# बृहदारण्यकोपनिषत्

# ബൃഹദാരണ്യകോപനിഷത്ത്

(ശാങ്കരഭാഷ്യസഹിതം)

മലയാള വിവർത്തനം

വിവർത്തകൻ
ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്ട്



പ്രസാധകർ
തിരുവിതാംകൂർ ദേവസ്വം ബോർഡ്
തിരുവനന്തപുരം




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ബൃഹദാരണ്യകോപനിഷത്ത്

(ശാങ്കരഭാഷ്യസഹിതം)

മലയാള വിവർത്തനം

വിവർത്തകൻ
ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്

പ്രസാധകർ
തിരുവിതാംകൂർ ദേവസ്വം ബോർഡ്
തിരുവനന്തപുരം



ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്
(ഗ്രന്ഥകർത്താവ്)

## സമർപ്പണം.

ഘോരം സംസാരവാരാന്നിധിയുടെയലയിൽ
    പ്പെട്ടുനട്ടം തിരിഞ്ഞി–
ങ്ങോരോരോമാർഗ്ഗമാരാഞ്ഞതിനുമറുകര–
    ക്കെത്തുവാനുദ്യമിക്കേ
കാരുണ്യത്തോണികേററികരകയറുവതി–
    ന്നാരുതത്ത്വോപദേശ–
പ്പേരാം പങ്കായമേകും ഗുരുവരരവിവർമ്മാ–
    ഖ്യനർപ്പിച്ചിടുന്നേൻ

## ഗ്രന്ഥകർത്താവിൻെറ മററുകൃതികൾ

1. ഈശാവാസ്യോപനിഷത്ത് — ശാങ്കരഭാഷ്യവിവർത്തനം
2. ഛാന്ദോഗ്യോപനിഷത്ത് — ശാങ്കരഭാഷ്യവിവർത്തനം
3. ബ്രഹ്മാനന്ദം ഉപനിഷത്തുകളിൽ — സ്വതന്ത്രകൃതി
4. വേദാന്തസാരസംഗ്രഹം — സ്വതന്ത്രകൃതി — അച്ചടിയിൽ
5. കഠോപനിഷത്ത് — ശാങ്കരഭാഷ്യ വിവർത്തനം — അച്ചടിയിൽ

Malayalam

**Brihadaranyakopanishat**

with Sankarabhashyam

Malayalam translation

*translated by*

Dr. T. N. N. BHATTATHIRIPAD

Thekkedathu Mana, Elamakkara P. O., Cochin - 682 026

*Preface*

Sri. Nithyachaitanya Yathi

Published 1991

*Typeset at*

KOMPUTYPE, Kochi - 16

*Printed at*

Naveen Printers, Kochi

Price Rs.

Publishers

**Travancore Devaswom Board**

Devaswom Board Jn.

Trivandrum - 3

# ആമുഖം.

ബൃഹദാരണ്യകോപനിഷത്ത് ശങ്കരഭാഷ്യ സഹിതം മലയാളത്തിലേക്ക് വിവർത്തനം ചെയ്ത് ബഹുജനസമക്ഷം അവതരിപ്പിക്കാനവസരം കിട്ടിയതിൽ ഞാൻ സന്തുഷ്ടനാണ് . ഇത് ചിലർക്കെങ്കിലും ഉപകരിക്കുമെങ്കിൽ ഞാൻ കൃതാർത്ഥനായി എന്നു പറയാം. ഇതിനുമുമ്പും രണ്ടു ഉപനിഷത്തുകൾ ഇതുപോലെ ഭാഷാന്തരം ചെയ്ത് പ്രസിദ്ധീകരിക്കാനെനിക്കവസരം കിട്ടിയിട്ടുണ്ട് ഈശാവാസ്യവും ഛാന്ദോഗ്യവുമാണവ. ദശോപനിഷത്തുകളും ഇതുപോലെ സംസ്കൃതാനഭിജ്ഞന്മാർക്കുവേണ്ടി ഭാഷാന്തരം ചെയ്തു പ്രസിദ്ധീകരിക്കണമെന്നാണെൻെറ ആഗ്രഹം. സാമ്പത്തികമായ പരിമിതികളാണതിന് തടസ്സമായി നിലനിൽക്കുന്നത് . ഇതിൻെറ പ്രസിദ്ധീകരണം തിരുവിതാംകൂർദേവസ്വം ബോർഡേറെറടുത്തതിനാലാണ് നിർവ്വഹിക്കാൻ കഴിഞ്ഞത് . ഛാന്ദോഗ്യം ഇന്ത്യാ ഗവർമ്മേണ്ടിൻെറ ധന സഹായത്തോടെയാണ് പുറത്തിറക്കാൻ കഴിഞ്ഞത് . ഈശാവാസ്യം സ്വന്തം ചിലവിലും പുറത്തിറക്കി. ബാക്കിയുള്ളവക്കും ഈശ്വരാനുഗ്രഹം മൂലം ഇത്തരം സഹായങ്ങൾ കിട്ടുമെന്നാശിക്കുന്നു.

ഹിന്ദുക്കളുടെ പ്രമാണഗ്രന്ഥങ്ങൾ വേദങ്ങളാണ് . അവ ഈശ്വര സൃഷ്ടങ്ങളാണെന്നാണ് ശ്രൗതന്മാർ കരുതുന്നത് . അവക്ക് രണ്ടു ഭഗങ്ങളുണ്ട് , കർമ്മകാണ്ഡമെന്നും ജ്ഞാനകാണ്ഡമെന്നുമാണവയേ വിശേഷിപ്പിച്ചിരിക്കുന്നത് . ആദ്യത്തേതാണ് കർമ്മകാണ്ഡം. അതിൽ വിധി നിക്ഷേധ വാക്യങ്ങൾ ഉൾക്കൊള്ളുന്നു. അതായത് മനുഷ്യൻെറ പ്രേയസ്സിനായി ഇന്ന ഇന്ന കർമ്മങ്ങൾ ചെയ്യണമെന്നും ഇന്ന ഇന്ന കർമ്മങ്ങൾ ചെയ്യരുതെന്നും വിധിക്കുന്ന വാക്യങ്ങളാണ് കർമ്മകാണ്ഡങ്ങളിൽ പറഞ്ഞിട്ടുള്ളത് . "സ്വർഗ്ഗം ആഗ്രഹിക്കുന്നവൻ യാഗം ചെയ്യണം." എന്നു പറയുന്നത് വിധിവാക്യമാണ് എന്നാൽ "ഹിംസിക്കരുത് " എന്നത് നിഷേധവാക്യവുമാണ് . ഈ വിധി നിഷേധങ്ങൾക്കനുസരിച്ച് ജീവിക്കുന്നവൻ ധാർമ്മികനാണെന്നും അയാൾക്ക് ഉത്തരോത്തരം അഭിവൃദ്ധിയുണ്ടാവുമെന്നും കരുതപ്പെടുന്നു. മറിച്ച് ജീവിക്കുന്നവൻ അധഃപ്പതിച്ച് പാപിയായിതീരുകയും തൽഫലമായി കൃമികീടാദിയോനികളിൽ ജന്മമെടുക്കേണ്ടിവരികയും ചെയ്യുന്നു എന്നാണ് വിശ്വസിക്കപ്പെടുന്നത്

ഉപനിഷത്തുകൾ ജ്ഞാനകാണ്ഡത്തെ പ്രതിനിധാനം ചെയ്യുന്നു. സിദ്ധാർത്ഥബോധകവാക്യങ്ങൾ അഥവാ വേദാന്ത വാക്യങ്ങളാണവയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നത് . ഒരു വിധിയുമില്ല. ഒരു നിഷേധവുമില്ല. അതായത് ഇന്നതു ചെയ്യണമെന്നോ ഇന്നതു ചെയ്യരുതെന്നോ ഉപനിഷത്തുകൾ നിർദ്ദേശിക്കുന്നില്ല. സിദ്ധമായ അർത്ഥത്തെ ബോധിപ്പിക്കുകയാണവ ചെയ്യുന്നത് . ഉദാഹരണമായി "ഞാൻ ബ്രഹ്മമാണ് " എന്ന വാക്യത്തിൽ ഒരു കർമ്മവും ചെയ്യാനുള്ള പ്രേരണയില്ല. ഉള്ളതിനെ അതുപോലെ പറയുകമാത്രമാണാവാക്യത്തിൽ ചെയ്യുന്നത് . വേദാന്തമെന്നാൽ വേദത്തിൻെറ അന്തം അഥവാ അറിവിൻെറ അവസാനമെന്നാണർത്ഥം. യാതൊന്നറിഞ്ഞാൽ മറെറാന്നും അറിയപ്പെടാനായി അവശേഷിക്കുന്നില്ലയോ അതിൻെറ അറിവാണ് വേദാന്തം. വിധി വാക്യങ്ങൾ സിദ്ധിച്ചിട്ടില്ലാത്ത ഒന്നിൻെറ സിദ്ധിക്കുള്ള മാർഗ്ഗങ്ങളെ ഉപദേശിക്കുമ്പോൾ ഉപനിഷത്തിലെ സിദ്ധാർത്ഥ ബോധകവാക്യങ്ങൾ സിദ്ധമായ അതായത് ബ്രഹ്മാത്മൈക്യ സാക്ഷാത്കാരരൂപമായ ജീവൻെറ നിത്യമുക്തസ്വഭാവത്തെ വർണ്ണിക്കുകയാണ് ചെയ്യുന്നത് . ആദ്യത്തേതിൽ സ്വർഗ്ഗാദികൾ നേടിയെടുക്കാൻ യാഗാദികൾ

ചെയ്യണമെന്ന് നിർദ്ദേശിക്കുമ്പോൾ വേദാന്തവാക്യങ്ങൾ ഒന്നും ചെയ്യണമെന്ന് പറയുന്നില്ല. സകല കർമ്മങ്ങളിൽ നിന്നും വിട്ടുനിൽകാനാണ് വേദാന്തം ഉപദേശിക്കുന്നത് . കാരണം കർമ്മം ഫലത്തിലേക്ക് നയിക്കും. ഫലാനുഭവത്തിന് ജന്മങ്ങൾ എടുക്കണം. ജന്മങ്ങൾ ഒഴിവാക്കിയേ മോക്ഷം കിട്ടുകയുള്ളൂ. മോക്ഷം കിട്ടുക എന്നും പറയാൻ വയ്യ. ജീവന്മാരെല്ലാം സദാമുക്തരാണ് . അല്ലെന്നത് അജ്ഞാനജനിതമായ ഭ്രാന്തിയാണ് . അതില്ലാതാക്കിയാൽ മതി. അതിനുള്ള മാർഗ്ഗങ്ങളാണ് ഉപനിഷത്തുക്കളിൽ പ്രതിപാദിച്ചിരിക്കുന്നത് .

ഉപനിഷത്തുക്കൾ പലതുണ്ട് . അവയിൽ പ്രധാനമായവ പത്തെണ്ണമാണ് . അവ ദശോപനിഷത്തുക്കളെന്നു പറയുന്നു. അവക്ക് ശങ്കരാചാര്യസ്വാമികൾ ഭാഷ്യം എഴുതിയിട്ടുണ്ട് . അതിനാലവ കൂടുതൽ പ്രധാനമാണെന്ന് കരുതപ്പെടുന്നു. വേദങ്ങളിലെ ഉത്തരഭാഗങ്ങളാണ് ഉപനിഷത്തുക്കൾ. പൂർവ്വഭാഗങ്ങൾ മീമാംസകളും നാലുവേദങ്ങൾക്കും അവയുടേതായ ഉപനിഷത്തുകളുണ്ട് . അവയുടേതായ മഹാ വാക്യങ്ങളുമുണ്ട് . യജുർവ്വേദാന്തർഗ്ഗതമായതാണ് ബൃഹദാരണ്യകോപനിഷത്ത് . അതിലെ മഹാവാക്യമാണ് "അഹം ബ്രഹ്മാസ്മി" എന്നത് . ഉപനിഷത്തുകളിൽ വെച്ച് ഏററവും ബൃഹത്തായതാണീ ഉപനിഷത്ത് . അരണ്യത്തിൽ വെച്ച് അധ്യയനം ചെയ്യപ്പെടുന്നതുമാണ് . അതിനാലാണിതിനെ "ബൃഹദാരണ്യക" മെന്നുപറയുന്നത് .

വളരെമുമ്പുമുതൽക്കുതന്നെ ഉപനിഷത്തുകൾ പഠിക്കണമെന്ന ആഗ്രഹം എനിക്കുണ്ടായിരുന്നു. പക്ഷേ അവ സുഗ്രാഹ്യങ്ങളല്ലെന്ന തോന്നലുകാരണം അതിന് ശ്രമിച്ചില്ല. അങ്ങിനെയിരിക്കുമ്പോഴാണ് . ശ്രീ ജി. ബാലകൃഷ്ണൻ നായരുമായി പരിചയപ്പെടാനിടവന്നത് . അദ്ദേഹത്തിൻെറ സഹായത്താൽ ഛാന്ദോഗ്യോപനിഷത്തും ബൃഹദാരണ്യകോപനിഷത്തും അവിടവിടെ വായിച്ചു മനസ്സിലാക്കാൻ കഴിഞ്ഞു. രണ്ടിലേയും വേദാന്തപരമായ ഭാഗങ്ങളേ വായിച്ചുള്ളു. അപ്പോൾ തോന്നി സംസ്കൃതാനഭിജ്ഞന്മാർക്ക് ഈ ഭാഗങ്ങൾ ഭാഷാന്തരം ചെയ്ത് പ്രസിദ്ധീകരിച്ചാൽ ഉപകാരപ്രദമായിരിക്കുമെന്ന് . പ്രസ്തുത ഭാഗങ്ങൾ മലയാളത്തിലേയ്ക്ക് വിവർത്തനം ചെയ്തപ്പോൾ രണ്ടും പൂർണ്ണമായി ഭാഷാന്തരം ചെയ്യുകയായിരിക്കും നല്ലതെന്നു തോന്നി. അങ്ങിനെ ഛാന്ദോഗ്യം മുഴുവൻ തർജ്ജമ ചെയ്തു ഭാരത സർക്കാറിൻെറ ധനപരമായ സഹായത്തോടെ അടിച്ചിറക്കി. പിന്നീടാണ് ബൃഹദാരണ്യകം തർജ്ജമ ചെയ്തത് . രണ്ടു കൊല്ലം കൊണ്ടതു മുഴുമിച്ചു. പക്ഷേ അച്ചടിക്കാൻ ഭാരിച്ച ചിലവ് വരുമെന്നറിഞ്ഞപ്പോൾ അത് എൻ. ബി. എസ്സുകാരെ ഏൽപിച്ചു അവരത് നാലഞ്ചുകൊല്ലം വച്ചിരുന്നു. അപ്പോഴാണ് തിരിവിതാംകൂർ ദേവസ്വംകാർക്ക് ഇത്തരം പുസ്തകങ്ങൾ പ്രസിദ്ധീകരിക്കാൻ പരിപാടിയുണ്ടെന്നറിഞ്ഞത് . അങ്ങിനെ അതിൻെറ പ്രസിഡണ്ട് ശ്രീ രാമൻ ഭട്ടതിരിപ്പാടിനെ സമീപിക്കുകയും ബോർഡിൻെറ സഹായത്താൽ ഇത് അച്ചടിക്കാൻ കഴിയുകയും ചെയ്തു. ഇതിൽ ഞാൻ ബോർഡിനോടും പ്രസിഡണ്ടിനോടും കൃതജ്ഞതയുള്ളവനാണ് .

ഇത് പരിഭാഷപ്പെടുത്താൻ സഹായിച്ച ശ്രീ ജി. ബലകൃഷ്ണൻ നായരോട് ഞാൻ എന്നും കൃതജ്ഞനാണ് . ഇതിനൊരവതാരിക എഴുതിതന്ന ശ്രീ. നിത്യചൈതന്യ യതിയോടുള്ള കൃതജ്ഞത വാക്കുകൾക്കതീതമാണ് . കൃത്യാന്തര ബാഹുല്യ ത്തിൽ സദാ വ്യാപൃതനായ അദ്ദേഹം എൻെറ അഭ്യർത്ഥനയെ യാതൊരു മടിയും കൂടാതെ സ്വീകരിച്ച് പെട്ടന്ന് ഒരവതാരിക എഴുതി തന്നത്

എന്നെ കൃതജ്ഞതാ ഭരിതനാക്കുന്നു എന്ന് രേഖപ്പെടുത്താൻ ഞാൻ ആഗ്രഹിക്കുന്നു.

ഈ പുസ്തകം പകർത്തിയെഴിതിയതും അതിന്റെ പ്രൂഫ് നോക്കിയതും ശ്രീമതി അമ്മിണി ഭട്ടതിരിപ്പാടാണ് അവരോടും ഞാൻ കടപ്പെട്ടിരിക്കുന്നു. ഇതച്ചടിക്കാൻ മുൻകൈയെടുത്ത കംപ്യൂട്ടൈപ്പുകാരോടും നവീൻ പ്രിന്റേഴ്സിനോടും ഉള്ള കൃതജ്ഞതയും ഞാൻ രേഖപ്പെടുത്തുന്നു.

തെക്കേടത്തുമന — ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്.

കൊച്ചി—26 — 1 4 1991

# ബൃഹദാരണ്യകോപനിഷത്

## ഭാഷ്യം— ശ്രീമദ്ശങ്കരഭഗവദ്പാദർ

ഭാഷാ വിവർത്തനം

**ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട്**

## അവതാരിക

ഏകദേശം അരനൂററാണ്ടിനു മുമ്പാണ് ദശോപനിഷത്തുക്കളുടെ ശാങ്കര ഭാഷ്യം സാഹിത്യപഞ്ചാനനൻ ശ്രീ. പി. കെ. നാരായണപിള്ളയും പണ്ഡിത മഹോപാദ്ധ്യായ ശ്രീ. കെ. രാമൻ പിള്ളയും കൂടി മലയാള ഭാഷയിലേയ്ക്ക് വിവിർത്തനം ചെയ്തത് . കൊല്ലം ശ്രീരാമവിലാസം പ്രസ്സിൽ നിന്നും അച്ചടിപ്പിച്ച് പ്രസാധനം ചെയ്ത ആ ഗ്രന്ഥാവലിയുടെ പ്രതികൾ ഇപ്പോൾ എവിടേയും കിട്ടാനില്ല എന്ന സ്ഥിതിയായിട്ടുണ്ട് . വളരെക്കാലമായി മലയാളികൾ അവർക്കു മനസ്സിലാക്കാവുന്ന ലളിതമായ മലയാളഭാഷയിൽ ഉപനിഷത്ത് ഭാഷ്യങ്ങൾ പ്രസിദ്ധീകൃതമാകുന്നത് കാത്തിരിക്കുമ്പോഴാണ് ശ്രീരാമകൃഷ്ണമിഷനിലെ ശ്രീമദ് മൃഡാനന്ദസ്വാമികൾ ആ മഹനീയമായ കൃത്യം നിറവേററിയത് . ഇതിനിടയിൽ ശാങ്കരഭ്യാഷ്യം എളുപ്പത്തിൽ വായിച്ചു മനസ്സിലാക്കുവാൻ കഴിയുന്ന മാതിരി മലയാള ഭാഷയിൽ വിവിർത്തനം ചെയ്യുവാൻ സർവ്വഥാ യോഗ്യനായ ശ്രീ. ടി. എൻ. എൻ. ഭട്ടതിരിപ്പാട് ഛാന്ദോഗ്യോപനിഷത്തിൻെറ ഭാഷാവിവർത്തം തയ്യാറാക്കി പ്രസിദ്ധപ്പെടുത്തുവാൻ ഇടയായി. അതു വായിക്കുവാൻ ഭാഗ്യം ലഭിച്ച ഉപനിഷദ് പ്രേമികളുടെ വലിയ ഒരു ആഗ്രഹമായിരുന്നു അദ്ദേഹം തന്നെ ബൃഹദാരണ്യ—കോപനിഷത്ത് ഭാഷ്യം മലയാളത്തിലേയ്ക്ക് വിവിർത്തനം ചെയ്തു കൊടുക്കണമെന്നുള്ളത് . അത്യന്തം ശ്രമകരമായ ആ പുണ്യകർമ്മം ഇപ്പോൾ ഡോ. ഭട്ടതിരിപ്പാട് നിർവഹിച്ചിരിക്കുന്നു. ആ വിവിർത്തനത്തിന് ഒരു പുസ്തകപരിചയമെഴുതി ഈ മഹാഗ്രന്ഥത്തെ പൊതുജനങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുവാനുള്ള ഭാഗ്യം ഈ ഭാഷാവിവർത്തനത്തിൻെറ കർത്താവ് കാരുണ്യത്തോടെ എന്നിൽ നിക്ഷിപ്തമാക്കിയിരിക്കുന്നു. അതിന് ആ മഹാശയനോട് യഥോചിതം കൃതജ്ഞത പറയുവാൻ എനിക്കു ശക്തിയില്ല. എന്നാൽ ആത്മാർത്ഥമായി ചെയ്യുന്ന ഏതു നല്ല കാര്യത്തിനും ഈശ്വരകാരുണ്യം തുണയായി വരുമെന്നുള്ളതുകൊണ്ട് ഏതോ പൂർവ്വാർജ്ജിതമായ സുകൃതത്താൽ എനിക്കു ലഭിച്ചിരിക്കുന്ന ഈ നിയോഗത്തെ ഭക്തിയോടെ ഞാൻ നിർവ്വഹിച്ചുകൊള്ളുന്നു.

**ഉപനിഷത്തുക്കളുടെ രീതിവിധാനം.**

ഉപനിഷത്തുക്കളുടെ ഹൃദയസ്ഥാനത്തിരിക്കുന്നത് ജിജ്ഞാസയാണ് . മുമുക്ഷുവിൽ ജിജ്ഞാസ ഉണരുന്നത് മിക്കവാറും ചോദ്യരൂപത്തിലാണ് . പലപ്പോഴും ചോദ്യത്തിൽത്തന്നെ അതിൻെറ ഉത്തരമായി വരേണ്ടുന്ന സത്യം സ്ഫുരിച്ചെന്നു വരാം. ചിലപ്പോഴെല്ലാം ആചാര്യന് സിദ്ധാന്തിക്കേണ്ടിയിരിക്കുന്ന സത്യത്തിൻെറ നിഷേധമാവാം ശിഷ്യൻെറ സന്ദേഹത്തിൽ സൂചിപ്പിക്കപ്പെടുന്നത് . യാതൊരു ദൃഢബോധനിലാണോ അറിവ് കരതലാമലകം പോലെയിരിക്കുന്നത് അങ്ങനെയുള്ള ആചാര്യൻെറയടുത്ത് സത്യാന്വേഷിയായ ജിജ്ഞാസ പോയി

സ്വാഭിപ്രായത്തെ പൂർവ്വപക്ഷിയായി അവതരിപ്പിക്കുമ്പോൾ അയാളുടെ ഊഹത്തിൽ നിഴലിക്കുന്ന അസത്യകൽപന കണ്ടിട്ട് തത്വവിത്തായ ഗുരുശിഷ്യന് സത്യനിൾചയമുണ്ടാക്കിക്കൊടുക്കുന്നതിനു വേണ്ടി ആത്മതത്വം സുതരാം വെളിപ്പെടുത്തുന്നു. ജിജ്ഞാസുവിൽ ആത്മതത്വം മറഞ്ഞിരിക്കുന്നത് എള്ളിൽ എണ്ണയെന്നതുപോലെയാണ് . ശിഷ്യൻെറ മനസ്സിൽ ആജ്ഞാനം കൊണ്ടുളവായിരിക്കുന്ന അസത്യത്തെ അപവദിക്കണം. അതിനുശേഷം തത്വശോധന ചെയ്തു സത്യനിൾചയം ഉണ്ടാക്കിക്കൊടുക്കണം. അതിനുവേണ്ടി അന്വേഷിക്കുന്നവനും അറിഞ്ഞവനും അന്യോന്യം പാരസ്പര്യപ്പെട്ട് അദ്ധ്യാത്മമായ സംവാദത്തിലേർപ്പെടുന്നതാണ് ഉപനിഷദ്സന്ദർഭമായി വരുന്നത് .

കേവലം മനോരജ്ഞനത്തിനുവേണ്ടി രണ്ടുപേർ തമ്മിൽ നടത്തിയേക്കാവുന്ന നർമ്മസല്ലാപത്തെപ്പററിയല്ല ഇവിടെ പറയുന്നത് . യാതൊരു സത്യം അറിയപ്പെടാതെയിരിക്കുന്നതുകൊണ്ട് ഒരാൾക്കു ജീവിതം തന്നെ അസാദ്ധ്യമായി തോന്നുന്നുവോ, അയാൾക്കു ഉള്ളിലുണ്ടായിരിക്കുന്ന സംശയം, വിഭ്രാന്തി, ഭയം വിഷാദകാലുഷ്യം ഇവയെല്ലാം മാററിക്കളയുവാൻ ഗുരു ജ്ഞാനോപദേശം ചെയ്യുന്നു. അങ്ങനെയുള്ള ഒരു ശിഷ്യൻേറയും ഗുരുവിൻേറയും ആശ്ചര്യകരമായ സമാഗമം അവരുടെയിടയിലുളവാക്കുന്ന സംവാദമാണ് ഉപനിഷത്തുക്കളുടെ രചനാശൈലിയായി സ്വീകരിക്കപ്പെട്ടിട്ടുള്ളത് .

ഉപനിഷത്തുക്കളിൽ പൊതുവെ കാണുന്ന ദൃശ്യം, ശിഷ്യൻ ദൃഢബോധനായ ഗുരുവിനെ തേടിയെത്തുന്നതാണ് . എന്നാൽ ശിഷ്യനെത്തേടിഗുരു പോകാറില്ല. തന്നെ ശരണം ഗമിക്കാൻ വരുന്ന എല്ലാവരേയും ഗുരു സ്വീകരിക്കുന്നുമില്ല. ഏതൊരു ശിഷ്യൻെറ അന്വേഷണത്തിലാണ് സത്യാഭിവാഞ്ചയും മോക്ഷലബ്ധിക്കായുള്ള കലവറയില്ലാത്ത അർപ്പണ ബുദ്ധിയും കാണുന്നത് അവനെ ഉക്തമായ ചോദ്യം ചോദിക്കുവാൻ ഗുരു പ്രോത്സാഹിപ്പിക്കുന്നു. ഗുരൂപദേശം ലഭിക്കുന്നതിന് ശിഷ്യൻ അധികാരുയാണെന്ന് ആചാര്യന് ബോദ്ധ്യമായാൽ അയാൾക്ക് ഔപചാരികമായി ദീക്ഷനൽകുവാൻ വിസമ്മതമുണ്ടാവുകയില്ല. എന്നാൽ ഒരാൾ യഥാർത്ഥത്തിൽ ദീക്ഷിതനായി ഭവിക്കുന്നത് അയാൾ ഗുരുവിനോട് ചോദിക്കുന്ന ആത്മാർത്ഥമായ ചോദ്യത്തിൽത്തന്നെ സത്യദർശനത്തിനായുള്ള അയാളുടെ കഴിവും സാദ്ധ്യതയും മറഞ്ഞിരിക്കുമ്പോഴാണ് . അർത്ഥഗർഭമായ അയാളുടെ ചോദ്യത്തിൽ നിന്നാണ് സത്യാന്വേഷിയായി വന്നിരിക്കുന്ന ശിഷ്യൻെറ മഹിമ ഗുരു മനസ്സിലാക്കുന്നത് .ശിഷ്യനറിയാവുന്നത് ചർവ്വിതചർവ്വണം ചെയ്യുവാൻ ഗുരു മിനക്കെടുകയില്ല. അയാൾ ആദ്യം തന്നെ തനിക്കറിയാവുന്നത് മുഴുവൻ ഗുരുവിനോട് പറയണം. അതിൽ വന്നിരിക്കുന്ന കുററവും കുറവും മനസ്സിലാക്കിയിട്ട് 'അറിവിലുമേറിയ അറിവ് ' ശിഷ്യനുപദേശിച്ചു കൊടുക്കുവാനാണ് ഗുരു വ്യഗ്രതകാണിക്കുന്നത് . തന്നെ ശരണം ഗമിക്കുന്ന ശിഷ്യൻെറ മുമ്പിൽ ഗുരു വെയ്ക്കുന്നത് കേവലം ബൗദ്ധികമായ ഒരു ആശയപ്രകടനം മാത്രമല്ല, മറിച്ച് തപസ്സുകൊണ്ടും ബ്രഹ്മതര്യം കൊണ്ടും, ശ്രദ്ധകൊണ്ടും ശിഷ്യൻെറ ജീവിതചര്യയെ ഉദാത്തീകരിച്ച് അദ്ധ്യാത്മമായ വികാസം പ്രാപിച്ചാൽ അയാൾക്കെത്തിച്ചേരാവുന്ന പദവി കാണിച്ചുകൊടുക്കുകയാണ് . അതു കേൾക്കുന്ന ശിഷ്യന് ഗുരുവിൻെറ അമൃതവാണി പൂർണമായി ഉൾക്കൊള്ളുവാൻ കഴിഞ്ഞെന്നു വരികയില്ല ആദ്യം ശ്രവണം മാത്രമെ നടക്കുന്നുള്ളു. പിന്നീട് വിചാരവാനായ ശിഷ്യൻ മനനം ചെയ്യുന്നു. അതയാൾക്ക് വെളിവാക്കികൊടുക്കുന്ന അറിവ് സ്വജിവിതത്തിൽ പകർത്തുന്നതാണ് നിദിദ്ധ്യാസനം. നിദിദ്ധ്യാസനം കൊണ്ടുവേണം ശിഷ്യൻെറ തുടർന്നുള്ള ജിജ്ഞാസ ഉണരുവാൻ . അപ്രകാരം ഗുരു നൽകുന്ന ഉപദേശത്തിൻെറ ലക്ഷ്യത്തിലെത്തുവാൻ വീണ്ടും അന്വേഷണം അത്യാവശ്യമാണെന്നു കണ്ട് ഗുരുസന്നിധിയിലേയ്ക്കു മടങ്ങി വരുന്നു ശിഷ്യനാണ് സൂക്ഷ്മതമമായ ഉപദേശം ഗുരുനൽകുന്നത് .

ഗുരുവിനു പരിപൂർണ്ണബോദ്ധ്യമുള്ള പരമാർത്ഥം മാത്രമേ ശിഷ്യന് ഉപദേശിച്ചുകൊടുക്കുന്നുള്ളു. എല്ലാ നദികളെയും സമുദ്രത്തിന് ഉൾക്കൊള്ളുവാൻ കഴിയും . എന്നാൽ ചെറിയ ജലപാത്രങ്ങൾക്ക് അത് കഴിയുകയില്ലല്ലോ ജലം പകർന്നുകൊണ്ടുപോകുവാൻ ഒരുവൻ കൊണ്ടുവരുന്ന പാത്രം എത്രകൊണ്ട് പരിമിതമായിരിക്കുന്നുവോ അത്രയും പരിമിതമായിരിക്കും ശിഷ്യന് ഗുരുവിൽ നിന്ന് ഉൾക്കൊള്ളുവാൻ കഴിയുന്ന അറിവ് . അതുകൊണ്ട് ശിഷ്യൻ പരിപൂർണതയെ പ്രാപിക്കുവാൻ നിരന്തരമായി തപശ്ചര്യകൊണ്ട് തന്റെ മനസ്സിനെ വികാസമുള്ളതാക്കണം.

**അന്തിമമായ പാഠം ശിഷ്യന് ആദ്യംതന്നെ കൊടുക്കുന്നു.**

ഉത്തമമായ ഗുരു തന്റെ സച്ഛിഷ്യന് ആദ്യമായി കൊടുക്കുന്ന പാഠം അവസാനമായി അവൻ സാക്ഷാത്കരിക്കേണ്ടതുതന്നെയായിരിക്കും. ആ ഉപദേശത്തെ പൂർണമായി ഉൾക്കൊള്ളുവാൻ ശിഷ്യൻ അസമർത്ഥനാണെന്നു കണ്ടാൽ മാത്രമേ അതിനേക്കാൾ കുറഞ്ഞ പാഠം പിന്നീട് പറഞ്ഞു കൊടുക്കുന്നുള്ളു. ഈശാവാസ്യോപനിഷത്തിലെ ആദ്യത്തെ മന്ത്രം ഇതിന് ഒരു നല്ല ഉദാഹരണമാണ് —

ഈശൻ ജഗത്തിലെല്ലാമാ
വസിക്കുന്നതുകൊണ്ടു നീ
ചരിക്ക മുക്തനായാശി—
ക്കരുതാരുടെയും ധനം.

(ഈ ശാവാസ്യോപനിഷത് —ഭാഷ
നാരായണഗുരു)

ഈ ഉയർന്ന പദവി പ്രാപിക്കുവാൻ കഴിയാത്തവർക്കായി ഉപനിഷത് നിർദ്ദേശിക്കുന്ന മാർഗ്ഗം നോക്കുക :

അല്ലെങ്കിലന്ത്യം വരെയും
കർമ്മം ചെയ്തിങ്ങസംഗനായ് .
ഇരിക്കുകയിതല്ലാതി
ല്ലൊന്നും നരനു ചെയ്തിടാൻ

(മന്ത്രം—2)

അതുപോലെ ശ്രീമദ് ഭഗവദ് ഗീതയിൽ അർജ്ജുനന് കൊടുക്കേണ്ടുന്നതായ അന്തിമമായ ഉപദേശം ആദ്യം തന്നെ ശ്രീകൃഷ്ണഭഗവാൻ രണ്ടാം അദ്ധ്യായം പതിനൊന്നാം ശ്ലോകത്തിൽ ഇപ്രകാരം നൽകിയിരിക്കുന്നു.

അശോച്യാനന്വശോചസ്ത്വം പ്രജ്ഞാവാദാംശ്ച ഭാഷസേ
ഗതാസൂന ഗതാസൂംശ്ച നാനുശോചന്തി പണ്ഡിതാ ഃ

(ആരെക്കുറിച്ചു ദുഃഖിക്കേണ്ടതില്ലയോ അവരെക്കുറിച്ച് നീ ദുഃഖിക്കുകയും അറിവുള്ളവരുടെ വാക്കിനെ നീ പറയുകയും ചെയ്യുന്നു. ആത്മതത്വം അറിയുന്നവർ മരിച്ചവരെപ്പററിയും മരിക്കാത്തവരെപ്പററിയും ദുഃഖിക്കുകയില്ല)

പിന്നേയും ഭഗവദ് ഗീതയിൽത്തന്നെ പന്ത്രണ്ടാം അദ്ധ്യായത്തിൽ ഭക്തിയുടെ യഥാർത്ഥസ്വരൂപം അർജ്ജുനന് വ്യക്തമാക്കിക്കൊടുക്കുന്നതിനായി ഭഗവാൻ ഉപദേശം ചെയ്യുമ്പോൾ ഒന്നാമതായി പറഞ്ഞുകൊടുക്കുന്നത് ഉത്തമഭക്തിയെപ്പററിയാണ് . ഭഗവാൻ പറയുന്നത് നോക്കുക :

മയ്യാവേശ്യ മനോ യേ മാം നിത്യയുക്താ ഉപാസതേ
ശ്രദ്ധയാ പരയോപേതാ സ്തേ മേ യുക്തതമാ മതാ ഃ

(ഭഗവത്ഗീത -XII—2)

യേ ത്വക്ഷരമനിർദ്ദേശ്യമവ്യക്തം പര്യുപാസതേ
സർവ്വത്രഗമചിന്ത്യം ചകൂടസ്ഥമചലം ധ്രുവം.

(ഭഃ ഗീത -XII— 3)

സന്നിയമ്യേന്ദ്രിയഗ്രാമം സർവ്വത്ര സമബുദ്ധയ ഃ
തേ പ്രാപ്നുവന്തി മാമേവ സർവ്വഭൂതഹിതേ രതാ ഃ

(ഭ ഃ ഗീത-XII—4)

(ആരാണോ എന്നിൽ മനസ്സിനെ പ്രവേശിപ്പിച്ച് നിത്യയുക്തമായി ഉൽകൃഷ്ടമായ ശ്രദ്ധയോട് കൂടിയവരായിട്ട് എന്നെ സ്നേഹിക്കുന്നത് അവർ അത്യന്തം ശ്രേഷ്ഠമായ യോഗത്തെ പ്രാപിച്ചവരാണ് . ഇന്ദ്രിയഗ്രാമത്തെ നല്ലതുപോലെ ഒതുക്കി നിറുത്തിയവരും എല്ലാററിലും സമബുദ്ധിയെ നിറുത്തുന്നവരും ആയവർ ആരാണോ അവർ അനിർദ്ദേശ്യവും അവ്യക്തവും സർവ്വവ്യാപകവും അചിന്ത്യവുമായ കൂടസ്ഥനായ അക്ഷരത്തെ എന്നും ഉപാസിക്കുന്നു. അങ്ങനെ സർവ്വഭൂതഹിതന്മാരായിരിക്കുന്നവർ എന്നിൽത്തന്നെ പ്രവേശിക്കുന്നു)

**ഈ ഭാഷാ വിവർത്തനം**

ഇന്ദ്രിയങ്ങളേയും മനസ്സിനേയും ചേതനയുള്ളതാക്കി വിഷയങ്ങളിൽ നിയമിക്കുന്നത് ആത്മാവാണെങ്കിലും ആ ആത്മാവ് മനസ്സിനാകട്ടെ വാക്കിനാകട്ടെ പ്രമേയമായിരിക്കുന്നില്ല. അതുകൊണ്ട് വാക്കിനും മനസ്സിനും അപ്പുറത്ത് സത്യമായിരിക്കുന്ന ആത്മാവ് ഒരിക്കലും ഭാസ്യമായിരിക്കുന്നില്ല. ഭാസ്യമായതെല്ലാം അദ്ധ്യസ്തമാണ് . അദ്ധ്യാസം അജ്ഞാതജന്യമാണ് . അതുകൊണ്ട് ശ്രീമദ് ശങ്കരാചാര്യർ അദ്ദേഹത്തിൻെറ 'വിവേകചൂഢാമണിയിൽ, ഗുരുവിനെ കണ്ണു കൊണ്ട് കാണുവാൻ കഴിയുകയില്ല എന്നു പറയുന്നു. വേദാന്തസിദ്ധാന്തത്തിനു മാത്രമേ ഗുരു ഗോചരനായിരിക്കുന്നുള്ളു. ഗുരുവിൻെറ ലക്ഷണമാകട്ടെ പരമാനന്ദമാണ് .

ഉപനിഷദ്ഗുരു തൻെറ കണ്ണു പറിച്ച് ശിഷ്യന് കൊടുക്കുന്നില്ല. മൂർത്തിമത്തായി കാണപ്പെടാവുന്ന ഗുരുവിനുള്ളതുപോലെ ദേഹാഭിമാനിയായാരിക്കുന്ന ശിഷ്യനും കണ്ണുകളുണ്ട് . ശിഷ്യന് സത്യദർശനം ലഭിക്കുവാനുള്ള ലക്ഷ്യം മാത്രമാണ് ഗുരു കാണിച്ചു കൊടുക്കുന്നത് . ആ ലക്ഷ്യം കുറിക്കലാണ് ഉപനിഷത്തുക്കളുടെ ധർമ്മം. ഉപനിഷത്തുക്കളും ബ്രഹ്മസൂത്രങ്ങളും ചൂണ്ടിക്കാണിക്കുന്ന ലക്ഷ്യത്തിലേയ്ക്കു നോക്കാൻ ശിഷ്യനു കഴിയുന്നില്ലെങ്കിൽ അത് പൂർവ്വാർജ്ജിതമായ വാസനകൾ ജ്ഞാനചക്ഷുസ്സിനെ മായാമലം കൊണ്ട് മൂടിയിരിക്കുകയാലാണ് . അപ്രകാരമുള്ള അജ്ഞാനതിമിരം ഒഴിവാക്കാൻ വേണ്ടിയാണ് ശ്രീമദ്ശങ്കരഭഗവത്പാദരെപ്പോലുള്ള കൃപാലുകൾ ഉപനിഷദ്ഭാഷ്യങ്ങൾ രചിച്ചു തന്നിട്ടുള്ളത് . സംസ്ക്കൃതഭാഷയുടെ അനഭിജ്ഞത്വം ഹേതുവാൽ ജിജ്ഞാ സുക്കൾക്ക് മോക്ഷമാർഗ്ഗം അടഞ്ഞുപോവാതിരിക്കട്ടെ എന്നു കരുതിയാണ് ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാട് ബൃഹദാരണ്യകോപനിഷത്തിന് ഇപ്രകാരമുള്ള ഒരു സരളമായ ഭാഷാവിവർത്തനം എഴുതിത്തന്നിരിക്കുന്നത് . ആചാര്യസ്വാമികളുടെ ഉപനിഷദ്ഭാഷ്യത്തോട് സത്യസന്ധമായ കൂറു പുലർത്തിക്കൊണ്ടാണ് ഭട്ടതിരിപ്പാട് അവർകൾ ഈ വിവർത്തനം എഴുതിയിരിക്കുന്നത് . മൂലകൃതിയിൽ ചിലയിടത്തു ക്ലിഷ്ടമായിട്ടും അസ്പഷ്ടമായിട്ടും തോന്നിയേക്കാവുന്ന പ്രയോഗങ്ങളെ മൊഴിമാററം ചെയ്യുമ്പോൾ വേദാന്തവിഷയങ്ങളിൽ സാമാന്യമായ ബോധമെങ്കിലുമുള്ളവർക്ക് സുഹഗ്രാഹ്യമാകുംവണ്ണമാണ് ഇതിലെ വിവർത്തനത്തിൻെറ ശൈലി. മലയാളികളെ സംബന്ധിച്ചിടത്തോളം ഡോ. ടി. എൻ. എൻ. ഭട്ടതിരിപ്പാടിൻെറ ഈ വിവിർത്തനം എന്നും ഒരു മഹാനുഭവമായിരിക്കും.

**ബൃഹതാരണ്യകോപനിഷത്തിലെ പ്രതീകാത്മകത :**

എല്ലാഅർത്ഥത്തിലും ബൃഹദാരണ്യകം എററവും വലിയ ഉപനിഷത്താണ് . ഇതിലെ മുഖ്യമായ പ്രതിപാദ്യം ആത്മാവിൽ നിന്നും അനന്യമായ ബ്രഹ്മമാകുന്നു. ഈ ഉപനിഷദ് പ്രതിപാദനരീതി പ്രധാനമായും സംവാദരൂപത്തിലാണെന്ന് നാം നേരത്തേതന്നെ പറയുകയുണ്ടായി. ഉപനിഷത്തെന്നു പറഞ്ഞാൽ രഹസ്യം പറഞ്ഞു കേട്ടാലും വ്യഖ്യാനിച്ചു തന്നാലും ആത്മാനുഭൂതിയുണ്ടാകുന്നതുവരെ പൂർണ്ണമായി വെളിവാകാത്ത രഹസ്യം എന്നർത്ഥം. ബൃഹദാരണ്യകത്തിന് മൂന്ന് കാണ്ഡങ്ങളുണ്ട് . അവ മധുകാണ്ഡം, യാജ്ഞവൽക്യകാണ്ഡം അല്ലെങ്കിൽ മുനികാണ്ഡം, ഖിലാകാണ്ഡം എന്നിവയാണ് . ഒന്നാമത്തെ കാണ്ഡം തത്ത്വ പ്രതിപാദനത്തിനുള്ളതാണ് . രണ്ടാമത്തേത് ഉപദേശത്തിനുവേണ്ടിയാണ് . മൂന്നാമത്തേത് ഉപാസന, ധ്യാനം ഇത്യാദികൾക്കായി ഉപയോഗിച്ചിരിക്കുന്നു.

ഗാർഹസ്ഥ്യത്തിനു ശേഷം തപോവൃത്തികൾക്കായി വനാന്തരങ്ങളിലേയ്ക്കു പോകുന്നവർക്കു വേണ്ടി രചിച്ചിട്ടുള്ള ആരണ്യകങ്ങളിൽ കർമ്മത്തേയും കർമ്മത്തിനായുള്ള സാമഗ്രികളേയും പ്രതീകമായിട്ടു മാത്രമേ അവതരിപ്പിക്കുവാൻ കഴിയുകയുള്ളു. 'ദൃഷ്ട'മായതിൽ നിന്നും 'അദൃഷ്ട'മായതിലേയ്ക്കും 'ഗൗണ' മായതിൽ നിന്നും 'അപൂർവ്വത്തിലേയ്ക്കും ധ്യാതാവിന്റെ സൂക്ഷമമായ ദർശനത്തെ ചാതുര്യത്തോടെ നയിച്ചുകൊണ്ടു പോരുന്നതിന് പ്രതീകങ്ങളെയാണ് ഉപനിഷത്തുക്കൾ ഉപയോഗിച്ചുപോരുന്നത് .

## അദ്ധ്യായം ഒന്ന്.

### ബ്രാഹ്മണം ഒന്ന്

ബൃഹദാരണ്യകോപനിഷത്തിൽ "ഉഷാ വാ അശ്വസ്യ മേധ്യസ്യ ശിരഃ എന്നിങ്ങനെ കർമ്മകാണ്ഡത്തിൽ കാണാറുള്ള അശ്വത്തെ തന്നെ കൽപനകൊണ്ട് മാത്രം ചിത്രീകരിച്ച് അറിവുകൊണ്ട് നിരാകരിക്കുവാനായി തികച്ചും ആലങ്കാരികമായ ഭാഷയിൽ ചിത്രണം ചെയ്തിരിക്കുന്നു.

**അശ്വമേധത്തിലെ കുതിരയുടെ പ്രതീകം.**

ഓം. അശ്വമേധത്തിൽ യജിക്കുവാനുള്ള കുതിരയുടെ തല പ്രഭാതമാണ് . നിശ്ചയമായും മേധിക്കുവാനുള്ള കുതിരയുടെ കണ്ണ് സൂര്യനാകുന്നു. പ്രാണൻ വായുവാകുന്നു. തുറന്നിരിക്കുന്ന വായ് സംവത്സരമാകുന്നു. പിൻ ഭാഗം ആകാശമാകുന്നു. വയറ് അന്തരീക്ഷമാകുന്നു. കുളമ്പ് ഭൂമിയും വശങ്ങൾ ദിക്കുകളും വാരിയെല്ലുകൾ ഇടദിക്കുകളുമാകുന്നു. അംഗങ്ങൾ ഋതുക്കളാകുന്നു. സന്ധികൾ മാസങ്ങളും അർദ്ധമാസങ്ങളുമാകുന്നു. രാത്രകളും പകലുകളുമാണ് കാലുകൾ. നക്ഷത്രങ്ങൾ അസ്ഥികളാണ് . മാംസമായിരിക്കുന്നത് നഭസ്സാണ് . അയവിറക്കുന്നത് മണലാണ് . നദികളാണ് ഗുദമായിരിക്കുന്നത് . പർവ്വതങ്ങൾ കരളും പ്ലീഹയും ആയിരിക്കുന്നു. ഔഷധികളും മരങ്ങളും ഇതിന്റെ രോമങ്ങളാണ് . മദ്ധ്യാഹ്നത്തിലേയ്ക്കു ഉദിച്ചുയരുന്ന സൂര്യനാണ് മുൻഭാഗം. പിൻഭാഗം അസ്തമിക്കുന്ന സൂര്യനും. ആ കുതിര കോട്ടുവായിടുന്നു. അതു പ്രകാശിക്കുന്നു. അതു ഗർജ്ജിക്കുന്നു. അതു ജലത്തെ ഉണ്ടാക്കുന്നു. അതു വർഷിക്കുന്നു. അതു ശബ്ദം പുറപ്പെടുവിക്കുന്നതാണ് വാക്ക് .

സാധാരണ മൂർത്തി പൂജയിലും മററും പ്രതീകമായിരിക്കുന്നത് ഇന്ദ്രിയ ഗോചരമായ സ്ഥൂലരൂപമായിരിക്കും. സൂക്ഷ്മമായതത്വങ്ങളെ അതിൽ പ്രതീകമായി കാണുകയാണു ചെയ്യുന്നത് . എന്നാൽ ഇവിടെയാകട്ടെ യജിക്കപ്പെടേണ്ടതായ അശ്വവും കൽപനയാണ് . അതിൽ ഉള്ളതായി സങ്കൽപിച്ചിരിക്കുന്ന

ഉപമേയങ്ങളും കൽപനകളാണ് . അതായത് തികച്ചും ആരണ്യകത്തിനിണങ്ങുന്ന മാതിരി ഈ ഗ്രന്ഥം ആരംഭം മുതൽക്കു തന്നെ ധ്യാനാത്മകമായിട്ടാണ് ആയോജനം ചെയ്യപ്പെട്ടിരിക്കുന്നതെന്നർത്ഥം.

മനുഷ്യന്റെ വ്യാമോഹങ്ങൾക്കെല്ലാം കാരണമായിരിക്കുന്നത് പരമാർത്ഥത്തേയും പ്രതിഭാസത്തേയും വിവേചിച്ചറിയുവാനുള്ള ശക്തി അവനുവേണ്ടിടത്തോളം ഇല്ല എന്നതാണ് . വിഷയങ്ങളുടെ യാഥാർത്ഥ്യത്തെ പരമം എന്നു കരുതി അതിൽ ആഗ്രഹനിവർത്തി വരുത്തുവാൻ അവൻ പ്രയത്നിക്കുന്നു. വിഷയങ്ങളിലെ പ്രാതിഭാസികമായ പ്രതീതി ഉളവാക്കുന്ന കാമം, ലോഭം, മോഹം ഇത്യാദികളെ ത്യജിക്കേണ്ടതാണ് . അതിന്റെ പ്രതീകമാണ് ബലിദാനമെങ്കിൽ അതിനെ ഹിംസയുടെ മാർഗ്ഗത്തിൽ കൂടിയല്ല അനുഷ്ഠിക്കേണ്ടുന്നത് . സഹസ്രാബ്ദങ്ങളായി മതങ്ങളുടെ കർമ്മകാണ്ഡത്തിൽ അനുഷ്ഠിച്ചുപോന്ന ഹിംസാത്മകമായ ബലിദാനങ്ങൾക്ക് പകരമാണ് ആലങ്കാരികമായ പ്രതീകധ്യാനം ഈ ഉപനിഷത്തിൽ ആദ്യംതന്നെ കൊടുത്തിരിക്കുന്നത് .

**ലോകോൽപത്തി**

എല്ലാ ലോകമതങ്ങളിലും ലോകോൽപത്തിയെപ്പററിയുള്ള അഭ്യൂഹനം കഥാ രൂപത്തിൽ കൊടുത്തുകാണുന്നുണ്ട് . ബൃഹദാരണ്യകോപനിഷത്തും തുടങ്ങുന്നത് അപ്രകാരം ലോകോൽപത്തിയെ പ്രതീകാത്മകമായി വിവരിച്ചു കൊണ്ടാണ് . മിക്കലോകോൽപത്തികഥകളേക്കാളും ആലോചനാമധുരമായിട്ടുള്ള പ്രതിപാദനമാണ് ബൃദാരണ്യകോപനിഷത്തിന്റെ പ്രാരംഭത്തിൽ കൊടുത്തിരിക്കുന്നത് . ഒന്നാമത്തെ തത്ത്വമായി നൽകിയിരിക്കുന്നത് മൃത്യുവിനെയാണ് (ഹിരണ്യഗർഭൻ). ആ മൃത്യുവിന്റെ സ്വരൂപമാകട്ടെ വിശപ്പാണ് . ആവശ്യത്തിന്റെ ഏററവും വലിയ പ്രതീകമാണ് വിശപ്പ് . വിശപ്പു ണ്ടായിരിക്കുന്നിടത്ത് നിറവേറൽ അത്യാവശ്യമാണ് . വിറവേററപ്പെടാത്ത വിശപ്പിന്റെ ഭവിഷ്യത്ത് മരണമാണ് . വിശപ്പിന്റെ പ്രതിദ്വന്ദ്വമായിട്ടാണ് അന്നത്തെ അദിക്കുന്നവനുവേണ്ടി അന്നം ഉണ്ടാകുന്നത് . ഇങ്ങനെ തികച്ചും ആലോചനാമൃതമായ രീതിയിലാണ് ഒന്നാമത്തെ കാണ്ഡം നൽകിയിരിക്കുന്നത് .

**ഗാർഗ്യനെ വാരാണസിയിലെ രാജാവായ അജാതശത്രു വിനയാന്വിതനാക്കി തത്ത്വോപദേശം നൽകുന്നു.** II-1- (1-20)

രണ്ടാമദ്ധ്യായം തുടങ്ങുമ്പോൾ ബ്രാഹ്മണന്റെ പാണ്ഡിത്യപ്രമത്തതയെ ക്ഷത്രിയൻ തിരുത്തുന്നത് ആനുഷംഗികമാണെന്നു തോന്നിയേക്കാം. എന്നാൽ അപ്രകാരമുള്ള വേറെയൊരു സംവാദവിവരണത്തോടുകൂടിയാണു ഈ ഉപനിഷത്തിന്റെ ആറാം അദ്ധ്യായം ഉപസംഹരിക്കുന്നത് . അവിടെ കഥാനായകനായി വരുന്നത് ഛാന്ദോഗ്യോപനിഷത്തിലെ പ്രശസ്തനായ ശ്വേത കേതുവാണ് . ഛാന്ദോഗ്യത്തിലും ശ്വേതുകേതുവിനെ ആദ്യം അവതരിപ്പിക്കുന്നത് തീരെ വിനയമില്ലാത്ത ഒരു ഉദ്ദണ്ഡനായിട്ടാണ് . ശ്വേതകേതുവിനെ പ്രവാഹണൻ എന്ന രാജാവ് തിരുത്തുന്നതാണ് ഗ്രന്ഥാവസാനത്തിൽ വരുന്ന പ്രാവഹണ—ഉദ്ദാലക സംവാദം. ഗാർഗ്യൻ സർവ്വജ്ഞനെപ്പോലെയാണു സംസാരിച്ചു തുടങ്ങുന്നത് . എന്നാൽ യഥാർത്ഥത്തിൽ അയാൾക്കു അൽപമാത്രമായി അറിയാവുന്ന ബ്രഹ്മപ്രതീകങ്ങളെല്ലാം അജാകശത്രുവിന് സമ്പൂർണ്ണമായിട്ടറിയാം. ഈ സംവാദംകൊണ്ട് പ്രതീകാത്മകമായ ധ്യാനത്തിൽ കൂടി ബ്രഹ്മസ്വരൂപത്തെ വളരെ ആഴത്തിലും പരപ്പിലും മനസ്സിലാക്കുവാൻ നമുക്കു സാധിക്കും.

**പിന്നെയും ബ്രഹ്മത്തിനൊരു പ്രതീകം.**

രണ്ടാം അദ്ധ്യായം രണ്ടാം ബ്രാഹ്മണത്തിൽ ബ്രാഹ്മണനെ ഒരു പശുക്കുട്ടിയോടുപമിക്കുന്നു. നമ്മുടെ ശിരസ്സിനെ കമിഴ്ത്തി വച്ചിരിക്കുന്ന ഒരു

കുടത്തോടുപമിച്ചു കൊണ്ടാണ് ഈ പ്രതീകത്തെ നൽകിയിരിക്കുന്നത് . ഈ കുടത്തിൻെറ കീഴിൽ സപ്തർഷകളിരിക്കുന്നതായി പറയുന്നു. രണ്ടു കാതുകൾ ഗോതമനും ഭരദ്വാജനുമാണ് . രണ്ടു കണ്ണുകൾ വിശ്വാമിത്രനും ജമദഗ്നിയുമാണ് . നാസാരന്ധ്രങ്ങൾ വസിഷ്ഠനും കശ്യപനുമാണ് . രസന അത്രിയാണ് . അത്രിയെന്ന പേരിന് തിന്നുന്നവൻ എന്നർത്ഥമുള്ള അത്തിയോടുള്ള സാമ്യം ഓർക്കുക. രസന തന്നെ ജ്ഞാനേന്ദ്രിയമെന്ന നിലയ്ക്കു വാഗിന്ദ്രിയമാണ് . അതുവേദത്തോട് ബന്ധപ്പെട്ടിരിക്കുകയാൽ അതിനെ എട്ടാമത്തെ ഋഷിയായി എണ്ണുന്നു. നമ്മുടെ ശിരസ്സാകുന്ന കുടത്തിൽ പലതരത്തിലുള്ള അറിവുകൾ നിറച്ചുവച്ചിരിക്കുന്നു. സോമരസത്തെ കുടത്തിൽ പകർന്നു വയ്ക്കുന്നത് പോലെയാണ് നമ്മുടെ ശിരസ്സിൽ അറിവുകൾ കൊണ്ടു നിറച്ചുവച്ചിരിക്കുന്നത് .

ഇങ്ങനെയുള്ള പ്രതീകാത്മകമായ പഠനം ഉപനിഷത് പഠിതാവിനെ സൂക്ഷ്മമായ ആത്മവിചാരത്തിനായി ഒരുക്കുന്നു. രണ്ടാം അദ്ധ്യായം മൂന്നാം ബ്രാഹ്മണത്തിൽ ബ്രഹ്മത്തിൻെറ മൂർത്തവും അമൂർത്തവുമായ ഭാവങ്ങളെപ്പററി പറയുന്നു. അതിൽ ഒന്നാമത്തെ മന്ത്രാർത്ഥം ഇങ്ങനെയാണ് .

**മന്ത്രാർത്ഥം — 1 ബ്രഹ്മത്തിന് രണ്ടു രൂപങ്ങളുണ്ട് മൂർത്തവും, അമൂർത്തവും, മർത്ത്യവും അമൃതവും, സ്ഥിതവും യത്തും (ചരം), സത്തും, ത്യത്തും.**

ഛാന്ദോഗ്യോപനിഷത്തിൽ തത് പദാർത്ഥത്തെ പലതരത്തിൽ എടുത്തു കാണിച്ചിട്ടുണ്ട് . 'അതു നീയാകുന്നു', 'അതു നീയാകുന്നു', എന്നിങ്ങനെ ബ്രഹ്മത്തിൻെറ സർവ്വവ്യാപകത്വത്തേയും സർവ്വാസ്തിത്വത്തേയും പറയുന്നതു പോലെ ബൃഹദാരണ്യകോപനിഷത്തിൽ ബ്രഹ്മത്തിൻെറ നിരുപാധികതയെ 'ഇതല്ല', 'ഇതല്ല' (നേതി, നേതി) എന്നിങ്ങനെ നിഷേധിച്ചു കാണിക്കുന്നു. മൂന്നാം ബ്രാഹ്മണത്തിൽ ഒന്നാം മന്ത്രത്തിൻെറ ഭാഷ്യം ഇവിടെ വിവർത്തനം ചെയ്തിരിക്കുന്നതു നോക്കുക:

പഞ്ചഭൂതങ്ങളിൽ നിന്നുണ്ടായ ദേഹേന്ദ്രിയങ്ങളോട് ബന്ധപ്പെട്ടിരിക്കുന്ന ബ്രഹ്മത്തിന് രണ്ടു രൂപങ്ങളുണ്ട് — മൂർത്തവും അമൂർത്തവും എന്നാണവയുടെ പേര് . അവ മർത്ത്യവും അമൃതവുമാകുന്ന സ്വഭാവത്തോടുകൂടിയവയാണ് . തജ്ജനിത വാസനാ രൂപത്തോടുകൂടിയ അത് സർവ്വജ്ഞവും സർവ്വശക്തവും സോപാധികവുമായതാണ് . ക്രിയാകാരകഫലങ്ങളാകുന്ന രൂപത്തോടുകൂടിയതും സർവ്വവ്യവഹാരങ്ങൾക്കും ആശ്രയവുമാണ് . സർവ്വോപാധി വിശേഷരഹിതവും സമ്യക്ജ്ഞാനത്തിനു വിഷയവും അജവും അജരവും അമരവും അഭയവും വാങ്മനസ്സുകൾക്കു കൂടി വിഷയമല്ലാത്തതും അദ്വൈതത്വം കാരണം 'നേതി നേതി' എന്നിങ്ങനെ നിർദ്ദേശിക്കപ്പെടുന്നതുമായ അതു തന്നെയാണ് ബ്രഹ്മം.

**യാജ്ഞവൽക്യ—മൈത്രേയീ സംവാദം.**

ഈക്കാലത്തുപോലും ആത്മജ്ഞാനം ലഭിച്ചേ മതിയാവൂ എന്ന് തീർമാനം ചെയ്യുന്ന വിവേകശാലികളായ സ്ത്രീരത്നങ്ങളെ കാണുവാൻ പ്രയാസം. എന്നാൽ ലൌകികവിഷയങ്ങളിൽ യാതൊരു കാമവും ഒരിക്കലും ഉണ്ടായിട്ടില്ലാത്ത മൈത്രേയീ എന്ന അസാധാരണയായ സ്ത്രീ ഗുരുലാഭത്തിനുവേണ്ടി മാത്രം യാജ്ഞവൽക്യൻെറ ഭാര്യാപദം സ്വീകരിക്കുകയുണ്ടായി. മോക്ഷലബ്ധിയെ നൽകുന്ന ജ്ഞാനോപദേശമല്ലാതെ വേറൊന്നും തനിക്ക് ആവശ്യമില്ലെന്ന് തീർത്തു പറയുകയും ചെയ്ത സന്ദർഭത്തെയാണ് രണ്ടാം അദ്ധ്യായം നാലാം ബ്രാഹ്മണം അഞ്ചാം മന്ത്രത്തിൽ കൊടുത്തിരിക്കുന്നത് .

**അഹം ബ്രഹ്മാസ്മി എന്ന മഹാവാക്യം**

ഉപനിഷത്തുക്കളിൽ വരുന്ന നാലു പ്രസിദ്ധമായ മഹാവാക്യങ്ങളിൽ അനുഭവ

വാക്യമായി കരുതപ്പെടുന്നത് 'അഹം ബ്രഹ്മാസ്മി' എന്ന വാക്യമാണ് . അത് ബൃഹദാരണ്യകത്തിലെ ഒന്നാം അദ്ധ്യായം നാലാം ബ്രാഹ്മണം ഒമ്പതാം മന്ത്രമായി വരുന്നു. മിക്ക മതങ്ങളിലും ലോകോൽപത്തിയെപ്പററി പറയുമ്പോൾ ആദ്യം ഒന്നുമില്ലാതിരുന്നെന്നും എല്ലാം ഇരുളിൽ മറഞ്ഞു കിടന്നിരുന്നുവെന്നും, അസത്തായിരുന്നുവെന്നും പറയുന്നു.

ബ്രഹ്മവാ ഇദമഗ്ര ആസീത് ,
തദാത്മാനമേവാവേത്
അഹം ബ്രഹ്മാസ്മീതി (ബൃ—4—10)

ഈ ഒരൊററ വാക്യത്തിൽത്തന്നെ വേദാന്തത്തിലെ മുഖ്യമായ തത്വങ്ങളെല്ലാം പറഞ്ഞിരിക്കുന്നു. ബ്രഹ്മത്തെ ആത്മാഭിന്നമാണെന്ന് നിർവ്വിശങ്കം പറഞ്ഞിരിക്കുന്ന ഈ ഉപനിഷത്തിൽത്തന്നെ ശരീരികളൽ കാണുന്ന വിജ്ഞാനം, മനസ്സ് പ്രാണൻ, ചക്ഷുസ്സ് , ശ്രോത്രം, പൃഥ്വി, ജലം, വായു, തേജസ്സ് ആകാശം എന്നിവയും ബ്രഹ്മം തന്നെയാണെന്നു പറയുന്നു. സെമിററിക് മതങ്ങളിലും മററും പരംപൊരുളിനെപ്പററി പറയുമ്പോൾ അകുശലമായിട്ടുള്ള മൂല്യങ്ങളെയൊന്നും ഈശ്വരനിലൊ പരമാത്മാവിലൊ ഒരിക്കലും ഉൾപ്പെടുത്താറില്ല. എന്നാൽ ബൃഹദാരണ്യകോപനിഷത്തിൽ ബ്രഹ്മത്തിനുപുറത്ത് യാതൊന്നിനേയും കാണുന്നില്ല.

**മധുവിദ്യ**

രണ്ടാം അദ്ധ്യായം അഞ്ചാം ബ്രഹ്മണത്തിൽ മധു ബ്രാഹ്മണം പറഞ്ഞിരിക്കുന്നു.

ലോകത്തിൽ ഏതെല്ലാം മൂല്യങ്ങളെ അന്യോന്യം പാരസ്പര്യപ്പെടുത്തി പ്രതിദ്വന്ദങ്ങളായി മനസ്സിലാക്കാമോ അതിനെയെല്ലാം മധുബ്രാഹ്മണത്തിൽ മധുവാകുന്ന മൂല്യശൃംഖലയിലുൾപ്പെടുത്തി പറഞ്ഞിരിക്കുന്നു. രണ്ടാം അദ്ധ്യായം അഞ്ചാം ബ്രാഹ്മണം തുടങ്ങുന്നത് :

ഇയം പൃഥിവീ സർവേഷാം ഭൂതാനാം മധു,
അസ്യൈപൃഥിവ്യൈ സർവ്വാണി ഭൂതാനി മധു,
യശ്ചായമസ്യാം പൃഥിവ്യാം തേജോമയോ ഽ മൃതമയ ഃ
പുരുഷഃ, യശ്ചാമധ്യാത്മം ശാരിര
സ്തേജോമയോ ഽ മൃതമയഃ പുരുഷഃ, അയമേവ
സയോ ഽ യമാത്മാ; ഇദമമൃതം, ഇദം ബ്രഹ്മ, ഇദം സർവ്വം

ഭൂമി എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. എല്ലാഭൂതങ്ങളും ഈ ഭൂമിയുടെ മധുവാകുന്നു. ഈ ഭൂമിയിലുള്ള തേജോമയനും അമൃതസ്വരൂപനുമായ പുരുഷനും എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. അതുതന്നെയാകുന്നു ആത്മാവ് , ഇതു അമൃതമാകുന്നു, ഇതു ബ്രഹ്മമാകുന്നു, ഇതു സർവ്വമാകുന്നു എന്നു പറഞ്ഞിരിക്കുന്നതുപോലെ തുടർന്നു വരുന്ന മന്ത്രങ്ങളിൽ ജലത്തേയും അഗ്നിയേയും വായുവിനേയും ആദിത്യനേയും ദിക്കുകളേയും ചന്ദ്രനേയും വിദ്യുത്തിനേയും മേഘത്തേയും ആകാശത്തേയും ധർമ്മത്തേയും സത്യത്തേയും മാനുഷത്തേയും ആത്മവിനേയും എല്ലാം എല്ലാററിന്റേയും മധുവാണെന്നു പറഞ്ഞിട്ട് ആത്മാവ് എല്ലാ ഭൂതങ്ങൾക്കും അധിപതിയാണ് എന്ന പ്രസ്താവത്തോടെ മധുബ്രാഹ്മണം സമാപിക്കുന്നു.

**യാജ്ഞവൽക്യ—ഗാർഗ്ഗീസംവാദം.**

മൂന്നാം അദ്ധ്യായം എട്ടാം ബ്രാഹ്മണത്തിൽ പ്രസിദ്ധമായ യാജ്ഞവൽക്യ—

ഗാർഗ്ഗീ സംവാദം പറയുന്നു. ബൃഹദാരണ്യ കോപനിഷത്തിൻെറ കാലം ഭാരതീയസംസ്ക്കാരത്തെ സംബന്ധിച്ചിടത്തോളം അതിൻെറ അദ്ധ്യാത്മമായ ഉച്ചകോടിയിലെത്തിയിരുന്ന സമയമാണെന്നു പറയാം. പണ്ഡിതസദസ്സുകളിൽ പോലും ഏററവും അധികം മാനിച്ചുപോന്നിരുന്ന സ്ത്രീരത്നങ്ങൾ അക്കാലത്തുണ്ടായിരുന്നു. ബ്രഹ്മജ്ഞാനികളുടെ സദസ്സിൽ പങ്കെടുക്കുകമാത്രമല്ല അവരോട് പ്രൗഢമായ അദ്ധ്യാത്മികവിഷയങ്ങളെപ്പററി വാഗ്വാദം നടത്തുവാൻപോലും ആത്മവിഷയത്തിൽ വിദുഷികളായിരുന്ന മഹിളാമണികൾ അന്നുണ്ടാ യിരുന്നുവെന്ന് ഈ ഉപനിഷത്തിലെ മൂന്നാം അദ്ധ്യായം എട്ടാം ബ്രാഹ്മണം നോക്കിയാലറിയാം അതിലെ ഒന്നാം മന്ത്രാർത്ഥവും ഭാഷ്യത്തിൻെറ വിവർത്തനവും ഇപ്രകാരമാണു പറഞ്ഞു തുടങ്ങിയിരപിക്കുന്നത് .

**മന്ത്രാർത്ഥം—1**

അനന്തരം വാചക്നവി പറഞ്ഞു, "പൂജ്യരായ ബ്രാഹ്മണരേ, ഞാനിപ്പോളിവനോട് രണ്ടു ചോദ്യങ്ങൾ ചോദിക്കാം. എൻെറ ഈ ചോദ്യങ്ങൾക്കു ഉത്തരം തരുമെങ്കിൽ ബ്രഹ്മസംബന്ധിയായ ഈ വാദത്തിൽ ഇവനെ ജയിക്കുവാൻ കഴിയുകയില്ല." എന്ന് .

"ഗാർഗ്ഗി, ചോദിച്ചോളു" എന്നു ബ്രാഹ്മണൻ പറഞ്ഞു.

അനന്തരം വാചക്നവി പറഞ്ഞു. മുമ്പു യാജ്ഞവൽകൃനാൽ തടയപ്പെട്ടപ്പോൾ തലതെറിക്കുമെന്നു ഭീക്ഷണിപ്പെടുത്തുകയാൽ മിണ്ടാതായ അവൾ വീണ്ടും ചോദിക്കാനായി ബ്രാഹ്മണരോട് അനുമതിക്കപേക്ഷിക്കുകയാണ് . "അല്ലയോ ബ്രാഹ്മണരേ, പൂജ്യന്മാരായ നിങ്ങൾ എൻെറ വാക്കു കേട്ടാലും ഞാൻ ഈ യാജ്ഞവൽകൃനോട് വീണ്ടും രണ്ടു ചോദ്യങ്ങൾ ചോദിക്കാം. നിങ്ങളുടെ അനുമതിയുണ്ടെങ്കിൽ ചോദിക്കാം. എൻെറ ആ ചോദ്യങ്ങൾക്കുത്തരം പറഞ്ഞാൽ ഒരു വിധത്തിലും നിങ്ങളിലാർക്കും ബ്രഹ്മസംബന്ധിയായ കാര്യത്തിൽ ഈയാജ്ഞവൽകൃനെ തോൽപിക്കാൻ കഴിയുകയില്ല." ഇങ്ങിനെ പറഞ്ഞപ്പോൾ ബ്രാഹ്മണർ സമ്മതം മൂളി. ഗാർഗ്ഗി ചോദിച്ചോളൂ എന്ന് .

**മന്ത്രാർത്ഥം—3 :—** അവൾ പറഞ്ഞു : "യാതൊന്നു ദ്യുലോകത്തിനുള്ളിലാണോ, യാതൊന്നു ഭൂമിക്കടിയിലാണോ, യാതൊന്നു ദ്യുലോക ഭൂലോകങ്ങൾക്കിടയിലാണോ, യാതൊന്നു സ്വയം ദ്യുലോകഭൂലോകങ്ങളാണോ അതുപോലെ യാതൊന്നിൽ ഭൂതവും വർത്തമാനവും ഭവിഷ്യത്തും ഉള്ളതായി പറയപ്പെടുന്നുവോ അത് ഏതിൽ ഓതവും പ്രോതവും ആയിരിക്കുന്നു ?"

**ഭാഷ്യം :—** അവൾ പറഞ്ഞു മുകളിലെ അണ്ഡകപാലത്തിൻെറ അതായത് ദ്യോവിൻെറ മുകളിലെന്താണ് ? ദ്യോവിൻേറയും ഭൂമിയുടേയും ഇടയ്ക്കെന്താണ് ? ഈ ദ്യുലോകഭൂലോകങ്ങൾ തന്നെ എന്താണ് ? ഭൂതം അഥവാ കഴിഞ്ഞുപോയത് , വർത്തമാനം അഥവാ ഇപ്പോഴുള്ളത് , ഭാവി അഥവാ വരാൻ പോകുന്നത് , അനുമാനഗമ്യമായത് ഇതെല്ലാം ആഗമംവഴി പറയപ്പെട്ടിരിക്കുന്നു. ആ ദ്വൈതവർഗ്ഗത്തിൽപ്പെട്ടതെല്ലാം തന്നെ ഏതിൽ ഒന്നായിച്ചേരുന്നു എന്നർത്ഥം. സൂത്രാഖ്യമായി മുമ്പു പറഞ്ഞ ആവസ്തു ജലത്തിൽ പൃഥ്വീധാതുപോലെ ഏതിൽ ഓതവും പ്രോതവുമായിരിക്കുന്നു.

**മന്ത്രാർത്ഥം— 4 —** അവൻ പറഞ്ഞു : ദ്യോവിനുമുകളിലുള്ളതും ഭൂമിയ്ക്കു താഴെയും ദ്യോവിനും പൃഥിവിക്കുമിടക്കുള്ളത് യാതൊന്നാണോ ദ്യോവും പൃഥിവിയും യാതൊന്നാണോ, യാതൊന്നിനെ ഭൂതം, വർത്തമാനം, ഭവിഷ്യത്ത് എന്ന് പറയുന്നുവോ അതെല്ലാം ആകാശത്തിൽ ഊടും പാവുമായിരിക്കുന്നു." ആ മഹററയാൾ പറഞ്ഞു. "അല്ലയോ ഗാർഗ്ഗീ, ദ്യോവിനു മുകളിൽ എന്തൊക്കെ

നീ പറഞ്ഞുവോ അതെല്ലാം സൂത്രമെന്നു പറയപ്പെടുന്നതാണ് . അത് ആകാശ ത്തിൽ ഊടും പാവുമായിരിക്കുന്നു സൂത്രാത്മകമായി വ്യാകൃതമായിരിക്കുന്ന ഈ ജഗത്ത് അവ്യാകൃതമായ ആകാശത്തിൽ പൃഥിവീ ധാതു ജലത്തിലെന്നപോലെ മൂന്നു കാലങ്ങലിലും ഉൽപത്തി സ്ഥിതിലയങ്ങളിലും വർത്തിക്കുന്നു.

**മന്ത്രാർത്ഥം 5 :—** അവൾ പറഞ്ഞു — "അല്ലയോ യാജ്ഞവൽക്യ അങ്ങയ്ക്കു നമസ്കാരം. അങ്ങെൻെറ ഈ ചോദ്യത്തിനുത്തരം തന്നു. ഇനിമറേറ ചോദ്യത്തിനു തയ്യാറായിക്കൊൾക" "ഗാർഗ്ഗി ചോദിക്കൂ" എന്ന് (അയാൾ പറഞ്ഞു)

അവൾ വീണ്ടും പറഞ്ഞു " അങ്ങേയ്ക്കു നമസ്കാരം" എന്നതെല്ലാം ചോദ്യത്തിനുത്തരം പറയാൻ വിഷമമാണെന്ന് കാണിക്കാനാണ് "അങ്ങ് എൻെറ ചോദ്യത്തിന് സ്വഷ്ടമായി ഉത്തരം പറഞ്ഞു." മറുപടി പറയാൻ വിഷമമാണെ ന്നതിനു കാരണം പറയുന്നു-- സൂത്രം തന്നെ അഗമ്യമാണ് . മററുള്ളവർക്ക് വിവരിക്കാൻ വിഷമമായതാണ് . അപ്പോളത് യാതൊന്നിൽ ഊടും പാവുമാണോ അതിനെക്കുറിച്ചെന്തു പറയുവാനാണ് . അതിനാലങ്ങേയ്ക്കു നമസ്കാരം. മറേറതിൻെറ അഥവാ രണ്ടാം പ്രശ്നത്തിൻെറ ഉത്തരത്തിനൊരുങ്ങിയിരുന്നാലും— സ്വയം കരുതി വസിച്ചാലും എന്നർത്ഥം. "ഗാർഗ്ഗി ചോദിച്ചോളൂ" എന്ന് മററയാൾ പറഞ്ഞു.

ഇങ്ങനെ ദീർഘമായി പോകുന്ന ഈ അത്ഭുതകരമായ സംവാദം പതി നൊന്നാമത്തെ മന്ത്രത്തിലെത്തുമ്പോഴേയ്ക്കും യാജ്ഞവൽക്യനും ഗാർഗ്ഗിയും അക്ഷരത്തിൻെറ ദർശനത്തിലേയ്ക്കുവരുന്നു. മന്ത്രാർത്ഥം ഇങ്ങിനെയാണ് .

**മന്ത്രാർത്ഥം — 11** അല്ലയോ ഗാർഗ്ഗി, ആ ഈ അക്ഷരം അദൃഷ്ടമാണ് , ദ്രഷ്ടാ വാണ് . അശ്രുതമാണ് , ശ്രോതാവാണ് . അമതമാണ് , മന്താവാണ് . അവിജ്ഞാ തമാണ് , വിജ്ഞാതാവാണ് . അതിൽ നിന്നന്യമായി ഒരു ദ്രഷ്ടാവില്ല. അതിൽ നിന്നന്യമായി ഒരു ശ്രോതാവില്ല. അതിൽ നിന്നന്യമായി ഒരു മന്താവില്ല. അതിൽ നിന്നന്യമായി ഒരു വിജ്ഞാതാവില്ല. ഈ അക്ഷരത്തിൽ തന്നെയാണ് ഹേ ഗാർഗ്ഗി ആകാശം ഊടും പാവുമായിരിക്കുന്നത് . യാജ്ഞവൽക്യൻെറ മറുപടി കേട്ടിട്ട് ഗാർഗ്ഗി തൻെറ സംവാദത്തെ ഇപ്രകാരമാണു ഉപസംഹരിക്കുന്നത് . അവൾ പറഞ്ഞു: ഹേ പൂജ്യരായ ബ്രഹ്മണരേ, ഞാൻ പറയുന്നത് കേൾക്കുവിൻ. ഇതു നല്ലതുപോലെ മനസ്സിലാക്കുവിൻ. അതെന്താണ് ? ഈ യാജ്ഞവൽക്യനിൽ നിന്നും നമസ്കാരപൂർവ്വം വിട്ടുനിന്നാലും. അതായത് അദ്ദേഹത്തെ നമസ്കരിച്ചു കൊണ്ടുതന്നെ ബഹുമാനിച്ചാലും എന്നർത്ഥം. ഇദ്ദേഹത്തെ ജയിക്കാൻ മനസ്സു കൊണ്ടുപോലും നിങ്ങളുദ്ദേശിക്കേണ്ട, പിന്നെയാണോ കാര്യംകൊണ്ട് ! എന്തു കൊണ്ട് ? നിങ്ങളുടെയിടയിൽ ഈ യാജ്ഞവൽക്യനെ ബ്രഹ്മവിഷയത്തിൽ ജയിക്കത്തക്ക ഒരാളില്ല. എൻെറ രണ്ടു ചോദ്യങ്ങൾക്കു ഉത്തരം പറഞ്ഞാൽ നിങ്ങ ളിലാർക്കുംജയിക്കാൻ പററില്ലെന്ന് ഞാൻ മുമ്പേ പറഞ്ഞതാണ് . ഇപ്പോഴും ബ്ര ഹ്മസംബന്ധിയായ വാദത്തിൽ ഇദ്ദേഹത്തിനു തുല്യനായി ആരുമില്ലെന്നു എനിക്കു തീർച്ചയുണ്ട് . അനന്തരം വാചക്നവി വിരമിച്ചു.

**അഭയം ബ്രഹ്മലക്ഷണം**

നാലാം അദ്ധ്യായം നാലാം ബ്രാഹ്മണം 25—ാംമന്ത്രത്തിൽ അഭയം തന്നെ യാണു ബ്രഹ്മമെന്നു പറഞ്ഞിരിക്കുന്നു

സ വാ ഏഷ മഹാനജ ആത്മാ ׀ ജരോ
׀ മരോ ׀ മൃതോ ׀ ഭയോ ബ്രഹ്മ; അഭയം വൈ
ബ്രഹ്മ; അഭയം ഹി വൈ ബ്രഹ്മ ഭവതി
യ ഏവം വേദ.
(IV- 4 - 25)

(ആ ഈ മഹത്തും അജവും പരിണാമരഹിതവുംമരണമില്ലാത്തതും നിത്യ വും അഭയവുമായ ആത്മാവാകുന്നു ബ്രഹ്മം. ബ്രഹ്മം ഭയരഹിതം തന്നെയാകുന്നു. ഇപ്രകാരം അറിഞ്ഞ് ഉപാസിക്കുന്നവൻ തീർച്ചയായും അഭയമായ ബ്രഹ്മമായി ഭവിക്കുന്നു.)

# ജനക—യാജ്ഞവൽക്യസംവാദം

## അദ്ധ്യായം—നാല്

### ബ്രാഹ്മണം— ഒന്ന്

ബൃഹദാരണ്യകോപനിഷത്തിലെ ഏതെങ്കിലുമൊരു ഭാഗം അപ്രധാനമാണെന്നു പറഞ്ഞു മാററിവെയ്ക്കുവാൻ സാദ്ധ്യമല്ല. എന്നാൽ നാലാം അദ്ധ്യായം ഒന്നാം ബ്രാഹ്മണത്തിൽ കൊടുത്തിരിക്കുന്നതായ ജനക—യാജ്ഞവൽക്യ സംവാദം പഠിക്കാത്ത ഒരാൾക്ക് ഈ ഉപനിഷത് സാരം അൽപമെങ്കിലും മനസ്സിലായിട്ടുണ്ടെന്നു അവകാശപ്പെടാൻ കഴിയുന്നതല്ല. ഏററവും ശ്രദ്ധയോടെ പഠിക്കേണ്ടുന്നത് നാലാം അദ്ധ്യായം മൂന്നാം ബ്രാഹ്മണത്തിൽ ഒന്നാം മന്ത്രം മുതൽ ആരംഭിക്കുന്ന സംവാദമാണ് . യാജ്ഞവൽക്യനോട് ജനകൻ ചോദിക്കുന്നു.

"അല്ലയോ യാജ്ഞവൽക്യ, ഈ പുരുഷൻ എന്തു ജ്യോതിസ്സോടുകൂടിയവനാകുന്നു."

അതിനു യാജ്ഞവൽക്യൻ മറുപടി പറയുന്നു:

"അല്ലയോ സമ്രാട്ടേ, ആദിത്യനായ ജ്യോതിസ്സോടുകൂടിയവനാകുന്നു."

പിന്നെ ആദിത്യൻെറ സ്ഥാനത്ത് ചന്ദ്രനെ പറയുന്നു. അഗ്നിയെപ്പററി പറയുന്നു. ആത്മാവുതന്നെയാണ് ജ്യോതിസ്സെന്നും പറയുന്നു. ഇങ്ങനെ ഈ പഠനം പ്രാണനേയും ബുദ്ധിയേയും ഹൃദയത്തേയും അന്വേഷിച്ചുചെന്ന് പുരുഷൻ ശരീരത്തെ സ്വീകരിക്കുന്ന അവസ്ഥ പറഞ്ഞിട്ട് ജാഗ്രത്തിനേയും സ്വപ്നത്തേയും സുഷുപ്തിയേയും എല്ലാം ഈ സംവാദത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു. അതിലെ സൂക്ഷ്മമായ പാഠങ്ങൾ, ഉപനിഷത് മന്ത്രങ്ങളും ഭാഷ്യങ്ങളും, ഭാഷാ വിവർത്തനവും നോക്കി ശ്രദ്ധയോടുകൂടി പഠിച്ചാൽ മാത്രമേ ഈ ഉപനിഷത് പ്രയോജനപ്പെടുകയുള്ളു.

നാലാം അദ്ധ്യായം മൂന്നാം ബ്രാഹ്മണം 23 മുതൽ 3——ാമത്തെ മന്ത്രങ്ങൾ വരെ പരമപദവിയിലെത്തിയിരിക്കുന്ന ആത്മാവിൻെറ സർവ്വാതിരിക്തമായ സ്ഥിതിയെപ്പററി പറയുന്നു.

യദ്വാ തന്ന വിജാനാതി വിജാനൻ വൈ തന്ന
വിജാനാതി, നഹി· വിജ്ഞാതുർ വിജ്ഞാതേർ വിപരി
ലോപോ വിദ്യതേ ∫ വിനാശിത്വാത് , നതു തദ്വിതീയ
മസ്തി തതോ ∫ ന്യദ് വിഭക്തം യദ്വിജാനീയാത് .

(സുഷുപ്തിയിൽ അറിയുന്നില്ലെന്നു പറഞ്ഞതിനു അവൻ അറിയുന്നവനാണെങ്കിലും അറിയുന്നില്ലെന്നർത്ഥം. വിജ്ഞാതാവിൻെറ വിജ്ഞാന ശക്തിയ്ക്ക് നാശമുണ്ടാവുകയില്ല, എന്തെന്നാൽ അതൊരിക്കലും നാശമില്ലാത്തതാകുന്നു. അതിൽ നിന്ന് വേറിട്ടൊരു വസ്തുവിനെ അറിയുവാൻ അവിടെ രണ്ടാമതൊരു വസ്തുവില്ല തന്നെ.)

ആത്മാവിൻെറ അദ്വൈതമായ ഈ അനന്യത്വം പറഞ്ഞതിനുശേഷം 32—ാമത്തെ മന്ത്രത്തിൽ അച്ഛസ്ഫടികമായ ജലത്തിൻെറ സുതാര്യതപോലെ

ആത്മാവിൻെറ സ്വതവേയുള്ള നിത്യനിർമ്മലതയെ എടുത്തുകാണിച്ചുകൊണ്ട് യാജ്ഞവൽക്യൻ ജനകനു നൽകിയ അനുശാസനത്തെ സമാപിപ്പിക്കുന്നു. അതിൻെറ ഭാഷ്യത്തിൽ പദവിയെന്നു നിശ്ചയിച്ചിരിക്കുന്നു. അപ്പോൾ ലഭിക്കുന്നതായ പരമാനന്ദത്തെ തൈത്തിരീയത്തിലെ ബ്രഹ്മാനന്ദവല്ലിയിൽ പറയുന്നതുപോലെ അതുല്യമാക്കി വർണ്ണിച്ചിരിക്കുന്നു. 35 മുതൽ 38 വരെയുള്ള മന്ത്രങ്ങളിൽ ജീവശരീരത്തിൽ വർത്തിക്കുന്ന ആത്മാവ് മരണത്തിൽ ഇന്ദ്രിയകളേബരാദി സംഘാതത്തെ ഉപേക്ഷിക്കുന്നതുകൂടി പറയുന്നു.

**മരണവും പുനർജ്ജന്മവും.**

നാലാം അദ്ധ്യായം നാലാം ബ്രാഹ്മണം 1,2 എന്നീ മന്ത്രങ്ങളിൽ മരണാവസ്ഥ വിവരിച്ചിട്ട് ദേഹാന്തരപ്രാപ്തിക്കായി വേറൊരു ശരീരത്തെ ജീവൻ കൈക്കൊള്ളുന്നതെങ്ങനെയെന്ന് മൂന്നാമത്തെ മന്ത്രത്തിൽ പറഞ്ഞിരിക്കുന്നു. ആറാമത്തെ മന്ത്രത്തിൽ പുനരാവർത്തി ആഗ്രഹിക്കാത്തവൻ ബ്രഹ്മസ്വരൂപത്തിൽ നിന്നും അന്യമായിത്തീരുന്നില്ല, പുനർജനിക്കുന്നില്ല എന്നു പറഞ്ഞ്തിനുശേഷം ഏഴാമത്തെ മന്ത്രത്തിൽ അവൻ എപ്രകാരമാണ് ജീവന്മുക്തനായിത്തീരുന്നത് എന്നുകൂടി പറഞ്ഞിരിക്കുന്നു. ജീവന്മുക്തി ലഭിക്കുന്നതിന് ഒരു ബ്രാഹ്മണനായിരിക്കണമെന്നില്ല. നേരത്തെ പറഞ്ഞതുപോലെ ജ്ഞാന ലബ്ധികൊണ്ട് ആർക്കും ആ പദവി യെ പ്രാപിക്കാവുന്നതാണ് .

**ഗായത്രി.**

അഞ്ചാം അദ്ധ്യായം 14—ാം ബ്രാഹ്ണമത്തിൽ ഗായത്രിയെപ്പററി വിസ്തരിച്ചു പറഞ്ഞിരിക്കുന്നു. 14—ാം ബ്രാഹ്മണം ഒന്നാം മന്ത്രത്തിൽ ഭൂമി, അന്തരീക്ഷം, ദ്യോവ് ഇത് എട്ട് അക്ഷരങ്ങളാകുന്നു എന്നു പറയുന്നു. ഗായത്രിയുടെ ഒന്നാമത്തെ പാദവും എട്ട് അക്ഷരമാണെന്ന് പറഞ്ഞതിനു ശേഷം വേദമന്ത്രങ്ങളിൽ ഏററവും പ്രധാനമായ ഗായത്രി ഒരു പാദത്തിൽ എട്ടക്ഷരങ്ങളോടുകൂടിയ ഛന്ദസ്സാണെന്നും അത് എല്ലാ ഛന്ദസ്സുകളിലും വച്ച് മഹിമയേറിയതാണെന്നും പറയുന്നു. ഈ ബ്രാഹ്മണത്തിൽ ഗായത്രിയെ വിസ്താരമായി പറഞ്ഞിരിക്കുന്നു.

**ആരുണേയനായ ശ്വേതകേതുവും രാജാവായ പ്രവാഹണനും.**

ഉപനിഷത്തിൻെറ ആരംഭത്തിൽ എപ്രകാരമാണോ അജാതശത്രു ഗാർഗ്യനായ ബലാകിയോട് സംവാദത്തിലേർപ്പെട്ട് എല്ലാ ആത്മരഹസ്യവും ബ്രാഹ്മണർക്ക് മാത്രമേ അറിയാവൂ എന്ന ബലാകിയുടെ ധാരണ തിരുത്തുന്നത് അതുപോലെ പ്രവാഹണൻ ഉദ്ദാലകപുത്രനായ ശ്വേതകേതുവിനെ ചോദ്യം ചെയ്യുന്നു. കുപിതനായ ശ്വേതകേതുവാകട്ടെ വിനയത്തോടെ ശിഷ്യത്വം സ്വീകരിച്ചു പഠിക്കുന്നതിനുപകരം തൻെറ പിതാവിനെ കുററപ്പെടുത്തുവാനാണ് തീരുമാ നിച്ചത് . ശരിക്കും വിദ്യാസമ്പന്നനായ ബ്രാഹ്മണൻ എന്നു പറയേണ്ടുന്നത് ഉദ്ദാലകനെവേണം. തൻെറ മകനെ പരാജിതനാക്കിയ രാജിവിനോട് ഈർഷ്യതോന്നുന്നതിനു പകരം പ്രവാഹണൻ ശ്വേതകേതുവിനോട് ചോദിച്ച അഞ്ചു ചോദ്യങ്ങളുടേയും ഉത്തരം അദ്ദേഹത്തോടു ശിഷ്യപ്പെട്ടു പഠിക്കുന്നു. താഴെ പറ. യുന്നവയാണ് ചോദ്യങ്ങൾ.

(1) ഈ ജനങ്ങൾ മരിച്ചതിനുശേഷം വിഭിന്നമാർഗ്ഗങ്ങളെ സ്വീകരിക്കുന്നതെങ്ങനെയെന്നു നിനക്കറിയാമോ ?

(2) എങ്ങനെയാണ് അവർ ഈ ലോകത്തെ പ്രാപിക്കുന്നതെന്ന് നിനക്കറിയാമോ ?

(3) എന്തുകൊണ്ടാണ് പരലോകം വീണ്ടും വീണ്ടും മരിച്ചുപോകുന്ന അനേകം പ്രേതാത്മാക്കളെകൊണ്ട് നിറയാതിരിക്കുന്നതെന്ന് നിനക്കറിയാമോ ?

(4) എത്രാമത്തെ ആഹുതികൾ ഹോമിക്കുമ്പോഴാണ് അപ്പുകൾ മനുഷ്യന്റേതു പോലെയുള്ള വാക്കുകളോടുകൂടി ഉയർന്നുവന്ന് സംസാരിക്കുന്നതെന്ന് നിനക്കറിയാമോ ?

(5) ദേവയാനത്തിന്റേയൊ പിതൃയാനത്തിന്റേയൊ മാർഗ്ഗത്തെ പ്രാപിക്കുവാനുള്ള ഉപായത്തെ എന്തു ചെയ്തിട്ടാണ് പ്രാപിക്കുന്നത് എന്നു നിനക്കറിയാമോ ?

ഈ ചോദ്യങ്ങൾക്കെല്ലാം ശ്വേതകേതു 'ഇല്ല' എന്നു തന്നെ മറുപടി പറഞ്ഞു. തന്റെ പിതാവ് തന്നെ പൂർണമായി അഭ്യസിപ്പിച്ചില്ല എന്ന പരാതിയുമായി ശ്വേതകേതു ഉദ്ദാലകന്റെ അടുത്തുചെന്നപ്പോൾ പ്രവാഹണൻ ചോദിച്ച ചോദ്യങ്ങൾ എന്തൊക്കെയായിരുന്നുവെന്ന് ഉദ്ദാലകൻ ശ്വേതകേതുവിനോട് ചോദിച്ചു മനസ്സിലാക്കി. അതു കേട്ടിട്ട് ഉദ്ദാലകൻ പറഞ്ഞു. "എനിക്കറിയാമായിരുന്നതെല്ലാം ഞാൻ നിനക്ക് ഉപദേശിച്ചു തന്നു. ഇനി അറിയേണ്ടുന്നതായ ഈ ചോദ്യങ്ങൾക്ക് ഉത്തരം കിട്ടാനായി സമിത്ത് പാണികളായി ജീവലപുത്രനായ പ്രവാഹണന്റെ അടുത്തുപോയി ശിഷ്യപ്പെടാം."

ബൃഹദാരണ്യകം പോലുള്ള ഒരു മഹാ ഉപനിഷത്തിന്റെ അവസാനത്തെ അദ്ധ്യായത്തിൽ കൊടുത്തിരിക്കുന്ന ഈ പാഠംചിന്തോദ്ദീപകമാണ് . എല്ലാം അറിഞ്ഞുകഴിഞ്ഞു എന്നൊരാൾ വിശ്വസിക്കുമ്പോൾ പോലും അയാൾ എല്ലാം അറിഞ്ഞു കഴിഞ്ഞിട്ടില്ല, പിന്നേയും അറിയേണ്ടതായി പലതും ശേഷിക്കുന്നു. വേദജ്ഞാനം യഥാർത്ഥമായി ലഭിച്ചവന് ഒരിക്കലും അഹങ്കാരമുണ്ടാവുകയില്ല. അവന് ഉച്ചനീചത്വങ്ങൾ ഗണിക്കാതെ അറിവുള്ള ആരിൽ നിന്നും ശ്രദ്ധയോടും വിനയത്തോടും തനിക്കു ഗ്രഹിക്കുവാനുള്ളതു ഗ്രഹിക്കും എന്ന് ഈ അദ്ധ്യായത്തിൽ കൊടുത്തിരിക്കുന്ന ഉദ്ദാലക—പ്രവാഹണ സംവാദം നമുക്കു മനസ്സിലാക്കിത്തരും.

**ഉപസംഹാരം.**

ശ്രീമദ്ശങ്കരഭഗവദ്പാദരുടെ പത്ത് ഉപനിഷത് വ്യാഖ്യാനങ്ങളിൽ എല്ലാംകൊണ്ടും പ്രഥമഗണനീയമായിട്ടുള്ള ഈ ഭാഷ്യം ഒരിക്കൽ കൂടി വായിച്ചു നോക്കുവാനും ഉപനിഷത്ത് മന്ത്രങ്ങളുടെ അർത്ഥം മനനം ചെയ്യുവാനും ഈ അവതാരികയുടെ രചന എനിക്ക് അവസരം തന്നിരിക്കുന്നു. അത് ഒരു മഹാ അനുഗ്രഹമായി ഞാൻ കരുതുന്നു. അതിനിടയാക്കിയ ഈ ഗ്രന്ഥത്തിന്റെ വിവർത്തകനോട് കുറേക്കാലമായി ഉള്ളിൽ ജ്വലിച്ചു നിൽക്കുന്ന പ്രേമപ്രഹർഷം ഈ സേവനം ചെയ്യുന്നതിന് നല്ലയൊരു പ്രചോദനമായത്തീർന്നു. ആ ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ സുഹൃത്തിന്റെ ഈ ജ്ഞാനയജ്ഞത്തിൽ പങ്കുകൊള്ളുവാൻ എനിക്കവസരം നൽകിയതിന് ഞാൻ എന്റെ ഹൃദയംഗമമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു. ഈ എളിയ വാക്കുകൾകൊണ്ട് അത്ഭുതകരമായ ഈ പുസ്തകം സത്യകാമികളായ മുമുക്ഷുക്കളുടെ കരമലരുകളിൽ ഞാൻ സാദരം അവതരിപ്പിച്ചുകൊള്ളുന്നു. ഗ്രന്ഥത്തിനും ഗ്രന്ഥകാരനും ശ്രദ്ധാലുക്കളുടെ സഹർഷമായ സമ്മതി എന്നും ഉണ്ടായിരിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു.

അസതോ മാ സദ്ഗമയ
തമസോ മാ ജ്യോതിർഗമയ
മൃത്യോർമാ അമൃതം ഗമയ"

നാരായണഗുരുകുലം — നിത്യചൈതന്യയതി
ഫേൺഹിൽ
8—3—1991

# വിഷയാനുക്രമണിക

27. പറയപ്പെട്ട അർത്ഥപുഷ്ടിക്കായുള്ള അഖ്യായിക.

28. സാമത്തിൻെറ സ്വഭൂതസ്വരത്തെ സമ്പാദിക്കേണ്ടതിൻെറ ആവശ്യകത.

29. സാമത്തിൻെറ സുവർണ്ണത്തെ അറിയുന്നതുകൊണ്ടുള്ള ഫലം.

30. സാമത്തിൻെറ പ്രതിഷ്ഠാഗുണത്തെ അറിയുവാനുള്ള ഫലം.

31. പ്രാണോപാസകനുള്ള ജപത്തിൻെറ വിധി.

**നാലാം ബ്രാഹ്മണം.**

32. ഗ്രന്ഥസംബന്ധം.

33. പ്രജാപതി അഹം നാമാവായതിൻെറ കാരണവും അതിനെ ഇങ്ങനെ ഉപാസിച്ചാലുള്ള ഫലവും.

34. പ്രജാപതിക്കുണ്ടായ ഭയവും വിചാരം വഴി അതില്ലാതായതും.

35. പ്രജാപതിയിൽ നിന്നും മിഥുനങ്ങളുടെ ഉൽപത്തി.

36. മിഥുനം വഴി പശു മുതലായ പ്രപഞ്ചത്തിൻെറ ഉൽപത്തി.

37. പ്രജാപതിയുടെ സൃഷ്ടി സംജ്ഞയും സൃഷ്ടി രൂപത്തിലുള്ള അതിൻെറ ഉപാസനചെയ്യുന്നതിൻെറ ഫലവും.

38. പ്രജാപതിയുടെ അഗ്ന്യാദിദേവതാ രൂപമായ അതി സൃഷ്ടി.

39. അവ്യാകൃതമായ കാരണബ്രഹ്മത്തിൽ നിന്നും വ്യക്തമായ ജഗത്തിൻെറ ഉൽപത്തിയും രണ്ടും തമ്മിലുള്ള ഭേദമില്ലായ്മയും ഈ അഭേദോപാസനയുടെ ഫലവും.

40. നിരതിശയമായ പ്രിയരൂപത്തോടുകൂടി ആത്മോപാസന.

41. ബ്രഹ്മം സർവ്വരൂപിയാണെന്ന വിഷയത്തിലുള്ള പ്രശ്നം.

42. ബ്രഹ്മം എന്തറിയുന്നു ? — ഇതിൻെറ ഉത്തരവും അത് അറിയുന്നതുകൊണ്ടുള്ള ഫലവും.

43. ക്ഷത്രിയവർഗ്ഗത്തോടും ബ്രാഹ്മണജാതിയോടും ഉള്ള അതിൻെറ സംബന്ധത്തെക്കുറിച്ചുള്ള വർണ്ണനം.

44. വൈശ്യജാതിയുടെ ഉൽപത്തി.

45. ശൂദ്രവർണ്ണത്തിൻെറ ഉൽപത്തി.

36. ധ’മ്മത്തിൻെറ ഉൽപത്തിയും അതിൻെറ പ്രഭാവവും സ്വരൂപവർണ്ണനയും.

47. ആത്മോപാസനയുടെ ആവശ്യകത.

48. കർമ്മാധികാരിയായ ജീവൻ ഏതെല്ലാം കർമ്മങ്ങൾ കാരണമാണ് എല്ലാ പ്രാണികളുടേയും ലോകമായി തീരുന്നത് .

49. പ്രകൃതത്തിൽ ബീജമായിരിക്കുന്ന കാമവും പാങ്ക്ത കർമ്മവർണ്ണനവും

**അഞ്ചാം ബ്രാഹ്മണം.**

50. സപ്താന്ന സൃഷ്ടി, അതിൻെറ വിഭാഗവും വ്യാഖ്യനവും

51. ആത്മാവിനുള്ള മൂന്നുതരത്തിലുള്ള അന്നവും അവയുടെ അധ്യാത്മികമായ വിവേചനവും.

52. ആത്മാർത്ഥമായ അന്നത്തിൻെറ ആധിഭൗതികമായ വിസ്താരം.

53. ആത്മാർത്ഥമായ അന്നത്തിൻെറ ആധിദൈവികമായ വിസ്താരം.

54. ഇന്ദ്രരൂപമായ പ്രാണൻെറ ഉൽപത്തിയും അതിൻെറ ഉപാസനാ ഫലവും.

55. ആത്മാർത്ഥമായ അന്നത്തിൻെറ അന്തത്തോടുകൂടിയും കൂടാതേയുമുള്ള രൂപത്തിലുള്ള ഉപാസനാ ഫലം.

56. മൂന്ന് അന്നരൂപത്തിലുള്ള പ്രജാപതിയുടെ ഷോഡശകല സംവത്സരരൂപത്താൽ നിർദ്ദേശിക്കപ്പെടുന്നു.

57. അന്നോപാസകൻ തന്നെയാണ് ഷോഡശകലയോടുകൂടിയ സംവത്സര പ്രജാപതി

58. ലോകത്രയപ്രാപ്തിക്കുള്ള സാധനയും അതുപോലെ ദേവ ലോകത്തിൻെറ ഉൽകൃഷ്ടതയേക്കുറിച്ചുള്ള വർണ്ണനയും.

59. സമ്പത്തികർമ്മവും അതിൻെറ പരിണാമവും.

60. സമ്പത്തികർമ്മത്തെ ചെയ്യുന്നവനിൽ വാഗാദിപ്രാണങ്ങളുടെ ആവേശപ്രകാരം.

61. വ്രതമീമാംസാ—അധ്യാത്മപ്രാണദർശനം.

62. ആധിദൈവദർശനം.

63. പ്രാണവ്രതത്തിൻെറ സ്തുതിക്കുള്ള മന്ത്രം.

**ആറാം ബ്രാഹ്മണം.**

64. മുമ്പുപറഞ്ഞ അവിദ്യാ കാര്യത്തിൻെറ ഉപസംഹാരം—നാമസാമാന്യഭൂതയായ വാക്ക് .

65. രൂപസാമാന്യമായചക്ഷുസ്സിൻെറ വർണ്ണനം.

66. കർമ്മ സാമാന്യമായ ആത്മാവിൽ എല്ലാമന്തർഭവിച്ചതായി കാണൽ

**രണ്ടാമദ്ധ്യായം**

**ഒന്നാം ബ്രാഹ്മണം.**

67. ഉപക്രമം.

68. ബ്രഹ്മവിദ്യഉപദേശിക്കാനായി തൻെറ അടുത്തു വന്ന ഗാർഗ്ഗ്യന് അജാതശത്രു സഹസ്രഗോക്കളെ തരാമെന്നു പറയുന്നത് .

69. ആദിത്യനെ ബ്രഹ്മമായി ഉപാസിക്കാൻ ഗാർഗ്ഗ്യൻ പറയുന്നതും അജാതശത്രു അതിനെ നിഷേധിക്കുന്നതും.

70. ചന്ദ്രാന്തർഗ്ഗതമായ ബ്രഹ്മത്തെ ഉപാസിക്കാൻ പറയുന്നതും അതിൻെറ നിഷേധവും

71. വിദ്യുദഭിമാനിയായ പുരുഷനെ ബ്രഹ്മമായുപാസിക്കാൻ നിർദ്ദേശിക്കലും അതിൻെറ നിഷേധവും.

72. ആകാശബ്രഹ്മത്തെ ഉപാസിക്കാനുള്ള നിർദ്ദേശവും അതിൻെറ നിഷേധവും.

73. വായു ബ്രഹ്മത്തെ ഉപാസിക്കാൻ പറയലും അതിൻെറ നിഷേധവും

74. അഗ്നി ബ്രഹ്മത്തെ ഉപാസിക്കാൻ പറയലും അതിൻെറ നിഷേധവും.

75. ജലാന്തർഗ്ഗത ബ്രഹ്മത്തെ ഉപാസിക്കാൻ പറയലും അതിൻെറ നിഷേധവും

76. കണ്ണാടിയിൽ കാണുന്ന ഛായാബ്രഹ്മത്തെ ഉപാസിക്കാൻ പറയലും അതിൻെറ നിഷേധവും.

77. പ്രാണബ്രഹ്മത്തെ ഉപാസിക്കാൻ പറയലും അതിൻെറ നിഷേധവും.

78. ദിഗ്ബ്രഹ്മത്തെ ഉപാസിക്കാൻ പറയലും അതിൻെറ നിഷേധവും.

80. ദേഹാന്തർഗ്ഗതമായ ബ്രഹ്മത്തെ ഉപാസിക്കാൻ പറയലും അതിൻെറ നിഷേധവും.

81. ഗാർഗ്ഗ്യൻ പരാജയപ്പെടുന്നതും അജാതശത്രുവിനെ ആചാര്യ ഭാവത്തിൽ സമീപിക്കുന്നതും.

82. ഗാർഗ്ഗ്യൻെറ കൈപിടിച്ച് അജാതശത്രു ഉറങ്ങിക്കിടക്കുന്ന ഒരാളുടെ അടുത്തേക്ക് കൊണ്ടു പോകുന്നതും അയാൾ പേർ വിളിക്കുന്നതും പിന്നീട് കുലുക്കി ഉണർത്തുന്നതും.

83. സുഷുപ്തിയിലുള്ള വിജ്ഞാനമയൻെറ സ്ഥിതിയെക്കുറിച്ച് അജാതശത്രുവിൻെറ ചോദ്യം.

84. വിജ്ഞാനാത്മാവിൻെറ ശയനസ്ഥാനത്തെക്കുറിച്ചുള്ള പ്രതിപാദനവും സ്വപിതി എന്ന ശബ്ദത്തിൻെറ നിർവ്വചനവും.

85. സ്വപ്നവൃത്തിയുടെ സ്വരൂപം.

86. സുഷുപ്തിയുടെ സ്വരൂപം.

87. ആത്മാവിൽ നിന്നും ജഗദുൽപത്തിക്ക് എട്ടുകാലിയുടേയും തീപ്പൊരികളുടേയും ദൃഷ്ടാന്തം.

**രണ്ടാം ബ്രാഹ്മണം.**

88. ശിശു സംജ്ഞകമായ മദ്ധ്യമ പ്രാണനെക്കുറിച്ച് ഉപകരണ സഹിതമായവർണ്ണന.

89. മദ്ധ്യമ പ്രാണരൂപമായ ശിശുവിൻെറ നേത്രാന്തർഗ്ഗതമായ അക്ഷികൾ.

90. ശ്രോത്രാദി പ്രാണങ്ങളോടുകൂടി ശിരസ്സിൽ ചമസ്സ ദൃഷ്ടിയെ വിധിക്കുന്നത് .

91. ശ്രോത്രാദികളിൽ വിഭാഗപൂർവ്വകമായ സപ്തർഷി ദൃഷ്ടി.

**തൃതിയ ബ്രാഹ്മണം.**

92. ബ്രഹ്മത്തിൻെറരണ്ടു രൂപങ്ങൾ.

93. മൂർത്താമൂർത്തങ്ങളുടെ തരം തിരിവും മൂർത്തവും അതിൻെറ രസത്തെപ്പററിയുള്ള വർണ്ണനയും.

94. വിശേഷണങ്ങളോടുകൂടിയ അമൂർത്തരൂപവും അതിൻെറ രസവർണ്ണനവും.

95. അദ്ധ്യാത്മമായ മൂർത്താമൂർത്തങ്ങളുടെ തരം തിരിവും മൂർത്തത്തിൻെറ വർണ്ണനവും.

96. അധ്യാത്മമായ അമൂർത്തത്തിൻെറ വിശേഷണ സഹിതമായ വർണ്ണനം.

97. ഇന്ദ്രിയാത്മാവായ പുരുഷൻെറ സ്വരൂപ വർണ്ണനം.

**നാലാം ബ്രാഹ്മണം.**

98. യാജ്ഞവൽക്യമൈത്രേയീ സംഭാഷണം.

99. മൈത്രേയി അമൃതത്വ സാധനത്തെക്കുറിച്ചു ചോദിക്കുന്നത് .

100. യാജ്ഞവൽക്യൻെറ സന്തോഷവും മൈത്രേയിക്കുപദേശിക്കാമെന്നു പറയലും.

101. ആത്മാവിനുവേണ്ടിയാണ് ഭർത്താവ് പ്രിയനായിരിക്കുന്നത് മുതലായ വാക്യങ്ങൾ.

102. ആത്മാവ് എല്ലാത്തിൽ നിന്നും അഭിന്നമാണെന്ന പ്രതിപാദനം.

103. ആത്മസ്വരൂപമായ ദുന്ദുഭി, ശംഖ് , വീണ എന്നീ ദൃഷ്ടാന്ത കഥനം.

104. പരമാത്മാവിൻെറ നിഃശ്വാസമായ ഋഗ്വേദം മുതലായവ യിൽ നിന്നും അതഭിന്നമാണെന്ന പ്രതിപാദനം.

105. ആത്മാവാണ് സർവ്വാശ്രയമായതെന്നതിന് ദൃഷ്ടാന്തം.

106. വിവേകം വഴി ദേഹാദികളുടെ വിജ്ഞാനസ്വരൂപത്തിക്ക് വെള്ളത്തിലിട്ട ഉപ്പിൻകട്ടയുടെ ദൃഷ്ടാന്തം.

197. മൈത്രേയിയുടെ സംശയവും യാജ്ഞവൽക്യൻെറ സമാ ധാനവും.

108. ദ്വൈതത്തിലേ വ്യവഹാരമുള്ളു. പരമാർത്ഥം വ്യവഹാര രഹിതമാണ് .

**അഞ്ചാം ബ്രാഹ്മണം.**

109. ഭൂമി മുതലായവയിൽ മധു ദൃഷ്ടി. അവയിലുള്ള പുരുഷ നും ശരീരത്തിൽ ഉള്ള പുരുഷനും ആയിട്ടുള്ള അഭേദത്വം.

110. ആത്മാവിൻെറ സർവ്വാധിപത്യവും സർവ്വാശ്രയത്വവും നിരൂ പിക്കുന്നു.

111. ദധ്യങ്ങാഥർവ്വണം വഴി അശ്വിനീദേവകൾക്ക് മധുവിദ്യ ഉപദേശിക്കുന്നത് .

**ആറാം ബ്രാഹ്മണം.**

112. മധുവിദ്യയുടെ സമ്പ്രദായ പരമ്പര.

**മൂന്നാം അദ്ധ്യായം**

**ഒന്നാം ബ്രാഹ്മണം.**

113. യാജ്ഞവൽകീയകാണ്ഡം.

114. ജനകരാജാവ് സർവ്വജ്ഞനാകിയവന് ആയിരം പശുക്കളെ കൊടുക്കാമെന്ന് പറയുന്നത് .

115. യാജ്ഞവൽക്യൻ ശിഷ്യന്മാരോട് പശുക്കളെ തെളിച്ചു കൊ ണ്ടു പോകാൻ പറയുന്നതും മററു ബ്രാഹ്മരുടെ ക്ഷോഭവും.

116. മൃത്യുഗ്രസ്തമായ കർമ്മാസക്തിക്കപ്പുറം പോകാനുള്ള ഉപായം.

117. അഹോരാത്രാദിരൂപത്തോടുകൂടിയ കാലത്തിൽ നിന്നും അതി മുക്തിക്കുള്ള ഉപായം.

118. തിഥ്യാദിരൂപമായ കാലരൂപത്തിൽ നിന്നും അതിമുക്തിക്കുള്ള ഉപായം.

119. പരിച്ഛേദവിഷയമായ മൃത്യുവിനെ കടക്കാനാശ്രയമായ തിൻെറ വർണ്ണനം.

120. ശാസ്ത്രസംബന്ധികളായ ഋക്കുകളും അവയ്ക്കുള്ള ഫലവും.

121. ഹോമസംബന്ധികളായ ആഹൂതികളും അവയ്ക്കുള്ള ഫല വും.

122. ബ്രഹ്മൻെറ യജ്ഞരക്ഷാ സാധനവും അതിൻെറ ഫലവും.

123. സ്തവന സംബന്ധികളായ ഋക്കുകളും അവയ്ക്കുള്ള ഫല വും.

**രണ്ടാം ബ്രാഹ്മണം.**

124. യാജ്ഞവൽക്യനും ആർത്തഭാഗനുമായ സംവാദം.

125. ഗ്രഹത്തിൻേറയും അതിഗ്രഹത്തിൻേറയും സംഖ്യകളും സ്വ രൂപവും.

126. ഘ്രാണാദി ഇന്ദ്രിയങ്ങളുടെ ഗ്രഹത്വത്തേയും ഗന്ധാദി വിഷ യങ്ങളുടെ അതി ഗ്രഹത്വത്തേയും പററിയുള്ള നിരൂപണം.

127. സർവ്വഭക്ഷകനായ മൃത്യു ആർക്ക് ഖാദ്യമാണ് ?

160. ആറുദേവതകളുടെ വിവരണം.

161. ദേവതകളുടെ മൂന്ന് , രണ്ട് , ഒന്നര എന്നീ സംഖ്യകളുടെ വിവരണം.

162. ഒന്നരയും ഒന്നും ദേവതകളുടെ വിവരണം.

163. പ്രാണബ്രഹ്മത്തിൻെറ എട്ടു പ്രകാരത്തിലുള്ള വിവരണം.

164. ശാകല്യന് മുന്നറിയിപ്പു കൊടുക്കുന്നത് .

165. ദേവതകളും പ്രതിഷ്ഠാസഹിതമായ ദിക്കുകളും. ഇവയുടെ ജ്ഞാനത്തെക്കുറിച്ചുള്ള പ്രതിജ്ഞ.

166. ദേവതയും പ്രതിഷ്ഠയോടുകൂടിയ കിഴക്കുദിക്കും വർണ്ണിക്കപ്പെടുന്നു.

167. ദേവതയും പ്രതിഷ്ഠയോടുകൂടിയ തെക്കുദിക്കും വർണ്ണിക്കപ്പെടുന്നു.

168. ദേവതയും പ്രതിഷ്ഠയോടുകൂടിയ പടിഞ്ഞാറ് ദിക്കും വർണ്ണിക്കപ്പെടുന്നു.

169. ദേവതയും പ്രതിഷ്ഠയോടുകൂടിയ വടക്കുദിക്കും വർണ്ണിക്കപ്പെടുന്നു.

170. ദേവതയും പ്രതിഷ്ഠയോടുകൂടിയ ധ്രുവാദിശയും വർണ്ണിക്കപ്പെടുന്നു.

171. ഹൃദയത്തിനും ശരിരത്തിനുമുള്ള അന്യോന്യാശ്രയത്വം.

172. സമാനപര്യന്തമുള്ള ശരീരാദികളുടെ പ്രതിഷ്ഠാ, ആത്മസ്വരൂപത്തിൻെറ വർണ്ണനം, ശാകല്യൻെറ ശിരഃപതനം.

173. യാജ്ഞവൽക്യൻ സഭാവാസികളോടു ചോദ്യം ചോദിക്കാൻ പറയുന്നു.

174. യാജ്ഞവൽക്യൻെറ ചോദ്യം.

**നാലാം അദ്ധ്യായം**

**ഒന്നാം ബ്രാഹ്മണം.**

175. ജനക—യാജ്ഞവൽക്യ സംവാദം.

176. ജനകസഭയിൽ യാജ്ഞവൽക്യാഗമനവും ജനകൻെറ പ്രശ്നവും.

177. ശൈലിനി പറഞ്ഞിട്ടുള്ള വാഗ് ബ്രഹ്മോപാസനയുടെ ഫലം.

178. ഉദങ്ഗൻ പറഞ്ഞിട്ടുള്ള പ്രാണബ്രഹ്മോപാസനയുടെ ഫലം.

179. ബർക്കു പറഞ്ഞിട്ടുള്ള ചക്ഷുർബ്രഹ്മോപാസനാഫലം വർണ്ണിക്കുന്നു.

180. ഗർദഭീവിപീതൻ പറഞ്ഞ ശ്രോത്രബ്രഹ്മോപാസനാ ഫലം വർണ്ണിക്കുന്നു.

181. ജാബാല പറഞ്ഞ മനോബ്രഹ്മോപാസനാഫലവർണ്ണനം.

182. ശാകല്യൻ പറഞ്ഞ ഹൃദയബ്രഹ്മോപാസനാ ഫല വർണ്ണനം.

**രണ്ടാം ബ്രാഹ്മണം.**

183. ജനകൻെറ ഉപാസന

184. ദക്ഷിണനേത്രസ്ഥനായ ഇന്ദ്രാഖ്യപുരുഷൻെറ പരിചയം.

185. വാമനേത്രസ്ഥയായ ഇന്ദ്രാണിയുടേയും വിരാട് പുരുഷ

ൻേറയും പരിചയും അവരുടെ സംസ്താവം, അന്നം, പ്രാവരണം, മാർഗ്ഗാദികൾ എന്നിവയുടെ വർണ്ണനം.

186. പ്രാണാത്മഭൂതനായ വിദ്വാൻെറ വർണ്ണനം, ജനകൻെറ അഭയപ്രാപ്തി, യാജ്ഞവൽക്യനായിക്കൊണ്ട് ആത്മസമർപ്പണം.

മൂന്നാം ബ്രാഹ്മണം.

187. ജനകസമീപം യാജ്ഞവൽക്യൻ വരുന്നതും രാജാവിന് എന്തും ചോദിക്കാൻ മുമ്പ് വരം കൊടുത്തതനുസരിച്ച് യാജ്ഞവൽക്യനോട് ചോദിക്കുന്നതും.

188. പുരുഷവ്യവഹാരത്തിൽ ഉപയോഗിയായ അഞ്ച് ജ്യോതിസ്സുകൾ

(i) ആദിത്യജ്യോതിസ്സ് .

(ii) ചന്ദ്രജ്യോതിസ്സ് .

(iii) അഗ്നിജ്യോതിസ്സ് .

(iv) വാഗ്ജ്യോതിസ്സ് .

(v) ആത്മജ്യോതിസ്സ് .

189. ആത്മാവിൻെറ സ്വരൂപം.

190. ആത്മാവ് ജനന മരണങ്ങളോടുകൂടി ദേഹേന്ദ്രിയ രൂപമായ പാപത്തെ ഗ്രഹിക്കുകയും ത്യജിക്കുകയും ചെയ്യുന്നത് .

191. ആത്മാവിൻെറ രണ്ടു സ്ഥാനങ്ങളെക്കുറിച്ചുള്ള വർണ്ണനം.

192. സ്വപ്നാവസ്ഥയിൽ രഥാദികളില്ല. ആത്മാവ് സ്വയം ജ്യോതിസ്സാണ് .

193. സ്വപ്നസൃഷ്ടിവിഷയത്തിൽ പ്രമാണമായിരിക്കുന്ന മന്ത്രം.

194. സംസ്ഥാന വിഷയത്തിൽ മതഭേദവും അത് സ്വയം ജ്യോതിസ്സാണെന്നതും.

195. സുഷുപ്തിയുടെ ഭോഗത്തോട് ആത്മാവിനുള്ള അസംഗത.

196. സ്വപ്നാവസ്ഥയിലെ ഭോഗത്തോട് ആത്മാവിനുള്ള അസംഗത.

197. ജ്ഗ്രദവസ്ഥയിലെ ഭോഗത്തോട് ആത്മാവിനുള്ള അസംഗത

198. പുരുഷൻെറ അവസ്ഥാന്തര സഞ്ചാരത്തിന് മഹാ മത്സ്യദൃഷ്ടാന്തം.

199. സുഷുപ്തി ആത്മാവിൻെറ വിശ്രാന്തിസ്ഥാനമെന്നതിന് ശ്യേനദൃഷ്ടാന്തം.

200. സ്വപ്ന ദർശനസ്ഥാനമായ ഹിതാഖ്യനാഡികളുടെ വർണ്ണനം.

201. മോക്ഷസ്വരൂപം കാണിക്കാൻ സ്ത്രീയോടുകൂടിയ പുരുഷൻെറ ദൃഷ്ടാന്തം.

202. സുഷുപ്തിയിലെ ആത്മാവിൻെറ നിഃസങ്ഗത്വവും നിഃശോകത്വവും.

203. സുഷുപ്തിയിൽ സ്വയം ജ്യോതിസ്സാണെന്ന ദൃഷ്ടിയില്ലാതിരിക്കാൻ കാരണം.

204. ജാഗ്രത്സ്വപ്നങ്ങളിൽ വിശേഷജ്ഞാനമുണ്ടാകാൻ കാരണം.

205. സുഷുപ്തിയിലെത്തിയ ആത്മാവിൻെറ അഭിന്നസ്ഥിതി.

206. പാപരഹിതനും നിഷ്കാമിയുമായ ശ്രോത്രിയൻെറ സാർവ്വഭൗമാനന്ദത്തിൻെറ ദിഗ്ദർശനം.

207. സാംബന്ധഭാഷ്യം.

208. ആത്മാവിൻെറ സംസാരരൂപമായ ജാഗ്രത് സ്ഥാനത്തിൽ പുനരാവർത്തി.

209. മുമൂഷുവിൻെറ ദശയെക്കുറിച്ചുള്ള വർണ്ണനം.

210. ഊർദ്ധ്വോച്ഛ്വാസം എന്താണ് ? എന്തുകൊണ്ടുണ്ടാവുന്നു.

211. വേദാന്തഗ്രഹണത്തിൻെറ പ്രകാരം.

212. പ്രാണൻെറ ദേഹാന്തരഗമനത്തിൻെറ പ്രകാരം.

നാലാം ബ്രാഹ്മണം.

213. മരണോന്മുഖനായ ജീവിയുടെ ദശയെക്കുറിച്ചുള്ള വർണ്ണനം.

214. ലിംഗാത്മാവിൽ ഭിന്നങ്ങളായ ഇന്ദ്രിയങ്ങൾ ലയിക്കുന്നതും അതിൻെറ ഉൽക്രമണവും.

215 ദേശാന്തരഗമനത്തിൽ അട്ടയുടെ ദൃഷ്ടാന്തം.

216. ആത്മാവിൻെറ ദേഹാന്തരനിർമ്മാണത്തിൽ തട്ടാൻെറ ദൃഷ്ടാന്തം.

217. സർവ്വമയനായ ആത്മാവിന് കർമ്മാനുസാരിയായിട്ടുള്ള ഭിന്നഗതികൾ.

218. ഇച്ഛകൊണ്ട് ശുഭാശുഭഗതികളും നിഷ്കാമബ്രഹ്മജ്ഞൻെറ മോക്ഷഗതിയും.

219. വിദ്വാനായവന് ഉൽക്രമണമില്ലെന്ന് പറയൽ.

220. ആത്മകാമിയായ ബ്രഹ്മവേത്താവ് മോക്ഷം പ്രാപിക്കുന്നു എന്നതിന് മന്ത്രം.

221. മോക്ഷ മാർഗ്ഗവിഷയങ്ങത്തിൽ മതഭേദം.

222. വിദ്യയിലും അവിദ്യയിലും രമിക്കുന്നവരുടെ ഗതി.

223 അജ്ഞാനികൾ പ്രാപിക്കുന്ന അനന്ദലോകങ്ങളുടെ വർണ്ണന.

224. ആത്മജ്ഞൻെറ നിശ്ചിത സ്ഥിതി.

225. ആത്മജ്ഞൻെറ മഹത്വം.

226. ആത്മജ്ഞാനമില്ലാത്തതു കൊണ്ടുള്ള ദുർഗ്ഗതി.

227. അഭേദദർശിയായ ആത്മജ്ഞൻെറ നിർഭയത്വം.

228. ദേവന്മാർ വഴി ഉപാസ്യമായ ആയുസ്സെന്ന ബ്രഹ്മം.

229 സർവ്വാധാരഭൂതമായ ബ്രഹ്മത്തെ അറിയുന്ന ഞാൻ അമൃതനാണ്.

230. ബ്രഹ്മത്തെ പ്രാണൻെറ പ്രാണനാദിയായറിയുന്നവരും അതിനെ അറിയുന്നു.

231. നാനാത്വദർശിയുടെ ദുർഗ്ഗതി വർണ്ണിക്കപ്പെടുന്നു.

232. ബ്രഹ്മദർശനത്തിനുള്ള വിധി.

233. ബ്രഹ്മനിഷ്ഠയിലിരിക്കുന്നവന് നിരന്തരചിന്തനം വേണ്ടതില്ല.

234. ആത്മസ്വരൂപം, അതിൻെറ പ്രാപ്തിക്കുപായമായ സന്യാസം, ആത്മസ്ഥിതി എന്നിവയുടെ പ്രതിപാദനം.

235. ബ്രഹ്മവേത്താവിൻെറ സ്ഥിതി യാജ്ഞവൽക്യന് ജനകൻെറ ആത്മസമർപ്പണം.

236. ആത്മാവ് അന്നാദവും വസുദാനവുമാണ് എന്നീ ഉപാസനാ ഫലം.

237. ബ്രഹ്മസ്വരൂപവും ബ്രഹ്മജ്ഞൻെറ സ്ഥിതിയുടെ വർണ്ണനവും.

**ഒൻപതാം ബ്രാഹ്മണം.**

261. പുരുഷനിലുള്ള വൈശ്വാനരാഗ്നി, അതിൻെറ ഘോഷം, മരണകാലസൂചകമായ അരിഷ്ടം എന്നിവ.

**പത്താം ബ്രാഹ്മണം.**

262. പ്രകരണാന്തർഗ്ഗതങ്ങളായ ഉപാസനകളുടെ ഫലം.

**പതിനൊന്നാം ബ്രാഹ്മണം.**

263. വ്യാധി, ശ്മശാനഗമനം, ദഹിപ്പിക്കൽ എന്നിവയിൽ പരമമായ തപോ ദൃഷ്ടിയുടെ വിധി.

**പന്ത്രണ്ടാം ബ്രാഹ്മണം.**

264. അന്നപ്രാണരൂപമായ ബ്രഹ്മോപാസനയും അതിനെക്കുറിച്ചുള്ള ആഖ്യാനവും.

**പതിമൂന്നാം ബ്രാഹ്മണം.**

265. ഉക്ഥദൃഷ്ടിയോടെ പ്രാണോപാസന.

266. യജൂർ ദൃഷ്ടിയോടെ പ്രാണോപാസന.

267. സാമദൃഷ്ടിയോടെ പ്രാണോപാസന.

268. ക്ഷത്രദൃഷ്ടിയോടെ പ്രാണോപാസന.

**പതിനാലാം ബ്രാഹ്മണം.**

269. ഗായത്ര്യുപാസന.

270. ഗായത്രിയുടെ പ്രഥമലോകപാദത്തിൻെറ ഉപാസന.

271. ഗായത്രിയുടെ ദ്വിതീയതൃയീപാദത്തിൻെറ ഉപാസന.

272. ഗായത്രിയുടെ തൃതീയ പ്രാണാദിപാദവും തുരീയദർശന പരോരജാ പാദത്തിൻെറ ഉപാസനയും.

274. അനുഷ്ഠുപ് സാവിത്രിയുടെ ഉപദേശത്തെ നിഷേധിക്കലും ഗായത്രി സാവിത്രിയുടെ മഹത്വവും.

275. ഗായത്രിയുടെ പ്രത്യേക പദത്തിൻെറ ദിഗ് ദർശനം.

276. ഗായത്ര്യുപസ്ഥാനവും അതിൻെറ ഫലവും.

277. ഗായത്രിയുടെ മുഖ വിധാനത്തിനായുള്ള അർത്ഥവാദം.

**പതിനഞ്ചാം ബ്രാഹ്മണം.**

278. ജ്ഞാനകർമ്മങ്ങളെ സമുച്ചയിപ്പിക്കുന്നവൻെറ ആദിത്യനോടും അഗ്നിയോടുമുള്ള പ്രാർത്ഥന.

**ആറാം അദ്ധ്യായം**

**ഒന്നാം ബ്രാഹ്മണം.**

279. ജ്യേഷ്ഠ ശ്രേഷ്ഠ ദൃഷ്ടിയോടെ പ്രാണോപാസന.

280. വസിഷ്ഠ ദൃഷ്ടിയോടെ പ്രാണോപാസന.

281. പ്രിതിഷ്ഠാ ദൃഷ്ടിയോടെ ചക്ഷുസ്സിൻെറ ഉപാസന.

282. സമ്പദ് ദൃഷ്ടിയോടെ ശ്രോത്രോപാസന.

283. ആയതന ദൃഷ്ടിയോടെ മനസ്സിൻെറ ഉപാസന.

284. പ്രജാപതി ദൃഷ്ടിയോടെ രേതസ്സിൻെറ ഉപാസന.

285. തങ്ങളുടെ ശ്രേഷ്ഠതയെപ്പററി വാദിക്കുന്ന വാഗാദി പ്രാണങ്ങൾ ബ്രഹ്മാവിനെ സമീപിക്കുകയും അതു നിശ്ചയിക്കാനുള്ള ഉപായം ബ്രഹ്മാവ് പറയുകയും ചെയ്യുന്നത് .

286. തങ്ങളുടെ ഉത്ക്കൃഷ്ടത പരീക്ഷിക്കാൻ വാക്ക് വിട്ടു പോവുകയും വരികയും ചെയ്യുന്നത് .

287. ചക്ഷുസ്സ് പോകുന്നതും തിരിച്ച് വരുന്നതും.

288. ശ്രോത്രം പോകുന്നതും തിരിച്ചുവരുന്നതും.

289. മനസ്സ് പോകുന്നതും തിരിച്ചു വരുന്നതും.

290. രേതസ്സ് പോകുന്നതും തിരിച്ചു വരുന്നതും.

291. പ്രാണൻ പോകാൻ തുടങ്ങുമ്പോൾ മററിന്ദ്രിയങ്ങൾ വിചലിതങ്ങളാകുന്നതും അവ പ്രാണന്റെ ശ്രേഷ്ഠതയെ അംഗീകരിക്കുന്നതും.

292. വാഗാദി കൃതമായ പ്രാണസ്തുതിയും അതിന് അന്നവും വസ്ത്രവും പ്രാദനം ചെയ്യുന്നതും.

**രണ്ടാം ബ്രാഹ്മണം.**

293. പ്രവാഹണ സഭയിൽ ശ്വേതകേതു വരുന്നതും പ്രവാഹണ പ്രശ്നവും.

294. പ്രവാഹണന്റെ അഞ്ചു ചോദ്യങ്ങളും അതുവഴി ശ്വേതകേതുവിന്റെ അജ്ഞതാ പ്രകടനവും.

295. ശ്വേതകേതു പിതാവിനെ സമീപിച്ച് സങ്കടം പറയുന്നത് .

296. പിതാവായ ആരുണി തന്റെ അജ്ഞതയെ വെളിവാക്കി മകനെ സാന്ത്വനപ്പെടുത്തി അവക്കുത്തരമറിയാൻ പ്രവാഹണനെ സമീപിക്കുന്നത് .

287. ആരുണി പ്രവാഹണനോട് പുത്രനോട് ചോദിച്ചതിന്റെ ഉത്തരം പറഞ്ഞുതരാൻ അഭ്യർത്ഥിക്കുന്നത് .

298. പ്രവാഹണൻ അവരോട് മാനുഷിക വരങ്ങൾ ചോദിക്കാൻ പറയുന്നത്

299. ആരുണി വീണ്ടും അഭ്യർത്ഥിക്കുന്നതും പ്രവാഹണൻ അയാളെ ശിഷ്യനായി സ്വീകരിക്കുന്നതും.

300. പ്രവാഹണൻ ക്ഷമചോദിക്കുന്നതും. വിദ്യാദാനത്തിന് തുനിയുന്നതും.

301. നാലാം പ്രശ്നത്തിന്റെ ഉത്തരം —പഞ്ചാഗ്നി വിദ്യ.

(i) ദ്യുലോകാഗ്നി..

(ii) പർജ്ജന്യാഗ്നി.

(iii) ഇഹലോകാഗ്നി.

(iv) പുരുഷാഗ്നി.

(v) യോഷാഗ്നി.

302. പ്രഥമ പ്രശ്നത്തിനുള്ള ഉത്തരം—അന്ത്യേഷ്ടി സംസ്കാര രൂപമായ അന്തിമാഹുതി.

303. അഞ്ചാം പ്രശ്നത്തിന്റെ ഉത്തരം.

304. ധൂമയാന വർണ്ണനവും രണ്ടും മൂന്നും പ്രശ്നങ്ങൾക്കുള്ള ഉത്തരവും.

**മൂന്നാം ബ്രാഹ്മണം.**

205. ശ്രീമന്ഥ കർമ്മവും അതിന്റെ വിധിയും.

306. മന്ഥകർമ്മസാമഗ്രികളും ഹവന വിധിയും.

307. ഹവനമന്ത്രം.

308. മന്ഥാഭിമർശകമായ മന്ത്രം.

309. മന്ഥത്തെ എടുക്കാനുള്ള മന്ത്രം.

310. മന്ഥ ഭക്ഷണ വിധി.

311. മന്ഥകർമ്മത്തിന്റെ വംശം.

312. മന്ഥകർമ്മത്തിനുള്ള സാമഗ്രികളുടെ വർണ്ണനം.

**നാലാം ബ്രാഹ്മണം.**

313. സന്താനോൽപത്തി വിജ്ഞാനം അഥവാ പുത്ര മന്ഥ കർമ്മം.

314. നാമകർമ്മം.

**അഞ്ചാം ബ്രാഹ്മണം.**

# ബൃഹദാരണ്യകോപനിഷത്ത്

## ശാന്തിപാഠഃ

ഓം പൂർണ്ണ മദഃ പൂർണ്ണമിദം
പൂർണ്ണാൽ പൂർണ്ണമുദച്യതേ
പൂർണ്ണസ്യപൂർണ്ണമാദായ
പൂർണ്ണമേവാവശിഷ്യതേ.

## ശാന്തിപാഠം

അത് (ബ്രഹ്മം) പൂർണ്ണമാണ്. ഇത് (പ്രപഞ്ചം) പൂർണ്ണമാണ്. പൂർണ്ണത്തിൽ നിന്നും (സൃഷ്ടികാലത്ത്) പൂർണ്ണം ഉദിക്കുന്നു. പൂർണ്ണത്തിൻെറ (പ്രപഞ്ചത്തിൻെറ) പൂർണ്ണതയെ (പ്രളയകാലത്ത്) സ്വീകരിച്ചിട്ട് പൂർണ്ണം മാത്രം (ബ്രഹ്മം) അവശേഷിക്കുന്നു.

## പ്രഥമഃ അദ്ധ്യായഃ

### പ്രഥമഃ ബ്രാഹ്മണഃ

സംബന്ധഭാഷ്യഃ

ഓം നമോ ബ്രഹ്മാദിഭ്യോ, ബ്രഹ്മവിദ്യാസമ്പ്രദായകർത്തൃഭ്യോ, വംശഋഷിഭ്യോ, നമോ ഗുരുഭ്യഃ

"ഉഷാ വാ അശ്വസ്യ' ഇത്യേവമാദ്യാ വാജസനേയി–ബ്രാഹ്മണോപനിഷത്. തസ്യാ ഇയമൽപഗ്രന്ഥാവൃത്തിരാരഭ്യതേസംസാരവ്യാവിവൃത്സുഭ്യഃ സംസാര ഹേതുനിവൃത്തിസാധനബ്രഹ്മാത്മൈകത്വവിദ്യാപ്രതിപത്തയേ. സേയം ബ്രഹ്മവിദ്യാ ഉപനിഷച്ഛബ്ദവാച്യാ, തൽപരാണാം സഹേതോഃ സംസാരസ്യ അത്യന്താവസാദനാത്. 'ഉപ''നി' പൂർവ്വസ്യ സദേഃ തദർത്ഥത്വാത്. തദർത്ഥ്യാത് ഗ്രന്ഥോ ƒ പ്യുപനിഷത് ഉച്യതേ.

## ഒന്നാമദ്ധ്യായം

### ഒന്നാം ബ്രാഹ്മണം

സംബന്ധഭാഷ്യം:—

ഓം. ബ്രഹ്മവിദ്യാസമ്പ്രദായ കർത്താക്കളും ബ്രഹ്മാദികളും വംശ ഋഷികളുമായഗുരുക്കന്മാർക്ക് നമസ്കാരം.

"ഉഷാ വാ അശ്വസ്യ" എന്ന മന്ത്രത്തോടുകൂടി തുടങ്ങുന്നത് വാജസനേയി എന്ന ബ്രാഹ്മണോപനിഷത്താണ്. സംസാരബന്ധത്തെ ദൂരീകരിക്കാൻ ആഗ്രഹിക്കുന്ന വിരക്ത പുരുഷന്മാർക്കുവേണ്ടി സംസാരകാരണമായ അജ്ഞാനത്തിൻെറ നിവൃത്തിക്കുള്ള ഉപായമായി ബ്രഹ്മാത്മൈകത്വമാകുന്ന വിദ്യാപ്രാപ്തിയെ മുൻനിറുത്തി ഈ സംക്ഷിപ്തമായ വ്യാഖ്യാനം തുടങ്ങാൻ പോവുകയാണ്. ഈ ബ്രഹ്മവിദ്യ, ഇതിൽ തൽപരരായവർക്ക് സകാരണമായ സംസാരത്തിൻെറ ഉന്മൂലവിച്ഛേദം ഉണ്ടാക്കുന്നു. അതിനാലതിനെ ഉപനിഷത്തെന്നു പറയുന്നു. "ഉപ" "നി" എന്നീ വിസർഗ്ഗങ്ങൾ "സത" ധാതുവിനു മുമ്പിൽ വരുമ്പോൾ "തദ്" എന്നർത്ഥം വരുന്നു. തദ് (ബ്രഹ്മം) തദർത്ഥം കാരണം ഗ്രന്ഥത്തെ ഉപനിഷത്തെന്നു പറയുന്നു.

സേയം ഷഡധ്യായീ, അരണ്യേ അനൂച്യമാനത്വാ ദാരണ്യകം; ബൃഹത്വാത് പരിമാണതോ ബൃഹ—

ആറദ്ധ്യായങ്ങളോടുകൂടിയ ഇത് അരണ്യത്തിൽ വച്ച് ചൊല്ലപ്പെടുന്നതിനാൽ "ആരണ്യക"വും ബൃഹത്തായി

ദാരണ്യകം. തസ്യാസ്യാ കർമ്മ‐കാണ്ഡന സംബന്ധഃ അഭിധീയതേ. സർവ്വോ ऽ പ്യയം വേദഃ പ്രത്യക്ഷാ‐നുമാനാഭ്യാം അനവഗതേഷ്ടാ‐നിഷ്ടപ്രാപ്തിപരിഹാരോപായ‐പ്രകാശനപരഃ സർവ്വപുരുഷാണാം നിസർഗ്ഗത ഏവ തൽപ്രാപ്തിപരി‐ഹാരയോരിഷ്ടത്വാത് . ദൃഷ്ട വി‐ഷയേ ച ഇഷ്ടാനിഷ്ടപ്രാപ്തി‐പരിഹാരോപായജ്ഞാനസ്യ പ്ര‐ത്യക്ഷാനു മാനഭ്യാമേവ സിദ്ധിത്വാ‐ത് ന ആഗമാന്വേഷണാ.

പരിണമിച്ചിരിക്കയാൽ "ബൃഹദാരണ്യക" വുമായി പറയപ്പെടുന്നു. അങ്ങിനെയുള്ള ഇതിന് കർമ്മ കാണ്ഡവുമായുള്ള സംബന്ധമെന്തെന്നു പറയുന്നു. ഈ വേദങ്ങളൊന്നും തന്നെ പ്രത്യക്ഷാനുമാനങ്ങളെക്കൊണ്ട് അറിയപ്പെടാവുന്നവയല്ല. ഇഷ്ടാനിഷ്ട വസ്തുക്കളുടെ പ്രാപ്തി പരിഹാരോപായങ്ങൾ കാണിച്ചുതരുന്നവയാണ് . ഈ പ്രാപ്തിയും പരിഹാരവും സ്വതവേ തന്നെ എല്ലാവർക്കും ഇഷ്ടമായിട്ടുള്ളതാണ് . അറിയാവുന്ന കാര്യങ്ങളിൽ ഇഷ്ടാനിഷ്ടങ്ങളുടെ പ്രാപ്തി പരിഹാരങ്ങളെസ്സംബന്ധിച്ച ഉപായജ്ഞാനം പ്രത്യക്ഷാനുമാനങ്ങളെക്കൊണ്ട് തന്നെ സിദ്ധിക്കുന്നതിനാൽ വേദത്തെ ആശ്രയിക്കേണ്ട ആവശ്യമില്ല.

ആത്മതത്വ നിരൂപണെ ശാ‐സ്ത്രസ്യാർത്ഥവത്വം:—

ആത്മതത്വനിരൂപണത്തിൽ ശാസ്ത്രത്തിൻെറ അർത്ഥവത്വം:

ന ചാസതി ജന്മാന്തരസംബ‐ന്ധ്യാസ്തിത്വവിജ്ഞാനേ, ജന്മാന്ത‐രേഷ്ടാനിഷ്ടപ്രാപ്തിപരിഹാ‐രേച്ഛാ സ്യാത് ; സ്വഭാവവാദി ദർ‐ശനാത് . തസ്മാത് ജന്മാന്തരസം‐ബന്ധ്യാത്മാസ്തിത്വേ ജന്മാന്ത‐രേഷ്ടാനിഷ്ടപ്രാപ്തിപരിഹാ‐രോപായവിശേഷേ ച ശാസ്ത്രം പ്രവർത്തതേ.

സ്വഭാവവാദി (ചാർവ്വാക)ദർശന പ്രകാരം ആത്മാവിന് ജന്മാന്തരത്തിൻെറ അസ്തിത്വത്തെക്കുറിക്കുന്ന അറിവ് ഇല്ലാത്തതിനാൽ, ജന്മാന്തരസംബന്ധികളായ ഇഷ്ടാനിഷ്ടങ്ങളുടെ പ്രാപ്തിപരിഹാരങ്ങൾക്കുള്ള ആഗ്രഹവും ഉണ്ടാകാൻ വയ്യ. അതുകൊണ്ട് ആത്മാവിൻെറ ജന്മാന്തരസംബന്ധിയായ അസ്തിത്വത്തെക്കുറിച്ചും ജന്മാന്തരങ്ങളിലെ ഇഷ്ടാനിഷ്ടങ്ങളുടെ പ്രാപ്തി പരിഹാരങ്ങൾക്കുള്ള ഉപായത്തെക്കുറിച്ചും ശാസ്ത്രം വിശേഷേണ പ്രതിപാദിക്കുകയാണ് .

"യേയം പ്രേതേ വിചികിത്സാ മനുഷ്യേ ऽ സ്തീതി ഏകേ നായമസ്തീതി ചൈകേ" (ക. ഉ. 1.1.20) ഇതി ഉപക്രമ്യ "അസ്തീത്യേവോപല‐ബ്ധവ്യഃ" ഇത്യേവമാദി നിർണ്ണയ‐ദർശനാത് (ക.ഉ. 2.3.13) "യഥാച മരണം പ്രാപ്യ" (ക.ഉ. 2.2.6) ഇതി ഉപക്രമ്യ "യോ നിമന്യേ പ്രപദ്യന്തേ‐ശരീരത്വായ ദേഹിനഃ— സ്ഥാണുമന്യേ ऽ നുസംയന്തി യഥാ കർമ്മ യഥാ ശ്രുതം" (ക. ഉ. 2—2—7) ഇതിച. "സ്വയം ജ്യോതിഃ" (ബൃ. ഉ. 4—3—9)

"മനുഷ്യൻ മരിക്കുമ്പോൾ ഇങ്ങിനെയൊരുശങ്കയുണ്ടാവുന്നു, ആത്മാവുണ്ടെന്നു ചിലർ, ഇല്ലെന്നു ചിലർ" എന്നു തുടങ്ങി "ആത്മാവുണ്ടെന്നു തന്നെ വരുന്നു" എന്ന തീരുമാനത്തിലെത്തുന്നതായി കാണുന്നുണ്ട് . "മരണം പ്രാപിച്ചിട്ട് എപ്രകാരമാണോ" എന്നു തുടങ്ങി "കർമ്മത്തിനനുസരിച്ചും വിദ്യക്കനുസരിച്ചും ദേഹികൾ അന്യയോനികളെ പ്രാപിക്കുന്നു അഥവാ സ്ഥാവരത്തെ പ്രാപിക്കുന്നു, അപ്രകാരമുള്ള ശരീരങ്ങളെ കൈക്കൊള്ളുന്നു" എന്നും പറഞ്ഞിട്ടുണ്ട് . "സ്വയം ജ്യോതിസ്സാണ് " എന്നു തുടങ്ങി

ഇതി ഉപക്രമ്യ "തം വിദ്യാകർമ്മണീ സമന്വാരഭേതേ" (4—4—2) പുണ്യോ വൈ പുണ്യേന കർമ്മണാ ഭവതി, പാപഃ പാപേന " (3—2—13) ഇതിച. ജ്ഞപയിഷ്യാമി (ബൃ. ഉ. 2.1.15) ഇതി ഉപക്രമ്യ "വിജ്ഞാനമയഃ" ഇതിച (2—1—16) വ്യതിരിക്താത്മാസ്തിത്വം.

"വിദ്യയും കർമ്മവും ജന്മാന്തരത്തിൽ നിന്നും തുടങ്ങുന്നു". "പുണ്യമാകട്ടെ പുണ്യകർമ്മത്താലുണ്ടാകുന്നു, പാപം പാപത്താലും" എന്നും പറഞ്ഞിട്ടുണ്ട് . "മനസ്സിലാക്കിത്തരാം" എന്നു തുടങ്ങി "വിജ്ഞാനമയൻ" എന്നിങ്ങനെ ആത്മാവിന്റെ വ്യതിരിക്തമായ അസ്തിത്വവും പറഞ്ഞിട്ടുണ്ട് .

**പ്രത്യക്ഷാനുമാനാഭ്യാം നാത്മനോ ∫ സ്തിത്വസിദ്ധിഃ—**

തത് പ്രത്യക്ഷ വിഷയമേ—വേതി ചേന്ന വാദിവിപ്രതിപത്തി—ദർശനാത് . നഹി ദേഹാന്തര സം—ബന്ധിനഃ ആത്മനഃ പ്രത്യക്ഷേണാ—സ്തിത്വവിജ്ഞാനേ ലോകായതി—കാ ബൌദ്ധാശ്ച നഃ പ്രതികൂലാഃ സ്യുഃ നാസ്ത്യാത്മേതി വദന്തഃ. നഹി ഘടാദൌ പ്രത്യക്ഷവിഷയേ കശ്ചിത് വിപ്രതിപദ്യതേ നാസ്തി ഘട ഇതി. സ്ഥാണ്വാദൌ പുരു—ഷാദിദർശനാത് നേതി ചേത് ന, നിരൂപിതേ അഭാവാത് . നഹി പ്രത്യക്ഷേണ നിരൂപിതേ സ്ഥാണ്വാദൌ വിപ്രതിപത്തിഃ ഭവതി, വൈനാശികാസ്തു അഹമിതി പ്രത്യയേ ജായമാനേ∫പി ദേഹാന്ത—രവ്യതിരിക്തസ്യ നാസ്തിത്വമേവ പ്രതിജാനതേ. തസ്മാത് പ്രത്യ—ക്ഷവിഷയവൈലക്ഷ്യണ്യാത് പ്ര—ത്യക്ഷാന്നാത്മാസ്തിത്വ സിദ്ധിഃ.

**പ്രത്യക്ഷാനുമാനങ്ങൾ വഴി ആത്മാവിന്റെ ഉണ്മ സിദ്ധിക്കയില്ല :—**

ആത്മാവ് പ്രത്യക്ഷത്തിന് വിഷയമാണോ എന്നാണെങ്കിൽ, അല്ല എന്തെന്നാൽ പലേ പക്ഷക്കാർക്കും പലേ അഭിപ്രായമാണ് കാണുന്നത് . ദേഹാത്മസംബന്ധിയായ ആത്മാവിനെപ്പററിയുള്ള അറിവ് പ്രത്യക്ഷമായിരുന്നെങ്കിൽ ലോകായതികന്മാരും ബൌദ്ധന്മാരും ആത്മാവില്ല എന്ന് പറഞ്ഞ് എതിർക്കുമായിരുന്നില്ല. പ്രത്യക്ഷ വിഷയങ്ങളായ ഘടാദികളുടെ കാര്യത്തിൽ ഘടമില്ല എന്ന് പറഞ്ഞ് ആരും തന്നെ വാദിക്കാറില്ല. കുററിയിലും മററും പുരുഷദർശനം സംഭവിക്കാറുള്ളതിനാൽ പ്രത്യക്ഷ വസ്തുവിൽ സംശയത്തിനവകാശമില്ല എന്ന വാദം ശരിയല്ല എന്നാണെങ്കിൽ അതു ശരിയല്ല. കാരണം ശരിയായി നോക്കിയാൽ കുററിയിൽ പുരുഷനില്ല എന്നറിയാൻ കഴിയും. പ്രത്യക്ഷ നിരൂപണത്തിൽ കുററി മുതലായവയിൽ ഒരു തരം വാദത്തിനും സ്ഥാനമില്ല. വൈനാശികന്മരാവട്ടെ, ഞാനെന്ന വൃത്തിയുണ്ടെങ്കിലും ദേഹാന്തരവ്യതിരിക്തമായ ആത്മാവില്ലെന്നു തന്നെ കരുതുന്നു. അങ്ങിനെ പ്രത്യക്ഷവിഷയങ്ങളുടെ വൈലക്ഷണ്യം കാരണം ആത്മാവിന്റെ ഉണ്മ പ്രത്യക്ഷം വഴി കിട്ടാവുന്നതല്ല.

തഥാനുമാനാദപി. ശ്രുത്യാ. ആത്മാസ്തിത്വേ ലിംഗസ്യ ദർശി—തത്വാത് ലിംഗസ്യ ച പ്രത്യക്ഷ—വിഷയത്വാത് നേതി ചേന്ന, ജന്മാന്തരസംബന്ധസ്യാഗ്രഹണാത് . ആഗ—മേന തു ആത്മാസ്തിത്വേ അവഗതേ വേദപ്രദർശിതലൌകികലിംഗ—വിശേഷൈശ്ച തദനുസാരിണോ

അതുപോലെത്തന്നെയാണ് അനുമാനം വഴിയും. ശ്രുതി ആത്മാവിന്റെ ഉണ്മയെക്കുറിച്ചുള്ള ലിംഗത്തെ (ബീജത്തെ) കാണിച്ചു തന്നിട്ടുള്ളതിനാലും ലിംഗം പ്രത്യക്ഷത്തിന് വിഷയമായതിനാലും ആത്മാവ് വെറും വേദവിഷയമായതല്ല, എന്നു പറഞ്ഞാലത് ശരിയല്ല. കാരണം ജന്മാന്തര സംബന്ധിയായതിനെ മററൊരുപ്രകാരത്തിൽ ഗ്രഹിക്കാവു

മീമാംസകാഃ താർക്കി കാശ്ച അഹം പ്രത്യയലിംഗാനി ച വൈദികാന്യേ—വ സ്വമതി പ്രഭവാണീതി കല്പയന്തഃ വദന്തി പ്രത്യക്ഷശ്ചാനുമേയശ്ച ആത്മേതി.

ന്നതല്ല. ആഗമം വഴിയും വേദോക്ത ങ്ങളായ ലൌകിക ലിംഗ വിശേഷം വഴി യും ആത്മാവിന്റെ ഉണ്മ അറിയപ്പെടു മ്പോൾ അതിനെ അനുസരിക്കുന്ന മീമാം സകന്മാരും താർക്കികന്മാരും വൈദിക മായ അഹംപ്രത്യയത്തേയും ലിംഗത്തേ യും തന്നെ സ്വന്തം മനസ്സിന്റെ പ്രഭാവ ങ്ങളാണെന്നു കരുതി ആത്മാവ് പ്രത്യ ക്ഷാനുമാനങ്ങൾക്ക് വിഷയമാണെന്ന് പറയുകയാണ് .

കർമ്മജ്ഞാനകാണ്ഡയോഃ പ്രയോജനഃ—

സർവ്വഥാ അപ്യസ്തി ആത്മാ ദേഹാന്തരസംബന്ധീ ഇത്യേവം പ്രതിപത്തുഃ ദേഹാന്തർഗതേഷ്ടാ—നിഷ്ടപ്രാപ്തിപരിഹാരോപായ—വിശേഷാർത്ഥിനഃ തദ്വിശേഷ—ജ്ഞാപനായ കർമ്മകാണ്ഡമാര—ബ്ധം. ന തു ആത്മനഃ ഇഷ്ടാനിഷ്ട—പ്രാപ്തി പരിഹാരേച്ഛാകാരണം ആത്മവിഷയം അജ്ഞാനം കർത്തൃ—ഭോക്തൃസ്വരൂപാഭിമാനലക്ഷണം തദ്വിപരീതബ്രഹ്മാത്മസ്വരൂപ—വിജ്ഞാനേന അപനീതം. യാവദ്ധി തന്നാപനീയതേ താവദയം കർമ്മ—ഫലരാഗദ്വേഷാദിസ്വാഭാവിക—ദോഷപ്രയുക്തഃ ശാസ്ത്രവിഹിത പ്രതിഷിദ്ധാത് ക്രമേണാപി പ്ര—വർത്തമാനോ മനോവാക്കായൈഃ ദൃഷ്ടാദൃഷ്ടാനിഷ്ടസാധനാ—ന്യധർമ്മസംജ്ഞകാനി കർമ്മാണ്യു—പചിനോതി, ബാഹുല്യേന സ്വാഭാ—വികദോഷബലീയസ്ത്വാദ് . തതഃ സ്ഥാവരാന്താധോഗതിഃ കദാചിത് ശാസ്ത്രകൃതസംസ്കാരബലീ—യസ്ത്വം തതോ മന ആദിഭിഃ ഇഷ്ടസാധനം ബാഹുല്യേന ഉപ—ചിനോതി ധർമ്മാഖ്യം. തദ് ദ്വിവിധം — ജ്ഞാനപൂർവ്വകം കേവലം ച. തത്ര കേവലം പിതൃലോകാദി പ്രാപ്തിഫലം. ജ്ഞാനപൂർവ്വകം ദേവലോകാദി ബ്രഹ്മലോകാന്ത—

കർമ്മജ്ഞാനകാണ്ഡങ്ങളുടെ പ്രയോജനം:—

എല്ലാ പ്രകാരത്തിലും ദേഹാന്ത രത്തോട് ബന്ധം പുലർത്തുന്ന ആത്മാവു ണ്ടെന്ന് പ്രതിപാദിക്കുന്നവർക്കും ദേഹാ ന്തരഗതമായ ഇഷ്ടാനിഷ്ടങ്ങളുടെ പ്രാ പ്തി പരിഹാരങ്ങൾക്കുള്ള ഉപായവിശേ ഷങ്ങളെക്കുറിച്ചറിയാനാഗ്രഹിക്കുന്നവർ ക്കും, അതിനെക്കുറിച്ച് വിശേഷവി ജ്ഞാനമുണ്ടാക്കാനാണ് കർമ്മ കാണ്ഡം ആരംഭിച്ചിട്ടുള്ളത് . ആത്മാവിന് (തനി ക്ക് ) ഇഷ്ടപ്രാപ്തിക്കും അനിഷ്ട പരി ഹാരത്തിനുമുള്ള ഇച്ഛയുള്ളതിനാൽ, കർത്തൃത്വഭോക്തൃത്വ സ്വരൂപാഭിമാന ത്തോടുകൂടിയതും ആത്മവിഷയകമായ തുമായ അജ്ഞാനത്തെ അതിനു വിപ രീതമായ ബ്രഹ്മജ്ഞാനം വഴി ഇല്ലാതാ ക്കാൻ ഇതിൽ (കർമ്മ കാണ്ഡത്തിൽ) ശ്രമി ച്ചിട്ടില്ല. ഏതുവരെ അജ്ഞാനനിവൃത്തി യല്ലയോ അതുവരെ ഈ ജീവൻ കർമ്മ ഫലമായുണ്ടായ രാഗ ദ്വേഷാദികളായ സ്വാഭാവിക ദോഷങ്ങളാൽ പ്രേരിതനാ യിട്ട് ശാസ്ത്രപ്രകാരമുള്ള വിധി നിഷേധങ്ങളെ അതിക്രമിച്ചിട്ടുപോലും, മനോവാക്ശരീരാദികളെക്കൊണ്ട് ദൃ ഷ്ടവും അദൃഷ്ടവും അനിഷ്ടവുമായി അധർമ്മ സംജ്ഞകങ്ങളായിരിക്കുന്ന സാ ധനകളോടുകൂടിയ കർമ്മങ്ങളെ ധാരാളം ചെയ്തുകൊണ്ടിരിക്കുന്നു: എന്തെന്നാൽ സ്വാഭാവികമായ ദോഷം വളരെ ബലവ ത്തരമായതാണ് . അനന്തരം സ്ഥാവരാ ന്തംവരെയുള്ള അധഃപതനം സംഭവിക്കു ന്നു. ചിലപ്പോൾ ശാസ്ത്രോക്തമായ സംസ്കാരം ബലവത്തരമായിത്തീരുന്നു. അപ്പോൾ മനസ്സു മുതലായവയാൽ ധർമ്മ

പ്രാപ്തിഫലം. തഥാ ച ശാസ്ത്രം. "ആത്മയാജീ ശ്രേയാൻ ദേവയാജിനഃ" (ശത. ബ്രാഹ്മ) ഇത്യാദി. സ്മൃതിശ്ച"ദ്വിവിധം കർമ്മ വൈദികം" (മനു. 12—88) ഇത്യാദ്യാ. സാമ്യേ ച ധർമ്മാധർമ്മയോഃ മനുഷ്യത്വപ്രാപ്തിഃ, ഏവം ബ്രഹ്മാദ്യാ സ്ഥാവരാന്താ സ്വാഭാവികാവിദ്യാദിദോഷവതീ ധർമ്മാധർമ്മസാധനകൃതാ സംസാരഗതിഃ നാമരൂപകർമ്മാശ്രയാ. തദേവേദം വ്യാകൃതം സാദ്ധ്യസാധനരൂപം ജഗത് പ്രാഗുൽപത്തേഃ അവ്യാകൃതമാസീത് . സ ഏഷ ബീജാങ്കുരാദിവത് അവിദ്യാകൃതഃ സംസാരഃ ആത്മനി ക്രിയാകാരകഫലാദ്ധ്യാരോപലക്ഷണഃ അനാദിരനന്തോ | നർത്ഥഃ; ഇത്യേതസ്മാത് വിരക്തസ്യ അവിദ്യാനിവൃത്തയേ തദ്വിപരീതബ്രഹ്മവിദ്യാപ്രതിപ്ത്യർത്ഥോപനിഷദാരഭ്യതേ.

മെന്ന പേരോടു കൂടിയ ഇഷ്ടവസ്തുക്കളെ ധാരാളമായി സമ്പാദിക്കുന്നു. അത് ജ്ഞാന പൂർവ്വകമെന്നും കേവലമെന്നും രണ്ടു വിധമാണ് . അതിൽ കേവലമെന്നതിന് പിതൃലോകപ്രാപ്തിയാണ് ഫലം. ജ്ഞാനപൂർവ്വകത്തിന് ദേവലോകം മുതൽ ബ്രഹ്മലോകംവരെയുള്ള പ്രാപ്തിയും. അതു തന്നെ ശാസ്ത്രവും പറയുന്നു. "ആത്മോപാസകൻ ദേവോപാസകനെക്കാൾ ശ്രേഷ്ഠനാണ് ". എന്നിങ്ങനെ സ്മൃതിയും "വൈദിക കർമ്മം രണ്ടു വിധമുണ്ട് " എന്നുപറയുന്നു. ധർമ്മാധർമ്മങ്ങൾ തുല്യമായിരിക്കുമ്പോൾ മനുഷ്യപ്രാപ്തി ഭവിക്കുന്നു. ഇപ്രകാരം ധർമ്മാധർമ്മരൂപമായ സാധനകളാലുണ്ടായ ബ്രഹ്മാവു മുതൽ സ്ഥാവരാന്തം വരെയുള്ള ജീവജാലങ്ങൾ നാമരൂപ കർമ്മങ്ങളെ ആശ്രയിക്കുന്നവരും സ്വാഭാവികമായ അവിദ്യാ ദോഷത്തോടുകൂടിയ സംസാരഗതിയോടുകൂടിയവരുമാണ് . സാദ്ധ്യസാധനാരൂപവും വ്യാകൃതവുമായ ഈ ജഗത്ത് ഉല്പത്തിക്കു മുമ്പ് അവ്യാകൃതാമായിരുന്നു. ബീജാങ്കുരാദികളെന്നപോലെ അവിദ്യാകൃതമായ ഈ സംസാരം ആത്മാവിൽ ക്രിയാകാരകഫലങ്ങളാകുന്ന അദ്ധ്യാരോപ ലക്ഷണങ്ങളോടുകൂടിയതും അനാദിയും അനന്തവും അനർത്ഥവുമായതാണ് എന്നറിഞ്ഞ് ഇതിൽ നിന്നും വിരക്തനായിത്തീർന്നവന്റെ അവിദ്യയെ ഇല്ലാതാക്കാനായി അതിനു വിപരീതമായിരിക്കുന്ന ബ്രഹ്മവിദ്യയെ പ്രതിപാദിക്കാൻ തുടങ്ങുകയാണ് ഉപനിഷത്ത് .

## അശ്വമേധബ്രാഹ്മണ പ്രയോജനം:

അസ്യ തു അശ്വമേധകർമ്മസംബന്ധിനോ വിജ്ഞാനസ്യ പ്രയോജനം യേഷാംഅശ്വമേധേനാധികാരഃ തേഷാം അസ്മാദേവ വിജ്ഞാനാത് ഫലപ്രാപ്തിഃ "വിദ്യയാ വാ കർമ്മണാ വാ " "തദ്ധൈതല്ലോകജിദേവ" (ബൃ. ഉ. 1.3.28) ഇത്യേവമാദി ശ്രുതിഭ്യഃ

## അശ്വമേധ ബ്രാഹ്മണത്തിന്റെ പ്രയോജനം:—

ഈ അശ്വമേധകർമ്മസംബന്ധിയായ വിജ്ഞാനത്തിന്റെ പ്രയോജനം, ആർക്കെല്ലാം അശ്വമേധത്തിനധികാരമില്ലയോ അവർക്കെല്ലാം ഈ വിജ്ഞാനം കൊണ്ടുതന്നെ ഫലപ്രാപ്തിയുണ്ടാവുമെന്നതാണ് . "ജ്ഞാനം കൊണ്ടോ കർമ്മം കൊണ്ടോ" "അപ്രകാരമുള്ള ഇത് ലോകജിത്താണ് ". മുതലായ ശ്രുതികളുമുണ്ട് .

കർമ്മവിഷയത്വമേവ വിജ്ഞാനസ്യ ഇതിചേന്ന "യോ/ ശ്വമേധേന യജതേ യ ഉ ചൈനമേവം വേദ". ഇതി വികല്പശ്രുതേഃ. വിദ്യാപ്രകരണേ ചാമ്നാനാത് കർമ്മാന്തരേ ച സമ്പാദന ദർശനാത് വിജ്ഞാനാത് തത്ഫലപ്രാപ്തിരസ്തി ഇത്യവഗമ്യതേ. സർവ്വേഷാം ച കർമ്മണാം പരം കർമ്മ അശ്വമേധഃ സമഷ്ടിവ്യഷ്ടി പ്രാപ്തിഫലത്വാത് . തസ്യ ച ഇഹ ബ്രഹ്മ വിദ്യാപ്രാരംഭ ആമ്നാനം സർവ്വകർമ്മണാം സംസാരവിഷയത്വപ്രദർശനാർത്ഥം. തഥാ ച പ്രദർശയിഷ്യതി ഫലം അശനായാമൃത്യുഭാവം.

അശ്വമേധവിജ്ഞാനം അശ്വമേധകർമ്മത്തോട് ബന്ധപ്പെട്ടതാണെന്നാണെങ്കിൽ, അല്ല "അശ്വമേധത്താൽ യജിക്കുന്നതാരോ അഥവാ ഇതിനെ ഇപ്രകാരം അറിയുന്നതാരോ" എന്നിങ്ങനെ കർമ്മത്തിന്റെ ജ്ഞാനാനുഷ്ഠാനങ്ങളെ വികല്പമായി പറയുന്ന ശ്രുതിയുണ്ട് . ഇതിന്റെ വർണ്ണനം വിദ്യാപ്രകരണത്തിലുള്ളതിനാലും അതുപോലെ അശ്വമേധത്തിൽ നിന്നും ഭിന്നമായി (ചിത്യാഗ്നി)ട്ടുള്ള കർമ്മം കൊണ്ട് ഇതു സാധിക്കാമെന്ന് കാണിച്ചിട്ടുള്ളതിനാലും അശ്വ മേധവിജ്ഞാനം കൊണ്ടുമാത്രം അശ്വമേധ ഫലം ലഭിക്കുമെന്നു വരുന്നു. സമഷ്ടിവ്യഷ്ടി പ്രാപ്തി രൂപമായ ഫലം കാരണം എല്ലാ കർമ്മങ്ങളേക്കാളും ശ്രേഷ്ഠമായ കർമ്മമാണ് അശ്വമേധം. ഇവിടെ ബ്രഹ്മവിദ്യയുടെ തുടക്കത്തിൽ വേദകർമ്മങ്ങളുടെയെല്ലാം ഉദ്ദേശം സംസാരവിഷയ പ്രദർശനമാണെന്നു പറഞ്ഞിട്ടുണ്ട് . അതുപോലെത്തന്നെ ശ്രുതി ഹിരണ്യ ഗർഭന്റെ ക്ഷുധാരൂപമായിരിക്കുന്ന മൃത്യുഭാവപ്രാപ്തിയെ കാണിക്കാൻ പോകുന്നുമുണ്ട് .

ന നിത്യാനാം സംസാരവിഷയഫലത്വമിതി ചേന്ന, സർവ്വകർമ്മഫലോപസംഹാരശ്രുതേഃ. സർവ്വം ഹി പത്നീസംബദ്ധം കർമ്മ. "ജായാ മേ സ്യാത് ...... ഏതാവാൻ വൈ കാമഃ". (ബൃ. ഉ. 1—4—17) ഇതി നിസർഗ്ഗത ഏവ സർവ്വകർമ്മണാം കാമ്യത്വം ദർശയിത്വാ, പുത്രകർമ്മാപരാവിദ്യാനാം ച "മനുഷ്യലോകഃ പിതൃലോകോ ദേവലോകഃ" ഇതി ഫലം ദർശയിത്വാ ത്ര്യന്നാത്മകതാം ച അന്തേ ഉപസംഹരിഷ്യതി, "ത്രയം വാ ഇദം നാമ രൂപം കർമ്മ" ഇതി. സർവ്വകർമ്മണാം ഫലം വ്യാകൃതം സംസാര ഏവ ഇതി.

സംസാരവിഷയഫലത്വം നിത്യകർമ്മങ്ങൾക്കില്ല എന്നു പറഞ്ഞാൽ അതു ശരിയല്ല. കാരണം എല്ലാ കർമ്മങ്ങളേയും ഉപസംഹരിക്കണെന്നാണ് ശ്രുതി പറയുന്നത് . കർമ്മമെല്ലാം പത്നീസംബന്ധമാണ് . (എനിക്കു പത്നിയുണ്ടാവട്ടെ... ഇതു മാത്രമാണിച്ഛ") എന്നിങ്ങനെ എല്ലാ കർമ്മങ്ങളുടേയും കാമ്യത്വത്തെ കാണിച്ചു തന്നിട്ട് , പുത്രൻ, കർമ്മം, അപരാവിദ്യ എന്നിവക്ക് മനുഷ്യലോകം, പിതൃലോകം, ദേവലോകം എന്നീ വ്യത്യസ്തഫലങ്ങളേയും കാണിച്ച് ശ്രുതി "ഇത് (ജഗത്ത് ) നാമരൂപകർമ്മങ്ങളാകുന്ന മൂന്നു വസ്തുക്കൾ ചേർന്നതാണ് " എന്നു പറഞ്ഞ് ഒടുവിൽ ഉപസംഹരിക്കും. എല്ലാ കർമ്മങ്ങളുടേയും ഫലം വ്യാകൃതമായ സംസാരം തന്നെയാണെന്നു വരുന്നു.

ഇദമേവ ത്രയം പ്രാഗുല്പത്തേഃ തർഹി അവ്യാകൃതമാസീത് . തദേവ പുനഃ സർവ്വപ്രാണികർമ്മവശാത് വ്യാക്രിയതേ, ബീജാദിവ

ഇതു മൂന്നും ഉല്പത്തിക്കുമുമ്പ് അവ്യാകൃതമായിത്തന്നെ സ്ഥിതി ചെയ്തു. പിന്നീട് അതു തന്നെ, പ്രാണികളുടെ കർമ്മവശതകാരണം ബീജത്തിൽ

വൃക്ഷഃ. സോ/യം വ്യാകൃതാവ്യാ—കൃതരൂപഃ സംസാരഃ അവിദ്യാ—വിഷയഃ; കിയാകാരകഫലാത്മകതയാ ആത്മരൂപതേന അദ്ധ്യാരോപിതഃ അവിദ്യയാ ഏവ മൂർത്താമൂർത്ത—തദ്വാസനാത്മകഃ. അതോ വിലക്ഷ—ണഃഅനാമരൂപകർമ്മാത്മകഃ അദ്വ—യഃ നിത്യശുദ്ധബുദ്ധമുക്തസ്വഭാവഃ അപി ക്രിയാകാരകഫലഭേദാദി—വിപര്യയേണ അവഭാസതേ. അതഃ അസ്മാത് ക്രിയാകാരകഫലഭേദ—സ്വരൂപാത് ഏതാവദിദമിതി സാ—ദ്ധ്യസാധനരൂപാദ്വിരക്തസ്യ കാ—മാദിദോഷ കർമ്മബീജഭൂതാവിദ്യാ—നിവൃത്തയേ രജ്ജ്വാമിവ സർപ്പ—വിജ്ഞാനാപനയായ ബ്രഹ്മവിദ്യാ ആരഭ്യതേ.

നിന്നും വൃക്ഷമെന്നപോലെ, വ്യാകൃതമായിത്തീരുകയാണ് . വ്യാകൃതവും അവ്യാകൃതവുമായ രൂപങ്ങളോടുകൂടിയ ഈ സംസാരം അവിദ്യാവിഷയമാണ് . ക്രിയാകാരകഫലരൂപമായ അവിദ്യ കാരണം മൂർത്തം അമൂർത്തം അവക്കാസ്പദമായ വാസന എന്നിവ ചേർന്നുണ്ടായ ഈ സംസാരം ആത്മരൂപത്തിൽ അദ്ധ്യസ്തമായിരിക്കുന്നു. അതിൽ നിന്നും (സംസാരം) വിലക്ഷണനും നാമരൂപ കർമ്മരഹിതനും അദ്വയനും നിത്യശുദ്ധ ബുദ്ധമുക്തസ്വഭാവനും ആണെങ്കിലും ഇത് ക്രിയാകാരക ഫലഭേദാദികളായ വിപരീത ഭാവനകളാൽ അവ ഭാസിക്കുന്നു. അതിനാൽ ഈ സാദ്ധ്യ സാധനാരൂപവും അതുപോലെ ക്രിയാകാരക ഫലഭേദരൂപാത്മകവുമായ സംസാരത്തിൽ നിന്നും "ഇതിത്ര മാത്രമേയുള്ളു" എന്നിങ്ങനെ വിരക്തനായ പുരുഷൻെറ കമാദിദോഷങ്ങളായ കർമ്മങ്ങൾക്ക് ബീജഭൂതമായിരിക്കുന്ന അവിദ്യയുടെ നിവൃത്തിക്കായിട്ട് , കയറിൽ സർപ്പമെന്ന തോന്നലില്ലാതാക്കുന്നതുപോലെ, ബ്രഹ്മവിദ്യ ആരംഭിക്കാൻ പോവുകയാണ് .

തത്ര താവദശ്വമേധവി—ജ്ഞാനായ "ഉഷാ വാ അശ്വസ്യ" ഇത്യാദി. തത്ര അശ്വവിഷയമേവ ദർശനമുച്യതേ പ്രാധാന്യാദശ്വസ്യ. പ്രാധാന്യം ച തന്നാ മാങ്കിതാത്വാത് ക്രതോഃ പ്രാജാപത്യത്വാച്ച.

ഇതിൽ "ഉഷാ വാ അശ്വസ്യ" എന്നിങ്ങനെ അശ്വമേധത്തെക്കുറിച്ചുള്ള അറിവുണ്ടാക്കാനായി തുടങ്ങുന്നു. അശ്വമേധത്തിൽ അശ്വത്തിനുള്ള പ്രാധാന്യം കാരണം അശ്വവിഷയകമായ ദർശനമാണ് പറയാൻ പോകുന്നത് . ഈ യജ്ഞം അശ്വമെന്ന പേരിനാൽ മുദ്രിതമായിരിക്കുന്നതിനാലും ഇതിൻെറ ദേവത പ്രജാപതിയായതിനാലും ഇതിൻെറ പ്രാധാന്യം വ്യക്തമാണ് .

**മന്ത്രഃ 1 :—** ഉഷാ വാ അശ്വസ്യ മേദ്ധ്യസ്യ ശിരഃ സൂര്യ —ശ്ചക്ഷുഃ, വാതഃ പ്രാണോ വ്യാത്തമഗ്നിർവ്വൈശ്വാനരഃ സംവത്സര ആത്മാശ്വസ്യ മേദ്ധ്യസ്യ. ദ്യൌഃ പൃഷ്ഠമന്ത—രിക്ഷമുദരം പൃഥിവീ പാജസ്യം ദിശഃ പാർശ്വേ അവാ—ന്തരദിശഃ പർശവ ഋതവോ/ങ്ഗാനി മാസാഃ ച അർദ്ധ മാസാഃ ച പർവ്വാണി അഹോരാത്രാണി പ്രതിഷ്ഠാന—ക്ഷത്രാണ്യസ്ഥീനി നഭോ മാംസാനി ഊവദ്ധ്യം സികതാഃ സിന്ധവോ ഗുദാ യകൃച്ച ക്ലോമാനശ്ച പർവ്വതാ ഓഷ—ധയശ്ച വനസ്പതയശ്ച ലോമാന്യുദ്യൻ പൂർവ്വാർദ്ധോ

നിമ്ലോചഞ്ജഘനാർദ്ധോ യദ്വിജൃംഭതേ തദ്വിദ്യോതതേ യദ്വിധൂനുതേ തത്സ്തനയതി യന്മേഹതി തദ്വർഷതി വാഗേവാസ്യ വാക് .

**മന്ത്രാർത്ഥം 1 :** ഉഷസ്സ് യജ്ഞാശ്വത്തിന്റെ ശിരസ്സാണ്. സൂര്യൻ ചക്ഷുസ്സും വായു പ്രാണനും വൈശ്വാനരനായ അഗ്നി തുറന്നിരിക്കുന്ന മുഖവും സംവത്സരം യജ്ഞാശ്വത്തിന്റെ ആത്മാവും, അന്തരീക്ഷം ഉദരവും, പൃഥിവി പാജസ്യവും, ദിക്കുകൾ പാർശ്വങ്ങളും, അവാന്തരദിക്കുകൾ പാർശ്വാസ്ഥികളും, ഋതുക്കൾ അംഗങ്ങളും, മാസങ്ങളും അർദ്ധമാസങ്ങളും പർവ്വങ്ങളും (സന്ധികൾ), ദിനരാത്രങ്ങൾ പ്രതിഷ്ഠയും (പാദം), നക്ഷത്രങ്ങൾ അസ്ഥികളും, നഭസ്സ് മാംസവും, ഊമദ്ധ്യം (പകുതി പചിക്കപ്പെട്ട ഉദരത്തിലെ അന്നം) വെള്ള മണലും, നദികൾ ഗുദങ്ങളും, പർവ്വതങ്ങൾ യകൃത്തും, ഹൃദയ ഗതമായ മാംസഖണ്ഡം പർവ്വതങ്ങളും, ഓഷധികളും വനസ്പതികളും, രോമങ്ങളും, ഉദിച്ചുയർന്ന് ഉച്ചവരെയുള്ള സൂര്യൻ പൂർവ്വാർദ്ധവും, താഴോട്ടിറങ്ങുന്ന സൂര്യൻ ഉത്തരാർദ്ധവും, വിജൃംഭിക്കുന്ന ഭാഗം മിന്നലും, കമ്പനം ചെയ്യുന്ന ഗാത്രങ്ങൾ മേഘഗർജ്ജനവും, മേഹിക്കൽ (മൂത്രമെഴിക്കൽ) വർഷിക്കലും, വാക്ക് അതിന്റെ വാക്കും ആണ് .

**ഭാഷ്യം:—** ഉഷാ ഇതി ബ്രാഹ്മോ മുഹൂർത്ത ഉഷാഃ വൈശബ്ദഃ സ്മാ—രണാർത്ഥഃ, പ്രസിദ്ധം കാലം സ്മാ—രയതി, ശിരഃപ്രാധാന്യാത് . ശിരശ്ച പ്രധാനം ശരീരാവയവാനാം. അ—ശ്വസ്യ മേദ്ധ്യസ്യ, മേധാർഹസ്യ യജ്ഞിയസ്യോഷാഃ ശിര ഇതി സംബന്ധഃ കർമ്മാംഗസ്യ പശോഃ സംസ്കർത്തവ്യത്വാത് കാലാദി—ദൃഷ്ടയഃ ശിര ആദിഷു ക്ഷിപ്യന്തേ. പ്രാജാപത്യത്വം ച പ്രജാപതി—ദൃഷ്ട്യദ്ധ്യാരോപണാത് . കാല—ലോകദേവതാത്വാദ്ധ്യാരോപണം ച പ്രജാപതിത്വകരണം പശോഃ. ഏവം രൂപോ ഹി പ്രജാപതിഃ, വിഷ്ണു—ത്വാദികരണമിവ പ്രതിമാദൌ.

ഉഷസ്സെന്നാൽ ബ്രാഹ്മമുഹൂർത്തമാണ് . വൈശബ്ദം സ്മരണയെ ക്കുറിക്കുന്നു. പ്രസിദ്ധമായ കാലത്തെ ഓർമ്മിപ്പിക്കുന്നു. പ്രാധാന്യം കൊണ്ടാണ് ഇതിനെ ശിരസ്സായി കല്പിച്ചത് . ശരീരാവയവങ്ങളിൽ പ്രാധാന്യം ശിരസ്സിനാണെല്ലോ. മേദ്ധ്യമായ (മേധാർഹമായ അഥവാ യാഗസംബന്ധിയായ) അശ്വത്തിന്റെ ശിരസ്സാണ് ഉഷസ്സെന്ന് സംബന്ധിപ്പിക്കണം. കർമ്മാംഗഭൂതമായ പശുവിന് സംസ്കാരം ചെയ്യേണ്ടതുള്ളതിനാൽ കാലം മുതലായ ദൃഷ്ടികൾ ശിരസ്സ് മുതലായവയിൽ ചേർത്തിരിക്കുകയാണ് . പ്രജാപതി ദൃഷ്ടി അദ്ധ്യാരോപിച്ചതിനാലാണ് പ്രാജാപത്യത്വം. കാലം, ലോകം, ദേവതാത്വം എന്നിവയുടെ അദ്ധ്യാരോപം കാരണമാണ് പശുവിന് പ്രജാപതിത്വം വന്നത് . പ്രതിമാദികളിൽ വിഷ്ണുത്വം മുതലായത് കല്പിച്ചുണ്ടാക്കുന്നതുപോലെയാണ് പറയപ്പെട്ട രൂപത്തിൽ പ്രജാപതിയെ കല്പിച്ചിരിക്കുന്നത് .

സൂര്യശ്ചക്ഷുഃ ശിരസോഽന—
ന്തരത്വാത് ,സൂര്യാധിദൈവതത്വാ—
ച്ച. വാതഃ പ്രാണോ വായുസ്വാഭാ—
വ്യാത് . വ്യാത്തം വിവൃതം മുഖം
അഗ്നിഃ വൈശ്വാനരഃ വൈശ്വാനര
ഇത്യഗ്നേഃ വിശേഷണം. വൈശ്വാ—
നരോ നാമ അഗ്നിഃ വിവൃതം മുഖം
ഇത്യർത്ഥോ മുഖസ്യ അഗ്നിദൈവ—
തത്വാത് . സംവത്സരാത്മാ, സംവ—
ത്സരോ ദ്വാദശമാസസ്ത്രയോദശ—
മാസോ വാ. ആത്മാ ശരീരം. കാലാ—
വയവാനാം ച സംവത്സരഃ ശരീരം,
ശരീരം ചാത്മാ "മദ്ധ്യം ഹ്യേഷാ—
മംഗാനാമാത്മാ" ഇതിശ്രുതേഃ. അ—
ശ്വസ്യ മേദ്ധ്യസ്യേതി സർവ്വത്രാ—
നുഷംഗാർത്ഥം പുനർവ്വചനം.

ഉഷസ്സിനുശേഷം സൂര്യൻ ഉദിക്കുന്നതുപോലെ ശിരസ്സിനുശേഷം കണ്ണിനു പ്രാധാന്യമുള്ളതിനാൽ സൂര്യൻ ചക്ഷുസ്സാകുന്നു. കണ്ണിൻെറ അധിദൈവതത്വം സൂര്യനായതിനാലും സൂര്യൻ കണ്ണാകുന്നു. വായുസ്വഭാവമുള്ളതിനാൽ പ്രാണൻ വായുവാകുന്നു. വ്യാത്തമായിരിക്കുന്ന (തുറന്നിരിക്കുന്ന) മുഖം വൈശ്വാനരനെന്നത് അഗ്നിയുടെ വിശേഷണമാണ് . വൈശ്വാനരനെന്ന അഗ്നി തുറന്ന മുഖമാകുന്നു എന്നർത്ഥം. എന്തെന്നാൽ അഗ്നി, മുഖത്തിൻെറ ദൈവതമാണ് . സംവത്സരം ആത്മാവാകുന്നു. പന്ത്രണ്ടുമാസമോ പതിമൂന്നു മാസമോ ചേർന്നതാണ് സംവത്സരം. ആത്മാവ് എന്നാൽ ശരീരം ആകുന്നു. കാലാവയവങ്ങൾക്ക് ശരീരം സംവത്സരമാകുന്നു. ശരീരം ആത്മാവുമാകുന്നു. " ഈ അംഗങ്ങളുടെ മദ്ധ്യം ആത്മാവാകുന്നു." എന്ന് ശ്രുതിയുണ്ട് . "അശ്വസ്യ മേദ്ധ്യസ്യ" എന്ന പുനർവ്വചനം അതിന് എല്ലാററിനോടും ബന്ധമുണ്ടെന്നു കാണിക്കാനാണ് .

ദ്യൌഃ പൃഷ്ഠമൂർദ്ധത്വ—
സാമാന്യാത് . അന്തരീക്ഷമുദരം
സുഷിരത്വസാമാന്യാത് . പൃഥിവീ
പാജസ്യം പാദസ്യം പാജസ്യമിതി
വർണ്ണവ്യത്യയേന, പാദാസനസ്—
ഥാനമിത്യർത്ഥഃ ദിശഃ ചതസ്രോഽപി
പാർശ്വേ, പാർശ്വേന ദിശാം സംബ—
ന്ധാത് . പാർശ്വയോഃ ദിശാം ച
സംഖ്യാ വൈഷമ്യാദയുക്തമിതി
ചേന്ന, സർവ്വമുഖത്വോപപത്തേഃ
അശ്വസ്യ പാർശ്വാഭ്യാമേവ സർവ്വ—
ദിശാം സംബന്ധാത് അദോഷഃ.
അവാന്തരദിശ ആഗ്നേയാദ്യാഃ പർ—
ശവഃ പാർശ്വാസ്ഥീനി. ഋതവോ
ഽങ്ഗാനി സംവത്സരാവയവത്വാ—
ദംഗസാധർമ്മ്യാത് മാസാർച്ചാർ—
ദ്ധമാസാശ്ച പർവ്വാണി സന്ധയഃ
സന്ധിസാമാന്യാത് . അഹോരാ —
ത്രാണി പ്രതിഷ്ഠാഃ. ബഹുവച—
നാത് പ്രാജാപത്യദൈവപിത്ര്യ—
മാനുഷാണി, പ്രതിഷ്ഠാഃ പാദാഃ
പ്രതിതിഷ്ഠത്യേതൈഃ ഇതി.

ഊർദ്ധ്വത്വത്തിൽ സമാനതയുള്ളതിനാൽ പൃഷ്ഠം സ്വർഗ്ഗലോകമാണ് . സുഷിരത്വം സമാനമായതിനാൽ അശ്വത്തിൻെറ ഉദരം അന്തരീക്ഷമാകുന്നു. പാജസ്യം (പാദസ്യമെന്നാണ് പറയേണ്ടത് വർണ്ണവ്യതിയാനം മൂലം പാജസ്യമെന്നായതാണ് ) പാദം വെക്കാനുള്ള സ്ഥാനമാണ് . അത് പൃഥിവിയാണ് . ദിക്കുകൾ നാലും പാർശ്വങ്ങളാണ് , കാരണം പാർശ്വങ്ങൾ ദിക്കുകളോട് ബന്ധപ്പെട്ടിരിക്കുന്നു. പാർശ്വങ്ങൾക്കും ദിക്കുകൾക്കും ഒരേ സംഖ്യയല്ലാത്തതിനാലത് ശരിയല്ല എന്ന വാദം തെററാണ് . അശ്വത്തിൻെറ മുഖം എല്ലാദിക്കിലേക്കും തിരിക്കാൻ കഴിയും. അതിനാൽ പാർശ്വങ്ങൾക്ക് എല്ലാ ദിക്കുമായി സംബന്ധമുള്ളതിനാൽ ഇതിൽ തെററില്ല. ആഗ്നേയി മുതലായ അവാന്തരദിക്കുകൾ പാർശ്വാസ്ഥികളാണ് . ഋതുക്കൾ അംഗങ്ങളാകുന്നു. കാരണം അവ സംവത്സരത്തിൻെറ അവയവങ്ങളാണെന്ന സാധർമ്മ്യമുണ്ട് . മാസങ്ങളും അർദ്ധമാസങ്ങളും പർവ്വങ്ങൾ അഥവാ സന്ധികളാണ് . സന്ധിപ്പിക്കുന്നു എന്നതിൽ രണ്ടിനും

അഹോരാത്രൈഃ ഹി കാലാത്മാ പ്രതിതിഷ്ഠതി, അശ്വശ്ച പാദൈഃ

തുല്യത്വവുമുണ്ട് . ദിനരാത്രങ്ങൾ പ്രതിഷ്ഠകളാകുന്നു. ദിനരാത്രങ്ങളെന്ന് ബഹുവചനമായി പറഞ്ഞത് പ്രാജാപ്ത്യം, ദൈവം, പിത്ര്യം, മാനുഷം എന്നീ അഹോരാത്രങ്ങളെ സംഗ്രഹിക്കുന്നതിനാകുന്നു. (രണ്ടു യുഗം കൂടിയതാണ് പ്രജാപതിയുടെ അഹോരാത്രം. ഇങ്ങിനെ ഓരോരുത്തർക്കും പ്രത്യേകം അഹോരാത്രങ്ങളുണ്ട് ). എല്ലാവർക്കും ദിനരാത്രങ്ങൾ പ്രതിഷ്ഠകളാണ് അഥവാ പാദങ്ങളാണ് . ഇവയാൽ പ്രതിഷ്ഠനം ചെയ്യുന്നു എന്നർത്ഥം. കാലാത്മാവ് ദിനരാത്രങ്ങളെക്കൊണ്ട് നിൽക്കുന്നു, അശ്വം പാദങ്ങളെക്കൊണ്ടും.

നക്ഷത്രാണ്യസ്ഥീനി ശുക്ലത്വസാമാന്യാത് . നഭോ നഭസ്ഥാമേഘാ അന്തരിക്ഷസ്യ ഉദരത്വോക്തേഃ, മാംസാന്യുദകരുധിരസേചനസാമാന്യാത് . ഊവദ്ധ്യം ഉദരസ്ഥമർദ്ധജീർണ്ണമശനം സികതാ, വിശ്ലിഷ്ടാവയവത്വസാമാന്യാത് . സിന്ധവഃ സ്യന്ദനസാമാന്യാത് നദ്യോ ഗുദാ നാഡ്യോ ബഹുവചനാച്ച. യകൃച്ച ക്ലോമാനശ്ച ഹൃദയസ്യ അധസ്താദ്ദക്ഷിണോത്തരൌ മാംസഖണ്ഡൌ. ക്ലോമാന ഇതി നിത്യം ബഹുവചനമേ കസ്മിന്നേവ പർവ്വതാഃ കാഠിന്യാതുച്ഛ്രിതത്വാച്ച. ഓഷധയശ്ച ക്ഷുദ്രാഃ സ്ഥാവരാവനസ്പതയോ മഹാന്തോ ലോമാനി കേശാഃ ച യഥാസംഭവം.

ശുക്ലത്വം സമാനമായിതനാൽ നക്ഷത്രങ്ങൾ അസ്ഥികളാണ് . ആകാശം അഥവാ ആകാശസ്ഥമായ മേഘം അശ്വത്തിന്റെ മാംസമാകുന്നു. ജലരൂപമായ രുധിരംകൊണ്ട് സേചനം ചെയ്യുക എന്ന സാമാന്യവിശേഷമുണ്ട് . ഊവദ്ധ്യം അതായത് ഉദരത്തിലെ അർദ്ധജീർണ്ണമായ അന്നം മണൽത്തിട്ടയാണ് . കാരണം വിശിഷ്ടാവയവത്വമെന്ന സാമാന്യത്വമുണ്ട് . സിന്ധുക്കൾക്ക് സ്യന്ദനത്തിൽ സമാനതയുള്ളതിനാൽ നദികൾ ഗുദങ്ങൾ അഥവാ നാഡികളാകുന്നു. കാരണം ഇവ ബഹുവചനത്തിലാണ് പ്രയോഗിച്ചിരിക്കുന്നത് . കഠിനവും ഉന്നതവുമായതിനാൽ പർവ്വതം യകൃത്തും ക്ലോമവുമാകുന്നു. ഹൃദയത്തിന്റെ അടിഭാഗത്ത് ഇടത്തും വലത്തുമായുള്ള രണ്ടു മാംസഖണ്ഡങ്ങളാണ് യകൃത്തും ക്ലോമവും. 'ക്ലോമാന' എന്നത് ഏകവചനാർത്ഥമാണെങ്കിലും എപ്പോഴും ബഹുവചനത്തിലാണ് പ്രയോഗിക്കാറുള്ളത് . ഓഷധികൾ—ക്ഷുദ്രങ്ങളും സ്ഥാവരങ്ങളും വനസ്പതികളും ആയവ മഹത്തും യഥാസംഭവവുമായ രോമങ്ങളും കേശങ്ങളുമാകുന്നു.

ഉദ്യൻ ഉത്ഗച്ഛൻ ഭവതി സവിതാ ആമദ്ധ്യാഹ്നാദശ്വസ്യ പൂർവ്വാർദ്ധോ നാഭേഃ ഉർദ്ധ്വമിത്യർത്ഥഃ.നിമ്ലോചന്നസ്തംയന്നാമദ്ധ്യാഹ്നാജ്ജഘനാർദ്ധോ/ പരാർദ്ധഃ

ഉദിച്ചുയരുന്നതും മദ്ധ്യാഹ്നം വരെ മേൽപോട്ടു പൊങ്ങിക്കൊണ്ടിരിക്കുന്നതുമായ സൂര്യൻ അശ്വത്തിന്റെ പൂർവ്വാർദ്ധമാകുന്നു. അതായത് നാഭിക്ക് ഊർദ്ധ്വഭാഗമായതാണെന്നർത്ഥം. നിമ്ലോചൻ അതായത് ഉച്ച മുതൽ അസ്ത

**പൂർവ്വാപരത്വസാധർമ്മ്യാത് . യദ്വി— ജൃംഭതേ** ഗാത്രാണി വിനാമയതേ വിക്ഷിപതി തദ്വിദ്യോതതേ, വി— **ദ്യോതനം മുഖഘനവിദാരണ സാ— മാന്യാത് . യദ്വിധൂനതേ ഗാത്രാണി കമ്പയതി തത് സ്തനയതി ഗർജ്ജ— നശബ്ദസാമാന്യാത് . യന്മേഹതി മൂത്രം കരോത്യശ്വഃ തദ്വർഷതി, വർഷണം തത്സേചനസാമാന്യാത് . വാഗേവ ശബ്ദ ഏവ അസ്യാശ്വസ്യ വാഗിതി, നാത്ര കല്പനേത്യർത്ഥ.**

**മനം വരെ പോകുന്ന സൂര്യൻ ജഘനാർദ്ധം അഥവാ അപരാർദ്ധമാകുന്നു, കാരണം പൂർവ്വത്വവും അപരത്വവും ഇവക്ക് തുല്യമായി ഭവിക്കുന്നു. വിജൃംഭണം അഥവാ ഗാത്രങ്ങളുടെ വിക്ഷേപണം വിദ്യുൽപ്രകാശമാകുന്നു. എന്തെന്നൽ വിദ്യുത്പ്രകാശവും മുഖം മേഘം ഇവയുടെ വിദാരണവും തുല്യമായതാണ് . ഗാത്രങ്ങളെ കമ്പനം ചെയ്യുന്നത് ഇടിവെട്ടലാകുന്നു, കാരണം ഗർജ്ജന ശബ്ദം രണ്ടിലും സമാനമായുണ്ട് . അശ്വം മേഹനം ചെയ്യുന്നത് (മൂത്രമൊഴിക്കുന്നതു) മഴ പെയ്യലാകുന്നു. സേചനത്തിൽ ഐകരൂപ്യമുള്ളതിനാൽ വർഷമാണെന്നർത്ഥം. വാക്ക് അഥവാ ശബ്ദം തന്നെ അശ്വത്തിൻെറ വാണി. ഇതിൽ മററു കല്പനയൊന്നുമില്ലെന്നർത്ഥം.**

**അഹർവ്വാ ഇതി സൌവർ— ണ്ണരാജത്തൌ മഹിമാഖ്യൌ ഗ്ര— ഹൌ അശ്വസ്യ അഗ്രതഃ പൃഷ്ഠ— തശ്ച സ്ഥാപ്യേതേ. തദ്വിഷയം ഇദം ദർശനം.**

**അഹർവ്വാ എന്നു തുടങ്ങുന്നു. അശ്വത്തിൻെറ മുന്നിലും പിന്നിലും മഹിമാ എന്നു പേരായ സ്വർണ്ണം കൊണ്ടും വെള്ളിക്കൊണ്ടുമുള്ള രണ്ടു ഗ്രഹങ്ങൾ (പാത്രങ്ങൾ) വെക്കാറുണ്ട് . അവയെ സംബന്ധിച്ചാണ് ഈ ദർശനം.**

**മന്ത്രഃ 2 :—** അഹർവ്വാ അശ്വം പുരസ്താന്മഹിമാന്വജായത തസ്യ പൂർവ്വേ സമുദ്രേ യോനീ രാത്രിരേനം പശ്ചാന്മ— ഹിമാന്വജായത. തസ്യാപരേ സമുദ്രേ യോനിരേതൌ വാ അശ്വം മഹിമാനാവഭിതഃ സംബഭൂവതുഃ ഹയോഭൂത്വാ ദേവാനവഹദ്വാജീ ഗന്ധർവാനർവ്വാസുരാനശ്വോ മനുഷ്യാൻ സമുദ്ര ഏവാസ്യ ബന്ധുഃ സമുദ്രോ യോനിഃ.

**മന്ത്രാർത്ഥം 2 :—** അശ്വത്തിൻെറ മുമ്പിൽ മഹിമാരൂപത്തിലുള്ള പകലുണ്ടായി. അതിൻെറ യോനി പൂർവ്വസമുദ്രത്തിലാകുന്നു. ഈ അശ്വത്തിൻെറ പിന്നിൽ മഹിമാരൂപത്തിലുള്ള രാത്രിയുണ്ടായി. അതിൻെറ യോനി പശ്ചിമസമുദ്രത്തിലാകുന്നു. ഈ മഹിമാക്കൾ അശ്വത്തിൻെറ മുമ്പിലും പിന്നിലുമുള്ള മഹിമാ എന്ന പേരോടുകൂടിയ ഗ്രഹങ്ങളാകുന്നു. ഇത് ഹയമായിട്ട് ദേവകൾക്കും വാജിയായിട്ട് ഗന്ധർവ്വന്മാർക്കും അർവ്വാവായിട്ട് അസുരന്മാർക്കും അശ്വമായിട്ട് മനുഷ്യർക്കും വാഹനമായിത്തീർന്നു. സമുദ്രം തന്നെയാണ് ഇതിൻെറ ബന്ധു. സമുദ്രം തന്നെ ഇതിൻെറ യോനിയും.

**ഭാഷ്യം:—** അഹഃ സൌവർണ്ണോ ഗ്രഹോ ദീപ്തിസാമാന്യാദൈ്വ. അഹരശ്വം പുരസ്താന്മഹിമാന്വ—ജായതേതി കഥം? അശ്വസ്യ പ്ര—ജാപതിത്വാത് . പ്രജാപതിർഹി ആദിത്യാദിലക്ഷണോഹ്നാ ലക്ഷ്യ—തേ. അശ്വം ലക്ഷയിത്വാ അജായത സൌവർണ്ണോ മഹിമാ ഗ്രഹോ—വൃക്ഷമനുവിദ്യോതതേ വിദ്യുദിതി യദ്വത് . തസ്യ ഗ്രഹസ്യ പൂർവ്വേ പൂർവ്വഃ സമുദ്രേ, സമുദ്രോ യോനിഃ വിഭക്തി വ്യത്യയേന. യോനിരി—ത്യാസാദനസ്ഥാനം.

**ഭാഷ്യാർത്ഥം:—** പകൽ സ്വർണ്ണമയമായ ഗ്രഹമാണ് (ഹോമ ദ്രവ്യം ഇടുന്ന ഒരു പാത്രവിശേഷം) കാരണം രണ്ടിനും ദീപ്തിയിൽ സമാനതയുണ്ട് . അശ്വത്തിന്റെ സമീപം എങ്ങിനെയാണ് മഹിമയോടുകൂടി പകലുണ്ടായത് ? അശ്വത്തിന് പ്രജാപതിത്വമുള്ളതിനാൽ പ്രജാപതി ആദിത്യാദി രൂപത്തിൽ പകൽ സമയം കാണപ്പെടുന്നു. വൃക്ഷത്തെ ലക്ഷ്യമാക്കി വിദ്യുത്ത് പ്രകാശിക്കുന്നതുപോലെ, പകലിന്റെ രൂപമായതും സുവർണ്ണമയവും മഹിമ യെന്നപേരുള്ളതുമായ ഗ്രഹം അശ്വത്തെ ലക്ഷീകരിച്ച് ഉണ്ടായിത്തീരുന്നു. ആ ഗ്രഹത്തിന് കിഴക്കേ സമുദ്രം യോനിയാകുന്നു. യോനി ഉല്പത്തി സ്ഥാനമാണ് . ഇവിടെ (വൈദിക പ്രക്രിയയനുസരിച്ച് ) പ്രഥമാ വിഭക്തിക്ക് സപ്തമീരൂപത്തിൽ മാററം വരുത്തിയിരിക്കുന്നു. (പൂർവ്വേ സമുദ്രേ പൂർവ്വഃസമുദ്രഃ)

തഥാ രാത്രീ രാജതോ ഗ്ര—ഹോ വർണ്ണസാമാന്യാത് ജഘന്യ—ത്വസാമാന്യാദ്വാ. ഏനമശ്വം പ—ശ്ചാത് പൃഷ്ഠതോ മഹിമാന്വജാ—യത, തസ്യാപരേ സമുദ്രേ യോനിഃ മഹിമാ മഹത്വാത് . അശ്വസ്യ ഹി വിഭൂതിഃ ഏഷാ യത് സൗവർണ്ണോ രാജതശ്ച ഗ്രഹാവുഭയതഃ സ്ഥാപ്യേതേ. താവേതൌ വൈ മഹിമാനൌ മഹിമാഖ്യൌ ഗ്രഹൌ അശ്വമഭിതഃ സംബഭൂവതുഃ ഉക്ത—ലക്ഷണൌ ഏവ സംഭൂതൌ. ഇത്ഥം അസൌ അശ്വഃ മഹത്വയുക്തഃ ഇതി പുനർവ്വചനം സ്തുത്യർത്ഥം.

അതുപോലെ വർണ്ണത്തിലും നികൃഷ്ടതയിലും തുല്യമായതിനാൽ രാത്രി രജതവർണ്ണമായ ഗ്രഹമാണ് . അങ്ങിനെയുള്ളത് അശ്വത്തിന്റെ പിറകിൽ മഹിമാരൂപത്തിൽ പ്രകടമായിരിക്കുന്നു. അതിന് പശ്ചിമസമുദ്രമാണ് യോനി. മഹത്വം കാരണമാണ് മഹിമ. അതിന്റെ മുമ്പിലും പിമ്പിലും സൌവർണ്ണവും രാജതവുമായ പാത്രങ്ങൾ വച്ചിരിക്കുന്നത് അതിന്റെ വിഭൂതിയെ കാണിക്കുന്നു. ആ മഹിമകൾ അതായത് മുമ്പു പറഞ്ഞ ലക്ഷണത്തോടു കൂടിയ മഹിമയെന്ന ഗ്രഹങ്ങൾ അശ്വത്തിന്റെ മുമ്പിലും പിമ്പിലും സ്ഥിതിചെയ്യുന്നു. ഇങ്ങിനെ ഈ അശ്വം മഹിമയോടു കൂടിയതാണെന്നുള്ള പുനരുക്തി അശ്വത്തെ സ്തുതിക്കാനായിട്ടാണ് .

തഥാ "ഹയോ ഭൂത്വാ" ഇത്യാദി സ്തുത്യർത്ഥമേവ. ഹയോ ഹിനോ—തേർഗ്ഗതികർമ്മണോഽപി വിശിഷ്ട—ഗതിരിത്യർത്ഥഃ. ജാതിവിശേഷോ വാ. ദേവാനവഹത് ദേവത്വമഗമ—യത് പ്രജാപതിത്വാത് . ദേവാനാം വാ വോഢാഽഭവത് .

അതുപോലെ "ഹയോ ഭൂത്വാ" മുതലായതും സ്തിക്കായിട്ടു തന്നെയാണ് . ഗതികർമ്മകമായ "ഹി" ധാതുവിന്റെ രൂപമായ "ഹയം" എന്നതിന് വിശിഷ്ട ഗതി എന്നാണർത്ഥം. അല്ലെങ്കിൽ ജാതിവിശേഷമാവാം. പ്രജാപതിത്വം കാരണം ദേവത്വം പ്രാപിച്ചു. അല്ലെങ്കിൽ ദേവന്മാർക്ക് വാഹനമായിത്തീർന്നു.

**നനു നിരൈവ വാഹനത്വം ?**

നൈഷ ദോഷഃ, വാഹനത്വം സ്വാഭാവികമശ്വസ്യ. സ്വാഭാവികത്വാദുച്ച്ഛ്രായപ്രാപ്തിഃ ദേവാദിസംബന്ധഃ അശ്വസ്യേതി സ്തുതിഃ ഏവ ഏഷാ തഥാ വാജ്യാദയോ ജാതി വിശേഷാഃ. വാജീ ഭൂത്വാ ഗന്ധർവ്വാനവഹദിത്യനുഷംഗഃ. തഥാ അർവ്വാ ഭൂത്വാ അസുരാൻ. അശ്വോ ഭൂത്വാ മനുഷ്യാൻ. സമുദ്ര ഏവേതി പരമാത്മാ ബന്ധുർബ്ബന്ധനം ബദ്ധ്യതേ അസ്മിന്നിതി. സമുദ്രോ യോനിഃ കാരണമുല്പത്തിം പ്രതി. ഏവമസൗ ശുദ്ധയോനിഃ ശുദ്ധസ്തുതിഃ ഇതി സ്തൂയതേ. "അപ്സു യോനിർവ്വാ അശ്വഃ" ഇതി ശ്രുതേഃ പ്രസിദ്ധ ഏവ വാ സമുദ്രോ യോനിഃ

**പൂ.പ—വാഹനത്വം നിന്ദ്യമല്ലേ ? (എങ്ങിനെ സ്തുതിയാവും ?)**

**സമാധാനം:—** അശ്വത്തിന് വാഹനത്വം പ്രസിദ്ധമായതിനാൽ ഇതൊരു ദോഷമല്ല. സ്വാഭാവികമായതിനാൽ ദേവാദികളോടു സംബന്ധം പുലർത്തുന്നത് ഉന്നത പദവിയുടെ പ്രാപ്തിയാകുന്നു. അതിനാലത് അശ്വത്തിന്റെ സ്തുതി തന്നെ. അതുപോലെ വാജി മുതലായത് ജാതി വിശേഷമാകുന്നു. വാജിയായിട്ട് ഗന്ധർവ്വന്മാരെ വഹിച്ചു എന്നിങ്ങിനെ ബന്ധപ്പെടുത്തണം. അതുപോലെ അർവ്വാവായിട്ട് അസുരന്മാരെയും അശ്വമായിട്ട് മനുഷ്യരേയും വഹിച്ചു. സമുദ്രം അതായത് പരമാത്മാവു തന്നെ ഇതിന്റെ ബന്ധു അഥവാ ബന്ധനം. അതിൽ ബന്ധിക്കപ്പെടുന്നതിനാലാണ് ബന്ധനമായത് . സമുദ്രം യോനിയാകുന്നു. ഉല്പത്തി കാരണമാകുന്നു. അങ്ങിനെ ഇത് ശുദ്ധയോനിയും ശുദ്ധസ്ഥിതിയുമാണെന്ന് സ്തുതിക്കപ്പെടുന്നു. "അശ്വത്തിന് ജലത്തിലാണ് യോനി" എന്ന് ശ്രുതിയുള്ളതിനാൽ സമുദ്രം ഇതിന് യോനിയാണെന്നത് പ്രസിദ്ധമാണ് .

## ദ്വിതീയ ബ്രാഹ്മണഃ

അഥ അഗ്നേഃ അശ്വമേധോപയോഗികസ്യ ഉല്പത്തിരുച്യതേ. തദ്വിഷയദർശനവിവക്ഷയൈവോല്പത്തിഃ സ്തുത്യർത്ഥാ.

## രണ്ടാം ബ്രാഹ്മണം

അനന്തരം അശ്വമേധത്തിലുപയോഗിക്കുന്ന അഗ്നിയുടെ ഉല്പത്തിയെക്കുറിച്ചു പറയുന്നു. തദ്വിഷയകമായ ദൃഷ്ടിയെ വിശദീകരിച്ചുകൊണ്ടു പറയുന്ന ഉല്പത്തി സ്തുത്യർത്ഥമാകുന്നു.

**മന്ത്രഃ 1:—** നൈവേഹ കിഞ്ചന അഗ്ര ആസീത് മൃത്യുനൈവേദമാവൃതമാസിത് , അശനായയാശനായ ഹി മൃത്യുസ്തന്മനോ/കുരുതാത്മനവീ സ്യാമിതി. സോ/ർച്ചന്നചരത്തസ്യാർച്ചത ആ പോ / ജായന്താർച്ചതേ വൈ മേ കമഭൂദിതി തദേവാർക്കസ്യാർക്കത്വം കം ഹ വാ അസ്മൈ ഭവതി യ ഏവമേതദർക്കസ്യാർക്കത്വം വേദ.

**മന്ത്രാർത്ഥം1:—** മുമ്പ് ഇവിടെ ഒന്നുമുണ്ടായിരുന്നില്ല. ഇത് (ജഗത്ത് ) അശനായ (വിശപ്പ് ) യാകുന്ന മൃത്യുവിനാൽ ആവൃതമായിരുന്നു. അശനായ മൃത്യുവാണെന്നത് പ്രസിദ്ധമാണെല്ലോ. അത് ഞാൻ ആത്മാവോടു കൂടിയവ

നാകട്ടെ എന്ന് കരുതി മനസ്സിനെ ഉണ്ടാക്കി. അവൻ (പ്രജാപതി) സ്വയം പൂജിച്ചുകൊണ്ട് സഞ്ചരിച്ചു. അർച്ചിച്ച അതിൽ നിന്നും ജലമുണ്ടായി. "അർച്ചിക്കുന്ന എനിക്കു വേണ്ടി കം (ജലം) ഉണ്ടായി" എന്ന് മൃത്യു വിചാരിച്ചു. അതു തന്നെയാണ് അർക്കന് (അശ്വമേധയാഗത്തിനുള്ള അഗ്നിക്ക് ) ഉള്ള അർക്കത്വം. ഈപ്രകാരം ഈ അഗ്നിയുടെ അർക്കത്വത്തെ ആരറിയുന്നുവോ അവന് "കം" (സുഖം അഥവാ ജലം) തീർച്ചയായും ഉണ്ടാകുന്നു.

**ഭാഷ്യം:** നൈവേഹകിഞ്ചന അഗ്ര ആസീത് —ഇഹ സംസാരമണ്ഡലേ കിഞ്ചന കിഞ്ചിദപി നാമരൂപപ്ര— വിഭക്തവിശേഷം നൈവാസീത് ന ബഭുവ അഗ്രേ—പ്രാഗുല്പത്തേഃ മന ആദേഃ

**ഭാഷ്യാർത്ഥം:—** മുമ്പ് ഇവിടെ ഒന്നുമുണ്ടായിരുന്നില്ല. ഇവിടെ സംസാരമണ്ഡലത്തിൽ ഒന്നും ഒരു വസ്തുപോലും നാമരൂപങ്ങളാൽ വിഭജിപ്പെട്ടതായി ഉണ്ടായിരുന്നില്ല. മുമ്പ് എന്നാൽ മനസ്സു മുതലായവയുടെ ഉല്പത്തിക്കു മുമ്പെന്നർത്ഥം.

**സത്ക്കാരണ വാദസാധനം**

കിം ശൂന്യമേവസ്യാത് "നൈ— വേഹകിഞ്ചന" ഇതിശ്രുതേഃ. ന കാര്യം കാരണം വാസീത് ഉല്പ— ത്തേശ്ച ; ഉദ്പദ്യതേ ഹി ഘടഃ ; അതഃ പ്രാഗുല്പത്തേഃ ഘടസ്യ നാസ്തിത്വം.

**സത്കാരണവാദത്തിന്റെ സാധനം**

"ഇവിടെ ഒന്നുണ്ടായിരുന്നില്ല" എന്ന ശ്രുതി വചനത്തിനർത്ഥം ശൂന്യം മാത്രമാണുണ്ടായിരുന്നതെന്നാണോ? കാര്യമോ കാരണമോ ഉണ്ടായിരുന്നില്ല. ഉല്പത്തിക്ക് ഘടം ഉൽപാദിപ്പിക്കപ്പെടുന്നതായി കാണുന്നുണ്ട് . അതുകൊണ്ട് ഉൽപത്തിക്കുമുമ്പ് ഘടത്തിന്റെഇല്ലായ്മയുണ്ട് .

നനു കാരണസ്യ ന നാസ്തി— ത്വം മൃത്പിണ്ഡാദിദർശനാത് . യ— ദന്നാപലഭ്യതേ തസ്യൈവ നാ— സ്തിതാ. അസ്തു കാര്യസ്യ ന തു കാരണസ്യ, ഉപലഭ്യമാനത്വാത് .

**സിദ്ധാന്തി—**മൃത്പിണ്ഡാദികൾ കാണപ്പെടുന്നതുകൊണ്ട് കാരണത്തിന് ഇല്ലായ്മയില്ല. ഒരു വസ്തു ഉപലബ്ധമല്ലെങ്കിൽ അതിന്റെമാത്രമേ ഇല്ലായ്മയുള്ളു. കാര്യവസ്തുവിന്റെ അഭാവം ഉണ്ടായിക്കൊള്ളട്ടെ. കാരണത്തിനതു പറയാൻ വയ്യ. എന്തെന്നാൽ അതുപലബ്ധമാണ് .

ന; പ്രാഗുൽപത്തേഃ സർവ്വാ— നുപലംഭാത് . അനുപലബ്ധിൾ— ചേത് അഭാവഹേതുഃ സർവ്വസ്യ ജഗതഃ പ്രാഗുൽപത്തേഃ ന കാരണം കാര്യം വാ ഉപലഭ്യതേ. തസ്മാ— ത്സർവ്വസ്യൈവാഭാവോ ƒ സ്തു.

**പൂഃ പ.** ഇല്ല. ഉൽപത്തിക്കുമുമ്പ് ഒന്നും തന്നെ ഉപലബ്ധമായിരുന്നില്ല. അനുപലബ്ധി ഇല്ലായ്മകൊണ്ടായതിനാൽ ഉൽപത്തിക്കു മുൻപ് ജഗത്തിന് മുഴുവൻ കാര്യമോ കാരണമോ ഉപലബ്ധമായിരുന്നില്ല. അതിനാൽ എല്ലാത്തിന്റെയും അഭാവം ഉണ്ടായിരുന്നിരിക്കണം.

ന; "മൃത്യുനൈവേദമാവൃത— മാസീത് " ഇതി ശ്രുതേഃ. യദി ഹി

**സിദ്ധാന്തി—** അതുശരിയല്ല " മൃത്യുവിനാൽത്തന്നെ ഇത് ആവൃതമായിരുന്നു"

കിഞ്ചിദപി നാസീത് യേനാവ്രിയതേ യച്ചാവ്രിയതേ തദാ നാവക്ഷ്യത് "മൃത്യുനൈവേദമാവൃതം" ഇതി. നഹി ഭവതി ഗഗനകുസുമച്ഛന്നോ വന്ധ്യാ പുത്ര ഇതി. ബ്രവീതി ച "മൃത്യു നൈവേദമാവൃതമാസീത് " ഇതി, തസ്മാത് യേനാവൃതം കാരണേന, യച്ചാവൃതം കാര്യം, പ്രാഗുൽപത്തേഃ തദുഭയമാസീത്, ശ്രുതേഃ പ്രാമാണ്യാദനുമേയത്വാച്ച.

എന്ന് ശ്രുതിയുണ്ട്. ഒന്നും തന്നെ ഉണ്ടായിരുന്നില്ലെങ്കിൽ, എന്തു കൊണ്ടാവരണം ചെയ്യാനാണ്? എന്തിനെ ആവരണം ചെയ്യാനാണ്? ആ സ്ഥിതിക്ക് "മൃത്യുവിനാൽത്തന്നെ ഇത് ആവൃതമായിരുന്നു എന്നുപറയുമായിരുന്നില്ല. ആകാശകുസുമങ്ങളാൽ മൂടിയ വന്ധ്യാപുത്രൻ ഒരിക്കലും ഉണ്ടാവുകയില്ലല്ലോ. ശ്രുതിപറയുന്നു "മൃത്യുവിനാൽത്തന്നെ ഇത് ആവൃതമായിരുന്നു" എന്ന് അതിനാൽ, കാരണമായ യാതൊന്നിനാൽ ആവൃതമായിരുന്നുവോ, കാര്യമായ യാതൊന്നാണോ ആവൃതമായത്, ഉൽപത്തിക്കു മുമ്പ് അതുരണ്ടും ഉണ്ടായിരുന്നു. ഇതിന് ശ്രുതിപ്രമാണമായുണ്ട്. ഇതനുമാനിക്കാനും കഴിയും.

അനുമീയതേ ച പ്രാഗുല്പത്തേഃ കാര്യ കാരണയോഃ അസ്തിത്വം; കാര്യസ്യ ഹി സതോ ജായമാനസ്യ കാരണേ സത്യുൽപത്തി ദർശനാത്. അസതിചാദർശനാത്. ജഗതോഽപി പ്രാഗുൽപത്തേഃ കാരണാഽസ്തിത്വമനുമീയതേ ഘടാദി കാരണാസ്തിത്വവത്.

കാര്യകാരണങ്ങളുടെ അസ്തിത്വം ഉൽപത്തിക്കുമൻപും അനുമാനിക്കാവുന്നതാണ്. കാരണമാകുന്ന സത്തിന്റെ ഉൽപത്തി കാണുന്നതു കൊണ്ടും അസത്തിൽ കാണാത്തതിനാലും ഇതനുമാനിക്കാവുന്നതാണ്. ഘടാദികളുടെ കാരണാസ്തിത്വം പോലെ ഉൽപത്തിക്കു മുമ്പ് ജഗൽക്കാരണത്തിന്റെ സത്തയും അനുമാനിക്കപ്പെടാവുന്നതാണ്.

ഘടാദികാരണസ്യാപി അസത്വമേവ, അനുപമൃദ്യ മൃത് പിണ്ഡാദികം ഘടാദ്യനുൽപത്തേരിതി ചേത്?

**പൂഃപ—** എന്നാൽ ഘടാദികളുടെ കാരണത്തിനും സത്തയില്ല. കാരണം മൃത്പിണ്ഡാദികളുടെ നാശം കൂടാതെഘടാദികളുടെ ഉൽപത്തി സംഭവിക്കുന്നില്ലല്ലോ.

ന, മൃദാദേഃ കാരണത്വാത്. മൃത്സുവർണ്ണാദി ഹി തത്ര കാരണം ഘടരുചകാദേഃ, ന പിണ്ഡാകാരവിശേഷഃ, തദഭാവേ ഭാവാത്. അസത്യപി പിണ്ഡാകാരവിശേഷേ മൃത് സുവർണ്ണാദികാരണദ്രവ്യമാത്രാദേവ ഘടരുചകാദികാര്യോല്പത്തിഃ ദൃശ്യതേ. തസ്മാത് ന പിണ്ഡാകാരവിശേഷഃഘടരുചകാദി കാരണം. അസതി തു മൃത്സുവർണ്ണാദി ദ്രവ്യേ ഘടരുചകാദിർന്ന ജായത ഇതി മൃത്സുവർണ്ണാദി ദ്രവ്യമേവ കാരണം, ന തു പിണ്ഡാകാരവിശേഷഃ.

**സിദ്ധാന്തി—** അതുശരിയല്ല. എന്തെന്നാൽ മണ്ണു മുതലായവക്ക് കാരണത്വം ഉണ്ട്. ഘടം, കണ്ഠാഭരണം എന്നിവയ്ക്കു കാരണം മണ്ണ്, സുവർണ്ണം മുതലായവയാണ്. അവയുടെ പിണ്ഡാകാര വിശേഷമല്ല. എന്തെന്നാൽ പിണ്ഡാകാര വിശേഷത്തിന്റെ അഭാവത്തിലും മൃദാദികൾക്ക് സത്തയുണ്ട്. പിണ്ഡാകാരവിശേഷം ഇല്ലാത്തപ്പോഴും മൃത്സുവർണ്ണാദികളായ കാരണദ്രവ്യമാത്രത്തിൽ നിന്ന് ഘടം, കണ്ഠാ ഭരണം എന്നീ കാര്യങ്ങൾ ഉണ്ടാകുന്നത് കാണാൻ കഴിയും. അതിനാൽ പിണ്ഡാകാരവിശേഷമല്ല ഘടം, കണ്ഠാഭരണം എന്നിവയ്ക്ക് കാരണമായത് മൃത്സുവർണ്ണാദി ദ്രവ്യങ്ങളില്ലെങ്കിൽ

ഘടം, കൺഠാഭരണം മുതലായവയുണ്ടാകുന്നില്ല എന്നതുകൊണ്ട് മൃദ് സുവർണ്ണാദിദ്രവ്യങ്ങളാണ് , പിണ്ഡാകാര വിശേഷമല്ല, കാരണമായിട്ടിരിക്കുന്നത് .

സർവ്വം ഹി കാരണം കാര്യമുത്പാദയത് . പൂർവ്വോല്പന്നസ്യ ആത്മകാര്യസ്യ തിരോധാനം കുർവ്വത് കാര്യാന്തരമുത്പാദയതി, ഏകസ്മിൻ കാരണേ യുഗപദനേകകാര്യവിരോധാത് . ന ച പൂർവ്വകാര്യോപമർദ്ദേ കാരണസ്യ സ്വാത്മോപമർദ്ദോ ഭവതി. തസ്മാത് പിണ്ഡാദ്യുപമർദ്ദേ കാര്യോത്പത്തിദർശനമഹേതുഃ പ്രാഗുത് പത്തേഃ കാരണാസത്വേ.

കാര്യത്തെ ഉല്പാദിപ്പിക്കുന്ന കാരണങ്ങളെല്ലാം തന്നെ മുമ്പുണ്ടായിരുന്ന സ്വന്തം കാര്യത്തെ ഇല്ലാതാക്കിയിട്ടേ മറെറാരു കാര്യത്തെ ഉല്പാദിപ്പിക്കുന്നുള്ളു. എന്തെന്നാൽ ഒരേ കാരണത്തിൽ ഒരുമിച്ച് പലേ കാര്യങ്ങൾ ഉണ്ടാവാൻ വയ്യ. എന്നാൽ പൂർവ്വകാര്യം ലയിക്കുമ്പോൾ കാരണത്തിൻെറ സ്വരൂപം ലയിക്കുന്നില്ല. അതിനാൽ പിണ്ഡാദികൾ ലയിക്കുമ്പോൾ കാര്യോല്പത്തി ഉണ്ടാകുന്നു എന്നു കാണിച്ചതു കൊണ്ട് ഉല്പത്തിക്കുമുമ്പ് കാരണമില്ലാതാകുന്നില്ല.

പിണ്ഡാദിവ്യതിരേകേണ മൃദാദേരസത്വാദയുക്തമിതി ചേത് — പിണ്ഡാദി പൂർവ്വകാര്യോപമർദ്ദേ മൃദാദികാരണം നോപമൃദ്യതേ, ഘടാദികാര്യാന്തരേ / പ്യനുവർത്തതേ ഇത്യേതദയുക്തം; പിണ്ഡഘടാദിവ്യതിരേകേണ മൃദാദികാരണസ്യ. അനുപലംഭാദിതി ചേത് ?

**പൂ.പ:**—പിണ്ഡാദിയിൽ നിന്നും വ്യത്യസ്തമായി മൃദാദിക്ക് സത്തയില്ലാതിനാൽ ഇത് ശരിയല്ലെന്നാണെങ്കിലോ. പിണ്ഡം മുതലായ പൂർവ്വകാര്യം ലയിക്കുമ്പോൾ മണ്ണ് മുതലായ കാരണം ലയിക്കുന്നില്ല എന്നും ഘടം മുതലായ മററു കാര്യങ്ങളിലും അത് തുടർന്നു നിൽക്കുന്നുണ്ടെന്നും പറയുന്നത് ശരിയല്ല. എന്തെന്നാൽ പിണ്ഡഘടാദി വസ്തുക്കളിൽ നിന്നും വ്യത്യസ്തമായി ഒരു മൃദാദി കാരണവസ്തുവിൻെറ ഉപലബ്ധിയെ ചൂണ്ടിക്കാണിക്കാൻ കഴിയുകയില്ല.

ന; മൃദാദികാരണാനാം ഘടാദ്യുത്പത്തൗ പിണ്ഡാദിനിവൃത്താവനുവൃത്തിദർശനാത് . സാദൃശ്യാത് അന്വയദർശനം ന കാരണാനുവൃത്തേഃ ഇതി ചേന്ന, പിണ്ഡാദിഗതാനാം മൃദാദ്യവയവാനാമേവ ഘടാദൌ പ്രത്യക്ഷത്വേ അനുമാനാഭാസാത് സാദൃശ്യാദി കല്പനാനുപപത്തേഃ

**സിദ്ധാന്തി** — അതു ശരിയല്ല. കാരണം ഘടാദികളുണ്ടാകുമ്പോൾ പിണ്ഡാദികൾ നശിക്കുന്നുണ്ടെങ്കിലും മൃദാദികാരണ ദ്രവ്യങ്ങൾ നിലനിൽക്കുന്നതായി കാണുന്നുണ്ട് . സാദൃശ്യം കാരണം അവയിൽ മൃദാദികളുടെ തുടർന്നുള്ള നിലനില്പ് കാണപ്പെടുക മാത്രമാണ് , കാരണത്തിൻെറ നില നില്പുകൊണ്ടല്ല ഇത് എന്നു പറഞ്ഞാൽ അതു ശരിയല്ല. എന്തെന്നാൽ പിണ്ഡാദികളിലുള്ള മൃത്തികാദ്യവയവങ്ങൾ ഘടാദികളിൽ കാണുന്നത് പ്രത്യക്ഷമായ സംഗതിയാണ് . അപ്പോൾ അനുമാനാഭാസം വഴി സാദൃശ്യകല്പന ചെയ്യുന്നത് ശരിയല്ല.

ന ച പ്രത്യക്ഷാനുമാനയോഃ വിരുദ്ധാവ്യഭിചാരിതാ, പ്രത്യക്ഷപൂർവ്വകത്വാദനുമാനസ്യ സർവ്വത്രൈവ അനാശ്വാസപ്രസംഗാത് . യദി ച ക്ഷണികം സർവ്വം തദേവേദമിതി ഗമ്യമാനം തദ്ബുദ്ധേരപി അന്യതദ്ബുദ്ധ്യപേക്ഷത്വേ, തസ്യാപ്യന്യതദ്ബുദ്ധ്യപേക്ഷത്വം ഇത്യനവസ്ഥായാം തത്സദൃശമിദം ഇത്യസ്യാപി ബുദ്ധേഃ മൃഷാത്വാത് സർവ്വത്രാനാശ്വാസതൈവ. തദിദം ബുദ്ധ്യോരപി കർത്തൃഭാവേ സംബന്ധാനുപപത്തി.

മാത്രമല്ല പ്രത്യക്ഷാനുമാനങ്ങൾക്കുള്ള അവ്യഭിചാരിതക്ക് അഥവാ സമഞ്ജസത്വത്തിന് വിരോധം ഉണ്ടാവരുത് . എന്തെന്നാൽ അനുമാനം പ്രത്യക്ഷത്തെത്തുടർന്നുണ്ടാവുന്നതാണ് . അതിനാൽ അവക്കു വിരോധം വന്നാൽ എങ്ങും അവിശ്വാസത്തിന്റെ പ്രസംഗം വരും. "തദേ വേദം" (അതുതന്നെയാണ് ഇത് ) എന്നിങ്ങിനെ അറിയപ്പെട്ടതെല്ലാം ക്ഷണികങ്ങളാണെങ്കിൽ ആ ക്ഷണികത്വബുദ്ധിയെ സ്ഥാപിക്കാൻ മറ്റൊരു ബുദ്ധിയും പിന്നീടതിനെ സ്ഥാപിക്കാൻ അതുപോലെ വേറൊരു ബുദ്ധിയും വേണ്ടിവരും. ഇങ്ങിനെ അനവസ്ഥ വരുന്നതിനാൽ "അതുപോലെയാണിത് " എന്ന ബുദ്ധിയും മിഥ്യയായിത്തീരും. അങ്ങിനെ എങ്ങും അവിശ്വാസ്യത വന്നു ചേരും. അങ്ങിനെ "അതും" ഇതും" എന്ന ബുദ്ധികൾക്കും, കർത്താവില്ലാത്തതിനാൽ, പരസ്പര ബന്ധമുണ്ടാവാൻ തരമില്ല. (ക്ഷണികവാദികളുടെ വാദങ്ങളെ ഖണ്ഡിക്കുകയാണ് ഇതുവഴി ചെയ്തിരിക്കുന്നത് ).

സാദൃശ്യാത് തത്സംബന്ധ ഇതി ചേന്ന, തദിദം ബുദ്ധ്യോരിതരേതരവിഷയത്വാനുപാപത്തേഃ. അസതി ച ഇതരേതരവിഷയത്വേ സാദൃശ്യഗ്രഹണാനുപപത്തിഃ. അസത്യേവ സാദൃശ്യേ തദ്ബുദ്ധിരിതി ചേന്ന, തദിദം ബുദ്ധ്യോഃ അപി സാദൃശ്യബുദ്ധിവത് അസദ്വിഷയത്വപ്രസങ്ഗാത് . അസദ്വിഷയത്വമേവ സർവ്വബുദ്ധീനാം അസ്ത്വിതി ചേന്ന, ബുദ്ധിബുദ്ധേരപ്യ സദ്വിഷയത്വപ്രസങ്ഗാത് . തദപ്യസ്ത്വിതി ചേന്ന, സർവ്വബുദ്ധീനാം മൃഷാത്വേ അസത്യബുദ്ധ്യനുപപത്തേഃ. തസ്മാദസദേതത്സാദൃശ്യാത് തദ്ബുദ്ധിരിതി. അതഃ സിദ്ധഃ പ്രാക് കാര്യോല്പത്തേഃ കാരണസത്ഭാവഃ

സാദൃശ്യംകൊണ്ടാണ് സംബന്ധം എന്നു പറഞ്ഞാൽ അതുംശരിയല്ല. കാരണം "തദിദം" (അത് , ഇത് ) എന്നീ ബുദ്ധികൾക്ക് ഇതരേതരവിഷയത്വം (ഭിന്നവിഷയഗ്രഹണം) സാദ്ധ്യമല്ല. ഇതരേതരവിഷയത്തിന്റെ അഭാവത്തിൽ ഇവയുടെ സാദൃശ്യത്തെ ഗ്രഹിക്കാൻ കഴിയുകയില്ല. സാദൃശ്യമില്ലെങ്കിലും തദിദം എന്ന ബുദ്ധിയുണ്ട് എന്നാണെങ്കിലതു ശരിയല്ല. കാരണം ഈ അവസ്ഥയിൽ തദ് എന്നും ഇദം എന്നുമുള്ള ബുദ്ധികളും ഭ്രാന്തിയാണെന്നു വരും. സർവ്വബുദ്ധികളും ഭ്രാന്തിയാണെന്നു പറഞ്ഞാലതും ശരിയല്ല. കാരണം ബുദ്ധി എന്ന ബുദ്ധിക്കും അപ്പോൾ മിഥ്യാത്വം വന്നുചേരും. അതങ്ങിനെയാണെന്നു പറഞ്ഞാലതും ശരിയല്ല. എന്തെന്നാൽ ഇങ്ങിനെ എല്ലാ ബുദ്ധികളും മിഥ്യയാകുമ്പോൾ അസത് ബുദ്ധിമാത്രമേ ഉള്ളു എന്ന അവസ്ഥ വന്നു ചേരും. അതു ശരിയല്ലല്ലോ.(എല്ലാം ശൂന്യമായാൽ ആ ശൂന്യത്തെ ഗ്രഹിക്കാനെന്തു ചെയ്യും?) അതിനാൽ സാദൃശ്യം കാരണം "അതിതാണ് " എന്നിങ്ങനെയുള്ള പ്രത്യഭിജ്ഞയുണ്ടാവുന്നുണ്ട് എന്നു

പറഞ്ഞാൽ അതു ശരിയല്ല. കാര്യോൽപ്പത്തിക്കു മുമ്പ് കാരണത്തിൻെറ സത്ത ഉണ്ടായിരുന്നു എന്ന് , അതിനാൽ, തെളിയുന്നു.

**കാര്യസത്ഭാവസാധനം**

കാര്യസ്യ ച അഭിവ്യക്തി- ലിംഗത്വാത് . കാര്യസ്യ ച സത്ഭാവഃ പ്രാഗുല്പത്തേഃ സിദ്ധഃ. കഥമഭി- വ്യക്തിലിംഗത്വാത് അഭിവ്യക്തി- ർല്ലിംഗമസ്യേതി. അഭിവ്യക്തിഃ സാക്ഷാദ്വിജ്ഞാനാലംബനത്വ- പ്രാപ്തിഃ യദ്ധി ലോകേ പ്രാവൃതം തമ ആദിനാ ഘടാദി വസ്തു തദാ- ലോകാദിനാ പ്രാവരണതിരസ്കാ- രേണ വിജ്ഞാനവിഷയത്വം പ്രാപ്നുവത് പ്രാക്സത്ഭാവം ന വ്യഭിചരതി. തഥേദമപി ജഗത് പ്രാഗുത്പത്തേഃ ഇത്യവഗച്ഛാമഃ ന ഹ്യവിദ്യമാനോ ഘട ഉദിതേ അപ്യാ- ദിത്യേ ഉപലഭ്യതേ.

**കാര്യത്തിൻെറ ഉണ്മയെ സാധിക്കൽഃ—**

കാര്യത്തിനും സത്തയുണ്ട് . എന്തെന്നാൽ അതിന് അഭിവ്യക്തി രൂപമായി ലിംഗം (അടയാളം) ഉണ്ട് . ഉല്പത്തിക്കുമുമ്പ് കാര്യത്തിൻെറയും ഉണ്മ സിദ്ധമാണ് . എങ്ങിനെ ? അഭിവ്യക്തി രൂപമായ ലിംഗത്തോടു കൂടിയതായതിനാൽ അഭിവ്യക്തി തന്നെ കാര്യത്തിൻെറ ലിംഗമാണെന്നു വരുന്നു. അഭിവ്യക്തിയെന്നാൽ സാക്ഷാൽ വിജ്ഞാനാലംബനത്തിൻെറ പ്രാപ്തിയാകുന്നു. ലോകത്തിൽ ഘടാദി പദാർത്ഥം ഇരുട്ടുകൊണ്ട് മറക്കപ്പെട്ടിരിക്കെ പ്രകാശം മുതലായതിനാൽ ആവരണം മാററപ്പെടുമ്പോൾ അവ വിജ്ഞാനത്തിന് വിഷയമായിത്തീരുന്നു. അതിനാൽ മുമ്പ് സത്ഭാവം ഇല്ലാതിരുന്നില്ല. (ഉണ്മ ഉല്പത്തിക്കുമുമ്പ് മറക്കപ്പെട്ടിരിക്കയായിരുന്നു, ഇല്ലാതിരുന്നില്ല). ഇതുപോലെയാണ് ഉല്പത്തിക്കുമുമ്പ് ജഗത്തും ഉള്ളതായിരുന്നത് എന്ന് ഞാൻ മനസ്സിലാക്കുന്നു. ഇല്ലാതിരുന്ന ഘടം ആദിത്യനുദിച്ചതുകൊണ്ടുമാത്രം ഉപലബ്ധമായിത്തീരുകയില്ലല്ലോ.

ന,തേ അവിദ്യമാനത്വാ- ഭാവാത് ഉപലഭ്യേതൈവേതി ചേത് . ന ഹി തവ ഘടാദികാര്യം കദാചിദപി അവിദ്യമാനമിതി ഉദിതേ ആദിത്യേ ഉപലഭ്യേത ഏവ, മൃത്പിണ്ഡേ അസന്നിഹിതേ തമ ആദ്യാവരണേ ചാസതി വിദ്യമാ- നത്വാദിതി ചേത് ?

**പൂഃപ—** അതു ശരിയല്ല. കാര്യത്തിന് ഇല്ലായ്മയില്ലായിരുന്നുവെങ്കിൽ അത് ഉപലബ്ധമായിരിക്കുകതന്നെ വേണം. അങ്ങു പറയുന്ന ഘടം മുതലായ കാര്യവസ്തുക്കൾ ഒരിക്കലും ഇല്ലാതിരുന്നിട്ടില്ലെങ്കിൽ, മൺകട്ടിയില്ലെങ്കിലും ഇരുട്ടു മുതലായ മറയില്ലാതിരിക്കുമ്പോൾ, ആദിത്യനുദിക്കുമ്പോൾ തീർച്ചയായും ഘടം ഉപലബ്ധമാവണമല്ലോ.

ന, ദ്വിവിധത്വാദാവരണസ്യ. ഘടാദികാര്യസ്യ ദ്വിവിധം ഹ്യാ- വരണം. മൃദാദേഃ അഭിവ്യക്തസ്യ തമഃ കുഡ്യാദി പ്രാങ് മൃദോ /ഭിവ്യ- ക്തേഃ മൃദാദ്യവയവാനാം പിണ്ഡാദി കാര്യാന്തരരൂപേണ സംസ്ഥാനം. തസ്മാത് പ്രാഗുത്പത്തേഃ വിദ്യ-

അതു ശരിയല്ല. ആവരണം രണ്ടു വിധത്തിലുണ്ട് . മണ്ണു മുതലായവയാൽ പ്രകടമാക്കപ്പെട്ടിരിക്കുന്ന ഘടാദികാര്യങ്ങൾക്ക് ആവരണം രണ്ടു വിധത്തിലാണ് . 1) ഇരുട്ട് , ഭിത്തി മുതലായവ. 2) മണ്ണിൽ നിന്നും ഘടത്തിൻെറ അഭിവ്യക്തി (പ്രകടമാവൽ) ഭവിക്കുന്നതിനു മുമ്പ് ആ

മാനസ്യ ഏവ ഘടാദികാര്യസ്യ ആവൃതത്വാദനുപലബ്ധിഃ നഷ്ടോ—ത്പന്നഭാവാഭാവശബ്ദപ്രത്യയ—ഭേദഃ തു അഭിവ്യക്തിതിരോഭാവ—യോഃ ദ്വിവിധത്വാപേക്ഷഃ

മണ്ണിന്റെ അവയവമായ പിണ്ഡാദി (മൺകട്ട) കാര്യാന്തരരൂപത്തിലുള്ള സ്ഥിതി. അതിനാൽ ഉല്പത്തിക്കു മുമ്പുണ്ടായിരുന്ന ഘടാദികാര്യങ്ങളുടെ പ്രകടീഭാവമാണുണ്ടാകുന്നത് . പുതുതായൊന്നുമുണ്ടാകുന്നില്ല. നാശം, ഉല്പത്തി, ഭാവം, അഭാവം മുതലായ ശബ്ദപ്രത്യയാദികളുടെ ഭേദമാകട്ടെ അഭിവ്യക്തി, തിരോഭാവം എന്നീ ദ്വിവിധതയെ അപേക്ഷിച്ച് നിലകൊള്ളുന്നവയാണ് .

പിണ്ഡകപാലാദേഃ ആവര—ണവൈലക്ഷണ്യാദയുക്തമിതി ചേത് ? തമഃ കുഡ്യാദി ഹി ഘടാദ്യാ—വരണം. ഘടാദിഭിന്നദേശം ദൃഷ്ടം ന തഥാ ഘടാദി ഭിന്നദേശേ ദൃഷ്ടേ പിണ്ഡകപാലേ. തസ്മാത് പിണ്ഡ—കപാലസംസ്ഥാനയോഃ വിദ്യമാന—സ്യൈവ ഘടസ്യ ആവൃതത്വാദനു—പലബ്ധിഃ ഇത്യയുക്തം ആവരണ—ധർമ്മവൈലക്ഷണ്യാദിഭി ചേത് ?

**പൂഃപ—** പിണ്ഡകപലാദികൾക്ക് ആവരണത്തിന്റെ ലക്ഷണമല്ല ഉള്ളതെന്നതിനാൽ ഇപ്പറഞ്ഞത് ശരിയല്ലെന്നാണെങ്കിലോ ? ഇരുട്ട് , ഭിത്തി മുതലായവ ഘടാദികൾക്ക് മറയാവാം. അവ ഘടാദികളിരിക്കുന്നിടത്തു നിന്നും ഭിന്നമായ ഒരു സ്ഥലത്ത് കാണപ്പെടുന്നു. എന്നാൽ ഇതുപോലെ പിണ്ഡകപാലങ്ങൾ ഘടാദികളിരിക്കുന്നിടത്തുനിന്നും ഭിന്നമായ ഒരിടത്തിരിക്കുന്നതായി കാണപ്പെടുന്നില്ല. അതിനാൽ പിണ്ഡകപാലാദികളുടെ സ്വരൂപത്തിലിരിക്കുന്ന ഘടാദികളുടെ ഭാവം പുതുതായുണ്ടാകുന്ന ഒരു വസ്തുവായി കണക്കാക്കാൻ വയ്യ എന്നു പറഞ്ഞാലതു ശരിയല്ല. എന്തെന്നാൽ ആവരണ ധർമ്മങ്ങളുടെ ലക്ഷണം ഇവക്കില്ലല്ലോ ?

ന, ക്ഷീരോദകാദേഃ ക്ഷീരാ—ദ്യാവരണേന ഏകദേശത്വദർശ—നാത് . ഘടാദികാര്യേ കപാല—ചൂർണ്ണാദ്യവയവാനാം അന്തർഭാ—വാദനാവരണത്വമിതിചേന്ന, വിഭ—ക്താനാം കാര്യാന്തരത്വാത് ആവ—രണത്വോപപത്തേഃ.

**സിദ്ധാന്തി—**അതു ശരിയല്ല, പാലിൽ ചേർന്ന വെള്ളം, ക്ഷീരമാകുന്ന അവരണത്തോടു ഒന്നായിച്ചേർന്നിരിക്കുന്നതായി കാണാൻ കഴിയും. ഘടാദികളുടെ കാര്യത്തിൽ, കാപാലചൂർണ്ണാദ്യയവയവങ്ങളുടെ അന്തർഭാവമുണ്ട് . അതിനാൽ അവക്കാവരണമില്ല എന്നു പറഞ്ഞാലതു ശരിയല്ല. വിഭക്തമായവക്കെ കാര്യാന്തരം വഴി ആവരണത്വമുണ്ടാകാൻ പററുകയുള്ളൂ.

അവരണാഭാവ ഏവ യത്നഃ കർത്തവ്യ ഇതി ചേത് ? പിണ്ഡ—കപാലാവസ്ഥയോഃ വിദ്യമാനമേവ ഘടാദികാര്യം ആവൃതത്വാത് നോ—പലഭ്യത ഇതി ചേത് ഘടാദി കാര്യാ—ർത്ഥിനാ തദാവരണവിനാശ ഏവ യത്നഃ കർത്തവ്യോ ന ഘടാദ്യുല്പ—

**പൂ. പ—** ആവരണം തന്നെയില്ല എന്നു കാണിക്കാനാണ് ശ്രമിക്കേണ്ടത് എന്നാണെങ്കിലോ? പിണ്ഡകപാലാദി രൂപത്തിലിരിക്കുന്നതു വഴി ഉള്ളതായിരിക്കുന്ന ഘടാദികാര്യം ആവൃതമാകയാലാണ് ഉപലബ്ധമല്ലാത്തതെങ്കിൽ, ഘടാദികാര്യങ്ങൾ വേണ്ടവർക്ക് , പ്രസ്തുത ആവരണം നശിപ്പിക്കാൻ മാത്രം ശ്രമിച്ചാൽ മതി, ഘടാ

ത്തൗ; ന ചൈതദസ്തി, തസ്മാ- ദയുക്തം വിദ്യമാനസ്യൈവാവൃ- തത്വാദനുപലബ്ധിഃ ഇതി ചേത് ?

ദികളെ ഉണ്ടാക്കാനായി ശ്രമിക്കേണ്ടതില്ല. ആരും അങ്ങിനെ ചെയ്തു കാണാറില്ല. അതിനാൽ ഉള്ളതാണെങ്കിലും, മറക്ക പ്പെട്ടതിനാലാണ് ലഭ്യമല്ലാത്തതെന്ന് പറ യുന്നത് ശരിയല്ല എന്നാണെങ്കിലോ ?

ന, അനിയമാത് . ന ഹി വിനാശ മാത്രപ്രയത്നാദേവ ഘടാ- ദ്യഭിവ്യക്തിഃ നിയതാ. തമ ആദ്യാ- വൃതേ ഘടാദൌ പ്രദീപാദ്യുല്പ- ത്തൗ പ്രദർശനാത്

**സിദ്ധാന്തി**—അതു ശരിയല്ല. അങ്ങിനെ യൊരു നിയമമില്ല. ആവരണമില്ലാതാക്കി യതുകൊണ്ടു മാത്രം ഘടാദികൾ വ്യക്ത മാവണമെന്ന് നിയമമില്ല. തമസ്സു മുതലാ യവയാൽ ആവൃതമായ ഘടാദികളെ പ്ര കാശിപ്പിക്കാൻ ദീപം മുതലായവയെ ഉല്പാദിപ്പിക്കുന്നത് കാണാറുണ്ടല്ലോ.

സോ ऽപി തമോ നാശായേതി ചേത് ? ദീപാദ്യുല്പത്താവപി യഃ പ്രയത്നഃ സോऽപി തമസ്തിരസ്ക- രണായ. തസ്മിൻ നഷ്ടേ ഘടഃ സ്വയമേവോപലഭ്യതേ. ന ഹി ഘടേ കിഞ്ചിദാധീയതേ ഇതി ചേത് ?

**പൂ.പ**— അതും ഇരുട്ടില്ലാതാക്കനാണെ ല്ലോ. ദീപാദികളെ ഉണ്ടാക്കാനുള്ള ശ്രമ വും ഇരുട്ടില്ലാതാക്കാൻ തന്നെയാണ് . അതില്ലാതാവുമ്പോൾ ഘടം സ്വയം ഉപ ലബ്ധമാവുകയാണ് . ഘടത്തിന് പ്രത്യേ കിച്ചൊന്നും സംഭവി ക്കുന്നില്ല എന്നാണെ ങ്കിലോ?

ന, പ്രകാശവതോ ഘടസ്യ ഉപലബ്ധമാനത്വാത് . യഥാ പ്രകാ- ശവിശിഷ്ടോ ഘട ഉപലഭ്യതേ പ്രദീപകരണേ തഥാ പ്രാക് പ്രദീ- പകരണാത് . തസ്മാന്ന തമസ്തി- രസ്കാരായ ഏവ പ്രദീപകരണം കിം തർഹി ? പ്രകാശവത്വായ. പ്രകാശ വത്വേ നൈവ ഉപലഭ്യമാനത്വാത് . ക്വചിദാവരണവിനാശേऽപി യത്നഃ സ്യാത് , യഥാ കുഡ്യാദിവിനാശേ. തസ്മാന്ന നിയമോऽസ്തി അഭിവ്യ- ക്ത്യർത്ഥിനാവരണവിനാശ ഏവ യത്നഃ കാര്യ ഇതി.

**സിദ്ധാന്തി**—അതു ശരിയല്ല. കാരണം പ്രകാശയുക്തമായ ഘടമാണ് കാണ പ്പെടുന്നത് . വെളിച്ചം വന്നപ്പോൾ പ്രകാ ശയുക്തമായ ഘടം ഉപലബ്ധമായതു പോലെ വെളിച്ചമില്ലാതിരുന്നപ്പോൾ ഉപ ലബ്ധമല്ലായിരുന്നു. അതിനാൽ ഇരു ട്ടില്ലാതാക്കാൻ മാത്രമല്ല വെളിച്ചം ഉണ്ടാ ക്കിയത് . പിന്നെ എന്തിനാണ് . പ്രകാശ മുണ്ടാവാനാണ് . കാരണം പ്രകാശ ത്താൽ മാത്രമാണ് ഉപ ലബ്ധിയുണ്ടായ ത് . ഭിത്തി മുതലായവയെ നശിപ്പിക്കുന്ന തുപോലെ ആവരണ വിനാശത്തിനും ചിലപ്പോൾ യത്നം വേണ്ടി വരും. അതി നാൽ അഭിവ്യക്തി (പ്രകടീകരണം) വേ ണ്ടവർക്ക് ആവരണവിനാശത്തിനായിട്ടു തന്നെ ശ്രമിക്കേണ്ടതുണ്ടെന്ന നിയമമൊ ന്നുമില്ല.

നിയമാർത്ഥവത്വാച്ച കാരണേ വർത്തമാനം കാര്യം കാര്യാന്ത- രാണാമാവരണം ഇത്യവോചാമ. തത്ര യദി പൂർവ്വാഭിവ്യക്തസ്യ കാ- ര്യ സ്യ പിണ്ഡസ്യ വ്യവഹിതസ്യ വാ കപാലസ്യ വിനാശ ഏവ യത്നഃ

ഇതിനു പുറമേ നിയമവ്യാപാരം സഫലമാവാനും പ്രയത്നിക്കണം. കാര ണത്തിൽ വർത്തിക്കുന്ന കാര്യം മറെറാരു കാര്യത്തിനാവരണമാണെന്ന് മുമ്പു പറ ഞ്ഞുവല്ലോ. അപ്പോൾ മുമ്പ് അഭിവ്യ ക്തമായിരുന്ന കാര്യമായ പിണ്ഡത്തി ൻെറയോ വ്യവധാനയുക്തമായ കപാല

ക്രിയേത, തദാ വിദല ചൂർണാദ്യപി കാര്യം ജായേത. തേനാപ്യാവൃതോ ഘടോ നോപലഭ്യത ഇതി പുനഃ പ്രയത്നാന്തരാപേക്ഷാ ഏവ തസ്മാത് ഘടാദ്യഭിവ്യക്ത്യർത്ഥിനോ നിയത ഏവ കാരകവ്യാപാരഃ അർത്ഥവാൻ. തസ്മാത് പ്രാഗുല്പത്തേരപി സദേവ കാര്യം.

ത്തിൻെറയോ നാശത്തിനു ശ്രമിച്ചാൽ ഇതിൻെറ കഷ്ണങ്ങളും പൊടികളുമാകുന്ന മററു കാര്യങ്ങളേ ഉണ്ടാവുകയുള്ളു. അവയാലാവൃത മാണെങ്കിലും ഘടത്തിൻെറ ഉല്പത്തി ഉണ്ടാവുകയില്ല. അതിനാൽ വീണ്ടും പ്രയത്നാന്തരത്തെ അപേക്ഷിക്കുക തന്നെ വേണം. അതിനാൽ ഘടാദികളുടെ അഭിവ്യക്തി വേണ്ടവർക്ക് നിയതമായ കർത്താവ് , കരണം എന്നീ വിധത്തിലുള്ള ശ്രമം കൊണ്ടേ സാഫല്യം കിട്ടുകയുള്ളു. അതിനാൽ ഉല്പത്തിക്ക് മുമ്പ് കാര്യത്തിൻെറ ഉണ്മയുണ്ടായിരുന്നു.

അതീതാനാഗതപ്രത്യയ ഭേദാച്ച. അതീതോ ഘടോ ഽനാഗതോ ഘട ഇത്യേതയോൾച പ്രത്യയയോഃ വർത്തമാനഘട പ്രത്യയവന്ന നിർവ്വിഷയത്വം യുക്തം; അനാഗതാർത്ഥി പ്രവൃത്തേൾച. നഹ്യസത്യർത്ഥിതയാ പ്രവൃത്തിർല്ലോകേ ദൃഷ്ടാ. യോഗിനാം ചാതീതാനാഗതജ്ഞാനസ്യ സത്യത്വാത് . അസംൾചേദ് ഭവിഷ്യദ്ഘട ഐശ്വരം ഭവിഷ്യദ്ഘടവിഷയം പ്രത്യക്ഷജ്ഞാനം മിഥ്യാ സ്യാത് . ന ച പ്രത്യക്ഷമുപചര്യതേ.

ഭൂതഭവിഷ്യത്പ്രത്യയങ്ങൾക്കുള്ള ഭേദം വഴിയും കാര്യത്തിൻെറ സത്ത സിദ്ധമാണ് . അതീതമായ ഘടം, ഉണ്ടായിട്ടില്ലാത്ത ഘടം എന്നീ പ്രത്യയങ്ങൾക്കും ഉള്ളതായ ഘടം എന്ന പ്രത്യയം പോലെ വിഷയശൂന്യത്വം കല്പിക്കുന്നത് ശരിയല്ല. ഉണ്ടാവാനിരിക്കുന്ന ഘട്ടത്തിന് ആഗ്രഹിക്കുന്നവർ അതിനു വേണ്ടി ശ്രമിക്കുന്നു. ഉള്ളതല്ലാതത്തിനെ ആഗ്രഹിച്ച് ലോകത്തിൽ ആരും ഒന്നും ചെയ്യാറില്ല (ആകാശ കുസുമത്തിനു വേണ്ടി ശ്രമിക്കാറില്ല). ഇതിനും പുറമെ ഭൂതഭവിഷ്യത് കാര്യങ്ങളെക്കുറിച്ചുള്ള യോഗികളുടെ അറിവും സത്യമാണല്ലോ. ഉണ്ടാവാനിരിക്കുന്ന ഘടം മിഥ്യയാണെങ്കിൽ ആ ഘടത്തെക്കുറിച്ചുള്ള ഈശ്വരൻെറ പ്രത്യക്ഷജ്ഞാനം മിഥ്യയാണെന്നു വരും. പ്രത്യക്ഷജ്ഞാനം മിഥ്യയാകാൻ വയ്യല്ലോ.

ഘടസത്ഭാവേ ഹ്യനുമാനം അവോചാമ. വിപ്രതിഷേധാച്ച. യദി ഘടോ ഭവിഷ്യതീതി കുലാലാദിഷു വ്യാപ്രിയമാണേഷു ഘടാർത്ഥം പ്രമാണേന നിശ്ചിതം യേന ച കാലേന ഘടസ്യ സംബന്ധോ ഭവിഷ്യതീത്യുച്യതേ, തസ്മിന്നേവ കാലേ ഘടോഽസന്നിതി വിപ്രതിഷിദ്ധമഭിധീയതേ. ഭവിഷ്യൻ ഘടഃ അസന്നിതി, ന ഭവിഷ്യതീത്യർത്ഥഃ അയം ഘടോ ന വർത്തത ഇതി യദ്വത്

ഘടത്തിൻെറ ഉണ്മക്ക് അനുമാനവും പ്രമാണമായി ഞാൻ പറഞ്ഞതാണ് . അതിനെതിരായത് പ്രതിഷേധിക്കപ്പെട്ടിട്ടുമുണ്ട് . കുടമുണ്ടാക്കാൻ തുനിയുന്ന കുലലാദികൾ “കുടമുണ്ടാവും” എന്ന പ്രമാണത്തെ അടിസ്ഥാനമാക്കിയാണ് എത്ര കാലംകൊണ്ട് കുടമുണ്ടാവും എന്ന് നിശ്ചയിക്കുന്നത് . അങ്ങിനെ ഉണ്ടാവുമെന്ന് പറയുകയും അതോടൊപ്പം കുടമില്ല എന്നു പറയുകയും ചെയ്താലത് ഒന്നിനൊന്ന് വിപരീതമായിത്തീരും. “ഉണ്ടാവാനിരിക്കുന്ന കുടം ഇല്ലാത്തതാണ് ” എന്നു പറയുന്നതിനർത്ഥം കുടമു

ണ്ടാവുകയില്ല എന്നാണ് . ഈ കുടം ഇല്ലാത്തതാണ് എന്നു പറയുന്നതുപോലെയാണതും.

അഥ പ്രാഗുല്പത്തേഃ ഘടഃ അസന്നിത്യുച്യതേ, ഘടാർത്ഥം പ്രവൃത്തേഷു കുലാലാദിഷു തത്ര യഥാ വ്യാപാരരൂപേണ വർത്തമാനാഃ താവത്കുലാലാദയഃ, തഥാ ഘടോ ന വർത്തത ഇത്യസച്ഛബ്ദസ്യ അർത്ഥശ്ചേന്ന വിരുദ്ധ്യതേ. കസ്മാത് ? സ്വേന ഹി ഭവിഷ്യദ്രൂപേണ ഘടോ വർത്തതേ. നഹി പിണ്ഡസ്യ വർത്തമാനതാ കപാലസ്യ വാ ഘടസ്യ. ന ച തയോഃ ഭവിഷ്യത്താ ഘടസ്യ. തസ്മാത് കുലാലാദിവ്യാപാര വർത്തമാനതായാം പ്രാഗുല്പത്തേഃ ഘടോഽസന്നിതി ന വിരുദ്ധ്യതേ. യദി ഘടസ്യ യത്സ്വയം ഭവിഷ്യത്താ കാര്യരൂപം തത് പ്രതിഷിദ്ധ്യേത, തത് പ്രതിഷേധവിരോധഃ സ്യാത് . ന തു തത്ഭാവാൻ പ്രതിഷേധതി. ന ച സർവ്വേഷാം ക്രിയാവതാം കാരകാണാം ഏകൈവ വർത്തമാനതാ ഭവിഷ്യത്വം വാ.

എന്നാൽ ഉണ്ടാകുന്നതിനു മുമ്പ് കുടം അസത്താണെന്നു പറയുന്നതിൻെറ അർത്ഥം കുടം ഉണ്ടാക്കാൻ തുടങ്ങുന്ന കുലാലാദികൾ ആ വ്യാപാരത്തിലേർപ്പെട്ടിരിക്കുന്നതുപോലെ കുടം ആ സമയത്തു സ്ഥിതിചെയ്യുന്നില്ല എന്നാണെങ്കിൽ അതിനു വിരോധമില്ല. എന്തുകൊണ്ട് ? എന്തുകൊണ്ടെന്നാൽ അതിൻെറ ഭവിഷ്യദ്രൂപത്തിലാണ് കുടം അപ്പോൾ വർത്തിക്കുന്നത് . പിണ്ഡത്തിൻെറയോ ഘടത്തിൻെറയോ ഭവിഷ്യദ് ഭാവം ഘടത്തിൻേറതാവാൻ തരമില്ല. കുടത്തിൻെറ ഭവിഷ്യദ്ഭാവം അവയുടേയും (പിണ്ഡാദികളുടെ) ആവാൻ വയ്യ. അതിനാൽ കുലാലാദികളുടെ വ്യാപാരത്തിൻെറ വർത്തമാന ഭാവത്തിൽ "ഉല്പത്തിക്കുമുമ്പ് ഘടം അസത്തായിരുന്നു" എന്ന കഥനവും വിരുദ്ധമല്ല തന്നെ. എന്നാൽ ഘടത്തിൻെറ ഭവിഷ്യദ്ഭാവമായ കാര്യസ്വരൂപം യാതൊന്നോ അതിനെ പ്രതിഷേധിച്ചാൽ ആ പ്രതിഷേധം വിരുദ്ധമായിത്തീരും. എന്നാൽ ആ ഭാവങ്ങളെ പ്രതിഷേധിക്കുന്നില്ല. എല്ലാ കർത്താക്കന്മാർക്കും കാരകന്മാർക്കും ഒരേ വർത്തമാനഭാവമോ ഭവിഷ്യത്വഭാവമോ സംഭവിക്കാവുന്നതല്ലതാനും.

അപി ച ചതുർവ്വിധാനാമഭാവാനാം ഘടസ്യേതരേതരാഭാവോ ഘടാദന്യോ ദൃഷ്ടോ യഥാ ഘടാഭാവഃ പടാദിരേവ ന ഘടസ്വരൂപമേവ. ന ച ഘടാഭാവഃ സൻ പടോഽഭാവാത്മകഃ- കിം, തർഹി ? ഭാവരൂപ ഏവ. ഏവം ഘടസ്യ പ്രാക് പ്രധ്വംസാത്യന്താഭാവനാമപി ഘടാ ദന്യത്വം സ്യാത് . ഘടേന വ്യപദിശ്യമാനത്വാത് ഘടസ്യേതരേതരാഭാവവത് . തഥൈവ ഭാവാത്മകതാ അഭാവാനാം. ഏവം ച സതി ഘടസ്യ പ്രാഗഭാവ ഇതി ന ഘടസ്വരൂപമേവ പ്രാഗുല്പത്തേഃ നാസ്തി.

മാത്രമല്ല നാലു വിധത്തിലുള്ള അഭാവങ്ങളിൽ പ്രാഗഭാവം: ഒരു വസ്തു ഉണ്ടാവുന്നതിനു മുമ്പുള്ള അഭാവം, പ്രധ്വംസാഭാവം: വസ്തു നശിച്ചതിനുശേഷമുള്ള അഭാവം, അന്യോന്യാഭാവം, രണ്ടു വസ്തുക്കളിൽ ഒന്നിൽ മററതിൻെറ അഭാവം അതായത് കുടത്തിൽ പടത്തിൻെറയും പടത്തിൽ കുടത്തിൻെറയും അഭാവം, അത്യന്താ ഭാവം, ഒരിക്കലും ഉണ്ടാവാത്തത് (ആകാശ കുസുമം) ഘടത്തിൻെറ അന്യോന്യാഭാവം യാതൊന്നോ അത് കുടത്തിൽ നിന്നും ഭിന്നമായിത്തന്നെ കാണപ്പെടുന്നുണ്ട് . എങ്ങിനെയെന്നാൽ പടത്തിലുള്ള ഘടാഭാവം പടം തന്നെയാണ് . ഒരിക്കലും ഘടസ്വരൂപമല്ല. ഘടാഭാവം ഉണ്ടെങ്കിലും പടം ഇല്ലാത്തതായിത്തീരുന്നില്ല. പിന്നെന്താണ് ? ഭാവ

അഥ ഘടസ്യ പ്രാഗഭാവ ഇതി ഘടസ്യ യത്സ്വരൂപം തദേവോ—ച്യേത ഘടസ്യേതി വ്യപദേശാനു—പപത്തിഃ. അഥ കല്പയിത്വാ വ്യപി—ദിശ്യേത ശിലാപുത്രകസ്യ ശരീരമിതി യദ്വത് , തഥാപി ഘടസ്യ പ്രാഗഭാവ ഇതി കല്പിതസ്യൈവാഭാവസ്യ ഘടേന വ്യപദേശോ ന ഘടസ്വരൂ—പസ്യൈവ. അഥാർത്ഥാന്തരം ഘടാദ് ഘടസ്യാഭാവ ഇതി, ഉക്—തോത്തരമേതത് .

രൂപം തന്നെയാണ് . ഇതുപോലെ കുടത്തിന്റെ പ്രാഗഭാവം, പ്രധ്വംസാഭാവം, അത്യന്താഭാവം എന്നിവയെല്ലാം കുടത്തിൽ നിന്നും ഭിന്നമാണ് . എന്തെന്നാൽ കുടത്തിന്റെ അന്യോന്യാഭാവം പോലെ ഇവയും കുടം കൊണ്ട് വ്യപദേശിക്കപ്പെട്ടിരിക്കുകയാണ് . അതുപോലെ തന്നെ അഭാവങ്ങൾക്കും ഭാവാത്മകതയുണ്ട് . അങ്ങിനെയിരിക്കെ "ഘടത്തിന് പ്രാഗഭാവമുണ്ട് " എന്നതുകൊണ്ട് ഉല്പത്തിക്കു മുമ്പ് ഘടത്തിന് സ്വരൂപമേയില്ല എന്ന് വരുന്നില്ല.

ഇനി ഘടത്തിന്റെ പ്രാഗഭാവം എന്നത് ഘടത്തിന്റെ തന്നെ സ്വരൂപമാണെന്നു പറഞ്ഞാൽ അതു ശരിയല്ല. (ഷഷ്ഠീവിഭക്തി കൊണ്ട് ബന്ധിക്കുന്നത് രണ്ടു ഭിന്ന പദാർത്ഥങ്ങളെയായിരിക്കണം. അല്ലെങ്കിൽ ഘടത്തിന്റെ പ്രാഗഭാവം ഘടത്തിന്റെ ഘടം എന്നു പറയുന്നതുപോലെയാവും. പ്രാഗഭാവത്തെ നീ ഘടത്തിന്റെ സ്വരൂപമായി പറയുകയാണ് ) ശിലാപുത്രന്റെ ശരീരം എന്ന് സംബന്ധത്തെ കല്പിച്ചുണ്ടാക്കി ഘടത്തിന്റെ എന്നു വാദിച്ചാലും "ഘടത്തിന്റെ പ്രാഗഭാവം എന്നുപറയുമ്പോൾ കല്പിതമായ അഭാവത്തെത്തന്നെയാണ് ഘടത്തിന്റെ എന്നു പറയുന്നത് , ഘടസ്വരൂപത്തെയല്ല (ചുരുക്കത്തിൽ ഇതിന്റെ അർത്ഥം ഇതാണ് . ശിലാപുത്രനും അവന്റെ ശരീരവും ഒന്നാണ് എങ്കിലും രാഹുവിന്റെ ശിരസ്സ് എന്നു പറയുമ്പോലെ അവക്കു തമ്മിൽ സംബന്ധം പറഞ്ഞിരിക്കുന്നു. അതുപോലെ ഘടവും അതിന്റെ പ്രാഗഭാവവും തമ്മിൽ അഭേദം കല്പിച്ചെന്നു വരാം. എന്നാലതു ശരിയല്ല. കാരണം ഭാവപദാർത്ഥങ്ങളിലേ ഇങ്ങിനെ കല്പിതമായ ബന്ധം പറയാൻ കഴിയുകയുള്ളു. അഭാവം സാപേക്ഷമായതാണ് . അതിന് അതിന്റെ പ്രതിയോഗിയെ അപേക്ഷിച്ചേ നിലനില്പുള്ളു. അതിനാൽ അവ തമ്മിൽ അഭേദം വരാൻ വയ്യ. ഇക്കാരണത്താൽ ഘടാഭാവം അതിന്റെ രൂപമാവൻ വയ്യ) ഇനി ഘടത്തിൽ നിന്നും ഘടാഭാവത്തെ ഒരു ഭിന്നപദാർത്ഥമായി കണക്കാക്കുകയാണെങ്കിൽ, ഇതിനുത്തരം മുമ്പു പറഞ്ഞുകഴിഞ്ഞതാ

ണ് . (ഘടത്തിന്റെ പ്രാഗഭാവം, പ്രധ്വംസാഭാവം, അത്യന്താ ഭാവം എന്നിവയും ഘടത്തിൽ നിന്നും ഭിന്നമാണെന്ന് പറഞ്ഞുവല്ലോ.

കിഞ്ചാന്യത് പ്രാഗുല്പത്തേഃ ശശവിഷാണവദഭാവഭൂതസ്യ ഘടസ്യ സ്വകാരണസത്താസംബന്ധാനുപപത്തിഃ, ദ്വിനിഷ്ഠത്വാത് സംബന്ധസ്യ. അയുതസിദ്ധാനാം അദോഷ ഇതിചേന്ന, ഭാവാഭാവയോഃ അയുതസിദ്ധ്ത്വാനുപപത്തേഃ. ഭാവഭൂതയോർഹി യുതസിദ്ധതാ അയുതസിദ്ധതാ വാ സ്യാത് നതു ഭാവാഭാവയോഃ അഭാവയോർവ്വാ. തസ്മാത് സദേവ കാര്യം പ്രാഗുല്പത്തേരിതിസിദ്ധം.

മാത്രമല്ല ഉല്പത്തിക്കുമുമ്പ് മുയലിന്റെ കൊമ്പുപോലെ അഭാവരൂപമായ ഘടത്തിന് അതിന്റെ കാരണത്തിന്റെ സത്തയോട് സംബന്ധം ഭവിക്കാനും വയ്യ. കാരണം സംബന്ധം രണ്ടിലും ഉള്ളതാവണം. അയുത സിദ്ധപദാർത്ഥത്തിൽ (പരസ്പരം ബന്ധം പുലർത്തുന്ന രണ്ടു പദാർത്ഥങ്ങൾ പ്രത്യേകം പ്രത്യേകമായ പ്രതീതിയുണ്ടാക്കുന്നുവെങ്കിൽ അവയെ യുതസിദ്ധങ്ങളെന്നു പറയുന്നു. പ്രത്യേകപ്രതീതിയുണ്ടാക്കാത്തതായി അല്ലെങ്കിൽ ഒന്നിൽ നിന്നും വിട്ടു മററൊന്നിന്റെ പ്രതീതിയുണ്ടാക്കാത്തവയെ അയുത സിദ്ധങ്ങളെന്നു പറയുന്നു. ഉദാഹരണമായി മണ്ണും കുടവും) ഈദോഷമില്ലെന്നു പറഞ്ഞാലതു ശരിയല്ല. കാരണം ഭാവവും അഭാവവും അയുത സിദ്ധങ്ങളാവാൻ വയ്യ. ഭാവരൂപമായ ഒരു പദാർത്ഥം യുതസിദ്ധമോ അയുത സിദ്ധമോ ആയെന്നു വരാം. എന്നാൽ ഭാവവും അഭാവവും അല്ലെങ്കിൽ രണ്ടു ഭാവങ്ങൾ അയുത സിദ്ധങ്ങളാവാൻ വയ്യ. അതിനാൽ ഉല്പത്തിക്കുമുമ്പ് സത്തു തന്നെ കാര്യമായിരുന്നു എന്ന് സിദ്ധം.

കിലംക്ഷണേന മൃത്യുനാ ആവൃതമിത്യത ആഹ—അശനായയാ, അശിതും ഇച്ഛാ അശനായാ. സൈവ മൃത്യോഃ ലക്ഷണം തഥാ ലക്ഷിതേന മൃത്യുനാശനായയാ. കഥമശനായാ മൃത്യുഃ? ഇത്യുച്യതേ— അശനായാ ഹി മൃത്യുഃ. ഹി ശബ്ദേന പ്രസിദ്ധം ഹേതും അവദ്യോതയതി. യോ ഹ്യശിതുമിച്ഛതി സഃ അശനായാനന്തരമേവഹന്തിജന്തൂൻ, തേനാസാവശനായയാ ലക്ഷ്യതേ മൃത്യുഃ ഇത്യശനായാ ഹി ഇത്യാഹ.

ഏതു ലക്ഷണത്തോടുകൂടിയ മൃത്യുവിനാലാണ് ആവൃതമായിരുന്നതെന്നു പറയുന്നു—അശനായയാൽ അശിക്കാനുള്ള ഇച്ഛയാണ് അശനായ. അതുതന്നെയാണ് മൃത്യുവിന്റെ ലക്ഷണം. അപ്രകാരമുള്ള ലക്ഷണത്തോടുകൂടിയ അതായത് അശിക്കാനുള്ള ഇച്ഛയോടുകൂടിയ മൃത്യുവിനാൽ. മൃത്യു എങ്ങിനെ അശനായയായി? എന്നു പറയുന്നു—മൃത്യു അശനായ തന്നെയാണ് . ഹി എന്ന ശബ്ദം പ്രസിദ്ധമായ കാരണത്തെ വെളിപ്പെടുത്തുന്നു. ആരെങ്കിലും അശിക്കാനിച്ഛിക്കുമ്പോൾ അവർ ഭോജനേച്ഛ കാരണം ജന്തുക്കളെ കൊല്ലുന്നു. അതിനാൽ അശനായാ എന്ന പദം മൃത്യുവിനെ കുറിക്കുന്നു. അതാണ് അശനായാഹി എന്നു പറഞ്ഞത് .

ബുദ്ധ്യാത്മനോ ſ ശനായാ ധർമ്മ ഇതി സ ഏഷ ബുദ്ധ്യവസ്ഥോ ഹിരണ്യഗർഭോ മൃത്യുരിത്യുച്യതേ. തേന മൃത്യുനേദം കാര്യമാവൃത— മാസീത് . യഥാ പിണ്ഡാവസ്ഥയാ മൃദാ ഘടാദയ ആവൃതാഃ സ്യു ഇതി തദ്വത് . തന്മനോſകുരുത തദിതി മനസഃ നിർദ്ദേശഃ സ പ്രകൃതോ മൃത്യുഃ വക്ഷ്യമാണ കാര്യസിസൃ— ക്ഷയാ തത്കാര്യാലോചനക്ഷമം മനഃ ശബ്ദവാച്യം സങ്കല്പാദില— ക്ഷണമന്തഃകരണമകുരുത, കൃത— വാൻ.

വിജ്ഞാനാത്മാവിൻെറ ധർമ്മമാണ് "അശനായ". അതിനാൽ ബുദ്ധിയിലിരിക്കുന്ന ഹിരണ്യഗർഭൻ തന്നെ മൃത്യുവെന്ന് പറയപ്പെടുന്നു. ആ മൃത്യുവിനാൽ ഈ കാര്യപ്രപഞ്ചം ആവൃതമായിരുന്നു. പിണ്ഡാവസ്ഥയിലുള്ള മണ്ണിനാൽ കുടം എപ്രകാരം മൂടപ്പെട്ടിരിക്കുന്നുവോ അപ്രകാരമാണിതും. "തന്മനോ ſ കുരുത" എന്നതിലെ "തത് " മനസ്സിനെ കുറിക്കുന്നു. പ്രകൃതത്തിലുള്ള ആ മൃത്യു പറയാൻ പോകുന്ന കാര്യത്തെ സൃഷ്ടിക്കാനിച്ഛിച്ച് ആ കാര്യത്തെക്കുറിച്ചാലോചിക്കാൻ കഴിവുള്ളതും സങ്കല്പാദിലക്ഷണത്തോടുകൂടിയതും മനഃശബ്ദവാച്യവുമായ അന്തഃക്കരണത്തെ ഉണ്ടാക്കി.

കേനാഭിപ്രായേണ മനോſകരോത് ? ഇത്യുച്യതേ—ആത്മന്വീ ആത്മാവാൻ സ്യാം ഭവേയം. അഹ— മനേനാത്മനാ മനസാ മനസ്വീ സ്യാ— മിത്യഭിപ്രായഃ സ പ്രജാപതിഃ അ— ഭിവ്യക്തേന മനസാ സമനസ്കഃ സന്നർച്ചൻ അർച്ചയൻ, പൂജയൻ ആ— ത്മാനമേവ കൃതാർത്ഥഃ അസ്മീത്യ— ചരത് ചരണമകരോത് . തസ്യ പ്ര— ജാപതേരർച്ചതഃ പൂജയതഃ ആപോ രസാത്മികാഃ പൂജാംഗഭൂതാ അജാ— യന്ത ഉല്പന്നാഃ.

എന്തഭിപ്രായപ്രകാരമാണ് മനസ്സിനെ ഉണ്ടാക്കിയതെന്നു പറയുന്നു ഞാൻ ആത്മന്വിയാകട്ടെ അഥവാ ആത്മവാനായിത്തീരട്ടെ. ഞാൻ ഈ ആത്മാവിനാൽ അഥവാ മനസ്സിനാൽ മനസ്വിയായിത്തീരട്ടെ എന്നർത്ഥം. ആ പ്രജാപതി അഭിവ്യക്തമായ മനസ്സിനാൽ സമനസ്കനായിത്തീർന്നിട്ടു അർച്ചനയെ—പൂജയെ—ചെയ്തുകൊണ്ട് "ഞാൻ കൃതാർത്ഥനാണ് " എന്നിങ്ങിനെ വിചാരിച്ച് നടന്നു. ആ പ്രജാപതി പൂജയെ ചെയ്തു കൊണ്ടിരുന്നപ്പോൾ പൂജക്ക് അംഗഭൂതമായിരിക്കുന്ന, രസാത്മകമായ ജലം ഉത്ഭവിച്ചു.

അത്രാകാശപ്രഭൃതീനാം ത്ര— യാണാം ഉല്പത്ത്യനന്തരം ഇതി വക്തവ്യം, ശ്രുത്യന്തര സാമർത്ഥ്യാ— ത് വികല്പാസംഭാവച്ച സൃഷ്ടി— ക്രമസ്യ. അർച്ചതേ പൂജാം കർവ്വതേ വൈ മേ മഹ്യം കമുദകമഭൂദിത്യേ— വമമന്യത യസ്മാന്മൃത്യുഃ, തദേവ തസ്മാദേവ ഹേതോരർക്കസ്യ അ— ഗ്നേഃ അശ്വമേധക്രത്വൗപയോ— ഗികസ്യാർക്കത്വം അർക്കത്വേ ഹേ— തുരിത്യർത്ഥഃ. അഗ്നേഃ അർക്കനാ— മനിർവ്വചനമേതത് . അർച്ചനാത് സുഖഹേതുപൂജാകരണാത് അപ്-- സംബന്ധാച്ച അഗ്നേരേതത് ഗൗണം നാമാർക്ക ഇതി.

അതിൽ ജലത്തിൻെറ ഉല്പത്തി ആകാശാദി മൂന്നു ഭൂതുങ്ങളുടെ (ആകാശം, വായു, അഗ്നി) ഉല്പത്തിക്കുശേഷമാണെന്നു പറയണം. കാരണം മറെറാരു ശ്രുതിയിൽ ഇങ്ങിനെ പറഞ്ഞിട്ടുണ്ട് . സൃഷ്ടിക്രമത്തിന് ഊനം തട്ടാവുന്നതല്ലതാനും. എന്തെന്നാൽ എനിക്കു അർച്ചന അഥവാ പൂജചെയ്യുമ്പോൾ ജലമുണ്ടായി എന്ന് മൃത്യു കരുതി. അതിനാൽ ആ കാരണത്താൽ തന്നെ അർക്കന് —അശ്വമേധയാഗത്തിലുപയോഗിക്കുന്നതിനാലാണ് അഗ്നിക്ക് അർക്കത്വം—അർക്കത്വ കാരണം ഭവിച്ചു. അഗ്നിക്ക് അർക്കനെന്ന നിർവ്വചനം ഇതുകൊണ്ടാണുണ്ടായത് . അർച്ചനയാലും സുഖകാരണമായ പൂജ ചെയ്യൽ— അതുപോലെ ജലസംബന്ധത്താലും അഗ്നിക്ക് അർക്കനെന്ന ഈ പേര് ഗൗണമായതാണ് .

യ ഏവം യഥോക്തമർക്കസ്യാർക്കത്വം വേദ ജാനാതി. കമുദകം സുഖം വാ നാമസാമാന്യാത് . ഹ വാ ഇത്യവധാരണാർത്ഥഃ. ഭവത്യേവേതി. അസ്മൈ ഏവംവിദേ ഏവം വിദർത്ഥം ഭവതി.

ആർ യഥോക്തമായി അർക്കൻെറ അർക്കത്വത്തെ അറിയുന്നുവോ അവന് "കം"--ജലം അഥവാ സുഖം--ഉണ്ടാവുന്നു. "കം" എന്നത് ജലത്തിനും സുഖത്തിനും സാമാന്യമായ പേരാണ് . "ഹ" എന്നതും "വൈ" എന്നതും നിശ്ചയാർത്ഥത്തെ കുറിക്കുന്ന പ്രയോഗങ്ങളാണ് . അവർക്ക് ജലമോ സുഖമോ ഉണ്ടാവുന്നു എന്നർത്ഥം. ഇപ്രകാരം അറിയുന്നവർക്ക് "കം" ഭവിക്കുന്നു.

കഃ പുനരസാവർക്കഃ ? ഇതി ഉച്യതേ—

പിന്നെ ഈ അർക്കൻ ആരാണെന്നു പറയുന്നു—

**മന്ത്രഃ 2 —** ആപോ വാ അർക്കസ്തദ്യദപാം ശര ആസീത് തത്സമഹന്യത. സാ പൃഥിവ്യഭവത് , തസ്യാ ശ്രാമ്യത് തസ്യശ്രാന്തസ്യ തപ്തസ്യ തേജോ രസോ നിരവർത്തതാഗ്നിഃ

**മന്ത്രാർത്ഥം 2** — അർക്കൻ എന്നത് അപ്പുകളാകുന്നു. അതിൽ അപ്പുകൾക്ക് യാതൊന്നാണോ ശരമായത് അത് സംഹിതമായി. (ഒന്നിച്ചു ചേർന്ന് കട്ടിയായിത്തീർന്നു) അതാണ് പൃഥിവി യായത് . ആ പൃഥിവിയെ ഉല്പാദിപ്പിച്ചപ്പോൾ പ്രജാപതി ശ്രാന്തനായിത്തീർന്നു. ശ്രാന്തനും തപ്തനുമായ അവൻെറ തേജസ്സാകുന്ന രസം (സാരം) അഗ്നിയായി, വിരാട്ടായി നിർവർത്തിച്ചു. (പ്രജാപതിയുടെ ശരീരത്തിൽ നിന്ന് നിഷ്ക്രമിച്ചു)

**ഭാഷ്യം**— ആപോ വൈ യാ അർച്ചനാംഗഭൂതാഃ താ ഏവ അർക്കോ ഗ്നേരർക്കസ്യ ഹേതുത്വാത് . അപ്സു ചാഗ്നിഃ പ്രതിഷ്ഠിത ഇതി. ന പുനഃ സാക്ഷാദേവാർക്കസ്താഃ താസാമപ്രകരണാത് ; അഗ്നേശ്ച പ്രകരണം. വക്ഷ്യതി ച "അയമഗ്നിരർക്കഃ" (ബൃ.ഉ.1.2.7) ഇതി.

**ഭാഷ്യാർത്ഥം**—തീർച്ചയായും അർച്ചനയുടെ അംഗഭൂതമായ ജലം യാതൊന്നാണോ അതു തന്നെയാണ് അർക്കൻ. കാരണം അത് അർക്കനെന്നു പേരായ അഗ്നിക്ക് കാരണമാകുന്നു. എന്തെന്നാൽ ജലത്തിലും അഗ്നി പ്രതിഷ്ഠിതമാണ് . എന്നാലത് ശരിക്കുള്ള അർക്കനല്ല. കാരണം ഇത് അതിൻെറ പ്രകരണമല്ല. അഗ്നിയുടെ പ്രകരണമാണ് . "ഈ അഗ്നി അർക്കനാകുന്നു" എന്നിനി പറയും.

തത്തത്ര യദപാം ശര ഇവ ശരോദധ്ന ഇവ മണ്ഡഭൂതമാസീത് തത്സമഹന്യത സംഘാതമാപദ്യത തേജസാ ബാഹ്യാന്തഃ പച്യമാനം.

അവിടെ ആ ജലത്തിൻെറ ശരത്തിനു സമമായ ശരം അതായത് നെയ്യിൻ കട്ടപോലെ സ്ഥൂലമായ അംശം സംഹതമായിത്തീർന്നു. അകത്തും പുറത്തും തേജസ്സാൽ പചിക്കപ്പെട്ട് സംഘാതമായിത്തീ

ലിംഗവ്യത്യയേന വാ യോ/പാം ശരഃ സ സമഹന്യതേതി. സാ പൃഥിവ്യ— ഭവത് സ സംഘാതോ യേയം പൃഥിവീ സാഭവത് . താഭ്യോ/ദ്‌ഭ്യോ അണ്ഡമഭിനിർവൃത്തമിത്യർത്ഥഃ

ർന്നു എന്നർത്ഥം. അഥവാ "യത് " എന്ന തിന്റെ ലിംഗവ്യത്യാസം വഴി "യ :അപാം ശരഃ" (ജലത്തിന്റെ ശരം = സ്ഥൂല ഭാഗം) ജലത്തിന്റെ ശരം യാതൊന്നാ അത് ഏകത്രിതമായിത്തീർന്നു എന്നർത്ഥം പറ യാം. അത് പൃഥിവിയായിത്തീർന്നു. യാ തൊന്നാണോ ആ സംഘാതം അതാണ് പൃഥിവിയായതെന്നർത്ഥം. ആ ജലത്തിൽ നിന്ന് ഈ ബ്രഹ്മാണ്ഡമുണ്ടായി എന്നു സാരം.

തസ്യാം പൃഥിവ്യാം ഉത്പാദി— തായാം സ മൃത്യുഃ പ്രജാപതിഃ അശ്രാമ്യത് ശ്രമയുക്തോ ബഭുവ. സർവ്വോ ഹി ലോകഃ കാര്യം കൃത്വാ ശ്രാമ്യതി. പ്രജാപതേശ്ച തന്മ— ഹത്കാര്യം യത് പൃഥിവീസർഗ്ഗഃ.

ആ പൃഥിവിയെ ഉല്പാദിപ്പിച്ച തോടുകൂടി ആ മൃത്യു—പ്രജാപതി— ക്ഷീണിതനായി ശ്രാന്തിയോടുകൂടിയവ നായി. ലോകരെല്ലാം തന്നെ കാര്യം ചെ യ്തു തീർക്കുമ്പോൾ ക്ഷീണിക്കുന്നു. പൃ ഥിവിയുടെ സൃഷ്ടി പ്രജാപതിക്ക് ഒരു മഹത്തായ കാര്യം തന്നെയായിരുന്നു.

കിം തസ്യ ശ്രാന്തസ്യ ? ഇത്യു— ച്യതേ—തസ്യ ശ്രാന്തസ്യ തപ്തസ്യ ഖിന്നസ്യ തേജോരസസ്തേജ ഏവ രസസ്തേജോ രസോ രസഃ സാരോ നിരവർത്തത പ്രജാപതി ശരീരാന്നി— ഷ്ക്രാന്ത ഇത്യർത്ഥഃ. കോ / സൌ നിഷ്ക്രാന്തഃ അഗ്നിഃ സോ /ണ്ഡസ്യാന്തർവ്വിരാട് പ്രജാപതിഃ പ്രഥമജഃ കാര്യകരണസംഘാതവാൻ ജാതഃ "സ വൈ ശരീര പ്രഥമഃ" ഇതി സ്മരണാത് .

ആ ക്ഷീണിതന് എന്തുണ്ടായി ? എന്നു പറയുന്നു—ആ ക്ഷീണിതന് —ത പ്തന് —ഖിന്നന് തേജോ രസമായിരുന്ന ത് യാതൊന്നാണോ (തേജസ്സു തന്നെ രസമായിരിക്കുന്നത് = തേജോരസം . രസമെന്നാൽ സാരം) അത് നിർവ്വർത്തി തമായി അതായത് പ്രജാപതിയുടെ ശരീ രത്തിൽ നിന്നും നിർഗ്ഗമിച്ചു. എന്തു നിർഗ്ഗ മിച്ചു ? അഗ്നി. അത് ഈ അണ്ഡത്തിനു ള്ളിൽ ശരീരേന്ദ്രിയ സംഘാതത്തോടു കൂ ടിയവനും ഒന്നാമത്തേവനും വിരാട്ടുമായ പ്രജാപതിയായിത്തീർന്നു. അതു തന്നെ യാണ് ആദ്യത്തെ ശരീരി" എന്ന് സ്മൃതി യും ഉണ്ട് .

**മന്ത്രഃ 3** — സ ത്രേധാത്മാനം വ്യ കുരുതാദിത്യം തൃതീയം വായും തൃതീയം സ ഏഷ പ്രാണസ്ത്രേധാ വിഹിതഃ തസ്യ പ്രാചീ ദിക് ശിരോ / സൌ ചാസൌ ചേർമ്മൌ. അഥാസ്യ പ്രതീചീ ദിക് പുച്ഛമസൌ ചാസൌ ച സക്ഥ്യൌ. ദക്ഷിണാ ചോദീചീ ച പാർശ്വേ ദ്യൌഃ പൃഷ്ഠ— മന്തരിക്ഷമുദരമിയമുരഃ. സ ഏഷോ /പ്സു പ്രതിഷ്ഠിതോ യത്ര ക്വ ചൈതി തദേവ പ്രതിതിഷ്ഠത്യേവം വിദ്വാൻ.

**മന്ത്രാർത്ഥം 3**— അത് തന്നെത്തന്നെ മൂന്നായി വിഭജിച്ചു. അത് ആദ്യത്യനെ മൂന്നാമത്തെ ഭാഗമാക്കി ചെയ്തു. വായുവിനെയും മൂന്നാമത്തെ ഭാഗമാക്കി ചെയ്തു. അങ്ങി

നെ ഈ പ്രാണൻ മൂന്നായിത്തീർന്നു. അതിൻെറ ശിരസ്സാണ് പൂർവ്വദിക്ക് . ഇതും അതും (ഈശാനവും ആഗ്നേയവും) ആകുന്ന ദിക്കുകൾ ബാഹുക്കളാകുന്നു. പിന്നീട് പശ്ചിമദിക്ക് ഇതിൻെറ പുച്ഛമാകുന്നു. അതുപോലെ ഇവിടെയും അവിടെയും (വായു കോണും നിരൃതി കോണും) ആകുന്ന വിദിക്കുകൾ ജംഘക ളാണ് . ദക്ഷിണവും ഉത്തരവുമാകുന്ന ദിക്കുകൾ അതിൻെറ പാർശ്വങ്ങളാകുന്നു. ദ്യുർല്ലോകം പൃഷ്ഠവും അന്തരിക്ഷം ഉദരവുമാകുന്നു. ഈ പൃഥി വിഹൃദയുവമാണ് . ഇത് (അഗ്നിരൂപനായ വിരാട് പ്രജാപതി) ജലത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഇതിനെ ഇങ്ങിനെ അറിയുന്നവൻ എവിടെ എങ്ങിനെ പോയാലും അവിടെയെല്ലാം പ്രതിഷ്ഠിതനാവുന്നു.

**ഭാഷ്യഃ**—സ ച ജാതഃ പ്രജാപതി—സ്ത്രേധാ ത്രിപ്രകാരമാത്മാനം സ്വയമേവ കാര്യകരണ സംഘാതം വ്യകുരുത വ്യഭജദിത്യേതത് . കഥം ത്രേധാ ? ഇത്യാഹ ആദിത്യം തൃതീ—യമഗ്നിവായ്വപേക്ഷയാ ത്രയാണാം പൂരണമകുരുതേത്യനുവർത്തതേ. തഥാഗ്ന്യാദിത്യാപേക്ഷയാ വായും തൃതീയം തഥാ വായ്വാദിത്യാപേ—ക്ഷയാഗ്നിം തൃതീയമിതി ദ്രഷ്ടവ്യം. സാമർത്ഥ്യസ്യ തുല്യത്വാത് ത്രയാ—ണാം സംഖ്യാപൂരണത്വേ.

**ഭാഷ്യാർത്ഥം—** ജാതനായ ആ പ്രജാപതി ശരീരേന്ദ്രിയ സംഘാത രൂപമായ തന്നെ സ്വയം മൂന്നായി—മുന്നു പ്രകാരത്തിൽ വിഭജിച്ചു. എങ്ങിനെ മൂന്നായി വിഭജിച്ചു? എന്നു പറയുന്നു—അഗ്നി, വായു എന്നിവയെ അപേക്ഷിച്ച് ആദിത്യനെ മൂന്നാമതാക്കി ചെയ്തു. അതായത് മൂന്നാമത്തെ സംഖ്യയെ പൂരിപ്പിക്കാനുപയോഗിച്ചു. ഈ വാക്യത്തിന് അനുവൃത്തിയുണ്ട് . ഇതുപോലെ അഗ്നി, ആദിത്യൻ എന്നിവയെ അപേക്ഷിച്ച് വായുവിനെ മൂന്നാമത്തേതാക്കിച്ചെയ്തു. അതേവിധം വായു, ആദിത്യൻ ഇവയെ അപേക്ഷിച്ച് അഗ്നിയെ മൂന്നാമത്തേതാക്കിച്ചെയ്തു എന്നിങ്ങിനെ മനസ്സിലാക്കണം. എന്തെന്നാൽ ഈ മുന്നു സംഖ്യകളെയും പൂർണ്ണമാക്കുമ്പോൾ ഈ മൂന്നിൻെറയും ശക്തി സമമായിരിക്കും

സ ഏഷ പ്രാണഃ സർവ്വഭൂ—താനാം ആത്മാപി അഗ്നിവായ്വാ—ദിത്യരൂപേണ വിശേഷതഃ സ്വേ—നൈവ മൃത്യ്വാത്മനാ ത്രേധാ വി—ഹിതോ വിഭക്തോ ന വിരാട് സ്വരൂപോ | പമർദ്ദനേന. തസ്യാസ്യ പ്രഥമജസ്യാഗ്നേഃ അശ്വമേധോ—പയോഗകസ്യാർക്കസ്യ വിരാ—ജശ്ചിത്യാത്മകസ്യ അശ്വസ്യേവ ദർശനമുച്യതേ. സർവ്വാ ഹി

സർവ്വ ഭൂതങ്ങൾക്കും ആത്മാവായിട്ടും ഈ പ്രാണൻ, വിരാട് സ്വരൂപത്തെ നശിപ്പിക്കാതെ തന്നെ, വിശേഷിച്ചും തൻെറ മൃത്യുരൂപത്തിൽത്തന്നെ, അഗ്നി, വായു, ആദിത്യൻ എന്നി മുന്നു രൂപങ്ങളോടു കൂടി മൂന്നു പ്രകാരത്തിൽ ആയിത്തീർന്നു. മൂന്നു രൂപത്തിൽ വിഭക്തമായിത്തീർന്നു. പ്രഥമജാതനായ അഗ്നിക്ക് — അശ്വമേധത്തിലുപയോഗിക്കുന്ന അർക്കന് അഥവാ ചിത്സ്വരൂപനായ വിരാട് പുരുഷന് —ഈ അശ്വത്തെപ്പോലെ

പൂർവ്വോക്തോല്പത്തിരസ്യ സ്തു—ത്യർത്ഥേത്യവോചാമ—ഇത്ഥമ—സൌ ശുദ്ധജന്മേതി.

ദൃഷ്ടിയുള്ളതായി പറയപ്പെടുന്നു. മുൻപു പറഞ്ഞ ഉല്പത്തിയെല്ലാം തന്നെ ഇതിൻെറ സ്തുതിക്കാണെന്ന് ഞാൻ പറഞ്ഞു കഴിഞ്ഞു. ഇപ്രകാരം ഇത് ശുദ്ധജന്മാവാണ് എന്ന് .

തസ്യ പ്രാചീ ദിക് ശിരോ—വിശിഷ്ടത്വസാമാന്യാത് . അസൗ ചാസൌ ചൈശാന്യാഗ്നേയ്യൗ ഈ—ർമ്മൗ ബാഹൂഃ ഈരയതേർഗ്ഗതി—കർമ്മണഃ. അഥാസ്യാഗ്നേഃ പ്രതീചി ദിക് പൂച്ഛം ജഘന്യോ ഭാഗഃ, പ്രാ—ങ്മുഖസ്യ പ്രത്യക് ദിക് സംബ—ന്ധാത് . അസൗ ചാസൗ ച വായ—വ്യനൈർഋത്യൗ സക്ഥ്യൗ സക്ഥിനീ പൃഷ്ഠകോണത്വസാമാന്യാത് . ദ—ക്ഷിണാ ചോദീചീ ച പാർശ്വേ ഉഭ—യദിക് സംബന്ധസാമാന്യാത് . ദ്യൗഃ പൃഷ്ഠമന്തരിക്ഷമുദരമിതി പൂർവ്വ—വത് . ഇയമുരഃ അധോഭാഗസാമാ—ന്യാത് .

വിശിഷ്ടത്വം തുല്യമാതിനാൽ കിഴക്കു ദിക്കതിൻെറ ശിരസ്സാണ് . ഇതും ഇതും അതായത് ഈശാനാഗ്നേയ കോണുകൾ ഈർമ്മങ്ങൾ ബാഹുക്കളാണ് . "ഈരയതേ" എന്ന് ഗത്യർത്ഥ ധാതുവിൽ നിന്നും "ഈർമ്മ"ത്തെയും കിട്ടുന്നു. അതുപോലെ ഈ അഗ്നിയുടെ പടിഞ്ഞാറു ഭാഗം പുച്ഛം അഥവാ നിമ്ന ഭാഗമാകുന്നു. കിഴക്കു മുഖമാവുമ്പോൾ പടിഞ്ഞാറ് പൃഷ്ഠമാകുമല്ലോ. ഇതും (വായു നിരൃതികോണുകൾ) സക്ഥകിൾ അഥവാ ജംഘകളാണ് . കാരണം പൃഷ്ഠഭാഗത്തിൻെറ കോണാണ് എന്നതിൽ അതിന് തുല്യത്വമുണ്ട് . ദക്ഷിണവും ഉത്തരവും ആയ ദിക്കുകൾ അതിൻെറ പാർശ്വങ്ങളാണ് . കാരണം ഈ രണ്ടു ദിക്കുകളോടു സംബന്ധപ്പെടുന്നതിൽ പാർശ്വങ്ങൾക്ക് സമാനതയുണ്ട് . അതുപോലെ ദ്യുലോകം പൃഷ്ഠവും അന്തരിക്ഷം ഉദരവുമാണ് എന്ന് മുമ്പു പറഞ്ഞപോലെ. അധോഭാഗം സമാനമായതിനാൽ ഇത് (പൃഥിവി) ഹൃദയമാണ് .

സ ഏഷോ ऽ ഗ്നിഃ പ്രജാപ—തിരൂപോ ലോകാദ്യാത്മകോ ऽ ഗ്നിര—പ്സു പ്രതിഷ്ഠിതഃ ഏവ മിമേലോകാ അപ്സ്വന്തഃ" ഇതിശ്രുതേഃ, യത്രക്വച യസ്മിൻ കസ്മിൻ ചിദേതി ഗച്ഛതി തദേവ തത്രൈവ പ്രതിതിഷ്ഠതി സ്ഥിതിം ലഭതേ. കോ ऽ സൗ ? ഏവം യഥോക്തം അപ്സു പ്രതിഷ്ഠി—തത്വമഗ്നേഃ വിദ്വാൻ വിജാനൻ ഗു—ണഫലമേതത് .

ഈ അഗ്നി പ്രജാപതി രൂപനാണ് . ലോകാദ്യാത്മകനായ അഗ്നിജലത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. "ഇങ്ങിനെ ഈ ലോകങ്ങൾ ജലത്തിനുള്ളിലാണ് " എന്ന് ശ്രുതിയുണ്ട് . ഉപാസനാഫലം—അവൻ അവിടേയോ എവിടേയോ ഏതു ദേശത്തു പോയാലും അവിടെത്തന്നെ പ്രതിഷ്ഠതനായത്തീരുന്നു—സ്ഥിതിയെ ലഭിക്കുന്നു. അതാരാണ് ? ഇപ്രകാരം മുമ്പു പറഞ്ഞതുപോലെ അഗ്നിക്ക് ജലത്തിലാണ് സ്ഥിതി എന്നറിയുന്നവൻ ഈ ഫലത്തെ പ്രാപിക്കുന്നു.

യോ ऽ സൗ മൃത്യുഃ സോ ऽ ബാദി ക്രമേണ ആത്മനാ ആത്മാനം അ—ണ്ഡസ്യാന്തഃ കാര്യകരണസംഘാ—തവന്തം വിരാജമഗ്നിമസൃജത,

ആ മൃത്യു സ്വയം അവനവനെത്തന്നെ ബ്രഹ്മാണ്ഡത്തിനുള്ളിൽ ജലാദി ക്രമത്തിൽ, കാര്യകാരണ സംഘാതത്തോടുകൂടിയ വിരാട്ടാകുന്ന അഗ്നിയുടെ രൂപ

ത്രേധാ ചാത്മാനമകുരുതേത്യു- ക്തം. സ കിം വ്യാപാരഃ സന്നസൃ- ജത ? ഇത്യുച്യതേ-

ത്തിൽ സൃഷ്ടിച്ചു. മൂന്നായി അവനവനെ വിഭജിച്ചു എന്നു പറഞ്ഞു കഴിഞ്ഞു. എ ന്തു വ്യാപാരത്തെച്ചെയ്തുകൊണ്ടാണ് വിഭജിച്ചത് എന്നു പറയുന്നു.

**മന്ത്രഃ 4**— സോഽകാമായത ദ്വിതീയോമേ ആത്മാ ജായേ- തേതി സ മനസാ വാചം മിഥുനം സമഭവദശനായാ മൃത്യുസ്തദ്യദ്രേത ആസീത്സ സംവത്സരോഽഭവത് . ന ഹ പുരാ തതഃ സംവത്സര ആസ തമേതാവന്തം കാല — മബിഭഃ യാവാൻ സംവത്സരസ്തമേതാവതഃ കാലസ്യ പരസ്താദസൃജത. തം ജാതമഭിവ്യാദദാത്സ ഭാണക- രോത്സൈവ വാഗഭവത് .

**മന്ത്രാർത്ഥം 4**— ആ മൃത്യു" എനിക്ക് രണ്ടാമതൊരുശരീരം ഉണ്ടാകട്ടെ" എന്ന് ഇച്ഛിച്ചു. അശനായയാകുന്ന ആ മൃത്യു വാക്കിനെ മനസ്സിനോട് ഇണയാക്കിച്ചേർത്തു. അങ്ങിനെ ഇണചേർന്നതിൽ ഏതു രേതസ്സാണോ ഉണ്ടാ യത് അത് സംവംത്സരമായിത്തിർന്നു. (സംവത്സര നിർ മ്മാതാവായ പ്രജാപതിയായിത്തീർന്നു) അതിനുമുമ്പ് സം വത്സരമുണ്ടായിരുന്നില്ല. അവനെ, സംവത്സരമെന്നു പറ യുന്ന കാലം എത്രത്തോളമാണോ അത്രത്തോളം കാലം ഭരിച്ചു (ഗർഭത്തിനുള്ളിൽ മൃത്യുകൊണ്ടുനടന്നു.) അത്രയും കാലത്തിനുശേഷം അവനെ പ്രജാപതി) സൃഷ്ടിച്ചു. ജനി ച്ച അവനു നേരെ മൃത്യു വാപിളർന്നു. അവൻ "ഭാൺ" എന്ന ശബ്ദമുണ്ടാക്കി. അതു തന്നെ വാക്കായി ത്തീർന്നു.

**ഭാഷ്യഃ**— സ മൃത്യുരകാമയത കാമി- തവാൻ. കിം ? ദ്വിതീയോ മേ മമാത്മാ ശരീരം യേനാഹം ശരീരീസ്യാം സ ജായേതോൽപദ്യേത ഇത്യേവ- മേതദകാമയത. സ ഏവം കാമ- യിത്വാ മനസാ പൂർവ്വോൽപന്നേന വാചം ത്രയീലക്ഷണം മിഥുനം ദ്വന്ദ്വ- ഭാവം സമഭവത് സംഭവനം കൃത- വാൻ മനസാ ത്രയീമാലോചിതവാൻ ത്രയീവിഹിതം സൃഷ്ടിക്രമം മന- സാന്വാലോചയദിത്യർത്ഥഃ കോഽ സൗ ? അശനായയാ ലക്ഷിതോ മൃത്യുഃ. അശനായ മൃത്യുരിത്യുക്തം. തമേവ പരാമൃശത്യന്യത്ര പ്രസം- ഗോ മാഭൂദിതി.

ആമൃത്യു കാമിച്ചു. എങ്ങിനെ ? എന്റെ രണ്ടാമത്തെ ആത്മാവ് അഥവാ ശരീരം വഴി ഞാൻ ശരീരിയായിത്തീരട്ടെ. എനിക്ക് ശരീരമുണ്ടാവട്ടെ എന്ന് അതു കാമിച്ചു. ഇപ്രകാരം കാമിച്ചിട്ട് അത് മു മ്പുണ്ടായ മനസ്സു കൊണ്ട് വേദത്രയീ രൂപയായ വാണിയുടെ മിഥുനത്തെ—ദ്വ ന്ദ്വ ഭാവത്തെ—ക്കുറിച്ചു ചിന്തിച്ചു. അ തായത് മനസ്സുകൊണ്ട് വേദത്രയത്തെ ക്കുറിച്ചാലോചിച്ചു— മൂന്നു വേദത്തിലു മുള്ള സൃഷ്ടിക്രമത്തെ ക്കുറിച്ച് ചിന്തിച്ചു എന്നർത്ഥം. ആരാണ് ചിന്തിച്ചത് ? അശ നായയാകുന്ന ലക്ഷണത്തോടുകൂടിയ മൃത്യു. അശനായ മൃത്യുവാണെന്ന് പറ ഞ്ഞു കഴിഞ്ഞതാണ് . അതിനെയാണി വിടെ പരാമർശിച്ചിരിക്കുന്നത് അതിനെ പ്പററി മററെങ്ങും ഒരു പ്രസംഗമുണ്ടാകരു തെന്നു കരുതിയാണിത് .

തദ്യൂദ്രേത ആസീത് —തത്ത— ത്ര മിഥുനേ യദ്രേത ആസീത്, പ്രഥമശരീരിണഃ പ്രജാപതേരുൽപ— ത്തൗ കാരണം രേതോ ബീജം ജ്ഞാനകർമ്മരൂപം, ത്രയ്യാലോച— നായാം യദ്ദൃഷ്ടവാനാസീത് ജന്മാന്തരകൃതം; തത്ഭാവഭാവിതോ ഽപഃ സൃഷ്ട്വാ തേന രേതസാ ബീ— ജേനാപ്സ്വനുപ്രവിശ്യ അണ്ഡരൂ— പേണ ഗർഭീഭൂതഃ സ സംവത്സരോ ഽഭവത്. സംവത്സരകാലനിർമ്മാതാ സംവത്സരഃ പ്രജാപതിരഭവത്. ന. ഹ, പുരാപൂർവ്വം, തതസ്തസ്മാത് സംവത്സരകാലനിർമ്മാതുഃ പ്ര— ജാപതേഃ, സംവത്സരഃ കാലോ നാമ നാസ ന ബഭൂവ ഹ.

ആ ഇണചേരലിൽ നിന്നുണ്ടായ രേതസ്സ് യാതൊന്നാണോ— അതായത് ത്രയിയെക്കുറിച്ചാലോചിച്ചപ്പോൾ പ്രഥമ ശരീരിയായ ആ പ്രജാപതിയുടെ ഉൽപ ത്തിക്ക് കാരണവും ജന്മാന്തര കൃതവും ജ്ഞാനകർമ്മാത്മകവുമായ യാതൊരു ബീജത്തെയാണോ കണ്ടത് അതിന്റെ ഭാവത്താൽ ഭാവിതനായിട്ട് അപ്പുകളെ സൃഷ്ടിച്ചിട്ട് (അഥവാ ആരേതസ്സാകുന്ന ബീജം വഴി അപ്പുകളിൽ അനുപ്രവേശി ച്ചിട്ടെന്നർത്ഥം) അണ്ഡരൂപത്തിലുള്ള ഗർ ഭമായിത്തീർന്ന് സംവത്സരമാകുന്ന കാല ത്തെ ഉണ്ടാക്കുന്ന സംവത്സര പ്രജാപ തിയായിത്തീരുന്നു. സംവത്സര കാലനിർ മ്മാതാവായ ആ പ്രജാപതിക്ക് മുമ്പ് സംവത്സരമെന്നു പറയുന്നകാലം ഉണ്ടായിരുന്നില്ല.

തം സംവത്സര കാലനിർ— മ്മാതാരം അന്തർഗർഭം പ്രജാപതിം യാവാനിഹ പ്രസിദ്ധഃ കാല ഏതാ— വന്തമേതാവത്സംവത്സരപരിമാണം കാലമബിഭഃ ഭൃതവാൻ മൃത്യുഃ യാ— വാൻ സംവത്സര ഇഹ പ്രസിദ്ധഃ, തതഃ പരസ്താത് കിം കൃതവാൻ ? തമേതാവതഃ കാലസ്യ സംവത്സര— മാത്രസ്യ പരസ്താത് ഊർദ്ധ്വമ— സൃജത സൃഷ്ടവാൻ, അണ്ഡമഭിന— ദിത്യർത്ഥഃ തമേവം കുമാരം ജാത— മഗ്നിം പ്രഥമശരീരിണം അശനായാ— വത്വാൻ മൃത്യുരഭിവ്യാദദാത് മുഖവിദാരണം കൃതാവാനത്തും; സ ച കുമാരോ ഭീതഃ സ്വാഭാവിക്യാ വിദ്യയാ യുക്തോ ഭാണിത്യേവം ശബ്ദമകരോത്. സൈവ വാഗ ഭവത്, വാക് —ശബ്ദോ ഽഭവത്

സംവത്സരകാലനിർമ്മാതാവായ ഗർഭസ്ഥനായ ആപ്രജാപതിയെ, പ്രസി ദ്ധമായ ഈകാലം എത്രയാണോ അത്ര യും കാലം അതായത് ഒരു സംവത്സരം നീണ്ടു നിൽക്കുന്ന കാലമത്രയും മൃത്യു ധരിച്ചു. ഈ ലോകത്തിൽ ഒരു സംവ ത്സരം എത്രയാണോ അത്രയും കാലം ഗർഭത്തിൽ ധരിച്ചു. അതിനുശേഷം അ തെന്തു ചെയ്തു ? ഈ കാലത്തിനു അ തായത് സംവത്സരത്തിനുശേഷം സൃ ഷ്ടിയെ ചെയ്തു അതായത് അണ്ഡ ത്തെ ഭേദിച്ചു എന്നർത്ഥം അങ്ങിനെയു ണ്ടായ പ്രഥമ ശരീരിയും കാമാരനുമായ അഗ്നിയുടെ നേരെ മൃത്യു വിശന്നതുകാര ണം ആഹാരാർത്ഥം വാ പിളർന്നു. ആ കുമാരൻ സ്വാഭാവികമായ അവിദ്യ കാര ണം ഭയന്ന് "ഭാൺ" എന്നിങ്ങിനെ ശബ്ദ ത്തെയുണ്ടാക്കി. അതുതന്നെ വാക്കാ യി— ശബ്ദമായിത്തീർന്നു.

**മന്ത്രഃ 5.**—സ ഐക്ഷത യദി വാ ഇമമഭിമംസ്യേ കനീ — യോ ഽന്നം കരിഷ്യ ഇതി സ തയാ വാചാ തേനാത്മനേദം സർവ്വമസൃജത യദിദം കിഞ്ചർച്ചോ യജൂംഷി സമാനി ഛന്ദാംസി യജ്ഞാൻ പ്രജാഃ പശൂൻ. സ യദ്യദേവാ— സൃജത തത്തദത്തുമധ്രിയത സർവ്വം വാ അത്തീതി തദ— ദിതേരദിതിത്വം. സർവ്വസ്യൈതസ്യാത്താ ഭവതി സർ— വ്വമസ്യാന്നം ഭവന്തി യ ഏവമേതദദിതേരദിതിത്വം വേദ.

സപ്തഗായത്ര്യാദീനി സ്തോത്രശസ്ത്രാദി കർമ്മാംഗഭൂതാംസ്ത്രിവിധാൻ മന്ത്രാൻ ഗായത്ര്യാദിഛന്ദോവിശിഷ്ടാൻ യജ്ഞാംശ്ച തത് സാദ്ധ്യാൻ പ്രജാസ്തത് – കർത്രീഃ പശൂംശ്ച ഗ്രാമ്യാരണ്യാൻ കർമ്മസാധന ഭൂതാൻ.

അതെന്താണ് ? ഋക്ക് , യജസ്സ് , സാമം മുതലായ ഏഴുച്ഛന്ദസ്സുകൾ ഗായത്രി മുതലായവയോടുചേർന്ന സ്തോത്ര ശസ്ത്രാദികർമ്മങ്ങൾക്കും അംഗഭൂതമായ മൂന്നു വിധമന്ത്രങ്ങൾ, അവയാൽ സമ്പന്നമാക്കപ്പെട്ട യജ്ഞം, അവയെ ചെയ്യുന്ന പ്രജകൾ, അതുപോലെ കർമ്മത്തിന് സാധനഭൂതമായ ഗ്രാമ്യവും വന്യവുമായ ജന്തുക്കൾ ഇവയെയെല്ലാം സൃഷ്ടിച്ചു.

നനു ത്രയ്യാ മിഥുനീഭൂതയാ അസൃജതേത്യുക്തം, ഋഗാദീനിഹ കഥമസൃജതേതി ?

ശങ്ക—മിഥുനീഭൂതവും ത്രയീ രൂപവുമായ വാക്കുകൊണ്ടു സൃഷ്ടിച്ചു എന്ന് പറഞ്ഞുവല്ലോ. പിന്നെ അതു വഴി ഋഗാദികളെ എങ്ങിനെ സൃഷ്ടിച്ചു ?

നൈഷദോഷഃ, മനസസ്ത്വവ്യക്തോഽയം മിഥുനീഭാവസ്ത്രയ്യാ ബ്രാഹ്മസ്തു ഋഗാദീനാം വിദ്യമാനാനാമേവ കർമ്മസു വിനിയോഗഭാവേന വ്യക്തീഭാവഃ സർഗ്ഗ ഇതി.

സമാധാനം— ഈ ദോഷമില്ല. മനസ്സിന്റെ ത്രയീഭൂതമായ മിഥുനഭാവം അവ്യക്തമായതാണ് . ആ അവ്യക്തത്തോടുചേർന്ന ഋഗാദികളുടെ തന്നെ കർമ്മത്തിൽ വിനിയോഗരൂപത്തോടു കൂടിയിരിക്കുന്ന ബാഹ്യമായ വ്യക്തീഭാവം ഏതാണോ അതാണിതിന്റെ സൃഷ്ടി.

സ പ്രജാപതിരേവമന്നവൃദ്ധിം ബുദ്ധ്വാ യദ്യദേവ ക്രിയാം ക്രിയാസാധനം ഫലം വാ കിഞ്ചിദസൃജത ത ആദത്തും ഭക്ഷയിതുമധ്രിയത, ധൃതവാന്മനഃ സർവ്വം കൃത്സ്നം വൈ. യസ്മാദത്തീതി തത്തസ്മാദദിതേരദിതിനാമ്നോ മൃത്യോരദിതിത്വം പ്രസിദ്ധം. തഥാച മന്ത്രഃ—"അദിതിർദ്യൗരദിതിരന്തരിക്ഷമദിതിർമ്മാതാ സ പിതാ" (യജുഃ സം.25.23) ഇത്യാദി.

ആ പ്രജാപതി ഇപ്രകാരം അന്നസമൃദ്ധിക്കായി ചിന്തിച്ച് ഏതെല്ലാം ക്രിയകളെ അഥവാ ക്രിയാസാധന ഫലങ്ങളെ സൃഷ്ടിച്ചുവോ അവയെയെല്ലാം ഭക്ഷിക്കാൻ തീരുമാനിച്ചു. എല്ലാത്തിനേയും ഭക്ഷിക്കുന്നതുകൊണ്ട് അദിതി എന്നു പേരായ മൃത്യുവിന്റെ അദിതിത്വം പ്രസിദ്ധമായിത്തീർന്നു. അപ്രകാരം തന്നെ ഒരു മന്ത്രവുമുണ്ട് . "അദിതി ദ്യുർല്ലോകമാണ് , അദിതി അന്തരീക്ഷമാണ് , അദിതിമാതാവാണ് , അത് പിതാവാണ് " എന്നിങ്ങിനെ.

സർവ്വസ്യൈതസ്യ ജഗതോഽന്നഭൂതസ്യാത്താ സർവ്വാത്മനൈവ ഭവത്യന്യഥാ വിരോധാത് . ന ഹി കശ്ചിത്സർവ്വസ്യൈകോഽത്താ ദൃശ്യതേ തസ്മാത് സർവ്വാത്മാ ഭവതീത്യർത്ഥഃ. സർവ്വമസ്യാന്നം ഭവതി; അത ഏവ സർവ്വാത്മനോ ഹ്യത്തുഃ സർവ്വമന്നം ഭവതീത്യുപപദ്യതേ. യ ഏവമേതദ്യഥോക്തം അദിതേർമ്മൃത്യോഃ പ്രജാപതേഃ സർവ്വസ്യാദ–

ഈ അന്നഭൂതമായ ജഗത്തിനെല്ലാം സർവ്വാത്മഭാവത്തിൽ അത് അത്താവാകുന്നു. കാരണം സർവ്വാത്മഭാവം വഴിയല്ലാതെ എല്ലാത്തിന്റെയും അത്താവാകുക (ഭക്ഷകനായിരിക്കുക) എന്നത് വിരോധാത്മകമാണ് . എന്തെങ്കിലും ഒരു വസ്തു സർവ്വത്തിന്റെയും അത്താവായികാണപ്പെടുന്നില്ല. അതിനാലത് സർവ്വാത്മാവാണെന്നർത്ഥം. അതിന് എല്ലാം ഭക്ഷണമായിത്തീരുന്നു. അതാണ് സർവ്വാത്മാവായഭക്ഷകന് എല്ലാം അന്നമാ

നാദദിതിത്വം വേദ തസ്യൈതത് ഫലം.

ണെന്ന് വരുന്നത് ഇപ്രകാരം പറയപ്പെട്ട അദിതിയും മൃത്യുവുമായ പ്രജാപതിക്ക്, എല്ലാം അദിക്കുന്നതു മൂലമുള്ള അദിതിത്വം ആരറിയുന്നുവോ അവനിതാണ് ഫലം.

**മന്ത്രം 6.**— സോऽകാമയത ഭൂയസാ യജ്ഞേന ഭൂയോ യജേയേതി. സോ ऽ ശ്രാമ്യത്സ തപോऽതപ്യത; തസ്യ ശ്രാന്തസ്യ തപ്തസ്യ യശോ വീര്യമുദക്രാമത് പ്രാണാ വൈ യശോ വീര്യം തത് പ്രാണേഷൂത് ക്രാന്തേഷു ശരീരം ശ്വയിതുമധ്രിയത തസ്യ ശരീര ഏവ മന ആസീത്

**മന്ത്രാർത്ഥം 6.**— ആ പ്രജാപതികാമിച്ചു. "ഞാൻ വലിയ യജ്ഞത്താൽ വീണ്ടും യജിക്കട്ടെ". അവൻ ശ്രാന്തനായി. അവൻ തപസ്സു ചെയ്തു. ശ്രാന്തനും തപ്തനുമായ അവന് യശസ്സും വീര്യവും ഉണ്ടായി (ഉൽക്രമിച്ചു) യശസ്സും വീര്യവും പ്രാണങ്ങളാണ് . പ്രാണങ്ങൾ ഉൽക്രമിച്ചപ്പോൾ ശരീരം വീർക്കാൻ തുടങ്ങി. എന്നാൽ അവൻെറ മനസ്സ് ശരീരത്തിൽ തന്നെയായിരുന്നു.

**ഭാഷ്യം**— സോ ऽ കാമയതേത്യ ശ്വാശ്വമേധയോനിർവ്വചനാർത്ഥമിദമാഹ—ഭൂയസാ മഹതാ യജ്ഞേന ഭൂയഃ പുനരപി യജേയേതി. ജന്മാന്തരകരണാപേക്ഷയാ ഭൂയഃ ശബ്ദഃ. സ പ്രജാപതിഃ ജന്മാന്തരേ അശ്വമേധേന അയജത. സ തത്ഭാവഭാവിത ഏവ കൽപാദൗ വ്യാവർത്തത. സോऽശ്വമേധക്രിയാകാരകഫലാത്മത്വേന നിർവൃത്തഃ സന്നകാമയത ഭൂയസാ യജ്ഞേന ഭൂയോ യജേയേതി. ഏവം മഹത്കാര്യം കാമയിത്വാ ലോകവത് അശ്രാമ്യത് .

"സോऽകാമയത" മുതലായവാക്യങ്ങളാൽ ശ്രുതി അശ്വത്തിന്െറയും അശ്വമേധത്തിന്െറയും നിർവ്വചനത്തെ ചെയ്യാനായിട്ട് പറയുകയാണ് " ഞാൻ വീണ്ടും വലിയ യജ്ഞത്താൽ യജിക്കും" ഇവിടെ ജന്മാന്തരത്തിൽ ചെയ്ത യജ്ഞത്തെ അപേക്ഷിച്ചാണ് "ഭൂയഃ" എന്ന ശബ്ദം പ്രയോഗിച്ചിരിക്കുന്നത് . ആ പ്രജാപതി ജന്മാന്തരത്തിൽ അശ്വമേധത്തിൽ അശ്വമേധം വഴി യജിച്ചിട്ടുണ്ടായിരുന്നു. അതിനാൽ അതിന്െറ ഭാവം കൊണ്ട് ഭാവിതനായിട്ടാണ് . ഈ കൽപാരംഭത്തിൽ അവൻ പ്രജാപതിയായിത്തീർന്നത് . അശ്വമേധത്തിന്െറ ക്രിയാകാരകഫലങ്ങളാൽ സമ്പന്നനായിട്ട് അവൻ കാമിച്ചു. "ഞാൻ വീണ്ടും മഹത്തായ യജ്ഞം വഴി യജിക്കും" എന്ന് മഹൽക്കാര്യത്തിനായി കാമിച്ച് അവൻ ഇങ്ങനെ മററുലോകരെപ്പോലെ ശ്രാന്തനായിത്തീർന്നു.

സ തപോ ऽ തപ്യത. തസ്യ ശ്രാന്തസ്യ തപ്തസ്യേതി പൂർവ്വവത് , യശോവീര്യമുദക്രാമദിതി. സ്വയമേവ പദാർത്ഥമാഹ—പ്രാ—

അവൻ തപസ്സുചെയ്തു. ശ്രാന്തനും തപ്തനുമായ അവന് യശസ്സും വീര്യവും ഉൽക്രമിച്ചു എന്നത് മുമ്പുപറഞ്ഞപോലെതന്നെ. ഇനി ശ്രുതി തന്നെത്താൻ ഇതിനർത്ഥം പറയുന്നു. ചക്ഷുസ്സ് മുത

ണാൾചക്ഷുരാദയോ വൈ യശോ യശോഹേതുത്വാത് തേഷു ഹി സത്സു ഖ്യാതിർഭവതി, തഥാ വീര്യം ബലമസ്മിൻ ശരീരേ, ന ഹ്യു- ത്ക്രാന്തപ്രാണഃ യശസ്വീ ബലവാൻ വാ ഭവതി. തസ്മാത് പ്രാണാ ഏവ യശോ വീര്യം ചാസ്മിൻ ശരീ- രേ. തദേവം പ്രാണലക്ഷണം യശോ വീര്യം ഉദ ക്രാമത് ഉത്ക്രാന്തവത് .

ലായയാതൊരു പ്രാണങ്ങളുണ്ടോ അവ യും യശസ്സിന് ഹേതുവായതിനാൽ യശ സ്സാണ് . കാരണം അവയുള്ളപ്പോഴേ യ ശസ്സുള്ളു. അതിനാൽ അവയും ഈ ശരീരത്തിന്റെ വീര്യം അഥവാ ബലം ആ ണ് . പ്രാണൻ പോയവൻ യശസ്വിയോ ബലവാനോ ആകുന്നില്ല. അതിനാൽ ഈ ശരരീരത്തിൽ യശസ്സും ബലവും പ്രാണൻ തന്നെ. ഇപ്രകാരം പ്രാണ രൂപമായ യശസ്സും വീര്യവും ചേർന്ന അത് ഉത്ക്രമിച്ചു.

തദേവം യശോവീര്യഭൂതേഷു പ്രാണേഷൂത്ക്രാന്തേഷു ശരീ- രാന്നിഷ്ക്രാന്തേഷു തച്ഛരീരം പ്രജാപതേഃ ശ്വയിതുമുച്ഛൂനഭാവം ഗന്തും അധ്രിയതാമേധ്യം ചാഭവത് . തസ്യ പ്രജാപതേഃ ശരീരാന്നിർഗ്ഗ- തസ്യാപി തസ്മിന്നേവ ശരീരേ മന ആസീദ്യഥാ കസ്യചിത് പ്രിയേ വിഷയേ ദൂരം ഗതസ്യാപി മനോ ഭവതി തദ്വത് .

അപ്രകാരം യശോവീര്യങ്ങളാ കുന്ന പ്രാണങ്ങളുടെ ഉത്ക്രമണം ഭവിച്ച പ്പോൾ അതായത് പ്രാണങ്ങൾ ശരീര ത്തെ വിട്ടുപോയപ്പോൾ പ്രജാപതിയുടെ ആ ശരീരം ചീർക്കാൻ തുടങ്ങി. അതാ യത് അത് അമേധ്യം അഥവാ അശുദ്ധം ആയിത്തീർന്നു. എന്നാൽ ഒരു പ്രിയ വ സ്തുവിനെ വിട്ടുപോകുമ്പോൾ ഒരാളു ടെ മനസ്സ് അതിൽത്തന്നെ നിൽക്കുന്നത് പോലെ, പ്രജാപതിയുടെ മനസ്സ് ആ ശരീരത്തിൽ തന്നെ നിലകൊണ്ടു.

**മന്ത്രഃ 7**—സോഽകാമയത മേധ്യം മ ഇദം സ്യാദാത്മന്വ്യനേന സ്യാമിതി. തതോഽശ്വഃ സമഭവത് യദശ്വത്തന്മേധ്യമഭൂദിതി തദേവാശ്വമേധസ്യാശ്വമേധത്വം. ഏഷ ഹ വാ അശ്വമേധം വേദ. യ ഏവമേനം വേദ. തമനവരുദ്ധ്യൈവാമന്യത. തം സംവത്സരസ്യ പരസ്താദാത്മന ആലഭത. പശൂൻ ദേവതാഭ്യഃ പ്രത്യൗഹത് . തസ്മാത് സർവദേവത്യം പ്രോക്ഷിതം പ്രാജാപത്യമാലഭന്തേ. ഏഷ ഹ വാ അശ്വമേധോയ ഏഷ തപതി തസ്യ സംവത്സരഃ ആത്മാ- യമഗ്നിരർക്കസ്തസ്യേമേ ലോകാ ആത്മാനസ്താവേതാ- വർക്കാശ്വമേധൗ. സോ പുനരേകൈവ ദേവതാ ഭവതി മൃത്യുരേവാപ പുനർമൃത്യും ജയതി നൈനം മൃത്യുരാ- പ്നോതി മൃത്യുരസ്യാത്മാ ഭവത്യേതാസാം ദേവതാനാ- മേകോ ഭവതി.

**മന്ത്രാർത്ഥം 7**—അവൻ (പ്രജാപതി) കാമിച്ചു "എന്റെ ഈ ശരീരം മേധ്യമായിത്തീരട്ടെ. ഞാനിതു വഴി ആത്മാ വോടു കൂടിയവനാവട്ടെ" എന്ന് . അതുകൊണ്ടവൻ അശ്വമായിത്തീർന്നു. യാതൊന്നാണോ ശ്വയിച്ചത് (വീങ്ങി യത് ) അത് മേധ്യമായിത്തീർന്നു.ഇതു തന്നെയാണ്

അശ്വമേധത്തിന്റെ അശ്വമേധത്വം. ഇതിനെ (അശ്വത്തെ അഥവാ അഗ്നിരൂപനായ അർക്കനെ) ഇപ്രകാരം അറിയുന്നവൻ അശ്വമേധത്തെ അറിയുന്നു. ആ അശ്വത്തെ അവരോധിക്കാതെ (തടുക്കാതെ) തന്നെ പ്രജാപതി ചിന്തിച്ചു. ഒരു കൊല്ലത്തിനുശേഷം അതിനെ (അശ്വത്തെ) തനിക്കുവേണ്ടി വധിച്ചു. ദേവതകൾക്കായി മററു പശുക്കളെയും എത്തിച്ചുകൊടുത്തു. അതിനാൽ യജ്ഞം ചെയ്യുന്നവർ മന്ത്രംകൊണ്ട് സംസ്കരിച്ചതും സർവ്വദേവ സംബന്ധിയും ആയ പ്രാജാപത്യപശുവിനെ ബലികഴിക്കുന്നു. ഈ തപിക്കുന്നതേതാണോ (സൂര്യൻ) അതു തന്നെ അശ്വമേധം. അതിന് സംവത്സരം ശരീരമാകുന്നു. ഈ അഗ്നി അർക്കനാകുന്നു. ഇതിന് ഈ ലോകങ്ങൾ ആത്മാവാകുന്നു. ഈ രണ്ടും (അഗ്നിയും ആദ്യത്യനും) അർക്കനും അശ്വമേധവുമാണ് . എന്നാലവർ മൃത്യുരൂപമായ ഒരേ ദേവത തന്നെയാണ് . ആരിങ്ങിനെ അറിയുന്നുവോ അവർ പുനർമൃത്യുവിനെ ജയിക്കുന്നു. മൃത്യുവിന് അവനെപ്രാപിക്കാൻ കഴിയുകയില്ല. മൃത്യു അവന്റെ ആത്മാവായിത്തീരുന്നു. അപ്രകാരം അവൻ ഈ ദേവതകളോടു ചേർന്ന് ഒന്നായിത്തീരുന്നു.

**ഭാഷ്യം:** സോ/കാമയത, കഥം? മേദ്ധ്യം മേധാർഹം യജ്ഞിയം മേ മമേദം ശരീരം സ്യാത് . കിഞ്ച ആത്മന്വ്യാ—ത്മവാംൾചാനേന ശരീരേണ ശരീ—രവാൻ സ്യാമിതി പ്രവിവേശ. യ—സ്മാത്തച്ഛരീരം തദ്വിയോഗാദ് ഗതയശോവീര്യം സദശ്വദശ്വയത്ത—ത്തസ്മാദശ്വഃ സമഭവത് . തതോ / ശ്വനാമാ പ്രജാപതിരേവ സാക്ഷാ—ദിതിസ്തൂയതേ. യസ്മാച്ച പുന—സ്തത് പ്രവേശാത് ഗതയശോ — വീര്യത്വാദമേദ്ധ്യം സൻ മേദ്ധ്യമഭൂ—ത്ത— ദേവ തസ്മാദേവാശ്വമേധ—സ്യാശ്വമേധനാമ്നഃ ക്രതോരശ്വ—മേധത്വം അശ്വമേധനാമലാഭഃ ക്രി—യാകാരകഫലാത്മകോ ഹി ക്രതുഃ സ ച പ്രജാപതിരേവേതി സ്തൂയ—തേ.

അവൻ കാമിച്ചു; എങ്ങിനെ? എന്റെ ഈ ശരീരം മേദ്ധ്യം അല്ലെങ്കിൽ മേധാർഹം അഥവാ യജ്ഞിയമാവട്ടെ. മാത്രമല്ല, ഞാൻ ഈ ശരീരം വഴി ആത്മന്വി അഥവാ ശരീരിയാവട്ടെ" എന്നു കരുതി അതിൽ പ്രവേശിച്ചു. എന്തെന്നാൽ ആ ശരീരം അതിന്റെ വേർപാടിൽ അശ്വത്ത് അതായത് വീങ്ങിയത് ആയിത്തീരുന്നതിനാൽ അത് അശ്വമായിത്തീർന്നു. അതിനാൽ അശ്വമെന്നു പേരായത് പ്രജാപതിതന്നെയാണ് എന്നു പറഞ്ഞ് സ്തുതിക്കുന്നു. എന്തെന്നാൽ യശോവീര്യങ്ങളില്ലാത്തും അമേദ്ധ്യമായതുമാണെങ്കിലും പുനഃപ്രവേശം വഴി അത് മേദ്ധ്യമായിത്തീർന്നിരുന്നു. അതുകൊണ്ടു തന്നെയാണ് അശ്വമേധമെന്നു പേരായ യജ്ഞത്തിന് അശ്വമേധത്വം അഥവാ അശ്വമേധമെന്ന പേർ കിട്ടിയത് . യജ്ഞം ക്രിയാകാരക ഫലാത്മകം തന്നെയാണ് . അതിനെത്തെന്ന പ്രജാപതിയെന്ന് പറഞ്ഞ് സ്തുതിക്കുകയാണ് .

ക്രതുനിർവ്വർത്തകസ്യാശ്വസ്യ പ്രജാപതിത്വമുക്തം "ഉഷാ വാ അശ്വസ്യ മേദ്ധ്യസ്യ " ഇത്യാദിനാ. തസ്യൈവാശ്വസ്യ മേദ്ധ്യസ്യ പ്രജാപതിസ്വരൂപസ്യാഗ്നേശ്ച യഥോക്തസ്യ ക്രതുഫലാത്മരൂപതയാ സമസ്യോപാസനം വിധാതവ്യം ഇതി ആരഭ്യതേ. പൂർവ്വത്ര ക്രിയാപദസ്യ വിധായകസ്യ അശ്രുതത്വാത് ക്രിയാപദാപേക്ഷത്വാച്ച പ്രകരണസ്യ അയമർത്ഥോ അവഗമ്യതേ.

"ഉഷാ വാ അശ്വസ്യ മേദ്ധ്യസ്യ" മുതലായ വാക്യം വഴി യജ്ഞനിർവ്വഹണത്തിനുള്ള അശ്വത്തിൻെറ പ്രജാപതിത്വം പറയപ്പെട്ടു. ഇനി അതേ അശ്വത്തിൻെറയും, യജ്ഞഫലരൂപത വഴി അതിനു തുല്യമായ മുൻപു പറഞ്ഞ അഗ്നിയുടെയും ഉപാസന വിധിക്കപ്പെടേണ്ടിയിരിക്കുന്നു. അതിനായി ഇനിയുള്ള ഗ്രന്ഥം ആരംഭിക്കാൻ പോകുന്നു. മുമ്പ് ശ്രുതിവാക്യത്തിൽ വിധിക്കുന്നതായ ക്രിയാപദം ശ്രവിക്കപ്പെട്ടില്ല. (ഉപാസനാവാക്യങ്ങളിൽ) ക്രിയാപദത്തിൻെറ അപേക്ഷ വേണ്ടിയിരിക്കുന്നു. അതിനാൽ ഈ പ്രകരണത്തിന് ഈ അർത്ഥമാണെന്ന് നിശ്ചയിക്കാം.

ഏഷ ഹ വാ അശ്വമേധം ക്രതും വേദ യ ഏവമേനം വേദ, യഃ കശ്ചിദേനമശ്വമഗ്നിരൂപമർക്കം ച യഥോക്തമേവം വക്ഷ്യമാണേന സമാസേന പ്രദർശ്യമാനേന വിശേഷണേന വിശിഷ്ടം വേദ, സ ഏഷോഽശ്വമേധം വേദ നാന്യഃ. തസ്മാദേവം വേദിതവ്യ ഇത്യർത്ഥഃ.

ആർ ഇതിനെ ഇപ്രകാരം അറിയുന്നുവോ അവൻ തീർച്ചയായും അശ്വമേധ യജ്ഞത്തെ അറിയുന്നു. ആർ ഈ അശ്വമേധത്തെയും അഗ്നിരൂപമായ അർക്കനേയും മേൽപറഞ്ഞ വിധം സംക്ഷിപ്തരൂപത്തിൽ പ്രദർശിപ്പിക്കപ്പെട്ട വിശേഷണം വഴി വിശിഷ്ടമായറിയുന്നുവോ അവനാണ് അശ്വമേധത്തെ അറിയുന്നത് , മററാരാളല്ല. അതിനാൽ ഇതിനെ ഈ നിലക്കറിയണമെന്നാണ് പറഞ്ഞതിനർത്ഥം.

കഥം ? തത്ര പശുവിഷയമേവ താവദ്ദർശനമാഹ. തത്ര പ്രജാപതിർ ഭൂയസാ യജ്ഞേന ഭൂയോ യജേയേതി കാമയിത്വാ ആത്മാനമേവ പശും മേധ്യം കല്പയിത്വാ തം പശും അനവരുദ്ധ്യൈവോത്സൃഷ്ടം പശുമവരോധമകൃത്വൈവ മുക്തപ്രഗ്രഹമമന്യതാചിന്തയത് . തം സംവത്സരസ്യ പൂർണ്ണസ്യ പരസ്താത് ഊർദ്ധ്വം ആത്മനേ ആത്മാർത്ഥമാലഭത പ്രജാപതിദേവതാ കത്വേന ഇത്യേതത് ആലഭതാലഭനം കൃതവാൻ. പശൂനന്യാൻ ഗ്രാമ്യാനാരണ്യാംശ്ച ദേവതാഭ്യോ യഥാ ദൈവതം പ്രത്യൗഹത് പ്രതിഗമിതാവാൻ.

എങ്ങിനെ? പശു വിഷയകമായ ദൃഷ്ടിയോടുകൂടി മാത്രമാണ് മുമ്പ് ശ്രുതി ഇതിനെക്കുറിച്ചു പറഞ്ഞത് . പ്രജാപതി "വീണ്ടും എനിക്ക് മഹത്തായ യജ്ഞം വഴി യജിക്കണം" എന്നിങ്ങിനെ കാമിച്ചിട്ട് തൻെറ ശരീരത്തെത്തന്നെ യജ്ഞപശുവാക്കി കൽപിച്ച് ആ അശ്വത്തെ കെട്ടഴിച്ച് ഒരു കൊല്ലത്തേക്ക് ഇഷ്ടംപോലെ നടക്കാൻ വിട്ടു. ഒരു കൊല്ലത്തിനുശേഷം ആ അശ്വത്തെ തനിക്കായി ആലഭനം ചെയ്തു (വധിച്ചു). അതായത് പ്രജാപതി ദേവതാരൂപത്തോടുകൂടി അതിനെ വധിച്ചു . അതുപോലെ മററു ദേവതകൾക്കായി ഗ്രാമ്യങ്ങളും ആരണ്യങ്ങളുമായ മററു പശുക്കളെ ബലികൊടുത്തു.

യസ്മാച്ചൈവം പ്രജാപതി-രമന്യത തസ്മാദേവമന്യോ/പ്യൂ-ക്തേന വിധിനാ ആത്മാനം പശു-മശ്വം മേധ്യം കല്പയിത്വാ സർവ്വ-ദേവത്യോ /ഹം പ്രോക്ഷ്യമാണ ആലഭ്യമാനസ്ത്വഹം മദ്ദേവത്യ ഏവ സ്യാം, അന്യ ഇതരേ പശവോ ഗ്രാമ്യാരണ്യാ യഥാ ദൈവതമ-ന്യാഭ്യോ ദേവതാഭ്യ ആലഭ്യന്തേ മദവയവഭൂതാഭ്യ ഏവ ഇതി വിദ്യാത് . അത ഏവേദാനീം സർ-വ്വദേവത്യം പ്രോക്ഷിതം പ്രാജാപ-ത്യമാലഭന്തേ യാജ്ഞികാഃ.

പ്രജാപതി ഇങ്ങിനെ ചെയ്തതു കൊണ്ട് മററുള്ളവരും മേല്പറഞ്ഞ വിധിയനുസരിച്ച് തന്നെത്തന്നെ സ്വയം മേധ്യപശുവായ അശ്വമാക്കി സങ്കല്പിച്ച് "ഞാൻ വേദമന്ത്രം വഴി അഭിഷിക്തനായിട്ട് എല്ലാ ദേവതകളുമായി ബന്ധപ്പെട്ടിരിക്കുന്നു. എന്നാൽ വധിക്കപ്പെട്ടതിനുശേഷം ഞാൻ സ്വയം ദേവതയായിത്തീരും. ഗ്രാമ്യങ്ങളും ആരണ്യങ്ങളുമായ പശുക്കൾ യഥോചിതം എന്റെ തന്നെ അവയവങ്ങളായ മററു ദേവതകൾക്കായി വധിക്കപ്പെടുകയാണ് " എന്നിങ്ങിനെ ചിന്തിക്കണം. പ്രജാപതി ഇങ്ങിനെ ചെയ്തിട്ടുള്ള തിനാലാണ് ഇന്ന് യാജ്ഞികന്മാർ സർവ്വ ദേവതാസംബന്ധിയും മന്ത്രസംസ്കൃതവുമായ പ്രാജാപത്യപശുവിനെ വധിക്കുന്നത് .

ഏവമേഷ ഹ വാ അശ്വമേ-ധോ യ ഏഷ തപതി "യദേസ്ത്വവം പശുസാധകഃ ക്രതുഃ സ ഏഷ സാക്ഷാത് ഫലഭൂതോ നിർദിശ്യത ഏഷ ഹ വാ അശ്വമേധഃ കോ/സൗ? യ ഏഷ സവിതാ തപതി ജഗദവ-ഭാസയതി തേജസാ. തസ്യാസ്യാ ക്രതുഫലാത്മനഃ സംവത്സരഃ കാല-വിശേഷഃ, ആത്മാ ശരീരം തന്നിർ-വ്വർത്യത്വാത്സംവത്സരസ്യ.

"ഇങ്ങിനെ പശു വഴി സാധിക്കേണ്ടത് യാതൊന്നാണോ അതുതന്നെയാണ് "ഏഷ ഹ വാ അശ്വമേധഃ" എന്നിങ്ങിനെ ഫലഭൂതമായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത് . അതേതാണ് ? യാതൊന്നാണോ തപിക്കുന്ന സവിതാവ് —തേജസ്സുകൊണ്ട് ജഗത്തിനെ പ്രകാശിപ്പിക്കുന്നതു യാതൊന്നാണോ അതു തന്നെ. അങ്ങിനെയുള്ള സവിതാവിന്റെ ശരീരം സംവത്സരമെന്നു പറയുന്ന കാലവിശേഷമാകുന്നു. എന്തെന്നാൽ സംവത്സരം സവിതാനാൽ നിർമ്മിക്കപ്പെടുന്നതാകുന്നു.

തസ്യൈവ ക്രത്വാത്മനഃ, അഗ്നിസാദ്ധ്യത്വാച്ച ഫലസ്യ ക്രതു-ത്വരൂപേണ ഏവ നിർദ്ദേശഃ അയം പാർത്ഥിവോ/ഗ്നിഃ അർക്കഃ സാധന-ഭൂതഃ. തസ്യ ചാർക്കസ്യ ക്രതൗ ചിത്യസ്യ ഇമേ ലോകാസ്ത്രയോ /പ്യാത്മാനഃ ശരീരാവയവാഃ. തഥാ ച വ്യാഖ്യാതം "തസ്യ പ്രാചീ ദിക് " ഇത്യാദിനാ. താവഗ്ന്യാദിത്യാവേതൗ യഥാവിശേഷിതാവർക്കാശ്വമേധൗ ക്രതുഫലേ. അർക്കോ യഃ പാ-ർത്ഥിവോ / ഗ്നിഃ സ സാക്ഷാത് ക്രതുരൂപഃ ക്രിയാത്മകഃ. ക്രതോര-

ആ ക്രതു അഗ്നികൊണ്ടു സാധിക്കപ്പെടേണ്ടതാകയാൽ ക്രതുവിന്റെ അംഗമായി മുമ്പു പറഞ്ഞ പാർത്ഥിവാഗ്നിയെ ഫലാത്മകനായ ആദിത്യനായി പറയുന്നു. ക്രതുവിന് സാധനഭൂതമായ ഈ പാർത്ഥിവാഗ്നി അർക്കനാണ് . ക്രതുവിന് അംഗഭൂതമായി ചിത്യാഗ്നിയായിരിക്കുന്ന അർക്കന് മൂന്നു ലോകങ്ങളും ശരീരാവയവങ്ങളാകുന്നു. "അതിന് കിഴക്കു ദിക്ക് ശിരസ്സാണ് " മുതലായ വാക്യങ്ങൾ വഴി അതു പറയപ്പെട്ടിട്ടുണ്ട് . മുമ്പു പറഞ്ഞ വിശേഷണമനുസരിച്ച് അർക്കനും അശ്വമേധവും ആ ക്രമത്തിൽ യജ്ഞവും ഫലവുമാകുന്നു. അർക്കനെന്നല്ല പാർത്ഥിവമായ അഗ്നിയാണ് സാക്ഷാൽ

ഗ്നിസാദ്ധ്യത്വാത് തദ്രൂപേണൈവ നിർദ്ദേശഃ. ക്രതുസാദ്ധ്യത്വാച്ച ഫലസ്യ ക്രതുരൂപേണൈവ നിർദ്ദേശ ആതിത്യോ/ ശ്വമേധ ഇതി.

ക്രിയാത്മകനും യജ്ഞരൂപനുമായ അഗ്നി. അഗ്നിയാൽ സാധിക്കപ്പെടേണ്ടതാണ് യജ്ഞം. അതിനാലാതിനെ അഗ്നി രൂപമായി പറഞ്ഞിരിക്കുന്നു. അതുപോലെ യജ്ഞം കൊണ്ടു സാധിക്കേണ്ടതാണ് ഫലം. അതിനാൽ ആദിത്യൻ അശ്വമേധമാകുന്നു." എന്നിങ്ങിനെ യജ്ഞരൂപത്തിൽത്തന്നെ അതിനെ നിർദ്ദേശിച്ചിരിക്കുന്നു.

തൗ സാദ്ധ്യസാധനൗ ക്രതു—ഫലഭൂതൗ അഗ്ന്യാദിത്യൗ സാ ഉ പുനർഭൂയ ഏകൈവ ദേവതാ ഭവതി. കാ സാ? മൃത്യുരേവ. പൂർവ്വമപ്യേകൈവാസീത് ക്രി—യാസാധന ഫലഭേദായ വിഭക്താ. തഥാ ച ഉക്തം "സ ത്രേധാത്മാനം വ്യകുരത" ഇതി സാ പുനരപി ക്രിയാനിവൃത്ത്യുത്തരകാലമേ—കൈവ ദൈവതാ ഭവതി മൃത്യുരേവ ഫലരൂപഃ

അഗ്ന്യാദിത്യന്മാർ ക്രതു ഫല ഭൂതന്മാരും സാദ്ധ്യസാധനങ്ങളുമാണ് അവ ചേർന്നൊന്നായി വീണ്ടും ഒരു ദേവത തന്നെയായിത്തീരുന്നു. ആ ദേവത ഏതാണ് ? മൃത്യു തന്നെ. മുമ്പു അത് ഒന്നു തന്നെയായിരുന്നു. ക്രിയാസാധനം, ഫലം എന്നീ ഭേദത്തിനായിട്ടാണ് അത് വേർപിരിഞ്ഞത് . "അങ്ങിനെയുള്ള ഭേദത്തിനായിട്ടാണ് അത് വേർപിരിഞ്ഞത് " എന്നിങ്ങനെ പറഞ്ഞിട്ടുമുണ്ട് . ക്രിയാനിവൃത്തിക്കുശേഷം അത് വീണ്ടും ഒരേ ഒരു ദേവത, ഫലരൂപമായ മൃത്യുദേവത, തന്നെയായിത്തീരുന്നു.

യഃ പുനരേവമേനമശ്വമേധം മൃത്യുമേകാം ദേവതാം വേദ. അഹ—മേവ മൃത്യുരസ്മ്യശ്വമേധ ഏകാ ദേവതാ മദ്രൂപാ അശ്വാഗ്നിസാധന—സാദ്ധ്യേതി. സോ/പജയതി പുനർ—മ്മൃത്യും പുനർമ്മരണം സകൃന്മൃത്വാ പുനർമരണായ ജായത ഇത്യർത്ഥഃ. അപജിതോ/പി മൃത്യുരേനം പുന—രാപ്നുയാദിത്യാശങ്ക്യാഹ—നൈനം മൃത്യുരാപ്നോതി. കസ്മാത് ? മു—ത്യുരസ്യ ഏവംവിദ ആത്മാ ഭവതി. കിഞ്ച മൃത്യുരേവ ഫലരൂപഃ സന്നേതാസാം ദേവതാനാമേകോ ഭവതി. തസ്യൈതത്ഫലം.

ആർ ഇപ്രകാരം അശ്വമേധത്തെ മൃത്യുരൂപമായ ഒരേ ഒരു ദേവതയായി അറിയുന്നുവോ അതായത് "ഞാൻ തന്നെ അശ്വമേധരൂപമായ മൃത്യു അശ്വമേധം അഗ്നിയും അശ്വവുമാകുന്ന സാധനകളാൽ സാധിക്കപ്പെടേണ്ടതും എന്റെ തന്നെ രൂപവുമായ ഏക ദേവതയാകുന്നു" എന്നറിയുന്നുവോ അവൻ മരണത്തെ ജയിക്കുന്നു. അഥവാ ഒരിക്കൽ മരിച്ചിട്ട് പുനർമ്മരണത്തിനായി ജനിക്കുന്നില്ല എന്നർത്ഥം. അപജിതനായിട്ട് മൃത്യു അവനെ വീണ്ടും പ്രാപിക്കുമെന്ന് ശങ്കിച്ച് പറയുകയാണ് —മൃത്യു അവനെ പ്രാപിക്കുന്നില്ല എന്ന് . എന്തുകൊണ്ട് ? മൃത്യു ഇങ്ങിനെ അറിയുന്നവന്റെ ആത്മാവായിത്തീരുന്നു. മാത്രമല്ല മൃത്യു തന്നെ ഫലരൂപനായിത്തീർന്നിട്ട് ഇ ദേവതകളോടു ചേർന്നൊന്നായിത്തീരുന്നു. ഈ ഉപാസനക്ക് ഇതാണ് ഫലം.

## തൃതീയഃ ബ്രാഹ്മണഃ

### പ്രകരണ സംബന്ധഃ

ദ്വയാ ഹേത്യാദ്യസ്യ കഃ സംബന്ധഃ? കർമ്മണാം ജ്ഞാനസഹിതാനാം പരാഗതിരുക്താ മൃത്യ്വാത്മഭാവഃ അശ്വമേധഗത്യുക്ത്യാ. അഥേദാനീം മൃത്യ്വാത്മഭാവസാധനഭൂതയോഃ കർമ്മജ്ഞാനയോഃ യത ഉത്ഭവഃ തത്പ്രകാശനാർത്ഥം ഉദ്ഗീഥബ്രാഹ്മണമാരഭ്യതേ.

## മൂന്നാം ബ്രാഹ്മണം

### പ്രകരണത്തിനുള്ള സംബന്ധം

"ദ്വയാഹ" എന്നിങ്ങിനെ തുടങ്ങുന്ന ഈ ബ്രാഹ്മണത്തിന് മുൻപത്തേതുമായി എന്തു സംബന്ധമാണുള്ളത് ? ഇതുവരെ അശ്വമേധത്തിന്റെ ഗതി (ഫലം) പറഞ്ഞതുവഴി ജ്ഞാനസഹിതമായ കർമ്മത്തിന് മൃത്യുസ്വരൂപതയെ പ്രാപിക്കാമെന്ന പരമമായ ഗതി പറഞ്ഞു കഴിഞ്ഞു. ഇനിയിപ്പോൾ മൃത്യുവായിത്തീരുന്നതിന് സാധനഭൂതങ്ങളായ കർമ്മജ്ഞാനങ്ങളുടെ ഉൽപ്പത്തി ഏതിൽ നിന്നാണോ ആ പ്രാണന്റെ സ്വരൂപത്തെക്കുറിച്ച് നിരൂപണം ചെയ്യാനായി ഉദ്ഗീഥ ബ്രാഹ്മണം തുടങ്ങാൻ പോവുകയാണ് .

നനു മൃത്യ്വാത്മഭാവഃ പൂർവ്വത്ര ജ്ഞാനകർമ്മണോഃ ഫലമുക്തം. ഉദ്ഗീഥജ്ഞാനകർമ്മണോസ്തു മൃത്യ്വാത്മഭാവാതിക്രമണം ഫലം വക്ഷ്യതി. അതോ ഭിന്നവിഷയത്വാത് ഫലസ്യ ന പൂർവ്വകർമ്മജ്ഞാനോത്ഭവ പ്രകാശനാർത്ഥമിതി ചേത് .

ശങ്ക — മുമ്പ് ജ്ഞാനത്തിന്റെയും കർമ്മത്തിന്റെയും ഫലം മൃത്യുവാണെന്ന് പറഞ്ഞുവല്ലോ. ഉദ്ഗീഥ ജ്ഞാനത്തിന്റെയും കർമ്മത്തിന്റെയും ഫലം മൃത്യുസ്വരൂപതയെ അതിക്രമിക്കലാണെന്ന് ഇനി പറയുന്നുമുണ്ട് . അങ്ങിനെ ഫലം ഭിന്നമായതിനാൽ മുമ്പു പറഞ്ഞ കർമ്മജ്ഞാനങ്ങളുടെ ഉല്പത്തിയെ പ്രകടിപ്പിക്കാനാണ് അടുത്ത ബ്രാഹ്മണം തുടങ്ങുന്നതെന്ന് പറയാവുന്നതല്ല.

നായം ദോഷഃ; അഗ്ന്യാദിത്യാത്മഭാവത്വാദുദ്ഗീഥഫലസ്യ. പൂർവ്വത്രാപ്യേതദേവ ഫലമുക്തം, "ഏതാസാം ദേവതാനാമേകോ ഭവതി" ഇതി. നനു "മൃത്യുമതിക്രാന്ത" ഇത്യാദി വിരുദ്ധം, ന സ്വാഭാവികപാപ്മാസംഗവിഷയത്വാദതിക്രമണസ്യ

സമാധാനം— അതു ശരിയല്ല. കാരണം ഉദ്ഗീഥത്തിന്റെ ഫലം ആദിത്യാഗ്നികളുടെ സ്വരൂപതാപ്രാപ്തിയാകുന്നു. മുമ്പും "ഇവയിൽ നിന്നും ഏകയായ ഒരു ദേവതയുണ്ടാവുന്നു" എന്നു പറഞ്ഞിട്ടുണ്ട് . "മൃത്യുവിനെ മറികടന്നു" എന്നത് ഇതിനു വിരുദ്ധമാണെന്നു പറഞ്ഞാലതു ശരിയല്ല. എന്തെന്നാൽ ഈ മറികടക്കലിന്റെ വിഷയം സ്വാഭാവികമായ പാപത്തോടുള്ള ചേർച്ചയാണ് .

കോ/സൗ സ്വാഭാവികഃ പാപ്മസംഗോ മൃത്യുഃ? കുതോ വാ തസ്യോത്ഭവഃ? കേന വാ തസ്യാതിക്രമണം? കഥം വാ ഇത്യേതസ്യാർത്ഥസ്യ പ്രകാശനായ ആഖ്യായികാരഭ്യതേ. കഥം—

സ്വാഭാവികമായ പാപത്തോടു ചേർന്നിരിക്കുന്ന ആ മൃത്യു ഏതാണ് ? അതെവിടെ നിന്നുണ്ടായി? ഏതു കൊണ്ടാണിതനെ അതിക്രമിക്കേണ്ടത് ? അതെങ്ങിനെ? ഇവയുടെ പ്രകാശനത്തിനായി ആഖ്യായിക ആരംഭിക്കുകയാണ് . എങ്ങിനെ—

**മന്ത്രഃ 1**—ദ്വയാ ഹ പ്രാജാപത്യാ, ദേവാൾചാസുരാൾച; അതഃ കാനീയസാ ഏവ ദേവാ, ജ്യായസാ അസുരാസ്ത ഏഷു ലോകേഷ്വസ്പർദ്ധന്ത തേ ഹ ദേവാ ഊചുർ—ഹന്താസുരാന്യജ്ഞ ഉദ്ഗീഥേനാത്യയാമേതി.

**മന്ത്രാർത്ഥം 1**— പ്രജാപതിക്ക് ദേവന്മാരെന്നും അസുരന്മാരെന്നും പേരായി രണ്ടു തരം പുത്രന്മാരുണ്ടായിരുന്നു. അതിൽ ദേവന്മാർ കുറച്ചു മാത്രവും അസുരന്മാർ അധികവും ആയിരുന്നു. അവർ ഈ ലോകത്തിൽ സ്പർദ്ധിച്ചു കൊണ്ടിരുന്നു. ആ ദേവന്മാർ പറഞ്ഞു: "നമുക്ക് യജ്ഞത്തിൽ ഉദ്ഗീഥം കൊണ്ട് അസുരന്മാരെ അതിക്രമിക്കാം" എന്ന്

**ഭാഷ്യം**—ദ്വയാ ദ്വിപ്രകാരാഃ. ഹേതി പൂർവ്വവൃത്താന്തദ്യോതകോ നിപാതഃ. വർത്തമാനപ്രജാപതേഃ പൂർവ്വജന്മനി യത് വൃത്തം തദവദ്യോതയതി ഹ ശബ്ദേന. പ്രാജാപത്യാഃ പ്രജാപതേഃ വൃത്തജന്മാവസ്ഥസ്യ അപത്യാനി പ്രാജാപത്യാഃ. കേ തേ? ദേവാൾചാസുരാൾച. തസ്യൈവ പ്രജാപതേഃ പ്രാണാ വാഗാദയഃ

"ദ്വയാ" എന്നാൽ രണ്ടു വിധം മൂലത്തിലെ "ഹ" ശബ്ദം പൂർവ്വ വൃത്താന്തത്തെ ദ്യോതിപ്പിക്കുന്ന പ്രയോഗമാണ്. ഇപ്പോഴുള്ള പ്രജാപതിയുടെ പൂർവ്വ ജന്മത്തിലെ വൃത്തത്തെ "ഹ" ശബ്ദം വഴി പ്രകടിപ്പിക്കുകയാണ് ചെയ്യുന്നത്. പ്രാജാപത്യാഃ— ഏതു ജന്മത്തിലാണോ പൂർവ്വ വൃത്തം ഘടിപ്പിക്കപ്പെട്ടിരിക്കുന്നത് ആ ജന്മത്തിലെ പ്രജാപതിയുടെ അപത്യങ്ങളാണ് പ്രാജാപത്യന്മാർ. അവരാരാണ്? ദേവന്മാരും അസുരന്മാരും, ആ പ്രജാപതിയുടെ തന്നെ ഇന്ദ്രിയങ്ങളാണ് വാഗാദികൾ.

## പ്രാണാനാം ദേവാസുര നിർവ്വചനം—

കഥം പുനസ്തേഷാം ദേവാസുരത്വം? ഉച്യതേ—ശാസ്ത്രജനിതജ്ഞാന കർമ്മഭാവിതാ ദ്യോതനാദ്ദേവാ ഭവന്തി. ത ഏവ സ്വാഭാവികപ്രത്യക്ഷാനുമാനജനിതദൃഷ്ടപ്രയോജനകർമ്മജ്ഞാനഭാവിതാ അസുരാഃ സ്വേഷ്വേവാസുഷു രമണാത് സുരേഭ്യോ വാ ദേവേഭ്യോ ƒ ന്യത്വാത്.

## ഇന്ദ്രിയങ്ങളുടെ ദേവാസുര നിർവ്വചനം—

ഇന്ദ്രിയങ്ങൾക്കെങ്ങിനെയാണ് ദേവാസുരത്വമെന്നു പറയുന്നു. ശാസ്ത്രത്തിൽ നിന്നുണ്ടായ ജ്ഞാന കർമ്മങ്ങളാൽ ഭാവിതങ്ങളായ ഇന്ദ്രിയങ്ങൾ ദ്യോതന (പ്രകാശന) ശീലമുള്ളവയായതിനാൽ ദേവന്മാരാകുന്നു. അവ തന്നെ സ്വാഭാവികമായ പ്രത്യക്ഷാനുമാനങ്ങളിൽ നിന്നുണ്ടായതും ദൃഷ്ട പ്രയോജനത്തോടു കൂടിയതുമായ കർമ്മജ്ഞാനങ്ങളാൽ ഭാവിതങ്ങളാകുമ്പോൾ അസുരന്മാരായിത്തീരുന്നു. സ്വന്തം അസുക്കളിൽ രമിക്കുന്നതിനാലോ സുരന്മാരിൽ നിന്നും ദേവന്മാരിൽനിന്നും വ്യത്യസ്തരായതിനാലോ ആണ് അവർ അസുരന്മാരായത്.

യസ്മാച്ച ദൃഷ്ടപ്രയോജന-ജ്ഞാനകർമ്മഭാവിതാ അസുരാഃ, തതഃ തസ്മാത് കാനീയസാഃ, കനീ-യാംസ ഏവ കാനീയസാഃ, സ്വാർ-ഥേ ऽ ണി വൃദ്ധിഃ കനീയാംസോ ऽ ൽപ്പാ ഏവ ദേവാഃ ജ്യായസാ അസുരാ ജ്യായാംസോ ऽസുരാഃ സ്വാഭാവികീ ഹി കർമ്മജ്ഞാന-പ്രവൃത്തിർമ്മഹത്തരാ പ്രാണാനാം ശാസ്ത്രജനിതായാഃ കർമ്മജ്ഞാന-പ്രവൃത്തേഃ . ദൃഷ്ടപ്രയോജന-ത്വാത് . അത ഏവ കനീയസ്ത്വം ദേവാനാം ശാസ്ത്രജനിത പ്രവൃ-ത്തേഃ അല്പത്വാത്. അത്യന്തയത്ന-സാദ്ധ്യാ ഹി സാ.

അസുരന്മാർ ദൃഷ്ടപ്രയോജന മാകുന്ന ജ്ഞാനകർമ്മങ്ങളാൽ ഭാവിതരാ യതിനാൽ ദേവന്മാർ കാനീയസരാകു ന്നു., കനീയന്മാർ തന്നെയാണ് കാനീയ സർ. ഇവിടെ "കനീയസ് " എന്നതിനോട് സ്വാർത്ഥത്തിൽ (സ്വന്തം അർത്ഥത്തിൽ) "അണ് " പ്രത്യയം ചേർന്ന് ആദിസ്വര ത്തിന് വൃദ്ധി വന്നിരിക്കയാണ് . അങ്ങി നെയാണ് .കാനീയസ ശബ്ദമുണ്ടായത് . ദേവഗണം കനീയരാണ് , എണ്ണത്തിൽ കുറവായവരാണ് . അതുപോലെ അസു രന്മാർ ജ്യായാന്മാരാണ് . "ജ്യായാൻ" എ ന്നാൽ അധികമെന്നർത്ഥം. ദൃഷ്ടപ്രയോ ജനത്വം മൂലം സ്വാഭാവികജ്ഞാനകർമ്മ ങ്ങൾ ശാസ്ത്രജനിതമായജ്ഞാനകർമ്മ ങ്ങളേക്കാൾ അധികം ഭവിക്കുന്നു. ശാ സ്ത്രജനിത വൃത്തികൾ കുറവായതി നാൽ ദേവന്മാരും കുറവാണ് . എന്തെ ന്നാൽ ശാസ്ത്രജനിതകർമ്മങ്ങൾ പണി പ്പെട്ടു നേടേണ്ടവയാണ് .

തേ ദേവാശ്ചാസുരാശ്ച പ്രജാപതിശരീരസ്ഥാ ഏഷു ലോ-കേഷു നിമിത്തഭൂതേഷു സ്വാഭാ-വികേതരകർമ്മജ്ഞാനസാദ്ധ്യേഷു അസ്പർദ്ധന്ത സ്പർദ്ധാം കൃത-വന്ത. ദേവാനാം ചാസുരണാം ച വൃത്ത്യുത്ഭവാഭിഭവൗസ്പർദ്ധാ. കദാചിച്ഛാസ്ത്രജനിതകർമ്മ-ജ്ഞാനഭാവനാരൂപാ വൃത്തിഃ പ്രാ-ണാനാമുത്ഭവതി. യദാ ചോത്ഭവതി തദാ ദൃഷ്ടപ്രയോജനാ, പ്രത്യ-ക്ഷാനുമാനജനിതകർമ്മജ്ഞാന-ഭാവനാരൂപാ തേഷാമേവ പ്രാണാ-നാം വൃത്തിരാസുര്യാഭിഭൂയതേ. സ ദേവാനാം ജയോ ऽ സുരാണാം പരാജയഃ കദാചിത്തദ്വിപര്യയേണ ദേവാനാം വൃത്തിരഭിഭൂയത ആ-സുര്യാ ഉത്ഭവഃ. സോസുരാണാം ജയോ ദേവാനാം പരാജയഃ ഏവം ദേവാനാം ജയേ ധർമ്മഭൂയ സ്ത്വാ-ദുത്ക്കർഷ ആപ്രജാപതിത്വപ്രാ-പ്തേഃ. അസുരജയേ ऽധർമ്മഭൂയ-സ്ത്വാദപകർഷ ആസ്ഥാവരത്വ-പ്രാപ്തേഃ. ഉഭയസാമ്യേ മനുഷ്യ-ത്വപ്രാപ്തി.

പ്രജാപതിയുടെ ശരീരത്തിലിരു ന്നുകൊണ്ട് ആ ദേവന്മാരും അസുര ന്മാരും സ്വാഭാവികവും അസ്വാഭാവിക വും (ശാസ്ത്രജനിതം) ആയ കർമ്മജ്ഞാ നങ്ങളാൽ നേടാവുന്ന ലോകങ്ങൾക്കു വേണ്ടി സ്പർദ്ധിക്കാൻ തുടങ്ങി. ദൈവി കവും ആസുരവുമായ വൃത്തികളുടെ വൃദ്ധിക്ഷയങ്ങൾ തന്നെയാണ് ദേവന്മാ രുടെയും അസുരന്മാരുടെയും സ്പർദ്ധ. ചിലപ്പോൾ ശാസ്ത്രജനിതമായ കർമ്മ ജ്ഞാനഭാവനയിൽ നിന്നുടലെടുത്ത ഇ ന്ദ്രിയ വൃത്തികൾ ഉൽക്കർഷത്തെ പ്രാപി ക്കുന്നു. ഇവ ഉൽക്കർഷം പ്രാപിക്കു മ്പോൾ ദൃഷ്ടപ്രയോജനങ്ങളോടു കൂടി യതും പ്രത്യക്ഷാനുമാനങ്ങളിൽ നിന്നു ണ്ടായതുമായ കർമ്മജ്ഞാനഭാവനാ രൂ പത്തിലുള്ള ഇന്ദ്രിയങ്ങളുടെ ആസുരമായ വൃത്തികൾ അപജയപ്പെടുന്നു. അത് ദേവന്മാരുടെ ജയവും അസുരന്മാരുടെ പരാജയവുമാണ് . ചിലപ്പോൾ അതിന് വിപരീതമായി ഭവിക്കും. അത് അസുര ന്മാരുടെ ജയവും ദേവന്മാരുടെ പരാജയ വും ആണ് . ഇങ്ങിനെ ദേവന്മാർക്കു ജയം സംഭവിക്കുമ്പോൾ ധർമ്മം വർദ്ധി ക്കുന്നതിനാൽ പ്രജാപതിപദ പ്രാപ്തി വരെയുള്ള ഉന്നതി സംഭവിക്കുന്നു. അതു പോലെ അസുരന്മാരുടെ ജയത്തിൽ

അധർമ്മം വർദ്ധിക്കുന്നതിനാൽ സ്ഥാവരാ... വരെയുള്ള അധഃപതനവുമുണ്ടാകുന്നു. രണ്ടും സമമായിരിക്കുമ്പോഴാണ് മനുഷ്യത്വപ്രാപ്തിയുണ്ടാകുന്നത് .

ത ഏവം കനീയസ്ത്വാദ ഭിഭൂയമാനാ അസുരൈർദ്ദേവാ ബാഹുല്യാദസുരാണാം കിം കൃതവന്തഃ ? ഇത്യുച്യതേ—തേ ദേവാ അസുരൈരഭിഭൂയമാനാ ഹ കില ഊചുരുക്തവന്തഃ കഥം ? ഹന്തേദാനീമസ്മിൻ യജ്ഞേ ജ്യോതിഷ്ടോമേ, ഉദ്ഗീഥേന ഉദ്ഗീഥകർമ്മപദാർത്ഥകർത്തൃസ്വരൂപാശ്രയേണ അത്യയാമാതിഗച്ഛാമഃ അസുരാനഭിഭൂയം സ്വം ദേവഭാവം ശാസ്ത്രപ്രകാശിതം പ്രതിപദ്യാമഹ ഇത്യുക്തവന്തോ|ന്യോന്യം. ഉദ്ഗീഥകർമ്മപദാർത്ഥ കർത്തൃസ്വരൂപാശ്രയണം ച ജ്ഞാനകർമ്മഭ്യാം. കർമ്മ വക്ഷ്യമാണം മന്ത്രജപലക്ഷണം വിധിത്സ്യമാനം "തദേതാനി ജപേത് " ഇതി. ജ്ഞാനം ത്വിദമേവ നിരൂപ്യമാണം.

ഇപ്രകാരം അസുരന്മാരെ അപേക്ഷിച്ച് എണ്ണത്തിൽ കുറവായതിനാൽ, അതായത് അസുരന്മാർ അധികമായതിനാൽ, ദേവന്മാരെന്തു ചെയ്തു എന്നു പറയുന്നു. അസുരന്മാരാൽ ഉപദ്രവിക്കപ്പെട്ട ദേവന്മാർ അന്യോന്യം പറഞ്ഞു. എങ്ങിനെ? "അഹോ! ഈ ജ്യോതിഷ്ടോമയജ്ഞത്തിൽ വച്ച് ഉദ്ഗീഥം വഴി അതായത് ഉദ്ഗീഥമെന്ന കർമ്മത്തിന് അംഗഭൂതമായ പദാർത്ഥ കർത്തൃസ്വരൂപത്തെ ആശ്രയിച്ച് നമുക്ക് അസുരന്മാരെ അതിക്രമിക്കാം—അതായത് അസുരന്മാരെ തോല്പിച്ച് സ്വന്തം ശാസ്ത്രപ്രകാശിതമായ ദേവഭാവത്തെ പ്രാപിക്കാമെന്നർത്ഥം. ഉദ്ഗീഥകർമ്മ രൂപമായ പദാർത്ഥത്തിന്റെ ആശ്രയം ജ്ഞാനകർമ്മങ്ങൾ വഴി ചെയ്യാൻ കഴിയും. ഇവയിൽ കർമ്മം എന്നത് "ഇവയെല്ലാം ജപിക്കണം' എന്ന് ഇനി വിധിക്കാൻ പോകുന്ന മേൽ പറയുന്ന മന്ത്രങ്ങളുടെ ജപമാണ് . ഈ നിരൂപണം ചെയ്യപ്പെടുന്നത് തന്നെ ജ്ഞാനം.

**പ്രാണോപാസനാ വാക്യസ്യ അന്യശേഷത്വനിരാസഃ—**

**പ്രാണോപാസനവാക്യത്തിന് അന്യശേഷത്വമുണ്ടെന്നത് നിരസിക്കുന്നു—**

നന്വിദം അഭ്യാരോഹജപവിധിശേഷോ|ർത്ഥവാദോ ന ജ്ഞാനനിരൂപണപരം.

ശങ്ക—എന്നാൽ ഈ അഭ്യാരോഹം മന്ത്രജപവിധിക്ക് ശേഷഭൂതമായ അർത്ഥവാദമാണ് , ജ്ഞാന നിരൂപണപരമായതല്ല. (അഭ്യാരോഹം—ഏതു ജപിച്ചാൽ ദേവഭാവത്തിൽ ആരോഹണം ചെയ്യുമോ ആ മന്ത്രം അഭ്യാരോഹ മന്ത്രമാണ് .) (അർത്ഥവാദം = സ്തുതി)

ന; " ഏവം വേദ" ഇതി വചനാത് . ഉദ്ഗീഥപ്രസ്താവേ പുരാകല്പശ്രവണാദുദ്ഗീഥവിധിപരമിതി ചേന്ന, അപ്രകരണാത് . ഉദ്ഗീഥസ്യ ചാന്യത്ര വിഹിതത്വാത് . വിദ്യാപ്രകരണത്വാച്ചാസ്യ. അഭ്യാരോഹജപസ്യ ചാനിത്യത്വാത് .

സമാധാനം—അതു ശരിയല്ല. എന്തെന്നാൽ "ഇതിനെ ആരറിയുന്നു" മുതലായവാക്യങ്ങൾ പറയുന്നുണ്ട് . ഉദ്ഗീഥപ്രകരണത്തിൽ പൂർവ്വകല്പത്തെ സംബന്ധിക്കുന്ന ശ്രുതിയുള്ളതിനാൽ ഇത് ഉദ്ഗീഥ വിധിപരം തന്നെയാകുന്നു എന്നു പറഞ്ഞാലതു ശരിയല്ല. കാരണം അത് ഉദ്ഗീഥ പ്രകരണമല്ല. ഉദ്ഗീഥത്തെക്കുറിച്ചുള്ള പ്രക

ഏവംവിത്പ്രയോജ്യത്വാത് ; വി—ജ്ഞാനസ്യ ച നിത്യവച്ഛ്രവ—ണാത് . "തദ്ധൈ തല്ലോകജിദേവ" (ഛാ. ഉ. 1.3.28) ഇതി ച ശ്രുതേഃ; പ്രാണസ്യ വാഗാദീനാം ച ശുദ്ധ്യ—ശുദ്ധിവചനാത് . ന ഹ്യനുപാ—സ്യത്വേ പ്രാണസ്യ ശുദ്ധിവചനം വാഗാദീനാം ച സഹോപന്യ—സ്താനാം അശുദ്ധിവചനം. വാഗാ—ദീനിന്ദയാ മുഖ്യപ്രാണ സ്തുതി—ശ്ചാഭിപ്രേതാ ഉപപദ്യതേ. "മൃ—ത്യുമതിക്രാന്തോ ദീപ്യതേ" ഇത്യാദി ഫലവചനം ച. പ്രാണസ്വരൂപാപ—ത്തേർഹി ഫലം തദ്യദ് വാഗാദ്യ—ഗ്ന്യാദിഭാവഃ.

രണം മറ്റൊരിടത്ത് വിധിക്കപ്പെട്ടിട്ടുണ്ട് . (കർമ്മകാണ്ഡത്തിൽ). ഇത് വിദ്യയുടെ പ്രകരണമാണ് . ഇതിനും പുറമെ അഭ്യാരോഹജപത്തിന് അനിത്യത്വമുണ്ട് . പ്രാണവേത്താവു മുഖാന്തിരമേ ആ അനുഷ്ഠാനംചെയ്യാവൂ. പ്രാണവിജ്ഞാനം നിത്യമെന്ന പോലെ പറഞ്ഞുകേൾക്കുന്നുമുണ്ട് . അഭ്യാരോഹം മുമ്പേ തന്നെയുള്ള ജ്ഞാനത്തിന് പ്രയോജകമല്ലല്ലോ. പ്രാണ വിജ്ഞാനം ഇതിനെ അപേക്ഷിച്ച് നിത്യമായതാണ് "തദ്ധൈതല്ലോക ജിദേവ" എന്നു ഫലം പറഞ്ഞിരിക്കുന്നതിനാൽ സ്വതന്ത്രമായ പ്രാണ വിജ്ഞാനം വിധിക്കലാണുദ്ദേശം. മാത്രമല്ല പ്രാണനും വാഗാദികൾക്കും ശുദ്ധിയും അശുദ്ധിയും പറഞ്ഞിരിക്കുന്നതിനാലും പ്രാണോപാസനമാണ് വിവിക്ഷയെന്നു കരുതാം. ഇത് വിജ്ഞാനപ്രകരണമാണ് . പ്രാണന് ഉപാസ്യത്വമില്ലെങ്കിൽ പ്രാണന്റെ ശുദ്ധിയെക്കുറിച്ചുള്ള പ്രതിപാദനവും വാഗാദികളോടൊപ്പം അതിനെ ഉപന്യസിക്കുന്നതും കൂട്ടത്തിൽ തന്നെ അവക്ക് ശുദ്ധിയുണ്ടെന്നു പറയുന്നതും ശരിയല്ല. വാഗാദികളെ നിന്ദിക്കുന്നതു വഴി മുഖ്യ പ്രാണനെ സ്തുതിക്കുന്നത് അഭി പ്രേതമായി ഭവിക്കുന്ന "മൃത്യുവിനെ അതിക്രമിച്ച് പ്രകാശിക്കുന്നു" മുതലായ ഫലവചനം കാണുന്നുണ്ട് . വാഗാദികളുടെ അഗ്ന്യാദിഭാവപ്രാപ്തി യാതൊന്നാണോ അത് അതിന്റെ പ്രാണ സ്വരൂപതാ പ്രാപ്തിയുടെ ഫലം തന്നെയാകുന്നു.

ഭവതുനാമ പ്രാണസ്യോ—പാസനം, നതു വിശുദ്ധ്യാദി—ഗുണവത്തേതി. നനു സ്യാച്ഛ്രു—തത്വാത് ; ന സ്യാദുപാസ്യത്വേ സ്തുത്യർത്ഥതോപപത്തേഃ.

**ശങ്ക**— ഇത് പ്രാണന്റെ ഉപാസനയായിക്കൊള്ളട്ടെ. എന്നാൽ പ്രാണന് വിശുദ്ധ്യാദി ഗുണങ്ങളുണ്ടെന്നു പറയാൻ വയ്യ. ശ്രുതിയിലുണ്ടല്ലോ എന്നു പറഞ്ഞാലതു ശരിയല്ല. ഉപാസ്യമായതിനാൽ ശ്രുതി സ്തുതിക്കായികൊണ്ട് പറഞ്ഞതാവാനേ വഴിയുള്ളു.

ന. അവിപരീതാർത്ഥപ്രതി—പത്തേഃ, ശ്രേയപ്രാപ്ത്യുപപത്തേ—ർല്ലോകവത് യോ ഹ്യവിപരീത—മർത്ഥം പ്രതിപദ്യതേ ലോകേ സ ഇഷ്ടം പ്രാപ്നോതി അനിഷ്ടാദ്വാ

**സമാധാനം**— അതു ശരിയല്ല. ലോകത്തിൽ കാണാറുള്ളതുപോലെ വിപരീതമല്ലാത്ത (ശരിയായ) അർത്ഥജ്ഞാനം കൊണ്ട് ശ്രേയഃ പ്രാപ്തി യുണ്ടാകും. ശരിയായ അർത്ഥ ജ്ഞാനത്തെ വച്ചു പുലർത്തു

നിവർത്തതേ, ന പിവരീതാർത്ഥ— പ്രതിപത്ത്യാ. തഥേഹാപി ശ്രൗത— ശബ്ദജനിതാർത്ഥപ്രതിപത്തൗ ശ്രേയഃ പ്രാപ്തിരുപപന്നാ ന വിപര്യയേ. ന ചോപാസനാർത്ഥ— ശ്രുതശബ്ദോഽർത്ഥവിജ്ഞാന— വിഷയസ്യ അയഥാർത്ഥത്വേ പ്രമാണമസ്തി. ന ച തദ്വിജ്ഞാ— നസ്യാപവാദഃ ശ്രൂയതേ. തതഃ ശ്രേ— യഃ പ്രാപ്തിദർശനാത് യഥാർത്ഥ— താം പ്രതിപദ്യാമഹേ; വിപര്യയേ ച അനർത്ഥ പ്രാപ്തിദർശനാത് . യോ ഹി വിപര്യയേണാർത്ഥം പ്രതി— പദ്യതേ ലോകേ, പുരുഷം സ്ഥാ— ണുമിത്യമിത്രം മിത്രമിതി വാ, സോഽനർത്ഥം പ്രാപ്നുവൻ ദൃശ്യ— തേ. ആത്മേശ്വരദേവതാദീനാമപി അയഥാർത്ഥാനാമേവ ചേത് ഗ്ര— ഹണം ശ്രുതിതഃ, അനർത്ഥപ്രാ— പ്ത്യർത്ഥം ശാസ്ത്രമിതി ധ്രുവം പ്രാപ്നുയാത് ലോകവദേവ, ന ചൈതദിഷ്ടം; തസ്മാത് യഥാ— ഭൂതാനേവ ആത്മേശ്വരദേവതാദീൻ ഗ്രാഹയത്യുപാസനാർത്ഥം ശാ— സ്ത്രം.

നവന് അഭീഷ്ടപ്രാപ്തിയും അനിഷ്ട പരിഹാരവും ഉണ്ടാകുന്നത് കാണാറു ണ്ട് . വിപരീതാർത്ഥജ്ഞാനം കൊണ്ടിതു ണ്ടാവില്ല. അതുപോലെ ഇവിടെയും ശ്രുതി ശബ്ദത്തിൽ നിന്നുണ്ടായ അർത്ഥ ജ്ഞാനം വഴിതന്നെയാണ് ശ്രേയഃ പ്രാ പ്തിയുണ്ടാവുന്നത് . വിപരീതാവസ്ഥ യിലല്ല. ഇതിനുംപുറമെ ഉപാസനാ പ്രതി പാദനം ചെയ്യുന്ന ശ്രുതിയുടെ ശബ്ദം വഴിയുണ്ടാവുന്ന വിജ്ഞാനവിഷയം മിഥ്യയാണെന്നതിന് പ്രമാണമൊന്നുമില്ല. ശ്രുതി ആ വിജ്ഞാനത്തിന് ഒരപവാദ വും ചെയ്യുന്നുമില്ല. അതു കൊണ്ട് അ തുമൂലമുണ്ടാവുന്ന ശ്രേയഃ പ്രാപ്തിയെ കാണിക്കാനായി ഞാനതിന്റെ യാഥാർ ത്ഥ്യത്തെക്കുറിച്ച് പ്രതിപാദിക്കാം. എ ന്തെന്നാലിതിന് വിപരീതമായി വർത്തി ച്ചാൽ അനർത്ഥ പ്രാപ്തി കാണുന്നുണ്ട് . ആർ ഒന്ന് മറെറാന്നായി കാണുന്നുവോ —മനുഷ്യനെ തൂണായും ശത്രുവിനെ മി ത്രമായും മററും ഗ്രഹിക്കുന്നുവോ—അ വൻ അനർത്ഥത്തെ പ്രാപിക്കുന്നത് കാണാവുന്നതാണ് . ശ്രുതിയിൽ നിന്നും ആത്മാവ് , ഈശ്വരൻ, ദേവത മുതലയാ വയെ ശരിയായ രൂപത്തിലല്ലാതെ ഗ്രഹി ച്ചാൽ, ലോകത്തെപ്പോലെ അപ്പോൾ ശാ സ്ത്രവും അനർത്ഥത്തിനായി ഭവിക്കും. ഇത് ഇഷ്ടമായതല്ലല്ലോ. അതിനാൽ ശാസ്ത്രോപസാനക്ക് ആത്മാവും ഈ ശ്വരനും ദേവതയും യഥാർത്ഥരൂപത്തിൽ ത്തനെ ഗ്രഹിക്കപ്പെടണം.

നാമാദൗ ബ്രഹ്മദൃഷ്ടി— ദർശനാദയുക്തമിതി ചേത് സ്ഫുടം നാമാദേഃ അബ്രാഹ്മത്വം, തത്ര ബ്രഹ്മദൃഷ്ടിം സ്ഥാണ്വാദാവിവ പുരുഷദൃഷ്ടിം വിപരീതാം ഗ്രാ— ഹയച്ഛാസ്ത്രം ദൃശ്യതേ. ത— സ്മാദ്യഥാർത്ഥമേവ ശാസ്ത്രതഃ പ്രതിപത്തേഃ ശ്രേയ ഇതി യുക്ത— മിതി. ചേത് ?

**ശങ്ക**— നാമാദികളിൽ ബ്രഹ്മദൃഷ്ടി കാ ണുന്നതിനാൽ ഈ പറഞ്ഞത് ശരിയല്ലെ ന്നാണെങ്കിലോ. നാമാദികളിൽ ബ്രഹ്മ ത്വമില്ലെന്നുള്ളത് സ്പഷ്ടമാണല്ലോ. തൂണ് മുതലായവയിൽ പുരുഷ ദൃഷ്ടി പോലെ ഇവിടെ ശാസ്ത്രം വിപരീത മായ ബ്രഹ്മദൃഷ്ടഗ്രഹിപ്പിക്കുന്നത് കാണാൻ കഴിയും. അതിനാൽ ശാസ്ത്ര ത്തിൽ നിന്നും യഥാർത്ഥ ജ്ഞാനമുണ്ടാ വുമെന്നും അത് ശ്രേയസ്സിന് വഴിതെളി ക്കുമെന്നും പറഞ്ഞാലതു ശരിയല്ല.

ന, പ്രതിമാവദ്ഭേദപ്രതിപ— ത്തേഃ. നാമാദാവബ്രഹ്മണി ബ്ര— ഹ്മ ദൃഷ്ടിം വിപരീതാം ഗ്രാഹയതി

**സമാധാനം**— അതു ശരിയല്ല, എന്തെ ന്നാൽ പ്രതിമയെപ്പോലെ അതിന് ബ്ര ഹ്മത്തോട് ഭേദജ്ഞാനമുണ്ട് . തൂണ്

ശാസ്ത്രം സ്ഥാണ്വാദാവിവ പുരുഷദൃഷ്ടിം ഇതി ചൈതത് സ്വാധ്വ— വോചഃ കസ്മാത് ? ഭേദേന ഹി ബ്രഹ്മണോ നാമാദിവസ്ത്വപ്രതി— പന്നസ്യ നാമാദൗ വിധീയതേ ബ്രഹ്മദൃഷ്ടിഃ, പ്രതിമാദാവിവ വി— ഷ്ണു ദൃഷ്ടിഃ. ആലംബനത്വേന ഹി നാമാദിപ്രതിപത്തിഃ പ്രതിമാദി— വദേവ, ന തു നാമാദ്യേവ ബ്രഹ്— മേതി. യഥാ സ്ഥാണാവനിർജ്ഞാ— തേന സ്ഥാണുരിതി, പുരുഷ ഏ— വായമിതി പ്രിതിപദ്യതേ വിപരീതം, ന തു തഥാ നാമാദൗ ബ്രഹ്മദൃഷ്ടിഃ വിപരീതാ.

മുതലായതിൽ പുരുഷദൃഷ്ടി പോലെ നാമാദിബ്രഹ്മത്തിൽ വിപരീത ബ്രഹ്മ ദൃഷ്ടിയെ ഉണ്ടാക്കുന്നു ശാസ്ത്രം എന്നു പറഞ്ഞാലതു ശരിയല്ല. എന്തുകൊണ്ട് ? അതായത് ബ്രഹ്മത്തിൽ നിന്ന് ഭിന്നമാണ് നാമാദികളായ വസ്തുക്കളെന്ന് മനസ്സിലാക്കിയവനാണ് , പ്രതിമാദികളിൽ വിഷ്ണുദൃഷ്ടിപോലെ നാമാദികളിൽ ബ്രഹ്മദൃഷ്ടി വിധിച്ചിരിക്കുന്നത് പ്രതിമാദിയിലെന്നപോലെ ആലംബനംഎന്ന നിലക്കാണ് നാമാദികളെ മനസ്സിലാക്കേണ്ടത് , അല്ലാതെ നാമാദികൾ തന്നെയാണ് ബ്രഹ്മം എന്ന നിലയ്ക്കല്ല. തൂണ് തൂണാണെന്നറിയാതെ, ഇത് പുരുഷനാണ് എന്ന് ധരിക്കുന്നതുത ന്നെയാണ് വിപരീതജ്ഞാനം. നാമാദികളിലുള്ള ബ്രഹ്മാദൃഷ്ടിഅതുപോലെ വിപരീതമായതല്ല.

ബ്രഹ്മദൃഷ്ടിരേവ കേവലാ നാസ്തി ബ്രഹ്മേതിചേത് . ഏതേന പ്രതിമാബ്രാഹ്മണാദിഷു വിഷ്— ണ്വാദി ദേവപിത്രാദിദൃഷ്ടീനാം തുല്യതാ.

പൂ.പ— കേവല ബ്രഹ്മദൃഷ്ടി മാത്രമേയുള്ളു. ബ്രഹ്മമെന്നൊന്നില്ല എന്നാണെങ്കിലോ. പ്രതിമയിലും ബ്രാഹ്മണാദിയിലും വിഷ്ണ്വാദിദേവതകളുടെയും പിതാവിൻെറയും മററും ദൃഷ്ടിയും ഇതു പോലെയാണ് .

ന, ഋഗാദിഷു പൃഥിവ്യാദിദൃ— ഷ്ടിദർശനാത് . വിദ്യമാനപൃഥി— വ്യാദി വസ്തുദൃഷ്ടീനാമേവ ഋഗാദിവിഷയേ ക്ഷേപദർശനാത് . തസ്മാത് തത്സാമാന്യാന്നാമാദിഷു ബ്രഹ്മാദിദൃഷ്ടീനാം വിദ്യമാന— ബ്രഹ്മാദി വിഷയത്വസിദ്ധിഃ.

സിദ്ധാന്തി— അതു ശരിയല്ല. ഋക്ക് മുതലായവയിൽ പൃഥിവ്യാദിദർശനം വിധിച്ചു കാണുന്നുണ്ട് . അതായത് ഋക്ക് മുതലായവയുടെ വിഷയത്തിൽ വാസ്തവത്തിൽ പൃഥിവിമുതലായ വസ്തുക്കളുടെ ദൃഷ്ടിയെത്തന്നെ വിധിച്ചിരിക്കുന്നതു കാണാം. അതിനാൽ അവയോട് തുല്യതയുള്ളതിനാൽ നാമാദികളിൽ വിധിച്ചിട്ടുള്ള ബ്രഹ്മാദികളും യഥാർത്ഥബ്രഹ്മാദികളെ ചൂണ്ടിത്തന്നെയാണെന്നു വരുന്നു.

ഏതേന പ്രതിമാബ്രാഹ്മ— ണാദിഷു വിഷ്ണ്വാദിദേവപിത്രാ— ദിബുദ്ധീനാം ച സത്യവസ്തു വിഷ— യത്വസിദ്ധിഃ മുഖ്യാപേക്ഷത്വാച്ച ഗൗണത്വസ്യ. പഞ്ചാഗ്ന്യാദിഷു ച അഗ്നിത്വാദേഃ ഗൗണത്വാത് മുഖ്യാ— ഗ്ന്യാദിസദ്ഭാവവത് നാമാദിഷു ബ്രഹ്മത്വസ്യ ഗൗണത്വാത് മുഖ്യ— ബ്രഹ്മ സദ് ഭാവോപപത്തിഃ.

ഇതുകൊണ്ട് പ്രതിമയിലും ബ്രാഹ്മണാദികളിലും വിഷ്ണ്വാദിദേവത പിതാവ് എന്നീ ബുദ്ധികൾക്കും സത്യവസ്തുവിഷയത്വം സിദ്ധിക്കുന്നു. കാരണം ഗൗണതമുഖ്യത്തെ അപേക്ഷിച്ചാണ് . പഞ്ചാഗ്ന്യാദികളിൽ അഗ്നിത്വാദികളുടെ ഗൗണത്വമുള്ളതിനാൽ മുഖ്യമായ അഗ്നികൾ ഉണ്ടെന്ന് സിദ്ധിക്കുന്നു. അതുപോലെ നാമാദികളിലെ ഗൗണമായ ബ്രഹ്മത്വം മുഖ്യമായ ബ്രഹ്മം വേറെയുണ്ടെന്നു കാണിക്കുന്നു.

**ബുദ്ധ്യുൽപാദകത്വേ ജ്ഞാനവാക്യാനാം ക്രിയാർത്ഥവാക്യൈഃ സാമാന്യം—**

ക്രിയാർത്ഥൈശ്ചാവിശേഷാദ്വിദ്യാർത്ഥാനാം. യഥാ ദർശപൗർണ്ണമാസാദിക്രിയേദം—ഫലാവിശിഷ്ടേതി കർത്തവ്യതാ ഏവം ക്രമപ്രയുക്താംഗാ ച ഇത്യേതദലൗകികം വസ്തു പ്രത്യക്ഷാദ്യവിഷയം തഥാഭൂതം ച വേദവാക്യൈരേവ ജ്ഞാപ്യതേ. തഥാ, പരമാത്മേശ്വരദേവതാദിവസ്തു അസ്ഥൂലാദിധർമ്മകമശനായാദ്യതീതം ചേത്യേവമാദി വിശിഷ്ടമിതി വേദവാക്യൈരേവ ജ്ഞാപ്യതേ, ഇത്യലൗകികത്വാത് തഥാഭൂതമേവ ഭവിതുമർഹതീതി. നച ക്രിയാർത്ഥൈഃ വാക്യൈഃ ജ്ഞാനവാക്യാനാം ബുദ്ധ്യുൽപാദകത്വേ വിശേഷോ ऽ സ്തി. ന ചാനിശ്ചിതാ വിപര്യസ്താ വാ പരമാത്മാദിവസ്തു വിഷയാ ബുദ്ധിരുൽപദ്യതേ

**ബുദ്ധ്യുൽപദകത്വത്തിൽ ജ്ഞാനവാക്യങ്ങൾക്ക് ക്രിയാർത്ഥവാക്യങ്ങളോട് സമാനതയുണ്ട്**

വിദ്യാർത്ഥവാക്യങ്ങൾ ക്രിയാർത്ഥവാക്യങ്ങളോട് സമമായതിനാൽ വേദാന്തശാസ്ത്രത്തിൽ നിന്നുതന്നെ ബ്രഹ്മം സിദ്ധിക്കും. എപ്രകാരം ദർശപൂർണ്ണമാസം മുതലായക്രിയ ഇന്നഫലത്തോടുകൂടിയതാണ് . ഇതികർത്തവ്യത (ഇതികർത്തവ്യത- കരണത്തിന് സഹായകമായ രൂപത്തെ അപേക്ഷിച്ചുള്ള കാര്യം., ഉദാ—"യവംകൊണ്ട് യജിക്കണം" എന്ന് യവയാഗത്തിൽ കരണമായ യവത്തിൻെറ പ്രോക്ഷണാദികാര്യം ഇതികർത്തവ്യതയാണ് ) ക്ക് വിശിഷ്ടമായതാണ് . അതിൻെറ അംഗത്തെ ഇന്നവിധത്തിൽ പ്രയോഗിക്കേണ്ടതാണ് മുതലായവയെല്ലാം ലൗകികമല്ലാത്തകാര്യങ്ങളാണ് —പ്രത്യക്ഷാദിപ്രമാണങ്ങൾക്ക് വിഷയമല്ലാത്തവയാണ് . അതെല്ലാം വേദവാക്യത്തിൽ നിന്നുമാത്രമേ അറിയാൻ പററൂ. അതുപോലെതന്നെ പരമാത്മാവ് , ഈശ്വരൻ, ദേവത മുതലായവയും. സ്ഥൂലത്വാദി കർമ്മങ്ങളില്ലാത്തവയും ക്ഷുധാദികൾക്കതീതമായവയുമാണെന്നും ഇന്നിന്നഗുണങ്ങളാൽ വിശിഷ്ടമയവയാണെന്നും വേദവാക്യങ്ങളാൽ മാത്രമാണറിയപ്പെടുന്നത് . ലൗകികമല്ലാത്തതിനാൽ അപ്രകാരമേ അറിയാൻ പററൂ. മാത്രമല്ല, ക്രിയാത്മകവാക്യങ്ങളിൽ നിന്നും ജ്ഞാനസംബന്ധിയായ വാക്യങ്ങൾക്ക് , ബുദ്ധ്യുൽപാദനത്തിൽ യാതൊരു വ്യത്യാസവുമില്ല. അവ കാരണം പരമാത്മാദിവസ്തു വിഷയത്തിൽ അനിശ്ചിതത്വമോ വിപരീതജ്ഞാനമോ ഉണ്ടാകുന്നുമില്ല.

**ജ്ഞാനവാക്യാനാം ക്രിയാവാക്യൈഃ അസമാനത്വ ശങ്കനം.**

അനുഷ്ഠേയാഭാവാദയുക്തം ഇതി ചേത് ക്രിയാർത്ഥൈർവ്വാക്യൈഃ ത്ര്യംശാഭാവനാനുഷ്ഠേയാ ജ്ഞാപ്യതേ ऽ ലൗകിക്യപി. ന തഥാ പരമാത്മേശ്വരാദിവിജ്ഞാനേ അനുഷ്ഠേയം കിഞ്ചിദസ്തി. അതഃ

**ജ്ഞാനവാക്യങ്ങൾക്ക് ക്രിയാവാക്യങ്ങളോട് തുല്യതയില്ലെന്ന ശങ്ക.**

പൂപ— ജ്ഞാനപരമായ വാക്യം, ഒന്നും അനുഷ്ഠിക്കണമെന്ന് പറയുന്നില്ല. അതിനാലതിനെ ക്രിയാവാക്യത്തോടുതുല്യമായിപറയാൻ വയ്യ. ക്രിയാർത്ഥ വാക്യംവഴി, അലൌകികമാണെങ്കി[illegible]മൂന്നു അംശങ്ങളോടു കൂടിയഭാവനകം[illegible]

ക്രിയാർത്ഥൈഃ സാധർമ്മ്യമിത്യയുക്ത മിതി ചേത് ?

ഷ്ഠേയരൂപത്തിൽ പറയപ്പെട്ടിട്ടുണ്ട്. (ഫലം, സാധന, ഇതികർത്തവ്യത എന്നിവയാണ് അംശങ്ങൾ. അംശങ്ങളുടെ സ്വരൂപം, (1) എന്തുഭാവനയെ ചെയ്യണം (2) എങ്ങിനെ ചെയ്യണം (3) എന്തിന്റെ സഹായത്തോടെ ചെയ്യണം, എന്നിവയാണ് ) പരമാത്മവിജ്ഞാനത്തിലും ഈശ്വരവിജ്ഞാനത്തിലും ഒന്നും അനുഷ്ഠേയമായിട്ടില്ല. അതിനാൽ വിജ്ഞാനവാക്യത്തിന് ക്രിയാർത്ഥവാക്യത്തോട് സമാനതയുണ്ടെന്നു പറഞ്ഞാൽ അതു ശരിയല്ല.

തസ്യ പരിഹാരഃ— ന, ജ്ഞാനസ്യ തഥാഭൂതാർത്ഥവിഷയത്വാത്. ന ഹ്യനുഷ്ഠേയസ്യ ത്ര്യംശസ്യ ഭാവനാഖ്യസ്യാനുഷ്ഠേയത്വാത്തഥാത്വം, കിം തർഹി ? പ്രമാണസമധിഗതത്വാത്. ന ച തദ്വിഷയായാ ബുദ്ധേഃ അനുഷ്ഠേയവിഷയത്വാത് തഥാർത്ഥത്വം, കിം തർഹി ? വേദവാക്യജനിതത്വാദേവ. വേദവാക്യാധിഗതസ്യ വസ്തുനഃ തഥാഭൂതസ്യ സത്യനുഷ്ഠേയത്വവിശിഷ്ടം ചേദനുതിഷ്ഠന്തി നോ ചേദനുഷ്ഠേയത്വാവിശിഷ്ടം നാനുതിഷ്ഠന്തി.

അതിന്റെ പരിഹാരം— അതു ശരിയല്ല. കാരണം ജ്ഞാനം യഥാർത്ഥ വസ്തുവിനെകുറിച്ചുള്ളതാണ്. മൂന്നംശമുള്ളതും ഭാവനാഖ്യവുമായ അനുഷ്ഠേയകർമ്മത്തിന് അനുഷ്ഠേയമായി എന്ന കാരണത്താൽ യഥാർത്ഥതയില്ല. പിന്നെ എന്തുകാരണത്താലാണ് ? പ്രമാണം മൂലം അറിഞ്ഞിട്ടുള്ളതിനാൽ. ഇതുപോലെ തന്നെ പരമാത്മവിഷയകമായ ബുദ്ധിയുടെ യഥാർത്ഥതയും അനുഷ്ഠേയ വിഷയമായതിനാലല്ല; പിന്നെ എന്തുകൊണ്ടാണ് ? വേദവാക്യജനിതമായതിനാലാണ് അതിന്റെയും യഥാർത്ഥത. വേദവാക്യത്തിൽ ഉൾക്കൊള്ളുന്ന വസ്തുവിന്റെ യാഥാർത്ഥ്യം മനസ്സിലാക്കിയശേഷം ജനങ്ങൾ അതിനെ അനുഷ്ഠേയമാണെങ്കിൽ അനുഷ്ഠിക്കുകയും അല്ലെങ്കിൽ അനുഷ്ഠിക്കാതിരിക്കുകയും ചെയ്യുന്നു.

അനനുഷ്ഠേയത്വാത് ജ്ഞാനവാക്യാനാം ആനർത്ഥക്യാശങ്കനം—

അനുഷ്ഠിതക്കാതിരുന്നാൽ ജ്ഞാനവാക്യങ്ങൾ അനർത്ഥകരമാകുമോ എന്ന ശങ്ക.

അനനുഷ്ഠേയത്വേ വാക്യപ്രമാണത്വാനുപപത്തിരിതിചേത്. ന ഹ്യനുഷ്ഠേയേ ഽസതി പദാനാം സംഹതിരുപപദ്യതേ. അനുഷ്ഠേയത്വേ തു സതി താദർത്ഥ്യേന പദാനി സംഹന്യന്തേ. തത്രാനുഷ്ഠേയനിഷ്ഠം വാക്യം പ്രമാണം ഭവതി ഇദമനേനൈവകർത്തവ്യമിതി. ന ത്വിദമനേനൈവമിത്യേവം പ്രകാരാണാം പദശതാനാമപി വാക്യത്വമസ്തി "കുര്യാത് ക്രിയതേ

അനുഷ്ഠേയമല്ലെങ്കിൽ ആ വാക്യം പ്രമാണമല്ലെന്നാണെങ്കിലോ ? അനുഷ്ഠേയമല്ലെങ്കിൽ പദങ്ങൾക്ക് ചേർച്ചയുണ്ടാവുകയില്ല. അനുഷ്ഠേയമാണെങ്കിൽ അതിനെ പ്രകാശിപ്പിക്കാൻ പദങ്ങൾ സമ്മേളിക്കുന്നു. "ഇത് ഇതുകൊണ്ടു ചെയ്യണം" എന്നിങ്ങിനെ അനുഷ്ഠേയ പരമായ വാക്യങ്ങൾ മാത്രമേ പ്രമാണമാവുകയുള്ളു. "കുര്യാത് ക്രിയതേ, കർത്തവ്യം, ഭവേത് , സ്യാത് " ഈ അഞ്ചും വിധിപരങ്ങളായ ക്രിയകളാണ്. ഈ ക്രിയാപദങ്ങളൊന്നുമില്ലാതെ "ഇതു

കർത്തവ്യം ഭവേത്സ്യാദിതി പഞ്ചമം'' ഇത്യേവമാദീനാമന്യതമേ ∫ സതി. അതഃ പരമാത്മേശ്വരാദീനാമവാക്യപ്രമാണത്വം, പദാർത്ഥത്വേ ച പ്രമാണാന്തരവിഷയത്വം. അതോ∫സദേതദിതി ചേത് ?

കൊണ്ട് , ഇത് ഇപ്രകാരം'' എന്നിങ്ങിനെ നൂറുകണക്കിനു പദങ്ങൾ ചേർത്തുവച്ചാലും അതൊരു വാക്യമാവുകയില്ല. അതിനാൽ പരമാത്മാവ് , ഈശ്വരൻ മുതലായവയൊന്നും വാക്യപ്രമാണങ്ങൾക്ക് വിഷയമാവുന്നതല്ല. അവ, പദാർത്ഥങ്ങളാണെന്നാണെങ്കിൽ മററു വല്ല പ്രമാണങ്ങൾക്കും വിഷയമാവണം. അതിനാൽ അവ ശാസ്ത്രപ്രമാണജനിതങ്ങളാണെന്ന് കരുതാൻ വയ്യ.

തസ്യപരിഹാരഃ— ന, " അസ്തി മേരുർവ്വർണ്ണചതുഷ്ടയോപേതഃ'' ഇത്യേവമാദ്യനനുഷ്ഠേയേ∫പി വാക്യദർശനാത് . ന ച " മേരുർവ്വർണ്ണചതുഷ്ടയോപേതഃ'' ഇത്യേവമാദിവാക്യശ്രവണേ മേർവ്വാദാവനുഷ്ഠേയത്വബുദ്ധിരുത്പദ്യതേ. തഥാ അസ്തിപദസഹിതാനാം പരമാത്മേശ്വരാദി പ്രതിപാദകവാക്യപദാനാം വിശേഷണവിശേഷ്യഭാവേന സംഹതിഃ കേന വാര്യതേ.

അതിന്റെ പരിഹാരം:— അതു ശരിയല്ല., എന്തെന്നാൽ " നാലു വർണ്ണങ്ങളോടുകൂടിയ മേരു വർത്തിക്കുന്നു " എന്നിങ്ങിനെയുള്ളത് , അനുഷ്ഠേയമല്ലെങ്കിലും, വാക്യമാണെന്നു കാണാം. മാത്രമല്ല, " മേരു നാലു വർണ്ണങ്ങളോടുകൂടിയിരിക്കുന്നു." എന്നിങ്ങിനെയുള്ള വാക്യം കേൾക്കുമ്പോൾമേരു മുതലായവയിൽ എന്തെങ്കിലും അനുഷ്ഠിക്കേണ്ടതായിട്ടുണ്ടെന്നും തോന്നാറില്ല. അപ്രകാരം , പരമാത്മാവിനേയും ഈശ്വരനേയും പ്രതിപാദിക്കുന്നതും "അസ്തി'' എന്ന പദത്തോടു ചേർന്നതുമായ വാക്യത്തിന്റെ പദങ്ങൾക്കുള്ള വിശേഷണവിശേഷ്യ ഭാവത്തോടുകൂടിയ ചേർച്ചയെ ആർക്കു തടുക്കാൻ കഴിയും ?

മേർവ്വാദിജ്ഞാനവത് പരമാത്മജ്ഞാനേ പ്രയോജനാഭാവാദയുക്തമിതി ചേത് ?

പൂപ— മേരു മുതലായവയുടെ ജ്ഞാനത്തെപ്പോലെ പരമത്മജ്ഞാനംകൊണ്ട് പ്രയോജനമൊന്നും തന്നെയില്ല. അതിനാൽ രണ്ടും ഒരു പോലെയല്ല എന്നാണെങ്കിലോ ?

ന,''ബ്രഹ്മവിദാപ്നോതി പരം'' (തൈ.ഉ.2.1.1) "ഭിദ്യതേ ഹൃദയഗ്രന്ഥിഃ' (മു. ഉ. 2.8.8) ഇതി ഫലശ്രവണാത് , സംസാരബീജാവിദ്യാദിദോഷനിവൃത്തിദർശനാച്ച അനന്യശേഷത്വാച്ച. തത് ജ്ഞാനസ്യ ജുഹ്വാമിവ ഫലശ്രുതേരർത്ഥവാദത്വാനുപപത്തിഃ.

സിദ്ധാന്തി— അതുശരിയല്ല. കാരണം "ബ്രഹ്മത്തെ അറിയുന്നവൻ പരമപദത്തെ പ്രാപിക്കുന്നു ", ഹൃദയഗ്രന്ഥി പൊട്ടിപ്പോകുന്നു." മുതലായ ഫലങ്ങളുള്ളതായി പറഞ്ഞുകേൾക്കുന്നുണ്ട് . സംസാരബീജം തുടങ്ങിയ അവിദ്യാദോഷത്തിൽ നിന്നും നിവൃത്തി കിട്ടുന്നതായി കാണുന്നുമുണ്ട് . പരമാത്മാജ്ഞാനം ലഭിക്കുന്നതോടെ മററു കർമ്മങ്ങളൊന്നും അവശേഷിക്കാതായിത്തീരുകയും ചെയ്യുന്നു. ബ്രഹ്മജ്ഞാനത്തിന്റെ ഫല ശ്രുതി ജുഹുവിലുള്ള ഫല ശ്രുതിപോലെ അർത്ഥവാദമായിരിക്കാൻ തരമില്ല. എന്തെ

ന്നാൽ പരമാത്മജ്ഞാനത്തിനുശേഷം മറെറാന്ന് അവശേഷിക്കുന്നില്ല.

പ്രതിഷിദ്ധാനിഷ്ടഫലസംബന്ധശ്ച വേദാദേവ വിജ്ഞായതേ. ന ചാനുഷ്ഠേയഃ സഃ. ന ച പ്രതിഷിദ്ധ വിഷയേ പ്രവൃത്തക്രിയസ്യ അകരണാദനുഷ്ഠേയമസ്തി. അകർത്തവ്യതാ ജ്ഞാനനിഷ്ഠൈവ ഹി പരമാർത്ഥതഃ പ്രതിഷേധവിധീനാം സ്യാത് . ക്ഷുധാർത്തസ്യ പ്രതിക്ഷേധജ്ഞാനസംസ്കൃതസ്യ അഭക്ഷ്യേ ऽ ഭോജ്യേ വാ പ്രത്യുപസ്ഥിതേ കലഞ്ജാദിശസ്താന്നാദൗ "ഇദം ഭക്ഷ്യമഭോജ്യം" ഇതി വാ ജ്ഞാനമുത്പന്നം, തദ്വിഷയയാ പ്രതിഷേധജ്ഞാനസ്മൃത്യാ ബാധ്യതേ മൃഗതൃഷ്ണികായാമിവ പേയജ്ഞാനം തദ്വിഷയ യാഥാത്മ്യവിജ്ഞാനേന. തസ്മിൻ ബാധിതേ സ്വാഭാവികവിപരീതജ്ഞാനേ ऽ നർത്ഥകരീ തത്ഭക്ഷണഭോജനപ്രവൃത്തിർന്ന ഭവതി. വിപരീതജ്ഞാനനിമിത്തായാഃ പ്രവൃത്തേർനിവൃത്തിരേവ, ന പുനര്യത്നഃ കാര്യസ്തദഭാവേ. തസ്മാത് പ്രതിഷേധവിധീനാം വസ്തുയാഥാത്മ്യജ്ഞാനനിഷ്ഠതൈവ, ന പുരുഷവ്യാപാരനിഷ്ഠതാഗന്ധോ ऽ പ്യസ്തി.

ഇതിനുംപുറമെ പ്രതിഷിദ്ധ കർമ്മാനുഷ്ഠാനം കൊണ്ട് അനിഷ്ട ഫലം വന്നുചേരുമെന്നും വേദത്തിൽ നിന്നു തന്നെയാണറിയുന്നത് . അത് അനുഷ്ഠേയമല്ല. പ്രതിഷിദ്ധവിഷയത്തിൽ പ്രവർത്തിച്ചവന് അതു ചെയ്യാതിരിക്കലല്ലാതെ മറെറാന്ന് അനുഷ്ഠേയമായിട്ടില്ല. പ്രതിഷേധവിധികളുടെ താൽപര്യം അവ ചെയ്യരുതാത്തതാണെന്ന അറിവുണ്ടാക്കലാണ് . പ്രതിഷേധവിധി കളെക്കുറിച്ചറിയുന്ന ഒരു ക്ഷുധാർത്തൻെറ മുമ്പിൽ അഭക്ഷ്യവും അഭോജ്യവുമായ മാംസമോ അഭിശപ്തർ (ബ്രഹ്മഹത്യാദിദോഷമുള്ളവർ) തരുന്ന അന്നമോവന്നു ചേരുമ്പോൾ "ഇത് ഭക്ഷ്യമാണ് , ഇത് ഭോജ്യമാണ് " എന്ന തോന്നൽ, അതിനെക്കുറിച്ചുള്ള പ്രതിഷേധജ്ഞാനത്തിൻെറ ഓർമ്മമൂലം ഇല്ലാതാവുന്നു. മൃഗതൃഷ്ണയുടെ സ്വരൂപജ്ഞാനമുണ്ടാകുമ്പോൾ അത് കുടിക്കാനുള്ളതാണെന്ന തോന്നൽ ഇല്ലാതാവുന്നതുപോലെയാണിത് . വിപരീതജ്ഞാനംനീങ്ങുമ്പോൾ അനർത്ഥകരമായ ഭോജനവൃത്തിയും ഇല്ലാതാവുന്നു. ആവൃത്തി തെററിദ്ധാരണമൂലമുണ്ടായതാകയാൽ അതിൽ നിന്നും നിവൃത്തിയും ഭവിക്കുന്നു. അതിന് പ്രത്യേകിച്ച് ഒരു യത്നവും ചെയ്യേണ്ടതില്ല. പ്രതിഷേധവിധിക്കാസ്പദമായ വസ്തുവിൻെറ യഥാർത്ഥജ്ഞാനം ഉണ്ടാക്കുകമാത്രമേ ചെയ്യേണ്ടതുള്ളു; അതിൽ പുരുഷ വ്യാപാരനിഷ്ഠതയുടെ ഗന്ധം പോലുമില്ല.

തഥേഹാപി പരമാത്മാദിയാഥാത്മ്യജ്ഞാനവിധീനാം താവന്മാത്രപര്യവസാനതൈവ സ്യാത് . തഥാ തദ്വിജ്ഞാനസംസ്കൃതസ്യ തദ്വിപരീതാർത്ഥജ്ഞാനനിമിത്താനാം പ്രവൃത്തീനാം അനർത്ഥാർത്ഥത്വേന ജ്ഞായമാനത്വാത് പരമാത്മാദിയാഥാത്മ്യജ്ഞാനസ്മൃത്യാ സ്വാഭാവികേ തന്നിമിത്തവിജ്ഞാനേ ബാധിതേ ऽ ഭാവഃ സ്യാത് .

അതുപോലെ ഇവിടെയും പരമാത്മാവ് മുതലായവയുടെ യഥാർത്ഥജ്ഞാനം ഉണ്ടാക്കുന്നതായ വിധികൾക്കും അത്രാമാത്രമേ താൽപര്യമുള്ളു. അതുപോലെ പരമാത്മാവിൻെറ വിജ്ഞാനത്താൽ സംസ്കൃതനായവന് അതിനു വിപരീതമായ അർത്ഥത്തിൻെറ ജ്ഞാനകാരണമായ പ്രവൃത്തികൾ അനർത്ഥകരങ്ങളാണെന്നറിയാൻ കഴിയും. അതിനാൽ പരമാത്മാവുമുതലായവയുടെ യഥാർത്ഥ ജ്ഞാനത്തെപ്പററിയുള്ള ഓർമ്മ കാരണം സ്വാഭാവികമായ മററു വൃത്തി

കളുടെ ജ്ഞാനം ബാധിതമാവും. അവ ഇല്ലാതാവുകയും ചെയ്യും.

നനു കലഞ്ജാദിഭക്ഷണാദേഃ അനർത്ഥാർത്ഥത്വവസ്തുയാഥാത്മ്യജ്ഞാനസ്മൃത്യാ സ്വാഭിവികേതദ് ഭക്ഷ്യത്വാദിവിപരീതജ്ഞാനേ നിവർത്തിതേ തദ്ഭക്ഷണാദ്യനർത്ഥപ്രവൃത്യഭാവവദ്പ്രതിഷേധവിഷയത്വാത് ശാസ്ത്ര വിഹിതപ്രവൃത്യഭാവോ ന യുക്ത ഇതി ചേത് .

**പൂപ—** എന്നാൽ മാംസഭക്ഷണം മുതലായ അനർത്ഥകാര്യങ്ങളുടെ യഥാർത്ഥജ്ഞാനമുണ്ടാവുമ്പോൾ അത് ഭക്ഷ്യമാണെന്നുള്ള സ്വാഭാവികമായ തെററിദ്ധാരണനീങ്ങുന്നു. അതു ഭക്ഷിക്കൽ തുടങ്ങിയ അനർത്ഥപ്രവൃത്തികളിൽ നിന്നും നിവർത്തിക്കുകയും ചെയ്യുന്നു. ശാസ്ത്രവിഹിതമായ പ്രവൃത്തികൾ ഇതുപോലെ ഇല്ലാതാവും എന്നു പറയുന്നതുശരിയല്ല. കാരണം അവ പ്രതിഷേധിക്കപ്പെട്ടവയല്ല.

ന, വിപരീതജ്ഞാനനിമിത്തത്വാനർത്ഥാർത്ഥത്വാഭ്യാം തുല്യത്വാത് . കലഞ്ജഭക്ഷണാദി പ്രവൃത്തേഃ മിഥ്യാജ്ഞാനനിമിത്തത്വം. അനർത്ഥാർത്ഥത്വം ച യഥാ, തഥാ ശാസ്ത്രവിഹിപ്രവൃത്തീനാമപി. തസ്മാത് പരമാത്മയാഥാത്മ്യവിജ്ഞാനവതഃ ശാസ്ത്ര വിഹിതപ്രവൃത്തീനാമപി മിഥ്യാജ്ഞാനനിമിത്തത്വേന അനർത്ഥാർത്ഥത്വേന ച തുല്യത്വാത് പരമാത്മജ്ഞാനേന വിപരീതജ്ഞാനേ നിവർത്തിതേ യുക്ത ഏവാഭാവഃ.

**സിദ്ധാന്തി—** അതുശരിയല്ല. വിപരീതജ്ഞാനംകൊണ്ടുണ്ടായതെന്നും അനർത്ഥകരമായതെന്നും ഉള്ള വിഷയത്തിൽ രണ്ടും തുല്യമാണ് . മാംസ ഭക്ഷണാദിക്ക് കാരണമായിരിക്കുന്നത് തെററിദ്ധാരണയാണ് . ശാസ്ത്ര വിഹിതകർമ്മങ്ങൾക്കും അനർത്ഥകരത്വം തുല്യം തന്നെയാണ് . അതിനാൽ പരമാത്മാവിന്റെ യഥാർത്ഥ്യത്തെക്കുറിച്ചറിയുന്നവർക്ക് ശാസ്ത്ര വിഹിതകർമ്മങ്ങൾപോലും, മിഥ്യാജ്ഞാനകാരണവും അനർത്ഥകരവും ആയതിനാൽ, മാംസഭക്ഷണം പോലെതന്നെയാണ് . അതിനാൽ പരമാത്മജ്ഞാനം ഉണ്ടാകുമ്പോൾ വിപരീതജ്ഞാനം നിവൃത്തമാകും എന്നത് യുക്തം തന്നെ.

നനു. തത്ര യുക്തഃ, നിത്യാനാം തു കേവല ശാസ്ത്രനിമിത്തത്വാത് , അനർത്ഥാർത്ഥത്വാഭാവാച്ച ഭാവോ നയുക്ത ഇതി ചേത് ?

**പൂപ—** അത് യുക്തമാണെങ്കിലും നിത്യകർമ്മങ്ങൾ ഉപേക്ഷിക്കുന്നത് ശരിയല്ല, കാരണം അവ ശാസ്ത്രോക്തങ്ങളും അനർത്ഥരഹിതങ്ങളുമാണ് , എന്നാണെങ്കിലോ ?

ന, അവിദ്യാരാഗദ്വേഷാദിദോഷവതോ വിഹിതത്വാത് . യഥാ സ്വർഗ്ഗകാമാദിദോഷവതോ ദർശപൂർണ്ണമാസാദീനി കാമ്യാനി കർമ്മാണി വിഹിതാനി, തഥാ സർവ്വാനർത്ഥബീജാവിദ്യാദിദോഷവതഃ തജ്ജനിതേഷ്ടാനിഷ്ടപ്രാപ്തി — പരിഹാരരാഗദ്വേഷാദിദോഷവതശ്ച തത്പ്രേരിതാവിശേഷ പ്രവൃ—

**സിദ്ധാന്തി—** അതുശരിയല്ല. അവയെ വിധിച്ചരിക്കുന്നത് അവിദ്യയും രാഗദ്വേഷവുമുള്ളവർക്കാണ് . ദശർശപൂർണ്ണാദി കാമ്യകർമ്മങ്ങൾ സ്വർഗ്ഗകാമാദിദോഷമുള്ളവർക്കായി വിധിക്കപ്പെട്ടിരിക്കുന്നതെങ്ങിനെയാണോ അങ്ങനെതന്നെയാണ് , എല്ലാ അനർത്ഥങ്ങൾക്കും കാരണമായ അവിദ്യാദിദോഷങ്ങളുള്ളവരും അതിൽ നിന്നുണ്ടാകുന്ന ഇഷ്ടാനിഷ്ടങ്ങളുടെ പ്രാപ്തി പരിഹാരങ്ങൾ വേ

ത്തേഃ ഇഷ്ടാനിഷ്ടപ്രാപ്തിപരിഹാരാർത്ഥിനോ നിത്യാനി കർമ്മാണി വിധീയന്തേ, ന കേവലം ശാസ്ത്രനിമിത്താന്യേവ.

ണമെന്നാഗ്രഹിക്കുന്നവരും ആയവർക്ക് അതായത് രാഗദ്വേഷാദിദോഷങ്ങളുള്ളവരും അവയുടെ പ്രേരണയിൽപ്പെട്ട് അപ്രകാരം പ്രവർത്തിക്കുന്നവരും അങ്ങിനെ ഇഷ്ടാനിഷ്ടപ്രാപ്തി പരിഹാരങ്ങളിൽ ആഗ്രഹം വച്ചുപുലർത്തുന്നവരും ആയവർക്കുവേണ്ടിയാണ് നിത്യകർമ്മങ്ങൾ വിധിക്കപ്പെട്ടിരിക്കുന്നത് . അതിനാൽ അവ കേവലശാസ്ത്രത്തിൽ നിന്നുണ്ടായവയല്ല.

ന ചാഗ്നിഹോത്രദർശപൂർണ്ണമാസചാതുർമ്മാസ്യപശുബന്ധസോമാനാം കർമ്മണാം സ്വതഃ കാമ്യനിത്യത്വവിവേകോഽസ്തി. കർത്തൃഗതേന ഹി സ്വർഗ്ഗാദികാമദോഷേണ കാമാർത്ഥതാ. തഥാ വിദ്യാദിദോഷവതഃ സ്വഭാവപ്രാപ്തേഷ്ടാനിഷ്ടപ്രാപ്തിപരിഹാരാർത്ഥിനഃ തദർത്ഥാന്യേവ നിത്യാനീതി യുക്തം, തം പ്രതി വിഹിതത്വാത് .

ഇതിനും പുറമെ അഗ്നിഹോത്രം, ദർശപൂർണ്ണമാസം, ചാതുർമ്മാസ്യം, പശുബന്ധം സോമം എന്നീ കർമ്മങ്ങൾക്ക് സ്വതവേ കാമ്യമെന്നോ നിത്യമെന്നോ ഉള്ള വിവേകദൃഷ്ടിയൊന്നുമില്ല. കർത്താവിന്റെ സ്വർഗ്ഗാദി സംബന്ധിയായ കാമനകളുടെ ദോഷത്താലാണ് അവക്ക് സകാമത ഉണ്ടായിത്തീരുന്നത് . ഇതുപോലെ അവിദ്യാദിദോഷം ആർക്കുണ്ടോ, സ്വാഭാവികമായും ഇഷ്ടാനിഷ്ടപ്രാപ്തി പരിഹാരങ്ങളിൽ ആഗ്രഹം ആർക്കുണ്ടോ അവർക്കാണ് നിത്യകർമ്മം എന്നു കരുതുന്നതാണ് യുക്തിക്ക് ചേർന്നത് . കാരണം അവർക്കുവേണ്ടിയാണ് അവ വിധിച്ചിട്ടുള്ളത് .

ന പരമാത്മയാഥാത്മ്യവിജ്ഞാനവതഃ ശമോപായവ്യതിരേകേണ കിഞ്ചിത് കർമ്മ വിഹിതമുപലഭ്യതേ. കർമ്മനിമിത്തദേവതാദി സർവ്വസാധനവിജ്ഞാനോപമർദ്ദേന ഹ്യാത്മജ്ഞാനം വിധീയതേ, ന ചോപമർദ്ദിതക്രിയാകാരകാദി വിജ്ഞാനസ്യ കർമ്മ പ്രവൃത്തിരുപപദ്യതേ. വിശിഷ്ട ക്രിയാസാധനാദിജ്ഞാനപൂർവ്വകത്വാത് ക്രിയാപ്രവൃത്തേഃ. ന ഹി ദേശകാലാദ്യനവച്ഛിന്നാസ്ഥൂലാദ്വയാദി ബ്രഹ്മപ്രത്യയധാരിണഃ കർമ്മാവസരോഽസ്തി.

പരമാത്മാവിന്റെ യാഥാർത്ഥ്യം അറിയുന്നവന് ശാന്തിസാധനയൊഴിച്ച് മറ്റൊന്നും തന്നെ വിധിക്കപ്പെട്ടതായി കാണുന്നില്ല. എന്തെന്നാൽ ആത്മജ്ഞാനം കർമ്മകാരണമായ ദേവത മുതലായ എല്ലാ സാധനകളെക്കുറിച്ചുള്ള അറിവും ഇല്ലാതാക്കുന്നു. ക്രിയാകാരകാദി വിജ്ഞാനം ഇല്ലാതായിത്തീരുന്നവന് കർമ്മത്തിൽ പ്രവൃത്തിക്കാൻ കഴിയുകയില്ല. എന്തെന്നാൽ ക്രിയാപ്രവൃത്തി, വിശിഷ്ടമായ ക്രിയകളെക്കുറിച്ചും അതിനുള്ള ഉപകരണങ്ങളെക്കുറിച്ചും മുമ്പുതന്നെ അറിവുണ്ടെങ്കിലേ സാദ്ധ്യമാകൂ. ദേശകാലങ്ങളാൽ അവിച്ഛിന്നവും അസ്ഥൂലവും അദ്വയവുമായ ബ്രഹ്മപ്രത്യയത്തിൽ ധാരണയുള്ളവന് കർമ്മത്തിനവസരമില്ല.

ഭോജനാദിപ്രവൃത്ത്യവസരവത് സ്യാദിതി ചേത് ?

പൂഃപ— ഭോജനം മുതലായ പ്രവൃത്തികൾക്ക് അവസരമുണ്ടാവുന്നതുപോലെയാണുണ്ടാവുന്നത് എന്നാണെങ്കിലോ ?

ന, അവിദ്യാദികേവലദോഷനിമിത്തത്വാത് ഭോജനാദി പ്രവൃത്തേഃ ആവശ്യകത്വാനുപപത്തേഃ. ന തു തഥാഽനിയതം കദാചിത് ക്രിയതേ കദാചിന്ന ക്രിയതേ ചേതി നിത്യകർമ്മോ∫പപദ്യതേ. കേവലദോഷനിമിത്തത്വാത്തു ഭോജനാദി കർമ്മണോഽനിയതത്വം സ്യാത് . ദോഷോദ്ഭവാഭിഭവയോഃ അനിയതത്വാത് കാമാനാമിവ കാമ്യേഷു. ശാസ്ത്രനിമിത്തകാലാദ്യപേക്ഷത്വാച്ച നിത്യാനാം അനിയതത്വാനുപപത്തിഃ. ദോഷനിമിത്തത്വേ സത്യപി യഥാകാമ്യാഗ്നിഹോത്രസ്യ ശാസ്ത്രവിഹിതത്വാത് സായംപ്രാതഃ കാലാദ്യപേക്ഷത്വമേവം.

അതു പറയാൻ വയ്യ. ഭോജനാദി പ്രവൃത്തികളുടെ ആവശ്യം കേവലമായ അവിദ്യാദോഷമാണെന്ന് കരുതുന്നത് ശരിയല്ല. ഭോജനാദിപ്രവൃത്തികൾക്ക് ചിലപ്പോൾ വേണം ചിലപ്പോൾ വേണ്ട എന്നിങ്ങിനെ ഒരു നിയമില്ലായ്മ കാണാറുണ്ട് . നിത്യകർമ്മങ്ങൾക്ക് അത് വയ്യല്ലോ. ഭോജനാദി കർമ്മങ്ങൾ വെറും വിശപ്പ് മുതലായ ദോഷങ്ങൾ കൊണ്ടുണ്ടാവുന്നതാണ് . അതിനാൽ അതിന് ഒരു നിയമമില്ല. കാമ്യവിഷയങ്ങളെക്കുറിച്ചുള്ള ആഗ്രഹം പോലെ ആ ദോഷങ്ങളുടെ ഭാവാഭാവങ്ങൾ നിയതമല്ല. എന്നാൽ ശാസ്ത്ര നിമിത്തമായ കാലാദികളെ അപേക്ഷിച്ച് ചെയ്യേണ്ടതാകയാൽ നിത്യകർമ്മം നിയതമല്ലാതിരിക്കാൻ വയ്യ. ശാസ്ത്ര വിഹിതമായതിനാൽ കാമ്യമായ അഗ്നിഹോത്രത്തിന് എപ്രകാരം പ്രാതഃകാലം , സായംകാലം എന്നിവയുടെ അപേക്ഷയുണ്ടോ അപ്രകാരം തന്നെ ദോഷ നിമിത്തമാകയാൽ നിത്യകർമ്മങ്ങൾക്കും നിയമത്തെ അപേക്ഷിക്കേണ്ടതുണ്ട് .

തത്ഭോജനാദി പ്രവൃത്തൗ നിയമവത് സ്യാദിതിചേത് ?

പൂപ— ഭോജനാദി പ്രവൃത്തികളിലും ചില നിയമമൊക്കെ കാണുന്നുണ്ടല്ലോ.

ന, നിയമസ്യാക്രിയത്വാത് ക്രിയായാഃ ച അപ്രയോജകത്വാത് നാസൗ ജ്ഞാനസ്യാപവാദകരഃ. തസ്മാത് പരമാത്മയാഥാത്മ്യജ്ഞാനവിധേരപി തദ്വിപരീതസ്ഥൂലദ്വൈതാദിജ്ഞാനനിവർത്തകത്വാത് സാമർത്ഥ്യാത് സർവ്വകർമ്മപ്രതിഷേധവിധ്യർത്ഥത്വം സമ്പദ്യതേ; കർമ്മപ്രവൃത്ത്യഭാവസ്യ തല്യത്വാത് യഥാ പ്രതിഷേധവിഷയേ. തസ്മാത് പ്രതിഷേധവിധിവച്ച വസ്തുപ്രതിപാദനം തത്പരത്വം ച സിദ്ധം ശാസ്ത്ര സ്യ.

**സിദ്ധാന്തി**—അതു ശരിയല്ല. നിയമം ക്രിയാരൂപമായതല്ല. ക്രിയാ പ്രയോജകമായതുമല്ല. അതിനാലിത് (ഭിക്ഷാടനത്തിനുള്ള നിയമം) ജ്ഞാന വിരോധിയല്ല (ഇതിനിർത്ഥം ഇതാണ് —ഭിക്ഷാടനാദികൾക്കുള്ള ശാസ്ത്രവിധി ജിജ്ഞാസുവിനുള്ളതാണ് . ജ്ഞാനിക്കുള്ളതല്ല. ജ്ഞാനിയുടെ പ്രവൃത്തി സ്വാഭാവികമായുണ്ടാവുന്നതാണ് . ഒരു നിയന്ത്രണത്തിനും അത് വിധേയമാകുന്നില്ല. എന്നാൽ നിത്യകർമ്മാദികളുടെ വിധിയെ അനുഷ്ഠിക്കുന്നത് ഗ്രാഹ്യത്യാഗബുദ്ധികളാണ് . അതിനാൽ ജ്ഞാനിക്കതിൽ കാര്യമില്ല.) അതിനാൽ പരമാത്മാവിൻെറ യാഥാർത്ഥ്യത്തെ കാണിക്കുന്ന വിധി (തത്വമസി മുതലായവ) അതിനു വിപരീതമായ സ്ഥൂലം, ദ്വൈതം എന്നിങ്ങനെയുള്ള അറിവുകളെ നശിപ്പിക്കാൻ സമർത്ഥമാകയാൽ സർവ്വ കർമ്മ പ്രതിഷേധത്തെ ചെയ്യാൻ പോന്നതാണ് എന്നു വരുന്നു. കാരണം കർമ്മപ്രതി

ഷേധത്തിനെന്നപോലെ കർമ്മപ്രവൃത്തിയുടെ അഭാവത്തിനും തുല്യതയുണ്ട് . (ഇതിനിതാണ് അർത്ഥം—എപ്രകാരം ശാസ്ത്രത്തെ മാനിച്ച് നിഷിദ്ധഭക്ഷണം ത്യജിക്കുന്നു വോ അപ്രകാരം "തത്വമസി" മുതലായ വാക്യങ്ങളുടെ സാമർത്ഥ്യത്താൽ കർമ്മവൃത്തികളുടെ അഭാവവും ഭവിക്കുന്നു. ഇങ്ങിനെ തുല്യതയുണ്ട് ) അതിനാൽ പ്രതിഷേധവിധിപോലെ തന്നെ "തത്വ മസി" മുതലായവ ശാസ്ത്രത്തിന്റെ വസ്തുപ്രതിപാദക വും കർമ്മനിഷേധപരവും ആണെന്നു വരുന്നു.

**മന്ത്രഃ 2** — തേ ഹ വാചമൂചുസ്ത്വം ന ഉദ്ഗായേതി തഥേതി തേഭ്യോ വാഗുദഗായത് . യോ വാചി ഭോഗസ്തം ദേവേഭ്യ ആഗായദ്യത് കല്യാണം വദതി തദാത്മനേ. തേ വിദുരനേന വൈ ന ഉദ്ഗാത്രാത്യേഷ്യന്തീതി തമഭിദ്രുത്യപാപ്മനാ വിധ്യൻ സ യഃ സ പാപ്മാ യദേ—വേദമപ്രതിരൂപം വദതി സ ഏവ സ പാപ്മാ.

**മന്ത്രാർത്ഥം 2**— ആ ദേവതകൾ വാക്കിനോടു പറഞ്ഞു. "നീ ഞങ്ങൾക്കു വേണ്ടി ഉദ്ഗാനം ചെയ്താലും" വാക്ക് "അങ്ങിനെതന്നെ" എന്നു പറഞ്ഞ് അവർക്കുവേണ്ടി ഉദ്ഗാനം ചെയ്തു. അത് വാക്കിൽ ഭോഗ്യമായിട്ടെന്തുണ്ടോ അതിനെ ദേവകൾക്കായിട്ട് ഗാനം ചെയ്തു. കല്യാണമായിട്ടെന്തുണ്ടോ അതിനെ ആത്മാവിനായിട്ടും (തനിക്കായിട്ടും) ഗാനം ചെയ്തു. അപ്പോ അസുരന്മാർ, ഈ ഉദ്ഗാതാവു വഴി ദേവന്മാർ നമ്മെ അതിക്രമിക്കും എന്നറിഞ്ഞു. അതിനാൽ അതിനെ സമീപിച്ച് അവർ അതിനെ പാപത്താൽ വിദ്ധമാക്കിച്ചെയ്തു. ആ പാപ്മാവേതാണോ ഏതുകൊണ്ടാണോ ഇപ്രകാരം അനുരൂപമല്ലാതെ പറയുന്നത് അതു തന്നെയാകുന്നു ആ പാപ്മാവ് . അതതു തന്നെയാകുന്നു.

ഭാ— തേ ദേവാ ഹൈവം വിനിർച്ചിത്യ വാചം വാഗഭിമാനിനം ദേവം ഊചുഃ ഉക്തവന്തഃ. ത്വം നഃ അസ്മഭ്യം ഉദ്ഗായൗദ്ഗാത്രം കർമ്മ കുരുഷ്വ. വാഗ്ദേവതാ നിർവ്വർത്ത്യ മൗദ്ഗാത്രം കർമ്മ ദൃഷ്ടവന്തഃ, താമേവ ച ദേവതാം ജപമന്ത്രാഭി—ധേയാം "അസതോ മാ സദ്ഗമയ

ആ ദേവന്മാർ ഇപ്രകാരം നിശ്ചയിച്ച് വാക്കിനോട് —വാഗഭിമാനിയായ ദേവതയോട് പറഞ്ഞു "നീ ഞങ്ങൾക്കു വേണ്ടി ഉദ്ഗാനം ചെയ്താലും—ഔദ്ഗാത്ര കർമ്മത്തെ ചെയ്താലും" വാഗ്ദേതവ ചെയ്തതായ ഔദ് ഗാത്ര കർമ്മം കണ്ടിട്ട് ആ ദേവത തന്നെയാണ് "അസതോമാസത്ഗമയ" (ബൃ. ഉ. 1.3.28) എന്ന മന്ത്രത്തിന് അഭിധേയയായ ദേവത എ

(ബൃ.ഉ.1.3.28)ഇതി. അത്ര ചോപാസനായാഃ കർമ്മണശ്ച കർത്തൃത്വേനേ വാഗാദയ ഏവ വിവക്ഷ്യന്തേ. കസ്മാത് ? യസ്മാത് പരമാർത്ഥ തസ്തത് കർത്തൃ കസ്ത ദ്വിഷയ ഏവ ച സർവ്വോ ജ്ഞാനകർമ്മ സംവ്യവഹാരഃ വക്ഷ്യതി ഹി "ധ്യായതീവ ലേലായതീവ" ഇത്യാത്മകർത്തൃകത്വാഭാവം വിസ്തരതഃ ഷഷ്ഠേ.

ന്ന് ദേവന്മാർ കണ്ടു. ഇവിടെ ഉപാസനയുടേയും കർമ്മത്തിന്റെയും കർത്താക്കളെന്ന നിലക്ക് വാഗാദികൾ തന്നെ വിവക്ഷിക്കപ്പെട്ടിരിക്കുന്നു. എന്തെന്നാൽ ജ്ഞാന കർമ്മങ്ങളാകുന്ന എല്ലാ വ്യാപാരങ്ങൾക്കും കർത്തൃത്വവും വിഷയത്വവും വാഗാദികൾ തന്നെയാണ് . "ധ്യാനിക്കുന്ന പോലെയും ചേഷ്ടിക്കുന്ന പോലെയും" എന്നിങ്ങിനെ ശ്രുതി ആറാമദ്ധ്യായത്തിൽ ആത്മാവിന് കർത്തൃത്വമില്ലെന്ന് സവിസ്തരം പറയാൻ പോകുന്നുണ്ട് .

ഇഹാപി ചാദ്ധ്യായാന്തേ ധ്യായന്തേ ഉപസംഹരിഷ്യന്തി അവ്യാകൃതാദിക്രിയാകാരകഫലജാതം "ത്രയം വാ ഇദം നാമ, രൂപം, കർമ്മ" (1.6.1) ഇത്യവിദ്യാവിഷയം. അവ്യാകൃതാത്തു യത്പരം പരമാത്മാഖ്യം വിദ്യാവിഷയം അനാമരൂപകർമ്മാത്മകം "നേതി നേതി" (2.3.6) ഇതീതര പ്രത്യാഖ്യാനേനോപസംഹരിഷ്യതി പൃഥക് . യസ്തു വാഗാദിസമാഹാരോപാധിപരികൽപിതഃ സംസാര്യാത്മാ തം ച വാഗാദി സമാഹാരപക്ഷപാതിനമേവ ദർശയിഷ്യതി "ഏതേഭ്യോ ഭൂതേഭ്യഃ സമുത്ഥായ താന്യേവാനുവിനശ്യതി" (2.4.12) ഇതി. തസ്മാദ്യുക്താ വാഗാദീനാമേവ ജ്ഞാനകർമ്മകർത്തൃത്വഫലപ്രാപ്തിവിവക്ഷാ.

ഇവിടേയും അദ്ധ്യായത്തിന്റെ ഒടുവിൽ "ത്രയംവാ ഇദം നാമ, രൂപം, കർമ്മ എന്നു പറയുന്നതു വഴി, അവ്യാകൃതാദി ക്രിയാകാരക ഫലസമൂഹം അവിദ്യയുടെ തന്നെ വിഷയമാണ് എന്ന് പറഞ്ഞ് നിറുത്തുന്നുണ്ട് . അവ്യാകൃത്തിനു മുമ്പ് നാമം, രൂപം, കർമ്മം തുടങ്ങിയവ ഇല്ലാത്ത പരമാത്മാവെന്നു പേരായ വിദ്യാവിഷയം മാത്രമാണുണ്ടായിരുന്നത് . പരമാത്മാവല്ലാത്ത വസ്തുക്കളെയെല്ലാം "നേതി നേതി" എന്നിങ്ങിനെ ഓരോന്നായി തള്ളിക്കളഞ്ഞ് ഇനി ഉപസംഹരിക്കും. വാഗാദി സംഘാതരൂപമായ ഉപാധിയുമായ ചേർന്ന് കൽപിക്കപ്പെട്ടിരിക്കുന്ന ജീവനെ "ഈ ഭൂതങ്ങളിൽ നിന്നുണ്ടായി അവയോടൊപ്പം നശിച്ചുപോകുന്നു. " എന്നിങ്ങിനെ വാഗാദി സംഘാത പക്ഷപാതികളെയാണ് കാണിച്ചു തരുന്നത് . അതിനാൽ വാഗാദികൾക്കു തന്നെയാണ് ജ്ഞാനം, കർമ്മം, ഫലം എന്നിവയുണ്ടാകുന്നത് എന്ന വിവക്ഷയുക്തം തന്നെ.

തഥേതി തഥാസ്ത്വിതി ദേവൈരുക്താ വാക് തേഭ്യോഽർത്ഥിഭ്യോഽർത്ഥായ ഉദ്ഗായദുദ്ഗാനം കൃതവതീ. കഃ പുനരസൗ ദേവേഭ്യോഽർത്ഥായ ഉദ്ഗാനകർമ്മണാ വാചാ നിർവ്വർത്തിതഃ കാര്യവിശേഷഃ ഇത്യുച്യതേ—യോ വാചി നിമിത്തഭൂതായാം വാഗാദിസമുദായസ്യ യ ഉപകാരോ നിഷ്പദ്യതേ വദനാദിവ്യാപാരേണ, സ ഏവ സർവ്വേഷാം

ദേവന്മാരിങ്ങിനെ പറഞ്ഞപ്പോൾ വാക്ക് "അങ്ങിനെയാവട്ടെ" എന്ന് പറഞ്ഞ് അവർക്കുവേണ്ടി ഉദ്ഗാനം ചെയ്തു. എന്നാൽ ഈ ഉദ്ഗാനകർമ്മം കൊണ്ട് വാക്ക് ദേവന്മാർക്കുവേണ്ടി എന്തു നിർവ്വഹിച്ചു ? എന്നു പറയുന്നു—വദനാദ് വ്യാപാരത്താൽ വാക്കു നിമിത്തം വാഗാദി സമുദായത്തിനുണ്ടാകുന്ന ഉപകാരം ഏതോ അതു തന്നെ. വാക്കുവദിക്കുന്നതു കൊണ്ടുണ്ടാകുന്ന ഭോഗം എല്ലാത്തിനുമുള്ള ഫലമാണല്ലോ.

...സൗ വാഗ്‌വദനാദി നിർവൃത്തോ ഭോഗഃ ഫലം.

തം ഭോഗം ത്രിഷു പവമാനേഷു കൃത്വാ അവശിഷ്ടേഷു നവസു സ്തോത്രേഷു വാചനികമാർത്ത്വികം ഫലം യത് കല്യാണം ശോഭനം വദതി വർണാനഭി നിർവ്വർത്തയതി തത് ആത്മനേ മഹ്യമേവ. തദ്ധ്യസാധാരണം വാഗ്ദേവതായാഃ **കർമ്മ** യത്സമ്യഗ്വർണ്ണാനാമുച്ചാരണം. അതസ്തദേവ വിശേഷ്യതേ യത്‌കല്യാണം വദതി. യത്തു വദനകാര്യം സർവ്വസംഘാതോപകാരാത്മകം തദ്യാജമാനമേവ.

ആ ഭോഗത്തെ, വാക്ക് , പവമാനങ്ങളെന്നു പറയുന്ന മൂന്നു സ്തോത്രങ്ങളിലാക്കിയിട്ട് ശേഷിച്ച ഒമ്പതു സ്തോത്രങ്ങളിൽ വാചനികവും ഋത്വിക് സംബന്ധകവുമായ കല്യാണ (ശോഭന)മായിട്ടുള്ള വർണ്ണങ്ങളെ ഉച്ചരിക്കുക എന്ന ഫലത്തെ തനിക്കുവേണ്ടി തന്നെ ആഗാനം ചെയ്തു. വേണ്ട പോലെ വർണ്ണങ്ങളെ ഉച്ചരിക്കുക എന്നത് വാഗ് ദേവതയുടെ അസാധാരണ കർമ്മമാണല്ലോ. (ജ്യോതിഷ്ടോമത്തിൽ പന്ത്രണ്ടു സ്തോത്രങ്ങളുണ്ട് . അവയിൽ "പവമാന" എന്ന മൂന്നു സ്തോത്രങ്ങൾ വഴി യജമാനനു ഫലം സമ്പാദിച്ച് ബാക്കി ഒൻപതു സ്തോത്രങ്ങളാകുന്ന ശോഭന ഭാഷ്യത്തിന്റെ സാമർത്ഥ്യത്താൽ തനിക്കായി ഗാനം ചെയ്തു എന്നർത്ഥം) യത്കല്യാണം വദതി എന്നതു വഴി വാഗ്ദേവതയുടെ അസാധാരണ കർമ്മത്തെ വിശേഷരൂപത്തിൽ പറഞ്ഞതാണ് . സംഘാതത്തിനു മുഴുവൻ ഉപകരിക്കുക എന്ന വദനകാര്യം യജമാനനെ സംബന്ധിച്ചതാണ് .

തത്ര കല്യാണവദനാത്മസംബന്ധസംഗാവസരം ദേവതായാ രന്ധ്രം പ്രതിലഭ്യതേ വിദുരസുരാഃ, കഥം ? അനേനോദ്ഗാത്രാ നോഽസ്മാൻ സ്വാഭാവികം ജ്ഞാനം കർമ്മചാഭിഭൂയാതീത്യ ശാസ്ത്രജനിതകർമ്മജ്ഞാനരൂപേണ ജ്യോതിഷോദ്ഗാത്രാത്മനാ അത്യേഷ്യന്ത്യതിഗമിഷ്യന്തി. ഇത്യേവം വിജ്ഞായ തമുദ്ഗാതാരം അഭിദ്രുത്യ അഭിഗമ്യ സ്വേന ആസംഗലക്ഷണേന പാപ്മനാ വിധ്വംസ്താഡിതവന്തഃ സംയോജിതവന്തഃ ഇത്യർത്ഥഃ

അതിൽ കല്യാണഭാഷണത്തിന് തന്നോട് ബന്ധമുണ്ട് . ഈ ബന്ധത്തിൽ വാഗ്ദേവതക്ക് അഭിനിവേശമുണ്ടെന്ന പഴുതുകണ്ടിട്ട് അസുരന്മാർ ദേവന്മാരുടെ ഉദ്ദേശം മനസ്സിലാക്കി. എങ്ങിനെ? "ഈ ഉദ്ഗാനം വഴി നമ്മളെ (അതായത് സ്വാഭാവികമായ ജ്ഞാന കർമ്മങ്ങളെ) കടന്നിട്ട് അല്ലെങ്കിൽ ശാസ്ത്രജനിതമായ കർമ്മജ്ഞാനങ്ങളുടെ രൂപത്തിൽ അതിക്രമിച്ചിട്ട് ഉദ്ഗാത്രാത്മകമായ ജ്യോതിസ്സായിട്ട് സ്ഥിതിചെയ്യും. അതായത് അന്യാദികളുടെ രൂപത്തിലായിത്തീരും" എന്നറിഞ്ഞിട്ട് അവർ ആ ഉദ്ഗാതാവിന്റെ നേരെ ചെന്ന് ഉദ്ഗാതാവിനെ സ്വന്തം ആസംഗരൂപമായ പാപ്മാവിനെക്കൊണ്ട് വേധിച്ചു—താഡിച്ചു; പാപ്മാവിനോടു കൂട്ടിചേർത്തു എന്നർത്ഥം.

സ യഃ സ പാപ്മാ പ്രജാപതേഃ പൂർവ്വജന്മാവസ്ഥസ്യ വാചി

പൂർവ്വജന്മത്തിൽ സ്ഥിതി ചെയ്തിരുന്ന പ്രജാപതിയുടെ വാക്കിൽ ക്ഷേപി

ക്ഷിപ്തഃ സ ഏഷ പ്രത്യക്ഷീക്രിയതേ. കോ ƒ സൗ ? യദേവേദമപ്രതിരൂപമനനുരൂപം ശാസ്ത്രപ്രതിഷിദ്ധം വദതി യേന പ്രയുക്തോ ƒസഭ്യ ബീഭത്സാനൃതാദ്യനിച്ഛന്നപി വദതി. അനേന കാര്യേണാപ്രതിരൂപവദനേന അനുഗമ്യമാനഃ പ്രജാപതേഃ കാര്യഭൂതാസു പ്രജാസു വാചി വർത്തതേ. സ ഏവാ പ്രതിരൂപ വദനേനാനുമിതഃ സ പ്രജാപതേഃ വാചി ഗതഃ പാപ്മാ, കാരണാനു വിധായി ഹി കാര്യമിതി.

തമായ പാപം യാതൊന്നാണോ അതു തന്നെ പ്രത്യക്ഷപ്പെട്ടിരിക്കുകയാണ്. അതാരാണ് ? ആർ അപ്രതിരൂപമായി — അനനുരൂപമായി അഥവാ ശാസ്ത്രവിരുദ്ധമായ സംഭാഷണംചെയ്യുന്നുവോ അവൻ. യാതൊന്നിൻെറ പ്രേരണയിൽ ഇഷ്ടമല്ലെങ്കിലും അസഭ്യമായിട്ട് ബീഭത്സരൂപത്തിൽ വദിക്കുന്ന അതാണ് പാപ്മാവ്. അനനുരൂപമായി പറയുക എന്ന കാര്യത്താൽ അനുമാനിക്കപ്പെടാവുന്ന ആ പാപ്മാവ് പ്രജാപതിയുടെ കാര്യഭൂതന്മാരായ പ്രജകളുടെ വാക്കിൽ വർത്തിക്കുന്നു. അനനുരൂപമായി പറയുന്നതിൽ നിന്നും അനുമാനിക്കപ്പെടാവുന്ന അതു തന്നെയാണ് പ്രജാപതിയുടെ വാക്കിലുള്ള ആ പാപ്മാവ്. എന്തെന്നാൽ കാര്യം കാരണത്തെ അനുവർത്തിക്കുന്നതാണല്ലോ.

**മന്ത്രഃ 3—** അഥ ഹ പ്രാണമൂചുസ്ത്വം ന ഉദ്ഗായേതി. തഥേതി തേഭ്യഃ പ്രാണ ഉദ്ഗായത്. യഃ പ്രാണേ ഭോഗസ്തം ദേവേഭ്യ ആഗായത്. യത്കല്യാണം ജിഘ്രതി തദാത്മനേ. തേ വിദുരനേന വൈ ഉദ്ഗാത്രാ ത്യേഷ്യന്തീതി, തമഭിദ്രുത്യ പാപ്മനാ വിധ്യൻ; സ യഃ പാപ്മാ യദേവേദമപ്രതിരൂപം ജിഘ്രതി; സ ഏവ സ പാപ്മാ.

**മന്ത്രാർത്ഥം 3—** അനന്തരം പ്രാണനോട് "നിങ്ങൾക്കു വേണ്ടി ഉദ്ഗാനം ചെയ്താലും എന്ന് ദേവന്മാർ പറഞ്ഞു. "അങ്ങിനെ യവട്ടെ" എന്ന് പറഞ്ഞ് പ്രാണൻ അവർക്കു വേണ്ടി ഉദ്ഗാനം ചെയ്തു. പ്രാണൻ നിമിത്തമുള്ള ഭോഗം ഏതോ അതിനെ ദേവന്മാർക്കുവേണ്ടി ആഗാനം ചെയ്തു. കല്യാണമായിട്ട് ഘ്രാണിക്കുന്നു എന്നത് യാതൊന്നോഅതിനെ തനിക്കുവേണ്ടി ആഗാനം ചെയ്തു. "ഈ ഉദ്ഗാതാവിനെക്കൊണ്ട് ദേവന്മാർ നമ്മെ അതിഗമിക്കും" എന്ന് അസുരന്മാർ അറിഞ്ഞു. ആ ഉദ്ഗാതാവിൻെറ നേരെചെന്ന് പാപം കൊണ്ട് ആ പ്രാണനെ വേധിച്ചു. ആ പാപം ഏതാണോ അത് ഏതു നിമിത്തമായാണോ ഈ അനുചിതമായ അതിനെ ഘ്രാണിക്കുന്നത് അതു തന്നെയാണ്. ആ പാപം അതു തന്നെ.

**മന്ത്രഃ 4—** അഥ ഹ ചക്ഷുരുപസ്ത്വം ന ഉദ്ഗായേതി തഥേതി തേഭ്യശ്ചക്ഷുരുദ്ഗായത്. യശ്ചക്ഷുഷാഭോ—

ഗസ്തം ദേവേഭ്യ ആഗായത് . യത്കല്യാണം പശ്യതി തദാത്മനേ. തേ വിദുരനേന വൈ ന ഉദ്ഗാത്രാത്യേ– ഷ്യന്തീതി; തമഭിദ്രുത്യ പാപ്മനാവിധ്യൻ. സ യഃ സ പാപ്മാ **യദേവേദമപ്രതിരൂപം** പശ്യതി സ ഏവ സ **പാപ്മാ.**

**മന്ത്രാർത്ഥം 4—** അനന്തരം ചക്ഷുസ്സിനോട് "നീ ഞങ്ങൾക്ക് വേണ്ടി ഉദ്ഗാനം ചെയ്താലും" എന്ന് ദേവന്മാർ പറഞ്ഞു. "അങ്ങിനെയാവട്ടെ" എന്നു പറഞ്ഞ് ചക്ഷുസ്സ് അവർക്കു വേണ്ടി ഉദ്ഗാനം ചെയ്തു. ചക്ഷുസ്സു നിമിത്തമായ ഭോഗം യാതൊന്നോ അതിനെ ദേവന്മാർക്കായി ആഗാനം ചെയ്തു. കല്യാണമായതിനെ കാണുക എന്നത് യാതൊന്നോ അതിനെ തനിക്കായി ആഗാനം ചെയ്തു. "ഈ ഉദ്ഗാതവിനെക്കൊണ്ട് ദേവന്മാർ നമ്മെ അതിഗമിക്കും" എന്ന് അസുരന്മാർ അറിഞ്ഞു. ആ ഉദ്ഗാതാവിൻെറ അടുത്തുചെന്ന് പാപത്തെക്കൊണ്ട് വേധിച്ചു. ആ പാപം ഏതാണോ യാതൊന്നു നിമിത്തമാണോ അനുചിതമായതിനെ കാണുന്നത് അത് അതു തന്നെയാണ് . ആ പാപം അതു തന്നെയാണ് .

**മന്ത്രഃ 5—** അഥ ഹ ശ്രോത്രമൂചുസ്ത്വം ന ഉദ്ഗായേതി. തഥേതി തേഭ്യഃ ശ്രോത്രമുദഗായത് യഃ ശ്രോത്രേ ഭോ– ഗസ്തം ദേവേഭ്യ ആഗായത് . യത്കല്യാണം ശൃണോതി തദാത്മനേ, തേ വിദുരനേന വൈ ന ഉദ്ഗാത്രാത്യേ– ഷ്യന്തീതി. തമഭിദ്രുത്യ പാപ്മനാവിധ്യൻ. സ യഃ സ പാപ്മാ യദേവേദമപ്രതിരൂപം ശൃണോതി സ ഏവ സ പാപ്മാ.

**മന്ത്രാർത്ഥം 5—**അനന്തരം "നീ ഞങ്ങൾക്കുവേണ്ടി ഉദ്ഗാനം ചെയ്താലും" എന്ന് ശ്രോത്രത്തോടു പറഞ്ഞു. "അങ്ങിനെയാവട്ടെ" എന്നു പറഞ്ഞ് ആ ശ്രോത്രം ദേവന്മാർക്കു വേണ്ടി ഉദ്ഗാനം ചെയ്തു. ശ്രോത്രം നിമിത്തമുള്ള ഭോഗം യാതൊന്നോ അതിനെ ദേവന്മാർക്കായി ആഗാനം ചെയ്തു. കല്യാണത്തെ കേൾക്കുന്നതു യാതൊന്നോ അതിനെ തനിക്കായി ആഗാനം ചെയ്തു. " ഈ ഉദ്ഗാതാവിനെക്കൊണ്ട് ദേവന്മാർ നമ്മെ അതിഗമിക്കും" എന്ന് അസുരന്മാർ അറിഞ്ഞു. ആ ഉദ്ഗാതാവിൻെറ നേരെ ചെന്ന് പാപം കൊണ്ട് വേധിച്ചു. ആ പാപം ഏതാണോ, യാതൊന്നു നിമിത്തമാണോ അനുചിതമായതിനെ

കേൾക്കുന്നത് അതു തന്നെയാണ് . ആ പാപം അതു തന്നെയാണ് .

**മന്ത്രഃ 6—** അഥ ഹ മന ഊചുസ്ത്വം ന ഉദ്ഗായേതി തഥേതി തേഭ്യോമന ഉദഗായത് യോ മനസി ഭോഗസ്തം ദേവേഭ്യ ആഗായത് . യത്കല്യാണം സങ്കല്പയതി തദാ— ത്മനേ തേ വിദുരനേന വൈ ന ഉദ്ഗാത്രാത്യേഷ്യന്തീതി. തമഭിദ്രുത്യ പാപ്മനാവിധ്യൻ. സ യഃ സ പാപ്മാ യദേ— വേദമപ്രതിരൂപം സങ്കല്പയതി സ ഏവ സ പാപ്മാ ഏവമു ഖല്വേതാ ദേവതാഃ പാപ്മഭിരുപാസൃജന്നേ— വമേതാഃ പാപ്മനാവിധ്യൻ.

**മന്ത്രാർത്ഥം 6—** പിന്നെ മനസ്സിനോട് "നീ ഞങ്ങൾക്ക് വേണ്ടി ഉദ്ഗാനം ചെയ്താലും" എന്നു പറഞ്ഞു "അങ്ങിനെയാകട്ടെ" എന്നു പറഞ്ഞ് മനസ്സ് ആ ദേവന്മാർക്കു വേണ്ടി ഉദ്ഗാനം ചെയ്തു. മനസ്സുനിമിത്തമുള്ള ഭോഗം യാതൊന്നോ അതിനെ ദേവന്മാർക്കായി ആ ഗാനം ചെയ്തു. കല്യണമായി സങ്കല്പിക്കുന്നത് യാതൊന്നോ അതിനെ തനിക്കായിട്ട് ആഗാനം ചെയ്തു. "ഈ ഉദ്ഗാതാവിനെക്കൊണ്ട് ദേവന്മാർ നമ്മെ അതിഗമിക്കും"എന്ന് അസുരന്മാർ അറിഞ്ഞു. ആ ഉദ്ഗാതാവിന്റെ അടുത്തു ചെന്ന് പാപത്തെക്കൊണ്ട് വേധിച്ചു. ആ പാപം ഏതാണോ, ഏതു നിമിത്തമാണോ ഈ അനുചിതമായിട്ടുള്ളതിനെ സങ്കല്പിക്കുന്നത് , അതതു തന്നെയാണ് . ആ പാപം അതു തന്നെയാണ് . ഇപ്രകാരം ഈ ദേവതകളെ പാപംകൊണ്ട് വേധിച്ച് ഇങ്ങിനെ പാപത്തോടു ചേർത്തതുപോലെ ഈ (ത്വഗാദി)ദേവതകളേയും പാപത്തോടു ചേർത്തു.

ഭാ. 3—6 തഥൈവ ഘ്രാണാദി ദേവതാ ഉദ്ഗാഥനിർവ്വർത്തകത്വാത് ജപ— മന്ത്രപ്രകാശ്യാ ഉപാസ്യാൾചേതി ക്രമേണ പരീക്ഷിതവന്തഃ . ദേവാനാം ച ഏതന്നിശ്ചിത മാസീത് —വാഗാ— ദിദേവതാഃ ക്രമേണ പരീക്ഷ്യമാണാഃ കല്യാണ വിഷയ വിശേഷാ ത്മസം— ബന്ധാസംഗഹേതോരാസുരപാ— പ്മസംസർഗ്ഗാദ് ഉദ്ഗീഥനിർവ്വർ— ത്തനാസമർത്ഥാഃ. അതോ/ നഭിധേ— യാഃ "അസതോ മാ സദ്ഗമായ"

ഇപ്രകാരം ഘ്രാണാദിദേവതകൾ ഉദ്ഗീഥ കർത്താക്കളായതു വഴി ജപ മന്ത്രങ്ങളിൽക്കൂടെ പ്രകാശ്യരും ഉപാസ്യരുമാണോ എന്നു പരീക്ഷിച്ചു നോക്കി. ദേവന്മാർ ഈ നിശ്ചയത്തിലെത്തി ചേർന്നു. "ക്രമേ ണപരീക്ഷിക്കപ്പെട്ട വാഗാദികൾ, കല്യാണമായ വിഷയവിശേഷങ്ങളോട് തങ്ങൾക്കു ത്തന്ന ബന്ധം വേണമെന്ന അഭിനിവേശം ഉണ്ടായതു വഴി ആസുരമായ പാപസംസർഗ്ഗം ഭവിക്കുന്നതിനാൽ ഉദ്ഗീഥകർമ്മത്തെ ചെയ്യാൻ സമർത്ഥരല്ല. അതിനാൽ അശുദ്ധരും മററുള്ള

ഇത്യനുപാസ്യാൾച, അശുദ്ധ— ത്വാദിതരാവ്യാപകത്വാച്ചേതി.

വയിൽ അവ്യാപകരുമായതിനാൽ "അസതോ മാ സദ്ഗമായ" എന്നുള്ള ജപമന്ത്രത്താൽ അപ്രകാശിതരും അനുപാസ്യരുമാണ് അവർ.

ഏവമു ഖല്വനുക്താ അപ്യേ— താസ്ത്വഗാദിദേവതാഃ കല്യാണാ— കല്യാണ കാര്യദർശനാദേവം വാ— ഗാദിവദേവ, ഏനാഃ പാപ്മനാ വി— ദ്ധ്യൻ പാപ്മനാ വിദ്ധവന്തഃ ഇതി യദുക്തം തത്— പാപ്മഭിഃ ഉപാ— സൃജൻ പാപ്മഭിഃ സംസർഗ്ഗം കൃത— വന്തഃ ഇത്യേതത് .

ഇങ്ങിനെ വാഗാദി ദേവതകളെപ്പോലെ പ്രത്യേകം പറയാത്ത ത്വഗാദി ദേവതകളെയും, ത്വഗാദികളിലും കല്യാണവും കല്യാണമല്ലാത്തതുമായ കാര്യം കാണുന്നതുകൊണ്ട് പാപം വേധിച്ചു. അതായത് പാപത്തോട് സംസർഗ്ഗമുണ്ടാക്കി

വാഗാദിദേവതാ ഉപാസീനാ അപി മൃത്യ്വതിഗമനായാശരണാഃ സന്തോ ദേവാഃ ക്രമേണ

വാഗാദിദേവതകളുടെ ഉപാസനയെ ചെയ്തശേഷവും മൃത്യുവിനെ അതിക്രമിക്കാൻ കഴിയാതെ അശരണരായ ദേവന്മാർ ക്രമേണ.

**മന്ത്രഃ 7—** അഥ ഹേമമാസന്യം പ്രാണമൂചുസ്ത്വം ന ഉദ്ഗായേതി. തഥേതി തേഭ്യ ഏഷ പ്രാണഉദ്ഗായത് . തേ വിദുരനേന വൈ ന ഉദ്ഗാത്രാത്യേഷ്യന്തീതി തമഭിദ്രുത്യ പാപ്മനാ വിവ്യത്സൻ. സ യഥാശ്മാന— മൃത്വാ ലോഷ്ടോ വിധ്വംസേതൈവം ഹൈവ വിധ്വം— സമാനാ വിഷ്വഞ്ചോ വിനേശുഃ തതോ ദേവാ ആഭവൻ പരാസുരാഃ; ഭവത്യാത്മനോ, പരാസ്യ ദ്വിഷൻ ഭ്രാതൃവ്യോ ഭവതി യ ഏവം വേദ.

**മന്ത്രാർത്ഥം 7—** അനന്തരം ഈ ആസ്യത്തിലുള്ള പ്രാണനോട് "നീ ഞങ്ങൾക്കു വേണ്ടി ഉദ്ഗാനം ചെയ്താലും" എന്ന് പറഞ്ഞുവത്രെ. "അങ്ങിനെയാകട്ടെ" എന്ന് പറഞ്ഞ് പ്രാണൻ അവർക്കുവേണ്ടി ദേവന്മാർ നമ്മെ അതിഗമിക്കും" എന്ന് അസുരന്മാരറിഞ്ഞു. അവന്റെ നേരെ ചെന്ന് പാപം കൊണ്ട് (വേധിക്കാൻ) ഇച്ഛിച്ചു. അതെങ്ങിനെയെന്നാൽ—എപ്രകാരം മൺകട്ട പാറക്കെട്ടിനെ പ്രാപിച്ച് വിധ്വംസിക്കപ്പെടുമോ അപ്രകാരം തന്നെ വിധ്വസ്തന്മാരായിട്ട് നാനാഗതികളെ പ്രാപിച്ച് വിനഷ്ടരായി. അനന്തരം ദേവന്മാർ (പ്രകൃതത്തിലുള്ള വാഗാദികൾ) സ്വന്തം രൂപത്തിലായിത്തീർന്നു. അസുരന്മാർ പരാഭൂതന്മാരായി. ആരാണോ ഇപ്രകാരം അറിയുന്നത് അവർ താനായിത്തീരും. ഇവന്റെ ശത്രുവായ ഭ്രാതവ്യൻ പരാഭൂതനാകും.

**ഭാഷ്യം 7**— അഥാനന്തരം ഹ ഇമം ഇത്യഭിനയപ്രദർശനാർത്ഥം, ആസന്യമാസ്യേ ഭവം ആസന്യം മുഖാന്തർബ്ബിലസ്ഥം പ്രാണമൂചുഃ ത്വം ന ഉദ്ഗായേതി. തഥേത്യേവം ശരണമുപഗതേഭ്യഃ സ ഏഷ പ്രാണോ മുഖ്യ ഉദ്ഗായദിതി പൂർവ്വത് . പാപ്മനാ വിവ്യത്സന്തോ വേധനം കർത്തുമിഷ്ടവന്തസ്തേ ച ദോഷാസംസർഗ്ഗിണം സന്തം മുഖ്യം പ്രാണം. സ്വാനാസംഗദോഷേണ വാഗാദിഷു ലബ്ധപ്രസരാസ്തദഭ്യാസാനുവൃത്ത്യാ സംസ്രക്ഷ്യമാണാ വിനേശുർവ്വിനഷ്ടാ വിധ്വസ്താഃ

അഥ എന്നാൽ അനന്തരം. 'ഹ ഇമം' എന്ന പദങ്ങൾ അഭിനയം കൊണ്ട് അഥവാ ചൂണ്ടിക്കാണിച്ചു കൊണ്ടുള്ളവയാണ് . ആസന്യമെന്നാൽ ആസ്യത്തിൽ ഭവിക്കുന്നത് —മുഖത്തുള്ള ബിലത്തിൽ ഭവിക്കുന്ന പ്രാണനോടു പറഞ്ഞു, "നീ ഞങ്ങൾക്കുവേണ്ടി ഉദ്ഗാനം ചെയ്താലും" എന്ന് . "അങ്ങിനെയാവട്ടെ" എന്നിങ്ങിനെ ശരണാഗതരായവർക്കുവേണ്ടി മുഖ്യപ്രാണൻ ഉദ്ഗാനം ചെയ്തു എന്നെല്ലാം മുമ്പു പറഞ്ഞതു പോലെ. അസുരന്മാർ ദോഷമില്ലാത്ത മുഖ്യപ്രാണനെ പാപത്താൽ വേധിക്കാനാഗ്രഹിച്ചു. തങ്ങളുടെ അഭിനിവേശരൂപമായ ദോഷത്താൽ വാഗാദികളിൽ പാപം കുടികൊണ്ടിരുന്നു. അതേ അഭ്യാസത്തെ തുടർന്നുകൊണ്ട് മുഖ്യപ്രാണനുമായി സംസർഗ്ഗം ചെയ്യാനുദ്ദേശിച്ച അവർ നശിച്ചു വിനഷ്ടരായി, വിധ്വസ്തരായി.

കഥമിവ? ഇതി ദൃഷ്ടാന്ത ഉച്യതേ—സ യഥാ സ ദൃഷ്ടാന്തോ യഥാ ലോകേ അശ്മാനം പാഷാണം ഋത്വാ ഗത്വാ പ്രാപ്യ, ലോഷ്ടഃ പാംസുപിണ്ഡ പാഷാണചൂർണ്ണനായ അശ്മനി നിക്ഷിപ്തഃ സ്വയം വിധ്വംസേത വിസ്രംസേത വിചൂർണ്ണീഭവേത് , ഏവം ഹൈവ യഥായം ദൃഷ്ടാന്തഃ ഏവമേവ, വിധ്വംസമാനാ വിശേഷേണ ധ്വംസമാനാ വിഷ്വഞ്ചോ നാനാഗതയോ വിനേശുഃ വിനഷ്ടാ യതഃ തതസ്തസ്മാദാസുര വിനാശാദ്ദേവത്വ പ്രതിബന്ധഭൂതേഭ്യഃ സ്വാഭാവികാസംഗജനിതപാപ്മഭ്യോ വിയോഗാത് അസംസർഗ്ഗധർമ്മി മുഖ്യപ്രാണാശ്രയബലാത് ദേവാ വാഗാദയഃ പ്രകൃതാ അഭവൻ.

എങ്ങിനെ? എന്നതിന് ഉദാഹരണം പറയുന്നു—"സയഥാ" ആ ദൃഷ്ടാന്തം എങ്ങിനെയുള്ളതാണ് ? ലോകത്തിൽ പാറയെ പൊടിക്കാനായിട്ട് പാംസുപിണ്ഡം അഥവാ മൺകട്ട അതിനെ പ്രാപിക്കുമ്പോൾ അതിൽ എറിയപ്പെടുമ്പോൾ, സ്വയം നശിക്കുന്നു, പൊടിയായിത്തീരുന്നു. അതുപോലെത്തന്നെയാണ് ഈ ദൃഷ്ടാന്തം. അതുപോലെ അസുരന്മാർ വിനഷ്ടരായിട്ട് —നാനാവിധത്തിൽ ഛിന്നഭിന്നരായിട്ട് —നശിച്ചു. ഇപ്രകാരമുള്ള ആസുരഭാവം നാശം പ്രാപിച്ചതിനാൽ ദേവത്വത്തിന് പ്രതിബന്ധമായി വർത്തിച്ചിരുന്ന സ്വാഭാവികവും ആസംഗജനിതവുമായ പാപത്തിൽ നിന്നും വേർപെട്ടിരിക്കുന്ന മുഖ്യപ്രാണനെ ആശ്രയിച്ചതിൽ നിന്നുളവായ ബലം ഹേതുവായിട്ട് വാഗാദികളായ ദേവന്മാർ പ്രകൃതിയെ പ്രാപിച്ചു (സ്വതവേയുള്ള ദേവ രൂപത്തെ കൈക്കൊണ്ടു എന്നർത്ഥം)

കിമഭവൻ ? സ്വം ദേവതാരൂപമഗ്ന്യാദ്യാത്മകം വക്ഷ്യമാണം. പൂർവ്വമപ്യഗ്ന്യാദ്യാത്മന ഏവ സന്തഃ സ്വാഭാവികേന പാപ്മനാ തിരസ്കൃതവിജ്ഞാനാഃ പിണ്ഡമാത്രാഭി–

അവരെന്തായിത്തീർന്നു ? ഇനി പറയാൻ പോകുന്ന അഗ്ന്യാദിദേവതാരൂപത്തെത്തന്നെ പ്രാപിച്ചു. മുമ്പും അവർ അഗ്ന്യാദിരൂപത്തോടുകൂടിയവരായിരുന്നു. തങ്ങളുടേ സ്വാഭാവികമായ പാപത്താൽ വിജ്ഞാനശക്തിയെ തിരസ്കരി

മാനാ ആസൻ. തേ തത്പാപ്മവിയോഗാദുജ്ഝിത്വാ പിണ്ഡമാത്രാഭിമാനം ശാസ്ത്രസമർപ്പിത വാഗാദ്യാത്മാഭിമാനാ ബഭൂവുഃ ഇത്യർത്ഥഃ. കിഞ്ച തേ പ്രതിപക്ഷഭൂതാ അസുരാഃ പരാഭവന്നിത്യനുവർത്തതേ, പരാഭൂതാ വിനഷ്ടാ ഇത്യർത്ഥഃ.

ക്കേണ്ടി വന്നതിനാൽ അവർ പിണ്ഡമാത്രാഭിമാനികളായിത്തീർന്നതാണ് . ആ പാപം പോയപ്പോൾ അവർ പിണ്ഡമാത്രാഭിമാനത്തെ ത്യജിച്ച് ശാസ്ത്ര സമർപ്പിതമായ വാക്ക് , അഗ്നി മുതലായവയുടെ രൂപാഭിമാനത്തോടുകൂടിയവരായിത്തീർന്നു. അപ്പോളവരുടെ ശത്രുക്കളായ അസുരന്മാർ പരാജിതരായിത്തീരുകയും ചെയ്തു. "പരാഭവൻ" എന്നതിൽ "അഭവൻ" എന്ന ക്രിയ അനുവർത്തിക്കുന്നു. അവർ വിനഷ്ടരായി എന്നർത്ഥം.

യഥാ പുരാകല്പേന വർണ്ണിതഃ പൂർവ്വയജമാനോഽതിക്രാന്തകാലികഃ ഏതാമേവാഖ്യായികാരൂപാം ശ്രുതിം ദൃഷ്ട്വാ തേനൈവ ക്രമേണ വാഗാദി ദേവതാഃ പരീക്ഷ്യ, താൾചാപോഹ്യാസംഗപാപ്മാസ്പദദോഷവത്ത്വേനാദോഷാസ്പദം മുഖ്യം പ്രാണം ആത്മത്വേനോപഗമ്യ വാഗാദ്യാദ്ധ്യാത്മികപിണ്ഡമാത്രപരിച്ഛിന്നാത്മാഭിമാനം ഹിത്വാ വൈരാജപിണ്ഡാഭിമാനം വാഗാദ്യഗ്ന്യാദ്യാത്മ വിഷയം വർത്തമാന പ്രജാപതിത്വം ശാസ്ത്ര പ്രകാശിതം പ്രതിപന്നഃ, തഥാ ഏവായം യജമാനസ്തേനൈവ വിധിനാ ഭവതി പ്രജാപതി സ്വരൂപേണാത്മനാ. പരാ ചാസ്യ പ്രജാപതിത്വപ്രതിപക്ഷഭൂതഃ പാപ്മാ ദ്വിഷൻ ഭ്രാതൃവ്യോ ഭവതി. യതോഽദ്വേഷ്ടാപി ഭവതി കശ്ചിത് ഭ്രാതൃവ്യോ ഭരതാദിതുല്യഃ, യസ്ത്വിന്ദ്രിയവിഷയാസംഗജനിതഃ പാപ്മാ ഭ്രാതൃവ്യഃ ദ്വേഷ്ടാ ച, പാരമാർത്ഥികാത്മസ്വരൂപതിരസ്കരണ ഹേതുത്വാത് . സ ച പരാഭവതി വിശീര്യതേ ലോഷ്ടവത് പ്രാണപരിഷ്വംഗാത് . കസ്യൈതത് ഫലം ? ഇത്യാഹ യ ഏവം വേദ. യഥോക്തം പ്രാണമാത്മത്വേന പ്രതിപദ്യതേ പൂർവ്വയജമാനവദിത്യർത്ഥഃ.

മുമ്പിലത്തെ കല്പത്തിൽക്കൂടി വർണ്ണിക്കപ്പെട്ടതും കഴിഞ്ഞ കാലത്തിലുള്ളതുമായ യജമാനൻ ആഖ്യായികാ രൂപത്തിലുള്ള ഈ ശ്രുതിയെത്തന്നെ കണ്ട് അതേ ക്രമത്തിൽ തന്നെ, വാഗാദി ദേവതകളെ പരീക്ഷിച്ച് , അവക്ക് ആസംഗരൂപമായ പാപത്തിനാസ്പദമായവയാണെന്നുള്ള ദോഷം കണ്ടതിനാൽ തള്ളിക്കളയുകയും ദോഷാസ്പദമല്ലാത്ത മുഖ്യ പ്രാണനെ ആത്മാവായി കണ്ടെത്തുകയും ചെയ്തു. വാക്കു മുതലായ ആദ്ധ്യാത്മിക പിണ്ഡമാത്രത്താൽ പരിച്ഛിന്നനാണ് താനെന്ന അഭിമാനത്തെ ഉപേക്ഷിച്ചിട്ട് ശാസ്ത്ര പ്രകാശിതമായ വാഗാദികളുടെ അഗ്ന്യാദ്യാത്മകത്വത്തെ വിഷയീകരിക്കുന്ന വൈരാജ പിണ്ഡമാകുന്ന അഭിമാനത്തോടുകൂടി ഇപ്പോഴത്തെ പ്രജാപതിത്വത്തെ പ്രാപിച്ചതെങ്ങിനെയോ അങ്ങിനെ ഈ യജമാനനും വേദത്തിൽ പറഞ്ഞിരിക്കുന്ന ക്രമമനുസരിച്ച് തന്നെ മുഖ്യപ്രാണനെ ആത്മാവായികണ്ടു. എന്നിട്ട് പ്രജാപതിസ്വരൂപത്തിൽ താനായിത്തീർന്നു. ഇവന് പ്രജാപതിത്വത്തിന് വിരോധിയായി പാപ്മാവായിരിക്കുന്ന ദ്വേഷിക്കുന്നതായ ഭ്രാതവ്യൻ പരാജിതനായിത്തീരുന്നു. ദ്വേഷിക്കുന്ന വനല്ലാതെയും ഭരതാദികളെപ്പോലെ ഒരു ഭ്രാതവ്യൻ ഉണ്ടാകാവുന്നതാണ് . അതാണ് ദ്വേഷിക്കുന്ന ഭ്രാതവ്യൻ എന്നെടുത്തു പറഞ്ഞത് . എന്നാൽ ഇന്ദ്രിയവിഷയങ്ങളോടു ആസംഗം മൂലമുണ്ടാവുന്ന പാപ്മാവ് ഭ്രാതാവും ദ്വേഷിക്കുന്നവനുമാണ് . എന്തെന്നാൽ അത് പാരമാർത്ഥികമായ ആത്മസ്വരൂപത്തെ മറക്കുന്നതിന് കാരണമായിത്തീരുന്നു. അത് പ്രാണപരിഷ്വംഗത്താൽ,

പാറയിൽത്തട്ടി മൺകട്ട ഉടയുന്നതുപോലെ, പൊടിഞ്ഞുപോകും. ഈ ഫലം പൂർവ്വ യജമാനനെപ്പോലെ, ഇതിൽ പറഞ്ഞപ്രകാരമുള്ള പ്രാണനെ ആത്മാവായി പ്രാപിക്കുന്നവനാണ് .

ഫലമുപസംഹൃത്യാധുനാ ആഖ്യായികാരൂപമേവാശ്രിത്യാഹ— കസ്മാച്ച ഹേതോഃ വാഗാദീൻ മുക്ത്വാ മുഖ്യ ഏവ പ്രാണ ആത്മ—ത്വേനാശ്രയിതവ്യഃ ? ഇതി തദുപ—പത്തിനിരൂപണായ യസ്മാദയം വാഗാദീനാം പിണ്ഡാദീനാം ച സാ—ധാരണ ആത്മാ ഇത്യേതമർത്ഥമാഖ്യായികയാ ദർശയാന്ത്യാഹ ശ്രുതിഃ—

ഫലത്തെ ഉപസംഹരിച്ചിട്ട് ഇനി ആഖ്യായികാ രൂപത്തെത്തന്നെ ആശ്രയിച്ചു പറയുന്നു. വാഗാദികളെ ഉപേക്ഷിച്ച് മുഖ്യപ്രാണനെത്തന്നെ ആത്മാവായിട്ട് എന്തിനുപാസിക്കണം ? എന്നതിനുള്ള യുക്തിയെ നിരൂപണം ചെയ്യുന്നതിനായി ഈ മുഖ്യപ്രാണൻ വാഗാദികൾക്കും പിണ്ഡാദികൾക്കും പൊതുവായ ആത്മാവാണെന്നുള്ള അർത്ഥത്തെ ആഖ്യായികകൊണ്ട് ശ്രുതി കാണിച്ചു തരുന്നു.

**മന്ത്രഃ 8—** തേ ഹോചുഃ, ക്വ നു സോ ഽ ഭൂദ്യോന ഇത്ഥമസക്തേതി. അയമാസ്യേന്തരേതി സോ ഽ യാസ്യ ആങ്ഗിരസോ ഽ ങ്ഗാനം ഹി രസഃ

**മന്ത്രാർത്ഥം 8—** അവർ (പ്രജാപതിയുടെ പ്രാണങ്ങൾ) പറഞ്ഞു "ആരാണോ നമ്മെ ഇപ്രകാരം ദേവഭാവത്തോടു ചേർത്തത് അവർ എവിടെ ഇരുന്നു" എന്ന് . "ഇവൻ വായക്കുള്ളിലാണ് " എന്നവർ കണ്ടു. ആ പ്രാണൻ ആയാസ്യനും ആങ്ഗിരസനുമാകുന്നു. എന്തെന്നാൽ അങ്ഗങ്ങളുടെ രസമാകുന്നു. (സാരമാകുന്നു).

**ഭാഷ്യം 8—** തേ പ്രജാപതി പ്രാണാ—മുഖ്യേന പ്രാണേന പരിപ്രാപിത—ദേവസ്വരൂപാ ഹോചുഃ ഉക്തവന്തഃ ഫലാവസ്ഥാഃ കിം? ഇത്യാഹ—ക്വനിതി വിതർക്കേ. ക്വനു കസ്മി—ന്നു സോഽഭൂത് കഃ ? യോ നോഽസ്മാ—ന്നിത്ഥമേവമസക്തസഞ്ചിതവാ—ന്ദേവഭാവമാത്മത്വേനോപഗമിത—വാൻ, സ്മരന്തി ഹി ലോകേ കേന—ചിദുപകൃതാ ഉപകാരിണം.

മുഖ്യപ്രാണൻ വഴി ദേവ സ്വരൂപത്തെ പ്രാപിച്ചവരായ പ്രജാപതിയുടെ ഫലാവസ്ഥയിലുള്ള പ്രാണങ്ങൾ പറഞ്ഞു. എന്ത് ? എന്നു പറയുന്നു—"ക്വനു" എന്നത് വിതർക്കാർത്ഥത്തിലാണ് . അതെവിടെ ഭവിച്ചു എന്നർത്ഥം. ആർ ? ആർ ഇങ്ങിനെ നമ്മെ അസക്തരാക്കിത്തീർത്തുവോ—ദേവ ഭാവത്തോട് ആത്മഭാവത്തെ കൂട്ടിച്ചേർത്തുവോ—അവർ. ലോകത്തിൽ ആരെങ്കിലും ഒരുപകാരം ചെയ്താൻ ആ ഉപകർത്താവിനെക്കുറിച്ച് സ്മരിക്കുന്നത് സാധാരണമാണ് .

ലോകവദേവ സ്മരന്തോ വി—ചാരയമാണഃ കാര്യകരണസംഘാ—തേ ആത്മനി ഏവ ഉപലബ്ധവന്തഃ

ലോകരെപ്പോലെ ഇങ്ങിനെ സ്മരിച്ചിട്ട് —വിചാരിച്ചിട്ട് —അവരതിനെ ശരീരേന്ദ്രിയസംഘാതമായ തന്നിൽ തന്നെ

കഥം? അയമാസ്യേന്തരിതി ആസ്യേ മുഖേ യ ആകാശഃ തസ്മിന്നന്തരയം പ്രത്യക്ഷോ വർത്തത ഇതി. സർവ്വോ ഹി ലോകോ വിചാര്യാദ്ധ്യവസ്യതി തഥാ ദേവാഃ.

കണ്ടെത്തി. അതെങ്ങിനെ ? ഇത് മുഖത്തിനുള്ളിലാണ് —ആസ്യംഎന്നാൽ മുഖം. അതിനുള്ളിലെ ആകാശം. അതിൽ പ്രത്യക്ഷമായി വർത്തിക്കുന്നു എന്നിങ്ങിനെ കണ്ടെത്തി. ലോകരെല്ലാം ചിന്തിച്ചാണ് അധിവസിക്കുന്നത് , അതു പോലെ തന്നെയാണ് ദേവന്മാരും.

യസ്മാദയമന്തരാകാശേ— വാഗാദ്യാത്മത്വേന വിശേഷമനാ— ശ്രിത്യ വർത്തമാന ഉപലബ്ധോ ദേ— വൈഃ, തസ്മാത് സ പ്രാണോ / യാസ്യോ വിശേഷാനാശ്രയാച്ച അസക്ത സംജ്ഞിതവാൻ വാഗാദീൻ. അത ഏവാങ്ഗിരസ ആത്മാ കാര്യ— കരണാനാം.

എന്തെന്നാൽ ദേവന്മാർ ഈ വാഗാദി രൂപങ്ങളെ വിശേഷിച്ച് ആശ്രയിക്കാതെ അന്തരാകാശത്തിൽത്തന്നെ "അയം ആസ്യോ" എന്നു കണ്ടു പിടിച്ചതിനാൽ ഈ പ്രാണൻ ആയാസ്യനാകുന്നു. യാതൊരു വിശേഷത്തേയും ആശ്രയിക്കാത്തതിനാൽ വാഗാദികളെയെല്ലാം ഒരു പോലെ അഗ്ന്യാദിഭാവത്തോടു കൂട്ടിച്ചേർത്തു. അതിനാൽത്തന്നെ ആത്മാവ് കാര്യകരണങ്ങൾക്ക് അംഗിരസ്സായി.

കഥം ആങ്ഗിരസഃ? പ്രസിദ്ധം ഹ്യേതദംഗാനാം കാര്യകരണല— ക്ഷണാനാം രസഃ സാരഃ അത്മേ— ത്യർത്ഥഃ കഥം പുനരങ്ഗരസത്വം ? തദപായേ ശോഷപ്രാപ്തേരിതി വക്ഷ്യാമഃ യസ്മാച്ചായമംഗരസ— ത്വാദ്വിശേഷാനാശ്രിതത്വാച്ച കാര്യ— കരണാനാം സാധാരണ ആത്മാ വിശുദ്ധശ്ച, തസ്മാദ്വാഗാദീന— പാസ്യ പ്രാണ ഏവാത്മത്വേനാശ്രി— ത്യ ഇതി വാക്യാർത്ഥഃ ആത്മാ ഹ്യാത്മത്വേന ഉപഗന്തവ്യഃ അവിപ— രീതബോധാച്ഛ്രേയഃ പ്രാപ്തേഃ, വിപര്യയേ ചാനിഷ്ട പ്രാപ്തിദർശ— നാത് .

ആംഗിരസ്സായതങ്ങിനെ ? പ്രാണൻ ശരീരേന്ദ്രിയലക്ഷണങ്ങളോടു കൂടിയ അംഗങ്ങൾക്ക് രസമാണ് —സാരമാണ് ; ആത്മാവാണെന്നർത്ഥം. അത് പ്രസിദ്ധമാണ് . എന്നാൽ ആം ഗിരസത്വമെങ്ങിനെയുള്ളതാണ് ? അതില്ലാതായാൽ അംഗങ്ങൾ ശോഷിക്കുന്നു എന്ന് പിന്നീട് പറയും. അംഗങ്ങളുടെ രസമായതിനാലും വിശേഷങ്ങളെ ആശ്രയിക്കാത്തതിനാലും കാര്യകരണങ്ങളുടെ പൊതുവായ ആത്മാവും വിശുദ്ധനുമായതിനാൽ വാഗാദികളെവിട്ട് പ്രാണനെത്തന്നെ ആത്മാവായിട്ട് ആശ്രയിക്കണമെന്നാണ് വാക്യാർത്ഥം. വിപരീതമല്ലാത്ത ബോധത്തിൽ നിന്നും ശ്രേയഃ പ്രാപ്തിയും വിപരീതബോധത്തിൽ നിന്നും അനിഷ്ടപ്രാപ്തിയും കാണുന്നതു കൊണ്ട് ആത്മാവിനെത്തന്നെയാണ് ആത്മാവെന്ന നിലക്ക് ഉപഗമിക്കേണ്ടത് .

സ്യാന്മതം പ്രാണസ്യ വിശു— ദ്ധിരസിദ്ധേതി.

പൂപ— പ്രാണന് വിശുദ്ധിയില്ലെന്ന് ഞാൻ പറഞ്ഞാലോ ?

നനു പരിഹൃതമേതദ്വാ— ഗാദീനാം കല്യാണവദനാദ്യാ— സങ്ഗവത് ഘ്രാണസ്യാസങ്ഗാ— സ്പദത്വാഭാവേന.

സിദ്ധാന്തി— ഇത് പരിഹരിക്കപ്പെട്ടതാണ് . എന്നാൽ വാഗാദികൾക്ക് ശുഭമായ സംഭാഷണം മുതലായ വിഷയത്തിലുള്ള അഭിനിവേശം പോലെ പ്രാണന് ഒരഭിനിവേശവുമില്ല.

ബാഢം, കിം ത്വാങ്ഗിര—സ്ത്വേന വാഗാദീനാം അത്മത്വോ—ക്ത്യാ വാഗാദിദ്വാരേണ ശവസ്പൃ—ഷ്ടി തത്സ്പൃഷ്ടേ. ഇവ അശുദ്ധ—താശങ്കൃതേ—ഇത്യാഹ—ശുദ്ധ ഏവ പ്രാണഃ. കുതഃ ?

പൂപ— ശരിതന്നെ. പക്ഷെ ശവത്തെ തൊട്ടാൽ തൊട്ടവന് അശുദ്ധിയുണ്ടാകുന്നതു പോലെ ആങ്ഗിരസത്വം കാരണം വാഗാദികളുടെ ആത്മാവാ ണെന്നു പറഞ്ഞതിനാൽ പ്രാണന് അശുദ്ധത വരാമെന്ന് ശങ്കിക്കുന്നു. ഇതിൽ ശ്രുതി പറയുന്നു—പ്രാണൻ ശുദ്ധൻ തന്നെയാണ് . എന്തുക്കൊണ്ട് ?

**മന്ത്രഃ 9—** സ വാ ഏഷ ദേവതാ ദൂർന്നാമ ദൂരം ഹ്യസ്യാ മൃത്യുർദൂരം ഹ വാ അസ്മാൻ മൃത്യുർഭവതി യ ഏവം വേദ.

**മന്ത്രാർത്ഥം 9—** ആ ഈ ദേവത (പ്രാണൻ) "ദൂർ" എന്ന പേരോടു കൂടിയവനുമാണ് . കാരണം മൃത്യു ഇതിൽ നിന്നും ദൂരത്താണ് . ആരിങ്ങിനെ അറിയുന്നുവോ അവനിൽ നിന്നും മൃത്യു ദൂരത്തായി വർത്തിക്കുന്നു.

**ഭാഷ്യം—9** സ വാ ഏഷാ ദേവതാ ദൂർന്നാമ യം പ്രാണം പ്രാപ്യാശ്മാ—നമിവ ലോഷ്ട വദ്വിധ്വസ്താ അസുരാഃ തം പരാമൃശതി സേതി. സൈവൈഷാ യേയം വർത്തമാന—യജമാനശരീരസ്ഥാ ദേവൈർന്നിർ—ദ്ധാരിതാ അയമാസ്യോ ∫ ന്തഃ ഇതി. ദേവതാ ച സാ സ്യാത് ഉപാസന—ക്രിയായാഃ കർമ്മഭാവേന ഗുണ ഭുതത്വാത് .

ആ ഈ ദേവതേ "ദൂർ" എന്ന പേരുള്ളതാണ് . യാതൊരു പ്രാണനെ പ്രാപിച്ച് കരിങ്കല്ലിനെ പ്രാപിച്ച മൺകട്ട പോലെ അസുരന്മാർ നഷ്ടരായോ അതിനെ ശ്രുതി "സാ" എന്നിങ്ങനെ പരാമാർശിക്കുന്നു. യാതൊന്നിനെയാണോ ദേവന്മാർ "ഇതാസ്യത്തിനു ളളിലാണ് " എന്നിങ്ങിനെ യജമാനന്റെ ശരീരത്തിനുളളിലാണെന്നു നിശ്ചയിച്ചത് അതിതു തന്നെയാണ് . ഉപാസനക്രിയക്ക് അംഗഭൂതമായിരിക്കുന്നതിനാൽ ആ ദേവതതന്നെയാണ് അത്.

യസ്മാത് സാ ദൂർ നാമ ദൂരി—ത്യേവം ഖ്യാതാ. നാമ ശബ്ദഃ ഖ്യാ—പനപര്യായഃ. തസ്മാത് പ്രസിദ്ധാ—സ്യാ വിശുദ്ധിഃ ദൂർന്നാമത്വാത് . കുതഃ പുനർദൂർന്നാമത്വം ? ഇത്യാഹ—ദൂരം ദൂരേ ഹി യസ്മാദസ്യാഃ പ്രാ—ണദേവതായാ മൃത്യുരാസങ്ഗ—ലക്ഷണഃ പാപ്മാ. അസംശ്ലേഷ ധർമ്മിത്വാത് പ്രാണസ്യ സമീപ—സ്ഥസ്യാപി ദൂരതാ മൃത്യോഃ തസ്—മാത് ദൂരിത്യേവം ഖ്യാതിഃ, ഏവം പ്രാണസ്യ വിശുദ്ധിർജ്ഞാപിതാ.

എന്തുകൊണ്ടീ ദേവതക്ക് "ദൂർ" എന്നു പേരുണ്ടായി ? — ദൂർ എന്ന് ഖ്യാതിയുള്ളതായി ? "നാമ" എന്ന ശബ്ദം ഇവിടെ ഖ്യാതിയുടെ പര്യായമായിട്ടാണ് ഉപയോഗിച്ചിരി ക്കുന്നത് . "ദൂർ" എന്ന പേരു കാരണം അതിന്റെ ഖ്യാതി പ്രസിദ്ധമാണ് . എന്നാൽ "ദൂർ" എന്ന പേര് എന്തുകൊണ്ടു ണ്ടായി ? എന്നു പറയുന്നു—എന്തെന്നാൽ മൃത്യു അഥവാ ആസംഗലക്ഷണമായ പാപം ഈ പ്രാണ ദേവതയിൽ നിന്നും ദൂരത്തായി വർത്തിക്കുന്നു. പ്രാണൻ സംസർഗമില്ലാത്തതാണ് . അതിനാൽ സമീപസ്ഥമാണെങ്കിലും ഇത് മൃത്യുവിൽ നിന്നും ദൂരെയാണ് . അതാണ് ഇതിങ്ങിനെ "ദൂർ" എന്ന്

പ്രസിദ്ധമായിത്തീർന്നത് . ഇങ്ങിനെ പ്രാണൻെറ വിശുദ്ധി പറയപ്പെട്ടു.

വിദുഷഃ ഫലമുച്യതേ ദൂരം ഹ വാ അസ്മാൻ മൃത്യുർ ഭവതി. അസ്മാദേവംവിദഃ, യ ഏവം വേദ തസ്മാദേവമിതി പ്രകൃതം വിശു–ദ്ധിഗുണോപേതം പ്രാണമുപാസ്ത ഇത്യർത്ഥഃ

വിദ്വാനുള്ള ഫലം പറയുന്നു. ഇവനിൽ നിന്ന് മൃത്യു ദൂരത്തു വർത്തിക്കുന്നു. ഇവനിൽ നിന്ന് എന്നതിന് ഇപ്രകാരം അറിയുന്നവനിൽ നിന്ന് എന്നർത്ഥം. അല്ലെങ്കിൽ ഇപ്രകാരം ഗുണ വിശിഷ്ടമായ പ്രാണനെ ഉപാസിക്കുന്നവനിൽ നിന്നും മൃത്യു ദൂരെ നിൽക്കുന്നു എന്നർത്ഥം.

ഉപാസനം നാമ ഉപാസ്യാർ–ത്ഥവാദേ യഥാ ദേവതാദിസ്വരൂപം ശ്രുത്യാ ജ്ഞാപ്യതേ തഥാ മനസോ–പഗമ്യ ആസനം ചിന്തനം ലൗകിക–പ്രത്യയാവ്യവധാനേന യാവത്ത–ദ്ദേവതാദിസ്വരൂപാത്മാഭിമാനാഭി–വ്യക്തിരിതി ലൗകികാത്മാഭിമാന–വത് . "ദേവോ ഭൂത്വാ ദേവാനപ്യേതി" (ബൃ.ഉ. 4.1.2) "കിന്ദേവതോ സ്യാം പ്രാച്യാം ദിച്യസി" (ബൃ. ഉ. 3.9.20) ഇത്യേവമാദി ശ്രുതിഭ്യഃ

ഉപാസ്യമെന്നതിനർത്ഥം ഉപാസ്യാർത്ഥവാദത്തിൽ ദേവതാ സ്വരൂപത്തെ ശ്രുതി അറിയിക്കുന്നതുപോലെ മനസ്സുകൊണ്ടു ചിന്തിക്കുക എന്നാണർത്ഥം. ചിന്തിക്കേണ്ടതിനെ ലൗകിക കാര്യങ്ങളാൽ മുടക്കം വരാതെ, ദേവതാ സ്വരൂപൻ താൻ തന്നെയാണെന്ന ചിന്തക്ക് ദൃഢത വരുന്നതുവരെ ചിന്തിക്കണം. മനുഷ്യനാണെന്നു തോന്നുന്നതുപോലെ, ജീവിച്ചിരിക്കുമ്പോൾ തന്നെ, ദേവനാണെന്നു തോന്നുന്നതുവരെ ചിന്തിക്കണം എന്നർത്ഥം. എങ്ങിനെയെന്നാൽ "ദേവതയായിത്തീർന്ന് ദേവതകളിൽ അലിഞ്ഞു ചേരുന്നു", "പൂർവ്വദിക്കിൽ നീ ഏതു ദേവതയോടു കൂടിയിരിക്കുന്നു" മുതലായ ശ്രുതികളെപ്പോലെ.

സാ വാ ഏഷാ ദേവതാ ഹ വാ അസ്മാന്മൃത്യുർ ഭവതീത്യുക്തം. കഥം പുനരേവം വിദോ ദൂരം മൃത്യു–ർഭവതി? ഇത്യുച്യതേ—ഏവം വിത്ത് വവിരോധാത് . ഇന്ദ്രിയ–വിഷയസംസർഗ്ഗാസംഗജോ ഹി പാപ്മാ പ്രാണാത്മാഭിമാനിനോ ഹി വിരുദ്ധ്യതേ, വാഗാദിവിശേഷാ–ത്മാഭിമാനഹേതുത്വാത് . സ്വാഭാ–വികാജ്ഞാനഹേതുത്വാച്ച ശാസ്ത്ര ജനിതോ ഹി പ്രാണാത്മാഭിമാനഃ. തസ്മാദേവംവിദഃ പാപ്മാ ദൂരം ഭവതീതി യുക്തം വിരോധാത് . തദേതത് പ്രദർശയതി.

അപ്രകാരമുള്ള ദേവത യാതൊന്നാണോ അതിൽ നിന്നും ദൂരെയായി മൃത്യുവസിക്കുന്നു എന്ന് പറഞ്ഞു കഴിഞ്ഞു. പിന്നീടെന്തിനാണ് ഇപ്രകാരമറിയുന്നവനിൽ നിന്നും മൃത്യു ദൂരെയായി വസിക്കുന്നതെന്നു പറയുന്നു—കാരണം ഇപ്രകാരമറിയുന്നവനോട് മൃത്യുവിന് വിരോധമുണ്ട് . ഇന്ദ്രിയജനിത വിഷയങ്ങളുടെ ചേർച്ചയിൽ നിന്നുണ്ടായ ആസക്തിതന്നെയാണ് പാപം അഥവാ മൃത്യു. അതിന് പ്രാണാത്മാഭിമാനിയോട് വിരോധമാണ് . കാരണം ആ മൃത്യു വാഗാദിപരിഛിന്നാത്മാഭിമാനത്തിനും സ്വാഭാവികമായ അജ്ഞാനത്തിനും ഹേതുവാണ് . പ്രാണാഭിമാനം ശാസ്ത്ര ജനിതമാണ് . അതിനാൽ ഇപ്രകാരം അറിയുന്നവനിൽ നിന്നും ദൂരെയായി പാപം വസിക്കുന്നു എന്നത് അവയ്ക്കു തമ്മിൽ

വിരോധമുള്ളതിനാൽ യുക്തം തന്നെ. അതിനെ കാണിക്കുന്നു.

**മന്ത്രഃ 10—** സാ ഏഷാ ദേവതൈതാസാം ദേവതാനാം പാപ്മാനാം മൃത്യുമപഹത്യ യത്രാസാം ദിശാമന്തസ്തദ്ഗ — മയാഞ്ചകാര തദാസാം പാപ്മനോ വിന്യദധാത്തസ്മാന്ന ജനമിയാന്നാന്തമിയാന്നേത് പാപ്മാനം മൃത്യു മന്വവായാനീതി.

**മന്ത്രാർത്ഥം 10—** ഈ പ്രാണദേവത ഈ (വാഗാദി) ദേവതകളുടെ രൂപമായ മൃത്യുവിനെ ഇല്ലാതാക്കിയിട്ട് ഈ ദേശങ്ങളുടെ അവസാനം എവിടെയാണോ അവിടേക്കു ഗമിച്ചു. അവിടെ ഇവയുടെ പാപങ്ങളെ അടക്കി സ്ഥാപിച്ചു. അതിനാൽ "ഞാൻ പാപ്മാവകുന്ന മൃത്യുവിനെ പ്രാപിക്കരുത് " എന്ന ഭയത്താൽ "അന്യജനങ്ങളെ പ്രാപിക്കരുത് , ദേശങ്ങളെ പാപിക്കരുത് " എന്ന് വിചാരിച്ചു.

**ഭാഷ്യം—** സാ വാ ഏഷാ ദേവ— തേത്യുക്താർത്ഥം, ഏതാസാം വാഗാദീനാം ദേവതാനാം പാപ്മാ— നാം മൃത്യും സ്വാഭാവികാജ്ഞാന— പ്രയുക്തേന്ദ്രിയവിഷയസംസർ— ഗ്ഗാസംഗജനിതേന ഹിപാപ്മനാ സർവ്വോ മ്രിയതേ, സ ഹ്യതോ മൃ— ത്യുഃ, തം പ്രാണാത്മാഭിമാനരൂപാ— ഭ്യോ ദേവതാഭ്യോ ∫ പച്ഛിദ്യാ— പഹത്യ, പ്രാണാത്മാഭിമാനമാത്ര— തയൈവ പ്രാണോ ∫ പഹന്തേത്യു— ച്യതേ. വിരോധാദേവ തു പാപ്— മൈവം വിദോ ദൂരം ഗതോ ഭവതി. കിം പുനൾചകാര ദേവതാനാം പാ— പ്മനാം മൃത്യുമപഹത്യ ? ഇത്യുച്യ— തേ—യത്ര യസ്മിന്നാസാം പ്രാച്യാ— ദീനാം ദിശാമന്തോ∫ വസാനം തത്ത— ത്ര ഗമയാഞ്ചകാര ഗമനം കൃതവാ— നിത്യേതത് .

" സാ വാ ഏഷാ ദേവതാ" എന്ന തിനർത്ഥം പറഞ്ഞുകഴിഞ്ഞു. ഈ പ്രാണ ദേവത വാഗാദിദേവതകളുടെ പാപമാ കുന്ന മൃത്യുവിനെ ഇല്ലാതാക്കിയിട്ട് — സ്വാഭാവികമായ അജ്ഞാനത്താലുണ്ടാ കുന്ന ഇന്ദ്രിയ വിഷയ സംസർഗ്ഗത്തോ ടുള്ള ആസംഗജനിതമായ പാപത്താലാ ണ് എല്ലാവരും മരിക്കുന്നത് . അതിനാ ലതാണ് മൃത്യു. ആ മൃത്യുവിനെ പ്രാണാ ത്മാനരൂപന്മാരായ വാഗാദി ദേവതക ളിൽ നിന്നും വിടുത്തിയിട്ട് —(പ്രാണനാ ണ് ആത്മാവെന്ന അഭിമാനം വഴിയാണ് മൃത്യുവിനെ ഇല്ലാതാക്കുന്നത് . ഇപ്രകാ രമറിയുന്നവൻെറ പാപം ദൂരത്തു പോകു ന്നത് വിരോധത്താലാണ് ) എന്തു ചെ യ്തു എന്നു പറയുന്നു— കിഴക്ക് മുത ലായ ദിക്കുകളുടെ അററം എവിടെയാ ണോ അവിടേക്ക് ഗമിപ്പിച്ചു.

നനു നാസ്തി ദിശാമന്തഃ കഥമന്തം ഗമിതവാൻ ? ഇത്യുച്യതേ— ശ്രൗതവിജ്ഞാനവത് ജനാവധി— നിമിത്തകല്പിതത്വാദ്ദിശാം തദ്വി— രോധജനാധ്യുഷിത ഏവ ദേശോ ദിശാമന്തഃ ദേശാന്തോ∫രണ്യമിതി യദ്വാദിത്യദോഷഃ

ദിക്കുകൾക്കററമില്ല. പിന്നെ അതിൻെറ അററത്തെങ്ങിനെ എത്തിച്ചു എന്നു പറയുന്നു—ശ്രൗതവിജ്ഞാന ത്തോടുകൂടി ജനങ്ങൾ അധിവസിക്കുന്ന ദേശത്തെ അവധിയാക്കി കല്പിച്ച് ആ കാരണം കൊണ്ട് ദേശങ്ങളെ വിഭജിച്ചി രിക്കുന്നു. അതിനാൽ അതിനു വിപരീത മായ ജനങ്ങളധിവസിക്കുന്ന ദേശം

ദിക്കുകളുടെ അററമാണെന്നു പറയുന്നു. ദേശത്തിൻെറ അററം കാടെന്നു പറയുന്നതുപോലെ ഇതിലും തെററില്ല.

തത്ത്ര ഗമയിത്വാ ആസാം, ദേവതാനാം പാപ്മന ഇതി ദ്വിതീയാ ബഹുവചനം വിന്യദധാദ്വിവിധം ന്യഗ്ഭാവേനാദധാത് സ്ഥാപിതവതീ പ്രാണദേവതാ. പ്രാണാത്മാഭിമാന ശൂന്യേഷ്വന്ത്യ ജനേഷ്വിതി, സാമർത്ഥ്യാത് . ഇന്ദ്രിയസംസർഗ്ഗജോ ഹി സ ഇതി പ്രാണ്യാശ്രയതാ അവഗമ്യതേ.

പ്രാണദേവത ഈ ദേവതകളുടെ പാപത്തെ അവിടേക്കായിട്ട് പലേ പ്രകാരത്തിൽ നിമ്നഭാവത്തിൽ—തിരസ്കാരപൂർവ്വകമായി സ്ഥാപിച്ചു. "പാപ്മന എന്ന് മന്ത്രത്തിലുള്ളത് ദ്വിതീയാ ബഹുവചനമാണ് . പറയുന്നതിൻെറ സന്ദർഭമനുസരിച്ച് അതിനെ പ്രാണനാണാത്മാവെന്നഭിമാനക്കാത്ത ജനങ്ങളിൽ സ്ഥാപിച്ചു എന്നു മനസ്സിലാക്കാം. ആ പാപം ഇന്ദ്രിയ സംസർഗ്ഗത്തിൽ നിന്നുണ്ടാവുന്നതാണ് . അതിനാലവക്ക് പ്രാണികളെ ആശ്രയിക്കേണ്ടതുണ്ടല്ലോ.

തസ്മാത്തമന്ത്യം ജനം നേയാന്ന ഗച്ഛേത് സംഭാഷണദർശനാദിഭിർന്ന സംസൃജേത് . തത്സംസർഗ്ഗേ പാപ്മനാ സംസർഗ്ഗഃ കൃതഃ സ്യാത് പാപ്മാശ്രയോ ഹി സഃ. തജ്ജനനിവാസം ചാന്തം ദിഗന്തശബ്ദവാച്യം നേയാജ്ജനശൂന്യമപി, ജനമപി, തദ്ദേശവിയുക്തമിത്യഭിപ്രായഃ.

അതിനാലത് അന്ത്യജനത്തെ പ്രാപിച്ചില്ല. അതായത് സംഭാഷണം, ദർശനം മുതലായവയിൽക്കൂടിപ്പോലും അവരോട് സംസർഗ്ഗം ചെയ്തില്ല. അവരോട് സംസർഗ്ഗം ചെയ്താൽ പാപത്തോട് സംസർഗ്ഗം ഭവിക്കും, കാരണം അവർ പാപത്തെ ആശ്രയിച്ചു നിലകൊള്ളുന്നു. ദിഗന്തമെന്നു പേരുള്ള അന്ത്യജനങ്ങൾ വസിക്കുന്നദേശത്ത് ശൂന്യമാണെങ്കിൽക്കൂടി പോകരുത് അവിടത്തുകാർ അവിടം വിട്ടാലും അവരുമായിസംസർഗ്ഗം ചെയ്യരുതെന്നാണഭിപ്രായം.

നേദിതി പരിഭയാർത്ഥേ നിപാതഃ. ഇത്ഥം ജനസംസർഗ്ഗേ പാപ്മാനം മൃത്യുമന്വവായാനീതി. അനു അവ അയാനീത്യനുഗച്ഛേയമിതി, ഏവം ഭീതോ ന ജനമന്തം ചേയാദിതി പൂർവ്വേണ സംബന്ധഃ.

"നത് " ഭയപ്പെടണമെന്നർത്ഥത്തിലുള്ള ഒരു പ്രയോഗമാണ് . ഇപ്രകാരം ഈ അന്ത്യജനങ്ങളോടുള്ള സംസർഗ്ഗത്തിൽ ഞാൻ പാപരൂപമായ മൃത്യുവിനോട് "അന്വവായിനി" (അനുഅവഅയാനി) അതായത് അനുഗതനായിത്തീരും എന്നു പേടിച്ച് ആ അന്ത്യജനങ്ങളേയോ അന്ത്യദേശങ്ങളേയോ പ്രാപിക്കരുത് . ഇപ്രകാരം ഇതിൻെറ പൂർവ്വക്രിയാപദം "ഇയാത് " എന്നതിനോട് സംബന്ധപ്പെടുന്നു.

**മന്ത്രഃ 11—** സ വാ ഏഷാ ദേവതൈതാസാം ദേവതൈതാസാം ദേവതാനാം പാപ്മനാം മൃത്യുമപഹത്യാഥൈനാ മൃത്യുമത്യവഹത് .

**മന്ത്രാർത്ഥം 11—** അനന്തരം അപ്രകാരമുള്ള ഈ ദേവതവാഗാ ദിദേവതകളുടെ പാപമാകുന്ന ഈമൃത്യുവിനെ ഇല്ലാതാക്കിയിട്ട് ഈ ദേവതകളെ മൃത്യുവിനെ കടത്തിവിട്ടു.

**ഭാഷ്യം 11**— സാവാ ഏഷാ ദേവതാ, തദേതത് പ്രാണാത്മജ്ഞാനകർമ്മഫലം വാഗാദീനാമഗ്ന്യാദ്യാത്മത്വമുച്യതേ. അഥൈനാ മൃത്യുമത്യവഹത് . യസ്മാദാദ്ധ്യാത്മികപരിച്ഛേദകരഃ പാപ്മാ മൃത്യുഃ പ്രാണാത്മവിജ്ഞാനേനാപഹതഃ തസ്മാത്സ പ്രാണോഽപഹന്താ പാപ്മനോ മൃത്യോഃ. തസ്മാത്സ ഏവ പ്രാണ ഏനാ വാഗാദിദേവതാഃ പ്രകൃതം പാപ്മാനം മൃത്യുമതീത്യ അവഹത് പ്രാപയത്സ്വം സ്വമപരിച്ഛിന്നമഗ്ന്യാദിദേവതാത്മരൂപം.

'സാ വാ ഏഷാ ദേവതാ" എന്നു പറഞ്ഞതുവഴി പ്രാണാത്മജ്ഞാന രൂപമായകർമ്മത്തിന്റെ ഫല സ്വരൂപത്തോട് വാഗാദികളുടെ അഗ്ന്യാദിരൂപമാണ് വർണ്ണിക്കപ്പെട്ടിരിക്കുന്നത് അനന്തരം പ്രാണദേവത അവയെ മൃത്യുവിനപ്പുറം കടത്തിയയച്ചു. അദ്ധ്യാത്മിക പരിച്ഛേദം ചെയ്യുന്ന പാപമാകുന്ന മൃത്യു പ്രാണാത്മവിജ്ഞാനം വഴി ഇല്ലാതാകുന്നതിനാൽ പ്രാണൻ പാപമാകുന്ന മൃത്യുവിനെ ഇല്ലാതാക്കുന്നു. അതിനാൽ പ്രാണൻ തന്നെ ഈ വാഗാദിദേവതകളുടെ പാപമാകുന്ന മൃത്യവുനെ കടത്തി വിട്ട് സ്വന്തം അപരിച്ഛിന്നമായ അഗ്ന്യാദിദേവതാ സ്വരൂപത്തെ പ്രാപിച്ചിരിക്കുന്നു.

**മന്ത്രം 12**— സ വൈ പ്രാണമേവ പ്രഥമാമത്യവഹത്സാ യദാ മൃത്യുമത്യമുച്യ സോഽഗ്നിരഭവത്സോഽയമഗ്നിഃ പരേണ മൃത്യുമതിക്രാന്തോ ദീപ്യതേ

**മന്ത്രാർത്ഥം 12**— ആ പ്രസിദ്ധമായ പ്രാണൻ പ്രധാനമായ വാഗ്ദേവതയെ (മൃത്യുവിനപ്പുറം) കടത്തിവിട്ടു. ആ വാക്ക് എപ്പോൾ മൃത്യുവിനെകടന്നുവോ അപ്പോൾ അത് അഗ്നിയായി. ഈഅഗ്നി മൃത്യുവിനെ കടന്ന് അതിനെ ആക്രമിച്ച് പ്രകാശിക്കുന്നു.

**ഭാഷ്യം 12**—സവൈ വാചമേവ പ്രഥമാം പ്രധാനമിത്യേതത് . ഉദ്ഗീഥകർമ്മണീതരകരണാപേക്ഷയാ സാധകതമത്വം പ്രാധാന്യം തസ്യാഃ. താം പ്രഥമാമത്യവഹദ്വഹനം കൃതവാൻ.

"സവൈ വാചമേവ പ്രഥമാമത്യവഹത് —ആ പ്രസിദ്ധമായ പ്രാണൻ പ്രഥമം അഥവാ പ്രധാനം ആയ വാക്കിനെ (മൃത്യുവിനപ്പുറം കടത്തിവിട്ടു. ഉദ്ഗീഥ കർമ്മത്തിൽ മററിന്ദ്രിയങ്ങളെ അപേക്ഷിച്ച് ഏററവും സാധകമായതാണെന്നതിനാൽ അതിന് പ്രാധാന്യമുണ്ട് . പ്രധാനമായ അതിനെകടത്തിവിട്ടു.

തസ്യാഃ പുനർമ്മൃത്യുമതീത്യോഢായാഃ കിം രൂപം ? ഇത്യുച്യതേ—സാ വാഗ്യദായസ്മിൻ കാലേ പാപ്മാനം മൃത്യുമത്യമുച്യതാതീത്യാമുച്യതേ മോചിതാ സ്വയമേവ തദാ സോഽഗ്നിരഭവത് . സാ വാക് പൂർവ്വമപ്യഗ്നിരേവ സതീ മൃത്യുവിയോഗേ ഽപ്യഗ്നിരേവാഭവത് . ഏതാവാംസ്തു വിശേഷോ മൃത്യുവിയോഗേ.

എന്നാൽ ആ മൃത്യുവിനെ കടന്നുപോയവാക്കിന്റെ സ്വരൂപമെന്താണ് ? എന്നു പറയുന്നു—ആ വാക്ക് എപ്പോൾ പാപരൂപമായ മൃത്യുവിനെ കടന്ന് മുക്തമായോ സ്വയം മോചിതമായോ—അപ്പോളത് അഗ്നിയായിത്തീർന്നു. ആ വാക്ക് മുമ്പും അഗ്നിരൂപം തന്നെയായിരുന്നു. ഇപ്പോൾ മൃത്യുവിനെ വെടിഞ്ഞിട്ട് അഗ്നിതന്നെയായി. മൃത്യുവിയോഗത്തിൽ ഈ വിശേഷം സംഭവിച്ചു.

സോऽയമതിക്രാന്തോऽഗ്നിഃ പരേണ—മൃത്യും പരസ്താന്മൃ—ത്യോർദ്ദീപ്യതേ. പ്രാങ്മോക്ഷാന്മൃ—ത്യുപ്രതിബദ്ധോ അദ്ധ്യാത്മവാഗാ—ത്മനാ നേദാനീമിവ ദീപ്തിമാനാ—സീത് , ഇദാനീം തു മൃത്യും പരേണ ദീപ്യതേ മൃത്യുവിയോഗാത് .

ഈ മൃത്യുവിനെ അതിക്രമിക്കുന്ന അഗ്നി " പരേണ മൃത്യു" അതായത് മൃത്യുവിനപ്പുറം ദീപ്യമാനമായിഭവി ക്കുന്നു. അതിൽനിന്നും മുക്തമാവുന്ന തിനുമുമ്പ് , അദ്ധ്യാത്മമായവാഗ്രൂപത്തി ലുള്ള മൃത്യുവിനാൽ പ്രതിബദ്ധമായതു കാരണം അത് ഇപ്പോഴത്തെപ്പോലെ ദീപ്തിമത്തായിരുന്നില്ല. ഇപ്പോൾ മൃത്യു ഒഴിഞ്ഞു പോയതിനാൽ അത് മൃത്യുവിനെ കടന്ന് പ്രകാശപൂർണ്ണമായിത്തീർന്നു.

**മന്ത്രഃ 13—** അഥവാ പ്രാണമത്യവഹത്സ യദാ മൃത്യുമത്യ—മുച്യത സ വായുരഭവവത്സോऽയം വായുഃ പരേണ മൃത്യുമതിക്രാന്തഃ പവതേ.

**മന്ത്രാർത്ഥം 13—** അനന്തരം പ്രാണനെ അതിവഹനം ചെയ്തു. അതെപ്പോൾ മൃത്യുവിനെ അതിക്രമിച്ചുവോ അപ്പോളത് വായു വായിത്തീർന്നു. ഈ വായു മൃത്യുവിനെ അതിക്രമിച്ചിട്ട് മൃത്യുവിനപ്പുറം വീശുന്നു.

**ഭാഷ്യഃ 13** തഥാ പ്രാണോ ഘ്രാണം—വായുരഭവത് . സതു പവതേ മൃത്യും പരേണാതിക്രാന്തഃ. സർവ്വമ—ന്യദുക്താർത്ഥം.

ഇപ്രകാരം പ്രാണനാകുന്ന ഘ്രാണം വായുവായിത്തീർന്നു. അത് മൃത്യുവിനെകടന്ന് വീശുന്നു. മററുള്ളതിനെല്ലാം അർത്ഥം മുൻപറഞ്ഞപോലെ.

**മന്ത്രഃ 14—** അഥ ചക്ഷുരത്യവഹത്തദ്യദാ മൃത്യുമത്യമു—ച്യത സ ആദിത്യോऽഭവത് സോऽസാവാദിത്യഃ പരേണ മൃത്യുമതിക്രാന്തസ്തപതി.

**മന്ത്രാർത്ഥം 14—** അനന്തരം ചക്ഷുസ്സിനെ അതിവഹനം ചെയ്തു. അതെപ്പോൾ മൃത്യുവിനപ്പുറം കടന്നുവോ അപ്പോളതാദിത്യനായി. അതിക്രാന്തനായ ആദിത്യൻ മൃത്യുവിനപ്പുറം തപിക്കുന്നു.

**ഭാഷ്യഃ—** തഥാചക്ഷു രാദിത്യോऽഭവത് . സ തു തപതി.

അപ്രകാരം ചക്ഷുസ്സ് ആദിത്യനായി. അത് തപിക്കുന്നു.

**മന്ത്രഃ 15—** അഥ ശ്രോത്രമത്യവഹത്തദ്യദാ മൃത്യുമത്യ —മുച്യത താ ദിശോऽഭവംസ്താ ഇമാ ദിശഃ പരേണ മൃത്യുമതിക്രാന്താഃ.

**മന്ത്രാർത്ഥം 15—** അനന്തരം ശ്രോത്രത്തെ അതിവഹനം ചെയ്തു. അതെപ്പോൾ മൃത്യുവിനപ്പുറം കടന്നുവോ

അപ്പോളത് ദിക്കുകളായി. അതിക്രമിച്ച ആ ദിക്കുകൾ മൃത്യുവിനപ്പുറം വസിക്കുന്നു.

**ഭാ 15**— തഥാ ശ്രോത്രം ദിശോ/ഭവത് . ദിശഃ പ്രാച്യാദിവിഭാഗേ—നാവ— സ്ഥിതാഃ.

അപ്രകാരം ശ്രോത്രം ദിക്കുകളായി. ദിക്കുകൾ പ്രാചി മുതലായ വിഭാഗത്തോടെ സ്ഥിതിചെയ്യുന്നു.

**മന്ത്രഃ 16**— അഥ മനോ/ത്യവഹത്തദ്യദാ മൃത്യുമത്യമുച്യത സ ചന്ദ്രമാ അഭവത്സോ/സൗ ചന്ദ്രഃ പരേണ മൃത്യുമതിക്രാന്തോ ഭാത്യേവം ഹവാ ഏനമേഷാ ദേവതാ മൃത്യുമ—വഹതി യ ഏവം വേദ.

**മന്ത്രാർത്ഥം 16**— അനന്തരം മനസ്സിനെ അതിവഹനം ചെയ്തു. അതെപ്പോൾ മൃത്യുവിനെ കടന്നുവോ അപ്പോൾ ചന്ദ്രനായി. അതിക്രമിച്ചു കടന്ന ചന്ദ്രൻ മൃത്യുവിനപ്പുറം പ്രകാശിക്കുന്നു. ഇപ്രകാരം ഈ ദേവത അതിന്റെ മൃത്യുവിനെ അതിവഹനം ചെയ്യുന്നു. ആർ ഇപ്രകാരം അറിയുന്നുവോ (അവനും മൃത്യുവിനെ അതിവഹനം ചെയ്യുന്നു.)

**ഭാഷ്യം 16**—മനശ്ചന്ദ്രമാ ഭാതി. യഥാ പൂർവയജമാനം വാഗാദ്യഗ്ന്യാ—ദിഭാവേന മൃത്യുമത്യവഹത് , ഏവ—മേനം വർത്തമാനയജമാനമപി ഹ വാ ഏഷാ പ്രാണദേവതാ മൃത്യു—മതി വഹതി വാഗാദ്യഗ്ന്യാദിഭാവേന. ഏവം യോ വാഗാദിപഞ്ചകവിശി—ഷ്ടം പ്രാണം വേദ. " തം യഥാ യ—ഥോപാസതേ തദേവ ഭവതി" ഇതി ശ്രുതേഃ.

മനസ്സ് ചന്ദ്രനായി ഭാസിക്കുന്നു. എപ്രകാരം പ്രാണൻ പൂർവ്വയജമാനനായ വാഗാദിയെ അഗ്ന്യാദിഭാവത്തിലാക്കി മൃത്യുവിൽ നിന്നും അതിവഹനം ചെയ്യിച്ചു. (കടത്തിവിട്ടു) വോ അപ്രകാരം വാഗാദി പഞ്ചകവിശേഷത്തോടുകൂടിയ പ്രാണനെ മനസ്സിലാക്കുന്ന ഇപ്പോഴത്തെ യജമാനനെയും പ്രാണദേവത അഗ്ന്യാദിഭാവത്തിൽ മൃത്യുവിൽ നിന്നും അതിവഹനം ചെയ്യുന്നു. " അതിനെ ഏതെല്ലാം വിധത്തിൽ ഉപാസിക്കുന്നുവോ അതേവിധത്തിൽത്തന്നെയായിത്തീരുന്നു" എന്ന് ശ്രുതിയുണ്ട് .

**മന്ത്രഃ 17**— അഥാത്മനേ/ന്നാദ്യമാഗായദ്യദ്ധി കിഞ്ചാന്നമ—ദ്യതേ/നേനൈവ തദദ്യത ഇഹ പ്രതിതിഷ്ഠതി.

**മന്ത്രാർത്ഥം 17**— അനന്തരം അത് തനിക്കുവേണ്ടി അന്നാദ്യത്തിന്റെ ആഗാനത്തെ ചെയ്തു. എന്തെന്നാൽ എന്തെങ്കിലും കുറച്ചു അന്നത്തെ ഭക്ഷിക്കുകന്നുവെങ്കിൽ അത് പ്രാണൻ വഴി തന്നെ ഭക്ഷിക്കപ്പെടുന്നു. അതുപോലെ ആ അന്നത്തിൽ പ്രാണൻ പ്രതിഷ്ഠിതമായിരിക്കുന്നു.

**ഭാഷ്യഃ** — യഥാ വാഗാദിഭിഃ ആത്മാർത്ഥം ആഗാനം കൃതം തഥാ മുഖ്യോ/പി പ്രാണഃ സർവ്വപ്രാണസാധാരണം പ്രാജാപത്യഫലമാഗാനം കൃത്വാ ത്രിഷു പവമാനേഷു, അഥാനന്തരം ശിഷ്ടേഷു നവസു സ്തോത്രേഷു, ആത്മനേ ആത്മാർത്ഥം അന്നാദ്യമന്നം ച തദാദ്യം ച അന്നാദ്യം ആഗായത് .

വാഗാദികൾ എപ്രകാരം തങ്ങൾക്കായിട്ട് ആഗാനം ചെയ്തുവോ അപ്രകാരം മുഖ്യപ്രാണനും മൂന്നു പവമാനന്മാരിലും സർവ്വപ്രാണങ്ങൾക്കും സാധാരണമായതും പ്രാജാപത്യ ഫലത്തോടു കൂടിയതുമായ ആഗാനത്തെ ചെയ്തു. ശേഷിച്ച ഒൻപതു സ്തോത്രങ്ങളാൽ തനിക്കായിട്ട് അന്നാദ്യത്തിൻെറ (അന്നവും ആദ്യവുമായത് അന്നാദ്യം) ആ ഗാനത്തെ ചെയ്തു.

കർത്തുഃ കാമസംയോഗോ വാചനിക ഇത്യുക്തം കഥം പുനസ്തദന്നാദ്യം പ്രാണേന ആത്മാർത്ഥമാഗീതം ഇതി ഗമ്യതേ? ഇത്യത്രഹേതുമാഹ—യത് കിഞ്ചേതി സാമാന്യാന്നമാത്രപരാമർശാർത്ഥഃ. "ഹി" തി ഹേതൗ. യസ്മാല്ലോകേ പ്രാണിഭിഃ യത്കിഞ്ചിദന്നമദ്യതേ ഭക്ഷ്യതേ തദനേനൈവ. അന ഇതി പ്രാണസ്യാഖ്യാ പ്രസിദ്ധാ. അനഃശബ്ദഃ സാന്തഃ ശകടവാചീ, യസ്ത്വന്യഃ സ്വരാന്തഃ സ പ്രാണപര്യായഃ. പ്രാണേനൈതദദ്യതേ ഇത്യർത്ഥഃ.

കർത്താവിന് ഇഷ്ടവസ്തുവിനോട് സംയോഗമുണ്ടാകുന്നതിനെ വാചനികമെന്ന് പറഞ്ഞുകഴിഞ്ഞു. എന്നാൽ പ്രാണൻ അന്നാദ്യത്തെ തനിക്കായി ആഗാനം ചെയ്തു എന്നെങ്ങിനെ അറിയാം? എന്നതിന് ഹേതു പറയുന്നു. ഈ പദം സാമാന്യരൂപത്തിൽ അന്നമാത്രത്തെ പരാമർശിക്കുന്നു. "ഹി" എന്നത് ഹേത്വർത്ഥത്തിലാണ് പറഞ്ഞിരിക്കുന്നത് . എന്തുകാരണത്താലെങ്കിലും ലോകത്തിൽ പ്രാണികൾ കുറച്ചാണ് 'എങ്കിലും അന്നം ഭക്ഷിക്കുന്നുണ്ടെങ്കിൽ അത് "അന" ത്തെക്കൊണ്ടാണ് . " അന" എന്നത് പ്രാണൻെറ പേരാണ് എന്ന് പ്രസിദ്ധമാണല്ലോ. സാന്തമായ ('സ' എന്നവസാനിക്കുന്ന) അനസ എന്നത് ശകടത്തെ കുറിക്കുന്നു. സ്വരാന്തമായ മററത് പ്രാണപര്യായമാണ് . അന്നാദ്യം പ്രാണനാലാണ് അദിക്കപ്പെടുന്നതെന്നർത്ഥം.

കിഞ്ചന കേവലം പ്രാണേനാദ്യതേ ഏവാന്നാദ്യം തസ്മിഞ്ഛരീരപരിണതേ/ന്നാദ്യ ഇഹ പ്രതിതിഷ്ഠതി പ്രാണഃ. തസ്മാത് പ്രാണേനാത്മനഃ പ്രതിഷ്ഠാർത്ഥം ആഗീതമന്നാദ്യം യദപി പ്രാണേനന്നാദനം തദപി പ്രതിഷ്ഠാർത്ഥമേവേതി ന വാഗാദിഷ്വിവ കല്യാണാസംഗജ പാപ്മസംഭവഃ പ്രാണേ / സ്തി.

മാത്രമല്ല അന്നാദ്യം പ്രാണനാൽ കേവലം ഭക്ഷിക്കപ്പെടുകയല്ല ചെയ്യുന്നത് . ആ അന്നാദ്യം ശരീരകാരണമായി പരിണമിക്കുമ്പോഴാണ് പ്രാണൻ പ്രതിഷ്ഠിതമായിത്തീരുന്നത് . അതിനാൽ സ്വപ്രതിഷ്ഠയ്ക്കായി പ്രാണൻ അന്നാദ്യത്തെ ആഗാനം ചെയ്തു. പ്രാണൻ വഴി അന്നം ഭക്ഷിക്കപ്പെടുന്നത് പ്രാണൻെറ പ്രതിഷ്ഠക്കാണ് . അതിനാൽ വാഗാദികളെപ്പോലെ ശുഭാഭിനി വേശജനിതമായ പാപം പ്രാണന് സംഭവിക്കുന്നില്ല.

നന്വവധാനമയുക്തം പ്രാണേനൈവ തദദ്യതേ ഇതി, വാഗാദീനാമപി അന്നനിമിത്തോപകാരദർശനാത് .

**ശങ്ക—** അന്നം നിമിത്തമുള്ള ഉപകാരം വാഗാദികൾക്കും കാണുന്നതിനാൽ പ്രാണനെക്കൊണ്ടുതന്നെയാണ് അന്നം അദിക്കപ്പെടുന്നത് എന്നുപറയുന്നത് ശരിയല്ല.

നൈഷ ദോഷഃ; പ്രാണദ്വാ— രത്വാത് തദുപകാരസ്യ. കഥം പ്രാ— ണ ദ്വാരകോ ſ ന്നകൃതഃ വാഗാദീ— നാമു പകാരഃ ഇത്യേതമർത്ഥം പ്ര— ദർശയന്നാഹ—

സമാധാനം— ഈ ദോഷമില്ല. കാരണം ആ ഉപകാരം പ്രാണൻ വഴി യാണുണ്ടാവുന്നത് അന്നത്താലു ണ്ടാകു ന്നവാഗാദികളുടെ ഉപകാരം എങ്ങിനെ പ്രാണൻ വഴിയാണെന്ന് കാണിക്കാൻ വേണ്ടി പറയുന്നു—

**മന്ത്രഃ 18—** തേ ദേവാ അബ്രുവന്നേതാവദ്വാ ഇദം സർവ്വം യദന്നം തദാത്മനഃ ആഗാസീരനു നോ ſ സ്മിന്നന്ന ആ— ഭജസ്വേതി തേവൈ മാഭിസംവിശതേതി തഥേതി തം സമന്തം പരിണ്യവിശന്ത. തസ്മാദ്യദന്നേനാന്നമത്തി തേ നൈതാസ്തൃ പ്യന്ത്യേവം ഹ വാ ഏനം സ്വാ അഭി സം— വിശന്തി ഭർത്താ സ്വാനാം ശ്രേഷ്ഠപുര ഏതാ ഭവത്യ ന്നാദോ ſ ധിപതിര്യ ഏവം വേദ യ ഉ ഹൈവംവിദം സ്വേഷു പ്രതി പ്രതിർബ്ബുഭൂഷതി ന ഹൈവാലം ഭാ— ര്യേഭ്യോ ഭവത്യഥ യ ഏവൈതമനുഭവതി യോ വൈത— മനു ഭാര്യാൻ ബുഭൂർഷതി സ ഹൈവാലം ഭാര്യേഭ്യോ ഭവതി.

**മന്ത്രാർത്ഥം 18—** ആ വാഗാദിദേവന്മാർ പറഞ്ഞു: "അന്നം യാതൊന്നോ അതെല്ലാം ഇത്രമാത്രമേ ഉള്ളുവല്ലോ. അതിനെ നീനിനക്കായിട്ട് ആഗാനം ചെയ്തു. ഇനി ഈ അന്നത്തിൽ ഞങ്ങളെ പങ്കാളികളാക്കുക" എന്ന് . "നിങ്ങൾ അന്നാർത്ഥി കളാണെങ്കിൽ എനിക്കു ചുററും ഇരിക്കുവിൻ" എന്ന് പ്രാണൻ പറഞ്ഞു. "അങ്ങിനെയാവട്ടെ" എന്ന് പറഞ്ഞ് അവർ പ്രാണനു ചുററും ഇരുന്നു. അതിനാൽ ഈ പ്രാണനെക്കൊണ്ട് ലോകം യാതൊരന്നത്തെ ഭക്ഷി ക്കുന്നുവോ അതുകൊണ്ടിവയും തൃപ്തിപ്പെടുന്നു. ഇപ്ര കാരം ആരറിയുന്നുവോ അവനെസ്വന്തം ആളുകൾ അഭി മുഖീകരിച്ചിരിക്കുന്നു. അവൻ ആജ്ഞാനികൾക്ക് ശാസക നായും ശ്രേഷ്ഠനായും മുമ്പിൽ നടക്കുന്നവനായും അന്ന ഭക്ഷകനായും മേലാളായിരുന്ന് പാലിക്കുന്നവനായും തീരുന്നു. സ്വന്തം ആളുകളിൽനിന്നും ആരാണോ ഇപ്ര കാരം അറിയുന്നവനുമായി സ്പർദ്ധിക്കുന്നവനാവാൻ കൊതിക്കുന്നത് അവൻ ഭാര്യന്മാർക്ക് (ഭരണീയന്മാർ ക്ക് ) മതിയായവനാവുകയില്ല തന്നെ പിന്നെ ആരാണോ ഇവനെ—ഇപ്രകാരമറിയുന്നവനെ അനുഗമിക്കുന്ന ത് ആരാണോ ഇവനെ അനുവർത്തിച്ചുകൊണ്ട് ഭരണീയ രെഭരിക്കാൻ കൊതിക്കുന്നത് അവൻ മാത്രമേ ഭരണീയ ർക്ക് മതിയായിത്തീരുകയുള്ളു.

**ഭാഷ്യം:—** തേ വാഗാദയോ ദേവാഃ, സ്വവിഷയദ്യോതനാദ്ദേവാഃ, അബ്രുവന്നുക്തവന്തഃ മുഖ്യം പ്രാണം ഇദമേതാവത് ന അതഃ അധികമിതി. വാ ഇതി സ്മരണാർത്ഥഃ. ഇദം തത്സർവ്വമേതാവദേവ, കിം ? യദന്നം പ്രാണസ്ഥിതികരം അദ്യതേ ലോകേ സത്സർവ്വമാത്മന ആത്മാർത്ഥമാഗാസീഃ ആഗീതവാനസി ആഗാനേന ആത്മസാൽക്കൃതമിത്യർത്ഥഃ. വയം ചാന്നമന്തരേണസ്ഥാതും ന ഉത്സഹാമഹേ. അന്തേ ∫ നു പശ്ചാന്നോ ∫ സ്മാനസ്മിന്നന്നേ ആത്മാർത്ഥേ തവാന്നേ ആഭജസ്വ ആഭാജയസ്വ. ണിചോ∫ ശ്രവണം ഛാന്ദസം. അസ്മാംശ്ചാന്നഭാഗിനഃ കുരു.

**വാഗാദികളായ ആ ദേവന്മാർ സ്വവിഷയത്തിൽ ദ്യോതനത്തെ ചെയ്യുന്നതിനാലാണവർ ദേവന്മാരായത് — മുഖ്യപ്രാണനോടു പറഞ്ഞു, "ഈ അന്നം ഇതുമാത്രമേയുള്ളവല്ലോ. ഇതിൽ കൂടുതലായിട്ട് ഒട്ടും ഇല്ല" എന്ന്. വാ എന്നത് സ്മരണാർത്ഥമാണ്. ആ ഇതെല്ലാം ഇത്ര മാത്രമേ ഉള്ളു. ഏത് ? ലോകത്തിൽ പ്രാണന് സ്ഥിതിയെ ഉണ്ടാക്കുന്ന യാതൊരു ഭക്ഷണത്തെ ഭക്ഷിക്കുന്നുവോ അതെല്ലാം നീ നിനക്കായിക്കൊണ്ട് ആഗാനം ചെയ്തുവല്ലോ. ഞങ്ങൾക്കും അന്നമില്ലാതിരിക്കാൻ വയ്യ. അതിനാൽ ആത്മാർത്ഥമായ നിന്റെ അന്നത്തിൽ നിനക്ക് പിന്നിലായി ഞങ്ങളേയും പങ്കാളികളാക്കിയാലും "ആഭ ജസ്വ" എന്ന് മൂലത്തിൽ കാണുന്നത് "ആഭജയസ്വ" എന്ന ണിജന്തമാണ്. "ണിച്ച്"ന്റെ അശ്രവണം ഛാന്ദസമായതിനാലാണ്. ഞങ്ങളേയും അന്നഭാക്കുകളാക്കിയാലും.**

ഇതര ആഹ — തേ യൂയം യദ്യന്നാർത്ഥിനോ വൈ, മാമാമഭിസംവിശത സമന്തതോ മാമഭിമുഖ്യേന നിവിശത. ഇത്യേവ മുക്തവതി പ്രാണേ തഥേത്യേവമിതി, തം പ്രാണം പരിസമന്തം പരിസമന്താന്ന്യാവിശന്ത നിശ്ചയേനാവിശന്ത, തം പ്രാണം പരിവേഷ്ട്യ നിവിഷ്ടയന്ത ഇത്യർത്ഥഃ. തഥാ നിവിഷ്ടാനാം പ്രാണാനുജ്ഞയാതേഷാം പ്രാണേനൈവ അദ്യമാനം പ്രാണസ്ഥിതികരം സദന്നം തൃപ്തികരം ഭവതി ന സ്വാതന്ത്ര്യേണ.

**പ്രാണൻ പറഞ്ഞു: "നിങ്ങൾ അന്നാർത്ഥികളാണെങ്കിൽ എനിക്കു ചുററും അഭിമുഖമായി ഇരുന്നാലും". ഇങ്ങിനെ പ്രാണൻ പറഞ്ഞപ്പോൾ അവർ "ശരി, അങ്ങിനെയാവട്ടെ" എന്ന് പറഞ്ഞ് പ്രാണനു ചുററും ഇരുന്നു — നിഷശ്ചയത്തോടുകൂടി ചുററും ഇരുന്നു എന്നർത്ഥം. ഇങ്ങിനെ പ്രാണൻ പറഞ്ഞതനുസരിച്ച് സ്ഥിതി ചെയ്ത അവർക്കെല്ലാം പ്രാണൻ ഭക്ഷിച്ചതും പ്രാണന്റെ പ്രതിഷ്ഠക്കു കാരണമായതുമായ അന്നം തന്നെ തൃപ്തികരമായിത്തീർന്നു. വാഗാദികൾക്ക് സ്വാതന്ത്ര്യമായിട്ട് അന്നവുമായി ബന്ധം ഭവിക്കുന്നില്ല.**

തസ്മാദ്യുക്തമേവാവധാരണം അനേനൈവ തദദ്യത ഇതി. തദേവ ചാഹ—തസ്മാദ്യസ്മാത് പ്രാണാശ്രയതയാ' ഏവ പ്രാണാനുജ്ഞയാ അഭിസന്നിവിഷ്ടാ വാഗാദിദേവതാഃ തസ്മാദ്യദന്നമനേന പ്രാണേനാത്തി ലോകഃ തേനാന്നേ ഏതാ വാഗാദ്യാഃ തൃപ്യന്തി.

**അതിനാൽ " ആ അന്നം പ്രാണൻ വഴി തന്നെയാണ് ഭക്ഷിക്കപ്പെടുന്നത് " എന്ന് കരുതുന്നത് യുക്തം തന്നെ. ശ്രുതി അതു തന്നെ പറയുന്നു—അതു കൊണ്ട് പ്രാണനെ ആശ്രയിച്ച് അഥവാ പ്രാണന്റെ ആജ്ഞയനുസരിച്ച് വാഗാദിദേവതകൾ അതിൽ പ്രവിഷ്ട രായിരിക്കുന്നു. അതിനാൽ ലോകം ആ പ്രാണൻ വഴി ഏതന്നത്തെയാണോ ഭക്ഷിക്കുന്നത് ആ അന്നത്താൽത്തന്നെ പ്രസ്തുത വാഗാദികളും തൃപ്തരാവുന്നു.**

വാഗാദ്യാശ്രയം പ്രാണം യോ വേദ വാഗാദയശ്ച പഞ്ച പ്രാണാ—ശ്രയാ ഇതി തമപ്യേവമേവം ഹ വൈ സ്വാ ജ്ഞാതയ ആദി സംവിശന്തി വാഗാദയ ഇവ പ്രാണം. ജ്ഞാതീ—നാമാശ്രയണീയഃ ഭവതീത്യഭിപ്രായഃ അഭിസന്നിവിഷ്ടാനാം ച സ്വാനാം പ്രാണവദേവ വാഗാദീനാം സ്വാ—ന്നേന ഭർത്താ ഭവതി. തഥാ ശ്രേഷ്ഠഃ പുരോഽഗ്രത ഏതാ ഗന്താ ഭവതി വാഗാദീനാമിവ പ്രാണഃ. തഥാന്നാ—ദോഽ നാമയാവിത്യർത്ഥഃ അധിപതിഃ അധിഷ്ഠായ ച പാലയിതാ സ്വത—ന്ത്രഃപതിഃ പ്രാണവദേവ വാഗാദീ—നാം. യ ഏവം പ്രാണം വേദ ത—സ്യൈതദ്യഥോക്തം ഫലം ഭവതി.

പ്രാണനെ വാഗാദികൾക്കാശ്രയമായും വാഗാദികളെ പഞ്ചപ്രാണങ്ങൾക്കാശ്രയമായും ആരറിയുന്നുവോ അവനെ അവന്റെ ജ്ഞാതികൾ, പ്രാണനെ വാഗാദികളെന്നപോലെ, ചുററും നിന്ന് ആശ്രയിക്കുന്നു. അവൻ ജ്ഞാതികഴക്കാശ്രയമായി ഭവിക്കുന്നു എന്നാണഭിപ്രായം. തനിക്കു ചുററും നിന്നാശ്രയിക്കുന്ന തന്റെ ആൾക്കാർക്ക് അവൻ, വാഗാദികൾക്ക് പ്രാണനെന്നപോലെ, സ്വന്തം അന്നത്താൽ ഭർത്താവായി (ഭരിക്കുന്നവനായി) തീരുന്നു. വാഗാദികൾക്ക് പ്രാണനെപ്പോലെ ഇവൻ അവർക്കു മുൻഗാമിയായിത്തീരുന്നു. ഇങ്ങിനെ അന്നാദനായിത്തീരുന്നു എന്നർത്ഥം. അവൻ ഇവർക്ക് , അന്നാദികൾക്ക് പ്രാണനെന്നപോലെ അധിപതി അഥവാ പാലകനായിത്തീരുന്നു—സ്വതന്ത്രനായ പതിയായിത്തീരുന്നു. ആരിങ്ങിനെ പ്രാണനെക്കുറിച്ചറിയുന്നു വോ അവനീഫലം കിട്ടും.

കിഞ്ച യ ഉ ഹൈവം പ്രാണ—വിദം പ്രതി സ്വേഷു ജ്ഞാതീനാം മദ്ധ്യേ പ്രതിഃ പ്രതികൂലോ ബുഭൂഷതി പ്രതിസ്പർദ്ധീ ഭവിതുമിച്ഛതി, സോഽസുരാ ഇവ പ്രാണപ്രതി—സ്പർദ്ധിനഃ ന ഹൈവാലം ന പ—ര്യാപ്തോ ഭാര്യേഭ്യോ ഭരണീയേഭ്യോ ഭവതി ഭർത്തുമിത്യർത്ഥഃ. അഥ പുനര്യ ഏവ ജ്ഞാതീനാം മദ്ധ്യേ ഏതമേവംവിദം വാഗാദയ ഇവ പ്രാണം അനു അനുഗതോ ഭവതി, യോ വൈ തമേവംവിദമന്വേവാനു—വർത്തയന്നേവ, ആത്മീയാൻ ഭാര്യാൻ ഭുഭൂർഷതി ഭർത്തുമിച്ഛതി, യഥൈവ വാഗാദയഃ പ്രാണാനു—വൃത്ത്യാത്മബുഭുർഷവ ആസൻ, സ ഹൈവാലം പര്യാപ്തോ ഭാര്യേ—ഭ്യോ ഭരണീയേഭ്യോ ഭവതി ഭർത്തും നേതരഃ സ്വതന്ത്രഃ. സർവ്വമേതത് പ്രാണഗുണവിജ്ഞാനഫലം ഉക്തം.

മാത്രമല്ല സ്വജനങ്ങളിൽ അഥവാ ജ്ഞാതികളിൽ ആരെങ്കിലും ഇപ്രകാരമറിയുന്ന ഈ പ്രാണവേത്താവിന് പ്രതികൂലമായി അഥവാ പ്രതിസ്പർദ്ധിയായി വർത്തിക്കാൻ ശ്രമിച്ചാൽ അവൻ, പ്രാണന് പ്രതിസ്പർദ്ധിയായിത്തീരാനാഗ്രഹിച്ച അസുരന്മാരെപ്പോലെ തന്നെ, തന്റെ ഭരണീയർക്ക് ഭരണകർത്താവായിരിക്കാൻ അസമർത്ഥനായത്തീരുന്നു. അതുപോലെ ജ്ഞാതികളിൽ ആരെങ്കിലും, പ്രാണനെ അനുവർത്തിക്കുന്ന വാഗാദികളെപ്പോലെ, ഇപ്രകാരമറിയുന്ന പ്രാണവേത്താവിനെ അനുഗമിക്കുന്നു എങ്കിൽ അതായത് ഈ പ്രാണവേത്താവിനെ അനുവർത്തിച്ചിട്ടു തന്റെ ഭരണീയരെ ഭരിക്കാനിച്ഛിക്കുന്നു എങ്കിൽ ഭരണീയരെ ഭരിക്കുന്നതിന് സമർത്ഥനായിത്തീരുന്നു. സ്വതന്ത്രനായ മററൊരുവൻ അപ്രകാരം ചെയ്യാൻ സമർത്ഥനാകുന്നില്ല. ഇതെല്ലാം പ്രാണന്റെ ഗുണത്തെക്കുറിച്ചറിയുന്നതുകൊണ്ടുള്ള ഫലമായിട്ടാണ് പറയപ്പെട്ടിരിക്കുന്നത് .

കാര്യകരണാനാം ആത്മത്വ—പ്രതിപാദനായ പ്രാണസ്യ അംഗിര—സത്വമുപന്യസ്തം സോഽയാസ്യ

ശരീരേന്ദ്രിയങ്ങളുടെ ആത്മത്വത്തെ പ്രതിപാദിക്കാനായി "സോഽയാസ്യ ആംഗിരസഃ" എന്നിങ്ങിനെ പ്രാണന്റെ

ആംഗിരസ ഇതി. അസ്മാത് ഹേതോഃ അയമാംഗിരസ ഇത്യാംഗി– രസത്വേ ഹേതുർന്നോക്തഃ. തദ്– ഹേതു സിദ്ധ്യർത്ഥം ആരഭ്യതേ, തദ്ഹേതു സിദ്ധ്യായത്തം ഹി കാര്യകരണാത്മത്വം പ്രാണസ്യ. അനന്തരം ച വാഗാദീനാം പ്രാണാ– ധീനതോക്താ സാ ച കഥമുപാദ– നീയാ ? ഇത്യാഹ–

ആംഗിരസത്വം ഉപന്യസിക്കപ്പെട്ടു. എന്നാൽ ഇത് ഇന്ന കാരണത്താൽ ആംഗിരസമാണ് എന്നിപ്രകാരം ഇതിനുള്ള ആംഗിരസത്വകാരണം പറയപ്പെട്ടില്ല. ആ കാരണം വച്ച് ഇനി തുടങ്ങുകയാണ് . ആ കാരണം സിദ്ധിക്കധീനമാണ് ശരീരേന്ദ്രിയാത്മകത്വം. അതിനുശേഷം വാഗാദികളുടെ പ്രാണാധീനതയെ എങ്ങിനെ ഉപാദാനം ചെയ്യാമെന്നു പറയുന്നു–

**മന്ത്രഃ 19**– സോ ऽ യാസ്യ ആംഗിരസോ ऽ ങ്ഗാനാം ഹി രസഃ പ്രാണോ വാ അങ്ഗാനാം രസസ്തസ്മാത്കസ്മാ– ച്ചാങ്ഗാത് പ്രാണ ഉത്ക്രാമതി തദേവ തച്ഛുഷ്യത്യേഷ ഹി വാ അങ്ഗാനാം രസഃ.

**മന്ത്രാർത്ഥം 19**– ആ പ്രാണൻ ആയാസ്യനായ ആങ്ഗിരസനാണ് . അത് അംഗങ്ങളുടെ രസമാണ് (സാരമാണ് ). പ്രാണൻ തന്നെയാണ് അംഗങ്ങളുടെ രസം. എന്തെന്നാൽ ഏതെങ്കിലും ഒരംഗത്തിൽ നിന്നും പ്രാണൻ ഉൽക്രമിച്ചാൽ അപ്പോൾത്തന്നെ അത് ശോഷിക്കുന്നു. അതിനാൽ ഇതു തന്നെയാണ് അങ്ഗങ്ങളുടെ രസം.

**ഭാഷ്യം**– സോ ऽ യാസ്യ അങ്ഗരസ ഇത്യാദി യഥോപന്യസ്തമേവ ഉപാദീയതേ ഉത്തരാർത്ഥം "പ്രാ– ണോ വാ അങ്ഗാനാം രസഃ" ഇത്യേ– വമന്തം വാക്യം യഥാവ്യാഖ്യാതാ– ർത്ഥമേവ പുനഃ സ്മാരയതി.

"സോ ऽ യാസ്യ ആങ്ഗിരസഃ" മുതലായതിനെ എപ്രകാരം മുമ്പ് ഉപന്യസിച്ചുവോ അതിന് ഉത്തരം പറയാൻ തുടങ്ങുന്നു. "പ്രാണൻ തന്നെ അങ്ഗങ്ങളുടെ രസം" എന്നിങ്ങിനെ ഇതേവരെയുള്ള വാക്യത്തിൻെറ വ്യാഖ്യാതമായ അർത്ഥത്തെ വീണ്ടും സ്മരിപ്പിക്കുകയാണ് .

കഥം? "പ്രാണോ വാ അങ്ഗാനാം രസഃ" ഇതി. "പ്രാണോ ഹി" ഹിശബ്ദഃ പ്രസിദ്ധൗ, അങ്– ഗാനാം രസഃ പ്രസിദ്ധമേതത് പ്രാ– ണസ്യാങ്ഗരസത്വം ന വാഗാദീനാം. തസ്മാദ്യുക്തം പ്രാണോ വാ ഇതി സ്മാരണം.

എങ്ങിനെ? "പ്രാണൻ തന്നെ അങ്ഗങ്ങളുടെ രസം " എന്നിപ്രകാരം. "പ്രാണോ ഹി" എന്നതിലെ "ഹി " ശബ്ദം പ്രസിദ്ധിസൂചകമാണ് . പ്രാണൻ അങ്ഗങ്ങളുടെ രസമാണല്ലോ എന്നർത്ഥം. പ്രാണനാണ് അങ്ഗങ്ങളുടെ രസത്വമുള്ളത് വാഗാദികൾക്കല്ല. അതിനാൽ പ്രാണൻ തന്നെ എന്ന് സ്മരിപ്പിക്കുന്നത് യുക്തം തന്നെ.

കഥം പുനഃ പ്രസിദ്ധത്വം? ഇത്യത ആഹ തസ്മാച്ഛബ്ദ ഉപ– സംഹാരാർത്ഥ ഉപരിത്വേന സംബ–

എന്നാൽ പ്രസിദ്ധത്വം എങ്ങിനെയാണ് ? എന്നു പറയുന്നു – "തസ്മാത് " ശബ്ദം ഉപസംഹരിക്കാനാണ് . അതി

ദ്ധ്യതേ. യസ്മാദ്യതോ / വയവാത്ക്കസ്മാദനുക്ത വിശേഷാത് , യസ്മാത്കസ്മാദ്യതഃ കുതൾച്ചിച്ച അങ്ഗാച്ഛരീരാവയവവാദവിശേഷിതാത് പ്രാണ ഉത്ക്രാമത്യപസർപ്പതി തദേവ തത്രൈവ തദങ്ഗം ശുഷ്യതി നീരസം ഭവതി ശോഷമുപൈതി. തസ്മാദേഷ ഹി വാ അങ്ഗാനാം രസ ഇത്യുപസംഹാരഃ

നാൽ അത് വരാൻ പോകുന്ന വാക്യത്തോട് ബന്ധപ്പെട്ടിരിക്കുന്നു. (മൂലത്തിൽ ഈ വാക്യത്തിൻെറ അന്വയം ഇങ്ങിനെയാണ് —യസ്മാക്ക സ്മാച്ചാംഗാത് പ്രാണ ഉൽക്രാമ തിതദേവതത്ശുഷ്യതി തസ്മാദേഷ ഹി വാ അംഗാനാം രസഃ) യസ്മാത് എന്നതിന് ഏതെങ്കിലും അവയവത്തിൽ നിന്നെന്നാണർത്ഥം. കസ്മാത് എന്നതിന് വിശേഷമൊന്നും പറയാതുള്ള എവിടുന്നെങ്കിലും എന്നർത്ഥം. ഒരു വിധത്തിലും പ്രത്യേകം പറയപ്പെട്ടിട്ടില്ലാത്ത അവയവത്തിൽ നിന്നും പ്രാണൻ ഉൽക്രമിക്കുയാണെങ്കിൽ — അതിനെ വിട്ടുപിരിയുകയാണെങ്കിൽ—ആ അവയവം ശോഷിക്കുന്നു, അതിൻെറ നീരും വററിപ്പോകുന്നു. അതിനാലാണ് ഇത് അംഗങ്ങളുടെ രസമാണ് എന്ന് ഉപസംഹരിച്ചിട്ടുള്ളത് .

അതഃ കാര്യകാരണാനാം ആത്മാ പ്രാണ ഇത്യേതത്സിദ്ധം. ആത്മാപായേ ഹി ശോഷോ മരണം സ്യാത്തസ്മാത്തേ ന ജീവന്തി പ്രാണിനഃ സർവ്വേ തസ്മാദപാസ്യ വാഗാദീൻ പ്രാണ ഏവോപാസ്യ ഇതി സമുദായാർത്ഥഃ.

അതിനാൽ ശരീരേന്ദ്രിയങ്ങൾക്ക് ആത്മാവ് പ്രാണനാണെന്ന് സിദ്ധിക്കുന്നു. ആത്മാവു വേർപെട്ടാൽ ശോഷണം അഥവാ മരണം സംഭവിക്കുന്നു. അതുകൊണ്ടു പ്രാണികളെല്ലാം ജീവിക്കുന്നത് അതിനാലാണ് . അതിനാൽ വാഗാദികളെ വെടിഞ്ഞ് പ്രാണൻ തന്നെ ഉപാസ്യനായിത്തീരുന്നു എന്നാണ് ആകെക്കൂടിയുള്ള അർത്ഥം.

ന കേവലം കാര്യകാരണയോരേവ ആത്മാ പ്രാണോ രൂപകർമ്മഭൂതയോഃ. കിം തർഹി ? ഋഗ്യജുഃ സാമ്നാം നാമഭൂതാനാം ആത്മേതി സർവ്വാത്മകതയാ പ്രാണം സ്തുവൻ മഹീകരോതി ഉപാസ്യത്വായ.

പ്രാണൻ രൂപകർമ്മങ്ങൾക്കാസ്പദമായ ശരീരേന്ദ്രിയങ്ങൾക്കു മാത്രമല്ല ആത്മാവായിരിക്കുന്നത് . പിന്നെ എന്തിനാണ് ? നാമരൂപങ്ങളോടുകൂടിയ ഋക്ക് , യജസ്സ് , സാമം ഇവക്കും ആത്മാവാണ് എന്നിങ്ങിനെ പ്രാണനെ സർവ്വാത്മകതയോടെ സ്തുതിച്ച് ഉപാസ്യത്വത്തിനായി അതിനെ മഹത്താക്കുന്നു—

**മന്ത്രഃ 20—** ഏഷ ഉ ഏവ ബൃഹസ്പതിർവ്വാഗ്വൈ ബൃഹസ്പതീ തസ്യാ ഏഷ പതിസ്തസ്മാദു ബൃഹസ്പതിഃ

**മന്ത്രാർത്ഥം 20—** ഇതു തന്നെയാണ് ബൃഹസ്പതി. വാക്കു തന്നെ ബൃഹത്തായത് . അതിനിത് പതിയാണ് . അതിനാലിത് ബൃഹസ്പതിയാണ് .

**ഭാഷ്യ—** ഏഷ ഉ ഏവ പ്രകൃത ആംഗിരസോ ബൃഹസ്പതിഃ. കഥം ബൃഹസ്പതിഃ? ഇത്യുച്യതേ — വാഗ്വൈ ബൃഹതീ ബൃഹതീ ഛന്ദഃ ഷഡ്ത്രിംശദക്ഷരാ. അനുഷ്ടുപ് ച വാക് . കഥം? "വാഗ്വാ അനുഷ്ടുപ് " (നൃസിം. പു. 1.1) ഇതി ശ്രുതേഃ. സാ ച വാഗനുഷ്ടുപ് ബൃഹത്യാം ഛന്ദസി അന്തർഭവതി. അതോ യു—ക്തം വാഗ്വൈ ബൃഹതീതി പ്രസി—ദ്ധവദ്വക്തും. ബൃഹത്യാം ച സർവ്വാ ഋചോ ऽന്തർഭവന്തി, പ്രാണസം—സ്തുതത്വാത് . "പ്രാണോ ബൃഹ—തീ പ്രാണ ഋച ഇത്യേവ വിദ്യാത് " ഇതി ശ്രുത്യന്തരാത് . വാഗാ—ത്മത്വാച്ചർച്ചാം പ്രാണേ ऽന്തർഭാവഃ.

ഈ പ്രാണൻതന്നെ പ്രകൃത്തിലുള്ള ആംഗിരസ്സാകുന്ന ബൃഹസ്പതി. എങ്ങിനെയാണ് ബൃഹസ്പതിയായതെന്നു പറയുന്നു — വാക്കു തന്നെയാണ് ബൃഹതി. മുപ്പത്താറക്ഷരമുള്ള ബൃഹതീച്ഛന്ദസ്സാണത്.. വാക്ക് അനുഷ്ടുപ്പുമാണ് . അതെങ്ങിനെ ? "വാക്കുതന്നെ അനുഷ്ടപ്പ് (നൃ. സി. പു. 1.1) എന്ന് ശ്രുതിയുണ്ട് . ആ അനുഷ്ടുപ്പാകുന്ന വാക്ക് ബൃഹതീച്ഛന്ദസ്സിൽ അന്തർഭവിച്ചിരിക്കുന്നു. അതിനാൽ വാക്ക് തന്നെ ബൃഹത് എന്ന പ്രസിദ്ധമായ ചൊല്ല് യുക്തം തന്നെ, "പ്രാണൻ ബൃഹതിയാണ് , പ്രാണൻ ഋക്കാണ് . ഇപ്രകാരം അറിയണം" എന്ന് മറ്റൊരു ശ്രുതിയിലുള്ളതിനാൽ പ്രാണരൂപത്തിൽ ബൃഹതിയുടെ സ്തുതി ഭവിക്കുന്നു. ബൃഹതിയിൽ തന്നെ എല്ലാ ഋക്കുകളെല്ലാം അന്തർഭവിച്ചിരിക്കുന്നു. ഋക്കുകളെല്ലാം വാഗ്രൂപങ്ങളാണ് . അതിനാലും അവ പ്രാണനിലന്തർഭവിക്കുന്നു.

തത്ക്കഥം ? ഇത്യാഹ തസ്യാ വാച ബൃഹത്യാ ഋച ഏഷ പ്രാണഃ പതിഃ. തസ്യാ നിർവ്വർത്തകത്വാത് . കൌഷ്ഠ്യാഗ്നി പ്രേരിതമാരുത—നിർവ്വത്യാ ഹി ഋക് . പാലനാദ്വാചഃ പതിഃ പ്രാണേന ഹി പാല്യതേ വാക് . അപ്രാണസ്യ ശബ്ദോച്ചാരണ സാമർത്ഥ്യാഭാവാത് . തസ്മാദു — ബൃഹസ്പതിഃ ഋചാം പ്രാണ ആ—ത്മേത്യർത്ഥഃ

അതെങ്ങിനെ ? എന്നു പറയുന്നു — ആ വാക്കിന് അഥവാ ബൃഹതിയായ ഋക്കിന് ഈ പ്രാണൻ പതിയാണ് . കാരണം ഇതിനതിന്റെ നിർവ്വർത്തകത്വമുണ്ട് . കോഷ്ഠത്തിലുള്ള അഗ്നിയാൽ പ്രേരിതനായ മാരുതനാൽ ഋക്ക് നിർവ്വഹിക്കപ്പെടുന്നു. അല്ലെങ്കിൽ പാലനത്താലാവാം പ്രാണൻ വാക്കിന്റെ പതിയായിരിക്കുന്നത് . വാക്ക് പ്രാണനാൽ പാലിതമാണ് . പ്രാണൻ പോയവന് ശബ്ദോച്ചാരണത്തിന് കഴിവില്ല. അതിനാൽ പ്രാണൻ ബൃഹസ്പതിയാണ് —ഋക്കുകളുടെ ആത്മാവാണ് എന്നർത്ഥം.

തഥാ യജൂഷാം. കഥം ?

അപ്രകാരം യജൂർമ്മന്ത്രങ്ങൾക്കും ആത്മാവാണ് . അതെങ്ങിനെ ?

**മന്ത്രഃ 21—** ഏഷ ഉ ഏവ ബ്രഹ്മണസ്പതിർവ്വാഗ്വൈ ബ്രഹ്മ തസ്യാ ഏഷ പതിസ്തസ്മാദു ബ്രഹ്മണസ്പതിഃ

**മന്ത്രാർത്ഥം 21—** ഇതു തന്നെയാണ് ബ്രഹ്മത്തിന്റെ പതി. വാക്കു തന്നെ ബ്രഹ്മം. അതിനിത് പതിയാണ് . അതിനാലിത് ബ്രഹ്മത്തിനും പതിയാകുന്നു.

**ഭാഷ്യം**— ഏഷ ഉ ഏവ ബ്രഹ്മ— ണസ്പതിഃ. വാഗ്വൈ ബ്രഹ്മ, ബ്രഹ്മ യജുഃ, തച്ച വാഗ്വിശേഷ ഏവ. തസ്യാ വാചോ യജുഷോ ബ്രഹ്മണ ഏഷ പതിഃ തസ്മാദു ബ്രഹ്മണസ്പതിഃ പൂർവ്വവത് .

ഇതു തന്നെ ബ്രഹ്മത്തിന്റെ പതി. വാക്കു തന്നെ ബ്രഹ്മം. ബ്രഹ്മം യജുസ്സാകുന്നു. അത് വാഗ്വിശേഷം മാത്രമാണല്ലോ. ആ വാക്കിന് അഥവാ യജുസ്സിന് അല്ലെങ്കിൽ ബ്രഹ്മത്തിന് ഇത് പതിയാകുന്നു. അതിനാലിത് മുമ്പു പറഞ്ഞപോല ബ്രഹ്മത്തിന് പതിയാകുന്നു.

കഥം പുനരേതദവഗമ്യതേ ബൃഹതീ ബ്രഹ്മണോർഋഗ്യജുഷ്ട്വം ന പുനരന്യാർത്ഥത്വം ? ഇത്യുച്യതേ — വാചോഽന്തേ സാമ സാമാനാ— ധികരണ്യനിർദ്ദേശാത് , "വാഗ്വൈ സാമ" ഇതി. തഥാ ച "വാഗ്വൈ ബൃഹതീ" "വാ ഗ്വൈ ബ്രഹ്മ" ഇതി ച വാക് സമാനാധികരണയോഃ ഋഗ്യജുഷ്ട്വം യുക്തം.

എന്നാൽ ബൃഹതി ഋക്കും ബ്രഹ്മം യജുസ്സും ആണ് എന്ന് എങ്ങിനെ അറിയാം ? എന്നു പറയുന്നു — ഒടുവിൽ "വാക്കു തന്നെ സാമം" എന്നിങ്ങിനെ വാക്കിന് സാമത്തോട് സമാനാധികരണ്യം നിർദ്ദേശിച്ചിരിക്കുന്നതിനാൽ അതുപോലെ തന്നെ "വാക്കു തന്നെ ബൃഹസ്പതി" "വാക്കു തന്നെ ബ്രഹ്മം " എന്നിങ്ങിനെ വാക്ക് സമാനാധികരണങ്ങളായി പറഞ്ഞിരിക്കുന്നതു വഴി ബൃഹതിയും ബ്രഹ്മവും ഋക്കും യജുസ്സുമാണെന്നു വരുന്നു.

പരിശേഷാച്ച —സാമ്നി അ— ഭിഹിതേ ഋഗ്യജുഷീ ഏവ പരി— ശിഷ്ടേ. വാഗ്വിശേഷത്വാച്ച. വാ— ഗ്വിശേഷോ ഹി ഋഗ്യജുഷീ തസ്— മാത് തയോർവ്വാചാ സമാനാ— ധികരണതാ യുക്താ.

പരിശേഷിക്കുന്നതും അതു തന്നെ കാണിക്കുന്നു. സാമത്തെ പ്രത്യേകം എടുത്തു പറഞ്ഞിരിക്കുന്നതിനാൽ പരിശേഷിക്കുന്നത് ഋക്കും യജുസ്സുമാണല്ലോ. വാഗ്വിശേഷത്വത്തിൽ നിന്നും ഇതറിയാം ഋക്കും യജുസ്സുമാണ് വാഗ്വിശേഷങ്ങൾ. അതിനാൽ അവക്ക് വാക്കിനോട് സമാനാധികരണത്വം യുക്തം തന്നെ.

അവിശേഷപ്രസങ്ഗാച്ച — സാമോദ്ഗീഥ ഇതി ച സ്പഷ്ടം വിശേഷാഭിധാനത്വം, തഥാ ബൃഹതീ ബൃഹച്ഛബ്ദയോരപി വിശേഷാ— ഭിധാനത്വം യുക്തം. അന്യഥാ അ— നിർദ്ധാരിത വിശേഷയോഃ ആനർ— ത്ഥക്യാപത്തേശ്ച വിശേഷാഭിധാ— നസ്യ വാങ്ഗമാത്രത്വേ ചോഭയത്ര പൗനരുക്ത്യാത് . ഋഗ്യജുഃ സാമോ— ദ്ഗീഥശബ്ദാനാം ച ശ്രുതിഷ്വേവം ക്രമദർശനാത് .

(ബൃഹതീബ്രഹ്മങ്ങൾ തമ്മിൽ) അവിശേഷ പ്രസംഗം വഴിയും ഇത് സിദ്ധമാകുന്നു. സാമവും ഉദ്ഗീഥവും വിശേഷാഭിധാനമുള്ളതാണെന്ന് സ്പഷ്ടമാണ് . അതുപോലെ ബൃഹതി എന്നും ബൃഹ എന്നുമുള്ള ശബ്ദങ്ങൾക്കും വിശേഷാഭിധാനത്വമുണ്ടെന്ന കാര്യം ശരിയാണ് . അല്ലെങ്കിൽ വിശേഷങ്ങളെ നിർദ്ധാരണം ചെയ്യാത്തതായ ആ അഭിധാനങ്ങൾ അനർത്ഥകങ്ങളാണെന്നു വരും. വിശേഷാഭിധാനത്തിന് വാക്ക് എന്നു മാത്രമാണർത്ഥമെങ്കിൽ "വാഗ്വൈ ബൃഹതീ" "വാഗ്വൈ ബ്രഹ്മ" എന്നിങ്ങിനെ രണ്ടിടത്തും പൌനരുക്ത്യം എന്ന ദോഷം വരും. മാത്രമല്ല ഋഗ്യജുഃ സാമോദ്ഗീഥ ശബ്ദങ്ങൾക്ക് ശ്രുതികളിൽ ഈക്രമം തന്നെയാണ് കാണുന്നതും.

**മന്ത്രഃ 22—** ഏഷ ഉ ഏവ സാമ വാഗ്വൈ സാമൈഷ വാചാമശ്ചേതി തത്സാമ്നഃ സാമത്വം . യദ്വേവ സാമഃ പ്ലുഷിണാ സമോ **മശകേന** സമോ നാഗേന സമ ഏഭി — സ്ത്രിഭിർല്ലോകൈഃ **സമോ** ‍ നേന സർവ്വേണ തസ്മാദേ— വ സാമാശ്നുതേ സാമ്നഃ സായൂജ്യം സലോകതാം യ ഏവമേതത്സാമ വേദ.

**മന്ത്രാർത്ഥം 22—** ഇത് തന്നെയാണ് സാമം. വാക്കു തന്നെയാണ് "സാ". ഇത് (പ്രാണൻ) "അമ"യാകുന്നു. "സാ"യും അമയും തന്നെ സാമം. ഇതാണ് സാമത്തിൻെറ സാമത്വം. ഈ പ്രാണൻ പ്ലുഷ്ടിയോട് — പുത്തികാശരീരത്തോട് — സമമായതാകുന്നു. മശകത്തോട് സമമായതാകുന്നു. നാഗത്തോടു സമമായതാകുന്നു. ഈ മൂന്നു ലോകങ്ങളോടും സമമായതാകുന്നു. ഇതിനോടെല്ലാം സമമായതാകുന്നു. അതിനാലിത് സാമമാകുന്നു. ആരീസാമത്തെ ഇങ്ങിനെ അറിയുന്നുവോ അവൻ സാമത്തിൻെറ സായൂജ്യവും സലോകതയും പ്രാപിക്കുന്നു.

**ഭാഷ്യഃ—** ഏഷ ഉ ഏവ സാമ. കഥം ? ഇത്യാഹ — വാഗ്വൈവ സാ യത്കിഞ്ചിത് സ്ത്രീശബ്ദാഭിധേയം സാ വാക് . സർവ്വസ്ത്രീശബ്ദാഭിധേയ— വസ്തു വിഷയോ ഹി സർവ്വനാമ "സാ" ശബ്ദഃ. തഥാ "അമ" ഏഷ പ്രാണഃ സർവ്വപുംശബ്ദാഭിധേയ— വസ്തു വിഷയോ ‍ മഃ ശബ്ദഃ "കേന മേ പൗംസ്നാനി നാമാന്യാപ്നോതി, പ്രാണേനേ ഇതി ബ്രൂയാത് കേന മേ സ്ത്രീനാമാനീതി വാചാ" (കൗഷീ.ഉ. 1.7) ഇതി ശ്രുത്യന്തരാത് . വാക് പ്രാണാഭിധാനഭൂതോഽയം സാമ— ശബ്ദഃ. തഥാ പ്രാണ നിർവ്വർത്യ— സ്വരാദി സമുദായ മാത്രം ഗീതഃ സാ— മശബ്ദേനാഭിധീയതേ. അതോ ന പ്രാണവാഗ് വ്യതിരേകേണ സാമ— നാമസ്തി കിഞ്ചിത് , സ്വരവർണ്ണാ— ദേശ്ച പ്രാണനിർവ്വർത്ത്യത്വാത് പ്രാണതന്ത്രത്വാച്ച. ഏഷ ഉ ഏവ പ്രാണഃ സാമ. യസ്മാത്സാമ സാമേതി വാക്പ്രാണാത്മകം — സാ ചാമശ്— ചേതി, തത്തസ്മാത് സാമ്നോ

ഇതു തന്നെയാണ് സാമം. എങ്ങിനെ ? എന്നു പറയുന്നു—വാക്കു തന്നെ "സാ" എന്നത് . സ്ത്രീ ശബ്ദ വാച്യമായിട്ടെന്തെല്ലാമുണ്ടോ അതെല്ലാം വാക്കു തന്നെ. "സാ" എന്ന ഈ സർവ്വനാമശബ്ദം, എല്ലാ സത്രീലിംഗശബ്ദങ്ങൾ വഴിയും പറഞ്ഞറിയപ്പെടുന്ന വസ്തുക്കൾക്ക് വിഷയമാകുന്നു. അതുപോലെ "അമ" എന്നത് പ്രാണനാകുന്നു. "അമ" എന്ന ഈ ശബ്ദം എല്ലാ പുല്ലിംഗ ശബ്ദങ്ങൾ വഴിയും പറഞ്ഞറിയപ്പടുന്ന വസ്തുക്കൾക്ക് വിഷയമാകുന്നു. "എൻെറ പുല്ലിംഗ നാമത്തെ നീയെങ്ങിനെ പ്രാപിക്കുന്നു എന്നതിന് പ്രാണൻവഴി എന്നും എൻെറ സ്ത്രീലിംഗ നാമത്തെ നീ എങ്ങിനെ പ്രാപിക്കുന്നു എന്നതിന് വാക്കു വഴിഎന്നും ഉത്തരം പറയണം" എന്ന് കൗ. ഉ. പറയുന്നു. ഈ സാമശബ്ദം വാക്കിനും പ്രാണനും അഭിധാനഭൂതമായിരിക്കുന്നു. അതുപോലെ പ്രാണനിൽ നിന്നും പുറപ്പെടുന്ന സ്വരാദികളുടെ സമുദായമാത്രമായ ഗാനവും സാമശബ്ദത്തിൽ പറയപ്പെടുന്നു. അതിനാൽ പ്രാണരൂപമായ വാക്കിൻെറ വ്യാപാരമൊഴിച്ച് സാമശബ്ദത്തിന് (അർത്ഥമായി) മററൊന്നുമില്ല. എന്തെ

ഗീതിരൂപസ്യ സ്വരാദിസമുദായസ്യ സാമത്വം തത്പ്രഗീതം ഭുവി.

ന്നാൽ സ്വരവും വർണ്ണാദികളും പ്രാണനിൽ നിന്നുണ്ടായതും പ്രാണനധീനമായതുമാണ് . അതിനാൽ ഈ പ്രാണൻ തന്നെയാണ് സാമം. എന്തെന്നാൽ സാ എന്നും അമ എന്നുമുള്ള വ്യുല്പത്തിയനുസരിച്ച് സാമം സാമം എന്നിങ്ങിനെ പറയപ്പെടുന്ന പദാർത്ഥം വാഗ്‌രൂപവും പ്രാണരൂപവും ആകുന്നു. അതിനാൽ ഗീതരൂപത്തിലുള്ള സാമാഖ്യമായ സ്വരാദിസമുദായത്തിന് ലോകത്തിൽ സാമത്വം പ്രസിദ്ധമാകുന്നു.

യദു ഏവ സമസ്തുല്യഃ സർവ്വേണ വക്ഷ്യമാണേന പ്രകാരേ–ണ, തസ്മാദ്വാ സാമേത്യനേന സംബന്ധഃ. വാൾബദഃ സാമ ശബ്–ദ ലാഭനിമിത്തപ്രകാരാന്തരനിർ–ദ്ദേശസാമർത്ഥ്യലഭ്യഃ. കേന പുനഃ പ്രകാരേണ പ്രാണസ്യ തുല്യത്വം ? ഇത്യുച്യതേ–സമഃ പ്ലുഷിണാ പുത്തികാശരീരേണ, സമോ മശകേന മശകശരീരേണ, സമോ നാഗേനഹ–സ്തി ശരീരേണ, സമ ഏഭിസ്ത്രിഭിർ–ല്ലോകൈഃ ത്രൈലോക്യശരീരേണ പ്രാജാപത്യേന, സമോ ഽനേന ജഗ–ദ്രൂപേണ ഹൈർണ്യഗർഭേണ. പു–ത്തികാദിശരീരേഷു ഗോത്വാ–ദിവത്ക്കാർത്സ്യേന പരിസമാപ്ത ഇതി സമത്വം പ്രാണസ്യ; ന പുനഃ ശരീരമാത്രപരിമാണേനൈവ, അമൂർത്തത്വാത് സർവ്വഗതത്ത്വാച്ച. ന ച ഘടപ്രാസാദാദി പ്രദീപവത് സങ്കോച വികാസിതയാ ശരീരേഷു താവന്മാത്രം സമത്വം. "ത ഏതേ സർവ്വ ഏവ സമാഃ. സർവ്വേ ഽനന്താഃ" (ബൃ ഉ. 1.5.13) ഇതി ശ്രുതേഃ സർവ്വഗതസ്യ തു ശരീരപരിമാ–ണവൃത്തിലാഭോ ന വിരുദ്ധ്യതേ.

ഇനി പറയാൻ പോകുന്ന വിധം ഇത് എല്ലാത്തിനും തുല്യമായതാണ് . അതിനാലും അത് സാമമാകുന്നു. ഇതിനോടുകൂടി "യദ്വേവ" മുതലായ വാക്യം ബന്ധപ്പെട്ടിരിക്കുന്നു. "വാ" ശബ്ദം സാമ ശബ്ദലാഭത്തിന കാരണ ഭൂതമായ പ്രകരണാന്തരത്തെ നിർദ്ദേശിക്കാൻ സമർത്ഥമായതാകുന്നു. എന്നാൽ ഏതു വിധമാണ് പ്രാണനോട് സമാനത എന്നു പറയുന്നു — ഈ പ്രാണൻ പ്ലുഷി അഥവാ പുത്തിക (നുഴമ്പിച്ച)യുടെ ശരീരത്തോടു സമമായതാണ് ; മശകത്തോട് അഥവാ മശകശരീരത്തോ ട് സമമായതാണ് ; നാഗം അഥവാ ആനയുടെശരീരത്തോടു സമായതാണ് ; ഈ മൂന്നു ലോകങ്ങളോടും അല്ലെങ്കിൽ പ്രജാപതിയുടെ ത്രൈലോക്യമാകുന്ന ഈ ശരീരത്തോട് തുല്യമായതാകുന്നു. ഈ ജഗദ്രൂപനായ ഹിരണ്യഗർഭന്റെ ശരീരത്തോടു തുല്യമായതാകുന്നു. എപ്രകാരം ഗോവിന്റെ ശരീരത്തിൽ ഗോത്വത്തിന്റെ പൂർണ്ണമായ വ്യാപ്തി ഭവിക്കുന്നു അപ്രകാരം തന്നെ ഈ പുത്തികാദി ശരീങ്ങളിൽ വ്യാപിച്ചിരിക്കുന്നു ശരീരമാത്രപരിമാണം വഴി മാത്രമല്ല അമൂർത്തവും സർവ്വഗതവുമായതിനാലും അവയോടെല്ലാം തുല്യതഭവിക്കുന്നു. ഘടം, മാളിക മുതലായവയിൽ ഒരേ ദീപം സങ്കോചിച്ചും വികസിച്ചും വർത്തിക്കുന്നതുപോലെ ഒരേ പ്രാണൻ മനുഷ്യാദി ശരീരങ്ങളിൽ, പരിമാണത്തോടുകൂടി, സങ്കോചിച്ചും വികസിച്ചും ഇരിക്കുന്നതിൽനിന്നുള്ള സമത്വമാണ് വിവക്ഷിച്ചിരിക്കുന്നതെന്ന നിഗമനം ശരിയല്ല,. എന്തെന്നാൽ "അപ്രകാരമുള്ള ഇവയെല്ലാം സമമായതാണ് , എല്ലാം അനന്തമായതാണ് " എന്ന് ശ്രുതിയു

ണ്ട്. സർവ്വഗതന് ശരീരപരിമാണമനുസരിച്ചുള്ള വൃത്തി ലാഭം വൈരുദ്ധ്യാത്മകമല്ല.

ഏവം സമത്വാത് സാമാഖ്യം വേദ യഃ ശ്രുതിപ്രകാശിതമഹത്വം തദ്വൈതത്ഫലം — അശ്നുതേ. വ്യാപ്നോതി സാമ്നഃ പ്രാണസ്യ സായൂജ്യം സയുഗ്ഭാവം സമാന—ദേഹേന്ദ്രിയാഭിമാനത്വം, സാലോക്യം സമാനലോകതാം വാ ഭാവനാ—വിശേഷതഃ, യ ഏവമേതദ്യ—ഥോക്തം സാമ പ്രാണം വേദ—ആ—പ്രാണാത്മാഭിമാനാഭിവ്യക്തേ—രുപാസ്തേ ഇത്യർത്ഥഃ

ഇപ്രകാരം സമമായതിനാൽ സാമമെന്നു പേരായ പ്രാണനെ ആരറിയുന്നുവോ അവന് ശ്രുതിപ്രകാശിത മഹത്വത്തോടുകൂടി ഈ ഫലം കിട്ടുന്നു—സാമാഖ്യമായ പ്രാണനോടു സായൂജ്യം അതായത് അതുമായി സയുഗ്ഭാവം അല്ലെങ്കിൽ അതിനോടു കൂടി ശരീരേന്ദ്രിയങ്ങളുടെ ഏകതയെക്കുറിച്ചുള്ള അഭിമാനം ഉണ്ടാവുന്നു. അതുപോലെ ഭാവനാവിശേഷത്തോടു കൂടിയ സാലോക്യം അഥവാ സമാനലോകതകൈവരുന്നു. ഇപ്രകാരം മുമ്പു പറഞ്ഞ സാമാത്മകമായ ഈ പ്രാണനെ ആരറിയുന്നുവോ അതായത് പ്രാണാത്മാഭിമാനം ഉണ്ടാകുന്നതുവരെ അതിനെ ആർ ഉപാസിക്കുന്നുവോ അവനീഫലം കിട്ടുന്നുഎന്നർത്ഥം.

**മന്ത്രഃ 23—** ഏഷ ഉ വാ ഉദ്ഗീഥഃ പ്രാണോ വാഉദ്പ്രാണേന ഹീദം സർവ്വമുത്തബ്ധം വാഗേവ ഗീഥോച്ച ഗീഥാ ചേതി സ ഉദ്ഗീഥഃ.

**മന്ത്രാർത്ഥം 23—** ഇതുതന്നെയാണ് ഉദ്ഗീഥം. പ്രാണൻ തന്നെ "ഉത് " എന്തെന്നാൽ ഈ ജഗത്തെല്ലാം പ്രാണനാൽ ഉത്തബ്ധം (താങ്ങി നിറുത്തപ്പെടുന്നത് ) ആയിരിക്കുന്നു. "ഗീഥ" എന്നത് വാക്കുതന്നെ. "ഉത്തും" "ഗീഥ"വും ചേർന്നതാണ് "ഉദ്ഗീഥം".

**ഭാഷ്യഃ**—ഏഷ ഉവാ ഉദ്ഗീഥഃ. ഉദ്ഗീഥോ നാമ സാമാവയവോ ഭക്—തി വിശേഷോ നോദ്ഗാനം,സാ—മാധികാരത് . കഥമുദ്ഗീഥഃ പ്രാണഃ ? പ്രണോ വാ ഉദ്പ്രാണേന ഹി യ—സ്മാദിദം സർവ്വം ജഗദുത്തബ്ധം ഊർദ്ധ്വം സ്തബ്ധമുത്തംഭിതം വിധൃതമിത്യർത്ഥഃ. ഉത്തബ്ധാർ—ത്ഥാവദ്യോതകഃ അയമുച്ചശബ്ദഃ പ്രാണഗുണാഭിധായകഃ, തസ്മാ—ദുത് പ്രാണഃ. വാഗേവ ന ഹ്യുദ്ഗീഥ ഭക്തേഃ ശബ്ദവ്യതിരേകേണ കി—ഞ്ചിത് രൂപമുത് പ്രേക്ഷ്യതേ. ത—സ്മാദ്യുക്തം അവധാരണം വാഗേവ

ഇതുതന്നെയാണ് "ഉദ്ഗീഥം". ഉദ്ഗീഥശബ്ദം വഴി സാമത്തിൻെറ അവയവഭൂതമായ ഭക്തി വിശേഷമാണ് പറയപ്പെട്ടത് , ഉദ്ഗാനമല്ല. എന്തെന്നാൽ ഇതിന് സാമാധികരണമുണ്ട് . പ്രാണൻ എങ്ങിനെ ഉദ്ഗീഥമായി ? പ്രാണൻ തന്നെയാണ് "ഉത് " എന്നത് . പ്രാണനാൽ ത്തന്നെ ഈ ജഗത്തെല്ലാം "ഉത്തബ്ധ"മായിരിക്കുന്നു. മുകളിലേക്ക് സ്തബ്ധമാകുംവണ്ണം വെക്കപ്പെട്ടിരിക്കുന്നു— ധരിക്കപ്പെട്ടിരിക്കുന്നു എന്നർത്ഥം. ഉത്തബ്ധമെന്ന അർത്ഥത്തെ ദ്യോതിപ്പിക്കുന്ന ഈ "ഉത് " ശബ്ദം പ്രാണൻെറ ഗുണത്തെ പറയുന്നതാകുന്നു. അതിനാൽ പ്രാണൻ "ഉത് " ആണ് . വാക്കു തന്നെ "ഗീഥാ".

ഗീഥേതി. ഉച്ച പ്രാണോ ഗീഥാ ച പ്രാണതന്ത്രാ വാഗിത്യുഭയമേകേന ശബ്ദേന അഭിധീയതേ സ ഉദ്ഗീഥഃ.

കാരണം ഉദ്ഗീഥഭക്തി, ശബ്ദവിശേഷം മാത്രമാണ് . "ഗൈ" ധാതുവിന്റെ അർത്ഥം ശബ്ദത്തെ ഉണ്ടാക്കുക എന്നാകുന്നു. അതിനാൽ "ഗീഥാ" എന്നത് വാക്കാണ് . ഉദ്ഗീഥ ഭക്തിയുടെ സ്വരൂപത്തിന് ശബ്ദമൊഴിച്ച് മറ്റൊന്നിനേയും ഉൽപ്രേക്ഷിക്കാവുന്നതല്ല. അതിനാൽ വാക്കുതന്നെ ഗീഥാ എന്നത് നിശ്ചയിക്കുന്നതാണ് ശരി. "ഉത് " പ്രാണനാകുന്നു. "ഗീഥാ" എന്നത് പ്രാണതന്ത്രമായ വാക്കും. അതിനാലിതുരണ്ടും ഒരേ ശബ്ദത്താൽ പറയപ്പെടുന്നു. അത് "ഉദ്ഗീഥ" മാണ് .

**മന്ത്രഃ 24—** തദ്ധാപി ബ്രഹ്മദത്തശ്ചൈകിതാനേയോ രാജാനം ഭക്ഷയന്നുവാചായം ത്യസ്യ രാജാ മൂർദ്ധാനം വിപാതയതാദ്യദിതോ ƒ യാസ്യ ആങ്ഗിരസോ ƒ ന്യേനോദഗായദിതി വാചാ ച ഹ്യേവ സ പ്രാണേന ചോ—ദ്ഗായദിതി.

**മന്ത്രാർത്ഥം 24—** അതിന്റെ (പ്രാണന്റെ) വിഷയത്തിൽ ഈ ആഖ്യായികകൂടിയുണ്ട് — ചൈതികാനേയനായ ബ്രഹ്മദത്തൻ യജ്ഞത്തിൽ സോമം ഭക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ പറഞ്ഞു, "ആയാസ്യനും ആംഗിരസനുമായ മുഖ്യപ്രാണൻ വാക്യത്തോടുചേർന്നിരിക്കുന്ന പ്രാണനിൽ നിന്നും വ്യതിരിക്തമായ ദേവതവഴി ഉദ്ഗാനത്തെ ചെയ്യുന്നുവെങ്കിൽ ഈ സോമം എന്റെ ശിരസ്സിനെ നിപതിപ്പിക്കട്ടെ". അതിനാൽ അത് പ്രാണനും വാക്കുംവഴിയാണ് ഉദ്ഗാനം ചെയ്തിരുന്നത് എന്ന് തീർച്ച തന്നെ.

**ഭാഷ്യഃ—** തദ്ധാപിതത്ത ഐതേക—സ്മിന്നുക്തേ ƒ ർത്ഥേഹാപ്യാഖ്യാ—യികാപി ശ്രൂയതേ ഹ സ്മ. ബ്രഹ്മ—ദത്തോ നാമതഃ, ചികിതാനസ്യാപ—ത്യം ചൈകിതാനഃ തദപത്യം യുവാ ചൈകിതാനേയഃ, രാജാനം യജ്ഞേ സോമം ഭക്ഷയന്നുവാച. കിം? അയം ചമസസ്ഥഃ മയാ ഭക്ഷ്യമാണഃ രാജാ ത്യസ്യ തസ്യ മമാനൃതവാദിനഃ മൂർദ്ധാനം ശിരോ വിപാ തയതാദ്വി—സ്പഷ്ടം പാതയതു. തോരയം താ—തങ്ങാദേശഃ ആശിഷിലോട് , വി—

**തദ്ധാപി—** ആ അർത്ഥത്തിൽ മുമ്പു പറഞ്ഞ വിഷയത്തിൽ ഇങ്ങിനെ ഒരു ആഖ്യായിക പറഞ്ഞുകേട്ടിട്ടുണ്ട് . ബ്രഹ്മദത്തനെന്നു പേരായ ചൈകിതാനേയൻ, ചികിതാനന്റെ പുത്രൻ ചൈകിതാനൻ—അവന്റെ പുത്രൻ യുവാവായചൈകിതാനേയൻ—യജ്ഞത്തിൽ സോമം സേവിച്ചുകൊണ്ടിരിക്കുമ്പോൾ പറഞ്ഞു. എന്തു പറഞ്ഞു ? ഞാൻ ഭക്ഷിച്ചുകൊണ്ടിരിക്കുന്ന സോമം "ത്യസ്യ" നായ അനൃതവാദിയായ എന്റെ ശിരസ്സിനെ വിസ്പഷ്ടമാകും വണ്ണം വീഴ്ത്തട്ടെ" എന്ന് . ഇവിടെ ആശീർവ്വാദത്തിൽലോട്ട് പ്രയോഗിച്ചിതി

പാതയതാദിതി.യദ്യഹമനൃതവാദീ സ്യാമിത്യർത്ഥഃ.

ക്കുന്നു. "വിപാതയതു" എന്നതിലെ "തു" പ്രത്യയത്തിന് "താതങ് " എന്ന ആദേശം വന്ന് " വിപാതയതാത് " എന്ന രൂപം സിദ്ധിക്കുന്നു.

കഥം പുനരനൃതവാദിത്വ പ്രാപ്തിഃ ? ഇത്യുച്യതേ—യദ്യദീതോ ∫ സ്മാത് പ്രകൃതാത് പ്രാണാദ്വാക് സംയുക്താത് ,, ആയാസ്യഃ—മുഖ്യ പ്രാണാഭിധായകേന ആയാസ്യാങ്— ഗിരസശബ്ദേനാഭിധീയതേ വിശ്വ— സൃജാം പൂർവ്വർഷീണാം സത്രേ ഉദ്ഗാതാ—സോ ∫ ന്യേന ദേവതാ— ന്തരേണ വാക്പ്രാ ണവ്യതിരിക്തേന ഉദഗായദുർദ്ഗാനം കൃതവാൻ, തതോ ∫ ഹമനൃതവാദീ സ്യാം, തസ്യ മമ ദേവതാ വിപരീതപ്രതിപത്തുഃ മൂർദ്ധാനം വിപാതയതു, ഇത്യേവം ശപഥം ചകാരേതി വിജ്ഞാനേ പ്രത്യയദാർഢ്യകർത്തവ്യതാം ദർ— ശയതി.

അനൃതവാദിത്വ പ്രാപ്തി പിന്നെ യെങ്ങിനെയുണ്ടായി ? എന്നു പറയുന്നു —പ്രകൃതത്തിലുളളവാക്കിനോടു ചേർന്ന പ്രാണനിൽ നിന്നും ആയാസ്യനായ ആംഗിരസൻ (വിശ്വസ്രഷ്ടാക്കളായ പൂർവ്വ ഋഷികളുടെ സത്രത്തിലെ ഉദ്ഗാതാവ് , മുഖ്യപ്രാണന്റെ ഉപാസകനായതിനാൽ മുഖ്യപ്രാണാഭിധായകൻ ആയാസ്യാംഗിരസശബ്ദത്താൽ പറയപ്പെടുന്നു) അന്യ യായ ദേവതയെക്കൊ ണ്ടാണ് ഉദ്ഗാനം ചെയ്തതെങ്കിൽ ഞാൻ അനൃതവാദിയാകും. ഞാനങ്ങിനെ അനൃതവാദിയാണെങ്കിൽ ദേവതയെ തെററിച്ചുപറയുന്ന എന്റെ ശിരസ്സിനെ താഴെ വീഴ്ത്തട്ടെ" എന്നിങ്ങിനെ ബ്രഹ്മദത്തൻ ശപഥം ചെയ്തു എന്നു പറയുന്നത് വിജ്ഞാനത്തിൽ ദൃഢമായ വിശ്വാസമുണ്ടാക്കാൻ വേണ്ടിയാകുന്നു.

തമിമമാഖ്യായികാനിർദ്ധാ— രിതമർത്ഥം സ്വേന വചസോപസം— ഹരതി ശ്രു തിഃ— വാചാ ച പ്രാണ— പ്രധാനയാ പ്രാണേന ച സ്വസ്യാ— ത്മഭൂതേന സോ ∫ യാസ്യ ആംഗിര സ ഉദ്ഗാതോദഗായത് ഇത്യേഷോ ∫ ർത്ഥഃ നിർദ്ധാരിതഃ ശപഥേന.

ആഖ്യായിക വഴി നിശ്ചയിക്കപ്പെട്ട ഈ അർത്ഥത്തെ ശ്രുതി സ്വന്തം വാക്യം വഴി ഉപസംഹരിക്കുന്നു. ആ ആയാസ്യനും ആംഗിരസനുമായ ഉദ്ഗാതാവ് പ്രാണപ്രധാനമായ വാക്കിനാലും ഉദ്ഗാനത്തെ ചെയ്തു ഈ ശപഥത്തിൽ നിന്നും ഈ അർത്ഥമാണ് നിശ്ചിതമായി ഭവിക്കുന്നത് .

**മന്ത്രഃ 25—** തസ്യ ഹൈതസ്യ സാമ്നോ യഃ സ്വം വേദ ഭവതി ഹാസ്യ സ്വംതസ്യ വൈ സ്വര ഏവ സ്വം തസ്— മാദാർത്ത്വിജ്യം കരിഷ്യൻ വാചി സ്വരമിച്ഛേത തയാ വാചാ സ്വരസമ്പന്നയാർത്വിജ്യം കുര്യാത്തസ്മാദ്യജ്ഞേ സ്വരവന്തം ദിദൃക്ഷന്ത ഏവ. അഥോ യസ്യ സ്വം ഭവതി ഭവതി ഹാസ്യസ്വം യ ഏവമേതത്സാമ്നഃ സ്വം വേദ.

**മന്ത്രാർത്ഥം 25—** ആർ ഈ സാമവാച്യനായ മുഖ്യപ്രാണന്റെ സ്വത്തെ (ധനത്തെ) അറിയുന്നുവോ അവന് ധനം ലഭിക്കുന്നു. തീർച്ചയായും സ്വരമാണ് അതിന്റെ ധനം. അതിനാൽ ഋത്വിക് കർമ്മം ചെയ്യുന്നവൻ വാക്കിൽ സ്വരത്തെക്കുറിച്ച് ഇച്ഛയുളളവനാവണം. അവൻ സ്വര

സമ്പന്നമായ വാക്കുകളോടുകൂടി വേണം ഋത്വിക് കർമ്മം ചെയ്യാൻ. അതിനാലാണ് യജ്ഞത്തിൽ സ്വരത്തോടുകൂടിയ ഉദ്ഗാതാവിനെകാണാൻ **ആളുകൾ** ഇച്ഛിക്കുന്നത് . ലോകത്തിൽ ധനമുള്ളവനെ **കാണാൻ** ജനങ്ങൾ ഇച്ഛിക്കാറുണ്ടല്ലോ ആർ ഇങ്ങിനെ **ഈ സാമത്തി**ന്റെ ധനത്തെ അറിയുന്നുവോ അവന് ധനലാഭമുണ്ടാകുന്നു.

**ഭാഷ്യം:—** തസ്യേതി പ്രകൃതം പ്രാണമഭിസംബധ്നാതി. ഹൈത— സ്യേതി മുഖ്യം വ്യപദിശത്യഭിനയേന. സാമ്ന സാമശബ്ദവാച്യസ്യ പ്രാ— ണസ്യ യഃ സ്വം ധനം വേദ, തസ്യ ഹി കിം സ്യാത് ? ഭവതി ഹാസ്യ സ്വം. ഫലേന പ്രലോഭ്യാഭിമുഖീ— കൃത്യ ശുശ്രൂഷവേ ആഹ തസ്യ വൈ സാമ്നഃ സ്വര ഏവസ്വം. സ്വര ഇതി കണ്ഠഗതം മാധുര്യം തദേവാ— സ്യ സ്വം വിഭൂഷണം. തേന ഹി ഭൂഷിതം ഋദ്ധിമത് ലക്ഷ്യത ഉദ്ഗാനം.

"തസ്യ" എന്നിങ്ങിനെ പ്രകൃതത്തിലുള്ള പ്രാണന്റെ സംബന്ധത്തെ കാണിക്കുന്നു."ഹൈതി" എന്നിപ്രകാരം ശ്രുതി മുഖ്യപ്രാണനെ ചൂണ്ടിക്കാണിക്കുകയാണ് . സാമത്തിന്റെ അതായത് സാമശബ്ദവാച്യനായ പ്രാണന്റെ സ്വത്തെ— ധനത്തെ ആരറിയുന്നുവോ അവനെന്തുകിട്ടും? അവന് ധനം കിട്ടുന്നു. ഇങ്ങനെ ഫലം പറഞ്ഞ് പ്രലോഭിപ്പിച്ചിട്ട് അതിനെ തനിക്കഭിമുഖമാക്കിച്ചെയ്ത് ശ്രവണേച്ഛുവിനോട് ശ്രുതി പറയുകയാണ് —തീർച്ചയായിട്ടും ആസാമത്തിന്റെ ധനം സ്വരമാകുന്നു. സ്വരമെന്നാൽ കണ്ഠഗതമായമാധുര്യം അതാണിതിന്റെ ധനം അഥവാ വിഭൂഷണം. അതുവഴിവിഭൂഷിതമായിട്ടുതന്നെയാണ് ഉദ്ഗാനം അഭിവൃദ്ധിയെ പ്രാപിക്കുന്നത് .

യസ്മാദേവം തസ്മാദാർ— ത്വിജ്യം ഋത്വിക് കർമ്മോദ്ഗാനം കരിഷ്യൻ വാചി വിഷയേവാചി വാഗാശ്രിതം സ്വരമിച്ഛേത ഇ— ച്ഛേത് സാമ്നോ ധനവത്താം സ്വരേണ ചികീർഷുഃ ഉദ്ഗാതാ. ഇദം തു പ്രാസംഗികം വിധീയതേ; സാ— മ്നഃ സൗസ്വര്യേണ സ്വരവത്വ പ്ര— ത്യയേ കർത്തവ്യേ ഇച്ഛാമാത്രേണ സൗസ്വര്യം ന ഭവതീതി ദന്തധാവന— തൈലപാനാദിസാമർത്ഥ്യാത് കർ— ത്തവ്യമിത്യർത്ഥഃ. തയൈവം സം— സ്കൃതയാ വാചാ സ്വരസമ്പന്ന— യാർത്വിജ്യം കുര്യാത് .

അതിനാൽ ഋത്വിക് കർമ്മത്തെ ചെയ്യാൻ പോകുന്ന ഉദ്ഗാതാവ് , സ്വരം കൊണ്ട് സാമത്തെ ധനസമ്പൂർണ്ണമാക്കണമെന്ന് കരുതുന്നപക്ഷം, വാക്കിനെ ആശ്രയിച്ചിരിക്കുന്ന സ്വരത്തെ ഇച്ഛിക്കണം. ഉദ്ഗാതാവ് ഇങ്ങനെ സൗസ്വര്യത്തെ കാംക്ഷിക്കണമെന്ന് പ്രാസംഗികമായി പറയുന്നതാണ് . സാമത്തെ സ്വരവത്താക്കുക എന്നതിന് , വെറും ആഗ്രഹം കൊണ്ടുമാത്രം സുസ്വരതയുണ്ടാകാത്തതിനാൽ, സാമർത്ഥ്യം വഴി ദന്തധാവനം, തൈലപാനം മുതലായവയെ ചെയ്യണം, എന്നർത്ഥം കിട്ടുന്നു. ഇങ്ങിനെ സംസ്കൃതവും സ്വരസമ്പന്നവുമായ വാക്കു കൊണ്ടുവേണം ഋത്വിക്കർമ്മത്തെ ചെയ്യാൻ.

തസ്മാദ്യസ്മാത്സാമ്നഃ സ്വ— ഭൂതഃ സ്വരസ്തേനസ്വേനഭൂഷിതം സാമ. അതോ യജ്ഞേ സ്വരവന്തം

ഇങ്ങിനെ സ്വരം സാമത്തിന് വിഭൂഷണവും സാമം സ്വരത്താൽ വിഭൂഷിതവും ആകയാൽ, ലൗകികന്മാർധനവാ

ഉദ്ഗാതാരം ദിദൃക്ഷന്ത ഏവ ദ്ര— ഷ്ടുമിച്ഛന്ത ഏവ ധനിനമിവ ലൌകികാഃ. പ്രസിദ്ധം ഹി ലോകേ ∫ഥോ അപി യസ്യ സ്വം ധനം ഭവതി തം ധനിനം ദിദൃക്ഷന്തേ ഇതി സിദ്ധ— സ്യ ഗുണവിജ്ഞാനഫലസംബന്ധ— സ്യ ഉപസംഹാരഃ ക്രിയതേ— ഭവതി ഹാസ്യ സ്വം യ ഏവമേതത്സാമ്നഃ സ്വം വേദേതി

ന്മാരെ കാണാനാഗ്രഹിക്കുന്നതുപോലെ, യജ്ഞത്തിൽ സ്വരത്തോടുകൂടിയ ഉദ്ഗാതാവിനെ കാണാൻ ആഗ്രഹിക്കുന്നു. ആർക്ക് ധനമുണ്ടോ അവരെ കാണാൻ ജനങ്ങൾ ആഗ്രഹിക്കുന്നത് ലോകത്തിൽസാധാരണമാണല്ലോ. ഇപ്രകാരം സിദ്ധമായ ഗുണവിജ്ഞാനരൂപമായ ഫലത്തിനുള്ള സംബന്ധം ഉപസംഹരിക്കുന്നു. " ആർ ഇപ്രകാരം ഈ സാമത്തിന്റെ ധനത്തെ അറിയുന്നുവോ അവന് ധനമുണ്ടാകുന്നു." എന്ന് .

അഥാന്യോഗുണഃ സുവർ— ണ്ണവത്താലക്ഷണോ വിധീയതേ. അസാവപി സൌസ്വര്യമേവ. ഏതാ— വൻ വിശേഷഃ— പൂർവ്വം കണ്ഠഗ— തമാധുര്യമിദം തു ലാക്ഷണികം സുവർണ്ണശബ്ദവാച്യം.

അനന്തരം സുവർണ്ണവത്താലക്ഷണത്തോടുകൂടിയ മറ്റൊരു ഗുണം വിധിക്കപ്പെടുന്നു. ഇതും സുസ്വരതതന്നെ. വ്യത്യാസം ഇത്രമാത്രമാണ് . മുമ്പ് സുസ്വരത കണ്ഠഗതമായ മാധുര്യം മാത്രമാണെന്നു പറഞ്ഞു ഈ സുവർണ്ണ ശബ്ദവാച്യമായ മാധുര്യം ലാക്ഷണികമാകുന്നു.

**മന്ത്രഃ 26—** തസ്യ ഹൈതസ്യ സാമ്നോ യഃ സുവർണ്ണം വേദ ഭവതി ഹാസ്യ സുവർണ്ണം തസ്യ വൈ സ്വര ഏവ സുവർണ്ണം ഭവതി ഹാസ്യ സുവർണ്ണം യ ഏവ മേതത്സാ— മ്നഃ സുവർണ്ണം വേദ

**മന്ത്രാർത്ഥം 26—** അങ്ങിനെയുള്ള ഈ സാമത്തിന്റെ സുവർണ്ണ ത്തെ ആരറിയുന്നുവോ ഇവന് സുവർണ്ണം ഉണ്ടാകുന്നു. ആ സാമത്തിന്റെ സുവർണ്ണം സ്വരം തന്നെയാകുന്നു. ഇപ്രകാരം ഈ സാമത്തിന്റെ സുവർണ്ണത്തെ ആരറിയുന്നുവോ അവന് സുവർണ്ണം ഉണ്ടാകുന്നു.

ഭാഷ്യഃ—തസ്യഹൈതസ്യ സാമ്നോ യഃ സുവർണ്ണം വേദ ഭവതി യ സുവർണ്ണം വേദ ഭവതി ഹാസ്യ സു— വർണ്ണം. സുവർണ്ണ ശബ്ദസാമാ— ന്യാത് സ്വരസുവർണ്ണയോഃ ലൌകി— കമേവ സുവർണ്ണം ഗുണവി— ജ്ഞാനഫലം ഭവതീത്യർത്ഥഃ. തസ്യ വൈ സ്വര ഏവ സുവർണ്ണം. ഭവതി ഹാസ്യ സുവർണ്ണം യ ഏവമേത— ത്സാമ്നഃ സുവർണ്ണം വേദേതി പൂർവ്വവത്സർവ്വം.

ആർ ഈ സാമത്തിന്റെ സുവർണ്ണത്തെ അറിയുന്നുവോ അവന് സുവർണ്ണം ലഭിക്കുന്നു. സ്വരം, സുവർ ണ്ണം, ഈ രണ്ടിനും വേണ്ടി സുവർണ്ണശബ്ദത്തിന്റെ പ്രയോഗം സമാനരൂപത്തിൽ ഭവിക്കുന്നു. അതിനാൽ ഈ ഗുണത്തിന്റെ വിജ്ഞാനഫലം ലൗകികമായ സുവർണ്ണം തന്നെയാകുന്നു. തീർച്ചയായും സ്വരം തന്നെയാണ് അതിന്റെ (സാമത്തിന്റെ) സുവർണ്ണം. ആരിപ്രകാരം സാമത്തിന്റെ സുവർണ്ണത്തെ അറിയുന്നു, അവന് സുവർണ്ണ ലഭിക്കുന്നു എന്നിങ്ങിനെ എല്ലാം മുമ്പു പറഞ്ഞപോലെഗ്രഹിക്കണം.

**മന്ത്രഃ 27—** തസ്യ ഹൈതസ്യ സാമ്നോ യഃ പ്രതിഷ്ഠാം വേദ പ്രതിഹ തിഷ്ഠതി തസ്യ വൈ വാഗേവ പ്രതിഷ്ഠാ വാചി ഹ ഖല്വേഷ ഏതത് പ്രാണഃ പ്രതിഷ്ഠിതോ ഗീയതേ ∫ന്ന ഇത്യു ഹൈക ആഹുഃ.

**മന്ത്രാർത്ഥം 27—** അങ്ങിനെയുള്ള ഈ സാമത്തിൻെറ പ്രതിഷ്ഠയെ ആരറിയുന്നുവോ അവൻ പ്രിതിഷ്ഠിതനായിത്തീരുന്നു. ആ സാമത്തിൻെറ പ്രതിഷ്ഠവാക്കുതന്നെയാകുന്നു. എന്തെന്നാൽ ഈ പ്രാണൻ പാക്കിൽ പ്രതിഷ്ഠിതനായിട്ടാണല്ലോ ഈ ഗാനത്തെ ചെയ്യുന്നത് . മററു ചിലർ അന്നത്തിലെന്നും പറയുന്നുണ്ട് .

തഥാ പ്രതിഷ്ഠാ ഗുണം വിധിത്സന്നാഹ—

ഇപ്രകാരം സാമത്തിൻെറ പ്രതിഷ്ഠാഗുണത്തെ വിധിക്കാനിച്ഛിച്ചുകൊണ്ട് ശ്രുതിപറയുന്നു—

**ഭാഷ്യഃ—** തസ്യ ഹൈതസ്യ സാമ്നോ യഃ പ്രതിഷ്ഠാം വേദ. പ്രതിനിഷ്ഠതി അസ്യാമിതി പ്രതിഷ്ഠാ വാക് താം പ്രതിഷ്ഠാം സാമ്നോ ഗുണം യോ വേദ സ പ്രതിതിഷ്ഠതി ഹ "തം യഥാ യഥോപാസതേ" ഇതി ശ്രുതേഃ തദ്ഗുണത്വം യുക്തം.

**അങ്ങിനെയുള്ള ഈ സാമത്തിൻെറ പ്രതിഷ്ഠയെ ആരറിയുന്നുവോ അവൻ പ്രതിഷ്ഠിതനായിത്തീരുന്നു.** യാതൊന്നിൽ **(സാമം)** പ്രതിഷ്ഠിതമാണോ ആ വാക്ക് **അതിൻെറ** പ്രതിഷ്ഠയാകുന്നു. വാക്കാകുന്ന പ്രതിഷ്ഠയെ സാമത്തിൻെറ ഗുണമായി **ആരറിയുന്നുവോ അവൻ പ്രതിഷ്ഠിതനായിത്തീരുന്നു.** "അതിനെ **ആർ എപ്രകാരം** ഉപാസിക്കുന്നുവോ (**അങ്ങിനെയായിത്തീരുന്നു**)" എന്ന ശ്രുതിയനുസരിച്ച് **അതിൻെറ** ഗുണം യുക്തം തന്നെ.

പൂർവ്വവത് ഫലേന പ്രതി— ലോഭിതായ കാ പ്രതിഷ്ഠേതി ശുശ്രൂഷവേ ആഹ തസ്യ വൈ സാമ്നോ വാഗേവ, വാഗിതി ജിഹ്വാമൂലീയാദീനാം സ്ഥാനാനാം ആഖ്യാ, സൈവ പ്രതിഷ്ഠാ, തദാഹ—വാചി ഹി ജിഹ്വാമൂലീയാദിഷു ഹി യസ്മാത് പ്രതിഷ്ഠിതഃ സന്നേഷ പ്രാണ ഏതത് ഗാനം ഗീയതേ ഗീ— തിഭാവമാപദ്യതേ തസ്മാത് സാമ്നഃ പ്രതിഷ്ഠാ വാക് . അന്നേ പ്രതി— ഷ്ഠിതോ ഗീയത ഇത്യു ഹൈകേ ∫ ന്യേ ആഹുഃ. ഇഹ പ്രതിതിഷ്ഠതീതി യുക്തം അനിന്ദിതത്വാദേകീയപ— ക്ഷസ്യ വികൽപേന പ്രതിഷ്ഠാഗു—

മുമ്പിലത്തെപ്പോലെ ഫലത്തെക്കുറിച്ച് പ്രലോഭിപ്പിക്കാനായിട്ട് ആ പ്രതിഷ്ഠയെന്താണെന്നറിയാനാഗ്രഹിക്കുന്നവരോട് ശ്രുതി പറയുകയാണ് — തീർച്ചയായും അത് സാമത്തിൻെറ വാക്കുതന്നെയാകുന്നു. വാക്കെന്നാൽ ജിഹ്വാമൂലീയം മുതലായസ്ഥാനങ്ങളുടെ പേരാകുന്നു. അതുതന്നെയാണ് പ്രതിഷ്ഠ. അതിനെക്കുറിച്ച് ശ്രുതിപറയുന്നു— ജിഹ്വാമൂലീയാദികളാകുന്ന വാക്കിൽ പ്രതിഷ്ഠിതനായിട്ടാണ് പ്രാണൻ ഈ ഗീതിയായിത്തീരുന്നത് . അതിനാൽ സാമത്തിന് പ്രതിഷ്ഠവാക്കാകുന്നു. മററു ചിലർ പറയുന്നത് അന്നത്തിൽ പ്രതിഷ്ഠിതമാണ് ഗാനം എന്നാണ് . ഇതിൽ പ്രതിഷ്ഠിതമാണെന്നതും യുക്തം ത

ണ വിജ്ഞാനം കുര്യാത് വാഗ്വാ പ്രതി— ഷ്ഠാ അന്നം വേതി.

ന്നെ. നിന്ദിതമല്ല. അതിനാൽ വാക്കോ അന്നമോ പ്രാണന്റെ പ്രതിഷ്ഠയാണ് എന്ന് വികൽപേന പ്രതിഷ്ഠാഗുണ ത്തോടുകൂടിയിരിക്കുന്ന പ്രാണനെ ഉപാസിക്കണം.

ഏവം പ്രാണവിജ്ഞാനവ— തോ ജപകർമ്മ വിധിത്സ്യതേ. യദ്വി— ജ്ഞാനവതോ ജപകർമ്മണ്യധികാ— രഃ തദ്വിജ്ഞാനമുക്തം.

ഇപ്രകാരം പ്രാണനെ അറിയുന്ന വന് ജപകർമ്മങ്ങളെ വിധിക്കേണ്ടതു ണ്ട് . ഏതു വിജ്ഞാനവാനാണോ ജപ കർമ്മങ്ങൾക്കധികാരം ആ വിജ്ഞാനം പറയപ്പെട്ടുകഴിഞ്ഞു.

**മന്ത്രഃ 28**— അതാതഃ പവമാനാനാമേവാഭ്യാരോഹഃ സവൈ ഖലു പ്രസ്തോതാ സാമ പ്രസ്തൗതി സയത്ര പ്രസ്തുയാത്തദേതാനി ജപേത് . അസതോ മാ സദ്ഗമയ തമസോ മാ ജ്യോതിർ ഗമയ മൃത്യോർമ്മാമൃതം ഗമയേതി. സ യദാ ഹാസതോ മാ സദ്ഗമയേതി മൃത്യുർവ്വാ അസത് സദമൃതം മൃത്യോർമ്മാമൃതം ഗമയാമൃതം മാകുർവ്വിത്യേവൈതദാഹ. തമസോ മാ ജ്യോതിർഗ്ഗമയേ തി മൃത്യുർവ്വൈ തമോ ജ്യോതിരമൃതം മൃത്യോർമ്മാമൃതം ഗമയാമൃതം മാകുർവ്വിത്യേവൈതദാഹ. മൃത്യോർമ്മാമൃതം ഗമയേതി നാത്ര തിരോഹിതമിവാസ്തി. അഥ യാനീ തരാണി സ്തോ ത്രാണി തേഷ്വാത്മനേ | ന്നാദ്യമാഗായേ— ത്തസ്മാദു തേഷു വരം വൃണീത യം കാമം കാമയേത തം സ ഏഷ ഏവം വിദുദ്ഗാതാത്മനേ വാ യജമാനായ വാ യം കാമം കാമയതേ തമാഗായതി തദ്ധൈതല്ലോ കജിദേവ ന ഹൈവാലോക്യതായാ ആശാസ്തി യ ഏവമേതത്സാമ വേദ.

**മന്ത്രാർത്ഥം 28**— അനന്തരം അതുകൊണ്ട് പവമാന ങ്ങൾക്കുള്ള അഭ്യാരോഹം (ജപം) തന്നെ പ്രസ്താവിക്ക പ്പെടുന്നു. ആ പ്രസ്തോതാവ് സാമത്തിന്റെ പ്രസ്താ വത്തെ (ആരംഭത്തെ) ചെയ്യുന്നു. പ്രസ്താവത്തെ ചെയ്യുമ്പോളവൻ ഇവയെ ജപിക്കണം. "അസത്തിൽ നിന്ന് എന്നെ സത്തിലേക്കു നയിക്കൂ; തമസ്സിൽ നിന്നും എന്നെ ജ്യോതിസ്സിലേക്കു നയിക്കൂ; മരണത്തിൽനിന്നും എന്നെ അമൃതത്വത്തിലേക്ക് നയിക്കൂ" എന്ന് . ആ മന്ത്രം" അസത്തിൽ നിന്ന് എന്നെസത്തിലേക്കുനയിക്കൂ" എന്നു പറയുന്നിടത്ത് " അസത്ത് " എന്നതിന് "മൃത്യു" എന്നർത്ഥം. "സത്തെ" ന്നത് അമൃതമാകുന്നു. എന്നെ മൃത്യുവിൽനിന്ന് അമൃതത്ത്വത്തിലെത്തിക്കുക. അതായത്

എന്നെ അമൃതനാക്കൂ എന്നാണ് ഈ പറഞ്ഞതിനർത്ഥം. "തമസോമാ ജ്യോതിർഗ്ഗമയ" എന്നതിലെ തമസ്സ് മൃത്യു തന്നെ. ജ്യോതിസ്സ് അമൃതമാകുന്നു. മൃത്യുവിൽനിന്നും എന്നെ അമൃതത്ത്വത്തിലേക്കു നയിച്ചാലും. എന്നെ അമൃതനാക്കുക എന്നാണ് ഈ പറയുന്നതും. "മൃത്യോർമ്മാമൃതംഗമയ" എന്നതിൽ തിരോഹിതമെന്നപോലെ (ഒളിഞ്ഞിരിക്കുന്ന)യുള്ള അർത്ഥമില്ല. അനന്തരം മററു സ്തോത്രങ്ങൾ ഏവയോ അവയിൽ തനിക്കായിട്ട് അന്നാദ്യത്തെ ആ ഗാനം ചെയ്യണം. ഇപ്രകാരമറിയുന്ന ഉദ്ഗാതാവ് തനിക്കായിട്ടോ യജമാനനായിട്ടോ യാതൊരു കാമത്തെ കാമിക്കുന്നുവോ അതിനെ ആഗാനം ചെയ്യുന്നു (സാധിക്കുന്നു) അതിനാൽ ആ സ്തോത്രങ്ങൾ വഴി ഏതു കാമത്തെയാണോ കാമിക്കുന്നത് ആ കാമത്തെ വരമായിവരിക്കണം. അങ്ങിനെയുള്ള ഈ പ്രാണവിജ്ഞാനം തീർച്ചയായും ലോകങ്ങളെ ജയിക്കുന്നതാകുന്നു. ആരാണോ ഈ സാമത്തെ അറിയുന്നത് അവന് അലോകൃതക്ക് (ലോകപ്രാപ്തിയുടെ അയോഗ്യതക്ക് ) ആശയുണ്ടാവുകയില്ല.

**ഭാഷ്യം:—** അഥാനന്തരം യസ്മാച്ചൈവം വിദുഷാ പ്രയുജ്യമാനം ദേവഭാവായാഭ്യാരോഹഫലം ജപകർമ്മ, അതസ്തസ്മാത്തദ്വിധീയതേ ഇഹ. തസ്യച ഉദ്ഗീഥസംബന്ധാത് സർവ്വത്ര പ്രാപ്തൗ പവമാനാനാമിതി വചനാത് പവമാനേഷു ത്രിഷ്വപി കർത്തവ്യതായാം പ്രാപ്തായാം പുനഃ കാലസങ്കോചം കരോതി— സ വൈ ഖലു പ്രസ്തോതാ സാമ പ്രസ്തൗതി. സ പ്രസ്തോതാ യത്ര യസ്മിൻ കാലേ സാമ പ്രസ്തുയാത് പ്രാരഭേത തസ്മിൻ കാലേ ഏതാനി ജപേത് .

അതിനുശേഷം ഇപ്രകാരം അറിയുന്നവർ പ്രയോഗിക്കുന്ന ജപകർമ്മം ആഭിമുഖ്യത്തോടുകൂടിയ ദേവഭാവത്തിലേക്ക് അഭ്യാരോഹം ചെയ്യുന്ന ഫലത്തോടുകൂടിയതാകയാൽ അതിവിടെ വിധിക്കപ്പെടുകയാണ് . ഉദ്ഗീഥ സംബന്ധമുള്ളതാകയാൽ ഉദ്ഗീഥത്തിലെല്ലാം ഈ ജപം വേണം അതുകൊണ്ട് "പവമാനാനാം" എന്നു പറഞ്ഞതു വഴി മൂന്നു പവമാനങ്ങളിലും അതിൻെറ പ്രാപ്തിയുണ്ടെന്നു വരുന്നു. അങ്ങിനെ പ്രാപ്തിയുണ്ടായിട്ട് "സ വൈ ഖലുപ്രസ്തോതാ സാമ പ്രസ്തൗതി" എന്നുപറഞ്ഞ് ശ്രുതി അതിന് വീണ്ടും കാല സങ്കോചത്തെ ചെയ്യുന്നു. അതായത് എപ്പോൾ പ്രസ്തോതാവ് സാമത്തിൻെറ പ്രസ്താവത്തെ അഥവാ ആരംഭത്തെ ചെയ്യുന്നുവോ അപ്പോൾ ഇതിനെ ജപിക്കേണ്ടതുണ്ട് .

അസ്യച ജപ കർമ്മണ ആഖ്യാ അഭ്യാരോഹ ഇതി. ആഭിമുഖ്യേന ആരോഹത്യനേന ജപകർമ്മണൈവംവിദ്ദേവഭാവാത്മാനമിത്യഭ്യാരോഹഃ. ഏതാനീതി ബഹുവച—

ഈ ജപകർമ്മത്തിൻെറ പേർ അഭ്യാരോഹമെന്നാണ് . ഈ ജപകർമ്മം വഴി പ്രാണവേത്താവ് നേരിട്ട് ദേവഭാവത്തിലേക്ക് ആരോഹണം ചെയ്യുന്നതിനാൽ ഇതിനെ അഭ്യാരോഹജപമെന്നു

നാത് ത്രീണി യജൂംഷി ദ്വിതീയാ– നിർദ്ദേശാത് ബ്രാഹ്മണോൽപന്ന– ത്വാച്ച യഥാ പഠിത ഏവ സ്വരഃ പ്രയോക്ത വ്യോ ന മാന്ത്രഃ. യാജമാനം ജപകർമ്മ.

ഏതാനി താനി യജൂംഷി — "അസതോ മാ സത് ഗമയ", "തമ– സോ മാ ജ്യോതിർമ്മമയ" "മൃത്യോ– ർമ്മാ അമൃതം ഗമയ" ഇതി. മന്ത്രാ– ണാമർത്ഥസ്തിരോഹിതോ ഭവതീതി സ്വയമേവ വ്യാചഷ്ടേ ബ്രാഹ്മണം മന്ത്രാർത്ഥം — സ മന്ത്രോ യദാഹ യദുക്തവാൻ കോ/സാവർത്ഥഃ ? ഇ– ത്യുച്യുതേ — അസ തോ മാ സത്ഗ– മയ" ഇതി, മൃത്യുർവ്വാ അസത് — സ്വാഭാവികകർമ്മവിജ്ഞാനേ മൃത്യുരിത്യുച്യതേ, അസത് അത്യ ന്താധോഭാവ ഹേതുത്വാത് . സദ– മൃതം — സച്ഛാസ്ത്രീയ കർമ്മവി– ജ്ഞാനേ അമരണഹേതുത്വാദമൃതം. തസ്മാദസതോ അസത് കർമ്മണോ ∫ ജ്ഞാനാച്ച മാ മാം സച്ഛാസ്ത്രീയ കർമ്മ വിജ്ഞാനേ ഗമയ ദേവഭാവ– സാധനാത്മഭാവമാപാദയ ഇത്യർ– ത്ഥഃ. തത്ര വാക്യാർത്ഥമാഹ — അമൃതം മാ കുർവ്വിത്യേവ ഏതദാഹ ഇതി.

തഥാ തമസോ മാ ജ്യോതിർ– ഗ്ഗമയേതി. മൃത്യുർവ്വൈ തമഃ സർവ്വം ഹ്യജ്ഞാനമാവരണത്വാത്മകത്വാ– ത്തമഃ തദേവ ച മരണഹേതുത്വാ– ന്മൃത്യുഃ ജ്യോതിരമൃതം പൂർവ്വോ– ക്തവിപരീതം ദൈവം സ്വരൂപം. പ്രകാശാത്മകത്വാത് ജ്ഞാനം ജ്യോതിഃ, തദേവാമൃതം അവിനാ– ശാത്മകത്വാത് . തസ്മാത്തമസോ

പറയുന്നു. "ഏതാനി" എന്ന ബഹുവച നം മൂന്നു യജസ്സുക്കളാണ് . ദ്വിതീയ നിർ ദ്ദേശിച്ചിരിക്കുന്നതിനാലും ബ്രാഹ്മണ ത്തിൽ ഉൽപന്നമായതിനാലും പഠിച്ചതു പോലെ തന്നെ സ്വരം പ്രയോഗിക്കണം. മന്ത്രസംന്ധമായ സ്വരമല്ല പ്രയോഗിക്കേ ണ്ടത് . ജപകർമ്മം യജമാനനെസ്സംബന്ധി ച്ചതാണ് .

ആയജസ്സുകൾ ഇതാണ് —"അസ ത്തിൽ നിന്നും എന്നെ സത്തിലേക്ക് നയി ക്കൂ; തമസ്സിൽനിന്നും എന്നെ ജ്യോതി സ്സിലേക്ക് നയിക്കൂ; മൃത്യുവിൽ നിന്നും എന്നെ അമൃതത്വത്തിലേക്ക് നയിക്കൂ". മന്ത്രങ്ങളുടെ അർത്ഥം നിഗൂഢമായതി നാൽ മന്ത്രാർത്ഥത്തെ ബ്രാഹ്മണം സ്വയ മേവ വ്യാഖ്യാനിക്കുകയാണ് .—മന്ത്രത്തി ൽ പറഞ്ഞതിന് അർത്ഥമെന്താണ് ? എ ന്നു പറയുന്നു — "അസത്തിൽ നിന്നും എ ന്നെ സത്തിലേക്കു നയിക്കൂ" എന്നതിന് അസത്ത് മൃത്യു തന്നെയാണ് . അത്യന്ത മായ ഇല്ലായ്മകാരണം അസത്ത് അതാ യത് സ്വാഭാവികകർമ്മവിജ്ഞാനം മൃ ത്യുവാണെന്ന് പറയപ്പെടുന്നു. സത്ത് അമൃതമാകുന്നു. ശാസ്ത്രീയമായ കർമ്മ വിജ്ഞാനത്തിൽ മരണമില്ലാത്തതിനാൽ അത് , സത്ത് , അമൃതമാകുന്നു. അതി നാൽ അസത്തിൽ നിന്നും അതായത് അസത്കർമ്മത്തിൽ നിന്നും അജ്ഞാന ത്തിൽ നിന്നും, എന്നെ സത്താകുന്ന ശാ സ്ത്രീയ വിജ്ഞാനത്തിലേക്ക് നയിച്ചാ ലും — ദേവഭാവത്തിനുള്ള സാധനമായ ആത്മഭാവത്തെ പ്രാപിപ്പിച്ചാലും എന്നർ ത്ഥം. അനന്തരം വാക്യാർത്ഥത്തെ പറയു ന്നു — "എന്നെ അമൃതനാക്കൂ" എന്നു തന്നെയാണ് പറയുന്നത് എന്ന് .

അതുപോലെതന്നെയാണ് "തമ സ്സിൽനിന്നെന്നെ ജ്യോതിസ്സിലേക്ക് നയി ച്ചാലും" എന്നതും. തമസ്സ് മൃത്യു തന്നെ യാകുന്നു. ആവരണസ്വരൂപം കാരണം അജ്ഞാനം മുഴുവൻ തമസ്സാണ് . മരണ കാരണമായതിനാലത് മൃത്യുതന്നെ. മുൻ പറഞ്ഞതിന് വിപരീതമായി ജ്യോതിസ്സ് അമൃതമാകുന്നു — ദൈവസ്വരൂപമാകു ന്നു. പ്രകാശാത്മകത്വം കാരണം ജ്ഞാ നം ജ്യോതിസ്സാകുന്നു. അവിനാശസ്വരൂ

മാ ജ്യോതിർഗ്ഗമയേതി പൂർവ്വവത് മൃത്യോർമ്മാമൃതം ഗമയേത്യാദി. അമൃതം മാ കുർവ്വിതേത്യേവ ഏതദാഹ ദൈവം പ്രാജാപത്യം ഫലഭാവമാപാദയേത്യർത്ഥഃ

പൂർവ്വോ മന്ത്രോ ऽ സാധനസ്വഭാവാത് സാധനഭാവമാപാദയേതി. ദ്വിതീയസ്തു സാധനഭാവാദപി അജ്ഞാനരൂപാത് സാദ്ധ്യഭാവമാപാദയേതി. മൃത്യോർമ്മാമൃതം ഗമയേതി പൂർവ്വയോരേവ മന്ത്രയോഃ സമുച്ചിതോ ऽ ർത്ഥഃ തൃതീയേന മന്ത്രേണോച്യത ഇതി പ്രസിദ്ധാർത്ഥതൈവ. നാത്ര തൃതീയേ മന്ത്രേ തിരോഹിതമന്തർഹിതമിവാർത്ഥരൂപം പൂർവ്വയോരിവ മന്ത്രയോരസ്തി, യഥാശ്രുത ഏവാർത്ഥഃ

യാജമാനമുദ്ഗാനം കൃത്വാ പവമാനേഷു ത്രിഷു, അഥാനന്തരം യാനീതരാണി ശിഷ്ടാനി സ്തോത്രാണി തേഷ്വാത്മനേ ऽ ന്നാദ്യമാഗായേത് പ്രാണവിദുദ്ഗാതാ പ്രാണഭൂതഃ പ്രാണവദേവ. യസ്മാത് സ ഏവ ഉദ്ഗാതാ ഏവം പ്രാണം യഥോക്തം വേത്തി, അതഃ പ്രാണവദേതം കാമം സാധയിതും സമർത്ഥഃ. തസ്മാദ്യജമാനഃ തേഷു സ്തോത്രേഷു പ്രയുജ്യമാനേഷു വരം വൃണീത, യം കാമം കാമയേത തം കാമം വരം വൃണിത പ്രാർത്ഥയേത. യസ്മാത്സ ഏഷ ഏവംവിദുദ്ഗാതേതി തസ്മാച്ഛബ്ദാത് പ്രാഗേവ സംബദ്ധ്യതേ. ആത്മനേ വാ യജമാനായ വാ യം കാമം കാമയതേ ഇച്ഛത്യുദ്ഗാതാ തമാഗായതി ആഗാനേന സാധയതി.

പത്വം കാരണം അമൃതം തന്നെയാകുന്നു. അതിനാൽ തമസ്സിൽനിന്നെന്നെ ജ്യോതിസ്സിലേക്കു നയിക്കൂ എന്നതിന് മൃത്യുവിൽ നിന്നും എന്നെ അമൃതത്വത്തിലേക്ക് നയിക്കൂ എന്നാണർത്ഥം. എന്നെ അമൃതനാക്കൂ എന്നുതന്നെയാണ് ഇവിടെ പറയുന്നത് . ദൈവീകവും പ്രാജാപത്യവുമായ ഫലത്തെ പ്രാപിപ്പിക്കൂ എന്നർത്ഥം.

ഇതിനു മുമ്പുള്ള മന്ത്രം "എന്നെ അസാധന സ്വഭാവത്തിൽ നിന്നും സാധനഭാവത്തെ പ്രാപിപ്പിക്കൂ" എന്നു പറയുന്നു. രണ്ടാം മന്ത്രം "എന്നെ അജ്ഞാനരൂപമായ സാധനാഭാവത്തിൽ നിന്നും സാദ്ധ്യഭാവത്തെ പ്രാപിപ്പിക്കൂ" എന്നു പറയുന്നു. "മൃത്യുവിൽ നിന്നും അമൃതത്വത്തെ പ്രാപിപ്പിക്കൂ" എന്നിങ്ങിനെ മൂന്നാം മന്ത്രം വഴി മുമ്പു പറഞ്ഞ രണ്ടു മന്ത്രാർത്ഥങ്ങളെയും സമുച്ചയിപ്പിച്ച് അർത്ഥം പറഞ്ഞിരിക്കയാണ് . അതിനാലത് പ്രസിദ്ധമായ അർത്ഥം തന്നെയാണ് . മുമ്പുള്ള രണ്ടു മന്ത്രങ്ങളിലുമെന്ന പോലെ ഈ മൂന്നാം മന്ത്രത്തിൽ ഗൂഢാർത്ഥമൊന്നും തന്നെയില്ല. ഇതിന്റെ അർത്ഥം കേൾക്കുന്നതു പോലെ തന്നെയാണ് .

മൂന്നു പവമാനസ്തോത്രങ്ങളിലായി ജയമാന സംബന്ധിയായ ഉദ്ഗാനത്തെ ചെയ്തതിനുശേഷം യാതൊരു സ്തോത്രമാണോ അവശേഷിക്കുന്നത് അതു വഴി പ്രാണോപാസകനായ ഉദ്ഗാതാവ് പ്രാണ ഭൂതനായി പ്രാണനെപ്പോലെതന്നെ തനിക്കായിട്ട് അന്നാദ്യത്തെ ആ ഗാനം ചെയ്യണം. എന്തെന്നാൽ ആ ഉദ്ഗാതാവ് ഇപ്രകാരം മുമ്പു പറഞ്ഞ പ്രാണനെ അറിയുന്നതിനാൽ പ്രാണനെപ്പോലെ തന്നെ. അവൻ ആ കാമങ്ങൾ കൈവരിക്കാൻ സമർത്ഥനായിത്തീരുന്നു. അതിനാൽ ആ സ്തോത്രങ്ങളെ പ്രയോഗിച്ചശേഷം യജമാനൻ വരത്തെ വരിക്കണം — ഏതു കാമത്തെ കാമിക്കുന്നുവോ അതിനെ വരമായി വരിക്കണം — അഥവാ പ്രാർത്ഥിക്കണം. എന്തിനു വേണ്ടി അപ്രകാരമുള്ള ഇവൻ അതായത് ഇപ്രകാരമറിയുന്ന ഉദ്ഗാതാവ് തനിക്കോ യജമാനനോ വേണ്ടി യാതൊരു ഭോഗത്തെ ഇച്ഛിക്കുന്നുവോ അതിനെത്തന്നെ ആ ഗാനം ചെയ്യണം — ആഗാനം വഴി അത് നേടിയെടുക്കുന്നു.

ഏവം താവത് ജ്ഞാനകർമ്മാഭ്യാം പ്രാണാത്മാപത്തിരിത്യുക്തം. തത്ര നാസ്ത്യാശങ്കാസംബന്ധഃ. അതഃ കർമ്മാപായേ പ്രാണാപത്തിർഭവതി വാ ന വാ? ഇത്യാശങ്ക്യതേ — തദാശങ്കാനിവൃത്യർത്ഥമാഹ—തദ്ധൈതല്ലോകജിദേവേതി. തദ്ധ തദേതത്പ്രാണദർശനം കർമ്മ വിയുക്തം കേവലമപി, ലോകജിദേവേതി ലോകസാധനമേവ. ന ഹ ഏവാലോ കൃതായൈ അലോകാർഹത്വായ ആശാ ആശംസനം പ്രാർത്ഥനം നൈവാസ്തി ഹ. നഹി പ്രാണാത്മനി ഉൽപന്നാത്മാഭിനാമസ്യ തത് പ്രാപ്ത്യാശംസനം സംഭവതി. നഹി ഗ്രാമസ്ഥഃ കദാ ഗ്രാമം പ്രാപ്നുയാമീത്യരണ്യസ്ഥ ഇവാശാസ്തേ. അസന്നികൃഷ്ടവിഷയേ ഹ്യന്യാത്മന്യാംശംസനം ന തത്സ് ഥാത്മനി സംഭവതി. തസ്മാന്നാശാസ്തി കദാചിത് പ്രാണാത്മഭാവം ന പ്രപദ്യേയമിതി.

ഇപ്രകാരം ജ്ഞാന കർമ്മങ്ങളെ ക്കൊണ്ട് പ്രാണാത്മഭാവം പ്രാപിക്കാമെന്നു പറഞ്ഞു കഴിഞ്ഞു. അതിൽ സംശയമില്ല. അതു കൊണ്ട് കർമ്മമി ല്ലാതെ ജ്ഞാനം മാത്രമായാൽ പ്രാണ പ്രാപ്തി ഉണ്ടാവുമോ ഇല്ലയോ എന്ന് ശങ്കിക്കുന്നു. അനന്തരം ഈ ശങ്കാ നിവൃത്തിക്കായി പറയുന്നു — അത് തീർച്ചയായും ലോകങ്ങളെ ജയിക്കുന്നതു തന്നെ എന്ന് . ആ പ്രാണദർശനം കേവലവും കർമ്മ രഹിതവുമാണെങ്കിലും ലോകജിത്തു തന്നെയാകുന്നു — ലോകത്തെ നേടിത്തരുന്നതു തന്നെയാകുന്നു. അലോകൃതക്കായി അഥവാ ലോകാർഹതയില്ലാതിരിക്കാനായി ആശ അഥവാ ആശംസനം ഒരിക്കലുമില്ല. ആർക്ക് പ്രാണാത്മാവിൽ ആത്മത്വത്തിന്റെ അഭിമാനമുണ്ടോ അവന് അതിനെ പ്രാപിക്കാനാശയുണ്ടാവുകയില്ല. എന്തെന്നാൽ ഗ്രാമത്തിൽ വസിക്കുന്നവന് വനവാസിയെപ്പോലെ "എനിക്കെപ്പോൾ ഗ്രാമത്തെ പ്രാപിക്കാൻ കഴിയും" എന്നിങ്ങിനെയുള്ള ആശയുണ്ടാവാൻ വയ്യല്ലോ. തന്നിൽനിന്നും ദൂരെയുള്ള അനാത്മവസ്തുവിനെക്കുറിച്ചേ ഇങ്ങിനെയുള്ള ആശയുണ്ടാവാൻ പററൂ. തന്റെ ആത്മാവിനെസ്സംബന്ധിച്ചിടത്തോളം അത് ആയിത്തീരുക എന്നത് അസംഭാവ്യമാണല്ലോ. അതിനാൽ "ഞാൻ പ്രാണാത്മഭാവത്തെ പ്രാപിക്കുകയില്ലേ " എന്നിങ്ങിനെ ഒരിക്കലും ആശംസിക്കാവുന്നതല്ല.

കസ്മൈത് ? യ ഏവമേതത് സാമ പ്രാണം യഥോക്തം നിർദ്ധാരിത മഹിമാനം വേദ അഹമസ്മി പ്രാണ ഇന്ദ്രിയവിഷയാസംഗൈരാസുരൈഃ പാപ്മഭിരധർഷണീയഃ വിശുദ്ധഃ, വാഗാദിപഞ്ചകം ച മദാശ്രയത്വാദഗ്ന്യാദ്യാത്മരൂപം സ്വാഭാവികവിജ്ഞാനോത്ഥേന്ദ്രിയ വിഷയാസംഗ ജനിതാസുരാ പാപ്മദോഷവിയുക്തം സർവ്വഭൂതേഷു ച മദാശ്രയാന്നാദ്യോപയോഗ ബന്ധനം, ആത്മാ ചാഹം സർവ്വഭൂതാനാമാങ്ഗിരസത്വാത് , ഋഗ്യജുഃ സാമോദ്ഗീഥഭൂതായാശ്ച വാച

ആർക്കാണീ ഫലമുണ്ടാവുന്നത് ? ആർ ഈ സാമത്തെ അഥവാ മുൻപറഞ്ഞതുപോലെ നിർച്ചിത മഹിമാവോടുകൂടിയ പ്രാണനെ അറിയുന്നു അവന് — "ഞാൻ ഇന്ദ്രിയവിഷയാസംഗങ്ങളും ആസുരങ്ങളുമായ പാപങ്ങളാൽ അധൃഷ്യനും വിശുദ്ധനുമായ പ്രാണനാകുന്നു. വാഗാദിപഞ്ചകം എന്നെ ആശ്രയിക്കുന്നതിനാൽ സ്വാഭാവികജ്ഞാനം കൊണ്ടുള്ള ഇന്ദ്രിയംസംഗത്താൽ ഉണ്ടാകുന്ന ആസുരപാപമാകുന്ന ദോഷ ത്തിൽ നിന്നും വേർപെട്ട് അഗ്ന്യാത്മക മായിത്തീരുകയാണ് ചെയ്യുന്നത് . അന്നാദ്യത്തിന്റെ ഉപയോഗം കൊണ്ടുള്ള ഫലം ഭൂതങ്ങളിലെല്ലാം വാഗാദികൾക്ക് സിദ്ധിക്കുന്നത്

ആത്മാ തദ്വ്യാപ്തേഃ തന്നിർവ്വർത്ത—കത്വാച്ച, മമ സാമ്നോ ഗീതിഭാവ—മാപദ്യമാനസ്യ ബാഹ്യം ധനം ഭൂഷ—ണം സൗസ്വര്യം തതോ ऽ പ്യാന്തരം സൗവർണ്യം ലാക്ഷണികം സൗസ്വ—ര്യം, ഗീതിഭാവമാപദ്യമാനസ്യ മമ കണ്ഠാദിസ്ഥാനാനി പ്രതിഷ്ഠാ. ഏവംഗുണോऽ ഹം പുത്തികാദിശരീ—രേഷു കാർത്സ്ന്യേന— ന പരി—സമാപ്തോ ऽ മൂർത്ത ത്വാത്സർവ്വ ഗത്വാച്ച ഇതി ആ ഏവമഭിമാനാ—ഭിവ്യക്തേഃ വേദോപാസ്ത ഇത്യ—ർത്ഥഃ.

എന്നെ ആശ്രയിക്കുന്നതുകൊണ്ടു തന്നെയാണ്. ആംഗിരസനാകയാൽ ഞാൻ സർവ്വ ഭൂതങ്ങൾക്കും ആത്മാവാണ്. ഞാൻ വാക്കിൽ വ്യാപിച്ചിരിക്കയാലും വാക്കിന്റെ നിവർത്തനം ചെയ്യുന്നതിനാലും ഋക്ക്, യജുസ്സ്, സാമം എന്നിവയിലെ ഉദ്ഗീഥ രൂപമായ വാക്കിനും ആത്മാവാകുന്നു. ഗീതിഭാവത്തെ പ്രാപിച്ചിട്ടുള്ള സാമാത്മകനായ എനിക്ക് ബാഹ്യമായ ധനം അഥവാ ഭൂഷണം സൗസ്വര്യമാകുന്നു. ലാക്ഷണികവും സൗന്ദര്യവുമായ സൗവർണ്ണ്യം അതിനേക്കാൾ ആന്തരമായ ഭൂഷണമാണ്. ഗീതിഭാവം പൂണ്ട എന്റെ പ്രതിഷ്ഠ കണ്ഠാദിസ്ഥാനങ്ങളാണ്. ഈ ഗുണങ്ങളോടുകൂടി ഞാൻ അമൂർത്തനും സർവ്വഗതനും ആയതിനാൽ പുത്തികാദി ശരീരങ്ങളിലെല്ലാം പരിസമാപ്തനായിരിക്കുന്നു." ഇപ്രകാരമുള്ള അഭിമാനമുണ്ടാവുന്നതുവരെ ആർ പ്രാണനെ അറിയുന്നുവോ അതായത് ഉപാസിക്കുന്നുവോ അവന് പറയപ്പെട്ട ഫലം കിട്ടും.

---

## ചതുർത്ഥഃ ബ്രാഹ്മണഃ

ഗ്രന്ഥസംബന്ധഃ —ജ്ഞാന-കർമ്മാഭ്യാം സമുച്ചിതാഭ്യാം പ്രജാ-പതിത്വപ്രാപ്തിഃ വ്യാഖ്യാതാ കേവല പ്രാണദർശനേന ച "ത-ദ്വൈതല്ലോകജിദേവ" ഇത്യാദിനാ. പ്രജാപതേഃ ഫലഭൂതസ്യ സൃഷ്ടി-സ്ഥിതിസംഹാരേഷു ജഗതഃ സ്വാ-തന്ത്ര്യാദിവിഭൂത്യുപവർണ്ണനേന ജ്ഞാനകർമ്മണോഃ വൈദികയോഃ ഫലോത്ക്കർഷോ വർണ്ണയിതവ്യ ഇത്യേവമർത്ഥമാരഭ്യതേ. തേന ച കർമ്മകാണ്ഡവിഹിതജ്ഞാനകർമ്മ-സ്തുതിഃ കൃതാ ഭവേത്സാമർ-ത്ഥ്യാത്.

വിവക്ഷിതം ത്വേതത് — സർവ്വമപ്യേതത് ജ്ഞാനകർമ്മഫലം സംസാര ഏവ ഭയാരത്യാദിയുക്ത-ത്വശ്രവണാത്, കാര്യകരണ ലക്ഷ-ണത്വാച്ച സ്ഥൂലവ്യക്താനി-ത്യവിഷയത്വാച്ചേതി. ബ്രഹ്മവി-ദ്യായാഃ കേവലായാ വക്ഷ്യമാണാ-യാ മോക്ഷഹേതുത്വമിത്യുത്തരാ-ർദ്ധം ചേതി. ന ഹി സംസാരവിഷ-യാത് സാദ്ധ്യസാധനാദിഭേദ ലക്ഷ-ണാത് അവിരക്തസ്യാത്മൈകത്വ-ജ്ഞാനവിഷയേ ऽധികാരഃ, അതൃ-ഷിതസ്യേവ പാനേ. തദസ്മാത് ജ്ഞാനകർമ്മഫലോത്ക്കർഷോ-പവർണ്ണനമുത്തരാർദ്ധം. തഥാ ച വക്ഷ്യതി — "തദേതത് പദനീയമ സ്യ" (ബൃ.ഉ. 1.4.8) "തദേതത് പ്രേയഃ പുത്രാത്" (ബൃ.ഉ.1.4.8) ഇത്യാദി.

## നാലാം ബ്രാഹ്മണം

ഗ്രന്ഥസംബന്ധം — ജ്ഞാന കർമ്മങ്ങളെ സമുച്ചയിപ്പിക്കുന്നതു വഴി പ്രജാപതിത്വം പ്രാപിക്കാമെന്ന് വ്യാഖ്യാനിക്കപ്പെട്ടു. "തദ്വൈതല്ലോ കജിദേവ" എന്നു പറഞ്ഞതു വഴി കേവലമായ പ്രാണദർശനവും പ്രജാപതിത്വപ്രാപ്തിക്ക് ഉതകുമെന്ന് പറഞ്ഞു. ഫലഭൂതനായ പ്രജാപതിക്ക് ജഗത്തിന്റെ സൃഷ്ടി സ്ഥിതി സംഹാരങ്ങളിലുള്ള സ്വാതന്ത്ര്യം മുതലായ വിഭൂതികളെ വർണ്ണിച്ച് വൈദികങ്ങളായ ജ്ഞാനകർമ്മങ്ങളുടെ ഫലോത്ക്കർഷത്തെ വർണ്ണിക്കണമെന്നും വച്ച്. "ആത്മൈവേദം" എന്നിങ്ങിനെയുള്ള ഉത്തരഗ്രന്ഥ ആരംഭിക്കുകയാമ്. ആ സാമർത്ഥ്യത്താൽ കർമ്മകാണ്ഡത്തിൽ വിധിക്കപ്പെട്ടിട്ടുള്ള ജ്ഞാനകർമ്മങ്ങൾ സ്തുതിക്കപ്പെട്ടിരിക്കയും ചെയ്യുന്നു.

ഇതാണ് വിവക്ഷിക്കപ്പെട്ടിരിക്കുന്നത് — ഈ ജ്ഞാനകർമ്മ ഫലങ്ങളെല്ലാം സംസാരം തന്നെ. എന്തെന്നാൽ ഇവ ഭയം, അരതി എന്നിവയോടു ചേർന്നതായി പറഞ്ഞുകേൾക്കുന്നു. മാത്രമല്ല, ഇവ കാര്യകരണാത്മകവും സ്ഥൂലവം വ്യക്തവും അനിത്യവും ആയ വിഷയങ്ങൾക്ക് കാരണവുമാണ്. ഇനി പറയാൻ പോകുന്ന കേവല ബ്രഹ്മ വിദ്യ മോക്ഷകാരണമാകുന്നു. ഇതു കാണിക്കാനാണ് ഉത്തരാർദ്ധം. എപ്രകാരം ദാഹമില്ലാത്തവന് ജലപാനത്തിനുത്സാഹമില്ലയോ അപ്രകാരം സാദ്ധ്യസാധനാദിഭേദത്തോടുകൂടിയ സംസാര വിഷയത്തിൽ വിരക്തിയില്ലാത്തവന് ആത്മൈകത്വ ജ്ഞാന രൂപമായ വിഷയത്തിന് അധികാരമില്ല. അജ്ഞാനകർമ്മങ്ങളുടെ ഫലോത്ക്കർഷത്തെക്കുറിച്ചുള്ള വർണ്ണനം വരാൻ പോകുന്ന (ബ്രഹ്മവിദ്യാ) വിഷയത്തിനായിട്ടാണ്. ശ്രുതി ഇപ്രകാരം പറയാൻ പോകുന്നുണ്ട്. "ഇതിനിത് പ്രാപ്തവ്യമായതാണ്" "ഇത് പുത്രനെക്കാളധികം പ്രിയതരമായതാണ്" എന്നിങ്ങിനെ.

**മന്ത്രഃ 1—** ആത്മൈവേദമഗ്ര ആസിത് പുരുഷവിധഃ സോऽനുവീക്ഷ്യ നാന്യദാത്മനോऽപശ്യത്സോऽ ഹമസ്മീ —

ത്യഗ്രേ വ്യാഹരത്തതോऽഹം നാമാഭവത്തസ്മാദ — പ്യേതർഹ്യാമന്ത്രിതോऽഹമയമിത്യേവാഗ്ര ഉക്ത്വാഥാ— ന്യന്നാമ പ്രബ്രൂതേ യദസ്യ ഭവതി സ യത്പൂർവ്വോऽ സ്മാത് സർവ്വസ്മാത് സർവ്വാൻ പാപ്മന ഔഷ— ത്തസ്മാത് പുരുഷ ഓഷതി ഹ വൈ സ തം യോऽ സ്മാത് പൂർവ്വോ ബുഭൂഷതി യ ഏവം വേദ.

**മന്ത്രാർത്ഥം 1** — ആദ്യം ഈ ആത്മാവു മാത്രമാണു ണ്ടായിരുന്നത്. പുരുഷാകാരനായ അവൻ ചിന്തിച്ചു നോക്കിയപ്പോൾ തന്നിൽ നിന്നന്യമായി മറെറാന്നിനേയും കണ്ടില്ല. അവൻ മുമ്പേ "ഞാനുണ്ട് " എന്ന അർത്ഥതിൽ "അഹമസ്മി" എന്ന് പറഞ്ഞു. അതിനാൽ "ഞാൻ" എന്ന് പേരുള്ളവനായിത്തീർന്നു. അതു കൊണ്ട് ഇപ്പോ ഴും ചോദിക്കപ്പെട്ടാൽ ആദ്യം ഇതു ഞാനാണ് എന്നു പറ ഞ്ഞിട്ടാണ് അവന് പേരെന്താണോ അതിനെ പറയുന്ന ത് . അവൻ (പ്രജാപതി) ഈ എല്ലാവർക്കും മുമ്പനായി ത്തീർന്നിട്ട് പാപങ്ങളെയെല്ലാം ദഹിപ്പിച്ചു. അതിനാലവൻ പുരുഷനാകുന്നു. ഇപ്രകാരം ആരറിയുന്നുവോ അവൻ, അവനെക്കാൾ മുമ്പനാവാൻ ആരാഗ്രഹിക്കുന്നുവോ, അവനെ ദഹിപ്പിക്കും.

**ഭാഷ്യം** —ആത്മൈവാത്മേതി പ്രജാ— പതി പ്രഥമഃ അണ്ഡജഃ ശരീര്യ— ഭിധീയതേ. വൈദികജ്ഞാനകർമ്മ— ഫലഭൂതഃ സ ഏവ. കിം ? ഇദം ശരീ— രഭേദജാതം തേന പ്രജാപതിശരീ— രേണാവിഭക്തം. ആത്മൈവാസീദ— ഗ്രേ, പ്രാക്ശരീരാന്തരോൽപത്തേഃ സ ച പുരുഷവിധഃ പുരുഷ പ്രകാ— രഃ ശിരഃ പാണ്യാദി ലക്ഷണഃ വിരാട് .

ആത്മാവുതന്നെ. ആത്മാവെ ന്നാൽ അണ്ഡജനായ ആദ്യത്തെ പ്രജാപ തിയായ ശരീരിയാണ് പറയപ്പെടുന്നത് . വൈദികമായ ജ്ഞാനകർമ്മ ഫലങ്ങളിൽ നിന്നുണ്ടായതു തന്നെ യാണ് അവൻ. ആർ ? ഈ ശരീരാദി ഭേദങ്ങളിൽ നിന്നു ണ്ടായതെല്ലാം ആ പ്രജാപതിയുടെ ശരീരത്തിൽ നിന്നും അഭിന്നമാണ് . ശരീ രാന്തരങ്ങളുടെ ഉല്പത്തിക്കു മുമ്പ് എ ല്ലാം ആത്മാവു മാത്രമായിരുന്നു. ആ പുരുഷവിധൻ — പുരുഷനെപ്പോലിരി ക്കുന്നവൻ — ശിരസ്സ് , പാണി മുതലായ ലക്ഷണങ്ങളോടുകൂടിയ വിരാട്ടായിരുന്നു.

സ ഏവ പ്രഥമഃ സംഭൂതഃ അനു— വീക്ഷ്യാന്വാലോചനം കൃത്വാ, കോऽ ഹം കിലംക്ഷണോ വാസ്മീതി, നാന്യദ്വസ്ത്വന്തരമാത്മനഃ പ്രാണ— പിണ്ഡാത്മകാര്യകരണരൂപാന്നാപ— ശ്യന്ന ദദർശ, കേവലം ത്വാത്മാന— മേവ സർവ്വാത്മാനമപശ്യത് . തഥാ

ആദ്യസംഭവനായായ പ്രജാപതി സ്വയം അനുവീക്ഷിച്ചിട്ട് , അന്വാലോ ചനം ചെയ്തിട്ട് , "ഞാനാരാണ് ? എന്റെ അടയാളമെന്താണ് " എന്നിങ്ങിനെ വിചാ രിച്ചു തന്റെ പ്രാണസമുദായാത്മകമായ ദേഹേന്ദ്രിയ സംഘാതത്തിൽ നിന്നും ഭിന്ന മായി മറെറാന്നിനേയും കണ്ടില്ല. സർവ്വാ ത്മരൂപത്തിൽ കേവലനായ തന്നെ

പൂർവ്വജന്മശ്രൗതവിജ്ഞാനസംസ്കൃതഃ സോƒഹം പ്രജാപതിഃ സർവ്വാത്മാഹമസ്മീത്യഗ്രേ വ്യാഹരദ്വ്യാഹൃതവാൻ. തതസ്തസ്മാദ്യതഃ പൂർവ്വജ്ഞാന സംസ്കാരാത് ആത്മാനമേവാഹമിത്യഭ്യധാദഗ്രേ തസ്മാദഹം നാമാഭവത്. തസ്യോപനിഷദഹമിതി ശ്രുതിപ്രദർശിതമേവ നാമ വക്ഷ്യതി.

തന്നെകണ്ടു. അപ്രകാരം മുൻജന്മത്തിലെ ശ്രൌത വിജ്ഞാനത്താൽ സംസ്കൃതനായിട്ട് "അപ്രകാരമുള്ള ഞാൻ പ്രജാപതിയാകുന്നു. വിരാട് സ്വരൂപനും സർവ്വാത്മാവുമാകുന്നു" എന്നിങ്ങിനെ ആദ്യമായി പറഞ്ഞു. അവൻ പൂർവ്വജ്ഞാന സംസ്കാരത്താൽ തന്നെത്തന്നെ ആദ്യമായി "അഹം" എന്നു പറഞ്ഞതിനാൽ അഹമെന്നു പേരുള്ളവനായി. ആ പ്രജാപതിക്ക് ശ്രുതിപ്രദർശിതമായ "അഹം" എന്ന നാമത്തെ ശ്രുതി ഇനി പറയാൻ പോകുന്നുണ്ട്.

തസ്മാദ്യസ്മാത്ക്കാരണേ പ്രജാപതാവേവം വൃത്തം തസ്മാത്, തത്ക്കാര്യ ഭൂതേഷു പ്രാണിഷു ഏതർഹ്യേതസ്മിന്നപി കാല ആമന്ത്രിതഃ കസ്ത്വമിത്യുക്തഃ സന്നയമഹമിത്യേവാഗ്ര ഉക്ത്വാ കാരണാത്മാഭിധാനേന ആത്മാനമഭിധായാഗ്രേ പുനഃ വിശേഷനാമ ജിജ്ഞാസവേ ƒഥാനന്തരം വിശേഷപിണ്ഡാഭിധാനം ദേവദത്തോ യജ്ഞദത്തോ വേതി പ്രബ്രൂതേ കഥയതി യന്നാമാസ്യ വിശേഷപിണ്ഡസ്യ മാതാപിതൃകൃതം ഭവതി തത്ക്കഥയതി.

കാരണനായ ഈ പ്രജാപതിയിൽ ഈ വൃത്തമുണ്ടായയിട്ടുള്ളതിനാൽ അദ്ദേഹത്തിൻെറ കാര്യമായ പ്രാണികളിലും ആരോടെങ്കിലും ഇന്നും "നീയാരാണ്" എന്നു ചോദിച്ചാൽ ആദ്യം കാരണാത്മാവിൻെറ പേരുകൊണ്ടു തന്നെ "ഞാനാണ്" എന്നിങ്ങിനെ തന്നെപ്പററിപറഞ്ഞിട്ട് പിന്നീട് വ്യക്തിയുടെ വിശേഷത്തോടു കൂടിയ നാമം അറിയാനാഗ്രഹിക്കുന്നുവെങ്കിൽ അപ്പോൾ മാത്രമാണ് മാതാപിതാക്കളിട്ടിട്ടുള്ളതായ ദേവദത്തനെന്നോ യജ്ഞദത്തനെന്നോ ഉള്ള വ്യക്തിഗതമായ പേർ പറയുന്നത്.

സ ച പ്രജാപതിഃ അതിക്രാന്തജന്മനി സമ്യക്കർമ്മജ്ഞാനഭാവനാനുഷ്ഠാനൈഃ സാധകാവസ്ഥായാം യദ്യസ്മാത്ക്കർമ്മജ്ഞാനഭാവനാനുഷ്ഠാനൈഃ പ്രജാപതിത്വം പ്രതിപിത്സൂനാം പൂർവ്വഃ പ്രഥമഃ സന്നസ്മാത് പ്രജാപതിത്വപ്രതിപത്സു സമുദായാത് സർവ്വസ്മാത് ആദൗ ഔഹദദഹത് കിം ? ആസങ്ഗാ‌— ജ്ഞാനലക്ഷണാൻ സർവ്വാൻ പാപ്മനഃ പ്രജാപതിത്വപ്രതിബന്ധ കാരണഭൂതാൻ. യസ്മാദേവം തസ്മാത് പുരുഷഃ, പൂർവ്വമൗഷദിതി പുരുഷഃ.

ആ പ്രജാപതി, കഴിഞ്ഞ ജന്മത്തിൽ സാധകാവസ്ഥയിൽ വേണ്ടും വണ്ണമുള്ള ജ്ഞാനകർമ്മഭാവനകളനുഷ്ഠിച്ചതു വഴി, ജ്ഞാനകർമ്മാനുഷ്ഠാനങ്ങൾ വഴി പ്രജാപതിത്വത്തെ നേടാനിച്ഛിക്കുന്നവരിൽ ഒന്നാമനായിത്തീർന്ന്, ആദ്യം പ്രജാപതിത്വത്തിന് തടസ്ഥമായിരുന്ന കാരണഭൂതങ്ങളും ആസംഗം, അജ്ഞാനം മുതലായ രൂപങ്ങളോടു കൂടിയതുമായ എല്ലാ പാപങ്ങളെയും ഓഷണം ചെയ്തു — ദഹിപ്പിച്ചു. അതിനാൽ "പൂർവ്വം ഓഷണം ചെയ്തവൻ" എന്ന അർത്ഥത്തിൽ "പുരുഷൻ" എന്ന് പ്രജാപതിയെക്കുറിച്ച് പറയുന്നു.

യഥായം പ്രജാപതിരോഷിത്വാ പ്രതിബന്ധകാൻ പാപ്മനഃ

എപ്രകാരം ഈ പ്രജാപതി ഏററവും ബന്ധമുണ്ടാക്കുന്ന എല്ലാ പാപങ്ങ

സർവ്വാൻ പുരുഷഃ പ്രജാപതിരഭവ– ത് , ഏവമന്യോ ſപി ജ്ഞാനകർമ്മ– ഭാവനാനുഷ്ഠാന വഹ്നിനാ കേവ– ലം ജ്ഞാനബലാദ്വാഔഷതി ഭസ്മീ– കരോതി ഹ വൈ സതം; കം ? യോ ſ സ്മാദ്വിദുഷഃ പൂർവ്വഃ പ്രഥമഃ പ്ര– ജാപതിഃ ബുഭൂഷതി ഭവിതുമിച്ഛതി തമിത്യർത്ഥഃ. തം ദർശയതി യ ഏവം വേദേതി സാമർത്ഥ്യാത് ജ്ഞാന– ഭാവനാപ്രകർഷവാൻ.

ളെയും ദഹിപ്പിച്ച് പുരുഷനും പ്രജാപതി യുമായിതീർന്നുവോ അപ്രകാരം മററൊ രാളും ജ്ഞാനകർമ്മഭാവനാനുഷ്ഠാന ങ്ങളാകുന്ന വഹ്നിയാലോ കേവലജ്ഞാ നത്താലോ അവനെ തീർച്ചയായും ഓഷ ണം ചെയ്യുന്നു — ഭസ്മീകരിക്കുന്നു. ആ രെ? ഇപ്രകാരം ആർ വിദ്വാന്മാരിൽ പ്രഥമ നായ പ്രജാപതിയാണോ അവൻ ത ന്നേക്കാൾ മുമ്പേ പ്രജാപതിയാവാനി ച്ഛിക്കുന്നവനെ ദഹിപ്പിക്കുമെന്നർത്ഥം. ഇങ്ങിനെ അറിയുന്ന അവനെ ശ്രുതികാ ണിച്ചു തരുന്നു. ഈ സാമർത്ഥ്യം വഴി ജ്ഞാനഭാവനശ്രേഷ്ഠമായതാണെന്നു കാണാം.

നന്വനർത്ഥായ പ്രാജാപത്യ– പ്രതിപിപ്സാ, ഏവം വിദാ ചേദ്ദ– ഹ്യതേ ?

ശങ്ക— ഇപ്രകാരം ഉള്ള ഉപാസകനാൽ അവൻ ദഹിക്കപ്പെടുന്നു എങ്കിൽ പ്രജാ പതിത്വ പ്രാപ്തിക്കുള്ള ഇച്ഛ അനർത്ഥ കമാണല്ലോ.

നൈഷദോഷഃ; ജ്ഞാന– ഭാവനോൽക്കർഷാഭാവാത് പ്രഥമം പ്രജാപതിത്വപ്രതിപത്യഭാവമാ– ത്രത്ത്വാത് ദാഹസ്യ. ഉത്ക്കൃഷ്ട– സാധനഃ പ്രഥമം പ്രജാപതിത്വം പ്രാപ്നുവൻ ന്യൂനസാധനോ ന പ്രാപ്നോതീതി, സ തം ദഹതീത്യു– ച്യതേ. ന പുനഃ പ്രത്യക്ഷമുൽ– ക്കൃഷ്ടസാധനേന ഇതരോ ദഹ്യ– തേ. യഥാ ലോകേ ആജിസൃതാം യഃ പ്രഥമമാജിമുപസർപ്പതി തേ നേതരേ ദഗ്ദ്ധാ ഇവ അപഹൃതസാമർത്ഥ്യാ ഭവന്തി തദ്വത് .

സമാധാനം— ഈ ദോഷമില്ല. ജ്ഞാന ഭാവനകൾക്ക് ഉൽക്കർഷമില്ലാത്തതിനാ ൽ മുമ്പേ പ്രജാപതിത്വ ത്തെ പ്രാപിക്കാ തിരിക്കുക എന്നാണ് ദഹിപ്പിക്കലിനർ ത്ഥം. ഉൽക്കർഷ സാധനകളുള്ളവൻ മു മ്പേ പ്രജാപതിത്വത്തെ പ്രാപിക്കുമ്പോൾ ന്യൂനസാധനകളുള്ളവൻപ്രാപിക്കുന്നില്ല. അപ്പോളവൻ മററവനെ ദഹിപ്പിക്കുന്നു എന്നു പറയുന്നതാണ് . ഉൽക്കൃഷ്ടസാ ധനൻ മററവനെ പ്രത്യക്ഷമായി ദഹിപ്പി ക്കുന്നില്ല. ലോകത്തിൽ പന്തയം വച്ചോ ടുന്നവരിൽ നിശ്ചിത സ്ഥലത്ത് ആദ്യം എത്തുന്നവൻ മററവനെ ദഹിപ്പിക്കുന്നതു പോലെയാണിതും. ഒരാളുടെ സാമർ– ത്ഥ്യം മററയാളപഹരിക്കുന്ന പോലെ എന്നർത്ഥം.

യദിദം തുഷ്ടൂഷിതം. കർമ്മ– കാണ്ഡവിഹിതജ്ഞാനകർമ്മഫലം പ്രാജാപത്യരക്ഷണം നൈവ ത– ത്സംസാരവിഷയമത്യാക്രാമത് ഇതി ഇമമർത്ഥം പ്രദർശയിഷ്യന്നാഹ—

സന്തോഷിപ്പിക്കാനുദ്ദേശിച്ചു കൊണ്ടുള്ള കർമ്മകാണ്ഡവിഹിതങ്ങളായ കർമ്മജ്ഞാനങ്ങളുടെ പ്രാജാപത്യമായ ഫലം സംസാര വിഷയത്തിനപ്പുറമല്ലെ ന്ന് കാണിച്ചുകൊണ്ട് പറയുന്നു.

**മന്ത്രഃ 2—** സോ ſ ബിഭേത്തസ്മാദേകാകീ ബിഭേതി സ ഹായമീക്ഷാം ചക്രേ യന്മദന്യന്നാസ്തി കസ്മാന്നു ബിഭേ മീതി തത ഏവാസ്യ ഭയം വീയായ കസ്മാദ്ധ്യഭേഷ്യത് ദ്വിതീയാദ്വൈ ഭയം ഭവതി.

**മന്ത്രാർത്ഥം 2—** ആ പ്രജാപതി ഭയപ്പെട്ടു. അതിനാൽ ഏകാകി ഭയപ്പെടുന്നു. അങ്ങിനെയുള്ള പ്രജാപതി ഈ ക്ഷണത്തെ ചെയ്തു (ചിന്തിച്ചു) "എന്നിൽ നിന്നന്യമായി യാതൊന്നും തന്നെയില്ലാത്തതിനാൽ ഞാൻ എന്തിൽ നിന്നാണ് ഭയപ്പെടുന്നത് ?" എന്ന്. അനന്തരം ആ പ്രജാപതിയുടെ ഭയം നീങ്ങി. ഏതിൽ നിന്നാണ് ഭയപ്പെട്ടത് ? രണ്ടാമതൊന്നിൽ നിന്നു മാത്രമേ ഭയമുണ്ടാവുകയുള്ളു.

**ഭാഷ്യം—** സോ ഽബിഭേത് സ പ്രജാപതിര്യോ ഽയം പ്രഥമഃ ശരീര, പുരുഷവിധോ വ്യാഖ്യാതഃ. സോ ഽബിഭേത് ഭീതവാനസ്മദാദിവദേവേത്യാഹ. യസ്മാദയം പുരുഷവിധഃ ശരീരകരണവാൻ ആത്മനാശവിപരീതദർശനവത്വാത് അബിഭേത്, തസ്മാത് തത്സാമാന്യദൃത്വേ്വപ്യേകാകീ ബിഭേതി. കിഞ്ചാസ്മദാദിവദേവ ഭയഹേതു വിപരീതദർശനാപനോദകാരണം യഥാഭൂതാത്മദർശനം. സോ ഽയം പ്രജാപതിരീക്ഷാമീക്ഷണം ചക്രേ കൃതവാൻ ഹ. കഥം ? ഇത്യാഹ — യദ്യസ്മാന്മത്തോ ഽന്യദാത്മവ്യതിരേകേണ വസ്ത്വന്തരം പ്രതിദ്വന്ദീഭൂതം നാസ്തി, തസ്മിന്നാത്മവിനാശഹേത്വഭാവേ കസ്മാന്നു ബിഭേമീതി. തത ഏവ യഥാഭൂതാത്മദർശനാത് അസ്യ പ്രജാപതേഃ ഭയം വീയായ, വിസ്പഷ്ടമപഗതവത്.

യാതൊരാളെക്കുറിച്ചാണോ പ്രഥമശരീരിയെന്നും പുരുഷവിധനെന്നും മററും പറഞ്ഞത് ആ പ്രജാപതി ഭയപ്പെട്ടു. നമ്മെപ്പോലെ തന്നെ അവനും ഭയപ്പെട്ടു. ഭീതിക്കടിമപ്പെട്ടു എന്നുപറയുന്നു. പുരുഷനെന്നവിധം ശരീരേന്ദ്രിയങ്ങളോടുകൂടിയ ഇവൻ തന്റെ നാശത്തെപ്പററിയുള്ള വിപരീതജ്ഞാനത്താൽ പേടിച്ചു. അതിനാൽ അതിനുതുല്യം ഇന്നും ഏകാകിയായവൻ ഭയപ്പെടുന്നു. മാത്രമല്ല, നമ്മെപ്പോലെ ഭയകാരണമായ വിപരീതദർശനത്തെ മാററുന്നതിന് കാരണമായതും യഥാർത്ഥമായതുമായ ആത്മദർശനത്തെ പ്രജാപതി ആലോചിച്ചറിയുകയും ചെയ്തു. അതെങ്ങിനെ ? എന്നു പറയുന്നു — എന്നിൽ നിന്നും വ്യത്യസ്തമായിഎന്നിൽനിന്നന്യമായി എനിക്കെതിരായി മറെറാരു വസ്തുവില്ല. അതിനാൽ എന്റെ നാശത്തിന്ന് കാരണമായിട്ടൊന്നും തന്നെ ഇല്ലാതിരിക്കെ ഞാൻ എന്തിനെ ഭയപ്പെടണം.?" എന്നിങ്ങിനെ വിചാരിച്ചു. അപ്പോൾ തന്നെ ശരിയായ ആത്മദർശനം വഴി, ഈ പ്രജാപതിയുടെ ഭയം നിശ്ശേഷം വിട്ടു മാറി.

തസ്യ പ്രജാപതേഃ യദ്ഭയം തത്ക്കേവലാവിദ്യാനിമിത്തമേവ, പരമാർത്ഥദർശനേ അനുപപന്നമിത്യാഹ കസ്മാദ്ധ്യഭേഷ്യത് കിമിത്യസൗ ഭീതവാൻ പരമാർത്ഥ നിരൂപണായാം ഭയമനുപപന്നമേവേത്യഭിപ്രായഃ. യസ്മാദ്വിതീയാദ്വസ്ത്വന്തരാദ്വൈ ഭയം ഭവതി. ദ്വിതീയം ച വസ്ത്വന്തരമവിദ്യാപ്രത്യുപസ്ഥാപിതമേവ; ന ഹ്യദൃശ്യമാനം ദ്വിതീയഭയജന്മനോ ഹേതുഃ "തത്ര

ആ പ്രജാപതിക്കുണ്ടായ ഭയം കേവലം അവിദ്യാജനിതമായിരുന്നു എന്നും പരമാർത്ഥദർശനത്തിലതിന് നിലനില്പില്ലെന്നും പറയുന്നു — എന്തുകൊണ്ടാണവൻ ഭീതനായത് ? പരമാർത്ഥം നിരൂപിച്ചാൽ ഭയത്തിനു പ്രസക്തിയില്ലെന്നുതന്നെയാണഭിപ്രായം. കാരണം രണ്ടാമതൊരു വസ്തുവിൽ നിന്നാണ് തീർച്ചയാും ഭയമുണ്ടാവുന്നത്. രണ്ടാമതായുള്ള മറെറാരു വസ്തുവാകട്ടെ അവിദ്യാജനിതമായതാണുതാനും. കാണാനില്ലാത്ത മറെറാരു വസ്തു ഭയം ജനിപ്പിക്കാൻ

കോ മോഹഃ കഃ ശോക ഏകത്വ— മനുപശ്യതഃ" (ഈ. ഉ.7) ഇതി മന്ത്രവർണ്ണാത് . യച്ചൈകത്വദർശ— നേന ഭയം അപനുനോദ തദ്യുക്തം. കസ്മാത് ? ദ്വിതീയാദ്വസ്ത്വന്തരാ— ദ്വൈ ഭയം ഭവതി, തദേകത്വ— ദർശനേന ദ്വിതീയദർശനമപനീ— തമിതി നാസ്തി യതഃ

കാരണമാവുകയില്ലല്ലോ. "ഏകത്വത്തെ കാണുമ്പോൾ അവിടെ എന്തു മോഹ മാണ് ? എന്തു ശോകമാണ് ?" (ഈ.ഉ) എന്ന് മന്ത്രം വർണ്ണിക്കുന്നുണ്ടല്ലോ. ഏക ത്വദർശനത്തിൽ ഭയം നീങ്ങുന്നത് .യുക് തം തന്നെ. എന്തുകൊണ്ട് ? രണ്ടാമതായ മറെറാരു വസ്തുവിൽ നിന്നേ ഭയം ഉണ്ടാ വുകയുള്ള. ഏകത്വദർശനം വഴി ആ ദ്വീ തി വസ്തുവിൻെറ ദർശനം നീക്കപ്പെട്ട തിനാൽ, അതില്ലാതാവുന്നു.

അത്ര ചോദയന്തി കുതഃ പ്രജാ പതേരേകത്വ ദർശനം ജാതം? കോ— വാ അസ്മൈ ഉപദിദേശ ? അഥ അനുപദിഷ്ടമേവ പ്രാദുരഭൂത് അസ്മദാദേരപി തഥാ പ്രസങ്ഗഃ. അഥ ജന്മാന്തരകൃതസംസ്കാര— ഹേതുകം, ഏകത്വദർശനാനർത്ഥ— ക്യപ്രസങ്ഗഃ. യഥാ പ്രജാപതേ— രതിക്രാന്തജന്മാവസ്ഥസ്യ ഏക— ത്വദർശനം വിദ്യമാനമപ്യവിദ്യാ— ബന്ധകാരണം നാപനിന്യേ, യതഃ അവിദ്യാസംയുക്ത ഏവായം ജാതോ ƒ ബിഭേത് , ഏവം സർവ്വേ— ഷാമേകത്വദർശനാനർത്ഥക്യം— പ്രാപ്നോതി. അന്ത്യമേവ നിവർ— ത്തകമിതി ചേന്ന, പൂർവ്വവത്പുനഃ പ്രസങ്ഗേനാനൈകാന്ത്യാത് . ത— സ്മാദനർത്ഥകമേവൈകത്വദർ— ശനമിതി.

ഇവിടെ പൂർവ്വപക്ഷം ചോദി ക്കുന്നു — പ്രജാപതിക്ക് ഈ ഏകത്വ ദർശനം എവിടെനിന്നുണ്ടായി? ആരദ്ദേഹ ത്തിനുപദേശിച്ചു ? ഉപദേശിക്കാതെ ത ന്നെ ഉണ്ടായതാണെങ്കിൽ നമുക്ക് അങ്ങി നെ ഉണ്ടാവരുതേ എന്ന ചോദ്യം വരും. ഇനി ജന്മാന്തരകൃതമായ സംസ്കാര മാണ് കാരണമെന്നാണെങ്കിൽ, ഏകത്വ ദർശനം വേണ്ടെന്നു വന്നു കൂടും. കാര ണം കഴിഞ്ഞ ജന്മം പ്രജാപതിക്ക് ഏക ത്വ ദർശനമുണ്ടായിരുന്നിട്ടും ബന്ധകാര ണമായ അവിദ്യ നീങ്ങിയല്ലല്ലോ. അവിദ്യ യോടുകൂടി ജനിച്ചതാണല്ലോ ഭയകാരണ മായിത്തീർന്നത് . ആ സ്ഥിതിക്ക് എല്ലാവ ർക്കും ഏകത്വ ദർശനം അർത്ഥമില്ലാത്ത താണെന്നു വരുന്നു. അന്ത്യകാലത്തെ ഏകത്വ ദർശനമാണ് നിവൃത്തിയുണ്ടാ ക്കുന്നതെന്നു പറഞ്ഞാലതു ശരിയല്ല. എ ന്തെന്നാൽ മുമ്പിലത്തെപ്പോലെ പുനഃ പ്രസങ്ഗ മുണ്ടാകുന്നതിനാൽ അതിൻെറ ബാധ ഉണ്ടാകാതിരിക്കാൻ വയ്യ. അതു കൊണ്ട് ഏകത്വദർശനം വ്യർത്ഥം ത ന്നെ.

നൈഷ ദോഷഃ, ഉൽക്കൃഷ്ട— ഹേതൂത്ഭവത്വാല്ലോകവത് . യഥാ പുണ്യകർമ്മോത്ഭവൈഃ വിവ— ക്തൈഃ കാര്യകരണൈഃ സംയു— ക്തേ ജന്മനി സതി പ്രജ്ഞാമേധാ— സ്മൃതി വൈശാരദ്യം ദൃഷ്ടം, തഥാ പ്രജാപതേഃ ധർമ്മജ്ഞാനവൈരാ— ഗ്യൈശ്വര്യ വിപരീതഹേതു സർവ്വ— പാപ്മദാഹാത് വിശുദ്ധൈഃ കാര്യ— കാരണൈഃ സംയുക്തമുത്ക്കൃഷ്ടം ജന്മ, തദുത്ഭവം ചാനുപദിഷ്ടമേവ

സമാധാനം — ഈ ദോഷമില്ല. കാരണം വ്യാവഹാരികമായി അന്യലോകരെപ്പോ ലെ പ്രജാപതിയുടെ ജന്മം ഉത്ക്കൃഷ്ട കർമ്മത്താലുണ്ടായതാണ് . ലോകത്തിൽ പുണ്യകർമ്മങ്ങളെക്കൊണ്ടുണ്ടാവുന്ന വി ശുദ്ധങ്ങളായ ദേഹേന്ദ്രിയങ്ങളോടുകൂടി ജന്മം ഉളളപ്പോൾ പ്രജ്ഞ മേധ, സ്മൃതി എന്നിവക്ക് സാമർത്ഥ്യം കാണാം. അതു പോലെ പ്രജാപതിയുടെ ജന്മമാകട്ടെ ധർ മ്മം, ജ്ഞാനം, വൈരാഗ്യം, ഐശ്വര്യം എന്നിവക്ക് വിപരീതകാരണമായ എല്ലാ പാപങ്ങളും ദഗ്ദ്ധമായതിനാൽ വിശുദ്ധ

യുക്തമേകത്വദർശനം പ്രജാപതേഃ. തഥാ ച സ്മൃതിഃ— "ജ്ഞാനമപ്രതിഘം യസ്യ — വൈരാഗ്യം ച ജഗത്പ്പതേഃ ഐശ്വര്യം ചൈവധർമ്മശ്ച സഹ സിദ്ധം ചതുഷ്ടയം" ഇതി.

മായ കാര്യകരണങ്ങളോടുകൂടിയതും ഉൽക്കൃഷ്ടമായതുമാണ് . ജ്ഞാനമപ്രതിഘംയസ്യ വൈരാഗ്യം ച ജഗല്പതേഃ ഐശ്വര്യം ചൈവ ധർമ്മശ്ച സഹസിദ്ധം ചതുഷ്ടയം— എന്ന് സ്മൃതിയും പറയുന്നുണ്ട് .

സഹ സിദ്ധത്വേ ഭയാനുപപത്തിരിതി ചേത് . ന ഹ്യാദിത്യേന സഹ തമ ഉദേതി.

**ശങ്ക:** സഹസിദ്ധത്വമാണെങ്കിൽ ഭയമുണ്ടാവൻ വയ്യ. ആദിത്യനോടു കൂടി ഇരുട്ട് ഉണ്ടാവാറില്ലല്ലോ.

ന; അന്യാനുപദിഷ്ടാർത്ഥത്വാത്സഹസിദ്ധവാക്യസ്യ.

**സമാധാനം**— അതു ശരിയല്ല; സഹസിദ്ധമെന്നതിനർത്ഥം ജനിക്കുമ്പോൾ ഉണ്ടാവുന്നതെന്നല്ല, അന്യൻെറ ഉപദേശം കൂടാതെ സിദ്ധിച്ചതെന്നാണർത്ഥം.

ശ്രദ്ധാതാത്പര്യ പ്രണിപാതാദീനാം അഹേതുത്വമിതി ചേത് സ്യാന്മതം "ശ്രദ്ധാവാംല്ലഭതേ ജ്ഞാനം തത്പ്പരഃ സംയതേന്ദ്രിയ :" (ഗീതാ 4,39) "തദ്വിദ്ധി പ്രണിപാതേന" (ഗീതാ 4, 34) ഇത്യേവമാദീനാം ശ്രുതിസ്മൃതിവിഹിതാനാം ജ്ഞാനഹേതൂനാം അഹേതുത്വം, പ്രജാപതിരിവ **ജന്മാന്തരകൃതധർമ്മഹേതുത്വേ ജ്ഞാനസ്യേതി** ചേത് ?

**ശങ്ക**— പ്രജാപതിക്കെന്നതു പോലെ ജ്ഞാനം ജന്മാന്തരകൃതമായ ധർമ്മങ്ങളെക്കൊണ്ടാണുണ്ടാവുന്നതെന്നും ശ്രദ്ധ, താൽപര്യം, നമസ്കാരം തുടങ്ങിയവ ജ്ഞാനഹേതുക്കളല്ല എന്നും പറഞ്ഞാൽ "ശ്രദ്ധാലുവും സംയതേന്ദ്രിയനും അതിൽ തല്പരനുമായവനു ജ്ഞാനം ലഭിക്കുന്നു" "അത് പ്രാണിപാതം കൊണ്ടാണെന്നറിഞ്ഞാലും" (ഗീതാ) എന്നും മററുമുള്ള ശ്രുതിവിഹിതങ്ങളായ ജ്ഞാനകാരണങ്ങൾ കാരണങ്ങളല്ലാതായിത്തീരും.

ന; **നിമിത്തവികല്പസമുച്ചയഗുണവദഗുണത്വഭേദോപപത്തേഃ** ലോകേ ഹി നൈമിത്തികാനാം കാര്യാണം നിമിത്തഭേദോ ƒ നേകധാ വികല്പ്യതേ. തഥാ നിമിത്തസമുച്ചയഃ തേഷാം ച വികല്പിതാനാം സമുച്ചിതാനാം ച പുനർഗ്ഗുണവദഗുണവത്വകൃതോ ഭേദോ ഭവതി. തദ്യഥാരൂപജ്ഞാന ഏവ താവന്നൈമിത്തികേ കാര്യേതമസി വിനാ ആലോകേന ചക്ഷൂരൂപസന്നികർഷോ നക്തഞ്ചരാണാം രൂപജ്ഞാനേ നിമിത്തം ഭവതി. മന ഏവ കേവലം രൂപജ്ഞാനനിമിത്തം യോഗിനാം . അസ്മാകം തു സന്നികർഷലോകാഭ്യാം സഹ തഥാ ആദി—

**സമാധാനം**— അതു ശരിയല്ല. എന്തെന്നാൽ നിമിത്തങ്ങൾക്ക് വികല്പം, സമുച്ചയും, ഗുണവത്വം, അഗുണവത്വം എന്നിവയുണ്ടാകാവുന്നതാണ് . ലോകത്തിൽ നിമിത്തങ്ങളെക്കൊണ്ടുണ്ടാവുന്ന കാര്യങ്ങൾക്ക് നിമിത്തത്തിൻെറ ഭേദം അനേകപ്രകാരത്തിൽ വികല്പിതമായി ഭവിക്കുന്നുണ്ട് . ഇപ്രകാരം തന്നെ നിമിത്തത്തിൻെറ സമുച്ചയവും പല പ്രകാരത്തിൽ ഭവിക്കുന്നു. ആ വികല്പിതവും സമുച്ചിതവുമായ ഹേതുക്കൾക്കും ഗുണവത്വവും അഗുണത്വവും കാരണം ഭേദം സംഭവിക്കുന്നുണ്ട് . അതെങ്ങിനെയാണെന്നാണെങ്കിൽ രൂപജ്ഞാനമെന്നത് ഒരു നൈമിത്തികകാര്യത്തിൽ മാത്രമാണുണ്ടാവുന്നത് . രാത്രി സഞ്ചരിക്കുന്ന ജന്തുക്കൾക്ക് ഇരുട്ടത്ത് രൂപജ്ഞാനത്തിന് വെളിച്ചം വേണ്ടതില്ല. ചക്ഷുസ്സും രൂപവും

ത്യചന്ദ്രാദ്യാ ലോകഭേദൈഃ സമു-ച്ചിതാ നിമിത്തഭേദാ ഭവന്തി, തഥാ ആലോകവിശേഷഗുണവദഗുണ-വത്വേന ഭേദാ സ്യുഃ.

തമ്മിലുള്ള സന്നികർഷം മതി, യോഗികൾക്ക് രൂപജ്ഞാനത്തിന് മനസ്സു മാത്രം മതി. നമുക്കാണെങ്കിൽ ചക്ഷുസ്സും രൂപവും തമ്മിലുള്ള സന്നികർഷവും വെളിച്ചവും വേണം. അതുപോലെ ആദിത്യചന്ദ്രന്മാരുടെ വെളിച്ചത്തിന്റെ ഭേദത്താലും സമുച്ചയിക്കപ്പെട്ട നിമിത്ത ഭേദങ്ങളുണ്ടാവുന്നു. അതു പോലെ വെളിച്ചത്തിനു തന്നെ ഗുണവത്വത്താലും അഗുണവത്വത്താലും ഭേദം ഭവിക്കാം.

ഏവമേവ ആത്മൈകത്വ-ജ്ഞാനേ / പി കച്ചിജ്ജന്മാന്തര-കൃതം കർമ്മ നിമിത്തം ഭവതി, യഥാ പ്രജാപതേഃ. കച്ചിത്തപോനിമിത്തം, "ത പസാ, ബ്രഹ്മ വിജിജ്ഞാ-സസ്വ" (തൈ. ഉ. 3.2.1) ഇതി ശ്രുതേഃ കച്ചിത് "ആചാര്യവാൻ പുരുഷോ വേദ"(ഛാ.ഉ.6.14.2)" ശ്രദ്ധാവാംല്ലഭ-തേ ജ്ഞാനം" (ഗീതാ. 4.39) "തദ്വിദ്ധി പ്രണിപാതേന (ഗീതാ4.34) "ആ-ചാര്യാദ്ധൈവ (ഛാ. ഉ. 4.9.3) "ദ്ര-ഷ്ടവ്യഃ ശ്രോതവ്യഃ" (ബൃ.ഉ. 2.4.5) ഇത്യാദി ശ്രുതിസ്മൃതിഭ്യ ഏകാന്ത-ജ്ഞാനലാഭനിമിത്തത്വം ശ്രദ്ധാ-പ്രഭൃതീനാം അധർമ്മാദിനിമിത്ത വി-യോഗഹേതുത്വാത് . വേദാന്ത-ശ്രവണ മനനനിദിദ്ധ്യാസനാനാം ച സാക്ഷാത് ജ്ഞേയവിഷയത്വാത് . പാപാദിപ്രതിബന്ധക്ഷയേ ചാത്മമ-നസോ ഭൂതാർത്ഥജ്ഞാനനിമിത്ത-സ്വാഭാവ്യാത് . തസ്മാദഹേതുത്വം ന ജാതു ജ്ഞാനസ്യ ശ്രദ്ധാ പ്ര-ണിപാതാദീനാമിതി.

അതുപോലെതന്നെ പ്രജാപതിക്കു സംഭവിച്ചപോലെ ആത്മൈകത്വജ്ഞാനത്തിനും ചിലപ്പോൾ ജന്മാന്തരകൃതകർമ്മം നിമിത്തമായിത്തീരാറുണ്ട് . ചിലപ്പോൾ തപസ്സും കാരണമായിത്തീരാറുണ്ടെന്ന് ശ്രുതി പറയുന്നു. "തപസ്സുകൊണ്ട് ബ്രഹ്മത്തെ നല്ല പോലെ അറിഞ്ഞാലും" (തൈ. ഉ) "ആചാര്യവാനായ പുരുഷൻ അറിയുന്നു" (ഛാ.ഉ) "ശ്രദ്ധാവാന് ജ്ഞാനം ലഭിക്കുന്നു" (ഗീത) "ആചാര്യനിൽ നിന്നു തന്നെ" (ഛാ.ഉ.) പ്രണിപാതത്താലതറിഞ്ഞാലും" (ഗീതാ) "ദ്രഷ്ടവ്യമായത് , ശ്രോതവ്യമായത് " (ബൃ. ഉ) മുതലായ ശ്രുതി സ്മൃതികളിൽ നിന്നും ഏകാന്തജ്ഞാനത്തിനുള്ള കാരണത്വം അധർമ്മാദികാരണങ്ങളില്ലാതാകലും ശ്രദ്ധാദികളുണ്ടാവലുമാണെന്ന് അറിയാൻ കഴിയും. വേദാന്തത്തിന്റെ ശ്രവണം, മനനം, നിദിദ്ധ്യാസം എന്നിവക്ക് ശരിക്കും ജ്ഞേയവിഷയത്വമുണ്ട് . പാപാദി പ്രതിബന്ധങ്ങൾ ക്ഷയിക്കുമ്പോൾ ആത്മാവും മനസ്സും പരമാർത്ഥ ജ്ഞാനത്തിന് സ്വാഭാവികമായും നിമിത്തമായിത്തീരുന്നു. അതിനാൽ ശ്രദ്ധ, പ്രണിപാതം മുതലായവ ഒരിക്കലും ജ്ഞാനകാരണങ്ങളല്ലെന്നു വരുന്നില്ല.

ഇതശ്ച സംസാരവിഷയ ഏവ പ്രജാപതിത്വം, യതഃ-

പ്രജാപതിത്വം സംസാര വിഷയം തന്നെ എന്തെന്നാൽ.-

**മന്ത്ര 3** — സവൈ നൈവ രേമേ. തസ്മാദേകാകീ ന രമതേ. സ ദ്വിതീയമൈച്ഛത് . സഹൈതാവാനാസ യഥാസ്ത്രീപുമാംസൗ സമ്പരിഷ്വക്തൗ സ ഇമമേവാ-ത്മാനം ദ്വേധാപാതയത്തതഃ പതിശ്ച പത്നീ ചാഭവതാം, തസ്മാദിദമർദ്ധബൃഗലമിവ സ്വ ഇതി ഹ സ്മാഹ

**യാജ്ഞവൽക്ക്യസ്തസ്മാദയമാകാശഃ സ്ത്രിയാ പൂര്യത ഏവ താം സമഭവത്തതോ മനുഷ്യാ അജായന്ത.**

**മന്ത്രാർത്ഥം 3 —** ആ പ്രജാപതി രമിച്ചതേയില്ല. അതിനാൽ ഏകാകിയായവൻ രമിക്കുന്നില്ല. അവൻ രണ്ടാമതൊന്നിനെ (സ്ത്രീയെ) ഇച്ഛിച്ചു. പരസ്പരം ആലിംഗിതരായ സ്ത്രീ പുരുഷന്മാരെങ്ങിനെയാണോ അവൻ അങ്ങിനെ യായിത്തീർന്നു. അവൻ ഈ ആത്മാവിനെത്തന്നെ രണ്ടാ യി വിഭജിച്ചു. അതിനാൽ പതിയും പത്നിയുമുണ്ടായി. അതു കൊണ്ട് ഈ ശരീരം തന്റെ അർദ്ധഭാഗം പോലെ യിരിക്കുന്നതായി യാജ്ഞവൽക്ക്യൻ പറഞ്ഞിട്ടുണ്ട് . അതി നാൽ ആകാശമാകുന്ന ഈ പുരുഷാർദ്ധം സ്ത്രീയാൽ പൂരിതമായിത്തന്നെയിരിക്കുന്നു. അവളെ പ്രജാപതി സമാഗമിച്ചു. അതിൽനിന്നും മനുഷ്യരുണ്ടായി.

**ഭാഷ്യം—** സ പ്രജാപതിർവ്വൈ നൈവ രേമേ രതിം നാന്വഭവത് , അരത്യാ— വിഷ്ടോഽഭൂദിത്യർത്ഥഃ, അസ്മദാ— ദിവദേവ യതഃ, ഇദാനീമപി ത— സ്മാദേകാകിത്വാദിധർമ്മവത്വാ— ദേകാകീ ന രമതേ രതിം നാനു— ഭവതി. രതിർന്നാമേഷ്ടാർത്ഥസം— യോഗജാ ക്രീഡാ, തത് പ്രസംഗിന ഇഷ്ടവിയോഗാന്മനസ്യാകുലീഭാവഃ അരതിരിത്യുച്യതേ.

ആ പ്രജാപതിയാവട്ടെ തീരെ രമി ച്ചില്ല— രതിയനുഭവിച്ചില്ല. നമ്മെപ്പോലെ തന്നെ അരതിയാല വിഷ്ടാനായി എന്നർ ത്ഥം. ഇപ്പോഴും ഏകാകിത്വം മുതലായ ധർമ്മങ്ങളാൽ ഏകാകിയായവൻ രമിക്കു ന്നില്ല— രതിയനുഭവിക്കുന്നില്ല. രതിയെ ന്നത് ഇഷ്ടാർത്ഥ സംയോഗത്തിൽ നി ന്നുണ്ടാവുന്ന ക്രീഡയാകുന്നു. അതിൽ ആകൃഷ്ടരായവരുടെ മനസ്സിൽ ഇഷ്ട വസ്തുവിന്റെ വിയോഗം മൂലമുണ്ടാവു ന്ന വ്യാകുല തയെയാണ് അരതിയെന്നു പറയുന്നത്

സ തസ്യാ അരതേരപനോ— ദായ ദ്വിതീയം അരത്യപഘാത— സമർത്ഥം സ്ത്രീവസ്തു ഐച്ഛത് ഗൃദ്ധിമകരോത് . തസ്യ ചൈവം സ്ത്രീവിഷയം ഗൃദ്ധ്യതഃ സ്ത്രിയാ പരിഷ്വക്തസ്യ ഏവ ആത്മനോ ഭാവോ ബഭൂവ, സ തേന സത്യേ— പ്സുത്വാത് ഏതാവാനേതത് പരി-- മാണ ആസ ബഭൂവ ഹ.

അവൻ ആ അരതിയെ ഇല്ലാതാ ക്കാനായി അരതിയെ നശിപ്പിക്കാൻ സമർ ത്ഥമായ സ്ത്രീ വസ്തുവാകുന്ന ദ്വിതിയ ത്തെക്കുറിച്ചാഗ്രഹിച്ചു. സ്ത്രീ വിഷയ ത്തെ ആഗ്രഹിച്ച അവന് സ്ത്രീരീയാൽ ആലിംഗിതനായ ഒരു ഭാവം തന്നെ സംഭ വിച്ചു. അവൻ സത്യസങ്കൽപനായതി നാൽ ഇപ്രകാരമുള്ള ഈ പരിമാണ ത്തോടു കൂടിയവനായിത്തീർന്നു പോൽ

കിം പരിമാണഃ ഇത്യാഹ— യഥാലോകേ സ്ത്രീപുമാംസൗ അരത്യപനോദായ സമ്പരിഷ്വ— ക്തൗ യത് പരിമാണൗ സ്യാതാം തഥാ തത് പരിമാണമേവ ഇമമാ—

എന്തുപരിമാണമാണെന്നു പറയു ന്നു— ലോകത്തിൽ സ്ത്രീ പുരുഷന്മാർ അരതിയെ നശിപ്പിക്കാനായി നല്ല പോലെ ആലിംഗതരായിരിക്കുന്നതെങ്ങിനെയാ ണോ അങ്ങിനെയുള്ള പരിമാണത്തോടു കൂടിയവരായിത്തീർന്നു എന്നർത്ഥം. അ

ത്മാനം ദ്വേധാ ദ്വിപ്രകാരം അപാതയത് പാതിതവാൻ ഇമമേവേത്യവധാരണം മൂലകാരണാത് വിരാജോ വിശേഷണാർത്ഥം. ന ക്ഷീരസ്യ സർവ്വോപമർദ്ദേന ദധിഭാവാപത്തിവദ് വിരാട് സർവ്വോപമർദ്ദേന ഏതാവൻ ആസ; കിം തർഹി ? ആത്മനാ വ്യവസ്ഥിതസ്യ ഏവ വിരാജഃ സത്യസങ്കല്പത്വാദാത്മവ്യതിരിക്തം സ്ത്രീപുംസപരിഷ്വക്തപരിമാണം ശരീരാന്തരം ബഭൂവ. സ ഏവ ച വിരാട് തഥാഭൂതഃ സഹൈതാവാനാസേതി സാമാനാധികരണ്യാത് .

വൻ ആ പരിമാണത്തോടുകൂടിത്തന്നെ ഈ ശരീരത്തെ രണ്ടായി വിഭജിച്ചു. മൂലത്തിൽ "ഇമമേവ" എന്നുള്ള നിശ്ചയം മൂലകാരണമായ വിരാട്ടിൽ നിന്നും വ്യത്യസ്തമാണെന്നു കാണിക്കാനാണ് . പാലു മുഴുവൻ നശിച്ച് തൈരായിത്തീരുന്നതുപോലെ വിരാട്ടിൽ സർവ്വനാശം സംഭവിച്ച് മുമ്പുപറഞ്ഞ പോലെയായിത്തീരുകയല്ല ചെയ്തത് . പിന്നെയോ ? തന്നിൽ തന്നെ സ്ഥിതി ചെയ്യുന്നവിരാട്ടിന് , അവൻ സത്യ സങ്കൽപനല്ലാതാകയാൽ, തന്നിൽ നിന്നും വേറെയായി പരസ്പരം സമാലിംഗിതമായ സ്ത്രീപുംസപരിമാണം സംഭവിച്ചു എന്നാണ് സമാനാധികരണം കാണിക്കുന്നത് .

തതസ്ത സ്മാത് പാതനാത് പതിശ്ച പത്നീചഅഭവതാമിതി ദമ്പത്യോർന്നിർവ്വചനം ലൗകികയോഃ. അത ഏവ തസ്മാത് , യസ്മാദാത്മന ഏവാർദ്ധഃ പൃഥഗ്ഭൂതോ യേയം സ്ത്രീ, തസ്മാദിദം ശരീരമാത്മനഃ അർദ്ധബൃഗലംഅർദ്ധം ചതത് ബൃഗലം വിദലം ച തദർദ്ധബൃഗലം അർദ്ധ വിദലമിത്യർത്ഥഃ. പ്രാക് — സ്ത്ര്യുദ്വഹനാത് കസ്യാർദ്ധബൃഗലം ? ഇത്യുച്യതേ—സ്വ ആത്മന ഇതി. ഏവമാഹ സ്മോക്തവാൻ കില യാജ്ഞവൽക്ക്യഃ, യജ്ഞസ്യ വൽക്കോ വക്താ യജ്ഞവൽക്ക്യഃ തസ്യ അപത്യം യാജ്ഞവൽക്ക്യോ ദൈവരാതിരിത്യർത്ഥഃ. ബ്രഹ്മണോ വാ അപത്യം.

അപ്രകാരം വിഭജിച്ചതിനാൽ ഓരോ ഭാഗം പതിയും പത്നിയുമായിത്തീർന്നു. അതാണിതിനെ ദമ്പതികൾ എന്ന് ലൗകികന്മാർ പറയുന്നത് . സ്ത്രീയായിത്തീർന്നത് തൻെറ തന്നെ അർദ്ധമാകയാൽ " ഈ ശരീരം തൻെറ അർദ്ധഭാഗം പോലെയാണ് " എന്ന് യാജ്ഞവൽക്ക്യൻ പറഞ്ഞിട്ടുണ്ട് . (മൂലത്തിലെ അർദ്ധബൃഗലമെന്നതിന് അർദ്ധവും ബൃഗലവും അഥവാ ഭാഗവും എന്നാണർത്ഥം) സ്ത്രീയെ വിവാഹം ചെയ്യുന്നതിനു മുമ്പ് ഇതാരുടെ അർദ്ധബൃഗലമായിരുന്നു എന്ന് ശ്രുതി പറയുന്നു—തൻെറ അതായത് ആത്മാവിൻെറ എന്ന് . യാജ്ഞവൽക്ക്യൻ ഈ നിശ്ചയം ചെയ്തിട്ടുണ്ട് . യജ്ഞത്തിൻെറ വൽക്കൻ അഥവാ വക്താവാണ് യജ്ഞവൽക്കൻ. അവൻെറ പുത്രൻ യാജ്ഞവൽക്ക്യൻ—ദൈവരാതി എന്നർത്ഥം. അഥവാ ബ്രഹ്മാവിൻെറ പുത്രനെന്നും അർത്ഥമുണ്ട് ?

യസ്മാദയം പുരുഷാർദ്ധമാകാശഃ സ്ത്ര്യർദ്ധശൂന്യഃ പുനരുദ്വഹനാത് , തസ്മാത് പൂര്യതേ സ്ത്ര്യർദ്ധേന, പുനഃ സമ്പുടീകരണേനേവ വിദലാർദ്ധഃ. താം പ്രജാപതിഃ മന്വാഖ്യഃ ശതരൂപാഖ്യാമാത്മനോ ദുഹിതരം പത്നീത്വേന കൽപിതാം സമഭവത് മൈഥുനമു—

പുരുഷാർദ്ധമായ ആകാശം സ്ത്രീയാകുന്ന അർദ്ധമില്ലാതിരിക്കെ വീണ്ടും സ്ത്രീയാകുന്ന അർദ്ധത്തോടു ചേർന്ന് പൂർണ്ണമാവുന്നു. മുത്തുച്ചിപ്പിയുടേയും മററും രണ്ടു പകുതികൾ ചേർന്നൊന്നായിത്തീരുന്നതുപോലെ മനുവെന്നു പേരായ ആ പ്രജാപതി ശതരൂപയെന്നു പേരായ തൻെറ പുത്രിയെ സമാഗമിച്ചു—അവളുമായി മൈഥുനം ചെയ്തു. ആ

പഗതവാൻ. തതസ്തസ്മാദുപഗ—മനാത് മനുഷ്യ അജായന്ത ഉൽപ—ന്നാഃ.

സംയോഗത്തിൽ നിന്നും മനുഷ്യരുണ്ടായി

**മന്ത്രഃ 4—** സാ ഹേയമീക്ഷാം ചക്രേ കഥം നു മാത്മന ഏവ ജനയിത്വാ സംഭവതി ഹന്ത തിരോ ऽസാനീതി സാ ഗൗരഭവദൃഷഭ ഇതരസ്താം സമേ വാഭവത്തതോ ഗാവോ ऽജായന്ത വഡവേതരാഭവദശ്വവൃഷ ഇതരോ ഗർദ്ദഭീതരാ ഗർദ്ദഭ ഇതരസ്താം സമേവാഭവത്തതോ ऽ ജാവയോ ऽജായന്തൈവമേവ യദിദം കിഞ്ച മിഥുനമാ—പിപീലികാഭ്യസ്തത്സർവ്വമസൃജത.

**മന്ത്രാർത്ഥം 4—** അങ്ങിനെയുള്ള ഇവൾ (ശതരൂപ) ഈക്ഷിച്ചു (ആലോചിച്ചു) "എന്നെ തന്നിൽ നിന്നു തന്നെ ജനിപ്പിച്ചിട്ട് എ ങ്ങിനെ യാണ് സംഭവിക്കുന്നത് ? *ഉപഗമിക്കുന്നത് ?) ഇപ്പോൾ ഞാൻ മറയുന്നുണ്ട് ." എന്ന് . അവൾ പശുവായി തീർന്നു. മററയാൾ (മനു) കാളയായിത്തീർന്നിട്ട് അവളെ ഉപഗമിക്കുക തന്നെ ചെയ്തു. അതിൽ നിന്നും ഗോക്കൾ ഉണ്ടായി. അവൾ പെൺകുതിരയായി. അയാൾ ആൺകുതിരയായി. അവൾ പെൺ കഴുതയായി. അവൻ ആൺ കഴുതയായിട്ടവളെ ഉപഗമിച്ചു. അതിൽ നിന്നും ഒററക്കൊമ്പുള്ളവർഗ്ഗമുണ്ടായി. അവൾ പെൺ കോലാടായി. അയാൾ ആൺകോലാടായി. അവൾ ചെമ്മരിയാടായി. അവൻ ആൺചെമ്മരിയാടായി. അവൻ ആൺചെമ്മരിയാടായിട്ടവളെ ഉപഗമിച്ചു. അതിൽ നിന്നും ചെമ്മരിയാടുകളും കോലാടുകളുമുണ്ടായി. ഉറുമ്പുകൾ വരെ ഏതെല്ലാം മിഥുനങ്ങളാണോ ലോകത്തിലുള്ളത് അതിനെയെല്ലാം ഇപ്രകാരം സൃഷ്ടിച്ചു.

**ഭാഷ്യഃ—** സാ ശതരൂപാ ഉ ഹ ഇയം സേയം ദുഹിതൃഗമനേ സ്മാർത്തം പ്രതിഷേധമനുസ്മരന്തീക്ഷാം ച—ക്രേ. കഥം ന്വിദമകൃത്യം യന്മാമാത്മ—ന ഏവ ജനയിത്വാ ഉൽപാദ്യസംഭ—വതി ഉപഗച്ഛതി. യദ്യപ്യയം നിർഘൃണോ ऽഹം ഹന്തേദാനീം തിരോ ऽ സാനി ജാത്യന്തരേണ തിരസ്കൃതാ ഭവാനി. ഇത്യേവം ഈക്ഷിത്വാ അസൗ ഗൗഃ അഭവത് . ഉത്പാദ്യ പ്രാണികർമ്മഭിഃ ചോദ്യ—മാനായാഃ പുനഃ പുനഃ സൈവ മതിഃ

അപ്രകാരമുള്ള ഈ ശതരൂപ സ്മൃതികളിൽ ദുഹിതൃഗമനം നിഷേധിക്കപ്പെട്ടിട്ടുള്ളതോർത്ത് ചിന്തിച്ചു.— എന്താണ് ഇങ്ങിനെ ചെയ്യരുതാത്തത് ചെയ്യുന്നത് ? തന്നിൽ നിന്നു തന്നെ എന്നെ ഉല്പാദിപ്പിച്ചിട്ട് എന്തുകൊണ്ട് ഉപഗമിക്കുന്നു ? (സംഭോഗം ചെയ്യുന്നു ?) ഇവനിത്രനിർല്ലജ്ജനാണെങ്കിൽ ഞാൻ ഇപ്പോൾ എന്നെ ഒളിപ്പിക്കുന്നുണ്ട് —മറെറാരു ജാതി രൂപം വഴി എൻെറ രൂപത്തെ മറക്കുന്നുണ്ട് . ഇങ്ങിനെ വിചാരിച്ച് അവൾ പശുവായിത്തീർന്നു. ഉല്പാദിപ്പിക്കപ്പെടാനിരിക്കുന്നു പ്രാണികളുടെ കർമ്മങ്ങളാൽ

ശതരൂപായാ മനോശ്ചാഭവത് തതശ്ച ഋഷഭ ഇതരഃ. താം സമേ– വാഭവദിത്യാദി പൂർവ്വവത് . തതോ ഗാവോ ſ ജായന്ത.

പ്രചോദിതരായ ശതരൂപക്കും മനുവിനും വീണ്ടുംവീണ്ടും അതേ ബുദ്ധിതന്നെയുണ്ടായി. അപ്പോൾ അവൻ കാളയായി, അവളെ ഉപഗമിച്ചു എന്നെല്ലാം മുൻപു പറഞ്ഞപോലെ തന്നെ. അതിൽ നിന്നും പശുക്കളുണ്ടായി.

തഥാ വഡവേതരാഭവദശ്വ– വൃഷ ഇതരഃ തഥാ ഗർദ്ദഭീതരാ ഗർദ്ദഭ ഇതരഃ. തത്ര വഡവാശ്വ– വൃഷാദീനാം സംഗമാത് തത ഏക– ശഫം ഏകഖുരം അശ്വാശ്വതരഗർ– ദ്ദഭാഖ്യം ത്രയമജായത.

അപ്രകാരം അവൾ പെൺകുതിരയായി. അവൻ അശ്വമായി. അങ്ങിനെ പെൺകുതിര ആൺകുതിര മുതലായവയുടെ കൂടിച്ചേരൽ വഴി, ഒററക്കുളമ്പുള്ള കുതിര, അശ്വതരം, ഗർദ്ദഭം എന്നീ പേരുകളോടുകൂടിയ മൂന്നിനത്തെ ഉണ്ടാക്കി.

തഥാ അജേതരാഭവദസ്ത– ശ്ഛാഗഃ ഇതരഃ, തഥാ അവിരിതരാ മേഷ ഇതരഃ, താം താമിതി വീപ്സാ. താമജാം താമവിം ചേതി സമഭവത് ഏവേത്യർത്ഥഃ. തതോ ſ ജാശ്ചാ– വയശ്ചാജാവയോ ſ ജായന്ത. ഏ– വമേവ യദിദം കിഞ്ചയത് കിഞ്ചേദം മിഥുനം സ്ത്രീപുംസ ലക്ഷണം ദ്വ– ന്ദ്വം ആപിപീലികാഭ്യഃ പിപീലികാഭിഃ സഹ അനേനൈവ ന്യായേന ത– ത്സർവ്വമസൃജത ജഗത്സൃഷ്ടവാൻ.

അപ്രകാരം അവൾ പെൺകോലാടും അവൻ കൊററനാടുമായി. അവൾ പെൺചെമ്മരിയാടും അവൻ ആൺ ചെമ്മരിയാടുമായി. അവളുമായി സമാഗമിച്ചു. "താം താം" എന്നിങ്ങിനെ ദ്വിരുക്തി പ്രയോഗിച്ചിരിക്കുന്നതിനർത്ഥം ആ പെൺ കോലാടിനോടും ആ പെൺ ചെമ്മരിയാടിനോടും സംഭോഗിച്ചു എന്നാണ് . അങ്ങിനെ ആടുകളും ചെമ്മരിയാടുകളുമുണ്ടായി. അപ്രകാരം ഉറുമ്പുകൾവരെയുള്ള സ്ത്രീപുരുഷ ലക്ഷണങ്ങളോടുകൂടിയ ദ്വന്ദ്വങ്ങൾ ചേർന്ന് ഇതേന്യായപ്രകാരം ,അതെല്ലാം സൃഷ്ടിച്ചു. സർവ്വജഗത്തിൻെറയും സൃഷ്ടിയെ ചെയ്തു.

**മന്ത്രഃ 5 —** സോſവേദഹം വാവ സൃഷ്ടിരസ്മ്യഹം ഹീദം സർവ്വമസൃക്ഷീതി തതഃ സൃഷ്ടിരഭവത്സൃഷ്ട്യാം ഹാ– സ്യൈതസ്യാം ഭവതി യ ഏവം വേദ.

**മന്ത്രാർത്ഥം 5 —** അവൻ (പ്രജാപതി) വിചാരിച്ചു, "സൃഷ്ടിക്കപ്പെട്ട ജഗത്ത് ഞാൻ തന്നെയാകുന്നു. എന്തെന്നാൽ ഇതെല്ലാം സൃഷ്ടിച്ചത് ഞാനാണ് ". എന്ന് . അതിനാലവൻ സൃഷ്ടിയായിത്തീർന്നു. ഇപ്രകാരം ആരറിയുന്നുവോ ഇവൻെറ (പ്രജാപതിയുടെ) ഈ സൃഷ്ടിയിൽ (ജഗത്തിൽ) അവൻ സ്രഷ്ടാവായിത്തീരുന്നു.

**ഭാഷ്യഃ —** സ പ്രജാപതിഃ, സർവ്വമദിം ജഗത്സൃഷ്ട്വാ അവേത് . കഥം? അഹം വാവ അഹമേവ സൃഷ്ടിഃ, സൃജ്യതേ ഇതി സൃഷ്ടം ജഗദുച്യതേ സൃഷ്ടിരിതി. യന്മയാ സൃഷ്ടം ജ– ഗത് മദഭേദത്വാദഹമേവാസ്മി ന

ആ പ്രജാപതി ജഗത്തെല്ലാം സൃഷ്ടിച്ചശേഷം വിചാരിച്ചു. എങ്ങിനെ? ഞാൻ തന്നെയാണ് സൃഷ്ടി. സൃഷ്ടിക്കപ്പെടുന്നതിനാൽ സൃഷ്ടമായ ജഗത്തിനെ സൃഷ്ടിയെന്നു പറയുന്നു. ഞാൻ സൃഷ്ടിച്ച ജഗത്ത് എന്നിൽ നിന്നും ഭിന്ന

മത്തോ വ്യതിരിച്യതേ. കുത ഏതത് ? അഹം ഹി യസ്മാദിദം സർവ്വം ജഗദസൃഷ്ടി സൃഷ്ടവാന സ്മി തസ്മാദിത്യർത്ഥഃ.

മല്ലാരാതിനാൽ ഞാൻ തന്നെയാകുന്നു — എന്നിൽ നിന്നും ഒട്ടും വ്യത്യസ്തമല്ല. അതെന്തുകൊണ്ടാണ് ? കാരണം ഞാൻ തന്നെയാണ് ഈ ജഗത്തു മുഴുവൻ സൃഷ്ടിച്ചത് . അതുകൊണ്ട് അത് എന്നിൽ നിന്നും ഭിന്നമല്ല എന്നർത്ഥം.

യസ്മാത്സൃഷ്ടിശബ്ദേന ആത്മാനമേവാഭ്യധാത് പ്രജാപതിഃ, തതഃ തസ്മാത് സൃഷ്ടിരഭവത് സൃഷ്ടിനാമാഭവത് . സൃഷ്ട്യാം ജഗതി ഹാസ്യ പ്രജാപതേഃ ഏതസ്യാം ഏതസ്മിൻ ജഗതി, സ പ്രജാപതി— വത്സ്രഷ്ടാ ഭവതി സ്വാത്മനോ ഽനന്യഭൂതസ്യ ജഗതഃ, കഃ ? യ ഏവം പ്രജാപതിവദ്യഥോക്തം സ്വാത്മനഃ അനന്യഭൂതം ജഗത്സാദ്ധ്യാത്മാദി— ഭൂതാധിദൈവം ജഗദഹമസ്മീതി.

പ്രജാപതി അവനെ സൃഷ്ടിയെന്ന പേരിൽ പറഞ്ഞതുകാരണം അവൻ സൃഷ്ടി എന്ന പേരോടുകൂടിയവനായി ത്തീർന്നു. ആ പ്രജാപതിയുടെ സൃഷ്ടിയിൽ അതായത് ഈ ജഗത്തിൽ ആ പ്രജാപതിയെപ്പോലെ തന്നിൽ നിന്നും അന്യഭൂതമല്ലാത്ത ജഗത്തിന്റെ സ്രഷ്ടാവായിത്തീരുന്നു. ആര്? ആരിങ്ങിനെ പ്രജാപതിയെപ്പോലെ യഥോക്തമാകും വണ്ണം തന്നിൽ നിന്നും അഭിന്നമായ ജഗത്തിനെ "അദ്ധ്യാത്മവും അധിഭൂതവും അധിദൈവവുമായതെല്ലാം ചേർന്നിരിക്കുന്ന ഈ ജഗത്തെല്ലം ഞാനാണ് " എന്നിങ്ങിനെ അറിയുന്നുവോ അവൻ.

**മന്ത്രഃ 6** —അഥേത്യഭ്യമന്ഥത്സ മുഖാച്ച യോനേർഹസ്താ— ഭ്യാം ചാഗ്നിമസൃജത തസ്മാദേതദുഭയമലോമകമന്ത— രതോ ഽലോമകാ ഹി യോനിരന്തരതഃ തദ്യദിദമാഹുരമും യജാമും യജേത്യേകൈകം ദേവ◌ൗതസ്യൈവ സാ വിസൃഷ്ടിരേഷാ ഉഹ്യേവ സർവ്വേ ദേവാഃ. അഥ യത്കിഞ്ചേദമാർദ്രം തദ്രേതസോ ഽസൃജത തദു സോമ ഏതാവദ്വാ ഇദം സർവ്വമന്നം ചൈവാന്നാദശ്ച സോമ ഏവാന്നമഗ്ദിരന്നാദഃ സൈഷാ ബ്രഹ്മണോ ഽതിസൃഷ്ടിഃ യച്ഛ്രേയസോ ദേവാനസൃജതാഥ യന്മർത്ത്യഃ സന്നമൃ— താ ന സൃജത തസ്മാദതിസൃഷ്ടിരതിസൃഷ്ട്യാം ഭവതി യ ഏവം വേദ.

**മന്ത്രാർത്ഥം 6** — അനന്തരം ഇങ്ങിനെ നല്ലവണ്ണം മഥനം ചെയ്തു. ആ പ്രജാപതിമുഖമാകുന്ന യോനിയിൽ നിന്നും കൈകളാകുന്ന യോനികളിൽനിന്നും അഗ്നിയെ സൃഷ്ടിച്ചു. അതിനാൽ ഇതു രണ്ടും ഉള്ളിൽ രോമമില്ലാത്തവയാണ് . യോനി ഉള്ളിൽ രോമമില്ലാത്തതാണല്ലോ. അവിടെ (കർമ്മപ്രകരണത്തിൽ) ഇന്നിന്നദേവനെക്കുറിച്ച് ഇന്നവനെ യജിക്കുക ഇന്നവനെ യജിക്കുക എന്നെല്ലാം പറയുന്ന ആവി സൃഷ്ടി ഈ പ്രജാപതിയുടെ തന്നെയാണ് . എല്ലാ ദേവന്മാരും ഈ പ്രജാപതി തന്നെയാണ് . അനന്തരം

ലോകത്തിൽ എന്തെല്ലാം ആർദ്രമായുണ്ടോ അതിനെ രേതസ്സിൽ നിന്നും സൃഷ്ടിച്ചു. അതുതന്നെയാണ് സോമം. ഈ ജഗത്ത് ഇതു മാത്രമാണ്. അന്നവും അന്നാദവും മാത്രമാണ്. അന്നം തന്നെയാണ് സോമം. അന്നാദം തന്നെ അഗ്നി. തന്നെക്കാൾ ശ്രേഷ്ഠന്മരായ ദേവന്മാരെ സൃഷ്ടി ച്ചു എന്നത് യാതൊന്നോ അത് ബ്രഹ്മാവിൻെറ അതിസൃഷ്ടിയാണ്. മനുഷ്യനായിരുന്നുകൊണ്ട് മരണമില്ലാത്തവരെ സൃഷ്ടിച്ചത് അതി സൃഷ്ടിയാണ്. ഇപ്രകാരം അറിയുന്നവൻ പ്രജാപതിയുടെ അതിസൃഷ്ടിയിൽ സ്രഷ്ടാവായിത്തീരുന്നു.

**ഭാഷ്യം**— ഏവം സ പ്രജാപതിഃ ജഗദിതം മിഥുനാത്മകം സൃഷ്ട്വാ ബ്രാഹ്മണാദിവർണ്ണനിയന്ത്രീർദ്ദേവതാഃ സിസൃക്ഷുരാദൗ അഥേതി ശബ്ദദ്വയമഭിനയപ്രദർശനാർത്ഥം, അനേന പ്രകാരേണ മുഖേ ഹസ്തൗ പ്രക്ഷിപ്യാഭ്യമന്ഥദാഭിമുഖ്യേന മന്ഥനമകരോത്. സ മുഖം ഹസ്താഭ്യാം മഥിത്വാ മുഖാച്ച യോനേഃ ഹസ്താഭ്യാം യോനിഭ്യാമഗ്നിം ബ്രാഹ്മണജാതേരനുഗ്രഹകർത്താരമസൃജത സൃഷ്ടവാൻ.

ഇപ്രകാരം മിഥുനാത്മകമായ ഈ ജഗത്തിനെ സൃഷ്ടിച്ചിട്ട് ബ്രാഹ്മണാദി വർണ്ണങ്ങളെ നിയന്ത്രിക്കുന്ന ദേവതകളെ സൃഷ്ടിക്കാനിച്ഛിച്ച് ആദ്യം ഇങ്ങിനെ മുഖത്തിലും കൈകളിലും പ്രക്ഷേപിച്ചിട്ട് ആഭിമുഖ്യത്തോടുകൂടി കടഞ്ഞു. (ഇവിടെ "അഥ" എന്നും "ഇതി" എന്നും മൂലമന്ത്രത്തിലുള്ളത് അഭിനയിച്ചു കാണിക്കാനാണ്) അവൻ മുഖത്തെ കൈകളെക്കൊണ്ട് മഥിച്ചിട്ട് മുഖമാകുന്ന യോനിയിൽ നിന്നും കൈകളാകുന്ന യോനികളിൽ നിന്നും ബ്രാഹ്മണജാതിക്ക് അനുഗ്രഹത്തെ ചെയ്യുന്നതായ അഗ്നിയെ സൃഷ്ടിച്ചു.

യസ്മാദ്ദാഹകസ്യാഗ്നേഃ യോനിരേതദുഭയം ഹസ്തൗ മുഖം ച, തസ്മാദുഭയമപ്യേതദലോമകം ലോമവിവർജ്ജിതം. കിം സർവ്വമേവ ? ന, അന്തരതോ ഽഭ്യന്തരതഃ, അസ്തി ഹി യോന്യാ സാമാന്യമുഭയമസ്യാസ്യ കിം? അലോമകാ ഹി യോനിരന്തരതഃ സ്ത്രീണാം. തഥാ ബ്രാഹ്മണോ ഽപി മുഖാദേവ ജജ്ഞേ പ്രജാപതേഃ. തസ്മാദേകയോനിത്വാത് ജ്യേഷ്ഠേനേവാനുജോ ഽനുഗൃഹ്യതേ അഗ്നിനാ ബ്രാഹ്മണഃ. തസ്മാത് ബ്രാഹ്മണോ ഽഗ്നിദേവത്യോ മുഖവീര്യശ്ചേതി ശ്രുതിസ്മൃതി സിദ്ധം.

ദഹിപ്പിക്കുന്നതായ അഗ്നിയുടെ യോനി (ഉത്ഭവ സ്ഥാനം) ആണ്. ഈ കൈകളും മുഖവുമാകുന്ന രണ്ടെണ്ണമെന്നതിനാൽ അവ രോമമില്ലാത്തതാകുന്നു. എല്ലാം അങ്ങിനെയാണോ ? അല്ല. എന്നാൽ അവയുടെ ഉൾഭാഗം അങ്ങിനെയാണ്. ഈ രണ്ടിനും യോനിയോട് സമാനതയുണ്ട്. എങ്ങിനെ ? സ്ത്രീകളുടെ യോനി ഉള്ളിൽ രോമമില്ലാത്തതാണല്ലോ. ഇപ്രകാരം ബ്രാഹ്മണനും പ്രജാപതിയുടെ മുഖത്തിൽ നിന്നാണുണ്ടായത്. ഇങ്ങിനെ ഏക യോനിത്വം വഴി ജ്യേഷ്ഠനാൽ അനുജനെന്നപോലെ (അഗ്നിയാൽ) ബ്രാഹ്മണൻ അനുഗ്രഹിക്കപ്പെടുന്നു. അതിനാൽ അഗ്നിതന്നെ ബ്രാഹ്മണന് ദേവതയായിരിക്കുന്നു. അവൻ മുഖവീര്യനുമാണെന്ന് ശ്രുതി സ്മൃതികളിൽ നിന്ന് അറിയാം.

തഥാ ബലാശ്രയാഭ്യാം ബാഹുഭ്യാം ബലഭിദാധികം ക്ഷത്രിയജാതിനിയന്താരം ക്ഷത്രിയം ച തസ്മാദൈന്ദ്രം ക്ഷത്രം ബാഹുവീര്യം ചേതി ശ്രുതൗ സ്മൃതൗ ചാവഗതം. തഥോരുത ഈഹാ ചേഷ്ടാ തദാശ്രയാദ്വസ്വാദി ലക്ഷണം വിശോനിയന്താരം വിശം ച. തസ്മാത് കൃഷ്യാദിപരോ വസ്വാദിദേവത്യാശ്ച വൈശ്യഃ തഥാ പൂഷണം പൃഥിവീദൈവതം ശൂദ്രം ച പദ്ഭ്യാം പരിചരണക്ഷമമസൃചേതി ശ്രുതിസ്മൃതി പ്രസിദ്ധേഃ.

അങ്ങിനെ ബലത്തിനാശ്രയമായ ഭുജങ്ങളിൽ നിന്നും ക്ഷത്രിയജാതിയെ നിയന്ത്രിക്കുന്ന ഇന്ദ്രനെയും ക്ഷത്രിയനെയും സൃഷ്ടിച്ചു. അതിനാൽ ക്ഷത്രിയൻ ഇന്ദ്രനാകുന്ന ദേവതയാൽ അനുഗ്രാഹ്യനും ബാഹുവീര്യമുള്ളവനുണ്ടാണെന്ന് ശ്രുതിസ്മൃതികളിൽ നിന്നറിയാൻ കഴിയും. അതുപോലെ തുടയിൽ നിന്ന് ഈഹക്കു അഥവാ ഉത്സാഹത്തിനാശ്രയഭൂതരും വൈശ്യരുടെ നിയന്താക്കളുമായ വസ്വാദികളെയും വൈശ്യരേയും ഉണ്ടാക്കി. അതിനാൽ വൈശ്യൻ കൃഷ്യാദി കർമ്മങ്ങളിൽ ഉത്സാഹമുള്ളവനും വസ്വാദി ദേവന്മാരാൽ അനുഗൃഹീതനുമാകുന്നു. അതുപോലെ പാദങ്ങളിൽ നിന്ന് പൂഷാവാകുന്ന പൃഥിവീദൈവതത്തെയും പരിചരണക്ഷമനായ ശൂദ്രനെയും സൃഷ്ടിച്ചു എന്നത് ശ്രുതി സ്മൃതികളിൽ പ്രസിദ്ധമാണ്.

തത്ര ക്ഷത്രാദി ദേവതാസർഗ്ഗമിഹാനുക്തം വക്ഷ്യമാണമപ്യുക്തവദുപസംഹരതി സൃഷ്ടിസാകല്യാനുകീർത്ത്യൈ. യഥേയം ശ്രുതിവ്യവസ്ഥിതാ തഥാ പ്രജാപതിരേവ സർവ്വേ ദേവാ ഇതി നിശ്ചിതോ ഽർത്ഥഃ. സ്രഷ്ടുരനന്യത്വാത് സൃഷ്ടാനാം, പ്രജാപതിനൈവ തു സൃഷ്ടത്വാദ്ദേവാനാം.

അവയിൽ ക്ഷത്രാദിദേവതാ സൃഷ്ടി ഇവിടെ പറഞ്ഞിട്ടില്ല. പറയാനിരിക്കുന്നതേയുള്ളു. എങ്കിലും എല്ലാസൃഷ്ടികളേയും അനുകീർത്തനം ചെയ്യാനായി ക്ഷത്രാദി ദേവതാ സൃഷ്ടിയേയും പറഞ്ഞു കഴിഞ്ഞാലെന്നതുപോലെ ഉപസംഹരിക്കുകയാണ്. ശ്രുതിയിൽ പറഞ്ഞിരിക്കുന്നതുപോലെ എല്ലാ ദേവന്മാരും പ്രജാപതി തന്നെയാണെന്നാണ് നിശ്ചിതമായ അർത്ഥം. കാരണം സൃഷ്ടികൾ ബ്രഹ്മാവിൽ നിന്നും ഭിന്നമല്ല. ദേവന്മാർ പ്രജാപതിയാൽത്തന്നെ സൃഷ്ടിക്കപ്പെട്ടവരാണുതാനും.

അഥൈവം പ്രകരണാർത്ഥേ വ്യസ്ഥിതേ തത് സ്തുത്യഭിപ്രായേണ അവിദ്വന്മതാന്തരനിന്ദോപന്യാസഃ, അന്യനിന്ദാന്യസ്തുതയേ. തത്തത്ര കർമ്മ പ്രകരണേ കേവലയാജ്ഞികാ യാഗകാലേ യദിദം വച ആഹുഃ "അമുമഗ്നിം യജാമുമിന്ദ്രം യജ" ഇത്യാദി നാമശാസ്ത്രസ്തോത്രകർമ്മാദിഭിന്നത്വാത് ഭിന്നമേവാഗ്ന്യാദിദേവമേകൈകം മന്യമാനാ ആഹുരിത്യഭിപ്രായഃ തന്ന തഥാ വിദ്യാത് യസ്മാദേതസ്യൈവ

അനന്തരം അതായത് ഇപ്രകാരം പ്രകരണത്തിന്റെ അർത്ഥം നിശ്ചയിക്കപ്പെട്ടതിനുശേഷം അതിനെ സ്തുതിക്കാനായി അവിദ്വാന്മാരുടെ മറിച്ചുള്ള മതത്തിന്റെ നിന്ദ ഉപന്യസിക്കപ്പെടുന്നു. കാരണം ഒന്നിന്റെ നിന്ദമററതിന്റെ സ്തുതിയാകുന്നു. കർമ്മ പ്രകരണത്തിൽ കേവലന്മരായ യാജ്ഞികന്മാർ യാഗത്തിൽ "ഈ അഗ്നിയെ യജിക്കൂ; ഈ ഇന്ദ്രനെ യജിക്കൂ" എന്നും മററും അഗ്ന്യാദി ദേവന്മാരെ നാമം, ശാസ്ത്രം, സ്തോത്രം, കർമ്മം മുതലായവകൊണ്ട് വ്യത്യസ്തതകാരണം പ്രത്യേകം പ്രത്യേകമാ

പ്രജാപതേഃ സാ വിസൃഷ്ടിർദ്ദേവ— ഭേദഃ സർവ്വ ഏഷ ഉഹ്യേവ പ്രജാപതിരേവ പ്രാണഃ സർവ്വേ ദേവാഃ

യി വിചാരിച്ചു പറയാറുണ്ട് . അതങ്ങിനെ തന്നെ ധരിക്കരുത് . ആ തരത്തിലുള്ള വിസൃഷ്ടിയെല്ലാം പ്രജാപതിയുടെ ത ന്നെയാകുന്നു. അതിനാൽ ദേവഭേദങ്ങ ളെല്ലാം ഈ പ്രജാപതിയാകുന്ന പ്രാണൻ തന്നെയാകുന്നു.

അത്ര വിപ്രതിപദ്യന്തേ — പരഃ ഏവ ഹിരണ്യഗർഭ ഇത്യേകേ. സംസാരീത്യപരേ.

ഇതിൽ വിദ്വാന്മാർക്കിടയിൽ അഭിപ്രായഭേദമുണ്ട് — ഹിരണ്യഗർഭൻ പരമാത്മാവുതന്നെയാണെന്ന് ചിലർ പറയുമ്പോൾ സംസാരിയാണെന്ന് മററു ചിലർ പറയുന്നു.

പര ഏവ തു മന്ത്രവർണ്ണാത് . "ഇന്ദ്രം മിത്രം വരുണമഗ്നിമാഹുഃ" ഇതി ശ്രുതേഃ "ഏഷ ബ്രഹ്മൈഷ ഇന്ദ്ര ഏഷ പ്രജാപതിഃ ഏതേ സർവ്വേ ദേവാഃ (ഐ.ഉ. 5.3) ഇതി ച ശ്രുതേഃ. സ്മൃതേശ്ച — "ഏതമേകേ വദന്ത്യ— ഗ്നിം മനുമന്യേ പ്രജാപതിം" (മനു. 12,123) ഇതി.

എന്നാൽ മന്ത്രാക്ഷര പ്രകാരം പരമാത്മാവു തന്നെയാകുന്നു. "അവനെ ഇന്ദ്രനെന്നും മിത്രനെന്നും വരുണനെ ന്നും അഗ്നിയെന്നും പറയുന്നു" എന്ന് ശ്രുതിയുണ്ട് . " ഈ ബ്രഹ്മാവ് ഈ ഇന്ദ്രനാണ് . ഈ പ്രജാപതിയാണ് ഈ സർവ്വദേവന്മാരും " (ഐ.ഉ) എന്നും ശ്രു തിയുണ്ട് . സ്മൃതിയും പറയുന്നു, " ഈ പരമാത്മാവിനെ ചിലർ അഗ്നിയെന്നും ചിലർ മനുവെന്നും മററു ചിലർ പ്രജാപ തിയെന്നും പറയുന്നു" (മനു) എന്ന് .

"യോऽസാവതീന്ദ്രിയോऽ ഗ്രാഹ്യഃ സൂക്ഷ്മോऽ വ്യക്തഃ സ— നാതനഃ സർവ്വ ഭൂതമയോऽ ചിന്ത്യഃ സ ഏവ സ്വയമുദ്ബഭൌ" ഇതി ച. (മനു. 1.7)

"അവൻ അതീന്ദ്രിയനാകുന്നു, അഗ്രാഹ്യനാകുന്നു, സൂക്ഷ്മമാകുന്നു, അവ്യക്തനാകുന്നു, സനാതനാകുന്നു, സർവ്വഭൂതമയനാകുന്നു, അചിന്ത്യ നാകുന്നു. അവൻ തന്നെസ്വയം ഉദ്ഭ വിച്ചു". (മനു) എന്നും പറയുന്നു.

സംസാര്യേവ വാ സ്യാത് "സർവ്വാൻ പാപ്മനാ ഔഷത് " (ബൃ. ഉ. 1.4.1) ഇതി ശ്രുതേഃ. ന ഹ്യ— സംസാരിണഃ പാപ്മദാഹ പ്രസം— ഗോऽസ്തി. ഭയാരതിസംയോഗ— പ്രസങ്ഗാച്ച. അഥ യന്മർത്ത്യഃ സ— ന്നമൃതാനസൃജത" (ബൃ.ഉ. 1.4.6) ഇതി ച. "ഹിരണ്യഗർഭം പശ്യതി ജായമാനം" (ശ്വേ. ഉ. 4.12) ഇതി ച മന്ത്രവർണ്ണാത് . സ്മൃതേശ്ച കർ— മ്മവിപാക പ്രക്രിയായാം — "ബ്ര— ഹ്മാ വിശ്വസൃജോ ധർമ്മോ മഹാ— നവ്യക്തമേവ ച ഉത്തമാം സ്വാത്വി—

അല്ലെങ്കിൽ സംസാരിതന്നെയാ ണെന്നും വരാം. "എല്ലാപാപങ്ങളെയും ദഹിപ്പിച്ചു". (ബൃ.ഉ. 1.4.1) എന്ന് ശ്രുത് യുണ്ടല്ലോ. അസംസാരിക്ക് പാപാനാശ മെന്ന അവസ്ഥ ഉണ്ടാവൻ വയ്യ. ഭയം, അരതി എന്നിവയോട് സംയോഗവും ഭവിക്കുന്നു. "അനന്തരം മർത്ത്യനായിരു ന്ന് അമരന്മാരെ സൃഷ്ടിച്ചു (ബൃ.ഉ.) എന്നും പറയുന്നുണ്ട് . "ഉണ്ടായിക്കൊ ണ്ടിരിക്കുന്ന ഹിരണ്യ ഗർഭനെ കാണുന്നു" (ശ്വേ. ഉ) എന്നിങ്ങിനെ മന്ത്രവർണ്ണങ്ങളു ണ്ട് . അതുപോലെ കർമ്മവിപാക പ്രക്രി യയിലും "ബ്രഹ്മാവ് വിശ്വസൃക്കും ധർ മ്മനും മഹാനും അവ്യക്തനും തന്നെ

കിമേതാം ഗതി മാഹുർമ്മനീഷിണഃ" (മനു. 12.50) ഇതി.

യാണ് . മനീഷികൾ ഉത്തമമായ ഈ സാത്വികഗതിയെ പറയുന്നു. (മനു.) എന്ന് സ്മൃതിയുണ്ട്

**അഥൈവം വിരുദ്ധാർത്ഥാനുപപത്തേഃ പ്രാമാണ്യവ്യാഘാത ഇതി ചേത് ?**

**ശങ്ക** — എന്നാൽ വിരുദ്ധാർത്ഥങ്ങൾ ഇങ്ങിനെ സംഗതങ്ങളാവാൻ വയ്യ. ഇതുവഴി ശ്രുതിക്ക് പ്രാമാണ്യമില്ലായ്മ വരില്ലേ?

ന, കല്പനാനന്തരോപപത്തേഃ അവിരോധാത് . ഉപാധിവിശേഷസംബന്ധാദ്വിശേഷകല്പനാന്തരമുപപദ്യതേ. "ആസീനോ ദൂരം വ്രജതി ശയാനോ യാതി സർവ്വതഃ. കസ്തം മദാമദം ദേവം മദന്യോ ജ്ഞാതുമർഹതി" (ക. ഉ. 1.2.12) ഇത്യേവമാദി ശ്രുതിഭ്യഃ ഉപാധിവശാത് സംസാരിത്വം പരമാർത്ഥതഃ സ്വതഃ അസംസാര്യേവ.

**സമാധാനം** — അതു ശരിയല്ല. എന്തെന്നാൽ മറെറാരു കല്പനയുണ്ടാകുന്നതിനാൽ വിരോധം സംഭവിക്കുന്നില്ല. ഉപാധി വിശേഷ സംബന്ധം കാരണം മറെറാരു വിശേഷ കല്പനയുണ്ടാവുന്നു. " ഇരുന്നുകൊണ്ട് ദൂരത്തേക്കു ഗമിക്കുന്നു. കിടന്നുകൊണ്ട് എല്ലായിടത്തുമെത്തുന്നു. ആ ദേവനെ ഞാനൊഴിച്ച് മററാരാണ് അറിയാനർഹനാവുന്നത് ? (ക.ഉ) എന്നിങ്ങിനെയുള്ള ശ്രുതികളിൽ നിന്നും സംസാരിത്വം ഉപാധിമൂലമാണെന്നും വാസ്തവമല്ലെന്നും വരുന്നു. വാസ്തവത്തിൽ ഹിരണ്യഗർഭൻ അസംസാരി തന്നെയാണ് .

ഏവമേകത്വം നാനാത്വം ച ഹിരണ്യഗർഭസ്യ തഥാ സർവ്വജീവാനാം. "തത്ത്വമസി" (ഛ. ഉ. 6.8.16) ഇതിശ്രുതേഃ. ഹിരണ്യഗർഭസ്തു ഉപാധിശുദ്ധ്യതിശയാപേക്ഷയാ പ്രായശഃ പര ഏവേതി ശ്രുതി സ്മൃതിവാദാഃ പ്രവൃത്താഃ. സംസാരിത്വം തു ക്വചിദേവ ദർശയന്തി. ജീവാനാം തു ഉപാധിഗതാശുദ്ധിബാഹുല്യാത് സംസാരിത്വമേവ പ്രായശഃ അഭിലപ്യതേ. വ്യാവൃത്തകൃത് സ്നോപാധിഭേദാപേക്ഷയാ തു സർവ്വ ഃ പരത്വേന അഭിധീയതേ ശ്രുതി സ്മൃതി വാദൈഃ.

ഇപ്രകാരം ഹിരണ്യഗർഭന് ഏകത്വവും നാനാത്വവും ഉണ്ട് . എല്ലാ ജീവികൾക്കും അങ്ങിനെ തന്നെയാണ് . "തത്ത്വ മസി" (ഛ.ഉ) എന്ന് ശ്രുതിയുണ്ട് . ഹിരണ്യഗർഭനാകട്ടെ ഉപാധിശുദ്ധിയുടെ അതിശയതയെ അപേക്ഷിച്ചു നോക്കുമ്പോൾ പരമാത്മാവുതന്നെയാകുന്നു എന്ന് ശ്രുതി സ്മൃതികൾ പറയുന്നു. സംസാരിത്വത്തെ ചിലപ്പോൾ മാത്രമേ പ്രദർശിപ്പിക്കുന്നുള്ളു. ജീവന്മാർക്ക് ഉപാധിഗതമായ അശുദ്ധി അധികമുള്ളതിനാൽ സംസാരിത്വം തന്നെയാണ് പ്രായേണ ഉള്ളതെന്ന് പറയപ്പെടുന്നു. ഉപാധിഭേദങ്ങളെല്ലാം നീങ്ങിയിട്ടുള്ള അവസ്ഥയെ അപേക്ഷിച്ച് നോക്കുമ്പോൾ, ശ്രുതി സ്മൃതികളുടെ വാദമനുസരിച്ച് , എല്ലാം പരത്വം വഴി പറയപ്പെടാറുണ്ട് .

താർക്കികൈസ്തു പരിത്യക്താഗമബലൈരസ്തി നാസ്തി കർത്താകർത്തേത്യാദിവിരുദ്ധം ബഹു തർക്കയദ്ഭിഃ ആകുലീകൃതഃ ശാസ്ത്രാർത്ഥഃ, തേനാർത്ഥ നിശ്ചയോ ദുർല്ലഭഃ യേ തു കേവലശാ—

വേദബലത്തെ ഉപേക്ഷിച്ചിട്ടുള്ള താർക്കികന്മാരാവട്ടെ ഉണ്ടെന്നും ഇല്ലെന്നും, കർത്താവെന്നും അകർത്താവെന്നും അന്യോന്യ വിരുദ്ധമായി പല പ്രകാരത്തിൽ തർക്കിച്ച് ശാസ്ത്രാർത്ഥത്തെ കുഴിച്ചു മൂടിയിരിക്കുകയാണ് . അതിനാൽ

സ്ത്രാനുകാരിണഃ ശാന്തദർപ്പാഃ തേഷാം പ്രത്യക്ഷവിഷയ ഇവ നിൾചിതഃ ശാസ്ത്രാർത്ഥോ ദേവതാദി വിഷയഃ.—

അവർക്ക് അർത്ഥനിൾചയം വിഷമം പിടിച്ചതാണ് . എന്നാൽ ദർപ്പം ശമിച്ചിട്ടുള്ള കേവല ശാസ്ത്രാനുവർത്തികൾക്ക് ദേവതാവിഷയമായ ശാസ്ത്രാർത്ഥം, പ്രത്യക്ഷവിഷയം പോലെ, നിൾചിതമായിരിക്കുന്നു.

തത്ര പ്രജാപതേരേകസ്യ ദേവസ്യ അത്ര അന്നാദ്യലക്ഷണോ ഭേദോ വിവക്ഷതി ഇതി തത്രാഗ്നിരുക്തോ/ത്താ, ആദ്യഃസോമ ഇദാനീമുച്യതേ അഥ യത്കിഞ്ചേദം ലോക ആർദ്രം ദ്രവാത്മകം തദ്രേതസ ആത്മനോ ബീജാദസൃജത; "രേതസ ആപഃ" (ഐ. ഉ.1. 4) ഇതി ശ്രുതേഃ ദ്രവാത്മകൾച സോമഃ തസ്മാദ്യദാർദ്രം പ്രജാപതിനാ രേതസഃ സൃഷ്ടം തദു സോമ ഏവ.

അതിൽ ഏകനായ പ്രജാപതിയെന്ന ദേവന് അന്നാദ്യ ലക്ഷണ ഭേദത്തെ വിവക്ഷിച്ചിരിക്കുന്നു എന്നു പറഞ്ഞ് അഗ്നിയെ ഭക്ഷകനായി കല്പിച്ചു. ഇപ്പോൾ ആദ്യനായ സോമൻ പറയപ്പെടുന്നു — അനന്തരം ലോകത്തിൽ എന്താണോ ആർദ്രമായത് (ദ്രവാത്മ കമായത് ) അതിനെ തന്റെ രേതസ്സാകുന്ന ബീജത്തിൽ നിന്നും സൃഷ്ടിച്ചു. "രേതസ്സിൽ നിന്നും ജലം" (ഐ.ഉ) എന്ന് ശ്രുതിയുണ്ട് . സോമം ദ്രവാത്മകമാണ് . പ്രജാപതിയാൽ രേതസ്സിൽ നിന്നും ആർദ്രമായി സൃഷ്ടിക്കപ്പെട്ടത് സോമം തന്നെയാകുന്നു.

ഏതാവദ്വൈഃഏതാവദേവ ന അതോ/ധികമിദം സർവ്വം കിംതത് ? അന്നം ചൈവ സോമോ ദ്രവാത്മകത്വാദാപ്യായകം. അന്നാദൾചാഗ്നിരൗഷ്ണ്യാദ് രൂക്ഷത്വാച്ച തദ്വൈതവമവധ്രിയതേ, സോമ ഏവാന്നം യദദ്യതേ തദേവ സ്തോമ ഇത്യർത്ഥഃ. യ ഏവാത്താ സ ഏവാഗ്നിഃ; അർത്ഥബലാദ്ധ്യവധാരണം. അഗ്നിരപി ക്വചിദ് ഹൂയമാനഃ സോമപക്ഷസ്യൈവ. സോമോ/പീജ്യമാനഃ അഗ്നിരേവാർത്തൃത്വാത് . ഏവമഗ്നിഷോമാത്മകം ജഗദാത്മത്വേന പശ്യൻ ന കേനചിദ്ദോഷേണ ലിപ്യതേ, പ്രജാപതിൾച ഭവതി.

ഇതു ഇത്രമാത്രമേയുള്ളൂ. ഇതിലധികമൊന്നും തന്നെയില്ല. അതെന്താണ് ? ദ്രവാത്മകയാതിനാൽ സോമം പോഷകമായ അന്നമാകുന്നു. ഉഷ്ണവും രൂക്ഷതയും കാരണം അഗ്നി അന്നാദ്യമാകുന്നു. സോമം തന്നെയാണ് അന്നം എന്ന് തീർച്ചയാണ്. എന്താണോ അശിക്കപ്പെടുന്നത് അതുതന്നെയാണ് സോമം. ആരാണോ ഭക്ഷകൻ അത് അഗ്നിയുമാകുന്നു. അർത്ഥത്തിൻെറ ബലത്താൽ ഇത് അറിയാം. അഗ്നിയാവട്ടെ ചിലേടത്ത് ഹോമിക്കപ്പെടുമ്പോൾ സോമമാകുന്നു. സോമവും ചിലേടത്ത് യജിക്കപ്പെടുമ്പോൾ ഭക്ഷകനാവുകയാൽ അഗ്നി തന്നെയാകുന്നു. ഇങ്ങിനെ അഗ്നിഷോമാത്മകമായ ജഗത്തിനെ ആത്മത്വത്തോടെ കാണുന്നവന് ഒരു ദോഷവും വരില്ല. അവൻ പ്രജാപതിയായിത്തീരുന്നു.

സൈഷാ ബ്രഹ്മണഃ പ്രജാപതേരതിസൃഷ്ടിഃ ആത്മനോ/പ്യതിശയാ. കാസാ ? ഇത്യാഹ — യച്ഛ്രേയസഃ പ്രശസ്യതരാനാത്മനഃ സകാശാദ്യസ്മാദസൃജത ദേവാംസ്തസ്മാദേവസൃഷ്ടിരതി

പ്രജാപതിയാകുന്ന ബ്രഹ്മാവിൻെറ ഈ സൃഷ്ടി അതിസൃഷ്ടിയാകുന്നു — തന്നെക്കാൾ കൂടിയ തരത്തിലുള്ളതാകുന്നു. അതേതാണ് ? എന്നു പറയുന്നു — ഇതിൽ ശ്രുതി പറയുകയാണ് എന്തെന്നാൽ പ്രജാപതി ദേവതകളെ തന്നേക്കാൾ ശ്രേയസ്കാരികളായി

സൃഷ്ടിഃ. കഥം പുനരാത്മനോ ऽ തിശയാ സൃഷ്ടിഃ ? ഇത്യത ആഹ അഥ യദ്യസ്മാന്മർത്ത്യഃ സന്മരണധർമ്മാ സന്നമൃതാ ന മരണധർമ്മാണോ ദേവാൻ കർമ്മജ്ഞാനവഹ്നിനാ സർവ്വാത്മനാത്മനഃ പാപ്മന ഓഷിത്വാസൃജത, തസ്മാദിയമതിസൃഷ്ടിഃ ഉൽക്കൃഷ്ടജ്ഞാനനസ്യ ഫലമിത്യർത്ഥഃ. തസ്മാത് ഏതാമതിസൃഷ്ടിം പ്രജാപതേരാത്മഭൂതാം യോ വേദ സ ഏതസ്യാമതിസൃഷ്ടാം പ്രജാപതിരിവ ഭവതി. പ്രജാപതിവദേവ സൃഷ്ടാ ഭവതി.

അഥവാ പ്രശസ്തതരന്മാരായി സൃഷ്ടിച്ചു. അതിനാൽ ദേവസൃഷ്ടി അതിസൃഷ്ടിയാകുന്നു. എന്തുകൊണ്ട് ഈ സൃഷ്ടിതന്നേക്കാൾ ശ്രേഷ്ഠമായതാണെന്നു പറയുന്നു — എന്തെന്നാൽ അവൻ സ്വയം മർത്ത്യനായിട്ടും, മരണധർമ്മിയായിട്ടും, കർമ്മജ്ഞാനമാകുന്ന അഗ്നിവഴി തന്റെ പാപങ്ങളെയെല്ലാം ചുട്ടെരിച്ചിട്ട് ഈ അമൃതന്മാരായ, മരണധർമ്മികളല്ലാത്ത, ദേവതകളെ സൃഷ്ടിച്ചു. അതിനാലിത് അതിസൃഷ്ടി അഥവാ ഉൽക്കൃഷ്ടജ്ഞാനഫലം ആകുന്നു. അതുകൊണ്ട് പ്രജാപതിയുടെ ആത്മാവിൽ നിന്നുണ്ടായ ഈ അതിസൃഷ്ടിയെ ആരറിയുന്നുവോ അവൻ ഈ അതിസൃഷ്ടിയുടെ പ്രജാപതിയെപ്പോലെയായിത്തീരുന്നു — പ്രജാപതിയെപ്പോലെ തന്നെ സ്രഷ്ടാവായിത്തീരുന്നു.

സർവ്വം വൈദികം സാധനം ജ്ഞാനകർമ്മലക്ഷണം കർത്രാദ്യനേക കാരണാപേക്ഷം പ്രജാപതിത്വഫലാവസാനം സാദ്ധ്യമേതാവദേവ യദേതദവ്യാകൃതം ജഗത്സംസാരഃ അഥൈതസ്യൈവ സാദ്ധ്യസാധനലക്ഷണസ്യ വ്യാകൃതസ്യ ജഗതോ വ്യാകരണാത് പ്രാക് ബീജാവസ്ഥായാ താം നിർദ്ദിദിക്ഷത്യങ്കുരാദികാര്യാനുമിതാമിവ വൃക്ഷസ്യ, കാര്യബീജോ ऽ വിദ്യാക്ഷേത്രോ ഹ്യസൗ സംസാരവൃക്ഷഃ സമൂല ഉദ്ധർത്തവ്യ ഇതി. തദുദ്ധരണേ ഹി പുരുഷാർത്ഥപരിസമാപ്തിഃ. തഥാ ചോക്തം "ഊർദ്ധ്വമൂലോ ऽ ർവ്വാക് ശാഖഃ" (2.3.1) ഇതി കാഠകേ. ഗീതാസു ച "ഉർദ്ധ്വമൂലമധഃ ശാഖം" (15.1) ഇതി. പുരാണേ ച "ബ്രഹ്മവൃക്ഷഃ സനാതനഃ " ഇതി.

ജ്ഞാനകർമ്മാത്മകമായ എല്ലാ വൈദികശാഖകളും കർത്താവ് മുതലായ അനേകം കാരകന്മാരുടെ അപേക്ഷയോടുകൂടിയതും പ്രജാപതിത്വമാകുന്ന സാദ്ധ്യഫലത്തിൽ അവസാനിക്കുന്നതുമാകുന്നു. വ്യാകൃതമായ ഈ ജഗത്ത് ഇത്രമാത്രമുള്ള സംസാരമാണ് . അനന്തരം സാദ്ധ്യസാധനലക്ഷണവും വ്യാകൃതവുമായ ഈ ജഗത്തിന്റെ, വ്യാകൃതിക്ക് മുമ്പുള്ള ബീജാവസ്ഥയെപ്പോലെ അതായത് അങ്കുരാദികാര്യം പോലെ നിർദ്ദേശിക്കപ്പെടാൻ പോവുകയാണ് കർമ്മമാകുന്ന ബീജത്തിൽ നിന്നുണ്ടായതും അവിദ്യയാകുന്ന മണ്ണിൽ വളർന്നതുമായ ഈ സംസാരവൃക്ഷത്തെ വേരോടെ പറിച്ചുകളയണമെന്നാണ് പറയുന്നത് . അതിന്റെ ഉദ്ധാരണത്തിലാണ് പുരുഷാർത്ഥങ്ങളുടെ പരിസമാപ്തി. "ഊർദ്ധ്വമൂലോ ऽ ർവ്വാകശാഖഃ" എന്ന് കഠോപനിഷത്തിലും ഊർദ്ധ്വമൂലമധഃശാഖം" എന്ന് ഗീതയിലും "ബ്രഹ്മ വൃക്ഷഃ സനാതനഃ" എന്ന് പുരാണത്തിലും പറഞ്ഞിട്ടുണ്ട് .

**മന്ത്ര 7** — തദ്ധേദം തർഹ്യവ്യാകൃതമാസീത്തന്നാമരൂപാഭ്യാമേവ വ്യാക്രിയതാസൗ നാമായമിദം രൂപ ഇതി തദിദമപ്യേതർഹി നാമരൂപാഭ്യാമേവ വ്യാക്രിയതേ ऽ സൗ നാമാ ऽ യമിദം രൂപ ഇതി. സ ഏഷ ഇഹ പ്രവിഷ്ടഃ

ആനഖാഗ്രേഭ്യോ യഥാ ക്ഷുരഃ ക്ഷുരധാനേ ƒ വഹിതഃ സ്യാദ്വിശ്വംഭരോ വാ വിശ്വംഭരകുലായേ തം ന പശ്യന്തി. അകൃത്സ്നോ ഹി സ പ്രാണന്നേവ പ്രാണോ നാമ ഭ— വതി. വദന്വാക് പശ്യംശ്ചക്ഷുഃ ശൃണ്വൻ ശ്രോത്രം മന്വാനോ മനസ്താന്യസ്യൈതാനി കർമ്മനാമാന്യേവ. സ യോ ƒ ത ഏകൈകമുപാസ്തേ ന സ വേദാകൃത്സ്നോ ഹ്യേഷോ ƒ ത ഏകൈകേന ഭവത്യാത്മേത്യേവോപാ— സീതാത്ര ഹ്യേതേ സർവ്വ ഏകം ഭവന്തി. തദേതത് പദ— നീയമസ്യ സർവ്വസ്യ യദയമാത്മാനേന ഹ്യേതസർവ്വം വേദ. യഥാ ഹ വൈ പദേനാനു വിന്ദേദേവം കീർത്തിം ശ്ലോകം വിന്ദതേ യ ഏവം വേദ.

**മന്ത്രാർത്ഥം 7** — ആ ഈ ജഗത്ത് അപ്പോൾ (ഉല്പത്തിക്കു മുമ്പ് ) അവ്യാകൃതമായിരുന്നു. അത് "ഇത് ഇന്ന പേ രോടു കൂടിയതാണ് , ഇന്നരൂപത്തോടുകൂടിയതാണ് " എന്നിങ്ങിനെ നാമരൂപങ്ങൾ വഴി വ്യാകൃതമായി കത്തി അതിൻെറ ഉറയിൽ വച്ചിരിക്കുന്ന പോലെയും വിശ്വംഭരൻ (അഗ്നി) വിശ്വംഭരൻെറ കുലായത്തിൽ (വിറകു മുതലായ ഇരിപ്പിടത്തിൽ) ഒളിഞ്ഞിരിക്കുന്നതുപോലെയും വർത്തി ക്കുന്നത് എപ്രകാരമാണോ അപ്രകാരം ഈ പരമാത്മാ വ് ദേഹങ്ങളിൽ നഖാഗ്രം വരെ ഒളിഞ്ഞിരിക്കുന്നതിനാലാ ണ് അതിനെ കാണാത്തത് . എന്തെന്നാൽ അത് കൃത്സ നാണ് (സർവ്വത്ര വ്യാപിച്ചിരിക്കുന്നത് ). പ്രാണനക്രിയ ചെയ്യുമ്പോൾ മാത്രമാണ് പ്രാണനെന്ന പേർ ഭവിക്കു ന്നത് . വദിക്കുമ്പോൾ വാക്ക് എന്നും ദർശിക്കുമ്പോൾ ചക്ഷുസ്സ് എന്നും ശ്രവിക്കുമ്പോൾ ശ്രോത്രം എന്നും മന നം ചെയ്യുമ്പോൾ മനസ്സ് എന്നും പേർ ഭവിക്കുന്നു. ഇപ്ര കാരം ആത്മാവിൻെറ ഈ പ്രാണാദിനാമങ്ങൾ കർമ്മ ങ്ങൾ കൊണ്ടു ണ്ടായവമാത്രമാണ് . ആരാണോ ഇതിൽ (പ്രാണാദി സമുദായത്തിൽ) ഓരോന്നിനെയായി ഉപാസി ക്കുന്നത് അവൻ (ബ്രഹ്മത്തെ) അറിയുന്നില്ല. എന്തെ ന്നാൽ ഈ ആത്മാവ് , ഇതിൽ ഓരോന്നായി (വെവ്വേറെ യായി) നിൽക്കുമ്പോൾ അകൃത്സനനാണ് . ആത്മാവ് എന്ന നിലക്കുതന്നെ ഉപാസിക്കണം. എന്തെന്നാൽ ഇവ യെല്ലാം തന്നെ ഇതിൽ ഒന്നായിത്തീരുന്നു. ഈ ആത്മാവു തന്നെയാണ് ഇതിലെല്ലാം വച്ച് പ്രാപിക്കപ്പെടേണ്ടതാ യിട്ടുള്ളത് . എന്തെന്നാൽ ഈ ആത്മതത്വത്തെ അറിയു ന്നതുകൊണ്ട് ഇതെല്ലാം അറിയപ്പെട്ടതായിത്തീരുന്നു, ആരാണോ ഇപ്രകാരം അറിയുന്നത് അവൻ, കാൽപാടു

നോക്കി പശുവിനെ കണ്ടുപിടിക്കുന്നതുപോലെ, ഇപ്ര കാരം കീർത്തി യേയും (ജ്ഞാനത്തേയും) ശ്ലോകത്തെയും (മുക്തിയേയും) പ്രാപിക്കുന്നു.

**ഭാഷ്യം** — തദ്ധേദം തർഹീതി ബീജാവസ്ഥം ജഗത്പ്രാഗുല്പത്തേഃ തർഹി തസ്മിൻ കാലേ; പരോക്ഷത്വാത് സർവ്വനാമ്നാ പ്രത്യക്ഷാഭിധാനേനാഭിധീയതേ, ഭൂതകാലസംബന്ധിത്വാദവ്യാകൃത ഭാവിനോ ജഗതഃ; സുഖഗ്രഹണാർത്ഥമൈതിഹ്യ പ്രയോഗോ ഹ ശബ്ദഃ ഏവം ഹ തദാ ആസീദിതി ഉച്യമാനേ സുഖം താം പരോക്ഷാമപി ജഗതോ ബീജാവസ്ഥാംപ്രതിപദ്യതേ, യുധിഷ്ഠിരോ ഹ കില രാജാസീദിത്യുക്തേ യദ്വത് . ഇദമിതി വ്യാകൃതനാമരൂപാത്മകം സാദ്ധ്യസാധനലക്ഷണം യഥാവർണ്ണിത മഭിധീയതേ. തദിദം ശബ്ദയോഃ പരോക്ഷപ്രത്യക്ഷാവസ്ഥജഗദ്വാചകയോഃ സമാനാധികരണ്യാദേകത്വമേവ പരോക്ഷ പ്രത്യക്ഷാവസ്ഥസ്യ ജഗതോ / വഗമ്യതേ. തദേവേദമിദമേവ ച തദവ്യാകൃതമാസീദിതി. അതൈവം സതി നാസത ഉല്പത്തിർന്ന സതോ വിനാശഃ കാര്യസ്യേത്യവധൃതം ഭവതി.

മന്ത്രത്തിലെ "തദ്ധേദം" എന്നതിലെ "തത് " എന്നതിനർത്ഥം ഉല്പത്തിക്കു മുമ്പ് ബീജാവസ്ഥയിലിരുന്ന "ജഗത്തെന്നാണ് . "തർഹി" എന്നതിന് ആ കാലത്തെന്നുമാണർത്ഥം. അത് പരോക്ഷമായതിനാൽ (അവ്യാകൃതമായ ജഗത്ത് ഭൂതകാലത്തുണ്ടായിരുന്നതാണല്ലോ) കാണാൻ കഴിയാത്തതിനെക്കുറിച്ചു പറയുന്നതാകയാൽ "തത് " "ഇദം" എന്നീ പദങ്ങൾ പ്രയോഗിച്ചതാണ് . ഐതിഹ്യാർത്ഥമായ "ഹ" ശബ്ദം സുഖഗ്രഹണത്തിനുവേണ്ടിയാണ് . "ഏവം ഹ തദാസീത് " (അതങ്ങനെയായിരുന്നുപോൽ) എന്നു പറഞ്ഞാൽ പരോക്ഷമാണെങ്കിലും ജഗത്തിന്റെ ബീജാവസ്ഥയെ എളുപ്പം മനസ്സിലാക്കാൻ കഴിയും. "യുധിഷ്ഠിരനെന്നൊരു രാജാവുണ്ടായിരുന്നുപോൽ" എന്നു പറയുന്നതുപോലെയാണ് ഇതും. "ഇദം" എന്നതിന് വ്യാകൃതവും നാമരൂപങ്ങളോടും സാധ്യസാധന ലക്ഷണങ്ങളോടു കൂടിയതും ആയ മുൻപറഞ്ഞ ജഗത്ത് എന്നാണർത്ഥം. പരോക്ഷാവസ്ഥയിലും പ്രത്യക്ഷാവസ്ഥയിലും ഉള്ള ജഗത്തിനെക്കുറിച്ച് "തത് " "ഇദം" എന്നീ ശബ്ദങ്ങൾക്ക് സമാധാനികരണത്വമുള്ളതിനാൽ പരോക്ഷവും പ്രത്യക്ഷവുമായ ജഗത്ത് ഒന്നുതന്നെയാണെന്നറിയാൻ കഴിയും. അതായത് അതു തന്നെയാണ് ഇത് എന്നും ഇതു തന്നെയാണ് അവ്യാകൃതമായിരുന്ന അത് എന്നും വരുന്നു. അങ്ങിനെ വരുമ്പോൾ അസത്തിൽ നിന്നെന്തെങ്കിലും ഉണ്ടാവുകയോ സത്ത് ഇല്ലാതാവുകയോ ചെയ്തിട്ടില്ലെന്ന് സിദ്ധിക്കുന്നു.

തദേവംഭൂതം ജഗദവ്യാകൃതം സന്നാമരൂപാഭ്യാമേവ നാമ്നാ രൂപേണ ഏവ ച വ്യാക്രിയത. വ്യാക്രിയതേതി കർമ്മ കർത്തൃ പ്രയോഗാത് തത് സ്വയമേവാത്മൈവ വ്യാക്രിയതവി ആ അക്രിയത,

അപ്രകാരം ഭവിച്ചിരുന്ന അവ്യാകൃതമായ ജഗത്ത് നാമരൂപങ്ങളെക്കൊണ്ടുതന്നെയാണ് വ്യാകൃത മായിത്തീർന്നത് നാമമായിട്ടും രൂപമായിട്ടും വ്യാകൃതമായി. "വ്യാക്രിയത" എന്ന കർമ്മകർത്തൃ പ്രയോഗം ഉള്ളതുകാരണം (കർമ്മം തന്നെ കർത്തൃരൂപത്തിൽ പ്രയോഗിക്ക

വിസ്പഷ്ടം നാമരൂപ വിശേഷാ– വധാരണമര്യാദം വ്യക്തീഭാവമാ– പദ്യത സാമർത്ഥ്യാദക്ഷിപ്തനിയ– ന്തൃകർത്തൃസാധനക്രിയാനിമി– ത്തം.

പ്പെടുന്നതാണ് കർമ്മ കർത്താവ് എന്ന് പറയപ്പെടുന്നത് ) ആ ആത്മാവുതന്നെയാണ് സ്വയം വ്യാകരിച്ചതെന്നു വരുന്നു. വ്യാക്രിയത എന്നതിനർത്ഥം വി ± ആ ± അക്രിയത എന്നാണ് . (വി = വിസ്പഷ്ടമായി. ആ = നാമരൂപങ്ങൾ വരെ. അക്രിയത = വ്യക്തമായിത്തീർന്നു.) അതായത് വിസ്പഷ്ടമാകും വണ്ണം നാമരൂപവിശേഷങ്ങളെ മനസ്സിലാകുന്നതുവരെ വ്യക്തീഭാവം കൈവരിച്ചു എന്നർത്ഥം, സാമർത്ഥ്യത്താൽ നിയന്താവായ കർത്താവ് , സാധനം, ക്രിയ എന്നിവകളെക്കൊണ്ടാണ് വ്യാകരിച്ചതെന്നർത്ഥം.

വ്യാകൃതപ്രപഞ്ചേ പരമാ– ത്മാനു പ്രവേശമീമാംസാ–

വ്യാകൃതപ്രപഞ്ചത്തിൽ പരമാത്മാവ് അനുപ്രവേശിക്കുന്നു എന്ന മീമാംസ–

നന്വവ്യാകൃതം സ്വയമേവ വ്യാക്രിയതേത്യുക്തം, കഥമിദ– മിദാനീം ഉച്യതേ, പര ഏവ തു ആത്മാവ്യാകൃതം വ്യാകുർവ്വന്നിഹ പ്രവിഷ്ട ഇതി ?

**ശങ്ക—** അവ്യാകൃതം സ്വയം വ്യാകൃതമായിത്തീരുന്നു എന്ന് പറഞ്ഞുവല്ലോ. എന്നാലിപ്പോൾ പരമാത്മാവു തന്നെ അവ്യാകൃതത്തെ വ്യാകരിച്ച് ഇതിൽ പ്രവേശിച്ചിരിക്കയാണെന്ന് എന്തുകൊണ്ട് പറയുന്നു ?

നൈഷ ദോഷഃ, പരസ്യാ– പ്യാത്മനോ / വ്യാകൃതജഗദാത്മ– ത്വേന വിവക്ഷിതത്വാത് . ആക്ഷി– പ്ത നിയന്തൃ കർത്തൃക്രിയാ നിമിത്തം ഹി ജഗദവ്യാകൃതം വ്യാക്രിയതേത്യവോചാമ. ഇദം ശബ്ദസാമാനാധി– കരണ്യാച്ചാവ്യാകൃതശബ്ദസ്യ. യഥേദം ജഗന്നിയന്ത്രാദ്യനേക– കാരകനിമിത്താദിവിശേഷവദ് വ്യാകൃതം തഥാ അപരിത്യക്താന്യ– തമ വിശേഷവദേവ തദ വ്യാകൃതം. വ്യാകൃതാവ്യാകൃത മാത്രം തു വിശേഷഃ.

**സമാധാനം—** ഈ ദോഷമില്ല. കാരണം ഇവിടെ പരമാത്മാവു തന്നെയാണ് അവ്യാകൃതജഗദ്രൂപത്തിൽ വിവക്ഷിക്കപ്പെട്ടിരിക്കുന്നത് . അവ്യാകൃതമായ ജഗത്ത് വ്യാകൃതമായിത്തീർന്നത് നിയന്താവായ കർത്താവ് , ക്രിയമുതലായവകാരണമാണെന്ന് ഞാൻ പറഞ്ഞതാണല്ലോ. അവ്യാകൃതശബ്ദത്തിന് ഇദം ശബ്ദത്തോട് സമാനാധികരണമുള്ളതിനാൽ അത് നിയന്താവ് മുതലായവയോടുകൂടിയ ജഗത്തിനെ കുറിക്കുന്നതായി വിചാരിക്കണം. എങ്ങിനെയെന്നാൽ വ്യാകൃതമായ ജഗത്ത് , നിയന്താവ് എന്നിങ്ങിനെ അനേകം കാരകങ്ങൾ, നിമിത്തങ്ങൾ, ഉപാദാനങ്ങൾ മുതലായവിശേഷങ്ങളോടുകൂടിയിരിക്കുന്നതുപോലെ അവ്യാകൃതവും അവയിൽ കുറയാത്ത വിശേഷങ്ങളോടുകൂടിയതുതന്നെയാണ് . വ്യാകൃതമെന്നും അവ്യാകൃതമെന്നുമുള്ള വ്യത്യാസം മാത്രമാണ് ഇവക്കു തമ്മിലുള്ള ഭേദം.

ദൃഷ്ടശ്ച ലോകേ വിവക്ഷാതഃ ശബ്ദപ്രയോഗോ ഗ്രാമ ആഗതോ ഗ്രാമഃ ശൂന്യ ഇതി. കദാചിത് ഗ്രാമശബ്ദേന നിവാസമാത്രവിവക്ഷായാം ഗ്രാമഃ ശൂന്യ ഇതി ശബ്ദപ്രയോഗേ ഭവതി, കദാചിന്നിവാസിജനവിവക്ഷായാം ഗ്രാമ ആഗത ഇതി, കദാചിദുഭയ വിവക്ഷായാമപി ഗ്രാമശബ്ദ പ്രയോഗോ ഭവതി ഗ്രാമം ച ന പ്രവിശേദിതി യഥാ. തദ്വദിഹാപി ജഗദിദം വ്യാകൃതമാവ്യാകൃതം ചേത്യഭേദവിവക്ഷായാം ആത്മാനാത്മനോർ ഭവതി വ്യപദേശഃ. തഥേദം ജഗദുത്പത്തിവിനാശാത്മകമിതി കേവല ജഗദ്വ്യപദേശഃ. തഥാ, മഹാനജ ആത്മാ''(ബൃ:ഉ. 4—4—22)'' അസ്ഥൂലോ ƒ നണുഃ'' "സ ഏഷ നേതി നേതി" (ബൃ: ഉ. 3.9.26) ഇത്യാദി കേവലാത്മവ്യപദേശഃ.

ലോകത്തിൽ വിവക്ഷക്കനുസരിച്ചുള്ളശബ്ദപ്രയോഗങ്ങൾ കാണാറുണ്ട് . എങ്ങിനെയെന്നാൽ "ഗ്രാമം വന്നു. ഗ്രാമം ശൂന്യമായി" ഈ വാക്യങ്ങളിൽ ചിലേടത്ത് ഗ്രാമശബ്ദം നിവാസത്തെ മാത്രം ചൂണ്ടിക്കാണിക്കുന്നു. ചിലേടത്ത് നിവാസികളായ ജനങ്ങളെ കുറിക്കുവാനും ഗ്രാമശബ്ദം ഉപയോഗിക്കാറുണ്ട് . ചിലപ്പോൾ രണ്ടിനെയും കുറിക്കാനും ഗ്രാമശബ്ദം പ്രയോഗിക്കുന്നു. ഉദാഹരണമായി ഗ്രാമത്തെ പ്രവേശിക്കരുത് '' എന്ന പ്രയോഗം തന്നെ. അതുപോലെ ഇവിടെയും "വ്യാകൃതവും അവ്യാകൃതവുമാണ് '' എന്ന ശബ്ദംകൊണ്ട് അഭേദം വിവക്ഷിച്ചതുവഴി ആത്മാവിന്റെയും അനാത്മാവിന്റെയും നിർദ്ദേശം ഭവിക്കുന്നു. അതുപോലെ, "ഈ ജഗത്ത് ഉൽപത്തി വിനാശങ്ങളുള്ളതാണ് '' എന്ന വാക്യത്തിൽ കേവലം ജഗത്തിന്റെ വ്യപദേശമേ ഉള്ളു. അതുപോലെ "മഹാനും അജനുമാണ് ആത്മാവ് (ബൃ: ഉ.) "സ്ഥൂലമല്ല, അണുവല്ല" ബൃ: ഉ. ) "അപ്രകാരമുള്ള ഇത് ഇതല്ല, ഇതല്ല (ബൃ: ഉ) മുതലായവകേവലാത്മാവിനെ കുറിക്കുന്ന വ്യപദേശങ്ങളാണ് .

നനു പരേണ വ്യാകർത്ത്രാവ്യാകൃതം സർവ്വതോ വ്യാപ്തം സർവ്വദാ ജഗത് , സ കഥമിഹ പ്രവിഷ്ടഃ പരികൽപ്യതേ ? അപ്രവിഷ്ടോ ഹി ദേശഃ പരിച്ഛിന്നേന പ്രവേഷ്ടും ശക്യതേ, യഥാ പുരുഷേണ ഗ്രാമാദിഃ. നാകാശേന കിഞ്ചിന്നിത്യ പ്രവിഷ്ടത്വാത് .

**ശങ്ക**— വ്യാകർത്താവായ പരനാൽ ഈ ജഗത്ത് എങ്ങും എപ്പോഴും വ്യാകൃതമാണല്ലോ. അപ്പോൾ പിന്നെ ഇവിടെ പ്രവേശിച്ചതായി എങ്ങിനെ കരുതാൻ കഴിയും? പരിച്ഛിന്നമായ ഒരു വസ്തുവിന് അത് മുമ്പ് പ്രവേശിച്ചിട്ടില്ലാത്ത ഇടത്തേ പ്രവേശിക്കാൻ കഴിയുകയുള്ളു. പുരുഷൻ ഗ്രാമത്തിൽ പ്രവേശിക്കുംപോലെ. ആകാശത്തിന് എങ്ങും പ്രവേശിക്കാൻ വയ്യ. കാരണം അത് എങ്ങും പ്രവേശിച്ചാണിരിക്കുന്നത് .

പാഷാണസർപ്പാദിവദ്ധർമ്മാന്തരേണേതി ചേത് ? അഥാപി സ്യാത് , ന പര ആത്മാ സ്വേനൈവ രൂപേണ പ്രവിവേശ, കിം തർഹി ? തത്സ്ഥ ഏവ ധർമ്മാന്തരേണോപജായതേ, തേന പ്രവിഷ്ട ഇത്യുച്യതേ. യഥാ പാഷാണേ സഹജോ ƒ ന്തസ്ഥഃ സർപ്പോ നാളികേരേ വാ തോയം.

**സിദ്ധാന്തി**— എന്നാൽ പാഷാണവും സർപ്പവും പോലെ ധർമ്മാന്തരം വഴി പ്രവേശിച്ചതാണെങ്കിലോ ? ഒന്നു കൂടി വിവരിക്കാം. പരമാത്മാവ് സ്വന്തം രൂപത്തോടെയല്ല പ്രവേശിച്ചത് . പിന്നെങ്ങിനെയാണ് ? അതിലിരുന്നു കൊണ്ടു തന്നെ ധർമ്മാന്തരരൂപത്തോടെ ഉണ്ടാവുകയാണ് അതിനെയാണ് പ്രവേശിച്ചു എന്നു പറഞ്ഞത് . ഇതുവെറും ഉപചാരമാണ് .

എങ്ങിനെയാണെന്നാണെങ്കിൽ, പാഷാണത്തിൽ സഹജമായിരിക്കുന്ന സർപ്പത്തെപ്പോലെയും നാളികേരത്തിനുള്ളിലെ വെള്ളത്തെപ്പോലെയും ആണ് ഇതും.

ന, "തത് സൃഷ്ട്വാ തദേവാനുപ്രവിശത് " (തൈ. ഉ. 2.6.1) ഇതി ശ്രുതേഃ. യഃ സ്രഷ്ടാ സ ഭാവാന്തരമനാപന്ന ഏവ കാര്യം സൃഷ്ട്വാ പശ്ചാത് പ്രാവിശദിതി ഹി ശ്രൂയതേ. യഥാ ഭുക്ത്വാ ഗച്ഛതീതി ഭുജിഗമിക്രിയയോഃ പൂർവ്വാപരകാലയോഃ ഇതരേതരവിച്ഛേദഃ അവിശിഷ്ടശ്ച കർത്താ തദ്വദിഹാപി സ്യാത് . ന തു തത് ഥസ്യൈവ ഭാവാന്തരോപജനന ഏതത്സംഭവതി. ന ച സ്ഥാനാന്തരേണ വിയുജ്യ സ്ഥാനാന്തരസംയോഗലക്ഷണഃ പ്രവേശോ നിരവയവസ്യ അപരിച്ഛിന്നസ്യ ദൃഷ്ടഃ.

പൂ.പ. അതു ശരിയല്ല. "അതിനെ സൃഷ്ടിച്ചിട്ട് അതു തന്നെ അനുപ്രവേശം ചെയ്തു" (തൈ. ഉ) എന്ന് ശ്രുതിയുണ്ട് . ബ്രഹ്മാവ് മററൊരു ഭാവത്തെയും സ്വീകരിക്കാതെ കാര്യത്തെ സൃഷ്ടിച്ചിട്ട് പിന്നീട് അനുപ്രവേശിച്ചു എന്നു തന്നെ കേൾക്കുന്നു. എങ്ങിനെയെന്നാൽ "ഉണ്ടിട്ട് പോകുന്നു." എന്നു പറയുമ്പോൾ ഊണ് എന്നും പോക്ക് എന്നും ഉള്ള ക്രിയകൾ പൂർവ്വാപരങ്ങളായും വ്യത്യസ്തനായ കർത്താവോടു കൂടാതെയും ഭവിക്കുന്നതുപോലെയാണ് ഇതും സംഭവിക്കുന്നത് . അതിൽതന്നെ സ്ഥിതിചെയ്യുന്നവന് ഭാവാന്തരം ഉണ്ടായെന്ന് പറയാനും വയ്യ. അതുപോലെ നിരവയവനും അപരിച്ഛിന്നനും ആയവൻ ഒരു സ്ഥാനത്തെ ഉപേക്ഷിച്ച് മററൊരു സ്ഥാനത്തേക്ക് ചേരുന്ന ലക്ഷണം കൊണ്ട് പ്രവേശിക്കുന്നതും കാണാറില്ല.

സാവയവ ഏവ പ്രവേശശ്രവണാദിതി ചേത് ?

സിദ്ധാന്തി—പ്രവേശമുണ്ടെന്ന് കേൾക്കുന്നതിനാൽ സാവയവൻ തന്നെയാണ് എന്നു പറയുന്നതിനെന്താണ് വിരോധം?

ന, "ദിവ്യോ ഹ്യമൂർത്തഃ പുരുഷഃ " (മു. ഉ. 2.1.2) " നിഷ്കളം നിഷ്ക്രിയം " (ശ്വേ. ഉ. 6.19) ഇത്യാദിശ്രുതിഭ്യഃ, സർവ്വവ്യപദേശ്യധർമ്മവിശേഷപ്രതിഷേധശ്രുതിഭ്യശ്ച.

പൂ. പ— അതു വയ്യ. "ആത്മാവ് ദിവ്യനാണ് , അമൂർത്തനാണ് " (മു. ഉ) "നിഷ്കളനാണ് , നിഷ്ക്രിയനാണ് " (ശ്വേ. ഉ) മുതലായ ശ്രുതികളിൽ നിന്നും എല്ലാ വിധത്തിലുമുള്ള വ്യപദേശ ധർമ്മ നിഷേധങ്ങളോടു കൂടിയ മററു ശ്രുതികളിൽ നിന്നും ഇതറിയാം.

പ്രതിബിംബപ്രവേശവദിതി ചേത് ?

സിദ്ധാ— പ്രതിബിംബത്തിൻെറ പ്രവേശം പോലെയാണെങ്കിലോ ?

ന, വസ്ത്വന്തരേണ വിപ്രകർഷാനുപപത്തേഃ

പൂ. പ— അതും വയ്യ. വസ്ത്വന്തരത്തോട് അകൽച്ചയുണ്ടാകാവുന്നതല്ല. (ബിംബത്തിൽ നിന്നകലെയുള്ള കണ്ണാടിയിലാണല്ലോ പ്രതിബിംബം ഉണ്ടാകുന്നത് )

ദ്രവ്യേ ഗുണപ്രവേശവദിതി ചേത് ?

സിദ്ധാ— ദ്രവ്യത്തിൽ ഗുണം പ്രവേശിക്കുന്നതുപോലെയാണെങ്കിലോ ?

ന, അനാശ്രിതത്വാത് . നിത്യ പരതന്ത്രസ്യൈവാശ്രിതസ്യ ഗുണ— സ്യ ദ്രവ്യേ പ്രവേശ ഉപചര്യതേ. ന തു ബ്രഹ്മണഃ സ്വാതന്ത്ര്യശ്രവ— ണാത്തഥാ പ്രവേശ ഉപപദ്യതേ.

പൂപ— അതും ശരിയല്ല. കാരണം പരൻ ഒന്നിനേയും ആശ്രയിക്കുന്നില്ല. നിത്യപര തന്ത്രമായതും ഒന്നിനേ ആശ്രയിച്ചിരിക്കു ന്ന ഗുണത്തോടു കൂടിയതുമായ ഒന്നിനേ ദ്രവ്യത്തിൽ പ്രവേശം ഉപചാരമായിപ്പോ ലും പറയാൻ കഴിയൂ. ബ്രഹ്മം സ്വതന്ത്ര മാണെന്ന് പറഞ്ഞു കേൾക്കുന്നതിനാൽ അപ്രകാരമുള്ള ഒരു പ്രവേശം യോജി ക്കുകയില്ല.

ഫലേ ബീജവദിതി ചേത് ?

സിദ്ധാ— ഫലത്തിൽ ബീജം പോലെയാ ണെന്നാണെങ്കിലോ ?

ന, സാവയവത്വവൃദ്ധിക്ഷ— യോൽപത്തിവിനാശാദി ധർമ്മവത്വ പ്രസംഗാത് . ന ചൈവം ധർമ്മവ— ത്വം. ബ്രഹ്മണഃ "അജോ [ ജരഃ" ഇത്യാദി ശ്രുതിന്യായവിരോധാത് . തസ്മാദന്യ ഏവ സംസാരീ പരി— ച്ഛിന്ന ഇഹ പ്രവിഷ്ട ഇതി ചേത് ?

പൂപ— അതു ശരിയല്ല അങ്ങിനെയാവു മ്പോൾ സാവയവത്വം, വൃദ്ധി, ക്ഷയം, ഉൽപ്പത്തി, വിനാശം മുതലായ ധർമ്മങ്ങളു ണ്ടെന്ന പ്രസംഗം വരും. ബ്രഹ്മത്തിന് ഇത്തരം ധർമ്മങ്ങളില്ല ല്ലോ. "അജനാണ് , അജരനാണ് " മുതലായ ശ്രുതിന്യായങ്ങ ൾക്ക് ഇതു വിരുദ്ധമാവും. അതിനാൽ ഇവിടെ പ്രവേശിച്ചത് പരിച്ഛിന്നായ മററൊരു സംസാരിയാണെന്നാണെങ്കി ലോ ?

ന, "സേയം ദേവതൈക്ഷത" (ഛാ. ഉ. 6.3.2) ഇത്യാരഭ്യ "നാമരൂപേ വ്യാകരവാണി" (6.2.3) ഇതി തസ്യാ ഏവ പ്രവേശവ്യാകരണകർത്തൃ— ത്വശ്രുതേഃ. തഥാ "തത്സൃഷ്ട്വാ തദേവാനുപ്രാവിശത് " (തൈ. ഉ. 2. 6. 1) "സ ഏതമേവ സീമാനം വി— ദീര്യൈതയാ ദ്വാരാ പ്രാപദ്യത " (ഐ. ഉ. 3. 12) " സർവ്വാണി രൂപാണി വിചിത്യ ധീരോ നാമാനി കൃത്വാഭി— വദന്യദാസ്തേ" "ത്വം കുമാര ഉത വാ കുമാരീ ത്വം ജീർണ്ണോ ദണ്ഡേന വഞ്ചസി" (ശ്വേ. ഉ. 4.3) "പുരശ്ചക്രേ ദ്വിപദഃ" (ബൃ. ഉ. 2.5.18) "രൂപം രൂപം" (ക. ഉ. 2.2.9) ഇതി ച മന്ത്രവർണ്ണനാ— പരാദന്യസ്യ പ്രവേശഃ.

സിദ്ധാന്തി— അതാവാൻ വയ്യ. "ആ ഈ ദേവത ഈക്ഷിച്ചു" (ഛാ. ഉ. 6.3.2) എന്നു തുടങ്ങി "നാമരൂപങ്ങൾ വഴി വ്യക്തീഭാ വം പൂകുന്നുണ്ട് " എന്നിങ്ങിനെ ആ ദേ വതയുടെതന്നെയാണ് പ്രവേശം. അഭി വ്യക്തി കർത്തൃത്വം എന്നെല്ലാം ശ്രുതി പറയുന്നത് ഇതിനെത്തന്നെയാണ് . അതുപോലെ " അതു സൃഷ്ടിച്ചു" (തൈ. ഉ.) "അതീ സീമയെമുറിച്ച് ആ ദ്വാരത്തിൽ ക്കൂടെത്തന്നെ പ്രവേശിച്ചു" (ഐ. ഉ) എന്നും "എല്ലാ രൂപങ്ങളേയും ആ ധീരനറി ഞ്ഞ് അവക്ക് പേരും കൊടുത്ത് വിളി ക്കുന്നു" നീ കുമാരനാണ് അഥവാ കുമാ രിയാണ് . നീ ജീർണ്ണനായി ദണ്ഡത്താൽ വഞ്ചിക്കുന്നു" (ശ്വേ. ഉ) . " രണ്ടു കാലു ള്ള രൂപത്തെ സൃഷ്ടിച്ചു" (ബൃ. ഉ.) "ഓ രോ രൂപത്തിനുമനുസരിച്ച് " (ക. ഉ) എന്നി ങ്ങിനെയുള്ള മന്ത്രവർണ്ണങ്ങൾ കാരണം പരനൊഴിച്ച് മററാരുടെയും പ്രവേശം ഉണ്ടാകാവുന്നതല്ല.

പ്രവിഷ്ടാനാമിതരേതര ഭേ— ദാത് പരാനേകത്വമിതി ചേത് ?

പൂപ— പ്രവേശിച്ചു കഴിഞ്ഞ വർക്ക് വേറെവേറെ ഭേദം കാണുന്നതിനാൽ പരൻ അനേകനാണെന്നാണെങ്കിലോ ?

ന, "ഏകോ ദേവോ ബഹുധാ സന്നിവിഷ്ടഃ." "ഏകഃ സൻ ബഹുധാ വിചചാര" "ത്വമേകോ ऽസി ബഹൂനനുപ്രവിഷ്ടഃ" "ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ സർവ്വാവ്യാപീ സർവ്വഭൂതാന്തരാത്മാ" (ശ്വേ. ഉ. 6.11) ഇത്യാദി ശ്രുതിഭ്യഃ.

സിദ്ധാന്തി— അതു വയ്യ. "ഒരേ ദേവൻ പലവിധത്തിൽ പ്രവേശിച്ചു. "ഏകനായിരുന്നിട്ട് പലവിധത്തിൽ ചരിച്ചു." "പലതിലും പ്രവേശിച്ചിരിക്കുന്ന നീ ഏകനാണ് " "ഏകനായദേവൻ എല്ലാ ഭൂതങ്ങളിലും ഗൂഢനായും സർവ്വവ്യാപിയായും സർവ്വഭൂതാന്തരാത്മാവായും വർത്തിക്കുന്നു" (ശ്വേ. ഉ) മുതലായ ശ്രുതികളിൽ നിന്നും ഇതറിയാം.

പ്രവേശ ഉപപദ്യതേ നോപപദ്യതേ ഇതി തിഷ്ഠതു താവത്. പ്രവിഷ്ടാനാം സംസാരിത്വാത് തദനന്യത്വാച്ച പരസ്യ സംസാരിത്വമിതി ചേത് ?

പൂ. പ— പ്രവേശം ഉണ്ടോ ഇല്ലയോ എന്നതിരിക്കട്ടെ. പ്രവേശിച്ചവർക്ക് സംസാരിത്വമുണ്ട് . പരനതില്ലതാനും. എന്നാൽ പ്രവേശിച്ചെങ്കിൽ പരന് സംസാരിത്വം വരുമെന്നാണെങ്കിലോ ?

ന, അശനായാദ്യത്യയശ്രുതേഃ. സുഖിത്വദുഃഖിത്വാദി ദർശനാന്നേതി ചേന്ന, "ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ" (ക. ഉ. 2.2.11) ഇതി ശ്രുതേഃ.

സിദ്ധാന്തി— അതു ശരിയല്ല. കാരണം വിശപ്പ് മുതലായവയൊന്നുമില്ലെന്ന് ശ്രുതിയുണ്ട് . സുഖിത്വം, ദുഃഖിത്വം മുതലായവ കാണപ്പെടുന്നതിനാൽ അതു ശരിയല്ലെന്നാണെങ്കിൽ "എല്ലാത്തിനും പുറത്തു വസിക്കുന്ന പരമാത്മാവ് ലോകദുഃഖങ്ങളാൽ ബാധിതനാവുന്നില്ല. (ക. ഉ) എന്ന് ശ്രുതിയുണ്ട് .

പ്രത്യക്ഷാദി വിരോധാദയുക്തമിതി ചേത് ?

പൂ. പ— പ്രത്യക്ഷാദിപ്രമാണങ്ങൾക്ക് വിരുദ്ധമായതിനാൽ ഇപ്പറഞ്ഞത് യുക്തമല്ലെന്നാണെങ്കിലോ ?

ന, ഉപാധ്യാശ്രയജനിതവിശേഷ വിഷയത്വാത് പ്രത്യക്ഷാദേഃ "ന ദൃഷ്ടേർദ്രഷ്ടാരം പശ്യേഃ" (ബൃ. ഉ. 3.4.2) "വിജ്ഞാതാരമരേ കേന വിജാനീയാത് " (ബൃ. ഉ. 4.5.19) "അവിജ്ഞാതം വിജ്ഞാതൃ" (ബൃ.ഉ. 3.8.11) ഇത്യാദി ശ്രുതിഭ്യോ നാത്മവിഷയം വിജ്ഞാനം കിം തർഹി ? ബുദ്ധ്യാദ്യുപാധ്യാത്മപ്രതിച്ഛായാവിഷയമേവ "സുഖിതോ ऽഹം ദുഃഖിതോഹ" മിത്യേവമാദിപ്രത്യക്ഷവിജ്ഞാനം.

സിദ്ധാന്തി— അതു ശരിയല്ല. കാരണം ഉപാധിയെ ആശ്രയിച്ചുണ്ടായ വിശേഷവിഷയങ്ങൾക്കേ പ്രത്യക്ഷാദികൾ പ്രമാണമാവൂ. "ദൃഷ്ടിയുടെ ദ്രഷ്ടാവിനെ നോക്കണ്ട" (ബൃ. ഉ) "വിജ്ഞാതാവിനെ ആർക്കറിയാൻ കഴിയും" (ബൃ. ഉ) "വിജ്ഞാതാവ് അറിയപ്പെടുന്നില്ല (ബൃ. ഉ) എന്നീ ശ്രുതികളിൽ നിന്നും വിജ്ഞാനം ആത്മവിഷയമല്ലെന്നു വരുന്നു. പിന്നെ എന്താണ് ? " ഞാൻ സുഖിയാ ണ് ഞാൻ ദുഃഖിയാണ് " മുതലായ പ്രത്യക്ഷ വിജ്ഞാനം ബുദ്ധ്യാദി ഉപാധികളിൽ ആത്മാവിന്റെ പ്രതിബിംബം വിഷയീ ഭവിക്കുമ്പോൾ ഉണ്ടാകുന്നതാണ് .

അയമഹമിതി വിഷയിണഃ സാമാനാധികരണ്യോപചാരാത് , "നാന്യദതോ ऽസ്തി ദ്രഷ്ട്ര് " (ബൃ.ഉ.

"ഇതു ഞാനാണ് " എന്ന വിഷയത്തോട് വിഷയിക്ക് താദാത്മ്യാധ്യാസമുണ്ടാവുന്നതിനാലും "ഇതൊഴിച്ച്

3.8.11) ഇത്യന്യാത്മ പ്രതിഷേധാച്ച, ദേഹാവയവ വിശേഷ്യത്വാച്ച സുഖദുഃഖയോഃ വിഷയധർമ്മത്വം.

മറ്റൊരു ദ്രഷ്ടാവില്ല" (ബൃ. ഉ) എന്നിങ്ങിനെ മറ്റൊരാത്മാവിന്റെ നിഷേധത്താലും ദേഹത്തിന്റ് അവയവത്തിൽ നിന്നും വിശേഷതയുള്ളതിനാലും സുഖദുഃഖങ്ങൾക്ക് വിഷയധർമ്മത്വം സിദ്ധമായി.

(അജ്ഞാനം മൂലം ദേഹത്തെ ആത്മാവായി അധ്യസിക്കുന്നു. "അതിനാൽ ദേഹത്തിനുണ്ടാവുന്ന സുഖ ദുഃഖങ്ങൾ ആത്മാവിനുള്ളതായി തെററിദ്ധരിക്കുന്നു. ആത്മാവൊഴിച്ചൊരു ദ്രഷ്ടാവില്ല. ആത്മാവ് ശുദ്ധനുമാണ്. അതിനാൽ ആത്മാവിൽ ഒരിക്കലും സുഖദുഃഖങ്ങളുണ്ടാവാൻ വയ്യ. സുഖദുഃഖ പ്രതീതിക്കാശ്രയം ശരീരത്തിലെ ഓരോ അവയവങ്ങളാണ്. തല വേദന, പല്ലുവേദന എന്നെല്ലാം പറയാറുണ്ടല്ലോ. ശരീരാവയവങ്ങൾ വേറെ വേറെയാണ്. അവക്കാണ് സുഖദുഃഖങ്ങൾ, ആത്മാവിനല്ല എന്നാണ് ഇത് എല്ലാം കാണിക്കുന്നത് )

"ആത്മനസ്തു കാമായ" (ബൃ. ഉ. 2.4.5) ഇത്യാത്മാർത്ഥത്വശ്രുതേരയുക്ത ഇതി ചേന്ന, "യത്ര വാ അന്യദിവ സ്യാത് " ഇത്യവിദ്യാവിഷയാത്മാർത്ഥത്വാഭ്യുപഗമാത് "തത് കേന കം പശ്യേത് " (ബൃ.ഉ 4.5.15) "നേഹ നനാസ്തി കിഞ്ചന (ബൃ.ഉ. 4.4. 19) " തത്ര കോ മോഹഃ കശ്ശോകഃ ഏകത്വമനുപശ്യതഃ" (ഈ. ഉ. 7) ഇത്യാദിനാ വിദ്യാവിഷയേ തത് പ്രതിഷേധാച്ച നാത്മധർമ്മത്വം.

"ആത്മാവിന്റെ തന്നെ ഇഷ്ടത്തിനായിട്ട് " (ബൃ.ഉ) എന്നിങ്ങിനെ ആത്മാർത്ഥത്വം പ്രകടമാക്കുന്ന ശ്രുതി അയുക്തമാണെന്നു പറഞ്ഞാലതു ശരിയല്ല. "എവിടെ മറ്റൊന്നെന്നപോലെ ഉണ്ടാവുന്നു" എന്നിങ്ങിനെ അവിദ്യാ വിഷയത്തിൽ ആത്മാർത്ഥത്വം (സംസാരിത്വം) പറയപ്പെട്ടിട്ടിടുണ്ട്. "അവിടെ ആർ ആരെകാണുന്നു." (ബൃ.ഉ)"ഇവിടെ പലതെന്നത് ഒട്ടുമില്ല" (ബൃ.ഉ) "ഏക ത്വത്തെ ദർശിക്കുന്നവന് അപ്പോളെന്തു മോഹമാണ് , എന്തുശോകമാണ് " (ഈ.ഉ) എന്നിങ്ങിനെ വിദ്യാവിഷയത്തിൽ അനാത്മധർമ്മത്വം പ്രതിഷേധിക്കപ്പെടുന്നതിൽ നിന്നും ഇത് സ്പഷ്ടമാണ്.

താർക്കികസമയവിരോധാദയുക്തമിതി ചേത് ?

പൂ. പ— താർക്കികന്മാരുടെ സിദ്ധാന്തത്തിന് വിരുദ്ധമായതിനാൽ ആത്മാവിന്റെ അസംസാരിത്വം യുക്തിക്ക് ചേർന്നതല്ലെന്നാണെങ്കിലോ ?

ന, യുക്ത്യാപ്യാത്മനോ ദുഃഖിത്വാനുപപത്തേഃ. ന ഹി ദുഃഖേന പ്രത്യക്ഷ വിഷയേണ ആത്മനോ വിശേഷ്യത്വം, പ്രത്യക്ഷാവിഷയ—

സിദ്ധാന്തി — അതു ശരിയല്ല. യുക്തിയനുസരിച്ചു നോക്കിയാലും ആത്മാവിന് ദുഃഖിത്വമുണ്ടാകാവുന്നതല്ല. ആത്മാവ് പ്രത്യക്ഷവിഷയമല്ലാത്തതിനാൽ പ്രത്യ

ത്വാത് . ആകാശസ്യ ശബ്ദഗുണവത്വവദാത്മനോദുഃഖിത്വമിതി ചേന്ന, ഏകപ്രത്യയവിഷയത്വാനുപപത്തേഃ. ന ഹി സുഖഗ്രാഹകേണ പ്രത്യക്ഷവിഷയേണ പ്രത്യയേ നിത്യാനുമേയസ്യ ആത്മനോ വിഷയീകരണം ഉപപദ്യതേ. തസ്യ ച വിഷയീകരണേ ആത്മന ഏകത്വാദ്വിഷയ്യഭാവ പ്രസംഗഃ.

ക്ഷവിഷയമായ ദുഃഖത്തിന് അതിൽ ഒരു വിശേഷവും ഉണ്ടാക്കാനാവില്ല. അകാശത്തിന് ശബ്ദ ഗുണത്വം പോലെയാണ് ആത്മാവിന് ദുഃഖമെന്നു പറഞ്ഞാലതും ശരിയല്ല. കാരണം അതിന് ഏകത്വ പ്രത്യയ വിഷയത്വം സംഭവിക്കാവുന്നതല്ല. സുഖത്തെ ഗ്രഹിക്കുന്ന പ്രത്യക്ഷ വിഷയ പ്രത്യയത്താൽ നിത്യനും അനുമേയനുമായ ആത്മാവിനെ വിഷയീകരിക്കുക എന്നതുണ്ടാവരി വയ്യ. ആത്മാവിനെ വിഷയീകരിച്ചാൽ, ആത്മാവിന്റെ ഏകത്വം കാരണം,വിഷയി എന്നൊന്നില്ലാതാവും.

ഏകസ്യൈവ വിഷയവിഷയിത്വം ദീപവദിതി ചേത് ?

പൂപ. ദീപത്തിനെന്നപോലെ ഒന്നിനു തന്നെ വിഷയത്വവും വിഷയിത്വവും ഭവിക്കുന്നു എന്നാണെങ്കിലോ?

ന, യുഗപദസംഭവാത് , ആത്മന്യംശാനുപപത്തേശ്ച. ഏതേന വിജ്ഞാനസ്യ ഗ്രാഹ്യഗ്രാഹകത്വം പ്രത്യുക്തം. പ്രത്യക്ഷാനുമാനവിഷയയോശ്ച ദുഃഖാത്മനോർഗുണഗുണിത്വേ നാനുമാനം. ദുഃഖസ്യ നിത്യമേവ പ്രത്യക്ഷ വിഷയത്വാത് , രൂപാദി സാമാനാധികരണ്യാച്ച.

സിദ്ധാന്തി — അതു വയ്യ. രണ്ടിനും ഒരുമിച്ചിരിക്കാൻവയ്യ. ആത്മാവിന് അംശമുണ്ടാവാനും വയ്യ. ഇതു വഴി വിജ്ഞാനത്തിന് ഗ്രാഹ്യഗ്രാഹകത്വം ഉണ്ടെന്ന വാദം നിരാകരിക്കപ്പെട്ടു. പ്രത്യക്ഷവിഷയമായ ദുഃഖത്തെയും അനുമാന വിഷയമായ ആത്മാവിനേയും ഗുണമെന്നും ഗുണിയെന്നുമുള്ള നിലക്കനുമാനിക്കുന്നതിനേയും നിരാകരിച്ചിരിക്കുന്നു. കാരണം ദുഃഖം എപ്പോഴും പ്രത്യക്ഷ വിഷയമായതും രൂപാദികളോട് താദാത്മ്യം പ്രാപിച്ചതുമാണ് (സമാനാധി കരണവുമാണ് ).

മനഃസംയോജകത്വേ ഽ പ്യാത്മനി ദുഃഖസ്യാവയവത്വ വിക്രിയാവത്ത്വാനിത്യത്വ പ്രസങ്ഗാത് . ന ഹ്യവികൃത്യ സംയോഗി ദ്രവ്യം ഗുണഃ കശ്ചിദുപയന്നപയ ന്വാ ദൃഷ്ടഃ ക്വചിത് . ന ച നിരവയവം വിക്രിയമാണം ദൃഷ്ടം ക്വചിദനിത്യ ഗുണാശ്രയം വാ നിത്യം. ന ചാകാശ ആഗമവാദിഭിഃ നിത്യതയാഭ്യുപഗമ്യതേ, ന ചാന്യോ ദൃഷ്ടാന്തോ ഽ സ്തി.

ആത്മാവിന്റെ ദുഃഖം മനഃസംയോഗം കൊണ്ടുണ്ടാവുന്നതാണെന്നു പറഞ്ഞാലും ആത്മാവിന് സാവയവത്വം, വിക്രിയാവത്വം, അനിത്യത്വം മുതലായവയുണ്ടെന്നു വരും. കൂടിച്ചേർന്നിരിക്കുന്ന ദ്രവ്യത്തിന് , വികാരമുണ്ടാവാതെ, ഒരു ഗുണവും വരുന്നതായോ പോകുന്നതായോ കണ്ടിട്ടില്ല. നിരവയവമായത് വികാരം പ്രാപിക്കുന്നതും നിത്യമായത് അനിത്യഗുണങ്ങളെ ആശ്രയിക്കുന്നതും എവിടെയും ഒരിക്കലും കാണാറില്ല. ആഗമവാദികൾ ആകാശത്തെ നിത്യമാണെന്ന് പറയാറില്ല. നിത്യമാത് അനിത്യമായ ഗുണത്തോടുകൂടിയതാണെന്നതിന് മററു ദൃഷ്ടാന്തമൊട്ടില്ലതാനും.

വിക്രിയമാണമപി തത്പ്ര– ത്യയാനിവൃത്തേർന്നിത്യമേവ ഇതി ചേത് ?

**പൂപ** — വികാരം പൂകുമ്പോഴും "ഇതു തന്നെയാണ് " എന്ന ജ്ഞാനം നിവൃത്ത മാകാത്തതിനാൽ അത് നിത്യം തന്നെയാ ണെന്നാണെങ്കിലോ ? (ഇത് പരിണാമവാ ദികളുടെ പക്ഷത്തെ സൂചിപ്പിക്കുന്നു).

ന; ദ്രവ്യസ്യാവയവാന്യഥാ– ത്വവ്യതിരേകേണ വിക്രിയാനു– പപത്തേഃ സാവയവത്വേ ƒപി നി– ത്യത്വമിതി ചേന്ന, സാവയവസ്യാ– വയവസംയോഗപൂർവ്വകത്വേ സതി വിഭാഗോപപത്തേഃ. വജ്രാദി– ഷ്വദർശനാന്നേതി ചേന്ന, അനുമേ– യത്വാത്സംയോഗപൂർവ്വത്വസ്യ,. തസ്മാന്നാത്മനോ ദുഃഖാദ്യനിത്യ– ഗുണാശ്രയത്വോപപത്തി.

**സിദ്ധാന്തി** — അതും ശരിയല്ല. ദ്രവ്യത്തിന് അവയവങ്ങളിൽ മാററം വരാതെ വികാര മുണ്ടാകാവുന്നതല്ല. സാവയവനാണെ ങ്കിലും നിത്യനാണെന്നു പറഞ്ഞാലതു ശരിയല്ല. (ഇത് ജൈനരുടെ മതമാണ് ) സാവയവമായത് അവയവസംയോഗം കൊണ്ടുണ്ടായ താകയാൽ അതിന് വിഭാ ഗവും ഉണ്ടാകണം. വജ്രം മുതലായവ അവയവ സംയോഗം കൊണ്ടുണ്ടായതാ ണെന്നതിന് തെളിവില്ല. അതിനാൽ സാ വയവമായതെല്ലാം അവയവ പൂർവ്വക ങ്ങളാണെന്ന് പറയാവുന്നതല്ല, എന്നാ ണെങ്കിൽ സംയോഗ പൂർവ്വത്വം അനു മാനിക്കത്തക്കതാണ് . അതിനാൽ ആ ത്മാവ് ദുഃഖാദി അനിത്യഗുണങ്ങൾക്ക് ആശ്രയമാണെന്ന് വരില്ല.

പരസ്യാദുഃഖിത്വേ ƒ ന്യസ്യ ച ദുഃഖിനോ ƒഭാവേ ദുഃഖോപശമനായ ശാസ്ത്രാരംഭാനർത്ഥക്യമിതി ചേത് ?

**പൂപ.** പരൻ ദുഃഖിയല്ലെന്നും ദുഃഖിയാ യിട്ട് മറെറാരാത്മാവില്ലെന്നും വരുന്ന പ ക്ഷം ദുഃഖത്തെ ഇല്ലാതാക്കാനായി ശാ സ്ത്രം ആരംഭിച്ചിട്ടുള്ളത് അനർത്ഥക മല്ലേ?

ന; അവിദ്യാദ്ധ്യാരോപിത– ദുഃഖിത്വഭ്രമാപോഹാർത്ഥത്വാത് , ആത്മനി പ്രകൃതസംഖ്യാപൂരണ– ഭ്രമാപോഹവത് . കല്പിത ദുഃഖാ ത്മാഭ്യുപഗമാച്ച.

**സിദ്ധാന്തി** — അല്ല. കാരണം അവിദ്യയാൽ അദ്ധ്യാരോപിതമായി ദുഃഖിയാണെന്നു ള്ള ഭ്രമം ഇല്ലാതാക്കാനാണ് ശാസ്ത്രം തുടങ്ങുന്നത് . പ്രകൃതത്തിലുള്ള (പത്തെ ന്ന) സംഖ്യ ഒപ്പിക്കാൻ കഴിയാത്തതു പോ ലെയാണിതും. (പത്തുപേർ കൂടി പുഴ കടന്ന കഥ പ്രസിദ്ധമാണല്ലോ.). ഇതിനും പുറമെ ആത്മാവ് ദുഃഖിയാണെന്നംഗീക രിക്കുന്നത് വെറും കല്പനയാണ് .

ജലസൂര്യാദി പ്രതിബിംബ– വദാത്മപ്രവേശശ്ച പ്രതിബിംബ– വദ്വ്യാകൃതേ കാര്യ ഉപലഭ്യത്വം. പ്രാഗുല്പത്തേരനുപലബ്ധ ആത്മാ പശ്ചാത് കാര്യേ ച സൃഷ്ടേ വ്യാ– കൃതേ ബുദ്ധേഃ അന്തരുപലഭ്യമാനഃ സൂര്യാദി പ്രതിബിംബവത് ജലാദൗ

ജലത്തിലുള്ള സൂര്യാദിബിംബം പോലെ വ്യാകൃതമായ കാര്യത്തിൽ ആ ത്മാവിൻെറ പ്രവേശവും പ്രതിബിംബം പോലെ മാത്രമാണ സംഭവിക്കുന്നത് . ഉല്പത്തിക്കു മുമ്പ് ഉപലബ്ധമല്ലാതിരു ന്ന ആത്മാവ് അതിനു ശേഷം സൃഷ്ടിക്ക പ്പെട്ടതും വ്യാകൃതവുമായ കാര്യവസ്തു വിൽ ബുദ്ധിക്കുള്ളിലായി ഉപലഭ്യമാനമാ

കാര്യം സൃഷ്ട്വാ പ്രവിഷ്ട ഇവ ലക്ഷ്യമാണോ നിർദ്ദിശ്യതേ "സ ഏഷ ഇഹ പ്രവിഷ്ടഃ " (ബൃ.ഉ. 1. 4 . 7) "താഃ സൃഷ്ട്വാ തദേവാനു പ്രവിശത്" "സ ഏതമേവ സീമാനം വിദാര്യൈതയാ ദ്വാരാ പ്രാപദ്യത" (ഐ. ഉ 3. 12) "സേയം ദേവതൈക്ഷത ഹന്താഹമിമാസ്തിസ്രോ ദേവതാ അനേന ജീവേനാത്മനാനു പ്രവിശ്യ" (ഛാ. ഉ. 6. 2. 3) ഇത്യേവമാദിഭിഃ

യിത്തീരുന്നു. കാര്യവസ്തുവിനെ സൃഷ്ടിച്ചിട്ട് ജലാദിയിൽ, സൂര്യാദി പ്രതിബിംബം പോലെ, പ്രവേശിച്ചപോലെ കാണപ്പെടുന്നു എന്ന് പറഞ്ഞിരിക്കയാണ് . "ആ ഇവൻ ഇവിടെ പ്രവിഷ്ടനായിരിക്കുന്നു (ബൃ ഉ. ) "അവയെ സൃഷ്ടിച്ചിട്ട് അതു തന്നെ അനുപ്രവേശിച്ചു" "അവൻ ഈ സീമയെത്തന്നെ ഭേദിച്ചിട്ട് ഈ ദ്വാരത്തിൽക്കൂടി പ്രവേശിച്ചു" (ഐ. ഉ.) ആ ഈ ദേവത ഈക്ഷിച്ചു. അഹോ! ഞാൻ ഈ ജീവാത്മരൂപത്തിൽ ഈ മൂന്നു ദേവതകളിലും അനുപ്രവേശിച്ചിട്ട് (ഛാ.ഉ) മുതലായവ ഇതാണ് കാണിക്കുന്നത് .

ന തു സർവ്വഗതസ്യ നിരവയവസ്യ ദിഗ്ദേശകാലാന്തരാപക്രമണപ്രാപ്തിലക്ഷണഃ പ്രവേശഃകദാചിദപ്യുപപദ്യതേ. ന ച പരാദാത്മനഃ അന്യോഽസ്തി ദ്രഷ്ടാ, "നാന്യദതോഽസ്തി ദ്രഷ്ടൃ, നാന്യദതോഽസ്തി ശ്രോതൃ" (ബൃ. ഉ. 3.8.11) ഇത്യാദി ശ്രുതേരിത്യവോചാമ. ഉപലബ്ധ്യർത്ഥത്വാച്ച സൃഷ്ടി പ്രവേശ സ്ഥിത്യപ്യയവാക്യാനാം, ഉപലബ്ധേഃ പുരുഷാർത്ഥത്വശ്രവണാത് . "ആത്മാനമേവാവേത് " (ബൃ.ഉ. 1. 4. 10) "തസ്മാത്തത്സർവ്വമഭവത് " (ബൃ.ഉ. 1. 4. 10) ബ്രഹ്മവിദാപ്നോതി പരം" (തൈ.ഉ. 2. 1.1) "സ യോ ഹ വൈ തത്പരമം ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി" (മു.ഉ. 3.2.9) "ആചാര്യവാൻ പുരുഷോ വേദ" (ഛാ.ഉ. 6. 14. 2) "തസ്യ താവദേവ ചിരം" (ഛാ. ഉ. 6.14.2) ഇത്യാദി ശ്രുതിഭ്യഃ "തതോ മാം തത്വതോ ജ്ഞാത്വാ വിശതേ തദനന്തരം" (ഗീതാ. 18.55) "തദ്ധ്യഗ്ര്യം സർവ്വവിദ്യാനാം പ്രാപ്യതേ ഹ്യമൃതം തതഃ" ഇത്യാദി സ്മൃതിഭ്യശ്ച. ഭേദദർശനാപവാദാച്ച സൃഷ്ട്യാദി വാക്യാനാം ആത്മൈകത്വദർശനാർത്ഥപരതോപപത്തിഃ. തസ്മാത് കാര്യസ്ഥസ്യ ഉപലഭ്യത്വമേവ പ്രവേശ ഇത്യുപചര്യതേ.

സർവ്വഗതനും നിരവയവനുമായവൻ ഒരു ദിക്കിൽ നിന്നും മറ്റൊരു ദിക്കിലേക്കോ ഒരു ദേശത്തു നിന്നും മറ്റൊരു ദേശത്തേക്കോ ഒരു കാലത്തിൽ നിന്നും മറ്റൊരു കാലത്തിലേക്കോ ഉള്ള പ്രവേശം ഒരിക്കലും സംഭവിക്കാവുന്നതല്ല. പരനായ ആത്മാവിൽ നിന്നും അന്യനായിട്ട് ഒരു ദ്രഷ്ടാവും ഇല്ല. "അതിൽ നിന്നന്യമായിട്ടൊരു ദ്രഷ്ടാവില്ല, അതിൽ നിന്നന്യമായിട്ടൊരു ശ്രോതാവില്ല" (ബൃ.ഉ) എന്നിങ്ങിനെ ശ്രുതിയുള്ളത് ഞാൻ പറഞ്ഞതാണല്ലോ. മാത്രമല്ല സൃഷ്ടി പ്രവേശം, സ്ഥിതി, നാശം എന്നിവയെ പ്രതിപാദിക്കുന്ന വാക്യങ്ങൾ ആത്മാവിനെ അനുഭവപ്പെടുത്തുന്നവയാണുതാനും. ആത്മോപലബ്ധി പുരുഷാർത്ഥമാണെന്ന് ശ്രുതി പറഞ്ഞിട്ടുണ്ടുമുണ്ട് . "ആത്മാവിനെത്തന്നെ അറിഞ്ഞാലും " (ബൃ.ഉ) "അതിനാൽ അതെല്ലാം ആത്മാവായി (ബൃ.ഉ) "ബ്രഹ്മവിത്ത് പരമമായതിനെ പ്രാപിക്കുന്നു (തൈ. ഉ) "പരമമായ ആ ബ്രഹ്മത്തെ ആരറിയുന്നുവോ അവൻ ബ്രഹ്മം തന്നെയായിത്തീരുന്നു (മു.ഉ) "ആചാര്യവാനായ പുരുഷൻ അറിയുന്നു" (ഛാ.ഉ) "അവനത്രമാത്രമേ മോക്ഷത്തിന് താമസമുള്ളു" (ഛാ. ഉ) മുതലായ ശ്രുതികളുണ്ട് . "അനന്തരം യഥാർത്ഥത്തിൽ എന്നെ അറിഞ്ഞിട്ടുണ്ട് അതിനുശേഷം എന്നിൽത്തന്നെ പ്രവേശിക്കുന്നു" (ഗീതാ) "അതു തന്നെ എല്ലാ വിദ്യകളിലും വച്ച് ശ്രേഷ്ഠമായത് കാരണം അതു വഴി അമൃതത്വം ലഭിക്കുന്നു" മുതലായ സ്മൃതികളുണ്ട് സൃഷ്ട്യാദി വാക്യങ്ങൾ ഭേദ—

ദർശനത്തെ അപവദിക്കുന്നതിനാൽ അവക്കും ആത്മൈകത്വ ദർശനത്തിലാണ് താല്പര്യമെന്നു വരുന്നു. അതിനാൽ കാര്യ വസ്തുവിൽ സ്ഥിതിചെയ്യുന്നതായ അനുഭവത്തെയാണ് , ഔപചാരികമായി, പ്രവേശമെന്ന നിലക്ക് പറഞ്ഞിട്ടുള്ളത്

ആനഖാഗ്രേഭ്യോ നഖാഗ്ര—മര്യാദം ആത്മനൾചൈതന്യമുപല—ഭ്യതേ. തത്ര കഥമിവ പ്രവിഷ്ടഃ ? ഇത്യാഹ — യഥാ ലോകേ ക്ഷുരധാ—നേ, ക്ഷുരോധീയതേ ǀ സ്മിന്നിതി ക്ഷുരധാനം തസ്മിന്നാപിതോപ—സ്കരാധാനേ, ക്ഷുരോ ǀ ന്തസ്ഥഃ ഉപലഭ്യതേ അവഹിതഃ പ്രവേശിതഃ സ്യാത് യഥാ വാ വിശ്വംഭരോ ǀ ഗ്നിഃ, വിശ്വസ്യ ഭരണാത് വിശ്വംഭരഃ കുലായേ നീഡേ ǀ ഗ്നിഃ കാഷ്ഠാ—ഭാവവഹിതഃ സ്യാദിത്യനുവർ—ത്തതേ. തത്ര ഹി സ മത്ഥ്യമാന ഉപലഭ്യതേ.

നഖാഗ്രങ്ങൾ വരെ ആത്മാവ് പ്രവേശിച്ചിരിക്കുന്നു. നഖാഗ്രങ്ങൾ വരെ ആത്മാവിന്റെ ചൈതന്യം അനുഭവപ്പെടുന്നുണ്ടല്ലോ. അതിലെങ്ങിനെ പ്രവേശിച്ചിരിക്കുന്നു? — എന്നു പറയുന്നു — ലോകത്തിൽ എങ്ങിനെ ക്ഷുരധാനത്തിൽ (കത്തിവക്കുന്ന ഉറയിൽ) കത്തി ഇരിക്കുന്നതായി കാണുന്നുവോ അതുപോലെ അതായത് കത്തി അതിൽ ഒളിച്ചിരിക്കുന്നതുപോലെ അല്ലെങ്കിൽ വിശ്വംഭരൻ അതായത് അഗ്നി (വിശ്വത്തെ ഭരിക്കുന്നതിനാൽ വിശ്വംഭരൻ) കുലായത്തിൽ അഥവാ നീഡത്തിൽ അതുമല്ലെങ്കിൽ കാഷ്ഠാദികളിൽ ഒളിഞ്ഞിരിക്കുന്നതുപോലെ ആത്മാവിനെ എല്ലാം അനുവർത്തിക്കുന്നു. മന്ഥനം ചെയ്യുമ്പോൾ അത് കാണപ്പെടാറാവുന്നു.

യഥാ ച ക്ഷുരഃ ക്ഷുരധാന ഏകദേശേ അവസ്ഥിതഃ യഥാ ചാഗ്നിഃ കാഷ്ഠാദൗ സർവ്വതോ വ്യാപ്യാവസ്ഥിതഃ, ഏവം സാമാ—ന്യതോ വിശേഷതശ്ച ദേഹം സംവ്യാപ്യാവസ്ഥിത ആത്മാ. തത്ര ഹി സ പ്രാണനാദിക്രിയാവാൻ ദർശനാദിക്രിയാവാൻ ച ഉപലഭ്യതേ. തസ്മാത്തത്രൈവം പ്രവിഷ്ടം ത—മാത്മാനം പ്രാണനാദിക്രിയവിശി—ഷ്ടം ന പശ്യന്തി നോപലഭന്തേ.

എപ്രകാരം ക്ഷുരം ക്ഷുരത്തിന്റെ ഉറയിൽ ഒരിടത്ത് വസിക്കുന്നുവോ എപ്രകാരം അഗ്നി കാഷ്ഠാദികളിൽ എല്ലായിടത്തും വ്യാപിച്ചിരിക്കുന്നുവോ അപ്രകാരം സാമാന്യമായും പ്രത്യേകമായും ശരീരത്തിൽ വ്യാപിച്ചരിക്കുന്നു ആത്മാവ് . എന്തെന്നാൽ സാമാന്യനിലക്ക് പ്രാണനാദി ക്രിയകളോടുകൂടിയും പ്രത്യേക നിലക്ക് ദർശനാദിക്രിയകളോടുകൂടിയും ആത്മാവ് ഉപലഭ്യമാവുന്നു. അതിനാൽ അതിൽ ഇങ്ങിനെ പ്രവേശിച്ചിരിക്കുന്ന ആ ആത്മാവിനെ — പ്രാണനാദിക്രിയകളാൽ വിശേഷിക്കപ്പെട്ടിരിക്കുന്ന ആത്മാവിനെ — ലോകം കാണുന്നില്ല.

നന്വ പ്രാപ്തപ്രതിഷേധോ ǀ യം തം ന പശ്യന്തീതി, ദർശനസ്യാ—പ്രകൃതത്വാത് .

പൂപ. "തം ന പശ്യന്തി" എന്നിങ്ങിനെ ആപ്തമായതിനെ പ്രതിഷേധിക്കയാണ് . കാരണം ദർശനം അപ്ര കൃതമാണല്ലോ.

നൈഷ ദോഷഃ, സൃഷ്ട്യാ— ദിവാക്യാനാം ആത്മൈകത്വ പ്രതി— പത്യർത്ഥപരത്വാത് പ്രകൃതമേവ തസ്യ ദർശനം. "രൂപം രൂപം പ്രതിരൂപോ ബഭൂവ തദസ്യ രൂപം പ്രതിചക്ഷണായ" (ബൃ.ഉ. 2. 5. 19) ഇതി മന്ത്രവർണ്ണാത് .

സമാധാനം — ഈ ദോഷമില്ല. സൃഷ്ട്യാദിവാക്യങ്ങളെല്ലാം ആത്മൈകത്വ പ്രതിപത്തിക്കായതിനാൽ ആത്മാവിൻെറ ദർശനം പ്രകൃതമായതു തന്നെയാണ് . "ഓരോ രൂപത്തിനുമനുസരിച്ച് പ്രതിരൂപമുണ്ടായിത്തീർന്നു. അതിൻെറ ആ രൂപം കാണാൻ വേണ്ടിയാണ് " (ബൃ.ഉ.) എന്നിങ്ങിനെ മന്ത്രവർണ്ണം ഭവിക്കുന്നു.

**ക്രിയാവിശിഷ്ടസ്യാത്മനോ ƒ സമത്വ പ്രദർശനം:—**

**ക്രിയാവിശിഷ്ടനായ ആത്മാവിന് അസമത്വമുണ്ടെന്നു കാണിക്കുന്നു.**

തത്ര പ്രാണനാദി ക്രിയാ വിശിഷ്ടസ്യാദർശനേ ഹേതുമാഹ — അകൃത്സ്നോ ƒ സമസ്തഃ ഹി യസ്മാത് സ പ്രാണനാദിക്രിയാ— വിശിഷ്ടഃ കുതഃ പുനരകൃത്സ്ന— ത്വം? ഇത്യുച്യതേ — പ്രാണന്നേവ പ്രാണനക്രിയാമേവ കുർവ്വൻ പ്രാ— ണോ നാമ പ്രാണസമാഖ്യഃ പ്രാ— ണാഭിധാനോ ഭവതി. പ്രാണനാ— ദിക്രിയാകർത്തൃത്വാദ്ധി പ്രാണഃ പ്രാണിതീത്യുച്യതേ നാന്യം ക്രിയാം കുർവ്വൻ. യഥാ ലാവകഃ പാചക ഇതി. തസ്മാത് ക്രിയാന്തര വിശി— ഷ്ടസ്യ അനുപസംഹാരാദകൃ— ത്സ്നോ ഹി സഃ തഥാ വദൻ വദന— ക്രിയാം കുർവ്വൻ വക്തീതി വാക് , പശ്യം ശ്ചക്ഷുശ്ചഷ്ട ഇതി ചക്ഷു— ർദ്രഷ്ടാ, ശൃണ്വൻ ശൃണോതീതി ശ്രോത്രം.

അപ്പോൾ പ്രാണനാദി ക്രിയ കൊണ്ട് വിശേഷിപ്പിക്കപ്പെടുമ്പോൾ ആത്മാവ് കാണപ്പെടാത്തതിൻെറ കാരണം പറയുന്നു — പ്രാണനാദി ക്രിയകളാൽ വിശേഷ്യനാവുമ്പോൾ ഇത് അകൃത്സ്നാണ് — സമസ്തനല്ല തന്നെ. എങ്ങിനെയാണ് അകൃത്സ്നത്വം ? എന്നു പറയുന്നു. പ്രാണയത്തെ ചെയ്യുമ്പോൾ മാത്രം അതായത് പ്രാണനക്രിയ ചെയ്യുമ്പോൾ മാത്രം ആണ് പ്രാണൻ എന്ന പേർ ഉണ്ടാവുന്നത് . പ്രാണന ക്രിയ ചെയ്യുന്നതിനാൽ മാത്രമാണ് പ്രാണൻ പ്രാണനം ചെയ്യുന്നു എന്നു പറയുന്നത് , മറെറാരു ക്രിയ ചെയ്യുന്നതുകൊണ്ടുമല്ല പചിക്കുന്നവൻ പാചക നും ലവനം ചെയ്യുന്നവൻ ലാവകനുമാണല്ലോ. അതിനാൽ മററു ക്രിയാ വിശേഷണങ്ങളോട് ചേരാത്തതിനാൽ പ്രാണൻ അകൃത്സ്നൻ തന്നെ. അതുപോലെ വദിച്ചുകൊണ്ട് — വദന ക്രിയ ചെയ്തുകൊണ്ട് — ഇരിക്കെ വാക്കെന്ന പേരുണ്ടായി. ദർശനക്രിയ നടത്തുമ്പോൾ ചക്ഷുസ്സെന്നും ശ്രവണക്രിയ നടത്തുമ്പോൾ ശ്രോത്രമെന്നും പറയുന്നു.

"പ്രാണന്നേവ പ്രാണഃ" "വദൻ വാക് " ഇത്യാഭ്യാം ക്രിയാ— ശക്ത്യുത്ഭവഃ പ്രദർശിതോ ഭവതി. "പശ്യംശ് ചക്ഷുഃ" "ശ്രണ്വഞ് ശ്രോത്രം" ഇത്യാഭ്യാം വിജ്ഞാന— ശക്ത്യുത്ഭവഃ പ്രദർശ്യതേ, നാമ— രൂപവിഷയത്വാദ്വിജ്ഞാനശക്തേഃ. ശ്രോത്രചക്ഷുഷീ വിജ്ഞാനസ്യ സാധനേ, വിജ്ഞാനം തു നാമരൂപ— സാധനം. ന ഹി നാമരൂപവ്യതി—

"പ്രാണനം ചെയ്യുമ്പോൾ മാത്രം പ്രാണൻ" "വദിക്കുമ്പോൾ വാക്ക് " എന്നിങ്ങിനെ പറഞ്ഞതു വഴി ക്രിയാശക്തിയുടെ ഉത്ഭവം കാണിച്ചിരിക്കുന്നു. "കാണുമ്പോൾ ചക്ഷുസ്സ് " "കേൾക്കു മ്പോൾ ശ്രോത്രം" എന്നിവ വഴി വിജ്ഞാനശക്തിയുടെ ഉത്ഭവം കാണിച്ചിരിക്കുന്നു. കാരണം വിജ്ഞാനശക്തിക്ക് നാമരൂപങ്ങളാണ് വിഷയം. ശ്രോത്രവും ചക്ഷുസ്സും വിജ്ഞാനത്തിൻെറ സാധനങ്ങളാണ് . വിജ്ഞാനമാവട്ടെ നാമരൂപങ്ങളുടെ

രിക്തം വിജ്ഞേയമസ്തി. തയോ—ശ്ചോപലംഭേ കരണം ചക്ഷുഃ ശ്രോത്രേ.

സാധനമാകുന്ന നാമരൂപങ്ങൾക്കപ്പുറം വിജ്ഞേയമായിട്ടൊന്നുമില്ല. അവയുടെ പ്രാപ്തിക്കുള്ള ഉപകരണമാണ് കണ്ണും ചെവിയും.

ക്രിയാ ച നാമരൂപസാദ്ധ്യാ പ്രാണസമവായിനീ, തസ്യാഃ പ്രാണാശ്രയായാ അഭിവ്യക്തൗ വാക്കരണം. തഥാ പാണിപാദപായൂപസ്ഥാനി. സർവ്വേഷാമുപലക്ഷണാർത്ഥാ വാ—ക് . ഏതദേവ ഹി സർവ്വം വ്യാകൃ—തം. "ത്രയം വാ ഇദം നാമ രൂപം കർമ്മ (ബൃ. ഉ. 1. 6. 1) ഇതി ഹി വക്ഷ്യതി.

നാമരൂപങ്ങളെക്കൊണ്ട് സാധിക്കപ്പെടേണ്ട ക്രിയ പ്രാണനെ ആശ്രയിച്ചിരിക്കുന്നു. പ്രാണാശ്രയമായ ക്രിയയുടെ അഭിവ്യക്തിക്ക് വാക്ക് സാധനം (ഉപകരണം) ആണ് . അതുപോലെ പാണിപാദപായൂപസ്ഥങ്ങളും സാധനങ്ങളാണ് . എല്ലാത്തിനും ഉപലക്ഷണാർത്ഥമായതാണ് വാക്ക് . വ്യാകൃതമായതിനെയെല്ലാം പ്രതിനിധാനം ചെയ്യുന്നത് ഇതു മാത്രമാണ് . "നാമം രൂപം, കർമ്മം എന്ന മൂന്നു മാത്രമാണ് ഇതെല്ലാം" (ബൃ. ഉ) എന്നിനി പറയും.

മന്വാനോ മനോ മനുത ഇതി. ജ്ഞാനശക്തിവികാസാനാം സാ—ധാരണം കരണം മനോ മനുതേ / നേനേതി. പുരുഷസ്തു കർത്താ സന്മന്വാനോ മന ഇത്യുച്യതേ.

"മനുതേ ഇതി മനഃ" എന്ന വ്യുല്പത്തിയനുസരിച്ച് മനനം ചെയ്യുമ്പോൾ അത് മനസ്സായിത്തീരുന്നു. മനസ്സ് ജ്ഞാന ശക്തി വികാസങ്ങൾക്കുള്ള സാധാരണമായ കരണമാണ് . കാരണം ഇതുകൊണ്ട് ആത്മാവ് മനനം ചെയ്യുന്നു. കർത്താവായി മനനം ചെയ്യുമ്പോൾ, പുരുഷനെ മനസ്സെന്നു പറയുന്നു.

**വിശിഷ്ടാത്മവേദിനഃ അകൃത്സ്നത്വനിരൂപണം:—**

**വിശിഷ്ടത്മാവിനെ അറിയുന്നവന് സമസ്തത്വമില്ലെന്ന നിരൂപണം:—**

താന്യേതാനി പ്രാണാദീന്യ—സ്യ ആത്മനഃ കർമ്മനാമാനി, കർമ്മ—ജാതി നാമാനി കർമ്മനാമാന്യേവ, ന തു വസ്തുമാത്രവിഷയാണി. അതോ ന കൃത്സ്നാത്മവസ്ത്വവ—ദ്യോതകാനി. ഏവം ഹ്യസാവാത്മാ പ്രാണനാദിക്രിയയാ തത്തദ്ക്രി—യാജനിതപ്രാണാദിനാമരൂപാഭ്യാം വ്യാക്രിയമാണഃ അവദ്യോതമാനോ / പി. സ യോ / തോ / സ്മാത് പ്രാണനാദി ക്രിയാസമുദായാത് ഏകൈകം പ്രാണം ചക്ഷുരിതി വാ വിശിഷ്ടം അനുപസംഹൃതേതര—വിശിഷ്ടക്രിയാത്മകം മനസാ അയ—മാത്മേത്യുപാസ്തേ ചിന്തയതി, ന

ആ ഈ പ്രാണാദികൾ ഈ ആത്മാവിന്റെ കർമ്മനാമങ്ങൾ, അതായത് കർമ്മം കൊണ്ടുണ്ടായ നാമങ്ങൾ മാത്രമാണ് . വസ്തു മാത്ര വിഷയങ്ങളല്ല. അതിനാലവ ആത്മാവിനെ പൂർണ്ണമായി പ്രകാശിപ്പിക്കുന്നവയല്ല. അങ്ങിനെ ഈ ആത്മാവ് പ്രാണാനാദി ക്രിയകൊണ്ട് , അതാതു ക്രിയയാലുണ്ടാവുന്ന പ്രാണനാദിനാമരൂപങ്ങളാൽ വ്യാകരിക്കപ്പെടുന്നുണ്ടെങ്കിലും (പൂർണ്ണമായി പ്രകാശിക്കുന്നില്ല) അതിനാൽ ഈ പ്രാണനാദിക്രിയാസമുദായത്തിൽ ഓരോന്നിനേ പ്രാണൻ, ചക്ഷുസ്സ് എന്നിങ്ങിനെ ഒററക്കൊററക്ക് , മററു വിശിഷ്ടക്രിയാത്മകമായവയെ കൂടാതെ മനസ്സുകൊണ്ട് "ഇതു ഞാനാണ് " എന്നുപാസിക്കുന്നു അഥവാ വിചാരിക്കുന്നുവെങ്കിൽ അവൻ അറിയു

സ വേദ ന സ ജാനാതി ബ്രഹ്മ കസ്മാത് ? അകൃത്സ്നോ ।സമസ്തഃ ഹി യസ്മാദേഷ ആത്മാ അസ്മാത് പ്രാണനാദിസമുദായാത് . അതഃ പ്രവിഭക്ത ഏകൈകേന വിശേ— ഷണേന വിശിഷ്ട ഇതരധർമ്മാന്ത— രാനുപസംഹാരാത് ഭവതി. യാ— വത് അയമേവം വേദ പശ്യാമി ശൃ— ണോമി സ്പൃശാമീതി വാ സ്വ— ഭാവപ്രവൃത്തിവിശിഷ്ടം വേദ താ— വദഞ്ജസാ കൃത്സ് നമാത്മാനം ന വേദ.

ന്നില്ല. അവൻ ബ്രഹ്മത്തെ മനസ്സിലാക്കു ന്നില്ല. അതെന്തുകൊണ്ട് ? ഈ പ്രാണാ നാദിക്രിയാ സമുദായത്തിൽ നിന്ന് വ്യത്യ സ്തനായ ആത്മാവ് , മററ് ധർമ്മങ്ങളുൾ ക്കൊള്ളാത്തതിനാൽ അസമസ്തനാണ് . ഓരോ വിശേഷങ്ങൾകൊണ്ടു മാത്രം വിശിഷ്ടമായതിനാൽ വിഭക്തനാണ് . ഏതുവരെ "ഞാൻ കാണുന്നു, ഞാൻ കേൾക്കുന്നു, ഞാൻ സ്പർശിക്കുന്നു" എന്നിങ്ങിനെയുള്ള സ്വഭാവ പ്രവൃത്തി യോടുകൂടിയതായി ആത്മാവിനെ അറി യുന്നുവോ അതുവരെ അവൻ ആത്മാ വിനെ പൂർണ്ണനായി അറിയുന്നില്ല.

**നിരുപാധികാത്മോപാസ നമേവ കൃത്സ്നത്വം:—**

കഥം പുനഃ പശ്യൻ വേദ? ഇത്യാഹ ആത്മേത്യേവ, ആത്മേതി പ്രാണാദീനി വിശേഷണാനി യാന്യുക്താനി താനി യസ്യ സ ആപ്നുവംസ്താനി ആത്മാ ഇത്യു— ച്യതേ. സ തഥാ കൃസ്ത്സ്നവിശേ— ഷോപസംഹാരീ സൻ കൃൽസ്നോ ഭവതി. വസ്തുമാത്രരൂപേണ ഹി പ്രാണാദ്യുപാധിവിശേഷക്രിയാ— ജനിതാനി വിശേഷണാനി വ്യാ— പ്നോതി. തഥാ ച വക്ഷ്യതി — "ധ്യായതീവ ലേലായതീവ" (ബൃ. ഉ. 4. 3. 7)) ഇതി. തസ്മാത് ആത്മേ ത്യേവോപാസീത.

**നിരുപാധികമായ ആത്മോപാസന തന്നെ സമസ്തത്വം:—**

പിന്നെ എങ്ങിനെ കണ്ടാലാണ് മുഴുവനറിയുക? എന്നു പറയുന്നു — ആ ത്മാവ് എന്നുതന്നെ ഉപാസിക്കണം. പറ യപ്പെട്ട പ്രാണാദി വിശേഷങ്ങൾ ആർ ക്കാണോ അവൻ അവയെ പ്രാപിക്കുന്ന വനെന്ന അർത്ഥത്തിൽ ആത്മാവാണെ ന്നു പറയപ്പെടുന്നു. അവൻ അപ്രകാരം എല്ലാ വിശേഷങ്ങളേയും ഉൾക്കൊള്ളുന്ന തിനാൽ കൃത്സ്നനായിത്തീരുന്നു. അവൻ തൻെറ വസ്തു മാത്രരൂപത്തോടുകൂടി പ്രാണാദി വിശേഷോപാധികളുടെ ക്രിയ കളുമായി ചേരുന്നതിനാൽ വിശേഷണ ങ്ങളാൽ വ്യാപ്തനായിരിക്കുന്നു. അതു പോലെ ഇനി പറയാൻ പോകുന്നുണ്ട് . "ധ്യാനിക്കുന്നതുപോലെയും ചേഷ്ടിക്കു ന്നതുപോലെയും" എന്നിങ്ങിനെ. അതി നാൽ ആത്മാവായിത്തന്നെ ഉപാസിക്ക ണം.

ഏവം കൃത്സ്നോ ഹ്യസൗ സ്വേന വസ്തുരൂപേണ ഗൃഹ്യമാ— ണോ ഭവതി. കസ്മാത് കൃസ്നഃ ? ഇത്യാശങ്ക്യാഹ — അത്രാസ്മിന്നാ— ത്മനി ഹി യസ്മാന്നിരുപാധികേ ജല സൂര്യപ്രതിബിംബഭേദാ ഇവാ— ദിത്യേ പ്രാണാദ്യുപാധികൃതാ വി— ശേഷാഃ പ്രാണാദികർമ്മജനാമാ— ഭിധേയാ യഥോക്താ ഹ്യേതേ ഏക— മഭിന്നതാം ഭവന്തി പ്രതിപദ്യന്തേ.

ഇപ്രകാരം സമസ്തനായവൻ സ്വ ന്തം വസ്തുസ്വരൂപത്താൽ ഗ്രഹീതനാ യി ഭവിക്കുന്നു. എങ്ങിനെ സമസ്തനാ കുന്നു ? എന്ന് ശങ്കിച്ചു പറയുന്നു — ജല ത്തിൽ പതിക്കുന്ന സൂര്യ പ്രതിബിംബ ഭേദങ്ങൾ ആദിത്യനിൽ ഒന്നായിത്തീരുന്ന തുപോലെ പ്രാണാദ്യുപാധികൾമൂലമു ണ്ടാവുന്ന വിശേഷങ്ങൾ അതായത് പ്രാ ണാദി കർമ്മങ്ങൾ മൂലമുണ്ടാകുന്ന നാമ ങ്ങൾ എല്ലാം തന്നെ നിരുപാധികനായ ഈ ആത്മാവിൽ ഒന്നായി, ഭിന്നത കൈ വിട്ട് , വർത്തിക്കുന്നു.

**ആത്മോപാസനസ്യാ വിധേയത്വം:—**

ആത്മേത്യേവോപാസീത, ഇ—തി ന അപൂർവ്വ വിധിഃ. പക്ഷെ പ്രാപ്തത്വാത് , "യത്സാക്ഷാദ—പരോക്ഷദ്ബ്രഹ്മ" (ബൃ. ഉ. 3. 4. 1) "കതമ ആത്മേതി യോ | യം വിജ്ഞാനമയഃ" (ബൃ.ഉ. 4. 3. 7) ഇ—ത്യേവമാദ്യാത്മപ്രതിപാദനപരാഭിഃ ശ്രുതിഭിരാത്മവിഷയം വിജ്ഞാന—മുത്പാദിതം. തത്ര ആത്മസ്വരൂപ വിജ്ഞാനേന ഏവ തദ്വിഷയാ—നാത്മാഭിമാനബുദ്ധിഃ കാരകാദിക്രി യാഫലാധ്യാരോപണാത്മികാ അ വിദ്യാ നിവർത്തിതാ. തസ്യാം നിവ—ർത്തിതായാം കാമാദിദോഷാനു—പപത്തേഃ അനാത്മചിന്താനുപപ—ത്തിഃ പാരിശേഷ്യാദാത്മ ചിന്തൈ—വ. തസ്മാത്തദുപാസനമസ്മിൻ പക്ഷേ ന വിധാതവ്യം, പ്രാപ്ത ത്വാത് .

**ആത്മോപാസനയുടെ വിധേയത്വമില്ലായ്മ:—**

"ആത്മാവെന്നു തന്നെ ഉപാസി ച്ചാലും" എന്നത് അപൂർവ്വ വിധിയല്ല. എന്തെന്നാൽ ഏകപക്ഷത്തിൽ അത് സിദ്ധമായതാണ് . "യാതൊന്നാണോ സാ ക്ഷാത്തായ അപരോക്ഷ ബ്രഹ്മം" (ബൃ.ഉ) "ആത്മാവാരാണ് ? എന്ന് . ഈ വിജ്ഞാനമയനാണ് " (ബൃ. ഉ) എന്നീ ആത്മ പ്രതിപാദനപരങ്ങളായ ശ്രുതികൾ ആത്മവിഷയകമായ വിജ്ഞാനം ഉണ്ടാ ക്കുന്നു. അവിടെ ആത്മ സ്വരൂപ വിജ്ഞാ നം വഴി തന്നെ അതിലുണ്ടാവുന്ന അനാ ത്മാഭിമാനബുദ്ധി അതായത് കാരകൻ, ക്രിയ, ഫലം എന്നീ അദ്ധ്യാരോപണ രൂപ മായ അവിദ്യ നിവൃത്തമായിത്തീരുന്നു. അതു നിവൃത്തമാവുമ്പോൾ കാമാദി ദോഷങ്ങളില്ലാതാവുന്നതിനാൽ അവിദ്യ യും ഇല്ലാതാവുന്നു. ശേഷിക്കുന്നത് ആത്മ ചിന്ത മാത്രമാണ് . അതിനാൽ ഈ പക്ഷത്തിൽ ആത്മോപാസന വിധി ക്കപ്പെടേണ്ടതില്ല. കാരണം അത് സ്വതഃ സിദ്ധമാണ്

തിഷ്ഠതു താവത്പാ—ക്ഷികൃാത്മോപാസനപ്രാപ്തി—ർന്നിത്യാ വേതി, അപൂർവ്വവിധിഃ സ്യാത് , ജ്ഞാനോപാസനയോഃ ഏകത്വേ സത്യപ്രാപ്തത്വാത് . " ന സ വേദ" ഇതി വിജ്ഞാനം പ്ര—സ്തുത്യ "ആത്മേത്യേവോപാസീത" ഇതി അഭിധാനാത് വേദോപാസന—ശബ്ദയോഃ ഏകാർത്ഥതാ അവഗ—മ്യതേ. "അനേന ഹ്യേതത്സർവ്വം വേദ" "ആത്മാനമേവാവേത് " (ബൃ.ഉ. 1. 4.10) ഇത്യാദി ശ്രുതിഭ്യഃ ച വിജ്ഞാനമുപാസനം. തസ്യ ചാപ്രാപ്തത്വാത് വിധ്യർഹത്വം.

**ശങ്ക** — ആത്മോപാസനയുടെ പ്രാപ്തി പാക്ഷികമോനിത്യമോ എന്ന കാര്യം നിൽ ക്കട്ടെ. ഇത് അപൂർവ്വ വിധി തന്നെയാ ണ് . കാരണം ഇവിടെ ജ്ഞാനത്തിനും ഉപാസനക്കും ഒരേ അർത്ഥമായതിനാൽ അത് സ്വതഃ സിദ്ധമല്ല. "അവനറിയുന്നി ല്ല" എന്നിങ്ങിനെ വിജ്ഞാനത്തെ സ്തു തിച്ചിട്ട് " ആത്മാവായിത്തന്നെ ഉപാസി ച്ചാലും" എന്നു പറഞ്ഞിട്ടുള്ളതിനാൽ ഇവി ടെ "വേദ" എന്നും "ഉപാസനം" എന്നും ഉള്ള ശബ്ദ ങ്ങൾക്ക് ഒരേ അർത്ഥമാണ് കിട്ടുന്നത് . "ഇതിനാൽത്തന്നെ എല്ലാം അറിയണം" "ആത്മാവായിത്തന്നെ അ റിയണം" മുതലായ ശ്രുതിവാക്യങ്ങളിലും വിജ്ഞാനം തന്നെയാണ് ഉപാസനം. മാത്രമല്ല ഉപാസന അപ്രാപ്തമായതി നാൽ വിധി ക്ക് യോഗ്യമാണ് (കാരണം ഉപാസന മാനസകർമ്മമാണ് . സ്വതസി ദ്ധമായതല്ല. അതിനാൽ അതിന് വിധി യുടെ ആവശ്യമുണ്ട്) .

ന ച സ്വരൂപാന്വാഖ്യാനേ

മാത്രമല്ല സ്വരൂപത്തെക്കുറിച്ചു

പുരുഷപ്രവൃത്തിരുപപദ്യതേ, ത— സ്മാദപൂർവ്വവിധികരേവായം. കർ— മ്മവിധിസാമാന്യാച്ച യഥാ "യജേത" "ജുഹുയാത് " ഇത്യാദയഃ കർമ്മ വിധയഃ; ന തൈരസ്യ "ആത്മേ ത്യേവോപാസീത" (1.4.7) ആത്മാ വാ അരേ ദ്രഷ്ടവ്യഃ (2.4.5) ഇത്യാദ്യാ— ത്മോപാസനവിധേഃ വിശേഷോ f വഗമ്യതേ. മാനസക്രിയാത്വാച്ച വിജ്ഞാനസ്യ; തഥാ "യസ്യൈ ദേവതായൈ ഹവിർഗൃഹീതം സ്യാത്താം മനസാ ധ്യായേദ്വഷട് കരിഷ്യൻ " ഇത്യാദ്യാ മാനസാ ക്രിയാ വിധീയതേ, തഥാ "ആത്മേത്യേ— വോപാസീത" (1.4.7) "മന്തവ്യോ നിദിദ്ധ്യാസിതവ്യഃ" (2.4.5) ഇത്യാദ്യാ ക്രിയൈവ വിധീയതേ ജ്ഞാനാ— ത്മികാ. തഥാ അവോചാമ വേദോ— പാസനശബ്ദയോഃ ഏകാർത്ഥ— ത്വമിതി.

പറയുമ്പോൾ പുരുഷൻെറ പ്രവൃത്തി യും അതോടൊപ്പം ഉണ്ടാവുക സ്വാഭാ വികമല്ല. അതിനാൽ ഇത് അപൂർവ്വ വിധി തന്നെ. കാരണം കർമ്മ വിധിയും ആത്മജ്ഞാനവിധിയും ഒരു പോലെയാ ണ് . "യാഗം ചെയ്താലും" ഹോമിച്ചാ ലും" മുതലായവ കർമ്മവിധികളാണ് . "ആത്മാവെന്നു തന്നെ ഉപാസിച്ചാലും" "ആത്മാവു തന്നെ കാണപ്പെടേണ്ടത് " എന്നീ ആത്മോപാസനാ വിധികൾ അവ യുമായി വ്യത്യസ്തപ്പെട്ടിരിക്കുന്നില്ല. മാ ത്രമല്ല വിജ്ഞാനം ഒരു മാനസക്രിയയാ ണുതാനും. "ഏതു ദേവതക്കായിട്ടാണോ ഹവിസ്സെടുക്കുന്നത് അതിൻെറ വഷട് ക്കാരത്തെ ചെയ്തുകൊണ്ട് മനസ്സിൽ ധ്യാനിക്കണം" എന്നീ രൂപത്തിൽ മാന സികമായ ക്രിയ എപ്രകാരം വിധിക്ക പ്പെട്ടിരിക്കുന്നുവോ അപ്രകാരം "ആത്മാ വു തന്നെയെന്ന് ഉപാസിക്കണം" "മന നം ചെയ്യണം നിദിധ്യാസം ചെയ്യണം" മു തലായ ജ്ഞാനസംബന്ധമായ ക്രിയക ളും വിധിക്കപ്പെട്ടിരിക്കുന്നു. അതാണ് "വേദ" എന്നും "ഉപാസനം" എന്നും ഉള്ള ശബ്ദങ്ങൾ ഏകാർത്ഥത്തിലുള്ളവയാ ണെന്ന് ഞാൻ പറഞ്ഞത്.

ഭാവനാംശത്രയോപപ— ത്തേശ്ച യഥാ ഹി യജേത ഇത്യ— സ്യാം ഭാവനായാം കിം കേന കഥം ഇതി ഭാവാദ്യാകാംക്ഷാപനയ— കാരണമംശത്രയമവഗമ്യതേ, തഥാ ഉപാസീത ഇത്യസ്യാമപി ഭാവനാ— യാം വിധീയമാനായാം കിമുപാസീത? കേനോപാസീത ? കഥമുപാസീത? ഇത്യസ്യാമാകാംക്ഷായാം ആത്മാ— നമുപാസീത മനസാ ത്യാഗബ്രഹ്മ ചര്യശമദമോപരമതിതിക്ഷാദീതി കർത്തവ്യതാ സംയുക്തഃ ഇത്യാദി ശാസ്ത്രേണൈവ സമർത്ഥ്യതേം f ശത്രയം. യഥാ ച കൃത്സ്നസ്യ ദർശപൂർണ്ണമാസാദി വിധ്യുദ്ദേശ— ത്വേന ഉപയോഗഃ, ഏവമൗപനി— ഷദാം ആത്മോപാസനപ്രകരണസ്യ ആത്മോപാസനവിധ്യുദ്ദേശത്വേന ഏവോപയോഗഃ "നേതി നേതി"

ഭാവനയുടെ മൂന്നംശങ്ങളും ഇതി ലുണ്ടാവാൻ വഴിയുണ്ട് . എങ്ങിനെയെ ന്നാൽ "യജിച്ചാലും" എന്ന ഭാവനയിൽ എന്തിനെ, എന്തുകൊണ്ട് , എങ്ങിനെ എ ന്നുള്ള സംശയത്തെ ശമിപ്പിക്കുന്നതിന് കാരണമായി മൂന്നംശങ്ങളുണ്ടെന്നറിയു ന്നതുപോലെ "ഉപാസിച്ചാലും" എന്ന ഭാവനയെ വിധിക്കുമ്പോഴും എന്തിനെ ഉപാസിക്കണം, എന്തിനാൽ ഉപാസിക്ക ണം, എങ്ങിനെ ഉപാസിക്കണം എന്നി ങ്ങിനെ സംശയമുണ്ടാകുമ്പോൾ ആത്മാ വിനെ, മനസ്സുകൊണ്ട് ത്യാഗം, ബ്രഹ്മ ചര്യം, ശമം, ദമം, ഉപരമം, തിതിക്ഷ മുത ലായ കർത്തവ്യങ്ങളോടു കൂടി എന്നും മററും ശാസ്ത്രംതന്നെ ഈ മൂന്നിനേയും സമർത്ഥിച്ചിരിക്കുന്നു. ദർശപൂർണ്ണമാസാ ദി പ്രകരണങ്ങൾക്കെല്ലാം ദർശപൂർണ്ണ മാസാദിവിധിയെ ഉദ്ദേശിച്ചുള്ള ഉപയോഗ മാണുള്ളത് . ഇതുപോലെ ഉപനിഷത് സംബന്ധിയായ ആത്മോപാസന പ്രകര ണത്തിനും ആത്മോപാസന വിധിയാകു

(2.3.6) "അസ്ഥൂലം" (3.8.8) "ഏകമേവാദ്വിതീയം" (ഛാ.ഉ. 6.2.1) "അശനായാദ്യതീതഃ " ഇത്യേവമാദി വാക്യാനാം ഉപാസ്യാത്മസ്വരൂപവിശേഷസമർപ്പണേന ഉപയോഗഃ ഫലം ച മോക്ഷോ ∫ വിദ്യാനിവൃത്തിഃ

ന്ന ഉദ്ദേശം തന്നെയാണ് ഉപയോഗം. "നേതി നേതി" (2.3.6) "സ്ഥൂലമല്ലാത്തത് " "ഏകവും അദ്വിതീയവും തന്നെ. " (ഛാ.ഉ. 6.2.1) "വിശപ്പു മുതലായവക്കതീതമായത് " മുതലായവാക്യങ്ങൾക്ക് ഉപാസ്യനായ ആത്മാവിന്റെ സ്വരൂപവിശേഷത്തെ സമർപ്പിക്കുക എന്ന ഉപയോഗമാണുള്ളത് . ഫലമാകട്ടെ മോക്ഷവും അവിദ്യാനിവൃത്തിയും തന്നെ.

അപരേ വർണ്ണയന്തി ഉപാസനേന ആത്മവിഷയം വിശിഷ്ടം വിജ്ഞാനാന്തരം. ഭാവയേത് , തേനാത്മാ ജ്ഞായതേ, അവിദ്യാ നിവർത്തകം ച തദേവ, ന ആത്മവിഷയം വേദവാക്യജനിതം വിജ്ഞാനമിതി. ഏതസ്മിന്നർത്ഥേ വചനാന്യപി "വിജ്ഞായ പ്രജ്ഞാം കർവ്വീത" (ബൃ.ഉ. 4.4.21) "ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യഃ " (2.4.5) "സോ ∫ ന്വേഷ്ടവ്യഃ സ വിജിജ്ഞാസിതവ്യഃ" (ഛാ.ഉ. 4.7.1) ഇത്യാദീനി.

മററു ചിലർ പറയുന്നു, ഉപാസന വഴി ആത്മവിഷയകമായതും വിശിഷ്ടമായതുമായ മററൊരു വിജ്ഞാനത്തെക്കുറിച്ച് ഭാവിക്കണം. അതുവഴി ആത്മാവ് അറിയപ്പെടുന്നു. അത് അവിദ്യാനിവർത്തകവുമാണ് . ആത്മ വിഷയമന്നത് വേദവാക്യം വഴി ഉണ്ടാകുന്ന വിജ്ഞാനമല്ല. ഇത് തെളിയിക്കുന്ന വാക്യങ്ങളുമുണ്ട് — "അതിനെ അറിഞ്ഞ് ബുദ്ധിയെ തദ്വിഷയമാക്കൂ." (ബൃ. ഉ) "അതാണ് കാണപ്പെടേണ്ടത് , കേൾക്കപ്പെടേണ്ടത് , മനനം ചെയ്യപ്പെടേണ്ടത് , ധ്യാനിക്കപ്പെടേണ്ടത് " "അതിനെയാണ് അന്വേഷിക്കേണ്ടത് , അതിനെ അറിയാനാണാഗ്രഹിക്കേണ്ടത് " തുടങ്ങിയവ.

ന അർത്ഥാന്തരാഭാവാത് . ന ച "ആത്മേത്യേവോപാസീത" ഇത്യപൂർവ്വ വിധിഃ; കസ്മാത് ? ആത്മസ്വരൂപ കഥനാനാത്മപ്രതിഷേധവാക്യജനിതവിജ്ഞാനവ്യതിരേകേണ അർത്ഥാന്തരസ്യ കർത്തവ്യമാനസ്യ ബാഹ്യസ്യ വാ ഭാവാത് . തത്ര ഹി വിധേഃ സാഫല്യം യത്ര വിധിവാക്യശ്രവണമാത്രജനിതവിജ്ഞാനവ്യതിരേകേണ പുരുഷപ്രവൃത്തിർഗ്ഗമ്യതേ. യഥാ "ദർശപൂർണ്ണമാസാഭ്യാം സ്വർഗ്ഗകാമോ യജേത" ഇത്യേവമാദൗ. ന ഹി ദർശപൂർണ്ണമാസവിധിവാക്യജനിതവിജ്ഞാനമേവ ദർശപൂർണ്ണമാസാനുഷ്ഠാനം; തച്ചാധികാരാദ്യപേക്ഷാനുഭാവി.

സിദ്ധാന്തി — അതു ശരിയല്ല. കാരണം ഈ വാക്യത്തിന് മററൊരർത്ഥമുണ്ടാവാൻ വയ്യ. "ആത്മാവായിത്തന്നെ ഉപാസിക്കൂ" എന്നത് അപൂർവ്വ വിധിയല്ല. എന്തുകൊണ്ട് ? ആത്മ സ്വരൂപകഥനം കൊണ്ട് അനാത്മ പ്രതിഷേധം വഴി വാക്യത്തിൽ നിന്നുണ്ടാവുന്ന വിജ്ഞാനമൊഴിച്ച് മാനസികമോ ബാഹ്യമോ ആയ മററൊരു കർത്തവ്യത്തേയും വിധിക്കുന്നില്ല. എവിടെയാണോ വിധിവാക്യം, കേൾക്കുന്നതുകൊണ്ടു മാത്രം ഉണ്ടാകുന്ന വിജ്ഞാനത്തിനും പുറമെ പുരുഷപ്രവൃത്തിയും കൂടി ഉള്ളത് , അവിടെയാണ് വിധിക്ക് സാഫല്യം. എങ്ങിനെയെന്നാൽ "സ്വർഗ്ഗമിച്ഛിക്കുന്നവൻ ദർശപൂർണ്ണമാസ യജ്ഞം വഴി യജിക്കണം" മുതലായ വാക്യങ്ങളിലുള്ളപോലെ 'ദർശപൂർണ്ണവിധിവാക്യത്താലുണ്ടാവുന്ന വിജ്ഞാനമല്ലല്ലോ ദർശപൂർണ്ണ മാസാനുഷ്ഠാനം. അതാവട്ടെ അധികാരി മുതലായവയെ അപേക്ഷിച്ച് ഉണ്ടാവേണ്ടതുമാണ് .

ന തു "നേതി നേതി" (2.3.6) ഇത്യാദ്യാത്മപ്രതിപാദകവാക്യ-ജനിതവിജ്ഞാനവ്യതിരേകേണ ദർശപൂർണ്ണമാസാദിവത് പുരുഷ-വ്യാപാരഃ സംഭവതി. സർവ്വ വ്യാ-പാരോപശമഹേതുത്വാത് തദ്വാക്യ ജനിത വിജ്ഞാനസ്യ. നഹ്യുദാസീന വിജ്ഞാനം പ്രവൃത്തിജനകം, അ-ബ്രഹ്മാനാത്മവിജ്ഞാനനിവർത്ത കത്വാച്ച, "ഏകമേവാദ്വിതീയം" (ഛാ. ഉ. 68.16) "തത്ത്വമസി" ഇത്യേവമാ ദിവാക്യാനാം. ന ച തന്നിവൃത്തൗ പ്രവൃത്തിരുപപദ്യതേ; വിരോധാത്.

എന്നാൽ "നേതി നേതി" മുതലായ ആത്മപ്രതിപാദകവാക്യങ്ങളാലുണ്ടാവുന്ന വിജ്ഞാനമൊഴിച്ച്, ദർശപൂർണ്ണ മാസാദികളെപ്പോലെ, ഇതിൽ പുരുഷ വ്യാപാരം സംഭവിക്കുന്നില്ല. കാരണം ആ വാക്യത്തിൽ നിന്നുണ്ടാവുന്നു വിജ്ഞാനം സർവ്വ വ്യാപാരങ്ങളേയും ഇല്ലാതാക്കാൻ കാരണമാവുന്നു. ഉദാസീനമായ വിജ്ഞാനം പ്രവൃത്തി ജനകമല്ലല്ലോ. മാത്രമല്ല "ഏകമേ വാദ്വിതീയം" (ഛാ. ഉ) "തത്വമസി" (ഛാ.ഉ) മുതലായ വാക്യങ്ങൾ ബ്രഹ്മവും ആത്മാവുമല്ലാത്ത വിജ്ഞാനങ്ങളെ ഇല്ലാതാക്കുന്നവയാണ്. അതില്ലാതായാൽ പ്രവൃത്തിയും ഇല്ലാതാവുന്നു, കാരണം അവ പരസ്പരവിരുദ്ധങ്ങളാണ്.

വാക്യജനിതവിജ്ഞാന-മാത്രാന്നാബ്രഹ്മാനാത്മവിജ്ഞാ-നനിവൃത്തിരിതി ചേത് ?

പൂ. പ — വാക്യത്തിൽ നിന്നുണ്ടാവുന്ന വിജ്ഞാനം കൊണ്ടു മാത്രം ബ്രഹ്മവും ആത്മാവുമല്ലാത്ത വിജ്ഞാന ഇല്ലാതാവില്ലെന്നാണെങ്കിലോ ?

ന; "തത്വമസി" (ഛാ. ഉ. 6.8.16), "നേതി നേതി"(ബൃ. ഉ 2.3.6) "ആത്മൈവേദം" (ഛാ. ഉ. 7.25.2) "ഏകമേവാദ്വിതീയം" (ഛാ.ഉ. 6.2.1) "ബ്രഹ്മൈവേദമമൃതം" (മു.ഉ. 2.2.11) "നാന്യദതോ ഽ സ്തി ദ്രഷ്ട്രൃ (ബൃ. ഉ. 3.8.11) "തദേവ ബ്രഹ്മ ത്വം വിദ്ധി" (കേ. ഉ. 1.4) ഇത്യാദിവാക്യാനാം തദ്വാദിത്വാത്.

സിദ്ധാന്തി — അതു ശരിയല്ല. അത് നീയാണ് " (ഛാ. ഉ) "ഇതല്ല, ഇതല്ല," (ബ്യൂ.ഉ) "ഇതാത്മാവു തന്നെയാണ് " (ഛാ.ഉ) "ഒന്നു മാത്രമാണ്, അദ്വിതീയമാണ് (ഛാ. ഉ.) ഈ ബ്രഹ്മം തന്നെ അമൃതം" "അതൊഴിച്ചാൽ ദ്രഷ്ടാവില്ല" (ബൃ. ഉ) " "അതുതന്നെ ബ്രഹ്മം എന്ന് നീ അറിഞ്ഞാലും " (കേ. ഉ) മുതലായ വാക്യങ്ങൾ അതാണ് പറയുന്നത്.

ദ്രഷ്ടവ്യവിധേഃ വിഷയ സമർപ്പകാണി ഏതാനീതി ചേത് ?

പൂ.പ ഇവ ദ്രഷ്ടവ്യവിധിയുടെ വിഷയത്തെ കാഴ്ചവെക്കുന്നവയാണെങ്കിലോ ?

ന, അർത്ഥാന്തരാഭാവാദി-ത്യുക്തോത്തരത്വാത്. ആത്മ-വസ്തുസ്വരൂപസമർപ്പകൈരേവ വാക്യൈഃ "തത്വമസി" ഇത്യാദിഭിഃ ശ്രവണകാലേ ഏവ തദ്ദർശനസ്യ കൃതത്വാത് ദ്രഷ്ടവ്യവിധേഃ അനു-ഷ്ഠാനാന്തരം കർത്തവ്യമിത്യുക്-തോത്തരമേതത്.

സിദ്ധാന്തി — അതു ശരിയല്ല. എന്തെന്നാൽ "ഇവക്കർത്ഥാന്തമുണ്ടാവാൻ വയ്യ" എന്നു പറഞ്ഞ് അതിനുള്ള ഉത്തരം മുമ്പേ പറഞ്ഞുകഴിഞ്ഞു. ആത്മവസ്തുവിന്റെ സ്വരൂപത്തെ കാഴ്ചവെക്കുന്ന "തത്വമസി" മുതലായ വാക്യങ്ങൾ വഴി അവ കേൾക്കുമ്പോൾ തന്നെ ആത്മദർശനമുണ്ടാകുന്നതിനാൽ ദ്രഷ്ടവ്യവിധിയൊഴിച്ച് മററനുഷ്ഠാനങ്ങളൊന്നും ചെയ്യേണ്ടതായിട്ടില്ല എന്ന് മുൻപ് തന്നെ ഇതിനുത്തരം പറഞ്ഞു കഴിഞ്ഞതാണ്.

ആത്മസ്വരൂപാന്വാഖ്യാന—മാത്രേണ ആത്മവിജ്ഞാനേ വിധിമ—ന്തരേണ ന പ്രവർത്തത ഇതി ചേത് ?

**പൂ.പ:—** ആത്മസ്വരൂപത്തെ പറഞ്ഞതു കൊണ്ടു മാത്രം ആത്മവിജ്ഞാനത്തിൽ, ഒരു വിധിയും ഇല്ലാതെ, പ്രവർത്തിക്കാൻ കഴിയുകയില്ലെന്നാണെങ്കിലോ ?

ന, ആത്മവാദിവാക്യശ്രവ—ണേന ആത്മവിജ്ഞാനസ്യ ജനിത—ത്വാത് കിം ഭോ കൃതസ്യ കരണം ? തച്ഛ്രവണേ ऽ പി ന പ്രവർത്തത ഇതി ചേന്ന, അനവസ്ഥാപ്രസം—ഗാത് . യഥാ ആത്മവാദി വാക്യാർ—ത്ഥശ്രവണേ വിധിമന്തരേണ ന പ്രവർത്തതേ തഥാ വിധിവാക്യാർ—ത്ഥശ്രവണേ ऽ പി വിധിമന്തരേണ ന പ്രവർത്തിഷ്യത ഇതി വിധ്യന്ത—രാപേക്ഷാ. തഥാ തദർത്ഥശ്രവ—ണേപീത്യനവസ്ഥാ പ്രസജ്യേത.

**സിദ്ധാന്തി —** അതു ശരിയല്ല. കാരണം ആത്മാവിനെക്കുറിച്ച് പറയുന്ന വാക്യം ശ്രവിക്കുന്നതു വഴി ആത്മവിജ്ഞാനമുണ്ടാവുന്നുണ്ട് . ചെയ്തതിനെ വീണ്ടും എന്തിനു ചെയ്യുന്നു? വിധിയല്ലെങ്കിൽ ആ വക വാക്യങ്ങളുടെ ശ്രവണത്തിലും പ്രവർത്തിക്കുകയില്ലെന്നാണെങ്കിൽ അതു ശരിയല്ല. അത് അനവസ്ഥാവാദത്തിന് വഴി വെക്കും. എങ്ങിനെയെന്നാൽ ആത്മ പ്രതിപാദകങ്ങളായ വാക്യാർത്ഥങ്ങളെ ശ്രവിക്കുന്നതിന് വിധികൂടാതെ ആരും ഒരു മ്പെടുകയില്ലെങ്കിൽ വിധിവാക്യാർത്ഥത്തെ ശ്രവിക്കുന്നതിലും അതിനു പ്രത്യേക വിധിയില്ലാതെ ആരും തുനിയുകയില്ല,. അപ്പോൾ അതിന് മറെറാരു വിധി വേണം. അതുപോലെ ആ വിധിയുടെ അർത്ഥത്തെ ശ്രവിക്കാൻ മറെറാരു വിധിവേണ്ടിവരും. ഇങ്ങിനെപോയാൽ നിലയില്ലാതാവും.

വാക്യജനിതാത്മജ്ഞാന സ്മൃതിസന്തതേഃ ശ്രവണവിജ്ഞാ—നമാത്രാദർത്ഥാന്തരത്വമിതി ചേത് ?

**പൂ.പ:—** വാക്യംകൊണ്ടുണ്ടാവുന്ന ആത്മജ്ഞാനസ്മൃതിയുടെ പരമ്പര ശ്രവണം കൊണ്ടുണ്ടാവുന്ന വിജ്ഞാന മാത്രത്തിൽ നിന്നും വ്യത്യസ്തമായ മറെറാരാർത്ഥത്തെ കുറിക്കുന്നു എന്നാണെങ്കിലോ ?

ന, അർത്ഥപ്രാപ്തത്വാത് യദൈവാത്മപ്രതിപാദകവാക്യ—ശ്രവണാത് ആത്മവിഷയം വി—ജ്ഞാനമുത്പദ്യതേ, തദൈവ തദു—ത്പദ്യമാനം തദ്വിഷയം മിഥ്യാ—ജ്ഞാനം നിവർത്തയദേവോത്പദ്യ—തേ. ആത്മവിഷയമിഥ്യാജ്ഞാനനിവൃത്തൗ ച തത്പ്രഭാവാഃ സ്മൃത—യോ ന ഭവന്തി, സ്വാഭാവക്യോ ऽ നാത്മവസ്തു ഭേദവിഷയാഃ

**സിദ്ധാന്തി —** അതു ശരിയല്ല. കാരണം അത് അർത്ഥം വഴി കിട്ടുന്നതാണ് . ആത്മ പ്രതിപാദകങ്ങളായ വാക്യങ്ങളെ ശ്രവിക്കുന്നതുകൊണ്ട് ആത്മവിഷയമാകമായ വിജ്ഞാനമുണ്ടാവുമ്പോൾ തന്നെ, ആത്മ വിഷയകമായ തെററിദ്ധാരണ ഇല്ലാതാക്കിയാണ് അങ്ങിനെ ചെയ്യുന്നത് . ആത്മവിഷയകമായ തെററിദ്ധാരണ നീങ്ങിയാൽ അതിൽ നിന്നുണ്ടാവുന്ന സ്വാഭാവികങ്ങളും അനാത്മവസ്തുഭേദങ്ങളെ വിഷയീകരിക്കുന്നതുമായ ഓർമ്മകൾ ഇല്ലാതാവുന്നു.

അനർത്ഥത്വാവഗതേശ്ച, ആത്മാവഗതൗ ഹി സത്യാമന്യദ്വ—

അവ അനർത്ഥങ്ങളാണെന്നറിയുന്നതുകൊണ്ടും അവയുടെ സ്മൃതി

സ്ത്വാനർത്ഥതോനാവഗമ്യതേ, അനിത്യദുഃഖാശുദ്ധ്യാതിബഹുദോഷത്വാദ് ആത്മവസ്തുനൾച തദ്വിലക്ഷണത്വാദ് . തസ്മാദനാത്മവിജ്ഞാനസ്മൃതീനാം ആത്മാവഗതേഃ അഭാവ പ്രാപ്തിഃ പരിശേഷ്യാദാത്മൈകത്വവിജ്ഞാനസ്മൃതിസന്തതേരർത്ഥ ഏവ ഭാവാന്ന വിധേയത്വം, ശോകമോഹഭയായാസസാദി ദുഃഖദോഷ നിവർത്തകത്വാച്ച തത് സ്മൃതേഃ. വിപരീതജ്ഞാനപ്രഭവോ ഹി ശോകമോഹാദി ദോഷഃ. തഥാ ച "തത്ര കോ മോഹഃ " (ഈ.ഉ.7) "വിദ്വാന്ന ബിഭേതി കുതൾചന" (തൈ.ഉ. 2.9.1) "അഭയം വൈ ജനക പ്രാപ്തോ ƒ സി (ബൃ.ഉ. 4.2.4) "ഭിദ്യതേ ഹൃദയഗ്രന്ഥിഃ" (മു.ഉ. 2.2.8) ഇത്യാദി ശ്രുതയഃ.

യില്ലാതാവുന്നു. ആത്മജ്ഞാനമുണ്ടാവുമ്പോൾ മററുള്ളവ അനർത്ഥങ്ങളാണെന്നറിയുന്നു. അവയെല്ലാം അനിത്യങ്ങളും ദുഃഖപ്രദങ്ങളും അശുദ്ധങ്ങളും ആയ പലേ ദോഷങ്ങൾക്കും ഇരിപ്പിടങ്ങളാകുന്നു. ആത്മ വസ്തു അവയിൽ നിന്നും വിലക്ഷണമായതാണ് . അതിനാൽ ആത്മജ്ഞാനാനന്തരം അനാത്മവിജ്ഞാനജിതമായ സ്മൃതികളില്ലാതാവുന്നു. പരിശേഷിക്കുന്നതു വഴി ആത്മൈക്ത്വ വിജ്ഞാന സംബന്ധിയായ സ്മൃതിയുടെ പരമ്പര അക്ഷരാർത്ഥത്തിൽ പ്രാപ്തമാകുന്നതുകൊണ്ട് അതിന് ഒരു വിധേയത്വവുമില്ല. കാരണം ആത്മസ്മൃതിയാകട്ടെ ശോകം, മോഹം, ഭയം, ശ്രമം തുടങ്ങി പല തരത്തിലുള്ള ദുഃഖങ്ങളുടേയും ദോഷങ്ങളുടെയും നിവൃത്തിയെ ചെയ്യുന്നതാണ് . ശോകമോഹാദി ദോഷങ്ങൾ വിപരീതജ്ഞാനത്തിൽ നിന്നുണ്ടാവുന്നവയാണ് . ഈ വിഷയത്തിൽ "ആ അവസ്ഥയിൽ എന്തു മോഹമാണ് " (ഈ.ഉ) "വിദ്വാൻ ഒന്നിൽ നിന്നും ഭയപ്പെടുന്നില്ല" (തൈ.ഉ) "അല്ലയോ ജനക ! നീ തീർച്ചയായും അഭയത്തെ പ്രാപിച്ചു" (ബൃ.ഉ) "ഹൃദയഗ്രന്ഥി ഭേദിക്കുന്നു" (മു.ഉ) ഇത്യാദി ശ്രുതികളുണ്ട് .

നിരോധഃ തർഹ്യാർത്ഥാന്തരമിതി ചേത് ? അഥാപി സ്യാച്ചിത്തവൃത്തിനിരോധസ്യ വേദവാക്യജനിതാത്മവിജ്ഞാനാദർത്ഥാന്തരത്വാത് , തത്രാന്തരേഷു ച കർത്തവ്യതയാ അവഗതത്വാത് വിധേയത്വമിതി ചേത് ?

**പൂ.പ.**— ജ്ഞാനത്തിനു പുറമെ നിരോധവും ഒരു മോക്ഷസാധനമാണെന്നു പറഞ്ഞാലോ? അങ്ങിനെയാണെങ്കിൽ വേദവാക്യജനിതമായ ജ്ഞാനത്തിനും പുറമെ ഒരർത്ഥാന്തരമായി ചിത്തവൃത്തി നിരോധനിത്തിന് സ്ഥാനമുള്ളതിനാൽ ശാസ്ത്രാന്തരങ്ങളിൽ മോക്ഷപ്രാപ്തിക്കു കർത്തവ്യതാരൂപത്തിൽ നിരോധം അറിയപ്പെടുന്നതുകൊണ്ട് അതിനു വിധിയാകാനുള്ള യോഗ്യതയുണ്ടെന്നാണെങ്കിലോ?

ന; മോക്ഷസാധനത്വേനാനവഗമാത് . ന ഹി വേദാന്തേഷു ബ്രഹ്മാത്മ വിജ്ഞാനാത് അന്യത് പരമ പുരുഷാർത്ഥ സാധനത്വേത അവഗമ്യതേ. "ആത്മാനമേവാവേത് " (ബൃ.ഉ. 1.4.10) "തസ്മാത്തത്സർവ്വമഭവത് " (1.4.10) "ബ്രഹ്മ—

**സിദ്ധാന്തി** — അതു ശരിയല്ല. നിരോധം മോക്ഷസാധനമെന്ന നിലയിലറിയപ്പെടുന്നില്ല. വേദാന്തങ്ങളിൽ ബ്രഹ്മവിജ്ഞാനമൊഴിച്ച് ഒന്നും പരമ പുരുഷാർത്ഥ സാധനമായി അറിയപ്പെടുന്നില്ല" ആത്മാവിനെത്തന്നെ അറിഞ്ഞാലും " (ബൃ.ഉ. ) അതുകൊണ്ട് "എല്ലാമായിത്തീരുന്നു" (ബൃ.ഉ) ബ്രഹ്മവിത്ത് പരമമായതിനെ പ്രാപി

**വിദാപ്നോതിപരം"** (തൈ .ഉ. 2.1.1) **"സ യോ ഹ വൈ തത്പരമം ബ്രഹ്മ** വേദ ബ്രഹ്മൈവ ഭവതി" (മു.ഉ. 3.2.9) "ആചാര്യാവാൻ പുരുഷോ വേദ" (ഛാ.ഉ. 6.14.2) "തസ്യതാ– വദേവ ചിരം (ഛാ.ഉ. 6.14.2) "അഭയം ഹി വൈ ബ്രഹ്മ ഭവതി യ ഏവം വേദ" (ബൃ.ഉ. 4.4.25) ഇത്യേവമാദി– ശ്രുതിഭ്യഃ.

അനന്യസാധനത്വാച്ച നിരോ– ധസ്യ. ന ഹ്യാത്മവിജ്ഞാന– തത്സ്മൃതിസന്താനവ്യതിരേകേണ ചിത്തവൃത്തിനിരോധസ്യ സാധന– മസ്തി. അഭ്യുപഗമ്യേദമുക്തം, ന തു ബ്രഹ്മവിജ്ഞാനവ്യ**തിരേകേണ** അന്യത് മോക്ഷസാധന**മവഗമ്യ**തേ.

ക്കുന്നു" (തൈ.ഉ) "ആർ പരമമായ ആ ബ്രഹ്മത്തെ അറിയുന്നുവോ അവൻ ബ്ര ഹ്മം തന്നെയായിത്തീരുന്നു" (മു.ഉ) "ആ ചാര്യവാനായ പുരുഷൻ അറിയുന്നു" (ഛാ.ഉ) "അവനത്രമാത്രമേ മോക്ഷത്തി നു താമസമുള്ളൂ" (ഛാ.ഉ) "ഇങ്ങിനെ അറി യുന്നവൻ അഭയമായ ബ്രഹ്മം തന്നെ യായിത്തീരുന്നു" (ബൃ.ഉ) മുതലായ ശ്രുതി വചനങ്ങൾ ഇതു തെളിയിക്കുന്നു.

മാത്രമല്ല ചിത്തവൃത്തി നിരോധ ത്തിന് ഒന്നും സാധനമാവുന്നില്ല. ആത്മ വിജ്ഞാനവും അതിൻെറ തുടർച്ചയായു ള്ള സ്മൃതിയും അല്ലാതെ ചിത്തവൃത്തി നിരോധത്തിന് ഒരു ഉപായവും ഇല്ല. അ റിഞ്ഞുതന്നെ പറഞ്ഞതാണ് , ബ്രഹ്മവി ജ്ഞാനമൊഴിച്ച് മോക്ഷ സാധനമായി മറെറാന്നറിയപ്പെടുന്നില്ല.

## ഭാവനാത്രയഖണ്ഡനം

## ഭാവനാത്രയത്തെ ഖണ്ഡിക്കുന്നു–

ആകാംക്ഷാഭാവാച്ച ഭാവനാ– ഭാവഃ യദുക്തം യജേതേത്ത്യാദൗ കിം കേന കഥമിതി ഭാവനാകാംക്ഷാ യാംഫലസാധനേതി കർത്തവ്യതാ– ദിഃ ആകാംക്ഷാപനയനം യഥാ, തദ്വത് ഇഹാപ്യാത്മവിജ്ഞാന– വിധാവപ്യുപദ്യതേ ഇതി; തദസത് , "ഏകമേവാദ്വീതീയം" (ഛാ.ഉ. 6.2.1) "തത്വമസി" (ഛാ.ഉ. 6.8.16) "നേതി **നേതി"** (ബൃ. ഉ. 2.3.6) "അനന്തരമ **ബാഹ്യം"** (2.5.19) ഇത്യാദിവാക്യാ– **ർത്ഥ**വിജ്ഞാനസമകാലമേവ **സർവ്വാ**കാംക്ഷാവിനിവൃത്തേഃ. ന ച വാക്യാർത്ഥവിജ്ഞാനേ വിധി– പ്രയുക്തഃ പ്രവർത്തതേ, വിദ്ധ്യന്ത– രപ്രയുക്തൗ ച അനവസ്ഥാ**ദോ**– ഷമവോചാമ. ന ച "ഏക**മേവാ**– ദ്വീതിയം ബ്രഹ്മ" ഇത്യാദിവാ**ക്യേഷു** വിധിരവഗമ്യതേ. ആത്മസ്വ**രൂപാ**– **ന്വാഖ്യാ**നേ നൈവാവസിതത്വാത് .

ആത്മവിജ്ഞാനം വഴി ആകാം ക്ഷയില്ലാതാവുമ്പോൾ ഭാവനയും ഇല്ലാ താവുന്നു. "യജിച്ചാലും" എന്നു പറയുന്നി ടത്ത് എന്ത് ആരാൽ എങ്ങിനെ ജയിക്ക ണം മുതലായ ഭാവനകളുടെ (സംശയം) ആകാംക്ഷയുണ്ടാവുമ്പോൾ ഫലം, സാ ധനം, ഇതികർത്തവ്യത ഇവയെക്കൊണ്ട് സംശയത്തെ ആകാംക്ഷയെ നശിപ്പിക്കു ന്നു അതുപോലെ ഇവിടെ ആത്മ വി ജ്ഞാനവിധിയിലും സംഭവിക്കാവുന്നതാ ണെന്ന് പറഞ്ഞാലതു ശരിയല്ല. എന്തെ ന്നാൽ "ഏകകവും അദ്വീതിയവും തന്നെ" (ഛാ. ഉ) "അതു നീയാണ് " (ഛാ.ഉ) "ഇ തല്ല ഇതല്ല" (ബൃ.ഉ.) "ഉള്ളിലും പുറത്തു മുള്ളതല്ല" (ബൃ.ഉ. )മുതലായ വാക്യാർത്ഥ ങ്ങളറിയുമ്പോൾത്തന്നെ എല്ലാ സംശയ ങ്ങളും ഇല്ലാതാവുന്നു. വാക്യാർത്ഥവിജ് ഞാനത്തിൽ പ്രവർത്തിക്കുന്നത് വിധി യുടെ പ്രേരണകൊണ്ടല്ല. വെറൊരു വിധിയുടെ പ്രേരണകൊണ്ടാണ് എന്നു പറഞ്ഞാൽ അനവസ്ഥാദോഷം വരും എന്ന് പറഞ്ഞിട്ടുണ്ടല്ലോ. "എകവും അ ദ്വീതിയവും തന്നെ ബ്രഹ്മം" തുടങ്ങിയ വാക്യങ്ങളിൽ വിധി കാണുന്നുമില്ല. എ

ന്തെന്നാൽ അവ ആത്മസ്വരൂപത്തെ അന്വാഖ്യാനം ചെയ്യുന്നതിൽ അവസാനിക്കുന്നു.

വസ്തുസ്വരൂപാന്വാഖ്യാന— മാത്രത്വാദപ്രാമാണ്യമിതി ചേത് ? അഥാപി സ്യാദ്യഥാ "സോ ऽ രോദീ— ദ്യദരോദീത്തദ്രുദ്രസ്യ രുദ്രത്വം" ഇത്യേവമാദൗ വസ്തുസ്വരൂപാ— ന്വാഖ്യാനമാത്രത്വാദപ്രാമാണ്യം, ഏവം ആത്മാർത്ഥ വാക്യാനാമപീതി ചേത് ?

പൂർവ— വസ്തുസ്വരൂപത്തെ അന്വാഖ്യാനം ചെയ്യുന്നവ മാത്രമായതിനാൽ ആ വക ശ്രുതികൾ പ്രമാണങ്ങളല്ല. "അത് രോദനം ചെയ്തു. രോദനം ചെയ്തതിനാലാണ് രുദ്രന് രുദ്രത്വം" എന്നും മററുമുള്ളിടത്ത് വസ്തു സ്വരൂപത്ത അന്വാഖ്യാനം ചെയ്യുന്നതിൽ മാത്രമേ അവക്കു താല്പര്യമുള്ളൂ എന്നതിനാൽ അവക്ക് പ്രാമാണ്യമില്ല. ഇങ്ങിനെ ആത്മാർത്ഥവാക്യങ്ങളും സ്വരൂപത്തക്കുറിച്ചു പറയുന്നവയായതിനാൽ പ്രമാണങ്ങളല്ല എന്നാണെങ്കിലോ?

ന; വിശേഷാത് . ന വാക്യസ്യ വസ്ത്വന്വാഖ്യാനം ക്രിയാന്വാ— ഖ്യാനം വാ പ്രാമാണ്യകാരണം, കിം തർഹി? നിശ്ചിതഫലവത് വിജ്— ഞാനോത്പാദകത്വം. തദ്യത്രാസ്തി തത്പ്രമാണം വാക്യം, യത്ര നാസ്തി തദപ്രമാണം.

അതു ശരിയല്ല. എന്തെന്നാൽ ഒരു വിശേഷതയുണ്ട് . വാക്യത്തിന്റെ പ്രമാണ്യാ പ്രമാണ്യങ്ങൾക്ക് കാരണമായിരിക്കുന്നത് വസ്തുവിനെ അഥവാ ക്രിയയെ അന്വാഖ്യവാനം ചെയ്യുന്നതു കൊണ്ടൊന്നുമല്ല. പിന്നെ എന്താണ് ? നിശ്ചിതഫലത്തോടു കൂടിയ വിജ്ഞാനത്തെ ഉണ്ടാക്കുന്നതു കൊണ്ടാണ് . അതെവിടെ ഉണ്ടോ അത് പ്രമാണമാണ് , എവിടെ ഇല്ലയോ അത് പ്രമാണമല്ല.

കിഞ്ച ഭോ പൃച്ഛാമസ്ത്വാം — ആത്മസ്വരൂപാന്വാഖ്യാനപരേഷു വാക്യേഷു ഫലവന്നിശ്ചിതം ച വിജ്ഞാനമുത്പദ്യതേ, ന വാ ? ഉത്പദ്യതേ ചേത് കഥമപ്രാമാണ്യ— മിതി ? കിം വാ ന പശ്യസി അവിദ്യാ— ശോകമോഹഭയാദിസംസാര ബീജ— ദോഷനിവൃത്തിം വിജ്ഞാനഫലം. ന ശ്രൃണോഷി വാ കിം "തത്ര കോ മോഹഃ കഃ ശോകഃ ഏകത്വ മനുപശ്യ— തഃ " (ഈ. ഉ.7) "മന്ത്രവിദേവാസ്മി നാ ऽ ത്മവിത്സോ ऽ ഹം ഭഗവഃശോ— ചാമി തം മാ ഭഗവാഞ്ഛോകസ്യ പാരം താരയതു" (ഛാ. ഉ. 7.1.3) ഇത്യേവ— മാദ്യുപനിഷദ്വാക്യശതാനി ? ഏവം വിദ്യതേ കിം സോ ऽ രോദീതിത്യാദി— ഷു നിശ്ചിതം ഫലവച്ച വിജ്ഞാനം.

ഞാൻ നിന്നോടൊരു കാര്യം ചോദിക്കാം — ആത്മസ്വരൂപാന്വാഖ്യാനപരങ്ങളായ വാക്യങ്ങളിൽ നിന്നും ഫലപ്രദവും നിശ്ചിതവുമായ വിജ്ഞാനം ഉണ്ടാകുന്നുണ്ടോ ഇല്ലയോ ? ഉണ്ടെങ്കിൽ അവ എങ്ങിനെ അപ്രാമാണ്യമാവും? വിജ്ഞാനഫലം കാരണം അവിദ്യ, ശോകം, മോഹം, ഭയം തുടങ്ങി സംസാരബീജങ്ങളായ ദോഷങ്ങൾ ഇല്ലാതാവുന്നത് കാണുന്നില്ലേ ? "ഏകത്വത്തെ കാണുന്നവന് ആ അവസ്ഥയിൽ എന്തുമോഹമാണ് , എന്തു ശോകമാണ്?" (ഈ.ഉ) "ഞാൻ മന്ത്രവിത്തു മാത്രമാണ് , ആത്മവിത്തല്ല. ആ ഞാൻ, അല്ലയോ ഭഗവൻ ! ദുഃഖിക്കുന്നു. അങ്ങിനെയുള്ള എന്നെ ഭഗവാൻ ദുഃഖത്തിനക്കരെക്കെത്തിച്ചാലും" (ഛാ.ഉ) മുതലായി നൂറുക്കണക്കിന് ഉപനിഷദ്വാക്യങ്ങൾ നീ കേൾക്കുന്നില്ലേ ? "അവൻ രോദ

ന ചേദ്വിദ്യതേ / സ്ത്വപ്രാമാണ്യം. തദപ്രാമാണ്യേ ഫലവന്നിശ്ചിത വിജ്ഞാനോത്പാദകസ്യ കിമിത്യ-പ്രാമാണ്യം സ്യാത് ? തദപ്രാമാ-ണ്യേ ച ദർശപൂർണ്ണമാസാദി വാ-ക്യേഷു കോ വിശ്രംഭഃ ?

നം ചെയ്തു" മുതലായവയിൽ ഇപ്രകാരം നിശ്ചിതവും ഫലപ്രദവുമായ വിജ്ഞാനമുണ്ടോ? ഇല്ലെങ്കിൽ അത് അപ്രമാണമായിരിക്കട്ടെ. അതപ്രമാണമാണെന്നു വച്ച് , ഫലപ്രദവും നിശ്ചിതവുമായ വിജ്ഞാനത്തെ ഉണ്ടാക്കുന്ന വാക്യങ്ങൾക്കെങ്ങിനെ അപ്രാമാണ്യം വരും അങ്ങിനെ അപ്രാമാണ്യം വന്നാൽ ദർശപൂർണ്ണമാസാദിയെ വിധിക്കുന്ന വാക്യങ്ങളെ എങ്ങിനെ വിശ്വസിക്കും ?

നനു ദർശപൂർണമാസാ-ദിവാക്യാനം പുരുഷപ്രവൃത്തി വി-ജ്ഞാനോത് പാദകത്വാത് പ്രാമാ-ണ്യം. ആത്മവിജ്ഞാനവാക്യേഷു തന്നാസ്തീതി.

**പൂ.പ** — ദർശപൂർണ്ണമാസാദിക്കുള്ള പ്രാമാണികത പുരുഷ പ്രവൃത്തിയോടു ബന്ധപ്പെട്ട വിജ്ഞാനത്തെ ഉല്പാദിപ്പിക്കുന്നതാകയാൽ അവക്ക് പ്രാമാണ്യമുണ്ട് . ആത്മ വിജ്ഞാനവാക്യങ്ങളിൽ അതില്ല എന്ന് വരാമല്ലോ

സത്യമേവം, നൈഷ ദോഷഃ. പ്രാമാണ്യകാരണോപപത്തേഃ. പ്രാമാണ്യകാരണം ച യഥോക്ത-മേവ, നാന്യത് . അലങ്കാരശ്ചായം, യത്സർവ്വപ്രവൃത്തിബീജനിരോധ-ഫലവദ് വിജ്ഞാനോത്പാദകത്വം ആത്മപ്രതിപാദകവാക്യാനാം നാ-പ്രാമാണ്യകാരണം.

**സിദ്ധാന്തി** — അതു ശരിയാണ് . എന്നാലീ ദോഷമില്ല. ആത്മവിജ്ഞാന വിഷയകമായ വാക്യങ്ങളിലും പ്രാമാണികതയുടെ യുക്തിയുക്തമായ കാരണം കാണാൻ കഴിയും. പ്രാമാണ്യ കാരണമാണെങ്കിൽ പറഞ്ഞപോലെ തന്നെയാണ് , മറിച്ചല്ല. സർവ്വ പ്രവൃത്തികളുടെയും ബീജത്തെ നിരോധിക്കുക എന്ന ഫലത്തോടുകൂടിയ വിജ്ഞാനം ഉണ്ടാക്കുന്നു എന്നത് ആത്മ പ്രതിപാദക വാക്യങ്ങൾക്കു് പ്രാമാണ്യമില്ലെന്നതിന് ഹേതുവാകുന്നില്ലെന്നുമാത്രമില്ല, അലങ്കാരം കൂടിയാണ് .

യത്തൂക്തം "വിജ്ഞായ പ്രജ്ഞാം കുർവ്വീത" (ബൃ.ഉ. 4.4.21) ഇത്യാദിവചനാനാം വാക്യാർത്ഥ-വിജ്ഞാന വ്യതിരേകേണ ഉപാസ-നാർത്ഥത്വമിതി, സത്യമേതത് , കിന്തു നാപൂർവ്വവിദ്ധ്യർത്ഥതാ; പക്ഷേ പ്രാപ്തസ്യ നിയമാർത്ഥതൈവ.

മാത്രമല്ല "ആത്മാവിനെ അറിഞ്ഞിട്ട് ബുദ്ധിയെ പ്രവർത്തിപ്പിക്കൂ" (ബൃ. ഉ) മുതലായ വചനങ്ങൾക്ക് വാക്യാർത്ഥ വിജ്ഞാനമൊഴിച്ച് ഉപാസനം കൂടി ചെയ്യണമെന്നാണ് അർത്ഥമെന്ന് പറഞ്ഞാലതു സത്യമാണ് . എന്നാൽ ആ വാക്യങ്ങൾ അപൂർവ്വ വിധിക്കുവേണ്ടിയുള്ളതല്ല. ഒരു പക്ഷേ പ്രകാരമുണ്ടായിട്ടുള്ള ഉപാസന നിയമത്തിനു വേണ്ടി മാത്രമാണ് .

കഥം പുനരുപാസനസ്യ പക്ഷ-പ്രാപ്തി ? യാവതാ പരിശേഷ്യാദ് ആത്മവിജ്ഞാനസ്മൃതിസന്തതിഃ നിത്യൈവേത്യഭിഹിതം.

**പൂ.പ** — എന്നാൽ ഒരു പക്ഷത്തിൽ ഉപാസനാ പ്രാപ്തി എങ്ങിനെയുണ്ടാവും ? എന്തെന്നാൽ, ശേഷിക്കുന്നതിൽ നിന്നും ആത്മവിജ്ഞാന സ്മൃതിപരമ്പര നിത്യമെന്ന പോലെ ഭവിക്കുന്നു എന്ന് മുമ്പു പറഞ്ഞു കഴിഞ്ഞു.

ബാധം, യദ്യപ്യേവം, ശരീ–രാരംഭകസ്യ കർമ്മണോ നിയതഫ–ലത്വാത് , സമ്യക്ജ്ഞാന പ്രാപ്താ–വപ്യവശ്യംഭാവിനീ പ്രവൃത്തിഃ വാങ്മനഃ കായാനാം, ലബ്ധവൃത്തേഃ കർമ്മണോ ബലീയസ്ത്വാത് , മു–ക്തേഷ്വാദി പ്രവൃത്തിവത് . തേന പക്ഷേ പ്രാപ്താം ജ്ഞാന–പ്രവൃത്തിദൗർബ്ബല്യം. തസ്മാത് ജ്ഞാനവൈരാഗ്യാദസാധന ബ–ലാവലംബേന ആത്മവിജ്ഞാന–സ്മൃതിസന്തതിർ. നിയന്തവ്യാഭവ–തി, നത്വപൂർവ്വാ കർത്തവ്യാ; പ്രാപ്തത്വാത് ഇത്യവോചാമ. തസ്മാത് പ്രാപ്തവിജ്ഞാനസ്മൃ–തിസന്താനനിയമവിധ്യർത്ഥാനി "വിജ്ഞായ പ്രജ്ഞാം കർവ്വീത" ഇത്യാദി വാക്യാനി, അന്യാർത്ഥാ–സംഭവാത് .

സിദ്ധാന്തി — അങ്ങിനെന്നാണെങ്കിലും ശരിയാണ് . എന്നാൽ ശരീരാരംഭകമായ കർമ്മത്തിന് ഫലം നിശ്ചിതമായതിനൽ സമൃക്ജ്ഞാനാനന്തരവും വാക്ക് , മനസ്സ് , ശരീരം ഇവയുടെ ചേഷ്ട അവശ്യം ഭാവിനി തന്നെ (തീർച്ചയായും ഉണ്ടാവുന്നത് ) എന്തെന്നാൽ ഫലോന്മുഖമായ കർമ്മം ആരംഭിച്ചു കഴിഞ്ഞാൽ ഇത് എയ്യപ്പെട്ട അമ്പുപോലെ ബലവത്തരമായി പ്രവർത്തിക്കുന്നു. അതിനാൽ ഒരു പക്ഷമനുസരിച്ച് ജ്ഞാനപ്രവൃത്തി ദുർബ്ബലമാണെന്ന് പറയുന്നു. അതു കൊണ്ട് ജ്ഞാനം, വൈരാഗ്യം മുതലായ സാധനകളുടെ ബലത്തെ ആശ്രയിച്ച് ആത്മവിജ്ഞാനസ്മൃതി പരമ്പരയെ നിയന്ത്രിക്കണം. അതിനെ അപൂർവ്വ രൂപത്തിൽ ചെയ്യേണ്ടതില്ല. കാരണം ആത്മവിജ്ഞാനമാണ് അത് പ്രാപിച്ചു കഴിഞ്ഞു എന്ന് ഞാൻ പറഞ്ഞുവല്ലോ. "അറിഞ്ഞിട്ട് ആവശ്യം ബുദ്ധിയെ ചെയ്യണം" മുതലായ വാക്യങ്ങൾ പ്രാപ്തമായ വിജ്ഞാനത്തിന്റെ സ്മൃതി പരമ്പരയുടെ നിയമവിധിക്കു വേണ്ടി മാത്രമാണ് . അതിന് മററൊരർത്ഥം ഉണ്ടാകാവുന്നതല്ല.

നന്വനാത്മോപാസനമിദം, ഇതി ശബ്ദപ്രയോഗാത് , യഥാ "പ്രിയമിത്യേതദുപാസീത" ഇത്യാദൗ ന പ്രിയാദി ഗുണാ ഏവോപാസ്യാഃ, കിം തർഹി? പ്രിയാദി ഗുണവത് പ്രാണാദ്യേവോപാസ്യം; തഥേഹാ–പി ഇതി പരാത്മശബ്ദപ്രയോഗാത് , ആത്മഗുണവദനാത്മവസ്തൂപാ–സ്യം ഇതി ഗമ്യതേ.

പൂർവ്വപക്ഷം — എന്നാൽ "ആത്മാ" എന്ന ശബ്ദത്തിനുശേഷം "ഇതി" ശബ്ദം പ്രയോഗിച്ചിരിക്കുന്നതിനാൽ ഇത് അനാത്മോപാസനയാണെന്ന് വരുന്നു. എങ്ങിനെയെന്നാൽ "പ്രിയമെന്നപോലെ ഇതിനെ ഉപാസിച്ചാലും" മുതലായവയിൽ പ്രിയാദി ഗുണങ്ങൾ തന്നെയല്ല ഉപാസ്യങ്ങളായിരിക്കുന്നത് . പിന്നെ എന്താണ് ? പ്രിയാദി ഗുണങ്ങളോടുകൂടി പ്രാണാദികളാണ് ഉപാസ്യങ്ങളായിരിക്കുന്നത് . അതുപോലെ ഇവിടെയും "ഇതി" പരമായി ആത്മശബ്ദം പ്രയോഗിച്ചിരിക്കുന്നതിനാൽ ആത്മഗുണത്തോടു കൂടിയ അനാത്മവസതുവാണ് ഉപാസിക്കപ്പെടേണ്ടതെന്നു വരുന്നു.

ആത്മോപാസ്യവാക്യവൈ–ലക്ഷണ്യാച്ച, പരേണ ച വക്ഷ്യതി "ആത്മാനമേവ ലോകമുപാസീത" (1.4..25) ഇതി. തത്ര ച വാക്യേ ആത്മൈവോപാസ്യത്വേന അഭി–

ഇതിനും പുറമെ ആത്മാവിന്റെ ഉപാസ്യത്വത്തെക്കുറിച്ചു പറയുന്ന വാക്യത്തിൽ നിന്നും വിലക്ഷണ മായതിനാലും ഈ വാക്യം അനാത്മോപാസനക്കുള്ളതാണെന്നു വരുന്നു. "ആത്മാവിനെത്തന്നെ ലോകമായുപാസി ച്ചാലും"

പ്രേതഃ. ദ്വിതീയാശ്രവണാത് ആത്മാനമേവേതി. ഇഹ തു ന ദ്വിതീയാ ശ്രൂയതേ. ഇതിപരശ്ചാത്മശബ്ദഃ "ആത്മേത്യേവോപാസീത" ഇതി. അതോ നാത്മോപാസ്യ ആത്മ—ഗുണശ്ചാന്യ ഇതി ത്വവഗമ്യതേ.

എന്ന് ശ്രുതി ഇനി പറയാൻ പോകുന്നുണ്ട് . അവിടെ ഈ വാക്യത്തിൽ ഉപാസ്യരൂപത്തിൽ ആത്മാവുതന്നെ അഭിപ്രേതമായിരിക്കുന്നു. കാരണം "ആത്മാനം" എന്നിങ്ങനെ ദ്വിതീയയാണ് പറഞ്ഞു കേൾക്കുന്നത് . എന്നാലിവിടെ പറഞ്ഞിരിക്കുന്നത് ദ്വിതീയയല്ല. "ആത്മേത്യേവോപാസീത" എന്നതിൽ ആത്മശബ്ദത്തിനുശേഷം "ഇതി" എന്നു കാണുന്നു. അതിനാൽ ആത്മാവല്ല ഉപാസ്യമായത് , ആത്മഗുണങ്ങളോടു കൂടിയ മററെന്തോ ആണെന്നു വരുന്നു.

ന, വാക്യശേഷ ആത്മന ഉ—പാസ്യത്വേനാവഗമാത് . അ—സ്യൈവ വാക്യസ്യ ശേഷേ ആ—ത്മൈവോപാസ്യത്വേന അവഗമ്യ—തേ — "തദേതത്പദനീയമസ്യ സർവ്വസ്യ യദയമാത്മാ" (ബൃ.ഉ. 1.47) "അനന്തരം യദയമാത്മാ" (ബൃ.ഉ. 1.4.8) "ആത്മാനമേവാവേത് (1.4.10) ഇതി.

**സിദ്ധാന്തി** — അതു ശരിയല്ല. കാരണം വാക്യശേഷത്തിൽ ആത്മാവു തന്നെയാണ് ഉപാസ്യരൂപത്തിൽ അറിയപ്പെട്ടത് . ഇതേ വാക്യത്തിനു ശേഷം ഉപാസ്യമായി ആത്മാവു തന്നെ അറിയപ്പെടുന്നു. "യാതൊന്നാണോ ആത്മാവ് അതു തന്നെ ഈ ജഗത്തിനെല്ലാം പ്രാപ്തവ്യമായത് " (1.4.7) "യാതൊന്നാണോ ആത്മാവ് അത് ഏററവും ഉള്ളിലാണ് (1.4.8) "ആത്മാവിനെത്തന്നെ അറിയണം" (1.4.10) മുതലായവ നോക്കുക.

പ്രവിഷ്ടസ്യ ദർശനപ്രതി—ഷേധാദനുപാസ്യത്വമിതി ചേത് ? യസ്യാത്മനഃ പ്രവേശ ഉക്തഃ തസ്യൈവ ദർശനം വാര്യതേ "തം ന പശ്യന്തി" (4.3.23) ഇതി പ്രകൃതോ—പാദാനാത് . തസ്മാദാത്മനോ ʃ നുപാസ്യത്വമേവേതി ചേത്

**പൂപ** — (ശരീരത്തിൽ) പ്രവേശിച്ച ആത്മാവിന്റെ ദർശനത്തെ പ്രതിഷേധിച്ചിരിക്കുന്നതിനാൽ അത് ഉപാസ്യമല്ലെന്നാണെങ്കിലോ ? യാതൊരാത്മാവിനാണോ പ്രവേശം പറയപ്പെട്ടത് അതിന്റെ തന്നെ ദർശനം "അതിനെകാണുന്നില്ല" എന്ന വാക്യത്തിലെ "തം" പദം വഴി ഗ്രഹിക്കുന്നതിനെ നിഷേധിക്കുന്നു. അതിനാലത് ഉപാസ്യമല്ലെന്നാണെങ്കിലോ ?

ന, അകൃത്സ്നത്വദോഷാത് . ദർശനപ്രതിഷേധോ ʃ കൃത്സ്നത്വ—ദോഷാഭിപ്രായേണ നാത്മോപാ—സ്യത്വപ്രതിഷേധായ. പ്രാണനാദി ക്രിയാവിശിഷ്ടത്വേന വിശേഷ—ണാത് . ആത്മനശ്ചേദുപാസ്യത്വം അനഭിപ്രേതം പ്രാണനാദ്യേകൈ—കക്രിയാവിശിഷ്ടസ്യ ആത്മനഃ അ—കൃത്സ്നത്വവചനമനർത്ഥകം സ്യാ—ത് , "അകൃത്സ്നോ ഹ്യേഷഃ അത ഏകൈകേന ഭവതി" ഇതി അതഃ

**സിദ്ധാന്തി**— അതു ശരിയല്ല. ദർശനത്തെ പ്രതിഷേധിച്ചിരിക്കുന്നത് അകൃത്സ്നത്വദോഷമുണ്ടെന്ന അഭിപ്രായത്താലാണ് . അല്ലാതെ ആത്മാവിന്റെ ഉപാസ്യത്വത്തെ പ്രതിഷേധിക്കാനല്ല. എന്തെന്നാൽ പ്രാണനാദി ക്രിയാവിശിഷ്ടത്വം കൊണ്ട് ആത്മാവിനെ വിശേഷിപ്പിച്ചിട്ടുണ്ട് . ആത്മാവിന്റെ ഉപാസ്യത്വം അഭിപ്രേതമല്ല എങ്കിൽ "അതുകൊണ്ട് ഓരോരോ ക്രിയകളാൽ വിശിഷ്ടനായതുകാരണം ഇത് അസമ്പൂർണ്ണനായിത്തന്നെ ഭവിക്കുന്നു." എന്നുള്ള വാക്യ വഴി പ്രാണ

അനേകൈകവിശിഷ്ടഃ തു ആത്മാ കൃത്സ്നത്വാദുപാസ്യ ഏവ ഇതി സിദ്ധം.

നാദിയായ ഓരോ ക്രിയകൊണ്ട് വ്യത്യസ്ത മായിരിക്കുന്ന ആത്മാവിനെ അസമ്പൂർണ്ണനെന്നു പറയുന്നത് നിരർത്ഥകമാവും. അതിനാൽ അനേകം ഏകങ്ങൾ കൂടിച്ചേർന്ന ആത്മാവ് സമ്പൂർണ്ണനായതിനാൽ ഉപാസ്യം തന്നെ എന്ന് സിദ്ധിക്കുന്നു.

യസ്ത്വാത്മശബ്ദസ്യ ഇതി– പരഃ പ്രയോഗഃ, ആത്മശബ്ദ പ്ര– ത്യയയോഃ ആത്മതത്വസ്യ പരമാർ– ത്ഥതഃ അവിഷയത്വജ്ഞാപനാർ– ത്ഥം അന്യഥാ ആത്മാനമുപാസീത ഇത്യേവമവക്ഷ്യത തഥാ ചാർത്ഥാ– ദാത്മനി ശബ്ദപ്രത്യയാവനുജ്ഞാ– തൗ സ്യാതാം; തച്ച അനിഷ്ടം, "നേതി നേതി" (2.3.6) "വിജ്ഞാതാ– രമരേ കേന വിജാനീയാ ത് " (2.4.14) "അവിജ്ഞാതം വിജ്ഞാതൃ" (3.8.12) "യതോ വാചോ നിവർത്തന്തേ അ– പ്രാപ്യ മനസാ സഹ" (തൈ. ഉ. 2.4.1) ഇത്യാദി ശ്രുതിഭ്യഃ. യത്തു "ആത്മാനമേവ ലോകമുപാസീത" (1.4.15) ഇതി തദനാത്മോപാസന– പ്രസംഗനിവൃത്തിപരത്വാന്ന വാ– ക്യാന്തരം

പിന്നാലെ ഇതി ശബ്ദത്തോടു കൂടി ആത്മശബ്ദം പ്രയോഗിച്ചിരിക്കുന്നത് ആത്മതത്വം വാസ്തവത്തിൽ ആത്മാവെന്നശബ്ദത്തിനും പ്രത്യയത്തിനും വിഷയമല്ലെന്ന് അറിയിക്കാൻ വേണ്ടിയാണ് . അല്ലെങ്കിൽ "ആത്മാവിനെഉപാസിച്ചാലും" എന്നുതന്നെ പറയുമായിരുന്നു. അങ്ങിനെ പറയുമ്പോൾ ആത്മാവിൽ ശബ്ദജ്ഞാനമുണ്ടെന്ന് സമ്മതിച്ചതായി വരും. അതനിഷ്ടമാ ണുതാനും. "ഇതല്ല, ഇതല്ല" (2.3.6) "വിജ്ഞാതാവിനെ, അല്ലയോ പ്രിയെ ആർക്കറിയാൻ കഴിയും" (2.4.14) "വിജ്ഞാതാവ് അറിയപ്പെടാത്താണ് " (3.8.12) "വാക്കുകൾ മനസ്സോടു കൂടി എവിടെനിന്നും പ്രാപിക്കാനാവാതെ തിരിച്ചുപോരുന്നു" (2.4.1) മുതലായ ശ്രുതികൾക്ക് അത് വിരുദ്ധമാണ് . പിന്നെ "ആത്മവിനെത്തന്നെ ലോകമായുപാസിച്ചാലും"(1.4.15) എന്നുപറഞ്ഞതാകട്ടെ അനാത്മോപാസനാപ്രസംഗത്തെ നിവർത്തിപ്പിക്കുക എന്ന ഉദ്ദേശത്തോടു കൂടി പറഞ്ഞതായതിനാൽ അത് മററൊരു വാക്യമല്ല.

അനിർ ജ്ഞാതത്വസാമന്യാത് ആത്മാ ജ്ഞാതവ്യഃ അനാത്മാ ച. തത്ര കസ്മാദാത്മോപസനേ ഏവ യത്ന ആസ്ഥീയതേ "ആത്മേത്യേ– വോപാസീത'' ഇതി നേതരവി– ജ്ഞാന ഇതി ?

പൂർവ്വ–അനിർജ്ഞാതത്വം (തീർച്ചയായി അറിയാൻ വയ്യായ്ക) ആത്മാവിനും അനാത്മാവിനും തുല്യമാണ് . അപ്പോൾ "ആത്മാവെന്നു തന്നെ ഉപാസി ച്ചാലും" എന്നുപറയുന്നിടത്ത് ആത്മോപാസനയിൽ മാത്രം യത്നംപറഞ്ഞിരിക്കുന്നു. അനാത്മവിജ്ഞാനത്തിൽ പ്രയത്നിക്കാൻ ഒരു നിർദ്ദേശവുമില്ലാത്തതെന്താണ് ?

അത്രോച്യതേ — തദേതദേവ പ്രകൃതം പദനീയം ഗമനീയം നാ– ന്യത് . അസ്യ സർവ്വസ്യേതി നിർദ്ധാരണാർത്ഥാ ഷഷ്ഠീ. അ– സ്മിൻ സർവ്വസ്മിന്നിത്യർത്ഥഃ യദ– യമാത്മാ യദേതദാത്മതത്വം.

സിദ്ധാന്തി— ഇവിടെ പറയുന്നതിതാണ് ഇവിടെ പ്രകൃതത്തിലുള്ള ആത്മാവുതന്നെയാണ് പദനീയമായത് , ഗമിക്കപ്പെടേണ്ടത് , മററൊന്നല്ല. "അസ്യ. സർവ്വസ്യ" എന്നതിൽ ഷഷ്ഠി നിർച്ചയാർത്ഥമായതാ ണ് . "ഇതിലെല്ലാം" എന്നർത്ഥം.

"യദയ മാത്മാ" എന്നതിന് യാതൊരു ആത്മത ത്വമുണ്ടോ അത് (എല്ലാററിലും വച്ചറിയ പ്പെടേണ്ടത് ) എന്നർത്ഥം.

കിം വിജ്ഞാതവ്യം ഏവ അന്യത് ? ന; കിം തർഹി ? ജ്ഞാത വ്യത്വേ / പി ന പൃഥക്ജ്ഞാനാന്തര-മപേക്ഷത ആത്മജ്ഞനാത് . കസ്മാത് ? അനേന ആത്മനാ ജ്ഞാതേന ഹി യസ്മാദേതത് സർവ്വം അനാത്മജാതം അന്യദ് യദ് തത്സർവ്വം സമസ്തം വേദ ജാനാതി.

മറെറാന്നും തന്നെ അറിയപ്പെടേണ്ടതായിട്ടില്ലേ? ഇല്ല. അതെന്താണ് ? മറ്റുള്ളവ അറിയപ്പെടേണ്ടതാണെങ്കിലും ആത്മജ്ഞാനത്തിനുപുറമെ അതിനു മറെറാരു വിജ്ഞാനമാവശ്യമില്ല. അതെങ്ങിനെ? ഈ ആത്മാവറിയപ്പെട്ടാൽ ആത്മാവല്ലാത്ത മറെറല്ലാം തന്നെ അറിയപ്പെട്ടാതായിത്തീരുന്നു.

നന്വന്യജ്ഞാനേന അന്യത് ന ജ്ഞായതേ ഇതി.

പൂ.പ—എന്നാൽ അന്യമായ ഒന്നിന്റെ അറിവുകൊണ്ട് വേറെ ഒന്ന് അറിയപ്പെടാവുന്നതല്ല.

അസ്യ പരുഹാരം ദുന്ദുഭ്യാദി-ഗ്രന്ഥേന വക്ഷ്യാമഃ. കഥം പുനരേതത് . പദനീയമിത്യുച്യതേ— യഥാ ഹ വൈ ലോകേ പദേന ഗവാദി-ഖുരാങ്കി തൊ ദേശഃ പദമിത്യുച്യതേ തേന പദേന നഷ്ടം വിവിത്സിതം പശും പദേന അന്വേഷമാണഃ അനുവിന്ദേത് ലഭേത. ഏവം ആത്മനി ലബ്ധേ സർവ്വം അനുലഭതേ ഇത്യർത്ഥഃ.

സിദ്ധാന്തി— അതിന്റെപരിഹാരം ദുന്ദുഭിമുതലായഗ്രന്ഥംവഴി പറഞ്ഞുകൊള്ളാം. ഇതെങ്ങിനെയാണ് പ്രാപിക്കപ്പെടേണ്ടതെന്നുപറയുന്നു. ലോകത്തിൽ പശുമുതലായവയുടെ കുളമ്പടയാളം കണ്ട് അതിന്റെ സഹായത്താൽ കാണാതായതും കാണാനാഗ്രഹിക്കുന്നതുമായ പശു മുതലായതിനെഅന്വേഷിക്കുന്നതെങ്ങിനെയോ അതുപോലെയാണ് ആത്മതത്വത്തേയും കണ്ടെത്തേണ്ടത് . ഇങ്ങിനെ ആത്മാവിനെ ലഭിച്ചാൽ മററുള്ളതെല്ലാം പിന്നാലെ ലഭിക്കപ്പെട്ടതായിത്തീരുന്നു എന്നർത്ഥം.

നന്വാത്മനി ജ്ഞാതേ സർവ്വ-മന്യത് ജ്ഞായത ഇതി ജ്ഞാതേ പ്രകൃതേ, കഥം ലാഭഃ അപ്രകൃത ഉച്യത ഇതി ?

പൂ. പ— ആത്മാവിനെ അറിഞ്ഞാൽ മറെറല്ലാം അറിയപ്പെട്ടതായിത്തീരും എന്നാണല്ലോ പ്രകൃതത്തിലുള്ളത് . അപ്പോൾ പ്രകൃതത്തിലില്ലാത്തതിനെക്കുറിച്ചെന്തിനു പറയുന്നു ?

ന; ജ്ഞാനലാഭയോഃ ഏകാർ-ത്ഥത്വസ്യ വിവക്ഷിതത്വാത് . ആത്മനോ ഹ്യലാഭഃ അജ്ഞാനമേവ, തസ്മാത് ജ്ഞാനമേവ ആത്മനോ ലാഭഃ, ന അനാത്മലാഭവദപ്രാപ്ത-പ്രാപ്തിലക്ഷണ ആത്മലാഭഃ, ല-ബ്ധ്യലബ്ധവ്യയോഃ ഭേദാഭാവാത് . യത്ര ഹ്യാത്മനഃ അനാത്മാ, ലബ്ധ-വ്യഃ ഭവതി, തത്രാത്മാ ലബ്ധാ,

സിദ്ധാന്തി— അതങ്ങിനെയല്ല. കാരണം ജ്ഞാനലാഭങ്ങൾക്ക് ഏകാർത്ഥം വിവക്ഷിക്കപ്പെട്ടരിക്കുന്നു. ആത്മാവിന്റെ അലാഭം അജ്ഞാനം തന്നെയാണ് അതിനാൽ ജ്ഞാനം തന്നെ ആത്മലാഭം. അല്ലാതെ അനാത്മവസ്തുക്കളുടെ ലാഭം പോലെ കിട്ടാതിരുന്നതിനെ കിട്ടുകയല്ല. ആത്മവിഷയത്തിൽ ലഭിക്കുന്നവനും ലഭിക്കപ്പെടുന്നതിനും തമ്മിൽ ഭേദമില്ല. എന്നാൽ എവിടെ ആത്മാവിന് അനാത്മാവ്

ലബ്ധവ്യഃ അനാത്മാ. സ ച അപ്രാപ്ത ഉത്പാദ്യാദി ക്രിയാവ്യവഹിതഃ കാരകവിശേഷോപാദാനേന ക്രിയാവിശേഷമുത്പാദ്യ ലബ്ധവ്യഃ

ലഭിക്കപ്പെടേണ്ടതായിരിക്കുന്നുവോ അവിടെ ആത്മാവ് കർത്താവായി (ലഭിക്കുന്നവനായി) ത്തീരുന്നു, അനാത്മാവ് ലഭിക്കപ്പെടേണ്ട വസ്തുവുമായിത്തീരുന്നു. അതാവട്ടെ (ആത്മാവ് ) പ്രാപിക്കപ്പെടാവുന്നതല്ല. ഉൽപാദിക്കപ്പെടുക മുതലായ ക്രിയകളാൽ വേർതിരിക്കപ്പെടാവുന്നതല്ല. കാരകവിശേഷസ്വീകരണം വഴി ക്രിയാ വിശേഷത്തെ ഉൽപാദിപ്പിച്ച് ലഭിക്കേണ്ടതാണ് .

സത്വപ്രാപ്തപ്രാപ്തിലക്ഷണഃ അനിത്യഃ, മിഥ്യാജ്ഞാനജനിതകാമക്രിയാപ്രഭവത്വാത് , സ്വപ്നേ പുത്രാദിലാഭവത് . അയം തു തദ്വിപരീത ആത്മാ. ആത്മത്വാദേവ നോദ്പാദ്യാദി ക്രിയാവ്യവഹിതഃ. നിത്യലബ്ധസ്വരൂപത്വേ അപി സത്യവിദ്യാമാത്രം വ്യവധാനം. യഥാ ഗൃഹ്യമാണായാ അപി ശുക്തികായാ വിപര്യയേണ രജതാഭാസായാ അഗ്രഹണം വിപരീതജ്ഞാനവ്യവധാനമാത്രം, തഥാ ഗ്രഹണം ജ്ഞാനമാത്രമേവ, വിപരീതജ്ഞാനവ്യവധാനാപോഹാർത്ഥത്വാത് ജ്ഞാനസ്യ, ഏവമിഹാപ്യാത്മനഃ അലാഭഃ അവിദ്യാ മാത്രവ്യവധാനം. തസ്മാദ്വിദ്യയാ തദപോഹനമാത്രമേവ ലാഭോ നാന്യഃ കദാചിദപ്യുപപദ്യതേ. തസ്മാദാത്മാലാഭേ ജ്ഞാനാദർത്ഥാന്തര സാധനസ്യ ആനർത്ഥക്യം വക്ഷ്യാമഃ. തസ്മാന്നിരാശങ്കമേവ ജ്ഞാനലാഭയോഃ ഏകാർത്ഥത്വം വിവക്ഷന്നാഹ ജ്ഞാനം പ്രകൃത്യ, അനു— വിന്ദേദിതി. വിന്ദതേർല്ലാഭാർത്ഥത്വാത് .

അപ്രാപ്തപ്രാപ്തിലക്ഷണത്തോടുകൂടിയ അതാകട്ടെ അനിത്യമാണ് . സ്വപ്നത്തിൽ മിഥ്യജ്ഞാനം കൊണ്ടുണ്ടാകുന്ന കാമ ക്രിയമൂലം പുത്രലാഭമുണ്ടാകുന്നതു പോലെയാണത് . ഈ ആത്മാവ് അതിന് വിപരീതമായതാണ് . ആത്മത്വം കാരണം തന്നെ അത് ഉത്പാദ്യാദിക്രിയകളാൽ വ്യവഹിതമല്ല. ഈ ആത്മാവ് നിത്യലബ്ധ സ്വരൂപനാണെങ്കിലും അതിന് അവിദ്യതന്നെ മറയായി വർത്തിക്കുന്നു. വിപരീതജ്ഞാനം നിമിത്തം മുത്തുച്ചിപ്പിയെ വെളളിയായി നാം കാണാറുണ്ട് എങ്കിലും അങ്ങിനെ ഗ്രഹിക്കാത്ത് വിപരീതജ്ഞാനത്തിൻെറ മറവു കൊണ്ട് മാത്രമാണല്ലോ. അതുപോലെ ഗ്രഹണംഅതിൻെറ ജ്ഞാനമാണ് . കാരണം ജ്ഞാനമെന്നാൽ വിപരീതജ്ഞാനംകൊണ്ടുണ്ടായ മറയെ നീക്കലാണ് . അപ്രകാരം ഇവിടെയും ആത്മാവിൻെറ അലാഭം അവിദ്യയുടെ മറമാത്രമാണ് . വിദ്യകൊണ്ട് ആ മറയെ നീക്കലാണ് ലാഭം. മററൊന്നും തന്നെയല്ല. അതിനാൽ ആത്മലാഭത്തിന് ജ്ഞാ നമൊഴിച്ച് മററൊരു പദാർത്ഥവും പ്രയോജനപ്പെടുകയില്ല. എന്നിനിപറയും. അതിനാൽ ഒരു സംശയവും കൂടാതെ തന്നെ. ജ്ഞാനലാഭങ്ങൾക്ക് ഒരേ അർത്ഥത്തെ കൽപിച്ചു കൊണ്ടാണ് "അനുവിന്ദേത് " എന്നു പറഞ്ഞത് . "വിന്ദ് " ധാതുവിന് ലാഭമെന്നാണർത്ഥം.

ഗുണവിജ്ഞാനഫലമിദം ഉച്യതേ— യഥായമാത്മാ നാമരൂപാനുപ്രവേശേന ഖ്യാതിം ഗതാ ആത്മേത്യാദിനാമരൂപാഭ്യാം പ്രാണാദിസംഹതിം ച ശ്ലോകം പ്രാപ്ത—

ഇനി ഗുണവിജ്ഞാനഫലത്തെ പറയുന്നു. ഈ ആത്മാവ് , നാമരൂപങ്ങളുടെ അനുപ്രവേശം കൊണ്ട് ആത്മാവെന്നു ഖ്യാതിയേയും പ്രാണാദികളോടുളള ചേർച്ചയാകുന്ന ശ്ലോകത്തേയും

വാനിത്യേവം യോ വേദ, സ കീർത്തിം ഖ്യാതിം ശ്ലോകം ച സം—ഘാതമിഷ്ടൈഃ സഹ വിന്ദതേ ലഭ—തേ. യദ്വാ യഥോക്തം വസ്തു യോ വേദ, മുമുക്ഷൂണാമപേക്ഷിതം കീർത്തിശബ്ദിതം ഐക്യജ്ഞാനം തത്ഫലം ശ്ലോക ശബ്ദിതാം മു—ക്തിമാപ്നോതീതി മുഖ്യമേവ ഫലം.

പ്രാപിച്ചിരിക്കുന്നതെപ്രകാരമാണോ അ പ്രകാരം എല്ലാം അറിയുന്നവൻ ഖ്യാതി യേയും (കീർത്തി) ശ്ലോകത്തേയും (ഇഷ്ട ന്മാരോടുള്ളചേർച്ച) പ്രാപിക്കുന്നു. അഥ വാ മേൽപറഞ്ഞ വിധത്തിലുള്ള ആത്മാ വിനെ ആരറിയുന്നുവോ അവൻ, മുമു ക്ഷുക്കളാലപേക്ഷിക്കപ്പെട്ട തും കീർത്തി എന്നു പറയപ്പെട്ടതുമായ ഐക്യജ്ഞാന ത്തേയും അതിൻെറ ഫലമായ ശ്ലോക മെന്നുപേരുള്ളമുക്തിയേയും പ്രാപി ക്കും. എന്നിങ്ങിനെ മുഖ്യമായ ഫലത്തെ പറയുന്നു.

കുതശ്ചാത്മതത്വമേവ—ജ്ഞേയം അനാദൃത്യാന്യദിത്യാഹ.

മററുള്ളവയെ അനാദരിച്ച് ആത്മ തത്വം തന്നെ എന്തുകൊണ്ട് അറിയപ്പെ—ടണം എന്നു പറയുന്നു —

**മന്ത്രഃ 8** — തദേതത് പ്രേയഃ പുത്രാത് പ്രേയോ വിത്താത് പ്രേയോ ऽ ന്യസ്മാത്സർവ്വസ്മാദന്തരതരം യദയമാത്മാ. സ യോ ऽന്യമാത്മനഃ പ്രിയം ബ്രുവാണം ബ്രൂയാത്പ്രിയം രോത്സ്യതീതീശ്വരോ ഹ തഥൈവ സ്യാദാത്മാനമേവ പ്രിയമുപാസീത. സ യ ആത്മാനമേവ പ്രിയമുപാസ്തേ ന ഹാസ്യ പ്രിയം പ്രമായുകം ഭവതി.

**മന്ത്രാർത്ഥം 8** — അപ്രകാരമുള്ള ഈ ആത്മതത്വം പുത്ര നേക്കാൾ പ്രിയമുള്ളതാണ് , ധനത്തേക്കാൾ പ്രിയമുള്ള താണ് , മറെറല്ലാത്തിനേക്കാളുമധികം പ്രിയമുള്ളതാണ് . എന്തെന്നാൽ ഈ ആത്മാവ് അവയെ അപേക്ഷിച്ച് അ ന്തരതരമായതാണ് (ഏററവും ഉള്ളിലുള്ളത് ) ആത്മാവിൽ നിന്നന്യമായ ഒന്നിനെ ആത്മാവിനേക്കാൾ പ്രിയമെന്നു പറയുന്നവനോട് ആരാണോ "നിനക്ക് പ്രിയമായത് (പുത്രാദികൾ) രോധിക്കും (നശിക്കും)" എന്ന് പറയു ന്നത് അവൻഈശ്വരൻ തന്നെയാണ് (അതു പറയാൻ കെല്പുള്ളവനാണ് ). അപ്രകാരം തന്നെ സംഭവിക്കും. ആത്മാവിനെത്തന്നെ പ്രിയമെന്നുപാസിക്കണം. ആരാ ണോ അങ്ങിനെ ആത്മാവിനെത്തന്നെ പ്രിയമെന്നുപാസി ക്കുന്നത് അവൻെറ പ്രിയം (പ്രമായുകമായി (നാശ സ്വഭാവമുള്ളതായി) ഭവിക്കുന്നില്ല — 8.

**ഭാഷ്യ :**— തദേതദാത്മതത്വം പ്രേയഃ പ്രിയതരം പുത്രാത് . പുത്രോ ഹി ലോകേ പ്രിയഃ പ്രസിദ്ധ സ്തസ്മാദപി

ഈ ആത്മതത്വം പുത്രനേക്കാൾ പ്രിയതരമായതാണ് . പുത്രൻ ലോക ത്തിൽ പ്രിയനാണെന്ന് പ്രസിദ്ധമാണ

പ്രിയതരമിതി നിരതിശയപ്രിയത്വം ദർശയതി. തഥാ വിത്താത് ഹിരണ്യരത്നാദേഃ തഥാ അന്യസ്മാദ്യദ്യല്ലോകേ പ്രിയത്വേന പ്രസിദ്ധം തസ്മാത് സർവ്വസ്മാദിത്യർത്ഥഃ

ല്ലോ. ആത്മാവ് അതിലും പ്രിയതരമാണെന്നു പറഞ്ഞത് അതിന്റെ നിരതിശയമായ പ്രിയത്വം കാണിക്കാനാണ്. അതുപോലെ സ്വർണ്ണം, രത്നം തുടങ്ങിയ ധനത്തെക്കാളും, അതു പോലെ ലോകത്തിൽ പ്രിയമായതെന്ന് പ്രസിദ്ധമായതെന്തൊക്കെയുണ്ടോ അവയെക്കാളുമെല്ലാം പ്രിയതരമായതാണെന്നർത്ഥം.

തത്ക്കസമാദാത്മതത്വമേവ പ്രിയതരം ന പ്രാണാദി ? ഇത്യുച്യതേ—അന്തരതരം ബാഹ്യാത് പുത്രവിത്താദേഃ പ്രാണപിണ്ഡസമുദായോ ഹ്യന്തരോ | ഭ്യന്തരഃ സന്നികൃഷ്ടഃ ആത്മനഃ. തസ്മാദപ്യന്തരാദന്തരതരം യദയമാത്മാ യദേതദാത്മതത്വം. യോ ഹി ലോകേ നിരതിശയപ്രിയഃ സ സർവ്വപ്രയത്നേന ലബ്ധവ്യോ ഭവതി. തഥായമാത്മാ സർവ്വലൗകികപ്രിയേഭ്യഃ പ്രിയതമഃ . തസ്മാത്തല്ലാഭേ മഹാൻ യത്നഃ ആസ്ഥേയ ഇത്യർത്ഥഃ, കർത്തവ്യതാപ്രാപ്തമപ്യന്യപ്രിയലാഭേ യത്നം ഉജ്ഝിത്വാ.

എന്തുകൊണ്ടാണ് പ്രാണാദികളല്ലാതെ ആത്മതത്വം പ്രിയമായിരിക്കുന്നത് എന്നു പറയുന്നു — ഇത് അന്തരതരം (ഏററവും ഉള്ളിലുള്ളത് ) ആയതാണ് . പുത്രൻ, ധനം മുതലായ ബാഹ്യവസ്തുക്കളെ അപേക്ഷിച്ച് പ്രാണപിണ്ഡസമുദായം തനിക്ക് ഉള്ളിലുള്ളതാണ് , സമീപവർത്തിയാണ് . ആ ഉള്ളിലുള്ളതിനേക്കാളും അന്തരമായതാണ് . ഈ ആത്മാവ് അഥവാ ആത്മതത്വം. അത് നിരതിശയപ്രിയമായതാണ് , ലൗകികമായ എല്ലാ പ്രിയ വസ്തുക്കളെക്കാളും പ്രിയതമമായതാണ് . സർവ്വവിധ പ്രയത്നങ്ങളെക്കൊണ്ടും ലഭിക്കപ്പെടേണ്ടതാണ് . അതിനാൽ അതിന്റെ ലാഭത്തിനായി മഹത്തായ യത്നം ചെയ്യണം എന്നർത്ഥം. കർത്തവ്യതയാൽ പ്രാപിക്കേണ്ടതായ അന്യപ്രിയ വസ്തുക്കളെ നേടാനുള്ള ശ്രമം ഉപേക്ഷിച്ചും ഇതിനായി ശ്രമിക്കണം.

കസ്മാത്പുനരാത്മാനാത്മപ്രിയയോരന്യതരപ്രിയഹാനേന ഇതരപ്രിയോപാദാനപ്രാപ്തൗ ആത്മപ്രിയോപാദാനേനൈവ ഇതരഹാനം ക്രിയതേ ന വിപര്യയഃ ? ഇത്യുച്യതേ സ യഃ കശ്ചിദന്യമനാത്മവിശേഷം പുത്രാദികം പ്രിയതരമാത്മനഃ സകാശാദ് ബ്രുവാണം ബ്രൂയാദാത്മപ്രിയവാദീ കിം? പ്രിയം തവാഭിമതം പുത്രാദിലക്ഷണം രോത്സ്യത്യാവരണം പ്രാണസംരോധം പ്രാപ്സ്യതി. വിനങ്ക്ഷ്യതീതി. സ കസ്മാദേവം ബ്രവീതി? യസ്മാദീശ്വരഃ സമർത്ഥഃ പര്യാപ്തോ | സാവേവം വക്തും ഹ യസ്മാത്തസ്മാത്തഥൈവ സ്യാദ്യ—

ആത്മാവും അനാത്മാവുമാകുന്ന പ്രിയവസ്തുക്കളിൽ ഒന്നിനെ വിട്ട് മററതിനെ സ്വീകരിക്കേണ്ടിവരുമ്പോൾ ആത്മാവാകുന്ന പ്രിയത്തെ സ്വീകരിച്ച് മററതിനെ എന്തുകൊണ്ട് തള്ളുന്നു, എന്തുകൊണ്ട് മറിച്ചല്ല എന്നു പറയുന്നു — ആത്മപ്രിയവാദിയായ ഒരാൾ പുത്രൻ മുതലായ ഏതെങ്കിലും അനാത്മവസ്തുവിനെ ആത്മാവിനേക്കാൾ പ്രിയതരമാണെന്നു പറയുകയാണെങ്കിൽ അയാളോടു പറയണം. എന്ത് ? "പുത്രാദി രൂപമായ നിന്റെ പ്രിയവസ്തു രോധിക്കും അഥവാ ആവരണത്തെ, പ്രാണസംരോധത്തെ, പ്രാപിക്കും അതാ യത് നശിക്കും" എന്ന് . എന്തു കൊണ്ടാണവനങ്ങിനെ പറയുന്നത് ? കാരണം അവൻ അങ്ങിനെ പറയാൻ കഴിവുള്ളവനാണ് , സമർത്ഥനാണ് , പര്യാപ്തനാണ് . അതിനാൽ

ത്തേനോക്തം പ്രാണസംരോധം പ്രാപ്സ്യതി. യഥാ ഭൂതവാദീ ഹി സഃ, തസ്മാത് സ ഈശ്വരോ വക്തും.

അവൻ എങ്ങിനെ പറഞ്ഞുവോ അങ്ങിനെതന്നെ സംഭവിക്കും. അവൻ പറഞ്ഞ പോലെ പ്രാണനാശം സംഭവിക്കും. അവൻ യഥാർത്ഥവാദിയാണ് . അതിനാൽ അങ്ങിനെ പറയാൻ കെല്പുള്ളവനാണ്

ഈശ്വരശബ്ദഃ ക്ഷിപ്രവാചീതി കേചിത് . ഭവേദ്യതി പ്രസിദ്ധിഃ സ്യാത് . തസ്മാദുദ്ധിത്വാന്യത് പ്രിയമാത്മാനമേവ പ്രിയം ഉപാസീത.

ഈശ്വരശബ്ദം ക്ഷിപ്രം (ശീഘ്രം) എന്ന അർത്ഥത്തിലാണെന്ന് ചിലർ പറയുന്നു. പ്രസിദ്ധിയുള്ള പക്ഷം അങ്ങിനെയാകാമായിരുന്നു. (പക്ഷെ അങ്ങിനെ പ്രസിദ്ധിയുണ്ടോ എന്ന് സംശയമാണ് ) അതിനാൽ മററു പ്രിയത്തെ ഉപേക്ഷിച്ചിട്ട് ആത്മാവാകുന്ന പ്രിയത്തെത്തന്നെ ഉപാസിക്കണം.

സ യ ആത്മാനമേവ പ്രിയമുപാസ്തേ ആത്മൈവ പ്രിയോ നാന്യോ ऽ സ്തീതി പ്രതിപദ്യതേ അന്യല്ലൗകികം പ്രിയമപ്രിയമേവേതി നിശ്ചിത്യ ഉപാസ്തേ ചിന്തയതി, ന ഹാസ്യൈവംവിദഃ പ്രിയം പ്രമായുകം പ്രമരണശീലം ഭവതി.

ആത്മാവുതന്നെയാകുന്ന പ്രിയത്തെ ആരുപാസിക്കുന്നുവോ — ആത്മാവുതന്നെ പ്രിയം, മറെറാന്നല്ല എന്ന് തീരുമാനിച്ചു അതായത് ലൗകികമായത് പ്രിയമാണെങ്കിലും ശരിക്കും അപ്രിയമായതാണെന്ന് ഉറച്ച് ഉപാസി ക്കുന്നുവോ — അവൻെറ പ്രിയം പ്രമായുകമായിരിക്കുകയില്ല. മരണസ്വഭാവത്തോടുകൂടിയതാവില്ല. (ഉപാസിക്കുക എന്നതിന് ചിന്തിക്കുക എന്നർത്ഥം)

നിത്യാനുവാദമാത്രമേതത് , ആത്മവിദോ ऽ ന്യസ്യ പ്രിയസ്യാപ്രിയസ്യ ച അഭാവാത് . ആത്മപ്രിയഗ്രഹണ സ്തുത്യർത്ഥം വാ പ്രിയഗുണഫലവിധാനാർത്ഥം വാ മന്ദാത്മദർശിനഃ. താച്ഛീല്യപ്രത്യയാപാദാനാത് .

ആത്മാവിനെ അറിയുന്നവൻെറ ദൃഷ്ടിയിലാവട്ടെ പ്രിയമോ അപ്രിയമോ ആയ ഒന്നിനും ഉണ്മ തന്നെയില്ല. അതിനാൽ അത് നിത്യവസ്തുവിൻെറ അനുവാദം മാത്രമാണ് . അല്ലെങ്കിൽ അത് ആത്മപ്രിയഗ്രഹണത്തിൻെറ സ്തുതിക്കാണെന്നും വരാം. അഥവാ മന്ദാത്മദർശിക്കുവേണ്ടി പ്രിയഗുണ വിശിഷ്ടമായ ആത്മാവിനെ ഉപാസിച്ചാൽ പ്രിയമായ പ്രാണാദികൾ നശിക്കില്ല എന്ന ഫലത്തെ വിധിക്കുന്നതിനുള്ള ഫലശ്രുതിയാണെന്നും വരാം. എന്തെന്നാൽ "പ്രമായു" എന്ന പദത്തിൽ "ഉക" എന്നച്ഛീല്യ പ്രത്യയം ഗ്രഹിക്കപ്പെട്ടിരിക്കുന്നു.

(ഇത് അതിൻെറ ശീലമാണ് , അഥവാ സ്വഭാവമാണ് — ഈ അർത്ഥത്തിൽ വ്യാകരണശാസ്ത്രം "ഉകഞ് " പ്രത്യയത്തെ വിധിച്ചിട്ടുണ്ട് . പദാർത്ഥങ്ങൾക്ക് ഒരിക്കലും ഒരു വിധത്തിലും തങ്ങളുടെ സ്വഭാവം ഉപേക്ഷിക്കാവുന്നതല്ല.

അതിനാൽ "പ്രമായുക" മുണ്ടാവാൻവയ്യ. അതിനാൽ ഈ പറഞ്ഞതുകൊണ്ട് പ്രാണാദികൾക്ക് ആത്യന്തികമായ മരണമില്ലായ്മയല്ല വിവക്ഷിക്കപ്പെട്ടിരിക്കുന്നത് . അവയുടെ ദീർഘജീവിതം മാത്രമാണ് പറയപ്പെട്ടിരിക്കുന്നതെന്നർത്ഥം.)

സൂത്രിതാ ബ്രഹ്മവിദ്യാ "ആത്മേത്യേവോപാസീത" ഇതിയദർത്ഥോപനിഷത് കൃത്സ്നാപി. തസ്യൈതസ്യ സൂത്രസ്യ വ്യാചിഖ്യാസുഃ പ്രയോജനമഭിധിത്സയോപോദ്ഘാതംസതി.

ഏതിനായിട്ടാണോ ഉപനിഷത്തു മുഴുവൻ ആ ബ്രഹ്മവിദ്യ "ആത്മാവ് എന്നുതന്നെ ഉപാസിച്ചാലും " എന്നതുകൊണ്ട് സൂത്രരൂപത്തിൽ വർണ്ണിക്കപ്പെട്ടു കഴിഞ്ഞുവോ. ആ സൂത്രത്തെ വ്യാഖ്യാനിക്കണമെന്നു കരുതി, അതിന്റെ പ്രയോജനത്തെ പറയാനായിട്ട് , ആമുഖമായി പറയുവാൻ പോവുകയാണ് .

**മന്ത്രഃ 9** — തദാഹുര്യദ്ബ്രഹ്മവിദ്യയാ സർവ്വം ഭവിഷ്യന്തോ മനുഷ്യാ മന്യന്തേ. കിമുതദ് ബ്രഹ്മാവേദ്യസ്മാത്തത് സർവ്വമഭവദിതി.

**മന്ത്രാർത്ഥം 9** — (ബ്രാഹ്മണർ) പറഞ്ഞിട്ടുണ്ട് , ബ്രഹ്മവിദ്യ വഴി മനുഷ്യർ തങ്ങൾ എല്ലാമായിത്തീരാമെന്നു വിചാരിക്കുന്നു എന്ന് . ഇത് ഏതോ അതിനെ സംബന്ധിച്ച് (ഞങ്ങൾ ചോദിക്കുന്നു) ഏതിന്റെ ജ്ഞാനത്താൽ ആ ബ്രഹ്മം എല്ലാമായിത്തീർന്നുവോ അങ്ങിനെയുള്ള എന്തിനെയാണ് ആ ബ്രഹ്മം അറിഞ്ഞത് ?" എന്ന് .

**ഭാഷ്യഃ** —തദിതി വക്ഷ്യമാണ മനന്തരവാക്യേ | വദ്യോത്യം വസ്ത്വാഹുഃ ബ്രാഹ്മണാ ബ്രഹ്മ വിവിദഷവോ ജന്മജരാമരണപ്രബന്ധചക്രഭ്രമണകൃതായാസദുഃഖോദകാപാരമഹോദധിപ്ലവഭൂതം ഗുരും ആസാദ്യ തത്തീരമുത്തിതീർഷവോ ധർമ്മാധർമ്മസാധനതത്ഫലലക്ഷണാത് സാധ്യസാധനരൂപാത് നിർവ്വിണ്ണാഃ തദ്വിലക്ഷണനിത്യനിരതിശയശ്രേയഃ പ്രതിപിത്സവഃ

"തത് " എന്നതുകൊണ്ട് ഇനി പറയാൻ പോകുന്നതും അനന്തര വാക്യത്തിൽ പ്രകാശിക്കപ്പെടുന്നതുമായ വസ്തുവിനെ ബ്രാഹ്മണർ അഥവാ ബ്രഹ്മത്തെ അറിയാനിച്ഛിക്കുന്നവരും ജന്മജരാമരണങ്ങളുടെ ഒഴുക്കിൽപെട്ട് സദാചക്രം പോലെ തിരിയുന്നതിനാൽ ആയാസപ്രദമായ ദുഃഖ ജലത്തോടു കൂടിയതും അക്കരകാണാൻ കഴിയാത്തതുമായ സംസാര സമുദ്രത്തിന് കപ്പലാകുന്ന ഗുരുവിനെ പ്രാപിച്ച് അതിന്റെ അക്കരെക്കെത്തുവാൻ ആഗ്രഹിക്കുന്നവരും ധർമ്മാധർമ്മങ്ങളുടെ സാധനങ്ങൾ അവയുടെ ഫലം എന്നീ ലക്ഷണങ്ങളോടുകൂടിയതും സാധ്യ സാധനരൂപവുമായ സംസാരത്തിൽ വിരക്തന്മാരും അതിൽ നിന്ന് വിലക്ഷണവും നിത്യവും നിരതിശയവുമായ ശ്രേയസ്സിനെ പ്രാപിക്കാനാഗ്രഹി

കിമാഹുരിത്യാഹ—യദ് ബ്ര—ഹ്മവിദ്യയാ, ബ്രഹ്മ പരമാത്മാ തദ്യഥാ വേദ്യതേ സാ ബ്രഹ്മ വിദ്യാ, തയാ ബ്രഹ്മവിദ്യയാ സർവ്വം നിരവശേഷം ഭവിഷ്യന്തോ ഭവി—ഷ്യാമ ഇതി ഏവം മനുഷ്യാ യന്മന്യ—ന്തേ. മനുഷ്യഗ്രഹണം വിശേഷ—തോ/ധികാരജ്ഞാപനാർത്ഥം. മനുഷ്യാ ഏവ ഹി വിശേഷതോ / ഭ്യുദയനിഃശ്രേയസസാധനേ / ധികൃതാ ഇത്യഭിപ്രായഃ

എന്തു പറയുന്നു എന്ന് പറയുകയാണ് — "ബ്രഹ്മവിദ്യകൊണ്ട് അതായത് ഏതു വിദ്യകൊണ്ടാണ് ബ്രഹ്മത്തെ അഥവാ പരമാത്മാവിനെ അറിയുന്നത് ആ വിദ്യകൊണ്ട് നമുക്ക് സർവ്വമായി അഥവാ മറ്റൊന്നും അവശേഷിക്കാത്തായി ഭവിക്കാം എന്ന് മനുഷ്യർ വിചാരിക്കുന്നുണ്ടല്ലോ. മനുഷ്യരെന്നു പറഞ്ഞത് അവർക്ക് വിശേഷിച്ചും അധികാരമുണ്ടെന്നു കാണിക്കുവാനാണ് . മനുഷ്യർ തന്നെ യാണ് അഭ്യുദയത്തിനും നിശ്രേയ സത്തിനും — ലൗകികാഭ്യുദയത്തിനും മോക്ഷത്തിനും — അധികാരികൾ എന്നാണഭിപ്രായം.

യഥാ കർമ്മവിഷയേ ഫല—പ്രാപ്തിം ധ്രുവാം കർമ്മഭ്യോ മന്യന്തേ, തഥാ ബ്രഹ്മവിദ്യായാഃ സർവ്വാത്മഭാവഫലപാപ്തിം ധ്രുവ—മേവ മന്യന്തേ. വേദപ്രാമാണ്യ—സ്യോഭയത്രാവിശേഷാത് തത്ര വിപ്രതിഷിദ്ധം വസ്തു ലക്ഷ്യതേ / തഃ പൃച്ഛാമഃ കിമു തദ് ബ്രഹ്മ യസ്യ വിജ്ഞാനാത് സർവ്വം ഭവിഷ്യന്തോ മനുഷ്യാ മന്യന്തേ ? തത്കിമവേദ്യസ്മാദ്വിജ്ഞാനാത്തദ് ബ്രഹ്മ സർവ്വമഭവത് ?

കർമ്മ വിഷയത്തിൽ, കർമ്മത്തിൽ നിന്നും തീർച്ചയായും ഫലപ്രാപ്തിയുണ്ടാവുമെന്നു കരുതുന്നതുപോലെ ബ്രഹ്മവിദ്യയിൽ നിന്നും സർവ്വാത്മഭാവ പ്രാപ്തി തീർച്ചയായും ഉണ്ടാകുമെന്ന് ജനങ്ങൾ വിചാരിക്കുന്നു. കാരണം വേദ പ്രാമാണ്യം രണ്ടിലും ഒരു പോലെയാണ് . അങ്ങിനെ മനുഷ്യർ വിചാരിക്കുന്ന വിരുദ്ധമായ വസ്തുവിനെ (ജ്ഞാന ഫലത്തെ) കാണുന്നു. അതുകൊണ്ട് ഞങ്ങൾ ചോദിക്കുന്നു, ഏതു ബ്രഹ്മത്തിന്റെ വിജ്ഞാനത്താലാണോ എല്ലാമായിത്തീരാമെന്ന് മനുഷ്യർ വിചാരിക്കുന്നത് ആ ബ്രഹ്മം എങ്ങിനെ അറിഞ്ഞാണ് അങ്ങിനെയായിത്തീർന്നത് ?

ബ്രഹ്മ ച സർവ്വമിതി ശ്രൂ—യതേ തദ്യദ്യ വിജ്ഞാനായ കിഞ്ചി—ത്സർവ്വമഭവത് തഥാന്യേഷാമപ്യ—സ്തു, കിം ബ്രഹ്മവിദ്യയാ ? അഥ വിജ്ഞായ സർവ്വമഭവത് , വി—ജ്ഞാന സാധ്യത്വാത് കർമ്മഫലേന തുല്യമേവ ഇത്യനിത്വത്വപ്രസംഗഃ സർവ്വഭാവസ്യ ബ്രഹ്മവിദ്യാ—ഫലസ്യ. അനവസ്ഥാദോഷശ്ച — തദപ്യന്യദ്വിജ്ഞായ സർവ്വമഭവത് തതഃ പൂർവ്വമപ്യന്യദ്വിജ്ഞായ ഇതി. ന താവദവിജ്ഞായ സർവ്വമഭവത് , ശാസ്ത്രാർത്ഥവൈരൂപ്യദോഷാ—ത് . ഫലാനിത്യത്വദോഷസ്തർഹി

ബ്രഹ്മം എല്ലാമാണെന്ന് കേൾക്കുന്നു. ആ ബ്രഹ്മം ഒന്നിനേയും അറിയാതെയാണ് എല്ലാമായിത്തീർന്നതെങ്കിൽ അതുപോലെ മററുള്ളവർക്കും ആവാൻ പററും. അപ്പോൾ ബ്രഹ്മവിദ്യയെന്തിനാണ് ? ഇനി അറിഞ്ഞിട്ടാണ് ബ്രഹ്മം എല്ലാമായിത്തീർന്നതെങ്കിൽ ബ്രഹ്മ വിദ്യാഫലമായ സർവ്വഭാവം കർമ്മഫലത്തോട് സദൃശമാകയാൽ അനിത്യമായതാണെന്നു വരും. മാത്രമല്ല ബ്രഹ്മം ഏതിനെ അറിഞ്ഞിട്ടാണ് എല്ലാമായത് അത് മറെറാന്നിനെ അറിഞ്ഞിട്ടാണ് സർവ്വാത്മഭാവത്തെ പ്രാപിച്ചതെന്നും അതു ഇനി വേറൊന്നിനെ അറിഞ്ഞിട്ടാണെന്നും പറയാൻ തുടങ്ങിയാൽ അനവസ്ഥാ ദോഷം വന്നു കൂടും. ഇവിടെ ഒന്നിനെയും

നൈകോ ഽ പി ദോഷോ ഽ ർത്ഥ വിശേഷോപപത്തേഃ

അറിയാതെയാണ് ബ്രഹ്മം എല്ലാമായി ത്തീർന്നതെന്ന് പറയാൻ പാടില്ല. കാര ണം അങ്ങിനെയാവുമ്പോൾ ശാസ്ത്ര ത്തിന് വൈരൂപ്യം വരും. എന്നാൽ ഫല ത്തിന് അനിത്യദോഷം വരുമല്ലോ ? ഇല്ല. അർത്ഥവിശേഷം കൊണ്ട് എല്ലാത്തിനും ഉപപത്തിയു ള്ളതിനാൽ ഒരു ദോഷവും ഇല്ല.

യദി കിമപി വിജ്ഞായൈവ തദ്ബ്രഹ്മസർവ്വമഭവത് പൃച്ഛാമഃ കിമു തദ്ബ്രഹ്മാവേത് ? യസ്മാ– ത്തത്സർവ്വമഭവദിതി. ഏവം ചോദി– തെ സർവ്വദോഷാനാഗന്ധിതം പ്രതിവചനമാഹ–

ചിലതെല്ലാമറിഞ്ഞാണ് ബ്രഹ്മം എല്ലാമായതെങ്കിൽ ഞങ്ങൾ ചോദിക്കുന്നു – " ആ ബ്രഹ്മം എന്തറിഞ്ഞു ? എന്തറി ഞ്ഞാണ് അതെല്ലാമായത് " എന്ന് . ഇപ്ര കാരം ചോദിതനായപ്പോൾ ഒരു ദോഷ ത്തിന്റെയും ഗന്ധമില്ലാത്ത തരത്തിൽ ഉത്തരം പറയുന്നു.

**മന്ത്രഃ 10** — ബ്രഹ്മ വാ ഇദമഗ്ര ആസീത്തദാത്മാനമേവാ– വേത് . അഹം ബ്രഹ്മാസ്മീതി. തസ്മാത്തത്സർവ്വമഭവ– ത്തദ്യോ യോ ദേവാനാം പ്രത്യബുദ്ധ്യത സ ഏവ തദ– ഭവത്തഥർഷീണാം തഥാ മനുഷ്യാണാം തദ്ധൈതത്പ – ശ്യന്നൃർഷിർവ്വാമദേവഃ പ്രതിപേദേ ഽ ഹം മനുരഭവം സൂര്യശ്ചേതി. തദിദമപ്യേതർഹി യ ഏവം വേദാഹം ബ്രഹ്മാസ്മീതി സ ഇദം സർവ്വം ഭവതി തസ്യ ഹ ന ദേവാശ്ച നാഭൂത്യാ ഈശതേ. ആത്മാ ഹ്യേഷാം സ ഭവതി. അഥ യോ ഽന്യാം ദേവതാമുപാസ്തേ ഽ ന്യോ ഽ സാവന്യോ ഽ ഹമസ്മീതി സ ന വേദ യഥാ പശുരേവം സ ദേവാനാം. യഥാ ഹ വൈ ബഹവഃ പശവോ മനു– ഷ്യം ഭുഞ്ജ്യുരേവമേകൈകഃ പുരുഷോ ദേവാൻ ഭു– നക്ത്യേകസ്മിന്നേവ പശാവാദീയമാനേ ഽപ്രിയം ഭവ– തി കിമു ബഹുഷു തസ്മാദേഷാം തന്ന പ്രിയം യദേത– ന്മനുഷ്യാ വിദ്യുഃ.

**മന്ത്രാർത്ഥം 10** — മുമ്പ് ഈ ബ്രഹ്മം മാത്രമേ ഉണ്ടായി രുന്നുള്ളു. അത് സ്വയം "ഞാൻ ബ്രഹ്മമാണ് " എന്നറി ഞ്ഞു അതിനാൽ അത് എല്ലാമായിത്തീർന്നു അതിൽ ദേവന്മാരുടെ ഇടക്ക് ആരാണോ പ്രതിബോധിച്ചത് അ വൻ തന്നെ പ്രതിബുദ്ധനായി. അതായി (ബ്രഹ്മമായി) തീർന്നു. അതുപോലെ ഋഷികളുടെ ഇടക്കും അപ്രകാരം മനുഷ്യരുടെ ഇടക്കും അങ്ങിനെയുള്ള ബ്രഹ്മത്തെ ഞാനാകുന്നു എന്ന് കണ്ടു വാമദേവനെന്ന ഋഷി "ഞാൻ മനുവായി, സൂര്യനുമായി" എന്ന് പ്രതിപാദിച്ചു. സർവ്വാ

ത്മഭാവം പൂണ്ടു) പോലും. അങ്ങിനെയുള്ള ഈ ബ്രഹ്മ ത്തെ ഇക്കാലത്തും "ഞാൻ ബ്രഹ്മമാകുന്നു" എന്നിങ്ങിനെ ആരറിയുന്നുവോ അവൻ ഇതെല്ലാമായിത്തീരും. അവനെ ഇതെല്ലാമല്ലാതാക്കുന്നതിന് ദേവന്മാർക്കുപോലും കഴിയു കയില്ല. എന്തെന്നാൽ അവൻ (ബ്രഹ്മവിത്ത് ) ഈ ദേവ ന്മാരുടെ ആത്മാവായിത്തീരുന്നു. പിന്നെ ആരാണോ, "അവൻ വേറെയാകുന്നു, ഞാൻ വേറെയാകുന്നു" എന്നി ങ്ങിനെ ദേവതയെ തന്നിൽ നിന്നന്യമായുപാസിക്കുന്ന ത് അവൻ (തത്വത്തെ ) അറിയുന്നില്ല. അവൻ ദേവന്മാ ർക്ക് പശു എങ്ങിനെയോ അങ്ങിനെയായിത്തീരുന്നു. ഏതു പ്രകാരത്തിലാണോ വളരെ പശുക്കൾ മനുഷ്യനെ പാലിക്കുന്നത് അപ്രകാരം (അവിദ്വാനായ) ഓരോ പു രുഷനും ദേവന്മാരെ പാലിക്കുന്നു. ഒരു പശു തന്നെ (വ്യാഘ്രാദികളാലും മററും) പിടിക്കപ്പെട്ടാൽ അപ്രിയം ഭവിക്കുന്നുണ്ടല്ലോ. അപ്പോൾ അനേകം പശുക്കൾ പിടി ക്കപ്പെട്ടാൽ പറയാനുണ്ടോ? അതിനാൽ മനുഷ്യർ ഇതിനെ (ബ്രഹ്മതത്വത്തെ അറിയുന്നത് ഈ ദേവന്മാർക്ക് പ്രിയ മായതല്ല.

ഭാഷ്യഃ ബ്രഹ്മാപരം സർവ്വഭാവസ്യ സാധ്യത്വോപപത്തേഃ ന ഹി പര— സ്യ ബ്രഹ്മണഃ സർവ്വഭാവാപത്തിഃ വിജ്ഞാനസാദ്ധ്യാ വിജ്ഞാന— സാദ്ധ്യാം ച സർവ്വഭാവാപത്തിമാഹ "തസ്മാത്തത്സർവ്വമഭവത് " ഇതി. തസ്മാത് ബ്രഹ്മ വാ ഇദമഗ്ര ആസീദിതി അപരം ബ്രഹ്മ ഹ ഭവിതുമർഹതി.

ബ്രഹ്മശബ്ദം വഴി അപരബ്രഹ്മ മാണറിയപ്പെടേണ്ടത് . എന്തെന്നാൽ എ ങ്കിലേ സർവ്വഭാവം സാദ്ധ്യമായിത്തീരൂ. പരമായ ബ്രഹ്മത്തിന്റെ സർവ്വഭാവ പ്രാപ്തി വിജ്ഞാനം കൊണ്ട് സാധി ക്കേണ്ടതല്ല. "അതിനാലതെല്ലാമായി" എ ന്നിങ്ങിനെ വിജ്ഞാനസാധ്യമായ സർവ്വ ഭാവ പ്രാപ്തിയെയാണ് പറഞ്ഞിരിക്കു ന്നത് . അതിനാൽ "മുമ്പ് ഈ ബ്രഹ്മം മാത്രമേ ഉണ്ടായിരുന്നുള്ളൂ" എന്നു പറ ഞ്ഞിരിക്കുന്ന ബ്രഹ്മം അപരബ്രഹ്മ മാകാനെ തരമുള്ളൂ.

മനുഷ്യാധികാരദ്വാരാ ത— ദ്ഭാവീ ബ്രാഹ്മണഃ സ്യാത് "സർവ്വം ഭവിഷ്യന്തോ മനുഷ്യാ മന്യന്തേ" ഇതി ഹ മനുഷ്യാഃ പ്രകൃതാഃ, തേഷാം ചാഭ്യുദയനിഃശ്രേയസസാ ധനേ വിശേഷതോ ƒ ധികാര ഇ— ത്യുക്തം, ന പരസ്യ ബ്രഹ്മണോ നാപ്യപരസ്യ പ്രജാപതേഃ. അതോ ദ്വൈതൈകത്വാപര ബ്രഹ്മവിദ്യയാ കർമ്മസഹിതയാ അപരബ്രഹ്മ—

മനുഷ്യർക്കാണധികാരമെന്നതി നാൽ ബ്രഹ്മമായിത്തീരാൻ പോകുന്ന ബ്രാഹ്മണനെയാണ് ബ്രഹ്മമെന്ന് പറ ഞ്ഞിരിക്കുന്നതെന്നും വരാം. "സർവ്വവു മായിത്തീരാൻ മനുഷ്യർ വിചാരിക്കുന്നു". എന്നിങ്ങിനെ മനുഷ്യരാണല്ലോ പ്രകൃത ത്തിലുള്ളത് . അവർക്കാണ് അഭ്യുദയ വും നിശ്രേയസവും സാധിക്കുന്നതിലധി കാരമുള്ളതെന്ന് വിശേഷിച്ചും പറഞ്ഞി രിക്കുന്നു. പരമമായ ബ്രഹ്മത്തിനും അ പര ബ്രഹ്മമായ പ്രജാപതിക്കും അധി

ഭാവമുപസമ്പന്നോ ഭോജ്യാദപാവൃത്തഃ സർവ്വപ്രാപ്‌ത്യോച്ഛിന്നകാമകർമ്മബന്ധനഃ പരബ്രഹ്മഭാവി ബ്രഹ്മവിദ്യാഹേതോഃ ബ്രഹ്മത്യഭിധീയതേ. ദൃഷ്ടശ്ച ലോകേ ഭാവിനീം വൃത്തിമാശ്രിത്യ ശബ്ദപ്രയോഗഃ— "യഥാ ഓദനം പചതി" ഇതി, ശാസ്ത്രേ, ച "പരിവ്രാജകഃ സർവ്വഭൂതാഭയദക്ഷിണാം" ഇത്യാദി തഥേഹേതി കേചിത് ബ്രഹ്മ ബ്രഹ്മഭാവീ പുരുഷോ ബ്രാഹ്മണ ഇതി വ്യാചക്ഷതേ.

കാരമില്ല. അതിനാൽ ദ്വൈതൈകത്വമായ (സർവ്വജഗദാത്മകമായ) അപര ബ്രഹ്മവിദ്യയെ കർമ്മത്തോടു ചേർന്നനുഷ്ഠിച്ച് അപരബ്രഹ്മത്തെ പ്രാപിച്ച് ഭോജ്യത്തിൽ നിന്നും വിട്ട് സർവ്വാത്മഭാവ പ്രാപ്തികൊണ്ട് കാമ കർമ്മ ബന്ധങ്ങൾ അററ് ബ്രഹ്മവിദ്യവഴി ബ്രഹ്മമായത്തീരാൻ പോകുന്നവനെയാണിവിടെ ബ്രഹ്മമെന്നു പറഞ്ഞിരിക്കുന്നത് . വരാൻ പോകുന്ന പ്രവൃത്തിയെകുറിക്കുന്ന പദപ്രയോഗങ്ങൾ ലോകത്തിൽ കാണാറുണ്ട് . "ചോറുണ്ടാക്കുന്നു" എന്നിങ്ങിനെ, ശാസ്ത്രത്തിലും "സന്യാസി സർവ്വഭൂതാഭയമായ ദക്ഷിണയെ ചെയ്തിട്ട് സന്യസിക്കണം" മുതലായ വാക്യങ്ങൾ കാണാറുണ്ട് . അതുപോലെ ഇവിടെയും ബ്രഹ്മഭാവത്തെ പൂകാൻ പോകുന്ന ബ്രാഹ്മണനാണ് ബ്രഹ്മം എന്ന് ചിലർ പറയുന്നു.

തന്ന, സർവ്വഭാവാപത്തേഃ അനിത്യത്വദോഷാത് ന ഹി സോഽസ്തി ലോകേ പരമാർത്ഥതോ യോ നിമിത്തവശാത് ഭാവാന്തരമാപദ്യേത നിത്യശ്ചേതി. തഥാ ബ്രഹ്മവിജ്ഞാനനിമിത്തകൃതാ ചേത് സർവ്വഭാവാപത്തിഃ, നിത്യാ ചേതി വിരുദ്ധം. അനിത്യത്വേ ച കർമ്മഫലതുല്യതേത്യുക്തോ ദോഷഃ .

ഈ പറഞ്ഞതു ശരിയല്ല. എന്തെന്നാൽ ബ്രഹ്മശബ്ദം വഴി പരനെയല്ലാതെ മററൊരർത്ഥം ഗ്രഹിക്കുന്ന പക്ഷം അതിൻെറ സർവ്വ ഭാവ പ്രാപ്തിയാകുന്നഫലം സാധിക്കത്തക്കതായിത്തീരുന്നതിനാൽ അനിത്യമായി ഭവിക്കും. നിമിത്തവശാൽ ഭാവാന്തരത്തെ പ്രാപിക്കുന്നതും എന്നാൽ നിത്യമായതുമായി ലോകത്തിൽ ഒരു വസ്തുവും പരമാർത്ഥത്തിൽ ഇല്ല. അതുപോലെ സർവ്വഭാവ പ്രാപ്തി ബ്രഹ്മവിജ്ഞാനം കാരണമുണ്ടാവുന്നതാണെങ്കിൽ അത് നിത്യ മായതാണെന്ന് പറയുന്നത് വൈരുദ്ധ്യാത്മകമാണ് . അനിത്യമാണെങ്കിൽ (സർവ്വഭാവ പ്രാപ്തി) കർമ്മഫലത്തോടു തുല്യമായിത്തീരുമെന്ന ദോഷം മുമ്പേ പറഞ്ഞതാണ് .

അവിദ്യാകൃതാസർവ്വത്വനിവൃത്തിം ചേത്സർവ്വഭാവാപത്തിം ബ്രഹ്മവിദ്യാഫലം മന്യസേ, ബ്രഹ്മ ഭാവി പുരുഷകല്പനാ വ്യർത്ഥാ സ്യാത് ; പരബ്രഹ്മ വിജ്ഞാനാദപി സർവ്വേ ജന്തുഃ ബ്രഹ്മത്വാന്നിത്യമേവ സർവ്വ ഭാവാപന്നഃ പരമാർത്ഥതഃ അവിദ്യയാ ത്വബ്രഹ്മത്വമസർവ്വത്വം ച അദ്ധ്യാരോപിതം; യഥാ ശുക്തികായാം രജതം,

അവിദ്യാകൃതമായ സർവ്വവുമല്ലെന്ന അവസ്ഥയുടെ നിവൃത്തിയാണ് ബ്രഹ്മ വിദ്യാഫലമായ സർവ്വ ഭാവ പ്രാപ്തി എന്നു കരുതുന്ന പക്ഷം ബ്രഹ്മമാകാൻ പോകുന്ന പുരുഷനെക്കുറിച്ചുള്ള കല്പന വ്യർത്ഥമായിത്തീരും. വാസ്തവത്തിൽ ബ്രഹ്മ ജ്ഞാനത്തിനു മുമ്പു എല്ലാ ജന്തുവും, ബ്രഹ്മം മാത്രമായതുകൊണ്ട് , നിത്യമായസർവ്വാത്മഭാവത്തെ പ്രാപിച്ചാണിരിക്കുന്നത് . ബ്രഹ്മമല്ലാത്ത അവസ്ഥയും എല്ലാമല്ലാതിരിക്കു

വ്യോമ്നി വാ തലമലവത്വാദി, തഥേഹ ബ്രഹ്മണ്യദ്ധ്യാരോപിതമ– വിദ്യയാ അബ്രഹ്മത്വമസർവ്വത്വം ച ബ്രഹ്മവിദ്യയാ നിവർത്ത്യത ഇതി മന്യസേ യദി, തദാ യുക്തം "യത്– പരമാർത്ഥത ആസീത്പരം ബ്രഹ്മ, ബ്രഹ്മശബ്ദസ്യ മുഖ്യാർത്ഥഭൂതം 'ബ്രഹ്മ വാ ഇദമഗ്ര ആസീത് ' ഇത്യസ്മിൻ വാക്യേ ഉച്യതേ" ഇതി വക്തും; യഥാ ഭൂതാർത്ഥവാദിത്വാദ് വേദസ്യ. ന ത്വിയം കല്പനാ യുക്താ ബ്രഹ്മശബ്ദാർത്ഥവിപരീതോ ബ്രഹ്മഭാവീ പുരുഷോ ബ്രഹ്മേ– ത്യുച്യത ഇതി, ശ്രുതഹാന്യശ്രുത– കല്പനായാ അന്യായ്യത്വാന്മഹ– ത്തരേ പ്രയോജനാന്തരേ ∫ സതി.

ന്ന അവസ്ഥയും മുത്തുച്ചിപ്പിയിൽ വെള്ളിയും ആകാശത്തിൽ മാലിന്യവും പോലെ അവിദ്യയാൽ അധ്യാരോപിതമായിരിക്കുകയാണ് . അങ്ങിനെ അവിദ്യയാൽ ബ്രഹ്മത്തിൽ അദ്ധ്യാരോപിതമായിരിക്കുന്ന ബ്രഹ്മമല്ലായ്മയും എല്ലാമല്ലായ്മയും ബ്രഹ്മവിദ്യവഴി നിവർത്തിക്കപ്പെടുമെന്ന് കരുതുന്നു എങ്കിൽ "മുമ്പ് ഈ ബ്രഹ്മം മാത്രമേ ഉണ്ടായിരുന്നുള്ളൂ" എന്ന ഈ വാക്യത്തിൽ ബ്രഹ്മശബ്ദത്തിന് മുഖ്യാർത്ഥ ഭൂതമായി പരമാർത്ഥത്തിൽ വർത്തിക്കുന്ന പരബ്രഹ്മത്തെത്തന്നെയാണ് ബ്രഹ്മ ശബ്ദംകൊണ്ട് പറഞ്ഞിരിക്കുന്നതെന്നു കരുതുന്നതാണ് യുക്തമായിട്ടുള്ളത് . കാരണം വേദത്തിന് യഥാഭൂതാർത്ഥം പറയുന്നതാണ് ശരി. ബ്രഹ്മശബ്ദാർത്ഥത്തിനു വിപരീതമായി ബ്രഹ്മമായിത്തീരാൻ പോകുന്ന പുരുഷനെയാണ് ബ്രഹ്മമെന്ന് പറഞ്ഞിരിക്കുന്നതെന്ന കല്പന ശരിയല്ല. സുപ്രധാനമായ മററു വല്ല പ്രയോജനവുമില്ലെങ്കിൽ കേൾക്കുന്നതിനെ തള്ളി കേൾക്കാത്തതിനെ കല്പിക്കുന്നത് ന്യായമല്ല.

അവിദ്യാകൃതവ്യതിരേകേണ അബ്രഹ്മത്വം അസർവ്വത്വം ച വിദ്യത ഏവ ഇതി ചേന്ന, തസ്യ ബ്രഹ്മവിദ്യയാപോഹാനുപപത്തേഃ ന ഹി ക്വചിത് സാക്ഷാദ്വസ്തു– ധർമ്മസ്യാപോഢ്രീ ദൃഷ്ടാ കർത്ത്രീ വാ ബ്രഹ്മവിദ്യാ. അവിദ്യായാഃ തു സർവ്വത്രൈവ നിവർത്തികാ ദൃശ്യതേ. തഥേഹാപ്യ ബ്രഹ്മത്വ– മസർവ്വത്വം ച അവിദ്യാകൃതമേവ നിവർത്ത്യതാം ബ്രഹ്മവിദ്യയാ. ന തു പാരമാർത്ഥികം വസ്തു കർത്തും നിവർത്തയിതും വാർഹതി ബ്രഹ്മ വിദ്യാ. തസ്മാദ് വ്യർത്ഥൈവ ശ്രുതഹാന്യശ്രുത കല്പനാ.

അവിദ്യാകൃതമല്ലാതേയും ബ്രഹ്മമല്ലായ്മയും എല്ലാമല്ലായ്കയും ഉണ്ടെന്നാണെങ്കിൽ അത് ശരിയല്ല. കാരണം അത് ബ്രഹ്മവിദ്യകൊണ്ട് നീങ്ങുമെന്ന് കരുതാൻ വയ്യ. ബ്രഹ്മവിദ്യ ഒരിടത്തും വസ്തുധർമ്മത്തെ ഉണ്ടാക്കുന്നതായിട്ടോ ഇല്ലാതാക്കുന്നതായിട്ടോ കണ്ടിട്ടില്ല. എന്നാൽ എങ്ങും അവിദ്യയെ നിവർത്തിപ്പിക്കുന്നതായി കാണുന്നു. അതുപോലെ ഇവിടേയും അവിദ്യാകൃതമായ ബ്രഹ്മമല്ലായ്മയേയും എല്ലാമല്ലായ്മയേയും ബ്രഹ്മവിദ്യ നിവർത്തിപ്പിക്കട്ടെ. പരമാർത്ഥമായ വസ്തുവിനെ ഉണ്ടാക്കുന്നതിനോ ഇല്ലാതാക്കുന്നതിനോ ബ്രഹ്മവിദ്യക്ക് കഴിവില്ല. അതിനാൽ ശ്രുതാർത്ഥം വിട്ട് അശ്രുതാർത്ഥം സ്വീകരിക്കുന്നത് വ്യർത്ഥമാണ് .

ബ്രഹ്മണ്യവിദ്യാനുപപ– ത്തിരിതി ചേത് .

**പൂ.പ**— ബ്രഹ്മത്തിൽ അവിദ്യയുണ്ടാകുന്നത് അസംഗതമാണെന്നാണെങ്കിലോ ?

ന, ബ്രഹ്മണി വിദ്യാവിധാ– നാത് . ന ഹി ശുക്തികായാം രജ–

**സിദ്ധാന്തി** — അങ്ങിനെയല്ല. കാരണം ബ്രഹ്മത്തിൽ വിദ്യയെ വിധിച്ചിരിക്കുന്നു.

താധ്യാരോപണേ ऽ സതി ശുക്തി– കാത്വം ജ്ഞാപ്യതേ ചക്ഷുർഗ്ഗോ– ചരാപന്നായാം ഇയം ശുക്തികാ ന രജതമിതി. തഥാ "സദേവേദം സർ– വ്വം" "ബ്രഹ്മൈവേദം സർവ്വം" "ആത്മൈവേദം സർവ്വം" "നേദം ദ്വൈതമസ്ത്യബ്രഹ്മ" ഇതി ബ്ര– ഹ്മണ്യേകത്വവിജ്ഞാനം ന വിധാ– തവ്യം ബ്രഹ്മണ്യവിദ്യാരോപണാ– യാമസത്യാം.

കണ്ണിനു നേരെ കാണുന്ന മുത്തുച്ചിപ്പിയിൽ വെള്ളിയെന്ന പ്രതീതിയില്ലാത്ത സമയം "ഇതു മുത്തുച്ചിപ്പിയാണ് , വെള്ളിയല്ല" എന്നിങ്ങിനെ മുത്തുച്ചിപ്പിയെ പറഞ്ഞറിയിക്കാറില്ലല്ലോ. അതുപോലെ ബ്രഹ്മത്തിൽ അവിദ്യാധ്യാരോപണമില്ലാത്തപ്പോൾ "ഇതെല്ലാം സത്തുമാത്രമാണ് " " ഇതെല്ലാം ബ്രഹ്മം മാത്രമാണ് " "ഇതെല്ലാം ആത്മാവു മാത്രമാണ് . "ബ്രഹ്മമല്ലാത്ത ഈ ദ്വൈതം ഇല്ലാത്തതാണ് " എന്നിങ്ങിനെ ബ്രഹ്മത്തിൽ ഏകത്വ വിജ്ഞാനം വിധിക്കേണ്ടതില്ലല്ലോ.

ന ബ്രൂമഃ— ശുക്തികായാമിവ ബ്രഹ്മണ്യതദ്ധർമ്മാധ്യാരോപണാ നാസ്തീതി, കിം തർഹി ? ന ബ്രഹ്മ സ്വാത്മന്യതദ്ധർമ്മാധ്യാരോപനിമി– ത്തം, അവിദ്യാകർത്തൃ ചേതി.

**പൂ പ.** — ശുക്തികയിലെന്ന പോലെ ബ്രഹ്മത്തിൽ അതിന്റേതല്ലാത്ത ധർമ്മത്തിന്റെ അധ്യാരോപമില്ലെന്ന് ഞാൻ പറഞ്ഞില്ല. പിന്നെയോ ? ബ്രഹ്മം തന്നിൽ തനിക്കില്ലാത്ത ധർമ്മത്തെ ആരോപിക്കുന്നതിന് കാരണക്കാരനല്ലെന്നും അവിദ്യയുടെ കർത്താവല്ലെന്നും മാത്രമാണ് .

ഭവത്വേവം നാവിദ്യാകർത്തൃ ഭ്രാന്തം ച ബ്രഹ്മ. കിന്തു നൈ– വാബ്രഹ്മാവിദ്യാകർത്താ ചേതനോ ഭ്രാന്തോ ऽ ന്യ ഇഷ്യതേ. "നാന്യോ ऽ തോ ऽസ്തി വിജ്ഞാതാ" (ബൃ.ഉ. 3.7.23) "നാന്യദതോ ऽ സ്തി വിജ്ഞാതൃ" (3.8.11) "തത്വമസി" (ഛാ.ഉ. 6.8.16) "ആത്മാനമേവാവേത് . അഹം ബ്രഹ്മാസ്മി" (ബൃ.ഉ. 1.4.10) "അന്യോ ऽ സാവന്യോ ऽ ഹമസ്മീതി ന സ വേദ" (1.4.10) ഇത്യാദി ശ്രുതിഭ്യഃ സ്മൃതിഭ്യശ്ച — "സമം സർവ്വേഷു ഭൂതേഷു (ഗീതാ 13.27) "അഹമാത്മാ ഗുഡാകേശ" (10.20) "ശുനി ചൈവ ശ്വപാകേ ച" (5.18) "യസ്തു സർവ്വാണി ഭൂതാനി" ഇത്യാദിഭ്യഃ "യസ്മിൻ സർവ്വാണി ഭൂതാനി" (ഈ.ഉ.7) ഇതി ച മാന്ത്രവർണ്ണാത് .

**സിദ്ധാന്തി** — ബ്രഹ്മം അവിദ്യാ കർത്താവും ഭ്രാന്തവുമല്ലെന്ന് പറഞ്ഞത് , അതുപോലെ ഇരിക്കട്ടെ. എന്നാൽ അവിദ്യാ കർത്താവും ഭ്രാന്തിയുള്ളതുമായ മറ്റൊരു ചേതനവസ്തു കാണപ്പെടുന്നില്ല. "അതൊഴിച്ച് മറ്റൊരു വിജ്ഞാതാവില്ല (ബൃ.ഉ) "ഇതൊഴിച്ച് മറ്റൊരു വിജ്ഞാതാവില്ല (ബൃ.ഉ) "അത് നീയാണ് " (ഛാ.ഉ) "ഞാൻ ബ്രഹ്മമാണ് എന്ന് ആത്മാവിനെ ത്തന്നെ അറിയൂ. " (ബൃ.ഉ) "ഇവൻ വേറെ ഞാൻ വേറെ എന്ന് കരുതുന്നവൻ അറിയുന്നില്ല" (ബൃ.ഉ.) മുതലായ ശ്രുതികൾ ഉണ്ട് . "സർവ്വഭൂതങ്ങളിലും ഒരുപോലെ (ഗീതാ) "ഹേ അർജ്ജുന, ഞാനാണ് ആത്മാവ് " (ഗീതാ) "പട്ടിയിലും ചണ്ഡാളനിലും" (ഗീതാ) "യാതൊരുത്തൻ എല്ലാ ഭൂത ങ്ങളെയും" മുതലായ സ്മൃതികളുമുണ്ട് . "യാതൊരവസ്ഥയിൽ ഭൂങ്ങളെല്ലാം ആത്മാവുതന്നെയാകുന്നുവോ" (ഈ.ഉ) എന്ന മന്ത്രവർണ്ണത്തിൽ നിന്നും ഇതറിയാം.

നന്വേവം ശാസ്ത്രോപ– ദേശാനർത്ഥക്യമിതി.

**പൂ.പ**— എന്നാൽ ഇപ്രകാരമായാൽ ശാസ്ത്രോപദേശം അനർത്ഥക മാണന്ന് വരുമല്ലോ.

ബാധമേവമവഗതേ ƒ സ്തേ്വവാനർത്ഥക്യം.

**സിദ്ധാന്തി** — ശരിയാണ് . അങ്ങിനെ തന്നെയാണ് . തത്വജ്ഞാനം ഭവിച്ചാൽ അതനർത്ഥകമാവും.

അവഗമാനർത്ഥക്യമപി—ചേത് ?

**പൂ.പ** — ജ്ഞാനവും അനർത്ഥകമാണെന്നാണെങ്കിലോ ?

ന, അനവഗമനിവൃത്തേഃ ദൃഷ്ടത്വാത് .

**സിദ്ധാന്തി** — അതു ശരിയല്ല. എന്തെന്നാൽ അജ്ഞാന നിവൃത്തി വിജ്ഞാനം കൊണ്ടുണ്ടാവുന്നത് കാണുന്നുണ്ട് .

തന്നിവൃത്തേഃ അപ്യനുപപത്തിരേകത്വ ഇതി ചേത് ?

**പൂ.പ** — ബ്രഹ്മത്തിന് ഏകത്വമുണ്ടെന്നു പറയുകയാണെങ്കിൽ അജ്ഞാന നിവൃത്തിയും അസംഗതമാണെന്നാണെങ്കിലോ ? (എന്തെന്നാൽ അജ്ഞാന നിവൃത്തി ശരിയാണെന്നു വന്നാൽ ബ്രഹ്മവും അജ്ഞാന നിവൃത്തിയും എന്നിങ്ങിനെ രണ്ടു പദാർത്ഥങ്ങൾ ഉണ്ടെന്നു പറയേണ്ടിവരും. അപ്പോൾ അദ്വൈതത്തിന് ഹാനി സംഭവിക്കും. ഇനി അജ്ഞാനം ബ്രഹ്മത്തിന്റെ സ്വരൂപം തന്നെയാണെങ്കിൽ അതിന് ബ്രഹ്മജ്ഞാനത്തിനധീനമായിരിക്കാൻ പററില്ല)

ന; ദൃഷ്ടവിരോധാത് . ദൃശ്യതേ ഹ്യേകത്വവിജ്ഞാനാദ് ഏവ അനവഗമനിവൃത്തിഃ ദൃശ്യമാനമപ്യനുപപന്നം ഇതി ബ്രുവതോ ദൃഷ്ടവിരോധഃ സ്യാത് ; ന ച ദൃഷ്ടവിരോധഃ കേന ചിദപ്യഭ്യുപഗമ്യതേ. ന ച ദൃഷ്ടേ ƒ നുപപന്നം നാമ, ദൃഷ്ടത്വാദേവ. ദർശനാനുപപത്തിരിതി ചേത്തത്രാപ്യേഷൈവ യുക്തിഃ

അങ്ങിനെ പറയാൻവയ്യ. കാരണം ഇതിൽ അനുഭവദൃഷ്ടി വിരോധമുണ്ട് . ഏകത്വജ്ഞാനം കൊണ്ടു മാത്രമാണ് അജ്ഞാന നിവൃത്തി കാണപ്പെടുന്നത് . കാണപ്പെടുന്നതു കൂടി അനുപപന്നമാണെന്നാണെങ്കിൽ അത് അനുഭവത്തിന് വിരുദ്ധമായ വാദമാണ് . അനുഭവ വിരുദ്ധമായത് അംഗീകരിക്കാൻ വയ്യ. ദൃഷ്ടമാവുക മൂലം, അനുഭവം അനുപപന്നമായി ഭവിക്കുന്നില്ല. യുക്തി വിരുദ്ധമാണെന്നാണെങ്കിൽ അതിനും ഇതേ യുക്തി പറയാം.

“പുണ്യോ വൈ പുണ്യേന കർമ്മണാ ഭവതി” (ബൃ.ഉ. 3.2.13) “തം വിദ്യാകർമ്മണീ സമന്വാരഭേതേ” (4.4.2) “മന്താ, ബോദ്ധാ, കർത്താ, വിജ്ഞാനാത്മാ പുരുഷഃ” (പ്ര.ഉ. 4.9) ഇത്യേവമാദി ശ്രുതിസ്മൃതിന്യായേഭ്യഃ പരസ്മാദ്വിലക്ഷണോ ƒ ന്യഃ സംസാര്യവഗമ്യതേ. തദ്വിലക്ഷണശ്ച പരഃ “സ ഏഷ നേതി

“പുണ്യം തീർച്ചയായും പുണ്യ കർമ്മത്താലുണ്ടാവുന്നു” (ബൃ.ഉ) “വിദ്യയും കർമ്മവും അവനെ പരലോകത്തിൽ പിൻതുടരുന്നു.” (ബൃ.ഉ) “മന്താവും ബോദ്ധാവും കർത്താവും വിജ്ഞാനാത്മാവുമാണ് പുരുഷൻ” (പ്ര.ഉ) മുതലായ ശ്രുതി സ്മൃതിന്യായങ്ങളാൽ പരമാത്മാവിൽ നിന്നും വിലക്ഷണനായ മറെറാരുവനാണ് സംസാരി എന്നു വരുന്നു. അവയിൽ നിന്നും വിലക്ഷണനായ പരമാത്മാവ്

നേതി" (ബൃ.ഉ. 3.9.26) "അശനായാ—ദ്യത്യേതി" "യ ആത്മാപഹതപാപ്മാ വിജരോ വിമൃത്യുഃ" (ഛാ.ഉ. 8.7.1) "ഏതസ്യ വാ അക്ഷരസ്യ പ്രശാ—സനേ" (ബൃ.ഉ. 3.8.9) ഇത്യാദി ശ്രുതിഭ്യഃ. കാണാദാക്ഷപാദാദി—തർക്കശാസ്ത്രേഷു ച സംസാരി—വിലക്ഷണ ഈശ്വരഃ ഉപപത്തിതഃ സാദ്ധ്യതേ. സംസാരദുഃഖാപ—ഗയാർത്ഥിത്വപ്രവൃത്തിദർശനാത് സ്ഫുടമന്യത്വമീശ്വരാത് സംസാ—രിണോ ऽ വഗമ്യതേ. "അവാക്യ—നാദരഃ" (ഛ. ഉ. 3. 14. 2) "ന മേ പാർത്ഥാസ്തി" (ഗീതാ 3, 22) ഇതി ശ്രുതിസ്മൃതിഭ്യഃ

"അത് ഇതല്ല, ഇതല്ല" (ബൃ.ഉ.) "വിശപ്പ് മുതലായവക്കതീതനാണ് " "ഈ ആത്മാവ് അപഹതപാപ്മാവും വിജരവും വിമൃത്യുവുമാണ് "(ഛാ.ഉ) "തീർച്ചയായും ഈ അക്ഷരത്തിന്റെ പ്രശാസനത്തിൽ" (ബൃ.ഉ) മുതലായി ശ്രുതികളുമുണ്ട് . കണാദൻ, ഗൗതമൻ മുതലായവരുടെ തർക്കശാസ്ത്രത്തിലും സംസാരിയിൽ നിന്നും വിലക്ഷണനായ ഈശ്വരന്റെ ഉണ്മ സാധിക്കപ്പെട്ടിരിക്കുന്നു. സംസാര ദുഃഖത്തെ നീക്കുന്നതിന് ആഗ്രഹിക്കുകയും അതിനുവേണ്ടി പ്രവർത്തിക്കുകയും ചെയ്യുന്നത് കാണാറുള്ളതിനാൽ സംസാരി ഈശ്വരനിൽ നിന്ന് ഭിന്നനാണെന്ന് സ്പഷ്ടമാവുന്നു. "അവാക്യനും അനാദരനും" (ഛാ. ഉ) "പാർത്ഥ, എനിക്ക് കർത്തവ്യമായിട്ടൊന്നുമില്ല" (ഗീതാ) എന്നു തുടങ്ങി ശ്രുതി സ്മൃതികളിലുണ്ട് .

"സോ ऽ ന്വേഷ്ടവ്യഃ സ വിജിജ്ഞാസിതവ്യഃ" (ഛാ. ഉ. 8. 7. 1) "തം വിദിത്വാ ന ലിപ്യതേ" (ബൃ. ഉ. 4. 4. 23) "ബ്രഹ്മവിദാപ്നോതി പരം" (തൈ. ഉ. 2. 1. 1) "ഏകധൈവാനു—ദ്രഷ്ടവ്യമേതത് " (ബൃ. ഉ. 4. 4. 20) "യോ വാ ഏതദക്ഷരം ഗാർഗ്യവി—ദിത്വാ" (3. 8. 10) "തമേവ ധീരോ വിജ്ഞായ" ( 4. 4. 21) "പ്രണവോ ധനുഃ ശരോഹ്യാത്മാ ബ്രഹ്മ തല്ല—ക്ഷ്യമുച്യതേ" (മു.ഉ 2. 2. 4) ഇത്യാദി കർമ്മകർത്തൃനിർദ്ദേശാച്ച.

"അതാണന്വേഷിക്കപ്പെടേണ്ടത് അതാണറിയപ്പെടേണ്ടത് " (ഛാ. ഉ) "അതിനെ അറിഞ്ഞ് പറ്റലില്ലാതാകുന്നു" (ബൃ. ഉ) "ബ്രഹ്മവിത്ത് പരനെ പ്രാപിക്കുന്നു" (തൈ. ഉ.) "ഇതിനെ ഒന്നായിട്ടു തന്നെ കാണണം (ബൃ. ഉ.) "ഗാർഗ്ഗി, ആർ ഈ അക്ഷരത്തെ അറിയാതെ" (ബൃ. ഉ) "ധീരൻ അതിനെത്തന്നെ അറിഞ്ഞിട്ട് (ബൃ.ഉ) (ബ്രു. ഉ ) "പ്രണവം വില്ലാണ് , ആത്മാവ് ശരമാണ് , ബ്രഹ്മം ലക്ഷ്യവുമാണ് " (മു.ഉ) മുതലായി കർമ്മകർത്തൃത്വങ്ങളെക്കുറിച്ച് പറയുന്നതുകൊണ്ട് ഇതറിയാം.

മുമുക്ഷോശ്ച ഗതിമാർഗ്ഗ—വിശേഷദേശോപദേശാത് . അസ—തി ഭേദേ കസ്യ കുതോ ഗതിഃ സ്യാത് ? തദഭാവേ ച ദക്ഷി—ണോത്തരമാർഗ്ഗവിശേഷാനുപ—പത്തിഃ, ഗന്തവ്യദേശാനുപപത്തി—ശ്ചേതി. ഭിന്നസ്യ തു പരസ്മാദാ—ത്മനഃ സർവ്വമേതദുപപന്നം.

മുമുക്ഷുവിന്റെ ഗതിക്ക് മാർഗ്ഗവിശേഷങ്ങളെയും ദേശവിശേഷങ്ങളെയും ഉപദേശിച്ചിരിക്കുന്നതും തെളിവാണ് . സംസാരിക്കും പരനും തമ്മിൽ ഭേദമില്ലെങ്കിൽ ആർക്ക് എവിടെ നിന്നും ഗതിയുണ്ടാവും ? ഗതിയില്ലെങ്കിൽ ദക്ഷിണമാർഗ്ഗം ഉത്തരമാർഗ്ഗം എന്ന ഭേദങ്ങൾ അപ്രസക്തമാവും. പോകേണ്ട ദേശവും അപ്രസക്തം തന്നെയാവും. പരനിൽ നിന്നും ഭിന്നനാണ് ആത്മാവെങ്കിൽ ഇതെല്ലാം പ്രസക്തമാണ് .

കർമ്മജ്ഞാനസാധനോപ—ദേശാച്ച — ഭിന്നശ്ചേത് ബ്രഹ്മണഃ

കർമ്മജ്ഞാനങ്ങളാകുന്ന സാധനകളെ ഉപദേശിച്ചിരിക്കുന്നതും ഇതിന്

സംസാരീ സ്യാത് യ യുക്തസ്തം പ്രത്യഭ്യുദയനിഃശ്രേയസസാധന—യോഃ കർമ്മജ്ഞാനയോരുപദേശോ നേശ്വരസ്യാപ്തകാമത്വാത് . ത—സ്മാദ് യുക്തം ബ്രഹ്മേതി ബ്ര—ഹ്മഭാവീ പുരുഷഃ ഉച്യത ഇതി ചേത് ?

അനുകൂലമാണ് . സംസാരി പരനിൽ നിന്നും അന്യനാണെങ്കിലേ അവനുവേണ്ടി അഭ്യുദയ നിശ്രേയസസാധനങ്ങളായ കർമ്മജ്ഞാനങ്ങളുടെ ഉപദേശം യുക്തമാവൂ. അല്ലെങ്കിൽ, ഈശ്വരൻ ആപ്തകാമനായതിനാൽ അത് യുക്തമല്ലെന്നു വരും. അതിനാൽ ബ്രഹ്മമെന്നതു കൊണ്ട് ബ്രഹ്മ ഭാവിയായ പുരുഷനാണ് പറയപ്പെട്ടിരിക്കുന്നത് എന്നാണെങ്കിലോ?

ന, ബ്രഹ്മോപദേശാനർ—ത്ഥക്യപ്രസംഗാത് . സംസാരീ ചേത് ബ്രഹ്മഭാവ്യബ്രഹ്മ സൻ വിദി—ത്വാത്മാനമേവാഹം ബ്രഹ്മാ—സ്മീതി സർവ്വമഭവത്തസ്യ സംസാ—ര്യാത്മവിജ്ഞാനാദേവ സർവ്വാത്മ—ഭാവസ്യ ഫലസ്യ സിദ്ധിത്വാത് പര—ബ്രഹ്മോപദേശസ്യ ധ്രുവമാനർ—ത്ഥക്യം പ്രാപ്തം.

**സിദ്ധാന്തി** — അതു ശരിയല്ല. ആണെങ്കിൽ ബ്രഹ്മോപദേശം നിരർത്ഥകമാവും. ബ്രഹ്മമാകാൻ പോകുന്ന സംസാരി ബ്രഹ്മമല്ലാതിരുന്നുകൊണ്ട് "ഞാൻ ബ്രഹ്മമാണ് " എന്ന് സ്വയം അറിഞ്ഞു എല്ലാമായിത്തീരുകയാണെങ്കിൽ അവന് സംസാരിയായ ആത്മാ വിനെ അറിഞ്ഞതുകൊണ്ട് സാർവ്വാത്മ ഭാവം എന്ന ഫലം കിട്ടുന്നു. അപ്പോൾ ബ്രഹ്മോപദേശം തീർച്ചയായും അർത്ഥമില്ലാത്തതായിത്തീരും.

തദ്വിജ്ഞാനസ്യ ക്വചിത് പുരുഷാർത്ഥസാധനേ ∫ വിന—യോഗാത് സംസാരിണ ഏവാഹം ബ്രഹ്മാസ്മീതി ബ്ഹ്മത്വ സമ്പാദ—നാർത്ഥ ഉപദേശ ഇതി ചേത് . അനിർജ്ഞാതേ ഹി ബ്രഹ്മസ്വരൂപേ കിം സമ്പാദയേദഹം ബ്രഹ്മാസ്മീതി. നിർജ്ഞാതലക്ഷണേ ഹി ബ്രഹ്മണി ശക്യാ സമ്പത്കർത്തും.

**പൂപ.** — ബ്രഹ്മവിജ്ഞാനത്തിന് ഒരു പുരുഷാർത്ഥസാധനയിലും വിനിയോഗമില്ലാത്തതിനാൽ സംസാരിയായ ജീവനുതന്നെയാണ് ഞാൻ ബ്രഹ്മമാണ് എന്ന ബ്രഹ്മഭാവം സമ്പാദിക്കാനുള്ള ഉപദേശം വേണ്ടതെന്നാണെങ്കിലോ ? ബ്രഹ്മസ്വരൂപം അറിയാതെ 'ഞാൻ ബ്രഹ്മമാണ് ' എന്നു ഭാവിച്ചിട്ട് എന്തു നേടാനാണ് ? ബ്രഹ്മ ലക്ഷണം അറിയപ്പെട്ടാൽ മാത്രമേ എന്തെങ്കിലും നേടാൻ കഴിയുകയുള്ളൂ.

ന, അയമാത്മാ ബ്രഹ്മ" (ബൃ. ഉ. 2. 5. 19) "യത്സാക്ഷാദപരോക്ഷാദ് ബ്രഹ്മ" ( 3. 4. 1) "യ ആത്മാ" ("ഛാ . ഉ. 8. 7. 1) "തത്സത്യം സ ആത്മാ" (ഛാ. ഉ. 6. 8. 7) "ബ്രഹ്മ—വിദാപ്നോതി പരം" (തൈ. ഉ. 2. 1. 1) ഇതി പ്രകൃത്യാ "തസ്മാദ്വാ ഏതസ്മാദാത്മനഃ" (2. 1. 1) ഇതി സ—ഹസ്രശോ ബ്രഹ്മാത്മശബ്ദയോഃ സാമാനാധികരണ്യാദേകാർത്ഥത്വ—മേവേത്യവഗമ്യതേ. അന്യസ്യ—ഹ്യന്യത്വേ സമ്പത്ക്രിയതേ നൈ—

**സിദ്ധാന്തി** — അതു ശരിയല്ല. "ഈ ആത്മാവാണ് ബ്രഹ്മം" "സാക്ഷാൽ അപരോക്ഷബ്രഹ്മം യാതൊന്നാണോ" (ബൃ. ഉ.) "യാതൊന്നാണോ ആത്മാവ് " (ഛാ. ഉ)"സത്യമായതാത്മാവാണ് " (ഛാ. ഉ.) "ബ്രഹ്മവിത്ത് പരനെ പ്രാപിക്കുന്നു." (തൈ.ഉ) എന്നു തുടങ്ങി " ആ ഈ ആത്മാവിൽ നിന്നും ആകാശമുണ്ടായി" (തൈ.ഉ) മുതലായ ആയിരക്കണക്കിന് ശ്രുതി വാക്യങ്ങൾ വഴി ബ്രഹ്മമെന്നും ആത്മാവെന്നുമുള്ള ശബ്ദങ്ങളുടെ ഒന്നിച്ചു ചേർന്നിരിക്കൾ കാണിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഇതിനുരണ്ടിനും

കത്വേ. ഇദം സർവ്വം യദയമാത്മാ" (ബൃ.ഉ. 2. 4. 6) ഇതി ച പ്രകൃത—സൈ്യവ ദ്രഷ്ടവ്യസ്യാത്മന ഏക—ത്വം ദർശയതി. തസ്മാന്നാത്മനോ ബ്രഹ്മത്വസമ്പദുപപത്തിഃ

ഒരേ അർത്ഥമാണുള്ളതെന്ന് സിദ്ധിക്കുന്നു. ഒന്നിൽ നിന്നും വേറെ ഒന്നുള്ളപ്പോഴേ അതിനു മറേറതിൻെറ രൂപത്തെ സമ്പാദിക്കാൻകഴിയൂ. ഒന്നുമാത്രമാകുമ്പോൾ കഴിയുകയില്ല. "ഇവിടെ ഉള്ളതെല്ലാം ആത്മാവാണ് " (ബൃ. ഉ) എന്നു പറഞ്ഞത് പ്രകൃതത്തിലുള്ള ദ്രഷ്ട വ്യമായ ആത്മാവിൻെറ ഏകത്വത്തെ കാണിക്കാനാണ് . എന്നാൽ ആത്മാവ് ബ്രഹ്മത്വത്തെ സമ്പാദിക്കുക എന്നത് അർത്ഥമില്ലാത്തതാണ് .

ന ചാപ്യന്യത് പ്രയോജനം ബ്രഹ്മോപദേശസ്യ ഗമ്യതേ, "ബ്രഹ്മ വേദ ബ്രഹ്മൈവ ഭവതി" (മു. ഉ. 3. 2. 9) "അഭയം വൈ ജനക പ്രാപ്തോ ഽസി" (ബൃ.ഉ. 4. 2. 4) "അഭയം ഹി വൈ ബ്രഹ്മ ഭവതി" (4. 4. 25) ഇതി ച തദാപത്തി ശ്രവ—ണാത് . സമ്പത്തിശ്ചേത് തദാപ—ത്തിഃ ന സ്യാത് . ന ഹ്യന്യസ്യാന്യ—ഭാവ ഉപദ്യതേ.

ബ്രഹ്മോപദേശത്തിന് മററു പ്രയോജനം ഉള്ളതായി അറിയപ്പെടുന്നുമില്ല. "ബ്രഹ്മത്തെ അറിയുന്നവൻ ബ്രഹ്മമായിത്തീരുന്നു" (മു, ഉ) "അല്ലയോ ജനക, നീ തീർച്ചയായും അഭയത്തെ പ്രാപിച്ചു കഴിഞ്ഞു" (ബൃ.ഉ.) "തീർച്ചയായും അവൻ നിർഭയമായ ബ്രഹ്മമായിത്തീരുന്നു" (4. 4. 25) എന്നിങ്ങിനെ ബ്രഹ്മജ്ഞാനതിന് ബ്രഹ്മഭാവ പ്രാപ്തിയാണ് ഫലമെന്ന് ശ്രുതികളിൽ പറഞ്ഞിട്ടുണ്ട് . ബ്രഹ്മത്വ സമ്പത്തിയുണ്ടാകുന്ന പക്ഷം അതിൻെറ ആപത്തിയുണ്ടാവുകയില്ല. ഒന്ന് മററൊന്നായി തീരാവുന്നതല്ല.

വചനാത് സമ്പത്തേരപി തദ്ഭാവാപത്തിഃ സ്യാദിതി ചേത് ?

പൂ.പ. — ബ്രഹ്മസമ്പത്തികൊണ്ടു തന്നെയാണ് ബ്രഹ്മഭാവ പ്രാപ്തി ഭവിക്കുന്നത് എന്നാണ് ശ്രുതി വചനമങ്കിലോ ?

ന, സമ്പത്തേഃ പ്രത്യയമാത്ര—ത്വാത് . വിജ്ഞാനസ്യ ച മിഥ്യാ—ജ്ഞാനനിവർത്തകത്വവ്യതിരേ—കേണാകാരകത്വമിത്യവോചാമ. ന ച വചനം വസ്തുനഃ സാമർത്ഥ്യജ—നകം. ജ്ഞാപകം ഹി ശാസ്ത്രം ന കാരകമിതി സ്ഥിതിഃ. "സ ഏഷ ഇഹ പ്രവിഷ്ടഃ" (ബൃ. ഉ. 1. 4. 7) ഇത്യാദി വാക്യേഷു ച പരസൈ്യവ പ്രവേശ ഇതി സ്ഥിതം. തസ്മാത് ബ്രഹ്മേതി ന ബ്രഹ്മഭാവിപുരുഷ—കല്പനാ സാധ്വീ.

സിദ്ധാന്തി — അതു ശരിയല്ല. കാരണം സമ്പത്തി എന്നത് വെറും പ്രത്യയം മാത്രമാണ് . വിജ്ഞാനത്തിന് മിഥ്യാജ്ഞാന നിവർത്തകത്വമല്ലാതെ കാരകത്വം (ഒന്നിനെ ഉണ്ടാക്കാനുള്ള കഴിവ് ) ഇല്ലെന്ന് ഞാൻ പറഞ്ഞിട്ടുണ്ട് . വേദ വചനം വസ്തുവിന് സാമർത്ഥ്യത്തെ ഉണ്ടാക്കുകയുമില്ല. ശാസ്ത്രം ജ്ഞാപകം മാത്രമാണ് , കാരകമല്ല എന്നതാണ് വാസ്തവം. (ഉള്ളതിനെ കാണിക്കുകയല്ലാതെ ഇല്ലാത്തതിനെ ഉണ്ടാക്കുന്നില്ല) "ആ ഇവൻ ഇതിൽ പ്രവേശിച്ച" (ബൃ.ഉ) മുതലായ വാക്യങ്ങളിലും പരൻെറ തന്നെയാണ് പ്രവേശം എന്നതാണ് സ്ഥിതി. അതിനാൽ ബ്രഹ്മപദത്തിന് ബ്രഹ്മമായിത്തീരാൻപോകുന്ന പുരുഷൻ എന്നർത്ഥം കല്പിക്കുന്നത് ശരിയല്ല.

ഇഷ്ടാർത്ഥബാധനാച്ച. സൈന്ധവഘനവദനന്തരമബാഹ്യമേകരസം ബ്രഹ്മേതി വിജ്ഞാനം സർവ്വസ്യാമുപനിഷദി പ്രതിപാദയിഷിതോഽർത്ഥഃ. കാണ്ഡദ്വയേഽപ്യന്തേഽവധാരണാദവഗമ്യതേ "ഇത്യനുശാസനം" "ഏതാവദരേ ഖല്വമൃതത്വം" ഇതി.

മാത്രമല്ല ഇഷ്ടമായ അർത്ഥത്തിന് ബാധയുണ്ടാവുന്നതിനാൽ (ഇതങ്ങിനെ കല്പിക്കുന്നത് ശരിയല്ല) ബ്രഹ്മം ഉപ്പിൻ കട്ടപോലെ ഇടതടവില്ലാത്തതും പുറമില്ലാത്തതും ഏകരസവും ആയ വിജ്ഞാനമാണ് എന്നാണല്ലോ എല്ലാ ഉപനിഷത്തുക്കളിലും പ്രതിപാദിക്കപ്പെട്ടിട്ടുള്ള അർത്ഥം. കാണ്ഡദ്വയത്തിന്റെ ഒടുവിലും (മധുകാണ്ഡം, മുനികാണ്ഡം എന്നിവ) "ഇതാണനുശാസം" "ഇതു തന്നെയാണ് അമൃതത്വം" എന്നിങ്ങിനെ പറഞ്ഞിട്ടുള്ളതിൽ നിന്നും ഇതറിയാം.

തഥാ സർവ്വശാസ്ത്രോപനിഷത്സു ച ബ്രഹ്മൈകത്വവിജ്ഞാനം നിശ്ചിതോഽർത്ഥഃ. തത്ര യദി സംസാരീ ബ്രഹ്മണോഽന്യ ആത്മാനമേവാവേദിതി കല്പ്യതേ, ഇഷ്ടസ്യാർത്ഥസ്യ ബാധനം സ്യാത് . തഥാ ച ശാസ്ത്രമുപക്രമോപസംഹാരയോഃ വിരോധാദസമഞ്ജസം കല്പിതം സ്യാത് .

അതുപോലെ ശാസ്ത്രോപനിഷത്തുക്കളിലും ബ്രഹ്മൈകത്വ വിജ്ഞാനമാണ് നിശ്ചിതമായ അർത്ഥം. അപ്പോൾ ബ്രഹ്മത്തിൽ നിന്നന്യമായി സംസാരിയായി സ്വയം അറിഞ്ഞു എന്നു കരുതുന്ന പക്ഷം ഇഷ്ടാർത്ഥത്തിന് തരക്കേടുണ്ടാവും. അതുപോലെ ഉപക്രമോപ സംഹാരങ്ങൾ തമ്മിൽ വിരോധമുണ്ടാവുന്നതിനാൽ ശാസ്ത്രം (ബൃഹദാരണ്യകോപനിഷത്ത് ) അസമഞ്ജസമാണെന്നും കല്പിക്കപ്പെട്ടതായിത്തീരും

വ്യപദേശാനുപപത്തേശ്ച. യദി "ആത്മാനമേവാവേത് " ഇതി സംസാരീ കല്പ്യതേ, ബ്രഹ്മവിദ്യാ ഇതി വ്യപദേശോ ന സ്യാത് . ആത്മാനമേവാവേദിതി സംസാരിണ ഏവ വേദ്യത്വോപപത്തേഃ. ആത്മേതി വേദിതുരന്യദുച്യത ഇതി ചേന്ന, അഹം ബ്രഹ്മാസ്മീതി വിശേഷണാത് , അന്യശ്ചേദ്വേദ്യഃ സ്യാദയമസാവിതി വാ വിശേഷ്യേത ന ത്വഹമസ്മീതി. അഹമസ്മീതി വിശേഷണാദാത്മാനമേവാവേദിതി ചാവധാരണാന്നിശ്ചിതമാത്മൈവ ബ്രഹ്മേത്യവഗമ്യതേ. തഥാ ച സത്യുപപന്നോ ബ്രഹ്മവിദ്യാവ്യപദേശോ നാന്യഥാ. സംസാര വിദ്യാ ഹ്യന്യഥാ സ്യാത് . ന ച ബ്രഹ്മത്വാബ്രഹ്മത്വേ ഹ്യേകസ്ഥോപപന്നേ പരമാർത്ഥതഃ; തമഃപ്രകാശാവിവ ഭാനോർവ്വിരുദ്ധത്വാത് .

(ബ്രഹ്മശബ്ദം കൊണ്ട് പരനെയല്ല ഗ്രഹിക്കുന്നതെങ്കിൽ) പരനെ സംബന്ധിക്കുന്നവിദ്യക്ക് ബ്രഹ്മവവിദ്യ എന്ന പേർ അനുപപന്നമാകും. "ആത്മാവിനെത്തന്നെ അറിഞ്ഞാലും" എന്ന് സംസാരിയാണ് കല്പിക്കപ്പെടുന്നതെങ്കിൽ ബ്രഹ്മവിദ്യ എന്ന പേരുണ്ടാവാൻ വയ്യ. കാരണം "തന്നെത്തന്നെ അറിഞ്ഞാലും" എന്നവാക്യത്തിനനുസരിച്ച് (സംസാരി) സംസാരിയായ ജീവനെത്തന്നെ അറിയുക എന്നത് അസംഭാവ്യമായതാണ് . കാരണം "ഞാൻ ബ്രഹ്മമാണ് എന്ന വിശേഷണമുണ്ട് . മറെറാന്നാണറിയപ്പെടേണ്ടതെങ്കിൽ "ഇതെന്നോ" "അതെന്നോ" വിശേഷിപ്പിക്കപ്പെടണമായിരുന്നു. "ഞാനാണ് " എന്നല്ല. "ആത്മാവിനെ തന്നെ അറിഞ്ഞാലും" എന്ന നിശ്ചയംകൊണ്ടും ആത്മാവു തന്നെയാണ് ബ്രഹ്മമെന്ന് തീർച്ചയായും അറിയാം. അങ്ങിനെയായാലേ ബ്രഹ്മവിദ്യ എന്ന പേരു പ്രസക്തമാവുകയുള്ളു. മറിച്ചായാൽ സംസാര

വിദ്യ എന്നാകണമായിരുന്നു പറയേണ്ടത് . ഒന്നിനു തന്നെ ബ്രഹ്മത്വവും അബ്രഹ്മത്വവും വരാവുന്നതല്ല. വൈരുദ്ധ്യം കാരണം സൂര്യന് ഇരുട്ടും വെളിച്ചവും ഉണ്ടാകാൻ സാദ്ധ്യമല്ലല്ലോ.

ന ചോഭയനിമിത്തത്വേ ബ്രഹ്മവിദ്യേതി നിശ്ചിതോ വ്യപദേശോ യുക്തഃ. തദാ ബ്രഹ്മവിദ്യാ സംസാരിവിദ്യാ ച സ്യാത് , ന ച വസ്തുനോ ƒ ർദ്ധജരതീയത്വം കല്പയിതും യുക്തം, തത്വജ്ഞാനവിവക്ഷായാം, ശ്രോതുഃ സംശയോ ഹി തഥാ സ്യാത് . നിശ്ചിതം ചജ്ഞാനം പുരുഷാർത്ഥസാധനമിഷ്യതേ "യസ്യ സ്യാദദ്ധാ ന വിചികിത്സാസ്തി" (ഛാ. ഉ. 3. 14. 4) "സംശയാത്മാ വിനശ്യതി " (ഗീത 4. 40) ഇതി ശ്രുതി സ്മൃതിഭ്യാം. അതോ ന സംശയിതോ വാക്യാർത്ഥോ വാച്യഃ പരഹിതാർത്ഥിനാ.

മാത്രമല്ല രണ്ടും പേരിനു കാരണമാണെന്നാണെങ്കിൽ ബ്രഹ്മവിദ്യ എന്നു പറയുന്നത് ശരിയല്ല. അപ്പോൾ ബ്രഹ്മവിദ്യ എന്നും സംസാരവിദ്യ എന്നും പറയേണ്ടിവരും. തത്വജ്ഞാന വിഷയത്തിൽ വസ്തുവിന് "അർദ്ധജരതീയത്വം" കല്പിക്കുന്നത് ശരിയല്ല, (ഒരു സ്ത്രീ കുചങ്ങൾ വീണിരിക്കുന്നതിനാൽ വൃദ്ധയാണെന്നും തലമുടി കറുത്തിരിക്കുന്നതിനാൽ യുവതിയാണെന്നും പറയുന്നതുപോലെയുള്ള അവസ്ഥയാണ് അർദ്ധജരതീയത്വം) അപ്പോൾ ശ്രോതാവിൽ സംശയം നിലനിൽക്കും. പുരുഷാർത്ഥസാധനം നിശ്ചിതമായ ജ്ഞാനമായിരിക്കണം, "ആർക്കിപ്രകാരം നിശ്ചയമുണ്ടോ, ആർക്കീ വിഷയത്തിൽ ഒരു സംശയവും ഇല്ലയോ" (ഛാ. ഉ) "സംശയാത്മാവ് നശിക്കുന്നു" (ഗീതാ) എന്നീ ശ്രുതി സ്മൃതികളിൽ നിന്ന് ഇതറിയാൻ കഴിയും. അതിനാൽ പരഹിതത്തെ ഇച്ഛിക്കുന്നവൻ സംശയത്തോടുകൂടി വാക്യാർത്ഥങ്ങളെ പറയാതിരിക്കണം.

ബ്രഹ്മണി സാധകത്വ കല്പനാ അസ്മദാദിഷ്വിവ അപേശലാ. "തദാത്മാനമേവാവേത് " "തസ്മാത്തത് സർവ്വമഭവത് " ഇതി — ഇതി ചേത് ?

പൂപ — നമ്മളിലെന്നപോലെ ബ്രഹ്മത്തിൽ "അത് അപ്പോൾ തന്നെത്തന്നെ അറിഞ്ഞു. അതിനാൽ അതെല്ലാമായിത്തീർന്നു" എന്ന വാക്യമനുസരിച്ച് ബ്രഹ്മത്തിൽ സാധകത്വകല്പന ചെയ്യുന്നത് ശരിയല്ല എന്നാണെങ്കിലോ?

ന, ശാസ്ത്രോപാലംഭാത് ,ന ഹ്യസ്മത്ക്കല്പനേയം, ശാസ്ത്രകൃതാ തു; തസ്മാച്ഛാസ്ത്രസ്യായമുപാലംഭഃ. ന ച ബ്രഹ്മണ ഇഷ്ടം ചികീർഷുണാ ശാസ്ത്രാർത്ഥവിപരീത കല്പനയാ സ്വാർത്ഥപരിത്യാഗഃ കാര്യഃ ന ചൈതാവതേ്യവാക്ഷമായുക്താ ഭവതഃ. സർവ്വം ഹി നാനാത്വം ബ്രഹ്മണി കല്പിതമേവ "ഏകധൈവാനുദ്രഷ്ടവ്യം"

സിദ്ധാന്തി — അങ്ങിനെയല്ല. കാരണം അത് ശാസ്ത്രത്തെ കുററപ്പെടുത്തുകയാവും. ഇത് നമ്മുടെ കല്പനയല്ല, ശാസ്ത്രകൃതമാണ് . അതിനാൽ അങ്ങിനെ പറഞ്ഞാലത് ശാസ്ത്രത്തെ കുററപ്പെടുത്തലാവും. ബ്രഹ്മത്തിനിഷ്ടം ചെയ്യാനിച്ഛിക്കുന്നവൻ ശാസ്ത്രാർത്ഥത്തിനു വിപരീതമായ കല്പന കൊണ്ട് സ്വന്തമായ അർത്ഥത്തെ ഉപേക്ഷിക്കരുത് . മാത്രമല്ല നിനക്കീ അക്ഷമ ഉചിതമല്ല. നാനാത്വമെല്ലാം ബ്രഹ്മത്തിൽ കല്പിതം

(ബൃ.ഉ. 4. 4. 20) "നേഹ നാനാസ്തി കിഞ്ചന" (4. 4. 19) "യത്ര ഹി ദ്വൈതമിവ ഭവതി" (2. 4. 14) "ഏകമേവാദ്വിതീയം" (ഛാ. ഉ. 6. 2. 1) ഇത്യാദി വാക്യശതേഭ്യഃ. സർവ്വോ ഹി ലോകവ്യവഹാരോ ബ്രഹ്മ— ണ്യേവ കല്പിതോ ന പരമാർത്ഥഃ സൻ, ഇത്യത്യല്പ— മിദമുച്യതേ "ഇയമേവ കല്പനാ അപേശലാ " ഇതി.

മാത്രമാണ് . "ഒന്നായിട്ട് കാണണം" (ബൃ.ഉ. ) "ഇവിടെ പലത് ഒട്ടും തന്നെ ഇല്ല" (ബൃ. ഉ) എപ്പോൾ ദ്വൈതമെന്ന പോലെ ഭവിക്കുന്നു." (ബൃ.ഉ) "ഏകകവും അദ്വിതീയവും തന്നെ" (ഛാ. ഉ) മുതലായ നൂറുകണക്കിനു വാക്യങ്ങൾ വഴി എല്ലാ ലോക വ്യവഹാരങ്ങളും ബ്രഹ്മത്തിൽ തന്നെ കല്പിക്കപ്പെട്ടിരിക്കുകയാണ് . പരമാർത്ഥമായതല്ല. അപ്പോൾ "ഈ കല്പന തന്നെ ശരി" എന്നിങ്ങിനെ നീ പറഞ്ഞത് ഏററവും അല്പതയായി പ്പോയി.

തസ്മാത് യത്പ്രവിഷ്ടം സ്രഷ്ടൃ ബ്രഹ്മ തദ്ബ്രഹ്മ. വൈ ശബ്ദോ ƒ വധാരണാർത്ഥഃ. ഇദം ശരീരസ്ഥം യദ്ഗൃഹ്യതേ, അഗ്രേ വാക്പ്രതിബോധാത് "അബ്ര— ഹ്മാസ്മ്യസർവ്വം ച" ഇത്യാ— ത്മന്യദ്ധ്യാരോപാത് "കർത്താഹം ക്രിയാവാൻ ഫലാനാം ച ഭോക്താ സുഖീ ദുഃഖീ സംസാരീ" ഇതി ചാദ്ധ്യാ രോപയതി. പരമാർത്ഥതസ്തു ബ്രഹ്മൈവ തദ്വിലക്ഷണം സർവ്വം ച. തത്ക്കഥംചിദാചാര്യേണ ദയാ— ലുനാ പ്രതിബോധിതം "നാസി സംസാരീ" ഇത്യാത്മാനമേ വാവേ— ത്സ്വാഭാവികം. അവിദ്യാദ്ധ്യാരോ— പിതവിശേഷവർജ്ജിതമിതി ഏവ— ശബ്ദസ്യാർത്ഥഃ.

അതിനാൽ കാര്യത്തിൽ പ്രവേശി ച്ച സൃഷ്ടാവായ ബ്രഹ്മം ഏതാണോ അതാണ് ബ്രഹ്മം. വൈശബ്ദം നിശ്ചി താർത്ഥത്തിലാണ് . ഇത് — ശരീരസ്ഥ മായി ഗ്രഹിക്കപ്പെടുന്നത് — ജ്ഞാന ത്തിനു മുമ്പും ബ്രഹ്മം തന്നെയായിരുന്നു. സർവ്വവുമായിരുന്നു. എന്നാൽ ബോധ ത്തിനു മുമ്പ് "ഞാൻ ബ്രഹ്മമല്ല, സർവ്വ വുമല്ല" എന്ന അദ്ധ്യാരോപം കാരണം "ഞാൻ കർത്താവാണ് , ക്രിയചെയ്യുന്നവ നാണ് , ഫലങ്ങളുടെ ഭോക്താവാണ് , സുഖിയും ദുഃഖിയുമാണ് , സംസാരിയാ ണ് " എന്നിങ്ങിനെ അദ്ധ്യാരോപത്തെ ചെയ്യുന്നു. വാസ്തവത്തിൽ എല്ലാം അ തിൽ നിന്നും വിലക്ഷണമായ ബ്രഹ്മം തന്നെയാണ് . ആ ബ്രഹ്മത്തെ ദയാലു വായ ആചാര്യൻ പണിപ്പെട്ട് "നീ സംസാ രിയല്ല" എന്നിങ്ങിനെ പറഞ്ഞറിയിച്ച പ്പോൾ സ്വാഭാവികമായ ആത്മാവിനെ ത്തന്നെ അറിഞ്ഞുവശാവുന്നു. "ഏവ" എന്നു പറഞ്ഞത് അവിദ്യയാലദ്ധ്യാരോ പിതമായ വിശേഷണങ്ങളോടുകൂടാതെ എന്ന അർത്ഥത്തിലാണ് .

ബ്രൂഹി കോ ƒ സാവാത്മാ സ്വാഭാവികഃ യമാത്മാനം വിദിതവദ് ബ്രഹ്മ ?

പൂ.പ — യാതൊന്നിനാൽ ബ്രഹ്മം അറിയപ്പെട്ടുവോ ആ സ്വാഭാ വികമായ ആത്മാവേതാണെന്നു പറയൂ.

നനു സ്മരസ്യാത്മാനം, ദർ— ശിതോ ഹ്യസൗ, യ ഇഹ പ്രവിശ്യ പ്രാണിത്യപാനിതി വ്യാനിത്യു— ദാനിതി സമാനിതീതി.

സിദ്ധാന്തി — ആത്മാവിനെ നീ ഓർക്കു ന്നില്ലേ ? ഏതാണ് ഈ ശരീരത്തിൽ പ്ര വേശിച്ച് പ്രാണിക്കുക, അപാനിക്കുക, വ്യാനിക്കുക, സമാനിക്കുക എന്നിവയെ ചെയ്യുന്നത് അതാണാത്മാണെന്ന് മുമ്പേ കാണിച്ചിട്ടുണ്ടല്ലോ.

നനു "അസൗ ഗൗഃ, അസാ—വശ്വഃ" ഇത്യേവമസൗ വ്യപദിശ്യതേ ഭവതാനാത്മാനം പ്രത്യക്ഷം ദർശ—യതി.

പൂപ — "ഇത് പശുവാണ് , ഇത് കുതിരയാണ് " എന്ന നിലക്ക് അവിടുന്ന് അതിന്റെ പേരുപറഞ്ഞ് ആത്മാവിനെ കാണിച്ചുതരുന്നില്ലല്ലോ.

ഏവം തർഹി ദ്രഷ്ടാ, ശ്രോതാ, മന്താ, വിജ്ഞാതാ, സ ആത്മേതി.

സിദ്ധാന്തി — അങ്ങിനെയാണെങ്കിൽ ദ്രഷ്ടാവും ശ്രോതാവും മന്താവും വിജ്—ഞാതാവുമായ അതാണ് ആത്മാവ് എന്നറിഞ്ഞാലും.

നന്വത്രാപി ദർശനാദി—ക്രിയാകർത്തുഃ സ്വരൂപം ന പ്രത്യ—ക്ഷം ദർശയതി. ന ഹി ഗമിരേവ ഗന്തുഃ സ്വരൂപം ഛിദിർവ്വാ ഛേത്തുഃ.

പൂപ — ഇവിടെയും ദർശനാദി ക്രിയ കർത്താവിന്റെ സ്വരൂപത്തെ പ്രത്യക്ഷമായി കാണിക്കുന്നില്ല. ഗന്താവിന്റെ സ്വരൂപം ഗമന ക്രിയ തന്നെയല്ലല്ലോ. ഛേദിക്കുന്നവന്റെ സ്വരൂപം ഛേദനക്രിയയുമല്ല.

ഏവം തർഹി ദൃഷ്ടേഃ ദ്രഷ്ടാ, ശ്രുതേഃ ശ്രോതാ, മതേർമ്മന്താ, വിജ്ഞാതേർവ്വിജ്ഞാതാ, സ ആ—ത്മേതി.

സിദ്ധാന്തി — അങ്ങിനെയാണെങ്കിൽ ദൃഷ്ടിയുടെ ദ്രഷ്ടാവും, ശ്രോത്രത്തിന്റെ ശ്രോതാവും, മതിയുടെ മന്താവും വിജ്ഞാനത്തിന്റെ വിജ്ഞാതാവും ആയ അതാണ് ആത്മാവ് .

നന്വത്ര കോ വിശേഷോ ദ്രഷ്ടരി ? യദി ദൃഷ്ടേഃ ദ്രഷ്ടാ, യദി വാ ഘടസ്യ ദ്രഷ്ടാ സർവ്വഥാപി ദ്രഷ്ടൈവ. ദ്രഷ്ടവ്യ ഏവ തു ഭവാൻ വിശേഷമാഹ ദൃഷ്ടേഃ ദ്രഷ്ടേതി. ദ്രഷ്ടാ തു യദി ദൃഷ്ടേഃ യദി വാ ഘടസ്യ ദ്രഷ്ടാ ദ്രഷ്ടൈവ.

പൂപ — ഇതിൽ ദ്രഷ്ടാവിനെന്തു വിശേഷമാണ് സംഭവിച്ചത് . ദൃഷ്ടിയുടെ ദ്രഷ്ടാവായാലും, ഘടത്തിന്റെ ദ്രഷ്ടാവായാലും ഏതു നിലക്കും ദ്രഷ്ടാവു തന്നെയാണല്ലോ. ദൃഷ്ടിയുടെ ദ്രഷ്ടാവെന്നു പറഞ്ഞിട്ട് . ദ്രഷ്ടവ്യത്തിൽ മാത്രമാണ് അങ്ങ് വിശേഷത പറഞ്ഞത് . ദ്രഷ്ടാവാകട്ടെ ദൃഷ്ടിയുടെതായാലും ഘടത്തിന്റെതായാലും ദ്രഷ്ടാവുതന്നെയാണ് .

ന, വിശേഷോപപത്തേഃ, അസ്ത്യത്ര വിശേഷഃ — ദൃഷ്ടേഃ ദ്രഷ്ടാ സ ദൃഷ്ടിശ്ചേത് ഭവതി നിത്യമേവ പശ്യതി ദൃഷ്ടിം, ന കദാ—ചിദപി ദൃഷ്ടിഃ ന ദൃശ്യതേ ദ്രഷ്ടാ; തത്ര ദ്രഷ്ടുഃ ദൃഷ്ട്യാ നിത്യയാ ഭവിതവ്യം, അനിത്യാ ചേത് ദ്രഷ്ടുഃ ദൃഷ്ടിഃ, തത്ര ദൃശ്യായാ ദൃഷ്ടിഃ സാ കദാചിന്ന ദൃശ്യേതാപി, യഥാ നിത്യയാ ദൃഷ്ട്യാ ഘടാദിവസ്തു. ന ച തദ്വദ് ദൃഷ്ടേഃ ദ്രഷ്ടാ കദാ—ചിദപി ന പശ്യതി ദൃഷ്ടിം.

സിദ്ധാന്തി — അതു ശരിയല്ല. വിശേഷം സംഭവിക്കാവുന്നതാണ് . ഇതിൽ വിശേഷമുണ്ട് — ദൃഷ്ടിയുടെ ദ്രഷ്ടാവായവൻ ദൃഷ്ടിയാണെങ്കിൽ എപ്പോഴും ദൃഷ്ടിയെ ദർശിക്കും. ദ്രഷ്ടാവൊരിക്കലും ദൃഷ്ടിയെ ദർശിക്കാതിരിക്കില്ല. അവിടെ ദ്രഷ്ടാവിന്റെ ദൃഷ്ടി നിത്യമായതായിരിക്കണം. ദ്രഷ്ടാവിന്റെ ദൃഷ്ടി നിത്യമായതല്ലെങ്കിൽ, അവിടെ കാണപ്പെടുന്ന ദൃഷ്ടി, നിത്യമല്ലാത്ത ദൃഷ്ടിയാൽ, ഘടാദി വസ്തുക്കളെപ്പോലെ, ചിലപ്പോൾ കാണപ്പെടാതിരിക്കേണ്ടതായിരുന്നു. ദൃഷ്ടിയുടെ ദ്രഷ്ടാവ് ഒരിക്കലും അങ്ങിനെ ദൃഷ്ടിയെ കാണാതിരിക്കാറില്ല.

കിം ദ്വേ ദൃഷ്ടീ ദ്രഷ്ടുഃ— നിത്യാ അദൃശ്യാ അനിത്യാ ദൃശ്യേ—തി?

**പൂപ** — ദ്രഷ്ടാവിന് രണ്ടു ദൃഷ്ടികളുണ്ടോ — നിത്യമായി അദൃശ്യമായതും അനിത്യമായി ദൃശ്യമായതും ?

ബാഢം; പ്രസിദ്ധാ താവദനിത്യാ ദൃഷ്ടിഃ, അന്ധാനന്ധത്വദർശനാത് . നിത്യൈവ ചേത്സർവ്വോ ƒ നന്ധ ഏവ സ്യാത് . ദ്രഷ്ടുഃ തു നിത്യാ ദൃഷ്ടിഃ " ന ഹി ദ്രഷ്ടുർവ്വി—പരിലോപോ വിദ്യതേ" ഇതി ശ്രുതേഃ. അനുമാനാച്ച അന്ധസ്യാപി ഘടാ—ദ്യാഭാസവിഷയാ സ്വപ്നേ ദൃഷ്ടി—രുപലഭ്യതേ, സാ തർഹീതരദൃഷ്ടി—നാശേ ന നശ്യതി, സാ ദ്രഷ്ടുഃ ദൃ—ഷ്ടിഃ, തയാ വിപരിലുപ്തയാ നിത്യ—യാ ദൃഷ്ട്യാ സ്വരൂപതഭൂതയാ സ്വ—യം ജ്യോതിഃ സമാഖ്യയേതരാം അനിത്യാം ദൃഷ്ടിം സ്വപ്നബുദ്ധാ—ന്തയോഃ വാസനാപ്രത്യയരൂപാം നിത്യമേവ പശ്യൻ ദൃഷ്ടേഃ ദ്രഷ്ടാ ഭവതി. ഏവഞ്ച സതി ദൃഷ്ടിരേവ സ്വരൂപമസ്യാഗ്ന്യൗഷ്ണ്യവത് , ന കാണാദാനാമിവ ദൃഷ്ടിവ്യതിരി—ക്തോ ƒ ന്യശ്ചേതനോ ദ്രഷ്ടാ.

**സിദ്ധാന്തി** — തീർച്ചയായും അനിത്യമായ ദൃഷ്ടി പ്രസിദ്ധമാണ് . അന്ധത്വവും അനന്ധത്വവും കാണാറുള്ളതാണല്ലോ. നിത്യമായ ദൃഷ്ടി മാത്രമേ ഉണ്ടായിരുന്നുള്ളു എങ്കിൽ എല്ലാവരും അനന്ധന്മാരാവുമായിരുന്നു. ദ്രഷ്ടാവിൻെറ ദൃഷ്ടി നിത്യമാതാണ് . "ദ്രഷ്ടാവിന് ദൃഷ്ടിയുടെ ലോപം ഒരിക്കലും ഭവിക്കുന്നില്ല" എന്ന് ശ്രുതിയുണ്ട് . അനുമാനത്താലും ഇതറിയാം — അന്ധനും, സ്വപ്നത്തിൽ, ഘടാദ്യാഭാസവിഷയങ്ങളുടെ ദൃഷ്ടിയുണ്ടാകാറുണ്ട് . അത് , ബാഹ്യദൃഷ്ടി നശിക്കുന്നതുകൊണ്ട് നശിക്കാറില്ല. അതാണ് ദ്രഷ്ടാവിൻെറ ദൃഷ്ടി. നശിക്കാത്തതും അതുമൂലം നിത്യവും സ്വരൂപഭൂതവും സ്വയം പ്രകാശകമെന്നു പറയുന്നതുമായ ആ ദൃഷ്ടികൊണ്ട് അനിത്യവും ജാഗ്രൽസ്വപ്നങ്ങളിലെ വാസനാപ്രത്യയങ്ങളാകുന്ന രൂപത്തോടുകൂടിതുമായ മറെറ ദൃഷ്ടിയെ എപ്പോഴും കണ്ടുകൊണ്ടാണ് ഈ ദൃഷ്ടിയുടെ ദ്രഷ്ടാവിരിക്കുന്നത് . ഇപ്രകാരമിരിക്കെ അഗ്നിക്ക് ഉഷ്ണമെന്നപോലെ, ദൃഷ്ടി തന്നെയാണ് ദ്രഷ്ടാവിൻെറ സ്വരൂപമായിരിക്കുന്നത് . അല്ലാതെ കണാദാദികൾ പറയുമ്പോലെ ദൃഷ്ടിക്കു പുറമെ ചേതനനായ മറെറാരു ദ്രഷ്ടാവില്ല.

തദ് ബ്രഹ്മ ആത്മാനമേവ നിത്യദൃഗ്രൂപമദ്ധ്യാരോപിതാനി—ത്യദൃഷ്ട്യാദിവർജ്ജിതമേവാവേദിദിതവത് .

ആ ബ്രഹ്മം നിത്യദൃഷ്ടി സ്വരൂപത്തോടുകൂടിയതും അദ്ധ്യാരോപിതമായ അനിത്യദൃഷ്ട്യാദിദോഷങ്ങളില്ലാത്തതുമായ തന്നെത്തന്നെയാണ് അറിഞ്ഞത് .

നനു വിപ്രതിഷിദ്ധം " ന വിജ്ഞാതേർവ്വിജ്ഞാതാരം വിജാ—നീയാഃ" (ബൃ.ഉ. 3. 8. 2) ഇതി ശ്രുതേഃ, വിജ്ഞാതുർവ്വിജ്ഞാനം.

**പൂപ** — എന്നാൽ "വിജ്ഞാതാവിൻെറ വിജ്ഞാതാവിനെ അറിയാൻ കഴിയുകയില്ല". (ബൃ.ഉ) എന്ന് ശ്രുതിയുള്ളതിനാൽ വിജ്ഞാതാവിന് വിജ്ഞാനമുണ്ടാവുക എന്നത് പ്രതിഷേധിക്കപ്പെട്ടിട്ടുണ്ടല്ലോ.

ന, ഏവം വിജ്ഞാനാന്ന വിപ്രതിഷേധഃ ഏവം ദൃഷ്ടേഃ

**സിദ്ധാന്തി** — ഇല്ല. ഇപ്രകാരമുള്ള വിജ്ഞാനം പ്രതിഷേധമല്ല. ഇപ്രകാരം

ദ്രഷ്ടാ ഇതി വിജ്ഞായത ഏവ. അന്യജ്ഞാനാപേക്ഷത്വാത് ച ന ദ്രഷ്ടുഃ നിത്യാ ഏവ ദൃഷ്ടിഃ ഇത്യേവം വിജ്ഞാതേ ദൃഷ്ടിവിഷയാം ദൃ—ഷ്ടിം അന്യാം ആകാംക്ഷതേ. നിവർത്തതേ ഹി ദ്രഷ്ടൃവിഷയ—ദൃഷ്ട്യാകാംക്ഷി തദസംഭവാദേവ. നഹ്യവിദ്യമാനേ വിഷയേ ആ—കാംക്ഷാ കസ്യചിദുപജായതേ. ന ച ദൃശ്യാ ദൃഷ്ടിഃ ദ്രഷ്ടാരം വിഷയീകർത്തുമുത്സഹതേ, യത—സ്താമാകാംക്ഷേത. ന ച സ്വരൂപ—വിഷയാകാംക്ഷാ സ്വസ്യൈവ തസ്മാദജ്ഞാനാദ്ധ്യാരോപണനി—വൃത്തിരേവ "ആത്മാനമേവാ—വേത് " ഇത്യുക്തം, നാത്മനോ വിഷയീകരണം.

ദൃഷ്ടിയുടെ ദ്രഷ്ടാവാണ് എന്നറിയുക തന്നെയാണ് ചെയ്യുന്നത് . അതിന് മറ്റൊരറിവിൻെറ അപേക്ഷയില്ലാത്ത തിനാലും വിപ്രതിഷേധമില്ല. ദ്രഷ്ടാവി ൻെറ ദൃഷ്ടി നിത്യം തന്നെയാണെന്നറി യുമ്പോൾ ദ്രഷ്ടൃ വിഷയമായ മറ്റൊരു ദൃഷ്ടിയെക്കുറിച്ച് ആകംക്ഷയുണ്ടാവി ല്ല. അങ്ങിനെ സംഭവിക്കുകയില്ല എന്ന തിനാൽ തന്നെയാണ് ദ്രഷ്ടാവിനെ വി ഷയീകരിക്കുന്ന ദൃഷ്ടിയെക്കുറിച്ചുള്ള ആകംക്ഷയില്ലാതാവുന്നത് . ഇല്ലാത്ത വിഷയത്തിൽ ആർക്കും ആഗ്രഹമുണ്ടാ കാറില്ലല്ലോ. ദൃശ്യയായ ദൃഷ്ടി ദ്രഷ്ടാ വിനെ വിഷയീകരിക്കാൻ ഉത്സാഹിക്കാ റുമില്ല. അങ്ങിനെ ചെയ്താലേ അതിനാ ഗ്രഹമുണ്ടാവൂ. തനിക്ക് തൻെറ തന്നെ സ്വരൂപ വിഷയകമായ ആഗ്രഹം ഉണ്ടാ കാറില്ലല്ലോ. അതിനാൽ ബ്രഹ്മം "തന്നെ ത്തന്നെ അറിഞ്ഞു" എന്നു പറഞ്ഞത് അജ്ഞാനം കൊണ്ടുള്ള അദ്ധ്യാരോപ ണത്തിൻെറ നിവൃത്തി മാത്രമാണ് . അല്ലാ തെ അവനവനെത്തന്നെ വിഷയീകരിക്ക ലല്ല.

തത്ക്കഥമവേത് ? ഇത്യാഹ — അഹം ദൃഷ്ടേഃ ദ്രഷ്ടാ ആത്മാ ബ്രഹ്മാസ്മി ഭവാമീതി ബ്രഹ്മേതി യത്സാക്ഷാദപരോക്ഷാത്സർവ്വാന്തര ആത്മാ അശനായാദ്യതീതോ നേതി നേത്യസ്ഥൂലമനണ്വിത്യേവമാദി—ലക്ഷണം, തദേവാഹമസ്മി, നാന്യഃ സംസാരീ, യഥാ ഭവാനാഹേതി. തസ്മാദേവം വിജ്ഞാനാത്തദ് ബ്രഹ്മ സർവ്വമഭവത് . അബ്രഹ്മാ—ദ്ധ്യാരോപണാപഗമാത് തത്ക്കാ—ര്യസ്യ അസർവ്വത്വസ്യ നിവൃത്യാ സർവ്വമഭവത് . തസ്മാത് യുക്ത—മേവ മനുഷ്യാ മന്യന്തേ യദ് — ബ്രഹ്മവിദ്യയാ സർവ്വം ഭവിഷ്യാമ ഇതി.

ബ്രഹ്മം അറിഞ്ഞതെങ്ങിനെയാ ണ് ? എന്നു പറയുന്നു ഞാൻ ദൃഷ്ടിയു ടെ ദ്രഷ്ടാവും ആത്മാവും ആയ ബ്ര ഹ്മമാകുന്നു. ബ്രഹ്മമാണെന്നറിയുന്നു — ബ്രഹ്മം അതായത് സാക്ഷാൽ അപ രോക്ഷവും സർവ്വാന്തരവും ആയ ആ ത്മാവ് , ക്ഷുധാദി പീഡാരഹിതവും നേ തി നേതി എന്നിങ്ങിനെ ചൂണ്ടിക്കാണിക്ക പ്പെടുന്നതും സ്ഥൂലമോ അണുവോ അല്ലാ ത്ത ലക്ഷണങ്ങളോടു കൂടിയതും ആയ അത് ഞാനാണ് . അങ്ങു പറയുന്നതു പോലെ ഞാൻ മറിച്ചുള്ള സംസാരിയല്ല. അതിനാൽ ഇപ്രകാരമുള്ള അറിവിനാൽ ആ ബ്രഹ്മം എല്ലാമായിത്തീർന്നു — ബ്ര ഹ്മമല്ലെന്ന അദ്ധ്യാരോപണം ഇല്ലാതായ തുവഴി അതിൻെറ കാര്യമായ എല്ലാമല്ലാ യ്ക എന്നതിൻെറ നിവൃത്തിവഴി എല്ലാ മായിത്തീർന്നു. അതിനാൽ ബ്രഹ്മവിദ്യ വഴി എല്ലാമായിത്തീരാമെന്ന് മനുഷ്യർ കരുതുന്നത് യുക്തം തന്നെ.

യത്പൃഷ്ടം, "കിമുതദ്ബ്ര ഹ്മാവേത് യസ്മാത്തത്സർവ്വമഭ—

"ആ ബ്രഹ്മം എന്തറിഞ്ഞിട്ടാണ് എല്ലാമായിത്തീർന്നത് " എന്ന ചോദ്യ

വത് " ഇതി, തന്നിർണ്ണീതം — ബ്രഹ്മ വാ ഇദമഗ്ര ആസീത് തദാത്മാനമേ വാവേദഹം ബ്രഹ്മസ്മീതി തസ്മാ— ത്തത്സർവ്വമഭവത് " ഇതി.

ത്തിന് " ഈ ബ്രഹ്മം മാത്രമേ ആദ്യം ഉണ്ടായിരുന്നുള്ളൂ. ആത്മാവ് തന്നെ അറിഞ്ഞു ഞാൻ ബ്രഹ്മമാണ് എന്ന്. അതിനാൽ അത് എല്ലാമായിത്തീർന്നു" എന്നവാക്യം വഴി നിർണ്ണയം ചെയ്തു കഴിഞ്ഞു.

തത്തത്ര യോ ദേവാനാം മദ്ധ്യേ പ്രത്യബുദ്ധ്യത പ്രതിബുദ്ധ— വാനാത്മാനം യഥോക്തേന വിധി— നാ, സ ഏവ പ്രതിബുദ്ധ ആത്മാ തദ് ബ്രഹ്മാഭവത് . തഥർഷീണാം തഥാ മനുഷ്യാണാം ച മദ്ധ്യേ. ദേവാനാമിത്യാദി ലോക ദൃഷ്ട്യ— പേക്ഷയാ ന ബ്രഹ്മത്വബുദ്ധ്യോ— ച്യതേ. "പുരഃ പുരുഷ ആവിശ്ത് " ഇതി സർവ്വത്ര ബ്രഹ്മൈവാനു— പ്രവിഷ്ടം ഇത്യവോചാമ. അതഃ ശരീരാദ്യുപാധി ജനിതലോക— ദൃഷ്ട്യപേക്ഷയാ ദേവാനാമിത്യാ— ദ്യുച്യതേ. പരമാർത്ഥതസ്തു തത്ര തത്ര ബ്രഹ്മൈവാഗ്ര ആസീത് പ്രാക്പ്രതിബോധാത് ദേവാദി— ശരീരേഷ്വന്യഥൈവ വിഭാവ്യമാനം. തദാത്മാനമേവാവേത്തഥൈവ ച സർവ്വമഭവത് .

അവിടെ ദേവന്മാരുടെ ഇടയിൽ ആരെല്ലാമാണോ പറഞ്ഞപ്രകാരം ആത്മാവിനെ അറിഞ്ഞത് അവരെല്ലാം പ്രതിബുദ്ധാത്മാക്കളായി, ബ്രഹ്മമായിത്തീർന്നു. അതുപോലെ ഋഷിമാരുടെയും മനുഷ്യരുടേയുംഇടയിലുള്ളവരും ആയിത്തീർന്നു. ദേവന്മാരുടെയെന്നെല്ലാം പറഞ്ഞത് ലോകദൃഷ്ടിയനുസരിച്ചാണ് . ബ്രഹ്മത്വബുദ്ധിയോടെ പറഞ്ഞതല്ല. "പുരുഷൻ പുരത്തിൽ (ശരീരത്തിൽ) പ്രവേശിച്ചു." എന്നിങ്ങിനെ സർവ്വത്ര ബ്രഹ്മം തന്നെയാണനുപ്രവേശം ചെയ്തത് എന്നാണ് ഞാൻ പറഞ്ഞത് . അതപേക്ഷിച്ചാണ് "ദേവന്മാരുടെ ഇടയിൽ" എന്നിങ്ങിന ശരീരാദ്യുപാധി ജനിതമായ ലോകദൃഷ്ടിയിൽ പറഞ്ഞത് . യഥാർത്ഥത്തിൽ ദേവാദിശരീരങ്ങളിൽ ആത്മജ്ഞാനത്തിനു മുമ്പ് , മറ്റൊരു വിധത്തിലറിയപ്പെട്ടിരുന്ന ബ്രഹ്മം തന്നെയാണുണ്ടായിരുന്നത് . അതതിനെത്തന്നെ അറിയുകയും ആ ജ്ഞാനത്തിനുസരച്ചു തന്നെ എല്ലാമായിത്തീരുകയും ചെയ്തു.

അസ്യാ ബ്രഹ്മവിദ്യായാഃ സർവ്വഭാവാപത്തിഃ ഫലമിത്യേ— തസ്യാർത്ഥസ്യ ദ്രഢിമ്നേ മന്ത്രാ— നുദാഹരതി ശ്രുതിഃ. കഥം ? തദ് ബ്രഹ്മ ഏതദാത്മാനമേവ "അഹ— മസ്മി"ഇതി പശ്യൻ ഏതസ്മാദേവ ബ്രഹ്മണോ ദർശനാദ് ഋഷിർവ്വാ— മദേവാഖ്യഃ പ്രതിപേദേ ഹ പ്രതിപ— ന്നവാൻ കില. സ ഏതസ്മിൻ ബ്ര— ഹ്മാത്മദർശനേ / വസ്ഥിത ഏതാൻ മന്ത്രാൻ ദദർശ "അഹം മനുരഭവം സൂര്യശ്ച" ഇത്യാദീൻ.

ഈ ബ്രഹ്മവിദ്യയുടെ ഫലം സർവ്വഭാവപ്രാപ്തിയാണ് . ഈ അർത്ഥത്തിൻെറ ദൃഢതക്കുവേണ്ടി ശ്രുതി ഒരു മന്ത്രത്തെ ഉദാഹരിക്കുന്നു. എങ്ങിനെ ? ആ ബ്രഹ്മത്തെ ഇപ്രകാരം കാണുന്ന അതായത് തന്നെത്തന്നെ "ഞാൻ ബ്രഹ്മമാണ് " എന്നിങ്ങിനെ അറിയുന്ന വാമദേവനെന്നു പേരായ ഋഷിക്ക് ഈ ബ്രഹ്മാത്മദർശനാവസ്ഥയിൽ സ്ഥിതി ചെയ്തിരിക്കെ "ഞാൻ മനുവായത്തീർന്നു സൂര്യനുമായിത്തീർന്നു. " മുതലായ മന്ത്രങ്ങളുടെ സാക്ഷാൽക്കാരം ഉണ്ടായി (മന്ത്രങ്ങളെ കണ്ടു പിടിച്ചു.)

"തദേദ് ബ്രഹ്മ പശ്യൻ" ഇതി ബ്രഹ്മവിദ്യാ പരാമൃശ്യതേ. "അഹം മനുരഭവം സൂര്യശ്ച" ഇത്യാദിനാ

ആ ബ്രഹ്മത്തെ കണ്ടുകൊണ്ട് എന്നിങ്ങിനെ ബ്രഹ്മ വിദ്യയെ പരാമർശിക്കുന്നു. "ഞാൻ മനുവായി; സൂര്യ

സർവ്വഭാവാപത്തിം ബ്രഹ്മവിദ്യാ ഫലം പരാമൃശതി. പശ്യൻ സർവ്വാത്മഭാവം ഫലം പ്രതിപേദ ഇത്യസ്മാത് പ്രയോഗാത് ബ്രഹ്മ വിദ്യാസഹായസാധനസാദ്ധ്യം മോക്ഷം ദർശയതി ഭുഞ്ജാനഃ തൃപ്യതീതി യദ്വത് .

നുമായി" മുതലായതു വഴി സർവ്വഭാവ പ്രാപ്തിയായ ബ്രഹ്മവിദ്യാഫലത്തെ പരമാർശിക്കുന്നു. കണ്ടുകൊണ്ട് സർവ്വാത്മഭാവത്തെ പ്രാപിച്ചു എന്നുള്ള ഈ പ്രയോഗത്താൽ ബ്രഹ്മവിദ്യയാകുന്ന സഹായധനത്താൽ മോക്ഷത്തെ സാധിക്കാമെന്ന് കാണിച്ചിരിക്കുന്നു. ഉണ്ടുകൊണ്ട് , (ഭുജിച്ചുകൊണ്ട് ) തൃപ്തിപ്പെടുന്നു എന്നു പറയുന്നതു പോലെയാണ് ഇതും.

സേയം ബ്രഹ്മവിദ്യയാ സർവ്വഭാവാപത്തിരാസീത് മഹതാം ദേവാദീനാം വീര്യാതിശയാത് . നേദാനീമൈദംയുഗീനാനാം വിശേഷതോ മനുഷ്യാണാം, അല്പവീര്യത്വാദിതി സ്യാത്ക്കസ്യചിദ്ബുദ്ധിഃ, തദുത്ഥാപനായാഹ—

വീര്യാതിശയം ഹേതുവായിട്ട് മഹാന്മാരായ ദേവാദികൾക്ക് ഈ ബ്രഹ്മവിദ്യ വഴി സർവ്വഭാവപ്രാപ്തിയുണ്ടായി. ഈ യുഗത്തിൽപെട്ടവർക്ക് പ്രത്യേകിച്ചും മനുഷ്യർക്ക് , അല്പ വീര്യന്മാരാകയാൽ, സർവ്വഭാവപ്രാപ്തിയുണ്ടാവുകയില്ല എന്ന ബുദ്ധി ആർക്കെങ്കിലുമുണ്ടാവാം എന്നു കരുതി അതില്ലാതാക്കാനായിട്ട് പറയുന്നു —

തദിദം പ്രകൃതം ബ്രഹ്മ യത്സർവ്വഭൂതാനുപ്രവിഷ്ടം, ദൃഷ്ടിക്രിയാദിലിംഗം, ഏതദ് ഹ്യേതസ്മിന്നപി വർത്തമാനകാലേ യഃ കശ്ചിദ്വ്യാവൃത്തബാഹ്യൗത്സുക്യ ആത്മാനമേവൈവം വേദ "അഹം ബ്രഹ്മാസ്മി" ഇതി — അപോഹ്യോപാധിജനിതഭ്രാന്തിവിജ്ഞാനാധ്യാരോപിതാൻ വിശേഷാൻ സംസാരധർമ്മാനാഗന്ധിതമനന്തരമബാഹ്യം ബ്രഹ്മൈവാഹമസ്മി കേവലമിതി സോ ऽ വിദ്യാകൃതാസർവ്വത്വനിവൃത്തേഃ ബ്രഹ്മ വിജ്ഞാനാദിദം സർവ്വം ഭവതി. ന ഹി മഹാവീര്യേഷു വാമദേവാദിഷു ഹീനവീര്യേഷു വാ വാർത്തമാനികേഷു മനുഷ്യേഷു ബ്രഹ്മണോ വിശേഷഃ തദ്വിജ്ഞാനസ്യ വാസ്തി.

സർവ്വഭൂതങ്ങളിലും അനു പ്രവേശിച്ചിരിക്കുന്നതും ദർശനം, ക്രിയ മുതലായ ലിംഗങ്ങളോടുകൂടിയതും പ്രകൃതത്തിലുള്ളതുമായ ഈ ബ്രഹ്മത്തെ, ഇക്കാലത്തും ആരെങ്കിലും, ബാഹ്യ വിഷയങ്ങളിലുള്ള ആഗ്രഹത്തെവിട്ട് "ഞാൻ ബ്രഹ്മമാകുന്നു"എന്നിങ്ങിനെ സ്വയമേവ അറിഞ്ഞാൽ — ഉപാധിജനിതമായ തെററിദ്ധാരണയാൽ അദ്ധ്യാരോപിതമായിരിക്കുന്ന വിശേഷങ്ങളെ തള്ളി സംസാരധർമ്മങ്ങൾ സ്പർശിക്കാത്തതും അകവും പുറവുമെന്ന ഭേദമില്ലാത്തതുമായ കേവല ബ്രഹ്മമാണ് ഞാൻ എന്നറിഞ്ഞാൽ — അവിദ്യാകൃതമായ അസർവ്വത്വം നീങ്ങി അവൻ ഇതെല്ലാമായിത്തീരുന്നു. മഹാവീര്യവാന്മാരായ വാമദേവാദികളിലും വീര്യം കുറഞ്ഞ ഇക്കാലത്തെമനുഷ്യരിലും ബ്രഹ്മത്തിനാകട്ടെ ബ്രഹ്മജ്ഞാനത്തിനാകട്ടെ യാതൊരു വ്യത്യാസവുമില്ല.

വാർത്തമാനികേഷു പുരുഷേഷു തു ബ്രഹ്മവിദ്യാഫലേ അനൈകാന്തികതാ ശങ്ക്യത ഇത്യത ആഹ — തസ്യ ഹ ബ്രഹ്മവിജ്ഞാതുഃ യഥോക്തേന വിധിനാ

ഇക്കാലത്തുള്ള മനുഷ്യരിൽ ബ്രഹ്മവിദ്യാഫലത്തിന് അനിശ്ചിതത്വം ശങ്കിക്കാമെന്നു കരുതി പറയുന്നു — അങ്ങിനെയുള്ള ബ്രഹ്മജ്ഞാനിക്ക് ബ്രഹ്മഭാവപ്രാപ്തിയോ സർവ്വ ഭാവപ്രാപ്തിയോ ഇല്ലാതാക്കുന്നതിന് മഹാവീര്യവാ

ദേവാ മഹാവീര്യാശ്ച. നാപി അഭൂത്യൈ — അഭവനായ ബ്രഹ്മ— സർവ്വഭാവസ്യ, നേശതേ ന പര്യാപ്താഃ, കിമുതാന്യേ.

ന്മാരായ ദേവന്മാർക്കു പോലും കഴിയുകയില്ല. പിന്നെ മററുള്ളവരുടെ കാര്യം പറയാനുണ്ടോ ?

ബ്രഹ്മവിദ്യാഫലപ്രാപ്തൗ വിഘ്നകരണേ ദേവാദയ ഈശത ഇതി കാ ശങ്കാ ? ഇത്യുച്യതേ — ദേവാദീൻ പ്രതി ഋണവത്വാത് മർത്ത്യാനാം "ബ്രഹ്മചര്യേണ ഋഷിഭ്യോ യജ്ഞേന ദേവേഭ്യഃ പ്രജയാ പിതൃഭ്യഃ" ഇതി ഹി ജായ— മാനമേവർണ്ണവന്തം പുരുഷം ദർശ— യതി ശ്രുതിഃ. പശുനിദർശനാച്ച "അഥോ ‌ഽയം വാ" (ബൃ.ഉ 1. 4. 16) ഇത്യാദി ലോകശ്രുതേശ്ചാത്മനഃ വൃത്തിപരിപിപാലയിഷയാധമർ— ണ്ണാനിവ ദേവാഃ പരതന്ത്രാൻ മനുഷ്യാൻ പ്രത്യമൃതത്വപ്രാപ്തിം പ്രതി വിഘ്നം കുര്യുഃ ഇതി ന്യാ— യ്യൈവൈഷാ ശങ്കാ.

ബ്രഹ്മവിദ്യാഫലപ്രാപ്തിയിൽ വിഘ്നമുണ്ടാക്കുന്നതിന് ദേവാദികൾ ശക്തന്മാരായേക്കുമെന്ന് ശങ്കിക്കുന്നതെന്തിനെന്നു പറയുന്നു — മനുഷ്യർക്ക് ദേവാദികളോടു കടമുണ്ട്. "ബ്രഹ്മചര്യം വഴി ഋഷികളോടു യാഗം വഴി ദേവന്മാരോടും പുത്രന്മാർ വഴി പിതൃക്കളോടും കടംവീട്ടണം" എന്നുള്ളതുകൊണ്ട് മനുഷ്യൻ ജനിക്കുമ്പോൾത്തന്നെ ഋണവാനാണെന്ന് ശ്രുതി ചൂണ്ടിക്കാണിക്കുന്നു. മനുഷ്യൻ ദേവന്മാർക്ക് പശുവിനെപ്പോലെയാണെന്ന് കാണിച്ചതുകൊണ്ട് "അഥോ ഽയം. വാ"(ബ്യ.ഉ) മുതലായ ലോകശ്രുതി ഉള്ളതുകൊണ്ടും തങ്ങളുടെ ഉപജീവനത്തെ നിലനിറുത്തണമെന്ന ആഗ്രഹം കൊണ്ട് ദേവന്മാർ കടക്കാരെപ്പോലെ പരതന്ത്രരായ മനുഷ്യരുടെ നേർക്ക് അമൃതത്വപ്രാപ്തി വിഷയത്തിൽ വിഘ്നത്തെ ചെയ്യുമെന്ന് ന്യായമായും ശങ്കിക്കാവുന്നതാണ്.

സ്വപശൂൻ സ്വശരീരാണീവ ച രക്ഷന്തി ദേവാഃ. മഹത്തരാം ഹി വൃത്തിം കർമ്മാധീനാം ദർശയിഷ്യതി ദേവാദീനാം ബഹുപശുസമത— യൈകൈകസ്യ പുരുഷസ്യ. "ത— സ്മാദേഷാം തന്ന പ്രിയം യദേത— ന്മനുഷ്യാ വിദ്യുഃ" ( 1. 4. 10) ഇതി ഹി വക്ഷ്യതി. "യഥാ ഹ വൈ സ്വായ ലോകായാരിഷ്ടിമിച്ഛേദേവം ഹൈവംവിദേ സർവ്വാണി ഭൂതാ— ന്യരിഷ്ടിമിച്ഛന്തി" (1. 4. 16)

ദേവന്മാർ തങ്ങളുടെ പശുക്കളെ സ്വന്തം ശരീരം പോലെത്തന്നെ രക്ഷിക്കുന്നു. ദേവന്മാർക്ക് ഒരു മനുഷ്യൻ അനേകം പശുക്കൾക്ക് തുല്യമാണ് എന്ന് പറഞ്ഞ് യാഗാദികർമ്മങ്ങൾക്കധീനമായിരിക്കുന്ന തങ്ങളുടെ വൃത്തിയെ ദേവന്മാർ എത്രകാര്യമായിട്ടാണ് കരുതുന്നത് എന്നിനികാണിക്കും. "അതിനാൽ മനുഷ്യർ ആത്മതത്വമറിയുന്നതവർക്കിഷ്ടമല്ല" എന്നും "എപ്രകാരം പുരുഷൻ തൻെറ ശരീരത്തെ നാശമില്ലാത്തതായിരിക്കാനാഗ്രഹിക്കുന്നുവോ അപ്രകാരം തന്നെ ദേവന്മാർക്കു കടപ്പെട്ടിരിക്കാനുള്ള തങ്ങളുടെ കർത്തവ്യത്തെ അറിയുന്നവരായ മനുഷ്യരുടെ അവിനാശത്തെ എല്ലാ ഭൂതങ്ങളും ഇച്ഛിക്കുന്നു" എന്നും പറയും.

ബ്രഹ്മവിത്വോ പാരാർത്ഥ്യ— നിവൃത്തേഃ ന സ്വലോകത്വം പശു—

എന്നാൽ ബ്രഹ്മജ്ഞാനമുണ്ടായതിനുശേഷം പാരാർത്ഥ്യം (മററുള്ള

ത്വം ചേത്യഭിപ്രായഃ അപ്രിയാ— രിഷ്ടവചനാഭ്യാം അവഗമ്യതേ. തസ്മാത് ബ്രഹ്മവിദോ ബ്രഹ്മ— വിദ്യാഫലപ്രാപ്തിം പ്രതികുര്യുഃ ഏവ വിഘ്നം ദേവാഃ, പ്രഭാവവ— ന്തശ്ച ഹി തേ.

വർക്ക് ഭോജ്യമായിത്തീരൽ) നിവൃത്തമാവുന്നതിനാൽ സ്വലോകത്വമാകട്ടെ പശുത്വമാകട്ടെ ഇല്ല എന്നുള്ളത് അപ്രിയമെന്നും അരിഷ്ടിയെന്നും പറഞ്ഞതിൽ നിന്നറിയാം. അതിനാൽ ബ്രഹ്മവിത്തിന്റെ ബ്രഹ്മവിദ്യാഫലപ്രാപ്തിക്ക് ദേവന്മാർ വിഘ്നം ചെയ്യുകതന്നെ ചെയ്യും. അവർക്കതിന് കഴിവുമുണ്ട്.

നന്വേവം സത്യന്യാസ്വപി കർമ്മഫലപ്രാപ്തിഷു ദേവാനാം വിഘ്നകരണം പേയപാനസമം. ഹന്ത തർഹ്യവിസ്രംഭോ ſ ഭ്യുദയ— നിഃശ്രേയസസാധനാനുഷ്ഠാനേ— ഷു. തഥേശ്വരസ്യ അചിന്ത്യശക്തി— ത്വാത് വിഘ്നകരണേ പ്രഭുത്വം. തഥാ കാലകർമ്മമന്ത്രൗഷധിതപ— സാം. ഏഷാം ഹി ഫലസമ്പത്തി— വിപത്തിഹേതുത്വം ശാസ്ത്രേ— ലോകേ ച പ്രസിദ്ധം അതോ ſ പ്യനാശ്വാസഃ ശാസ്ത്രാർത്ഥാനു— ഷ്ഠാനേ.

ശങ്ക — കഴിവുള്ളതുകൊണ്ടാണ് വിഘ്നം ചെയ്യുന്നതെങ്കിൽ കർമ്മ ഫലപ്രാപ്തിയിലും വിഘ്നം ചെയ്യൽ ദേവന്മാർക്ക് ജലപാനംപോലെ എളുപ്പമാണ്. അപ്പോൾ അഭ്യുദയത്തിനും നിഃശ്രേയസത്തിനുമുള്ള സാധനകളെ അനുഷ്ഠിക്കുന്നതിന് ഫലം കിട്ടുമെന്ന് വിശ്വസിക്കാൻ പറ്റാതെ വരില്ലേ ? അതുപോലെ അചിന്ത്യശക്തികാരണം ഈശ്വരന് വിഘ്നം ചെയ്യാൻ കഴിവുണ്ട്. അപ്രകാരം തന്നെ കാലം, കർമ്മം, മന്ത്രം, ഔഷധം, തപസ്സ് എന്നിവക്കും ശക്തിയുണ്ട്. തീർച്ചയായും ഇവ ഫലത്തെ ഉണ്ടാക്കാനും ഇല്ലാതാക്കാനും കാരണമാകുമെന്ന് ശാസ്ത്രങ്ങളിലും ലോകത്തിലും പ്രസിദ്ധമാണ്. അതിനാൽ ശാസ്ത്രാർത്ഥത്തെ അനുഷ്ഠിച്ചാൽ ഫലം കിട്ടുമെന്നുറപ്പിക്കാൻ വയ്യ.

ന; സർവ്വപദാർത്ഥാനാം നി— യതനിമിത്തോപാദാനാത് , ജഗ ദ്വൈചിത്ര്യദർശനാച്ച. സ്വഭാവ— പക്ഷേ ച തദുഭയാനുപപത്തേഃ "സുഖദുഃഖാദിഫലനിമിത്തം കർമ്മ" ഇത്യേതസ്മിൻ പക്ഷേ സ്ഥിതേ വേദസ്മൃതിന്യായലോകപരിഗൃ— ഹീതേ, ദേവേശ്വരകാലാസ്താവന്ന കർമ്മഫലവിപര്യാസകർത്താരഃ, കർമ്മണാം കാംക്ഷാകാരകത്വാത് . കർമ്മ ഹി ശുഭാശുഭം പുരുഷാണാം ദേവകാലേശ്വരാദികാരകമനപേ— ക്ഷ്യനാത്മാനം പ്രതിലഭതേ, ലബ്ധ — ധാത്മകമപി ഫലദാനേ അസമർ— ത്ഥം, ക്രിയായാ ഹി കാരകാദ്യനേക— നിമിത്തോപാദാനസ്വാഭാവ്യാത് തസ്മാത് ക്രിയാനുഗുണാ ഹി ദേ—

സമാധാനം — അതു ശരിയല്ല. എന്തെന്നാൽ എല്ലാവസ്തുക്കളും നിയതങ്ങളായ കാരണങ്ങളെ സ്വീകരിക്കുന്നതിനാലും ജഗത്തിൽ വൈചിത്ര്യങ്ങൾ കാണുന്നതിനാലും സ്വഭാവമനയാണിതെല്ലാം സംഭവിക്കുന്നത് എന്ന വാദത്തിൽ ഇതു രണ്ടും ശരിയല്ലാതാവും. "സുഖദുഃഖാദി ഫലങ്ങൾക്ക് കാരണം കർമ്മമാണ് " എന്നുള്ള ഈ പക്ഷത്തിൽ — സ്മൃതി, വേദം, ന്യായം, ലോകം ഇവ സ്വീകരിച്ചിട്ടുള്ളതാണിത് —ദേവന്മാർ, ഈശ്വരൻ, കാലം ഇവയൊന്നും കർമ്മഫലത്തെ മാററിമറിക്കുന്നില്ല. എന്തെന്നാൽ ദേവന്മാർ കർമ്മങ്ങൾക്കാവശ്യമായ കാരകന്മാരാണ്. മനുഷ്യരുടെ ശുഭാ ശുഭകർമ്മങ്ങളാവട്ടെ ദേവന്മാർ, കാലം, ഈശ്വരൻ തുടങ്ങിയകാരകങ്ങളെ അപേക്ഷിക്കാതെ ഉണ്ടാവുകയില്ല. ഉണ്ടായാലും അതിന് ഫലദാനസാമർത്ഥ്യമില്ല. കാരകം

വേദശബ്ദാദയ ഇതി കർമ്മസു താവന്ന ഫലപ്രാപ്തിം പ്രത്യവിസ്രംഭഃ.

മുതലായ അനേക നിമിത്തങ്ങളെ ഉപാദാനം ചെയ്യുക എന്നത് ക്രിയയുടെ സ്വഭാവമാണ് . അതിനാൽ ദേവശബ്ദാദികൾ ക്രിയക്കനുകൂലങ്ങളായ കാരകന്മാരായാതിനാൽ കർമ്മങ്ങളിൽ ഫല പ്രാപ്തിയെക്കുറിച്ചുള്ള അവിശ്വാസം വേണ്ടതില്ല.

കർമ്മണാമപ്യേഷാം വശാനുഗത്വം കാചിത് , സ്വസാമർത്ഥ്യസ്യാപ്രണോദ്യത്വാത് . കർമ്മകാലദേവദ്രവ്യാദിസ്വഭാവാനാം ഗുണപ്രധാനഭാവഃ തു അനിയതോ ദുർവ്വിജ്ഞേയഃ ച ഇതി തത്ക്കൃതോ മോഹോ ലോകസ്യ കർമ്മൈവ കാരകം നാന്യത് ഫലപ്രാപ്തൗ ഇതി കേചിത് ; ദൈവ മേവേത്യപരേ; കാല ഇത്യേകേ; ദ്രവ്യാദിസ്വഭാവ ഇതി കേചിത് ; സർവ്വ ഏതേ സംഹതാ ഇത്യപരേ. തത്ര കർമ്മണഃ പ്രാധാന്യമംഗീകൃത്യ വേദമസ്മൃതിവാദാഃ — "പുണ്യോ വൈ പുണ്യേന കർമ്മണാ ഭവതി പാപഃ പാപേന" (ബൃ.ഉ. 3. 2. 13) ഇത്യാദയഃ യദ്യപ്യേഷാം സ്വവിഷയേ കസ്യചിത് പ്രാധാന്യോദ്ഭവ ഇതരേഷാം തത്ക്കാലീനപ്രാധാന്യശക്തിസ്തംഭഃ, തഥാപി ന കർമ്മണഃ ഫലപ്രാപ്തിം പ്രത്യനൈകാന്തികത്വം, ശാസ്ത്രന്യായനിർദ്ധാരിതത്വാത് കർമ്മപ്രാധാന്യസ്യ.

ചിലേടത്ത് ദേവാദികൾ കർമ്മങ്ങൾക്ക് വശഗന്മാരാണെന്നു പറയേണ്ടി വരും. കാരണം കർമ്മങ്ങളുടെ സാമർത്ഥ്യം നിഷേധിക്കാനാവില്ല. കർമ്മം, കാലം, ദൈവം, ദ്രവ്യം മുതലായവയുടെ സ്വഭാവം ഇവയുടെ പ്രധാനം അപ്രധാനം എന്നുള്ള അവസ്ഥ എന്നിവ നിയതമല്ലാത്തതും അറിയാൻ വിഷമമായതും ആകയാൽ ലോകത്തിൽ മോഹത്തിന് കാരണമായിരിക്കുന്നു. ഫലപ്രാപ്തിയിൽ കർമ്മം മാത്രമാണ് കാരകം; മററൊന്നല്ല എന്നു ചിലർ കരുതുന്നു; ദൈവം തന്നെയെന്ന് മററു ചിലർ; കാലമെന്ന് മററു ചിലർ, ദ്രവ്യാദി സ്വഭാവമെന്ന് ചിലർ, ഇതെല്ലാം ചേർന്നിട്ട് എന്ന് മററു ചിലരും പറയുന്നു — ഇതിൽ കർമ്മത്തിന്റെ പ്രാധാന്യത്തെ അംഗീകരിച്ചുകൊണ്ട് "പുണ്യം തീർച്ചയായും പുണ്യകർമ്മങ്ങളെക്കൊണ്ടുണ്ടാവുന്നു; പാപം പാപം കൊണ്ടും" എന്നിങ്ങിനെയുള്ള വാക്യങ്ങൾ വേദസ്മൃതി വാദങ്ങളിലും കാണാം. ഇവയിൽ ഒന്നിന് അതിന്റെ വിഷയത്തിൽ പ്രാധാന്യവും മററുള്ളവക്ക് തൽക്കാലത്തേക്ക് പ്രാധന്യക്കുറവും ഉണ്ടാകാറുണ്ടെങ്കിലും, കർമ്മത്തിന് , ഫലപ്രാപ്തിയെ സംബന്ധിച്ച് പ്രാധാന്യക്കുറവുണ്ടാവുകയില്ല. കാരണം കർമ്മത്തിന്റെ പ്രാധാന്യം ശാസ്ത്രന്യായങ്ങളാൽ നിർദ്ധാരിതമായി വർത്തിക്കുന്നു.

ന; അവിദ്യാപഗമമാത്രത്വാത് ബ്രഹ്മപ്രാപ്തിഫലസ്യ — യദുക്തം ബ്രഹ്മപ്രാപ്തിഫലം പ്രതി ദേവാ വിഘ്നം കുര്യുഃ ഇതി, തത്ര ന ദേവാനാം വിഘ്നകരണേ സാമർത്ഥ്യം; കസ്മാത് ? വിദ്യാകാലാനന്തരിതത്വാത് ബ്രഹ്മപ്രാപ്തി ഫലസ്യ. കഥം ? യഥാ ലോകേ

ദേവാദികൾക്ക് വിദ്യാഫലത്തിലും വിഘ്നം ചെയ്യാനാവില്ല. കാരണം ബ്രഹ്മപ്രാപ്തിരൂപമായ ഫലത്തിന് അവിദ്യയില്ലാതാവുക മാത്രമേ വേണ്ടു. ബ്രഹ്മപ്രാപ്തി ഫലത്തിന് ദേവന്മാർ വിഘ്നം വരുത്തുമെന്ന് മുമ്പു പറഞ്ഞുവെങ്കിലും ദേവന്മാർക്കതിൽ വിഘ്നം ചെയ്യാൻ കഴിവില്ല. എന്തുകൊണ്ട് ? കാരണം ജ്ഞാനമുണ്ടാകുന്ന സമയത്തു ത

ദ്രഷ്ടുഃ ചക്ഷുഷ ആലോകേന സംയോഗോ യത് കാലഃ, തത്കാല ഏവ രൂപാഭിവ്യക്തിഃ. ഏവമാത്മ—വിഷയം വിജ്ഞാനം യത്കാലം, തത്കാല ഏവ തദ്വിഷയാജ്ഞാന—തിരോഭാവഃ സ്യാത് . അതോ ബ്രഹ്മ വിദ്യായാം സത്യാം അവിദ്യാ—കാര്യാനുപപത്തേഃ പ്രദീപ ഇവ തമഃ കാര്യസ്യ കേന കസ്യ വിഘ്നം കുര്യുർദ്ദേവാഃ — യത്രാത്മത്വമേവ ദേവാനാം ബ്രഹ്മവിദഃ.

ന്നെ ബ്രഹ്മപ്രാപ്തിഫലമുണ്ടാവുന്നു. അതെങ്ങിനെ ? ലോകത്തിൽ കണ്ണിന് വെളിച്ചത്തോടു ചേർച്ചയുണ്ടാകുമ്പോൾ ത്തന്നെ രൂപബോധമുണ്ടാകുന്നു. അതു പോലെ ആത്മവിഷയകമായ ജ്ഞാന മുണ്ടാകുമ്പോൾ തന്നെ തദ്വിഷ യകമായ അജ്ഞാനം ഇല്ലാതാകുന്നു. അങ്ങിനെ വിളക്കുള്ളപ്പോൾ ഇരുട്ടിൻെറ കാര്യമുണ്ടാകാൻ വയ്യാത്തതുപോലെ ബ്രഹ്മവിദ്യയുള്ളപ്പോൾ അവിദ്യാ കാര്യമുണ്ടാവാൻ തരമില്ലാത്തതിനാൽ ദേവന്മാർ എന്തു കൊണ്ട് ആർക്ക് വിഘ്നം ചെയ്യും? ബ്രഹ്മവിത്തുക്കളെ സംബന്ധിച്ചിടത്തോളം ദേവന്മാർക്കും ആത്മത്വം തന്നെയാണുള്ളത് .

തദേതദാഹ ആത്മാ സ്വരൂപം ധ്യേയം യത്തത്സർവ്വശാസ്ത്രൈഃ വിജ്ഞേയം ബ്രഹ്മ, ഹി യസ്മാത് , ഏഷാം ദേവാനാം സ ബ്രഹ്മവിത് ഭവതി. ബ്രഹ്മവിദ്യാസമകാല—മേവാവിദ്യാമാത്രവ്യവധാനാവ—ഗമാത് ശുക്തികായാ ഇവ രജതാ—ഭാസായാഃ ശുക്തികാത്വമിത്യ—വോചാമ. അതോ നാത്മനഃ പ്രതി—കൂലത്വേ ദേവാനാം പ്രയത്നഃ സംഭ—വതി. യസ്യ ഹ്യനാത്മഭൂതം ഫലം ദേശകാലനിമിത്താന്തരിതം, തത്രാ—നാത്മവിഷയേ സഫലഃ പ്രയത്നോ വിഘ്നാചരണായ ദേവാനാം. ന ത്വിഹ വിദ്യാസമകാല ആത്മഭൂതേ ദേശകാലനിമിത്താനന്തരിതേ, അ—വസരാനുപപത്തേഃ

അതിനെപ്പററി ശ്രുതി പറയുന്നു — ആ ബ്രഹ്മവിത്ത് ഈ ദേവന്മാരുടെ ആത്മാവായി — സ്വരൂപവും ധ്യേയവും സർവ്വശാസ്ത്രങ്ങളെക്കൊണ്ടും അറിയപ്പെടേണ്ടതും ആയുള്ള ബ്രഹ്മമായിത്തീരുന്നു. ബ്രഹ്മ വിദ്യയുണ്ടാവുന്ന അതേ സമയം തന്നെ അവിദ്യാമാത്ര ത്താലുള്ള വ്യവധാനമില്ലാതാവുന്നു. വെള്ളിപോലെ തോന്നപ്പെട്ടിരുന്ന മുത്തുച്ചിപ്പിക്ക് മുത്തുച്ചിപ്പിത്വം ഉണ്ടായാൽ ആ തോന്നലില്ലാതാവുന്നതു പോലയാണിത് എന്ന് ഞാൻ പറഞ്ഞതാണ് . അതിനാൽ ആത്മാവിന് പ്രതി കൂലമായി ദേവന്മാരുടെ ശ്രമം ഉണ്ടാവുക യില്ല. എവിടെയാണോ ദേശകാലനിമിത്തങ്ങളാൽ വ്യവഹിത വും അനാത്മഭൂത വുമായ ഫലം അവിടെ, ആ അനാത്മ വിഷയത്തിൽ, വിഘ്നം വരുത്താനുള്ള ദേവാദികളുടെ പ്രയത്നം സഫലമാകും. അല്ലാതെ വിദ്യയുണ്ടാകുമ്പോൾ ഉണ്ടാകുന്നതും ദേശകാല നിമിത്തങ്ങൾക്കതീതവുമായ ഇതിൽ അതിന വസരം ലഭിക്കുന്നില്ല.

ഏവം തർഹി വിദ്യാപ്രത്യയ സന്തത്യഭാവാത് വിപരീത പ്രത്യയ തത്ക്കാര്യയോഃച ദർശനാത് അന്ത്യ ഏവാത്മപ്രത്യയോ / വിദ്യാനിവർ—ത്തകോ ന തു പൂർവ്വമിതി.

പൂപ — അങ്ങിനെയാണെങ്കിൽ ജ്ഞാനത്തിന് ഫലം ഉടനെ കിട്ടുമെങ്കിൽ ബോധവൃത്തിയുടെ പ്രവാഹമുണ്ടാവാത്തതിനാലും വിപരീതവൃത്തിയും അതിൻെറ കാര്യവും കാണപ്പെടുന്നതിനാലും ഒടുവിലുള്ള ആത്മാകാര വൃത്തിമാത്രമാണ് അവിദ്യാനിവർത്തകമായിട്ടുള്ളത് , മുമ്പുള്ളതല്ല എന്നു വരുന്നു (ജീവന്മുക്താവസ്ഥയില്ലെന്നർത്ഥം).

ന; പ്രഥമേനാനൈകാന്തികത്വാത് (അനിത്യത്വം) യദി ഹി പ്രഥമ ആത്മവിഷയഃ പ്രത്യയഃ അവിദ്യാം ന നിവർത്തയതി, തഥാ അന്ത്യോ ƒ പി തുല്യവിഷയത്വാത് .

അതു ശരിയല്ല. അങ്ങിനെയാണെങ്കിൽ ആദ്യമായി ജ്ഞാനം അനിത്യമാണെന്നു വരും. ആദ്യത്തെ ആത്മ വിഷയക പ്രത്യയം അവിദ്യയെ നിവർത്തിപ്പിക്കില്ലെങ്കിൽ ഒടുക്കത്തേതും ഇല്ല. കാരണം രണ്ടിൻേറയും വിഷയം തുല്യമാണ് .

ഏവം തർഹി സന്തതോ ƒ വിദ്യാ നിവർത്തകോ ന വിച്ഛിന്ന ഇതി.

**പൂപ** — അങ്ങിനെയാണെങ്കിൽ സന്തതമായ (മുറിവില്ലാത്ത) ആത്മ പ്രത്യയം മാത്രമാണ് അവിദ്യാ നിവർത്തകമായത് മുറിവുള്ളതല്ല.

ന; ജീവനാദൗ സതി സന്തത്യനുപപത്തേഃ ന ഹി ജീവനാദി ഹേതുകേ പ്രത്യയേ സതി വിദ്യാപ്രത്യയസന്തതിഃ ഉപപദ്യതേ, വിരോധാത് . അഥ ജീവനാദിപ്രത്യയ തിരസ്കരണേനൈവ ആമരണാന്താദ്വിദ്യാസന്തതിരിതി ചേന്ന, പ്രത്യയേയത്താസന്താനാവധാരണാച്ഛാസ്ത്രാർത്ഥാനവധാരണദോഷാത് . ഇയതാം പ്രത്യയാനാം സന്തതിരവിദ്യായാ നിവർത്തികേത്യനവധാരണാച്ഛാസ്ത്രാർത്ഥോ നാവധ്രിയേത, തച്ചാനിഷ്ടം.

**സിദ്ധാന്തി** — അങ്ങിനെ പറയാൻ പററില്ല. ജീവനാദികളുള്ളപ്പോൾ ആത്മാകാരവൃത്തിയുടെ സന്തതിക്ക് മുറിവില്ലായ്മ ഉണ്ടാവാൻ വയ്യ. ജീവനാദി ഹേതുവായ പ്രത്യയം നിലനിൽക്കേ ബോധവൃത്തി അവിച്ഛിന്നമായിരിക്കാൻ വഴിയില്ല; കാരണം അവ പരസ്പര വിരുദ്ധമാണ് . ജീവനാദിഹേതുവായ വൃത്തികളുടെ തിരസ്കാരം കൊണ്ടു മാത്രമേ മരണപര്യന്തമുള്ള ബോധവൃത്തി നിലനിൽക്കൂ എന്നു പറഞ്ഞാലതു ശരിയല്ല. കാരണം ബോധ പ്രത്യയം ഇത്രയെന്ന് തീർച്ചയില്ലാത്തതു കൊണ്ട് ശാസ്ത്രാർഥത്തിനും തീർച്ചയില്ലായ്മ എന്ന ദോഷം സംഭവിക്കും. അതായത് ഇത്രയിത്ര പ്രവൃത്തികളുടെ പ്രവാഹം അവിദ്യ നിവൃത്തിപ്പിക്കുന്നതാണ് എന്നിങ്ങിനെ ഒരു നിശ്ചയമില്ലാത്തതിനാൽ ശാസ്ത്രത്തിൻെറ താൽപര്യം നിശ്ചിതമല്ലാതാകും. ഇതിഷ്ടമുള്ള സംഗതിയല്ലല്ലോ.

സന്തതിമാത്രത്വേ ƒ വധാരിത ഏവേതി ചേത് ?

**പൂപ**— സന്തതി (തുടർച്ച)യിൽ മാത്രമെ ശാസ്ത്രാർത്ഥത്തിന് തീർച്ചയുള്ളു എന്നാണെങ്കിലോ ?

ന, ആദ്യന്തയോരവിശേഷാത് . പ്രഥമാ വിദ്യാപ്രത്യയസന്തതിഃ മരണകാലാന്താ വേതി വിശേഷാഭാവാത് , ആദ്യന്തയോഃ പ്രത്യയയോഃ പൂർവ്വോക്തൗ ദോഷൗ പ്രസജ്യേയാതാം.

**സിദ്ധാന്തി** — അതു ശരിയല്ല. എന്തെന്നാൽ ആദ്യന്തങ്ങൾ തമ്മിൽ വിശേഷമില്ല. ആദ്യത്തെ വിദ്യാ പ്രത്യയപ്രവാഹം, മരണകാലംവരെയുള്ള വിദ്യാപ്രത്യയ പ്രവാഹം എന്നിങ്ങിനെയുള്ള വ്യത്യാസമില്ലാത്തതുകൊണ്ട് മുൻപറഞ്ഞ രണ്ടു ദോഷങ്ങളുടേയും പ്രസംഗം സംഭവിക്കും.

ഏവം തർഹ്യനിവർത്തക ഏവേതി ചേത് ?

അങ്ങിനെയാണെങ്കിൽ ആത്മാകാരവൃത്തി അജ്ഞാന നിവർത്തകമാവുക തന്നെയില്ലെന്നു പറഞ്ഞാലോ ?

ന; "തസ്മാത്തത്സർവ്വമഭവത് " (ബൃ.ഉ. 1. 4. 10) ഇതി ശ്രുതേഃ "ഭിദ്യതേ ഹൃദയഗ്രന്ഥിഃ" (മു.ഉ. 2.2.8) "തത്ര കോ മോഹഃ" (ഈ. ഉ. 7) ഇത്യാദി ശ്രുതിഭ്യശ്ച.

സിദ്ധാന്തി — അതു ശരിയല്ല; "അതുകൊണ്ട് അതെല്ലാമായിത്തീർന്നു" (ബൃ. ഉ) എന്ന് ശ്രുതിയുണ്ട് . "ഹൃദയഗ്രന്ഥിഭേദിക്കപ്പെടുന്നു" (മു.ഉ) "അവിടെ എന്തുമോഹമാണ് " (ഈ.ഉ) മുതലായ ശ്രുതികളുമുണ്ട് .

അർത്ഥവാദ ഇതി ചേത് ?

പൂർവ്വപ — അതെല്ലാം അർത്ഥവാദം (സ്തുതിപരം) ആണെന്നാണെങ്കിലോ ?

ന, സർവ്വശാഖോപനിഷദാം അർത്ഥവാദ പ്രസംഗാത് . ഏതാവന്മാത്രതയോപക്ഷീണാ ഹി സർവ്വശാഖോപനിഷദഃ

സിദ്ധാന്തി — അതു ശരിയല്ല. അങ്ങിനെയാണെങ്കിൽ എല്ലാ ഉപനിഷത് ശാഖകളും അർത്ഥവാദമാണെന്നു വരും. എല്ലാ ശാഖകളിലുമുള്ള ഉപനിഷത്തുക്കളിലും ഈ അർത്ഥം മാത്രമാണ് പറയപ്പെട്ടിരിക്കുന്നത്

പ്രത്യക്ഷപ്രമിതാത്മവിഷയത്വാദസ്ത്യേവേതി ചേത് ?

പൂർവ്വപ — പ്രത്യക്ഷപ്രമാണത്താലറിയപ്പെട്ട ആത്മാവിനോടു ബന്ധപ്പെട്ടിരിക്കുന്നതിനാൽ അർത്ഥവാദം തന്നെയാണെന്നാണെങ്കിലോ ?

ന, ഉക്തപരിഹാരത്വാത് . അവിദ്യാശോകമോഹഭയാദിദോഷനിവൃത്തേ പ്രത്യക്ഷത്വാദിതി ചോക്തഃപരിഹാരഃ. തസ്മാദാദ്യോഽന്ത്യഃസന്തതഃ അസന്തതഃ ചേത് ഇതി അചോദ്യമേതത് . അവിദ്യാദിദോഷനിവൃത്തിഫലാവസാനത്വാദ്വിദ്യായാഃ. യ ഏവാവിദ്യാദോഷനിവൃത്തിഫലകൃത് പ്രത്യയ ആദ്യോഽന്ത്യഃ സന്തതോഽസന്തതഃ വാ സ ഏവ വിദ്യേത്യഭ്യുപഗമാന്ന ചോദ്യസ്യ അവതാരഗന്ധോഽപ്യസ്തി.

സിദ്ധാന്തി — അതു ശരിയല്ല . ഇതിനു പരിഹാരം മുമ്പേ പറഞ്ഞതാണ് . ഇതിനും പുറമെ ആത്മജ്ഞാനം വഴി അവിദ്യ, ശോകം, മോഹം, ഭയം മുതലായ ദോഷങ്ങളുടെ നിവൃത്തി പ്രത്യക്ഷാനുഭവമായതിനാലും ഈ ശങ്കക്ക് പരിഹാരം കിട്ടുന്നു. അതിനാൽ ആദ്യമായതാണോ അന്ത്യമായതാണോ തുടർച്ചയായുള്ളതാണോ തുടർച്ചയില്ലാത്തതാണോ എന്നിങ്ങിനെയുള്ള ചോദ്യങ്ങളൊന്നും ഉദിക്കുന്നില്ല. കാരണം ജ്ഞാനം അവിദ്യാദിദോഷ നിവൃത്തിയാകുന്ന ഫലത്തോടുകൂടിയതാണ് . അതിനാൽ ആദ്യമായതോ അന്ത്യമായതോ തുടർച്ചയുള്ളതോ തുടർച്ചയില്ലാത്തതോ ആയാലും അവിദ്യാദോഷ നിവൃത്തിയെ ചെയ്യുന്ന പ്രത്യയം ഏതാണോ അതാണ് വിദ്യ എന്ന് അംഗീകരിച്ചിരിക്കുന്നതിനാൽ ചോദ്യാവതരണത്തിന്റെ ഗന്ധം പോലും ഉത്ഭവിക്കുന്നില്ല.

യത്തൂക്തം വിപരീത പ്രത്യയ തത്ക്കാര്യയോൾച ദർശനാദിതി, ന. തച്ഛേഷസ്ഥിതിഹേതുത്വാത് . യേന കർമ്മണാ ശരീരമാരബ്ധം തദ്വിപരീതപ്രത്യയദോഷനിമിത്ത— ത്വാത്തസ്യ തഥാഭൂതസ്യ ഏവ വിപരീതപ്രത്യയ ദോഷസംയു— ക്തസ്യ ഫലദാനേ സാമർത്ഥ്യമിതി, യാവച്ഛരീരപാതഃ താവത് ഫ— ലോപഭോഗാങ്ഗതയാ വിപരീത— പ്രത്യയം രാഗാദിദോഷം ച താവ— ന്മാത്രമാക്ഷിപത്യേവ, മുക്തേ— ഷുവത് പ്രവൃത്തഫലത്വാ— ത്തദ്ധേതുകസ്യ കർമ്മണഃ. തേന ന തസ്യ നിവർത്തികാ വിദ്യാ, അവി— രോധാത് . കിം തർഹി സ്വാശ്രയാ— ദേവ സ്വാത്മവിരോധ്യവിദ്യാകാര്യം യദുത് പിത്സു തന്നിരുണാജ്ഝി, അനാഗതത്വാത് . അതീതം ഹി ഇതരം.

പിന്നെ വിപരീത പ്രത്യയവും (ഞാൻ ബ്രഹ്മമല്ല എന്നുള്ളത് ) അതിൻെറ കാര്യവും ജ്ഞാനികളിലും കാണുന്നതിനാൽ ആദ്യമായ ജ്ഞാനം അജ്ഞാനത്തെ നിവർത്തിപ്പിക്കില്ല എന്നു പറഞ്ഞത് ശരിയല്ല. കാരണം ഇത് പ്രാരബ്ധശേഷം ഉള്ളതിനാലാണ് . ഏതുകർമ്മം കാരണം വിദ്വാൻെറ ശരീരം ഉണ്ടായോ ആ കാരണം വിപരീത പ്രത്യയം, രാഗാദിദോഷം മുതലായവയിൽ നിന്നുടലെടുത്തതാണ് . അതിനാൽ അപ്രകാരം വിപരീതപ്രത്യയം രാഗം തുടങ്ങിയ ദോഷങ്ങളുണ്ടായിരുന്നാലേ അത് ഫലപ്രദാന സമർത്ഥമായിരിക്കുക യുള്ളൂ. അതിനാൽ ശരീരപാതം വരെ ഫലോപഭോഗത്തിൻെറ അംശമെന്ന നിലയിൽ അത്രമാത്രമുള്ള വിപരീതജ്ഞാനത്തേയും രാഗാദിദോഷത്തേയും അത് വലിച്ചിഴക്കുക തന്നെ ചെയ്യും. വില്ലിൽ നിന്നും വിട്ട ശരം പോലെ, അവക്കു ഹേതുവായ കർമ്മം ഫലിച്ചു തുടങ്ങിയിരിക്കുകയാണ് . അതിനാൽ വിദ്യക്കും അതിനും തമ്മിൽ വിരോധമില്ലാത്തതിനാൽ വിദ്യ അതിനെ നിവർത്തിപ്പിക്കുകയില്ല. പിന്നെ എന്തു ചെയ്യുന്നു എന്നാണെങ്കിൽ തൻെറ ആശ്രയത്തിൽ നിന്നു തന്നെ തനിക്കെതിരായി ഉണ്ടാകാൻ പോകുന്ന അവിദ്യാകാര്യത്തെ നിരോധിക്കും, എന്തെന്നാൽ അത് അനാഗതമാണ് . മററേത് അതീതമായതാണല്ലോ.

കിഞ്ച, ന ച വിപരീത— പ്രത്യയോ വിദ്യാവത ഉത്പദ്യതേ, നിർവ്വിഷയത്വാത് . അനവധൃത— വിഷയവിശേഷസ്വരൂപം ഹി സാമാന്യമാത്രമാശ്രിത്യ വിപരീത— പ്രത്യയ ഉത്പദ്യമാന ഉല്പദ്യതേ, യഥാ ശുക്തികായാം രജതമിതി. സ ച വിഷയ വിശേഷാവധാനതോ ƒ ശേഷവിപരീതപ്രത്യയാശ്രയ— സ്യോപമർദ്ദിതത്വാന്ന പൂർവ്വവത് സംഭവതി, ശുക്തികാദൗ സമ്യക് — പ്രത്യയോത്പത്തൗ പുനരദർശ— നാത് .

മാത്രമല്ല, വിദ്വാന് വിഷയമില്ലാത്തതിനാൽ വിപരീത പ്രത്യയം ഉണ്ടാവുകയില്ല. വപരീതപ്രത്യയമുണ്ടാവുകയാണെങ്കിൽ, വിഷയ വിശേഷ സ്വരൂപത്തെ അവധാരണം ചെയ്യാതെ, സാമാന്യത്തെ മാത്രമാശ്രയിച്ചായിരിക്കും അങ്ങിനെ സംഭവിക്കുക. മുത്തുച്ചിപ്പിയിൽ വെള്ളിയെന്ന പ്രതീതി പോലെയാണിത് . എന്നാൽ ഏതെങ്കിലും വിശേഷരൂപത്തിൻെറ യാഥാർത്ഥ്യത്തെപ്പററി തീർച്ചയുള്ള ഒരാളുടെ ദൃഷ്ടിയിൽ എല്ലാവിധ വിപരീത പ്രത്യയങ്ങളും ബാധിക്കപ്പെടുന്നു. അതിനാൽ മുമ്പിലത്തെപ്പോലെ അയാൾക്ക് വിപരീതഗ്രഹണം ഉണ്ടാവുന്നില്ല. മുത്തുച്ചിപ്പി മുതലായവയുടെ യഥാർത്ഥ രൂപം ദർശിച്ചാൽ വെള്ളിയെന്ന പ്രതീതി പിന്നീടുണ്ടാവുന്നില്ല.

കചാചിത്തു വിദ്യായാഃ പൂർ–വ്വോല്പന്ന വിപരീതപ്രത്യയ ജനി–തസംസ്കാരേഭ്യഃ വിപരീതപ്രത്യ–യാവഭാസാഃ സ്മൃതയോ ജായമാനാ വിപരീത പ്രത്യയഭ്രാന്തിമകസ്മാത് കുർവ്വന്തി; യഥാവിജ്ഞാതദിഗ്വി–ഭാഗസ്യാപ്യകസ്മാദ്ദിഗ്വിപര്യയവി–ഭ്രമഃ സമ്യഗ്ജ്ഞാനവതോ / പി ചേത് പൂർവ്വവത് വിപരീതപ്രത്യയ ഉത്പദ്യതേ, സമ്യഗ്ജ്ഞാനേ / പ്യ–വിസ്രംഭാത് ശാസ്ത്രാർത്ഥ–വിജ്ഞാനാദൗ പ്രവൃത്തിരസമ–ഞ്ജസാ സ്യാത്സർവ്വം ച പ്രമാണമ–പ്രമാണം സമ്പദ്യേത, പ്രമാണാ–പ്രമാണയോഃ വിശേഷാനുപപത്തേഃ

ചിലേടത്ത് ജ്ഞാനത്തിനു മുമ്പു ണ്ടായിരുന്ന വിപരീതപ്രത്യയങ്ങൾ മൂലമു ണ്ടായിരുന്ന സംസ്ക്കാരങ്ങളിൽ നിന്നും വിപരീതപ്രത്യയങ്ങൾപോലുള്ള സ്മൃതി കളുണ്ടായി, കാരണമൊന്നും കൂടാതെ, വിപരീത ഭ്രമമെന്നുള്ള ഭ്രമത്തെയുണ്ടാ ക്കുന്നു. നല്ലവണ്ണം ദിക്കറിയുന്നവനും ചിലപ്പോൾ വല്ലാത്ത ദിഗ്ഭ്രമം ഉണ്ടാവാ റുണ്ടല്ലോ. അതു പോലെയാണിതും. സമ്യഗ്ജ്ഞാനാനന്തരവും, പഴയപോലെ വിപരീത പ്രത്യയമുണ്ടാവുകയാണെങ്കി ൽ സമ്യക്ജ്ഞാനത്തെയും വിശ്വസിക്കാ ൻ വയ്യാതവുമെന്നതിനാൽ ശാസ്ത്രാർ ത്ഥ വിജ്ഞാനാദികൾക്കു വേണ്ടിയുള്ള പ്രവൃത്തി അസമഞ്ജസമായിത്തീരും. പ്രമാണങ്ങളെല്ലാം അപ്രമാണങ്ങളായി ഭവിക്കുകയും ചെയ്യും. കാരണം അപ്പോ ൾ പ്രമാണാ പ്രാമാണങ്ങൾ തമ്മിൽ വ്യ ത്യാസമില്ലാതായിത്തീരും.

ഏതേന സമ്യക്ജ്ഞാ–നാനന്തരമേവ ശരീരപാതാഭാവഃ കസ്മാത് ? ഇത്യേത് പരിഹൃതം. ജ്ഞാനോത്പത്തേഃ പ്രാഗൂർദ്ധ്വം തത്ക്കാലജൻമാന്തരസഞ്ചിതാനാം ച കർമ്മണാം അപ്രവൃത്തഫലാനാം വിനാശഃ സിദ്ധോ ഭവതി ഫല–പ്രാപ്തിവിഘ്നനിഷേധശ്രുതേ–രേവ. "ക്ഷീയന്തേ ചാസ്യ കർമ്മാണി" (മു.ഉ 2. 2. 8) "തസ്യ താവദേവ ചിരം" (ഛാ. ഉ. 6. 14. 2) "സർവ്വേ പാപ്മാനഃ പ്രദൂയന്തേ" (ഛാ. ഉ. 5. 24. 6) "തം വിദിത്വാ ന ലിപ്യതേ കർമ്മണാ പാപകേന" (ബൃ.ഉ. 4. 4.23) "ഏതമു ഹൈവൈതേ ന തരതഃ" (4. 4. 22) "നൈനം കൃതാ–കൃതേ തപതഃ" (4.4.22) "ഏതം ഹ വാവ ന തപതി" (തൈ. ഉ. 2.9.1) "ന ബിഭേതി കുതശ്ചന" (തൈ. ഉ. 2.9.1) ഇത്യാദി ശ്രുതിഭ്യശ്ച. "ജ്ഞാ–നാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാൽ ക്കുരുതേ" (ഗീത 4. 37) ഇത്യാദി സ്മൃതിഭ്യശ്ച.

ഈ സമ്യഗജ്ഞാനമുണ്ടായ പ്പോ ൾത്തന്നെ ശരീരപാതം എന്തു കൊണ്ടു ണ്ടാവുന്നില്ല ? എന്നതിന് പരിഹാരം പ റഞ്ഞു കഴിഞ്ഞു. ജ്ഞാനോല്പത്തിക്കു മുമ്പും പിമ്പും ഈ ജന്മത്തിലും ജന്മാന്തര ങ്ങളിലും സമ്പാദിച്ചതും ഫലം തുടങ്ങി കഴിഞ്ഞിട്ടുള്ളതുമായ കർമ്മങ്ങൾ സമ്യ ഗ്ജ്ഞാനത്താൽ നശിച്ചു പോകുന്നു എന്നുള്ള ഫലപ്രാപ്തി വിഘ്നത്തെ നി ഷേധിക്കുന്നത് ശ്രുതിയിൽ നിന്നു തന്നെ സിദ്ധമാണ് . "ഇവന്റെ കർമ്മങ്ങൾ ക്ഷ യിക്കുന്നു" (മു.ഉ) "അവനത്രമാത്രമെ താമസമുള്ളു" (ഛ.ഉ) "അവന്റെ പാപ ങ്ങളെല്ലാം ഭസ്മമായിത്തീരുന്നു" (ഛാ. ഉ) "അതിനെ അറിഞ്ഞാൽ പാപകർമ്മ ങ്ങൾകൊണ്ട് പററലില്ലാതാവുന്നു" (ബൃ. ഉ) "പുണ്യ പാപങ്ങൾ ഇവനെ അതിക്രമി ക്കുന്നില്ല" (ബൃ.ഉ) "അവനെ പാപപുണ്യ ങ്ങൾ സന്തപിപ്പിക്കുകയില്ല" (ബൃ.ഉ) "അ വനെ ഒരിക്കലും തപിപ്പിക്കുന്നില്ല. (തൈ. ഉ. 2.9.1) "ഒന്നിൽ നിന്നും ഭയപ്പെടുന്നില്ല" (തൈ.ഉ.) മുതലായ ശ്രുതികളുണ്ട് . "ജ്ഞാനാഗ്നി എല്ലാകർമ്മങ്ങളെയും ഭ സ്മീകരിക്കുന്നു" (ഗീത 4. 37) മുതലായി സ്മൃതികളുണ്ട് .

യത്തു ഗുണൈഃ പ്രതിബധ്യത ഇതി തന്ന അവിദ്യാവദ്വിഷയത്വാത് . അവിദ്യാവാൻ ഹി ഗുണീ, തസ്യ കർത്തൃത്വാദ്യുപപത്തേഃ. "യത്ര വാ അന്യദിവ സ്യാത്തത്രാന്യോ ऽ ന്യത് പശ്യതേ" (4. 3. 31) ഇതി ഹി വക്ഷ്യതി. അനന്യത്വസദ്വസ്ത്വാത്മാഖ്യം യത്രാ-വിദ്യായാം സത്യാമന്യദിവ സ്യാ-ത്തിമിരകൃതദ്വിതീയചന്ദ്രവത് , തത്രാവിദ്യാകൃതാനേക കാരകാ-പേക്ഷം ദർശനാദികർമ്മ തത്ക്കൃതം ഫലം ച ദർശയതി, "തത്രാന്യോ ऽ ന്യത് പശ്യേത് " ഇത്യാദിനാ.

പിന്നെ ഗുണങ്ങളാൽ ബന്ധിക്കപ്പെടുന്നുമെന്നു പറഞ്ഞതും ശരിയല്ല. എന്തെന്നാൽ അതവിദ്യാ വിഷയമാണ് . അവിദ്യയുള്ളവനാണ് കടക്കാരനാവുന്നത് . അവനാണ് കർത്തൃത്വാദികളുള്ളത് . "എവിടെ അന്യനെപ്പോലെ ഇരിക്കുന്നു അവിടെ അന്യൻ അന്യത്തെ കാണുന്നു" ( 4.3. 31) എന്ന് പിന്നെ പറയും. ആത്മാവ് മറെറാന്നില്ലാത്ത സദ്വസ്തുവാണ് . തിമിരരോഗത്താൽ രണ്ടു ചന്ദ്രനുണ്ടെന്നു തോന്നുന്നതുപോലെ, അവിദ്യയുള്ളപ്പോൾ മറെറാന്നുണ്ടെന്നു തോന്നും. അവിടെ അവിദ്യാകൃതങ്ങളായ അനേക കാരകങ്ങൾ മൂലമുണ്ടാകുന്ന ദർശനാദി കർമ്മവും അതുകൊണ്ടുള്ള ഫലവും ഉള്ളതായി കാണിക്കുന്നു., "അപ്പോൾ അന്യൻ അന്യത്തെകാണുന്നു" എന്നിങ്ങിനെ.

യത്ര പുനർവ്വിദ്യായാം സ-ത്യാം അവിദ്യാകൃതാനേകത്വഭ്ര-മപ്രഹാണം, "തത് കേന കം പശ്യേ-ത് " (4. 5. 15) ഇതി കർമ്മാസംഭവം ദർശയതി. തസ്മാദവിദ്യാവദ്വിഷയ ഏവ ഗുണിത്വം, കർമ്മസംഭവാത് ; നേതരത്ര. ഏതച്ചോത്തരത്ര വ്യാ-ചിഖ്യാസിഷ്യമാണൈഃ ഏവ വാ-ക്യൈഃ വിസ്തരേണ പ്രദർശയി-ഷ്യാമഃ.

എപ്പോഴാണോ വിദ്യയുണ്ടായി അവിദ്യാകൃതമായ നാനാത്വഭ്രമം നീങ്ങുന്നത് അപ്പോൾ കർമ്മത്തിൻെറ അസംഭാവ്യത "അപ്പോൾ ആർ ആരെ കാണുന്നു" (4.5. 15)എന്നതു കൊണ്ട് കാണിച്ചു തരുന്നു. അതിനാൽ അവിദ്വാൻെറ കാര്യത്തിൽ മാത്രമാണ് ഗുണത്വമുള്ളത് . അവിടെ മാത്രമേ കർമ്മം സംഭവിക്കുകയുള്ളു. വിദ്വാൻെറ കാര്യത്തിലാവട്ടെ കർമ്മംസംഭവിക്കാത്തതിനാൽ ഗുണത്വമില്ല. ഇത് ഇനി പറയാൻ പോകുന്ന വാക്യങ്ങളിൽ വിസ്തരിച്ച് വ്യാഖ്യാനിച്ച് പറഞ്ഞുകൊള്ളാം.

തദ്യഥേഹൈവ താവദഥ യഃ കശ്ചിദബ്രഹ്മവിദന്യാമാത്മനോ വ്യതിരിക്താം യാം കാഞ്ചിദ്ദേവതാം, ഉപാസ്തേ സ്തുതി നമസ്കാരയാഗ ബല്യുപഹാരപ്രണിധാനധ്യാനാ-ദിനാ ഉപ ആസ്തേ തസ്യാ ഗുണ-ഭാവമുപഗമ്യ ആസ്തേഅന്യോ ऽ -സാവനാത്മാ മത്തഃ പൃഥക് അന്യോ ऽ ഹമസ്മ്യധികൃതഃ മയാസ്മൈ-ഋണിവത് പ്രതികർത്തവ്യം — ഇ-ത്യേവം പ്രത്യയഃ സന്നുപാസ്തേ; ന സ ഇത്ഥം പ്രത്യയോ വേദ വിജാനാതി തത്വം.

അതെങ്ങിനെയെന്നാൽ ഇവിടെത്തന്നെ പിന്നെ ഏത് അബ്രഹ്മ വിത്താണോ ആത്മാവിൽ നിന്നും ഭിന്നമായ ഏതെങ്കിലും ദേവതയെ ഉപാസിക്കുന്നത് — സ്തുതി, നമസ്കാ രം, പൂജ, വഴിപാട് , പ്രണിധാനം, ധ്യാനം എന്നിവകൊണ്ട് സേവിക്കുന്നത് ആ ദേവതയുടെ ഗുണഭാവത്തെ പ്രാപിച്ച് സ്ഥിതിചെയ്യുന്നത് "ഇവൻ എന്നിൽ നിന്നും അന്യനാണ് , ഞാനല്ലാത്താ വനാണ് . അധികൃതനായ ഞാൻ ഇവനിൽ നിന്നും വേറെയായിരിക്കുന്നു. ഞാൻ കടക്കാരനെപ്പോലെ ഇവന് പകരം ചെയ്യണം" എന്നും മററുമുള്ള ധാരണകളോടുകൂടി ഉപാസിക്കുന്നത് —

അങ്ങിനെയുള്ള അവൻ തത്വത്തെ അറിയുന്നില്ല.

ന സ കേവലമേവംഭൂതോ ൧ വിദ്വാനവിദ്യാദോഷവാനേവ, കിം തർഹി ? യഥാ പശുർഗ്ഗവാദിർവ്വാഹ ന ദോഹനാദ്യുപകാരൈഃ ഉപഭുജ്യതേ, ഏവം സ ഇജ്യാദ്യനേകോപകാരൈഃ ഉപഭോക്തവ്യത്വാദേകൈകേന ദേവാദീനാം, അതഃ പശുരിവ സർവ്വാർത്ഥേഷു കർമ്മസ്വധികൃത ഇത്യർത്ഥഃ

അപ്രകാരമുള്ള ആ അജ്ഞാനി വെറും അവിദ്യയാകുന്ന ദോഷം മാത്രമുള്ളവനല്ല. പിന്നെന്താണ് ? എപ്രകാരം പശു, ഗോവ് മുതലായവ വാഹനം, ദോഹനം മുതലായ ഉപകരണങ്ങൾ നിമിത്തം ഉപഭോഗ്യങ്ങളാവുന്നുവോ അതേപോലെ അവർ (കർമ്മികൾ) യജ്ഞം മുതലായ അനേകം ഉപകാരങ്ങളാൽ ഓരോ ദേവതകൾക്കും ഉപഭോഗ്യങ്ങളാകയാൽ (അവരുടെ പശുക്കളാകുന്നു) അതിനാൽ പശുവിനെപ്പോലെ എല്ലാ അർത്ഥങ്ങളെയും തരുന്ന കർമ്മങ്ങൾക്ക് അധികാരികൾ അവരാണെന്നർത്ഥം.

ഏതസ്യ ഹ്യവിദുഷോ വർണ്ണാശ്രമാദിപ്രവിഭാഗവതോ ൧ ധികൃതസ്യ കർമ്മണോ വിദ്യാസഹിതസ്യ കേവലസ്യ ച ശാസ്ത്രോക്തസ്യ കാര്യം മനുഷ്യത്വാദികോ ബ്രഹ്മാന്ത ഉത്ക്കർഷഃ. ശാസ്ത്രോക്ത വിപരീതസ്യ ച സ്വാഭാവികസ്യ കാര്യം മനുഷ്യത്വാദിക ഏവ സ്ഥാവരാന്തോപകർഷഃ. യഥാ ചൈതത്തഥാ "അഥ ത്രയോ വാവ ലോകാഃ" (1.5.16) ഇത്യാദിനാ വക്ഷ്യാമഃ കൃത്സ്നേനൈവ അധ്യായശേഷേണ.

അവിദ്വാനും വർണ്ണാശ്രമാദി വിഭാഗത്തിലധികാരിയും ആയ ഇവന്റെ വിദ്യാസഹിതവും കേവലവുമായ കർമ്മങ്ങളുടെ ഫലമാണ് മനുഷ്യത്വം മുതൽ ബ്രഹ്മത്വം വരെയുള്ള ഉൽക്കർഷം. ശാസ്ത്രോക്തവിരുദ്ധവും സ്വാഭാവികവുമായിട്ടുള്ള കർമ്മത്തിന്റെ ഫലം മനുഷ്യൻ മുതൽ സ്ഥാവരം വരെയുള്ള അധോഗതിയാണ്. ഇതങ്ങിനെയാണെന്ന് "അഥ ത്രയോ വാവലോകാഃ (1.5.16) എന്നിങ്ങിനെ ബാക്കി അധ്യായങ്ങൾ വഴി വേണ്ടപോലെ പറയും.

വിദ്യായാശ്ച കാര്യം സർവ്വാത്മഭാവാപത്തിരിത്യേതത് സംക്ഷേപതോ ദർശിതം. സർവ്വാഹീയമുപനിഷത് വിദ്യാവിദ്യാവിഭാഗ പ്രദർശനേനൈവ ഉപക്ഷീണാ. യഥാ ചൈഷോ ൧ ർത്ഥഃ കൃത്സ്നസ്യ ശാസ്ത്രസ്യ തഥാ പ്രദർശയിഷ്യാമഃ.

വിദ്യയുടെ ഫലം സർവ്വാത്മഭാവപ്രാപ്തിയാണെന്ന് ചുരുക്കി കാണിച്ചു കഴിഞ്ഞു. ഈ ഉപനിഷത്തു മുഴുവൻ വിദ്യാവിഭാഗത്തെ കാണിക്കുവാൻ തന്നെയാണ് ശ്രമിച്ചിരിക്കുന്നത്. ശാസ്ത്രാർത്ഥം മുഴുവനും അതു തന്നെയാണെന്ന് മേൽ കാണിക്കുന്നുണ്ട്.

യസ്മാദേവം, തസ്മാദവിദ്യാവന്തം പുരുഷം പ്രതി ദേവാ ഈശത ഏവ വിഘ്നം കർത്തുമനുഗ്രഹം ചേത്യേതദ്ദർശയതി — യഥാ ഹ വൈ ലോകേ ബഹവോ ഗോഅശ്വാദയഃ പശവോ മനുഷ്യം സ്വാമിനം ആത്മനഃ അധിഷ്ഠാധാരം

അതെന്തുകൊണ്ടാണെന്നാൽ അവിദ്വാനായ മനുഷ്യന്റെ മേൽ ദേവന്മാർക്ക് ഈശഭാവമുണ്ട്. വിഘ്നം ചെയ്യാനും അനുഗ്രഹം ചെയ്യാനും കഴിയുമെന്നു കാണിക്കുന്നു — ലോകത്തിൽ ഗോക്കൾ,അശ്വങ്ങൾ എന്നിങ്ങിനെ വളരെ മൃഗങ്ങൾ തങ്ങളുടെ സ്വാമിയായ മനുഷ്യന് ഉപകരിക്കുന്നതുപോലെ, വള

ഭുഞ്ജ്യുഃ പാലയേയുഃ ഏവം ബഹു– പശുസ്ഥാനീയ ഏകൈകോ [ വി– ദ്വാൻ പുരുഷോ ദേവാൻ – ദേവാനിതി പിത്രാദ്യുപലക്ഷണാർ– ത്ഥം – ഭുനക്തി പാലയതീതി. ഇമ ഇന്ദ്രാദയഃ അന്യേ മത്തോ മമേശി താരഃ ഭൃത്യ ഇവാഹമേഷാം സ്തു– തിനമസ്കാരേജ്യാദിനാ ആരാധനം കൃത്വാ അഭ്യുദയം നിശ്രേയസം ച തത്പ്രത്തം ഫലം പ്രാപ്സ്യാമീ– ത്യേവമഭിസന്ധിഃ

രെ പശുക്കളുടെ സ്ഥാനം വഹിക്കുന്ന അവിദ്വാനായ ഒരു മനുഷ്യൻ ദേവന്മാർക്ക് — ദേവന്മാരെന്നു പറഞ്ഞത് പിതൃക്കൾ മുതലായവരെക്കൂടി ഉൾപ്പെടുത്തിയിട്ടാണ് — ഉപകരിക്കുന്നു. "ഈ ഇന്ദ്രാദികൾ എന്നിൽ നിന്നും വ്യത്യസ്തരാണ് . എന്റെ മേലധികാരമുള്ളവരാണ് . ഞാൻ ഭൃത്യനെപ്പോലെയാണ് ; സ്തുതി, നമസ്കാരം, യാഗം മുതലായവകൊണ്ട് ഇവരെ ആരാധിച്ച് ഞാൻ ഇവർ തരുന്ന അഭ്യുദയവും നിഃശ്രേയസവുമാകുന്ന ഫലത്തെ പ്രാപിക്കുന്നുണ്ട് " എന്നാണ് അവിദ്വാന്റെ സങ്കൽപം.

യത്ര ലോകേ ബഹുപശു– മതോ യഥൈകസ്മിന്നേവ പശാ– വാദീയമാനേ വ്യാഘ്രാദിനാപഹ്രി– യമാണേ മഹദപ്രിയം ഭവതി, തഥാ ബഹുപശുസ്ഥാനീയ ഏകസ്മിൽ പുരുഷേ പശുഭാവാത് വ്യുത്തി– ഷ്ഠത്യപ്രിയം ഭവതീതി, കിം ചിത്രം ദേവാനാം ബഹുപശ്വപഹരണ ഇവ കുടുംബിനഃ. തസ്മാദേഷാം ദേവാ– നാം തന്ന പ്രിയം. കിം തത് ? യദേതദ് ബ്രഹ്മാത്മതത്വം കഥഞ്ചന മനുഷ്യാ വിദ്യുഃ വിജാനീയുഃ. തഥാ ച സ്മരണമനുഗീതാസു ഭഗവതാ വ്യാസസ്യ–

> ക്രിയാവദ്ഭിർഹി കൗന്തേയ
> ദേവലോകഃ സമാവൃതഃ
> ന ചൈതദിഷ്ടം ദേവാനാം
> മർത്യൈരുപരിവർത്തനം

ഇതി.

എവിടെ, ലോകത്തിൽ വളരെ പശുക്കളുള്ള ഒരാൾക്ക് ഒരു പശുവിനെ വ്യാഘ്രാദികൾ പിടിച്ചാൽ വളരെ സങ്കടം ഉണ്ടാകുന്നു. അതുപോലെ വളരെയധികം പശുക്കളുടെ സ്ഥാനം വഹിക്കുന്ന ഒരു മനുഷ്യൻ പശു എന്ന നിലയിൽ നിന്നും തെററിപ്പോകുമ്പോൾ വളരെ പശുക്കൾ നഷ്ടപ്പെട്ട ഒരു കുടുംബിക്കെന്ന പോലെ ദേവന്മാർക്ക് അസുഖമുണ്ടാവുന്നു. അതിലെന്താണാശ്ചര്യം? അതിനാൽ ഈ ദേവന്മാർക്ക് അതുപ്രിയമായതല്ല. അതെന്താണ് ? മനുഷ്യൻ ബ്രഹ്മാത്മതത്വം എങ്ങിനെയെങ്കിലും മനസ്സിലാക്കുക എന്നത് . ഇപ്രകാരമുള്ള അനുഗീതം വഴി ഭഗവാൻ വ്യാസൻ പറഞ്ഞിട്ടുണ്ട് . "ഹേ, കൌന്തേയ" ദേവലോകം കർമ്മപരായണന്മാരായ പുരുഷന്മാരാൽ നിറഞ്ഞിരിക്കുന്നു. മനുഷ്യർ അതിലും ഉപരിയായി വർത്തിക്കുന്നത് ദേവന്മാർക്കിഷ്ടമായതല്ല" എന്ന് .

അതോ ദേവാഃ പശൂനിവ വ്യാഘ്രാദിഭ്യോ ബ്രഹ്മ വിജ്ഞാ– നാദ്വിഘ്നമാചികീർഷന്തി; അസ്മ– ദുപഭോഗ്യത്വാന്മാ വ്യുത്തിഷ്ഠേ– യുരിതി. യം തു മുമോചയിഷന്തി തം ശ്രദ്ധാദിഭിഃയോക്ഷ്യന്തി വിപരീ– തമശ്രദ്ധാദിഭിഃ. തസ്മാന്മുമുക്ഷു– ർദ്ദേവാരാധനപരഃ ശ്രദ്ധാഭക്തിപരഃ പ്രണേയോ [പ്രമാദീ സ്യാദ്വിദ്യാ–

അതിനാൽ ദേവന്മാർ, വ്യാഘ്രാദികളിൽ നിന്നും പശുക്കളെയെന്ന പോലെ, മനുഷ്യർക്ക് ബ്രഹ്മജ്ഞാനത്തിന് വിഘ്നമിച്ഛിക്കുന്നു. തങ്ങൾക്കുപയോഗമുള്ള നിലയിൽ നിന്നും മനുഷ്യർ തെററിപ്പോകരുതെന്നർത്ഥം. ആരെയെങ്കിലും മോചിപ്പിക്കാൻകരുതുന്നു എങ്കിൽ അവരവനെ ശ്രദ്ധാദികളോടു ചേർക്കുന്നു. അല്ലാത്തവന് അശ്രദ്ധ മുതലായതുണ്ടാക്കും. അതിനാൽ മുമുക്ഷുവായിട്ടുള്ളവൻ

പ്രാപ്തിം പ്രതി വിദ്യാം പ്രതീതിവാ കാരൈക്കതത് പ്രദർശിതം ഭവതി ദേവാപ്രിയവാക്യേണ.

വിദ്യാ പ്രാപ്തി ക്കുവേണ്ടി , അല്ലെങ്കിൽ വിദ്യക്കുവേണ്ടി, ദേവാരാധനപരനായും, ശ്രദ്ധാഭക്തി യുക്തനായും ശ്രവണാദികളിൽ ഏകാഗ്രതയുള്ളവനായും അപ്രമാദിയായും ഇരിക്കണമെന്ന് ദേവാപ്രിയ വാക്യം വഴികാണിച്ചിരിക്കുന്നു.

---

സൂത്രിതഃ ശാസ്ത്രാർത്ഥഃ "ആത്മേത്യേവോപാസീത" ഇതി. തസ്യ ച വ്യാചിഖ്യാസി തസ്യ സാർത്ഥവാദേന "തദാഹുര്യദ് ബ്രഹ്മവിദ്യയാ" ഇത്യാദിനാ സംബന്ധ പ്രയോജനേ അഭിഹിതേ. അവിദ്യായാൾച സംസാരാധികാര കാരണത്വമുക്തം "അഥ യോ ƒ ന്യം ദേവതാമുപാസ്തേ" ഇത്യാദിനാ. തത്രാവിദ്വാനൃണീ പശുവദ്ദേവാദി– കർമ്മകർത്തവ്യതയാ പരതന്ത്ര ഇത്യുക്തം.

"ആത്മാവായിത്തന്നെ ഉപാസിച്ചാലും" എന്നിങ്ങിനെ ശാസ്ത്രാർത്ഥം സൂത്രരൂപത്തിൽ സംക്ഷേപമായി പറഞ്ഞു. പിന്നെ അർത്ഥവാദത്തെ വ്യാഖ്യാനിക്കുന്നതോടുകൂടി "തദാഹുര്യദ്ബ്രഹ്മവിദ്യയാ" എന്നീ മന്ത്രവാക്യം വഴി വ്യാഖ്യാനിക്കാനായി ഇച്ഛരിച്ച് ആ ശാസ്ത്രത്തിന്റെ സംബന്ധവും പ്രയോജനവും പറഞ്ഞു. അതുപോലെ "യോ ƒ ന്യം ദേവതാമുപാസ്തേ" മുതലായ വാക്യം വഴി അവിദ്യക്ക് സംസാരോൽപത്തിയുടെ കാരണമുണ്ടെന്നും പറഞ്ഞു. അതിൽ അജ്ഞാനി കടക്കാരനാണെന്നു പറയുന്നു. അതായത് പശുക്കളെപ്പോലെ ദേവകർമ്മാദികളുടെ കർത്തവ്യതയോട് ചേർന്നിരിക്കുന്നതിനാൽ പരതന്ത്രനാണ് എന്നു പറഞ്ഞു.

കിം പുനർദ്ദേവാദികർമ്മ കർത്തവ്യത്വേ നിമിത്തം ? വർണ്ണാ ആശ്രമാശ്ച. തത്ര കേ വർണ്ണാഃ ? ഇത്യത്ര ഇദമാരഭ്യതേ. യന്നിമിത്തം സംബദ്ധേഷു കർമ്മസു അയം പരതന്ത്ര ഏവ അധികൃതഃ സംസാ– രീതി. ഏതസ്യൈവാർത്ഥസ്യ പ്രദർശനായാഗ്നിസർഗ്ഗാനന്തരമി– ന്ദ്രാദിസർഗ്ഗോ നോക്തഃ അഗ്നേ– സ്തു സർഗ്ഗഃ പ്രജാപതേഃ സൃഷ്ടി– പരിപൂരണായ പ്രദർശിതഃ അയം ച ഇന്ദ്രാദി സർഗ്ഗസ്തത്രൈവ ദ്രഷ്ട– വ്യഃ തച്ഛേഷത്വാത് . ഇഹ തു സ ഏവാഭിധീയതേ ƒ വിദുഷഃ കർമ്മാധികാരഹേതു പ്രദർശനായ.

എന്നാൽ ദേവാദികൾക്കായി കർമ്മം ചെയ്യേണ്ടതിന്റെ കാരണമെന്താണ് ? വർണ്ണങ്ങളും ആശ്രമങ്ങളും അവയിൽ വർണ്ണങ്ങളേവ എന്നു പറയാനായി ഇതു തുടങ്ങുന്നു. ഏതു കാരണത്തോടു ബന്ധപ്പെട്ട കർമ്മങ്ങളിലാണ് ഈ സംസാരി പരതന്ത്രനായിട്ട് തന്നെ അധികൃതനായി ഭവിക്കുന്നു എന്നു കാണിക്കാനായി അഗ്നിസർഗ്ഗത്തിനു ശേഷം പറയേണ്ട ഇന്ദ്രാദിസർഗ്ഗത്തെ അവിടെ പറഞ്ഞില്ല. അഗ്നിയുടെ സർഗ്ഗമാകട്ടെ പ്രജാപതിയുടെ സൃഷ്ടി പരിപൂർത്തിക്കായി അവിടെ കാണിച്ചു. ഈ ഇന്ദ്രാദി സർഗ്ഗവും അതിനു ശേഷമായതിനാൽ അവിടെ കാണേണ്ടതാണ് . എന്നാൽ ഇവിടെ അവിദ്വാന്റെ കർമ്മാധികാരഹേതു കാണിക്കാനായി അപ്പോൾ പറഞ്ഞതിനെത്തന്നെ പറയുന്നു.

**മന്ത്രഃ 11 —** ബ്രഹ്മ വാ ഇദമഗ്ര ആസീദേകമേവ തദേകം സന്ന വ്യഭവത് . തച്ഛ്രേയോ രൂപമതിസൃജത ക്ഷത്രം യാന്യേതാനി ദേവത്രാ ക്ഷത്രാണീന്ദ്രോ വരുണഃ സോമോ രുദ്രഃ പർജ്ജന്യോ യമോ മൃത്യുരീശാന ഇതി. തസ്മാത് ക്ഷത്രാത്പരം നാസ്തി തസ്മാത് ബ്രാഹ്മണഃ ക്ഷത്രിയമധസ്താദുപാസ്തേ രാജസൂയേ ക്ഷത്ര ഏവ തദ്യശോ ദധാതി സൈഷാ ക്ഷത്രസ്യ യോനിര്യദ് ബ്രഹ്മം തസ്മാദ്യദ്യപി രാജാ പരമതാം ഗച്ഛതി ബ്രഹ്മൈവാന്തത ഉപനിശ്രയതി സ്വാം യോനിം യ ഉ ഏനം ഹിനസ്തി സ്വാം സ യോനിമൃച്ഛതി സ വാപീയാൻ ഭവതി യഥാ ശ്രേയാംസം ഹിംസിത്വാ.

**മന്ത്രാർത്ഥം 11 —** മുമ്പ് ഇതെല്ലാം (ക്ഷത്രാദി) ഏകം തന്നെയായ ബ്രഹ്മം മാത്രമായിരുന്നു. അതൊററക്കായിരുന്നതിനാൽ കർമ്മം ചെയ്യാൻ ശക്തമായില്ല. അത് (ബ്രഹ്മം) പ്രശസ്തമായ ക്ഷത്രത്തെ അതിശയേന സൃഷ്ടിച്ചു. ദേവന്മാരിൽ ക്ഷത്രമെന്നു പ്രസിദ്ധരായ ഇന്ദ്രൻ, വരുണൻ, സോമൻ, രുദ്രൻ, പർജ്ജന്യൻ, മൃത്യു, ഈശാനൻ എന്നിവരാരോ അവരാണ് ക്ഷത്രം. അതിനാൽ ക്ഷത്രത്തേക്കാൾ വലുതായിട്ടൊന്നുമില്ല. അതിനാൽ രാജസൂയത്തിൽ ബ്രാഹ്മണൻ താഴെയിരുന്നുകൊണ്ട് ക്ഷത്രത്തെ ഉപാസിക്കുന്നു. ക്ഷത്രത്തിൽത്തന്നെ ആ യശസ്സിനെ (ബ്രഹ്മമെന്ന ഖ്യാതിയെ) സ്ഥാപിക്കുന്നു. ബ്രഹ്മമെന്നത് യാതൊന്നാണോ അതി പ്രകൃതത്തിലുള്ള ക്ഷത്രത്തിൻെറ യോനി തന്നെയാണ് . അതിനാൽ രാജാവ് പരമതയെ (ബ്രാഹ്മണനെ അപേക്ഷിച്ചു ഉൽക്കർഷത്തെ) പ്രാപിക്കുന്നു എങ്കിലും ഒടുവിൽ (കർമ്മാവസാനത്തിൽ) തൻെറ യോനിയായ ബ്രഹ്മത്തെത്തന്നെ ആശ്രയിക്കുന്നു. ആരാണോ ഇങ്ങിനെ ബ്രാഹ്മണനെ ഹിംസിക്കുന്നത് (താഴ്ത്തിവക്കുന്നത് ) അവൻ തന്നെ യോനിയെ നശിപ്പിക്കുന്നു. അവൻ കുറെക്കൂടെ പാപിയായിത്തീരുന്നു.പ്രശസ്തതരനായിട്ടുള്ളവനെ ഹിംസിച്ചിട്ട് എങ്ങിനെ പാപിയായിത്തീരുന്നുവോ അങ്ങിനെയായിത്തീരുന്നു.

**ഭാഷ്യഃ —** ബ്രഹ്മ വാ ഇദമഗ്ര ആസീദ്യദഗ്നിം സൃഷ്ട്വാ അഗ്നിരൂപാപന്നം ബ്രഹ്മ. ബ്രാഹ്മണ ജാത്യഭിമാനാത് ബ്രഹ്മേത്യഭി—

ആദ്യം ഇത് ബ്രഹ്മം മാത്രമായിരുന്നു; അഗ്നിയെ സൃഷ്ടിച്ച് അഗ്നിരൂപമായിത്തീർന്ന ബ്രഹ്മമായിരുന്നു. ബ്രാഹ്മണജാതിയുടെ അഭിമാനം ഹേതുവായി ബ്രഹ്മമെന്നു പറയുന്നു. അപ്പോൾ

ധീയതേ. വൈ ഇദം ക്ഷത്രാദിജാതം ബ്രഹ്മൈവാഭിന്നമാസീദേകമേവ. നാസീത് ക്ഷത്രാദിഭേദഃ ബ്രഹ്മ ഹ്യൈകം ക്ഷത്രാദിപരിപാലയി— ത്രാദി ശൂന്യം സദ് ന വ്യഭവത് ന വിഭൂതവത് , കർമ്മണേനാലമാസീ— ദിത്യർത്ഥഃ.

ഈ ക്ഷത്രിയാദി സമുദായവും ബ്രഹ്മത്തിൽ നിന്ന ഭിന്നമായി വർത്തിച്ചു. അതായത് ആദ്യം ക്ഷത്രിയാദിഭേദമുണ്ടായിരുന്നില്ല. ആ ബ്രഹ്മം ഏകമായിരുന്നു. ക്ഷത്രിയാദി പരിപാലകന്മാരില്ലാതിരുന്നതിനാൽ വിഭൂതി യുക്തമായ കർമ്മം ചെയ്യാൻ സമർത്ഥനായില്ല എന്നർത്ഥം.

തതസ്തദ് ബ്രഹ്മ "ബ്രാ— ഹ്മണോ ऽ സ്മിമമേത്ഥം കർത്തവ്യം" ഇതി ബ്രാഹ്മണജാതിനിമിത്തം കർമ്മ ചികീഷുഃ, ആത്മനഃ കർമ്മകർത്തൃ— ത്വവിഭൂത്യൈ ശ്രേയോരൂപം പ്രശ— സ്തരൂപം അത്യസൃജത — അതി— ശയേന അസൃജത — സൃഷ്ടവത്— കിം പുനഃ തദ്യത് സൃഷ്ടം ? ക്ഷത്രം, ക്ഷത്രിയ ജാതിഃ, തദ്വ്യക്തിഭേദേന പ്രദർശയതി യാന്യേതാനി പ്രസി— ദ്ധാനി ലോകേ ദേവത്രാ ദേവേഷു ക്ഷത്രാണീതി. ജാത്യാഖ്യായാം പക്ഷേ ബഹുവചനസ്മരണാത് വ്യക്തിബഹുത്വാദ്വാ ഭേദോപചാ— രേണ ബഹുവചനം.

അപ്പോളാ ബ്രഹ്മം "ഞാൻ ബ്രാഹ്മണനാണ് . എനിക്കീ കർത്തവ്യമുണ്ട് " എന്നു കരുതി ബ്രാഹ്മണ ജാതിക്കു കാരണമായ കർമ്മം ചെയ്യാനിച്ഛിച്ച് കർമ്മകർത്തൃത്വരൂപമായ വിഭൂതിക്കു വേണ്ടി (അതിനു ശക്തിയുണ്ടാവാനായി) ശ്രേയോരൂപത്തെ അതിശയേന സൃഷ്ടിച്ചു. എന്തിനെയാണ് സൃഷ്ടിച്ചത് ? ക്ഷത്രത്തെ അഥവാ ക്ഷത്രിയ ജാതിയെ അതിനെ വ്യക്തിഭേദത്തോടു കൂടി പ്രദർശിപ്പിക്കുന്നു — അവയെ "യാന്യേതാനി" എന്ന വാക്യം വഴി വ്യക്തി ഭേദത്തോടെ കാണിക്കുന്നു. ലോകത്തിൽ ദേവന്മാരിൽ ക്ഷത്രിയ രൂപത്തിൽ പ്രസിദ്ധരായവരാരെല്ലാമാണോ അവരെ. ജാതിവാചകമായ ശബ്ദത്തിൽ വികല്പം കൊണ്ട് ബഹുവചനമുണ്ടാവുന്നു എന്നിങ്ങിനെ സ്മൃതിയുള്ളതിനാൽ അഥവാ ഭേദോപചാരം വഴി ഇന്ദ്രാദി വ്യക്തികൾ അനേകമുള്ളതിനാൽ ഇവിടെ "ക്ഷത്രാണി" എന്ന ബഹുവചനം പ്രയോഗിച്ചിരിക്കുന്നു.

കാനിപുനസ്താനി ? ഇത്യാഹ — തത്രാഭിഷിക്താ ഏവ വിശേഷ— തോ നിർദ്ദിശ്യതേ — ഇന്ദ്രോ ദേവാ— നാം രാജാ, വരുണോ യാദസാം, സോമോ ബ്രാഹ്മണാനാം, രുദ്രഃ പശൂനാം, പർജ്ജന്യോ വിദ്യുദാദീ— നാം, യമഃ പിതൃണാം, മൃത്യുഃ രോ— ഗാദീനാം, ഈശാനോ ഭാസാം — ഇത്യേവമാദീനി ദേവേഷു ക്ഷ— ത്രാണി. തദനു, ഇന്ദ്രാദിക്ഷത്ര— ദേവതാധിഷ്ഠിതാനി മനുഷ്യക്ഷ— ത്രാണി സോമസൂര്യവംശ്യാനി പുരൂരവഃ പ്രഭൃതീനി സൃഷ്ടാന്യേവ ദ്രഷ്ടവ്യാനി. തദർത്ഥ ഏവ ഹി ദേവക്ഷത്രസർഗ്ഗഃ പ്രസ്തുതഃ.

അവയേതാണെന്നു പറയുന്നു — അവയിൽ അഭിഷിക്തങ്ങളായവയെ മാത്രം എടുത്തു പറയുന്നു — ഇന്ദ്രൻ ദേവന്മാർക്ക് രാജാവാണ് , ജലജന്തുക്കൾക്ക് വരുണൻ, ബ്രാഹ്മണർക്ക് സോമൻ, പശുക്കൾക്ക് രുദ്രൻ, വിദ്യുത്ത് മുതലായവക്ക് പർജ്ജന്യൻ, പിതൃക്കൾക്ക് യമൻ, രോഗാദികൾക്ക് മൃത്യു, ഭാസ്സുകൾക്കീശാനൻ മുതലായവരാണ് ഇവരിൽ ക്ഷത്രങ്ങൾ. അനന്തരം ഇന്ദ്രാദി ദേവതകളിലധിഷ്ഠിതമായ മനുഷ്യക്ഷത്രങ്ങൾ — സോമവംശം, സൂര്യവംശം ഇവയിൽപ്പെട്ട പുരൂരവസ്സ് മുതലായവർ — സൃഷ്ടി ക്കപ്പെട്ടു എന്നറിയണം. അതിനുവേണ്ടിത്തന്നെയാണ് ക്ഷത്രദേവതാസൃഷ്ടിയെക്കുറിച്ച് പ്രസ്താവിച്ചത്

യത് ബ്രാഹ്മണാതിശയേന സൃഷ്ടം ക്ഷത്രം തസ്മാത് ക്ഷത്രാത്പരം നാസ്തി ബ്രാഹ്മണജാതിരപി നിയന്തൃ. തസ്മാത് ബ്രാഹ്മണഃ കാരണഭൂതോ ƒ പി ക്ഷത്രിയസ്യ ക്ഷത്രിയമധസ്താദ്വ്യവസ്ഥിതഃ സന്നുപരിസ്ഥിതമുപാസ്തേ. ക്വ ? രാജസൂയേ. ക്ഷത്രേ ഏവ തദാത്മീയം യശഃ ഖ്യാതിരൂപം ബ്രഹ്മേതി ദധാതി സ്ഥാപയതി രാജസൂയാഭിഷിക്തേനാസന്ധ്യാം സ്ഥിതേന രാജ്ഞാ ആമന്ത്രിതോ ബ്രഹ്മന്നിതി ഋത്വിക് പുനസ്തം പ്രത്യാഹ — "ത്വം രാജൻ ബ്രഹ്മാസി" ഇതി. തദേതദഭിധീയതേ "ക്ഷത്ര ഏവ തദ്യശോ ദധാതി" ഇതി.

ബ്രഹ്മത്താൽ അതിശയമാകും വണ്ണം സൃഷ്ടിക്കപ്പെട്ടിട്ടുള്ളതാണ് ക്ഷത്രം. അതിനാൽ ക്ഷത്രത്തേക്കാൾ വലുതായിട്ടൊന്നുമില്ല. ബ്രാഹ്മണ ജാതിയേയും അത് നിയന്ത്രിക്കുന്നു. അതിനാൽ ക്ഷത്രിയജാതിക്ക് കാരണഭൂതമാണെങ്കിലും ബ്രാഹ്മണൻ താഴെയിരുന്നു മുകളിലിരിക്കുന്ന ക്ഷത്രിയനെ ഉപാസിക്കുന്നു. എപ്പോൾ ? രാജസൂയത്തിൽ ആ സമയത്ത് അവൻ ക്ഷത്രിയനിൽ തന്റെ "ബ്രഹ്മ"മെന്ന പേരോടുകൂടി യശസ്സിനെ സ്ഥാപിക്കുന്നു. രാജസൂയത്തിലഭിഷിക്തനായ മഞ്ചത്തിലിരികുന്ന രാജാവിനാൽ ഋത്വിക്ക് "ബ്രഹ്മൻ" എന്നു വിളിക്കപ്പെടുമ്പോൾ അയാളദ്ദേഹത്തോടു മറുപടി പറയുന്നു. "രാജൻ ! അങ്ങാണ് ബ്രഹ്മം" എന്ന് . ഇതു വഴി ആ ക്ഷത്രിയനിൽ തന്നെ (ബ്രാഹ്മണനാമരൂപമായ) തന്റെ യശസ്സ് സ്ഥാപിച്ചരിക്കുന്നതായി പറയപ്പെടുന്നു.

സൈഷാ പ്രകൃതാ ക്ഷത്രസ്യ യോനിരേവ യദ്ബ്രഹ്മ. തസ്മാദ്യദ്യപി രാജാ പരമതാം രാജസൂയാഭിഷേകഗുണം ഗച്ഛത് പ്രാപ്നോതി ബ്രഹ്മൈവ ബ്രാഹ്മണജാതിമേവ അന്തതോ ƒ ന്തേ കർമ്മ പരിസമാപ്താവുപനിശ്രയത്യാശ്രയതി സ്വാം യോനിം, പുരോഹിതം പുരോ നിധത്ത ഇത്യർത്ഥഃ.

ബ്രഹ്മം യാതൊന്നാണോ അത് പ്രകൃതത്തിലുള്ള ക്ഷത്രത്തിന്റെ യോനി തന്നെയാണ് . അതിനാൽ രാജാവ് രാജസൂയാഭിഷേകഗുണമായ പരമതയെ പ്രാപിക്കുന്നു എങ്കിലും കർമ്മം അവസാനിക്കുമ്പോൾ തന്റെ യോനിയായ ബ്രാഹ്മണ ജാതിയെത്തന്നെ ആശ്രയിക്കുന്നു. പുരോഹിതനെ പൂജിക്കുന്നു എന്നർത്ഥം.

യസ്തു പുനഃ ബാലാഭിമാനാത് സ്വാം യോനിം ബ്രാഹ്മണ ജാതിം ബ്രാഹ്മണം യ ഉ ഏനം ഹിനസ്തി ഹിംസതി നൃഗ്ഭാവനേ പശ്യതി, സ്വാമാത്മീയാമേവ സ യോനിമൃച്ഛതി — സ്വം പ്രസവം വിച്ഛിനത്തി വിനാശയതി. സ ഏതത് കൃത്വാ പാപീയാൻ പാപതരോ ഭവതി. പൂർവ്വമപി ക്ഷത്രിയഃ പാപ ഏവ ക്രൂരത്വാത് ആത്മപ്രസവ ഹിംസയാ സുതരാം. യഥാ ലോകേ ശ്രേയസാം പ്രശസ്തതരം ഹിംസിത്വാ പരിഭൂയ പാപതരോ ഭവതി തദ്വത് .

എന്നാലാരാണോ ബലാഭിമാനത്താലോ പ്രമാദത്താലോ തന്റെ യോനിയായ ബ്രാഹ്മണജാതിയെ ഹിംസിക്കുന്നത് അതായത് പുച്ഛത്തോടുകൂടി കാണുന്നത് , അവൻ തന്റെ തന്നെ യോനിയെ വിച്ഛേദിക്കുന്നു— സ്വന്തം പ്രസവത്തിന്റെ വേരറുക്കുന്നു, നശിപ്പിക്കുന്നു. അവനങ്ങിനെ ചെയ്തിട്ട് കുറെക്കൂടി പാപിയായിത്തീരുന്നു. മുമ്പു തന്നെ ക്ഷത്രിയൻ ക്രൂരത്വം കാരണം പാപിയാണ് . ആത്മപ്രസവത്തിന്റെ ഹിംസ കാരണം ഏററവും പാപിയായിത്തീരുന്നു. എങ്ങിനെയെന്നാൽ ലോകത്തിൽ പ്രശസ്തതരനായിട്ടുള്ളവനെ ഹിംസിച്ചിട്ട് കൂടുതൽ പാപിയായി തീരുന്നതെങ്ങിനെയോ അങ്ങിനെ.

ക്ഷത്രേ സൃഷ്ടേ | പി — ക്ഷത്രം സൃഷ്ടമായിട്ടും

**മന്ത്രഃ 12 —** സ നൈവ വ്യഭവത്സ വിശമസൃജത യാന്യേതാനി ദേവജാതാനി ഗണശ ആഖ്യായന്തേ വസവോ രുദ്രാ ആദിത്യാ വിശ്വേ ദേവാ മരുത ഇതി.

**മന്ത്രാർത്ഥം 12 —** അവൻ (ബ്രാഹ്മണാഭിമാനിയായ പുരുഷൻ) എന്നിട്ടും കർമ്മം ചെയ്യുന്നതിന് ശക്തനായില്ല. അവൻ വിട്ടിനെ സൃഷ്ടിച്ചു. ഏതു ദേവജാതികളാണോ വസുക്കൾ, രുദ്രന്മാർ, ആദ്യത്യന്മാർ, വിശ്വേദേവന്മാർ, മരുത്തുക്കൾ എന്നിങ്ങിനെ കൂട്ടം കൂട്ടമായി പറയപ്പെടുന്നത് അതവയാണ് .

**ഭാഷ്യഃ —** സ നൈവ വ്യഭവത് , കർമ്മണേ ബ്രഹ്മ തഥാ ന വ്യഭവത് , വിത്തോപാർജ്ജയിതുഃ അഭാവാത് . സ വിശമസൃജത കർമ്മസാധന— വിത്തോപാർജ്ജനായ. കഃ പുനരസൗ വിട് ? യാന്യേതാനി ദേവ— ജാതാനി — സ്വാർത്ഥേ നിഷ്ഠാ, യ ഏതേ ദേവജാതിഭേദാ ഇത്യർത്ഥഃ, ഗണശോ ഗണം ഗണം, ആഖ്യായന്തേ കഥ്യന്തേ. ഗണപ്രായാ ഹി വിശഃ, പ്രായേണ സംഹതാ ഹി വിത്തോ— പാർജ്ജനേ സമർത്ഥാഃ, ന ഏകൈകശഃ വസവഃ അഷ്ടസംഖ്യോ ഗണഃ, തഥൈകാദശരുദ്രാഃ, ദ്വാദശാദിത്യാഃ, വിശ്വേ ദേവാസ്ത്രയോദശ വിശ്വാ— യാ അപത്യാനി സർവ്വേ വാ ദേവാ. മരുതഃ സപ്ത സപ്തഗണാഃ.

ആ ബ്രഹ്മം ധനോപാർജ്ജനം ചെയ്യാനാളില്ലായ്കയാൽ കർമ്മം ചെയ്യാൻ ശക്തനായില്ല. അതിനാലത് കർമ്മത്തിന് സാധനഭൂതമായ ധനാർജ്ജനത്തിനായിക്കൊണ്ട് വൈശ്യജാതിയെ സൃഷ്ടിച്ചു. എന്നാൽ ഈ വൈശ്യനാരാണ് ? ദേവജാതരായ ഇവർ "ദേവജാതാനി" എന്ന പദത്തിലെ "ജാത" ശബ്ദത്തിലുള്ള "ത" എന്നത് നിഷ്ഠാ പ്രത്യയമാണ് സ്വാർത്ഥത്തിലുള്ളതാണ് . ഇതിനിർത്ഥം ദേവജാതിഭേദങ്ങളെന്നാണ് . ഇവർ കൂട്ടം കൂട്ടമായാണ് പറയപ്പെടുന്നത് . കാരണം അവർ പ്രായേണ പലരും ചേർന്നാണ് വിത്ത സമ്പാദനത്തിന് സമർത്ഥരായിത്തീരുന്നത് . ഒററക്കൊററക്കല്ല. വസുക്കൾ എട്ടുപേർ ചേർന്നുള്ള ഒരു ഗണമാണ് . രുദ്രന്മാർ പതിനൊന്നും ആദിത്യന്മാർ പന്ത്രണ്ടും വിശ്വദേവന്മാർ പതിമൂന്നുമാണ് . വിശ്വയുടെ അപത്യങ്ങളായതിനാലോ എല്ലാവരും ദേവന്മാരായതിനാലോ വിശ്വദേവന്മാരായി മരുത്തുകൾ ഏഴുപേർ ചേർന്നിരിക്കുന്നു.

**മന്ത്രഃ 13 —** സ നൈവ വ്യഭവത്സ ശൗദ്രം വർണ്ണമസൃജത പൂഷണാമിയം വൈ പൂഷേയം ഹീദം സർവ്വം പുഷ്യതി യദിദം കിഞ്ച — 13

മന്ത്രാർത്ഥം 13 — അവൻ എന്നിട്ടും കർമ്മം ചെയ്യുന്നതിന് ശക്തനായില്ല. അവൻ പൂഷാവാകുന്ന ശൂദ്രവർണ്ണത്തെ സൃഷ്ടിച്ചു. പൂഷാവെന്നത് പൃഥിവിയാകുന്നു. ഈ ജഗത്തായി എന്തെല്ലാമുണ്ടോ അതിനെയെല്ലാം പോ— ഷിപ്പിക്കുന്നത് ഈ പൃഥിവിയാണല്ലോ.

**ഭാഷ്യഃ** — സ പരിചാരകാഭാവാത് പുനരപി നൈവ വ്യഭവത് , സ ശൗദ്രം വർണ്ണമസൃജത — ശൂദ്ര ഏവ ശൌദ്രഃ, സ്വാർത്ഥേ ∫ ണി വൃദ്ധിഃ.

പരിചാരകരുടെ അഭാവത്താൽ പിന്നേയും അവൻ കർമ്മം ചെയ്യാൻ ശക്തനായില്ല. അതിനാലവൻ ശൂദ്ര ജാതിയെ (ശൂദ്രൻ തന്നെ ശൗദ്രൻ) സൃഷ്ടിച്ചു. ഇവിടെ സ്വാർത്ഥത്തിൽ "അണ് " പ്രത്യയമുള്ളതിനാൽ ആദി സ്വരത്തിന് വൃദ്ധി വന്ന് ശൗദ്രനായതാണ് .

കഃ പുനരസൗ ശൂദ്രോ വർണ്ണോ യഃ സൃഷ്ടഃ ? പൂഷണം പുഷ്യതീതി പൂഷാ. കഃ പുനരസൗ പൂഷാ? ഇതി വിശേഷതഃ തന്നിർ— ദ്ദിശതി ഇയം പൃഥിവീ പൂഷാ. സ്വയമേവ നിർവ്വചനമാഹ ഇയം ഹീദം സർവ്വം പുഷ്യതി യദിദിം കിഞ്ച.

എന്നാൽ ഈ സൃഷ്ടിക്കപ്പെട്ട ശൗദ്രവർണ്ണമേതാണ് ? പൂഷാവ് . പോഷിപ്പിക്കുന്നതിനാൽ പൂഷാവായതാണ് . എന്നാൽ ഈ പൂഷാവാരാണെന്ന് വിശേഷിച്ചും പറയുന്നു. ഈ പൃഥിവിയാണ് പൂഷാവ് .തന്നെത്താൽ നിർവ്വചനം പറയുന്നു — ഇവിടെ എന്തെങ്കിലുമുണ്ടെങ്കിലതിനെയെല്ലാം ഇതാണ് പോഷിപ്പിക്കുന്നത് .

**മന്ത്രഃ 14** — സ നൈവ വ്യഭവത്തച്ഛ്രേയോരൂപ— മത്യസൃജത ധർമ്മം തദേതത് ക്ഷത്രസ്യ ക്ഷത്രം യദ്ധ— ർമ്മസ്തസ്മാദ്ധർമ്മാത്പരം നാസ്ത്യഥോ അബലീയാൻ ബലീയാംസമാശംസതേ ധർമ്മേണ യഥാ രാജ്ഞൈവം യോ വൈ സ ധർമ്മഃ സത്യം വൈ തത്തസ്മാത്സത്യം വദന്തമാഹുർദ്ധർമ്മം വദതീതി ധർമ്മം വാ വദന്തം സത്യം വദതീത്യേതദ്ധ്യേവൈതദുഭയം ഭവതി.

**മന്ത്രാർത്ഥം 14** — അവനെന്നിട്ടും കർമ്മം ചെയ്യാൻ ശക്തനായില്ല. അത് (ബ്രഹ്മം) പ്രശസ്തരൂപത്തോടുകൂടിയ ധർമ്മത്തെ അതിശയേന സൃഷ്ടിച്ചു. ധർമ്മം യാതൊന്നാണോ ആ ഇതു ക്ഷത്രത്തിൻേറയും ക്ഷത്രമാകുന്നു. അതിനാൽ ധർമ്മത്തേക്കാൾ വലുതായി യാതൊന്നുമില്ല. ദുർബ്ബലനായവൻ കൂടി രാജാവിനെക്കൊണ്ടെ പ്രകാരമോ അപ്രകാരം ധർമ്മംകൊണ്ട് ബലധികൃമുള്ളവനെ ജയിക്കാനാഗ്രഹിക്കുന്നു. ആ ധർമ്മം ഏതോ അത് സത്യമാകുന്നു. അതിനാൽ സത്യം പറയുന്നവനെ ധർമ്മം പറയുന്നവനെന്നു പറയുന്നു. ധർമ്മം പറയുന്നവനെക്കുറിച്ച് സത്യം പറയുന്നു എന്നും പറയുന്നു. എന്തെന്നാൽ ഇതു രണ്ടും ഒന്നു തന്നെയാകുന്നു.

ഭാഷ്യഃ —സ ചതുരഃ സൃഷ്ട്വാപി വ— ർണ്ണാന്നൈവ വ്യഭവത് , ഉഗ്രത്വാത് ക്ഷത്രസ്യാനിയതാശങ്കയാ. തച്— ഛ്രേയോരൂപമത്യസൃജത; കിം

(ബ്രഹ്മം) നാലു വർണ്ണങ്ങളെ സൃഷ്ടിച്ചിട്ടും ക്ഷത്രിയ ജാതി മുമ്പിൽ നിൽക്കുന്നതിനാൽ അത് നിയന്ത്രണാതീതമാണ് എന്നുള്ള ശങ്കമൂലം വിഭൂതിയോടു

തത് ? ധർമ്മം. തദേതച്ഛ്രേയോ— രൂപം സൃഷ്ടം ക്ഷത്രസ്യ ക്ഷത്രം ക്ഷത്രസ്യാപി നിയന്തൃ ഉഗ്രാദ— പ്യുഗ്രം, യദ്ധർമ്മോ യോ ധർമ്മഃ; തസ്മാത് ക്ഷത്രസ്യാപി നിയന്തൃ— ത്വാത് ധർമ്മാത്പരം നാസ്തി; തേന ഹി നിയമ്യന്തേ സർവ്വേ. തത്കഥം? ഇത്യുച്യതേ അഥോ അപ്യബലീയാൻ ദുർബ്ബലതരോ ബലീയാംസം ആ— ത്മനോ ബലവത്തരം അപ്യാശംസ— തേ കാമയതേ ജേതും ധർമ്മേണ ബലേന യഥാ ലോകേ രാജ്ഞാ സർവ്വബലവത്തമേനാപി കുഡും— ബികഃ, ഏവം, തസ്മാത് സിദ്ധം ധർമ്മസ്യ സർവ്വബലവത്ത— രത്വാത് സർവ്വനിയന്തൃത്വം.

കൂടിയ കർമ്മത്തെ ചെയ്യാൻ ശക്തനായില്ല. അതിനാലത് ശ്രേയോ രൂപമായിട്ടുള്ളതിനെ വിശേഷേണ സൃഷ്ടിച്ചു. അതെന്താണ് ? ധർമ്മം. ശ്രേയോരൂപമായി സൃഷ്ടിക്കപ്പെട്ട അത് ക്ഷത്രത്തിന് ക്ഷത്രമാണ് ; ക്ഷത്രത്തിനും നിയന്താവാണ് . ഉഗ്രത്തേക്കാൾ ഉഗ്രമായതാണ് . യാതൊന്നാണോ ധർമ്മമായത് അതാണത് , അതിനാൽ ക്ഷത്രത്തിൻേറയും നിയന്തൃത്വമുള്ളതിനാൽ ധർമ്മത്തിനപ്പുറം ഒന്നുമില്ല. അതിനാൽത്തന്നെ എല്ലാം നിയമിക്കപ്പെടുന്നു. അതെങ്ങിനെ ? എന്നു പറയുന്നു — ബലഹീനൻ ദുർബ്ബലനാണെങ്കിലും ബലവാനെ, തന്നേക്കാൾ ബലമുള്ളവനെ, ധർമ്മംകൊണ്ട് ജയിക്കാനാഗ്രഹിക്കുന്നു എങ്ങിനെയെന്നാൽ ലോകത്തിൽ ഒരു സാധാരണ കുഡുംബിയായവൻ ഏററവും ബലവത്തരനായ രാജാവിൻെറ സഹായത്തോടെ തന്നേക്കാൾ ബലവാനെ കീഴ്പെടുത്താൻ കരുതുന്നതുപോലെയാണിത് . അതിനാൽ എല്ലാത്തിലും ബലവത്തരമാകകൊണ്ട് ധർമ്മം എല്ലാത്തിൻെറയും നിയന്താവാണ് .

യോ വൈ സ ധർമ്മോ വ്യവഹാരലക്ഷണോ ലൗകികൈഃ വ്യവഹ്രിയമാണഃ സത്യം വൈ തത് ; സത്യമിതി യഥാശാസ്ത്രാർത്ഥതാ; സ ഏവാനുഷ്ഠീയമാനോ ധർമ്മ— നാമാ ഭവതി, ശാസ്ത്രാർത്ഥത്വേന ജ്ഞായമാനസ്തു സത്യം ഭവതി.

ലൗകികന്മാരാൽ വ്യവഹരിക്കപ്പെടുന്നവ്യവഹാരരൂപത്തിലുള്ള ധർമ്മമേതോ അത് സത്യമാകുന്നു. സത്യമെന്നത് ശാസ്ത്രാർത്ഥ പ്രകാരമുള്ളതാണ് . അതു തന്നെയാണ് ധർമ്മമെന്ന പേരിൽ അനുഷ്ഠിക്കപ്പെടേണ്ടത് . ശാസ്ത്രാർത്ഥത്വം വഴി അറിയപ്പെടേ ണ്ടതും സത്യമാണ് . (ജ്ഞാതമായ ശാസ്ത്രാർത്ഥം സത്യമാണ് . അതിനെ ആചരിക്കുമ്പോളത് ധർമ്മമെന്ന പേരിലറിയപ്പെടുന്നു.)

യസ്മാദേവം തസ്മാത് സത്യം യഥാ ശാസ്ത്രം വദന്തം വ്യവഹാരകാല ആഹുഃ സമീപസ്ഥാ ഉഭയ വിവേകജ്ഞാഃ — ധർമ്മം വദ— തീതി, പ്രസിദ്ധം ലൗകികം ന്യായം വദതീതി. തഥാ വിപര്യയേണ ധർമ്മം വാ ലൗകികം വ്യവഹാരം വദന്ത— മാഹുഃ— സത്യം വദതി, ശാസ്ത്രാദ— നപേതം വദതീതി.

സത്യം പറയുന്നവനെ അതായത് ശാസ്ത്രമനുസരിച്ച് പറയുന്നവനെപ്പററി സമീപസ്ഥരും സത്യധർമ്മവിവേകമുള്ളവരുമായ ആളുകൾ വ്യവഹാരകാലത്ത് പറയുന്നു : "ധർമ്മമാണ് പറയുന്നത് , പ്രസിദ്ധമായ ലൗകിക ന്യായമാണ് പറയുന്നത് " എന്ന് . അതുപോലെ മറിച്ചും ധർമ്മത്തേയോ ലൗകികവ്യാപാരത്തെയോ പറയുന്നവനെക്കുറിച്ച് പറയുന്നു — "സത്യമാണ് പറയുന്നത് , ശാസ്ത്ര വിരുദ്ധമല്ലാത്തതാണ് പറയുന്നത് " എന്ന് .

ഏതദ്യുക്തമുഭയം ജ്ഞായ- മാനമനുഷ്ഠീയമാനം ചൈതദ്ധർമ്മ ഏവ ഭവതി. തസ്മാത് സ ധർമ്മോ ജ്ഞാനാനുഷ്ഠാനലക്ഷണഃ ശാ- സ്ത്രജ്ഞാനിതരാംശ്ച സർവ്വാ- നേവ നിയമയതി. തസ്മാത് സ ക്ഷത്രസ്യാപി ക്ഷത്രം. അതസ്തദ- ഭിമാനോ / വിദ്വാംസ്തദ്വിശേഷാ- നുഷ്ഠാനായ ബ്രഹ്മക്ഷത്രവിട് ശൂദ്രനിമിത്തവിശേഷമഭിമന്യതേ. താനി ച നിസർഗ്ഗത ഏവ കർമ്മാധി- കാരനിമിത്താനി.

ഈ പറഞ്ഞതു രണ്ടും അറിയ പ്പെടുന്നതും അനുഷ്ഠിക്കപ്പെടുന്നതും — ധർമ്മം തന്നെയാകുന്നു. അതിനാൽ ജ്ഞാനാനു ഷ്ഠാനരൂപമായ ആ ധർമ്മം ശാസ്ത്രജ്ഞനേയും ശാസ്ത്രജ്ഞ നല്ലാത്തവനേയുമെല്ലാം തന്നെ നിയന്ത്രി ക്കുന്നു. അതിനാലത് ക്ഷത്രത്തിനും ക്ഷത്രമാകുന്നു. അതിനാൽ ധർമ്മാഭിമാ നിയായ അവിദ്വാൻ ധർമ്മ വിശേഷത്തെ അനുഷ്ഠിക്കുന്നതിനായി അവനവനെ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇവയിൽ ഒരു വർണ്ണമായി അഭിമാ നിക്കുന്നു. അവയാകട്ടെ സ്വാഭാവികമാ യിത്തന്നെ കർമ്മാധികാരത്തിന് കാരണ മാണ് .

**മന്ത്രഃ 15 —** തദേതദ് ബ്രഹ്മ ക്ഷത്രം വിട് ശൂദ്രസ്ത- ദഗ്നിനൈവ ദേവേഷു ബ്രഹ്മാഭവദ് ബ്രാഹ്മണോ മനുഷ്യേഷു ക്ഷത്രിയേണ ക്ഷത്രിയോ വൈശ്യേന വൈശ്യഃ ശൂദ്രേണ ശൂദ്രസ്തസ്മാദഗ്നാവേവ ദേവേഷു ലോകമിച്ഛന്തേ ബ്രാഹ്മണേ മനുഷ്യേഷ്വേതാഭ്യാം ഹി രൂപാഭ്യാം ബ്രഹ്മാഭവത് . അഥ യോ ഹ വാ അസ്മാ- ല്ലോകാത്സ്വം ലോകമദൃഷ്ട്വാ പ്രൈതി സ ഏനമ — വിദിതോ ന ഭുനക്തി വേദോ വാനനുക്തോ / ന്യദ്വാ കർമ്മാകൃതം യദി ഹ വാ അപ്യനേവംവിത് മഹത്പുണ്യം കർമ്മ കരോതി തദ്ധാസ്യന്തതഃക്ഷീയത ഏവാത്മാനമേവ ലോകമുപാസീത യ ആത്മാനമേവ ലോകമുപാസ്തേ ന ഹാസ്യ കർമ്മ ക്ഷീയതേ. അസ്മാദ്ധ്യേവാത്മനോ യദ്യത്ക്കാലമയതേ തത്തത്സൃജതേ.

**മന്ത്രാർത്ഥം 15 —** അത് ( ചാതുർവ്വണ്യം) ബ്രഹ്മം, ക്ഷത്രം, വിട് , ശൂദ്രൻ ഇവയാകുന്നു. അത് (ബ്രഹ്മം) അഗ്നിരൂപത്തിൽത്തന്നെ ദേവന്മാരുടെ ഇടയിൽ ബ്രാ ഹ്മണജാതിയായിത്തീർന്നു. ഇന്ദ്രാദികളെ അധിഷ്ഠാന മാക്കി ക്ഷത്രിയ ജാതിയായിത്തീർന്നു. വസ്വാദികളെ അധിഷ്ഠാനമാക്കി വൈശ്യജാതിയായിത്തീർന്നു. പൂഷാ ദ്യധിഷ്ഠിതമായി ശൂദ്രജാതിയായിത്തീർന്നു. അതിനാൽ ദേവന്മാരുടെ ഇടക്ക് അഗ്നിയിൽത്തന്നെ (ഹോമകർമ്മം ചെയ്തിട്ട് ) ലോകത്തെ (കർമ്മഫലത്തെ) ഇച്ഛിക്കുന്നു. എന്തെന്നാൽ സാക്ഷാൽ ബ്രഹ്മം ഈ രൂപങ്ങളിൽ (ബ്രാ ഹ്മണാദി) ആണല്ലോ ആയിത്തീർന്നത് . പിന്നെ ആരാ ണോ (ആത്മാവാകുന്ന) സ്വന്തം ലോകത്തെ കാണാതെ

ഈ ലോകത്തു നിന്നും മരിച്ചുപോകുന്നത് ഇവനെ അവിദിതമായ അത് (സ്വന്തം ലോകം) അധ്യയനം ചെയ്യപ്പെടാത്ത വേദമോ ചെയ്യപ്പെടാത്ത മററു കർമ്മങ്ങളോ എപ്രകാരമോ അപ്രകാരം ഭുജിക്കുകയില്ല (പാലിക്കില്ല) ഈ സംസാരത്തിൽ ഇപ്രകാരം ആത്മാവായ സ്വന്തം ലോകത്തെവൻ വളരെ പുണ്യകർമ്മങ്ങൾ ചെയ്താലും ഇവൻെറ ആ കർമ്മം ഒടുവിൽ ക്ഷയിക്കുക തന്നെ ചെയ്യുന്നു. ആത്മാവാകുന്ന സ്വന്തംലോകത്തെത്തന്നെ ഉപാസിക്കണം. അങ്ങിനെ ആരാണോ ആത്മാവാകുന്ന സ്വന്തം ലോകത്തെത്തന്നെ ഉപാസിക്കുന്നത് ഇവൻെറ കർമ്മം ക്ഷയിക്കുകയില്ല. ഏതേതിനെ കാമിക്കുന്നുവോ അതാതിനെ ഈ ആത്മാവിൽ നിന്നു തന്നെ സൃഷ്ടിക്കുന്നു.

**ഭാഷ്യം** — തദേതച്ചാതുർവർണ്ണ്യം സൃഷ്ടം — ബ്രഹ്മ ക്ഷത്രം വിട് ശൂദ്ര ഇതി; ഉത്തരാർദ്ധ ഉപസംഹാരഃ. യത്തത് സ്രഷ്ടൃ ബ്രഹ്മ, തദഗ്നിനൈവ നാന്യേന രൂപേണ ദേവേഷു ബ്രഹ്മ ബ്രാഹ്മണജാതിരഭവം. ബ്രാഹ്മണോ ബ്രാഹ്മണസ്വരൂപേണ മനുഷ്യേഷു ബ്രഹ്മാഭവത്, ഇതരേഷു വർണ്ണേഷു വികാരാന്തരം പ്രാപ്യ, ക്ഷത്രിയേണ ക്ഷത്രിയോƒഭവദിന്ദ്രാദിദേവതാധിഷ്ഠിതഃ, വൈ ശ്യേനവൈശ്യഃ ശൂദ്രേണ ശൂദ്രഃ

സൃഷ്ടിക്കപ്പെട്ട ആ ചാതുർവ്വർണ്യം ഇതാണ് — ബ്രഹ്മം ക്ഷത്രം, വൈശ്യൻ, ശൂദ്രൻ എന്നിവ. ഇങ്ങിനെ ഉപസംഹരിച്ചത് മുമ്പ് ദേവന്മാരിൽ കാണിച്ച വർണ്ണവിഭാഗത്തെ ഉത്തരഗ്രന്ഥം കൊണ്ട് മനുഷ്യരിൽ യോജിപ്പിക്കാനായിട്ടാണ്. സ്രഷ്ടാവായ ആ ബ്രഹ്മം ഏതോ അത് അഗ്നിയായിട്ടു തന്നെ ദേവന്മാരുടെ ഇടയിൽ ബ്രഹ്മമായി (ബ്രാഹ്മണജാതി) തീർന്നു. ആ ബ്രഹ്മം മനുഷ്യരിൽ ബ്രാഹ്മണരായിത്തീർന്നു. മററു വിധത്തിൽ വികാരം പ്രാപിച്ച് ബ്രഹ്മം വെവ്വേറെ വർണ്ണങ്ങളായിത്തീർന്നു. ഇന്ദ്രാദി ദേവതാധിഷ്ഠിതമായി ക്ഷത്രിയജാതിയായി, വസ്വാദ്യധിഷ്ഠിതമായി വൈശ്യജാതിയും പൂഷാദ്യധിഷ്ഠിതമായി ശൂദ്ര ജാതിയും ആയിത്തീർന്നു.

യസ്മാൽ ക്ഷത്രാദിഷു വികാരാപന്നം, അഗ്നൗ ബ്രാഹ്മണ ഏവ ചാവികൃതം സ്രഷ്ടൃ ബ്രഹ്മ, തസ്മാദഗ്നാവേവ ദേവേഷു ദേവാനാം മദ്ധ്യേ ലോകം കർമ്മഫലം ഇച്ഛന്ത്യഗ്നിസംബദ്ധം കർമ്മ കൃത്വേത്യർത്ഥഃ. തദർത്ഥമേവ ഹി തദ് ബ്രഹ്മ കർമ്മാധികരണത്വേന അഗ്നിരൂപേണ വ്യവസ്ഥിതം. തസ്മാത് തസ്മിന്നഗ്നൗ കർമ്മ കൃത്വാ തദ്ഫലം പ്രാർത്ഥയന്ത ഇത്യേതദുപപന്നം.

സ്രഷ്ടാവായ ബ്രഹ്മം ക്ഷത്രാദികളിൽ വികാരത്തെ പ്രാപിച്ചും അഗ്നിയിലും ബ്രാഹ്മണനിലും മാത്രം വികാരം പ്രാപിക്കാതേയും വർത്തിക്കുന്നു. അതിനാൽ ദേവന്മാരുടെ ഇടക്ക് അഗ്നിയിൽ തന്നെ — അഗ്നിയോടു ബന്ധപ്പെട്ട കർമ്മത്തെ ചെയ്തിട്ട് — കർമ്മഫലത്തെ ഇച്ഛിക്കുന്നു എന്നർത്ഥം. അതിനുവേണ്ടി തന്നെ യാണല്ലോ ആ ബ്രഹ്മം അഗ്നീരൂപത്തിൽ കർമ്മാധികരണമായിരിക്കുന്നത്. അതിനാൽ അഗ്നിയിൽ കർമ്മം ചെയ്തിട്ട് അതിൻെറ ഫലത്തെ പ്രാപിക്കുന്നത് യുക്തം തന്നെ.

ബ്രാഹ്മണോ മനുഷ്യേഷു — മനുഷ്യാണാം പുനർമ്മദ്ധ്യേ കർമ്മഫലേച്ഛനായാം നാഗ്ന്യാദി നിമിത്തക്രിയാപേക്ഷാ, കിം തർഹി ? ജാതിമാത്രസ്വരൂപപ്രതിലംഭേനൈവ പുരുഷാർത്ഥസിദ്ധിഃ. യത്ര നു ദേവാധീനാ പുരുഷാർത്ഥസിദ്ധിഃ, തത്രൈവാഗ്ന്യാദിസംബന്ധക്രിയാപേക്ഷാ. സ്മൃതേശ്ച—

ജപ്യേനൈവ തു സംസിദ്ധ്യേത്
ബ്രാഹ്മണോ നാത്ര സംശയഃ
കുര്യാദ്ന്യത്ര വാ കുര്യാ—
ന്മൈത്രോ ബ്രാഹ്ണ ഉച്യതേ"
ഇതി മനു, (ഉ. 2. 87).

മനുഷ്യരിൽ — മനുഷ്യരുടെ ഇടയിൽ ഒരുവനെ അവലംബിച്ച് കർമ്മഫലഭോഗം അപേക്ഷിക്കുകയാണെങ്കിൽ, അഗ്ന്യാദികാരണത്തോടുകൂടിയ ക്രിയയെ അപേക്ഷിക്കേണ്ടതില്ല. പിന്നെങ്ങിനെയാണ് ? അവിടെ ബ്രാഹ്മണനിൽ അതായത് ബ്രാഹ്മണജാതി മാത്രത്തിന്റെ സ്വരൂപത്തെ പ്രാപിച്ചതിനുശേഷം പുരുഷാർത്ഥസിദ്ധി ഭവിക്കുന്നു. പുരുഷാർത്ഥ സിദ്ധിദേവതക്കധീനമായിടത്തു മാത്രമാണ് അഗ്ന്യാദി സംബന്ധത്തോടുകൂടിയ ക്രിയയെ അപേക്ഷിക്കേണ്ടത് . ഇത് സ്മൃതിയിലുമുണ്ട് . "ബ്രാഹ്മണൻ ജപം കൊണ്ടു മാത്രം സിദ്ധിനേടും. ഇതിൽ സംശയമില്ല. മിത്രസംബന്ധിയായ ഗായത്രി ജപിക്കുന്നതുകൊണ്ട് മററൊന്നും ചെയ്താലും ഇല്ലെങ്കിലും ബ്രാഹ്മണൻ മൈത്രനെന്നു പറയപ്പെടുന്നു" (മനു. 2.87)

പാരിവ്രാജ്യദർശനാച്ച. തസ്മാത് . ബ്രാഹ്മണത്വ ഏവ മനുഷ്യേഷു ലോകം കർമ്മഫലമിച്ഛന്തി. യസ്മാദേതാഭ്യാം ഹി ബ്രാഹ്മണാഗ്നിരൂപാഭ്യാം കർമ്മകർത്രാധികരണരൂപാഭ്യാം യത്സ്രഷ്ടൃ ബ്രഹ്മ സാക്ഷാദ ഭവത് .

ബ്രാഹ്ണന് സന്യാസ വിധിയുള്ളതിനാലും ശ്രേഷ്ഠത്വം സിദ്ധമാണ് അതിനാൽ ലോകം മനുഷ്യരിൽ വച്ച് ബ്രാഹ്മണത്വത്തിൽത്തന്നെയാണ് കർമ്മംഫലമിച്ഛിക്കുന്നത് . എന്തെന്നാൽ സാക്ഷാൽ സൃഷ്ടി കർത്താവായ ബ്രഹ്മം കർമ്മത്തിന്റെ കർത്താവും അധികരണസ്വരൂപനായ ബ്രാഹ്മണനും അഗ്നിയും എന്നിങ്ങിനെ വ്യക്തമാക്കപ്പെട്ടിരിക്കുന്നു.

അത്ര തു പരമാത്മലോകമഗ്നൗ ബ്രാഹ്മണേ ചേച്ഛന്തീതി കേചിത് തദസത് , അവിദ്യാധികാരേ കർമ്മാധികാരാർത്ഥം, വർണ്ണവിഭാഗസ്യ പ്രസ്തുതത്വാത് , പരേണ ച വിശേഷണാത് ; യദി ഹ്യത്ര ലോകശബ്ദേന പര ഏവാത്മോച്യതേ, പരേണ വിശേഷണമനർത്ഥകം സ്യാത് , "സ്വം ലോകമദൃഷ്ട്വാ" ഇതി.

ഇവിടെ അഗ്നിയിലും ബ്രാഹ്മണനിലും ഇച്ഛിക്കുന്നത് പരമാത്മലോകത്തെയാണെന് ചിലർ പറയുന്നു. അതു ശരിയല്ല. ഇവിടെ അവിദ്യാധികാരത്തിൽ കർമ്മാധി കാരത്തിനുവേണ്ടിയുള്ള വർണ്ണവിഭാഗമാണ് പ്രസ്താവിക്കപ്പെട്ടിരിക്കുന്നത് . മാത്രമല്ല, പിന്നീട് ലോകത്തെ വിശേഷി പ്പിക്കുന്നുമുണ്ട് . ഇവിടെ ലോകശബ്ദം കൊണ്ട് പരനായ ആത്മാവുതന്നെയാണ് പറയപ്പെട്ടതെങ്കിൽ "സ്വയം ലോകമദൃഷ്ട്വാ" എന്നു വിശേഷിപ്പിക്കുന്നത് അനർത്ഥകമായിരിക്കും.

ലോകവ്യതിരിക്തശ്ചേദഗ്ന്യധീനതയാ പ്രാർത്ഥ്യമാനഃ പ്രകൃതോ ലോകഃ, തതഃ "സ്വം" ഇതി യുക്തം വിശേഷണം, പ്രകൃത—

അഗ്ന്യധീനമായി പ്രാർത്ഥിക്കപ്പെടുന്ന പ്രകൃതത്തിലുള്ള ലോകം സ്വലോകത്തിൽ നിന്നും ഭിന്നമാണെങ്കിൽ, പ്രകൃതമായ പരലോകത്തെ നിവർത്തിപ്പിക്കു

പരലോകനിവൃത്യർത്ഥത്വാത് ; സ്വത്വേന ച അവ്യഭിചാരാത് പരമാത്മലോകസ്യ, അവിദ്യാകൃതാനാം ച സ്വത്വാവ്യഭിചാരാത് . ബ്രവീതി ച കർമ്മകൃതാനാം വ്യഭിചാരം "ക്ഷീയത ഏവ" ഇതി.

ന്നതിന് പ്രയോജനപ്പെടുന്നതുകൊണ്ട് സ്വശബ്ദം കൊണ്ട് ലോകത്തെ വിശേഷിപ്പിച്ചിരിക്കുന്നത് യുക്തമാണ് . പരാത്മലോകത്തിനൊരിക്കലും സ്വത്വമില്ലാതിരിക്കുകയുമില്ല. അവിദ്യാകൃത ലോകങ്ങൾ സ്വത്വ മില്ലാത്തവയാണ് . "ക്ഷീയത ഏവ" എന്നു പറഞ്ഞതു കൊണ്ട് കർമ്മകൃതങ്ങളായവ സ്വത്വ മില്ലാത്തവയാണ് .

ബ്രഹ്മണാ സൃഷ്ടാ വർണ്ണാഃ കർമ്മാർത്ഥം; തച്ച കർമ്മ ധർമ്മാഖ്യം സർവ്വാനേവ കർത്തവ്യതയാ നിയന്തൃ പുരുഷാർത്ഥ സാധനം ച. തസ്മാത്തേനൈവ ചേത് കർമണാ സ്വോ ലോകഃ പരമാത്മാഖ്യോ / വിദിതോ/ പി പ്രാപ്യതേ, കിം തസ്യൈവ പദനീയത്വേന ക്രിയത ഇത്യത ആഹ അഥേതി പൂർവ്വപക്ഷവിനിവൃത്യർത്ഥഃ; യഃ കശ്ചിത് , ഹ വൈ അസ്മാത് സാംസാരികാത് പിണ്ഡഗ്രഹണലക്ഷണാദവിദ്യാകാമകർമ്മഹേതുകാദഗ്ന്യധീനകർമ്മാഭിമാനതയാ വാ ബ്രാഹ്മണജാതിമാത്രകർമ്മാഭിമാനതയാ വാ ആഗന്തുകാദസ്വഭൂതാല്ലോകാത് , സ്വം ലോകമാത്മാഖ്യം ആത്മത്വേന അവ്യഭിചാരിത്വാത് , അദൃഷ്ട്വാ "അഹം ബ്രഹ്മാസ്മി" ഇതി, പ്രൈതി മ്രിയതേ; സ യദ്യപി സ്വോ ലോകഃ, അവിദിതോ / വിദ്യയാ വ്യവഹിതോ / സ്വ ഇവാജ്ഞാതഃ, ഏനം സംഖ്യാപുരാണ ഇവ ലൗകിക ആത്മാനം ന ഭുനക്തി ന പാലയതി ശോകമോഹഭയാദിദോഷാപനയേന.

ബ്രഹ്മത്താൽ വർണ്ണങ്ങൾ സൃഷ്ടിക്കപ്പെട്ടത് കർമ്മാർത്ഥമാണ് . ധർമ്മാഖ്യമായ ആ കർമ്മമാകട്ടെ കർത്തവ്യരൂപത്തിൽ എല്ലാത്തിൻെറയും നിയന്താവാണ് , പുരുഷാർത്ഥ സാധനവുമാണ് . അതിനാൽ ആ കർമ്മംകൊണ്ടു തന്നെ പരമാത്മാവെന്നു പേരായ സ്വന്തം ലോകത്തെ, അറിയാതെയാണെങ്കിലും, പ്രാപിക്കാമെങ്കിൽ പ്രാപ്തവ്യതാ രൂപത്തിൽ അതിന് എന്താണ് ചെയ്യേണ്ടത് ? എന്നു പറയുന്നു — "അഥ" എന്നുപയോഗിച്ചത് പൂർവ്വപക്ഷത്തിൻെറ നിവൃത്തിക്കാണ് . ആരെങ്കിലുമൊരാൾ സാംസാരികവും പാഞ്ചഭൗതിക പിണ്ഡഗ്രഹണലക്ഷണവും അവിദ്യാകർമ്മ ഫലഹേതുകവും അന്യവും ആഗന്തുകവും ആയ ഈ ലോകത്തിൽ നിന്നും, അഗ്ന്യധീനകർമ്മങ്ങളെക്കൊണ്ട് പരമാത്മലോകത്തെ സമ്പാദിക്കാമെന്നുള്ള അഭിമാനത്താലോ, ബ്രാഹ്മണത്വ ജാതിമാത്രനിബന്ധനങ്ങളായ കർമ്മങ്ങൾ പുരുഷാർത്ഥ സാധനങ്ങളാണെന്ന് കരുതുന്നതുകൊണ്ടോ, ആത്മാവായതിനാൽ ഒരിക്കലും നശിക്കാത്ത സ്വന്തമായ ആത്മലോകത്തെ "ഞാൻ ബ്രഹ്മമാകുന്നു" എന്നു കാണാതെ മരിച്ചാൽ, അവിദ്യകാരണം വ്യവഹിതമായി അറിയപ്പെടാത്ത ആ ലോകം സ്വന്തമാണെങ്കിലും സ്വന്തമല്ലാത്തതുപോലെ, ശോകമോഹാദികളെ മാററി അവനെ പാലിക്കുകയില്ല.

യഥാ ച ലോകേ വേദോ / നനുക്തോ / നധീതഃ കർമ്മാദ്യവബോധകത്വേന ന ഭുനക്തി, അന്യദ്വാ ലൗകികം കൃഷ്യാദി കർമ്മ അകൃതം സ്വാത്മനാനഭിവ്യഞ്ജിതം ആത്മീയഫലപ്രദാനേന ന ഭുനക്തി,

ലോകത്തിൽ ചൊല്ലപ്പെടാത്ത — അധ്യയനം ചെയ്യപ്പെടാത്ത വേദം കർമ്മാദികളെക്കുറിച്ച് മനസ്സിലാക്കാനുപകരിക്കാത്തവണ്ണവും അതുപോലെ ചെയ്യപ്പെടാത്ത ലൗകിക കർമ്മം സ്വന്തം രൂപത്തിൽ വെളിപ്പെടാതിരുന്നാൽ ഫലം തന്ന് രക്ഷിക്കാതിരിക്കുന്നത് പോലെ

ഏവമാത്മാ സ്വോ ലോകഃ സ്വേ— നൈവ നിത്യാത്മസ്വരൂപേണ അന— ഭിവ്യഞ്ജിതഃ അവിദ്യാദി പ്രഹാ— ണേന ന ഭുനക്ത്യേവ.

യും ആത്മാവ് സ്വന്തം ലോകമാണെങ്കിലും സ്വന്തമായ നിത്യാത്മ രൂപത്തിൽത്തന്നെ അഭിവ്യഞ്ജിക്കപ്പെടാതിരുന്നാൽ അവിദ്യാ മുതലായവയെ നീക്കി പാലിക്കുകയില്ല തന്നെ.

നനു കിം സ്വലോകദർശന നിമിത്തപരിപാലനേന ? കർമ്മണഃ ഫലപ്രാപ്തിധ്രൗവ്യാത് , ഇഷ്ട ഫല നിമിത്തസ്യ ച കർമ്മണോ ബാഹുല്യാത് , തന്നിമിത്തം പാലന— മക്ഷയം ഭവിഷ്യതി.

**പൂപ** — ആത്മലോകത്തിന്റെ സാക്ഷാത്ക്കാരത്തിന് കാരണമായതിനെ പരിപാലിക്കുന്നതെന്തിനാണ് ? എന്തെന്നാൽ കർമ്മത്തിന് ഫലപ്രാപ്തി നിശ്ചിതമാണല്ലോ. ഇഷ്ടഫലത്തിനു കാരണമായ കർമ്മം അധികമുണ്ടാവും. അതിനാലതിന്റെ പാലനം അക്ഷയമായിരിക്കും.

തന്ന, കൃതസ്യ ക്ഷയത്വാത് ; ഇത്യേതദാഹ യദി ഹ വൈ സംസാരേ|ത്ഭുതവദ് കശ്ചിന്മഹാ— ത്മാപി, അനേവം വിത് സ്വം ലോകം യഥോക്തേന വിധിനാ അവിദ്വാൻ ബഹു അശ്വമേധാദി പുണ്യം കർമ്മ ഇഷ്ടഫലമേവ നൈരന്തര്യേണ കരോതി " അനേനൈവാനന്ത്യം മമ ഭവിഷ്യതി" ഇതി തത് ക്കർമ്മ ഹാസ്യാവിദ്യാവതേ | വിദ്യാജനിത— കാമഹേതുത്വാത് സ്വപ്നദർശന— വിഭ്രമോത്ഭൂതവിഭൂതിവദന്തതോ | ന്തേ ഫലോപഭോഗസ്യ ക്ഷീയത ഏവ. തത്ക്കാരണയോഃ അവിദ്യാ— കാമയോഃ ചലത്വാത് , കൃതക്ഷയ— ധ്രൗവ്യോപപത്തിഃ. തസ്മാന്ന പു— ണ്യ കർമ്മഫലപാലനാനന്ത്യാശാ അസ്ത്യേവ.

**സിദ്ധാന്തി** — അതു ശരിയല്ല. കാരണം ചെയ്യപ്പെട്ട കർമ്മം ക്ഷയമുള്ളതാണ് . അതിനാൽ ശ്രുതി പറയുന്നു — ഈ സംസാരത്തിൽ അത്ഭുതം പോലെ സ്വന്തം ലോകത്തെ മുമ്പു പറഞ്ഞതുപോലറിയാത്ത ഒരു മഹാത്മാവ് അശ്വമേധം മുതലായി ഇഷ്ടഫലപ്രദമായ മഹാകർമ്മത്തെത്തന്നെ "ഇതുകൊണ്ടെനിക്ക് അക്ഷയമായ ഫലം സിദ്ധിക്കം" എന്നു കരുതി നിരന്തരം ചെയ്താലും അവിദ്വാനായ അവന്റെ കർമ്മം അവിദ്യാജനിതമായ കാമംകൊണ്ടുണ്ടായതാകയാൽ, സ്വപ്നദർശനം, വിഭ്രമം മുതലായവയാലുണ്ടാകുന്ന വിഭൂതിപോലെ, ഫലോപഭോഗം തീരുമ്പോൾ ക്ഷയിക്കുക തന്നെ ചെയ്യും. എന്തെന്നാൽ കാരണമായ അവിദ്യയും കാമവും അസ്ഥിരമായതാണ് . അതിനാൽ ചെയ്യുന്നത് തീർച്ചയായും ക്ഷയിക്കുമെന്നു പറയുന്നത് ശരിയാണ് . അതിനാൽ പുണ്യകർമ്മ ഫലപാലനത്തിന്റെ അന്തമില്ലായ്മക്ക് ആശിക്കേണ്ടതില്ല തന്നെ.

അത ആത്മാനമേവ സ്വം ലോകം "ആത്മാനം" ഇതി "സ്വം ലോകം" ഇത്യസ്മിന്നർത്ഥേ, സ്വം ലോകമിതി പ്രകൃതത്വാത് ഇഹ ച സ്വശബ്ദസ്യാപ്രയോഗാത് ഉപാ— സീത. സ യ ആത്മാനമേവ ലോക— മുപാസ്തേ, തസ്യ കിം ? ഇത്യുച്യതേ — ന ഹാസ്യ കർമ്മ ക്ഷീയതേ; കർ— മ്മാഭാവാദേവ, ഇതി നിത്യാനുവാദഃ യഥാ അവിദുഷഃ കർമ്മക്ഷയ—

അതിനാൽ ആത്മാവു തന്നെയാണ് സ്വം ലോകം — ആത്മാവിനെ സ്വം ലോകം എന്ന അർത്ഥത്തിൽ പ്രയോഗിച്ചിരിക്കുന്നു. സ്വന്തം ലോകമാണല്ലോ പ്രകൃതം. (സ്വശബ്ദം ഇവിടെ പ്രയോഗിച്ചിട്ടില്ല) — എന്നുപാസിക്കണം. ആത്മാവുതന്നെയായ ലോകത്തെ ആരുപാസിക്കുന്നുവോ അവന് എന്താണ് ? എന്നു പറയുന്നു — അവന് കർമ്മം ക്ഷയിക്കുന്നില്ല. കാരണം അവന് കർമ്മമില്ല. നിത്യമെന്നത് വിധിയല്ല. അനുവാദമാ

ലക്ഷണം സംസാരദുഃഖം സന്തത– മേവ, ന തഥാ തദസ്യ വിദ്യത ഇ– ത്യർത്ഥഃ. "മിഥിലായാം പ്രദീപ്താ– യാം — ന മേ ദഹ്യതി കിഞ്ചന" ഇതി യദ്വത് .

ൺ . അവിദ്വാന് കർമ്മക്ഷയ ലക്ഷണ മായ സംസാര ദുഃഖം എപ്പോഴു മുണ്ടാ കുന്നപോലെ വിദ്വാനുണ്ടാവുകയില്ലെ ന്നർത്ഥം. "മിഥിലക്ക് മുഴുവൻ തീപിടിച്ചാ ലും എൻേറതായ ഒന്നും ദഹിക്കുകയില്ല" എന്നു പറയുന്നതു പോലെയാണിത് .

സ്വാത്മലോകോപാസകസ്യ വിദുഷോ വിദ്യാസംയോഗാത് കർമ്മൈവ ന ക്ഷീയത ഇത്യപരേ വർണ്ണയന്തി. ലോകശബ്ദാർത്ഥം ച കർമ്മസമവായിനം ദ്വിധാ പരികൽ– പയന്തി കില ഏകോ വ്യാകൃതാ– വസ്ഥഃ, കർമ്മാശ്രയോ ലോകോ ഹൈരണ്യഗർഭാഖ്യഃ , തം കർമ്മ സമവായിനം ദ്വിധാ പരികൽപയന്തി കില ഏകോ വ്യാകൃതാവസ്ഥഃ, കർമ്മാശ്രയോ ലോകോ ഹൈര– ണ്യഗർഭാഖ്യഃ, തം കർമ്മസമവായിനം ലോകം വ്യാകൃതം പരിച്ഛിന്നം യ ഉപാസ്തേ, തസ്യ കില പരിച്ഛി– ന്നകർമ്മാത്മദർശിനഃകർമ്മ ക്ഷീയതേ. തമേവ കർമ്മസമവായിനം ലോകമ– വ്യാകൃതാവസ്ഥം കാരണരൂപ– മാപാദ്യ യസ്തൂപാസ്തേ, തസ്യാ– പരിച്ഛിന്നകർമ്മാത്മദർശിത്വാ– ത്തസ്യ കർമ്മ ന ക്ഷീയത ഇതി.

സ്വാത്മലോകത്തെ ഉപാസിക്കു ന്ന വിദ്വാൻെറ കർമ്മം ജ്ഞാനത്തോടുള്ള ചേർച്ചകാരണം നശിക്കില്ലെന്ന് മററു ചി ലർ പറയുന്നു. അവർ കർമ്മത്തോടു ബന്ധപ്പെട്ട "ലോക" ശബ്ദത്തിനുള്ള അർ ത്ഥം രണ്ടുവിധത്തിൽ കല്പിക്കുന്നുണ്ടു പോലും. അതിലൊന്ന് വ്യാകൃത രൂപ ത്തിൽ സ്ഥിതി ചെയ്യുന്നതും കർമ്മത്തിന ധീനമായതുമായ ഹിരണ്യഗർഭനെന്നു പേ രുള്ള ലോകമാണ് . കർമ്മ സംബന്ധിയും വ്യാകൃതവും പരിച്ഛിന്നവുമായ ആ ലോകത്തിൻെറ ഉപാസനയെ ആർ ചെയ്യു ന്നുവോ പരിച്ഛിന്ന കർമ്മാവായ അവ ൻെറ കർമ്മം ക്ഷയിക്കുന്നു. എന്നാൽ അ തേ കർമ്മ സംബന്ധിയായ ലോകത്തെ അവ്യാകൃതരൂപത്തിൽ സ്ഥിതിചെയ്യുന്ന തായി അതായത് കാരണത്തെ പ്രാപിച്ചു നിൽക്കുന്നതായി ആർ ഉപാസിക്കുന്നു വോ അവൻെറ ആ കർമ്മം ക്ഷയിക്കു ന്നില്ല. കാരണം അവൻ അപരിച്ഛിന്ന കർമ്മാത്മദർശിയാണ് .

ഭവതി ഇയം ശോഭനാ കല്പനാ ന തു ശ്രൗതീ. സ്വലോക ശബ്ദേന പ്രകൃതസ്യ പരമാത്മനോ ƒ ഭിഹിതത്വാത് . സ്വം ലോകമിതി പ്രസ്തുത്യ സ്വശബ്ദം വിഹായ ആത്മശബ്ദപ്രക്ഷേപേണ പുനഃ തസ്യൈവ പ്രതിനിർദ്ദേശാത് ആ– ത്മാനമേവ ലോകമുപാസീത ഇതി. തത്ര കർമ്മസമവായി ലോകകല്പ– നായാ അനവസര ഏവ.

ഈ കല്പനശോഭനമായു തന്നെ. എന്നാൽ ശ്രുതിക്കു ചേർന്നതല്ല. എന്തെ ന്നാൽ ശ്രുതിയിൽ സ്വലോക ശബ്ദം വ ഴി പ്രകൃതത്തിലുള്ള പരമാത്മാവുതന്നെ യാണ് പറയപ്പെട്ടിരിക്കുന്നത് . "സ്വം ലോകം" എന്നു തുടങ്ങി "സ്വ" ശബ്ദത്തെ വിട്ട് അതിൻെറ സ്ഥാനത്ത് ആത്മ ശ ബ്ദം ചേർത്ത് "ആത്മാനമേവ ലോകമുപാ സീത" എന്ന് അതിനെത്തന്നെ പ്രതി നിർദ്ദേശിച്ചിരിക്കുന്നു. അവിടെ കർമ്മ സംബന്ധിയായ ലോകത്തിൻെറ കല്പന ക്ക് അവസരം കിട്ടുന്നില്ല തന്നെ.

പരേണ ച കേവലവിദ്യാ– വിഷയേണ വിശേഷണാത് — "കിം പ്രജയാ കരിഷ്യാമോ യേഷാം നോ ƒ യമാത്മായം ലോക" (ബൃ.ഉ. 4. 4.

മാത്രമല്ല "പ്രജയെക്കൊണ്ട് ഞ ങ്ങളെന്തു ചെയ്യും ? യാതൊരു ഞങ്ങൾ ക്ക് ഈ ആത്മാവു തന്നെ ഈ ലോക മാകുന്നു." (ബൃ.ഉ) എന്നിങ്ങിനെ പുത്ര

22) ഇതി. പുത്രകർമ്മാപരവിദ്യാ-കൃതേഭ്യോ ഹി ലോകേഭ്യോ വിശിനഷ്ടി. "അയമാത്മാ നോ ലോക" ഇതി. ന ഹ്യാസ്യ കേനചന കർമ്മണാ ലോകോ മീയത ഏഷോ ƒ സ്യ പരമോ ലോകഃ" ഇതി ച. തൈഃ സവിശേഷണൈഃ അസ്യ ഏകവാക്യതാ യുക്താ ഇഹാപി സ്വം ലോകമിതി വിശേഷണദർശനാത് .

കർമ്മത്തിൽ അപരവിദ്യാ വിഷയമായിട്ട് വരാൻ പോകുന്ന വാക്യങ്ങളെക്കൊണ്ട് ലോകത്തെ വിശേഷിപ്പിക്കുന്നുമുണ്ട് . "ഈ ആത്മാവാണ് ഞങ്ങളുടെ ലോകം" എന്നു പറയുന്നത് പുത്രനാലും കർമ്മത്താലും അപരവിദ്യയാലും ഉണ്ടാക്കപ്പെടുന്ന ലോകങ്ങളിൽ നിന്നും ഇതിനെ വിശേഷിപ്പിക്കാനാണല്ലോ. "ഇവൻെറ ഈ ലോകം ഒരു കർമ്മം കൊണ്ടും നശിക്കുന്നില്ല. ഇതിവൻെറ ഉൽക്കൃഷ്ടമായ ലോകമാണ് " എന്നും പറയുന്നുണ്ട് . ആ വിശേഷണസഹിതവാക്യങ്ങൾ കാരണം ഇതിന് ഏകവാക്യതയാണ് യോജിക്കുക. എന്തെന്നാൽ ഇവിടെയും "സ്വം ലോകം" എന്ന വിശേഷണം കാണാനുണ്ട് .

"അസ്മാത് കാമയത" ഇത്യ-യുക്ത്യമിതി ചേത് — ഇഹ സ്വോ ലോകഃ പരമാത്മാ, തദുപാസനാത്സ ഏവ ഭവതീതി സ്ഥിതേ, യദ്യത്ക്കാ-മയതേ തത്തദസ്മാദാത്മനഃ സൃജത ഇതി തദാത്മപ്രാപ്തിവ്യതിരേകേണ ഫലവചനമയുക്തമിതി ചേത് , ന. സ്വലോകോപാസനസ്തുതിപര-ത്വാത് . സ്വസ്മാദേവ ലോകാത് സർവ്വമിഷ്ടം സമ്പദ്യത ഇത്യർത്ഥഃ. നാന്യദതഃ പ്രാപ്തവ്യമാപ്ത-കാമത്വാത് . "ആത്മതഃ പ്രാണ ആ-ത്മത ആശാ" (ഛാ. ഉ. 7. 26.1) ഇത്യാദി ശ്രുത്യന്തരേ യഥാ.

"അസ്മാത്കാമയതേ" എന്നുപറഞ്ഞതയുക്തമാണെന്നാണെങ്കിലോ — ഇവിടെ സ്വലോകമെന്നത് പരമാത്മാവാണ് . അതിനെ ഉപാസിച്ചാൽ അതു തന്നെയായിത്തീരുമെന്നിരിക്കെ "ഏതിനെയെല്ലാം കാമിക്കുന്നുവോ അതിനെയെല്ലാം ഈ ആത്മാവിൽ നിന്നുതന്നെ സൃഷ്ടിക്കുന്നു" എന്ന് ആത്മപ്രാപ്തിക്കു പുറമെ ഫലം പറഞ്ഞിരിക്കുന്നത് യുക്തമല്ലെന്നാണെങ്കിൽ ആ പറയുന്നത് ശരിയല്ല. സ്വലോകോപാസനയുടെ സ്തുതിമാത്രമേ അതു കൊണ്ടുദ്ദേശിക്കപ്പെട്ടിട്ടുള്ളു. താനാകുന്ന ലോകത്തിൽ നിന്നും എല്ലാ ഇഷ്ടങ്ങളും സമ്പാദിക്കാമെന്നർത്ഥം. ആപ്തകാമത്വം കാരണം ഇതൊഴിച്ച് മറെറാന്നും പ്രാർത്ഥനീയമായിട്ടില്ല. "ആത്മാവിൽ നിന്നും പ്രാണൻ, ആത്മാവിൽ നിന്നും ആശാ" (ഛാ. ഉ) എന്നിങ്ങിനെ മറെറാരു ശ്രുതിയിൽ പറഞ്ഞിരിക്കുന്നതുപോലെ.

സർവ്വാത്മഭാവപ്രദർശനാ-ർത്ഥാ വാ പൂർവ്വവത് . യദി ഹി പര ഏവാത്മാ സമ്പദ്യതേ തദാ യുക്തഃ "ആത്മാദ്ധ്യേവാത്മനഃ" ഇത്യാത്മ-ശബ്ദപ്രയോഗഃ, സ്വസ്മാദേവ പ്ര-കൃതാദാത്മനോ ലോകാദിത്യേവമ-ർത്ഥഃ. അന്യഥാ "അവ്യാകൃതാവ-സ്ഥാത് കർമ്മണോ ലോകാത് " ഇ-തി സവിശേഷണമവക്ഷ്യത് ,

മുൻപിലെത്തേതുപോലെ സ്വലോകോപാസകന് സർവ്വാത്മഭാവമുണ്ടെന്ന് കാണിക്കാനാണെന്നും വരാം. പരൻ തന്നെയാണ് ആത്മാവ് എന്നു വരുമ്പോഴേ "അത്മാദ്ധ്യേവാത്മനഃ" മുതലായ ആത്മ ശബ്ദപ്രയോഗം യുക്തമാവുകയുള്ളു. തന്നിൽ നിന്നു തന്നെയാണ് പ്രകൃതത്തിലുള്ള ആത്മാവിൻെറ ലോകം മുതലായതെല്ലാമെന്നർത്ഥം. അല്ലെങ്കിൽ പ്രകൃതമായ പരമാത്മലോകത്തിൽ

പ്രകൃതപരമാത്മാലോകവ്യാവൃ- ത്തയേ വ്യാകൃതാവസ്ഥാവ്യാവൃ- ത്തയേ ച. ന ഹ്യസ്മിൻ പ്രകൃതേ വിശേഷിതേ ഽ ശ്രുതാന്തരാലാവ- സ്ഥാ പ്രതിപത്തും ശക്യതേ.

നിന്നും തിരിച്ചു കാണിക്കുന്നതിനും വ്യാകൃതാവസ്ഥയിൽ നിന്നും തിരിച്ചു കാണിക്കുന്നതിനും വേണ്ടി "അവ്യാകൃതാവസ്ഥമായ കർമ്മത്തിൻെറ ലോകത്തിൽ നിന്നും" എന്ന വിശേഷണ സഹിതം പറയേണ്ടിരിയിരുന്നു. അല്ലാതെ ശ്രുതിയിലില്ലാത്ത അന്തരാളാവസ്ഥയെ സ്വീകരിക്കാൻ കഴിയുകയില്ല.

"അതോ അയം വാ ആത്മാ." അത്രാവിദ്വാൻ വർണ്ണാശ്രമാദ്യ- ഭിമാനോ ധർമ്മേണ നിയമ്യമാനോ ദേവാദികർമ്മകർത്തവ്യതയാ പശു- വത് പരതന്ത്ര ഇത്യുക്തം . കാനി പുനസ്താനി കർമ്മാണി യത്ക്കർ- ത്തവ്യതയാ പശുവത് പരതന്ത്രോ ഭവതി. കേ വാ തേ ദേവാദയോ യേഷാം കർമ്മഭിഃ പശുവദുപക- രോതി ? ഇതി തദുഭയം പ്രപഞ്ചയതി.

"അഥോ അയം വാ ആത്മാ" ഇവിടെ വർണ്ണാശ്രമാദി അഭിമാനം വച്ചു പുലർത്തുന്നവനും ധർമ്മത്താൽ നിയന്ത്രിക്കപ്പെടുന്നവനുമായ അജ്ഞനായ മനുഷ്യൻ, ദേവാദി സംബന്ധിയായ കർമ്മത്തിൻെറ കർത്തവ്യതകാരണം പശുവിനപ്പോലെ പരതന്ത്രനാണ് എന്നാണ് പറഞ്ഞത് . പശുവിനെപ്പോലെ പരതന്ത്രതയുണ്ടാക്കുന്ന ആ കർമ്മങ്ങളേതാണ് ? കർമ്മങ്ങളെക്കൊണ്ട് പശുവിനെപ്പോലെ ഉപകരിക്കപ്പെടുന്നത് ഏതു ദേവതകൾക്കാണ് ? എന്നീ രണ്ടും നിരൂപിക്കപ്പെടുന്നു.

**മന്ത്രഃ 16** — അഥോ അയം വാ ആത്മാ സർവ്വേഷാം ഭൂതാനാം ലോകഃ സ യജ്ജുഹോതി യദ്യജതേ തേന ദേവാനാം ലോകോ ഽഥ യദനുബ്രൂതേ തേന ഋഷീണാമഥ യന്മനുഷ്യാൻ വാസയതേ യദേഭ്യോ ഽ ശനം ദദാതി തേന മനുഷ്യാണാമഥ യത്പശുഭ്യസ്തൃണോദകം വിന്ദതി തേന പശൂനാം യദസ്യ ഗൃഹേഷു ശ്വാപദാവയാംസ്യാ പിപീലികാഭ്യ ഉപജീവന്തി തേന തേഷാം ലോകേ യഥാ ഹ വൈ സ്വായ ലോകായാരിഷ്ടിമിച്ഛേദേവം ഹൈ- വംവിദേ സർവ്വാണി ഭൂതാന്യരിഷ്ടിമിച്ഛന്തി തദ്വാ ഏതദ്വിദിതം മീമാംസിതം.

**മന്ത്രാർത്ഥം 16** — ഈ ആത്മാവ് (പ്രകൃതത്തിലുള്ള അവിദ്വാൻ) എല്ലാ ഭൂതങ്ങൾക്കും (ദേവന്മാർ മുതൽ ഉറുമ്പുകൾ വരെയുള്ളവർക്കെല്ലാം) ലോകം (ഭോഗ്യം) തന്നെ. അവൻഹോമിക്കുന്നതുകൊണ്ടോ യജിക്കുന്നതുകൊണ്ടോ ദേവന്മാർക്ക് ലോകമായിത്തീരുന്നു. പിന്നെ സ്വാധ്യായത്തെ അധ്യയനം ചെയ്യുന്നതുകൊണ്ട് ഋഷികൾക്ക് ലോകമാകുന്നു. പിന്നെ പിതൃക്കൾക്കായി പിണ്ഡം, ഉദകം മുതലായവയെ കൊടുകകുന്നതുകൊണ്ടും പ്രജയേ ഇച്ഛരിക്കുന്നതുകൊണ്ടും പിതൃക്കൾക്ക് ലോക

മായിത്തീരുന്നു. പിന്നെ മനുഷ്യരെ വസിപ്പിക്കുന്നതോ ദാനം ചെയ്യുന്നതോ ആയ കർമ്മം കൊണ്ട് മനുഷ്യർക്ക് ലോകമാകുന്നു. പിന്നെ പശുക്കൾക്ക് പുല്ലും വെള്ളവും കൊടുക്കുന്നതുകൊണ്ട് പശുക്കൾക്കു ലോകമാകുന്നു. ഇവന്റെ ലോകങ്ങളിൽ ശ്വാപദങ്ങളും കീടങ്ങളും ഉറുമ്പുകളും മററും ഉപജീവിക്കുന്നതുകൊണ്ട് അവർക്ക് ലോകമാകുന്നു. എപ്രകാരമാണോ തന്റെ ലോക (ദേഹ)ത്തിന് നാശമില്ലായ്കയെ ആഗ്രഹിക്കുന്നത് അതുപോലെ എല്ലാ ഭൂതങ്ങളും (താൻ സർവ്വ ഭൂതങ്ങൾക്കും ഭോഗ്യനാണെന്ന് ) വിചാരിക്കുന്നവന് അരിഷ്ടിയെ (നാശമില്ലായ്മയയെ) ഇച്ഛിക്കുന്നുവല്ലോ. ആ ഇത് (പറയപ്പെട്ട കർമ്മങ്ങൾ ചെയ്യേണ്ടതാണെന്നുള്ളത് ) വിദിതമായതാണ് ; മീമാംസിതമായതുമാണ് .

**ഭാഷ്യം** — "അഥോ" ഇത്യയം വാക്യോപന്യാസാർത്ഥഃ. അയം സഃ പ്രകൃതോ ഗൃഹീ കർമ്മാധികൃതോ / വിദ്വാഞ്ഛരീരേന്ദ്രിയ സംഘാതാദി വിശിഷ്ടഃ പിണ്ഡ ആത്മേത്യുച്യതേ; സർവ്വേഷാം ദേവാദീനാം പിപീലികാന്താനാം ഭൂതാനാം ലോകോ ആത്മേത്യർത്ഥഃ സർവ്വേഷാം വർണ്ണാശ്രമാദിവിഹിതൈഃ കർമ്മഭിഃ ഉപകാരിത്വാത് .

മൂലത്തിൽ "അഥോ" എന്നത് ആരംഭത്തെ കുറിക്കുന്നു. കർമ്മാധികാരിയായ അജ്ഞാനി ഗൃഹസ്ഥ രൂപത്തിലുള്ള ശരീരേന്ദ്രിയ സംഘാത വിശിഷ്ടമായ പ്രകൃതത്തിലുള്ള പിണ്ഡമാണ് . അതാണ് ആത്മാവെന്നു പറയപ്പെടുന്നത് . അത് ദേവതകൾ മുതൽ ഉറുമ്പുവരെയുള്ള ഭൂതങ്ങൾക്കെല്ലാം ലോകമാണ് അല്ലെങ്കിൽ ഭോഗ്യമാണ് എന്നർത്ഥം. കാരണം എല്ലാവർക്കും വർണ്ണാശ്രമവിഹിതങ്ങളായ കർമ്മങ്ങളാൽ ഉപകാരപ്പെടുന്നു.

കൈഃ പുനഃ കർമ്മവിശേഷൈഃ ഉപകുർവ്വൻ കേഷാം ഭൂതവിശേഷാണാം ലോകഃ ? ഇത്യുച്യതേ സ ഗൃഹീ യജ്ജുഹോതി, യദ്യജതേ, യാഗോ ദേവതാമുദ്ദിശ്യ സ്വത്വപരിത്യാഗഃ, സ ഏവ ആസേചനാധികോ ഹോമഃ, തേന ഹോമയാഗലക്ഷണേന കർമ്മണാ അവശ്യകർത്തവ്യതേന ദേവാനാം പശുവത് പരതന്ത്രത്വേന പ്രതിബദ്ധ ഇതി ലോകഃ (സ്വത്വം = താനെന്ന നില).

അവൻ ഏതു കർമ്മ വിശേഷങ്ങൾ വഴി ഏതെല്ലാം ഭൂതവിശേഷങ്ങൾക്കുപകാരപ്പെട്ടാണ് അവർക്ക് ലോകമാകുന്നത് ? എന്നു പറയുന്നു — ആ ഗൃഹി — ഹോമിക്കുകയും യജനം ചെയ്യുകയും ചെയ്യുന്ന അവൻ— (യാഗമെന്നു പറയുന്നത് ദേവതയെ ഉദ്ദേശിച്ച് സ്വത്വപരിത്യാഗം ചെയ്യലാണ് . അതുതന്നെ ആസേചനം വരെയായാൽ ഹോമം. ആസേചനമെന്നാൽ ദ്രവ്യപ്രക്ഷേപമാണ് ) ഇപ്രകാരമമുള്ള ഹോമയാഗ ലക്ഷണമായ കർമ്മംകൊണ്ട് അതവശ്യം കർത്തവ്യമായതിനാൽ പശുവിനെപ്പോലെ ദേവന്മാർക്ക് പരതന്ത്രനായിരിക്കുന്നു. അങ്ങിനെ ദേവന്മാർക്ക് ലോകമാണ് അവൻ.

അഥ യദനുബ്രൂതേ സ്വാധ്യായമധീതേ/ ഹരഹസ്തേന ഋഷീണാം ലോകഃ. അഥ യത്പിതൃഭ്യോ നിപൃണാതി പ്രയച്ഛതി പിണ്ഡോദകാദി, യച്ച പ്രജാമിച്ഛതേ, പ്രജാർത്ഥമുദ്യമം കരോതി , ഇച്ഛാ ചോല്പത്ത്യുപലക്ഷണാർത്ഥാ പ്രജാം ചോല്പാദയതീത്യർത്ഥഃ, തേന കർമ്മണാ അവശ്യ കർത്തവ്യ ത്വേന പിതൄണാം ലോകഃ പിതൄണാം ഭോഗ്യത്വേന പരതന്ത്രോ ലോകഃ.

പിന്നെ ദിവസംതോറും സ്വാധ്യായത്തെ അധ്യയനം ചെയ്യുന്നതുകൊണ്ട് ഋഷികൾക്ക് ലോകമാകുന്നു. പിന്നെ പിതൃക്കൾക്ക് പിണ്ഡം, ഉദകം മുതലായത് കൊടുക്കുന്നതുകൊണ്ടും പ്രജക്കു വേണ്ടി ശ്രമിക്കുന്നതുകൊണ്ടും ഇച്ഛിക്കുന്നതുകൊണ്ടും — ഇച്ഛ ഉല്പത്യുപലക്ഷണാർത്ഥമായതാണ് പ്രജയെ ഉല്പാദിപ്പിക്കുന്നതു കൊണ്ടും— അവശ്യം കർത്തവ്യമാണെന്ന നിലക്ക് ഈ കർമ്മങ്ങളെ ചെയ്യുന്നതുകൊണ്ട് — പിതൃക്കൾക്ക് ലോകമാണ് — പിതൃക്കൾക്ക് ഭോഗ്യത്വമായുള്ള പരതന്ത്ര ലോകമായിത്തീരുന്നു.

അഥ മനുഷ്യാൻ വാസയതേ ഭൂമ്യുദകാദി ദാനേന ഗൃഹേ യച്ച തേഭ്യോ വസദ് ഭ്യോ / വസദ്ഭ്യോ വാ അർത്ഥിഭ്യോ / ശനം ദദാതി, തേന മനുഷ്യാണാം; അഥ യത് പശുഭ്യഃ തൃണോദകം വിന്ദതി ലഭ്യതി, തേന പശൂനാം; യദസ്യ ഗൃഹേഷു ശ്വാപദാ വയാംസി ച പിപീലികാഭിഃ സഹ കണബലിഭാണ്ഡക്ഷാളനാദ്യുപജീവന്തി, തേന, തേഷാം ലോകഃ.

പിന്നെ ഭൂമി, ഉദകം മുതലായതു കൊടുത്ത് മനുഷ്യരെ പാർപ്പിക്കുകയും പാർക്കുന്നവരും പാർക്കാത്തവരുമായവർക്ക് ആവശ്യപ്പെട്ടാൽ ഗൃഹത്തിൽ ഭക്ഷണം നൽകുകയും ചെയ്യുന്നതിനാൽ മനുഷ്യർക്ക് ലോകമാകുന്നു. പശുക്കൾക്ക് പുല്ലും വെള്ളവും കൊടു ക്കുന്നതു കൊണ്ട് പശുക്കൾക്ക് ലോകമാകുന്നു. ഇവൻെറ ഗൃഹത്തിൽ ശ്വാപദങ്ങളും പക്ഷികളും പുഴുക്കളും ഉറുമ്പുകളും ആകുന്ന ജന്തുക്കൾ ധാന്യകണങ്ങൾ, ബലിപാത്രം കഴുകി കളയുന്നത് മുതലായവയാൽ ജീവിക്കുന്നതിനാൽ അവക്കും ലോകമാണ് .

യസ്മാദയമേതാനി കർമ്മാണി കുർവ്വന്നുപകരോതി ദേവാദിഭ്യഃ തസ്മാദ്യഥാ ഹ വൈ ലോകേ സ്വായ ലോകായ സ്വസ്മൈ ദേഹായാരിഷ്ടിമവിനാശം സ്വത്വഭാവാപ്രച്യുതിം ഇച്ഛേത് സ്വത്വഭാവപ്രച്യുതിഭയാത് പോഷണ രക്ഷണാദിഭിഃ സർവ്വതഃ പരിപാലയേത് , ഏവം ഹൈവംവിദേ "സർവ്വഭൂതഭോഗ്യോ / ഹമനേന പ്രകാരേണ മയാ അവശ്യം ഋണി വത് പ്രതികർത്തവം" ഇത്യേവമാത്മാനം പരികല്പിതവതേ സർവ്വാണി ഭൂതാനി ദേവാദീനി യഥോക്താനി അരിഷ്ടിമവിനാശം ഇച്ഛന്തി

ഇവൻ ഈ കർമ്മങ്ങളെ ചെയ്യുന്നതിനാൽ ദേവാദികൾക്കുപകരിക്കുന്നു. അതിനാൽ ലോകത്തിൽ തൻെറ ലോകത്തിന് അഥവാ സ്വശരീരത്തിന് നാശമില്ലായ്മയെ — തൻേറതെന്ന നിലക്ക് ഊനം തട്ടായ്മയെ — ഇച്ഛിക്കുകയും തൻെറതെന്ന നിലക്ക് ഊനം തട്ടുമെന്ന ഭയംകൊണ്ട് പോഷണം രക്ഷണം മുതലായവയാൽ എല്ലാനിലക്കും അതിനെ പരിപാലിക്കുകയും ചെയ്യുന്നു. ഇപ്രകാരം അറിയുന്നവന് — "ഞാൻ എല്ലാ ഭൂതങ്ങൾക്കും ഭോഗ്യനാണ് . അതിനാൽ ഞാൻ കടക്കാരെപ്പോലെ ഇങ്ങിനെ പകരം ചെയ്യണം" എന്നു തന്നെക്കുറിച്ചറിയുന്നവന് — മേല്പറഞ്ഞ ഭൂതങ്ങളെല്ലാം അരിഷ്ടിയെ, അവിനാശത്തെ ഇച്ഛിക്കുന്നു. തങ്ങളുടേതെന്ന നില

സ്വാത്മാ പ്രാച്യുതൈത്യ സർവ്വതഃ സംരക്ഷന്തി കുഡുംബിന ഇവ പശൂൻ "തസ്മാദേഷാം തന്ന പ്രിയം" ഇത്യുക്തം. തദ്വാ ഏതത്തദേതദ്യഥോക്താനാം കർമ്മണാം ഋണവദ് അവശ്യകർത്തവ്യത്വം പഞ്ചമഹായജ്ഞപ്രകരണേ വിദിതം കർത്തവ്യതയാ മീമാംസിതം വിചാരിതം ചാവദാനപ്രകരണേ.

യിൽ നിന്നും തെററിപ്പോകാതിരിക്കുന്നതിനായി കുഡുംബികൾ പശുക്കളെയെന്നപോലെ, എല്ലാററിലും നിന്ന് അവനെ പരിരക്ഷിക്കുന്നു. അതുകൊണ്ടാണ് മനുഷ്യർ ബ്രഹ്മത്വത്തെ അറിയുന്നത് അവർക്കിഷ്ടമല്ലെന്നു പറഞ്ഞത് . മേൽ പറഞ്ഞ ഈ കർമ്മങ്ങൾ ഋണം പോലെ അവശ്യം ചെയ്യപ്പെടേണ്ടവയാണെന്ന് പഞ്ചമഹായജ്ഞപ്രകരണത്തിൽ നിന്നറിയാം അവദാനപ്രകരണത്തിൽ കർത്തവ്യതയോടുകൂടിതാണെന്ന് ചർച്ചചെയ്യപ്പെട്ടിട്ടുമുണ്ട് .

ബ്രഹ്മവിദ്വാംശ്ചേത്തസ്മാത് പശുഭാവാത് കർത്തവ്യതാബന്ധനരൂപാത് പ്രതിമുച്യതേ, കേനായം കാരിതഃ കർമ്മ ബന്ധനാധികാരേ ऽ വശ ഇവ പ്രവർത്തതേ, ന പുനഃ തദ്വിമോക്ഷണോപായേ വിദ്യാധികാര ഇതി.

ബ്രഹ്മജ്ഞൻ കർത്തവ്യതാബന്ധരൂപത്തോടുകൂടിയ ആ പശു ഭാവത്തിൽ നിന്നും മുക്തനാണെങ്കിൽ ആരുടെ പ്രേരണക്ക് വശംവദനായിട്ടാണ് വിവശനെപ്പോലെയായി കർമ്മബന്ധനത്തിനുള്ള അധികാരത്തിൽ പ്രവർ ത്തിക്കുകയും അതുപോലെ അതിൽ നിന്നും മുക്തനാകാനുള്ള ഉപായത്തിൽ — വിദ്യാധികാരത്തിൽ — പ്രവർത്തിക്കാതിരിക്കുകയും ചെയ്യുന്നത്

നന്വുക്തം ദേവാ രക്ഷന്തീതി.

**പൂപ** — ദേവന്മാർ അവനെ രക്ഷിക്കുന്നു എന്നു പറഞ്ഞല്ലോ.

ബാഢം, കർമ്മാധികാരസ്വഗോചരാരൂഢാനേവ തേ ऽ പി രക്ഷന്തി, അന്യഥാ കൃതാഭ്യാഗമകൃതനാശപ്രസംഗാത് . ന തു സാമാന്യം പുരുഷമാത്രം വിശിഷ്ടാധികാരാനാരൂഢം; തസ്മാത് ഭവിതവ്യം തേന,യേന പ്രേരിതോ ऽ വശ ഏവ ബഹിർമ്മുഖോ ഭവതി സ്വസ്മാല്ലോകാത് .

**സിദ്ധാന്തി** — ശരിയാണ് . എന്നാലവരും കർമ്മാധികാരം വഴി തങ്ങളുടെ വിഷയതയെ പ്രാപിച്ചവരുടെ രക്ഷയെ ചെയ്യുന്നു. അല്ലെങ്കിൽ ചെയ്യാത്ത കർമ്മത്തിന്റെ പ്രാപ്തിയും ചെയ്ത കർമ്മത്തിന്റെ നാശവും ഉണ്ടാവുമെന്ന പ്രസംഗം ഉത്ഭവിക്കും. അവർ വിശിഷ്ടത്തിൽ ആരൂഢരാവാതെ സാമാന്യരായവരുടെ രക്ഷയെ ചെയ്യുന്നില്ല. അതിനാൽ ആരാലോ പ്രേരിതനായിട്ടാണ് അവശനെപ്പോലെ സ്വന്തം ലോകത്തിൽ നിന്നും ബഹിർമുഖനായി പ്രവർത്തിക്കുന്നതെന്ന് വരാവുന്നതാണ് .

നന്വവിദ്യാ സാ, അവിദ്യാവാൻ ഹി ബഹിർമ്മുഖീഭൂതഃ പ്രവർത്തതേ.

**പൂപ** — അവിദ്യാവാനാണ് ബഹിർമ്മുഖനായി പ്രവർത്തിക്കുന്നത് എന്നതുകൊണ്ട് അവിദ്യയല്ലേ ആ പ്രേരകവസ്തു?

സാപി നൈവ പ്രവർത്തികാ; വസ്തുസ്വരൂപാവരാത്മികാ ഹി സാ;

**സിദ്ധാന്തി** — അതും പ്രവർത്തികമല്ല. അതാകട്ടെ വസ്തു സ്വരൂപത്തെ

പ്രവർത്തകബീജത്വം തു പ്രതിപദ്യ– തേ । സ്വത്വമിവ ഗർത്താദിപതന– പ്രവൃത്തിഹേതുഃ.

മറക്കുന്നതാണുതാനും. എപ്രകാരം അന്ധത്വം ഗർത്തത്തിൽ വീഴുന്നതിനു കാരണമാകുന്നു അതു പോലെ തന്നെ ഇതിന് പ്രവർത്തക ബീജത്വവും ഉള്ള തായിത്തീരുന്നു.

ഏവം തർഹ്യുച്യതാം കിം തദ്യത് പ്രവൃത്തി ഹേതുരിതി ?

പൂപ – അങ്ങിനെയാണെങ്കിൽ പ്രവൃത്തിക്ക് കാരണമായതെന്താണെന്ന് പറയൂ.

തദിഹാഭിധീയതേ ഏഷണാ കാമഃ സഃ, "സ്വാഭാവിക്യാമവിദ്യാ– യാം വർത്തമാനാ ബാലാഃ പരാ ച കാമാനനുയന്തി" ഇതി കാംകശ്രുതൗ, സ്മൃതൗ ച "കാമ ഏഷ ക്രോധ ഏഷ" (ഗീതാ 3. 37) ഇത്യാദി, മാനവേ ച സർവ്വാ പ്രവൃത്തിഃ കാമഹേതു– കൈ്യവേതി. സ ഏഷോ ഽർത്ഥഃ സവിസ്തരഃ പ്രദർശ്യത ഇഹ ആ അദ്ധ്യായപരിസമാപ്തേഃ

അങ്ങിവിടെ പറയാം – അത് ഏഷണ അല്ലെങ്കിൽ കാമമാണ്. "സ്വാഭാവികമായ അവിദ്യയിൽ വർത്തിക്കുന്ന മൂർഖന്മാർ ബാഹ്യമായ കാമങ്ങൾക്കനുസരിച്ച് കഴിയുന്നു" എന്ന് കഠോപനിഷത്തിലുണ്ട്. "ഇത് കാമം ഇത് ക്രോധം" എന്നിങ്ങിനെ സ്മൃതിയിലുമുണ്ട്. മനുഷ്യന്റെ പ്രവൃത്തികളെല്ലാം കാമത്തോടു കൂടിയവയാണ്. ഇതേ ആശയം ഇവിടെ അദ്ധ്യായാവസാനം വരെ സവിസ്തരം പ്രദർശിപ്പിക്കപ്പെട്ടിരിക്കുന്നു –

മന്ത്രഃ 17 – ആത്മൈവേദമഗ്ര ആസീദേക ഏവ സോഽകാമയത ജായാ മേ സ്യാദഥ പ്രജായേയാഥ വിത്തം മേ സ്യാദഥ കർമ്മ കുർവ്വീയേത്യേതാവാൻ വൈ കാമോ നേച്ഛംശ്ച, നാതോ ഭൂയോ വിന്ദേത്തസ്മാദപ്യേതർ–ഹ്യേകാകീ കാമയതേ ജായാ മേ സ്യാദഥ പ്രജായേയാഥ വിത്തം മേ സ്യാദഥ കർമ്മ കുർവ്വീയേതി സ യാവദപ്യേ–തേഷാമേകൈകം ന പ്രാപ്നോത്യകൃത്സ്ന ഏവ താവന്മന്യതേ തസ്യോ കൃത്സ്നതാ മന ഏവാസ്യാത്മാ വാഗ്ജായാ പ്രാണഃ പ്രജാ ചക്ഷുർമ്മാനുഷം വിത്തം ചക്ഷുഷാ ഹി തദ്വിന്ദതേ ശ്രോത്രം ദൈവം ശ്രോത്രേണ ഹി തച്ഛൃണോത്യാത്മൈവാസ്യ കർമ്മാത്മനാ ഹി കർമ്മ കരോതി സ ഏഷ പാംക്തോ യജ്ഞഃ പാംക്തഃ പശുഃ പാംക്തഃ പുരുഷഃ പാംക്തമിദം സർവ്വം യദിദം കിംച തദിദം സർവ്വമാപ്നോതി യ ഏവം വിദ.

മന്ത്രാർത്ഥം 17 – ആദ്യം (ദാര സംബന്ധത്തിനു മുമ്പ്) ഇതാത്മാവുമാത്രമായിരുന്നു. അവൻഏകൻ മാത്രമായിരുന്നു. ആ ആത്മാവ് കാമിച്ചു. "എനിക്കു ഭാര്യയുണ്ടാകണം. പിന്നെ പ്രജ ജനിക്കണം. പിന്നെ എനിക്ക് വിത്തമുണ്ടാകണം. പിന്നെ എനിക്ക് കർമ്മം ചെയ്യണം" എന്ന്.

കാമം ഇത്രമാത്രമേയുള്ളു. അല്ലാതെ ഇച്ഛിച്ചാലും ഇതിൽ കൂടുതലായൊന്നും ലഭിക്കുകയില്ല. അതിനാൽ (അവിദ്വാൻ പണ്ടു കാമത്തെ ചെയ്തതിനാൽ) ഇപ്പോഴും ഏകാകികയായിട്ടുള്ളവൻ "എനിക്ക് ഭാര്യയുണ്ടാവണം, പിന്നെ പ്രജ ജനിക്കണം, പിന്നെ വിത്തമുണ്ടാവണം, പിന്നെ കർമ്മം ചെയ്യണം" എന്നു കാമിക്കുന്നു. അവൻ ഏതുവരെ ഇവയിൽ (മേല്പറഞ്ഞ ഭാര്യാദികളിൽ) ഒന്നിനേപ്പോലും പ്രാപിക്കാതിരിക്കുന്നുവോ അതുവരെ താൻ അകൃത്സ്നാണെന്നു കരുതുന്നു. അവന് കൃത്സ്നത ഇപ്രകാരമുണ്ടാവുന്നു. പ്രജ പ്രാണനാകുന്നു. മാനുഷമായ വിത്തം ചക്ഷുസ്സാകുന്നു. എന്തെന്നാൽ ചക്ഷുസ്സുകൊണ്ടാണല്ലോ വിത്തത്തെ അറിയുന്നത് ദൈവമായ വിത്തം ശ്രോത്രമാകുന്നു. ശ്രോത്രം കൊണ്ടാണല്ലോ അതിനെ (ജ്ഞാനത്തെ) അറിയുന്നത് . ഇവന് കർമ്മം ശരീരം തന്നെ. എന്തെന്നാൽ ശരീരം കൊണ്ടാണല്ലോ കർമ്മത്തെ ചെയ്യുന്നത് . ഇത് പാംക്തമായ യജ്ഞമാകുന്നു. പശു പാംക്തമാണ് . പുരുഷൻ പാംക്തമാണ് . ഇത് (കർമ്മ സാധനവും ഫലവും) എന്തെല്ലാമുണ്ടോ ഇതെല്ലാം പാംക്തമാകുന്നു. ഇപ്രകാരം ആരറിയുന്നുവോ അവൻ ജഗത്തിനെയെല്ലാം ആത്മാവെന്ന നിലയിൽ പ്രാപിക്കുന്നു.

**ഭാഷ്യം:**— ആത്മൈവേദമഗ്ര ആസീത് . ആത്മൈവ സ്വാഭാവികോ ഽവിദ്വാൻ കാര്യകരണസംഘാ തലക്ഷണോ വർണ്ണീ, അഗ്രേ പ്രാഗ്ദാരസംബന്ധാത് , ആത്മേത്യഭിധീയതേ; തസ്മാദാത്മനഃ പൃഥഗ്ഭൂതം കാമ്യമാനം ജായാദിഭേദരൂപം നാസീത് ; സ ഏവൈക ആസീത് ജായാദ്യേഷണാബീജഭൂതാവിദ്യാവാനേക ഏവ ആസീത് .

ആദ്യം ഈ ആത്മാവു മാത്രമേ ഉണ്ടായിരുന്നുള്ള. ആത്മാവു മാത്രം അതായത് സ്വാഭാവികമായും അവിദ്വാനും ദേഹേന്ദ്രിയ സംഘാത ലക്ഷണനും വർണ്ണിയുമായ അതിനെ ഭാര്യാസംബന്ധത്തിനു മുമ്പ് ആത്മാവെന്ന് പറഞ്ഞിരുനു. (വർണ്ണി = ബ്രഹ്മചാരി) ആത്മവ്യതിരിക്തമായ അതിന്റെ മോഹത്തിനാസ്പദമായി ഭാര്യാദി ഭേദരൂപമായിട്ടൊന്നും തന്നെ ഉണ്ടായിരുന്നില്ല. ഏത് ഏകൻ മാത്രമായിരുന്നു. സ്ത്രീ മുതലായ ഏഷണക്ക് ബീജഭൂതമായ അവിദ്യയോട് ചേർന്നിരുന്ന അത് ഏകമായിരുന്നു.

സ്വാഭാവികസ്യ സ്വാത്മനി കർത്രാദികാരകക്രിയാഫലാത്മകതാധ്യാരോപലക്ഷണയാ വാസിതഃ സോ ഽകാമയത കാമിതവാൻ. കഥം ? ജായാകർമ്മാധികാ ഹേതുഭൂതാ മേ മമ കർത്തുഃ സ്യാത് ; തയാ വിനാഹമനധികൃത ഏവ കർമ്മണി;

സ്വാഭാവകിമായും സ്വാത്മാവിൽ കർത്ത്രാദികാരക്രിയാഫലാത്മകതയെ അധ്യാരോപിക്കലാകുന്ന ലക്ഷണത്തോടു കൂടിയ അവിദ്യാവാസനയാൽ വാസിതനായ അവൻ കാമിച്ചു. ഏങ്ങിനെ ? കർത്താവായ എനിക്ക് കർമ്മാധികാരത്തിന് കാരണക്കാരിയായ ഭാര്യയുണ്ടാവട്ടെ. അവളെക്കൂടാതെ ഞാൻ

അതഃ കർമ്മാധികാര സമ്പത്തയേ ഭവേത് ജായാ; അഥാഹം പ്രജാ— യേയ പ്രജാരൂപേണാ ഹമേവോത്— പദ്യേയ.

കർമ്മത്തിനധികാരിയല്ല. അതിനാൽ കർമ്മാധികാരസമ്പത്തിക്കായി ഭാര്യയുണ്ടാവട്ടെ. അനന്തരം ഞാൻ പ്രജനിക്കട്ടെ — പ്രജാരൂപത്തിൽ ഞാൻ തന്നെ ഉല്പന്നനാവട്ടെ.

അഥ വിത്തം മേസ്യാത് കർ— മ്മസാധനം ഗവാദിലക്ഷണം, അഥാ— ഹമഭ്യുദയനിഃ ശ്രേയസസാധനം കർമ്മ കുർവ്വീയ, യേന അഹമനൃണീ ഭൂത്വാ ദേവാദീനാം ലോകം പ്രാ— പ്നുയാം തത് കർമ്മ കുർവ്വീയ; കാ— മാനി ച പുത്രവിത്തസ്വർഗാദി സാ— ധനാനി. ഏതാവാൻ വൈ കാമ ഏതാവദ്വിഷയപരിച്ഛിന്ന ഇത്യർ— ത്ഥഃ.

പിന്നെ കർമ്മസാധനമായതും പശുമുതലായ ലക്ഷണത്തോടുകൂടിയതുമായ വിത്തം എനിക്കുണ്ടാകണം. പിന്നെ എന്റെ അഭ്യുദയത്തിനും നിഃശ്രേയസ്സിനും സാധനമായ കർമ്മത്തെ ചെയ്യണം. അതുകൊണ്ട് ഞാൻ കടം വീടി ദേവാദികളുടെ ആ ലോകത്തെ പ്രാപിക്കും. പുത്രൻ, വിത്തം, സ്വർഗ്ഗം മുതലായവക്ക് സാധനങ്ങളായ കാമ്യകർമ്മങ്ങളെ ചെയ്യണം. കാമം ഇത്ര മാത്രമേയുള്ളു. ഇത്രയും വിഷയങ്ങളാൽ പരിച്ഛിന്നമായിരിക്കുന്നു എന്നർത്ഥം.

ഏതാവാനേവ ഹി കാമയി— തവ്യോ വിഷയോ യദുത ജായാ— പുത്രവിത്തകർമ്മാണി, സാധന— ലക്ഷണൈഷണാ; ലോകാശ്ച ത്രയോ, മനുഷ്യലോകഃ, പിതൃ— ലോകഃ, ദേവലോക ഇതി ഫലഭൂതാഃ സാധനൈഷണായാശ്ചാസ്യാഃ തദർത്ഥാ ഹി ജായാപുത്രവിത്ത— കർമ്മലക്ഷണാ സാധനൈഷണാ, തസ്മാത്സാ ഏകൈവൈഷണാ, യാ ലോകൈഷണാ. സൈകൈവ സത്യേഷണാ സാധനാപേക്ഷേതി ദ്വിധാ; അതോ ƒ വധാരയിഷ്യതി "ഉഭേ ഹ്യേതേ ഏഷണേ ഏവ" (3. 5. 1) ഇതി.

ഇത്രമാത്രമാണ് കാമിക്കപ്പെടേണ്ട വിഷയം — ഭാര്യ, പുത്രൻ, വിത്തം, കർമ്മം എന്ന് സാധനാ ലക്ഷണത്തോടുകൂടിയ ഏഷണ. ഇവയുടെ ഫലമായി മൂന്നു ലോകങ്ങളുണ്ട് — മനുഷ്യലോകം, പിതൃലോകം, ദേവലോകം എന്നിങ്ങിനെ. ഈ മൂന്നു ലോകങ്ങൾക്കു വേണ്ടി ഭാര്യ, പുത്രൻ, വിത്തം, കർമ്മം എന്നീ സാധനാരൂപങ്ങളിലുള്ള ഏഷണകൾ ഭവിക്കുന്നു. അതിനാലത് ഒററ ഏഷണയാണ്. അതിനെ ലോകൈഷണ എന്നു പറയുന്നു. അതൊന്നാണെങ്കിലും സാധനയെ അപേക്ഷിച്ച് സാദ്ധ്യേഷണ, സാധനേഷണ എന്നിങ്ങനെ രണ്ടു വിധത്തിലുണ്ട്. അതാണ് ശ്രുതി ഇങ്ങിനെ തീർച്ചപ്പെടുത്തിയിട്ടുള്ളത് "ഈ രണ്ടേഷണകളേ ഉളളു" എന്ന്.

ഫലാർത്ഥത്വാത് സർവ്വാരം— ഭസ്യ ലോകൈഷണാർത്ഥ പ്രാപ്താ ഉക്തൈവേതി. ഏതാവാൻ വാ ഉതാവാനേവ കാമ ഇത്യവധ്രിയതേ. ഭോജനേ ƒ ഭിഹിതേ തൃപ്തിർന്ന ഹി പൃഥഗഭിധേയാ, തദർത്ഥത്വാദ് ഭോജനസ്യ തേ ഏതേ ഏഷണേ സാധ്യസാധനലക്ഷണേ കാമഃ യേന പ്രയുക്തോ ƒ വിദ്വാനവശ ഏവ

എല്ലാ തുടക്കങ്ങളും ഫലത്തിനു വേണ്ടിയാണ്. ലോകൈഷണ അർത്ഥസിദ്ധിക്കാണെന്ന് പറയപ്പെട്ടിരിക്കുന്നു. "ഏതാവാൻവൈ" — ഇത്രമാത്രമേ കാമവുമുള്ളു എന്ന് നിർച്ചയിക്കപ്പെട്ടിരിക്കുന്നു. ഭോജനത്തെക്കുറിച്ചു പറഞ്ഞതിനു ശേഷം തൃപ്തിയെക്കുറിച്ച് പറയേണ്ടതില്ല. കാരണം ഭോജനത്തിനതാണ് ഉദ്ദേശം. ആ ഈ ഏഷണകൾ സാധ്യസാധനലക്ഷണത്തോടുകൂടിയ കാമമാണ്.

കോശകാരവദാത്മാനം വേഷ്ടയതി — കർമ്മമാർഗ്ഗ ഏവാത്മാനം പ്രണി— ദധത് ബഹിർമ്മുഖീ ഭൂതേന സ്വം ലോകം പ്രതിജാനാതി. തഥാ ച തൈത്തരീയകേ "അഗ്നി മുദ്ധോ ഹൈവ ധൂമതാന്തഃ സ്വം ലോകം ന പ്രതിജാനാതി" ഇതി.

ആ കാമത്താൽ പ്രേരിതനായിട്ടാണ് അ വിദ്വാൻ കോശകാരകനെപ്പോലെ (പട്ടു നൂൽപ്പുഴു) അവനവനെ ചുററുന്നത് . കർ മ്മമാർഗ്ഗത്തിൽ തന്നെ ആത്മാവിനെ പ്ര വേശിപ്പിച്ച് ബഹിർമ്മുഖനായി സ്വലോ കത്തെ കാണാതിരിക്കുന്നു. തൈത്തരീയ കത്തിലും "ആർ അഗ്നിസംബന്ധിയായ കർമ്മത്തിൽ മുഴുകിയിരിക്കുന്നുവോ അ വന് ചരമഗതിധൂമമാർഗ്ഗം തന്നെയാണ് . ആത്മലോകത്തെ അറിയുന്നില്ല" എന്നു പറഞ്ഞിരിക്കുന്നു.

കഥം പുനരേതാവത്വമവ— ധാര്യതേ കാമാനാം ? അനന്തത്വാൽ. അനന്താ ഹി കാമാഃ, ഇത്യേതദാശങ്ക്യ ഹേതുമാഹ—യസ്മാത് ന ഇച്ഛൻ ച ന ഇച്ഛന്നപി, അതോ ഽസ്മാൽ ഫലസാധനാലക്ഷണാദ് ഭൂയോ ഽ ധികതരം ന വിന്ദേന്ന ലഭതേ. ന ഹി ലോകേ ഫലസാധനവ്യതിരിക്തം ദൃഷ്ടമദൃഷ്ടം വാ ലബ്ധവ്യമസ്തി. ലബ്ധവ്യവിഷയോ ഹികാമഃ, തസ്യ ചൈതദ്വ്യതിരേകേണ അഭാവാ— ദ്യുക്തം വക്തും "ഏതാവാൻ വൈ കാമഃ" ഇതി.

എന്നാൽ കാമങ്ങൾക്ക് ഇത്ര മാ ത്രമേയുള്ളു എന്നു എങ്ങിനെ പറയാം ? കാരണം അവ എണ്ണമററതാണ് . കാമ ങ്ങൾക്കവസാനമില്ല എന്നു ശങ്കിച്ച് അ തിന് ശ്രുതി കാരണം പറയുന്നു — ഇച് ഛിച്ചാലും ഫലം, സാധന എന്നീ ലക്ഷ ണത്തോടുകൂടിയ കാമങ്ങളിൽ നിന്നും അധികമായി മറെറാന്നും ഒരാൾക്ക് കി ട്ടാൻ പോകുന്നില്ല. ഫലം, സാധനം ഇവ യൊഴിച്ച് ദൃഷ്ടമോ അദൃഷ്ടമോ ആ യിട്ടൊന്നും കിട്ടാനില്ല. ലബ്ധവ്യ വിഷയം തന്നെയാണ് കാമം. ഇതിന് വിരുദ്ധമാ യിട്ടുള്ളതായി മറെറാന്നില്ലാത്തതിനാൽ "ഇത്ര മാത്രമാണ് കാമം" എന്നു പറയു ന്നത് യുക്തം തന്നെ.

ഏതദുക്തം ഭവതി ദൃഷ്ടാർ— ത്ഥമദൃഷ്ടാർത്ഥം വാ സാധ്യ— സാധനലക്ഷണം അവിദ്യാവത് പുരുഷാധികാരവിഷയമേഷണാ— ദ്വയം കാമഃ അതോ ഽ സ്മാദ്വിദുഷാ വ്യുത്ഥാതവ്യമിതി.

ദൃഷ്ടമാവട്ടെ അദൃഷ്ടമാവട്ടെ സാധ്യസാധനരൂപത്തോടുകൂടയിതും അ ജ്ഞാനിയുമായ പുരുഷന്നധികാരപ്പെ ട്ടതും വിഷയഭൂതമായതുമായ ഏഷണാ ദ്വയം (സാധ്യേഷണയും സാധനേഷണ യും) യാതൊന്നാണോ അതാണ് കാമം. അതിനാൽ വിദ്വാൻ ഇതിൽ നിന്നും ഉയർ ന്നു വരണം.

യസ്മാദേവമവിദ്വാൻ ആത്മാ കാമീ പൂർവ്വം കാമയാമാസ, തഥാ പൂർവ്വതരോ ഽ പി ഏഷാ ലോക സ്ഥിതിഃ പ്രജാപതേശ്ചൈവമേഷ സർഗ്ഗ ആസീത് . സോ ഽ ബിഭേദ— വിദ്യയാ തതഃ കാമപ്രയുക്ത ഏ— കാകൃരമമാണോ ഽ രത്യുപഘാതായ സ്ത്രിയമൈച്ഛത് , താം സമഭവ ത് , തതഃ സർഗ്ഗോ ഽ യമാസീദിതി

എന്തുകൊണ്ടെന്നാൽ അവിദ്വാ നും കാമിയുമായ ഈ ആത്മാവ് മുമ്പി ങ്ങിനെ കാമിച്ചു, അതിനു മുമ്പും കാമിച്ചു. കാരണം ഇത് ലോകസ്ഥിതിയാണ് . പ്ര ജാപതിയുടേതായ ഈ സർഗ്ഗം ഇങ്ങി നെയുണ്ടായതാണ് . അജ്ഞാനത്താലാ ദ്യമദ്ദേഹം ഭയപ്പെട്ടു. പിന്നെ കാമത്താൽ പ്രേരിതനായിട്ട് ഒററക്ക് രതിചെയ്യാൻ വയ്യായ്കയാൽ അദ്ദേഹം അരതിയുടെ നിവൃത്തിക്കായി സ്ത്രീയെ ഇച്ഛിച്ചു.

ഹ്യുക്തം തസ്മാത്തത്സൃഷ്ടൗ ഏതർഹ്യേതസ്മിന്നപി കാല ഏകാകീ സൻ പ്രാഗ്ദാരക്രിയാതഃ കാമയതേ ജായാ മേ സ്യാത്, അഥ കർമ്മ കുർവീയ ഇത്യുക്താർത്ഥം വാക്യം.

സ ഏവം കാമയമാനഃ സമ്പാദയംശ്ച ജായാദീന്യാവത്സ ഏതേഷാം യഥോക്താനാം ജായാദീനാം ഏകൈകമപി ന പ്രാപ്നോതി, അകൃത്സ്നോऽസമ്പൂർണ്ണോऽഹമിത്യേവം താവദാത്മാനം മന്യതേ പാരിശേഷ്യാത് സമസ്താനേവൈതാൻ സമ്പാദയതി യദാ തദാ തസ്യ കൃത്സ്നതാ.

യദാ തു ന ശക്നോതി കൃത്സ്നതാം സമ്പാദയിതും തദാ അസ്യ കൃത്സ്നത്വസമ്പാദനായാഹ. തസ്യോ തസ്യാകൃത്സ്നത്വാഭിമാനിനഃ കൃത്സ്നതാ ഇയം ഏവം ഭവതി; കഥം? അയം കാര്യകരണസംഘാതഃ പ്രവിഭജ്യതേ, തത്ര മന ആദ്യനുവൃത്തി ഹി ഇതരത് സർവ്വ കാര്യകരണജാതമിതി മനഃ പ്രധാനത്വാദാത്മേവാത്മാ. യഥാ ജായാദീനാം കുടുംബപതിരാത്മേവ തദനുകാരിത്വാജ്ജായാദി ചതുഷ്ടയസ്യ ഏവം ഇഹാപി മന ആത്മാ പരികല്പ്യതേ കൃത്സ്നതായൈ.

തഥാ വാഗ്ജായാ മനോऽനുവൃത്തത്വസാമാന്യാദ്വാചഃ വാഗിതി ശബ്ദശ്രോദനാദി ലക്ഷണോ മനസാ ശ്രോത്രദ്വാരേണ ഗൃഹ്യതേ അവധാര്യതേ പ്രയുജ്യതേ ചേതി മനസോ ജായേവ വാക് താഭ്യാം ച

അവളോടു ചേർന്നു. അനന്തരം ഈ സർഗ്ഗമുണ്ടായി എന്നു മുമ്പു പറഞ്ഞതാണ്. അതുകൊണ്ട് ഇപ്പോഴും അദ്ദേഹത്തിന്റെ സൃഷ്ടിയിൽ സ്ത്രീപരിഗ്രഹത്തിനുമുമ്പ് ഏകാകിയായ പുരുഷൻ കാമിക്കുന്നു "എനിക്ക് ജായയുണ്ടാവട്ടെ, അതിനുശേഷം ഞാൻ കർമ്മം ചെയ്യും" എന്നീ വാക്യാർത്ഥങ്ങളെല്ലാം പറഞ്ഞു കഴിഞ്ഞു.

ഇപ്രകാരം അവൻ സ്ത്രീ മുതലായവയെ കാമിക്കുന്നവനും സമ്പാദിക്കുന്നവനുമായിട്ട് പറയപ്പെട്ട സ്ത്രീമുതലായവയിൽ ഒന്നിനെപ്പോലും ലഭിക്കാതിരിക്കുമ്പോൾ ഞാൻ അകൃത്സ്നനാണ്, അസമ്പൂർണ്ണനാണ് എന്നിങ്ങിനെ അതുവരെ തന്നെക്കുറിച്ചു കരുതുന്നു. ഇതെല്ലാം സമ്പാദിക്കാൻ കഴിയുമ്പോൾ അവന് സമ്പൂർണ്ണത കൈവരുന്നു എന്ന് അർത്ഥം കൊണ്ട് സിദ്ധിക്കുന്നു.

പരിപൂർണ്ണതയെ സമ്പാദിക്കാൻ കഴഇയാതിരിക്കെ അവന് പരിപൂർണ്ണതാ സമ്പാദനത്തിന്നായിട്ട് പറയുന്നു — പരിപൂർണ്ണനല്ലെന്ന് സ്വയം കരുതുന്ന അവന് ഇങ്ങിനെ പരിപൂർണ്ണത ഭവിക്കുന്നു. എങ്ങിനെ? ഈ ശരീരേന്ദ്രിയസംഘാതം വിഭജിക്കപ്പെട്ടിരിക്കുന്നു; അതിൽ മറ്റു ശരീരേന്ദ്രിയജാതങ്ങളെല്ലാം മനസ്സിനെ അനുവർത്തിക്കുന്നു. മനസ്സ് പ്രാധാന്യം കൊണ്ടു ആത്മാവിനെപ്പോലെയാകയാൽ ആത്മാവുതന്നെയാണ്; ജായാദി പരിവാരങ്ങൾക്ക് കുടുംബപതി എപ്രകാരം ആത്മാവാണോ ആ അനുകരണം പോലെ ( സ്ത്രീ, പുത്രൻ, ധനം, കർമം) ഈ നാലും അവനെ അനുകരിക്കുന്നതുപോലെ ഇവിടെയും പൂർണ്ണതക്കുവേണ്ടി മനസ്സ് ആത്മാവെന്ന് കല്പിക്കപ്പെട്ടിരിക്കുന്നു.

അതുപോലെ വാക്ക് ജായയാണ്. കാരണം വാക്കിന് മനസ്സിനെ പിന്തുടരാൻ സാമ്യമായുണ്ട്. വാക്കെന്നത് ചോദനാരൂപത്തിലുള്ള ശബ്ദമാണ്. അത് മനസ്സിനാൽ ശ്രോത്രം വഴി ഗ്രഹിക്കപ്പെടുന്നു, അവധാരണം ചെയ്യപ്പെടുന്നു. പ്രയോഗിക്കപ്പെടുകയും ചെയ്യുന്നു.

വാങ്മനസാഭ്യാം പ്രസൂയതേ പ്രാണഃ കർമ്മാർത്ഥമിതി പ്രാണഃ പ്രജേവ. തത്ര പ്രാണചേഷ്ടാദിലക്ഷണം കർമ്മ ചക്ഷുർദൃഷ്ടി– വിത്തസാദ്ധ്യം ഭവതീതി ചക്ഷുർ– മ്മാനുഷം വിത്തം. തദ് ദ്വിവിധം വിത്തം മാനുഷമിതരച്ച അതോ വിശിനഷ്ടീരതരവിത്തനിവൃത്ത്യ– ർത്ഥം മാനുഷമിതി. ഗവാദി ഹി മനുഷ്യസംബന്ധി വിത്തം ചക്ഷുർ– ഗ്രാഹ്യം കർമ്മസാധനം, തസ്മാത് തത്സ്ഥാനീയം. തേന സംബ– ന്ധാത് ചക്ഷുർമ്മാനുഷം വിത്തം. ചക്ഷുഷാ ഹി യസ്മാത്തന്മാനുഷം വിത്തം വിന്ദതേ ഗവാദ്യുപലഭതേ ഇത്യർത്ഥഃ.

അതിനാൽ വാക്ക് മനസ്സിന്റെ ജായയെപ്പോലെയാണ് . ഇങ്ങിനെ ഭാര്യാഭർത്തൃസ്ഥാനങ്ങളിലുള്ള വാങ്മനസ്സുകളാൽ കർമ്മത്തിനുവേണ്ടി പ്രാണൻ പ്രസൂതമായിത്തീരുന്നു. അതിനാൽ പ്രാണൻ പ്രജയേപ്പോലെയാകുന്നു. അങ്ങിനെയിരിക്കെ പ്രാണചേഷ്ടാദിരൂപമായ കർമ്മം ചക്ഷുസ്സിനാൽ ദർശിക്കപ്പെടുന്ന വിത്തം കൊണ്ട് സാധിക്കേണ്ടതാകയാൽ ചക്ഷുസ്സ് മാനുഷ മായ വിത്തമാകുന്നു. വിത്തം മാനുഷമെന്നും ദൈവികമെന്നും രണ്ടു വിധമുണ്ട് . അതിനാൽ മററതല്ലെന്നു കാണിക്കാനായിട്ടാണ് മാനുഷമെന്നു വിശേഷിപ്പിച്ചത് . കർമ്മസാധനവും ഗോവു മുതലായ മനുഷ്യസംബന്ധിയുമായ വിത്തം ചക്ഷുർഗ്രാഹ്യമായതിനാൽ ചക്ഷുസ്സ് ആസ്ഥാനത്തുള്ളതാണ് . ആ സംബന്ധം കാരണം ചക്ഷുസ്സ് മാനുഷികവിത്തമാണ് . ചക്ഷുസ്സ് കൊണ്ടാണല്ലോ ആ മാനുഷമായ വിത്തത്തെ അറിയുന്നത് ഗോവ് മുതലായവയെ ലഭിക്കുന്നത് എന്നർത്ഥം.

കിം പുനരിതരദ്വിത്തം ? ശ്രോത്രം ദൈവം ദേവവിഷയ– ത്വാദ്വിജ്ഞാനസ്യ. വിജ്ഞാനം ദൈവം വിത്തം; തദിഹ ശ്രോത്ര– മേവ സമ്പത്തി വിഷയം. കസ്മാത് ? ശ്രോത്രേണ ഹി യസ്മാത്തദ്ദൈവം വിത്തം വിജ്ഞാനം ശൃണോതി; അതഃ ശ്രോത്രാധീനത്വാദ്വിജ്ഞാ– നസ്യ ശ്രോത്രമേവ തദിതി.

എന്നാൽ പിന്നെ മററെ വിത്തമേതാണ് ? ശ്രോത്രമെന്നത് ദൈവികവിത്തമാണ് . കാരണം വിജ്ഞാനത്തിന് ദേവവിഷയത്വമുണ്ട് . വിജ്ഞാനം ദൈവികവിത്തമാണ് . ഇവിടെ ആ വിജ്ഞാന സമ്പത്തിക്കുള്ള വിഷയം ശ്രോത്രം തന്നെയാണ് . എന്തുകൊണ്ട് ? ശ്രോത്രം കൊണ്ടു തന്നെയാണല്ലോ ദൈവിക വിത്തത്തെ അഥവാ വിജ്ഞാനത്തേ കേൾക്കുന്നത് . അതുകൊണ്ട് വിജ്ഞാനത്തിന് ശ്രോത്രാധീനത്വ മുള്ളതിനാൽ ശ്രോത്രം തന്നെയാണത് (ദൈവിക വിത്തം).

കിം പുനരേതൈരാത്മാദി– വിത്താന്തൈരിഹ നിർവ്വർത്യം കർമ്മേത്യുച്യതേ — ആത്മൈവാ– ത്മേതി ശരീരമുച്യതേ. കഥം പുനരാത്മാ കർമ്മസ്ഥാനീയഃ? അസ്യ കർമ്മഹേതുത്വാത് . കഥം കർമ്മ– ഹേതുത്വം ? ആത്മനാ ഹി ശരീരേണ യതഃ കർമ്മ കരോതി. തസ്യാകൃത്സ്– നത്വാഭിമാനിനഃ ഏവം കൃത്സ്നതാ

എന്നാലിവിടെ ആത്മാവു മുതൽ വിത്തം വരെയുള്ള മേൽപറഞ്ഞവയെ ക്കൊണ്ട് നിർവ്വഹിക്കപ്പെടേണ്ട കർമ്മമേതാണ് എന്നു പറയുന്നു — ആത്മാവു തന്നെ. ആത്മാവെന്നു പറഞ്ഞത് ശരീരത്തെയാണ് . എന്നാൽ ആത്മാവ് എങ്ങിനെ ശരീരത്തിനു സ്ഥാനമായിരിക്കുന്നു? എന്തെന്നാൽ അതിന് കർമ്മകാരണത്വമുണ്ട് . എങ്ങിനെയാണ് കർമ്മ കാരണത്വം ? എങ്ങിനെയെന്നാൽ ശരീരമാകുന്ന

സമ്പന്നാ യഥാ ബാഹ്യജായാദില—ക്ഷണാ ഏവം. തസ്മാത് സ ഏഷ പാംക്തഃ പഞ്ചഭിഃ നിർവൃത്തഃ പാംക്തോ യജ്ഞോ ദർശനമാത്ര--നിർവൃത്തോ ∫ കർമ്മിണോ ∫ പി.

ആത്മാവുകൊണ്ടാണല്ലോ കർമ്മം ചെയ്യുന്നത് . അതുകൊണ്ട് താൻ അകൃത്സ്നാണെന്ന് കരുതിയിരുന്നവന് ഇങ്ങിനെ ബാഹ്യമായ ജായാദികളുടെ രൂപത്തിലുള്ള കൃത്സ്നതസമ്പന്നതയായിത്തീരുന്നു. അതുകൊണ്ട് അകർമ്മിക്കുകൂടി ദർശനമാത്രം കൊണ്ടു സാധിക്കുന്ന പാംക്തമായ യജ്ഞമാകുന്നു ഇത് . പാംക്തമെന്നാൽ അഞ്ചുകൂട്ടങ്ങളെക്കൊണ്ട് നിർവ്വഹിക്കപ്പെടേണ്ടതാണ് .

കഥം പുനരസ്യ പഞ്ചത്വ—സമ്പത്തിമാത്രേണ യജ്ഞത്വം ? ഉച്യതേ — യസ്മാദ് ബാഹ്യോ ∫ പി യജ്ഞഃ പശുപുരുഷസാദ്ധ്യഃ, സ ച പശുഃ പുരുഷശ്ച പാംക്ത ഏവ. യഥോക്തമന ആദി പഞ്ചത്വയോഗാത് . തദാഹ—പാംക്തഃ പശുർഗ—വാദിഃ, പാംക്തഃ പുരുഷഃ, പശുത്വേ ∫ പ്യധികൃതേനാസ്യ വിശേഷഃ പുരുഷ സ്യേതി പൃഥക്പുരു ഷഗ്രഹണം, കിം ബഹുനാ, പാംക്ത മിദം സർവ്വം കർമ്മസാധനം ഫലം ച, യദിദം കിംച യത്കിംചിദിദം സർവ്വം, ഏവം പാംക്തം യജ്ഞമാത്മാനം യഃ സ—മ്പാദയതി സ തദിദം സർവ്വം ജഗ—ദാത്മത്വേനാപ്നോതി യ ഏവം വേദ.

എന്നാൽ പഞ്ചത്വത്തെ സമ്പാദിച്ചതുകൊണ്ടു മാത്രം ഇതിനെങ്ങിനെ യജ്ഞത്വം സിദ്ധിക്കും ? പറയാം — എന്തെന്നാൽ പുരുഷനാലും പശുവിനാലും സാധിക്കേണ്ടതാണ് ബാഹ്യയജ്ഞവും. ആ പുരുഷനും പശുവും പറയപ്പെട്ട മനസ്സു മുതലായ പഞ്ചത്വത്തോട് സംബന്ധമുള്ളതിനാൽ പാംക്തം തന്നെയാണ് . ഇതു തന്നെ ശ്രുതി പറയുന്നു — പശു, ഗോവ് മുതലായവ പാംക്തമാണ് . പുരുഷൻ പാംക്തമാണ് . പുരുഷനും പശു തന്നെയാണെങ്കിലും അധികൃതൻ എന്ന നിലയിൽ വിശേഷമുള്ളതിനാൽ ആണ് പുരുഷനെ പ്രത്യേകം പറഞ്ഞത് . എന്തിനധികം ? ഈ കർമ്മത്തിന് സാധനമായതും ഫലമായതുമെല്ലാം പാംക്തം തന്നെ. അതു പോലെ ഇവിടെ എന്തെല്ലാമുണ്ടോ അതെല്ലാം പാംക്തം തന്നെ. ഇപ്രകാരം ആർ തന്നെ പാംക്തയജ്ഞരൂപനായി കല്പിക്കുന്നുവോഅവൻ ഈ ജഗത്തിനെയെല്ലാം ആത്മരൂപത്തിൽ പ്രാപിക്കുന്നു.

---

## പഞ്ചമഃ ബ്രാഹ്മണഃ

യത്സപ്താന്നാനി മേധയാ. അവിദ്യാ പ്രസ്തുതാ. തത്രാവിദ്വാൻ യാം ദേവതാമുപാസ്തേ "അന്യോ ! സാവന്യോ ! ഹമസ്മി" ഇതി. സ വർണ്ണാശ്രമാഭിമാനഃ കർമ്മ കർത്ത വ്യതയാ നിയതോ ജുഹോത്യാദി കർമ്മഭിഃ കാമ പ്രയുക്തോ ദേവാ ദീനാമുപകുർവ്വൻ സർവ്വേഷാം ഭൂതാനാം ലോക ഇത്യുക്തം. യഥാ ച സ്വകർമ്മഭിരേകൈകേന സർവ്വ ഭൂതൈരസൗ ലോകോ ഭോജ്യ ത്വേന സൃഷ്ടഃ. ഏവമസാവപി ജുഹോത്യാദിപാംക്തകർമ്മഭിഃ സ ർവ്വാണി ഭൂതാനി സർവ്വം ച ജഗദാത്മഭോജ്യത്വേനാസൃജത.

ഏവമേകൈകഃ സ്വകർമ്മ വിദ്യാനുരൂപ്യേണ സർവ്വസ്യ ജഗ തോ ഭോക്താ ഭോജ്യം ച, സർവ്വ സ്യ സർവ്വഃ കർത്താ കാര്യം ചേ ത്യർത്ഥഃ, ഏതദേവ ച വിദ്യാ പ്രകരണേ മധുവിദ്യായാം വക്ഷ്യാ മഃ– "സർവ്വം സർവ്വസ്യ കാര്യം മധു". ഇത്യാത്മൈകത്വ വിജ്ഞാനാർത്ഥം.

യദസൗ ജുഹോതീത്യാദിനാ പാങ്‌ക്തേന കാമ്യേന കർമ്മണാ ത്മഭോജ്യത്വേന ജഗദസൃജത വി ജ്ഞാനേന ച, തജ്ജഗത്സർവ്വം സപ്തധാ പ്രവിഭജ്യമാനം കാര്യ കാരണത്വേന സപ്താന്നാനുച്യന്തേ, ഭോജ്യത്വാത് ; അതോസൗ പിതാ തേഷാമന്നാനാം. ഏതേഷാമന്നാ നാം സവിനിയോഗാനം സൂത്രഭൂതാഃ

## പഞ്ചമബ്രാഹ്മണം

"യത്സപ്താന്നാനി മേധയാ" മുത ലായ മന്ത്രം വഴി അഞ്ചാം ബ്രാഹ്മണം ആരംഭിക്കുന്നു. അവിദ്യയാണ് പ്രസ്താ വിക്കപ്പെട്ടരിക്കുന്നത് . അവിടെ അവിദ്യ യോടുകൂടിയവൻ "ഇത് (ദേവത) മറെറാ രാളാണ് . ഈ ഞാൻ വേറെയാണ് " എന്നു കരുതി ദേവതയെ തന്നിൽ നിന്ന ന്യമായി ഉപാസിക്കുന്നു. വർണ്ണാശ്രമങ്ങ ളിലഭിമാനിയായ അവൻ കർമ്മത്തിലുള്ള കർത്തവ്യതയാൽ നിയന്ത്രിതനായിട്ട് മോഹത്താൽ പ്രേരിതനായി ഹോമം, യാ ഗം മുതലായ കർമ്മങ്ങൾ വഴി ദേവതാ ദികളെ ഉപാസിക്ക കാരണം എല്ലാ ഭൂത ങ്ങൾക്കും ഭോഗ്യനായിത്തീരുന്നു എന്നു പറഞ്ഞതാണ് . സ്വകർമ്മങ്ങൾ മൂലം എ ല്ലാ ഭൂതങ്ങളാലും ഓരോന്നോരോന്നായി ഭോജ്യമെന്ന നിലക്ക് ഈ ലോകം എപ്ര കാരം സൃഷ്ടിക്കപ്പെട്ടിരിക്കുന്നുവോ അപ്രകാരം ഇവനും ഹോമം മുതലായ പാംക്തകർമ്മങ്ങളെക്കൊണ്ട് സർവ്വ ജഗ ത്തിനേയും സർവ്വഭൂതങ്ങളെയും തനിക്ക് ഭോജ്യത്തിനായി സൃഷ്ടിച്ചു.

ഇങ്ങിനെ ഓരോരുത്തനും സ്വന്തം കർമ്മത്തിനും വിദ്യക്കുമനുസരിച്ച് സർവ്വ ജഗത്തിനും ഭോജ്യവും ഭോക്താവു മാകുന്നു. എല്ലാത്തിനും എല്ലാവരും കർ ത്താവും കാര്യവുമാണെന്നർത്ഥം. ഇതു തന്നെ വിദ്യാപ്രകരണത്തിൽ മധു വിദ്യ യെകുറിക്കുന്ന ഭാഗത്ത് ആത്മൈകത്വ വിജ്ഞാനത്തിനായി "സർവ്വവും സർവ്വ ത്തിൻെറയും കാര്യമായ മധുവാകുന്നു" എന്നിങ്ങിനെ നാം പറയുന്നു.

ഹോമം മുതലായ പാംക്തവും കാമ്യവുമായ കർമ്മം കൊണ്ടും വിജ്ഞാ നം കൊണ്ടും ഈ അവിദ്വാൻ തനിക്ക് ഭോജ്യമായ രീതിയിൽ ജഗത്തിനെ സൃ ഷ്ടിച്ചു. ആ ജഗത്തെല്ലാം തന്നെ കാര്യ കാരണത്വം വഴി ഏഴായി വിഭജിച്ചശേ ഷം, ഭോജ്യമായതിനാൽ അതിനെ സപ് താന്നമെന്നു പറയുന്നു. അതിനാലത് ആ അന്നങ്ങൾക്കു പിതാവാണ് . വിനിയോ ഗസഹിതമായ ഈ അന്നങ്ങളുടെ സം

സംക്ഷേപതഃ പ്രകാശകത്വാദിമേ മന്ത്രാഃ ... ക്ഷേപരൂപത്തിലുള്ള പ്രകടനത്തെ ചെയ്യുന്നതിനാൽ ഈ മന്ത്രങ്ങൾ ഇവയുടെ സൂത്രങ്ങളാകുന്നു.

**മന്ത്രഃ 1 — യത്സപ്താന്നാനി മേധയാ തപസാജനയത് പിതാ. ഏകമസ്യ സാധാരണം ദ്വേ ദേവാനഭാജയത് . ത്രീണ്യാത്മനേ കുരുത പശുഭ്യ ഏകം പ്രായച്ഛത് . തസ്മിൻ സർവ്വം പ്രതിഷ്ഠിതം യച്ച പ്രാണിതി യച്ച ന. കസ്മാത്താനി ന ക്ഷീയന്തേ ദ്യമാനാനി സർവ്വദാ. യോ വൈ താമക്ഷിതിം വേദ സോ ന്നമത്തി പ്രതീകേന. സ ദേവാനപി ഗച്ഛതി സ ഊർജ്ജമുപജീവതീതി ശ്ലോകാഃ**

**മന്ത്രാർത്ഥം 1 — പിതാവ് സപ്താന്നങ്ങളെ മേധ (ജ്ഞാനം) കൊണ്ടും തപസ്സു (കർമ്മം) കൊണ്ടും ജനിപ്പിച്ചു എന്നത് യുക്തം തന്നെ. (അവയെ വെളിപ്പെടുത്താൻ പോകുന്നു) ആ അന്നങ്ങളിൽ ഒന്നിനെ ഈ ജഗത്തിന് പൊതുവായിട്ടുള്ളതാക്കി. രണ്ടന്നങ്ങളെ ദേവന്മാരെ ഭുജിപ്പിച്ചു. മൂന്നന്നങ്ങളെ തനിക്കായിട്ടു കല്പിച്ചു. ഒരന്നത്തെ പശുക്കൾക്കു നൽകി. അതിൽ (പശുക്കൾക്കു നൽകിയതിൽ) പ്രാണനം ചെയ്യുന്നതും അല്ലാത്തതുമെല്ലാം പ്രതിഷ്ഠിതമായിരിക്കുന്നു. എപ്പോഴും അദിക്കപ്പെടുന്ന ആ അന്നങ്ങൾ എന്തുകൊണ്ട് ക്ഷയിക്കുന്നില്ല. ആ അക്ഷയിക്കാത്തതിന്റെ കാരണത്തെ അറിയുന്നുവോ അവൻ പ്രാധാന്യേന അന്നത്തെ അദിക്കുന്നു. അവൻ ദേവന്മാരെ അപിഗമിക്കുന്നു. (ദേവാത്മഭാവത്തെ പ്രാപിക്കുന്നു). അവർ ഊർജ്ജത്തെ (അമൃതം) ഉപജീവിക്കുന്നു എന്ന് ശ്ലോകങ്ങൾ (മന്ത്രങ്ങൾ) ഉണ്ട് .**

ഭാഷ്യ ഃ— യത്സപ്താന്നാനി യദജനയ— യദിതി ക്രിയാവിശേഷണം; മേധയാ പ്രജ്ഞയാ വിജ്ഞാനേന തപസാ ച കർമ്മണാ; ജ്ഞാനകർമ്മണീ ഏവ ഹി മേധാതപഃ— ശബ്ദവാച്യേ, തയോഃ പ്രകൃതത്വാത് ; നേതരേ മേധാതപസീ, അപ്രകരണാത് ; പാംക്തം ഹി കർമ്മ ജായാദിസാധനം; "യ ഏവം വേദ" ഇതി ച അനന്തരമേവ ജ്ഞാനം പ്രകൃതം; തസ്മാന്ന പ്രസിദ്ധയോഃ മേധാതപസോരാശങ്കാ കാര്യാ; അതോ യാനി സപ്താന്നാനി ജ്ഞാന—

"യത്സപ്താന്നാനി" എന്നതിലെ "യത് " എന്നത് "യത് അജനയത" എന്നിങ്ങനെ ഉപയോഗിച്ചിരിക്കുന്നതിനാൽ ക്രിയാവിശേഷണമാണ് . മേധയാൽ അല്ലെങ്കിൽ പ്രജ്ഞയാൽ അഥവാ വിജ്ഞാനത്താൽ, തപസ്സിനാൽ അഥവാ കർമ്മത്താൽ എന്നതിലെ മേധയും തപസ്സും ജ്ഞാനകർമ്മങ്ങൾ തന്നെയാണ്. കാരണം അവയുടെ പ്രകരണമാണിത് . അതിൽ നിന്നും വ്യത്യസ്തമായ മേധ അഥവാ ധാരണാ ശക്തിയുടേയും കൃച്ഛ്രങ്ങളായ ചാന്ദ്രായണം മുതലായ തപസ്സുകളുടെയും കാര്യം (വാച്യം) ഇല്ല. എന്തെന്നാൽ, അവയുടെ പ്രസംഗം ഇവിടെ

കർമ്മഭ്യാം ജനിതവാൻ പിതാ താനി പ്രകാശയിഷ്യാമ ഇതി വാക്യശേഷഃ

പ്രസക്തമല്ല. ഇവിടെ ജായാദി സാധനത്തോടുകൂടി പാംക്തമാണ് പറയപ്പെടുന്നത്. "യ ഏവം വേദ" എന്നിങ്ങിനെ അനന്തരം മാത്രമാണ് പ്രകൃതത്തിൽ ജ്ഞാനം പറയപ്പെടുന്നത്. അതിനാലീ ശബ്ദങ്ങൾ വഴി പ്രസിദ്ധമായ മേധയുടെയും തപസ്സിൻെറയും ആശങ്ക ചെയ്യേണ്ടതില്ല. അതിനാൽ യാതൊരു സപ്താന്നങ്ങളാണോ ജ്ഞാനകർമ്മങ്ങൾ വഴി പിതാവ് ജനിപ്പിച്ചത് അവയെ പ്രകാശിപ്പിക്കാമെന്നതാണ് വാക്യശേഷം.

തത്ര മന്ത്രാണാമർത്ഥഃ തിരോഹിതത്വാത് പ്രായേണ ദുർവിജ്ഞേയോ ഭവതീതി തദർത്ഥവ്യാഖ്യാനായ ബ്രാഹ്മണം പ്രവർത്തതേ.

അവിടെ (മന്ത്രബ്രാഹ്മണാത്മക വേദത്തിൽ) മന്ത്രാർത്ഥം ഗൂഢമായിരിക്കുന്നതിനാൽ പ്രായേണ അറിയാൻ വിഷമമായിരിക്കും. അതിനാൽ ആ അർത്ഥത്തെ വ്യാഖ്യാനിക്കാനായി ബ്രാഹ്മണം തുടങ്ങുകയാണ്.

**മന്ത്രഃ 2** — യത്സപ്താന്നാനി മേധയാ തപസാജനയത് പിതേതി മേധയാ ഹി തപസാജനയത്പിതാ. ഏകമസ്യ സാധാരണമിതീദമേവാസ്യ തത്സാധാരണമന്നം യദിദമദ്യതേ. സ യ ഏതദുപാസ്തേ ന സ പാപ്മനോ വ്യാവർത്തതേ മിശ്രം ഹ്യേതത്. ദ്വേ ദേവാനഭാജയദിതി ഹുതം ച പ്രഹുതം ച തസ്മാദ്ദേവേഭ്യോ ജുഹ്വതി ച പ്ര ച ജുഹ്വത്യഥോ ആഹുർദ്ദർശ പൂർണ്ണ മാസാവിതി. തസ്മാന്നേഷ്ടിയാജുകഃ സ്യാത്. പശുഭ്യ ഏകം പ്രായച്ഛദിതി തത്പയഃ. പയോ ഹ്യേവാഗ്രേ മനുഷ്യാശ്ച പശവശ്ചോപജീവന്തി തസ്മാത് കുമാരം ജാതം ഘൃതം വൈ വാഗ്രേ പ്രതിലേഹയന്തി സ്തനം വാ ऽനുധാപയന്ത്യഥ വത്സം ജാതമാഹുരതൃണാദ ഇതി. തസ്മിൻ സർവ്വം പ്രതിഷ്ഠിതം യച്ച പ്രാണിതി യച്ച നേതി പയസി ഹീദം സർവ്വം പ്രതിഷ്ഠിതം യച്ച പ്രാണിതി യച്ച ന. തദ്യദിദാമാഹുഃ സംവത്സരം പയസാ ജുഹ്വദപ പുനർമ്മൃത്യും ജയതീതി ന തഥാ വിദ്യാദ്യദഹരേവ ജുഹോതി തദഹഃ പുനർമൃത്യുമപജയത്യേവം വിദ്വാൻ സർവ്വം ഹി ദേവേഭ്യോ ऽന്നാദ്യം പ്രയച്ഛതി. കസ്മാത്താനി ന ക്ഷീയന്തേ ऽദ്യമാനാനി സർവ്വദേതി പുരുഷോവാ അക്ഷിതിഃ സ ഹീദമന്നം ധിയാ ധിയാ ജനയതേ കർമ്മഭിര്യദ്ധൈതന്ന കുര്യാൽക്ഷീയേത ഹ സോ ऽന്നമത്തി — പ്രതീകേനേതി മുഖം പ്രതീകം മുഖേനേത്യേതത്. സ ദേവാന പി ഗച്ഛതി സ ഊർജ്ജമുപജീവതീതി പ്രശംസാ.

**മന്ത്രാർത്ഥം** — "യത്സപ്താന്നാനി മേധയാ തപസാ— ജനയത് പിതാ" എന്നതിൻെറ ഈ അർത്ഥം പ്രസിദ്ധമാണ് — പിതാവ് ജ്ഞാനത്തിൻെറയും കർമ്മത്തിൻെറയും സഹായത്തോടെ തന്നെയാണ് അന്നത്തിൻെറ ഉൽപത്തി നടത്തിയിരിക്കുന്നത് . എകമസ്യ സാധാരണം" എന്നതിനർത്ഥം പറയുന്നു — ഏതാണോ ഈ അദിക്കപ്പെടുന്നത് ഇതു തന്നെയാണ് ഈ ജഗത്തിന് പൊതുവായിരിക്കുന്ന ആ അന്നം. ആരാണോ ഈ പൊതുവായ അന്നത്തെ ഉപാസിക്കുന്നത് അവൻ പാപ്മാവിൽ നിന്നും നിവർത്തിക്കകുയില്ല. എന്തെന്നാൽ ഈ അന്നം മിശ്ര (അവിഭക്ത) മാണ് . "ദ്വേ ദേവാ ന ഭാജയത് " എന്നതിൽ പറഞ്ഞ രണ്ടന്നങ്ങൾ ഹുതവും പ്രഹുതവുമാകുന്നു. അതിനാൽ ദേവന്മാർക്കായി ഹോമിക്കയും പ്രഹോമിക്കയും ചെയ്യുന്നു. പിന്നെ ദേവന്മാർക്കു കൊടുത്ത അന്നങ്ങൾ ദർശപൂർണ്ണമാസങ്ങളാണെന്നു ചിലർ പറയുന്നു. അതിനാൽ കാമ്യങ്ങളായ ഇഷ്ടികളെക്കൊണ്ട് യജിക്കുന്ന ശീലമുള്ളവനായിരിക്കരുത് . പശുക്കൾക്കായി ഒരന്നത്തെ കൊടുത്തെന്ന് പറഞ്ഞുവല്ലോ. അത് പയസ്സാകുന്നു. എന്തെന്നാൽ മനുഷ്യരും പശുക്കളും ആദ്യം പയസ്സിനെത്തന്നെ ഉപജീവിക്കുന്നു. അതിനാൽ ജനിച്ച കുട്ടിയെ ആദ്യം ഘൃതം കൊണ്ടുതന്നെ പ്രതിലേഹനം ചെയ്യിക്കുകയും പിന്നീട് സ്തനത്തെ പാനം ചെയ്യിപ്പിക്കുകയും ചെയ്യുന്നു. അനന്തരം ജനിച്ച വത്സനെ (പശുക്കുട്ടിയെ) പുല്ലു തിന്നു തുടങ്ങിയിട്ടില്ലെന്നു പറയുന്നു. "തസ്മിൻ സർവ്വം പ്രതിഷ്ഠിതം യച്ച പ്രാണിതി യച്ച ന" എന്നതിൻെറ വ്യാഖ്യാനം ഏതാണോ പ്രാണനം ചെയ്യുന്നത് ആ ഇതെല്ലാം പയസ്സിലാണല്ലോ പ്രതിഷ്ഠിതമായിരിക്കുന്നത് . അതിനാൽ "ഒരു സംവത്സരം പയസ്സുകൊണ്ട് ഹോമിച്ചിരുന്നാൽ പുനർമൃത്യുവിനെ ജയിക്കുന്നു" എന്നിങ്ങിനെ പറയുന്നതിനെ അപ്രകാരം ധരിക്കരുത് . പിന്നെങ്ങിനെ വേണം ? ഏതു ദിവസത്തി ലാണോ ഹോമിക്കുന്നത് ആ ദിവസം തന്നെ ഇപ്രകാ രമറിയുന്നവൻ പുനർമൃത്യുവിനെ ജയിക്കുന്നു. എന്തെന്നാൽ ദേവന്മാർക്കായി എല്ലാ അന്നാദ്യത്തേയും (അങ്ങിനെ ഹോമിക്കുന്നവൻ) നൽകുന്നു. "കസ്മാത് താനിന ക്ഷീയന്തേദ്യമാനാനി സർവ്വദാ" എപ്പോഴും അദിക്കപ്പെടുന്ന ആ അന്നാദ്യം ക്ഷയിക്കാത്തതെന്തുകൊണ്ടാണ് ?) എന്നു പറയുന്നു — അന്നം ക്ഷയിക്കാത്ത തിനു കാരണം പുരുഷനാകുന്നു. കാരണം അവനാണ് ഈ അന്നത്തെ വീണ്ടും വീണ്ടും

ഉണ്ടാക്കുന്നത് "യോ വൈനാമക്ഷിതം വേദ" എന്നതിലെ "അക്ഷിതി" (അന്നം ക്ഷയിക്കായ്മ)ക്ക് കാരണം പുരുഷനാകുന്നു. എന്തെന്നാൽ അവനാണ് ഈ അന്നത്തെ അപ്പോളപ്പോളുണ്ടാകുന്ന പ്രജ്ഞയാലും കർമ്മങ്ങളൊക്കൊണ്ടും ജനിപ്പിക്കുന്നത് . ഇതിനെ (അന്നോൽപാദനത്തെ) അവൻ ചെയ്യാതിരിക്കുന്ന പക്ഷം അന്നം ക്ഷയിക്കുക തന്നെ ചെയ്യും. " സോ ऽ ന്നമത്തി പ്രതീകേന" എന്നു പറഞ്ഞതിൽ പ്രതീകമെന്നത് മുഖമാകുന്നു. മുഖം കൊണ്ട് എന്നാണിതിനർത്ഥം. "സ ദേവാനപിഗച്ഛതി, സ ഊർജ്ജമുപജീവതി" (അവൻ ദേവന്മാരെ സമീപിക്കും, അമൃതത്തെഉപജീവിക്കും) എന്ന് പറഞ്ഞത് പ്രശംസയാകുന്നു.

**ഭാഷ്യ** : — തത്ര "യത്സപ്താന്നാനി മേധയാ തപസാജനയത് പിതാ" ഇത്യസ്യ കഃ അർത്ഥഃ ഉച്യതേ, ഇതി ഹിശബ്ദേനൈവ വ്യാചഷ്ടേ, പ്രസിദ്ധാർത്ഥാവദ്യോതകേന. പ്രസിദ്ധോ ഹ്യസ്യ മന്ത്രസ്യാർത്ഥ ഇത്യർത്ഥഃ യദജനയദിതി ചാനുവാദസ്വരൂപേണ മന്ത്രേണ പ്രസിദ്ധാർത്ഥതൈവ പ്രകാശിതാ. അതോ ബ്രാഹ്മണമവിശങ്കയൈവാഹ മേധയാ ഹി തപസാജനയത് പിതാ" ഇതി.

അവിടെ "യത്സപ്താന്നാനി മേധയാ തപസാജനയത് പിതാ" മുതലായ ആദ്യമന്ത്രത്തിനർത്ഥമെന്തെന്നു പറയുന്നു. പ്രസിദ്ധമായതാണെന്ന് 'ഹി' ശബ്ദത്താൽ സൂചിപ്പിക്കപ്പെടുന്നു. ഈ മന്ത്രത്തിന്റെ അർത്ഥം പ്രസിദ്ധമായതാണെന്നു താൽപര്യം. 'യദജനയത് " എന്നുള്ള അനുവാദസ്വരൂപമായ മന്ത്രത്താൽ പ്രസിദ്ധാർത്ഥത്വം തന്നെ പ്രകാശിപ്പിക്കപ്പെട്ടിരക്കുന്നു. അതിനാൽ ബ്രാഹ്മണം നിശ്ശങ്കമായിത്തന്നെ പറയുന്നു "മേധകൊണ്ടും തപസ്സുകൊണ്ടുമാണല്ലോ പിതാവ് ജനിപ്പിച്ചത് " എന്ന് .

നനു കഥം പ്രസിദ്ധതാ അസ്യാർത്ഥസ്യ ഇത്യുച്യതേ ജായാദി കർമ്മാന്താനാം ലോകഫലസാധനാനാം പിതൃത്വം താവത് പ്രത്യക്ഷമേവ, അഭിഹിതം ച "ജായാ മേസ്യാത് " ഇത്യാദിനാ. തത്ര ച ദൈവം വിത്തം വിദ്യാകർമ്മ പുത്രശ്ച ഫലഭൂതാനാം ലോകാനാം സാധനം സ്രഷ്ടൃത്വം പ്രതി ഇത്യഭിഹിതം, വക്ഷ്യമാണം ച പ്രസിദ്ധമേവ; തസ്മാദ്യുക്തം വക്തും മേധയേത്യാദി.

എന്നാൽ ഈ അർത്ഥത്തിന് എങ്ങിനെയാണ് പ്രസിദ്ധി എന്നു പറയുന്നു — ലോകഫലസാധനങ്ങലായ ജായ മുതൽ കർമ്മം വരെയുള്ളവക്ക് ഈ പിതൃത്വം പ്രത്യക്ഷം തന്നെ. "ജായാ മേസ്യാത് " മുതലായതിനാലിതു പറഞ്ഞിട്ടുമുണ്ട് . അവിടെ ദൈവ വിത്തമായ വിദ്യയും കർമ്മവും പുത്രനും ഫലഭൂതങ്ങളായ ലോകങ്ങളുടെ സ്രഷ്ടൃത്വത്തെക്കുറിക്കുന്ന സാധനമാണെന്നു പറഞ്ഞിട്ടുണ്ട് . ഇനി പറായൻ പോകുന്നുമുണ്ട് . അതിനാലതും പ്രസിദ്ധം തന്നെ. അതിനാൽ മന്ത്രം പ്രസിദ്ധമാണെന്നു പറയുന്നു "മേധയാ" മുതലായത് ഉപപന്നം തന്നെ.

ഏഷണാ ഹി ഫലവിഷയാ പ്രസിദ്ധൈവ ച ലോകേ. ഏഷണാ

ഫലവിഷയമായ ഏഷണയും ലോകത്തിൽ പ്രസിദ്ധം തന്നെ. "ഏതാ

ച ജായാദീത്യുക്തം, "ഏതാവാൻ വൈ കാമഃ" ഇത്യനേന ബ്രഹ്മവിദ്യാവിഷയേ ച സർവ്വൈകത്വാത് കാമാനുപപത്തേഃ

വാൻ വൈ കാമഃ" എന്നുള്ളതുകൊണ്ട് സ്ത്രീ മുതലായവയാണ് ഏഷണ എന്ന് പറഞ്ഞു കഴിഞ്ഞു. ബ്രഹ്മവിദ്യാ വിഷയത്തിൽ സർവ്വവും ഏകമായതിനാൽ കാമത്തിന് പ്രസക്തിയില്ല.

ഏതേന അശാസ്ത്രീയപ്രജ്ഞാതപോഭ്യാം സ്വാഭാവികാഭ്യാം ജഗത്സ്രഷ്ടൃത്വമുക്തമേവ ഭവതി, സ്ഥാവരാന്തസ്യ ചാനിഷ്ടഫലസ്യ കർമ്മവിജ്ഞാനനിമിത്തത്വാത്. വിവക്ഷിതസ്തു ശാസ്ത്രീയ ഏവ സാധ്യസാധനഭാവോ ബ്രഹ്മവിദ്യാവിധിത്സയാ തദ്വൈരാഗ്യസ്യ വിവക്ഷിതത്വാത്. സർവോ ഹ്യയം വ്യക്താവ്യക്തലക്ഷണഃ സംസാരഃ അശുദ്ധഃ അനിത്യഃ സാധ്യസാധനരൂപഃ ദുഃഖോ ഽവിദ്യാവിഷയ ഇത്യേതസ്മാദ്വിരക്തസ്യ ബ്രഹ്മവിദ്യാ ആരബ്ധവ്യേതി.

ഇങ്ങനെ അശാസ്ത്രീയവും സ്വാഭാവികവുമായ ജ്ഞാനതപസ്സുകളെക്കൊണ്ടുള്ള ജഗത്സ്രഷ്ടൃത്വം പറയപ്പെട്ടു കഴിഞ്ഞു. സ്ഥാവരം വരെയുള്ള അനിഷ്ടഫലം കർമ്മവിജ്ഞാന നിമിത്തമായതുകൊണ്ടും സ്വാഭാവികങ്ങളായ ജ്ഞാനകർമ്മങ്ങൾ ജഗത്സൃഷ്ടിക്കുപകരിക്കുന്നു എന്നുവരുന്നു. എന്നാലിവിടെ വിവക്ഷിതമായ സാധ്യസാധന ഭാവം ശാസ്ത്രീയം തന്നെയാണ്. എന്തെന്നാൽ ബ്രഹ്മവിദ്യയെ വിധിക്കാനാഗ്രഹിച്ചുകൊണ്ട് ശാസ്ത്രീയമായ സാധ്യസാധനരൂപത്തിലുള്ള വൈരാഗ്യത്തെയാണ് ഇവിടെ വിവക്ഷിച്ചിരിക്കുന്നത്. വ്യക്താവ്യക്തരൂപവും സാധ്യസാധന ലക്ഷണവുമായ ഈ സംസാരം അശുദ്ധവും അനിത്യവും ദുഃഖപ്രദവും അവിദ്യാവിഷയവും ആകുന്നു എന്നു കരുതി ഇതിൽ വിരക്തനായവനുവേണ്ടി ബ്രഹ്മവിദ്യ തുടങ്ങണമെന്നാണ് ഉദ്ദേശം.

തത്രാന്നാനാം വിഭാഗേന വിനിയോഗ ഉച്യതേ : "ഏകമസ്യ സാധാരണം" ഇതി മന്ത്രപദം, തസ്യ വ്യാഖ്യാനം "ഇദമേവാസ്യ തത്സാധാരണമന്നം" ഇത്യുക്തം. അസ്യ ഭോക്തൃസമുദായസ്യ, കിം തത് ? യദിദമദ്യതേ ഭുജ്യതേ സർവ്വൈഃ പ്രാണിഭിരഹന്യഹനി, തത്സാധാരണം സർവ്വഭോക്ത്രർത്ഥമകല്പിതം പിത്രാ സൃഷ്ട്വാന്നം.

അവിടെ അന്നങ്ങളുടെ വിഭാഗീയമായ വിനിയോഗം പറയപ്പെടുന്നു — "ഏകമസ്യ സാധാരണം" എന്നത് മന്ത്രപദമാണ്. "ഇദമേവാസ്യ തത്സാധാരണമന്നം" എന്നിങ്ങിനെ അതിന്റെ വ്യാഖ്യാനം പറയപ്പെട്ടിട്ടുണ്ട്. ആ ഭോക്തൃത്വസമുദായത്തിന്റെ (സാധാരണ അന്നമാണത്) അതെന്താണ് ? ദിവസേന എല്ലാ പ്രാണികളാലും അദിക്കപ്പെടുന്നത് അഥവാ ഭുജിക്കപ്പെടുന്നതേതോ അതാണത്. പിതാവ് അന്നത്തെ സൃഷ്ടിച്ച് എല്ലാവർക്കും ഭുജിക്കാനുള്ള സാധാരണ അന്നമായി കൽപിച്ചു.

സ യ ഏതത്സാധാരണം സർവ്വപ്രാണഭൃത് സ്ഥിതികരം ഭുജ്യമാനമന്നം ഉപാസ്തേ തത്പരോ ഭവതീത്യർത്ഥഃ — ഉപാസനം ഹി നാമ താത്പര്യം ദൃഷ്ടം ലോകേ. "ഗുരുമുപാസ്തേ" "രാജാനമുപാസ്തേ"

സർവ്വ പ്രാണികളുടെയും നിലനിൽപിനാസ്പദമായതും അവ ഭുജിക്കുന്നതും സാധാരണവുമായ ഈ അന്നത്തെ ആർ ഉപാസിക്കുന്നുവോ അഥവാ ആർ അതിൽ തൽപരനായിരിക്കുന്നുവോ ഉപാസനക്ക് ലോകത്തിൽ താൽ

ഇത്യാദൗ — തസ്മാച്ഛരീരസ്ഥി– ത്യർത്ഥാന്നോപഭോഗപ്രധാനോ നാദൃഷ്ടാർത്ഥകർമ്മപ്രധാന ഇ– ത്യർത്ഥഃ; സ ഏവംഭൂതോ ന പാ– പ്മാനോ ƒ ധർമ്മാദ്വ്യാവർത്തതേ ന വിമുച്യതേ ഇത്യേതത് . യഥാ ച മന്ത്രവർണ്ണഃ— "മോഘമന്നം വിന്ദതേ" ഇത്യാദിഃ. സ്മൃതിരപി "നാത്മാനം പാചയേദന്നം" "അപ്രദായൈഭ്യോ യോ ഭുങ്ക്തേ സ്തേന ഏവ സ" (ഗീതാ 3. 12) "അന്നാദേ ഭ്രൂണഹാ മാർഷ്ടി" ഇത്യാദിഃ കസ്മാത് പുനഃ പാപ്മനോ ന വ്യാവർത്തതേ? മിശ്രം ഹ്യേതത്സർവ്വേഷാം ഹി സ്വം തദപ്രവിഭക്തം യത് പ്രാണിഭിർ– ഭുജ്യതേ. സർവ്വഭോജ്യത്വാദേവ യോ മുഖേ പ്രക്ഷിപ്യമാണേ ƒപി ഗ്രാസഃ പരസ്യ പീഡാകരോ ദൃശ്യതേ, "മമേദം സ്യാത് " ഇതി ഹി സർ– വ്വേഷാം തത്രാശാ പ്രതിബദ്ധാ. തസ്മാന്ന പരമപീഡയിത്വാ ഗ്രസി– തുമപി ശക്യതേ "ദുഷ്കൃതം ഹി മനുഷ്യാണാം" ഇത്യാദി സ്മരണാച്ച.

പര്യമെന്നു പറയാറുണ്ട് . "ഗുരുവിനെ ഉപാസിക്കുന്നു" "രാജാവിനെ ഉപാസി ക്കുന്നു" എന്നിവ നോക്കുക. അതിനാലി വിടെ ഉപാസിക്കുന്നവൻ എന്നതിന് , ശരീ രസ്ഥിതിക്കു വേണ്ടി അന്നം ഭുജിക്കുന്ന ത് പ്രധാനമായി കരുതുകയും അദൃഷ്ടാ ർത്ഥമായ കർമ്മത്തെ അപ്രധാനമായി കരുതുകയും ചെയ്യുന്നവനെന്നാണർത്ഥം — അവൻ പാപത്തിൽ നിന്നും വിരമിക്കു ന്നില്ല, അധർമ്മത്തിൽ നിന്നും മുക്തനായി ത്തീരുന്നില്ല. ഈ അർത്ഥത്തിൽ മന്ത്രവർ ണ്ണമുണ്ട് "വ്യർത്ഥമായ അന്നം ഭുജിക്കു ന്നു" എന്ന് സ്മൃതിയിലും "തനിക്കായിട്ട് അന്നം പാകം ചെയ്യരുത് " "മററുള്ളവർ ക്ക് കൊടുക്കാതെ ആർ ഭുജിക്കുന്നുവോ അവൻ കള്ളനാണ് " (ഗീത) "അന്നം കൊ ടുക്കാത്ത ഭ്രൂണഹന്താവ് മാർജ്ജനം ചെ യ്യുന്നു" മുതലായവയുണ്ട് . എന്നാൽ പി ന്നെ അവനെന്താണ് അധർമ്മത്തിൽ നി ന്നും വ്യതിചലിക്കാത്തത് ? പ്രാണികൾ ഭുജിക്കുന്ന ഈ അന്നം എല്ലാപ്രാണിക ളുടെയും അപ്രവിഭക്തമായ സ്വത്താണ് . സർവ്വ ഭോജ്യത്വം കൊണ്ടു തന്നെ വായി ലിട്ട ഉരുളപോലും മററൊരു പ്രാണിക്ക് പീഡയായികാണപ്പെടുന്നു. എന്തെന്നാൽ "ഇതെനിക്കു വേണ"മെന്ന ആശ അവർ ക്കുണ്ടായിരിക്കും. അതിനാൽ പീഢനം കൂടാതെ ഒരുരുളപോലും ഉണ്ണുവാൻ കഴി യുകയില്ല. "മനുഷ്യരുടെ ദുഷ്കൃതം തീ ർച്ചയായും (അന്നത്തെ ആശ്രയിച്ചിരിക്കു ന്നു) മുതലായ സ്മൃതിയുമുണ്ട് .

ഗൃഹിണാ വൈശ്വദേവാ– ഖ്യമന്നം യദഹന്യഹനി നിരൂപ്യത ഇതി കേചിത് , തന്ന, സർവ്വഭോക്– തൃസാധാരണത്വം വൈശ്വദേവാ– ഖ്യസ്യാന്നസ്യ ന സർവ്വപ്രാണഭൃത് , ഭുജ്യമാനാന്നവത് പ്രത്യക്ഷം, നാപി "യദിദമദ്യതേ" ഇതി തദ്വിഷയം വചനമനുകൂലം. സർവ്വപ്രാണഭൃത് ഭുജ്യമാനാന്നാന്തഃ പാതിത്വാച്ച വൈശ്വദേവാഖ്യസ്യ യുക്തം ശ്വ– ചാംഡാലാദ്യാദ്യസ്യാന്നസ്യ ഗ്രഹ– ണം, വൈശ്വദേവവ്യതിരേകേണാ– പി ശ്വചാംഡാലാദ്യാദ്യന്ന ദർശനാ– ത്തത്ര യുക്തം യദിദമദ്യത ഇതി

ഗൃഹസ്ഥൻ വൈശ്വദേവമെന്നു പേരായ ദിവസേന നിരൂപിക്കുന്നതാണ് സാധാരണ അന്നമെന്ന് ചിലർ പറയുന്നു; അതു ശരിയല്ല. വൈശ്വദേവമെന്നു പേ രായ അന്നത്തിന് , സർവ്വപ്രാണികളും ഭുജിക്കുന്ന അന്നത്തെപ്പോലെ സാധാര ണത്വം പ്രത്യക്ഷമല്ല. "യദിദമദ്യതേ" എന്ന് ആ വിഷയത്തിലുള്ള ചൊല്ലും അ തിനനുകൂലമല്ല. വൈശ്വദേവ എന്നു പറയുന്ന അന്നം, എല്ലാപ്രാണികളും ഭു ജിക്കുന്ന അന്നത്തിൽ പെടുകയും ചെയ്യും. മാത്രമല്ല പട്ടി, ചണ്ഡാളൻ മുതലായവർ ഭക്ഷിക്കുന്ന അന്നത്തേയും സാധാരണ മായ അന്നത്തിൽ ഉൾപ്പെടുത്തണം. ശ്വാ വ് ചണ്ഡാളൻ മുതലായവരുടെ അന്നം

വചനം. യദി ഹി തന്ന ഗൃഹ്യേത സാധാരണശബ്ദേന പിത്രാ ᳡ സൃഷ്ടത്വാവിനിയുക്തത്വേ തസ്യ പ്രസൃജ്യേയാതാം. ഇഷ്യതേ ഹി തത്സൃഷ്ടത്വം തദ്വിനിയുക്തത്വം ച സർവ്വസ്യാന്നജാതസ്യ.

വൈശ്വദേവത്തിനു പുറമെ ഉള്ളതായി കാണുന്നതുകൊണ്ട് സാധാരണമായ അന്നം വൈശ്വദേവമായ അന്നമാണെന്നു പറയാവുന്നതല്ല. എന്നാൽ പ്രത്യക്ഷമായിട്ടുള്ളതാണ് സാധാരണമായതെന്നു പറഞ്ഞാൽ "യദിദമദ്യതേ" എന്നത് യുക്തമാവും. സാധാരണ ശബ്ദം കൊണ്ട് പ്രാണികൾ ഭക്ഷിക്കുന്ന അന്നത്തെ ഗ്രഹിക്കാഞ്ഞാൽ അത് പിതാവിൽ സൃഷ്ടിക്കപ്പെട്ടതും ഉപയോഗിക്കുന്നതുമല്ലാതാകും.

ന ച വൈശ്വദേവാഖ്യം ശാസ്ത്രോക്തം കർമ്മ കുർവ്വതഃ പാപ്മനോ ᳡ വിനിവൃത്തിഃ യുക്താ, ന ച തസ്യ പ്രതിഷേധോ ᳡ സ്തി, ന ച മത്സ്യബന്ധനാദികർമ്മവത് സ്വഭാവജുഗുപ്സിതമേതത് , ശിഷ്ടനിർവ്വർത്യത്വാത് , അകരണേ ച പ്രത്യവായ ശ്രവണാത് , ഇതരത്ര ച പ്രത്യവായോപപത്തേഃ. "അഹമന്നമന്ന മദന്തമദ്മി" (തൈ. ഉ. 3. 12. 6) ഇതി മന്ത്രവർണ്ണാത് .

ഇതിനു പുറമെ വൈശ്വദേവമെന്നു പേരായ ശാസ്ത്രോക്ത കർമ്മം ചെയ്യുന്നവൻ പാപവിമുക്തനല്ലാതിരിക്കുന്നത് യുക്തമല്ല. അതിനെ പ്രതിഷേധിക്കുന്നുമില്ല. മത്സ്യം പിടിക്കൽ മുതലായവയെപ്പോലെ സ്വതവേ ഇതൊരു നിന്ദ്യ കർമ്മമല്ല. അത് ശിഷ്ടന്മാർ ചെയ്യേണ്ടതും ചെയ്യാഞ്ഞാൽ പ്രത്യവായമുണ്ടെന്നു പറഞ്ഞിട്ടുള്ളതുമാണ് . സർവ്വസാധാരണമായ അന്നത്തെ ഗ്രഹിക്കുമ്പോഴാകട്ടെ അതിൽ തൽപരനായവനെ നിന്ദിച്ചു പറയുന്നത് ശരിയാകയും ചെയ്യും. "അഹമന്ന മന്നമദന്തമദ്മി" എന്ന മന്ത്രവർണ്ണം ഇതിനനുകൂലമാണ് .

"ദ്വേ ദേവാനഭാജയത് " ഇതി മന്ത്രപദം, യേ ദ്വേ അന്നേ സൃഷ്ട്വാ ദേവാനാഭാജയത് . കേ തേ ദ്വേ ? ഇത്യുച്യതേ — ഹുതം ച പ്രഹുതം ച. ഹുതമിത്യഗ്നൗ ഹവനം, പ്രഹുതം ഹുത്വാ ബലിഹരണം. യസ്മാത് ദ്വേ ഏതേ അന്നേ ഹുതപ്രഹുതേ ദേവാനഭാജയത് പിതാ തസ്മാദേതർഹ്യപി ഗൃഹിണഃ കാലേ ദേവേഭ്യോജുഹ്വതി ദേവേഭ്യ ഇദമന്നമസ്മാഭിഃ ദീയമാനമിതി മനസാ ജുഹ്വതി, പ്രജുഹ്വതി ച ഹുത്വാ ബലിഹരണം ച കുർവ്വത ഇത്യർത്ഥഃ

"ദ്വേ ദേവാനഭാജയത് " എന്നത് മന്ത്രപദമാണ് . രണ്ടന്നങ്ങളെ സൃഷ്ടിച്ച് ദേവന്മാർക്കു കൊടുത്തു. ഏതാണാരണ്ടെണ്ണം ? എന്നു പറയുന്നു — ഹുതവും പ്രഹുതവും. ഹുതമെന്നാൽ അഗ്നിയിലുള്ള ഹോമം, പ്രഹുതമെന്നാൽ ഹോമം ചെയ്തിട്ട് ബലികൊടുക്കുക. ഹുത പ്രഹുതങ്ങളായ ഈ അന്നങ്ങളെ പിതാവ് ദേവന്മാർക്കു നൽകിയതിനാൽ ഇപ്പോഴും ഗൃഹസ്ഥന്മാർ ദേവന്മാർക്കായി ഹോമിക്കുന്നു. നാം കൊടുക്കുന്ന ഈ അന്നം ദേവന്മാർക്കാകുന്നു എന്നു സങ്കല്പിച്ചുകൊണ്ട് ഹോമിക്കുന്നു. അതുപോലെ പ്രഹോമിക്കുകയും ചെയ്യുന്നു. അതായത് ഹോമിച്ചതിനുശേഷം ബലിയർപ്പിക്കുകയും ചെയ്യുന്നു എന്നർത്ഥം.

അഥോ അപ്യന്യ ആഹുർദ്വേ അന്നേ പിത്രാ ദേവേഭ്യഃ പ്രത്തേ ന

ഇവിടെ മററു ചിലർ പറയുന്നത് പിതാവ് ദേവന്മാർക്കായികൊടുത്ത

ഹുതപ്രഹുതേ, കിം തർഹി ? ദർശപൂർണ്ണമാസാവിതി. ദ്വിത്വശ്രവണാവിശേഷാദത്യന്ത പ്രസിദ്ധത്വാച്ച ഹുതപ്രഹുതേ ഇതി പ്രഥമഃ പക്ഷഃ യദ്യപി ദ്വിത്വം ഹുതപ്രഹുതയോഃ സംഭവതി, തഥാപി ശ്രൗതയോരേവ തു ദർശപൂർണ്ണമാസയോഃ ദേവാന്നത്വം പ്രസിദ്ധതരം, മന്ത്രപ്രകാശിതത്വാത്. ഗുണപ്രധാനപ്രാപ്തൗ ച പ്രധാനേ പ്രഥമതരാ അവഗതിഃ ദർശപൂർണ്ണമാസയോശ്ച പ്രാധാന്യം ഹുതപ്രഹുതാപേക്ഷയാ. തസ്മാത്തയോരേവ ഗ്രഹണം യുക്തം "ദ്വേ ദേവാനഭാജയത് " ഇതി.

യസ്മാദ്ദേവാർത്ഥമേതേ പിത്രാ പ്രക്ലൃപ്തേ ദർശപൂർണ്ണമാസാഖ്യേ അന്നേ, തസ്മാത്തയോർദ്ദേവാർത്ഥത്വാവിഘാതായ നേഷ്ടിയാജുക ഇഷ്ടിയജനശീലഃ; ഇഷ്ടിശബ്ദേന കില കാമ്യാ ഇഷ്ടയഃ, ശാതപഥീയം പ്രസിദ്ധിഃ; താച്ഛീല്യപ്രത്യയപ്രയോഗാത് കാമ്യേഷ്ടിജനപ്രധാനോ ന സ്യാദിത്യർത്ഥഃ

പശുഭ്യ ഏകം പ്രായച്ഛദിതി — യത്പശുഭ്യ ഏകം പ്രായച്ഛത് പിതാ കിം പുനഃ തദന്നം ? തത്പയഃ കഥം പുനരവഗമ്യതേ പശവോ ƒ സ്യാന്നസ്യ സ്വാമിനഃ ? ഇത്യത ആഹ പയോ ഹ്യഗ്രേ പ്രഥമം യസ്മാൻ മനുഷ്യാശ്ച പശവശ്ച പയഃ ഏവോപജീവന്തി ഇതി. ഉചിതം ഹി "തേഷാം തദന്നം" അന്യഥാ കഥം തദേവാഗ്രേ നിയമേനോപജീവേയുഃ ?

രണ്ടന്നങ്ങൾ ഹുതവും പ്രഹുതവും അല്ല എന്നാണ്. പിന്നെയെന്താണ് ? ദർശപൂർണ്ണമാസങ്ങളെയാണെന്നാണ്. ദ്വിത്വശ്രവണം രണ്ടിലുമുള്ളതുകൊണ്ടും ഏററവും പ്രസിദ്ധമായതുകൊണ്ടും ഹുതപ്രഹുതങ്ങൾ തന്നെയാണെന്നാണ് ആദ്യപക്ഷം. പ്രഹുതങ്ങളിലും ദ്വിത്വം സംഭവിക്കുമെങ്കിലും ശ്രുതി വിഹിതങ്ങളായ ദർശപൂർണ്ണമാസങ്ങൾക്കു തന്നെയാണ് ദേവാന്നത്വം കൂടുതൽ പ്രസിദ്ധമായിരിക്കുന്നത്. എന്തെന്നാലത് മന്ത്രോക്തമായതാണ്. പ്രധാനവും അപ്രധാനവും രണ്ടുമുള്ളപ്പോൾ പ്രധാനമായതാണ് ആദ്യം തോന്നുക. ഹുതപ്രഹുതങ്ങളെ അപേക്ഷിച്ച് പ്രാധാന്യം ദർശപൂർണ്ണമാസങ്ങൾക്കാണുതാനും. അതിനാൽ "ദ്വേ ദേവാനഭാജയത് " എന്നുള്ളിടത്ത് ദർശപൂർണ്ണമാസങ്ങളെ ഗ്രഹിക്കുന്നതാണ് യുക്തിക്ക് ചേരുക.

പിതാവിനാൽ ദേവന്മാർക്കായി ദർശപൂർണ്ണമാസങ്ങളെന്നു പേരായ അന്നങ്ങളെ ക്ലിപ്തപ്പെടുത്തിയിരിക്കുന്നതിനാൽ അവ ദേവന്മാർക്കാണെന്നതിൽ തെററു പററാതിരിക്കാനായി ഇഷ്ടികകൊണ്ടു യജിക്കുന്ന ശീലമുള്ളവനായിരിക്കരുത്. ഇഷ്ടി ശബ്ദം വഴി കാമ്യങ്ങളായി ഇഷ്ടികൾ ഗ്രഹിക്കപ്പെടണം. ശതപഥീയത്തിൽ അങ്ങിനെ പ്രസിദ്ധിയുണ്ട്. "യാജുക:" എന്നതിൽ താച്ഛീല്യാർത്ഥത്തിലുള്ള 'ഉകഞ് ' പ്രത്യയം പ്രയോഗിച്ചിരിക്കുന്നതിനാൽ കാമ്യേഷ്ടികളെക്കൊണ്ട് യജിക്കുന്നത് പ്രധാനമായി കരുതരുതെന്നർത്ഥം.

"പശുഭ്യ ഏകം പ്രായച്ഛത് " എന്നു പറഞ്ഞിരിക്കുന്നു. അവിടെ പിതാവ് പശുക്കൾക്ക് ഒരന്നം കൊടുത്തു. ആ അന്നമേതാണ് ? അത് പയസ്സാണ്. ആ അന്നത്തിനുടമസ്ഥർ പശുക്കളാണെന്നെങ്ങിനെ അറിയാം ? മനുഷ്യരും പശുക്കളും ആദ്യം പയസ്സുകൊണ്ടു തന്നെ ഉപജീവിക്കുന്നു എന്നു പറഞ്ഞിരിക്കുന്നു. "അവർക്കതാണ് അന്നം" എന്നു പറഞ്ഞിരിക്കുന്നത് ഉചിതം തന്നെ. അല്ലെങ്കിൽ അവർ ആദ്യം നിയമേന അതിനാൽ തന്നെ ഉപജീവിക്കുന്നതെങ്ങിനെയാണ് ?

കഥമഗ്രേ തദേവ ഉപജീവന്തി ? ഇത്യുച്യതേ — മനുഷ്യാശ്ച പശവശ്ച യസ്മാത് തേനൈവാന്നേന വർത്തന്തേ അദ്യത്വേഽപി, യഥാ പിത്രാ ആദൗ വിനിയോഗഃ കൃതസ്തഥാ. തസ്മാത് കുമാരം ബാലം ജാതം ഘൃതം വാ ത്രൈവർണ്ണികാ ജാതകർമ്മണി ജാതരൂപസംയുക്തം പ്രതിലേഹയന്തി പാശയന്തി. സ്തനം വാനുപധാപയന്തി പശ്ചാത് പായയന്തി. യഥാസംഭവമന്യേഷാം സ്തനമേവാഗ്രേധാപയന്തി മനുഷ്യേഭ്യോഽന്യേഷാം പശൂനാം. അഥ വത്സം ജാതമാഹുഃ "കിയത് പ്രമാണോ വത്സഃ ?" ഇത്യേവം പൃഷ്ടാഃ സന്തഃ അതൃണാദഃ ഇതി. നാദ്യാപി തൃണമത്തി, അതീവ ബാലഃ, പയസൈവാദ്യാപി വർത്തത ഇത്യർത്ഥഃ.

യച്ചാഗ്രേ ജാതകർമ്മാദൗ ഘൃതമുപജീവന്തി, യച്ചേതരേ പയ ഏവ, തത്സർവ്വഥാപി പയ ഏവോപജീവന്തി; ഘൃതസ്യാപി പയോവികാരത്വാത് പയസ്ത്വമേവ. കസ്മാത് പുനഃ സപ്തമം സത്പശ്വന്നം ചതുർത്ഥത്വേന വ്യാഖ്യായതേ ? കർമ്മസാധനത്വാത് കർമ്മ ഹി പയഃസാധനാശ്രയം അഗ്നിഹോത്രാദി. തച്ച കർമ്മ, സാധനം വിത്തസാധ്യം വക്ഷ്യമാണസ്യ അന്നത്രയസ്യ സാധ്യസ്യ, യഥാ. ദർശപൂർണ്ണമാസൗ പൂർവ്വോക്താവന്നേ. അതഃ കർമ്മപക്ഷത്വാത് കർമ്മണാ സഹപിണ്ഡീകൃത്യോപദേശഃ സാധനത്വാവിശേഷാത് അർത്ഥസംബന്ധാത് ആനന്തര്യമകാരണമിതി ച വ്യാഖ്യാനേ പ്രതിപത്തിസൗകര്യാച്ച. സുഖം ഹി നൈരന്തര്യേണ വ്യാഖ്യാതും ശക്യന്തേ അന്നാനി വ്യാഖ്യാതാനി ച സുഖം പ്രതീയന്തേ.

ആദ്യം പയസ്സിനെത്തന്നെ ഉപജീവിക്കുന്നു എന്നെന്താണ് പറയാൻ ? എന്നു പറയുന്നു — മനുഷ്യരും പശുക്കളും പിതാവ് ആദ്യം വിനിയോഗിച്ചതുപോലെ, ഇന്നും ആ അന്നം കൊണ്ടാണ് ഉപജീവിക്കുന്നത് . അതുകൊണ്ടാണ് മൂന്നു വർണ്ണത്തിലും പെട്ടവർ പെററുവീണ കുട്ടിയെ ജാതകർമ്മത്തിൽ സ്വർണ്ണത്തോടുകൂടി ഘൃതത്തെ നക്കിക്കുന്നതും പിന്നീട് സ്തനം പാനം ചെയ്യിക്കുന്നതും. ജാതകർമ്മമില്ലാത്ത മനുഷ്യരുടേയും മനുഷ്യരൊഴിച്ച് മററു പശുക്കളുടേയും കുട്ടികളെ ആദ്യം സ്തനം തന്നെ പാനം ചെയ്യിക്കുന്നു. പിന്നെ ജനിച്ച ഒരു "പശുക്കുട്ടിക്കെന്തു പ്രായമായി" എന്നു ചോദിച്ചാൽ പുല്ലു തിന്നാൻ തുടങ്ങിയിട്ടില്ല എന്ന് എല്ലാവരും പറയാറുണ്ട് . തീരെ കുട്ടിയാണെന്നും ഇപ്പോഴും പാലുകുടിച്ചാണ് ജീവിക്കുന്നത് എന്നും ആണ് ഇതിനർത്ഥം.

ജാതകർമ്മത്തിലും മററും ആദ്യം ഘൃതത്തെ ഉപജീവിക്കുന്നതും മററുള്ളവരും മററു ജീവികളും ആദ്യം പയസ്സിനെ ഉപജീവിക്കുന്നതും എല്ലാം (ഫലത്തിൽ) പയസ്സിനെ ഉപജീവിക്കൽ തന്നെയാണ് . ഘൃതവും പയസ്സിൻെറ വികാരമാകയാൽ പയസ്സു തന്നെ. എന്നാൽ ഏഴാമത്തേതായ പശുക്കളുടെ അന്നത്തെ നാലാമത്തേതായി വ്യാഖ്യാനിക്കുന്നതെന്തുകൊണ്ടാണ് ? കർമ്മ സാധനമായതുകൊണ്ടാണ് . അഗ്നി ഹോത്രാദികർമ്മങ്ങൾ പയസ്സാകുന്ന സാധനത്തെ ആശ്രയിച്ചിരിക്കുന്നുവല്ലോ. വിത്തമാകുന്ന പയസ്സുകൊണ്ട് സാധിക്കപ്പെടേണ്ട ആ കർമ്മം ഇനി പറയാൻ പോകുന്ന അന്നത്രയരൂപമായ സാധ്യത്തിന് സാധനമാകുന്നു. ദർശപൂർണ്ണമാസങ്ങളാകുന്ന മുൻപറഞ്ഞ അന്നങ്ങൾ, പറയാൻ പോകുന്ന അന്നത്രയത്തിന് സാധനമായിരിക്കുന്നതുപോലെ പയസ്സും കർമ്മസാധനമായതുകൊണ്ട് കർമ്മത്തിൽ ഉൾക്കൊള്ളുന്നതിനാൽ അതിനേയും കർമ്മത്തോടു ചേർത്തു പറഞ്ഞിരിക്കുകയാണ് . സാധനമെന്ന നിലയിൽ മുൻപറഞ്ഞവയോട് തുല്യതയുള്ളതുകൊണ്ട് അർത്ഥസംബന്ധം കാരണം, പാഠക്രമത്തെ വിവിക്ഷിച്ചിട്ടില്ല. അന്നങ്ങ

ളെയെല്ലാം ഒരുമിച്ചു വ്യാഖ്യാനിക്കുന്നതാണ് സൗകര്യം. അങ്ങിനെ വ്യാഖ്യാനിച്ചാലാണ് എളുപ്പത്തിൽ മനസ്സിലാവുകയും ചെയ്യുക. (നാലന്നങ്ങൾ സാധനങ്ങളും മൂന്നന്നങ്ങൾ സാധ്യങ്ങളുമാണ് . അതിനാൽ സാധന സാധ്യങ്ങളായ അന്നങ്ങളെ തരംതിരിച്ചു വ്യാഖ്യാനിക്കുന്നതു വഴി വക്താവ് , ശ്രോതാവ് എന്നീ രണ്ടു കൂട്ടർക്കും കൂടുതലെളുപ്പത്തിൽ മനസ്സിലാക്കാൻ കഴിയും. അതിനാൽ പാഠക്രമത്തെ വിട്ട് പശ്വന്നത്തെ വ്യാഖ്യാനിച്ചിരിക്കുന്നു).

തസ്മിൻ സർവ്വം പ്രതിഷ്ഠിതം യച്ച പ്രാണിതി യച്ച നേത്യസ്യ കോ ƒ ർത്ഥഃ ? ഇത്യുച്യതേ — തസ്മിൻ പശ്വന്നേ പയസി സർവ്വമദ്ധ്യാത്മാ-ധിഭൂതാധിദൈവലക്ഷണം കൃത്സ്നം ജഗത് പ്രതിഷ്ഠിതം യച്ച പ്രാണിതി പ്രാണചേഷ്ടാവദ് യച്ച ന സ്ഥാ-വരം ശൈലാദി. തത്ര ഹിശബ്ദേന ഏവ പ്രസിദ്ധാവദ്യോതകേന വ്യാ-ഖ്യാതം. കഥം പയോദ്രവ്യസ്യ സർ-വ്വപ്രതിഷ്ഠാത്വം ? കാരണത്വോ-പപത്തേഃ.കാരണത്വം ചാഗ്നി ഹോ-ത്രാദി കർമ്മസമവായിത്വം. അഗ്നി-ഹോത്രാദ്യാഹുതി വിപരിമാണാ-ത്മകം ച ജഗത് കൃത്സ്നമിതി ശ്രുതി സ്മൃതിവാദാഃ ശതശോ വ്യവസ്ഥി-താഃ അതോ യുക്തമേവ ഹി-ശബ്ദേന വ്യാഖ്യാനം.

"തസ്മിൻ സർവ്വം പ്രതിഷ്ഠിതം യച്ച പ്രാണിതി യച്ച ന" എന്നു പറഞ്ഞതിനർത്ഥമെന്താണ് ? എന്നു പറയുന്നു — പശുക്കളുടെ അന്നമായ പയസ്സിൽ അദ്ധ്യാത്മാവും അധിഭൂതവും അധി ദൈവവുമായ ജഗത്തെല്ലാം പ്രാണ ചേഷ്ടയുളളവയും അതില്ലാത്ത ശൈലാദികളുമെല്ലാം പ്രതിഷ്ഠിതമായിരിക്കുന്നു. അവിടെ "ഹി" ശബ്ദം വഴി തന്നെ പ്രസിദ്ധിയെ ദ്യോതിപ്പിക്കുന്ന വിധത്തിൽ വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. എങ്ങിനെയാണ് പയോദ്രവ്യത്തിന് സർവ്വ പ്രതിഷ്ഠത്വം ? കാരണത്വം കൊണ്ട് ഇത് ഉപപന്നമാണ് . അഗ്നിഹോത്രാദി കർമ്മങ്ങളാൽ സംബന്ധപ്പെട്ടിരിക്കുന്നതാണിതിന്റെ കാരണത്വം. അഗ്നിഹോത്രാദികർമ്മങ്ങളുടെ പരിണാമരൂപമാണ് ഈ ജഗത്തു മുഴുവൻ എന്ന് അനേകം ശ്രുതിസ്മൃതി വാദങ്ങൾ വഴിപോലെ സ്ഥാപിച്ചിട്ടുണ്ട് . അതിനാൽ "ഹി" ശബ്ദം വഴിയുളള വ്യാഖ്യാനം ഉചിതം തന്നെ.

യത്തദ് ബ്രാഹ്മണാന്തരേ-ഷ്വിദമാ ഹുഃ— സംവത്സരം പയസാ ജുഹ്വദപ പുനർമൃത്യു ജയതീതി, സംവത്സരേണ കില ത്രീണി ഷഷ്ടി ശതാന്യാഹുതീനാം സപ്ത ച ശതാനി വിംശതിൾചേതി യാജുഷ് — മതീരിഷ്ടികാ അഭിസമ്പദ്യമാനാഃ സംവത്സരസ്യ ചാഹോരത്രാണി, സംവത്സരമഗ്നിം പ്രജാപതിമാപ്നു-വന്തി; ഏവം കൃത്വാ സംവത്സരം ജുഹ്വദപജയതി പുനർമൃത്യും ഇ-

പിന്നെ മററു ബ്രാഹ്മണങ്ങളിൽ ഒരു സംവത്സരം പാലുകൊണ്ടു ഹോമിച്ചാൽ മൃത്യുവിനെ ജയിക്കാമെന്നു കാണുന്നുണ്ട് . ഒരു സംവത്സരം — മുന്നൂററുപതു ദിവസം ഓരോ ദിവസവും രണ്ടു രണ്ടു വീതം എഴുന്നൂററി ഇരുപത് ആഹുതികളുണ്ടാവും. അവ "യാജുഷ്മതികൾ" എന്നു പറയുന്ന ഇഷ്ടികളായും സംവത്സരത്തിന്റെ അവയവങ്ങളായ അഹോരാത്രങ്ങളായും തീർന്ന് സംവത്സരാകാരനായ പ്രജാപതിയെന്ന അഗ്നിയെ പ്രാപിക്കുന്നു. ഇങ്ങനെ

തഃ പ്രേത്യ ദേവേഷു സംഭൂതഃ പുനർന്ന മ്രിയത ഇത്യർത്ഥഃ.

ഭാവിച്ച് ഒരു സംവത്സരം ഹോമിക്കുകയാണെങ്കിൽ അവൻ പുനർമ്മൃത്യുവിനെ ജയിക്കുന്നു. അതായത് ഇവിടെ നിന്നും മരിച്ചുപോയിട്ട് ദേവതകളുടെ ജന്മത്തെ കൈകൊണ്ട് പിന്നീടു മരിക്കുന്നില്ലെന്നർത്ഥം.

ഇത്യേവം ബ്രാഹ്മണവാദാ ആഹുഃ. ന തഥാ വിദ്യാന്ന തഥാ ദ്രഷ്ടവ്യം; യദഹേരേവ ജുഹോതി തദഹഃ പുനർമ്മൃത്യുമപജയതി, ന സംവത്സരാദ്യാ സമപേക്ഷതേ. ഏവം വിദ്വാൻ സൻ, യദുക്തം — പയസിഹീദം സർവ്വം പ്രതിഷ്ഠിതം പയ ആഹുതി വിപരീതാത്മകത്വാത് സർവ്വസ്യേതി, തദേകേനൈവാഹ്നാ ജഗദാത്മത്വം പ്രതിപദ്യതേ; തദുച്യതേ — അപ ജയതി പുനർമ്മൃത്യു പുനർമ്മരണം സകൃന്മൃത്വാ വിദ്വാൻ ശരീരേണ വിയുജ്യ സർവ്വാത്മാ ഭവതി ന പുനർമ്മരണായ പരിച്ഛിന്നം ശരീരം ഗൃഹ്ണാതീത്യർത്ഥഃ.

ഇപ്രകാരം മററു ബ്രാഹ്മണവാദങ്ങൾ പറയുന്നുണ്ട്. എന്നാലതങ്ങിനെയല്ല. അങ്ങിനെ അതിനെ കാണരുത്. ഇങ്ങിനെ അറിയുന്നവൻ ഏതു ദിവസമാണോ ഹോമിക്കുന്നത് ആ ദിവസം തന്നെ മൃത്യുവിനെ ജയിക്കും. അവന് ഒരു കൊല്ലത്തെ അഭ്യാസം ആവശ്യമില്ല. എല്ലാം പയസ്സിന്റെ പരിണാമങ്ങളായതിനാൽ പയസ്സിലാണ് എല്ലാം അധിഷ്ഠിതമായിരിക്കുന്നതെന്ന് പറഞ്ഞുവല്ലോ. മേൽപറഞ്ഞ വിദ്വാന് ആ ജഗദാത്മത്വത്തെ ഒരു ദിവസം കൊണ്ടു തന്നെ പ്രാപിക്കാം. അതാണ് പുനർമൃത്യുവിനെ, പുനർമ്മരണത്തെ, ജയിക്കുന്നതായി പറഞ്ഞത്. വിദ്വാനായവൻ ഒരിക്കൽ ശരീരത്തോടു വേർപെട്ടാൽ സർവ്വാത്മാവായിത്തീരുന്നു. വീണ്ടും മരിക്കാനായി പരിച്ഛിന്ന ശരീരത്തെ സ്വീകരിക്കുന്നില്ലെന്നർത്ഥം.

കഃ പുനർഹേതുഃ സർവ്വാത്മാപ്ത്യാ മൃത്യുമപജയതി ? ഇത്യുച്യതേ — സർവ്വം സമസ്തം. ഹി യസ്മാദ്ദേവേഭ്യഃ സർവ്വേഭ്യോ ഽന്നാദ്യമന്നം ഏവ തദാദ്യം ച സായം പ്രാതഃ ആഹുതിപ്രക്ഷേപേണ പ്രയച്ഛതി. തദ്യുക്തം സർവ്വമാഹുതിം അയമാത്മാനം കൃത്വാ സർവ്വദേവാന്നരൂപേണ സർവ്വൈഃ ദേവൈഃ ഏകാത്മഭാവം ഗത്വാ സർവ്വദേവമയോ ഭൂത്വാ പുനർന്ന മ്രിയത ഇതി.

സർവ്വാത്മഭാവം പൂണ്ട് മൃത്യുവിനെ ജയിക്കുമെന്നു പറഞ്ഞതെന്തു കാരണത്താലാണ് ? എന്നു പറയുന്നു — രാവിലെയും വൈകുന്നേരവും ആ ഹുതപ്രക്ഷേപം കൊണ്ട് എല്ലാ അന്നാദ്യവും ദേവന്മാർക്ക് കൊടുക്കുന്നുണ്ടല്ലോ. അതിനാൽ അവനവനെ സർവ്വാഹുതിമയനാക്കി, സർവ്വ ദേവാന്ന രൂപത്തിൽ സർവ്വ ദേവന്മാരോടും ഏകാത്മഭാവത്തെ പ്രാപിച്ച് സർവ്വദേവമയനായി ഭവിച്ച് വീണ്ടും മരണമില്ലാത്തവനായിത്തീരുന്നു എന്നത് യുക്തം തന്നെ.

അഥൈതദപ്യുക്തം ബ്രാഹ്മണേന "ബ്രഹ്മ വൈ സ്വയംഭൂ തപോ ഽ തപ്യത, തദൈക്ഷത ന വൈ തപസ്യാനന്ത്യമസ്തി, ഹന്താഹം ഭൂതേഷു ആത്മാനം ജുഹവാനി

അനന്തരം മറെറാരു ബ്രാഹ്മണത്തിലിതും പറഞ്ഞിട്ടുണ്ട് — "സ്വയം ഭൂവായ ബ്രഹ്മം (ഹിരണ്യഗർഭൻ) തപസ്സു ചെയ്തു. അവൻ വിചാരിച്ചു ഈ തപസ്സിന് അനന്തത്വമില്ലെന്ന്. ശരി, ഞാനെന്നെ ഭൂതങ്ങളിൽ ഹവനം ചെയ്യുന്നുണ്ട്

ഭൂതാനി ചാത്മനീതി, തത്സർവ്വേഷു ഭൂതേഷു ആത്മാനാം ഹുത്വാ ഭൂതാനി ചാത്മനി സർവ്വേഷാം ഭൂതാനാം ശ്രൈഷ്ഠ്യം സ്വാരാജ്യ– മാധിപത്യം പര്യേത് " ഇതി.

ഭൂതങ്ങളെ എന്നിലും ഹവനം ചെയ്യുന്നുണ്ട്. അത് എല്ലാ ഭൂതങ്ങളിലും തന്നെയും അതുപോലെ എല്ലാഭൂതങ്ങളേയും തന്നിലും ആഹുതി ചെയ്തിട്ട് എല്ലാഭൂതങ്ങളേക്കാളും ശ്രേഷ്ഠത്വവും സ്വാരാജ്യവും ആധിപത്യവും കൈവരിച്ചു.

കസ്മാത്താനി ന ക്ഷീയന്തേ ǀ ദ്യമാനാനി സർവ്വദേതി. യദാ പിതാ അന്നാനി സൃഷ്ട്വാ സപ്ത പൃഥക് പൃഥക് ഭോക്തൃഭ്യഃ പ്രത്താനി, തദാപ്രഭൃത്യേവ തൈഃ ഭോക്തൃഭിഃ അദ്യമാനാനി തന്നിമിത്തത്വാത്തേ– ഷാം സ്ഥിതേഃ – സർവ്വദാ നൈര– ന്തര്യേണ കൃതക്ഷയോപപത്തേൾച യുക്തസ്തേഷാം ക്ഷയഃ. ന ച താനി ക്ഷീയമാണാനി ജഗതോ ǀ വിഭ്രഷ്ട– രൂപേണ ഏവ അവസ്ഥാന ദർശ– നാത്. ഭവിതവ്യം ചാക്ഷയകാര– ണേന; തസ്മാത് കസ്മാത് പുനഃ താനി ന ക്ഷീയന്ത ഇതി പ്രശ്നഃ.

"കസ്മാത്താനി ന ക്ഷീയന്തേ ǀ ദ്യമാനാനി സർവ്വദാ" എന്നതിന്റെ അർത്ഥം പറയുന്നു. എപ്പോഴാണ് പിതാവ് സപ്താന്നങ്ങളെ സൃഷ്ടിച്ച് വേറെ വേറെ ഭോക്താക്കൾക്കു കൊടുത്തത് അപ്പോൾ മുതൽക്കു തന്നെ ആ അന്നങ്ങൾ ഭോക്താക്കളാൽ ഭക്ഷിക്കപ്പെടുന്നുണ്ട്. അവർ ആ അന്നം നിമിത്തം നിലനിൽക്കുന്നു. ഉണ്ടായത് നശിക്കണം എന്നത് യുക്തം തന്നെയാണ്. അതിനാൽ ആ അന്നങ്ങൾ ക്ഷയിക്കുക എന്നത് യുക്തിക്കു ചേർന്നതാണ്. എന്നാലവ ക്ഷയിക്കുന്നില്ലതാനും. എന്തെന്നാൽ ജഗത്ത് രൂപം മാറാതെ പഴയ പടി തന്നെയിരിക്കുന്നത് കാണുന്നുണ്ടല്ലോ ക്ഷയിക്കാതിരിക്കാൻ വല്ല കാരണവും ഉണ്ടായിരിക്കണം. എന്തുകൊണ്ടാണവ പിന്നെ ക്ഷയിക്കാത്തത് എന്നാണ് ചോദ്യം.

തസ്യേദം പ്രതിവചനം – "പുരുഷോ വാ അക്ഷിതി" യഥാസൗ പൂർവ്വമന്നാനാം സ്രഷ്ടാ ആസീത് പിതാ മേധയാ ജായാദി സംബന്ധേന ച പാങ്ക്തകർമ്മണാ ഭോക്താ ച, തഥാ യേഭ്യോ ദത്താനി അന്നാനി തേ അപി തേഷാമന്നാനാം ഭോ– ക്താരോ ǀ പി. സന്തഃ പിതര ഏവ മേധയാ തപസാ ച യതോ ജനയന്തി താന്ന്യന്നാനി. തദേതദിതി ധീയതേ പുരുഷോ വൈ യഃ അന്നാനാം ഭോക്താ സോ ǀ ക്ഷിതിരക്ഷയ– ഹേതുഃ.

അതിനുത്തരമിതാണ് പുരുഷനാണ് അക്ഷിതിക്കു കാരണം". ഇവൻ ആദ്യം മേധയാലും ജായാദിയോടു ചേർന്ന പാങ്ക്ത കർമ്മങ്ങളാലും അന്നങ്ങളുടെ സ്രഷ്ടാവും ഭോക്താവുമായിരുന്നതുപോലെ ആർക്ക് ആ അന്നങ്ങളെ കൊടുത്തുവോ അവരും ആ അന്നങ്ങളുടെ ഭോക്താക്കളാണെങ്കിലും, കർമ്മംകൊണ്ടും, ജ്ഞാനം കൊണ്ടും ആ അന്നങ്ങളെ ഉണ്ടാക്കുന്നതുകൊണ്ട്, പിതാക്കൾ തന്നെയാണ്. അതാണ്, അന്നങ്ങൾ ക്ഷയിക്കാതിരിക്കാൻകാരണം. അന്നങ്ങളുടെ ഭോക്താവായ പുരുഷൻ തന്നെ എന്നു പറഞ്ഞത്.

കഥമസ്യാക്ഷിതിത്വം ? ഇത്യു– ച്യതേ സ ഹി യസ്മാദിദം ഭുജ്യ– മാനം സപ്തവിധം കാര്യകരണ– ലക്ഷണം ക്രിയാഫലാത്മകം പുനഃ പുനർഭൂയോ ജനയത ഉത്പാദയതി

അതിന് ക്ഷയിക്കായ്മ എങ്ങിനെയെന്നു പറയുന്നു – ഭുജിക്കപ്പെട്ടതും കാര്യകരണരൂപത്തോടുകൂടിയതും ക്രിയാഫലാത്മകവുമായ സപ്തവിധ അന്നത്തെ കാലാകാലങ്ങളിലുണ്ടാകുന്ന പ്രജ്ഞകൊണ്ടും വാക്ക്, ശരീരം, മനസ്സ്

ധിയാ ധിയാ തത്തത്കാലഭാവിന്യാ തയാ തയാ പ്രജ്ഞയാ കർമ്മമിശ്രവാങ്മനഃകായചേഷ്ടിതൈഃ യദ്യദിഹ യദ്ഭുക്തസപ്തവിധമന്നമുക്തം ക്ഷണമാത്രമപി ന കുര്യാത് പ്രജ്ഞയാ കർമ്മഭിഃ ച തതോ വിച്ഛിദ്യേത ഭുജ്യമാനത്വാത് സാതത്യേന ക്ഷീയേത ഹ. തസ്മാദ്യഥൈവായം പുരുഷോ ഭോക്താ അന്നാനാം നൈരന്തര്യേണ, യഥാ പ്രജ്ഞം യഥാകർമ്മ ച കരോത്യപി. തസ്മാത് പുരുഷോ ക്ഷിതിഃ സാതത്യേന കർതൃത്വാത്, തസ്മാത് ഭുജ്യമാനാന്യപ്യന്നാനി ന ക്ഷീയന്ത ഇത്യർത്ഥഃ

ഇവയുടെ ചേഷ്ടകളെക്കൊണ്ടും വീണ്ടും വീണ്ടും ഉണ്ടാക്കുന്നത് പുരുഷനാണ്. അവൻ മുമ്പുപറഞ്ഞ സപ്തവിധ അന്നത്തെ പ്രജ്ഞയാലും കർമ്മത്താലും ക്ഷണമാത്രമെങ്കിലും ഉണ്ടാക്കാതിരുന്നാൽ അതു ക്ഷയിക്കും, കാരണം അത് സദാ ഭക്ഷിക്കപ്പെട്ടുകൊണ്ടേയിരിക്കുന്നു. അതുകൊണ്ട് ഈ പുരുഷൻ അന്നങ്ങളുടെ ഭോക്താവായിരിക്കുന്നതുപോലെ തന്നെ പ്രജ്ഞക്കും കർമ്മങ്ങൾക്കും ചേർന്ന വിധം നിരന്തരം അതിനെ ഉണ്ടാക്കുന്നുമുണ്ട്. അങ്ങിനെ സദാ ഉൽപ്പാദിപ്പിക്കുന്നതിനാൽ ഇവയുടെ ക്ഷയമില്ലായ്മക്ക് പുരുഷൻ കാരണമായിത്തീരുന്നു. അതാണ് ഭക്ഷിക്കപ്പെടുന്ന അന്നം ക്ഷയിക്കാതിരിക്കുന്നതെന്നർത്ഥം.

അതഃ പ്രജ്ഞാക്രിയാലക്ഷണപ്രബന്ധാരൂഢഃ സർവ്വോ ലോകഃ സാധ്യസാധനലക്ഷണഃ ക്രിയാഫലാത്മകഃ സംഹതാനേകപ്രാണികർമ്മവാസനാസന്താനാവഷ്ടബ്ധത്വാത് ക്ഷണികോ ശുദ്ധോ സാരോ നദീസ്രോതഃ പ്രദീപസന്താനകല്പഃ കദളീസ്തംഭവദസാരഃ ഫേനമായാമരീച്യംഭഃ സ്വപ്നാദിസമസ്തദാത്മഗതദൃഷ്ടീനാം അവിവേകിനാം നിത്യഃ സാരവാനിവ ലക്ഷ്യതേ.

അതിനാൽ പ്രജ്ഞാകർമ്മം ഇവയാൽ ഉണ്ടാക്കപ്പെടുന്ന സമഷ്ടിരൂപത്തിലുള്ള ലോകങ്ങളെല്ലാം സാധ്യസാധനലക്ഷണത്തോടും ക്രിയാഫലാത്മകതയോടും ഒന്നിച്ചു ചേർന്നിരിക്കുന്ന അനേകം പ്രാണികളുടെ കർമ്മവാസനാ പ്രവാഹത്താൽ നിലനിൽക്കുന്നതും പുഴയുടെ ഒഴുക്കുപോലെയും ദീപജ്വാല പോലെയും ക്ഷണികവും അശുദ്ധവും വാഴത്തടിപോലെ കാതലില്ലാത്തതും, നുര, ഇന്ദ്രജാലം, സ്വപ്നം, കാനൽ ജലം മുതലായവയെപ്പോലെ അസത്തായതും എന്നാൽ അതിൽ ദൃഷ്ടിവക്കുന്നർക്ക് സത്തായും സാരഭൂതമായും തോന്നുന്നതുമാകുന്നു.

---

തദ്വൈരാഗ്യമുച്യതേ — ധിയാ ധിയാ ജനയതേ കർമ്മഭിര്യദ്ധൈതന്ന കുര്യാത് ക്ഷീയേത ഹേതി — വിരക്താനാം ഹി അസ്മാത് ബ്രഹ്മവിദ്യാ ആരബ്ധവ്യാ ചതുർത്ഥപ്രപാഠകേണ ഇതി.

അതിനോടു വൈരാഗ്യമുണ്ടാക്കാനായി ശ്രുതി പറയുന്നു — "ധിയാ ധിയാ ജനയതേ കർമ്മഭിര്യദ്ധൈതന്ന കുര്യാത് ക്ഷീയേത" എന്നിങ്ങിനെ. ആരിതിൽനിന്നും വിരക്തനാകുന്നു അവനു വേണ്ടിത്തന്നെയാണ് നാലാമദ്ധ്യായം മുതൽ ബ്രഹ്മവിദ്യ ആരംഭിക്കണമെന്നുള്ളത്.

യോ വൈതാമക്ഷിതിം വേദേതി; വക്ഷ്യമാണാന്യപി ത്രീണ്യന്നാനി അസ്മിന്നവസരേ വ്യാഖ്യാതാനി ഏവേതി കൃത്വാ തേഷാം യാഥാത്മ്യവിജ്ഞാനഫലമുച്യ

"യോ വൈതാമക്ഷിതി വേദ" എന്ന മന്ത്രത്തെ വ്യാഖ്യാനിക്കുന്നു; പറയാൻ പോകുന്ന മൂന്നന്നങ്ങളും ഈ അവസരത്തിൽത്തന്നെ വ്യാഖ്യാനിക്കപ്പെട്ടതായി കരുതി അവയുടെ യാഥാത്മ്യവിജ്

സംഹ്രിയതേ — യോ വാ ഏതാമക്ഷിതിം അക്ഷയഹേതും യഥോക്തം വേദ, പുരുഷോ വാ അക്ഷിതിഃ സ ഹീദമന്നം ധിയാ ധിയാ ജനയതേ കർമ്മഭിഃ യദ്ധൈതന്ന കുര്യാത് ക്ഷീയേത ഹേതി.

ജ്ഞാനഫലത്തെ ഉപസംഹരിക്കുന്നു. ആരാണോ ഈ അക്ഷയകാരണത്തെ പറഞ്ഞപോലെ അറിയുന്നത് — അതായത് പുരുഷനാണ് അന്നങ്ങളുടെ അക്ഷിതിക്ക് കാരണമെന്നും അവനാണ് ഈ അന്നങ്ങളെ മേധകൊണ്ടും കർമ്മം കൊണ്ടും ഉണ്ടാക്കുന്നതെന്നും അങ്ങിനെ ചെയ്തില്ലെങ്കിൽ ക്ഷയിക്കുമെന്നും ഉള്ള തത്വത്തെ ആരറിയുന്നുവോ (അവനന്നത്തെ അദിക്കുന്നു).

സോ ऽ ന്നമത്തി പ്രതീകേനേത്യസ്യ അർത്ഥ ഉച്യതേ — മുഖം മുഖ്യത്വം പ്രാധാന്യം ഇത്യേതത് . പ്രാധാന്യേനൈവാന്നാനാം പിതുഃ പുരുഷസ്യാക്ഷിതിത്വം യോ വേദ സോ ऽ ന്നമത്തി നാന്നം പ്രതി ഗുണഭൂതഃ സൻ. യഥാജ്ഞോ ന തഥാ വിദ്വാനന്നാനാമാത്മഭൂതഃ, ഭോക്തൈവ ഭവതി, ന ഭോജ്യതാമാപദ്യതേ. സ ദേവാനാമപി ഗച്ഛതി സ ഊർജ്ജമുപജീവതി, ദേവാനപി ഗച്ഛതി ദേവാത്മഭാവം പ്രതിപദ്യതേ; ഊർജ്ജമമൃതം ച ഉപജീവതീതി യദുക്തം സാ പ്രശംസാ, നാപൂർവ്വാർത്ഥോ ऽ ന്യോ ऽ സ്തി.

"സോ ऽ ന്നമത്തി പ്രതീകേന " എന്നതിനർത്ഥം പറയുന്നു —മുഖമെന്നാൽ മുഖ്യത്വം, പ്രാധാന്യമെന്നാർത്ഥം. അന്നങ്ങളുടെ പിതാവായ പുരുഷൻെറ അക്ഷിതിത്വത്തെ ആരറിയുന്നു വിദ്വാനായ അവൻ പ്രാധാന്യേന തന്നെ അന്നത്തെ അദിക്കുന്നു. അജ്ഞനെപ്പോലെ അവൻ അന്നത്തിന് ഗുണഭൂതനായി (കീഴ്പ്പെട്ടവനായി) ട്ടല്ല അന്നത്തെ അദിക്കുന്നത് . അവൻ അന്നത്തിൻെറ ആത്മാവായിരുന്നുകൊണ്ട് അഥവാ ഭോക്താവായി തന്നെ ഭവിക്കുന്നു. ഒരിക്കലും ഭോജ്യമാകുന്നില്ല. അവൻ ദേവന്മാരെയും അഭിഗമിക്കുന്നു. അതായത് ദേവാത്മഭാവത്തെ കൈകൊള്ളുന്നു. ഊർജ്ജത്തെ അതായത് അമൃതത്തെ ഉപജീവിക്കുകയും ചെയ്യും. ഇപ്പറഞ്ഞത് പ്രശംസമാത്രമാണ് . അതല്ലാതെ ഇതിൽ അപൂർവ്വമായ മററർത്ഥമൊന്നുമില്ല.

---

പാങ്ക്തസ്യ കർമ്മണഃ ഫലഭൂതാനി യാനി ത്രീണ്യന്നാ നി ഉപക്ഷിപ്താനി താനി കാര്യത്വാത് വിസ്തീർണ്ണവിഷയത്വാച്ച പൂർവ്വേഭ്യഃ അന്നേഭ്യഃ പൃഥഗുത്ക്കൃഷ്ടാനി, തേഷാം വ്യാഖ്യാനാർത്ഥം ഉത്തരോ ഗ്രന്ഥ ആബ്രാഹ്മണപരിസമാപ്തേഃ —

പാംക്ത കർമ്മങ്ങൾക്ക് ഫലഭൂതമായി യാതൊരു മൂന്നന്നങ്ങൾ പറയപ്പെട്ടുവോ അവ കാര്യത്വവും വിഷയ വിസ്തീർണ്ണത്വവും കാരണം മുമ്പു പറഞ്ഞ അന്നങ്ങളെക്കാൾ വ്യത്യസ്തവും ഉൽക്കൃഷ്ടവുമാണ് . അവയെ വ്യാഖ്യാനിക്കാൻ ഈ ബ്രാഹ്മണത്തിൻെറ അവസാനം വരെ ഉത്തരഗ്രന്ഥം ഭവിക്കുന്നു—

**മന്ത്രഃ 3** — ത്രീണ്യാത്മനേ ऽ കുരുതേതി മനോ വാചം പ്രാണം താന്യാത്മനേ ऽ കുരുതാന്യത്ര മനാ അഭൂവം നാദർശമന്യത്ര മനാ അഭൂവം നാശ്രൗഷമിതി മനസാ ഹ്യേവ പശ്യതി മനസാ ശൃണോതി. കാമഃ സങ്കൽപ്പോ

വിചികിത്സാ ശ്രദ്ധാശ്രദ്ധാ ധൃതിരധൃതിർ ഹ്രീർ ധീർ ഭീ—രിത്യേതത്സർവ്വം മന ഏവ തസ്മാദപി പൃഷ്ഠത ഉപസ്പൃഷ്ടോ മനസാ വിജാനാതി യഃ കശ്ച ശബ്ദോ വാഗേവ സാ. ഏഷാ ഹ്യന്തമായത്തൈഷാ ഹി ന പ്രാണോ ഽ പാനോ വ്യാനഃ ഉദാനഃ സമാനോ ഽ ന ഇ—ത്യേതത്സർവ്വം പ്രാണ ഏവൈതന്മയോ വാ അയമാത്മാ വാങ്മയോ മനോമയഃ പ്രാണമയഃ

**മന്ത്രാർത്ഥം** — മൂന്ന് (അന്നങ്ങളെ) തനിക്കായി ചെയ്തു എന്നത് മനസ്സിനേയും വാക്കിനേയും പ്രാണനേയും കുറിച്ചാണ് . അവയെ ആത്മാവിനായി (പിതാവ് ) കൽപിച്ചു. "ഞാൻ മറെറാന്നിൽ മനസ്സു വച്ചിരുന്നു. (അതിനാൽ) ഞാൻ കണ്ടില്ല" "ഞാൻ മറെറാന്നിൽ മനസ്സു വച്ചിരുന്നു (അതിനാൽ) ഞാൻ കേട്ടില്ല" എന്നിങ്ങിനെ പറയാറുണ്ട് . മനസ്സുകൊണ്ട് തന്നെയാണ് കാണുന്നത് ; മനസ്സുകൊണ്ടാണ് കേൾക്കുന്നത് . കാമം, സങ്കൽപം, വിചികിത്സ (ശംശയരൂപമായ അറിവ് ) ശ്രദ്ധ, അശ്രദ്ധ, ധൃതി, ധൃതിയില്ലായ്മ, ലജ്ജ, ബുദ്ധി,ഭയം എന്നിവയെല്ലാം മനസ്സു തന്നെയാണ് . അതിനാൽ പിൻഭാഗത്തു തൊട്ടാലും മനസ്സുകൊണ്ടറിയുന്നു. ഏതു ശബ്ദമായാലും അത് വാക്കു തന്നെ. ഈ വാക്ക് അർത്ഥനിർണ്ണയത്തെ അനുഗമിക്കുന്നതാണ് . ഇത് മറെറാന്നിനാൽ പ്രകാശിപ്പിക്കപ്പെടുന്നതല്ല. പ്രാണൻ, അപാനൻ, ഉദാനൻ, വ്യാനൻ, സമാനൻ, അനൻ എന്നിവയെല്ലാം പ്രാണൻ തന്നെ. ഈ ആത്മാവ് (ശരീരേന്ദ്രിയസംഘാതം) ഇവയുടെ (മനോ വാക്കർമ്മങ്ങളുടെ) ആധിക്യമുള്ളതാണ് . വാങ്മയവും മനോമയവും പ്രാണമയവുമാകുന്നു.

**ഭാഷ്യ :** ത്രീണ്യാത്മനേ ഽ കുരുതേതി. കോ ഽ സ്യാർത്ഥ ഇത്യുച്യതേ മനോവാക്പ്രാണാനി ഏതാനി ത്രീണ്യന്നാനി, താനി മനോ, വാചം, പ്രാണം ചാത്മനേ ആത്മാർ—ത്ഥമകുരുതകൃതവാൻ സൃഷ്ട്വാ ആദൗ പിതാ.

ത്രീണ്യാത്മനേ ഽ കുരുത എന്നതിനർത്ഥമെന്താണെന്നു പറയുന്നു — മനസ്സ് , വാക്ക് , പ്രാണൻ ഇവയാണ് മൂന്നന്നങ്ങൾ. ആ മനസ്സ് , വാക്ക് , പ്രാണൻ എന്നിവയെ പിതാവ് ആദ്യം തനിക്കായിട്ട് സൃഷ്ടിച്ചു.

തേഷാം മനസോ ഽ സ്തിത്വം സ്വരൂപം ച പ്രതി സംശയം ഇത്യത ആഹ — അസ്തി താവന്മനഃ ശ്രോ—ത്രാദിബാഹ്യകരണവിഷയാ—

ഇവയിൽ മനസ്സിന്റെ സത്തയേയും സ്വരൂപത്തേയും കുറിച്ച് സംശയമുണ്ടാകാമെന്നു കരുതി പറയുന്നു — ശ്രോത്രം മുതലായ ബാഹ്യകരണങ്ങളിൽ നിന്നും ഭിന്നമായി മനസ്സുമുണ്ട് . എന്തെ

ത്മസംബന്ധേ സത്യഭിമുഖീഭൂതം വിഷയം ന ഗൃഹ്ണാതി, "കിം ദൃഷ്ടവാനസീദം രൂപം ?" ഇത്യുക്തോ വദതി "അന്യത്ര മേ ഗതം മന ആസീത്സോ ഽഹമന്യത്ര മനാ ആസം നാദർശം". തഥാ "ഇദം ശ്രുതവാനസി മദീയം വചഃ" ഇത്യുക്തഃ "അന്യത്ര മനാ അഭൂവം നാശ്രൗഷം ന ശ്രുതവാനസ്മി" ഇതി.

നാൽ ഇങ്ങിനെ പ്രസിദ്ധിയുണ്ട് —ബാഹ്യേന്ദ്രിയങ്ങൾക്കും വിഷയങ്ങൾക്കും തമ്മിൽ ബന്ധമുള്ളപ്പോഴും മുമ്പിലിരിക്കുന്ന വിഷയത്തെ ഗ്രഹിക്കാതിരിക്കാറുണ്ട് . " ഈ രൂപത്തെ കണ്ടില്ലേ ?" എന്നു ചോദിച്ചാൽ "എന്റെ മനസ്സ് മറ്റൊരിടത്തായിരുന്നു. ഞാൻ മറ്റെന്തിലോ ശ്രദ്ധ വച്ചിരുന്നു, അതിനാൽ കണ്ടില്ല" എന്നിങ്ങിനെ പറയാറുണ്ട് . അതുപോലെ ഞാൻ പറഞ്ഞതു കേട്ടില്ലേ" എന്നു ചോദിച്ചാൽ "ഞാൻ മററന്തോ ശ്രദ്ധിക്കുകയായിരുന്നു. കേട്ടില്ല" എന്നും പറയാറുണ്ട് .

തസ്മാത് യസ്യാസന്നിധൗ രൂപാദിഗ്രഹണസമർത്ഥസ്യാപി സതശ്ചക്ഷുരാദേഃ സ്വസ്വവിഷയസംബന്ധേ രൂപശബ്ദാദിജ്ഞാനം ന ഭവതി, യസ്യ ച ഭാവേ ഭവതി, തദന്യദസ്തി മനോ നാമാന്തഃകരണം സർവ്വകരണവിഷയ യോഗി ഇത്യവഗമ്യതേ. തസ്മാത് സർവ്വോ ഹി ലോകോ മനസാ ഹ്യേവ പശ്യതി, മനസാ ശൃണോതി, തദ്വ്യഗ്രത്വേ ദർശനാദ്യഭാവാത് .

അതിനാൽ ഏതിന്റെ സന്നിധാനമില്ലാത്തപ്പോൾ രൂപാദികളെ ഗ്രഹിക്കാൻ സമർത്ഥനായവനു പോലും ചക്ഷുസ്സു മുതലായവക്ക് അതാതിന്റെ വിഷയത്തോട് സംബന്ധമുണ്ടെങ്കിൽ പോലും രൂപം, ശബ്ദം മുതലായവയുടെ ജ്ഞാനമുണ്ടാകാത്തത് , ഏതിന്റെ സാന്നിദ്ധ്യത്താലാണോ ഉണ്ടാകുന്നത് , ആ മനസ്സെന്ന അന്തഃ കരണം എല്ലാ ഇന്ദ്രിയ വിഷയങ്ങളേയും കൂട്ടിയിണക്കുന്ന വേറെ എന്തോ ആണെന്നു വരുന്നു. അതിനാൽ സർവ്വലോകങ്ങളും മനസ്സിന്റെ തന്നെയാണ് . മനസ്സുകൊണ്ട് കാണുന്നു, കേൾക്കുന്നു. അത് ആകുലമായിരിക്കുമ്പോൾ ദർശനാദികളുണ്ടാവുന്നില്ല.

അസ്തിത്വേ സിദ്ധേ മനസഃ സ്വരൂപാർത്ഥമിദമുച്യതേ —കാമഃ സ്ത്രീവ്യതികരാഭിലാഷാദിഃ, സങ്കല്പഃ പ്രത്യുപസ്ഥിതവിഷയവികല്പനം ശുക്ലനീലാദിഭേദേന, വിചികിത്സാ സംശയജ്ഞാനം, ശ്രദ്ധാ അദൃഷ്ടാർത്ഥേഷു കർമ്മസ്വാസ്തിക്യബുദ്ധിഃ ദേവതാദിഷു ച, അശ്രദ്ധാ തദ്വിപരീതാ ബുദ്ധിഃ, ധൃതിഃ ധാരണം ദേഹാദ്യവസാദേ ഉത്തംഭനം, അധൃതിസ്തദ്വിപര്യയഃ, ഹ്രീഃ ലജ്ജാ, ധീഃ പ്രജ്ഞാ, ഭീർഭയം, ഇത്യേതദേവമാദികം സർവ്വം മന ഏവ; മനസോ ഽന്തഃകരണസ്യ രൂപാണ്യേതാനി.

മനസ്സിന്റെ ഉണ്മ സിദ്ധമായിരിക്കേ മനസ്സിന്റെ സ്വരൂപത്തെക്കുറിച്ചിങ്ങിനെ പറയുന്നു — കാമം അതായത് സ്ത്രീ സംസർഗ്ഗാഭിലാഷം, സങ്കല്പം അതായത് അറിവിൽപ്പെടുന്ന വിഷയങ്ങളുടെ വെള്ള,നീല എന്നിങ്ങിനെയുള്ള ഭേദങ്ങളോടുകൂടിയുള്ള ചിന്തനം, വിചികിത്സാ അഥവാ സംശയ ജ്ഞാനം,ശ്രദ്ധ അഥവാ അദൃഷ്ടാർത്ഥ ങ്ങളായ കർമ്മങ്ങളിലും ദേവതാദികളിലും ഉള്ള ആസ്തിക്യബുദ്ധി, അശ്രദ്ധ അതായത് അതിനു വിപരീതമായ ബുദ്ധി, ധൃതി അഥവാ ധാരണം അതായത് ദേഹാദികൾക്ക് തളർച്ചയുണ്ടാകുമ്പോൾ അതിനെ താങ്ങി നിർത്തുന്നശക്തി, അധൃതി അതായത് അതിന് വിപരീതമായ അവസ്ഥ, ഹ്രീ അതായത് ലജ്ജ, ധീ അഥവാ പ്രജ്ഞ, ഭീ അഥവാ

മനസോ ।സ്തിത്വം പ്രതി അന്യച്ച കാരണമുച്യതേ തസ്മാന്മനോ നാമാസ്ത്യന്തഃ കരണം, യസ്മാച്ചക്ഷുഷോ ഹ്യഗോചരേ പൃഷ്ഠതോ । പ്യുപസ്പൃഷ്ടഃ കേനചിത് ഹസ്തസ്യായം സ്പർശോ ജാനോരയമിതി വിവേകേന പ്രതിപദ്യതേ. യദി വിവേകകൃന്മനോ നാമ നാസ്തി തർഹി ത്വങ്മാത്രേണ കുതോ വിവേക പ്രതിപത്തിഃ സ്യാത് ? യത്തദ്വിവേകപ്രതിപത്തി കാരണം, തന്മനഃ

അസ്തി താവന്മനഃ, സ്വരൂപം ച സത്യാധിഗതം, ത്രീണ്യന്നാനീഹ ഫലഭൂതാനി കർമ്മണാം മനോവാക്പ്രാണാഖ്യാനി അധ്യാത്മമധിഭൂതമധിദൈവം ച വ്യാചിഖ്യാസിതാനി. തത്ര ആധ്യാത്മികാനാം വാങ്മനഃ പ്രാണാനാം മനോ വ്യഖ്യാതം. അഥേദാനീം വാഗ്വക്തവ്യേത്യാരംഭഃ—

യഃ കശ്ച ലോകേ ശബ്ദോ ധ്വനിഃ താല്വാദിവ്യങ്ഗ്യഃ പ്രാണിഭിഃ വർണ്ണാദിലക്ഷണ ഇതരോ വാ വാദിത്രമേഘാദിനിമിത്തഃ സർവ്വോ ധ്വനിർവ്വാഗേവ സാ. ഇദം താവദ്വാചഃ സ്വരൂപമുക്തം. അഥ തസ്യാഃ കാര്യമുച്യതേ—ഏഷാ വാഗ്ഹി യസ്മാദന്തമഭിധേയാവസാനമഭിധേയ നിർണ്ണയമായത്താനുഗതാ. ഏഷാ പുനഃ സ്വയം നാഭിധേയവത് പ്രകാശ്യാ അഭിധേയ പ്രകാശികൈവ, പ്രകാശാത്മകത്വാത് പ്രദീപാദിവത്. ന ഹി പ്രദീപാദിപ്രകാശഃ പ്രകാശാന്തരേണ പ്രകാശ്യതേ, തദ്വദ്വാക്യപ്രകാശികൈവ സ്വയം ന പ്രകാശ്യേത്യനവസ്ഥാം ശ്രുതിഃ

ഭയം, എന്നിങ്ങിനെയുള്ളതെല്ലാം മനസ്സു തന്നെ. ഇവയെല്ലാം മനസ്സാകുന്ന അന്തഃകരണത്തിൻെറ രൂപങ്ങൾ തന്നെയാകുന്നു.

മനസ്സുണ്ടെന്നതിലേക്ക് മറെറാരു കാരണം പറയുന്നു — അതുകൊണ്ട് മനസ്സെന്ന അന്തഃകരണമുണ്ട്. എന്തെന്നാൽ കണ്ണിൽപ്പെടാതെ പിൻഭാഗത്തു തൊട്ടാൽ അതറിയുന്നവൻ 'ഇതു കൈയിൻെറ സ്പർശമാണ്'. 'ഇത് മുട്ടിൻെറ സ്പർശമാണ്' എന്നിങ്ങിനെ തിരിച്ചറിയാറുണ്ട്. ഇങ്ങിനെ വിവേകകൃത്തായ മനസ്സെന്നൊന്നില്ലെങ്കിൽ സ്പർശത്തെ മാത്രമറിയുന്ന ത്വഗിന്ദ്രിയം കൊണ്ടു മാത്രം എങ്ങിനെ ഇവ തമ്മിൽ വേർതിരിച്ചറിയാൻ കഴിയുന്നു ? വേർതിരിച്ചറിയുന്നതിനു കാരണം മനസ്സാണ്.

ഇങ്ങിനെ മനസ്സിൻെറ അസ്തിത്വവും സ്വരൂപവും മനസ്സിലായി. ഇവിടെ കർമ്മങ്ങളുടെ ഫലഭൂതങ്ങളായ മനസ്സ്, വാക്ക്, പ്രാണൻ എന്നീ മൂന്നന്നങ്ങളെ അധ്യാത്മം, അധിഭൂതം, അധിദൈവം എന്നിങ്ങിനെ വ്യാഖ്യാനിക്കാൻ ഉദ്ദേശിക്കുന്നു. അതിൽ ആധ്യാത്മികങ്ങളായ വാങ്മനഃ പ്രാണങ്ങളിൽ മനസ്സ് വ്യാഖ്യാനിക്കപ്പെട്ടു. ഇനി വാക്ക് പറയപ്പെടണമെന്നു കരുതി ആരംഭിക്കുകയാണ്.

ലോകത്തിൽ പ്രാണികളാൽ താലു മുതലായ സ്ഥാനങ്ങളെകൊണ്ട് അഭിവ്യഞ്ജിക്കപ്പെടുന്ന വർണ്ണാത്മകമായിട്ടുള്ളതോ, വാദിത്രം മേഘം മുതലായവ നിമിത്തമായിട്ടുള്ളതോ ആയ ഏതെല്ലാം ശബ്ദം അഥവാ ധ്വനിയുണ്ടോ അതെല്ലാം വാക്കു തന്നെ. ഇപ്പറഞ്ഞതെല്ലാം വാക്കിൻെറ സ്വരൂപമാണെന്ന് പറഞ്ഞു കഴിഞ്ഞു. ഇനി അതിൻെറ കാര്യത്തെ പറയുന്നു ഇത് അഭിധേയത്തിൻെറ അന്തത്തെ അഥവാ നിർണ്ണയത്തെ അനുഗമിക്കുന്നു. അഭിധേയത്തെ നിർണ്ണയിക്കുന്നു എന്നർത്ഥം. ഇത് അഭിധേയത്തെ പ്രകാശിപ്പിക്കുന്നതുപോലെ മറെറാന്നും ഇതിനെ പ്രകാശിപ്പിക്കുന്നില്ല. ഇത് ദീപാദികളെപ്പോലെ സ്വയം പ്രകാശകമായതിനാൽ പ്രകാശിപ്പിക്കുന്നതാണ്. പ്രകാശ്യമല്ല.

പരിഹരതി — ഏഷാ ഹി ന പ്രകാ— ശ്യാ. പ്രകാശകത്വമേവ വാചഃ കാര്യമിത്യർത്ഥഃ.

ദീപാദികളുടെ പ്രകാശം മറെറാരു പ്രകാശത്താൽ പ്രകാശിപ്പിക്കപ്പെടുന്നതല്ലല്ലോ. അതുപോലെ വാക്കും പ്രകാശിപ്പിക്കുന്നതല്ലാതെ പ്രകാശിപ്പിക്കപ്പെടുന്നില്ല. അതു മറെറാന്നിനാൽ പ്രകാശിതമാണെങ്കിൽ അനവസ്ഥാ ദോഷം വരും. "ഏഷാ ഹി ന പ്രകാശ്യാ" എന്നു പറഞ്ഞ് ഇതിനെ ശ്രുതി പരിഹരിക്കുന്നു. വാക്കിൻെറ കാര്യം പ്രകാശകത്വം തന്നെ എന്നർത്ഥം.

അഥ പ്രാണ ഉച്യതേ പ്രാ— ണോ മുഖനാസികാസഞ്ചാര്യാ ഹൃ— ദയവൃത്തിഃ പ്രണയനാത് പ്രാണഃ അപനയനാത് മൂത്രപുരീഷാദേഃ അപാനഃ അധോവൃത്തിരാനാഭി സ്ഥാനഃ, വ്യാനോ വ്യായമനകർമ്മാ വ്യാനഃ, പ്രാണാപാനയോഃ സന്ധിഃ വീര്യവത് കർമ്മഹേതുശ്ച; ഉദാന ഉത്ക്കർഷോധ്വഗമനാദിഹേതു— രാപാദതലമസ്തകസ്ഥാന ഊർദ്ധ്വ വൃത്തിഃ, സമാനഃ സമം നയനാത് ഭുക്തസ്യ പീതസ്യ ച കോഷ്ഠ— സ്ഥാനഃ അന്നപക്താ, അന ഇത്യേ— ഷാം വൃത്തി വിശേഷാണാം സാമാ— ന്യഭൂതാ സാമാന്യ ദേഹ ചേഷ്ടാദി— സംബന്ധിനീ വൃത്തിഃ; ഏവം യഥോ ക്തം പ്രാണാദിവൃത്തിജാതം ഏത— ത്സർവ്വം പ്രാണ ഏവ.

ഇനി പ്രാണനെ പറയുന്നു — മുഖത്തും നാസികയിലും കൂടി സഞ്ചരിക്കുന്നതും ഹൃദയത്തോടു ബന്ധപ്പെട്ടതുമായ വായു വൃത്തിയെ പ്രണയനം (മുമ്പോട്ടു പോവുക) കാരണം പ്രാണനെന്നു പറയുന്നു. ഹൃദയത്തിനു താഴെ പൊക്കിൾ വരെയുള്ളിടത്ത് സ്ഥിതി ചെയ്യുന്നതും കീഴ്പോട്ടുള്ള വൃത്തിയെ മൂത്രപുരീഷാദികളെ അപനയിക്കുന്നതിനാൽ അപാനനെന്നു പറയുന്നു. വ്യായമനം അഥവാ പ്രാണാപാനന്മാരുടെ നിയമനം നിമിത്തം പ്രാണാപാനന്മാരുടെ സന്ധിക്ക് വ്യാനനെന്നു പേർ. ഇതാണ് വീര്യമുള്ള കർമ്മങ്ങൾക്ക് കാരണമായിരിക്കുന്നത് . ദേഹപുഷ്ടി ഉർദ്ധ്വഗമനം എന്നിവക്ക് കാരണമായി ഉള്ളംകാലടിമുതൽ തലവരെ മേൽപ്പോട്ടു പ്രവർത്തിക്കുന്നത് ഉദാനൻ. തിന്നുന്നതും കുടിക്കുന്നതുമെല്ലാം ശരീരത്തിൻെറ എല്ലായിടത്തേക്കും സമമായെത്തിക്കുന്നതും കോഷ്ഠത്തിൽ സ്ഥിതി ചെയ്യുന്നതും അന്നത്തെ പചിക്കുന്നതുമായ വായു സമാനൻ. "അനൻ" എന്നത് പറയപ്പെട്ട വൃത്തി വിശേഷങ്ങൾക്കെല്ലാം പൊതുവായിട്ടുള്ളതും പൊതുവായ എല്ലാ ചേഷ്ടകളോടും സംബന്ധപ്പെട്ടതും ആയ വൃത്തിയാകുന്നു. ഈ പറയപ്പെട്ട പ്രാണാദി വൃത്തിയിൽ നിന്നുണ്ടായതെല്ലാം പ്രാണൻ തന്നെ.

പ്രാണ ഇതി വൃത്തിമാനാ— ധ്യാത്മികഃ "അന" ഉക്തഃ. കർമ്മ ചാസ്യവൃത്തിഭേദപ്രദർശനേനൈവ വ്യാഖ്യാതം. വ്യാഖ്യാതാനി ആ— ധ്യാത്മികാനി മനോവാക് പ്രാണാ ഖ്യാനി അന്നാനി. ഏതന്മയ ഏത— ദധികാരഃ പ്രാജാപത്യൈരേ—

പ്രാണനെന്നതു വഴി വൃത്തിമാനും ആദ്ധ്യാത്മികനുമായ "അന"നാണ് പറയപ്പെട്ടിരിക്കുന്നത് . ഇതിൻെറ കർമ്മം ഇതിൻെറ വൃത്തി ഭേദങ്ങളാൽ വ്യാഖ്യാനിക്കപ്പെട്ടു. ആധ്യാത്മികങ്ങളായി മനോവാക്പ്രാണങ്ങളെന്ന പേരോടുകൂടിയിരിക്കുന്ന അന്നങ്ങൾ വ്യഖ്യാനിക്കപ്പെട്ടു കഴിഞ്ഞു. അവിവേ

തൈർവ്വാങ് മനഃപ്രാണൈരാര– ബ്ധഃ. കോ ഽസൗ ? അയം കാര്യ– കരണസംഘാത ആത്മാ പിണ്ഡ– ആത്മസ്വരൂപത്വേന അഭിമതോ ഽ വിവേകിഭിഃ. അവിശേഷണൈത– ന്മയ ഇത്യുക്തസ്യ വിശേഷണ വാങ്മയോ മനോമയഃ പ്രാണമയ ഇതി സ്ഫുടീകരണം.

കികളാൽ ആത്മാവെന്നഭിമാനിക്കപ്പെടുന്ന ശരീരേന്ദ്രിയ സംഘാതരൂപമായ ഈ പിണ്ഡം, മേൽപറഞ്ഞ വാക്പ്രാണങ്ങളുടെ വികാരമാകുന്നു. അതായത് പ്രജാപത്യമായ ഈ വാങ്മനഃ പ്രാണങ്ങളാൽ ആരംഭിക്കപ്പെട്ടതാകുന്നു. പൊതുവേ "ഏതന്മയൻ" എന്നു പറഞ്ഞതിനെത്തന്നെ "വാങ്മയൻ, മനോമയൻ, പ്രാണമയൻ" എന്നിങ്ങിനെ സ്ഫുടീക രിച്ചരിക്കുന്നു.

തേഷാമേവ പ്രാജാപത്യാ– നാമന്നാനാം ആധിഭൗതികോ വി– സ്താരോ ഽ ഭിധീയതേ–

ആ പ്രാജാപത്യങ്ങളായ അന്നങ്ങളുടെ തന്നെ ആധിഭൗതികവിസ്താരം പറയപ്പെടുന്നു.

**മന്ത്രഃ 4** — ത്രയോ ലോകാ ഏത ഏവ വാഗേവായം ലോകോ മനോ ഽ ന്തരീക്ഷലോകഃ പ്രാണോ ഽ സൗ ലോകഃ

**മന്ത്രാർത്ഥം 4** — മൂന്നു ലോകങ്ങൾ ഇവ തന്നെ (ഭൂർലോകം, ഭൂവർലോകം, സ്വർഗ്ഗ ലോകം) (ഈ വാങ്മനഃ പ്രാണങ്ങൾ തന്നെ). ഈ ലോകം വാക്കു തന്നെ. മനസ്സ് അന്തരീക്ഷ ലോകമാകുന്നു. പ്രാണൻ അങ്ങേ ലോകമാകുന്നു.

ഭാഷ്യ ഃ— ത്രയോ ലോകാ ഭൂർഭുവ– സ്വരിത്യാഖ്യാ ഏത ഏവ വാങ്മനഃ പ്രാണഃ, തത്ര വിശേഷോ വാഗേ– വായം ലോകഃ, മനോന്തരിക്ഷലോകഃ, പ്രാണോ ഽ സൗ ലോകഃ.

മൂന്നു ലോകങ്ങൾ ഭൂ, ഭുവം, സ്വർഗ്ഗം എന്നീ പേരുകളുള്ളവയാണ് . ഇവ തന്നെയാണ് വാങ്മനഃ പ്രാണങ്ങൾ. അതിൽ വിശേഷിച്ചും വാക്കു തന്നെ ഈ ലോകം, മനസ്സ് അന്തരിക്ഷ ലോക്മാണ് , പ്രാണൻ ആ ലോകമാണ് (സ്വർഗ്ഗം).

**മന്ത്രഃ 5** — ത്രയോ വേദാ ഏത ഏവ വാഗേവർഗ്വേദോ മനോ യജുർവ്വേദഃ പ്രാണഃ സാമവേദഃ

**മന്ത്രാർത്ഥം** — മൂന്നു വേദങ്ങളിവ തന്നെയാണ് . വാക്കു തന്നെ ഋഗ്വേദം, മനസ്സ് ജയുർവ്വേദം,പ്രാണൻ സാമവേദം.

**മന്ത്ര ൬** — ദേവാഃ പിതരോ മനുഷ്യാഃഏത ഏവ വാഗേവ ദേവാ മനഃ പിതരഃ പ്രാണോ മനുഷ്യാഃ

**മന്ത്രാർത്ഥം 6** — ദേവകൾ, പിതൃക്കൾ, മനുഷ്യർ എന്നതിവർ തന്നെയാണ് — വാക്കു തന്നെ ദേവന്മാർ, മനസ്സ് പിതൃക്കൾ, പ്രാണൻ മനുഷ്യർ.

**മന്ത്രഃ 7** — പിതാ മാതാ പ്രജൈത ഏവ മന ഏവ പിതാ വാങ് മാതഃ പ്രാണഃ പ്രജാ.

**മന്ത്രാർത്ഥം 7** — പിതാവ് , മാതാവ് , പ്രജ എന്നതിവർ തന്നെ. മനസ്സു തന്നെ പിതാവ് , വാക്ക് മാതാവ് , പ്രാണൻ പ്രജയും.

ഭാഷ്യം 5.6.7 — ത്രയോ വേദാ ഇത്യാദീനി വാക്യാനി ഋജ്വർത്ഥാനി.

"ത്രയോ വേദാ" എന്നീ വാക്യങ്ങൾക്കുള്ള അർത്ഥം സരളമായതാണ്.

**മന്ത്രഃ 8 — വിജ്ഞാതം വിജിജ്ഞാസ്യമവിജ്ഞാതമേത ഏവ യത്കിഞ്ച വിജ്ഞാതം വാചസ്തദ്രൂപം വാഗ് ഹി വിജ്ഞാതാ വാഗേനം തദ് ഭൂത്വാവതി.**

**മന്ത്രാർത്ഥം 8 — അറിയപ്പെട്ടതും അറിയുവാനിച്ഛിക്കപ്പെടുന്നതും അറിയപ്പെടാത്തും ഇവ തന്നെ (മനോ വാക് പ്രാണങ്ങൾ) ഏതെല്ലാമാണോ അറിയപ്പെടാതിരിക്കുന്നത് അതെല്ലാം വാക്കിൻെറ രൂപമാകുന്നു. എന്തെന്നാൽ വാക്ക് അറിയപ്പെട്ടതാകുന്നു. വാക്ക് ആ അറിയപ്പെട്ട വസ്തുവായിത്തീർന്നു ഇവനെ രക്ഷിക്കുന്നു.**

ഭാഷ്യം—വിജ്ഞാതം വിജിജ്ഞാസ്യം അവിജ്ഞാതം ഏത ഏവ. തത്ര വിശേഷഃ— യത്കിഞ്ച വിജ്ഞാതം വിസ്പഷ്ടം ജ്ഞാതം വാചസ്തദ്രൂപം. തത്ര സ്വയമേവ ഹേതുമാഹ. വാഗ് ഹി വിജ്ഞാതാ പ്രകാശാത്മകത്വാത്. കഥമ വിജ്ഞാതാ ഭവേദ് യാന്യന്യാനപി വിജ്ഞാപയതി, "വാചൈവ സമ്രാഡ് ബന്ധുഃ പ്രജ്ഞായതേ" (4. 1. 2) ഇതി ഹി വക്ഷ്യതി.

അറിയപ്പെട്ടതും അറിയാനിച്ഛിക്കപ്പെടുന്നതും അറിയപ്പെടാത്തതും ആയത് ഇവ തന്നെയാണ് (വാങ്മനഃ പ്രാണങ്ങൾ) അവയുടെ വിശേഷരൂപങ്ങൾ ഇവയാണ്. ഏതാണോ അറിയപ്പെട്ടത്, സ്പഷ്ടമായി അറിയപ്പെട്ടത്, അത് വാക്കിൻെറ രൂപമാണ്. ശ്രുതി അതിനു കാരണം പറയുകയാണ് — പ്രകാശാത്മകത്വം കാരണം വാക്കുതന്നെയാണ് വിജ്ഞാതാവ്. മററുള്ളവയെക്കൂടി അറിയിപ്പിക്കുന്ന അത് എങ്ങനെ അറിയപ്പെടാത്തതാകും? "ഹേ സാമ്രാട്ടേ, വാക്കു തന്നെ ബന്ധുക്കളെ അറിയിക്കുന്നു." (4. 1.2) എന്നിനിപറയും.

വാഗ്വിശേഷവിദ ഇദം ഫലമുച്യതേ —വാഗേവൈനം യഥോക്തവാഗ്വിഭൂതിവിദം തദ്വിജ്ഞാതം ഭൂത്വാ അവതി പാലയതി, വിജ്ഞാതരൂപേണൈവ അസ്യാന്നം ഭോജ്യതാം പ്രതിപദ്യത ഇത്യർത്ഥഃ.

വാഗ്വിശേഷത്തെ അറിയുന്നവന് ഈ ഫലത്തെ പറഞ്ഞിരിക്കുന്നു — മേൽപറഞ്ഞ വാഗ്വിഭൂതിയെ അതായത് വാക്കിൻെറ വിശേഷത്തെ അറിയുന്നവനെ വാക്കു തന്നെ അതിനെക്കുറിച്ചറിയുന്നവനാക്കിത്തീർത്ത് രക്ഷിക്കുന്നു. വിജ്ഞാത രൂപത്തിൽ തന്നെ ഇവന് അന്നമായി അഥവാ ഭോജ്യമായിതീരുന്നു എന്നർത്ഥം.

തഥാ —

അതുപോലെ—

**മന്ത്രഃ 9 — യത്കിഞ്ച വിജിജ്ഞാസ്യം മനസസ്തദ്രൂപം മനോ ഹി വിജിജ്ഞാസ്യം മന ഏനം തദ്ഭൂത്വാവതി.**

**മന്ത്രാർത്ഥം 9 — ഏതിനെയെല്ലാമാണോ അറിയണമെന്നാഗ്രഹിക്കുന്നത് അത് മനസ്സിൻെറ രൂപമാകുന്നു.**

അറിയുവാനാഗ്രഹിക്കപ്പെടുന്ന വസ്തു മനസ്സു തന്നെയാണ്. മനസ്സ് അതായിത്തീർന്ന് അതിനെ രക്ഷിക്കുന്നു.

ഭാഷ്യം 9 — യത്കിഞ്ച വിജിജ്ഞാസ്യം വിസ്പഷ്ടം ജ്ഞാതുമിഷ്ടം വിജിജ്ഞാസ്യം തത്സർവ്വം മനസോ രൂപം; മനോ ഹി യസ്മാത് സന്ദിഹ്യമാനാകാരത്വാത് വിജിജ്ഞാസ്യം. പൂർവ്വവന്മനോവിഭൂതിവിദഃ ഫലം. മന ഏനം തദ്വിജിജ്ഞാസ്യം ഭൂത്വാ അവതി വിജിജ്ഞാസ്യസ്വരൂപേണൈവ അസ്യാന്നം ഭവതി.

ഏതെല്ലാമണോ വിജിജ്ഞാസ്യമാത് — വിസ്പഷ്ടമായി അറിയാനാഗ്രഹിക്കുന്നത് — അതെല്ലാം മനസ്സിൻെറ രൂപമാകുന്നു. മനസ്സ് സന്ദേഹരൂപമായതുകൊണ്ട് അറിയാൻ ഇച്ഛരിക്കുന്നതാണ്. മുമ്പിലത്തെപ്പോലെ മനോവിഭൂതിയെ അറിയുന്നവനുള്ള ഫലം പറയുന്നു. മനസ്സു തന്നെ അറിയുവാനിച്ഛരിക്കുന്ന ആ വസ്തുവായിതീർന്ന് മനോവിഭൂതിയെ അറിയുന്നവനെ രക്ഷിക്കുന്നു. വിജ്ഞാസ്യ സ്വരൂപത്തിൽ അന്നമായി തീരുന്നു.

തഥാ — അതുപോലെ

മന്ത്രം 10 — യത്കിഞ്ചാവിജ്ഞാതം പ്രാണസ്യ തദ്രൂപം പ്രാണോ ഹ്യവിജ്ഞാതഃ പ്രാണ ഏനം തദ്ഭൂത്വാവതി.

മന്ത്രാർത്ഥം 10 — അവിജ്ഞാതമായതെന്തെങ്കിലുമുണ്ടെങ്കിൽ അത് പ്രാണൻെറ രൂപമാണ്. എന്തെന്നാൽ പ്രാണൻ അവിജ്ഞാതമായതാണ്. പ്രാണൻ അതായിത്തീർന്നിട്ട് അതിനെ രക്ഷിക്കുന്നു.

ഭാഷ്യം — യത്കിഞ്ച അവിജ്ഞാതം, വിജ്ഞാനാഗോചരം, ന ച സന്ദിഹ്യമാനം, പ്രാണസ്യ തദ്രൂപം പ്രാണോ ഹ്യവിജ്ഞാതോ | വിജ്ഞാതരൂപോ ഹി യസ്മാത് പ്രാണഃ അനിരുക്തശ്രുതേഃ. വിജ്ഞാതവിജിജ്ഞാസ്യാവിജ്ഞാതഭേദേന വാങ്മനഃ പ്രാണവിഭാഗേ സ്ഥിതേ "ത്രയോ ലോകാ ഇത്യാദയോ വാചനികാ ഏവ. സർവ്വത്ര വിജ്ഞാതാദിരൂപദർശനാദേവ നിയമഃ സ്മർത്തവ്യഃ.

പ്രാണ ഏനം തദ്ഭൂത്വാവതി അവിജ്ഞാതരൂപേണൈവാസ്യ പ്രാണ അന്നം ഭവതീത്യർത്ഥഃ. ശിഷ്യപുത്രാദിഭിഃ സന്ദിഹ്യമാനാ വിജ്ഞാ—

ഏതെങ്കിലും അവിജ്ഞാതമായി, അഥവാ വിജ്ഞാനാഗോചരമായി സന്ദേഹത്തോടുകൂടി ഉണ്ടോ, അത് പ്രാണൻെറ രൂപമാകുന്നു. എന്തെന്നാൽ പ്രാണൻ അവിജ്ഞാതമാണ് — അവിജ്ഞാതരൂപനാണ്. അനിരുക്ത ശ്രുതിയനുസരിച്ച് പ്രാണൻ അവിജ്ഞാത സ്വരൂപനാണ്. വിജ്ഞാതം, വിജിജ്ഞാസ്യം, അവിജ്ഞാതം എന്നീഭേദം വഴി വാങ്മനഃ പ്രാണങ്ങൾക്ക് വ്യത്യാസമുള്ളപ്പോൾ മാത്രം ധ്യാനിക്കുന്നതിനായിട്ടാണ്. "ത്രയോ ലോകാഃ" മുതലായ വചനങ്ങൾ എങ്ങും വിജ്ഞാതാദിരൂപം കാണുന്നതുകൊണ്ട് ശ്രുതിവചനത്തിൽ നിന്നും തന്നെ അതിന് നിയമം കാണേണ്ടതാണ്.

പ്രാണൻ ഇവനെ അതായിട്ട് രക്ഷിക്കുന്നു. അവിജ്ഞാതരൂപത്തിൽത്തന്നെ ഇവന് അന്നമായിത്തീരുന്നു എന്നർത്ഥം. ശിഷ്യപുത്രാദികളാൽ സംശയിക്കപ്പെടുന്നവരായും അറിയപ്പെടാത്തവരാ

തോപകാരാ അപ്യാചാര്യപിത്രാ- ദയോ ദൃശ്യന്തേ; തഥാ മനഃ പ്രാ- ണയോരപി സന്ദിഹ്യമാനാവിദ്യ- ജ്ഞാതയോ അന്നത്വോപപത്തിഃ

യും ഇരുന്നാലും ആചാര്യൻ, പിതാവ് മുതലായവർ ഉപകരിക്കുന്നതായി നാം കാണാറുണ്ടല്ലോ. അതുപോലെ മനസ്സും പ്രാണനും സന്ദേഹപരമായും അവിജ് ഞാതമായും ഇരുന്നാലും അന്നമായിത്തീരുന്നതിന് വിരോധമില്ല.

വ്യാഖ്യാതഃ ഹ്യാത്മനഃ പ്രാണാനാമാധിഭൗതികോ വിസ്താരഃ അ- ഥായമാധിദൈവികാർത്ഥ ആരംഭഃ-

വാക്ക് , മനസ്സ് , പ്രാണൻ ഇവയുടെ ആധിഭൗതിക വിസ്താരം വ്യാഖ്യാനിക്കപ്പെട്ടു. ഇനി ആധിദൈവികമായ ഈ അർത്ഥം ആരംഭിക്കുന്നു -

**മന്ത്രഃ 11** — തസ്യൈ വാചഃ പൃഥിവീ ശരീരം ജ്യോതീ രൂപമയമഗ്നിസ്തദ്യാവത്യേവ വാക്താവതീ പൃഥിവീ താവാനയമഗ്നിഃ

**മന്ത്രാർത്ഥം 11** — ആ വാക്കിന് ശരീരം പൃഥിവിയാകുന്നു. പ്രകാശാത്മകത കാരണം ഇത് (പാർത്ഥിവമായ) അഗ്നിയാകുന്നു. അതിൽ വാക്ക് എത്രത്തോളമുണ്ടോ അത്രത്തോളം തന്നെ പൃഥിവിയുമുണ്ട് . ഈ പാർത്ഥിവാഗ്നിയും അത്രത്തോളമുണ്ട് .

ഭാഷ്യഃ — തസ്യൈ തസ്യാഃ വാചഃ പ്രജാപതേഃ അന്നത്വേന പ്രസ്തു- തായാഃ പൃഥിവീ ശരീരം ബാഹ്യ ആധാരഃ, ജ്യോതീരൂപം പ്രകാ- ശാത്മകം കരണം പൃഥിവ്യാ ആധേയ ഭൂതമയം പാർത്ഥിവോƒ ഗ്നിഃ ദ്വിരൂപാ ഹി പ്രജാപതേഃ വാക് കാര്യമാധാ- രോƒ പ്രകാശഃ കരണം ചാധേയം പ്രകാശഃ, തദുഭയം പൃഥിവ്യഗ്നീ വാഗേവ പ്രജാപതേഃ

പ്രജാപതിയുടെ അന്നമായി പറയപ്പെട്ട ആ വാക്കിന് ശരീരം — ബാഹ്യമായ ആധാരം പൃഥിവിയാകുന്നു. പൃഥിവിയുടെ ആധേയഭൂതമായ ഈ പാർത്ഥിവമായ അഗ്നി പ്രകാശാത്മകമായകരണമാകുന്നു. പ്രജാപതിയുടെ വാക്കിന് രണ്ടു രൂപങ്ങളുണ്ട് . കാര്യവും കരണവും കാര്യം ആധാരവും അപ്രകാശാത്മകവുമാണ് . കാരണം ആധേയവും പ്രകാശാത്മകവും അതു രണ്ടുമായ പൃഥിവ്യഗ്നികൾ പ്രജാപതിയുടെ വാക്കു തന്നെയാണ് .

തത്ത്ര യാവത്യേവ യാവത് പരിമാണൈവാധ്യാത്മാധിഭൂത- ഭേദഭിന്നാ സതീ വാഗ്ഭവതി, തത്ര സർവ്വത്രാധാരത്വേന പൃഥിവീ വ്യ- വസ്ഥിതാ, താവത്യേവ ഭവതി കാ- ര്യഭൂതാ; താവാനയമഗ്നിഃ, ആധേയഃ കരണരൂപോ ജ്യോതീരൂപേണ പൃ- ഥിവീമനുപ്രവിഷ്ടഃ താവാനേവ ഭവതി. സമാനമുത്തരം.

അതിൽ അധ്യാത്മമെന്നും അധിഭൂതമെന്നും ഉള്ള വ്യത്യാസം കാരണം ഭിന്നമായി വാക്ക് എത്രത്തോളം പരിമാണത്തോടു കൂടിയതാണോ അത്രയും പരിമാണത്തോടു കൂടിയതാണ് ആധാരമെന്ന നിലക്കതിൽ വ്യവസ്ഥിതമായി കാര്യഭൂതമായിരിക്കുന്ന പൃഥിവിയും. ജ്യോതീരൂപത്തിൽ ഈ പൃഥിവിയെ അനുപ്രവേശിച്ചിരിക്കുന്നതും കരണരൂപത്തോടു കൂടി ആധേയമായിരിക്കുന്നതുമായ ഈ

അഗ്നിയും അത്ര കണ്ട് പരിമാണമുള്ള താണ് . ഇനി പറയാനുള്ളതും അതു പോലെ തന്നെ.

**മന്ത്രം 12** — അഥൈതസ്യ മനസോ ദ്യൗഃ ശരീരം ജ്യോതീരൂപമസാവാദിത്യസ്തദ്യാവദേവ മനസ്താവതീ ദ്യൗസ്താവാനസാവാദിത്യസ്തൗ മിഥുനം സമൈതാം തതഃ പ്രാണോ|ജായത സ ഇന്ദ്രഃ സ ഏഷോ |സപത്നോ ദ്വിതീയോ വൈ സപത്നോ ഭവതി യ ഏവം വേദ.

**മന്ത്രാർത്ഥം 12** — പിന്നെ ഈ മനസ്സിന് ദ്യോവ് ശരീരമാകുന്നു. പ്രകാശാത്മകതകാരണം അത് ആദിത്യ നാകുന്നു. അതിൽ മനസ്സ് എത്രയുണ്ടോ അത്ര തന്നെ ആദ്യോവുമുണ്ട് . അത്രതന്നെ ആദിത്യനുമുണ്ട് . അവ (അഗ്ന്യാദിത്യന്മാരായ വാങ്മനസ്സുകൾ) മിഥുനത്തെ (പരസ്പരസംസർഗ്ഗത്തെ) പ്രാപിച്ചിരിക്കുന്നു. അപ്പോൾ പ്രാണനുണ്ടായി ആ പ്രാണൻ ഇന്ദ്രനാകുന്നു. ആ ഇവൻ അസപത്നനാകുന്നു. സപത്നനെന്നാൽ രണ്ടാമതൊരു വനുണ്ടെന്നുള്ളതാണല്ലോ. ആരിപ്രകാരം അറിയുന്നു വോ അവന് സപത്നൻ (എതിരാളി) ഉണ്ടാവുകയില്ല.

**ഭാഷ്യം** — അഥൈതസ്യ പ്രാജാപ—ത്യാന്നോക്തസ്യൈവ മനസോ ദ്യൗഃ ദ്യുർല്ലോകഃ ശരീരം കാര്യമാ—ധാരഃ ജ്യോതീരൂപം കരണമാധേയഃ അസാവാദിത്യഃ തത്തത്ര യാവത്—പരിമാണമേവാധ്യാത്മമധിഭൂതം വാ മനഃ താവതീ താവദ്വിസ്താരാ—താവത്പരിമാണാ മനസോ ജ്യോ—തീരൂപസ്യ കരണസ്യാധാരത്വേന വ്യവസ്ഥിതാ ദ്യൗഃ, താവാനസാ—വാദിത്യോ ജ്യോതീരൂപം കരണമാ—ധേയം.

താവഗ്ന്യാദിത്യൗ വാങ്മന—സേ ആധിദൈവികേ മാതാപിതരൗ, മിഥുനം മൈഥുന്യമിതരേതരസംസ—ർഗ്ഗം സമൈതാം സമഗച്ഛേതാം. ''മനസാ ആദിത്യേന പ്രസൂതം പിത്രാ, വാചാഗ്നിനാ മാത്രാ പ്രകാ—ശിതം കർമ്മ കരിഷ്യാമി'' ഇതി, അ ന്തരാ രോദസ്യോഃ . തതസ്തയോ—

അനന്തരം പ്രാജാപത്യമാകുന്ന അന്നമെന്ന മനസ്സിന് ദ്യുലോകം ശരീരമാ കുന്നു — കാര്യവും ആധാരവുമാകുന്നു. ആധേയമായ, ജ്യോതീരൂപമായ ആദി ത്യൻ കരണമാകുന്നു. അതിൽ അദ്ധ്യാ ത്മമോ അധിഭൂതമോ ആയ മനസ്സ് എത്ര പരിമാണമുള്ളതാണോ അത്രതന്നെ പരി മാണമുള്ളതാണ് പ്രകാശാത്മകമായതും കരണമായ മനസ്സിന്റെ ആധാരമായി വ്യ വസ്ഥി തമായതുമായ ദ്യോവും അത്ര തന്നെ ജ്യോതീരൂപവും കരണവും ആധേ യവുമായ ആദിത്യനും (പരിമാണമുള്ളതാ ണ് )

ആധിദൈവികങ്ങളായ മനോവാ ക്കുകളാകുന്ന അഗ്ന്യാദിത്യന്മരായ മാ താപിതാക്കൾ മിഥുനത്തെ പരസ്പരസം സർഗ്ഗത്തെ പ്രാപിച്ചു. "മനസ്സെന്ന ആദി ത്യനാകുന്ന പിതാവിനാൽ പ്രസവിക്ക പ്പെട്ടതും വാക്കെന്ന അഗ്നിയാകുന്ന മാതാവിനാൽ പ്ര കാശിപ്പിക്കപ്പെട്ടതുമായ കർമ്മത്തെ — കാര്യത്തെ ചെയ്യാമെന്ന് ഉള്ള അഭിപ്രായത്തോടെ ദ്യാവാപൃഥിവി

രേവ സംഗമനാദ് പ്രാണോ വായു രജായത പരിസ്പന്ദായ കർമ്മണേ.

കളുടെ അന്തരാളത്തിൽ അഗ്ന്യാദിത്യ ന്മാർക്ക് പരസ്പരം സംസർഗ്ഗമുണ്ടായി. അന്തരം അവരുടെ സംസർഗ്ഗത്തിൽ നി ന്നും തന്നെ ചലനാത്മകമായ കർമ്മത്തി നായി പ്രാണനെന്ന വായു ജനിച്ചു.

യോ ജാത ഃ സ ഇന്ദ്ര ഃ പര— മേശ്വരഃ, ന കേവലം ഇന്ദ്ര ഏവാസ— പത്നോ / വിദ്യമാനഃ സപത്നോ യസ്യ; കഃ പുനസ്സപത്നോ നാമ ? ദ്വിതീയോ വൈ പ്രതിപക്ഷത്വേന ഉപഗതഃ സ ദ്വിതീയഃ സപത്ന ഇത്യുച്യതേ. തേന ദ്വിതീയത്വേ / പി സതി വാങ്മന— സേ ന സപത്നത്വം ഭജതേ, പ്രാണം പ്രതി ഗുണഭാവോപഗതേ ഏവ ഹി തേ അദ്ധ്യാത്മമിവ.

ജനിച്ച അവൻ ഇന്ദ്രനാണ് — പരമേശ്വരനാണ് . കേവലം ഇന്ദ്രൻ മാത്ര മല്ല. അസപത്നനാണ് , ആർക്കാണോസ പത്നനില്ലാത്തത് അവൻ അസപത്നൻ. എന്നാലാരാണ് സപത്നൻ പ്രതിപക്ഷ ത്തായിരണ്ടാമതൊരുവൻ ഉണ്ടാവുകയാ ണെങ്കിൽ ആ രണ്ടാമനെ സപത്നനെന്നു പറയുന്നു. അതിനാൽ ദ്വിതീയത്വമുണ്ടെ ങ്കിലും വാക്കും മനസ്സും സപത്നങ്ങളാകു ന്നില്ല. അവ അദ്ധ്യാത്മം പോലെ പ്രാണ നു കീഴിലെന്നപോലെയാണല്ലോ വർത്തി ക്കുന്നത് .

തത്ര പ്രാസംഗികാസപത്ന വിജ്ഞാനഫലമിദം — നാസ്യ വിദു— ഷഃ സപത്നഃ പ്രതിപക്ഷോ ഭവതി, യ ഏവം യഥോക്തം പ്രാണമ— സപത്നം വേദ.

ഇതിൽ പ്രാസംഗികമായ അസ പത്നവിജ്ഞാനത്തിൻെറ ഫലം ഇതാണ് —ആർ ഇപ്രകാരം മുമ്പു പറഞ്ഞ പ്രാ ണനെ അസപത്നനായറിയുന്നുവോ ആ വിദ്വാന് ഒരു സപത്നനും അഥവാ എതി രാളിയും ഉണ്ടായിരിക്കുകയില്ല.

**മന്ത്രഃ 13** — തസ്യൈതസ്യ പ്രാണസ്യാപഃ ശരീരം ജ്യോതീ രൂപമസൗ ചന്ദ്രസ്തദ്യാവാനേവ പ്രാണസ്താവത്യ ആപസ്താവാനസൗ ചന്ദ്രസ്ത ഏതേ സർവ്വ ഏവ സാമാഃ സർവ്വേ / നന്താഃ സ യോ ഹൈതാനന്തവത ഉപാസ്തേ / ന്തവന്തം സ ലോകം ജയത്യഥ യോ ഹൈതാന— നന്താനുപാസ്തേ / നന്തം സ ലോകം ജയതി.

**മന്ത്രാർത്ഥം 13** — അനന്തരം ഈ പ്രാണന് ശരീരം അപ്പു കളാകുന്നു. ആ ചന്ദ്രൻ ജ്യോതീരൂപമായ കരണമാകുന്നു. അതിൽ പ്രാണൻ എത്ര പരിമാണുമുള്ളതാണോ അത്ര പരിമാണമുള്ളവയാണ് അപ്പുകളും. ആ ചന്ദ്രനും അത്ര പരിമാണമുള്ളതാകുന്നു. ഇവയെല്ലാം സമങ്ങളാകുന്നു, എല്ലാം അനന്തങ്ങളാകുന്നു. ആരാണോ ഇവയെ അന്തമാ യതായിട്ടുപാസിക്കുന്നത് , അവൻ അന്തമുള്ള ലോകത്തെ ജയിക്കുന്നു. പിന്നെ ആരാണോ ഇവയെ അനന്തങ്ങളായി ഉപാസിക്കുന്നത് അവൻ അനന്തമായ ലോകത്തെ ജയിക്കുന്നു.

**ഭാഷ്യഃ** — അഥൈതസ്യ പ്രകൃതസ്യ പ്രാജാപത്യാന്നസ്യ, ന പ്രജോക്ത— സ്യാനന്തരനിർദ്ദിഷ്ടസ്യ, **ആപഃ** ശരീരം കാര്യം കരണാധാരഃ, പൂ— ർവ്വവത് ജ്യോതീരൂപമസൗ ചന്ദ്രഃ തത്ര യാവാനേവ പ്രാണോ യാവത് പരിമാണോ ऽ ധ്യാത്മാദിഭേദേഷു താവദ് വ്യാപ്തിമത്യ **ആപഃ** താ— വത്പരിമാണാഃ; താവാനസൗ ചന്ദ്രോ ऽബാധേയഃ താസ്വപ്സ്വനു— പ്രവിഷ്ടഃ കരണഭൂതഃ **അധ്യാത്മ**— മധിഭൂതം ച താവദ് **വ്യാപ്തിമാ**— നേവ. താന്യേതാനി **പിത്രാ** പാങ്— ക്തേന **കർമ്മണാ സൃഷ്ടാനി** ത്രീ— ണ്യന്നാനി **വാങ്മനഃ** പ്രാണാഖ്യാ— നി. **അധ്യാത്മമധിഭൂതം** ച ജഗ— ത് **സമസ്തം** ഏതൈഃ വ്യാപ്തം, നൈതേഭ്യോ ऽ ന്യദതിരിക്തം കി— ഞ്ചിദസ്തി കാര്യാത്മകം കാരണാ— ത്മകം വാ. സമസ്താനിത്യേതാനി പ്രജാപതിഃ

പിന്നെ പ്രകൃതത്തിലുള്ള പ്രാജാപത്യാന്നമാകുന്ന പ്രാണന് — പ്രജകൾക്കുശേഷം പറഞ്ഞ പ്രാണനല്ല—അപ്പുകളാണ് കാര്യവും കാരണാധാരവുമായ ശരീരം. മുൻപു പറഞ്ഞപോലെ പ്രകാശാത്മകനാണീ ചന്ദ്രൻ. അതിൽ പ്രാണൻ അദ്ധ്യാത്മാദിഭേദങ്ങളിൽ എത്ര കണ്ടു പരിമാണത്തോടുകൂടിയതാണോ അത്ര കണ്ടു പരിമാണത്തോടു കൂടിയതാണ് അഥവാ വ്യാപ്തിയോടു കൂടിയതാണ് അപ്പുകളും. അപ്പുകളുടെ ആധേയവും അവയിൽ അനുപ്രവേശിച്ചിരിക്കുന്നവനും കാരണഭൂതനും ആയ ചന്ദ്രനും, അധ്യാത്മമായും അധിഭൂതമായും അത്ര തന്നെ വ്യാപ്തിയുള്ളതാണ്. പിതാവ് പാങ്ക്തകർമ്മങ്ങളെക്കൊണ്ടു സൃഷ്ടിച്ച വാങ്മനഃപ്രാണങ്ങൾ എന്നു പറയുന്നു അന്നങ്ങൾ ഇവയാണ്. അദ്ധ്യാത്മവും അധിഭൂതവുമായ ജഗത്തു മുഴുവൻ ഇവയാൽ വ്യാപ്തമായതാണ്. ഇവയിൽ നിന്നും കൂടുതലായോ കുറവായോ ഭിന്നമായോ കാരണാത്മകമായോ കാര്യാത്മകമായോ മറ്റൊന്നുമില്ല. ഇവയെല്ലാം ചേർന്നതാണ് പ്രജാപതി.

ത ഏതേ വാങ്മനഃ പ്രാണാഃ സർവ്വ ഏവ സമാസ്തുല്യാ വ്യാ— പ്തിമന്തോ യാവത്പ്രാണിഗോചരം സാധ്യാത്മാധിഭൂതം വ്യാപ്യ വ്യവ— സ്ഥിതാഃ. അത ഏവ അനന്തായാ വാസംസാരഭാവിനോ ഹി തേ. ന ഹി കാര്യകരണ പ്രത്യാഖ്യാനേന സംസാരോ ऽ വഗമ്യതേ. കാര്യകര— ണാത്മകാ ഹി ത ഇത്യുക്തം.

അങ്ങിനെയുള്ള ഈ വാങ്മനഃപ്രാണങ്ങളെല്ലാം തുല്യങ്ങളും പ്രാണികൾക്കെല്ലാം വിഷയമായി അധ്യാ ത്മമായും അധിഭൂതമായും വ്യാപിച്ച് സ്ഥിതി ചെയ്യുന്നവയും അതിനാൽ അനന്തങ്ങളും അല്ലെങ്കിൽ സംസാരമുള്ളടത്തോളം കാലം നിലനിൽക്കുന്നതുമാകുന്നു. ഇവ കാര്യങ്ങളും കരണങ്ങളുമാണെന്ന് പറഞ്ഞിരിക്കുന്നതിനാൽ സംസാരമാണെന്നറിയണം. കാര്യകരണാത്മകമാണവയെന്ന് പറഞ്ഞിട്ടുണ്ടല്ലോ.

സ യഃ കിഞ്ചിദൈതാൻ പ്ര— ജാപതേരാത്മഭൂതാനനന്തവതഃ പരി— ച്ഛിന്നാനദ്ധ്യാത്മരൂപേണയോ— പാസ്തേ, സ ച തദുപാസനാ— രൂപമേവ ഫലമന്തവന്തം ലോകം ജ— യതി, പരിച്ഛിന്ന ഏവ ജായതേ നൈതേഷാമാത്മഭൂതോ ഭവതീത്യ— ർത്ഥഃ. അഥ പുനഃ യോ ഹൈതാന— നന്താൻ സർവ്വാത്മകാൻ സർവ്വ—

പ്രജാപതിയുടെ ആത്മഭൂതങ്ങളായ ഇവയെ അധ്യാത്മരൂപത്തിലോ അധിഭൂതരൂപത്തിലോ പരിച്ഛിന്നങ്ങളായി ആരുപാസിക്കുന്നുവോ അവൻ അവന്റെ ഉപാസനക്കനുസരിച്ച്, അതിന്റെ ഫലമായി അന്തമുള്ള ലോകത്തെ ജയിക്കുന്നു. അവൻ പരിച്ഛിന്നനായിത്തന്നെ ഭവിക്കുമെന്നും അവക്കാത്മഭൂതനായിത്തീരുകയില്ലെന്നുമർത്ഥം. പിന്നെ ആരോണോ ഇവയെ അനന്തങ്ങളായി സർ

പ്രാണ്യാത്മഭൂതാൻ അപരിച്ഛി-ന്നാനുപസ്തേ സ അനന്തമേവ ലോകം ജയതി.

വ്വാത്മകങ്ങളായി സർവ്വപ്രാണികളുടേയും ആത്മഭൂതങ്ങളായി അപരിച്ഛിന്നങ്ങളായി — ഉപാസിക്കുന്നുത് അവൻ അനന്തമായ ലോകത്തെ ജയിക്കുന്നു.

---

പിതാ പാങ്തേന കർമ്മണാ സപ്താന്നാനി സൃഷ്ട്വാ ത്രീണ്യ-ന്നാനി ആത്മാർത്ഥമകരോത് ഇ-ത്യുക്തം. താന്യേതാനി. പാങ്ത-കർമ്മഫലഭൂതാനി വ്യഖ്യാതാനി. തത്ര കഥം പുനഃ പാങ്തസ്യ കർമ്മ-ണഃ ഫലമേതാനി ? ഇത്യുച്യതേ — യസ്മാത് തേഷ്വപി ത്രിഷ്വന്നേഷു പാങ്താവഗമ്യതേ, വിത്തകർമ്മ-ണോരപി തത്ര സംഭവാത് . തത്ര പൃഥിവ്യഗ്നീ മാതാ, ദിവാദിത്യൗ പിതാ. യോ ʃ യമനയോരന്തരാ പ്രാണഃ സ പ്രജേതി വ്യാഖ്യാതം. തത്ര വിത്തകർമ്മണീ സംഭാവയിത വ്യേത്യാരംഭഃ—

പിതാവ് പാങ്ക്ത കർമ്മങ്ങളെക്കൊണ്ട് സപ്താന്നങ്ങളെ സൃഷ്ടിച്ചിട്ട് അവയിൽ മൂന്നന്നങ്ങളെ തനിക്കായി കൽപിച്ചു എന്ന് പറഞ്ഞു കഴിഞ്ഞു. പാംക്ത കർമ്മഫലഭൂതങ്ങളായ ആ കർമ്മങ്ങൾ വ്യാഖ്യാനിക്കപ്പെട്ടു. അതിൽ ഇവ പാംക്ത കർമ്മത്തിന്റെ ഫലമാകുന്നതെങ്ങിനെ എന്നു പറയുന്നു — വിത്തവും കർമ്മവും ആ മൂന്നന്നങ്ങളിലുമുള്ളതിനാൽ അവയിലും പാംക്തമുണ്ടെന്നറിയാമല്ലോ. അതിൽ പൃഥിവിയും അഗ്നിയും മാതാവും ദ്യോവും ആദിത്യനും പിതാവും ഇടക്കുള്ള പ്രാണൻ പ്രജയും ആകുന്നു എന്ന് വ്യാഖ്യാനിച്ച് കഴിഞ്ഞതാണ് . അതിൽ വിത്തവും കർമ്മവും കൂടി സംഭാവിതവ്യങ്ങളാവാൻ വേണ്ടി ആരംഭിക്കുകയാണ്

**മന്ത്രഃ 14** — സ ഏഷ സംവത്സരഃപ്രജാപതിഃ ഷോഡ-ശകലസ്തസ്യ രാത്രയ ഏവ പഞ്ചദശ കലാ ധ്രുവൈ-വാസ്യ ഷോഡശീ കലാ സ രാത്രിഭിരേവാ പൂര്യതേ ʃ പചക്ഷീയതേ സോ ʃ മാവാസ്യാം രാത്രിമേതയാ ഷോഡശ്യാ കലയാ സർവ്വമിദം പ്രാണഭൃദനുപ്രവിശ്യ തതഃ പ്രാതർജ്ജായതേ തസ്മാദേതാം രാത്രിം പ്രാണ-ഭൃതഃ പ്രാണംന വിച്ഛിന്ദ്യാദപി കൃകലാസസ്യൈ തസ്യാ ഏവ ദേവതായാ അപി ചിത്യൈ.

**മന്ത്രാർത്ഥം 14** — അങ്ങിനെയുള്ള ഈ പ്രജാപതി പതിനാറു കലകളോടുകൂടിയ സംവത്സരമാകുന്നു. അവന്റെ പതിനഞ്ചു കലകൾ രാത്രികൾ തന്നെയാകുന്നു. അവന്റെ പതിനാറാമത്തെ കല നിത്യ തന്നെയാകുന്നു. അവൻ രാത്രികളെക്കൊണ്ടുതന്നെ പൂർണ്ണതയെ പ്രാപിക്കുകയും ക്ഷയിച്ചുപോവുകയും ചെയ്യുന്നു. അവൻ കറുത്ത വാവിൻ നാൾ രാത്രിയിൽ ഈ പ്രാണിവർഗ്ഗത്തെയെല്ലാം അനുപ്രവേശിച്ചിട്ട് അനന്തരം പിറെറ ദിവസം രാവിലെ ജനിക്കുന്നു. അതിനാൽ ഈ രാത്രിയിൽ ഈ സോമ ദേവതയുടെ തന്നെ പൂജക്കായിട്ട് ഒരു പ്രാണിയുടെ — ഒരോന്തിന്റെ — പോലും പ്രാണനെ വിച്ഛേദിക്കരുത് .

**ഭാഷ്യം 14** — "സ ഏഷ സംവത്സരഃ" യോ ƒ യം ത്ര്യന്നാത്മാ പ്രജാപതിഃ പ്രകൃതഃ, സ ഏഷ സംവത്സരാത്മനാ വിശേഷതോ നിർദ്ദിശ്യതേ. ഷോഡശകലഃ ഷോഡ ശ കലാ അവയവാ അസ്യ സോ ƒ യം ഷോഡശകലഃ സംവത്സരഃ സംവത്സരാത്മാ കാല രൂപഃ.

"സ ഏഷ സംവത്സരഃ" ഇവിടെ അന്നത്രയരൂപിയായ പ്രജാപതിയെക്കുറിച്ചുള്ള പരമാർശമുള്ളത് സംവത്സരരൂപത്തിൽ വിശേഷിച്ചും നിർദ്ദേശിക്കപ്പെടുകയാണ് . ഷോഡശകലനാണ് പതിനാറു കലകൾ അഥവാ അവയവങ്ങളുള്ളവൻ ഷോഡശകലൻ ആണ് സംവത്സരം അഥവാ സംവത്സരാത്മകനായകാലശരീരൻ.

തസ്യ ച കാലാത്മനഃ പ്രജാപതേഃ രാത്രയ ഏവാഹോരാത്രാണി, തിഥയ ഇത്യർത്ഥഃ, പഞ്ചദശ കലാഃ ധ്രുവൈവ നിത്യൈവ വ്യവസ്ഥിതാ അസ്യ പ്രജാപതേഃ ഷോഡശീ ഷോഡശാനാം പൂരണീ കലാ. സ രാത്രിഭിരേവ തിഥിഭിഃ ; കലോക്താഭിരാപൂര്യതേചാപക്ഷീയതേ ച. പ്രതിപദാദ്യാദിർഹി ചന്ദ്രമാഃ പ്രജാപതിഃ ശുക്ലപക്ഷ ആപൂര്യതേ കലാഭിരുപചീയമാനാഭിർ വ്വർദ്ധതേ യാവത്സംപൂർണ്ണമണ്ഡലഃ— പൗർണ്ണമാസ്യാം താഭിരേവാപചീയമാനാഭിഃ അപക്ഷീയതേ കൃഷ്ണപക്ഷേ യാവദ് ധ്രുവൈകാ കലാ വ്യവസ്ഥിതാ അമാവാസ്യായാം.

ആ കാലാത്മാവായ പ്രജാപതിയുടെ രാത്രികൾ — തിഥികൾ എന്നർത്ഥം — എന്ന പതിനഞ്ചുകലകൾ. ഈ പ്രജാപതിയുടെ പതിനാറാമത്തെ കല പതിനാറാമത്തെ സംഖ്യാപൂരണം ചെയ്യുന്ന കലയാണ് . ആ പ്രജാപതി കലകളായി പറഞ്ഞ രാത്രികളെക്കൊണ്ടു തന്നെ — തിഥികളെക്കൊണ്ടു തന്നെ വർദ്ധിക്കുകയും ക്ഷയിക്കുകയും ചെയ്യുന്നു. ശുക്ലപക്ഷത്തിൽ പ്രതിപദം മുതൽ കലകൾക്കൂടി ക്കൂടി പൗർണ്ണമിനാൾ സമ്പൂർണ്ണമണ്ഡലനായിത്തീരുന്നതുവരെ ചന്ദ്രനെന്ന പ്രജാപതി വർദ്ധിച്ചു വരുകയും, കറുത്തപക്ഷത്തിൽ കലകൾ ചുരുങ്ങി അമാവാസിനാൾനിത്യമായ ഒരു കല മാത്രം ശേഷിക്കുന്നതുവരെ ക്ഷയിക്കുകയും ചെയ്യുന്നു.

സ പ്രജാപതിഃ കാലാത്മാ അമാവാസ്യാമമാവാസ്യായാം രാത്രിം രാത്രൗ യാ വ്യവസ്ഥിതാ ധ്രുവാ കലാ ഉക്താ ഏതയാ ഷോഡശ്യാ കലയാ സർവ്വമിദം പ്രാണ ഭൃത് പ്രാണിജാതമനുപ്രവിശ്യ യദപഃ പിബതി യച്ചൗഷധീരശ്നാതി തത്സർവ്വമേവ ഓഷധ്യാത്മനാ സർവ്വം വ്യാപ്യാമാവാസ്യം രാത്രിമവസ്ഥായ തതോ ƒപരേദ്യുഃ പ്രാതർജ്ജായതേ ദ്വിതീയയാ കലയാ സംയുക്തഃ

കാലാത്മവായ ആ പ്രജാപതി കറുത്ത വാവിൻനാൾ രാത്രിയിൽ അവശേഷിച്ച ധ്രുവയെന്നു പറയപ്പെടുന്ന പതിനാറാമത്തെ കലകൊണ്ട് വെള്ളം കുടിക്കുകയും ഓഷധികളെ ഭക്ഷിക്കുകയും ചെയ്യുന്ന ഈ പ്രാണിവർഗ്ഗത്തിലെല്ലാം ഓഷധിരൂപത്തിലും ജലരൂത്തിലും വ്യാപിച്ച് രാത്രി മുഴുവൻ സ്ഥിതി ചെയ്ത് അനന്തരം അടുത്ത ദിവസം രാവിലെ രണ്ടാമത്തെ കലയോടു കൂടി ജനിക്കുന്നു.

ഏവം പാംക്താത്മകോ ƒസൗ പ്രജാപതിഃദിവാദിത്യൗ മനഃ പിതാ; പൃഥിവ്യഗ്നീ വാഗ് . ജായാ മാതാ; തയോശ്ച പ്രാണഃ പ്രജാ. ചാന്ദ്രമസ്യസ് തിഥയഃ കലാ വിത്തം,

ഇപ്രകാരം ഈ പ്രജാപതി പാംക്തകർമ്മസ്വരൂപനാകുന്നു. ദ്യോവും ആദിത്യനുമാകുന്ന മനസ്സ് പിതാവ് ; പൃഥിവിയും അഗ്നിയുമാകുന്ന വാക്ക് ജായാ അഥവാ മാതാവ് . പ്രാണനാണ്

ഉപചയാപചയധർമ്മിത്വാദിത്യവ—ത് . താസാം ച കലാനാം കാലാ—വയവാനാം ജഗത്പരിണാമഹേതു—ത്വം കർമ്മ. ഏവമേഷ കൃത്സ്നഃ പ്രജാപതിഃ "ജായാ മേസ്യാദഥ പ്രജായേയാഥ വിത്തം മേ സ്യാദഥ കർമ്മ കുർവ്വീയ" (ബൃ. ഉ. 1. 4. 17) ഇത്യേഷണാനുരൂപ ഏവ പാംക്ത—സ്യ കർമ്മണഃ ഫലഭൂതഃ സംവൃത്തഃ. കാരണാനുവിധായി ഹി കാര്യമിതി ലോകേ അപി സ്ഥിതി.

അവരുടെ പ്രജ. വിത്തം പോലെ വൃദ്ധിക്ഷയസ്വഭാവമുള്ളതിനാൽ തിഥികളാകുന്ന ചന്ദ്രന്റെ കലകൾ വിത്തമാകുന്നു. കാലാവയവങ്ങളാകുന്ന ആ കലകൾ ജഗത്തിന്റെ പരിണാമത്തിന് കാരണമാകയാൽ കർമ്മമാകുന്നു. ഇങ്ങിനെ ഈ സമസ്തനായ പ്രജാപതി "എനിക്ക് ജായയുണ്ടാകട്ടെ....അനന്തരം ഞാൻ കർമ്മം ചെയ്യും" (ബൃ. ഉ. 1. 4. 17) എന്നിങ്ങിനെയുള്ളഏഷണക്കനുസരിച്ചു തന്നെ പാംക്തകർമ്മത്തിന്റെ ഫലഭൂതനായി ഭവിച്ചു. കാരണത്തിനനുസരിച്ച് കാര്യവും എന്നാണല്ലോ ലോകത്തിലും സ്ഥിതി.

യസ്മാദേഷ ചന്ദ്ര ഏതാം രാത്രിം സർവ്വപ്രാണിജാതമനു പ്ര—വിഷ്ടോ ധ്രുവയാ കലയാ വർ—ത്തതേ തസ്മാദ് ഹേതോഃ ഏതാമ—മാവാസ്യാം രാത്രിം പ്രാണഭൃതഃ പ്രാണിന പ്രാണം ന വിച്ഛിന്ദ്യാത് പ്രാണിനം ന പ്രമാപയേത് ഇത്യേ—തത് , അപി കൃകലാസസ്യ. കൃക—ലാസോ ഹി പാപാത്മാ സ്വഭാവേ—നൈവ ഹിംസ്യതേ പ്രാണിഭിഃ ദൃഷ്ടോ ᳐ പ്യമംഗള ഇതി കൃത്വാ.

ഈ ചന്ദ്രൻ അമാവാസി ദിവസം രാത്രിയിൽ നിത്യമായ കലകൊണ്ട് എല്ലാ പ്രാണിവർഗ്ഗങ്ങളിലും അനുപ്രവേശിച്ച് വസിക്കുന്നതിനാൽ ആ രാത്രിയിൽ ഒരു പ്രാണിയുടെയും — ഒരോന്തിന്റെ പോലും പ്രാണന് വിച്ഛേദം ചെയ്യരുത് . ഓന്ത് സ്വതവേ പാപസ്വരൂപിയായതിനാൽ അതിനെ കാണുന്നതു തന്നെ അമംഗളമാണെന്നു കരുതി പ്രാണികൾ അതിനെ കൊല്ലാറുണ്ട് .

നനു പ്രതിഷിദ്ധൈവ പ്രാ—ണിഹിംസാ "അഹിംസൻ സർവ്വ—ഭൂതാന്യന്യത്ര തീർത്ഥേഭ്യഃ" ഇതി (ഛാ.ഉ. 8.15.1).

എന്നാൽ "അഹിംസൻ സർവ്വഭൂതാന്യന്യത്ര തീർത്ഥേഭ്യഃ" എന്നിങ്ങിനെ പ്രാണിഹിംസവിലക്കപ്പെട്ടിട്ടുണ്ടല്ലോ.

ബാഢം പ്രതിഷിദ്ധ്യാ, തഥാപി ന അമാവാസ്യായാ അന്യത്ര പ്രതി—പ്രസവാർത്ഥം വചനം ഹിംസായാഃ കൃകലാസവിഷയേ; കിം തർഹി ? ഏതസ്യാ സോമ ദേവതായാ അപചിത്യൈ പൂജാർത്ഥം.

ശരിയാണ് , പ്രാണിഹിംസ വിലക്കപ്പെട്ടിട്ടുണ്ട് . എങ്കിലും കറുത്ത വാവിൻ നാളൊഴിച്ച് മററു ദിവസങ്ങളിൽ കൊല്ലാമെന്നോ ഓന്തിനെ കൊല്ലാമെന്നോ ഹിംസയുടെ വിലക്കലിന് ഒരപവാദ മായിട്ടല്ല പറഞ്ഞത് . പിന്നെന്തിനാണ് ? ഈ സോമദേവതയുടെ പൂജക്കായിട്ടു മാത്രമാണ് .

**മന്ത്രഃ 15** — യോ വൈ സ സംവത്സരഃ പ്രജാപതിഃ ഷോഡശകലോ ᳐ യമേവ സ യോ ᳐ യമേവംവിത് പുരുഷസ്തസ്യ വിത്തമേവ പഞ്ചദശകലാ ആത്മൈ — വാസ്യ ഷോഡശീകലാ സ വിത്തേനൈവ ച പൂര്യതേ ᳐ പ ച ക്ഷീയതേ തദേതന്നഭ്യം യദയമാത്മാ പ്രധിർവ്വിത്തം

തസ്മാദ്യദ്യപി സർവ്വജ്യാനിം ജീയത ആത്മനാ ചേജ്ജീ — വതി പ്രധിനാഗാദിത്യേവാഹു.

**മന്ത്രാർത്ഥം 15** — പതിനാറു കലകളോടുകൂടിയ സംവത്സരമാകുന്ന ആ പ്രജാപതി ആരാണോ അതിവൻ തന്നെ. ഇപ്രകാരം അറിയുന്ന പുരുഷനാരാണോ അവന് പതിനഞ്ചു കലകൾ തന്നെയാകുന്നു വിത്തം. ഇവന് പതിനാറാമത്തെ കല ശരീരം തന്നെ. അവൻ വിത്തം മാത്രം കൊണ്ട് ആ പൂർണ്ണനാവുകയും ക്ഷയിച്ചു പോവുകയും ചെയ്യുന്നു. ഈ ശരീരമെന്നത് യാതൊന്നാണോ അത് രഥനാഭിയുടെ സ്ഥാനത്തുള്ളതാകുന്നു. വിത്തം രഥ ചക്രത്തിൻെറ നേമിയുടെ സ്ഥാനത്തുള്ളതാകുന്നു. അതിനാൽ എല്ലാം ക്ഷയിച്ചാലും ശരീരം കൊണ്ട് ജീവിക്കുന്ന പക്ഷം "ബാഹ്യമായ പരിവാരം കൊണ്ടേ ക്ഷീണിച്ചിട്ടുള്ളു" എന്നു തന്നെ പറയുന്നു.

**ഭാഷ്യം 15** — യോ വൈ പരോക്ഷാ— ഭിഹിതഃ സംവത്സരഃ പ്രജാപതിഃ ഷോഡശകലഃ സ നൈവാത്യന്തം പരോക്ഷോ മന്തവ്യഃ, യസ്മാദയമേവപ്രത്യക്ഷ ഉപലഭ്യതേ. കോ ∫ സാവയം ? യോ യഥോക്തം ത്ര്യ— ന്നാത്മകം പ്രജാപതിം ആത്മഭൂതം വേത്തി സ ഏവംവിത് പുരുഷഃ.

പരോക്ഷനായി പറയപ്പെട്ടിരിക്കുന്ന പതിനാറു കലകളുള്ള സംവത്സരമാകുന്ന പ്രജാപതി തീരെ അപരോക്ഷനാണെന്നു വിചാരിക്കരുത് . കാരണം ഇവൻ തന്നെ പ്രത്യക്ഷനായി കാണപ്പെടുന്നുണ്ട് . അതാരാണ് ? ആരാണോ മേൽപറഞ്ഞത്ര്യന്നാത്മകനായ പ്രജാപതിയെ ആത്മഭൂതനായിട്ടറിയുന്നത് അവനാണ് അത് .

കേന സാമാന്യേന പ്രജാ— പതിരിതി തദുച്യതേ തസ്യൈവം വിദഃ; പുരുഷസ്യ ഗവാദി വിത്തമേവ പഞ്ചദശകലാ ഉപചയാപചയ— ധർമ്മിത്വാത് . തദ്വിത്തസാദ്ധ്യം ച കർമ്മ. തസ്യ കൃത്സ്നതായൈ ആ— ത്മൈവ പിണ്ഡ ഏവാസ്യ വിദുഷഃ ഷോഡശീ കലാ ധ്രുവസ്ഥാനീയാ. സ ചന്ദ്രവദ്വിത്തേനൈവ ആപൂ— ര്യതേ ചാപക്ഷീയതേ ച തദേത— ല്ലോകേ പ്രസിദ്ധം.

എന്തു സാമ്യം കൊണ്ടാണവൻ പ്രജാപതിയാകുന്നത് എന്നു പറയുന്നു — മനുഷ്യന് പശുമുതലായ വിത്തം തന്നെയാണ് പതിനഞ്ചു കലകൾ. വിത്തത്തിലും കലകളെപ്പോലെ വർദ്ധനയും ക്ഷയവുമുണ്ടല്ലോ. ആ വിത്തത്താലാണ് കർമ്മത്തെ സാധിക്കേണ്ടത് . അവൻെറ സമസ്തത്വത്തിനുവേണ്ടി പറയുന്നു — വിദ്വാനായ ഇവന് ധ്രുവസ്ഥാനത്തുള്ള പതിനാറാമത്തെ കല പ്രാണാദിവിശിഷ്ടമായ ഈ ശരീരം തന്നെ. അവൻ ചന്ദ്രനെപ്പോലെ വിത്തത്താൽ തന്നെ വർദ്ധിക്കുകയും ക്ഷയിക്കുകയും ചെയ്യുന്നു. ഇത് ലോകത്തിൽ പ്രസിദ്ധമാണ് .

തദേതദന്നഭ്യം, നാഭ്യൈ— ഹിതം നഭ്യം നാഭിം വാ അർഹതീതി. കിം തത് ? യദയം യോ ∫ യമാത്മാ

ആ ഇത് നഭ്യമായതാണ് . "നാഭ്യൈ ഹിതം" അല്ലെങ്കിൽ "നാഭിം അർഹതി" എന്നു പറയാം. അതേതാണ് ? ഈ

പിണ്ഡഃ. പ്രധിർവ്വിത്തം പരിവാര—സ്ഥാനീയം ബാഹ്യം ചക്രസ്യ ഇവ അരനേമ്യാദി. തസ്മാദ്യദ്യപി സർ—വ്വജ്യാനിം സർവ്വസ്വാപഹരണം ജീയ—തേ ഹിയതേ ഗ്ലാനീം പ്രാപ്നോതി, ആത്മനാ ചക്രനാഭിസ്ഥാനീയേന ചേദ്യദി ജീവതി പ്രധിനാ ബാഹ്യേന പരിവാരേണ അയമഗാത് ക്ഷീണോ ഽയം യഥാ ചക്രമരനേമിവിമുക്ത—മേവാഹുഃ. ജീവംശ്ചേദരനേമി—സ്ഥാനീയേന വിത്തേന പുനരുപ—ചീയത ഇത്യഭിപ്രായഃ

പിണ്ഡ ശരീരം യാതൊന്നാണോ അത് . വിത്തം "പ്രധി" അല്ലെങ്കിൽ ബാഹ്യ പരിവാരത്തിന്റെ സ്ഥാനത്തുള്ളത് ആണ് . ചക്രത്തിന്റെ അരം നേമി ഇന്നിവയെപ്പോലെ. അതിനാൽ സർവ്വ ജ്യാനി " അതായത് സർവ്വ സ്വാപഹരണം, വരുമ്പോൾ മനുഷ്യൻ ഇല്ലാത്തവനായിത്തീരുന്നു — ഗ്ലാനിയെ പ്രാപിക്കുന്നു. എന്നാലും ചക്രത്തിന്റെ നാഭിസ്ഥാനീയനായി (അച്ചുതണ്ടിന്റെ സ്ഥാനത്ത് ) തന്റെ ശരീരമാത്രനായി ജീവിക്കുന്നെങ്കിൽ ലോകർ പറയും "ഇവൻ പ്രധി അഥവാ ബാഹ്യ പരിവാരങ്ങളില്ലാതെ ക്ഷീണിതൻ ആയി — ചക്രത്തിന്റെ അരങ്ങളും നേമിയുമില്ലാത്തപോലെയായിത്തീർന്നു." എന്ന് . ജീവിക്കുന്നു എങ്കിൽ ചക്രത്തിന്റെ അരനേമിസ്ഥാനത്തുള്ള വിത്തം കൊണ്ട് വീണ്ടും വീണ്ടും വർദ്ധനയെ പ്രാപിക്കാമെന്നർത്ഥം.

---

ഏവം പാങ്ക്തേന ദൈവ—വിത്തവിദ്യാസംയുക്തേന കർമ്മ—ണാ ത്ര്യന്നാത്മകഃ പ്രജാപതിഃ ഭവതീതി വ്യാഖ്യാതം. അനന്തരം ച ജായാദിവിത്തം പരിവാരസ്ഥാനീയം ഇത്യുക്തം. തത്ര പുത്രകർമ്മാ—പരവിദ്യാനാം ലോകപ്രാപ്തിസാ—ധനത്വമാത്രം സാമാന്യേനാവഗതം, ന പുത്രാദീനാം ലോകപ്രാപ്തി ഫലം പ്രതി വിശേഷസംബന്ധനിയമഃ. സോ ഽയം പുത്രാദീനാം സാധനാനാം സാധ്യവിശേഷസംബന്ധോ വ—ക്തവ്യ ഇത്യുത്തരഖണ്ഡികാ പ്ര—ണീയതേ.

ദൈവദത്തമായ വിദ്യയോടു കൂടിയ പാങ്ക്തകർമ്മം കൊണ്ട് ത്ര്യന്നാത്മകനായി പ്രജാപതിയായിത്തീരുമെന്ന് പറഞ്ഞു കഴിഞ്ഞു. പിന്നെ ജായാദി വിത്തം പരിവാരസ്ഥാനത്തുള്ളതാണെന്നും പറഞ്ഞു കഴിഞ്ഞു. പൂർവ്വഗ്രന്ഥത്തിൽ പുത്രൻ, കർമ്മം, അപരവിദ്യ ഇവ ലോകപ്രാപ്തി സാധനങ്ങളാണെന്നു മാത്രം പൊതുവായി പറഞ്ഞു. പുത്രാദികൾക്ക് ലോക പ്രാപ്തിരൂപമായിരിക്കുന്ന ഫലസംബന്ധത്തെ കുറിക്കുന്ന പ്രത്യേക നിയമത്തെക്കുറിച്ച് പറഞ്ഞില്ല. പുത്രാദി സാധനകൾക്ക് സാധ്യവിഷയങ്ങളോടുള്ള ആ സംബന്ധം പറയാനായിട്ട് അടുത്ത ഖണ്ഡിക ആരംഭിക്കാൻ പോകുന്നു.

**മന്ത്രഃ 16** — അഥ യോ വാവ ലോകാ,മനുഷ്യലോകഃ പിതൃലോകോ ദേവലോക ഇതി സോ ഽയം മനുഷ്യലോകഃ പുത്രേണൈവ ജയ്യോ നാന്യേന കർമ്മണാ കർമ്മണാ പിതൃലോകോ വിദ്യയാ ദേവലോകോ ദേവലോകോ വൈ ലോകാനാം ശ്രേഷ്ഠ സ്തസ്മാദ്വിദ്യാം പ്രശംസന്തി.

**മന്ത്രാർത്ഥം 16** — അനന്തരം ലോകങ്ങൾ മൂന്നു തന്നെ, മനുഷ്യലോകം, പിതൃലോകം, ദേവലോകം എന്നിങ്ങിനെ.

ആ ഈ മനുഷ്യലോകം പുത്രനാൽത്തന്നെ സാധിക്കപ്പെടണം — മറെറാരു കർമ്മം കൊണ്ടുമല്ല. പിതൃലോകം കർമ്മം കൊണ്ടു നേടിയെടുക്കപ്പെടണം. ദേവലോകം വിദ്യകൊണ്ടു നേടിയെടുക്കണം. ലോകങ്ങളിൽ വച്ച് ശ്രേഷ്ഠമായത് ദേവലോകം തന്നെ. അതാണ് വിദ്യയെ പ്രശംസിച്ചിരിക്കുന്നത് .

**ഭാഷ്യം 16** —അഥേതി വാക്യോപന്യാസാർത്ഥഃ . ത്രയഃ വാവേത്യവധാരണാർത്ഥഃ ത്രയ ഏവ ശാസ്ത്രോക്തം സാധനാർഹാ ലോകാഃ ന ന്യൂനാ നാധികാ വാ. കേ തേ ? ഇത്യുച്യതേ മനുഷ്യലോകഃ പിതൃലോകോ ദേവലോക ഇതി.

"അഥ" എന്നത് വാക്യാരംഭത്തെ കുറിക്കാനാണ് . വാവ എന്നത് നിശ്ചിതാർത്ഥവും. ശാസ്ത്രോക്തസാധനകൾ വഴി പ്രാപിക്കാവുന്ന ലോകങ്ങൾ മൂന്നു മാത്രമാണ് ഇതിൽ കുറവുമില്ല, കൂടുതലുമില്ല. അവയേതാണ് ? എന്നു പറയുന്നു — മനുഷ്യലോകം, പിതൃലോകം, ദേവ ലോകം എന്നിവ.

തേഷാം സോ ऽ യം മനുഷ്യലോകഃ പുത്രേണൈവ സാധനേന ജയ്യോ ജേതവ്യഃ സാധ്യഃ യഥാ ച പുത്രേണ ജേതവ്യഃ തഥോത്തരത്ര വക്ഷ്യാമഃ— നാന്യേന കർമ്മണാ, വിദ്യയാവേതി വാക്ശേഷഃ

അവയിൽ മനുഷ്യലോകം പുത്രനാകുന്ന സാധനയാൽ മാത്രം ജയിക്കപ്പെടാവുന്നതാണ് . നേടിയെടുക്കപ്പെടാവുന്നതാണ് . എങ്ങിനെ പുത്രനാൽ നേടിയെടുക്കപ്പെടാമെന്ന് ഇനി പറയാൻ പോകുന്നുണ്ട് . മററു കർമ്മങ്ങളെക്കൊണ്ടോ വിദ്യകൊണ്ടോ സാധ്യമല്ലെന്ന് വാക്ശേഷം.

കർമ്മണാ അഗ്നിഹോത്രാദിലക്ഷണേന പിതൃലോകോ ജേതവ്യോ ന പുത്രേണ നാപി വിദ്യയാ. വിദ്യയാ ദേവലോകോ ന പുത്രേണ നാപി കർമ്മണാ

അഗ്നിഹോത്രദിരൂപങ്ങളായ കർമ്മങ്ങളെക്കൊണ്ട് പിതൃലോകം ജയിക്കപ്പെടാം. പുത്രനെക്കൊണ്ടോ വിദ്യകൊണ്ടോ സാധിക്കുകയില്ല. വിദ്യ കൊണ്ടു ദേവലോകം ജയിക്കപ്പെടാം — പുത്രനെക്കൊണ്ടോ കർമ്മം കൊണ്ടോ അല്ല.

ദേവലോകോ വൈ ത്രയാണാം ലോകാനാം ശ്രേഷ്ഠഃ, പ്രശസ്യതമഃ തസ്മാത് തത്സാധനത്വാദ് വിദ്യാം പ്രശംസന്തി.

മൂന്നു ലോകങ്ങളിൽ വച്ച് ശ്രേഷ്ഠമായത് , ഏററവും പ്രശംസിക്കപ്പെടേണ്ടത് ദേവലോകമാണ് . അതു കൊണ്ട് അതിനു സാധനമാകയാൽ വിദ്യയെയാണ് പ്രശംസിക്കുന്നത് .

---

ഏവം സാദ്ധ്യലോകത്രയഫലഭേദേന വിനിയുക്താനി പുത്രകർമ്മവിദ്യാഖ്യാനി ത്രീണി സാധനാനി. ജായാ തു പുത്രകർമ്മാർത്ഥത്വാത് ന പൃഥക്സാധനമിതി പൃഥങ് നാഭിഹിതാ. വിത്തം ച കർമ്മസാധനത്വാന്ന പൃഥക് സാധനം.

ഇങ്ങിനെ പുത്രൻ, കർമ്മം വിദ്യ എന്നീ മൂന്നു സാധനകൾ സാധ്യങ്ങളായ മൂന്നു ലോകഫലങ്ങളിൽ ഓരോന്നിനായി വിനിയോഗിക്കപ്പെട്ടു. ജായയാകട്ടെ പുത്രനും കർമ്മത്തിനും വേണ്ടിയുള്ളവളാകയാൽ, ഒരു വ്യത്യസ്ത സാധനമല്ലാത്തതിനാൽ പ്രത്യേകം എടുത്തു

പറഞ്ഞിട്ടില്ല. വിത്തം കർമ്മസാധനമായ തിനാലും അതിനെ പ്രത്യേകം എടുത്തു പറഞ്ഞില്ല.

വിദ്യാകർമ്മണോഃ ലോകജ—യഹേതുത്വം സ്വാത്മപ്രതിലാഭേ—നൈവ ഭവതീതി പ്രസിദ്ധം. പുത്ര—സ്യ ത്വക്രിയാത്മകത്വാത് കേന പ്രകാരേണ ലോകജയഹേതുത്വ—മിതി ന ജ്ഞായതേ. അതസ്തദ്വ—ക്തവ്യം ഇത്യഥ അനന്തരമാരഭ്യതേ

വിദ്യാകർമ്മങ്ങൾ സ്വരൂപലാഭം കൊണ്ടു തന്നെ ലോകജയത്തിന് കാരണങ്ങളായിത്തീരുന്നു എന്നത് പ്രസിദ്ധമാണ് . എന്നാൽ പുത്രൻ ക്രിയാത്മകനല്ലാത്തിനാൽ എങ്ങിനെ ലോക ജയകാരണമാകുന്നുവെന്നറിയുന്നില്ല. അതിനാലത് പറയേണ്ടിയിരിക്കുന്നു എന്നു കരുതി ഇനി അതിനു തുനിയുന്നു.

**മന്ത്രഃ 17 —** അഥാതഃ സമ്പത്തിര്യദാ പ്രൈഷൻ മന്യതേ ƒഥ പുത്രമാഹ ത്വം ബ്രഹ്മ ത്വം യജ്ഞസ്ത്വം ലോക ഇതി സ പുത്രഃ പ്രത്യാഹാഹം ബ്രഹ്മാഹം യജ്ഞോ ƒഹം ലോക ഇതി യദ്വൈ കിഞ്ചാനൂക്തം തസ്യ സർവ്വസ്യ ബ്രഹ്മേത്യേകതാ. യേ വൈ കേ ച യജ്ഞാസ്തേഷാം സർവ്വേഷാം യജ്ഞ ഇത്യേകതാ യേ വൈ കേ ച ലോ—കാസ്തേഷാം സർവ്വേഷാം ലോക ഇത്യേകതൈതാവ—ദ്വാ ഇദം സർവ്വമേതന്മാ സർവ്വം സന്നയമിതോ ƒ ഭുനജദിതി തസ്മാത് പുത്രമനുശിഷ്ടം ലോക്യമാഹുസ്തസ്മാ—ദേനമനുശാസതി സ യദൈവംവിദസ്മല്ലോകാത് പ്രൈത്യഥൈവഭിരേവ പ്രാണൈഃ സഹ പുത്രമാവിശതി. സ യദ്യനേന കിഞ്ചിദക്ഷ്ണ്യാ ƒ കൃതം ഭവതി തസ്മാദേനം സർവ്വസ്മാത് പുത്രോ മുഞ്ചതി തസ്മാത് പുത്രോ നാമ സ പുത്രേണൈവാസ്മിംല്ലോകേ പ്രതിതിഷ്ഠത്യഥൈ—നമേതേ ദൈവാഃ പ്രാണാ അമൃതാ ആവിശന്തി.

**മന്ത്രാർത്ഥം 17 —** ഇതിനു ശേഷം സമ്പത്തി (എന്ന കർമ്മം പറയപ്പെടുന്നു). എപ്പോൾ മരിക്കുവാൻ പോകുന്നു എന്നു തോന്നുന്നുവോ അപ്പോൾ പുത്രനോട് പറയുന്നു, “നീ ബ്രഹ്മമാണ് , നീ യജ്ഞമാണ് , നീ ലോകമാണ് ” എന്ന് . ആ പുത്രൻ മറുപടി പറയുന്നു, “ഞാൻ ബ്രഹ്മമാണ് , ഞാൻ യജ്ഞമാണ് , ഞാൻ ലോകമാണ് ” എന്ന് അദ്ധ്യയനം ചെയ്യിക്കപ്പെട്ടതെന്തെല്ലാമാണോ അതിനെല്ലാം ബ്രഹ്മമെന്ന ഏകത്വം (വിവക്ഷിക്കപ്പെട്ടിരിക്കുന്നു) യജ്ഞങ്ങൾ എന്തെല്ലാമാണോ അതെല്ലാം യജ്ഞമെന്ന ഏകത്വം പറയപ്പെട്ടിരിക്കുന്നു. ലോകങ്ങളെന്തെല്ലാമാണോ അവക്കെല്ലാം ലോകമെന്ന പദത്താൽ ഏകത്വം പറയപ്പെട്ടിരിക്കുന്നു. ഇതെല്ലാം (ഗൃഹസ്ഥൻ ചെയ്യേണ്ടതെല്ലാം)

ഇത്രമാത്രമേയുള്ളു. ഈ പുത്രൻ ഇതെല്ലാമായിട്ട് എന്നെ ഈ ലോകത്തിൽ നിന്നും പാലിക്കും എന്നാണ് പിതാവിൻെറ വിചാരം. അതിനാൽ അനുശാസിതനായ പുത്രനെ ലോക്യനെന്നു പറയുന്നു. അതിനാലിവനെ അനുശാസിക്കുന്നു. ഇപ്രകാരം അറിയുന്ന അവൻ (പിതാവ് ) ഈ ലോകത്തിൽ നിന്ന് മരിച്ചു പോകുമ്പോൾ ഇതേ പ്രാണങ്ങളോടുകൂടി തന്നെ പുത്രനെ ആവേശിക്കുന്നു. ഇവനാൽ എന്തെങ്കിലും ഒരു മൂലയിലുള്ള ഒരു ചെറുപഴുതോളമെങ്കിലും ചെയ്യപ്പെടാത്തതായി ഉണ്ടെങ്കിൽ അതിലെല്ലാത്തിൽ നിന്നും ഇവനെ (പിതാവിനെ) ആ പുത്രൻ മോചിപ്പിക്കുന്നു. അതാണ് പുത്രനെന്ന പേരുണ്ടായിരിക്കുന്നത് . അവൻ പുത്രനെക്കൊണ്ടു തന്നെ ഈ ലോകത്തിൽ പ്രതിഷ്ഠയെ പ്രാപിക്കുന്നു. അനന്തരം ഈ പിതാവിനെ മരണ സ്വഭാവമില്ലാത്ത ദേവ സംബന്ധികളായ ഈ പ്രാണങ്ങൾ ആവേശിക്കുന്നു.

**ഭാഷ്യം 17** — സമ്പ്രത്തിഃ സമ്പ്രദാനം; സമ്പ്രത്തിരിതി വക്ഷ്യമാണസ്യ. കർമ്മണോ നാമധേയം. പുത്രേ ഹി സ്വാത്മവ്യാപാരസമ്പ്രദാനം കരോത്യനേന പ്രകാരേണ പിതാ, തേന സമ്പ്രത്തിസംജ്ഞകം ഇദം കർമ്മ. തത് കസ്മിൻ കാലേ കർത്തവ്യം ? ഇത്യാഹ — സ പിതാ യദാ യസ്മിൻ കാലേ പ്രൈഷ്യൻ മരിഷ്യൻ മരിഷ്യാമീത്യരിഷ്ടാദി ദർശനേന മന്യതേ, അഥ തദാ പുത്രമാഹൂയാഹ — "ത്വം ബ്രഹ്മ ത്വം യജ്ഞ ത്വം ലോക" ഇതി. സ ഏവമുക്തഃ പുത്രഃ പ്രത്യാഹ; സ തു പൂർവ്വമേവാനുശിഷ്ടഃ ജാനാതി മയാ ഏതത്ക്കർത്തവ്യമിതി, തേനാഹ "അഹം ബ്രഹ്മാഹം യജ്ഞോ ऽഹം ലോക" ഇതി ഏതദ്വാക്യത്രയം.

സമ്പ്രത്തി അഥവാ സമ്പ്രദാനമെന്നത് ഇനി പറയാൻ പോകുന്ന കർമ്മത്തിൻെറ പേരാണ് . പിതാവ് പുത്രനിൽ തൻെറ വ്യാപാരങ്ങളുടെ സമ്പ്രദാനത്തെ ചെയ്യുന്നതിനാൽ ഈ കർമ്മത്തെ സമ്പ്രത്തി എന്നു പറയുന്നു. അതെപ്പോൾ ചെയ്യണമെന്നു പറയുന്നു — ആ പിതാവ് എപ്പോൾ മരിക്കാൻ പോകുന്നുവോ അപ്പോൾ പുത്രനെ വിളിച്ചിരുത്തി പറയുന്നു — "നീ ബ്രഹ്മമാണ് , നീ യജ്ഞമാണ് , നീ ലോകമാണ് . എന്ന് അങ്ങിനെ പറയപ്പെട്ട പുത്രൻ മറുപടി പറയുന്നു; മുമ്പു തന്നെ ശിക്ഷിതനായതിനാൽ അവനറിയാം തനിക്കിന്നതെല്ലാം കർത്തവ്യമായുണ്ടെന്ന് . അതുകൊണ്ട് പറയുന്നു "ഞാൻ ബ്രഹ്മമാണ് , ഞാൻ യജ്ഞമാണ് . ഞാൻ ലോകമാണ് " എന്നിങ്ങിനെ. ഇത് പ്രത്യേകം പ്രത്യേകമായുള്ള മൂന്നു വാക്യങ്ങളാണ് .

ഏതസ്യാർത്ഥഃ തിരോഹിത ഇതി മന്വാനാ ശ്രുതിഃ വ്യാഖ്യാനായ പ്രവർത്തതേ യദ്വൈകിഞ്ച യത്കിഞ്ചാവശിഷ്ടം അനുക്തമധീതമനധീതം ച, തസ്യ സർവ്വസ്യ ഏവ ബ്രഹ്മേത്യേ തസ്മിൻ പദേ ഏകതാ ഏകത്വം, യോ ऽധ്യയനവ്യാപാരോ

ഇതിൻെറ അർത്ഥം ഗൂഢമാണെന്നു വച്ച് ശ്രുതി വ്യാഖ്യാനിക്കാൻ തുടങ്ങുകയാണ് . അധ്യയനം ചെയ്യപ്പെട്ടതോ അല്ലാത്തതോ ആയ ശേഷിക്കുന്ന ഏന്തെല്ലാമുണ്ടോ അതിനെല്ലാം തന്നെ ബ്രഹ്മമെന്ന ഈ പദത്തിൽ ഏകത അല്ലെങ്കിൽ ഏകത്വം ഭവിക്കുന്നു." ഇത്രയും കാലം വേദവിഷയമായി എന്തദ്ധ്യയന

മമ കർത്തവ്യ ആസീദേതാവന്തം കാലം വേദ വിഷയഃ, സ ഇത ഊ— ർദ്ധ്വം ത്വം ബ്രഹ്മ ത്വത്ക്കർത്തൃകോ ऽ സ്ത്വിത്യർത്ഥഃ.

തഥാ യേ വൈ കേ ച യജ്ഞാ അനുഷ്ഠേയാസ്സന്തോ മയാ അനു— ഷ്ഠിതാശ്ചാനനുഷ്ഠിതാശ്ച, തേ— ഷാം സർവ്വേഷാം യജ്ഞ ഇത്യേ— തസ്മിൻ പദേ ഏകതാ ഏകത്വം, മത്ക്കർത്തൃകാ യജ്ഞായാസൻ, തേ ഇത ഊർദ്ധ്വം ത്വം യജ്ഞഃ ത്വത്— ക്കർത്തൃകാ ഭവന്തു ഇത്യർത്ഥഃ . യേ വൈ കേ ച ലോകാ മയാ ജേത— വ്യാഃ, ജിതാ അജിതാശ്ച തേഷാം സർവ്വേഷാം ലോക ഇത്യേതസ്മിൻ പദേ ഏകതാ. ഇത ഊർദ്ധ്വം മയാ— ദ്ധ്യയനയജ്ഞലോകജയകർത്ത— വ്യക്രതുഃ ത്വയി സമർപ്പിതഃ, അഹം തു മുക്തഃ അസ്മി കർത്തവ്യതാ ബന്ധനവിഷയാത് ക്രതോഃ. സ ച സർവ്വം തഥൈവ പ്രതിപന്നവാൻ പുത്രോ ऽ നുശിഷ്ടത്വാത് .

തത്രേമം പിതുരഭിപ്രായം മന്വാനാ ആചഷ്ടേ ശ്രുതിഃ ഏതാ— വദേതത് പരിമാണം വൈ ഇദം സർവ്വം യദ്ഗൃഹിണാ കർത്തവ്യം. യദുത വേദാ അദ്ധ്യേതവ്യാഃ, യജ്— ഞാ യഷ്ടവ്യാ, ലോകാശ്ച ജേ— തവ്യാഃ, ഏതന്മാ സർവ്വം സൻ അയം — സർവ്വം ഹീമം ഭാരം മദധീനം മത്തോ ऽ പച്ഛിദ്യാത്മനി നിധായ ഇതോ ऽ സ്മാല്ലോകാന്മാ മാമഭു— നജത് പാലയിഷ്യതീതി. ഘ്യങർ— ത്ഥേ ലങ് , ഛന്ദസി കാലനിയമാ— ഭാവാത് .

യസ്മാദേവം സമ്പന്നഃ പുത്രഃ പിതരമസ്മാല്ലോകാത്ക്കർത്തവ്യ— താബന്ധനതോ മോചയിഷ്യതി, യസ്മാത് പുത്രമനുശിഷ്ടം ലോക്യം

വ്യാപാരമാണോ എനിക്കു ചെയ്യേണ്ടി യിരുന്നത് അതെല്ലാം ഇനിയങ്ങോട്ടു ചെയ്യുന്നത് നീയായിരിക്കട്ടെ" എന്നാണ് "ത്വം ബ്രഹ്മ" എന്നതിനർത്ഥം.

ചെയ്യേണ്ട യജ്ഞങ്ങളിൽ ചെയ്ത വയോ ചെയ്യാത്തവയോ ആയി എന്തെ ല്ലാമുണ്ടോ അവക്കെല്ലാം കൂടി "യജ്ഞ" മെന്ന വാക്കിൽ ഏകത്വം കൽപിക്കപ്പെട്ടി രിക്കുന്നു. "ഞാൻ ചെയ്യേണ്ടതായ യജ്ഞ ങ്ങൾക്കെല്ലാം മേലിൽ നീ കർത്താവായി രിക്കട്ടെ" എന്നാണ് "ത്വം യജ്ഞ" എന്ന തിനർത്ഥം. നേടേണ്ടതായി ലോകങ്ങളിൽ നേടിക്കഴിഞ്ഞതും നേടിക്കഴിയാത്തതു മായ ഏതെല്ലാമുണ്ടോ അവക്കെല്ലാം "ലോകം" എന്ന പദത്തിൽ ഏകത്വം കൽ പിക്കപ്പെട്ടിരിക്കുന്നു. "ഞാൻ നേടേണ്ടിയി രിക്കുന്നവയും എന്നാൽ നേടാതേയും നേടിയുമിരിക്കുന്ന ലോകങ്ങളെല്ലാം മേ ലിൽ നീ നേടേണ്ടിയിരിക്കുന്നു" എന്നാണ് "ത്വം ലോകഃ" എന്നതിനർത്ഥം. ഇതെല്ലാം നിന്നിൽ സമർപ്പിക്കുന്നു. കർത്തവ്യതാ ബന്ധനത്തിൽ നിന്നും ഞാൻ മുക്തനാ യിരിക്കുന്നു. അനുശാസിതനായ പുത്രൻ അതെല്ലാം അങ്ങിനെ തന്നെ ഏൽക്കുന്നു.

ഇവിടെ പിതാവിന്റെ അഭിപ്രാ യത്തെ മാനിച്ചുകൊണ്ട് ശ്രുതി പറയു കയാണ് — ഗൃഹസ്ഥന്മാർക്ക് ചെയ്യാനു ള്ളതിത്രമാത്രമാണ് . വേദത്തെ അദ്ധ്യ യനം ചെയ്യണം, യജ്ഞങ്ങളെ യജിക്ക ണം, ലോകങ്ങളെ സമ്പാദിക്കണം, "ഏത ന്മാ സർവ്വം സന്നയം" മുതലായതിനർത്ഥ മിതാണ് — ഇവൻ (പുത്രൻ) സ്വയം ഇ തെല്ലാമായിത്തീർന്നിട്ട് അതായത് എ ന്റെ അധീനത്തിലുള്ള ഈ ഭാരമെല്ലാം എന്നിൽ നിന്നേററുവാങ്ങി തന്നിൽ നി ക്ഷേപിച്ചിട്ട് ഈ ലോകത്തിൽ നിന്നും പോയ എന്നെ "അഭുജത്താക്കാം" അഥ വാ പാലിക്കും. സൂട്ടിന്റെ അർത്ഥത്തി ലാണ് ലങ് പ്രയോഗിച്ചിരിക്കുന്നത് കാരണം വേദത്തിൽ കാലനിർണ്ണയമില്ല.

എന്തെന്നാൽ ഇപ്രകാരം സമ്പന്ന നായ പുത്രൻ പിതാവിനെ ഈ ലോക ത്തോടുള്ള കർത്തവ്യതാ ബന്ധനത്തിൽ നിന്നും മോചിപ്പിക്കും. അതുകൊണ്ട്

ലോകഹിതം പിതുരാഹുഃ ബ്രാഹ്മ— ണാഃ അത ഏവ ഹ്യേനം പുത്രമനു— ശാസതി ലോക്യോ ऽയം നഃ സ്യാദിതി പിതരഃ

വേണ്ടപോലെ അനുശാസിതനായ പുത്ര നെ പിതാവിന് ലോകഹിതം ചെയ്യുന്നു എന്നർത്ഥത്തിൽ "ലോക്യൻ" എന്നാണ് ബ്രാഹ്മണർ പറയുന്നത് അതുകൊ ണ്ടാണ് "ഇവനെനിക്ക് ലോക്യനായി ത്തീരണം" എന്നു കരുതി പുത്രനെ അനു ശാസിക്കുന്നത്

സ പിതാ യദാ യസ്മിൻ കാലേ ഏവംവിത് പുത്രമർപ്പിത— കർത്തവ്യതാക്രതുഃ, അസ്മാല്ലോ— കാത് പ്രൈതി മ്രിയതേ, അഥ തദൈഭിരേവ പ്രകൃതൈഃ വാങ്മനഃ പ്രാണൈഃ പുത്രമാവിശതി പുത്രം വ്യാപ്നോതി. അധ്യാത്മപരിച്ഛേ— ദഹേത്വപഗമാത് പിതുഃ വാങ്മനഃ പ്രാണാഃ സ്വേനാധിദൈവികേന രൂപേണ പൃഥിവ്യഗ്ന്യാദ്യാത്മനാ ഭിന്നഘടപ്രദീപപ്രകാശവത് സർവ്വമാവിശന്തി. തൈഃ പ്രാണൈഃ സഹ പിതാപ്യാവിശതി, വാങ്മനഃ പ്രാണാത്മഭാവിത്വാത് പിതുഃ. അഹമസ്മ്യനന്താ വാങ്മനഃ പ്രാണാ അധ്യാത്മാദിഭേദവിസ്താരാ ഇ— ത്യേവം ഭാവിതോ ഹി പിതാ. തസ്മാത് തത്പ്രാണാനുവൃത്തിത്വം പിതുഃ ഭവതീതി യുക്തമുക്തം ഏഭിരേവ പ്രാണൈഃ സഹ പുത്ര— മാവിശതീതി; സർവ്വേഷാം ഹ്യസാ— വാത്മാ ഭവതി പുത്രസ്യ ച.

എപ്പോഴാണോ ആ പിതാവ് കർ ത്തവ്യതാസങ്കൽപങ്ങളെയെല്ലാം പുത്ര നിൽനിക്ഷേപിച്ച് മരിക്കുന്നത് അപ്പോൾ പ്രകൃതത്തിലുള്ള വാങ് മനഃ പ്രാണങ്ങ ളോടുകൂടിത്തന്നെ പുത്രനെ ആവേശിക്കു ന്നു , പുത്രനിൽ വ്യാപിക്കുന്നു. അധ്യാ ത്മപരിഛേദത്തിനുകാരണമായ മിഥ്യാ ജ്ഞാനം മുതലായവ നീങ്ങിയിട്ടുള്ളതി നാൽ പിതാവിന്റെ വാങ് മനഃ പ്രാണ ങ്ങൾ പൃഥിവ്യഗ്ന്യാദ്യാത്മകമായ ആ ധിദൈവികമായിട്ടുള്ള സ്വന്തംരൂപത്തിൽ, വെവ്വേറെ ഘടങ്ങളിൽവച്ച ദീപപ്രകാശം പോലെ, സർവ്വത്തിലും വ്യാപിക്കുന്നു. ആ പ്രാണങ്ങളോടൊപ്പം പിതാവും പു ത്രനിൽ പ്രവേശിക്കുന്നു. "ഞാൻ അദ്ധ്യാ ത്മാദിഭേദ വിസ്താരങ്ങളോടുകൂടിയ അന്തമില്ലാത്ത വാങ് മനഃപാണങ്ങളാകു ന്നു'. എന്നിങ്ങിനെ സങ്കൽപിച്ചിട്ടുള്ളവ നാണ് പിതാവ് , അതിനാൽ പിതാവ് ആ പ്രാണങ്ങളെ അനുവർത്തിച്ച് ഈ പ്രാണങ്ങളോടുകൂടിത്തന്നെ പുത്രനെ ആവേശിക്കുന്നു. എന്നു പറഞ്ഞത് ഉചി തം തന്നെ. ഇവൻ എല്ലാവരുടേയും ആ ത്മാവായിത്തീരുന്നു. അപ്രകാരം പുത്ര ന്റേയും.

ഏതദുക്തം ഭവതി യസ്യ പിതുരേവമനുശിഷ്ടഃ പുത്രോ ഭവതി സോ ऽസ്മിന്നേവ ലോകേ വർത്തതേ പുത്രരൂപേണ, നൈവ മൃതോ മന്തവ്യ ഇത്യർത്ഥഃ. തഥാ ച ശ്രുത്യന്തരേ — സോ ऽസ്യായമിതര ആ ത്മാ പുണ്യേഭ്യഃ കർമ്മഭ്യഃ പ്രതിധീയ— തേ" ഇതി (ഐ.ഉ. 4.4)

ഇതാണർത്ഥം — ഏതു പിതാവി നാണോ പറഞ്ഞതുപോലെ അനുശാസി തനായ പുത്രനുള്ളത് അയാൾ പുത്ര രൂപത്തിൽ ഈ ലോകത്തിൽത്തന്നെ വർത്തിക്കുന്നു അവൻ മരിച്ചതായി കരു തരുത് എന്നർത്ഥം. അതുപോലെ മറെറാ രു ശ്രുതിയിലും "അവന്റെ രണ്ടാം പ്രാ ണൻ പുണ്യ കർമ്മങ്ങൾക്കായി അവനെ പ്രതിനിധീകരിക്കുന്നു" എന്നു പറഞ്ഞി ട്ടുണ്ട് .

അഥേദാനീം പുത്രനിർവ്വച— നമാഹ — സ പുത്രോ യദി കദാചിദ—

ഇനിയിപ്പോൾ പുത്രന്റെ നിർവ്വച നത്തെ പറയുന്നു — പിതാവ് ചെയ്യേ

നേന പിത്രാ അക്ഷണയാ കോണ— ച്ഛിദ്രതോ ഽന്തരാ അകൃതം ഭവതി കർത്തവ്യം, തസ്മാത് കർത്തവ്യതാ രൂപാത് പിത്രാ അകൃതാത് സർ— വ്വസ്മാത് ലോകപ്രാപ്തി പ്രതി— ബന്ധരൂപാത് പുത്രോ മുഞ്ചതി മോചയതി തത്സർവ്വം സ്വയമനുതി— ഷ്ഠൻ പൂരയിത്വാ. തസ്മാത് പൂര— ണേന ത്രായതേ സ പിതരം യസ്— മാത്തസ്മാത് പുത്രോ നാമ. ഇദം തത് പുത്രസ്യ പുത്രത്വം യത്പിതുഃ ഛിദ്രം പൂരയിത്വാ ത്രായതേ.

ണ്ടിയിരുന്നത് വല്ലകോണിലും ഒരു ചെറു പഴുതുണ്ടാവൻ തക്കവണ്ണമെങ്കിലും ചെ യ്യാതെ വിട്ടു പോയിട്ടുണ്ടെങ്കിൽ, പിതാ വിനാൽ ചെയ്യപ്പെടാതെ കർത്തവ്യതാ രൂപത്തിലുള്ളതും ലോകപ്രാപ്തിക്ക് പ്ര തിബന്ധമായിരിക്കുന്നതും ആയ അതിൽ നിന്നെല്ലാം (സ്വയം അതെല്ലാം ഏറ്റെടു ത്ത് ചെയ്ത് ) പിതാവിനെ മോചിപ്പിക്കു ന്നതുകൊണ്ടാണ് , പൂരണംകൊണ്ട് ത്രാണനം ചെയ്യുന്നവനെന്ന അർത്ഥത്തി ൽ ഒരുവൻ പുത്രനെന്നു പറയപ്പെടുന്ന ത് . പിതാവിൻെറ വിടവ് പൂരണം ചെ യ്ത് ത്രാണം ചെയ്യുന്നതാണവൻെറ പുത്രത്വം.

സ പിതൈവംവിധേന പുത്രേണ മൃതോ ഽപി സന്നമൃതോ ഽസ്മിൻ ഏവ ലോകേ പ്രതിതി— ഷ്ഠതി, ഏവമസൗ പിതാ പുത്രേ— ണേമം മനുഷ്യലോകം ജയതി. ന തഥാ വിദ്യാകർമ്മഭ്യാം ദേവലോക— പിതൃലോകൗ സ്വരൂപലാഭ സത്താ— മാത്രേണ; ന ഹി വിദ്യാകർമ്മണീ സ്വരൂപലാഭ വ്യതിരേകേണ പുത്ര— വദ് വ്യാപാരാന്തരാപേക്ഷയാ ലോകജയഹേ തുത്വം പ്രതിപദ്യതേ. അഥ കൃതസമ്പ്രത്തികം പിതരമേന— മേതേ വാഗാദയഃ പ്രാണാ ദൈവാഃ ഹൈരണ്യഗർഭാ അമൃതാ അമര— ണധർമ്മാണ ആവിശന്തി.

ആ പിതാവ് മരിച്ചുപോയാലും ഇപ്രകാരമുള്ള പുത്രനെക്കൊണ്ട് അ മൃതനായിട്ട് ഈ ലോകത്തിൽ പ്രതിഷ്ഠ യെ പ്രാപിക്കുന്നു. ഇപ്രകാരം ആ പി താവ് പുത്രനാൽ ഈ മനുഷ്യ ലോക ത്തെ ജയിക്കുന്നു. വിദ്യാകർമ്മങ്ങളെ ക്കൊണ്ട് ദേവലോകത്തേയും പിതൃലോ കത്തേയും ജയിക്കുന്നതിങ്ങിനെയല്ല. അ വയുടെ സ്വരൂപലാഭം വഴി മാത്രമാണ് . വിദ്യയും കർമ്മവും, പുത്രനെപ്പോലെ, സ്വരൂപലാഭത്തിനു പുറമെ വ്യാപാരാന്ത രത്തെ അപേക്ഷിച്ചല്ല ലോകജയത്തിന് ഹേതുക്കളായിത്തീരുന്നത് . അനന്തരം സമ്പ്രത്തിയെ ചെയ്തിരിക്കുന്ന ഈ പി താവിനെ ഹിരണ്യഗർഭനെ സംബന്ധിച്ച വയും മരണസ്വഭാവമില്ലാത്തവയുമായ ഈ വാഗാദികൾ ആവേശിക്കുന്നു.

കഥമിതി വക്ഷ്യതി പൃഥി— വ്യൈ ചൈനമിത്യാദി. ഏവം പു— ത്രകർമ്മാപരവിദ്യാനാം മനുഷ്യ— ലോക പിതൃലോകസാധ്യാർത്ഥതാ പ്രദർശിതാ ശ്രുത്യാ സ്വയമേവ. അത്ര കേചിദ്വാവ ദൂകാഃ ശ്രുത്യു— ക്തവിശേഷാർത്ഥാനഭിജ്ഞാഃ സന്തഃ പുത്രാദിസാധനാനാം മോ— ക്ഷാർത്ഥതാം വദന്തി. തേഷാം മുഖാപിധാനം ശ്രുത്യേദം കൃതം ജായാ മേ സ്യാദിത്യാദി പാങ്ക്തം കാമ്യം കർമ്മേത്യുപക്രമേണ,

"പൃഥിവ്യൈ ചൈനം" മുതലായി ഏപ്രകാരമാണ് ആവിഷ്ടനാകുന്നതെ ന്ന് ശ്രുതി പറയാൻ പോകുന്നുണ്ട് . ഇ പ്രകാരം ശ്രുതി സ്വയം തന്നെ പുത്രൻ, കർമ്മം, അപരാവിദ്യ എന്നിവയെ മനുഷ്യ ലോകം, പിതൃലോകം, ദേവലോകം ഇവ യുടെ പ്രാപ്തിക്ക് സാധനാ രൂപത്തിൽ കാണിച്ചിരിക്കുന്നു. ഇതിൽ വാചാലന്മാ രായ ചിലർ ശ്രുതിപ്രതി പാദിതമായ വി ശേഷാർത്ഥം മനസ്സിലാക്കാതെ പുത്രാ ദിസാധനകളെ മോക്ഷസാധനമാണെ ന്നു പറയുന്നു. "എനിക്കു ജായയുണ്ടാവ ട്ടെ" എന്നു തുടങ്ങിയ പാംക്തകാമ്യകർമ്മ

പുത്രാദീനാം ച സാധ്യവിശേഷ-വിനിയോഗോപസംഹാരേണ ച. തസ്മാത് ഋണശ്രുതിവിദ്വദ്വിഷയാ ന പരമാത്മവിദ്വിഷയേതി സിദ്ധം. വക്ഷ്യതി ച "കിം പ്രജയാ കരി-ഷ്യാമോ യേഷാം നോ ∫ യമാത്മായം ലോകഃ" (4.4.22) ഇതി.

ങ്ങളുണ്ട് എന്ന ഉപക്രമത്തോടും മനുഷ്യ ലോകാദി സാധ്യവിഷയത്തിൽ വിനിയോ ഗത്തെ ചെയ്യുന്ന ഉപസംഹാരത്താലും ശ്രുതി അവരുടെ വായ അടക്കുന്നു. അതി നാൽ ഋണത്രയത്തെക്കുറിച്ചു പ്രതിപാദി ക്കുന്ന ശ്രുതിക്കധികാരി അജ്ഞാനിയാ ണെന്നും പരമാത്മവേത്താവല്ലെന്നും സി ദ്ധമായി. ശ്രുതി ഇനി പറയുകയും ചെയ്യും " ഈ ആത്മാവു തന്നെ ലോകമായ ഞ ങ്ങൾക്ക് പുത്രനെക്കൊണ്ടെന്തു കാര്യം " എന്ന്.

കേചിത്തു പിതൃലോക-ദേവലോകജയോ ∫ പി പിതൃലോക-ദേവലോകാഭ്യാം വ്യാവൃത്തിരേവ; തസ്മാത് പുത്രകർമ്മാപരവിദ്യാഭിഃ സമുച്ചിത്യാനുഷ്ഠിതാഭിഃ ത്രിഭ്യഃ ഏതേഭ്യോ വ്യാവൃത്തഃ പരമാത്മ-വിജ്ഞാനേന മോക്ഷമധിഗച്ഛ-തീതി പരമ്പരയാ മോക്ഷാർത്ഥാ-ന്യേവ പുത്രാദിസാധനാനീച്ഛന്തി. തേഷാം അപി മുഖാപിധാനായ ഇ-യമേവ ശ്രുതിരുത്തരാകൃതസമ്പ്ര-ത്തികസ്യ പുത്രിണഃ കർമ്മിണഃ ത്ര്യന്നാത്മവിദ്യാവിദഃ ഫലപ്രദർശ-നായ പ്രവൃത്താ.

ചിലരാകട്ടെ പിതൃലോകദേവ ലോകജയമെന്നതിന് പിതൃലോകത്തുനി ന്നും ദേവലോകത്തിൽ നിന്നും നിവർ ത്തിക്കൽ എന്നർത്ഥം പറയുന്നു. അതി നാൽ സമുച്ചയ പൂർവ്വകമായ അനുഷ്ഠാ നത്തെ ചെയ്യുന്നവൻ പുത്രൻ, കർമ്മം, അപരാവിദ്യ ഇവ വഴി ഈ മൂന്നു ലോക ങ്ങളിൽ നിന്നും നിവൃത്തനായി പരമാത്മ ജ്ഞാനം വഴി മോക്ഷം പ്രാപിക്കുന്നു. അതിനാൽ പുത്രാദിസാധനകളും പര മ്പരവഴിക്ക് മോക്ഷത്തിനായിത്തീരുന്നു. അവരുടെയും വായ അടക്കാനായി മേ ലിൽ ഈ ശ്രുതി തന്നെ കൃത സമ്പ്രത്തി കനും പുത്രവാനും കർമ്മനും ത്ര്യന്നാത്മ വിദ്യ അറിയുന്നവനും ആയവനെന്തു ഫലമാണുണ്ടാവുന്നതെന്ന് പറയാൻ തുടങ്ങുന്നുണ്ട്.

ന ചേദമേവ ഫലം മോക്ഷ ഫലമിതി ശക്യം വക്തും, ത്ര്യന്ന-സംബന്ധാത്, മേധാതപഃകാര്യ-ത്വാച്ചാന്നാനാം "പുനഃ പുനർജ്ജ-നയതേ" ഇതി ദർശനാത്; "യദ്വൈ തന്ന കുര്യാത് ക്ഷീയതേ ഹ" ഇതി ച ക്ഷയശ്രവണാത്. ശരീരം ജ്യോ-തീരൂപം ഇതി ച കാര്യകരണത്വോ-പപത്തേഃ "ത്രയം വാ ഇദം" ഇതി ച നാമരൂപകർമ്മാത്മകത്വേന ഉപ-സംഹാരാത്.

ഈ ഫലം തന്നെയാണ് മോക്ഷ ഫലമെന്നു പറയാം എന്നു വച്ചാലത് ശരിയാവുകയില്ല. ത്ര്യന്നസംബന്ധമുള്ള തുകൊണ്ടും "വീണ്ടും വീണ്ടും ജനിപ്പി ക്കുന്നു" എന്നു കാണുന്നതുകൊണ്ടും അ ന്നങ്ങൾ ജ്ഞാനകർമ്മങ്ങളുടെ കാര്യങ്ങ ളായതുകൊണ്ടും "യാതൊരിത് ചെയ്തി ല്ലെങ്കിൽ ക്ഷീണിപ്പിക്കുന്നു" എന്നിങ്ങിനെ അവക്ക് ക്ഷയം പറഞ്ഞതുകൊണ്ടും ശ രീരമെന്നും ജ്യോതീ രൂപമെന്നും പറഞ്ഞി ട്ടുള്ള കാര്യത്വവും കാരണത്വും ഉപപന്ന മാകുന്നതു കൊണ്ടും "ത്രയം വാ ഇദം" എന്ന് നാമരൂപാത്മകത്വം വഴി ഉപസം ഹരിച്ചിരിക്കുന്നതിനാലും ഇത് മോക്ഷ ഫലമാണെന്ന് പറയാവുന്നതല്ല.

ന ചേദമേവ സാധനത്രയം സംഹതം സത്ക്കസ്യ ചിന്മോക്ഷാ-

ഈ സാധനത്രയം തന്നെ, എല്ലാം ചേർന്ന വിരക്തനായ വിദ്വാന് മോക്ഷ

ർത്ഥം കസ്യചിത് ത്ര്യന്നാത്മക ഫലം ഇത്യസ്മാദേവ വാക്യാത് അവ— ഗന്തും ശക്യം, പുത്രാദി സാധനാനാം ത്ര്യന്നാത്മകഫലദർശനേനൈവ ഉപക്ഷീണത്വാത് വാക്യസ്യ

ത്തിനായും അവിരക്തനായ അവിദ്വാന് അതിന് വിപരീതമായും ഭവിക്കുന്ന എന്നത് ഇതിൽ നിന്നറയാവുന്നതല്ല. പുത്രാദിസാധനകൾക്ക് ത്ര്യന്നാത്മ രൂപമായ ഫലത്തെ കാണിക്കുന്നതു കൊണ്ടു തന്നെ വാക്യം ഉപക്ഷീണമായിത്തീരുന്നു. (സമാപ്തമാകുന്നു)

**മന്ത്രഃ 18 —** പൃഥിവ്യൈ ചൈനമഗ്നേശ്ച ദൈവീ വാഗാ— വിശതി സാ വൈ ദൈവീ വാഗ്യയാ യദ്യദേവ വദതി തത്തദ് ഭവതി.

**മന്ത്രാർത്ഥം 18 —** പൃഥിവിയൽ നിന്നും അഗ്നിയിൽ നിന്നും ദൈവിയായ (അധിദൈവാത്മികമായ) വാക്ക് ഇവനെ (സമ്പ്രത്തിയെ ചെയ്തിരിക്കുന്നവനെ) ആവേശിക്കുന്നു. ഏതുവാക്കുകൊണ്ട് എന്തു പറയുന്നു അതെല്ലാം അങ്ങിനെ തന്നെ ഭവിക്കുന്നു എങ്കിൽ ആ വാക്കാണ് ദൈവിയായത് ,

**ഭാഷ്യഃ 18 —** പൃഥിവ്യൈ പൃഥിവ്യാ— ൾചൈനമഗ്നേശ്ച ദൈവീ അധി— ദൈവാത്മികാ വാഗേന കൃതസ— മ്പ്രത്തികമാവിശതി. സർവ്വേഷാം ഹി വാച ഉപാദാനഭൂതാ ദൈവീ— വാക് പൃഥിവ്യഗ്നി ലക്ഷണാ സാ ഹ്യാദ്ധ്യാത്മികാസംഗാദി ദോഷൈ— ർന്നിരുദ്ധാ . വിദുഷഃ തദ്ദോഷാപ— ഗമേ ആവരണഭംഗാ ഇവോദക— പ്രദീപ പ്രകാശവച്ച വ്യാപ്നോതി. തദേതദുച്യതേ പൃഥിവ്യാ അഗ്നേ— ൾചൈനം ദൈവീ വാഗാവിശതി.

സമ്പ്രത്തിയെ ചെയ്തിരിക്കുന്ന ഇവനെ, ഫൃഥിവിയിൽനിന്നും അഗ്നിയിൽനിന്നും അധിദൈവാത്മികമായ വാക്ക് ആവേശിക്കുന്നു. പൃഥിവ്യഗ്നി ലക്ഷണത്തോടുകൂടിയ ദിവ്യമായ വാക്ക് എല്ലാവരുടേയും വാക്കിന് ഉപാദാനഭൂതമായതാണല്ലോ. അവിദ്വാന് ആ വാക്ക് ആദ്ധ്യാ ത്മികങ്ങളായ അസംഗാദി ദോഷങ്ങളാൽ നിരുദ്ധമായിരിക്കുന്നു. ആ ദോഷം നീങ്ങുമ്പോൾ വിദ്വാൻെറ വാക്ക് ആവരണം നീങ്ങിയാൽ ജലവും ദീപ പ്രകാശവും എപ്രകാരമോ അപ്രകാരം വ്യാപിക്കുന്നു. അതാണ് പൃഥിവിയിൽ നിന്നും അഗ്നിയിൽ നിന്നും ദൈവിയായ വാക്ക് ഇവനെ ആവേശിക്കുന്നു എന്നു പറഞ്ഞത് .

സാ ച ദൈവീ വാഗ് അനൃ— താദിദോഷരഹിതാ ശുദ്ധാ, യഥാ വാചാ ദേവ്യാ യദ്യദേവ ആത്മനേ പരസ്മൈ വാ വദതി തത്തദ് ഭവതി, അമോഘാ അപ്രതിബദ്ധാ അസ്യ വാഗ് ഭവതീത്യർത്ഥഃ

ആ ദൈവിയായ വാക്ക് അനൃതാദിദോഷമില്ലാത്തതും ശുദ്ധവുമാകുന്നു. ആ വാക്കുകൊണ്ട് തനിക്കായോ അന്യനായോ എന്തു പറയുന്നു അതെല്ലാം അതുപോലെ സംഭവിക്കുന്നു. ഇവൻെറ വാക്ക് അമോഘവും പ്രതിബന്ധമില്ലാത്തതുമാവും എന്നർത്ഥം.

തഥാ —

അതുപോലെ

**മന്ത്രഃ 19 —** ദിവശ്ചൈനമാദിത്യാച്ച ദൈവം മന ആവിശതി തദ്വൈ ദൈവം മനോ യേനാനന്ദ്യേവ ഭവത്യഥോ ന ശോചതി.

**മന്ത്രാർത്ഥം 19 —** ദ്യോവിൽ നിന്നും ആദിത്യനിൽ നിന്നും ദൈവമായ മനസ്സ് ഇവനെ ആവേശിക്കുന്നു. ഏതു മനസ്സുകൊണ്ടാണോ സുഖിയും സന്തുഷ്ടനും ദുഃഖഹീനനുമാകുന്നത് അതു തന്നെയാണ് ദൈവമായ മനസ്സ് .

**ഭാഷ്യം 19 —** ദിവശ്ചൈന മാദിത്യാച്ച ദൈവം മന ആവിശതി — തച്ച ദൈവം മനഃ; സ്വഭാവനിർമ്മലത്വാത് ; യേന മനസാസൗ ആനന്ദ്യേവ ഭവതി; അഥോ അപി ന ശോചതി, ശോകാദി നിമിത്താസംയോഗാത് .

ദ്യോവിൽ നിന്നും ആദിത്യനിൽ നിന്നും ദൈവമായ മനസ്സ് ഇവനെ ആവേശിക്കുന്നു. ഏതു മനസ്സു കൊണ്ടാണ് ഇവൻ ആനന്ദമുള്ളവൻ അഥവാ സുഖമുള്ളവൻ തന്നെയായിരിക്കുന്നത് , ശോകാദികാരണങ്ങളോട് ചേർച്ചയില്ലായ്കയാൽ ശോചിക്കാതാരിക്കുന്നത് , ആ മനസ്സു തന്നെയാണ് , നിർമ്മലസ്വഭാവമായതിനാൽ ദൈവമായ മനസ്സ് .

തഥാ

അതുപോലെ

**മന്ത്രഃ 20—** അദ്ഭ്യശ്ചൈനം ചന്ദ്രമസശ്ച ദൈവഃ പ്രാണ ആവിശതി സ വൈ ദൈവഃ പ്രാണോ യഃ സഞ്ചരംശ്ചാസഞ്ചരംശ്ച ന വ്യഥതേ ⌋ഥോ ന രിഷ്യതി. സ ഏവം വിത്സർവ്വേഷാം ഭൂതാനാമാത്മാ ഭവതി. യഥൈഷാ ദേവതൈവം സ യഥൈതാം ദേവതാം സർവ്വാണി ഭൂതാന്യവന്ത്യേവം ഹൈവംവിദം സർവ്വാണി ഭൂതാന്യവന്തി. യുദു കിഞ്ചേമാഃ പ്രജാഃ ശോചന്ത്യമൈവാസാം തദ്ഭവതി പുണ്യമേവാമും ഗച്ഛതി ന ഹ വൈ ദേവാൻ പാപം ഗച്ഛതി.

**മന്ത്രാർത്ഥം 20 —** ജലത്തിൽ ചന്ദ്രനിൽ നിന്നും ദൈവമായ പ്രാണൻ ഇവനെ ആവേശിക്കുന്നു. ഏതു പ്രാണനാണോ സഞ്ചരിക്കുന്നതായും സഞ്ചരിക്കാത്തതായും സങ്കടപ്പെടാതെയും വിനാശത്തെ പ്രാപിക്കാതേയുമിരിക്കുന്നത് അതാണ് ദൈവമായ പ്രാണൻ. ഇപ്രകാരം അറിയുന്ന അവൻ എല്ലാ ഭൂതങ്ങളുടേയും ആത്മാവായിത്തീരുന്നു. ഈ (ഹിരണ്യഗർഭനായ) ദേവത എപ്രകാരമാണോ അവനും അപ്രകാരമാവുന്നു. ഈ ദേവതയെ എപ്രകാരമാണോ എല്ലാ ഭൂതങ്ങളും പാലിക്കുന്നത് — പൂജിക്കുന്നത് —അപ്രകാരം ഇങ്ങിനെ അറിയുന്നവനെയും ഭൂതങ്ങളെല്ലാം പാലിക്കുന്നുവല്ലോ. ഈ പ്രജകൾ എന്തിനെക്കുറിച്ച്

ശോചിക്കുന്നുവോ അത് ഇവരോടുകൂടിത്തന്നെ ചേർന്നിരിക്കുന്നു. അവനെ പുണ്യം മാത്രമേ പ്രാപിക്കുകയുള്ളു. ദേവന്മാരെ ഒരിക്കലും പാപം പ്രാപിക്കുകയില്ലല്ലോ.

**ഭാഷ്യം 20** — അദ്ഭ്യശ്ച ഏനം ചന്ദ്രമസശ്ച ദൈവഃ പ്രാണ ആവിശതി. സ വൈ ദൈവഃ പ്രാണഃ കിംലക്ഷണഃ ? ഇത്യുച്യതേ — യഃ സഞ്ചരൻ പ്രാണിഭേദേഷ്വസഞ്ചരൻ സമഷ്ടിവ്യഷ്ടിരൂപേണ അഥവാ സഞ്ചരൻ ജംഗമേഷു അസഞ്ചരൻ സ്ഥാവരേഷു, ന വ്യഥതേ ന ദുഃഖനിമിത്തേന ഭയേന യുജ്യതേ. അഥോ | പി ന രിഷ്യതി ന വിനശ്യതി ന ഹിംസാമാപദ്യതേ.

ജലത്തിൽ നിന്നും ചന്ദ്രനിൽ നിന്നും ദൈവമായ പ്രാണൻ ഇവനെ ആവേശിക്കുന്നു. ആ ദൈവമായ പ്രാണൻ എന്തു ലക്ഷണത്തോടു കൂടിയതാണെന്നു പറയുന്നു — ഏതാണോ പ്രാണിഭേദങ്ങളിൽ സഞ്ചരിച്ചും സഞ്ചരിക്കാതെയും അഥവാ വ്യഷ്ടി സമഷ്ടി രൂപത്തിലുള്ളതായി, അല്ലെങ്കിൽ സഞ്ചരിക്കുന്ന ജംഗമങ്ങളിലും സഞ്ചരിക്കാത്ത സ്ഥാവരങ്ങളിലും വർത്തിച്ച് ദുഃഖിക്കാതിരിക്കുന്നത് അഥവാ ദുഃഖകാരണമായ ഭയമില്ലാതിരിക്കുന്നത് അതാണാ പ്രാണൻ. അത് നശിക്കുന്നില്ല, ഹിംസയെ പ്രാപിക്കുന്നില്ല.

സഃ— യോ യഥോക്തമേവം വേത്തി ത്ര്യന്നാത്മദർശനം സഃ— സർവ്വേഷാം ഭൂതാനാം ആത്മാ ഭവതി, സർവ്വേഷാം ഭൂതാനാം പ്രാണോ ഭവതി, സർവ്വേഷാം ഭൂതാനാം മനോഭവതി, സർവ്വേഷാം ഭൂതാനാം വാഗ്ഭവതി—ഇത്യേവം സർവ്വഭൂതാത്മതയാ സർവ്വജ്ഞോ ഭവതീത്യർത്ഥഃ; സർവ്വകൃച്ച. യഥൈഷാ പൂർവ്വ സിദ്ധാ ഹിരണ്യഗർഭദേവതാ ഏവമേവ നാസ്യ സർവ്വജ്ഞത്വേ സർവ്വകൃത്വേ വാ ക്വചിത് പ്രതിഘാതഃ. സ ഇതി ദാഷ്ടാന്തിക നിർദ്ദേശഃ. കിഞ്ച യഥൈതാം ഹിരണ്യഗർഭദേവതാം ഇജ്യാദിഭിഃ സർവ്വാണി ഭൂതാന്യവന്തി പാലയന്തി പൂജയന്തി, ഏവം ഹ ഏവംവിദം സർവ്വാണി ഭൂതന്യവന്തി — ഇജ്യാദി ലക്ഷണാം പൂജാം സതതം പ്രയുജ്യത ഇത്യർത്ഥഃ

പറയപ്പെട്ട ത്ര്യന്നാത്മദർശനത്തെ അറിയുന്നതാരാണോ അവൻ എല്ലാ ഭൂതങ്ങളുടേയും പ്രാണനാകുന്നു, എല്ലാഭൂതങ്ങളുടെയും ആത്മാവാകുന്നു. എല്ലാ ഭൂതങ്ങളുടേയും മനസ്സാകുന്നു, എല്ലാ ഭൂതങ്ങളുടെയും വാക്കാകുന്നു, ഇങ്ങിനെ സർവ്വഭൂതാത്മതവഴി സർവ്വജ്ഞനായിത്തീരുന്നു, സർവ്വകൃത്തുമായത്തീരുന്നു. എപ്രകാരമാണെന്നാൽ, മുമ്പു പറഞ്ഞ ഹിരണ്യഗർഭനാകുന്ന ദേവതയെപ്പോലെ ഇവന്റെ സർവ്വജ്ഞത്വത്തിനും സർവ്വകൃത്വത്തിനും ഒരു തടവുമില്ല. മാത്രമല്ല ഭൂതങ്ങളെല്ലാം ഈ ഹിരണ്യ ഗർഭനാകുന്ന ദേവതയെ യാഗാദികളാൽ പൂജിക്കുന്നത് എപ്രകാരമാണോ അപ്രകാരം തന്നെ ഈ ത്ര്യന്നാത്മ ദർശിയെയും ഭൂതങ്ങളെല്ലാം യാഗാദികളെക്കൊണ്ട് പൂജിക്കും. (അവന്തി എന്നതിന് പാലിക്കുക അല്ലെങ്കിൽ പൂജിക്കുക എന്നർത്ഥം) ഇജ്യമുതലായ ലക്ഷണത്തോടു കൂടിയ പൂജയെ നിരന്തരം ചെയ്തു കൊണ്ടിരിക്കുന്നു എന്നർത്ഥം.

അഥേദമാശങ്ക്യതേ — സർവ്വപ്രാണിനാമാത്മാ ഭവതീത്യുക്തം, തസ്യ ച സർവ്വപ്രാണികാര്യകരണാത്മത്വേ സർവ്വ പ്രാണി സുഖദുഃഖൈഃ സംബധ്യേതി.

ഇവിടെ ഈ ശങ്കയുണ്ടാവാം— സർവ്വ പ്രാണികളുടെയും ആത്മവാണെന്നും പറഞ്ഞു. സർവ്വപ്രാണികളുടെയും കാര്യകരണാത്മകനാവുമ്പോൾ സർവ്വ പ്രാണികളുടേയും സുഖ ദുഃഖങ്ങളോടും ബന്ധപ്പെടും എന്ന് .

തന്ന, അപരിചഛിന്ന ബുദ്ധി-ത്വാത് . പരിച്ഛിന്നാത്മബുദ്ധീനാം ഹ്യാക്രോശാദൗ ദുഃഖസംബന്ധോ ദൃഷ്ടഃ- അനേനാഹം ആക്രുഷ്ട ഇതി. അസ്യ തു സർവ്വാത്മനോ യ ആക്രുശ്യതേ യശ്ചാക്രോശതി ത-യോരാത്മത്വബുദ്ധിവിശേഷാഭാ-വാന്ന തന്നിമിത്തം ദുഃഖമുപപദ്യതേ. മരണദുഃഖവച്ച നിമിത്താഭാവാത് ; യഥാ ഹി കസ്മിംശ്ചിന്മൃതേ ക-സ്യചിദ്ദുഃഖ മുത്പദ്യതേ — മമായം പുത്രോ ഭ്രാതാ ചേതി, പുത്രാദി നിമിത്തം; തന്നിമിത്തമേവ തന്മര-ണദർശിനോ ഽപി നൈവ ദുഃഖ-മുപജായതേ തഥേശ്വരസ്യാപരി-ച്ഛിന്നാത്മനോ മമതവതാദി ദുഃഖ-നിമിത്തമിഥ്യാജ്ഞാനാദിദോഷാ-ഭാവാത് നൈവ ദുഃഖമുപജായതേ.

അതില്ല. കാരണം അങ്ങിനെയുള്ളവന് പരിച്ഛിന്ന ബുദ്ധിയുണ്ടാവുകയില്ല. പരിച്ഛിന്ന ബുദ്ധികൾക്കാണ് അന്യർ തങ്ങളെ നിന്ദിക്കുകയും മററും ചെയ്യുമ്പോൾ "ഇവനെന്നെ നിന്ദിച്ചു" എന്നും മററുമുള്ള വിചാരത്താൽ ദുഃഖസംബന്ധമുണ്ടാവുന്നത് . സർവ്വാത്മാവായ ഇവനാകട്ടെ നിന്ദിക്കുന്നവനിലും നിന്ദിക്കപ്പെടുന്നവനിലും രണ്ടു പേരിലും താനെന്ന ബുദ്ധിവിശേഷമില്ലാത്തതിനാൽ തന്നിമിത്തമായ ദുഃഖമുണ്ടാകുന്നില്ല. ഒരു കാരണവുമില്ലാത്തിടത്ത് മരണദുഃഖമില്ലാത്തതുപോലെ. ഒരാൾ മരിക്കുമ്പോൾ, അവൻ തന്റെ മകനാണെന്നോ സോദരനാണെന്നോ ചിന്തിച്ചാൽ പുത്രാദിദുഃഖമുണ്ടാവുന്നു. ആ നിമിത്തമില്ലെങ്കിൽ അവന്റെ മരണത്തെ കാണുന്നവന് ദുഃഖമുണ്ടാകുന്നില്ല. അതു പോലെ അപരിച്ഛിന്നാത്മാവായ ഈശ്വരനും, എന്റേത് നിന്റേത് എന്നുള്ള ദുഃഖത്തിനും കാരണമായ മിഥ്യ ജ്ഞാനദോഷമില്ലാത്തതിനാൽ ദുഃഖമുണ്ടാവുന്നില്ല.

തദേതദുച്യതേ — യദു കിഞ്ച യത്കിഞ്ച ഇമാഃ പ്രജാഃ ശോച-ന്ത്യമൈവ സഹൈവ പ്രജാഭിഃ തത് ശോകാദിനിമിത്തം ദുഃഖം സംയു-ക്തം ഭവതി ആസാം പ്രജാനാം പരിച്ഛിന്നബുദ്ധിജനിതത്വാത് . സർവ്വാത്മനസ്തു കേന. സഹ കിം സംയുക്തം ഭവേത് വിയുക്തം വാ ? അമും തു പ്രാജാപത്യേ പദേ വർത്തമാനം പുണ്യമേവ ശുഭമേവ — ഫലം അഭിപ്രേതം പുണ്യമിതി — നിരതിശയേന ഹി തേന പുണ്യം കൃതം, തേന തത്ഫലമേവ ഗച്ഛതി. ന ഹി വൈ ദേവാൻ പാപം ഗച്ഛ-തി, പാപഫലസ്യാവസരാഭാവാ-ത് — പാപഫലം ദുഃഖം ന ഗച്ഛതീ ത്യർത്ഥഃ.

ഇങ്ങിനെ പറയപ്പെടുന്നു — ഈ പ്രജകൾ എന്തിനെപ്പററി ശോചിക്കുന്നു, ശോകാദി കാരണമായ ദുഃഖം ഈ പ്രജകളുടെ പരിചഛിന്ന ബുദ്ധിയിലുണ്ടാകുന്നതായതിനാൽ അവരോടു കൂടിത്തന്നെ ചേർന്നിരിക്കുന്നു. സർവ്വാത്മാവിന് ആരോട് എന്ത് ചേർച്ചയോ വിയോഗമോ ആണുണ്ടാവുക ? പ്രാജാപത്യ പദത്തിലിരിക്കുന്ന അവനെ പുണ്യം അഥവാ ശുഭം മാത്രം പ്രാപിക്കുന്നു. (ശുഭ കർമ്മത്തിന്റെ ഫലവും പുണ്യ രൂപത്തിൽ വരുന്നു) അവൻ നിരതിശയമായ പുണ്യത്തെയാണല്ലോ ചെയ്തിട്ടുള്ളത് . അതിനാൽ അവന് ആ ഫലം തന്നെ കിട്ടുന്നു. ദേവന്മാരെ പാപം ബാധിക്കു കയില്ല. പാപഫലത്തിനവസരമില്ലാത്തതിനാൽ പാപഫലമായദുഃഖം ഏശുകയില്ല എന്നർത്ഥം.

"ത ഏതേ സർവ്വ ഏവ സമാഃ സർവ്വേ ഽനന്താഃ" ഇതി അവിശേഷണവാങ്മനഃ പ്രാണാനാം ഉപാ-സനമുക്തം, നാന്യതമഗതോ വി-ശേഷ ഉക്തഃ. കിമേവമേവ പ്രതി-

" ആ ഇവരെല്ലാം തന്നെ സമന്മാരാണ് ; എല്ലാവരും അന്തരാണ് " എന്ന മന്ത്രത്തിൽ വാക്ക് , മനസ്സ് , പ്രാണൻ ഇവയുടെ ഉപാസന സാമാന്യ രൂപത്തിൽ പറയപ്പെട്ടിരിക്കുന്നു. അവയിലോരോ

പത്തവ്യം ? കിം വാ വിചാര്യമാണേ കൾചിദ്വിശേഷോ വ്രതമുപാസനം പ്രതിപത്തും ശക്യതേ? ഇത്യു ച്യതേ—

ന്നിനും വിശേഷത എടുത്തു പറഞ്ഞിട്ടില്ല — ഇതിങ്ങിനെത്തന്നെയാണോ മനസ്സി ലാക്കേണ്ടത് ? അതോ വിചാരം ചെയ്യു മ്പോൾ അവശ്യം അനുഷ്ഠേയമായ ഉപാ സനത്തെ സംബന്ധിച്ച് വല്ല വിശേഷവും മനസ്സിലാക്കാൻ കഴിയുമോ എന്നുള്ളതു പറയുന്നു.

**മന്ത്രഃ 21** — അഥാതോ വ്രതമീമാംസാ പ്രജാപതിർഹ കർമ്മാണി സസൃജേ താനി സൃഷ്ടാന്യന്യേനാസ്പർ—ദ്ധന്ത വദിഷ്യാമ്യേവാഹമിതി വാഗ്ദദ്ധ്രേ ദ്രക്ഷ്യാമ്യഹ—മിതി ചക്ഷുഃ ശ്രോഷ്യാമ്യഹമിതി ശ്രോത്രമേവമന്യാനി കർമ്മാണി യഥാകർമ്മ താനി മൃത്യുഃ ശ്രമോ ഭൂത്വോപ—യേമേ. താന്യാപ്നോത്താന്യാപ്ത്വാ മൃത്യുരവാരു—ന്ധത തസ്മാച്ഛ്രാമ്യത്യേവ വാക് ശ്രാമ്യതി ചക്ഷുഃ ശ്രാമ്യതി ശ്രോത്രമഥേമമേവ നാപ്നോദ്യോ | യം മധ്യമഃ പ്രാണസ്താനി ജ്ഞാതും ഭധ്രിരേ. അയം വൈനഃ ശ്രേഷ്ഠോ യഃ സഞ്ചരംശ്ചാസഞ്ചരംശ്ച ന വ്യഥതേ | ഥോ ന രിഷ്യതി ഹന്താസ്യൈവ സർവ്വേ രൂപമസാമേതി ത ഏതസ്യൈവ സർവ്വേ രൂപമഭവംസ്തസ്മാദേത ഏതേനാഖ്യായന്തേ പ്രാണ ഇതി തേന ഹ വാവ തത്ക്കുലമാചക്ഷതേ യസ്മിൻ കുലേ ഭവതി യ ഏവം വേദ യ ഉ ഹൈവംവിദാ സ്പർദ്ധതേ | നുശുഷ്യത്യനു—ശുഷ്യ ഹൈവാന്തതോ മ്രിയത ഇത്യദ്ധ്യാത്മം.

**മന്ത്രാർത്ഥം 21** — അനന്തരം വ്രതമീമാംസ പറയപ്പെടുന്നു. പ്രജാപതി കർമ്മങ്ങളെ സൃഷ്ടിച്ചു. സൃഷ്ടിക്കപ്പെട്ട അവ തമ്മിൽ സ്പർദ്ധിച്ചു. "ഞാൻ വദിക്കുക തന്നെ ചെയ്യും" എന്ന് വാക്ക് വ്രതം പിടിച്ചു. "ഞാൻ ദർശിക്കും" എന്ന് ചക്ഷുസ്സ് വാശി പിടിച്ചു. "ഞാൻ ശ്രവിക്കും" എന്ന് ശ്രോത്രവും ഇങ്ങിനെ മററു കർമ്മങ്ങളും അതാതി ന്റെ കർമ്മത്തിനനുസരിച്ച് വാശിപിടിച്ചു. അവയെ മൃത്യു ശ്രമമായിത്തീർന്നിട്ട് ഉപയമിച്ചു (സംഗ്രഹിച്ചു) അവയെ മൃത്യു പ്രാപിച്ചു. അവയെ പ്രാപിച്ചിട്ട് മൃത്യു അവ രോധിച്ചു. (സ്വകർമ്മങ്ങളിൽ നിന്നും തെററിച്ചു) അതിനാൽ വാക്ക് തളരുകതന്നെ ചെയ്യുന്നു.; ചക്ഷുസ്സ് തളരുന്നു; ശ്രോത്രം തളരുന്നു. എന്നാൽ ഈ മദ്ധ്യമനായ (മുഖ്യനായ) പ്രാണൻ യാതൊന്നോ അതിനെ മാത്രം മൃത്യു പ്രാപിച്ചില്ല. മററുള്ളവ (ഇന്ദ്രിയങ്ങൾ) അറിയുന്നതിന് മനസ്സുവച്ചു. "ആരാണോ സഞ്ചരിച്ചാലും സഞ്ചരിച്ചില്ലെങ്കിലും വ്യഥി ക്കാതിരിക്കുകയും നശിക്കാതിരിക്കുകയും ചെയ്യുന്നത്

അതിതു തന്നെയാണ് (മുഖ്യപ്രാണൻ). നമ്മുടെ കൂട്ടത്തിൽ ശ്രേഷ്ഠൻ ഇതാണ് . ഇപ്പോൾ നാം ഇവൻെറ രൂപം തന്നെയായിത്തീരണം" ഇങ്ങിനെ വിചാരിച്ച് അവരെല്ലാം (വാഗാദികൾ) ആ മുഖ്യ പ്രാണൻെറ തന്നെ രൂപത്തിലായിത്തീർന്നു. അതിനാൽ ഇവ ഈ പ്രാണൻെറ (അഭിധാനം കൊണ്ട് ) പ്രാണങ്ങളെന്നു പറയപ്പെടുന്നു. ആരാണോ ഇപ്രകാരമറിയുന്നത് അവൻ ഏതു കുലത്തിൽ ജനിച്ചുവോ ആ കുലത്തെ അവനെകൊണ്ട് (അവൻെറ പേരുകൊണ്ട് ) തന്നെ ആളുകൾ പറയുന്നു. ആർ ഇപ്രകാരമറിയുന്നവനുമായി സ്പർദ്ധിക്കുന്നുവോ അവൻ ശോഷിക്കുന്നു. ശോഷിച്ചിട്ട് ഒടുവിൽ മരിക്കുന്നു. ഇങ്ങിനെ അദ്ധ്യാത്മ പ്രാണദർശനം പറയപ്പെട്ടു.

**ഭാഷ്യ 21** — അഥാതോ ƒ നന്തരം വ്രതമീമാംസാ ഉപാസനകർമ്മ വി— ചാരേണേത്യർത്ഥഃ. ഏഷാം പ്രാ— ണാനാം കസ്യ കർമ്മവ്രതത്വേന ധാരയിതവ്യമിതി മീമാംസാ പ്രവ— ർത്തതേ. തത്ര പ്രജാപതിർഹ — ഹ ശ്ബദഃ കിലാർത്ഥേ — പ്രജാപതിഃ കില പ്രജാഃ സൃഷ്ട്വാ കർമ്മാണി കരണാനി വാഗാദീനി —കർമ്മാർ— ത്ഥാനി ഹി താനീതീ കർമ്മാ— ണീത്യുച്യതേ — സസൃജേ സൃഷ്ട— വാൻ വാഗാദീനി കരണാനീത്യർത്ഥഃ.

അനന്തരം വ്രതമീമാംസ (അഥവാ ഉപാസനകർമ്മ വിചാരമെന്നർത്ഥം) പറയപ്പെടുന്നു — ഈ പ്രാണങ്ങളിൽ ഏതിൻെറ കർമ്മമാണ് വ്രതമായി ധരിക്കപ്പെടേണ്ടത് എന്നുള്ള വിഷയത്തിൽ മീമാംസ പ്രവർത്തിക്കുന്നു. അതിൽ പ്രജാപതി പ്രജകളെ സൃഷ്ടിച്ചിട്ട് കർമ്മങ്ങളെ — വാഗാദികളായ ഇന്ദ്രിയങ്ങളെ സൃഷ്ടിച്ചു പോൽ. ഹ ശബ്ദം പോൽ എന്നർത്ഥത്തിലാണ് . ഇന്ദ്രിയങ്ങൾ കർമ്മങ്ങൾക്കു വേണ്ടിയായതിനാൽ കർമ്മങ്ങളെന്ന പേരിൽ പറയപ്പെട്ടതാണ് . വാഗാദികരണങ്ങളെ സൃഷ്ടിച്ചു എന്നർത്ഥം.

താനിപുനഃ സൃഷ്ടാന്യ— ന്യോന്യേനേതരേതരമസ്പർദ്ധന്ത, സ്പർദ്ധാം സംഘർഷം ചക്രുഃ— കഥം ? വദിഷ്യാമേവ സ്വവ്യാപാരാദ് വദനാദനു പരതൈവാഹം സ്യാമിതി വാഗ്വ്രതം ദധ്രേ ധൃതവതീ യദ്യന്യോ ƒ പി മത്സമോ ƒസ്തി സ്വവ്യാപാരാദനുപരന്തും ശക്തഃ, സോ ƒ പി ദർശയിത്വാത്മനോ വീ— ര്യമിതി. തഥാ ദ്രക്ഷ്യാമ്യഹമിതി ചക്ഷുഃ, ശ്രോഷ്യാമ്യഹമിതി ശ്രോ— ത്രം; ഏവമന്യാനി കർമ്മാണി കര— ണാനി യഥാകർമ്മ —യദ്യദ്യസ്യ കർമ്മ യഥാ കർമ്മ.

സൃഷ്ടിക്കപ്പെട്ട ആ ഇന്ദ്രിയങ്ങൾ അന്യോന്യം സ്പർദ്ധിച്ചു; സംഘർഷത്തെ ഉണ്ടാക്കി. എങ്ങിനെ "ഞാൻ സംസാരിച്ചുകൊണ്ടു തന്നെയിരിക്കും. അതായത് സ്വവ്യാപാരമായ സംഭാഷണത്തിൽ നിന്നും ഒരിക്കലും നിവർത്തിക്കുകയില്ല തന്നെ". എന്നിങ്ങിനെയുള്ള വ്രതത്തെ വാക്ക് സ്വീകരിച്ചു. "എന്നെപ്പോലെ സ്വവ്യാപാരത്തിൽ നിന്നും വിരമിക്കാതിരിക്കാൻ ശക്തനായിട്ട് മററാരെങ്കിലുമുണ്ടെങ്കിൽ അവൻ അവൻെറ വീര്യത്തെ പ്രദർശിപ്പിക്കട്ടെ" എന്നർത്ഥം. "ഞാൻ ദർശിക്കും" എന്ന് ചക്ഷുസ്സും "ഞാൻ ശ്രവിക്കും" എന്ന് ശ്രോത്രവും അതുപോലെ അതാതിൻെറ കർമ്മമനുസരിച്ച് മററിന്ദ്രിയങ്ങളും വാശിപിടിച്ചു.

താനികരണാനി മൃത്യുഃ മാരകഃ ശ്രമഃ ശ്രമരൂപീ ഭൂത്വാ ഉപയേമേ, സഞ്ജഗ്രാഹ. കഥം ? താനി കരണാനി സ്വവ്യാപാരേ പ്രവൃത്താനി ആപ്നോത് , ശ്രമരൂപേണാത്മാനം ദർശിതവാൻ. ആപ്ത്വാ ച താനി അവാരുന്ധ, അവരോധം കൃതവാൻ മൃത്യുഃ— സ്വകർമ്മഭ്യഃ പ്രച്യാപിതവാൻ ഇത്യർത്ഥഃ. തസ്യാ ദദ്യത്വേ ऽപി വദനേ സ്വകർമ്മണി പ്രവൃത്താ വാക് ശ്രാമ്യത്യേവ, ശ്രമ രൂപിണാ മൃത്യുനാ സംയുക്താ സ്വകർമ്മതഃ പ്രച്യവതേ. തഥാ ശ്രാമ്യതി ചക്ഷുഃ ശ്രാമ്യതി ശ്രോത്രം.

ആ ഇന്ദ്രിയങ്ങളെ മൃത്യു ശ്രമ രൂപിയായിത്തീർന്നിട്ട് പിടികൂടി. എങ്ങിനെ ? സ്വവ്യാപാരത്തിൽ വർത്തിച്ച ആ കരണങ്ങളെ മൃത്യു പ്രാപിച്ചു — ശ്രമ രൂപത്തിൽ തന്നെ അവക്കു കാണിച്ചു കൊടുത്തു. അങ്ങിനെ പ്രാപിച്ചിട്ട് അവയെ അവരോധിച്ചു, തടുത്തു അതായത് സ്വകർമ്മത്തിൽ നിന്നും തെററിച്ചു എന്നർത്ഥം, അതിനാൽ ഇന്നും സ്വകർമ്മത്തിൽ വ്യാപൃതമായിരിക്കുന്ന അതായത് സംസാരിച്ചുകൊണ്ടിരിക്കുന്ന വാക്ക് ശ്രമത്തെ പ്രാപിക്കുക തന്നെ ചെയ്യുന്നു; അതായത് ശ്രമരൂപിയായ മൃത്യുവിനാൽ സ്വകർമ്മത്തിൽ നിന്നും വീഴ്ത്തപ്പെടുന്നു. അതുപോലെ ചക്ഷുസ്സ് ക്ഷീണിക്കുന്നു, ശ്രോത്രം ക്ഷീണിക്കുന്നു.

അഥേമമേവ മുഖ്യം പ്രാണം നാപ്നോത് ന പ്രാപ്തവാൻ മൃത്യുഃ ശ്രമരൂപീ, യോ ऽയം മദ്ധ്യമഃ പ്രാണസ്തം തേനാദ്യത്വേഽപി അശ്രാന്ത ഏവ സ്വകർമ്മണി പ്രവർത്തതേ. താനി ഇതരാണി കരണാനി തം ജ്ഞാതും ദധ്രിരേ ധൃതവന്തി മനഃ

എന്നാൽ ഈ മദ്ധ്യമനായ പ്രാണൻ യാതൊന്നോ ആ ഈ മുഖ്യ പ്രാണനെ ശ്രമരൂപിയായ മൃത്യു പ്രാപിച്ചില്ല. അതിനാൽ അത് ഇന്നും അശ്രാന്തനായി തന്നെ സ്വകർമ്മത്തിൽ പ്രവർത്തിച്ചുകൊണ്ടാണിരിക്കുന്നത് . മററിന്ദ്രിയങ്ങൾ അതിനെ അറിയാൻ മനസ്സുവച്ചു.

അയം വൈ നോ ऽസ്മാകം മദ്ധ്യേ ശ്രേഷ്ഠഃ പ്രശസ്തതമഃ അഭ്യാധികഃ, യസ്മാദ്യസഞ്ചരംശ്ചാസഞ്ചരംശ്ച ന വ്യഥതേ അഥോ ന രിഷ്യതി — ന ഹന്തേ ദാനീമസ്യൈവ പ്രാണസ്യ സർവ്വേ വയം രൂപമസാമ (പ്രാണമാത്മത്വേന പ്രതിപദ്യേമഹി) ഏവം വിനിശ്ചിത്യ തേ ഏതസ്യൈവ സർവ്വേ രൂപമഭവൻ; പ്രാണരൂപമേവാത്മത്വേന പ്രതിപന്നാഃ, പ്രാണവ്രതമേവ ദധ്രിരേ അസ്മദ്വ്രതാനി ന മൃത്യോഃ വാരണായ പര്യാപ്താനീതി.

"ഇവൻ തന്നെ നമുക്കിടയിൽ ശ്രേഷ്ഠൻ, ഏററവും പ്രശസ്തൻ അല്ലെങ്കിൽ അഭ്യാധികൻ. കാരണം ഇവൻ സഞ്ചരിച്ചാലും സഞ്ചരിച്ചില്ലെങ്കിലും വ്യഥിക്കുന്നില്ല, നശിക്കുന്നുമില്ല. അതിനാൽ ഇപ്പോൾ നാമെല്ലാം ഈ പ്രാണൻെറ തന്നെ രൂപമാകണം. പ്രാണനെ ആത്മത്വത്തോടെ സ്വീകരിക്കണം". ഇപ്രകാരം തീർച്ചപ്പെടുത്തിയിട്ട് അവർ ഇതിൻെറ തന്നെ രൂപമായിത്തീർന്നു. പ്രാണരൂപത്തെത്തന്നെ സ്വന്തം രൂപമായി അംഗീകരിച്ചു. പ്രാണവ്രതത്തെത്തന്നെ ധരിച്ചു എന്തെന്നാൽ തങ്ങളുടെ വ്രതങ്ങൾ മൃത്യുവിനെ തടുക്കാൻ സഹായിക്കുകയില്ലെന്ന് അവർ കരുതി.

യസ്മാത് പ്രാണേന രൂപേണ രൂപവന്തീതരാണി കരണാനി ചലനാത്മനാ സ്വേന ച പ്രകാശാത്മനാ; ന ഹി പ്രാണാദന്യത്ര ചലനാത്മകോപപത്തിഃ; ചലനവ്യാപാര—

എന്തെന്നാൽ മററിന്ദ്രിയങ്ങൾ പ്രാണൻെറ ചലനാത്മകരൂപത്താലും സ്വന്തം പ്രകാശാത്മകരൂപത്താലും തന്നെ രൂപവത്തുക്കളാണ് . എന്തെന്നാൽ പ്രാണനെക്കൂടാതെ മറെറാരിന്ദ്രിയങ്ങളിലും ചലനാത്മകത്വം സംഭവിക്കാൻ വയ്യ.

പൂർവ്വകാണ്യേവ ഹി സർവ്വദാ സ്വവ്യാപരേഷു ലക്ഷ്യന്തേ; തസ്മാദേതേ വാഗാദയഃ ഏതേന പ്രാണാഭിധാനേനാഖ്യായന്തേ അഭിധീയന്തേ പ്രാണാ ഇത്യേവം.

ചലന വ്യാപാരത്തെ മുൻ നിർത്തിയാണല്ലോ വാഗാദികൾ സ്വന്തം വ്യാപാരത്തിൽ മുഴുകിയിരിക്കുന്നതു കാണുന്നത് . അതിനാലീ വാഗാദികൾ പ്രാണൻെറ പേരുകൊണ്ട് പ്രാണങ്ങൾ എന്നിങ്ങിനെ വിളിക്കപ്പെടുന്നു.

യ ഏവം പ്രാണാത്മതാം സർവ്വകരണാനാം വേത്തി പ്രാണശബ്ദാഭിധേയത്വം ച തേന ഹ വാവ തേനൈവ വിദുഷാ തത്ക്കുലമാചക്ഷതെ ലൌകികാഃ യസ്മിൻ കുലേ സ വിദ്വാൻ ജാതോ ഭവതി തത്ക്കുലം വിദ്വന്നാമ്നൈവ പ്രഥിതം ഭവത്യമുഷ്യേദം കുലമിതി, യഥാ താപത്യ ഇതി. യ ഏവം യഥോക്തം വേദ വാഗാദീനാം പ്രാണരൂപതാം പ്രാണാഖ്യത്വം ച തസ്യൈതത് ഫലം.

ആരാണോ ഇപ്രകാരം സർവ്വകരണങ്ങളുടേയും പ്രാണാത്മകതയേയും പ്രാണശബ്ദാഭിധേയത്തേയും അറിയുന്നത് വിദ്വാനായ അവൻ ഏതു കുലത്തിൽ ജനിച്ചുവോ ആ കുലത്തെ ആ വിദ്വാൻെറ പേരുകൊണ്ട് തന്നെ ലൗകികന്മാർ പറയുന്നു. അവൻ ജനിച്ച കുലം അവൻെറ നാമത്താൽത്തന്നെ പ്രസിദ്ധമായിത്തീരുന്നു. ഇത് ഇന്ന ആളുടെ കുലമാണ് — ഇത് താപത്യകുലമാണ് എന്നിങ്ങിനെ പറയുന്നതുപോലെ. തപതി സൂര്യപുത്രിയാണ് . അവളെ ചന്ദ്ര വംശജനായ സംവരണൻ വേട്ടു അവളിലുണ്ടായ വംശത്തെ താപത്യമെന്നു പറയുന്നു) ആർ ഇങ്ങിനെ മുമ്പു പറഞ്ഞ വാഗാദികളെ പ്രാണരൂപതയോടും പ്രാണാഭിധാനത്തോടും കൂടി അറിയുന്നുവോ അവനീഫലം കിട്ടും.

കിഞ്ച യഃ കശ്ചിദുദൈവംവിദാ പ്രാണാത്മദർശിനാ സ്പർദ്ധതേ തത്പ്രതിപക്ഷീ സൻ സോ ऽ സ്മിന്നേവ ശരീരേ അനുശുഷ്യതി ശോഷമുപഗച്ഛതി. അനുശുഷ്യഹൈവ ശോഷം ഗത്വൈവ അന്തതഃ അന്തേ മ്രിയതേ, ന സഹ സാനുപദ്രുതോ മ്രിയതേ. ഇത്യേവമുക്തമദ്ധ്യാത്മംപ്രാണാത്മദർശനം ഇത്യുക്തോപസംഹാരഃ അധിദൈവതപ്രദർശനാർത്ഥഃ.

മാത്രമല്ല ആരെങ്കിലുമൊരാൾ ഇപ്രകാരം പ്രാണാത്മദർശിയോട് സ്പർദ്ധിക്കുന്നുവെങ്കിൽ അഥവാ അവനെതിരാളിയായി ഭവിക്കുന്നുവെങ്കിൽ അവനീ ശരീരത്തിൽ തന്നെ ശോഷിച്ചു പോവുന്നു. ശോഷിച്ചു തന്നെ ഒടുവിൽ മരിക്കുന്നു. അവൻ ഉപദ്രവമൊന്നും കൂടാതെ പെട്ടെന്ന് മരിക്കുകയില്ല എന്നർത്ഥം. ഇങ്ങിനെ അധ്യാത്മമായ പ്രാണാത്മദർശനത്തെ പറഞ്ഞു കഴിഞ്ഞു. ഇങ്ങിനെ പറഞ്ഞ് ഉപസംഹരിച്ചത് അധിദൈവതമായിട്ടുള്ളതിനെ കാണിക്കാൻ വേണ്ടിയാണ് .

**മന്ത്രഃ 22** — അഥാധിദൈവതം ജ്വലിഷ്യാമ്യേവാഹമിത്യഗ്നിർദ്ദധ്രേ തപ്സ്യാമഹമിത്യാദിത്യോ ഭാസ്യാമഹമിതി ചന്ദ്രമാ ഏവമന്യാ ദേവതാ യഥാ ദൈവതം സ യഥൈഷാം പ്രാണാനാം മദ്ധ്യമഃ പ്രാണ ഏവമേതാസാം ദേവതാനാം വായുഃ മ്ളോചന്തി ഹ്യന്യാ ദേവതാ ന വായുഃ സൈഷാനസ്തമിതാ ദേവതാ യദ്വായുഃ

**മന്ത്രാർത്ഥം 22** — അനന്തരം ദേവതാവിഷയമായ ദർശനം പറയുന്നു. "ഞാൻ ജ്വലിച്ചുകൊണ്ടു തന്നെയിരിക്കും" എന്ന് അഗ്നി വാശിപിടിച്ചു. "ഞാൻ തപിക്കും" എന്ന് ആദിത്യനും "ഞാൻ പ്രകാശിക്കും" എന്ന് ചന്ദ്രനും. ഇപ്രകാരം അതാതു ദേവതകൾക്കു തക്കവണ്ണം മററു ദേവതകളും വാശിപിടിച്ചു. ഈ (വാഗാദികളായ) പ്രാണങ്ങളുടെ കൂട്ടത്തിൽ ആ മദ്ധ്യമ പ്രാണൻ എങ്ങിനെയാണോ അങ്ങിനെയാണ് ഈ ദേവതകൾക്കിടക്ക് ആ വായു. എന്തെന്നാൽ മററു ദേവതകൾ അസ്തമിക്കുന്നു. വായു അസ്തമിക്കുന്നില്ല. വായു ഏതാണോ ആ ദേവത അസ്തമിക്കാത്തതാകുന്നു.

**ഭാഷ്യം 22** — അഥാനന്തരമധി ദൈ—വതം ദേവതാവിഷയം ദർശന—മുച്യതേ. കസ്യ ദേവതാവിശേഷസ്യ വ്രതധാരണം ശ്രേയഃ ? ഇതി മീമാം—സ്യതേ. അധ്യാത്മവത്സർവ്വം. ജ്വലി—ഷ്യാമ്യേവാഹമിത്യഗ്നിഃ ദധ്രേ. തപ്സ്യാമ്യഹമിത്യാദിത്യഃ, ഭാസ്യാ—മ്യഹമിതി ചന്ദ്രഃ ഏവമന്യാ ദേവതാ യഥാദൈവതം.

ഇനി അധി ദൈവതാവിഷയമായ ദർശനത്തെക്കുറിച്ചു പറയുന്നു — ഏതു ദേവതാവിഷയകമായ വ്രതധാരണമാണ് ശ്രേഷ്ഠം എന്നു വിചാരിക്കപ്പെടുന്നു. അധ്യാത്മത്തിലേതു പോലെത്തന്നെയാണ് ഇവിടെയും. "ഞാൻ ജ്വലിച്ചു കൊണ്ടു തന്നെയിരിക്കും" എന്ന് അഗ്നി വാശി പിടിച്ചു. "ഞാൻ തപിച്ചുകൊണ്ടിരിക്കും" എന്ന് ആദിത്യൻ "ഞാൻ ഭാസിച്ചു കൊണ്ടിരിക്കുമെന്ന"മെന്ന് ചന്ദ്രൻ ഇതുപോലെ മററു ദേവതകളും അതാതു ദേവതകളുടെ വിഷയത്തിൽ വാശിപിടിച്ചു.

സോ ഽ ധ്യാത്മം വാഗാദീനാ—മേഷാം പ്രാണാനാം മധ്യേ മധ്യമഃ പ്രാണോ മൃത്യുനാനാപ്തഃ സ്വകർ—മ്മണോ ന പ്രച്യാവിതഃ സ്വേന പ്രാ—ണവ്രതേനാഭഗ്നവ്രതഃ യഥാ; ഏവമേതാസാമഗ്ന്യാദീനാം ദേവതാനാം വായുരപി. മ്ലോചന്ത്യസ്തം യാന്തി സ്വകർമ്മഭ്യ ഉപരമന്തേ — യഥാധ്യാ—ത്മം വാഗാദയോ ഽ ന്യാ ദേവതാ അഗ്ന്യാദ്യാഃ; ന വായുരസ്തം യാതി — യഥാ മധ്യമഃ പ്രാണഃ, അതഃ സാ ഏഷാ അനസ്തമിതാ ദേവതാ യ—ദ്വായുഃ യോ ഽ യം വായുഃ. ഏവമ—ധ്യാത്മമധിദൈവം ച മീമാംസിത്വാ നിർദ്ധാരിതം — പ്രാണാ വായ്വാത്മ—നോ വ്രതമഭഗ്നമിതി.

അധ്യാത്മമായി വാഗാദി പ്രാണങ്ങളുടെ ഇടക്ക് മദ്ധ്യമപ്രാണൻ മൃത്യുവിനാൽ സ്വകർമ്മത്തിൽ നിന്നും വീഴ്ത്തപ്പെടാതെ — തന്റെ പ്രാണ വ്രതത്തിന് ഭംഗംവരാതെ — ഇരിക്കുന്നതെങ്ങിനെയോ അങ്ങിനെ അഗ്ന്യാദികളായ ഈ ദേവതകൾക്കിടക്ക് വായുവും ഭംഗം കൂടാതിരിക്കുകയാണ് . അദ്ധ്യാത്മമായ വാഗാദികൾ തങ്ങളുടെ കാര്യങ്ങളിൽ നിന്നും ഉപരമിക്കുന്നതുപോലെ, അഗ്ന്യാദികളായ മററു ദേവതകൾ അസ്തമിക്കുന്നു. മദ്ധ്യമപ്രാണനെപ്പോലെയുള്ള വായു അസ്തമിക്കുന്നില്ല. വായു എന്നു പറയുന്ന ഈ ദേവത അസ്തമിക്കാത്തതാകുന്നു. ഇങ്ങിനെ അധ്യാത്മമായും അധിദൈവമായും വിചാരം ചെയ്ത് പ്രാണന്റെയും വായുവിന്റെയും വ്രതം അഭഗ്നമാണെന്ന് തീർച്ചപ്പെടുത്തിയിരിക്കുന്നു.

**മന്ത്രഃ 23** — **അഥൈഷ ശ്ലോകോ ഭവതി യതശ്ചോദേതി സൂര്യോ ഽ സ്തം യത്ര ച ഗച്ഛതീതി പ്രാണാദ്വാ ഏഷ ഉദേതി പ്രാണേ ഽസ്തമേതി തം ദേവാശ്ചക്രിരേ ധർമ്മം സ ഏവാദ്യ സ ഉ ശ്വ ഇതി യദ്വാ ഏതേ ഽ മുർഹ്യധ്രിയന്ത ദേവാപ്യദ്യ കുർവ്വന്തി. തസ്മാദേകമേവ വ്രതം ചരേത്— പ്രാണ്യാച്ചൈവാപാന്യാച്ച നേന്മാപാപ്മാ മൃത്യുരാപ്— നുവദിതി യദ്യു ചരേത്സമാ പിപയിഷേത്തേനോ ഏതസ്യൈ ദേവതായൈ സായുജ്യം സലോകതാം ജയതി.**

**മന്ത്രാർത്ഥം 23** — അനന്തരം ഈ ശ്ലോകമുണ്ട് . "യാതൊരു വായുവിൽ നിന്ന് സൂര്യൻ ഉദിക്കുകയും യാതൊന്നിൽ അസ്തമിക്കുകയും ചെയ്യുന്നു" എന്നിങ്ങിനെ. പ്രാണനിൽ നിന്നു തന്നെ ഉദിക്കുന്നു. പ്രാണനിൽ അസ്തമിക്കുന്നു. ആ ധർമ്മത്തെ ദേവതകൾ ചെയ്തു. അതിനെ ഇന്നും ദേവതകൾ അനുവർത്തിക്കുന്നു. നാളെയും അതു തന്നെ ചെയ്യും. ദേവതകൾ അപ്പോൾ ഏതു വ്രതത്തെ ധരിച്ചുവോ അതിനെത്തന്നെ ഇപ്പോഴും ചെയ്യുന്നു. അതിനാൽ ഒരു വ്രതത്തെ ത്തന്നെ ആചരിക്കണം. പ്രാണന വ്യാപാരവും അപാന വ്യാപാരവും ചെയ്യണം. "പാപ്മാവായ മൃത്യു എന്നെ പ്രാപിക്കാതിരിക്കണം" എന്നു കരുതി ഒരു വ്രതത്തെ അനുഷ്ഠിക്കണം. അനു ഷ്ഠിച്ചു തുടങ്ങിയാൽ സമാപിക്കാൻ ഇച്ഛിക്കണം. ആ വ്രതാനുഷ്ഠാനം കൊണ്ട് ഈ ദേവതയുടെ സായൂജ്യത്തേയോ (ഏകാത്മഭാവം) സമാനലോകത്തേയോ പ്രാപിക്കുന്നു.

**ഭാഷ്യഃ 23**— അഥൈത സ്യൈവാർ—ത്ഥസ്യ പ്രകാശക ഏഷ ശ്ലോകോ മന്ത്രോ ഭവതി. യതശ്ച തസ്മാ—ദ്വായോഃ ഉദേതി ഉദ്ഗച്ഛതി സൂര്യഃ, അദ്ധ്യാത്മം ച പക്ഷുരാത്മനാ പ്രാ—ണാദസ്തം ച യത്ര വായൗ പ്രാണേ ച ഗച്ഛത്യപര സംധ്യാസമയേ സ്വാപസമയേ ച പുരുഷസ്യ, തം ദേവാഃ തം ധർമ്മം ദേവാഃ ചക്രിരേ ധൃതവന്തഃ വാഗാദയോ ഽ ഗ്ന്യാ—ദയശ്ച പ്രാണവ്രതം വായു വ്രതം ച പുരാ വിചാര്യ. സ ഏവ ആദ്യ ഇദാനീം ശ്വോ ഽ പി ഭവിഷ്യത്യപി കാലേ ഽ നുവർത്ത്യ തേ ഽ നുവർ—ത്തിഷ്യതേ ച ദേവൈരിത്യഭിപ്രായഃ.

ഇതേ അർത്ഥത്തെ പ്രകാശിപ്പിക്കുന്ന ഈ ശ്ലോകം അഥവാ മന്ത്രം ഉണ്ട് . എവിടെ നിന്ന് അഥവാ ഏതു വായുവിൽ നിന്ന് സൂര്യനുദിക്കുന്നു (പൊന്തിവരുന്നു) അതുപോലെ അധ്യാത്മപക്ഷത്തിൽ ചക്ഷുരൂപത്തിൽ സ്വന്തം പ്രാണനിൽ നിന്നുണ്ടാവുന്നു; യാതൊന്നിൽ അതായത് വായുവിലും പ്രാണനിലും സായം കാലത്തും പുരുഷൻെറ സുഷുപ്തിയിലും അസ്തമിക്കുന്നു ആ ധർമ്മത്തെ ദേവതകൾ ചെയ്തു — ധരിച്ചു. അതായത് വാഗാദി ഇന്ദ്രിയങ്ങളും അഗ്ന്യാദിദേവതകളും പണ്ട് വിചാരിച്ച് ക്രമത്തിൽ പ്രാണവ്രതത്തേയും വായു വ്രതത്തേയും ധരിച്ചു. ഇപ്പോഴും (ഈ സമയത്തും) നാളേയും (ഭാവിയിലും) ദേവതകൾ വഴി അതിൻെറ

തന്നെ അനുവർത്തനം ഭവിക്കുകയും ചെയ്യും. ഇതാണിതിൻെറ സാരം.

തദത്രമം മന്ത്രം സംക്ഷേപതഃ വ്യാചഷ്ട ബ്രാഹ്മണം — പ്രാണാ—ദ്വാ ഏഷ സൂര്യ ഉദേതി പ്രാണേ ഽസ്തമേതി. തം ദേവാ ചക്രിരേ ധർമ്മം സ ഏവാദ്യ സ ഉ ശ്വ ഇത്യസ്യ കോ ഽർത്ഥഃ ? ഇതി ഉച്യതേ — യദ്വൈ ഏതേ വ്രതമമുർഹി അമുഷ്മിൻ കാലേ വാഗാദയഃ അഗ്ന്യാദയശ്ച പ്രാണവ്രതം വായുവ്രതം ച അധ്രിയന്ത, തദേവ അദ്യാപി കുർ—വ്വന്തി അനുവർത്തന്തേ അനുവർ—ത്തിഷ്യന്തേ ച. വ്രതം തൈഃ അഭഗ്നമേവ. യത്തു വാഗാദി വ്രതമഗ്ന്യാദിവ്രതം ച തദ്ഭഗ്ന മേവ, തേഷാം അസ്തമനകാലേ ച വായൗ പ്രാണേ ച നിമ്ലുക്തിദർശനാത് .

അതിൽ ബ്രാഹ്മണവും ചുരുക്കി മന്ത്രത്തെ വ്യാഖ്യാനിക്കുന്നു — പ്രാണനിൽ നിന്നു തന്നെ ഈ സൂര്യൻ ഉദിക്കുന്നു. പ്രാണനിൽത്തന്നെ അസ്തമിക്കുകയും ചെയ്യുന്നു. "തം ദേവാശ്ച ക്രിരേ ധർമ്മം സ ഏവാദ്യ സ ഉ ശ്വഃ " എന്ന ഈ ഉതരാർദ്ധത്തിനർത്ഥമെന്താണ് ? എന്നു പറയുന്നു. ഈ വാഗാദികളും അഗ്ന്യാദികളും ആ സമയത്ത് ക്രമത്തിൽ യാതൊരു പ്രാണവ്രതത്തേയും വായുവ്രതത്തേയും ധരിച്ചിരുന്നുവോ അവയെ അവ ഇന്നും ചെയ്യുന്നു. അവ അവയെ അനുവർത്തിക്കുന്നു, ഇനിയും അനുവർത്തിക്കുകയും ചെയ്യും. അവയിൽ കൂടി ഈ വ്രതം അഭംഗുരം തന്നെ. എന്നാൽ വാഗാദികളുടേയും അഗ്ന്യാദികളുടേയും വ്രതം ഭംഗുരമായതാണ് . കാരണം അവ രാത്രിയിലും സുഷുപ്തികാലത്തും ക്രമത്തിൽ വായുവിലും പ്രാണനിലും അസ്തമിക്കുന്നതായി കാണുന്നു.

അഥൈതദന്യത്രോക്തം "യദാ വൈ പുരുഷഃ സ്വപിതി പ്രാണം തർഹി വാഗപ്യേതി പ്രാണം മനഃ പ്രാണം ചക്ഷുഃ പ്രാണം ശ്രോത്രം യദാ പ്രബുദ്ധ്യ തേ പ്രാ—ണാദേവാധിപുനഃ ജായന്ത ഇത്യ—ധ്യാത്മം അഥാധിദൈവതം യദാ വാ അഗ്നിരനുഗച്ഛതി വായും തർഹ്യ—നൂദ്വാതി തസ്മാദേനം ഉദവാസീദിതി ആഹുഃ വായും ഹ്യനൂദ്വാതി യ—ദാദിത്യോ ഽസ്തമേതി വായും തർഹി പ്രവിശന്തി വായും ചന്ദ്രമാ വായൗ ദിശഃ പ്രതിഷ്ഠിതാ വായോരേവാധി പുനർജ്ജായന്തേ" ഇതി.

അനന്തരം ഇതു തന്നെ മറെറാരിടത്തും പറഞ്ഞിട്ടുണ്ട് —"എപ്പോൾ മനുഷ്യൻ ഉറങ്ങുന്നുവോ അപ്പോൾ വാക്ക് പ്രാണനിൽ ലയിക്കുന്നു; പ്രാണനിൽ മനസ്സും പ്രാണനിൽ ചക്ഷുസ്സും പ്രാണനിൽ ശ്രോത്രവും ലയിക്കുന്നു. ഉണരുമ്പോൾ പ്രാണനിൽ നിന്നു തന്നെ വീണ്ടും ഉത്ഭവിക്കുന്നു. ഇതാണ് അദ്ധ്യാത്മദൃഷ്ടി. ഇനി അധിദൈവത ദൃഷ്ടിയെ പറയുന്നു. എപ്പോൾ അഗ്നി അനുഗമനം ചെയ്യുന്നു. (ശാന്തമാവുന്നു) അപ്പോളത് വായുവിനധീനമായിട്ടാണ് ശാന്തമാവുന്നത് . അതുകൊണ്ടാണ് "ഇത് ഇതിൽ അനുഗതമായി (അസ്തമായി)" എന്നു പറയുന്നത് . എപ്പോൾ സൂര്യൻ അസ്തമിക്കുന്നു അപ്പോളത് വായുവിൽത്തന്നെയാണ് അനുഗതമാവുന്നത് . വായുവിൽ ചന്ദ്രനും ദിക്കുകളും പ്രതിഷ്ഠിതങ്ങളായിരിക്കുന്നു. വായുവിൽ നിന്നു തന്നെ അവ വീണ്ടും ഉത്ഭവിക്കുന്നു" എന്ന് .

യസ്മാത് ഏതദേവ വ്രതം വാഗാദിഷ്വഗ്ന്യാദിഷു ചാനുഗതം

എല്ലാ ദേവന്മാരാലും അനുവർത്തിക്കപ്പെടുന്നതും പരിസ്പന്ദ സ്വഭാവ

യദേതദ്വായോൾച പ്രാണസ്യ ച പരിസ്പന്ദാത്മകത്വം സർവ്വൈർദ്ദേവൈരനുവർത്യമാനം വ്രതം — തസ്മാദന്യോ ഽ പ്യേകമേവ വ്രതം ചരേത് . കിം തത് ? പ്രാണ്യാദ് പ്രാണനവ്യാപാരം കുര്യാദ് അപാന്യാദപാനവ്യാപാരം ച ; ന ഹി പ്രാണാപാന വ്യാപാരസ്യ പ്രാണനാപാനനലക്ഷണസ്യ ഉപരമോ ഽ സ്തി. തസ്മാത്തദേവൈകം വ്രതം ചരേദ്ധിത്വേന്ദ്രിയാന്തരവ്യാപാരം, നേത്മ, മാം പാപ്മാ മൃത്യുഃ ശ്രമാരൂപ്യാപ്നുയാത് . നേച്ഛബ്ദഃ പരിഭയേ — "യദ്യഹമസ്മാദ് വ്രതാത് പ്രച്യുതഃ സ്യാം, ഗ്രസ്ത ഏവാഹം മൃത്യുനാ" ഇത്യേവം ത്രസ്തഃ ധാരയേത് പ്രാണവ്രതമിത്യഭിപ്രായഃ.

മുള്ളതുമായ വായുവിൻെറയും പ്രാണൻെറയും വ്രതം തന്നെ വാഗാദികളിലും അഗ്ന്യാദികളിലും അനുഗതമായിരിക്കുന്നതിനാൽ മററുള്ളവരും ഒരു വ്രതത്തെ ത്തന്നെ അനുഷ്ഠിക്കണം. അതേതാണ് ? "പ്രാണ്യാദ് " അതായത് പ്രാണന വ്യാപാരത്തെ ചെയ്യണം. എന്തെന്നാൽ പ്രാണൻെറയും അപാനൻെറയും വ്യാപാരമായ പ്രാണനത്തിൽ നിന്നും അപാനത്തിൽ നിന്നും ഒരിക്കലും ഉപരമം സംഭവിക്കുന്നില്ല. അതിനാൽ ഇന്ദ്രിയങ്ങളുടെ വ്യാപാരത്തെ ഉപേക്ഷിച്ച് പ്രാണാപാനരൂപമായ വ്രതത്തെ അനുഷ്ഠിക്കണം. "പാപ്മാവായ മൃത്യു ശ്രമരൂപനായിട്ട് എന്നെ പ്രാപിക്ക രുതേ ( നേത് എന്ന പദം ഭയത്തെ സൂചിപ്പിക്കുന്നു) ഞാൻ ഈ പ്രാണ വ്രതത്തിൽ നിന്നും തെററിവീണാൽ മൃത്യു എന്നെ ഗ്രസിക്കുക തന്നെ ചെയ്യും" എന്ന് ഭയന്ന് പ്രാണവ്രതത്തെ ധരിക്കണം എന്നർത്ഥം.

യദി കദാചിത് ഉരേത് പ്രാരഭേത പ്രാണവ്രതം സ മാപിപയിഷേത് സ മാപയിതുമിച്ഛേത് ; യദി ഹ്യസ്മാദ് വ്രതാദുപരമേത് പ്രാണഃ പരിഭൂതഃ സ്യാദ്ദേവാൾച; തസ്മാത് സമാപയേദേവ. തേന ഉതേനാനേന വ്രതേന പ്രാണാത്മപ്രതിപത്യാ സർവ്വഭൂതേഷു — വാഗാദയോ ഽ ഗ്ന്യാദയശ്ച മദാത്മകാ ഏവ, അഹം പ്രാണ ആത്മാ സർവ്വപരിസ്പന്ദകൃത് — ഏവം തേനാനേന വ്രതധാരണേന ന ഏതസ്യാ ഏവ പ്രാണദേവതായാഃ സായൂജ്യം സയുഗ്ഭാവം ഏകാത്മത്വം സലോകതാം സമാനലോകതാം വാ ഏകസ്ഥാനത്വം — വിജ്ഞാനമാന്ദ്യാപേക്ഷമേതത് — ജയതി പ്രാപ്നോതീതി.

എപ്പോഴെങ്കിലും പ്രാണ വ്രതാചരണം ആരംഭിക്കുകയാണെങ്കിൽ അതിൻെറ സമാപ്തിയിലും ഇച്ഛവെക്കണം. എന്തെന്നാൽ ഈ വ്രതത്തിൽ നിന്നും നിവർത്തിച്ചാൽ (ഇതനുമുടക്കം വരുത്തിയാൽ) പ്രാണനും ദേവന്മാരും പരിഭവിക്കും. അതിനാൽ സമാപിപ്പിക്കുക തന്നെ വേണം. പ്രാണാത്മ പ്രതിപത്തി രൂപമായ ഈ വ്രതം കൊണ്ട് "എല്ലാ ഭൂതങ്ങളിലും വാഗാദികളിലും അഗ്ന്യാദികളിലും ഞാൻ തന്നെയാണുള്ളത് . പ്രാണാത്മാവായി സർവ്വത്തേയും സ്പന്ദിപ്പിക്കുന്നതും ഞാനാണ് " എന്നിങ്ങിനെയുള്ള വ്രതത്തെ ധരിക്കുന്നതുകൊണ്ട് ഈ പ്രാണ ദേവതയുടെ തന്നെ സായൂജ്യം അഥവാ ഏകാത്മ ഭാവം ഭവിക്കുന്നു. വിജ്ഞാനത്തിന് മാന്ദ്യമുണ്ടെങ്കിൽ സലോകതയെ അഥവാ ഏകസ്ഥാനതയെ പ്രാപി ക്കുന്നു. ജയതി എന്നാൽ പ്രാപിക്കുന്നു എന്നർത്ഥം.

## ആറാം ബ്രാഹ്മണം

യദേതദവിദ്യാവിഷയത്വേന പ്രസ്തുതം സാധ്യ സാധ നലക്ഷണം വ്യാകൃതം ജഗത് പ്രാണാത്മ പ്രാ—പ്ത്യന്തോത്കർഷവദവിഫലം, യാ ചൈതസ്യ വ്യാകരണാദ് പ്രാഗവ—സ്ഥാ അവ്യാകൃതശബ്ദവാച്യാ വൃക്ഷബീജവത് സർവ്വമേതത് .

സാധ്യസാധനലക്ഷണവും വ്യാകൃതവുമായിരിക്കുന്ന ഈ ജഗത്ത് പ്രാണാത്മപ്രാപ്തിവരെ ഉൽക്കർഷത്തോടും ഫലത്തോടും കൂടി പറയപ്പെട്ടു കഴിഞ്ഞു. അതുപോലെ അവ്യാകൃത ശബ്ദത്താൽ പറയപ്പെട്ട ഇതെല്ലാം വ്യക്തമാവുന്നതിനു മുമ്പ് വൃക്ഷത്തിന് ബീജാവസ്ഥ എങ്ങിനെയോ, അങ്ങിനെയായിരുന്നു—

**മന്ത്രഃ 1** — ത്രയം വാ ഇദം നാമ രൂപം കർമ്മ തേഷാം നാമ്നാം വാഗിത്യേതദേഷാമുക്ഥമതോ ഹി സർവ്വാണി നാമാനി ഉത്തിഷ്ഠന്തി. ഏതദേഷാം സാമൈതദ്ധി സ—ർവ്വൈർന്നാമഭിഃ സമമേതദേഷാം ബ്രഹ്മൈതദ്ധി സർവ്വാണി നാമാനി ബിഭർത്തി.

**മന്ത്രാർത്ഥം 1** — ഇതെല്ലാം നാമം, രൂപം, കർമ്മം എന്നീ മൂന്നു മാത്രമാണ് . അവയിൽ നാമങ്ങൾക്ക് വാക്കാണ് ഉത്കഥമായിരിക്കുന്നത് (ഉപാദാനകാരണം) ഇതിൽ നിന്നാണല്ലോ എല്ലാ നാമങ്ങളും ഉത്ഥാനം ചെയ്യുന്നുത് ഇത് ( വാക്ക് ) ഈ നാമങ്ങളുടെ സാമ (സാമാന്യ) മാകുന്നു. എന്തെന്നാൽ ഈ (ശബ്ദസാമാന്യം) എല്ലാ നാമങ്ങളോടും സമമായി വർത്തിക്കുന്നു. ഇത് ശബ്ദ സാമാന്യം) ഇവയുടെ (നാമങ്ങളുടെ) ബ്രഹ്മമാകുന്നു.

**ഭാഷ്യഃ** — ത്രയം; കിം തത്ത്രയം? ഇത്യുച്യതേ — നാമ, രൂപ, കർമ്മ ചേത്യനാത്മാഏവ. നാത്മാ യത്സാ—ക്ഷാദ പരോ ക്ഷാദ് ബ്രഹ്മ. തസ്—മാദസ്മാദ ിരാജ്യതേത്യേവമർത്ഥ സ്ത്രയം വാ ഇത്യാദ്യാരംഭഃ ന ഹ്യസ്മാദനാത്മനോ / വ്യാവൃത്ത—ചിത്തസ്യ ആത്മാനം ഏവ ലോക—മഹം ബ്രഹ്മാസ്മീത്യുപാസിതും ബുദ്ധിഃ പ്രവർത്തതേ. ബാഹ്യ പ്രത്യഗാത്മപ്രവൃത്ത്യോഃ വിരോധാത് , തഥാ ച കാഠകേ — "പരാഞ്ചി ഖാനി വ്യതൃണത്സ്വയംഭൂസ്ത—സ്മാത് പരാങ്പശ്യതി നാന്തരാ—ത്മൻ. കശ്ചിദ്ധീരഃ പ്രത്യഗാത്മാന—മൈക്ഷദാവൃത്തചക്ഷുരമൃതത്വമി—ച്ഛൻ" (ക.ഉ. 2. 1. 1) ഇത്യാദി.

മൂന്ന് , അവയേതെന്നു പറയുന്നു — നാമം, രൂപം, കർമ്മം എന്നീ അനാത്മക്കൾ തന്നെ. സാക്ഷാൽ അപരോക്ഷ ബ്രഹ്മമായ ആത്മാവല്ല ഇവ. അതിനാൽ ഇതിൽ നിന്നും വിരക്തനാവണമെന്നു വച്ച് "ത്രയം വാ" എന്നു തുടങ്ങി ആരംഭിക്കുന്നു. അനാത്മാവിൽ നിന്നും മനസ്സിനെ പിന്തിരിപ്പിക്കാത്തവന് "ഞാൻ ബ്രഹ്മമാകുന്നു" എന്നിങ്ങിനെ ആത്മവിനെത്തന്നെ ലോകമായുപാസിക്കാൻ ബുദ്ധിശക്തമാവുകയില്ല. കാരണം ബാഹ്യവൃത്തികളും പ്രത്യഗാത്മ വൃത്തിയും തമ്മിൽ വിരോധമുണ്ട് . അതുപോലെ കാഠകോപനിഷത്തിലും "പരാഞ്ചിഖാനിവ്യതൃണത്സ്വയംഭൂഃ തസ്മാൽ പരാങ് പശ്യതിനാന്തരാത്മൻ. കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷദാ വൃത്ത ചക്ഷുഃ അമൃതത്വമിച്ഛൻ" എന്ന് പറഞ്ഞിട്ടുണ്ട് . (ബ്രഹ്മാവ് ഇന്ദ്രി

യങ്ങളെ ബാഹ്യോന്മുഖമാക്കി. അതിനാൽ നാമന്തരാത്മാവിനെ കാണുന്നില്ല. ധീരനായ ഒരുവൻ അമൃതത്വമിച്ഛരിച്ച് ആ വൃത്ത ചക്ഷുസ്സായി പത്യഗാത്മാവിനെ കണ്ടു.)

കഥം പുനരസ്യ വ്യാകൃതാ— വ്യാകൃതസ്യ ക്രിയാകാരകഫലാ— ത്മനഃ സംസാരസ്യ നാമരൂപകർമ്മാ— ത്മകതൈവ ? ന പുനരാത്മത്വം ? ഇത്യേതത്സംഭാവയിതും ശക്യത ഇതി; അത്രോച്യതേ — തേഷാം നാ— മ്നാം യഥോപന്യസ്താനാം വാഗിതി ശബ്ദസാമാന്യമുച്യതേ. "യഃ കശ്ച ശബ്ദോ വാഗേവ സാ" ( 1.5.3) ഇതി ഉക്തത്വാത് വാഗിത്യേതസ്യ ശബ്— ദസ്യ യോ ऽർത്ഥഃ ശബ്ദ സാമാന്യ— മാത്രം ഏതദേതേഷാം നാമവിശേ— ഷാണാം ഉക്ഥം കാരണമുപാദാനം, സൈന്ധവലവണകണാനാമിവ സൈന്ധവാചലഃ

എന്നാൽ വ്യാകൃതാ വ്യാകൃതാ സ്വരൂപത്തോടുകൂടിയതും ക്രിയാകാരക ഫലാത്മകവുമായ ഈ സംസാരം നാമരൂപ കർമ്മാത്മകം തന്നെയാണ് ; ആത്മാവല്ല എന്നെങ്ങിനെ വിചാരിക്കാൻ കഴിയും ? അതിനെക്കുറിച്ചു പറയുന്നു — ഉപന്യസിക്കപ്പെട്ടതുപോലുള്ള നാമങ്ങൾക്ക് വാക്കെന്ന് ശബ്ദസാമാന്യം പറയപ്പെടുന്നു. "ശബ്ദമായിട്ടെന്തെല്ലാമുണ്ടോ അതെല്ലാം വാക്കു തന്നെ." (1. 5.3) എന്നു പറഞ്ഞിട്ടുള്ളതിനാൽ വാക്കെന്ന ഈ ശബ്ദത്തിന് യാതൊരർത്ഥമാണോ അത് ശബ്ദസാമാന്യം മാത്രമാണ് . ഇത് ഈ നാമ വിശേഷങ്ങൾക്കെല്ലാം ഉക്ഥമാണ് — ഉപദാദനകാരണമാണ് . ഉപ്പിൻ തരികൾക്ക് ഉപ്പാകുന്ന മല എങ്ങിനെയോ അങ്ങിനെയാണിത് .

തദാഹ — അതോ ഹ്യസ്മാ— ന്നാമസാമാന്യാത് സർവ്വാണി നാമാനി യജ്ഞദത്തോ ദേവദത്ത ഇത്യേവമാദി പ്രവിഭാഗാനി ഉത്തി— ഷ്ഠന്തി ഉല്പദ്യന്തേ പ്രവിഭജ്യന്തേ, ലവണാചലാദിവ ലവണകണാഃ കാര്യം കാരണേനാവ്യതിരിക്തം. തഥാ വിശേഷാണാം ച സാമാന്യേ അന്തർഭാവാത് .

അതിനെക്കുറിച്ച് ശ്രുതി പറയുന്നു അതിനാൽ ഈ സാമാന്യത്തിൽ നിന്നാണ് എല്ലാ നാമങ്ങളും — യജ്ഞദത്തൻ, ദേവദത്തൻ എന്നീ വിഭാഗങ്ങളെല്ലാം പൊന്തി വരുന്നത് , ഉണ്ടാകുന്നത് , വിഭക്തങ്ങളായിത്തീരുന്നത് . ഉപ്പിൻെറ മലയിൽ നിന്നും ഉപ്പിൻെറ കണങ്ങൾ വേർപെട്ടിരിക്കുന്നതു പോലെയാണിതും. കാര്യം കാരണത്തിൽ നിന്നും വ്യത്യസ്തമല്ല. അതുപോലെയാണ് വിശേഷങ്ങൾക്ക് സാമാന്യത്തിൽ അന്തർഭാവം ഭവിക്കുന്നത്

കഥം സാമാന്യവിശേഷ ഭാവ ഇതി— ഏതച്ഛബ്ദസാമാന്യം ഏ— ഷാം നാമവിശേഷാണാം സാമ. സമത്വാത് സാമ, സാമാന്യമിത്യർത്ഥഃ; ഏതദ്ധി യസ്മാത്സർവ്വൈഃ നാമഭിഃ ആത്മവിശേഷൈഃ സമം കിഞ്ചാത്മലാഭാവിശേഷാച്ച നാമ— വിശേഷാണാം. യസ്യ ച യസ്മാ— ദാത്മലാഭോ ഭവതി സ തേനാ

എന്നാൽ നാമത്തിനും വാക്കിനും സാമാന്യവും വിശേഷവുമായ ഭാവങ്ങളെങ്ങിനെ ഭവിക്കുന്നു എന്നു പറയുന്നു. ഈ ശബ്ദസാമാന്യം തന്നെ ഈ നാമ വിശേഷങ്ങൾക്ക് സാമമായിരിക്കുന്നത് . സമമായതിനാൽ സാമം , സാമാന്യം എന്നർത്ഥം. മാത്രമല്ല നാമവിശേഷണങ്ങൾക്കെല്ലാം ഒരുപോലെ ഇതിൽ നിന്നും ആത്മലാഭമുണ്ടാവുന്നതിനാൽ ഇവയെല്ലാം ഇതിലന്തർഭവിക്കുന്നു. ഏതിന് ഏതിൽ

പ്രവിഭക്തോ ദൃഷ്ടഃ, യഥാ ഘടാദീനാം മൃദാ.

നിന്ന് ആത്മലാഭമുണ്ടാവുന്നുവോ അത് അതിൽ നിന്നും വേർപിരിയാത്തതായി കാണപ്പെടുന്നു. ഘടാദികൾ മണ്ണിൽ നിന്നും വേറെയിരിക്കുന്നില്ലല്ലോ.

കഥം നാമവിശേഷാണാം ആത്മലാഭോ വാച ഉച്യതേ — യത ഏതദേഷാം വാക്ശബ്ദവാച്യം വസ്തു ബ്രഹ്മ ആത്മാ, തതോ ഹ്യാത്മലാഭഃ നാമ്നാം, ശബ്ദവ്യതിരിക്തസ്വരൂപാനുപപത്തേഃ. തദ്പ്രതിപാദയതി — ഏതച്ഛബ്ദസാമാന്യം ഹി യസ്മാച്ഛബ്ദവിശേഷാത് സർവ്വാണി നാമാനി ബിഭർത്തി ധാരയതി സ്വരൂപപ്രദാനേന. ഏവം കാര്യകാരണത്വോപപത്തേഃ സാമാന്യവിശേഷോപപത്തേഃ ആത്മപ്രദാനോപപത്തേശ്ച നാമവിശേഷാണാം ശബ്ദമാത്രതാ സിദ്ധാ. ഏവമുത്തരയോരപി സർവ്വം യോജ്യം യഥോക്തം.

നാമവിശേഷങ്ങൾക്ക് വാക്കിൽ നിന്നും ആത്മലാഭം എങ്ങിനെയെന്ന് പറയുന്നു — ഈ നാമവിശേഷങ്ങൾക്ക് വാക്ക് എന്ന ശബ്ദം കൊണ്ടു പറയപ്പെടുന്ന വസ്തുവാണ് ബ്രഹ്മം അഥവാ ആത്മാവ്. അതുകൊണ്ട് അതിൽ നിന്നാണ് നാമങ്ങൾക്ക് ആത്മലാഭം ലഭിക്കുന്നത്. അവക്ക് ശബ്ദത്തിൽ നിന്നും വേറിട്ട് ഒരു സ്വരൂപമുണ്ടാകാവുന്നതല്ല. അതിനെക്കുറിച്ചു പ്രതിപാദിക്കുന്നു — എന്തെന്നാൽ ഈ ശബ്ദ സാമാന്യമാണ് നാമങ്ങളെയെല്ലാം സ്വരൂപത്തെ കൊടുത്തുകൊണ്ട് ഭരിക്കുന്നത് അഥവാ ധരിക്കുന്നത്. ഇങ്ങിനെ കാര്യകാരണ ഭാവവും സാമാന്യ വിശേഷഭാവവും ആത്മപ്രദാനവും ഉള്ളതായി ഭവിക്കുന്നതുകൊണ്ട് നാമവിശേഷ ങ്ങൾ ശബ്ദമാത്രങ്ങളാണെന്ന് സിദ്ധിക്കുന്നു. ഇങ്ങിനെ തന്നെ അടുത്ത രണ്ടു വാക്യങ്ങളിലും പറഞ്ഞപോലെ യോജിപ്പിക്കണം.

**മന്ത്രഃ 2** — അഥ രൂപാനാം ചക്ഷുരിത്യേതദേഷാമുക്ഥ — മതോ ഹി സർവ്വാണി ഭൂതാന്യുത്തിഷ്ഠന്ത്യേതദേഷാം സമൈതദ്ധി സർവ്വൈ രൂപൈഃ സമമേതദേഷാം ബ്രഹ്മൈതദ്ധി സർവ്വാണി രൂപാണി ബിഭർത്തി.

**മന്ത്രാർത്ഥം 2** — ഇനി രൂപങ്ങൾക്ക് (സാമാന്യത്തിൽ അന്തർഭാവത്തെ പറയുന്നു) ഈ രൂപങ്ങൾക്ക് ചക്ഷുസ്സ് എന്ന സാമാന്യമാണ് ഉപാദാനകാരണം. എന്തെന്നാൽ ഇതിൽ നിന്നാണ് എല്ലാ രൂപങ്ങളും ഉത്ഥാനം ചെയ്യുന്നത്. ഈ രൂപസാമാന്യം ഈ രൂപവിശേഷങ്ങൾക്ക് സമമാണ്. എന്തെന്നാൽ ഇത് എല്ലാ രൂപങ്ങളോടും സമമായിരിക്കുന്നു. ഈ രൂപസാമാന്യം ഈ രൂപവിശേഷങ്ങളുടെ ബ്രഹ്മമാകുന്നു. എന്തെന്നാൽ ഇത് എല്ലാ രൂപങ്ങളെയും ഭരിക്കുന്നു.

**ഭാഷ്യം 2** — അഥേദാനീം രൂപാണാം സിതാസിത പ്രഭൃതീനാം ചക്ഷുരിതി ചക്ഷുർവ്വിഷയ സാമാന്യം ചക്ഷുഃ ശബ്ദാഭിധേയം രൂപസാമാനന്യം

ഇനിയിപ്പോൾ രൂപവിശേഷങ്ങൾക്കുള്ള അന്തർ ഭാവത്തെ പറയുന്നു. വെളുപ്പ്, കറുപ്പ് തുടങ്ങിയ രൂപങ്ങൾക്ക് ചക്ഷുസ്സെന്നു പറയുന്ന സാമാന്യമാണ്

പ്രകാശ്യമാത്രം അഭിധീയതേ. അതോ ഹി സർവ്വാണി രൂപാണ്യുത്തിഷ്ഠന്തി, ഏതദേഷാം ബ്രഹ്മ, ഏതദ്ധി സർ— വ്വാണി രൂപാണി ബിഭർത്തി.

ഉപാദാന കാരണം. അതായത് ചക്ഷു സ്സിന് വിഷയീഭവിക്കുന്ന സാമാന്യത്തെ ചക്ഷുസ്സെന്നു പറയുന്നു. അഥവാ ഈ രൂപസാമാന്യത്തെയോ പ്രകാശ സാമാ ന്യത്തെയോ ആണ് ചക്ഷുസ്സെന്നു പറ യുന്നത് . ഇതിൽ നിന്നാണ് എല്ലാ രൂപ ങ്ങളും ഉണ്ടാകുന്നത് . ഇത് ഇവക്ക് സാമമാണ് , കാരണം ഇത് എല്ലാ രൂപങ്ങ ളോടും സമാനത പുലർത്തുന്നു. ഇത് ഇവയുടെ ബ്രഹ്മമാണ് , കാരണം ഇതു തന്നെയാണ് എല്ലാ രൂപങ്ങളെയും ധരി ക്കുന്നത് .

**മന്ത്രഃ 3 — അഥ കർമ്മണാമാത്മേത്യേതദേഷാമുക്ഥമതോ ഹി സർവ്വാണികർമ്മാണി** ഉത്തിഷ്ഠന്ത്യേതദേഷാം സാ— **മൈതദ്ധി സർവ്വൈഃ കർമ്മഭിഃ** സമമേതദേഷാം ബ്രഹ് — **മൈതദ്ധി സർവ്വാണി കർമ്മാണി ബിഭർത്തി തദേ തത്ത്രയം സദേകമയമാത്മാത്മോ ഏകഃ സൻ ഏതത്ത്രയം തദേത—** ദമൃതം സത്യേന ച്ഛന്നം പ്രാണോ വാ അമൃതം നാമ — രൂപേ സത്യം താഭ്യാമയം പ്രാണച്ഛന്നഃ

**മന്ത്രാർത്ഥം 3 —** ഇവക്ക് (കർമ്മവിശേഷങ്ങൾക്ക് ) ആ ത്മാവ് (ശരീരം) എന്നു പറയുന്ന ഇത് (കർമ്മ സാമാന്യം) ആണ് ഉപാദാനകാരണം. എന്തെന്നാൽ ഇതിൽനിന്നാണ് എല്ലാകർമ്മങ്ങളും ഉണ്ടാകുന്നത് . ഈ കർമ്മസാമാന്യ മാണ് കർമ്മവിശേഷങ്ങളുടെ സാമം. എന്തെന്നാൽ ഇ ത് എല്ലാകർമ്മവിശേഷങ്ങളോടും സമമായിരിക്കുന്നു. ഈ കർമ്മസാമാന്യം ഈ കർമ്മവിശേഷങ്ങളുടെ ബ്രഹ്മ മാകുന്നു. എന്തെന്നാൽ ഇത് എല്ലാ കർമ്മ വിശേഷങ്ങ ളേയും ഭരിക്കുന്നു. ഇങ്ങിനെയുള്ള ഈ മൂന്നും (നാമം, രൂപം, കർമ്മം) ഒന്നായിട്ട് ഈ അത്മാവായിത്തീരന്നു (ശ രീരം) ഒന്നായിട്ടുള്ള ഈ ആത്മാവ് — ഈ മൂന്നും ത ന്നെ (നാമരൂപകർമ്മങ്ങൾ) (ഇനി പറയാൻ പോകുന്നു) ഈ അമൃതം സത്യത്താൽ മറക്കപ്പെട്ടിരിക്കുന്നു. അമൃത മെന്നു പറയുന്നത് പ്രാണനാകുന്നു. സത്യമെന്നു പറയുന്നത് നാമരൂപങ്ങളത്രെ. അവയാൽ ഈ പ്രാണൻ മറക്കപ്പെ ട്ടിരിക്കുന്നു.

**ഭാഷ്യം —** അഥേദാനീം സർവ്വകർമ്മ— വിശേഷാണാം മനന ദർശനാത്മ— കാനാം ചലനാത്മകാനാം ച ക്രിയാ— സാമാന്യമാത്രേ അന്തർഭാവ ഉച്യതേ.

ഇനിയിപ്പോൾ മനനാത്മകങ്ങളും ദർശനാത്മകങ്ങളും ചലനാത്മകങ്ങളും ആയ എല്ലാ കർമ്മവിശേഷങ്ങൾക്കും ക്രിയാ സാമാന്യത്തിൽ അന്തർഭാവത്തെ

**കഥം ? സർവ്വേഷാം കർമ്മവിശേ— ഷാണാം ആത്മാ ശരീരം സാമാന്യ— മാത്മാ, ആത്മനഃ കർമ്മ ആത്മേത്യു— ച്യതേ. "ആത്മനാ ഹി ശരീരേണ കർമ്മ കരോതി" ഇത്യുക്തം. ശരീരേ ച സർവ്വം കർമ്മാഭിവ്യജ്യതേ. അതഃ താത്സ് ഥ്യാത്തച്ഛബ്ദം കർമ്മ കർമ്മസാമാന്യമാത്രം സർവ്വേഷാം ഉക്ഥമിത്യാദി പൂർവ്വവത് .**

**പറയുന്നു— എങ്ങിനെ ? എല്ലാ കർമ്മ വി ശേഷങ്ങൾക്കും ആത്മാവ് കാരണമാ ണ് — ശരീരസാമാന്യമാണ് ആത്മാവെ ന്ന നിലക്ക് പറയപ്പെട്ടത് — ഇവിടെ ആ ത്മാവിൻെറ കർമ്മത്തെയാണ് ആത്മാ വെന്നു പറഞ്ഞിരിക്കുന്നത് . "ആത്മാ വാകുന്ന ശരീരത്താൽ കർമ്മം ചെയ്യുന്നു" എന്നു പറഞ്ഞിട്ടുണ്ട് . എല്ലാ** കർമ്മവും **ശരീരത്തിലാണ്** വ്യക്തമാകുന്നത് [illegible] **അതുകൊണ്ട് ശരീരത്തിലി**രിക്കുന്ന [illegible] **കൊണ്ട് — ശരീരശബ്ദം** കർമ്മ [illegible] **റിക്കുന്നു — കർമ്മസാമാന്യം** മാത്രമാണ് **എല്ലാത്തിനും ഉപാദാന** കാരണം [illegible] **യതെല്ലാം മുമ്പു** പറഞ്ഞപോലെ.

തദേതദ്യഥോക്തം നാമരൂപം **കർമ്മത്രയമിതരേതരാശ്രയം, ഇത— രേതരാഭിവ്യക്തികാരണം, ഇത— രേതരപ്രളയം** സംഹതം ത്രിദണ്ഡ— **വിഷ്ടംഭവത്സദേകം. കേനാത്മ— നൈകത്വം ?** ഇത്യുച്യതേ — **അയ— മാത്മാ അയം** പിണ്ഡഃ കാര്യകര— **ണാത്മസംഘാതഃ** തഥാന്നത്രയേ **വ്യാഖ്യാതഃ** "ഏതന്മയോ വാ **അയമാത്മാ"**ഇത്യാദിനാ; ഏതാ— **വദ്ധീദം സർവ്വം** വ്യാകൃതമവ്യാ— **കൃതം ച യദുത നാമരൂപം കർമ്മേതി ആത്മാ ഉ ഏകോ** ∫ **യം** കാര്യക— **രണസംഘാതഃ സൻ അദ്ധ്യാത്മാധി— ഭൂതാ**ധിദൈവ ഭാവേന വ്യവസ്ഥി— **തമേര**[illegible] ത്രയം നാമരൂപം ക[illegible] **മ്മേതി.** [illegible]

**മുമ്പു പറഞ്ഞതു**പോലെ [illegible] **തമ്മിൽ ആശ്രയിച്ചി**രിക്കുന്നതും [illegible] **ന്യാഭിവ്യക്തിക്കാസ്**പദമായതും [illegible] **പരം ലയിക്കുന്നതു**മായ നാമം, രൂപം, ക **ർമ്മം എന്നീ മൂന്നും** ഒന്നിച്ചു ചേർന്ന് മു **ക്കാലിപോലെ ഒന്നാ**യതാണ് കാര്യകര **ണ സംഘാതമായ ഈ** പിണ്ഡം [illegible] **യത്തിൽ "ഈ ആത്മാവ് ഏ**തത് [illegible] **യതാണ് " മുതലായി പറഞ്ഞതുവ**ഴി [illegible] **ത് വ്യാഖ്യാനിക്കപ്പെട്ടിരിക്കുന്നു. നാമം, രൂപം, കർമ്മം ഇത്രയും മാത്രമാണ് വ്യാ കൃതവും അവ്യാകൃതവുമായിരിക്കുന്ന ഈ ജഗത്തെല്ലാം തന്നെ. ഏകമായിരി ക്കുന്ന ഈ കാര്യകരണ സംഘാതം, അധ്യാത്മം, അധിഭൂതം, അധിദൈവം എന്നീ ഭാവങ്ങളിൽ വ്യവസ്ഥിതമായിരി ക്കുന്ന ഇതെല്ലാം നാമ, രൂപം, കർമ്മം എന്നീ മൂന്നു മാത്രമാണ് . അത് ഇനി** [illegible]**റയും.**

**അമൃ**[illegible] **തി ഏതസ്യ** [illegible] **പ്രാണോ വ**[illegible] **ത്മകോ** ∫ [illegible] **ഭൂതോ** ∫ **മൃ**[illegible] രൂപേ [illegible] [illegible] **ഉ**[illegible] ഭ[illegible]

**അമൃതം സത്യത്താൽ മൂടപ്പെട്ടിരി** [illegible]**ുന്നു എന്ന ഈ വാക്യത്തിൻെറ അർ** [illegible]**ം പറയുന്നു — കാരണാത്മകനും അന്ത** [illegible]**ഭാഗത്ത് തൂണുപോലെ ഇരിക്കുന്നവ** [illegible]**ും ആത്മാവിന് ഉപാധിയായി വർത്തി** [illegible]**ുന്നവനും സ്ഥലൂദേഹം നശിച്ചാലും** [illegible]**രിക്കാത്തവനുമായ** പ്രാണനാണ് **അ** [illegible]**മെന്നു പറയ**[illegible]ന്നത് . സത്യമെന്ന [illegible] **കാര്യാത്മകങ്ങ**[illegible]**രീരാവസ്ഥയിലു** [illegible]**യുമായ** [illegible]**ളാണ് . ക്രിയാ** [illegible]**ക്ക് താങ്ങായി** [illegible]**നാകട്ടെ ബാ**

ഏതദേവ സംസാരസതത്വമവിദ്യാ— വിഷയം പ്രദർശിതം. അത ഊർദ്ധ്വം വിദ്യാവിഷയ ആത്മാധിഗതവ്യ ഇതി ചതുർത്ഥ ആരഭ്യതേ.

ഹ്യങ്ങളും ഉണ്ടായി നശിക്കുന്ന സ്വഭാവ ത്തോടു കൂടിയതും അതുകൊണ്ടു തന്നെ മർത്ത്യങ്ങളുമായ നാമരൂപങ്ങളാൽ മറക്ക പ്പെട്ടിരിക്കുന്നു. ഇങ്ങിനെ അവിദ്യാവിഷ യമായ ഈ സംസാരതത്വം കാണിക്ക പ്പെട്ടു. ഇതിനുമേൽ, വിദ്യാവിഷയമായ ആത്മാവ് അറിയപ്പെടണമെന്നു വച്ച് നാലാമദ്ധ്യായം ആരംഭിക്കുകയാണ് .

(അടുത്ത അദ്ധ്യായം ബൃഹദാരണ്യകത്തിന്റെ ക്രമമനുസരിച്ച് നാലാമദ്ധ്യായവും ഉപനിഷത്തിന്റെ ക്രമമനുസരിച്ച് രണ്ടാമ ദ്ധ്യായവുമാണ് . ബൃഹദാരണ്യകോപനിഷത്തിൽ ഒന്നാമദ്ധ്യായം കഴിഞ്ഞു.

## അദ്ധ്യായം 2

# ഒന്നാം ബ്രാഹ്മണം

**ഉപക്രമം:—**

**ആത്മത്യേവവോപാസീത, തദന്വേഷണേ ച സർവ്വമന്വിഷ്ടം സ്യാത് ; തദേവ ചാത്മതത്വം സർവ്വ— സ്മാത് പ്രേയസ്മാത് അന്വേഷ്ട— വ്യം. "ആത്മാനമേവാവേദഹം ബ്രഹ്മാസ്മീ" ത്യാത്മതത്വം ഏകം വിദ്യാവിഷയഃ. യസ്തു ഭേദ ദൃഷ്ടി വിഷയഃ സഃ— "അന്യോ ſ സൗ; അന്യോ ſ ഹമസ്മീ" തി. ന സ വേ— ദേതി — അവിദ്യാ വിഷയഃ**

ആത്മാവാണ് എന്നു തന്നെ ഉപാസിക്കണം. അതിന്റെ അന്വേഷണം കൊണ്ട് എല്ലാം അന്വേഷിക്കപ്പെട്ട തായിത്തീരും. ആത്മതത്വം എല്ലാററിലും വച്ച് പ്രയോജനപ്രദമായതിനാൽ അതു തന്നെയാണ് അന്വേഷിക്കപ്പെടേണ്ടത് . "ആത്മാവിനെത്തന്നെ 'ഞാൻ ബ്രഹ്മ മാണ് ' എന്ന നിലക്കറിയണം". ഇങ്ങിനെ യുള്ള ആത്മതത്വം ഒന്നു മാത്രമാണ് വിദ്യാവിഷയം. ഭേദവിഷയമായത് യാതൊന്നോ അത് "ഇവൻ വേറെ യാണ് . ഞാൻ വേറെയാണ് " എന്ന താണ് . അവൻ അറിയുന്നില്ല" ഇതാണ് അവിദ്യാവിഷയം.

**"ഏകധൈവാനുദ്രഷ്ടവ്യം" (ബൃ. ഉ. 4.4.20) "മൃത്യോഃ സ മൃത്യു— മാപ്നോതി യ ഇഹ നാനേവ പശ്യതി" (4. 4. 19) ഇത്യേവമാദിഭിഃ പ്രവിഭക്തൗ വിദ്യാവിദ്യാവിഷ— യൌ സർവ്വോപനിഷത്സു. തത്ര ചാവിദ്യാവിഷയഃ സർവ്വ ഏവ സാദ്ധ്യസാധനാദിഭേദവിശേഷ— വിനിയോഗേന വ്യാഖ്യാതഃ— ആതൃതീയാദ്ധ്യാപരിസമാപ്തേഃ**

"ഒന്നായിത്തന്നെ കാണണം" "ഇവിടെ പലതായി കാണുന്നവൻ മൃത്യുവിൽ നിന്നും മൃത്യുവിലേക്ക് ഗമിച്ചു കൊണ്ടിരിക്കുന്നു." എന്നു തുടങ്ങി വിദ്യയുടേയും അവിദ്യയുടേയും വിഷയ ങ്ങൾ എല്ലാ ഉപനിഷത്തുക്കളിലും വേർതിരിക്കപ്പെട്ടിട്ടുണ്ട് . അതിൽ അവിദ്യാവിഷയമെല്ലാം തന്നെ സാദ്ധ്യം, സാധനം എന്നീ ഭേദങ്ങളുടെ വിശേഷ വിനിയോഗം വഴി മൂന്നാമദ്ധ്യായം അവസാനിക്കുന്നതുവരെ പറയപ്പെട്ടി ട്ടുണ്ട് .

**സ ച വ്യാഖ്യാതോ ſ വിദ്യാ— വിഷയഃ സർവ്വ ഏവ ദ്വിപ്രകാരഃ — അന്തഃ പ്രാണ ഉപഷ്ടംഭകോ ഗൃഹ സ്യേവസ്തംഭാദിലക്ഷണഃ പ്രകാ— ശകോ ſ മൃതഃ; ബാഹ്യശ്ച കാര്യല— ക്ഷണഃ. അപ്രകാശകഃ, ഉപജനാ— പായധർമ്മകഃ തൃണകുശമൃത്തി— കാസമോ ഗൃഹസ്യേവ സത്യ— ശബ്ദവാച്യോ മർത്ത്യഃ തേനാ— മൃതശബ്ദവാച്യഃ പ്രാണഃ ഛന്ന ഇതി ച ഉപസംഹൃതം. സ ഏവ ച പ്രാ—**

അവിദ്യാവിഷയമായ അതെല്ലാം തന്നെ രണ്ടു വിധത്തിൽ വ്യാഖ്യാനിക്ക പ്പെട്ടിട്ടുണ്ട് . ഉള്ളിലുള്ള പ്രാണൻ ഗൃഹ ത്തിന് സ്തംഭാദികളെന്നപോലെ ശരീര ത്തിനു താങ്ങായി പ്രകാശപൂർണ്ണമായി അമൃതമായി സ്ഥിതി ചെയ്യുന്നു. രണ്ടാമ തായി ബാഹ്യമായ കാര്യവസ്തു പ്രകാശ രഹിതവും ജനന മരണങ്ങളോടു കൂടിയ തും ഗൃഹത്തിന് തൃണം, കുശം, മണ്ണ് എന്നിവ പോലുള്ളതും സത്യ ശബ്ദം കൊണ്ട് പറയപ്പെടുന്നുണ്ടെങ്കിലും മർ ത്ത്യമായതും ആകുന്നു അമൃത ശബ്ദ

ണോ ബാഹ്യാധാരഭേദേഷ്വനേക– ധാ വിസ്തൃതഃ പ്രാണ ഏകോ ദേവ ഇത്യുച്യതേ. തസ്യൈവ ബാഹ്യഃ പിണ്ഡഃ ഏകഃ സാധാരണഃ— വിരാ– ഡ് , വൈശ്വാനര, ആത്മാ, പുരുഷ– വിധഃ, പ്രജാപതിഃ, കോ, ഹിരണ്യ– ഗർഭഃ; ഇത്യാദിഭിഃ പിണ്ഡ പ്രധാനൈഃ ശബ്ദൈഃ ആഖ്യായതേ സൂര്യാദി പ്രവിഭക്തകരണഃ.

വാച്യനായ പ്രാണൻ അതിനാൽ മൂടപ്പെട്ടതാണെന്ന് മുമ്പു പറഞ്ഞിട്ടുണ്ട ല്ലോ. അതേ പ്രാണൻ പലേ ബാഹ്യാ ധാരഭേദങ്ങളാലും വിസ്തരിക്കപ്പെട്ടിട്ടു ണ്ട് . പ്രാണൻ ഏകനായ ദേവനാണ് എന്ന് പറയപ്പെടുന്നു. അതിൻെറ തന്നെ **ഏകമായ ബാഹ്യ ശരീരം സമഷ്ടിയാകു മ്പോൾ വിരാഡ് , വൈശ്വാനരൻ, ആ ത്മാവ് , പുരുഷവിധൻ, പ്രജാപതികൻ, ഹിരണ്യഗർഭൻ എന്നിങ്ങിനെ ശരീര പ്രധാ നങ്ങളായ ശബ്ദങ്ങളാൽ വിഭക്താംഗ ന്മാരായി പറയപ്പെടുന്നു — സൂര്യാദിക ളെന്ന പോലെ.**

**ഏകം ചാനേകം ച ബ്രഹ്മ ഏതാവദേവ, ന അതഃ പരം അസ്തി, പ്രത്യേകം ച ശരീരഭേദേഷു പരി– സമാപ്തം ചേതനാവത് കർത്തൃ ഭോക്തൃ ച ഇത്യവിദ്യാവിഷയമേവ ആത്മത്വേനോപഗതോ** ഗാർഗ്ഗ്യോ ബ്രാഹ്മണഃ വക്താ ഉപസ്ഥാ– പ്യതേ; തദ്വിപരീതാ മദൃഗജാത ശത്രുഃ ശ്രോതാ ഏവം ഹി യതഃ പൂർവ്വപക്ഷസിദ്ധാന്താഖ്യായികാ രൂപേണ സമർപ്പ്യമാണഃ അർത്ഥഃ ശ്രോതുഃ ചിത്തസ്യ വശമേതി. വിപര്യയേ ഹി തർക്കശാസ്ത്രവദ് കേവലാർത്ഥാനുഗമവാക്യൈഃ സമർപ്പ്യമാണോ ദുർവ്വിജ്ഞേയഃ സ്യാദത്യന്ത സൂക്ഷ്മത്വാദ്വസ്തുനഃ തഥാ ച കാഠകേ — " ശ്രവണായാപി ബഹുഭിഃ യോ ന ലഭ്യഃ" (ക.ഉ. 1. 2. 7) ഇത്യാദി വാക്യൈഃ സുസംസ്കൃത– ദേവബുദ്ധിഗമ്യത്വം, സാമാന്യമാത്ര– ബുദ്ധ്യഗമ്യത്വം ച സ പ്രപഞ്ചം ദർശിതം. "ആചാര്യവാൻ പുരുഷോ വേദ" (6.14.2) "ആചാര്യദ്ധൈവ വിദ്യാ" (4. 9. 3) ഇതി ഛാന്ദോഗ്യേ. "ഉപദേ ക്ഷ്യന്തി തേ ജ്ഞാനം — ജ്ഞാനി നസ്തത്വദർശിനഃ" ( 4. 34) ഇതി ഗീതാസു. ഇഹാപി ച ശാക– ല്യയാജ്ഞവല്ക്ക്യസംവാദേന അ– തിഗഹ്വരത്വം മഹതാ സംരഭേണ ബ്രഹ്മണോ വക്ഷ്യതി തസ്മാത് ശ്ലിഷ്ട ഏവാഖ്യായികാരൂപേണ

ഏകവും അനേകവുമായ ബ്ര ഹ്മം ഇതു മാത്രമാണ് . ഇതിനപ്പുറമില്ല. അത് പ്രത്യേകമായി, ഭിന്ന ശരീരങ്ങളിൽ പരിച്ഛിന്നമായിരിക്കുന്നു. ചേതനയുള്ള തുപോലെ കർത്താവും ഭോക്താവുമായി രിക്കുന്നു, എന്നിങ്ങിനെ അവിദ്യാവിഷയ ത്തെത്തന്നെ ആത്മാവായി ധരിച്ച ഗാർഗ്ഗ്യ ബ്രാഹ്മണൻ വക്താവായി ഉപസ്ഥാപി ക്കപ്പെട്ടിരിക്കുന്നു. ഇതിനു വിപരീതമായ തിനെ ആത്മാവെന്നറിയുന്ന അജാത ശത്രു ശ്രോതാവുമാകുന്നു. എന്തെന്നാൽ ഇപ്രകാരം പൂർവ്വപക്ഷം, സിദ്ധാന്തം എ ന്നിവ കഥാരൂപത്തിൽ മുന്നോട്ടു വച്ചാൽ അർത്ഥം ശ്രോതാവിൻെറ മനസ്സിൽ പതി യുന്നു. ഇതിനു വിപരീതമായി തർക്ക ശാസ്ത്രം പോലേ കേവലാർത്ഥം പ്രക ടിപ്പിക്കുന്ന വാക്യങ്ങളാൽ പ്രകടീകരിച്ചാ ൽ അത് വസതുവിൻെറ അത്യന്തസൂ ഷ്മത്വം കാരണം മനസ്സിലാക്കാൻ വിഷ മമാണ് . അതുപോലെ കഠോപനിഷ ത്തിൽ "ശ്രവണം കൊണ്ടും പലർക്കും ല ഭ്യനല്ല" മുതലായ വാക്യങ്ങളാൽ സം സ്കാരം സിദ്ധിച്ച സൽബുദ്ധികൊണ്ട് പ്രാപിക്കാവുന്നതാണെന്നും സാമാന്യ ബുദ്ധിക്കതീതമാണെന്നും സവിസ്തരം കാണിച്ചിട്ടുണ്ട് . "ആചാര്യവാനായ പുരു ഷൻ അറിയു ന്നു" "ആചാര്യനിൽ നിന്നും മാത്രം വിദ്യ" മുതലായവ ഛാന്ദോഗ്യ ത്തിലുണ്ടല്ലോ. "തത്വദർശിയായ ജ്ഞാനി നിനക്ക് ജ്ഞാനമുപദേശിക്കും" എന്ന് ഗീതയിലും ഉണ്ട് . ഇതിലും ശാകല്യ യാജ്ഞവല്ക്ക്യ സംവാദം വഴിയാലുള്ള വലിയ സംരംഭത്താൽ ബ്രഹ്മത്തിൻെറ അതിസൂക്ഷ്യത്വം ഇനി പറയും — അതു

പൂർവ്വപക്ഷസിദ്ധാന്തരൂപമാപാദ്യ വസ്തു സമർപ്പണാർത്ഥ ആരംഭഃ

കൊണ്ട് പൂർവ്വപക്ഷ സിദ്ധാന്ത രൂപത്തിലുള്ള പ്രതിപാദനം വഴി ആഖ്യായികാ രൂപത്തിൽ വസ്തു തത്വത്തിന്റെ സമർപ്പണത്തിനുള്ള തുടക്കം ഉചിതം തന്നെ.

ആചാരവിധ്യുപദേശാർത്ഥശ്ച — ഏവമാചാരവതോഃ വക്തൃ—ശ്രോത്രോഃ ആഖ്യായി കാനുഗതോ | ർത്ഥോ | വഗമ്യതേ. കേവല—തർക്കബുദ്ധിനിഷേധാർത്ഥാ ചാ—ഖ്യായിക — നൈഷാ തർക്കേണ മതിരാപനേയാ" (ക.ഉ. 1. 2. 9) "ന തർക്കശാസ്ത്രദഗ്ധായ." ഇതി ശ്രുതിസ്മൃതീഭ്യാം. ശ്രദ്ധാ ച ബ്രഹ്മവിജ്ഞാനേ പരമം സാധനമിത്യാഖ്യായികാർത്ഥഃ. തഥാഹി ഗാർഗ്ഗ്യാജാത ശത്രോരതീവ ശ്രദ്ധാലുതാ ദൃശ്യതേ ആഖ്യായികായാം. "ശ്രദ്ധാവാൻ ലഭതേ ജ്ഞാനം" (ഗീതാ 4. 39) ഇതി ച സ്മൃതിഃ.

ആചാരവിധി ഉപദേശിക്കാമാണ് — ഇപ്രകാരം ആചാരവാന്മാരായ വക്തൃശ്രോതാക്കൾക്ക് ആഖ്യായികയനുസരിച്ചുള്ള അർത്ഥം മനസ്സിലാവുന്നു. ആഖ്യായിക കേവലതർക്ക ബുദ്ധിയെ നിഷേധിക്കാനുമാണ്. "ഈ ബുദ്ധി തർക്കം കൊണ്ട് പ്രാപിക്കാവുന്നതല്ല" "തർക്കശാസ്ത്രം കൊണ്ട് ദഗ്ധ്ദ ചിത്തവാനായവന് ലഭ്യമല്ല" എന്നിങ്ങിനെ ശ്രുതിസ്മൃതികളിലുണ്ട്. ആഖ്യായികയുടെ അർത്ഥം ബ്രഹ്മവിജ്ഞാനത്തിന് പരമമായ സാധനം ശ്രദ്ധയാണ് എന്നാണ്. അതാണ് ആഖ്യായികയിൽ ഗാർഗ്ഗ്യനും അജാതശത്രുവും അതീവ ശ്രദ്ധാലുക്കളാണെന്ന് കാണിച്ചിരിക്കുന്നത്. "ശ്രദ്ധയുള്ളവന് ജ്ഞാനം ലഭിക്കുന്നു" എന്ന് സ്മൃതിയുണ്ട്.

**മന്ത്രഃ 1** — ഓം. ദൃപ്തബാലാകിർഹാനൂചാനോ ഗാർഗ്ഗ്യ ആസ. സ ഹോവാചാജാതശത്രും കാശ്യം "ബ്രഹ്മ തേ ബ്രവാണീ"തി. സ ഹോവാചാജാതശത്രുഃ, "സഹ—സ്രമേതസ്യാം വാചി ദദ്മോ. ജനകോ ജനക ഇതി വൈ ജനാ ധാവന്തീ"തി.

**മന്ത്രാർത്ഥം 1** — ഓം ദൃപ്തനും ബാലാകിയും അനൂചാനനുമായ ഒരു ഗാർഗ്ഗ്യനുണ്ടായിരുന്നു. കാശ്യരാജാവായ അജാതശത്രുവിനോടയാൾ പറഞ്ഞു, "ഞാനങ്ങേക്ക് ബ്രഹ്മത്തെക്കുറിച്ച് പറഞ്ഞു തരാം" എന്ന്. അജാതശത്രു പറഞ്ഞു, "ഈ വാക്കിന് ആയിരം പശുക്കളെ തരുന്നുണ്ട്. ജനകൻ ജനകൻ എന്നു പറഞ്ഞ് ജനങ്ങൾ ഓടുകയാണ്" എന്ന്.

**ഭാഷ്യഃ** — തത്ര പൂർവ്വപക്ഷ വാദീ അവിദ്യാവിഷയ ബ്രഹ്മ വിദ് ദൃപ്തബാലാകിഃ, ദൃപ്തോ ഗർവ്വിതോ | സമ്യഗ്ബ്രഹ്മവിത്വാദേവ, ബാലാകായ അപത്യം ബാലാകിഃ, ദൃപ്തശ്ചാസൗ ബാലാകിഃ ദൃപ്തബാലാകിഃ, ഹശബ്ദ ഐതിഹ്യാർത്ഥ

അവിടെ പൂർവ്വ പക്ഷവാദിയും അവിദ്യാവിഷയത്തിൽ ബ്രഹ്മത്തെ അറിയുന്നവനും ആയ ദൃപ്ത ബാലാകിയുണ്ടായിരുന്നു. ബാലാകയുടെ പുത്രൻ ബാലാകി. ദൃപ്തൻ ഗർവ്വിതൻ ബ്രഹ്മത്തെ ശരിക്കറിയാത്തതിനാൽ തന്നെ ഗർവ്വിതൻ — ദൃപ്തനും ബാലാകിയുമായ

ആഖ്യായികായാം; അനൂചാനഃ അനുവചനസമർത്ഥഃ വക്താ, വാഗ്മീ; ഗാർഗ്ഗ്യോ ഗോത്രതഃ; ആസ ബഭൂവ കച്ചിൽക്കാല വിശേഷേ.

വൻദൃപ്ത ബാലാകി. ഹ ശബ്ദം ആഖ്യായികയിൽ ഐതിഹ്യ സൂചകമാണ് . ; അനൂചാനൻ, അനുവചന സമർത്ഥൻ, വക്താവ് , വാഗ്മി; ഗോത്രത്താൽ ഗാർഗ്ഗ്യനായിരുന്നു; ഏതോ ഒരു കാലവിശേഷത്തിൽ ഉണ്ടായിരുന്നു, ഭവിച്ചിരുന്നു എന്നർത്ഥം.

സ ഹോവാചാജാതശത്രും, അജാതശത്രു നാമാനം കാശ്യം, കാശിരാജമഭിഗമ്യ — "ബ്രഹ്മ തേ ബ്രവാണീതി. ബ്രഹ്മ തേ തുഭ്യം ബ്രവാണി കഥയാനി. സ ഏവമുക്തഃ അജാത ശ്ത്രുഃ ഉവാച, "സഹസ്രം ഗവാം ദദ്മ ഏതസ്യാം വാചി — യാം മാം പ്രത്യവോചോ, ബ്രഹ്മ തേ ബ്രവാണീതി, താവന്മാത്രമേവ ഗോസഹസ്രപ്രദാനേ നിമിത്തമി— ത്യഭിപ്രായഃ

അയാൾ അജാതശത്രുവിനെ, അജാതശത്രുവെന്നു പേരായ കാശ്യനെ, കാശിരാജാവിനെ സമീപിച്ചു പറഞ്ഞു "ഞാൻ നിനക്ക് ബ്രഹ്മത്തെക്കുറിച്ച് പറഞ്ഞുതരാം — നിനക്കായിട്ട് ബ്രഹ്മ ത്തെ കഥനം ചെയ്യാം" ഇപ്രകാരം പറയപ്പെട്ട ആ അജാതശത്രു പറഞ്ഞു, " ഈ വാക്കിന് ആയിരം പശുക്കളെ തരാം" "നിന്നോട് ബ്രഹ്മത്തെക്കുറിച്ചു പറയാം" എന്നു പറഞ്ഞതിന് , അതിനുമാത്രമായി ഗോസഹസ്രങ്ങളുടെ പ്രദാനം കാരണമായിത്തീർന്നു എന്ന അഭിപ്രായമാണു ഉള്ളത് .

സാക്ഷാദ്ബ്രഹ്മകഥനമേവ നിമിത്തം കസ്മാത് നാപേക്ഷ്യതേ സഹസ്രദാനേ ? ബ്രഹ്മ തേ ബ്രവാണീതീയമേവ തു വാഗ്നിമിത്തമപേക്ഷ്യതേ ? ഇത്യുച്യതേ — യതഃ ശ്രുതിരേവ രാജ്ഞോ ഽഭിപ്രായമാഹ — ജനകോ ദാതാ ജനകഃ ശ്രോതേതി ച ഏതസ്മിൻ വാക്യദ്വയേ പദദ്വയമഭ്യസ്യതേ ജനകോ ജനക ഇതി. വൈ ശബ്ദഃ പ്രസിദ്ധാവദ്യോതനാർത്ഥഃ. ജനകോ ദിത്സുഃ ജനകഃ ശുശ്രൂഷുഃ ഇതി ബ്രഹ്മ ശുശ്രൂഷവോ, വിവക്ഷവഃ, പ്രതി— ജി— ഘൃക്ഷവൾച ജനാ ധാവന്തി, അഭിഗ ച്ഛന്തി. തസ്മാത്തത്സർവ്വം മയ്യപി സംഭവിതവാനാസീതി.

സഹസ്രപശുദാനത്തിന് സാക്ഷാൽ ബ്രഹ്മകഥനത്തെത്തന്നെ എന്തുകൊണ്ട് കാരണമാക്കിയില്ല ? "ബ്രഹ്മം നിനക്കു പറഞ്ഞു തരാം" എന്ന ഈ വാക്കു മാത്രം നിമിത്തമാക്കിയതെന്താണ് ? എന്നു പറയുന്നു — ശ്രുതി തന്നെ രാജാവിന്റെ അഭിപ്രായം എന്തെന്നു പറയുന്നു — ജനകൻ ദാതാവാണ് ; ജനകൻ ശ്രോതാവാണ് . ഈ വാക്യദ്വയത്തിൽ ജനകൻ ജനകൻ എന്ന പദം രണ്ടു തവണ ആവർത്തിച്ചിരിക്കുന്നു. വൈശബ്ദം പ്രസിദ്ധിയെ കുറിക്കാനാണ് ."ജനകൻ കൊടുക്കാനിച്ഛിക്കുന്നവനാണ് ; ജനകൻ കേൾക്കാനിച്ഛിക്കുന്നവനാണ് " എന്നറിഞ്ഞ് ബ്രഹ്മ തത്വം കേൾക്കാനും പറയാനും ഇച്ഛിക്കുന്നവർ പ്രതിഗ്രഹം കൊതിച്ച് ജനകസമീപത്തേ ക്കോടുന്നു. എന്നാൽ അതു മുഴുവൻ എന്നിലും ഉണ്ടെന്ന് കരുതിയല്ലോ എന്നർത്ഥം.

---

ഏവം രാജാനം ശുശ്രൂഷും അഭിമുഖീഭൂതം

അങ്ങിനെ കേൾക്കാനിച്ഛിച്ച് അഭിമുഖമായിരിക്കുന്ന രാജാവിനോട് —

**മന്ത്രഃ 2** — സ ഹോവാച ഗാർഗ്ഗ്യഃ യ ഏവാസൗ ആദിത്യേ പുരുഷ ഏതമേവാഹം ബ്രഹ്മ ഉപാസ ഇതി. സഹോ വോചാജാതശത്രുഃ മാ മൈതസ്മിൻ സംവദിഷ്ഠാ അതി ഷ്ഠാഃ സർവ്വേഷാം ഭൂതാനാം മൂർദ്ധാ രാജേതി വാ അഹമേ തമുപാസ ഇതി സ യ ഏതമേവമുപാസ്തേ ഽ തിഷ്ഠാഃ സർവ്വേഷാം ഭൂതാനാം രാജാ ഭവതി.

**മന്ത്രാർത്ഥം 2** — ആ ഗാർഗ്ഗ്യനിങ്ങിനെ പറഞ്ഞു "ആദിത്യ നിലുളള പുരുഷൻ യാതൊന്നോ ഇതിനെത്തന്നെ ഞാൻ ബ്രഹ്മമായുപാസിക്കുന്നു". എന്ന് . ആ അജാതശത്രു പറഞ്ഞു "അരുതേ! അരുതേ " ഇങ്ങിനെ പറയരുതേ. ഇത് എല്ലാത്തിനേയും അതിക്രമിച്ച് സ്ഥിതി ചെയ്യുന്നു. എല്ലാ ഭൂതങ്ങളുടേയും മൂർദ്ധാവും രാജാവു (ദീപ്തിമാൻ) മാണ് . ഇങ്ങിനെ ഞാനിതിനെ ഉപാസിക്കുന്നു. ആരിതിനെ ഇങ്ങിനെ ഉപാസിക്കുന്നു അവൻ എല്ലാ ഭൂതങ്ങളെയും അതിക്രമിച്ച് അവയുടെ മൂർദ്ധാവും രാജാവുമായി ത്തീരുന്നു.

**ഭാഷ്യഃ** — സ ഹോവാച ഗാർഗ്ഗ്യഃ യ ഏവാസാവാദിത്യേ ചക്ഷുഷി ച ഏകോ ഽ ഭിമാനീ ചക്ഷുർദ്വാരേണ ഹൃദി പ്രവിഷ്ടഃ "അഹം ഭോക്താ കർത്താ ച" ഇത്യവസ്ഥിതഃ, ഏത— മേവാഹം ബ്രഹ്മ പശ്യാമി, അസ്മിൻ കാര്യകരണ— സംഘാതെ ഉപാസേ. തസ്മാത്തമഹം പുരുഷം ബ്രഹ്മ തുഭ്യം ബ്രവീമി; ഉപാസ്വ ഇതി.

ആ ഗാർഗ്ഗ്യൻ പറഞ്ഞു, "യാതൊ രു പുരുഷൻ ആദിത്യനിലും ചക്ഷുസ്സിലും ഏകനായിരിക്കുന്നുവോ നേത്രങ്ങൾ വഴി ഹൃദയത്തിൽ പ്രവേശിച്ച് "ഞാൻ ഭോ ക്താവും കർത്താവുമാണ് " എന്നഭി മാനിച്ച് സ്ഥിതി ചെയ്യുന്നുവോ അതിനെ ഞാൻ ബ്രഹ്മമായി കാണുന്നു. ഈ ദേ ഹേന്ദ്രിയ സംഘാതത്തെ ഞാനുപാസി ക്കുന്നു. അതിനാൽ ആ പുരുഷനെ ബ്ര ഹ്മരൂപത്തിൽ ഞാൻ നിനക്കു പറഞ്ഞു തരുന്നു. അതിനെ ഉപാസിച്ചാലും" എന്ന് .

സ ഏവമുക്തഃ പ്രത്യുവാചാ ജാതശ്ത്രുഃ— "മാ, മാ" ഇതി ഹസ്— തേന നിവാരയൻ. ഏതസ്മിൻ ബ്രഹ്മണി വിജ്ഞേയേ മാ സം— വദിഷ്ഠാഃ, മാമേത്യാബാധനാർത്ഥം ദ്വിർവ്വചനം. ഏവം സമാനേ വി— ജ്ഞാന വിഷയേ ആവയോരസ്മാ— നവിജ്ഞാനവത ഇവ ദർശയതാ ബാധിതാ സ്യാമഃ, അതോ മാ സംവ ദിഷ്ഠാഃ മാ സംവാദം കാർഷീഃ അസ്മിൻ ബ്രഹ്മണി. അന്യച്ചേ— ജ്ജാനാസി,തദ് ബ്രഹ്മവക്തുമർ— ഹസി, ന തു യന്മയാ ജ്ഞായത ഏവ.

ഇപ്രകാരം പറയപ്പെട്ട അജാത ശത്രു മറുപടി പറഞ്ഞു — "അരുത് , അ രുത് " എന്ന് കൈകൊണ്ടു വിലക്കി ക്കൊണ്ട് . " ഈ വിജ്ഞേയമായ ബ്രഹ്മ ത്തെക്കുറിച്ച് പറയരുതേ." അരുതേ അരുതേ എന്നു രണ്ടു തവണ പറഞ്ഞ തു സകലവിധത്തിലും തടയാനായിട്ടാ ണ് ഇങ്ങിനെ വിജ്ഞാന വിഷയത്തിൽ നാം രണ്ടുപേരും സമന്മാരായിട്ടു ഞാൻ അവിജ്ഞാനാണെന്നു കാണുന്ന അങ്ങ യാൽ ബാധിതതനായിരിക്കുകയാണ് ഞാൻ. അതിനാൽ ഇതു പറയരുത് . ഈ ബ്രഹ്മത്തെക്കുറിച്ച് സംവാദം ചെ യ്യരുത് . മററെന്തെങ്കിലും അറിയുമെങ്കിൽ

ആ ബ്രഹ്മത്തെക്കുറിച്ചു പറഞ്ഞാലും. എനിക്കറിയാവുന്നതിനെക്കുറിച്ചു വേണ്ട.

അഥ ചേന്മന്യസേ ജാനീഷേ ത്വം ബ്രഹ്മമാത്രം ന തു തദ്വിശേഷണോപാസനഫലാനീതി—തന്നമവ്യം. യതഃ സർവ്വമേതദഹം ജാനേ യദ്ബ്രവീഷി. കഥം ? അതിഷ്ഠാഃ അതീത്യ ഭൂതാനി തിഷ്ഠന്തീ ത്യതിഷ്ഠാഃ സർവ്വേഷാം ച ഭൂതാനാം മൂർദ്ധാ ശിരോ രാജേതി വൈ — രാജാദീപ്തിഗുണോപേതത്വാത് . ഏതൈർവ്വിശേഷണൈർവ്വിശിഷ്ടമേതദ് ബ്രഹ്മ അസ്മിൻ കാര്യകരണസംഘാതേ, കർത്തൃ ഭോക്തൃ ചേത്യഹമേതമുപാസ ഇതി. ഫലമപ്യവം വിശിഷ്ടോപാസകസ്യ — സ യ ഏതമേവമുപാസ്തേ അതിഷ്ഠാഃ സർവ്വാനാം ഭൂതാനാം മൂർദ്ധാ രാജാ ഭവതി. യഥാ ഗുണോപാസനമേവ ഫലം "തം യഥാ യഥോപാസതേ തദേവ ഭവതി" (മണ്ഡലബ്രാഹ്മണം) ഇതി ശ്രുതേഃ

എന്നാൽ " നീ ബ്രഹ്മത്തെ മാത്രമറിയും. അതിൻെറ വിശേഷണയുള്ള ഉപാസനാഫലം അറിയില്ല" എന്ന് അങ്ങ് കരുതുന്നുണ്ടെങ്കിൽ അങ്ങിനെ വിചാരിക്കണ്ട. അങ്ങു പറഞ്ഞതെല്ലാം എനിക്കറിയാം. എങ്ങിനെയെന്നാൽ അതിക്രമിച്ചു നിൽക്കുന്നു എന്നറിയാം. ഭൂതങ്ങളെയെല്ലാം കടന്നു നിൽക്കുന്നു. എല്ലാ ഭൂതങ്ങൾക്കും മൂർദ്ധാവാണ് . ദീപ്തിഗുണം കാരണം രാജാവാണ് . ഈ വിശേഷണങ്ങളാൽ വിശിഷ്ടമായതും ദേഹേന്ദ്രിയ സംഘാതത്തിൽ കർത്താവും ഭോക്താവും ആയി ചേഷ്ടിക്കുന്നതുമായ ഈ ബ്രഹ്മത്തെ ഞാൻ ഉപാസിക്കുന്നുണ്ട് . ഇങ്ങിനെത്തെ വിശിഷ്ടോപാസകനുള്ള ഫലം ഇതാണ് . ആർ ഇതിനെ ഇങ്ങിനെ ഉപാസിക്കുന്നു അവൻ എല്ലാ ഭൂതങ്ങളെയും അതിക്രമിച്ച് അവയുടെ മൂർദ്ധാവും രാജാവുമായിത്തീരുന്നു. ഉപാസനാഗുണമനുസരിച്ചാണ് ഫലം "അവനെ ഏതെല്ലാം പ്രകാരത്തിലുപാസിക്കുന്നു ആ പ്രകാരത്തിലെല്ലാമായിത്തീരുന്നു" എന്ന് ശ്രുതിയുണ്ട്

സംവാദേനാദിത്യ ബ്രഹ്മണി പ്രത്യാഖ്യാതേ । ജാതശത്രുണാ ചന്ദ്ര മസി ബ്രഹ്മാന്തരം പ്രതിപേദേ ഗാർഗ്ഗ്യഃ

സംവാദം ഴി അജാത ശത്രു ആദിത്യബ്രഹ്മത്തെ നിഷേധിച്ചപ്പോൾ ഗാർഗ്ഗ്യൻ ചന്ദ്രനിൽ ബ്രഹ്മാന്തരത്തെ പ്രതിപാദിച്ചു.

**മന്ത്രഃ 3** — സ ഹോവാച ഗാർഗ്ഗ്യോ യ ഏവാസൗ ചന്ദ്രേ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോ — വാചാജാതശത്രുർമ്മാ മൈതസ്മിൻ സംവദിഷ്ഠാ ബൃ — ഹൻ പാണ്ഡരവാസാഃ സോമോ രാജേതി വാ അഹമേ — തമുപാസ ഇതി സ യ ഏതമേവമുപാസ്തേ । ഹരഹർഹ സുതഃ പ്രസുതോ ഭവതി നാസ്യാന്നം ക്ഷീയതേ.

**മന്ത്രാർത്ഥം 3** — ആ ഗാർഗ്ഗ്യൻപറഞ്ഞു, "ചന്ദ്രനിലുള്ള പുരുഷൻ യാതൊന്നോ അതിനെത്തന്നെ ഞാൻ ബ്രഹ്മമായുപാസിക്കുന്നു" എന്ന് . ആ അജാതശത്രു പറഞ്ഞു, "അരുത് , അരുത് . അതു പറയരുത് . മഹാനും ശുക്ല വസ്ത്രധാരിയുമായ സോമൻ രാജാവാണ് . ഞാനങ്ങിനയാണതിൻെറ ഉപാസന ചെയ്യുന്നത് . ആരിതിനെ ഇങ്ങി

നെ ഉപാസിക്കുന്നുവോ അവന് ദിവസം തോറും സുതം പ്രസുതമായി ഭവിക്കുന്നു. സോമം പിഴിയേണ്ടി വരുന്നു. അവന് അന്നം ക്ഷയിക്കുന്നില്ല.

**ഭാഷ്യ: 3** — യ ഏവാസൗ ചന്ദ്രേ മനസി ചൈകഃ പുരുഷോ ഭോക്താ കർത്താ ചേതി പൂർവവദ്വിശേഷണം. ബൃഹൻ, മഹാൻ. പാണ്ഡരം ശുക്ലം വാസോ യസ്യ സ അയം പാണ്ഡരവാസാഃ അപ് ശരീരത്വാച്ച ചന്ദ്രാഭിമാനിനഃ പ്രാണസ്യ. സോമോ **രാജാ** ചന്ദ്രഃ, യശ്ചാന്ന ഭൂതഃ അഭി**ഷൂയ**തേ ലതാത്മകോ യജ്ഞേ, ത**മേകീകൃ**ത്യൈനമേ വാഹം ബ്രഹ്മോപാസേ. യഥോക്ത ഗുണം യ ഉപാസ്തേ തസ്യ അഹരഹഃ സുതഃ സോമോ ∫ **ഭിഷു തോ** ഭവതി യജ്ഞേ, പ്രസു**തഃ** പ്രകൃഷ്ടം സുതരാം സു**തോ ഭവതി** വികാരേ, ഉഭയവിധ **യജ്ഞാനു**ഷ്ഠാനസാമർത്ഥ്യം ഭവ**തീത്യർത്ഥഃ** അന്നം ചാസ്യ ന ക്ഷീ **യതേ, അന്നാ** ത്മകോപാസകസ്യ.

യാതൊരു പുരുഷൻ ഈ ചന്ദ്രനിലും മനസ്സിലും ഒന്നായിരുന്നു കർത്താവും ഭോക്താവുമാണെന്നഭിമാനിക്കുന്നു എന്നുള്ളതെല്ലാം മുൻപു പറഞ്ഞതു പോലെ തന്നെ. ബൃഹൻ എന്നാൽ മഹാൻ. പാണ്ഡരം എന്നാൽ ശുക്ല വർണ്ണം. പാണ്ഡരവാസസ്സ് വെളുത്ത വസ്ത്രം ധരിച്ചവൻ. പ്രാണൻ ചന്ദ്രാ**ഭിമാനിയാണ്** , ജലമയശരീരനുമാണ് . **അതിനാലും** പാണ്ഡരവാസസ്സാണ് . ചന്ദ്രൻ **സോമ** രാജാവാണ് . യജ്ഞത്തിൽ ലതാത്മകവും അന്നഭൂതവുമായ സോമം പിഴിഞ്ഞെടുക്കാറുണ്ടല്ലോ. ഇതു രണ്ടും (ചന്ദ്രനും സോമലതയും) ഒന്നാണെന്നു കരുതി ഈ ചന്ദ്രനെ ഞാൻ ബ്രഹ്മമായുപാസിക്കുന്നു. **ആർ** പറയപ്പെട്ട ഗുണങ്ങളോടുകൂടിയ ചന്ദ്രനെ ബ്രഹ്മമായുപാസിക്കുന്നു അവന് ദിവസേന യജ്ഞത്തിൽ സോമരസം പിഴിഞ്ഞെടുക്കേണ്ടിവരുന്നു. വികാരത്തിൽ അഥവാ പരലോക ഗമനത്തിൽ അവന് പ്രസുതമായി പ്രകൃഷ്ടമായി ധാരാളമായി യോഗ്യത ഭവിക്കുന്നു. രണ്ടു വിധമുള്ള (ഇഹപര സംബന്ധമായ) യജ്ഞാനുഷ്ഠാന സാമർത്ഥ്യമുണ്ടാകുന്നു എന്നർത്ഥം. **അന്നാത്മകോ**പാസകനായ അവന് **അന്നവും ക്ഷയിക്കുന്നില്ല.**

**മന്ത്രഃ 4** — സ ഹോവാച ഗാർഗ്ഗ്യോ യ ഏവാസൗ വിദ്യുതി പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോവാചാജാതശത്രുർമ്മാ മൈതസ്മിൻ സംവിദിഷ്ഠാസ്തേജസ്വീതി വാ അഹമേതമുപാസ ഇത സ യ ഏതമേവമുപാസ്തേ തേജസ്വീ ഹ ഭവതി തേജസ്വിനീ ഹാസ്യ പ്രജാ ഭവതി.

**മന്ത്രാർത്ഥം 4** — ആ ഗാർഗ്ഗ്യൻ പറഞ്ഞു, " ഈ വിദ്യുത്തിലുള്ള പുരുഷൻ യാതൊന്നോ **അതി**നെ ഞാൻ ബ്രഹ്മമായുപാസിക്കുന്നു" എന്ന് . ആ **അജാത** ശത്രു പറഞ്ഞു "അരുത് , അരുത് . അങ്ങിനെ പറയരുത് . ഞാനിതിനെ തേജസ്വിയായിട്ടുപാസിക്കുന്നു. ആരിതിനെ ഇങ്ങിനെ ഉപാസിക്കുന്നു അവനിവിടെ തേജസ്വിയായി ഭവിക്കുന്നു. അവൻെറ പ്രജകളും തേജസ്വികളായിത്തീരുന്നു.

**ഭാഷ്യ 4** — തഥാ വിദ്യുതി ത്വചി ഹൃദയേ ച ഏകാ ദേവതാതേജ— സ്വീതി വിശേഷണം തസ്യാ, തത് ഫലം — തേജസ്വീ ഹ ഭവതി; തേജ— സ്വീതി ഹാസ്യ പ്രജാ ഭവതി. വിദ്യു— താം ബഹുത്വസ്യാംഗീകരണാ ദാത്മനി പ്രജായാം ച ഫലബാഹു ല്യം.

അപ്രകാരം വിദ്യുത്തിലും ത്വക്കിലും ഹൃദയത്തിലും ഒരേ ദേവത വർത്തിക്കുന്നു. തേജസ്വി എന്നത് അതിൻെറ വിശേഷണമാണ് , അതിൻെറ ഫലം ഇതാണ് — ഉപാസകൻ തേജസ്വിയാവുന്നു. അവൻെറ പ്രജകളും തേജസ്വികളായി ഭവിക്കുന്നു. വിദ്യുത്തിൻെറ ബാഹുല്യം അംഗീകരിക്കകൊണ്ട് തന്നിലും പ്രജകളിലും ഫലബാഹുല്യം ഭവിക്കുന്നു.

**മന്ത്രഃ 5** — സ ഹോവാച ഗാർഗ്ഗ്യോ യ ഏവായമാകാശേ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി സഹോ— വാചാജാതശത്രുർമ്മാ മൈതസ്മിൻ സംവദിഷ്ഠാഃ പൂർണ്ണ മപ്രവർത്തീതി വാ അഹമേതമുപാസ ഇതി സ യ ഏതമേവമുപാസ്തേ പൂര്യതേ പ്രജയാ പശുഭിർനാസ്മാ സ്മാല്ലോകാത് പ്രജോദ്വർത്തതേ.

**മന്ത്രാർത്ഥം 5** — ആ ഗാർഗ്ഗ്യൻ പറഞ്ഞു " ഈ ആകാശത്തിലുള്ള പുരുഷൻ യാതൊന്നോ അതിനെത്തന്നെ ഞാൻ ബ്രഹ്മമായുപാസിക്കുന്നു" എന്ന് . ആ അജാതശത്രു പറഞ്ഞു, "അരുത് , അരുത് . അങ്ങിനെ പറയരുത് . ഞാനിതിനെ പൂർണ്ണവും അപ്രവർത്തിയുമായ രൂപത്തിലുപാസിക്കുന്നു. ആരിതിനെ ഇങ്ങിനെ ഉപാസിക്കുന്നു അവന് പ്രജകളും പശുക്കളും പൂർണ്ണമായി ഭവിക്കുന്നു. ഈ ലോകത്തിൽ അവൻെറ പ്രജകൾക്ക് വിച്ഛേദം നാശം സംഭവിക്കുന്നില്ല.

**ഭാഷ്യഃ 5** — തഥാ ആകാശേ ഹൃദ— യാകാശേ ഹൃദയേ ചൈകാ ദേവ— താ. പൂർണ്ണമപ്രവർത്തി ചേതി വിശേഷണദ്വയം. പൂർണ്ണത്വ വിശേ ഷണഫലമിദം — പൂര്യതേ പ്രജയാ പശുഭിഃ; അപ്രവർത്തി വിശേഷണ ഫലം—നാസ്യാസ്മാല്ലോകാത് പ്ര— ജോദ്വർത്തത ഇതി, പ്രജാസന്താനാ വിച്ഛിത്തിഃ.

അതുപോലെ ആകാശത്തിലും ഹൃദയാകാശത്തിലും ഹൃദയത്തിലും ഒരേ ദേവതയാണ് . പൂർണ്ണം, അപ്രവർത്തി എന്നീ രണ്ടു വിശേഷങ്ങളുണ്ട് . പൂർണ്ണത്വ വിശേഷണഫലം ഇതാണ് — പ്രജകളാലും പശുക്കളാലും നിറയുന്നു. അപ്രവൃത്തി വിശേഷണഫലം — ഇവന് ഈ ലോകത്തിൽനിന്നും പ്രജകൾ ഇല്ലാതാവുന്നില്ല. പ്രജാസന്താനങ്ങളുടെ വിച്ഛിത്തി, നാശം ഭവിക്കുന്നില്ല.

**മന്ത്രഃ 6** — സ ഹോവാച ഗാർഗ്ഗ്യോ യ ഏവായം വായൗ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോ — വാചാജാതശത്രുർമ്മാ മൈതസ്മിൻ സംവദിഷ്ഠാ ഇന്ദ്രോ വൈകുണ്ഠോ / പരാജിതാ സേനേതി വാ അഹമേത മുപാസ ഇതി സ യ ഏതമേവമുപാസ്തേ ജിഷ്ണുർ— ഹാപരാജിഷ്ണ്യർഭവത്യന്യതസ്ത്യജായീ.

**മന്ത്രാർത്ഥം 6 —** ആ ഗാർഗ്ഗ്യൻ പറഞ്ഞു, "ഈ വായുവിലുള്ള പുരുഷൻ യാതൊന്നോ അതിനെ ഞാൻ ബ്രഹ്മമായുപാസിക്കുന്നു". ആ അജാതശ്ത്രു പറഞ്ഞു "അരുത് , അരുത് . അങ്ങിനെ പറയരുത് . ഇതിനെ ഞാൻ ഇന്ദ്രനായും വൈകുണ്ഠനായും അപരാജിതമായ സേനയായും ഉപാസിക്കുന്നു. ഇതിനെ ഇങ്ങിനെ ഉപാസിക്കുന്നവൻ വിജയിയും ഒരിക്കലും തോൽക്കാത്തവനും ശത്രുക്കളെ ജയിക്കുന്നവനുമായിത്തീരുന്നു.

**ഭാഷ്യഃ 6 —** തഥാ വായൗ പ്രാണേ ഹൃദി ചൈകാ ദേവതാ. തസ്യാവിശേഷണം ഇന്ദ്രഃ പരമേശ്വരഃ വൈകുണ്ഠോ / പ്രസഹ്യഃ, ന പരൈർജ്ജിതപൂർവ്വാ / പരാജിതാ സേനാ മരുതാം ഗുണത്വപ്രസിദ്ധേഃ ഉപാസനാഫലമപി — ജിഷ്ണുർഹ ജയനശീലോ / പരാജിഷ്ണുഃ നച പരൈഃ ജിതസ്വഭാവഃ ഭവതി, അന്യതസ്ത്യജായീ, അന്യത്രസ്ത്യാനാം സപത്നാനാം ജയനശീലഃ ഭവതി.

അതുപോലെ വായുവിലും പ്രാണനിലും ഹൃദയത്തിലും ഒരേ ദേവത വസിക്കുന്നു. അതിൻെറ വിശേഷണം — ഇന്ദ്രൻ , പരമേശ്വരൻ, വൈകുണ്ഠൻ അപ്രസഹ്യൻ. അന്യന്മാരാൽ മുമ്പ് ജയിക്കപ്പെടാത്ത സേന. മരുത്തുക്കൾക്ക് ഗണത്വ പ്രസിദ്ധിയുണ്ടല്ലോ. ഉപാസനാഫലമിതാണ് — ജിഷ്ണു = യജനശീലൻ. അപരാജിഷ്ണു = അന്യന്മാരാൽ തോൽപിക്കപ്പെടാത്ത സ്വഭാവമുള്ളവൻ. അന്യതസ്ത്വജായീ = ശത്രുക്കളെ സപത്നരെ ജയിക്കുന്നവൻ, ആയിത്തീരുന്നു.

**മന്ത്രഃ 7 —** സ ഹോവാച ഗാർഗ്ഗ്യോ യ ഏവയമഗ്നൗ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോവാചാജാതശത്രുർമ്മാ മൈതസ്മിൻ സംവദിഷ്ഠാ വിഷാ സഹിരിതി വാ അഹമേതമുപാസ ഇതി സ യ ഏതമേവമുപാസ്തേ വിഷാസഹിർഹ ഭവതി വിഷാ സഹിർഹാസ്യ പ്രജാഭവതി.

**മന്ത്രാർത്ഥം 7 —** ആ ഗാർഗ്ഗ്യൻ പറഞ്ഞു, " ഈ അഗ്നിയിലുള്ള പുരുഷൻ യാതൊന്നോ അതിനെ ഞാൻ ബ്രഹ്മമായുപാസിക്കുന്നു" എന്ന് . ആ അജാതശത്രു പറഞ്ഞു, "അരുത് , അരുത് .അങ്ങിനെ പറയരുത് . ഇതിനെ ഞാൻ വിഷാസഹിയായി ഉപാസിക്കുന്നു. ഇതിനെ അങ്ങിനെ ആർ ഉപാസിക്കുന്നുവോ അവൻ വിഷാസഹിയായി ഭവിക്കുന്നു. അവൻെറ പ്രജകളും വിഷാസഹിമാരായിത്തീരുന്നു.

**ഭാഷ്യഃ —** അഗ്നൗ വാചി ഹൃദി ചൈകാ ദേവതാ. തസ്യാവിശേഷണം — വിഷാസഹിഃ മർഷയിതാ പ രേഷാം. അഗ്നിബാഹുല്യാത് . ഫലബാഹുല്യം പൂർവ്വവത് .

അഗ്നിയിലും വാക്കിലും ഹൃദയത്തിലുമുള്ള ദേവത. അതിൻെറ വിശേഷണം — വിഷാസഹി = അന്യന്മാരേ മർഷണം ചെയ്യുന്നത് അഗ്നി ബാഹുല്യം കൊണ്ട് മുമ്പിലത്തെപ്പോലെ ഫലബാഹുല്യം പറഞ്ഞു.

**മന്ത്രഃ 8** — സഹോവാച ഗാർഗ്ഗ്യോ യ ഏവായ മപ്സു പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോ— വാചാജാതശത്രുർമ്മാ മൈതസ്മിൻ സംവദിഷ്ഠാഃ പ്രതിരൂപ ഇതി വാ അഹമേതമുപാസ ഇതി സ യ ഏത— മേവമുപാസ്തേ പ്രതിരൂപം ഹൈവൈനമുപഗച്ഛതി നാപ്രതിരൂപമഥോ പ്രതിരൂപോ ƒ സ്മാജ്ജായതേ.

**മന്ത്രാർത്ഥം 8**— ആ ഗാർഗ്ഗ്യൻ പറഞ്ഞു, " ഈ ജലത്തി ലുള്ള പുരുഷൻ യാതൊന്നോ അതിനെ ഞാൻ ബ്രഹ്മ മായുപാസിക്കുന്നു" എന്ന് . ആ അജാതശത്രു പറഞ്ഞു, "അരുത് , അരുത് , അങ്ങിനെ പറയരുത് . ഞാനിതിനെ പ്രതിരൂപമായുപാസിക്കുന്നു.ആരിതിനെ അങ്ങിനെ ഉപാ സിക്കുന്നു പ്രതിരൂപം അവനെ പ്രാപിക്കുന്നു. ഒരിക്കലും അപ്രതിരൂപം ഭവിക്കുന്നില്ല. അതിൽ നിന്നും പ്രതിരൂപം (പുത്രൻ) ഉൽപന്നമാവുകയും ചെയ്യുന്നു.

**ഭാഷ്യഃ 8** — അപ്സു രേതസ്യ ഹൃദി ചൈകാ ദേവതാ. തസ്യാ വിശേ ഷണാം — പ്രതിരൂപഃ അനുരൂപഃ ശ്രുതിസ്മൃത്യപ്രതികൂലഃ ഇത്യർത്ഥഃ ഫലം — പ്രതിരൂപം ശ്രുതി സ്മൃതി ശാസനാനുരൂപമേവ ഏനമുപഗ— ച്ഛതി, പ്രാപ്നോതി. ന വിപരീത മന്യച്ച അസ്മാത്തഥാവിധ ഏവോ പജായതേ.

ജലത്തിലും രേതസ്സിലും ഹൃദയ ത്തിലും ഒരേ ദേവതയാണ് . അതിൻെറ വിശേഷണം — പ്രതിരൂപം അനുരൂപം അഥവാ ശ്രുതിസ്മൃതികൾക്കനുകൂലം എന്നർത്ഥം. ഫലം — പ്രതിരൂപം ശ്രുതി സ്മൃതിശാസനാനു രൂപം മാത്രം അവനെ പ്രാപിക്കുന്നു, സമീപിക്കുന്നു. വിപരീത മായിട്ടല്ല. വേറെയും — അവനിൽനിന്നും അതുപോലുള്ള പുത്രനുണ്ടാവുന്നു.

**മന്ത്രഃ 9** — സ ഹോവാച ഗാർഗ്ഗ്യോ യ ഏവായമാദർശേ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോവാചാജാതശത്രുർമ്മാ മൈതസ്മിൻ സംവദിഷ്ഠാ രോചിഷ്ണുരിതി വാ അഹമേതമുപാസ ഇതി സ യ ഏതമേവമുപാസ്തേ രോചിഷ്ണർഹ ഭവതി രോചി — ഷ്ണർഹാസ്യ പ്രജാ ഭവത്യഥോ യൈഃ സംനിഗച്ഛതി സർവ്വാംസ്താനതിരോചതേ.

**മന്ത്രാർത്ഥം 9** — ആ ഗാർഗ്ഗ്യൻപറഞ്ഞു, "ഈ കണ്ണാ ടിയിലുള്ള പുരുഷൻ ആരാണോ അതിനെ ഞാൻ ബ്രഹ്മ മായുപാസിക്കുന്നു" എന്ന് . ആ അജാത ശത്രു പറഞ്ഞു, "അരുത് , അരുത് . അങ്ങിനെ പറയരുത് . ഇതിനെ ഞാൻ രോചിഷ്ണുവായി ഉപാസിക്കുന്നു. അവൻെറ പ്ര ജകളും രോചിഷ്ണുക്കളായിത്തീരുന്നു. അവനോടു കൂട്ടു ചേരുന്നവരേക്കാളെല്ലാം അവൻ ദീപ്തി മാനായിത്തീരുന്നു.

**ഭാഷ്യഃ 9** — ആദർശേ പ്രസാദസ്വ—ഭാവേ ചാന്യത്ര ഖഡ് ഗാദൗ ഹാർദ്ദേ ച സത്വ ശുദ്ധിസ്വാഭാവ്യേ ചൈകാ ദേവതാ; തസ്യാ വിശേഷണം — രോചിഷ്ണുഃ, ദീപ്തി സ്വഭാവഃ ഫലം തദേവ. രോചനാധാരബാഹുല്യാത് ഫല ബാഹുല്യം.

പ്രസാദസ്വഭാവത്തോടു കൂടിയ കണ്ണാടിയിലും ഖഡ്ഗാദികളിലും സത്വ ശുദ്ധിയുള്ള ഹൃദയത്തിലും ഒരേ ദേവത ഭവിക്കുന്നു. അതിന്റെ വിശേഷണം — രോചിഷ്ണുവാണ് ; ദീപ്തിസ്വഭാവ ത്തോടുകൂടിയതാണ് . ഫലവും അതു തന്നെ. രോചനാധാര ബാഹുല്യം കാര ണം ഫലബാഹുല്യം ഭവിക്കുന്നു.

**മന്ത്രഃ 10** — സ ഹോവാച ഗാർഗ്ഗ്യോ യ ഏവായം യന്തം പശ്ചാച്ഛബ്ദോ ऽ നൂദേത്യേതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോവാജാതശത്രുർമ്മാമൈതസ്മിൻ സംവദിഷ്ഠാ അസുരിതി വാ അഹമേതമുപാസ ഇതി സ യ ഏതമേവമുപാസ്തേ സർവ്വം ഹൈതസ്മിംല്ലോക ആയുരേതി നൈനം പുരാ കാലാത് പ്രാണോ ജഹാതി.

**മന്ത്രാർത്ഥം 10** — ആ ഗാർഗ്ഗ്യൻ പറഞ്ഞു, "നടന്നു പോകുന്നവന്റെ പിന്നിൽ ഉൽപതിക്കുന്ന ശബ്ദത്തിലുള്ള പുരുഷനെ ഞാൻ ബ്രഹ്മമായുപാസിക്കുന്നു" എന്ന് . ആ അ ജാതശത്രു പറഞ്ഞു, "അരുത് അരുത് അങ്ങിനെ പറയരുത് . ഞാനതിനെ പ്രാണനായുപാസിക്കുന്നു. ആരിതിനെ അങ്ങിനെഉപാസിക്കുന്നു അവനീലോകത്തിൽ പൂർണ്ണായുസ്സു ലഭിക്കുന്നു. കാലത്തിനു മുമ്പ് അവനെ പ്രാണൻ വെടിയുന്നില്ല.

**ഭാഷ്യഃ 10** — യന്തം ഗച്ഛന്തം യ ഏവായം ശബ്ദഃ പശ്ചാത് , പൃ—ഷ്ഠതഃ ആനൂദേതി അധ്യാത്മം ച ജീവനഹേതുഃ പ്രാണഃ. തം ഏകീകൃത്യാഹ; അസുഃ = പ്രാണഃ = ജീവനഹേതുഃ ഇതി ഗുണഃ തസ്യ ഫലം — സർവ്വമായുരസ്മിൻ ലോകേ ഏതീതി — യഥോപാത്തം കർമ്മണാ ആയുഃ ; കർമ്മഫലപരിച്ഛിന്ന കാലാത് പുരാ, പൂർവ്വരോഗാദിഭിഃ പീഡ്യമാനമപ്യേനം പ്രാണോ ന ജഹാതി.

പൊയ്ക്കൊണ്ടിരിക്കുന്നവന്റെ പിന്നിലായി ഉണ്ടാവുന്ന ശബ്ദം ആദ്ധ്യാത്മികവും ജീവനഹേതുവായ പ്രാണനാണ് . അതിനെ ഒന്നാക്കി പറഞ്ഞിരിക്കയാണ് . അസു പ്രാണനും ജീവന ഹേതുവുമാണ് . അതാണതിന്റെ ഗുണം. അതിന്റെ ഫലം ഈ ലോകത്തിൽ പൂർണ്ണമായ ആയുസ്സു ലഭിക്കുന്നു. കർമ്മഫലമായുള്ള ആയുസ്സു മുഴുവൻ ലഭിക്കുന്നു. രോഗാദി പീഢകളുണ്ടെങ്കിലും കർമ്മഫലാനുസാരിയായ കാലത്തിനു മുമ്പ് പ്രാണനവനെ വെടിയുന്നില്ല.

**മന്ത്രഃ 11** — സ ഹോവാച ഗാർഗ്ഗ്യോ യ ഏവായം ദിക്ഷു പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോ — വാചാജാതശത്രുർമ്മാ മൈതസ്മിൻ സംവദിഷ്ഠാ ദ്വിതീയോ ऽ നപഗ ഇതി വാ അഹമേതുമുപാസ ഇതി സ യ ഏതമേവമുപാസ്തേ ദ്വിതീയവാൻ ഹ ഭവതി നാസ്മാദ് ഗണാശ്ഛിദ്യതേ.

**മന്ത്രാർത്ഥം 11** — ആ ഗാർഗ്ഗ്യൻ പറഞ്ഞു, " ഈ ദിക്കുകളിലുള്ള പുരുഷൻ യാതൊന്നോ, അതിനെ ഞാൻ ബ്രഹ്മമായുപാസിക്കുന്നു" എന്ന് . ആ അജാത ശത്രു പറഞ്ഞു, "അരുത് , അരുത് , അങ്ങിനെ പറയരുത് . ഞാനിതിനെ ദ്വിതീയനും അനപഗനുമായുപാസിക്കുന്നു. ആരിങ്ങിനെ ഉപാസിക്കുന്നുവോ അവൻ അദ്വിതീയനായിത്തീരുന്നു. അവനിൽ നിന്നും ഗണം ഛേദിക്കപ്പെടുന്നില്ല.

**ഭാഷ്യം 11** — ദിക്ഷു കർണ്ണയോർഹൃദി ചൈകാ ദേവതാ, അശ്വിനൗ ദേവാവവിയുക്തസ്വഭാവൗ. ഗുണസ്തസ്യാദ്വിതീയത്വം, അനപഗത്വം, അവിയുക്തതാ ചാന്യോന്യം ദിശാമശ്വിനോൾച ഏവം ധർമ്മിത്വാത് . തദേവ ച ഫലമുപാസ കസ്യഗണാവിച്ഛേദോ/ദ്വിതീയത്വം ച.

ദിക്കുകളിലും കർണ്ണങ്ങളിലും ഹൃദയത്തിലും അന്യോന്യം പിരിയാത്ത സ്വഭാവത്തോടു കൂടിയ അശ്വിനീ ദേവതകളെപ്പോലുള്ള ദേവത വസിക്കുന്നു. അതിന്റെ ഗുണമാണ് അദ്വിതീയത്വം, അനപഗത്വം, അവിയുക്തത — അശ്വിനീ ദേവതകളെപ്പോലെയും ദിക്കുകളെപ്പോലേയും അന്യോന്യം വിടാതിരിക്കൽ എന്ന ധർമ്മം — ഉപാസകനും അതേ ഫലം — ഗണാവിച്ഛേദവും അദ്വിതീയത്വവും.

**മന്ത്രഃ 12** — സ ഹോവാച ഗാർഗ്ഗ്യോ യ ഏവായം **ഛായാമയഃ പുരുഷ** ഏതമേവാഹം ബ്രഹ്മോപാസ ഇതി **സ ഹോവാചാജാതശത്രുർമ്മാ** മൈതസ്മിൻ സംവദിഷ്ഠാ മൃത്യുരിതി വാ **അഹമേതമുപാസ** ഇതി സ ഏതമേവമുപാസ്തേ സർവ്വം ഹൈവാസ്മിൻ ലോക ആയുരേതി നൈനം പുരാകാലാന്മൃത്യുരാഗച്ഛതി.

**മന്ത്രാർത്ഥം 12** — ആ ഗാർഗ്ഗ്യൻ പറഞ്ഞു, " ഈഛായയിലുള്ള പുരുഷൻ യാതൊന്നോ അതിനെ ഞാൻ ബ്രഹ്മമായുപാസിക്കുന്നു" എന്ന് . ആ അജാതശത്രു പറഞ്ഞു, "അരുത് , അരുത് അങ്ങിനെ പറയരുത് . ഞാനിതിനെ മൃത്യുവായുപാസിക്കുന്നു. ഇതിനെ അങ്ങിനെ ഉപാസിക്കുന്നവന് സർവ്വവിധത്തിലും ആയുസ്സുണ്ടാവുന്നു. കാലത്തിനു മുമ്പ് അവനെ മൃത്യു പ്രാപിക്കുകയില്ല.

**ഭാഷ്യം 12** — ഛായായാം ബാഹ്യേ തമസ്യദ്ധ്യാത്മം ച ആവരണാത്മകേ അജ്ഞാനേ ഹൃദി ചൈകാ ദേവതാ. തസ്യാവിശേഷണം മൃത്യുഃ ഫലം സർവ്വം പൂർവ്വവത് . മൃത്യോരനാഗമനേന രോഗാദിപീഡാഭാവോ വിശേഷഃ.

ബാഹ്യമായ കറുത്ത ഛായയിലും ശരീരത്തിലുള്ള ആവരണാത്മകമായ അജ്ഞാനത്തിലും ഹൃദയത്തിലും ഒരേ ദേവത വർത്തിക്കുന്നു. അതിന്റെ വിശേഷണമാണ് മൃത്യു. ഫലം എല്ലാം മുമ്പു പറഞ്ഞതുപോലെ മൃത്യുവിന്റെ ആഗമനമില്ലായ്കയാൽ രോഗാദി പീഡകളുടെ അഭാവം വിശേഷതയായി ഭവിക്കുന്നു.

**മന്ത്രഃ 13** — സ ഹോവാച ഗാർഗ്ഗ്യോ യ ഏവായമാത്മനി പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോവാചജാതശത്രുർമ്മാ മൈതസ്മിൻ സംവദിഷ്ഠാ ആത്മന്വീതി വാ അഹമേതമുപാസ ഇതി സ യ ഏതമേവമുപാസ്ത ആത്മന്വീ ഹ ഭവത്യാത്മന്വിനീ ഹാസ്യ പ്രജാ ഭവതി സ ഹ തൂഷ്ണീമാസ ഗാർഗ്ഗ്യഃ.

**മന്ത്രാർത്ഥം 13** — ആ ഗാർഗ്ഗ്യൻ പറഞ്ഞു, "ഈ ആത്മാവിലുള്ള പുരുഷൻ യാതൊന്നോ അതിനെ ഞാൻ ബ്രഹ്മമായുപാസിക്കുന്നു" എന്ന് . ആ അജാതശത്രു പറഞ്ഞു, "അരുത് , അരുത് . അങ്ങിനെ പറയരുത് . ഞാനിതിനെ ആത്മന്വിയായാണുപാസിക്കുന്നത് . ആരിതിനെ അങ്ങിനെ ഉപാസിക്കുന്നു അവൻ ആത്മന്വി തന്നെയായിത്തീരുന്നു. അവൻെറ പ്രജകൾ ആത്മന്വിനികളായി ഭവി ക്കുന്നു. ആ ഗാർഗ്ഗ്യനാവട്ടെ മൗനം പൂണ്ടു. (മിണ്ടാതായി)

**ഭാഷ്യഃ** — ആത്മനി, പ്രജാപതൗ ബുദ്ധൗ ചൈകാ ദേവതാ. തസ്യാ ആത്മന്വീ, ആത്മവാനിതി വിശേഷണം. ഫലം — ആത്മന്വീഹ ഭവതി, ആത്മവാൻ ഭവതി. ആത്മന്വിനീ ഹാസ്യ പ്രജാ ഭവതി. ബുദ്ധി ബഹുലത്വാത് പ്രജായാം സമ്പാദനമിതി വിശേഷഃ സ്വയം പരിജ്ഞാ തത്വേന ഏവം ക്രമേണ പ്രത്യാഖ്യാതേഷു ബ്രഹ്മസു, സ ഗാർഗ്ഗ്യഃ ക്ഷീണബ്രഹ്മവിജ്ഞാനഃ അപ്രതിഭാസമാനോത്തരഃ തൂഷ്ണീം അവാക്ഛിരാ ആസ.

ആത്മാവിലും പ്രജാപതിയിലും ബുദ്ധിയിലും ഒരേ ദേവതയാണുള്ളത് . അതിൻെറ വിശേഷണം ആത്മന്വീ അല്ലെങ്കിൽ ആത്മാവോടു കൂടിയത് . (ആത്മവാൻ) . ഫലം ആത്മന്വിയായിത്തീരൽ, ആത്മവാനായിത്തീരൽ. അവൻെറ പ്രജകളും ആത്മന്വികളായിത്തീരുന്നു. ബുദ്ധി ബഹുലതകാരണം പ്രജകളിലും ആ ഫലം സംഭവിക്കുന്നു. ഇതാണ് വിശേഷത. സ്വയം പരിജ്ഞാതനാകകൊണ്ട് ഇപ്രകാരം ഉത്തരം മുട്ടിക്കപ്പെട്ട ആ ഗാർഗ്ഗ്യൻ ബ്രഹ്മജ്ഞാനം ക്ഷയിച്ച് ഉത്തരം മുട്ടി മിണ്ടാതെ തല കുനിച്ചിരുന്നു.

**മന്ത്രഃ 14** — സ ഹോവാചജാതശത്രുരേതാവന്നൂ ഇത്യേതാവദ്ധീതി നൈതാവതാ വിദിതം ഭവതീതി സഹോവാച ഗാർഗ്ഗ്യ ഉപ ത്വാ യാനീതി.

**മന്ത്രാർത്ഥം 14** — ആ അജാത ശത്രു പറഞ്ഞു, "ഇത്രമാത്രമേ ഉള്ളോ ?" എന്ന് . "ഇത്രമാത്രമേ ഉള്ളു" എന്ന് (ഗാർഗ്ഗ്യൻ) "ഇതുകൊണ്ടറിഞ്ഞു കഴിഞ്ഞിട്ടില്ല" എന്ന് (അജാതശത്രു). ആ ഗാർഗ്ഗ്യൻ പറഞ്ഞു, "ഞാനങ്ങയെ (ശരണം) പ്രാപിക്കുന്നു" എന്ന് .

**ഭാഷ്യഃ** — സ ഹോവാച അജാതശത്രുഃ, "ഏതാവന്നൂ?" ഇതി. കിമേതാവദ് ബ്രഹ്മ നിർജ്ഞാതം, ആഹോസ്വിദധികമപ്യസ്തീതി. ഇതര ആഹൈതാവദ്ധീതി. നൈതാവതാ വിദിതേന ബ്രഹ്മവിദിതം ഭവതീത്യാഹാജാതശത്രുഃ. കിമർത്ഥം ഗർവ്വിതോ | സി ബ്രഹ്മ തേ ബ്രവാണീതി.

ആ അജാതശത്രു പറഞ്ഞു, "ഇത്രമാത്രമേ ഉള്ളൂ ? ബ്രഹ്മത്തെക്കുറിച്ചിത്രമാത്രമേ നിനക്കറിയുള്ളു ? ഇ തിലും ഒട്ടും അധികം അറിയുകയില്ലേ ?" ഗാർഗ്ഗ്യൻ പറഞ്ഞു, "ഇത്രമാത്രമേ അറിയൂ" "ഇത്രമാത്രമറിഞ്ഞതുകൊണ്ട് ബ്രഹ്മം അറിയപ്പെട്ടില്ല" എന്ന് അജാത ശത്രു പറഞ്ഞു. "ഞാനങ്ങയോട് ബ്രഹ്മത്തെപ്പററി പറയാമെന്നതിന് ഗർവ്വിതനായി പറഞ്ഞു ?"

കിമേതാവദ്വിദിതം വിദിതമേവ ന ഭവതി ? — ന, ഫലവദ്വിജ്ഞാനശ്രവണാത് . ന **ചാർത്ഥവാദത്വമേവ** വാക്യാനാമവഗന്തും ശക്യം. **അപൂർവ്വവിധാനപരാണി** ഹി വാക്യാനി പ്രത്യുപാസനോപദേശം ലക്ഷ്യന്തേ — "അതിഷ്ഠാഃ സർവ്വേഷാം ഭൂതാനാം" ഇത്യാദീനി. തദനുരൂപാണി ച ഫലാനി സർവ്വത്ര ശ്രൂയന്തേ വിഭക്താനി. അർത്ഥവാദ ത്വേ ഏതദസമഞ്ജസം.

ഇത്രയും അറിഞ്ഞിട്ടും അറിഞ്ഞതായിത്തീരുന്നില്ലെന്നോ ? — ഇല്ല, ഫലത്തോടുകൂടിയ വിജ്ഞാനമാണ് കേട്ടത് എന്നതിനാൽ. വാക്യങ്ങൾ സ്തുതിപരം മാത്രമാണെന്ന് കരുതാൻ വയ്യ. എന്തെന്നാൽ "എല്ലാ ഭൂതങ്ങളെയും അതിക്രമിച്ചു നിൽക്കുന്നു" എന്നീ വാക്യങ്ങളിൽ പ്രത്യേകോപാസനക്കുള്ള അപൂർവ്വ വിധി ചെയ്യേണ്ടതാണെന്ന ഉപദേശത്തെ കാണിച്ചിട്ടുണ്ട് . അതിനനുസരിച്ച് എല്ലായിടത്തും ഫലങ്ങൾ വിഭജിക്കപ്പെട്ടിട്ടുണ്ടെന്നും കേൾക്കുന്നുണ്ടല്ലോ. അർത്ഥവാദത്തിൽ ഇത് സമഞ്ജസമായി ഭവിക്കുന്നില്ല.

കഥം തർഹി നൈതാവതാ വിദിതം ഭവതീതി ? നൈഷ ദോഷഃ അധികൃതാപേക്ഷത്വാത് . ബ്രഹ്മോപദേശാർത്ഥം ഹി ശുശ്രൂഷവേ അജാതശത്രവേ അമുഖ്യ ബ്രഹ്മവിദ് ഗാർഗ്ഗ്യഃ പ്രവൃത്തഃ, സ യുക്ത ഏവ മുഖ്യബ്രഹ്മവിദാ അജാതശത്രുണാമുഖ്യ ബ്രഹ്മവിദ് ഗാർഗ്ഗ്യഃ വക്തും "യന്മുഖ്യം ബ്രഹ്മ വക്തും പ്രവൃത്തഃ ത്വം തന്ന ജാനീഷ" ഇതി. യദ്യമുഖ്യബ്രഹ്മവിജ്ഞാനമപി പ്രത്യാഖ്യായേത, ന ബ്രൂയാത് . നകിഞ്ചിജ്ഞാതം ത്വയാ ഇത്യേവം ബ്രൂയാത് . തസ്മാത് ഭവന്ത്യേതാവന്ത്യവിദ്യാവിഷയേ ബ്രഹ്മണി. ഏതാവദ്വിജ്ഞാനദ്വാരാത് ച പരബ്രഹ്മവിജ്ഞാനസ്യ, യുക്തമേവ വക്തും —ന ഏതാവതാ വിദിതം ഭവതീതി. അവിദ്യാവിഷയേ വിജ്ഞേയത്വം നാമരൂപകർമ്മാത്മ—

എങ്കിലും, ഇത്രമാത്രം കൊണ്ട് അറിയപ്പെട്ടിട്ടില്ല എന്നെങ്ങിനെ ശരിയാവും ? അതു സാരമില്ല. **അധികാരിയെ** അപേക്ഷിച്ചാണീ പറഞ്ഞത് . **അമുഖ്യ ബ്രഹ്മത്തെ** അറിയുന്ന **ഗാർഗ്ഗ്യൻ** ബ്രഹ്മോപദേശശ്രവണേച്ഛുവായ അജാതശത്രുവിന് ബ്രഹ്മത്തെ ഉപദേശിക്കാൻ തുടങ്ങുന്നു. മുഖ്യബ്രഹ്മത്തെ അറിയുന്ന അജാതശത്രു അമുഖ്യ ബ്രഹ്മജ്ഞാനായ ഗാർഗ്ഗ്യനോട് "മുഖ്യബ്രഹ്മത്തെക്കുറിച്ചുപദേശിക്കാൻ തുടങ്ങിയ നിനക്ക് അതെന്തെന്നറിയില്ല" എന്നു പറഞ്ഞത് യുക്തം തന്നെ. അമുഖ്യ ബ്രഹ്മവിജ്ഞാനത്തിന്റേയും നിഷേധം ചെയ്യപ്പെട്ടുവോ എന്നാണെങ്കിൽ, അങ്ങിനെ ചെയ്തിട്ടില്ല. "നിനക്കൊന്നും അറിയില്ല" എന്നു പറഞ്ഞിട്ടുണ്ട് . അതുകൊണ്ട് ഇതേവരെ പറഞ്ഞ ബ്രഹ്മം അവിദ്യാവിഷയകമാണ് . ഇത്രയുമുള്ള വിജ്ഞാനം വഴി പരബ്രഹ്മ സംബന്ധമായ വിജ്ഞാനം "ഇതുകൊണ്ട് വിദിതമാവുന്നില്ല." എന്നു പറഞ്ഞത് യുക്തം തന്നെ.

കത്വം ച ഏഷാം തൃതീയോ | ദ്ധ്യായേ പ്രദർശിതം. തസ്മാത് "നൈതാവതാ വിദിതം ഭവതി" ഇതി ബ്രുവതാ അധികം ബ്രഹ്മ ജ്ഞാതവ്യമസ്തീതി ദർശിതം ഭവതി.

അവിദ്യാ വിഷയത്തിൽ വിജ്ഞേയത്വവും നാമരൂപകർമ്മാത്മകത്വവും ഉണ്ടെന്ന് മൂന്നാമദ്ധ്യായത്തിൽ (ഇവിടെ മൂന്നാമദ്ധ്യായമെന്നു പറഞ്ഞത് ഉപനഷത്തിലെ ഒന്നാമദ്ധ്യായത്തെക്കുറിച്ചാണ് ) കാണിച്ചിട്ടുണ്ട് . അതിനാൽ "ഇതു കൊണ്ടറിഞ്ഞില്ല" എന്നു പറഞ്ഞതിൽനിന്നും ബ്രഹ്മത്തെപ്പററി കൂടുതലായറിയാനുണ്ട് എന്നു കാണിക്കപ്പെട്ടിരിക്കയാണ് .

തച്ചാനുപസന്നായ ന വക്തവ്യം ഇത്യാചാരവിധിജ്ഞോ ഗാർഗ്ഗ്യഃ സ്വയമേവോപത്വായാനീതി, ഉപഗച്ഛാനീതി ത്വാം, യഥാന്യഃ ശിഷ്യോ ഗുരും.

ആ ബ്രഹ്മോപദേശം അനുപസന്നന് — ശിഷ്യത്വേന ഗുരുവിനെ പ്രാപിക്കാത്തവന് — പറഞ്ഞു കൊടുക്കാവുന്നതല്ല എന്ന ആചാരവിധി അറിയുന്ന ഗാർഗ്ഗ്യൻ സ്വയം പറയുന്നു "ഞാനങ്ങയെ ശരണം പ്രാപിക്കുന്നു" എന്ന് . മററൊരു ശിഷ്യൻ ഗുരുവിനെ സമീപിക്കുന്നതുപോലെ തന്നെ.

**മന്ത്രഃ 15** — സ ഹോവാചാജാതശത്രുഃ പ്രതിലോമം ചൈതദ്യദ് ബ്രാഹ്മണഃ ക്ഷത്രിയമുപേയാദ് ബ്രഹ്മ മേ വക്ഷ്യതീതി വ്യേവത്വാ ജ്ഞപയിഷ്യാമീതി തം പാണാവാദായോത്തസ്ഥൗ തൗ ഹ പുരുഷം സുപ്തമാജഗ്മതുസ്തമേതൈർന്നാമഭിരാമന്ത്രയാംചക്രേ ബൃഹൻ പാണ്ഡരവാസഃ സോമ രാജന്നിതി സ നോത്തസ്ഥൗ തം പാണിനാ ‖ പേഷം ബോധയാംചകാര സ ഹോത്തസ്ഥൗ.

**മന്ത്രാർത്ഥം 15** — ആ അജാതശത്രു പറഞ്ഞു, "ബ്രാഹ്മണൻ ക്ഷത്രിയനെ പ്രാപിച്ച് 'എനിക്ക് ബ്രഹ്മത്തെ ഉപദേശിച്ചാലും' എന്നഭ്യർത്ഥിക്കുന്നത് വിപരീതാത്മകമായതാണ് . എങ്കിലും ഞാനങ്ങക്ക് ജ്ഞാനമുണ്ടാക്കാൻ നോക്കാം". അയാളുടെ കൈ പിടിച്ചെഴുന്നേററ് അവർ രണ്ടു പേരും ഉറങ്ങിക്കിടക്കുന്ന ഒരാളെ സമീപിച്ചു. അയാളെ ഈ പേരുകൾ കൊണ്ടു വിളിച്ചു, "അല്ലയോ ബൃഹൻ, പാണ്ഡരവാസൻ, സോമൻ, രാജൻ" എന്ന് . അവനെണീററില്ല. അവനെ കൈകൊണ്ട് കുലുക്കി ഉണർത്തി. അവൻ എഴുന്നേററിരുന്നു.

**ഭാഷ്യഃ** — സ ഹോവാചാജാതശത്രുഃ— പ്രതിലോമം വിപരീതം ചൈതത് . കിം തത് ? യദ് ബ്രാഹ്മണഃ ഉത്തമവർണ്ണ ആചാര്യത്വേ അധികൃതഃ സൻ, ക്ഷത്രിയം അനാ

ആ അജാതശത്രു പറഞ്ഞു, "ഇത് പ്രതിലോമമാണ് ; വിപരീതമാണ് .ഏത് ? ഉത്തമവർണ്ണനായി ആചാര്യത്വത്തിനധികാരിയായ ബ്രാഹ്മണൻ അനാചാര്യസ്വഭാവത്തോടു കൂടിയ ക്ഷത്രിയനെ ശിഷ്യ വൃത്തിയോടെ സമീപിച്ച് എനിക്കു

ചാര്യസ്വഭാവമുപേയാത് — ഉപഗച്ഛേത് ശിഷ്യവൃത്യാ ബ്രഹ്മ മേ വക്ഷ്യതീതി. ഏതദാചാര്യവിധി ശാസ്ത്രേഷു നിഷിദ്ധം; തസ്മാത്തിഷ്ഠ ത്വം ആചാര്യ ഏവ സൻ. വിജ്ഞാപയിഷ്യാമ്യേവ ത്വാമഹം, യസ്മിൻ വിദിതേ ബ്രഹ്മ വിദിതം ഭവതി യത് തത് മുഖ്യം ബ്രഹ്മ വേദ്യം—

ബ്രഹ്മത്തെ ഉപദേശിച്ചാലും എന്നു പറയുന്നത് . ഇത് ആചാര്യവിധി ശാസ്ത്രങ്ങളിൽ നിഷിദ്ധമായതാണ് ; അതിനാൽ അങ്ങ് ആചാര്യനായിത്തന്നെ വർത്തിച്ചാലും. യാതൊന്നറിഞ്ഞാൽ ബ്രഹ്മം അറിയപ്പെടുമോ, അറിയപ്പെടേണ്ടതായ മുഖ്യ ബ്രഹ്മം യാതൊന്നാണോ അതിനേക്കുറിച്ച് ഞാൻ അങ്ങേക്ക് പറഞ്ഞുതരാം.

തം ഗാർഗ്ഗ്യം സലജ്ജമാലക്ഷ്യ വിശ്രംഭജനനായ പാണൗ, ഹസ്തേ ആദായ, ഗൃഹീത്വാ ഉത്തസ്ഥൗ, ഉത്ഥിതവാൻ. തൗ ഹ ഗാർഗ്ഗ്യാജാതശത്രൂ പുരുഷം സുപ്തം രാജഗൃഹപ്രദേശേ ക്വചിദാജഗ്മതുഃ, ആഗതൗ തം ച പുരുഷം സുപ്തം പ്രാപ്യ ഏതൈർന്നാമഭിഃ, "ബൃഹൻ! പാണ്ഡര വാസഃ, സോമ !, രാജൻ! " ഇത്യേതൈരാമന്ത്രയാംചക്രേ. ഏവമാമന്ത്ര്യമാണോ ഽപി സ സുപ്തോ നോത്തസ്ഥൗ; തമ പ്രതിബുദ്ധ്യമാനം പാണിനാപേഷം ആപിഷ്യാപിഷ്യ ബോധയാഞ്ചകാര, പ്രതിബോധിതവാൻ, തേന സ ഹോത്തസ്ഥൗ. തസ്മാത് യോ ഗാർഗ്ഗ്യേണാഭിപ്രേതഃ നാസാവസ്മിൻ ശരീരേ കർത്താ ഭോക്താ ബ്രഹ്മേതി.

ആ ഗാർഗ്ഗ്യനെ ലജ്ജിതനായി കണ്ടിട്ട് വിശ്വാസം വരുത്താനായി അയാളുടെ കൈപിടിച്ചെഴുന്നേററു നിന്നു. ആ ഗാർഗ്ഗ്യനും അജാതശത്രുവും കൊട്ടാരത്തിലൊരിടത്തുറങ്ങിക്കിടക്കുന്ന ഒരാളെ സമീപിച്ചു. ആ ഉറങ്ങിക്കിടക്കുന്ന ആളെ സമീപിച്ച് "ബൃഹൻ പാണ്ഡരവാസൻ, സോമ, രാജൻ" എന്നീ പേരുകൾ പറഞ്ഞു വിളിച്ചു. അങ്ങിനെ വിളിച്ചിട്ടും ഉറങ്ങിക്കിടക്കുന്ന അയാൾ എഴുന്നേററില്ല; ഉണരാത്ത അവനെ കൈകൊണ്ട് കുലുക്കി കുലുക്കി ഉണർത്തി. അതിനാൽ അവൻ എഴുന്നേററിരുന്നു. അങ്ങിനെ ഗാർഗ്ഗ്യനാൽ പറയപ്പെട്ടത് യാതൊന്നോ അത് ഈ ശരീരത്തിൽ കർത്താവോ ഭോക്താവോ ആയ ബ്ര ഹ്മമായി വർത്തിക്കുന്നില്ല എന്ന് വന്നു.

**ശങ്കാ** — കഥം പുനരിദമവഗമ്യതേ സുപ്തപുരുഷഗമനതത്സംബോധനാനുത്ഥാനൈഃ ഗാർഗ്ഗ്യാഭി മത — സ്യ ബ്രഹ്മണോ ഽ ബ്രഹ്മത്വം ജ്ഞാപിതമിതി.

**ശങ്ക**— സുപ്ത പുരുഷഗമനവും അവനെ വിളിക്കലും ഉണരാതിരിക്കലും കൊണ്ട് എന്നാലെങ്ങിനെയാണ് ഗാർഗ്ഗ്യൻ പറഞ്ഞ ബ്രഹ്മം ബ്രഹ്മമല്ലെന്നു വരുന്നത് ?

ജാഗരിതകാലേ യോ ഗാർഗ്ഗ്യാഭിപ്രേതഃ പുരുഷഃ കർത്താ ഭോക്താ ബ്രഹ്മ സംനിഹിതഃ കരണേഷു യഥാ, തഥാ അജാതശത്ര്വാഭിപ്രേതഃ അപി തത്സ്വാമീ ഭൃത്യേഷ്വിവ രാജസംനിഹിത ഏവ. കിം തു ഭൃത്യസ്വാമിനോഃ ഗാർഗ്ഗ്യാജാതശത്ര്വഭിപ്രേതയോഃ യദ്വിവേ—

**സമാധാനം**— ഉണർന്നിരിക്കുമ്പോൾ കരണങ്ങളിൽ കർത്താവും ഭോക്താവുമായി ഗാർഗ്ഗ്യൻ പറഞ്ഞ ബ്രഹ്മംസംനിഹിതനായിരിക്കുന്നതുപോലെ അജാതശത്രു പറയുന്നത് ഭൃത്യന്മാരിൽ സ്വാമി എന്നപോലെ രാജാവായി വർത്തിക്കുന്നുണ്ട് . എന്നാൽ ഭൃത്യ സ്വാമികളെപ്പോലെ ഗാർഗ്ഗ്യനും അജാതശത്രുവും പറയുന്ന ഈ രണ്ടിൻെറയും വേർതിരിച്ച

കാവധാരണകാരണം തത്സങ്കീർണ്ണ—ത്വാത് അനവധാരിതവിശേഷം യദ് ദ്രഷ്ടൃത്വമേവ ഭോക്തുഃ, ന ദൃശ്യത്വം; യച്ചാഭോക്തുഃ ദൃശ്യത്വ—മേവ ന തു ദ്രഷ്ടൃത്വം, തച്ചോഭയ—മിഹ സങ്കീർണ്ണത്വാദ് വിവിച്യ ദർ—ശയിതും അശക്യമിതി സുപ്തപുരു—ഷഗമനം.

നനു സുപ്തോ ƒ പി പുരുഷേ വിശിഷ്ടൈർന്നാമഭിരാമന്ത്രിതഃ ഭോക്താ ഏവ പ്രതിപത്സ്യതേ, ന അഭോക്താ ഇതി നൈവ നിർണ്ണയ സ്യാദിതി.

ന, നിർദ്ധാരിതവിശേഷ—ത്വാത് ഗാർഗ്ഗ്യാഭിപ്രേതസ്യ യോ ഹി സത്യേന ച്ഛന്നഃ പ്രാണഃ ആത്മാ അമൃതഃ വാഗാദിഷ്വനസ്തമിതഃ നിമ്ലോചത്സു, യസ്യാപഃ ശരീരം പാണ്ഡരവാസാഃ, യശ്ചാ സപത്ന—ത്വാത് ബൃഹൻ, യശ്ച സോമോ രാജാ ഷോഡശകലഃ, സ സ്വവ്യാ—പാരാരൂഢഃ യഥാ നിർജ്ഞാതഃ ഏ—വാനസ്തമിതസ്വഭാവ ആസ്തേ. ന ചാന്യസ്യ കസ്യചിദ്വ്യാപാരഃ തസ്മിൻ കാലേ ഗാർഗ്ഗ്യേണാഭിപ്രേയതേ തദ്വിരോധിനഃ. തസ്മാത് സ്വനാമ—ഭിരാമന്ത്രിതേന പ്രതിബോദ്ധവ്യം, ന ച പ്രതിബുദ്ധ്യത. തസ്മാത് പാരി ശേഷ്യാത് ഗാർഗ്ഗ്യോ ƒ ഭിപ്രേതസ്യ അഭോക്തൃത്വം ബ്രഹ്മണഃ.

ഭോക്തൃസ്വഭാവശ്ചേത് ഭുഞ്ജീതൈവ സ്വം വിഷയം പ്രാ—പ്തം. ന ഹി ദഗ്ധൃസ്വഭാവഃ, പ്ര—കാശയിതൃസ്വഭാവഃ സൻ, വഹ്നിഃ തൃണോലപാദിദാഹ്യം സ്വവിഷയം പ്രാപ്തം ന ദഹതി, പ്രകാശ്യം വാ ന പ്രകാശയതി. ന ചേദ്ദഹതി പ്രകാശയതി വാ പ്രാപ്തം സ്വയം വിഷയം, നാസൗ വഹ്നിഃ ദഗ്ധാ, പ്രകാശയിതാ വാ ഇതി നിശ്ചീയ—തേ. തഥാസൗ പ്രാപ്തശബ്ദാദി—

റിയൽ അതിൻെറ സങ്കീർണ്ണത കാരണം വിഷമമായിരിക്കുന്നു. ഭോക്താവിന് ദ്രഷ്ടൃത്വമേ ഉള്ളു. ദൃശ്യത്വമില്ല. അഭോക്താവിന് ദൃശ്യത്വമേയുള്ളു ദ്രഷ്ട്രൃത്വമില്ല. അവ രണ്ടും സങ്കീർണ്ണത്വം കാരണം ഇവിടെ ജാഗ്രത്തിൽ വേർതിരിച്ചു കാണിക്കാൻ വിഷമമായതിനാലാണ് സുപ്തപുരുഷനെ സമീപിച്ചത് .

**ശങ്ക**— പുരുഷൻ സുപ്തനായിരിക്കുമ്പോഴും വിശിഷ്ടനാമങ്ങളെക്കൊണ്ടു വിളിച്ചാൽ ഭോക്താവാണറിയുന്നത് . അ ഭോക്താവല്ല. എന്ന് ഇതുകൊണ്ട് തീരുമാനിക്കാൻ വയ്യല്ലോ !

**സമാധാനം**— അതു ശരിയല്ല. കാരണം ഗാർഗ്ഗ്യൻ പറഞ്ഞ ബ്രഹ്മത്തിൻെറ വിശേഷങ്ങൾ നിശ്ചയിക്കപ്പെട്ടിട്ടുണ്ട് . യാതൊന്ന് സത്യത്താൽ മൂടപ്പെട്ടതാണോ അത് ആത്മാവാണ് , അമൃതമാണ് , വാഗാദികൾഅസ്തമിക്കുമ്പോഴും അസ്തമിക്കാത്തതാണ് . അതിൻെറ ശരീരം ജലമാണ് . അത് പാണ്ഡരവാസസ്സാണ് . അസപത്നത്വം മൂലം അത് ബൃഹത്താണ് . അത് പതിനാറു കലകളുള്ള സോമ രാജാവാണ് . സ്വവ്യാപാരത്തിൽ തൽപരനായറിയപ്പെടുന്നവനാണ് . അനസ്തമിത സ്വഭാവനാണ് . അവക്ക് വിരുദ്ധമായ വ്യപാരങ്ങൾ അതിനുള്ളതായി ഗാർഗ്ഗ്യൻ പറയുന്നില്ല. അതുകൊണ്ട് സ്വന്തം പേരു വിളിച്ചാൽ ഉണരേണ്ടതാണ് . എന്നാൽ ഉണർന്നില്ല. അതുകൊണ്ട് മനസ്സിലാക്കേണ്ടത് ഗാർഗ്ഗ്യൻ പറഞ്ഞ ബ്രഹ്മം ഭോക്താവല്ലെന്നാണ് .

ഭോക്തൃത്വസ്വഭാവമുണ്ടെങ്കിൽ തന്നെ പ്രാപിച്ച വിഷയം ഭുജിക്കുക തന്നെ ചെയ്യും. ദഹനവും പ്രകാശനവും സ്വഭാവമായിട്ടുള്ള അഗ്നി പുല്ല് , ചുള്ളിക്കമ്പ് മുതലായി ദഹിപ്പിക്കാവുന്നതായ സ്വവിഷയങ്ങളെ പ്രാപിച്ചാൽ ദഹിപ്പിക്കാതിരിക്കാറില്ല, പ്രകാശിപ്പിക്കാതിരിക്കാറുമില്ല, സ്വവിഷയങ്ങളെ പ്രാപിച്ചിട്ടും ദഹിപ്പിക്കൽ, പ്രകാശിപ്പിക്കൽ എന്നിവയെ ചെയ്യുന്നില്ലെങ്കിൽ ആ അഗ്നി ദഗ്ധാവോ പ്രകാശിതാവോ അല്ലെന്നു നിശ്ചയിക്കാം. അതുപോലെ പ്രാപ്ത

വിഷയോപലബ്ധസ്വഭാവശ്ചേത് ഗാർഗ്ഗ്യാഭിപ്രേതഃ പ്രാണഃ "ബൃഹൻ, പാണ്ഡരവാസ" ഇത്യേവമാദിശബ്ദം സ്വം വിഷയമുപലഭതേ, യഥാ പ്രാപ്തം തൃണോലപാദിവഹ്നിഃ ദഹേത് , പ്രകാശയേച്ചാവ്യഭിചാരേണ തദ്വത് . തസ്മാത് പ്രാപ്താനാം ശബ്ദാദീനാം അപ്രതി ബോധത് അഭോക്തൃത്വഭാവ ഇതി നിശ്ചീയതേ. ന ഹി യസ്യ യഃ സ്വഭാവോ നിശ്ചിതഃ, സ തം വ്യഭിചരതി കദാചിദപി. അതഃ സിദ്ധം പ്രാണസ്യാഭോക്തൃത്വം.

മായ ശബ്ദാദി വിഷയങ്ങൾ സ്വീകരിക്കുക എന്ന സ്വഭാവത്തോടുകൂടിയതാണെങ്കിൽ ഗാർഗ്ഗ്യൻ പറഞ്ഞ പ്രാണൻ "ബൃഹൻ, പാണ്ഡരവാസൻ" എന്നിങ്ങിനെ തന്നെ സംബ ന്ധിക്കുന്ന ശബ്ദങ്ങളെ ഗ്രഹിക്കും. പ്രാപ്തമായ തൃണം, ഉലപം എന്നിവയെ ഒരുമാററവും കൂടാതെ അഗ്നി ദഹിപ്പിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുന്നതുപോലെ. അതിനാൽ പ്രാപ്തമായ ശബ്ദാദികളറിയാത്തതിനാൽ ഇതിന് ഭോക്തൃത്വമില്ലെന്ന് തീർച്ചയായി. ഏതിനും ഇന്നതാണ് സ്വഭാവമെന്ന് നിശ്ചയിച്ചുകഴിഞ്ഞാൽ അത് അതിനെ ഒരിക്കലും മറികടക്കുകയില്ല. അതിനാൽ പ്രാണൻ ഭോക്താവല്ലെന്ന് സിദ്ധമായി.

സംബോധനാർത്ഥനാമവിശേഷേണ സംബന്ധാഗ്രഹാദപ്രതിബോധ ഇതി ചേത് ? സ്യാത് ഏതത് —യഥാ ബഹുഷ്വാസീനേഷു സ്വനാമവിശേഷണസംബോധാഗ്രഹണാത് മാമയം സംബോദയതീതി, ശൃണ്വന്നപി സംബോദ്ധ്യമാനോ വിശേഷതഃ. ന പ്രതിപദ്യതേ; തഥാ ഇമാനി ബൃഹൻ ഇത്യേവമാദീനി മമ നാമാനി ഇത്യഗ്രഹീതസംബന്ധത്വാത് പ്രാണോ ന ഗൃഹ്ണാതി സംബോധനാർത്ഥം ശബ്ദം, ന തു അവിജ്ഞാതൃത്വാദേവ ഇതി ചേത് ?

**ശങ്ക—** സംബോധനക്ക് നാമവിശേഷണാവുമായുള്ള സംബന്ധം ഗ്രഹിക്കാൻ കഴിയാതെ വന്നതിനാലാണ് അറിയാൻ പററാത്തതെങ്കിലോ ? ഇങ്ങിനെ വരാറുണ്ട് — വളരെ ആളുകൾ ഇരിക്കുമ്പോൾ സ്വനാമവിശേഷണ സംബോധം ഗ്രഹിക്കാൻ കഴിയാതെ "ഇവൻ എന്നെയാണ് വിളിക്കുന്നത് " എന്ന് കേട്ടാലും വിളിക്കപ്പെട്ടവൻ പ്രത്യേകിച്ച് അറിയാതിരിക്കാറുണ്ട് . അതുപോലെ ഈ ബൃഹൻ മുതലായ പേരുകൾ തൻെറ പേരുകളാണെന്നു ഗ്രഹിക്കാതെ താനുമായുള്ള അവയുടെ ബന്ധം അറിയാത്തതിനാലാണ് പ്രാണൻ സംബോധനാർത്ഥമായ ശബ്ദത്തെ ഗ്രഹിക്കാതെ പോയത് , അറിയായ്ക കൊണ്ടല്ലെങ്കിലോ ?

ന. ദേവതാഭ്യുപഗമേ അഗ്രഹണാനുപപത്തേഃ യസ്യ ഹി ചന്ദ്രാദ്യഭിമാനിനീ ദേവതാ അദ്ധ്യാത്മം പ്രാണഃ ഭോക്താ അഭ്യുപഗമ്യതേ, തസ്യ തഥാ സംവ്യവഹാരായ വിശേഷ നാമ്നാ സംബന്ധഃ അവശ്യം ഗ്രഹീത വ്യഃ; അന്യഥാ ആഹ്വാനാദി വിഷയേ സംവ്യവഹാരഃ അനുപപന്നഃ സ്യാത് .

**സമാധാനം—** അതു ശരിയല്ല. ദേവതാകൽപനക്കുശേഷം ഗ്രഹിക്കാൻ വയ്യെന്നു പറയുന്നത് അസംഭാവ്യമാണ് . ചന്ദ്രൻ മുതലായവയായി അഭിമാനിക്കുന്ന ദേവത അതായത് അദ്ധ്യാത്മമായ പ്രാണൻ എപ്പോൾ ഭോക്താവാണെന്നു കരുതുന്നുവോ അപ്പോൾ നല്ലപോലെ വ്യവഹരിക്കാനായി വിശിഷ്ടനാമങ്ങളാൽ വിളിക്കപ്പെടുമ്പോൾ താനുമായുള്ള സംബന്ധം തീർച്ചയായും ഗ്രഹിക്കപ്പെടണം. അല്ലെങ്കിൽ ആഹ്വാനാദിവിഷയങ്ങളിൽ ശരിക്കുള്ള വ്യവഹാരം അസംഗതമാവും. (താൽപര്യം ഇതാണ് . ചന്ദ്രാദിമാനിയായ ദേവതക്ക് അഭിധാന സമയത്ത് ത

ന്നെ സംബന്ധിക്കുന്ന ജ്ഞാനം ഉണ്ടാ യില്ലെങ്കിൽ ആ പേരിൽ ചെയ്യപ്പെടുന്ന ആവാഹനം, സ്തുതി, നമസ്കാരം എന്നി വയെല്ലാം വ്യർത്ഥ മാകും)

വ്യതിരിക്തപക്ഷേ / **പ്യൂഹ— തിപത്തേരയുക്തമിതി ചേത് ? യസ്യ** ച പ്രാണവ്യതിരിക്തോ ഭോക്താ **തസ്യാപി** ബൃഹന്നിത്യാദി നാമഭിഃ **സംബോധനേ** ബൃഹത്വാദിനാമ്നാം **തദാ** തദ്വിഷയത്വാത് പ്രതിപത്തി— **ർയ്യുക്താ.** ന ച കദാചിദപി ബൃ— ഹത്വാദദിശബ്ദൈഃ സംബോധിതഃ പ്രതിപദ്യമാനോ ദൃശ്യതേ. തസ്മാ— ദകാരണമഭോക്തൃത്വേ സംബോധ— നാപ്രതിപത്തിരിതി ചേത് ?

**ശങ്ക**— ഭോക്താവ് പ്രാണവ്യതിരിക്ത മാണെന്നു കരുതിയാലും വിളിക്കപ്പെട്ട തറിയാതിരിക്കുന്നത് അയുക്തമല്ലേ? ഏതുമതപ്രകാരം ഭോക്താവ് പ്രാണ വ്യതിരിക്തനാണോ അതു പ്രകാരം 'ബൃഹൻ' എന്നിത്യാദിനാമങ്ങളാൽ വിളി ക്കപ്പെടുമ്പോൾ ആഭോക്താവ് അതറി യേണ്ടതാണ് . എന്നാൽ ഒരിക്കലും ബൃ ഹൻ മുതലായ ശബ്ദങ്ങളാൽ വിളിക്ക പ്പെടുമ്പോൾ അറിയുന്നതായി കാണപ്പെടു ന്നില്ല. വിളിച്ചതറിയുന്നില്ല എ ന്നതുകൊ ണ്ട് ഭോക്താവല്ല എന്ന നിഗമനം ശരിയല്ല എന്നാണെങ്കിലോ ?

ന. തദ്വതഃ താവൻമാത്രാ— ഭിമാനാനുപപത്തേഃ. യസ്യ പ്രാണ— വ്യതിരിക്തോ ഭോക്താ സ പ്രാ— ണാദികരണവാൻ പ്രാണീ. തസ്യ ന പ്രാണദേവതാമാത്രേ അഭിമാനോ യഥാ ഹസ്തേ. തസ്മാത് **പ്രാണാ— നാ** മസംബോധനേ **കൃത്സ്നാഭി— മാനിനഃ യുക്താ ഏവാപ്രതിപത്തിഃ,** ന തു പ്രാണസ്യാസാധാരണനാമ— സംയോഗേ, ദേവാതാത്മത്വാനഭി— മാനാച്ചാത്മനഃ

**സമാധാനം**— അതു ശരിയല്ല. എന്തെ ന്നാൽ കോവല വസ്തുപ്രാണാ ദികളിൽ മാത്രം താനെന്നഭിമാനിക്കുന്നത് സംഭാ വ്യമല്ല. ഏതുമതപ്രകാരം ഭോക്താവ് പ്രാണനിൽ നിന്നും ഭിന്നനാണോ അതു പ്രകാരം അത് പ്രാണാദി ഇന്ദ്രിയങ്ങ ളോടു കൂടിയ പ്രാണിയാണ് . അതിന് ശരീരത്തിന് ഒരു കയ്യിൽ എന്നപോലെ പ്രാണദേവതയിൽ മാത്രം താനെന്ന അ ഭിമാനം ഉണ്ടാവാൻ വയ്യ. അതുകൊ ണ്ട് എല്ലാം ചേർന്ന (ശരീരത്തിൽ) താ നെന്നഭിമാനിക്കുന്നവന് പ്രാണൻെറ പേർ പറഞ്ഞു വിളിച്ചപ്പോൾ അറിയാ ഞ്ഞത് യുക്തം തന്നെ. എന്നാൽ പ്രാണ ന് അതിൻെറ ഒരസാധാരണ നാമ ത്തോട് ചേരുമ്പോൾ അറിയാതിരിക്കുക എന്നത് യുക്തമല്ല.

സ്വനാമപ്രയോഗേ / പി അപ്രതിപത്തിദർശനാത് അയുക്ത മിതി ചേത് ? സുഷുപ്തസ്യയല്ലൌ— കികം ദേവദത്താദി നാമ തേനാപി സംബോദ്ധ്യമാന കദാചിന്ന പ്രതി— പദ്യതേ സുഷുപ്തഃ തഥാ ഭോ— ക്താപി സൻ പ്രാണോ ന പ്രതി— പദ്യതേ ഇതി ചേത് ?

**ശങ്ക**— സ്വന്തം പേർവിളിച്ചാലും അറി യാതിരിക്കുന്നതായികാണാറുണ്ട് . അ തിനാൽ ഈ പറഞ്ഞത് ശരിയല്ലെന്ന് പറയുകയാണെങ്കിലോ? ഉറങ്ങിക്കിടക്കു ന്നവന് ദേവദത്താദിലൗകികനാമങ്ങൾ ഉണ്ടെങ്കിലും ഉറങ്ങുമ്പോൾ ആ പേരു കൾ കൊണ്ടു വിളിച്ചാൽ ഒരിക്കലും അറി യുന്നില്ല. അതുപോലെ പ്രാണൻ ഭോ ക്താവാണെങ്കിലും അറിയുന്നില്ലെന്നേ യുള്ളു എന്നാണെങ്കിലോ ?

ന. ആത്മപ്രാണയോഃ സുപ് — താസുപ്തത്ത്വവിശേഷേ പപത്തേഃ. സുഷുപ്തത്വാത് പ്രാണഗ്രസ്തത യോപരതകരണ ആത്മാ സ്വം നാമ പ്രയുക്തമാനോ/ പി ന പ്രതിപദ്യ തേ. ന തു തദസുപ്തസ്യ പ്രാണസ്യ ഭോക്തൃത്വോ പരതകരണത്വം സംബോധനാഗ്രഹണം വാ യുക്തം.

സമാധാനം— അതുശരിയല്ല. ശരീരപ്രാ ണങ്ങൾ തമ്മിൽ സുപ്തൻ, അ സുപ്തൻ എന്ന വിശേഷത സംഭവിക്കുന്നു. ശരീരം ഉറങ്ങുമ്പോൾ ഇന്ദ്രിയങ്ങൾ പ്രാണഗ്ര സ്തമായി ഉപരമിക്കുന്നു. അതിനാൽ ശ രീരം സ്വന്തം പേര് പ്രയോഗിക്കപ്പെട്ടു മ്പോഴും അറിയുന്നില്ല. ഉറങ്ങാത്ത പ്രാ ണന് ഭോക്തൃത്വമുണ്ടെന്നും എന്നാൽ കരണങ്ങൾ ഉപരമിക്കുന്നു എന്നും വിളി കേൾക്കുന്നില്ലെന്നും പറഞ്ഞാൽ അത് ശരിയാവുകയില്ല.

അപ്രസിദ്ധനാമഭിഃ സംബോ— ധനമയുക്തമിതി ചേത് ? സന്തി ഹി പ്രാണവിഷയാണി പ്രസിദ്ധാനി — പ്രാണാദി നാമാനി, താന്യപോഹ്യാ— പ്രസിദ്ധൈർബൃഹത്വാദി നാമഭിഃ സംബോധനമയുക്തം, ലൗകിക ന്യായാപോഹാത് . തസ്മാത് ഭോ— ക്തുരേവ സതഃ പ്രാണസ്യാ— പ്രതിപത്തിരിതി ചേത് ?

ശങ്ക— അപ്രസിദ്ധനാമങ്ങളാൽ വിളിക്കു ന്നത് അയുക്തമാണെന്നാണെങ്കിലോ ? പ്രാണവിഷയത്തിൽ പ്രാണൻ തുടങ്ങിയ പ്രസിദ്ധ നാമങ്ങളുണ്ട് . അവയെതള്ളി അപ്രസിദ്ധങ്ങളായ ബൃഹത്വാദിനാമങ്ങ ളാൽ വിളിക്കുന്നത് യുക്തമല്ല. കാരണം അത് ലൗകികന്യായത്തിന് വിരുദ്ധമാ ണ് . അതുകൊണ്ട് ഭോക്താവായിട്ടും പ്രാണന് മനസ്സിലാവാത്തതാണെന്നാ ണെങ്കിലോ ?

ന. ദേവതാപ്രത്യാഖ്യാനാർ— ത്ഥത്വാത് . കേവലസംബോധനമാ— ത്രാ പ്രതിപത്ത്യൈവ അസുപ്ത— സ്യാദ്ധ്യാത്മികസ്യ പ്രാണസ്യ അ— ഭോക്തൃത്വേ സിദ്ധേ യച്ചന്ദ്രദേവ— താവിഷയൈർന്നാമഭിഃ സംബോധ— നം, തച്ചന്ദ്രദേവതാ പ്രാണഃ അസ്മിൻ ശരീരേ ഭോക്താ ഇതി ഗാർഗ്ഗ്യസ്യ വിശേഷപ്രതിപത്തിനിരാകരണാ— ർത്ഥം. ന ഹി തല്ലൌകികനാമ്നാ സംബോധനേ സഖ്യം കർത്തും. പ്രാണപ്രത്യാഖ്യാനേ നൈവ പ്രാ— ണഗ്രസ്തത്വാത് കരണാന്തരാണാം പ്രവൃത്യനുപപത്തേഃ ഭോക്തൃത്വാ ശങ്കാനുപപത്തിഃ. ദേവതാന്തരാ— ഭാവാച്ച.

സമാധാനം — അതു ശരിയല്ല. ആ സം ബോധന ദേവതാ കൽപനയുടെ നിഷേ ധത്തിലേക്കു നയിക്കും. കേവലം സം ബോധന കൊണ്ടു മാത്രം അറിഞ്ഞില്ല എന്ന കാരണത്താൽ അസുപ്തനായ അദ്ധ്യാത്മിക പ്രാണന് അഭോക്തൃത്വം സിദ്ധമായി എങ്കിലും ചന്ദ്രദേവതാ വിഷ യങ്ങളാൽ വിളിച്ചത് ചന്ദ്രദേവതയായ ആ പ്രാണൻ ഈ ശരീരത്തിൽ ഭോക്താ വാണെന്ന ഗാർഗ്ഗ്യന്റെ വിശേഷാഭിപ്രാ യം നിഷേധിക്കാനാണ് . ഇത് ലൗകിക നാമങ്ങളാൽ വിളിച്ചതു കൊണ്ട് ചെയ്യാ വുന്നതല്ല. പ്രാണനല്ല എന്നു പറഞ്ഞതു കൊണ്ട് പ്രാണ ഗ്രസ്തങ്ങളായ മററി ന്ദ്രിയങ്ങളും ഭോക്താക്കളെല്ലന്നു വന്നു. അവ അപ്രവൃത്തങ്ങളായി വർത്തിക്കുക യാണ് . ഇവയൊഴിച്ച് മററു ദേവതകളി ല്ലാതാനും.

നന്വതിഷ്ഠാ ഇത്യാദ്യാത്മ— നീത്യന്തേന ഗ്രന്ഥേന ഗുണവദ്ദേ— വതാഭേദസ്യ ദർശിതത്വാദിതി ചേത് ?

ശങ്ക — എന്നാൽ "അതിഷ്ഠാഃ സർവ്വേ ഷാം ഭൂതാനാം" എന്നു തുടങ്ങി "ആത്മ നീഹഭവതി" എന്നു വരെയുള്ള ഗ്രന്ഥം വഴി ഗുണയുക്തമായ ദേവതാ ഭേദം കാണിച്ചതാണെങ്കിലോ ?

ന തസ്യ പ്രാണ ഏവ ഏക— ത്വാ ഭ്യുപഗമാത് സർവ്വശ്രുതിഷ്വര— നാഭിനിദർശനേന. "സത്യേന ഛന്നം പ്രാണോ വാ അമൃതം" (ബൃ.ഉ. 1. 6. 3) ഇതി ച പ്രാണബാഹ്യ സ്യാന്യ— സ്യാനഭ്യുപഗമാത് ഭോക്തുഃ, "ഏഷ ഉഹ്യേവ സർവ്വേ ദേവാഃ" "കതമ ഏകോ ദേവ ഇതി പ്രാണഃ" (3.9.9) ഇതി ച സർവ്വദേവാനാം പ്രാണ ഏവ ഏകത്വോപപാദനാച്ച.

**സമാധാനം** — അങ്ങനെയല്ല. എല്ലാ ശ്രുതികളിലും അരങ്ങളും അച്ചുതണ്ടുമാകുന്ന ദൃഷ്ടാന്തം വഴി പ്രാണനിൽത്തന്നെ ഏകത്വം കൽപിക്കപ്പെട്ടിട്ടുണ്ട് . "സത്യത്താൽ മൂടപ്പെട്ട പ്രാണൻ അമൃതമാണ് " എന്നീ വാക്യങ്ങളാൽ പ്രാണനപ്പുറം മറ്റൊരു ഭോക്താവിനെ അംഗീകരിച്ചിട്ടില്ല. അതുപോലെ ഇതു തന്നെയാണ് എല്ലാ ദേവഗണങ്ങളും" "ഏതാണേകദേവൻ ? പ്രാണൻ" എന്നും പറഞ്ഞിട്ടുള്ളതിനാൽ പ്രാണനിൽ എല്ലാ ദേവതകളും ഒന്നിക്കുന്നു എന്ന കൽപനയും ചെയ്യപ്പെട്ടിട്ടുണ്ട് .

തഥാ കരണഭേദേഷ്വനാശങ്കാ, ദേഹഭേദേഷ്വിവ സ്മൃതിജ്ഞാനേ— ച്ഛാദിപ്രതിസന്ധാനാനുപപത്തേഃ, ന ഹ്യന്യദൃഷ്ടമന്യഃ സ്മരതി, ജാനാതി, ഇച്ഛതി, പ്രതിസന്ധാതി വാ തസ്മാന്ന കരണഭേദവിഷയാ ഭോക്തൃത്വാശങ്കാ വിജ്ഞാനമാത്ര— വിഷയാ വാ കദാചിദപ്യുപപദ്യതേ.

അപ്രകാരം ഓരോ ഇന്ദ്രിയങ്ങളിലും ഭോക്തൃത്വം ഉണ്ടെന്ന് ശങ്കിക്കാൻ വയ്യ. സ്മൃതി, ജ്ഞാനം, ഇച്ഛ, ധ്യാനം ഇവ അന്യദേഹങ്ങളിൽ വച്ച് സംഭവിക്കാവുന്നതല്ല. ഒരാൾ കണ്ടതിനെക്കുറിച്ച് മറ്റൊരാൾ സ്മരിക്കുയോ അറിയുകയോ ആഗ്രഹിക്കുകയോ ധ്യാനിക്കുകയോ ചെയ്യാറില്ല. അതു കൊണ്ട് വിവിധേന്ദ്രിയ വിഷയങ്ങളിൽ അഥവാ വിജ്ഞാന മാത്രമായ വിഷയത്തിൽ ഭോക്തൃത്വത്തെക്കുറിച്ചുള്ള ആ ശങ്ക ഉണ്ടാവുന്നത് ഒരിക്കലും ഉചിതമല്ല.

നനു സംഘാത ഏവാസ്തു ഭോക്താ, കിം വ്യതിരിക്തൽപ്പനയാ ഇതി?

**ശങ്ക** — എന്നാൽ സംഘാതം തന്നെ ഭോക്താവായിരിക്കട്ടെ. അതിൽ നിന്നും വ്യത്യസ്തമായ ഒരു വസ്തുവിനെ എന്തിനു കൽപിച്ചുണ്ടാക്കുന്നു ?

ന. ആപേഷണേ വിശേഷ— ദർശനാത് . യദി ഹി പ്രാണശരീര— സംഘാതമാത്രഃ ഭോക്താസ്യാത് , സംഘാതമാത്രാവിശേഷാത് സദാ ആപിഷ്ടസ്യാനാപിഷ്ടസ്യ ച പ്രതിബോധേ വിശേഷോ ന സ്യാ— ത് . സംഘാതവ്യതിരിക്തേ തു പുനർഭോക്തരി, സംഘാത സംബ ന്ധവിശേഷാനേകത്വാത് പേഷ— ണാപേഷണകൃതവേദനായാഃ സു— ഖദുഃഖമോഹമദ്ധ്യമാധമോത്തമ— കർമ്മഫലഭേദോപപത്തേശ്ച— വിശേഷോ യുക്തഃ. ന തു സം— ഘാതമാത്രേ സംബന്ധഫലഭേദാ— നുപപത്തേഃ വിശേഷോ യുക്തഃ

**സമാധാനം** — അതു ശരിയല്ല. കുലുക്കി വിളിച്ചപ്പോൾ വിശേഷത സംഭവിച്ചതായി കണ്ടു. പ്രാണനും ശരീരവും കൂടിയ സംഘാതം മാത്രമാണ് ഭോക്താവെങ്കിൽ ആ സംഘാതത്തിന് ഒരിക്കലും വ്യത്യാസം സംഭവിക്കാത്തതിനാൽ കുലുക്കി വിളിച്ചതുകൊണ്ടോ കുലുക്കി വിളിക്കാത്തതുകൊണ്ടോ ഉണരുന്നതിൽ ഒരു വിശേഷതയും ഉണ്ടാവാൻ പാടില്ല. എന്നാൽ ഭോക്താവ് സംഘാതത്തിൽ നിന്നും ഭിന്നനാണെങ്കിൽ സംഘാതത്തോടുകൂടിയുള്ള ഭോക്താവിൻെറ സംബന്ധവിശേഷങ്ങളും അനേകമായിരിക്കും. അതിനാൽ കുലുക്കി വിളിക്കുമ്പോഴും അല്ലാത്തപ്പോഴുമുള്ള ജ്ഞാനത്തിനും അതു പോലെ സുഖം, ദുഃഖം, മോഹം മുതലായവ

ക്കും മദ്ധ്യമാധമോത്തമ കർമ്മ ഫലജന്യ മായ ഭേദങ്ങൾ കാരണം ഉണ്ടാവുന്നു അറിവിനും വിശേഷത സംഭാവ്യമാണ് . കേവലം സംഘാതം മാത്രമാണ് ഭോക്താവെന്നു കരുതിയാൽ അതിന്റെ സംബന്ധവും കർമ്മഫലവും ഭിന്നമായിരിക്കാൻ വയ്യാത്തതിനാൽ ഒരു വിശേഷതയും ഉണ്ടാവാനും തരമില്ല. (സംഘാതം = ശരീരേന്ദ്രിയ പ്രാണ സമൂഹം)

തഥാ ശബ്ദാദിപടുമാന്ദ്യാദി- കൃതശ്ച അസ്തി ചായം വിശേഷഃ- യസ്മാത് സ്പർശമാത്രേണ അ- പ്രതിബുദ്ധ്യമാനം പുരുഷം സുപ്തം പാണിനാപേഷമാപിഷ്യാപിഷ്യ ബോധയാഞ്ചകാരാജാതശത്രുഃ. തസ്മാദ്യ ആപേഷണേന പ്രതി- ബുബുധേ, ജ്വലന്നിവ, സ്ഫുരന്നിവ, കുതശ്ചിദാഗത ഇവ പിണ്ഡഞ്ച പൂർവ്വവിപരീതം ബോധചേഷ്ടാ- കാരവിശേഷാദിമത്വേനാപാദയൻ സ അന്യ അസ്തി ഗാർഗ്ഗ്യാഭിമത ബ്രഹ്മഭ്യോ വ്യതിരിക്ത ഇതി സിദ്ധം.

അതുപോലെ (സംഘാതം മാത്രമാണ് ഭോക്താവെങ്കിൽ) ശബ്ദാദികളുടെ അധികക്കുറവുകൾ കൊണ്ട് ഉണ്ടാവുന്ന അനുഭവഭേദവും വരരുതായിരുന്നു. എന്നാൽ ഈ വിശേഷത ഉണ്ട് — സ്പർശം കൊണ്ടുമാത്രം ഉണരാതിരുന്ന സുപ്തപുരുഷനെ കൈകൊണ്ട് കുലുക്കിക്കുലുക്കി അജാത ശത്രു ഉണർത്തി. അതുകൊണ്ട് പിടിച്ചു കുലുക്കിയപ്പോൾ ഉണർന്ന യാതൊരുവനാണോ ജ്വലിക്കുന്നതുപോലെയും സ്ഫുരിക്കുന്നതു പോലെയും എവിടെ നിന്നോ വന്നവനെപ്പോലെയും മുമ്പുണ്ടായിരുന്നതിൽ നിന്നും ഭിന്നമായിട്ട് ബോധം, ചേഷ്ട, ആകാരം എന്നീ വിശേഷങ്ങളോട് കൂടിച്ചേർന്നവനായിഭവിച്ചത് അവൻ ഗാർഗ്ഗ്യൻ പറഞ്ഞ ബ്രഹ്മത്തിൽ നിന്നും വ്യത്യസ്തനായ മററാരോ ആണെന്നു സിദ്ധമായി.

സംഹതത്വാച്ച പാരാർ- ത്ഥ്യോപപത്തിഃ പ്രാണസ്യ ഗൃഹസ്യ സ്തംഭാദിവച്ഛരീരസ്യാന്തരു- പഷ്ടംഭകഃ പ്രാണഃ ശരീരാദിഭിഃ സംഹത ഇത്യവോചാമ. അരനേമി- വച്ച, നാഭിസ്ഥാനീയ ഏതസ്മിൻ സർവ്വമിതി ച. തസ്മാത് ഗൃഹാദി- വത് സ്വാവയവ സമുദായജാതീയ- വ്യതിരിക്താർത്ഥം സംഹന്യത ഇ- ത്യേവമവഗച്ഛാമ.

സംഘാതത്വത്താലും പ്രാണന് പരാർത്ഥകത്വം സിദ്ധമാണ് . ഗൃഹത്തിന് സ്തംഭം മുതലായവയെപ്പോലെ ശരീരത്തിന്നകത്ത് ആധാരഭൂതമായിരിക്കുന്ന പ്രാണൻ ശരീരാദികളുമായി ചേർന്നിരിക്കുന്നു എന്നു പറഞ്ഞു കഴിഞ്ഞു. അച്ചുതണ്ടിൽ അരങ്ങൾ കോർത്തിരിക്കുന്നതു പോലെ ശരീരവും പ്രാണനും ഒന്നിച്ചു ചേർന്നാണിരിക്കുന്നത് . നാഭിസ്ഥാനീയമായ പ്രാണനിൽ എല്ലാ ഇന്ദ്രിയങ്ങളും സമർപ്പിതമായിരിക്കുന്നു. അതിനാൽ ഈ ദേഹാദിസംഘാതം ഗൃഹാദികളെപ്പോലെ തന്റേതായ അവയവ സമുദായങ്ങൾക്കും ജാതീയ വസ്തുക്കൾക്കും ചേർന്നതല്ലാത്ത ആത്മാവിനു വേണ്ടിയാണ് സംഘാതരൂപത്തിൽ വർത്തിക്കുന്നതെന്ന് കരുതേണ്ടിയിരിക്കുന്നു

സ്തംഭകുഡ്യതൃണകാഷ്ഠാദിഗൃഹാവയവാനാം സ്വാത്മജന്മോപചയാപചയവിനാശനാമാകൃതികാര്യധർമ്മനിരപേക്ഷലബ്ധസത്താദിതദ്വിഷയദ്രഷ്ടൃശ്രോതൃമന്തൃവിജ്ഞാത്രർത്ഥത്വം ദൃഷ്ട്വാ മന്യാമഹേ, തത്സംഘാതസ്യ ച തഥാ പ്രാണാദ്യവയവാനാം തത് സംഘാതസ്യ ച സ്വാത്മജന്മോപചയാപചയ വിനാശനാമാകൃതികാര്യധർമ്മനിരപേക്ഷലബ്ധസത്താദിതദ്വിഷയദ്രഷ്ടശ്രോതൃമന്തൃവിജ്ഞാത്രർത്ഥത്വം ഭവിതുമർഹതീതി.

സ്തംഭം, ഭിത്തി, തൃണം, കാഷ്ഠം മുതലായ ഗൃഹാവയവങ്ങൾക്കും അവയുടെ സംഘാതമായ ഗൃഹത്തിനും അവയെ സംബന്ധിക്കുന്ന ജന്മം, വൃദ്ധി, ക്ഷയം, നാശം, നാമം, ആകൃതി, കാര്യം എന്നീ ധർമ്മങ്ങളെ അപേക്ഷിക്കാതെ നിലകൊള്ളുന്ന സത്ത മുതലായത് ആ വിഷയങ്ങളുടെ ദ്രഷ്ടാവും ശ്രോതാവും മന്താവും വിജ്ഞാതാവുമായ മറ്റൊരാൾക്കുവേണ്ടിയാണെന്ന് കണ്ട് പ്രാണാദ്യവയവങ്ങൾക്കും അവയുടെ സംഘാതമായ ശരീരത്തിനും തത്സംബന്ധിയായ ജന്മം, വൃദ്ധി, ക്ഷയം, നാശം, നാമം, ആകൃതി, കാര്യം എന്നീ ധർമ്മങ്ങളെ അപേക്ഷിക്കാതെ നിലകൊള്ളുന്ന സത്ത മുതലായത് ആ വിഷയങ്ങളുടെ ദ്രഷ്ടാവും ശ്രോതാവും മന്താവും വിജ്ഞാതാവുമായ മറ്റൊരാൾക്കു വേണ്ടിയാണെന്ന് (ആത്മാവിന് ) ഞാൻ കരുതുന്നു.

ദേവതാചേതനാവത്വേ സമത്വാദ് ഗുണഭാവാനുപഗമ ഇതി ചേത് ? — പ്രാണസ്യ വിശിഷ്ടൈർന്നാമഭിരാമന്ത്രണദർശനാച്ചേതനാവത്വമഭ്യുപഗതം. ചേതനാവത്വേ ച പാരാർത്ഥ്യോപഗമഃ സമത്വാദനുപപന്ന ഇതി ചേത് ?

ശങ്ക — പ്രാണദേവത ചേതനാവാനായതുകൊണ്ട് ഭോക്താവിനു തുല്യമാണ് . അതിനാൽ അതിന് ഗൗണത്വം (അപ്രധാനത്വം) കൽപിക്കാവുന്നതല്ല. അതായത് പ്രാണന്റെ വിശിഷ്ടനാമങ്ങൾ വഴി ആമന്ത്രണം ചെയ്തതു കണ്ടിട്ട് അതിന്റെ ചേതനത്വം ചിന്തിക്കപ്പെടാവുന്നതാണ് . ചേതനാവാനായതിനാലും ഭോക്താവിനു തുല്യനായതിനാലും പാരാർത്ഥ്യം കൽപിക്കുന്നത് ശരിയല്ലെന്നാണെങ്കിലോ ? (പാരാർത്ഥ്യം = മറ്റൊരാൾക്കു വേണ്ടി എന്ന നില).

ന, നിരുപാധികസ്യ കേവലസ്യ വിജിജ്ഞാപയിഷിതത്വാത് . ക്രിയാകാരകഫലാത്മകതാ ഹ്യാത്മനോ നാമരൂപോപാധിജനിതാ അവിദ്യാധ്യാരോപിതാ. തന്നിമിത്തോ ലോകസ്യ ക്രിയാകാരകഫലാഭിമാനലക്ഷണഃ സംസാരഃ. സ നിരുപാധികാത്മസ്വരൂപവിദ്യയാ നിവർത്തയിതവ്യാ ഇതി തത്സ്വരൂപവിജ്ഞാപയിഷയോപ നിഷദാരംഭഃ "ബ്രഹ്മതേ ബ്രവാണി" (ബൃ.ഉ. 2.1.1) "നൈതാവതാ വിദിതം ഭവതി" (ബൃ.ഉ. 2.1.14) ഇതി ചോപ ക്രമ്യ

സമാധാനം — അതു ശരിയല്ല. നിരുപാധികനും കേവലനുമായ ആത്മാവിനെക്കുറിച്ച് മനസ്സിലാക്കാനുദ്യമിക്കുന്നു എന്നതുകൊണ്ട് ആത്മാവിന്റെ ക്രിയാകാരകഫലാത്മകത നാമരൂപാദ്യുപാധികളിൽ നിന്നുണ്ടായ അവിദ്യയുടെ അധ്യാരോപമാണെന്ന് വരുന്നു. അവിദ്യകാരണമാണ് ലോകത്തിന് ക്രിയാകാരകഫലാഭിമാനലക്ഷണമായ സംസാരം ഭവിക്കുന്നത് . അത് നിരുപാധികാത്മ സ്വരൂപത്തോടു കൂടിയ വിദ്യയാൽ നിവർത്തിക്കപ്പെടും എന്നു കരുതി അതിന്റെ സ്വരൂപജ്ഞാനമുണ്ടാക്കാനായിട്ടാണ് ഈ ഉപനിഷത്തിന്റെ ആരംഭത്തിൽ

"ഏതാവദരേ ഖല്വമൃതത്വം"(ബൃ.ഉ. 4.5.15) ഇതി ച ഉപ സംഹാരാത് . ന ച അതഃ അന്യ ദന്തരാളേ വിവക്ഷിതമുക്തം. തസ്മാദനവസരഃ സമത്വാദ് ഗുണഭാ വാനുപഗമ ഇതി ചോദ്യസ്യ.

"നിനക്ക് ബ്രഹ്മത്തെ പറഞ്ഞു തരാം" എന്നും "ഇതുകൊണ്ടു മാത്രം അറിഞ്ഞില്ല" എന്നും തുടങ്ങി "അമൃതത്വം ഇത്ര മാത്രമാണ് " എന്നു പറഞ്ഞ് ഉപസംഹരിക്കുന്നത് . മാത്രമല്ല ഇതിൽ നിന്നും ഭിന്നമായി ഇടക്കൊന്നും പറഞ്ഞിട്ടുമില്ല. അതിനാൽ തുല്യതകാരണം ഗൗണത്വം അഥവാ അപ്രധാനത്വം ഉണ്ടെന്ന വാദത്തിന് പ്രസക്തിയില്ല.

വിശേഷതോ ഹി സോപാധികസ്യ സംവ്യവഹാരാർത്ഥോ ഗുണഗുണിഭാവഃ; ന വിപരീതസ്യ. നിരൂപാഖ്യോ ഹി വിജിജ്ഞാപയിഷിതഃ സർവ്വസ്യാമുപനിഷദി. "സ ഏഷ നേതി നേതി" (ബൃ.ഉ. 3.9..26) ഇത്യുപസംഹാരാത് . തസ്മാദാദിത്യാദിബ്രഹ്മഭ്യ ഏതേഭ്യോ ऽ വിജ്ഞാ നമയേഭ്യോ വിലക്ഷണഃ അന്യ അസ്തി.

വിശേഷിച്ചും സോപാധികമായതിനെക്കുറിച്ചു പറയുമ്പോഴേ ഗുണഗുണിവിഭാവനകൾക്കർത്ഥമുള്ളു; മറിച്ചുള്ളതിനില്ല. എല്ലാ ഉപനിഷത്തുക്കളിലും അരൂപമായ അതിനെ അറിയിക്കാനാണ് ശ്രമം. "ആ ഇത് ഇതല്ല, ഇതല്ല" എന്ന് ഉപസംഹരിക്കപ്പെട്ടിട്ടുണ്ട് . അതിനാൽ അവിജ്ഞാനമയങ്ങളായ ആദിത്യാദിബ്രഹ്മങ്ങളിൽനിന്നും ഭിന്നമായി വിജ്ഞാനമയനായ മറെറാരു ബ്രഹ്മമുണ്ടെന്ന് സിദ്ധമായി.

**മന്ത്രഃ 16** — സ ഹോവാചാജാതശത്രുര്യത്രൈഷ ഏതത്സുപ്തോ ऽ ഭൂദ്യ ഏഷ വിജ്ഞാനമയഃ പുരുഷഃ ക്വൈഷ തദാഭൂത് കുത ഏതദാഗാദിതി തദു ഹ ന മേനേ ഗാർഗ്ഗ്യഃ

**മന്ത്രാർത്ഥം 16** — ആ അജാത ശത്രു പറഞ്ഞു "സുപ്തനായിരുന്നപ്പോൾ ഈ വിജ്ഞാനമയനായ പുരുഷൻ എവിടെയായിരുന്നു ? പിന്നീട് അവൻ എവിടെ നിന്നു വന്നു ?" എന്നാൽ ഗാർഗ്ഗ്യന് ഇതറിയാൻ കഴിഞ്ഞില്ല.

**ഭാഷ്യം** — സ ഏവമജാതശത്രുർവ്യതിരിക്താത്മാസ്തിത്വം പ്രതിപാദ്യ ഗാർഗ്ഗ്യമുവാച. യത്ര യസ്മിൻ കാലേ ഏഷ വിജ്ഞാനമയഃ പുരുഷ ഏതത് സ്വപ്നം സുപ്തോ ऽ ഭൂത് പ്രാക്പാണിപേഷപ്രതിബോധാത് ; വിജ്ഞാനം വിജ്ഞായതേ അനേനേത്യന്തഃകരണം ബുദ്ധിരിത്യുച്യതേ, തന്മയഃ തത്പ്രായഃ വിജ്ഞാനമയഃ കിം പുനഃ തത്പ്രായത്വം? അസ്മിന്നുപലഭ്യത്വം തേന ചോപലഭ്യത്വം ഉപലബ്ധൃത്വം ച; കഥം പുനർമ്മയടഃ അനേകാർത്ഥത്വേ പ്രായാർത്ഥത ഇവാവ—

ആ അജാത ശത്രു ഇങ്ങിനെ ദേഹവ്യതിരിക്തമായ ആത്മാവിന്റെ ഉണ്മയെ പ്രതിപാദിച്ചിട്ട് ഗാർഗ്ഗ്യനോടു പറഞ്ഞു. എവിടെ ഏതൊരു കാലത്ത് ഈ വിജ്ഞാനമയനായ പുരുഷൻ പിടിച്ചു കുലുക്കി ഉണർത്തുന്നതിനു മുമ്പ് ഉറങ്ങിക്കൊണ്ടിരുന്നു? (അപ്പോളതെവിടെയായിരുന്നു?) വിജ്ഞാനമെന്നാൽ വിശേഷേണയുള്ള ജ്ഞാനം. വിശേഷേണ അറിയാനുള്ള അന്തഃകരണത്തെ ബുദ്ധിയെന്നു പറയുന്നു. തന്മയമെന്നാൽ തൽപ്രായം. വിജ്ഞാനമയം. എന്നാൽ എന്താണ് തൽപ്രായത്വം? അതിൽ ഉപലഭ്യമായതും അതിനാൽ ഉപലഭ്യമായതും ഉപലബ്ധൃത്വമായതും അനേകാർത്ഥത്വമുള്ള "മയട"

ഗമ്യതേ ? "സ വാ അയമാത്മാ ബ്രഹ്മ വിജ്ഞാനമയോ മനോ മയഃ" (ബൃ.ഉ. 4.4.5) ഇത്യേവമാദൗ പ്രായാർത്ഥ ഏവ പ്രയോഗ ദർശനാത് , "യ ഏവ വിജ്ഞാനമയഃ" (2.1.16) ഇതി ച പ്രസിദ്ധവദനുവാദാത് അവയ-വോപമാർത്ഥയോഃ ച അത്രാ-സംഭവാത് പരിശേഷ്യാത് പ്രായാ-ർത്ഥത ഏവ. തസ്മാത് സങ്കല്പ-വികൽപാദ്യാത്മകം അന്തഃ കരണം തന്മയ ഇത്യേതത് . പുരുഷഃ പുരി ശയനാത് .

പ്രത്യയത്തിന് പ്രായാർത്ഥത തന്നെ എങ്ങിനെ സിദ്ധിച്ചു ? "ആ ഈ ആത്മാവ് ബ്രഹ്മമാണ് , വിജ്ഞാനമയനും മനോമയനുമാണ് " എന്നിവയിൽ പ്രായാർത്ഥം തന്നെ പ്രയോഗിച്ചു കാണുന്നതിനാൽ "യാതൊരു ഇത് വിജ്ഞാനമയനാണ് " എന്ന് പ്രസിദ്ധമായ വിധത്തിൽ അനുവദിച്ചിട്ടുള്ളതിനാലും അവയവോപമാരൂപമായ അർത്ഥകൽപനകൾ ഇവിടെ സംഭവിക്കാൻ വയ്യ. അതിനാൽ പിന്നെ അവശേഷിക്കുന്ന അർത്ഥം പ്രായാർത്ഥ തതന്നെയാണ് . അതുകൊണ്ട് സങ്കൽപ വികൽപാദി രൂപമായ അന്തഃകരണം തന്മയമാണെന്നർത്ഥം. പുരുഷനെന്നാൽ പുരത്തിൽ ശയിക്കുന്നവർ.

കൈഷ തദാഭൂദിതി പ്രശ്നഃ സ്വഭാവ വിജിജ്ഞാപയിഷയാ പ്രാക്പ്രതിബോധാത് ക്രിയാകാര-കഫലവിപരീതസ്വഭാവ ആത്മാ ഇതി കാര്യാഭാവേന ദിദർശയിഷിതം; ന ഹി പ്രാക്പ്രതിബോധാത് കർമ്മാദി കാര്യം സുഖാദി കിഞ്ചന ഗൃഹ്യതേ; തസ്മാദകർമ്മപ്രയുക്തത്വാദ് തഥാ സ്വാഭാവ്യമേവാത്മനോ ऽ വഗമ്യതേ — യസ്മിൻ സ്വാഭാവ്യോ ऽ ഭൂത് യതശ്ച സ്വാഭാവ്യാത് പ്രച്യുതഃ സംസാരീ സ്വഭാവ വിലക്ഷണഃ ഇതി ഏതദ്വിവക്ഷയാ പൃച്ഛതി ഗാർഗ്ഗ്യം പ്രതിഭാനരഹി— തം ബുദ്ധ്യുത്പാദ—നായ.

ഇവനപ്പോളെവിടെയായിരുന്നു ? എന്ന ചോദ്യം ആത്മ സ്വരൂപത്തിന്റെ വിജ്ഞാനമുണ്ടാക്കാനിച്ഛിച്ചതിന്റെ ഫലമായിട്ടാണ് . ഉണർത്തുന്നതിനു മുമ്പ് ക്രിയാകാരകഫലരൂപതയിൽ നിന്നും വ്യത്യസ്തമായ സ്വഭാവത്തോടു കൂടിയതാണ് ആത്മാവെന്ന് കാര്യത്തിന്റെ അഭാവം വഴി കാണിക്കുകയാണാവശ്യം. ഉണരുന്നതിനു മുമ്പ് കർമ്മാദികാര്യമായ സുഖം മുതലായതൊന്നും ഗ്രഹിക്കപ്പെട്ടിരുന്നില്ല. അതിനാൽ അകർമ്മ പ്രയുക്തത്വം കാരണം ആത്മാവിന് അകർമ്മസ്വഭാവം സിദ്ധമായി. അകർമ്മസ്വഭാവത്തോടു കൂടിയാണ് അപ്പോൾ ഇരുന്നിരുന്നതെന്നും ആ സ്വഭാവത്തിൽ നിന്നുള്ള ച്യുതിയാണ് സ്വഭാവ വിലക്ഷണനായ സംസാരി എന്നും വരുന്നു. ഈ വിവക്ഷയാൽ പ്രതിഭാനമില്ലാത്ത ബുദ്ധിയെ ഉജ്ജീവിപ്പിക്കാനായി ഗാർഗ്ഗ്യനോടു ചോദിക്കുകയാണ്

കൈഷ തദാഭൂദ് ? കുത ഏതദാഗാത് ? ഇത്യേതദുഭയം ഗാർഗ്ഗ്യേണൈവ പൃഷ്ടവ്യമാസീത് ; തഥാപി ഗാർഗ്ഗ്യേണ ന പൃഷ്ടമിതി ന ഉദാസ്തേ അജാതശത്രുഃ ബോ-ധയിതവ്യ ഏവ ഇതി പ്രവർത്തതേ. ജ്ഞാപയിഷ്യാമ്യേവേതി പ്രതി-ജ്ഞാതത്വാത് .

ഇത് അപ്പോൾ എവിടെയായിരുന്നു ? ഇതെവിടെ നിന്നും വന്നു ? ഇതു രണ്ടും ഗാർഗ്ഗ്യൻ തന്നെ ചോദിക്കേണ്ടതായിരുന്നു. ഗാർഗ്ഗ്യൻ ചോദിച്ചില്ലെന്നു വച്ച് അജാതശത്രു ഉദാസീനത കാണിച്ചില്ല. പറഞ്ഞു കൊടുക്കണമെന്ന് ഉറച്ചു തന്നെ പ്രവർത്തിച്ചു. "ഞാൻ പറഞ്ഞു തരാം" എന്ന് പ്രതിജ്ഞ ചെയ്തിരുന്നു വല്ലോ.

ഏവമസൗ വ്യുൽപാദ്യമാനഃ അപി ഗാർഗ്ഗ്യോ യത്രൈഷ ആത്മാ– ഭൂത് പ്രാക് പ്രതിബോധാത് ; യത– ശ്ച ഏതദാഗമനമാഗാത് . തദുഭയം ന വ്യുൽപേദേ വക്തും വാ പ്രഷ്ടും വാ ഗാർഗ്ഗ്യഃ ഹ ന മേനേ, ന ജ്ഞാ– തവാൻ.

ഇങ്ങനെ പറഞ്ഞു കൊടുത്തെങ്കിലും ഗാർഗ്ഗ്യന് ഉണരുന്നതിനുമുമ്പ് ഈ ആത്മാവെവിടെയായിരുന്നുവെന്നോ ഇത് എവിടെനിന്നും വന്നു എന്നോ ഇതു രണ്ടും പറയാൻ കഴിഞ്ഞില്ല. അതിനെക്കുറിച്ചു ചോദിക്കാനും ഗാർഗ്ഗ്യനു കഴിഞ്ഞില്ല. ഇതിനു രണ്ടിനുമുള്ള അറിവ് ഗാർഗ്ഗ്യന് ഉണ്ടായിരുന്നില്ല.

**മന്ത്രഃ 17** — സ ഹോവാചാജാതശത്രുഃ—യത്രൈഷ ഏതത് സുപ്തോ ऽ ഭൂദ്യ ഏഷ വിജ്ഞാനമയഃ പുരുഷ— സ്തദേശാം പ്രാണാനാം വിജ്ഞാനേന വിജ്ഞാനമാദായ യ ഏഷോ ऽ ന്തർഹൃദയ ആകാശസ്തസ്മിഞ്ഛേതേ. താനി യദാ ഗൃഹ്ണാത്യഥ ഹൈതത് പുരുഷഃ സ്വപിതി നാമ തദ് ഗൃഹീത ഏവ പ്രാണോ ഭവതി ഗൃഹീതാ വാഗ് ഗൃഹീതം ചക്ഷുർഗൃഹീതം ശ്രോത്രം ഗൃഹീതം മനഃ.

**മന്ത്രാർത്ഥം 17** — ആ അജാതശത്രു പറഞ്ഞു "എപ്പോളിവൻ ഇങ്ങനെ സുപ്തനായിരുന്നുവോ വിജ്ഞാനമയനായ ഈ പുരുഷൻ അപ്പോൾ ഈ പ്രാണങ്ങളുടെ (ഇന്ദ്രിയങ്ങളുടെ) വിജ്ഞാനത്തെ വിജ്ഞാനത്താൽത്തന്നെ ഗ്രഹിച്ച് ഹൃദയാന്തർഭാഗത്തുള്ള ആകാശത്തിൽ ശയിക്കുന്നു. എപ്പോൾ ഇത് ഈ വിജ്ഞാനത്തെ ഗ്രഹിച്ച് വസിക്കുന്നുവോ അപ്പോൾ ഈ പുരുഷന് "സ്വപിതി" എന്ന് പേരുണ്ടാകുന്നു. ആ സമയം പ്രാണൻ ഗൃഹീതമായി ഭവിക്കുന്നു. വാക്ക് ഗൃഹീതമായി ഭവിക്കുന്നു, ചക്ഷുസ്സ് ഗൃഹീതമായി ഭവിക്കുന്നു, ശ്രോത്രം ഗൃഹീതമായി ഭവിക്കുന്നു, മനസ്സ് ഗൃഹീതമായി ഭവിക്കുന്നു.

**ഭാഷ്യഃ 17** — സ ഹോവാചാ ജാതശത്രുഃ വിവക്ഷിതാർത്ഥ സമ– ർപ്പണായ. യത്രൈഷ ഏതത് സുപ്തോ ऽ ഭൂത് യ ഏഷ വിജ്ഞാനമ– യഃ പുരുഷഃ ക്വൈഷ തദാഭൂത് ? കുത ഏതദാഗാത് ? ഇതി യദപൃ– ച്ഛാമ തദ് ശൃണു ഉച്യമാനം—

വിവക്ഷിതാർത്ഥം മുന്നോട്ടുവക്കാനായി ആ അജാതശത്രു പറഞ്ഞു. "എപ്പോൾ ഇവൻ സുപ്തനായിരുന്നുവോ അപ്പോൾ വിജ്ഞാനമയനായ ഈ പുരുഷൻ എവിടെയായിരുന്നു ? പിന്നീടിതെവിടെനിന്നും വന്നു ? എന്നു ഞാൻ ചോദിച്ചതിനെക്കുറിച്ച് പറയുന്നതു കേട്ടാലും—

യത്രൈഷ ഏതത്സുപ്തോ ऽ ഭൂത്തത് തദാ തസ്മിൻ കാലേ ഏ– ഷാം വാഗാദീനാം പ്രാണാനാം വി– ജ്ഞാനേനാന്തഃകരണഗതാഭിവ്യ–

എപ്പോളിവൻ സുപ്തനായിത്തീർന്നുവോ അപ്പോൾ ഈ വാഗാദി ഇന്ദ്രിയങ്ങളുടെ വിജ്ഞാനം വഴി അന്തഃ കരണഗതമായ ഉപാധിസ്വഭാവത്തിൽ നിന്നുണ്ടായ അഭിവ്യക്തി (പ്രകടീഭാവം)

ക്തി വിശേഷ വിജ്ഞാനേന ഉപാ— ധിസ്വഭാവജനിതേനാദായ വി— ജ്ഞാനം വാഗാദീനാം സ്വസ്വവിഷ— യഗതസാമർത്ഥ്യം ഗൃഹീത്വാ യ ഏഷാന്തർമ്മദ്ധ്യേ ഹൃദയേ ഹൃദയ— സ്യാകാശഃ, യ ആകാശ**ശബ്ദേന പര** ഏവ സ്വാത്മാ ഉച്യതേ, **തസ്മിൻ** സ്വേ ആത്മനി **ആകാശേ ശേതേ** സ്വാഭിവികേ / **സംസാരികേ.** ന കേവല ആകാശ ഏവ, ശ്രുത്യന്തര സാമർത്ഥ്യാത് . "സതാ സോമ്യ തദാ സമ്പന്നോ ഭവതി" ഇതി (ഛാ. ഉ. 6.8.1) ലിംഗോപാധിസംബന്ധകൃതം വിശേഷാത്മസ്വരൂപമുത്സൃജ്യാ— വിശേഷേ സ്വാഭാവികേ ആത്മന്യേ— വ കേവലേ വർത്തത ഇത്യഭിപ്രായഃ

വിശേഷ വിജ്ഞാനത്താൽ വാഗാദികളു ടെ വിജ്ഞാനത്തെ സ്വീകരിച്ച് സ്വസ്വ വിഷയങ്ങളുടെ സാമർത്ഥ്യത്തെ ഗ്രഹിച്ച് ഹൃദയാന്തർഗ്ഗതമായ ആകാശത്തിൽ — ഹൃദയാകാശമെന്നതുകൊണ്ട് പരമാ ത്മാവുതന്നെയാണ് പറയപ്പെട്ടിരിക്കുന്ന ത് —സ്വാഭാവികവും അസംസാരികവു മായ താനാകുന്ന ആത്മാകാശത്തിൽ ശയിക്കുകയാണ് . ഇത് വെറും ആകാശ മല്ലെന്ന് മററു ശ്രുതികൾ സാക്ഷ്യം വഹി ക്കുന്നു. "ഹേസോമ്യ', അപ്പോൾ സത്തി നോടുകൂടി സമ്പന്നനായി ഭവിക്കുന്നു" എന്ന് മറെറാരുപനിഷത്തിൽ പറഞ്ഞിട്ടു ണ്ട് .ലിംഗോപാധിസംബന്ധകൃതമായ വിശേഷാത്മസ്വരൂപത്തെ (ജീവാത്മ രൂപത്തെ) വെടിഞ്ഞ് നിർവ്വിശേഷവും സ്വാഭാവികവും കേവലവുമായ ആത്മാ വിൽ (പരമാത്മാവിൽ) തന്നെ വർത്തി ക്കുകയാണെന്നാണഭിപ്രായം.

യദാ ശരീരേന്ദ്രിയാദ്ധ്യക്ഷ— താമുത്സൃജതി തദാസൗ സ്വാത്മനി വർത്തതേതി കഥമവഗമ്യതേ? നാമ— പ്രസിദ്ധ്യാ. കാസൗ നാമ പ്രസിദ്ധിഃ? ഇത്യാഹ—താനി വാഗാദേഃ വി— ജ്ഞാനാനി യദാ, യസ്മിൻ കാലേ, ഗൃഹ്ണാതി, ആദത്തേ അഥ തദാ ഹി ഏതത് പുരുഷഃ സ്വപിതി നാമ— ഏതന്നാമാസ്യ പുരുഷസ്യ തദാ പ്രസിദ്ധം ഭവതി ഗൗണമേ വാസ്യ— നാമ ഭവതി. സ്വമേവാത്മാനമപീതി അപി ഗച്ഛതി ഇതി സ്വപിതീ ത്യുച്യതേ .

എപ്പോൾ ശരീരേന്ദ്രിയങ്ങളുടെ അദ്ധ്യക്ഷതയെവെടിയുന്നുവോ അപ്പോ ഴ്ത് സ്വന്തം ആത്മാവിൽ വർത്തിക്കുന്നു എന്ന് എങ്ങിനെ മനസ്സിലാക്കാം ? നാമ പ്രസിദ്ധികൊണ്ട് . ആ നാമപ്രസിദ്ധി യെന്താണ് ? എന്നു പറയുന്നു—എപ്പോ ൾ വാഗാദികളുടേതായ ആ വിജ്ഞാനം ഗ്രഹിക്കപ്പെടുന്നുവോ, തിരിച്ചെടുക്ക പ്പെടുന്നുവോ അപ്പോൾ ഈ പുരുഷൻ സ്വപിതി എന്ന പേരുള്ളവനായിത്തീരു ന്നു. ഈ നാമം ആ പുരുഷന് അപ്പോൾ പ്രസിദ്ധമായി ഭവിക്കുന്നു. അതിൻെറ നാമം ഗൗണം തന്നെയാകുന്നു. (ഗൗണം = ഗുണസംബന്ധി) സ്വന്തം ആത്മാവി നോട് അപീതനായി, പ്രാപ്തനായിത്തീരു ന്നതിനാൽ സ്വപിതി എന്നു പറയുന്നു.

സത്യം സ്വപിതീതി നാമ പ്ര— സിദ്ധ്യാത്മനഃ സംസാരധർമ്മവില ക്ഷണം രൂപമവഗമ്യതേ, ന ത്വത്ര യുക്തിരസ്തീത്യാശങ്ക്യാഹ—തത്ത— ത്ര സ്വാപകാലേ ഗൃഹീത ഏവ പ്രാണോ ഭവതി. പ്രാണ ഇതി ഘ്രാ— ണേന്ദ്രിയം, വാഗാദി പ്രകരണാത് . വാഗാദി സംബന്ധേ ഹി സതി സദു— പാധിത്വാത് അസ്യ സംസാരധർമ്മി

തീർച്ചയായും സ്വപിതി എന്ന നാമ ത്തിൻെറ പ്രസിദ്ധികൊണ്ട് ആത്മാവി ൻെറ സംസാധർമ്മ വിലക്ഷണമായ രൂപം അറിയാൻ കഴിയുമെന്നതിൽ യുക്തിയി ല്ലെന്ന ശങ്കയക്ക് മറുപടി പറയുന്നു— ആ സുഷുപ്തികാലത്ത് പ്രാണൻ ഗൃഹീ തമായിത്തന്നെ ഭവിക്കുന്നു. പ്രാണനെ ന്നാൽ ഇവിടെ ഘ്രാണേന്ദ്രിയമാണ് . വാ ഗാദി പ്രകരണം ഹേതുവാകയാൽ അത ങ്ങിനെയാണ് വാഗാദി സംബന്ധമുള്ള

ത്വം ലക്ഷ്യതേ. വാഗാദയശ്ചോപ— സംഹൃതാ ഏവ തദാ തേന. കഥം ? ഗൃഹീതാ വാക് ഗൃഹീതം ചക്ഷുഃ ഗൃഹീതം ശ്രോത്രം, ഗൃഹീതം മനഃ. തസ്മാദുപസംഹൃതേഷു വാഗാദി— ഷു ക്രിയാകാരകഫലാത്മതാഭാ— വാത് സ്വാത്മസ്ഥ ഏവാത്മാ ഭവ— തീത്യവഗമ്യതേ.

പ്പോഴാകട്ടെ സദുപാധിത്വം കാരണം ഇതിന് സംസാര ധർമ്മിത്വം കാണപ്പെടുന്നു. അപ്പോൾ അതിനാൽ വാഗാദികളും ഉപസംഹരിക്കപ്പെട്ടിരിക്കുന്നു. എങ്ങിനെ? വാക്ക് ഗൃഹീതമായി, ചക്ഷുസ്സ് ഗൃഹീതമായി, ശ്രോത്രം ഗൃഹീതമായി, മനസ്സും ഗൃഹീതമായി. അതുകൊണ്ട് വാഗാദികൾ ഉപസംഹരിക്കപ്പെടുമ്പോൾ ക്രിയാകാരകഫലാത്മതയുടെ അഭാവം കാരണം ആത്മാവ് സ്വന്തം രൂപത്തിൽ സ്ഥിതമാണെന്നു വരുന്നു.

---

**സ്വപ്നവൃത്തിസ്വരൂപം**— നനു ദർശനലക്ഷണായാം കാര്യകരണ വ്യോഗേ [ ]പി സംസാര ധർമ്മിത്വമസ്യ ദൃശ്യതേ. യഥാ ച ജാഗരിതേ സുഖീ, ദുഃഖീ, ബന്ധുവിയുക്തഃ ശോചതി മുഹ്യതേ ച; തസ്മാത് ശോകമോഹധർമ്മവാനേ വായം. നാസ്യ ശോകമോഹാദയഃ സുഖദുഃഖാദയശ്ച കാര്യകരണസംയോഗജനിതഭ്രാന്ത്യാദ്ധ്യാരോപിതാ ഇതി.

**പൂർവ്വപക്ഷം**— ദർശനരൂപമായ സ്വപ്നാവസ്ഥയിൽ ശരീരേന്ദ്രിയങ്ങൾ വിലയിക്കുമ്പോൾപോലും ഇതിന് സംസാര ധർമ്മിത്വം കാണപ്പെടുന്നുണ്ടല്ലോ. ജാഗ്രത്തിലെന്നപോലെ സുഖിയും ദുഃഖിയും ബന്ധുവിയുക്തനും ആയിശോചിക്കുകയും മോഹിക്കുകയും ചെയ്യുന്നു. അതിനാൽ ശോകമോഹത്തോടുകൂടിയതാണ് ഈ ആത്മാവ് . ഇതിന്റെ ശോകമോഹാദികളും സുഖ ദുഃഖാദികളും ശരീരേന്ദ്രിയസംയോഗത്താലുണ്ടായ ഭ്രാന്തി കൊണ്ടുള്ള അദ്ധ്യാരോപമല്ല എന്നു വരുന്നു.

ന. മൃഷത്വാത് .

**സമാധാനം**— അതു ശരിയല്ല. സ്വപ്നം മിഥ്യയായതിനാൽ.

**മന്ത്രഃ 18** — സ യത്രൈതത് സ്വപ്ന്യയാ ചരതി തേ ഹാസ്യ ലോകാഃ തദുതേവ മഹാരാജോ ഭവതി. ഉതേവ മഹാ— ബ്രാഹ്മണ ഉതേവ ഉച്ചാവചം നിഗച്ഛതി. സ യഥാ മ— ഹാരാജോ ജാനപദാൻ ഗൃഹീത്വാ സ്വേ ജനപദേ യഥാ— കാമം പരിവർത്തേത ഏവമേവൈഷ ഏതത് പ്രാണാൻ ഗൃഹീത്വാ സ്വേ ശരീരേ യഥാകാമം പരിവർത്തതേ.

**മന്ത്രാർത്ഥം 18** — എപ്പോൾ ഈ ആത്മാവ് സ്വപ്നവൃത്തിയിൽ ചരിക്കുന്നുവോ അപ്പോളിവന് (കർമ്മഫലങ്ങളായ) ആ ലോകങ്ങൾ ഉദിക്കുന്നു. അവിടെ ഇവൻ മഹാരാജാവായി ഭവിക്കുന്നു. അല്ലെങ്കിൽ മഹാബ്രാഹ്മണനായി ഭവിക്കുന്നു. അതുപോലെ ഉച്ചനീചാവസ്ഥകളെ പ്രാപിക്കുന്നു. ഒരു മഹാരാജാവ് എപ്രകാരം പ്രജകളെ സ്വാധീനിച്ച് സ്വന്തം ദേശത്തിൽ യഥേഷ്ടം വിചരിക്കുന്നുവോ അപ്രകാരം ഇത് ആ പ്രാണങ്ങളെ ഗ്രഹിച്ച് സ്വന്തം ശരീരത്തിൽ യഥേച്ഛം സഞ്ചരിക്കുന്നു.

**ഭാഷ്യം 18—** സ പ്രകൃത ആത്മാ യ—സ്മിൻ കാലേ ദർശനലക്ഷണയാ സ്വാപ്ന്യയാ, സ്വാപ്നവൃത്യാ ചരതി വർത്തതേ തദാ തേ ഹി അസ്യ ലോകാഃ കർമ്മഫലാനി. കേ തേ ? തത്ര ഉതാപി മഹാരാജ ഇവ ഭവതി. സോ ऽ യം മഹാരാജത്വം ഇവാസ്യ ലോകഃ; ന മഹാരജത്വമേവ ജാഗരിത ഇവ തഥാ മഹാബ്രാഹ്മണ ഇവ; ഉതാപ്യുച്ചാവചം, ഉച്ചം ച ദേവത്വാദി അവചം ച തിര്യക്ത്വാദി, ഉച്ചമിവാവചമിവാവഗച്ഛതേ. മൃഷൈ—വ മഹാരാജത്വാദയോരസ്യ ലോകാ ഇവ ശബ്ദപ്രയോഗാത് ; വ്യഭിചാര ദർശനാച്ച. തസ്മാന്ന ബന്ധുവി—യോഗാദിജനിതശോകമോഹാദിഭിഃ സ്വാപ്നേ സംബന്ധ്യത ഏവ.

എപ്പോൾ പ്രകൃതത്തിലുള്ള ദർശനലക്ഷണത്തോടുകൂടിയ ആത്മാവ് സ്വപ്നവൃത്തിയിൽ ചരിക്കുന്നുവോ, വർത്തിക്കുന്നുവോ അപ്പോളവന് കർമ്മഫലങ്ങളായ ആലോകങ്ങൾ സംഭവിക്കുന്നു. അവ ഏതാണ് ? അപ്പോളാ അവസ്ഥയിൽ അവൻ മഹാരാജിവിനെപ്പോലെ ആയിത്തീരുന്നു. അവന് (കർമ്മജിതമായ) ആ ലോകം മഹാരാജത്വത്തിനു തുല്യമായിത്തീരുന്നു. ജാഗ്രദവസ്ഥയിലെപ്പോലെ ശരിക്കുള്ള മഹാരാജത്വം കിട്ടുന്നില്ല. അതുപോലെ മഹാബ്രാഹ്മണനെന്ന പോലെയും ഉച്ചനീചാവസ്ഥകളെപ്പോലെയും (ദേവത്വാദി ഉച്ചാവസ്ഥയും തിര്യക്ത്വാദിനീചാവസ്ഥയും) തോന്നുന്നു. മഹാരാജത്വാദികളായ അവന്റെ ലോകങ്ങളെല്ലാം മിഥ്യ തന്നെയാണ് . കാരണം ഇവ ശബ്ദം പ്രയോഗിച്ചിരിക്കുന്നു. ഇതിന് വ്യഭിചാരം ഭവിക്കുന്നതായും കാണുന്നു. അതിനാൽ ബന്ധുവിയോഗാദികളിൽ നിന്നുണ്ടാവുന്ന ശോകമോഹാദികളുമായി സ്വപ്നത്തിൽ സംബന്ധം ഇല്ല തന്നെ.

നനു ച യഥാ ജാഗരിതേ ജാഗ്രത് കാലാവ്യഭിചാരിണോ ലോ—കാഃ, ഏവം സ്വപ്നേ ऽ പി തേ അസ്യ മഹാരാജത്വാദയോ ലോകാഃ സ്വപ്നകാലഭാവിനഃ സ്വപ്നകാലാ—വ്യഭിചാരിണ ആത്മഭൂതാ ഏവ, ന തു അവിദ്യാദ്ധ്യാരോപിതാ ഇതി.

**പൂർവ്വപക്ഷം**—എന്നാൽ എപ്രകാരം ഈ ജാഗ്രദവസ്ഥയിലെ കർമ്മഫലം ജാഗ്രത്കാലത്ത് വ്യഭിചരിതമായി (ത്യജിക്കപ്പെട്ടതായി) ഭവിക്കുന്നില്ലയോ അതുപോലെ സ്വപ്നത്തിലും ഉണ്ടാവുന്ന കർമ്മഫലങ്ങൾ അതായത് മഹാരാജത്വാദിലോകങ്ങൾ അവ്യഭിചാരിതങ്ങളായി ആത്മസ്വരൂപങ്ങളായിത്തന്നെ ഭവിക്കുന്നു. അതിനാൽ അവ അവിദ്യയാൽ അദ്ധ്യാരോപിതങ്ങളല്ല എന്നുപറയാം.

നനു ച ജാഗ്രത് കാര്യകാര—ണാത്മത്വം ദേവതാത്മത്വം ചാവി—ദ്യാധ്യാരോപിതം ന പരമാർത്ഥ ഇതി വ്യതിരിക്തവിജ്ഞാനമ യാത്മ—പ്രദർശനേന പ്രദർശിതം. തത്ക്ക—ഥം ദൃഷ്ടാന്തത്വേന സ്വപ്ന ലോ—കസ്യ മൃത ഇവ ഉജ്ജീവിഷ്യൻ പ്രാ—ദുർഭവിഷ്യതി ?

**സമാധാനം** — ജാഗ്രത് കാലത്തെദേഹേന്ദ്രിയങ്ങൾ ആത്മാവാണെന്ന ഭാവനയും ദേവതാത്മത്വവും അവിദ്യയാൽ അധ്യാരോപിതമാണല്ലോ. പരമാർത്ഥമല്ലെന്നും വിജ്ഞാനമയനായ ആത്മാവ് പ്രാണാദികളിൽനിന്നു വ്യത്യസ്തമാണെന്നും കാണിച്ച് തെളിയിച്ചുവല്ലോ. അപ്പോൾ എങ്ങനെയാണ് സ്വപ്നലോകദൃഷ്ടാന്തംവഴി മരിച്ചവനെ ജീവിപ്പിക്കുന്നതുപോലെ സ്വപ്നസത്യത്വം ഉണ്ടാകുന്നത് ?. (ജാഗ്രത് കർമ്മഫലവും അവിദ്യയാൽ അധ്യാരോപിതമായിരിക്കേ ആ ദൃഷ്ടാന്തം വഴി

സ്വപ്നത്തിൻെറ സത്യത്വത്തെ എങ്ങിനെ തെളിയിക്കാനാണെന്നർത്ഥം)

സത്യം വിജ്ഞാനമയേ വ്യതിരിക്തേ കാര്യകരണദേവതാത്മത്വ— പ്രദർശനം അവിദ്യാദ്ധ്യാരോപിതം— ശുക്തികായാമിവ രജതത്വദർശനം— ഇത്യേതത്സിദ്ധ്യതി വ്യതിരിക്താ— ത്മാസ്തിത്വപ്രദർശനന്യായേനൈ—വ, ന തു തദ്വിശുദ്ധിപരതയൈവ ന്യായ ഉക്തഃ; ഇത്യസന്നപി ദൃഷ്— ടാന്തഃ ജാഗ്രത് കാര്യകരണദേവതാത്മത്വദർശനലക്ഷണഃ പുനരു— ക്താവ്യതേ. സർവ്വോ ഹി ന്യായഃ കിഞ്ചി ദ്വിശേഷമപേക്ഷമാണഃ അ— പുനരുക്തീ ഭവതി.

പൂ. പ— ശരിയാണ്. വിജ്ഞാനമയൻ വ്യതൃസ്തനായതിനാൽ ശരീരേന്ദ്രിയങ്ങളിൽ താനെന്ന കാഴ്ചപ്പാട് അവിദ്യയാൽ ആരോപിതമായതാണ് —മുത്തുച്ചിപ്പിയിൽ വെള്ളിയുടെ ദർശനം പോലെ ആത്മാവിൻ വ്യതിരിക്തമായഅസ്തിത്വമുണ്ടെന്ന് കാണിച്ചതിനാൽ ഇത് സിദ്ധമായി. എന്നലത് അതിൻെറ വിശുദ്ധസ്വഭാവത്തിന് ന്യായീകരണമായി പറയാവുന്നതല്ല. അതുകൊണ്ട് അസത്താണെങ്കിലും ജാഗ്രത്തിലെ കാര്യകരണദേവതാത്മത്വ ദർശനമാകുന്ന ലക്ഷണത്തോടുകൂടിയ ദൃഷ്ടാന്തം വീണ്ടും ഉത്ഭവിക്കുന്നു. എല്ലാ ന്യായങ്ങളും കുറച്ചെന്തെങ്കിലും വിശേഷതയെ അപേക്ഷിച്ചായതുകൊണ്ട് പുനരുക്തി ദോഷമില്ല.

ന താവത്സ്വപ്നേ ഽനുഭൂത— മഹാരാജത്വാദയോ ലോകാഃ ആ— ത്മഭൂതാഃ ; ആത്മനോ ഽന്യസ്യ ജാ— ഗ്രത് പ്രതിബിംബഭൂതസ്യ ലോക— സ്യ ദർശനാത്. മഹാരാജ ഏവ താവദ് വ്യസ്തസുപ്താസു പ്രകൃതിഷു പര്യങ്കേ ശയാനഃ സ്വപ്നാൻ പശ്യന്നുപ സംഹൃതകരണഃ പുന— രുപഗതപ്രകൃതിം മഹാരാജമിവാ— ത്മാനം ജാഗരിതേവ പശ്യതി യാ— ത്രാഗതം ഭുഞ്ജാനമിവ ച ഭോഗാൻ. ന ച തസ്യ മഹാരാജസ്യ പര്യങ്കേ ശയാ നാദ് ദ്വിതീയോ ഽന്യ പ്രകൃ— ത്യുപേ തോ വിഷയേ പര്യടന്ന ഽഹനി ലോകേ പ്രസിദ്ധോ ഽസ്തി, യമസൗ സുപ്തഃ പശ്യതി, ന ചോ— പസംഹൃത കരണസ്യ രൂപാദിമതേ ദർശനമുപപദ്യതേ. ന ച ദേഹേ ദേഹാന്തരസ്യ തത്തുല്യസ്യ സംഭ— വോ ഽസ്തി, ദേഹസ്ഥസ്യൈവ ഹി സ്വപ്നദർശനം.

സമാധാനം സ്വപ്നത്തിലനുഭവിച്ച മഹാരാജത്വാദിലോകങ്ങൾ ആത്മാവിനെ സംബന്ധിക്കുന്നവയല്ല. ആത്മാവിൽ നിന്നും അന്യമായ ജാഗ്രദനുഭവത്തിൻെറ പ്രതിബിംബരൂപമായ മറെറാരു ലോകത്തിൻെറ ദർശനമാണത്. പ്രകൃതികൾ (അനുയായികൾ) മറെറാരുദിക്കിൽ കിടന്നുറങ്ങിക്കൊണ്ടിരക്കേമെത്തയിൽ കിടന്നുറങ്ങുന്നമഹാരാജാവ് സ്വപ്നം കണ്ടുകൊണ്ട് ഇന്ദ്രിയങ്ങൾ ഉപസംഹൃതങ്ങളാണെങ്കിലും, ഉണർന്നിരിക്കുന്ന മഹാരാജാവിനെപ്പോലെ അനുയായികളുമൊത്ത് സ്വയം സഞ്ചരിക്കുന്നതുപോലെയും ഭോഗങ്ങൾ ഭുജിക്കുന്നതുപോലെയും കാണുന്നു. മെത്തയിൽ കിടക്കുന്ന മഹാരാജാവിൻെറ ദേഹത്തിൽ നിന്നും ഭിന്നമായി, സേവകന്മാരോടു കൂടി ദേശാടനം ചെയ്യുന്ന മറെറാരു ദേഹം, സ്വപ്നാവസ്ഥയിൽ കാണപ്പെടുന്നതുപോലെ, പകൽ സമയത്ത് കാണപ്പെട്ടിരുന്നില്ല. ഇന്ദ്രിയങ്ങൾ ഉപസംഹരിക്കപ്പെട്ട ഒരാൾക്ക് രൂപത്തോടു കൂടിയ വസ്തുക്കളെ കാണുകയും സംഭാവ്യമല്ല. ദേഹാന്തർഗ്ഗതമായി തത്തുല്യമായ മറെറാരു ദേഹവും ഉണ്ടാകാവുന്നതല്ല. അതിനാൽ ദേഹസ്ഥനായ ജീവനാണ് സ്വപ്നദർശനം.

നനു പര്യങ്കേ ശയാനഃ പഥി പ്രവൃത്തമാത്മാനം പശ്യതി — ന ബഹിഃ സ്വപ്നാൻ പശ്യതീത്യേത—ദാഹ, സ മഹാരാജോ ജാനപദാൻ ജനപദേ ഭവാൻ രാജോപകരണ—ഭൂതാൻ ഭൃത്യാനന്യാംശ്ച ഗൃഹീത്വാ ഉപാദായ സ്വ ആത്മീയ ഏവ ജയാ—ദിനോപാർജ്ജിതേ ജനപദേ യഥാ—**കാമം യോ യഃ കാമോ**ƒ സ്യ യഥാ—**കാമമിച്ഛാതോ** യഥാ **പരിവർ—ത്തേതേ** ƒ ത്യർത്ഥഃ ഏവമേവൈഷ **വിജ്ഞാനമയഃ**, ഏതദിതി **ക്രിയാ—വിശേഷണം**, പ്രാണാൻ ഗൃഹീത്വാ ജാഗരിതസ്ഥാനേഭ്യ ഉപസംഹൃത്യ സ്വേ ശരീരേ സ്വ ഏവ ദേഹേ യഥാകാമം പരിവർത്തതേ. കാമ—കർമ്മഭ്യാമുത്ഭാസിതാഃ പൂർവ്വാ—നുഭൂതവസ്തു സദൃശീഃ വാസനാ അനുഭവതീത്യർത്ഥഃ തസ്മാത് സ്വപ്നേ മൃഷാദ്ധ്യാരോപിതാ ഏ—വാത്മ ഭൂതത്വേന ലോകാ അവിദ്യ—മാന ഏവ സന്തഃ തഥാ ജാഗരിതേ ƒ പി ഇതി പ്രത്യേതവ്യം. തസ്മാദ്വി—ശുദ്ധ അക്രിയാകാരകഫലാത്മകഃ വിജ്ഞാനമയ ഇത്യേതത് സിദ്ധം. യസ്മാദ് ദൃശ്യന്തേ ദ്രഷ്ടുർവ്വി—ഷയഭൂതാഃ ക്രിയാകാരകഫലാ—ത്മകാഃ കാര്യകരണലക്ഷണാഃ ലോ—കാഃ തഥാ സ്വപ്നേ ƒ പി, തസ്മാ—ദന്യോ ƒ സൗ ദൃശ്യേഭ്യ സ്വപ്നജാ—ഗരിതലോകേഭ്യ ദ്രഷ്ടാ വിജ്ഞാന—മയോ വിശുദ്ധഃ.

ശയ്യയിൽ കിടന്നുകൊണ്ട് മാർഗ്ഗത്തിൽ ചരിച്ചുകൊണ്ടിരിക്കുന്ന ആത്മാവിനെ കാണുകയാണെന്ന് വരരുതേ? എന്ന ആ ശങ്കക്കു മറുപടിയായി ശരീരത്തിനു പുറത്ത് യാതൊരു സ്വപ്നവും കാണുന്നില്ലെന്ന് ശ്രുതി പറയുന്നു. ആ മഹാരാജാവ് ജനപദങ്ങളിൽ വസിക്കുന്ന രാജോചിതമായ ഭൃത്യരോടും കൂടി താൻ കീഴടക്കിയ ദേശത്തിൽ ഇഷ്ടം പോലെ, **ഇച്ഛ**ക്കൊത്തവണ്ണമുള്ള കാമങ്ങളെ **അനുഭ**വിച്ച് സഞ്ചരിക്കുന്നു. അതുപോലെ തന്നെ ഈ വിജ്ഞാനമയൻ ("ഏതത് " എന്നത് ക്രിയാവിശേഷണമാണ് ) ഇന്ദ്രിയങ്ങളെ ഗ്രഹിച്ച് അതായത് ജാഗ്രത് സ്ഥാനങ്ങളിൽ നിന്നും ഉപസംഹരിച്ച് സ്വന്തം ശരീരത്തിനുള്ളിൽത്തന്നെ യഥേഷ്ടം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. കാമകർമ്മങ്ങളിൽ നിന്നുത്ഭവിച്ചതും പണ്ടനുഭവിച്ച വസ്തുക്കളോട് തുല്യമായതുമായ വാസനകളെ അനുഭവിക്കുന്നു എന്നർത്ഥം. അതിനാൽ സ്വപ്നത്തിൽ ആത്മഭൂതമായി കാണപ്പെടുന്ന ലോകങ്ങൾ മിഥ്യയായ അദ്ധ്യാരാപങ്ങളാണ് ; കൽപിതങ്ങളാണ് . ഇതുപോലെ ജാഗ്രതാവസ്ഥയിലുള്ളവയും മിഥ്യ തന്നെ എന്നറിയണം. അതിനാൽ ക്രിയാകാരകഫലാത്മകമല്ലാത്ത വിശുദ്ധനാണെന്നു വരുന്നു. ദ്രഷ്ടാവിന് വിഷയഭൂതമായതും ക്രിയാകാരക ഫലാത്മകമായതും ശരീരേന്ദ്രിയലക്ഷണത്തോടു കൂടിയതുമായ ലോകങ്ങൾ എപ്രകാരം കാണപ്പെടുന്നുവോ അപ്രകാരം തന്നെയാണ് സ്വപ്നത്തിലും കാണപ്പെടുന്നത് . അതുകൊണ്ട് സ്വപ്ന ജാഗരിത ലോകങ്ങളിലെ ദൃശ്യങ്ങളിൽ നിന്നും ഭിന്നനായ വിജ്ഞാനമയനായിരിക്കുന്ന ദ്രഷ്ടാവ് വിശുദ്ധൻ തന്നെയാണ് .

---

ദർശനവൃത്തൗ സ്വപ്നേ വാസനാരാശേർദൃശ്യത്വാത് അത—ദ്ധർമ്മതാ ഇതി വിശുദ്ധതാവഗതാ ആത്മനഃ തത്ര യഥാകാമം പരിവർ—ത്തതേ ഇതി കാമവശാത് പരിവർ—ത്തനമുക്തം. ദ്രഷ്ടൃദൃശ്യ സംബ—ന്ധശ്ചാസ്യ സ്വാഭാവിക ഇത്യ

**സുഷുപ്തിസ്വരൂപം** — സ്വപ്നവൃത്തിയിൽ വാസനാരാശി ദൃശ്യത്വത്തെ പ്രാപിക്കുന്നതുകൊണ്ട് അനാത്മധർമ്മമാണ് പ്രകടമാവുന്നത് . അതിനാൽ ആത്മാവിന്റെ വിശുദ്ധത ജ്ഞാതമാവുന്നു. ആ അവസ്ഥയിൽ യഥേച്ഛം സഞ്ചരിക്കുന്നു എന്നു പറഞ്ഞതിൽ നിന്നും കാമവശഗത്വ പരിചംക്രമണം പറയപ്പെട്ടു.

ശുദ്ധതാ ശങ്കയതേ. അതഃ തദവി– ശുദ്ധ്യർത്ഥമാഹ–

ദ്രഷ്ടാവിനും ദൃശ്യസംബന്ധം സ്വാഭാവികമാണെന്ന അശുദ്ധിയെ ശങ്കിച്ച് അതിൻെറ വിശുദ്ധിയെ കാണിക്കാനായി പറയുന്നു–

**മന്ത്രഃ 19** — അഥ യദാ സുഷുപ്തോ ഭവതി യദാ ന കസ്യ ച വേദ, ഹിതാ, നാമ നാഡ്യോ ദ്വാ സപ്തതിസ്സഹസ്രാണി ഹൃദയാദ് പുരീതതമഭിപ്രതിഷ്ഠന്തേതാഭിഃ പ്രത്യവസൃ ണ്യ പുരീതതി ശേതേ സ യഥാ കുമാരോ വാ മഹാരാജോ വാ മഹാബ്രാഹ്മണോ വാതിഘ്നീമാനന്ദസ്യ ഗത്വാ ശയീത ഏവമേവ ഏഷ ഏതച്ഛേതേ.

**മന്ത്രാർത്ഥം 19** — അനന്തരം എപ്പോൾ സുഷുപ്തനായി ഭവിക്കുന്നുവോ എപ്പോൾ ഒന്നുമറിയാതിരിക്കുന്നുവോ (അപ്പോൾ) ഹിത എന്നു പേരായ എഴുപത്തീരായിരം നാഡികൾ ഹൃദയത്തിൽ നിന്നും പുരീതത്തിൽ (ഹൃദയകവചം) പ്രതിഷ്ഠിതങ്ങളായിത്തീരുന്നു. അവയാൽ വ്യാപ്തമായി ശരീരത്തിൽ ശയിക്കുന്നു. എപ്രകാരമാണോ ഒരു കുമാരനോ മഹാരാജാവോ മഹാബ്രാഹ്മണനോ സകല ദുഃഖശാന്തിയോടുകൂടി ആനന്ദത്തെ പ്രാപിച്ചു കിടക്കുന്നത് അതുപോലെയാണ് ഈ ആത്മാവു ശയിക്കുന്നത് .

**ഭാഷ്യഃ 19** — അഥ യദാ സുഷുപ്തോ ഭവതി — യദാ സ്വപ്ന്യയാ ചരതി തദാപ്യയം വിശുദ്ധ ഏവ. അഥ പുനര്യദാ ഹിത്വാ ദർശനവൃത്തിം സ്വപ്നം, യദാ യസ്മിൻ കാലേ സുഷുപ്തഃ, സുഷ്ഠു സുപ്തഃ സ–മ്പ്രസാദം സ്വാഭാവ്യം ഗതോ ഭവതി സലിലമിവാന്യസംബന്ധകാലുഷ്യം ഹിത്വാ സ്വാഭവ്യേന പ്രസീദതി. കദാ സുഷുപ്തോ ഭവതി ? യദാ യസ്മിൻ കാലേ ന കസ്യചന, ന കിഞ്ചനേ–ത്യർത്ഥഃ, വേദ വിജാനാതി. കസ്യ–ചന വാ ശബ്ദാദേഃ സംബന്ധി വ–സ്ത്വന്തരം കിഞ്ചന ന വേദ ഇത്യ–ദ്ധ്യാഹാര്യം; പൂർവ്വം തന്യായ്യം; സുപ്തേ തു വിശേഷവിജ്ഞാനാ–ഭാവസ്യ വിവക്ഷിതത്വാത് .

അനന്തരം എപ്പോൾ ഉറങ്ങുന്നുവോ — എപ്പോൾ സ്വപ്നവൃത്തിയിൽ ചരിക്കുന്നുവോ അപ്പോഴും ഈ ആത്മാവ് വിശുദ്ധൻ തന്നെയാണ് . പിന്നെ ദർശനവൃത്തിയോടു കൂടിയ സ്വപ്നത്തെ ഉപേക്ഷിച്ച് എപ്പോൾ സുഷുപ്തൻ അതായത് ഏററവും സുപ്തനായി സ്വാഭാവികമായ സമ്പ്രസാദത്തെ പ്രാപിക്കുന്നു. അപ്പോൾ വെള്ളം പോലെ മററു വസ്തുക്കളെ ക്കൊണ്ടുള്ള കാലുഷ്യത്തെ വെടിഞ്ഞ് സ്വന്തം ഭാവത്തിൽ പ്രസാദിക്കുന്നു. എപ്പോഴാണ് സുഷുപ്തനാവുന്നത് ? എപ്പോൾ, ഏതു സമയത്ത് ഒന്നും തന്നെ അറിയുന്നില്ല ശബ്ദാദിസംബന്ധികളായ മററു വസ്തുക്കളെയൊന്നും അറിയുന്നില്ല, അപ്പോൾ സുപ്തനായി ഭവിക്കുന്നു. കസ്യചന എന്നതിന് കിഞ്ചന എന്നർത്ഥം. മുൻപറഞ്ഞ അർത്ഥമാണ് ശരിയായിട്ടുള്ളത് എന്തെന്നാൽ ഉറങ്ങുമ്പോൾ വിശേഷവിജ്ഞാനമില്ലെന്ന് വിവക്ഷിക്കപ്പെട്ടിട്ടുണ്ടല്ലോ.

ഏവം താവദ്വിശേഷ വിജ്ഞാനാഭാവേ സുഷുപ്തോ ഭവതീത്യുക്തം. കേനപുനഃ ക്രമേണ സുഷുപ്തോ ഭവതീത്യുച്യതേ—

ഇപ്രകാരം വിശേഷ വിജ്ഞാനാഭാവത്തിൽ സുപ്തനാകുന്നു എന്നു പറഞ്ഞു കഴിഞ്ഞു. ഏതു ക്രമത്തിലാണ് പിന്നെ സുപ്തനാകുന്നത് എന്ന് പറയുന്നു—

ഹിതാ നാമ ഹിതാ ഇത്യേവം നാമ്ന്യാ നാഡ്യഃ ശിരാ ദേഹസ്യാന്നരസവിപരിണാമഭൂതാഃ. താശ്ച ദ്വാസപ്തതിസ്സഹസ്രാണി, ദ്വേസഹസ്രേ അധികേ സപ്തതിശ്ച സഹസ്രാണി താ ദ്വാസപ്തതിസ്സ—ഹസ്രാണി. ഹൃദയാത് , ഹൃദയം നാമ മാംസപിണ്ഡഃ, തസ്മാന്മാംസ—പിണ്ഡാത് പുരീകാകാരാത് പുരീ—തതം, ഹൃദയപരിവേഷ്ടനമാച—ക്ഷതേ, തദുപലക്ഷിതം ശരീരം ഇഹ പുരീതൽബദേനാഭിപ്രേതം — പുരീ—തതമഭിപ്രതിഷ്ഠന്തേ ഇതി ശരീരം കൃത്സ്നം വ്യാപ്നുവത്യഃ അശ്വ—ത്ഥപർണ്ണരാജയ ഇവ ബഹിർമ്മുഖ്യഃ പ്രവൃത്താ ഇത്യർത്ഥഃ

ഹിത എന്നു പേരായ നാഡികൾ അതായത് ദേഹത്തിലെ അന്നരസ പരിണാമഭൂതമായ സിരകൾ, അവയാകട്ടെ എഴുപത്തീരായിരമുണ്ട് . എഴുപതും രണ്ടും ആയിരങ്ങൾ ചേർന്നത് എഴുപത്തീരായിരം അവ ഹൃദയത്തിൽ നിന്നും — ഹൃദയമെന്ന പുണ്ഡരീകാകൃതിയിലുള്ള മാംസ പിണ്ഡത്തിൽ നിന്നും പുരീതത്തിൽ ഹൃദയപരിവേഷ്ടനത്തിൽ — കാണപ്പെടുന്നു. അതിനാൽ ഉപലക്ഷിതമായ ശരീരത്തെയാണ് ഇവിടെ പുരീതച്ഛബ്ദം കൊണ്ട് ചൂണ്ടുന്നത് . "പുരീതമഭിപ്രതിഷ്ഠന്തേ" എന്നാൽ ശരീരമെല്ലാം വ്യാപിച്ചതെന്നർത്ഥം ആലിലക്കൂട്ടം പോലെ ബഹിർമ്മുഖമായി എങ്ങും വ്യാപിച്ചിരിക്കുന്നു എന്നർത്ഥം.

തത്ര ബുദ്ധേരന്തഃകരണസ്യ ഹൃദയം സ്ഥാനം. തത്രസ്ഥ ബുദ്ധി—തന്ത്രാണി ച ഇതരാണി ബാഹ്യാനി കരണാനി. തേന ബുദ്ധിഃ കർമ്മ—വശാത് ശ്രോത്രാദീനി താഭിഃ നാ—ഡീഭിർമ്മത്സ്യജാലവത് കർണ്ണ ശഷ്കുല്യാദിസ്ഥാനേഭ്യഃ പ്രസാരയതി, പ്രസാര്യ ച അധിതിഷ്ഠതി ജാഗരി—തകാലേ. താം വിജ്ഞാനമയഃ അഭിവ്യക്തസ്വാത്മചൈതന്യാ—വഭാസതയാ വ്യാപ്നോതി. സ—ങ്കോചകാലേ ച തസ്യാനുസങ്കുചതി; സോ ƒ സ്യ വിജ്ഞാനമയസ്യ സ്വാ—പഃ ജാഗ്രദ്വികാസാനുഭവോ ഭോഗഃ. ബുദ്ധ്യുപാധിസ്വഭാവാനുവിധായീ ഹി സഃ, ചന്ദ്രാദി പ്രതിബിംബ ഇവ ജലാദ്യനുവിധായീ. തസ്മാത്തസ്യാഃ ബുദ്ധേഃ ജാഗ്രദ്വിഷയായാഃ താഭി—ർന്നാഡീഭിഃ പ്രത്യവസർപ്പണമനു പ്രത്യവസൃപ്യ പുരീതതി, ശരീരേ ശേതേ,തിഷ്ഠതി തപ്തമിവ ലോ—

ശരീരത്തിൽ ബുദ്ധിയാകുന്ന അന്തഃകരണത്തിന്റെ സ്ഥാനമാണ് ഹൃദയം. ബുദ്ധിതന്ത്രങ്ങളും മററു ബാഹ്യേന്ദ്രിയങ്ങളും അതിൽ സ്ഥിതമാണ് . അതുകൊണ്ട് ബുദ്ധി കർമ്മവശമായതിനാൽ ശ്രോത്രാദി ഇന്ദ്രിയങ്ങൾ ആ നാഡികൾ വഴി മത്സ്യവലപോലെ കർണ്ണരന്ധ്രാദി സ്ഥാനങ്ങൾ വഴി പുറത്തേക്കു പ്രസരിച്ചു കൊണ്ടിരിക്കുന്നു. ജാഗ്രത്തിൽ അങ്ങിനെ പ്രസരിച്ച് അധിഷ്ഠാനമായി സ്ഥിതി ചെയ്യുന്നു. വിജ്ഞാനമയൻ വ്യക്തമാക്കപ്പെട്ട സ്വന്തം ചൈതന്യത്തിന്റെ പ്രകാശത്തിൽക്കൂടി ബുദ്ധിയിൽ വ്യാപിച്ചിരിക്കുന്നു. ബുദ്ധിയുടെ സങ്കോചസമയത്ത് അതും സങ്കോചിക്കുന്നു. അത് (സുഷുപ്തി) വിജ്ഞാനമയന്റെ തന്നിലേക്കുള്ള മടങ്ങിപ്പോക്കാണ് . ജാഗ്രത്തിലെ വികാസാനുഭവം ഭോഗവുമാണ് ചന്ദ്രാദി പ്രതിബിംബം ജലാദികളെ അനുവർത്തിക്കുന്നതുപോലെ അത് ബുദ്ധ്യുപാധിയായ സ്വഭാവങ്ങളെത്തന്നെ അനുവർത്തിക്കുന്നു. അതിനാൽ ആ

ഹ— പിണ്ഡമവിശേഷേണ സംവ്യാ—പ്യാ ഗ്നിവദ് ശരീരം സംവ്യാപ്യ വർ—ത്തത ഇത്യർത്ഥഃ.

ബുദ്ധിയുടെ ജാഗ്രദ്വിഷയങ്ങൾ ആ നാഡികളുടെ വ്യാവർത്തനമനുസരിച്ച് വ്യാവർത്തിച്ച് ശരീരത്തിൽ ശയിക്കുന്നു. തപ്തമായ ലോഹപിണ്ഡത്തിൽ നിർവ്വിശേഷമായി വ്യാപിച്ച അഗ്നിയെപ്പോലെ ശരീരമെല്ലാം വ്യാപിച്ച് വർത്തിക്കുന്നു എന്നർത്ഥം.

സ്വാഭാവിക ഏവ സ്വാത്മനി വർത്തമാനോ ഽപി കർമ്മാനുഗത ബുദ്ധ്യനുവൃത്തിത്വാത് പുരീതതി ശേതേ ഇത്യുച്യതേ. ന ഹി സുഷുപ്തികാലേ ശരീരസംബന്ധോ ഽസ്തി. "തീർണ്ണോ ഹി തദാ സർവ്വാഞ്ഛോകാൻ ഹൃദയസ്യ" (ബൃ.ഉ. 4.3.22) ഇതി ഹി വക്ഷ്യതി.

സ്വാഭാവികമായിത്തന്നെയാണ് സ്വന്തം ആത്മാവിൽ വസിക്കുന്നതെങ്കിലും കർമ്മാനുഗതമായി ബുദ്ധിയെ അനുഗമിക്കുന്നതുകൊണ്ട് ദേഹത്തിൽ ശയിക്കുന്നുഎന്ന് പറഞ്ഞതാണ് . സുഷുപ്തിയിൽ തീരെ ശരീരബന്ധമില്ല തന്നെ. "അപ്പോൾ ഹൃദയത്തിന്റെ ശോകങ്ങളെല്ലാം തരണം ചെയ്യപ്പെട്ടു" എന്ന് ഇനി പറയാൻ പോകുന്നുണ്ട് .

സർവ്വസംസാര ദുഃഖവിയു—ക്തഃ ഇയമവസ്ഥേത്യത്ര ദൃഷ്ടാ—ന്തഃ— സ യഥാ കുമാരോ വാ അത്യന്തബാലോ വാ മഹാരാജോ വാ അത്യ—ന്ത വശ്യപ്രകൃതിര്യഥോക്തകൃത് , മഹാബ്രാഹ്മണോ വാത്യന്ത പരി—പക്വവിദ്യാവിനയിസമ്പന്നഃ, അതി—ഘ്നീം — അതിശയേന ദുഃഖം ഹന്തീത്യതിഘ്നീ ആനന്ദസ്യാവസ്ഥാ സുഖാവസ്ഥാ, താം പ്രാപ്യ ഗത്വാ ശയീത അവതിഷ്ഠേത.

സർവ്വസംസാരദുഃഖവിയുക്തമായതാണീയവസ്ഥയെന്നതിന് ഇങ്ങിനെ ദൃഷ്ടാന്തം പറയുന്നു — എപ്രകാരം കുമാരനോ അതായത് ചെറിയ കുട്ടിയോ അല്ലെങ്കിൽ പ്രജകളെവശഗതരാക്കി ശാസ്ത്രാനുസാരേണ ഭരിക്കുന്ന ഒരു മഹാരാജാവോ ഏററവും പരിപക്വമതിയും വിദ്യാവിനയ സമ്പന്നുമായ ഒരു മഹാബ്രാഹ്മണനോ അതിഘ്നിയായി, സകല ദുഃഖവും നശിച്ച് ആനന്ദാവസ്ഥയെ പ്രാപിച്ച് ശയിക്കുന്നു, വസിക്കുന്നു.

ഏഷാഞ്ച കുമാരദീനാം സ്വാ—ഭാവസ്ഥാനാം സുഖം നിരതിശയം പ്രസിദ്ധം ലോകേ, വിക്രിയമാണാനാം ഹി തേഷാം ദുഃഖം ന സ്വാഭാവത—സ്തേന തേഷാം സ്വാഭാവികാവ—സ്ഥാദൃഷ്ടാന്തത്വേനോപാദീയതേ പ്രസിദ്ധത്വാത് . ന തേഷാം സ്വാപ ഏവാഭിപ്രേതഃ, സ്വാപസ്യ ദാർ—ഷ്ടാന്തികത്വേന വിവക്ഷിതത്വാ—ദ്വിശേഷാഭാവാച്ച. വിശേഷേ ഹി സതി ദൃഷ്ടാന്ത—ദാർഷ്ടാന്തി ഭേദഃ സ്യാത് ; തസ്മാന്ന തേഷാം സ്വാപോ ദൃഷ്ടാന്തഃ

ഈ കുമാരാദികളുടെ സ്വഭാവത്തിൽ സ്ഥിതി ചെയ്യുന്നവർക്ക് നിരതിശയമായ സുഖം ലോക പ്രസിദ്ധമാണ് . അവക്ക് ദുഃഖം വികൃതിയാണ് ; പ്രകൃതിയല്ല. അതുകൊണ്ട് അവരുടെ സ്വാഭാവികാവസ്ഥ പ്രസിദ്ധത്വം കാരണം ദൃഷ്ടാന്തമായി കാണിച്ചതാണ് . അവരുടെ സുഷുപ്തിയെക്കുറിച്ചല്ല പറഞ്ഞത് കാരണം ഉറങ്ങുന്നവന്റെ ദൃഷ്ടാന്തമാണിവിടെ വിവക്ഷ. മാത്രമല്ല ആരുടെയും ഉറക്കത്തിന് തമ്മിൽ തമ്മിൽ വ്യത്യാസമില്ല തന്നെ. വ്യത്യാസമുണ്ടെങ്കിൽ ദൃഷ്ടാന്തദാർഷ്ടാന്തിക ഭേദം സംഭവിക്കും അതിനാൽ അവരുടെ സുഷുപ്തിയല്ല ദൃഷ്ടാന്തമായി പറഞ്ഞത് .

ഏവമേവ യഥായം ദൃഷ്ടാ—ന്തഃ, ഏഷ വിജ്ഞാനമയ ഏതച്ഛ—യനം ശേതേതി; ഏതച്ഛബ്ദഃ ക്രി—യാ വിശേഷണാർത്ഥഃ. ഏവമയം സ്വാഭാവികേ സ്വേ ആത്മനി സർ—വ്വസംസാരധർമ്മാതീതഃ വർത്തതേ സ്വാപകാല ഇതി.

ഇപ്രകാരം തന്നെയാണീ ദൃഷ്ടാന്തം. ഈ വിജ്ഞാനമയൻ "ഏതച്ഛയനം ശേതേ" എന്നതിൽ ഏതച്ഛബ്ദം ക്രിയാവിശേഷണമാണ് . അങ്ങിനെ ഇവൻ തന്റെ സ്വാഭാവികമായ ആത്മാവിൽ സുക്ഷുപ്തി സമയത്ത് സർവ്വ സംസാര ധർമ്മങ്ങൾ ക്കും അതീതനായി വർത്തിക്കുന്നു എന്നർത്ഥം.

"ക്വൈഷ തദാഭൂത് " ഇത്യസ്യ പ്രശ്നസ്യ പ്രതിവചനമുക്തം. അ—നേന ച പ്രശ്നനിർണ്ണയേന വി—ജ്ഞാനമയസ്യ സ്വഭാവതഃ വിശു—ദ്ധിരസംസാരിത്വം ചോക്തം. "കുത ഏതദാഗാത് " ഇത്യസ്യ പ്രശ്ന സ്യാപാകരണാർത്ഥ ആരംഭഃ.

"അപ്പോളെവിടെയായിരുന്നു" എന്ന ചോദ്യത്തിനുത്തരം പറഞ്ഞു കഴിഞ്ഞു. ഈ പ്രശ്നനിർണ്ണയം വഴി വിജ്ഞാനമയന്റെ സ്വാഭാവികമായ വിശുദ്ധിയും അസംസാരിത്വവും കൂടി പറഞ്ഞു കഴിഞ്ഞു. "ഇതെവിടുന്നു വന്നു" എന്ന ചോദ്യത്തിന്റെ നിരാകരണം ആരംഭിക്കുകയാണ് .

നനു യസ്മിൻ ഗ്രാമേ നഗരേ വാ യോ ഭവതി സോഽന്യത്ര ഗച്ഛൻ തത ഏവ ഗ്രാമാന്നഗരാദ്വാഗച്ഛ—തി, നാന്യതഃ. തഥാ സതി ക്വൈഷ തദാഭൂദിത്യേതാവാനേവാസ്തു പ്രശ്നഃ. യത്രാഭൂത്തത ഏവാഗമനം പ്രസിദ്ധം സ്യാത് , നാന്യത ഇതി. "കുത ഏത ദാഗാദ് " ഇതി പ്രശ്നോ നിരർത്ഥക ഏവ.

പൂ.പ — ഒരു ഗ്രാമത്തിലോ നഗരത്തിലോ വസിക്കുന്ന ഒരുവൻ മററൊരു സ്ഥലത്തു പോയാൽ ആ ഗ്രാമത്തിൽ നിന്നോ നഗരത്തിൽ നിന്നോ വന്നതാകണം. മററൊരിടത്തു നിന്നാവാൻ വയ്യ. അങ്ങിനെയിരിക്കേ "അപ്പോളെവിടെയായിരുന്നു" എന്ന പ്രശ്നം മാത്രമേ ഉദിക്കുന്നുള്ളു. എവിടെയായിരുന്നുവോ അവിടെ നിന്നേ വരാൻ കഴിയൂ മററൊരിടത്തു നിന്നല്ല എന്നത് പ്രസിദ്ധമാണ് . അതിനാൽ "ഇതെവിടെ നിന്നും വന്നു" എന്ന പ്രശ്നം നിരർത്ഥകമാണ് .

കിം ശ്രുതിരുപാലഭ്യതേ ഭവതാ ?

നീ ശ്രുതിയെ ചോദ്യം ചെയ്യുകയാണോ ?

ന.

അല്ല.

കിം തർഹി ?

പിന്നെ എന്താണ് ?

ദ്വിതീയസ്യ പ്രശ്നസ്യാർ—ത്ഥാന്തരം ശ്രോതുമിച്ഛാമി. അ—താനർത്ഥക്യം ചോദയാമി.

രണ്ടാമത്തെ ചോദ്യത്തിന് മററെന്തോ അർത്ഥമുള്ളത് കേൾക്കണമെന്നുണ്ട് . അതിനായിട്ട് നിരർത്ഥകത എടുത്തിട്ടതാണ് .

ഏവം തർഹി കുത ഇതി അപാദാനാർത്ഥതാ ന ഗൃഹ്യതേ; അപാദാനാർത്ഥത്വേ ഹി പുനരു—ക്തതാ; നാന്യർത്ഥത്വേ. അസ്തു തർഹി നിമിത്താർത്ഥഃ പ്രശ്നഃ —

ശങ്ക — അങ്ങിനെയാണെങ്കിൽ കുത എന്നതിന് അപാദാനാർത്ഥം (പഞ്ചമ്യർത്ഥം) ഗ്രഹിക്കരുത് . അപാ ദാനർത്ഥത്വത്തിൽ പുനരുക്തതയുണ്ടല്ലോ. മററർത്ഥത്തിലാണെങ്കിൽ ഇല്ല. അപ്പോൾ ചോദ്യം

കുത ഏതദാഗാത് — കിം നിമിത്ത മിഹാഗമനം ? ഇതി.

കാരണാർത്ഥത്തിൽ — എവിടുന്നു വന്നു എന്നതിനു പകരം എന്തിനിവിടെ വന്നു എന്നായാലോ ?

ന നിമിത്താർത്ഥതാപി, പ്രതിവചനവൈരൂപ്യാത് . ആത്മനശ്ച സർവ്വസ്യ ജഗതഃ അഗ്നിവിസ്ഫുലിംഗാദിവദുൽപത്തിഃ പ്രതിവചനേ ശ്രൂയതേ. ന ഹി വിസ്ഫുലിംഗാനാം വിദ്രവണേ അഗ്നിർന്നിമിത്തം; അപാദാനമേവ തു സഃ. തഥാ പരമാത്മാ വിജ്ഞാനമയസ്യാത്മനഃ അപാദാനത്വേന ശ്രൂയതേ, "അസ്മാദാത്മന" ഇത്യേതസ്മിൻ വാക്യേ. തസ്മാദ് പ്രതിവചനവൈലോമ്യാത്കുത ഇതി പ്രശ്നസ്യ നിമിത്താർത്ഥതാ ന ശക്യതേ വർണ്ണയിതും.

**സമാധാനം** — ഉത്തരത്തിൽ വൈകല്യം സംഭവിക്കുമെന്നതിനാൽ കാരണാർത്ഥവും ശരിയാവില്ല. തീയ്യിൽ നിന്നും തീപ്പൊരികളെന്നപോലെ ആത്മാവിൽ നിന്നും ഉൽപത്തി ഭവിക്കുന്നു എന്നാണുത്തരം പറഞ്ഞു കേൾക്കുന്നത് . തീപ്പൊരികൾ പുറപ്പെടുന്നതിന് അഗ്നികാരണമല്ല. അഗ്നി അപാദാനം തന്നെയാണ് (തീപ്പൊരികൾ അഗ്നിയിൽ നിന്നാണ് പുറപ്പെടുന്നതെന്നർത്ഥം). അപ്രകാരം പരമാത്മാവ് വിജ്ഞാനമയനായ ആത്മാവിൽ അപാദാനത്വം വഴി (പഞ്ചമ്യർത്ഥത്തിൽ) വർത്തിക്കുന്നതായി കേൾക്കുന്നു. "ഈ ആത്മാവിൽ നിന്ന് " എന്ന വാക്യത്തിൽ നിന്നിതറിയാം. അതിനാൽ ഉത്തരത്തിന് വൈകല്യം സംഭവിക്കുമെന്ന കാരണത്താൽ "കുത" എന്ന ചോദ്യം കാരണാർത്ഥത്തിൽ പറയാവുന്നതല്ല.

നന്വപാദാനപക്ഷേ ƒ പി പുനരുക്തതാദോഷഃ സ്ഥിത ഏവ.

**പൂ.പ.** — അപാദാനപക്ഷത്തിലും പുനരുക്തതാദോഷമുണ്ടല്ലോ.

നൈഷ ദോഷഃ, പ്രശ്നാഭ്യാമാത്മനി ക്രിയാകാരകഫലാത്മതാപോഹസ്യ വിവക്ഷിതത്വാത് . ഇഹ ഹി വിദ്യാവിദ്യാവിഷയൗ ഉപന്യസ്തൗ "ഓമിത്യേവോപാസീത" "ആത്മാനമേവാവേത് " "ആത്മാനമേവ ലോകമുപാസീത" ഇതി വിദ്യാവിഷയഃ തഥാവിദ്യാവിഷയശ്ച പാംക്തം കർമ്മ തത്ഫലഞ്ചാന്നത്രയം നാമരൂപകർമ്മാത്മകമിതി. തത്രാവിദ്യാവിഷയേ വക്തവ്യം സർവ്വമുക്തം. വിദ്യാവിഷയസ്ത്വാത്മാ കേവല ഉപന്യസ്തോ ന നിർണ്ണീതഃ . തന്നിർണ്ണയായ ച "ബ്രഹ്മ തേ ബ്രവാണീ" തി പ്രക്രാന്തം "ജ്ഞപയിഷ്യാമീ" തി ച. അതസ്തദ് ബ്രഹ്മവിദ്യാവിഷയഭൂതം ജ്ഞാപയിതവ്യം യാഥാത്മ്യതഃ . തസ്യ ച യാഥാത്മ്യം ക്രിയാ—

**സമാധാനം** — ഈ ദോഷമില്ല. എന്തെന്നാൽ ഈ പ്രശ്നങ്ങൾ വഴി ആത്മാവിൽ ക്രിയാകാരക ഫലാത്മകത ഇല്ലെന്നു വരുത്തുകയാണുദ്ദേശം. ഇവിടെയാകട്ടെ വിദ്യാവിദ്യാ വിഷയങ്ങൾ ഉപന്യസിക്കപ്പെട്ടിരിക്കുകയാണ് ."ആത്മാവായി ഉപാസിക്കൂ" "ആത്മാവിനെത്തന്നെ അറിയൂ" "ആത്മാവുതന്നെയായ ലോകത്തെ ഉപാസിക്കൂ" എന്നിവയെല്ലാം വിദ്യാ വിഷയമാണ് . അതുപോലെ അവിദ്യാ വിഷയമാണ് പാംക്തകർമ്മവും തൽഫലമായ നാമരൂപാത്മകതയോടു കൂടിയ അന്നത്രയങ്ങളും. ഇതിൽ അവിദ്യാവിഷയമായി പറയേണ്ടതെല്ലാം പറഞ്ഞു കഴിഞ്ഞു. വിദ്യാവിഷയമായ കേവലസ്വരൂപാത്മാവിനെക്കുറിച്ച് ഉപന്യസിച്ചിട്ടേയുള്ളു. നിർണ്ണയം ചെയ്തിട്ടില്ല. അതിനെ നിർണ്ണയിക്കാനായിട്ടാണ് "നിനക്ക് ബ്രഹ്മത്തെ പറഞ്ഞുതരാം" എന്നു തുടങ്ങി "അറിയിച്ചു തരാം" എന്നു വരെ പറഞ്ഞത് . അതിനാൽ വിദ്യാവിഷയ ഭൂതമായ ആ

കാരകഫലഭേദശൂന്യമത്യന്തശുദ്ധ- മദ്വൈതമിത്യേതദ്വിവക്ഷിതം. അ- തസ്തദനുരൂപൗ പ്രശ്നാദുത്ഥാ- പ്യേതേ ശ്രുത്യാ "ക്വൈഷ തദഭൂത് " "കുത ഏതദാഗാത് " ഇതി.

ബ്രഹ്മം വേണ്ടപോലെ അറിയിക്കപ്പെ ടണം. അതിന്റെ യാഥാർത്ഥ്യമാകട്ടെ ക്രിയാകാരക ഫലഭേദ ശൂന്യവും അത്യ ന്ത വിശുദ്ധവും അദ്വൈ തവുമാണെന്ന് വിവക്ഷിക്കപ്പെട്ടു. അതുകൊണ്ട് അതി നനു രൂപമായ പ്രശ്നങ്ങളെ "ഇതപ്പോളെ വിടെയായിരുന്നു" "ഇതെവിടെ നിന്നും വന്നു" എന്നിങ്ങിനെ ശ്രുതി മുന്നോട്ടു വ ക്കുന്നു.

**അത്ര** യത്ര ഭവതി തദധി- കരണം **യദ്ഭവതി** തദധികർത്തവ്യം; തയോൾച്ചാധികരണാധികർത്തവ്യ- യോർഭേദോ ദൃഷ്ടോ ലോകേ. തഥാ യത ആഗച്ഛതി തദപാദാനം യ ആഗച്ഛതി സ കർത്താ തസ്മാദ- ന്യോ ദൃഷ്ടഃ. തഥാ ആത്മാ ക്വാപ്യ- ഭൂദന്യസ്മിന്നന്യഃ കുതൾചിദാഗാദ- ന്യസ്മാദന്യഃ കേനചിദ് ഭിന്നേന സാധനാന്തരേണേത്യേവം ലോക- വദ് പ്രാപ്താ ബുദ്ധിഃ സാ പ്രതി- വചനേന നിവർത്തയിതവ്യേതി. നായമാത്മാന്യോന്യത്രാഭൂദന്യോ വാന്യസ്മാദാഗതഃ സാധനാന്തരം വാത്മന്യസ്തി. കിം തർഹി ? സ്വാ- ത്മന്യേവാഭൂത് "സ്വമാത്മാ നമപീ- തോ ഭവതി" "സതാ സോമ്യ തദാ സമ്പന്നോ ഭവതി" "പ്രാജ്ഞേനാ- ത്മനാ സമ്പരിഷ്വക്തഃ" "പര ആ ത്മനി സമ്പ്രതിഷ്ഠതേ" ഇത്യാദി ശ്രുതിഭ്യഃ. അത ഏവ നാന്യോ | ന്യ സ്മാദാഗച്ഛതി. തച്ചാരു തൈ്യവ പ്രദർശ്യതേ "അസ്മാ ദാത്മനഃ" ഇതി. ആത്മവ്യതിരേകേണ വ- സ്ത്വന്തരാ-ഭാവാത് .

ഇതിൽ എവിടെ ഭവിക്കുന്നു എന്ന ത് അധികരണമാണ് എന്തു ഭവിക്കുന്നു എന്നത് അധികർത്തവ്യമാണ് . അവ ക്ക് , അധികരണാധി കർത്തവ്യങ്ങൾക്ക് ലോകത്തിൽ ഭേദമുളളതായി കാണാം. അതുപോലെ എവിടുന്നു വരുന്നുവോ ആ സ്ഥലം അപാദാനമാണ് . ആർ വരു ന്നുവോ അത് കർത്താവുമാണ് . അതു കൊണ്ട് കർത്താവ് അപാദാനത്തിൽ നിന്നും ഭിന്നനായി കാണപ്പെടുന്നു. അതു പോലെ ആത്മാവെവിടെയായിരുന്നു. അ ന്യത്തിൽ നിന്നന്യനായി എവിടുന്നോ വ ന്നു അന്യസ്ഥലത്തു നിന്നും അന്യനായി ഭിന്നമായ ഏതോസാധനാന്തരം ഉപയോ ഗിച്ചു വന്നു എന്ന് ലൗകികബുദ്ധിക്ക് തോന്നുന്നു. ഇതിന് സമാധാനം പറ ഞ്ഞ് ഈ ബുദ്ധിയെ നിവർത്തിപ്പിക്കണം എന്നു കരുതി പറയുന്നു — ഈ ആ ത്മാവ് അന്യമായതല്ല. അന്യത്ര ഉണ്ടായി രുന്നതല്ല. അന്യനായി മറെറാ രിടത്തുനി ന്നും വന്നതല്ല. ആത്മാവിൽ സാധനാന്തര വുമില്ല. പിന്നെന്താണ് ? സ്വന്തം ആത്മാ വിൽത്തന്നെ ഭവിച്ചു. "തന്നിൽത്തന്നെ ലീനനായിരുന്നു" (ഛാ.ഉ. 6.8.1) "സോമ്യ ! അപ്പോൾ സത്തിനോടു കൂടിച്ചർന്നിരുന്നു" (6.8.1) "പ്രാജ്ഞനായ ആത്മാവിനാൽ സ മാലിംഗിതനായി (ബൃ.ഉ. 4.3.19) "പര മാത്മവിൽ സമ്പ്രതിഷ്ഠിതനായിരിക്കു ന്നു" (പ്ര.ഉ. 4.7) എന്നീശ്രുതികളുണ്ട് . അതുകൊണ്ടു തന്നെ അന്യനായി അന്യ ത്തിൽ നിന്നും വരുന്നില്ലെന്നു വരുന്നു. അത് ശ്രുതി തന്നെ കാണിച്ചു തരുന്നു "ഈ ആത്മാവിൽ നിന്നും" എന്നിങ്ങിനെ ആത്മവ്യതിരിക്തമായി മറെറാരു വസ്തു ഇല്ലാത്തതിനാലും.

നന്വസ്തി പ്രാണാദ്യാത്മവ്യതിരിക്തം വസ്ത്വന്തരം ?

പൂപ — പ്രാണാദികൾക്ക് ആത്മാവിൽ നിന്നും വസ്ത്വന്തരമില്ലേ ?

ന പ്രാണാദേസ്തത ഏവ നിഷ്പത്തേഃ

സമാധാനം — ഇല്ല. പ്രാണാദികൾ അതിൽ നിന്നു തന്നെ ഉണ്ടായതാണ്.

തത്കഥം ?

പൂപ — അതെങ്ങിനെ ?

ഇത്യുച്യതെ തത്ര ദൃഷ്ടാന്തഃ

അതിനുള്ള ദൃഷ്ടാന്തം ഇങ്ങിനെ പറയുന്നു.

**മന്ത്രഃ 20** സ യഥോർണ്ണനാഭിസ്തന്തുനോച്ചരേദ്യഥാഗ്നേഃ **ക്ഷുദ്രാ** വിസ്ഫുലിംഗാ വ്യുച്ചരന്ത്യേവമേവാസ്മാദാ—**ത്മനഃ സർവ്വേ** പ്രാണാഃ സർവ്വേ ലോകാഃ സർവ്വേ ദേ—**വാഃ സർവ്വാ**ണി ഭൂതാനി വ്യുച്ചരന്തി തസ്യോപനിഷത്സ—ത്യസ്യ സത്യമിതി പ്രാണാ വൈ സത്യം തേഷാമേഷ സത്യം.

**മന്ത്രാർത്ഥം 20** — അത് എട്ടുകാലി വലകളിൽക്കൂടി മേൽപോട്ടുയരുന്നതുപോലെയും അഗ്നിയിൽ നിന്നും ചെറിയ തീപ്പൊരികൾ ഉയരുന്നതുപോലെയും തന്നെയാണ്, ആ ആത്മാവിൽ നിന്നും എല്ലാ പ്രാണങ്ങളും എല്ലാ ലോകങ്ങളും എല്ലാ ദേവന്മാരും എല്ലാ ഭൂതങ്ങളും ഉദ്ഗമിക്കുന്നത്. ഈ ആത്മാവിൻെറ ഉപനിഷത്താണ് സത്യത്തിൻെറ സത്യം. പ്രാണങ്ങൾ സത്യമാണ്. അവയെക്കാൾ സത്യമാണിത്.

**ഭാഷ്യം 20** — സ യഥാ ലോകേ ഊർ—ണ്ണനാഭിഃ. ഊർണ്ണനാഭിർല്ലൂതാകീട ഏക ഏവ പ്രസിദ്ധഃ സൻ സ്വാത്മാ പ്രവിഭക്തേന തന്തുനോച്ചരേ—ദുദ്ഗച്ഛേത്. ന ചാസ്തി തസ്യോ—ദ്ഗമനേ സ്വതോ / തിരിക്തം കാര—കാന്തരം. യഥാ ച ഏകരൂപാദേക—സ്മാദഗ്നേഃ ക്ഷുദ്രാ അൽപാ വിസ്ഫുലിംഗാസ്ത്രുടയഃ അഗ്ന്യ—വയവാ വ്യുച്ചരന്തി. വിവിധം നാനാ വോച്ചരന്തി. യഥേമൗ ദൃഷ്ടാന്തൗ കാരകഭേദാഭാവേ / പി പ്രവൃത്തിം ദർശയതഃ, പ്രാക്പ്രവൃത്തേശ്ച സ്വഭാവത ഏകത്വം, ഏവമേവാ—സ്മാദാത്മനഃ വിജ്ഞാനമയസ്യ

ലോകത്തിൽ ഊർണ്ണനാഭിയെപ്പോലെ. ഊർണ്ണാനാഭി എന്നാൽ എട്ടുകാലി അതേകനായി തന്നിൽ നിന്നും ഭിന്നമല്ലാത്ത ചിലന്തിവല വഴി മേൽപോട്ടുയരുന്നത് പ്രസിദ്ധമാണല്ലോ. അതിന് മേൽലോട്ടുയരാൻ തന്നിൽ നിന്നന്യമായ മറെറാരു വസ്തുവുമില്ല. ഏകരൂപമായിട്ടുള്ള അഗ്നിയിൽ നിന്നും ക്ഷുദ്രങ്ങളായ അതായത് ചെറിയ തീപ്പൊരികൾ, അഗ്ന്യവയവങ്ങളായ വിസ്ഫുലിംഗങ്ങൾ പലേവിധത്തിൽ പൊട്ടിത്തെറിച്ചുയരുന്നു. ഈ രണ്ടു ദൃഷ്ടാന്തങ്ങൾ കാരകഭേദമില്ലെങ്കിലും പ്രവൃത്തി ഉണ്ടാകുന്നുണ്ടെന്ന് കാണിച്ചു തരുന്നു. പ്രവൃത്തിക്കു മുമ്പും സ്വാഭാവികമായി വസ്തുക്കൾക്ക് ഏകത്വമുണ്ട് അതുപോലെ തന്നെ വിജ്ഞാന

പ്രാക്പ്രതിബോധാത് യത്സ്വരൂപം തസ്മാദിത്യർത്ഥഃ. സർവ്വേ പ്രാണാ വാഗാദയ സർവ്വേ ലോകാ ഭൂരാദയഃ സർവ്വാണി കർമ്മഫലാനി സർവ്വേ ദേവാ പ്രാണലോകാധിഷ്ഠാതാരോ ƒ ഗ്ന്യാദയഃ സർവ്വാണി ഭൂതാനി ബ്ര–ഹ്മാദിസ്തംബപര്യന്താനി പ്രാണി–ജാതാനി സർവ്വ ഏത ആത്മാന ഇത്യസ്മിൻ പാഠ ഉപാധി സമ്പർക്ക–ജനിത പ്രബുദ്ധ്യമാന വിശേഷാ–ത്മാന ഇത്യർത്ഥോ വ്യുച്ചരന്തി.

മയനായ ഈ ആത്മാവിൻെറ ഉണരുന്നതിനു മുമ്പുള്ള സ്വരൂപം യാതൊന്നോ അതിൽ നിന്നാണ് ഇതെല്ലാം ഉൽഗമിക്കുന്നതെന്നർത്ഥം. വാഗാദി സർവ്വേന്ദ്രിയങ്ങളും, ഭൂമി മുതലായ സർവ്വലോകങ്ങളും, എല്ലാ കർമ്മഫലങ്ങളും, പ്രാണലോകാധിഷ്ടാതാക്കളായ അഗ്ന്യാദി സർവ്വദേവന്മാരും പ്രാണിജാതരായ ബ്രഹ്മാവു മുതൽ പുൽക്കൊടിവരെയുള്ള എല്ലാ ഭൂതസമൂഹങ്ങളും — ഈ രൂപങ്ങളെല്ലാം ഇതിൽ അടങ്ങിയിരിക്കുന്നു. ഈ പാഠത്തിൽ ഉപാധി സമ്പർക്കം കൊണ്ടുണ്ടായ അറിവോടു കൂടിയ ജീവാത്മക്കളെയാണ് അർത്ഥമാക്കുന്നത് . ഇവയെല്ലാം അതിൽ നിന്നും (സുപ്തപുരുഷൻ) ഉദ്ഗമിക്കുന്നു.

യസ്മാദാത്മനഃ സ്ഥാവ–രജാംഗമം ജഗദിദ മഗ്നിവിസ്ഫു–ലിഗവദ്വ്യുച്ചരന്തനിശം, യസ്മി–ന്നേവ ച പ്രലീയതേ ജലബുദ്–ബുദവത് , യദാത്മകം ച വർത്തതേ സ്ഥിതികാലേ തസ്യാസ്യാത്മനോ ബ്രഹ്മണഃ, ഉപനിഷദുപസമീപം നിഗമയതീത്യഭിധായകഃ ശബ്ദ ഉപനിഷദിത്യുച്യതേ, ശാസ്ത്ര പ്രാമാണ്യാദേതച്ഛബ്ദഗതോ വി–ശേഷോ ƒ വസീയതേ ഉപ നിഗമയി–തൃത്വം നാമ.

യാതൊരാത്മാവിൽ നിന്നും സ്ഥാവരജാംഗമരൂപമായ ഈ ജഗത്ത് തീപ്പൊരിപോലെ സദാ പൊന്തിക്കൊണ്ടിരിക്കുന്നുവോ വെള്ളക്കുമിളകൾ പോലെ യാതൊന്നിൽത്തന്നെ ലയിക്കുന്നുവോ സ്ഥിതികാലത്തും യാതൊന്നായത്തിന്നെ വർത്തിക്കുന്നുവോ ആ ഈ ആത്മാവാകുന്ന ബ്രഹ്മത്തിൻെറ ഉപനിഷത്താണിത് . ഉപ അഥവാ സമീപം നയിക്കുന്നത് എന്ന പേരോടുകൂടിയ ശബ്ദമാണ് ഉപനിഷത്തെന്നു പറയപ്പെടുന്നത് . ഉപനിഷച്ഛബ്ദഗതമായി ഉപഗമനകർത്തൃത്വ വിശേഷം ശാസ്ത്രപ്രാമാണ്യം വഴി അറിയാവുന്നതാണ് .

കാസാവുപനിഷദിത്യാഹ — സത്യസ്യ സത്യമിതി. സാ ഹി സർവ്വത്ര ചോപനിഷദലൗകികാർ–ത്ഥത്വാത് ദുർവ്വിജ്ഞേയാർത്ഥമിതി തദർത്ഥമാചഷ്ടേ— പ്രാണാ വൈ സത്യം തേഷാമേഷ സത്യമിതി. ഏത സൈ്യവ വാക്യസ്യ വ്യാഖ്യാനാ–യോത്തരം ബ്രാഹ്മണദ്വയം ഭവി–ഷ്യതി.

ആ ഉപനിഷത്തേതാണെന്ന് ശ്രുതി പറയുന്നു — സത്യത്തിൻെറ സത്യമെന്ന് . ആ ഉപനിഷത്താകട്ടെ എങ്ങും അലൗകികാർത്ഥം കാരണം അർത്ഥഗ്രഹണം വിഷമമായതിനാൽ അതിൻെറ അർത്ഥം പറയുന്നു —ഇന്ദ്രിയങ്ങൾ സത്യമാണ് ; ഇതിലും സത്യമാണ് എന്നിങ്ങിനെ. ഈ വാക്യത്തിൻെറ തന്നെ വ്യാഖ്യാനത്തിനാണ് അടുത്ത രണ്ടു ബ്രാഹ്മണങ്ങൾ ഉത്തരം തരുന്നത് .

ഭവതു താവദുപനിഷദ്വാ–ഖ്യാനായോത്തരം ബ്രാഹ്മണ–ദ്വയം, തസ്യോപനിഷദിത്യുക്തം,

**പൂപ** — ഉപനിഷദ് വ്യാഖ്യാനത്തിന് ഉത്തരമായിട്ടാണ് അടുത്ത രണ്ടു ബ്രാഹ്മണങ്ങളെന്നത് ഇരിക്കട്ടെ. അതിൻെറ ഉപനിഷത്തെന്ന് പറഞ്ഞുവല്ലോ.

തത്ര ന ജാനീമഃ കിം പ്രകൃതസ്യാ— ത്മനോ വിജ്ഞാനമയസ്യ പാണി— പേഷണോത്ഥിതസ്യ സംസാരിണഃ ശബ്ദാദിഭുജ ഇയമുപനിഷദാ— ഹോസ്വിദസംസാരിണഃ കസ്യചിത് ?

ഇതിൽ പ്രകൃതത്തിലുള്ള വിജ്ഞാനമയ നായ ഏതാത്മാവിനെക്കുറിച്ചാണ് പറ ഞ്ഞതെന്നറിയുന്നില്ല. കൈകൊണ്ട് പിടി ച്ചുകുലുക്കി ഉണർത്തപ്പെട്ടവനും ശബ്ദാ ദിഭോക്താവുമായ സംസാരിയെക്കുറി ച്ചോ അസംസാരിയായ മറെറാന്നിനേക്കു റിച്ചോ ?

കിഞ്ചാതഃ ?

ഏതായാലെന്താണ് ?

യദിസംസാരിണഃ തദാ സം— സാരീ ഏവ വിജ്ഞേയഃ, തദ്വിജ്ഞാ നാദേവ സർവ്വ പ്രാപ്തിഃ. സ ഏവ ബ്രഹ്മശബ്ദവാച്യഃ, തദ്വിദൈവ്യവ ബ്രഹ്മവിദ്യാ ഇതി തസ്മാച്ച ബ്ര— ഹ്മവിജ്ഞാനാദ് സർവ്വഭാവാ— പത്തിഃ.

**പൂ.പ** — സംസാരിയുടേതാണ് ഈ ഉപ നിഷത്തെങ്കിൽ സംസാരി തന്നെയാണ് അറിയപ്പെടേണ്ടവൻ; അതിനെ അറി ഞ്ഞാൽ എല്ലാമായി. അതു തന്നെയാണ് ബ്രഹ്മശബ്ദവാച്യൻ. അതിനെക്കുറി ക്കുന്ന വിദ്യതന്നെ ബ്രഹ്മവിദ്യ എന്നും വരും. ആ ബ്രഹ്മ വിജ്ഞാനം കൊണ്ട് സർവ്വഭാവ പ്രാപ്തിയും സംഭവിക്കുന്നു.

സർവ്വമേതത് ശാസ്ത്ര— പ്രാണാണ്യാദ് ഭവിഷ്യതി. കിന്ത്വ— സ്മിൻ പക്ഷേ "ആത്മേത്യേവോ പാസീത" (1.4.7) "ആത്മാനമേവാ— വേദഹം ബ്രഹ്മാസ്മി" (1.4.14) ഇതി പരബ്രഹ്മൈകത്വപ്രതിപാദകാഃ ശ്രുതയഃ കുപ്യേരൻ സംസാരിണ— ശ്ചാന്യസ്യാഭാവേ ഉപദേശാനർ— ത്ഥക്യാത് . യത ഏവം പണ്ഡിതാ— നാമപി ഏതത് മഹാമോഹസ്ഥാ— നമനുക്ത പ്രതിവചന പ്രശ്ന വിഷയം; അതോ യഥാശക്തി ബ്രഹ്മവിദ്യാ പ്രതിപാദകവാക്യേ— ഷു ബ്രഹ്മ വിജിജ്ഞാനസൂനാം ബുദ്ധി വ്യുത്പാദനായ വിചാരയി— ഷ്യാമഃ.

ഇതെല്ലാം ശാസ്ത്ര പ്രാമാണ്യ മുള്ളതാണ് . കാരണം ഈ പക്ഷത്തിൽ "ആത്മാവായിത്തന്നെ ഉപാസിച്ചാലും" "ആത്മാവിനെത്തന്നെ ഞാൻ ബ്രഹ്മമാ ണ് എന്നറിഞ്ഞാലും" എന്നിങ്ങിനെ പര ബ്രഹ്മൈകത്വ പ്രതിപാദകങ്ങളായ ശ്രു തികൾ കോപിക്കും. എന്നാൽ ബ്രഹ്മ ത്തെക്കൂടാതെ സംസാരിയായ മറെറാരാ ളില്ലെങ്കിൽ ഏകത്വത്തെക്കുറിച്ചുള്ള ഉപ ദേശം അർത്ഥശൂന്യമാകും. അതിനാൽ പണ്ഡിതന്മാർക്കും കൂടി മോഹത്തെ ഉ ണ്ടാക്കുന്നതാണ് മറുപടി പറയാൻ ബു ദ്ധിമുട്ടുള്ള ഈ ചോദ്യവിഷയം. അതു കൊണ്ട് യഥാ ശക്തി ബ്രഹ്മവിദ്യാ പ്ര തിപാദകങ്ങളായ വാക്യങ്ങൾ വഴി ബ്ര ഹ്മജ്ഞാനേച്ഛുക്കൾക്ക് ബുദ്ധിയെ വ്യാപരിപ്പിക്കാനായി വിചാരം ചെയ്യാം.

ന താവദസംസാരീപരഃ, പാണിപേഷണപ്രതിബോധിതാ— ച്ഛബ്ദാദിഭുജോ ऽ വ സ്താന്തര— വിശിഷ്ടാദുത്പത്തിശ്രുതേഃ. ന പ്രശാസിതാശനായാദിവർജ്ജി തഃ പരോ വിദ്യതേ; ക—സ്മാത് ? യ— സ്മാത് "ബ്രഹ്മ വിജ്ഞാപയി— ഷ്യാമീ" തി (2.1.15) പ്രതിജ്ഞായ സുപ്തം പുരുഷം പാണിപേഷം

ഇതിലും അസംസാരിയായി (ശുദ്ധനായി) ഒരുപരമാത്മാവില്ല. കൈ കൊണ്ടു പിടിച്ചു കുലുക്കി ഉണർത്തപ്പെട്ട തും ശബ്ദാദികളെ ഭുജിക്കുന്നതും അവ സ്ഥാന്തരം കൊണ്ട് വൈശിഷ്ട്യത്തെ പ്രാപിച്ചതുമായ ഇതിൽ നിന്നാണ് (സു പ്തപുരുഷനിൽ നിന്ന് ) ഈ ജഗദുൽ പത്തി എന്ന് ശ്രുതി പറയുന്നു. അതിൽ നിന്നും വ്യത്യസ്തനായി ക്ഷുധാദി ജീവ ധർമ്മങ്ങളില്ലാതെ ജഗത് ശാസകനായി

ബോധയിത്വാ തം ശബ്ദാദിഭോ– ക്തൃത്വവിശിഷ്ടം ദർശയിത്വാ തസ്യൈവ സ്വപ്നദ്വാരേണ സു– ഷുപ്ത്യാഖ്യമവസ്ഥാന്തരമുന്നിയ തസ്മാദേവാത്മനഃ സുഷുപ്ത്യ– പസ്ഥാവിശിഷ്ടാദഗ്നിവിസ്പുലിം– ഗോർണ്ണനാഭിദൃഷ്ടാന്താഭ്യാമു– ത്പത്തിം ദർശയിത്വാ ശ്രുതിഃ "ഏവ മേവാസ്മാ" ദിത്യാദിനാ. ന ചാന്യോ ജഗദുത്പത്തികാരണമന്തരാളേ ശ്രുതോ ƒ സ്തി. വിജ്ഞാനമയ സ്യൈവഹി പ്രകരണം. സമാന– പ്രകരണേ ച ശ്രുത്യന്തരേ കൗഷീ– തകിനാമാദിത്യാദിപുരുഷാൻ പ്ര– സ്തുത്യ "സ ഹോവാച യോ വൈ ബാലാകാ ഏതേഷാം പുരുഷാണാം കർത്താ യസ്യൈവ തത്കർമ്മ സ വൈ വേദിതവ്യഃ" (കൗ. ഉ. 4.19) ഇതി പ്രബുദ്ധസ്യൈവ വിജ്ഞാന– മയസ്യവേദിതവ്യാം ദർശയതി നാർത്ഥാന്തരസ്യ.

ഒരു ബ്രഹ്മമില്ല. എന്തുകൊണ്ട് ? കാര ണം " ബ്രഹ്മത്തെ പറഞ്ഞുതരാം" എ ന്നേററിട്ട് സുപ്തപുരുഷനെ കുലുക്കി യുണർത്തി ശബ്ദാദി ഭോക്തൃത്വവിശി ഷ്ടനായ അവനെ കാണിച്ച് അവൻെറ തന്നെ സ്വപ്നത്തിൽക്കൂടി സുഷുപ്തി എന്നു പേരായ അവസ്ഥാന്തരത്തെ ഉന്ന യിച്ച് അതു വഴി ആത്മാവിൻെറ സുഷു പ്ത്യവസ്ഥയാൽ വിശിഷ്ടമായ വ്യത്യ സ്തമായ അതിൽ നിന്നും തീപ്പൊരിയുടെ യും എട്ടുകാലിയുടെയും ദൃഷ്ടാന്തം വഴി "ഇപ്രകാരം തന്നെ ഇതിൽ നിന്നും" ആദി കളാൽ ജഗദുൽപത്തിയെ ശ്രുതി കാണി ച്ചു തരുന്നു. ജഗദുൽപത്തിക്കു കാരണ മായി ഇടക്കു മാററൊന്നും പറഞ്ഞു കേ ട്ടിട്ടില്ല. അതിനാൽ വിജ്ഞാനമയൻെറ തന്നെയാണ് ഈ പ്രകരണം. കൗഷീത കി എന്ന മററൊരു ശ്രുതിയിലും ഇതുപോ ലൊരു പ്രകരണത്തിൽ ആദിത്യാദി പുരു ഷന്മാരെ പ്രകർഷേണ സ്തുതിക്കുമ്പോ ൾ "അവൻ പറഞ്ഞു അല്ലയോ ബാലാകേ യാതൊരാളാണോ ഈ പുരുഷന്മാരുടെ കർത്താവായിരിക്കുന്നത് ഈ കർമ്മങ്ങ ളെല്ലാം ആർക്കുള്ളതാണോ അതാണറി യപ്പെടേണ്ടത് ". എന്നും പറഞ്ഞ് ജാഗ്ര ത്തിലെ വിജ്ഞാനമയൻതന്നെയാണറിയ പ്പെടേണ്ടതെന്ന് കാണിച്ചിരിക്കുന്നു, മറി ച്ചല്ല.

തഥാ ച "ആത്മനസ്തു കാ മായ സർവ്വം പ്രിയം ഭവതി" (2.4.5) ഇത്യുക്ത്വാ യ ഏവാത്മാ പ്രിയഃ പ്ര സിദ്ധസ്തസ്യൈവ ദ്രഷ്ടവ്യശ്രോ– തവ്യമന്തവ്യനിദിധ്യാസിതവ്യതാം ദർശയതി. തഥാ ച വിദ്യോപന്യാ– സകാലേ "ആത്മേത്യേവോപാസീത" (1.4.7) "തദേതത് പ്രേയഃ പുത്രാത് പ്രേയോ വിത്താദ് " (1.4.8) "തദാ– ത്മാനമേവാവേദഹം ബ്രാഹ്മാ– സ്മീതി" (1.4.10) ഇത്യേവമാദി വാ– ക്യാനാം ആനുലോമ്യം സ്യാത് പ– രാഭാവേ, വക്ഷ്യതി ച " ആത്മാനം ചേദ്വി ജാനീയാദയമസ്മീതി പുരു– ഷഃ" (4.412) ഇതി.

അതുപോലെതന്നെ "ആത്മാവി ൻെറ ഇഷ്ടത്തിനനുസരിച്ചാണ് എല്ലാം പ്രിയമായിരിക്കുന്നത് " എന്നു പറഞ്ഞ് ശ്രുതികാണിക്കുന്നത് യാതൊരാത്മാവാ ണോ പ്രിയമായതെന്ന് പ്രസിദ്ധമായത് അതിൻെറ തന്നെ ദ്രഷ്ടവ്യതയും ശ്രോത വ്യതയും മന്തവ്യതയും നിദിധ്യാസിത വ്യതയും ആണ് . അതുപോലെ വിദ്യ യുടെ ഉപാസനാകാലത്ത് "ആത്മാവായി ത്തന്നെ ഉപാസിച്ചാലും" എന്നും " ആ ഇതുപുത്രനേക്കാൾ പ്രിയതരമായതാ ണ് , വിത്തത്തേക്കാൾ പ്രിയതരമായതാ ണ് " എന്നും" ആ ആത്മാവിനെത്തന്നെ 'ഞാൻ ബ്രഹ്മമാണ് ' എന്നറിയണം" ഇ ത്യാദി വാക്യങ്ങളുടെ അനുകൂലത മറിച്ചാ വും. "ആത്മാവിനെ ഞാൻ ഈ പുരുഷ നാണ് എന്നറിഞ്ഞാലും " എന്ന് ശ്രുതി പിന്നീടു പറയും

സർവ്വവേദാന്തേഷു ച പ്രത്യഗാത്മവേദ്യതൈവ പ്രദർശ്യതേ അഹമിതി ന ബഹിർവ്വേദ്യതാ ശബ്ദാദിവത് പ്രദർശ്യതേ അസൗ ബ്രഹ്മേതി. തഥാ കൗഷീതകിനാമേവ "ന വാചം വിജിജ്ഞാസീത, വക്താരം വിദ്യാത് " (കൗ. ഉ. 3.8) ഇത്യാദിനാ വാഗാദികരണൈഃ വ്യാവൃത്തസ്യ കർത്തുരേവ വേദിതവ്യതാം ദർശയതി.

**എല്ലാ വേദാന്തങ്ങളിലും** പ്രത്യഗാത്മാവിന്റെ അറിവിനെയാണ് ഞാനെന്നനിലക്ക് പ്രദർശിപ്പിക്കപ്പെട്ടിരിക്കുന്നത് "ഇതു ബ്രഹ്മമാണ് " എന്ന് ശബ്ദാദികളെപ്പോലെ ബാഹ്യമായ അറിവിനെയല്ല പ്രദർശിപ്പിച്ചിരിക്കുന്നത് . അതുപോലെ കൗഷീതകന്മാരുടെ ശ്രുതിയും "വാക്കിനെ അറിയാൻ ഇച്ഛിക്കരുത് , വക്താവിനെ അറിഞ്ഞാലും " ഇത്യാദി വാക്യങ്ങളാൽ വാഗാദി ഇന്ദ്രിയങ്ങളിൽ നിന്നും ഭിന്നനായ കർത്താവിനെ അറിയേണ്ടതിന്റെ ആവശ്യകതയെ കാണിച്ചു തരുന്നു.

അവസ്ഥാന്തരവിശിഷ്ടോ ƒ സംസാരീതി ചേത് അഥാപി സ്യാത് യോ **ജാഗരിതേ** ശബ്ദാദിഭുഗ്വിജ്ഞാന**മയഃ, സ** ഏവ സുഷുപ്താഖ്യമവ**സ്ഥാന്തരം** ഗതോ ƒസംസാരീ **പരഃ പ്രശാസിത**ാ ƒ ന്യഃ സ്യാദിതി ചേത് **, ന, അദൃഷ്ട**ത്വാത് . നഹ്യേവം ധർമ്മകഃ പദാർത്ഥോ ദൃഷ്ടോ ƒ ന്യത്ര വൈനാശികസിദ്ധാന്താത് . ന ഹി ലോകേ ഗൗഃ തിഷ്ഠൻ ഗച്ഛൻ വാ ഗൗർഭവതി ശയാനസ്ത്വശ്വാദി ജാത്യന്തരമിതി. ന്യായാച്ച—യദ്ധർമ്മകോ യഃ പദാർത്ഥഃ പ്രമാണേനാവഗതോ ഭവതി, സ ദേശകാലാവസ്ഥാന്തരേഷ്വപി തദ്ധർമ്മക ഏവ ഭവതി, ന ചേത്തദ്ധർമ്മകത്വം വ്യഭിചരതി സർവ്വഃ പ്രമാണാഖ്യവ്യവഹാരോ ലുപ്യേത. തഥാ ച ന്യായവിദഃ സാംഖ്യമീമാംസകാദയഃ അസം**സാരിണോ ƒ ഭാവം** യുക്തിശതൈഃ പ്രതിപാദയന്തി.

**അവസ്ഥാന്തരവിശിഷ്ട**നായ അവൻ **അസംസാരിയാണെന്നാണെ**ങ്കിലോ? അനന്തരം ജാഗ്രദവ**സ്ഥയിൽ വിജ്**ഞാനമയനായ അവൻ **ശബ്ദാദി വിഷ**യങ്ങളെ ഭുജിക്കുന്ന അവൻ സു**ഷുപ്ത്യാ**ഖ്യമായ അവസ്ഥാന്തരത്തെ പ്രാപിക്കുമ്പോൾ അതിൽ നിന്നും ഭിന്നനായി ജഗൽ ശാസകനായി അസംസാരിയായിതീരുകയാണെന്നു പറഞ്ഞാലതുശരിയല്ല. കാരണം അങ്ങിനെയൊന്നു കാണപ്പെടുന്നില്ല. വൈനാശിക സിദ്ധാന്തത്തിലൊഴിച്ച് മറെറവിടെയും ഈ ധർമ്മത്തോടുകൂടിയ ഒരു പദാർത്ഥം കാണപ്പെടുന്നില്ല. ലോകത്തിൽ പശു നിൽക്കുമ്പോഴും നടക്കുമ്പോഴും പശുവായും കിടക്കുമ്പോൾ അശ്വാദിജാത്യന്തരമായും തീരാറില്ല. യുക്തിക്കനുസരിച്ചും പ്രമാണപ്രകാരം യാതൊരു പദാർത്ഥം ഒരു പ്രത്യേക ധർമ്മത്തോടു കൂടിയതാണോ അത് ദേശകാലങ്ങൾ വ്യത്യസ്തമാകുമ്പോഴും അതേ ധർമ്മത്തോടുകൂടിത്തന്നെയിരിക്കുന്നു. അത് ആ ധർമ്മത്തെ ഉപേക്ഷിക്കുകയാണെങ്കിൽ പ്രാമാണാസ്പദങ്ങളായ വ്യവഹാര ങ്ങളെല്ലാം ലോപിക്കും. അതുപോലെ സാംഖ്യമീമാംസാവാദികളാകുന്നന്യായവേത്താക്കൾ യുക്തിശതങ്ങളെക്കൊണ്ട് അസംസാരിയായ ഈശ്വരന്റെ അഭാവം പ്രതിപാദിക്കുന്നുമുണ്ട് .

സംസാരിണോ ƒ പി ജഗദുത്പത്തി സ്ഥിതിലയക്രിയാകർത്തൃത്വ വിജ്ഞാനസ്യാഭാവാദയുക്തമിതി ചേത് —യന്മഹതാ പ്രപഞ്ചേന

**ജഗത്തിന്റെ** ഉൽപത്തി സ്ഥിതി ലയ**രൂപമായ ക്രിയ**യുടെ കർത്തൃത്വ**ജ്ഞാനാ ഭാവം**കാരണം സംസാരിയായ ജീവന് **ജഗത്കർത്തൃ**ത്വമുണ്ടെന്ന് കരുതാൻ **വയ്യ. അതായത്** വളരെ വിസ്ത

സ്ഥാപിതം ഭവതാ ശബ്ദാദിഭുക് സംസാര്യേവാവസ്ഥാന്തര വിശി—ഷ്ടോ ജഗത ഇഹ കർത്തേതിതദ—സത് . യതോ ജഗദുൽപത്തി—സ്ഥിതിലയക്രിയാകർത്തൃത്വവി—ജ്ഞാനശക്തിസാധനാഭാവഃ സർ—വ്വലോക പ്രത്യക്ഷഃ സംസാരിണഃ. സ കഥമസ്മദാദിഃ സംസാരീ ചിന്ത യിതുമശക്യം പൃഥിവ്യാദിവിന്യാസ—വിശിഷ്ടം ജഗന്നിർമ്മിനുയാത് ? അതോ ƒ യുക്തമിതി ചേന്ന; ശാ—സ്ത്രാത് . ശാസ്ത്രം സംസാരിണഃ "ഏവമേവാ സ്മാദാത്മന" ഇതി ജ—ഗദുൽപത്ത്യാദി. ദർശയതി. തസ്മാ—ത്സർവ്വം ശ്ര ദ്ധേയമിതിസ്യാദയമേകഃ പക്ഷഃ.

രിച്ച് നീ ഇവിടെ സ്ഥാപിച്ചത് —ശബ്ദാദികളെ അനുഭവിക്കുന്ന സംസാരിതന്നെയാണ് അവസ്ഥാന്തര വിശിഷ്ടനായി ജഗത്തിന്റെ കർത്താവ് എന്നത് ശരിയല്ല. എന്തെന്നാൽ ജഗത്തിന്റെ ഉൽപത്തിസ്ഥിതിലയങ്ങളാകുന്ന ക്രയയുടെ കർത്തൃത്വ വിജ്ഞാനത്തിന്റെ ശക്തി സാധനാഭാവം സംസാരിക്കില്ലെന്നത് എല്ലാവർക്കും പ്രത്യക്ഷമാണ് . നമ്മെപ്പോലെ സംസാരിയായ ഒരു ജീവന് പൃഥിവി മുതലായവയെക്കൊണ്ട് വിഭിന്നങ്ങളായ സൃഷ്ടി നടത്തിയതെങ്ങിനെയെന്ന് മനസ്സുകൊണ്ട് ചിന്തിക്കാൻ പോലും വിഷമമായ സ്ഥിതിക്ക് ജഗത്തിനെ നമുക്കെങ്ങിനെ സൃഷ്ടിക്കാൻ കഴിയും. അതുകൊണ്ട് അത് യുക്തമല്ലെന്നാണെങ്കിൽ അതു ശരയല്ല. കാരണം അതിനു ശാസ്ത്രപ്രാമാണ്യമുണ്ട് "അപ്രകാരം തന്നെ ഈ ആത്മാവിൽ നിന്നും" മുതലായശ്രുതി ജഗദുൽപത്തി സംസാരിയിൽ നിന്നാണെന്നു കാണിക്കുന്നു അതിനാൽ എല്ലാം ശ്രദ്ധേയമാണെന്ന് വരുന്നു ഇതൊരു പക്ഷം.

**അസംസാരിണോ ജഗത്കാര—ണ ത്വോപപാദനം.**

"യഃ സർവ്വജ്ഞഃസർവ്വവിത് " (മു. ഉ. 1.1) "യോ ƒ ശനായാപിപാസേ. . . . . . .അത്യേതി" (ബൃ.ഉ. 3.5.1) "അസംഗോ ന ഹി സജ്ജ്യതേ" (3.9.26) ഏതസ്യ വാക്ഷരസ്യപ്രശാ—സനേ" (3.8.9) "യഃ സർവ്വേഷു ഭൂതേഷുതിഷ്ഠൻ. . . . . . . .അന്ത—ര്യാമ്യമൃതഃ" (3.7.15)"സയസ്താൻ പുരുഷാൻ നിരുഹ്യ. . . . അത്യ—ക്രമാത് " (3.9.26) "സ വാ ഏഷ മഹാനജ ആത്മാ" (4.4.22) "ഏഷ സേതുർവ്വിധരണഃ" (4.4.22) സർവ്വ—സ്യവശീ സർവ്വസ്യേശാനഃ" (4.4.22)യ ആത്മാപഹതപാപ്മാ വിജരോ വിമൃത്യുഃ" (ഛാ.ഉ. 8.7.1) "തത്തേജോ ƒ സൃജത"(ഛാ. ഉ. 6.2.3) "ആത്മാ വാ ഇദമേക ഏവാഗ്ര ആസീത് " (ഐ. ഉ. 1.1.1) "ന ലിപ്യതേ ലോകദുഃഖേന

**അസംസാരിയിൽ നിന്നും ജഗൽക്കാരണം കാണിക്കുന്നു.**

"യാതോരുവൻ സർവ്വജ്ഞനും സർവ്വവേത്താവുമാണ് ". "യാതൊരുവൻ ക്ഷുധാപിപാസകളിൽ നിന്നതീതനാണ് " "അസംഗനായിട്ട് ഒന്നിനോടും ചേരുന്നില്ല" "ഈ അക്ഷരത്തിന്റെ ശാസനത്തിൽ" "ആർ എല്ലാ ഭൂതങ്ങളിലും സ്ഥിതിചെയ്ത് അന്തര്യാമിയും അമൃതമയമായിരിക്കുന്നു" "ആർ ആ പുരുഷന്മാരെ നിരോധിച്ച് . . . .അതിക്രമിക്കുനു" "ആ ഇതു തന്നെയാണ് മഹത്തും അജവുമായ ആത്മാവ് " "ഇത് വിശേഷരൂപത്തിൽ ധരിക്കുന്ന സേതുമാണ് " "എല്ലാത്തിനേയും വശീകരിക്കുന്നതും എല്ലാത്തിനേയും ശാസിക്കുന്നതും" "യാതൊരു ആത്മാവ് പാപരഹിതനും വിജരനും വിമൃത്യുവുമാണ് " "അത് തേജസ്സിനെ സൃഷ്ടിച്ചു" "ഈ ആത്മാവൊന്നുമാത്രമാണ് ആദ്യമുണ്ടായിരുന്നത് " "ലോകദുഃഖങ്ങൾക്കു പുറത്തായതിനാൽ അവകൊണ്ട് ലിപ്തനാകുന്നില്ല" മുതലായി

ബാഹ്യഃ" (ക.ഉ.2.2.11) ഇത്യാദി ശ്രുതിശതേഭ്യഃ സ്മൃതേശ്ച, " അഹം സർവ്വസ്യ പ്രഭവോ മത്തഃ സർവ്വം പ്രവർത്തതേ" (ഗീതാ 10.8) ഇതി; പരോ ऽ സ്ത്യസംസാരീ ശ്രുതിസ്മൃതിന്യായേഭ്യശ്ച. സ ച കാരണം ജഗതഃ.

"നന്വേവമേവാസ്മാദാത്മനഃ" (2.1.17) ഇതി സംസാരിണ ഏവോൽ— പത്തിം ദർശയതീത്യുക്തം.

ന. "യ ഏഷോ ऽ ന്തർഹൃദയ ആകാശഃ" (2.1.17) ഇതി പരസ്യ പ്ര—കൃതത്വാത് "അസ്മാദാത്മനഃ" ഇതി യുക്തഃ പരസ്യൈവ പരാമർശഃ. "ക്വൈഷ തദാഭൂത് " (2.1.16) ഇത്യസ്യ പ്രശ്നസ്യ പ്രതിവചനത്വേനാകാശശബ്ദവാച്യഃ പര **ആത്മാ** ഉക്തഃ. "യ ഏഷോ ऽ **ന്തർഹൃദയ ആകാശഃ** തസ്മിൻ ശേതേ" **(2.1.17) ഇതി**. "സ—താ സോമ്യ തദാ **സമ്പന്നോ ഭവതി**" (ഛാ. ഉ. 6.8.1) **"അഹരഹർഗച്ഛന്ത്യ** ഏതം ബ്രഹ്മലോകം ന വിന്ദന്തി" (ഛാ. ഉ. 8.3.2) "പ്രാജ്ഞേനാത്മനാ സമ്പരിഷ്വക്തഃ" (ബൃ. ഉ. 4.3.21) "പര ആത്മനി സമ്പ്രതിഷ്ഠതേ" (പ്ര. ഉ. 4.7) ഇത്യാദി ശ്രുതിഭ്യഃ ആകാശ— ശബ്ദഃ പര ആത്മേതി നിശ്ചീയതേ. "ദഹരോ ऽ സ്മിന്നന്തരാകാശഃ" (ഛാ. ഉ. 8.1.1) ഇതി പ്രസ്തുത്യ തസ്മിന്നേവാത്മശബ്ദ പ്രയോഗാച്ച. പ്രകൃത എവ പര ആത്മാ. തസ്മാദ് യുക്തം, "എവമേവാസ്മാദാത്മനഃ" ഇതി പരമാത്മന എവ സൃഷ്ടിരിതി. സം—സാരിണഃ സൃഷ്ടിസ്ഥിതിസംഹാര—ജ്ഞാനസാമർത്ഥ്യാഭാവം ചാവോ—ചാമ.

ന്നു കണക്കിന് ശ്രുതികളാലും, "ഞാൻ എല്ലാത്തിൻെറയും ഉൽപത്തിയാണ് . എന്നിൽ നിന്ന് എല്ലാം പ്രവർത്തിക്കുന്നു" എന്നിങ്ങിനെ സ്മൃതിയിലും ഉള്ളതിനാൽ ജീവനിൽ നിന്നും ഭിന്നനായി അസംസാരിയായ ഒരു പരമാത്മാവുണ്ടെന്ന് ശ്രുതി, സ്മൃതി, യുക്തി എന്നിവയാൽ സിദ്ധമായി . ജഗത്തിന് കാരണം അതാണ് .

**ശങ്ക**—"അപ്രകാരം തന്നെ ഈ ആത്മാവിൽ നിന്നും" എന്നു പറഞ്ഞതിൽ നിന്നും സംസാരിയായ ജീവനിൽ നിന്നുതന്നെയാണ് ഉൽപത്തി എന്നു കാണിക്കുന്നതായി പറയപ്പെട്ടിട്ടില്ലേ ?

**സിദ്ധാന്തി**— ഇല്ല. "ആർ ഈ ഹൃദയാന്തർഭാഗമായ ആകാശമാണോ" എന്ന് പരബ്രഹ്മത്തിൻെറ പ്രകൃതം പറഞ്ഞിട്ടുള്ളതിനാൽ "ഈ ആത്മാവിൽ നിന്നും" എന്നത് പരമാത്മാവിനെക്കുറിച്ചുള്ള പരാമർശമാണ് ." അപ്പോളിതെവിടെയായിരുന്നു" എന്ന ചോദ്യത്തിൻെറ ഉത്തരംവഴി ആകാശശബ്ദവാച്യനായി പറയപ്പെട്ടത് പരമാത്മാവാണ് . "ഈ അന്തർഹൃദയമായ ആകാശം ഏതോ അതിൽ ശയിക്കുന്നു" എന്നു പറഞ്ഞിട്ടുണ്ട് . "അപ്പോൾ സൗമ്യ, സത്തുമായി സമാലിംഗിതനായി ഭവിക്കുന്നു" "ദിവസം തോറും ഈ ബ്രഹ്മലോകം ഗമിച്ചിട്ടും അറിയുന്നില്ല. "ചിദാത്മാവിനാൽ സമാലിംഗിതനാവുന്നു" "പരമാത്മാവിൽ സമ്പ്രതിഷ്ഠിതനായിരിക്കുന്നു" എന്നീ ശ്രുതികളാൽ ആകാശശബ്ദം പരമാത്മാവാണെന്ന് നിശ്ചയിക്കാം, "ഇതിനുള്ളിലെ ആകാശം അൽപമായതാണ് " എന്നു സ്തുതിച്ച് അതിൽത്തന്നെ ആത്മശബ്ദപ്രയോഗം ചെയ്തതു കൊണ്ടും പരമാത്മാവുതന്നെയാണ് പ്രകൃതത്തിലുള്ളത് . അതുകൊണ്ട് "അപ്രകാരം ഈ ആത്മാവിൽ നിന്നും" എന്നിങ്ങിനെ പരമാത്മാവിൽ നിന്നുതന്നെയാണ് സൃഷ്ടി എന്നത് യുക്തം തന്നെ. സംസാരിക്ക് സൃഷ്ടി സ്ഥിതി സംഹാരങ്ങളെ അറിയാനുള്ള സാമർത്ഥ്യമില്ലെന്ന് പറഞ്ഞുവല്ലോ .

### ദ്വൈതവാദിപക്ഷോത്ഭാവനം.

അത്ര ച " ആത്മേത്യേവോപാസീത" (1.4.7) "ആത്മാനമേവാവേദഹം ബ്രഹ്മാസ്മി" (1.4.10) **ഇതി** ബ്രഹ്മവിദ്യാ പ്രസ്തുതാ. ബ്രഹ്മവിഷയം ച ബ്രഹ്മ വിജ്ഞാനമിതി ബ്രഹ്മ തേ ബ്രവാണീ" തി . "ബ്രഹ്മ ജ്ഞപയിഷ്യാമീ" തി പ്രാരബ്ധം. തത്രേദാനീം അസംസാരീബ്രഹ്മ ജഗതഃ കാരണം അശനായാദ്യതീതം നിത്യശുദ്ധബുദ്ധമുക്തസ്വഭാവം, തദ്വിപരീതശ്ച സംസാരീ, തസ്മാ'ദഹം ബ്രഹ്മാസ്മീ'തി ന ഗൃഹ്ണീയാത് . പരം ഹി ദേവമീശാനം നികൃഷ്ടഃ സംസാര്യാത്മത്വേന സ്മരൻ കഥം ന ദോഷഭാക്സ്യാത് ? തസ്മാത് നാഹം ബ്രഹ്മാസ്മീതി യുക്തം. തസ്മാത് പുഷ്പോദകാഞ്ജലിസ്തുതിനമസ്കാരബല്യുപഹാരസ്വാദ്ധ്യായാദ്ധ്യയനയോഗാദിഭിരാരിരാധയിഷേത. ആരാധനേന വിദിത്വാ സർവ്വേശിതൃ ബ്രഹ്മ ഭവതി. ന പുനരസംസാരീ ബ്രഹ്മ സംസാര്യാത്മത്വേന ചിന്തയേദഗ്നിമിവ ശീതത്വേനാകാശമിവ മൂർത്തിമത്വേന. ബ്രഹ്മാത്മത്വപ്രതിപാദകമപി ശാസ്ത്രമർത്ഥവാദോ ഭവിഷ്യതി. സർവ്വതർക്കശാസ്ത്രലോകന്യായൈശ്ച ഏവമവിരോധഃസ്യാത് .

### ദ്വൈതവാദിപക്ഷോത്ഭാവനം.

ഇവിടെയാകട്ടെ "ആത്മാവാണെന്നുതന്നെ ഉപാസിച്ചാലും" "ആത്മാവിനെത്തന്നെ ഞാൻ ബ്രഹ്മമാണെന്നറിഞ്ഞാലും" എന്നിങ്ങിനെ ബ്രഹ്മവിദ്യ പ്രസ്താവിക്കപ്പെട്ടിട്ടുണ്ട് . ബ്രഹ്മവിഷയം തന്നെ ബ്രഹ്മവിജ്ഞാനമെന്ന് "ബ്രഹ്മത്തെ നിനക്കു പറഞ്ഞുതരാം" എന്നും "ബ്രഹ്മ വിജ്ഞാനമുണ്ടാക്കിത്തരാം" എന്നും ആരംഭിച്ചിരിക്കുന്നു. ഇവിടെ ഇപ്പോൾ നിത്യ ശുദ്ധബുദ്ധമുക്തസ്വഭാവത്തോടു കൂടിയതും ക്ഷുധാദിരഹിതവും അസംസാരിയുമായ ബ്രഹ്മമാണ് ജഗൽക്കാരണമെന്നാണ് വിചാരിക്കേണ്ടതത് . അതിന് വിപരീതമാണ് സംസാരി അതിനാൽ ഞാൻ ബ്രഹ്മമാണ് എന്ന് ധരിക്കരുത് . പരനും ഈശ്വരനുമായ ദേവനെ നികൃഷ്ടനായ സംസാരി ആത്മത്വേന സ്മരിച്ചിട്ട് എങ്ങിനെ ദോഷം കിട്ടാതിരിക്കും ? അതിനാൽ "ഞാൻ ബ്രഹ്മമല്ല" എന്ന് ധ്യാനിക്കുന്നതാണ് യുക്തം അതുകൊണ്ട് പൂവ് , വെള്ളം, തൊഴൽ, സ്തുതി, നമസ്കാരം, ബലി, ഉപഹാരങ്ങൾ, സ്വാധ്യായം, അദ്ധ്യയനം, യോഗം മുതലായവയാൽ ആരാധിക്കണം. ആരാധനവഴി അറിഞ്ഞ് സർവ്വേശിത്വമുള്ളബ്രഹ്മമായിത്തീരുന്നു. പിന്നീട് അസംസാരിയായ ബ്രഹ്മത്തെ അഗ്നിയെ ശീതത്വത്തോടു കൂടിയും ആകാശത്തെ മൂർത്തിമത്വത്തോടുകൂടിയുമെന്നപോലെ സംസാരിയായ ആത്മത്വത്തോടുകൂടി ചിന്തിക്കരുത് ബ്രഹ്മാത്മത്വപ്രതിപാദകമായ ശാസ്ത്രം അർത്ഥവാദമാണ് . (അർത്ഥവാദം = സ്തുതി, പ്രശംസ) സകല തർക്കങ്ങളും ശാസ്ത്രങ്ങളും ന്യായങ്ങളും ഇങ്ങിനെയായാൽ വൈരുദ്ധ്യമില്ലാത്തവയായിത്തീരും.

### ദ്വൈതവാദനിരാസഃ—

ന. മന്ത്രബ്രാഹ്മണവാദേഭ്യഃ തസ്യൈവ പ്രവേശശ്രവണാത് . "പുരശ്ചക്രേ" ഇതി പ്രകൃത്യാ "പുരഃ പുരുഷ ആവിശത് " (ബൃ.ഉ. 2.5.18) **ഇതി** "രൂപം രൂപം പ്രതിരൂപോ

### ദ്വൈതവാദനിരാസം

അതു ശരിയല്ല. കാരണം മന്ത്രബ്രാഹ്മണവാക്യങ്ങൾ വഴി പരമാത്മാവു തന്നെ പ്രവേശിച്ചതായി പറഞ്ഞിട്ടുണ്ട് . "പുരത്തെ ഉണ്ടാക്കി" എന്നു പറഞ്ഞ് "പുരുഷൻ പുരത്തിൽ പ്രവേശിച്ചു"

ബഭൂവ തദസ്യ രൂപം പ്രതിചക്ഷണായ" (2.5.19) "സർവ്വാണി രൂപാണി വിചിത്യ ധീരോ നാമാനി കൃത്വാ–ഭിവദന്യദാസ്തേ" ഇതി സർവ്വ ശാഖാസു സഹസ്രശോ മന്ത്രവാദാഃ സൃഷ്ടികർത്തുരേവാസംസാരിണഃ **ശരീര**പ്രവേശം ദർശയന്തി. തഥാ **ബ്രാഹ്മ**ണവാദാഃ, "തത്സൃഷ്ട്വാ **തദേ**വാനുപ്രവിശത് " (തൈ.ഉ. 2.6.1) "സ ഏതമേവ സീമാനം വിദാര്യൈതയാ ദ്വാരാ പ്രാപദ്യത" (ഐ.ഉ. 1.3.12) "സേയം ദേവതാ...... ഇമാസ്തിസ്രോ ദേവതാ അനേന **ജീവേ**നാത്മനാനുപ്രവിശ്യ" (ഛാ.ഉ. **6.3.2)** "ഏഷ സർവ്വേഷു ഭൂതേഷു **ഗൂഢോ**ऽത്മാ ന പ്രകാശതേ" (ക.ഉ. 1.3.12) ഇത്യാദ്യാഃ.

സർവ്വശ്രുതിഷു ച ബ്രഹ്മണ്യാത്മശബ്ദപ്രയോഗാത് , ആത്മ–ശബ്ദസ്യ ച പ്രത്യഗാത്മാഭിധായ–കത്വാത് , "ഏഷ സർവ്വ ഭൂതാന്തരാത്മാ" (മു.ഉ. 2.1.4) ഇതി ച ശ്രുതേഃ പരമാത്മവ്യതിരേകേണ **സംസാരി**ണോऽഭാവാത് "ഏകമേ–**വാദ്വിതീ**യം" (ഛാ.ഉ. 6.2.1) "ബ്ര–**ഹ്മൈ** വേദം" (മു.ഉ. 2.211) "ആ–**ത്മൈവേ**ദം" (ഛാ.ഉ.7.25.2) ഇത്യാദി–ശ്രുതിഭ്യോ യുക്തമേവാഹം ബ്ര–ഹ്മാസ്മീത്യവധാരയിതും.

യദ്യേവം സ്ഥിതഃ ശാസ്–ത്രാർത്ഥഃ, തദാ പരമാത്മനഃ സം–സാരിത്വം. തദാ ച സതി ശാസ്ത്രാ–നർത്ഥക്യം, അസംസാരിത്വേ ച ഉപദേശാനർത്ഥക്യം സ്പഷ്ടോ ദോഷഃ പ്രാപ്തഃ. യദി താവത് പരമാത്മാ സർവ്വഭൂതാന്തരാത്മാ സർവ്വശരീര സമ്പർക്ക ജനിതദുഃഖാന്യനുഭവതീതി സ്പഷ്ടം പരസ്യ സംസാരിത്വം പ്രാപ്തം. തഥാ ച പരസ്യാസംസാരിത്വ പ്രതിപാദികാഃ ശ്രുതയഃ കുപ്യേരൻ സ്മൃതയശ്ച സർവ്വേ ച ന്യായാഃ. അഥ കഥഞ്ചിത്

എന്നും "രൂപം തോറും പ്രതിരൂപത്തെ പ്രാപിച്ചു അതാതിന്റെ രൂപത്തെ കാണാനായിട്ട് " " ആ ധീരൻ എല്ലാ രൂപങ്ങളെയും രചിച്ച് നാമങ്ങളെയും കൊടുത്ത് അതു വഴി വിളിച്ചു കൊണ്ടിരിക്കുന്നു" എന്നിങ്ങിനെ എല്ലാ ശാഖകളിലും ആയിരക്കണക്കിനു മന്ത്രവാക്യങ്ങൾ, **സൃഷ്ടി**കർത്താവായ അസംസാരിയുടെ തന്നെ ശരീര പ്രവേശത്തെ കാണിക്കുന്നു. **അ**ങ്ങിനെ ബ്രാഹ്**മണ**വാക്യങ്ങൾ **"അതിനെ** സൃഷ്ടിച്ച് അതു തന്നെ അനുപ്രവേശിച്ചു" **"അത്** ഈ **മൂർദ്ധസീമയെ ഭേദിച്ച് ആ** ദ്വാരത്തിൽക്കൂടെ പ്രവേശിച്ചു" **"ആ** ഈ **ദേവതകൾ** ........ ഈ മൂന്നു ദേവതകൾ ഈ **ജീ**വരൂപം വഴി അനുപ്രവേശിച്ചു" "എല്ലാ ഭൂതങ്ങളിലും നിഗൂഢനായിരിക്കുന്ന ഈ ആത്മാവ് പ്രകടമല്ല" മുതലായവയും അതു തന്നെ പറയുന്നു.

ഇതിനും പുറമെ എല്ലാ ശ്രുതികളിലും ബ്രഹ്മത്തിലാണ് ആത്മ **ശബ്ദം** പ്രയോഗിക്കപ്പെട്ടിട്ടുള്ളത് . ആത്മ**ശബ്ദം** പ്രത്യഗാത്മസൂചകമാണുതാനും. **അതാ**ണ് "ഇത് എല്ലാ ഭൂതങ്ങളുടേയും **അന്ത**രാത്മാവാണ് " എന്ന് ശ്രുതി പറയുന്നത് . പരമാത്മാവിൽ നിന്നും ഭിന്നമായി ഒരു സംസാരിയില്ലാത്തതിനാൽ, "ഏകവും അദ്വിതീയവുമാണ് " "ഇത് ബ്രഹ്മം തന്നെയാണ് " "ഇതു തന്നെയാണാത്മാവ് " മുതലായ ശ്രുതികൾ വഴി ഞാൻ ബ്രഹ്മമാണെന്നു ധരിക്കുന്നത് **യുക്തം** തന്നെ.

ശാസ്ത്രാർത്ഥം **ഇങ്ങിനെയാണെ**ങ്കിൽ പരമാത്മാവിന് സംസാരി**ത്വം ഭവി**ക്കും. അപ്പോൾ ശാസ്ത്രം **അനർത്ഥമാ**വും. **ജീവൻ** അസംസാരിയാണെങ്കിൽ ഉപദേശം നിരർത്ഥകമാവുമെന്ന **ദോഷ**വും സ്പഷ്ടമാണ് . ഇനി പരമാത്മാവ് സർവ്വഭൂതാന്തരാത്മാവണെങ്കിൽ സർവ്വ ശരീര സമ്പർക്കത്തിൽ നിന്നുണ്ടായ ദുഃഖാനുഭവം വഴി പരമാത്മാവിന് സംസാരിത്വം വന്നു ചേരും. അപ്പോൾ പരമാത്മാവിന്റെ അസംസാരിത്വത്തെക്കുറിച്ച് പ്രതിപാദിക്കുന്ന ശ്രുതികളും സ്മൃതികളും ന്യായങ്ങളും കോപിക്കും. ഇനി എങ്ങിനെയെങ്കിലും പ്രാണിശരീര സം

പ്രാണിശരീരസംബന്ധൈജെർദു—ഖൈർന്ന സംബദ്ധ്യത ഇതി ശക്യം പ്രതിപാദയിതും പരമാത്മനഃ സാ—ദ്ധ്യപരിഹാര്യാഭാവാദുപദേശാനർ—ത്ഥക്യദോഷോ ന ശക്യതേ നിവാര യിതും.

ബന്ധത്തിൽ നിന്നുണ്ടായ ദുഃഖങ്ങളാൽ ബന്ധിക്കപ്പെടുന്നില്ലെന്ന് വാദിക്കാൻ കഴി യുമെങ്കിലും ആത്മാവിന് സാദ്ധ്യപരി ഹാരങ്ങളില്ലെ ന്നതു കാരണം ഉപദേശം നിരർത്ഥകമാണെന്ന ദോഷം ഇല്ലാതാ ക്കാൻ പററുകയില്ല. (സാദ്ധ്യപരിഹാര്യ ങ്ങൾ ഗ്രാഹ്യത്യാജ്യവസ്തുക്കൾ)

അത്ര കേചിത് പരിഹാര—മാചക്ഷതേ. പരമാത്മാ ന സാക്ഷാ—ത് ഭൂതേഷ്വനുപ്രവിഷ്ടഃ സ്വേന രൂപേണ കിം തർഹി ? വികാര ഭാവ—മാപന്നോ വിജ്ഞാനാത്മത്വം പ്ര—തിപേദേ. സാ ച വിജ്ഞാനാത്മാ പരസ്മാദന്യോ ∫ നന്യശ്ച. യേനാ—ന്യഃ, തേന സംസാരിത്വസംബന്ധീ, യോനാനന്യസ്തേനാഹം ബ്രഹ്മേ—ത്യവധാരാണാർഹഃ ഏവം സർവ്വ—മവിരുദ്ധം ഭവിഷ്യതീതി.

അതിന് ചിലർ ഈ പരിഹാരം നിർദ്ദേശിക്കുന്നു. പരമാത്മാവ് സ്വന്തം രൂപത്തോടുകൂടി ശരിക്കും ഭൂതങ്ങളിൽ അനുപ്രവേശിക്കുകയല്ല ചെയ്യുന്നത് . പി ന്നെ എങ്ങിനെയാണ് ? വികാര ഭാവ ത്തെ പ്രാപിച്ച് വിജ്ഞാനാത്മകത്വം സ്വീ കരിച്ചാണ് . ആ വിജ്ഞാനാത്മാവാകട്ടെ പരമാത്മാവിൽ നിന്നും അന്യനും അന ന്യനുമാണ് . അന്യഭാവം കൊണ്ട് സം സാരിത്വത്തോട് ബന്ധപ്പെടുന്നു. അനന്യ ഭാവം കൊണ്ട് ഞാൻ ബ്രഹ്മമാണെന്ന ധാരണക്ക് അർഹനാവുന്നു. ഇപ്രകാരം എല്ലാം വൈരുദ്ധ്യമില്ലാത്തതായിത്തീരു ന്നു.

തത്ര വിജ്ഞാനാത്മനോ വികാരപക്ഷേ ഏതാ ഗതയഃ— (1) പൃഥിവീ ദ്രവ്യവത് അനേക ദ്രവ്യ—സമാഹാരസ്യ സാവയവസ്യ പര—മാത്മനഃ ഏകദേശവിപരിണാമോ വിജ്ഞാനാത്മാ ഘടാദിവത് . (2) പൂർവ്വസംസ്ഥാനാവസ്ഥസ്യ വാ പരസ്യ ഏകദേശഃ വിക്രിയതേ കേശോഷരാദിവത് (3) സർവ്വ ഏവ വാ പരഃ പരിണമേത് ക്ഷീരാദിവത് .

ഈ സിദ്ധാന്തപ്രകാരം പരമാ ത്മാവ് വികാരം പൂണ്ട് വിജ്ഞാനാത്മാ വായിത്തീരുന്നു എന്ന പക്ഷത്തിൽ മൂന്നു ഗതികളാണുള്ളത് . (1) ദ്രവ്യമാകുന്നു പൃഥിവിയെപ്പോലെ അനേകദ്രവ്യ സമാഹാരത്തോടുകൂടിയവനും സാവയ വനുമായ പരമാത്മാവിൻെറ ഘടം പോ ലെ ഒരു ഭാഗത്തുള്ള പരിണാമമാണ് വി ജ്ഞാനാത്മാവ് . (2) പൂർവ്വസ്ഥിതിയിലി രിക്കുന്ന പരമാത്മാവിൻെറ, കേശം, ഊ ഷരം (മരുഭൂമിയിലെ പച്ചനിറം) എന്നിവ പോലെയുള്ള ഒരു പ്രാദേശിക വികാര മാണ് വിജ്ഞാനമയൻ. (3) ക്ഷീരാദികളെ പ്പോലെ പരമാത്മാവ് മുഴുവനായി പരി ണമിക്കുകയാണ് ചെയ്യുന്നത് .

## ഉക്തപക്ഷനിഷേധഃ

## ഈ പക്ഷത്തിൻെറ നിഷേധം

തത്ര, സമാനജാതീയാനേക—ദ്രവ്യസമൂഹസ്യ കശ്ചിദ് ദ്രവ്യ—ശേഷോ വിജ്ഞാനാത്മത്വം പ്രതി—പദ്യതേ യദാ തദാ സമാനജാതീ—യത്വാത് ഏകത്വമുപചരിതമേവ ന

ഈ പക്ഷത്തിൽ സമാന ജാതി യിൽപ്പെട്ട പലദ്രവ്യങ്ങളുടേയും സമൂഹ ത്തിൻെറ ഒരു ദ്രവ്യഭാഗം വിജ്ഞാ നാത്മത്വത്തെ പ്രാപിക്കുകയാണെങ്കിൽ അപ്പോൾ സമാനജാതീയത്വം കാരണം ഏകത്വമുണ്ടെന്നത് ഔപചാരികമാവും;

തു പരമാർത്ഥതഃ. തഥാ ച സതി സിദ്ധാന്തവിരോധഃ.

അഥ നിത്യായുതസിദ്ധാവയവയവാനുഗതോ ിവയവീ പരമാത്മാ, തസ്യ തദവസ്ഥസ്യൈകദേശോ വിജ്ഞാനാത്മാ സംസാരീ, തദാപി സർവ്വാവയവാനുഗതത്വാത് അവയവിന ഏവാവയവഗതോ ദോഷോ ഗുണോ വേതി, വിജ്ഞാനാത്മനഃ സംസാരിത്വദോഷേണ പര ഏവാത്മാ സംബദ്ധ്യത ഇതി ഇയമപ്യനിഷ്ടാ കൽപനാ. ക്ഷീരവദ് സർവ്വപരിണാമപക്ഷേ സർവ്വശ്രുതിസ്മൃതികോപഃ, സ ചാനിഷ്ടഃ. "നിഷ്ഫലം നിഷ്ക്രിയം ശാന്തം" (ശ്വേ.ഉ. 6.19) "ദിവ്യോ ഹ്യമൂർത്തഃ പുരുഷഃ സ ബാഹ്യാഭ്യന്തരോ ിഹ്യജഃ" (മു.ഉ. 2.1.2) "ആകാശവത്സർവ്വഗതശ്ച നിത്യഃ" "സ വാ ഏഷ മഹാനജ ആത്മാജരോ ിമരോ ിമൃതഃ" (ബൃ.ഉ. 4.4.25) "ന ജായതേ മ്രിയതേ വാ കദാചിത് " (ഗീതാ 2.20) "അവ്യക്തോ ിയം" (2.25) ഇത്യാദി ശ്രുതിസ്മൃതിന്യായവിരുദ്ധാ ഏതേ സർവ്വേ പക്ഷാഃ

സത്യമാവില്ല. അങ്ങിനെയാവുമ്പോൾ സിദ്ധാന്തത്തിന് വിരോധം സംഭവിക്കും.

അനന്തരം നിത്യവും കണക്കാക്കാൻ വയ്യാത്തതുമായ അവയവങ്ങളോടുകൂടിയതുമാണ് പരമാത്മാവെന്നും അങ്ങിനെയുള്ള അതിന്റെ ഒരു ഭാഗമാണ് വിജ്ഞാനാത്മാവായ സംസാരി എന്നാണെങ്കിൽ, അപ്പോൾ എല്ലാ അവയവങ്ങളിലും വ്യാപിച്ചിരിക്കുന്നതിനാൽ അവയവിക്കു തന്നെയാണ് അവയവഗതമായ ദോഷമോ ഗുണമോ ഭവിക്കുന്നത് . അതുപോലെ വിജ്ഞാനാത്മാവിന്റെ സംസാരിത്വദോഷം കൊണ്ട് പരമാത്മാവു തന്നെയാണ് ബദ്ധനാവുന്നത് എന്ന ഈ കൽപന അനിഷ്ടപ്രദമാണ് . പാൽ പോലെ മുഴുവൻ പരിണമിക്കുന്നു എന്ന പക്ഷത്തിൽ എല്ലാ ശ്രുതിസ്മൃതികളും ഇടയും. അതിനാലതും അനിഷ്ടം തന്നെ. "നിഷ്ഫലമാണ് , നിഷ്ക്രിയമാണ് , ശാന്തമാണ് " "ഈ പുരുഷൻ ദിവ്യനും അമൂർത്തനുമാണ് . അകത്തും പുറത്തും നിറഞ്ഞു നിൽക്കുന്നു. അജനാണ് " "ആകാശം പോലെ സർവ്വഗതനും നിത്യനുമാണ് " "ആ ഇതാകട്ടെ മഹത്താണ് അജനാണ് അജരനും അമരനും അമൃതനുമായ ആത്മാവാണ് " "ഒരിക്കലും ജനിക്കുകയോ മരിക്കുകയോ ചെയ്യുന്നില്ല" "അവ്യക്തനാണ് " എന്നിങ്ങിനെ ശ്രുതിസ്മൃതിന്യായങ്ങൾക്കെല്ലാം ഈ പക്ഷങ്ങൾ വിരുദ്ധമാണ് .

അചലസ്യ പരമാത്മന ഏകദേശപക്ഷേ വിജ്ഞാനാത്മനഃ കർമ്മഫലവത് ദേശസംസരണാനുപപത്തിഃ, പരസ്യ വാ സംസാരിത്വം ഇത്യുക്തം. പരസ്യൈകദേശോ ിഗ്നിവിസ്ഫുലിംഗവത് സ്ഫുടിതോ വിജ്ഞാനാത്മാ സംസരതി ഇതി ചേത് , തഥാപി പരസ്യാവയവസ്ഫുടനേന ക്ഷതപ്രാപ്തിഃ, തത്സംസരണേ ച പരമാത്മനഃ പ്രദേശാന്തരാവയവവ്യൂഹേ ഛിദ്രതാപ്രാപ്തിഃ, അവ്രണത്വ വാക്യവിരോധശ്ച. ആത്മാവയവഭൂതസ്യ വിജ്ഞാനാത്മനഃ സംസരണേ

അചലനായ പരമാത്മാവിന്റെ ഒരു ഭാഗം വിജ്ഞാനാത്മാവായിത്തീരുന്നു എന്ന പക്ഷത്തിൽ വിജ്ഞാനാത്മാവിന് കർമ്മഫലമെന്നതുപോലെ ദേശത്തിൽ സഞ്ചരിക്കേണ്ടി വരിക എന്നതും സംഭവിക്കാവുന്നതല്ല. പരമാത്മാവിന് സംസാരിത്വവും ഉണ്ടാകാവുന്നതല്ല. ഇത് മുമ്പു പറഞ്ഞതാണ് . പരമാത്മാവിന്റെ ഒരു ഭാഗം തീപ്പൊരിപോലെ തെറിച്ച് വിജ്ഞാനാത്മാവായി സംസരിക്കുകയാണെങ്കിൽ അപ്പോഴും പരമാത്മാവിന് അവയവ വിച്ഛേദത്താൽ ക്ഷതം സംഭവിക്കും. അങ്ങിനെ സംസരിക്കുമ്പോൾ പരമാത്മവിന് പ്രദേശാന്തര വർത്തികളായ അവയവവ്യൂഹവുമായി വേർപാടു

പരമാത്മശൂന്യപ്രദേശാഭാവാദവ— യവാന്തരനോദനവ്യൂഹനാഭ്യാം ഹൃദയശൂലേനേവ പരമാത്മനോ ദുഃഖിത്വപ്രാപ്തിഃ.

ണ്ടാവുന്നു. വ്രണപ്പെടുകയില്ല എന്ന വാക്യത്തിന് വിരോധവും ഭവിക്കും. പരമാത്മാവില്ലാത്തതായ ഒരു പ്രദേശം ഇല്ലാത്തതിനാൽ ആത്മാവിന്റെ തന്നെ അവയവമായ വിജ്ഞാനാത്മാവിന്റെ സംസരണത്തിൽ അവയവാന്തരത്തിന്റെ സങ്കോച വികാസങ്ങൾ വഴി പരമാത്മാവിന് ഹൃദയശൂലംപോലെ ദുഃഖമുണ്ടാവുന്നു.

അഗ്നിവിസ്ഫുലിംഗാദി ദൃഷ്ടാന്ത ശ്രുതേർന്ന ദോഷ ഇതി ചേത് ?

പൂ.പ — തീപ്പൊരി മുതലായവയുടെ ദൃഷ്ടാന്തം ശ്രുതി തന്നെ മുമ്പോട്ടു വക്കുന്നതിനാൽ ഇതിൽ ദോഷമില്ലെന്നാണെങ്കിലോ?

ന. ശ്രുതേർജ്ഞാ പകത്വാത് . ന ശാസ്ത്രം പദാർത്ഥാനന്യഥാ കർത്തും പ്രവൃത്തം. കിം തർഹി ? യഥാഭൂതാനാമജ്ഞാതാനാം ജ്ഞാ— പനേ.

അതു ശരിയല്ല. കാരണം അറിവുണ്ടാക്കുകയാണ് ശ്രുതി ചെയ്യുന്നത് . ശാസ്ത്രം പദാർത്ഥങ്ങളെ മാററാനായി ശ്രമിക്കാറില്ല. പിന്നെന്താണ് ? അജ്ഞാത പദാർത്ഥങ്ങളെ യഥാഭൂതമായി അറിയിക്കുകയാണ് .

കിഞ്ചാതഃ ?

അതുകൊണ്ടെന്തുണ്ടാവുന്നു ?

ശൃണു, അതോ യത് ഭവതി, യഥാഭൂതാ മൂർത്താദിപദാർത്ഥ— ധർമ്മാലോക പ്രസിദ്ധാഃ. തദ്ദൃഷ്ടാ— ന്തോപാദാനേന തദവിരോധ്യേവ വസ്ത്വന്തരം ജ്ഞാപയിതും പ്രവൃ— ത്തം ശാസ്ത്രം ന ലൗകികവസ്തു— വിരോധജ്ഞാപനായ ലൗകികമേവ ദൃഷ്ടാന്തമുപാദത്തേ. ഉപാദീയ— മാനോ ഽപി ദൃഷ്ടാന്തോ ഽനർത്ഥക സ്യാദ് ദാഷ്ടാന്തികാസംഗതേഃ. ന ഹ്യഗ്നിഃ ശീതാ ആദിത്യോ ന തപതീ— തി വാ ദൃഷ്ടാന്തശതേനാപി പ്രതിപാദയിതും ശക്യം. പ്രമാണാ— ന്തരേണാന്യഥാധിഗതത്വാദ്വസ്തുനഃ. ന ച പ്രമാണം പ്രമാണാന്തരേണ വിരുദ്ധ്യതേ. പ്രമാണാന്തരാവിഷ— യമേവ ഹി പ്രമാണാന്തരം ജ്ഞാ— പയതി. ന ച ലൗകിക പദാർത്ഥാ— ശ്രയണവ്യതിരേകേണാഗമേന ശക്യമജ്ഞാതം വസ്ത്വന്തരമവ— ഗമയിതും. തസ്മാത് പ്രസിദ്ധ—

അതുകൊണ്ടെന്തുണ്ടാവുന്നു എന്ന് കേൾക്കൂ. ലോകത്തിൽ വാസ്തവികങ്ങളായ മൂർത്തം അമൂർത്തം എന്നീ പദാർത്ഥധർമ്മങ്ങൾ പ്രസിദ്ധമാണ് . അവയെ ദൃഷ്ടാന്തരൂപത്തിൽ ഗ്രഹിച്ച് അവക്കു വിരോധമില്ലാത്ത വിധത്തിൽ ശാസ്ത്രം മറെറാരു വസ്തുവിനെ അറിയിക്കാൻ തുടങ്ങുന്നു. ശാസ്ത്രം ലൗകിക വസ്തുക്കൾക്ക് അന്യോന്യ വിരുദ്ധമായ സ്വഭാവമുണ്ടെന്നു തെളിയിക്കാൻ ലൗകികദൃഷ്ടാന്തങ്ങളെത്തന്നെ സ്വീകരിക്കാറില്ല. ഇപ്രകാരമുള്ള ദൃഷ്ടാന്തം ദാർഷ്ടാന്തികത്തിനു ചേർന്നതല്ലാത്തിനാൽ ഗ്രഹിച്ചാലും വ്യർത്ഥമാണ് . അഗ്നിക്ക് തണുപ്പാണ് , സൂര്യൻ തപിക്കുന്നില്ല എന്നും മററും നൂറു ഉദാഹരങ്ങൾകൊണ്ടു പോലും പ്രതിപാദിക്കാനാവില്ല. എന്തെന്നാൽ മറെറാരുദാഹരണം വഴി വസ്തുസ്ഥിതി മറിച്ചാണെന്ന് അറിഞ്ഞതാണ് . പ്രമാണമൊന്നും പ്രമാണാന്തരം കൊണ്ട് മാറിപ്പോവുകയില്ല. ഒരു പ്രമാണത്തിന് വിഷയമാകാത്തതേ പ്രമാണാന്തരം കൊണ്ട് അറിയിക്കാൻ കഴിയൂ. ലൗകിക

ന്യായമനുസരതാ ന ശ്കയാ പരമാത്മനഃ സാവയവാംശാംശിത്വകല്പനാ പരമാർത്ഥതഃ പ്രതിപാദയിതും.

പദങ്ങളേയും പദാർത്ഥങ്ങളേയും ആശ്രയിക്കാതെ അറിയാത്ത മററൊരു വസ്തുവിനെ അറിയിച്ചു തരാൻ ശാസ്ത്രത്തിന് കഴിയുകയില്ല. അതിനാൽ പ്രസിദ്ധമായ ന്യായത്തെ അനുസരിച്ച് പരമാത്മാവിന്റെ സാവയവത്വവും അംശാംശികത്വവും കല്പിച്ചുകൊണ്ടുള്ള പ്രതിപാദനം ശരിക്കും ചെയ്യാവുന്നതല്ല.

"ക്ഷുദ്രാ വിസ്ഫുലിംഗാഃ" (ബൃ.ഉ. 2.1.20) "മമൈവാംശഃ" (ഗീതാ 15—7) ഇതി ശ്രൂയതേ സ്മര്യതേ ചേതി ചേന്ന, ഏകത്വപ്രത്യയാർത്ഥപരത്വാത്. അഗ്നേർഹി വിസ്ഫുലിംഗോ ǀ ഗ്നിരേവേത്യേകത്വപ്രത്യയാർഹോ ദൃഷ്ടോ ലോകേ, തഥാ ചാംശോം ǀ ശിനൈകത്വപ്രത്യയാഃ തത്രൈവം സതി വിജ്ഞാനാത്മനഃ പരമാത്മവികാരാംശത്വവാചകാഃ ശബ്ദാഃ പരമാത്മൈകത്വപ്രത്യയാധിത്സവഃ.

"ചെറിയ തീപ്പൊരികൾ" "എന്റെ തന്നെ അംശമാണ്" എന്നിങ്ങിനെ ശ്രുതിയിലും സ്മൃതിയിലും പറഞ്ഞിട്ടുണ്ടെന്നാണെങ്കിലതു ശരിയല്ല. കാരണം അത് ജീവാത്മാവും പരമാത്മാവും ഒന്നാണെന്നു കാണിക്കാനാണ്. (അംശമാണെന്നു) തീപ്പൊരി തീ തന്നെയാണെന്ന ഏകത്വപ്രതീതി ലോകത്തിൽ കാണാറുണ്ട്. അതുപോലെ അംശം അംശിയോടുകൂടി ഒന്നായതാണെന്ന പ്രതീതിയും യുക്തം തന്നെ. അങ്ങിനെയിരിക്കെ വിജ്ഞാനാത്മാവിനെ പരമാത്മാവിന്റെ വികാരമോ അംശമായി പറയുന്ന ശബ്ദങ്ങൾ പരമാത്മാവിനോടുള്ള അതിന്റെ ഏകത്വപ്രതീതിയുണ്ടാക്കാൻ വേണ്ടിയാണ്.

ഉപക്രമോപസംഹാരാഭ്യാം ച സർവ്വാസു ഹ്യുപനിഷത്സു പൂർവ്വമേകത്വം പ്രതിജ്ഞായ, ദൃഷ്ടാന്തൈർഹേതുഭിശ്ച പരമാത്മനോ വികാരാംശാദിത്വം ജഗതഃ പ്രതിപാദ്യ, പുനരേകത്വമുപസംഹരതി. തദ്യഥേഹൈവ താവത്, "ഇദം സർവ്വം യദയമാത്മാ" (2.4.6) ഇതി പ്രതിജ്ഞായ, ഉൽപത്തിസ്ഥിതിലയഹേതു ദൃഷ്ടാന്തൈർവ്വികാരവികാരിത്വാദേകത്വ പ്രത്യയഹേതൂൻ പ്രതിപാദ്യ, "അനന്തരമബാഹ്യം" (2.5.19) "അയമാത്മാ ബ്രഹ്മ" (2. 5. 19) ഇത്യുപസംഹരിഷ്യതി. തസ്മാദുപക്രമോപസംഹാരാഭ്യാം അയമർത്ഥോ നിശ്ചീയതേ പരമാത്മൈകത്വ പ്രത്യയദൃഢീമ്ന ഉത്പത്തിസ്ഥിതിലയപ്രതിപാദകാനി വാക്യാനീതി.

ഉപക്രമോപസംഹാരങ്ങൾ വഴിയും ഇതറിയാം. എല്ലാ ഉപനിഷത്തുക്കളിലും ആദ്യം ഏകത്വത്തെ പ്രതിപാദിച്ചിട്ട്, ദൃഷ്ടാന്തങ്ങളും കാരണങ്ങളും വഴി ജഗത്തിന് പരമാത്മാവിന്റെ വികാരമായ അംശത്വാദികളെപ്പററി വിസ്തരിച്ച് വീണ്ടും ഏകത്വത്തെകാട്ടി ഉപസംഹരിക്കുകയാണ് പതിവ്. ഇവിടെയും അങ്ങിനെ തന്നെയാണ്; "ഇതെല്ലാം ആത്മാവാണ്" എന്നുറപ്പിച്ചു പറഞ്ഞ് ഉൽപത്തി, സ്ഥിതി, ലയം, കാരണം എന്നീ ദൃഷ്ടാന്തങ്ങൾ വഴി അവയുടെ ഏകത്വജ്ഞാനകാരണമായ വികാരത്തിന്റെയും വികാരിത്വത്തിന്റെയും പ്രതിപാദനം ചെയ്ത് "അകവും പുറവുമില്ലാത്താണ്" "ഈ ആത്മാവാണ് ബ്രഹ്മം" എന്നുപസംഹരിക്കും. അതിനാൽ ഉപക്രമോപസംഹാരങ്ങളിൽ നിന്നും പരമാത്മൈകത്വ പ്രത്യയത്തിന്റെ ദൃഢതക്കു വേണ്ടിയാണ് ഉൽപത്തി സ്ഥിതിലയാദികളെ പ്രതിപാദിക്കുന്ന വാക്യങ്ങളെന്ന അർത്ഥമാണ് നിശ്ചിതമായിട്ടുള്ളത്.

അന്യഥാ വാക്യഭേദപ്രസം- ഗാച്ച സർവ്വോപനിഷത്സു ഹി വിജ്ഞാനാത്മനഃ പരമാത്മ നൈക ത്വപ്രത്യയോ വിധീയത ഇത്യവി- പ്രതിപത്തിഃ സർവ്വേഷാമുപനി- ഷദ്വാദിനാം. തദ്വിദ്ധ്യേകവാക്യ- യോഗേ ച സംഭവത്യുത്പത്ത്യാദി വാക്യാനാം വാക്യാന്തരത്വകൽപ- നായാം ന പ്രമാണമസ്തി. ഫലാ- ന്തരം ച കൽപയിതവ്യം സ്യാദ് . തസ്മാദുത്പത്ത്യാദിശ്രുതയഃ ആത്മൈകത്വപ്രതിപാദനപരാഃ

അഥവാ വാക്യഭേദത്തെക്കുറിച്ചു പറയുകയാണെങ്കിൽ എല്ലാ ഉപനിഷത്തുകളിലും വിജ്ഞാനാത്മാവിൻെറയും പരമാത്മാവിൻെറയും ഏകത്വപ്രത്യയമാണ് വിധിക്കപ്പെട്ടിട്ടുള്ളത് എന്ന കാര്യത്തിൽ ഉപനിഷദ്വാദികൾക്കിടയിൽ അഭിപ്രായവ്യത്യാസമില്ല. ഉൽപത്യാദിവാക്യങ്ങൾക്കും ആ വിധിയോട് ഏക വാക്യത്വം സംഭവിക്കും. അതിനാൽ വാക്യാന്തരകൽപനയക്ക് പ്രമാണമില്ല. അല്ലെങ്കിൽ ഫലാന്തരം കൽപിക്കേണ്ടി വരും. അതിനാൽ ഉൽപത്ത്യാദി ശ്രുതികൾ ആത്മൈകത്വപ്രതിപാദകങ്ങളാണ് .

അത്ര ച സമ്പ്രദായവിദഃ ആഖ്യായികാം സമ്പ്രചക്ഷതേ — കശ്ചിത് കില രാജപുത്രോ ജാത മാത്ര ഏവ മാതാപിതൃഭ്യാമപവി- ദ്ധോ വ്യാധഗൃഹേ സംവർദ്ധിതഃ, സോ ഽ മുഷ്യ വംശ്യതാമജാനൻ വ്യാധജാതി പ്രത്യയോ വ്യാധജാ- തികർമ്മാണ്യേവാനുവർത്തതേ. ന രാജാസ്മീതി രാജജാതികർമ്മാ- ണ്യനുവർത്തേ. യദാ പുനഃ കശ്- ചിത് പരമകാരുണികോ രാജപുത്ര- സ്യ രാജശ്രീപ്രാപ്തിയോഗ്യതാം ജാനന്നമുഷശ്യ പുത്രതാം ബോധ- യതി, "ന ത്വം വ്യാധോ ഽ മുഷ്യ രാജ്ഞ്യഃപുത്രഃ കഥഞ്ചിത് വ്യാധ- ഗൃഹ മനുപ്രവിഷ്ട" ഇതി. സ ഏവം ബോധിതഃ ത്യക്താ വ്യാധ- ജാതിപ്രത്യയകർമ്മാണി പിതൃ- പൈതാമഹീമാത്മനഃ പദവീമനു- വർത്തതേ രാജാഹമസ്മീതി.

ഇവിടെ സമ്പ്രദായമറിയുന്ന ആചാര്യൻ ഇങ്ങിനെ ഒരു കഥ പറയുന്നു — ഒരു രാജപുത്രൻ ജനിച്ചപ്പോൾ തന്നെ മാതാപിതാക്കളാലുപേക്ഷിക്കപ്പെട്ട് ഒരു വ്യാധഗൃഹത്തിൽ വളർന്നു വന്നു. അവൻ സ്വന്തം കുലീനത മനസ്സിലാ ക്കാതെ തന്നെ വ്യാധജാതിയിൽ പെട്ടവനാണെന്നു കരുതി വ്യാധജാതി കർമ്മങ്ങളെത്തന്നെ അനുവർത്തിച്ചു വന്നു. രാജാവാണെന്ന നിലക്ക് രാജ ജാതികർമ്മങ്ങളൊന്നും അനുവർത്തിച്ചില്ല. അപ്പോൾ ഒരിക്കൽ പരമകാരുണികനായ ഒരാൾ രാജപുത്രൻെറ രാജ ശ്രീ പ്രാപ്തിക്കുള്ള യോഗ്യതയെ അറിഞ്ഞ് രാജപുത്രതയെ പറഞ്ഞു മനസ്സിലാക്കികൊടുക്കുന്നു, "നീ വ്യാധനല്ല, ഈ രാജാവിൻെറ പുത്രനാണ് . എങ്ങിനെയോ ഒരു വ്യാധഗൃഹത്തിൽ വന്നുപെട്ടതാണ് " എന്ന് . ഇതറിഞ്ഞ അവൻ വ്യാധജാതിക്കു യോജിച്ച കർമ്മങ്ങളെ ഉപേക്ഷിച്ച് താൻ രാജാവാണെന്നു മനസ്സിലാക്കി പിതൃപൈതാമഹന്മാർക്കനുസൃതമായ തൻെറ പദവിയെ അനുവർത്തിക്കുന്നു.

തഥാ കിലായം പരസ്മാദഗ്നി- വിസ്ഫുലിംഗാദിവത്ത ജ്ജാതിരേവ വിഭക്ത ഇഹ ദേഹേന്ദ്രിയാദി- ഗഹനേ പ്രവിഷ്ടഃ അസംസാരീ സൻ ദേഹേന്ദ്രിയാദിസംസാരധർമ്മമനു- വർത്തതേ ദേഹേന്ദ്രിയസംഘാ- തോ ഽ സ്മി കൃശഃ സ്ഥൂലഃ സുഖീ ദുഖീതി പരമാത്മതാമജാനന്നാത്മനഃ

അനന്തരം പരമാത്മാവിൽ നിന്നും തീപ്പൊരിയെന്നപോലെ അതിൻെറ തന്നെ ജാതിയിൽ പെട്ട വിജ്ഞാനമയൻ പൊട്ടിപ്പുറപ്പെട്ട് ദേഹേന്ദ്രിയാദികളായി ഈ വലിയ വനത്തിൽ കടന്ന് അസംസാരിയാണെങ്കിലും ദേഹേന്ദ്രിയാദി സംസാരധർമ്മങ്ങളെ അനുവർത്തിക്കുന്നു. "ഞാൻ ദേഹേന്ദ്രിയ സംഘാതമാണ് , കൃശനാണ് , സ്ഥൂലിയാണ് , സുഖിയാണ് ,

ന ത്വമേതദാത്മഗഃ പരമേവ ബ്രഹ്മാസ്യസംസാരീതി പ്രതിബോധിത ആചാര്യേന ഹിത്വാ ഏഷണാ ത്രയാനുവൃത്തിം ബ്രഹ്മൈവാസ്മീതി പ്രതിപദ്യതേ. അത്ര രാജപുത്രസ്യ രാജപ്രത്യയവദ് ബ്രഹ്മപ്രത്യയോ ദൃഢീഭവതി, വിസ്ഫു ലിംഗവദേവ ത്വം പരസ്മാത് ബ്രഹ്മണോ ഭ്രഷ്ട ഇത്യുക്തേ, വിസ്ഫുലിംഗസ്യ പ്രാഗഗ്നേഃ ഭ്രംശാദഗ്ന്യേകത്വദർശനാത് .

ദുഃഖിയാണ് " എന്നിങ്ങിനെ തൻെറ പരമാത്മതയെ അറിയാതെ കഴിയുന്നു., "നീ ദേഹേന്ദ്രിയ രൂപിയല്ല, അസംസാരിയായ പരബ്രഹ്മമാണ് " എന്നിങ്ങിനെ ആചാര്യനാൽ പ്രതിബോധിതനായിട്ട് ഏഷണാത്രയാനുവൃത്തിയേ വെടിഞ്ഞ് "ഞാൻ ബ്രഹ്മം തന്നെയാണ് " എന്നു മനസ്സിലാക്കുന്നു. അപ്പോൾ രാജപുത്രന് രാജപ്രതീതിപോലെ ബ്രഹ്മ പ്രതീതി ദൃഢീഭവിക്കുന്നു. തീപ്പൊരിപോലെ തന്നെ നീ പരബ്രഹ്മത്തിൽ നിന്നും ഭ്രംശിച്ചതാണെന്നു പറയുമ്പോൾ അഗ്നിയിൽ നിന്നും ഭ്രംശിക്കുന്നതിനു മുമ്പ് തീപ്പൊരിക്ക് അഗ്നിയോട് ഏകത്വമുള്ളതുപോലെ നിനക്കുമുണ്ടെർത്ഥം വരും.

തസ്മാദേകത്വപ്രത്യയ ദാർഢ്യായ സുവർണ്ണമണിലോഹാഗ്നിവിസ്ഫുലിംഗദൃഷ്ടാന്താഃ, ന ഉത്പത്യാ ദിഭേദേ പ്രതിപാദനപരാഃ, സൈന്ധവഘനവദ് പ്രജ്ഞ പ്രത്യേകരസനൈരന്തര്യാവധാരണാത് , "ഏകധൈവാനുദ്രഷ്ടവ്യം" (4.4.20) ഇതി ച. യദി ച ബ്രഹ്മണശ്ചിത്രപടവദ് വൃക്ഷസമുദ്രാദിവച്ച ഉൽപദ്യാദ്യനേകധർമ്മവിചിത്രതാ വിജിഗ്രാഹയിഷിതാ ഏകരസം സൈന്ധവഘനവദ് അനന്തരമബാഹ്യമിതി നോപസമഹരിഷ്യത് , "ഏകധൈവാനുദ്രഷ്ടവ്യം" ഇതി ച ന പ്രായോക്ഷ്യത, "യ ഇഹ നാനേവ പശ്യതി" (4.4.19) ഇതി നിന്ദാവചനം ച. തസ്മാദേകരൂപൈകത്വപ്രത്യയദാർഢ്യായ ഏവ സർവ്വ വേദാന്തേഷൂത്പത്തിസ്ഥിതിലയാദി കൽപ്പനാ ന തത്പ്രത്യയകരണായ.

അതുകൊണ്ട് സുവർണ്ണം, മണി, ലോഹം, തീപ്പൊരി എന്നീ ദൃഷ്ടാന്തങ്ങൾ ഏകത്വത്തെ കാണിച്ച് ഉറപ്പു വരുത്താനാണ് ഉൽപത്ത്യാദിഭേദങ്ങളെ പ്രതിപാദിക്കാനല്ല. അതുപോലെ "ഏക രൂപമായി കാണണം" എന്നതു വഴി ഉപ്പു കട്ടപോലെ ജ്ഞാനം ഏക രസംകൊണ്ട് നിരന്തരം പരിപൂർണ്ണമാണെന്ന് ഉറപ്പിക്കാനാണ് . ചിത്രപടം പോലെയും അഥവാ വൃക്ഷം, സമുദ്രം എന്നിവ പോലെയും ഉൽപത്തി മുതലായ അനേകം ധർമ്മങ്ങൾ ബ്രഹ്മത്തിൻെറ വിചിത്രതയെ ഗ്രഹിക്കാനും കൂടിയായിരുന്നെങ്കിൽ "ഉപ്പുകട്ടപോലെ ജ്ഞാനം ഏകരസത്താൽ നിരന്തരവും പരിപൂർണ്ണവുമാണ് " എന്ന് ഉപസംഹരിക്കുമായിരുന്നില്ല. അതുപോലെ "ഏകരൂപമായി കാണണം" എന്ന പ്രയോഗവും "ഇവിടെ പലതായി കാണുന്നവൻ" എന്ന നിന്ദാവചനവും പറയുമായിരുന്നില്ല. അതിനാൽ ഏകരൂപൈകത്വപ്രതീതിയുടെ ദൃഢതക്കായിട്ടു തന്നെയാണ് എല്ലാ വേദാന്തങ്ങളിലും ഉൽപത്തി സ്ഥിതിലയാദികൽപന; അവയുടെ പ്രതീതിയുണ്ടാക്കാനല്ല.

ന ച നിരവയവസ്യ പരമാത്മനോ / സംസാരിണഃ സാംസാര്യേക ദേശകൽപനാ ന്യായ്യാ, സ്വതോ / ദേശത്വാത് പരമാത്മനഃ. അദേശസ്യ പരസ്യൈകദേശസംസാരിത്വ കൽ—

ഇതിനും പുറമെ നിരവയവനും അസംസാരിയുമായ പരമാത്മാവിന് സംസാരിയായി ഒരു ദേശത്ത് വസിക്കുക എന്ന കൽപന ശരിയല്ല. പരമാത്മാവിന് ദേശത്വമില്ല. ദേശമില്ലാത്ത പരമാത്മാവിന് ഒരുദേശത്തിൽ സംസാരം കൽപി

പനായാം പര ഏവ സംസാരീതി കൽപിതം ഭവേത് . അഥ പരോപാധികൃത ഏകദേശഃ പരസ്യ ഘടകരകാദ്യാകാശവത് ; ന തദാ തത്ര വിവേകിനാം പരാത്മൈകദേശഃ പൃഥക് സംവ്യവഹാരഭാഗിതി ബുദ്ധിരുത്പദ്യതേ.

ച്ചാൽ പരമാത്മാവു തന്നെ സംസാരിയാണെന്നു വരും. ഇനി കുടം,കമണ്ഡലു മുതലായവയിലെ ആകാശം പോലെ ഉപാധിമൂലം വിജ്ഞാനാത്മാവ് പരമാത്മാവിൻെറ ഒരു ഭാഗമാണെന്നു പറഞ്ഞാൽ അതിൽ വിവേകികൾക്ക് പരമാത്മാവിൻെറ ഒരു ഭാഗം ഒററക്ക് വ്യവഹാരക്ഷമമായിത്തീരുന്നു എന്ന തോന്നൽ ഉണ്ടാവുകയില്ല.

അവിവേകിനാം വിവേകിനാം ച ഉപചരിതാ ദൃഷ്ടാ ഇതി ചേത് ?

പൂ. പ— (ഞാൻ കർത്താവാണ് ) എന്നിങ്ങിനെയുള്ള ഗൗണബുദ്ധി അവിവേകികൾക്കും വിവേകികൾക്കും ഉണ്ടാവുന്നത് കാണാറുണ്ടല്ലോ.

ന. അവിവേകിനാം മിഥ്യാബുദ്ധിത്വാത് ; വിവേകിനാം ച സംവ്യവഹാരമാത്രാലംബനാർത്ഥത്വാത് യഥാകൃഷ്ണോ രക്തശ്ചാകാശ ഇതി വിവേകിനാമപി കദാചിത് കൃഷ്ണതാ രക്തതാചാകാശസ്യ സംവ്യവഹാരമാത്രാലംബനാർത്ഥത്വം പ്രതിപദ്യത ഇതി ന പരമാർത്ഥതഃ കൃഷ്ണോ രക്തോ വാ ആകാശോ ഭവിതുമർഹതി. അതോ ന പണ്ഡിതൈഃ ബ്രഹ്മസ്വരൂപപ്രതിപത്തിവിഷയേ ബ്രഹ്മണോം / ശാംശ്യേകദേശൈകദേശിവികാരവികാരിത്വകൽപനാ കാര്യാ. സർവ്വകൽപനാപനയനാർത്ഥസാരപരത്വാത്സർവ്വോപനിഷദാം.

സിദ്ധാന്തി— അതുശരിയല്ല. കാരണം അവിവേകികളെ സംബന്ധിച്ചിടത്തോളം മിഥ്യാബുദ്ധിയാണുള്ളത് . വിവേകികളെ സംബന്ധിച്ചാണെങ്കിൽ വ്യവഹാരത്തെ മാത്രം ആശ്രയിച്ചാണ് ഈ ബുദ്ധി. എങ്ങിനെയെന്നാൽ വിവേകികൾക്കും ചിലപ്പോൾ "ആകാശം കറുത്തതും ചുമന്നതുമാണ് " എന്നിങ്ങിനെ വ്യവഹാരത്തെ മാത്രം ആശ്രയിച്ച് ആകാശത്തിന് കറുപ്പോ ചുമപ്പോ ഉള്ളതായി പ്രതിപാദിക്കേണ്ടതായി വരാം. വാസ്തവത്തിൽ ആകാശം കറുത്തതോ ചുമന്നതോ അല്ലതന്നെ അതിനാൽ വിദ്വാന്മാർക്ക് ബ്രഹ്മസ്വരൂപപ്രതിപത്തിവിഷയത്തിൽ ബ്രഹ്മത്തിൻെറ അംശം, അംശ്യം, ഏകദേശം, ഏകദേശി, വികാരം, വികാരിത്വം, മുതലായ കൽപനകൾ ശരിയാണെന്നു തോന്നുകയില്ല. കാരണം എല്ലാ ഉപനിഷത്തുകളും കൽപനകളെയെല്ലാം ഇല്ലാതാക്കാനാണ് ശ്രമിക്കുന്നത് .

അതോ ഹിത്വാ സർവ്വ കൽപനാമാകാശസ്യേവ നിർവ്വിശേഷതാ പ്രതിപത്തവ്യാ. "ആകാശവദ് സർവ്വഗതശ്ച നിത്യഃ " "ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ" (ക. ഉ. 2. 2. 11) ഇത്യാദി ശ്രുതി ശതേഭ്യഃ നാത്മാനം ബ്രഹ്മവിലക്ഷണം കൽപയേത് , ഉഷ്ണാത്മക ഇവാഗ്നൗ ശീതൈകദേശം, പ്രകാശാത്മകേവ സവിതരി തമ ഏകദേശം—സർവ്വകൽപനാ—

അതുകൊണ്ട് ആകാശത്തിനെന്നതുപോലെ സർവ്വകൽപനകളേയും വെടിഞ്ഞ് നിർവ്വിശേഷതയെ പ്രതിപാദിക്കേണ്ടതുണ്ട് . "ആകാശം പോലെ സർവ്വഗതനും നിത്യനുമാണ് " ലോകദുഃഖങ്ങളാൽ ബാധിതനാവുന്നില്ല, കാരണം അവക്കു പുറത്താണ് " എന്നിങ്ങിനെ അനേകം ശ്രുതികളുണ്ട് . ആത്മാവിനെ ബ്രഹ്മവിലക്ഷണമായി കരുതരുത് ഉഷ്ണാത്മകമായ അഗ്നിയിൽ ഒരു ഭാഗം ശീതമാണെന്നും പ്രകാശാത്മകനായ ആ

പനയനാർത്ഥസാരപരത്വാത് സ—ർവ്വോപനിഷദാം. തസ്മാന്നാമ—രൂപോപാധിനിമിത്താ ഏവാത്മന്യ—സംസാരധർമ്മിണി സർവ്വേ വ്യവ—ഹാരാഃ. "രൂപം രൂപം പ്രതിരൂപോ ബഭൂവ" (ക. ഉ. 2. 2. 9) "സർവ്വാണി രൂപാണി വിചിത്യ ധീരോ നാമാനി കൃത്വാഭിവദന്യദാസ്തേ" ഇത്യേവ—മാദി മന്ത്രവർണ്ണേഭ്യഃ.

ദിത്യനിൽ ഒരു ഭാഗം ഇരുട്ടാണെന്നും കരുതാൻ വയ്യല്ലോ. എല്ലാ ഉപനിഷത്തുകളുടേയും ഉദ്ദേശം സർവ്വകൽപനകളുടേയും നിവൃത്തിയാണ്. അതുകൊണ്ട് നാമരൂപങ്ങളാകുന്ന ഉപാധികൊണ്ടുമാത്രമാണ് അസംസാരധർമ്മിയായ ആത്മാവിൽ എല്ലാ വ്യവഹാരങ്ങളും. "അവൻ ഓരോ രൂപത്തോടും കൂടി പ്രതിരൂപത്തെ പ്രാപിച്ചു" "ധീരൻ സർവ്വരൂപങ്ങളെയും രചിച്ച് അവക്ക് പേരും കൊടുത്ത് അവയെ വിളിച്ചുകൊണ്ടിരുക്കുന്നു" എന്നിങ്ങിനെ മന്ത്രവർണ്ണങ്ങളുണ്ട്.

ന സ്വത ആത്മനഃ സംസാ—രിത്വം, അലക്തകാദ്യുപാധി സം—യോഗ ജനിതരക്തസ്ഫടികാദി ബുദ്ധിവദ് ഭ്രാന്തമേവ, ന പരമാർ—ത്ഥതഃ. "ധ്യായതീവ, ലേലാ യതീവ" (ബൃ. ഉ. 4. 3. 7) "ന വർദ്ധതേ കർമ്മ—ണാ നോ കനീയാൻ" (4. 4. 23) "ന ലിപ്യതേ കർമ്മണാ പാപകേന" (4. 4. 23) "സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം" (ഗീതാ 13. 27) "ശുനി ചൈവ ശ്വപാകേച" (ഗീതാ 5.18) ഇത്യാദി ശ്രുതിസ്മൃതിന്യായേഭ്യഃ പരമാത്മനഃ അസംസാരിതാ ഏവ. അത ഏകദേശോ വികാരഃ ശക്തി—ർവ്വാ വിജ്ഞാനാത്മാ അന്യോ വേതി വികൽപയിതും നിരവയവത്വാഭ്യു—പഗമേ വിശേഷതോ ന ശക്യതേ. അംശാദിശ്രുതിസ്മൃതിവാദാശ്ച ഏകത്വാർത്ഥാഃ ന തു ഭേദപ്രതി പാദകാഃ, വിവക്ഷിതാർത്ഥൈക—വാക്യയോഗാദിത്യവോചാമ.

ആത്മാവിന് സംസാരിത്വം സ്വതവേ ഇല്ല. കോലരക്ക് മുതലായ ഉപാധികളോടു ചേർന്നതു കൊണ്ടുണ്ടാവുന്ന ചുവന്നസ്ഫടികം മുതലായ തോന്നൽ പോലെ ഇത് ഒരു ഭ്രമമാണ്, പരമാർത്ഥമല്ല. "ധ്യാനിക്കുന്നതുപോലെയും ചലിക്കുന്നതുപോലെയും" കർമ്മം കൊണ്ട് വർദ്ധിക്കുന്നില്ല, ചെറുതാവുന്നില്ല." "പാപകർമ്മങ്ങളാൽ പററലുണ്ടാവുന്നില്ല" "എല്ലാ ഭൂതങ്ങളിലും ഒരു പോലെയിരിക്കുന്നവനെ" "ശുനകനിലും ചണ്ഡാലനിലും" എന്നിങ്ങിനെ ശ്രുതി, സ്മൃതി, യുക്തി എന്നിവയാൽ പരമാത്മാവിൻെറ അസംസാരിത്വം തന്നെയാണ് സിദ്ധമാകുന്നത്. അതുകൊണ്ട് ആത്മാവിൻെറ നിരവയവത്വത്തെ അംഗീകരിച്ചശേഷം പ്രത്യേകിച്ചും വിജ്ഞാനാത്മാവ് പരമാത്മാവിൻെറ ഏകദേശമോ വികാരമോ ശക്തിയോ ആയ മറെറന്തോ ആണെന്ന് തെററിദ്ധരിക്കാവുന്നതല്ല. അംശാദിയായിട്ടുള്ള ശ്രുതി സ്മൃതിവാദങ്ങളും ഏകത്വത്തെ സ്ഥാപിക്കാനാണ്. എന്തെന്നാൽ വിവക്ഷിതാർത്ഥം ഏകവാക്യ സൂചകമാണെന്ന് ഞാൻ പറഞ്ഞുവല്ലോ.

സർവ്വോപനിഷദാം പരമാ—ത്മൈകത്വജ്ഞാപനപരത്വേ [ഽ]ഥ കിമക്ഷർത്ഥം തത്പ്രതികൂലോ [ഽ]ർത്ഥോ വിജ്ഞാനാത്മഭേദഃ പരിക—ൽപ്യത ഇതി? കർമ്മകാണ്ഡപ്രാമാ—ണ്യ വിരോധപരിഹാരായേത്യേകേ. കർമ്മപ്രതിപാദകാനി ഹി വാക്യാനി അനേക ക്രിയാകാരകഫല ഭോക്തൃ

എല്ലാ ഉപനിഷത്തുക്കൾക്കും പരമാത്മാവിൻെറ ഏകത്വത്തെ ബോധിപ്പിക്കുകയാണ് ഉദ്ദേശമെങ്കിൽ എന്തിനാണ് അതിനുവിരുദ്ധമായ അർത്ഥത്തോടുകൂടിയുള്ള വിജ്ഞാനാത്മഭേദത്തെകുറിക്കുന്ന പരികൽപന? കർമ്മകാണ്ഡത്തിൻെറ പ്രാമാണ്യത്തിന് വിരോധമില്ലാതാക്കാനാണെന്ന് ചിലർ പറയുന്നു. കർമ്മപ്രതിപാദകങ്ങളായ വാക്യങ്ങളാകട്ടെ പലതര

കർത്ത്രാശ്രയാണി, വിജ്ഞാനാത്മ—ഭേദഭാവേ ഹ്യസംസാരിണ ഏവ പരമാത്മന ഏകത്വേ കഥമിഷ്ടഫ—ലാസു ക്രിയാസു പ്രവത്തയേയുഃ ? കസ്യ വാ ബദ്ധസ്യ മോക്ഷായ ഉപനിഷദാരഭ്യേത ? അപി ച പരമാത്മൈകത്വവാദി പക്ഷേ കഥം പരമാത്മൈകത്വോപദേശഃ ? കഥം വാ തദുപദേശഗ്രഹണഫലം? ബദ്ധസ്യ ഹി ബന്ധനാശായോപ—ദേശഃ തദഭാവേ ഉപനിഷച്ഛാ—സ്ത്രം നിർവ്വിഷയമേവ.

ത്തിലുള്ള ക്രിയാകാരകഫലങ്ങളെയും ഭോക്താവ് , കർത്താവ് മുതലായവയെയും ആശ്രയിച്ച് നിലകൊള്ളുന്നവയാണ് . വിജ്ഞാനാത്മാവെന്ന ഭേദമില്ലെങ്കിൽ, അസംസാരിയും ഏകനുമാണ് പരമാത്മാവെങ്കിൽ ഇഷ്ടഫലപ്രദങ്ങളായ ക്രിയകളിൽ എങ്ങിനെ പ്രവർത്തിക്കാൻ കഴിയും ? ബദ്ധനായ ആരുടെ മോക്ഷണത്തിനുവേണ്ടിയാണ് ഉപനിഷത്ത് ആരംഭിക്കുന്നത് ? മാത്രമല്ല പരമാത്മാവ് ഏകമാണെന്ന് വാദിക്കുന്നവരുടെ പക്ഷത്തിൽ പരമാത്മാവിൻെറ ഏകത്വത്തെക്കുറിച്ച് ഉപദേശിക്കുന്നതെങ്ങിനെ ? ആ ഉപദേശം ഗ്രഹിച്ച് എങ്ങിനെ ഫലം കിട്ടും ? ബദ്ധൻെറ ബന്ധമോചനത്തിനാണ് ഉപദേശം ബന്ധമില്ലാതിരിക്കേ ഉപനിഷദ്ശാസ്ത്രത്തിന് ഒരുവിഷയവുമില്ലാതാകും.

ഏവം തർഹി ഉപനിഷദ്വാദി പക്ഷസ്യ കർമ്മകാണ്ഡവാദിപ—ക്ഷേണ ചോദ്യപരിഹാരയോ സ—മാനഃ പന്ഥാഃ. യേന ഭേദാഭാവേ കർമ്മകാണ്ഡം നിരാലംബനമാത്മാനം ന ലഭതേ പ്രാമാണ്യം പ്രതി തഥോ—പനിഷദപി. ഏവം തർഹി യസ്യ പ്രാമാണ്യേ സ്വാർത്ഥവിഘാതോ നാസ്തി, തസ്യൈവ കർമ്മകാണ്ഡ—സ്യാസ്തു പ്രമാണ്യം. ഉപനിഷദാം തു പ്രാമാണ്യകൽപനായാം സ്വാർ—ത്ഥവിഘാതോ ഭവേദിതി മാ ഭൂത് പ്രാമാണ്യം. ന ഹി കർമ്മകാണ്ഡം പ്രമാണം സദപ്രമാണം ഭവിതു—മർഹതി. ന ഹി പ്രദീപഃ പ്രകാശ—യതി, ന പ്രകാശയതി ചേതി.

**പൂ. പ.**— അങ്ങിനെയാണെങ്കിൽ ഉപനിഷദ്വാദിപക്ഷക്കാർക്ക് കർമ്മകാണ്ഡവാദിപക്ഷക്കാരുമായി ചോദ്യോത്തരങ്ങളിൽ സമാനതയാണുള്ളത് . എന്തെന്നാൽ ഭേദത്തിൻെറ അഭാവത്തിൽ കർമ്മകാണ്ഡം നിരാലംബമായിത്തീരും. തൽസംബന്ധമായ പ്രാമാണ്യം ഇല്ലാതാവുകയും ചെയ്യും. അതുപോലെ ഉപനിഷത്തിനും പ്രാമാണ്യമില്ലാതാവും. അങ്ങിനെ വരുമ്പോൾ യാതൊന്നിൻെറ പ്രമാണ്യത്തിൽ സ്വാർത്ഥത്തിന് വിഘാതം സംഭവിക്കുകയില്ലയോ ആ കർമ്മകാണ്ഡത്തിനുതന്നെ പ്രാമാണ്യം ഭവിക്കട്ടെ. ഉപനിഷത്തിനു പ്രമാണ്യമുണ്ടെന്നു കരുതിയാൽ സ്വാർത്ഥത്തിനു വിഘാതം വരുമെന്നതിനാൽ അതിനു പ്രമാണ്യമില്ലാതിരിക്കുകയാവും നല്ലത് . കർമ്മകാണ്ഡം പ്രമാണമായതിനുശേഷം പ്രമാണമല്ലാതാവാൻ വയ്യ. വിളക്ക് പ്രകാശ്യവസ്തുവിനെ പ്രകാശിപ്പിക്കുകയും പ്രകാശിപ്പിക്കാതിരിക്കുകയും ചെയ്യാറില്ല.

പ്രത്യക്ഷാദിപ്രമാണവിപ്ര—തിഷേധാച്ച. ന കേവലമുപനിഷദോ ബ്രഹ്മൈകത്വം പ്രതിപാദയന്ത്യഃ സ്വാർത്ഥവിഘാതം കർമ്മകാണ്ഡ—പ്രാമാണ്യവിഘാതം ച കുർവ്വന്തി.

പ്രത്യക്ഷാദിപ്രമാണങ്ങൾക്ക് അഭേദം വിരുദ്ധവുമാണ് . ബ്രഹ്മൈകത്വത്തെ പ്രതിപാദിക്കുന്ന ഉപനിഷത്തുക്കൾ സ്വാർത്ഥവിഘാതവും കർമ്മ കാണ്ഡത്തിൻെറ പ്രാമാണ്യവിഘാതവും മാത്രമല്ല ചെയ്യുന്നത് . നിശ്ചിതഭേദത്തി

പ്രത്യക്ഷാദിനിശ്ചിതഭേദപ്രതിപത്യ‍ർത്ഥപ്രമാണൈശ്ച വിരുദ്ധ്യതേ. തസ്മാദ പ്രാമാണ്യമേവോപനിഷദാം. അന്യാർത്ഥതാ വാസ്തു. ന ത്വേ വ ബ്രഹ്മൈകത്വപ്രതിപത്യർത്ഥതാ.

ന്റെ ജ്ഞാനത്തെയുണ്ടാക്കുന്ന പ്രത്യക്ഷാദിപ്രമാണങ്ങൾക്കും അത് വിരുദ്ധമാണ്. അതിനാൽ ഉപനിഷത്തുക്കൾ അപ്രാമാണികങ്ങളാണ്. അല്ലെങ്കിൽ അവക്ക് മററു വല്ലതുമാവാം പ്രയോജനം. അവ ബ്രഹ്മത്തിന്റെ ഏകത്വം പ്രതിപാദിക്കാനുള്ളവയല്ല.

ന. ഉക്തോത്തരത്വാത്. പ്രമാണസ്യ ഹി പ്രമാണത്വമപ്രമാണത്വം വാ പ്രമോൽപാദനാനുൽപാദനനിമിത്തം. അന്യഥാ ചേദ് സ്തംഭാദീനാം പ്രാമാണ്യപ്രസംഗാത് ശബ്ദാദൗ പ്രമേയേ.

അതു ശരിയല്ല. കാരണം ഇതിനെല്ലാം ഉത്തരം പറഞ്ഞു കഴിഞ്ഞതാണ്. ഒരു പ്രമാണത്തിന്റെ പ്രമാണത്വമോ അപ്രമാണത്വമോ അതിന് പ്രമയെ ഉൽപാദിപ്പിക്കാനുള്ള കഴിവിനെയോ കഴിവുകേടിനെയോ ആശ്രയിച്ചാണിരിക്കുന്നത്. മറിച്ചാണെങ്കിൽ സ്തംഭാദികൾക്കും ശബ്ദാദിപ്രമേയത്തിൽ പ്രാമാണ്യമുണ്ടെന്നു പറഞ്ഞാൽ അതു ശരിയാവും.

കിഞ്ചാതഃ ?

അതുകൊണ്ടെന്താണ് ?

യദി താവദുപനിഷദോ ബ്രഹ്മൈകത്വപ്രതിപത്തിപ്രമാം കുർവ്വന്തി, കഥമപ്രമാണം ഭവേയുഃ ?

**സിദ്ധാന്തി**— ഉപനിഷത്തുക്കൾ ബ്രഹ്മൈകത്വപ്രതിപത്തിയാകുന്ന ജ്ഞാനത്തെ ഉണ്ടാക്കുന്നുണ്ടെങ്കിൽ അവയെങ്ങിനെ അപ്രമാണങ്ങളാകും ?

ന കുർവ്വന്ത്യേവേതി ചേദ്യഥാഗ്നിഃ ശീതമിതി ?

**പൂ. പ**— അഗ്നി ശീതത്തെയെന്നപോലെ അങ്ങിനെ ചെയ്യുന്നില്ലെന്നാണെങ്കിലോ?

സ ഭാവാനേവം വദൻ വക്തവ്യഃ, ഉപനിഷത്പ്രാമാണ്യ പ്രതിഷേധാർത്ഥം ഭവതോ വാക്യം ഉപനിഷത്പ്രാമാണ്യപ്രതിഷേധം കിം ന കരോത്യേവാഗ്നിർവ്വാ രൂപ പ്രകാശം ?

ഇങ്ങിനെ പറയുന്ന നിങ്ങളോടു പറയണം—ഉപനിഷത്പ്രാമാണ്യത്തെ പ്രതിഷേധിക്കുന്നതായ നിങ്ങളുടെ വാക്ക്, ഉപനിഷത് പ്രാമാണ്യത്തെ ശരിക്കും പ്രതിഷേധിക്കുന്നില്ലേ ? അഗ്നിയാണെങ്കിൽ രൂപത്തെ പ്രകാശിപ്പിക്കുന്നില്ലേ?

അഥ കരോതി.

**പൂ. പ** —അതു ചെയ്യുന്നുണ്ടല്ലോ. (പ്രാമാണ്യത്തെ പ്രതിഷേധിക്കുന്നുണ്ട്, അഗ്നി പ്രകാശിക്കുന്നുമുണ്ടെന്നർത്ഥം)

യദി കരോതി ഭവതു തദാ പ്രതിഷേധാർത്ഥം പ്രമാണം ഭവദ്വാക്യം, അഗ്നിശ്ച രൂപപ്രകാശകോ ഭവേത്. പ്രതിഷേധവാക്യ പ്രാമാണ്യേ ഭവത്യേവോപനിഷദാം പ്രാമാണ്യം. അത്ര ഭവന്തോ ബ്രുവന്തു കഃ പരിഹാര ഇതി.

**സിദ്ധാന്തി**— ചെയ്യുന്നുണ്ടെങ്കിൽ "ആത്മൈകത്വം" പ്രതിഷേധിക്കുന്നു എന്ന കാര്യത്തിൽ അങ്ങയുടെ വാക്ക് പ്രമാണമായിരിക്കട്ടെ. അഗ്നിരൂപ പ്രകാശവുമാവട്ടെ. പ്രതിഷേധവാക്യം പ്രമാണമാണെങ്കിൽ അതേന്യായത്താൽ ഉപനിഷദ്വാക്യങ്ങൾക്കും പ്രാമാണ്യമുണ്ട്. ഇവിടെ പരിഹാരമെന്താണെന്ന് അങ്ങ് പറയൂ

നന്വത്ര പ്രത്യക്ഷാ മദ്വാക്യാ ഉപനിഷത് പ്രാമാണ്യപ്രതിബോധാർത്ഥപ്രതിപത്തിരഗ്നൗ ച രൂപപ്രകാശന പ്രതിപത്തിഃ പ്രമാ.

**പൂ. പ.**— ഇവിടെ എൻെറ വാക്യത്തിൽ ഉപനിഷദ്വാക്യ പ്രാമാണ്യത്തെ പ്രതിഷേധിക്കുന്ന അർത്ഥത്തിൻെറ പ്രതിപത്തി പ്രത്യക്ഷമായ പ്രമയാണ്. അഗ്നിരൂപത്തെ പ്രകാശിപ്പിക്കുന്നതും പ്രത്യക്ഷമാണ്.

കസ്തർഹി ഭവതഃ പ്രദ്വേഷോ ബ്രഹ്മൈകത്വപ്രത്യയേ പ്രമാം പ്രത്യക്ഷം കുർവ്വതീഷൂപനിഷത്സൂപലഭ്യമാനാസു? പ്രതിഷേധാനുപപത്തേഃ. ശോക മോഹാദിനിവൃത്തിശ്ച പ്രത്യക്ഷം ഫലം ബ്രഹ്മൈകത്വപ്രതിപത്തിപാരമ്പര്യജനിതമിത്യവോചാമ. തസ്മാദുക്തോത്തരത്വാദുപനിഷദം പ്രത്യപ്രമാണശങ്കാ താവന്നാസ്തി.

**സിദ്ധാന്തി— എന്നാൽ** ബ്രഹ്മൈകത്വജ്ഞാനമാകുന്ന പ്രമയെ പ്രത്യക്ഷത്തിലുണ്ടാക്കുന്ന ഉപനിഷത്തുക്കളിൽ നിങ്ങൾക്കെന്താണിത്ര ദ്വേഷത്തിനു കാരണം ? പ്രതിഷേധിക്കാൻ വയ്യെന്നതുതന്നെ. ശോകമോഹാദികളിൽ നിന്നുള്ള നിവൃത്തി, തുടർച്ചയായുണ്ടാകുന്ന ബ്രഹ്മൈകത്വപ്രതിപത്തിയുടെ പ്രത്യക്ഷഫലമാണെന്ന് പറഞ്ഞു കഴിഞ്ഞതാണ്. ഉത്തരം പറഞ്ഞു കഴിഞ്ഞസ്ഥിതിക്ക് ഉപനിഷത്തിനെക്കുറിച്ചുള്ള അപ്രമാണത്വ ശങ്കക്ക് അവകാശമില്ല.

യച്ചോക്തം സ്വാർത്ഥവിഘാതകരത്വാദപ്രാമാണ്യമിതി, തദപി ന തദർത്ഥപ്രതിപത്തേഃ ബാധകാഭാവാത്. ന ഹ്യുപനിഷദ്ഭ്യഃ ബ്രഹ്മൈകമേവാദ്വിതീയം, നൈവ ചേതി പ്രതിപത്തിരസ്തി. യഥാഗ്നിരുഷ്ണഃ ശീതശ്ചേദസ്മാദ്വാക്യാദ്വിരുദ്ധാർത്ഥദ്വയപ്രതിപത്തിഃ. അഭ്യുപഗമ്യ ചൈതദവോചാമ. നനു വാക്യപ്രാമാണ്യസമയേ ഏഷ ന്യായോ, യദുതൈതസ്യ വാക്യസ്യാനേകാർത്ഥത്വം. സതി ചാനേകാർത്ഥത്വേ സ്വാർത്ഥം ച സ്യാത്, തദ്വിഘാതകൃച്ച വിരുദ്ധോ ƒ ന്യോ ƒ ർത്ഥഃ. ന ത്വേതദ്വാക്യപ്രാമാണ്യകാനാം വിരുദ്ധമവിരുദ്ധം ച ഏകം വാക്യമനേകമർത്ഥം പ്രതിപാദയതീത്യേഷ സമയഃ; അർത്ഥൈകത്വാദ് ഹി ഏകവാക്യതാ.

പറഞ്ഞത് സ്വന്തം അർത്ഥത്തിന് വിഘാതം ചെയ്യുന്നതിനാൽ അപ്രമാണമാണ് എന്നാണെങ്കിൽ അതു ശരയല്ല. കാരണം അതിൽ നിന്നുണ്ടാകുന്ന അർത്ഥപ്രതിപത്തിക്ക് ഒരു ബാധയും സംഭവിക്കുന്നില്ല. ബ്രഹ്മം ഏകവും അദ്വിതീയവുമാണെന്നും അല്ലെന്നുമുള്ള വിധം ജ്ഞാനം ഉപനിഷത്തിൽ നിന്നുണ്ടാവുന്നില്ല. എങ്ങിനെയെന്നാൽ അഗ്നി ഉഷ്ണവും ശീതവുമാണെന്നുള്ളവാക്യത്തിൽ വിരുദ്ധാർത്ഥങ്ങൾ ഉണ്ടാവുന്നതു പോലെ. ഇതറിഞ്ഞാണ് ഞാൻ ഇങ്ങിനെ പറഞ്ഞത് — വാക്യത്തിന് പ്രാമാണികതയുള്ളപ്പോൾ ഒരു വാക്യത്തിന് അനേകാർത്ഥം കൽപിക്കുന്നത് ശരിയല്ലെന്ന്. വാക്യത്തിന് അനേകാർത്ഥമുണ്ടായാൽ ഒന്ന് സ്വന്തം അർത്ഥമായി ഭവിക്കും; മറെറാന്ന് അതിനു വിഘാതമായ വിരുദ്ധാർത്ഥവുമായിത്തീരും. ഒരേ വാക്യം വിരുദ്ധവും അവിരുദ്ധവുമായ പലേ അർത്ഥങ്ങളെ പ്രതിപാദിക്കുന്നു എന്ന വാക്യത്തിൻെറ പ്രമാണത്തെ അംഗീകരിക്കുന്ന ഒരു സിദ്ധാന്തവുമില്ല. കാരണം അർത്ഥത്തിൻെറ ഏകത്വത്തിലാണ് ഏകവാക്യത ഭവിക്കുന്നത്.

ന ച കാനിചിദുപനിഷദ്വാ‑ക്യാനി ബ്രഹ്മൈകത്വപ്രതിഷേധം കുർവ്വന്തി. യത്തു ലൗകികം വാക്യം അഗ്നിരുഷ്ണഃ ശീതശ്ചേതി ന തത്രൈകവാക്യതാ തദേകദേശസ്യ പ്രമാണാന്തരവിഷയാനുവാദിത്വാ‑ത് . അഗ്നിഃ ശീത ഇത്യേതദേകം വാക്യം, അഗ്നിരുഷ്ണ ഇതി തു പ്രമാണാന്തരാനുഭവസ്മാരകം, ന തു സ്വയമർത്ഥവബോധകം. അതോ നാഗ്നിഃ ശീത ഇത്യനേനൈകവാ‑ക്യതാപ്രമാണാന്തരാനുഭവസ്മാ‑രണേനൈവോപക്ഷീണത്വാത് . യ‑ത്തു വിരുദ്ധാർത്ഥപ്രതിപാദകമിദം വാക്യമിതി മന്യതേ, തച്ഛീതോ‑ഷ്ണപദാഭ്യാമഗ്നിപദസാമാനാധി‑കരണ്യപ്രയോഗനിമിത്താ ഭ്രാന്തിഃ, ന ത്വേവൈകസ്യ വാക്യസ്യാനേ‑കാർത്ഥത്വം ലൗകികസ്യ വൈദിക സ്യ വാ.

ചില ഉപനിഷദ്വാക്യങ്ങളെങ്കിലും ബ്രഹ്മൈകത്വത്തെ നിരാകരിക്കുന്നു എന്ന് പറയാൻ വയ്യ. അഗ്നി ഉഷ്ണവും ശീതവുമാണെന്ന് ഒരു ലൗകികവാക്യമുണ്ടെങ്കിൽ അവിടെ ഏകതാവാക്യത ഇല്ല. കാരണം അതിന്റെ ഒരു ഭാഗം മറെറാരു പ്രമാണത്തിന് വിഷയമായ അർത്ഥത്തെ അനുവദിച്ചു കൊടുക്കുന്നതാണ് . അഗ്നി ശീതമാണ് എന്നത് ഒരു വാക്യമാണ് . അഗ്നി ഉഷ്ണമാണ് എന്നതാകട്ടെ പ്രമാണാന്തരം വഴിയുള്ള പ്രത്യക്ഷാനുഭവത്തെ സ്മരിപ്പിക്കുന്നതുമാണ് . തനിച്ചൊരർത്ഥത്തെ ദ്യോതിപ്പിക്കുന്നതല്ല. അതുകൊണ്ട് അഗ്നി ശീതമാണ് എന്ന വാക്യത്തോട് അതിന് എകവാക്യത ഇല്ല. എന്തെന്നാലത് പ്രമാണാന്തരം കൊണ്ടുണ്ടായ അനുഭവത്തിന്റെ ഓർമ്മയെ ജനിപ്പിച്ചശേഷം പൊലിഞ്ഞുപോകുന്നു. വിരുദ്ധാർത്ഥ പ്രതിപാദകമാണ് ഈ വാക്യമെന്ന് കരുതുകയാണെങ്കിൽ ശീതോഷ്ണ പദങ്ങളോട് അഗ്നിപദത്തിന് സമാനാധികരണരൂപത്തോടുകൂടിയ പ്രയോഗം കാണുന്നതിനാൽ അത് ഭ്രാന്തിയാണ് . (ഇത് ഒരു പ്രമയേയും ഉൽപാദിപ്പിക്കു ന്നില്ല എന്നർത്ഥം) ഒരേ വാക്യത്തിന് അനേകാർത്ഥത്വം ലൌകികനിലക്കും വൈദികനിലക്കും ഉണ്ടാകാവുന്നതല്ല.

**കർമ്മകാണ്ഡപ്രാമാണ്യോപപാദനം.**

**കർമ്മകാണ്ഡപ്രാമണ്യോപപാദനം.—**

യച്ചോക്തം കർമ്മകാണ്ഡ പ്രമാണ്യവിഘാതകൃദുപനിഷ‑ദ്വാക്യമിതി, തന്ന; അന്യാർത്ഥത്വാത് . ബ്രഹ്മൈകത്വപ്രതിപാദനപരാ ഹ്യുപനിഷദോ നേഷ്ടാർത്ഥ പ്രാ‑പ്തൗ സാധനോപദേശം തസ്മിൻ വാ പുരുഷനിയോഗം വാരയന്തി അനേ കാർത്ഥത്വാനുപപത്തേരേവ.

ഉപനിഷദ്വാക്യം കർമ്മകാണ്ഡത്തിന്റെ പ്രാമാണികതയെ നശിപ്പിക്കുന്നതാണെന്നു പറഞ്ഞാലതു ശരിയല്ല. കാരണം അതിന്റെ ഉദ്ദേശം മറെറാന്നാണ് . ബ്രഹ്മൈകത്വത്തെ പ്രതിപാദിക്കുന്ന ഉപനിഷത്തുക്കൾ ഇഷ്ടാർത്ഥ പ്രാപ്തിക്കായുള്ള സാധനകളെ ഉപദേശിക്കുകയോ അതിൽ നിന്നുള്ള പുരുഷ നിയോഗം തടുക്കുകയോ ചെയ്യുന്നില്ല. കാരണം ഉപനിഷത്തുക്കൾക്ക് അനേകാർത്ഥത്വമുണ്ടാവാൻ വയ്യ.

ന ച കർമ്മ കാണ്ഡവാക്യാനാം സ്വാർത്ഥേ പ്രമാ നോൽപാദ്യതേ. അസാധാരണേ ചേദ് സ്വർത്ഥേ പ്ര‑മാമുൽപാദയതി വാക്യം കുതോ ƒ ന്യേന വിരോധഃ സ്യാത് ?

അതുപോലെ കർമ്മകാണ്ഡത്തിലെ വാക്യങ്ങൾക്കും സ്വാർത്ഥത്തിൽ പ്രമയുണ്ടാവാൻ വയ്യെന്നില്ല. ഏതെങ്കിലും വാക്യം അതിന്റെ അസാധാരണമായ അർത്ഥത്തിൽ പ്രമ ഉണ്ടാക്കുകയാണ്

എങ്കിൽ അതിന് മററൊരു വാക്യത്തോ ട് എന്തിനു വിരോധമുണ്ടാവണം ?

ബ്രഹ്മൈകത്വേ നിർവ്വിഷ — യത്വാത് പ്രമാ ന ഉൽപദ്യത ഏ— വേതി ചേത് ?

**പൂ. പ—** ബ്രഹ്മൈകത്വ കൽപന യിൽ നിർവ്വിഷയത്വം സംഭവിക്കുന്നതി നാൽ ഓരിക്കലും പ്രമ ഉണ്ടാകുന്നേയില്ല എന്നാണെങ്കിലോ ?

ന, പ്രത്യ**ക്ഷത്വാത്** പ്രമായാഃ. "ദർശപൂർണ്ണ**മാസാഭ്യാം** സ്വർഗ്ഗ— കാമോ യജേത" "ബ്രാഹ്മണോ ന ഹന്തവ്യഃ" ഇത്യേവമാദിവാക്യേഭ്യഃ പ്രത്യക്ഷാ പ്രമാ ജായമാനാ. സാ നൈവ ഭവിഷ്യതി യദ്യുപനിഷദോ ബ്രഹ്മൈകത്വം ബോധയിഷ്യ— ന്തീത്യനുമാനം. ന ചാനുമാനം പ്രത്യ— ക്ഷവിരോധേ പ്രമാണ്യം ലഭതേ. തസ്മാദസദേവ ഏതത് ഗീയതേ പ്രമൈവ നോൽപദ്യത്യ ഇതി. അപി ച യഥാപ്രാപ്തസ്യൈവ അവി— ദ്യാപ്രത്യുപസ്ഥാപിതസ്യ ക്രിയാ— കാരക ഫലസ്യാശ്രയണേന ഇ— ഷ്ടാനിഷ്ടപ്രാപ്തിപരിഹാരോ— പായസാമാന്യേ പ്രവൃത്തസ്യ ത— ദ്വിശേഷമജാനതഃ തദാചക്ഷാണാ ശ്രുതിഃ, ക്രിയാകാരകഫലഭേദസ്യ ലോകപ്രസിദ്ധസ്യ സത്യതാമസ— ത്യതാം വാ നാചഷ്ടേ ന ച വാര— യതി ഇഷ്ടാനിഷ്ടഫലപ്രാപ്തി പരിഹാരോപായവിധിപരത്വാത് .

**സിദ്ധാന്തി—** അതു ശരിയല്ല. പ്രമ പ്ര ത്യക്ഷമാണ് . "സ്വർഗ്ഗകാമി ദർശ പൂർണ്ണ മാസങ്ങൾ വഴി യജിക്കണം" "ബ്രാഹ്മണ നെകൊല്ലരുത് " എന്നിങ്ങിനെയുള്ള വാക്യങ്ങൾവഴി പ്രമയുണ്ടാവുന്നത് പ്ര ത്യക്ഷമാണ് . "ഉപനിഷത്തുക്കൾ ബ്രഹ് മൈകത്വം ബോധിപ്പിക്കുന്നു എങ്കിലും അതുണ്ടാവാൻ വയ്യ." എന്നത് ഒരനു മാനമാണ് . പ്രത്യക്ഷത്തിനു വിരോധ മായാൽ അനുമാനത്തിന് പ്രാമാണ്യമി ല്ല—അതിനാൽ പ്രമ ഉണ്ടാകുന്നേയില്ല. എന്നീ പറയുന്നത് തെററുതന്നെ എന്നു പറയേണ്ടിയിരിക്കുന്നു. യഥാപ്രാപ്ത വും അവിദ്യയാൽ സുസ്ഥാപിതവുമായ ക്രിയാകാരകഫലങ്ങളെ ആശ്രയിച്ചി രിക്കുന്ന ഇഷ്ടപ്രാപ്തിയെയും അനി ഷ്ടപരിഹാരത്തെയും കുറിച്ചുള്ള സാമാ ന്യോപായത്തിൽ വർത്തിക്കുമ്പോൾ ആർ ക്ക് അതിനുള്ള വിശേഷോപായത്തെ ക്കുറിച്ചറിയില്ലയോ അയാൾക്ക് ആ വി ശേഷോപായത്തെ പറഞ്ഞുകൊടുക്കു ന്ന ശ്രുതി ലോകപ്രസിദ്ധമായ ക്രിയാകാര കഫലഭേദങ്ങളുടെ സത്യാ സത്യങ്ങളെ ക്കുറിച്ച് പ്രതിപാദിക്കുന്നില്ല; നിഷേധി ക്കുന്നുമില്ല. കാരണം ഇഷ്ട പ്രാപ്തിക്കും അനിഷ്ടപരിഹാരത്തിനുമുള്ള ഉപായ ത്തെ വിധിക്കുന്നതിനു മാത്രമാണ് താൽ പര്യം.

യഥാ കമ്യേഷു പ്രവൃത്താ ശ്രുതിഃ കാമാനാം മിഥ്യാജ്ഞാന— പ്രഭവത്വേ സത്യപി യഥാപ്രാ— പ്താനേവ കാമാനുപാദായ ത— ത്സാധനാന്യേവ വിധത്തേ, ന തു കാമാനാം മിഥ്യാജ്ഞാനപ്രഭവ— ത്വാദനർത്ഥരൂപത്വം ചേതി, ന വിദധാതി. തഥാ നിത്യാഗ്നിഹോ— ത്രാദിശാസ്ത്രമപി മിഥ്യാജ്ഞാന—

കാമ്യകർമ്മങ്ങളിൽ പ്രവൃത്തമായ ശ്രുതി കാമങ്ങൾക്ക് മിഥ്യാജ്ഞാന ജനി തത്വമുണ്ടെങ്കിലും യഥാപ്രാപ്തങ്ങളായ കാമങ്ങളെ സ്വീകരിച്ച് അവക്കുള്ള സാധനകളെ നിർദ്ദേശിക്കുന്നു. കാമങ്ങ ൾ മിഥ്യാജ്ഞാനജനിതങ്ങളാണ് , അവ അനർത്ഥരൂപങ്ങളാണ് എന്നൊന്നും പറ യുന്നില്ല. അതുപോലെ അഗ്നിഹോത്രാ ദിനിത്യകർമ്മങ്ങളെ നിരൂപണം ചെയ്യുന്ന ശാസ്ത്രവും മിഥ്യാജ്ഞാന ജനിതവും

പ്രഭവം ക്രിയാകാരഭേദം യഥാ പ്രാപ്തമേവാദായ ഇഷ്ടവിശേഷ— പ്രാപ്തിമനിഷ്ടവിശേഷ പരിഹാരം വാ കിമപി പ്രയോജനം പശ്യദഗ്നി— ഹോത്രാദികർമ്മാണി വിധത്തേ. നാവിദ്യാഗോചരാ സദ്വസ്തുവി— ഷയമിതി ന പ്രവർത്തതേ; യഥാ കാമ്യേഷു.

യഥാപ്രാപ്തവുമായ ക്രിയാകാരക ഫല രൂപഭേദത്തെ സ്വീകരിച്ചു തന്നെ ഇഷ്ടവിശേഷപ്രാപ്തിയേയോ അനിഷ്ടവിശേഷ പരിഹാരത്തേയോ ഉൾക്കൊള്ളുന്ന ഒരു പ്രയോജനത്തെ കണ്ടാണ് അഗ്നിഹോത്രാദി കർമ്മങ്ങളെ വിധിക്കുന്നത് . കാമ്യകർമ്മങ്ങളിലെന്ന പോലെ സദ്വസ്തു അവിദ്യാഗോചരമല്ല എന്ന നിലക്ക് പ്രവർത്തിക്കുന്നില്ല.

ന ച പുരുഷാ ന പ്രവർ— ത്തേരൻ അവിദ്യാവന്തോ ദൃഷ്ട— ത്വാദ്യഥാ കാമിനഃ.

അവിദ്വാന്മാരായ പുരുഷന്മാർ ആ കർമ്മങ്ങളിൽ പ്രവർത്തിക്കുന്നില്ലെന്നുമില്ല. കാരണം കാമികളെപ്പോലെ അവർ പ്രവർത്തിക്കുന്നതായി കാണുന്നുണ്ട്.

വിദ്യാവതാമേവ കർമ്മാധി— കാര ഇതി ചേത് ?

**പൂ. പ—** വിദ്വാന്മാർക്കു മാത്രമേ കർമ്മാധികാരമുള്ളു എന്നാണെങ്കിലോ ?

ന; ബ്രഹ്മൈകത്വവിദ്യായാം കർമ്മാധികാരവിരോധസ്യോക്ത— ത്വാത് . ഏതേന ബ്രഹ്മൈകത്വേ നിർവ്വിഷയത്വാദുപദേശേന തദ്— ഗ്രഹണഫലാഭാവദോഷപരി— ഹാര ഉക്തോ വേദിതവ്യഃ.

**സിദ്ധാന്തി—** അതു ശരിയല്ല. കാരണം ബ്രഹ്മൈകത്വവിദ്യക്ക് കർമ്മാധികാര വിരോധമുണ്ടെന്ന് പറുന്നുണ്ടല്ലോ. ബ്രഹ്മൈകത്വത്തിൽ മററു വിഷയങ്ങളില്ലാത്തതിനാൽ ഈ ഉപദേശംവഴി അതിന്റെ ഗ്രഹണരൂപമായ ഫലം ഇല്ലെന്ന ദോഷത്തിന് പരിഹാരം പറഞ്ഞു കഴിഞ്ഞു.

പുരുഷേച്ഛാരാഗാദി— വൈചിത്ര്യാച്ച. അനേകാ ഹി പുരുഷാണാമിച്ഛാ, രാഗാദയശ്ച ദോഷാ വിചിത്രാഃ. തതശ്ച ബാ— ഹ്യവിഷയരാഗാദ്യപഹൃതചേത— സോ ന ശാസ്ത്രം നിവർത്തയിതും ശക്തം. നാപി സ്വഭാവതോ ബാ— ഹ്യവിഷയ വിരക്തചേതസോ വിഷയേഷു പ്രവർത്തയിതും ശ— ക്തം. കിന്തു ശാസ്ത്രാദേതാവദേവ ഭവതി— ഇദമിഷ്ടസാധനം ഇദമനി— ഷ്ടസാധനമിതി സാദ്ധ്യസാധന— സംബന്ധവിശേഷാഭിവ്യക്തിഃ—പ്ര— ദീപാദിവത്തമസി രൂപാദിവിജ്ഞാ— നം. ന തു ശാസ്ത്രം ഭൃത്യാനിവ ബലാന്നിവർത്തയതി നിയോജയതി വാ. ദൃശ്യന്തേ ഹി പുരുഷാ രാ— ഗാദിഗൗരവാത് ശാസ്ത്രമപ്യതി—

പുരുഷന്മാരുടെ ഇച്ഛ, രാഗം മുതലായവവിചിത്രമായതിനാൽ കർമ്മ കാണ്ഡത്തിലെ ഉപദേശം സാർത്ഥകമാണ് . പുരുഷന്മാർക്ക് അനേകം ഇച്ഛകളുണ്ട് . രാഗാദിദോഷങ്ങൾ വിചിത്രമാണ് . അതിനാൽ ബാഹ്യവിഷയമായ രാഗാദികളാൽ അപഹൃതചിത്തരെ നിവർത്തിപ്പിക്കാൻ ശാസ്ത്രത്തിന് കഴിയുകയില്ല. സ്വാഭാവികമായ ബഹ്യ വിഷയങ്ങളിൽ വിരക്ത ചിത്തരായവരെ വിഷയങ്ങളിൽ പ്രവർത്തിപ്പിക്കാനും പററില്ല. എന്നാൽ ശാസ്ത്രത്തിൽ നിന്ന് ഇതു മാത്രം ഉണ്ടാവുന്നു— അന്ധകാരത്തിൽ ദീപാദികൾ രൂപാദിജ്ഞാനം ഉണ്ടാക്കുന്നതുപോലെ ഇത് ഇഷ്ടസാധനമാണ് , ഇതനിഷ്ടസാധനമാണ് എന്നിങ്ങിനെ സാധ്യസാധന സംബന്ധ വിശേഷത്തെപ്പററി അറിവുണ്ടാക്കാൻ കഴിയുന്നു. ശാസ്ത്രം ഭൃത്യന്മാരോടെന്ന പോലെ ബലാൽക്കാരമായി ഒന്നിൽ നിന്നും

ക്രാമന്തഃ. തസ്മാത് പുരുഷമതി– വൈചിത്ര്യമപേക്ഷ്യ സാദ്ധ്യസാധന സംബന്ധ വിശേഷാനനേകധോ– പദിശന്തി.

ആരേയും നിവർത്തിപ്പിക്കുകയോ ഒന്നിൽ നിയോഗിക്കുകയോ ചെയ്യുന്നില്ല. രാഗാദി കളുടെ ആധികൃത്തിൽ ലോകർ ശാസ്ത്ര ത്തെ അതിക്രമിക്കുന്നതും കാണാറുണ്ട് . അതിനാൽ പുരുഷന്റെ വൈചിത്ര്യം കണക്കിലെടുത്ത് ശാസ്ത്രം സാദ്ധ്യസാ ധനസംബന്ധ വിശേഷങ്ങളെ പലവിധ ത്തിൽ ഉപദേശിക്കുന്നു.

തത്ര പുരുഷാഃ സ്വയമേവ യഥാരുചി സാധനവിശേഷേഷു പ്രവർത്തന്തേ, ശാസ്ത്രം തു സവി– തൃപ്രദീപാദിവദുദാസ്ത ഏവ. തഥാ കസ്യചിത് വാരോ ऽ പിപുരുഷാർ– ത്ഥോ ऽ പുരുഷാർത്ഥവദവഭാസതേ യസ്യയഥാ ऽ വഭാസഃ സ തഥാരൂപം പുരുഷാർത്ഥം പശ്യതി തദനുരൂപാ– ണി സാധനാന്യുപാദിത്സതേ തഥാ ചാർത്ഥവാദോ ऽ പി "ത്രയാഃ പ്രാജാപത്യാഃ പ്രജാപതൗ പിതരി ബ്രഹ്മചര്യമൂഷുഃ" (ബൃ. ഉ. 5. 2. 1) ഇത്യാദിഃ. തസ്മാന്ന ബ്രഹ്മൈ– കത്വം ജ്ഞാപയിഷ്യന്തോ വേദാന്താ വിധിശാസ്ത്രസ്യ ബാധ– കാഃ. ന ച വിധിശാസ്ത്രമേതാവതാ നിർവ്വി– ഷയം സ്യാത് . നാപ്യുക്തകാരകാ– ദിഭേദം വിധിശാസ്ത്രമുപനിഷദാം ബ്രഹ്മൈകത്വം പ്രതി പ്രാമാണ്യം നിവർത്തയതി. സ്വവിഷയശൂരാണി ഹി പ്രമാണാനി ശ്രോത്രാദിവത്

പുരുഷന്മാർ സ്വയം രുചിക്കനു സരിച്ച് ഓരോ സാധനവിശേഷങ്ങളിലും പ്രവർത്തിക്കുമ്പോൾ സൂര്യൻ, വിളക്ക് എന്നിവയെപ്പോലെ ശാസ്ത്രം ഉദാസീ നമായിരിക്കുന്നേയുള്ളു. ഇപ്രകാരം ചിലർക്ക് പരമപുരുഷാർത്ഥവും പുരു ഷാർത്ഥമല്ലാത്തപോലെ ഭാസിക്കുന്നു. ആർക്കെങ്ങിനെ അവ ഭാസിക്കുന്നുവോ ആ രൂപത്തിലുള്ള പുരുഷാർത്ഥത്തെ അ വൻ കാണുന്നു. അതിനനുരൂപമായ സാ ധനകളെ ചെയ്യാനാഗ്രഹിക്കുന്നു. അപ്ര കാരം അർത്ഥവാദവുമുണ്ട് , "പ്രജാപതി യുടെ മൂന്നു പുത്രന്മാർ പിതാവായ പ്രജാ പതിയുടെ സമീപം ബ്രഹ്മചര്യമനുഷ്ഠി ച്ച് വസിച്ചു" എന്നിങ്ങിനെ. അതിനാൽ ബ്രഹ്മൈകത്വത്തെ പഠിപ്പിക്കുന്ന വേദാ ന്തവാക്യങ്ങൾ വിധിശാസ്ത്രത്തിന് ബാ ധകമായിത്തീരുന്നില്ല. ഇതുകൊണ്ടുമാ ത്രം വിധിശാസ്ത്രം നിർവ്വിഷയമാകു ന്നില്ല. മുൻപു പറഞ്ഞ കാരകാദിഭേദ ത്തോടു കൂടിയ വിധിശാസ്ത്രം ഉപനിഷ ത്തിന്റെ ബ്രഹ്മൈകത്വപരമായ പ്രാമാ ണ്യത്തെ ഇല്ലാതാക്കുന്നുമില്ല. കാരണം ശ്രോതാദികളെപ്പോലെ എല്ലാ പ്രമാണ ങ്ങളും സ്വവിഷയങ്ങളിൽ പ്രബലങ്ങളാ ണ് .

**ബ്രഹ്മൈകത്വമാക്ഷിപ്യതേ–**

തത്രപണ്ഡിതമ്മന്യാഃ കേ– ചിത് സ്വചിത്തവശാത്സർവ്വം പ്ര– മാണമിതരേതരവിരുദ്ധം മന്യന്തേ, തഥാ പ്രത്യക്ഷാദിവിരോധമപി ചോദയന്തി ബ്രഹ്മൈകത്വേ. ശബ്ദാദയഃ കില ശ്രോത്രാദിവിഷയാ ഭിന്നാഃ പ്രത്യക്ഷത ഉപലഭ്യന്തേ. ബ്രഹ്മൈകത്വം ബ്രുവതാം പ്രത്യ–

**ബ്രഹ്മൈകത്വത്തെ ആക്ഷേ പിക്കുന്നു.–**

ഇവിടെ സ്വയം പണ്ഡിതന്മാരെന്നഭിമാ നിക്കുന്ന ചിലർ സ്വന്തം ബുദ്ധിക്കടിമപ്പെട്ട് എല്ലാ പ്രമാണങ്ങളെയും പരസ്പര വിരു ദ്ധങ്ങളെന്നുകരുതുന്നു. അതുപോലെ ബ്രഹ്മൈകത്വത്തിൽ പ്രത്യക്ഷാദികൾ ക്ക് വൈരുദ്ധ്യം വരുകയില്ലേ എന്നു ചോദിക്കുകയും ചെയ്യുന്നു. ശ്രോത്രാദി വിഷയമായ ശബ്ദാദികൾ (ഓരോരുത്ത ർക്കും) വ്യത്യസ്തമായി ഭവിക്കുന്നത്

ക്ഷവിരോധഃ സ്യാത് . തഥാ ശ്രോ—ത്രാദിഭിഃ ശബ്ദാദ്യുപലബ്ധാരഃ കർത്താരശ്ച ധർമ്മാധർമ്മയോഃ പ്രതിശരീരം ഭിന്നാ അനുമീയന്തേ സംസാരിണഃ തത്ര ബ്രഹ്മൈകത്വം ബ്രുവതാമനുമാനവിരോധശ്ച. തഥാ ചാഗമവിരോധം വദന്തി, "പശുകാമോ യജേത" "സ്വർഗ്ഗകാമോ യജേത" "ഗ്രാമകാമോ യജേത" ഇത്യേവമാദി വാക്യേഭ്യോ ഗ്രാമപ—ശുസ്വർഗ്ഗാദി കാമാഃ തത്സാധനാദ്യ—നുഷ്ഠാതാരശ്ച ഭിന്നാ അവഗമ്യ—ന്തേ.

പ്രത്യക്ഷമാണ് . അതിനാൽ ബ്രഹ്മൈകത്വത്തെ പറയുന്ന വാക്യങ്ങൾക്ക് പ്രത്യക്ഷവിരോധം സംഭവിക്കും. ഇങ്ങിനെ ശ്രോത്രാദികളിൽ കൂടി ശബ്ദാദ്യുപലബ്ധിയുണ്ടാവുന്നവരും ധർമ്മാധർമ്മകർത്താക്കളും ശരീരം പ്രതിവ്യത്യസ്തമാകുംവണ്ണം സംസാരത്തെ അനുഭവിക്കുന്നുണ്ടെന്ന് അനുമാനിക്കുന്നു. അങ്ങിനെ ബ്രഹ്മൈകത്വ വാക്യത്തിന് അനുമാന വിരോധവും സംഭവിക്കും. അതുപോലെ ആഗമവിരോധവുമുണ്ടെന്നുപറയുന്നു. "ഗ്രാമത്തെ ഇച്ഛിക്കുന്നവൻ യജിക്കണം," " പശുവിനെ ഇച്ഛിക്കുന്നവൻ യജിക്കണം" "സ്വർഗ്ഗത്തെ ഇച്ഛിക്കുന്നവൻ യജിക്കണം" എന്നീ വാക്യങ്ങളെക്കൊണ്ട് ഗ്രാമപശുസ്വർഗ്ഗകാമന്മാരും അവക്കുള്ള സാധനകളനുഷ്ഠിക്കുന്നവരും വ്യത്യസ്തരാണെന്ന് വരുന്നുണ്ടല്ലോ .

**ഉക്താക്ഷേപനിരാസഃ—**

**പറയപ്പെട്ട ആക്ഷേപത്തിന്റെ നിരാസം —**

അത്രോച്യതേ തേ തു കുതർക്കദൂഷിതാന്തഃ കരണാ ബ്രാ—ഹ്മണാദിവർണ്ണാപസദാ അനു—കമ്പനീയാ ആഗമാർത്ഥവിച്ഛിന്ന—സമ്പ്രദായബുദ്ധയ ഇതി. കഥം ? ശ്രോത്രാദിദ്വാരൈഃ ശബ്ദാദിഭിഃ പ്രത്യക്ഷതാ ഉപലബ്ധാമാനൈർ—ബ്രഹ്മണ ഏകത്വം വിരുദ്ധ്യത ഇതി വദന്തോ വക്തവ്യാഃ കിം ശബ്ദാ—ദീനാം ഭേദേനാകാശൈകത്വം വിരുദ്ധ്യത ഇതി. അഥ ന വിരുദ്ധ്യതേ ന തർഹി പ്രത്യക്ഷവിരോധഃ.

ഇതിനിങ്ങിനെ പറയാം. അവർ കുതർക്കം കൊണ്ട് ദുഷിച്ച അന്തഃക്കരണത്തോടു കൂടിയവരും ബ്രാഹ്മണാദി വർണ്ണധർമ്മമില്ലാത്തവരും അനുകമ്പനയിന്മാരും വേദാർത്ഥത്തെ മറിച്ചു പറയുന്ന സമ്പ്രദായ ചിത്തന്മാരുമാണ് . അതെങ്ങിനെ ? ശ്രോത്രാദി ദ്വാരം വഴി പ്രത്യക്ഷമായി കിട്ടുന്ന ശബ്ദാദികളാൽ ബ്രഹ്മത്തിന്റെ ഏകത്വത്തിന് വൈരുദ്ധ്യം സംഭവിക്കുന്നു എന്നു പറയുന്നവരോട് "ശബ്ദാദികളുടെ ഭേദം വഴി ആകാശത്തിന്റെ ഏകതക്കും വൈരുദ്ധ്യം വരുമോ ?"എന്നു ചോദിക്കേണ്ടിയിരിക്കുന്നു. അതിന് വൈരുദ്ധ്യമില്ലെങ്കിൽ ഇവിടെയും പ്രത്യക്ഷ പ്രമാണമായി വൈരുദ്ധ്യമില്ല.

യച്ചോക്തം പ്രതിശരീരം ശബ്ദാദ്യുപലബ്ധാരോ ധർമ്മാധർ—മ്മയോശ്ച കർത്താരോ ഭിന്നാ അ—നുമീയന്തേ, തഥാ ച ബ്രഹ്മൈകത്വേ ऽ നുമാനവിരോധ ഇതി. ഭിന്നാഃ കൈരനുമീയന്തി ഇതി പ്രഷ്ടവ്യാഃ.

ശരീരംതോറും ശബ്ദാദികളുടെ ഉപലബ്ധിയം ധർമ്മാധർമ്മങ്ങളുടെ കർത്തൃത്വവും വ്യത്യസ്തന്മാരിലാണെന്നനുമാനിക്കാമെന്നും ബ്രഹ്മൈകത്വത്തിൽ അനുമാനവിരോധം സംഭവിക്കുമെന്നും പറഞ്ഞാൽ അവരോട് വ്യത്യസ്തന്മാരായവരുണ്ടെന്ന് അനുമാനിക്കുന്നതാരാ

അഥ യദി ബ്രൂയുഃ സർവ്വൈഃ— സ്മാഭിരനുമാനകുശലൈ രിതി. കേ യൂയമനുമാനകുശലാ ഇത്യേവം പൃഷ്ടാനാം കിമുത്തരം ?

ണെന്ന് ചോദിക്കേണ്ടിയിരിക്കുന്നു. അനുമാനകുശലന്മാരായ ഞങ്ങൾ തന്നെ എന്നു പറയുകയാണെങ്കിൽ അനുമാനകുശലന്മാരായ നിങ്ങൾ ആരാണ് എന്ന ചോദ്യത്തിന് . എന്തുത്തരം പറയും ?

ശരീരേന്ദ്രിയമനആത്മസു ച പ്രത്യേകമനുമാനകൗശലപ്രത്യാ— ഖ്യാനേ ശരീരേന്ദ്രിയമനസ്സാധനാ ആത്മനോ വയമനുമാനകുശലാ അനേകകാരകസാദ്ധ്യത്വാത് ക്രി— യാണാമിതി ചേത് ?

പൂ. പ — ശരീരം, ഇന്ദ്രിയം, മനസ്സ് , ആത്മാവ് ഇവയിലോരോന്നിലും പ്രത്യേകം പ്രത്യേകം അനുമാന കൗശലമില്ലെന്ന് മറുപടി പറഞ്ഞാൽ പിന്നീട് ശരീരം, ഇന്ദ്രിയം, മനസ്സ് എന്നീ സാധനാത്മകമായിരിക്കുന്ന (ഇവയുടെ സമാഹാരമായ) ഞങ്ങളാണ് അനുമാന കുശലന്മാർ, കാരണം ക്രിയകൾക്ക് അനേകകാരകസാദ്ധ്യത്വമുണ്ട് എന്നു പറഞ്ഞാലോ ?

ഏവം തർഹ്യനുമാനകൗശലേ ഭവതാം അനേകത്വപ്രസങ്ഗഃ. അനേക കാരകസാദ്ധ്യാ ഹി ക്രിയേ— തി ഭവദ്ഭിരേവാഭ്യുപഗതം. തത്രാ— നുമാനം ച ക്രിയാ. സ ശരീരേന്ദ്രി— യമന ആത്മസാധനൈഃ കാരകൈ— രാത്മകർത്തൃക നിർവ്വർത്ത്യത ഇ— ത്യേതത് പ്രതിജ്ഞാതം. തത്ര വയമനുമാനകുശലാ ഇത്യേവം വദദ്ഭിഃ ശരീരേന്ദ്രിയമനഃ സാധനാ— ത്മനഃ പ്രത്യേകം വയമനേകാ ഇത്യഭ്യുപഗതം സ്യാത് . അഹോ അനുമാനകൗശലം ദർശിതം അപു— ച്ഛശൃംഗൈസ്താർക്കിക ബലീവ— ർദ്ദൈഃ. യോ ഹ്യാത്മാനമേവ ന ജാനാതി സ കഥം മൂഢഃ തദ്ഗതം ഭേദമഭേദം വാ ജാനീയാത് ?

സിദ്ധാന്തി — അങ്ങനെയാവുമ്പോൾ അനുമാനകൗശലന്മാരായ നിങ്ങൾക്ക് അനേകത്വമുണ്ടെന്നു പറയേണ്ടിവരും. ക്രിയ അനേക കാരകന്മാരാൽ മാത്രം സാധ്യമാണെന്ന് നിങ്ങളും സമ്മതിച്ചതാണല്ലോ. എന്നാൽ അനുമാനവും ക്രിയയാണ് . അത് ശരീരേന്ദ്രിയമന ആത്മസാധനങ്ങളാകുന്ന കാരകന്മാരാൽ ആത്മാവിനെ കർത്താവാക്കി ചെയ്യപ്പെടുന്നതാണെന്ന് നിങ്ങൾക്ക് തീർച്ചയാണല്ലോ. ഈ സ്ഥിതിയിൽ ഞങ്ങൾ അനുമാനകുശലന്മാരാണെന്ന് പറയുന്നവർ ശരീരേന്ദ്രിയ മനസ്സാധനകളോടു കൂടിയ ആത്മക്കളോരോന്നും പ്രത്യേകമായതാണ് . അപ്പോൾ ഞങ്ങളെന്നത് പലതാണെന്ന് നിങ്ങൾ അംഗീകരിച്ചിരിക്കുന്നു. കൊമ്പും വാലുമില്ലാത്ത താർക്കിക വൃഷഭങ്ങൾ കാണിച്ചു തന്നിട്ടുള്ള അനുമാനകൗശലം വിചിത്രം തന്നെ. ആത്മാവിനെത്തന്നെ അറിയാത്ത ആ മൂഢൻ അതിനോടു ബന്ധപ്പെട്ട ഭേദത്തേയോ അഭേദത്തേയോ എങ്ങിനെ അറിയാനാണ് ?

തത്ര കിമനുമിനോതി ? കേന വാ ലിങ്ഗേന ? ന ഹ്യാത്മനഃ സ്വതോ ഭേദപ്രതിപാദകം കിഞ്ചില്ലിംഗമസ്തി, കേന ലിംഗേനാത്മഭേദം സാധയേത് . യാനി ലിംഗാന്യാത്മഭേദസാധനായാ നാമരൂപവന്ത്യുപന്യസ്യന്തി, താനി നാമരൂപഗതാന്യുപാധയ ഏവാത്മ—

ഈ സ്ഥിതിക്ക് എന്തനുമാനിക്കും ? എന്തുപായം കൊണ്ടനുമാനിക്കും ? ആത്മാവിന് തന്നിൽ നിന്നുള്ള ഭേദത്തെ പ്രതിപാദിക്കുന്ന ഒരടയാളവുമില്ല. ആകാശത്തിന് കുടവും കമണ്ഡലവും ദ്വാരവും ഭൂച്ഛിദ്രവും പോലെ യാതൊരു ലിംഗങ്ങളാണോ ആത്മഭേദം സാധിക്കാനായിട്ട് നാമരൂപങ്ങളോടുകൂടി

നോ ഘടകരകാപവരകഭൂച്ഛിദ്രാണി ഇവാകാശസ്യ. യദാകാശസ്യ ഭേദലിംഗം പശ്യതി തദാ ആത്മനോ ഽപി ഭേദലിംഗം ലഭേത സഃ. ന ഹ്യാത്മനഃ പരതോ വിശേഷമഭ്യുപ—ഗച്ഛദ്ഭിഃ താർക്കികശതൈരപി ഭേദലിംഗമാത്മനോ ദർശയിതും ശക്യതേ. സ്വതസ്തു ദൂരാദപനീതമേവാവിഷയത്വാദാത്മനഃ. യദ്യത് പരഃ ആത്മധർമ്മത്വേനാഭ്യുപഗ—ച്ഛതി തസ്യ തസ്യ നാമരൂപാത്മ—കത്വാഭ്യുപഗമാന്നാമരൂപാഭ്യാം ചാത്മനോ ഽന്യത്വാഭ്യുപഗമാത് "ആകാശോ വൈ നാമ നാമരൂപ—യോർന്നിർവ്വഹിതാ തേ യദന്തരാ തദ് ബ്രഹ്മ" ഇതി ശ്രുതേഃ "നാമരൂപേ വ്യാകരവാണി" ഇതി ച. ഉൽപത്തി പ്രളയാത്മകേ ഹി നാമരൂപേ തദ്വിലക്ഷണം ച ബ്രഹ്മ. അതോ ഽനുമാനസ്യൈവാവിഷയത്വാത് കുതോ ഽനുമാനവിരോധഃ. ഏതേ—നാഗമവിരോധഃ പ്രത്യുക്തഃ.

ഉപന്യസിച്ചിരിക്കുന്നത് അവ തന്നെയാണ് ആത്മാവിന് നാമരൂപഗതങ്ങളായ ഉപാധികളായി വർത്തിക്കുന്നത്. എപ്പോൾ ആകാശത്തിന് ഭേദമുണ്ടെന്ന അടയാളം കാണാൻ കഴിയുമോ അപ്പോളവന് ഭേദലിംഗം ലഭിക്കും. ആത്മാവിനും അപരനും തമ്മിൽ ഭേദമുണ്ടെന്നു കരുതുന്ന നൂറു കണക്കിന് താർക്കികന്മാരാലും ആത്മ ഭേദലിംഗമുള്ളതായി കാണിക്കാൻ കഴിയുകയില്ല. ആത്മാവിന്റെ അവിഷയത്വം കാരണം വാസ്തവത്തിൽ ആത്മാവിന്റെ ഭേദകല്പന വിദൂരസ്ഥമാണ്. കാരണം പൂർവ്വപക്ഷവാദി ആത്മ ധർമ്മങ്ങളായി ഏതെല്ലാം സ്വീകരിച്ചിട്ടുണ്ടോ അതെല്ലാം നാമരൂപാത്മകങ്ങളാണെന്നാണ് നിഗമനം. നാമരൂപങ്ങൾ ആത്മാവിൽ നിന്നന്യമാണെന്നും അംഗീകരിച്ചു കഴിഞ്ഞതാണ്. "ആകാശമെന്നു നാമമായതാകട്ടെ ഇങ്ങിനെ നാമത്തിന്റെയും രൂപത്തിന്റെയും നിർവ്വഹണത്തെ ചെയ്യുന്നതാണ്, ഉള്ളിലുള്ളതെല്ലാം ബ്രഹ്മമാണ്" എന്നും "നാമരൂപങ്ങൾ വഴി വികാരത്തെ പ്രാപിക്കുന്നുണ്ട്" എന്നും മററും ശ്രുതിയുണ്ട്. നാമരൂപങ്ങൾ ഉല്പത്തി പ്രളയങ്ങളോടു കൂടിയതാണ്. അതുകൊണ്ട് അനുമാനത്തിനു തന്നെ വിഷയമല്ലാത്തപ്പോൾ അനുമാനവിരോധമെവിടെ? ഇതുവഴി ശാസ്ത്രവിരോധമുണ്ടെന്നതിന് ഉത്തരം പറഞ്ഞു കഴിഞ്ഞു.

യദുക്തം ബ്രഹ്മൈകത്വേ യസ്മൈ ഉപദേശോ യസ്യ ചോ—പദേശ ഗ്രഹണഫലം തദാഭാവാ—ദേകത്വോപദേശാനർത്ഥക്യമിതി. തദപി ന. അനേകകാരകസാദ്ധ്യ—ത്വാത് ക്രിയാണാം കൾചോദ്യോ ഭവതി. ഏകസ്മിൻ ബ്രഹ്മണി നിരുപാധികേനോപദേശോ നോപ—ദേഷ്ടാ ന ചോപദേശ ഗ്രഹണ—ഫലം. തസ്മാദുപനിഷദാം ചാനർ—ത്ഥക്യമിത്യേതദഭ്യുപഗതമേവ. അഥാനേകകാരകവിഷയാനർത്ഥ—ക്യം ചോദ്യതേ, ന സ്വതോ ഽഭ്യുപ—ഗമവിരോധാദാത്മവാദിനാം. ത—സ്മാത്താർക്കികചാടഭടരാജാ—പ്രവേശ്യമഭയം ദുർഗ്ഗമിദമല്പ—

ബ്രഹ്മൈകത്വത്തിൽ ഉപദേശം എങ്ങിനെ സംഭവിക്കും? അതുകൊണ്ടാർക്കാണ് ഉപദേശഗ്രഹണഫലം? ഇതു രണ്ടുമില്ലെങ്കിൽ ഏകത്വോപദേശം അനർത്ഥകമാവും എന്നെല്ലാം പറഞ്ഞാലതു ശരിയായില്ല. കാരണം ക്രിയകൾ അനേക കാരകന്മാരെക്കൊണ്ടു സാധിക്കേണ്ടതായതിനാൽ ഇതിലെന്തു ചോദ്യമാണുള്ളത്? ബ്രഹ്മം ഏകമായിരിക്കേ ഉപദേശമില്ല, ഉപദേഷ്ടാവില്ല, ഉപദേശ ഗ്രഹണ ഫലവുമില്ല. അതിനാൽ ഉപനിഷത്തുക്കൾ അനർത്ഥകങ്ങളാണെന്നാണ് പറയുന്നതെങ്കിൽ അതു ഞങ്ങൾക്കും സമ്മതം തന്നെ. എന്നാൽ അനേകം കാരകന്മാരുണ്ടെന്നും അവർക്കൊക്കെ ഉപദേശം വിഷയമാണെന്നും പറയുമ്പോൾ അതു നിരർത്ഥകമാണെന്നു പറയുന്നത്

ബുദ്ധ്യഗമ്യം ശാസ്ത്രഗുരുപ്രസാദ—രഹിതൈശ്ച. "കസ്തം മദാമദം ദേവം മദന്യോ ജ്ഞാതുമർഹതി" (ക.ഉ. 1.2.21) "ദേവൈരത്രാപി വിചികിത്സിതം പുരാ" (ക.ഉ. 1.1.21) "നൈഷാ തർക്കേണ മതിരാപനേയാ" (ക.ഉ. 1.2.9), വരപ്രസാദലഭ്യത്വ ശ്രുതിസ്മൃതി വാദേഭ്യശ്ച. "തദേജതി തന്നൈജതി തദ് ദൂരേ തദ്വന്തികേ" (ഈ.ഉ.5) ഇത്യാദി വിരുദ്ധധർമ്മസമവായിത്വപ്രകാശകമന്ത്രവർണ്ണേഭ്യ—ശ്ച. ഗീതാസു ച "മത്സ്ഥാനി സർവ്വഭൂതാനി" ഇത്യാദി. തസ്മാത് പര—ബ്രഹ്മവ്യതിരേകേണ സംസാരീ നാമ നാന്യദ്വസ്ത്വന്തരമസ്തി. തസ്മാത് സുഷ്ഠൂച്യതേ " ബ്രഹ്മ വാ ഇദമഗ്ര ആസീത് തദാത്മാന—മേവാവേദ് അഹം ബ്രഹ്മാസ്മി" "നാന്യദതോ ऽസ്തി ദ്രഷ്ടൃ നാന്യദതോ ऽസ്തി ശ്രോതൃ" ഇത്യാദി ശ്രുതി ശതേഭ്യഃതസ്മാത് പര—സ്യൈവ ബ്രഹ്മണഃ സത്യസ്യ സത്യം നാമോപനിഷദ്പരാ.

ശരിയല്ല. കാരണം ആത്മവാദികളുടെ മതത്തിന് അത് സ്വയം വിരുദ്ധമാണ്. അതുകൊണ്ട് താർക്കികന്മാരും ചാടന്മാരും (ആര്യ മര്യാദയെ ലംഘിക്കുന്നവർ) ഭടന്മാരും (മിഥ്യാവാദികൾ) ആയ രാജാക്കന്മാർക്ക് അപ്രവേശ്യവും അല്പബുദ്ധികൾക്കും ശാസ്ത്രഗുരുപ്രസാദരഹിതന്മാർക്കും അഗമ്യവും എന്നാൽ അഭയവുമാണ് ഈ ദുർഗ്ഗം. "മദാമത്തോടു കൂടിയ ആ ദേവനെ ഞാനൊഴിച്ചാർക്ക് അറിയാൻ കഴിയും" "ഈ വിഷയത്തിൽ പണ്ട് ദേവന്മാർക്കും സന്ദേഹമുണ്ടായിട്ടുണ്ട്." "ഈ ബുദ്ധി തർക്കം വഴി പ്രാപിക്കാവുന്നതല്ല." എന്നിങ്ങിനെ ദേവന്മാരുടെ വരപ്രസാദം വഴി മാത്രം ലഭ്യമാണെന്ന് ശ്രുതിസ്മൃതികൾ പറയുന്നതിൽ നിന്നും "അതു ചലിക്കുന്നു, അതു ചലിക്കുന്നില്ല, അതു ദൂരത്താണ്, അത് അടുത്താണ്" എന്നിങ്ങിനെ ബ്രഹ്മ വിരുദ്ധധർമ്മങ്ങളുടെ സമവായിത്വത്തെ പ്രകാശിപ്പിക്കുന്ന മന്ത്രവർണ്ണങ്ങളാലും ഇതു സിദ്ധമാണ്. ഗീതയിലും "എല്ലാ ഭൂതങ്ങളും എന്നിൽ സ്ഥിതി ചെയ്യുന്നു" മുതലായ പ്രയോഗങ്ങളുണ്ട്. അതിനാൽ ബ്രഹ്മത്തിൽ നിന്നും ഭിന്നമായി സംസാരി എന്നു പേരായ മറ്റൊരു വസ്തുവില്ല. "മുമ്പ് ഈ ബ്രഹ്മം മാത്രമേ ഉണ്ടായിരുന്നുള്ളു. അതിനാൽ ആത്മാവിനെത്തന്നെ ഞാൻ ബ്രഹ്മമാണ് എന്നറിയണം" (1.4.10) "ഇതിൽ നിന്നന്യമായി ഒരു ദ്രഷ്ടാവില്ല, ഇതിൽ നിന്നന്യമായി ഒരു ശ്രോതാവില്ല (3.8.11) മുതലായ ശ്രുതിശതങ്ങളാൽ ഇത് വേണ്ടപോലെ പറയപ്പെട്ടിരിക്കുന്നു. അതിനാൽ 'സത്യസ്യ സത്യം' എന്ന പേരോടു കൂടിയ പരമമായ ഉപനിഷത്ത് പരബ്രഹ്മത്തെ കുറിക്കുന്നതു തന്നെയാണ്.

# രണ്ടാം ബ്രാഹ്മണം

**ഉപക്രമഃ—**

"ബ്രഹ്മ ജ്ഞപയിഷ്യാമി" ഇതി പ്രസ്തുതം; തത്ര യതോ ജഗജ്ജാതം, യന്മയം, യസ്മിംശ്ച ലീയതേ തദേകം ബ്രഹ്മേതി ജ്ഞാപിതം. കിമാത്മകം പുനസ്ത ജ്ജായതേ, ലീയതേ ച ? പഞ്ചഭൂതാത്മകം. ഭൂതാനി ച നാമരൂപാത്മകാനി. നാമ—രൂപേ സത്യമിതി ഹ്യുക്തം. തസ്യ സത്യസ്യ പഞ്ചഭൂതാത്മകസ്യ സത്യം ബ്രഹ്മ.

കഥം പുനർഭൂതാനി സത്യമിതി മൂർത്താമൂർത്തേ ബ്രാഹ്മണം. മൂർ—ത്താമൂർത്തഭൂതാത്മകാന്യേവ കാര്യ—കരണാത്മകാനി ഭൂതാനി പ്രാണാ അപി സത്യം. തേഷാം കാര്യക—ണാത്മകാനാം ഭൂതാനാം സത്യത്വ—നിദിർദ്ധാരയിഷയാ ബ്രാഹ്മണദ്വയ—മാരഭ്യതേ സൈവോപനിഷദ്വ്യാഖ്യാ കാര്യകരണസത്യത്വാവധാരണ—ദ്വാരേണ ഹി സത്യസ്യ സത്യം ബ്രഹ്മാവധാര്യതേ. അതശ്ചോക്തം "പ്രാണാ വൈ സത്യം. തേഷാ മേഷ സത്യം" ഇതി. തത്ര കേ പ്രാണാഃ കിയന്ത്യോ വാ പ്രാണ വിഷയാ ഉപനിഷദഃ കാഃ ഇതി ച ബ്രഹ്മോപനിഷത്പ്രസംഗേന കാ—രണാനാം പ്രാണാനാം സ്വരൂപമ—വധാരയതി — പഥിഗതകൂപാരാ—മാദ്യവാധാരണവത് .

**ഉപക്രമം**

"ബ്രഹ്മത്തെ മനസ്സിലാക്കിത്തരാം" എന്ന് പ്രസ്താവിച്ചുവല്ലോ. ആ വിഷയത്തിൽ, ജഗത്തെവിടെ നിന്നുണ്ടായി, ഏതാണ് , ഏതിൽ ലയിക്കുന്നു ആ ഏകമായതാണ് ബ്രഹ്മമെന്ന് പറഞ്ഞു കഴിഞ്ഞു. എന്തുരൂപത്തോടുകൂടിയാണ് ഉണ്ടാകുന്നതും ലയിക്കുന്നതും ? പഞ്ചഭൂതാത്മകമായിട്ട് . ഭൂതങ്ങളാവട്ടെ നാമരൂപാത്മകമാണ് . നാമരൂപങ്ങൾ സത്യമാണെന്നും പറഞ്ഞു കഴിഞ്ഞു. പഞ്ചഭൂതാത്മകമായ ആ സത്യത്തിൻെറ സത്യമാണ് ബ്രഹ്മം.

എന്നാൽ ഭൂതങ്ങളെങ്ങിനെ സത്യമാവുമെന്ന് പറയാനാണ് മൂർത്താ മൂർത്ത ബ്രാഹ്മണം തുടങ്ങുന്നത് . മൂർത്താമൂർത്തഭൂതാത്മകമായതിനാൽ ദേഹേന്ദ്രിയ രൂപമായ ഭൂതങ്ങളും പ്രാണങ്ങളും സത്യമാണ് . ശരീരേന്ദ്രിയാത്മകമായ ആ ഭൂതങ്ങളുടെ സത്യത്വത്തെ തീർച്ചപ്പെടുത്താനാഗ്രഹിച്ച് രണ്ടാം ബ്രാഹ്മണം ആരംഭിക്കുന്നു. അതു തന്നെയാണ് ഉപനിഷത്തിൻെറ വ്യാഖ്യ ശരീരേന്ദ്രിയങ്ങളുടെ സത്യത്വം നിശ്ചയിച്ചാൽ സത്യത്തിൻെറ സത്യമായ ബ്രഹ്മം നിശ്ചിതമാകും. ഈ വിഷയത്തിൽ "പ്രാണങ്ങൾ തന്നെ സത്യം. ഇതവയെക്കാൾ സത്യമായതാണ് " എന്നു പറഞ്ഞിട്ടുണ്ട് . ഇതിലേതൊക്കെയാണ് പ്രാണങ്ങൾ ? പ്രാണ വിഷയങ്ങളായ ഉപനിഷത്തുക്കൾ എത്രയുണ്ട് അവ ഏതെല്ലാം ? എന്നിങ്ങിനെ ബ്രഹ്മോപനിഷത് പ്രസംഗത്തിലൂടെ വഴിയിലുള്ള കിണർ, ആരാമം എന്നിവയെ നിശ്ചയിച്ചുറപ്പിക്കുന്നതുപോലെ ശ്രുതി ഇന്ദ്രിയങ്ങളുടെയും പ്രാണങ്ങളുടേയും സ്വരൂപത്തെ നിശ്ചയിക്കുന്നു.

**മന്ത്രഃ 1 —** യോ ഹ വൈ ശിശും സാധാനം സപ്രത്യാധാനം സസ്ഥൂണം സദാമം വേദ സപ്ത ഹ ദ്വിഷതോ ഭ്രാതൃ — വ്യാനവരുണദ്ധി. അയം വാവ ശിശുര്യോ / യം മദ്ധ്യമഃ പ്രാണസ്തസ്യേദമേവാധാനമിദം പ്രത്യാധാനം പ്രാണഃ സ്ഥൂണാന്നം ദാമ.

**മന്ത്രാർത്ഥം 1 —** ആർ ആധാനസഹിതനും പ്രത്യാധാന സഹിതനും സ്ഥൂണസഹിതനും ദാമസഹിതനുമായ ശിശുവിനെ അറിയുന്നുവോ അവൻ തന്നെ ദ്വേഷിക്കുന്ന ഏഴു ഭ്രാതാക്കന്മാരെ അവരോധിക്കുന്നു.ഈ ശിശു തീർച്ചയായും മദ്ധ്യമ പ്രാണനാണ് . അവന് ഇതാണാ ധാനം. ഇത് പ്രത്യാധാനമാണ് . പ്രാണൻ തൂണുകളാണ് . അന്നം കയറാണ് .

**ഭാഷ്യം —** യോ ഹ വൈ ശിശും സാധാനം സപ്രത്യാധാനം സസ്ഥൂണം സദാമം വേദ തസ്യേദം ഫലം. കിം തത് ? സപ്ത സപ്ത സംഖ്യാകാൻ ഹ ദ്വിഷതോ ദ്വേഷകർത്തൃൻ ഭ്രാതൃവ്യാൻ. ഭ്രാതൃവ്യാ ഹി ദ്വിവിധാ ഭവന്തി,ദ്വിഷന്തോ ‌ऽ ദ്വിഷന്തശ്ച. തത്ര ദ്വിഷന്തോ യേ ഭ്രാതൃവ്യാസ്താൻ ദ്വിഷതോ ഭ്രാതൃവ്യാനവരുണദ്ധി, സപ്ത യേ ശീർഷണ്യാഃ പ്രാണാ വിഷയോപലബ്ധിദ്വാരാണി തത്പ്രഭവാ വിഷയരാഗാഃ സഹജത്വാത് ഭ്രാതൃവ്യാഃ. തേ ഹ്യസ്യ സ്വാത്മസ്ഥാം ദൃഷ്ടിം വിഷയവിഷയാം കുർവ്വന്തി, തേന തേ ദ്രഷ്ടാരോ ഭ്രാതൃവ്യാഃ. പ്രത്യഗാത്മേക്ഷണപ്രതിഷേധകരത്വാത് . കാഠകേ ചോക്തം "പരാഞ്ചി ഖാനി വ്യതൃണത്സ്വയം ഭൂസ്തസ്മാത് പരാങ് പശ്യതി നാന്തരാത്മൻ" (2.1.1) ഇത്യാദി. ത്രത്ര യഃ ശിശ്വാദീൻ വേദ തേഷാം യാഥാത്മ്യമവധാരയതി സ ഏതാൻ ഭ്രാതൃവ്യാനവരുണദ്ധ്യപാവൃണോതി വിനാശയതി.

ആരിവിടെ ആധാനത്തോടും പ്രത്യാധാനത്തോടും സ്ഥൂണത്തോടും ദാമത്തോടും കൂടിയ ശിശുവിനെ അറിയുന്നുവോ അവനീഫലം കിട്ടും. അതെന്താണ് ? തന്നെ ദ്വേഷിക്കുന്നതായ ഏഴു ഭ്രാതാക്കന്മാരുണ്ട് . ഭ്രാതാക്കന്മാർ രണ്ടു വിധമുണ്ട് — ദ്വേഷിക്കുന്നവരും ദ്വേഷിക്കാത്തവരും. അതിൽ ദ്വേഷിക്കുന്ന ഭ്രാതാക്കന്മാരെ അവരോധിക്കുന്നു. ശിരസ്സിലുള്ള ഏഴു പ്രാണങ്ങൾ വിഷയോപലബ്ധിക്കുള്ള ദ്വാരങ്ങളാണ് . അവ കാരണമായുണ്ടാകുന്ന വിഷയങ്ങളോടുള്ള പ്രതിപത്തികൾ സഹജത്വം കാരണം ഭ്രാതാക്കന്മാരാണ് . അവയാകട്ടെ അവന്റെ സ്വന്തം ആത്മാവിൽ സ്ഥിതി ചെയ്യുന്ന ദൃഷ്ടിയെ വിഷയോന്മുഖമാക്കുന്നു. അതിനാലവ ദ്വേഷിക്കുന്ന ഭ്രാതാക്കന്മാരാണ് . കാരണം പ്രത്യഗാത്മാവിലേക്കുള്ള ദൃഷ്ടിയെ തടയുന്നു. കാഠകത്തിലും പറഞ്ഞിട്ടുണ്ട് " ബ്രഹ്മാവ് ഇന്ദ്രിയങ്ങളെ ബാഹ്യോന്മുഖങ്ങളാക്കി നശിപ്പിച്ചു. അതിനാൽ ജീവൻ ബാഹ്യ വിഷയങ്ങളെ ദർശിക്കുന്നു. അന്തരാത്മാവിനെയല്ല" എന്നിങ്ങിനെ അതിൽ ശിശു മുതലായവയെ ആരറിയുന്നുവോ അവർക്ക് യഥാർത്ഥ സ്വരൂപത്തിൽ ഉറപ്പു കിട്ടുന്നു. അവരീ ഭ്രാതാക്കന്മാരെ അവരോധിക്കുന്നു അതായത് നശിപ്പിക്കുന്നു.

തസ്മൈ ഫലശ്രവണേനാഭിമുഖീഭൂതായ ആഹ — അയം വാവ ശിശുഃ കോ ऽ സൗ ? യോ ऽ യം മദ്ധ്യമഃ പ്രാണഃ ശരീരമദ്ധ്യേ യഃ പ്രാണോ ലിംഗാത്മാ, യഃ പഞ്ചധാ ശരീരമാവിഷ്ടോ ബൃഹൻ പാണ്ഡരവാസഃ സോമ രാജന്നിത്യുക്തഃ. യസ്മിൻ വാങ്മനഃ പ്രഭൃതീനി

ഫലശ്രവണത്തിനായി അഭിമുഖീകരിച്ചിരിക്കുന്നവനോട് പറയുന്നു — ഇതു തന്നെയാണ് ശിശു. അതാരാണ് ? മദ്ധ്യമപ്രാണനേതോ അതു തന്നെ. ശരീരമദ്ധ്യത്തിൽ യാതൊരു പ്രാണൻ യാതൊന്ന് അഞ്ചു വിധത്തിൽ ശരീരത്തിൽ പ്രവേശിച്ച് ബൃഹൻ, പാണ്ഡര വാസസ്സ് , സോമൻ, രാജ എന്നീ പേരുകളാൽ പറയപ്പെടുന്നുവോ യാതൊന്നിൽ വാക്ക് ,

കരണാനി വിശക്താനി പഥീശശ— ങ്കുനിദർശനാത് സ ഏഷ ശിശുരിവ വിഷയേഷ്വിതരകരണവദപടു— ത്വാത് .

മനസ്സ് മുതലായ ഇന്ദ്രിയങ്ങൾ വിശേഷേണ നിബദ്ധമായിരിക്കുന്നുവോ ആ ഇത് ശിശുവിനെപ്പോലെയാണ് . കുതിര, കെട്ടിയിട്ടുള്ള കുററിയിൽ നിന്നും എന്ന ദൃഷ്ടാന്തം പറഞ്ഞിട്ടുണ്ടല്ലോ. വിഷയങ്ങളിൽ മററിന്ദ്രിയങ്ങളെപ്പോലെ അതും അപടുവാണ് .

ശിശും സാധാനമിത്യുക്തം. കിം പുനസ്തസ്യ ശിശോർവ്വത്സ— സ്ഥാനീയസ്യ കരണാത്മന ആധാനം.

ശിശുവിനെ സാധാനമെന്നു പറഞ്ഞു. എന്നാൽ വത്സസ്ഥാനീയനും ഇന്ദ്രിയാത്മകനുമായ ആ ശിശുവിൻെറ ആധാനമെന്താണ് ?

തസ്യേദമേവ ശരീരമാധാനം കാര്യാത്മകം. ആധീയതേ ʃ സ്മിന്നി— ത്യാധാനം. തസ്യ ഹി ശിശോഃ പ്രാ— ണസ്യേദം ശരീരമധിഷ്ഠാനം. തസ്മിൻ ഹി കരണാന്യധിഷ്ഠിതാനി ലബ്ധാത്മകാന്യുപലബ്ധിദ്വാരാണി ഭവന്തി, ന തു പ്രാണമാത്രേ വി— ഷക്താനി. തഥാ ഹി ദർശിതമജാ— തശത്രുണാഉപസംഹൃതേഷു കര— ണേഷു വിജ്ഞാനമയോ നോപല— ഭ്യതേ, ശരീരദേശവ്യൂഢേഷു തു കരണേഷു വിജ്ഞാനമയ ഉപലഭ— മാന ഉപലഭ്യതേ. തച്ച ദർശിതം പാണിപേഷപ്രതിബോധനേന. ഇദം പ്രത്യാധാനം ശിരഃ. പ്രദേശ വിശേ— ഷേഷു പ്രതി പ്രത്യാധീയത ഇതി പ്രത്യാധാനം. പ്രാണഃ സ്ഥൂണ അന്നപാനജനിതാ ശക്തിഃ പ്രാണോ ബലമിതി പര്യായഃ. ബലാവഷ്ടം— ഭോ ഹി പ്രാണോ ʃ സ്മിൻ ശരീരേ "സ യത്രാ യമാത്മാ ʃ ബല്യം ന്യേത്യ സമ്മോഹമിവ" (ബൃ.ഉ. 4.4.1) ഇതി ദർശനാത് .

അതിന് കാര്യമായ ഈ ശരീരം തന്നെയാണ് ആധാനം. ഇതിൽ അധിവസിക്കുന്നതിനാൽ ആധാനമായി. ആ പ്രാണ ശിശുവിന് ഈ ശരീരം അധിഷ്ഠാനമാണ് . ഇന്ദ്രിയങ്ങൾ അതിൽത്തന്നെയാണ് അധിഷ്ഠിതങ്ങളായി സ്വരൂപത്തെ പ്രാപിക്കുന്നവയായി വിഷയോപലബ്ധിക്കുള്ള ദ്വാരങ്ങളായി വർത്തിക്കുന്നത് . അവ പ്രാണനിൽ മാത്രം നിബദ്ധങ്ങളായിട്ടല്ല വർത്തിക്കുന്നത് . അജാതശത്രു അതു കാണിച്ചിട്ടുമുണ്ട് . ഇന്ദ്രിയങ്ങൾ ഉപസംഹരിച്ചിരിക്കേ വിജ്ഞാനമയൻ ഉപലഭ്യനല്ല. എന്നാൽ കരണങ്ങൾ ശരീരത്തിലധിഷ്ഠിതങ്ങളായിരിക്കുമ്പോൾ വിഷയങ്ങളെ ഗ്രഹിക്കത്തക്കവണ്ണം ഉപലബ്ധനായിത്തീരുന്നു എന്നത് കൈകൊണ്ട് പിടിച്ചു കുലുക്കി ഉണർത്തുന്നതു വഴി കാണിച്ചു തന്നു. ഈ ശിരസ്സാണ് പ്രത്യാധാനം. ഓരോ പ്രദേശവിശേഷങ്ങളിലും ആധാനം ചെയ്യുന്നതിനാൽ പ്രത്യാധാനമെന്നു പറയുന്നു. പ്രാണൻ തൂണാണ് . അന്നപാനാദികൾ വഴിയുണ്ടാവുന്ന ശക്തിയാണ് . പ്രാണൻ ബലത്തിൻെറ പര്യായമാണ് . ഈ ശരീരത്തിൽ "പ്രാണൻ തന്നെ ബലത്തിനാധാരം" "എപ്പോൾ ജീവൻ ശരീരത്തെ ബലഹീനതയിലേക്കു നയിച്ച് സമ്മോഹിപ്പിക്കുന്നുവോ" എന്നുണ്ടല്ലോ.

യഥാ വത്സഃ സ്ഥൂണാ— വഷ്ടംഭ ഏവം, ശരീരപക്ഷപാതീ വായുഃ പ്രാണഃ സ്ഥൂണേതി കേചിൽ.

എപ്രകാരം പശുക്കുട്ടിക്ക് തൂണ് ആശ്രയമഞോ അപ്രകാരം ശരീര പക്ഷപാതിയായ വായുവാണ് പ്രാണനെന്നും അതാണ് തൂണെന്നും ചിലർ പറയുന്നു.

അന്നം ദാമ. അന്നം ഹി ഭുക്തം ത്രേധാ പരിണമതേ. യഃ സ്ഥൂലഃ പരിണാമഃ സ ഏതദദ്വയം ഭൂത്വേ— മാമപ്യേതി മൂത്രം ച പുരീഷം ച. യോ മദ്ധ്യമോ രസഃ സ രസോ ലോഹിതാദിക്രമേണ സ്വകാര്യം ശരീരം സാപ്തധാതുകമുപചി നോതി. സ്വയോന്യന്നാഗമേ ഹി ശരീരമുപചീയതേ | ന്നമയത്വാത് . വിപര്യയേ | പക്ഷീയതേ പതതി. യസ്ത്വണിഷ്ഠോ രസോ|മൃത മൂർക് പ്രഭാവ ഇതി ച കഥ്യതേ, സ നാഭേ— രൂർദ്ധ്വം ഹൃദയദേശമാഗത്യ ഹൃദ— യാദ്വിപ്രസൃതേഷു ദ്വാസപ്തതി— നാഢീസഹസ്രേസ്ഷ്വനുപ്രവിശ്യ യത്തദ്കരണസംഘാതരൂപം ലിംഗം ശിശുസംജ്ഞകം തസ്യ ശരീരേ സ്ഥിതികാരണം ഭവതി ബലമുപ— ജനയത് സ്ഥൂണാഖ്യം. തേനാന്നമു— ഭയതഃ പാശവത് സദാമവത് പ്രാണ ശരീരയോർന്നിബന്ധനം ഭവതി.

അന്നമാണ് കയർ. ഭുജിച്ച അന്ന മാകട്ടെ മൂന്നായി പരണമിക്കുന്നു. സ്ഥൂല മായി പരിണമിക്കുന്നത് മൂത്രം, പുരീഷ മെന്നിങ്ങിനെ രണ്ടായി ഈ ഭൂമിയെ പ്രാപിക്കുന്നു. മദ്ധ്യമമായി പരിണമിക്കു ന്ന രസം ലോഹിതാദി ക്രമത്തിൽ തൻെറ കാര്യമായ സപ്ത ധാതുക്കളോടുകൂടിയ ശരീരത്തെ പുഷ്ടിപ്പെടുത്തുന്നു. ശരീരം അന്നമയമായതിനാൽ അതിനു കാരണ മായ അന്നം കിട്ടുമ്പോൾ അത് പുഷ്ടി പ്പെടുന്നു. മറിച്ചാവുമ്പോൾ ക്ഷീണിച്ച് പതിക്കുന്നു. ഏററവും സൂക്ഷ്മമായ രസം അമൃതമെന്നും ഊർക്കെന്നും പ്രഭാ വമെന്നും പറയപ്പെടുന്നു. അത് നാഭിക്കു മുകളിലുള്ള ഹൃദയദേശത്തെ പ്രാപിച്ച് ഹൃദയത്തിൽ നിന്നും വിശേഷേണ പ്രവ ഹിച്ചു കൊണ്ടിരിക്കുന്ന എഴുപത്തീരാ യിരം നാഡികളിൽ അനുപ്രവേശിച്ച് സ്ഥൂണാഖ്യമാകുന്ന ബലത്തെ ഉണ്ടാക്കി ശിശു സംജ്ഞകമായതും ഇന്ദ്രിയ സം ഘാതരൂപകമായതും ആയ ലിംഗശരീര ത്തിന് ശരീരത്തിലെ സ്ഥിതിക്ക് കാരണ മായി ഭവിക്കുന്നു. അതുകൊണ്ട് പശു ക്കുട്ടിയുടെ കയറു പോലെ അന്നം പ്രാണ നും ശരീരത്തിനും ഉറപ്പുള്ള ബന്ധനമായി ഭവിക്കുന്നു.

ഇദാനീം തസ്യൈവ ശിശോഃ പ്രത്യാധാന ഔഢസ്യ ചക്ഷുഷി കാശ്ചനോപനിഷദ ഉച്യതേ.

ഇനി പ്രത്യാധാനത്തിൽ ആരൂഢ മായിരിക്കുന്ന ആ ശിശുവിൻെറ നേത്ര ത്തിൽ ചില ഉപനിഷത്തുക്കൾ പറയ പ്പെടുന്നു—

**മന്ത്രഃ 2 —** തമേതാഃ സപ്താക്ഷിതയ ഉപതിഷ്ഠന്തേ തദ്യാ ഇമാ അക്ഷൻ ലോഹിതന്യോ രാജയസ്താഭിരേനാം രുദ്രോ | ന്വായത്തോ | ഥ യാ അക്ഷന്നാപസ്താഭിഃ പർജ്ജന്യോ യാ കനീനകാ തയാദിത്യോ യത്കൃഷ്ണം തേനാഗ്നിര്യ ച്ഛുക്ലം തേനേന്ദ്രോ | ധരയൈനം വർത്തന്യ പൃഥിവ്യന്വായത്ത ദ്യൗരുത്തരയാ നാസ്യാന്നം ക്ഷീയത യ ഏവം വേദ.

**മന്ത്രാർത്ഥം 2 —** അതിൽ ഈ ഏഴക്ഷിതികൾ ഉപസ്ഥാനം ചെയ്യുന്നു. അതിൽ അക്ഷിയിലുള്ള ചുവന്ന രേഖകൾ ഏതാണോ അവ വഴി ഇതിനെ രുദ്രൻ അനുഗതനായി രിക്കുന്നു. അനന്തരം നേത്രത്തിലുള്ള ജലം യാതൊന്നാ ണോ അതു വഴി മേഘവും, കനീനക( ദർശനശേഷി)

യാതൊന്നാണോ അതു വഴി ആദിത്യനും, കറുപ്പു യാതൊന്നാണോ അതുവഴി അഗ്നിയും വെളുപ്പു യാതൊന്നാണോ അതു വഴി ഇന്ദ്രനും അനുഗതരായിരിക്കുന്നു. താഴത്തെ കൺപോളവഴി പൃഥിവി അനുഗതമായിരിക്കുന്നു. മുകളിലത്തെ കൺപോള വഴി ദ്യുലോകവും. ഇങ്ങിനെ അറിയുന്നവൻെറ അന്നം ക്ഷയിക്കുന്നില്ല.

**ഭാഷ്യഃ** — തമേതാ സപ്താ ക്ഷിതയ ഉപതിഷ്ഠന്തേ —തം കാരണാത്മകം പ്രാണം ശരീരേ ऽ ന്നബന്ധനം ചക്ഷുഷ്യൂഢമേതാ വക്ഷ്യമാണാഃ സപ്ത സപ്തസംഖ്യാകാ അക്ഷിതയോ ऽ ക്ഷിതിഹേതുത്വാ ദുപതിഷ്ഠന്തേ. യദ്യപി മന്ത്രകരണേ തിഷ്ഠതി ഉപപൂർവ്വഃ ആത്മനേപദീ ഭവതി, ഇഹാപി സപ്തദേവതാധിധാനാനി മന്ത്രസ്ഥാനീയാനി കരണാനി, തിഷ്ഠതേരതോ ऽ ത്രാപ്യാത്മനേ പദം ന വിരുദ്ധം.

ഈ ഏഴ് അക്ഷിതികൾ അതിനെ ഉപസ്ഥാനം ചെയ്യുന്നു — ശരീരത്തിൽ അന്നം ഉറപ്പിച്ചു നിർത്തിയിട്ടുള്ളതും നേത്രാരൂഢമായതും ഇന്ദ്രിയ രൂപത്തോടു കൂടിയതുമായ ആ പ്രാണനിൽ ഇനി പറയാൻ പോകുന്ന ഏഴു അക്ഷിതികൾ — അക്ഷിതിക്ക് കാരണമായതിനാൽ അക്ഷിതി എന്നു പറയുന്നു — സ്ഥിതി ചെയ്യുന്നു. ഉപ മുമ്പിൽ വരുന്ന സ്ഥധാതു, മന്ത്രകണത്തിൽ ആത്മനേപദമാവുമെങ്കിലും ഇവിടെയും രുദ്രാദിദേവതാഭിധാനങ്ങൾ മന്ത്ര സ്ഥാനീയ കരണങ്ങൾ തന്നെയാണ് . അതിനാൽ ഇവിടെയും ഉപമുമ്പിൽ വരുന്ന സ്ഥധാതുവിൽ ആത്മനേപദം വിരുദ്ധമല്ല.

കാസ്താ അക്ഷിതയ ഇത്യുച്യന്തേ — തത്തത്ര യ ഇമാഃ പ്രസിദ്ധാഃ അക്ഷൻ അക്ഷണി ലോഹിന്യോ ലോഹിതാ രാജയോ രേഖാഃ താഭിർദ്വാരഭൂതാഭിരേനം മദ്ധ്യമം പ്രാണം രുദ്രോ ऽ ന്വായത്തോ ऽ നുഗതഃ. അഥ യ അക്ഷന്നക്ഷണ്യാപോ ധൂമാദിസംയോഗേനാഭിവ്യജ്യമാനാഃ താഭിരദ്ഭിർദ്വാരഭൂതാഭിഃ പർജ്ജന്യോ ദേവതാത്മാ അന്വായത്തോ ऽ നുഗത ഉപതിഷ്ഠതേ ഇത്യർത്ഥഃ. സ ചാന്നഭൂതോ ऽ ക്ഷിഭിഃ പ്രാണസ്യ. "പർജ്ജന്യേ വർഷത്യാ നന്ദിനഃ പ്രാണാ ഭവന്തി" ഇതി ശ്രുത്യന്തരാത് .

ആ അക്ഷിതികളേതെന്നു പറയുന്നു — അവയിൽ അക്ഷിക്കുള്ളിലുള്ള ചുവന്നതും പ്രസിദ്ധമായതുമായ രാജികൾ അഥവാ രേഖകളുണ്ടാക്കുന്ന ദ്വാരങ്ങൾ വഴി ഈ മദ്ധ്യമ പ്രാണനെ രുദ്രൻ അനുഗമിക്കുന്നു. അതുപോലെ പുകയും മററും ഏൽക്കുമ്പോൾ കാണപ്പെടുന്ന നേത്രജലം ഉണ്ടാക്കുന്ന ദ്വാരങ്ങൾ വഴി ദേവതാ രൂപിയായ മേഘം അതിനെ അനുഗമിക്കുന്നു. അതിൽ പ്രവേശിക്കുന്നു എന്നർത്ഥം. അത് പ്രാണന് അന്നഭൂതമായ അക്ഷിതിയാണ് . മേഘം വർഷിക്കുമ്പോൾ പ്രാണൻ ആനന്ദിതനാവുന്നു എന്ന് മറെറാരു ശ്രുതിയുണ്ട് .

യാ കനീനകാ ദൃക്ശക്തിസ്തയാ കനീനകയാ ദ്വാരേണാദിത്യോ മദ്ധ്യമം പ്രാണമുപതിഷ്ഠതേ. യത് കൃഷ്ണം ചക്ഷുഷി തേനൈനമഗ്നിരുപതിഷ്ഠതേ. യച്ഛുക്ലം

കനീയക എന്നാൽ ദർശനശക്തി ആ കനീനകവഴി ആദിത്യൻ മദ്ധ്യമ പ്രാണനിൽ പ്രവേശിക്കുന്നു. കണ്ണിലുള്ളതായ കറുപ്പു വർണ്ണം വഴി അഗ്നി അതിലുപസ്ഥിതമായി ഭവിക്കുന്നു. കണ്ണിലെ

ചക്ഷുഷി തേനേന്ദ്രഃ. അധരയാ വർത്തന്യാ പക്ഷ്മണൈനം പൃഥിവ്യന്വായത്താ അധരത്വസാമാന്യാത് . ദ്യൌരുത്തരയോർദ്ധ്വത്വസാമാന്യാത് . ഏതാഃ സപ്താന്നഭൂതാഃ പ്രാണസ്യ സന്തതമുപതിഷ്ഠന്തേ ഇത്യേവം യോ വേദ തസ്യൈതദ്ഫലം — നാസ്യാന്നം ക്ഷീയതേ യ ഏവം വേദ.

ശുക്ലമായതു യാതൊന്നോ അതു വഴി ഇന്ദ്രനും. താഴെയുള്ള കൺപോള വഴി പൃഥിവി ഇതിനെ അനുഗമിക്കുന്നു. രണ്ടും താഴെയുള്ളതാണല്ലോ. മേലെയുള്ള കൺപോള വഴി ദുർല്ലോകവും, കാരണം രണ്ടും മേലെയുള്ളതാണ് . സപ്താന്നഭൂതങ്ങളായ ഇവ നിരന്തരം പ്രാണനിൽ ഉപസ്ഥിതങ്ങളായിരിക്കുന്നു എന്നി പ്രകാരം ആരറിയുന്നുവോ അവനീഫലം കിട്ടും — അവന് അന്നം ക്ഷയിക്കുകയില്ല, ഇപ്രകാരം അറിയുന്നവന് .

**മന്ത്രഃ 3 —** തദേഷ ശ്ലോകോ ഭവതി. അർവ്വാഗ്ബിലശ്ചമസാ ഊർദ്ധ്വബുധ്നസ്തസ്മിന്യശോ നിഹിതം വിശ്വരൂപം. തസ്യാസത ഋഷയഃ സപ്ത തീരേ വാഗഷ്ടമീ ബ്രഹ്മണാ സം വിദാനേതി. അർവ്വാഗ്ബിലഷ്ചമസാ ഊർദ്ധ്വബുധ്ന ഇതീദം തച്ഛിര ഏഷ ഹ്യർവ്വാഗ്ബിലശ്ചമസ ഊർ — ദ്ധ്വബുധ്നസ്തസ്മിന്യശോ നിഹിതം വിശ്വരൂപമിതി പ്രാ— ണാ വൈ യശോ വിശ്വരൂപം പ്രാണാനേതദാഹ തസ്യാ— സത ഋഷയഃ സപ്തതീര ഇതി പ്രാണാ വാ ഋഷയഃ പ്രാണാനേതദാഹ വാഗഷ്ടമീ ബ്രഹ്മണാ സംവിദാനേതി വാഗ്ധ്യഷ്ടമീ ബ്രഹ്മണാ സംവിത്തേ.

**മന്ത്രാർത്ഥം 3 —** ഇതിലീ ശ്ലോകമുണ്ട് . താഴെ ബിലം (പൊത്ത് ) ഉള്ളതും അടിഭാഗം മുകളിലായുതമായ ചമസം ഉണ്ട് . അതിൽ വിശ്വരൂപമായ യശസ്സ് നിഹിതമായിരിക്കുന്നു. അതിൻെറ തീരത്ത് ഏഴു ഋഷികൾ ഇരിക്കുന്നു. ബ്രഹ്മത്തോടും സംവാദം ചെയ്യുന്ന വാക്ക് എട്ടാമത്തേതാകുന്നു. താഴെ ബിലമുള്ളതും അടിഭാഗം മുകളിലായതുമായ ചമസമെന്നത് ആ ശിരസ്സാണ് . ഇത് താഴെ ബിലമുള്ളതും അടിഭാഗം മുകളിലായതുമായ ചമസമാണല്ലോ. അതിൽ നിഹിതമായിരിക്കുന്ന വിശ്വരൂപമായ യശസ്സ് പ്രാണങ്ങളാകുന്നു. ഇത് പ്രാണനെപ്പററി പറയുതാണ് . അതിൻെറ തീരത്ത് ഏഴു ഋഷി കൾ ഇരിക്കുന്നു എന്നതും പ്രാണങ്ങൾ തന്നെയാണ് . ഇത് പ്രാണനെപ്പററി പറയുന്നതാണ് . എട്ടാമത്തേതായ വാക്ക് ബ്രഹ്മത്തോടു സംവാദം ചെയ്യുന്നു എന്നതിന് എട്ടാമത്തേതായ വാക്ക് ബ്രഹ്മത്തോടു സംവാദം ചെയ്യുന്നു എന്നു തന്നെയാണർത്ഥം.

**ഭാഷ്യഃ —** തദേതസ്മിന്നർത്ഥേ ഏഷ ശ്ലോകോ മന്ത്രോ ഭവതി —

ഈ അർത്ഥത്തിൽ ഇങ്ങിനെയൊരു ശ്ലോകമുണ്ട് —കീഴെ ബിലമുള്ള ചമസം

അർവ്വാഗ്ബിലശ്ചമസ ഇത്യാദിഃ. തത്ര മന്ത്രാർത്ഥമാചഷ്ടേ ശ്രുതിഃ— അർവ്വാഗ്ബിലശ്ചമസ ഊർദ്ധ്വ— ബുധ്ന ഇതി. കഃ പുനര സാവർ— വ്വാഗ്ബില ഊർദ്ധ്വബുദ്ന? ഇദം തച്ഛിരഃ ചമസാകാരം ഹി തത് . കഥം ? ഏഷ ഹ്യർവ്വാഗ് ബിലോ മുഖസ്യ ബിലരൂപത്വാത് , ശിരസോ ബുധ്നാകാരത്വാദൂർദ്ധ്വബുധ്നഃ

മുതലായത് . അതിൽ മന്ത്രാർത്ഥം പറയുകയാണ് ശ്രുതി — കീഴ്ഭാഗം കുഴിഞ്ഞതും അടിഭാഗം മുകളിലായതുമായ ചമസം എന്ന് . കീഴ്ഭാഗം കുഴിഞ്ഞതും അടിഭാഗം മുകളിലായതുമായ ഇത് എന്താണ് ? അത് ഈ ശിരസ്സാണ് . അത് ചമസാകാരമായതാണല്ലോ. എങ്ങിനെ ? വായക്ക് ബിലത്തിൻെറ രൂപമുള്ളതായതിനാൽ കീഴ്ഭാഗം കുഴിഞ്ഞതാണ് . ശിരസ്സിന് അടിഭാഗം മുകളിലാണെന്ന പ്രതീതി ജനിപ്പിക്കാൻ കഴിയുന്നതിനാൽ അതിൻെറ അടിഭാഗം മുകളിലാണ് .

തസ്മിൻ യശോ നിഹിതം വിശ്വരൂപമിതി, യഥാ സോമശ്ച— മസെ തസ്മിഞ്ചിരസി വിശ്വരൂപം നാനാരൂപം നിഹിതം സ്ഥിതം ഭവതി. കിം പുനസ്തദ്യശഃ പ്രാണാ വൈ യശോ വിശ്വരൂപം പ്രാണാഃ ശ്രോ— ത്രാദയോ വായവയശ്ച മരുതഃ സപ്തധാതേഷു പ്രസൃതാ യശ ഇത്യേതദാഹ മന്ത്രം, ശബ്ദാദജ്— ഞാനഹേതുത്വാത് .

ഇതിൽ വിശ്വരൂപമായ യശസ്സ് നിഹിതമായിരിക്കുന്നു ചമസത്തിൽ സോമരസം പോലെ ആ ശിരസ്സിൽ വിശ്വരൂപമായ പല രൂപത്തിലുള്ള യശസ്സ് സന്നിഹിതമാണ് , സ്ഥിതമാണ് . ആ യശസ്സെന്താണ് ? പ്രാണൻ തന്നെയാണ് വിശ്വരൂപമായ യശസ്സ് . പ്രാണങ്ങൾ അതായത് ശ്രോത്രാദികളായ ഏഴും അവയിൽ ഏഴു വിധത്തിൽ വിഭക്തമായിരിക്കുന്ന വായുക്കളും അഥവാ മരുത്തുക്കളും യശസ്സാണ് എന്നാണ് മന്ത്രം പറയുന്നത് , കാരണം അവ ശബ്ദാദിവിഷയങ്ങളിൽ ജ്ഞാന കാരണമായി ഭവിക്കുന്നു.

തസ്യാ ऽऽ സത ഋഷയഃ സാ— പ്തതീര ഇതി പ്രാണാഃ പരിസ്പ— ന്ദാത്മകാഃ താ ഏവ ച ഋഷയഃ പ്രാണാനേതദാഹ മന്ത്രഃ. വാഗഷ്ടമീ ബ്രഹ്മണാ സംവിദാനേതി. ബ്രഹ്— മണാ സംവാദം കർവ്വത്യഷ്ടമീ ഭ— വതി. തദ്ധേതു മാഹ വാഗ് ഹ്യഷ്ടമീ ബ്രഹ്മണാ സംവിത്താ ഇതി.

അതിൻെറ തീരത്തിൽ ഏഴു ഋഷികൾ ഇരിക്കുന്നു. പരിസ്പന്ദനരൂപത്തോടു കൂടിയ പ്രാണങ്ങൾ തന്നെയാണ് ഋഷികൾ. പ്രാണങ്ങളെക്കുറിച്ചാണ് മന്ത്രം ഇങ്ങിനെ പറഞ്ഞത് . എട്ടാമത്തേതായ വാക്ക് ബ്രഹ്മത്തോടു സംവാദം ചെയ്യുന്നു എന്നതിന് ബ്രഹ്മത്തോടു സംവാദം ചെയ്യുന്നത് എട്ടാമത്തേതാണെന്നാണ് അർത്ഥം. അതിൻെറ കാരണം പറയുന്നു — അത് വേദം വഴി ബ്രഹ്മവുമായി സംവദിക്കുന്നു എന്ന് .

കേ പുനസ്തസ്യ ചമസസ്യ തീര ആസത ഋഷയ ഇതി—

എന്നാലാരാണ് ചമസത്തിൻെറ തീരത്തിരിക്കുന്ന ആ ഋഷികളെന്നു പറയുന്നു.

**മന്ത്രഃ 4** — ഇമാവേവ ഗോതമഭരദ്വാജാവയമേവ ഗോതമോ ऽയം ഭരദ്വാജ ഇമാവേവ വിശ്വാമിത്രജമദഗ്നീ അയമേവ വിശ്വാമിത്രോ ऽയം ജമദഗ്നിരിമാവേവ

വസിഷ്ഠകശ്യപാവയമേവ വസിഷ്ടോ ऽ യം കശ്യപോ വാഗേവാത്രിർവ്വാചാ ഹ്യന്നമദ്യതേ ऽ ത്തിർഹ വൈ നാമൈതദ്യദത്രിരിതി സർവ്വസ്യാത്താ ഭവതി. സർവ്വ– മസ്യാന്നം ഭവതി യ ഏവം വേദ.

**മന്ത്രാർത്ഥം 4** — ഇവർ തന്നെയാണ് ഗോതമഭരദ്വാ ജന്മാർ. ഇതു തന്നെയാണ് ഗോതമൻ. ഇതു ഭരദ്വാജൻ. ഇവർ തന്നെയാണ് വിശ്വാമിത്ര ജമദഗ്നിമാർ. ഇതു തന്നെയാണ് വിശ്വാമിത്രൻ.ഇതു ജമഗദഗ്നിയും. ഇവർ തന്നെയാണ് വസിഷ്ഠകശ്യപന്മാർ. ഇതു തന്നെയാണ് വസിഷ്ഠൻ. ഇതു കശ്യപനും. വാക്കു തന്നെ അത്രി. വാക്കുകൊണ്ടാണല്ലോ അന്നം ഭുജിക്കുന്നത് . അത്തി എന്ന പേരുതന്നെയാണ് അത്രിയായത് . ആരിപ്രകാരം അറിയുന്നുവോ അവൻ എല്ലാ ത്തിന്റെയും അത്താവായി ഭവിക്കുന്നു. അവന് എല്ലാം അന്നമായിത്തീരുന്നു.

**ഭാഷ്യം 4** — ഇമാവേവ ഗോതമ– ഭരദ്വാജൗ, കർണ്ണാവയമേവ ഗോത– മോ ऽ യം ഭരദ്വാജോ ദക്ഷിണശ്ചോ– ത്തരശ്ച, വിപര്യയേണ വാ. തഥാ ചക്ഷുഷി ഉപദിശന്നുവാചേമാ– വേവ, വിശ്വാമിത്രജമദഗ്നീ, ദക്ഷിണം വിശ്വാമിത്ര ഉത്തരം ജമദഗ്നിർ– വ്വിപര്യയേണ വാ. ഇമാവേവ വസിഷ്ഠ കശ്യപൌ നാസികേ ഉപദിശന്നുവാച. ദക്ഷിണഃ പുടോ ഭവതി വസിഷ്ഠഃ ഉത്തരഃ കശ്യപഃ പൂർവ്വവത് . വാഗേവാത്രിരദനക്രി– യായോഗാത് സപ്തമഃ വാചാ ഹ്യന്നമദ്യതേ തസ്മാദത്തിർഹി വൈ പ്രസിദ്ധം താമൈതത് അത്തൃത്വാ– ദത്തിരിതി. അത്തിരേവ സന്യദത്രി– രിത്യുച്യതേ പരോക്ഷേണ.

ഗോതമഭരദ്വാജന്മാർ ഈ ചെവി കൾ തന്നെയാണ് . വലത്തും ഇടത്തുമു ള്ളവ ഗോതമനും ഭരജ്വാജനും തന്നെ. അല്ലെങ്കിൽ അതിനു വിപരീതവുമാകാം. ചക്ഷുസ്സുകളെക്കുറിച്ചുപദേശിച്ചുകൊ ണ്ട് പറയുന്നു — ഇവ തന്നെ വിശ്വാമിത്ര ജമദഗ്നിമാർ. വലത്തേത് വിശ്വാമിത്രനും ഇടത്തേത് ജമദഗ്നിയും. അല്ലെങ്കിൽ മറി ച്ചുമാവാം. ഇവ തന്നെയാണ് വസിഷ്ഠ കശ്യപന്മാർ. നാസികകളെക്കുറിച്ചുപദേ ശിച്ചുകൊണ്ട് പറയുന്നു. വലത്തെ ദ്വാരം വസിഷ്ഠനാണ് . ഇടത്തേത് കശ്യപനും. ഇതും മുൻപു പറഞ്ഞതുപോലെ തന്നെ. വാക്കുതന്നെയാണ് അത്രി. ഭക്ഷിക്കലാ കുന്ന ക്രിയായോഗം കൊണ്ട് സപ്തമ നാണ് . വാക്കു കൊണ്ടാണല്ലോ അന്ന ത്തെ അദിക്കുന്നത് . അതിനാൽ ഇതിന് അത്തി എന്നുള്ള ഈ പേര് പ്രസിദ്ധമായി രിക്കുന്നു. അത്തൃത്വം കാരണമാണ് അ ത്താവായത് . അത്തിയായതിനാൽ ത്ത ന്നെയാണ് പരോക്ഷമായി അത്രി എന്നു പറയുന്നത് .

സർവ്വസ്യൈതസ്യാന്നജാ– തസ്യ പ്രാണസ്യാത്രിനിർവ്വചന– വിജ്ഞാനാദത്താ ഭവതി. അ– ത്തൈവ ഭവതി നാമുഷ്മിന്നന്നേന പുനഃ പ്രതിപദ്യത ഇത്യേതദുക്തം

അന്നജാതങ്ങളായ ഈ പ്രാണ ങ്ങൾക്കെല്ലാം ഉള്ള അത്രി നിർവ്വചനത്തെ വിശേഷേണ അറിയുന്നതു കൊണ്ട് അ ത്താവായിത്തീരുന്നു — അത്താവു തന്നെ യായിത്തീരുന്നു. പരലോകത്തിലവൻ

ഭവതി സർവ്വമസ്യാന്നം ഭവതീതി. യ ഏവമേതദ്യഥോക്തം പ്രാണ—യാഥാത്മ്യം വേദ, സ ഏവം മദ്ധ്യമഃ പ്രാണോ ഭൂത്വാ ആധാനപ്രത്യാ—ധാനഗതോ ഭോക്തൈവ ഭവതി, ന ഭോജ്യം, ഭോജ്യാദ്വ്യാവർത്തത ഇത്യർത്ഥഃ.

പിന്നീട് അന്നത്തോടു കൂടി ചേരുന്നില്ല എന്നതാണ് "എല്ലാം അവനന്നമായിരിക്കുന്നു" എന്നതു വഴി പറഞ്ഞിരിക്കുന്ന സംഗതി. ആർ ഇങ്ങിനെ യഥോക്തമായ വിധം പ്രാണന്റെ യഥാർത്ഥതത്വത്തെ അറിയുന്നുവോ അവനിപ്രകാരം മദ്ധ്യമ പ്രാണനായിഭവിച്ച് ആധാനപ്രത്യാധാന ഗതനായ ഭോക്താവു തന്നെയായിത്തീരുന്നു. ഭോജ്യമാകുന്നില്ല. ഭോജ്യവർഗ്ഗങ്ങളിൽ നിന്നെല്ലാം നിവൃത്തനായിത്തീരുന്നു എന്നർത്ഥം.

## തൃതീയഃ ബ്രാഹ്മണഃ

തത്ര പ്രാണാ വൈ സത്യമിത്യുക്തം. യാഃ പ്രാണാനാമുപനിഷദസ്താഃ ബ്രഹ്മോപനിഷത് പ്രസംഗേന വ്യാഖ്യാതാ ഏതേ തേ പ്രാണാ ഇതി ച. തേ കിമാത്മകാഃ കഥം വാ തേഷാം സത്യത്വമിതി ച വക്തവ്യമിതി പഞ്ചഭൂതാനാം സത്യാനാം കാര്യകരണാത്മകാനാം സ്വരൂപാവധാരണാർത്ഥമിദം ബ്രാഹ്മണ— മാരഭ്യതേ, യദുപാധിവിശേഷാപനയദ്വാരേണ "നേതി നേതി" ഇതി ബ്രഹ്മണഃ നിർദിധാരയിഷിതം.

## മൂന്നാം ബ്രാഹ്മണം

മുൻപ് പ്രാണങ്ങൾ സത്യമാണെന്നു പറഞ്ഞിട്ടുണ്ട്. പ്രാണങ്ങളുടെ ഉപനിഷത്തുക്കൾ ബ്രഹ്മോപനിഷത് പ്രസംഗം വഴി വ്യാഖ്യാനിക്കപ്പെട്ടു, ഇവ പ്രാണങ്ങളാണെന്നു പറഞ്ഞ് അവയുടെ സ്വരൂപമെന്താണ് ? അവക്കെന്തു സത്യത്വമുണ്ട് ? എന്നുംകൂടി പറയേണ്ടതുണ്ടെന്നു കരുതി ശരീരേന്ദ്രിയ രൂപമായ പഞ്ചഭൂതങ്ങളാകുന്ന സത്യങ്ങളുടെ സ്വരൂപനിശ്ചയത്തിനായി ഈ ബ്രാഹ്മണം ആരംഭിക്കുകയാണ്. ഉപാധി വിശേഷങ്ങളെ നിഷേധിക്കുന്നതുവഴി "നേതി നേതി" എന്നിങ്ങനെ ബ്രഹ്മത്തിന്റെ സത്യത്വം നിശ്ചയിക്കപ്പെടണമെന്നതാണ് ഉദ്ദേശം.

**മന്ത്രഃ 1—** ദ്വേ വാവ ബ്രഹ്മണോ രൂപേ മൂർത്തഞ്ചൈ — വാമൂർത്തഞ്ച മർത്ത്യം ചാമൃതഞ്ച സ്ഥിതഞ്ച യച്ച സച്ച ത്യച്ച

**മന്ത്രാർത്ഥം 1 —** ബ്രഹ്മത്തിന് രണ്ടു രൂപങ്ങളുണ്ട് — മൂർത്തവും അമൂർത്തവും, മർത്ത്യവും അമൃതവും, സ്ഥിതവും യത്തും (ചരം), സത്തും ത്യത്തും.

**ഭാഷ്യഃ 1** തത്ര ദ്വിരൂപം ബ്രഹ്മ പഞ്ചഭൂതജനിതകാര്യകരണ സംബന്ധം മൂർത്താമൂർത്താഖ്യം മർത്ത്യാമൃതസ്വഭാവം തജ്ജനിതവാസനാരൂപം ച സർവ്വജ്ഞം സർവ്വശക്തിസോപാഖ്യം ഭവതി. ക്രിയാകാരകഫലാത്മകം ച സർവ്വ വ്യവഹാരാസ്പദം. തദേവ ബ്രഹ്മ വിഗതസർവ്വോപാധിവിശേഷം സമ്യക് ദർശനവിഷയമജമജരമമൃതമഭയം വാങ് മനസയോരപ്യവിഷയമദ്വൈതത്വാത് "നേതി നേതി" ഇതി നിർദ്ദിശ്യതേ.

പഞ്ചഭൂതങ്ങളിൽ നിന്നുണ്ടായ ദേഹേന്ദ്രിയങ്ങളോട് ബന്ധപ്പെട്ടിരിക്കുന്ന ബ്രഹ്മത്തിന് രണ്ടുരൂപങ്ങളുണ്ട് — മൂർത്തവും അമൂർത്തവുമെന്നാണവയുടെ പേർ. അവ മർത്ത്യവും അമൃതവുമാകുന്ന സ്വഭാവത്തോടുകൂടിയവയാണ് തജ്ജനിതവാസനാ രൂപത്തോടുകൂടിയ അത് സർവ്വജ്ഞവും സർവ്വശക്തവും സോപാധികവുമായതാണ് ക്രിയാകാരക ഫലങ്ങളാകുന്ന രൂപത്തോടുകൂടിയതും സർവ്വ വ്യവഹാരങ്ങൾക്കും ആശ്രയവും ആണ്. സർവ്വോപാധി വിശേഷരഹിതവും സമ്യക്ജ്ഞാനത്തിന് വിഷയവും അജവും അജരവും അമരവും അഭയവും വാങ് മനസ്സുകൾക്കു കൂടി വിഷയമല്ലാത്തതും അദ്വൈതത്വം കാരണം "നേതി നേതി" എന്നിങ്ങനെ നിർദ്ദേശിക്കപ്പെടുന്നതുമായ അതുതന്നെയാണ് ബ്രഹ്മം.

തത്ര യദപോഹദ്വാരേണ നേതി നേതി ഇതിനിർദ്ദിശ്യതേ ബ്രഹ്മ. തേ

ഇങ്ങിനെ യാതൊന്നിന്റെ അപവാദം വഴി നേതി നേതി എന്നിങ്ങിനെ

ഏതേ ദ്വേ വാവ വാവ ശബ്ദോ / വധാരണാർത്ഥഃ ദ്വേ ഏവേ ത്യർത്ഥഃ ബ്രാഹ്മണഃ പരമാത്മനോ രൂപേ രൂപ്യതേ യാഭ്യാമരൂപം പരം ബ്രഹ്മ അവിദ്യാധ്യാരോപ്യമാണാഭ്യാം. കേ തേ ദ്വേ ? മൂർത്തം ചൈവ മൂർത്തമേവ ച. തഥാമൂർത്തം ചാമൂർത്തമേവ ചേത്യർത്ഥഃ . അന്തർണ്ണീത സ്വാത്മവിശേഷണേ മൂർത്താമൂർത്തേ ദ്വേ ഏവേത്യവധാര്യതേ. കാനി പുനസ്താനി വിശേഷണാനി മൂർത്താമൂർത്തയോഃ ഇത്യുച്യതേ മർത്ത്യം ച മർത്ത്യം മരണധർമ്മി അമൃതം ച തദ്വിപരീതം സ്ഥിതം ച പരിച്ഛിന്നം ഗതിപൂർവ്വകം യത് സ്ഥാസ്നു, യച്ച യാതീതി യത് വ്യാപ്യ പരിച്ഛിന്നം സ്ഥിതവിപരീതം, സച്ച സദിത്യന്യേഭ്യോ വിശേഷ്യമാണാ സാധാരണധർമ്മവിശേഷവത് , ത്യച്ച തദ്വിപരീതം ത്യദിത്യേവ സർവ്വദാ പരോക്ഷാഭിധാനാർഹം.

ബ്രഹ്മം നിർദ്ദേശിക്കപ്പെട്ടിരിക്കുന്നുവോ അവ തീർച്ചയായും ഈ രണ്ടെണ്ണമാണ് . വാവ എന്നത് നിശ്ചയാർത്ഥത്തിലാണ് . രണ്ടെണ്ണം മാത്രമാണെന്നർത്ഥം. ബ്രഹ്മത്തിൻെറ, പരമാത്മാവിൻെറ രൂപങ്ങൾ രണ്ടാണ് — അവിദ്യയാൽ അധ്യാരോപിക്കപ്പെട്ട അരൂപമായ പരബ്രഹ്മത്തിന് രൂപങ്ങൾ രണ്ടാണ് . അവ ഏതാണ് ? മൂർത്തം ചൈവ അതായത് മൂർത്തമായതുതന്നെ. അമൂർത്തം ചൈവ അതായത് അമൂർത്തമായതു തന്നെ എന്നർത്ഥം — അതായത് സ്വന്തം വിശേഷണത്തിലന്തർഭവിച്ചിട്ടുള്ള മൂർത്താമൂർത്തങ്ങളായ രണ്ടു രൂപങ്ങൾ മാത്രമാണുള്ളതെന്ന് നിശ്ചയിക്കപ്പെട്ടിരിക്കുന്നു. മൂർത്താ മൂർത്തങ്ങൾക്ക് പിന്നെ എന്തു വിശേഷണങ്ങളാണുള്ളതെന്നു പറയുന്നു — മർത്ത്യം, മർത്ത്യമെന്നാൽ മരണധർമ്മത്തോടുകൂടിയത് . അമൃതം, അതിനു വിപരീതമായത് . സ്ഥിതമെന്നും അതായത് പരിച്ഛിന്നം അല്ലെങ്കിൽ ഗതിക്കു മുമ്പ് നിൽക്കുന്നത് . യത് എന്നും — പോകുന്നത് യത്ത് , വ്യാപിക്കുന്നത് , അപരിച്ഛിന്നമായത് ; നിലനിൽക്കുന്നതിനു വിപരീതമായത് . സത്തെന്ന് വിശേഷിപ്പിക്കപ്പെടുന്നത് , ഇത് എന്ന് ചൂണ്ടിക്കാണിക്കപ്പെടാവുന്ന അസാധാരണ ധർമ്മവിശേഷമുള്ളത് . ത്യത്തെന്നും—അതിനു വിപരീതമായത് ത്യത് എന്നിങ്ങനെ എപ്പോഴും അപരോക്ഷമായി മാത്രം പറയപ്പെടാവുന്നത് .

തത്ര ചതുഷ്ടയ വിശേഷണവിശിഷ്ടം മൂർത്തം തഥാമൂർത്തം ച. തത്ര കാനി മൂർത്ത വിശേഷണാനി? കാനി ചേതരാണി? ഇതി വിഭജ്യതേ.

ഇവിടെ മൂർത്തവും അമൂർത്തവും നാലു വിശേഷണങ്ങളാൽ വിശേഷിപ്പിക്കപ്പെട്ടു. അവയിൽ മൂർത്തവിശേഷണങ്ങളേതെല്ലാമാണ് ? മററുള്ളതേതെല്ലാമാണ് ? എന്ന് തരം തിരിക്കപ്പെടുന്നു.

**മന്ത്രഃ 2 —** തദേതന്മൂർത്തം യദന്യദ്വായോശ്ചാന്തരിക്ഷാച്ചൈതന്മർത്ത്യ മേതത് സ്ഥിതമേതത്സപ്ത സ്യൈ തസ്യ മൂർത്ത സ്യൈ തസ്യ മർത്ത്യ സ്യൈതസ്യ സ്ഥിതസ്യൈ തസ്യ സത ഏഷ രസോ യ ഏഷ തപതി സതോ ഹ്യേഷ രസഃ

**മന്ത്രാർത്ഥം 2 —** വായുവിൽനിന്നും അന്തരീക്ഷത്തിൽ നിന്നും ഭിന്നമായത് യാതൊന്നാണോ അത് മൂർത്തമാണ് ,

അതു മർത്ത്യമാണ് , അതു സ്ഥിതമാണ് , അതു സത്താണ് . അപ്രകാരമുള്ള ഈ മൂർത്തത്തിന്റെ, ഈ മർത്ത്യമായതിന്റെ, ഈ സ്ഥിതമായതിന്റെ, ഈ സത്തിന്റെ രസമാണ് തപിച്ചുകൊണ്ടിരിക്കുന്ന ഇത് . ഇത് സത്തിന്റെ രസം തന്നെയാണ് .

**ഭാഷ്യം** — തദേതന്മൂർത്തം മൂർച്ഛിതാവയവം ഇതരേതരാനുപ്രവിഷ്ടാവയവം ഘനം സംഹതമിത്യർത്ഥഃ കിം തദ്യദന്യത് ? കസ്മാദന്യത് ? വായോശ്ചാന്തരിക്ഷാച്ച ഭൂതദ്വയാത് പരിശേഷാത് പൃഥിവ്യാദി ഭൂതത്രയം. ഏതന്മർത്ത്യം യദേതന്മൂർത്താഖ്യം ഭൂതത്രയമിദം മർത്ത്യം മരണധർമ്മി. കസ്മാത് ? യസ്മാത് സ്ഥിതമേതത് . പരിച്ഛിന്നം ഹ്യർത്ഥാന്തരേണ സംപ്രയുജ്യമാനം വിരുധ്യതേ, യഥാ ഘടഃ സ്തംഭകുഡ്യാദിനാ. തഥാ മൂർത്തം സ്ഥിതം പരിച്ഛിന്നം അർത്ഥാന്തരസംബന്ധിതതോ ഽർത്ഥാന്തര വിരോധാന്മർത്ത്യം. ഏതത്സദ്വിശേഷ്യമാണാസാധാരണ ധർമ്മവത് . തസ്മാദ്ധി പരിച്ഛിന്നം പരിച്ഛിന്നത്വാന്മർത്ത്യമതോ മൂർത്തം. മൂർത്തത്വാദ്വാ മർത്ത്യം, മർത്ത്യത്വാത് സ്ഥിതം, സ്ഥിതത്വാത് സത് . അതഃ അന്യോന്യാവ്യഭിചാരാച്ചതുർണ്ണാം ധർമ്മാണാം യഥേഷ്ടം വിശേഷണ വിശേഷ്യഭാവോ ഹേതു ഹേതുമദ്ഭാവശ്ച ദർശയിതവ്യഃ . സർവ്വഥാപി തു ഭൂതത്രയം ചതുഷ്ടയ വിശേഷണ വിശിഷ്ടം മൂർത്തം രൂപം ബ്രഹ്മണഃ . തത്ര ചതുർണ്ണാ മേകസ്മിൻ ഗൃഹീതേ വിശേഷണേ—തദ്ഗൃഹീത മേവ വിശേഷണമിത്യാഹ — തസ്യൈ തസ്യ മൂർത്തസ്യ ഏതസ്യ മർത്തസ്യ ഏതസ്യ സ്ഥിതസ്യ ഏതസ്യ സതഃ ചതുഷ്ടയ വിശേഷണസ്യ ഭൂതത്രയസ്യേത്യർത്ഥഃ ഏഷ രസഃ സാര ഇത്യർത്ഥഃ

ഇതാണ് മൂർത്തമായത് . അതായത് അവയവങ്ങൾ കാണത്തക്കവിധമുള്ളത് . ഒന്നിനോടൊന്നു ചേർന്നിരിക്കുന്ന അവയവങ്ങളോടുകൂടിയത് . ഘനമായത് അഥവാ സംഹതമായത് എന്നർത്ഥം. അതേതാണ് ? അന്യമായത് . ഏതിൽ നിന്നന്യം? വായു, ആകാശം എന്നീ ഭൂതദ്വയങ്ങളിൽനിന്ന് . ശേഷിക്കുന്നത് ഭൂമി മുതലായ മൂന്നു ഭൂതങ്ങൾ. ഇതു മർത്ത്യമാണ് . മൂർത്തമെന്നു പേരായ ഈ ഭൂതത്രയം മർത്ത്യമാണ് , മരണധർമ്മിയാണ് . എന്തുകൊണ്ട് ? കാരണം ഇതു സ്ഥിതമാണ് . പരിച്ഛിന്നമാണ് . മററു വസ്തുക്കളോടുള്ള സംയോഗം അറിയുമ്പോൾ, അവയുമായി തട്ടിച്ചു നോക്കുമ്പോൾ അവയിൽ നിന്നും വിരുദ്ധമായതാണ് . എങ്ങനെയെന്നാൽ തൂണ് , ചുമർ എന്നിവയിൽനിന്നും കുടം ഭിന്നമായിരിക്കുന്നതുപോലെ. അതുപോലെ മൂർത്തം സ്ഥിതമായതാണ് . മററുള്ളവയോടു ബന്ധപ്പെടുത്തുമ്പോൾ പരിച്ഛിന്നമായതാണ് . മററുള്ളവയിൽ നിന്നും വിരുദ്ധമായതിനാൽ മർത്ത്യമായതാണ് . ഇത് സത്താണെന്ന് വിശേഷിപ്പിക്കപ്പെടാവുന്നതും അസാധാരണ ധർമ്മത്തോടുകൂടിയതുമായതിനാൽ പരിച്ഛിന്നമായതാണ് . പരിച്ഛിന്നത്വം കാരണം മർത്ത്യമാണ് . അതിനാൽ മൂർത്തമാണ് . അല്ലെങ്കിൽ മൂർത്തത്വം കാരണം മർത്ത്യമെന്നും മർത്ത്യത്വത്താൽ സ്ഥിതമെന്നും സ്ഥിതത്വത്താൽ സത്തെന്നും പറയാം. അതിനാൽ നാലുധർമ്മങ്ങൾക്കും അന്യോന്യം നിർഭിന്നതയുള്ളതു കാരണം ഇഷ്ടംപോലെ വിശേഷണ വിശേഷ്യ ഭാവമോ ഹേതു ഹേതുമദ് ഭാവമോ ഉള്ളതായി കാണിക്കാൻ കഴിയും. ഏതു നിലക്കും നാലുതരം വിശേഷണങ്ങളാൽ വിശേഷിപ്പിക്കപ്പെടാവുന്ന ഭൂതത്രയം ബ്രഹ്മത്തിന്റെ മൂർത്തരൂപമാണ് . ഈ നാലിന്റെ ഒരു വിശേഷണത്തെ അറിഞ്ഞാൽ മററു വിശേഷണ

ങ്ങളും അറിയപ്പെട്ടതായിത്തീരുന്നു. എന്നതുകൊണ്ട് പറയുകയാണ്. ആ ഈ മൂർത്തമായതിന്റെ ഈ മർത്ത്യമായതിന്റെ ഈ സ്ഥിതമായതിന്റെ ഈ സത്തായതിന്റെ — നാലുവിശേഷണങ്ങളുള്ള ഭൂത ത്രയത്തിന്റെ — രസം ഇതാണ്; സാരമെന്നർത്ഥം.

ത്രയാണാം ഹി ഭൂതാനാം സാരിഷ്ഠഃ സവിതാ. ഏതത്സാരാണി ത്രീണി ഭൂതാനി യത ഏതത് കൃത വിഭജ്യമാന രൂപവിശേഷണാനി ഭവന്തി. ആധിദൈവികസ്യ കാര്യ— സ്യൈതദ് രൂപം യത്സവിതാ യ— ദേതന്മണ്ഡലം തപതി. സതോ ഭൂത— ത്രയസ്യ ഹി യസ്മാദേഷ രസ ഇത്യേതദ് ഗൃഹ്യതേ. മൂർത്തോ ഹ്യേഷ സവിതാ തപതി. സാരിഷ്ഠശ്ച. യത്തു ആധിദൈവികം കരണം മണ്ഡലസ്യാഭ്യന്തരം തദ്വക്ഷ്യാമഃ

മൂന്നു ഭൂതങ്ങളുടെയും സാരിഷ്ഠമായത് സവിതാവാണ്. ഈ മൂന്നു ഭൂതങ്ങൾ ഇതിന്റെ സാരങ്ങളാണ്. കാരണം അവ ഇതുവഴി വിഭക്തരൂപ വിശേഷണങ്ങളോടുകൂടിയവയാണ്. യാതൊന്നാണോ ഈ സവിതാവ് യാതൊന്നാണോ ഈ തപിക്കുന്ന മണ്ഡലം അതാണ് ആധിദൈവികമായ കാര്യത്തിന്റെ രൂപം. കാരണം ഈ സദ്രൂപം ഭൂതത്രയത്തിന്റെ രസമായി അറിയപ്പെടുന്നു. തപിക്കുന്ന ഈ സവിതാവ് മൂർത്തമായതാണ്, സാരിഷ്ഠമായതുമാണ്. മണ്ഡലത്തിനുള്ളിലുള്ള ആധിദൈവികമായകരണം യാതൊന്നോ അതിനെക്കുറിച്ചു ഞാൻ പറയാം.

**മന്ത്രഃ 3** — അഥാമൂർത്തം വായുശ്ചാന്തരിക്ഷം ചൈത— ദമൃതമേതദ്യദേതത്ത്യത്തസ്യൈതസ്യാമൂർത്ത സ്യൈതസ്യാമൃതസ്യൈതസ്യ യത ഏതസ്യ ത്യസ്യൈഷ രസോ യ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷസ്ത്യസ്യ ഹ്യേഷ രസ ഇത്യാധി ദൈവതം.

**മന്ത്രാർത്ഥം 3** — അനന്തരം വായുവും അന്തരീക്ഷവും അമൂർത്തങ്ങളാണ്. ഇവ അമൃതമാണ്. ഇവ യത്താണ്. ഇവ ത്യത്തുമാണ്. ആ ഈ അമൂർത്തത്തിന്റെ ഈ അമൃതത്തിന്റെ ഈ യത്തിന്റെ ഈ ത്യത്തിന്റെ സാരം ഇതാണ് — ഈ മണ്ഡലത്തിൽ കാണുന്ന പുരുഷൻ യാ— തൊന്നാണോ അതീത്യത്തിന്റെ സാരമാണ്. ഇതാണാ— ധിദൈവതം.

**ഭാഷ്യഃ** — അഥാമൂർത്തം. അഥാധുനാ മൂർത്തമുച്യതേ. വായുശ്ചാന്തരീ— ക്ഷം ച യത് പരിശേഷിതം ഭൂത— ദ്വയമേതദമൃതമമൂർത്തത്വാദ— സ്ഥിതമതോ / വിരുദ്ധ്യമാനം കേന—

ഇനി അമൂർത്തം. ഇറിയിപ്പോൾ അമൂർത്തം പറയപ്പെടുന്നു. ശേഷിക്കുന്ന വായുവും അന്തരീക്ഷവുമാകുന്ന രണ്ടു ഭൂതങ്ങൾ അമൂർത്തത്വം കാരണം അമൃതമായതാണ്. അസ്ഥിതമാണ്, ഒന്നിനാലും വേറെയാക്കപ്പെടുന്നില്ല. അമൃത

ചിത് . അമൃതമമരണധർമ്മി, ഏ-തത് യത് സ്ഥിതം വിപരീതം വ്യാ-പി അപരിച്ഛിന്നം, യസ്മാദേത-ദന്യേഭ്യോ ഽ പ്രവിഭജ്യ മാനവിശേ-ഷമതസ്ത്യത് , ത്യദിതി പരോക്ഷാഭി ധാനാർഹമേവ പൂർവവത് .

മാണ് , അമരണ ധർമ്മിയാണ് . ഇത് യത്താണ് , നിൽക്കുന്നതിന് വിപരീതമായത് വ്യാപിക്കുന്നത് . അപരിച്ഛിന്നമാണ് , അതിനാൽ യത്താണ് . ഇത് മററുളളവയാൽ വിഭജിക്കപ്പെടാൻ കഴിയാത്ത വിശേഷതയോടുകൂടിയതാണ് . അതിനാൽ ത്യത്താണ് . ത്യത്തെന്നാൽ പരോക്ഷമായി മാത്രം പറയപ്പെടാവുന്നത് . മുൻപു പറഞ്ഞപോലെതന്നെ.

തസ്യൈതസ്യാമൂർത്തസ്യ തസ്യാമൃതസ്യ ഏതസ്യ യതഃ ഏതസ്യ ത്യസ്യ ചതുഷ്ടയാ വിശേ-ഷണസ്യാമൂർത്തസ്യൈഷ രസഃ കോ ഽ സൗ ? യ ഏഷ ഏതസ്മി-ന്മണ്ഡലേ പുരുഷഃ കരണാത്മകോ ഹിരണ്യഗർഭഃ പ്രാണ ഇത്യഭിധീയതേ യഃ . സ ഏഷോ ഽ മൂർത്തസ്യ ഭൂത ദ്വയസ്യ രസഃ പൂർവ്വവത്സാരിഷ്ഠഃ

ആ ഈ അമൂർത്തത്തിൻെറ ഈ അമൃതത്തിൻെറ ഈയത്തിൻെറ ഈത്യത്തിൻെറ അതായത് ഈ നാലു വിശേഷണങ്ങളോടുകൂടിയ അമൂർത്തത്തിൻെറ രസമിതാണ് . അതേതാണ് ? യാതൊന്നാണോ ആദിത്യ മണ്ഡലത്തിലുള്ള പുരുഷൻ അത് . പ്രാണാഖ്യനും കരണാത്മകനുമായ ഹിരണ്യഗർഭൻ ഏതാണോ അത് അമൂർത്തമായ ഭൂതദ്വയത്തിൻെറ രസമാണ് . മുമ്പു പറഞ്ഞപോലെ സാരിഷ്ഠമായതാണ് .

ഏതത് പുരുഷാർത്ഥസാരം ചാമൂർത്തം ഭൂതദ്വയം — ഹൈരണ്യ-ഗർഭലിംഗാരംഭായ ഹി ഭൂതദ്വയാഭി-വ്യക്തിരവ്യാകൃതാത് . തസ്മാ-ത്താദാർത്ഥ്യാത്തത്സാരം ഭൂതദ്വയം. ത്യസ്യ ഹ്യേഷ രസോ യസ്മാദ്യോ മണ്ഡലസ്ഥഃ പുരുഷോ മണ്ഡലവന്ന ഗൃഹ്യതേ സാരശ്ച ഭൂതദ്വയസ്യ. തസ്മാദസ്തി മണ്ഡലസ്ഥസ്യ പു-രുഷസ്യ ഭൂതദ്വയസ്യ ച സാധർമ്മ്യം. തസ്മാദ്യുക്തം പ്രസിദ്ധവദ്ധേ-തൂപാദാനം, ത്യസ്യ ഹ്യേഷ രസ ഇതി.

അമൂർത്തമായ ഭൂതദ്വയം ഈ പുരുഷ സാരമാണ് ഹിരണ്യഗർഭ സംബന്ധിയായ ഗർഭാങ്കുരത്തിൻെറ തുടക്കത്തിനായിട്ടു തന്നെ അവ്യാകൃതത്തിൽ നിന്നും ഭൂതദ്വയത്തിൻെറ അഭിവ്യക്തി ഉണ്ടാവുന്നു. അതിനാൽ ആ ആവശ്യത്തിനായി ഭൂതദ്വയം അതിൻെറ സാരമായി ഭവിക്കുന്നു. ത്യത്തിന് ഇതുതന്നെയാണ് രസം. കാരണം ഈ മണ്ഡലത്തിനുള്ളിലുള്ള പുരുഷനെ ഈ മണ്ഡലമായി ഗ്രഹിക്കാൻ കഴിയുകയില്ല. അതിനാലിത് ഭൂതദ്വയത്തിൻെറ സാരമാണ് . അതിനാൽ മണ്ഡലസ്ഥ പുരുഷനും ഭൂതദ്വയത്തിനും സാധർമ്മ്യമുണ്ട് . അതുകൊണ്ടിത് ത്യത്തിൻേറയും സാരമാണ് എന്ന് പ്രസിദ്ധമാകും വണ്ണം ഹേതൂപാദാനം പറയപ്പെട്ടത് യക്തംതന്നെ.

രസഃ കാരണം ഹി ഹിരണ്യ ഗർഭവിജ്ഞാനാത്മാ ചേതന ഇതി കേചിത് . തത്ര ച കില ഹിരണ്യ ഗർഭവിജ്ഞാനത്മനഃ കർമ്മ-വായ്വന്തരിക്ഷയോഃ പ്രയോക്തൃ. തത് കർമ്മ വായ്വന്തരിക്ഷാധാരം

ചിലർ പറയുന്നു ഹിരണ്യഗർഭനാകുന്ന വിജ്ഞാനാത്മാവ് ചേതനമായ രസമാണ് അല്ലെങ്കിൽ കാരണമാണെന്ന് അപ്പോൾ ഹരിണ്യഗർഭനാകുന്ന വിജ്ഞാനാത്മാവിൻെറ കർമ്മം വായ്വന്തരീക്ഷങ്ങളുടെ പ്രയോക്താവായിരിക്കുകയാണെന്നു വരും. ആ കർമ്മം വായു

സദന്യേഷാം ഭൂതാനാം പ്രയോക്തൃ ഭവതി. തേന സ്വകർമ്മണാ വായ്വന്തരീക്ഷയോഃ പ്രയോക്തേതി തയോ രസഃ കാരണമുച്യത ഇതി.

വിനും അന്തരീക്ഷത്തിനും ആധാരമായി മററു ഭൂതങ്ങളുടെ പ്രയോക്താവായിത്തീരുന്നു. ആസ്വകർമ്മം വഴി വായ്വന്തരീക്ഷങ്ങളുടെ പ്രയോക്താവെന്ന നിലക്ക് അവയുടെ രസമാണ് അതായത് കാരണമാണ് എന്ന പറയപ്പെടുന്നു.

തന്ന മൂർത്തരസേനാതുല്യത്വാത് . മൂർത്തസ്യ തു ഭൂതത്രയസ്യ രസോ മൂർത്തമേവ മണ്ഡലം ദൃഷ്ടം ഭൂതത്രയ സമാനജാതീയം, ന ചേതനഃ . തഥാ മൂർത്തയോരപി ഭൂതയോസ്തത്സമാന ജാതീയേനൈവ. അമൂർത്തരസേന യുക്തം ഭവിതും. വാക്യപ്രവൃത്തേസ്തുല്യത്വാത് . യഥാ ഹി മൂർത്താമൂർത്തേ ചതുഷ്ടയധർമ്മവതീ വിഭജ്യതേ, തഥാ രസരസവതോരപി മൂർത്താമൂർത്തയോസ്തുല്യേ നൈവ ന്യായേന യുക്തോ വിഭാഗഃ; ന ത്വർദ്ധവൈശസം.

അതു ശരിയല്ല. മൂർത്തരസത്തോട് തുല്യതയില്ല. മൂർത്തമായ ഭൂതത്രയങ്ങൾക്ക് രസമായി മൂർത്തമായ മണ്ഡലം തന്നെ കാണപ്പെട്ടു. അത് ഭൂതത്രയത്തിന്റെ സമജാതിയിൽപെട്ടതാണ് , ചേതനനല്ല — അതുപോലെ അമൂർത്തഭൂതങ്ങൾക്കും തത്സമാന ജാതിയിൽപെട്ട അമൂർത്തമായ രസമുണ്ടാവണമെന്നതാണ് യുക്തം. കാരണം വാക്കും പ്രവൃത്തിയും തുല്യമായിരിക്കണം. മൂർത്തവും അമൂർത്തവും എപ്രകാരം നാലുധർമ്മങ്ങളോടുകൂടി വിഭജിക്കപ്പെട്ടിരിക്കുന്നുവോ അപ്രകാരം അതേന്യായം വഴി മൂർത്താ മൂർത്തങ്ങളുടെ രസം രസമുള്ളത് എന്നിവയുടെയും വിഭജനം വേണമെന്നത് യുക്തമാണ് . അർദ്ധജരതീയന്യായം ശരിയല്ല.

മൂർത്തരസേഽപി മണ്ഡലോപാധിശ്ചേതനോ വിവക്ഷ്യത ഇതി ചേത് ?

**പൂ. പ** — മൂർത്തമായ ഭൂതത്തിന്റെ രസത്തിലും മണ്ഡലോപാധികനായ ചേതനൻ തന്നെ വിവക്ഷിക്കപ്പെട്ടിരിക്കുകയാണെങ്കിലോ?

അത്യല്പത്വമിദമുച്യതേ. സർവ്വത്രൈവതു മൂർത്താമൂർത്തയോ ബ്രഹ്മ രൂപേണ വിവക്ഷിതത്വാത് .

**സിദ്ധാന്തി:** ഈ പറഞ്ഞത് വല്ലാത്ത അൽപ്പതയാണ് . കാരണംഎല്ലായിടത്തും തന്നെ മൂർത്താമൂർത്തങ്ങൾ ബ്രഹ്മ രൂപത്താൽത്തന്നെയാണ് വിവക്ഷിതമായിരിക്കുന്നത്

പുരുഷ ശബ്ദോഽചേതനേഽനുപപന്ന ഇതി ചേത് ?

**പൂ. പ** പുരുഷ ശബ്ദം അചേതനനിൽ ചേരില്ലെന്നാണെങ്കിലോ ?

ന. പക്ഷപുച്ഛാദിവിശിഷ്ടസ്യൈവ ലിംഗസ്യ പുരുഷ ശബ്ദദർശനാത് . “ന വാ ഇത്ഥം സന്തഃ ശക്ഷ്യാമഃ പ്രജാഃപ്രജനയിതുമിമാൻ സപ്തപുരുഷാനേകം പുരുഷം കരവാമേതി ത ഏതാൻ സപ്ത—

അതു ശരിയല്ല. കാരണം പക്ഷം, പുച്ഛം മുതലായവയാൽ വിശിഷ്ടനായ ലിംഗത്തിന് പുരുഷശബ്ദം പ്രയോഗിച്ചതായി കാണാൻ കഴിയും. “എനിക്ക് ഇപ്രകാരം പ്രത്യേകമായ പ്രജകളെ ഉണ്ടാക്കാൻ വയ്യ. അതിനാലീ ഏഴു പുരുഷന്മാരേയും (ജ്ഞാനേന്ദ്രിയങ്ങളും

പുരുഷാനേകം പുരുഷമകുർവൻ" ഇത്യാദൗ അന്നരസമയാദിഷ്ഠം ച ശ്രുത്യന്തരേ പുരുഷ ശബ്ദ പ്രയോഗാത് . ഇത്യധിദൈവതമിത്യുക്തോപസംഹാരോ / ധ്യാത്മവിഭാഗോക്ത്യർത്ഥഃ

മനസ്സും വാക്കും) ഒന്നാക്കി ചെയ്യുന്നുണ്ട് എന്നുകരുതി ആ ഏഴു പുരുഷന്മാരേയും ഒരു പുരുഷനാക്കി ചെയ്തു" എന്നിങ്ങിനെ മറെറാരു ശ്രുതിയിൽ അന്നരസമയാദികളെക്കുറിച്ച് പുരുഷ ശബ്ദം പ്രയോഗിച്ചു കാണുന്നുണ്ട് . ഇങ്ങിനെ അധിദൈവതമെന്നു പറഞ്ഞുപസംഹരിച്ചത് അദ്ധ്യാത്മവിഭാഗം പറയാൻ വേണ്ടിയാണ് .

**മന്ത്രഃ 4 —** ആഥാദ്ധ്യാത്മമിദമേവ മൂർത്തം യദന്യത് പ്രാണാച്ച യശ്ചായമന്തരാത്മന്നാകാശ ഏതന്മർത്ത്യമേതത്സസ്ഥിതമേതത്സത്തസ്യൈതസ്യ മൂർത്തസ്യൈതസ്യ മർത്ത്യസ്യൈതസ്യ സ്ഥിതസ്യൈതസ്യ സത ഏഷ രസോ യച്ചക്ഷുഃ സതോ ഹ്യേഷ രസഃ .

**മന്ത്രാർത്ഥം 4 —** ഇനി അദ്ധ്യാത്മം. പ്രാണനിൽ നിന്നും അന്തരാത്മാവായ ആകാശത്തിൽനിന്നും ഭിന്നമായതു യാതൊന്നാണോ ആ ഇതുതന്നെയാണ് മൂർത്തമായത് . ഇതു മർത്ത്യമാണ് , ഇതു സ്ഥിതമാണ് , ഇതു സത്താണ് . ഈ നേത്രമെന്നതു യാതൊന്നാണോ അതു തന്നെയാണ് ഈ മൂർത്തവും ഈ മർത്ത്യവും ഈ സ്ഥിതവും ഈ സത്തുമായതിൻെറ സാരം. ഇതു സത്തിൻെറ തന്നെ രസമാണ് .

**ഭാഷ്യഃ 4 —** അഥാധുനാദ്ധ്യാത്മം മൂർത്താമൂർത്തയോർവ്വിഭാഗ ഉച്യതേ. കിം തന്മൂർത്തം? ഇദമേവ. കിം ചേദം? യദന്യത്പ്രാണാച്ച വായോരൃച്ചായമന്തരഭ്യന്തരേ ആത്മന്നാത്മന്യാകാശഃ സ്വം ശരീരസ്ഥശ്ച യഃ പ്രാണ ഏതദ്വയം വർജ്ജയിത്വാ യദന്യച്ഛരീരാരംഭകം ഭൂതത്രയം, ഏതന്മർത്ത്യമിത്യാദി സമാനമന്യത് പൂർവ്വേണ. ഏതസ്യ സതോ ഹ്യേഷ രസോ യച്ചക്ഷുരിതി. ആധ്യാത്മികസ്യ ശരീരാരംഭകസ്യ കാര്യസ്യൈഷ രസഃ സാരഃ തേന ഹി സാരേണ സാരവദിദം ശരീരം സമസ്തം യഥാധിദൈവതമാദിത്യമണ്ഡലേന. പ്രാഥമ്യാച്ച. ചക്ഷുഷീ ഏവ പ്രഥമേ സംഭവതഃ സംഭവത ഇതി. "തേജോ രസോ നിരവർത്ത—

ഇനിയിപ്പോൾ അദ്ധ്യാത്മമായ മൂർത്താമൂർത്തങ്ങളുടെ വിഭാഗത്തെക്കുറിച്ചു പറയുന്നു. ആ മൂർത്തമെന്താണ് ? ഇതുതന്നെ. ഇതെന്താണ് ? പ്രാണനാകുന്ന വായുവിൽനിന്നും ഭിന്നമായത് അതായത് ഈ ആത്മാവ് ശരീരത്തിനുള്ളിലുള്ള ആകാശം യാതൊന്നോ ശരീരസ്ഥമായ പ്രാണൻ യാതൊന്നോ ഈ രണ്ടിനേയും വിട്ട് യാതൊന്നാണോ ശരീരത്തിൻെറ ആരംഭത്തെ കുറിക്കുന്ന ഭൂതത്രയം അതാണ് മർത്ത്യം എന്നിങ്ങനെ തുടങ്ങി മററുള്ളതെല്ലാം മുമ്പു പറഞ്ഞതുപോലെ തന്നെ. ഈ സത്തിനിതു തന്നെ രസം ഈ ചക്ഷുസ്സെന്നത് . ആധ്യാത്മികമായ ശരീരാരംഭകകാര്യത്തിന് ഇതാണ് രസം, സാരം. ആദിത്യമണ്ഡലത്തിൽ ആധി ദൈവതമായിരിക്കുന്നത് യാതൊന്നാണോ ആ സാരത്താൽത്തന്നെ ഈ ശരീരമെല്ലാം സാരവത്തായിരിക്കുന്നു. പ്രഥമമായതിനാലും ചക്ഷുസ്സു

താഗ്നിഃ" ഇതി ലിംഗാത് . തൈജസം ഹി ചക്ഷുഃ ഏതത്സാരമാധ്യാത്മികം ഭൂതത്രയം. സതോ ഹ്യേഷ രസ ഇതി മൂർത്തത്വ സാരത്വേ ഹേത്വർത്ഥഃ

കളാണ് . ജീവികൾക്ക് ആദ്യമായുണ്ടാവുന്നത് — എന്നതിനാലും ചക്ഷുസ്സ് സാരമാണ് . കാരണം "അഗ്നി തേജോ രൂപമായരസമായത്തീർന്നു." എന്നുണ്ടല്ലോ. ചക്ഷുസ്സ് തൈജസം തന്നെ. ആദ്ധ്യാത്മികമായ ഭൂതത്രയം ചക്ഷുസ്സാകുന്ന രൂപത്തോടുകൂടിയതാണ് . "ഇത് സത്തിൻെറ തന്നെ രസമാണ് " എന്നതിൽനിന്നും ചക്ഷുസ്സിൻെറ മൂർത്തത്വത്തിനും സാരത്വത്തിനും കാരണാർത്ഥം ഭവിക്കുന്നു.

**മന്ത്രഃ 5** — അഥാമൂർത്തം പ്രാണശ്ച യശ്ചായമന്തരാത്മന്നാകാശ ഏതദമൃതമേതദ്യദേതത്ത്യത്തസ്യൈതസ്യാമൂർത്തസ്യൈതസ്യാമൃതസ്യൈതസ്യ യത ഏതസ്യ ത്യസ്യൈഷ രസോ യോ ऽയം ദക്ഷിണേ ऽക്ഷൻ പുരുഷസ്ത്യസ്യ ഹ്യേഷ രസഃ

**മന്ത്രാർത്ഥം 5** — ഇനി അമൂർത്തം. പ്രാണനും ഈ ശരീരത്തിലുള്ള ആകാശം യാതൊന്നോ അതും അമൂർത്തമായതാണ് . ഇതമൃതമാണ് , ഇതു യത്താണ് , ഇതു തന്നെയാണ് ത്യത്തും. ആ ഈ അമൂർത്തത്തിൻെറ ഈ അമൃതത്തിൻെറ ഈ യത്തിൻെറ ഈ ത്യത്തിൻെറതായ യാതൊരു രസമുണ്ടോ അത് ദക്ഷിണ നേത്രത്തിലെപുരുഷനാണ് . ഇതുതന്നെയാണ് ത്യത്തിൻെറ രസം.

**ഭാഷ്യഃ 5** — അഥാധുനാ മൂർത്തമുച്യതേ. യത് പരിശേഷിതം ഭൂതദ്വയം പ്രാണശ്ച യശ്ചായമന്തരാത്മന്നാകാശഃ , ഏതദമൂർത്തം. അന്യത് പൂർവ്വവത് . ഏതസ്യ ത്യസ്യ ഏഷ രസഃ സാരഃ , യോ ऽയം ദക്ഷിണേ ऽക്ഷ്യൻ പുരുഷഃ ദക്ഷിണേക്ഷ്യന്നിതി വിശേഷഗ്രഹണം, ശാസ്ത്ര പ്രത്യക്ഷത്വാത് . ലിംഗസ്യ ഹി ദക്ഷിണേ ऽക്ഷ്ണി വിശേഷതോ ऽധിഷ്ഠാതൃത്വം ശാസ്ത്രസ്യ പ്രത്യക്ഷം സർവ്വശ്രുതിഷു തഥാ പ്രയോഗ ദർശനാത് . ത്യസ്യ ഹ്യേഷ രസ ഇതി പൂർവ്വവദ്വിശേഷതോ ऽഗ്രഹണാദമൂർത്തത്വ സാരത്വ ഏവ ഹേത്വർത്ഥഃ .

ഇനിയിപ്പോൾ അമൂർത്തം പറയപ്പെടുന്നു. ശേഷിക്കുന്ന ഭൂതദ്വയം യാതൊന്നോ അതായത് ഈ പ്രാണനും ഈ അന്തരാത്മാവായ ആകാശവും യാതൊന്നോ അതമൂർത്തമാണ് . മറെറല്ലാം മുമ്പത്തെപ്പോലെ. ഈത്യത്തിന് ഇതാണ് രസം, സാരം — ദക്ഷിണാക്ഷിയിലുള്ള ഈ പുരുഷൻ ദക്ഷിണാക്ഷിയിലെന്ന വിശേഷ ഗ്രഹണം ശാസ്ത്ര പ്രത്യക്ഷമാണ് . ലിംഗശരീരത്തിന് വിശേഷണ ദക്ഷിണാക്ഷിയിൽ അധിഷ്ഠാതൃത്വമുണ്ടെന്നത് ശാസ്ത്രപ്രത്യക്ഷമാണ് . കാരണം എല്ലാ ശ്രുതികളിലും ഈ പ്രയോഗം കാണാൻ കഴിയും. "ഇത് ത്യത്തിനും സാര മാണ് ". എന്ന് മുമ്പിലത്തെപ്പോലെ വി ശേഷേണ ഗ്രഹിക്കപ്പെടാത്തതിനാൽ ത്യ ത്തിൻെറ അമൂർത്ത സാരത്വങ്ങൾക്ക് ഹേത്വർത്ഥം തന്നെ ഭവിക്കുന്നു.

ബ്രഹ്മണ ഉപാധി ഭൂത—

സത്യശബ്ദ വാച്യവും ബ്രഹ്മ

യോന്മൂർത്താ മൂർത്തയോഃ കാര്യ കരണവിഭാഗേന അദ്ധ്യാത്മാധി— ദൈവതയോർവ്വിഭാഗോ വ്യാഖ്യാതഃ സത്യ ശബ്ദവാച്യയോഃ അഥേദാനീം

ത്തിന് ഉപാധിഭൂതവും അധ്യാത്മവും ആ ധിദൈവതവുമായ മൂർത്താമൂർത്ത ങ്ങളുടെ വിഭാഗം കാര്യകരണഭേദത്തോ ടെ വ്യാഖ്യാനിക്കപ്പെട്ടു. ഇനിയിപ്പോൾ —

**മന്ത്രഃ 6 —** തസ്യ ഹൈതസ്യ പുരുഷസ്യ രൂപം. യഥാ മാഹാരജനം വാസോ യഥാ പാണ്ഡ്വാവികം യഥേന്ദ്ര— ഗോപോ യഥാഗ്ന്യർച്ചിര്യഥാ പുണ്ഡരീകം യഥാ സകൃദ് വിദ്യുത്തം സകൃദ് വിദ്യുത്തേവ ഹ വാ അസ്യ ശ്രീർ— ഭവതി യ ഏവം വേദാഥാത ആദേശോ നേതി നേതി ന ഹ്യേതസ്മാദിതി നേത്യന്യത് പരമസ്ത്യഥ നാമധേയം സത്യസ്യ സത്യമിതി പ്രാണാ വൈ സത്യം തേഷാമേഷ സത്യം.

**മന്ത്രാർത്ഥം 6 —** ആ ഈ പുരുഷന്റെ രൂപം ഇതാണ് . മഞ്ഞ തേച്ച വസ്ത്രം എങ്ങിനെയോ പാണ്ഡു വർണ്ണമായ കമ്പിളി എങ്ങിനേയോ ഇന്ദ്രഗോപം എങ്ങിനേയോ തീജ്വാ ല എങ്ങിനേയോ വെള്ളത്താമര എങ്ങിനേയോ ഒന്നു മാ ത്രം മിന്നുന്ന മിന്നൽ എങ്ങിനേയോ അങ്ങിനെ ഒന്നു മിന്നു ന്ന മിന്നൽ പോലെയും ഇതിന്റെ ശ്രീഭവിക്കുന്നു. ആർ ഇങ്ങിനെ അറിയുന്നു അപ്പോൾ ഈ ആദേശം ഭവിക്കുന്നു — നേതി നേതി. ഇതിനപ്പുറമില്ല എന്ന് . ഇതിനേക്കാൾ പരമായി മറ്റൊന്നില്ല. അനന്തരം ഇതിന്റെ പേർ സത്യ ത്തിന്റെ സത്യമെന്നാണ് . പ്രാണങ്ങൾ സത്യമാണ് . അവ യേക്കാൾ സത്യമായതാണിത് .

**ഭാഷ്യഃ 6 —** തസ്യ ഹൈതസ്യ പുരുഷസ്യ കരണാത്മനോ ലിംഗ— സ്വരൂപം വക്ഷ്യാമോ വാസനാ— മയം മൂർത്താ മൂർത്തവാസനാ വി— ജ്ഞാനമയ സംയോഗജനിതം, വി— ചിത്രം പട ഭിത്തിചിത്രവത് , മായേ— ന്ദ്രജാല മൃഗതൃഷ്ണികോപമം, സർവ്വ വ്യാമോഹാസ്പദം. ഏതാ— വന്മാത്രമേ വ ആത്മേതി വിജ്ഞാ— നവാദിനോ വൈനാശികാ യത്ര ഭ്രാന്താഃ . ഏതദേവ വാസനാ രൂപം പടരൂപവദാത്മനോ ദ്രവ്യസ്യ ഗുണ ഇതി നൈയായികാവൈശേഷി— കാൾച സമ്പ്രതി പന്നാഃ . ഇദമാത്മാ—

ആ ഈ കരണാത്മാവും ലിംഗ രൂപനുമായ പുരുഷന്റെ രൂപം പറയാം — വാസനാമയമാണ് . അതായത് മൂർ ത്തവും അമൂർത്തവുമായ വാസനകളും വിജ്ഞാനങ്ങളും ചേർന്നുണ്ടായതാണ് . വസ്ത്രം, ചുമർ എന്നിവയിൽ വരച്ച ചി ത്രം പോലെ വിചിത്രമായതാണ് . മായ, ഇന്ദ്രജാലം, മൃഗതൃഷ്ണ എന്നിവക്ക് തുല്യമായതാണ് . എല്ലാ വ്യാമോഹ ങ്ങൾക്കും ആസ്പദമായതാണ് . വി ജ്ഞാനവാദികളായ വൈശേഷികന്മാർ ഇതുമാത്രമാണാത്മാവ് എന്ന് ഇതിൽ ഭ്രമിക്കുന്നു. പടത്തിന്റെ രൂപം പോലുള്ള ഈ വാസനാരൂപത്തെത്തന്നെ ആത്മ ദ്രവ്യത്തിന്റെ ഗുണമെന്ന് നൈയായി

ർത്ഥം ത്രിഗുണം സ്വതന്ത്രം പ്രധാ–നാശ്രയം പുരുഷാർത്ഥേന ഹേ–തുനാ പ്രവർത്തത ഇതി സാംഖ്യാഃ .

കന്മാരും വൈശേഷികന്മാരും തീർച്ചപ്പെടുത്തുന്നു. ആത്മാവിനുവേണ്ടി ത്രിഗുണാത്മകവും സ്വതന്ത്രവും പ്രധാനത്തെ ആശ്രയിച്ച് നിൽക്കുന്നതുമായ ഇത് പുരുഷാർത്ഥമായ കാരണത്താൽ പ്രവർത്തിക്കുന്നു എന്ന് സാംഖ്യന്മാർ പറയുന്നു.

ഔപനിഷദമ്മന്യാ അപി കേചിത് പ്രക്രിയാം രചയന്തി — മൂർത്താ മൂർത്തരാശിരേകഃ , പരമാത്മരാശിരുത്തമഃ, താഭ്യാമന്യോ ƒ യം മദ്ധ്യമഃ കിലതൃതീയഃ, കർത്താ ഭോക്താ വിജ്ഞാനമയേന, അജാതശത്രു പ്രതിബോധിതേന സഹവിദ്യാ കർമ്മപൂർവ്വ പ്രജ്ഞാ സമുദായഃ . പ്രയോക്താ കർമ്മരാശിഃ പ്രയോജ്യഃ പൂർവ്വോക്തോ മൂർത്താമൂർത്ത ഭൂതരാശിഃ സാധനം ചേതി. തത്ര ച താർക്കികൈഃ സഹസന്ധിം കുർ–വ്വന്തി. ലിംഗാശ്രയൾശ്ചൈഷ കർമ്മ–രാശിമിത്യുക്താ പുനഃ തതസ്ത്ര–സ്യന്തഃ സാംഖ്യത്വഭയാത് സർവ്വഃ കർമ്മരാശി ഃ പുഷ്പാശ്രയ ഇവ ഗന്ധഃ പുഷ്പവിയോഗേ ƒ പി പുടതൈലാശ്രയോ ഭവതി, തദ്വ–ല്ലിംഗവിയോഗേ ƒ പി പരമാത്മൈ–കദേശമാശ്രയതി. സ പരമാ–ത്മൈകദേശ കിലാന്യതഃ ആഗതേന ഗുണേന കർമ്മണാ സഗുണോ ഭവതി നിർഗ്ഗുണോ ƒ പി സൻ, സ കർത്താ ഭോക്താ ബദ്ധ്യതേ മുച്യതേ ച വിജ്ഞാനാത്മാ, ഇതി വൈശേഷിക ചിത്തമപ്യനുസരന്തി. സ ച കർമ്മ–രാശിഃ ഭൂതരാശേരാഗന്തുകഃ സ്വതോ നിർഗ്ഗുണ ഏവ പരമാത്മൈക ദേശത്വാത് . സ്വത ഉത്ഥിതാ അ–വിദ്യാ അനാഗന്തു കാപ്യൂഷര വദനാത്മ ധർമ്മഃ, ഇത്യനയാ കൽപ്പനയാ സാംഖ്യചിത്തമനു–വർത്തന്തേ.

ഉപനിഷത്തിനെ അംഗീകരിക്കുന്നവരെന്ന് നടിക്കുന്ന ചിലരും ഒരുതരം പ്രക്രിയയെ മുന്നോട്ടു വക്കുന്നുണ്ട് — മൂർത്താ മൂർത്തരാശിയൊന്ന് ; ഉത്തമമായ പരമാത്മരാശിയൊന്ന് ; അവക്കു നടുവിലായി മൂന്നാമതായി മറെറാന്ന് — അജാതശത്രു പ്രതിബോധിതമായ, കർത്താവും ഭോക്താവുമാകുന്ന വിജ്ഞാനമയനോടുകൂടിയിരിക്കുന്ന വിദ്യ, കർമ്മം, പൂർവ്വ പ്രജ്ഞ ഇവയുടെ സമൂഹം കർമ്മരാശി പ്രയോക്താവാണ് . മുൻപറഞ്ഞ മൂർത്താ മൂർത്ത ഭൂതരാശി പ്രയോജ്യവും സാധനവുമാണെന്നു പറയുന്നു. ഇവിടെ അവർ താർക്കികന്മാരുമായി സന്ധി ചെയ്യുന്നു. ലിംഗാശ്രയമായതാണീ കർമ്മരാശി എന്നു പറഞ്ഞശേഷം സാംഖ്യന്മാരെ ഭയപ്പെട്ട് — പുഷ്പത്തെ ആശ്രയിച്ച ഗന്ധം പുഷ്പം പോയാലും കൈക്കുമ്പിളിലും തൈലത്തിലും പററി നിൽക്കുന്നതുപോലെ —കർമ്മരാശിയെല്ലാം ലിംഗശരീരം വിട്ടാലും പരമാത്മാവിൻെറ ഒരു ദേശത്തെ ആശ്രയിച്ചു സ്ഥിതിചെയ്യുന്നു. പരമാത്മാവിൻെറ ആ ഒരു ദേശമാകട്ടെ, മറെറാരിടത്തു നിന്നും വന്ന കർമ്മഗുണത്താൽ, ശരിക്കും നിർഗ്ഗുണമാണെങ്കിലും സഗുണമായിത്തീർന്ന കർത്താവും ഭോക്താവുമായ വിജ്ഞാനാത്മാവായി ബദ്ധനും മുക്തനുമായിത്തീരുന്നു. ഇപ്രകാരം അവർ വൈശേഷികമതത്തേയും അനുസരിക്കുന്നു. ആ കർമ്മരാശി ഭൂതരാശിയിൽ നിന്നും വന്നതാണ് . പരമാത്മൈകദേശത്വം കാരണം ശരിക്കും അത് നിർഗ്ഗുണം തന്നെയാണ് . ഭൂമിയിൽ ഊഷര പ്രദേശം പോലെ ആത്മ ധർമ്മമല്ലെങ്കിലും അനാഗന്തുകമായതിനാൽ അവിദ്യതന്നിയെ പൊന്തിവന്നാതാണ് —അനാത്മ ധർമ്മത്തോടുകൂടിയതാണ് . ഈ കൽപ്പന വഴി അവർ സാംഖ്യന്മാരുടെ അഭിപ്രായത്തെ സ്വീകരിക്കുന്നു.

സർവ്വമേതത്താർക്കികൈ— സ്സഹ സാമഞ്ജസ്യ കൽപ്പനയാ രമ— ണീയം പശ്യന്തി., നോപനിഷത് സിദ്ധാന്തം സർവ്വന്യായവിരോധം ച പശ്യന്തി കഥം? ഉക്താ ഏവ താവ— ത്സാവയവത്വേ പരമാത്മനഃ സം— സാരിത്വസ വ്രണത്വ കർമ്മഫലദേശ സംസരണാനുപപത്ത്യാദയോ ദോ— ഷാഃ നിത്യഭേദേ ച വിജ്ഞാനാ— ത്മനഃ പരേണൈകത്വാനുപ— പത്തിഃ .

ഇതെല്ലാം താർക്കികന്മാരുമായി സമഞ്ജസ കൽപ്പന ഭവിക്കുമെന്നതിനാൽ മനോഹരമാണെന്നവർ കരുതുന്നു. ഉപനിഷ സിദ്ധാന്തമല്ലെന്നും ന്യായത്തിനു വിരോധമാണെന്നും കാണുന്നില്ല. അതെങ്ങിനെ? പരമാത്മാവിന് അവയവമുണ്ടെങ്കിൽ സംസാരിത്വം, വ്രണിതാവസ്ഥ, കർമ്മം, ഫലം, ദേശഭ്രമണം മുതലായ അനുപ പത്തിദോഷങ്ങൾ സംഭവിക്കുമെന്ന് പറഞ്ഞതാണല്ലോ. സദാ വേർപെട്ടിരിക്കുകയാണെങ്കിൽ പരനോടുകൂടി വിജ്ഞാനാത്മാവിന് ഏകത്വവും ഭവിക്കുകയില്ല.

ലിംഗമേവേതി ചേത് പരമാ— ത്മനാ ഉപചരിത ദേശത്വേന കൽ— പ്പിതം ഘടകരകഭൂച്ഛിദ്രാകാ— ശാദിവദ് , തഥാ ലിംഗവിയോഗേ ſ പി പരമാത്മദേശാശ്രയണം വാസ— നായാഃ . അവിദ്യായാശ്ചസ്വത ഉത്ഥാനമൂഷരവദിത്യാദി കൽപ്പനാ അനുപപന്നൈ വ. ന ച വാസ്യ ദേശവ്യതിരേകേണ വാസനായാഃ വസ്ത്വന്തരസഞ്ചരണം മനസാപി കൽപ്പയിതും ശക്യം.

ഈ ലിംഗം തന്നെയാണെങ്കിൽ കുടം, കിണ്ടി, ഭൂമിയിലെ വിള്ളൽ എന്നിവയിലെ ആകാശംപോലെ ഔപചാരികമായി പരമാത്മാവിന്റെ ഒരു ദേശമായി കൽപ്പിക്കപ്പെട്ടിരിക്കുകയാണെങ്കിൽ അപ്പോഴും ലിംഗവിയോഗത്തിൽ വാസനകൾക്ക് പരമാത്മദേശത്തെ ആശ്രയിക്കേണ്ടതുണ്ട് . അവിദ്യക്ക് ഊഷരം പോലെ സ്വാഭാവികമായ പൊന്തിവരൽ — ഇത്തരം കൽപ്പനകൾ അസംഗതം തന്നെയാണ് . വസിക്കുന്ന ദേശത്തിൽ നിന്നും ഭിന്നമായി വാസനക്കൊരു സഞ്ചാരമുണ്ടാവാമെന്നത് മനസ്സുകൊണ്ടു പോലും കൽപ്പിക്കാവുന്നതല്ല.

ന ച ശ്രുതയോ അവഗ— ച്ഛന്തി "കാമഃ സങ്കൽപ്പോ വിചി— കിത്സാ" (ബൃ. ഉ. 1. 5. 3.) "ഹൃദ— യേഹ്യേവ രൂപാണി" (3. 9. 20) "ധ്യായതീവ ലേലായതീവ" (4. 3. 7) "കാമാ യേ ſ സ്യ ഹൃദി ശ്രിതാഃ" (4. 4. 7) "തീർണ്ണോ ഹി തദാ സർവ്വാ— ഞ്ചോകാൻഹൃദയസ്യ" (4. 3. 22) ഇത്യാദ്യാഃ . ന ചാസാം ശ്രുതീനാം ശ്രുതാദർത്ഥാന്തര കൽപ്പനാ ന്യാ— യ്യാ. ആത്മനഃ പരബ്രഹ്മത്വോപ പാദനാർത്ഥപരത്വാദാസാം ഏ— താവന്മാത്രാർത്ഥോപക്ഷയത്വാച്ച സർവ്വോപനിഷദാം. തസ്മാ— ത് ശ്രുത്യർഥകൽപ്പനാ കുശലാഃ സർവ്വ ഏവോപനിഷദർത്ഥമന്യഥാ

മാത്രമല്ല ശ്രുതികളും സമ്മതിക്കുന്നില്ല. "കാമം, സങ്കൽപ്പം, സംശയം" "ഹൃദയത്തിൽത്തന്നെയാണ് രൂപങ്ങൾ" "ധ്യാനിക്കുന്നതുപോലെയും ചലിക്കുന്നതുപോലെയും" "ഏതെല്ലാം കാമങ്ങളുണ്ടോ അതെല്ലാം ഈ ഹൃദയത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നു" "അപ്പോൾ ഹൃദയത്തിന്റെ ശോകങ്ങളെയെല്ലാം കടക്കുന്നു" മുതലായ ശ്രുതികളുണ്ട് . ശ്രുതികൾക്ക് യഥാശ്രുതാർത്ഥം ഉപേക്ഷിച്ച് മററൊരർത്ഥം കൽപ്പിക്കുന്നത് ശരിയല്ല. ഇവക്കെല്ലാം ആത്മാവിന് പരബ്രഹ്മത്വമുണ്ടെന്ന് പ്രതിപാദിക്കുന്നതിലാണ് താൽപര്യം. കാരണം ഇത്രയും മാത്രം സാധിച്ചാൽ അതോടെ എല്ലാ ഉപനിഷത്തുക്കളുടേയും ഉപയോഗം തീരുന്നു. അതിനാൽ ശ്രുത്യർത്ഥ കൽപ്പനയിൽ അസമർത്ഥരായ ഇവരെല്ലാം ഉപനിഷ

കുർവ്വന്തി. തഥാപി വേദാർത്ഥൾ— ചേദ് കാമം ഭവതു ന മേദ്വേഷഃ .

ദർത്ഥങ്ങളെ മറിച്ചാക്കുന്നു. എന്നിട്ടും വേദാർത്ഥമാണെന്നാണെങ്കിൽ അവരുടെ ഇഷ്ടംപോലെയാകട്ടെ, എനിക്കൊരു വിരോധവുമില്ല.

ന ച "ദ്വേ വാവ ബ്രഹ്മണോ രൂപേ" ഇതി രാശിത്രയപക്ഷേ സമഞ്ജസം. യദാ തു മൂർത്താ— മൂർത്തേ തജ്ജനിതവാസനാശ്ച മൂർത്താമൂർത്തേ ദ്വേ രൂപേ, ബ്രഹ്മ ച രൂപീ തൃതീയം, ന ചാന്യച്ച— തുർത്ഥമന്തരാളേ, തദാ ഏതദനു— **കൂലമവധാരണം ദ്വേ ഏവ ബ്രഹ്മ— ണോ രൂപേ ഇതി. അന്യഥാ ബ്ര— ഹ്മൈകദേശസ്യ വിജ്ഞാനാ— ത്മനോ രൂപേ ഇതി കൽപ്യം,** പര— മാത്മനോ വിജ്ഞാനാത്മദ്വാരേണ ഇതി. തദാ ച രൂപേ. ഏവേതി ദ്വി വചനമസഞ്ജസം. രൂപാണി വാസ— നാദിഃ സഹ ബഹുവചനം യുക് — തതരം സ്യാത് , ദ്വേ ച മൂർത്താ— മൂർത്തേ വാസനാശ്ച തൃതീയ മിതി.

മാത്രമല്ല, "ബ്രഹ്മത്തിന് രണ്ടു രൂപങ്ങൾ തന്നെ" എന്നത് മൂന്നുരാശിയുണ്ടെന്ന പക്ഷവുമായി യോജിച്ചു പോവുകയില്ല. മൂർത്താമൂർത്തങ്ങൾ — തജ്ജനിതങ്ങളായ വാസനകളടക്കമുള്ള മൂർത്താമൂർത്തങ്ങളെന്ന രണ്ടു രൂപങ്ങൾ — രൂപിയായി ബ്രഹ്മമെന്ന് മൂന്നാമതൊന്നും ഉണ്ടെന്നും ഇടക്ക് നാലാമതൊന്നില്ലെന്നും പറയുമ്പോൾ അതിലും അനുയോജ്യമായ ചിന്താഗതി ബ്രഹ്മത്തിനു രണ്ടുരൂപം മാത്രമേയുള്ളൂ എന്നതാവും. **മറിച്ചാണെങ്കിൽ ബ്രഹ്മത്തിന്റെ ഒരു ഭാഗമായ വിജ്ഞാനാത്മാവിന്റേതാണ്** രണ്ടു രൂപങ്ങളുമെന്ന് കരുതേണ്ടിവരും. അല്ലെങ്കിൽ വിജ്ഞാനാത്മാവു വഴിയുള്ള പരമാത്മാവിന്റേതാണ് രണ്ടു രൂപങ്ങളെന്ന് കൽപ്പിക്കേണ്ടിയിരിക്കുന്നു. അപ്പോഴും രണ്ടു രൂപങ്ങളെന്ന ദ്വിവചനം പൊരുത്തപ്പെടുകയില്ല. വാസനകളോടു കൂടിയ പലേ രൂപങ്ങളെന്നിങ്ങിനെയുള്ള ബഹുവചനമാണ് യോജിക്കുക. മൂർത്താമൂർത്തങ്ങളെന്ന രണ്ടും വാസനകളെന്ന മൂന്നാമതൊന്നും എന്നർത്ഥം വരും.

അഥ മൂർത്താമൂർത്തേ ഏവ പരമാത്മനോ രൂപേ വാസനാസ്തു വിജ്ഞാനാത്മന ഇതി ചേത് . തദാ വിജ്ഞാനാത്മദ്വാരേണ വിക്രിയ— മാനസ്യ പരമാത്മനഃ ഇതീയം വാചോ യുക്തിരനർത്ഥികാ സ്യാത് . വാസ— നായാ അപി വിജ്ഞാനാത്മ ദ്വാരത്വ സ്യാ വിശിഷ്ടത്വാത് . ന ച വസ്തു വസ്ത്വന്തര ദ്വാരേണ വിക്രിയത ഇതി മുഖ്യയാ വൃത്താ ശക്യം കൽപ്പ— യിതും. ന ച വിജ്ഞാനാത്മാ പര— മാത്മനോ വസ്ത്വന്തരം. തഥാ കൽ— പ്പനായാം സിദ്ധാന്തഹാനാത് . ത— സ്മാത് വേദാർത്ഥമൂഢാനാം സ്വ— ചിത്ത പ്രഭവാ ഏവമാദി കൽപ്പനാ അക്ഷരബാഹ്യാ ന ഹ്യക്ഷരബാ— ഹ്യോ വേദാർത്ഥോ വേദാർത്ഥോ—

എന്നാൽ മൂർത്താമൂർത്തങ്ങൾ മാത്രമാണ് പരമാത്മാവിന്റേത് , വസനകൾ വിജ്ഞാനാത്മാവിന്റേതുമാണെന്നാണെങ്കിലോ? അപ്പോൾ വിജ്ഞാനാത്മാവു വഴി വികാരം പൂണ്ട പരമാത്മാവിന് എന്നിങ്ങിനെയുള്ള വാചോ യുക്തി അനർത്ഥമാകും. കാരണം വാസനകൾക്ക് വിജ്ഞാനാത്മദ്വാരത്വം പിന്നെയും അവശേഷിക്കും. മാത്രമല്ല ഒരു വസ്തു മറെറാരു വസ്തുവിൽക്കൂടി വികാരം പ്രാപിക്കുന്നതായി മുഖ്യവൃത്തിയോടുകൂടി കൽപ്പിക്കാവുന്നതല്ല. അതുമല്ല വിജ്ഞാനാത്മാവ് പരമാത്മാവിന്റെ വസ്തന്ത്വരവുമല്ല. എന്തെന്നാൽ അങ്ങിനെ കൽപ്പിക്കുന്നത് അദ്വൈത സിദ്ധാന്തത്തിന് ഹാനിയായിത്തീരും. അതിനാൽ വേദാർത്ഥത്തെ അറിയാത്തവരുടെ സ്വന്തം മനസ്സിലിരിക്കുന്ന കൽപ്പനകളാ

പകാരീ വാനിരപേക്ഷത്വാ ദ്വേദ—സ്യപ്രാമാണ്യം /പതി. തസ്മാത് രാശിത്രയ കൽപ്പനാ അസമഞ്ജ—സാ.

ൺ അക്ഷരബാഹ്യങ്ങളായ ഇത്തരം നിഗമനങ്ങൾ. (അക്ഷരബാഹ്യം = ബ്രഹ്മത്തെ വിട്ടത് ) അക്ഷരബാഹ്യങ്ങ ളായ വേദാർത്ഥങ്ങൾ വേദാർത്ഥത്തിനുപകരിക്കുകയില്ല. കാരണം വേദപ്രമാണത്തെ സംബന്ധിച്ചിടത്തോളം അത് നിരപേക്ഷമാണ് . അതിനാൽ രാശിത്രയമെന്ന കൽപ്പന യോജിക്കാത്തതാണ് .

"യോ ſ യം ദക്ഷിണേ ſ ക്ഷൻ പുരുഷഃ " ഇതി ലിംഗാത്മാ പ്രസ്—തുതോ ſ ദ്ധ്യാത്മേ, അധിദൈവേ ച "യ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷഃ" ഇതി, "തസ്യ" ഇതി പ്രകൃതോ പാദാനാത്സ ഏവോ—പാദീയതേ യോ ſ സൗ ത്യസാ—മൂർത്തസ്യ രസോ ന തു വിജ്ഞാ—നമയഃ .

"ദക്ഷിണാക്ഷിയിലെ ഈ പുരുഷൻ യാതൊന്നാണോ" എന്നിങ്ങിനെ അധ്യാത്മപ്രകരണത്തിൽ ലിംഗാത്മാവു വർണ്ണിക്കപ്പെട്ടിട്ടുണ്ട് . അധിദൈവത്തിലും "ഈ ആദിത്യമണ്ഡലത്തിലുള്ള പുരുഷൻ യാതൊന്നോ" എന്നിങ്ങിനെ "തസ്യ" എന്ന പദം വഴി പ്രകൃതത്തിൻെറ ഉപാദാനം ചെയ്തിരിക്കുന്നതിനാൽ അതുതന്നെ ഗ്രഹിക്കപ്പെട്ടിരിക്കുന്നു. ആ അത് ത്യത്താകുന്ന അമൂർത്തത്തിൻെറ രസമാണ് വിജ്ഞാനമയനല്ല.

നനു വിജ്ഞാനമയസ്യൈവ ഏതാനി രൂപാണി കസ്മാന്ന ഭവന്തി? വിജ്ഞാനമയസ്യാപി പ്രകൃ—തത്വാത് "തസ്യ" ഇതി ച പ്രകൃ—തോപാദാനാത് .

**പൂ. പ** ഇവിടെ വിജ്ഞാനമയൻെറ തന്നെയാണ് ഈ രൂപങ്ങളെന്ന് എന്തുകൊണ്ട് ഭവിക്കുന്നില്ല? കാരണം വിജ്ഞാനമയൻെറയും പ്രകരണമാണല്ലോ ഇത് . "തസ്യ" എന്നതുവഴി പ്രകൃതമായതാണ് ഗ്രഹിക്കപ്പെടുന്നത് .

നൈവം. വിജ്ഞാനമയസ്യാ രൂപിത്വേന വിജിജ്ഞാപയിഷിത—ത്വാത് . യദി ഹി തസ്യൈവ വി—ജ്ഞാനമയസ്യ ഏതാനി മാഹാ—രജനാദീനി രൂപാണി സ്യുസ്ത—സ്യൈവ "നേതി നേതി" ഇത്യനാ—ഖ്യേയരൂപതയാ ദേശോ നസ്യാത് .

**സിദ്ധാന്തി** — അതു ശരിയല്ല. കാരണം വിജ്ഞാനമയന് അരൂപിത്വം വഴി അറിയപ്പെടാനാണിഷ്ടം. മഞ്ഞളിൽ മുക്കിയ രൂപാദികൾ ആ വിജ്ഞാനമയൻെറ തന്നെയാണെങ്കിൽ അതിനു തന്നെയാണ് "നേതി നേതി" എന്നിങ്ങിനെയുള്ള അനിർവ്വചനീയ രൂപത്തോടുകൂടിയ ആദേശം എന്നത് സംഭാവ്യമല്ല.

നനു അന്യസ്യൈവാസാവാദേശോ ന തു വിജ്ഞാനമയ—സ്യേതി

**പൂ. പ** — എന്നാലീ ആദേസം മററൊരാളുടെയാണ് , വിജ്ഞാനമയൻെറതല്ല, എന്നാണെങ്കിലോ?

ന. ഷഷ്ഠാന്തേ ഉപസംഹാ—രാത് . "വിജ്ഞാതാരമരേ കേന വിജാനീയാത് " ഇതി വിജ്ഞാനമയം പ്രസ്തുത്യ "സ ഏഷ നേതി നേതി" ഇതി, "വിജ്ഞാപയിഷ്യാമി" ഇതി ച

**സിദ്ധാന്തി** — അതു ശരിയല്ല. കാരണം "വിജ്ഞാതാവിനെ ആർക്കറിയാൻ കഴിയും" എന്നിങ്ങിനെ വിജ്ഞാനമയനെ സ്തുതിച്ചിട്ട് ആറാമധ്യായത്തിൻെറ ഒടുവിൽ "ആ ഇവൻ ഇതല്ല, ഇതല്ല"

പ്രതിജ്ഞായാ അർത്ഥവത്വാത് . യദി ച വിജ്ഞാനമയസ്യൈവ അസംവ്യവഹാര്യമാത്മസ്വരൂപം ജ്ഞാപയിതുമിഷ്ടം സ്യാത് പ്രധ്വസ്ത സർവ്വോപാധി വിശേഷം തത ഇയം പ്രതിജ്ഞാ ऽ ർത്ഥവതീ സ്യാത് . യേനാസൗ ജ്ഞാപിതോ ജാനാത്യാത്മാനമേവാഹം ബ്ര– ഹ്മാസ്മീതി, ശാസ്ത്രനിഷ്ഠാം പ്രാപ്നോതി ന ബിഭേതി കുതശ്ചന.

എന്ന് ഉപസംഹരിച്ചിട്ടുണ്ട് . ഇങ്ങിനെയായാലേ "വിശേഷേണ മനസ്സിലാക്കിത്തരാം" എന്ന പ്രതിജ്ഞ സാർത്ഥകമാവൂ. വിജ്ഞാനമയൻെറ തന്നെ സർവ്വോപാധി രഹിതവും വ്യവഹാര വിവർജ്ജിതവുമായ ആത്മസ്വരൂപത്തെ മനസ്സിലാക്കാനാണിഷ്ടമെങ്കിൽ യാതൊന്നറിഞ്ഞിട്ട് എപ്പോൾ സ്വയം ഞാൻ ബ്രഹ്മമാണെന്ന് ബോധമുണ്ടാവുകയും ശാസ്ത്രനിഷ്ഠയെ പ്രാപിക്കുകയും ഒന്നിൽ നിന്നും ഭയപ്പെടാതിരിക്കുകയും ചെയ്യുമോ അപ്പോളാണീ പ്രതിജ്ഞ അർത്ഥവത്തായിത്തീരുന്നത് .

അഥ പുനരന്യോ വിജ്ഞാന– മയോ ऽ ന്യോ "നേതി നേതി" ഇതി വ്യപദിശ്യതേ തദാ ऽ ന്യദദോ ബ്ര– ഹ്മാന്യോ ऽ ഹമസ്മീതി വിപര്യയോ ഗൃഹീതഃ സ്യാത് . ന "ആത്മാന– മേവാവേദഹം ബ്രഹ്മാസ്മി" ഇതി. തസ്മാൽ "തസ്യ ഹൈതസ്യ" ഇതി ലിംഗപുരുഷസ്യൈവൈതാനി രൂപാണി.

ഇനി വിജ്ഞാനമയൻ ഒന്ന് , "നേതി നേതി" എന്നതുവഴി നിർദ്ദേശിക്കപ്പെട്ടത് മറെറാന്ന് എന്നാണെങ്കിൽ അപ്പോളതിൽ നിന്നും അന്യമാണ് ബ്രഹ്മം, ഞാൻ മറെറാരാളാണ് എന്ന വിപരീത ഗ്രഹണം ഇല്ലാതായിത്തീരും. "ആത്മാവിനെത്തന്നെ ഞാൻ ബ്രഹ്മമാണെന്നറിഞ്ഞാലും" എന്ന നിലക്കല്ല അറിയപ്പെടുക. അതുകൊണ്ട് "തസ്യ" എന്ന മന്ത്രം വഴി പറയപ്പെട്ടിട്ടുള്ള ഈ രണ്ടു രൂപങ്ങൾ ലിംഗ പുരുഷൻെറ തന്നെയാണ് .

സത്യസ്യച സത്യേ പരമാത്മ സ്വരൂപേ വക്തവ്യേ നിരവശേഷം സത്യം വക്തവ്യം. സത്യസ്യ ച വിശേഷരൂപാണി വാസനാഃ, താസാമിമാനി രൂപാണ്യുച്യന്തേ. ഏതസ്യ പുരുഷസ്യ പ്രകൃതസ്യ ലിംഗാത്മന ഏതാനി രൂപാണി. കാനി താനി? ഇത്യുച്യന്തേ.

സത്യത്തിൻെറയും സത്യമായ പരമാത്മാവിൻെറ സ്വരൂപത്തെക്കുറിച്ചു പറയുമ്പോൾ ഒന്നും അവശേഷിക്കാത്ത നിലയിൽ സത്യത്തെപ്പററി പറയണം. സത്യത്തിൻെറ തന്നെ വിശേഷ രൂപങ്ങളാണ് വാസനകൾ. പ്രകൃതത്തിലുള്ള ലിംഗാത്മാവായ ഈ പുരുഷൻെറ ഈ രൂപങ്ങൾ അവയുടെ തന്നെ രൂപങ്ങളാണെന്ന് പറയുന്നു. അവ ഏതാണ് ? എന്നു പറയുന്നു.

യഥാ ലോകേ മാഹാരജനം ഹരിദ്രാ തയാ രക്തം മാഹാരാജനം യഥാ വാസോ ലോകേ. ഏവം സ്ത്ര്യാദി വിഷയ സംയോഗേ താ– ദൃശം വാസനാരൂപം രജ്ജനാകാര മുൽപദ്യതേ ചിത്തസ്യ. യേനാസൗ പുരുഷോ രക്ത ഇത്യുച്യതേ വസ്ത്രാദിവത് .

ലേകത്തിൽ എപ്രകാരം മഞ്ഞൾ, ചായം പുരണ്ട വസ്ത്രം ഇരിക്കുമോ അപ്രകാരം സ്ത്രീ മുതലായ വിഷയ സംയോഗത്തിൽ അതേതരത്തിൽ രഞ്ജനാകാരമായ വാസനാമയരൂപം ചിത്തത്തിനുണ്ടായിത്തീരുന്നു. അക്കാരണത്താൽ ഈ പുരുഷൻ വസ്ത്രാദികളെപ്പോലെ നിറം പിടിപ്പിക്കപ്പെട്ടതായി പറയപ്പെടുന്നു.

യഥാ ച ലോകേ പാണ്ഡ്വാ—വികം — അവേർദമാവികം ഊർ—ണ്ണാദി. യഥാച തത് പാണ്ഡുരം ഭവതി തഥാന്യദ്വാസനാ രൂപം. യഥാ ച ലോകേ ഇന്ദ്രഗോപോ / ത്യ—ന്തരക്തോ ഭവത്യേവമസ്യ വാസനാ രൂപം. ക്വചി ദ്വിഷയ വിശേഷാ—പേക്ഷയാ രാഗസ്യ താരതമ്യം, ക്വചിത് പുരുഷചിത്ത വൃത്യപേ—ക്ഷയാ.

എപ്രകാരം ലോകത്തിൽ പാണ്ഡ്വാവികം (അവി ചെമ്മരിയാട് , ആവികം അവി സംബന്ധി, രോമമെന്നർത്ഥം) — അതെങ്ങിനെ പാണ്ഡുരമാവുന്നുവോ അങ്ങിനെയാണ് ചില നാമരൂപങ്ങൾ ഭവിക്കുന്നത് . ലോകത്തിൽ എങ്ങിനെ ഇന്ദ്രഗോപം (ഒരുതരം പുഴു) അത്യന്തം ചുവന്നിരിക്കുന്നു അങ്ങിനെയും ചിലരുടെ വാസനാരൂപം ഭവിക്കുന്നു. ചില വിഷയ വിശേഷങ്ങളെ അപേക്ഷിച്ചുള്ള നിറത്തിന് ചില പുരുഷന്മാരുടെ ചിത്ത വൃത്തികളോട് താരതമ്യമുണ്ടാവുന്നു.

യഥാ ച ലോകേ അഗ്ന്യർച്ചിഃ ഭാസ്വരം ഭവതി തഥാ ക്വചിത് ക—സ്യചിത് വാസനാ രൂപം ഭവതി. യഥാ പുണ്ഡരീകം ശുക്ലം തദ്വദപി ച വാസനാരൂപം കസ്യചിദ് ഭവതി. യഥാ സകൃദ്വിദ്യുത്തം യഥാ ലോകേ സകൃദ്വിദ്യോതനം സർവ്വതഃ പ്ര—കാശകം ഭവതി തഥാ ജ്ഞാന പ്ര—കാശ വിവൃദ്ധ്യപേക്ഷയാ കസ്യചി—ദ്വാസനാരൂപമുപജായതേ. നൈ—ഷാം വാസനാരൂപാണാമാദിരന്തോ മദ്ധ്യം സംഖ്യാ വാ ദേശഃ കാലോ നിമിത്തം വാവധാര്യതേ. അസം—ഖ്യേയത്വാദ്വാസനായാ വാസനാ ഹേതൂനാം ചാനന്ത്യാത് . തഥാ ച വക്ഷ്യതി ഷഷ്ഠേ "ഇദം മയോ / ദോ മയഃ (4.4.5) ഇത്യാദി.

ലോകത്തിലെ പ്രകാരം തീനാളം ഭാസ്വരമാകുന്നുവോ അതുപോലെ ചിലപ്പോൾ ചിലർക്കുള്ള വാസനാരൂപം ഭാസ്വരമായി ഭവിക്കുന്നു. വെൺതാമര വെളുപ്പായിരിക്കുന്നതു പോലെയാണ് ചിലരുടെ വാസനാ രൂപം ഭവിക്കുന്നത് . എപ്രകാരം ഒരിക്കലുണ്ടാകുന്ന മിന്നൽ — ലോകത്തിൽ ഒരു മിന്നൽ മിന്നിയാൽ — എങ്ങും പ്രകാശമാനമാകുമോ അപ്രകാരം, ജ്ഞാനപ്രകാശം വർദ്ധിക്കുന്നതോടുകൂടി ചിലർക്കു വാസനാരൂപവുമുണ്ടാകുന്നു. ഈ വാസനാരൂപങ്ങൾക്ക് ആദിമദ്ധ്യാന്തങ്ങളില്ല. ദേശ കാല നിമിത്തങ്ങളും ഉള്ളതായി പറയാൻ വയ്യ. കാരണം വാസനകൾ എണ്ണമററതാണ് വാസനാ ഹേതുക്കളും അനന്തരങ്ങളാണ് . അതുപോലെ ആറാമദ്ധ്യായത്തിൽ ഉപനിഷത്തിലെ നാലാമദ്ധ്യായത്തിൽ പറയാൻ പോകുന്നുണ്ട് "ഇദംമയമാണ് അദോമയമാണ് " എന്നിങ്ങിനെ.

തസ്മാന്ന സ്വരൂപസംഖ്യാ വധാരണാർത്ഥാ ദൃഷ്ടാന്ത "യഥാ മാഹാരജനം വാസഃ" ഇത്യാദയഃ കിം തർഹി? പ്രകാരപ്രദർശനാർത്ഥാഃ. ഏവംപ്രകാരാണി ഹി വാസനാ രൂപാണീതി. യത്തു വാസനാ രൂപ—മഭിഹിതമന്തേ സക്ത് വിദ്യോ—തനമിവേതി, തത്കില ഹിരണ്യ ഗർഭസ്യാവ്യാകൃതാത് പ്രാദുർഭവതഃ തടിദ്വദ് സകൃദേവ വ്യക്തിർ—ഭവതീതി. തത്തദീയം വാസനാരൂപം ഹിരണ്യഗർഭസ്യ യോ വേദ തസ്യ

അതുകൊണ്ട് ദൃഷ്ടാന്തങ്ങൾക്ക് സ്വരൂപത്തിൻെറ സംഖ്യയെ നിശ്ചയിക്കാൻ കഴിയുകയില്ല. "മഞ്ഞൾ പുരണ്ട വസ്ത്രം" എന്നീ ദൃഷ്ടാന്തങ്ങൾ ഇതിനു വേണ്ടില്ല പറഞ്ഞത് . പിന്നെ എന്തിനാണ് ? രൂപങ്ങളുടെ പ്രകാരങ്ങളെ കാണിക്കാനാണ് — വാസനാ രൂപങ്ങൾ ഇപ്രകാരമുള്ളവയാണ് . എന്നു കാണിക്കാൻ. ഒടുവിൽ "മിന്നൽ ഒന്നു മിന്നുന്നതു പോലെ" എന്നിങ്ങിനെ വാസനാ രൂപത്തെ കാണിച്ചിട്ടുണ്ട് . അവ്യാകൃതത്തിൽ നിന്നുണ്ടായ ഹിരണ്യ ഗർഭന് മിന്നൽ പോലെ ഒരിക്കൽ മാത്രമാണ് അഭിവ്യ

സകൃദ് വിദ്യുത്തേവ. ഹ വൈ ഇ— ത്യവധാരണാർത്ഥഃ. ഏവമേവാസ്യ ശ്രീഃ ഖ്യാതിർഭവതീത്യർത്ഥഃ — യഥാ ഹിരണ്യഗർഭസ്യ. ഏവമേതദ്യഥോ— ക്തം വാസനാരൂപമന്ത്യം യോ വേദ.

ക്തി ഉണ്ടാവുന്നതെന്ന് കാണിക്കാനാണ് ഇത് . അതിനാൽ ഹിരണ്യഗർഭന്റെ അപ്രകാരമുള്ള വാസനാരൂപത്തെ ആര റിയുന്നുവോ അവന് ഒരിക്കൽ മിന്നുന്നതുപോലുള്ള ശ്രീയുണ്ടാവുന്നു — ഖ്യാതിയുണ്ടാവുന്നു എന്നർത്ഥം. ഹ വൈ എന്നിവ നിശ്ചയാർത്ഥത്തിലാണ് . ഹിരണ്യ ഗർഭനുള്ളപോലെ പറയപ്പെട്ട വാസനാ രൂപത്തെ അറിയുന്നവന് ഖ്യാതിയുണ്ടാവുന്നു.

## പരമാത്മ സ്വരൂപ നിർദ്ദേശഃ —

ഏവം നിരവശേഷം സത്യസ്യ സ്വരൂപമഭിധായ യത്തത്സത്യസ്യ സത്യമവോചാമ തസ്യൈവ സ്വ— രൂപാവധാരണാർത്ഥം ബ്രഹ്മണ ഇദമാരഭ്യതേ — അഥാനന്തരം, സത്യ സ്വരൂപനിർദ്ദേശാനന്തരം യത്സ— ത്യസ്യ സത്യം തദേവ അവശിഷ്യതേ യസ്മാദതസ്തസ്മാത്സത്യസ്യ സ— ത്യം സ്വരൂപം നിർദ്ദിക്ഷ്യാമഃ . ആ— ദേശോ നിർദ്ദേശോ ബ്രഹ്മണഃ. കഃ പുനരസൗ നിർദ്ദേശഃ? ഇത്യുച്യതേ — "നേതി നേതി" ത്യേവം നിർദ്ദേശഃ—

## പരമാത്മ സ്വരൂപ നിർദ്ദേശഃ —

ഇങ്ങിനെ ഒന്നുമവശേഷിക്കാത്ത വിധം സത്യത്തിന്റെ സ്വരൂപത്തെ നിരൂപിച്ച് സത്യത്തിന്റെ സത്യമായി ഞാൻ പറഞ്ഞത് യാതൊന്നോ അതേ ബ്രഹ്മത്തിന്റെ സ്വരൂപ നിശ്ചയത്തിനായി ഇതു തുടങ്ങുന്നു. പിന്നീട് സത്യസ്വരൂപത്തെ നിർദ്ദേശിച്ചശേഷം സത്യത്തിന്റെ സത്യം യാതൊന്നാണോ അതവശേഷിക്കുന്നു. അതുകൊണ്ട് ആ സത്യത്തിന്റെ സത്യ സ്വരൂപത്തെ നിർദ്ദേശിക്കാം. ബ്രഹ്മത്തിന്റെ നിർദ്ദേശമാണ് ആദേശം. എന്നാലീ നിർദ്ദേശമെന്താണ് ? എന്നു പറയുന്നു — "നേതി നേതി" എന്നതാണ് ഈ നിർദ്ദേശം.

നനു കഥമാഭ്യാം നേതി നേ— തീതി ശബ്ദാഭ്യാം സത്യസ്യ സത്യം നിർദിദിക്ഷിതം ഇത്യുച്യതേ— സർവ്വോപാധിവിശേഷാപോഹേന. യസ്മിൻ ന കശ്ചിദ് വിശേഷോ ऽ സ്തി നാമ വാ രൂപം വാ കർമ്മവാ ഭേദോ വാ ജാതിർവ്വാ ഗുണോ വാ. തദ് ദ്വാരേണ ഹി ശബ്ദപ്രവൃ— ത്തിർഭവതി. ന ച ഏഷാം കശ്ചി— ദ്വിശേഷോ ബ്രഹ്മണ്യസ്തി. അതോ ന നിർദ്ദേഷ്ടും ശക്യത ഇദം തദിതി. ഗൗരസൗ സ്പന്ദതേ ശുക്ലോ വിഷാണീതി യഥാ ലോകേ നിർദ്ദി— ശ്യതേ തഥാ. അദ്ധ്യാരോപിതനാമ രൂപകർമ്മദ്വാരേണ ബ്രഹ്മ നിർദ്ദി— ശ്യതേ "വിജ്ഞാനമാനന്ദം ബ്രഹ്മ" (3.9.27) "വിജ്ഞാനഘന ഏവ

എന്നാൽ നേതി നേതി എന്നീ ശബ്ദങ്ങൾ വഴി സത്യത്തിന്റെ സത്യം എങ്ങിനെ പൂർണ്ണമായും നിർദ്ദേശിക്കപ്പെട്ടു എന്നു പറയുന്നു — എല്ലാ ഉപാധി വിശേഷങ്ങളേയും തള്ളിയിട്ട് . അതിൽ നാമമോ രൂപമോ കർമ്മമോ ഭേദമോ ജാതിയോ ഗുണമോ ആയ വിശേഷങ്ങളൊന്നും ഭവിക്കുന്നില്ല. ഇവയിൽക്കൂടി മാത്രമേ ശബ്ദവൃത്തി ഉണ്ടാകാൻ പററൂ. എന്നാൽ ഇവയെക്കൊണ്ട് ബ്രഹ്മത്തിനൊരു വിശേഷവുമുണ്ടാക്കാൻ പററില്ല. അതിനാൽ ഇത് , അത് എന്നിങ്ങിനെ അതിനെ നിർദ്ദേശിക്കാവുന്നതല്ല. ഈ പശു നടക്കുന്നു, ഇത് വെളുത്തതാണ് , കൊമ്പുള്ളതാണ് എന്നെല്ലാം ലോകത്തിൽ നിർദ്ദേശിക്കപ്പെടുന്നതുപോലെ ബ്രഹ്മം നിർദ്ദേശിക്കപ്പെടാവുന്നതല്ല. അധ്യാരോപിതമായ നാമം, രൂപം, കർമ്മം എന്നിവ വഴി ബ്രഹ്മം നിർദ്ദേശിക്കപ്പെ

ബ്രഹ്മാത്മാ" ഇത്യേവമാദി ശബ്ദൈഃ .

ടുന്നു. "ബ്രഹ്മം വിജ്ഞാനമാണ് , ആനന്ദമാണ് " വിജ്ഞാനഘനം തന്നെ ബ്രഹ്മാത്മാവ് " മുതലായ ശബ്ദങ്ങൾ വഴിയാണ് നിർദ്ദേശിക്കപ്പെടാനുള്ളത് .

യദാ പുനഃ സ്വരൂപമേവ നിർദ്ദിദിക്ഷിതം ഭവതി, നിരസ്ത സർവ്വോപാധിവിശേഷം, തദാ ന ശക്യതേ കേനചിദപി പ്രകാരേണ നിർദ്ദേഷ്ടും. തദായമേവാഭ്യുപായഃ യദുത പ്രാപ്ത നിർദ്ദേശ പ്രതിഷേധ ദ്വാരേണ. "നേതി നേതീ" തി നിർദ്ദേശഃ .

എന്നാൽ എപ്പോൾ സർവ്വോപാധികളെയും നിരസിക്കുന്ന സ്വരൂപത്തെത്തന്നെ നിർദ്ദേശിക്കണമോ അപ്പോളതിനെ ഒരു പ്രകാരത്തിലും നിർദ്ദേശിക്കാൻ കഴിയുകയില്ല. അപ്പോൾ ഈയൊരുപായം മാത്രമേയുള്ളു. പ്രാപ്തമായ നിർദ്ദേശങ്ങളെയെല്ലാം പ്രതിഷേധിക്കുന്ന "നേതി നേതി" എന്ന നിർദ്ദേശം മാത്രം.

ഇദം ച നകാരദ്വയം വീപ്സാവ്യാപ്ത്യർത്ഥം. യദ്യത് പ്രാപ്തം തത്തന്നിഷിധ്യതേ. തഥാ ച സതി അനിർദ്ദിഷ്ടാശങ്കാ ബ്രഹ്മണഃ പരിഹൃതാ ഭവതി. അന്യഥാ ഹി നകാരദ്വയേന പ്രകൃത ദ്വയ പ്രതിഷേധേ യദന്യത് പ്രകൃതാത് പ്രതിഷിദ്ധദ്വയാത് ബ്രഹ്മ തന്ന നിർദ്ദിഷ്ടം, കീദൃശം തു ഖലു ഇത്യാശങ്കാ ന നിവർത്തിഷ്യതേ. തഥാ ചാനർത്ഥകൾച സ നിർദ്ദേശഃ പുരുഷസ്യ വിവിദിഷായാ അനിവർത്തകത്വാത് . "ബ്രഹ്മ ജ്ഞപയിഷ്യാമീ" തി ച വാക്യമപരിസമാപ്താർത്ഥഃ സ്യാത് .

ഈനകാരദ്വയമാകുന്ന വീപ്സ (ദ്വിരുക്തി) വ്യാപ്ത്യർത്ഥത്തിലാണ് പ്രയോഗിച്ചിരിക്കുന്നത് . ഏതെല്ലാം പ്രാപ്തമാണോ അതിനെയെല്ലാം നിഷേധിക്കുന്നു. മാത്രമല്ല ബ്രഹ്മം നിർദ്ദേശിക്കപ്പെട്ടിട്ടില്ല എന്ന ആശങ്ക പരിഹരിക്കപ്പെട്ടിരിക്കുന്നു. മറിച്ചും ന കാരദ്വയം വഴി പ്രകൃതത്തിലുള്ള രണ്ടു വസ്തുക്കളും പ്രതിഷേധിക്കപ്പെട്ടപ്പോൾ പ്രതിഷിദ്ധമായ ആ രണ്ടിൽനിന്നും ബ്രഹ്മത്തെ നിർദ്ദേശിച്ചിട്ടുമില്ല. അതെങ്ങനെയുള്ളതാണ് എന്ന ആശങ്ക നിവർത്തിക്കപ്പെടുകയില്ല. അതുപോലെ പുരുഷൻെറ ജിജ്ഞാസയെ നിവർത്തിയ്ക്കായ്കയാൽ ആ നിർദ്ദേശം അർത്ഥമില്ലാത്തതാവും. "ബ്രഹ്മത്തെ മനസ്സിലാക്കിത്തരാം" എന്ന വാക്യം പരിസമാപ്ത്യർത്ഥമല്ലാത്തതായിത്തീരും.

യദാ തു സർവ്വദിക് കാലാ ദി വിവിദിഷാ നിവർത്തിതാ സ്യാത്സർവ്വോപാധി നിരാകരണ ദ്വാരേണ തദാ സൈന്ധവ ഘനവദേക രസം പ്രജ്ഞാനഘനമനന്തരമബാഹ്യം സത്യസ്യസത്യം അഹം ബ്രഹ്മാസ്മീതി സർവ്വതോ നിവർത്തതേ വിവിദിഷാ, ആത്മന്യേ വാവസ്ഥിതാ പ്രജ്ഞാ ഭവതി. തസ്മാ ദ്വീപ്സാർത്ഥം നേതി നേതീതി നകാര ദ്വയം.

എപ്പോൾ കാലദേശാദികളായ എല്ലാ ജിജ്ഞാസകളും നിവർത്തിക്കുന്നുവോ അപ്പോൾ സർവ്വോപാധികളേയും നിരാകരിക്കുകവഴി, ' ഉപ്പുകട്ടപോലെ ഏകരസവും പ്രജ്ഞാനഘനവും ബാഹ്യാന്തര വിഹീനവും സത്യത്തിൻെറ സത്യവുമായ ബ്രഹ്മമാണ് ഞാൻ' എന്ന ബോധമുണ്ടാവുന്നു. അപ്പോൾ എല്ലാ ജിജ്ഞാസകളിൽനിന്നും നിവർത്തിക്കുന്നു. ആത്മാവിൽ പ്രജ്ഞ നിശ്ചലമായിരിക്കുകയും ചെയ്യുന്നു. അതിനാൽ ദ്വിരുക്തിക്കു വേണ്ടിയാണ് നേതി നേതി എന്ന നകാരദ്വയ പ്രയോഗം.

നനു മഹതാ യത്നേന പരികരബന്ധം കൃത്വാ കിം യുക്തമേവം നിർദ്ദേഷ്ടും ബ്രഹ്മ.

പൂ. പ — വളരെ പ്രയത്നിച്ച് അരയും തലയും മുറുക്കിക്കെട്ടി ബ്രഹ്മത്തെ ഇങ്ങിനെ നിർദ്ദേശിക്കുന്നത് ശരിയാണോ?

ബാഢം.

സിദ്ധാന്തി — അതേ.

കസ്മാത് ?

പൂ. പ — എന്തുകൊണ്ട്

ന ഹി യസ്മാ ദിതി നേതി നേത്യേതസ്മാത് ഇതീതി വ്യാപ്തവ്യപ്രകാരാനകാരദ്വയ വിഷയാ നിർദ്ദിശ്യന്തേ. യഥാ ഗ്രാമോ ഗ്രാമോ രമണീയ ഇത്യന്യത്പരം നിർദ്ദേശനം നാസ്തി. തസ്മാദയമേവ നിർദ്ദേശോ ബ്രഹ്മണഃ

സിദ്ധാന്തി — എന്തുകൊണ്ടെന്നാൽ നേതി നേതി എന്നു രണ്ടു തവണ പറഞ്ഞിരിക്കുന്നതുകൊണ്ട് . ഇതി ഇതി എന്നിങ്ങിനെ പറഞ്ഞ വ്യാപ്തിയെക്കുറിക്കുന്ന പ്രകാരമാണ് . ന കാരദ്വയം വ്യാപ്തർ തന്നെ കുറിക്കുന്നു. ഗ്രാമം, ഗ്രാമം രമണീയം തന്നെ എന്നു ദ്വിരുക്തി വഴി എല്ലാ ഗ്രാമങ്ങളും സൂചിപ്പിക്കപ്പെടുന്നു. ഇതിലും വലിയ മററൊരു നിർദ്ദേശമില്ല. അതിനാലിതുതന്നെയാണ് ബ്രഹ്മത്തെ കുറിക്കുന്ന നിർദ്ദേശം.

യദുക്തം "തസ്യോപനിഷത്സത്യസ്യ സത്യമിതി" ഏവം പ്രകാരേണ സത്യസ്യ സത്യം തത്പരം ബ്രഹ്മ. അതോ യുക്തമുക്തം നാമധേയം ബ്രഹ്മണഃ നാമൈവ നാമധേയം. കിം തത് ? സത്യസ്യ സത്യം. പ്രാണാ വൈ സത്യം തേഷാമേഷ സത്യമിതി.

"സത്യത്തിൻെറ സത്യമാണ് അതിൻെറ ഉപനിഷത്ത് " എന്നു പറഞ്ഞത് യാതൊന്നോ അപ്രകാരമുള്ള സത്യത്തിൻെറ സത്യമാണ് തത്പരമായ ബ്രഹ്മം. അതിനാൽ പറയപ്പെട്ട ബ്രഹ്മത്തിൻെറ നാമധേയം യുക്തമായതാണ് . നാമം തന്നെ നാമധേയം. അതെന്താണ് ? സത്യത്തിൻെറ സത്യം. പ്രാണങ്ങൾ തന്നെ സത്യം. അവക്കും സത്യമായത് എന്നർത്ഥം.

---

## ചതുർത്ഥ ഖണ്ഡ

**ഉപക്രമഃ —**

ആത്മേത്യേവോപാസീത തദേവൈതസ്മിൻ സർവ്വസ്മിൻ പദനീയമാത്മതത്വം യസ്മാത് പ്രേയഃ പുത്രാദേരിത്യുപന്യസ്തസ്യ വാക്യസ്യ വ്യാഖ്യാനവിഷയേ സം—ബന്ധ പ്രയോജനേ ऽ ഭിഹി തേ — "തദാത്മനാമേവാവേദഹം ബ്ര—ഹ്മാസ്മീതി തസ്മാത്തത്സർവ്വ—മഭവത് " ഇതി (1. 4. 10) ഏവം പ്ര—ത്യഗാത്മാ ബ്രഹ്മവിദ്യായാ വിഷയ ഇത്യേ തദുപന്യസ്തം.

അവിദ്യായാശ്ച വിഷയോ "അന്യോ ऽ സാവന്യോ ऽ ഹമസ്മീതി ന സ വേദ" ഇത്യാരഭ്യ ചാതുർവർണ്ണ്യ പ്രവിഭാഗാദിനിമിത്തപാംക്ത കർ—മ്മസാധ്യസാധനലക്ഷണോ ബീ—ജാങ്കുരവദവ്യാകൃതാവ്യാകൃത—സ്വഭാവോ ऽ നാമരൂപകർമ്മാത്മകഃ സംസാരഃ "ത്രയം വാ ഇദം നാമ രൂപം കർമ്മ" ഇത്യുപസംഹൃതഃ ശാസ്ത്രീയ ഉത്ക്കർഷലക്ഷണോ ബ്രഹ്മലോകാന്തോ ऽ ധോഭാവശ്ച സ്ഥാവരാന്തോ ऽ ശാസ്ത്രീയഃ പൂർവ്വമേവ പ്രദർശിതോ "ദ്വയാ ഹ" ഇത്യാദിനാ (1.3.1). ഏതസ്മാദ വിദ്യാ വിഷയാദ്വിരക്തസ്യ പ്രത്യഗാത്മ വിഷയബ്രഹ്മവിദ്യായാം അധി—കാരഃ കഥം നാമ സ്യാദിതി തൃതീയേ ऽ ധ്യായേ ഉപസംഹൃതഃ സമസ്തോ ऽ വിദ്യാവിഷയഃ

ചതുർത്ഥേ തു ബ്രഹ്മവിദ്യാ വിഷയം പ്രത്യഗാത്മാനം "ബ്രഹ്മ—തേ ബ്രവാണീ" തി (2.1.1) "ബ്രഹ്മ—

## നാലാം ഖണ്ഡം

**ഉപക്രമം —**

ആത്മാവു തന്നെയാണെന്നുപാസിച്ചാലും. ആ ആത്മ തത്വം തന്നെയാണ് ഇതിൽക്കൂടെയെല്ലാം പ്രാപിക്കപ്പെടേണ്ടത് . കാരണം ഇത് പുത്രാദികളേക്കാൾ പ്രിയതരമായതാണ് — എന്ന് ഉപന്യസിക്കപ്പെട്ട വാക്യത്തിന്റെ വ്യാഖ്യാന വിഷയക ബന്ധത്തെക്കുറിച്ചുള്ള പ്രയോജനം ഇങ്ങിനെ വർണ്ണിക്കപ്പെട്ടിരിക്കുന്നു — "അതുകൊണ്ട് ആത്മാവിനെത്തന്നെ ഞാൻ ബ്രഹ്മമാണെന്നറിഞ്ഞതുകൊണ്ട് അത് എല്ലാമായിത്തീർന്നു" ഇങ്ങിനെ പ്രത്യഗാത്മാവാണ് ബ്രഹ്മവിദ്യക്ക് വിഷയമെന്ന് ഉപന്യസിക്കപ്പെട്ടു.

അവിദ്യാ വിഷയമാകട്ടെ, "ഇവൻ വേറെയാണ് , ഞാൻ വേറെയാണ് , എന്നു കരുതുന്നവൻ അറിയുന്നില്ല" എന്നു തുടങ്ങി ചാതുർവർണ്ണ്യം മുതലായ വിഭാഗീയതകൾ കാരണം ഉണ്ടായ പാംക്ത കർമ്മാത്മകവും സാധ്യസാനലക്ഷണാത്മകവും ബീജം, അങ്കുരം എന്നിവ പോലെ വ്യാകൃതാവ്യാകൃത സ്വഭാവം ഉൾക്കൊള്ളുന്നതും നാമരൂപ കർമ്മാത്മകവുമായ സംസാരം "ഇത് നാമം, രൂപം, കർമ്മം എന്നീ മൂന്നു മാത്ര മാണ് " എന്നിങ്ങിനെ ഉപസംഹരിക്കപ്പെട്ടിരിക്കുന്നു. ഇതിനുംപുറമെ ബ്രഹ്മലോകം വരെയുള്ള ഉൽക്കൃഷ്ട ലക്ഷണത്തോടുകൂടിയ ശാസ്ത്രീയ ഭാവവും സ്ഥാവരാന്തം വരെയുള്ള അശാസ്ത്രീയമായ അധോഭാവവും "ദ്വയാ ഹ" (1.3.1) എന്നിവ വഴി മുമ്പെ കാണിച്ചു കഴിഞ്ഞതാണ് . ഈ അവിദ്യാ വിഷയത്തിൽ നിന്നും വിരക്തനായവന് പ്രത്യഗാത്മ വിഷയകമായ ബ്രഹ്മവിദ്യയിൽ എങ്ങിനെ അധികാരം ഉണ്ടാവും എന്ന് കാണിക്കുകയാണ് . മൂന്നാമധ്യായത്തിൽ എല്ലാ അവിദ്യാ വിഷയങ്ങളും ഉപസംഹരിക്കപ്പെടും.

നാലാമത്തേതിലാകട്ടെ "ഞാൻ നിനക്ക് ബ്രഹ്മത്തെക്കുറിച്ചു പറഞ്ഞുതരാം" എന്നും "ഞാൻ നിനക്ക് ബ്രഹ്മ

ജ്ഞപയിഷ്യാ മീ" തി (2. 1. 15) ച പ്രസ്തുത്യ തദ്ബ്രഹ്മൈകമ ദ്വയം സർവ്വവിശേഷശൂന്യം ക്രിയാകാര– കഫലസ്വഭാവസത ശബ്ദവാ– ച്യാശേഷഭുതധർമ്മപ്രതിഷേധ– ദ്വാരേണ "നേതി നേതീ" തി ജ്ഞാ– പിതം.

ജ്ഞാനമുണ്ടാക്കിത്തരാം" എന്നും ബ്രഹ്മ വിദ്യാ വിഷയകമായ പ്രത്യഗാത്മാവി നെപ്പററി പറയാൻ തുടങ്ങിയിട്ട് ക്രിയ, കാരകങ്ങൾ, ഫലം, സ്വഭാവം, സത്യം എന്ന് ശബ്ദങ്ങൾക്ക് വാച്യമായ എല്ലാ ജീവ ധർമ്മങ്ങളെയും പ്രതിഷേധിക്കുന്ന "നേ തി നേതി" എന്ന വാക്യത്തിൽക്കൂടെ നിർവ്വിശേഷവും ഏകവും ആയ അദ്വയ ബ്രഹ്മത്തിന്റെ ജ്ഞാനത്തെ ഉണ്ടാക്കി യിരിക്കുകയാണ് .

## സന്യാസസ്യ ബ്രഹ്മവിദ്യാംഗത്വം

**അസ്യാ ബ്രഹ്മവിദ്യായാ അംഗത്വേന സന്യാസോ വിധിത്സിതഃ ജായാപുത്രവിത്താദി ലക്ഷണം പാംക്തം കർമ്മാവിദ്യാവിഷയം യസ്മാന്നാത്മപ്രാപ്തിസാധനം. അന്യസാധനം** ഹ്യന്യസ്മൈ ഫല– സാധനായ പ്രയുജ്യമാനം പ്രതികൂലം ഭവതി. നഹി ബുഭുക്ഷാപിപാസാ– നിവൃത്യർത്ഥം ധാവനം ഗമനം വാ സാധനം. മനുഷ്യലോക പിതൃലോക ദേവലോക സാധനത്വേന ഹി പു– ത്രാദി സാധനാനി ശ്രുതാനി നാത്മ– പ്രാപ്തി സാധനാത്വേന.

## സന്യാസത്തിന്റെ ബ്രഹ്മ വിദ്യാംഗത്വം —

ഈ ബ്രഹ്മവിദ്യയുടെ അംഗത്വ ത്തോടുകൂടിയതായി സന്യാസം വിധിക്ക പ്പെടേണ്ടതുണ്ട് . ഭാര്യ, പുത്രൻ, വിത്തം എന്നീ ലക്ഷണങ്ങളോടുകൂടിയ പാംക്ത കർമ്മം അവിദ്യാവിഷയമാണ് . അവ വഴി ആത്മപ്രാപ്തി സാധ്യമല്ല. എന്തെ ങ്കിലും ഫലത്തിനായി അതിനു വിരുദ്ധ മായ സാധന ചെയ്താൽ അത് പ്രതി കൂലമായിത്തീരും. വിശപ്പും ദാഹവും തീർക്കാൻ ഓടിയിട്ടോ നടന്നിട്ടോ കാര്യ മില്ലല്ലോ. മനുഷ്യലോകം, പിതൃലോകം, ദേവലോകം എന്നിവയെ നേടിയെടുക്കാ നാണ് പുത്രാദികളാകുന്ന ഉപകരണ ങ്ങൾ എന്നാണ് കേട്ടിട്ടുള്ളത് . ആത്മ പ്രാപ്തിക്ക് ഉപായമായിട്ടല്ല.

വിശേഷിതത്വാച്ച ന ച ബ്രഹ്മ വിദോ വിഹിതാനി കാമ്യ-- ത്വശ്രവണാത് "ഏതാവാൻ വൈ കാമഃ" ഇതി. ബ്രഹ്മവിദശ്ചാപ്ത– കാമത്വാ ദാപ്തകാമസ്യ കാമാനു– പപത്തേഃ . "യേഷാം നോ ऽ യമാത്മാ യം ലോകഃ (4. 4. 22) ഇതി ച ശ്രുതേഃ

(കാമശബ്ദം വഴി) വിശേഷിപ്പിച്ചി ട്ടുള്ളതിനാലും ഇത് ബ്രഹ്മവിദ്യാ സാ ധനമല്ല. "ഇത്രമാത്രമാണ് കാമം" എന്നി ങ്ങിനെ കർമ്മങ്ങളുടെ കാമ്യത്വം കേട്ടറി ഞ്ഞിട്ടുള്ളതിനാൽ വിഹിത കർമ്മങ്ങൾ ബ്രഹ്മ വേത്താക്കൾക്കല്ല. കാരണം ബ്രഹ്മവേത്താവ് ആപ്തകാമനാണ് . ആപ്തകാമന് ഒരു കാമവും ഉണ്ടാകാ വുന്നതല്ലല്ലോ. "യാതൊരു ഞങ്ങൾക്കാ ണോ ഈ ആത്മാവു തന്നെ ലോകമായി രിക്കുന്നു" എന്ന് ശ്രുതിയുമുണ്ട് .

## മതാന്തരനിരാസഃ—

കേചിത്തു ബ്രഹ്മവിദോ ऽ പ്യേഷണാസംബന്ധം വർണ്ണയന്തി. തൈർബൃഹദാരണ്യകം ന ശ്രുതം. പുത്രാദ്യേഷണാനാമ വിദ്വദ്വിഷ–

## മതാന്തരനിരാസം —

ചിലർ ബ്രഹ്മവിത്തുക്കൾക്കും ഏഷണകളോടു സംബന്ധമുള്ളതായി പറയുന്നു. അവർ ബൃഹദാരണ്യകം കേട്ടി ട്ടില്ല. പുത്രാദി ഏഷണകളോട് അവി

യത്വം. വിദ്യാവിഷയേ ച "യേഷാം നോ | യ മാത്മാ | യം ലോകഃ" ഇ— ത്യതഃ "കിം പ്രജയാ കരിഷ്യാമഃ" ഇത്യേഷ വിഭാഗസ്തൈർന്ന ശ്രുതഃ ശ്രുത്യാ കൃതഃ. സർവ്വക്രിയാകാരക ഫലോപമർദ്ദ സ്വരൂപായാം ച വി— ദ്യായാം സത്യാം സഹകാര്യേണാ വിദ്യായാ അനുപപത്തിലക്ഷണശ്ച വിരോധഃ തൈർന്ന വിജ്ഞാതഃ

ദ്വാനുമാത്രമാണ് സംബന്ധം. വിദ്യാ വിഷയത്തിൽ ആകട്ടെ, "യാതൊരു ഞങ്ങൾക്ക് ഈ ആത്മാവുതന്നെ ലോകം" എന്നും അതുകൊണ്ട് "പുത്രന്മാരെക്കൊണ്ടെന്തു ചെയ്യും" എന്നും മററുമുള്ള ശ്രുതിവിഭാഗങ്ങൾ അവർ കേട്ടിട്ടില്ല. ക്രിയ, കാരകൻ, ഫലം എന്നിവയെ ഉന്മൂലനം ചെയ്യുന്ന സ്വഭാവത്തോടു കൂടിയ വിദ്യയുടെ ആവിർഭാവത്തിൽ അവിദ്യർക്ക് അതിൻെറ കാര്യത്തോടു കൂടി നില നിൽക്കാൻ വയ്യാതാകും. ഇവ വിരുദ്ധ ലക്ഷണത്തോടുകൂടിയതാണെന്ന് അവര റിയുന്നില്ല..

വ്യാസവാക്യം ച തൈർന്ന ശ്രുതം. കർമ്മവിദ്യാസ്വരൂപ യോർ— വിദ്യാവിദ്യാത്മകയോഃ പ്രതി— കൂലവർത്തനം വിരോധഃ—

അവർ വ്യാസവാക്യവും കേട്ടിട്ടില്ല. കർമ്മസ്വരൂപം അജ്ഞാനമയമാണ് . വിദ്യാസ്വരൂപം ജ്ഞാനമയവും. ഇവ വിരുദ്ധമായി പ്രതികൂലഭാവത്തിൽ വർത്തിക്കുന്നു —

യദിദം വേദവചനം
കുരു കർമ്മ ത്യജേതി ച
കാം ഗതിം വിദ്യയാ യാന്തി
കാം ച ഗച്ഛന്തി കർമ്മണാ.

ഏതദ്വൈ ശ്രോതുമിച്ഛാമി
തദ്ഭവാൻ പ്രബ്രവീതു മേ
ഏതാവന്യോന്യവൈരൂപ്യേ
വർത്തതേ പ്രതികൂലതഃ .

കർമ്മം ചെയ്യലുപേക്ഷിക്ക—
ലിതുവേദവചസ്സുതാൻ.
വിദ്യയാൽ ഗതിയെന്താകും
കർമ്മത്താലെന്തു നേടിടാം.

ഇതു കേൾക്കാനാശയെനി—
ക്കതങ്ങരുളിടേണമേ
രണ്ടും വിരുദ്ധമന്യോന്യം
വർത്തിപ്പൂ പ്രതികൂലമായ് .

ഇത്യേവം പൃഷ്ടസ്യ പ്രതിവചനേന—

ഇങ്ങനെ ചോദിച്ചതിനുള്ള മറുപടിയായിട്ട് പറയുന്നു —

കർമ്മണാ ബധ്യതേ ജന്തു—
ർവ്വിദ്യയാ ച വിമുച്യതേ
തസ്മാത് കർമ്മ ന കുർവ്വന്തി
യതയഃ പാരദർശിനഃ

കർമ്മത്താൽ ബദ്ധനാം ജീവി
വിദ്യയാൽ മുക്തനായിടും
കർമ്മ ചെയ്യില്ല യതിക
ളതിനാൽ പാരദർശികൾ.

ഇത്യേവമാദി വിരോധഃ പ്രദർശിതഃ

എന്നിങ്ങിനെ അവർക്കുള്ള വിരോധം കാണിച്ചിരിക്കുന്നു.

തസ്മാന്ന സാധനാന്തര സഹിതാ ബ്രഹ്മവിദ്യാ പുരുഷാർ— ത്ഥസാധനം സർവ്വവിരോധാത്സാ— ധനനിരപേക്ഷൈവ പുരുഷാർത്ഥ സാധനമിതി പാരിവ്രാജ്യം സർവ്വ— സാധന സന്യാസ ലക്ഷണമംഗ— ത്വേന വിധിത്സ്യതേ.

അതിനാൽ ബ്രഹ്മവിദ്യ മററു സാധനകളോടുകൂടിച്ചേർന്ന് പുരുഷാർത്ഥ സാധനയായിത്തീരുന്നില്ല. എങ്കിലും എല്ലാത്തിനും വിരുദ്ധമായതിനാൽ എല്ലാ സാധനകൾക്കും നിരപേക്ഷമായിത്തന്നെ വർത്തിച്ച് പുരുഷാർത്ഥത്തിന് സാധനമായി വർത്തിക്കുന്നു. അതിനാൽ എല്ലാ സാധനകളേയും ഉപേക്ഷിക്കുന്ന സ്വരൂപ

ത്തോടുകൂടിയ സന്യാസവൃത്തിക്ക് ഇതിന്റെ അംഗത്വമുണ്ടെന്ന് വിധിക്കാനിച്ഛിക്കുകയാണ് .

ഏതാവ ദേവാമൃതത്വ സാധനമിത്യവധാരണാത് ഷഷ്ഠസമാപ്തൗ ലിംഗാച്ച കർമ്മീ സൻ യാജ്ഞവൽക്യഃ പ്രവവ്രാജേതി. മൈത്രേയ്യൈ ച കർമ്മ സാധന രഹിതായൈ സാധനരഹിതായൈ സാധനത്വേനാമൃതത്വസ്യ ബ്രഹ്മ വിദ്യോപദേശാ ദ്വിത്ത നിന്ദാവചനാച്ച. യദി ഹ്യമൃതത്വ സാധനം കർമ്മസ്യാത് വിത്തസാദ്ധ്യം പാംക്തം കർമ്മേതി, തന്നിന്ദാവചനമനിഷ്ടംസ്യാത് ഃ യദിതു പരിതിത്യാജയിഷിതം കർമ്മതതോ യുക്ത തത്സാധനനിന്ദാ.

ഇതുമാത്രമാണ് അമൃതത്വ സാധനം എന്നുനിശ്ചയിച്ച് കർമ്മിയായിരുന്ന യാജ്ഞ വൽക്യൻ സന്യാസം സ്വീകരിച്ചു എന്ന് ആറാമദ്ധ്യായത്തിന്റെ ഒടുവിലുള്ള ലിംഗത്തിൽ നിന്നറിയാം അതുപോലെ കർമ്മരൂപിയായ സാധനകൾ കൂടാതെ തന്നെ മൈത്രേയിക്ക് അമൃതത്വത്തിന്റെ സാധനയോടുകൂടിയ ബ്രഹ്മവിദ്യയെ ഉപദേശിച്ചിരിക്കുന്നു. വിത്തത്തെ നിന്ദിച്ചുപറഞ്ഞിട്ടുമുണ്ട് . കർമ്മം അമൃതത്വ സാധനമായിരുന്നെങ്കിൽ പാംക്ത കർമ്മം വിത്തം കൊണ്ട് സാധിക്കാവുന്നതേയുള്ളു എന്നിങ്ങിനെ അതിനെ നിന്ദിച്ചു പറയുന്നത് ഇഷ്ടപ്പെടുകയില്ല. കർമ്മം പരിത്യജിക്കപ്പെടേണ്ടതാണെങ്കിൽ അതു സാധിക്കുന്നതിനെപ്പററി നന്ദിക്കുന്നത് യുക്തം തന്നെ.

കർമ്മാധികാരനിമിത്ത വർണ്ണാശ്രമാദി പ്രത്യയോപമർദ്ദാച്ച — "ബ്രഹ്മ തം പരാദാത് " (2. 4. 6) "ക്ഷത്രം തം പരാദാത് " (2. 4. 6) ഇത്യാദേഃ . ന ഹി ബ്രഹ്മക്ഷത്രാദ്യാത്മ പ്രത്യയോപമർദ്ദേ, ബ്രാഹ്മണേനേദം കർത്തവ്യ ക്ഷത്രിയേണദം കർത്തവ്യമിതി വിഷയാഭാവാദാത്മാനം ലഭതേ വിധിഃ . യസ്യൈവ പുരുഷസ്യോപ മർദ്ദിതഃ പ്രത്യയോ ബ്രഹ്മക്ഷത്രാദ്യാത്മ വിഷയഃ , തസ്യ തത് പ്രത്യയസന്യാസാത് തത് കാര്യാണാം കർമ്മണാം കർമ്മസാധനാനാം ചാർത്ഥ പ്രാപ്തശ്ച സന്യാസഃ തസ്മാദാത്മ— ജ്ഞാനാംഗത്വേന സന്യാസവിധിത്സയൈവാഖ്യായികേയ മാരഭ്യതേ.

"ബ്രാഹ്മണ ജാതിയെ അതു പുറംതള്ളുന്നു" "ക്ഷത്രത്തെ അതു പുറം തള്ളുന്നു" എന്നീ വാക്യങ്ങളാൽ കർമ്മാധികാരങ്ങൾക്ക് കാരണമായ വർണ്ണാശ്രമാദി പ്രത്യയങ്ങൾ നശിക്കുന്നതിനാലും ഇതു സിദ്ധമാണ് . ബ്രഹ്മം, ക്ഷത്രം എന്നീ പ്രത്യയങ്ങൾ നശിക്കുമ്പോൾ "ബ്രാഹ്മണൻ ഇന്നതുചെയ്യണം" ക്ഷത്രിയൻ ഇന്നതു ചെയ്യണം എന്നീ വിധികൾക്ക് വിഷയമില്ലാതാവുന്നതിനാൽ തന്നെക്കുറിച്ചുള്ള വിധിയും ഇല്ലാതാവുന്നു. യാതൊരു പുരുഷന്റെ ബ്രഹ്മം, ക്ഷത്രം എന്നീ സ്വന്തം വിഷയങ്ങൾ നിവൃത്തമായി ഭവിക്കുന്നുവോ അവന് ആ പ്രത്യയങ്ങളുപേക്ഷിക്കുന്നതുവഴി കാര്യങ്ങളായ കർമ്മങ്ങളുടേയും കർമ്മസാധനകളുടേയും തിരസ്ക്കാരം സംഭവിക്കുന്നു. അതിനാൽ ആത്മജ്ഞാനത്തിന് അംഗമെന്ന നിലയിൽ സന്യാസത്തെ വിധിച്ചു തന്നെ ഈ ആഖ്യായിക തുടങ്ങുകയാണ് .

**മന്ത്രഃ 1 —** മൈത്രേയീതി ഹോവാച യാജ്ഞവൽക്യ ഉദ്യാസ്യന്വാ അരേ ∫ ഹ മസ്മാത് സ്ഥാനാദസ്മി ഹന്ത തേ ∫ നയാ കാത്യാ യന്യാ ∫ ന്തം കരവാണീതി.

**മന്ത്രാർത്ഥം 1 —** ആയാജ്ഞവൽക്യൻ "മൈത്രേയീ" എന്നുപറഞ്ഞ് "ഞാനീസ്ഥാനത്തുനിന്നും മേൽപ്പോട്ടു പോവുകയാണ്. അതുകൊണ്ട് ഈ കാത്യായനിക്കും നിനക്കുമായി എല്ലാം ഭാഗിച്ചു തരാം" നിങ്ങളുമായുള്ള ബന്ധം മുറിക്കുകയാണ്.

**ഭാഷ്യം 1 —** മൈത്രേയീതി ഹോവാച യാജ്ഞവൽക്യഃ മൈത്രേയീം സ്വ— ഭാര്യാം ആമന്ത്രിതവാൻ യാജ്ഞ— വൽക്യോ നാമഋഷിഃ. ഉദ്യാസ്യ— ന്നൂർദ്ധ്വം യാസ്യൻ പാരിവ്രാജ്യാഖ്യ മാശ്രമാന്തരം വൈ. അരേ ഇതി സംബോധനം. അഹമസ്മാത് ഗാ— ർഹസ്ഥ്യാത് സ്ഥാനാദാശ്രമ ദൂർ— ദ്ധ്വം ഗന്തുമിച്ഛന്നസ്മി ഭവാമി. അതോ ഹന്താനുമതിം പ്രാർത്ഥയാമി തേ തവ. കിഞ്ചാന്യത്തേ തവാനയാ ദ്വിതീയയാ ഭാര്യയാ കാത്ത്യായന്യാ [ന്തം വിച്ഛേദം കരവാണി. പതി ദ്വാരേണയോ യോർമ്മയാ സംബ— ദ്ധ്യമാനയോര്യഃ സംബന്ധഃ ആസീ— ത്തസ്യ വിച്ഛേദം കരവാണി, ദ്രവ്യവിഭാഗം കൃത്വാ വിത്തേന സംവിഭജ്യ യുവാം ഗമിഷ്യാമി.

**ആയാജ്ഞവൽക്യൻ "അല്ലയോ മൈത്രേയീ" എന്നുവിളിച്ചു. യാജ്ഞവൽക്യനെന്നു** പേരായ ഋഷി സ്വന്തം ഭാര്യയായ മൈത്രേയിയെ വിളിച്ചു. അരേ എന്നത് സംബോധനയാണ്. ഞാൻ ഈ ഗാർഹസ്ഥ്യത്തിൽ നിന്നും, ഈ ആശ്രമസ്ഥാനത്തുനിന്നും, മേൽപോട്ടു പോകാനാഗ്രഹിക്കുന്നു. അതിന് നിന്റെ സമ്മതത്തിനുവേണ്ടി പ്രാർത്ഥിക്കുകയാണ്. മറ്റൊന്നുകൂടിയുണ്ട്. ഈ രണ്ടാം ഭാര്യയായ കാത്ത്യായനിയോടൊപ്പം നീയുമായുള്ള ബന്ധം മുറിക്കാൻ തുടങ്ങുകയാണ്. ഭർത്താവെന്ന നിലക്ക് എനിക്കു നിങ്ങളുമായുള്ള ബന്ധം യാതൊന്നോ അതിനെ [illegible]ത്തുഭാഗിച്ചു തന്ന്, ഇല്ലാതാക്കാൻ തുടങ്ങുകയാണ്. **എന്റെ സ്വത്ത് നിങ്ങൾക്കായി ഭാഗിച്ചു തന്ന് ഞാൻ പോകാൻ തുടങ്ങുകയാണ്.**

**മന്ത്രഃ 2 —** സാ ഹോവാച [illegible]മൈത്രേയീ യന്നു മ ഇയം ഭഗോഃ സർവ്വാ പൃഥിവീ വിത്തേന പൂർണ്ണാ സ്യാത്കഥം തേനാമൃതാ സ്യാ മിതി നേതി ഹോവാച യാജ്ഞവൽക്യോ യഥൈവോപകരണവതാം ജീവിതം തഥൈവ തേ ജീവിതം സ്യാദമൃതത്വസ്യ തു നാശാസ്തി വിത്തേനേതി.

**മന്ത്രാർത്ഥം 2 —** ആ മൈത്രേയി പറഞ്ഞു "ഭഗവൻ, ധനം കൊണ്ടു സമ്പന്നമായ ഈ ഭൂമിയെല്ലാം എനിക്കായാൽ ഞാനതുകൊണ്ട് അമൃതത്വത്തെ പ്രാപിക്കുമോ?" യാജ്ഞവൽക്യൻ "ഇല്ല" എന്നുപറഞ്ഞു. "ഭോഗസാമഗ്രികളെക്കൊണ്ടു സമ്പന്നരായ മനുഷ്യർക്ക് എപ്രകാരമുള്ള ജീവിതമാണോ ഉണ്ടാകുന്നത് അപ്രകാരമുള്ള ജീവിതം മാത്രം നിനക്കും കിട്ടും. ധനംകൊണ്ട് അമൃതത്വം കിട്ടുമെന്ന ആശ നീവച്ചുപുലർത്തേണ്ടതില്ല" എന്ന്.

**ഭാഷ്യം 2 —** സാ ഏവമുക്താ ഹോവാചയദ്യതി ന്വിതി വിതർക്കേ,

**ഇപ്രകാരം പറയപ്പെട്ട മൈത്രേയി പറഞ്ഞു. നു എന്നത് സംശയത്തെക്കുറി**

മേ മമേയം പൃഥിവീ ഭഗോ ഭഗവൻ സർവ്വാ സാഗരപരിക്ഷിപ്താ വിത്തേന ധനേന പൂർണ്ണാസ്യാത് . കഥം? ന കഥഞ്ചനേന്യാക്ഷേപോർത്ഥ; പ്രശ്നാർത്ഥോ വാ. തേന പൃഥിവീപൂർണ്ണവിത്ത സാധ്യേന കർമ്മണാ ഽ ഗ്നിഹോത്രാദിനാ ഽ മൃതാ കിം സ്യാദിതി വ്യവഹിതേന സംബന്ധഃ

ക്കുന്നു. "ഭഗവൻ, സമുദ്രത്താൽ ചുററപ്പെട്ടു വിത്തത്താൽ, ധനത്താൽ പൂർണ്ണമായിരിക്കുന്ന ഈ ഭൂമി മുഴുവൻ കിട്ടിയാൽ ഞാൻ എങ്ങിനെയായിത്തീരും? ഒന്നുമായിത്തീരില്ല എന്ന് ആക്ഷേപാർത്ഥത്തിലോ പ്രശ്നാർത്ഥത്തിലോ ആകാം. ഭൂമി നിറയെയുള്ള വിത്തംകൊണ്ട് സാധിക്കാവുന്ന അഗ്നിഹോത്രാദികർമ്മം വഴി ഞാൻ അമൃതയായിത്തീരുമോ എന്ന് വ്യവഹിതപദങ്ങളോട് സംബന്ധം ഭവിക്കുന്നു.

പ്രത്യുവാച യാജ്ഞവൽക്യഃ കഥമിതി യദ്യാക്ഷേപാർത്ഥമയു മോദനം നേതി ഹോവാച യാജ്ഞവൽക്യ ഇതി. പ്രശ്നശ്ചേത് പ്രതിവചനാർത്ഥം, നൈവസ്യാഃ അമൃതാ കിം തർഹി, യഥൈവ ലോകേ ഉപകരണവതാം സാധനവതാം ജീവിതം സുഖോപായ ഭോഗസമ്പന്നം അഥൈവ തദ്വദേവ തവ ജീവിതം സ്യാദമൃതത്വസ്യ തു നാശാ മനസാപ്യസ്തി വിത്തേന വിത്തസാധ്യേന കർമ്മണേതി.

യാജ്ഞവൽക്യൻ മറുപടി പറഞ്ഞു. "എങ്ങിനെയാവുമെന്നത് ആക്ഷേപമായാണെങ്കിൽ "ഇല്ലെ"ന്ന് യാജ്ഞവൽക്യൻ അനുമോദിച്ചു പറഞ്ഞു. ചോദ്യമാണെങ്കിൽ മറുപടിയായിട്ട് "ഒരിക്കലും അമൃതയായിത്തീരില്ല" എന്നുപറഞ്ഞു. പിന്നെ എന്തുണ്ടാവും? ലോകത്തിൽ ഉപകാരമുള്ള സാധനസാമഗ്രികളോടുകൂടിയവരുടെ ജീവിതം സുഖോപായകരമായ ഭോഗങ്ങളെക്കൊണ്ട് സമ്പുഷ്ടമാകുന്നതെങ്ങിനെയോ അങ്ങിനെ, അത്രമാത്രം നിൻെറ ജീവിതവും ഭവിക്കും. വിത്തത്താലോവിത്ത സാധ്യമായ കർമ്മങ്ങളാലോ അമൃതത്വം നേടാമെന്ന ആശ മനസ്സിൽപോലും വെച്ചു പുലർത്തേണ്ടതില്ല.

**മന്ത്രഃ 3** — സാ ഹോവാച മൈത്രേയീ യേനാഹം നാമൃതാ സ്യാം കിമഹം തേന കുര്യാം യദേവ ഭഗവാൻ വേദ തദേവ മേ ബ്രൂഹീതി.

**മന്ത്രാർത്ഥം 3**— ആ മൈത്രേയി പറഞ്ഞു "ഏതു കൊണ്ട് ഞാനമൃതയാവില്ലയോ അതിനെക്കൊണ്ട് ഞാനെന്തു ചെയ്യാനാണ് . അവിടുത്തേക്കറിയാവുന്നതു യാതൊന്നാണോ അതെനിക്കും പറഞ്ഞു തരൂ എന്ന് .

**ഭാഷ്യഃ 3** — സാ ഹോവാച മൈത്രേയീ ഏവമുക്താ പ്രത്യുവാച മൈത്രേയീയദ്യേവം യേനാഹം നാമൃതാ സ്യാം കിമഹം തേന വിത്തേന കുര്യാം? യദേവ ഭഗവാൻ കേവല മമൃതത്വസാധനം വേദ തദേവാമൃതത്വസാധനം മേ മഹ്യം ബ്രൂഹി

ആ മൈത്രേയി പറഞ്ഞു. ഇപ്രകാരം പറഞ്ഞപ്പോൾ മൈത്രേയി മറുപടി പറഞ്ഞു. "യാതൊന്നിനാൽ ഞാനമൃതയാവില്ലയോ അങ്ങിനെയുള്ള വിത്തംകൊണ്ട് ഞാനെന്തുചെയ്യാനാണ് ? കേവലമായി അമൃതത്വോപകരണമായി അവിടുന്നെന്തറിയുന്നുവോ ആ അമൃതത്വസാധനത്തെത്തന്നെ എന്നോടും അരുളിച്ചെയ്താലും.

**മന്ത്രഃ 4 —** സ ഹോവാച യാജ്ഞവൽക്യഃ പ്രിയാ ബ— താരേ നഃ സതീ പ്രിയം ഭാഷസ ഏഹ്യാസ്സ്വ വ്യാഖ്യാസ്യാമി തേ വ്യാചക്ഷാണസ്യ തു മേ നിദിധ്യാസസ്വേതി.

**മന്ത്രാർത്ഥം 4—** ആ യാജ്ഞവൽക്യൻ പറഞ്ഞു "അല്ല യോ മൈത്രേയീ, നീ മുമ്പുതന്നെ എനിക്കു പ്രിയയാണ് . ഇപ്പോൾ നീ പ്രിയമായത് പറയുകയും ചെയ്യുന്നു. അടു ത്തു വന്നിരിക്കൂ. ഞാനത് നിനക്കു വിശദീകരിച്ചുതരാം. ഞാൻ വിശദീകരിക്കുന്നതിനെക്കുറിച്ച് നീ നിദിദ്ധ്യാസം ചെയ്താലും.

**ഭാഷ്യഃ 4 —** സ ഹോവാച യാജ്ഞ വൽക്യഃ . ഏവം വിത്തസാധ്യേ / മൃതത്വസാധനേ പ്രത്യാഖ്യാതേ യാജ്ഞവൽക്യഃ സ്വാഭിപ്രായ— സമ്പത്തൗ തുഷ്ട ആഹ. സ ഹോ വാച പ്രിയേഷ്ടാ. ബതേത്യനു— കമ്പ്യാഹ അരേ മൈത്രേയീ, നോ / സ്മാകം പൂർവ്വമപി പ്രിയാ സതീ ഭവന്തീ ഇദാനീം പ്രിയമേവ ചിത്താ— നുകൂലം ഭാഷസേ. അതഃ ഏഹ്യാ— സ്സ്വോപവിശ, വ്യാഖ്യാസ്യാമി യത്തേ തവേഷ്ടമമൃതത്വസാധനമാത്മ— ജ്ഞാനം കഥയിഷ്യാമി. വ്യാചക്ഷാ— ണസ്യ തു മേ മമ വ്യാഖ്യാനം കുർ— വ്വതോ നിദിദ്ധ്യാസസ്വ വാക്യാന്യ— ർത്ഥതോ നിശ്ചയേന ധ്യാതുമി— ച്ഛേരതി.

ആ യാജ്ഞവൽക്യൻ പറഞ്ഞു. ഇപ്രകാരം അമൃതത്വോപകരണമായ വിത്തത്തിന് ഒന്നും കൈവരിക്കാൻ വയ്യെന്നംഗീകരിച്ചപ്പോൾ സ്വാഭിപ്രായ സമ്പത്തിയാൽ തുഷ്ടനായി യാജ്ഞ വൽക്യൻ പറഞ്ഞു. അദ്ദേഹം പറഞ്ഞു — പ്രിയ എന്നാൽ ഇഷ്ടപ്പെട്ടവൾ ബത എന്ന് അനുകമ്പയാൽ പറയുകയാണ് . "അല്ലയോ മൈത്രേയീ, നീയെനിക്ക് മുമ്പു തന്നെ പ്രിയയാണ് . ഇപ്പോളാകട്ടെ പ്രിയ മായതിനെ അഥവാ മനസ്സിനനുകൂലമായ തിനെക്കുറിച്ചു പറയുകയും ചെയ്യുന്നു. അതിനാൽ അടുത്തുവന്നിരിക്കൂ. വിശദ മായി പറഞ്ഞുതരാം. നിനക്കിഷ്ടമായ തും അമൃതത്വസാധനവുമായ ആത്മ ജ്ഞാനത്തെക്കുറിച്ച് പറഞ്ഞുതരാം. വി സ്തരിച്ചു പറയുന്ന എന്റെ വ്യാഖ്യാന ത്തെ നിദിദ്ധ്യാസനം ചെയ്താലും. എ ന്റെ വാക്കുകളെ അർത്ഥനിശ്ചയത്തോ ടുകൂടി ധ്യാനിക്കാൻ ശ്രമിച്ചാലും" എന്ന് .

**മന്ത്രഃ 5 —** സ ഹോവാച ന വാ അരേ പത്യുഃ കാമായ പതിഃ പ്രിയോ ഭവത്യാത്മനസ്തു കാമായ പതിഃ പ്രിയോ ഭവതി. ന വാ അരേ ജായായൈ കാമായ ജായാ പ്രിയാ ഭവത്യാത്മനസ്തു കാമായ ജായാ പ്രിയാ ഭവതി. ന വാ അരേ പുത്രാണാം കാമായ പുത്രാഃ പ്രിയാ ഭവന്ത്യാത്മന സ്തു കാമായ പുത്രാഃ പ്രിയാ ഭവന്തി. ന വാ അരേ വിത്തസ്യ കാമായ വിത്തം പ്രിയം ഭവത്യാത്മന സ്തു കാമായ വിത്തം പ്രിയം ഭവതി, ന വാ അരേ ബ്രഹ്മണഃ കാമായ ബ്രഹ്മ പ്രിയം ഭവത്യാത്മനസ്തു കാമായ ബ്രഹ്മ പ്രിയം ഭവതി. ന വാ അരേ ക്ഷത്രസ്യ കാമായ ക്ഷത്രം പ്രിയം ഭവത്യാത്മനസ്തു കാമായ ക്ഷത്രം പ്രിയം

ഭവതി. ന വാ അരേ ലോകാനാം കാമായ ലോകാഃ പ്രിയാ ഭവനന്ത്യാത്മനസ്തു കാമായ ലോകാഃ പ്രിയാ ഭവന്തി. ന വാ അരേ ദേവാനാം കാമായ ദേവാഃ പ്രിയാ ഭവന്ത്യത്മനസ്തു കാമായ ദേവാഃ പ്രിയാ ഭവന്തി. ന വാ അരേ ഭൂതാനാം കാമായ ഭൂതാനി പ്രിയാണി ഭവന്ത്യാ– ത്മനസ്തു കാമായ, ഭൂതാനി പ്രിയാണി ഭവന്തി. ന വാ അരേ സർവ്വസ്യ കാമായ സർവ്വം പ്രിയം ഭവത്യാത്മ– നസ്തു കാമായ സർവ്വം പ്രിയം ഭവതി. ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാ – സിതവ്യോ മൈത്രേയ്യാത്മനോ വാ അരേ ദർശനേന ശ്രവണേന മത്യാ വിജ്ഞാനേനേദം സർവ്വം വിദിതം.

**മന്ത്രാർത്ഥം 5** — അദ്ദേഹം പറഞ്ഞു " അല്ലയോ മൈ – ത്രേയി, പതിയുടെ കാമത്തിനായിട്ടല്ല പതി പ്രിയനായി രിക്കുന്നത് , തൻെറ തന്നെ കാമത്തിനായിട്ടാണ് പതി പ്രിയനായിരിക്കുന്നത് . ഭാര്യയുടെ കാമത്തിനായിട്ടല്ല ഭാര്യ പ്രിയയായിരിക്കുന്നത് , തൻെറ തന്നെ കാമത്തിനാ യിട്ടാണ് ഭാര്യ പ്രിയയായിരിക്കുന്നത് . പുത്രന്മാരുടെ കാമത്തിനായിട്ടല്ല പുത്രന്മാർ പ്രിയരായിരിക്കുന്നത് , തൻെറ തന്നെ കാമത്തിനായിട്ടാണ് പുത്രന്മാർ പ്രിയരാ യിരിക്കുന്നത് . വിത്തത്തിൻെറ കാമത്തിനായിട്ടല്ല വിത്തം പ്രിയമായിരിക്കുന്നത് . തൻെറ തന്നെ കാമത്തിനായിട്ടാ ണ് വിത്തം പ്രിയമായിരിക്കുന്നത് . ബ്രഹ്മ (ബ്രാഹ്മ ണ്യം) ത്തിൻെറ കാമത്തിനായിട്ടല്ല ബ്രഹ്മം പ്രിയമായിരി ക്കുന്നത് . തൻെറ തന്നെ കാമത്തിനായിട്ടാണ് ബ്രഹ്മം പ്രിയമായിരിക്കുന്നത് . ക്ഷത്രത്തിൻെറ കാമത്തിനായിട്ടല്ല ക്ഷത്രം പ്രിയമായിരിക്കുന്നത് , തൻെറ തന്നെ കാമത്തി നായിട്ടാണ് ക്ഷത്രം പ്രിയമായിരിക്കുന്നത് . ലോകങ്ങളു ടെ കാമത്തിനായിട്ടല്ല ലോകങ്ങൾ പ്രിയങ്ങളായിരിക്കുന്ന ത് , തൻെറ തന്നെ കാമത്തിനായിട്ടാണ് ലോകങ്ങൾ പ്രിയങ്ങളായിരിക്കുന്നത് . ദേവന്മാരുടെ കാമത്തിനായിട്ടല്ല ദേവന്മാർ പ്രിയരായിരിക്കുന്നത് , തൻെറ തന്നെ കാമ ത്തിനായിട്ടാണ് ദേവന്മാർ പ്രിയരായിരിക്കുന്നത് . ഭൂതങ്ങ ളുടെ കാമത്തിനായിട്ടല്ല ഭൂതങ്ങൾ പ്രിയങ്ങളായിരിക്കു ന്നത് , തൻെറ തന്നെ കാമത്തിനായിട്ടാണ് ഭൂതങ്ങൾ പ്രിയങ്ങളായിരിക്കുന്നത് . എല്ലാത്തിൻെറയും കാമത്തി നായിട്ടല്ല എല്ലാം പ്രിയമായിരിക്കുന്നത് , തൻെറ തന്നെ കാമത്തിനായിട്ടാണ് എല്ലാം പ്രിയമായിരിക്കുന്നത് . അല്ല യോ മൈത്രേയീ, ആത്മാവുതന്നെയാണ് ദ്രഷ്ടവ്യവും

ശ്രോതവ്യവും മന്തവ്യവും നിദിധ്യാസിതവ്യവുമായത് . മൈത്രേയി, ആത്മാവിൻെറ തന്നെ ദർശനത്താലും ശ്രവണത്താലും മനനത്താലും വിജ്ഞാനത്താലും ഇതെല്ലാം അറിയപ്പെട്ടതായിത്തീരുന്നു.

**ഭാഷ്യം 5** — സ ഹോവാച — അമൃതത്വസാധനം വൈരാഗ്യമുപദിദിക്ഷുഃ ജായാപതിപുത്രാദിഭ്യോ വിരാഗമുൽപ്പാദയതി തത്സന്യാസായ. ന വൈ — വൈ ശബ്ദഃ പ്രസിദ്ധി സ്മരണാർത്ഥഃ പ്രസിദ്ധിമേവൈതല്ലോകേ. പത്യുർഭർത്തുഃ കാമായ പ്രയോജനായ ജായായാഃ പതിഃ പ്രിയോ ന ഭവതി, കിം തർഹ്യാത്മനസ്തു കാമായ പ്രയോജനായൈവ ഭാര്യായാഃ പതിഃ പ്രിയോ ഭവതി. തഥാ ന വാ അരേ ജായായാ ഇത്യാ ദി സമാനമന്യത് . ന വാ അരേ പുത്രാണാം. ന വാ അരേ വിത്തസ്യ. ന വാ അരേ ബ്രഹ്മണഃ. ന വാ അരേ ക്ഷത്രസ്യ. ന വാ അരേ ലോകാനാം ന വാ അരേ ദേവാനാം. ന വാ അരേ ഭൂതാനാം. ന വാ അരേ സർവ്വസ്യ. പൂർവ്വം പൂർവ്വം യഥാസന്നേ പ്രീതിസാധനേ വചനം. തത്ര തത്ര ഇഷ്ടതരത്വാദ്വൈരാഗ്യസ്യ. സർവ്വ ഗ്രഹണമുക്താനുക്താർത്ഥം.

**അമൃതസാധനമായ വൈരാഗ്യത്തെ ഉപദേശിക്കാനിച്ഛിച്ച് ഭാര്യ, ഭർത്താവ് , പുത്രൻ മുതലായവരിൽ രാഗമില്ലാതാക്കി അവരെ ഉപേക്ഷിക്കാനായിട്ട് അദ്ദേഹം പറഞ്ഞു. "ന വൈ" എന്നതിലെ "വൈ" ശബ്ദം പ്രസിദ്ധിയെ സ്മരിക്കാനാണ് . ഈ ലോകത്തിൽ, പതിയുടെ , ഭർത്താവിൻെറ കാമത്തിനായിട്ടല്ല — പ്രയോജനത്തിനായിട്ടല്ല ഭാര്യക്ക് ഭർത്താവ് പ്രിയനായിരിക്കുന്നതെന്ന് പ്രസിദ്ധമാണ് . പിന്നെ എന്തിനായിട്ടാണ് എന്നാണെങ്കിൽ തൻെറ കാമത്തിനായിട്ടു മാത്രമാണ് . പ്രയോജനത്തിനായിട്ടു മാത്രമാണ് ഭാര്യക്ക് ഭർത്താവ് പ്രിയനായിരിക്കുന്നത് . അതുപോലെ ഭാര്യയുടെ മുതലായ മററുള്ളവയും സമാനമാണ് . പുത്രന്മാരുടെയല്ല, വിത്തത്തിൻെറയല്ല, ബ്രഹ്മത്തിൻെറയല്ല, ക്ഷത്രത്തിൻെറയല്ല, ലോകങ്ങളുടെയല്ല, ഭൂതങ്ങളുടെയല്ല, എല്ലാത്തിൻെറയുമല്ല എന്നിങ്ങനെ മുൻപു മുൻപായി കൂടുതൽ പ്രീതികരങ്ങളായ സാധനങ്ങളെക്കുറിച്ചുള്ള വചനം പറയപ്പെട്ടു. എന്തെന്നാൽ അവയിൽ കൂടുതൽ പ്രീതിയുള്ളതിനാൽ കൂടുതൽ വൈരാഗ്യം വരണം. എല്ലാമെന്നു പറഞ്ഞത് പറയപ്പെട്ടതിനേയും പറയപ്പെടാത്തതിനേയും മുഴുവൻ ഉൾപ്പെടുത്തിയാണ് .**

തസ്മാല്ലോകപ്രസിദ്ധമേതദാത്മൈവ പ്രിയോ നാന്യത് . "തദേതത് പ്രേയഃ പുത്രാത് " ഇത്യുപന്യസ്തം. തസ്യൈതദ്വൃത്തി സ്ഥാനീയം പ്രപഞ്ചിതം. തസ്മാദാത്മപ്രീതി സാധനത്വാദ് ഗൗണീ അന്യത്ര പ്രീതിരാത്മന്യേവ മുഖ്യാ. തസ്മാദാത്മാ വൈ അരേ ദ്രഷ്ടവ്യോ ദർശനാർഹോ ദർശന വിഷയമാപാദയിതവ്യഃ

അതിനാലിത് ലോകത്തിൽ പ്രസിദ്ധമാണ് — ആത്മാവുതന്നെ പ്രിയമായത് , മറെറാന്നുമല്ല. "ആ ഇത് പുത്രനേക്കാൾ പ്രിയപ്പെട്ടതാണ് " എന്ന് ഉപന്യസിച്ചുകഴിഞ്ഞു. അതിൻെറ വ്യാഖ്യാനരൂപത്തെയാണ് പറഞ്ഞത് . അതിനാൽ ആത്മപ്രീതിക്ക് സാധനമായതിനാൽ മററുള്ളവയിൽ പ്രീതി കുറവാണ് . ആത്മാവിൽത്തന്നെയാണ് അധികം. അതിനാൽ മൈത്രേയി, ആത്മാവുതന്നെ ദ്രഷ്ടവ്യമായത് — ദർശനാർഹമായത് അല്ലെങ്കിൽ ദർശനവിഷയത്തെ പ്രാപിക്കേണ്ടത് .

ശ്രോതവ്യഃ, പൂർവ്വമാ ചാര്യത ആഗമതശ്ച. പശ്ചാത്മന്തവ്യ— സ്തർക്കതഃ തതോ നിദിധ്യാസി— തവ്യോ, നിശ്ചയേന ധ്യാതവ്യഃ. ഏവം ഹ്യസൗ ദൃഷ്ടോ ഭവതി ശ്രവണ മനനനിദിദ്ധ്യാസന സാധ— നൈർന്നിവ്വർത്തിതൈഃ. യദൈകത്വ മേതാന്യുപഗതാനി തദാ സമ്യക് — ദർശനം ബ്രഹ്മൈകത്വവിഷയം പ്രസീദതി, നാന്യഥാ ശ്രവണമാ— ത്രേണ.

കേൾക്കപ്പെടേണ്ടതാണ് ആദ്യം ആചാര്യനിൽനിന്നും പിന്നീട് വേദങ്ങളിൽ നിന്നും അനന്തരം സയുക്തികം മനനം ചെയ്യപ്പെടണം. പിന്നീട് നിദിധ്യാസം ചെയ്യപ്പെടണം — നിശ്ചയത്തോടുകൂടി ധ്യാനിക്കണം. ഇങ്ങിനെ ശ്രവണ മനന നിദിധ്യാസനങ്ങളാകുന്ന സാധനകൾ വഴി ഇതിനെ സാക്ഷാൽക്കരിക്കാം. എപ്പോൾ ഈ സാധനകൾ ഏകത്വത്തെ പ്രാപിക്കുന്നുവോ അപ്പോൾ ബ്രഹ്മൈകത്വ വിഷയകമായ സമ്യക്ദർശനം പ്രസാദിക്കുന്നു. അല്ലാതെ ശ്രവണം കൊണ്ടുമാത്രം ആവുകയില്ല.

യദ് ബ്രഹ്മ ക്ഷത്രാദി കർമ്മ നിമിത്തം വർണ്ണാശ്രമാദി ലക്ഷണമാത്മന്യവിദ്യാദ്ധ്യാരോപിതപ്രത്യയ വിഷയം ക്രിയാകാരകഫലാത്മകം അവിദ്യാ പ്രത്യയ വിഷയം രജ്ജ്വാമിവ സർപ്പപ്രത്യയഃ, തദുപമർദ്ദനാർത്ഥ— മാഹ ആത്മനി ഖല്വരേ മൈത്രേയി ദൃഷ്ടേ ശ്രുതേ മതേ വിജ്ഞാതേ ഇദം സർവ്വം വിദിതം വിജ്ഞാതം ഭവതി.

ബ്രാഹ്മണ ക്ഷത്രിയാദി കർമ്മത്തിൽനിന്നുണ്ടായതും വർണ്ണാശ്രമാദി ലക്ഷണത്തോടുകൂടിയതും ആത്മാവിൽ അവിദ്യയാൽ അധ്യാരോപിതമായ പ്രത്യയത്തിന് വിഷയമായതും ക്രിയാകാരകഫലങ്ങളോടു ചേർന്നതും ആയ അവിദ്യാവിഷയം — കയറിൽ പാമ്പെന്ന പോലുള്ള പ്രതീതി — അതിനെ ഇല്ലാതാക്കാനായി പറഞ്ഞു — ഹേ മൈത്രേയി ആത്മാവുതന്നെ ദർശന ശ്രവണ മനന ദിദ്ധ്യാസങ്ങൾ വഴി നിശ്ചിതമായിത്തീരുമ്പോൾ ഇതെല്ലാം വിദിതമായിത്തീരുന്നു. വിജ്ഞാതമായിത്തീരുന്നു.

നനു കഥമന്യസ്മിൻ വിദിതേ ഽന്യദ്വിദിതം ഭവതി.

പൂ. പ. ഒന്നിനെ അറിയഞ്ഞാൽ മറ്റൊന്ന് എങ്ങിനെ അറിയപ്പെട്ടതായിത്തീരും?

നൈഷ ദോഷഃ . ന ഹ്യാ— ത്മവ്യതിരേകേണാന്യത് കിഞ്ചി— ദസ്തി. യദ്യസ്തി ന തദ്വിദിതം സ്യാത് . ന ത്വന്യദസ്തി. ആത്മൈവ തു സർവ്വം തസ്മാത്സർവ്വമാത്മനി വിദിതേ വിദിതം സ്യാത് . കഥം പുനരാത്മൈവ സർവ്വമിത്യേത— ച്ഛ്രാവയതി.

ഈ ദോഷമില്ല. ആത്മാവൊഴിച്ച് മറ്റൊരു വസ്തുവുമില്ല. ഉണ്ടെങ്കിൽ അതറിയപ്പെടാവുന്നതല്ല. മറ്റൊന്നും തന്നെ ഇല്ലാത്തതാണ് . ആത്മാവുതന്നെയാണ് എല്ലാം. അതിനാൽ ആത്മാവിനെ അറിഞ്ഞാൽ എല്ലാം അറിയപ്പെട്ടതായിത്തീരുന്നു. എന്നാൽ എങ്ങിനെയാണ് എല്ലാം ആത്മാവാകുന്നത് എന്ന് ശ്രുതി പറഞ്ഞു കേൾപ്പിക്കുകയാണ് .

**മന്ത്രഃ 6** — ബ്രഹ്മ തം പരാദാദ്യോ ഽ ന്യത്രാത്മനോ ബ്രഹ്മ വേദ ക്ഷത്രം തം പരാദാദ്യോ ഽ ന്യത്രാത്മനഃ ക്ഷത്രം വേദ ലോകാസ്തം പരാദുര്യോ ഽ ന്യത്രാത്മനോ ലോകാൻ വേദ. ദേവാസ്തം പരാദുര്യോ ഽ ന്യത്രാത്മനോ

ദേവാൻ വേദ ഭൂതാനി തം പരാദുര്യോ ऽ ന്യത്രാത്മനോ ഭൂതാനി വേദ സർവ്വം തം പരാദാദ്യോ ऽ ന്യത്രാത്മനഃ സർവ്വം വേദേദം, സർവ്വം വേദേദം ബ്രഹ്മേദം ക്ഷത്രമിമേ ലോകാ ഇമേ ദേവാ ഇമാനിഭൂതാ നീദം സർവ്വം യദയമാത്മാ.

**മന്ത്രാർത്ഥം 6 —** ആർ ബ്രാഹ്മണ ജാതിയെ ആത്മാവിൽ നിന്നന്യമായി അറിയുന്നുവോ അവനെ ബ്രാഹ്മണ ജാതി പുറംതള്ളുന്നു. ആർ ക്ഷത്രത്തെ ആത്മാവിൽ നിന്നന്യമായറിയുന്നുവോ അവനെ ക്ഷത്രം പുറം തള്ളുന്നു. ആർ ലോകങ്ങളെ ആത്മാവിൽ നിന്നന്യമായി അറിയുന്നുവോ അവനെ ലോകങ്ങൾ പുറം തള്ളുന്നു. ആർ ദേവന്മാരെ ആത്മാവിൽ നിന്നന്യമായറിയുന്നുവോ അവനെ ദേവന്മാർ പുറംതള്ളുന്നു. ആർ ഭൂതങ്ങളെ ആത്മാവിൽ നിന്നന്യമായറിയുന്നുവോ അവനെ ഭൂതങ്ങൾ പുറം തള്ളുന്നു. ആർ സർവ്വത്തേയും ആത്മാവിൽനിന്നന്യമായറിയുന്നുവോ അവനെ സർവ്വവും പുറം തള്ളുന്നു. ഈ ബ്രാഹ്മണ ജാതിയും ഈ ക്ഷത്രവും ഈ ലോകങ്ങളും ഈ ദേവന്മാരും ഈ ഭൂതങ്ങളും ഈ സർവ്വവും ഈ ആത്മാവു തന്നെയാണ് .

**ഭാഷ്യം 6 —** ബ്രഹ്മ ബ്രാഹ്മണ—ജാതിസ്തം പുരുഷം പരാദാത് പ—രാദധ്യാത് പരാകുര്യാത് . കം? യോ ऽ ന്യത്രാത്മന ആത്മസ്വരൂപവ്യതി—രേകേണാത്മൈവ ന ഭവതീയം ബ്രാഹ്മണ ജാതിരിതി താം യോ വേദ തം പരാദധ്യാത്സ ബ്രാഹ്മണ—ജാതിരനാത്മസ്വരൂപേണ മാം പ—ശ്യതീതി. പരമാത്മാ ഹി സർവ്വേ—ഷാമാത്മാ.

ബ്രഹ്മം അതായത് ബ്രാഹ്മണ ജാതി ആ പുരുഷനെ പുറം തള്ളുന്നു, തള്ളിക്കളയുന്നു പരനാക്കിച്ചെയ്യുന്നു. ആരെ? ആർ ആത്മാവിൽ നിന്നും പുറത്തായി, ആത്മസ്വരൂപത്തിൽ നിന്നും വ്യത്യസ്തമായി അതിനെ അറിയുന്നു അവനെ ബ്രാഹ്മണജാതി 'ഇവനെന്നെ അനാത്മ സ്വരൂപത്തോടു കൂടികാണുന്നു എന്നു കരുതി പുറം തള്ളുന്നു. പരമാത്മാവു തന്നെയാണ് എല്ലാവരുടെയും ആത്മാവായിരിക്കുന്നത് .

തഥാ ക്ഷത്രം ക്ഷത്രിയ ജാതിഃ, തഥാ ലോകാ ദേവാ ഭൂതാനി സർവ്വം. ഇദം ബ്രഹ്മേതി യാന്യനുക്രാന്താനി താനി സർവ്വാണ്യാത്മൈവ, യദയ—മാത്മാ യോ ऽ യമാത്മാ ദ്രഷ്ടവ്യഃ ശ്രോതവ്യ ഇതി പ്രകൃതഃ . യസ്മാ—ദാത്മനോ ജായത ആത്മന്യേവ ലീയത ആത്മമയം ച സ്ഥിതികാലേ ആത്മവ്യതിരേകേണാഗ്രഹണാത് ആത്മൈവ സർവ്വം.

അതുപോലെ ക്ഷത്രം അഥവാ ക്ഷത്രിയജാതി. അതുപോലെ ലോകങ്ങളും ദേവന്മാരും ഭൂതങ്ങളും സർവ്വവും 'ഇത് ബ്രഹ്മമാണ് ' എന്നിങ്ങിനെ അനുക്രമമായുള്ളതെല്ലാം ആത്മാവുതന്നെയാണ് . ഈ അത്മാവ് ആകുന്ന യാതൊന്നാണ് കാണപ്പെടേണ്ടത് , കേൾക്കപ്പെടേണ്ടത് എന്നെല്ലാം പ്രകൃതത്തിൽ പറഞ്ഞത് ഈ ആത്മാവിനെക്കുറിച്ചു തന്നെയാണ് . കാരണം ആത്മാവിൽ നിന്നുണ്ടായി ആത്മാവിൽത്തന്നെ ലയിക്കുന്നു. സ്ഥി

ത്തി കാലത്ത് അത് ആത്മമയം തന്നെ. ആത്മ വ്യതിരിക്തമായി ഗ്രഹിക്കത്തക്കതായൊന്നുമില്ലാത്തതിനാൽ എല്ലാം ആത്മാവുതന്നെയാണ് .

കഥം പുനരിദാനീമിദം സർവ്വമാത്മൈവേതി ഗ്രഹീതും ശക്യതേ.

എന്നാൽ പിന്നെ ഇപ്പോൾ ഇതെല്ലാം ആത്മാവുതന്നെയാണെന്നറിയാൻ കഴിയുന്നത് എങ്ങിനെ?

ചിന്മാത്രാനുഗമാത് സർവ്വത്ര ചിത്സ്വരൂപതൈവേതി ഗമ്യതേ. തത്ര. ദൃഷ്ടാന്ത ഉച്യതേ — യത്സ്വരൂപവ്യതിരേകേണാഗ്രഹണം യസ്യ തസ്യ തദാത്മത്വമേവ ലോകേ ദൃഷ്ടം.

എല്ലായിടത്തും ചിന്മാത്രം അനുഗതമായിരിക്കുന്നതിനാൽ എല്ലാത്തിനും ചിത്സ്വരൂപത തന്നെയാണുള്ളതെന്ന് വരുന്നു. അതിന് ദൃഷ്ടാന്തം പറയുന്നു — ഒരു സ്വരൂപത്തിൽ നിന്ന് വ്യതിരിക്തമായി ഒരു വസ്തുവിനെ ഗ്രഹിക്കാൻ കഴിയുകയില്ലെങ്കിൽ ആ സ്വരൂപം ആ വസ്തുവിൻേറതാണെന്ന് ലോകത്തിൽ പ്രസിദ്ധമാണ് .

**മന്ത്രം 7** — സ യഥാ ദുന്ദുഭേർഹന്യമാനസ്യ ന ബാഹ്യാഞ്ഛബ്ദാഞ്ഛക്നുയാദ് ഗ്രഹണായ ദുന്ദുഭേസ്തു ഗ്രഹണേന ദുന്ദുഭ്യാഘാതസ്യ വാ ശബ്ദോ ഗൃഹീതഃ .

**മന്ത്രാർത്ഥം 7** — അതെങ്ങനെയാണെന്നാണെങ്കിൽ ദുന്ദുഭി കൊട്ടുമ്പോൾ പുറത്തുവരുന്ന ശബ്ദം ഗ്രഹിക്കാൻ കഴിയാതിരുന്നാൽ ദുന്ദുഭിയെ അറിഞ്ഞാൽ ദുന്ദുഭിയുടെ ആഘാതത്തിൽ നിന്നുണ്ടായ ശബ്ദമാണെന്നറിയാൻ കഴിയുന്നു.

**ഭാഷ്യം 7** — സ യഥാ — സ ഇതി ദൃഷ്ടാന്തഃ. ലോകേ യഥാ ദുന്ദുഭേർഭേര്യാദേ ഹന്യമാനസ്യ താഡ്യമാനസ്യ ദണ്ഡാദിനാ ന ബാഹ്യാഞ്ഛബ്ദാൻ ബഹിർഭൂതാഞ്ഛബ്ദവിശേഷാൻ ദുന്ദുഭി ശബ്ദ സാമാന്യാന്നി— കൃഷ്ടാൻ ദുന്ദുഭി ശബ്ദവിശേഷാന്ന ശക്നുയാത് ഗ്രഹണായ ഗ്രഹീതും. ദുന്ദുഭേസ്തു ഗ്രഹണേന ദുന്ദുഭിശബ്ദസാമാന്യവിശേഷത്വേന, ദുന്ദുഭി ശബ്ദാ ഏതാ ഇതി ശബ്ദവിശേഷാ ഗൃഹീതാ ഭവന്തി. ദുന്ദുഭിശബ്ദസാമാന്യ വ്യതിരേകേണാഭാവാത്തേഷാം.

അതെങ്ങിനെയാണെന്നാൽ അതി നീദൃഷ്ടാന്തമുണ്ട് . ലോകത്തിൽ വടി കൊണ്ടും മററും അടിക്കുമ്പോൾ അഥവാ കൊട്ടുമ്പോൾ ദുന്ദുഭി, ഭേരി എന്നിവയിൽ നിന്നും ഉത്ഭവിക്കുന്ന, പുറത്തുവരുന്ന ശബ്ദവിശേഷങ്ങളെ — ദുന്ദുഭി ശബ്ദസാ മാന്യത്തിൽ നിന്നും ദുന്ദുഭിയിൽ നിന്നു ണ്ടാകുന്ന പ്രത്യേക ശബ്ദവിശേഷത്തെ — തിരിച്ചറിയുവാൻ കഴിയുകയില്ല. ദുന്ദുഭിയെ മനസ്സിലാക്കിയാൽ ദുന്ദുഭി ശബ്ദ സാമാന്യത്തിനുള്ള വിശേഷത വഴി ഇത് ദുന്ദുഭിയുടെ ശബ്ദമാണെന്ന് ദുന്ദുഭി ശബ്ദ വിശേഷത്തെ മനസ്സിലാക്കാൻ കഴിയുന്നു. കാരണം ദുന്ദുഭിയുടെ ശബ്ദ സാമാന്യത്തിൽ നിന്നും വ്യതിരിക്തമായി അവക്കു സത്തയില്ലാതാകുന്നു.

ദുന്ദുഭ്യാഘാതസ്യ വാ ദുന്ദുഭേരാഹനനമാഘാതോ, ദുന്ദുഭ്യാഘാതസ്യ വിശിഷ്ടസ്യ ശബ്ദസാമാന്യസ്യ ഗ്രഹണേന തത്ഗതാ വിശേഷാ ഗൃഹീതാ ഭവന്തി. ന തു ത ഏവ നിർഭിദ്യ ഗ്രഹീതും ശക്യന്തേ വിശേഷരൂപേണാഭാവാത്തേഷാം. തഥാ പ്രജ്ഞാനവ്യതിരേകേണ സ്വപ്ന ജാഗരിതയോർന്ന കൾച്ചി— ദ്വസ്തുവിശേഷോ ഗൃഹ്യതേ. തസ്മാത് പ്രജ്ഞാനവ്യതിരേകേണ അഭാവോ യുക്തസ്തേഷാം.

അഥവാ ദുന്ദുഭിയുടെ ആഘാതം — ദുന്ദുഭിയുടെ കൊട്ടലാണ് ആഘാതം — ആ ദുന്ദുഭിയുടെ ആഘാതവിശിഷ്ടമായ ശബ്ദസാമാന്യത്തെ മനസ്സിലാക്കുന്നതു വഴി അതിലന്തർഭവിച്ച വിശേഷങ്ങളും മനസ്സിലാവുന്നു. അവയെ ഒഴിച്ചു നിർത്തി ശബ്ദസാമാന്യങ്ങളെ മനസ്സിലാക്കാൻ കഴിയുകയില്ല. കാരണം വിശേഷരൂപങ്ങളുമായി അവക്ക് ഏകത്വമുണ്ട് അതുപോലെ പ്രജ്ഞാനത്തിൽ നിന്നും വ്യതിരിക്തമായി ജാഗ്രത് സ്വപ്നങ്ങളിലെ ഒരു വസ്തു വിശേഷത്തേയും ഗ്രഹിക്കാവുന്നതല്ല. അതിനാൽ പ്രജ്ഞാനത്തിൽ നിന്നും ഭിന്നമായി അവക്കഭാവമുണ്ടെന്നത് യുക്തം തന്നെ. (അവ പ്രജ്ഞാനത്തോടു ചേർന്നിരിക്കുന്നു എന്നർത്ഥം.)

**മന്ത്രഃ 8** — സ യഥാ ശംഖസ്യ ധ്മായമാനസ്യ ന ബാ — ഹ്യാഞ്ഛബ്ദാൻഞ്ഛക്നുയാദ്ഗ്രഹണായ ശംഖസ്യ തു ഗ്രഹണേന ശംഖധ്മസ്യ വാ ശബ്ദോ ഗൃഹീതഃ .

**മന്ത്രാർത്ഥം 8** — അതെങ്ങനെയാണെന്നാണെങ്കിൽ ശംഖുവിളിക്കുമ്പോഴുണ്ടാകുന്ന ശബ്ദം ഗ്രഹിക്കാൻ കഴിയാതിരുന്നത് , ശംഖിനെ അറിയുന്നതുകൊണ്ട് ശംഖു വിളിക്കുന്നതിൻെറ ശബ്ദമാണെന്ന് അറിയാൻ കഴിയുന്നു.

**ഭാഷ്യഃ 8** — തഥാ സ യഥാ ശംഖസ്യ ധ്മായമാനസ്യ ശബ്ദേന സംയോ— ജ്യമാനസ്യ ആപൂര്യമാണസ്യ ന ബാഹ്യാഞ്ഛബ്ദാഞ്ഛക്നുയാ— ദിത്യേവ മാദി പൂർവ്വമത് .

അതുപോലെ അതിപ്രകാരമാണ് — എപ്രകാരംശംഖ് ഊതുന്നതിൻെറ ശബ്ദത്തോടു ചേർന്ന് നിറഞ്ഞു പുറത്തുവരുന്ന ശബ്ദം തിരിച്ചറിയാൻ കഴിയുകയില്ല എന്നതെല്ലാം മുമ്പുപറഞ്ഞതു പോലെ തന്നെ.

**മന്ത്രഃ 9** — സ യഥാ വീണായൈ വാദ്യമാനായൈ ന ബാഹ്യാഞ്ഛബ്ദാഞ്ഛക്നുയാദ് ഗ്രഹണായ വീണാ — യൈതു ഗ്രഹണേന വീണാവാദസ്യ വാ ശബ്ദോ ഗൃഹീതഃ .

**മന്ത്രാർത്ഥം 9** — അതെങ്ങനെയാണെന്നാണെങ്കിൽ വായിച്ചു കൊണ്ടിരിക്കുന്ന വീണയുടെ പുറത്തുവരുന്ന ശബ്ദം തിരിച്ചറിയാൻ കഴിയാതിരുന്നത് , വീണയെ മനസ്സിലാക്കിയാൽ വീണാവാദത്തിൻെറ ശബ്ദമാണെന്ന് അറിയാറാകുന്നു.

**ഭാഷ്യം 9** — തഥാ വീണായൈ വാദ്യമാനായൈ വീണായാ വാദ്യമാനാ— യാഃ. അനേകദൃഷ്ടാന്തോപാദാന— മിഹ സമാന്യബഹുത്വഖ്യാപനാർ— ത്ഥം. അനേകേഹി വിലക്ഷണാഃ ചേതനാചേതനരൂപാഃ സാമാന്യ വിശേഷാഃ . തേഷാം പാരമ്പര്യ— ഗത്യാ യഥൈകസ്മിൻ മഹാസാ— മാന്യേ ∫ ന്തർഭാവഃ പ്രജ്ഞാനഘനേ, കഥം നാമ പ്രദർശയിതവ്യാ ഇതി. ദുന്ദുഭിശംഖവീണാ ശബ്ദസാമാന്യ വിശേഷാണാം യഥാ ശബ്ദേ ത്വേ ∫ ന്തർഭാവഃ . ഏവം സ്ഥിതികാലേ താവത്സാമാന്യ വിശേഷാ വ്യതി— രേകാത് ബ്രഹ്മൈകത്വം ശക്യ— മവഗന്തും.

അതുപോലെയാണ് വായിച്ചു കൊണ്ടിരിക്കുന്ന വീണയുടെയും. ഇവിടെ പലേ ദൃഷ്ടാന്തം കാണിച്ചിരിക്കുന്നത് സാമാന്യത്തിന്റെ ബാഹുല്യം കാണിക്കായാണ് . അന്യോന്യ വിലക്ഷണങ്ങളായ ചേതനാചേതന രൂപങ്ങളോടു കൂടിയ സാമാന്യങ്ങളും വിശേഷണങ്ങളും നിരവധിയാണ് . അവക്കെല്ലാം പരമ്പരാഗതമായി പ്രജ്ഞാനഘനവും ഏകവുമായ മഹാസാമാന്യത്തിൽ അന്തർഭാവം ഭവിക്കുന്നു. ഇവിടെയും അതുപോലെ പ്രദർശിപ്പിക്കണമെന്നാണുദ്ദേശം. ദുന്ദുഭി, ശംഖ് , വീണ ഇവയുടെ സാമാന്യവും വിശേഷവുമായ ശബ്ദങ്ങൾക്കെല്ലാം ശബ്ദസാമാന്യത്തിൽ അന്തർഭാവം ഭവിക്കുന്നു. അപ്രകാരം സ്ഥിതി കാലത്തിൽ സാമാന്യവും വിശേഷവും അഭിന്നമായതിനാൽ ബ്രഹ്മത്തിന്റെ ഏകതയെയും അറിയാൻ കഴിയുന്നു.

ഏവമുൽപ്പത്തികാലേ പ്രാ— ഗുൽപ്പത്തേഃ ബ്രഹ്മൈവേതി ശക്യ— മവഗന്തും. യഥാഗ്നേർവ്വിസ്ഫുലിംഗ ധൂമാംഗാരാർച്ചിഷാം പ്രാഗവിഭാഗാ— ദഗ്നിരേവതി ഭവത്യഗ്നേകത്വം ഏവം ജഗന്നാമരൂപ വികൃതം പ്രാഗുൽപ്പ— ത്തേഃ പ്രജ്ഞാനഘന ഏവേതി യുക്തം ഗ്രഹീതുമിത്യേവമുച്യതേ

അപ്രകാരം ഉൽപ്പത്തി കാലത്ത് ഉൽപത്തിക്കുമുമ്പായി ബ്രഹ്മം മാത്രമേ ഉണ്ടായിരുന്നുള്ളൂ എന്നറിയാൻ കഴിയും. എങ്ങനെയെന്നാൽ അഗ്നിയുടേതായ തീപ്പൊരികൾ പുക, തീക്കനൽ, ജ്വാല എന്നിവ വേർപിരിയുന്നതിനു മുമ്പ് അഗ്നിതന്നെയായിരുന്നു അഗ്നിയോട് ഏകത്വം പ്രാപിച്ചിരുന്നു. ഇപ്രകാരം നാമരൂപങ്ങളായി വികാരം പ്രാപിക്കുന്ന ജഗത്ത് ഉൽപ്പത്തിക്കുമുമ്പ് പ്രജ്ഞാനഘനൻ തന്നെയായിരുന്നു എന്നു കരുതുന്നത് യുക്തമാണെന്നു കാണിക്കാനായി പറയുന്നു.

**മന്ത്രം 10** — സ യഥാർ ദ്രൈധാഗ്നേരഭ്യാഹിതാത് പൃഥക് ധൂമാ വിനിശ്ചരന്ത്യേവം വാ അരേ ∫ സ്യ മഹതോ ഭൂ— തസ്യ നിശ്വസിതമേതദൃഗ്വേദോ യജ്ജുർവ്വേദഃ സാമവേദോ ∫ ഥർവ്വാംഗിരസ ഇതിഹാസഃ പുരാണം വിദ്യാ ഉപനിഷദഃ ശ്ലോകാഃ സൂത്രാണ്യനുവ്യാഖ്യാനാനി വ്യാഖ്യാനാന്യസ്യൈവൈതാനി നിശ്വസിതാനി.

**മന്ത്രാർത്ഥം 10** — അതെങ്ങിനെയാണെന്നാണെങ്കിൽ നനഞ്ഞ വിറകിട്ടു കത്തിച്ച തീയിൽനിന്നും വേറെയായി എപ്രകാരം പുക പുറപ്പെടുന്നുവോ അപ്രകാരം അല്ലയോ മൈത്രേയി ! ഋഗ്വേദം, യജ്ജുർവ്വേദം, സാമവേദം,

അഥർവ്വാംഗിരസവേദം, ഇതിഹാസം, പുരാണം, വിദ്യ, ഉപനിഷത്തുക്കൾ, ശ്ലോകം, സൂത്രം, മന്ത്രവിവരണം, അർത്ഥവാദം എന്നിങ്ങിനെ എന്തെല്ലാമുണ്ടോ അതെല്ലാം ഈ മഹത്തായ ഭൂതത്തിൻെറ നിഃശ്വസിതമാണ് .

**ഭാഷ്യ: 10 —** സ യഥാ ആർദ്രൈധാ ഗ്നേരാർ ദ്രൈരേധോഭിരിദ്ധോ ഽ ഗ്നിരാർദ്രൈധാഗ്നിഃ—തസ്മാദഭ്യാഹി താത്പൃഥക്ധൂമാഃ, പൃഥക് നാനാ പ്രകാരം ധൂമഗ്രഹണം വിസ്ഫു— ലിംഗാദി പ്രദർശനാർത്ഥം, ധൂമ— വിസ്ഫുലിംഗാദയോ **വിനിൾചരന്തി** വിനിർഗ്ഗച്ഛന്തി. ഏവം യഥായം ദൃഷ്ടാന്തഃ . അരേ മൈത്രേയി, അസ്യ പരമാത്മനഃ . പ്രകൃതസ്യ മഹതോ ഭൂതസ്യ നിശ്വസിത— **മേതത് നിശ്വസിതമിവ** നിശ്വസിതം, യഥാപ്രയത്നേനൈവ പുരുഷ നിശ്വാസോ **ഭവത്യേവം** വാ അരേ.

**അതെങ്ങനെയെന്നാൽ ആർ ദ്രൈധാഗ്നിയിൽ നിന്നും അതായത് നനഞ്ഞ വിറകിട്ടു കത്തിച്ച തീയിൽനിന്നും എപ്രകാരം പൃഥക്കായി** പുക പുറപ്പെടു **ന്നു — പൃഥക്കായി എന്നാൽ** നാനാ പ്ര **കാരത്തിലെന്നർത്ഥം —** ഇവിടെ ധൂമശ **ബ്ദം തീപ്പൊരികൾ തുടങ്ങിയതിനെയെ ല്ലാം സൂചിപ്പിച്ചിട്ടാണ് , അതായത്** പുക, **തീപ്പൊരികൾ എന്നിവ പുറപ്പെടുന്നു നിർഗ്ഗമിക്കുന്നു. ഈ ദൃഷ്ടാന്തം പോലെ യാണിതും. അല്ലയോ മൈത്രേയി, ഈ പരമാത്മാവിൻെറ അതായത് പ്രകൃത ത്തിലുള്ള മഹത് ഭൂതത്തിൻെറ നിശ്വസി തമാണിത് , നിശ്വസിതം പോലുള്ള നിശ്വ സിതം. എപ്രകാരം ഒരു പ്രയത്നവും കൂ ടാതെ തന്നെ പുരുഷന്മാർക്ക് നിശ്വസി തങ്ങൾ പുറത്തുവരുന്നുവോ അതുപോ ലെ തന്നെ.**

കിം തന്നിശ്വസിതമിവ തതോ **ജാതമിത്യുച്യതേ** — യദൃഗ്വേദോ യ **ജ്ജുർവ്വേദഃ** സാമവേദോ ഽ ഥർവ്വാം ഗിരസശ്ചതുർവ്വിധം മന്ത്രജാതം ഇതിഹാസ ഇത്യുർവ്വശീപുരൂര— വസോഃ സംവാദാദിഃ "ഉർവ്വശീ ഹാ— പ്സരാഃ" ഇത്യാദി ബ്രാഹ്മണമേവ. പുരാണം "അസദ്വാ ഇദമഗ്ര ആ— സിദ് " ഇത്യാദി. വിദ്യാ ദേവജന— വിദ്യാവേദഃ സോ ഽ യ മിത്യാദ്യാ ഉപനിഷദഃ "പ്രിയമിത്യേതദുപാ— സീത" (ബൃ. ഉ. 4. 1. 3) ഇത്യാദ്യാഃ . ശ്ലോകാ ബ്രാഹ്മണ പ്രഭവാ മന്ത്രാഃ "തദേതേ ശ്ലോകാഃ" (ബൃ. ഉ. 4.3.11) ഇത്യാദയഃ . സൂത്രാണി വസ്തു സംഗ്രഹവാക്യാനി വേദേ യഥാ "ആത്മേത്യേവോപാസീത" (1.4.7) ഇത്യാദീനി അനുവ്യാഖ്യാനാനി മന്ത്ര വിവരണാനി. വ്യാഖ്യാനാന്യ— ർത്ഥവാദാഃ . അഥവാ വസ്തു

അതിൻെറ നിശ്വസിതമെന്ന പോ ലെയുള്ളതെന്തെന്നും അതിൽനിന്നുണ്ടാ കുന്നതെന്തെന്നും പറയുന്നു — യാതൊ ന്നാണോ ഋഗ്വേദം, യജ്ജുർവ്വേദം, സാമ വേദം, അഥർവ്വാംഗിരസവേദം ഇവയാ ണ് നാലുതരം മന്ത്ര ജാതങ്ങൾ; ഇതിഹാ സം എന്നത് ഉർവ്വശീ പുരൂരവസ്സുകളുടെ സംവാദാദികൾ ആണ് . " ഉർവ്വശീ ഹാ പ്സരാഃ" എന്നിവ തന്നെയാണ് ബ്രാ ഹ്മണം. "അസദ്വാ ഇദമഗ്ര ആസീത് " എന്നത് പുരാണമാണ് . "സോ ഽ യം ഇത്യാദി വേദമാകുന്ന ദേവജനവിദ്യ വിദ്യയാകുന്നു. "പ്രിയമിത്യേതദുപാ സീ ത" മുതലായവ ഉപനിഷത്തുക്കളാണ് . "തദേതേ ശ്ലോകാഃ" മുതലായ ബ്രാഹ്മ ണപ്രഭവങ്ങളായ മന്ത്രങ്ങൾ ശ്ലോകങ്ങ ളാണ് . വേദത്തിലുള്ളതുപോലെയുള്ള വസ്തു സംഗ്രഹ വാക്യങ്ങൾ സൂത്രങ്ങ ളാണ് . "ആത്മേത്യേവോപാസീത" എന്നു തുടങ്ങിയവ. മന്ത്ര വിവരണങ്ങൾ അനു വ്യാഖ്യാനങ്ങളാണ് . വ്യാഖ്യാന ങ്ങൾ അർത്ഥവാദങ്ങളാണ് . അഥവാ

സംഗ്രഹവാക്യ വിവരണാനി അനു— വ്യാഖ്യാനാനി. യഥാ ചതുർത്ഥാ— ധ്യായേ "ആത്മേത്യേ വോപാസീത" ഇത്യസ്യ യഥാവാ "അന്യോ / സാ— വന്യോ / ഹമസ്മീതി ന സ വേദ യഥാ പശുരേവം" (1.4.10) ഇത്യസ്യാ യമേവാധ്യായശേഷഃ . മന്ത്രവിവ രണാനി വ്യാഖ്യാനാനി. ഏവമ ഷ്ടവിധം ബ്രാഹ്മണം.

വസ്തു സംഗ്രഹ വാക്യവിവരണങ്ങളാ ണ് അനുവാഖ്യാനങ്ങൾ. നാലാമദ്ധ്യായ ത്തിൽ "ആത്മാവായിത്തന്നെ ഉപാസിച്ചാ ലും" മുതലായവയെപ്പോലെ "ഇവനന്യ നാണ് ഞാനന്യനാണ് " എന്നു കരുതുന്ന വൻ പശുവിനെപ്പോലെ അറിയുന്നില്ല" എന്ന ഇതിൻെറ ബാക്കിയാണ് ശേഷിച്ച അധ്യായം. മന്ത്ര വിവരണങ്ങൾ വ്യാഖ്യാ നങ്ങളാണ് . ഇപ്രകാരം "ഇതിഹാസാ ദിപദങ്ങളാൽ പറയപ്പെട്ടിരിക്കുന്ന എട്ടു വിധത്തിലുള്ള ബ്രാഹ്മണം ഭവിക്കുന്നു.

ഏവം മന്ത്ര ബ്രാഹ്മണ— യോരേവ ഗ്രഹണം. നിയതരചനാ— വതോ വിദ്യമാനസ്യൈവ വേദ— സ്യാഭിവ്യക്തിഃ പുരുഷനിശ്വാസ വന്ന ച പുരുഷബുദ്ധിപ്രയത്ന പൂർവ്വകഃ അതഃ പ്രമാണം നിരപേ— ക്ഷ ഏവ സ്വാർത്ഥേ. തസ്മാദ്യ— ത്തേനോക്തം തത്തഥൈവ പ്രതി— പത്തവ്യമാത്മനഃ ശ്രേയ ഇച്ഛ— ദ്ഭിർജ്ഞാനം വാ കർമ്മ വേതി.

ഇപ്രകാരം തന്നെയാണ് മന്ത്ര ബ്രാഹ്മണങ്ങളേയും ഗ്രഹിക്കേണ്ടത് . സദാ ചെയ്തുകൊണ്ടിരിക്കുന്നതും ഉള്ള തുമായ വേദത്തിൻെറ പ്രകടനം പുരുഷ ൻെറ നിശ്വസിതം പോലെയാണ് . അത് പുരുഷൻ കൽപ്പിച്ചുകൂട്ടി ചെയ്യുന്നത ല്ലല്ലോ. അതിനാൽ സ്വന്തം അർത്ഥത്തിൽ പ്രമാണം നിരപേക്ഷം തന്നെ. അതു കൊണ്ട് അതിൽ പറഞ്ഞത് അതുപോ ലെ തന്നെ നിരൂപിക്കപ്പെടണം. ആത്മ ശ്രേയസ്സിനാഗ്രഹിക്കുന്നവൻ കർമ്മമായാ ലും ജ്ഞാനമായാലും വേദോക്തമായ നിലക്കതിനെ സ്വീകരിക്കണം.

നാമപ്രകാശവശാ ഹി രൂപസ്യ വിക്രിയാ വ്യവസ്ഥാ. നാമരൂപയോ രേവ ഹി പരമാത്മോപാധി ഭൂത— യോർവ്യാ ക്രിയമാണയോഃ സലില ഫേനവത്തത്വാന്യത്വേനാനിർവ— ക്തവ്യയോഃ സർവ്വാവസ്ഥയോഃ സംസാരത്വമിത്യതോ നാമ്ന ഏവ നിശ്വസിതത്വമുക്തം. തദ്വചനേ— നൈവ ഇതരസ്യ നിശ്വസിതത്വ സിദ്ധേഃ .

നാമപ്രകാശത്തിനധീനമാണ് രൂപത്തിൻെറ വികാരസംബന്ധിയായ വ്യവസ്ഥ. വാസ്തവമെന്നോ അവാ സ്തവമെന്നോ പറയാൻ വയ്യാത്ത വെ ള്ളക്കുമിളകൾ പോലെ പരമാത്മോപാ ധിഗതമായവയും വികാരം പ്രാപിച്ചവ യുമായി സർവ്വാവസ്ഥകളിലും സ്ഥിതി ചെയ്യുന്ന നാമരൂപങ്ങൾക്കു തന്നെയാണ് സംസാരത്വം. അതിനാൽ നാമത്തിനു തന്നെ നിശ്വസിതം പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ടുതന്നെ മറേറതിൻെറയും നിശ്വസിതത്വം സിദ്ധമായി.

അഥവാ സർവ്വസ്യ ദ്വൈത ജാതസ്യാവിദ്യാ വിഷയത്വമുക്തം "ബ്രഹ്മ തം പരാദാത് ....... ഇദം സർവ്വം യദയമാത്മാ" ഇതി. തേന വേദസ്യാപ്രാമാണ്യമാശങ്ക്യേത. ത— ദാശങ്കാനിവൃത്യർത്ഥമിദമുക്തം. പുരുഷനിശ്വാസവദ പ്രയത്നേനോ—

അല്ലെങ്കിൽ "ബ്രാഹ്മണ ജാതി അവനെ പുറംതള്ളുന്നു ..." "എന്തെല്ലാ മുണ്ടോ അതെല്ലാം ആത്മാവാണ് " എന്നുപറഞ്ഞ് ദ്വൈതജാതമായതെല്ലാം അവിദ്യാ വിഷയമാണെന്ന് നിരൂപിച്ചു കഴിഞ്ഞു. അതുവഴി വേദം അപ്രമാണ മാണെന്ന് ശങ്കിച്ചേക്കാം. ആശങ്കാനി വൃത്തിക്ക് ഇങ്ങിനെ പറയുന്നു. പുരുഷ

ത്ഥിതത്വാത് പ്രമാണം വേദോ, ന യഥാന്യോ ഗ്രന്ഥ ഇതി.

നിശ്വാസം പോലെ പ്രയത്നം കൂടാതെ യുണ്ടായതായതിനാൽ വേദം പ്രമാണ മാണ്. മററു ഗ്രന്ഥത്തെപ്പോലെയല്ല വേദം എന്നർത്ഥം.

കിഞ്ചാന്യത്. ന കേവലം സ്ഥിത്യുൽപ്പത്തി കാലയോരേവ പ്രജ്ഞാനവ്യതിരേകേണാഭാവാ— ജ്ജഗതോ ബ്രഹ്മത്വം പ്രളയകാലേ ച. ജലബുദ്ബുദഫേനാദീനാമിവ സലിലവ്യതിരേകേണാഭാവഃ. ഏവം പ്രജ്ഞാനവ്യതിരേകേണ തത് കാ— ര്യാണാം നാമരൂപകർമ്മണാം ത— സ്മിന്നേവ ലീയമാനാനാമഭാവഃ. തസ്മാദേകമേവ ബ്രഹ്മ പ്രജ്ഞാ— നഘനമേകരസം പ്രതിപത്തവ്യമി— ത്യത ആഹ പ്രളയപ്രദർശനായ ദൃ— ഷ്ടാന്തഃ.

ഇതിനും പുറമെ മറെറാന്നുണ്ട്. ജഗത്തിൻെറ ബ്രഹ്മത്വം പ്രജ്ഞാന വ്യതിരിക്തമായി സംഭവിക്കുന്നില്ല എന്നതിനാൽ കേവലം ഉൽപത്തി സ്ഥിതികാലങ്ങളിൽ മാത്രമല്ല പ്രളയകാലത്തും അതിൻെറ ബ്രഹ്മത്വത്തിന് മാററമില്ല. വെള്ളത്തിൽ നിന്നും വേറിട്ട് വെള്ളക്കുമിള, നുര മുതലായവക്ക് സത്തയില്ലാത്തതു പോലെ പ്രജ്ഞാനത്തിൽനിന്നും വേറെയായി തൽകാര്യങ്ങളായി ഒടുവിലതിൽത്തന്നെ ലയിക്കുന്ന നാമരൂപ കർമ്മങ്ങൾക്ക് അസ്തിത്വമില്ല. അതിനാൽ ബ്രഹ്മം ഏകമാത്രവും പ്രജ്ഞാനഘനവും ഏകരസവുമാണെന്നറിയണം എന്നു കരുതി പ്രളയത്തെ കാണിക്കാനുള്ള ഉദാഹരണം പറയുന്നു.

**മന്ത്രഃ 11** — സ യഥാ സർവ്വാസാമപാം സമുദ്ര ഏകായ— നമേവം സർവ്വേഷാം സ്പർശനാം ത്വഗേകായനമേവം സർവ്വേഷാം ഗന്ധാനാം നാസികേ ഏകായനമേവം സർവ്വേഷാം രസാനാം ജിഹ്വൈകായനമേവം സർവ്വേ ഷാം രൂപാണാം ചക്ഷുരേകായനമേവം സർവ്വേഷാം ശബ്ദാനാം ശ്രോത്രമേകായനമേവം സർവ്വേഷാം സങ്കൽപ്പാനാം മന ഏകായനമേവം സർവ്വാസാം വിദ്യാ— നാം ഹൃദയമേകായനമേവം സർവ്വേഷാം കർമ്മണാം ഹസ്താവേകായനമേവം സർവ്വേഷാ മാനന്ദാനാമുപസ്ഥ ഏകായനമേവം സർവ്വേഷാം വിസർഗ്ഗാണാം പായുരേ— കായനമേവം സർവ്വേഷാമദ്ധ്വനാം പാദാവേകായനമേവം സർവ്വേഷാം വേദാനാം വാഗേകായനം.

**മന്ത്രാർത്ഥം 11** —അതെങ്ങനെയെന്നാണെങ്കിൽ എല്ലാ ജലങ്ങൾക്കും സമുദ്രം ഏകായനമാണ് (ഒരേ ആശ്രയം) അപ്രകാരം എല്ലാ സ്പർശങ്ങൾക്കും ത്വക്ക് ഏകായന മാണ്. അപ്രകാരം എല്ലാ ഗന്ധങ്ങൾക്കും നാസികകൾ ഏകായനമാണ്. അപ്രകാരം എല്ലാ രസങ്ങൾക്കും നാവ് ഏകായനമാണ്. അപ്രകാരം എല്ലാ രൂപങ്ങൾക്കും കണ്ണ് ഏകായനമാണ്. അപ്രകാരം എല്ലാ ശബ്ദങ്ങൾക്കും ചെവി ഏകായനമാണ്. അപ്രകാരം എല്ലാ സങ്കൽപ്പ

ങ്ങൾക്കും മനസ്സ് ഏകായനമാണ്. അപ്രകാരം എല്ലാ വിദ്യകൾക്കും ഹൃദയം ഏകായനമാണ്. അപ്രകാരം എല്ലാ കർമ്മങ്ങൾക്കും കൈകൾ ഏകായനമാണ്. അപ്രകാരം എല്ലാ ആനന്ദങ്ങൾക്കും ഉപസ്ഥം ഏകായനമാണ്. അപ്രകാരം എല്ലാ വിസർജ്ജനങ്ങൾക്കും പായു ഏകായനമാണ്. അപ്രകാരം എല്ലാ വഴികൾക്കും പാദങ്ങൾ ഏകായനമാണ്. അപ്രകാരം എല്ലാ വേദങ്ങൾക്കും വാക്ക് ഏകായനമാണ്.

**ഭാഷ്യം 11** — സ ഇതി ദൃഷ്ടാന്തഃ. യഥാ യേന പ്രകാരേണ സർവ്വാസാം നദീവാപീതഡാഗാദിഗതാനാമപാം സമുദ്രോ ഽബ്ധിരേകായനം ഏക—ഗമനമേകപ്രളയോ ഽ വിഭാഗപ്രാ—പ്തിരിത്യർത്ഥഃ. യഥായം ദൃഷ്ടാന്തഃ ഏവം സർവ്വേഷാം സ്പർശാനാം മൃദുകർക്കശപിച്ഛിലാദീനാം വാ—യോരാത്മഭൂതാനാം ത്വഗേകായനം, ത്വഗിതി വാഗ്വിഷയം സ്പർശ—സാമാന്യ മാത്രം തസ്മിൻ പ്രവിഷ്ടാഃ സ്പർശ വിശേഷാ ആപ ഇവ സമുദ്രം തദ്വ്യതിരേകേണാഭാവഭൂതാ ഭവന്തി. തസ്യൈവ ഹി തേ സം—സ്ഥാനമാത്രാ ആസൻ.

**അതിനിതാണ് ദൃഷ്ടാന്തം.** എങ്ങിനെ ഏതു പ്രകാരത്തിൽ പുഴ, കുളം, തടാകം മുതലായവയിലെ വെള്ളത്തിനെല്ലാം സമുദ്രം അഥവാ കടൽ ഏകായനം — ഗമിക്കാനും ലയിക്കാനുമുള്ള ഏകസ്ഥാനം മാററാൻ വയ്യാത്ത പ്രാപ്തി സ്ഥാനമായി ഭവിക്കുന്നു. ഇതാണ് ദൃഷ്ടാന്തം. അതുപോലെ എല്ലാ സ്പർശങ്ങൾക്കും മൃദു, കർക്കശം കഠിനം പിച്ഛിലം മുതലായി വായുവിന്റെ ആത്മഭൂതങ്ങളായവക്കെല്ലാം ത്വക്കു തന്നെ ഏകായനം. ത്വക്കെന്നാൽ ത്വഗ്വിഷയമായ സ്പർശസാമാന്യം — സ്പർശ വിശേഷങ്ങൾ, ജലം സമുദ്രത്തിലെന്നപോലെ, അതിൽ പ്രവേശിക്കുന്നു. അതിൽ നിന്നും വ്യത്യസ്തമായി അവക്ക് ഉണ്മയില്ല. അവ അതിൽത്തന്നെ സംസ്ഥാനമാത്രങ്ങളായി പൃഥഗാകാരമാത്രങ്ങൾ ഭവിക്കുന്നു.

തഥാ തദപി സ്പർശസാ—മാന്യമാത്രം ത്വഗ്ശബ്ദവാച്യം മനഃസങ്കൽപേ മനോവിഷയ— സാമാ—ന്യമാത്രേ ത്വഗ്വിഷയ ഇവ സ്പർ—ശവിശേഷാഃ, പ്രവിഷ്ടം തദ് — വ്യതിരേകേണാഭാവഭൂതം ഭവതി. ഏവം മനോവിഷയോ ഽ പി ബു—ദ്ധിവിഷയസാമാന്യമാത്രേ പ്രവി—ഷ്ടഃ തദ് വ്യതിരേകേണാഭാവഭൂതോ ഭവതി. വിജ്ഞാനമാത്രമേവ ഭൂത്വാ പ്രജ്ഞാനഘനേ പരേ ബ്ര—ഹ്മണ്യാപ ഇവ സമുദ്രേ പ്രലീയതേ.

അതുപോലെ ത്വഗ്ശബ്ദവാച്യമായി സ്പർശ സാമാന്യമാത്ര ത്വഗ്വിഷയത്തിൽ സ്പർശ വിശേഷം എന്നപോലെ മനസ്സിന്റെ വിഷയ സാമാന്യമാത്ര രൂപത്തിൽ പ്രവേശിച്ച് അതിൽനിന്നും വ്യതിരിക്തമായ ഉണ്മ ഇല്ലാതാവുന്നു. ഇപ്രകാരം മനോവിഷയവും ബുദ്ധിയുടെ വിഷയസാമാന്യമാത്രത്തിൽ പ്രവേശിച്ച് അതിൽനിന്നും വ്യത്യസ്തമായ ഉണ്മ ഇല്ലാതായിത്തീരുന്നു. എന്നിട്ട് വിജ്ഞാനമാത്രനായി സമുദ്രത്തിൽ ജലമെന്നപോലെ, പ്രജ്ഞാനഘനമായ ബ്രഹ്മത്തിൽ പ്രകർഷേണ ലയിച്ചുപോകുന്നു.

ഏവം പരമ്പരാക്രമേണ ശബ്ദാദൗ സഹ ഗ്രാഹകേണ കര—ണേന പ്രലീനേ പ്രജ്ഞാനഘനേ

ഇങ്ങിനെ ഗ്രാഹകങ്ങളായ ഇന്ദ്രിയങ്ങളോടുകൂടി ശബ്ദാദികൾ പ്രജ്ഞാനഘനത്തിൽ പ്രലീനമാകുമ്പോൾ, ഉപാ

ഉപാധ്യഭാവാത് സൈന്ധവഘനവദ് പ്രജ്ഞാനഘനമേകരസമനന്തമപാരം നിരന്തരം ബ്രഹ്മവ്യവതിഷ്ഠതേ. തസ്മാദാത്മൈവ ഏകമദ്വയമിതി പ്രതിപത്തവ്യം.

ധികളൊന്നും അവശേഷിക്കാത്തതിനാൽ, ഉപ്പിൻകട്ടപോലെ, ഏക രസവും അനന്തവും അപാരവും അഖണ്ഡവുമായ പ്രജ്ഞാനഘനമാകുന്ന ബ്രഹ്മം മാത്രം അവശേഷിക്കുന്നു. അതിനാൽ ആത്മാവ് ഏകവും അദ്വിതീയവും തന്നെയാണെന്നറിയണം.

തഥാ സർവ്വേഷാം ഗന്ധാനാം പൃഥിവീവിശേഷാണാം നാസികേ ഘ്രാണവിശേഷസാമാന്യം. തഥാ സർവ്വേഷാംരസാനാമബ്‌വിശേഷാണാം ജിഹ്വേന്ദ്രിയവിഷയസാമാന്യം. തഥാ സർവ്വേഷാം രൂപാണാം തേജോവിശേഷാണാം ചക്ഷുശ്ചക്ഷുർവ്വിഷയസാമാന്യം. തഥാ ശബ്ദാനാം ശ്രോത്രവിഷയസാമാന്യം പൂർവ്വവത് . തഥാ ശ്രോത്രാദിവിഷയ സാമാന്യാനാം മനോവിഷയസാമാന്യേ സങ്കൽപ്പേ. മനോവിഷയസാമാന്യസ്യാപി ബുദ്ധിവിഷയസാമാന്യേ വിജ്ഞാനമാത്രേ. വിജ്ഞാനമാത്രം ഭൂത്വാ പരസ്മിൻ പ്രജ്ഞാതഘനേ പ്രലീയതേ.

അതുപോലെ പൃഥിവീ വിശേഷണമായ എല്ലാ ഗന്ധങ്ങൾക്കും നാസികകൾ ഘ്രാണവിഷയ സാമാന്യമായി ഭവിക്കുന്നു. അതുപോലെ ജലവിശേഷണമായ എല്ലാ രസങ്ങൾക്കും ജിഹ്വേന്ദ്രിയം വിഷയസാമാന്യമാകുന്നു. അതുപോലെ തേജോ വിശേഷണമായ എല്ലാ രൂപങ്ങൾക്കും ചക്ഷുസ്സ് ചക്ഷുർവ്വിഷയ സാമാന്യമാകുന്നു. അതുപോലെ ശബ്ദങ്ങൾക്ക് ശ്രോത്ര വിഷയ സാമാന്യം എന്ന് മുൻപു പറഞ്ഞപോലെ. അതുപോലെ ശ്രോത്രാദി വിഷയ സാമാന്യങ്ങൾക്ക് മനോവിഷയ സാമാന്യമായ സങ്കൽപ്പത്തിലും മനോവിഷയ സാമാന്യത്തിന് വിജ്ഞാനമാത്രമായ ബുദ്ധിവിഷയ സാമാന്യത്തിലും. വിജ്ഞാനമാത്രമായി തീർന്ന് , പ്രജ്ഞാനഘനമായ പരമാത്മാവിൽ പ്രകർഷേണലയം ഭവിക്കുന്നു.

തഥാ കർമ്മേന്ദ്രിയാണാം വിഷയാ വദനാദാനഗമനവിസർഗ്ഗാനന്ദവിശേഷാഃ തത്തത്ക്രിയാസാമാന്യേഷ്വേവ പ്രവിഷ്ടാ ന വിഭാഗയോഗ്യാ ഭവന്തി, സമുദ്ര ഇവാബ് വിശേഷാഃ . താനി ച സാമാന്യാനി പ്രാണമാത്രം, പ്രാണശ്ച പ്രജ്ഞാനമാത്രമേവ. "യോ-വൈ പ്രാണഃ സാ പ്രജ്ഞാ യാ വൈ പ്രജ്ഞാ സ പ്രാണഃ" (കൗ. ഉ. 3. 3) ഇതി കൗഷീതകിനോ ഽധീയതേ.

അപ്രകാരം കർമ്മേന്ദ്രിയങ്ങളുടേതായ പറയൽ, എടുക്കൽ, പോകൽ, വിസർജ്ജിക്കൽ, ആനന്ദിക്കൽ മുതലായ വിശേഷങ്ങൾ എല്ലാം അതാതു ക്രിയാ സാമാന്യത്തിൽ പ്രവേശിച്ച് തിരിച്ചറിയാതായിത്തീരുന്നു. സമുദ്രത്തിൽ ഓരോ ജലവിശേഷങ്ങളും ചേർന്നു ലയിക്കുന്നതുപോലെയാണിത് . ആ സാമാന്യങ്ങളെല്ലാം പ്രാണമാത്രത്തേയും പ്രാണൻ പ്രജ്ഞാനമാത്രത്തേയും (പ്രാപിച്ച് ഒന്നായിത്തീരുന്നു) "പ്രാണനെന്നതു യാതൊന്നോ അത് പ്രജ്ഞയാണ് . പ്രജ്ഞയെന്നതു യാതൊന്നോ അത് പ്രാണനാണ് " എന്ന് കൗഷീതകന്മാർ അധ്യയനം ചെയ്യുന്നു.

നനു സർവ്വത്ര വിഷയസ്യൈവ പ്രളയോ ഽഭിഹിതോ ന തു കരണസ്യ. തത്ര കോ ഽഭിപ്രായ ഇതി.

**പൂ. പ.** എല്ലായിടത്തും വിഷയത്തിനു മാത്രമാണ് പ്രളയം പറയപ്പെട്ടിരിക്കുന്നത് , ഇന്ദ്രിയങ്ങൾക്കല്ല. ഇതിൽ എന്താണഭിപ്രായം?

ബാഢം, കിന്തു വിഷയ—സമാനജാതീയം കരണം മന്യതേ ശ്രുതിഃ ; ന തു ജാത്യന്തരം; വി—ഷയസ്യൈവ സ്വാത്മഗ്രാഹകത്വേന സംസ്ഥാനാന്തരം കരണം നാമ— യഥാ രൂപവിശേഷസ്യൈവ സം—സ്ഥാനം പ്രദീപഃ കരണം സർവ്വ—രൂപപ്രകാശേന ഏവം. സർവ്വവി—ഷയവിശേഷാണാമേവ സ്വാത്മ—വിശേഷപ്രകാശകത്വേന സം—സ്ഥാനാന്തരാണി കരണാനി പ്രദീപവത് . തസ്മാന്ന കരണാനാം പൃഥക് പ്രളയേ യത്നഃ കാര്യോ, വിഷയസാമാന്യാത്മകത്വാദ്വിഷയ പ്രളയേനൈവ പ്രളയഃ സിദ്ധോ ഭവതി കരണാനാമിതി.

**സമാധാനം** — ശരിയാണ് . ഇന്ദ്രിയത്തെ ശ്രുതി വിഷയത്തിന് സമാനജാതിയായി കരുതുന്നു; മററൊരു ജാതിയായിട്ടല്ല. വിഷയത്തിൻെറ തന്നെ സ്വരൂപഗ്രഹണത്വം വഴി മററൊരിടത്തിരിക്കുന്ന താണ് ഇന്ദ്രിയം എന്ന പേരിലറിയപ്പെടുന്നത് — എങ്ങിനെയെന്നാൽ രൂപവിശേഷത്തിൻെറ തന്നെ സർവ്വരൂപ പ്രകാശനത്തിൽ വിളക്ക് സംസ്ഥാനാന്തരമായ കരണമായി ഭവിക്കുന്നു. അങ്ങിനെ സർവ്വവിഷയവിശേഷങ്ങൾക്കും തന്നെ സ്വാത്മവിശേഷത്തെ പ്രകാശിപ്പിക്കുന്നതുവഴി, ദീപമെന്നപോലെ, ഇന്ദ്രിയങ്ങൾ സംസ്ഥാനാന്തരങ്ങളായി ഭവിക്കുന്നു. അതിനാൽ ഇന്ദ്രിയങ്ങളെ ഒററക്ക് ലയിപ്പിക്കാൻ ശ്രമിച്ചിട്ട് കാര്യമില്ല. എന്തെന്നാൽ വിഷയസാമാന്യാത്മകത്വം വഴി വിഷയപ്രളയത്തിൽക്കൂടി ഇന്ദ്രിയങ്ങളുടെ പ്രളയവും സംഭവിക്കുന്നു.

തത്ര "ഇദം സർവ്വം യദയ—മാത്മാ" ഇതി പ്രതിജ്ഞാതം. തത്ര ഹേതുരഭിഹിതഃ ആത്മസാമാന്യത്വം, ആത്മജത്വം, ആത്മപ്രളയത്വം ച. തസ്മാദുൽപ്പത്തിസ്ഥിതിപ്രളയകാ—ലേഷു പ്രജ്ഞാനവ്യതിരേകേണാ—ഭാവാത് "പ്രജ്ഞാനം ബ്രഹ്മ" (ഐ. ഉ. 5. 3.) "ആത്മൈവേദം സർവ്വം" (ഛാ. ഉ. 7. 25. 2.) ഇതി പ്രതിജ്ഞാതം യത്തർക്കതഃ സാ—ധിതം. സ്വാഭാവികോ ſ യം പ്രളയ ഇതി പൗരാണികാ വദന്തി. യസ്തു ബുദ്ധി— പൂർവ്വകഃ പ്രളയോ ബ്ര—ഹ്മവിദാം ബ്രഹ്മവിദ്യാനിമിത്തഃ അയമാത്യാന്തിക ഇത്യാചക്ഷതേ. അവിദ്യാ നിരോധദ്വാരേണ യോ ഭവതി, തദർത്ഥോ ſ യം ശേഷാരംഭഃ

അതിൽ "ഇതെല്ലാമാത്മാവാണ് " എന്ന് ഉറപ്പിച്ചു പറഞ്ഞിട്ടുണ്ട് . അതിനു കാരണം പറയേണ്ടതുണ്ട് — ഇതിലെല്ലാം ആത്മാവു സാമാന്യമായുണ്ട് , ഇതെല്ലാം ആത്മാവിൽനിന്നുണ്ടായതാണ് , ആത്മാവിൽ ലയിക്കുന്നതുമാണ് . അതിനാൽ ഉൽപ്പത്തി സ്ഥിതി പ്രളയകാലങ്ങളിൽ പ്രജ്ഞാനത്തിൽ നിന്നന്യമായി മററൊന്നില്ല. അതുകൊണ്ട് "പ്രജ്ഞാനമാണ് ബ്രഹ്മം" "ഇതെല്ലാമാത്മാവാണ് " എന്നെല്ലാം ഉറപ്പിച്ചുപറഞ്ഞത് യുക്തിപൂർവ്വം സ്ഥാപിച്ചു കഴിഞ്ഞു. ഈ പ്രളയം സ്വാഭാവികമായതാണെന്ന് പൗരാണികന്മാർ പറയുന്നു. ബ്രഹ്മജ്ഞന്മാർക്കുള്ള ബ്രഹ്മവിദ്യാജനിതമായ പ്രളയം ബുദ്ധിപൂർവ്വകമായതാണ് . അത് ആത്യന്തികമായതാണെന്ന് പറയുന്നു. കാരണം അത് അവിദ്യാനിരോധം വഴി ഉണ്ടാകുന്നതാണ് . അതിനുവേണ്ടിയുള്ളതാണ് ഈ വിശേഷാരംഭം.

**മന്ത്രഃ 12** — സ യഥാ സൈന്ധവിഖില്യ ഉദകേ പ്രാസ്താ ഉദകമേവാനുവിലീയേത ന ഹ്യാസ്യോദ്ഗ്രഹണായേവ സ്യാത് . യതോ യതസ്താവദദതി ലവണമേവൈവം വാ അര ഇദം മഹത്ഭൂതമനന്തമപാരം വിജ്ഞാനഘന ഏവ. ഏതേഭ്യോ ഭൂതേഭ്യഃ സമുത്ഥായ താന്യേവാനു

വിനശ്യതി ന പ്രേത്യ സംജ്ഞാസ്തീത്യരേ ബ്രവീമിതി ഹോവാച യാജ്ഞവൽക്യഃ .

**മന്ത്രാർത്ഥം 12** — അതെങ്ങനെയാണെന്നാണെങ്കിൽ എപ്രകാരം വെള്ളത്തിലിട്ട ഉപ്പുകട്ട വെള്ളത്തോടുതന്നെ ഒന്നായലിഞ്ഞു ചേരുന്നു, അതിൽനിന്നും അതിനെ വേർതിരിക്കാൻ കഴിയുന്നില്ല. വെള്ളത്തിലെങ്ങും ലയിച്ചു ചേർന്ന ആ ഉപ്പ് അറിയപ്പെടാൻ കഴിയുകയും ചെയ്യും. അല്ലയോ മൈത്രേയി, അപ്രകാരം തന്നെ ഈ മഹത്ഭൂതം അനന്തവും അപാരവും വിജ്ഞാനഘനവുമാണ് . ഈ ഭൂതങ്ങളിൽ നിന്നുണ്ടായി ഇവയോടൊപ്പം തന്നെ വിനാശത്തെ പ്രാപിക്കുന്നു. മരണാനന്തരം സംജ്ഞ അവശേഷിക്കുന്നില്ല. അല്ലയോ മൈത്രേയി, എനിക്കിതാണ് നിന്നോടു പറയാനുള്ളത് എന്ന് ആ യാജ്ഞവൽക്യൻ പറഞ്ഞു.

**ഭാഷ്യഃ 12** — തത്ര ദൃഷ്ടാന്ത ഉപാദീയതേ — സ യഥേതി. സൈന്ധവഖില്യഃ , സിന്ധോർവ്വികാരഃ സൈന്ധവഃ സിന്ധുശബ്ദേനോദകമഭിധീയതേ.. സ്യന്ദനാത് സിന്ധുരുദകം തദ്വികാരസ്തത്ര ഭവോ വാ സൈന്ധവഃ സൈന്ധവശ്ചാസൗ ഖില്യശ്ചേതി സൈന്ധവഖില്യഃ . ഖില ഏവ ഖില്യഃ സ്വാർത്ഥേ യത് പ്രത്യയഃ . ഉദകേ സിന്ധൗ സ്വയോനൗ പ്രാസ്തഃ പ്രക്ഷിപ്തഃ ഉദകമേവ വിലീയമാനമനുവിലീയേത യത്തദ്ഭൗമതൈജസസമ്പർക്കാത് കാഠിന്യപ്രാപ്തിഃ ഖില്യസ്യ സ്വയോനിസമ്പർക്കാദപഗച്ഛതി തദുദകസ്യ വിലയനം, തദനുസൈന്ധവഖില്യോ വിലീയത ഇത്യുച്യതേ. തദേതദാഹ ഉദകമേവ അനുവിലീയതേതി.

ഇതിനുദാഹരണം എടുത്തു കാട്ടുന്നു — സ യഥാ എന്നിങ്ങിനെ. സൈന്ധവഖില്യം— സിന്ധുവിൻെറ വികാരം സൈന്ധവം. സിന്ധുശബ്ദത്താൽ ജലം പറയപ്പെട്ടിരിക്കുന്നു. സ്യന്ദനം ചെയ്യുന്നതുകൊണ്ട് (ഒഴുകുക) ആണ് ജലം സിന്ധുവായത് . അതിൻെറ വികാരം അഥവാ അതിലുണ്ടാകുന്നത് സൈന്ധവം. സൈന്ധവവു ഖിലവുമായത് സൈന്ധവഖില്യം. ഖിലം തന്നെ ഖിലം(കട്ട) സ്വ അർത്ഥത്തിൽ യത്പ്രത്യയം വന്നതാണ് . ജലത്തിൽ, സ്വന്തം ഉത്ഭവസ്ഥാനത്തിൽ പ്രാസ്തമായത് ക്ഷിപ്തമായത് ജലത്തോടൊത്തലിഞ്ഞു ചേരുന്നു. ഭൂമി, തേജസ്സ് എന്നിവയുടെ സമ്പർക്കത്താൽ കഠിനതയെ പ്രാപിച്ച കട്ടക്ക് തൻെറ ഉത്ഭവസ്ഥാനത്തോടുള്ള ചേർച്ചവഴി ആ കാഠിന്യം ഇല്ലാതാകുന്നതാണ് വെള്ളത്തിലലിഞ്ഞു ചേരൽ. അപ്പോൾ ഉപ്പുകട്ട അലിഞ്ഞു എന്നുപറയുന്നു. ഇതിനെത്തന്നെയാണ് വെള്ളമായിട്ടലിഞ്ഞു ചേർന്നു എന്നുപറയുന്നത് .

ന ഹ നൈവാസ്യ ഖില്യസ്യോദ്ഗ്രഹണായ ഉദ് ധൃത്യ പൂർവ്വവത് ഗ്രഹണായ ഗ്രഹീതും നൈവ സമർത്ഥഃ കശ്ചിത്സ്യാത്സുനിപുണോ / പി. ഇവ ശബ്ദോ /

ഈ ഉപ്പിൻകട്ടയുടെ ഉദ്ഗ്രഹണത്തിന് തായത് അതിനെ പിടിച്ചെടുക്കാൻ ഒരാളും, അയാളെത്ര മുടുക്കനായാലും, സമർത്ഥനാകുന്നില്ല. 'ഇവ' ശബ്ദം നിരർത്ഥകമാണ് . ഗ്രഹിക്കാൻ

നർത്ഥകഃ. ഗ്രഹണായ നൈവ സ— മർത്ഥഃ. കസ്മാത് ? യതോ യതോ യസ്മാദ്യസ്മാദ്ദേശാത്തദുകമാദദീത, ഗൃഹീത്വാ സ്വാദയേല്ലവണാസ്വാ— ദമേവ തദുദകം ന തു ഖില്യഭാവഃ

സമർത്ഥനാകുന്നില്ല. എന്തുകൊണ്ട് ? കാരണം ഏതേതു ഭാഗത്തുനിന്നും ആ ജലമെടുത്താലും, എടുത്തു സ്വാദുനോക്കിയാലും, ആ ജലം ഉപ്പുരസമുള്ളതായിത്തന്നെയിരിക്കും. ഉപ്പുകട്ടയുടെ ഭാവത്തിലല്ല തന്നെ.

യഥായം ദൃഷ്ടാന്ത ഏവമേവ വാ അരേ മൈത്രേയീദം പരമാ— ത്മാഖ്യം മഹത്ഭൂതം. യസ്മാന്മ— ഹതോ ഭൂതാദവിദ്യയാ പരിച്ഛി— ന്നാസതി കാര്യകരണോപാധി— സംബന്ധാത് ഖില്യഭാവമാപന്നാസി, മർത്ത്യാ ജന്മമരണാശനായാപിപാ— സാദിസംസാരധർമ്മവത്യസി, നാമ രൂപകാര്യാത്മികാ അമുഷ്യാന്വ— യാഹമിതി സഖില്യഭാവസ്തവ കാര്യകരണഭൂതോപാധിസമ്പർക്ക ഭ്രാന്തിജനിതോ മഹതി ഭൂതേ സ്വയോനൗ മഹാസമുദ്രസ്ഥാനീയേ പരമാത്മനി അജരേ / മരേ / ഭയേ ശുദ്ധേ സൈന്ധവഘനവദേകരസേ പ്രജ്ഞാനഘനേ / ന ന്തേ / പാരേ നിരന്തരേ / വിദ്യാജനിതഭ്രാന്തി ഭേ— ദവർജ്ജിതേ പ്രവേശിതഃ

ഈ ദൃഷ്ടാന്തമെങ്ങിനെയോ അങ്ങിനെയാണിതും. അല്ലയോ മൈത്രേയി, ഈ പരമാത്മാവെന്നു പേരായ മഹത്ഭൂതം — യാതൊരു മഹത്തായ ഭൂതത്തിൽനിന്നും അവിദ്യയാൽ നീ പരിച്ഛിന്നയായി ശരീരേന്ദ്രിയോപാധി സംബന്ധത്താൽ ഖില്യ (സ്ഥൂല) ഭാവം പൂണ്ടിരിക്കുകയാണോ അതുപോലെ ഞാൻ മർത്ത്യയാണ് , ജന്മം, മരണം, ദാഹം, വിശപ്പ് മുതലായ സംസാരധർമ്മങ്ങളുള്ളവളാണ് നാമം, രൂപം, കാര്യം എന്നിവയുള്ളവളാണ് , ഇന്ന കുലത്തിൽ ജനിച്ചവളാണ് എന്നീ ചിന്തകളോടുകൂടിയിരിക്കുകയാണ് . ദേഹേന്ദ്രിയജനിതമായ ഉപാധിസമ്പർക്കം മൂലമുണ്ടായ ഭ്രാന്തിയിൽ നിന്നുത്ഭവിച്ച നിന്റെ ഈ ഖില്യഭാവം തന്റെ കാരണവും മഹാസമുദ്രസ്ഥാനീയവും അജരവും അമരവും അഭയവും ശുദ്ധവും ഉപ്പുകട്ടപോലെ ഏകരസവും പ്രജ്ഞാനഘനവും അനന്തവും അപാരവും നിരന്തരവും അവിദ്യാജനിതഭ്രാന്തി ഭേദ വർജ്ജിതവുമായ പരമാത്മാവിൽ പ്രവേശിച്ച് ഇല്ലാതാവുന്നു.

തസ്മിൻ പ്രവിഷ്ടേ സ്വ— യോനിഗ്രസ്തേ ഖില്യഭാവേ / വി— ദ്യാകൃതേ ഭേദഭാവേ പ്രണാശിതേ ഇദമേകമദ്വൈതം മഹത്ഭൂതം, മഹച്ച തദ്ഭൂതം ച മഹത്ഭൂതം, സർവ്വ മഹത്തരത്വാദാകാശാദികാരണ— ത്വാച്ച. ഭൂതം, ത്രിഷ്വപി കാലേഷു സ്വരൂപാവ്യഭിചാരാത് സർവ്വദൈവ പരിനിഷ്പന്നമിതി ത്രൈകാലികോ നിഷ്ഠാപ്രത്യയഃ

അതിൽ പ്രവേശിക്കുമ്പോൾ, ഖില്യ ഭാവം സ്വകാരണത്താൽ ഗ്രസിക്കപ്പെടുമ്പോൾ, അവിദ്യാജനിതമായ ഭേദഭാവം നശിക്കുമ്പോൾ ഈ ഏകവും അദ്വൈതവുമായ മഹത്ഭൂതം അവശേഷിക്കുന്നു. മഹത്തും ഭൂതവുമായത് മഹദ്ഭൂതം. ആകാശാദികൾക്കും കാരണമായതിനാൽ അതെല്ലാററിലും വച്ച് മഹത്താണ് . മൂന്നുകാലത്തും സ്വരൂപത്തിന് വ്യഭിചാരമില്ലാത്തതിനാൽ, എല്ലായ്പോഴും ഉള്ളതായതുകൊണ്ട് ഭൂതമാകുന്നു. ഭൂതശബ്ദത്തിൽ തഎന്നനിഷ്ഠാ പ്രത്യയം ത്രൈകാലികമാണ് .

അഥവാ ഭൂതശബ്ദഃ പരമാർ— ത്ഥവാദീ. മഹച്ച പാരമാർത്ഥികം

അല്ലെങ്കിൽ ഭൂതശബ്ദം പരമാർത്ഥവാദിയാകാം. മഹത്തും പാരമാർത്ഥി

ചേത്യർത്ഥഃ ലൗകികം തു യദ്യപി മഹത്ഭവതി സ്വപ്നമായാകൃതം ഹിമവദാദിപർവ്വതോപമം ന പരമാർത്ഥവസ്തു. അതോ വിശിനഷ്ടി ഇദം ച മഹച്ച തത്ഭൂതം ചേതി. അനന്തം നാസ്യാന്തോ വിദ്യത ഇത്യനന്തം. കദാചിദാപേക്ഷികം സ്യാദിത്യതോ വിശിനഷ്ട്യപാരമിതി. വിജ്ഞപ്തിർവ്വിജ്ഞാനം, വിജ്ഞാനം ച തത് ഘനൾചേതി വിജ്ഞാനഘനഃ ഘനശബ്ദോ ജാത്യന്തര പ്രതിഷേധാർത്ഥഃ . യഥാ സുവർണ്ണഘനോ ƒ യോഘനഃ ഇതി. ഏവ ശബ്ദോ ƒ വധാരണാർത്ഥഃ . നാന്യജ്ജാത്യന്തരമന്തരാളേ വിദ്യത ഇത്യർത്ഥഃ

കവുമെന്നർത്ഥം. ഹിമാലയം മുതലായ പർവ്വതത്തെപ്പോലെ ലൗകിക വസ്തുവും മഹത്താണെങ്കിലും അത് സ്വപ്നം, മായ ഇവയിൽനിന്നും ഉണ്ടായതുപോലെയാണ് . പാരമാർത്ഥികമല്ല. അതാണ് ശ്രുതി ഇതിനെ മഹത്തെന്നും ഭൂതമെന്നും വിശേഷിപ്പിച്ചിരിക്കുന്നത് . അനന്തം, ഇതിനന്തമില്ലാത്തതിനാൽ അനന്തമാണ് . ഒരിക്കലും ആപേക്ഷികമല്ലാത്തതിനാൽ അപാരമെന്ന് വിശേഷിപ്പിക്കുന്നു. വിജ്ഞപ്തിയാണ് വിജ്ഞാനം. വിജ്ഞാനവും അതിൻെറ ഘനവും ചേർന്നത് വിജ്ഞാനഘനം. ഘനശബ്ദം ജാത്യന്തര പ്രതിഷേധത്തിനായിട്ടാണ് . സുവർണ്ണഘനം, അയോഘനം എന്നിങ്ങിനെ. ഏവ ശബ്ദം ഉറപ്പിനുവേണ്ടിയാണ് . മററു ജാത്യന്തരങ്ങളൊന്നും ഇടക്കില്ലെന്നർത്ഥം.

യദിദമേകമദ്വൈതം പരമാർത്ഥതഃ സ്വച്ഛം സംസാര ദുഃഖാസം പൃക്തം. കിംനിമിത്തോ ƒ യം ഖില്യഭാവ ആത്മനോ, ജാതോ മൃതഃ സുഖീ ദുഃഖ്യഹം മമേത്യേവമാദിലക്ഷണോ ƒ നേകസംസാരധർമ്മോ ƒ പദ്രുതഃ ഇത്യുച്യതേ

ഈ ആത്മതത്വം ഏകവും അദ്വൈതവും പരമാർത്ഥവും സ്വച്ഛവും സംസാരദുഃഖത്താൽ അസംപൃക്തവുമാണെങ്കിൽ ആത്മാവിന് എന്തിനാണ് ഈ ഖില്യഭാവം. അതുപോലെ ഞാൻ ജനിച്ചു, മരിച്ചു സുഖിയാണ് , ദുഃഖിയാണ് , ഞാൻ എൻെറ എന്നീലക്ഷണങ്ങളോടുകൂടിയ പലേ സംസാരധർമ്മങ്ങളാൽ എന്തിന് ഉപദ്രവിക്കപ്പെടുന്നു എന്നു പറയുന്നു —

ഏതേഭ്യോ ഭൂതേഭ്യോ യാന്യേതാനി കാര്യകരണവിഷയാകാരപരിണതാനി നാമരൂപാത്മകാനി സലിലഫേനബുദ്ബുദോപമാനി സ്വച്ഛസ്യ പരമാത്മനഃ സലിലോപമസ്യ. യേഷാം വിഷയ പര്യന്താനാം പ്രജ്ഞാനഘനേ ബ്രഹ്മണി പരമാർത്ഥ · വിവവേക വിജ്ഞാനേന പ്രവിപാലനമുക്തം നദീസമുദ്രവത് . ഏതേഭ്യോ ഹേതുഭൂതേഭ്യോ ഭൂതേഭ്യഃ സത്യശബ്ദവാച്യേഭ്യഃ സമുത്ഥായ സൈന്ധവഖില്യവത് . യഥാ അദ്ഭ്യഃ സൂര്യചന്ദ്രാദി പ്രിതിബിംബോ, യഥാ വാ സ്വച്ഛസ്യ സ്ഫടികസ്യ അലക്ത കാദ്യുപാധിഭ്യോ രക്താദിഭാവഃ,

ജലത്തിൽ നുരയും പതയുമെന്നപോലെ ജലസ്ഥാനീയനായ സ്വച്ഛനായ പരമാത്മാവിൻെറ നാമരൂപാത്മകമായ വികാരമാണ് ഈ ഭൂതങ്ങളിൽനിന്നും ദേഹേന്ദ്രിയവിഷയാകാരമായി പരിണമിച്ചിരിക്കുന്നത് . വിഷയപര്യന്തമുള്ള ഇവക്ക് പ്രജ്ഞാനഘനമായ ബ്രഹ്മത്തിൽ പരമാർത്ഥമായ വിവേകജ്ഞാനം വഴി, സമുദ്രത്തിൽ നദികൾക്കെന്നപോലെ ലയം പറയപ്പെട്ടു. ഹേതു ഭൂതവും സത്യശബ്ദവാച്യവുമായ ഈ ഭൂതങ്ങളിൽനിന്നും, ഉപ്പുകട്ടപോലെ ഉത്ഥാനം ചെയ്ത് — എപ്രകാരം ജലത്തിൽനിന്നും സൂര്യചന്ദ്രാദികളുടെ പ്രതിബിംബങ്ങൾ അഥവാ കോലരക്ക് മുതലായവയുടെ ഉപാധികാരണം സ്വച്ഛമായ സ്ഫടികം ചുവപ്പു നിറത്തെ പ്രാപിക്കുന്നു അപ്ര

ഏവം കാര്യകരണഭൂതഭൂതോ-പാധിഭ്യോ വിശേഷാത്മഖില്യ-ഭാവേന സമുത്ഥായ സമ്യഗുത്ഥായ യേഭ്യോ ഭൂതേഭ്യ ഉത്ഥിതഃ താനി യദാ കാര്യകരണവിഷയാകാര-പരിണതാനി ഭൂതാന്യാത്മനോ വി-ശേഷാത്മഖില്യഹേതുഭൂതാനി ശാ-സ്ത്രാചാര്യോപദേശേന ബ്രഹ്മ-വിദ്യയാ നദീസമുദ്രവദ് പ്രവിലാ-പിതാനി വിനശ്യന്തി. സലിലഫേന-ബുദ്ബുദാദിവത്തേഷു വിനശ്യത്സു അന്വേവൈഷ വിശേഷാത്മഖില്യ-ഭാവോ വിനശ്യതി. യഥാ ഉദകാല-ക്തകാദിഹേത്വപനയേ സൂര്യ-ചന്ദ്രസ്ഫടികാദി പ്രതിബിംബോ വിനശ്യതി, ചന്ദ്രാദി സ്വരൂപമേവ പരമാർത്ഥതോ വ്യവതിഷ്ഠതേ. തദ്വദ് പ്രജ്ഞാനഘനമനന്തമപാരം സ്വച്ഛം വ്യവതിഷ്ഠതേ.

കാരം ദേഹേന്ദ്രിയരൂപമായ ഭൂതങ്ങളുടെ ഉപാധികാരണം വിശിഷ്ടമായ രൂപം ഖില്യഭാവത്തിൽ സമുത്ഥാനം ചെയ്ത് , സമ്യക്കാകുംവണ്ണം ഉത്ഥാനം ചെയ്ത് , യാതൊരു ഭൂതങ്ങളിൽ നിന്നാണോ ഉത്ഥാനം ചെയ്തത് ആ ദേഹേന്ദ്രിയ രൂപങ്ങളിൽ പരിണമിച്ചുചേരുന്നു. അതുപോലെ ആത്മാവിൻെറ ഖില്യഭാവരൂപ വിശേഷതക്ക് കാരണമായവ എപ്പോൾ ശാസ്ത്രാചാര്യോപദേശം വഴി സമുദ്രത്തിൽ നദികളെന്നപോലെ ലയിച്ചു ചേരുന്നു. വെള്ളത്തിൽ നുരയും പതയും ചേരുന്നതുപോലെ അവയുടെ നാശത്തോടുകൂടി ഈ വിശേഷാത്മരൂപമായ ഖില്യത്വവും നഷ്ടമാകുന്നു. എപ്രകാരം ജലം, കോലരക്ക് എന്നീ കാരണങ്ങളില്ലാതാകുമ്പോൾ സൂര്യചന്ദ്ര സ്ഫടികാദികളുടെ പ്രതിബിംബങ്ങൾ നഷ്ടമാകുന്നു — ചന്ദ്രാദിസ്വരൂപം തന്നെ പരമാർത്ഥത്തിൽ നിലനിൽക്കുന്നു — അപ്രകാരം പ്രജ്ഞാനഘനവും അനന്തവും അപാരവുമായ സ്വച്ഛവസ്തു അവശേഷിക്കുന്നു.

ന തത്ര പ്രേത്യ വിശേഷ-സംജ്ഞാസ്തി കാര്യകരണസം-ഘാതേഭ്യോ വിമുക്തസ്യ ഇത്യേ-വമരേ മൈത്രേയി, ബ്രവീമി നാസ്തി വിശേഷസംജ്ഞേതി, അഹമസാ-വമുഷ്യ പുത്രോ മമേദം ക്ഷേത്രം ധനം സുഖീ ദുഃഖീത്യേവമാദില-ക്ഷണാ, അവിദ്യാകൃതത്വാത്തസ്യാഃ അവിദ്യായാശ്ച ബ്രഹ്മവിദ്യയാ നിരന്വയതോ നാശിതത്വാത് കുതോ വിശേഷ— സംജ്ഞാസംഭവോ ബ്ര-ഹ്മവിദശ്ചൈതന്യസ്വഭാവാവ-സ്ഥിതസ്യ. ശരീരാവസ്ഥിത സ്യാപി വിശേഷ— സംജ്ഞാ നോപപദ്യതേ കിമുത കാര്യകരണവിമുക്തസ്യ സർവ്വതഃ . ഇതി ഹോവാച ഉ-ക്തവാൻ കില— പരമാർത്ഥദർശനം മൈത്രേയ്യൈ ഭാര്യായൈ യാ-ജ്ഞവൽക്യഃ

അവിടെ മരിച്ചശേഷം, ദേഹേന്ദ്രിയ സംഘാതത്തിൽനിന്നും വിമുക്തനായവന് , വിശേഷസംജ്ഞയില്ല. അല്ലയോ മൈത്രേയി, ഇപ്രകാരമുള്ള വിശേഷസംജ്ഞയില്ലെന്ന് ഞാൻ പറയുന്നു. ആ ഞാൻ ഇന്ന ആളുടെ പുത്രനാണ് , ഈ ക്ഷേത്രവും ധനവും എൻെറതാണ് , ഞാൻ സുഖിയാണ് ദുഃഖിയാണ് എന്നീ ലക്ഷണത്തോടുകൂടിയതും അവിദ്യാ ജനിതവുമായ വിശേഷസംജ്ഞയില്ല. ബ്രഹ്മവിദ്യകൊണ്ട് അവിദ്യക്ക് അതിൻെറ കാരണസഹിതം നാശം സംഭവിക്കുന്നതിനാൽ ചൈതന്യ സ്വരൂപമായ ബ്രഹ്മത്തിന് വിശേഷ സംജ്ഞ എങ്ങിനെ നിലനിൽക്കാനാണ് . ശരീരാവസ്ഥിതനായാൽപോലും ബ്രഹ്മജ്ഞാനിക്ക് ഒരു വിശേഷസംജ്ഞയുമില്ലെന്നിരിക്കെ എല്ലാംകൊണ്ടും ദേഹേന്ദ്രിയ വിമുക്തനായവന് അതെങ്ങിനെയുണ്ടാവാനാണ് ? ഇങ്ങിനെ യാജ്ഞവൽക്യൻ തൻെറ ഭാര്യയായ മൈത്രേയിക്ക് പരമാർത്ഥദർശനത്തെ കാണിച്ചുകൊടുത്തു.

ഏവം പ്രതിബോധിതാ— ഇപ്രകാരം പ്രതിബോധിതയായപ്പോൾ

**മന്ത്രഃ 13** — സാ ഹോവാച മൈത്രേയ്യത്രൈവ മാ ഭഗവാനമൂമുഹന്ന പ്രേത്യ സംജ്ഞാസ്തീതി സ ഹോവാച ന വാ അരേ ∫ ഹം മോഹം ബ്രവീമ്യലം വാ അര ഇദം വിജ്ഞാനായ.

**മന്ത്രാർത്ഥം 13** — ആ മൈത്രേയി പറഞ്ഞു, "മരണാനന്തരം ഒരു സംജ്ഞയും അവശേഷിക്കുന്നില്ലെന്നു പറഞ്ഞ് അവിടുന്നെന്നെ മോഹിപ്പിച്ചു." ആ യാജ്ഞവൽക്യൻ പറഞ്ഞു, "അല്ലയോ മൈത്രേയി, ഞാൻ മോഹിപ്പിക്കാനായി പറഞ്ഞതല്ല. ഇത് അതിൻെറ വിജ്ഞാനത്തിനായിട്ടാണ് ."

**ഭാഷ്യഃ 13**— സാ ഹ കിലോവാ ചോക്തവതീ കില മൈത്രേയീ. അത്രൈവ **ഏതസ്മിന്നേവ ഏകസ്മിൻ വസ്തുനി ബ്രഹ്മണി വിരുദ്ധ ധർമ്മവത്വമാചക്ഷാണേന ഭഗവതാ മമ മോഹഃ കൃതഃ** തദാഹ— അത്രൈവ മാ ഭഗവാൻ **പൂജാവാനമൂമുഹൻ മോഹം കൃതവാൻ.** കഥംതേന വി—രുദ്ധർമ്മവത്വമുക്ത മിത്യുച്യതേ— പൂർവ്വം വിജ്ഞാനഘന ഏവേതി പ്രതിജ്ഞായ പുനർന്ന പ്രേത്യ സംജ്ഞാസ്തീതി. കഥം വിജ്ഞാന—ഘന ഏ വ ? കഥം വാ ന പ്രേത്യ സംജ്ഞാസ്തീതി ? ന ഹ്യുഷ്ണ ശിതൾചാഗ്നിരേവൈകോ ഭവതി ? അതോ മൂഢാസ്മ്യത്ര.

ആ മൈത്രേയി പറഞ്ഞു. ഇവിടെ ഏക വസ്തുവായ ബ്രഹ്മത്തിൽ തന്നെ വിരുദ്ധധർമ്മങ്ങളുള്ളതായി പറഞ്ഞതുവഴി അവിടുന്നെനിക്ക് വിഭ്രമമുണ്ടാക്കുന്നു— **പൂജ്യനായ അവിടുന്ന്** എനിക്ക് ഈ കാര്യത്തിൽ **മോഹത്തെ ഉണ്ടാക്കിയിരിക്കുന്നു.** ഏതു നിലക്കാണ് **വിരുദ്ധധർമ്മങ്ങളുള്ളതെന്നു പറയുന്നു. ആദ്യം** വിജ്ഞാനഘനൻ തന്നെയാണെന്ന് ഉറപ്പിച്ചു പറഞ്ഞിട്ട് പിന്നീട് **മരിച്ചതിനു** ശേഷം സംജ്ഞയില്ലെന്നും പറയുന്നു. എങ്ങിനെയാണ് വിജ്ഞാനഘനൻ തന്നെയാവുന്നത് ? മരിച്ചതിനുശേഷം എങ്ങിനെയാണ് സംജ്ഞയില്ലാതാവുകയും ചെയ്യുന്നത് ? ഒരേ അഗ്നിതന്നെ ചൂടുള്ളതും തണുത്തതുമാകാൻ വയ്യല്ലോ. അതുകൊണ്ടാണ് എനിക്ക് മൗഢ്യം സംഭവിച്ചിരിക്കുന്നത് .

സ ഹോവാച യാജ്ഞവൽ—ക്യോ ന വാ അരേ മൈത്രേയ്യഹം മോഹം ബ്രവീമി, മോഹനം വാക്യം ന ബ്രവീമീത്യർത്ഥഃ നനുകഥം വിരു—ദ്ധധർമ്മത്വമവോചോ വിജ്ഞാന—ഘനം സംജ്ഞാഭാവം ച ? ന മയേദം ഏകസ്മിൻ ധർമ്മിണ്യഭി—ഹിതം. ത്വയൈവേദം വിരുദ്ധധർമ്മത്വേന ഏകം വസ്തു പരിഗൃഹീതം ഭ്രാന്ത്യാ. നതു മയോക്തം. മയാ

ആ യാജ്ഞവൽക്യൻ പറഞ്ഞു, "അല്ലയോ മൈത്രേയി, ഞാൻ മോഹിപ്പിക്കാനായി പറയുകയല്ല. മോഹത്തെ ജനിപ്പിക്കുന്ന വാക്കുകൾ പറയുകയല്ല" എന്നർത്ഥം. പിന്നെ എന്താണ് വിജ്ഞാനഘനമെന്നും സംജ്ഞാഭാവമെന്നും വിരുദ്ധധർമ്മ ങ്ങളുള്ളതായി പറഞ്ഞത് . ഒരു ധർമ്മിയിൽ തന്നെ ഞാനിതു രണ്ടുമുള്ളതായി പറഞ്ഞില്ല. ഭ്രാന്തികാരണം ഒരേ വസ്തു വിൽ നീയാണ് ഈ വിരുദ്ധധർമ്മത്വം ധരിച്ചത് . അത് ഞാൻ പറഞ്ഞ

ത്വിദമുക്തം— യസ്ത്വവിദ്യാ പ്രത്യുപസ്ഥാപിതഃ കാര്യ കരണസംബന്ധീ ആത്മനഃ ഖില്യഭാവഃ, തസ്മിൻ വിദ്യയാ നാശിതേ തന്നിമിത്താ യാ വിശേഷസംജ്ഞാ ശരീരാദിസംബന്ധിനീ അന്യത്വദർശനലക്ഷണാ സാ കാര്യകരണ സംഘാതോപാധൗ പ്രവിലാപിതേ നശ്യതി ഹേത്വാഭാവാത് ഉദകാദ്യാധാരനാശാദിവ ചന്ദ്രാദി പ്രതിബിംബസ്തന്നിമിത്തശ്ച പ്രാകാശാദി. ന പുനഃ പരമാർത്ഥചന്ദ്രാദിത്യസ്വരൂപാനാശവദസംസാരിബ്രഹ്മസ്വരൂപസ്യ വിജ്ഞാനഘനസ്യനാശഃ തദ്വിജ്ഞാനഘന ഇത്യുക്തം. സ ആത്മാ സർവ്വസ്യ ജഗതഃ. പരമാർത്ഥതോ ഭൂതനാശാന്ന വിനാശീ. വിനാശീ തു അവിദ്യാകൃതഃ ഖില്യഭാവഃ. "വാചാരംഭണം വികാരോ നാമധേയം" (ഛാ. ഉ. 6.1.4) ഇതി ശ്രുത്യന്തരാത് . അയം തു പാരമാർത്ഥികോ ∫ വിനാശീ വാ അരേ ∫ യമാത്മാ അതോ ∫ ലം പര്യാപ്തം വൈ അരേ ഇദം മഹദ്ഭൂതമനന്തമപാരം യഥാ വ്യാഖ്യാതം വിജ്ഞാനായ വിജ്ഞാതും. "ന ഹി വിജ്ഞാതുർവ്വിജ്ഞാതേർവ്വിപരിലോപോ വിദ്യതേ ∫ വിനാശിത്വാത് " (4.3.30) ഇതി ഹി വക്ഷ്യതി.

തല്ല. ഞാനിങ്ങിനെയാണ് പറഞ്ഞത് — അ വിദ്യവഴി ആത്മാവിനുണ്ടായ ശരീരേന്ദ്രിയങ്ങളോടുബന്ധപ്പെട്ടഖില്യഭാവം വിദ്യാ പ്രാപ്തിയിൽ നശിക്കുന്നു. പിന്നെ ശരീരാദികളോടുബന്ധപ്പെട്ടതും അന്യത്വത്തെ ദർശിക്കുന്ന ലക്ഷണത്തോടു കൂടിയതും അവിദ്യാജനിതവുമായ വിശേഷ സംജ്ഞദേഹേന്ദ്രിയസംഘാതരൂപമായ ഉപാധിയുടെ നാശത്തിൽ ഇല്ലാതാ വുന്നു. എന്തെന്നാൽ അതിനെ നില നിർത്തുന്ന കാരണത്തിന് നാശം സംഭവിക്കുന്നു. ജലാദികളാകുന്ന ആധാരം നശിക്കു മ്പോൾ ചന്ദ്രാദിപ്രതിബിംബവും അതു മൂലമുള്ള പ്രാകശവും നശിക്കുമല്ലോ. എന്നാൽ സ്വതവേയുള്ള ചന്ദ്രൻേറയോ സൂര്യൻേറയോ സ്വരൂപം നശിക്കാത്തതുപോലെ അസംസാരിയും വിജ്ഞാനഘനനുമായ ബ്രഹ്മത്തിൻേറ സ്വരൂപം നശിക്കുന്നില്ല. അതിനെയാണ് വിജ്ഞാനഘനൻ എ ന്നു പറയുന്നത് . അത് സർവ്വജഗത്തിൻേറയും ആത്മാവാണ് . ഭൂതങ്ങൾ നശിച്ചാലും പരമാർത്ഥത്തിലുള്ള അത് നശിക്കുന്നില്ല. അവിദ്യാജനിതമായഖില്യഭാവമാണ് നശിക്കുന്നത് . "വികാരം വാചാരംഭണമാണ് , നാമധേയമാണ് " എന്ന് മറ്റൊരു ശ്രുതിയിലുണ്ട് , ഇതാകട്ടെ പാരമാർത്ഥികവും അവിനാശിയുമാണ് . അല്ലയോ മൈത്രേയി, ഇതാത്മാവാണ് . അതിനാൽ ഇതെങ്ങിനെ വ്യഖ്യാനിക്കപ്പെട്ടുവോ അങ്ങിനെതന്നെ അനന്തവും അപാരവുമായ ഈ മഹൽഭൂതത്തെ അറിയണം. "അവിനാശിത്വം കാരണം വിജ്ഞാനത്തിൽ നിന്നും വിജ്ഞാതാവിന് വിപരിലോപം ഭവിക്കുന്നില്ല." എന്ന് ഇനി പറയും.

കഥം തർഹി പ്രേത്യ സംജ്ഞാ നാസ്തീത്യുച്യതേ. ശൃണു —

മരണാനന്തരം സംജ്ഞ എങ്ങിനെ ഇല്ലാതാകുന്നു എന്നു പറയാം കേൾക്കൂ —

**മന്ത്രഃ 14** —യത്ര ഹി ദ്വൈതമിവ ഭവതി തദിതര ഇതരം ജിഘ്രതി തദിതര ഇതരം പശ്യതി തദിതര ഇതരം ശൃണോതി തദിതര ഇതരമഭിവദതി തദിതര ഇതരം മനുതേ തദിതര ഇതരം വിജാനാതി യത്ര വാ അസ്യ സർവ്വമാത്മൈവാഭൂത്തത് കേന കം ജിഘ്രേത്തത് കേന കം പശ്യേത്തത് കേന കം ശൃണുയാത്തത് കേന കമ—

ഭിവദേത്തത് കേന കം മനവീത തത് കേന കം വിജാ— നീയാത് . യേനേദം സർവ്വം വിജാനാതി തം കേന വിജാനീയാദ്വിജ്ഞാതാരമരേ കേന വിജാതീയാദിതി.

**മന്ത്രാർത്ഥം 14 —** എവിടെ ദ്വൈതമെന്നപോലെ ഭവിക്കുന്നു അവിടെ അന്യൻ അന്യത്തെ ഘ്രാണിക്കുന്നു, അന്യൻ അന്യത്തെ കാണുന്നു, അന്യൻ അന്യത്തെ കേൾക്കുന്നു, അന്യൻ അന്യത്തെ അഭിവദിക്കുന്നു, അന്യൻ അന്യത്തെ മനനം ചെയ്യുന്നു, അന്യൻ അന്യത്തെ അറിയുന്നു. എവിടെയാണോ ഇതെല്ലാം ആത്മാവുതന്നെയായിത്തീരുന്നത് അവിടെ ആരെന്തിനെ ഘ്രാണിക്കാനാണ് , ആരെന്തിനെ കാണാനാണ് , ആരെന്തിനെ കേൾക്കാനാണ് , ആരെന്തിനെ അഭിവദിക്കാനാണ് , ആരെന്തിനെ മനനം ചെയ്യാനാണ് , ആരെന്തിനെ അറിയാനാണ് ? ആരിതിനെയെല്ലാം അറിയുന്നവോ അവനെ ആർക്കറിയാൻ കഴിയും? അല്ലയോ മൈത്രേയി, വിജ്ഞാതാവിനെ ആർക്കറിയാൻ കഴിയും എന്ന്

**ഭാഷ്യഃ 14 —** യത്ര യസ്മിന്നവിദ്യാ കൽപ്പിതേ കാര്യകരണസംഘാതോപാധിജനിതേ വിശേഷാത്മനി ഖി—ല്യഭാവേ, ഹി യസ്മാത് ദ്വൈതമിവ പരമാർത്ഥതോ / ദ്വൈതേ ബ്രഹ്മ—ണി ദ്വൈതമിവ ഭിന്നമിവ വസ്ത്വ—ന്തരമാത്മനഃ ഉപലക്ഷ്യതേ.

എവിടെ അവിദ്യാ കൽപ്പിതമായ ശരീരേന്ദ്രിയ സംഘാതമാകുന്ന ഉപാധിയുണ്ടാവുന്നു, അവിടെ വിശേഷാത്മാവാകുന്ന ഖില്യഭാവവും അതിൽ ദ്വൈതമെന്ന പോലുള്ള പ്രതീതിയും കാണപ്പെടുന്നു. വാസ്തവത്തിൽ അദ്വൈതമായ ബ്രഹ്മത്തിലാണ് ആത്മാവിൽ നിന്നും ഭിന്നമായ വസ്ത്വന്തരം ഉള്ള പോലെ കാണപ്പെടുന്നത് .

നനു ദ്വൈതേനോപമീയമാനത്വാത് ദ്വൈ തസ്യ പാരമാർത്ഥി—കമിതി?

**ശങ്ക —** ദ്വൈതത്തോട് ഉപമിക്കപ്പെടുന്നതിനാൽ ദ്വൈതം പരമാർത്ഥമാണെന്നല്ലേ വരുന്നത് ?

ന. "വാചാരംഭണം വികാരോ നാമധേയം" ഇതി ശ്രുത്യന്തരാത് (ഛാ. ഉ. 6. 1. 4.) "ഏകമേവാദ്വിതീയം" (ഛാ. ഉ. 6. 2. 1) "ആത്മൈവേദം സർവ്വം" (ഛാ. ഉ. 7. 24. 2) ഇതി. ച. തത്തത്ര യസ്മാദ് ദ്വൈതമിവ തസ്മാദേവേതരോ / സൗ പരമാ—ത്മനഃ ഖില്യ ഭൂതഃ ആത്മാ / പരമാർ—ത്ഥഃ ചന്ദ്രാദേരിവോദക ചന്ദ്രാദി പ്ര—തിബിംബഃ, ഇതരോ ഘ്രാതേതരേണ

**സമാധാനം —** അല്ല. "വികാരം വാചാരംഭമാണ് , നാമധേയമാണ് " എന്ന് മറെറാരു ശ്രുതിയുണ്ട് . "ഏകവും അദ്വിതീയവും തന്നെ" "ഇതെല്ലാമാത്മാവുമാത്രം" എന്നും ശ്രുതിയുണ്ട് . ദ്വൈതമെന്നപോലെ കാണപ്പെടുന്നതുകൊണ്ടു തന്നെ ഖില്യഭാവം പരമാർത്ഥമായതല്ല. ആത്മാവിൽ നിന്നും ഭിന്നമായതാണിതെന്നർത്ഥം. ജലത്തിലെ ചന്ദ്രാദി പ്രതിബിംബം ചന്ദ്രാദികളിൽ നിന്നെന്നപോലെയാണിത് . പരമാത്മാവിൽ നിന്നന്യമായ ഘ്രാതാവ്

ഘ്രാണേനേതരം ഘ്രാതവ്യം ജിഘ്രതി.

അന്യമായ ഘ്രാതവ്യത്തെ ഈ അവസ്ഥയിൽ ഘ്രാണിക്കുന്നു.

ഇതര ഇതരമിതികാരക പ്രദർശനാർത്ഥം, ജിഘ്രതീതി ക്രിയാഫല യോരഭിധാനം. യഥാ ഛിനത്തീതി. യഥോദ്യമ്യോദ്യമ്യ നിപാതനം ഛേദ്യസ്യ ച ദ്വൈധീഭാവഃഉഭയം ഛിനത്തീത്യേകേനൈവ ശബ്ദേനാഭിധീയതേ ക്രിയാവസാനത്വാത് ക്രിയാവ്യതിരേകേണ ച തത് — ഫലസ്യാനുപലംഭാത് . ഇതരോ ഘ്രാതാ ഇതരേണ ഘ്രാണേനേതരം ഘ്രാതവ്യം ജിഘ്രതി തഥാ സർവ്വം പൂർവ്വവദ് വിജാനാതി ഇയമവിദ്യാവദവസ്ഥാ.

ഇവിടെ "ഇതരഃ ഇതരം" എന്നു പറഞ്ഞത് കാരകനെ കാണിച്ചു തരാനായിട്ടാണ് . ഘ്രാണിക്കുന്നു എന്നത് ക്രിയയേയും ഫലത്തേയും പറയാനായിട്ടാണ് . "ഛിനത്തി" എന്നതുപോലെ. "ഛിനത്തി" എന്നതിൽ (കോടാലിയെ) വീണ്ടും വീണ്ടും ഉയർത്തി താഴേക്കു പതിപ്പിക്കുക എന്ന ക്രിയയേയും ഛേദിക്കപ്പെട്ടത് രണ്ടായിത്തീരുക എന്ന ഫലത്തേയും പറയുന്നുണ്ടല്ലോ. കാരണം ക്രിയാവസാനം ഫലമാണ് . ക്രിയയിൽനിന്നും ഭിന്നമായി ഫലം കാണപ്പെടുന്നുമില്ല. അതുപോലെ "ഘ്രാണിക്കുന്നു" എന്നിങ്ങിനെ ക്രിയാഫലങ്ങളെ ഒരുമിച്ചു പറഞ്ഞിരിക്കുകയാണ് . ഇതരനായ ഘ്രാതാവ് ഇതരമായ ഘ്രാണംകൊണ്ട് ഇതരമായ ഘ്രാതവ്യത്തെ ഘ്രാണിക്കുന്നു. ഇതുപോലെ എല്ലാം മുൻപിലത്തെപ്പോലെ അറിയുന്നു. ഇത് അവിദ്യപോലുള്ള അവസ്ഥയാണ് .

യത്ര തു ബ്രഹ്മവിദ്യയാവിദ്യാ നാശമുപഗമിതാ തത്ര ആത്മവ്യതിരേകേണാന്യസ്യാഭാവഃ . യത്ര വാ അന്യസ്യ ബ്രഹ്മവിദഃ സർവ്വം നാമരൂപാദ്യാത്മന്യേവ പ്രവിലാപിതമാത്മൈവ സംവൃത്തം, യത്ര ഏവമാത്മൈവാഭൂത്തത്ര കേന കരണേന കം ഘ്രാതവ്യം കോ ജിഘ്രേത് ? തഥാ പശ്യേദ്വിജാനീയാത് ? സർവ്വത്ര ഹി കാരകസാധ്യാ ക്രിയാ. അതഃ കാരകാഭാവേ  നുപപത്തിഃ ക്രിയായാഃ . ക്രിയാഭാവേ ച ഫലാഭാവഃ തസ്മാദവിദ്യായാമേവ സത്യം ക്രിയാകാരകഫലവ്യവഹാരോ ന ബ്രഹ്മവിദഃ ആത്മത്വാദേവ സർവ്വസ്യ. നാത്മവ്യതിരേകേണ കാരകം ക്രിയാഫലം വാസ്തി. ന ചാനാത്മാ സൻ സർവ്വമാത്മൈവ ഭവതി കസ്യചിത് . തസ്മാദവിദ്യയൈവാനാത്മത്വം പരികൽപ്പിതം, ന തു പരമാർത്ഥതഃ ആത്മവ്യതിരേകേണാസ്തി കി–

എപ്പോൾ ബ്രഹ്മവിദ്യവഴി അവിദ്യ നശിച്ചു പോകുന്നുവോ അപ്പോൾ ആത്മാവൊഴിച്ച് മറ്റൊന്നും അവശേഷിക്കുന്നില്ല. എപ്പോൾ ഈ ബ്രഹ്മവിത്തിന് നാമരൂപാദി സർവ്വവും ആത്മാവിൽത്തന്നെ വിലയിക്കുമോ, ആത്മാവു തന്നെയായി ഭവിക്കുമോ, എപ്പോളിതെല്ലാം ആത്മാവുതന്നെയായിത്തീരുമോ അപ്പോൾ ഏതിന്ദ്രിയംകൊണ്ട് ഏതു ഘ്രാതവ്യത്തെ ആർ ഘ്രാണിക്കും? അതുപോലെ കാണാനും അറിയാനും ആരുണ്ട് ? ക്രിയ എപ്പോഴും കാരകസാദ്ധ്യമായതാണ് . അതിനാൽ കാരകനില്ലെങ്കിൽ ക്രിയയുമില്ല. ക്രിയയില്ലെങ്കിൽ ഫലവുമില്ല. അതിനാൽ അവിദ്യയുള്ളപ്പോൾ മാത്രമാണ് ക്രിയാകാരക ഫലങ്ങളാകുന്ന വ്യവഹാരങ്ങളുള്ളത് . ബ്രഹ്മവിത്തിന് സർവ്വാത്മത്വം കാരണം ഈ വ്യവഹാരങ്ങളില്ല — അവന് ആത്മവ്യതിരിക്തമായ കാരകനോ ക്രിയയോ ഫലമോ ഇല്ല. അനാത്മാവായിരിക്കേ ആരും സർവ്വാത്മാവായി ഭവിക്കുന്നുമില്ല. അതിനാൽ അവിദ്യമൂലമാണ് അനാത്മത്വം കൽപ്പിതമായിരിക്കുന്നത് . 'പരമാർത്ഥ

ഞ്ചിത് . തസ്മാത് പരമാർത്ഥാ— ത്മൈകത്വപ്രത്യയേ ക്രിയാകാരക ഫലപ്രത്യയാനുപപത്തിഃ അതോ വിരോധാദ് ബ്രഹ്മവിദഃ ക്രിയാ— ണാം തത്സാധനാനാം ചാത്യന്തമേവ നിവൃത്തിഃ കേന കമിതി ക്ഷേപാർ— ത്ഥം വചനം പ്രകാരാന്തരാനുപപ— ത്തിദർശനാർത്ഥം. കേനചിദപി പ്രകാരേണ ക്രിയാകരണാദി കാര— കാനുപപത്തേഃ. കേനചിത്ക്കഥം ചിത്ക്കശ്ചിത്ക്കഥം ചിന്ന ജിഘ്രേ— ദേവേത്യർത്ഥഃ .

ത്തിൽ ആത്മവ്യതിരിക്തമായി ഒന്നും തന്നെയില്ല' അതുകൊണ്ട് യഥാർത്ഥ ത്തിൽ ആത്മൈകത്വ പ്രത്യയം ഭവിക്കു മ്പോൾ ക്രിയ, കാരകൻ, ഫലം എന്നീ പ്ര ത്യയങ്ങൾ ഉണ്ടാകാവുന്നതല്ല. അതി നാൽ വിരോധംകാരണം ബ്രഹ്മവിത്തി ന് ക്രിയകളുടെയും അവയെ സാധി ച്ചെടുക്കുന്ന വസ്തുക്കളുടെയും ആത്യ ന്തിക നിവൃത്തി സംഭവിക്കുന്നു. ആരാൽ, എന്തിനെ എന്നിങ്ങനെ ആക്ഷേപിച്ചു പറ ഞ്ഞത് പ്രകാരാന്തരമുണ്ടാവാൻ വയ്യെ ന്ന് കാണിക്കാനാണ് . ഒരു പ്രകാരത്തി ലും ക്രിയ, കാരണം മുതലായ കാരക ത്വം സംഭവിക്കുകയില്ലെന്ന് കാണിച്ചിരി ക്കുകയാണ് . ഒന്നുകൊണ്ടും ഒന്നിനേ യും ഒരു വിധത്തിലും ആരും ഘ്രാണി ക്കുന്നില്ലെന്നർത്ഥം.

യത്രാപി അവിദ്യാവസ്ഥാ— യാമന്യോ ऽ ന്യം പശ്യതി, തത്രാപി യേനേദം സർവ്വം വിജാനാതി തം കേന വിജാനീയാദ്യേന വിജാനാതി തസ്യ കരണസ്യ വിജ്ഞേയേ വിനി— യുക്തത്വാത് . ജ്ഞാതുശ്ച ജ്ഞേ— യ ഏവ ഹി ജിജ്ഞാസാ നാത്മനി. ന ചാഗ്നേരിവാത്മാ ആത്മനോ വി— ഷയോ ന ചാവിഷയേ ജ്ഞാതു— ർജ്ഞാനമുപപദ്യതേ. തസ്മാ— ത് യേനേദം സർവ്വം വിജാനാതി തം വിജ്ഞാതാരം കേന കരണേന കോ വാന്യോ വിജാനീയാത് . യദാ തു പുനഃപരമാർത്ഥവിവേകിനോ ബ്ര— ഹ്മവിദോ വിജ്ഞാതൈവ കേവ— ലോ ऽ ദ്വയോ വർത്തതേ തം വി— ജ്ഞാതാരമരേ കേന വിജാനീയാ— ദിതി.

ഏത് അവിദ്യാവസ്ഥയിലാണോ അന്യനായി അന്യത്തെ ദർശിക്കുന്നത് അപ്പോഴും ആരാൽ ഇതെല്ലാം അറിയപ്പെ ടുന്നു അവനെ ആർക്കറിയാൻ കഴിയും? അവന്റെ അറിയാനുള്ള ഇന്ദ്രിയങ്ങൾ വിജ്ഞേയത്തിൽ വിനിയുക്തമായി ഭവിച്ചിരിക്കുന്നതിനാൽ അവന് അറിയാ ൻ കഴിയുകയില്ല. ജ്ഞാതാവിന് ജ്ഞേ യത്തിൽ മാത്രമാണ് ജിജ്ഞാസ, തന്നി ലല്ല. അഗ്നിക്കെന്നതുപോലെ ആത്മാവി ന് ആത്മാവു വിഷയമല്ല. വിഷയമല്ലാ ത്തതിനാൽ ജ്ഞാതാവിന് ജ്ഞാനമു ണ്ടാവാൻ വയ്യ. അതിനാൽ ആരാൽ ഇതെല്ലാം അറിയപ്പെടുന്നുവോ ആ വിജ്ഞാതാവിനെ എന്തുകരണത്താൽ മററാർക്കറിയാൻ കഴിയും? എപ്പോൾ പരമാർത്ഥവിവേകം ലഭിച്ച ബ്രഹ്മ വിത്ത് കേവലനും അദ്വയനുമായ വിജ്ഞാതാവുമാത്രമായി വർത്തിക്കുന്നു അപ്പോൾ ആ വിജ്ഞാതാവിനെ ആർക്കാ ണറിയാൻ കഴിയുക?

---

## പഞ്ചമഃ ബ്രാഹ്മണഃ

യത് കേവലം കർമ്മനിരപേക്ഷമമൃതത്വസാധനം തദ്വക്തവ്യമിതി മൈത്രേയീ ബ്രാഹ്മണമാരബ്ധം. തച്ച ആത്മജ്ഞാനം സർവ്വസന്യാസാംഗവിശിഷ്ടം. ആത്മനി ച വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതി. ആത്മാ ച പ്രിയഃ സർവ്വസ്മാത് തസ്മാദാത്മാ ദ്രഷ്ടവ്യഃ സ ച ശ്രോതവ്യോ മന്തവ്യോ നിദിദ്ധ്യാസിതവ്യ ഇതി ച ദർശനപ്രകാരാ ഉക്താഃ

തത്ര ശ്രോതവ്യഃ ആചാര്യാഗമാഭ്യാം. മന്തവ്യസ്തർക്കതഃ തത്ര ച തർക്ക ഉക്തഃ "ആത്മൈവേദം സർവ്വം" ഇതി പ്രതിജ്ഞാതസ്യ ഹേതുവചനമാത്മൈകസാമാന്യത്വം ആത്മൈകോത്ഭവത്വം ആത്മൈകപ്രളയത്വം ച. തത്രായം ഹേതുരസിദ്ധ ഇത്യാശങ്ക്യത ആത്മൈകസാമാന്യോത്ഭവ പ്രളയാഖ്യഃ തദാശങ്കാനിവൃത്യർത്ഥമേതദ് ബ്രാഹ്മണമാരഭ്യതേ.

യസ്മാത് പരസ്പരോപകാര്യോപകാരകപൂർവ്വം ജഗത് — സർവ്വം പൃഥിവ്യാദി. യച്ച ലോകേ പരസ്പരോപകാര്യോപകാരകഭൂതം തദേകകാരണപൂർവ്വകമേകസാമാന്യാത്മകം ഏക പ്രളയം ച ദൃഷ്ടം. തസ്മാദിദമപി പൃഥിവ്യാദിലക്ഷണം ജഗത് പരസ്പരോപകാര്യോപകാരകത്വാദ് തഥാഭൂതം ഭവിതുമർഹതി. ഏഷ അർത്ഥോ ƒസ്മിൻ ബ്രാഹ്മണേ പ്രകാശ്യതേ.

## അഞ്ചാം ബ്രാഹ്മണം

കേവലവും കർമ്മാപേക്ഷയില്ലാത്തതും അമൃതത്വസാധനവും ആയത് യാതൊന്നോ അതിനെപ്പററി പറയേണ്ടതുണ്ടെന്ന് കരുതി മൈത്രേയീ ബ്രാഹ്മണം ആരംഭിച്ചു. അത് സർവ്വ സന്യാസമാകുന്ന അംഗത്താൽ വിശിഷ്ടമായതാണ് . ആത്മാവിനെ അറിഞ്ഞാൽ എല്ലാം അറിയപ്പെട്ടാതായിത്തീരുന്നു. ആത്മാവ് എല്ലാത്തിനേക്കാളും പ്രിയമായതാണ് അതിനാൽ ആത്മാവാണ് കാണപ്പെടേണ്ടത് . അതുതന്നെയാണ് ശ്രവിക്കപ്പെടേണ്ടതും മനനം ചെയ്യപ്പെടേണ്ടതും നിദിധ്യാസം ചെയ്യപ്പെടേണ്ടതും എന്നിങ്ങിനെ സാക്ഷാതൽക്കാരമാർഗ്ഗങ്ങൾ പറയപ്പെട്ടു.

അത് ഗുരുവിൽനിന്നും വേദത്തിൽനിന്നും കേൾക്കപ്പെടണം. യുക്തിപൂർവ്വം മനനം ചെയ്യണം. "ഇതെല്ലാം ആത്മാവാണ് " എന്നിങ്ങിനെ അവിടെ യുക്തി പറയപ്പെട്ടു. ഈ പ്രതിജ്ഞക്കു കാരണമായിട്ടാണ് ആത്മാവ് എല്ലാററിനും സാമാന്യമായതാണെന്നും എല്ലാം ആത്മാ വിൽ നിന്നും ഉണ്ടാകുന്നു എന്നും എല്ലാം ആത്മാവിൽ വിലയിക്കുന്നു എന്നും പറ ഞ്ഞത് . അത് സിദ്ധമല്ലെന്നു ശങ്കിച്ച് ആശങ്കാനിവൃത്തിക്കായി ബ്രാഹ്മണം തുടങ്ങുകയാണ് .

അതെങ്ങനെയെന്നാൽ അന്യോന്യം ഉപകാരപ്രദവും ഉപകാരത്തെ ചെയ്യുന്നതുമാണ് ഈ പൃഥിവ്യാദി ജഗത്തെല്ലാം. ലോകത്തിൽ പരസ്പരം ഉപകാര്യവും ഉപകാരകവുമായതിനെല്ലാം ആദ്യം ഒരേകാരണമാണുണ്ടായിരുന്നത് . ഒരേ സാമാന്യത്തിലാണുൾക്കൊണ്ടിരുന്നത് . ഒന്നിൽത്തന്നെ വിലയിക്കുന്നതുമായിട്ടാണ് കാണപ്പെടാറുള്ളത് . അതിനാൽ പരസ്പരോപകാര്യോപകാരകത്വം കാരണം പൃഥിവ്യാദി ലക്ഷണത്തോടുകൂടിയ ജഗത്തും അപ്രകാരം തന്നെയാവേണ്ടതാണ് . ഈ അർത്ഥം തന്നെ ബ്രാഹ്മണത്തിൽ പ്രകടമാക്കിയിരിക്കുന്നു.

അഥവാ ആത്മൈവേദം സർവ്വമിതി പ്രതിജ്ഞാതസ്യാത്മോ— ൽപ്പത്തിസ്ഥിതിലയത്വം ഹേതു— മുക്ത്വാ പുനരാഗമ പ്രധാനേന മ— ധുബ്രാഹ്മണേന പ്രതിജ്ഞാത— സ്യാർത്ഥസ്യ നിഗമനം ക്രിയതേ. തഥാ ഹി നയ്യായികൈരുക്തം "ഹേത്വപദേശാത് പ്രതിജ്ഞായാ പുനർവ്വചനം നിഗമനം" ഇതി.

അഥവാ "ഇതെല്ലാം ആത്മാവാണ് " എന്ന് പ്രതിജ്ഞ ചെയ്തിട്ടുള്ളതിന് ആത്മാവിലുണ്ടായി സ്ഥിതി ചെയ്ത് ലയിക്കുന്നതിൻെറ കാരണത്തെ പറഞ്ഞിട്ട് വീണ്ടും ആഗമപ്രധാനമായ മധുബ്രാഹ്മണം വഴി പ്രതിജ്ഞാതാർത്ഥത്തിൻെറ നിഗമനത്തെ ചെയ്യുകയാണെന്നും വരാം. നയ്യായികന്മാർ പറഞ്ഞിട്ടുണ്ട് , "ഹേതുവിനെ പ്രതിപാദിച്ചിട്ട് പ്രതിജ്ഞയെവിണ്ടും പറയുകയാണ് നിഗമനം" എന്ന് .

അന്യൈ വ്യാഖ്യാതം ആ ദു— ന്ദുഭിദൃഷ്ടാന്താച്ഛ്രോതവ്യാർത്ഥ— മാഗമവചനം പ്രാങ് മധുബ്രാഹ്മ— ണാത് മന്തവ്യാർത്ഥമുപപത്തിപ്ര— ദർശനേന, മധുബ്രാഹ്മണേന തു നിധിദ്ധ്യാസനവിധിരുച്യതേ ഇതി.

മററു വ്യാഖ്യാതാക്കൾ വ്യാഖ്യാനിച്ചിരിക്കുന്നത് — ദുന്ദുഭി ദൃഷ്ടാന്തം വരെ ശാസ്ത്രവചനം ശ്രോതവ്യാർത്ഥ— ത്തെകുറിക്കാനാണ് . മധുബ്രാഹ്മണം വരെയുള്ള ഭാഗം മനനം ചെയ്യേണ്ടതിനെ നിരൂപിക്കുന്നതായി കാണുന്നു. മധുബ്രാഹ്മണം നിധിധ്യാസനവിധിയെ കാ— ണിച്ചു തരുന്നു എന്നാണ് പറഞ്ഞി— ട്ടുള്ളത് .

സർവ്വഥാപി തു യഥാ ആഗ— മേനാവധാരിതം തർക്കതസ്ത— ഥൈവ മന്തവ്യം. യഥാ തർക്കതോ മതം തസ്യ തർക്കാഗമാഭ്യാം നി— ശ്ചിതസ്യ തഥൈവ നിദിധ്യാസനം ക്രിയത ഇതി പൃഥങ് നിധിധ്യാസ— നവിധിരനർത്ഥക ഏവ. തസ്മാത് പൃഥക് പ്രകരണ വിഭാഗോ ſ നർ— ത്ഥക ഇത്യസ്മദഭിപ്രായഃ ശ്രവണ— മനനനിദിധ്യാസനാനാമിതി. സർവ്വ— ഥാപി തു അദ്ധ്യായദ്വയസ്യാർത്ഥോ അസ്മിൻ ബ്രാഹ്മണേ ഉപസം— ഹ്രിയതേ.

എന്നാൽ ഏതുവിധത്തിലായാലും ശാസ്ത്രത്താൽ ഉറപ്പിക്കപ്പെടുന്നത് എങ്ങനെയാണോ അങ്ങനെ തന്നെയാണ് തർക്കം കൊണ്ടും മനനം ചെയ്യപ്പെടേണ്ടത് . തർക്കംകൊണ്ടും മനനം ചെയ്യേണ്ടതും. തർക്കശാസ്ത്രങ്ങൾ കൊണ്ട് നിശ്ചയിക്കേണ്ടതും എങ്ങനെയാണോ അങ്ങനെയാണ് നിദിധ്യാസനം ചെയ്യേണ്ടതും. അതിനാൽ പ്രത്യേകിച്ചൊരു നിദിധ്യാസനവിധി ആവശ്യമില്ല. അതുകൊണ്ട് ശ്രവണമനനനിദിധ്യാസങ്ങൾക്ക് പ്രത്യേക പ്രകരണ വിഭാഗങ്ങൾ ആവശ്യമില്ലെന്നാണ് നമ്മുടെ അഭിപ്രായം. രണ്ടദ്ധ്യായങ്ങളുടേയും അർത്ഥം എല്ലാ നിലക്കും ഈ ബ്രാഹ്മണത്തിൽ ഉപസംഹരിക്കപ്പെട്ടിരിക്കുന്നു.

**മന്ത്രഃ 1 —** ഇയം പൃഥിവീ സർവ്വേഷാം ഭൂതാനാം മധ്വ — സ്യൈ പൃഥിവ്യൈ സർവ്വാണി ഭൂതാനി മധു യശ്ചാ— യമസ്യാം പൃഥിവ്യാം തേജോമയോ ſ മൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം ശാരീരസ്തേജോമയോ ſ മൃതമയഃ പുരുഷോ ſ യമേവ സ യോ ſ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

**മന്ത്രാർത്ഥം 1 —** ഈ പൃഥിവി എല്ലാഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ പൃഥിവിക്ക് മധുവാകുന്നു. ഈ പൃഥിവിയിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. അദ്ധ്യാത്മമായി ഈ ശരീരത്തിൽ സ്ഥിതിചെയ്യുന്നവനും തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ഏതാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്നു മധുവാകുന്നു. ഈ ആത്മാവ് യാതൊന്നാണോ അത് ഇതുതന്നെയാ ണ് . അമൃതമെന്നത് ഇതാകുന്നു. ബ്രഹ്മമെന്നത് ഇതാകുന്നു. ഇത് എല്ലാമാകുന്നു.

ഭാഷ്യഃ 1 — ഇയം പൃഥിവീ പ്രസിദ്ധാ സർവ്വേഷാം ഭൂതാനാം മധു, സർവ്വേഷാം ബ്രഹ്മാദിസ്തംബപര്യന്താനാം ഭൂതാനാം പ്രാണിനാം, മധുകാര്യം, മധ്വിവ മധു. യഥൈകോ മധ്വപൂപോഽനേകൈർമ്മധുകരൈഃ നിർവ്വിർത്തിതഃ ഏവമിയം പൃഥിവീ സർവ്വഭൂതനിർവ്വിർത്തിതാ. തഥാ സർവ്വാണി ഭൂതാനി പൃഥിവ്യൈ പൃഥിവ്യാ അസ്യാ മധു കാര്യം.

ഈ പൃഥിവി എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. ബ്രഹ്മാവു മുതൽ പുൽക്കൊടിവരെയുള്ള എല്ലാ പ്രാണികൾക്കും മധുവാകുന്നു, കാര്യമാകുന്നു — മധുപോലെ എന്നർത്ഥം. ഒരു തേനീച്ചക്കൂട് അനേകം തേനീച്ചകളാൽ നിർമ്മിതമാണ് . അതുപോലെ ഈ പൃഥിവി എല്ലാ ഭൂതങ്ങളാലും നിർമ്മിക്കപ്പെട്ടിരിക്കുന്നു. അതുപോലെ എല്ലാ ഭൂതങ്ങളും ഈ പൃഥിവിയുടെ മധുവാകുന്നു. കാര്യമാകുന്നു.

കിഞ്ച യശ്ചായം പുരുഷോഽസ്യാം പൃഥിവ്യാം തേജോമയശ്ചിന്മാത്രപ്രകാശമയോഽമൃതമയോഽമരണധർമ്മാ പുരുഷോ, യശ്ചായമദ്ധ്യാത്മം ശാരീരഃ ശരീരേ ഭവഃ പൂർവ്വവത് തേജോമയോഽമൃതമയഃ പുരുഷഃ. സ ച ലിംഗാഭിമാനീ. സ ച സർവ്വേഷാം ഭൂതാനാം ഉപകാരകത്വേന മധു. സർവ്വാണി ച ഭൂതാന്യസ്യ മധു. ച ശബ്ദ സാമർത്ഥ്യാത് , ഏവമേതച്ചതുഷ്ടയം താവദേകം സർവ്വഭൂതകാര്യം, സർവ്വാണി ച ഭൂതാന്യസ്യ കാര്യം. അതോഽസ്യ ഏകകാരണ പൂർവ്വകതാ. യസ്മാദേകസ്മാത് കാരണാദേതജ്ജാതം തദേവൈകം പരമാർത്ഥതോ ബ്രഹ്മ, ഇതരകാര്യം വാചാരംഭണം വികാരോ നാമധേയമാത്രമിത്യേഷ

മാത്രമല്ല ഈ പൃഥിവിയിലുള്ള തേജോമയനായ ചിന്മാത്ര പ്രകാശകനായ അമരണസ്വഭാവനായ ഈ പുരുഷനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. അതുപോലെ അധ്യാത്മമായി ശരീരിയായി ഇരിക്കുന്നതും മുൻപിലത്തെപ്പോലെ തേജോമയനും അമൃതമയനുമായ ഈ പുരുഷനും — അവൻ എല്ലാ ഭൂതങ്ങൾക്കും ഉപകാരിയായതിനാൽ — മധുവാകുന്നു. ച എന്ന ശബ്ദത്തിൻെറ സാമർത്ഥ്യത്താൽ ഈ അർത്ഥം കിട്ടുന്നു. ഇപ്രകാരം പൃഥിവി, സർവ്വഭൂതങ്ങൾ, പൃഥിവീസംബന്ധിയായി സമഷ്ടിരൂപത്തിലുള്ള പുരുഷൻ, ശരീരിയായ വ്യഷ്ടി രൂപത്തിലുള്ള പുരുഷൻ എന്നിങ്ങിനെയുള്ള ഈ നാലും മധുവാകുന്നു. അതായത് സർവ്വഭൂതങ്ങളുടെയും കാര്യമെന്നർത്ഥം. സർവ്വഭൂതങ്ങളും ഈ നാലിൻെറയും കാര്യമാണ് അതുകൊണ്ട് ഈ ജഗത്തിനു

മധുപര്യായാണാം സർവ്വേഷാമർ— ത്ഥഃ സംക്ഷേപതഃ

മുഴുവൻ ഒരേകാരണത്തിൽ നിന്നാണു ത്ഭവം. ഏകകാരണമായ ഏതിൽനിന്ന് ഇതുണ്ടായോ അതുമാത്രമാണ് ശരിക്കു ള്ള ബ്രഹ്മം. മററു കാര്യങ്ങളെല്ലാം വെ റും വാചാരംഭമാണ് , വികാരമാണ് , നാമ ധേയമാണ് എന്നാണ് എല്ലാ മധുപര്യാ യങ്ങളുടെയും ചുരുക്കത്തിലുള്ള അർത്ഥം.

അയമേവ സ യോ ഽയം പ്ര— തിജ്ഞാതഃ, "ഇദം സർവ്വം യദയ— മാത്മാ" (2.4.6) ഇതി. ഇദമമൃതം യന്മൈത്രേയ്യാ അമൃതത്വസാധന— മുക്തം ആത്മവിജ്ഞാനമിദം തദ— മൃതം. ഇദം ബ്രഹ്മയദ് ബ്രഹ്മ തേ ബ്രവാണി, ജ്ഞപയിഷ്യാമി, ഇത്യ— ധ്യായാദൗ പ്രകൃതം യദ്വിഷയാ ച വിദ്യാ ബ്രഹ്മവിദ്യേത്യുച്യതേ. ഇദം സർവ്വം യസ്മാദ്ബ്രഹ്മണോ വി— ജ്ഞാനാത്സർവം ഭവതി.

"ഇതെല്ലാം എന്താണോ അതാ ത്മാവാണ് " എന്ന് പറയപ്പെട്ട ആ ആ ത്മാവ് ഇതുതന്നെയാണ് . ഇതമൃത മാണ് , മൈത്രേയിക്ക് അമൃതത്വോപ കരണമായി പറഞ്ഞുകൊടുത്ത ആത്മ ജ്ഞാനം അമൃതമാണ് . "ഞാൻ നിനക്ക് ബ്രഹ്മത്തെപ്പററി പറഞ്ഞു തരാം" എ ന്നും "മനസ്സിലാക്കിത്തരാം" എന്നും അ ധ്യായാരംഭത്തിൽ പ്രകൃതമായി പറഞ്ഞ തേതോ ഏതിനെ വിഷയീകരിക്കുന്നതാ ണോ ബ്രഹ്മവിദ്യ എന്നുപറയപ്പെ ടുന്നത് ആ ബ്രഹ്മം ഇതാണ് . യാതൊ രു ബ്രഹ്മവിജ്ഞാനത്താലാണോ വേ ത്താവ് ഇതെല്ലാമായിത്തീരുന്നത് ആ ബ്രഹ്മവിജ്ഞാനം ഇതാണ് .

**മന്ത്രഃ 2** — ഇമാ ആപഃ സർവ്വേഷാം ഭൂതാനാം മധ്വാ— സാമപാം സർവ്വാണി ഭൂതാനി മധു യശ്ചായമാസ്വപ്സു തേജോമയോ ഽ മൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം രൈതസസ്തേജോമയോ ഽ മൃതമയഃ പുരുഷോ ഽ യമേവ സ യോ ഽ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

**മന്ത്രാർത്ഥം 2** —ഈ അപ്പുകൾ എല്ലാഭൂതങ്ങൾക്കും മധു വാകുന്നു. എല്ലാ ഭൂതങ്ങളും ഈ അപ്പുകൾക്ക് മധുവാ കുന്നു. ഈ അപ്പുകളിൽ തേജോമയനും അമൃതമയനു മായിരിക്കുന്ന പുരുഷനാരാണോ അവനും എല്ലാ ഭൂത ങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധു വാകുന്നു. അദ്ധ്യാത്മമായി രേതസ്സിൽ സ്ഥിതി ചെയ്യുന്ന വനും തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. ഈ ആത്മാ വായത് യാതൊന്നോ അത് ഇതുതന്നെയാണ് . അമൃത മായത് ഇതാണ് . ബ്രഹ്മം ഇതുതന്നെ. ഇതാണെല്ലാ മായിരിക്കുന്നത് .

**ഭാഷ്യ: 2 —** തഥാ ആപഃ . അധ്യാത്മം രേതസ്യപാം വിശേഷതോ ∫ വസ്ഥാനം.

**അതുപോലെയാണ് അപ്പുകളും. അദ്ധ്യാത്മമായി രേതസ്സിൽ വിശേഷിച്ചു സ്ഥിതിചെയ്യുന്നു.**

**മന്ത്രഃ 3 —** അയമഗ്നിഃ സർവ്വേഷാം ഭൂതാനാം മധ്വ– സ്യാ ഗ്നേഃ സർവ്വാണി ഭൂതാനി മധു. യശ്ചായമസ്മിന്നഗ്നൗ തേജോ ∫ മയോ ∫ മൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം വാങ്മയസ്തേജോമയോ ∫ മൃതമയഃ പുരുഷോ ∫ യമേവ സ യോ ∫ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

**മന്ത്രാർത്ഥം 3 —** ഈ അഗ്നി എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ അഗ്നിക്ക് മധുവാകുന്നു. ഈ അഗ്നിയിലുള്ള തേജോമയനും അമൃതമയനുമായ പുരുഷൻ ആരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. അധ്യാത്മമായി വാങ്മയനും തേജോമയനും അമൃതമയനും ആയ ഈ പുരുഷൻ ആരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവൻെറയും മധുവാകുന്നു. ഈ ആത്മാവ് ഏതാണോ അതിതുതന്നെ. അമൃതമായത് ഇതാണ് . ഇതാണ് ബ്രഹ്മം. ഇതാണെല്ലാമായിരിക്കുന്നത് .

**ഭാഷ്യ: 3 —** തഥാ അഗ്നിഃ . വാചി അഗ്നേർവ്വിശേഷതോ ∫ വസ്ഥാനം.

**അതുപോലെ അഗ്നിയും. വാക്കിൽ അഗ്നിക്ക് വിശേഷിച്ചും സ്ഥിതിയുണ്ട് .**

**മന്ത്രഃ 4 —** അയം വായുഃ സർവ്വേഷാം ഭൂതാനാം മധ്വസ്യ വായോഃ സർവ്വാണി ഭൂതാനി മധു യശ്ചായ മസ്മിൻ വാ യൗ തേജോമയോ ∫ മൃതമയഃ പുരുഷോ യശ്ചായ– മദ്ധ്യാത്മം പ്രാണസ്തേജോമയോ ∫ മൃതമയഃ പുരുഷോ ∫ യമേവ സ യോ ∫ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

**മന്ത്രാർത്ഥം 4 —** ഈ വായു എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ വായുവിന് മധുവാകുന്നു. ഈ വായുവിൽ തേജോമയനും അമൃതമയനുമായിരിക്കുന്ന ഈ പുരുഷൻ ആരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. അദ്ധ്യാത്മമായി പ്രാണനായിരിക്കുന്ന തേജോമയനും അമൃതമയനുമായിരിക്കുന്ന ഈ പുരുഷൻ ആരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു.

എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. ഈ ആത്മാവ് ഏതാണോ അതിതുതന്നെയാണ് . ഇതമൃതമാണ് . ഇത് ബ്രഹ്മമാണ് . ഇതെല്ലാമാണ് .

**ഭാഷ്യ: 4** — തഥാ വായുഃ അദ്ധ്യാത്മം പ്രാണഃ . ഭൂതാനാം ശരീരാരംഭക— ത്വേനോപകാരത്വാന്മധുത്വം. തദ— ന്തർഗ്ഗതാനാം തേജോമയാദീനാം കരണത്വേനോപകാരാന്മധുത്വം. തഥാ ചോക്തം "തസ്യൈ വാചഃ പൃഥിവീ ശരീരം ജ്യോതീരൂപമയ— മഗ്നിഃ" (1. 5. 11) ഇതി.

അതുപോലെ വായുവും. അദ്ധ്യാത്മമായതാണ് പ്രാണൻ. പ്രാണികളുടെ ശരീരങ്ങൾക്ക് തുടക്കം കുറിക്കുന്നതിനാൽ ഇത് മധുവാകുന്നു. അതിനുള്ളിലായി തേജോമയാദികൾക്ക് കരണത്വം വഴി ഉപകരിക്കുന്നതിനാൽ മധുത്വം ഭവിക്കുന്നു. "ആ വാക്കിന് പൃഥിവി ശരീരമാകുന്നു. ഈ അഗ്നി തേജോ രൂപമയമാണ് " എന്ന് ഇങ്ങിനെ പറയപ്പെട്ടിട്ടുണ്ട് .

**മന്ത്രഃ 5** — അയമാദിത്യഃ സർവ്വേഷാം ഭൂതാനാം മധ്വ— സ്യാദിത്യസ്യ സർവ്വാണി ഭൂതാനി മധു യശ്ചായമ — സ്മിന്നാദിത്യേ തേജോമയോ ∫ മൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം ചാക്ഷുഷസ്തേജോമയോ ∫ മൃതമയഃ പുരുഷോ ∫ യമേവ സ യോ ∫ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

**മന്ത്രാർത്ഥം 5** —ഈ അദിത്യൻ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ആദിത്യനും മധുവാകുന്നു. ഈ ആദിത്യനിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷനാരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന് മധുവാകുന്നു. അദ്ധ്യാത്മമായി ചക്ഷുസ്സിൽ സ്ഥിതിചെയ്യുന്ന തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരാണോ അവൻ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന് മധുവാകുന്നു. ഈ ആത്മാവാകുന്നത് യാതൊന്നോ അതിതുതന്നെയാകുന്നു ഇതമൃതമാണ് . ഇത് ബ്രഹ്മമാണ് . ഇതെല്ലാമാണ് .

**ഭാഷ്യ: 5** — തഥാ ആദിത്യോ മധു. ചാ ക്ഷുഷൊ ∫ ദ്ധ്യാത്മം.

അതുപോലെ ആദിത്യൻ മധുവാകുന്നു. ചക്ഷുസ്സിലെ പുരുഷൻ അദ്ധ്യാത്മമാണ് .

**മന്ത്രഃ 6** — ഇമാ ദിശഃ സർവ്വേഷാം ഭൂതാനാം മധ്വാസാം ദിശാം സർവ്വാണി ഭൂതാനി മധു. യശ്ചായമാസു ദിക്ഷു തേജോമയോ ∫ മൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം ശ്രൗത്രഃ പ്രാതിശ്രുൽക്കസ്തേജോമയോ ∫ മൃതമയഃ പുരുഷ്യോ ∫ യമേവ സ യോ ∫ യമാത്മേദമമൃതമിദം ബ്ര— ഹ്മേദം സർവ്വം.

**മന്ത്രാർത്ഥം 6 —** ഈ ദിക്കുകൾ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ ദിക്കുകൾക്കും മധുവാകുന്നു. ഈ ദിക്കുകളിൽ തേജോമയനും അമൃതമയനുമായിരിക്കുന്ന പുരുഷൻ ആരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന് മധുവാകുന്നു. അദ്ധ്യാത്മമായി ശ്രോത്രസ്ഥിതനും പ്രതിശ്രവണവേളയിൽ സന്നിഹിതനും തേജോമയനും അമൃതനുമായ ഈ പുരുഷനാരാണോ അവൻ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന് മധുവാകുന്നു. ആത്മാവേതാണോ അതിതുതന്നെയാണ് . ഇതമൃതമാണ് . ഇതു ബ്രഹ്മമാണ് . ഇതെല്ലാമാണ് .

**ഭാഷ്യം 6 —** തഥാ ദിശോ മധു. ദിശോ യദ്യപി ശ്രോത്രമദ്ധ്യാത്മം, ശബ്ദപ്രതിശ്രവണവേലായാം തു വിശേഷതഃ സന്നിഹിതോ ഭവതീത്യദ്ധ്യാത്മം പ്രാതിശ്രുൽക്കഃ, പ്രതിശ്രുൽക്കായാം പ്രതി ശ്രവണവേലായാം ഭവഃ പ്രതിശ്രുൽക്കഃ .

അതുപോലെ ദിക്കുകൾ മധുവാകുന്നു. ദിക്കുകൾക്ക് ശ്രോത്രസംബന്ധിയായ പുരുഷനെന്നു പറഞ്ഞാൽ മതിയെങ്കിലും ശബ്ദ പ്രതിശ്രവണവേളയിൽ വിശേഷിച്ചും സന്നിഹിതനാകുന്നതിനാൽ പ്രതിശ്രുൽക്കനെന്ന് വിശേഷിപ്പിച്ചതാണ് . പ്രതിശ്രുൽക്കയിലുള്ളവൻ പ്രതിശ്രുൽക്കൻ. പ്രതിശ്രുൽക്ക - പ്രതിശ്രവണവേള.

**മന്ത്രഃ 7 —** അയം ചന്ദ്രഃ സർവ്വേഷാം ഭൂതാനാം മധ്വസ്യ ചന്ദ്രസ്യ സർവ്വാണി ഭൂതാനി മധു. യശ്ചായമസ്മിംശ്ചന്ദ്രേ തേജോമയോഽമൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം മാനസസ്തേജോമയോഽമൃതമയഃ പുരുഷോഽയമേവ സ യോഽയമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം

**മന്ത്രാർത്ഥം 7 —** ഈ ചന്ദ്രൻ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ ചന്ദ്രനും മധുവുമാകുന്നു. ഈ ചന്ദ്രനിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷനാരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനു മധുവാകുന്നു. അദ്ധ്യാത്മമായി മനസ്സിൽ സ്ഥിതിചെയ്യുന്നു തേജോമയനും അമൃതമയനുമായ ഈ പുരുഷനാരാണോ അവൻ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന് മധുവാകുന്നു. ഈ ആത്മാവ് ഏതാണോ അതിതാകുന്നു. ഇതമൃതമാണ് . ഇത് ബ്രഹ്മമാണ് . ഇതെല്ലാമാണ് .

**ഭാഷ്യം 7 —** തഥാ ചന്ദ്രഃ അദ്ധ്യാത്മം മാനസഃ

അതുപോലെ ചന്ദ്രനും. അദ്ധ്യാത്മമായത് മനസ്സിലുള്ള പുരുഷനാകുന്നു.

**മന്ത്രഃ 8** — ഇയം വിദ്യുത് സർവ്വേഷാം ഭൂതാനാം മധ്വ— സ്യൈ വിദ്യുതഃ സർവ്വാണി ഭൂതാനി മധു യ ശ്ചായമസ്യാം വിദ്യുതി തേജോമയോ ∫ മൃതമയഃ പുരുഷോ യശ്ചായ— മദ്ധ്യാത്മം തൈജസസ്തേജോമയോ ∫ മൃതമയഃ പുരുഷോ ∫ യമേവ സ, യോ ∫ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

**മന്ത്രാർത്ഥം 8** — ഈ വിദ്യുത്ത് എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ വിദ്യുത്തിനും മധു വാകുന്നു. ഈ വിദ്യുത്തിലുള്ള തേജോമയനും അമൃത മയനുമായ പുരുഷനാരാണോ അവൻ എല്ലാ ഭൂതങ്ങൾ ക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകു ന്നു. അദ്ധ്യാത്മമായി ത്വക്കിലുള്ള തേജസ്സിൽ സ്ഥിതി ചെയ്യുന്ന തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരാണോ അവൻ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. ഈ ആത്മാവേ താണോ അതിതു തന്നെയാണ് . ഇതമൃതമാണ് . ഇതു ബ്രഹ്മമാണ് .

**ഭാഷ്യഃ 8** —തഥാ വിദ്യുത് . ത്വ— ക് തേജസി ഭവസ്തൈജസോ ∫ ദ്ധ്യാത്മം.

അതുപോലെ വിദ്യുത്തും. ത്വക്കി ലുള്ള തേജസ്ഥിതമായിരിക്കുന്ന തൈ ജസ പുരുഷൻ അദ്ധ്യാത്മമാണ് .

**മന്ത്രഃ 9** — അയം സ്തനയിത് നുഃ സർവ്വേഷാം ഭൂതാനാം മധ്വസ്യ സ്തനയിനോഃ സർവ്വാണി ഭൂതാനി മധു യശ്ചാ— യമസ്മിൻ സ്തനയിത്നൗ തേജോമയോ ∫ മൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം ശാബ്ദഃ സൗവരസ്തേ — ജോമയോ ∫ മൃതമയഃ പുരുഷോ ∫ യമേവ സ യോ ∫ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

**മന്ത്രാർത്ഥം 9** — ഈ മേഘം എല്ലാ ഭൂതങ്ങൾക്കും മധു വാകുന്നു. എല്ലാ ഭൂതങ്ങളും ഈ മേഘത്തിനും മധുവാ കുന്നു. ഈ മേഘത്തിൽ തേജോമയനും അമൃതമയനു മായിരിക്കുന്ന ഈ പുരുഷൻ ആരാണോ അവൻ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. അദ്ധ്യാത്മമായി സ്വരത്തിൽ സന്നിഹിതനായിരിക്കുന്നവനും ശബ്ദത്തിൽ സ്ഥിതി ചെ യ്യുന്നവനും തേജോമയനും അമൃതമയനുമായ ഈ പുരു ഷനാരാണോ അവനെല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. ഈ ആത്മാ വേതാണോ അതിതുതന്നെയാണ് . ഇതമൃതമാണ് . ഇത് ബ്രഹ്മമാണ് . ഇതെല്ലാമാണ് .

**ഭാഷ്യം 9** —തഥാ സ്തനയിത്നുഃ ശ— ബ്ദേ ഭവഃ ശാബ്ദോ ഽ ദ്ധ്യാത്മം യ— ദ്യപി, തഥാ പി സ്വരേ വിശേഷ— തോ ഭവതീതി സൗവരോ ഽ ധ്യാ ത്മം.

**അതുപോലെ മേഘവും. അദ്ധ്യാത്മമായി ശബ്ദത്തിൽ ഭവിക്കുന്നവൻ എന്നർത്ഥത്തിന് ശാബ്ദൻ എന്നുപറഞ്ഞാൽ മതിയായിരുന്നു. എങ്കിലും സ്വരത്തിൽ വിശേഷിച്ചും ഭവിക്കുന്നതിനാൽ അദ്ധ്യാത്മമായി സൗവരൻ എന്നു പറഞ്ഞതാണ്**

**മന്ത്രഃ 10** —**അയമാകാശഃ** സർവ്വേഷാം ഭൂതാനാം മധ്വ— സ്യാകാശസ്യ സർവ്വാണി ഭൂതാനി മധു യഷ്ചായമ— സ്മിന്നാകാശേ തേജോമയോ ഽ മൃതമയഃ പുരുഷോ യശ്ചായമദ്ധ്യാത്മം ഹൃദ്യാകാശസ്തേജോമയോ ഽ മൃതമയഃ പുരുഷോ ഽ യമേവ സ യോ ഽ യമാത്മേദമമൃത— മിദം ബ്രഹ്മേ ദം സർവ്വം.

**മന്ത്ര 10** — ഈ ആകാശം എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ ആകാശത്തിനും മധുവാകുന്നു. ഈ ആകാശത്തിലുള്ള തേജോമയനും അമൃതമയനുമായ ഈ പുരുഷനാരാണോ അവനും. അധ്യാത്മമായി ഹൃദയാകാശമായിരിക്കുന്ന തേജോമയനും അമൃതമയനുമായ ഈ പുരുഷനാരാണോ അവനും. ഈ ആത്മാവേതാണോ അതിതുതന്നെയാണ് . ഇതമൃതമാണ് . ഇത് ബ്രഹ്മമാണ് . ഇത് എല്ലാമണ് .

**ഭാഷ്യം 10**— തഥാആകാശഃ. അധ്യാത്മം ഹൃദ്യാകാശഃ.

അതുപോലെ ആകാശം ഹൃദയത്തിലുള്ള ആകാശം അദ്ധ്യാത്മമായതാണ്

ആകാശാന്താഃ പൃഥിവ്യാ— ദയോ ഭൂതഗണാ ദേവതാഗണാ ശ്ച കാര്യകരണസംഘാതാത്മാനഃ ഉപ— കർവ്വന്തോ മധു ഭവന്തി പ്രതിശരീ— രിണ മിത്യുക്തം. യേന തേ പ്രയു ക്താഃ ശരീരിഭിഃ സംബദ്ധ്യമാനാ മ— ധുത്വേന ഉപകുർവ്വന്തി തദ്വക്തവ്യ— മിതീദമാരഭ്യതേ.

പൃഥിവിമുതൽ ആകാശം വരെയുള്ള ഭൂതങ്ങളും ദേവതാഗണങ്ങളും ഓരോ ശരീരിക്കും ശരീരേന്ദ്രിയ സംഘാതരൂപത്തിൽ ഉപകരിച്ചുകൊണ്ട് മധുവായിത്തീരുന്നു എന്നുപറഞ്ഞുവല്ലോ. എന്നാൽ ഇവ ശരീരികളോട് ബന്ധപ്പെട്ട് മധുവായിത്തീരുന്നത് എന്തിന്റെ പ്രേരണകൊണ്ടാണെന്ന് പറയണമെന്നു കരുതി അതിന് തുടങ്ങുന്നു.

**മന്ത്രഃ 11** — അയം ധർമ്മഃ സർവ്വേഷാം ഭൂതാനാം മധ്വസ്യ ധർമ്മസ്യ സർവ്വാണി ഭൂതാനി മധു യശ്ചായമസ്മിൻ ധർമ്മേ തേജോമയോ ഽ മൃതമായഃ പുരുഷോ യശ്ചായ— മദ്ധ്യാത്മം ധാർമ്മസ്തേജോമയോ ഽ മൃതമയഃ പുരുഷോ ഽ യമേവ സ യോ ഽ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം

**മന്ത്രാർത്ഥം 11 —** ഈ ധർമ്മം എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈധർമ്മത്തിനും മധുവാകുന്നു. ഈ ധർമ്മത്തിലുള്ള തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരാണോ അവനും അദ്ധ്യാത്മമായി ധർമ്മത്തിലിരിക്കുന്ന തേജോമയനും അമൃതമയനുമായിരിക്കുന്ന ഈ പുരുഷൻ ആരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാഭൂതങ്ങളും ഇവനും മധുവാകുന്നു. ഈ ആത്മാവേതാണോ അതിതുതന്നെയാണ്. ഇതമൃതമാണ്, ഇതു ബ്രഹ്മമാണ്, ഇതെല്ലാമാണ്.

**ഭാഷ്യം 11 —** അയം ധർമ്മഃ—"അയം" ഇത്യപ്രത്യക്ഷോ ऽ പി ധർമ്മഃ കാര്യേണ തത് പ്രയുക്തേന പ്രത്യക്ഷേ ണ വ്യപ ദിശ്യതേ—അയം ധർമ്മ ഇതി പ്രത്യക്ഷവത്. **ധർമ്മശ്ച വ്യാഖ്യാതഃ ശ്രുതി സ്മൃതി—ലക്ഷണഃ ക്ഷത്രാ ദീനാമപി നിയന്താ, ജഗതോ** വൈചിത്ര്യ കൃത് പൃഥിവ്യാദീനാം പരിമാണഹേതുത്വാത്, പ്രാണിഭിരനുഷ്ഠീ യമാനരൂപശ്ച. തേന ചായം ധർമ്മ ഇതി പ്രത്യക്ഷേണ വ്യപദേശഃ.

ഈ ധർമ്മം—ധർമ്മം പ്രത്യക്ഷമല്ലെങ്കിലും അതിനാൽ പ്രേരിതമായ കാര്യം പ്രത്യക്ഷമായതിനാൽ ഈ ധർമ്മമെന്നിങ്ങിനെ— പ്രത്യക്ഷമാണെന്നനിലക്ക് നിർദ്ദേശിക്കപ്പെട്ടതാണ്. ശ്രുതി സ്മൃതികളിൽ ലക്ഷണം പറഞ്ഞിട്ടുള്ള അതിന്റെ രൂപം വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട്. അത് ക്ഷത്രിയാദികളെക്കൂടി നിയന്ത്രിക്കുന്നു. പൃഥിവ്യാദികൾക്ക് പരിണാമ കാരണമായതിനാൽ ജഗത്തിന് വൈചിത്ര്യത്തെ ഉണ്ടാക്കുന്നു. പ്രാണികളാൽ അനുഷ്ഠിക്കപ്പെടുന്ന രൂപ ത്തോടുകൂടിയതാണ്. അതുകൊണ്ടെല്ലാം "ഈ ധർമ്മം" എന്നിങ്ങിനെ പ്രത്യക്ഷമായി നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു.

സത്യധർമ്മയോശ്ചാ ഭേദേന നിർദ്ദേശഃ കൃതഃ ശാസ്ത്രാചാരലക്ഷണയോഃ. ഇഹ തു ഭേദേന വ്യപദേശഃ ഏകത്വേ സത്യപി. ദൃഷ്ടാദൃഷ്ടഭേദരൂപേണ കാര്യാരംഭകത്വാത്. യസ്ത്വദൃഷ്ടോ ऽ പൂർവ്വാഖ്യോ ധർമ്മഃ, സ സാമാന്യ വിശേഷാത്മനാ അദൃഷ്ടേന രൂപേണ കാര്യമാരഭതേ സാമാന്യരൂപേണ പൃഥിവ്യാദീനാം പ്രയോക്താഭവതി, വിശേഷരൂപേണ ച അദ്ധ്യാത്മം കാര്യകരണസംഘാതസ്യ. തത്ര പൃഥിവ്യാദീനാം പ്രയോക്തരി യശ്ചായമസ്മിൻ ധർമ്മേ തേജോമയഃ. തഥാധ്യാത്മം കാര്യകരണ സംഘാത കർത്തരി ധർമ്മേ ഭവോ ധാർമ്മഃ.

ശാസ്ത്രലക്ഷണമായസത്യത്തിനും ആചാരലക്ഷണമായ ധർമ്മത്തിനും ഭേദമില്ലാതെനിർദ്ദേശത്തെ ചെയ്തിരിക്കുന്നു. ഇവിടെയാകട്ടെഅവരണ്ടൊന്നാണെങ്കിലും ഭേദമുള്ളതായി നിർദ്ദേശിച്ചിരിക്കുന്നു. കാരണം ദൃഷ്ടാദൃഷ്ടഭേദരൂപത്തോടുകൂടിയ ഇവ വ്യത്യസ്തമായ കാര്യങ്ങൾക്ക് ആരംഭം കുറിക്കുന്നു. അദൃഷ്ടം അപൂർവ്വമെന്നുപേരായ ധർമ്മമാണ്. അത് സാമാന്യ വിശേഷങ്ങളാകുന്ന അദൃഷ്ടരൂപത്തിലുള്ള കാര്യാരംഭത്തെ ചെയ്യുന്നു. സാമാന്യരൂപത്തിൽ പൃഥിവ്യാദികളുടെ പ്രയോക്താവായും വിശേഷരൂപത്തിൽ അദ്ധ്യാത്മമായ ശരീരേന്ദ്രിയസംഘാതത്തിന്റെ പ്രയോക്താവായും ഭവിക്കുന്നു. അവയിൽ പൃഥിവ്യാദികളുടെ പ്രയോക്താവായ ധർമ്മത്തെയാണ് "യശ്ചായമസ്മിൻ ധർമ്മേ" എന്നു പറഞ്ഞി

രിക്കുന്നത് . അതുപോലെ "യശ്ചായ മധ്യാത്മം" എന്നതുകൊണ്ട് അധ്യാത്മ മായ ശരീരേന്ദ്രിയ സംഘാതത്തിന്റെ പ്ര യോക്താവായ ധർമ്മത്തെയും പറഞ്ഞി രിക്കുന്നു. ധർമ്മത്തിലുള്ളവൻ ധാർമ്മൻ.

**മന്ത്രഃ 12** —ഇദം സത്യം സർവ്വേഷാം ഭൂതാനാം മധ്വസ്യ സത്യസ്യ സർവ്വാണി ഭൂതാനി മധു യശ്ചായമസ്മിൻ സത്യേ തേജോമയോ ഽ മൃതമയഃ പുരുഷോ യശ്ചായ— മധ്യാത്മം സാത്യസ്തേജോമയോ ഽ മൃതമയഃ പുരുഷോ ഽ യമേവ സ യോ ഽ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

**മന്ത്രാർത്ഥം 12** — ഈ സത്യം എല്ലാം ഭൂതങ്ങൾക്കും മധു വാകുന്നു. എല്ലാ ഭൂതങ്ങളും ഈ സത്യത്തിനും മധുവാകു ന്നു. ഈ സത്യത്തിലുള്ള തേജോമയനും അമൃതമയനു മായ പുരുഷനാരാണോ അവനും. അധ്യാത്മമായി സത്യ ത്തിലിരിക്കുന്ന തേജോമയനും അമൃതമയനുമായ ഈ പുരുഷൻ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂത ങ്ങളും ഇവനും മധുവാകുന്നു. ഈ ആത്മാവേതാണോ അതിതുതന്നെയാണ് . ഇതമൃതമാണ് . ഇത് ബ്രഹ്മമാ ണ് . ഇതെല്ലാമാണ് .

ഭാഷ്യഃ 12— തഥാ ദൃഷ്ടേനാ— നുഷ്ഠീയമാനേന ആചാരരൂപേണ സത്യാഖ്യോ ഭവതി സ ഏവ ധർമ്മഃ സോ ഽ പി ദ്വി പ്രകാര ഏവ സാ— മാന്യ വിശേഷാത്മരൂപേണ. സാമാ— ന്യരൂപ; പൃഥിവ്യാദിസമവേതോ വിശേഷരൂപഃ കാര്യകരണസംഘാ— തസമവേതഃ തത്ര പൃഥിവ്യാദി സമവേതേ വർത്തമാനക്രിയാരൂപേ സാത്യേ, തഥാധ്യാത്മം കാര്യകരണ— സംഘാതസമവേതേ സത്യേ ഭവഃ സാത്യഃ "സത്യേന വായുരാവാതി" ഇതി ശ്രുത്യന്തരാത് . (മഹാനാര 22.1)

അതുപോലെ ദൃഷ്ടാവും അനു ഷ്ഠിക്കപ്പെടേണ്ടതുമായ ആചാരരൂപ ത്തിൽ ആധർമ്മം തന്നെ സത്യാഖ്യമായി ത്തീരുന്നു. അതും സാമാന്യം, വിശേഷം എന്നീ രൂപങ്ങളിൽ രണ്ടു രൂപത്തിലുണ്ട് പൃഥിവ്യാദിസംബന്ധമുള്ളത് സാമാന്യ രൂപവും ശരീരേന്ദ്രിയസംഘാത സംബന്ധ മുള്ളത് വിശേഷ രൂപവുമാണ് . അതിൽ പൃഥിവ്യാദിസംബന്ധമുള്ളതും വർത്ത മാന ക്രിയാരൂപവുമായസത്യത്തെ "യ ശ്ചായമസ്മിൻ സത്യേ" എന്നിങ്ങനെ പറഞ്ഞിരിക്കുന്നു. അതുപോലെ അദ്ധ്യാ ത്മമായി ശരീരേന്ദ്രിയ സംഘാതത്തോടു ബന്ധപ്പെട്ടതിനെ "യശ്ചായമധ്യാത്മം" എന്നുംപറഞ്ഞിരിക്കുന്നു. സത്യത്തിൽ ഭവിക്കുന്നവനാണ് സാത്യൻ "സത്യേന വായുരാവാതി" എന്ന് മറെറാരു ശ്രുതി യിൽ പറയുന്നു.

**മന്ത്രഃ 13** — ഇദം മാനുഷം സർവ്വേഷാം ഭൂതനാം മധ്വസ്യ മാനുഷസ്യ സർവ്വാണി ഭൂതാനി മധു യശ്ചായ മസ്മിൻ

മാനുഷേ തേജോമയോ ∫ മൃതമയഃ പുരുഷോ യശ്ചാ– യ മധ്യാത്മം മാനുഷസ്തേജോമയോ ∫ മൃതമയഃ പുരുഷോ ∫ യമേവ സ യോ ∫ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

**മന്ത്രാർത്ഥം 13 —** ഈ മാനുഷജാതി എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ മാനുഷജാതിക്കും മധുവാകുന്നു. ഈ മനുഷജാതിക്കുള്ളിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരാണോ അവനും. അധ്യാത്മമായി തേജോമയനും അമൃതമയനുമായ ഈ പുരുഷനാരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധു വാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. ഈ ആത്മാവേതാണോ അതിതുതന്നെയാണ് . ഇതമൃതമാണ് . ഇതു ബ്രഹ്മമാണ് . ഇതെല്ലാമാണ് .

ഭാഷ്യഃ 13— ധർമ്മസത്യാഭ്യാം പ്രയുക്തോ ∫ യം കാര്യകരണസംഘാത വിശേഷഃ. സ യേന ജാതി–വിശേഷേണ സംയുക്തോ ഭവതി സ ജാതിവിശേഷോ മാനുഷാദിഃ തത്ര മാനുഷാദിജാതിവിശിഷ്ടാ ഏവ സർവ്വേ പ്രാണിനികായാഃ പരസ്പരോപകാര്യോപകാരക– ഭാവേന വർത്തമാനാ ദൃശ്യന്തേ. അതോ മാനുഷാദിജാതിരപി സർവ്വേ–ഷാം ഭൂതാനാം മധു. തത്ര മാനു–ഷാദിജാതിരപി ബാഹ്യാ ആധ്യാ–ത്മികീ ചേത്യുഭയധാ നിർദ്ദേ– ശഭാക് ഭവതി.

ഈ ശരീരേന്ദ്രിയ സംഘാത വിശേഷം ധർമ്മത്താലും സത്യത്താലും പ്രേരിതമായതാണ് . അതേതു ജാതി വിശേഷത്തോചുചേർന്നിരിക്കുന്നുവോ അതു മനുഷ്യാദിജാതിവിശേഷമാണ് . അതിൽ എല്ലാ പ്രാണിസഞ്ചയങ്ങളും മാനുഷാദി ജാതിയോടുകൂടിത്തന്നെ അന്യോന്യം ഉപകാര്യവും ഉപകാരകവുമായി വർത്തിക്കുന്നതായികാണപ്പെടുന്നു. അതുകൊണ്ട് മാനുഷാദി ജാതിയും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. ധർമ്മാദിയെപ്പോലെ മാനുഷാദി ജാതിയും ബാഹ്യമായും ആധ്യാത്മികമായും രണ്ടുവിധത്തിൽ നിർദ്ദേശിക്കപ്പെടാവുന്നതായി ഭവിക്കുന്നു.

യസ്തുകാര്യയസ്തു കരണ– സംഘാതോ മാനുഷാദി വിശിഷ്ടഃ സഃ—

എതാണോ മാനുഷാദി ജാതി വിശിഷ്ടമായ ദേഹേന്ദ്രിയ സംഘാതം അത് .

**മന്ത്രഃ 14 —**അയമാത്മാ സർവ്വേഷാം ഭൂതാനാം മധ്വ — സ്യാത്മനഃ സർവ്വാണി ഭൂതാനി മധു യശ്ചായമസ്മിന്നാ– ത്മനി തേജോമയോ ∫ മൃതമയഃ പുരുഷോ യശ്ചായമാ– ത്മാ തേജോമയോ ∫ മൃതമയഃ പുരുഷോ ∫ യമേവ സയോ ∫ യമാത്മേദമമൃതമിദം ബ്രഹ്മേദം സർവ്വം.

**മന്ത്രാർത്ഥം 14 —** ഈ ആത്മാവ് എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ ആത്മാവിന് മധുവാകുന്നു. ഈ ആത്മാവിലുള്ള തേജോമയനും അമൃതമയനു

മായ ഈ പുരുഷനാരാണോ അവനും. ആത്മാവായിരിക്കുന്ന തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരാണോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. ഈ ആത്മാവേതാണോ അതിതുതന്നെയാണ് . ഇതമൃതമാണ് . ഇതു ബ്രഹ്മമാണ് . ഇതെല്ലാമാണ് .

**ഭാഷ്യഃ 14**— അയമാത്മാ സർവ്വേഷാം ഭൂതാനാം മധു.

ഈ ആത്മാവ് (ശരീരം) എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു.

നന്വയം ശരീരശബ്ദേന നിർദ്ദിഷ്ടഃ പൃഥിവീപര്യായ ഏവ.

**പൂ.പ— ശരീരശബ്ദം കൊണ്ട് നിർദ്ദേശിക്കപ്പെട്ടത് പൃഥിവീപര്യായം മാത്രമല്ലേ ?**

ന. പാർത്ഥിവാംശസ്യൈവ തത്ര ഗ്രഹണാത് . ഇഹ തു സർവ്വാത്മാ പ്രത്യസ്തമിതാദ്ധ്യാത്മാധിഭൂതാധിദൈവാദിസർവ്വവിശേഷഃ— സർവ്വഭൂതദേവതാഗണവിശിഷ്ടഃ കാര്യകരണസംഘാതഃ സഃ അയമാത്മേത്യുച്യതേ. തസ്മിന്നസ്മിന്നാത്മനി തേ ജോമയോ ƒ മൃതമയഃ പുരുഷോ ƒ മൂർത്തരസഃ സർവ്വാത്മകോ നിർദ്ദിശ്യതേ. എകദേശേന തു പൃഥിവ്യാദിഷു നിർദ്ദിഷ്ടോ ƒ ത്രാദ്ധ്യാത്മവിശേഷാഭാവാത് സ ന നിർശ്യതേ. പരിശിഷ്ടോ വിജ്ഞാനമയോ യദർ ത്ഥോ ƒയംദേഹലിംഗ സംഘാത ആത്മാ സ യശ്ചായമാത്മേത്യുച്യ തേ.

**സിദ്ധാന്തി— അല്ല.** അവിടെ പാർത്ഥിവാംശത്തെ മാത്രമേ ഗ്രഹിച്ചിട്ടുള്ളൂ. ഇവിടെയാകട്ടെ അധ്യാത്മം, അധിദൈവം, അധിഭൂതം മുതലായ വിശേഷങ്ങളെല്ലാമസ്തമിച്ച സർവ്വാത്മാവാണ് ഉള്ളത് . എല്ലാ ഭൂതദേവതാ ഗണങ്ങളാലും വിശേഷിപ്പിക്കപ്പെട്ടതും ദേഹേന്ദ്രിയ സംഘാതവുമായ അത് "അയമാത്മാ" എന്ന് ഇങ്ങിനെ പറയപ്പെടുന്നു. ആ ഈ ആത്മാവിൽ തേജോമയനും അമൃതമയനും അമൂർത്തരസനുമായ സർവ്വാത്മകൻ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. അതിൽ അധ്യാത്മവിശേഷമില്ലാത്തിനാൽ ഈ പര്യായങ്ങളിൽ മുൻപര്യായങ്ങളിലെന്നപോലെ "യശ്ചായമധ്യാത്മം" എന്നു പറ ഞ്ഞില്ല. ആരുടെ പ്രയോജനത്തിനായിട്ടാണോ ദേഹലിംഗ സംഘാത രൂപമായ ആത്മാവ് പറയപ്പെട്ടത് , ശേഷിക്കുന്ന ആ വിജ്ഞാനമയനെയാണ് "യശ്ചായ മാത്മാ" എന്ന് പറഞ്ഞിരിക്കുന്നത് .

**മന്ത്രഃ 15** —സ വാ അയമാത്മാ സർവ്വേഷാം ഭൂതാനാമധിപതിഃ സർവ്വേഷാം ഭൂതാനാം രാജാ തദ്യഥാ രഥനാഭൗ ച രഥനേമൗ ചാരാഃ സർവ്വേ സമർപ്പിതാ ഏവമേവാസ്മിന്നാത്മനി സർവ്വാണി ഭൂതാനി സർവ്വേ ദേവാഃ സർവ്വേ ലോകാഃ സർവ്വേ പ്രാണാഃ സർവ്വ ഏത ആത്മാനഃ സമർപ്പിതാഃ.

**മന്ത്ര 15** — അപ്രകാരമുള്ള ഈ ആത്മാവ് എല്ലാ ഭൂതങ്ങൾക്കും ആധിപതിയാണ് . എല്ലാ ഭൂതങ്ങൾക്കും രാജാവാണ് . അതെങ്ങനെയെന്നാൽ രഥ ചക്രത്തിൻെറ അച്ചുതണ്ടിലും വൃത്തത്തിലും ആരക്കാലുകളെല്ലാം സമർപ്പിത

ങ്ങളായ പോലെ. അതുപോലെ ഈ ആത്മാവിൽ എല്ലാ ഭൂതങ്ങളും എല്ലാ ദേവന്മാരും എല്ലാ ലോകങ്ങളും എല്ലാ പ്രാണങ്ങളും എല്ലാ ആത്മാക്കളും സമർപ്പിക്കപ്പെട്ടിക്കുന്നു.

ഭാഷ്യം:15— യസ്മിന്നാത്മനി പരി— ശിഷ്ടോ വിജ്ഞാനമയോ ƒ ന്ത്യേ പര്യായേ പ്രവേശിതഃ, സോ ƒ യമാ— ത്മാ. തസ്മിന്നവിദ്യാകൃത കാര്യ കരണസംഘാതോപാധി വിശിഷ്ടേ ബ്രഹ്മവിദ്യയാ പരമാർത്ഥാത്മനി പ്രവേശതേ, സ ഏവമുക്തോ ƒ ന— ന്തരോ ƒ ബാഹ്യഃ കൃത്സ്നഃ പ്രജ്— ഞാനഘനഭൂതഃ സ വൈ സ ഏവാ— യമാത്മാ അവ്യവഹിതപൂർവ്വപ— ര്യായേ തേജോമയ ഇത്യാദിനാ നി— ർദ്ദിഷ്ടോ വിജ്ഞാനാത്മാ വിദ്വാൻ സർവ്വേഷാം ഭൂതാനാമയമാത്മാ സ— ർവ്വൈരുപാസ്യഃ സർവ്വേഷാം ഭൂതാനാമധിപതിഃ സർവ്വഭൂതാനാം സ്വതന്ത്രോ ന കുമാരാമാത്യവത് കിം തർഹി? സർവ്വേഷാം ഭൂതാനാം രാജാ. രാജത്വവിശേഷണമധിപ— തിരിതി ഭവതി കൾചിദ്രാ— ജോചി— തവൃത്തി മാശ്രിത്യ രാജാ ന ത്വധി— പതിഃ, അതോ വിശിനഷ്ട്യാധിപ— തിരിതി. ഏവം സർവ്വഭൂതാത്മാ വി— ദ്വാൻ ബ്രഹ്മവിന്മുക്തോ ഭവതി.

യദുക്തം ബ്രഹ്മവിദ്യയാ സർവ്വം ഭവിഷ്യന്തോ മനുഷ്യാ മന്യ— ന്തേ കിമു തദ് ബ്രഹ്മവേദ്യസ്മാ— ത്തത്സർവ്വമഭവത് ഇതീദം തദ് വ്യാ— ഖ്യാതം. ഏവമാത്മാനമേവ സർ— വ്വാത്മത്വേന ആചാര്യാഗമാഭ്യാം ശ്രുത്വാ, മത്വാ തർക്കതോ, വി— ജ്ഞായ സാക്ഷാദേവം, യഥാ മധു— ബ്രാഹ്മണേ നിർദ്ദിശിതം തഥാ. തസ്മാദ് ബ്രഹ്മവിജ്ഞാനാദേവം ലക്ഷണാത് പൂർവ്വമപി ബ്രഹ്മൈവ സദവിദ്യയാ അബ്രഹ്മാസീത് സ— ർവ്വമേവ ച സദസർവ്വമാസീത്താം ത്വവിദ്യാ മസ്മാ ദ്വിജാഞാനാത്തിര— സ്ക്കൃത്യ ബ്രഹ്മവിദ് ബ്രഹ്മൈവ

ഒടുവിലുള്ള പര്യായത്തിൽ ശേഷിച്ച വിജ്ഞാനമയൻ ഏതാത്മാവിലാണോ പ്രവേശി ച്ചരിക്കുന്നത് , അതാണ് ഈ ആത്മാവ് . അവിദ്യാ കൃതമായ ശരീരേന്ദ്രിയസംഘാതമാകുന്ന ഉപാധിയോടുകൂടിയജീവൻ ബ്രഹ്മവിദ്യയാൽ മുൻ പറഞ്ഞയഥാർത്ഥമായ പരമാത്മാവിൽ പ്രവേശിക്കുമ്പോൾ ആ ജീവൻ തന്നെ മുക്തനായി ബാഹ്യാത്മരഭേദ മില്ലാതെ സമസ്തനായി പ്രജ്ഞാന ഘനഭൂതനായി എല്ലാഭൂതങ്ങളുടെയും ആത്മാവായിത്തീർന്ന് എല്ലാവരാലും ഉപാസ്യനായും എല്ലാ ഭൂതങ്ങൾക്കും അധിപതിയായും കുമാരനെപ്പോലെയോ മന്ത്രിയെപ്പോലെയോ അല്ലാതെ സർവ്വഭൂതസ്വതന്ത്രനായി ഭവിക്കുന്നു. അതുകൊണ്ടെന്താണ് ? എല്ലാ ഭൂതങ്ങൾക്കും രാജാവായിത്തീരുന്നു. അധിപതി എന്നത് രാജത്വ വിശേഷണമാകുന്നു. ചിലർ രാജോചിത വൃത്തികൈക്കൊണ്ട് രാജാവായിട്ടും, അധിപതിയല്ലാതിരിക്കുന്നത് കാണാറുണ്ട് . അതുകൊണ്ടാണ് അധിപതി എന്നു വിശേഷിപ്പിച്ചത് . ഇപ്രകാരം സർവ്വഭൂതാത്മാവായി വിദ്വാനായി ബ്രഹ്മവിത്തായവൻ മുക്തനായി തീരുന്നു.

"ബ്രഹ്മവിദ്യകൊണ്ട് എല്ലാമായിത്തീരാമെന്ന് മനുഷ്യൻ കുരുതുന്നു" എന്നും "ആ ബ്രഹ്മം എന്തിനേ അറിഞ്ഞാണെല്ലാമായിത്തീർന്നത് " (1. 4. 9) എന്നും വ്യാഖ്യാനിത്തു കഴിഞ്ഞു. ഈ മധു ബ്രാഹ്മണത്തിൽ പറഞ്ഞിട്ടുള്ളതുപോലെ ആത്മാവിനെത്തന്നെ ആത്മാവായി ആചാര്യനിൽനിന്നും ആഗമത്തിൽനിന്നും കേട്ടറിഞ്ഞ് യുക്തിപൂർവ്വം ചിന്തിച്ച് സാക്ഷാൽക്കരിച്ചറിഞ്ഞിട്ടാണ് വിദ്വാൻ ബ്രഹ്മമായിത്തീരുന്നത് എന്നാണ് വ്യാഖ്യാനിച്ചത് . ഈ ലക്ഷണത്തോടുകൂടിയ ആ ബ്രഹ്മജ്ഞാനത്തിനുമുമ്പും വാസ്തവത്തിൽ ബ്രഹ്മമായിരുന്നുകൊണ്ടുതന്നെയാണ് അവിദ്യയാൽ അബ്രാഹ്മമായിത്തീർന്നത് . അതുപോലെ വാസ്തവത്തിൽ എല്ലാമായിരുന്നുകൊണ്ടാണ്

സൻ ബ്രഹ്മാഭവത് സർവ്വഃ, സ സർവ്വമഭവത് .

എല്ലാമല്ലാതായിത്തീർന്നതും. ഈ അവിദ്യയെ ഈ ബ്രഹ്മവിജ്ഞാനത്താൽ തിരസ്ക്കരിച്ചപ്പോൾ ബ്രഹ്മം തന്നെയായിരുന്ന ബ്രഹ്മവിത്ത് ബ്രഹ്മമായും എല്ലാമായിരുന്ന അവൻ എല്ലാമായും തീർന്നു.

പരിസമാപ്തഃ ശാസ്ത്രാർത്ഥോ യദർത്ഥഃ പ്രസ്തുതഃ തസ്മിന്നേതസ്മിൻ സർവ്വാത്മഭൂതേ ബ്രഹ്മവിദി സർവ്വാത്മനി സർവ്വം ജഗത്സമർപ്പിതമിത്യേതസ്മിന്നർത്ഥേ ദൃഷ്ടാന്ത ഉപാദീയതേ — തദ്യഥാ രഥനാഭൌച രഥനേമൌ ചാരാഃ സർവ്വേ സമർപ്പിതാ ഇതി, പ്രസിദ്ധോ ʃ ർത്ഥഃ. ഏവമേവാസ്മിന്നാത്മനി പരമാത്മഭൂതേ ബ്രഹ്മവിദി സർവ്വാണി ഭൂതാനി ബ്രഹ്മാദിസ്തംബപര്യന്താനി സർവ്വേദേവാ അഗ്ന്യാദയഃ, സർവ്വേ ലോകാ ഭൂരാദയഃ സർവ്വേ പ്രാണാ വാഗാദയഃ, സർവ്വ ഏത ആത്മനോ ജലചന്ദ്രവത് പ്രതിശരീരാനു പ്രവേശിനോ ʃ വിദ്യാകൽപിതാഃ. സർവ്വം ജഗദസ്മിൻ സമർപ്പിതം.

എന്തിനുവേണ്ടി ഈ പ്രകരണം തുടങ്ങിയോ ആ ശാസ്ത്രാർത്ഥം സമാപിച്ചുകഴിഞ്ഞു. മുമ്പുപറഞ്ഞതുപോലെ സർവ്വാത്മാവായി തീർന്ന ബ്രഹ്മസ്വരൂപനായ ബ്രഹ്മജ്ഞനിൽ ജഗത്തെല്ലാം സമർപ്പിതമാണ് എന്നതിന് ദൃഷ്ടാന്തം പറയുന്നു — എങ്ങനെയെന്നാൽ രഥത്തിന്റെ അച്ചുതണ്ടിലും വൃത്തത്തിലും അരങ്ങൾ സമർപ്പിക്കപ്പെട്ടിരിക്കുന്നത് പ്രസിദ്ധമാണല്ലോ. അതുപോലെ ഈ ആത്മാവിൽ, പരമാത്മസ്വരൂപമായ ബ്രഹ്മജ്ഞനിൽ, ബ്രഹ്മാവുമുതൽ പുൽക്കൊടിവരെയുള്ള സർവ്വജീവരാശികളും അഗ്നിതുടങ്ങിയ സർവ്വദേവന്മാരും ഭൂമിതുടങ്ങിയ സർവ്വലോകങ്ങളും വാക്ക് തുടങ്ങിയ സർവ്വ പ്രാണങ്ങളും, ജലത്തിൽ പ്രതിബിംബിക്കുന്ന ചന്ദ്രനെപ്പോലെ, ഓരോ ശരീരത്തിലും , അനുപ്രവേശം ചെയ്തുകൊണ്ട് അവിദ്യാ കൽപ്പിതങ്ങളായ എല്ലാ ആത്മാക്കളും — ജഗത്തു മുഴുവനും — ഇതിൽ സമർപ്പിക്കപ്പെട്ടിരിക്കുന്നു.

യദുക്തം ബ്രഹ്മവിദ്വാമദേവഃ പ്രതിപേദേ "അഹം മനുരഭവം സൂര്യശ്ച" ഇതി, സ ഏഷ സർവ്വാത്മഭാവോ വ്യാഖ്യാതഃ സ ഏഷ വിദ്വാൻ ബ്രഹ്മവിത്സർവ്വോപാധിഃ സർവ്വാത്മാ സർവ്വോ ഭവതി. നിരുപാധിർന്നിരുപാഖ്യഃ അനന്തരോ ʃ ബാഹ്യഃ കൃത്സ്നഃ പ്രജ്ഞാനഘനോ ʃ ജോ ʃ ജരോ ʃ മൃതോ ʃ ഭയോ ʃ ചലോ നേതി നേത്യസ്ഥൂലോ ʃ നണുരിത്യേവം വിശേഷണോ ഭവതി.

ബ്രഹ്മജ്ഞനായ വാമദേവൻ "ഞാൻ മനുവും സൂര്യനുമായിത്തീർന്നു." എന്നുപറഞ്ഞപ്പോൾ സർവ്വാത്മഭാവമാണ് വ്യാഖ്യാനിക്കപ്പെട്ടത് . കൽപ്പിതങ്ങളായ എല്ലാ ദൈവങ്ങളോടും കൂടിയ അധിഷ്ഠാന ഭൂതമായ ബ്രഹ്മത്തെ പ്രത്യഗാത്മാവായി കാണുന്ന ഈ വിദ്വാൻ സർവ്വോപാധിരൂപത്തിലും സ്ഥിതനായി സർവ്വാത്മാവായും സർവ്വമായും തീരുന്നു. അതുപോലെ നിരുപാധികനും നാമരഹിതനും അകവും പുറവുമില്ലാത്തവനും പൂർണ്ണനും പ്രജ്ഞാനഘനനും അജനും അജരനും അമൃതനും അഭയനും അചലനും നേതി നേതി എന്നിങ്ങിനെ നിർദ്ദേശിക്കപ്പെട്ടിരിക്കുന്ന അസ്ഥൂലനും അനണുവും എന്നെല്ലാം വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നു.

തമേതമർത്ഥമജാനന്ത— സ്താർക്കാകാഃ കേചിത് പണ്ഡിത— മ്മന്യാശ്ചാഗമവിദഃ ശാസ്ത്രാർത്ഥം വിരുദ്ധം മന്യമാനാ വികൽപയന്തോ മോഹമഗാധമുപയാന്തി. തമേതമർ ത്ഥമേതൌ മന്ത്രാവനുവദതഃ— "അനേജദേകം മനസോ ജവീയഃ" (ഈ. ഉ. 4) "തദേജതി തന്നൈജതി" (ഈ. ഉ. 5) ഇതി. തഥാ ച തൈ— ത്തരീയകേ "യസ്മാത്പരം നാപര— മസ്തി കിഞ്ചിത് " (തൈ. ഉ. 10.10.20) "ഏതത്സാമ ഗായന്നാസ്തേ" (തൈ. ഉ. 3. 10.5) "അഹമന്നമഹമന്നം" (തൈ. ഉ. 3.10.6) ഇത്യാദി. തഥാ ച ഛാന്ദോ— ഗ്യേ "ജക്ഷത് ക്രീഡൻ രമമാണഃ" (8.12.3) "സ യദി പിതൃലോകകാമഃ" (8.2.1) "സർവ്വ ഗന്ധ്യഃ സർവ്വരസഃ" (3.14.2) ഇത്യാദി. അഥർവ്വണേ ച "സർവ്വജ്ഞഃ സർവ്വിത് " (മു.ഉ. 1.1.9) " ദൂരാത്സു ദൂരേ തദിഹാന്തി കേ ച" (മു. ഉ. 3.1.7) കഠവല്ലീഷ്വപി " അണോ രണീയാൻ മഹതോ മഹീയാൻ" (1.2.20) "കസ്തം മദാമദം ദേവം" (1.2.21) "തദ്ധാവതോ ऽ ന്യാനത്യേതി തിഷ്ഠത് " (ഈ. ഉ. 4) ഇതി ച. തഥാ ഗീതാസു "അഹം ക്രതുരഹം യ— ജ്ഞഃ" (9.16) "പിതാഹ മസ്യജഗതഃ" (9.17) "നാദത്തേകസ്യ ചിത് പാപം" *5.15) "സമം സർവ്വേഷു ഭൂതേഷു" (13.27) "അവിഭക്തം വിഭക്തേഷു" (18.20) "ഗ്രസിഷ്ണു പ്രഭവിഷ്ണു ച" (13. 16) ഇത്യേവമാദ്യാഗമാർത്ഥം വിരുദ്ധമി വ പ്രതിഭാന്തം മന്യമാനാഃ സ്വചിത്തസാമർത്ഥ്യാദർത്ഥനിർ— ണ്ണയായ വികൽപയന്തഃ അസ്ത്യാ— ത്മാ, നാസ്ത്യാത്മാ കർത്താകർത്താ മുക്തോ ബദ്ധഃ ക്ഷണികോ വിജ്— ഞാനമാത്രം ശൂന്യം ചേത്യേവം വികൽപ യന്തഃ ന പാരമധിഗച്ഛ— ന്ത്യവിദ്യായാഃ വിരുദ്ധധർമ്മദർശി— ത്വാത് സർവ്വത്ര.

ഈ അർത്ഥത്തെ അറിയാതെ താർക്കികന്മാരും പണ്ഡിതന്മാരെന്നഭി മാനിക്കുന്നവരും, ആഗമജ്ഞന്മാരാണെ ങ്കിലും, ശാസ്ത്രാർത്ഥത്തെ വിപരീ തമായി ധരിക്കുന്നവരും അഗാധമായ മോഹത്തെ പ്രാപിക്കുന്നു. ഈ മന്ത്ര ത്തെ ഈ രണ്ടു മന്ത്രങ്ങൾ അനുവദി ക്കുന്നു — "അനേജദേകം മനസോ ജവീ യഃ" "തദേജതി തന്നൈജതി" എന്നിങ്ങി നെ. അതുപോലെ തൈത്തരീയകത്തി ലും "യസ്മാത് പരം നാപരമസ്തി കിഞ്ചി ത് " "ഏതത്സാമ ഗായന്നാസ്തേ" "അഹ മന്നമഹമന്നം" മുതലായവ. അതുപോ ലെ ഛാന്ദോഗ്യത്തിലും "ജക്ഷൻ ക്രീഡൻ രമമാണഃ" "സ യദി പിതൃലോകകാമഃ" "സർവ്വഗന്ധഃ സർവ്വരസഃ" ഇത്യാദികൾ. അഥർവ്വത്തിലും "സർവ്വജ്ഞഃ സർവ്വ വിത് " "ദൂരാത്സുദൂരേ തദിഹാന്തികേ ച" എന്നുണ്ട്. കഠോപനിഷത്തിലും "അണോരണീയാൻ മഹതോ മഹീയാൻ" "കസ്തം മദാമദം ദേവം" ഉണ്ട്. തദ്ധാ വതോ ऽ ന്യാനത്യേതി തിഷ്ഠത് " എന്ന് ഈശോവാസ്യം പറയുന്നു. അതുപോ ലെ ഗീതയിലും "അഹം ക്രതുരഹം യ ജ്ഞഃ""പിതാഹമസ്യ ജഗതഃ" "നാദത്തേ കസ്യചിത് പാപം" "സമം സർവ്വേഷു ഭൂതേഷു" "അവി ഭക്തം വിഭക്തേഷു" "ഗ്രസിഷ്ണു പ്രഭ വിഷ്ണു ച" എന്നും മററും പറയുന്നുണ്ട്. ഇങ്ങിനെയുള്ള ആഗമാർത്ഥത്തെ വിരുദ്ധമെന്നപോലെ തോന്നുന്നതായി കരുതി സ്വന്തം ബുദ്ധി സാമർത്ഥ്യത്തെ ആശ്രയിച്ച് അർത്ഥനിർ ണ്ണയത്തെ ചെയ്യുന്നതിനായിട്ട് ആത്മാവു ണ്ടെന്നും ഇല്ലെന്നും കർത്താവാണെന്നും കർത്താവല്ലെന്നും മുക്തനാണെന്നും ബദ്ധനാണെന്നും ക്ഷണികനാണെന്നും വിജ്ഞാനമാത്രനാണെന്നും ശൂന്യനാ ണെന്നും മററും തെററിദ്ധരിച്ച് സർവ്വത്ര വിരുദ്ധധർമ്മങ്ങളെ കാണുന്നതിനാൽ അ വിദ്യയെ തരണം ചെയ്യാൻ കഴിയാതെ മുൻപറഞ്ഞവർ കുഴങ്ങുന്നു.

തസ്മാത്തത്ര യ ഏവ ശ്രു— ത്യാചാര്യദർശിതമാർഗ്ഗാനുസാരിണഃ

അതിനാൽ ആ വിഷയത്തിൽ ശ്രുതിയും ആചാര്യനും കാട്ടിത്തരുന്ന

ത ഏവാവിദ്യായാഃ പാരമധിഗച്ഛന്തി. ത ഏവ ചാ സ്മാന്മോഹസമുദ്രാദഗാധാദുത്തരിഷ്യന്തി, നേതരേ സ്വബുദ്ധികൗശലാനുസാരിണഃ.

മാർഗ്ഗത്തെ പിൻതുടരുന്നതാരാണോ അവർ മാത്രം അവിദ്യയുടെ മറുകരക്കെത്തുന്നു. അവർ മാത്രമേ അഗാധമായ ഈ മോഹസമുദ്രത്തെ കടക്കുന്നുള്ളു. സ്വന്തം ബുദ്ധിക്കൊത്തു നീങ്ങുന്ന മററുളളവർ കടക്കുന്നില്ല.

പരിസമാപ്താ ബ്രഹ്മവിദ്യാമൃതത്വസാധനഭൂതാ യാം മൈത്രേയീ പൃഷ്ടവതീ ഭർത്താരം "യദേവ ഭഗവാനമൃതത്വസാധനം വേദത ദേവ മേ ബ്രൂഹി" ഇതി. ഏതസ്യ ബ്രഹ്മ വിദ്യായാഃ സ്തുത്യർത്ഥേ ♂ യമാ ഖ്യായികാനീതാ. തസ്യാ ആഖ്യായികായാഃ സംക്ഷേപതോ ♂ ർത്ഥപ്രകാശനാർത്ഥാവേതൗ മന്ത്രൗ ഭവതഃ. ഏവം ഹി മന്ത്രബ്രാഹ്മണാഭ്യാം സ്തുതത്വാത് അമൃതത്വ സർവ്വപ്രാപ്തിസാധനത്വം ബ്രഹ്മവിദ്യായാഃ പ്രകടീകൃതം രാജമാർഗ്ഗമുപനീതം ഭവതി. യഥാദിത്യ ഉദ്യഞ്ഛാർവ്വരം തമോപനതതീതി തദ്വത് .

"ഭഗവാൻ അമൃതത്വസാധനമായി അറിയുന്ന തേതോ അതുതന്നെ എനിക്കുപദേശിച്ചുതന്നാലും" എന്ന് മൈത്രേയി ഭർത്താവിനോടു ചോദിച്ചതെന്താണോ അമൃതത്വസാധനമായആ ബ്രഹ്മവിദ്യ പറയപ്പെട്ടു കഴിഞ്ഞു. ഈ ബ്രഹ്മവിദ്യയെ സ്തുതിക്കാനായി ആഖ്യായികയെക്കുറിച്ച് ഇനി പ്രസ്താവിക്കും. ആ ആഖ്യായികാർത്ഥത്തെ പ്രകാശിപ്പിക്കാനായിട്ടാണ് ഈ രണ്ടു മന്ത്രങ്ങൾ. ഇങ്ങിനെ മന്ത്രവും ബ്രാഹ്മണവും വഴി സ്തുതിക്കപ്പെട്ടിരിക്കുന്നതിനാൽ ബ്രഹ്മവിദ്യയുടെ അമതത്വനും സർവ്വപ്രാപ്തിസാധനത്വവും വെളിവാവുകയും ആ രാജമാർഗ്ഗം കരഗതമാവുകയും ചെയ്യുന്നു. എപ്രകാരം ഉദിച്ചുയരുന്ന സൂര്യൻ രാത്രിയിലെ അന്ധകാരത്തെ ദൂരീകരിക്കുന്നുവോ അതുപോലെയാണിത് .

അപി ചൈവം സ്തുതാ ബ്രഹ്മവിദ്യാ യാ ഇന്ദ്രരാജരക്ഷിതാ സാ ദുഷ്പ്രാപ്യാ ദേവൈരപി. യസ്മാദശ്വിഭ്യാമപി ദേവഭിഷഗ്ഭ്യാമിന്ദ്ര രക്ഷിതാ വിദ്യാ മഹതായാസേന പ്രാപ്താ. ബ്രാഹ്മണസ്യ ശിരശ്ഛിത്വാ ♂ ശ്വം ശിരഃ പ്രതി സംധായ തസ്മിന്നിന്ദ്രേണ ഛിന്നേ പുനഃ സ്വശിര ഏവ പ്രതിസംധായ തേന ബ്രാഹ്മണസ്യ സ്വശിരസാ ഏവോക്താ ♂ ശേഷാ ബ്രഹ്മവിദ്യാ ശ്രുതാ. തസ്മാത്തതഃ പരതരം കിഞ്ചിത് പുരുഷാർത്ഥസാധനം ന ഭൂതം ന ഭാവി വാ, കുത ഏവ വർത്തമാനം, ഇതി നാതഃ പരാ സ്തുതിരസ്തി.

മാത്രമല്ല ബ്രഹ്മവിദ്യ ഇങ്ങിനെയും സ്തുതിക്കപ്പെട്ടിട്ടുണ്ട് . ഇന്ദ്രനാൽ രക്ഷിതമായ അത് ദേവകൾക്കുകൂടി ദുഷ്പ്രാപ്യമായിരുന്നു. അതിനാൽ ദേവഭിഷഗ്വരന്മാരായ അശ്വിനീദേവകൾക്കും കൂടി ഇന്ദ്രരക്ഷിതമായ വിദ്യ പണിപ്പെട്ടാണ് കിട്ടിയത് . അവർ ബ്രാഹ്മണന്റെ ശിരസ്സറുത്ത് കുതിരയുടെ കഴുത്ത് കൂട്ടിച്ചേർത്തു വച്ചു. ഇന്ദ്രൻ അതു ഛേദിച്ചപ്പോൾ ബ്രാഹ്മണന്റെ സ്വന്തം ശിരസ്സ് തന്നെ വീണ്ടും വച്ചു പിടിപ്പിച്ചു ബ്രാഹ്മണന്റെ ആ ശരിസ്സിനാൽത്തന്നെ പറയപ്പെട്ട ബ്രഹ്മവിദ്യ മുഴുവനും കേട്ടു. അതിനാൽ ഇതിലും വലിയ ഒരു പുരുഷാർത്ഥസാധനം ഉണ്ടായിട്ടില്ല; ഇനി ഉണ്ടാവുകയുമില്ല. പിന്നെ ഇപ്പോൾ എങ്ങിനെ ഉണ്ടാവാനാണ് . എന്നിങ്ങിനെയാണ് സ്തുതിക്കപ്പെട്ടിരിക്കുന്നത് . അതിൽ കൂടുതൽ ഒരു സ്തുതി ഇല്ലല്ലോ.

അപി ചൈവം സ്തുയതേ

മാത്രമല്ല ബ്രഹ്മവിദ്യ ഇങ്ങിനെ

ബ്രഹ്മവിദ്യാ. സർവ്വ പുരുഷാർത്ഥാനാം കർമ്മ ഹി സാധനമിതി ലോകേ സിദ്ധം. തച്ചകർമ്മ വിത്തസാദ്ധ്യം. തേനാശാപി നാസ്തി അമൃതത്വസ്യ. തദിദമമൃതത്വം കേവലയാത്മവിദ്യയാ കർമ്മ നിരപേക്ഷയാ പ്രാപ്യതേ. യസ്മാത് കർമ്മപ്രകരണേ വക്തും പ്രാപ്താപി സതീ പ്രവർഗ്ഗ്യപ്രകരണേ കർമ്മ പ്രകരണാദുത്തീർയ്യ കർമ്മണാ വിരുദ്ധത്വാത് കേവലസന്യാസസഹിതാ അഭിഹിതാമൃതത്വസാധനായ തസ്മാന്നാതഃ പരം പുരുഷാർത്ഥസാധന മസ്തി.

യും സ്തുതിക്കപ്പെടാറുണ്ട് — സകല പുരുഷാർത്ഥങ്ങൾക്കും കർമ്മംതന്നെയാണുപായമെന്ന് ലോകത്തിൽ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. ആ കർമ്മം വിത്തസാധ്യമാണ്. എന്നാൽ കർമ്മംകൊണ്ട് അമൃതത്വത്തെ ആശിക്കാൻപോലും വയ്യ. അപ്രകാരമുള്ള ഈ അമൃതത്വം കേവലമായ അമൃതത്വവിദ്യയാൽ കർമ്മാപേക്ഷകൂടാതെതന്നെ പ്രാപിക്കാവുന്നതാണ്. എന്തെന്നാൽ കർമ്മപ്രകരണത്തിൽ പറയാനുള്ള അവസരം കിട്ടിയിട്ടും കർമ്മവിരുദ്ധമായതിനാൽ, അപ്പോൾ പറയാതെ കർമ്മപ്രകരണം കഴിഞ്ഞ്, പ്രവർഗ്ഗ്യ പ്രകരണത്തിൽ, അമൃതത്വത്തെസാധിക്കാനായി, കേവലസന്യാസത്തോടുകൂടിയാണ് ബ്രഹ്മവിദ്യപറയപ്പെട്ടിരിക്കുന്നത്. അതിനാൽ ഇതിലും വലിയ പുരുഷാർത്ഥസാധനമില്ല.

അപി ചൈവം സ്തുതാ ബ്രഹ്മവിദ്യാ സർവ്വോ ഹി ലോകോ ദ്വന്ദ്വാരാമഃ "സ വൈ നൈവ രേമേ തസ്മാദേകാകീ ന രമതേ" (ബൃ. ഉ. 1. 4. 3.) ഇതി ശ്രുതേഃ. യാജ്ഞവൽക്യോ ലോകസാധാരണോ / പി സന്നാത്മജ്ഞാന ബലാത് ഭാര്യാപുത്ര വിത്താദിസംസാരരതിം പരിത്യജ്യ പ്രജ്ഞാനതൃപ്ത ആത്മരതിർബ്ബഭൂവ.

മാത്രമല്ല ബ്രഹ്മവിദ്യ ഇങ്ങിനെയും സ്തുതിക്കപ്പെട്ടിരിക്കുന്നു — ലോകരെല്ലാം തന്നെ ദ്വന്ദത്തിൽ രമിക്കുന്നവരാണ്. "അവനാകട്ടെ (ഒററക്കായതിനാൽ) രമിച്ചില്ല. അതിനാൽ ഏകാകിയായവൻ രമിക്കുന്നില്ല" എന്ന് ശ്രുതിയുണ്ട്. യാജ്ഞവൽക്യൻ സാധാരണക്കാരനായിരുന്നിട്ടും, ആത്മജ്ഞാനശക്തികൊണ്ട് ഭാര്യ, പുത്രൻ, വിത്തം എന്നീ സംസാര വസ്തുക്കളിൽ ഉള്ളതായ രതിയെ ഉപേക്ഷിച്ച് പ്രജ്ഞാനത്തിൽ തൃപ്തനായി ആത്മാവിൽ രതനായിത്തീർന്നു.

അപി ചൈവം സ്തുതാ ബ്രഹ്മവിദ്യാ യസ്മാദ് യാജ്ഞവൽക്യേന സംസാരമാർഗ്ഗാത് വ്യുത്തിഷ്ഠതാപി പ്രിയായൈ ഭാര്യായൈ പ്രീത്യർത്ഥമേവാഭിഹിതാ. "പ്രിയം ഭാഷസ ഏഹ്യാസ്സ്വ" ഇതി ലിംഗാത്.

മാത്രമല്ല ബ്രഹ്മവിദ്യ ഇങ്ങിനെയും സ്തുതിക്കപ്പെട്ടിരിക്കുന്നു. എന്തെന്നാൽ സംസാരമാർഗ്ഗത്തിൽ നിന്നും വിരമിച്ചവനെങ്കിലും പ്രിയപ്പെട്ട ഭാര്യക്കായിക്കൊണ്ട് ഇതിനോട് പ്രീതിയുള്ളതുകൊണ്ട് മാത്രമാണ് ഉപദേശിച്ചത് "നീ പ്രിയമായി സംഭാഷണം ചെയ്യുന്നു. വരൂ, ഇരിക്കൂ" എന്നിങ്ങിനെ പറഞ്ഞിരിക്കുന്നു.

തത്രേയം സ്തുത്യർത്ഥാഖ്യായികേത്യവോചാമ. കാ പുനഃ സാ ആഖ്യായികാ? ഇത്യുച്യതേ.

അതിൽ സ്തുതിക്കുവേണ്ടിയാണ് ആഖ്യായിക എന്നുപറഞ്ഞു. എന്നാൽ ആ ആഖ്യായിക എന്താണ്? എന്നുപറയുന്നു.

**മന്ത്രഃ 16** —ഇദം വൈ തന്മധു ദധ്യങ്ങാഥർവ്വണോ / ശ്വിഭ്യാമുവാച. തദേതദൃഷിഃ പശ്യന്നവോചത് . തദ്വാം നരാ സനയേ ദംസ ഉഗ്രമാവിഷ്കൃണോമി തന്യതുർന്ന വൃഷ്ടിം. ദധ്യങ് ഹ യന്മധ്വാഥർവ്വണോ വാമശ്വസ്യ ശീർഷ്ണാ പ്ര യദീമുവാചേതി.

**മന്ത്രാർത്ഥം 16** —അങ്ങിനെയുള്ള മധുവിനെ ദധ്യങ് എന്ന ആ ഥർവ്വണൻ അശ്വിനികൾക്കു പറഞ്ഞുകൊടുത്തു. ഈ കർമ്മത്തെ കണ്ടുകൊണ്ട് ഋഷി (മന്ത്രം) പറഞ്ഞു. "അല്ലയോ നരന്മാരേ, മേഘം വൃഷ്ടിയെ ചെയ്യുന്നതെങ്ങിനെയാണോ അങ്ങിനെ ഞാൻ ലാഭത്തിനുവേണ്ടി നിങ്ങൾക്കു രണ്ടുപേർക്കും ഉഗ്രമായ ആ ദംസകർമ്മത്തെ വെളിവാക്കിത്തരാം. ദധ്യങ്ങാഥർവ്വനെന്ന ഋഷി അശ്വത്തിൻെറ ശിരസ്സുകൊണ്ട് ആ മധുവിൻെറ വർണ്ണനയെ ചെയ്തിട്ടുണ്ട് " എന്ന് .

**ഭാഷ്യം16**— ഇദമിത്യനന്തരനിർദ്ദിഷ്ടം വ്യപദിശതി, ബുദ്ധൗ സന്നിഹിതത്വാത് . വൈശബ്ദഃ സ്മരണാർത്ഥഃ തദിത്യാഖ്യായികാ നിർവൃത്തം പ്രകരണാന്തരാഭിഹിതം പരോക്ഷം വൈശബ്ദേന സ്മാരയന്നിഹ വ്യപദിശതി. യത്തൽ പ്രവർഗ്യ പ്രകരണേ സൂചിതം നാവിഷ്കൃതം മധു, തദിദം മധ്വിഹ അനന്തരം നിർദ്ദിഷ്ടം "ഇയം പൃഥിവീ" ഇത്യാദിനാ (2. 5. 1)

"ഇദം" എന്നത് മുമ്പുപറഞ്ഞതിനെ കുറിക്കുന്നു. കാരണം അതാണല്ലോ ബുദ്ധിയിൽ തങ്ങിനിൽക്കുന്നത് . "വൈ" എന്നത് സ്മരണാർത്ഥമാണ് . "തത് " എന്നത് മററൊരു പ്രകരണത്തിൽ പറഞ്ഞിട്ടുള്ളതാണ് . പരോക്ഷമായി ആഖ്യായികയിലുള്ള സംഗതിയെ വൈശബ്ദം വഴി ഓർമ്മിപ്പിക്കുകയാണ് . പ്രവർഗ്യ പ്രകരണത്തിൽ സൂചിപ്പിക്കുകമാത്രം ചെയ്ത് , പ്രകടമാക്കാത്ത മധു യാതൊന്നോ അതാണ് മുൻപ് 'ഇയം പൃഥിവീ ഇത്യാദിയാൽ നിർദ്ദേശിച്ചിരിക്കുന്നത് .

കഥം തത്ര പ്രകരണാന്തേ സൂചിതം? — ദധ്യങ് ഹ വാ ആഭ്യാമാഥർവ്വണഃ മധു നാമ ബ്രാഹ്മണമുവാച. തദേനയോഃ പ്രിയം ധാമ തദേവൈനയോരേതേനോപഗച്ഛതി. സഹോവാചേന്ദ്രേണ വാ ഉക്തോ / സ്മ്യേതച്ഛേദന്യസ്മാ അനുബ്രൂയാസ്തത ഏവ തേ ശിരശ്ഛിന്ദ്യാമിതി. തസ്മാദ്വൈ ബിഭേമി യദ്വൈ മേ സ ശിരോ ന ഛിന്ദ്യാത്തദ്വാമുപനേഷ്യ ഇതി. തൗ ഹോചതുരാവാം ത്വാ തസ്മാത്ത്രാസ്യാവഹേ ഇതി. കഥം മാ ത്രാസ്യേഥേ ഇതി. യദാ നാവുപനേഷ്യസേ അഥ

പ്രകരണാന്തത്തിലതെങ്ങിനെ സൂചിതമായിരിക്കുന്നു? —ആഥർവ്വണനായ ദധ്യങ് അശ്വിനീകുമാരന്മാരായ ഈ രണ്ടുപേർക്കും മധുബ്രാഹ്മണം കേൾപ്പിച്ചു. ഇതവർക്ക് പ്രിയപ്പെട്ട ധാമമാണ് . അതിനാലതവർക്കു കൊടുക്കാനായി ദധ്യങ് ആചാര്യനെന്ന നിലക്ക് അവരുടെ അടുത്തുചെന്നു; ആചാര്യത്വം സ്വീകരിച്ച് അവരോടു പറഞ്ഞു. "ഇന്ദ്രനെന്നോട് , ഇതു നീ അന്യർക്കു പറഞ്ഞുകൊടുക്കുകയാണെങ്കിൽ അപ്പോൾ ഞാൻ നിൻെറ തലവെട്ടും, എന്നുപറഞ്ഞിട്ടുണ്ട് . അതിനാൽ ഞാനദ്ദേഹത്തെ ഭയപ്പെടുന്നു. അദ്ദേഹം തലവെട്ടുകയില്ലെങ്കിൽ ഞാൻ നിങ്ങളെ ഉപനയിക്കാം"

തേ ശിരച്ഛിത്വാ അന്യത്രാഹൃത്യ ഉപനിധാസ്യാവഃ . യഥാശ്വസ ശിര ആഹൃത്യ തത്തേ പ്രതിധാസ്യാവഃ . തേന നാവനുവക്ഷ്യസി. സ യദാ നാവനുവക്ഷ്യസി, അഥ തേ തദിന്ദ്രഃ ശിരച്ഛേത്സ്യതി. അഥ തേ സ്വം ശിര ആഹൃത്യ തത്തേ പ്രതിധാ— സ്യാവ ഇതി.

എന്ന് . ഇതിനുത്തരമായി "ഞങ്ങളങ്ങയെ ഇന്ദ്രനിൽനിന്നും രക്ഷിക്കാം" എന്നശ്വി കൾ പറഞ്ഞു. "എന്നെ നിങ്ങളെങ്ങിനെ രക്ഷിക്കും" എന്നു ചോദിച്ച ബ്രാഹ്മണ നോടവർ പറഞ്ഞു. "അങ്ങു ഞങ്ങളെ ഉപനയിച്ചാൽ ഉടൻ ഞങ്ങളങ്ങയുടെ തല വെട്ടി മറെറാരിടത്തു സൂക്ഷിക്കാം. അന ന്തരം ഒരു കുതിരയുടെ തലകൊണ്ടുവ ന്ന് അങ്ങയുടെ തലക്കുപകരം വെക്കാം. ആ തലകൊണ്ട് അങ്ങ് ഞങ്ങൾക്ക് പറഞ്ഞുതരിക. അപ്പോൾ ഇന്ദ്രനാ തല വെട്ടും. പിന്നീട് ഞങ്ങളങ്ങയുടെ സ്വന്തം തലകൊണ്ടുവന്ന് കഴുത്തിൽ വച്ചുത രാം" എന്ന് .

തഥേതി തൗ ഹ ഉപനിന്യേ. തൗ യദോപനിന്യേ അഥാസ്യ ശിരച്ഛിത്വാ അന്യത്രോപനിദധതുഃ. തേനാഹ ആഭ്യാമനൂവാച. സ യദാ ആഭ്യാമനൂവാച അഥാസ്യ തദിന്ദ്രഃ ശിരശ്ചിച്ഛേദ. അഥാസ്യസ്വം ശിര ആഹൃത്യ തദ്ധാസ്യ പ്രതിദധതുരിതി.

അങ്ങിനെതന്നെയെന്നു പറഞ്ഞ് അദ്ദേഹമവരെ ഉപനയിച്ചു. അനന്തരം അവരദ്ദേഹത്തിൻെറ തലവെട്ടിയെടുത്ത് മറെറാരിടത്തുവച്ചു. പിന്നീടൊരു കുതിര യുടെ ശിരസ്സുകൊണ്ടുവന്ന് അദ്ദേഹ ത്തിൽ ചേർത്തുവച്ചു. അതുകൊണ്ടവർ ക്ക് അദ്ദേഹം പറഞ്ഞുകൊടുത്തു. അവൻ പറഞ്ഞപ്പോൾ ഇന്ദ്രൻ വന്ന് തല വെട്ടിക്കളഞ്ഞു അപ്പോളദ്ദേഹത്തിൻെറ സ്വന്തം തലകൊണ്ടുവന്ന് അവനിൽ പിടിപ്പിച്ചു. ഇതാണ് കഥ.

യാവത്തു പ്രവർഗ്ഗ്യ കർ— മ്മാംഗഭൂതം മധു താവദേവ ത— ത്രാഭിഹിതം, ന തു കക്ഷ്യമാ— ത്മജ്ഞാനാഖ്യം. തത്ര യാ ആ— ഖ്യായികാഭിഹിതാ സേഹസ്തു— ത്യർത്ഥാ പ്രദർശ്യതേ. ഇദം വൈ തന്മധു ദധ്യാങാർഥർവ്വണോ | നേന പ്രപഞ്ചേ നാശ്വിഭ്യാമുവാച.

എന്നാൽ പ്രവർഗ്ഗ്യകർമ്മത്തിനംഗ മായിട്ടുള്ള തെത്രയോ അത്രമാത്രമേ പ്ര വർഗ്ഗ്യപ്രകരണത്തിൽ പറഞ്ഞിട്ടുള്ളു. രഹസ്യമായ ആത്മജ്ഞാനമാകുന്ന മധു പറയപ്പെട്ടിട്ടില്ല. അവിടെ പറയപ്പെട്ട ആ ഖ്യായിക ഇവിടെ സ്തുതിക്കായിക്കൊ ണ്ട് പ്രദർശിപ്പിക്കപ്പെടുകയാണ് . ഇതു തന്നെയാണാ മധു. ഇതുതന്നെയാണ് ദധ്യങായ ആഥർവ്വണൻ വിസ്തരിച്ച് അശ്വികൾക്ക് പറഞ്ഞുകൊടുത്തത്

തദേതദൃഷിഃ തദേതത് കർമ്മ, ഋഷിർമ്മന്ത്രഃ, പശ്യന്നുപലഭമാനോ | വോചത് ഉക്തവാൻ കഥം? തദ്ദംസ ഇതി വ്യവഹിതേന സംബന്ധഃ . ദംസ ഇതി കർമ്മണോ നാമധേയം. തച്ച ദംസഃ കിം വിശിഷ്ടം? ഉഗ്രം ക്രൂരം. വാം യുവയോഃ ഹേ നരാ, നരാകാരാവശ്വിനൗ. തച്ച കർമ്മ കിം

അപ്രകാരമുള്ള ഈ ഋഷിഋഷി എന്നാൽ മന്ത്രം, ഈ കർമ്മത്തെ കണ്ടു കൊണ്ടു പറഞ്ഞു. എങ്ങിനെ? "തദ്ദംസ" എന്നിങ്ങിനെ. "തത് " എന്നും "ദംസ" എന്നുമുള്ള ദൂരവർത്തികളായ പദങ്ങൾ ക്ക് അന്വയം ഭവിക്കുന്നു. "ദംസ" എന്ന ത് കർമ്മത്തിൻെറ പേരാണ് . ആ ദംസം എന്തുവിശേഷണത്തോടുകൂടിയതാണ് ? ഉഗ്രം അഥവാക്രൂരം. വാം എന്നാൽ നി

നിമിത്തം. സനയേ ലാഭായ. ലാഭ—ലുബ്ധോ ഹി ലോകേ / പി ക്രൂരം കർമ്മാചരതി, തദ്വൈവേതാവു—പലഭ്യേതേ യഥാ ലോകേ.

ങ്ങളുടെ എന്നർത്ഥം. ഹേ നരാ എന്നാൽ നരാകാരരായ അശ്വിനികളേ എന്നർത്ഥം. ആ കർമ്മം എന്തുകാരണത്താലാണ് ചെയ്തത് . സനയേ അതായത് ലാഭത്തിനായി. ലാഭലുബ്ധനാണല്ലോ ലോകത്തിൽ ക്രൂരകർമ്മം ചെയ്യുന്നത് . ലോകത്തിലെന്നപോലെ ഇവരും ചെയ്യുന്നതായി കാണുന്നു.

തദാവിഃ പ്രകാശം കൃണോമി കരോമി യദ്ര ഹസി ഭവദ്ഭ്യാം കൃതം. കിമിത്യുച്യതേ. തന്യതുഃ പർജ്ജ—ന്യോ നേവ. നാരാകാരസ്തൂപരി—ഷ്ടാ ദുപചാര ഉപമാർത്ഥീം യോ വേദേ ന പ്രതിഷേധാർത്ഥഃ. യഥാ—ശ്വം ന. അശ്വമേവേതി യദ്വത് . തന്യതുരിവ വൃഷ്ടിം യഥാ പർജ്ജ—ന്യോ പ്രകാശയതി സ്തനയിത് —ന്വാദിശബ്ദൈഃ തദ്വദഹം യുവയോഃ ക്രൂരം കർമ്മ ആവിഷ്കൃണോ മീതി സംബന്ധഃ.

നിങ്ങൾ രഹസ്യമായി ചെയ്തതെന്താണോ അതിനെ ഞാൻ പരസ്യമാക്കാം. എങ്ങിനെ എന്നുപറയുന്നു. "തന്യതുഃ" എന്നതിനർത്ഥം പർജ്ജന്യം പോലെ എന്നാണ് . ന എന്നതിന് പോലെ എന്നർത്ഥം. വേദത്തിൽ ന കാരം ഒരു പദത്തിനുമുമ്പുവന്നാൽ അതുപചാരാർത്ഥത്തിലോ ഉപമാർത്ഥത്തിലോ ആണ് , നിഷേധാർത്ഥത്തിലല്ല. 'അശ്വം ന' എന്നതുപോലെ (അശ്വത്തെപ്പോലെ എന്നർത്ഥം) എപ്രകാരം മേഘം ഗർജ്ജനാദി ശബ്ദത്തോടുകൂടി വൃഷ്ടിയെ പ്രകാശിപ്പിക്കുന്നു അപ്രകാരം തന്നെ ഞാൻ നിങ്ങളുടെ ക്രൂരകർമ്മത്തെ വെളിവാക്കുന്നുണ്ട് എന്നിങ്ങിനെയാണ് ഇതിനു സംബന്ധം.

നന്വശ്വിനോഃ സ്തുത്യർത്ഥൗ കഥമിമൗ മന്ത്രൗ സ്യാതാം. നിന്ദാവചനൗ ഹീമൗ

**ശങ്ക** — ഈ മന്ത്രങ്ങളെങ്ങിനെ അശ്വിനികളുടെ സ്തുത്യർത്ഥത്തിലാവും. ഇവ നിന്ദാവചനങ്ങൾ തന്നെയാണല്ലോ.

നൈഷ ദോഷഃ. സ്തുതിരേവൈഷാ, ന നിന്ദാവചനൗ. യസ്മാദീദൃശമപ്യതിക്രൂരം കർമ്മ കുർവ്വ തോരുവയോർന്ന ലോമ ച മീയത ഇതി. ന ചാന്യത് കിഞ്ചിദ്ധീ—യത ഏവേതി. സ്തുതാ വേതൗ ഭവതഃ നിന്ദാം പ്രശംസാം ഹി ലൗകി—കാഃ സ്മരന്തി. തഥാ പ്രശംസാരൂപാ ച നിന്ദാ ലോകേ പ്രസിദ്ധാ.

**സമാധാനം** — ഈ ദോഷമില്ല. ഇതു സ്തുതിയാണ് നിന്ദാ വചനങ്ങളല്ല. കാർണം ഇപ്രകാരം അതിക്രൂരകർമ്മം ചെയ്യുന്നവരായിട്ടും നിങ്ങളുടെ ഒരു രോമത്തിനും ഹാനി സംഭവിച്ചില്ല. മറ്റൊന്നിനും ഹാനി ഉണ്ടായില്ല എന്ന് പിന്നെ പറയേണ്ടതില്ലല്ലോ. ഇത് സ്തുതിക്കായി പറഞ്ഞതാണ് . നിന്ദാ രൂപത്തിലുള്ള സ്തുതിയെ ലോകർ സ്മരിക്കാറുണ്ട് . അതുപോലെ സ്തുതി രൂപത്തിലുള്ള നിന്ദയും ഉണ്ടെന്നത് പ്രസിദ്ധമാണ് .

ദധ്യങ് നാമ ആഥർവ്വണഃ ഹേത്യനർത്ഥകോ നിപാതഃ. യന്മധു കക്ഷ്യമാത്മജ്ഞാനലക്ഷണമാധ—ർവ്വണോ വാം യുവാഭ്യാമശ്വസ്യ ശീർഷ്ണാ ശിരസാ പ്രയത് ഈം

ദധ്യങ് എന്നുപേരായ ആഥർവ്വണൻ. ഹ എന്നത് നിരർത്ഥകമായ ഒരു നിപാതമാണ് . യാതൊരു ആത്മജ്ഞാന രൂപമായ കക്ഷ്യത്തെ, മധുവിനെ നിങ്ങൾക്കായി അശ്വത്തിന്റെ ശിരസ്സു കൊണ്ട് "പ്രയത് ഈം ഉവാച" അതാ

ഉവാച യത് പ്രോവാച മധു. ഈ— മിത്യനർത്ഥകോ നിപാതഃ.

യത് "യത് പ്രോവാച" — ഉപദേശിച്ചുവോ എന്നർത്ഥം. ഇവിടെ "ഈം" എന്നത് നിരർത്ഥകമായ നിപാതമാണ്.

**മന്ത്രഃ 17** —ഇദം വൈ തന്മധു ദധ്യങ് ങാഥർവ്വണോ ഽശ്വിഭ്യാമുവാച. തദേതദൃഷിഃ പശ്യന്നവോചത്. ആഥർവ്വണായാശ്വിനൗ ദധീചേ ഽശ്വ്യം ശിരഃ പ്രത്യൈരയതം. സ വാം മധു പ്രവോചദൃതായന്ത്വാഷ്ട്രം യദ്ദസ്രാവപി കക്ഷ്യം വാമിതി.

**മന്ത്രാർത്ഥം 17** —അങ്ങിനെയുള്ള മധുവിനെ ദധ്യങ്ങെന്നു പേരായ ആഥർവ്വണൻ അശ്വികൾക്കു പറഞ്ഞുകൊടുത്തു. അങ്ങിനെയുള്ള ഈ കർമ്മത്തെകണ്ട് മന്ത്രം പറഞ്ഞു. അല്ലയോ അശ്വികളെ, നിങ്ങൾ ദധ്യങ് എന്നുപേരായ ആഥർവ്വാണന് അശ്വസംബന്ധിയായ തല പകരംവച്ചു. അവൻ തന്റെ പ്രതിജ്ഞയെ പരിപാലിക്കാനിച്ഛിച്ച് നിങ്ങൾക്ക് ആദിത്യസംബന്ധിയായ മധുവിനെ പറഞ്ഞു തന്നു. അല്ലയോ ശത്രുസംഹാരകരെ രഹസ്യമായിട്ടുള്ള ആ ആത്മജ്ഞാന രൂപമായ മധുവിനെയും നിങ്ങൾക്കു പറഞ്ഞുതന്നു.

**ഭാഷ്യഃ 17** — ഇദം വൈ തന്മധ്വിത്യാദി പൂർവ്വവന്മന്ത്രാന്തര പ്രദശനാർത്ഥം. തഥാന്യോ മന്ത്രസ്താമേവാഖ്യായികാമനുസരതി സ്മ. ആഥർവ്വണോ ദധ്യങ് നാമ, ആഥർവ്വണോ ഽന്യോ വിദ്യത ഇത്യതോ വിശിനഷ്ടി ദധ്യങ് നാമാഥർവ്വണഃ തസ്മൈ ദധീച അഥർവ്വണായ ഹേ ഽശ്വിനാവിതി മന്ത്രദൃശോ വചനം, അശ്വ്യം അശ്വസ്യ സ്വഭൂതം ശിരഃ, ബ്രാഹ്മണസ്യ ശിരസി ഛിന്നേ ഽശ്വസ്യ ശിരശ്ഛിത്വാ ഈദൃശമതിക്രൂരം കർമ്മ കൃത്വാ ശ്വ്യം ശിരോ ബ്രാഹ്മണം പ്രതി ഐരയതം ഗമിതവന്തൌ യുവാം. സ ചാഥർവ്വണോ. വാം യുവാഭ്യാം തന്മധു പ്രവോചദൃത് പൂർവ്വം പ്രതിജ്ഞാതം വക്ഷ്യാമീതി.

"ഇദം വൈ തന്മധു" മുതലായവയുടെ വ്യാഖ്യാനം മുൻപിലത്തെപ്പോലെ മന്ത്രാന്തരത്തെ പ്രദർശിപ്പിക്കാനാണ്. അതുപോലെ മറെറാരു മന്ത്രം അതേ ആഖ്യായികയെ അനുസരിച്ചാണ്. ദധ്യങ് എന്നുപേരായ ആഥർവ്വണൻ എന്നുപറയുമ്പോൾ മറെറാരഥർവ്വണനുണ്ടെന്നുവരുന്നു. അയാളിൽനിന്നും വിശേഷിപ്പിക്കാനാണ് ദധ്യങ് എന്ന ആഥ ആഥർവ്വണൻ എന്നുപറഞ്ഞത്. അല്ലയോ അശ്വികളെ, ആ ദധ്യങ് എന്ന ആഥർവ്വണനായിക്കൊണ്ട് — ഇത് മന്ത്രദ്രഷ്ടാവായ ഋഷിയുടെ വചനമാണ് — നിങ്ങൾ ആശ്വ്യമായ, അശ്വസംബന്ധിയായ ശിരസ്സിനെ അതായത് ആ ബ്രാഹ്മണന്റെ ശിരസ്സും കുതിരയുടെ ശിരസ്സും അറുത്ത് — ഇങ്ങനെ അതിക്രൂരമായകർമ്മംചെയ്ത് — അശ്വത്തിന്റെ ശിരസ്സ് ബ്രാഹ്മണനിൽവച്ചുപിടിപ്പിച്ചു. ആ ആഥർവ്വണൻ നിങ്ങൾക്കായി ആ മധുവിദ്യ ഉപദേശിച്ചുതന്നു. ഞാൻ പറഞ്ഞു തരാമെന്ന് മുൻപ് പ്രതിജ്ഞയെടുത്തിരുന്നുവല്ലോ.

സ കിമർത്ഥമേവം ജീവിത‑സന്ദേഹമാരുഹ്യ പ്രവോചദിത്യുച്യതേ. ഋതായനൃത് പൂർവ്വം പ്രതിജ്ഞാതം, സത്യം തത് പ്രതിപാലയിതുമിച്ഛൻ. ജീവിതാ‑ ദപി ഹി സത്യധർമ്മപരിപാലനാ ഗുരുതരേത്യേതസ്യ ലിംഗമേതത് .

അവനെന്തിനുവേണ്ടിയാണ് ജീവിതം സന്ദിഗ്ദ്ധാവസ്ഥയിലെത്തിയിട്ടും അവർക്കുപദേശം നൽകിയത് എന്നു പറയുന്നു. ഋതായൻ അതായത് മുമ്പ് പ്രതിജ്ഞയെടുത്തവൻ, സത്യപരിപാലനത്തിനിച്ഛിച്ചാണങ്ങിനെ ചെയ്തത് . ജീവിതത്തെക്കാളും ഗൗരവമുള്ളതാണ് സത്യധർമ്മപരിപാലനമെന്നാണ് ഇത് കാണിക്കുന്നത് .

കിം തന്മധു പ്രവോചദിത്യുച്യതേ. ത്വാഷ്ട്രം, ത്വഷ്ടാ ആദിത്യസ്തസ്യ സംബന്ധീ, യജ്ഞസ്യ ശിരഃ ഛിന്നം ത്വഷ്ടാഭവത്തത് പ്രതിസംധാനാർത്ഥം പ്രവർഗ്ഗ്യം കർമ്മ. തത്ര പ്രവർഗ്ഗ്യകർമ്മാംഗഭൂതം യദ്വിജ്ഞാനം തത്ത്വാഷട്രം മധു യജ്ഞസ്യ ശിരച്ഛേദനപ്രതിസന്ധാനാദി വിഷയം ദർശനം തത്വാഷ്ട്രം യന്മധു ഹേ ദസ്രൗ, ദസ്രാവിതി പരബലാനാമുപക്ഷയിതാരൗ ശത്രൂണാം വാ ഹിംസിതാരൗ. അപി ച ന കേവലം ത്വാഷ്ട്രമേവ മധു കർമ്മസംബന്ധി, യുവാഭ്യാമവോചത് , അപി ച കക്ഷ്യം ഗോപ്യം രഹസ്യം പരമാത്മസംബന്ധി യദ്വിജ്ഞാനം മധു മധുബ്രാഹ്മണേനോക്തം അധ്യായ ദ്വയ പ്രകാശിതം, തച്ച വാം യുവാഭ്യാം പ്രവോചദിത്യനുവർത്തതേ.

ഏതു മധുവിനെയാണുപദേശിച്ചത് എന്നുപറയുന്നു. ത്വാഷ്ടമായതിനെ. ത്വഷ്ടാവ് എന്നാൽ ആദിത്യൻ. ആദിത്യസംബന്ധിയായതിനെ. യജ്ഞത്തിന്റെ ശിരസ്സിനെ ഛേദിച്ചതിനാൽ ത്വഷ്ടാവായി അതിനെവീണ്ടും യോജിപ്പിക്കുന്നതിനെയാണ് പ്രവർഗ്ഗ്യ കർമ്മമെന്നുപറയുന്നത് . ആ കർമ്മത്തിന് അംഗഭൂതമായ വിജ്ഞാനത്തെ ത്വാഷ്ട്രമായ മധു എന്നുപറഞ്ഞിരിക്കുന്നു. അതിനാൽ യജ്ഞത്തിന്റെ ശിരസ്സ് ഛേദിക്കുന്നതും വീണ്ടും കൂട്ടിച്ചേർക്കുന്നതും മററുമുൾക്കൊള്ളുന്ന ദർശനമാണ് ത്വാഷ്ട്രമായ മധു. അല്ലയോ ദസ്രുക്കളെ — ദസ്രുക്കളെന്നാൽ പരസൈന്യത്തെ ക്ഷയിപ്പിക്കുന്നവർ, ശത്രുക്കളെ ഹിംസിക്കുന്നവർ വെറും ത്വാഷ്ട്ര സംബന്ധിയായ കർമ്മം മാത്രമല്ല നിങ്ങൾക്കു പറഞ്ഞുതന്നത് . എന്നാൽ കക്ഷ്യമായ അഥവാ ഗോപ്യമായ രഹസ്യമായ പരമാത്മസംബന്ധിയായ യാതൊരു വിജ്ഞാനമാണോ മധുബ്രഹ്മണംവഴി രണ്ടദ്ധ്യായങ്ങളിൽ പ്രകാശിപ്പിക്കപ്പെട്ടത് അതിനേയും നിങ്ങൾക്കായി ഉപദേശിച്ചുതന്നു. ഇവിടെ പ്രവോചത് എന്ന ക്രിയാപദത്തിന് അനുവർത്തിയുണ്ട് .

**മന്ത്രഃ 18** — ഇദം വൈ തന്മധു ദധ്യങ്ങാഥർവ്വണോ ഽശ്വിഭ്യാമുവാച. തദേതദൃഷ്ടിഃ പശ്യന്നേവോചത് . പുരശ്ചക്രേ ദ്വിപദഃ പുരശ്ചക്രേ ചതുഷ്പദഃ പുരഃ സ പക്ഷീ ഭൂത്വാപുരഃ പുരുഷ ആവിശദിതി. സ വാ അയം പുരുഷഃ സർവ്വാസു പൂർഷു പുരിശയോ നൈനേന കിഞ്ചനാനാവൃതം നൈനേന കിഞ്ചനാസംവൃതം.

**മന്ത്രാർത്ഥം 18** — അങ്ങിനെയുള്ള ഈ മധുവിനെ ദധ്യങ്ങെന്ന ആഥർവ്വണൻ അശ്വികൾക്ക് പറഞ്ഞുകൊടുത്തു.

ഈ കർമ്മത്തെകണ്ടുകൊണ്ട് ഋഷി (മന്ത്രം) പറഞ്ഞു രണ്ടു കാലുള്ള പുരങ്ങളെ ഉണ്ടാക്കി. നാലുകാലുള്ള പുരങ്ങളെ ഉണ്ടാക്കി. ആ പുരങ്ങളെ ഉണ്ടാക്കിയിട്ട് ആ ഈശ്വരൻ പക്ഷിയായി (ലിംഗശരീരനായി) പുരങ്ങളിൽ പ്രവേശിച്ചു എന്ന് . അങ്ങനെയുള്ള ഈ പുരുഷൻ എല്ലാ പുരങ്ങളിലും പുരിശയനായതുകൊണ്ട് പുരുഷനെന്നു പറയപ്പെടുന്നു. ഇവനാലാവരണം ചെയ്യപ്പെടാത്തതായി ഒന്നുമില്ല. ഇവനാൽ അസംവൃതമല്ലാത്തതായി ഒന്നുമില്ല.

**ഭാഷ്യ 218** — ഇദം വൈ തന്മധ്വിത്യാദി പൂർവ്വവത് . ഉക്തൗ ദ്വൗമന്ത്രൗ പ്രവർഗ്ഗ്യസംബന്ധ്യാഖ്യായികോപ—സംഹർത്താരൗ. ദ്വയോഃ പ്രവർ—ഗ്ഗ്യകർമ്മാർത്ഥയോരധ്യായയോര—ർത്ഥ ആഖ്യായികാഭൂതാഭ്യാം മ—ന്ത്രാഭ്യാം പ്രകാശിതഃ. ബ്രഹ്മവി—ദ്യാർത്ഥയോഃ ത്വദ്ധ്യായയോരർത്ഥ ഉത്തരാഭ്യാ—മൃഗ്ഭ്യാം പ്രകാശയി—തവ്യ ഇത്യത പ്രവർത്തതേ. യത് കക്ഷ്യം ച മധൂക്തവാനാധർവ്വണോ യുവാ— ഭ്യാമിത്യുക്തം. കിം പുന—സ്തന്മധ്വിത്യുച്യതേ.

"ഇദം വൈ തന്മധു" മുതലായവ മുൻപിലത്തെപ്പോലെ. മുൻപറഞ്ഞ രണ്ടു മന്ത്രങ്ങളും പ്രവർഗ്ഗ്യ സംബന്ധിയായ ആഖ്യായികയെ ഉപസംഹരിക്കുന്നവയാണ് . പ്രവർഗ്ഗ്യസംബന്ധിയായ രണ്ടദ്ധ്യായങ്ങളുടെ അർത്ഥം മുൻപറഞ്ഞ ആഖ്യായികാഭൂതമായ ഈ മന്ത്രങ്ങൾ വഴി പ്രകാശിതമാണ് . ബ്രഹ്മവിദ്യയുടെ അർത്ഥത്തെ വെളിവാക്കുന്ന അദ്ധ്യായങ്ങളുടെ അർത്ഥം വരാൻപോകുന്ന ഋക്കുകൾ വഴി പ്രകാശിതമാവണമെന്നു കരുതി അതിനായി ശ്രുതി ഒരുമ്പെടുന്നു. "ആധർവ്വണൻ നിങ്ങൾക്കു രണ്ടുപേർക്കും വേണ്ടി രഹസ്യമായ യാതൊരു മധുപറഞ്ഞുതന്നുവോ" എന്നത് മുമ്പു പറഞ്ഞുവല്ലോ. അപ്പോൾ ആ മധു ഏതാണ് എന്ന് പറയുന്നു.

പുരശ്ചക്രേ, പുരഃ പുരാണി ശരീരാണി യത ഇയമവ്യാകൃതവ്യാ—കരണ പ്രക്രിയാ. സ പരമേശ്വരോ നാമരൂപേ അവ്യാകൃതേ വ്യാകുർ—വ്വാണഃ പ്രഥമം ഭൂരാദീൻ ലോകാൻ സൃഷ്ട്വാ ചക്രേ കൃതവാൻ ദ്വിപദോ ദ്വിപാദുപലക്ഷിതാനി മനുഷ്യ—ശരീരാണി പക്ഷിശരീരാണി തഥാ പുരഃ ശരീരാണി ചക്രേ ചതുഷ്പദ—ശ്ചതുഷ്പാദുപലക്ഷിതാനി പശു—ശരീരാണി.

പുരത്തെയുണ്ടാക്കി പുരങ്ങളെന്നാൽ ശരീരങ്ങൾ. എന്തെന്നാൽ ഇത് വ്യക്തമാകുന്നതിനുള്ള പ്രക്രിയയാണ് . ആ പരമേശ്വരൻ അവ്യക്തമായ നാമരൂപങ്ങളെ വ്യക്തമാക്കിയിട്ട് ആദ്യമായി ഭൂമ്യാദി ലോകങ്ങളെ സൃഷ്ടിച്ച് ദ്വിപദങ്ങളെ അതായത് രണ്ടുകാലുള്ള മനുഷ്യ ശരീരങ്ങൾ പക്ഷിശരീരങ്ങൾ എന്നിവയെ സൃഷ്ടിച്ചു. അതുപോലെ മററു ശരീരങ്ങളേയും. നാൽക്കാലികളെ അഥവാ നാലുകാലുള്ള പശു ശരീരങ്ങളെ സൃഷ്ടിച്ചു.

പുരഃ പുരസ്താത്സ ഈശ്വരഃ പക്ഷീ ലിംഗശരീരം ഭൂത്വാ പുരഃ ശരീരാണി പുരുഷ ആവിശദിത്യ—സ്യാർത്ഥമാചഷ്ടേ ശ്രുതിഃ . സ വാ അയം പുരുഷഃ സർവ്വാസു പൂർഷു

ഇങ്ങിനെ പുരങ്ങളെ ഉണ്ടാക്കിയതിനുശേഷം പക്ഷിയായി, ലിംഗശരീരമായി ഈ പുരങ്ങളിൽ പ്രവേശിച്ചു. ഇതിന്റെ അർത്ഥം ശ്രുതി പറയുന്നു — എല്ലാ പുരങ്ങളിലും ശയിക്കുന്നതിനാൽ ഇവൻ

സർവ്വശരീരേഷു പുരിശയഃ, പുരി ശേത ഇതി പുരിശയഃ സൻ പുരുഷ ഇത്യുച്യതേ. നൈനേനനാനേന കിഞ്ചന കിഞ്ചിദപ്യനാവൃതമനാ— ച്ഛാദിതം. തഥാ നൈനേന കിഞ്ച— നാസംവൃതമന്തരനനുപ്രവേശിതം ബാഹ്യഭൂതേനാന്തർഭൂതേന ച നാനാവൃതം. ഏവം സ ഏവ നാമ— രൂപാത്മനാ അന്തർബ്ബഹിർഭാവേന കാര്യകരണ രൂപേണ വ്യവസ്ഥിതഃ. പുരശ്ചക്രേ ഇത്യാദിമന്ത്രഃ സം— ക്ഷേപത ആത്മൈകത്വമാചഷ്ട ഇത്യർത്ഥഃ

പുരുഷനായി "പുരി ശയഃ" എന്നതിന് പുരത്തിൽ ശയിക്കുന്നവൻ പുരുഷൻ എന്നുപറയുന്നു. ഈ പുരുഷനാൽ ആവ രണം അഥവാ ആച്ഛാദനം ചെയ്യപ്പെടാ ത്തതായി ഒന്നുമില്ല. അതുപോലെ ഇവ നാൽ അസംവൃതമായും — അകത്തും പുറത്തും ഇരുന്നുകൊണ്ട് ഉൾക്കൊള്ളാ ത്തതായും യാതൊന്നുമില്ല. ഇങ്ങിനെ ആ പുരുഷൻ തന്നെ നാമവും രൂപവു മായും അകവും പുറവുമായും കാര്യവും കാരണവുമായും നിലകൊള്ളുന്നു. "പുര ശ്ചക്രേ" മുതലായമന്ത്രം ചുരുക്കത്തിൽ ആത്മൈകത്വത്തെക്കുറിച്ചു പറയുന്ന താണ് എന്നർത്ഥം.

**മന്ത്രഃ 19** —ഇദം വൈ തന്മധു ദധ്യങ്ങാഥർവ്വണോ ഽ ശ്വിഭ്യാമുവാച. തദേതദൃഷിഃ പശ്യന്നവോചത് . രൂപം രൂപം പ്രതിരൂപോ ബഭൂവ തദസ്യ രൂപം പ്രതിചക്ഷണായ. ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ യുക്താ ഹ്യസ്യ ഹരയഃ ശതാദശേതി. അയം വൈ ഹരയോ ഽ യം വൈ ദശ ച സഹസ്രാണി ബഹൂനി ചാനന്താനി ച തദേതത് ബ്രഹ്മാപൂർവ്വമനപരമനന്തരമ ബാഹ്യമയമാത്മാ ബ്രഹ്മ സർവ്വാനുഭൂരിത്യനുശാസനം.

**മന്ത്രാർത്ഥം 19** — ഇങ്ങിനെയുള്ള ഈ മധുവിനെ ദധ്യങ് എന്ന ആഥർവ്വണൻ അശ്വികൾക്കു പറഞ്ഞുകൊടുത്തു. ഇതുകണ്ട് ഋഷി (മന്ത്രം) പറഞ്ഞു. ഈ ആത്മാവിൻെറ ആ രൂപത്തെ വെളിവാക്കുന്നതിനായി ഓരോ രൂപത്തിലും പ്രതിരൂപനായി ഭവിച്ചു. പരമേശ്വരൻ മായകളാൽ ബഹു രൂപനായി അറിയപ്പെടുന്നു. കാരണം ഇവന് പത്തും ആയിരങ്ങളുമായി അനേകം ഇന്ദ്രിയങ്ങൾ ചേർക്കപ്പെട്ടി ട്ടുണ്ട് . പത്തും അനേകായിരങ്ങളും അനന്തങ്ങളും ഇവൻ തന്നെയാണ് . ഇങ്ങനെയുള്ള ആത്മാവായ ഇതാണ് അപൂർവ്വവും (കാരണം) അനപരവും (കാര്യം) അന ന്തരവും (ഇടക്കൊന്നില്ലാത്തത് ) അബാഹ്യവുമായ ബ്രഹ്മം. ബ്രഹ്മം സർവ്വത്തേയും അനുഭവിക്കുന്ന ആ ത്മാവാകുന്നു. ഇതാണ് സർവ്വവേദാന്തങ്ങളുടേയും അനുശാസനം.

**ഭാഷ്യഃ 19**— ഇദം വൈ തന്മധ്വിത്യാദി പൂർവ്വവത് . രൂപം രൂപം പ്രതിരൂപോ ബഭൂവ. രൂപം രൂപം പ്രതി പ്രതി— രൂപോ രൂപാന്തരം ബഭൂവേ—

"ഇദം വൈ തന്മധു" മുതലായതെ ല്ലാം മുൻപിലത്തെപ്പോലെ. "രൂപം രൂപം" പ്രതിരൂപോബഭൂവ" എന്നതിൽ പ്രതി എന്നതിനെ "രൂപം രൂപം പ്രതിപിതിരൂ

ത്യർത്ഥഃ. പ്രതി രൂപോ | നുരൂ പോ വാ യാദൃഗ്സംസ്ഥാനൗ മാതാ—പിതരൗ തത്സംസ്ഥാന സ്തദനുരൂപ ഏവ പുത്രോ ജായതേ. ന ഹി ചതു—ഷ്പദോ ദ്വിപാത് ജായതേ ദ്വിപദോ വാ ചതുഷ്പാത് . സ ഏവ ഹി പര മേശ്വരോ നാമരൂപേ വ്യാകുർ—വ്വാണോ രൂപം രൂപം പ്രതി രൂപോ ബഭൂവ. കിമർത്ഥം പുനഃ പ്രതിരൂപ മാഗമനം തസ്യ ഇത്യുച്യതേ. തദ—സ്യാത്മനോ രൂപം പ്രതിചക്ഷണായ പ്രതിഖ്യാപനായ. യദി ഹി നാമരൂപേ ന വ്യാക്രിയേതേ തദാ അസ്യാത്മ—നോ നിരുപാധികം രൂപം പ്രജ്ഞാ—നഘനാഖ്യം ന പ്രതിഖ്യായേത. യദാ പുനഃ കാര്യകരണാത്മനാ നാമരൂപേ വ്യാകൃതേ ഭവതഃ തദാ അസ്യ രൂപം പ്രതിഖ്യായേത.

പോബഭൂവ" എന്ന് ആവർത്തിച്ച് അന്വയിക്കണം. രൂപത്തിനും രൂപത്തിനും പ്രതിരൂപമായിത്തീർന്നു, അതായത് രൂപങ്ങളിലോരോന്നിനും അനുരൂപമായ മറെറാരു രൂപത്തോടുകൂടിയതായിത്തീർന്നു. എങ്ങിനെയെന്നാൽ മാതാപിതാക്കളുടെ ആകൃതിക്കൊത്ത് അനുരൂപനായ പുത്രൻ ജനിക്കുന്നതുപോലെ. നാൽക്കാലികളിൽനിന്നും ഇരുക്കാലികളുണ്ടാവില്ല. അതുപോലെ ഇരുക്കാലികളിൽനിന്നും നാൽക്കാലികളും ജനിക്കാറില്ല. ആ പരമേശ്വരൻതന്നെ നാമരൂപങ്ങളെ പ്രത്യക്ഷമാക്കി ഓരോ രൂപത്തിലും അതിനു പ്രതിബിംബമെന്നപോലെ ആയിത്തീരുന്നു. എന്തിനാണ് ഈ പ്രതിബിംബത്തിൽ വന്നതെന്നു പറയുന്നു. ആ ആത്മാവിന് തൻെറ രൂപത്തെ കാണാനായി അഥവാ അറിയാനായി. നാമരൂപങ്ങൾ വഴി പ്രകടീകരിച്ചില്ലെങ്കിൽ ആത്മാവിന് പ്രജ്ഞാനഘനമെന്നുപേരായ നിരുപാധിക രൂപത്തെ അറിയാൻ കഴിയുമായിരുന്നില്ല. പിന്നീടെപ്പോൾ ശരീരേന്ദ്രിയരൂപത്തിൽ നാമരൂപങ്ങൾ കൈക്കൊണ്ട് പ്രകടീഭവിക്കുന്നുവോ അപ്പോൾ അതിൻെറ രൂപത്തെ അറിയാൻ കഴിയുന്നു.

ഇന്ദ്രഃ പരമേശ്വരോ മായാഭിഃ പ്രജ്ഞാഭിഃ നാമരൂപകൃതമിഥ്യാ—ഭിമാനൈർവ്വാ, ന തു പരമാർത്ഥതഃ, പുരുരൂപഃ ബഹുരൂപഃ ഈയതേ ഗമ്യതേ, ഏകരൂപ ഏവ പ്രജ്ഞാന—ഘനഃ സന്നവിദ്യാപ്രജ്ഞാഭിഃ കസ്മാത് പുനഃ കാരണാത് ? യു—ക്താ രഥ ഇവ വാജിനഃ സ്വവിഷയ—പ്രകാശനായ, ഹി യസ്മാദസ്യ ഹരയോ ഹരണാദിന്ദ്രിയാണി, ശ—താശതാനി, ദശ ച പ്രാണി ഭേദ ബാഹുല്യാച്ഛതാനി ദശ ച ഭവന്തി. തസ്മാദിന്ദ്രിയവിഷയ ബാഹുല്യാത് തത് പ്രകാശനായൈവ ച യു—ക്താനി താനി നാത്മപ്രകാശനായ. " പരാഞ്ചി ഖാനി വ്യതൃണത്സ്വയം ഭൂഃ" (2.1.1) ഇതി ഹി കാഠകേ. തസ്മാ—ത്തൈരേവ വിഷയസ്വരൂപൈരീ—യതേ ന പ്രജ്ഞാനഘനൈ—കരസേന സ്വരൂപേണ.

ഇന്ദ്രൻ അഥവാ പരമേശ്വരൻ മായകൾ വഴി അഥവാ പ്രജ്ഞകൾ വഴി,. നാമരൂപകൃതമായ മിഥ്യാഭിമാനം വഴി—പരമാർത്ഥരൂപത്തലല്ല— പുരുരൂപനായി, ബഹുരൂപനായി അറിയപ്പെടുന്നു. ഏകരൂപമായ പ്രജ്ഞാന ഘനനായിരുന്നിട്ട് അവിദ്യാ പ്രകജ്ഞകളാൽ (പലതെന്നപോലെ ആയിത്തീരുന്നു. ) അതെന്തുകൊണ്ട് ? രഥത്തിൽ കുതിരകളെപ്പോലെ ഇവനിൽ അതാതു വിഷയങ്ങളെ പ്രകാശിപ്പിക്കാനായി പത്തും നൂറും ഹരികളെ (ഇന്ദ്രിയങ്ങളെ) ചേർത്തിട്ടുണ്ട് . വിഷയങ്ങളെ ഹരിക്കുന്നതിനാൽ ഇന്ദ്രിയങ്ങളെ ഹരികളെന്നു പറയുന്നു. പ്രാണിഭേദത്തിൻെറ ബാഹുല്യം കാരണമാണ് പത്തും നൂറും എന്നു പറഞ്ഞത് അതിനാൽ ഇന്ദ്രിയ വിഷയങ്ങളുടെ ബാഹുല്യം കാരണം അവയെ പ്രകാശിപ്പിക്കാൻ തന്നെയാണ് അവയെ ഘടിപ്പിച്ചിട്ടുള്ളത് ആത്മപ്രകാശനത്തിനല്ല. "ഇന്ദ്രിയങ്ങളെ സ്വയം ഭൂവ് ബഹിർമ്മുഖമാക്കി ചെ

യ്തു" എന്ന് കഠോപനിഷത്തിലുണ്ട്. അതിനാൽ ആ വിഷയരൂപ ങ്ങൾ വഴിയാണ്, ഏകരസമായ പ്രജ്ഞാനഘനരൂപം വഴിയല്ല പ്രത്യഗാത്മാവ് അറിയപ്പെടുന്നത്

ഏവം തർഹി അയമന്യഃ പരമേശ്വരോ ऽ ന്യേ ഹരയ ഇത്യേവം പ്രാപ്തേ ഉച്യതേ— അയം വൈ ഹരയഃ അയം വൈ ദശ ച സഹസ്രാണി ബഹൂനി ച അനന്താനി ച പ്രാണിഭേദസ്യാനന്ത്യാത്. കിം ബഹുനാ ? തദേതത് ബ്രഹ്മ യ ആത്മാ. അപൂർവ്വം നാസ്യകാരണം. പൂർവ്വം വിദ്യത ഇത്യപൂർവ്വം. നാസ്യാപരം കാര്യം വിദ്യത ഇത്യനപരം, നാസ്യജാത്യന്തരമന്തരാളേ വിദ്യത ഇത്യനന്തരം. തഥാ ബഹിരസ്യ ന വിദ്യത ഇത്യബാഹ്യം.

ഇങ്ങിനെയാവുമ്പോൾ ഈ പരമേശ്വരൻ വേറെ ഈ ഇന്ദ്രിയങ്ങൾ വെറെ എന്നുവരുമെന്നു കരുതി പറയുകയാണ് ഹരികൾ ഇവൻ തന്നെ. പത്തും അനേകായിരങ്ങളും ഇവൻ തന്നെയാണ് പ്രാണിഭേദങ്ങൾ അനന്തങ്ങളാണല്ലോ എന്തിനധികം ? ഈ ആത്മാവേതാണോ അതുതന്നെയാണ് ബ്രഹ്മം. ഇതപൂർവ്വമാണ്. ഒരു കാരണവും മുമ്പില്ലാത്തിനാൽ അപൂർവ്വം. ഇതിനു വ്യത്യസ്തമായി ഒരു കാര്യ വസ്തുവില്ലാത്തതിനാൽ ഇതനപരമാണ്. ഇതിന് ഇടയിൽ ജാത്യന്തരമില്ലാത്തതിനാൽ അനന്തരമാണ്. അതു പോലെ പുറമില്ലാത്തതിനാൽ ഇത് അബാഹ്യമാണ്.

കിം പുനസ്തന്നിരന്തരം ബ്രഹ്മ ? അയമാത്മാ. കോ ऽ സൗ ? യഃ പ്രത്യഗാത്മാ ദ്രഷ്ടാ ശ്രോതാ മന്താ ബോദ്ധാ വിജ്ഞാതാ സർവ്വാനുഭൂഃ, സർവ്വാത്മനാ സർവ്വമനുഭവതീതി സർവ്വാനുഭൂഃ ഇത്യേത ദനുശാസനം സർവ്വവേദാന്തോപദേശഃ. ഏഷ സർവ്വവേദാന്താനാമുപസംഹൃതോ ऽ ർത്ഥഃ. ഏതദമൃതമഭയം പരിസമാപ്തശ്ച ശാസ്ത്രാർത്ഥഃ.

എന്നാൽ പിന്നെ നിരന്തരമായ ആ ബ്രഹ്മമേതാണ് ? ഈ ആത്മാവാണ് അതേതാണ് ? ദ്രഷ്ടാവും ശ്രോതാവും മന്താവും ബോദ്ധാവും വിജ്ഞാതാവും സർവ്വാനുഭവനും, സർവ്വാത്മനാസർവ്വത്തേയും അനുഭവിക്കുന്നവൻ സർവ്വാനുഭവൻ, ആയ പ്രത്യഗാത്മാവാണ് അത്. സകലവേദാന്തങ്ങളുടെയും ഉപദേശം ഈ അനുശാസനമാണ്. ഇതാണ് എല്ലാ വേദാന്തങ്ങളുടെയും ഉപസംഹാരാർത്ഥം. ഇതമൃതമാണ്, അഭയമാണ്. ശാസ്ത്രാർത്ഥം പരിസമാപിച്ചു..

**ഷഷ്ഠ ബ്രാഹ്മണഃ** **ആറാം ബ്രാഹ്മണം**

**മന്ത്രഃ 1 —** അഥ വംശഃ . പൗതിമാഷ്യോ ഗൗപവനാദ് ഗൗപവനഃ പൗതിമാഷ്യാത്പൗതിമാഷ്യോ ഗൗപവനാദ്ഗൗപവനഃ കൗശികാത്കൗശികഃ കൗണ്ഡിന്യാത് കൗണ്ഡിന്യഃ. ശാണ്ഡില്യാച്ഛാണ്ഡില്യ. കൗശികാച്ച ഗൗതമാച്ച ഗൗതമഃ

**മന്ത്രാർത്ഥം 1 —** ഇനി വംശം പറയപ്പെടുന്നു. പൗതിമാഷ്യൻ ഗൗപവനനിൽ നിന്നും ഗൗപവനൻ പൗതിമാഷ്യനിൽ നിന്നും പൗതിമാഷ്യൻ ഗൗപവനനിൽ നിന്നും ഗൗപവനൻ കൗശികനിൽ നിന്നും കൗശികൻ കൗണ്ഡിന്യനിൽ നിന്നും കൗണ്ഡിന്യൻ ശാണ്ഡില്യനിൽ നിന്നും ശാണ്ഡില്യൻ കൗശികനിൽ നിന്നും ഗൗതമനിൽ നിന്നും ഗൗതമൻ—

**മന്ത്രഃ 2 —** ആഗ്നിവേശ്യാദഗ്നിവേശ്യ ശാണ്ഡില്യാച്ഛാനഭിമ്ലാതാച്ഛാനഭിമ്ലാത ആനഭിമ്ലാതാദാനഭിമ്ലാത ആനഭി—മ്ലാതാദാനഭിമ്ലാതോ ഗൗതമദ്ഗൗതമഃ സൈതവ പ്രാചീ—നയോഗാഭ്യാം സൈതവ പ്രാചീനയോഗൗ പാരാ—ശര്യാത് പാരാശര്യോ ഭാരദ്വാജാദ്ഭാരദ്വാജഃ ഭാരദ്വാജാച്ച ഗൗതമാച്ച ഗൗതമോ പാരാശര്യാത് പാരശര്യോ ബൈ—ജവാപായനാദ് ബൈജവാപായനഃ കൗശികായനേഃ കൗശികായനിഃ

**മന്ത്രാർത്ഥം 2 —** ആഗ്നിവേശ്യനിൽ നിന്നും ആഗ്നിവേശ്യൻ ശാണ്ഡില്യനിൽ നിന്നും അനഭിമ്ലാതനിൽ നിന്നും അനഭിമ്ലാതൻ ആനഭിമ്ലാതനിൽ നിന്നും ആനഭിമ്ലാതൻ ആനഭിമ്ലാതനിൽ നിന്നും ആനഭിമ്ലാതൻ ഗോൗതമനിൽ നിന്നും പ്രാചീനയോഗ്യനിൽ നിന്നും സൈതവനും പ്രാചീനയോഗ്യനും പാരാശര്യനിൽ നിന്നും പാരാശരൻ ഭാരദ്വാജനിൽ നിന്നും ഭാരദ്വജൻ ഭാരദ്വജനിൽ നിന്നും ഗൌതമിനിൽ നിന്നും ഗൌതമൻ ഭാരദ്വാജനിൽ നിന്നും ഭാതദ്വജൻ പാരാശര്യനിൽ നിന്നും പാരാശര്യൻ ബൈജവാപായനനിൽ നിന്നും ബൈജവാപായനൻ കൗശികായനിയിൽ നിന്നും കൗശികായനി.

**മന്ത്രഃ 3 —** ഘൃതകൗശികാദ്ഘൃതകൗശികഃ പാരാശരായണാത് പാരാശരായണഃ പാരാശര്യാത് പാരാശര്യോ

ജാതുകർണ്ണ്യാജ്ജാതൂകർണ്ണ്യ ആസുരായണാച്ച യാസ്—
കാച്ചാസുരായണ സ്ത്രൈവണേസ്ത്രൈവണിരൗപജം
ധനേ രൗപജംധനിരാസുരേരാസുരിർഭാരദ്വാജാദ്ഭാര—
ദ്വാജ ആത്രേയാദാത്രേയോ മാണ്ഡേർമ്മാണ്ഡിർഗൗത—
മാദ് ഗൗതമോ വാത്സ്യാദ്വാത്സ്യഃ ശാണ്ഡില്യാഛാണ്ഡില്യഃ
കൈശോര്യാത് കാപ്യാത് കൈശോര്യഃ കാപ്യഃ കുമാര
ഹരിതാത് കുമാരഹരിതോ ഗാലവാദ് ഗാലവോ
വിദർഭീകൗണ്ഡിന്യാത് വിദർഭീ കൗണ്ഡി ന്യോ വത്സന—
പാതോ ബാഭ്രവാദ്വത്സനപാദ്വാഭ്രവഃ പഥഃ സൗഭരാത്
പംഥാഃ സൗഭരോ / യാസ്യാദാം ഗിരസാദ യാസ്യ ആം—
ഗിരസ ആഭൂതേസ്ത്വാഷ്ട്രാദാഭൂതിസ്ത്വാഷ്ട്രോ വി—
ശ്വരൂപാത്ത്വാഷ്ട്രാദ്വിശ്വരൂപ സ്ത്വാഷ്ട്രോ / ശ്വിഭ്യാമ—
ശ്വിനൗ ദധീച ആഥർവ്വണാദ്ദദ്ധ്യങ്ങാഥർവ്വണോ / ഥർവ്വ—
ണോ ദൈവാദഥർവ്വാ ദൈവോ മൃത്യോഃ പ്രാധ്വം—
സനാന്മൃത്യുഃ പ്രാദ്ധ്വംസനഃ പ്രാദ്ധ്വംസ നാത് പ്രാദ്ധ്വം—
സനഃ ഏകർഷേരേകർഷിർവ്വിപ്രചിത്തേർവ്വിപ്രചിത്തി—
ർവ്യഷ്ടേർവ്യഷ്ടിഃ സനാരോഃ സനാരുഃ സനാതനാത്സ—
നാതനഃ സനഗാത്സനഗഃ പരമേഷ്ഠിനഃ പരമേഷ്ഠീ
ബ്രഹ്മണോ ബ്രഹ്മ സ്വയംഭൂ ബ്രഹ്മണേ നമഃ

**മന്ത്രാർത്ഥം 3** — ഘൃതകൗശികനിൽ നിന്നും, ഘൃതകൗശികൻ പാരാശര്യായണനിൽ നിന്നും, പാരാശര്യായണൻ പാരാശര്യനിൽ നിന്നും, പാരാശര്യൻ ജാതൂകർണ്ണ്യനിൽ നിന്നും, ജാതൂകർണ്ണ്യൻ ആസുരായണനിൽ നിന്നും യാസ്കനിൽ നിന്നും, ആസുരായണ ത്രൈവണിയിൽ നിന്നും, ത്രൈവണി ഔപജം ധനിയിൽ നിന്നും, ഔപജം ധനി ആസുരിയിൽ നിന്നും, ആസുരിഭാരദ്വാജനിൽ നിന്നും, ഭാരദ്വാജൻ, ആത്രേയനിൽ നിന്നും, ആത്രേയൻ മാണ്ഡിയിൽ നിന്നും, മാണ്ഡി ഗൗതമനിൽ നിന്നും, ഗൗതമൻ ഗൗതമനിൽ നിന്നും, ഗൗതമൻ വാത്സ്യനിൽ നിന്നും, വാത്സ്യൻ ശൗണ്ഡില്യനിൽ നിന്നും, ശൗണ്ഡില്യൻ കൗശോര്യകാപ്യനിൽ നിന്നും, കൗശോര്യകാപ്യൻ കുമാര ഹരിതനിൽ നിന്നും, കുമാര ഹരിതൻ ഗാലവനിൽ നിന്നും, ഗാലവൻ വിദർഭീകൗണ്ഡിനത്മനിൽ നിന്നും, വിദർഭീകൗണ്ഡിന്യൻ വത്സ൦പാദ്ബാഭ്രവസ്സിൽ നിന്നും, വത്സനപാദ്ബാഭ്രവസ്സ് പന്ഥാസൗരഭനിൽ നിന്നും, പന്ഥാസൗരഭൻ ആയസ്യാംഗിരസ്സിൽ നിന്നും ആയസ്യാംഗിരസ്സ്

ആഭൂതിത്വാഷ്ട്രനിൽ നിന്നും,ആ ഭൂതിത്വാഷ്ട്രൻവിശ്വരൂപ ത്വാഷ്ട്രനിൽ നിന്നും, വിശ്വരൂപത്വാഷ്ട്രൻ അശ്വിനീ കുമാരന്മാരിൽ നിന്നും, അശ്വിനീ കുമാരന്മാർ ദധ്യങ്ങാ ധർവ്വണനിൽ നിന്നും, ദധ്യങ്ങധർവ്വണൻ ദൈവനായ അഥർവ്വാവിൽ നിന്നും,ദൈവനായ അധർവാവ് മൃത്യു പ്രാധ്വംസനൻ പ്രധ്വംസനനിസ നിന്നും, പ്രധ്വംസനൻ ഏകർഷി യിൽ നിന്നും, ഏകർഷിവിപ്രചിത്തിയിൽ നിന്നും, വിപ്രചിത്തി വ്യഷ്ടിയിൽ നിന്നും, വ്യഷ്ടി സനാരുവിൽ നിന്നും, സനാരു സനാതനനിൽ നിന്നും, സനാതനൻ സനഗനിൽ നിന്നും, സനഗൻ പരമേഷ്ഠിയിൽ നിന്നും പരമേഷ്ഠി (ബ്രഹ്മാവിൽ) നിന്നും ഇതിനെ പ്രാപിച്ചു. ബ്രഹ്മം സ്വയം ഭൂവാണ് . ബ്രഹ്മത്തിനായിക്കൊണ്ട് നമസ്കാരം.

**ഭാഷ്യ— (1) (2) (3)—** അഥേ ദാനീം ബ്രഹ്മവിദ്യാർത്ഥസ്യമധു കാണ്ഡ— സ്യവംശഃസ്തുത്യർത്ഥോ ബ്രഹ്മ— വിദ്യായാഃ മന്ത്രശ്ചായം സ്വാധ്യാ— യാർത്ഥോ ജപാർത്ഥശ്ച. തത്ര വംശഇവ വംശഃ—യഥാവേണുർ— വ്വംശഃ പർവ്വണഃപർവ്വണോ ഹി ഭിദ്യതേ തദ്വദഗ്രാത് പ്രഭൃതി ആ മൂലപ്രാപ്തേരയം വംശഃ. അധ്യായ ചതുഷ്ടയസ്യആചാര്യ പരമ്പരാ— ക്രമോ വംശഇത്യുച്യതേ. തത്ര പ്ര— ഥമാന്തഃ ശിഷ്യപഞ്ചമ്യന്തഃ ആചാര്യഃ പരമേഷ്ഠീ വിരാട് , ബ്രഹ്മണോ ഹിരണ്യഗർഭാത് . തതഃ പരം ആചാര്യപരമ്പരാ നാസ്തി. യത് പുനബ്രഹ്മ തന്നിത്യം സ്വയംഭൂ, തസ്മൈ ബ്രഹ്മണേ സ്വയം ഭൂവേ നമഃ.

അനന്തരം ബ്രഹ്മവിദ്യയുടെ സ്തുതിക്കായി, യാതൊന്നിന്റെ പ്രയോജനത്തിനാണോ ബ്രഹ്മവിദ്യ, ആ മധുകാണ്ഡത്തിന്റെ വംശത്തെ പറയുന്നു. ഈ മന്ത്രം സ്വാദ്ധ്യയത്തിനും ജപത്തിനുമുള്ളതാണ് . ഇവിടെ വംശം അഥവാ മുളപോലെഇരിക്കുന്നതിനാൽ വംശമെന്നുപറഞ്ഞതാണ് . എങ്ങിനെ മുള മുട്ടുകളായി അഗ്രം മുതൽ ചുവടു വരെ എത്തുന്നുവോ അതുപോലെ ഈ ആചാര്യപരമ്പരയും മുകൾഭാഗം മുതൽ ചുവടുവരെ എത്തുന്നതിനാൽ ഇതും വംശമാണ് . ഇവിടെ (ബ്രാഹ്മണത്തിന്റെ ആരംഭം) നാലദ്ധ്യായങ്ങളുടെയും ആചാര്യപരമ്പരയെ വംശമെന്നു പറഞ്ഞിരിക്കുന്നു. ഇവയിൽ പ്രഥമാവിഭക്തിയുള്ളത് ശിഷ്യനെ കുറിക്കുന്നു. പഞ്ചമ്യന്തമായത് ആചാര്യനേയും. പരമേഷ്ഠി വിരാട് പുരുഷനാണ് . ബ്രഹ്മമാകുന്ന ഹിരണ്യഗർഭനിൽ നിന്നപ്പുറം ആചാര്യ പരമ്പര ഇല്ല. കാരണം ബ്രഹ്മം നിത്യമാണ് , സ്വയം ഭൂവാണ് . സ്വയം ഭൂവായ ആ ബ്രഹ്മത്തിനായിക്കൊണ്ട് നമസ്കാ രം.

ഇതിദ്വിതീയോ ഽ ധ്യായഃ.

രണ്ടാമധ്യായം കഴിഞ്ഞു.

# തൃതീയഃ അദ്ധ്യായഃ

## പ്രഥമഃ ബ്രാഹ്മണഃ

"ജനകോ ഹ വൈദേഹഃ" ഇത്യാദി യാജ്ഞവൽക്കീയം കാണ്ഡമാരഭ്യതേ. ഉപപത്തിപ്രധാനത്വാദതിക്രാന്തേന മധുകാണ്ഡേന സമാനാർത്ഥത്വേ ƒ പി സതി ന പുനരുക്തതാ. മധുകാണ്ഡം ഹ്യാഗമപ്രധാനം. ആഗമോപപത്തീ ഹ്യാത്മൈകത്വ പ്രകാശനായ പ്രവൃത്തേ ശക്നുതഃ കരതലഗതബില്വമിവ ദർശയിതും. "ശ്രോതവ്യോ മന്തവ്യഃ" ഇതി ഹ്യുക്തം. തസ്മാദാഗമാർത്ഥസ്യൈവ പരീക്ഷാപൂർവ്വകം നിർധാരണായ യാജ്ഞവൽക്കീയം കാണ്ഡമുപപത്തിപ്രധാനമാരഭ്യതേ. ആഖ്യായികാ തു വിജ്ഞാനസ്തുത്യർത്ഥാ ഉപായവിധിപരാ വാ. പ്രസിദ്ധോ ഹ്യുപായോ വിദ്വദ്ഭിഃ ശാസ്ത്രേഷു ച ദൃഷ്ടോ — ദാനം. ദാനേനഹി ഉപനമന്തേ പ്രാണിനഃ . പ്രഭൂതം ഹിരണ്യം ഗോസഹസ്രദാനം ചേഹോപലഭ്യതേ. തസ്മാദന്യപരേണാപി ശാസ്ത്രേണ വിദ്യാപ്രാപ്ത്യുപായദാനപ്രദർശനാർത്ഥാ ആഖ്യായികാ ആരബ്ധാ.

അപി ച തദ്വിദ്യാസംയോഗഃ തൈൾച സഹ വാദകരണം വിദ്യാപ്രാപ്ത്യുപായോ ന്യായവിദ്യായാം ദൃഷ്ടഃ തച്ചാസ്മിന്നധ്യായേ പ്രാബല്യേന പ്രദർശ്യതേ. പ്രത്യക്ഷാ ച വിദ്വത്സംയോഗേ പ്രജ്ഞാവൃത്തിഃ . തസ്മാ ദ്വിദ്യാപ്രാപ്ത്യുപായപ്രദർശനാർത്ഥൈവാഖ്യായികാ.

## ഒന്നാം ബ്രാഹ്മണം

"ജനകോ ഹ വൈദേഹഃ" മുതലായ യാജ്ഞവൽക്കീയകാണ്ഡം ആരംഭിക്കുകയാണ് . കഴിഞ്ഞ മധുകാണ്ഡത്തോടു സമാനമായതാണെങ്കിലും ഈ കാണ്ഡം യുക്തി പ്രധാനമായതിനാൽ ഇവിടെ പുനരുക്തി ദോഷമില്ല. കാരണം മധുകാണ്ഡം ശാസ്ത്രപ്രധാനമാണ് . ശാസ്ത്രവും യുക്തിയും ഒരുമിച്ചു പ്രവർത്തിച്ചാൽ ആത്മൈകത്വത്തെ കരതലാമലകം പോലെ കാണിക്കാൻ കഴിയും. "ശ്രവണം ചെയ്യണം മനനം ചെയ്യണം" എന്നുപറഞ്ഞുവല്ലോ അതിനാൽ ആഗമാർത്ഥത്തെത്തന്നെ യുക്തി കൊണ്ടു പരീക്ഷിച്ച് ഉറപ്പിക്കാനാണ് ഈ കാണ്ഡം തുടങ്ങുന്നത് . ഇതിൽപറയുന്ന ആഖ്യായിക വിജ്ഞാനത്തെ സ്തുതിക്കാനോ ഉപായത്തെ നിർദ്ദേശിക്കാനോ ആയിട്ടാണ് . ദാനമെന്നത് വിദ്വാന്മാരാൽ ശാസ്ത്രങ്ങളിൽ കണ്ടുപിടിക്കപ്പെട്ട പ്രസിദ്ധമായ ഉപായമാണ് . ദാനംവഴി തന്നെ ജീവികൾ സന്തുഷ്ടരായിത്തീരുന്നു. ഇതിൽ അസംഖ്യം ധനവും ആയിരം പശുക്കളും ദാനം ചെയ്യപ്പെട്ടതായി പറയുന്നു. അതിനാൽ മറെറാരു കാര്യം പറയാനാണ് ശാസ്ത്രം തുടങ്ങുന്നതെങ്കിലും വിദ്യാപ്രാപ്തിക്കുള്ള ഉപായമായി ദാനത്തെ കാണിക്കാൻ ആഖ്യായിക ആരംഭിക്കുകയാണ് .

മാത്രമല്ല അതേവിദ്യ അറിയാവുന്നവരോട് കൂടിച്ചേരുന്നതും വാദം നടത്തുന്നതും വിദ്യാപ്രാപ്ത്യുപായമായി ന്യായവിദ്യയിൽ കാണാം. അതാകട്ടെ ഈ അദ്ധ്യായത്തിൽ പ്രബലമായി കാണിക്കുന്നുമുണ്ട് . വിദ്വാന്മാരോടിടപഴകുന്നത് ജ്ഞാനവർദ്ധനക്ക് വഴിതെളിക്കുമെന്നത് പ്രത്യക്ഷാനുഭവമാണ് . അതിനാൽ വിദ്യാ പ്രാപ്തി മാർഗ്ഗത്തെ കാണിക്കാനായിട്ടു തന്നെയാണ് ആഖ്യായിക.

**മന്ത്രഃ 1 —** ഓം ജനകോ ഹി വൈദേഹോ ബഹുദക്ഷിണേന യജ്ഞേനേജേ തത്ര ഹ കുരുപംചാലാണാം ബ്രാഹ്മണാ അഭിസമേതാ ബഭൂവുസ്തസ്യ ഹ ജനകസ്യ വൈദേഹസ്യ വിജിജ്ഞാസാ ബഭൂവ കഃ സ്വിദേഷാം ബ്രാഹ്മണാനാമനൂചാനതമ ഇതി സ ഹ ഗവാം സഹസ്രമവരുരോധ ദശ ദശ പാദാ ഏകൈകസ്യാഃ ശൃംഗയോരാബദ്ധാ ബഭൂവുഃ.

**മന്ത്രാർത്ഥം 1 —** വിദേഹാധിപതിയായ ജനകൻ വളരെ ദക്ഷിണയുള്ള (അഥവാ ബഹുദക്ഷിണമെന്നു പേരുള്ള) യാഗം യജിച്ചുപോൽ. അതിൽ കുരുദേശത്തും പാഞ്ചാലദേശത്തുമുള്ള ബ്രാഹ്മണർ വന്നുചേർന്നു. ആ ജനകന് "ഇവരിൽ ഏററവും പഠിപ്പുള്ളവൻ ആരായിരിക്കും" എന്നു ജിജ്ഞാസ തോന്നി. അദ്ദേഹം ആയിരം പശുക്കളെ തൊഴുത്തിൽ കെട്ടിയിട്ടു. ഓരോ പശുവിൻെറയും രണ്ടു കൊമ്പുകളിലുമായി പതിപ്പത്തു പലം സ്വർണ്ണം കെട്ടിയിരുന്നു.

**ഭാഷ്യഃ 1 —** ജനകോ നാമ ഹ കില സമ്രാഡ്രാജാ ബഭൂവ വിദേഹാനാം, തത്ര ഭവോ വൈദേഹഃ . സ ച ബഹുദക്ഷിണേന യജ്ഞേന, ശാഖാന്തര പ്രസിദ്ധോ വാ ബഹുദക്ഷിണോ നാമ യജ്ഞോ, അശ്വമേധോ വാ ദക്ഷിണാബാഹുല്യാദ് ബഹുദക്ഷിണ ഇഹോച്യതേ, തേനേജേ / യജത്

തത്ര തസ്മിൻ യജ്ഞേ നിമന്ത്രിതാ ദർശനകാമാ വാ കുരൂണാം ദേശാനാം പംചാലാനാം ച ബ്രാഹ്മണാഃ, തേഷു ഹി വിദുഷാം ബാഹുല്യം പ്രസിദ്ധം, അഭിസമേതാ അഭിസംഗതാ ബഭൂവുഃ. തത്ര മഹാന്തം വിദ്വത്സമുദായം ദൃഷ്ട്വാ തസ്യ ഹ കില ജനകസ്യ വൈദേഹസ്യ യജമാനസ്യ, കോ നു ഖല്വത്ര ബ്രഹ്മിഷ്ഠ ഇതി വിശേഷേണ ജ്ഞാതുമിച്ഛാ വിജിജ്ഞാസാ ബഭൂവ. കഥം? കഃ സ്വിത് കോ നു

**ഭാഷാർത്ഥം —** പണ്ട് വിദേഹരാജ്യത്ത് ജനകനെന്നൊരു ചക്രവർത്തിയുണ്ടായിരുന്നു. വിദേഹത്തിലുള്ളവൻ വൈദേഹൻ. അദ്ദേഹം ബഹുദക്ഷിണയജ്ഞത്താൽ യജിച്ചു, യാഗം ചെയ്തു. ശാഖാന്തര പ്രസിദ്ധമായതായിരിക്കാം ബഹുദക്ഷിണമെന്ന യാഗം. അല്ലെങ്കിലിത് അശ്വമേധമാവാം. ധാരാളം ദക്ഷിണ കൊടുക്കുന്നതിനാൽ ഇവിടെ ബഹുദക്ഷിണമെന്നു പറഞ്ഞതാവാനും മതി.

അവിടെ ആ യജ്ഞത്തിൽ ക്ഷണിക്കപ്പെട്ടോ കാണാനുള്ള കൗതുകംമൂലമോ കുരുദേശത്തുനിന്നും പാഞ്ചാലദേശത്തുനിന്നുമുള്ള ബ്രാഹ്മണർ വന്നുചേർന്നു. ഇവിടുത്തുകാരിൽ ധാരാളം വിദ്വാന്മാരുണ്ടെന്ന് പ്രസിദ്ധമാണ് . അവിടെ ആ വിദ്വത്സമുദായത്തെ കണ്ടിട്ട് യജമാനനായ വിദേഹാധിപതി ജനകന് "ഇവരിലാരാണ് ബ്രഹ്മിഷ്ഠൻ" എന്നറിയാനുള്ള വിശേഷ ജിജ്ഞാസ ഉണ്ടായി. എങ്ങിനെ? ആരായിരിക്കാം ഈ ബ്രാഹ്മണരിൽ ഏററവും പഠിപ്പുള്ളവൻ? ഈ ബ്രാഹ്മണരെല്ലാം പഠിപ്പുള്ളവർ തന്നെ.

ഖലേഷാം ബ്രാഹ്മണാനാം അനൂ— ചാനതമഃ സർവ്വ ഇമേ അനൂചാനാഃ, കഃ സ്വിദേഷാ— മതിശയേനാനൂചാന ഇതി.

അതിശയകരമാകും വണ്ണം പഠിപ്പുള്ളവൻ ആരായിരിക്കാം എന്ന് .

സ ഹ അനൂചാനതമ വിഷ യോൽപ്പന്നജിജ്ഞാസഃ സൻ തദ്വി— ജ്ഞാനോപായാർത്ഥം ഗവാം സ— ഹസ്രം പ്രഥമവയസാമവരുരോധ, ഗോഷ്ഠേ ∫ വരോധം കാരയാ മാസ. കിംവിശിഷ്ടാ തേ ഗാവോ ∫ വരുദ്ധാ? ഇത്യുച്യതേ. പല ചതുർത്ഥഭാഗഃ പാദഃ സുവർണ്ണസ്യ. ദശ ദശ പാദാ ഏകൈകസ്യാ ഗോഃ ശൃംഗയോ— രാബദ്ധാ ബഭൂവുഃ. പഞ്ച പഞ്ച പാ ദാ ഏകൈകസ്മിൻ ശൃംഗേ.

അദ്ദേഹം ആരാണേററം പഠിപ്പു ള്ളവനെന്ന വിഷയത്തിലുള്ള ജിജ്ഞാസ കാരണം അതറിയാനുള്ള ഉപായമായി ഒരു വയസ്സായ ആയിരംപശുക്കളെ തൊ ഴുത്തിൽ കെട്ടിയിടുവിച്ചു. എങ്ങിനെയുള്ള പശുക്കളെയാണ് കെട്ടിയിടുവിച്ചതെന്നു പറയുന്നു. പലത്തിൻെറ ഒന്നേകാൽ ഭാ ഗം സ്വർണ്ണം ഓരോ കൊമ്പിലും കെട്ടി ച്ചിരുന്നു. ഒരു പലത്തിൻെറ കാൽഭാഗ മാണ് ഒരു പാദമെന്നത് . അങ്ങിനെ അയ്യഞ്ചുപാദങ്ങൾ ഓരോ കൊമ്പിലും കെട്ടിച്ചിരുന്നു.

**മന്ത്രഃ 2** — താൻ ഹോവാച ബ്രാഹ്മണാ ഭഗവന്തൊ യോ വോ ബ്രഹ്മിഷ്ഠഃ സ ഏതോ ഗാ ഉദജതാമിതി. തേ ഹ ബ്രാഹ്മണാ ന ദധൃഷുരഥ ഹ യാജ്ഞവൽക്യഃ സ്വമേവ ബ്രഹ്മചാരിണമുവാചൈതാഃ സോമ്യോദജ സാമശ്രവാ ഇതിതാ ഹോദാചകാര തേ ഹ ബ്രാഹ്മ— ണാൾച്ചുക്രുധുഃ കഥം നോ ബ്രഹ്മിഷ്ഠോ ബ്രവീ തേത്യഥ ഹ ജനകസ്യ വൈദേഹസ്യ ഹോതാശ്വലോ ബഭൂവ സ ഹൈനം പപ്രച്ഛ ത്വം നു ഖലു നോ യാജ്ഞവൽക്യ ബ്രഹ്മിഷ്ഠോ ∫ സി ഇതി സ ഹോവാച നമോ വയം ബ്രഹ്മിഷ്ഠായ കുർമ്മോ ഗോകാമ ഏവ വയം സ്മ ഇതി തം ഹ തത ഏവ പ്രഷ്ടും ദധ്രേ ഹോതാ ∫ ശ്വലഃ.

**മന്ത്രാർത്ഥം 2** — അവരോട് ജനകൻ പറഞ്ഞു. ഭഗ— വാന്മാരായ ബ്രാഹ്മണരേ, നിങ്ങളിൽ ആർ ബ്രഹ്മി — ഷ്ഠനാണോ അവൻ ഈ ഗോക്കളെ തെളിച്ചുകൊള്ളട്ടെ എന്ന് . ആ ബ്രാഹ്മണർ ധൈര്യപ്പെട്ടില്ല. അപ്പോൾ യാജ്ഞവൽക്യൻ സ്വ (ശിഷ്യനായ) ബ്രഹ്മചാരിയോട് തീർത്തുപറഞ്ഞു. "അല്ലയോ സോമ്യ, സാമവേദത്തെ കേൾക്കുന്നവനെ, ഈ പശുക്കളെ തെളിച്ചുകൊണ്ടു പോയാലും" എന്ന് . ആ പശുക്കളെ അയാൾ തെളിച്ചു കൊണ്ടുപോയി. ആ ബ്രാഹ്മണൻ കോപിച്ചു. "നമ്മുടെ കൂട്ടത്തിൽ എങ്ങിനെ ഒരാൾ താനാണ് ബ്രഹ്മിഷ്ഠൻ എന്നുപറയും" എന്ന് . പിന്നീട് വിദേഹപതിയുടെ ഹോ താവായി (ഋത്വിക്ക് ) അശ്വലൻ എന്നൊരാളുണ്ടായിരുന്നു.

അയാൾ ഈ യാജ്ഞവൽക്യനോടു ചോദിച്ചു "അല്ലയോ യാജ്ഞവൽക്യ, നീയാണോ നമ്മുടെ കൂട്ടത്തിൽ ബ്രഹ്മിഷ്ഠൻ" എന്ന് . ആ യാജ്ഞവൽക്യൻ പറഞ്ഞു "നാം ബ്രഹ്മിഷ്ഠരെ നമസ്കരിക്കുന്നു. നാം പശുക്കളെ ആഗ്രഹിക്കുന്നവൻ മാത്രമാണ് ". ഉടൻ തന്നെ ഹോതാവായ അശ്വലൻ യാജ്ഞവൽക്യനോട് ചോദിക്കാനുറച്ചു.

**ഭാഷ്യ 2** — ഗാ ഏവമവരുദ്ധ്യ ബ്രാഹ്മണാംസ്താൻ ഹോവാച ഹേ ബ്രാഹ്മണാ ഭഗവന്ത ഇത്യാ—മന്ത്ര്യ. യോ വോ യുഷ്മാകം ബ്രഹ്മിഷ്ഠഃ, സർവ്വേ യൂയം ബ്രാ—ഹ്മണോ ऽ തിശയേന യുഷ്മാകം ബ്രഹ്മാ യഃ സ ഏതാ ഗാ ഉദയ—താമുൽക്കാലയതു സ്വഗൃഹം പ്രതി.

പശുക്കളെയിങ്ങിനെ കെട്ടിയിടുവിച്ചിട്ട് ബ്രാഹ്മണരോട് ജനകൻ പറഞ്ഞു, "അല്ലയോ ഭഗവാന്മാരായ ബ്രാഹ്മണരേ", എന്നിങ്ങിനെ വിളിച്ചിട്ട് "നിങ്ങളിൽ ബ്രഹ്മിഷ്ഠനായവനാരോ — നിങ്ങളെല്ലാം ബ്രഹ്മവേത്താക്കൾ തന്നെ. എന്നാൽ നിങ്ങളിലാരാണോ ഏററവും ബ്രഹ്മാവായിരിക്കുന്നത് — അവൻ ഈ പശുക്കളെ സ്വഗൃഹത്തിലേക്ക് തെളിച്ചു കൊള്ളട്ടെ.

തേ ഹ ബ്രാഹ്മണാ ന ദധൃ—ഷുഃ . ഹ കിലൈവമുക്താ ബ്രാ—ഹ്മണാ ബ്രഹ്മിഷ്ഠതാമാത്മനഃ പ്രതിജ്ഞാതും ന ദധൃഷുഃ ന പ്രഗത്ഭാഃ സംവൃത്താഃ . അപ്രഗത്ഭഭൂതേഷു ബ്രാഹ്മണേഷ്വഥ ഹ യാജ്ഞവൽക്യ സ്വം ആത്മീയമേവ ബ്രഹ്മചാരിണമന്തേവാസിനമുവാച "ഏതാ, ഗാഹേ സോമ്യോദജോദ്—ഗമയാസ്മദ് ഗൃഹാൻ പ്രതി. ഹേ സാമശ്രവഃ സാമവിധിം ഹി ശൃ—ണോത്യതോ ऽ ർത്ഥാച്ചതുർവ്വേദോ യാജ്ഞവൽക്യഃ . താ ഗാ ഹോ—ദാചകാരോത്കാലിതവാനാചാര്യ—ഗൃഹം പ്രതി.

ആ ബ്രാഹ്മണർക്കതിനു ധൈര്യമുണ്ടായില്ല. ഇങ്ങിനെ പറഞ്ഞപ്പോൾ ആ ബ്രാഹ്മണർക്ക് തങ്ങളുടെ ബ്രഹ്മനിഷ്ഠതയെക്കുറിച്ച് ഉറപ്പിക്കാൻ ധൈര്യമുണ്ടായില്ല. അതിനവർ പ്രഗത്ഭരായില്ല. ബ്രാഹ്മണർക്ക് കഴിവില്ലാതായപ്പോൾ യാജ്ഞവൽക്യൻ തന്റെ തന്നെ ബ്രഹ്മചാരിയായ ശിഷ്യനോടു പറഞ്ഞു. "അല്ലയോ സോമ്യ, ഹേ സാമശ്രവസ്സേ, നമ്മുടെ ഗൃഹത്തിലേക്ക് ഈ പശുക്കളെ തെളിച്ചു കൊണ്ടുപൊയ്ക്കോളൂ". സാമവിധിയെ ശ്രവിക്കുന്നതിനാൽ സാമശ്രവസ്സായി. അതിനാൽ യാജ്ഞവൽക്യൻ ചതുർവ്വേദിയാണെന്നു വരുന്നു. അവനാ പശു ക്കളെ ആചാര്യഗൃഹത്തിലേക്ക് തെളിച്ചു കൊണ്ടുപോയി.

യാജ്ഞവലേക്യന ബ്രഹ്മി—ഷ്ഠപണസ്വീകരണേനാത്മനോ ബ്രഹ്മിഷ്ഠതാ പ്രതിജ്ഞാതാ ഇതി തേ ഹ ചുക്രുധുഃ ക്രുദ്ധവന്തഃ ബ്രാഹ്മണാഃ. തേഷാം ക്രോധാഭി—പ്രായമാചഷ്ടേ. കഥം നോ ऽ സ്മാകം ഏകൈക പ്രധാനാനാം ബ്രഹ്മി—ഷ്ഠോ ऽ സ്മീതി ബ്രുവീതേതി.

യാജ്ഞവൽക്യൻ ബ്രഹ്മിഷ്ഠതക്കുള്ള പണം സ്വീകരിച്ച് തന്റെ ബ്രഹ്മിഷ്ഠതയെക്കുറിച്ച് പ്രതിജ്ഞ ചെയ്തു എന്നുകരുതി ആ ബ്രാഹ്മണർ കോപിച്ചു, ക്രുദ്ധരായിത്തീർന്നു. അവരുടെ ക്രോധകാരണം പറയുന്നു. "നമ്മുടെയിടയിൽ ഓരോരുത്തർക്കും പ്രാധാന്യം സമമായിരിക്കേ താനാണ് ബ്രഹ്മിഷ്ഠനെന്ന് ഒരുവനെങ്ങിനെ പറയും" എന്ന് .

അഥ ഹൈവം ക്രുദ്ധേഷു

ആ ബ്രാഹ്മണർ കോപിച്ചപ്പോൾ

ബ്രാഹ്മണേഷു ജനകസ്യ യജമാനസ്യ ഹോതാ ഋത്വിഗശ്വലോ നാമ ബഭൂവ ആസീത് . സ ഏനം യാജ്ഞവൽക്യം ബ്രഹ്മിഷ്ഠാഭിമാനീ രാജാശ്രയത്വാച്ച ധൃഷ്ടഃ യാജ്ഞവൽക്യം പപ്രച്ഛ പൃഷ്ടവാൻ. കഥം? ത്വം നു ഖലു നോ യാജ്ഞവൽക്യ ബ്രഹ്മിഷ്ഠോ ഽ സീ ഇതി. പ്ലുതിർഭർത്സനാർത്ഥാ.

യജമാനമായ ജനകന്റെ ഹോതാവായി ഋത്വിക്കായി അശ്വലനെന്നൊരാളുണ്ടായിരുന്നു. അയാൾ ബ്രഹ്മിഷ്ഠാഭിമാനിയും രാജാശ്രയത്താൽ ഗർവ്വിഷ്ഠനുമായിട്ട് യാജ്ഞവൽക്യനോടു ചോദിച്ചു. എങ്ങിനെ? "അല്ലയോ യാജ്ഞവൽക്യ, നീയാണോ നമ്മുടെകൂട്ടത്തിൽ ബ്രഹ്മിഷ്ഠൻ എന്ന് . ദ്യ എന്നത് പ്ലുതിയെ കാണിക്കുന്നു. പ്ലുതിസ്വരം ആക്ഷേപാർത്ഥത്തിലാണ് .

സ ഹോവാച യാജ്ഞവൽക്യഃ — നമസ്കുർമ്മോ വയം ബ്രഹ്മിഷ്ഠായ. ഇദാനീം ഗോകാമാഃ സ്മ വയമിതി. തം ബ്രഹ്മിഷ്ഠപ്രതിജ്ഞം സന്തം തത ഏവ ബ്രഹ്മിഷ്ഠ പണസ്വീകരണാത് പ്രഷ്ടും ധദ്ധ്രേ ധൃതവാൻ മനോ ഹോതാ അശ്വലഃ.

ഇതുകേട്ട് യാജ്ഞവൽക്യൻ പറഞ്ഞു — ഞാൻ ബ്രഹ്മിഷ്ഠർക്ക് നമസ്ക്കരിക്കുന്നു. ഞാനിപ്പോൾ ഗോക്കളെ കാമിക്കുന്നവനാണ് എന്ന് . ഇപ്രകാരം ബ്രഹ്മിഷ്ഠനാണെന്നു പ്രതിജ്ഞയെടുത്ത് ബ്രഹ്മിഷ്ഠസംബന്ധമായ പണം സ്വീകരിച്ചതിനാൽ ഹോതാവായ അശ്വലൻ അവനോടു ചോദിക്കാനുറച്ചു.

**മന്ത്രഃ 3—** യാജ്ഞവൽക്യേതി ഹോവാച യദിദം സർവ്വം മൃത്യുനാപ്തം സർവ്വം മൃത്യുനാഭിപന്നം കേന യജമാനോ മൃത്യോരാപ്തിമതിമുച്യ ഇതി ഹോത്രർത്ത്വിജാഗ്നിനാ വാചാ വാഗ്വൈ യജ്ഞസ്യ ഹോതാ തദ്യേയം വാക്സോ ഽ നമഗ്നിഃ സ ഹോതാ സ മുക്തി സാതിമുക്തിഃ .

**മന്ത്രാർത്ഥം 3 —** "അല്ലയോ യാജ്ഞവൽക്യ"എന്നിങ്ങിനെ വിളിച്ച് അശ്വലൻ പറഞ്ഞു. "ഇവിടെ എന്തെല്ലാമുണ്ടോ അതെല്ലാം മൃത്യുവിനാൽ ആപ്ത (വ്യാപ്ത) മാകുന്നു. മൃത്യുവിനാൽ വശീകൃതമായിരിക്കുന്നു. എങ്ങിനെയാണ് യജമാനൻ മൃത്യുവിന്റെ വ്യാപ്തിക്കതീതമായി മുക്തനാകുന്നത് ?" ഹോതാവും ഋത്വിക്കുമായ അഗ്നിയാലും വാക്കിനാലും". എന്ന് . യജ്ഞത്തിന്റെ (യജമാനന്റെ) വാക്കുതന്നെയാണ് ഹോതാവ് . അതിൽ ഈ വാക്കേതോ അതാണിതിലെ (അധിദൈവമായ) അഗ്നി. അഗ്നി ഹോതാവാകുന്നു. അത് മുക്തിയാകുന്നു. അത് അതിമുക്തിയാകുന്നു.

**ഭാഷ്യം—** യാജ്ഞവൽക്യേതി ഹോവാച. തത്ര മധുകാണ്ഡേ പാംക്തേന കർമ്മണാ ദർശനസമുച്ചിതേന യജമാനസ്യ മൃത്യോരത്യയോ

യാജ്ഞവൽക്യ എന്നിങ്ങിനെ അയാൾ പറഞ്ഞു. മുമ്പ് മധുകാണ്ഡത്തിൽ പാംക്തകർമ്മത്തെ ദർശനത്തോടുകൂടി അനുഷ്ഠിക്കുന്നതുവഴി യജമാനന് മൃത്യുവിനെ തരണം ചെയ്യാമെന്ന് ഉദ്ഗീ

വ്യാഖ്യാത ഉത്ഗീഥപ്രകരണേ സം–ക്ഷേപതഃ . തസ്യൈവ പരീക്ഷാ–വിഷയോ ƒ യമിതി തത് ഗത–ദർശനവിശേഷാർത്ഥോ ƒ യം വി–സ്തര ആരഭ്യതേ. യദിദം സാധന–ജാതം അസ്യ കർമ്മണ ഋത്വിഗഗ്ന്യാദി മൃത്യുനാ കർമ്മലക്ഷണേന സ്വാഭാ–വികാസംഗസഹിതേനാപ്തം വ്യാ–പ്തം, ന കേവലം വ്യാപ്തമഭിപ–ന്നം ച മൃത്യുനാ വശീകൃതം ച. കേന ദർശനലക്ഷണേന സാധനേന യ–ജമാനോ മൃത്യോരാപ്തിമതിമൃ–ത്യുഗോചരതാം അതിക്രമ്യ മുച്യതേ സ്വതന്ത്രോ മൃത്യോ ƒ വശഗോ ഭവതീ ത്യർത്ഥഃ.

ഥപ്രകരണത്തിൽ ചുരുക്കിപറഞ്ഞു. ചോദ്യോത്തര രൂപമായ ഈ ഗ്രന്ഥം അതിനെക്കുറിച്ച് വിചാരണ ചെയ്യും. അതിൽ പറഞ്ഞിട്ടുള്ള ഉദ്ഗീഥോപാസനാ വിശേഷങ്ങളെ പറയാനാണ് ഈ വിസ്താരത്തിൻെറ തുടക്കം. ഋത്വിക്ക് , അഗ്നി തുടങ്ങി ഈ കർമ്മത്തിനുള്ള സാധനങ്ങളെല്ലാം സ്വാഭാവികമായ ആസംഗത്തോടുകൂടി ഇരിക്കുന്ന കർമ്മരൂപമായ മൃത്യുവിനാൽ വ്യാപ്തമാണ് . വ്യാപ്തം മാത്രമല്ല, വശീകൃതവുമാണ് . ഏതു ദർശനരൂപമായ സാധനം കൊണ്ടാണ് യജമാനൻ മൃത്യുവിഷയകമായ അവസ്ഥയെ തരണം ചെയ്ത് സ്വതന്ത്രനാകുന്നത് ? മൃത്യുവശഗനല്ലാതായിത്തീരുന്നത് എന്നർത്ഥം.

നനൂദ്ഗീഥ ഏവാഭിഹിതം യേനാതിമുച്യതേ മുഖ്യപ്രാണാത്മ–ദർശനേനേതി.

ശങ്ക — എന്നാൽ മുഖ്യ പ്രാണാത്മദർശനം വഴി മുക്തനാവുന്നുണ്ടല്ലോ. അതിനെപ്പററി ഉദ്ഗീഥ പ്രകരണത്തിൽ പറഞ്ഞിട്ടുമുണ്ട് .

ബാഢമുക്തം. യോ ƒ നു–ക്തോ വിശേഷസ്തത്ര, തദർത്ഥോ ƒ യമാരംഭ ഇത്യദോഷഃ

സമാധാനം — പറഞ്ഞതുശരിതന്നെ. എന്നാൽ പറയാത്തതിനെപ്പററി പറയാനാണ് ഇത് തുടങ്ങുന്നത് . അതിനാൽ ദോഷമില്ല.

ഹോത്രർത്ത്വിജാ ƒ ഗ്നിനാ വാചേത്യാഹ യാജ്ഞവൽക്യഃ . ഏതസ്യാർത്ഥം വ്യാചഷ്ടേ. കഃ പുനർഹോതാ യേന മൃത്യുമതി–ക്രാമതി ഇത്യുച്യതേ — വാഗ്വൈ യജ്ഞസ്യ യജമാനസ്യ 'യജ്ഞോ വൈ യജമാനഃ' ഇതി ശ്രുതേഃ . യജ്ഞസ്യ യജമാനസ്യ യാ വാക് സൈവ ഹോതാ ƒ ധിയജ്ഞേ. കഥം? തത്തത്ര യേയം വാഗ്യജ്ഞസ്യ യജമാനസ്യ സോ ƒ യം പ്രസിദ്ധോ ƒ ഗ്നിരധിദൈവതം. തദേത് ത്ര്യന്ന പ്രകരണേ വ്യാഖ്യാതം. സ ചാഗ്നിർഹോതാ. "അഗ്നിർ വൈ ഹോതാ" ഇതി ശ്രുതേഃ .

യാജ്ഞവൽക്യൻ പറഞ്ഞു, "ഹോതാവ് ഋത്വിക് രൂപമായ അഗ്നിയോടും വാക്കോടും കൂടി അതിനെ അതിക്രമിക്കുന്നു." ഈ വാക്യത്തിന് ശ്രുതി അർത്ഥം പറയുന്നു — ആരെക്കൊണ്ട് മൃത്യുവിനെ കടക്കുന്നുവോ ആ ഹോതാവ് അപ്പോൾ ആരാണ് ? എന്നുപറയുന്നു. വാക്കുതന്നെ യജ്ഞത്തിൻെറ– 'യജ്ഞം തന്നെ യജമാനൻ' എന്നു ശ്രുതിയുണ്ട് — അഥവാ യജമാനൻെറ അധിയജ്ഞത്തിൽ ഹോതാവായിരിക്കുന്നു. എങ്ങിനെ? യജമാനൻെറ അഥവാ യജ്ഞത്തിൻെറ വാക്ക് യാതൊന്നാണോ അതാണ് പ്രസിദ്ധമായ അധിദൈവതമാകുന്ന അഗ്നി. ഇത് ത്ര്യന്ന പ്രകരണത്തിൽ വ്യാഖ്യാനിക്കപ്പെട്ടിട്ടുണ്ട് . ആ അഗ്നി ഹോതാവുമാണ് . 'അഗ്നി തന്നെ ഹോതാവ് ' എന്നു ശ്രുതിയുണ്ട് .

യദേതദ്യജ്ഞസ്യ സാധന–

യജ്ഞത്തിന് ഈ രണ്ടുസാധന

ദ്വയം — ഹോതാ ച ഋത്വിഗധിയ—ജ്ഞമദ്ധ്യാത്മം ച വാക് , ഏ തദുഭയം സാധനദ്വയം പരിച്ഛിന്നം മൃത്യുനാ ആപ്തം സ്വാഭാവികാജ്ഞാനാ—സംഗപ്രയുക്തേ കർമ്മണാ മൃത്യുനാ പ്രതിക്ഷണമന്യഥാ— ത്വമാപദ്യ—മാനം വശീകൃതം. തദനേനാധി—ദൈവരൂപേണാഗ്നിനാ ദൃശ്യമാനം യജമാനസ്യ യജ്ഞസ്യ മൃത്യോര—തിമുക്തയേ ഭവതി. തദേതദാഹ — സ മുക്തിഃ സ ഹോതാ അഗ്നിർമ്മു—ക്തിരഗ്നിസ്വരൂപദർശനമേവ മുക്തിഃ

ങ്ങളാണുള്ളത് — അധിയജ്ഞം അഥവാ ഹോതാവായ ഋത്വിക്ക് ; അദ്ധ്യാത്മം അഥവാ വാക്ക് . ഈ രണ്ടു സാധനങ്ങളും പരിച്ഛിന്നവും മൃത്യുവിനാൽ വ്യാപ്തവുമാണ് . അതുപോലെ സ്വാഭാവികമായ അജ്ഞാനവും ആസക്തി പ്രേരിതമായ കർമ്മരൂപത്തിലുള്ള മൃത്യുവിനാൽ ക്ഷണംതോറും അന്യഥാത്വത്തെ പ്രാപിക്കുന്നതുമാണ് . ഇവ അങ്ങിനെ മൃത്യുവിന് വശഗമായിരിക്കുകയും ചെയ്യുന്നു. അവ അധിദൈവരൂപമായ ഈ അഗ്നിവഴി കാണപ്പെട്ടുവെങ്കിൽ യജമാനന് (യജ്ഞത്തിന് ) മൃത്യുവിനെ അതിക്രമിക്കാനുള്ള ഉപായമായിത്തീരുന്നു. അതിനാൽ ഇങ്ങിനെ പറയുന്നു — ആ ഹോതാവാകുന്ന അഗ്നി മുക്തിയാകുന്നു. അഗ്നിസ്വരൂപത്തിൽ ദർശിക്കുന്നതു തന്നെ മുക്തി.

യദൈവ സാധനദ്വയമഗ്നി—രൂപേണ പശ്യതി തദാനീമേവ ഹി സ്വാഭാവികാദാസംഗാന്മൃത്യോഃ വിമുച്യതേ ആദ്ധ്യാത്മികാത് പരിച്ഛിന്നരൂപാദാധിഭൗതികാച്ച. ത—സ്മാത്സ ഹോതാ അഗ്നിരൂപേണ ദൃഷ്ടോ മുക്തിർമ്മുക്തിസാധനം യജമാനസ്യ. സാ അതിമുക്തിഃ . യൈവ ച മുക്തി സാതിമുക്തിഃ അതിമുക്തിസാധനമിത്യർത്ഥഃ . സാധനദ്വയസ്യ പരിച്ഛിന്നസ്യ യാ അധിദേവതാരൂപേണാപരിച്ഛി—ന്നേനാഗ്നി രൂപേണ ദൃഷ്ടിഃ സാ മുക്തിഃ യാ ∫ സൗ മുക്തിരധിദേവ—താദൃഷ്ടിഃ സൈവാദ്ധ്യാത്മാധിഭൂ—തപരിച്ഛേദവിഷയാസംഗാസ്പദം മൃത്യുമതിക്രമ്യ അധിദേവതാ—ത്വസ്യാഗ്നിഭാവസ്യ പ്രാപ്തിര്യാ ഫലഭൂതാ സാ അതിമുക്തിരി—ത്യുച്യതേ. തസ്യാ അതിമുക്തേർ—മ്മുക്തിരേവ സാധനമിതി കൃത്വാ സാ അതിമുക്തിരിത്യാഹ.

എപ്പോൾ മുൻപറഞ്ഞ രണ്ടു സാധനങ്ങളേയും അഗ്നിരൂപത്തിൽ കാണുന്നുവോ അപ്പോൾ തന്നെ സ്വാഭാവികമായി ആസക്തിരൂപത്തിലുള്ള ആദ്ധ്യാത്മിക മൃത്യുവിൽനിന്നും പരിച്ഛിന്നമായ ആധിഭൗതികമൃത്യുവിൽനിന്നും മുക്തനാവുന്നു. അതിനാൽ അഗ്നിരൂപത്തിൽ കാണപ്പെടുന്ന ഹോതാവ് മുക്തിയാകുന്നു — യജമാനന് മുക്തി സാധനമാണെന്നർത്ഥം. അതാണ് അതിമുക്തി — അതിമുക്തി സാധനമെന്നർത്ഥം. പരിച്ഛിന്നങ്ങളായ രണ്ടു സാധനങ്ങളേയും അപരിച്ഛിന്നമായി അധിദേവതാരൂപമായ അഗ്നിസ്വരൂപത്തിൽ കാണുന്നതാണ് മുക്തി. ഈ അധിദേവാതാരൂപത്തിലുള്ള മുക്തി തന്നെ അദ്ധ്യാത്മവും അധിഭൂതവുമായ പരിച്ഛേദത്തിന് കാരണമായി ആസക്തിജന്യമായ മൃത്യുവിനെ അതിക്രമിച്ച് അധിദേവതാത്വത്തിലുള്ള അഗ്നിയുടെ അവസ്ഥയെ പ്രാപിക്കുന്നു. ഈ ഫലത്തെ ഉണ്ടാക്കുന്നതിനാൽ അതിനെ അതിമുക്തിയെന്നു പറ യുന്നു. ആ അതിമുക്തിക്ക് മുക്തി തന്നെ സാധനമെന്നതിനാൽ അതിമുക്തി യെന്നു പറഞ്ഞതാണ് .

യജമാനസ്യ ഹ്യതിമുക്തിർ—വ്വാഗാദീനാമഗ്ന്യാദിഭാവഃ ഇത്യുർ—

യജമാനൻെറ അതിമുക്തിയാവട്ടെ വാഗാദികൾക്കുള്ള അഗ്ന്യാദി

ഗീഥപ്രകരണേ വ്യാഖ്യാതം. തത്ര സാമാന്യേന മുഖ്യപ്രാണദർശമാത്രം മുക്തിസാധനമുക്തം ന തദ്വിശേഷഃ വാഗാദീനാമഗ്ന്യാദി ദർശനമിഹ വിശേഷോ വർണ്യതേ. മൃത്യു- പ്രാപ്ത്യതിമുക്തിസ്തു സൈവ ഫലഭൂതയോദ്ഗീഥബ്രാഹ്മണേന വ്യാഖ്യാതാ 'മൃത്യുമതിക്രാന്തോ ദീപ്യതേ' (1. 3 12) ഇത്യാദ്യാ.

ഭാവമാണെന്ന് ഉദ്ഗീഥപ്രകരണത്തിൽ പറഞ്ഞിട്ടുണ്ട് . അവിടെ മുഖ്യ പ്രാണ ദർശനത്തെ മാത്രം മുക്തി സാധനമായി പൊതുവിൽ പറഞ്ഞു. അതിനുവിശേഷ മായി ഒന്നും പറഞ്ഞില്ല. ഇവിടെ വാഗാ ദികൾക്ക് അഗ്ന്യാദി ദർശനവിശേഷം വർണ്ണിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ഫലഭൂതമായ മൃത്യുപ്രാപ്തിയിൽ നിന്നു ള്ള അതിമുക്തി (സ്വാതന്ത്ര്യം) ഉദ്ഗീഥ പ്രകരണത്തിൽ വ്യാഖ്യാനിച്ചിരിക്കുന്നത് 'മൃത്യുവിനെ അതിക്രമിച്ച് പ്രകാശിക്കു ന്നു' എന്നതു തന്നെയാണ് .

**മന്ത്രഃ 4 —** യാജ്ഞവൽക്യേതി ഹോവാച യദിദം സർവ്വ മഹോരാത്രാഭ്യാമാപ്തം സർവ്വമഹോരാത്രാഭ്യാമഭിപന്നം കേന യജമാനോ ऽ ഹോരാത്രയോരാപ്തിമതിമുച്യത ഇത്യധ്വര്യുണർത്ത്വിജാ ചക്ഷുഷാദിത്യേന ചക്ഷുർവൈ യജ്ഞസ്യാധ്വര്യുസ്തദ്യദിദം ചക്ഷുഃ സോ ऽ സാ — വാദിത്യഃ സോ ऽ ധ്വര്യുഃ സ മുക്തിഃ സാതിമുക്തിഃ .

**മന്ത്രാർത്ഥം 4 —** "യാജ്ഞവൽക്യ" എന്നുവിളിച്ച് അശ്വലൻ പറഞ്ഞു "ഇതെല്ലാം അഹോരാത്രങ്ങളാൽ വ്യാപ്തമാണ് . എല്ലാം അഹോരാത്രങ്ങളാൽ വശീകൃത ങ്ങളാണ് . ഏതുദർശനത്താൽ യജമാനൻ അഹോരാത്ര ങ്ങളുടെ ആപ്തി (വ്യാപ്തി) യെ അതിക്രമിച്ചു മുക്തനാ വുന്നു? " എന്ന് . "അധ്വര്യുവെന്ന ഋത്വിക്കും ചക്ഷുസ്സാകു ന്ന ആദിത്യനും വഴി" എന്ന് . "യജമാനന്റെ ചക്ഷുസ്സു തന്നെ അധ്വര്യു. അതിൽ ഈ ചക്ഷുസ്സു യാതൊന്നോ അതാണാദിത്യൻ. ആ ആദിത്യൻ അധ്വര്യുവാണ് . ആ അധ്വര്യുമുക്തിയാകുന്നു, മുക്തിസാധനമാകുന്നു. ആ മുക്തി അതിമുക്തിയാകുന്നു."

യാജ്ഞവൽക്യേതി ഹോ- വാച. സ്വാഭാവികാദജ്ഞാനാ- സംഗപ്രയുക്താത് കർമ്മലക്ഷ- ണാത് മൃത്യോരതിമുക്തിർവ്യാ- ഖ്യാതാ. തസ്യ കർമ്മണഃ സാസം- ഗസ്യ മൃത്യോരാശ്രയ ഭൂതാനാം ദർ- ശപൂർണ്ണമാസാദികർമ്മസാധനാനാം യോ വിപരിണാമ- ഹേതുഃ കാല; തസ്മാത് കാലാത് പൃഥഗതിമു- ക്തിർവ്വക്തവ്യേതീദമാരഭ്യതേ, ക്രിയാനുഷ്ഠാന- വ്യതിരേകേണാ-

"യാജ്ഞവൽക്യ" എന്നിങ്ങിനെ അയാൾ പറഞ്ഞു. "സ്വാഭാവികമായ അ ജ്ഞാനാസക്തികൊണ്ടുണ്ടാവുന്ന കർമ്മ രൂപമായ മൃത്യുവിൽനിന്നുള്ള അതിമുക്തി വ്യാഖ്യാനിക്കപ്പെട്ടു. ആസക്തിയോടു കൂടിയുള്ള കർമ്മമാകുന്ന ആ മൃത്യുവിന് ആശ്രയഭൂതങ്ങളായ ദശപൂർണ്ണമാസാദി കർമ്മസാധനങ്ങളുടെ — അഗ്ന്യാദികളുടെ വിപരിണാമത്തിന് കാരണമാകയാൽ കാലവും മൃത്യുവാകുന്നു. അതിനാൽ ആ കാലത്തിൽനിന്നും വ്യത്യസ്തമായി അതിമൃത്യുവിനെ പറയണമെന്നു കരുതി

പി പ്രാഗൂർദ്ധ്വം ച ക്രിയായാഃ സാധനവിപരിണാമഹേതുത്വേന വ്യാപാരദർശനാത് കാലസ്യ. തസ്മാത് പൃഥക് കാലാദതിമുക്തിർവ്വക്തവ്യേത്യത ആഹ —

തുടങ്ങുന്നു. ക്രിയാനുഷ്ഠാനം കൂടാതെ തന്നെ ക്രിയക്കുമുമ്പും പിമ്പും അതിന്റെ സാധനങ്ങളുടെ വിപരിണാമഹേതു രൂപത്തോട് കാലവ്യാപാരമുള്ളതായി കാണുന്നുണ്ട്. അതിനാൽ കാലവ്യതിരിക്തമായി അതിമുക്തിയെ വർണ്ണിക്കാനായി ശ്രുതി പറയുന്നു

യദിദം സർവ്വമഹോരാത്രാഭ്യാമാപ്തം സ ച കാലോ ദ്വിരൂപഃ അഹോരാത്രാദിലക്ഷണഃ തിഥ്യാദി ലക്ഷണശ്ച. തത്രാഹോരാത്രാദിലക്ഷണാത്താവദതിമുക്തിമാഹ — അഹോരാത്രാഭ്യാം ഹി സർവ്വം ജായതേ വർദ്ധതേ വിനശ്യതി ച. തഥാ യജ്ഞസാധനം ച.

ഇതെല്ലാം അഹോരാത്രങ്ങളാൽ വ്യാപ്തമാണ്. ആ കാലം രണ്ടു രൂപമുള്ളതാണ്, അഹോരാത്രാദി ലക്ഷണവും തിഥ്യാദി ലക്ഷണവും ആയത്. അതിൽ അഹോരാത്രാദിലക്ഷണത്തിൽ നിന്നുള്ള അതിമുക്തിയെപ്പററി പറയുന്നു — അഹോരാത്രങ്ങളാലാണ് എല്ലാം ഉണ്ടായി വർദ്ധിച്ച് നശിക്കുന്നത്. യജ്ഞസാധനങ്ങളും അങ്ങിനെ തന്നെയാണ് —

യജ്ഞസ്യ യജമാന[illegible]സ്യ ചക്ഷുരദ്ധ്വര്യുശ്ച. ശിഷ്ട[illegible]ന്യക്ഷരാണി പൂർവ്വവന്നേയാനി. [illegible]മാനസ്യ ചക്ഷുരധ്വര്യുശ്ച. [illegible]ധനദ്വയമദ്ധ്യാത്മാധിഭൂതപരി[illegible]ച്ഛേദം ഹിത്വാ അധിദൈവതാത്മനാ ദൃഷ്ടം യത്സ മുക്തിഃ സോ ऽ ധ്വര്യുരാദിത്യഭാവേന ദൃഷ്ടോ മുക്തിഃ. സൈവ മുക്തിരേ വാതി മുക്തി രിതി പൂർവ്വവത്. ആദിത്യാത്മഭാവമാപന്നസ്യ ഹി നാഹോരാത്രേ സംഭവഃ

യജമാനനാകുന്ന യജ്ഞത്തിന് ചക്ഷുസ്സ് അർദ്ധ്വര്യുവാകുന്നു. ബാക്കി അക്ഷരങ്ങളെ മുൻപിലത്തെപ്പോലെ എടുക്കണം. യജമാനന്റെ ചക്ഷുസ്സും അർദ്ധ്വര്യുവുമെന്ന രണ്ടു സാധനങ്ങളും അദ്ധ്യാത്മമായും അധിഭൂതമായുമുള്ള ഭിന്നതത്വത്തെ വെടിഞ്ഞ് അധിദൈവതമായി കാണുന്നതാണ് മുക്തി. ആ അധ്വര്യുവിനെ ആദിത്യഭാവത്തിൽ കാണുന്നതാണ് മുക്തി. ആ മുക്തിതന്നെ അതിമുക്തി എന്നത് മുൻപുപറഞ്ഞപോലെ. ആദിത്യാത്മ ഭാവത്തെ പ്രാപിച്ചവനു തന്നെയാണ് അഹോരാത്രങ്ങൾ സംഭവിക്കാത്തത്.

ഇദാനീം തിഥ്യാദിലക്ഷണാദതിമുക്തിമുച്യതേ.

ഇനി തിഥ്യാദിരൂപമായ (കാലത്തിൽ നിന്നുള്ള) അതിമുക്തിയെ പറയുന്നു.

**മന്ത്രഃ 5** —യാജ്ഞവൽക്യേതി ഹോവാച യദിദം സർവ്വം പൂർവ്വപക്ഷാപരപക്ഷാഭ്യാമാപ്തം സർവ്വം പൂർവ്വപക്ഷാപരപക്ഷാഭ്യാമഭിപന്നം കേന യജമാനഃ പൂർവ്വപക്ഷാപരപക്ഷയോരാപ്തിമതിമുച്യത ഇത്യുദ്ഗാത്രാർത്ത്വിജാ വായുനാ പ്രാണേന പ്രാണോ വൈ യജ്ഞസ്യോദ്ഗാതാ തദ്യോ ऽ യം പ്രാണഃ സ വായുഃ സ ഉദ്ഗാതാ സ മുക്തിഃ സാതി മുക്തിഃ .

**മന്ത്രാർത്ഥം 5 —** "യാജ്ഞവൽക്യ" എന്നുവിളിച്ച് അവൻ പറഞ്ഞു. "ഇതെല്ലാം പൂർവ്വപക്ഷത്താലും അപരപക്ഷത്താലും വ്യാപ്തമാകുന്നു. എല്ലാം പൂർവ്വപക്ഷത്താലും അപരപക്ഷത്താലും വശീകൃതമാകുന്നു. ഏതു ദർശനത്താൽ യജമാനൻ പൂർവ്വപക്ഷത്തിൻെറയും അപരപക്ഷത്തിൻെറയും വ്യാപ്തിയെ അതിക്രമിച്ചു മുക്തനായിത്തീരുന്നു" എന്ന്. ഉദ്ഗാതാവെന്ന ഋത്വിക്കിനെക്കൊണ്ടും വായുവാകുന്ന ഋത്വിക്കിനെക്കൊണ്ടും വായുവാകുന്ന പ്രാണനെക്കൊണ്ടും. യജ്ഞത്തിൻെറ പ്രാണൻ തന്നെയാണ് ഉദ്ഗാതാവ്. അതിലീപ്രാണനേതാണോ അതാണ് വായു. അത് ഉദ്ഗാതാവാണ്. അത് മുക്തിയാണ്. അത് അതതിമുക്തിയാണ്.

**ഭാഷ്യം 5** —യദിദം സർവ്വം അഹോരാത്രയോരവിശിഷ്ടയോരാദിത്യഃ കർത്താ, ന പ്രതിപദാദീനാം തിഥീനാം. താസാം തു വൃദ്ധിക്ഷയോപഗമനേന പ്രതിപത് പ്രഭൃതീനാം ചന്ദ്രമാഃ കർത്താ. അതസ്തദാപത്ത്യാ പൂർവ്വപക്ഷാപരപക്ഷാത്യയഃ ആദിത്യാപത്ത്യാ അഹോരാത്രാത്യയവത്.

ദിനരാത്രങ്ങൾ കൊണ്ട് വിശിഷ്ടമായ ഇതിനെല്ലാം കർത്താവ് ആദിത്യനാണ്. എന്നാൽ പ്രതിപദാദിതിഥികൾക്ക് അത് കർത്താവല്ല. പ്രതിപദാദിതിഥികൾക്ക് വൃദ്ധിക്ഷയങ്ങൾ കാണുന്നതിനാൽ അവക്ക് കർത്താവ് ചന്ദ്രനാണ്. അതിനാൽ ആദിത്യഭാവം പ്രാപിക്കുന്നതു വഴി അഹോരാത്രങ്ങളെ കടക്കുന്നതു പോലെ ചന്ദ്രഭാവപ്രാപ്തി വഴി പൂർവ്വപക്ഷാപരപക്ഷങ്ങളെകടക്കാൻ കഴിയും.

തത്ര യജമാനസ്യ പ്രാണോ വായുഃ സ ഏവോദ്ഗാതാ ഇത്യുദ്ഗീഥബ്രാഹ്മണേ ിവഗതം, 'വാചാ ച ഹ്യേവ സ പ്രാണേന ചോദഗായത്' ഇതി ച നിർദ്ധാരിതം. അഥൈതസ്യ പ്രാണസ്യാപഃ ശരീരം ജ്യോതീരൂപമസൗ ചന്ദ്രഃ ഇതി ച. പ്രാണവായുചന്ദ്രമസാമേകത്വാച്ചന്ദ്രമസാ വായുനാ ചോപസംഹാരേ ന കശ്ചിത് വിശേഷഃ. ഏവം മന്യമാനാ ശ്രുതിർവ്വായുനാ അധിദൈവതരൂപേണോപസംഹരതി.

അതിൽ യജമാനന് പ്രാണൻ വായുവാകുന്നു. അതുതന്നെ ഉദ്ഗാതാവും. ഇപ്രകാരം ഉദ്ഗീഥ ബ്രാഹ്മണത്തിൽ നിന്നറിയാൻ കഴിയും 'വാചാ ച ഹ്യേവ സ പ്രാണേന ചോദഗായത്' എന്ന് നിശ്ചിതമായിട്ടുണ്ട്. (അവൻ വാക്കുകൊണ്ടും പ്രാണൻകൊണ്ടും ഉദ്ഗാനം ചെയ്തു) പിന്നീട് ഈ പ്രാണന് ജലം ശരീരമാണ്. ജ്യോതീരൂപമായ ചന്ദ്രനാണിത് എന്നു പറഞ്ഞതുകൊണ്ട് പ്രാണചന്ദ്രന്മാർ ഒന്നാണെന്ന് നിശ്ചിതമായല്ലോ. പ്രാണനും വായുവും ചന്ദ്രനും ഒന്നായതിനാൽ ചന്ദ്രനെന്ന നിലക്കോ വായുവെന്ന നിലക്കോ ഉപസംഹരിച്ചതുകൊണ്ട് അവക്കു തമ്മിൽ വിശേഷമൊന്നുമില്ല എന്നു കരുതി ശ്രുതി അധിദൈവതരൂപമായ വായു എന്ന നിലക്ക് ഉപസംഹരിക്കുകയാണ്.

അപി ച വായുനിമിത്തൗ ഹി വൃദ്ധിക്ഷയൗ ചന്ദ്രമസഃ തേന തിഥ്യാവിലക്ഷണസ്യ കാലസ്യ കർത്തുരപി കാരയിതാ വായുഃ അതോ വായുരൂപാപന്നഃ തിഥ്യാദി— കാലാദതീതോ ഭവതീത്യുപപന്നതരം ഭവതി. തേന ശ്രുത്യന്തരേ ചന്ദ്ര— രൂപേണ ദൃഷ്ടിർമ്മുക്തിരതിമു— ക്തിൾച. ഇഹ തു കാണ്വാനാം സാധനദ്വയസ്യ തത് കാരണ രൂപേ— ണ വായ്വാത്മനാ ദൃഷ്ടിർമ്മുക്തി— രതിമുക്തിൾചേതി ന ശ്രുത്യോർ— വ്വിരോധഃ

മാത്രമല്ല ചന്ദ്രന് വൃദ്ധിക്ഷയ കാരണം വായുവാണ്. അതിനാൽ തിഥ്യാദിരൂപമായ കാലത്തിൻെറ കർത്താ വായ ചന്ദ്രനെക്കൊണ്ട് ചെയ്യിപ്പിക്കുന്ന ത് വായുവാണ്. അതിനാൽ വായുരൂപ തയെ പ്രാപിച്ചവൻ തിഥ്യാദി കാലത്തിന തീതമായി ഭവിക്കുമെന്നത് ഏററവും യു ക്തംതന്നെ. അതിനാൽ മററൊരു ശ്രുതി യിൽ (മാദ്ധ്യന്ദിനശ്രുതി) ചന്ദ്രരൂപത്തി ലുള്ള ദർശനമാണ് മുക്തിയും അതി മുക്തിയുമെന്ന് പറഞ്ഞിരിക്കുന്നു. ഈ കാണ്വശ്രുതിയിൽ ആകട്ടെ പ്രാണനെ യും ഉദ്ഗാതാവിനെയും അവയുടെ കാര ണരൂപമായ വായുവായി കാണുന്നതാ ണ് മുക്തിയും അതിമുക്തിയുമെന്ന് പറ ഞ്ഞിരിക്കുന്നു. ശ്രുതികൾ തമ്മിൽ വിരോ ധമില്ല.

---

മൃത്യോഃ കാലാദതി ക്തിർ— വ്യാഖ്യാതാ യജമാനസ്യ. സാ ƒ തി മുച്യമാനഃ കേനാവഷ്ടം[illegible]ന പരി— ച്ഛേദവിഷയം മൃത്യുമതീതഫലം പ്രാപ്തോതി അതിമുച്യത ഇത്യു— ച്യതേ.

യജമാനന് മൃത്യുരൂപത്തിലുള്ള കാലത്തിൽ നിന്നുളള അതിമുക്തി വ്യാഖ്യാനിക്കപ്പെട്ടു. അവൻ അതിമുക്ത നായിട്ട് എന്തിനെ ആശ്രയിച്ചാണ് പരി ച്ഛേദവിഷയമായ മൃത്യുവിനെ കടന്ന് ഫലമനുഭവിക്കുന്നത് അതിമുക്തനാവു ന്നത് എന്നു പറയുന്നു —

**മന്ത്രഃ 6 —** യാജ്ഞവൽക്യേതി ഹോവാച യദിദമന്ത— രിക്ഷമനാരംബണമിവ കേനാക്രമേണ യജമാനഃ സ്വർഗ്ഗം ലോകമാക്രമത ഇതി ബ്രഹ്മണർത്വിജാ മനസാ ചന്ദ്രേണ മനോ വൈ യജ്ഞസ്യ ബ്രഹ്മാ തദ്യദിദം മനഃ സോ ƒ സൗ ചന്ദ്രഃ സ ബ്രഹ്മ സ മുക്തിഃ സാതിമുക്തി — രിത്യതിമോക്ഷാ അഥ സമ്പദഃ

**മന്ത്രാർത്ഥം 6 —** "യാജ്ഞവൽക്യ" എന്നുവിളിച്ച് അവൻ പറഞ്ഞു. "ഈ അന്തരിക്ഷമേതോ അത് ആലംബ ഹീനമെന്ന പോലെയിരിക്കുന്നു. എന്തൊരു വസ്തുവിനെ ആശ്രയിച്ചാണ് യജമാനൻ സ്വർഗ്ഗലോകം പൂകുന്നത് " എന്ന്. "ബ്രഹ്മാവാകുന്ന ഋത്വിക്കിനെക്കൊണ്ടും മനസ്സാ കുന്ന ചന്ദ്രനെക്കൊണ്ടും. യജ്ഞത്തിൻെറ മനസ്സു തന്നെയാണ് ബ്രഹ്മാവെന്ന ഋത്വിക്ക്. അതിൽ മനസ്സേ താണോ അത് ചന്ദ്രനാകുന്നു. ആ ചന്ദ്രൻ ബ്രഹ്മാ വാകുന്നു. അത് മുക്തിയാണ്. അത് അതിമുക്തിയാ ണ്. ഇപ്രകാരം അതിമോക്ഷം അനന്തരം സമ്പത്തുകൾ.

ഭാഷ്യം — യദിദം [illegible]ക്ഷമാകാശോ [illegible]ലംബനം ഇവ [illegible] തത്രാലംബനം [illegible] ഇത്യഭിപ്രായഃ [illegible]മാനമാലംബനം, [illegible] കേനേതി പൃച്ഛ്യതേ. [illegible] പ്രാപ്നോതീത്യാലോച്യ [illegible] ഷ്ടം [illegible] കർമ്മഫലം പ്രതിപദ്യതേ [illegible] മുച്യതേ, കിം തദിതി പ്രശ്നവിഷയഃ [illegible] ലോകമാക്രമത ഇതി, സ്വർഗ്ഗം ലോകം ഫലം പ്രാപ്നോതി [illegible] ർത്ഥഃ .

ഈ [illegible] ആശ്രയമില്ലാത്ത [illegible] ഇവ എന്ന ശ [illegible] ആലംബനമുണ്ടെങ്കിലും [illegible] എന്നാണ് താത്പര്യം. [illegible] ഈ ആലംബനം ഉണ്ടെങ്കിൽ അതിനെപ്പററി സർവ്വനാ [illegible] "കേന" വഴി ചോദിക്കുകയാണ് . അല്ലെങ്കിൽ ഫലപ്രാപ്തി ഉണ്ടാവുക യില്ലല്ലോ. യജമാനൻ ഏതാശ്രയം കൊണ്ടാണോ കർമ്മഫലത്തെപ്രാപിച്ച് അതി മുക്തനായിത്തീരുന്നത് . അതേതാണെ ന്നാണ് ചോദ്യവിഷയം. അതായത് യ ജമാനൻ എന്തിനെ ആശ്രയിച്ചാണ് സ്വർ ഗ്ഗലോകത്തേക്ക് കയറുന്നത് ?— സ്വർഗ്ഗ ലോക ഫലത്തെകൈവരികക്കുന്നത് അ [illegible] അതിമുക്തനാവുന്നത് എന്നർത്ഥം.

ബ്രഹ്മണർത്ത്വിജാ മനസാ ചന്ദ്രേണ ഇത്യക്ഷരന്യാസഃ പൂർവ്വവത് . തത്രാധ്യാത്മം യജ്ഞസ്യ യജമാനസ്യ യദിദം പ്രസിദ്ധം മന, സോ [illegible] സൗ ചന്ദ്രോ [illegible]ധിദൈവം മനോ [illegible] ധ്യാത്മം ചന്ദ്രമാ അധിദൈവതമിതി ഹി പ്രസിദ്ധം. സ ഏവ ചന്ദ്രമാ ബ്രഹ്മർത്ത്വിക് തേനാധിഭൂതം ബ്രഹ്മണഃ പരിച്ഛിന്നം രൂപമധ്യാത്മം ച മനസ ഏതത് ദ്വയമപരിച്ഛിന്നേന ചന്ദ്രമസോ രൂപേണ പശ്യതി. തേന ചന്ദ്രമസാ മനസാവലംബനേന കർമ്മഫലം സ്വർഗ്ഗം ലോകം പ്രാപ്നോതി മുച്യത ഇത്യഭിപ്രായഃ. ഇതീത്യുപസംഹാരാർത്ഥം വചനം. ഇത്യേവം പ്രകാരാ മൃത്യോരതിമോക്ഷാഃ . സർവ്വാണി ഹി ദർശനപ്രകാരാണി യജ്ഞാംഗവിഷയാണി അസ്മിന്നവസര ഉക്താനീതി കൃത്വോപസംഹാരഃ . ഇത്യതിമോക്ഷാഃ, ഏവംപ്രകാരാ അതിമോക്ഷാ ഇത്യർത്ഥഃ .

"ആത്മാവാകുന്ന ഋത്വിക്കിനെ ക്കൊണ്ടും മനസ്സാകുന്ന ചന്ദ്രനെക്കൊണ്ടും" ഈ അക്ഷരങ്ങളുടെ സംയോജനം പഴയപോലെ. അധ്യാത്മമായി യജമാനന്റെ മനസ്സേതാണോ അതുതന്നെയാണ് അധിദൈവതമായ ചന്ദ്രനെന്ന് പ്രസിദ്ധമാണ് . മനസ്സ് അധ്യാത്മവും ചന്ദ്രൻ അധിദൈവതവുമാണെന്ന് പ്രസിദ്ധമാണ് . ആ ചന്ദ്രൻ തന്നെ ബ്രഹ്മാവായ ഋത്വിക്ക് . അധിഭൂതമായ ബ്രഹ്മാവിന്റെയും അധ്യാത്മമായി മനസ്സിന്റെയും പരിച്ഛിന്നമായ രണ്ടുരൂപങ്ങളേയും അപരിച്ഛിന്നമായ ചന്ദ്രന്റെ രൂപത്തിൽ കാണുന്നു. ആ മനസ്സാകുന്ന ചന്ദ്രന്റെ ആലംബനം കൊണ്ടാണ് കർമ്മഫലമായ സ്വർഗ്ഗത്തെ പ്രാപിക്കുന്നത് . അതിമുക്തനായിത്തീരുന്നത് എന്നാണഭിപ്രായം. ഇതി എന്നത് അതിമോക്ഷത്തെ ഉപസംഹരിക്കാനാണ് പ്രയോഗിച്ചിട്ടുള്ളത് . ഇപ്രകാരമുള്ളതാണ് മൃത്യുവിൽ നിന്നുള്ള അതിമോക്ഷങ്ങൾ. യജ്ഞാംഗവിഷയങ്ങളായ സകലദർശനപ്രകാരങ്ങളും ഈ അവസരത്തിൽ പറഞ്ഞുകഴിഞ്ഞു എന്നുകരുതി ഉപസംഹരിക്കുന്നു. ഇപ്രകാരമാണ് അതിമോക്ഷങ്ങൾ, ഇങ്ങിനെയുള്ളതാണ് അതിമോക്ഷങ്ങൾ എന്നർത്ഥം.

അഥ സമ്പദഃ — അഥാധുനാ സമ്പദ ഉച്യന്തേ. സമ്പന്നാമ കേന— ചിത്സാമാന്യേനാഗ്നിഹോത്രാദീനാം കർമ്മണാം ഫലവതാം തത്ഫലായ സമ്പാദനം സമ്പത്ഫലസ്യ ഏവ വാ. സർവ്വോത്സാഹേന ഫലസാധ— നാനുഷ്ഠാനേ പ്രയതമാനാനാം കേനചിദ്വൈഗുണ്യേനാസംഭവഃ . തദിദാനീമാഹിതാഗ്നിഃ സൻ യ— ത്കിഞ്ചിത് കർമ്മാഗ്നിഹോത്രാ— ദീനാം യഥാസംഭവമാദായ ആലം— ബനീകൃത്യ കർമ്മഫലവിദ്വത്തായാം സത്യാം യത് കർമ്മഫലകാമോ ഭവതി, തദേവ സംപാദയതി. അന്യഥാ രാജസൂയാശ്വമേധപുരു— ഷമേധലക്ഷണാനാം അധികൃതാനാം ത്രൈവർണ്ണികാനാമപ്യസംഭവഃ തേഷാം തത്പാഠഃ സ്വാദ്ധ്യായാർത്ഥ ഏവ കേവലഃ സ്യാത് , യദി തത്— ഫലപ്രാപ്ത്യുപായഃ കശ്ചന ന സ്യാത് . തസ്മാത് തേഷാം സംപ-- ദൈവ തത്ഫലപ്രാപ്തിഃ . തസ്— മാത് സംപദാമപി ഫലവത്വ— മതഃ സംപദ ആരഭ്യന്തേ.

ഇനി സമ്പത്തിനെക്കുറിച്ചു പറയുന്നു — സമ്പത്തെന്നാൽ സാമാന്യമായി അഗ്നിഹോത്രാദി ഫലത്തോടുകൂടിയ ഏതെങ്കിലും കർമ്മത്തെ തൽഫലാർത്ഥം സമ്പാദിക്കലോ സമ്പത് ഫലത്തെ (സ്വർഗ്ഗാദി ലോകങ്ങളെ) സമ്പാദിക്കലോ ആണ് . സർവ്വോത്സാഹങ്ങളോടും കൂടി ഫലസാധനകളെ ചെയ്യാൻ ശ്രമിക്കുന്നവർക്കും, പ്രതിബന്ധം കാരണം, അവ ഇല്ലാതാകുന്നു. അപ്പോൾ ആഹിതാഗ്നിയായിട്ട് അഗ്നിഹോത്രാദികൾ വഴി എന്തു ചെയ്യാമോ അതിനെ ചെയ്ത് തദാശ്രയത്തോടെ കർമ്മഫലത്തെ അറിഞ്ഞ് , ഏതുകർമ്മഫലമാണോ വേണ്ടത് , അതിനെ നേടുന്നു. അല്ലെങ്കിൽ രാജസൂയം, അശ്വമേധം, പുരുഷമേധം മുതലായി മേധരൂപമായ എല്ലാ കർമ്മങ്ങളും അവക്കധികാരികളായ ത്രൈവർണ്ണികന്മാർക്കുപോലും അവയുടെ ഫലം കിട്ടുകയില്ലെന്നു വരും. ധനാദികളില്ലെങ്കിൽ പ്രസ്തുത രാജസൂയാദികളുടെ ഫലപ്രാപ്തി കിട്ടില്ലെങ്കിൽ അവയെപ്പററിയുളള പാഠം സ്വാദ്ധ്യായത്തിനു മാത്രമായിത്തീരും. അതിനാലവർക്ക് അതിന്റെ സമ്പത്തു തന്നെയാണ് ഫലപ്രാപ്തി. അതിനാൽ സമ്പത്തിനും ഫലവത്വമുണ്ട് . അതിനാൽ സമ്പത്തുകൾ ആരംഭിക്കുകയാണ് .

(ഒരു വസ്തുവിനെ ഭാവനകൊണ്ട് മറെറാന്നിലാരോപിക്കുന്നതാണ് സമ്പത്ത് . രാജസൂയാദികൾക്ക് വളരെ ധനം വേണം. അവയിൽ ചിലതിന് മൂന്നുജാതികളിൽപെട്ട എല്ലാവർക്കും അധികാരമില്ല. അപ്പോൾ ധനമില്ലായ്മ, മററു വർണ്ണങ്ങളിൽ ജനിക്കുക മുതലായ കാരണങ്ങളാൽ അവയെ ചെയ്യാൻ പലർക്കും കഴിയാതെ പോകുന്നു. അതിനാൽ സമ്പത് കർമ്മമെന്നൊന്നില്ലായിരുന്നെങ്കിൽ പലർക്കും ആ യജ്ഞങ്ങളുടെ പ്രതിപാദനം വെറും സ്വാദ്ധ്യായത്തിനു മാത്രമേ ഉപകരിക്കൂ. അതിനാൽ സമ്പത്തുകളെക്കുറിച്ച് പ്രതിപാദിക്കേണ്ടിയിരിക്കുന്നു.)

**മന്ത്രഃ 7 —** യാജ്ഞവൽക്യേതി ഹോവാച കതി — ഭിരയമദ്യഗർഭിർഹോതാസ്മിൻ യജ്ഞേ കരിഷ്യതീതി തിസൃഭിരിതി കതമാസ്താസ്തിസ്ര ഇതി പുരോനുവാക്യാ

ച യാജ്യാ ച ശസ്യൈവ തൃതീയാ കിം താഭിർജ്ജയതീതി യത്കിഞ്ചേദം പ്രാണഭൃദിതി.

**മന്ത്രാർത്ഥം 7** — "യാജ്ഞവൽക്യ" എന്നുവിളിച്ച് അശ്വലൻ പറഞ്ഞു. "ഇന്ന് ഈ യജ്ഞത്തിൽ ഹോതാവ് എത്രതരം ഋത്വിക്കുകളെക്കൊണ്ടാണ് ശസ്ത്രത്തെ ശംസിക്കുന്നത് " എന്ന് "മൂന്നുതരം ഋത്വിക്കുകളെക്കൊണ്ട് " എന്ന് . "ആ മൂന്നെണ്ണം ഏതാണ് " എന്നവൻ ചോദിച്ചു. "പുരോനു വാക്യയും യാജ്യയും മൂന്നാമത്തേത് ശസ്യയും" " ആ ഋക്കുകളെക്കൊണ്ട് എന്തിനെ ജയിക്കുന്നു" എന്ന് . " ഈ പ്രാണനുള്ളതായിട്ടെന്തെല്ലാമു ണ്ടോ അതിനെയെല്ലാം" എന്ന്

**ഭാഷ്യം 7** — യാജ്ഞവൽക്യേതി ഹോവാചാഭിമുഖീകരണായ. കതിഭിരയമദ്യ ഋഗ്ഭിർ ഹോതാ ऽ സ്മിൻ യജ്ഞേ കതിഭിഃ കതിസംഖ്യാഭിഃ ഋഗ്ഭിഃ ഋഗ്ജാതിഭിഃ അയം ഹോതർത്വിഗസ്മിൻ യജ്ഞേ കരിഷ്യതി ശസ്ത്രം ശംസതി. ആഹേതരഃ — തിസൃഭിഃ ഋഗ്ജാതിഭിഃ . ഇത്യുക്തപന്തം പ്രത്യാഹേതരഃ — കതമാസ്തസ്തിസ്ര ഇതി. സംഖ്യേയവിഷയോ ऽ യം പ്രശ്നഃ , പൂർവ്വസ്തു സംഖ്യാവിഷയഃ .

അഭിമുഖീകരിക്കാനായി യാജ്ഞവൽക്യ എന്നുവിളിച്ച് പറഞ്ഞു. "ഇന്ന് ഈ യജ്ഞത്തിൽ എത്രതരം ഋക്കുകളെക്കൊണ്ടാണ് ഹോതാവ് ശസ്ത്രത്തെ ശംസിക്കുന്നത് " മറേറയാൾ പറഞ്ഞു "മൂന്ന് ഋക്കുകളെക്കൊണ്ട് , ഋഗ്ജാതികളെക്കൊണ്ട് " അങ്ങിനെപറഞ്ഞവനോട് മററയാൾ മറുപടിപറഞ്ഞു. " ആ മൂന്നെണ്ണം ഏതെല്ലാമാണ് " എന്ന് . സംഖ്യേയത്തെ, സംഖ്യയുള്ളവയെ സംബന്ധിക്കുന്നതാണ് ഈ ചോദ്യം. ആദ്യത്തേത് സംഖ്യയെ സംബന്ധിക്കുന്ന വിഷയമാണ് .

പുരോനുവാക്യാച്ച പ്രാഗ് യാഗകാലാദ്യാഃ പ്രയുജ്യന്ത ഋചഃ സർഗ് ജാതിഃ പുരോനുവാക്യേത്യുച്യതേ. യാഗാർത്ഥം യാഃ പ്രയുജ്യന്തേ ഃ ഋചഃ സർഗ് ജാതിര്യാജ്യ. ശസ്ത്രാർത്ഥം യാഃ പ്രയുജ്യന്തേ ഋചഃ സർഗ് ജാതിഃ ശസ്യാ. സർവ്വാസ്തു യാഃ കാൾചനർച്ചഃ താഃ സ്തോത്രിയാ വാ അന്യാ വാ സർവ്വാ ഏതാസ്വേവ തിസൃഷു ഋഗ്ജാതിഷ്വന്തർഭന്തി.

പുരോനുവാക്യങ്ങൾ — യാതൊരു ഋക്കുകളാണോ യാഗകാലത്തിനു മുമ്പ് പ്രയോഗിക്കപ്പെടുന്നത് ആ ഋഗ്ജാതിയെ പുരോനുവാക്യങ്ങളെന്നു പറയുന്നു. യാഗത്തിൽ പ്രയോഗിക്കുന്ന ഋഗ്ജാതിയെ യാജ്യയെന്നും പറയുന്നു. ശസ്ത്രാർത്ഥത്തിനു പ്രയോഗിക്കുന്ന ഋഗ്ജാതിയെ ശസ്യ എന്നുപറയുന്നു. ഏതെല്ലാം ഋക്കുകളുണ്ടോ അതെല്ലാം — സ്തോത്രിയങ്ങളോ മററുള്ളവയോ ആവട്ടെ അവയെല്ലാം ഈ മൂന്നു ഋഗ്ജാതിയിൽ അടങ്ങിയിരിക്കുന്നു.

കിം താഭിർജ്ജയതീതി യത്കിഞ്ചേദം പ്രാണഭൃദിതി. അതൾച സംഖ്യാസാമാന്യാത് യത്കിഞ്ചിത് പ്രാണഭൃജ്ജാതം തത്സർവ്വം ജയതി

ഈ ഋക്കുകളെക്കൊണ്ട് എന്തിനെയാണ് ജയിക്കുന്നത് ? പ്രാണഭൃത്തുക്കളായി എന്തെല്ലാമുണ്ടോ അതിനെയെല്ലാം. മൂന്ന് ഋഗ്ജാതിക്കും മൂന്നു ലോ

തത്സർവ്വം ഫലജാതം സംപാദ-യതി സംഖ്യാദി സാമാന്യേന.

കങ്ങൾക്കും സംഖ്യാ സാമാനതയുള്ളതിനാൽ എത്രപ്രാണി സമൂഹമുണ്ടോ അതെല്ലാം ജയിക്കപ്പെടുന്നു. സംഖ്യാദികളിൽ തുല്യതയുള്ളതിനാൽ എല്ലാ ഫലസമൂഹങ്ങളെയും അവൻ സമ്പാദിക്കുന്നു.

**മന്ത്രഃ 8 —** യാജ്ഞവൽക്യേതി ഹോവാച കത്യയമ-ദ്യാദ്ധ്വര്യുരസ്മിൻയജ്ഞ ആഹുതീർഹോഷ്യതീതി തിസ്ര ഇതി കതമാസ്താസ്തിസ്ര ഇതി യാ ഹുതാ ഉജ്ജ്വലന്തി യാ ഹുതാ. അതിനേദന്തേ യാ ഹുതാ അധിശേരതേ കിം താഭിർജ്ജയതീതി യാ ഹുതാ ഉജ്ജ്വലന്തി ദേവലോകമേവ താഭിർജ്ജയതി ദീപ്യത ഇവ ഹി ദേവലോകോ യാ ഹുതാ അതിനേദന്തേ പിതൃലോകമേവ താഭിർജ്ജ-യത്യതീവ ഹി പിതൃലോകോ യാ ഹുതാ അധിശേരതേ മനുഷ്യലോകമേവ താഭിർജ്ജയത്യധ ഇവ ഹി മനുഷ്യ — ലോകഃ

**മന്ത്രാർത്ഥം 8 —** 'യാജ്ഞവൽക്യ' എന്നുവിളിച്ച് അദ്ദേഹം പറഞ്ഞു. "ഇന്നീ യജ്ഞത്തിൽ ഈ അദ്ധ്വര്യു എത്ര ആഹുതികളെ ഹോമിക്കുന്നു" എന്ന് . "മൂന്ന് " എന്ന് . "ആ മൂന്ന് ഏതെല്ലാം" എന്ന് . "ഏതെല്ലാം ഹുതങ്ങളായി ഉജ്ജ്വലിക്കുന്നുവോ അവയും ഏതെല്ലാം ഹുതങ്ങളായി ഏററവും ശബ്ദിക്കുന്നുവോ അവയും ഏതെല്ലാം ഹുതങ്ങളായി താഴെ ശയിക്കുന്നുവോ അവയും" "ആ ഹുതങ്ങളാൽ എന്തിനെ ജയിക്കുന്നു" എന്ന് "ഏതെല്ലാം ഹുതമായാൽ ഉജ്ജ്വലിക്കുന്നുവോ അവയാൽ ദേവലോകത്തെയും ജയിക്കുന്നു. ദേവലോകം പ്രകാശിക്കുന്നതുപോലെയാണല്ലോ. ഏതെല്ലാം ഹോമിക്കപ്പെടുമ്പോൾ അധികം ശബ്ദിക്കുന്നുവോ അവയാൽ പിതൃലോകത്തെത്തന്നെ ജയിക്കുന്നു. പിതൃലോകം ഏററവും ശബ്ദിക്കുന്നതാണല്ലോ. ഏതെല്ലാം ഹുതമാകുമ്പോൾ ഭൂമിക്കു മുകളിൽ കിടക്കുന്നുവോ അവയെക്കൊണ്ടു തന്നെ മനുഷ്യലോകത്തെ ജയിക്കുന്നു. മനുഷ്യലോകം താഴത്തെന്നപോലെയാണല്ലോ വർത്തിക്കുന്നത് .

**ഭാഷ്യഃ 8 —** യാജ്ഞവൽക്യേതി ഹോവാചേതി പൂർവ്വവത് . കത്യ-യമദ്യാദ്ധ്വര്യുരസ്മിൻ യജ്ഞ ആ-ഹുതീർഹോഷ്യതീതി, കത്യാഹു-തിപ്രകാരാഃ? തിസ്ര ഇതി, കത-മാസ്തസ്തിസ്ര ഇതി പൂർവ്വവത് .

'യാജ്ഞവൽക്യ എന്നുവിളിച്ച് ' എന്നെല്ലാം മുമ്പുപറഞ്ഞപോലെ. ഇപ്പോൾ അധ്വര്യു ഈ യജ്ഞത്തിൽ എത്ര ആഹുതികളെ ഹോമിക്കും? ഏതെല്ലാം വിധത്തിലുള്ള ആഹുതികളെ ഹോമിക്കും എന്ന ചോദ്യത്തിന് മൂന്ന് എന്ന മറുപടിയും, ആ മൂന്നേതെല്ലാമെന്ന മറുപടിയും മുൻപറഞ്ഞപോലെ.

ഇതര ആഹ. യാ ഹുതാ ഉജ്ജ്വലന്തി സമിദാജ്യാഹുതയാഃ . യാ ഹുതാ അതിനേദന്തേ / തീവ ശബ്ദം കുർവ്വന്തി മാംസാദ്യാ ഹുതയഃ യാ ഹുതാ അധിശേരതേ/ ദ്ധ്യധോ ഗത്വാ ഭൂമേരധിശേരതേ പയഃസോമാഹുതയഃ

മററയാൾ പറഞ്ഞു. ഹോമിക്കുമ്പോൾ ആജ്യാസമിത്ത് എന്നീ യാതൊന്ന് കത്തിജ്വലിക്കുന്നുവോ, മാംസാദി യാതൊരാഹുതികൾ വല്ലാതെ ശബ്ദിക്കുന്നുവോ, പാൽ, സോമരസം ആദി ഹുതമായ യാതൊന്ന് ഭൂമിയിൽ കിടക്കുന്നുവോ ഇപ്രകാരം മൂന്ന് ആഹുതികളാണുള്ളത് .

കിം താഭിർജ്ജയതീതി, താഭിരേവം നിർവ്വർത്തിതാഭിരാഹുതിഭിഃ കിം ജയതീതി. യാ ആഹുതയോ ഹുതാ ഉജ്ജ്വലന്ത്യുജ്ജ്വലനയുക്താ ആഹൂതയഃ നിർവ്വിർത്തിതാഃ, ഫലം ച ദേവലോകാഖ്യമുജ്ജ്വലമേവ, തേന സാമാന്യേന യാ മയൈതാ ഉജ്ജ്വലന്ത്യ ആഹുതയോ നിർവ്വർത്ത്യമാനാസ്താ ഏതാഃ സാക്ഷാദ്ദേവ- ലോകസ്യ കർമ്മഫലസ്യ രൂപം ദേവലോകാഖ്യാം ഫലമേവ മയാ നിർവ്വർത്ത്യത, ഇത്യേവം സമ്പാദയതി.

"അവയാലെന്തിനെയാണ് ജയിക്കുന്നത് . ഇങ്ങിനെ നിർവ്വഹിക്കപ്പെട്ട ആഹുതികളാലെന്തിനെയാണ് ജയിക്കുന്നത് " എന്ന ചോദ്യത്തിന് "ഹോമിക്കപ്പെട്ട ആ ഹുതികളിൽ ഏത് കത്തിപ്പിടിക്കുന്നുവോ, ആളിക്കത്തുന്നുവോ അവക്കുള്ള ദേവലോകാഖ്യമായ ഫലവും ജാജ്വല്യമായതു തന്നെയാണ് . ഇവക്കുരണ്ടിനും ഈ വിഷയത്തിൽ തുല്യതയുള്ളതിനാൽ യജമാനൻ, "ഞാൻ നടത്തുന്ന ഉജ്ജ്വലമായ ആഹുതികൾ കർമ്മഫലമായ സാക്ഷാൽ ദേവലോകം തന്നെയാണ് . ദേവലോകഫലത്തെത്തന്നെയാണ് ഞാൻ നിവർത്തിക്കുന്നത് എന്ന് ധ്യാനിക്കുകയാണെങ്കിൽ അതിനെത്തന്നെ സമ്പാദിക്കുന്നു.

യാ ഹുതാ അതിനേദന്തേ ആഹുതയഃ പിതൃലോകമേവ താഭിർജ്ജയതി കുത്സിതശബ്ദകർത്തൃത്വസാമാന്യേന. പിതൃലോകസംബദ്ധായാം ഹി സംയമന്യാം പുര്യാം വൈവസ്വതേന യാത്യമാനാനാം "ഹാ ഹതാഃ സ്മ മുഞ്ചമുഞ്ച" ഇതി ശബ്ദോ ഭവതി. തഥാവദാനാഹുതയഃ തേന പിതൃലോകസാമാന്യാത് പിതൃലോക ഏവ മയാനിർവ്വർത്ത്യത ഇതി സമ്പാദയതി.

ശബ്ദമുണ്ടാക്കുന്ന ആഹുതികളെക്കൊണ്ട് പിതൃലോകത്തെത്തന്നെ ജയിക്കുന്നു. കുത്സിത ശബ്ദത്തെ ഉണ്ടാക്കുക എന്നത് ആഹുതികൾക്കും പിതൃലോകത്തിനുമുള്ള സാമാന്യധർമ്മമാണ് . പിതൃലോകത്തോടു ബന്ധപ്പെട്ട സംയമനീപുരിയിൽ യമനാൽ പീഡിതരായവരുടെ "എന്നെകൊല്ലുന്നു, വിടണേ, വിടണേ" എന്നിങ്ങിനെയുള്ള ശബ്ദം ഭവിക്കുന്നു. ശബ്ദമുണ്ടാക്കുന്ന ആഹുതികളും അങ്ങിനെയാണ് . അതിനാൽ പിതൃലോകത്തോടു തുല്യതയുള്ളതിനാൽ പിതൃലോകമാണെന്ന് ധ്യാനിച്ച് ഹോമിച്ചാൽ പിതൃലോകത്തെ ജയിക്കാം.

യാ ഹുതാ അധിശേരതേ മനുഷ്യലോകമേവ താഭിർജ്ജയതി ഭൂമ്യുപരിസംബന്ധസാമാന്യാത് . അധ ഇവഹ്യധ ഏവ ഹി മനുഷ്യലോകഃ ഉപരി തനാൻ സാദ്ധ്യാൻ

ഹോമിക്കുമ്പോൾ ഭൂമിയിൽ ചെന്നുചേരുന്ന ആഹുതികളെ ഇപ്രകാരം താഴെ സ്ഥിതിചെയ്യുക എന്ന സാമ്യം കാരണം മനുഷ്യലോകമായി ധ്യാനിച്ച് ഹോമിച്ചാൽ അവയാൽ മനുഷ്യലോകത്തെ ജയിക്കാം. മുകളിലുള്ള സാദ്ധ്യാദി

ലോകാനപേക്ഷ്യ, അഥവാ അധോ— ഗമനമപേക്ഷ്യ. അതോ മനുഷ്യ— ലോക ഏവ മയാനിർവ്വർത്ത്യത, ഇതി സമ്പാദയതി പയഃ — സോമാഹുതി— നിർവ്വർത്തനകാലേ.

ലോകങ്ങളെ അപേക്ഷിച്ച് താഴെയാണ ല്ലോ മനുഷ്യലോകം. അഥവാ പാപമുള്ള തിനാലാവാം അധോഗതി എന്ന തുല്യ ത്വം. അതിനാൽ എന്നാൽ മനുഷ്യ ലോക മാണ് നിർവ്വർത്തിക്കപ്പെടുന്നതെന്ന് ധ്യാനിച്ച് പാലും സോമരസവും മററും ഹോമിച്ചാൽ അതിനെ സമ്പാദിക്കാം.

**മന്ത്രഃ 9 —** യാജ്ഞവൽക്യേതി ഹോവാച കതിഭിരയമദ്യ ബ്രഹ്മാ യജ്ഞം ദക്ഷിണതോ ദേവതാഭിർഗ്ഗോപായതീ ത്യേകയേതി കതമാ സൈകേതി മന ഏവേത്യനന്തം വൈ മനോ ƒ നന്താ വിശ്വേ ദേവാ അനന്തമേവ സതേന ലോകം ജയതി.

**മന്ത്രാർത്ഥം 9 —** "യാജ്ഞവൽക്യ" എന്നുവിളിച്ച് അ വൻ പറഞ്ഞു. "ഇപ്പോളി ബ്രഹ്മാവ് (ഋത്വിക്ക്) വലത്തു വശത്തിരുന്നുകൊണ്ട് എത്രദേവതകളേക്കൊണ്ടാണ് യജ്ഞത്തെ രക്ഷിക്കുന്നത് "എന്ന്". "ഒന്നുകൊണ്ട്" എന്ന് "ആ ഒന്ന് ഏതാണ്" എന്ന് "മനസ്സുതന്നെ" എ ന്ന്. "മനസ്സ് അനന്തമാണല്ലോ. വിശ്വേദേവന്മാരും അന ന്തർ തന്നെ. അതിനാൽ മനസ്സിനെ വിശ്വേദേവന്മാരായി കണ്ട് ഉപാസകൻ അനന്തമായ ലോകത്തെത്തന്നെ ജയി ക്കുന്നു.

**ഭാഷ്യഃ 9 —** യാജ്ഞവൽക്യേതി ഹോവാചേതി പൂർവ്വവത്. അയ— മൃത്വിക് ബ്രഹ്മാ ദക്ഷിണതോ ബ്രഹ്മാ ആസനേ സ്ഥിത്വാ യജ്ഞം ഗോപായതി. കതിഭിർദേവതാ— ഭിർഗ്ഗോപായതീതി പ്രാസംഗിക— മേതദ്ബഹുവചനം. ഏകയാ ഹി ദേവതയാ ഗോപായത്യസൗ. ഏവം ജ്ഞാതേ ബഹുവചനേന പ്രശ്നോ നോപപദ്യതേ സ്വയം ജാനതഃ തസ്മാത് പൂർവ്വയോഃ കണ്ഡിക— യോഃ പ്രശ്നപ്രതിവചനേഷു കതിഭിഃ കതിതിസൃഭിഃ തിസ്ര ഇതി പ്രസംഗം ദൃഷ്ട്വാ ഇഹാപി ബഹുവചനേ— നൈവ പ്രശ്നോപക്രമഃ ക്രിയതേ. അഥവാ പ്രതിവാദിവ്യാമോ— ഹാർത്ഥം ബഹുവചനം.

"യാജ്ഞവൽക്യ" എന്നിങ്ങിനെ പറഞ്ഞു എന്നതെല്ലാം മുൻപറഞ്ഞപോ ലെ. ബ്രഹ്മാവെന്ന ഋത്വിക്ക് വലത്തു വശത്തുള്ള ബ്രഹ്മാസനത്തിലിരുന്ന് യജ്ഞത്തെ രക്ഷിക്കുന്നു. എത്രദേവത കളെക്കൊണ്ടാണ് രക്ഷിക്കുന്നതെന്നത് മുൻപതിവനുസരിച്ച് ബഹുവചനം പ്ര യോഗിച്ചതാണ്. ഒരു ദേവതയെക്കൊ ണ്ടാണ് ഇവൻ രക്ഷിക്കുന്നത്. ഇതറി ഞ്ഞിരിക്കെ ബഹുവചനമായി ചോദിച്ചത് യുക്തമല്ല. ഇതറിയുന്നവന് ചോദ്യം യുക്തമല്ല. അതിനാൽ മുൻഖണ്ഡികക ളിലെ ചോദ്യോത്തരങ്ങളിൽ കതിഭിഃ കതി എന്നും തിസൃഭിഃ തിസ്ര എന്നുമുള്ള പ്രസംഗം കണ്ടിട്ട് ഇവിടെയും ബഹു വചനം വഴി പ്രശ്നത്തിന് തുടക്കം കുറി ച്ചതാവാം. അഥവാ പ്രതിയോഗിയെ വ്യാമോഹിപ്പിക്കാനാവാം ബഹുവചന പ്രയോഗം.

ഇതര ആഹ ഏകയാ ഇതി. ഏകാ സാ ദേവതാ യയാ ദക്ഷിണതഃ സ്ഥിത്വാ ബ്രഹ്മാ ആസനേ യജ്ഞം ഗോപായതി. കതമാ സാ ഏകേതി. മന ഏവേതി, മനഃ സാ ദേവതാ. മനസാ ഹി ബ്രഹ്മാ വ്യാപ്രിയതേ ധ്യാനേനൈവ. "തസ്യ യജ്ഞസ്യ മനശ്ച വാക്ച വർത്തനീ തയോ—രന്യതരാം മനസാ സംസ്കരോതി ബ്രഹ്മാ" (ഛാ. ഉ. 4. 16. 1) ഇതി ശ്രുത്യന്തരാത് . തേന മന ഏവ ദേവതാ തയാ മനസാ ഹി ഗോ—പായതി ബ്രഹ്മാ യജ്ഞം.

യാജ്ഞവൽക്യൻ പറഞ്ഞു "മന്നു കൊണ്ട് " എന്ന് . "യാതൊന്നുവഴി വലതുവശത്തെ ആസനത്തിലിരുന്ന് ബ്രഹ്മാവെന്ന ഋത്വിക്ക് യജ്ഞത്തെ രക്ഷിക്കുന്നുവോ ആ ദേവത ഒന്നാണ് ". "ആ ഒരു ദേവത ഏതാണ് " എന്ന ചോദ്യത്തിന് "മനസ്സുതന്നെ, ആ ദേവത മനസ്സാകുന്നു. മനസ്സുവഴിയാണ് ബ്രഹ്മാവ് ധ്യാനിച്ച് വ്യാപാരംചെയ്യുന്നത് . ' ആ യജ്ഞത്തിന് മനസ്സ് , വാക്ക് എന്നീ രണ്ടു മാർഗ്ഗങ്ങളുണ്ട് . അവയിലൊന്നായ വാക്കിനെ ബ്രഹ്മാവ് മനസ്സുകൊണ്ട് സംസ്ക്കരിക്കുന്നു' എന്ന് വേറെ ശ്രുതിയിലുണ്ട് . അതിനാൽ മനസ്സുതന്നെയാണ് ദേവത. ആ മനസ്സുകൊണ്ടാണ് ബ്രഹ്മാവ് യജ്ഞത്തെ രക്ഷിക്കുന്നത് ."

തച്ച മനോവൃത്തിഭേദേനാ—നന്തം. വൈ ശബ്ദഃ പ്രസിദ്ധാ—വദ്യോതനാർത്ഥഃ . പ്രസിദ്ധം മനസ ആനന്ത്യം. തദാനന്ത്യാഭിമാനിനോ ദേവാഃ . അനന്താ വൈ വിശ്വേ ദേവാഃ . "സർവ്വേ ദേവാ യത്രൈകം ഭവന്തി" ഇത്യാദിശ്രുത്യന്തരാത് . തേനാനന്ത്യസാമാന്യാത് അനന്ത—മേവ സ തേന ലോകം ജയതി.

വൃത്തിഭേദം കാരണം ആ മനസ്സ് അനന്തമായതാണ് . വൈശബ്ദം പ്രസിദ്ധിയെ ദ്യോതിപ്പിക്കാനാണ് . മനസ്സിന്റെ അനന്തത പ്രസിദ്ധമാണ് . ആ അനന്തത്വാഭിമാനികളാണ് ദേവന്മാർ. വിശ്വദേവന്മാർ അനന്തന്മാരാണ് . "എല്ലാ ദേവന്മാരും എവിടെ ഏകത്വം പ്രാപിക്കുന്നു" എന്ന് മറെറാരു ശ്രുതിയിലുണ്ട് . ആ അനന്തത തുല്യമായതിനാൽ ഉപാസകൻ അതുവഴി അനന്തമായ ലോകത്തെ ജയിക്കുന്നു.

**മന്ത്രഃ 10 —** യാജ്ഞവൽക്യേതി ഹോവാച കത്യയമ — ദ്യോദ്ഗാതാ ऽ സ്മിൻ യജ്ഞേ സ്തോത്രിയാഃ സ്തോ— ഷ്യതീതി തിസ്ര ഇതി കതമാസ്താസ്തിസ്ര പുരോനു — വാക്യാ ച യാജ്യാ ച ശസ്യൈവ തൃതീയാ കതമാസ്താ യാ അധ്യാത്മമിതി പ്രാണ ഏവ പുരോനുവാക്യാ ऽ പാനോ യാജ്യാ വ്യാനഃ ശസ്യാ കിം താഭിർജ്ജയതീതി പൃഥിവീലോകമേവ പുരോനുവാക്യയാ ജയത്യന്തരി — ക്ഷലോകം യാജ്യയാ ദ്യുലോകം ശസ്യയാ തതോ ഹ ഹോതാശ്വല ഉപരരാമ.

**മന്ത്രാർത്ഥം 10 — "യാജ്ഞവൽക്യ" എന്നുവിളിച്ച് അവൻ പറഞ്ഞു. "ഇപ്പോളീയജ്ഞത്തിൽ ഈ ഉദ്ഗാതാവ് എത്ര സ്തോത്രിയകളെ (ഉറച്ചുപാടുന്ന ഋക്കുകൾ) സ്തുതിക്കുന്നു" എന്ന് . "മൂന്ന് " എന്ന് . "ആ മൂന്നേതെല്ലാം" എന്ന് . "പുരോനുവാക്യയും യാജ്യയും മൂന്നാമ**

തായി ശസ്യയും തന്നെ" "അദ്ധ്യാത്മമായി അവ ഏതെല്ലാം" എന്ന് . "പുരോനുവാക്യതന്നെ പ്രാണനും യാജ്യ അപാനനും ശസ്യ വ്യാനനും തന്നെ" എന്ന് . "അവയെക്കൊണ്ടെന്തിനെ ജയിക്കുന്നു" എന്ന് . "പുരോവാക്യ കൊണ്ട് പൃഥിവീ ലോകത്തെയും യാജ്യകൊണ്ട് അന്തരീക്ഷ ലോകത്തേയും ശസ്യകൊണ്ട് ദ്യുലോകത്തേയും ജയിക്കുന്നു" എന്ന് . അപ്പോൾ ഹോതാവായ അശ്വലൻ ഉപരമിച്ചു.

**ഭാഷ്യം 10** — യാജ്ഞവൽക്യേതി ഹോവാചേതി പൂർവ്വവത് . കതി സ്തോത്രിയാഃ സ്തോഷ്യതീതി അയമുദ്ഗാതാ. സ്തോത്രിയാ നാമ ഋക്സാമസമുദായഃ കതിപയാനാമൃചാം. സ്തോത്രിയാ വാ ശസ്യാ വാ യാഃ കാശ്ചന ഋചഃ താഃ സർവ്വാസ്തിസ്ര ഏവേത്യാഹ. താശ്ച വ്യാഖ്യാതഃ . പുരോനുവാക്യാ ച യാജ്യാ ച ശസ്യൈവ തൃതീയേതി.

യാജ്ഞവൽക്യ എന്നിങ്ങിനെ പറഞ്ഞു എന്നതെല്ലാം മുൻപറഞ്ഞ പോലെ. "ഈ ഉദ്ഗാതാവ് എത്ര സ്തോത്രിയകളെ സ്തുതിക്കും" സ്തോത്രിയ എന്നത് ചില ഋക്കുകളുടെ ഋക്സാമ സമുദായമാണ് . "സ്തോത്രിയകളായാലും ശസ്യകളായാലും ഏതു ഋക്കായാലും അതെല്ലാം മൂന്നുവിധമായിരിക്കും" എന്ന വൻ പറഞ്ഞു. അവയെ വ്യാഖ്യാനിക്കുന്നു. പുരോവാക്യയും യാജ്യയും ശസ്യ എന്ന മൂന്നാമത്തേതും എന്നിങ്ങിനെ.

തത്ര പൂർവ്വമുക്തംയത് — കിഞ്ചേദം പ്രാണഭൃത്സർവ്വം ജയതീതി തത്കേന സാമാന്യേന ഇത്യുച്യതേ — കതമാസ്താസ്തിസ്ര ഋചോ യാ അദ്ധ്യാത്മം ഭവന്തീതി. പ്രാണ ഏവ പുരോനുവാക്യാ, പശബ്ദസാമാന്യാത് . അപോനോ യാജ്യാ ആനന്തര്യാത് . അപാനേന ഹി പ്രത്തം ഹവിർദ്ദേവതാ ഗ്രസന്തി. യാഗശ്ച പ്രദാനം. വ്യാനഃ ശസ്യാ, "അപ്രാണന്നനപാനന്നൃചമഭി— വ്യാഹരതി" (ഛാ. ഉ. 1. 3. 4.) ഇതി ശ്രുത്യന്തരാത് .

ഇതു മുമ്പു പറഞ്ഞതാണ് . പ്രാണഭൃത്തായി എന്തെല്ലാമുണ്ടോ അതെല്ലാം ഏതു സാമാന്യംകൊണ്ടാണെന്നു പറയുന്നു— "അദ്ധ്യാത്മമായ ആ മൂന്നു ഋക്കുകൾ ഏതെല്ലാം?" എന്ന ചോദ്യത്തിന് "പുരോനുവാക്യ പ്രാണൻ തന്നെ, കാരണം രണ്ടിനും പ — ശബ്ദം സാമാന്യമായുണ്ട് . അപാനൻ യാജ്യയാണ് , അനന്തരമായതായതിനാൽ പ്രദാനം ചെയ്യപ്പെടുന്ന ഹവിസ്സ് അപാനനെക്കൊണ്ടാണല്ലോ ദേവതകൾ ഗ്രസിക്കുന്നത് . കാരണം യാഗം പ്രദാനമാണ് . ശസ്യ വ്യാനനാണ് . "പ്രാണാപാനവ്യാപാരം കൂടാതെയാണ് ഋക്കുകളെ ഉച്ചരിക്കുന്നത് " എന്ന് മറെറാരു ശ്രുതിയിലുണ്ട് .

കിം താഭിർജ്ജയതീതി വ്യാ— ഖ്യാതം — തത്ര വിശേഷസംബന്ധ— സാമാന്യമനുക്തമിഹോച്യതേ, സർവ്വമന്യദ്വ്യാഖ്യാതം. ലോക— സംബന്ധസാമാന്യേന പൃഥിവീ— ലോകമേവ പുരോനുവാക്യയാ ജയതി, അന്തരിക്ഷലോകം യാജ്യയാ

ഇവയെക്കൊണ്ടെന്തിനെ ജയിക്കുന്നു? എന്ന് മുമ്പ് വ്യാഖ്യാനിച്ചിട്ടുണ്ട് . ഓരോ ലോകത്തിനും ഋക്കുകൾക്കും തമ്മിലുള്ള സാമാന്യം മാത്രം പറഞ്ഞിട്ടില്ല. അതിവിടെ പറയുന്നു. മറെറല്ലാം പറഞ്ഞതാണ് . ലോകസംബന്ധീ സാമാന്യമായതിനാൽ പൃഥിവിലോകം തന്നെ പുരോനുവാക്യത്താൽ ജയിക്കു

മദ്ധ്യമത്വസാമാന്യാത് . ദ്യുലോകം ശസ്യയോർദ്ധ്വത്വസാമാന്യാത് . തതോ ഹ തസ്മാദാത്മനഃ പ്രശ്നനിർണ്ണയാദസൗ ഹോതാ അശ്വല ഉപരരാമ നായമസ്മദ് ഗോചര ഇതി.

ന്നു (ലോകത്തിൽ പൃഥിവീലോകം ഒന്നാമത്തേതാണ് . ഋക്കുകളിൽ പുരോനുവാക്യം ഒന്നാമത്തേതാണ് . അങ്ങിനെ രണ്ടിനും പ്രഥമത്വമുണ്ട് .) മദ്ധ്യമത്വമെന്ന സാമാന്യം കാരണം യാജ്യകൊണ്ട് അന്തരിക്ഷലോകത്തെ ജയിക്കുന്നു. മുകളിലാണെന്ന സാമാന്യം വഴി ശസ്യകൊണ്ട് ദ്യുലോകം ജയിക്കുന്നു." അനന്തരം തൻെറ പ്രശ്നങ്ങൾക്കെല്ലാം ഉത്തരം പറഞ്ഞതിനാൽ "ഇവനെ എനിക്കു തോൽപ്പിക്കാൽ കഴിയുകയില്ല" എന്നു കരുതി ഹോതാവായ അശ്വലൻ ഉപരമിച്ചു.

## ദ്വിതീയ ബ്രാഹ്മണ

ആഖ്യായികാസംബന്ധഃ പ്രസിദ്ധ ഏവ. മൃത്യോരതിമുക്തിർവ്യാഖ്യാതാ കാലലക്ഷണാത് കർമ്മലക്ഷണാച്ച. കഃ പുനരസൗ മൃത്യുര്യസ്മാദതിമൃത്യുർവ്യാഖ്യാതാ. സാ ച സ്വാഭാവികാജ്ഞാനാസംഗാസ്പദോऽ ദ്ധ്യാത്മാധിഭൂതവിഷയപരിച്ഛിന്നോ ഗ്രഹാതിഗ്രഹലക്ഷണോ മൃത്യുഃ. തസ്മാത് പരിച്ഛിന്നരൂപാന്മൃത്യോരതിമുക്തസ്യ രൂപാണ്യഗ്ന്യാദിത്യാദീന്യുദ്ഗീഥപ്രകരണേ വ്യാഖ്യാതാനി. അശ്വലപ്രശ്നേ ച തദ്ഗതഃ വിശേഷഃ കശ്ചിത് തച്ചൈതത്കർമ്മണാം ജ്ഞാനസഹിതാനാം ഫലം.

ഏതസ്മാത് സാദ്ധ്യസാധനരൂപാത്സംസാരാന്മോക്ഷ. കർത്തവ്യ ഇത്യതോ ബന്ധനരൂപസ്യ മൃത്യോഃ സ്വരൂപമുച്യതേ. ബദ്ധസ്യ ഹി മോക്ഷഃ കർത്തവ്യഃ. യദപ്യതി— മുക്തസ്യ സ്വരൂപമുക്തം തത്രാപി ഗ്രഹാതിഗ്രഹാഭ്യാമവിനിർമ്മുക്ത ഏവ മൃത്യുരൂപാഭ്യാം. തഥാ ചോക്തം "അശനായാ ഹി മൃത്യുഃ" (ബൃ. ഉ. 1. 2. 1) "ഏഷ ഏവ മൃത്യുഃ" ഇതി ആദിത്യസ്ഥം പുരുഷമംഗീകൃത്യാഹ "ഏകോ മൃത്യുർബ്ബഹവ" ഇതി ച.

തദാത്മഭാവാപന്നോ ഹി മൃത്യോരാപ്തിമതിമുച്യത ഇത്യുച്യതേ. ന ച തത്ര ഗ്രഹാതിഗ്രഹൗ മൃത്യുരൂപൗ ന സ്തഃ "അഥൈ തസ്യ മനസോ ദ്യൗഃ ശരീരം ജ്യോതീരൂപമസാവാദിത്യഃ" (ബൃ. ഉ. 1. 5. 12) "മനശ്ച ഗ്രഹഃ സ കാമേനാതി ഗ്രാഹേണ ഗൃഹീതഃ (3. 2. 7) ഇതിവക്ഷ്യതി "പ്രാണോ വൈ ഗ്രഹഃ സോऽ പാനേനാതിഗ്രാഹേ—

## രണ്ടാം ബ്രാഹ്മണം

ആഖ്യായികയുടെ സംബന്ധം പ്രസിദ്ധമാണല്ലോ. കാലരൂപവും കർമ്മരൂപവുമായ മൃത്യുവിൽനിന്നും അതിമുക്തി വ്യാഖ്യാനിക്കപ്പെട്ടു. യാതൊന്നിൽനിന്നും അതിമുക്തി വ്യാഖ്യാതമായോ ആ മൃത്യു അപ്പോൾ ഏതാണ് ? സ്വാഭാവികമായ അജ്ഞാനംമൂലം ഉണ്ടാവുന്ന ആ സംഗത്തെ ആസ്പദമാക്കി അദ്ധ്യാത്മവും അധിഭൂതവുമായ വിഷയങ്ങളിൽ വ്യാപിച്ചിരിക്കുന്ന ഗ്രഹാതിഗ്രഹങ്ങളുടെ സ്വരൂപത്തിലുള്ളതാണ് മൃത്യു. ആപരിച്ഛിന്നരൂപമായ മൃത്യുവിൽനിന്നും അതിമുക്തനായവൻെറ രൂപങ്ങളായ അഗ്ന്യാദിത്യാദികളെ ഉദ്ഗീഥ പ്രകരണത്തിൽ വ്യാഖ്യാനിച്ചു. അശ്വല പ്രശ്നത്തിൽ അഗ്നിയിലുള്ള ദൃഷ്ടിഭേദത്തെയും വ്യാഖ്യാനിച്ചു. ഇത് ജ്ഞാനത്തോടു കൂടിയ കർമ്മങ്ങളുടെ ഫലമാണ് .

ഈ സാധ്യസാധനരൂപമായ സംസാരത്തിൽനിന്നും മോക്ഷമുണ്ടാകേണ്ടതാണെന്നു കരുതി ബന്ധനരൂപമായ മൃത്യുവിൻെറ സ്വരൂപത്തെ പറയുന്നു. ബദ്ധനാണല്ലോ മോക്ഷം വേണ്ടത് . അതിമുക്തൻെറ സ്വരൂപമായി യാതൊന്നു പറയപ്പെട്ടുവോ അവിടെയും മൃത്യുരൂപമായ ഗ്രഹാഗ്രഹങ്ങൾ അവനെ വിട്ടു പിരിയുന്നില്ല. അപ്രകാരം പറഞ്ഞിട്ടുമുണ്ട് "അശനായതന്നെയാണ് മൃത്യു" "ഇതുതന്നെയാണ് മൃത്യു" എന്നിങ്ങിനെ. ആദിത്യസ്ഥിതനായ പുരുഷനെ അംഗീകരിച്ച് "ഒരേ മൃത്യുപലേ പ്രകാരത്തിലിരിക്കുന്നു" എന്നും പറഞ്ഞിട്ടുണ്ട് .

അഗ്ന്യാദികളോടു താദാത്മ്യം പ്രാപിച്ചവനാണ് മൃത്യുവിൻെറ പിടിയിൽ നിന്നും അതിമുക്തനാവുന്നതെന്ന് പറയപ്പെടുന്നു. മാത്രമല്ല അവിടെ ഗ്രഹാതിഗ്രഹങ്ങളാകുന്ന മൃത്യുരൂപങ്ങളില്ല "അനന്തരം ഈ മനസ്സിന് ദ്യോവുശരീരമാണ് . ജ്യോതീരൂപമായ അത് ആദിത്യനാണ് ". "മനസ്സുതന്നെ ഗ്രഹം. അത് കാമരൂപമായ അതിഗ്രാഹത്താൽ ഗ്രഹിക്കപ്പെടുന്നു" എന്നിനി പറയും" പ്രാണൻ തന്നെ ഗ്രഹം. അത് അപാനരൂപമായ

ണ" (3. 2. 2.) ഇതി. "വാഗ്വൈ ഗ്രഹഃ സ നാമ്നാതിഗ്രാഹേണ" (3. 2. 3) ഇതി ച. തഥാ ത്ര്യന്നവിഭാഗേ വ്യാഖ്യാതമസ്മാഭിഃ സുവിചാരിതം ചൈതദ്യദേവ പ്രവൃത്തികാരണം തദേവ നിവൃത്തികാരണം ന ഭവതീതി.

അതിഗ്രാഹത്താൽ ഗൃഹീതമാണ്" എന്നും "വാക്കുതന്നെ ഗ്രഹം. അത് നാമരൂപമായ അതിഗ്രാഹത്താൽ ഗൃഹീതമാണ്" എന്നും ഇനി പറയും. അതുപോലെ ത്ര്യന്നങ്ങളെ വിഭാഗം ചെയ്തപ്പോൾ ഞാനിതുവ്യാഖ്യാനിച്ചിട്ടുണ്ട്. പ്രവൃത്തികാരണമായതുതന്നെ നിവൃത്തികാരണമാവില്ലെന്നും നല്ലപോലെ വിചാരിക്കപ്പെട്ടിട്ടുണ്ട്.

**കർമ്മണാം നിവൃത്തി കാരണത്വം മീമാംസ്യതേ—**

**കർമ്മങ്ങൾക്ക് നിവൃത്തി കാരണത്വമുണ്ടെന്നു വാദിക്കുന്നു.**

കേചിത്തു സർവ്വമേവ നിവൃത്തികാരണം മന്യന്തേ. അതഃ കാരണാത് പൂർവ്വസ്മാത് പൂർവ്വസ്മാന്മൃത്യോർമ്മുച്യതേ ഉത്തരമുത്തരം പ്രതിപദ്യമാനോ, വ്യാവൃത്യർത്ഥമേവ പ്രതിപദ്യതേ ന തു താദർത്ഥ്യം, ഇത്യതഃ ആ ദ്വൈതക്ഷയാത്സർവ്വം മൃത്യുഃ, ദ്വൈതക്ഷയേ തു പരമാർത്ഥതോ മൃത്യോരാപ്തിമതിമുച്യതേ. അതശ്ച ആപേക്ഷികീ ഗൗണീ മുക്തിരന്തരാളേ. സർവ്വമേതദേവം അബാർഹദാരണ്യകം.

എന്നാൽ ചിലർ എല്ലാ കർമ്മവും നിവൃത്തികാരണമാണെന്ന് കരുതുന്നു. ഈ കാരണത്താൽ ഉത്തരോത്തരം ഉൽക്കൃഷ്ടഫലത്തെ പ്രാപിക്കുന്ന കർമ്മിഷ്ഠനും കൂടി മുമ്പുമുമ്പുള്ള മൃത്യുക്കളിൽ നിന്നും മുക്തനായിത്തീരുന്നു. അതിനാൽ മേൽക്കുമേലുള്ള പദത്തെ പ്രാപിക്കുന്നത് അവിടെനിന്നും അടുത്തപടിയിൽ കയറുവാനാണ്, അവിടെത്തന്നെ നിൽക്കുവാനല്ല. ദ്വൈതക്ഷയം വരെ എല്ലാം മൃത്യുവാണ്. ദ്വൈതക്ഷയത്തിലാകട്ടെ മരണത്തിന്റെ പിടിയിൽനിന്നും ശരിക്കും അതിമുക്തനായിത്തീരുന്നു. അതിനാൽ ഇടക്കുള്ള മുക്തി സാപേക്ഷവും ഗൗണവുമാണ്. ഇതെല്ലാം ബൃഹദാരണ്യകോപനിഷത്തിനു പുറത്താണ്. (ശാസ്ത്രാനുസാരിയല്ല).

നനുസർവ്വൈകത്വം മോക്ഷഃ തസ്മാത്തത്സർവ്വമഭവത് " (ബൃ. ഉ. 1. 4. 10) ഇതി ശ്രുതേഃ.

പൂ. പ. എല്ലാമായി ഏകത്വം പ്രാപിക്കുന്നതല്ലേ മോക്ഷം. "അതിനാൽ അതെല്ലാമായിത്തീർന്നു". എന്ന് ശ്രുതിയുണ്ടല്ലോ.

ബാഢം ഭവത്യേതദപി നതു "ഗ്രാമകാമോ യജേത, പശുകാമോ യജേത" ഇത്യാദി ശ്രുതീനാം താദർത്ഥ്യം. യദി ഹ്യദ്വൈതാർത്ഥത്വമേവ ആസാം ഗ്രാമപശുസ്വർഗ്ഗാദ്യർത്ഥത്വം നാസ്തീതി ഗ്രാമപശുസ്വർഗ്ഗാദയോ ന ഗൃഹ്യേരൻ ഗൃഹ്യന്തേ തു കർമ്മഫലവൈചിത്ര്യവിശേഷാഃ. യദി ച വൈദികാനാം കർമ്മണാം താദർത്ഥ്യമേവ, സംസാര ഏവ നാഭവിഷ്യത്.

സിദ്ധാന്തി — അതൊക്കെ ശരിയാണെങ്കിലും "ഗ്രാമകാമൻ യജിക്കണം, പശുകാമൻ യജിക്കണം" മുതലായ ശ്രുതികൾക്കർത്ഥം മോക്ഷമല്ലല്ലോ. ഇതെല്ലാം അദ്വൈതത്തിനുവേണ്ടിയാണെങ്കിൽ ഗ്രാമം, പശു, സ്വർഗ്ഗം എന്നിവയ്ക്കുവേണ്ടിയാണ് യജിക്കുന്നതെന്ന് ആരും ധരിക്കുകയില്ല. എന്നാൽ പലേവിധത്തിലുള്ള കർമ്മഫലവിശേഷങ്ങളെ ഗ്രഹിക്കുന്നുമുണ്ടല്ലോ.. മാത്രമല്ല, വൈദികകർമ്മങ്ങൾക്കെല്ലാം മോക്ഷം തന്നെയാണ് ഫല

മെങ്കിൽ ഈ സംസാരം തന്നെ ഉണ്ടാകു മായിരുന്നില്ല.

അഥ താദർത്ഥ്യോ ऽ പ്യനുനിഷ്പാദിതപദാർത്ഥസ്വഭാവഃ സംസാര ഇതി ചേത് ? യഥാ ച രൂപദർശനാർത്ഥ ആലോകേ സർവ്വോ ऽ പി തത്രസ്ഥഃ പ്രകാശ്യത ഏവ.

**പൂ. പ.** — കർമ്മങ്ങളെല്ലാം മോക്ഷത്തിനാണെങ്കിലും അവക്കുശേഷം നിഷ്പാദിപ്പിക്കപ്പെടുന്ന പദാർത്ഥത്തിൻെറ സ്വഭാവം തന്നെയാണ് സംസാരമായിത്തീരുന്നതെന്നാണെങ്കിലോ? എങ്ങിനെയെന്നാൽ വിളക്കെല്ലാം പ്രകാശരൂപ ദർശനത്തിനാണെങ്കിലും അതുവഴി അവിടെയുള്ളതെല്ലാം പ്രകാശിതങ്ങളായിത്തീരുന്നതു പോലെ തന്നെ.

ന പ്രമാണാനുപപത്തേഃ . അദ്വൈതാർത്ഥത്വേ വൈദികാനാം കർമ്മണാം വിദ്യാസഹിതാനാമന്യസ്യാനുനിഷ്പാദിതത്വേ പ്രമാണാനുപപത്തിഃ . ന പ്രത്യക്ഷം നാനുമാനമത ഏവ ച നാഗമഃ .

**സിദ്ധാന്തി** — അതുശരിയല്ല. അതിനുപ്രമാണമില്ല. വിദ്യയോടുകൂടിയ വൈദിക കർമ്മങ്ങൾ അദ്വൈതത്തിനായിട്ടാണെങ്കിൽ അതിനുശേഷം മറെറാരു വസ്തു നിഷ്പന്നമാവുന്നതിന് (ബന്ധമുണ്ടാവുന്നതിന് ) പ്രമാണമില്ല. പ്രത്യക്ഷമില്ല, അനുമാനമില്ല അതിനാൽത്തന്നെ ആഗമവുമില്ല.

ഉഭയമേകേന വാക്യേന പ്രദർശ്യത ഇതി ചേത് കുല്യാ പ്രണയനാലോകാദിവത് .

**പൂ. പ.** — തോടുവെട്ടുന്നതുപോലെയും വിളക്കുവെക്കുന്നതുപോലെയും രണ്ടും ഒരു വാക്യത്താൽ പ്രദർശിതമാവുന്നു എന്നാണെങ്കിലോ? (തോടുവെട്ടുന്നത് ജലസേചനത്തിനാണ് . പക്ഷെ അതിൽ നിന്നുള്ള ജലം കുളിക്കാനും കുടിക്കാനും ഉപയോഗിക്കാം. മാളികപ്പുറത്ത് വിളക്കു വച്ചാൽ അവിടെയുള്ള വസ്തുക്കളെ കാണാം. അതിനുംപുറമെ നാട്ടുകാർക്ക് വഴിനടക്കാനും കഴിയും. അങ്ങിനെ ഒരു കർമ്മംതന്നെ കർമ്മഫലാനുഭവത്തിനും മോക്ഷത്തിനും കാരണമായിത്തീരാമെന്നർത്ഥം)

തന്നൈവം, വാക്യധർമ്മാനുപപത്തേഃ . ന ച ഏകവാക്യ— ഗതസ്യാർത്ഥസ്യ പ്രവൃത്തിനിവൃത്തിസാധനത്വമവഗന്തും ശക്യതേ. കുല്യാപ്രണയനാലോകാദൗ അർത്ഥസ്യ പ്രത്യക്ഷത്വാദ് അദോഷഃ

**സിദ്ധാന്തി** — അതങ്ങിനെയല്ല. കാരണം അത് വാക്യധർമ്മത്തിനു വിരുദ്ധമാണ് . മാത്രമല്ല ഒരേ വാക്യത്തിലുള്ള അർത്ഥം പ്രവൃത്തിക്കും നിവൃത്തിക്കും പററിയതാണെന്ന് കരുതാൻ വയ്യ. തോടുവെട്ടലും വിളക്കുവക്കലും മററുമാണെങ്കിൽ അവിടെ അർത്ഥം പ്രത്യക്ഷമായതിനാൽ ഈ ദോഷമില്ല.

യദപ്യുച്യതേ മന്ത്രാ അസ്മിന്നർത്ഥേ ദൃഷ്ടാ ഇതി. അയമേവ

എന്നാലീയർത്ഥത്തിൽ മന്ത്രങ്ങളുണ്ടെന്നു പറയുമായിരിക്കും. പ്രമാണം

തു താവദർത്ഥഃ പ്രമാണാഗമ്യഃ . മന്ത്രാഃ പുനഃ കിമസ്മിന്നർത്ഥേ ആ—ഹോസ്വിദ് അന്യസ്മിന്നർത്ഥേ ഇതി മൃഗ്യമേതത് . തസ്മാത് ഗ്രഹാതി—ഗ്രഹലക്ഷണോ മൃത്യുർബന്ധഃ, തസ്മാത് മോക്ഷോ വക്തവ്യ ഇ—ത്യത ഇദമാരഭ്യതേ. ന ച ജാനീമേ വിഷയസംധാവിവാന്തരാളേ ഽ വസ്ഥാനമർദ്ധജരതീയം കൗശലം. യത്തു മൃത്യോ രതിമുച്യത ഇത്യു—ക്ത്വാ ഗ്രഹാതിഗ്രഹാവുച്യതേ, തത്തു അർത്ഥസംബന്ധാത് . സർ—വ്വോ ഽ യം സാധ്യസാധനലക്ഷണഃ ബന്ധഃ ഗ്രഹാതിഗ്രഹാവിനിർമ്മോ—കാത് . നിഗഡേ ഹി നിർജ്ജാതേ നിഗഡിതസ്യ മോക്ഷായ യത്നഃ കർത്തവ്യോ ഭവതി. തസ്മാത്താദ—ർത്ഥ്യേനാരംഭഃ .

കൊണ്ട് ഈ അർത്ഥത്തിൽ എത്തിച്ചേരാവുന്നതല്ല. അപ്പോൾ മന്ത്രം ഈ അർത്ഥത്തിലാണോ മറെറാരർത്ഥത്തിലാണോ എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. അതിനാൽ ഗ്രഹാതി ഗ്രഹരൂപമായ മൃത്യു ബന്ധമാണ് . അതിൽനിന്നുള്ള മോക്ഷത്തെ പറയണമെന്നു കരുതി ഇതാരംഭിക്കുകയാണ് . കർമ്മകാണ്ഡം ബന്ധത്തിനും മോക്ഷത്തിനുമല്ല, രണ്ടിനുമിടയ്ക്കുള്ള ഒരവസ്ഥക്കാണ് കാരണമാവുന്നതെന്ന ഒരു വാദഗതിയുണ്ട് . ഉറങ്ങാതെയും ഉണരാതെയും രണ്ടിന്റെയും മദ്ധ്യത്തിലായി ഇരിക്കാവുന്നതല്ല. അതുപോലെ വൈദിക കർമ്മത്താൽ ബന്ധവും മോക്ഷവുമില്ല എന്ന കല്പന ശരിയാവുകയില്ല. ഇപ്രകാരമുള്ള അർദ്ധജരതീയ കൗശലം പറയാൻ ഞാൻ സമർത്ഥനല്ല. മൃത്യുവിൽനിന്നും അതിമുക്തനാവുന്നു എന്നു പറഞ്ഞതിനുശേഷം ഗ്രഹാതിഗ്രഹങ്ങളെ പറയുന്നത് , ഗ്രഹാതിഗ്രഹങ്ങൾ വിട്ടുപോകാത്തതിനാൽ സാധ്യസാധനാരൂപത്തിലുള്ള ഇതെല്ലാം മൃത്യുവാണെന്ന അർത്ഥത്തിലാണ് . ചങ്ങലയെ അറിഞ്ഞിട്ടുവേണം ചങ്ങലക്കിട്ടവനെ മോചിപ്പിക്കാൻ. അതിനാലതിനു തുനിയുകയാണ് .

**മന്ത്രഃ 1 —** അഥ ഹൈനം ജാരൽക്കാരവ ആർത്തഭാഗഃ പപ്രച്ഛ യാജ്ഞവൽക്യേതി ഹോവാച കതി ഗ്രഹാഃ കത്യതിഗ്രഹാ ഇതി. അഷ്ടൗ ഗ്രഹാ അഷ്ടാവതിഗ്രഹാ ഇതി യേ തേ ഽ ഷ്ടൗ ഗ്രഹാ അഷ്ടാവതിഗ്രഹാഃ കതമേ ത ഇതി

**മന്ത്രാർത്ഥം 1 —** അനന്തരം ഇവനോട് ജരൽക്കാരു ഗോത്രനായ ആർത്തഭാഗൻ ചോദിച്ചു. "യാജ്ഞവൽക്യ" എന്നുവിളിച്ച് അവൻ പറഞ്ഞു. "ഗ്രഹങ്ങളെത്ര, അതിഗ്രഹങ്ങളെത്ര?" എന്ന് . "ഗ്രഹങ്ങൾ എട്ട് , അതിഗ്രഹങ്ങൾ എട്ട് " എന്ന് . "ആ എട്ടുഗ്രഹങ്ങളും എട്ടതിഗ്രഹങ്ങളും ഏതെല്ലാം" എന്ന് .

**ഭാഷ്യഃ 1 —** അഥ ഹൈനം ഹ ശബ്ദ ഐതിഹ്യാർത്ഥഃ. അഥാനന്തരം അശ്വലേ ഉപരതേ പ്രകൃതം യാ—ജ്ഞവൽക്യം ജരൽക്കാരുഗോത്രഃ

അഥ ഹൈനം എന്നതിലെ ഹ ശബ്ദം ഇതിഹാസത്തെ കുറിക്കുന്നു. അനന്തരം അശ്വലൻ മിണ്ടാതായപ്പോൾ പ്രകൃതത്തിലെ യാജ്ഞവൽക്യനോട് ജരൽക്കാരു ഗോത്രനാകയാൽ ജാരൽ

ജാരൽക്കാരവഃ, ഋതഭാഗസ്യാപത്യ— മാർത്തഭാഗഃ പപ്രച്ഛ. യാജ്ഞ— വൽക്യേതി ഹോവാച ഇത്യഭിമുഖീ— കരണായ. പൂർവ്വവത് പ്രശ്നഃ — കതി ഗ്രഹാഃ കത്യതിഗ്രഹാ ഇതി. ഇതിശബ്ദോ വാക്യ പരിസമാ — പ്ത്യർത്ഥഃ .

ക്കാരവനും ഋതഭാഗൻെറ പുത്രനാക യാൽ ആർത്തഭാഗനും ആയ അയാൾ ചോദിച്ചു. ഹേ യാജ്ഞവൽക്യ എന്നത് അഭിമുഖീകരിക്കലാണ് . പ്രശ്നം മുൻ പിലത്തെപ്പോലെതന്നെ. ഗ്രഹങ്ങൾ എത്ര? അതിഗ്രഹങ്ങൾ എത്ര? എന്ന് . ഇതിശബ്ദം വാക്യ പരിസമാപ്ത്യർത്ഥ *ത്തിലാണ് .*

തത്ര നിർജ്ഞാതേഷു വാ ഗ്രഹാതിഗ്രഹേഷു പ്രശ്നഃ സ്യാ— ദനിർജ്ഞാതേഷു വാ. യദി താവദ് ഗ്രഹാ അതിഗ്രഹാൾച നിർജ്ഞാ— താഃ, തദാ തദഗതസ്യാപി ഗുണസ്യ സംഖ്യായാ നിർജ്ഞാതത്വാത് കതി ഗ്രഹാഃ കത്യതിഗ്രഹാ ഇതി സം— ഖ്യാവിഷയഃ പ്രശ്നോ ന ഉപ— പദ്യതേ. അഥാനിർജ്ഞാതാസ്തദാ സംഖ്യേയ വിഷയപ്രശ്ന ഇതി കേ ഗ്രഹാഃ കേ ∫ തിഗ്രഹാ ഇതി പ്ര— ഷ്ടവ്യം, നതു കതി ഗ്രഹാഃ കത്യതിഗ്രഹാ ഇതി പ്രശ്നഃ

ഇവിടെ ഒരാക്ഷേപം വരാം. ഗ്രഹങ്ങളെയും അതിഗ്രഹങ്ങളെയും അറിഞ്ഞുകൊണ്ടാണോ അറിയാതെ യാണോ ഈ ചോദ്യം? ഗ്രഹാതിഗ്രഹ ങ്ങളെ അറിഞ്ഞിട്ടാണെങ്കിൽ അവയെ സംബന്ധിച്ച ഗുണങ്ങളുടെ സംഖ്യയും അറിയേണ്ടതുള്ളതിനാൽ സംഖ്യയെ ക്കുറിച്ച് ചോദിക്കാനിടയില്ല. അറിയാതാ ണെങ്കിൽ "ഗ്രഹങ്ങളേവ അതിഗ്രഹങ്ങ ളേവ" എന്നായിരുന്നു ചോദിക്കേണ്ടിയി രുന്നത് . അല്ലാതെ "ഗ്രഹങ്ങളെത്ര അതി ഗ്രഹങ്ങളെത്ര" എന്നല്ല.

അപി ച നിർജ്ഞാതസാമാ— ന്യകേഷു വിശേഷവിജ്ഞാനായ പ്രശ്നോ ഭവതി — യഥാ കതമേ ∫ ത്ര കഠാഃ കതമേ ∫ ത്ര കാലാപാ ഇതി. ന ചാത്ര ഗ്രഹാതി ഗ്രഹനാമ— പദാർത്ഥാഃ, കേചന ലോകപ്രസി— ദ്ധാഃ യേന വിശേഷാർത്ഥഃ പ്രശ്ന സ്യാത് .

മാത്രമല്ല സാമാന്യത്തെ അറിഞ്ഞു കൊണ്ട് വിശേഷത്തെ അറിവാനായി ചോദിക്കുകയാണ് — ഇവരിൽ കഠന്മാരെ ത്രയാണ് , കാലാപന്മാരെത്രയാണ് ? എന്നു ചോദിക്കുന്നതുപോലെയാണിത് . എന്നാലിവിടെ ഗ്രഹമെന്നും അതിഗ്രഹ മെന്നു പേരുള്ള പ്രസിദ്ധമായ പദാർത്ഥ ങ്ങൾ ലോകത്തിലില്ല. അതുണ്ടായിരു ന്നെങ്കിൽ വിശേഷണത്തെക്കുറിച്ചറി യാനുള്ള ചോദ്യം പ്രസക്തമാകുമായി രുന്നു.

നനു ച 'അതിമുച്യതേ' ഇ— ത്യുക്തം, ഗ്രഹഗൃഹീതസ്യ ഹി മോക്ഷഃ 'സ മുക്തിഃ സാ ∫ തിമുക്തിഃ' ഇതി ഹി ദ്വിരുക്തം. തസ്മാത് പ്രാപ്താ ഗ്രഹാതിഗ്രഹാൾച.

എന്നാൽ 'അതിമുക്തനാവുന്നു' എന്നുപറഞ്ഞിട്ടുണ്ടല്ലോ. ഗ്രഹഗൃഹീത നാണല്ലോ മോക്ഷം. 'അത് മുക്തിയാ ണ് , അതതിമുക്തിയാണ് ' എന്നിങ്ങിനെ രണ്ടുതവണ പറഞ്ഞിട്ടുണ്ട് . അതിനാൽ ഗ്രഹത്തിൻെറയും അതിഗ്രഹത്തിൻെറ യും പ്രാപ്തിയുണ്ടായതായിവരുന്നു.

നനു തത്രാപി ചത്വാരോ ഗ്രഹാ അതിഗ്രഹാൾച നിർജ്ഞാതാ

**ശങ്ക** — അവിടെ വാക്കും ചക്ഷുസ്സും പ്രാ ണനും മനസ്സും എന്ന ഗ്രഹങ്ങളും അതി

വാക്ചക്ഷുഃ പ്രാണമനാംസി, തത്ര കതീതി പ്രശ്നോ നോപപദ്യതേ നിർജ്ഞാതത്വാത് .

ന. അനവധാരണാർത്ഥ—ത്വാത് . ന ഹി ചതുഷ്ടം തത്ര വി—വ ക്ഷിതം. ഇഹ തു ഗ്രഹാതി –ഗ്രഹദർശനേ ऽ ഷ്ടത്വഗുണവിവ—ക്ഷയാ കതീതി പ്രശ്ന ഉപപദ്യത ഏവ. തസ്മാത് "സ മുക്തിഃ സാ ऽ തിമുക്തിഃ" ഇതി മുക്ത്യതിമുക്തീ ദ്വിരുക്തേ. ഗ്രഹാതിഗ്രഹാ അപി സിദ്ധാഃ . അതഃ കതിസംഖ്യാകാ ഗ്രഹാഃ കതി വാ അതിഗ്രഹാ ഇതി പൃച്ഛതി. ഇതര ആഹ — അഷ്ടൗ ഗ്രഹാ അഷ്ടാവതിഗ്രഹാ ഇതി. യേ തേ ऽ ഷ്ടൗ ഗ്രഹാ അഭിഹിതാഃ, കതമേ തേ നിയമേന ഗൃഹീതവ്യ ഇതി.

ഗ്രഹങ്ങളും നാലാണെന്ന് തീർത്തുപറഞ്ഞിട്ടുണ്ടല്ലോ. അറിഞ്ഞസ്ഥിതിക്ക് എത്രയെന്ന ചോദ്യം ശരിയായില്ല.

അതുശരിയല്ല. എന്തെന്നാൽ ഇത് നിശ്ചിതമായിട്ടില്ല. നാലെന്ന് അവിടെ വിവക്ഷിക്കപ്പെടണമെന്ന് ഉദ്ദേശമുണ്ടായിരുന്നില്ല. ഇവിടെയാകട്ടെ ഗ്രഹാതിഗ്രഹങ്ങളെട്ടാണെന്ന് തീർച്ചപ്പെടുത്താനായിട്ടാണ് എത്രയെന്നു ചോദിച്ചിട്ടുള്ളത് . അതിനാൽ ചോദ്യം ശരിതന്നെ. അതുകൊണ്ട് മുമ്പ് "അത് മുക്തിയാണ് . അതതിമുക്തിയാണ് " എന്നിങ്ങിനെ മുക്ത്യതിമുക്തികളെ രണ്ടായി പറഞ്ഞതുകാരണം ഗ്രഹാതിഗ്രഹങ്ങൾ സിദ്ധിക്കുകയും ചെയ്യും. അതാണ് ഗ്രഹങ്ങളെത്രയെന്നും അതിഗ്രഹങ്ങളെത്രയെന്നും ചോദിച്ചത് . മറെറയാൾ പറഞ്ഞു — "ഗ്രഹങ്ങളെട്ട് , അതിഗ്രഹങ്ങളെട്ട് " എന്ന് . ആർത്തഭാഗൻ ചോദിച്ചു. "പറയപ്പെട്ട എട്ടു ഗ്രഹങ്ങൾ യാതൊന്നോ അവയെ നിയമേന എങ്ങിനെ ഗ്രഹിക്കാൻ കഴിയും" എന്ന് .

തത്രാഹ —

അതിനിങ്ങിനെ പറഞ്ഞു.

**മന്ത്രഃ 2 —** പ്രാണോ വൈ ഗ്രഹഃ സോ ऽ പാനേനാതി ഗ്രാ—ഹേണ ഗൃഹീതോ ऽ പാനേന ഹി ഗംധാൻ ജിഘ്രതി.

**മന്ത്രാർത്ഥം 2 —** പ്രാണൻ ഗ്രഹം തന്നെയാണ് . അത് അപാനനാകുന്ന അതിഗ്രാഹത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു. അപാനനെക്കൊണ്ടാണല്ലോ ഗന്ധങ്ങളെ ഘ്രാണിക്കുന്നത് .

പ്രാണോ വൈ ഗ്രഹഃ പ്രാണ ഇതി ഘ്രാണമുച്യതേ പ്രകരണാത് . വായുസഹിതഃ സ. അപാനേനേതി ഗന്ധേനേത്യേതത് . അപാനസചി—വത്വാദപാനോ ഗന്ധ ഉച്യതേ. അപാനോപഹൃതം ഹി ഗന്ധം ഘ്രാണേന സർവ്വോ ലോകോ ജി—ഘ്രതി. തദേതദുച്യതേ ऽ പാനേന ഹി ഗന്ധാൻ ജിഘ്രതീതി.

പ്രാണൻ തന്നെ ഗ്രഹം. പ്രാണനെന്നതുകൊണ്ട് ഘ്രാണേന്ദ്രിയം പറയപ്പെട്ടിരിക്കുന്നു. എന്തെന്നാൽ അങ്ങിനെ പ്രകരണമുണ്ട് . 'അത് വായുസഹിതമായതാണ് . അപാനനാലെന്നതിന് ഗന്ധത്താലെന്നർത്ഥം. അപാനൻ ഗന്ധസഹിതമായതിനാൽ അപാനനെ ഗന്ധമെന്നു പറയുന്നു. എന്തെന്നാൽ ലോകം മുഴുവൻ അപാനൻ വഴി വന്ന ഗന്ധത്തെയാണ് ഘ്രാണിക്കുന്നത് . അതാണ് അപാനനാൽ ഗന്ധം ഘ്രാണിക്കപ്പെടുന്നു എന്നുപറഞ്ഞത് .

**മന്ത്രഃ(3—9)—** വാഗ് വൈ ഗ്രഹഃ സ നാമ്നാതിഗ്രാഹേണ ഗൃഹീതോ വാചാ ഹി നാമാന്യഭിവദതി (3)

ജിഹ്വാ വൈ ഗ്രഹഃ സ രസേനാതിഗ്രാഹേണ ഗൃഹീതോ ജിഹ്വയാ ഹി രസാൻ വിജാനാതി (4)

ചക്ഷുർവ്വൈ ഗ്രഹഃ സ രൂപേണാതിഗ്രാഹേണ ഗൃഹീതൾചക്ഷുഷാ ഹി രൂപാണി പശ്യതി (5)

ശ്രോത്രം വൈ ഗ്രഹഃ സ ശബ്ദേനാതിഗ്രാഹേണ ഗൃഹീതഃ ശ്രോത്രേണ ഹി ശബ്ദാൻ ശൃണോതി (6)

മനോ വൈ ഗ്രഹഃ സ കാമേനാതി ഗ്രാഹേണ ഗൃഹീതോ മനസാ ഹി കാമാൻ കാമ.തേ (7)

ഹസ്തൗ വൈ ഗ്രഹഃ സ കർമ്മണാതിഗ്രാഹേണ ഗൃഹീതോ ഹസ്താഭ്യാം ഹി കർമ്മ കരോതി (8)

ത്വഗ്വൈ ഗ്രഹഃ സ സ്പർശേനാതിഗ്രാഹേണ ഗൃഹീതസ്ത്വചാ ഹി സ്പർശാൻ വേദയത ഇത്യേതേ ഷ്ടൌ ഗ്രഹാ അഷ്ടാവതിഗ്രഹാഃ (9)

**മന്ത്രാർത്ഥം(3—9) —** വാക്കുതന്നെ ഗ്രഹം. അതുനാമമാകുന്ന അതിഗ്രഹത്താൽ ഗൃഹീതമായിരിക്കുന്നു. വാക്കുകൊണ്ടാണല്ലോ നാമങ്ങളെ ഉച്ചരിക്കുന്നത് (3)

ജിഹ്വതന്നെ ഗ്രഹം. അതുരസമാകുന്ന അതിഗ്രാഹത്താൽ ഗൃഹീതമായിരിക്കുന്നു. ജിഹ്വകൊണ്ടാണല്ലോ രസങ്ങളെ അറിയുന്നത് (4)

ചക്ഷുസ്സുതന്നെ ഗ്രഹം. അത് രൂപമാകുന്ന അതിഗ്രാഹത്താൽ ഗൃഹീതമായിരിക്കുന്നു. ചക്ഷുസ്സുകൊണ്ടാണല്ലോ രൂപങ്ങളെ കാണുന്നത് (5)

ശ്രോത്രം തന്നെ ഗ്രഹം. അത് ശബ്ദമാകുന്ന അതിഗ്രാഹത്താൽ ഗൃഹീതമായിരിക്കുന്നു. ശ്രോത്രം കൊണ്ടാണല്ലോ ശബ്ദങ്ങളെ കേൾക്കുന്നത് (6)

മനസ്സുതന്നെ ഗ്രഹം. അത് കാമമാകുന്ന അതിഗ്രാഹത്താൽ ഗൃഹീതമായിരിക്കുന്നു. മനസ്സുകൊണ്ടാണല്ലോ കാമങ്ങളെ കാമിക്കുന്നത് (7)

കൈകൾ തന്നെ ഗ്രഹം. അത് കർമ്മമാകുന്ന അതി ഗ്രാഹത്താൽ ഗൃഹീതമായിരിക്കുന്നു. കൈകൾ കൊണ്ടാണല്ലോ കർമ്മം ചെയ്യുന്നത് (8)

ത്വക്കുതന്നെ ഗ്രാഹം. അത് സ്പർശമാകുന്ന അതിഗ്രാഹത്താൽ ഗൃഹീതമായിരിക്കുന്നു. ത്വക്കുകൊണ്ടാണല്ലോ സ്പർശത്തെ അറിയുന്നത് . ഇങ്ങിനെയാണ് ഈ എട്ടു ഗ്രഹങ്ങളും എട്ട് അതിഗ്രഹങ്ങളും ഭവിക്കുന്നത് (9)

**ഭാഷ്യ: 3 — 9** — വാഗൈവ ഗ്രഹഃ വാചാ ഹ്യദ്ധ്യാത്മ പരിച്ഛിന്നയാ ആസംഗപരിവിഷയാസ്പദയാ അസത്യാനൃതാസഭ്യബീഭത്സാദി— വചനേഷു വ്യാപൃതയാ ഗൃഹീതോ ലോകോ ƒ പഹൃതഃ, തേന വാക്ഗ്രഹഃ സ നാമ്നാതിഗ്രാഹേണ ഗൃഹീതഃ, സ വാഗാഖ്യോ ഗ്രഹഃ നാമ്നാ വക്തവ്യേന വിഷ— യേണാതിഗ്രഹേണ, അതിഗ്രാഹേ— ണേതി ദൈർഘ്യം ഛാന്ദസം നാമ. വക്തവ്യാർത്ഥാ ഹി വാക് , തേന വക്തവ്യേനാർത്ഥേന താദർത്ഥ്യേന പ്രയുക്താ വാക് തേന വശീകൃതാ. തേന തത്കാര്യമകൃത്വാ നൈവ തസ്യാ മോക്ഷഃ അതോ നാമ്നാ— ഗ്രാഹേണ ഗൃഹീതാ വാഗിത്യു— ച്യതേ. വക്തവ്യാസംഗേന ഹി പ്രവൃത്താ സർവ്വാനർത്ഥൈഃ യുജ്യ— തേ. സമാനമന്യത് . ഇത്യേതേ ത്വഗ്പര്യന്താ അഷ്ടൗ ഗ്രഹാഃ സ്— പർശപര്യന്താശ്ചൈതേ ƒ ഷ്ടാ വതിഗ്രഹാ ഇതി.

വാക്കുതന്നെ ഗ്രഹം. അദ്ധ്യാത്മ പരിച്ഛിന്നവും ആസംഗവിഷയമായി ശബ്ദാദ്യടിസ്ഥാനത്തോടുകൂടിയതും അസത്യവും അനൃതവും അസഭ്യവും ബീഭത്സവും മററും പറയുന്നതിൽ വ്യാപരിക്കുന്നതുമായ വാക്ക് ലോകത്തെ ഗ്രഹിച്ചിരിക്കുന്നു. അതിനാൽ വാക്ക് ഗ്രഹമാകുന്നു. വാക്കാകുന്ന ആ ഗ്രഹം പറയാനുള്ള വിഷയമാകുന്ന അതിഗ്രാഹത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു. അതിഗ്രാഹത്തിലെ ദീർഘം ഛാന്ദസമാണ് . പറയാനുള്ളത് പറയാനാണല്ലോ വാക്ക് . അതുപറയാതെ അതിൽനിന്നും വാക്കിന് മോക്ഷം കിട്ടുകയില്ല. അതാണ് വാക്ക് നാമമാകുന്ന അതിഗ്രാഹത്താൽ ഗൃഹീതമാണെന്നു പറഞ്ഞത് . പറയാനുള്ള ആസംഗംകൊണ്ട് പ്രവർത്തിക്കുമ്പോഴാണല്ലോ എല്ലാ അനർത്ഥങ്ങളിലും ചെന്നു ചാടുന്നത് . മററുള്ളവയും ഇതുപോലെതന്നെ. ഇങ്ങിനെ ത്വക്കുവരെയുള്ള എട്ടു ഗ്രഹങ്ങളും സ്പർശംവരെയുള്ള എട്ട് അതിഗ്രഹങ്ങളും ഭവിക്കുന്നു.

ഉപസംഹൃതേഷു ഗ്രഹാതി— ഗ്രഹേഷ്വാഹ പുനഃ —

ഗ്രഹാതിഗ്രഹങ്ങളെക്കുറിച്ച് ഉപസംഹരിച്ചതിനുശേഷം വീണ്ടും പറയുന്നു

**മന്ത്രഃ 10—** യാജ്ഞവൽക്യേതി ഹോവാച യദിദം സർ— വ്വം മൃത്യോരന്നം കാസ്വിത് സാ ദേവതാ യസ്യാ മൃത്യു— രന്നമിത്യഗ്നിർവ്വൈ മൃത്യു സോ ƒ പാമന്നമപ പുനർമ്മൃത്യും ജയതി.

**മന്ത്രാർത്ഥം 10 —** "യാജ്ഞവൽക്യ" എന്ന് വിളിച്ച് അവൻ പറഞ്ഞു. "ഈ വ്യാകൃതമായ ജഗത്തെല്ലാം തന്നെ മൃത്യുവിന് അന്നമാകുന്നു. ഏതു ദേവതക്കാണോ മൃത്യു അന്നമായിരിക്കുന്നത് ആ ദേവത ഏതാണ് ? " എന്ന് "അഗ്നി തന്നെയാണ് മൃത്യു. ആ അഗ്നി അപ്പുകൾക്ക് അന്നമായിരിക്കുന്നു. മൃത്യവിനെയാകട്ടെ അപ്പ് ജയിക്കുന്നു.

**ഭാഷ്യം10** — യാജ്ഞവൽക്യേതി ഹോവാച യദിദം സർവ്വം മൃത്യോരന്നം യദിദം വ്യാകൃതം സർവ്വം മൃത്യോരന്നം, സർവ്വം ജായതേ വിപദ്യതേ ച ഗ്രഹാതിഗ്രഹലക്ഷണേന മൃത്യുനാ ഗ്രസ്തം. കാസ്വിത്കാ നു സ്യാത്സാ ദേവതാ, യസ്യാ ദേവതായാ മൃത്യുരപി അന്നം ഭവേത് "മൃത്യുര്യസ്യോപസേചനം" (ക. ഉ. 1. 2. 25) ഇതി ശ്രുത്യന്തരാത് .

"യാജ്ഞവൽക്യ" എന്നുവിളിച്ച് അവൻ പറഞ്ഞു. "ഇവിടെ എന്തെല്ലാമുണ്ടോ അതെല്ലാം മൃത്യുവിന് അന്നമാണ് . വ്യാകൃതമായിട്ടെന്തെല്ലാമുണ്ടോ അതെല്ലാം മൃത്യുവിനന്നമാണ് . ഗ്രഹാതിഗ്രഹരൂപമായ മൃത്യുവിനാൽ ഗ്രസ്തമായി എല്ലാം ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നു. മൃത്യുവും ആർക്കന്നമാണോ ആ ദേവത ഏതാണ് ? 'മൃത്യു യാതൊന്നിന് ഉപസേചനമായിരിക്കുന്നു' എന്ന് മറെറാരു ശ്രുതിയുണ്ട് .

അയമഭിപ്രായഃ പ്രഷ്ടുഃ — യദി മൃത്യോർമൃത്യും വക്ഷ്യതി, അനവസ്ഥാ സ്യാത് . അഥ ന വക്ഷ്യതി, അസ്മാത് ഗ്രഹാതി ഗ്രഹലക്ഷണാന്മൃത്യോഃ മോക്ഷോ നോപപദ്യതേ. ഗ്രഹാതിഗ്രഹമൃത്യുവിനാശേ ഹി മോക്ഷഃ സ്യാത് . സ യദി മൃത്യോരപി മൃത്യുഃ സ്യാദ് — ഭവേദ് ഗ്രഹാതിഗ്രഹലക്ഷണസ്യ മൃത്യോർവ്വിനാശഃ അതോ ദുർവ്വചനം പ്രശ്നം മന്വാനഃ പൃച്ഛതി "കാസ്വിത്സാ ദേവതാ" ഇതി. അസ്തി താവന്മൃത്യോർമൃത്യുഃ .

പ്രഷ്ടാവിൻെറ ഉദ്ദേശമിതാണ് . മൃത്യുവിൻെറ മൃത്യുവിനെക്കുറിച്ചു പറഞ്ഞാൽ അവനവസ്ഥാദോഷം വരും. പറഞ്ഞില്ലെങ്കിൽ ഈ ഗ്രഹാതിഗ്രഹലക്ഷണമായ മൃത്യുവിൽനിന്നും മോക്ഷണമായ മൃത്യുവിൽനിന്നും മോക്ഷമില്ലെന്നും വരും. ഗ്രഹാതി ഗ്രഹമാകുന്ന മൃത്യുവിൻെറ വിനാശത്തിലേ മോക്ഷം സംഭവിക്കുകയുള്ളു. അതിനാൽ മൃത്യുവിനും മൃത്യുവുണ്ടെങ്കിൽ ഗ്രഹാതിഗ്രഹലക്ഷണത്തോടുകൂടിയ മൃത്യുവിനും നാശം ഭവിക്കും. അതുകൊണ്ട് ചോദ്യത്തിനുത്തരം പറയാൻ വിഷമമാണെന്നു കരുതി ചോദിക്കുകയാണ് "ആ ദേവത ഏതാണ് " എന്ന് . എന്നാൽ മൃത്യുവിന് മൃത്യുവുണ്ട് .

നന്വനവസ്ഥാ സ്യാത് തസ്യാപ്യന്യോ മൃത്യുരിതി.

**പൂ. പ.** — അതിന് മറെറാരു മൃത്യുവുണ്ട് എന്നിങ്ങിനെയുള്ള അനവസ്ഥ വരുമല്ലോ

നാനവസ്ഥാ. സർവ്വമൃത്യോർമൃത്വ്യന്തരാനുപപത്തേഃ

**സിദ്ധാന്തി** — അനവസ്ഥയില്ല. കാരണം എല്ലാത്തിനും മൃത്യുവായിരിക്കുന്നതിന് മറെറാരു മൃത്യു ഉണ്ടാക്കാവുന്നതല്ല.

കഥം പുനരവഗമ്യതേ ഽ സ്തി മൃത്യോർമൃത്യുരിതി.

മൃത്യുവിന് മൃത്യുവുണ്ടെന്ന് പിന്നെ എങ്ങിനെ കരുതാം.

ദൃഷ്ടത്വാത് . അഗ്നിസ്താ—വത്സർവ്വസ്യ ദൃഷ്ടോ മൃത്യുഃ, വി—നാശകത്വാത് . സ അദ്ഭിർഭക്ഷ്യ—തേ. സോ ഽ ഗ്നിരപാമന്നം. ഗൃഹാ—ണ തർഹ്യസ്തി മൃത്യോർമ്മൃത്യു—രിതി. തേന സർവ്വം ഗ്രഹാതിഗ്ര—ഹജാതം ഭക്ഷ്യതേ മൃത്യോർമൃ—ത്യുനാ. തസ്മിൻ ബന്ധനേ നാശിതേ മൃത്യുനാ ഭക്ഷിതേ സംസാരാന്മോ—ക്ഷ ഉപപന്നോ ഭവതി. ബന്ധനം ഹി ഗ്രഹാതിഗ്രഹലക്ഷണമുക്തം, തസ്മാച്ച മോക്ഷ ഉപപദ്യത ഇത്യേതത് പ്രസാധിതം. അതോ ബന്ധമോക്ഷായ പുരുഷ പ്രയാസഃ സഫലോ ഭവതി. അതോപജയതി പുനർമൃത്യും.

**സിദ്ധാന്തി** — ദർശനംമൂലം. അഗ്നി സർവ്വത്തേയും നശിപ്പിക്കുന്നതിനാൽ എല്ലാത്തിൻെറയും മൃത്യുവാണെന്ന് കാണാൻ കഴിയും. അതിനെ ജലം ഭക്ഷിക്കുന്നു. അതിനാലത് ജലത്തിന് അന്നമാണ് . അതിനാൽ മൃത്യുവിനും മൃത്യുവുണ്ടെന്ന് മനസ്സിലാക്കൂ. മൃത്യുവിൻെറ മൃത്യുവിനാൽ ഗ്രഹാതിഗ്രഹജാതമായതെല്ലാം ഭക്ഷിക്കപ്പെടുന്നു. ആ ബന്ധം മൃത്യുവിനാൽ ഭക്ഷിതമായി നശിക്കുമ്പോൾ മോക്ഷം കിട്ടുന്നു. ഗ്രഹാതിഗ്രഹലക്ഷണമാണ് ബന്ധനമെന്ന് പറഞ്ഞുവല്ലോ. അതിനാൽ മോക്ഷത്തിന് വഴിയുണ്ടെന്നു വരുന്നു. അതുകൊണ്ട് ബന്ധമോക്ഷത്തിനായിട്ട് ശമാദികളോടുകൂടിയ ശ്രവണാദി പുരുഷപ്രയത്നം സഫലമാണ് . അതുകൊണ്ട് പുനർ മൃത്യുവിനെ കീഴടക്കാനും കഴിയും.

**മന്ത്രഃ 11 —** യാജ്ഞവൽക്യേതി ഹോവാച യത്രായം പുരുഷോ മ്രിയത ഉദസ്മാത്പ്രാണാഃ ക്രാമന്ത്യാഹോ ३ നേതി നേതി ഹോവാച യാജ്ഞവൽക്യോ ഽ ത്രൈവ സമവനീയതേ സ ഉച്ഛ്വയത്യാധ്മായത്യാധ്മാതോ മൃതഃ ശേതേ.

**മന്ത്രാർത്ഥം 11 —** "യാജ്ഞവൽക്യ" എന്നുവിളിച്ച് അവൻ പറഞ്ഞു. "എപ്പോഴാണോ ഈ (ബ്രഹ്മവിത്തായ) പുരുഷൻ മരിക്കുന്നത് അപ്പോളിവനിൽനിന്നും പ്രാണങ്ങൾ ഉത്ക്രമിക്കുന്നുണ്ടോ അതോ ഇല്ലയോ?" എന്ന് "ഇല്ല" എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. "ഇവിടെത്തന്നെ ഒന്നായി ചേരുന്നു. അവൻ ചീർക്കുന്നു, കാററുകൊണ്ടു നിറയുന്നു, കാററുകൊണ്ടുനിറഞ്ഞ് നിശ്ചേഷ്ടനായി കിടന്നു."

**ഭാഷ്യം 11** പരേണ മൃത്യുനാ മൃത്യൗ ഭക്ഷിതേ പരമാത്മദർശനേന യോ ഽ സൗ മുക്തോ വിദ്വാൻ സോ ഽ യം പുരുഷോ യത്ര യസ്മിൻ കാലേ മ്രിയതേ ഉദൂർദ്ധ്വം, അസ്മാദ് ബ്ര—ഹ്മവിദോ മ്രിയമാണാത് പ്രാണാ—വാഗാദയോ ഗ്രഹാഃ നാമാദയശ്ചാ—

പരമാർത്ഥദർശനരൂപമായ പരനായ മൃത്യുവഴി മൃത്യുവിനു ഭക്ഷണമായിത്തീർന്ന് മുക്തനായി ഭവിച്ച വിദ്വാനായ ഇവൻ എപ്പോൾ മരിക്കുന്നുവോ അപ്പോൾ മരിക്കുന്ന ഈ ബ്രഹ്മവേത്താവിൽ നിന്നും പ്രാണൻ — വാഗാദിഗ്രഹങ്ങളും നാമാദി അതിഗ്രഹങ്ങളും വാസനാരൂപങ്ങളും ഉള്ളിലിരുന്ന് പ്രേരണ

തിഗ്രഹാ വാസനാരൂപാ അന്തസ്ഥാഃ പ്രയോജകാഃ ക്രാമന്ത്യൂർദ്ധ്വ–മുത് ക്രാമന്തി, അഹോസ്വിന്നേതി?

ചെയ്യുന്ന ആ പ്രാണൻ — ഉൽക്രമിക്കുന്നുണ്ടോ അതോ ഇല്ലയോ ?

നേതി ഹോവാച യാജ്ഞ–വൽക്യോ നോത് ക്രാമന്തി. അത്രൈവാസ്മിന്നേവ പരേണാത്മനാ ऽ വിഭാഗം ഗച്ഛന്തി വിദുഷി കാ–ര്യാണി കരണാനി ച സ്വയോനൗ പരബ്രഹ്മ സതത്വേ സമവനീയന്തേ ഏകീഭാവേന സമവസൃജ്യന്തേ, പ്ര–ലീയന്തേ ഇത്യർത്ഥഃ. ഉർമ്മയ ഇവ സമുദ്രേ. തഥാ ച ശ്രുത്യന്തരം കലാശബ്ദവാച്യാനാം പ്രാണാനാം പരസ്മിന്നാത്മനി പ്രളയം ദർശയതി — "ഏവമേവാസ്യ പരിദ്രഷ്ടുരിമാഃ ഷോഡശകലാഃ പുരുഷായണാഃ പുരുഷം പ്രാപ്യാസ്തം ഗച്ഛന്തി" (പ്ര. ഉ. 3. 5.) ഇതി.

"ഇല്ല" ആ യാജ്ഞവൽക്യൻ പറഞ്ഞു. "ഉത്ക്രമിക്കുന്നില്ല". ഇവിടെത്തന്നെ പരമാത്മാവിനോടു ചേർന്ന് ഒന്നായിത്തീരുന്നു. വിദ്വാനുള്ള കാര്യങ്ങളും കരണങ്ങളും തങ്ങളുടെ മൂലകാരണമായ പരബ്രഹ്മ പദാർത്ഥത്തിൽ ഒന്നായിച്ചേർന്ന് പ്രളയത്തെ പ്രാപിക്കുന്നു. സമുദ്രത്തിൽ തിരകൾ ലയിച്ചുചേരുന്നതുപോലെ. കലകളാകുന്ന പ്രാണങ്ങൾക്ക് ഇങ്ങിനെ പരമാത്മാവിൽ പ്രളയം സംഭവിക്കുന്നതായി മററു ശ്രുതിയിലും കാണാൻ കഴിയും. "അപ്രകാരം തന്നെ തങ്ങളുടെ വിഷയങ്ങളോടുകൂടിയ പതിനൊന്നിന്ദ്രിയങ്ങളും അഞ്ചുവായുക്കളുമാകുന്ന പതിനാറുകലകൾ സമുദ്രത്തിലെ തിരകളെപ്പോലെ പുരുഷനിൽ നിന്നുത്ഭവിച്ചവയായതിനാൽ പുരുഷനിൽ തന്നെ അസ്തമിക്കുന്നു" എന്ന് .

ഇതി പരേണാത്മനാ ऽ വി–ഭാഗം ഗച്ഛന്തീതി ദർശിതം. ന തർഹി മൃതഃ, നഹി. മൃതശ്ചായം യസ്മാത്സ ഉച്ഛ്വയത്യുച്ഛൂനതാം പ്രതിപദ്യതേ, ആധ്മായതി ബാ–ഹ്യേന വായുനാ പൂര്യതേ ദൃതിവത് , ആധ്മാതോ മൃതഃ ശേതേ നിശ്ചേ–ഷ്ടഃ ബന്ധനനാശേ മുക്തസ്യ ന കചിദ്ഗമനമിതി വാക്യാർത്ഥഃ

ഇപ്രകാരം പരമാത്മാവുമായി പ്രാണൻ അഭേദം പ്രാപിക്കുന്നു എന്ന് കാണിച്ചുകഴിഞ്ഞു. എന്നാൽ മൃതനാവുന്നില്ലല്ലോ എന്നാണെങ്കിൽ അതുശരിയല്ല. മൃതനാകുന്നുണ്ട് . എന്തെന്നാലവൻ ഉച്ഛൂന ഭാവത്തെ പ്രാപിക്കുന്നു, അതായത് ചീർക്കുന്നു. പുറമെയുള്ള വായുവിനാൽ നിറക്കപ്പെടുന്നു. ഇങ്ങിനെ വായുവിനാൽ നിറക്കപ്പെട്ട് മരിച്ച് നിശ്ചേഷ്ടനായി കിടക്കുന്നു. ബന്ധനനാശത്തിൽ മുക്തനെങ്ങോട്ടും ഗമനമില്ലെന്നാണ് വാക്യാർത്ഥം.

---

മുക്തസ്യ കിം പ്രാണാ ഏവ സമവനീയന്തേ, ആഹോസ്വിത് തത് പ്രയോജകമപി സർവ്വം? അഥ പ്രാണാ ഏവ, ന തത് പ്രയോജകം സർവ്വം, പ്രയോജകേ വിദ്യമാനേ പുനഃ പ്രാണാനാം പ്രസംഗഃ അഥ സർവ്വമേവ കാമകർമ്മാദി, തതോ മോക്ഷ ഉപപദ്യതേ, ഇത്യേവമർത്ഥഃ ഉത്തരഃ പ്രശ്നഃ

മുക്തൻെറ പ്രാണങ്ങൾ മാത്രമേ വിലയിക്കുന്നുള്ളൂ, അതോ അതിൻെറ പ്രയോക്താക്കളുമെല്ലാം വിലയിക്കുന്നുണ്ടോ? പ്രാണൻ മാത്രമാണെങ്കിൽ — അതിൻെറ പ്രയോക്താക്കൾ വിലയിക്കുന്നില്ലെങ്കിൽ — പ്രയോക്താക്കൾ നില നിൽക്കുന്നതിനാൽ വീണ്ടും പ്രാണൻെറ പ്രസംഗം വരും. കാമകർമ്മാദികളെല്ലാം ലയിക്കുന്നുവെങ്കിൽ അപ്പോൾ മോക്ഷമുണ്ടാകാവുന്നതാണ് . ഇത് പ്രകടമാ

ക്കാനായിട്ട് അടുത്ത പ്രശ്നം ഉന്നയി ക്കുകയാണ് .

**മന്ത്രഃ 12 —** യാജ്ഞവൽക്യേതി ഹോവാച യത്രായം പുരുഷോ മ്രിയതേ കിമേനം നജഹാതീതി നാമമത്യനന്തം വൈ നാമാനം താ വിശ്വേ ദേവാ അനന്തമേവ സ തേന ലോകം ജയതി.

**മന്ത്രാർത്ഥം 12 —** "യാജ്ഞവൽക്യ" എന്നുവിളിച്ച് അവൻ പറഞ്ഞു. "ഈ പുരുഷൻ മരിക്കുമ്പോൾ എന്താണിവനെ വിട്ടുപിരിയാത്തത് ?" "നാമം" എന്ന് . "നാമം നിത്യമാണ് . വിശ്വേദേവന്മാർ നിത്യരാണ് . അതുകൊണ്ട് അവൻ അനന്തമായ ലോകത്തെത്തന്നെ ജയിക്കുന്നു.

**ഭാഷ്യ: 12 —** യാജ്ഞവൽക്യേതി ഹോവാച, യത്രായം പുരുഷോ മ്രിയതേ കിമേനം ന ജഹാതീതി. ആഹേതരോ നാമേതി. സർവ്വം സമവനീയതേ ഇത്യർത്ഥഃ. നാമമാത്രം തു ന ലീയത ആകൃതിസംബന്ധാത് . നിത്യം ഹി നാമ. അനന്തം വൈ നാമ. നിത്യത്വമേവാനന്ത്യം നാമ്നഃ തദാനന്ത്യാധികൃതാ അനന്താ വൈ വിശ്വേ ദേവാഃ . അനന്തമേവ സ തേന ലോകം ജയതി. തന്നാമാനന്ത്യാധികൃതാൻ വിശ്വാൻ ദേവാനാത്മത്വേനോപേത്യ തേനാനന്ത്യദർശനേനാനന്തമേവ ലോകം ജയതി.

"യാജ്ഞവൽക്യ" എന്നുവിളിച്ച് അവൻ പറഞ്ഞു. "എപ്പോളീ പുരുഷൻ മരിക്കുന്നുവോ അപ്പോളവനെ എന്ത് ഉപേക്ഷിക്കുന്നില്ല" എന്ന് . യാജ്ഞവൽക്യൻ പറഞ്ഞു ' നാമം" എന്ന് . എല്ലാം വിലയിക്കുമ്പോൾ നാമം മാത്രം വിലയിക്കുന്നില്ല എന്നർത്ഥം. കാരണം അത് (രൂപത്തോട് ) ആകൃതിയോട് ബന്ധപ്പെട്ടിരിക്കുന്നു. നാമം നിത്യമാണല്ലോ. അനന്തമാണല്ലോ നാമം. നാമത്തിനുള്ള നിത്യത്വം തന്നെ ആനന്ത്യം. ആ ആനന്ത്യത്തിനധികാരികളായ വിശ്വേദേവന്മാരും അനന്തരാണല്ലോ. അതിനാലീ ദർശനം വഴി അവൻ അനന്തമായ ലോകത്തെ ജയിക്കുന്നു. അതായത് നാമത്തിന്റെ ആനന്ത്യത്തിന് അധികാരികളായ വിശ്വേദേവന്മാരോട് ആത്മഭാവം പൂണ്ട് ആനന്ത്യദർശനം വഴി അവൻ അനന്തമായ ലോകത്തെ ജയിക്കുന്നു.

ഗ്രഹാതിഗ്രഹരൂപം ബന്ധനമുക്തം മൃത്യുരൂപം, തസ്യ ച മൃത്യോർമ്മൃത്യുസദ്ഭാവാന്മോക്ഷശ്ചോപദ്യതേ. സ ച മോക്ഷോ ഗ്രഹാതിഗ്രഹരൂപാണാമിഹൈവ പ്രലയഃ പ്രദീപനിർവ്വാണവത് . യത്തത് ഗ്രഹാതിഗ്രഹാഖ്യം ബന്ധനം മൃത്യുരൂപം തസ്യ യത്പ്രയോജകം തത്സ്വരൂപനിർദ്ധാരണാർത്ഥം ഇദമാരഭ്യതേ. യാജ്ഞവൽക്യേതി ഹോവാച.

ബന്ധനമെന്നാൽ ഗ്രഹാതിഗ്രഹരൂപമായ മൃത്യുരൂപമാണെന്നു പറഞ്ഞു. ആ മൃത്യുവിന് മൃത്യുവുള്ളതിനാൽ മോക്ഷം സാദ്ധ്യമാണ് . ആ മോക്ഷ മാകട്ടെ, ഗ്രഹാതിഗ്രഹാരൂപങ്ങൾക്ക് , വിളക്കണയുന്നതുപോലെ, ഇവിടെത്തന്നെയുള്ള വിലയമാണ് . ഗ്രഹാതി ഗ്രഹമെന്നു പേരായിമൃത്യു രൂപമായ ആ ബന്ധനത്തിന്റെ പ്രയോജകമേതാണോ അതിന്റെ സ്വരൂപത്തെ നിർച്ചയിക്കാനായി ഇത് തുടങ്ങുകയാണ് . യാജ്ഞവൽക്യ എന്നു വിളിച്ച് അവൻ പറഞ്ഞു.

അത്ര കേചിദ്വർണ്ണയന്തി — ഗ്രഹാതിഗ്രഹസ്യ പ്രയോജകസ്യ വിനാശേ ſ പി കില ന മുച്യതേ. നാമാവശിഷ്ടോ ſ വിദ്യയാ ഊഷര—സ്ഥാനീയയാ സ്വാത്മപ്രഭവയാ പരമാത്മനഃ പരിച്ഛിന്നോ ഭോജ്യാച്ച ജഗതോ വ്യാവൃത്തഃ ഉച്ഛിന്ന—കാമകർമ്മാ അന്തരാളേ വ്യവതി—ഷ്ഠതേ. തസ്യ പരമാത്മൈകത്വ—ദർശനേന ദ്വൈതദർശനമപനേ—തവ്യമിത്യതഃ പരം പരമാത്മദർശന—മാരബ്ധവ്യം ഇത്യേവമപവർഗ്ഗാ—ഖ്യാമന്തരാളാവസ്ഥാം പരികൽ—പ്യോത്തര ഗ്രന്ഥസംബന്ധം കുർ—വ്വന്തി.

ഇവിടെ ചിലർ പറയുന്നു — പ്രയോജകമായ ഗ്രഹാതിഗ്രഹത്തിന്റെ നാശത്താലും മോക്ഷമുണ്ടാവില്ല. നാമം അവശേഷിച്ച് തന്നിൽനിന്നും ഊഷരം പോലെയുണ്ടായ അവിദ്യ വഴി പരമാത്മാവിൽനിന്നും പരിച്ഛിന്നനായി ഭോജ്യമായ ജഗത്തിൽനിന്നും നിവൃത്തനായും കാമകർമ്മങ്ങൾ തീരെ നശിച്ച് ബന്ധമുക്തികളുടെ നടുക്ക് സ്ഥിതിചെയ്യുകയേയുള്ളൂ. അവന് പരമാത്മൈകത്വദർശനംകൊണ്ട് ദ്വൈതദർശനമില്ലാതാക്കേണ്ടതുണ്ട്. അതിനാൽ ഇതിനപ്പുറം പരമാത്മദർശനം തുടങ്ങാൻ പോവുകയാണ്. ഇപ്രകാരം അപവർഗ്ഗമെന്നു പേരായ അന്തരാളാവസ്ഥയെ കൽപ്പിച്ച് ഉത്തരഗ്രന്ഥത്തിന് സംബന്ധമുണ്ടാക്കുന്നു.

തത്ര. വക്തവ്യം — വിശീർ—ണ്ണേഷു കരണേഷു വിദേഹസ്യ പരമാത്മദർശനശ്രവണമനനനി—ദിദ്ധ്യാസനാനി കഥമിതി. സമവനീ—തപ്രാണസ്യ ഹി നാമമാത്രാവ—ശിഷ്യസ്യേതി തൈരുച്യതേ. 'മൃതഃ ശേതേ' ഇതി ഹ്യുക്തം.

അവരുടെ അഭിപ്രായത്തിൽ കരണങ്ങളെല്ലാം നശിച്ച് വിദേഹത്വം പൂണ്ടവന് പരമാത്മദർശനമോ അതിനു വേണ്ട ശ്രവണമനനനിദിധ്യാസങ്ങളോ എങ്ങിനെയുണ്ടാവുമെന്ന് പറയേണ്ടിയിരിക്കുന്നു. പ്രാണൻ വിലയിച്ച് നാമാവശിഷ്ടനായവനെക്കുറിച്ച് "മരിച്ചു കിടക്കുന്നു" എന്ന് പറഞ്ഞിട്ടുണ്ടല്ലോ.

ന മനോരഥേനാപ്യേതദുപ—പാദയിതും ശക്യതേ. അഥ ജീവ—ന്നേവാ വിദ്യാമാത്രാവശിഷ്ടോ ഭോജ്യാദപാവൃത്ത ഇതി പരികൽ—പ്യതേ, തത്തു കിന്നിമിത്തമിതി വക്—തവ്യം.

മനോരഥംകൊണ്ടു പോലും ഇതു സാധിക്കാവുന്നതല്ല. ഇനി അവിദ്യ മാത്രം ശേഷിച്ചവനും ഭോജ്യത്തിൽ നിന്നും വിട്ടു പോന്നവനുമായ ജീവിച്ചിരിക്കുന്നവൻ തന്നെയാണ് വിദ്യക്കധികാരി എന്നാണെങ്കിൽ ജീവിച്ചിരിക്കുന്ന വൻ ഭോജ്യത്തിൽ നിന്നും വിട്ടുപോരുന്നതിനുള്ള കാരണം കൂടി പറയണം. (സമ്യക് ദർശനം കൂടാതെ ഭോജ്യങ്ങളിൽ വൈരാഗ്യമുണ്ടാവുകയില്ല).

സമസ്തദ്വൈതൈകത്വാ—ത്മപ്രാപ്തിനിമിത്തമിതി യദ്യുച്യതേ, തത് പൂർവ്വമേവ നിരാകൃതം. കർ—മ്മസഹിതേന ദ്വൈതൈകത്വാത്മ—ദർശനേന സമ്പന്നോ വിദ്വാൻ മൃതഃ സമവനീതപ്രാണഃ ജഗദാത്മത്വം ഹിരണ്യഗർഭസ്വരൂപം വാ പ്രാപ്—നുയാത്, അസമവനീതപ്രാണോ

എല്ലാ ദ്വൈതവും ഏകത്വത്തോടുകൂടിയ ആത്മാവിനെ പ്രാപിക്കുന്നതു കൊണ്ടാണ് ദ്വൈതനിവൃത്തി എങ്കിൽ അത് മുമ്പേ നിരാകരിക്കപ്പെട്ടു കഴിഞ്ഞു. കർമ്മസഹിതമായ ദ്വൈതത്തോടുകൂടിയ ആത്മദർശനം സാധിച്ച വിദ്വാൻ മരിച്ച്, പ്രാണങ്ങൾ അവയുടെ കരണങ്ങളിൽ ലയിക്കുമ്പോൾ ഹിരണ്യഗർഭപദത്തെ പ്രാപിക്കുന്നു, അഥവാ ജഗദാത്മഭാവ

ഭോജ്യാജ്ജീവന്നേവ വാ വ്യാവൃ– ത്തോ വിരക്തഃ പരമാത്മദർശനാ– ഭിമുഖഃ സ്യാത് . ന ചോഭയം ഏക പ്രയത്നനിഷ്പാദ്യേന സാധനേന ലഭ്യം. ഹിരണ്യഗർഭപ്രാപ്തി– സാ– ധനം ചേത് ന തതോ വ്യാവൃത്തി– സാധനം. പരമാത്മാഭിമുഖീകരണ– സ്യ ഭോജ്യാദവ്യാവൃത്തേഃ സാധനം ചേത് , ന ഹിരണ്യഗർഭപ്രാപ്തി– സാധനം. ന ഹി യദ്ഗതി– സാധനം തദ്ഗതിനിവൃത്തേരപി.

ത്തെ പ്രാപിക്കുന്നു. ജീവിച്ചിരിക്കുമ്പോൾ തന്നെ ഭോജ്യത്തിൽനിന്നും പിൻതിരി ഞ്ഞ് പ്രാണങ്ങൾ ലയിച്ചിട്ടില്ലാത്ത വിര ക്തനാണ് പരമാത്മദർശനത്തിനധികാ രി. ഒരു പ്രയത്നത്തിൽനിന്നുള്ള സാധനം കൊണ്ട് രണ്ടും കിട്ടാൻ സാധ്യമല്ല. ഹിര ണ്യഗർഭപ്രാപ്തി സാധനമാണെങ്കിൽ അ ത് അതിൽ നിന്നുള്ള നിവൃത്തിക്ക് ഉപക രിക്കുകയില്ല. പരമാത്മാഭിമുഖീകരണമാ കുന്ന ഭോജ്യനിവൃത്തിക്ക് സാധനമായ ത് ഹിരണ്യ ഗർഭപ്രാപ്തി സാധനമാവു കയില്ല. 'ഗതി ക്ക് സാധനമായതു തന്നെ ഗതി നിവൃത്തിക്കും ഉതകുകയില്ല.

അഥ മൃത്വാ ഹിരണ്യഗർഭം പ്രാപ്യ തതഃ സമവനീതപ്രാണഃ നാമാവശിഷ്ടഃ പരമാത്മജ്ഞാനേ । ധിക്രിയതേ. തതോ । സ്മദാദ്യർത്ഥം പരമാത്മജ്ഞാനോപദേശോ । നർത്ഥകഃ സ്യാത് . സർവ്വേഷാം ഹി ബ്രഹ്മവിദ്യാ പുരുഷാർത്ഥായോ– പദിശ്യതേ 'തദ്യോ യോ ദേവാനാം' (ബൃ. ഉ. 1. 4. 10) ഇത്യാദ്യയാ ശ്രുത്യാ. തസ്മാദത്യന്തനികൃഷ്ടാ ശാ– സ്ത്രാബാഹ്യാ ഏവം കൽപ്പനാ പ്ര– കൃതം തു വർത്തയിഷ്യാമഃ . തത്ര കേന പ്രയുക്തം ഗ്രഹാതിഗ്രഹ– ലക്ഷണം ബന്ധനമിത്യേതന്നിർദ്ധി– ധാരയിഷയാ ആഹ

ഇനി മരിച്ച് ഹിരണ്യഗർഭനെ പ്രാ പിച്ചതിനുശേഷം പ്രാണങ്ങളെ അതി ന്റെ കരണങ്ങളിൽ ലയിപ്പിച്ച് നാമാവ ശേഷനായവൻ പരമാത്മജ്ഞാനത്തിന ധികാരിയായിത്തീരുമെന്നാണെങ്കിൽ അ പ്പോൾ ഞങ്ങൾക്കുവേണ്ടി പരമാത്മ ജ്ഞാനത്തെ ഉപദേശിച്ചത് അനർത്ഥക മാണെന്നു വരും. "തദ്യോയോ ദേവാ നാം" എന്നീ ശ്രുതി എല്ലാവർക്കും പുരു ഷാർത്ഥത്തിനായി ബ്രഹ്മവിദ്യയെ ഉപ ദേശിക്കുന്നുണ്ട് . അതിനാൽ ഈ കൽപ്പന അതിനികൃഷ്ടവും ശാസ്ത്രത്തിനു പുറ ത്തുള്ളതുമാണ് . ഇപ്പോൾ ഞാൻ പ്രകൃത ത്തിനനുസരിച്ച് വർത്തിക്കാം. അവിടെ ആരുടെ പ്രേരണക്കനുസരിച്ചാണ് ഗ്ര ഹാതിഗ്രഹലക്ഷണമായ ബന്ധനമെന്ന് നിശ്ചയിക്കാനായിട്ട് പറയുന്നു.

**മന്ത്രഃ 13 —** യാജ്ഞവൽക്യേതി ഹോവാച യത്രാസ്യ പുരുഷസ്യ മൃതസ്യാഗ്നിം വാഗപ്യേതി വാതം പ്രാ– ണശ്ചക്ഷുരാദിത്യം മനശ്ചന്ദ്രം ദിശഃ ശ്രോത്രം പൃഥിവീം ശരീരമാകാശമാത്മൗഷധീർലോമാനി വനസ്പതീൻ കേശാ അപ്സു ലോഹിതം ച രേതശ്ച നിധീയതേ ക്വായം തദാ പുരുഷോ ഭവതീത്യാഹര സോമ്യ ഹസ്തമാർത്തഭാഗാ– വാമേവൈതസ്യ വേദിഷ്യാവോ ന നാവേതത്സജന ഇതി. തൗ ഹോത്ക്രമ്യ മന്ത്രയാംചക്രാതെ തൌ ഹ യദൂചതുഃ കർമ്മ ഹൈവ തദൂചതുരഥ യത് പ്രശശംസതുഃ കർമ്മ ഹൈവ തത് പ്രശശംസതുഃ പുണ്യോ വൈ പുണ്യേന കർമ്മണാ ഭവതി പാപഃ പാപേനേതി തതോ ഹ ജാരത്ക്കാരവ ആർത്തഭാഗ ഉപരരാമ.

**മന്ത്രാർത്ഥം 13** — "യാജ്ഞവൽക്യ" എന്നു വിളിച്ച് അവൻ പറഞ്ഞു. "എപ്പോൾ മൃതനായ ഈ പുരുഷൻെറ വാക്ക് അഗ്നിയെ പ്രാപിക്കുന്നുവോ പ്രാണൻ വായുവിനേയും ചക്ഷുസ്സ് ആദിത്യനേയും മനസ്സ് ചന്ദ്രനേയും ശ്രോത്രം ദിക്കുകളേയും ശരീരം പൃഥിവിയേയും ആത്മാവ് ആകാശത്തേയും (ഹൃദയാകാശം) രോമങ്ങൾ ഔഷധികളെയും കേശങ്ങൾ വൃക്ഷങ്ങളെയും പ്രാപിക്കുന്നുവോ രക്തവും ശുക്ലവും അപ്പുകളിൽ നിക്ഷേപിക്കപ്പെടുന്നുവോ അപ്പോൾ ഈ പുരുഷൻ എവിടെ വസിക്കുന്നു" എന്ന് . "സോമ്യനായ ആർത്തഭാഗാ, കൈതരൂ. നമ്മൾ രണ്ടുപേരും മാത്രമായി ഇതിനെപ്പററി നിരൂപണം ചെയ്യാം നമുക്ക് ജനങ്ങൾ ഉള്ളിടത്തുവച്ച് ഇതു ചെയ്യാവുന്നതല്ല" എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. അവർ എഴുന്നററ് (നിർജ്ജനസ്ഥലത്തുചെന്ന് ) മന്ത്രണം ചെയ്തു. അവരെന്തു പറഞ്ഞുവോ അതിനെ കേട്ടാലും. കർമ്മത്തെ കുറിച്ചുതന്നെയാണ് അവരവിടെ പറഞ്ഞത് . അനന്തരം എന്തിനെ പ്രശംസിച്ചുവോ അതിനെ കേട്ടാലും. കർമ്മത്തെത്തന്നെ അവരവിടെ പ്രശംസിച്ചു. പുണ്യകർമ്മം കൊണ്ട് പുണ്യവാനായിത്തീരുന്നു. പാപകർമ്മംകൊണ്ട് പാപിയായിത്തീരുന്നു. അനന്തരം ജരൽക്കാരുഗോത്രജനായ ആർത്തഭാഗൻ ഉപരമിച്ചു.

**ഭാഷ്യം 13** — യത്രാസ്യ പുരുഷസ്യ സാമ്യഗ്ദർശിനഃ ശിരഃ പാണ്യാദി—മതോ മൃതസ്യ വാഗഗ്നിമപേത്യ, വാതം പ്രാണോ | പ്യേതി, ചക്ഷുരാ—ദിത്യമപ്യേതീതി സർവ്വത്ര സംബ—ദ്ധ്യതേ. മനൾചന്ദ്രം, ദിശഃ ശ്രോത്രം പൃഥിവീം ശരീരം, ആകാശമാത്മേ—ത്യത്രാത്മാ അധിഷ്ഠാനം ഹൃദ—യാകാശമുച്യതേ. സ ആകാശമ—പ്യേതി. ഓഷധീരപിയന്തി ലോമാനി. വനസ്പതീനപിയന്തി കേശാഃ അപ്സു ലോഹിതം ച രേതശ്ച നിധീയത ഇതി പുനരാദാനലിംഗം.

സമ്യക് ദർശനം കിട്ടാതെ കൈ, കാൽ എന്നിവയോടുകൂടിയ ഈ പുരുഷൻ മരിച്ച് അവൻെറ വാക്ക് അഗ്നിയിലും പ്രാണൻ വായുവിലും ചക്ഷുസ്സ് സൂര്യനിലും മനസ്സ് ചന്ദ്രനിലും ശ്രോത്രം ദിക്കുകളിലും ശരീരം പൃഥിവിയിലും ആത്മാവ് — ഇവിടെ ആത്മാവെന്നാൽ അധിഷ്ഠാനമായ ഹൃദയാകാശമാണ് — ആകാശത്തിലും രോമങ്ങൾ ഓഷധികളിലും കേശങ്ങൾ വൃക്ഷങ്ങളിലും ലയിക്കുകയും രക്തവും ശുക്ലവും അപ്പുകളിൽ നിക്ഷിപ്തമാവുകയും ചെയ്യുന്നു. നിക്ഷിപ്തമാവുക എന്നതിനർത്ഥം വാഗാദികളെ വീണ്ടും എടുക്കമെന്നുള്ള സൂചനയാണ് .

സർവ്വത്ര ഹി വാഗാദി—ശബ്ദേന ദേവതാഃ പരിഗൃഹ്യന്തേ ന തു കരണാന്യേവാപക്രമാന്തി പ്രാങ് മോക്ഷാത് . തത്ര ദേവ—

വാഗാദിശബ്ദങ്ങളെക്കൊണ്ട് എല്ലായിടത്തും ദേവതകൾതന്നെ പറയപ്പെട്ടിരിക്കുന്നു. മോക്ഷത്തിനുമുമ്പ് കരണങ്ങൾ ഒരിക്കലും വിട്ടു പോവുക

താഭിരനധിഷ്ഠിതാനി കരണാനി ന്യസ്തദാത്രാദ്യുപമാനാനി വിദേഹശ്ച കർത്താ പുരുഷോ | സ്വതന്ത്രഃ കിമാശ്രിതോ ഭവതീതി പൃച്ഛ്യതേ — ക്വായം തദാ പുരുഷോ ഭവതീതി. കിമാശ്രിതസ്തദാ പുരുഷോ ഭവതീതി. യമാശ്രയമാശ്രിത്യ പുനഃ കാര്യകരണസംഘാതമുപാദത്തേ, യേന ഗ്രഹാതിഗ്രഹലക്ഷണം ബന്ധനം പ്രയുജ്യതേ, തത് കിമിതി പ്രശ്നഃ

അത്രോച്യതേ — സ്വഭാവയദൃച്ഛാകാലകർമ്മദൈവവിജ്ഞാനമാത്രശൂന്യാതിവാദിഭിഃ പരികല്പിതാനി. അതോ | നേകവിപ്രതിപത്തിസ്ഥാനത്വാന്നൈവ ജല്പന്യായേന വസ്തുനിർണ്ണയഃ . അത്ര വസ്തുനിർണ്ണയം ചേദിച്ഛസി, ആഹര സോമ്യ ഹസ്തമാർത്തഭാഗ ഹ, ആവാമേവൈതസ്യ ത്വത് പൃഷ്ടസ്യ വേദിതവ്യം യത്തദ്വേദിഷ്യാവോ നിരൂപയിഷ്യാവഃ . കസ്മാത് ? ന നൗ ആവയോ രേതദ്വസ്തു സജനേ ജനസമുദായേ നിർണ്ണേതും ശക്യതേ. അത ഏകാന്തം ഗമിഷ്യാവോ വിചാരണായ

തൗ ഹേത്യാദി ശ്രുതിവചനം. തൗ യാജ്ഞവൽക്യാർത്തഭാഗാവേകാന്തം ഗത്വാ കിം ചക്രതുഃ ഇത്യുച്യതേ — തൗ ഹോത്ക്രമ്യ സജനാദ്ദേശാന്മന്ത്രയാംചക്രാതേ. ആദൗ ലൗകികവാദിപക്ഷാണാമേകൈകം പരിഗൃഹ്യ വിചാരിതവന്തൗ. തൗ ഹ വിചാര്യ യദൂചതുരപോഹ്യ പൂർവ്വപക്ഷാൻ സർവ്വാനേവ, തച്ഛൃണു. കർമ്മ ഹൈവ ആശ്രയം പുനഃ പുനഃ കാര്യകരണോപാദാനഹേതും തത്തത്രോ—

യില്ല. അഗ്ന്യാദിദേവതാംശങ്ങൾക്കധിഷ്ഠാനമല്ലാത്ത കാരണങ്ങൾ ജോലി കഴിഞ്ഞ് താഴെവച്ച മഴു, വെട്ടുകത്തി എന്നിവ പോലെയാണ് . വിദേഹനായിത്തീർന്ന കർത്താവും അസ്വതന്ത്രനുമായ പുരുഷൻ അപ്പോൾ എന്തിനെ ആശ്രയിച്ചിരിക്കുന്നു എന്നാണ് ചോദ്യം. ഏതിനെ ആശ്രയിച്ചാണോ പുരുഷൻ വീണ്ടും കാര്യകരണസംഘാതത്തെ സ്വീകരിക്കുന്നത് , ഏതാണോ ഗ്രഹാതിഗ്രഹലക്ഷണമായ ബന്ധനത്തിന് പ്രയോജകമായിരിക്കുന്നത് അതന്താണ് എന്നാണ് ചോദ്യം.

ഇതിനുത്തരം പറയുന്നു — ഇതിൽ സ്വഭാവം, യദൃശ്ചാ, കാലം, കർമ്മം, ദൈവം, വിജ്ഞാനമാത്രം, ശൂന്യം എന്നെല്ലാം പലതരത്തിൽ മീമാംസകന്മാർ, ലോകായതന്മാർ, ജ്യൗതിഷികൾ ദേവതാ കാണ്ഡീയന്മാർ, വിജ്ഞാനവാദികൾ തുടങ്ങിയവർ വാദിക്കുന്നു. അതിനാൽ ഭിന്നാഭിപ്രായങ്ങൾക്ക് വിഷയമായതിനാൽ ജല്പരീതിയിൽ (സ്വപക്ഷസ്ഥാപനവും പരപക്ഷനിരാസവും) ഇതിൻെറ വസ്തുനിർണ്ണയം ചെയ്യാവുന്നതല്ല. ഇതിൻെറ വസ്തുനിർണ്ണയമിച്ഛരിക്കുന്നുവെങ്കിൽ ഹേസോമ്യ ആർത്തഭാഗ, കൈ തരൂ, നമുക്കു രണ്ടാൾക്കുംകൂടി അറിയേണ്ടതിനെക്കുറിച്ചു ചിന്തിക്കാം. ഇതാൾക്കൂട്ടത്തിൽ വച്ച് ചെയ്യാവുന്നതല്ല. അതിനാൽ ചിന്തിക്കാനായി ഏകാന്ത സ്ഥലത്തേക്കു പോകാം.

"തൗഹ" ഇത്യാദി ശ്രുതിവചനമാണ് . യാജ്ഞവൽക്യനും ആർത്തഭാഗനും കൂടി ഏകാന്തമായ സ്ഥലത്തുപോയി ചെയ്തതെന്താണെന്നു പറയുന്നു — ജനങ്ങളുള്ളിടത്തുനിന്ന് പുറത്തുപോയി അവർ വിചാരം ചെയ്തു. ആദ്യമായി ലൗകികവാദികളുടെ പക്ഷങ്ങളെ ഓരോന്നായി വിചാരം ചെയ്തു. അവർ അതിലെ പൂർവ്വപക്ഷങ്ങളെ മുഴുവൻ തള്ളിപ്പറഞ്ഞതെന്താണെന്ന് കേട്ടാലും. വീണ്ടും വീണ്ടും ദേഹേന്ദ്രിയങ്ങളെ സ്വീകരിക്കുന്നതിന് ആശ്രയമായിട്ടുള്ളത് കർമ്മം തന്നെയാണ് എന്നാണ് അവർ തീർച്ചപ്പെടുത്തിയത് . മാത്രമല്ല, അംഗീകൃതമായിട്ടു

ചതുരുക്തവന്തൗ. ന കേവലം, കാല കർമ്മദൈവേശ്വരേഷ്വഭ്യുപഗതേഷു ഹേതുഷു യത് പ്രശശംസതു സ്തൗ കർമ്മ ഹൈവ തത് പ്രശശംസതുഃ .

ഉള്ള കാലം, കർമ്മം, ദൈവം, ഈശ്വരൻ തുടങ്ങിയ എല്ലാ കാരണങ്ങളിലും വച്ച് അവർ പ്രശംസിച്ചത് കർമ്മത്തെത്തന്നെയാണ് .

യസ്മാന്നിർദ്ധാരിതമേതത് കർമ്മപ്രയുക്തം ഗ്രഹാതിഗ്രഹാദികാര്യകരണോപാദാനം പുനഃ പുനഃ തസ്മാത് പുണ്യോ വൈശാസ്ത്രവിഹിതേന പുണ്യേന കർമ്മണാ ഭവതി, തദ്വിപരീതേന വിപരീതോ ഭവതി പാപഃ പാപേന ഇത്യേവം യാജ്ഞവൽക്യേന പ്രശ്നേഷു നിർണ്ണീതേഷു, തതോ ശക്യപ്രകമ്പ്യത്വാദ്യാജ്ഞവൽക്യസ്യ, ഹ ജാരൽക്കാരവ ആർത്തഭാഗ ഉപരരാമ.

അതിനാൽ ഗ്രഹാതിഗ്രഹാദി ശരീരേന്ദ്രിയങ്ങൾക്ക് ഉപാദാനകാരണം കർമ്മമാണെന്ന് വീണ്ടും വീണ്ടും തീർച്ചപ്പെട്ടു. അതുകൊണ്ട് പുണ്യമാണെങ്കിൽ ശാസ്ത്രവിഹിതമായപുണ്യകർമ്മത്താൽ ഉണ്ടാവുന്നു. അതിനു വിപരീതമായി പാപത്താൽ വിപരീതമായ പാപവും ഉണ്ടാവുന്നു. എന്നിങ്ങിനെ യാജ്ഞവൽക്യൻ ചോദ്യനിർണ്ണയം ചെയ്തപ്പോൾ യാജ്ഞവൽക്യനെ തോൽപ്പിക്കാൻ കഴിയുകയില്ലെന്നുകണ്ട് ജാരൽക്കാരവനായ ആർത്തഭാഗൻ ഉപരമിച്ചു.

---

## തൃതീയ ബ്രാഹ്മണ

അഥ ഹൈനം ഭുജ്യുർലാഹ്യായനിഃ പപ്രച്ഛ. ഗ്രഹാതിഗ്രഹലക്ഷണം ബന്ധനമുക്തം. യസ്മാത് സപ്രയോജകാന്മുക്തോ മുച്യതേ, യേന വാ ബദ്ധഃ സംസരതി, സ മൃത്യുഃ . തസ്മാച്ച മോക്ഷ ഉപപദ്യതേ യസ്മാന്മൂർത്യോർമൃത്യുരസ്തി. മുക്തസ്യ ച ന ഗതിഃ കാചിത് . സർവ്വോത്സാദോ നാമമാത്രാവശേഷഃ പ്രദീപനിർവ്വാണവദിതി ചാവധൃതം.

തത്ര സംസരതാം മുച്യമാനാനാം ച കാര്യകരണാനാം സ്വകാരണ സംസർഗ്ഗേ സമാനേ, മുക്താനാമത്യന്തമേവ പുനരനുപാദാനം. സംസരതാം തു പുനഃ പുനരുപാദാനം യേന പ്രയുക്താനാം ഭവതി, തത് കർമ്മേത്യവധാരിതം വിചാരണാപൂർവ്വകം. തത് ക്ഷയേ ച നാമാവശേഷേണ സർവ്വോത്സാദോ മോക്ഷഃ തച്ച പുണ്യപാപാഖ്യം കർമ്മ. "പുണ്യോ വൈ പുണ്യേന കർമ്മണാ ഭവതി പാപഃ പാപേന" (ബൃ. ഉ. 3. 2. 13) ഇത്യവധാരിതത്വാത് . ഏതത് കൃതഃ സംസാരഃ .

തത്രാപുണ്യേന സ്ഥാവരജംഗമേഷു സ്വഭാവദുഃഖബഹുലേഷു നരകതിര്യക് പ്രേതാദിഷു ച ദുഃഖമനുഭവതി പുനഃ പുനർജ്ജായമാനോ മ്രിയമാണശ്ച ഇത്യേതത് രാജവർത്മവത്സർവ്വലോകപ്രസിദ്ധം. യത്തുശാസ്ത്രീയം "പുണ്യോ വൈപുണ്യേന കർമ്മണാ ഭവതി' തത്രൈവാദരഃ ക്രിയത ഇഹ ശ്രുത്യാ. പുണ്യമേവ ച കർമ്മ സർവ്വ പുരുഷാർത്ഥസാധനമിതി സർവ്വേ ശ്രുതി സ്മൃതിവാദാഃ . മോക്ഷ—

## മൂന്നാം ബ്രാഹ്മണം

അപ്പോൾ അവനോട് ഭുജ്യു എന്ന ലാഹ്യായനി പറഞ്ഞു. ഗ്രഹാതിഗ്രഹ രൂപമാണ് ബന്ധനമെന്നും മുക്തൻ അതിൽനിന്നും അതിൻെറ പ്രയോജകത്തിൽനിന്നുമാണ് മുക്തനാവുന്നതെന്നും അതിനാൽ ബദ്ധനായതുകൊണ്ടാണ് സംസരിക്കുന്നതെന്നും അതാണ് മൃത്യുവെന്നും മൃത്യുവിനും മൃത്യുവുള്ളതിനാൽ മോക്ഷം സാദ്ധ്യമാണെന്നും പറഞ്ഞു. മുക്തന് എങ്ങും ഗതിയില്ല. വിളക്കണയുന്നതുപോലെ എല്ലാം പരമാത്മാവിൽ വിലയിച്ച് നാമം മാത്രം അവശേഷിക്കുന്നു എന്നു തീർച്ചയായി.

സംസരിക്കുന്നവർക്കും മോക്ഷം പ്രാപിക്കുന്നവർക്കുമുള്ള ദേഹേന്ദ്രിയങ്ങൾക്ക് സ്വകരണങ്ങളോടുള്ള സംസർഗ്ഗം തുല്യമാണെങ്കിലും മുക്തന്മാർ പിന്നീടൊരിക്കലും അവയെ വീണ്ടും സ്വീകരിക്കുന്നില്ല. എന്നാൽ സംസാരികൾ അവയെ വീണ്ടും വീണ്ടും സ്വീകരിക്കുന്നു എന്നും അതിനവരെ പ്രേരിപ്പിക്കുന്നത് കർമ്മമാണെന്നും വിചാരം ചെയ്ത് മുമ്പ് തീർച്ചപ്പെടുത്തിയാതാണ് . ആ കർമ്മക്ഷയത്തിൽ എല്ലാം ലയിച്ച് നാമം മാത്രം അവശേഷിക്കുന്നതാണ് മോക്ഷം. അതാണ് പുണ്യപാപാഖ്യമായ കർമ്മം. "പുണ്യകർമ്മത്താൽ പുണ്യവാനായിത്തീരുന്നു. പാപകർമ്മംകൊണ്ട് പാപിയും" എന്ന നിശ്ചയം കാരണം കർമ്മം കൊണ്ടുണ്ടായതാണ് സംസാരം എന്നുവരുന്നു.

അതിൽ അപുണ്യകർമ്മംകൊണ്ട് സ്വാഭാവികമായും ദുഃഖാധിക്യമുള്ള സ്ഥാവരജംഗമങ്ങളിലും നരകതിര്യക് പ്രേതാദികളിലും വീണ്ടും വീണ്ടും ജനിച്ചും മരിച്ചും ദുഃഖമനുഭവിക്കുന്നു എന്ന സംഗതി, രാജമാർഗ്ഗംപോലെ, ലോകമെങ്ങും പ്രസിദ്ധമാണ് . ശ്രുതി ഇവിടെ "പുണ്യകർമ്മത്താൽ പുണ്യവാനാകുന്നു" എന്നുപറഞ്ഞ് ശാസ്ത്രവിഹിതമായതിനെത്തന്നെയാണ് ആദരിക്കുന്നത് . പുണ്യകർമ്മംതന്നെയാണ് എല്ലാ പുരുഷാർത്ഥസാധനവും എന്ന് എല്ലാ ശ്രുതി സ്മൃതികളും പറയുന്നു. അതിനാൽ മോ

സ്യാപി പുരുഷാർത്ഥത്വാത്ത— ത്സാദ്ധ്യതാ പ്രാപ്താ. യാവദ്യാ— വത് പുണ്യോത് കർഷഃ താവ— ത്താവത് ഫലോൽക്കർഷപ്രാപ്തിഃ തസ്മാദുത്തമേന പുണ്യോത് — കർഷേണ മോക്ഷോ ഭവിഷ്യ— തീത്യാശങ്കാ സ്യാത് . സാ നിവർ— ത്തയിതവ്യാ ജ്ഞാനസഹിതസ്യ ച പ്രകൃഷ്ടസ്യ കർമ്മണ ഏതാവതീ ഗതിഃ വ്യാകൃതനാമരൂപാസ്പദ— ത്വാത് കർമ്മണഃ തത് ഫലസ്യ ച. ന ത്വകാര്യേ നിത്യേ ഽ വ്യാകൃത— ധർമ്മിണി അനാമരൂപാത്മകേ ക്രി— യാകാരകഫലസ്വഭാവവർജ്ജിതേ കർമ്മണോ വ്യാപാരോ ഽ സ്തി. യത്ര ച വ്യാപാരഃ സംസാര ഏവേ— ത്യസ്യാർത്ഥസ്യ പ്രദർശനായ ബ്രാഹ്മണമാരഭ്യതേ.

ക്ഷവും പുരുഷാർത്ഥമാകകൊണ്ട് അതും പുണ്യകർമ്മംകൊണ്ട് നേടാവുന്ന താണ് . പുണ്യം എത്രകണ്ട് ഉൽക്കൃഷ്ട മാണോ അത്രകണ്ട് ഉൽക്കൃഷ്ടമാണ് അതിന്റെ ഫലവും. അതിനാൽ ഉത്തമ മായ പുണ്യോത്ക്കർഷം കൊണ്ട് മോ ക്ഷം കിട്ടുമെന്ന് തോന്നാം. ആ തോന്നൽ ഇല്ലാതാക്കേണ്ടതുണ്ട് . കർമ്മവും അതി ന്റെ ഫലവും വ്യാകൃതങ്ങളായ നാമ രൂപങ്ങളെ അടിസ്ഥാനമാക്കിയായതി നാൽ ജ്ഞാനസഹിതമായ ഉൽക്കൃഷ്ട കർമ്മത്തിന് ഇത്രമാത്രമേ ഗതിയുള്ളു എന്നും കാര്യമല്ലാത്തതും നിത്യവും അവ്യാകൃതസ്വഭാവത്തോടുകൂടിയതും നാമരൂപരഹിതവും ക്രിയാകാരകഫല സ്വഭാവവിവർജ്ജിതവും ആയ മോക്ഷ ത്തിന് കർമ്മവ്യാപാരം ഉപകരിക്കുകയി ല്ലെന്നും കർമ്മ വ്യാപാരമുള്ളതെല്ലാം സംസാരം തന്നെയാണെന്നും കാണിക്കാ നായി ഈ ബ്രാഹ്മണം തുടങ്ങുകയാണ് .

യത്തു കൈശ്ചിദുച്യതേ — വിദ്യാസഹിതം കർമ്മ നിരഭിസന്ധി വിഷദധ്യാദിവത് കാര്യാന്തരമാര— ഭത ഇതി. തന്ന. അനാരഭ്യത്വാ— ന്മോക്ഷസ്യ. ബന്ധനനാശ ഏവ ഹി മോക്ഷഃ . ന കാര്യഭൂതഃ ബന്ധനം ചാവിദ്യേത്യവോചാമ അവിദ്യാ— യാശ്ച ന കർമ്മണാ നാശ ഉപ— പദ്യതേ. ദൃഷ്ടവിഷയത്വാച്ച കർ— മ്മ സാമർത്ഥ്യസ്യ. ഉൽപ്പത്ത്യാപ്തി വികാരസംസ്കാരാ ഹി കർമ്മസാമ— ർത്ഥ്യസ്യ വിഷയാഃ . ഉൽപ്പാദയിതും പ്രാപയിതും വികർത്തും സംസ്കർ— ത്തും ച സാമർത്ഥ്യം കർമ്മണോ, നാതോ വ്യതിരിക്തവിഷയോ ഽ സ്തി കർമ്മസാമർത്ഥ്യസ്യ. ലോകേ അപ്രസിദ്ധത്വാത് . ന ച മോക്ഷ ഏഷാം പദാർത്ഥാനാമന്യതമഃ അ— വിദ്യാമാത്രവ്യവഹിത ഇത്യവോ— ചാമ.

എന്നാൽ ചിലർ പറയുന്നു — വിദ്യ യോടുകൂടി കർമ്മനിരപേക്ഷമായി ചെ യ്യുന്നത് , മന്ത്രം, പഞ്ചസാര എന്നിവ യോടു ചേരുമ്പോൾ വിഷം, തയിർ മുത ലായവയെപ്പോലെ മറ്റൊരു ഫലത്തെ ചെയ്യും. അതിനാൽ കർമ്മംകൊണ്ട് മോക്ഷമുണ്ടാവും — എന്ന് . അതു ശരിയ ല്ല. മോക്ഷം ഉണ്ടാകാവുന്നതല്ല ബന്ധന നാശമാണല്ലോ മോക്ഷം. മറ്റൊന്നിന്റെ കാര്യമല്ല തന്നെ. ബന്ധനം അവിദ്യയാ ണെന്ന് മുമ്പുപറഞ്ഞു. അവിദ്യക്ക് കർമ്മം കൊണ്ട് നാശം വരാവുന്നതല്ല. മാത്രമല്ല, കർമ്മസാമർത്ഥ്യത്തിന് വിഷ യമെന്തെല്ലാമാണെന്ന് നാം കണ്ടു കഴി ഞ്ഞു. ഉൽപ്പത്തി, ആപ്തി, വികാരം, സം സ്കാരം ഇവയാണ് കർമ്മസാമർത്ഥ്യ ത്തിന് വിഷയങ്ങൾ. ഉൽപാദിപ്പിക്കാനും പ്രാപിക്കാനും വികാരപ്പെടുത്താനും സം സ്കരിക്കാനുമാണ് കർമ്മത്തിന് സാമർ ത്ഥ്യം. ഇതിൽനിന്നും വ്യത്യസ്തമായി കർമ്മസാമർത്ഥ്യത്തിന് വിഷയമില്ല. ഉണ്ടെന്നതിന് ലോകത്തിൽ പ്രസിദ്ധി യില്ല. മാത്രമല്ല, മോക്ഷം ഈ പദാർത്ഥ ങ്ങളിൽനിന്നും വ്യത്യസ്തമാണ് . അവി ദ്യാമാത്രത്താൽ വ്യവഹിതമായതാണെ ന്ന് പറഞ്ഞുവല്ലോ.

ബാഢം. ഭവതു കേവല— സ്യൈവ കർമ്മണഃ ഏവംസ്വഭാവ— താ. വിദ്യാസംയുക്തസ്യ തു നിരഭി— സംധേഃ ഭവത്യന്യഥാ സ്വഭാവഃ ദൃ— ഷ്ടം ഹ്യന്യശക്തിത്വേന നിർജ്ഞാ താനാമപി പദാർത്ഥാനാം വിഷ— ദധ്യാദീനാം വിദ്യാമന്ത്രശർക്കരാ— ദിസംയുക്താനാമന്യവിഷയേ സാ— മർത്ഥ്യം. തഥാ കർമ്മണോ ഽ പ്യസ്തു ഇതി ചേത് .

പൂ. പ. — ശരിയാണ് . കേവലകർമ്മത്തിൻെറ സ്വഭാവം ഇതായിക്കൊള്ളട്ടെ .വിദ്യാസഹിതമായ ഫലാശയില്ലാത്ത കർമ്മത്തിൻെറ സ്വഭാവം മററൊന്നാണ് ഒരു പ്രത്യേക സ്വഭാവം ഉള്ളതായവിഷം, തൈര് എന്നീ സാധനങ്ങൾക്ക് മന്ത്രം, പഞ്ചസാര എന്നിവയോടു ചേരുമ്പോൾ അന്യവിഷയസാമർത്ഥ്യം സംഭവിക്കുന്നതായി കാണാറുണ്ടല്ലോ അങ്ങിനെയാണ് കർമ്മത്തിനും എന്നാണെന്നാണെങ്കിലോ?

ന. പ്രമാണാഭാവാത് . തത്ര ഹി കർമ്മണ ഉക്തവിഷയവ്യതി— രേകേണ വിഷയാന്തരേ സാമർ— ത്ഥ്യാസ്തിത്വേ പ്രമാണം ന പ്രത്യ— ക്ഷം നാനുമാനം നോപമാനം നാർ— ത്ഥാപത്തിർന്ന ശബ്ദോ ഽ സ്തി.

**സിദ്ധാന്തി** — അതു ശരിയല്ല. അതിനു പ്രമാണമില്ല. അവിടെ കർമ്മത്തിന് പറയപ്പെട്ട വിഷയങ്ങളിൽ നിന്നും വ്യത്യസ്തമായി മററൊരു വിഷയത്തിലും സാമർത്ഥ്യമുണ്ടെന്നതിന് പ്രത്യക്ഷം പ്രമാണമല്ല. അനുമാനവും ഉപമാനവും അർത്ഥാപത്തിയും ശബ്ദപ്രമാണവും ഇല്ല.

നനു ഫലാന്തരാഭാവേ ചോ— ദനാന്യഥാനുപപത്തിഃ പ്രമാണമിതി. ന ഹി നിത്യാനാം കർമ്മണാം വി— ശ്വജിന്ന്യായേന ഫലം കൽപ്യേതേ. നാപി ശ്രുതം ഫലമസ്തി. ചോദ്യന്തേ ച താനി. പാരിശേഷ്യാന്മോക്ഷ— സ്തേഷാം ഫലമിത്യവഗമ്യതേ. അ— ന്യഥാ ഹി പുരുഷാ ന പ്രവർത്തേ— രൻ

**പൂ. പ.** (നിത്യ കർമ്മത്തിനും നിഷ്കാമ കർമ്മത്തിനും) മോക്ഷമൊഴിച്ച് മററു ഫലമില്ലാത്തതിനാൽ മററൊന്നിനും വേണ്ടി അവ വിധിക്കപ്പെടാനിടയില്ല. അതിനാൽ അർത്ഥാപത്തി എന്ന പ്രമാണം ഇതിൽ ഉണ്ട് . അതായത് നിത്യകർമ്മത്തിന് വിശ്വജിന്യായം വഴി ഒരു ഫലകൽപ്പനയും ചെയ്യപ്പെടുന്നില്ല. അതിന് ശ്രുതിഫലവുമില്ല. അതുകൊണ്ട് വിധിരൂപമായതിനാൽ പരിശേഷിക്കുന്ന അർത്ഥപ്രകാരം മോക്ഷമായിരിക്കണം അവക്കുള്ള ഫലം. അല്ലെങ്കിൽ മനുഷ്യർ അതിൽ പ്രവർത്തിക്കുകയില്ല. (വിശ്വജിത്തു കൊണ്ട് യജിക്കണമെന്നതിനർത്ഥം സ്വർഗ്ഗകാമി ആ യാഗം കൊണ്ട് യജിക്കണമെന്നാണ് . നിത്യ കർമ്മാദികൾക്ക് അതുപോലെ ഫലം പറഞ്ഞിട്ടില്ലാത്തതിനാൽ അവ മോക്ഷത്തിനാണെന്ന് ധരിക്കണം എന്നാണർത്ഥം.)

നനു വിശ്വജിന്ന്യായ ഏവ ആയാതോ, മോക്ഷസ്യ ഫലസ്യ ക— ൽപ്പിതത്വാത് . മോക്ഷേ വാ ഽ ന്യ— സ്മിന്വാ ഫലേ ഽ കൽപ്പിതേ പുരുഷാ ന പ്രവർത്തേരന്നിതി മോക്ഷഃ ഫലം

**സിദ്ധാന്തി** — മോക്ഷം ഫലമായി കൽപ്പിച്ചതിനാൽ ഇവിടെയും വിശ്വജിന്യായം തന്നെയാണല്ലോ ഉള്ളത് . മോക്ഷമോ മററുവല്ലതുമോ ഫലമായി കൽപ്പിക്കാഞ്ഞാൽ ജനങ്ങൾ പ്രവർത്തിക്കുകയില്ല എന്നതിനാൽ വിശ്വജിത്തിൽ സ്വർഗ്ഗത്തെ

കൽപ്യതേ ശ്രുതാർ— ത്ഥാപത്ത്യാ, യഥാ വിശ്വജിതി. നന്വേവം സതി കഥമുച്യതേ വിശ്വ— ജിന്യായോ ന ഭവതീതി. ഫലം ച കൽപ്പ്യതേ വിശ്വജിന്യായശ്ച ന ഭവതീതി വിപ്രതിഷിദ്ധമഭിധീയതേ.

ഫലമായി കൽപ്പിക്കുന്നു ഇവിടെ മോക്ഷ ത്തെ ഫലമായി കൽപ്പിക്കുന്നു. രണ്ടും തമ്മിൽ ഒരു വ്യത്യാസവുമില്ല. അപ്പോൾ വിശ്വജിന്യായമില്ലെന്നെങ്ങിനെ പറയാം. ഫലം കൽപ്പിക്കുകയും വിശ്വജിന്യായമി ല്ലെന്നു വാദിക്കുകയും ചെയ്യുന്നത് പര സ്പരവിരുദ്ധമാണ് .

മോക്ഷഃ ഫലമേവ ന ഭവതീതി ചേത് ന. പ്രതിജ്ഞാഹാനാത് . കർമ്മ കാര്യാന്തരം വിഷദധ്യാദിവ— ദാരഭത ഇതി ഹി പ്രതിജ്ഞാതം. സ ചേന്മോക്ഷഃ കർമ്മണഃ കാര്യം ഫലമേവ ന ഭവതീതി സാ പ്രതി— ജ്ഞാ ഹീയേത. കർമ്മകാര്യത്വേ ച മോക്ഷസ്യ സ്വർഗ്ഗാദിഫ ലഭ്യോ വിശേഷോ വക്തവ്യഃ അഥ കർമ്മകാര്യം ന ഭവതി, "( ന്ത്യാനാം കർമ്മണാം ഫലം മോക്ഷഃ ഇത്യസ്യ വചനവ്യക്തേഃ കോ ƒ ർത്ഥ ഇതി വക്തവ്യം. ന ച കാര്യഫലശബ്ദ— ഭേദമാത്രേണ വിശേഷഃ ശക്യഃ കൽപ്പയിതും. അഫലം ച മോക്ഷഃ നിത്യൈശ്ച കർമ്മദിഃ ക്രിയതേ നിത്യാനാം കർമ്മണാം ഫലം ന കാര്യ മിതി ചൈഷോ ƒ ർത്ഥഃ വിപ്രതി— ഷിദ്ധോ ƒ ഭിധീയതേ യഥാഗ്നിഃ ശീത ഇതി.

മോക്ഷം ഫലം തന്നെയല്ല എന്നാ ണെങ്കിലതു ശരിയല്ല. അത് നിങ്ങളുടെ പ്രതിജ്ഞയ്ക്ക് ഹാനിയാണ് . വിഷം, തൈര് , എന്നിവയെപ്പോലെ കർമ്മം കാര്യാന്തരത്തെ ഉണ്ടാക്കുന്നു എന്നാണ ല്ലോ നിങ്ങൾ ഉറപ്പിച്ചു പറഞ്ഞത് . കർമ്മ കാര്യമായ ഈ മോക്ഷം ഫലമല്ല എന്നു പറഞ്ഞാലത് പ്രതിജ്ഞാഹാനിയാവും. കർമ്മത്തിന്റെ കാര്യമാണ് മോക്ഷമെ ങ്കി ൽ അതിന് സ്വർഗ്ഗാദിഫലങ്ങളേക്കാൾ എന്താണ് വിശേഷത എന്നുപറയണം. ഇനി മോക്ഷം കർമ്മകാര്യമല്ലെങ്കിൽ "നി ത്യകർമ്മങ്ങളുടെ ഫലം മോക്ഷമാണ് " എന്ന വാക്കിനെന്താണർത്ഥമെന്ന് പറ യേണ്ടിയിരിക്കുന്നു. കാര്യമെന്നും ഫലമെ ന്നുമുള്ള രണ്ടു ശബ്ദങ്ങൾ പറഞ്ഞതു കൊണ്ടുമാത്രം വിശേഷം കൽപ്പിക്കാവു ന്നതല്ല. മോക്ഷം ഫലമല്ല നിത്യ കർമ്മങ്ങ ളാലുണ്ടാക്കപ്പെടുന്നതാണ് എന്നും നിത്യ കർമ്മങ്ങളുടെ ഫലം മോക്ഷമാണ് എന്നും അത് കാര്യമല്ലെന്നും പറയുന്നത് അഗ്നിക്ക് തണുപ്പാണ് എന്നുപറയുന്ന തുപോലെ അന്യോന്യവിരുദ്ധമായതാ ണ് .

ജ്ഞാനവദിതി ചേന്ന. യഥാ ജ്ഞാനസ്യ കാര്യം മോക്ഷോ ജ്— ഞാനേനാക്രിയമാണോ ƒ പ്യുചതേ തദ്വത് കർമ്മ കാര്യത്വമിതി ചേന്ന. അജ്ഞാന നിവർത്തകത്വാത് ജ്ഞാനസ്യ അജ്ഞാനവ്യവധാന— നിവർത്തകത്വാത് ജ്ഞാനസ്യ മോ— ക്ഷോ ജ്ഞാനകാര്യമിത്യുപചര്യതേ. ന തു കർമ്മണാ നിവർത്തയിത— വ്യമജ്ഞാനം, ന ച ജ്ഞാനവ്യതി— രേകേണ മോക്ഷസ്യ വ്യവധാനാ— ന്തരം കൽപ്പയിതും ശക്യം, നിത്യ— ത്വാന്മോക്ഷസ്യ സാധക— സ്വരൂപ

ജ്ഞാനത്തെപ്പോലെയാണെന്നാ ണെങ്കിൽ — അതായത് ജ്ഞാനജനിത മില്ലെങ്കിലും മോക്ഷം ജ്ഞാനകാര്യമാകു ന്നതുപോലെ അതിന് കർമ്മകാര്യത്വവും ഉണ്ടെന്നാണെങ്കിൽ, ഇല്ല. കാരണം അ ജ്ഞാനനിവൃത്തിയാണ് ജ്ഞാനം. അ ജ്ഞാനമാകുന്ന മറമാററുന്നതിനാൽ മോ ക്ഷത്തെ ജ്ഞാനത്തിന്റെ കാര്യമെന്ന് ഉപചാരമായി പറയുകയാണ് . അതു പോലെ കർമ്മത്താൽ അജ്ഞാനം നിവർ ത്തിക്കപ്പെടുന്നില്ല. അജ്ഞാനമല്ലാതെ മറെറാരു മറ മോക്ഷത്തിന് കൽപ്പിക്കാ നും വയ്യ. കാരണം മോക്ഷം നിത്യവും സാധകന്റെ സ്വരൂപത്തിൽനിന്നും നിർഭി

വ്യതിരേകാച്ച യത് കർമ്മണാ നി— വർത്ത്യേത.

ന്നവുമാണ് . കർമ്മംകൊണ്ട് നിവർത്തിക്കപ്പെടാവുന്നതായി മറെറാരു മറ ഉണ്ടായിരുന്നുവെങ്കിൽ അങ്ങിനെ പറയാമായിരുന്നു. എന്നാൽ അങ്ങിനെ ഇല്ല.

അജ്ഞാനമേവ നിവർത്ത— യതീതി ചേന്ന, വിലക്ഷണത്വാത് അനഭിവ്യക്തിരജ്ഞാനം അന— ഭിവ്യക്തിലക്ഷണേന ജ്ഞാനേന വിരുദ്ധ്യതേ. കർമ്മ തു നാജ്ഞാനേന വിരുദ്ധ്യതേ. തേന ജ്ഞാനവില — ക്ഷണം കർമ്മ. യദി ജ്ഞാനാഭാവോ, യദി സംശയജ്ഞാനം യദി വിപരീ— തജ്ഞാനം വാ ഉച്യതേ । ജ്ഞാന— മിതി, സർവ്വം ഹി തത് ജ്ഞാനേനൈവ നിവർത്ത്യതേ. ന തു കർമ്മ— ണാന്യതമേനാപി വിരോധാഭാ— വാത് .

കർമ്മവും ജ്ഞാനത്തെപ്പോലെ അജ്ഞാനത്തെ നിവർത്തിപ്പിക്കുന്നു എന്നാണെങ്കിൽ അല്ല, കാരണം കർമ്മം ജ്ഞാനത്തിനു വിലക്ഷണമാണ് . അനഭിവ്യക്തിരൂപമായ അജ്ഞാനം അഭിവ്യക്തിരൂപമായജ്ഞാനത്തിന് വിരുദ്ധമാണ് . കർമ്മത്തിനാണെങ്കിൽ അജ്ഞാനത്തോട് വിരോധമില്ല. അതിനാൽ കർമ്മം ജ്ഞാനവിലക്ഷണമാണ് . അജ്ഞാനം ജ്ഞാനാഭാവമായാലും സംശയജ്ഞാനമായാലും വിപരീതജ്ഞാനമായാലും അതെല്ലാം ജ്ഞാനത്താൽ നിവർത്തിക്കപ്പെടുന്നു. എന്നാൽ കർമ്മം ഇവയോടൊന്നിനോടും വിരുദ്ധമല്ല, ഒന്നിനേയും നിവർത്തിപ്പിക്കുന്നില്ല.

അഥാദൃഷ്ടാം കർമ്മണാമ— ജ്ഞാനനിവർത്തകത്വം കൽപ്യമിതി ചേന്ന. ജ്ഞാനേന അജ്ഞാനനി— വൃത്തൗ ഗമ്യമാനായാം അദൃഷ്ട— നിവൃത്തികൽപ്പനാനുപപത്തേഃ യഥാ അവഘാതേന വ്രീഹീണാം തുഷനിവൃത്തൗ ഗമ്യമാനായാം അ— ഗ്നിഹോത്രാദിനിത്യകർമ്മ കാര്യാ ആ ദൃഷ്ടാ ന കൽപ്യതേ തുഷനിവൃ— ത്തിഃ തദ്വദജ്ഞാനനിവൃത്തിരപി നിത്യകർമ്മകാര്യാ । ദൃഷ്ടാ ന കൽപ്യതേ. ജ്ഞാനേന വിരുദ്ധത്വം ചാസ— കൃത് കർമ്മണാമവോചാമ. യദവിരുദ്ധം ജ്ഞാനം കർമ്മഭിസ്ത— ദ്ദേവലോകപ്രാപ്തി നിമിത്തമി— ത്യുക്തം "വിദ്യയാ ദേവലോകഃ" (1. 5. 16) ഇതി ശ്രുതേഃ

ഇതികർമ്മങ്ങൾക്ക് അദൃഷ്ടമായ ജ്ഞാനനിവർത്തകത്വം കൽപ്പിക്കണമെന്നാണെങ്കിൽ അതുവയ്യ. കാരണം ജ്ഞാനത്താൽ അജ്ഞാന നിവൃത്തിയുണ്ടാവുന്നതായി കാണുന്നതിനാൽ അദൃഷ്ടമായ ഒരു നിവൃത്തിയെ കൽപ്പിക്കുന്നത് ശരിയല്ല. ധാന്യത്തിൻെറ ഉമി ഇടിക്കുമ്പോൾ പോകുന്നത് കാണാൻ കഴിയുമെന്നിരിക്കെ അഗ്നിഹോത്രാദി നിത്യകർമ്മങ്ങളുടെ ഫലമായി, കണ്ടില്ലെങ്കിലും ഉമിപോകുന്നതായി കൽപ്പിക്കാറില്ലല്ലോ. അതുപോലെ അജ്ഞാനനിവൃത്തിയും നിത്യകർമ്മങ്ങളുടെ കാര്യമായി അദൃഷ്ടമായിട്ടുണ്ടാവുന്നു എന്ന് കൽപ്പിക്കാൻ വയ്യ. കർമ്മം ജ്ഞാനവിരുദ്ധമാണെന്ന് നാം പലതവണ പറഞ്ഞിട്ടുണ്ട് . കർമ്മവിരുദ്ധമല്ലാത്ത ജ്ഞാനം ദേവലോകപ്രാപ്തിക്കേ ഉതകൂ എന്ന് പറഞ്ഞിട്ടുണ്ട് . "വിദ്യകൊണ്ട് ദേവലോകം" എന്നാണ് ശ്രുതി.

' കിഞ്ചാന്യത് . കൽപ്യേ ച ഫലേ നിത്യാനാം കർമ്മണാം ശ്രു— താനാം യത്കർമ്മഭിർവിരുദ്ധ്യതേ, ദ്രവ്യഗുണകർമ്മണാം കാര്യമേവ ന ഭവതി, കിം തത് കൽപ്യതാം, യസ്—

മറെറാന്നുമുണ്ട് . ശ്രുതിയിൽ പറഞ്ഞിട്ടുള്ള നിത്യകർമ്മങ്ങൾക്ക് ഫലം കൽപ്പിക്കേണ്ട സമയത്തും കർമ്മവിരുദ്ധവും ദ്രവ്യഗുണകർമ്മങ്ങളുടെ കാര്യമേയല്ലാത്തതും കർമ്മങ്ങൾക്കുണ്ടാക്കാൻ വയ്യാത്തതും ആന ഫലത്തെ കൽപ്പിക്കണോ

മിൻ കർമ്മണഃ സാമർത്ഥ്യമേവ ന ദൃഷ്ടം? കിം വാ യസ്മിൻ ദൃഷ്ടം സാമർത്ഥ്യം, യച്ച കർമ്മണാം ഫലമവിരുദ്ധം, തത് കൽപ്യതാമിതി. പുരുഷപ്രവൃത്തി ജനനായാവശ്യം ചേത് കർമ്മഫലം കൽപ്പയിതവ്യം, കർമ്മാവിരുദ്ധവിഷയ ഏവ ശ്രുതാർത്ഥാപത്തേഃ ക്ഷീണത്വാന്നിത്യോ മോക്ഷഃ ഫലം കൽപ്പയിതും ന ശക്യഃ, തദ് വ്യവധാനാജ്ഞാന നിവൃത്തിർവാ. അവിരുദ്ധത്വാത് ദൃഷ്ടസാമർത്ഥ്യ വിഷയത്വാച്ചേതി.

അതോ കർമ്മങ്ങൾക്കുണ്ടാക്കാൻ കഴിവുള്ളതും കർമ്മങ്ങൾക്കെതിരല്ലാത്തതുമായ ഫലത്തെ കൽപ്പിക്കണോ എന്ന് ചിന്തിക്കണം. മനുഷ്യന് പ്രവൃത്തി ചെയ്യാനായി കർമ്മഫലമാവശ്യമാണെങ്കിൽ ശ്രുതാർത്ഥാപത്തിയുടെ പര്യവസാനം കർമ്മവിരുദ്ധമല്ലാത്ത വിഷയങ്ങളിൽത്തന്നെ വേണമെന്നതിനാൽ അവയുടെ കൽപ്പനയെ വേണം ചെയ്യാൻ. നിത്യമായ മോക്ഷം അഥവാ മോക്ഷത്തിനു മറയായിരിക്കുന്ന അജ്ഞാനനിവൃത്തി കർമ്മഫലമാണെന്നു കരുതാൻ വയ്യ. കാരണം കർമ്മവും അജ്ഞാനവും പരസ്പരവിരുദ്ധമല്ല. വിഷയങ്ങളിൽ അവക്ക് സാമർത്ഥ്യമുള്ളതായി കാണാൻ കഴിയും.

പാരിശേഷ്യന്യായാത് മോക്ഷ ഏവ കൽപ്പയിതവ്യ ഇ [illegible]ി ചേത് — സർവ്വേഷാം ഹി [illegible]ർമ്മണാം സർവ്വം ഫലം. ന ചാ[illegible]്യദിതരകർമ്മഫലവ്യതിരേകേണ ഫലം കൽപ്പനായോഗ്യമസ്തി. പരിശിഷ്ടശ്ച മോക്ഷഃ സ ചേഷ്ടോ വേദവിദാം ഫലം. തസ്മാത്സ ഏവ കൽപ്പയിതവ്യ ഇതി ചേത് .

**പൂ. പ.** —പാരിശേഷ്യന്യായം കൊണ്ട് നിത്യകർമ്മങ്ങൾക്ക് മോക്ഷം തന്നെ ഫലം എന്നുകരുതണം. മറെറല്ലാകർമ്മങ്ങൾക്കും മററുഫലങ്ങൾ പറയപ്പെട്ടിട്ടുണ്ട് . മററുകർമ്മങ്ങളുടെ ഫലമല്ലാതെ കൽപ്പിക്കത്തക്കതായി വേറൊരു ഫലമില്ല. മോക്ഷം മാത്രമേ ബാക്കിയായുള്ളൂ. അത് മറെറാരു കർമ്മത്തിൻെറയും ഫലമല്ല. വേദജ്ഞർക്ക് അത് ഇഷ്ടഫലമാണ് . അതിനാലതുതന്നെ നിത്യകർമ്മങ്ങൾക്കുള്ള ഫലമെന്ന് കരുതേണ്ടിയിരിക്കുന്നുവെന്നാണെങ്കിലോ.

ന. കർമ്മഫലവ്യക്തീനാമാനന്ത്യാത് പാരിശേഷ്യന്യായാനുപപത്തേഃ . ന ഹി പുരുഷേച്ഛാവിഷയാണാം കർമ്മഫലാനാമേതാവത്വം നാമ കേനചിദ സർവ്വജ്ഞേനാവധൃതം, തത്സാധനാനാം വാ പുരുഷേച്ഛാനാം വാ അനിയതദേശകാലനിമിത്തത്വാത് , പുരുഷേച്ഛാവിഷയസാധനാനാം ച പുരുഷേഷ്ടഫലപ്രയുക്തത്വാത് . പ്രതിപ്രാണി ച ഇച്ഛാവൈചിത്ര്യാത് ഫലാനാം തത്സാധനാനാം ച ആനന്ത്യസിദ്ധിഃ തദാനന്ത്യാച്ച അശക്യമേതാവത്വം പുരുഷൈർജ്ഞാതും. അജ്ഞാതേ ച സാധനഫലൈതാവത്വേ കഥം മോക്ഷസ്യ പരിശേഷസിദ്ധിരിതി.

**സിദ്ധാന്തി** — അതുശരിയല്ല. കാരണം കർമ്മഫലവ്യക്തികൾ അനന്തമായതിനാൽ മോക്ഷത്തിന് പാരിശേഷ്യന്യായം യോജിക്കുകയില്ല. പുരുഷന്മാരുടെ ഇച്ഛാ വിഷയമായ കർമ്മഫലങ്ങൾ ഇത്രയെന്ന് സർവ്വജ്ഞനൊഴിച്ച് ആരും തിട്ടപ്പെടുത്തിയിട്ടില്ല. ഫലം പോലെ തന്നെ ഫലസാധനങ്ങളും പുരുഷേച്ഛകളും എണ്ണമററതാണ് . കാരണം അവക്കുള്ള ദേശകാലനിമിത്തങ്ങൾ നിയതങ്ങളല്ല. പുരുഷന്മാരുടെ ഇച്ഛക്കൊത്തുള്ള സാധനങ്ങൾ പുരുഷേച്ഛക്കൊത്തുള്ള ഫലങ്ങളാൽ പ്രേരിതങ്ങളാണ് . ഇങ്ങിനെ പ്രാണികൾതോറും ഇച്ഛാഭേദികൾ എണ്ണമററതാണെന്നു മാത്രമല്ല അവക്കുള്ള സാധനകളും എണ്ണമററതാണ് . അവക്ക് അന്തമില്ലാത്തതിനാൽ [illegible] ഉള്ളൂ എന്നറിവാൻ മനുഷ്യർക്ക് സാധ്യ

മാണ് . സാധനഫലങ്ങൾ ഇത്രമാത്രമാണെന്ന് അറിയാൻ വയ്യാത്ത സ്ഥിതിക്ക് മോക്ഷത്തിനെങ്ങിനെയാണ് പരിശേഷസിദ്ധിയുണ്ടാവുന്നത് ?

കർമ്മഫലജാതിപാരിശേഷ്യമിതി ചേത് സത്യപി ഇച്ഛാവിഷയാണാം തത്സാധനാനാം ചാനന്ത്യേ കർമ്മഫലജാതിത്വം നാമ സർവ്വേഷാം തുല്യം. മോക്ഷസ്ത്വകർമ്മഫലത്വാത് പരിശിഷ്ടഃ സ്യാത് . തസ്മാത് പരിശേഷാത്സ ഏവ യുക്തഃ കൽപ്പയിതുമിതി ചേത് ?

പൂ. പ — കർമ്മഫലങ്ങളുടെ ജാതിക്ക് പരിശേഷതയുണ്ടെന്നാണെങ്കിലോ ? ഇച്ഛാവിഷയങ്ങളായ ഫലങ്ങളും അവയുടെ സാധനങ്ങളും അനന്തങ്ങളാണെങ്കിലും കർമ്മഫലജാതിത്വം എല്ലാ കർമ്മഫലങ്ങൾക്കും തുല്യമാണ് . മോക്ഷം കർമ്മഫലമല്ലാത്തതിനാൽ പരിശിഷ്ടമായതാണ് . അതുകൊണ്ട് പിരശേഷം കാരണം നിത്യകർമ്മഫലം മോക്ഷം തന്നെയെന്ന് കൽപ്പിക്കുന്നത് ശരിയാണെന്നാണെങ്കിലോ?

ന. തസ്യാപി നിത്യകർമ്മഫലത്വാഭ്യുപഗമേ കർമ്മഫലസമാനജാതീയത്വോപപത്തേഃ പരിശേഷാനുപപത്തിഃ തസ്മാത് അന്യഥാഽപ്യുപപത്തേഃ ക്ഷീണാ ശ്രുതാർത്ഥാപത്തിഃ ഉൽപ്പത്ത്യാപ്തി വികാരസംസ്കാരാണാം അന്യതമമപി നിത്യാനാം കർമ്മണാം ഫലമുപപദ്യത ഇതി ക്ഷീണാ ശ്രുതാർത്ഥാപത്തിഃ

സിദ്ധാന്തി — അതുശരിയല്ല. മോക്ഷം നിത്യകർമ്മഫലമാണെന്നംഗീകരിച്ചാൽ അതും മററു കർമ്മഫലങ്ങളുടെ ജാതിയിൽപെടും. അപ്പോൾ പരിശിഷ്ടമെന്നത് അർത്ഥമില്ലാത്തതാകും. അതിനാൽ മോക്ഷത്തെ ഫലമായി കൽപ്പിക്കാതെതന്നെ നിത്യകർമ്മവിധിക്ക് ഉപപത്തിയുള്ളതുകൊണ്ട് അതായത് ഉൽപത്തി, ആപ്തി, വികാരം, സംസ്കാരം ഇവയിലേതെങ്കിലും നിത്യകർമ്മഫലമാകകൊണ്ട് ശ്രുതാർത്ഥാപത്തിക്ക് മങ്ങലില്ല.

ചതുർണ്ണാമന്യതമ ഏവ മോക്ഷ ഇതി ചേത് ?

പൂ. പ — ഈ നാലിൽ നിന്നും വ്യത്യസ്തമായതാണ് മോക്ഷമെന്നാണെങ്കിലോ?

ന. താവദുൽപ്പാദ്യോ, നിത്യത്വാത് . അത ഏവാവികാര്യഃ അസംസ്കാര്യശ്ചാത ഏവാസാധനദ്രവ്യാത്മകത്വാച്ച. സാധനാത്മകം ഹി ദ്രവ്യം സംസ്ക്രിയതേ. യഥാ പാത്രാജ്യാദി പ്രോക്ഷണാദിനാ. ന ച സംസ്ക്രിയ മാണഃ, സംസ്കാരനിർവ്വർത്ത്യോ വാ, യൂപാദിവത് . പാരിശേഷ്യാദാപ്യഃ സ്യാത് . നാപ്യോഽപി ആത്മസ്വഭാവത്വാദേകത്വാച്ച.

സിദ്ധാന്തി — മോക്ഷം നിത്യമായതിനാൽ ഉൽപ്പാദ്യമല്ല. അതുകൊണ്ടുതന്നെ അവികാര്യവുമാണ് . സാധനദ്രവ്യാത്മകമല്ലാത്തതിനാൽ സംസ്ക്കരിക്കപ്പെടാവുന്നതല്ല. സാധനാത്മകമായ ദ്രവ്യമാണല്ലോ സംസ്ക്കരിക്കപ്പെടുന്നത് , പാത്രം, ആജ്യം എന്നിവ പ്രോക്ഷണാദികൾ കൊണ്ടെന്നപോലെ യൂപാദികളെപ്പോലെ സംസ്ക്കരിക്കപ്പെടുന്നതോ സംസ്ക്കാരം കൊണ്ട് നിഷ്പാദിപ്പിക്കപ്പെടുന്നതോ അല്ല മോക്ഷം. ഇനി ആപ്യമാണോ എന്നേ നോക്കാനുള്ളു. ആത്മസ്വരൂപവും ഏകവും ആയതിനാൽ ആപ്യവുമല്ല.

ഇതരൈഃ കർമ്മഭിർവ്വൈല— ക്ഷണ്യാന്നിത്യാനാം കർമ്മണാം തത് ഫലേനാപി വിലക്ഷണേന ഭ— വിതവ്യം ഇതി ചേത് ?

**പൂ.പ.** നിത്യകർമ്മങ്ങൾ മററുകർമ്മങ്ങളിൽനിന്നും വിലക്ഷണങ്ങളാകയാൽ അവയുടെ ഫലവും വിലക്ഷണമായതാകണമെന്നാണെങ്കിലോ ?

ന. കർമ്മത്വസാലക്ഷണ്യാത് സലക്ഷണം കസ്മാത് ഫലം ന ഭവതീതരകർമ്മഫലൈഃ?

**സിദ്ധാന്തി** — അതുശരിയല്ല. നിത്യകർമ്മങ്ങൾ കർമ്മത്വമെന്ന ലക്ഷണത്തോടു കൂടിയവയായതിനാൽ മററുകർമ്മങ്ങളോട് സ ലക്ഷണമായിരിക്കുന്നു. അപ്പോഴവയുടെ ഫലവും മററുഫലങ്ങളുമായി എന്തുകൊണ്ട് സലക്ഷണമല്ല.

നിമിത്ത വൈലക്ഷണ്യാദിതി ചേത് ?

**പൂ. പ.** — നിമിത്തത്തിന് വൈ ലക്ഷണ്യമുള്ളതിനാൽ ഫലത്തിനും വൈലക്ഷണ്യമുണ്ടന്നാണെങ്കിലോ ?

ന. ക്ഷാമവത്യാദിഭിഃ സമാന— ത്വാത് . യഥാ ഹി ഗൃഹദാഹാദൗ നിമിത്തേ ക്ഷാമവത്യാദീഷ്ടിഃ, യഥാ ഭിന്നേ ജൂഹോതി സ്കന്നേ ജൂ— ഹോതീത്യേവമാദൗ നൈമിത്തി— കേഷു കർമ്മസു ന മോക്ഷഃ ഫലം കൽപ്യതേ, തൈശ്ചാവിശേഷാ— ന്നൈമിത്തികത്വേന, ജീവനാദി— നിമിത്തേ ച ശ്രവണാത് , തഥാ നിത്യാനാമപി ന മോക്ഷഃ ഫലം. ആലോകസ്യ സർവ്വേഷാം രൂപ— ദർശനസാധനത്വേ ഉലൂകാദയഃ ആലോകേന രൂപം ന പശ്യന്തീ— ത്യുലൂകാദിചക്ഷുഷോ വൈ— ലക്ഷണ്യാദിതരലോകചക്ഷുർഭിർന്ന രസാദിവിഷയത്വം പരികൽപ്യതേ. രസാദിവിഷയേ സാമർത്ഥ്യ— സ്യാദൃഷ്ടത്വാത് . സുദൂരമപിഗത്വാ യദ്വിഷയേ ദൃഷ്ടം സാമർത്ഥ്യം തത്രൈവ കശ്ചിദ്വിശേഷഃ കൽ— പയിതവ്യഃ .

അതുശരിയല്ല. കാരണം ക്ഷാമവതി മുതലായ ഇഷ്ടികളോട് ഇവക്ക് സമാനതയുണ്ട് . ഗൃഹദാഹാദിനിമിത്തങ്ങളുണ്ടാകുമ്പോൾ ക്ഷാമവത്യാദി ഇഷ്ടികൾ വിധിക്കപ്പെടുന്നു. അതുപോലെ ഭേദനം, സ്കന്ദനം മുതലായ നിമിത്തങ്ങളിൽ ഹോമങ്ങൾ പ്രായശ്ചിത്തമായി വിധിച്ചിട്ടുണ്ട് . അവയിലെല്ലാം നിമിത്തവൈലക്ഷണ്യമുണ്ടെങ്കിലും അവക്കൊന്നും മോക്ഷം ഫലമായി കൽപ്പിക്കാറില്ല. നിത്യകർമ്മങ്ങളും നൈമിത്തികങ്ങളെന്ന നിലക്ക് ക്ഷാമവത്യാദികളോട് തുല്യമാണ് . ജീവനാദി നിമിത്തത്തിലാണ് നിത്യകർമ്മങ്ങൾ വിധിച്ചിട്ടുള്ളത് . അതിനാൽ നിത്യകർമ്മങ്ങൾക്കും നിമിത്തഭേദമുണ്ടെങ്കിലും മോക്ഷം ഫലമാണെന്ന് കരുതാൻ വയ്യ. വെളിച്ചം എല്ലാവർക്കും രൂപദർശനത്തിനുള്ള ഉപകരണമാണ് . എന്നാൽ മൂങ്ങ തുടങ്ങിയവ വെളിച്ചത്തിൽ രൂപത്തെ ഗ്രഹിക്കുന്നില്ല. കാരണം മൂങ്ങ മുതലായവയുടെ കണ്ണ് മററുള്ളവയുടെ കണ്ണിൽനിന്നും വിലക്ഷണമാണ് . അതിനാൽ രസാദികൾ അവയുടെ കണ്ണിന് വിഷയമാണെന്ന് കൽപ്പിക്കാറില്ല. കാരണം രസാദിവിഷയത്തിൽ കണ്ണിന് സാമർത്ഥ്യമുള്ളതായി കണ്ടിട്ടില്ല. എത്രദൂരം പോയാലും ഏതുവിഷയത്തിലാണോ സാമർത്ഥ്യം, ആ വിഷയത്തിൽ മാത്രമേ വിശേഷത കൽപ്പിക്കാൻ കഴിയുകയുള്ളു.

യത് പുനരുക്തം വിദ്യാ—മന്ത്രശർക്കരാദിസംയുക്തവിഷദ—ധ്യാദിവന്നിത്യാനി കാര്യാന്തരമാര—ഭന്ത ഇതി. ആരഭ്യതാം വിശിഷ്ടം കാര്യം തദിഷ്ടത്വാദവിരോധഃ. നി—രഭിസംധേഃ കർമ്മണോ വിദ്യാസം—യുക്തസ്യ വിശിഷ്ടകാര്യാന്ത—രാരംഭേ ന കൾചിദ്വിരോധഃ . ദേ—വയാജ്യാത്മയാജിനോരാത്മയാജി—നോ വിശേഷശ്രവണാത് . "ദേവ—യാജിനഃശ്രേയാനാത്മയാജീ" ഇ—ത്യാദൗ" . യദേവ വിദ്യയാകരോ—തി" (ഛാ. ഉ. 1. 1. 10) ഇത്യാദൗ ച.

പിന്നെ മന്ത്രം, പഞ്ചസാര മുതലായവയോട് ചേർന്നവിഷം, തൈര് എന്നിവയെപ്പോലെ വിദ്യയോടുകൂടിയ നിത്യകർമ്മങ്ങൾ കാര്യാന്തരത്തെയുണ്ടാക്കുമെന്ന് പറഞ്ഞുവല്ലോ. ശരി. കാര്യാന്തരത്തെയുണ്ടാക്കിക്കൊള്ളട്ടെ. ഒരു വിരോധവുമില്ല. അതുസമ്മതമാണ് . വിദ്യയോടുകൂടി ചെയ്യുന്ന നിരഭിസന്ധിയാകുന്ന കർമ്മം വിശിഷ്ടമായ കാര്യാന്തരമുണ്ടാക്കുമെന്നതിൽ ഒരു വിരോധവുമില്ല. "ദേവയാജിയേക്കാൾ ശ്രേഷ്ഠൻ ആത്മയാജിയാണ് " എന്നിങ്ങിനെ ദേവയാജിയേക്കാൾ ആത്മയാജി വലുതാണെന്ന് എടുത്തു പറഞ്ഞിട്ടുണ്ട് . "യാതൊന്നു വിദ്യയോടുകൂടി ചെയ്യുന്നു" എന്നും ഉണ്ട് .

യസ്തു പരമാത്മദർശന—വിഷയേ മനുനോക്ത ആത്മയാജി—ശബ്ദ "സമംപശ്യന്നാത്മയാജീ" (മനു. 12. 91) ഇത്യത്ര, സമം പശ്യന്നാത്മ—യാജീ ഭവതീത്യർത്ഥഃ, അഥവാ ഭൂ—തപൂർവ്വഗത്യാ. ആത്മയാജീ ആ—ത്മസംസ്ക്കാരാർത്ഥം നിത്യാനി കർമ്മാണി കരോതി "ഇദം മേ ഽ നേനാംഗം സംസ്ക്രിയതേ" ഇതി ശ്രുതേഃ . തഥാ ഗാർഭൈർഹോ—മൈഃ" ഇത്യാദി പ്രകരണേ കാ—ര്യകരണസംസ്കാരാർത്ഥത്വം നി—ത്യാനാം കർമ്മണാം ദർശയതി. സംസ്കൃതശ്ച യ ആത്മയാജീ തൈഃ കർമ്മഭിഃ സമം ദ്രഷ്ടും സമർത്ഥോ ഭവതി. തസ്യേ ഹ വാ ജന്മാന്തരേ വാ സമമാത്മദർശനമുൽപാദ്യതേ, സമം പശ്യൻ സ്വാരാജ്യമധിഗച്ഛ—തീത്യേഷോ ഽർത്ഥഃ . ആത്മയാജി—ശബ്ദസ്തു ഭൂതപൂർവ്വഗത്യാ പ്ര—യുജ്യതേ. ജ്ഞാനയുക്താനാം നിത്യാനാം കർമ്മണാം ജ്ഞാനോൽ—പ്പത്തി സാധനത്വ പ്രദർശനാർത്ഥം.

പരമാത്മ ദർശനവിഷയത്തിൽ മനു, "സമംപശ്യന്നാത്മയാ ജീ" മുതലായ വാക്യത്തിൽക്കൂടി ആത്മയാജീ ശബ്ദം സമദർശിയിൽ പ്രയോഗിച്ചതായി കാണാം. അല്ലെങ്കിൽ ഭൂതപൂർവ്വഗതിക്കായി അത് പ്രയോഗിച്ചിരിക്കാം. (മുമ്പ് ആത്മയാജിയായിരുന്നവൻ സമദൃഷ്ടിയായിത്തീർന്ന് പരമാത്മദർശനത്തെ ലഭിക്കുന്നു എന്നാകാം) ആത്മയാജി ആത്മസംസ്കാരത്തിനുവേണ്ടി നിത്യകർമ്മങ്ങളെ ചെയ്യുന്നു. "ഇതുവഴി എന്റെ അംഗം സംസ്ക്കരിക്കപ്പെടട്ടെ" എന്ന് ശ്രുതിയുണ്ട് . അതുപോലെ "ഗർഭസംബന്ധിയായ ഹോമംവഴി" തുടങ്ങിയ പ്രകരണംവഴിയും നിത്യകർമ്മത്തിന്റെ പ്രയോജനം ദേഹേന്ദ്രിയ സംഘാതത്തിന്റെ സംസ്കാരത്തിനാണെന്ന് കാണിച്ചിരിക്കുന്നു. ആ കർമ്മങ്ങളാൽ സംസ്കൃതനായ ആത്മയാജി സമദർശിയായിത്തീരുന്നു. അവന് ഈ ജന്മത്തിലോ ജന്മാന്തരത്തിലോ സമമായ ആത്മദർശനമുണ്ടാവുന്നു, സ്വാരാജ്യത്തെ പ്രാപിക്കുകയും ചെയ്യുന്നു. ഇതാണ് മുമ്പുപറഞ്ഞ മനുവചനത്തിനർത്ഥം. ജ്ഞാനത്തോടുകൂടിയ നിത്യകർമ്മങ്ങൾ ആത്മജ്ഞാനമുണ്ടാകാൻ ഉപകരിക്കുമെന്നു കാണിക്കാനായി ബ്രഹ്മവിഷയത്തിൽ, മുൻനില വിചാരിച്ച് , ആത്മയാജിശബ്ദം പ്രയോഗിച്ചതാണ് .

കിഞ്ചാന്യത് . "ബ്രഹ്മാ
വിശ്വസൃജോ ധർമ്മോ
മഹാനവ്യക്തമേവ ച.
ഉത്തമാം സാത്വികീമേതാം
ഗതിമാഹുർമ്മനീഷിണഃ" .
ഇതി ച ദേവസാർഷ്ടിവ്യതിരേകേണ ഭൂതാപ്യയം ദർശയതി, "ഭൂതാന്യപ്യേതി പഞ്ച വൈ" . ഭൂതാന്യത്യേതീതി പാഠം യേ കുർവ്വന്തി, തേഷാം വേദവിഷയേ പരിച്ഛിന്ന ബുദ്ധിത്വാദദോഷഃ.

മറെറാന്നുമുണ്ട് . "ബ്രഹ്മാവ് , വിശ്വസ്രഷ്ടാവ് , ധർമ്മം, മഹത്തത്വം, അവ്യക്തം എന്നിവയെക്കുറിച്ച് വിചാരം ചെയ്യുന്നവന് ഉത്തമമായ സാത്വികീ ഗതിയുണ്ടാവുമെന്നു പറയുന്നു" എന്നതുകൊണ്ട് ദേവതാസദൃശമായ ഐശ്വര്യപ്രാപ്തിക്കുപുറമെ ഭൂതങ്ങളിൽ പ്രളയത്തെ പ്രാപിക്കുമെന്നും കാണിച്ചിരിക്കുന്നു. ഇവിടെ "ഭൂതാന്യപ്യേതി" എന്നതിനു പകരം ഭൂതാന്യത്യേതി എന്ന പാഠം സ്വീകരിച്ച് വിദ്യയോടുകൂടിയ കർമ്മങ്ങൾക്ക് മുക്തിയാണ് ഫലം എന്ന് വാദിക്കുന്നവരുണ്ട് . അവരുടെ ബുദ്ധി വേദവിഷയത്തിൽ ഉറച്ചതല്ലാത്തതിനാൽ നാം അതിനെ വകവക്കേണ്ടതില്ല.

ന. ചാർത്ഥവാദത്വം. അധ്യായസ്യ ബ്രഹ്മാന്തകർമ്മവിപാകാർത്ഥസ്യ തദ്വ്യതിരിക്താത്മജ്ഞാനാർത്ഥസ്യ ച കർമ്മകാണ്ഡോപനിഷദ്ഭ്യാം തുല്യാർത്ഥത്വദർശനാത് . വിഹിതാകരണപ്രതിഷിദ്ധകർമ്മണാം ച സ്ഥാവരശ്വസൂകാരാദിഫലദർശനാത് , വാന്താശ്യാദി പ്രേതദർശനാച്ച

ബ്രഹ്മലോകം വരെയുള്ള കർമ്മവിപാകം യാതൊന്നിനു വിഷയമാണോ അതിൽനിന്നുംഭിന്നമായി യാതൊരാത്മജ്ഞാനമുണ്ടോ അങ്ങിനെ കർമ്മ കാണ്ഡത്തിനും ഉപനിഷത്തിനും തുല്യ പ്രാധാന്യമുള്ളതിനാൽ ഈ അധ്യായത്തിൽ പറയുന്നത് അർത്ഥവാദമാണെന്ന് പറയാവുന്നതല്ല. വിധിച്ചതു ചെയ്യാതിരിക്കുക, പ്രതിഷിദ്ധമായതു ചെയ്യുക മുതലായവക്ക് സ്ഥാവര യോനികളിലും ശ്വാവ് , കഴുത, മുതലായ യോനികളിലും വന്നുപിറക്കൽ ഫലമാണെന്ന് കാണിച്ചിരിക്കുന്നു. ഛർദ്ദിച്ചതിനെതിന്നുന്ന പ്രേതമായി ജനിക്കുമെന്നും കാണിച്ചിരിക്കുന്നു.

ന ച ശ്രുതിസ്മൃതിവിഹിതപ്രതിഷിദ്ധവ്യതിരേകേണ വിഹിതാനി വാ പ്രതിഷിദ്ധാനി വാ കർമ്മാണി കേനചിദവഗന്തും ശക്യന്തേ, യേഷാമകരണാദനുഷ്ഠാനാച്ച പ്രേതശ്വസൂകരസ്ഥാവരാദീനി കർമ്മഫലാനി പ്രത്യക്ഷാനുമാനാഭ്യാമുപലഭ്യന്തേ. ന ചൈഷാം കർമ്മഫലത്വം കേനചിദഭ്യുപഗമ്യതേ. തസ്മാത് വിഹിതാകരണപ്രതിഷിദ്ധസേവാനാം യഥൈതേ കർമ്മവിപാകാ പ്രേതതിര്യക് സ്ഥാവരാദയഃ തഥോൽക്കൃഷ്ടേഷ്വപി ബ്രഹ്മാന്തേഷു കർമ്മവിപാകത്വം വേദിതവ്യം. തസ്മാത്സ

മാത്രമല്ല, ശ്രുതി സ്മൃതികളിൽ വിധിനിഷേധങ്ങളല്ലാതെ വേണ്ടതും വേണ്ടാത്തതുമായ മററു കർമ്മങ്ങൾ ഉള്ളതായി ആർക്കും അറിവില്ല. അങ്ങിനെ മററു വല്ലതുമുണ്ടായിരുന്നുവെങ്കിൽ അവയെ ചെയ്യുന്നതുകൊണ്ടും ചെയ്യാതിരിക്കുന്നതുകൊണ്ടും പ്രത്യക്ഷാനുമാനങ്ങളാൽ അറിയാവുന്ന പ്രേതം, ശ്വാവ് , കഴുത, സ്ഥാവരം എന്നീ യോനികളിലുള്ള ജന്മമാണെന്ന് പറയാമായിരുന്നു. എന്നാലവയുടെ കർമ്മഫലത്വം ആർക്കും അംഗീകരിക്കാൻ വയ്യ. അതിനാൽ വിഹിതമായത് ചെയ്യാതിരുന്നാലും അവിഹിതമായത് ചെയ്താലും ഉണ്ടാകുന്ന ഫലമായിട്ടാണ് പ്രേതം, തിര്യക്ക് , സ്ഥാവരം എന്നിവയായിത്തീരു

ആത്മനോ വപാമുദഖിദത് സോ ഽ രോദീത് , ഇത്യാദിവന്നാമഭൂതാർ– ത്ഥവാദത്വം.

ന്നത് . അതുപോലെ ഉൽക്കൃഷ്ടമായി ബ്രഹ്മാവുവരെയുള്ള ജന്മവും സൽ ക്കർമ്മഫലമായുണ്ടാകുന്നതാണെന്നറി യേണ്ടതാണ് . അതിനാൽ "സ ആത്മനോ വപാമുദഖിദത് " (ബ്രഹ്മാവ് തൻെറ വീര്യത്തെ പതിപ്പിച്ചു.) "അവൻ രോദനം ചെയ്തു" മുതലായതുപോലെ ഈ അ ദ്ധ്യായത്തിന് അഭൂതാർത്ഥവാദത്വമില്ല.

തത്രാപ്യഭൂതാർത്ഥവാദത്വം മാ ഭൂദിതി ചേത് ? ഭവത്വേവം . ന ചൈതാവതാ അസ്യ ന്യായസ്യ ബാധോ ഭവതി. ന ചാത്മപക്ഷോ വാ ദുഷ്യതി. ന ച "ബ്രഹ്മാ വിശ്വ– സൃജഃ" ഇത്യാദീനാം കാമ്യകർമ്മ– ഫലത്വം ശക്യം വക്തും. തേഷാം ദേവസാർഷ്ടിതായാഃ ഫലസ്യോ– ക്തത്വാത് . തസ്മാത്സാഭിസന്ധീ– നാം നിത്യാനാം കർമ്മണാം സർവ്വ– മേധാശ്വമേധാദീനാം ച ബ്രഹ്മത്വാ– ദീനി ഫലാനി.

അതിൽ (കർമ്മവിപാകപ്രകരണ ത്തിൽ) അഭൂതാർത്ഥവാദത്വമില്ലെങ്കിലോ? അങ്ങിനെയായിക്കൊള്ളട്ടെ. ഇതുകൊ ണ്ട് ഈ ന്യായത്തിന് ഒരു തകരാറുമില്ല. നമ്മുടെ പക്ഷത്തിന് ദോഷവുമില്ല. "ബ്ര ഹ്മാ വിശ്വസൃജഃ" എന്നിവക്ക് കാമ്യ കർമ്മത്തിനുള്ള ഫലവും പറയാവുന്നത ല്ല. കാരണം ആ കാമ്യകർമ്മത്തിൻെറ ഫ ലം ദേവതുല്യമായ ഐശ്വര്യമാണെന്ന് പറയപ്പെട്ടിരിക്കുന്നു. അതിനാൽ അഭി സന്ധിയോടുകൂടിയ നിത്യകർമ്മങ്ങൾക്കും സർവ്വമേധം, അശ്വമേധം എന്നിവക്കും ഫലം ബ്രഹ്മാപ്തി മുതലായവയാണ് .

യേഷാം പുനർന്നിത്യാനി നിരഭിസംധീനി ആത്മസംസ്ക്കാ– രാർത്ഥാനി, തേഷാം ജ്ഞാനോൽ– പത്ത്യർത്ഥാനി താനി. "ബ്രാഹ്മീയം ക്രിയതേ തനുഃ" ഇതി സ്മരണാത് തേഷാമാരാദുപകാരകത്വാത് മോ– ക്ഷസാധനാന്യപി കർമ്മാണി ഭവ– ന്തീതി ന വിരുദ്ധ്യതേ. യഥാ ചായ– മർത്ഥഃ ഷഷ്ഠേ ജനകാഖ്യായികാ– സമാപ്തൗ വക്ഷ്യാമഃ

ഇനി യാതൊരു അഭിസന്ധിയും (ഫലേച്ഛ) കൂടാതെ ആത്മസംസ്കാര ത്തിനു വേണ്ടിമാത്രം നിത്യകർമ്മങ്ങൾ ചെയ്യുന്നവർക്ക് ജ്ഞാനമുണ്ടാക്കാൻ അവ പ്രയോജനപ്പെടും. "ശരീരം ബ്രഹ് മഭാവത്തിന് യോഗ്യമാക്കപ്പെടുന്നു" എന്ന് സ്മൃതിയുണ്ട് . അങ്ങിനെയുള്ള വർക്ക് ചിത്ത ശുദ്ധിവഴി നിത്യകർമ്മങ്ങൾ മോക്ഷസാധനങ്ങളാണെന്ന് പറഞ്ഞാൽ തെററില്ല. ഇതെങ്ങിനെയെന്ന് ആറാ മദ്ധ്യായത്തിൽ ജനകാഖ്യായികയുടെ ഒടു വിൽ പറയാം.

യത്തു വിഷദധ്യാദിവദിത്യു– ക്തം. തത്ര പ്രത്യക്ഷാനുമാന– വിഷയത്വാദവിരോധഃ യസ്ത്വ– ത്യന്തശബ്ദഗമ്യോ ഽ ർത്ഥഃ, തത്ര വാക്യസ്യാഭാവേ തദർത്ഥപ്രതി– പാദകസ്യ ന ശക്യം കൽപ്പയിതും വിഷദധ്യാദിസാധർമ്യം. ന ച പ്രമാണാന്തരവിരുദ്ധാർത്ഥവിഷയേ ശ്രുതേഃ പ്രാമാണ്യം കൽപ്യതേ, യഥാ ശീതോ ഽ ഗ്നിഃ ക്ലേദയതീതി.

വിഷം, തൈര് എന്നിവയെപ്പോ ലെ എന്നു പറഞ്ഞത് പ്രത്യക്ഷാനുമാന ങ്ങൾക്ക് വിഷയമായതിനാൽ അവ വി ശിഷ്ടകാര്യങ്ങളെ ഉണ്ടാക്കുമെന്നതിന് വിരോധമില്ല. എന്നാൽ ഏതുവിഷയമാ ണ് എല്ലാ വിധത്തിലും ശബ്ദത്തോടുകൂടി മാത്രം അറിയപ്പെടാവുന്നത് അതിൻെറ വിഷയത്തിൽ ആ അർത്ഥത്തെ പ്രതി പാദിക്കുന്ന ഒരു വാക്യവുമില്ലാത്തതി നാൽ അതിന് വിഷം, തൈര് മുതലാ യവയുമായി സാധർമ്മ്യം കൽപ്പിക്കാവു

ശ്രുതേ തു താദർത്ഥ്യേ വാക്യസ്യ പ്രമാണാന്തരസ്യ ആഭാസത്വം. യഥാ ഖദ്യോതോ ƒ ഗ്നിരിതി, തലമലിനമം— തരിക്ഷമിതി ബാലാനാം യൽപ്രത്യ— ക്ഷമപി തദ്വിഷയ പ്രമാണാന്തരസ്യ യഥാർത്ഥത്വേ നിർശ്ചിതേ, നിർശ്ചി— താർത്ഥമപി ബാലപ്രത്യക്ഷമാഭാ സീ ഭവതി.

ന്നതല്ല. മററു പ്രമാണങ്ങൾക്ക് വിരുദ്ധ മായ അർത്ഥത്തിൽ ശ്രുതിക്ക് പ്രാമാ ണ്യം കൽപ്പിക്കാവുന്നതല്ല, അഗ്നിശീതമാ ണെന്നും അത് നനക്കുമെന്നും പറയു ന്നതുപോലെ. എന്നാൽ വാക്യത്തിന് അതേ അർത്ഥത്തിലുള്ള താൽപ്പര്യം ശ്രു തിക്കനുസൃതമാണെങ്കിൽ മററു പ്രമാ ണങ്ങൾക്ക് ആഭാസം കൽപ്പിക്കണം. മിന്നാമിനുങ്ങ് തീയാണെന്നും അന്തരീ ക്ഷം ചിലേടത്ത് മലിനമാണെന്നും കുട്ടിക ൾക്ക് പ്രത്യക്ഷമാണെങ്കിലും ആ വിഷയ ത്തിൽ മററു പ്രമാണങ്ങൾ ശരിയാണെന്നു തീർച്ചപ്പെടുത്തുമ്പോൾ ആ പ്രത്യക്ഷം ആഭാസമായിത്തീരുന്നു.

തസ്മാദ് വേദ പ്രാമാണ്യ— സ്യാവ്യഭിചാരാത്താദർത്ഥ്യേ സതി വാ ക്യസ്യ തഥാത്വം സ്യാത് . ന തു പുരുഷമതികൗശലം. ന ഹി പുരുഷമതികൗശലാത് സവിതാ രൂപം ന പ്രകാശയതി. തഥാ വേദ— വാക്യാന്യപി നാന്യാർത്ഥാനി ഭവന്തി. തസ്മാന്ന മോക്ഷാർത്ഥാനി കർ— മ്മാണീതി സിദ്ധം. അതഃ കർമ്മഫ— ലാനാം സംസാരത്വ പ്രദർശനാ— യൈവ ബ്രാഹ്മണമാരഭ്യതേ.

അതുകൊണ്ട് വേദപ്രാമാണ്യ ത്തിന് തെററില്ല. വേദവാക്യത്തിനിന്നതാ ണർത്ഥമെന്ന് തീർച്ചപ്പെടുത്തണമെങ്കിൽ ആ വാക്യത്തിന് ആ അർത്ഥത്തിൽ തൽ പ്പരതയുണ്ടായിരിക്കണം. അത് യഥാർ ത്ഥമായിരിക്കുകയും വേണം. അല്ലാതെ പുരുഷന്റെ ബുദ്ധികൗശലംകൊണ്ട് എന്തെങ്കിലും അർത്ഥം കൽപ്പിച്ചാൽ പോ രാ. പുരുഷന്റെ ബുദ്ധികൗശലംകൊ ണ്ട് സൂര്യൻ രൂപത്തെ പ്രകാശിപ്പിക്കാ തിരിക്കാറില്ല. അതുപോലെ വേദവാക്യ ങ്ങളുടെ അർത്ഥം മാറുകയുമില്ല. അതി നാൽ കർമ്മങ്ങൾ മോക്ഷത്തിനുവേണ്ടിയ ല്ലെന്നു വരുന്നു. അതുകൊണ്ട് കർമ്മ ഫലം സംസാരമാണെന്നു കാണിക്കാനാ യിട്ടുതന്നെ ബ്രാഹ്മണം ആരംഭിക്കുക യാണ് .

**മന്ത്രഃ 1 —** അഥ. ഹൈനം ഭുജ്യുർലാഹ്യായനിഃ പപ്രച്ഛ യാജ്ഞവൽക്യേതി ഹോവാച. മദ്രേഷു ചരകാഃ പര്യ — വ്രജാമ തേ പതംചലസ്യ കാപ്യസ്യ ഗൃഹാനൈമ തസ്യാ— സീദ്ദുഹിതാ ഗംധർവ്വഗൃഹീതാ തമപൃച്ഛാമ കോ ƒ സീതി സോ ƒ ബ്രവീത്സുധന്വാംഗിരസ ഇതി തം യദാ ലോകാനാമംതാനപൃച്ഛാമാഥൈനമബ്രൂമ ക്വ പാരിക്ഷിതാ അഭവന്നിതി ക്വ പാരിക്ഷിതാ അഭവൻസ ത്വാ പൃച്ഛാമി യാജ്ഞവൽക്യ ക്വ പാരിക്ഷിതാ അഭവന്നിതി.

**മന്ത്രാർത്ഥം 1 —** അനന്തരം ലാഹ്യായനിയായ ഭുജ്യു ഇദ്ദേഹത്തോടു ചോദിച്ചു. "യാജ്ഞവൽക്യ" എന്നുവിളി ച്ച് അവൻ പറഞ്ഞു. "മദ്രദേശത്ത് ചരകന്മാരായി ഞ

ങ്ങൾ സഞ്ചരിച്ചുകൊണ്ടിരുന്നു. അപ്പോൾ ഞങ്ങൾ കപി ഗോത്രജനായ പതംചലൻെറ വീട്ടിൽ പോയിരുന്നു. അവ ൻെറ മകളെ ഗന്ധർവ്വൻ ബാധിച്ചിരുന്നു. ആ ഗന്ധർവ്വ നോട് 'നീ ആരാണ് ' എന്ന് ഞങ്ങൾ ചോദിച്ചു. 'ആംഗിര സഗോത്രജനായ സുധന്വാവാണ് ' എന്നവൻ പറഞ്ഞു. അവനോട് ലോകങ്ങളുടെ അതിരുകളെക്കുറിച്ച് ചോദി ച്ചു. പിന്നെ അവനോട് പാരിക്ഷിതന്മാരെവിടെയുണ്ടായി എന്ന് ഞങ്ങൾ ചോദിച്ചു. പാരിക്ഷിതന്മാരെവിടെയാ ണെന്ന് അവൻ ഞങ്ങൾക്കു പറഞ്ഞുതന്നു. അല്ലയോ യാജ്ഞവൽക്യ, ആ ഞാൻ നിന്നോടു ചോദിക്കുന്നു പാരി ക്ഷിതന്മാരെവിടെയാണെന്ന് ".

**ഭാഷ്യം 1** — അഥാനന്തരം ഉപരതേ ജാരത് കാരവേ, ഭുജ്യുരിതി നാമതോ ലഹ്യസ്യാപത്യം ലാഹ്യഃ തദപത്യം ലാഹ്യായനിഃ പപ്രച്ഛ യാജ്ഞ— വൽക്യേതി ഹോവാച.

അനന്തരം ജരൽക്കാരു പുത്രൻ വിരമിച്ചപ്പോൾ ഭുജ്യുനെന്നു പേരായ ലാ ഹ്യായനി ലഹ്യൻെറ പുത്രൻ ലാഹ്യൻ, അവൻെറ പുത്രൻ ലാഹ്യായനി ചോദി ച്ചു. യാജ്ഞവൽക്യാ, എന്ന് അവൻ പറഞ്ഞു.

ആദാവുക്തമശ്വമേധദർശ— നം, സമഷ്ടിവ്യഷ്ടിഫലശ്ചാ— ശ്വമേധക്രതുഃ. ജ്ഞാനസമുച്ചിതോ വാ കേവലജ്ഞാന സമ്പാദിതോ വാ സർവ്വകർമ്മണാം പരാ കാഷ്ഠാ ഭ്രൂണഹത്യാശ്വമേധാഭ്യാം ന പരം പുണ്യപാപയോരിതി ഹി സ്മരന്തി. തേന ഹി സമഷ്ടിം വ്യഷ്ടീശ്ച പ്രാപ്നോതി. തത്ര വ്യഷ്ടയോ നിർജ്ഞാതാ അന്തരണ്ഡവിഷയാ അശ്വമേധയാഗഫലഭൂതാഃ. 'മൃത്യു— രസ്യാത്മാ ഭവത്യേതാസാം ദേവ— താനാമേകോ ഭവതി' (1. 2. 7) ഇത്യുക്തം.

ആദ്യം അശ്വമേധദർശനത്തെപ്പ റ്റിപറഞ്ഞു. സമഷ്ടിവ്യഷ്ടികളാകുന്ന ഫലത്തോടുകൂടിയ അശ്വമേധക്രതുവും പറയപ്പെട്ടു. ജ്ഞാനത്തോടൊപ്പം അനു ഷ്ഠിക്കപ്പെട്ടതായാലും കേവലജ്ഞാനം വഴി സമ്പാദിക്കപ്പെട്ടതായാലും അശ്വമേ ധം എല്ലാ കർമ്മങ്ങളിലും വെച്ച് ശ്രേഷ് ഠമായതാണ് . ഭ്രൂണഹത്യയേക്കാൾ വലി യ പാപവും അശ്വമേധത്തേക്കാൾ വലി യ പുണ്യവും ഇല്ലെന്ന് സ്മൃതികൾ പറ യുന്നു. അശ്വമേധംകൊണ്ട് സമഷ്ടിയേ യും വ്യഷ്ടികളേയും പ്രാപിക്കാം. അവ യിൽ അഗ്നി, ആദിത്യൻ, വായു എന്നീ അ ണ്ഡാന്തർഭാഗത്തുള്ള അശ്വമേധയാഗ ഫലഭൂതങ്ങളായ ദേവതകളെ കാണിച്ചു തന്നു. "മൃത്യു ഇവൻെറ ആത്മാവാകു ന്നു, ഈ ദേവതകളുമായി ഏകത്വം പ്രാപിക്കുന്നു" എന്ന് പറഞ്ഞുവല്ലോ.

മൃത്യുശ്ചാശനായലക്ഷണോ ബുദ്ധ്യാത്മാ സമഷ്ടിഃ പ്രഥമജോ വായുഃ സൂത്രം സത്യം ഹിരണ്യഗർഭഃ തസ്യ വ്യാകൃതോ വിഷയഃ യദാ— ത്മകം സർവ്വം ദ്വൈതൈകത്വം, യഃ സർവ്വഭൂതാന്തരാത്മാ ലിംഗ—

മൃത്യുവാകട്ടെ വിശപ്പാകുന്ന ലക്ഷണത്തോടുകൂടിയതും ബുദ്ധിസ്വരൂ പവും സമഷ്ടിയും പ്രഥമജനിതവും വാ യുവും സൂത്രവും സത്യവും ഹിരണ്യ ഗർഭനുമാകുന്നു. ആ മൃത്യുവിനു വിഷയ മാണ് വ്യാകൃതം. എല്ലാ വ്യഷ്ടികളുടെ

മമൂർത്തരസോ യദാശ്രിതാനി സർ— വ്വഭൂതകർമ്മാണി, യഃ കർമ്മണാം കർമ്മസംബന്ധാനാം ച വിജ്ഞാ— നാനാം പരാ ഗതിഃ പരം ഫലം. ത— സ്യ കിയാൻ ഗോചരഃ കിയതീ വ്യാ— പ്തിഃ സർവ്വതഃ പരിമണ്ഡലീഭൂതാ, സാ വക്തവ്യാ. തസ്യാമുക്തായാം സർവ്വഃ സംസാരോ ബന്ധഗോചര ഉക്തോ ഭവതി. തസ്യ ച സമ— ഷ്ടിവ്യഷ്ട്യാത്മദർശനസ്യ അലൗ— കികത്വപ്രദർശനാർത്ഥം ആഖ്യാ— യികാമാത്മനോ വൃത്താം പ്രകുരു— തേ. തേന ച പ്രതിവാദിബുദ്ധിം വ്യാമോഹയിഷ്യാമീതി മന്യതേ.

യും സമഷ്ടികളുടെയും സ്വരൂപം ആ മൂർത്യുതന്നെയാണ് . എല്ലാ ഭൂതങ്ങളുടെ യും അന്തരാത്മാവും ലിംഗവും അമൂർത്ത രസവുമാണത് . എല്ലാ ഭൂതങ്ങളുടെയും കർമ്മങ്ങൾ അതിനെ ആശ്രയിച്ചിരിക്കു ന്നു. കർമ്മങ്ങൾക്കും കർമ്മസംബന്ധി യായ വിജ്ഞാനങ്ങൾക്കും ഉള്ള പരമ മായ ഗതി, പരമമായ ഫലം അതാണ് . അതിൻെറ വിഷയം, വ്യാപ്തിമണ്ഡലം ഇത്രയാണെന്ന് പറയേണ്ടതുണ്ട് . അതു പറഞ്ഞാൽ ബന്ധഗോചരമായ സംസാരം മുഴുവൻ പറയപ്പെട്ടതായിത്തീരും. സമ ഷ്ടിവ്യഷ്ടിരൂപമായ പ്രസ്തുത ആത്മദ ർശനം അലൗകികമാണെന്നു കാണിക്കാ നായി തന്നെ സംബന്ധിക്കുന്നതായ ഒരു കഥ പറയുകയാണ് . അതുവഴി പ്രതി യോഗിയുടെ ബുദ്ധിയെ വ്യാമോഹിപ്പി ക്കാമെന്നും കരുതുന്നു.

മദ്രേഷു മദ്രാ നാമ ജനപദാ— സ്തേഷു, ചരകാ അദ്ധ്യയനാർത്ഥം വ്രതചരണാച്ചരകാ അധ്വര്യവോ വാ, പര്യവ്രജാമ പര്യടിതവന്തഃ. തേ പതംചലസ്യ തേ വയം പര്യടന്തഃ പതംചലസ്യ നാമതഃ കാപ്യസ്യ കപിഗോത്രസ്യ ഗൃഹാനൈമ ഗതവന്തഃ. തസ്യാസീദ്ദുഹിതാ ഗ— ന്ധർവ്വഗൃഹീതാ, ഗന്ധർവ്വേണാമാ— നുഷേണ സത്വേന കേനചിദാവി— ഷ്ടാ. ഗന്ധർവ്വോ വാ ധിഷ്ണ്യോ ഽഗ്നിഃ ഋത്വിഗ് ദേവതാ വിശിഷ്ട വിജ്ഞാനത്വാദവസീയതേ. ന ഹി സത്വമാത്രസ്യേദൃശം വിജ്ഞാനമു— പപദ്യതേ.

മദ്രദേശത്ത് , മദ്രന്മാർ വസിക്കു ന്ന പ്രദേശത്ത് , ചരകന്മാരായി അധ്യയ നത്തിന് വ്രതമാചരിച്ച് നടക്കുന്നവരായി അഥവാ അധ്വര്യുക്കളായി ഞങ്ങൾ സ ഞ്ചരിച്ചുകൊണ്ടിരുന്നു. ആ ഞങ്ങൾ നട ന്നുനടന്ന് കാപ്യൻ അതായത് കപില ഗോത്രജനായി പതംചലനെന്നു പേരായ ഒരുവൻെറ ഗൃഹത്തിലെത്തി. അവന് ഗന്ധർവ്വൻ ആവേശിച്ച ഒരു പുത്രിയുണ്ടാ യിരുന്നു. ഗന്ധർവ്വനെന്ന ഒരാമാനുഷ സത്വത്താൽ അവൾ ആവേശിക്കപ്പെട്ടി രുന്നു. ഗന്ധർവ്വനെന്നാൽ വിശിഷ്ട ജ്ഞാനമുള്ള ഋത്വിക് ദേവതയായ ഉപാസ്യാഗ്നിയാവാം. വെറും ഒരു സത്വ ത്തിന് ഇങ്ങിനെയുള്ള വിജ്ഞാനം ഉണ്ടാ കാവുന്നതല്ല.

തം സർവ്വേ വയം പരിവാരി— താഃ സന്തോ ഽ പൃച്ഛാമ കോ ഽ സീ— തി, കസ്ത്വമസി കിംനാമാ കിംസത— ത്വഃ സോ ഽ ബ്രവീദ് ഗന്ധർവ്വഃ സു— ധന്വാ നാമതഃ ആംഗിരസോ ഗോ— ത്രതഃ തം യദാ യസ്മിൻ കാലേ ലോകാനാമന്താൻ പര്യവസാനാനി അപൃച്ഛാമ അഥൈനം ഗന്ധർവ്വമ— ബ്രൂമ ഭുവനകോശ പരിമാണജ്ഞാ—

ഞങ്ങളെല്ലാമവൻെറ ചുററും കൂടി നീ ആർ, നിൻെറ പേരെന്ത് , നിൻെറ പര മാർത്ഥമെന്ത് എന്നെല്ലാം ചോദിച്ചു. അവ ൻ പറഞ്ഞു. 'സുധന്വാവെന്നു പേരായ അംഗിരസ ഗോത്രത്തിൽപ്പെട്ട ഗന്ധർവ്വ നാണ് ഞാൻ'. അവനോട് ഭുവനകോശ പരിണാമമറിയാനായി ചേദിച്ച കൂട്ടത്തിൽ എല്ലാവരും സ്വയം പ്രശംസിച്ചുകൊണ്ട് ചോദിച്ചു എങ്ങിനെ? പാരിക്ഷിതന്മാർ എവിടെയായിരുന്നു എന്ന് .

നായ പ്രവൃത്തേഷു സർവ്വേഷ്വാ—ത്മാനം ശ്ലാഘയന്തഃ പൃഷ്ടവന്തോ വയം. കഥം? ക്വ പാരിക്ഷിതാ അഭവന്നിതി.

സ ച ഗന്ധർവ്വഃ സർവ്വമ—സ്മഭ്യമബ്രവീത് . തേന ദിവ്യേഭ്യോ മയാ ലബ്ധം ജ്ഞാനം, തത്തവ നാസ്തി, അതോ നിഗൃഹീതോ ʃ സീത്യഭിപ്രായഃ സോ ʃ ഹം വിദ്യാ—സമ്പന്നോ ലബ്ധാഗമോ ഗന്ധർവ്വാ—ത്ത്വാ ത്വാം പൃച്ഛാമി യാജ്ഞ—വൽക്യ ക്വ പാരിക്ഷിതാ അഭവൻ തത്ത്വം കിം ജാനാസി? ഹേ യാ—ജ്ഞവൽക്യ കഥയ പൃച്ഛാമി ക്വ പാരിക്ഷിതാ അഭവന്നിതി.

ആ ഗന്ധർവ്വനാകട്ടെ അതെല്ലാം ഞങ്ങൾക്ക് പറഞ്ഞുതന്നു. അതിനാൽ ദിവ്യന്മാരിൽ നിന്നും എനിക്ക് ജ്ഞാനം ലഭിച്ചിട്ടുണ്ട് . നിനക്കതില്ല. അതിനാൽ നീ തോൽക്കാൻ പോവുകയാണ് എന്നാണീ പറഞ്ഞതിനർത്ഥം. വിദ്യാസമ്പന്നനും ഗന്ധർവ്വനിൽനിന്നും തത്വം ഗ്രഹിച്ചവനും ആയ ഞാൻ നിന്നോടു ചോദിക്കുന്നു — യാജ്ഞവൽക്യ പാരിക്ഷിതന്മാരെവിടെ യായിരുന്നു? അതു നിനക്കറിയാമോ? അല്ലയോ യാജ്ഞവൽക്യ, പറയൂ എവിടെയായിരുന്നു? പാരിക്ഷിതന്മാരെവി യായിരുന്നു എന്ന് ഞാൻ ചോദിക്കുകയാണ് .

**മന്ത്രഃ 2 —** സ ഹോവാചോവാച വൈ സോ ʃ ഗച്ഛ—ന്വൈ തേ തദ്യത്രാശ്വമേധയാജിനോ ഗച്ഛന്തീതി ക്വ ന്വശ്വമേധയാജിനോ ഗച്ഛന്തീതി ദ്വാത്രിംശതം വൈ ദേവരഥാഹ്ന്യാന്യയം ലോകസ്തം സമന്തം പൃഥിവീ ദ്വിസ്താവദ് പര്യേതി താം സമന്തം പൃഥിവീം ദ്വി—സ്താവത്സമുദ്രഃ പര്യേതി തദ്യാവതി ക്ഷുരസ്യ ധാരാ യാവദ്വാ മക്ഷികായാഃ പത്രം താവാനന്തരേണാ—കാശസ്താനിന്ദ്രഃ സുപർണ്ണോ ഭൂത്വാ വായവേ പ്രായ—ച്ഛത്താന്വായുരാത്മനി ധിത്വാ തത്രാഗമയദ്യത്രാശ്വ—മേധയാജിനോ ʃ ഭവന്നിത്യേവമിവ വൈ സ വായുമേവ പ്രശശംസ തസ്മാദ്വായുരേവ വ്യഷ്ടിർവായുഃ സമ—ഷ്ടിരപി പുനർമൃത്യും ജയതി യ ഏവം വേദ തതോ ഹ ഭുജ്യുർലാഹ്യായനിരുപരരാമ.

**മന്ത്രാർത്ഥം 2 —** യാജ്ഞവൽക്യൻ പറഞ്ഞു. "ആ ഗന്ധർവ്വൻ പറഞ്ഞത് അവർ (പാരിക്ഷിതന്മാർ) എവിടെ യാണെന്നോ അശ്വമേധം കൊണ്ട് യജിക്കുന്നത് അവിടേക്കുപോയി എന്നാണ് . അശ്വമേധംകൊണ്ട് യജിക്കുന്നവർ എവിടേക്കു പോവുന്നു എന്നുപറയാം. മുപ്പത്തിരണ്ട് ദേവരഥാഹ്ന്യങ്ങളാണ് ഈ ലോകം. ആ ലോകത്തിനു ചുററും അതിൻെറ രണ്ടിരട്ടി വരെ പൃഥിവി കിടക്കുന്നു. ആ പൃഥിവിക്കു ചുററും രണ്ടിരട്ടി വലുപ്പത്തിൽ സമുദ്രം

കിടക്കുന്നു. പിന്നെ കത്തിയുടെ വായ്ത്തല എത്രയുണ്ടോ ഈച്ചയുടെ ചിറകെത്രയുണ്ടോ അത്രയും വലുപ്പമുള്ളതാണ് മദ്ധ്യത്തിലുള്ള ആകാശം. അശ്വമേധയാജികളെ ഇന്ദ്രൻ പക്ഷിയായിത്തീർന്ന് വായുവിനെ ഏൽപ്പിച്ചു. വായു അവരെ തന്നിലിരുത്തി അശ്വമേധയാജികളെവിടെയാണോ അവിടേക്കെത്തിച്ചു. ഇങ്ങിനെ ആ ഗന്ധർവ്വൻ വായുവിനെത്തന്നെ പ്രശംസിച്ചു. അതിനാൽ വായു തന്നെ പല പ്രകാരത്തിൽ വ്യാപിച്ചിരിക്കുന്നു. വായുവാണ് കേവലനായ സൂത്രാത്മാവ് . ആരിങ്ങിനെ അറിയുന്നുവോ അവൻ പുനർമൃതുവിനെ അതിജീവിക്കുന്നു" അനന്തരം ലാഹ്യായനിയായ ഭുജ്യു വിരമിച്ചു.

**ഭാഷ്യ : 2** — സ ഹോവാച യാജ്ഞവൽക്യഃ ഉവാച വൈ സഃ വൈ ശബ്ദഃ സ്മരണാർത്ഥഃ . ഉവാച വൈ സ ഗന്ധർവ്വഃ തുഭ്യം. അഗച്ഛൻ വൈ തേ പാരിക്ഷിതാഃ തത്തത്ര ക്വ? യത്ര യസ്മിന്നശ്വമേധയാജിനോ ഗച്ഛന്തീതി നിർണ്ണീതേ പ്രശ്നേ ആഹ — ക്വ നു കസ്മിന്നശ്വ മേധയാജിനോ ഗച്ഛന്തീതി. തേഷാം ഗതിവിവക്ഷയാ ഭുവനകോശപരിമാണമാഹ.

ആ യാജ്ഞവൽക്യൻ പറഞ്ഞു. അദ്ദേഹം പറഞ്ഞുവല്ലോ. വൈശബ്ദം സ്മരണാർത്ഥമാണ് . ആ ഗന്ധർവ്വൻ നിങ്ങളോടു പറഞ്ഞുവല്ലോ. ആ പാരിക്ഷിതന്മാർ പോയിരുന്നത് അവിടേക്കാണ് . എവിടേക്ക് ? എവിടെ അശ്വമേധയാജികൾ പോകുന്നു എന്ന പ്രശ്നം നിർണ്ണയിച്ചശേഷം ഭുജ്യു പറഞ്ഞു — എവിടെ അതായത് ഏതുലോകത്തിൽ അശ്വമേധയാജി പോകുന്നു എന്ന് . അപ്പോൾ യാജ്ഞവൽക്യൻ അവൻെറ ഗതി പറയാനിച്ഛിച്ച് ഭുവനകോശത്തിൻെറ പരിമാണത്തെപ്പററി പറയുന്നു.

ദ്വാത്രിംശതം വൈ, ദ്വേ അധികേ ത്രിംശത് ദ്വാത്രിംശതം വൈ ദേവരഥാഹ്ന്യാനി. ദേവ ആദിത്യഃ തസ്യ രഥോ ദേവരഥഃ തസ്യ രഥസ്യ ഗത്യാ അഹ്ന്യാ യാവത് പരിച്ഛിദ്യതേ ദേശപരിമാണം തദ്ദേവരഥാഹ്ന്യം, തത് ദ്വാത്രിംശദ് — ഗുണിതം ദേവരഥാഹ്ന്യാനി, താവത് പരിമാണോ ƒ യം ലോകഃ ലോകാലോക ഗിരിണാ പരിക്ഷിപ്തഃ യത്ര വൈരാജം ശരീരം യത്ര ച കർമ്മഫലോപഭോഗഃ പ്രാണിനാം സ ഏഷ ലോകഃ , ഏതാവാംല്ലോകോ ƒ ത : പരമലോകഃ

ഈ ലോകം മുപ്പത്തി രണ്ടാണല്ലോ. മുപ്പതും രണ്ടും മുപ്പത്തിരണ്ട് — മുപ്പത്തിരണ്ടു ദേവരഥാഹ്ന്യങ്ങളാണ് . ദേവനെന്നാലാദിത്യൻ. ആദിത്യൻെറ രഥം ദേവരഥം. ആ രഥത്തിൻെറ ഗതിയനുസരിച്ച് ഒരു ദിവസം എത്രദൂരം തരണം ചെയ്യുന്നുവോ അതാണ് ദേവരഥാഹ്ന്യം. അതിനെ മുപ്പത്തിരണ്ടുകൊണ്ട് ഗുണിച്ചാൽ കിട്ടുന്ന ദേവരഥാഹ്ന്യങ്ങളോളം പരിമാണം പൂണ്ടതാണ് ഈ ലോകം. ലോകാലോകപർവ്വതം ഇതിനെറ അതിരാണ് . ഈ ലോകം വിരാട് പുരുഷൻെറ ശരീരമാണ് . ഇതിൽ പ്രാണികൾ കർമ്മഫലമനുഭവിക്കുന്നു. അങ്ങിനെയുള്ളതാണ് ഈ ലോകം. ഇതിനപ്പുറം അലോകമാണ്

തം ലോകം സമന്തം സമന്തതഃ ലോകവിസ്താരാത് ദ്വിഗുണ—

ആ ലോകത്തിനു ചുററും അതിനെറ പരിമാണത്തിൻെറ രണ്ടിരട്ടി പരി

പരിമാണ വിസ്താരേണ പരിമാ– ണേനേ തം ലോകം പരിക്ഷിപ്താ പര്യേതി പൃഥിവീ. താം പൃഥിവീം തദ്വൈവ സമന്തം ദ്വിസ്താവത് ദ്വിഗുണേന പരിമാണേന സമുദ്രഃ പര്യേതി, യം ഘനോദമാചക്ഷതേ പൗരാണികാഃ

മാണത്തോടുകൂടി പൃഥിവി കിടക്കുന്നു. അതുപോലെ ആ പൃഥിവിയെ അതിൻെറ രണ്ടിരട്ടി പരമാണമുള്ള സമുദ്രം ചുററി യിരിക്കുന്നു. ആ സമുദ്രത്തെ പൗരാണി കന്മാർ ഘനോദമെന്നുപറയുന്നു.

തത്ര അണ്ഡകപാലയോഃ വിവരപരിമാണമുച്യതേ. യേന വിവരേണ മാർഗ്ഗേണ ബഹിർനിർഗ– ച്ഛന്തോ വ്യാപ്നുവന്ത്യശ്വമേ– ധയാജിനഃ. തത്ര യാവതീ യാ– വത് പരിമാണാ ക്ഷുരസ്യ ധാരാ അഗ്രം, യാവദ്വാ സൗക്ഷ്മ്യേണ യുക്തം മക്ഷികായാഃ പത്രം, താ– വാംസ്താവത് പരിമാണോ ऽ ന്ത– രേണ മദ്ധ്യേ അണ്ഡകപാല യോരാ– കാശശ്ചിദ്രം, തേനാകാശേന നേ– ത്യേതത് .

ഇവിടെ അണ്ഡകപാലങ്ങളുടെ സുഷിരത്തിൻെറ പരിമാണം പറയപ്പെടു ന്നു. ആ സുഷിരത്തിൽകൂടിയാണ് അശ്വമേധയാജികൾ പുറത്തുകടന്ന് വ്യാപിക്കുന്നത് . കത്തിയുടെ വായ്ത്തല ക്ക് അഥവാ ഈച്ചയുടെ ചിറകിന് ഉ ള്ളതായ സൂക്ഷ്മമായ അളവേതാണോ അതേ അളവാണ് അണ്ഡകപാലങ്ങൾ രണ്ടിനും ഇടക്കുള്ള ആകാശത്തിനുള്ളത് . ആ ആകാശത്തിൽകൂടെയാണ് ഇതു നയിക്കപ്പെടുന്നത് .

താൻ പാരിക്ഷിതാനശ്വമേധ– യാജിനഃ പ്രാപ്താനിന്ദ്രഃ പരമേശ്വരഃ, യോ ऽ ശ്വമേധേ ऽ ഗ്നിശ്ചിതഃ, സുപ– ർണ്ണോ യദ്വിഷയം ദർശനമുക്തം 'തസ്യ പ്രാചീദിക്ശിരഃ' ഇത്യാദിനാ, സുപർണ്ണഃ പക്ഷീ ഭൂത്വാ പക്ഷ– പുച്ഛരാദ്യാത്മകഃ സുപർണ്ണോ ഭൂത്വാ വായവേ പ്രായച്ഛന്മൂർത്തത്വാ– ന്നാസ്ത്യാത്മനോ ഗതിസ്തത്രേതി. താൻ പാരിക്ഷിതാൻ വായുരാത്മനി ധിത്വാ സ്ഥാപയിത്വാ സ്വാത്മഭൂതാൻ കൃത്വാ തത്ര തസ്മിന്നഗമയത് . ക്വ? യത്ര പൂർവ്വേ ऽ തിക്രാന്താഃ പാരി– ക്ഷിതാ അശ്വമേധയാജിനോ അഭ– ന്നിതി. ഏവമിവ വൈ ഏവമേവ സ ഗന്ധർവ്വോ വായുമേവ പ്രശശംസ പാരിക്ഷിതാനാം ഗതിം.

തന്നെ പ്രാപിച്ച ആ അശ്വമേധയാ ജികളെ ഇന്ദ്രൻ അഥവാ പരമേശ്വരൻ അഥവാ അശ്വമേധത്തിൽ ചയിക്കപ്പെട്ട അഗ്നി പക്ഷിയായിട്ട് —ഇതിനെപ്പററിയു ള്ള ദർശനമാണ് "അതിൻെറ ശിരസ്സാ ണ് കിഴക്കുദിക്ക് " എന്നിങ്ങിനെ മുമ്പുപറ ഞ്ഞത് — അതായത് പക്ഷങ്ങൾ, വാൽ തുടങ്ങിയവയോടുകൂടിയ പക്ഷിയായിട്ട് , മൂർത്തനായതിനാൽ ആ ചെറിയദ്വാര ത്തിൽക്കൂടെ തനിക്കവരെ കൊണ്ടു പോ കാൻ കഴിയാത്തതിനാൽ വായുവിൻെറ കയ്യിലേൽപ്പിച്ചു. വായു അവരെ സ്വരൂപ ത്തിലാക്കി മുമ്പുപോയിട്ടുള്ള അശ്വമേ ധയാജികൾ ഇരിക്കുന്നിടത്ത് എത്തിച്ചു. ഇങ്ങിനെയാണല്ലോ ആ ഗന്ധർവ്വൻ പാരിക്ഷിതന്മാരുടെ ഗതിയായി വായു വിനെ പ്രശംസിച്ചത് .

സമാപ്താ ആഖ്യായികാ. ആഖ്യായികാ നിർവൃത്തം ത്വർത്ഥ– മാഖ്യായികാതോ ऽ പസൃത്യ സ്വേന ശ്രുതിരൂപേണൈവ ആചഷ്ടേ ऽ

ആഖ്യായിക കഴിഞ്ഞു. ആഖ്യായി കയിൽനിന്നും സിദ്ധിക്കുന്ന അർത്ഥത്തെ ആഖ്യായികാരൂപം വിട്ട് സ്വന്തം രൂപ ത്തിൽ ശ്രുതി നമുക്കു പറഞ്ഞു തരുക

സ്മഭ്യം. യസ്മാദ്വായുഃ സ്ഥാവര—ജംഗമാനാം ഭൂതാനാമന്തരാത്മാ ബഹിശ്ച സ ഏവ, തസ്മാദധ്യാ—ത്മാധിഭൂതാധിദൈവഭാവേന വി—വിധാ യാ അഷ്ടിർവ്യാപ്തിഃ സ വായുരേവ. തഥാ സമഷ്ടിഃ കേവ—ലേന സൂത്രാത്മനാ വായുരേവ. ഏവം വായുമാത്മാനം സമഷ്ടി—വ്യഷ്ടിരൂപാത്മകത്വേന ഉപഗ—ച്ഛതി, യ ഏവം വേദ. തസ്യ കിം ഫലമിത്യാഹ അപ പുനർമൃത്യും ജയതി, സകൃന്മൃത്വാ പുർന്ന മ്രിയതേ. തത ആത്മനഃ പ്രശ്നനിർണ്ണയാത് ഭുജ്യുർലാഹ്യായനിരുപരരാമ.

യാണ് . സ്ഥാവരജംഗമങ്ങളായ ഭൂതങ്ങളുടെ അന്തരാത്മാവാണ് വായു. പുറമെയും അതുതന്നെയാണുള്ളത് . അതിനാൽ അദ്ധ്യാത്മം, അധിഭൂതം, അധിദൈവം എന്നീ ഭാവങ്ങളിൽ പലേതരത്തിൽ കാണുന്ന വ്യാപ്തികളെല്ലാം വായുതന്നെയാണ് . അതുപോലെ കേവലനായ സൂത്രാത്മരൂപത്തിലുള്ള സമഷ്ടിയും വായുതന്നെ. ഇങ്ങിനെ സമഷ്ടിവ്യഷ്ടി രൂപത്തിലുള്ള വായുവിനെ താനെന്നറിയുന്നവന്റെ ഫലമെന്താണെന്നു പറയുന്നു. അവൻ അപമൃത്യുവിനെയും പുനർമൃത്യുവിനെയും ജയിക്കുന്നു. ഒരിക്കൽ മരിച്ച് വീണ്ടും മരിക്കുന്നില്ല. തന്റെ ചോദ്യം നിർണ്ണയിക്കപ്പെടുന്നതിനാൽ ലാഹ്യായനിയായ ഭുജ്യു വിരമിച്ചു.

---

## ചതുർത്ഥഃ ബ്രാഹ്മണഃ

അഥ ഹൈനമുഷസ്തൾചാ—ക്രായണഃ പപ്രച്ഛ. പുണ്യപാപ—പ്രയുക്തൈർഗ്രഹാതിഗ്രഹൈർ ഗൃഹീതഃ പുനഃ പുനർഗ്രഹാതി—ഗ്രഹാൻ ത്യജന്നുപാദദത്സംസര—തീത്യുക്തം. പുണ്യസ്യ ച പര ഉത്—ക്കർഷോ വ്യാഖ്യാതോ വ്യാകൃത—വിഷയഃ സമഷ്ടിവ്യഷ്ടിരൂപോ ദ്വൈതൈകത്വാത്മപ്രാപ്തിഃ.

യസ്തു ഗ്രഹാതിഗ്രഹൈർ—ഗ്രസ്തഃ സംസരതി, സോ ഽ സ്തി വാ നാസ്തി? അസ്തിത്വേ ച കിംലക്ഷണഃ? ഇത്യാത്മന ഏവ വി—വേകാധിഗമാ ഽ യോഷസ്തപ്രശ്ന ആരഭ്യതേ. തസ്യ ച നിരുപാധിസ്വ—രൂപസ്യ ക്രിയാകാരകവിനിർമ്മു—ക്തസ്വഭാവ സ്യാധിഗമാത് യഥോ—ക്താത് ബന്ധനാത് വിമുച്യതേ സപ്രയോജകാത്. ആഖ്യായികാ സംബന്ധസ്തു പ്രസിദ്ധഃ.

## നാലാം ബ്രാഹ്മണം

അനന്തരം ഇവനോട് ഉഷസ്തനായ ചാക്രായണൻ ചോദിച്ചു. പുണ്യപാപങ്ങളാൽ പ്രേരിതങ്ങളായി ഗ്രഹങ്ങളാലും അതിഗ്രഹങ്ങളാലും ഗ്രഹിക്കപ്പെട്ട് ദേഹി വീണ്ടും വീണ്ടും ആഗ്രഹാതിഗ്രഹങ്ങളെ ത്യജിച്ചും സ്വീകരിച്ചും സംസാരിക്കുന്നു എന്നുപറഞ്ഞുകഴിഞ്ഞു. പുണ്യത്തിൻെറ പരമമായ ഉത്ക്കർഷം വ്യാകൃതവിഷയമായ വ്യഷ്ടിസമഷ്ടി രൂപത്തിലുള്ള ദ്വൈതത്തിൻെറ ഏകത്വാത്മ പ്രാപ്തിയാണ്.

എന്നാൽ ഗ്രഹാതിഗ്രഹങ്ങളാൽ ഗ്രസ്തനായി സംസരിക്കുന്ന ഒരാൾ ഉണ്ടോ അതോ ഇല്ലയോ? ഉണ്ടെങ്കിൽ അവൻെറ ലക്ഷണമെന്ത്? എന്നിങ്ങിനെ ആത്മാവിനെക്കുറിച്ച് വിവേകമുണ്ടാക്കാനായി ഉഷസ്ത പ്രശ്നം തുടങ്ങുകയാണ്. നിരുപാധികസ്വരൂപനും ക്രിയാകാരകരഹിത സ്വഭാവത്തോടു കൂടിയവനുമായ ആത്മാവിനെ അറിഞ്ഞാൽ ബന്ധനത്തിൽനിന്നും അതിൻെറ പ്രേരക വസ്തുവിൽ നിന്നും മുക്തികിട്ടും. ആഖ്യായികാ സംബന്ധം പ്രസിദ്ധമാണല്ലോ.

**മന്ത്രഃ 1 —** അഥ ഹൈനമുഷസ്തൾചാക്രായണഃ പ—പ്രച്ഛ യാജ്ഞവൽക്യേതി ഹോവാച യത്സാക്ഷാ—ദപരോക്ഷാദ് ബ്രഹ്മ യ ആത്മാ സർവ്വാന്തരസ്തം മേ വ്യാചക്ഷ്യേത്യേഷ ത ആത്മാ സർവ്വാന്തരഃ കതമോ യാജ്ഞവൽക്യ സർവ്വാന്തരോ യഃ പ്രാണേന പ്രാണിതി സ ത ആത്മാ സർവ്വാന്തരോ യോ ഽ പാനേനാപാനീതി സ ത ആത്മാ സർവ്വാന്തരോ യോ വ്യാനേന വ്യാനീതി സ ത ആത്മാ സർവ്വാന്തരോ യ ഉദാനേനോദാനിതി സ ത ആത്മാ സർവ്വാന്തര ഏഷ ത ആത്മാ സർവ്വാന്തരഃ.

**മന്ത്രാർത്ഥം 1 —** അനന്തരം ചക്രപുത്രനായ ഉഷസ്തൻ ഇവനോടു ചോദിച്ചു. "യാജ്ഞവൽക്യ" എന്നു വിളിച്ച് അവൻ പറഞ്ഞു. "ഏതാണോ സാക്ഷാത്തും അപരോക്ഷവുമായ ബ്രഹ്മം, ഏതാണോ എല്ലാത്തിനും ഉള്ളിലുള്ള ആത്മാവ് അതിനെ എനിക്ക് സ്പഷ്ടമായി പറഞ്ഞുതരൂ" എന്ന്. "നിൻെറ ഈ ആത്മാവാണ് എല്ലാ

ത്തിനും ഉള്ളിലുള്ളത് " എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. "യാജ്ഞവൽക്യ, ഏതാണ് എല്ലാത്തിനും ഉള്ളിലുള്ളത് " എന്ന് വീണ്ടും ചോദിച്ചു. "ഏതാണോ പ്രാണനെക്കൊണ്ട് പ്രാണിക്കുന്നത് , നിൻെറ ആ ആത്മാവാണ് എല്ലാത്തിനും ഉള്ളിലുള്ളത് . ഏതാണോ അപാനനെക്കൊണ്ട് അപാനിക്കുന്നത് , നിൻെറ ആ ആത്മാവാണ് എല്ലാത്തിൻെറയും ഉള്ളിലുള്ളത് . ഏതാണോ വ്യാനനെക്കൊണ്ട് വ്യാനിക്കുന്നത് , നിൻെറ ആ ആത്മാവാണ് എല്ലാത്തിൻെറയും ഉള്ളിലുള്ളത് . ഏതാണോ ഉദാനനെക്കൊണ്ട് ഉദാനിക്കുന്നത് , നിൻെറ ആ ആത്മാവാണ് എല്ലാത്തിൻെറയും ഉ്ളളിലുള്ളത് . നിൻെറ ഈ ആത്മാവാണ് എല്ലാത്തിൻെറയും ഉള്ളിലുള്ളത് .

**ഭാഷ്യ 1 —** അഥ ഹൈനം പ്രകൃതം യാജ്ഞവൽക്യമുഷസ്തോ നാമതഃ ചക്രസ്യാപത്യം ചാക്രായണഃ പപ്രച്ഛ. യദ് ബ്രഹ്മ സാക്ഷാദവ്യവഹിതം കേനചിത് ദ്രഷ്ടുരപരോക്ഷാദഗൗണം, ന ശ്രോത്ര ബ്രഹ്മാദിവത് . കിംതത് ? യ ആത്മാ— ആത്മശബ്ദേന പ്രത്യഗാത്മോച്യതേ. തത്ര ആത്മശബ്ദസ്യ പ്രസിദ്ധത്വാത് . സർവ്വസ്യാഭ്യന്തരഃ സർവ്വാന്തരഃ യദ്യഃ ശബ്ദാഭ്യാം പ്രസിദ്ധ ആത്മാ ബ്രഹ്മേതി. തമാത്മനാം മേ മഹ്യം വ്യാചക്ഷ്വേതി. വിസ്പഷ്ടം ശൃംഗേ ഗൃഹീത്വാ യഥാ ഗാം ദർശയതി തഥാചക്ഷ്വ, സോ ऽ യമിത്യേവം കഥയസ്വ ഇത്യർത്ഥഃ

അനന്തരം പ്രകൃതത്തിലുള്ള യാജ്ഞവൽക്യനോട് ഉഷസ്തനെന്നു പേരായ ചക്രൻെറ പുത്രൻ ചാക്രായണൻ ചോദിച്ചു. യാതൊന്നാണോ സാക്ഷാത് ബ്രഹ്മം, മറെറാരു വസ്തുവിൽ നിന്നും അവ്യവഹിതമായി ദ്രഷ്ടാവിന് അപരോക്ഷമായി ശ്രോത്രബ്രഹ്മാദികളെപ്പോലെയല്ലാതെ അഗൗണമായിരിക്കുന്ന ആ ബ്രഹ്മം ഏതാണ് ? യാതൊന്നാണോ ആത്മാവ് — ഇവിടെ ആത്മശബ്ദം വഴി പ്രത്യഗാത്മാവാണ് പറയപ്പെട്ടിരിക്കുന്നത് . ഈ അർത്ഥത്തിലാണ് ആത്മശബ്ദത്തിന് പ്രസിദ്ധി — എല്ലാത്തിനും ഉള്ളിലായി, സർവ്വാന്തര്യാമിയായി യത് എന്നും യ എന്നുമുള്ള ശബ്ദങ്ങളാൽ പ്രസിദ്ധമായ ആ ആത്മാവ് ബ്രഹ്മമാണ് . ആ ആത്മാവിനെപ്പററി എനിക്ക് സ്പഷ്ടമായി പറഞ്ഞുതരൂ. കൊമ്പു പിടിച്ച് പശുവിനെ സ്പഷ്ടമായി കാണിക്കുന്നതുപോലെ പറഞ്ഞു തരൂ. അതിതാണ് എന്നിങ്ങിനെ പറഞ്ഞുതരൂ എന്നർത്ഥം.

ഏവമുക്തഃ പ്രത്യാഹ യാജ്ഞവൽക്യഃ — ഏഷ തേ തവാത്മാ സർവ്വാന്തരഃ സർവ്വസ്യാഭ്യന്തരഃ സർവ്വവിശേഷേണോപലക്ഷണാർത്ഥംസർവ്വാന്തരഗ്രഹണം. യത്സാക്ഷാദവ്യവഹിതമപരോ ക്ഷാദ് അഗൗണം ബ്രഹ്മ ബൃഹത്തമമാത്മാ

ഇങ്ങിനെ പറയപ്പെട്ട യാജ്ഞവൽക്യൻ മറുപടി പറഞ്ഞു — നിൻെറ ഈ ആത്മാവ് സർവ്വാന്തരനാണ് , എല്ലാത്തിൻേറയും ഉള്ളിലുള്ളതാണ് . സർവ്വാന്തര ശബ്ദത്തിൻെറ ഗ്രഹണം എല്ലാവിശേഷണങ്ങളുടെയും ഉപലക്ഷണത്തിനായിട്ടാണ് . യാതൊന്നാണോ സാക്ഷാത്തായി അവ്യവഹിതമായി അപരോക്ഷ

സർവ്വസ്യ സർവ്വസ്യാഭ്യാന്തരഃ, ഏതൈർഗുണൈഃ സമസ്തൈര്യു—ക്ത ഏഷഃ. കോ ʃ സൗ ? തവാത്മാ. യോ ʃ യം കാര്യകരണസംഘാതഃ തവ സ യേനാത്മനാ ആത്മവാൻ സ ഏവ തവാത്മാ. തവ കാര്യകരണ—സംഘാതസ്യേത്യർത്ഥഃ .

മായതിനാൽ അഗൗണമായ ബ്രഹ്മം, ബൃഹത്തമമായത് , ആ ആത്മാവ് എല്ലാ ത്തിൻെറയും ഉള്ളിലുള്ളതാണ് . അത് ഈ ഗുണങ്ങളെല്ലാം ചേർന്നതാണ്. ഏതേതാണ് ? നിൻെറ ആത്മാവാണ് ഇത് . നിൻെറ ഈ ശരീരേന്ദ്രിയ സംഘാതം യാതൊരാത്മാവിനാൽ ആത്മവാനായിരിക്കുന്നുവോ അതുതന്നെയാണ് നിൻെറ ആത്മാവ് — ദേഹേന്ദ്രിയ സംഘാതമായ നിൻെറ എന്നർത്ഥം.

തത്ര പിണ്ഡഃ തസ്യാഭ്യന്തരേ ലിംഗാത്മാ കരണസംഘാതഃ, തൃതീ—യോ യശ്ച സംദിഹ്യമാനസ്തേഷു കതമോ മമാത്മാ സർവ്വാന്തരഃ ത്വയാ വിവക്ഷിത ഇത്യുക്ത ഇതര ആഹ — യഃ പ്രാണേന മുഖനാസികാസ—ഞ്ചാരിണാ പ്രാണിതി പ്രാണചേ—ഷ്ടാം കരോതി, യേന പ്രാണഃ പ്ര—ണീയത ഇത്യർത്ഥഃ, സ തേ തവ കാര്യകരണസംഘാതസ്യ ആത്മാ വിജ്ഞാനമയഃ . സമാനമന്യത് . യോ ʃ പാനേനാപാനീതി യോ വ്യാ—നേന വ്യാനീതീതി. ച്ഛാന്ദസം ദൈർഘ്യം.

ആദ്യമായി പിണ്ഡമുണ്ട് . അതിനു ള്ളിൽ ഇന്ദ്രിയ സംഘാതമായ ലിംഗശരീരവും . മൂന്നാമതായി യാതൊന്നുണ്ടോ അതു സന്ദേഹാസ്പദമാണ് . അവയിൽ നീ പറഞ്ഞ സർവ്വാന്തരനായ എൻെറ ആത്മാവേതാണ് എന്നു പറഞ്ഞപ്പോൾ മററയാൾ പറഞ്ഞു — ഏതാണോ മുഖം വഴിയും നാസിക വഴിയും സഞ്ചരിച്ച് പ്രാണനം ചെയ്യുന്നത് , പ്രണചേഷ്ടയെ ചെയ്യുന്നത് , ഏതൊന്നുവഴി പ്രാണൻ ചേഷ്ടിക്കുന്നു എന്നർത്ഥം, അതാണ് ദേഹേന്ദ്രിയസംഘാതമായ നിൻെറ വിജ്ഞാനമയനായ ആത്മാവ് . മററു ള്ളതും ഇതുപോലെ തന്നെ — ഏത് അപാനൻ വഴി അപാനിക്കുന്നുവോ വ്യാനൻവഴി വ്യാനിക്കുന്നുവോ എന്നെല്ലാം. ദീർഘം ച്ഛാന്ദസമാണ് .

സർവ്വാഃ കാര്യകരണ സം—ഘാതഗതാഃ പ്രാണനാദി ചേഷ്ടാ, ദാരുയന്ത്രസ്യേവ യേന ക്രിയന്തേ — ന ഹി ചേതനാവദനധിഷ്ഠിതസ്യ ദാരുയന്ത്രസ്യേവ പ്രാണനാദി—ചേഷ്ടാ വിദ്യന്തേ; തസ്മാദ്വി—ജ്ഞാനമയേന അധിഷ്ഠിതം വില—ക്ഷണേന ദാരുയന്ത്രവത് പ്രാണ—നാദിചേഷ്ടാം പ്രതിപദ്യതേ. തസ്മാത് സോ ʃ സ്തി കാര്യകര—ണസംഘാതവിലക്ഷണഃ യശ്ചേ—ഷ്ടയതി.

മരപ്പാവയെപ്പോലെ ശരീരേന്ദ്രിയ സംഘാതത്തിൽ പ്രാണനാദിയായ ചേഷ്ടകളെല്ലാം യാതൊന്നുവഴി ചെയ്യപ്പെടുന്നുവോ അത് സർവ്വാന്തര്യാമിയായ നിൻെറ ആത്മാവാണ് . സചേതനമായ ഒരധിഷ്ഠാതാവിൻെറ പ്രേരണയില്ലാതെ മരപ്പാവക്ക് ജീവനുള്ളതുപോലെ ചേഷ്ടിക്കാൻ പററുകയില്ലല്ലോ. അതുപോലെ ഈ സ്ഥൂലശരീരത്തിൻെറ പ്രാണനാദി ചേഷ്ടകളും ചേതനനായ ആത്മാവിനെ കൂടാതെ ചെയ്യാവുന്നതല്ല. അതിനാലീ ശരീരം, മരപ്പാവയെപ്പോലെ തന്നിൽ നിന്നും ഭിന്നനായിരിക്കുന്ന വിജ്ഞാനമയനായ ആത്മാവിനാൽ അധിഷ്ഠിതമായിട്ടാണ് പ്രാണനാദിചേഷ്ടകളെ ചെയ്യുന്നത് . അങ്ങിനെ ശരീരേന്ദ്രിയ വിലക്ഷണനായി ചേഷ്ടിക്കുന്ന ഒരാത്മാവുണ്ടെന്നു വരുന്നു.

**മന്ത്രഃ 2 —** സ ഹോവാചോഷസ്തശ്ചാക്രായണോ യഥാ വിബ്രൂയാദസൗ ഗൗരസാവശ്വ ഇത്യേവമേവൈ—തദ്വ്യപദിഷ്ടം ഭവതി യദേവ സാക്ഷാദപരോക്ഷാദ് ബ്രഹ്മ യ ആത്മാ സർവ്വാന്തരസ്തം മേ വ്യാചക്ഷ്വ —ത്യേഷ ത ആത്മാ സർവ്വാന്തരഃ കതമോ യാജ്ഞവൽക്യ സർവ്വാന്തരഃ. ന ദൃഷ്ടേർദ്രഷ്ടാരം പശ്യേർന്ന ശ്രുതേഃ ശ്രോതാരം ശൃണുയാ ന മതേർമ്മന്താരം മനീഥാ ന വിജ്ഞാതേർവ്വിജ്ഞാതാരം വിജാനീയാഃ. ഏഷ ത ആ—ത്മാ സർവ്വാന്തരോ ∫ തോ ∫ ന്യദാർത്തം തതോ ഹോ—ഷസ്തശ്ചാക്രായണ ഉപരരാമ.

**മന്ത്രാർത്ഥം 2 —** ചക്രപുത്രനായ ഉഷസ്തൻ പറഞ്ഞു. "എപ്രകാരമാണോ 'അതാണ് കാള, അതാണ് കുതിര' എന്ന് വേർതിരിച്ചു പറയുന്നത് അങ്ങനെതന്നെയാണ് ഈ ബ്രഹ്മം വ്യപദേശിക്കപ്പെടേണ്ടത് . ഏതാണോ സാക്ഷാദ് അപരോക്ഷബ്രഹ്മം ഏതാണോ സർവ്വാന്തരമായ ആത്മാവ് അതിനെ എനിക്ക് വ്യാഖ്യനിച്ചു തരൂ" എന്ന് . "നിൻെറ ഈ ആത്മാവ് സർവ്വാന്തരമായതാണ് " എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. "അല്ലയോ യാജ്ഞവൽക്യ, ഏതാണ് സർവ്വാന്തരമായത് ? " (എന്ന് ഉഷസ്തൻ ചോദിച്ചു) "ദൃഷ്ടിയുടെ ദ്രഷ്ടാവിനെ നിനക്ക് കാണാൻ കഴിയുകയില്ല. ശ്രോത്രത്തിൻെറ ശ്രോതാവിനെ നിനക്ക് കേൾക്കാൻ കഴിയുകയില്ല. മതിയുടെ മന്താവിനെ നിനക്ക് മനനം ചെയ്യാൻ കഴിയുകയില്ല. വിജ്ഞാനത്തിൻെറ വിജ്ഞാതാവിനെ നിനക്കറിയാൻ കഴിയുകയില്ല. ഈ നിൻെറ ആത്മാവാണ് സർവ്വാന്തരമായത് . ഇതിൽ നിന്നന്യമായത് ആത്തമായതാണ് (വിനാശി) അപ്പോൾ ചാക്രായണനായ ഉഷസ്തൻ വിരമിച്ചു.

**ഭാഷ്യഃ 2 —** സ ഹോവാചോഷസ്ത—ശ്ചാക്രായണഃ — യഥാ കശ്ചിദന്യ—ഥാ പ്രതിജ്ഞായ പൂർവ്വം, പുനർവ്വിപ്രതിപന്നോ ബ്രൂയാദന്യഥാ ∫ സൗ ഗൗരസാവശ്വഃ യശ്ചലതി ധാ—വതീതി വാ, പൂർവ്വം പ്രത്യക്ഷം ദർ—ശയാമീതി പ്രതിജ്ഞായ, പശ്ചാച്ച—ലനാദിലിംഗൈഃ വ്യപദിശതി, ഏവമേവൈതദ് ബ്രഹ്മ പ്രാ—ണനാദിലിംഗൈർവ്യപദിഷ്ടം ഭവതി ത്വയാ. കിം ബഹുനാ? ത്യക്ത്വാ

ചാക്രായണനായ ആ ഉഷസ്തൻ പറഞ്ഞു — ഒരാളാദ്യം ഒരുവിധം ഏററു പറഞ്ഞിട്ട് മറെറാരുവിധം പറയുന്നതു പോലെയാണ് ഇത് — മുമ്പ് പ്രത്യക്ഷമായികാണിക്കാമെന്നേററിട്ട് "ഇളകുന്നതു കാളയും ഓടുന്നത് കുതിരയും ആണ് " എന്നിങ്ങിനെ അടയാളങ്ങളെക്കൊണ്ട് വ്യപദേശിക്കുന്നതുപോലെയാണ് അങ്ങ് പ്രാണാദി ലക്ഷണങ്ങളാൽ ബ്രഹ്മത്തെ കാണിച്ചു തരുന്നത് . എന്തിനധികം? ഗോതൃഷ്ണാനിമിത്തമായ വ്യാജമെല്ലാമുപേക്ഷിച്ച് ഏതാണോ

ഗോതൃഷ്ണാനിമിത്തം. വ്യാജം, യദേവ സാക്ഷാദപരോക്ഷാദ് — ബ്രഹ്മ യ ആത്മാസർവ്വാന്തരഃ തം മേ വ്യാചക്ഷ്വേതി.

സാക്ഷാത് അപരോക്ഷബ്രഹ്മം, ഏതാണോ സർവ്വന്തരമായ ആത്മാവ് അതിനെ എനിക്ക് സ്പഷ്ടമായി കാണിച്ചു തരൂ — എന്ന്.

ഇതര ആഹ — യഥാ മയാ പ്രഥമം പ്രതിജ്ഞാതഃ തവാത്മാ — ഏവംലക്ഷണ ഇതി താം പ്രതിജ്ഞാമനുവർത്ത ഏവ. തത്തഥൈവ, യഥോക്തം മയാ. യത് പുനരുക്തം തമാത്മാനം ഘടാദിവദ്വിഷയീ കുർവ്വിതി, തദശക്യത്വാന്ന ക്രിയതേ. കസ്മാത് പുനസ്തദശക്യം ഇത്യാഹ — വസ്തുസ്വാഭാവ്യാത്. കിം പുനസ്തദ്വസ്തുസ്വാഭാവ്യം? ദൃഷ്ട്യാദിദ്രഷ്ടൃത്വം. ദൃഷ്ടേർ—ദ്രഷ്ടാ ഹ്യാത്മാ. ദൃഷ്ടിരിതി ദ്വിവിധാ ഭവതി — ലൗകികീ പാരമാർത്ഥികീ ചേതി. തത്ര ലൗകികീ ചക്ഷുഃ സംയുക്താ അന്തഃകരണവൃത്തിഃ. സാ ക്രിയത ഇതി ജായതേ വിനശ്യതി ച. യാ ത്വാത്മനോ ദൃഷ്ടിഃ — അഗ്ന്യുഷ്ണ പ്രകാശാദിവത്സാ ചദ്രഷ്ടുഃ സ്വരൂപത്വാന്ന ജായതേ ന വിനശ്യതി ച. സാ ക്രിയമാണയോപാധിഭൂതയാ സംസൃഷ്ടേവേതി വ്യപദിശ്യതേ ദ്രഷ്ടേതി, ഭേദവച്ച ദ്രഷ്ടാ ദൃഷ്ടിരിതി ച.

മററയാൾ പറഞ്ഞു — ഞാനാദ്യം പ്രതിജ്ഞ ചെയ്തതുപോലെയാണ് നിൻെറ ആത്മാവ്. ഇന്ന ലക്ഷണത്തോടു കൂടിയതാണെന്ന് പറഞ്ഞത് വീണ്ടും പറയുകയാണ്. ഞാൻ പറഞ്ഞതെങ്ങിനെയാണോ അതങ്ങിനെ തന്നെയാണ്. പറയപ്പെട്ട ആ ആത്മാവിനെ ഘടാദികളെപ്പോലെ വിഷയീകരിക്കാൻ വയ്യാത്തതിനാൽ അതിനു തുനിയുന്നില്ല. എന്തുകൊണ്ടതു വയ്യ എന്നു പറയുന്നു — വസ്തുവിൻെറ സ്വഭാവം മൂലം. ആ വസ്തുസ്വഭാവമെന്താണ്? ദൃഷ്ട്യാദികളുടെ ദ്രഷ്ടൃത്വം. ദൃഷ്ടിയുടെ ദ്രഷ്ടാവുതന്നെയാണ് ആത്മാവ്. ദൃഷ്ടി രണ്ടു വിധമുണ്ട് — ലൗകികമെന്നും പാരമാർത്ഥികമെന്നും. അതിൽ ലൗകികമായത് ചക്ഷുസ്സോടുകൂടിയ അന്തഃ കരണവൃത്തിയാണ്. അത് ചേഷ്ടിക്കുന്നതാകയാൽ ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നു. ആത്മീയദൃഷ്ടി യാതൊന്നാണോ അത് — അഗ്നിക്ക് ഉഷ്ണവും പ്രകാശവും പോലെ — ദ്രഷ്ടാവിൻെറ സ്വരൂപമായതിനാൽ ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നില്ല. അത് ചേഷ്ടിച്ചു കൊണ്ടിരിക്കുന്ന സോപാധികമായ ദൃഷ്ടിയുമായി ചേർന്നിരിക്കുന്നു. അതിനാൽ ആത്മാവിനെ ദ്രഷ്ടാവെന്നു പറയുന്നു. ദ്രഷ്ടാവ്, ദൃഷ്ടി എന്നിങ്ങിനെ ഭിന്നമെന്നു പോലെയിരിക്കുകയും ചെയ്യുന്നു.

യാസൗ ലൗകികീ ദൃഷ്ടിഃ ചക്ഷുദ്വാരാ രൂപോപരക്താ ജായമാനൈവ, നിത്യയാ ആത്മദൃഷ്ട്യാ സംസൃഷ്ടേവ, തത് പ്രതിച്ഛായായാ തയാ വ്യാപ്തൈവ ജായതേ തഥാ വിനശ്യതി ച. തേനോപചര്യതേ ദ്രഷ്ടാ സദാ പശ്യന്നപി പശ്യതി ന. പശ്യതി ചേതി. ന തു പുനർദ്രഷ്ടുഃ ദൃഷ്ടേഃ കദാചിദപ്യന്യഥാത്വം. തഥാ ച വക്ഷ്യതി ഷഷ്ഠേ — "ധ്യായതീവ ലേലായതീവ" (4.3.7). "ന ഹി ദ്ര—

രൂപത്താൽ നിറംപിടിപ്പിക്കപ്പെട്ട ചക്ഷുസ്സുവഴിയുണ്ടാവുന്ന ലൗകിക ദൃഷ്ടി ഉണ്ടാകുമ്പോൾ തന്നെ നിത്യമായ ആത്മദൃഷ്ടിയുമായി ചേർന്നതുപോലെ അതിൻെറ പ്രതിച്ഛായയായും അതിൽ വ്യാപിച്ചുമാണ് ഉണ്ടാവുകയും നശിക്കുകയും ചെയ്യുന്നത്. അതിനാൽ ദ്രഷ്ടാവെപ്പോഴും ദർശിക്കുന്നുണ്ടെങ്കിലും ഉപചാരമായി ദർശിക്കുന്നു എന്നും ദർശിക്കുന്നില്ല എന്നും പറയുകയാണ്. ദ്രഷ്ടാവിൻെറ ദൃഷ്ടിക്ക് ഒരിക്കലും മാററമില്ല. ഈ വാസ്തവം ഷഷ്ഠത്തിൽ പറയും

ഷ്ടുർദൃഷ്ടേർ വിപരിലോപോ വിദ്യതേ" (4.3.23) ഇതി ച.

"ധ്യാനിക്കുന്നതുപോലെയും ചേഷ്ടിക്കുന്നതുപോലെയു" "ദ്രഷ്ടാവിൻ ദൃഷ്ടിയിൽനിന്നും വിപരിലോപമില്ല തന്നെ" എന്നിങ്ങിനെ.

തമിമർത്ഥമാഹ ലൗകിക്യാ ദൃഷ്ടേഃ കർമ്മഭൂതായാ ദ്രഷ്ടാരം സ്വകീയയാ നിത്യയാ ദൃഷ്ട്യാ വ്യാപ്താരം ന പശ്യേഃ. യാസൗ ലൗകികീ ദൃഷ്ടിഃ കർമ്മഭൂതാ, സാ രൂപോപരക്താ രൂപാഭിവ്യഞ്ജികാ നാത്മാനം സ്വാത്മനോ വ്യാപ്താരം പ്രത്യംചം വ്യാപ്നോതി. തസ്മാത്തം പ്രത്യഗാത്മാനം ദൃഷ്ടേർ ദ്രഷ്ടാരം ന പശ്യേഃ. തഥാ ശ്രുതേഃ ശ്രോതാരം ന ശൃണുയാഃ. തഥാ മതേർമനോവൃത്തേഃ കേവലായാ വ്യാപ്താരം ന മനീഥാഃ. തഥാ വിജ്ഞാതേഃ കേവലായാ ബുദ്ധിവൃത്തേഃ വ്യാപ്താരം ന വിജാനീയാഃ ഏഷ വസ്തുനഃ സ്വഭാവഃ. അതോ നൈവ ദർശയിതും ശക്യതേ ഗവാദിവത്.

ആ ഇതേ അർത്ഥത്തെ യാജ്ഞവൽക്യൻ പറഞ്ഞു — കർമ്മഭൂതമായ ലൗകികദൃഷ്ടിയുടെ ദ്രഷ്ടാവിനെ അതായത് ലൗകികദൃഷ്ടിയെ തന്റെ നിത്യദൃഷ്ടികൊണ്ട് വ്യാപിച്ചിരിക്കുന്നവനെ നിനക്കുകാണാൻ പററില്ല. കർമ്മഭൂതമായ ലൗകികദൃഷ്ടി രൂപംകൊണ്ട് നിറംപിടിപ്പിക്കപ്പെട്ടിരിക്കുന്നു. അതിനാലത് രൂപത്തെ കാണിക്കുകയല്ലാതെ തന്നെയോ തന്നിൽ വ്യാപിച്ചിരിക്കുന്നന പ്രത്യഗാത്മാവിനേയോ വ്യാപിക്കുന്നില്ല. അതിനാൽ ദൃഷ്ടിയുടെ ദ്രഷ്ടാവായ ആ പ്രത്യാഗാത്മാവിനെ നിനക്ക് കാണാൻ കഴിയുകയില്ല. അതുപോലെ ശ്രുതിയുടെ ശ്രോതാവിനെ കേൾക്കാൻ കഴിയുകയില്ല. മതിയുടെ മന്താവിനെ കേവലമായ മനോവൃത്തിയുടെ മന്താവിനെ മനനം ചെയ്യാൻ കഴിയുകയില്ല. അതുപോലെ കേവലമായ ബുദ്ധിവൃത്തിയിൽ വ്യാപിച്ചിരിക്കുന്നവനെ നിനക്ക് അറിയാൻ കഴിയുകയില്ല. ഇത് വസ്തുവിന്റെ സ്വഭാവമാണ്. അതിനാൽ പശു മുതലായവയെപ്പോലെ കാണിക്കപ്പെടാവുന്നതല്ല.

"ന ദൃഷ്ടേർ ദ്രഷ്ടാരം" ഇത്യത്രാക്ഷരാണ്യന്യഥാ വ്യാചക്ഷതേ കേചിത് ന ദൃഷ്ടേർ ദ്രഷ്ടാരം ദൃഷ്ടേഃ കർത്താരം ദൃഷ്ടിഭേദമകൃത്വാ ദൃഷ്ടിമാത്രസ്യ കർത്താരം ന പശ്യേരിതി. ദൃഷ്ടേരിതി കർമ്മണി ഷഷ്ഠി. സാ ദൃഷ്ടിഃ ക്രിയമാണാ ഘടവത് കർമ്മ ഭവതി. ദ്രഷ്ടാരമിതി തൃജംതേന ദ്രഷ്ടുർദൃഷ്ടി കർത്തൃത്വമാചഷ്ടേ. തേനാസൗ ദൃഷ്ടേർദ്രഷ്ടാ ദൃഷ്ടേഃ കർത്തേതി വ്യാഖ്യാതൃണാമഭിപ്രായഃ.

"ന ദൃഷ്ടേർ ദ്രഷ്ടാരം" എന്നതിനെ ചിലർ മററുതരത്തിൽ വ്യാഖ്യാനിക്കുന്നുണ്ട് "ദൃഷ്ടേഃ" എന്നത് കർമ്മണിഷഷ്ഠിയാണ്. ആ ദൃഷ്ടി ഉണ്ടാക്കപ്പെടുന്നതാകയാൽ ഘടംപോലെ കർമ്മമായിത്തീരുന്നു. ദ്രഷ്ടാരമെന്നത്രിജന്തംവഴി ദൃഷ്ടിയുടെ കർത്തൃത്വത്തെ പറയുന്നു. അതുകൊണ്ട് ദൃഷ്ടിയുടെ ദ്രഷ്ടാവെന്നുവച്ചാൽ ദൃഷ്ടിയുടെ കർത്താവെന്നാണ്. അപ്പോൾ ദൃഷ്ടിയുടെ ദ്രഷ്ടാവിനെ അഥവാ കർത്താവിനെ — എല്ലാ ദൃഷ്ടികളുടേയും കർത്താവിനെ നിനക്കു കാണാൻ കഴിയുകയില്ല എന്നർത്ഥം കിട്ടുമെന്നാണ് വ്യാഖ്യാതാക്കളുടെ പക്ഷം.

തത്ര ദൃഷ്ടേരിതി ഷഷ്ഠ്യ—

അങ്ങിനെയാവുമ്പോൾ "ദൃ

ന്തേന ദൃഷ്ടിഗ്രഹണം നിരർത്ഥകമിതി ദോഷം ന പശ്യന്തി. പശ്യതാം വാ പുനരുക്തമസാരഃ പ്രമാദപാഠ ഇതി വാ ന ആദരഃ. കഥം പുനരാധിക്യം? ത്രിജംതേനൈവ ദൃഷ്ടികർത്തൃത്വസ്യ സിദ്ധത്വാത് ദൃഷ്ടേരിതി നിരർത്ഥകം തദാ "ദ്രഷ്ടാരം ന പശ്യേഃ" ഇത്യേതാവദേവ വക്തവ്യം. യസ്മാദ്ധാതോഃ പരസ്തൃച്ശ്രൂയതേ, തദ്ധാത്വർത്ഥ കർത്തരി ഹി തൃച്സ്മര്യതേ. "ഗന്താരം ഭേത്താരം വാ നയതി" ഇത്യേതാവാനേവ ഹി ശബ്ദഃ പ്രയുജ്യതേ. ന തു "ഗതേർഗ്ഗന്താരം ഭിദേർഭേത്താരം" ഇതി അസതി അർത്ഥവിശേഷേ പ്രയോക്തവ്യഃ. ന ച അർത്ഥവാദത്വേന ഹാതവ്യം സത്യാം ഗതൗ. നച പ്രമാദപാഠഃ സർവ്വേഷാമവിഗാനാത് . തസ്മാദ് വ്യാഖ്യാതൄണാമേവ ബുദ്ധി ദൗർബല്യം, നാദ്ധ്യേതൄ പ്രമാദഃ.

ഷ്ടേഃ" എന്നഷഷ്ഠ്യന്തംകൊണ്ട് ദൃഷ്ടിയുടെ ഗ്രഹണം നിരർത്ഥകമാവുമെന്ന ദോഷത്തെ അവർ കാണുന്നില്ല. അല്ലെങ്കിൽ ആ പുനരുക്തത്തെ കണ്ടിട്ടും നിസ്സാരമായ ഒരു പ്രമാദപാഠമാണെന്നുവച്ച് അതിനെ ആദരിക്കുന്നില്ല. എങ്ങിനെയാണ് പുനരുക്തത്വം? ത്രിജന്തംകൊണ്ടു തന്നെ ദൃഷ്ടികർത്തൃത്വം സിദ്ധമാണ് . അതിനാൽ "ദൃഷ്ടേഃ" എന്നത് നിരർത്ഥകമാവും. അപ്പോൾ "ദ്രഷ്ടാരം ന പശ്യേഃ" എന്നുമാത്രം പറഞ്ഞാൽ മതിയാവും. കാരണം ഒരു ധാതുവിനെ പിന്നിൽ "തൃച് " പ്രത്യയം വരുമ്പോൾ ആ പ്രത്യയത്തിനർത്ഥം ആ ധാതുവിൻെറ അർത്ഥമായ ക്രിയയുടെ കർത്താവെന്നാണ് . "ഗന്താവിനേയോ ഭേത്താവിനേയോ നയിക്കുന്നു." എന്നല്ലാതെ "ഗതിയുടെ ഗന്താവിനെ ഭിദിയുടെ ഭേത്താവിനെ" എന്നൊന്നും, അർത്ഥവിശേഷവിവക്ഷയില്ലെങ്കിൽ, പറയാവുന്നതല്ല. ഗതിയുള്ളപ്പോൾ അത് അർത്ഥവാദമെന്നു പറഞ്ഞു തള്ളാനും പററുകയില്ല. പ്രമാദപാഠമെന്നും പറയാവുന്നതല്ല. അതിനാലത് വ്യാഖ്യാതാക്കളുടെ തന്നെ ബുദ്ധി ദൗർബ്ബല്യമാണ് ; അദ്ധ്യേതാക്കളുടെ പ്രമാദമല്ല..

യഥാ ത്വസ്മാഭിർവ്യാഖ്യാതം — ലൗകികദൃഷ്ടേഃ വിവിച്യ നിത്യദൃഷ്ടിവിശിഷ്ട ആത്മാ പ്രദർശയിതവ്യഃ, തഥാ കർത്തൃകർമ്മവിശേഷണത്വേന ദൃഷ്ടിശബ്ദസ്യ ദ്വിഃ പ്രയോഗ ഉപപദ്യതേ ആത്മസ്വരൂപ നിർദ്ധാരണായ. "ന ഹി ദ്രഷ്ടുർദൃഷ്ടേഃ" ഇതി ച പ്രദേശാന്തരവാക്യേനൈവ ഏകവാക്യതോപപന്നാ ഭവതി. തഥാ ച "ചക്ഷൂംഷി പശ്യതി" (കേ. ഉ. 1. 6) "ശ്രോത്രമിദം ശ്രുതം" (കേ. ഉ. 1. 7) ഇതി ശ്രുത്യന്തരരേണ ഏകവാക്യതോപപന്നാ. ന്യായാച്ച. ഏവമേവ ഹ്യാത്മനോ നിത്യത്വം ഉപപദ്യതേ വിക്രിയാഭാവേ. വിക്രിയാവച്ച നിത്യമിതി ച വിപ്രതിഷിദ്ധം. "ധ്യായതീവ ലേലായതീവ" (4. 3. 7) " ന ഹി

എന്നാൽ ഞാൻ വ്യാഖ്യാനിച്ചതുപോലെ ലൗകികദൃഷ്ടിയിൽനിന്നും വേർതിരിച്ചു നിത്യ ദൃഷ്ടിവിശിഷ്ടനായ ആത്മാവിനെ കാണിക്കേണ്ടിയിരിക്കുന്നു. അതുപോലെ കർത്താവിനും കർമ്മത്തിനും വിശേഷണമായി ദൃഷ്ടി ശബ്ദത്തെ രണ്ടുതവണ പ്രയോഗിച്ചത് ആത്മസ്വരൂപത്തെ ഉറപ്പിക്കുന്നതിനായതിനാൽ പ്രസക്തം തന്നെ. "ന ഹി ദ്രഷ്ടുർ ദൃഷ്ടേഃ" എന്നിങ്ങിനെ മറെറാരിടത്തെ വാക്യം വഴിയും ഏകവാക്യത ഉള്ളതായിത്തീരുന്നു. അതുപോലെ ഏതിൻെറ സഹായത്താൽ "ചക്ഷുസ്സ് കാണുന്നു" "ശ്രോത്രം കേൾക്കുന്നു" എന്നിങ്ങിനെ മറെറാരു ശ്രുതിയുടെ പ്രഖ്യാപനമുള്ളതിനാലും ഏകത്വം മാത്രമാണ് ഉപപന്നമായിട്ടുള്ളത് . ന്യായവും ഇതിനനുകൂല്യം തന്നെ. ഇങ്ങനെയായാലേ, വിക്രിയയില്ലാത്തതിനാൽ, ആത്മാവിന് നിത്യത്വമുള്ളതായിത്തീരുകയുള്ളൂ. വിക്രിയയുണ്ടെന്നും നിത്യമാ

ദ്രഷ്ടുർ ദൃഷ്ടേർവിപരി ലോപോ വിദ്യതേ" (4. 3. 23) "ഏഷ നിത്യോ മഹിമാ ബ്രാഹ്മണസ്യ" (4. 4. 23) ഇതി ച ശ്രുത്യക്ഷരാണി അന്യഥാ ന ഗച്ഛന്തി.

ണെന്നും പറഞ്ഞത് പരസ്പരവിരുദ്ധമാണ് "ധ്യാനിക്കുന്നതുപോലെയും ചേഷ്ടിക്കുന്നതുപോലെയും" "ദ്രഷ്ടാവിന്റെ ദൃഷ്ടിക്ക് വിപരിലോപം ഭവിക്കുന്നില്ല" "ബ്രാഹ്മണന്റേതാണ് നിത്യമായ ഈ മഹിമാ" എന്നിങ്ങിനെയുള്ള ശ്രുതിവാകൃങ്ങൾ മറെറാരു വിധത്തിലും ശരിയാവില്ല.

നനു ദ്രഷ്ടാ ശ്രോതാ മന്താ വിജ്ഞാതാ ഇത്യേവമാദീന്യപി അക്ഷരാണി ആത്മനോ ഽ വിക്രിയത്വേ ന ഗച്ഛന്തീതി. ന. യഥാപ്രാപ്തലൗകികവാക്യാനുവാദിത്വാത്തേഷാം. ന ആത്മതത്വനിർദ്ധാരണാർത്ഥാനി താനി. "ന ദൃഷ്ടേ ദ്രഷ്ടാരം" ഇത്യേവമാദീനാം അന്യാർത്ഥാസംഭവാത് യഥോക്താർത്ഥപരത്വമവഗമ്യതേ. തസ്മാദനവബോധാദേവ ഹി വിശേഷണം പരിത്യക്തം ദൃഷ്ടേരിതി.

എന്നാൽ ആത്മാവിന് വിക്രിയയില്ലെങ്കിൽ, ദ്രഷ്ടാവ്, ശ്രോതാവ്, മന്താവ്, വിജ്ഞാതാവ് എന്നീപദങ്ങൾക്ക് ഗതിയില്ലാതാവില്ലേ എന്നു തോന്നാം. ഇല്ല. ആ പദങ്ങളെല്ലാം ലോകത്തിൽ നടപ്പുള്ള വാകൃങ്ങളെ അനുവദിക്കുന്നവയാണ്. അവ ആത്മതത്വത്തെ ധരിപ്പിക്കുന്ന അർത്ഥത്തോടുകൂടിയവയല്ല. "നദൃഷ്ടേർ ദ്രഷ്ടാരം" മുതലായ വാകൃങ്ങൾക്ക് മറെറാരർത്ഥമുണ്ടാകാവുന്നതല്ലാത്തതിനാൽ മേൽപറഞ്ഞ അർത്ഥമാണവക്കുള്ളതെന്ന് മനസ്സിലാക്കാം. അതിനാൽ "ദൃഷ്ടേഃ" എന്ന വിശേഷണം പ്രയോഗിച്ചിരിക്കുന്നത് അറിയിക്കാൻ വയ്യാത്തതുകൊണ്ടു തന്നെയാണെന്നു വരുന്നു.

ഏഷ തേ തവാത്മാ സർവൈരുക്തൈർവ്വിശേഷണൈഃ വിശിഷ്ടഃ അത ഏതസ്മാദാത്മനോ ഽ ന്യദാർത്തം കാര്യം വാ ശരീരം കരണാത്മകം വാ ലിംഗം. ഏതദേവൈകം അനാർത്തമവിനാശി കൂടസ്ഥം. തതോ ഹ ഉഷസ്തശ്ചാക്രയണ ഉപരരാമ.

നിന്റെ ഈ ആത്മാവ് പറയപ്പെട്ട എല്ലാ വിശേഷണങ്ങളോടും കൂടിയതാണ്. ഈ ആത്മാവിൽ നിന്നന്യമായതെല്ലാം — കാര്യമായ ശരീരമായാലും കരണാത്മകമായ ലിംഗമായാലും — ആർത്തമായതാണ്, നശിക്കുന്നതാണ്. ഇതൊന്നുമാത്രം അവിനാശിയും കൂടസ്ഥവുമാണ്. അപ്പോൾ ചാക്രായണനായ ഉഷസ്തൻ വിരമിച്ചു.

---

## പഞ്ചമഃ ബ്രാഹ്മണഃ

ബന്ധനം പ്രയോജകമുക്തം. യശ്ച ബദ്ധഃ തസ്യാപ്യസ്തിത്വ— മധിഗതം, വ്യതിരിക്തത്വം ച. ത— സ്യേദാനീം ബന്ധമോക്ഷസാധനം സസംന്യാസമാത്മജ്ഞാനം വക്ത— വ്യമിതി കഹോലപ്രശ്ന ആരഭ്യതേ

## അഞ്ചാം ബ്രാഹ്മണം

ബന്ധനമെന്തെന്നും അതിൻെറ പ്രയോജകങ്ങളെന്തെന്നും പറയപ്പെട്ടു. ആരാണോ ബദ്ധൻ അവൻെറ അസ്തിത്വവും അവൻെറ വിലക്ഷണത്വവും പറഞ്ഞുകഴിഞ്ഞു. ഇനി അവന് ബന്ധമോക്ഷസാധനമായ ആത്മജ്ഞാനം സന്യാസസഹിതം പറയപ്പെടണമെന്നു കരുതി കഹോലപ്രശ്നം ആരംഭിക്കുകയാണ് .

**മന്ത്രഃ 1 —** അഥ ഹൈനം കഹോലഃ കൗഷീതകേയഃ പപ്രച്ഛ യാജ്ഞവൽക്യേതി ഹോവാച യദേവ സാ— ക്ഷാദപരോക്ഷാദ് ബ്രഹ്മ യ ആത്മാ സർവ്വാന്തരസ്തം മേ വ്യാചക്ഷ്വേത്യേഷ ത ആത്മാ സർവ്വാന്തരഃ കതമോ യാജ്ഞവൽക്യ സർവ്വാന്തരോ യോ ഽ ശനായാപിപാസേ ശോകം മോഹം ജരാം മൃത്യുമത്യേതി. ഏതം വൈ തമാത്മാനാം വിദിത്വാ ബ്രാഹ്മണാഃ പുത്രൈഷണാ— യാശ്ച വിത്തൈഷണായാശ്ച ലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി യാ ഹ്യേവ പുത്രൈ— ഷണാ വിത്തൈഷണാ യാ വിത്തൈഷണാ സാ ലോ— കൈഷണോഭേ ഹ്യേതേ ഏഷണേ ഏവ ഭവതഃ. തസ്മാദ് ബ്രാഹ്മണഃ പാണ്ഡിത്യം നിർവിദ്യ ബാല്യേന തിഷ്ഠാസേത് . ബാല്യം ച പാണ്ഡിത്യം ച നിർവിദ്യാഥ മുനിരമൗനം ച മൗനം ച നിർവിദ്യാഥ ബ്രാഹ്മണഃ കേന സ്യാദ്യേന സ്യാത്തേനേദൃശ ഏവാതോ ഽ ന്യദാർത്തം തതോ ഹ കഹോലഃ കൗഷീതകേയ ഉപരരാമ.

**മന്ത്രാർത്ഥം 1 —** അനന്തരം ഇവനോട് കൗഷീതകനായ കഹോലൻ ചോദിച്ചു. "യാജ്ഞവൽക്യ" എന്നുവിളിച്ച് അവൻ പറഞ്ഞു. "ഏതാണോ സാക്ഷാത്തും അപരോക്ഷവുമായ ബ്രഹ്മം ഏതാണോ സർവ്വാന്തരമായ ആത്മാവ് അതിനെ എനിക്ക് വ്യാഖ്യാനിച്ചു തരുക" എന്ന് . "ഈ നിൻെറ ആത്മാവാണ് സർവ്വാന്തരമായത് " എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. "അല്ലയോ യാജ്ഞവൽക്യ, ഏതാണ് സർവ്വാന്തരമായത് ?" "ഏതാണോ വിശപ്പിനേയും ദാഹത്തേയും ശോകത്തേയും മോഹത്തേയും ജരയേയും മൃത്യുവിനേയും അതിക്രമിച്ചിരിക്കുന്നത് (അതാണ് സർവ്വാന്തരമായത് ) ഇപ്രകാരമുള്ള ആ ആത്മാവിനെ അറിഞ്ഞിട്ട് ബ്രാഹ്മണർ പുത്രൈഷണയിൽ നിന്നും വിത്തൈഷണയിൽനിന്നും ലോകൈഷണയിൽനിന്നും

ഉത്ഥാനം ചെയ്ത് പിന്നെ ഭിക്ഷാചര്യയെ ചരിക്കണം. ഏതാണോ പുത്രൈഷണ അതുതന്നെ വിത്തൈഷണ. ഏതാണോ വിത്തൈഷണ അതുതന്നെ ലോകൈഷണ. (സാദ്ധ്യസാധനങ്ങളായി) ഇവ രണ്ടും ഏഷണകൾ തന്നെയാകുന്നു. അതിനാൽ ബ്രാഹ്മണൻ പാണ്ഡിത്യത്തെ അറിഞ്ഞ് (സമ്പാദിച്ച്) ബാല്യഭാവത്തോടെ ഇരിക്കാൻ ഇച്ഛിക്കണം. ബാല്യഭാവത്തേയും പാണ്ഡിത്യത്തേയും നിഃശേഷം സമ്പാദിച്ച് അനന്തരം മുനിയായിത്തീരുന്നു. ആ മനനത്തേയും മൗനത്തേയും നിഃശേഷം സമ്പാദിച്ച് അനന്തരം ബ്രാഹ്മണനായിത്തീരുന്നു". "ആ ബ്രാഹ്മണൻ എന്തു ആചാരത്തോടുകൂടിയിരിക്കും" "എന്ത് ആചാരമാണുള്ളത്, അതോടുകൂടിത്തന്നെ ഇങ്ങിനെയായിത്തീരും. ഇതിൽ നിന്നന്യമായത് ആർത്തമാണ് " അനന്തരം കൗഷീതകേയനായ കഹോലൻ ഉപരമിച്ചു.

**ഭാഷ്യം 1** — അഥ ഹൈനം കഹോലോ നാമതഃ കുഷീതകസ്യാപത്യം കൗഷീതകേയഃ പപ്രച്ഛ, യാജ്ഞവൽക്യേതി ഹോവാചേതി പൂർവ്വവത്. യദേവ സാക്ഷാദപരോക്ഷാത് ബ്രഹ്മ യ ആത്മാ സർവ്വാന്തരഃ തം മേ വ്യാചക്ഷ്വേതി. യം വിദിത്വാ ബന്ധനാത് പ്രമുച്യതേ. യാജ്ഞവൽക്യ ആഹ — ഏഷ തേ തവാത്മാ.

അനന്തരം കുഷീതക പുത്രനായ കൗഷീതകേയനെന്ന കഹോലാഖ്യൻ യാജ്ഞവൽക്യനോടു ചോദിച്ചു. "യാജ്ഞവൽക്യ" എന്നു വിളിച്ച് എന്നതെല്ലാം മുൻപറഞ്ഞപോലെ. യാതൊന്നാണോ സാക്ഷാത് അപരോക്ഷബ്രഹ്മം യാതൊന്നാണോ സർവ്വാന്തരമായ ആത്മാവ് അതിനെ എനിക്ക് വിശദീകരിച്ചു തരൂ. അതിനെ അറിഞ്ഞാൽ ബന്ധനത്തിൽനിന്നും തീരെ വിട്ടുപോരാം. യാജ്ഞവൽക്യൻ പറഞ്ഞു — ഇത് നിന്റെ ആത്മാവാണ്.

കിം ഉഷസ്തകോഹലാഭ്യാമേക ആത്മാ പൃഷ്ടഃ, കിം വാ ഭിന്നാവാത്മാനൗ തുല്യലക്ഷണാവിതി ഭിന്നാവിതി യുക്തം, പ്രശ്നയോരപുനരുക്തത്വോപപത്തേഃ. യദി ഹ്യേക ആത്മാ ഉഷസ്തകഹോലപ്രശ്നയോർവിവക്ഷിതഃ തത്രൈകേനൈവ പ്രശ്നേനാധിഗതത്വാത്തദ്വിഷയോ ദ്വിതീയഃ പ്രശ്നോ/നർത്ഥകഃ സ്യാത്. ന ചാർത്ഥവാദരൂപത്വം വാക്യസ്യ. തസ്മാദ് ഭിന്നാവേതാവാത്മാനൗ ക്ഷേത്രജ്ഞപരമാത്മാനൗ ഇതി കേചിദ് വ്യാചക്ഷതേ.

ഉഷസ്തനും കോഹലനും ചോദിച്ചത് ഒരേ ആത്മാവിനെ ക്കുറിച്ചാണോ തുല്യലക്ഷണമുള്ള ഭിന്നാത്മാക്കളെക്കുറിച്ചാണോ എന്ന് ചിന്തിക്കേണ്ടിയിരിക്കുന്നു. ചോദ്യത്തിന് പുനരുക്തി ദോഷമില്ലെന്നതിനാൽ ഭിന്നങ്ങളാണെന്നതാണ് യുക്തം. ഉഷസ്തനകോഹലന്മാരുടെ ചോദ്യങ്ങൾ ചൂണ്ടിയത് ഒരേ ആത്മാവിലേക്കാണെങ്കിൽ ഒരു ചോദ്യം കൊണ്ടു തന്നെ ഉത്തരം കിട്ടിയ സ്ഥിതിക്ക് രണ്ടാമതു ചോദിച്ചത് നിരർത്ഥകമാകും. ഈ വാക്യം അർത്ഥവാദമാകാനും തരമില്ല. അതിനാൽ ഈ രണ്ടു പേരും ചോദിച്ചത് ക്ഷേത്രജ്ഞനെന്നും പരമാത്മാവെന്നുമുള്ള രണ്ടുതരം ഭിന്ന ആത്മാക്കളെക്കുറിച്ചാണെന്ന് ചിലർ വ്യാഖ്യാനിക്കുന്നു.

തന്ന. തേ ഇതി പ്രതിജ്ഞാനാത് . "ഏഷ ത ആത്മാ" ഇതി ഹി പ്രതിവചനേ പ്രതിജ്ഞാതം. ന ചൈകസ്യ കാര്യകരണസംഘാതസ്യ ദ്വാവാത്മാനൗ ഉപപദ്യേതേ. ഏകോ ഹി കാര്യകരണസംഘാതഃ ഏകേനാത്മനാ ആത്മവാൻ. ന ച ഉഷസ്തസ്യാന്യഃ കഹോലസ്യാന്യോ ജാതിതോ ഭിന്ന ആത്മാ ഭവതി, ദ്വയോരഗൗണത്വാത്മത്വ സർവ്വാന്തരത്വാനുപപത്തേഃ. യദ്യേകമഗൗണം ബ്രഹ്മ ദ്വയോരിതരേണാവശ്യം ഗൗണേന ഭവിതവ്യം, തഥാ ആത്മത്വം സർവ്വാന്തരത്വം ച, വിരുദ്ധത്വാത് പദാർത്ഥാനാം. യദ്യേകം സർവ്വാന്തരം ബ്രഹ്മ ആത്മാ മുഖ്യഃ, ഇതരേണ അസർവ്വാന്തരേണ അനാത്മനാ അമുഖ്യേനാവശ്യം ഭവിതവ്യം. തസ്മാദേകസ്യൈവ ദ്വിഃ ശ്രവണം വിശേഷവിവക്ഷയാ.

ഇതു ശരിയല്ല കാരണം നിനക്ക് എന്ന് പ്രതിജ്ഞ ചെയ്തിട്ടുണ്ട് . "ഇത് നിൻെറ ആത്മാവാണ് " എന്ന് ഉത്തരത്തിലും പ്രതിജ്ഞചെയ്യുന്നുണ്ടല്ലോ. മാത്രമല്ല, ഒരേ ദേഹേന്ദ്രിയസംഘാതത്തിന് രണ്ടാത്മാക്കൾ ഉണ്ടാകാവുന്നതല്ല. ഒരാത്മാവുകൊണ്ടേ ഒരു ദേഹേന്ദ്രിയ സംഘാതം ആത്മവാനാവുകയുള്ളു. ഉഷസ്തനു വേറെ, കഹോലനു വേറെ എന്നിങ്ങിനെ ജാതിയിൽ വ്യത്യസ്തമായ ആത്മാവുണ്ടാവാൻ വയ്യ, കാരണം രണ്ടിനും മുഖ്യത്വം, ആത്മത്വം, സർവ്വാന്തരത്വം എന്നിവ വേറെ വേറെ ഉണ്ടാകാവുന്നതല്ല. ഒന്ന് മുഖ്യ ബ്രഹ്മമാണെങ്കിൽ രണ്ടാമത്തത് തീർച്ചയായും ഗൗണമായിരിക്കണം. അതുപോലെ ഒന്ന് സർവ്വാന്തരവും ആത്മാവുമാണെങ്കിൽ മറേറത് അതിനു വിരുദ്ധമാവണം. ഒന്ന് സർവ്വാന്തരവും മുഖ്യബ്രഹ്മവുമായ ആത്മാവാണെങ്കിൽ, മറേറത് സർവ്വാന്തരമല്ലാത്തതും അമുഖ്യവുമായ അനാത്മാവാണെന്ന് തീർച്ചയാണ് . അതിനാൽ ഒന്നിൻെറ തന്നെ രണ്ടായുള്ള ശ്രവണം വിശേഷമായി എന്തോ പറയാൻ വേണ്ടിയാണ് .

യത്തു പൂർവ്വോക്തേന സമാനം ദ്വിതീയേ പ്രശ്നോത്തര ഉക്തം, താവന്മാത്രം പൂർവ്വസ്യൈവാനുവാദഃ, തസ്യൈവാനുക്തഃ കശ്ചിദ്വിശേഷോ വക്തവ്യ ഇതി കഃ പുനരസൗ വിശേഷഃ ? ഇത്യുച്യതേ — പൂർവ്വസ്മിൻ പ്രശ്നേ അസ്തിവ്യതിരിക്ത ആത്മാ യസ്യായം സപ്രയോജകോ ബന്ധ ഉക്ത ഇതി. ദ്വിതീയേ തു, തസ്യൈവ ആത്മനോ ∫ശനായാദിസംസാരധർമ്മാതീതത്വം വിശേഷ ഉച്യതേ. യദ്വിശേഷപരിജ്ഞാനാത്സന്യാസസഹിതാത് പൂർവ്വോക്താത് ബന്ധനാദ്വിമുച്യതേ. തസ്മാത് പ്രശ്നപ്രതിവചനയോഃ "ഏഷ ത ആത്മാ" ഇത്യേവമന്തയോസ്തുല്യാർത്ഥതൈവ.

രണ്ടാമത്തെ ചേദ്യത്തിന് മുൻപു പറഞ്ഞപോലെ തന്നെ ഉത്തരം പറഞ്ഞ് അതിനെത്തന്നെ അംഗീകരിച്ചിരിക്കയാണ് . അതിൽ പറയാത്ത മററൊരു വിശേഷം പറയുകയാണ് . ആ വിശേഷമെന്താണ് ? — എന്നു പറയുന്നു — മുൻപറഞ്ഞ പ്രശ്നത്തിൽ ഭിന്നമായ ഒരാത്മാവുണ്ടെന്നും പ്രയോജക സഹിതമായ ബന്ധത്തെ പറഞ്ഞത് അതിനാണെന്നും പറഞ്ഞു. രണ്ടാമത്തേതിലാകട്ടെ ആത്മാവിനുതന്നെ. വിശപ്പ് മുതലായ സംസാര ധർമ്മങ്ങളിൽ നിന്നും അതീതമായിരിക്കുക എന്ന വിശേഷമുള്ളതായി പറയുന്നു. സന്യാസത്തോടുകൂടിയ ആ വിശേഷ പരിജ്ഞാനം വഴി മുമ്പു പറഞ്ഞ ബന്ധനത്തിൽ നിന്നും മോചനം കിട്ടുന്നു. അതിനാൽ "നിൻെറ ഈ ആത്മാവ് " എന്നുവരെയുള്ള ചോദ്യോത്തരങ്ങൾക്ക് രണ്ടിനും അർത്ഥം ഒന്നുതന്നെയാണ് .

നനു കഥമേകസ്യൈവാത്മനഃ

**പൂ. പ.** — ഒരേ ആത്മാവുതന്നെ വിശപ്പ്

അശനായാദ്യതീതത്വം തദ്വത്ത്വം ചേതി വിരുദ്ധധർമ്മസമവായിത്വം ഇതി.

തുടങ്ങിയവയോട് കൂടിയിരിക്കുകയും അവക്കതീതമായിരിക്കുകയും ചെയ്യുന്ന വിരുദ്ധധർമ്മങ്ങൾക്ക് വശംവദമാകാമോ?

ന. പരിഹൃതത്വാത് . നാമ—രൂപവികാരകാര്യകരണലക്ഷണ—സംഘാതോപാധിഭേദസമ്പർക്കജ—നിത ഭ്രാന്തിമാത്രം ഹി സംസാരത്വ—മിതി അസകൃദവോചാമ. വിരുദ്ധ—ശ്രുതിവ്യാഖ്യാനപ്രസംഗേന ച. യഥാ രജ്ജുശുക്തികാഗഗനാദയഃ സർപ്പരജതമലിനാ ഭവന്തി പരാധ്യാരോ— പിതധർമ്മവിശിഷ്ടാഃ, സ്വതഃ കേവലാ ഏവ രജ്ജുശുക്തികാഗഗ—നാദയഃ . ന ചൈവം വിരുദ്ധധർമ്മ സമവായിത്വേ പദാർത്ഥാനാം ക—ശ്ചന വിരോധഃ.

സമാധാനം — ഇല്ല. ഇത് മുമ്പ് പരിഹൃതമായതാണ് . നാമരൂപങ്ങളുടെ വികാരമായ ശരീരേന്ദ്രിയ സംഘാതമാകുന്ന ഉപാധിഭേദത്തോടുള്ള സമ്പർക്ക ജനിതമായ ഭ്രാന്തിമാത്രമാണ് സംസാരമെന്ന് പലതവണ പറഞ്ഞിട്ടുള്ളതാണ് . പരസ്പര വിരുദ്ധങ്ങളായ ശ്രുതി വാക്യങ്ങളെ വ്യാഖ്യാനിക്കുമ്പോഴും (ഇതു വ്യക്തമാക്കിയിട്ടുണ്ട് ) കയറ് , മുത്തുച്ചിപ്പി, ആകാശം എന്നിവ മററു ധർമ്മങ്ങൾ ആരോപിതങ്ങളാവുമ്പോൾ പാമ്പ് , വെള്ളി, മാലിന്യം എന്നിവയായിത്തീരുന്നു. എന്നാൽ സ്വതവേ അവ വെറും കയറും, മുത്തുച്ചിപ്പിയും ആകാശവും മാത്രമാണ് . അതുപോലെ വിരുദ്ധധർമ്മങ്ങൾ ഒരേ സമയത്ത് പദാർത്ഥങ്ങൾക്ക് ഉണ്ടാവാൻ വിരോധമില്ല.

നാമരൂപോപാധ്യസ്തിത്വേ "ഏകമേവാദ്വിതീയം" (ഛാ. ഉ. 6. 2.1) "നേഹ നാനാസ്തി കിഞ്ചന" (ബൃ. ഉ. 4. 4 19) ഇതി ശ്രുതയോ വിരുദ്ധ്യേ—രന്നിതി ചേത് ?

പൂ. പ. — എന്നാൽ നാമരൂപോപാധികളുണ്ടെങ്കിൽ "ഏകവും അദ്വിതീയവും തന്നെ" " ഇവിടെ ഒട്ടും തന്നെ പലതില്ല" എന്നീ ശ്രുതികൾക്ക് വിരോധം വരുമെന്നാണെങ്കിലോ?

ന. സലിലഫേന ദൃഷ്ടാന്തേന പരിഹൃതത്വാത് , മൃദാദിദൃഷ്ടാ—ന്തൈശ്ച. യദാ തു പരമാർത്ഥദൃ—ഷ്ട്യാ പരമാത്മതത്വാത് ശ്രുത്യനു—സാരിഭിരന്യത്വേന നിരൂപ്യമാണേ നാമരൂപേ മൃദാദിവികാരവദ്വ—സ്ത്വന്തരേ തത്വതോ ന സ്തഃ, സലിലഫേന ഘടാദിവികാരവദേവ, തദാ തദപേക്ഷ്യ "ഏകമേവാ—ദ്വിതീയം", "നേഹ നാനാസ്തി കിഞ്ചന" ഇത്യാദി പരമാർത്ഥ—ദർശനഗോചരത്വം പ്രതിപദ്യതേ. യദാ തു സ്വാഭാവിക്യാവിദ്യയാ ബ്രഹ്മസ്വരൂപം രജ്ജു ശുക്തികാ—ഗഗനസ്വരൂപവദേവ സ്വേന രൂപേ—ണ വർത്തമാനം കേനചിദസ്പൃ—ഷ്ടസ്വഭാവമപി സന്നാമരൂപകൃത—

സമാധാനം — വെള്ളവും നുരയുമാകുന്ന ദൃഷ്ടാന്തം വഴിയും മൃദാദി ദൃഷ്ടാന്തം വഴിയും ഇത് പരിഹൃതമായതാണ് . ശ്രുതിക്കനുസരിച്ച് ചിന്തിക്കുന്നവരെ സംബന്ധിച്ചിടത്തോളം മററു രൂപത്തിൽ നിരൂപിതമായ നാമരൂപങ്ങൾ, പരമാർത്ഥദൃഷ്ടിയിൽ, വെള്ളത്തിന് നുര, മണ്ണിന് ഘടം തുടങ്ങിയ വികാരങ്ങളെപ്പോലെ ഭിന്ന പദാർത്ഥങ്ങളായി വർത്തിക്കാതിരിക്കുമ്പോൾ "ഏകമേവാദ്വിതീയം", "നേഹ നാനാസ്തികിഞ്ചന" മുതലായ പരമാർത്ഥ ദൃഷ്ടിയെക്കുറിച്ച് ബോധമുണ്ടാവുന്നു. എന്നാൽ കയർ, മുത്തുച്ചിപ്പി, ആകാശം എന്നിവയുടെ സ്വരൂപം പോലെ ഒന്നുകൊണ്ടും സ്പർശിക്കപ്പെടാത്ത സ്വഭാവത്തോടുകൂടിയ സ്വന്തം രൂപത്തോടുകൂടി വർത്തിക്കുകയാണെങ്കിലും സ്വതവേയുള്ള അവിദ്യകാരണം ബ്രഹ്മസ്വരൂപം നാമരൂപജനിതമായ ദേഹേന്ദ്രിയോ

കാര്യകരണോപാധിഭ്യോ വിവേ- കേന നാവധാര്യതേ, നാമരൂപോ- പാധിദൃഷ്ടിരേവ ച ഭവതി സ്വാ- ഭാവികീ, തദാ സർവ്വാ ऽ യം വസ്ത്വ- ന്തരാസ്തിത്വവ്യവഹാരഃ .

പാധി മൂലം വിവേകദൃഷ്ടിയോടെ എപ്പോളറിയപ്പെടുന്നില്ലയോ അപ്പോൾ നാമരൂപോപാധി ദൃഷ്ടിതന്നെ സ്വാഭാവികമായി തോന്നും. അപ്പോൾ ഇതെല്ലാം യഥാർത്ഥത്തിൽ നിന്നും വ്യത്യസ്തമാണെന്ന തോന്നലുണ്ടാവുന്നു.

അസ്തി ചായം ഭേദകൃതോ മിഥ്യാവ്യവഹാരഃ, യേഷാം ബ്രഹ്മ- തത്ത്വാദന്യത്ത്വേന വസ്തു വിദ്യതേ യേഷാം ച നാസ്തി. പരമാർത്ഥ- വാദിഭിസ്തു ശ്രുത്യനുസാരേണ നിരൂപ്യമാണേ വസ്തുനി, കിം തത്ത്വതോ ऽ സ്തി വസ്തു കിം വാ നാസ്തീതി, ബ്രഹ്മൈകമേവാദ്വി- തീയം സർവ്വസംവ്യവഹാരശൂന്യ- മിതി നിർധാര്യതേ. തേന ന കശ്ചി- ദ്വിരോധഃ .

ആർക്ക് ബ്രഹ്മതത്വത്തിൽ നിന്നന്യമായ വസ്തു ഉണ്ടോ ആർക്കില്ലയോ ആ രണ്ടുകൂട്ടർക്കും ഭേദകൃതമായ ഈ മിഥ്യാവ്യവഹാരം ഭവിക്കുന്നു. പരമാർത്ഥവാദികളാവട്ടെ ശ്രുതിക്കനുസരിച്ച് നിരൂപണം ചെയ്യപ്പെട്ട വസ്തു, തത്വത്തിൽ എന്തുണ്ട് , എന്തില്ല എന്ന വിഷയത്തിൽ, ഏകമാത്രവും അദ്വിതീയവും വ്യവഹാരരഹിതവുമായ ബ്രഹ്മം മാത്രമാണെന്നുറക്കുന്നു. അവന് (വ്യവഹാരത്തിന് ) ഒരു വിരോധവുമില്ല.

ന ഹി പരമാർത്ഥാവധാരണ നിഷ്ഠായാം വസ്ത്വന്തരാസ്തിത്വം പ്രതിപദ്യാമഹേ "ഏകമേവാദ്വി- തീയം" "അനന്തരമബാഹ്യം" (ബൃ. ഉ. 2. 5. 19) ഇതി ശ്രുതേഃ . ന ച നാമ രൂപവ്യവഹാരകാലേ ത്വവിവേകി- നാം ക്രിയാകാരകഫലാദി സംവ്യ- വഹാരോ നാസ്തീതി പ്രതിഷിധ്യ- തേ. തസ്മാത് ജ്ഞാനാജ്ഞാനേ അപേക്ഷ്യ സർവ്വഃ സംവ്യവഹാരഃ ശാസ്ത്രീയോ ലൗകികശ്ച. അതോ ന കാചന വിരോധശംകാ. സർവ്വ- വാദിനാമപ്യപരിഹാര്യഃ പരമാർ- ത്ഥ-സംവ്യവഹാരകൃതോ വ്യവ- ഹാരഃ.

പരമാർത്ഥ നിശ്ചയത്തിന്റെ നിഷ്ഠയിൽ മറെറാരു വസ്തുവുള്ളതായി നാം അംഗീകരിക്കുന്നില്ല. "ഒന്നുമാത്രമാണ് , അദ്വിതീയമാണ് " "ഇടയില്ലാത്തതും പുറമില്ലാത്തതുമാണ് " എന്നെല്ലാം ശ്രുതിയുണ്ട് . എന്നാൽ നാമരൂപവ്യവഹാര കാലത്ത് അവിവേകികളുടെ ദൃഷ്ടിയിൽ ക്രിയ, കാരകൻ, ഫലം എന്നീ സമ്യഗ് വ്യവഹാരം ഇല്ലെന്നു പറയുന്നില്ല. അതിനാൽ ശാസ്ത്രീയവും ലൗകികങ്ങളുമായ എല്ലാ വ്യവഹാരങ്ങളും ജ്ഞാനാജ്ഞാനങ്ങളെ അപേക്ഷിച്ച് ഉള്ളവയായിത്തീരുന്നു. അതിനാലതിൽ വിരോധശങ്കക്കവകാശമില്ല. പരമാർത്ഥവും സംവ്യവഹാരകൃതവുമായ വ്യവഹാരംഎല്ലാ വാദികൾക്കും ഒഴിച്ചുകൂടാൻ വയ്യാത്തതാണ് .

തത്ര പരമാർത്ഥാത്മസ്വരൂപ- മപേക്ഷ്യ പ്രശ്നഃ പുനഃ കതമോ യാജ്ഞവൽക്യ സർവ്വാന്തര ഇതി.

ഇവിടെ പരമാർത്ഥമായ ആത്മസ്വരൂപത്തെ മുൻനിർത്തി വീണ്ടും ചോദിക്കുന്നു — യാജ്ഞവൽക്യ, സർവ്വാന്തരമായ ആ ആത്മാവ് ഏതാണ് എന്ന് .

പ്രത്യാഹേതരഃ — യോ ऽ ശ- നായാപിപാസേ, അശിതുമിച്ഛാ അശനായാ, പാതുമിച്ഛാ പിപാ- സാ; തേ അശനായാപിപാസേ യോ

ഇതരൻ മറുപടി പറഞ്ഞു — ആർ അശനായപിപാസകളെ — അശനായ — അശിക്കാനുള്ള ഇച്ഛ, പിപാസാ പാനം ചെയ്യാനുള്ള ഇച്ഛ, ഇതു രണ്ടും ചേർ

ऽ ത്യേതീതി വക്ഷ്യമാണേന സംബ— ന്ധഃ, അവിവേകിഭിഃ തലമലവദിവ ഗഗനം ഗമ്യമാനമേവ തലമലേ അത്യേതി പരമാർത്ഥതഃ താഭ്യാമ— സംസ്യഷ്ടസ്വഭാവത്വാത് . തഥാ മൂഢൈഃ അശനായാ പിപാസാ— ദിമദ് ബ്രഹ്മ ഗമ്യമാനമപി ക്ഷുധി— തോ ऽ ഹം പിപാസിതോ ऽ ഹമിതി, തേ അത്യേത്യേവ പരമാർത്ഥതഃ താഭ്യാമസംസ്യഷ്ട സ്വഭാവത്വാത് . " ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ" (ക. ഉ. 2. 2. 11) ഇതി ശ്രുതേഃ. അവിദ്വല്ലോകാദ്ധ്യാ— രോപിതദുഃഖേനേത്യർത്ഥഃ. പ്രാ— ണൈക ധർമ്മത്വാത്സമാസ— കരണം അശനാപിപാസയോഃ.

ന്ന് അശനായ പിപാസകൾ — കടക്കുന്നു എന്നിങ്ങിനെ പറയാൻ പോകുന്നതിനോ ട് ബന്ധപ്പെടുത്തണം. അവിവേകികൾ ക്ക് ആകാശത്തെ ചിലേടത്ത് മാലിന്യ മുള്ളതായി തോന്നുന്നു. വാസ്തവത്തിൽ അവിടവിടെ മാലിന്യം സ്പർശിക്കാത്ത സ്വഭാവത്തോടുകൂടിയതാകയാൽ ആ കാശം അവയില്ലാതെയാണ് വർത്തി ക്കുന്നത് . അതുപോലെ മൂഢന്മാർ എനി ക്ക് വിശപ്പുണ്ട് , എനിക്കു ദാഹമുണ്ട് എന്നു കരുതി ബ്രഹ്മത്തെ വിശപ്പ് , ദാ ഹം എന്നിവയുള്ളതായി കരുതുന്നു എങ്കിലും അവയൊന്നും സ്പർശിക്കാത്ത സ്വഭാവത്തോടുകൂടി അതിനെയെല്ലാം അതിക്രമിച്ച് ബ്രഹ്മം സ്ഥിതിചെയ്യുന്നു. "അതിനെ ലോക ദുഃഖങ്ങൾ സ്പർശിക്കു ന്നില്ല. അതിനു പുറത്താണ് " എന്ന് ശ്രു തിയുണ്ട് . അവിദ്വാന്മാരായ മനുഷ്യർ ആരോപിക്കുന്ന ദുഃഖത്താൽ (സ്പർശി ക്കപ്പെടുന്നില്ല) എന്നർത്ഥം. പ്രാണന്റെ മാത്രം ധർമ്മം കൊണ്ട് അശനായ, പിപാ സ എന്നീ പദങ്ങളെ സമാസിച്ചിരിക്കുന്നു.

ശോകം, മോഹം, ശോക ഇതി കാമഃ ഇഷ്ടം വസ്തൂദ്ദിശ്യ ചിന്ത— യതോ യദരമണം, തത്തൃഷ്ണാഭി— ഭൂതസ്യ കാമബീജം. തേന ഹി കാമോ ദീപ്യതേ. മോഹസ്തു വിപ— രീതപ്രത്യയ പ്രഭവോ ऽ വിവേകോ ഭ്രമഃ സ ചാവിദ്യാ സർവ്വസ്യാനർ— ത്ഥസ്യ പ്രസവബീജം. ഭിന്നകാര്യ— ത്വാത്തയോഃ ശോകമോഹയോഃ അസമാസകരണം. തൗ മനോധി— കരണൗ. തഥാ ശരീരാധികരണൗ ജരാം മൃത്യും ചാത്യേതി. ജരേതി കാര്യകരണസംഘാതവിപരി— ണാമോ വലീപലിതാദിലിംഗഃ. മൃ— ത്യുരിതി തദ്വിച്ഛേദോ വിപരി— ണാമാവസാനഃ. തൗ ജരാമൃത്യൂ ശരീരാധികരണൗ അത്യേതി.

ശോകം, മോഹം. ശോകമെന്നാൽ കാമം. ഇഷ്ടവസ്തുവിനെപ്പററി ചിന്തി ക്കുന്നവർക്കുണ്ടാവുന്ന ഖേദം, തൃഷ്ണാ ഭിഭൂതനായ പുരുഷന്റെ കാമത്തിന് അത് ബീജമാണ് . അതിനാൽ കാമം ഉത്തേജിതമാകുന്നു. മോഹമാകട്ടെ വിപ രീത പ്രതീതിയിൽ നിന്നുണ്ടാകുന്ന അവി വേകം അഥവാ ഭ്രമമാണ് . സർവ്വാനർത്ഥ ങ്ങൾക്കും കാരണമായ അവിദ്യ ഇതാ ണ് . ശോകമോഹങ്ങളുടെ കാര്യങ്ങൾ വ്യത്യസ്തങ്ങളാകയാൽ അവയെ സമാ സിക്കാൻ വയ്യ. അവയുടെ അധികരണം മനസ്സാണ് . ജരാമൃത്യുക്കൾക്ക് അധി കരണം ശരീരമാണ് . ആത്മാവ് അവ യേയും കടന്ന് നിലകൊള്ളുന്നു. ജര, ദേഹേന്ദ്രിയ സംഘാതത്തിന്റെ വിപരി ണാമമാണ് . ചുക്കിച്ചുളിയലാണ് അതി ന്റെ ലക്ഷണം. മൃത്യു എന്നാൽ ശരീ രേന്ദ്രിയസംഘാതത്തിന്റെ വിച്ഛേദം അഥവാ പരിണാമത്തിന്റെ അന്ത്യമാണ് . ആ ജരാമൃത്യുക്കൾ ശരീരാധികരണങ്ങ ളാണ് . അവയെ ആത്മാവ് അതിക്രമി ക്കുന്നു.

യേ തേ / ശനായാദയഃ പ്രാ— ണമനഃശരീരാധികരണാഃ പ്രാ— ണിഷ്വനവരതം വർത്തമാനാഃ അ— ഹോരാത്രാദിവത്സമുദ്രോർമ്മിവച്ച പ്രാണിഷു സംസാര ഇത്യുച്യന്തേ. യേ / സൗ ദൃഷ്ടേഃ ദ്രഷ്ടേത്യാ— ദിലക്ഷണഃ സാക്ഷാദവ്യവഹിതോ / പരോക്ഷാദഗൗണഃ സർവ്വാന്തര ആത്മാ ബ്രഹ്മാദിസ്തംബപര്യം— താനാം ഭൂതാനാം അശനായാപി— പാസാദിഭിഃ സംസാരധർമ്മൈഃ സദാ ന സ്പൃശ്യതേ, ആകാശ ഇവ ഘനാദിമലൈഃ.

പ്രാണൻ, മനസ്സ് , ശരീരം ഇവയെ അധികരിച്ച് അഹോരാത്രങ്ങളെപ്പോലെയും സമുദ്രത്തിലെ തിരമാലകളെപ്പോലെയും നിരന്തരം പ്രാണികളിൽ വർത്തിക്കുന്ന വിശപ്പ് മുതലായ ധർമ്മങ്ങൾ യാതൊന്നാണോ അവ തന്നെയാണ് പ്രാണികളിൽ സംസാരമെന്ന പേരാൽ പറയപ്പെടുന്നത് . ദൃഷ്ടിയുടെ ദ്രഷ്ടാവ് മുതലായ ലക്ഷണത്തോടുകൂടിയതും, സാക്ഷാത്തും അവ്യവഹതവും അപരോക്ഷവും അഗൗണവും സർവ്വാന്തരവും ബ്രഹ്മാവു മുതൽ പുൽക്കൊടിവരെയുള്ള ഭൂതങ്ങളുടെയെല്ലാം ആത്മാവും യാതൊന്നാണോ അത് , മേഘാദിമാലിന്യങ്ങളാൽ സ്പർശിക്കപ്പെടാത്ത ആകാശം പോലെ, ഒരു സംസാരധർമ്മത്താലും സ്പർശിക്കപ്പെടാത്തതാണ്

**വിദുഷോ വ്യുത്ഥാന നിരൂപണം.**

**വിദ്വാന്മാരുടെ ഉയർച്ചയെ വിലയിരുത്തൽ**

തമേതം വൈ ആത്മാനം സ്വം തത്വം വിദിത്വാ ജ്ഞാത്വാ അയമ— ഹമസ്മി പരം ബ്രഹ്മ സദാ സർ— വ്വസംസാരവിനിർമുക്തം നിത്യതൃ— പ്തമിതി, ബ്രാഹ്മണാഃ ബ്രാഹ്മ— ണാനാമേവാധികാരോ വ്യുത്ഥാനേ / തോ ബ്രാഹ്മണഗ്രഹണം, വ്യു— ത്ഥായ വൈപരീത്യേന ഉത്ഥാനം കൃത്വാ—കുത ഇത്യാഹ—പുത്രൈ— ഷണായാഃ, പുത്രാർത്ഥൈഷണാ പുത്രൈഷണാ—പുത്രേണ ഇമം ലോകം ജയേയമിതി ലോകജയസാ— ധനം പുത്രം പ്രതി ഇച്ഛാ ഏഷണാ ദാരസംഗ്രഹഃ. ദാരസംഗ്രഹമ— കൃത്വേത്യർത്ഥഃ.

ആ ഈ ആത്മാവിനെ സ്വന്തം തത്വമായറിഞ്ഞിട്ട് —ആ ഈ ഞാനാണ് സർവ്വസംസാരവിനിർമ്മുക്തവും നിത്യതൃപ്തവുമായ പരബ്രഹ്മമെന്നറിഞ്ഞിട്ട് ബ്രാഹ്മണർ—ബ്രാഹ്മണർക്കുമാത്രമാണ് വ്യുത്ഥാനത്തിന് അഥവാ സന്യാസത്തിനധികാരം, അതിനാലിവിടെ ബ്രാഹ്മണരെന്നു പറഞ്ഞതാണ് —വ്യുത്ഥാനം ചെയ്തിട്ട് , വിപരീതഭാവത്തിൽ ഉത്ഥാനം ചെയ്തിട്ട് ; എവിടെനിന്നെന്നു പറയുന്നു—പുത്രൈഷണയിൽനിന്നും ഉത്ഥാനം ചെയ്തിട്ട് ; പുത്രനുവേണ്ടിയുള്ള ഏഷണ പുത്രൈഷണ. പുത്രനാൽ ഈ ലോകം ജയിക്കണമെന്ന ഇച്ഛ വഴി ദാരസംഗ്രഹം ചെയ്യാതിരിക്കുക എന്ന അർത്ഥമാണ് വ്യുത്ഥാനം എന്നതിന് .

വിത്തൈഷണായാശ്ച, കർ— മ്മസാധനസ്യ ഗവാദേരുപാദാനം, അനേന കർമ്മ കൃത്വാ പിതൃലോകം ജേഷ്യാമീതി, വിദ്യാസംയുക്തേന വാ ദേവലോകം, കേവലയാ വാ ഹിരണ്യഗർഭവിദ്യയാ ദൈവേന വിത്തേന ദേവലോകം.

അതുപോലെ വിത്തൈഷണയിൽനിന്നും ഉത്ഥാനം ചെയ്ത് —കർമ്മസാധനങ്ങളായ പശു മുതലായവയുടെ സമ്പാദനമാണിത് —ഇതുവഴി കർമ്മം ചെയ്ത് പിതൃലോകത്തെ ജയിക്കുമെന്ന ഉറപ്പ് . അല്ലെങ്കിൽ വിദ്യയോടുകൂടിയ കർമ്മം വഴി ദേവലോകമോ കേവല കർമ്മം വഴിയോ ഹിരണ്യഗർഭവിദ്യാരുപമായദൈവവിത്തം വഴിയോ ദേവലോകം പ്രാപിക്കും.

ദൈവാദ്വിത്താത് വ്യുത്ഥാന മേവ നാസ്തീതി കേചിത് , യസ്മാത്തദ് ബലേന ഹി കില വ്യുത്ഥാനമിതി, തദസത് . "ഏതാവാൻ വൈ കാമഃ" (ബൃ.ഉ.1.14.17) ഇതി പഠിതത്വാദേഷണാമദ്ധ്യേ ദൈവസ്യ വിത്തസ്യ. ഹിരണ്യ ഗർഭാദിദേവതാവിഷയൈവ വിദ്യാവിത്ത മിത്യുച്യതേ, ദേവലോക ഹേതുത്വാത് . നഹി നിരുപാധിക പ്രജ്ഞാനഘന-വിഷയാ ബ്രഹ്മവിദ്യാ ദേവലോക-പ്രാപ്തിഹേതുഃ. "തസ്മാത്ത സർവമഭവത് " (ബൃ.ഉ. 1.4.10) "ആത്മാ ഹ്യേഷാം സ ഭവതി" (1.4.10) ഇതി ശ്രുതേഃ. തദ് ബലേന ഹി വ്യുത്ഥാനം, "ഏതം വൈ തമാത്മാനം വിദിത്വാ" (3.5.1) ഇതി വിശേഷവചനാത് .

ചിലർ പറയുന്നു, ദൈവവിത്തത്തിൽ നിന്നും വ്യുത്ഥാനമില്ലെന്ന് . കാരണം അതിന്റെ ബലം കൊണ്ടാണ് വ്യുത്ഥാനം സാധിക്കുന്നത് . അതു ശരിയല്ല. കാരണം "ഇത്രമാത്രമാണ് കാമം" എന്ന് ശ്രുതിയിൽക്കൂടി ഏഷണാ മദ്ധ്യത്തിൽ ദൈവവിത്തത്തെപ്പററി പഠിപ്പിച്ചിട്ടുണ്ട് . ഹിരണ്യഗർഭാദിയായ ദേവതാ വിഷയമായിരിക്കുന്ന വിദ്യതന്നെയാണ് ദേവവിത്തമെന്ന് പറഞ്ഞിട്ടുള്ളത് . കാരണം ഇത് ദേവലോക പ്രാപ്തിയിലേക്ക് നയിക്കുന്നു. നിരുപാധികമായിരിക്കുന്ന പ്രജ്ഞാന ഘനവിഷയകമായ ബ്രഹ്മവിദ്യ ദേവലോക പ്രാപ്തിക്ക് കാരണമല്ല. "അതിനാലിതെല്ലാമായിത്തീർന്നു". "അവൻ ഇവക്കാത്മാവായിത്തന്നെ ഭവിക്കുന്നു" എന്നിങ്ങിനെ ശ്രുതിയുണ്ട് . വ്യുത്ഥാനം ബ്രഹ്മവിദ്യാബലം കൊണ്ടുണ്ടാവുന്നതാണ് ."ആ ഈ ആത്മാവിനെ അറിഞ്ഞിട്ട് " എന്നിങ്ങിനെ വിശേഷവചനമുണ്ട് .

തസ്മാത് ത്രിഭ്യോ ऽ പി ഏതേഭ്യോ ऽ നാത്മലോകപ്രാപ്തി-സാധനേഭ്യഃ ഏഷണാവിഷയേഭ്യോ വ്യുത്ഥായ—ഏഷണാ കാമഃ "ഏതാവാൻ വൈ കാമഃ" ഇതി ശ്രുതേഃ — ഏതസ്മിൻ ത്രിവിധേ ऽ നാത്മലോക-പ്രാപ്തിസാധനേ തൃഷ്ണാമകൃത്വേത്യർത്ഥഃ.

അതിനാൽ അനാത്മലോക പ്രാപ്തികാരണമായ ഈ മൂന്ന് ഏഷണാ വിഷയത്തിൽ നിന്നും വ്യുത്ഥാനം ചെയ്തിട്ട് — ഏഷണയെന്നാൽ കാമം— "ഇത്രമാത്രമാണ് കാമം" എന്ന് ശ്രുതിയുണ്ട് —അതായത് ഈ മൂന്ന് അനാത്മലോകപ്രാപ്ത്യുപകരണങ്ങളെക്കുറിച്ചുള്ള മോഹം വെടിഞ്ഞ് എന്നർത്ഥം (ഭിക്ഷാചര്യം ചരിക്കുന്നു) (ഏഷണാത്രയം— പുത്രൈഷണ, വിത്തൈഷണ, ലോകൈ ഷണ)

സർവ്വാ ഹി സാധനേച്ഛാ ഫലേച്ഛ ഏവ. അതോ വ്യാചഷ്ടതേ ശ്രുതിഃ ഏകൈവേഷണേതി. കഥം ? യാ ഹ്യേവ പുത്രൈഷണാ സാ വിത്തൈഷണാ, ദൃഷ്ടാഫല-സാധനത്വതുല്യത്വാത് യാവിത്തൈഷണാ സാ ലോകൈഷണാ, ഫലാർത്ഥൈവ സാ സർവ്വഃ ഫലാർത്ഥപ്രയുക്ത ഏവ ഹി സർവ്വം സാധനമുപാദത്തേ. അത ഏകൈവൈഷണാ, യാ ലോകൈഷണാ സാ സാധനമന്തരേണ സമ്പാദയിതും

എല്ലാ സാധനേച്ഛകളും ഫലേച്ഛതന്നെയാണ് . അതിനാൽ ശ്രുതി പറയുന്നു ഏഷണ ഒന്നേയുള്ളൂ എന്ന് . എങ്ങിനെ? പുത്രൈഷണ തന്നെ വിത്തൈഷണ. കാരണം ദൃഷ്ടഫലസാധനത്വം രണ്ടിനും തുല്യമാണ് . വിത്തൈഷണ തന്നെ ലോകൈഷണ. അത് ഫലാർത്ഥത്തിനുവേണ്ടിയാണല്ലോ. എല്ലാവരും ഫലാർത്ഥത്താൽ പ്രേരിതരായിട്ടാണ് എല്ലാം സമ്പാദിക്കുന്നത് . അതിനാൽ ഏഷണ ഒന്നേയുള്ളു. ലോകൈഷണ ഏതാണോ അതിനെ മററു സാധനകളെക്കൊണ്ട് സമ്പാദിക്കാൻ പററുക

ന ശക്യത ഇതി, സാദ്ധ്യസാധന— ഭേദേന ഉഭേ ഹി യസ്മാദേതേ ഏഷണേ ഏവ ഭവതഃ. തസ്മാദ് ബ്രഹ്മവിദോ നാസ്തി കർമ്മ കർമ്മസാധനം വാ.

യില്ല. സാധ്യസാധനഭേദത്തോടുകൂടി യാണ് ഈ രണ്ടേഷണകളും ഭവിക്കുന്നത് . അതുകൊണ്ട് ബ്രഹ്മവേത്താവിന് കർമ്മമോ കർമ്മസാധനമോ ഇല്ല.

അതോ യോ ഽ തിക്രാന്താ ബ്രാഹ്മണാഃ സർവ്വം കർമ്മ കർമ്മ സാധനം ച സർവ്വം ദേവപിതൃമാ— നുഷനിമിത്തം യജ്ഞോപവീതാദി. തേന ഹി ദൈവം പിത്ര്യം മാനുഷം ച കർമ്മ ക്രിയതേ. " നിവീതം മനു— ഷ്യാണാം' ഇതി ശ്രുതേ ഃ. തസ്മാ— ത് പൂർവ്വേ ബ്രാഹ്മണാ ഃ ബ്രഹ്മ— വിദോ വ്യുത്ഥായ കർമ്മഭ്യ ഃ കർമ്മസാധനേഭ്യശ്ച യജ്ഞോ— പവീതാദിഭ്യ ഃ പരമഹംസപാരി— വ്രാജ്യം പ്രതിപദ്യ ഭിക്ഷാചര്യം ചര— ന്തി — ഭിക്ഷാർത്ഥം ചരണം ഭിക്ഷാ— ചര്യം ചരന്തി ത്യക്ത്വാ സ്മാർത്തം ലിംഗം കേവലം ആശ്രമ— മാത്രചര— ണാനാം ജീവനസാധനം പാരിവ്രാ— ജ്യവ്യഞ്ജകം. വിദ്വാംല്ലിംഗവർ— ജ്ജിതഃ. "തസ്മാദലിംഗോ ധർമ്മ— ജ്ഞോ ഽ വ്യക്തലിംഗോ ഽ വ്യക്താ— ചാരഃ" ഇത്യാദി സ്മൃതിഭ്യഃ . "അഥ പരിവ്രാഡ് വിവർണ്ണവാസാ മുണ്ഡോ ഽ പരിഗ്രഹഃ" (ജാബാലോപ. 5) ഇത്യാദി ശ്രുതേഃ. "സശിഖാൻ കേശാന്നികൃത്യ വിസൃജ്യ യജ്ഞോ— പവീതം" (കഠശ്രുതിഃ 1) ഇതി ച.

അതിനാൽ പണ്ടത്തെ ബ്രാഹ്മണർ എല്ലാ കർമ്മങ്ങളെയും കർമ്മസാധനങ്ങളെയും അതായത് ദേവപിതൃമാനുഷസംബന്ധികളായ പൂണുനൂൽ മുതലായവയേയും ഉപേക്ഷിക്കുന്നു. അതുവഴിയാണല്ലോ ദൈവവും പിത്ര്യവും മാനുഷവുമായ കർമ്മങ്ങൾ ആചരിക്കുന്നത് . "മനുഷ്യർക്ക് നിവീതം" എന്ന് ശ്രുതിയുണ്ട് . ബ്രഹ്മവേത്താക്കളായ പണ്ടത്തെ ബ്രാഹ്മണർ കർമ്മത്തിൽനിന്നും കർമ്മസാധനമായ യജ്ഞോപ വീതാദിയിൽനിന്നും വ്യുത്ഥാനം ചെയ്ത് പരമഹംസപാരിവ്രാജ്യത്തെ സ്വീകരിച്ച് ഭിക്ഷാടനം ചെയ്യുന്നു — ഭിക്ഷാർത്ഥം നടക്കുന്നത് ഭിക്ഷാടനം. കേവലമായ ആ ശ്രമമാത്രത്തിൽ വസിക്കുന്നവർക്ക് ജീവനമാർഗ്ഗവും സന്യാസവൃത്തിയെ സൂചിപ്പിക്കുന്നതുമാണ് ഇത് . സ്മാർത്തചിഹ്നങ്ങളെ വെടിഞ്ഞ് ഭിക്ഷാചരണം ചെയ്യുന്ന ബാഹ്യചിഹ്നങ്ങളില്ലാത്തവനാണ് വിദ്വാൻ. "അതിനാൽ (യതി) അ ലിംഗനും ധർമ്മജ്ഞനും അവ്യക്തലിംഗനും അവ്യക്താചാരനുമാണ് " എന്ന് സ്മൃതികളുണ്ട് . "അതുപോലെ പരിവ്രാട്ട് വിവർണ്ണവസ്ത്രനും മുണ്ഡശിരസ്കനും അപരിഗ്രഹനുമാണ് " എന്നിങ്ങിനെ ശ്രുതിയുണ്ട് . "ശിഖയോടുകൂടികേശം മുഴുവൻ മുറിച്ച് പൂണുനൂൽ കളഞ്ഞ് " എന്നും പറയപ്പെട്ടിട്ടുണ്ട് .

നനു "വ്യുത്ഥായ ഭിക്ഷാചര്യം ചരന്തി" ഇതി വർത്തമാനാപദേ— ശാർത്ഥവാദോ ഽ യം. ന വിധായകഃ പ്രത്യയഃ കൾചിത് ശ്രൂയതേ ലിങ് — ലോട് തവ്യാനാമന്യതമോ ഽ പി. തസ്മാദർത്ഥവാദമാത്രേണ ശ്രു— തിസ്മൃതിവിഹിതാനാം യജ്ഞോ— പവീതാദീനാം സാധനാനാം ന ശ— ക്യതേ പരിത്യാഗഃ കാരയിതും. "യ— ജ്ഞോപവീത്യേവാധീയീത യാജ—

പൂ. പ. — "വ്യുത്ഥാനം ചെയ്ത് ഭിക്ഷാടനം ചെയ്യുന്നു" എന്ന വർത്തമാനകാല പ്രയോഗം കാരണം ഇത് അർത്ഥവാദമാണെന്നുവരാം. ലിങ് , ലോട്ട് , തവ്യ എന്നീ വിധിവചന പ്രത്യയങ്ങളൊന്നും ഇവിടെ കാണുന്നില്ല. അതിനാൽ കേവലം അർത്ഥവാദത്തെ അടിസ്ഥാനമാക്കി ശ്രുതി സ്മൃതി വിഹിതമായ പൂണുനൂൽ മുതലായവയെ ഒന്നുകൊണ്ടും ഉപേക്ഷിക്കാവുന്നതല്ല. "പൂണുനൂലോടുകൂടി വേണം അധ്യയനം ചെയ്യാനും യാഗം

യേദ്യജേത വാ". പാരിവ്രാജ്യേ താവദദ്ധ്യയനം വിഹിതം — "വേദ— സംന്യസനാച്ഛൂദ്രസ്തസ്മാദ്വേദം ന സംന്യസേത് " ഇതി. "സ്വാധ്യായ ഏവോ ത്സൃജ്യമാനോ വാചം" ഇതി ച ആപസ്തംബഃ. "ബ്രഹ്മോജ്ഝം വേദനിന്ദാ ച കൗടസാക്ഷ്യം സു— ഹൃദ്വധഃ, ഗർഹിതാന്നാദ്യയോർ— ജഗ്ധിഃ സുരാപാനസമാനി ഷഡ് ". ഇതി വേദപരിത്യാഗേ ദോഷശ്രവ— ണാത് . "ഉപാസനേ ഗുരൂണാം വൃദ്ധാനാമതിഥീനാം ഹോമേ ജപ്യ— കർമ്മണി ഭോജന ആചമനേ സ്വാ— ധ്യായേ ച യജ്ഞോപവീതീ സ്യാ— ത് " ഇതി പരിവ്രാജകധർമ്മേഷു ച ഗുരൂപാസനസ്വാദ്ധ്യായഭോജ— നാചമനാദീനാം കർമ്മണാം ശ്രുതി— സ്മൃതികർത്തവ്യതയാ ചോദിത— ത്വാത് ഗുർവാദ്യുപാസനാംഗ— ത്വേന യജ്ഞോപവീതസ്യ വിഹി— തത്വാത് തത് പരിത്യാഗോ നൈ— വാഗന്തും ശക്യതേ. യദ്യപ്യേഷ— ണാഭ്യോ വ്യുത്ഥാനം വിധീയത ഏവ, തഥാപി പുത്രാദ്യേഷണാഭ്യസ്തി— സൃഭ്യ ഏവ വ്യുത്ഥാനം, ന തു സർ— വ്വസ്മാത് കർമ്മണഃ കർമ്മസാധ— നാച്ച വ്യുത്ഥാനം. സർവ്വപരിത്യാഗേ ചാശ്രുതം കൃതം സ്യാത് , ശ്രുതം ച യജ്ഞോപവീതാദി ഹാവിതം സ്യാ— ത് . തഥാ ച മഹാനപരാധോ വി— ഹിതാകരണപ്രതിഷിദ്ധാചരണ നി— മിത്തഃ കൃതഃ സ്യാത് . തസ്മാത് യജ്ഞോപവീതാദിലിംഗപരിത്യാ— ഗോ അംധപരംപരൈവ.

ചെയ്യാനും യാഗം ചെയ്യിക്കാനും". പാരിവ്രാജ്യത്തിലും അധ്യയനം വിഹിതമായിട്ടുണ്ട് . — "വേദത്തെ ഉപേക്ഷിച്ചാൽ ശൂദ്രനാവും. അതിനാൽ വേദത്തെ ഉപേക്ഷിക്കരുത് " എന്നുണ്ട് . "വാക്കിനെ ഉപേക്ഷിച്ചവൻ സ്വാദ്ധ്യായം മാത്രം ചെയ്താൽ മതി." എന്ന് ആപസ്തംബനും പറഞ്ഞിട്ടുണ്ട് . അതുപോലെ "വേദത്യാഗം, വേദനിന്ദ, കൂട സാക്ഷ്യം, മിത്രവധം, ഗർഹിതമായ അന്നാദികളുടെ ഭക്ഷണം ഈ ആറും സുരാപാനത്തിനു തുല്യമാണ് ." ഇപ്രകാരം വേദപരിത്യാഗത്തിൻെറ ദോഷം പറഞ്ഞുകേട്ടിട്ടുണ്ട് . "ഗുരുക്കന്മാരുടെയും വൃദ്ധന്മാരുടെയും അതിഥികളുടെയും ഉപാസനയിലും ഹോമസമയത്തും ജപകർമ്മത്തിലും ഭോജനം, ആചമനം, സ്വാദ്ധ്യയം എന്നവയുടെ സമയത്തിലും പൂണുനൂലോടു കൂടിയവനായിരിക്കണം" എന്നിങ്ങിനെ പരിവ്രാജകധർമ്മത്തിലും ഗുരൂപാസന, സ്വാധ്യായം, ഭോജനം, ആചമനം എന്നീ കർമ്മങ്ങളിൽ ശ്രുതി, സ്മൃതി ആദിയായവ പറയുന്നത് കർത്തവ്യതയോടുകൂടി വേണമെന്നാണ് . അതിനാൽ ഗുരു ആദിയുടെ ഉപാസനക്ക് പൂണുനൂൽ ഒരംഗമായി വിധിച്ചിട്ടുള്ളതിനാൽ അത് കളയുന്നത് ശരിയല്ല. ഏഷണകളിൽനിന്നും വ്യുത്ഥാനം അവശ്യം വിധിക്കപ്പെട്ടിട്ടുണ്ടെങ്കിൽ പുത്രേഷണാദി മൂന്നേഷണകളിൽനിന്നും മാത്രമാണ് വ്യുത്ഥാനം വിധിക്കപ്പെട്ടിട്ടുള്ളത് . എല്ലാ കർമ്മങ്ങളിൽനിന്നും കർമ്മസാധനങ്ങളിൽനിന്നും അല്ല. എല്ലാം പരിത്യജിച്ചാൽ അവിഹിതമായതനുഷ്ഠിക്കുകയും പൂണുനൂൽ മുതലായ വിഹിതങ്ങൾ ത്യജിക്കുകയും ചെയ്യും. ഇങ്ങിനെ വിഹിതമായത് ചെയ്യാതിരിക്കുകയും അവിഹിതമായത് ചെയ്യുകയും ചെയ്യുന്നതിനാൽ വലിയ ആപത്തു വന്നുകൂടും. അതിനാൽ യജ്ഞോപവീതാദികളുടെ പരിത്യാഗം ഒരു അന്ധപരമ്പരയാണ് .

ന. "യജ്ഞോപവീതം വേ— ദാംശ്ച സർവ്വം തദ്വർജ്ജയേദ്യ തിഃ" (കഠശ്രുതി : 4) ഇതി ശ്രുതേഃ അപി ച ആത്മജ്ഞാനപരത്വാത്സർവ്വ—

**സിദ്ധാന്തി** — അതുശരിയല്ല. "പൂണുനൂലും വേദവുമെല്ലാം യതി വർജ്ജിക്കണം" എന്ന് ശ്രുതിയുണ്ട് . മാത്രമല്ല എല്ലാ ഉപനിഷത്തുക്കളും ആത്മജ്ഞാനപരങ്ങളാണുതാനും. ആത്മാവിണ് കാണ

സ്യോപനിഷദഃ. ആത്മാ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യ ഇതി ഹി പ്രസ്തുതം. സ ചാത്മൈവ സാക്ഷാദപരോക്ഷാത്സർവ്വാന്തരഃ അശനായാദി സംസാരധർമ്മവിവർജ്ജിതഃ ഇത്യേവം വിജ്ഞേയ ഇതി താവത് പ്രസിദ്ധം. സർവ്വാ ഹീയമുപനിഷത് ഏവംപരേതി വിധ്യന്തരശേഷത്വം താവന്നാസ്തി, അതോ നാർത്ഥവാദഃ, ആത്മജ്ഞാനസ്യ കർത്തവ്യത്വാത് . ആത്മാ ച അശനായാദിധർമ്മവാന്ന ഭവതീതി സാധനഫലവിലക്ഷണോ ജ്ഞാതവ്യഃ അതോ ∫ വ്യതിരേകേണാത്മനോ ജ്ഞാനമവിദ്യാ. "അന്യോ ∫ സാവന്യോ ∫ ഹമസ്മീതി ന സ വേദ" (ബൃ. ഉ. 1. 4. 10) "മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി" (4. 4. 19) "ഏകധൈവാനുദ്രഷ്ടവ്യം" (4. 4. 20) "ഏകമേവാദ്വിതീയം" (ഛാ. ഉ. 6. 2. 1) "തത്ത്വമസി" (ഛാ. ഉ. 6. 8. 16) ഇത്യാദിശ്രുതിഭ്യഃ. ക്രിയാഫലം സാധനം ച അശനായാദി സംസാരധർമ്മാതീതാദാത്മനോ ∫ ന്യദവിദ്യാവിഷയം. "യത്ര ഹി ദ്വൈതമിവ ഭവതി". (ബൃ. ഉ. 2. 4. 18) "അന്യോ ∫ സാവന്യോ ∫ ഹമസ്മീതി ന സ വേദ" (1. 4. 10) "അഥ യേ ∫ ന്യഥാ ∫ തോ വിദുഃ" (ഛാ. ഉ. 7. 25. 2) ഇത്യാദിവാക്യശതേഭ്യഃ

പ്പെടേണ്ടത് , കേൾക്കപ്പെടേണ്ടത് , മനനം ചെയ്യപ്പെടേണ്ടത് എന്ന് പ്രസ്താവിക്കപ്പെട്ടിട്ടുണ്ട് . ആത്മാവുതന്നെ സാക്ഷാൽ അപരോക്ഷവും സർവ്വാന്തരവും അശനായാദി സംസാരധർമ്മവിവർജ്ജിതവും ആയത് എന്നറിയണം, എന്ന് പ്രസിദ്ധമാണല്ലോ. ഉപനിഷത്തിന്റെ മുഴുവൻ താൽപര്യം ഇതിലുണ്ട് . മറ്റൊന്നിൽ ഈ വിധി വിശേഷഭൂതമായിട്ടില്ല. അതിനാലിത് അർത്ഥവാദമല്ല. കാരണം ആത്മജ്ഞാനം കർത്തവ്യമാണ് . ആത്മാവ് വിശപ്പുതുടങ്ങിയ ധർമ്മത്തോടുകൂടിയതല്ല. അതിനാലത് സാധനം, ഫലം എന്നീ ലക്ഷണത്തോടുകൂടിയതുമല്ല. അതിനാൽ ആത്മാവിനെ വിലക്ഷണരഹിതമായ രൂപത്തോടുകൂടി അറിയുന്നത് അവിദ്യയാണ് . "ഇവൻ വേറെ, ഞാൻ വേറെ എന്ന് കരുതുന്നവൻ അറിയുന്നില്ല" "ഇവിടെ പലതുണ്ട് എന്നു കാണുന്നവൻ മൃത്യുവിൽ നിന്നും മൃത്യുവിനെ പ്രാപിക്കുന്നു" "ഒന്നായിത്തന്നെ കാണണം" "ഏകംമാത്രമാണ് , അദ്വിതീയമാണ് " "അത് നീയാണ് " എന്നിങ്ങിനെ ശ്രുതികളുണ്ട് . കർമ്മഫലവും അതിനുള്ളസാധനങ്ങളും, വിശപ്പു മുതലായ സംസാരധർമ്മങ്ങൾക്കതീതമായ ആത്മാവിൽ നിന്നും ഭിന്നമായ അവിദ്യാവിഷയമാണ് . "എവിടെ ദ്വൈതമെന്നപോലെ ഭവിക്കുന്നു" "അവൻ വേറെ ഞാൻ വേറെ എന്നു കരുതുന്നവൻ അറിയുന്നില്ല" "അനന്തരം ഇതിൽ നിന്നന്യമായതാരാണോ" മുതലായി നൂറുകണക്കിനുള്ള വാക്യങ്ങളിൽ നിന്നും ഇതറിയാം.

ന ച വിദ്യാവിദ്യേ ഏകസ്യ പുരുഷസ്യ സഹ ഭവതോ, വിരോധാത് , തമഃ പ്രകാശവിവ. തസ്മാദാത്മവിദോ ∫ വിദ്യാവിഷയോ ∫ ധികാരോ ന ദ്രഷ്ടവ്യഃ ക്രിയാകാരകഫലഭേദരൂപഃ. "മൃത്യോഃ സ മൃത്യുമാപ്നോതി" ഇത്യാദിനിന്ദിതത്വാത് സർവ്വക്രിയാസാധനഫലാനാം ച അവിദ്യാവിഷയാനാം തദ്വിപരീതാത്മവിദ്യയാഹാതവ്യത്വേനേഷ്ടത്വാത് യജ്—

മാത്രമല്ല, ഒരാളിൽത്തന്നെ വിദ്യാവിദ്യകൾ ഒരുമിച്ചിരിക്കുകയില്ല, ഇരുട്ടും വെളിച്ചവും പോലെ പരസ്പരം വിരോധമുള്ളതിനാൽ. അതിനാൽ ക്രിയാകാരകഫലരൂപമായ അവിദ്യാവിഷയത്തിൽ ആത്മവിത്തിന് അധികാരം കാണപ്പെടുന്നില്ല. എന്തെന്നാൽ "അവൻ മൃത്യുവിൽനിന്നും മൃത്യുവിനെ പ്രാപിക്കുന്നു" എന്ന് നിന്ദിച്ചുപറഞ്ഞിട്ടുണ്ട് . അവിദ്യാവിഷയമായ എല്ലാ ക്രിയാസാധനഫലങ്ങളും അവക്ക് വിപരീതമായ ആത്മവിദ്യയാൽ ഇല്ലാതാക്കപ്പെടുന്നു. പൂണുനൂൽ

ജ്ഞോപവീതാദി സാധനാനാം ച തദ്വിഷയത്വാത് .

തുടങ്ങിയ സാധനങ്ങൾക്കും അവിദ്യാവിഷയത്വമുണ്ട് .

തസ്മാദസാധനഫലസ്വഭാവദാത്മനോ ഽ ന്യവിഷയാ വിലക്ഷണൈഷണാ. ഉഭേ ഹ്യേതേ സാധനഫലേ ഏഷണേ ഏവ ഭവതഃ. യജ്ഞോപവീതാദേഃ തത്സാധ്യകർമ്മണാം ച സാധനത്വാത് , 'ഉഭേ ഹ്യേതേ ഏഷണേ ഏവ" ഇതി ഹേതുവചനേ നാവധാരണാത് . യജ്ഞോപവീ താദിസാധനാത്തത്സാധ്യേഭ്യശ്ച കർമ്മഭ്യോ ഽ വിദ്യാവിഷയത്വാത് എഷണാരൂപത്വാച്ച ജിഹാസിതവ്യരൂപത്വാച്ച വ്യുത്ഥാനം വിധിത്സിതമേവ.

സാധനം, ഫലം എന്നീ സ്വഭാവങ്ങളില്ലാത്ത ആത്മാവിനോടുള്ള ഏഷണ ഭിന്നവിഷയകവും വിലക്ഷണവുമാണ് . സാധന ഫലം ഇവരണ്ടും ഏഷണകൾ തന്നെ. പൂണുനൂൽ മുതലായവയും അവയാൽ സാധിക്കേണ്ട കർമ്മവും സാധനകളാണ് . "ഇവ രണ്ടും ഏഷണകൾ തന്നെയാണ് " എന്ന ഹേതുവചനംവഴി ഇത് നിശ്ചിതമായിരിക്കുന്നു. അതുകൊണ്ട് പൂണുനൂൽ മുതലായ സാധനകളിൽ നിന്നും അവയാൽ സാധിക്കേണ്ട കർമ്മങ്ങളിൽനിന്നും വ്യുത്ഥാനം വിധിക്കപ്പെടുന്നത് അഭീഷ്ടമാണ് , കാരണം അവ അവിദ്യാവിഷയകമാണ് , അതിനാൽ ഏഷണാരൂപവുമാണ് .

നനു ഉപനിഷദ് ആത്മജ്ഞാനപരത്വാത് വ്യുത്ഥാനശ്രുതിഃ തത് സ്തുത്യർത്ഥാ, ന വിധിഃ.

പൂ. പ. ഉപനിഷത്ത് ആത്മജ്ഞാനപരമായതാണ് . അതിനാൽ വ്യുത്ഥാനശ്രുതി അതിനെ സ്തുതിക്കാനാണ് , വിധിയല്ല.

ന. വിധിത്സിതവിജ്ഞാനേന സമാനകർത്തൃകത്വശ്രവണാത് . ന ഹി അകർത്തവ്യേന കർത്തവ്യസ്യ സമാന കർത്തൃകത്വേന വേദേ കദാചിദപി ശ്രവണം സംഭവതി. കർത്തവ്യാനാമേവ ഹി അഭിഷവഹോമഭക്ഷാണാം യഥാശ്രവണം, അഭിഷുത്യ ഹുത്വാ ഭക്ഷയന്തീതി, തദ്വദാത്മജ്ഞാനൈഷണാവ്യുത്ഥാന– ഭിക്ഷാചര്യാണാം കർത്തവ്യാനാമേവ സമാനകർത്തൃകത്വശ്രവണം ഭവേത് .

സിദ്ധാന്തി — അതുശരിയല്ല. കാരണം വിധിക്കപ്പെടുന്നതിനും വിജ്ഞാനത്തിനും ഒരേ കർത്താവാണെന്ന് കേൾക്കുന്നു. വേദത്തിൽ അകർത്തവ്യത്തോടുകൂടി കർത്തവ്യത്തിന് സമാന കർത്തൃകത്വം ഒരിക്കലും കേൾക്കാൻ കഴിയുകയില്ല. എങ്ങിനെയെന്നാൽ സോമം എടുക്കുക, ഹോമിക്കുക, ഭക്ഷിക്കുക എന്നീ കർത്തവ്യകർമ്മങ്ങൾക്കാണ് സോമമെടുത്ത് ഹോമിച്ച് ഭക്ഷിക്കുന്നു എന്നിങ്ങിനെ കർത്തൃകരൂപത്തിൽ വിധിയുള്ളത് അതുപോലെതന്നെ ആത്മജ്ഞാനം, ഏഷ ണാവ്യുത്ഥാനം, ഭിക്ഷാടനം എന്നീ കർത്തവ്യങ്ങൾക്കാണ് സമാനകർത്തൃകത്വ ശ്രവണം ഉണ്ടാവുന്നത് .

അവിദ്യാവിഷയത്വാദേഷണാത്വാച്ച അർത്ഥപ്രാപ്ത ആത്മജ്ഞാനവിധേരേവ യജ്ഞോപവീതാദി പരിത്യാഗോ, ന തു വിധാതവ്യ ഇതി ചേത് . ന. സുതരാമാത്മജ്ഞാനവിധിനൈവ വിഹിതസ്യ സമാനകർത്തൃകത്വശ്രവണേന ദാർ

അവിദ്യാവിഷയമായതിനാലും ഏഷണാരൂപമായതിനാലും പൂണുനൂലുപേക്ഷിക്കലും മററും ആത്മജ്ഞാനിക്കുള്ള വിധിയാണെന്ന അർത്ഥം പറയാതെ കിട്ടുമെന്നാണെങ്കിലതു ശരിയല്ല. എന്തെന്നാൽ ആത്മജ്ഞാനത്തോടൊപ്പം തന്നെ വിഹിതമായ വ്യുത്ഥാനത്തിന് അതേ കർത്താവുവഴി കർത്തവ്യതയു

ഢ്യോപപത്തിഃ തഥാ ഭിക്ഷാ- ചര്യസ്യ ച.

ണ്ടെന്നു കേട്ടാൽ കൂടുതൽ ഉറപ്പുവരുന്നു. അതുപോലെയാണ് ഭിക്ഷാടനത്തിനും.

യത്പുനരുക്തം വർത്ത- മാനാപദേശാദർത്ഥവാദമാത്രം ഇതി ന. ഔദുംബരയൂപാദിവിധിസമാ- നത്വാത് അദോഷഃ

ഇനിവർത്തമാനകാല പ്രയോഗം മൂലം ഇതർത്ഥവാദമാണെന്ന് പറയുക യാണെങ്കിൽ അല്ല. കാരണം ഔദുംബരം യൂപാദിവിധികളോട് സമാനമാണ് ഇത്. അതിനാൽ ദോഷമില്ല. (ഔദുംബര യൂ പോഭവതി എന്നതിലെ ഭവതിക്കർത്ഥം വേണം എന്നാണ്. വിധി രൂപമാണ് എന്നർത്ഥം)

"വ്യുത്ഥായ ഭിക്ഷാചര്യം ചരന്തി" ഇത്യനേന പാരിവ്രാജ്യം വിധീയതേ. പാരിവ്രാജ്യാശ്രമേ ച യജ്ഞോപവീതാദിസാധനാനി വി- ഹിതാനി, ലിംഗം ച ശ്രുതിഭിഃ, സ്മൃ- തിഭിശ്ച. അതസ്തദ്വർജ്ജയിത്വാ അന്യസ്മാദ് വ്യുത്ഥാനം ഏഷണാ- ത്വേ ∫ പീതി ചേത്.

പൂ. പ — "വ്യുത്ഥാനം ചെയ്ത് ഭിക്ഷാട നം ചെയ്യുന്നു" എന്നതുവഴി സന്യാസം വിധിക്കപ്പെട്ടു. സന്യാസാശ്രമത്തിൽ പൂ ണുനൂൽ മുതലായസാധനങ്ങൾ ശ്രുതി യിലും സ്മൃതിയിലും അനുവദിച്ചിട്ടുള്ള അടയാളങ്ങളാണ്. അതിനാൽ അതുകള ഞ്ഞ് ഏഷണാത്വം ഭവിക്കുമ്പോൾ മ റ്റൊന്നിൽ നിന്നാണ് ഉത്ഥാനം എന്നാ ണെങ്കിലോ.

ന. വിജ്ഞാനസമാനകർ- ത്തൃകാത് പാരിവ്രാജ്യാദേഷണാ വ്യുത്ഥാനലക്ഷണാത് പാരിവ്രാ- ജ്യാന്തരോപപത്തേഃ. യദ്ധി തദേ- ഷണാഭ്യോ വ്യുത്ഥാനലക്ഷണം പാരിവ്രാജ്യം തദാത്മജ്ഞാനാംഗം, ആത്മജ്ഞാനവിരോധ്യേഷണാ- പരിത്യാഗരൂപത്വാത്. അവിദ്യാ- വിഷയത്വാച്ചൈഷണായാഃ. തദ്വ്യ- തിരേകേണ ചാസ്ത്യാശ്രമരൂപം പാരിവ്രാജ്യം ബ്രഹ്മലോകാദിഫല- പ്രാപ്തിസാധനം, തദ്വിഷയം യജ്- ഞോപവീതാദിസാധനവിധാനം ലിംഗവിധാനം ച.

സിദ്ധാന്തി — അതുശരിയല്ല. കാരണം വിജ്ഞാനത്തിന് കർത്താവുവഴിതന്നെ ചെയ്യപ്പെട്ട ഏഷണാവ്യുത്ഥാനരൂപമായ സന്യാസത്തിന് ഭിന്നമായ ഒരു സന്യാസം ഉണ്ടാവാൻവിരോധമില്ല. അത് ഏഷ ണികളിൽനിന്നും വ്യുത്ഥാനം ചെയ്യുന്ന ലക്ഷണത്തോടുകൂടിയ സന്യാസമാണ്. അത് അത്മജ്ഞാനാംഗമായതാണ്. കാരണം ആത്മജ്ഞാനവിരോധിയായ ഏഷണാപരിത്യാഗ സ്വഭാവമുള്ളതാണ് അത്. ഏഷണ അവിദ്യാ വിഷയമാണ്. പറയപ്പെട്ട സന്യാസത്തിൽനിന്നും ഭിന്ന മായ ആശ്രമരൂപമായ സന്യാസം ബ്രഹ്മ ലോകാദിഫലപ്രാപ്തി സാധനമാണ്. ഈ വിഷയത്തിലാണ് പൂണുനൂൽ മുത ലായസാധനവും അടയാളമായി വിധിച്ചി ട്ടുള്ളത്.

ന ച ഏഷണാരൂപസാധ- നോപാദാനസ്യ ആശ്രമധർമ്മ- മാത്രേണ പാരിവ്രാജ്യാന്തരേ വിഷ- യേ സംഭവതി സതി, സർവ്വോപ- നിഷദ്വിഹിതസ്യ ആത്മജ്ഞാനസ്യ ബാധനം യുക്തം. യജ്ഞോപവീ-

മാത്രമല്ല മററു പ്രകാരത്തിലുള്ള സന്യാസത്തിൽ ആശ്രമധർമ്മമാത്രം വഴി ഏഷണാരൂപമായ സാധനങ്ങളുടെ സ മ്പാദനം സംഭവിക്കാം. ഇത്രയും സമ്പൂർ ണ്ണമായി ഉപനിഷത്തുവഴി പറയപ്പെട്ട ആത്മജ്ഞാനത്തിന് ബാധയുണ്ടാവുന്ന ത് ഉചിതമല്ല. പൂണുനൂൽ മുതലായി

താദൃവിദ്യാവിഷയൈഷണാരൂ-
പസാധനോപാദിത്സായാം ചാവ-
ശ്യം അസാധനഫലരൂപസ്യ അശ-
നായാദി സംസാരധർമ്മവർജ്ജി-
തസ്യ അഹം ബ്രഹ്മാസ്മീതി വി-
ജ്ഞാനം ബാദ്ധ്യതേ. ന ച തദ് -
ബാധനം യുക്തം, സർവ്വോപനി-
ഷദാം തദർത്ഥപരത്വാത് .

അവിദ്യാവിഷയകമായ ഏഷണാരൂപ ത്തിലുള്ള സാധനങ്ങളെ സ്വീകരിക്കാനി ച്ഛയുണ്ടാകുമ്പോൾ ഈ അസാധന ഫലരൂപവും വിശപ്പ് തുടങ്ങിയ സംസാര ധർമ്മങ്ങളില്ലാത്തതും "ഞാൻ ബ്രഹ്മ മാണ് " എന്ന നിലക്കാത്മാവിനെ അറിയു ന്നതുമായ ബോധം തീർച്ചയായും ബാധി ക്കപ്പെടും. ആ ബാധനം ശരിയല്ല. എല്ലാ ഉപനിഷത്തുക്കൾക്കും ആ അർത്ഥമാണു ള്ളത് .

"ഭിക്ഷാചര്യം ചരന്തി" ഇത്യേ-
ഷണാം ഗ്രാഹയന്തീ ശ്രുതിഃ സ്വയ-
മേവ ബാധത ഇതി ചേത് ? അഥാ
പി സ്യാദേഷണാഭ്യോ വ്യുത്ഥാനം
വിധായ പുനരേഷണൈകദേശം
ഭിക്ഷാചര്യം ഗ്രാഹയന്തീ തത്സം-
ബദ്ധമന്യദപി ഗ്രാഹയതീതി ചേത് ?

പൂ. പ — "ഭിക്ഷാചര്യയെ ചെയ്യുന്നു" എന്നിങ്ങിനെ ഏഷണയെ ഗ്രഹിക്കുന്ന ശ്രുതി സ്വയം ബാധിതമാവുകയാണെ ന്നാണെങ്കിലോ ? അതായത് ഏഷണക ളിൽനിന്നും വ്യുത്ഥാനം വിധിക്കുന്ന ശ്രു തി ഏഷണയുടെ തന്നെ ഭാഗമായ ഭിക്ഷാ ടനം സ്വീകരിക്കുന്നതിനാൽ അതിനോടും ബന്ധപ്പെട്ട മറ്റേഷണകളെ സ്വീകരിക്കു കയാണെന്ന് പറഞ്ഞാലോ?

ന. ഭിക്ഷാചര്യസ്യാപ്രയോജ-
കത്വാത് ഹുതോത്തരകാല ഭക്ഷ-
ണവത് . ശേഷപ്രതിപത്തികർമ്മ-
ത്വാദപ്രയോജകം ഹി തത് . അ-
സംസ്കാകത്വാച്ച. ഭക്ഷണം പുരു-
ഷസംസ്കാരകമപി സ്യാത് , ന തു
ഭിക്ഷാചര്യം . നിയമാദൃഷ്ടസ്യാപി
ബ്രഹ്മവിദോ ƒ നിഷ്ടത്വാത് .

സിദ്ധാന്തി — അതു ശരിയല്ല. കാരണം ഹോമിച്ചതിനുശേഷം ഭക്ഷിക്കുന്നതു പോലെ ഭിക്ഷാടനം ഒരു പ്രയോജന ത്തേയും ഉണ്ടാക്കുന്നില്ല. ഹോമിച്ചശേ ഷംഭക്ഷിക്കുന്നത് ശേഷ പ്രതിപത്തി കർമ്മമായതിനാൽ ഒരു ഫലവുമില്ലാത്ത താണ് . മാത്രമല്ല സംസ്കാരം ചെയ്യാത്ത തിനാലും ഭിക്ഷാടനം പ്രയോജനകരമല്ല. ഹുതശേഷഭക്ഷണം പുരുഷ സംസ്കാര ത്തിന് കാരണമാകാം. ഭിക്ഷാടനം അങ്ങി നെയല്ല. കാരണം നിയമവിധിജനിതമായ അദൃഷ്ടവും കൂടി ബ്രഹ്മവിത്തിന് അ നിഷ്ടമായതാണ് .

നിയമാദൃടസ്യാനിഷ്ടത്വേ കിം
ഭിക്ഷാചര്യേണേതി ചേത് ?

പൂ. പ — നിയമവിധി ജനിതമായ അദൃ ഷ്ടം ബ്രഹ്മവിത്തിനിഷ്ടമല്ലെങ്കിൽ ഭിക്ഷാചര്യം കൊണ്ടെന്താണ് കാര്യം എന്നാണെങ്കിലോ?

ന. അന്യസാധനാത് വ്യു-
ത്ഥാനസ്യ വിഹിതത്വാത് . തഥാപി
കിം തേനേതി ചേത് ? യദി സ്യാത് ,
ബാഢമഭ്യുപഗമ്യതേ ഹി തത് . യാനി
പാരിവ്രാജ്യേ ƒ ഭിഹിതാനി വചനാനി
"യജ്ഞോപവീതേ്യവാധീയത"

അതുശരിയല്ല. കാരണം മററു സാധനങ്ങളിൽ നിന്നും വ്യുത്ഥാനം വിധി ക്കപ്പെട്ടിട്ടുണ്ട് . എങ്കിലും അതുകൊണ്ടെ ന്താണ് എന്നാണെങ്കിൽ ശരിയാണ് . സ ന്യാസാശ്രമത്തിൽ "പൂണുനൂലിട്ടു വേണം അദ്ധ്യയനം" മുതലായ വചനങ്ങൾ അ വിദ്വാൽ സന്യാസമാത്രവിഷയത്തെ

ഇത്യാദീനി, താന്യവിദ്വത്പാരി-വ്രാജ്യമാത്രവിഷയാണീതി പരി-ഹൃതാനി. ഇതരഥാ ആത്മജ്ഞാന-ബാധഃ സ്യാദിതി ഹ്യുക്തം. "നിരാ-ശിഷമനാരംഭം നിർനമസ്കാരമ-സ്തുതിം—അക്ഷീണം ക്ഷീണകർ-മ്മാണം—തം ദേവാ ബ്രാഹ്മണം വിദുഃ" ഇതി സർവ്വകർമ്മാഭാവം ദർ-ശയതി സ്മൃതിർവിദുഷഃ. "വിദ്വാൻ-ലിംഗവിവർജ്ജിതഃ" "തസ്മാദ-ലിംഗോ ധർമ്മജ്ഞഃ" ഇതി ച. ത-സ്മാത് പരമഹംസപാരിവ്രാജ്യ-മേവ വ്യുത്ഥാനലക്ഷണം പ്രതി-പദ്യേത ആത്മവിത്സർവ്വകർമ്മസാ-ധനപരിത്യാഗരൂപമിതി.

സൂചിപ്പിക്കുന്നതാണെന്നു പറഞ്ഞ് പരിഹൃതമായിട്ടുണ്ട്. മറിച്ചായാൽ ആത്മജ്ഞാനത്തെ ബാധിക്കുമെന്നും പറഞ്ഞു. "ആശകളില്ലാതെ ഒന്നും തുടങ്ങാതെ ആരെയും കുമ്പിടാതെ സ്തുതിക്കാതെ അക്ഷീണനായി കർമ്മം ക്ഷയിച്ചിരിക്കുന്നവനെ ദേവകൾ ബ്രാഹ്മണനെന്നു പറയുന്നു" എന്ന സ്മൃതി വിദ്വാന് സർവ്വകർമ്മങ്ങളുടെയും അഭാവമാണുള്ളതെന്ന് കാണിച്ചുതരുന്നു. "വിദ്വാന് അടയാളമില്ല" "അതിനാൽ ധർമ്മജ്ഞൻ അടയാളമില്ലാത്തവനാണ്" എന്നും പറഞ്ഞിരിക്കുന്നു. അതിനാൽ ആത്മവേത്താവിന് സർവ്വകർമ്മ സാധനപരിത്യാഗരൂപവും വ്യുത്ഥാനലക്ഷണവുമായ പരമഹംസ പാരിവ്രാജകതയെ ആശ്രയിക്കണം.

യസ്മാത് പൂർവ്വേ ബ്രാഹ്മ-ണാ ഏതമാത്മാനം അസാധനഫല-സ്വഭാവം വിദിത്വാ സർവ്വസ്മാ-ത്സാധനഫലസ്വരൂപാദേഷണാല-ക്ഷണാത് വ്യുത്ഥായ ഭിക്ഷാചര്യം ചരന്തി സ്മ, ദൃഷ്ടാദൃഷ്ടാർത്ഥം കർമ്മ തത്സാധനം ച ഹിത്വാ, തസ്-മാദദ്യത്വേ ƒ പി ബ്രാഹ്മണോ ബ്ര-ഹ്മവിത് പാണ്ഡിത്യം പണ്ഡിത-ഭാവം, ഏതദാത്മവിജ്ഞാനം പാ-ണ്ഡിത്യം, നിർവിദ്യ നിഃശേഷം വിദിത്വാ, ആത്മവിജ്ഞാനം നിരവ-ശേഷം കൃത്വേത്യർത്ഥഃ, ആചാര്യത ആഗമതശ്ച ഏഷണാഭ്യോ, വ്യു-ത്ഥായ, ഏഷണാവ്യുത്ഥാനാവ-സാനമേവ ഹി തത് പാണ്ഡിത്യം, ഏഷണാതിരസ്കാരോദ്ഭവത്വാ ദേഷണാവിരുദ്ധത്വാത്. ഏഷണാ-മതിരസ്കൃത്യ ന ഹ്യാത്മവിഷയസ്യ പാണ്ഡിത്യസ്യോദ്ഭവ ഇത്യാത്മ-ജ്ഞാനേനൈവ വിഹിതമേഷ-ണാവ്യുത്ഥാനം. ആത്മജ്ഞാനസ-മാന കർത്തൃകത്വാ പ്രത്യയോപാദ-നലിംഗശ്രുത്യാ ദൃഢീകൃതം. തസ്-മാദേഷണാഭ്യോ വ്യുത്ഥായ ജ്ഞാ-നബലഭാവേന ബാല്യേന തിഷ്ഠാ-സേത് സ്ഥാതുമിച്ഛേത്.

എന്തെന്നാൽ മുമ്പുള്ള ബ്രാഹ്മണർ ഈ അസാധനഫലസ്വഭാവത്തോടുകൂടിയ ആത്മാവിനെ അറിഞ്ഞ് എല്ലാ സാധനഫലസ്വരൂപത്തിൽനിന്നും ഏഷണാലക്ഷണത്തിൽനിന്നും വ്യുത്ഥാനം ചെയ്ത് ഭിക്ഷാടനം ചെയ്തു. അതായത് ദൃഷ്ടാദൃഷ്ടഫലരൂപമായ എല്ലാ കർമ്മങ്ങളേയും അവക്കുള്ള സാധനങ്ങളേയും ത്യജിച്ച് ഭിക്ഷയെടുത്തു. അതിനാലിന്നും ബ്രാഹ്മണർ, ബ്രഹ്മജ്ഞർ, പാണ്ഡിത്യത്തെ, പണ്ഡിതഭാവത്തെ — ആത്മജ്ഞാനമാണ് പാണ്ഡിത്യം — പൂർണ്ണമായും അറിഞ്ഞ് — ആത്മജ്ഞാനത്തെ ആചാര്യനിൽനിന്നും വേദത്തിൽനിന്നും ഒട്ടും അവശേഷിക്കാതെ മനസ്സിലാക്കി — ഏഷണകളിൽ നിന്നും വ്യുത്ഥാനം ചെയ്ത്, ഏഷണാവ്യുത്ഥാനാവസാനത്തിലാണ് അതിന്റെ പാണ്ഡിത്യം ഭവിക്കുന്നത് കാരണം അത് ഏഷണാ തിരസ്കാരത്താലും ഏഷണാവിരുദ്ധത്വത്താലും ആണ് ഭവിക്കുന്നത്. ഏഷണാതിരസ്കാരമില്ലാതെ ആത്മവിഷയകരമായ പാണ്ഡിത്യം ഉദിക്കുകയില്ല. ഇതിനാൽ ആത്മവിജ്ഞാനത്താൽ മാത്രമേ ഏഷണാവ്യുത്ഥാനം സാധിക്കുക യുള്ളു. ആത്മജ്ഞാനത്തിനും വ്യുത്ഥാനത്തിനും ഒരേ കർത്താവാണുള്ളത്. ഇത് സൂചിപ്പിക്കാനാണ് വ്യുത്ഥായ എന്ന പദത്തിൽ "ക്ത്വ" പ്രത്യയം പ്രയോഗിച്ചിട്ടുള്ളത്. അതുകൊണ്ട് ഈ ലിംഗഭൂത

മായ ശ്രുതി പ്രസ്തുത അഭിപ്രായത്തെ ദൃഢമാക്കുന്നു. അതിനാൽ ഏഷണകളിൽനിന്ന് വ്യുത്ഥാനം ചെയ്ത് ബാല്യം മുതൽക്കുതന്നെ ജ്ഞാനബലഭാവത്തിൽ ഇരിക്കാനാഗ്രഹിക്കണം.

സാധനഫലാശ്രയണം ഹി ബലമിതരേഷാമനാത്മവിദാം. തദ്ബലം ഹിത്വാ വിദ്വാൻ അസാധനഫലസ്വരൂപാത്മവിജ്ഞാനമേവ കേവലമാശ്രയേത്. തദാശ്രയണേ ഹി കരണാന്യേഷണാവിഷയേ ഏനം ഹിത്വാ സ്ഥാപയിതും നോത്സഹന്തേ. ജ്ഞാനബലഹീനം ഹി മൂഢം ദൃഷ്ടാദൃഷ്ടവിഷയായാം ഏഷണായാമേവൈനം കരണാനി നിയോജയന്തി. ബലം നാമ ആത്മവിദ്യയാശേഷവിഷയദൃഷ്ടിതിരസ്കരണം. അതസ്തദ് ഭാവേന ബാല്യേന തിഷ്ഠാസേത്. തഥാ "ആത്മനാ വിന്ദതേ വീര്യം" (കേന. ഉ. 2. 4.) ഇതി ശ്രുത്യന്തരാത്. "നായമാത്മാ ബലഹീനേന ലഭ്യഃ" (മു. ഉ. 3. 2. 4) ഇതി. ച.

മററ് അനാത്മജ്ഞർക്ക് സാധനഫലങ്ങളെ ആശ്രയിക്കുകതന്നെയാണ് ബലം. ആ ബലത്തെവിട്ട് സാധനബലസ്വരൂപമല്ലാത്ത കേവലമായ ആത്മവിജ്ഞാനബലത്തെത്തന്നെ വിദ്വാൻ ആശ്രയിക്കണം. അതിനെ ആശ്രയിക്കുന്നതുകൊണ്ട് ഇന്ദ്രിയങ്ങൾക്ക് ഇവനെ ആകർഷിച്ച് ഏഷണാവിഷയങ്ങളിൽ സ്ഥാപിക്കുക എന്ന സാഹസം ചെയ്യാൻ പററാതാകുന്നു. ജ്ഞാനബലഹീനനായ മൂഢനെമാത്രമേ ഇന്ദ്രിയങ്ങൾ ദൃഷ്ടവും അദൃഷ്ടവുമായ വിഷയേഷണകളിൽ നിയോഗിക്കുന്നുള്ളു. ആത്മജ്ഞാനം വഴി എല്ലാ വിഷയദൃഷ്ടികളേയും ഉപേക്ഷിക്കുന്നതുതന്നെ ബലം. അതിനാൽ ആ ബലഭാവത്തോടുകൂടി ബാല്യം മുതൽ ഇരിക്കാനിച്ഛിക്കണം. "ആത്മജ്ഞാനം വഴി വീര്യം പ്രാപിക്കുന്നു" എന്ന് മറെറാരു ശ്രുതിയിലുണ്ട്. "ഈ ആത്മാവ് ബലഹീനനാൽ ലഭ്യമല്ല" എന്നും ഉണ്ട്.

ബാല്യം ച പാണ്ഡിത്യം ച നിർവിദ്യ നിഃശേഷം കൃത്വാഥ മനനാന്മുനിർയോഗീ ഭവതി. ഏതാവധി ബ്രാഹ്മണേന കർത്തവ്യം. യദുത സർവ്വാനാത്മപ്രത്യയതിരസ്കരണം. ഏതത് കൃത്വാ കൃതകൃത്യോ യോഗീ ഭവതി.

ഇപ്രകാരം ബാല്യത്തേയും പാണ്ഡിത്യത്തേയും പൂർണ്ണമായറിഞ്ഞിട്ട് അനന്തരം മുനി അതായത് യോഗി ആയിത്തീരുന്നു. ഇത്ര മാത്രമാണ് ബ്രാഹ്മണന് കർത്തവ്യമായിട്ടുള്ളത്. ഇതുവഴി എല്ലാ അനാത്മപ്രത്യയങ്ങളെയും തിരസ്കരിക്കാറാവുന്നു. ഇത് ചെയ്തയാൾ കൃതകൃത്യനായി യോഗിയായിത്തീരുന്നു.

അമൗനം ച ആത്മജ്ഞാനാനാത്മപ്രത്യയതിരസ്കാരൗ പാണ്ഡിത്യബാല്യസംജ്ഞകൗ നിഃശേഷം കൃത്വാ, മൗനം നാമ അനാത്മ പ്രത്യയതിരസ്കരണസ്യ പര്യവസാനം ഫലം, തച്ച നിർവിദ്യാഥ ബ്രാഹ്മണഃ കൃതകൃത്യോ ഭവതി. ബ്രഹ്മൈവ സർവ്വമിതി പ്രത്യയ ഉപജായേത. സ ബ്രാഹ്മണഃ കൃതകൃത്യഃ, അതോ ബ്രാഹ്മണഃ. നിരു–

ആത്മജ്ഞാനവും അനാത്മപ്രത്യയതിരസ്കാരവും ആയ പാണ്ഡിത്യ ബാല്യസംജ്ഞകൾ അമൗനമാകുന്നു. ഇവയെ നിഃശേഷമായി ചെയ്ത് മൗനമെന്ന അനാത്മപ്രത്യയ തിരസ്കരണത്തിന്റെ പര്യവസാനമായഫലത്തിലെത്തുന്നു. അതിനെ പൂർണ്ണമായറിഞ്ഞ് അനന്തരം ബ്രാഹ്മണൻ കൃതകൃത്യനായിത്തീരുന്നു — അതായത് ഇതെല്ലാം ബ്രഹ്മമാണെന്ന പ്രത്യയത്തെ പ്രാപിക്കുന്നു. ആ ബ്രാഹ്മണൻ കൃതകൃത്യനാണ്. അതു

പചരിതം ഹി തദാ തസ്യ ബ്രാഹ്മ– ണ്യം പ്രാപ്തം അത ആഹ – സ ബ്രാഹ്മണഃ കേന സ്യാത് കേന ചരണേന ഭവേത് ? യേന സ്യാദ്യേന ചരണേന ഭവേത് തേനേദൃശ ഏ– വായം – യേന കേനചിച്ചരണേന സ്യാത്തേനേദൃശ ഏവ ഉക്തല– ക്ഷണ ഏവ ബ്രാഹ്മണോ ഭവതി. യേന കേന ചിച്ചരണേന ഇതി സ്തുത്യർത്ഥം – യേയം ബ്രാഹ്മ– ണ്യാവസ്ഥാ സേയം സ്തൂയതേ, ന തു ചരണേ / നാരദഃ

കൊണ്ട് ബ്രാഹ്മണനുമാണ് . അപ്പോള വൻെറ ബ്രാഹ്മണ്യം ഉപചാരരഹിത മായിത്തീരുന്നു. അതുകൊണ്ട് ശ്രുതി പറയുന്നു – ആ ബ്രാഹ്മണൻ ഏതനു ഷ്ഠാനം കൊണ്ട് ബ്രാഹ്മണനായിത്തീ രുന്നു? ഏതനുഷ്ഠാനംകൊണ്ടായാലും അവൻ ബ്രാഹ്മണനായിത്തീരുന്നു (അനു ഷ്ഠാനങ്ങളൊന്നും അവന് ബാധകമല്ലെ ന്നർത്ഥം). ഏതെല്ലാം എന്തെല്ലാം അനു ഷ്ഠാനങ്ങളെക്കൊണ്ടായാലും അവൻ അതുപോലെ തന്നെ പറയപ്പെട്ട ലക്ഷണ ത്തോടുകൂടിയ ബ്രാഹ്മണനായിത്തീരു ന്നു. ഏതനുഷ്ഠാനത്താലും (എന്തനു ഷ്ഠാനത്താലും എന്നു പറഞ്ഞത് സ്തു ത്യർത്ഥമാണ് ). ഈ ബ്രാഹ്മണാവസ്ഥ ഏതാണോ അതിനെ സ്തുതിക്കുകയാ ണ് , അനുഷ്ഠാനത്തെക്കുറിച്ചനാദരം കാണിക്കുകയല്ല.

അത ഏതസ്മാത് ബ്രാഹ്മ– ണ്യാവസ്ഥാനാത് അശനായാദ്യ– തീതാത്മസ്വരൂപാത് – നിത്യതൃ– പ്താദന്യദവിദ്യാവിഷയമേഷണാ– ലക്ഷണം വസ്ത്വന്തരം ആർത്തം വിനാശ്യാർത്തിപരിഗൃഹീതം, സ്വ– പ്നമായാമരീച്യുദകസമമസാരം. ആത്മൈവൈകഃ കേവലോ നിത്യ– മുക്ത ഇതി. തതോ ഹ കഹോലഃ കൗഷീതകേയ ഉപരരാമ.

അതുകൊണ്ട് ഈ ബ്രാഹ്മണ്യാ വസ്ഥാനത്തിൽനിന്നും – വിശപ്പ് മുത ലായവക്കതീതമായി നിത്യതൃപ്തമായി രിക്കുന്ന ആത്മസ്വരൂപത്തിൽ നിന്നും വ്യ സ്ത്യസ്തമായതാണ് അവിദ്യാവിഷയകവും ഏഷണാലക്ഷണത്തോടുകൂടിയതുമായ ഇതരവസ്തു. അത് നാശമുള്ളതാണ് , ആർത്തമായതാണ് , ആർത്തഗ്രസ്തമാ ണ് . സ്വപ്നവും മായയും കാനൽജല വും പോലെ അസാരമായതാണ് . ആ ത്മാവൊന്നുമാത്രമാണ് കേവലവും നി ത്യമുക്തവുമായത് . അതോടെ കൗഷീത കനായ കോഹലൻ വിരമിച്ചു.

## ഷഷ്ഠഃ ബ്രാഹ്മണഃ

യത്സാക്ഷാദപരോക്ഷാദ് ബ്രഹ്മ സർവ്വാന്തര ആത്മേത്യുക്തം, തസ്യ സർവ്വാന്തരസ്യ സ്വരൂപാധി—ഗമായ ആശാകല്യബ്രാഹ്മണാത് ഗ്രന്ഥ ആരഭ്യതേ. പൃഥിവ്യാദീനി ഹ്യാകാശാന്താനി ഭൂതാനി അന്തർ—ബഹിർഭാവേന വ്യവസ്ഥിതാനി. തേഷാം യദ് ബാഹ്യം ബാഹ്യം അ—ധിഗമ്യാധിഗമ്യ നിരാകുർവ്വൻ ദ്രഷ്ടുഃ സാക്ഷാത് സർവ്വാന്തരോ ſ ഗൗണഃ ആത്മാ സർവ്വസംസാരധർമ്മ വിനി—ർമ്മുക്തോ ദർശയിതവ്യ ഇത്യാരംഭഃ.

## ആറാം ബ്രാഹ്മണം

സാക്ഷാൽ അപരോക്ഷമായിരിക്കുന്ന ബ്രഹ്മം യാതൊന്നാണോ അതാണ് സർവ്വാന്തരമായ ആത്മാവ് എന്നുപറഞ്ഞു. ആ സർവ്വാന്തരമായതിന്റെ സ്വരൂപം അറിയാനായി ശാകുല്യബ്രാഹ്മണം വരെയുള്ള ഗ്രന്ഥം ആരംഭിക്കുന്നു. പൃഥിവി മുതൽ ആകാശംവരെയുള്ള ഭൂതങ്ങൾ അകത്തും പുറത്തുമായി വ്യവസ്ഥിതങ്ങളായിരിക്കുന്നു. അവയിൽ പുറത്തുള്ളവയെ ഓരോന്നായി അറിഞ്ഞ് നിരാകരിച്ച് എല്ലാ സംസാരധർമ്മങ്ങളിൽനിന്നും മുക്തനായി വർത്തിക്കുന്ന സാക്ഷാൽ അന്തര്യാമിയായിമുഖ്യമായിരിക്കുന്ന ആത്മാവേതാണോ അതിന്റെ ദർശനം ദ്രഷ്ടാവിന് ഉണ്ടാക്കണമെന്നു കരുതി ഇത് ആരംഭിക്കുകയാണ് .

**മന്ത്രഃ 1 —** അഥ ഹൈനം ഗാർഗ്ഗീ വാചക്നവീ പപ്രച്ഛ യാജ്ഞവൽക്യേതി ഹോവാച യദിദം സർവ്വമപ് — സ്വോതം ച പ്രോതം ച കസ്മിന്നു ഖല്വാപ ഓതാശ്ച പ്രോതാശ്ചേതി വായൗ ഗാർഗ്ഗീതി കസ്മിന്നു ഖലു വായുരോതശ്ച പ്രോതശ്ചേത്യന്തരിക്ഷലോകേഷു ഗാർഗ്ഗീതി കസ്മിന്നു ഖല്വംതരിക്ഷലോകാ ഓതാശ്ച പ്രോതാശ്ചേതി ഗന്ധർവലോകേഷു ഗാർഗ്ഗീതി കസ്മിന്നു ഖലു ഗന്ധർവ്വലോകാ ഓതാശ്ച പ്രോതാശ്ചേദാദിത്യ ലോകേഷു ഗാർഗ്ഗീതി കസ്മിന്നു ഖല്വാദിത്യലോകാ ഓതാശ്ച പ്രോതാശ്ചേതി ചന്ദ്രലോകേഷു ഗാർഗ്ഗീതീ കസ്മിന്നു ഖലു ചന്ദ്രലോകാ ഓതാശ്ച പ്രോതാശ്ചേതി നക്ഷത്രലോകേഷു ഗാർഗ്ഗീതി കസ്മിന്നു ഖലു നക്ഷത്ര—ലോകാ ഓതാശ്ച പ്രോതാശ്ചേതി ദേവലോകേഷു ഗാർഗ്ഗീതി കസ്മിന്നു ഖലു ദേവലോകോ ഓതാശ്ച പ്രോതാശ്ചേതീന്ദ്രലോകേഷു ഗാർഗ്ഗീതി കസ്മിന്നു ഖല്വിന്ദ്രലോകാ॰ ഓതാശ്ച പ്രോതാശ്ചേതി പ്രജാ—പതിലോകേഷു ഗാർഗ്ഗീതി കസ്മിന്നു ഖലു പ്രജാപതി —ലോകാ ഓതാശ്ചാ പ്രോതാശ്ചേതി ബ്രഹ്മലോകേഷു ഗാർഗ്ഗീതി കസ്മിന്നു ഖലു ബ്രഹ്മലോകാ ഓതാശ്ച പ്രോതാശ്ചേതി സ ഹോവാച ഗാർഗ്ഗി മാ ſ തിപ്രാ—ക്ഷീർമ്മാ തേ മൂർദ്ധാ വ്യപപ്തദനതി പ്രശ്ന്യാം വൈ ദേവതാമതിപൃച്ഛസി ഗാർഗ്ഗി മാ ſ തിപ്രാക്ഷീരിതി തതോ ഹ ഗാർഗ്ഗീ വാചക്നവ്യുപരരാമ.

**മന്ത്രാർത്ഥം 1 —** പിന്നീടാ യാജ്ഞവൽക്യനോട് വചക്നുവിന്റെ പുത്രി ഗാർഗ്ഗി ചോദിച്ചു. "യാജ്ഞവൽക്യ" എന്നുവിളിച്ച് അവൾ പറഞ്ഞു. "ഇതെല്ലാം ജലത്തിൽ ഓതമായും പ്രോതമായും (ഊടും പാവുമായി) ഭവിക്കുന്നു എങ്കിൽ ജലം ഏതിലാണ് ഓതമായും പ്രോതമായും ഭവിക്കുന്നത് ". "ഗാർഗ്ഗി, വായുവിൽ എന്ന് " "വായു ഏതിലാണ് ഓതമായും പ്രോതമായും ഭവിക്കുന്നത് " "ഗാർഗ്ഗി, അന്തരിക്ഷലോകങ്ങളിൽ" എന്ന് . "അന്തരിക്ഷലോകങ്ങൾ ഏതിലാണ് ഓതമായും പ്രോതമായുമിരിക്കുന്നത് " "ഗാർഗ്ഗി, ഗന്ധർവ്വലോകങ്ങളിൽ" "ഏതിലാണ് ഗന്ധർവ്വലോകങ്ങൾ ഓതമായും പ്രോതമായുമിരിക്കുന്നത് " "ഗാർഗ്ഗി, ആദിത്യലോകങ്ങളിൽ" "ആദിത്യലോകങ്ങൾ ഏതിലാണ് ഓതവും പ്രോതവുമായിരിക്കുന്നത് " "ഗാർഗ്ഗി, ചന്ദ്രലോകങ്ങളിൽ" "ഏതിലാണ് ചന്ദ്രലോകങ്ങൾ ഓതവും പ്രോതവുമായിരിക്കുന്നത് " "ഗാർഗ്ഗി, നക്ഷത്രലോകങ്ങളിൽ" "ഏതിലാണ് നക്ഷത്രലോകങ്ങൾ ഓതവും പ്രോതവുമായിരിക്കുന്നത് " "ഗാർഗ്ഗി, ദേവലോകങ്ങളിൽ" "ഏതിലാണ് ദേവലോകങ്ങൾ ഓതവും പ്രോതവുമായിരിക്കുന്നത് " "ഗാർഗ്ഗി, ഇന്ദ്രലോകങ്ങളിൽ" "ഏതിലാണ് ഇന്ദ്രലോകങ്ങൾ ഓതവും പ്രോതവുമായിരിക്കുന്നത് " "ഗാർഗ്ഗി, പ്രജാപതി ലോകങ്ങളിൽ" "ഏതിലാണ് പ്രജാപതിലോകങ്ങൾ ഓതവും പ്രോതവുമായിരിക്കുന്നത് " "ഗാർഗ്ഗി, ബ്രഹ്മ ലോകങ്ങളിൽ" "ഏതിലാണ് ബ്രഹ്മലോകങ്ങൾ ഓതവും പ്രോതവുമായിരിക്കുന്നത് " അപ്പോളാ യാജ്ഞവൽക്യൻ പറഞ്ഞു "ഗാർഗ്ഗി, അധികം ചോദിക്കരുത് , നിന്റെ തല തെറിച്ചു വീഴാതിരിക്കട്ടെ. ഏതുവിഷയത്തിലും അതി പ്രശ്നം ചെയ്യരുത് " എന്ന് അപ്പോൾ ആവചക്നു പുത്രിയായ ഗാർഗ്ഗി വിരമിച്ചു.

**ഭാഷ്യം 1 —** അഥ ഹൈനം ഗാർഗ്ഗീ നാമതഃ വാചക്നുവീ വചക്നോ— ർദുഹിതാ പപ്രച്ഛ. യാജ്ഞവൽ— ക്യേതി ഹോവാച. യദിദം സർവ്വം പാർത്ഥിവം ധാതു ജാതം അപ്സൂ— ദകേ ഓതം ച പ്രോതം ച, ഓതം ദീർഘപടതന്തു— വത് പ്രോ തം തിര്യാക്തന്തുവത് വിപരീതം വാ. അർഭിഃ സർവ്വതോ ऽ ന്തർ ബഹിർ— ഭുതാഭിർവ്യാപ്തമിത്യർത്ഥഃ അന്യഥാ സക്തുമുഷ്ടിവദ്വിശീര്യേത.

പിന്നീടാ യാജ്ഞവൽക്യനോട് ആ വാചക്നുവി, വചക്നുവിന്റെ പുത്രി, ഗാർഗ്ഗി എന്നു പേരുള്ളവൾ ചോദിച്ചു. "യാജ്ഞവൽക്യ" എന്നുവിളിച്ച് പറഞ്ഞു. പൃഥിവീ സംബന്ധമായി ഈ ധാതുവിൽ നിന്നുണ്ടായതെല്ലാം ജലത്തിൽ ഊടും പാവുമായി കാണപ്പെടുന്നു. ഓതമെന്നാൽ മുണ്ടിന്റെ നീളത്തിലുള്ള നൂലുപോലെയും പ്രോതമെന്നാൽ അതിനു വിപരീതമായി വീതിയിലുള്ളതും ആണ് മറിച്ചുമാവാം. അകത്തും പുറത്തുമെല്ലാം വെള്ളം നിറഞ്ഞിരിക്കുന്നു എന്നർത്ഥം.

അതില്ലെങ്കിൽ മുഷ്ടിയിലിരിക്കുന്ന ധാന്യം പോലെ ഛിന്നഭിന്നമായിപ്പോകും.

ഇദം താവദനുമാനമുപന്യസ്തം. യത്കാര്യം പരിച്ഛിന്നം സ്ഥൂലം കാരണേനാപരിച്ഛിന്നേന സൂക്ഷ്മേണ വ്യാപ്തം ഇതി ദൃഷ്ടം. യഥാ പൃഥിവ്യദ്ഭിഃ തഥാ പൂർവ്വം പൂർവ്വം ഉത്തരേണോത്തരേണ വ്യാപിനാ ഭവിതവ്യം, ഇത്യേഷ ഇത്യേഷ ആസർവ്വാന്തരാത് ആത്മനഃ പ്രശ്നഃ

ഇത്രയുംവരെ അനുമാനമാണ് ഉപന്യസിച്ചത് പരിച്ഛിന്നവും സ്ഥൂലവുമായ കാര്യവസ്തു അപരിച്ഛിന്നവും സൂക്ഷ്മവുമായ കാരണത്താൽ വ്യാപ്തമാണെന്ന് കണ്ടുകഴിഞ്ഞു. ഭൂമി എപ്രകാരം ജലത്താൽ വ്യാപ്തമാണോ അപ്രകാരം മുമ്പു മുമ്പുള്ളവ പിൻപു പിൻപുള്ളവയാൽ വ്യാപിച്ചിരിക്കണം. സർവ്വാന്തരമായ ആത്മാവുവരെ ഇതു സംഭവിക്കുന്നു എന്നാണ് പ്രശ്നാർത്ഥം.

തത്ര ഭൂതാനി പഞ്ച സംഹതാന്യേവോത്തരമുത്തരം, സൂക്ഷ്മഭാവേന വ്യാപകേന കാരണരൂപേണ ച വ്യവതിഷ്ഠന്തേ. ന ച പരമാത്മനോ ऽർവ്വാക് തദ്വ്യതിരേകേണ വസ്ത്വന്തരമസ്തി "സത്യസ്യ സത്യം" (ബൃ. ഉ. 2. 1. 20) ഇതി ശ്രുതേഃ. സത്യം ച ഭൂതപഞ്ചകം, സത്യസ്യ സത്യംച പര ആത്മാ. കസ്മിന്നു ഖല്വാപ ഓതാശ്ച പ്രോതാശ്ചേതി. താസാമപി കാര്യത്വാത് സ്ഥൂലത്വാത് പരിച്ഛിന്നത്വാച്ച ക്വചിദ്ധി ഓത പ്രോതഭാവേന ഭവിതവ്യം. ക്വ താസാമോതപ്രോതഭാവ ഇതി, ഏവ മുത്തരോത്തരപ്രശ്നപ്രസംഗോ യോജയിതവ്യഃ. വായൗ ഗാർഗ്ഗീതി.

അതിൽ ഭൂതങ്ങൾ അഞ്ചാണ്. അവ പരസ്പരം ചേർന്നു തന്നെ ഉത്തരോത്തരം വ്യാപിച്ച് സൂക്ഷ്മഭാവത്തിലും കാരണരൂപത്തിലും വർത്തിക്കുന്നു. പരമാത്മാവിനു താഴെ അതിൽനിന്നും വ്യതിരിക്തമായി മറെറാരു വസ്തുവില്ല. "സത്യത്തിൻെറ സത്യം" എന്ന് ശ്രുതിയുണ്ട്. സത്യം പഞ്ചഭൂതാത്മകമാണ്. സത്യത്തിൻെറ സത്യം പരമാത്മാവാണ്. എന്തിലാണ് ജലം ഊടും പാവുമായിരിക്കുന്നത് — കാര്യം സ്ഥൂലവും പരിച്ഛിന്നവുമായതുകാരണം അതിന് ഏതിലെങ്കിലും ഊടും പാവുമായിരിക്കണം. എവിടെയാണതിൻെറ ഊടും പാവുമായ ഭാവമെന്ന് പറയുന്നു. ഇപ്രകാരം പിന്നീടു പിന്നീടുള്ള പ്രസംഗം "അല്ലയോ ഗാർഗ്ഗി, വായുവിൽ" എന്നിങ്ങിനെ യോജിപ്പിക്കണം.

നന്വഗ്നാവിതി വക്തവ്യം ?

പൂ. പ. അഗ്നിയിലെന്ന് പറയേണ്ടതായിരുന്നില്ലേ?

നൈഷ ദോഷഃ. അഗ്നേഃ പാർത്ഥിവം വാ ആപ്യം വാ ധാതുമനാശ്രിത്യ ഇതരഭൂതവത്സ്വാതന്ത്ര്യേണ ആത്മലാഭോ നാസ്തീതി തസ്മിന്നോതപ്രോതഭാവോ നോപദിശ്യതേ.

**സിദ്ധാന്തി** — ഈ ദോഷമില്ല. കാരണം മററു ഭൂതങ്ങളെപ്പോലെ അഗ്നിയുടെ സ്വരൂപത്തിന് പൃഥിവീസംബന്ധവും ജലസംബന്ധവുമായ ധാതുവിനെ ആശ്രയിക്കാതെ നിലനിൽപ്പില്ല. അതിനാൽ ഓത പ്രോതഭാവം ഉപദേശിക്കപ്പെടാതിരുന്നതാണ്.

കസ്മിന്നു ഖലു വായുരോതശ്ച പ്രോതശ്ചേത്യന്തരിക്ഷലോകേഷു ഗാർഗ്ഗീതി. താന്യേവ

"വായു ഏതിലാണ് ഊടും പാവുമായിരിക്കുന്നത് ?" എന്ന്. "അല്ലയോ ഗാർഗ്ഗി, അന്തരിക്ഷലോകത്തിൽ". പരസ്പരം സംഹതങ്ങളായിരിക്കുന്ന ഈ

ഭൂതാനി സംഹതാന്യന്തരിക്ഷ— ലോകാഃ താന്യപി ഗന്ധർവ്വലോകേ— ഷു, ഗന്ധർവ്വലോകാ ആദിത്യലോ— കേഷു, ആദിത്യലോകാ ചന്ദ്രലോ— കേഷു ചന്ദ്രലോകാ നക്ഷത്രലോ— കേഷു, നക്ഷത്രലോകാ ദേവലോ— കേഷു, ദേവലോകാ ഇന്ദ്രലോകേ— ഷു, ഇന്ദ്രലോകാ വിരാഡ്ശരീരാ— രംഭകേഷു ഭൂതേഷു പ്രജാപതി— ലോകേഷു, പ്രജാപതി ലോകാ ബ്രഹ്മലോകേഷു ബ്രഹ്മ ലോകാ നാമ അംഡാരംഭകാണി ഭൂതാനി. സർവ്വത്ര ഹി സൂക്ഷ്മ താരതമ്യ— ക്രമേണ പ്രാണ്യുപഭോഗാശ്രയാ— കാരപരിണതാനി ഭൂതാനി സംഹ— താനി താന്യേവ പഞ്ചേതി ബഹു— വചനഭാംജി.

ഭൂതങ്ങളാണ് അന്തരിക്ഷലോകങ്ങൾ. അവ ഗന്ധർവ്വലോകങ്ങളിലും ഗന്ധർവ്വ ലോകം ആദിത്യലോകത്തിലും ആദിത്യ ലോകം ചന്ദ്രലോകത്തിലും ചന്ദ്രലോകം നക്ഷത്രലോകത്തിലും നക്ഷത്രലോകം ദേവലോകത്തിലും ദേവലോകം ഇന്ദ്ര ലോകത്തിലും ഇന്ദ്രലോകം വിരാഡ് ശരീരത്തിന്റെ ആരംഭത്തെ കുറിക്കുന്ന ഭൂതങ്ങളാകുന്ന പ്രജാപതി ലോകത്തിലും പ്രജാപതിലോകം ബ്രഹ്മ ലോകത്തിലും (ഊടും പാവുമായിരിക്കുന്നു). ബ്രഹ്മ ലോകം ബ്രഹ്മാണ്ഡാരംഭകങ്ങളായ ഭൂത ങ്ങളാണ് ഈ ലോകങ്ങളിലെല്ലാം സൂക് ഷ്മതയുടെ താരതമ്യ ക്രമമനുസരിച്ച് പ്രാണികൾക്കുള്ള ഉപഭോഗാശ്രയത്തി ന്റെ (ശരീരത്തിന്റെ) രൂപത്തിൽ പരി ണമിച്ച് പരസ്പരം സംഹതങ്ങളായിരി ക്കുന്ന ആ പഞ്ചഭൂതങ്ങൾ തന്നെയാണു ള്ളത് . അതിനാലിവ ബഹുവചനഭാക്കു കളാണ് .

കസ്മിന്നു ഖലു ബ്രഹ്മ— ലോകാ ഓതാശ്ച പ്രോതാശ്ചേതി. സ ഹോവാച യാജ്ഞവൽക്യോ ഹേ ഗാർഗ്ഗി, മാ । തിപ്രാക്ഷീഃ സ്വം പ്രശ്നം, ന്യായപ്രകാരമതീത്യ ആ— ഗമേന പ്രഷ്ടവ്യാം ദേവതാമനു— മാനേന മാ പ്രാക്ഷീരിത്യർത്ഥഃ. പൃച്ഛന്ത്യാശ്ച മാ തേ തവ മൂർദ്ധാ ശിരോ വ്യപപ്തദ്വിസ്പഷ്ടം പ— തേത് . ദേവതായാഃ സ്വപ്രശ്ന ആഗമവിഷയഃ തം പ്രശ്നവിഷയ— മതിക്രാന്തോ ഗാർഗ്ഗ്യാഃ പ്രശ്നഃ, ആനുമാനികത്വാത് . സ യസ്യാ ദേവതായാഃ പ്രശ്നഃ സാതിപ്രശ്ന്യാ, നാതിപ്രശ്ന്യാ । നതി പ്രശ്ന്യാ, സ്വ— പ്രശ്ന വിഷയൈവ, കേവലാഗമ— ഗമ്യേത്യർത്ഥഃ താമനതിപ്രശ്ന്യാം വൈ ദേവതാമതിപൃച്ഛസി. അതോ ഗാർഗ്ഗി മാതിപ്രാക്ഷീഃ മർ— ത്തും ചേന്നേച്ഛസി. തതോ ഹ ഗാർഗ്ഗി വാചക്നവീ ഉപരരാമ.

ഏതിലാണ് ബ്രഹ്മലോകം ഓത പ്രോതമായിരിക്കുന്നതെന്ന് ഗാർഗ്ഗി ചോ ദിച്ചപ്പോൾ ആ യാജ്ഞവൽക്യൻ പറ ഞ്ഞു. "അല്ലയോ, ഗാർഗ്ഗി, സ്വന്തം പ്രശ്ന ത്തെ കടത്തി ചോദിക്കരുത് . അതായത് ന്യായപ്രകാരമുള്ളതിനെ കടന്ന് , ആഗമം വഴി ചോദിക്കപ്പെടേണ്ടതായ ദേവതയെ ക്കുറിച്ച് അനുമാനം വഴി ചോദിക്കരുത് എന്നർത്ഥം. ചോദിക്കുന്ന നിന്റെ ശിരസ്സ് വ്യപതിക്കാതിരിക്കട്ടെ, വിസ്പഷ്ടമാകും വണ്ണം പതിക്കാതിരിക്കട്ടെ. ദേവതയെ ക്കുറിച്ചുള്ള നിന്റെ ചോദ്യം ആഗമവിഷ യമാണ് . അനുമാനിക്കലാകുന്ന പ്രവൃ ത്തികാരണം ആ പ്രശ്നവിഷയത്തെ ഗാർഗ്ഗിയുടെ പ്രശ്നം അതി ക്രമിച്ചു. ആ പ്രശ്നം ഏതു ദേവതയെക്കുറിച്ചായിരു ന്നുവോ അതിനെ അതിക്രമിച്ചു ചോദിച്ച പോലെയായിരുന്നു. എന്നാലത് അതി പ്രശ്നത്തിനർഹമായതല്ല, അതായത് കേവലം ആചാര്യോപദേശവും ശാസ്ത്ര വും വഴി അറിയപ്പെടാവുന്നതാണ് ഈ പ്രശ്നം. അതി പ്രശ്നം ചെയ്യാൻ പാടില്ലാ ത്ത ദേവതയുടെ കാര്യത്തിൽ നീ അതി ക്രമിച്ചു ചോദിക്കുന്നു. മരിക്കാനാഗ്രഹ മില്ലെങ്കിൽ നീ അതിക്രമിച്ചു ചോദിക്കരു ത് . അപ്പോൾ വാചക്നവിയായ ഗാർഗ്ഗി

## സപ്തമഃ ബ്രാഹ്മണഃ

ഇദാനീം ബ്രഹ്മലോകാനാമ—ന്തരതമം സൂത്രം വക്തവ്യമിതി ത—ദർത്ഥ ആരംഭഃ. തച്ച ആഗമേനൈവ പ്രഷ്ടവ്യമിതി ഇതിഹാസേന ആ—ഗമോപന്യാസഃ ക്രിയതേ

## ഏഴാം ബ്രാഹ്മണം

ഇനിയിപ്പോൾ ബ്രഹ്മലോകങ്ങളുടെ ഏററവും ഉള്ളിലുള്ള സൂത്രം പറയപ്പെടണമെന്നു കരുതി അതിനാരംഭിക്കുകയാണ് . അത് ആഗമംവഴി ചോദിക്കപ്പെടേണ്ടതാണെന്നുവച്ച് ഇതിഹാസരൂപത്തിൽ ആഗമത്തെ ഉപന്യസിക്കുന്നു.

**മന്ത്രഃ 1 —** അഥ ഹൈനമുദ്ദാലക ആരുണിഃ പപ്രച്ഛ യാജ്ഞവൽക്യേതി ഹോവാച മദ്രേഷ്വവസാമ പതം — ചലസ്യ കാപ്യസ്യ ഗൃഹേഷു യജ്ഞമധീയാനാസ്ത—സ്യാസീദ് ഭാര്യാ ഗന്ധർവ്വഗൃഹീതാ തമപൃച്ഛാമ കോ ഽ സീതി സോ ഽ ബ്രവീത് കബന്ധ ആഥർവ്വണ ഇതി സോ ഽ ബ്രവീത് പതംചലം കാപ്യം യാജ്ഞികാംശ്ച വേത്ഥ നു ത്വം കാപ്യ തത്സൂത്രം യേനായം ച ലോകഃ പരശ്ച ലോകഃ സർവ്വാണി ച ഭൂതാനി സംദൃബ്ധാനി ഭവന്തീതി സോ ഽ ബ്രവീത്പതംചലഃ കാപ്യോ നാഹം തദ്ഭഗ — വന്വേദേതി സോ ഽ ബ്രവീത് പതംചലം കാപ്യം യാ — ജ്ഞികാംശ്ച വേത്ഥ നു ത്വം കാപ്യ തമന്തര്യാമിണം യ ഇമം ച ലോകം പരം ച ലോകം സർവ്വാണി ച ഭൂതാനി യോ ഽ ന്തരോ യമയതീതി സോ ഽ ബ്രവീത് പതംചലഃ കാപ്യോ നാഹം തം ഭഗവന്വേദേതി സോ ഽ ബ്രവീത് പതംചലം കാപ്യം യാജ്ഞികാംശ്ച യോ വൈ തത്കാപ്യ സൂത്രം വിദ്യാത്തം ചാന്തര്യാമിണമിതി സ ബ്രഹ്മവിത്സ ലോകവിത്സ ദേവവിത്സ വേദവിത്സ ഭൂതവിത്സ ആത്മവിത്സ സർവ്വവിദിതി തേഭ്യോ ഽ ബ്രവീത്തദഹം വേദ തച്ചേത്ത്വം യാജ്ഞവൽക്യ സൂത്രമവിദ്വാംസ്തം ചാന്തര്യാമിണം ബ്രഹ്മഗവീരുദജസേ മൂർദ്ധാ തേ വിപതിഷ്യതീതി വേദ വാ അഹം ഗൗതമ തത്സൂത്രം തം ചാന്തര്യാമിണമിതി യോ വാ ഇദം കശ്ചിദ് ബ്രൂയാദ്വേദ വേദേതി യഥാ വേത്ഥ തഥാ ബ്രൂഹീതി.

**മന്ത്രാർത്ഥം 1 —** അനന്തരമവനോട് ഉദ്ദാലകനായ ആരുണി ചോദിച്ചു. "യാജ്ഞവൽക്യ" എന്നുവിളിച്ച് അവൻ പറഞ്ഞു. "ഞങ്ങൾ മദ്രദേശത്ത് യജ്ഞം പഠിച്ചുകൊണ്ട് കപി ഗോത്രനായ പതം ചലൻെറ ഗൃഹത്തിൽ വസിച്ചിരുന്നു. അവൻെറ ഭാര്യ ഗന്ധർവ്വനാൽ ആവേശിക്കപ്പെട്ടവളായിരുന്നു. ആ ഗന്ധർവ്വനോട് 'നീ ആരാണ് ' എന്ന് ഞങ്ങൾ ചോദിച്ചു. 'ഞാൻ ആഥർവ്വണനായ കബന്ധനാണെ'ന്നവൻ പറഞ്ഞു. അവൻ കാപ്യനായ പതം

ചലനോടും യാജ്ഞികന്മാരോടും ചോദിച്ചു. 'അല്ലയോ കാപ്യ, യാതൊന്നിനാൽ ഈ ലോകവും പരലോകവും സർവ്വഭൂതങ്ങളും ബന്ധിക്കപ്പെട്ടിരിക്കുന്നുവോ ആ സൂത്രത്തെ നിനക്കറിയാമോ?' എന്ന് . അപ്പോൾ കാപ്യനായ ആ പതംചലൻ പറഞ്ഞു. 'ഭഗവാൻ, എനിക്കതറിയില്ല' എന്ന് . അവൻ കാപ്യനായ പതംചലനോടും യാജ്ഞികന്മാരോടും വീണ്ടുംപറഞ്ഞു. 'കാപ്യ, ഈ ലോകത്തേയും പരലോകത്തേയും സമസ്തഭൂതങ്ങളേയും ആർ ഉള്ളിലിരുന്ന് നിയന്ത്രിക്കുന്നുവോ ആ അന്തര്യാമിയെ നിനക്കറിയാമോ' എന്ന് . കാപ്യനായ പതംചലൻ പറഞ്ഞു, "ഭഗവൻ, എനിക്കതറിയില്ല" എന്ന് . അവൻ കാപ്യനായ പതഞ്ചലനോടും യാജ്ഞികന്മാരോടും പറഞ്ഞു, 'കാപ്യ, ആർ ഈ സൂത്രത്തേയും അന്തര്യാമിയേയും അറിയുന്നുവോ അവൻ ബ്രഹ്മവേത്താവാണ് , ലോകവേത്താവാണ് , ദേവതാവേത്താവാണ് , വേദവേത്താവാണ് , ഭൂതവേത്താവാണ് , ആത്മവേത്താവാണ് , സർവ്വവേത്താവുമാണ് '. എന്ന് . അനന്തരം ഗന്ധർവ്വൻ അവരോട് സൂത്രത്തേയും അന്തര്യാമിയേയും കുറിച്ച് പറഞ്ഞുകൊടുത്തു. 'എനിക്ക് അതെന്താണെന്നറിയാം. അല്ലയോ യാജ്ഞവൽക്യ, ആ സൂത്രത്തേയും അന്തര്യാമിയേയും അറിയാതെ ബ്രഹ്മവേത്താക്കൾക്കുള്ളതായ ഈ പശുക്കളെ കൊണ്ടുപോയാൽ നിന്റെ തലതെറിച്ചു വീഴും' എന്ന് . യാജ്ഞവൽക്യൻ 'ഹേഗൗതമ, എനിക്ക് ആ സൂത്രത്തേയും അറിയാം' 'അറിയാമറിയാ മെന്നുപറയുന്ന നീ എങ്ങിനെ അറിയുന്നു എന്നും പറയണം' എന്ന് ".

**ഭാഷ്യം 1 —** അഥ ഹൈനം ഉദ്ദാലകോ നാമതഃ അരുണസ്യാപത്യമാരുണിഃ പപ്രച്ഛ; യാജ്ഞവൽക്യേതി ഹോവാച. മദ്രേഷു ദേശേഷ്വവ— സാമോഷിതവന്തഃ, പതംചലസ്യ പതംചലോ നാമതസ്തസ്യൈവ കപിഗോത്രസ്യ കാപ്യസ്യ ഗൃഹേഷു യജ്ഞമധീയാനാഃ യജ്ഞശാ— സ്ത്രാദ്ധ്യയനം കുർവ്വാണാഃ. തസ്യാസീദ്ഭാര്യാ ഗന്ധർവ്വഗൃഹീതാ. തമ— പൃച്ഛാമ കോ ऽ സീതി. സോ ऽ ബ്രവീത് കബന്ധോ നാമതഃ അഥ— ർവ്വണോ ऽ പത്യമാഥർവ്വണ ഇതി.

അനന്തരം ഇവനോട് ഉദ്ദാലകനെന്നു പേരായ, അരുണന്റെ പുത്രൻ ആരുണി ചേദിച്ചു. "യാജ്ഞവൽക്യ" എന്നുവിളിച്ച് അവൻ പറഞ്ഞു. ഞങ്ങൾ മദ്രദേശത്ത് വസിച്ചുകൊണ്ടിരുന്നു. കപിഗോത്രജനാകയാൽ കാപ്യനും പതംചലനെന്നുപേരുള്ളവനുമായ ഒരുവന്റെ ഗൃഹത്തിൽ യജ്ഞം പഠിച്ചുകൊണ്ട് , യജ്ഞശാസ്ത്രത്തെ അഭ്യസിച്ചുകൊണ്ട് , വസിക്കുകയായിരുന്നു. അവന്റെ ഭാര്യയെ ഗന്ധർവ്വൻ ആവേശിച്ചിരുന്നു. ആ (ഗന്ധർവ്വനോട് ) ഞങ്ങൾ ചോദിച്ചു, നീ ആരാണ് ' എന്ന് . അവൻപറഞ്ഞു 'കബന്ധനെന്നുപേരായ അഥർവ്വണപുത്രൻ ആഥർവ്വണനാണ് ഞാൻ' എന്ന്

സോ ഽ ബ്രവീദ് ഗന്ധർവ്വഃ പതംചലം കാപ്യം യാജ്ഞികാംശ്ച തച്ഛിഷ്യാൻ വേത്ഥ നു ത്വം ഹേ കാപ്യ ജാനീഷേ തത്സൂത്രം? കിം തത് ? യേന സൂത്രേണായം ച ലോകഃ ഇദം ച ജന്മ, പരശ്ച ലോകഃ പരം ച പ്രതിപത്തവ്യം ജന്മ, സർ— വ്വാണി ച ഭൂതാനി ബ്രഹ്മാദിസ്തംബ പര്യന്താനി സംദൃബ്ധാനി സംഗ്ര— ഥിതാനി സ്രഗിവ സൂത്രേണ വിഷ്ട— ബ്ധാനി ഭവന്തി യേന തത് കിം സൂത്രം വേത്ഥ? സോ ഽ ബ്രവീദേവം പൃഷ്ടഃ കാപ്യ ഃ — നാഹം തദ് ഭഗവൻ വേ ദേതി, തത്സൂത്രം നാഹം ജാനേ ഹേ ഭഹവന്നിതി സമ്പൂജയ— ന്നാഹ.

ആ ഗന്ധർവ്വൻ കാപ്യനായ പതം ചലനോടും അവന്റെ ശിഷ്യരായ യാജ്ഞികരോടും പറഞ്ഞു. 'ഹേ കാപ്യ, നിനക്കാസൂത്രത്തെ അറിയാമോ? അതെന്താണ് ? യാതൊരു സൂത്രത്താൽ ഈ ലോകവും — ഈ ജന്മവും പരലോകവും — വരാൻപോകുന്ന ജന്മവും ബ്രഹ്മാവു മുതൽ പുൽക്കൊടിവരെയുള്ള ഭൂതങ്ങ ളും എല്ലാം കെട്ടപ്പെട്ടിരിക്കുന്നു ആ സൂത്രം (ചരട് ) ഏതാണെന്നറിയാമോ? അങ്ങിനെ ചോദിക്കപ്പെട്ടപ്പോൾ ആ കാപ്യൻ പറഞ്ഞു 'ഭഗവൻ എനിക്കതറിയില്ല'. ആ സൂത്രത്തെ ഞാനറിയുകയില്ല' അല്ലയോ ഭഗവൻ എന്ന് ബഹുമാനിച്ചുകൊണ്ട് പറഞ്ഞതാണ് .

സോ ഽ ബ്രവീത് പുനർ ഗന്ധ— ർവ്വ ഉപാദ്ധ്യായമസ്മാംശ്ച വേത്ഥ നു ത്വം കാപ്യ തമന്തര്യാമിണം? അന്തര്യാമീതി വിശേഷ്യതേ — യ ഇമം ച ലോകം പരം ച ലോകം സർ വ്വാണി ച ഭൂതാനി യോ ഽ ന്തരോ ഽ ഭ്യന്തരഃ സൻ യമയതി, നിയമയതി, ദാരുയന്ത്രിമിവ ഭ്രാമയതി, സ്വം സ്വമുചിതവ്യാപാരം കാരയതീതി. സോ ഽ ബ്രവീദേവമുക്തഃ പതംചലഃ കാപ്യഃ — നാഹം തം ജാനേ ഭഗവ— ന്നിതി സംപൂജയന്നാഹ.

ആ ഗന്ധർവ്വൻ ഉപാധ്യായനോടും ഞങ്ങളോടും വീണ്ടും പറഞ്ഞു, "കാപ്യ, നിനക്കാ അന്തര്യാമിയെ അറിയുകയില്ലേ?" അന്തര്യാമി ഏതെന്നു വിശേഷിപ്പിക്കുന്നു — ഈ ലോകവും പരലോകവും സർവ്വഭൂതങ്ങളും ഉള്ളിലിരുന്ന് യാതൊന്നിനാൽ നിയന്ത്രിക്കപ്പെടുന്നു, ദാരു യന്ത്രംപോലെ കറക്കപ്പെടുന്നു, അതായത് സ്വന്തം സ്വന്തമായ വ്യാപാരങ്ങൾ വേണ്ട പോലെ ചെയ്യിക്കപ്പെടുന്നു അതാണന്തര്യാമി. ഇങ്ങിനെ പറഞ്ഞപ്പോൾ കാപ്യനായ പതംചലൻ ഭഗവൻ എന്ന് പൂജിച്ചുകൊണ്ട് പറഞ്ഞു. "ഞാനതിനെ അറിയുന്നില്ല" എന്ന് .

സോ ഽ ബ്രവീത് പുനർ— ഗന്ധർവ്വഃ. സൂത്രതദന്തർ ഗതാന്ത— ര്യാമിണോർവ്വിജ്ഞാനം സ്തൂയതേ — യഃ കശ്ചിത് വൈ തത്സൂത്രം ഹേ കാപ്യ, വിദ്യാദ്വിജാനിയാത് തം ചാന്തര്യാമിണം സൂത്രാന്തർഗ്ഗതം തസ്യൈവ സൂത്രസ്യ നിയന്താരം വിദ്യാദ്യഃ — ഇത്യേവമുക്തേന പ്ര— കാരേണ സ ഹി ബ്രഹ്മവിത് , പര— മാത്മവിത് , സ ലോകാംശ്ച ഭൂരാ— ദീൻ അന്തര്യാമിണാ നിയമ്യമാനാൻ ലോകാൻ വേത്തി സ ദേവാം—

ആ ഗന്ധർവ്വൻ വീണ്ടും പറഞ്ഞു. സൂത്രത്തിനെക്കുറിച്ചും അതിനുള്ളിലുള്ള അന്തര്യാമിയെക്കുറിച്ചുമുള്ള വിജ്ഞാനത്തെ സ്തുതിക്കുകയാണ് — അല്ലയോ കാപ്യ, ആരെങ്കിലും ആ സൂത്രത്തേയോ സൂത്രത്തിനുള്ളിലുള്ള അന്തര്യാമിയായ നിയന്താവിനേയോ അറിയുന്നുവെങ്കിൽ അവനാണ് ബ്രഹ്മവേത്താവ് , പരമാത്മാവിനെ അറിയുന്നവൻ. അവൻതന്നെയാണ് അന്തര്യാമിയാൽ നിയന്ത്രിതമായിരിക്കുന്ന ഭൂമി മുതലായവയെ അറിയുന്നവൻ; എല്ലാത്തിനും പ്രമാണമായിരിക്കുന്ന വേദത്തെ അറിയുന്നവൻ. അതുപോലെ

ശ്ചാഗ്ന്യാദീംല്ലോകിനോ ജാനാതി, വേദാംശ്ച സർവ്വപ്രമാണഭൂതാൻ വേത്തി, ഭൂതാനി ച ബ്രഹ്മാദീനി സൂത്രേണ ധ്രിയമാണാനി തദന്തർ–ഗ്ഗതേന അന്തര്യാമിണാ നിയമ്യമാ–നാനി വേത്തി, സ ആത്മാനം ച കർത്തൃത്വഭോക്തൃത്വ വിശിഷ്ടം തേനൈവാന്തര്യാമിണാ നിയമ്യമാനം വേത്തി, സർവ്വം ച ജഗത് തഥാ ഭൂതം വേത്തീതി.

സൂത്രത്താൽ ധരിക്കപ്പെട്ട് അതിനുള്ളിൽ അന്തര്യാമിയാൽ നിയന്ത്രിക്കപ്പെടുന്ന ബ്രഹ്മാദി ഭൂതങ്ങളെ അറിയുന്നതും അവനാണ് . ആ അന്തര്യാമിയാൽ തന്നെ നിയന്ത്രിക്കപ്പെടുന്ന കർത്തൃത്വഭോക്തൃത്വ വിശേഷണത്തോടുകൂടിയിരിക്കുന്ന ആത്മാവിനെ അറിയുന്നതും അവനാണ് . അതുപോലെ സകലജഗത്തിനെയും അവൻ ഇപ്രകാരം അറിയുന്നു.

ഏവം സ്തുതേ സൂത്രാന്ത–ര്യാമിവിജ്ഞാനേ പ്രലുബ്ധഃ കാ–പ്യോ ऽ ഭിമുഖീഭൂതോ, വയം ച. തേ ഭ്യശ്ചാസ്മഭ്യമഭിമുഖീഭൂതേഭ്യോ ऽ ബ്രവീദ് ഗന്ധർവ്വഃ സൂത്രമന്ത–ര്യാമിണം ച . തദഹം സൂത്രാന്തര്യാ–മിവിജ്ഞാനം വേദ ഗന്ധർവ്വാ–ല്ലബ്ധാഗമഃ സൻ. തച്ചേദ്യാജ്ഞ–വൽക്യ സൂത്രം തം ചാന്തര്യാമി–ണമവിദ്വാംശ്ചേദ്ബ്രഹ്മവിത്സന്യ–ദി ബ്രഹ്മഗവീരുദജസേ ബ്രഹ്മ–വിദാം സ്വഭൂതാ ഗാ ഉദജസേ ഉന്ന–യസി ത്വമന്യായേന, തതോമ–ച്ഛാപദഗ്ദ്ധസ്യ മൂർദ്ധാ ശിരസ്തേ തവ വിസ്പഷ്ടം പതിഷ്യതി.

ഇപ്രകാരം സൂത്രത്തേയും അന്തര്യാമിയേയും സ്തുതിച്ചപ്പോൾ പ്രലോഭിതരായ കാപ്യനും ഞങ്ങളും അവനെ അഭിമുഖീകരിച്ചു. ഇങ്ങിനെ അഭിമുഖീകരിച്ച ഞങ്ങളോടായി ആ ഗന്ധർവ്വൻ സൂത്രത്തെക്കുറിച്ചും അന്തര്യാമിയെക്കുറിച്ചും പറഞ്ഞു. ഗന്ധർവ്വനിൽ നിന്നും ഉപദേശം കിട്ടിയ ഞാൻ ആ സൂത്രത്തേയും അന്തര്യാമിയേയും വിശേഷേണ അറിയുന്നു. അതിനാൽ അല്ലയോ യാജ്ഞവൽക്യ, ആ സൂത്രത്തേയും അന്തര്യാമിയേയും അറിയാതെ, അതായത് ബ്രഹ്മവിത്തല്ലാതെയിരിക്കെ, ബ്രഹ്മ ഗോക്കളെ, അതായത് ബ്രഹ്മവിത്തുക്കൾക്ക് സ്വന്തമായി കൊടുത്ത പശുക്കളെ അന്യായമായി കൊണ്ടുപോകുന്നുവെങ്കിൽ എന്റെ ശാപം കാരണം നിന്റെ തല തീർച്ചയായും തെറിച്ചുവീഴും.

ഏവമുക്തോ യാജ്ഞവൽക്യ ആഹ — വേദ ജാനാമ്യഹം ഹേ ഗൗതമേതി ഗോത്രതസ്തത്സൂത്രം യദ്ഗന്ധർവ്വസ്തുഭ്യമുക്തവാൻ യ–ഞ്ചാന്തര്യാമിണം ഗന്ധർവ്വാദ്വി–ദിതവന്തോ യൂയം തഞ്ചാന്തര്യാമിണം വേദാഹമിതി.

ഇങ്ങിനെ പറയപ്പെട്ട യാജ്ഞവൽക്യൻ പറഞ്ഞു — അല്ലയോ ഗൗതമ എന്നിങ്ങിനെ ഗോത്രപ്രകാരം വിളിച്ചിട്ടു പറഞ്ഞു. നിന്നോട് ഗന്ധർവ്വൻ പറഞ്ഞ സൂത്രം എനിക്കറിയാം. അതുപോലെ ഗന്ധർവ്വനിൽനിന്നും ഏതന്തര്യാമിയെക്കുറിച്ച് നിങ്ങളറിഞ്ഞുവോ അതും എനിക്കറിയാം എന്ന് .

ഏവമുക്തേ പ്രത്യാഹ ഗൗ–തമഃ — യഃ കശ്ചിത് പ്രാകൃത ഇദം യത്ത്വയോക്തം ബ്രൂയാൽകഥം? വേദ വേദേതി ആത്മാനം ശ്ലാഘയൻ, കിം തേന ഗർജ്ജിതേന? കാര്യേണ ദർശയ. യഥാ വേത്ഥ തഥാ ബ്രൂഹീതി.

ഇങ്ങിനെ പറഞ്ഞപ്പോൾ ഗൗതമൻ മറുപടിപറഞ്ഞു — സാധാരണക്കാരനായ ആർക്കും നീ പറഞ്ഞതുപോലെ പറയാൻ കഴിയും — എങ്ങിനെ? അറിയാം, അറിയാമെന്നിങ്ങിനെ സ്വയം പുകഴ്ത്തിക്കൊണ്ട് . ഈ ഗർജ്ജനം കൊണ്ടെന്താണ് ഫലം? കാര്യംകൊണ്ട് കാ

ണിക്കു. അറിയുന്നതുപോലെ പറഞ്ഞാലും എന്നർത്ഥം.

**മന്ത്രഃ 2** —സ ഹോവാച വായുർവൈ ഗൗതമ തത്സൂത്രം വായുനാ വൈ ഗൗതമ സൂത്രേണായം ച ലോകഃ പരശ്ച ലോകഃ സർവ്വാണി ച ഭൂതാനി സംദൃബ്ധാനി ഭവന്തി തസ്മാദ്വൈ ഗൗതമ പുരുഷം പ്രേതമാഹുർവ്യസ്രംസി— ഷതാസ്യാംഗാനീതി വായുനാ ഹി ഗൗതമ സൂത്രേണ സംദൃബ്ധാനി ഭവന്തീത്യേവമേവൈതദ്യാജ്ഞവൽ— ക്യാന്തര്യാമിണം ബ്രൂഹീതി.

**മന്ത്രാർത്ഥം 2** — അവൻ പറഞ്ഞു — "അല്ലയോ ഗൗതമ, വായു തന്നെയാണ് ആ സൂത്രം. ഗൗതമ, വായുരൂപമായ സൂത്രം കൊണ്ടുതന്നെയാണ് ഈ ലോകവും പരലോകവും എല്ലാ ഭൂതങ്ങളും കെട്ടപ്പെട്ടിരിക്കുന്നത് . അതുകൊണ്ടാണ് മരിച്ച പുരുഷനെക്കുറിച്ച് ഇവന്റെ അംഗങ്ങൾ വിശീർണ്ണമായിരിക്കുന്നു എന്നുപറയുന്നത് . എന്തെന്നാൽ അല്ലയോ ഗൗതമ, എല്ലാവരും വായുവാകുന്ന സൂത്രത്താൽ കെട്ടപ്പെട്ടാണിരിക്കുന്നത് ". എന്ന് . "അല്ലയോ യാജ്ഞവൽക്യ, ഇത് അങ്ങിനെത്തന്നെയാണ് . അന്തര്യാമിയെക്കുറിച്ച് പറയൂ" എന്ന് .

**ഭാഷ്യഃ 2** — സ ഹോവാച യാജ്ഞ— വൽക്യഃ. ബ്രഹ്മലോകാ യസ്മി— ന്നോ താശ്ച പ്രോതാശ്ച വർത്ത— മാനേ കാലേ, യഥാ പൃഥിവ്യപ്സു തത്സൂത്രമാഗമഗമ്യം വക്തവ്യമിതി തദർത്ഥം പ്രശ്നാന്തരമുത്ഥാപിതം. അതസ്തന്നിർണ്ണയായാഹ —വാ— യുർവൈ ഗൗതമ തത്സൂത്രം, നാ— ന്യത് . വായുരിതി സൂക്ഷ്മാകാശ— വദ്വിഷ്ടംഭകം പൃഥിവ്യാദീനാം, യദാത്മകം, സപ്തദശവിധം ലിംഗം കർമ്മവാസനാസമവായി പ്രാണി— നാം, യത്തത്സമഷ്ടിവ്യഷ്ട്യാത്മകം, യസ്യ ബാഹ്യാ ഭേദാഃ സപ്ത— സപ്ത മരുദ്ഗണാഃ സമുദ്രസ്യേ— വോർമ്മയഃ, തദേതദ്വായവ്യം തത്വം സൂത്രമിത്യഭിധീയതേ.

ആ യാജ്ഞവൽക്യൻ പറഞ്ഞു. എപ്രകാരം ജലത്തിൽ പൃഥിവി ഓതവും പ്രോതവുമായിരിക്കുന്നുവോ അതുപോലെ ഏതിൽ വർത്തമാനകാലത്ത് ബ്രഹ്മലോകം ഓതപ്രോതമായിരിക്കുന്നുവോ അതിനെ ശാസ്ത്രദ്വാരാ അറിയണമെന്നുകരുതി മറ്റൊരു പ്രശ്നത്തെ ഉന്നയിച്ചതാണ് . അതിനാലതിനെ നിർണ്ണയിക്കാനായി പറയുന്നു — ഗൗതമ, ആ സൂത്രം വായുതന്നെയാണ് . മറ്റൊന്നല്ല. വായു എന്നത് ആകാശം പോലെ സൂക്ഷ് മമായതാണ് . പൃഥിവ്യാദികളെ ധരിക്കുന്നതാണ് . പ്രാണികൾക്കിത് കർമ്മം, വാസന എന്നവയോടു ചേർന്നിരിക്കുന്ന ഏഴവയവങ്ങളോടു കൂടിയതാണ് , സമഷ്ടിവ്യഷ്ടിരൂപമാണ് , അതിന്റെ ബാഹ്യരൂപങ്ങൾ ഏഴേഴു മരുദ്ഗണങ്ങളാണ് . അതിന്റെ ഈ ബാഹ്യഭേദമാകുന്ന വായുതത്വത്തെ സൂത്രമെന്നു പറയുന്നു.

വായുനാ വൈ ഗൗതമ സൂ—

അല്ലയോ ഗൗതമ, വായുരൂപമായ

ത്രേണായം ച ലോകഃ പരശ്ച ലോകഃ സർവ്വാണി ച ഭൂതാനി സംദൃബ്ധാനി ഭവന്തി, സംഗ്രഥിതാനി ഭവന്തീതി പ്രസിദ്ധമേതത് . അസ്തി ച ലോകേ പ്രസിദ്ധിഃ. കഥം യസ്മാദ്വായുഃ സൂത്രം വായുനാ വിധൃതം സർവ്വം, തസ്മാദ്വൈ ഗൗതമ പുരുഷം പ്രേതമാഹുഃ കഥ— യന്തി വ്യസ്രംസിഷിത വിസ്ര— സ്താന്യസ്യ പുരുഷസ്യാംഗാനീതി. സൂത്രാപഗമേ ഹി മണ്യാദീനാം പ്രോതാനാം അവസ്രംസനം ദൃഷ്ടം. ഏവം വായുഃ സൂത്രം, തസ്മി— ന്മണിവത് പ്രോതാനി യദ്യസ്യാം— ഗാനി സ്യുസ്തതോ യുക്തമേതത് വായ്വപഗമേ ऽ വസ്രംസനമംഗാനാം. അതോ വായുനാ ഹി ഗൗതമ സൂ— ത്രേണ സംദൃബ്ധാനി ഭവന്തീതി നിഗമയതി.

സൂത്രംവഴിതന്നെ ഈ ലോകവും പരലോകവും എല്ലാ ഭൂതങ്ങളും സംദൃബ്ധങ്ങളായിരിക്കുന്നു, നല്ലപോലെ കെട്ടപ്പെട്ടിരിക്കുന്നു എന്നത് പ്രസിദ്ധമാണ് . ലോകത്തിലിത് പ്രസിദ്ധമാണ് . എങ്ങിനെ? എങ്ങിനെയെന്നാൽ വായു സൂത്രമാണ് . എല്ലാത്തിന്റെയും ധാരണത്തെ ചെയ്യുന്നതാണ് . അതുകൊണ്ടുതന്നെ യാണ് അല്ലയോ ഗൗതമ, മരിച്ച പുരുഷന്റെ കാര്യത്തിൽ ഈ പുരുഷന്റെ അംഗം വിസ്രസ്തമായിരിക്കുന്നു എന്നുപറയുന്നത് . സൂത്രം പൊട്ടിയാൽ അതിൽ കോർത്തിട്ടുള്ള മണിമുതലായവ വെവ്വേറെയാവുന്നത് കാണാറുണ്ടല്ലോ. ഇപ്രകാരം വായുസൂത്രമാണ് . മണികളെപ്പോലെ അതിൽ അംഗങ്ങൾ കോർക്കപ്പെട്ടിരിക്കയാണ് . അതിനാൽ വായുവിന്റെ വിനാശത്തിൽ ഒരുവന്റെ അംഗങ്ങൾ വിശീർണ്ണങ്ങളാവുമെന്നത് യുക്തം തന്നെ. അതിനാൽ ഗൗതമ, വായുവാകുന്നസൂത്രത്താൽ എല്ലാം ബന്ധിക്കപ്പെട്ടിരിക്കുന്നു എന്ന് കരുതാവുന്നതാണ് .

ഏവമേവൈതദ്യാജ്ഞവ— ൽക്യ സമ്യഗുക്തം സൂത്രം. തദ— ന്തർഗ്ഗതം ത്വിദാനീം തസ്യൈവ സൂത്രസ്യ നിയന്താരമന്തര്യാമിണം ബ്രൂഹീത്യുക്ത ആഹ.

യാജ്ഞവൽക്യ, അതങ്ങിനെതന്നെയാണ് . സൂത്രത്തെപ്പററി നീ പറഞ്ഞത് ശരിയാണ് . ഇപ്പോൾ നീ അതിന്റെ അന്തർവർത്തിയും ആസൂത്രത്തിന്റെ തന്നെ നിയന്താവുമായിരിക്കുന്ന അന്തര്യാമിയെക്കുറിച്ച് പറഞ്ഞാലും. ഗൗതമനിങ്ങിനെ പറഞ്ഞപ്പോൾ യാജ്ഞവൽക്യൻ പറഞ്ഞു.

**മന്ത്രഃ 3 —** യഃ പൃഥിവ്യാം തഷ്ഠൻ പൃഥിവ്യാ അന്തരോ യം പൃഥിവീ ന വേദ യസ്യ പൃഥിവീ ശരീരം യഃ പൃഥി — വീമന്തരോ യമയത്യേഷ ത ആത്മാ ऽ ന്തര്യാമ്യമൃതഃ

**മന്ത്രാർത്ഥം 3 —** യാതൊന്ന് പൃഥിവിയിൽ വസിച്ച് പൃഥിവിക്കുള്ളിലിരിക്കുന്നുവോ യാതൊന്നിനെ പൃഥിവി അറിയുന്നില്ലയോ യാതൊന്നിന് പൃഥിവി ശരീരമായി— രിക്കുന്നുവോ യാതൊന്ന് പൃഥിവിക്കുള്ളിലിരുന്ന് നിയ— ന്ത്രിക്കുന്നുവോ അത് നിന്റെ ആത്മാവാണ് അന്തര്യാ— മിയാണ് അമൃതമാണ് .

**ഭാഷ്യഃ 3 —** യഃ പൃഥിവ്യാം തിഷ്ഠൻ ഭവതി, സോ ऽ ന്തര്യാമീ. സർവ്വഃ പൃഥിവ്യാം തിഷ്ഠതീതി സർവ്വത്ര

യാതൊന്നാണോ പൃഥിവിയിൽ സ്ഥിതമായത് അതന്തര്യാമിയാണ് . എന്നാൽ പൃഥിവിയിലാണ് എല്ലാം സ്ഥിതി

പ്രസംഗോ മാ ഭൂദിതി വിശിനഷ്ടി — പൃഥിവ്യാ അന്തരോ ऽ ഭ്യന്തരഃ. തന്ത്രൈതത്സ്യാത് പൃഥിവീ ദേവതൈവ അന്തര്യാമീത്യത ആഹ — യമന്തര്യാമിണം പൃഥിവീ ദേവതാപി ന വേദ മയ്യന്യഃ കശ്ചിദ്വർത്തത ഇതി. യസ്യ പൃഥിവീ ശരീരം യസ്യ ച പൃഥിവ്യേവ ശരീരം, നാന്യത് — പൃഥിവീദേവതായാ യച്ഛരീരം, തദേവ ശരീരം യസ്യ. ശരീരഗ്രഹണം ചോപലക്ഷണാർത്ഥം, കരണം ച പൃഥിവ്യാസ്തസ്യ. സ്വകർമ്മപ്രയുക്തം ഹി കാര്യം കരണം ച പൃഥിവീദേവതായാഃ. തദസ്യ സ്വകർമ്മാഭാവദന്തര്യാമിണോ നിത്യമുക്തത്വാത്. പരാർത്ഥകർത്തവ്യതാസ്വഭാവത്വാത് പരസ്യയത് കാര്യം കരണം ച തദേവാസ്യ ന സ്വതഃ. തദാഹ — യസ്യ പൃഥിവീ ശരീരമിതി.

ചെയ്യുന്നത്. അതിനാൽ എല്ലാത്തിനെക്കുറിച്ചും അന്തര്യാമി എന്നു പറയാൻ വയ്യാത്തതുകൊണ്ട് ഇങ്ങിനെ വിശേഷിപ്പിക്കുന്നു — പൃഥിവിയുടെ ഉള്ളിലുള്ളത് അന്തര്യാമിയാണ്. പൃഥിവീദേവതന്നെയാണോ അന്തര്യാമി എന്ന് ശങ്കിച്ചാലോ എന്നുകരുതി വീണ്ടും പറയുന്നു — ആ അന്തര്യാമിയെ പൃഥിവീ ദേവതപോലും "എന്നിൽ മറെറാന്നുണ്ട്" എന്നിങ്ങിനെ അറിയുന്നില്ല. അതിന് പൃഥിവീ ശരീരമാണ്, പൃഥിവി തന്നെയാണ് ശരീരം മറെറാന്നില്ല. പൃഥിവീ ദേവതക്ക് യാതൊന്നാണോ ശരീരം അതുതന്നെ അതിനും ശരീരമാണ്. ശരീരഗ്രഹണം ഉപലക്ഷണാർത്ഥമാണ്. ശരീരം മാത്രമല്ല പൃഥിവിയുടെ ഇന്ദ്രിയവും അതിൻേറതാണ് ആ പൃഥിവീദേവതയുടെ ശരീരേന്ദ്രിയങ്ങൾ സ്വകർമ്മാനുസാരം ലഭിച്ചതാണ്. നിത്യമുക്തമായതിനാൽ അതിന് സ്വകർമ്മം ഒന്നുംതന്നെയില്ല. പരാർത്ഥകർത്തവ്യതാ — അതായത് മററുള്ളവർക്കുവേണ്ടി പ്രവൃത്തി ചെയ്യൽ ഇതിൻെറ സ്വഭാവമാണ്. അതിനാൽ പൃഥിവിക്കേതാണോ ശരീരം അത് ഇതിനും ശരീരമാണെന്ന് ശ്രുതി പറയുന്നു.

ദേവതാകാര്യകരണസ്യ ഈശ്വരസാക്ഷിമാത്ര സാന്നിധ്യേന ഹി നിയമേന പ്രവൃത്തിനിവൃത്തീസ്യാതം. യ ഈദൃഗീശ്വരോ നാരായണാഖ്യഃ, പൃഥിവീം പൃഥിവീദേവതാം യമയതി നിയമയതി സ്വ— വ്യാപാരേ അന്തരോ ऽ ഭ്യന്തരസ്തിഷ്ഠൻ, ഏഷ ത ആത്മാ. തേ തവ മമ ച സർവ്വാഭൂതാനാം ചേത്യുപലക്ഷണാർത്ഥമേതത്. അന്തര്യാമീ യസ്ത്വയാ പൃഷ്ടോ ऽ മൃതഃ സർവ്വസംസാര— ധർമ്മ— വിവർജ്ജിത ഇത്യേതത്

ദേവതയുടെ ദേഹേന്ദ്രിയങ്ങൾക്കുള്ള പ്രവൃത്തിനിവൃത്തികൾ സാക്ഷിമാത്രനായ ഈശ്വരൻെറ സാന്നിദ്ധ്യംകൊണ്ട് നിയമാനുസാരം സംഭവിച്ചുകൊണ്ടിരിക്കുന്നു. ഇപ്രകാരമുള്ള ഈശ്വരൻ പൃഥിവി എന്ന ദേവതയെ സ്വ വ്യാപാരത്തിൽ നിയമിക്കുന്നു, ഉള്ളിലിരുന്നുകൊണ്ട് നിയോഗിക്കുന്നു. അതാണ് നിൻെറ ആത്മാവ്. നിൻെറയും എൻെറയും ആത്മാവാണ്. ഇങ്ങിനെ പറഞ്ഞത് സർവ്വഭൂതങ്ങളുടേയും ഉപലക്ഷണാർത്ഥമാണ്. നീ ചോദിച്ച അന്തര്യാമി ഇതാണ്. ഇത് അമൃതമാണ്. സർവ്വസംസാരധർമ്മങ്ങളിൽ നിന്നും വിട്ടുനിൽക്കുന്നതാണ്.

**മന്ത്രഃ 4 — 14 —** യോ ऽ പ്സു തിഷ്ഠന്നദ്ഭ്യോ ऽ ന്തരോ യമാപോ ന വിദുര്യസ്യാപഃ ശരീരം യോ ऽ പോ ऽ ന്തരോ യമയത്യേഷ ത ആത്മാ ऽ ന്തര്യാമ്യമൃതഃ (4)

യോ ऽ ഗ്നൗ തിഷ്ഠന്നഗ്നേരംതരോ യമഗ്നിർന്ന വേദ

യസ്യാഗ്നിഃ ശരീരം യോ ſ ഗ്നിമന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ (5)

യോ ſ ന്തരിക്ഷേ തിഷ്ഠന്നന്തരിക്ഷാദന്തരോ യമ — ന്തരിക്ഷം ന വേദ യസ്യാന്തരിക്ഷം ശരീരം യോ ſ ന്ത— രിക്ഷമന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ (6)

യോ വായൗ തിഷ്ഠന്വായോരന്തരോ യം വായുർന്ന വേദ യസ്യ വായുഃ ശരീരം യോ വായുമന്തരോ യമ — യത്യേഷ ത ആത്മാന്തര്യാമ്യമൃതഃ . (7)

യോ ദിവി തിഷ്ഠൻദിവോ ſ ന്തരോ യം ദ്യൗർന്ന വേദ യസ്യ ദ്യൗഃ ശരീരം യോ ദിവമന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ (8)

യ ആദിത്യേ തിഷ്ഠന്നാദിത്യാന്തരോ യമാദിത്യോ ന വേദ യസ്യാദിത്യഃ ശരീരം യ ആദിത്യമന്തരോ യമ യത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ. (9)

യോ ദിക്ഷു തിഷ്ഠൻ ദിഗ്ഭ്യോ ſ ന്തരോ യം ദിശോ ന വിദുര്യസ്യ ദിശഃ ശരീരം യോ ദിശോ ſ ന്തരോ യമ — യത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ. (10)

യശ്ചന്ദ്രതാരകേ തിഷ്ഠംശ്ചന്ദ്രതാരകാദന്തരോ യം ചന്ദ്രതാരകം ന വേദ യസ്യ ചന്ദ്രതാരകം ശരീരം യ ശ്ചന്ദ്രതാരകമന്തരോ യമയത്യേഷ ത ആത്മാ ſ ന്ത— ര്യാമ്യമൃതഃ. (11)

യ ആകാശേതിഷ്ഠന്നാകാശാദന്തരോ യമാകാശോ ന വേദ യസ്യാകാശഃ ശരീരം യ ആകാശമന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ (12)

യസ്തമസി നിഷ്ഠംസ്തമസോ ſ ന്തരോ യം തമോ ന വേദ യസ്യ തമഃ ശരീരം യസ്തമോ ſ ന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ (13)

യസ്തേജസി നിഷ്ഠംസ്തേജസോ ſ ന്തരോ യം തേജോ ന വേദ യസ്യ തേജഃ ശരീരം യസ്തേജോ ſ ന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ ഇത്യധിദൈവതമഥാധിഭൂതം. (14)

**മന്ത്രാർത്ഥം (4—14) —** യാതൊന്ന് ജലത്തിൽ സ്ഥിതി ചെയ്ത് ജലാന്തർവ്വത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ ജലം അറിയുന്നില്ലയോ യാതൊന്നിന്

ജലം ശരീരമാണോ യാതൊന്ന് അന്തർവത്തിയായി ജല ത്തെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃത വുമായ നിൻെറ ആത്മാവാണ് . (4)

യാതൊന്ന് അഗ്നിയിൽ സ്ഥിതി ചെയ്ത് അഗ്ന്യ ന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ അഗ്നി അറിയുന്നില്ലയോ യാതൊന്നിന് അഗ്നി ശരീരമാ ണോ യാതൊന്ന് അന്തർവർത്തിയായി അഗ്നിയെ നിയ— ന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (5)

യാതൊന്ന് അന്തരിക്ഷത്തിൽ സ്ഥിതിചെയ്ത് അ ന്തരീക്ഷാന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊ ന്നിനെ അന്തരീക്ഷം അറിയുന്നില്ലയോ യാതൊന്നിന് അന്തരീക്ഷം ശരീരമാണോ യാതൊന്ന് അന്തർവർത്തി യായി അന്തരീക്ഷത്തെ നിയന്ത്രിക്കുന്നുവോ അത് അന്ത ര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (6)

യാതൊന്ന് വായുവിൽ സ്ഥിതിചെയ്ത് വായ്വന്തർ വർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ വായു അറിയുന്നില്ലയോ യാതൊന്നിന് വായു ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി വായുവിനെ നിയന്ത്രി ക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (7)

യാതൊന്ന് സ്വർഗ്ഗത്തിൽ സ്ഥിതിചെയ്ത് സ്വർഗ്ഗാ ന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ സ്വർഗ്ഗം അറിയുന്നില്ലയോ യാതൊന്നിന് സ്വർഗ്ഗം ശരീരമാ ണോ യാതൊന്ന് അന്തർവർത്തിയായി സ്വർഗ്ഗത്തെ നിയ ന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നി ൻെറ ആത്മാവാണ് (8)

യാതൊന്ന് ആദിത്യനിൽ സ്ഥിതിചെയ്ത് ആദി ത്യാന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നി നെ ആദിത്യൻ അറിയുന്നില്ലയോ യാതൊന്നിന് ആദിത്യൻ ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി ആദി ത്യനെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃത വുമായ നിൻെറ ആത്മാവാണ് . (9)

യാതൊന്ന് ദിക്കുകളിൽ സ്ഥിതിചെയ്ത് ദിഗന്തർ വർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ ദിക്കു കൾ അറിയുന്നില്ലയോ യാതൊന്നിന് ദിക്കുകൾ ശരീര

മാണോ യാതൊന്ന് അന്തർവർത്തിയായി ദിക്കുകളെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (10)

യാതൊന്ന് ചന്ദ്രതാരകങ്ങളിൽ സ്ഥിതിചെയ്ത് ചന്ദ്രതാരകാന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ ചന്ദ്രതാരകങ്ങൾ അറിയുന്നില്ലയോ യാതൊന്നിന് ചന്ദ്രതാരകങ്ങൾ ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി ചന്ദ്രതാരകങ്ങളെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (11)

യാതൊന്ന് ആകാശത്തിൽ സ്ഥിതിചെയ്ത് ആകാശാന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ ആകാശം അറിയുന്നില്ലയോ യാതൊന്നിന് ആകാശം ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി ആകാശത്തെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (12)

യാതൊന്ന് തമസ്സിൽ സ്ഥിതിചെയ്ത് തമസ്സിൻെറ അന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ തമസ്സറിയുന്നില്ലയോ യാതൊന്നിന് തമസ്സ് ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി തമസ്സിനെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (13)

യാതൊന്ന് തേജസ്സിൽ സ്ഥിതി ചെയ്ത് തേജോന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ തേജസ്സറിയുന്നില്ലയോ യാതൊന്നിന് തേജസ്സ് ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി തേജസ്സിനെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (14)

**ഭാഷ്യം: (4 — 14) — സമാനമന്യത് . യോ ∫ പ്സു തിഷ്ഠൻ — അഗ്നാ— വന്തരിക്ഷേ വായൗ ദിവി ആദിത്യേ ദിക്ഷു ചന്ദ്രതാരകേ ആകാശേ യസ്തമസ്യാവരണാത്മകേ തേജസി തദ്വിപരീതേ പ്രകാശസാമാന്യേ, ഇത്യേവമധിദൈവതം അന്തര്യാ— മിവിഷയം ദർശനം ദേവതാസു. അഥാധിഭൂതം ഭൂതേഷു ബ്രഹ്മാ—**

**മറ്റെല്ലാം മൂന്നാം മന്ത്രം പോലെ. യാതൊന്ന് ജലത്തിലിരുന്ന് — അഗ്നിയിൽ, അന്തരിക്ഷത്തിൽ, വായുവിൽ, സ്വർഗ്ഗത്തിൽ, ആദിത്യനിൽ, ദിക്കുകളിൽ, ചന്ദ്രതാരകങ്ങളിൽ, ആകാശത്തിൽ, ആവരണരൂപമായതമസ്സിൽ, അതിനു വിപരീതമായ തേജസ്സാകുന്ന പ്രകാശസാമാന്യത്തിൽ — എന്നിങ്ങിനെ ദേവതകളിൽ അന്തര്യാമിവിഷയകമായ ദർശനം അധിദൈവതമാകുന്നു. അധിഭൂതമാകട്ടെ ബ്ര**

ദിസ്തംബപര്യന്തേഷു അന്തര്യാ— മിദർശനമധിഭൂതം.

ഹ്മാവു മുതൽ പുൽക്കൊടിവരെയുള്ള ഭൂതങ്ങളിൽ അന്തര്യാമി ദർശനമാകുന്നു.

**മന്ത്രഃ (15 — 23) —** യഃ സർവ്വേഷു ഭൂതേഷു തിഷ്ഠൻ സർവ്വേഭ്യോ ഭൂതേഭ്യോ ſ ന്തരോ യം സർവ്വാണി ഭൂതാനി ന വിദുര്യസ്യ സർവ്വാണി ഭൂതാനി ശരീരം യഃ സർവ്വാണി ഭൂതാന്യന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃത ഇത്യധിഭൂതമഥാധ്യാത്മം (15)

യഃ പ്രാണേഷു തിഷ്ഠൻ പ്രാണാദന്തരോ യം പ്രാണോ ന വേദ യസ്യ പ്രാണഃ ശരീരം യഃ പ്രാണമന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ. (16)

യോ വാചി തിഷ്ഠന്വാചോ ſ ന്തരോ യം വാങ് ന വേദ യസ്യ വാക്ശരീരം യോ വാചമന്തരോ യമയ— ത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ. (17)

യശ്ചക്ഷുഷി തിഷ്ഠംശ്ചക്ഷുഷോ ſ ന്തരോ യം ചക്ഷുർന്ന വേദ യസ്യ ചക്ഷുഃ ശരീരം യശ്ചക്ഷുരന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ . (18)

യഃ ശ്രോത്രേ തിഷ്ഠംച്ഛ്രോത്രാദന്തരോ യം ശ്രോത്രം ന വേദ യസ്യ ശ്രോത്രം ശരീരം യഃ ശ്രോ — ത്രമന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ. (19)

യോ മനസി തിഷ്ഠന്മനസോ ſ ന്തരോ യം മനോ ന വേദ യസ്യ മനഃ ശരീരം യോ മനോ ſ ന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ. (20)

യസ്ത്വചി തിഷ്ഠംസ്ത്വചോ ſ ന്തരോ യം ത്വങ് ന വേദ യസ്യ ത്വക്ശരീരം യസ്ത്വചമന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ (21)

യോ വിജ്ഞാനേ തിഷ്ഠന്വിജ്ഞാനാദന്തരോ യം വിജ്ഞാനം ന വേദ യസ്യ വിജ്ഞാനം ശരീരം യോ വിജ്ഞാനമന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതഃ (22)

യോ രേതസി നിഷ്ഠൻ രേതസോ ſ ന്തരോ യം രേതോ ന വേദ യസ്യ രേതഃ ശരീരം യോ രേതോ ſ ന്തരോ യമയത്യേഷ ത ആത്മാ ſ ന്തര്യാമ്യമൃതോ ſ ദൃഷ്ടോ ദ്രഷ്ടാ ſ ശ്രുതഃ ശ്രോതാ ſ മതോ മന്താ ſ വിജ്ഞാതോ വിജ്ഞാതാ നാന്യോ ſ തോ ſ സ്തി ദ്രഷ്ടാ നാന്യോ ſ തോ ſ സ്തി ശ്രോതാ നാന്യോ ſ തോ ſ സ്തി

മന്താ നാന്യോ ſ തോ ſ സ്തി വിജ്ഞാതൈഷ ത
ആത്മാന്തര്യാമ്യമൃതോ ſ തോ ſ ന്യദാർത്തം തതോ
ഹോദ്ദാലക ആരുണിരുപരരാമ (23)

**മന്ത്രാർത്ഥം (15 — 23) —** യാതൊന്ന് സർവ്വഭൂതങ്ങളിലും സ്ഥിതിചെയ്ത് സർവ്വഭൂതാന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ സർവ്വഭൂതങ്ങളും അറിയുന്നില്ലയോ യാതൊന്നിന് സർവ്വഭൂതങ്ങളും ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി സർവ്വഭൂതങ്ങളെയും നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . ഇങ്ങിനെ അധിഭൂതം അനന്തരം അധ്യാത്മം. (15)

യാതൊന്ന് പ്രാണനിൽ സ്ഥിതിചെയ്ത് പ്രാണാന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ പ്രാണൻ അറിയുന്നില്ലയോ യാതൊന്നിന് പ്രാണൻ ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി പ്രാണനെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (16)

യാതൊന്ന് വാക്കിൽ സ്ഥിതിചെയ്ത് വാഗന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ വാക്ക് അറിയുന്നില്ലയോ യാതൊന്നിന് വാക്ക് ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി വാക്കിനെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (17)

യാതൊന്ന് ചക്ഷുസ്സിൽ സ്ഥിതിചെയ്ത് ചക്ഷുരന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ ചക്ഷുസ്സറിയുന്നില്ലയോ യാതൊന്നിന് ചക്ഷുസ്സ് ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി ചക്ഷുസ്സിനെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (18)

യാതൊന്ന് ശ്രോത്രത്തിൽ സ്ഥിതിചെയ്ത് ശ്രോത്രാന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ ശ്രോത്രം അറിയുന്നില്ലയോ യാതൊന്നിന് ശ്രോത്രം ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി ശ്രോത്രത്തെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (19)

യാതൊന്ന് മനസ്സിൽ സ്ഥിതിചെയ്ത് മനോന്തർ

വർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ മനസ്സ് അറിയുന്നില്ലയോ യാതൊന്നിന് മനസ്സ് ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി മനസ്സിനെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് (20)

യാതൊന്ന് ത്വക്കിൽ സ്ഥിതിചെയ്ത് ത്വഗന്തർ വർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ ത്വക്കറിയുന്നില്ലയോ യാതൊന്നിന് ത്വക്ക് ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി ത്വക്കിനെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (21)

യാതൊന്ന് വിജ്ഞാനത്തിൽ സ്ഥിതിചെയ്ത് വിജ്ഞാനാന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ വിജ്ഞാനം അറിയുന്നില്ലയോ യാതൊന്നിന് വിജ്ഞാനം ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി വിജ്ഞാനത്തെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . (22)

യാതൊന്ന് രേതസ്സിൽ സ്ഥിതിചെയ്ത് രേതസ്സിൻെറ അന്തർവർത്തിയായി നിലകൊള്ളുന്നുവോ യാതൊന്നിനെ രേതസ്സ് അറിയുന്നില്ലയോ യാതൊന്നിന് രേതസ്സ് ശരീരമാണോ യാതൊന്ന് അന്തർവർത്തിയായി രേതസ്സിനെ നിയന്ത്രിക്കുന്നുവോ അത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . അത് കാണപ്പെടുന്നവനല്ല, കാണുന്നവനാണ് . കേൾക്കപ്പെടുന്നവനല്ല, കേൾക്കുന്നവനാണ് . മനഃസങ്കൽപ്പത്തിന് വിഷയമല്ല, മനനം ചെയ്യുന്നവനാണ് . വിശേഷേണ അറിയപ്പെടുന്നവനല്ല, വിശേഷേണ അറിയുന്നവനാണ് . ഇതിന്നപ്പുറം ഒരു ദ്രഷ്ടാവില്ല. ഇതിനപ്പുറം ഒരു ശ്രോതാവില്ല. ഇതിനപ്പുറം ഒരു മന്താവില്ല. ഇതിനപ്പുറം ഒരു വിജ്ഞാതാവില്ല. ഇത് അന്തര്യാമിയും അമൃതവുമായ നിൻെറ ആത്മാവാണ് . ഇതൊഴിച്ചുള്ളതെല്ലാം ആർത്തം (നശിക്കുന്നത് ) ആണ് . ഇത്രയും പറഞ്ഞപ്പോൾ ആരുണിയായ ഉദ്ദാലകൻ വിരമിച്ചു.

**ഭാഷ്യം 15 — 23—** അഥാദ്ധ്യാത്മം — യഃ പ്രാണേ പ്രാണവായുസഹിതേ ഘ്രാണേ, യോ വാചി, ചക്ഷുഷി, ശ്രോത്രേ, മനസി, ത്വചി, വിജ്ഞാനേ

ഇനി അദ്ധ്യാത്മദർശനം — യാതൊന്നാണോ പ്രാണനിൽ പ്രാണവായു സഹിതമായ ഘ്രാണേന്ദ്രിയത്തിൽ, വാക്കിൽ, ചക്ഷുസ്സിൽ, ശ്രോത്രത്തിൽ, മന

ബുദ്ധൗ, രേതസി പ്രജനനേ. കസ്മാത്പുനഃ കാരണാത് പൃഥിവ്യാദിദേവതാ മഹാഭാഗാഃ സത്യോ മനുഷ്യാദിവദാത്മനി തിഷ്ഠന്തമാത്മനോ നിയന്താരമന്തര്യാമിണം ന വിദുഃ ഇത്യത്ര ആഹ — അദൃഷ്ടോ ന ദൃഷ്ടോ ന വിഷയീഭൂതഃ ചക്ഷുർദർശനസ്യ കസ്യചിത് സ്വയം തു ചക്ഷുഷി സന്നിഹിതത്വാത് ദൃശിസ്വരൂപ ഇതി ദ്രഷ്ടാഃ.

സ്സിൽ, ത്വക്കിൽ, വിജ്ഞാനത്തിൽ, ബുദ്ധിയിൽ, രേതസ്സിൽ — പ്രജനനത്തിൽ വസിക്കുന്നത് . പിന്നെ എന്തുകാരണം കൊണ്ടാണ് മഹാത്മാക്കളാണെങ്കിലും പൃഥിവ്യാദിദേവതകൾക്കും, മനുഷ്യരെപ്പോലെ, തങ്ങളുടെ ഉള്ളിലിരിക്കുന്ന ആത്മാവിനെ അറിയാൻ കഴിയാത്തതെന്ന് പറയുന്നു — അതദൃഷ്ടമായതാണ് . ദൃഷ്ടമല്ലാത്തതാണ് . കണ്ണിൻെറ കാഴ്ചക്ക് ഒരിക്കലും വിഷയീഭവിക്കാത്തതാണ് . സ്വയം കണ്ണിൽ വസിക്കുന്നതിനാൽ ദൃക്കാകുന്ന സ്വരൂപത്തോടുകൂടിയതാണ് . അതിനാൽ ദ്രഷ്ടാവാണ് .

തഥാ ഽ ശ്രുതഃ ശ്രോത്രഗോചരത്വമനാപന്നഃ കസ്യചിത്സ്വയം ത്വലുപ്തശ്രവണശക്തിഃ സർവ്വശ്രോത്രേഷു സന്നിഹിതത്വാച്ഛ്രോതാ. തഥാ ഽ മതോ മനഃസങ്കൽപ്പവിഷയതാമനാപന്നഃ ദൃഷ്ടശ്രുതേ ഏവ ഹി സർവ്വഃ സങ്കൽപ്പയതി. അദൃഷ്ടത്വാദശ്രുതത്വാദേവാമതഃ അലുപ്തമനനശക്തിത്വാത്സർവ്വമനഃ സുസന്നിഹിതത്വാച്ച മന്താ. തഥാ ഽ വിജ്ഞാതോ നിശ്ചയഗോചരതാമനാപന്നോ രൂപാദിവത്സുഖാദിവദ്വാ സ്വയം ത്വലുപ്തവിജ്ഞാനശക്തിത്വാത്തത്സന്നിധാനാച്ച വിജ്ഞാതാ.

അതുപോലെ ആരുടേയും ശ്രോത്രഗോചരത്തിൽപെടാത്തതിനാൽ അശ്രുതനാണ് . എന്നാൽ സ്വയം ശ്രവണശക്തിക്ക് കോട്ടംതട്ടാത്തതും എല്ലാ ശ്രോത്രങ്ങളിലും സന്നിഹിതവുമായതിനാൽ ശ്രോതാവാണ് . അതുപോലെ മനഃസങ്കൽപ്പത്തിന് വിഷയമാവാത്തതിനാൽ അമതനാണ് . എല്ലാവരും കണ്ടതിനേയും കേട്ടതിനെയും കുറിച്ചാണല്ലോ സങ്കൽപ്പിക്കാറുള്ളത് . കണ്ടിട്ടും കേട്ടിട്ടുമില്ലാത്തതിനാൽത്തന്നെ അമതമാണ് . മനനശക്തിക്ക് കോട്ടമില്ലാത്തതിനാലും സർവ്വമനസ്സുകളിലും സന്നിഹിതമായതിനാലും മന്താവാണ് . രൂപാദികളെപ്പോലെയും സുഖാദികളെപ്പോലെയും നിശ്ചിത വിഷയപ്രാപ്തിയില്ലാത്തതിനാൽ അവിജ്ഞാതമാണ് . എന്നാൽ സ്വയം വിജ്ഞാനശക്തിക്ക് കോട്ടമില്ലാത്തതിനാലും വിജ്ഞാനത്തിലെല്ലാം സന്നിഹിതമായതിനാലും വിജ്ഞാതാവാണ് .

തത്ര യം പൃഥിവീ ന വേദ യം സർവ്വാണി ഭൂതാനി ന വിദുരിതി ചാന്യേ നിയന്തവ്യാ വിജ്ഞാതാരോ അന്യോ നിയന്താ അന്തര്യാമീതി പ്രാപ്തം, തദന്യത്വാശങ്കാന വ്യൃത്യർത്ഥമുച്യതേ — നാന്യോ ഽ തോ, നാന്യഃ അതോ ഽ സ്മാദന്ത ര്യാമിണോ നാന്യോ ഽ സ്തി ദ്രഷ്ടാ, തഥാ നാന്യോ ഽ തോ ഽ സ്തി ശ്രോതാ, നാന്യോ ഽ തോ ഽ സ്തി മന്താ, നാന്യോ ഽ തോ ഽ സ്തി വിജ്ഞാതാ.

“ഇവിടെ യാതൊന്നിനെ പൃഥിവി അറിയുന്നില്ലയോ യാതൊന്നിനെ ഭൂതങ്ങളൊന്നും അറിയുന്നില്ലയോ” എന്നു പറഞ്ഞതിൽനിന്നും നിയന്ത്രിക്കപ്പെടുന്ന വിജ്ഞാതാക്കൾ വേറെയാണെന്നും നിയന്ത്രിക്കുന്ന അന്തര്യാമി വേറെയാണെന്നും സിദ്ധമായി. അവയുടെ ഭിന്നത്വശങ്കയെ നിവർത്തിക്കാനായി പറയുന്നു — അതിൽനിന്നന്യമായി ഒരു ദ്രഷ്ടാവില്ല. അതായത് അന്തര്യാമിയിൽനിന്നും ഭിന്നമായി മററൊരു ദ്രഷ്ടാവില്ല അതുപോലെ തന്നെ അതിൽനിന്നും

ഭിന്നമായി മറെറാരു ശ്രോതാവില്ല. അതിൽനിന്നും ഭിന്നമായി മറെറാരു മന്താവില്ല; അതിൽ നിന്നും ഭിന്നമായി മറെറാരു വിജ്ഞാതാവുമില്ല.

യസ്മാത് പരോ നാസ്തി ദ്രഷ്ടാ ശ്രോതാ മന്താ വിജ്ഞാതാ യോ ʃ ദൃഷ്ടോ ദ്രഷ്ടാ, അശ്രുതഃ ശ്രോതാ, അമതോ മന്താ, അവി— ജ്ഞാതോ വിജ്ഞാതാ, അമൃതഃ സർവ്വസംസാരധർമ്മവർജ്ജിതഃ സ— ർവ്വസംസാരിണാം കർമ്മഫല— വിഭാഗകർത്താ — ഏഷ തേ ആ— ത്മാന്തര്യാമ്യമൃതഃ . അസ്മദീശ്വ— രാദാത്മനോ ʃ ന്യദാർത്തം തതോ ഹ ഉദ്ദാലക ആരുണിരുപരരാമ.

—

എന്തെന്നാൽ ദ്രഷ്ടാവായി ശ്രോതാവായി മന്താവായി വിജ്ഞാതാവായി മറെറാന്നില്ല. അത് കാണപ്പെടാത്ത ദ്രഷ്ടാവാണ്, കോൾക്കപ്പെടാത്ത ശ്രോതാവാണ്, മനനം ചെയ്യപ്പെടാത്ത മന്താവാണ്, അറിയപ്പെടാത്ത വിജ്ഞാതാവാണ്. അമൃതനും സർവ്വസംസാരധർമ്മ വർജ്ജിതനും എല്ലാ സംസാരികളുടേയും കർമ്മഫലത്തെ വിഭജിച്ചുകൊടുക്കുന്നവനുമാണ്. ഇത് അന്തര്യാമിയും അമൃതവുമായിരിക്കുന്ന നിൻെറ ആത്മാവാണ്. ഈ ആത്മേശ്വരനിൽ നിന്നും അന്യമായതെല്ലാം നശ്വരമാണ്. അപ്പോൾ ആരുണിയായ ഉദ്ദാലകൻ വിരമിച്ചു.

## അഷ്ടമഃ ബ്രാഹ്മണഃ

അതഃ പരമശനായാദിവി—നിർമ്മുക്തം നിരുപാധികം സാക്ഷാ—ദപരോക്ഷാത്സർവ്വാന്തരം ബ്രഹ്മ വക്തവ്യമിത്യത ആരംഭഃ

## എട്ടാം ബ്രാഹ്മണം

അതിനുശേഷം വിശപ്പ് മുതലായ തില്ലാത്തതും നിരുപാധികവും സാക്ഷാ ത്തും അപരോക്ഷവും എല്ലാററിനും ഉളളി ലിരിക്കുന്നതുമായ ബ്രഹ്മത്തെക്കുറിച്ച് പറയണമെന്നുകരുതി അതിനായി തുട ങ്ങുന്നു.

**മന്ത്രഃ 1 —** അഥ ഹ വാചക്നവ്യുവാച ബ്രാഹ്മണാ ഭഗവന്തോ ഹന്താഹമിമം ദ്വൗ പ്രശ്നൗ പ്രക്ഷ്യാമി തൗ ചേന്മേ വക്ഷ്യതി ന ജാതു യുഷ്മാകമിമം കശ്ചിദ് ബ്രഹ്മോദ്യം ജേതേതി പൃച്ഛ ഗാർഗ്ഗീതി.

**മന്ത്രാർത്ഥം 1 —** അനന്തരം വാചക്നവി പറഞ്ഞു, "പൂജ്യരായ ബ്രാഹ്മണരേ, ഞാനിപ്പോളിവനോട് രണ്ടു ചോദ്യങ്ങൾ ചോദിക്കാം. എൻെറ ഈ ചോദ്യങ്ങൾക്കു ത്തരം തരുമെങ്കിൽ ബ്രഹ്മസംബന്ധിയായ ഈ വാദ ത്തിൽ ഇവനെ ജയിക്കാൻ കഴിയുകയില്ല" എന്ന് . "ഗാർഗ്ഗി, ചോദിച്ചോളൂ" എന്ന് ബ്രാഹ്മണർ പറഞ്ഞു.

**ഭാഷ്യഃ 1 —** അഥ ഹ വാചക്ന—വ്യുവാച. പൂർവ്വം യാജ്ഞവൽ—ക്യേന നിഷിദ്ധാ മൂർദ്ധപാതഭയാ—ദുപരതാ സതീ പുനഃ പ്രഷ്ടും ബ്രാഹ്മണാനുജ്ഞാം പ്രാർത്ഥയ—തേ. ഹേ ബ്രാഹ്മണാ ഭഗവന്തഃ പൂജാവന്തഃ ശൃണത മമ വചഃ. ഹന്താഹമിമം യാജ്ഞവൽക്യം പുനർദ്വൗ പ്രശ്നൗ പ്രക്ഷ്യാമി, യദ്യനുമതിർഭവതാമസ്തി, തൗ പ്ര—ശ്നൗ ചേദ്യദി വക്ഷ്യതി കഥയിഷ്യതി മേ, കഥഞ്ചിന്ന വൈ ജാതു കദാ—ചിദ്യുഷ്മാകം മദ്ധ്യേ ഇമം യാ—ജ്ഞവൽക്യം കശ്ചിദ് ബ്രഹ്മോദ്യം ബ്രഹ്മവദനം പ്രതി ജേതാ നവൈ കശ്ചിദ് ഭവേദിതി. ഏവമുക്താ ബ്രാഹ്മണാ അനുജ്ഞാം പ്രദദുഃ പൃച്ഛ ഗാർഗ്ഗീതി.

അനന്തരം വാചക്നവി പറഞ്ഞു. മുമ്പു യാജ്ഞവൽക്യനാൽ തടയ പ്പെട്ടപ്പോൾ തലതെറിക്കുമെന്നു പേടിച്ച് മിണ്ടാതായ അവൾ വീണ്ടും ചോദിക്കാ നായി ബ്രാഹ്മണരോട് അനുമതിക്കപേ ക്ഷിക്കുകയാണ് . "അല്ലയോ ബ്രാഹ്മ ണരേ പൂജ്യന്മാരായ നിങ്ങൾ എൻെറ വാക്കു കേട്ടാലും. ഞാനീ യാജ്ഞവൽ ക്യനോട് വീണ്ടും രണ്ടു ചോദ്യങ്ങൾ ചോ ദിക്കാം. നിങ്ങളുടെ അനുമതിയുണ്ടെ ങ്കിൽ ചോദിക്കാം. എൻെറ ആ ചോദ്യ ങ്ങൾക്കുത്തരം പറഞ്ഞാൽ ഒരുവിധത്തി ലും നിങ്ങളിലാർക്കും ബ്രഹ്മസംബന്ധി യായ കാര്യത്തിൽ ഈ യാജ്ഞവൽക്യ നെ തോൽപ്പിക്കാൻ കഴിയുകയില്ല" ഇങ്ങി നെ പറഞ്ഞപ്പോൾ ബ്രാഹ്മണർ സമ്മതം മൂളി. "ഗാർഗ്ഗി ചോദിച്ചോളൂ" എന്ന് .

**മന്ത്രഃ 2 —** സാ ഹോവാചാഹം വൈ ത്വാ യാജ്ഞവൽക്യ യഥാ കാശ്യോ വാ വൈദേഹോ വോഗ്രപുത്ര ഉജ്ജ്യം ധനുരധിജ്യം കൃത്വാ ദ്വൗ ബാണവന്തൗ സപത്നാതി —

വ്യാധിനൗ ഹസ്തേ കൃത്വോപോത്തിഷ്ഠേ ദേവമേ— വാഹം ത്വാ ദ്വാഭ്യാം പ്രശ്നാഭ്യാമുപോദസ്ഥാം തൗ മേ ബ്രൂഹീതി പൃച്ഛ ഗാർഗ്ഗീതി.

**മന്ത്രാർത്ഥം 2 —** അവൾ പറഞ്ഞു. "അല്ലയോ യാജ്ഞവൽക്യ, എപ്രകാരമാണോ കാശിയിലോ വിദേഹത്തോ ഉള്ള ഒരു വീരവംശജൻ വലിയ ഒരു വില്ല് ഞാൺ മുറുക്കി രണ്ടു ശരങ്ങളും കയ്യിൽ പിടിച്ച് ശത്രുക്കൾക്ക് ഭയമുണ്ടാക്കുംവിധം നിലകൊള്ളുന്നത് പ്രകാരംതന്നെ ഞാൻ നിന്നെ രണ്ടു പ്രശ്നങ്ങളെടുത്തു കാട്ടി നിൻെറ മുൻപിൽ നിൽക്കുകയാണ് . നീ എന്നോട് അവക്കുത്തരം പറഞ്ഞാലും" എന്ന് . "ഗാർഗ്ഗീ ചോദിച്ചോളൂ" എന്ന് (യാജ്ഞവൽക്യൻ പറഞ്ഞു.)

**ഭാഷ്യം 2 —** ലബ്ധാനുജ്ഞാഹ യാജ്ഞവൽക്യം സാ ഹോവാച. അഹം വൈ ത്വാ ത്വാം ദ്വൗ പ്രശ്നൗ പ്രക്ഷ്യാമീത്യനുഷജ്യതേ. കൗതാ— വിതി ജിജ്ഞാസായാം തയോർ ദുരുത്തരത്വം ദ്യോതയിതും ദൃഷ്ടാ— ന്തപൂർവ്വകം താവാഹ — ഹേ യാ— ജ്ഞവൽക്യ, യഥാ ലോകേ കാശ്യഃ, കാശിഷു ഭവഃ കാശ്യഃ പ്രസിദ്ധം ശൗര്യം കാശ്യേ, വൈദേഹോ വാ വിദേഹാനാം വാ രാജാ, ഉഗ്രപുത്രഃ ശൂരാന്വയ ഇത്യർത്ഥ, ഉജ്യമവ— താരിതജ്യാകം ധനുഃ പുനരധിജ്യ— മാരോപിതജ്യാകം കൃത്വാ ദ്വൗ ബാണവന്തൗ — ബാണശബ്ദേന ശരാഗ്രേ യോ വംശഖണ്ഡഃ സം— ധീയതേ തേന വിനാപി ശരോ ഭവതീത്യതോ വിശിനഷ്ടി ബാണ— വന്താവിതിദ്വൗ ബാണവന്തൗ ശരൗ തയോരേവ വിശേഷണം സപത്നാ— തിവ്യാധിനൗ ശത്രോഃ പീഡാകരാ— വതിശയേന, ഹസ്തേ കൃത്വോ— പോത്തിഷ്ഠേത്സമീപത ആത്മാനം ദർശയേത് , ഏവമേവാഹം ത്വാ ത്വാം ശരസ്ഥാനീയാഭ്യാം പ്രശ്നാ— ഭ്യാം ദ്വാഭ്യാമുപോദസ്ഥാം ഉത്ഥി— തവത്യസ്മി ത്വത്സമീപേ. തൗ മേ ബ്രൂഹീതി, ബ്രഹ്മവിത് ചേത് . ആഹേതരഃ പൃച്ഛ ഗാർഗ്ഗിതി.

അനുവാദം കിട്ടിയപ്പോൾ അവൾ യാജ്ഞവൽക്യനോടു പറഞ്ഞു "ഞാൻ നിന്നോട് രണ്ടു ചോദ്യങ്ങൾ ചോദിക്കാം". ഇങ്ങിനെ അന്വയിക്കുന്നു. അവ ഏതാണ് എന്ന ജിജ്ഞാസ ജനിപ്പിച്ചതിനു ശേഷം അവയുടെ ഉത്തരം എളുപ്പമല്ലെന്നു കാണിക്കാൻ ദൃഷ്ടാന്തപൂർവ്വം പറയുന്നു. "അല്ലയോ യാജ്ഞവൽക്യ, ലോകത്തിൽ ഒരു കാശ്യൻ — കാശിരാജ്യത്തുള്ളവൻ കാശ്യൻ, കാശ്യന് ശൗര്യം പ്രസിദ്ധമാണ് — അല്ലെങ്കിൽ വൈദേഹൻ — വിദേഹരാജാവ് , ശൂരകുലജാതനായ ഒരുവൻ — ഇങ്ങിനെയുള്ള ഒരാൾ ഞാൺ വലിച്ചു മുറുക്കിയ വില്ലുമായി രണ്ടു ബാണങ്ങളും പിടിച്ച് — ബാണശബ്ദം കൊണ്ട് ശരാഗ്രത്തിൽ വംശഖണ്ഡത്തെ സന്ധാനം ചെയ്തിരിക്കുന്നവൻ എന്നാണ് ; അതില്ലാതെയും ശരമുണ്ടെന്നാണ് ബാണവന്തൗ എന്ന വിശേഷണം കാണിക്കുന്നത് — രണ്ടു ബാണങ്ങളെ (അവയുടെ വിശേഷണമാണ് ശത്രുക്കളെ അതിശയേന പീഡിപ്പിക്കുക എന്നത് ) കയ്യിൽ പിടിച്ച് അടുത്തു നിൽക്കുന്നതായി കാണിക്കുന്നു. അതുപോലെ തന്നെ ഞാൻ ശരത്തിൻെറ സ്ഥാനത്ത് രണ്ടു ചോദ്യങ്ങൾ ഹസ്തത്തിൽ വച്ചുകൊണ്ട് നിൻെറ സമീപം നിൽക്കുകയാണ് . അതിനാൽ നീ ബ്രഹ്മവേത്താവാണെങ്കിൽ അവക്കുത്തരം തരിക". ഇതിന് യാജ്ഞവൽക്യൻ പറഞ്ഞു. "ഗാർഗ്ഗി, ചോദിച്ചോളൂ" എന്ന് .

**മന്ത്രഃ 3 —** സാ ഹോവാച യദൂർദ്ധ്വം യാജ്ഞവൽക്യ ദിവോ യദവാക് പൃഥിവ്യാ യദന്തരാ ദ്യാവാപൃഥിവീ ഇമേ യദ്ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാചക്ഷതേ കസ്മിം സ്തദോതം ച പ്രോതം ചേതി.

**മന്ത്രാർത്ഥം 3 —** അവൾ പറഞ്ഞു "യാതൊന്ന് ദ്യുലോകത്തിനുള്ളിലാണോ യാതൊന്ന് ഭൂമിക്കടിയിലാണോ യാതൊന്ന് ദ്യുലോകഭൂലോകങ്ങൾക്കടിയിലാണോ യാതൊന്ന് സ്വയം ദ്യുലോകഭൂലോകങ്ങളാണോ അതുപോലെ യാതൊന്നിൽ ഭൂതവും വർത്തമാനവും ഭവിഷ്യത്തും ഉള്ളതായി പറയപ്പെടുന്നുവോ അത് ഏതിൽ ഓതവും പ്രോതവുമായിരിക്കുന്നു.

**ഭാഷ്യ: 3 —** സ ഹോവാച യദൂർ–ദ്ധ്വമുപരി ദിവഃ അണ്ഡകപാലാത് യച്ചാവാഗധഃ പൃഥിവ്യാ അധോ / ണ്ഡകപാലാത് യച്ചാന്തരാ മദ്ധ്യേ ദ്യാവാപൃഥിവീ ദ്യാവാപൃഥിവ്യോഃ അണ്ഡകപാലയോഃ, ഇമേ ച ദ്യാവാപൃഥിവീ, യത് ഭൂതം യച്ചാ–തീതം ഭവച്ച വർത്തമാനം സ്വവ്യാ–പാരസ്ഥം, ഭവിഷ്യച്ച വർത്തമാനാ ദൂർദ്ധ്വകാലഭാവിലിംഗഗമ്യം യത്സർവ്വമേതദാചക്ഷതേ കഥയന്ത്യാഗമതഃ, തത്സർവ്വം ദ്വൈതജാതം യസ്മി–ന്നേകീഭവതീത്യർത്ഥഃ. തത്സൂത്ര–സംജ്ഞം പൂർവ്വോക്തം കസ്മി–ന്നോതം ച പ്രോതം ച പൃഥിവീധാ–തുരിവാപ്സു.—

അവൾ പറഞ്ഞു. "മുകളിലെ അണ്ഡകപാലത്തിന്റെ അതായത് ദ്യോവിന്റെ മുകളിലെന്താണ് ? താഴെയുള്ള അണ്ഡകപാലത്തിന്റെ അതായത് ഭൂമിയുടെ താഴെയെന്താണ് ? ദ്യോവിന്റെയും ഭൂമിയുടെയും ഇടക്കെന്താണ് ? ഈ ദ്യുലോകഭൂലോകങ്ങൾ തന്നെ എന്താണ് ? ഭൂതം അഥവാ കഴിഞ്ഞു പോയത് , വർത്തമാനം അഥവാ ഇപ്പോഴും ഉള്ളത് , ഭാവി അഥവാ വരാൻ പോകുന്നത് , അനുമാനഗമ്യമായത് ഇതെല്ലാം ആഗമം വഴി പറയപ്പെട്ടിരിക്കുന്നു. ആ ദ്വൈതവർഗ്ഗത്തിൽപ്പെട്ടതെല്ലാം തന്നെ ഏതിൽ ഒന്നായിച്ചേരുന്നു എന്നർത്ഥം സൂത്രാഖ്യമായി മുമ്പു പറഞ്ഞ ആ വസ്തു, ജലത്തിൽ പൃഥിവീധാതുപോലെ, ഏതിൽ ഓതവും പ്രോതവുമായിരിക്കുന്നു?"

**മന്ത്രഃ 4 —** സ ഹോവാച യദൂർദ്ധ്വം ഗാർഗ്ഗി ദിവോ യദവാക്പൃഥിവ്യാ യദന്തരാ ദ്യാവാപൃഥിവീ ഇമേ യദ്ഭൂതഞ്ച ഭവച്ച ഭവിഷ്യച്ചേത്യാചക്ഷത ആകാശേ തദോതം ച പ്രോതം ചേതി.

**മന്ത്രാർത്ഥം 4 —** അവൻ പറഞ്ഞു "ദ്യോവിനു മുകളിലും ഭൂമിക്ക് താഴേയും ദ്യോവിനും പൃഥിവിക്കുമിടക്കുള്ളത് യാതൊന്നാണോ ദ്യോവും പൃഥിവിയും യാതൊന്നാണോ യാതൊന്നിനെ ഭൂതം, വർത്തമാനം, ഭവിഷ്യത്ത് എന്നു പറയുന്നുവോ അതെല്ലാം ആകാശത്തിൽ ഊടും പാവുമായിരിക്കുന്നു."

**ഭാഷ്യം 4** — സ ഹോവാചേതരഃ — ഹേ ഗാർഗ്ഗി, യത്വയോക്തം ഊർദ്ധ്വം ദിവ ഇത്യാദി തത്സർവ്വം യത്സൂത്രമാചക്ഷതേ തത്സൂത്രം ആകാശേ തദോതം ച പ്രോതം ച, യദേതദവ്യാകൃതം സൂത്രാത്മകം ജഗദവ്യാകൃതാകാശേ, അപ്സ്വിവ പൃഥിവീധാതുഃ, ത്രിഷ്വപി കാലേഷു വർത്തതേ, ഉൽപ്പത്തൗ, സ്ഥിതൗ, ലയേ ച.

ആ മററയാൾ പറഞ്ഞു. "അല്ലയോ ഗാർഗ്ഗി, ദ്യോവിനു മുകളിൽ എന്നൊക്കെ നീ പറഞ്ഞതെല്ലാം സൂത്രമെന്നു പറയപ്പെടുന്നതാണ്. അത് ആകാശത്തിൽ ഊടും പാവുമായിരിക്കുന്നു. സൂത്രാത്മകമായി വ്യാകൃതമായിരിക്കുന്ന ഈ ജഗത്ത് അവ്യാകൃതമായ ആകാശത്തിൽ, പൃഥിവീധാതു ജലത്തിലെന്ന പോലെ, മൂന്നു കാലങ്ങളിലും, ഉൽപ്പത്തി സ്ഥിതി ലയങ്ങളിലും, വർത്തിക്കുന്നു.

**മന്ത്രം 5** — സാ ഹോവാച നമസ്തേ ഽ സ്തു യാജ്ഞവൽക്യ യോ മ ഏതം വ്യവോചോ ഽ പരസ്മൈ ധാരയസ്വേതി പൃച്ഛ ഗാർഗ്ഗീതി.

**മന്ത്രാർത്ഥം 5** — അവൾ പറഞ്ഞു. "അല്ലയോ യാജ്ഞവൽക്യ, അങ്ങക്കു നമസ്കാരം. അങ്ങെൻെറ ഈ ചോദ്യത്തിന് ഉത്തരം തന്നു. ഇനി മറേറ ചോദ്യത്തിന് തയ്യാറായിക്കൊൾക" "ഗാർഗ്ഗി, ചോദിക്കൂ" എന്ന് (അയാൾ പറഞ്ഞു.)

**ഭാഷ്യം 5** — പുനഃ സാ ഹോവാച. നമസ്തേ ഽ സ്ത്വിത്യാദി പ്രശ്നസ്യ ദുർവച പ്രദർശനാർത്ഥം. യോ മേ മമൈതം പ്രശ്നം വ്യവോചോ വിശേഷണാപാകൃതവാനസി. ഏതസ്യ ദുർവചത്വേ കാരണംസൂത്രമേവ താവദവഗമ്യമിതരൈർദുർവാച്യം, കിമുത തദ്യസ്മിന്നോതം ച പ്രോതം ചേതി. അതോ നമോ ഽ സ്തു തേ തുഭ്യം അപരസ്മൈ ദ്വിതീയായ പ്രശ്നായ ധാരയസ്വ ദൃഢീ കുർവ്വാത്മാനമിത്യർത്ഥഃ പൃച്ഛ ഗാർഗ്ഗീതീതര ആഹ.

അവൾ വീണ്ടും പറഞ്ഞു. "അങ്ങക്കു നമസ്കാരം" എന്നതെല്ലാം ചോദ്യത്തിനുത്തരം പറയാൻ വിഷമമാണെന്നു കാണിക്കാനാണ്. "അങ്ങ് എൻെറ ചോദ്യത്തിന് സ്പഷ്ടമായി ഉത്തരം പറഞ്ഞു." മറുപടി പറയാൻ വിഷമമാണെന്നതിന് കാരണം പറയുന്നു — സൂത്രം തന്നെ അഗമ്യമാണ്. മററുള്ളവർക്ക് വിവരിക്കാൻ വിഷമമായതാണ്. അപ്പോൾ യാതൊന്നിൽ ഊടും പാവുമാണോ അതിനെക്കുറിച്ചെന്തു പറയാനാണ്. അതിനാലങ്ങക്കു നമസ്കാരം. മറേറതിൻെറ അഥവാ രണ്ടാം പ്രശ്നത്തിൻെറ ഉത്തരത്തിനൊരുങ്ങിയിരുന്നാലും — സ്വയം കരുതി വസിച്ചാലും എന്നർത്ഥം. "ഗാർഗ്ഗി, ചോദിച്ചോളൂ" എന്ന് മററയാൾ പറഞ്ഞു.

**മന്ത്രം 6** — സാ ഹോവാച യദൂർദ്ധ്വം യാജ്ഞവൽക്യ ദിവോ യദവാക് പൃഥിവ്യാ യദന്തരാ ദ്യാവാപൃഥിവീ ഇമേ യദ്ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാചക്ഷതേ കസ്മിംസ്തദോതം ച പ്രോതം ചേതി.

**മന്ത്രാർത്ഥം 6** — അവൾ പറഞ്ഞു. "യാതൊന്ന് ദ്യോ

വിനു മുകളിലാണോ യാതൊന്ന് ഭൂമിക്കു കീഴെയാണോ യാതൊന്ന് ഇവക്ക് നടുവിലാണോ യാതൊന്നാണോ ദ്യോവും പൃഥിവിയും യാതൊന്നിലാണോ ഭൂതം, വർത്തമാനം, ഭാവി എന്നിവ ഉള്ളതായി പറയപ്പെടുന്നത് അത് ഏതിൽ ഊടും പാവുമായിരിക്കുന്നു?"

**ഭാഷ്യ: 6** — വ്യാഖ്യാതമന്യത് . സ ഹോവാച യദൂർധ്വം യാജ്ഞവൽക്യേത്യാദിപ്രശ്നഃ പ്രതിവചനം ച ഉക്തസ്യൈവാർത്ഥസ്യാവധാരണാർത്ഥം പുനരുച്യതേ. ന കിഞ്ചിദ പൂർവ്വമർത്ഥാന്തരമുച്യതേ.

ഇത് വ്യാഖ്യാനിച്ചുകഴിഞ്ഞതാണ് . "സാ ഹോവാച യദൂർധ്വം യാജ്ഞവൽക്യ" മുതലായ ചോദ്യത്തിനും ഉത്തരത്തിനും മുമ്പുപറഞ്ഞ അർത്ഥം ദൃഢപ്പെടുത്തുവാൻ വീണ്ടും പറഞ്ഞതാണ് . മററ് അപൂർവ്വാർത്ഥങ്ങളൊന്നും പറഞ്ഞിട്ടില്ല.

**മന്ത്രഃ 7** — സ ഹോവാച യദൂർദ്ധ്വം ഗാർഗ്ഗി ദിവോ യദവാക് പൃഥിവ്യാ യദംതരാ ദ്യാവാപൃഥിവീ ഇമേ യദ്ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാചക്ഷത ആകാശ ഏവ തദോതം ച പ്രോതം ചേതി കസ്മിന്നു ഖല്വാകാശ ഓതശ്ച പ്രോതശ്ചേതി.

**മന്ത്രാർത്ഥം 7** — അവൻ പറഞ്ഞു "അല്ലയോ ഗാർഗ്ഗി, യാതൊന്നാണോ ദ്യോവിനു മുകളിലുള്ളത് യാതൊന്നാണോ പൃഥിവിക്കു കീഴെയുള്ളത് യാതൊന്നാണോ ഇടക്കുള്ളത് യാതൊന്നാണോ ദ്യോവും പൃഥിവിയും ഭൂതം, വർത്തമാനം, ഭാവി ഇവ യാതൊന്നു പറയപ്പെട്ടിരിക്കുന്നുവോ അതെല്ലാം ആകാശത്തിൽത്തന്നെ ഊടും പാവുമായിരിക്കുന്നു" എന്ന് . "എങ്കിൽ ആകാശം ഏതിൽ ഊടും പാവുമായിരിക്കുന്നു" എന്ന് (ഗാർഗ്ഗി ചോദിച്ചു)

**ഭാഷ്യഃ 7** — സർവ്വം യഥോക്തം ഗാർഗ്ഗ്യാ പ്രത്യുച്ചാര്യ തമേവ പൂർവ്വോക്തമർത്ഥമവധാരിതവാനാകാശ ഏവേതി യാജ്ഞവൽക്യഃ.

ഗാർഗ്ഗ്യാഹ — കസ്മിന്നു ഖല്വാകാശ ഓതശ്ച പ്രോതശ്ചേതി. ആകാശമേവ താവത് കാലത്രയാതീതത്വാത് ദുർവാച്യം. തതോ∫പി കഷ്ടതരമക്ഷരം യസ്മിൻ ആകാശമോതം ച പ്രോതം ച, അതോ∫വാച്യമിതി കൃത്വാ ന പ്രതിപദ്യതേ സാ അപ്രതിപത്തിർന്നാമ നിഗ്രഹസ്ഥാനം താർക്കികസമയേ. അഥാ—

ഗാർഗ്ഗി പറഞ്ഞതെല്ലാം വീണ്ടും പറഞ്ഞ് യാജ്ഞവൽക്യൻ 'ആകാശത്തിൽ എല്ലാം ഊടും പാവുമായിരിക്കുന്നു എന്നുപറഞ്ഞ് അതിനെ ഉറപ്പിക്കുന്നു.

ഗാർഗ്ഗി പറഞ്ഞു. "എന്നാലാകാശം ഏതിൽ ഊടും പാവുമായിരിക്കുന്നു" എന്ന് . മൂന്നുകാലത്തിനും അതീതമായതിനാൽ ആകാശം പോലും ദുർവാച്യമാണ് . അക്ഷരം അതിലും വിഷമമേറിയതാണ് . അതിലാണാകാശം ഊടും പാവുമായിരിക്കുന്നത് . അതിനാൽ അവാച്യമെന്നു കരുതി അത് പ്രതിപാദിക്കപ്പെടാറില്ല. അത് അനുഭവത്തിൽപ്പെട്ടതല്ല. അപ്രതിപത്തി (അനുഭവമില്ലായ്മ) താർക്കികമത

വാച്യമപി വക്ഷ്യതി, തഥാപി വിപ്രതിപത്തിർന്നാമ നിഗ്രഹസ്ഥാനം. വിരുദ്ധാ പ്രതിപത്തിർഹി സാ, യദവാച്യസ്യ വദനം. അതോ ദുർവചനം പ്രശ്നം മന്യതേ ഗാർഗ്ഗീ.

പ്രകാരം നിഗ്രഹസ്ഥാനമാണ് . അവാച്യമാണെങ്കിലും യാജ്ഞവൽക്യൻ പറയാൻ തുടങ്ങുന്നു. അപ്പോൾ വിപ്രതിപത്തിരൂപമായ (വിപരീതാനുഭവം) നിഗ്രഹസ്ഥാനം ഭവിക്കും. കാരണം അവാച്യമായതിനെ പറഞ്ഞാൽ വിരുദ്ധ പ്രതിപത്തിയാണുണ്ടാവുക. അതിനാൽ ഈ ചോദ്യത്തിനുത്തരം പറയുന്നത് കഠിനമാണെന്ന് ഗാർഗ്ഗി കരുതുന്നു.

തദ്ദോഷദ്വയമപി പരിജിഹീർഷന്നാഹ

ആ രണ്ടു ദോഷങ്ങളേയും പരിഹരിക്കാനിച്ഛിച്ച് പറയുന്നു

**മന്ത്രഃ 8 —** സ ഹോവാചൈതദ്വൈ തദക്ഷരം ഗാർഗ്ഗി ബ്രാഹ്മണാ അഭിവദന്ത്യസ്ഥൂല മനണ്വഹ്രസ്വമദീർഘമലോഹിതമസ്നേഹമച്ഛായമതമോ ऽ വായ്വനാകാശമസംഗമരസമഗന്ധമചക്ഷുഷ്കമശ്രോത്രമവാഗമനോ ऽ തേജസ്കമപ്രാണ മമുഖമമാത്രമനന്തരമബാഹ്യം ന തദശ്നാതി കിഞ്ചന ന തദശ്നാതി കശ്ചന.

**മന്ത്രാർത്ഥം 8 —** അവൻ പറഞ്ഞു. "അല്ലയോ ഗാർഗ്ഗി, അപ്രകാരമുള്ള ഈ തത്വത്തെ ബ്രഹ്മജ്ഞർ അക്ഷരമെന്നുപറയുന്നു. അത് സ്ഥൂലമല്ല, അണുവല്ല, ഹ്രസ്വമല്ല, ദീർഘമല്ല, ചുവന്നതല്ല, ദ്രവമല്ല, ഛായയല്ല, തമസ്സല്ല, വായുവല്ല, ആകാശമല്ല, സംഗമുള്ളതല്ല, രസമല്ല, ഗന്ധമല്ല, നേത്രമല്ല, ശ്രോത്രമല്ല, വാക്കല്ല, മനസ്സല്ല, തേജസ്സല്ല, പ്രാണനല്ല, മുഖമല്ല, മാത്രയല്ല, ഇടയുള്ളതല്ല, ബാഹ്യമല്ല; അതൊന്നിനെയും ഭക്ഷിക്കുന്നില്ല, അതിനേയും ഒന്നും ഭക്ഷിക്കുന്നില്ല.

**ഭാഷ്യം 8 —** സ ഹോവാച യാജ്ഞവൽക്യഃ — ഏതദ്വൈ തദ്യത് പൃഷ്ടവത്യസി കസ്മിന്നു ഖല്വാകാശ ഓതശ്ച പ്രോതശ്ചേതി. കിം തത് ? അക്ഷരം യന്ന ക്ഷീയതേ ന ക്ഷരതീതി വാ അക്ഷരം — തദക്ഷരം ഹേ ഗാർഗ്ഗി, ബ്രാഹ്മണാ ബ്രഹ്മവിദോ ऽ ഭിവദന്തി. ബ്രാഹ്മണാഭിവദന കഥനേന നാഹമവാച്യം വക്ഷ്യാമി ന ച പ്രതിപദ്യേയം — ഇത്യേവം ദോഷദ്വയം പരിഹരതി.

ആ യാജ്ഞവൽക്യൻ പറഞ്ഞു "നീ ഏതുകാര്യത്തെപ്പററി ആകാശം ഏതിൽ ഊടും പാവുമായിരിക്കുന്നു എന്ന് ചോദിച്ചുവോ അതിതാണ് . ഏതാണ് ? അക്ഷരം — യാതൊന്ന് ക്ഷയിക്കുന്നില്ലയോ അതാണക്ഷരം എന്ന് അല്ലയോ ഗാർഗ്ഗി, ബ്രാഹ്മണർ അഥവാ ബ്രഹ്മവിത്തുക്കൾ പറയുന്നു. ബ്രാഹ്മണർ പറയുന്നതായതിനാൽ ഞാൻ പറയരുതാത്തതിനെക്കുറിച്ചല്ല പറയാൻ പോകുന്നത് . അറിയാത്തതിനെക്കുറിച്ചുമല്ല — ഇങ്ങിനെ രണ്ടു ദോഷങ്ങളും പരിഹരിക്കുന്നു.

ഏവമപാകൃതേ പ്രശ്നേ പുനർഗാർഗ്ഗ്യാഃ പ്രതിവചനം ദ്രഷ്ടവ്യം — ബ്രൂഹി കിം തദക്ഷരം? യദ്ബ്രാഹ്മണാ അഭിവദന്തി. ഇത്യുക്ത ആഹ — അസ്ഥൂലം. തത് സ്ഥൂലാദന്യത് . ഏവം തർഹ്യണു? അനണു. അസ്തു തർഹി ഹ്രസ്വം? അഹ്രസ്വം. ഏവം തർഹി ദീർഘം? നാപി ദീർഘമദീർഘം. ഏവമേതൈശ്ചതുർഭിഃ പരിമാണപ്രതിഷേധൈഃ ദ്രവ്യധർമ്മഃ പ്രതിഷിദ്ധോ, ന ദ്രവ്യം തദക്ഷരമിത്യർത്ഥഃ.

ഇപ്രകാരം പ്രശ്നം നിരാകൃതമായപ്പോൾ ഗാർഗ്ഗി വീണ്ടും ചോദിക്കുന്നതായി കാണണം — ആ അക്ഷരമെന്താണെന്നു പറയൂ. ബ്രാഹ്മണർ പറയുന്ന അത് എന്താണെന്നു ചോദിച്ചപ്പോൾ യാജ്ഞവൽക്യൻ പറഞ്ഞു — അത് അസ്ഥൂലം അതായത് സ്ഥൂലത്തിൽ നിന്നും ഭിന്നമായതാണ് . അപ്പോളണുവാണോ? അണുവല്ല. ആട്ടെ എന്നാൽ ഹ്രസ്വമാണോ? ഹ്രസ്വമല്ല. എന്നാൽ ദീർഘമാണോ? ദീർഘവുമല്ല. അദീർഘമാണ് . ഈ നാലുമല്ലെന്നു പറഞ്ഞതുവഴി ദ്രവ്യധർമ്മങ്ങൾ നിരസിക്കപ്പെട്ടു. ആ അക്ഷരം ദ്രവ്യമല്ല എന്നർത്ഥം.

അസ്തു തർഹി ലോഹിതോ ഗുണഃ, തതോ ऽ ന്യദലോഹിതം. ആഗ്നേയോ ഗുണോ ലോഹിതഃ. ഭവതു തർഹ്യപാം സ്നേഹനം, നാസ്നേഹം. അസ്തു തർഹി ഛായാ സർവ്വഥാ ऽ പ്യനിർദേശ്യത്വാത് , ഛായായാ അപ്യന്യദച്ഛായം. അസ്തു തർഹി തമഃ, അതമഃ ഭവതു വായുസ്തർഹി, അവായുഃ. ഭവേത്തർഹ്യാകാശം, അനാകാശം. ഭവതു തർഹി— സംഗാത്മകം ജതുവത് , അസംഗം. രസോ ऽ സ്തു തർഹി, അരസം. തഥാ ഗന്ധോ ऽ സ്ത്വഗന്ധം. അസ്തു തർഹി ചക്ഷുരചക്ഷുഷ്കം, ന ഹി ചക്ഷുരസ്യ കരണം വിദ്യതേ ऽ തോ ऽ ചക്ഷുഷ്കം. "പശ്യത്യചക്ഷുഃ" (ശ്വേ. ഉ. 3. 19) ഇതി മന്ത്രവർണ്ണാത് . തഥാ ऽ ശ്രോത്രം "സ ശൃണോത്യകർണ്ണഃ" (ശ്വേ. ഉ. 3. 19) ഇതി. ഭവതു തർഹി വാഗവാക് . തഥാ ऽ മനഃ. തഥാ ऽ തേജസ്കമവിദ്യമാനം തേജോ ऽ സ്യ തദതേജസ്കം. ന ഹി തേജോ ऽ ഗ്ന്യാദിപ്രകാശവദസ്യ വിദ്യതേ. അപ്രാണം അദ്ധ്യാത്മികോ വായുഃ പ്രതിഷിദ്ധ്യതേ ऽ പ്രാണമിതി. മുഖം തർഹി ദ്വാരം തദമുഖം. അമാത്രം — മീയതേ യേന തന്മാത്രമമാത്രം മാത്രാരൂപം തന്ന ഭവതി, ന

എങ്കിൽ ലോഹിതമാകുന്ന ഗുണമാകട്ടെ, അതിൽനിന്നും അന്യമായ അലോഹിതമാണ് . ലോഹിതം അഗ്നിയുടെ ഗുണമാണ് . എന്നാൽ ജലത്തിന്റെ ഗുണമായ സ്നിഗ്ധതയാവട്ടെ. അല്ല, അസ്നിഗ്ധമാണ് . എങ്കിൽ എല്ലാനിലക്കും അനിർദ്ദേശ്യമായതിനാൽ ഛായയാവട്ടെ, ഛായയിൽനിന്നും ഭിന്നമായ അഛായയാണ് . എന്നാൽ തമസ്സാവട്ടെ, തമസ്സല്ല. എന്നാൽ വായുവാകട്ടെ, വായുവല്ല. എങ്കിൽ ആകാശമാണോ, ആകാശമല്ല. എന്നാൽ അരക്കുപോലെ സംഗമുള്ളതാണോ, അസംഗമാണ് . എങ്കിൽ രസമാണോ, രസമല്ല. അതുപോലെ ഗന്ധമാണോ, ഗന്ധമല്ല. ചക്ഷുസ്സാണോ, അചക്ഷുഷ്കമാണ് , അതിന് കണ്ണാകുന്ന ഇന്ദ്രിയമില്ലാത്തതിനാൽ അചക്ഷുഷ്കമാണ് . "കണ്ണില്ലാതെ കാണുന്നു" എന്ന് മന്ത്രവർണ്ണമുണ്ട് . അതുപോലെ ശ്രോത്രമില്ലാത്തതാണ് . "അത് ശ്രോത്രമില്ലാതെ കേൾക്കുന്നു" എന്നും ശ്രുതിയുണ്ട് . എന്നാൽ വാക്കാണോ, വാക്കല്ല. അതുപോലെ അമനസ്സാണ് . അപ്രകാരം തന്നെ അതേജസ്കമാണ് — അതിന് തേജസ്സില്ലാത്തതിനാൽ അതേ ജസ്കമാണ് . അഗ്ന്യാദിപ്രകാശം പോലുള്ള തേജസ്സ് ഇതിനില്ല. അപ്രാണമാണ് — ആദ്ധ്യാത്മികമായ വായു പ്രതിഷേധിക്കപ്പെടുന്നതിനാൽ അപ്രാണമെന്നു പറയുന്നു. എന്നാൽ മുഖം അഥവാ ദ്വാരമാണോ, അമുഖമാണ് . അമാത്രമാണ് — അളക്കാനുപയോഗിക്കുന്നത് മാത്രം — മാത്രാ

തേന കിഞ്ചിന്മീയതേ. അസ്തു തർഹി ഛിദ്രവത് അനന്തരം — നാ— സ്യാന്തരമസ്തി. സംഭവേത്തർഹി ബഹിസ്തസ്യ, അബാഹ്യം. അസ്തു തർഹി ഭക്ഷയിതൃ തന്ന തദശ്നാതി കിഞ്ചന. ഭവേത്തർഹി ഭക്ഷ്യം കസ്യചിന്ന തദശ്നാതി കശ്ചന. സർവ്വവിശേഷണരഹിതമിത്യർത്ഥഃ. ഏകമേവാദ്വിതീയം ഹി തത് കേന കിം വിശിഷ്യതേ.

രൂപമല്ലാത്തതിനാൽ അമാത്രം, അതിനാൽ ഒന്നും അളക്കപ്പെടുന്നില്ല. എന്നാലത് ഛിദ്രം (ദ്വാരം) ആണോ, അത് അനന്തരമാണം — അതിന് അന്തരം (പഴുത് ) ഇല്ല. എന്നാലതിന് പുറം ഉണ്ടാവാം, അബാഹ്യമാണ് . എന്നാലത് ഭക്ഷകനായിരിക്കാം, അല്ല. അത് ഒന്നും ഭക്ഷിക്കുന്നില്ല' എന്നാൽ അത് എന്തിനെങ്കിലും ഭക്ഷണമാണോ, അതിനെ ആരും ഭക്ഷിക്കുന്നില്ല. ഒരു വിശേഷണവുമില്ലാത്തതാണ് എന്നർത്ഥം. അത് ഏകം മാത്രമാണ് , അദ്വിതീയമാണ് . അതിനാൽ എന്തുകൊണ്ട് എന്തിനെ വിശേഷിപ്പിക്കാനാണ് .—

അനേക വിശേഷപ്രതിശേഷ പ്രയാസാദസ്തിത്വം താവ ദക്ഷര— സ്യോപഗമിതം ശ്രുത്യാ. തഥാപി ലോക ബുദ്ധിമപേക്ഷ്യാ ശങ്കൃതേ യതോ ऽ തോ ऽ സ്തിത്വായാനുമാനം പ്രമാണമുപന്യസ്യതി

പലേ വിശേഷണങ്ങളുടേയും പ്രതിഷേധമാകുന്ന പ്രയാസം വഴി ശ്രുതി അതുവരെയുള്ള അക്ഷരത്തിൻെറ അസ്തിത്വത്തെ മനസ്സിലാക്കിത്തന്നു. എങ്കിലും ലോകബുദ്ധിയെ അപേക്ഷിച്ച് തിൻെറ അസ്തിത്വത്തെപ്പററി ആശങ്കയുണ്ട് . അതിനാൽ അനുമാന പ്രമാണ മനുസരിച്ച് ഉപന്യസിക്കുകയാണ് .

**മന്ത്രഃ 9 —** ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗ്ഗി സൂര്യചന്ദ്രമസൗ വിധൃതൗ തിഷ്ഠത ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗ്ഗി ദ്യാവാപൃഥിവ്യൗ വിധൃതേ തിഷ്ഠത ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗ്ഗി നിമേഷാ മുഹൂർത്താ അഹോരാത്രാണ്യർദ്ധമാസാ മാസാ ഋതവഃ സംവത്സരാ ഇതി വിധൃതാസ്തിഷ്ഠ— ന്ത്യേതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗ്ഗി പ്രാച്യോ ऽ ന്യ നദ്യഃ സ്യന്ദന്തേ ശ്വേതേഭ്യഃ പർവ്വതേഭ്യഃ പ്രതീച്യോ ऽ ന്യാ യാം യാം ച ദിശമന്വേതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗ്ഗി ദദതോ മനുഷ്യാഃ പ്രശംസന്തി യജ— മാനം ദേവാ ദർവ്വീം പിതരോ ऽ ന്വായത്താഃ.

**മന്ത്രാർത്ഥം 9 —** അല്ലയോ ഗാർഗ്ഗി, ഈ അക്ഷരത്തിൻെറ തന്നെ പ്രശാസനത്തിലാണ് സൂര്യചന്ദ്രന്മാർ വിധൃതരായി സ്ഥിതിചെയ്യുന്നത് . അല്ലയോ ഗാർഗ്ഗി, ഈ അക്ഷരത്തിൻെറ തന്നെ പ്രശാസനത്തിലാണ് ദ്യോവും പൃഥിവിയും വിധൃതമായി സ്ഥിതിചെയ്യുന്നത് . അല്ലയോ ഗാർഗ്ഗി, ഈ അക്ഷരത്തിൻെറ തന്നെ പ്രശാസനത്തിലാണ് നിമിഷങ്ങളും മുഹൂർത്തങ്ങളും അഹോരാത്രങ്ങളും അർദ്ധമാസ

ങ്ങളും മാസങ്ങളും ഋതുക്കളും സംവത്സരങ്ങളും വിധൃത ങ്ങളായി സ്ഥിതിചെയ്യുന്നത് . അല്ലയോ ഗാർഗ്ഗി, ഈ അക്ഷരത്തിൻെറ തന്നെ പ്രശാസനത്തിലാണ് കിഴക്കോട്ടൊഴുകുന്നതും മററുള്ളതുമായ നദികൾ ശ്വേത പർവ്വതത്തിൽനിന്നും ഒഴുകുന്നത് . അതുപോലെ പടിഞ്ഞാട്ടൊഴുകുന്ന മററുനദികളും ഏതെല്ലാം ദിക്കിലേക്കൊഴുകുന്നുവോ അതെല്ലാം ഇതിൻെറ പ്രശാസനത്തിലാണ് . അല്ലയോ ഗാർഗ്ഗി, ഈ അക്ഷരത്തിൻെറ തന്നെ പ്രശാസനത്തിലാണ് മനുഷ്യർ ദാതാക്കളെ പ്രശംസിക്കുന്നത് . അതുപോലെ ദേവന്മാർ യജമാനനും പിതൃക്കൾ ദർവീഹോമത്തിനും അനുഗതരായി വർത്തിക്കുന്നത് .

**ഭാഷ്യം 9 —** ഏതസ്യ വാ അക്ഷരസ്യ. യദേതദധിഗതമക്ഷരം സർവ്വാന്തരം സാക്ഷാദപരോക്ഷാദ്ബ്രഹ്മ. യ ആത്മാ അശനായാദിധർമ്മാതീതഃ, ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ — യഥാ രാജ്ഞഃ പ്രശാസനേ രാജ്യ—മസ്ഫുടിതം നിയതം വർത്തതേ ഏവമേതസ്യാക്ഷരസ്യ പ്രശാസനേ ഹേ ഗാർഗ്ഗി സൂര്യചന്ദ്രമസൗ, സൂര്യശ്ച ചന്ദ്രമാശ്ച സൂര്യചന്ദ്ര—മസൗ അഹോരാത്രയോർലോക—പ്രദീപൗ താദർത്ഥ്യേന പ്രശാസിത്രാ താഭ്യാം നിർവ്വർത്യമാനലോക—പ്രയോജനവിജ്ഞാനവതാ നിർ—മ്മിതൗ ച സ്യാതാം സാധാരണസർ—വ്വപ്രാണിപ്രകാശോപകാരകത്വാ—ല്ലൗകികപ്രദീപവത് . തസ്മാദ—സ്തി തത് യേന വിധൃതാവീശ്വരൗ സ്വതന്ത്രൗ സന്തൗ നിർമ്മിതൗ തി—ഷ്ഠതോ നിയതദേശകാലനിമി—ത്തോദയാസ്തമയവൃദ്ധിക്ഷയാഭ്യാം വർത്തേതേ. തദസ്ത്യേവമേതയോഃ പ്രശാസിത്രക്ഷരം, പ്രദീപകർത്തൃ—വിധാരയിതൃവത് .

"ഏതസ്യ വാ അക്ഷരസ്യ" മുതലായവരെക്കുറിച്ചു പറയുന്നു. യാതൊന്നാണോ സർവ്വാന്തരവും സാക്ഷാത്തും അപരോക്ഷവുമായ ബ്രഹ്മം യാതൊന്നാണോ വിശപ്പു മുതലായ ധർമ്മങ്ങൾക്കതീതമായ ആത്മാവ് ആ അക്ഷരത്തിൻെറ തന്നെ പ്രശാസനത്തിൽ — രാജാവിൻെറ പ്രശാസനത്തിൽ രാജ്യം അഖണ്ഡവും നിയതവുമായി വർത്തിക്കുന്നതുപോലെ ഈ അക്ഷരത്തിൻെറ പ്രശാസനത്തിൽ — സൂര്യ ചന്ദ്രന്മാർ അതായത് പകലും രാത്രിയും ലോകങ്ങൾക്ക് പ്രദീപങ്ങളായി വർത്തിക്കുന്ന സൂര്യനും ചന്ദ്രനും, ഹേ ഗാർഗ്ഗി, ( ഇതിൻെറ പ്രശാസനത്തിൽ വർത്തിക്കുന്നു). സൂര്യ ചന്ദ്രന്മാർ വഴി ലോകത്തിൻെറ പ്രയോജനത്തെ അറിയുന്ന ആ പ്രശാസിതാവിനാലാണ് ഇവ നിർമ്മിക്കപ്പെട്ടിരിക്കുന്നത് . സാധാരണയായി എല്ലാ പ്രാണികൾക്കും പ്രകാശോപകരണമാവുന്നതുകൊണ്ട് ലോകത്തിൻെറ പ്രദീപം പോലെ സൂര്യചന്ദ്രന്മാർ വർത്തിക്കുന്നു. അതിനാലിവർ സ്വതന്ത്രരായ ഈശ്വരന്മാരായിട്ടും യാതൊന്നുവഴി ഉണ്ടാവുകയും വിധൃതമായി സ്ഥിതിചെയ്യുകയും നിയതകാലദേശങ്ങളിൽ ഉദയാസ്തമയങ്ങളാകുന്ന വൃദ്ധിക്ഷയത്തോടുകൂടിവർത്തിക്കുകയും ചെയ്യുന്നുവോ (അതീഅക്ഷരം കാരണമാണ് . അതുകൊണ്ടീ അക്ഷരം ദീപങ്ങളുടെ കർത്താവും വിധാതാവുമായതിനാൽ ഇവയുടെ പ്രശാസിതാവാണ് .

ഏതസ്യ വാ അക്ഷരസ്യ പ്ര— ശാസനേ ഗാർഗ്ഗി, ദ്യാവാപൃഥി— വ്യൗ ദ്യൗശ്ച പൃഥിവീ ച സാവയ— വത്വാത് സ്ഫുടനസ്വഭാവേ അപി സത്യൗ ഗുരുത്വാത് പതനസ്വഭാ— വേ സംയുക്തത്വാത് വിയോഗ— സ്വഭാവേ ചേതനാവദഭിമാനിദേ— വതാധിഷ്ഠിതത്വാത് സ്വതന്ത്രേ അപി ഏതസ്യാക്ഷരസ്യ പ്രശാസനേ വർത്തേതേ വിധൃതേ തിഷ്ഠതഃ ഏതദ്ധ്യക്ഷരം സർവ്വവ്യവസ്ഥാ— സേതുഃ സർവ്വമര്യാദാവിധരണം. അതോ നാസ്യാക്ഷരസ്യ പ്രശാസനം ദ്യാവാപൃഥിവ്യാവതിക്രാമതഃ. ത— സ്മാത്സിദ്ധമസ്യാസ്തിത്വമക്ഷരസ്യ അവ്യഭിചാരി ഹി തല്ലിംഗം യത് ദ്യാ— വാപൃഥിവ്യൗ നിയതേ വർത്തേതേ. ചേതനാവന്തം പ്രശാസിതാരമസം— സാരിണമന്തരേണ നൈതദ്യുക്തം. "യേന ദ്യൗരുഗ്രാ പൃഥിവീ ച ദൃഢാ" ഇതി മന്ത്രവർണ്ണാത് .

അല്ലയോ ഗാർഗ്ഗി, ഈ അക്ഷരത്തിൻെറ തന്നെ പ്രശാസനത്തിൽ ദ്യാവാപൃഥിവികൾ — ദ്യോവും പൃഥിവിയും സാവയവങ്ങളായതിനാലും സ്ഫുടനസ്വഭാവമുള്ളതിനാലും ഭാരിച്ചതായതുകൊണ്ട് പതനസ്വഭാവത്തോടു കൂടിയതാകയാലും സംയുക്തമായതുകൊണ്ട് വിയോജന സ്വഭാവത്തോടുകൂടിയതായതിനാലും ചേതനവാന്മാരെന്നഭിമാനിക്കുന്ന അധിഷ്ഠാനദേവതകളോടു കൂടിയിരിക്കുന്നതുകൊണ്ട് സ്വതന്ത്രരാണെങ്കിലും ഈ അക്ഷരത്തിൻെറ പ്രശാസനത്തിൽ വിധൃതരായി സ്ഥിതിചെയ്യുകയാണ് . ഈ അക്ഷരം എല്ലാ വ്യവസ്ഥകൾക്കും സേതുവാണ് . എല്ലാ മര്യാദകളുടെയും വിധാരകനാണ് . അതിനാലീ അക്ഷരത്തിൻെറ അസ്തിത്വം സിദ്ധമായി. ദ്യുലോകവും പൃഥിവിയും ഇതുവഴി നിയതമായി വർത്തിക്കുന്നു. ഇത് അതിൻെറ സത്തയെക്കുറിച്ചുള്ള തെററു പററാത്ത അടയാളമാണ് . എന്തെന്നാൽ ചേതനാവാനായി അസംസാരിയായ ഒരു ശാസകനില്ലാതെ ഇത് സംഭാവ്യമല്ല. "യാതൊന്നിനാൽ ദ്യുലോകം ഉഗ്രവും പൃഥിവിദൃഢവുമായിരിക്കുന്നു" എന്ന് മന്ത്രവർണ്ണമുണ്ട് .

ഏതസ്യ വാ അക്ഷരസ്യ പ്ര— ശാസനേ ഗാർഗ്ഗി, നിമേഷാ മുഹൂ— ർത്താ ഇത്യേതേ കാലാവയവാഃ സർവ്വസ്യ അതീതാനാഗാതവർ— ത്തമാനസ്യ ജനിമതഃ കാലയിതാരഃ. യഥാ ലോകേ പ്രഭുണാ നിയതോ ഗണകഃ സർവ്വമായംവ്യയം ചാ— പ്രമത്തോ ഗണയതി, തഥാ പ്രഭു— സ്ഥാനീയ ഏഷാം കാലാവയവാനാം നിയന്താ.

അല്ലയോ ഗാർഗ്ഗി, ഈ അക്ഷരത്തിൻെറ തന്നെ പ്രശാസനത്തിലാണ് നിമിഷങ്ങൾ, മുഹൂർത്തങ്ങൾ മുതലായ കാലാവയവങ്ങൾ അതായത് കഴിഞ്ഞതും വരാനുള്ളതും ഇപ്പോഴുള്ളതുമായതിനെ ഉണ്ടാക്കുന്ന കാലഗണനകൾ വർത്തിക്കുന്നത് . എപ്രകാരം ലോകത്തിൽ സ്വാമിയുടെ നിയോഗമനുസരിച്ച് ഗണകൻ പ്രമാദം കൂടാതെ എല്ലാ ആയവ്യയങ്ങളേയും ഗണിക്കുന്നുവോ അപ്രകാരം തന്നെ ഈ കാലാവയവങ്ങളുടെ നിയന്താവും പ്രഭുവുമായി ഇത് വർത്തിക്കുന്നു.

തഥാ പ്രാച്യഃ പ്രഗഞ്ചനാഃ പൂർവ്വദിഗ്ഗമനാനദ്യഃ സ്യന്ദന്തേ സ്ര— വന്തി ശ്വേതേഭ്യോ ഹിമവദാദിഭ്യഃ പർവ്വതേഭ്യോ ഗിരിഭ്യോ ഗംഗാദ്യാ നദ്യഃ താശ്ച യഥാ പ്രവർത്തിതാ ഏവ നിയതാഃ പ്രവർത്തന്തേ അ—

ഇപ്രകാരം ഹിമാലയം മുതലായ ശ്വേതപർവ്വതങ്ങളിൽ നിന്നുത്ഭവിക്കുന്ന പ്രാച്യകളായ — കിഴക്കോട്ടൊഴുകുന്ന ഗംഗ മുതലായ നദികൾ, മററു ദിക്കിൽനിന്നും പ്രവർത്തിക്കാൻ സാമർത്ഥ്യമുള്ളവയാണെങ്കിലും, നിയതമായ പ്രദേശത്തു

ന്യഥാപി പ്രവർത്തിതുമുത്സഹന്ത്യഃ. തദേതല്ലിംഗം പ്രശാസ്തുഃ പ്രതീ— ച്യോ ഽ ന്യാഃ പ്രതീചിം ദിശമഞ്ചന്തി സിന്ധ്വാദ്യാ നദ്യഃ. അന്യാശ്ച യാം യാം ദിശമനുപ്രവൃത്താഃ താം താം ന വ്യഭിചരന്തി. തച്ച ലിംഗം.

തന്നെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഇതും ആ പ്രശാസകൻെറ സത്തക്ക് തെളിവാണ് . അതുപോലെ സിന്ധു മുതലായ മററുനദികളും പ്രതീച്യകളായി പടിഞ്ഞാട്ടൊഴുകുന്നു. മററു നദികളും ഏതേതുദേശത്തേക്ക് അനുപ്രവൃത്തകളായി ഭവിക്കുന്നുവോ അത തു ദേശത്തെ അവ വെടിയുന്നില്ല. അതും ഇതിന് തെളിവാണ് .

കിംച ദദതോ ഹിരണ്യാദീൻ പ്രയച്ഛതഃ ആത്മപീഡാം കുർവ്വതോ ഽ പി പ്രമാണജ്ഞാ അപി മനുഷ്യാഃ പ്രശംസന്തി. തത്ര യച്ച ദീയതേ, യേ ച ദദതി യേ ച പ്രതിഗൃഹ്ണന്തി തേഷാമിഹൈവ സമാഗമോ വിലയശ്ചാന്വക്ഷോ ദൃശ്യതേ. അദൃഷ്ടസ്തു പരഃ സമാഗമഃ. തഥാപി മനുഷ്യാ ദദതാം ദാനഫലേന സംയോഗം പശ്യന്തഃ പ്രമാണജ്ഞതയാ പ്രശംസന്തി. തച്ച കർമ്മഫലേന സംയോജയിതരി കർത്തുഃ കർമ്മഫലവിഭാഗജ്ഞേ പ്രശാസ്തര്യസതി ന സ്യാത് . ദാനക്രിയായാഃ പ്രത്യക്ഷവിനാശിത്വാത് . തസ്മാദസ്തി ദാനകർത്തൃണാംഫലേന സംയോജയിതാ.

മാത്രമല്ല, കഷ്ടപ്പെട്ട് സുവർണ്ണാദികളെ ദാനം ചെയ്യുന്നവരെപ്പററി പ്രമാണജ്ഞന്മാർ പ്രശംസിക്കുന്നു. അതിൽ എന്തുകൊടുക്കുന്നു, ആർ കൊടുക്കുന്നു, ആർ സ്വീകരിക്കുന്നു അവർക്ക് ഇവിടെ തന്നെ സമാഗമവും വിലയവും പ്രത്യക്ഷത്തിൽ കാണപ്പെടുന്നുണ്ട് . പരലോക സമാഗമം അദൃഷ്ടമാണ് . എങ്കിലും കൊടുക്കുന്നവർക്ക് ദാനഫലത്തോടുള്ള ചേർച്ചയെ കണ്ടറിയുന്ന മനുഷ്യർ പ്രമാണജ്ഞത കാരണം പ്രശംസിക്കുന്നു. എന്നാൽ കർമ്മഫലത്തോട് യോജിപ്പിക്കുന്നവൻെറയും കർമ്മഫലത്തെ അറിഞ്ഞ് പ്രശംസിക്കുന്നവൻെറയും ഉണ്മ ഇല്ലായിരുന്നെങ്കിൽ ഇത് സംഭവിക്കുമായിരുന്നില്ല. കാരണം ദാനക്രിയക്ക് പ്രത്യക്ഷവിനാശിത്വമുണ്ട് . അതിനാൽ ദാനം ചെയ്യുന്നവനെ ഫലത്തോടിണക്കുന്ന ഒന്നുണ്ടെന്നു വരുന്നു.

അപൂർവ്വമിതി ചേത് ?

**പൂ. പ** — അതപൂർവ്വമാണെന്നാണെങ്കിലോ ?

ന. തത്സത് ഭാവേ പ്രമാണാനുപപത്തേഃ

**സിദ്ധാന്തി** — അതു ശരിയല്ല. അതിൻെറ സത്തക്ക് ഒരു പ്രമാണവുമില്ല.

പ്രശാസ്തുരപീതി ചേത് ?

**പൂ. പ.** — പ്രശാസ്താവിൻെറ സത്തക്കും പ്രമാണമില്ലെന്നാണെങ്കിലോ?

ന. ആഗമതാൽപര്യസ്യ സിദ്ധത്വാത് . അവോചാമ ഹ്യാ ഗമസ്യ വസ്തുപരത്വം. കിഞ്ചാന്യത് . അപൂർവ്വകൽപ്പനായാം ചാർത്ഥാപത്തേഃ ക്ഷയോ ഽ ന്യഥൈവോപപത്തേഃ. സേവാഫലസ്യ സേവ്യാൽപ്രാപ്തിദർശനാത് . സേ—

**സിദ്ധാന്തി** — അതു ശരിയല്ല. കാരണം ആഗമതാൽപര്യം സിദ്ധമാണ് . ശാസ്ത്രത്തിൻെറ ആത്മവസ്തു പരത്വത്തെക്കുറിച്ച് പറഞ്ഞതാണ് . കൂടാതെ മറെറാന്നുമുണ്ട് . അപൂർവ്വകൽപ്പനയെ ചെയ്യുമ്പോൾ യാതൊരർത്ഥാപത്തിയെയാണോ ആശ്രയിച്ചത് അതിൻെറ ക്ഷയം മറെറാരു ഫലംകൊണ്ടേ ഉണ്ടാവുക

വായാശ്ച ക്രിയാത്വാത് തത്സാ– മാന്യാച്ച യാഗദാനഹോമാദീനാം സേവ്യാദീശ്വരാദേഃ ഫലപ്രാപ്തി– രുപപദ്യതേ. ദൃഷ്ടക്രിയാധർമ്മ– സാമർത്ഥ്യമപരിത്യജ്യൈവ ഫല– പ്രാപ്തികൽപ്പനോപപത്തൗ ദൃ– ഷ്ടക്രിയാ കർമ്മസാമർത്ഥ്യപരി– ത്യാഗോ ന ന്യായ്യഃ.

യുള്ളു. സേവയുടെ ഫലസിദ്ധി സേവ്യ നിൽ നിന്നുണ്ടാവുന്നത് കാണാറുണ്ട ല്ലോ. സേവ ക്രിയയായതിനാൽ അതിനു സമമാകകൊണ്ട് യാഗദാനഹോമാദിക ളുടെ ഫലപ്രാപ്തിയും ഈശ്വരാദിക ളായ സേവ്യന്മാരിൽക്കൂടെയുണ്ടാവു മെന്നത് യുക്തം തന്നെ. ക്രിയാധർമ്മ ത്തിൻെറ ദൃഷ്ടമായ സാമർത്ഥ്യത്തെ ഉപേക്ഷിക്കാതെ തന്നെ ഫലപ്രാപ്തി യാകുന്ന കൽപ്പന ഉചിതമാണെങ്കിൽ ദൃ ഷ്ടമായ ക്രിയാധർമ്മസാമർത്ഥ്യത്തെ ഉപേക്ഷിക്കുന്നത് ശരിയല്ല.

കൽപ്പനാധിക്യാച്ച; ഈശ്വരഃ കൽപ്യോ / പൂർവ്വോ വാ? തത്ര ക്രിയായാശ്ച സ്വഭാവഃ സേവ്യാത് ഫലപ്രാപ്തിർദൃഷ്ടാ ന ത്വ– പൂർവ്വാത് . ന ചാപൂർവ്വം ദൃഷ്ടം. തത്രാപൂർവ്വമദൃഷ്ടം കൽപ്പയിതവ്യം തസ്യ ച ഫലദാതൃത്വേ സാമർത്ഥ്യം, സാമർത്ഥ്യേ ച സതി. ദാനം ചാ– ഭ്യധികമിതി. ഇഹ തു ഈശ്വരസ്യ സേവ്യസ്യ സത്താവമാത്രം കൽപ്യം, ന തു ഫലദാനസാമർത്ഥ്യം ദാതൃത്വം ച. സേവ്യാത് ഫലപ്രാപ്തി– ദർശനാത് . അനുമാനം ച ദർശിതം "ദ്യാവാപൃഥിവ്യൗ വിധൃതേ തി– ഷ്ഠതഃ" ഇത്യാദി.

അതിനുംപുറമേ അപൂർവ്വകൽ പ്പനക്ക് കൽപ്പനാധിക്യമെന്ന ദോഷ മുണ്ട് . ഈശ്വരനെക്കുറിച്ചോ അപൂർ വ്വത്തെക്കുറിച്ചോ കൽപ്പിക്കേണ്ടതുണ്ട് . ക്രിയാസ്വഭാവം സേവ്യനിൽ നിന്നുള്ള ഫലസിദ്ധിയാണെന്ന് നാം കണ്ടു. അപൂർവ്വത്തിൽ നിന്നല്ല. അപൂർവ്വം അ ദൃഷ്ടമാണ് . അപ്പോളപൂർവ്വമായ അദൃ ഷ്ടം കൽപ്പിക്കപ്പെടുകയും അതിന് ഫലപ്രദാന സാമർത്ഥ്യമുണ്ടെന്ന് കരു തുകയും വേണം. ഈ സാമർത്ഥ്യമുള്ള പ്പോൾ ദാനകൽപ്പനയും അധികപ്പററാ ണ് . ഇവിടെ സേവ്യനായ ഈശ്വരൻെറ സത്താമാത്രകൽപ്പനയേ വേണ്ടതുള്ളു. ഫലദാനസാമർത്ഥ്യം കൽപ്പിക്കേണ്ടതില്ല. അതുപോലെ ദാതൃത്വസാമർത്ഥ്യവും കൽപ്പിക്കേണ്ടതില്ല. സേവ്യനിൽനിന്നും ഫലസിദ്ധികാണുന്നുണ്ടല്ലോ. ഇതിൽ അനുമാനവും കാണിക്കപ്പെട്ടു — "ദ്യാ വാപൃഥിവികൾ വിധൃതമായി സ്ഥിതി ചെയ്യുന്നു" എന്നിങ്ങിനെ.

തഥാ ച യജമാനം ദേവാ ഈശ്വരാഃ സന്തോ ജീവനാർത്ഥേ / നുഗതാഃ ചരുപുരോഡാശാദ്യുപ– ജീവനപ്രയോജനേന, അന്യഥാപി ജീവിതമുത്സഹന്തഃ കൃപണാം ദീനാം വൃത്തിമാശ്രിത്യ സ്ഥിതാഃ. തച്ച പ്രശാസ്തുഃ പ്രശാസനാത്സ്യാത് . തഥാ പിതരോ / പി തദർത്ഥം ദർവ്വീഹോമമന്വായത്താ അനുഗതാ ഇത്യർത്ഥഃ. സമാനം സർവ്വമന്യത് .

അപ്രകാരം ദേവന്മാർ സ്വയം സമർത്ഥരാണെങ്കിലും ജീവനത്തിനായി, ചരുപുരോഡാശാദി ഉപജീവനപ്രയോ ജനം വഴി യജമാനനെ അനുഗമിക്കുന്നു. അതായത് മററുവിധത്തിൽ ജീവിക്കാൻ സമർത്ഥരാണെങ്കിലും അവരീ കൃപണ വൃത്തിയെ ആശ്രയിക്കുന്നു. അതും ഈ പ്രശാസകൻെറ പ്രശാസനത്താലാണ് . അതുപോലെ പിതൃക്കൾ പിതൃക്കൾക്കാ യുള്ള ദർവ്വീഹോമത്തെ അനുഗമിക്കുന്ന വരായിരിക്കുന്നു. മററെല്ലാം ഇതുപോലെ തന്നെ.

ഇതൾച്ചാസ്തി തദക്ഷരം യ—സ്മാത്തദജ്ഞാനേ നിയതാ സം—സാരോപപത്തിഃ. ഭവിതവ്യം തു തേന, യദ്വിജ്ഞാനാത്തദ്വിച്ഛേ—ദോ, ന്യായോപപത്തേഃ. നനു ക്രി—യത ഏവ തദ്വിച്ഛിത്തിഃ. സ്യാദിതി ചേത് ? ന

ഇതുകൊണ്ടും ഈ അക്ഷരത്തിൻെറ സത്ത ഉള്ളതാണ് . കാരണം ഇതിൻെറ അജ്ഞാനത്താൽ തന്നെയാണ് നിയമേന സംസാരത്തിൻെറ ഉപപത്തിയുണ്ടാവുന്നത് . അതിൻെറ വിജ്ഞാനത്താൽ സംസാരവിച്ഛിത്തിയും ഭവിക്കുന്നു. അതിനാലതിൻെറ അസ്തിത്വം യുക്തം തന്നെ. അതിൻെറ വിച്ഛേദം കർമ്മം കൊണ്ടാണ് എന്നു പറഞ്ഞാലോ? അല്ല.

**മന്ത്രഃ 10 —** യോ വാ ഏതദക്ഷരം ഗാർഗ്ഗ്യവിദിത്വാ ſ സ്മിംല്ലോകേ ജുഹോതി യജതേ തപസ്തപ്യതേ ബഹൂനി വർഷസഹസ്രാണ്യന്തവദേവാസ്യ തദ്ഭവതി യോ വാ ഏതദക്ഷരം ഗാർഗ്ഗ്യവിദിത്വാസ്മാല്ലോകാത് പ്രൈതി സ കൃപണോ ſ ഥ യ ഏതദക്ഷരം വിദിത്വാ ſ സ്മാല്ലോകാത് പ്രൈതി സ ബ്രാഹ്മണഃ.

**മന്ത്രാർത്ഥം 10 —** അല്ലയോ ഗാർഗ്ഗി, ഈ ലോകത്തിലാരെങ്കിലും ഈ അക്ഷരത്തെ അറിയാതെ ഹോമിക്കുകയോ യജിക്കുകയോ തപസ്സു ചെയ്യുകയോ അനേകായിരം കൊല്ലം ചെയ്താലും അവൻെറ ആ കർമ്മമെല്ലാം അവസാനമുള്ളതായിതന്നെ തീരും. ആരെങ്കിലും ഈ അക്ഷരത്തെ അറിയാതെ ഈ ലോകത്തുനിന്നും മരിച്ചുപോയാൽ അങ്ങനെയുള്ളവൻ അല്ലയോ ഗാർഗ്ഗി, കൃപണനാണ് . അനന്തരം അല്ലയോ ഗാർഗ്ഗി, ആരെങ്കിലും ഈ ലോകത്ത് ഈ അക്ഷരത്തെ അറിഞ്ഞതിനുശേഷം മരിക്കുന്നുവെങ്കിൽ അവൻ ബ്രാഹ്മണനാണ് .

**ഭാഷ്യഃ 10 —** യോ വാ ഏതദക്ഷരം ഹേ ഗാർഗ്ഗി, അവിദിത്വാ ſ വിജ്ഞായ അസ്മിംല്ലോകേ ജുഹോതി യജതേ, തപസ്തപ്യതേ യദ്യപി ബഹൂനി വർഷസഹസ്രാണി, അന്തവദേ—വാസ്യ തത് ഫലം ഭവതി, തത് —ഫലോപഭോഗാന്തേ ക്ഷീയന്ത ഏ—വാസ്യ കർമ്മാണി. അപി ച യദ്വി—ജ്ഞാനാത് കാർപ്പണ്യാത്യയഃ സം—സാരവിച്ഛേദഃ, യദ്വിജ്ഞാനാ—ഭാവാച്ച കർമ്മകൃത് കൃപണഃ കൃത—ഫലസ്യൈവോപഭോക്താ ജനന—മരണ പ്രബന്ധാരൂഢഃ സംസരതി, തദസ്ത്യക്ഷരം പ്രശാസിതൃ. തദേ—

അല്ലയോ ഗാർഗ്ഗി, ഈ ലോകത്തിലാരെങ്കിലും ഈ അക്ഷരത്തെ അറിയാതെ അനേകസഹസ്രവർഷങ്ങൾ നീണ്ടുനിൽക്കുന്ന ഹോമം, യാഗം, തപസ്സ് എന്നിവയെ ചെയ്യുന്നുവെങ്കിലും അതിൻെറയെല്ലാം ഫലം അവസാനമുള്ളതായിത്തന്നെ ഭവിക്കുന്നു. അതിനാൽ ഫലാനുഭവത്തിനുശേഷം അവൻെറ കർമ്മം ക്ഷയിക്കുകതന്നെ ചെയ്യുന്നു. എന്നാൽ യാതൊന്നറിഞ്ഞാൽ കാർപ്പണ്യമില്ലാതായി സംസാരവിച്ഛേദം ഭവിക്കുമോ, യാതൊന്നിനെ അറിയാതിരുന്നാൽ കർമ്മകൃത്ത് കൃപണനനും ചെയ്ത ഫലം മാത്രമനുഭവിക്കുന്നവനും ജനനമരണ പരമ്പരയിൽപെട്ട് സംസരിക്കുന്നവനു

തദുച്യതേ — യോ വാ ഏതദക്ഷരം ഗാർഗ്ഗ്യവിദിത്വാ അസ്മാല്ലോകാത് പ്രൈതി സ കൃപണഃ, പണക്രീത ഇവ ദാസാദിഃ. അഥ യ ഏതദക്ഷരം ഗാർഗ്ഗി, വിദിത്വാ അസ്മാല്ലോകാത് പ്രൈതി സ ബ്രാഹ്മണഃ.

മാകുമോ ആ അക്ഷരം പ്രശാസകനാണ് . അതിനാൽ പറയുന്നു — ആരീ അക്ഷരത്തെ അറിയാതെ ഹേ ഗാർഗ്ഗി, ഈ ലോകത്ത് മരിക്കുന്നുവോ അവൻ പണം കടംവാങ്ങിയ ദാസാദികളെപ്പോലെ കൃപണനാണ് . എന്നാൽ ആരീ അക്ഷരത്തെ അറിഞ്ഞുമരിക്കുന്നുവോ അവൻ ഈ ലോകത്തിൽ ബ്രാഹ്മണനാണ് .

---

അഗ്നേർദഹനപ്രകാശക— ത്വ വത് സ്വാഭാവികമസ്യ പ്രശാ— സ്തൃത്വമചേതനസ്യൈവ ഇതൃത ആഹ

അഗ്നിയുടെ ദഹനത്വം, പ്രകാശകത്വം എന്നിവയെപ്പോലെ അവൻെറ പ്രശാസകത്വം അചേതനനെന്നപോലെ സ്വാഭാവികമായതാണ് . അതുകൊണ്ട് പറയുന്നു

**മന്ത്രഃ 11** — തദ്വാ ഏതദക്ഷരം ഗാർഗ്ഗ്യദൃഷ്ടം ദ്രഷ്ട്രശ്രുതം ശ്രോത്രമതം മന്ത്രവിജ്ഞാതം വിജ്ഞാതൃ നാന്യദതോ ऽസ്തി ദ്രഷ്ട്ര്യ നാന്യദതോ ऽസ്തി ശ്രോതൃ നാന്യദതോ ऽസ്തി മംതൃ നാന്യദതോ ऽ സ്തി വിജ്ഞത്രേതസ്മിന്നു ഖല്വക്ഷരേ ഗാർഗ്ഗ്യാകാശ ഓതശ്ച പ്രോതശ്ചേതി.

**മന്ത്രാർത്ഥം 11** — അല്ലയോ ഗാർഗ്ഗി, ആ ഈ അക്ഷരം അദൃഷ്ടമാണ് , ദ്രഷ്ടാവാണ് . അശ്രുതമാണ് , ശ്രോതാവാണ് . അമതമാണ് , മന്താവാണ് . അവിജ്ഞാതമാണ് , വിജ്ഞാതാവാണ് . അതിൽനിന്നന്യമായി ഒരു ദ്രഷ്ടാവില്ല. അതിൽ നിന്നന്യമായി ഒരു ശ്രോതാവില്ല. അതിൽ നിന്നന്യമായി ഒരു മന്താവില്ല. അതിൽ നിന്നന്യമായി ഒരു വിജ്ഞാതാവില്ല. ഈ അക്ഷരത്തിൽ തന്നെയാണ് ഹേ ഗാർഗ്ഗീ, ആകാശം ഊടും പാവുമായിരിക്കുന്നത് .

**ഭാഷ്യഃ 11** — തദ്വാ ഏതദക്ഷരം ഗാർഗ്ഗി അദൃഷ്ടം ന കേനചിദ് ദൃഷ്ടം അവിഷയത്വാത് , സ്വയം തു ദ്രഷ്ട്യ ദൃഷ്ടിസ്വരൂപത്വാത് . തഥാ ऽശ്രുതം ശ്രോത്രാവിഷയത്വാത് സ്വയം ശ്രോതൃ ശ്രുതിസ്വരൂപത്വാത് . തഥാ ऽ മതം മനസോ ऽ വിഷയത്വാത് സ്വയം മംതൃ മതിസ്വരൂപത്വാത് തഥാ ऽ വിജ്ഞാതം ബുദ്ധേരവിഷ— യത്വാത്സ്വയം വിജ്ഞാതൃ വിജ്ഞാ— നസ്വരൂപത്വാത് .

അല്ലയോ ഗാർഗ്ഗി, ആ അക്ഷരം അദൃഷ്ടമായതാണ് , ആരാലും കാണപ്പെട്ടിട്ടില്ലാത്തതാണ് കാരണം അത് വിഷയമല്ല. ദൃഷ്ടിസ്വരൂപമായതിനാൽ സ്വയം ദ്രഷ്ടാവാണ് . അതുപോലെ ശ്രോത്രവിഷയമല്ലാത്തതിനാൽ കേൾക്കപ്പെട്ടിട്ടില്ലാത്തതാണ് . ശ്രുതിസ്വരൂപമായതിനാൽ സ്വയംശ്രോതാവാണ് . മനോവിഷയമല്ലാത്തതിനാൽ അമതമാണ് . മതിസ്വരൂപമായതിനാൽ സ്വയം മനനം ചെയ്യുന്നവനാണ് . ബുദ്ധിവിഷയമല്ലാത്തതിനാൽ അവിജ്ഞാതമാണ് . വിജ്ഞാനസ്വരൂപനായതിനാൽ സ്വയം അറിയുന്നവനാണ് .

കിഞ്ച നാന്യദതോ ऽ സ്മാദ—ക്ഷരാദസ്തി—നാസ്തി കിഞ്ചിത് — ദ്രഷ്ടൃദർശനക്രിയാകർത്തൃ. ഏത—ദേവാക്ഷരം ദർശനക്രിയാകർത്തൃ സർവ്വത്ര. തഥാ നാന്യദതോ ऽ സ്തി ശ്രോതൃ. തദേവാക്ഷരം ശ്രോതൃ സർവ്വത്ര. നാന്യദതോ ऽ സ്തി മന്തൃ. തദേവാക്ഷരം മന്തൃ സർവ്വത്ര സർ—വ്വമനോദ്വാരേണ. നാന്യദതോ ऽ സ്തി വിജ്ഞാതൃ വിജ്ഞാനക്രിയാ—കർത്തൃ, തദേവാക്ഷരം സർവ്വബു—ദ്ധിദ്വാരേണ വിജ്ഞാനക്രിയാ—കർത്തൃ, നാചേതനം പ്രധാനമന്യ ദ്വാ.

മാത്രമല്ല ഈ അക്ഷരത്തിൽ നിന്ന ന്യമായി ഒരു ദ്രഷ്ടാവ് — ദർശനക്രിയാ കർത്താവ് ഇല്ല. എങ്ങും ഈ അക്ഷരം തന്നെ ദർശനക്രിയാകർത്താവായി വർത്തിക്കുന്നു. അതുപോലെ അതൊഴിച്ച് മറെറാരു ശ്രോതാവില്ല. എങ്ങും ആ അക്ഷരംതന്നെ ശ്രോതാവ് . അതൊഴിച്ചൊരു മന്താവില്ല. എല്ലാ മനോദ്വാരങ്ങൾ വഴിയും എങ്ങും ആ അക്ഷരം തന്നെയാണ് മന്താവ് . അതൊഴിച്ചൊരു വിജ്ഞാതാവില്ല — വിജ്ഞാനക്രിയാ കർത്താവില്ല. ആ അക്ഷരംതന്നെ എല്ലാ ബുദ്ധികൾ വഴിയും വിജ്ഞാനക്രിയാ കർത്താവായിരിക്കുന്നു. അചേതനമായോ പ്രധാനമായോ മറെറാന്നില്ല.—

ഏതസ്മിന്നു ഖല്വക്ഷരേ ഗാർഗ്ഗ്യാകാശ ഓതശ്ച പ്രോത—ശ്ചേതി. യദേവ സാക്ഷാദപരോ—ക്ഷാദ് ബ്രഹ്മ, യ ആത്മാ സർവ്വാ—ന്തരോ ऽ ശനായാദിസംസാരധർമ്മാ—തീതോ, യസ്മിന്നാകാശ ഓതശ്ച പ്രോതശ്ച, ഏഷാ പരാ കാഷ്ഠാ, ഏഷാ പരാ ഗതിഃ, ഏതത് പരം ബ്രഹ്മ, ഏതത് പൃഥിവ്യാദേരാകാ—ശാന്തസ്യ സത്യസ്യ സത്യം.

ഈ അക്ഷരത്തിൽത്തന്നെയാണ് ഗാർഗ്ഗി, ആകാശം ഊടും പാവുമായിരിക്കുന്നത് . യാതൊന്നാണോ സാക്ഷാദപരോക്ഷബ്രഹ്മം യാതൊന്നാണോ സർവ്വാന്തര്യാമി, വിശപ്പു തുടങ്ങിയ സംസാരധർമ്മങ്ങൾക്കതീതമായത് , യാതൊന്നിൽ ആകാശം ഊടും പാവുമായിരിക്കുന്നു, ഇതാണ് പരമമായ കാഷ്ഠ, ഇതാണ് പരമമായ ഗതി, ഇതാണ് പരമമായ ബ്രഹ്മം, ഇതാണ് പൃഥിവി മുതൽ ആകാശംവരെയുള്ള സത്യത്തിന്റെ സത്യം.

**മന്ത്രഃ 12 —** സാ ഹോവാച ബ്രാഹ്മണാ ഭഗവന്ത—സ്തദേവ ബഹു മന്യേധ്വം യദസ്മാന്നമസ്കാരേണ മുച്യേധ്വം ന വൈ ജാതു യുഷ്മാകമിമം കശ്ചിദ് ബ്രഹ്മോദ്യം ജേതേതി തതോ ഹ വാചക്നവ്യുപരരാമ.

**മന്ത്രാർത്ഥം 12 —** ആ ഗാർഗ്ഗി പറഞ്ഞു. "പൂജ്യരായ ബ്രാഹ്മണരേ, നിങ്ങളിത് നല്ലപോലെ മനസ്സിലാക്കിയാലും. അദ്ദേഹത്തിൽനിന്നും നമസ്കാരപൂർവ്വം ഒഴിഞ്ഞു നിന്നാലും നിങ്ങളിലാരും ഇദ്ദേഹത്തെ ബ്രഹ്മവിഷയത്തിൽ ഒരിക്കലും ജയിക്കാൻ പോകുന്നില്ല. അനന്തരം വാചക്നവി വിരമിച്ചു.

**ഭാഷ്യഃ 12 —** സാ ഹോവാച. ഹേ ബ്രാഹ്മണാ ഭഗവന്തഃ ശൃണുത മദീയം വചഃ തദേവ ബഹുമന്യേധ്വം. കിം തത് ? യസ്മാദ്യാജ്ഞവൽക്യാ—ന്നമസ്കാരേണ മുച്യേധ്വം അസ്മൈ

അവൾ പറഞ്ഞു. ഹേ പൂജ്യരായ ബ്രാഹ്മണരേ, ഞാൻ പറയുന്നത് കേൾക്കുവിൻ. ഇത് നല്ലപോലെ മനസ്സിലാക്കുവിൻ. അതെന്താണ് ? ഈ യാജ്ഞവൽക്യനിൽ നിന്നും നമസ്കാരപൂർവ്വം

നമസ്കാരം കൃത്വാ തദേവ ബഹു- മന്യധ്വമിത്യർത്ഥഃ. ജയസ്ത്വസ്യ മനസാ ऽ പി ന ആശംസനീയഃ, കിമുത കാര്യതഃ. കസ്മാത് ? ന വൈ യു- ഷ്മാകം മധ്യേ ജാതു കദാചിദപീമം യാജ്ഞവൽക്യാ ബ്രഹ്മോദ്യം പ്രതി ജേതാ. പ്രശ്നൗ ചേന്മഹ്യം വക്ഷ്യ- തി, ന ജേതാ ഭവിതേതി പൂർവ്വമേവ മയാ പ്രതിജ്ഞാതം. അദ്യാപി മമാ- യമേവ നിശ്ചയഃ, ബ്രഹ്മോദ്യം പ്ര- ത്യേതത്തുല്യോ ന കശ്ചിദ്വിദ്യതേ ഇതി. തതോ ഹ വാചക്നവ്യുപ- രരാമ.

വിട്ടുനിന്നാലും. അതായത് അദ്ദേഹത്തെ നമസ്കരിച്ചുകൊണ്ടു തന്നെ ബഹുമാനി ച്ചാലും എന്നർത്ഥം. ഇദ്ദേഹത്തെ ജയി ക്കാൻ മനസ്സുകൊണ്ടുപോലും നിങ്ങളു ദ്ദേശിക്കേണ്ട, പിന്നെയാണോ കാര്യം കൊണ്ട് , എന്തുകൊണ്ട് ? നിങ്ങളുടെ യിടയിൽ ഈ യാജ്ഞവൽക്യനെ ബ്രഹ്മ വിഷയത്തിൽ ജയിക്കത്തക്ക ഒരാളില്ല. എന്റെ രണ്ടു ചോദ്യങ്ങൾക്കുത്തരം പറ ഞ്ഞാൽ നിങ്ങളിലാർക്കും ജയിക്കാൻ പററില്ലെന്ന് ഞാൻ മുമ്പേ പറഞ്ഞതാ ണ് . ഇപ്പോഴും ബ്രഹ്മസംബന്ധിയായ വാദത്തിൽ ഇദ്ദേഹത്തിനു തുല്യനായി ആരുമില്ലെന്ന് എനിക്കു തീർച്ചയുണ്ട് . അനന്തരം വാചക്നവി വിരമിച്ചു.

അത്ര അന്തര്യാമി ബ്രാഹ്മ- ണേ ഏതദുക്തം — യം പൃഥിവീ ന വേദ, യം സർവ്വാണി ഭൂതാനി ന വിദുരിതി ച. യമന്തര്യാമിണം ന വിദുര്യേ ച ന വിദുര്യച്ച തദക്ഷരം ദർശനാദിക്രിയാകർത്തൃത്വേന സർ- വ്വേഷാം ചേതനാധാതുരിത്യു- ക്തം. കസ്ത്വേഷാം വിശേഷഃ കിം വാ സാമാന്യമിതി.

ഇതിനെപ്പററി അന്തര്യാമി ബ്രാ ഹ്മണത്തിൽ ഇങ്ങിനെ പറഞ്ഞിട്ടുണ്ട് — യാതൊന്നിനെ പൃഥിവി അറിയുന്നില്ല, യാതൊന്നിനെ സർവ്വഭൂതങ്ങളും അറിയു ന്നില്ല എന്നിങ്ങിനെ. യാതൊരന്തര്യാമി യെ അറിയുന്നില്ലയോ യാതൊരാളും അറിയുന്നില്ലയോ യാതൊന്ന് ദർശനാദി ക്രിയാകർത്തൃത്വം വഴി എല്ലാവരുടേയും ചേതനാധാതുവാണെന്ന് പറഞ്ഞുവോ അത് അക്ഷരമാണ് . ഇതിൽ എന്താണ് വിശേഷം, എന്താണ് സാമാന്യം.

തത്ര കേചിദാചക്ഷതേ- പരസ്യ മഹാസമുദ്രസ്ഥാനീയസ്യ ബ്രഹ്മണോ ऽ ക്ഷരസ്യ അപ്രചലി- തതത്വരൂപസ്യ ഈഷത് പ്രചലി- താവസ്ഥാ ऽ ന്തര്യാമീ. അത്യന്ത- പ്രചലിതാവസ്ഥാ ക്ഷേത്രജ്ഞോ യഃ തം ന വേദാന്തര്യാമിണം. തഥാന്യാഃ പഞ്ചാവസ്ഥാഃ പരി- കൽപ്പയന്തി. തഥാ അഷ്ടാവസ്ഥാ ബ്രഹ്മണോ ഭവന്തീതി വദന്തി.

അതിൽ ചിലർ പറയുന്നു — പര നും മഹാസമുദ്രസ്ഥാനീയനും ബ്രഹ്മ വും അക്ഷരവുമായി അപ്രചലിത തത്വ രൂപത്തോടുകൂടിയവന്റെ ചെറിയൊരു ചലനാത്മകാവസ്ഥയാണ് അന്തര്യാമി. ഏററവും ചലിച്ചുകൊണ്ടിരിക്കുന്ന അവ സ്ഥ ക്ഷേത്രജ്ഞനും. അതീഅന്തര്യാ മിയെ അറിയുന്നില്ല. ഇതിനുംപുറമെ മററഞ്ചവസ്ഥകൾ കൂടി ഉള്ളതായി കൽ പ്പിക്കപ്പെട്ടിരിക്കുന്നു. (പിണ്ഡം, ജാതി, വിരാട് , സൂത്രം, ദൈവം എന്നിവയാണ് അവ) അങ്ങിനെ ബ്രഹ്മത്തിന് എട്ടവ സ്ഥകളുണ്ടെന്നാണ് പറയുന്നത് .

അന്യേ ऽ ക്ഷരസ്യ ശക്തയ ഏതാ ഇതി വദന്തി അനന്തശക്തി- മദക്ഷരമിതി ച. അന്യേ ത്വക്ഷരസ്യ വികാരാ ഇതി വദന്തി. അവസ്ഥാ- ശക്തീ താവന്നോപപദ്യതേ. അ-

മററുള്ളവർ ഇവ അക്ഷരത്തി ന്റെ ശക്തികളാണെന്നു പറയുന്നു. അക്ഷരം അനന്തശക്തിമത്താണെന്നും പറയുന്നു. വേറെ ചിലർ അക്ഷരത്തി ന്റെ വികാരങ്ങളെന്നു പറയുന്നു. അക്ഷ

ക്ഷരസ്യ അശനായാദിസംസാ-രാതീതത്വശ്രുതേഃ. ന ഹ്യശനാ-യാദ്യതീതത്വമശനായാദിധർമ്മ-വദവസ്ഥാവത്വം ചൈകസ്യ യുഗ-പദുപപദ്യതേ. തഥാ ശക്തിമത്വം ച. വികാരാവയവത്വേ ച ദോഷാഃ പ്രദർശിതാൾചതുർത്ഥേ. തസ്മാ-ദേതാ അസത്യാഃ സർവ്വാഃ കൽ-പ്പനാഃ.

രത്തിന് അവസ്ഥാശക്തികൾ ചേരുകയില്ല. വിശപ്പ് മുതലായ സംസാരശക്തികൾക്കതീതമാണെന്ന് ശ്രുതിയുണ്ട്. വിശപ്പിനതീതമായിരിക്കിലും വിശപ്പ് മുതലായധർമ്മങ്ങൾ ഉണ്ടാവുകയും ഇതു രണ്ടും ഒന്നിച്ചുണ്ടാവാൻ വയ്യ. അതുപോലെയാണ് ശക്തിമത്വവും. വികാരം അവയവം മുതലായവക്കുള്ള ദോഷം നാലാം ബ്രാഹ്മണത്തിൽ കാണിച്ചിട്ടുണ്ട്. അതിനാലീ കൽപ്പനകളെല്ലാം അസത്യങ്ങളാണ്.

കസ്തർഹി ഭേദ ഏഷാം? ഉപാധികൃത ഇതി ബ്രൂമഃ. ന സ്വത ഏഷാം ഭേദോƒ ഭേദോ വാ, സൈ-ന്ധവഘനവത് പ്രജ്ഞാന ഘനൈകരസ സ്വാഭാവ്യാത്. "അപൂർവ്വമ-നപരമനന്തരമബാഹ്യം" (ബൃ. ഉ. 2. 5. 19) "അയമാത്മാ ബ്രഹ്മ" (2. 5. 19) ഇതി ച ശ്രുതേഃ. "സ ബാഹ്യാഭ്യ-ന്തരോ ഹ്യജഃ" (മു. ഉ. 2. 1. 2.) ഇതി ചാധർവ്വണേ. തസ്മാന്നിരുപാധി-കസ്യാത്മനോ നിരുപാഖ്യത്വാന്നിർ-വിശേഷത്വാദേകത്വാച്ച "നേതി നേതി" (ബൃ. ഉ. 2. 3. 6) ഇതി വ്യപ-ദേശോ ഭവതി.

എന്നാലിവക്കുള്ള വ്യത്യാസമെന്താണ്? ഉപാധികൃതമാണെന്ന് പറഞ്ഞുകഴിഞ്ഞു. സ്വതവേ ഇവക്ക് ഭേദമോ അഭേദമോ ഇല്ല. കാരണം ഇവ ഉപ്പിൻകട്ടപോലെ പ്രജ്ഞാനഘനവും ഏകരസസ്വഭാവവുമാണ്. "അപൂർവ്വമനപരമനന്തരമബാഹ്യം" "അയമാത്മാ ബ്രഹ്മ" എന്ന് ശ്രുതിയുണ്ട്. "സ ബാഹ്യാഭ്യന്തരോ ഹ്യജഃ" എന്ന് അധർവ്വവേദത്തിലുമുണ്ട്. അങ്ങിനെ നിരുപാധികനായ ആത്മാവിന് അനിർവചനീയതയും നിർവിശേഷതയും ഏകത്വവുമുള്ളതിനാൽ "നേതി നേതി" എന്നിങ്ങിനെ അത് വ്യപദേശിക്കപ്പെട്ടിരിക്കുന്നു.

അവിദ്യാകാമകർമ്മവിശി-ഷ്ടകാര്യകരണോപാധിരാത്മാ സം-സാരീ ജീവ ഉച്യതേ. നിത്യനിരതി-ശയജ്ഞാനശക്ത്യുപാധിഃ അത്മാƒ-ന്തര്യാമീശ്വര ഉച്യതേ. സ ഏവ നിരുപാധിഃ കേവലഃ ശുദ്ധഃ സ്വേന സ്വഭാവേനാക്ഷരം പര ഉച്യതേ. തഥാ ഹിരണ്യഗർഭാവ്യാകൃത ദേ-വതാ ജാതിപിണ്ഡ മനുഷ്യതിര്യ-ക് പ്രേതാദി കാര്യകരണോപാ ധിഭിഃ വിശിഷ്ടഃ തദാഖ്യസ്തദ്രൂപോ ഭവതി. തഥാ "തദേ- ജതി തന്നൈ-ജതി" (ഈ. ഉ. 5) ഇതി വ്യാഖ്യാതം തഥാ "ഏഷ ത ആത്മാ" (ബൃ. ഉ. 3. 7. 23) "ഏഷ സർവ്വഭൂതാന്തരാത്മാ" (മു. ഉ. 2. 1. 4) "ഏഷ സർവ്വേഷു ഭൂതേഷു ഗൂഢ" (ക. ഉ. 1. 3. 12) "തത്ത്വമസി" (ഛാ. ഉ. 6. 8. 16)

അവിദ്യയിൽ നിന്നുണ്ടായ കാമകർമ്മങ്ങളാൽ വിശേഷിപ്പിക്കപ്പെട്ട ശരീരേന്ദ്രിയോപാധിയോടു കൂടിയ ആത്മാവ് സംസാരിയായ ജീവനാണെന്ന് പറയപ്പെടുന്നു. നിത്യനിരതിശയമായ ജ്ഞാനശക്ത്യുപാധികളോടു കൂടിയ അന്തര്യാമിയെ ഈശ്വരനെന്നും പറയുന്നു. അതു തന്നെ നിരുപാധികനും കേവലനും ശുദ്ധനുമായി സ്വസ്വഭാവത്തിലിരിക്കുമ്പോൾ പരമമായ അക്ഷരമെന്ന് പറയപ്പെടുന്നു. അതുപോലെ ഹിരണ്യഗർഭൻ, അവ്യാകൃതൻ, ദേവത, ജാതി, പിണ്ഡം, മനുഷ്യൻ, തിര്യക്, പ്രേതം എന്നീ ശരീരേന്ദ്രിയോപാധികളാൽ വിശിഷ്ടനായ അത് അതാതുപേരുകളുള്ളവനായിത്തീരുന്നു. അതുപോലെ "അതു ചലിക്കുന്നു, അത് ചലിക്കുന്നില്ല" എന്ന് പറഞ്ഞിട്ടുണ്ട്. അപ്രകാരം "അതു നിൻെറ ആത്മാവാണ്" "ഇത് സർവ്വഭൂതാന്തരാത്മാ

"അഹമേവേദം സർവ്വം" (ഛാ. ഉ. 7. 25. 1) "ആത്മൈവേദം സർവ്വം" (ഛാ. ഉ. 7. 25. 2) "നാന്യോ ∫ തോസ്തി ദ്രഷ്ടാ" (ബൃ. ഉ. 3. 7. 23) ഇത്യാദി ശ്രുതയോ ന വിരുദ്ധ്യന്തേ. കൽപ്പനാന്തരേഷ്വേതാഃ ശ്രുതയോ ന ഗച്ഛന്തി. തസ്മാദുപാധിഭേദേനൈവ ഏഷാം ഭേദോ നാന്യഥാ. "ഏകമേവാദ്വിതീയം" ഇത്യവധാരണാത്സർവ്വോപനിഷത്സു.

വാണ് " "ഇവനെല്ലാഭൂതങ്ങളിലും ഒളിഞ്ഞിരിക്കുന്നു" "അതു നീയാണ് " "ഞാൻ തന്നെയാണിതെല്ലാം" "ഇതെല്ലാം ആത്മാവുതന്നെ" "അതൊഴിച്ച് മറെറാരു ദ്രഷ്ടാവില്ല" മുതലായ ശ്രുതികളോട് വൈരുദ്ധ്യം വരുന്നില്ല. മറിച്ചായാൽ ഈ ശ്രുതികളുമായി യോജിക്കാതെ വരും. അതിനാൽ ഉപാധിഭേദം കൊണ്ട് മാത്രമുള്ളതാണീഭേദങ്ങൾ മറെറാന്നു കൊണ്ടുമല്ല. "ഏകമേവാദ്വിതീയം" എന്ന് എല്ലാ ഉപനിഷത്തുകളിലും ഉറപ്പിച്ചിട്ടുണ്ട് .

---

## നവമഃ ബ്രാഹ്മണഃ

അഥ ഹൈനം വിദഗ്ദ്ധഃ ശാകല്യഃ പപ്രച്ഛ. പൃഥിവ്യാദീനാം സൂക്ഷ്മതാരമ്യക്രമേണ പൂർവ്വസ്യ പൂർവ്വസ്യ ഉത്തരസ്മിന്നുത്തരസ്മി– ന്നോതപ്രോതഭാവം കഥയൻ സർ– വ്വാന്തരം ബ്രഹ്മ പ്രകാശിതവാൻ. തസ്യ ച ബ്രഹ്മണോ വ്യാകൃത– വിഷയേ സൂത്രഭേദേഷു നിയന്തൃ– ത്വമുക്തം — വ്യാകൃതവിഷയേ വ്യ– ക്തതരം ലിംഗമിതി. തസ്യൈവ ബ്രഹ്മണഃ സാക്ഷാദപരോക്ഷ ത്വേ നിയന്തവ്യദേവതാഭേദസംകോച വികാസദ്വാരേണാധിഗന്തവ്യേ ഇതി തദർത്ഥം ശാകല്യ ബ്രാഹ്മണമാര ഭ്യതേ —

## ഒമ്പതാം ബ്രാഹ്മണം

അനന്തരമിവനോട് വിദഗ്ദ്ധനെന്ന ശാകല്യൻ ചോദിച്ചു. പൃഥിവ്യാദികളുടെ സൂക്ഷ്മതാരതമ്യക്രമത്തിൽ മുൻപു മുൻപുള്ളവക്ക് പിന്നീടു പിന്നീടുള്ളവയിൽ ഊടും പാവുമായിരിക്കുന്ന അവസ്ഥയെ പറഞ്ഞിട്ട് സർവ്വാന്തരമായ ബ്രഹ്മം പ്രകാശിതമായി. ആ ബ്രഹ്മത്തിന് വ്യാകൃതവിഷയത്തിൽ, സൂത്രഭേദങ്ങളിൽ, നിയന്ത്രണം പറയപ്പെട്ടു — വ്യാകൃതവിഷയത്തിൽ കൂടുതൽ വ്യക്തമായ ലിംഗമുണ്ടെന്നു പറഞ്ഞു. അതേ ബ്രഹ്മത്തിൻെറ നിയന്തവ്യദേവതാഭേദത്തിൻെറ സങ്കോച വികാസങ്ങൾ വഴി സാക്ഷാത്തായ അപരോക്ഷത്തെ പ്രാപിക്കാമെന്നു കരുതി ശാകല്യ ബ്രാഹ്മണം തുടങ്ങുകയാണ് —

**മന്ത്രഃ 1 —** അഥ ഹൈനം വിദഗ്ദ്ധഃ ശാകല്യഃ പപ്രച്ഛ കതി ദേവാ യാജ്ഞവൽക്യേതി സ ഹൈതയൈവ നിവിദാ പ്രതിപേദേ യാവന്തോ വൈശ്വദേവസ്യ നിവി– ദ്യുച്യന്തേ ത്രയശ്ച ത്രീ ച ശതാ ത്രയശ്ച ത്രീ ച സഹ– സ്രേത്യോമിതി ഹോവാച കത്യേവ ദേവാ യാജ്ഞവൽ– ക്യേതി ത്രയസ്ത്രിംശദിത്യോമിതി ഹോവാച കത്യേവ ദേവാ യാജ്ഞവൽക്യേതി ഷഡിത്യോമിതി ഹോവാച കത്യേവ ദേവാ യാജ്ഞവൽക്യേതി ത്രയ ഇത്യോമിതി ഹോവാച കത്യേവ ദേവാ യാജ്ഞവൽക്യേതി ദ്വാവി– ത്യോമിതി ഹോവാച കത്യേവ ദേവാ യാജ്ഞവൽ– ക്യേത്യധ്യർദ്ധ ഇത്യോമിതി ഹോവാച കത്യേവ ദേവാ യാജ്ഞവൽക്യേത്യേക ഇത്യോമിതി ഹോവാച കതമേ തേ ത്രയശ്ച ത്രീച ശതാ ത്രയശ്ച ത്രീ ച സഹസ്രേതി.

**മന്ത്രാർത്ഥം 1 —** അനന്തരം ശാകല്യനായ വിദഗ്ദ്ധൻ അവനോടു ചോദിച്ചു "അല്ലയോ യാജ്ഞവൽക്യ, ദേവന്മാരെത്രയുണ്ട് ?" എന്ന് . ആ യാജ്ഞവൽക്യൻ പറയാൻ പോകുന്ന നിവിദുവഴി അവരുടെ സംഖ്യ പറഞ്ഞു. "വിശ്വദേവൻെറ നിവിദിൽ അതായത് ദേവന്മാരുടെ സംഖ്യയെക്കുറിച്ചു പറയുന്ന മന്ത്രപദങ്ങളിൽ എത്രപറയപ്പെട്ടിട്ടുണ്ടോ അത്രയും. അവ മൂന്നും മൂന്നു നൂറുകളും മൂന്നും മൂന്നു ആയിരങ്ങളുമുണ്ട് " എന്ന് . "അതു ശരിയാണ് " എന്ന് പറഞ്ഞു. "യാജ്ഞവൽക്യ, ദേവന്മാരെത്രയുണ്ട് " എന്ന് . "മുപ്പത്തിമൂന്ന് " എന്ന് . "ശരിയാണ് "

**എന്ന് ശാകല്യൻ പറഞ്ഞു". "യാജ്ഞവൽക്യ, ദേവന്മാരെത്രയുണ്ട് " എന്ന് . യാജ്ഞവൽക്യൻ പറഞ്ഞു, "ആറ് " എന്ന് . ശാകല്യൻ "ശരിയാണ് " എന്നുപറഞ്ഞു. "യാജ്ഞവൽക്യ, ദേവന്മാരെത്രയുണ്ട് " എന്ന് . "മൂന്ന് " എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. "ശരിയാണ് " എന്നവൻ പറഞ്ഞു. "യാജ്ഞവൽക്യ , ദേവന്മാരെത്രയുണ്ട് " എന്ന് . "രണ്ട് " എന്ന് . "ശരിയാണ് " എന്നവൻ പറഞ്ഞു. "യാജ്ഞവൽക്യ, ദേവന്മാരെത്രയുണ്ട് " എന്ന് . "ഒന്നര" എന്ന് . "ശരിയാണ് " എന്നുപറഞ്ഞ് വീണ്ടും ചോദിച്ചു "യാജ്ഞവൽക്യ, ദേവന്മാരെത്രയുണ്ട് " എന്ന് . "ഒന്ന് " എന്ന് . "ശരിയാണ് " എന്നവൻ പറഞ്ഞു. "ആ മൂന്നും മൂന്നുനൂറും മൂന്നും മൂന്നായിരവും ഏതാണ് " എന്ന് .**

**ഭാഷ്യ: 1** — അഥ ഹൈനം വിദഗ്ദ്ധ ഇതി നാമതഃ ശകലസ്യാപത്യം ശാകല്യഃ പപ്രച്ഛ — കതി സംഖ്യാ— കാ ദേവാ ഹേ യാജ്ഞവൽക്യേതി. സ യാജ്ഞവൽക്യോ ഹ കില ഏതയൈവ വക്ഷ്യമാണയാ നിവിദാ പ്രതിപേദേ സംഖ്യാം, യാം സംഖ്യാം പൃഷ്ടവാൻ ശാകല്യഃ. യാവന്തോ യാവത്സംഖ്യാകാ ദേവാ വൈശ്വ— ദേവസ്യ ശസ്ത്രസ്യ നിവിദി — നിവിന്നാമ ദേവതാസംഖ്യാവാച— കാനി മന്ത്രപദാനി, കാനിചി— ദ്വൈശ്വദേവേ ശസ്ത്രേ ശസ്യന്തേ താനി നിവിത്സംജ്ഞകാനി. തസ്യാം നിവിദി യാവന്തോ ദേവാഃ ശ്രൂയന്തേ താവന്തോ ദേവാ ഇതി.

അനന്തരം ഇവനോട് വിദഗ്ദ്ധനെന്നു പേരായ ശാകല്യൻ, ശകലൻെറ പുത്രൻ ശാകല്യൻ, ചോദിച്ചു — "അല്ലയോ യാജ്ഞവൽക്യ, ദേവന്മാരുടെ സംഖ്യ എത്രയുണ്ട് " എന്ന് . ആ യാജ്ഞവൽക്യൻ പറയാൻപോകുന്ന നിവിദുവഴി ശാകല്യൻ ചോദിച്ച സംഖ്യയെ പറഞ്ഞു പോൽ(ഹ = പോൽ) വിശ്വദേവസംബന്ധിയായ ശസ്ത്രത്തിലെ നിവിദിൽ ദേവന്മാരുടെ എണ്ണം എത്രയാണോ പറഞ്ഞിരിക്കുന്നത് നിവിദ് എന്നാൽ ദേവന്മാരുടെ എണ്ണത്തെ പറയുന്ന മന്ത്രപദം — അത്രയും ദേവന്മാരുണ്ട് . വിശ്വദേവസംബന്ധിയായ ശസ്ത്രത്തിൽ ദേവസംഖ്യാ പ്രതിപാദകങ്ങളായ ചില മന്ത്രങ്ങളെ ഉപദേശിച്ചിട്ടുണ്ട് . അതിന് നിവിദ് എന്നുപേരാണ് . ആ നിവിദിൽ എത്ര ദേവന്മാരുണ്ടെന്നാണോ ശ്രുതി പറയുന്നത് അത്രയും ദേവന്മാരാണുളളത് .

കാ പുനഃ സാ നിവിദിതി താനി നിവിത്പദാനി പ്രദർശ്യന്തേ — ത്ര— യശ്ച ത്രി ച ശതാ ത്രയശ്ച ദേവാഃ, ദേവാനാം ത്രി ച ത്രീണി ച ശതാനി. പുനരപ്യേവം ത്രയശ്ച ത്രി ച സഹസ്രാ സഹസ്രാണ്യേതാവന്തോ ദേവാ ഇതി. ശാകല്യോ ] പ്യോമിതി ഹോവാച.

ഏതാണ് പിന്നെ ആ നിവിദ് ? ആ നിവിത്പദങ്ങളെ കാണിക്കുന്നു — മുന്നൂററി മൂന്ന് , മൂന്നും മൂന്നു നൂറും ദേവന്മാരുണ്ട് . വീണ്ടും അതുപോലെ മൂന്നും മൂന്നായിരവും. ഇത്രയാണ് ദേവന്മാർ എന്നു പറഞ്ഞപ്പോൾ ശാകല്യൻ "ശരിയാണ് " എന്നുപറഞ്ഞു.

ഏവമേഷാം മധ്യമാ സംഖ്യാ സമ്യക്തയാ ജ്ഞാതാ. പുനസ്തേ—ഷാമേവ ദേവാനാം സംകോച—വിഷയാം സംഖ്യാം പൃച്ഛതി. കത്യേവ ദേവാ യാജ്ഞവൽക്യേതി, ത്രയസ്ത്രിംശത് , ഷഡ്ത്രയഃ ദ്വൌ അധ്യർധ ഏക ഇതി. ദേവതാസ—ങ്കോച വികാസവിഷയാം സംഖ്യാം പൃഷ്ടാ പുനഃ സംഖ്യേയസ്വരൂപം പൃച്ഛതി. — കതമേ തേ ത്രയശ്ച ത്രീ ച ശതാ ത്രയശ്ച ത്രീ ച സഹ—സ്രേതി.

ഇപ്രകാരമിവരുടെ മദ്ധ്യമസംഖ്യ നല്ലപോലെ അറിഞ്ഞു. അപ്പോൾ ശാകല്യൻ ആ ദേവന്മാരുടെ സംകോച വിഷയകമായ സംഖ്യയെക്കുറിച്ച് ചോദിക്കുകയാണ് . "ഹേ യാജ്ഞവൽക്യ, ദേവന്മാരെത്രയുണ്ട് " എന്ന് . മുപ്പത്തിമൂന്ന് , ആറ് , മൂന്ന് , രണ്ട് , ഒന്നര, ഒന്ന് എന്നിങ്ങിനെ. ഇപ്രകാരം ദേവന്മാരുടെ സംകോചവികാസവിഷയകമായ സംഖ്യയെക്കുറിച്ചു ചോദിച്ചിട്ട് വീണ്ടും സംഖ്യാരൂപത്തെക്കുറിച്ച് ചോദിക്കുകയാണ് — ആ മുന്നൂററിമൂന്നും ആയിരത്തി മൂന്നും ഏതാണ് എന്ന് .

**മന്ത്രഃ 2 —** സ ഹോവാച മഹിമാന ഏവൈഷാമേതേ ത്രയസ്ത്രിംശത്വേവ ദേവാ ഇതി കതമേ തേ ത്രയത്രിംശദിത്യഷ്ടൌ വസവ ഏകാദശ രുദ്രാ ദ്വാദശാ—ദിത്യാസ്ത ഏകത്രിംശദിന്ദ്രശ്ചൈവ പ്രജാപതിശ്ച ത്രയസ്ത്രിംശാവിതി.

**മന്ത്രാർത്ഥം 2 —** അദ്ദേഹം പറഞ്ഞു "ഇവയാകട്ടെ അവരുടെ മഹിമകൾ തന്നെയാണ് . ദേവകൾ മുപ്പത്തി മൂന്നാണ് ." എന്ന് . " ആ മുപ്പത്തി മൂന്നു ദേവന്മാരാരെല്ലാമാണ് " എന്ന് . "എട്ടുവസുക്കൾ, പതിനൊന്നു രുദ്രന്മാർ, പന്ത്രണ്ട് ആദിത്യന്മാർ ഇങ്ങിനെ മുപ്പത്തി ഒന്നു ദേവന്മാരും ഇന്ദ്രനും പ്രജാപതിയും ചേർന്ന് മുപ്പത്തിമൂന്നാണ് ദേവന്മാർ" എന്ന് .

**ഭാഷ്യഃ 2 —** സ ഹോവാചേതര — മഹിമാനോ വിഭൂതയ ഏഷാം ത്രയ—സ്ത്രിംശതഃ ദേവാനാമേതേ ത്രയ—ശ്ച ത്രീ ച ശതേത്യാദയഃ. പരമാ—ർത്ഥതസ്തുത്രയസ്ത്രിംശത്വേവ ദേവാ ഇതി. കതമേ തേ ത്രയ—സ്ത്രിംശദിത്യുച്യതേ — അഷ്ടൌ വ—സ വ ഏകാദശ രുദ്രാ ദ്വാദശ ആ—ദിത്യാസ്തേ ഏകസ്ത്രിംശത് ഇ—ന്ദ്രശ്ചൈവ പ്രജാപതിശ്ച ത്രയ—സ്ത്രിംശാവിതി ത്രയസ്ത്രിംശതഃ പൂരണൗ.

ആ മററയാൾ പറഞ്ഞു — ഈ മുപ്പത്തിമൂന്നു ദേവന്മാർക്കുള്ള മഹിമകളാണ് , വിഭൂതികളാണാ മുന്നൂററിമൂന്ന് മുതലായി പറഞ്ഞതെല്ലാം. വാസ്തവത്തിൽ ദേവന്മാർ മുപ്പത്തിമൂന്നാണെന്നു പറയപ്പെടുന്നു — എട്ടുവസുക്കൾ, പതിനൊന്നു രുദ്രന്മാർ, പന്ത്രണ്ടാ ദിത്യന്മാർ, എന്നിങ്ങിനെ മുപ്പത്തൊന്നും ഇന്ദ്രനും പ്രജാപതിയും കൂടിയാൽ മുപ്പത്തിമൂന്നു ദേവന്മാരുടെ സംഖ്യ പൂർത്തിയായി.

**മന്ത്രഃ 3 —** കതമേ വസവ ഇത്യഗ്നിശ്ച പൃഥിവീ ച വാ—യുശ്ചാന്തരിക്ഷം ചാദിത്യശ്ച ദ്യൗശ്ച ചന്ദ്രമാശ്ച

നക്ഷത്രാണി ചൈതേ വസവ ഏതേഷു ഹിദം സർവ്വം ഹിതമിത തസ്മാദ്വസവ ഇതി.

**മന്ത്രാർത്ഥം 3 —** "വസുക്കളേതെല്ലാമാണ് " എന്ന് "അഗ്നി, പൃഥിവി, വായു, അന്തരീക്ഷം, ആദിത്യൻ, ദ്യോവ് , ചന്ദ്രൻ, നക്ഷത്രങ്ങൾ ഇവയാണ് വസുക്കൾ. ഇവയിൽ എല്ലാം വസിക്കുന്നു. അതിനാലിവ വസുക്കളാണ് .

**ഭാഷ്യ: 3 —** കതമേ വസവ ഇതി തേഷാം സ്വരൂപം പ്രത്യേകം പൃച്ഛ്യതേ. അഗ്നിശ്ച പൃഥിവീ ചേതി അഗ്ന്യാദ്യാ നക്ഷത്രാന്താ ഏതേ വസവഃ. പ്രാണിനാം കർമ്മഫലാശ്രയത്വേന കാര്യകരണസംഘാതരൂപേണ തന്നിവാസത്വേന വിപരിണമന്തോ ജഗദിദം സർവ്വം വാസയന്തി വസന്തി ച. തേ യസ്മാദ്വാസയന്തി തസ്മാദ്വസവ ഇതി.

ആരാണ് വസുക്കളെന്ന് അവരുടെ സ്വരൂപത്തെക്കുറിച്ച് എടുത്തുചോദിക്കുന്നു — അഗ്നിയും പൃഥിവിയും എന്നിങ്ങിനെ അഗ്നിമുതൽ നക്ഷത്രങ്ങളടക്കം എല്ലാം വസുക്കളാണ് . പ്രാണികൾക്ക് കർമ്മഫലങ്ങളെയാശ്രയിച്ച് അവയുടെ നിവാസസ്ഥാനമായിരിക്കുന്ന ദേഹേന്ദ്രിയസംഘാതരൂപത്തിൽ പരിണമിച്ചുകൊണ്ട് ഈ ജഗത്തിനെയെല്ലാം വസിപ്പിക്കുകയും സ്വയം വസിക്കുകയും ചെയ്യുന്നു. അവർ എന്തുകൊണ്ട് വസിപ്പിക്കുന്നുവോ അതുകൊണ്ടവർ വസുക്കളാണ് .

**മന്ത്രഃ 4 —** കതമേ രുദ്രാ ഇതി ദശേമേ പുരുഷേ പ്രാണാ ആത്മൈകാദശസ്തേ യദാസ്മാച്ഛരീരാന്മർത്ത്യാദുൽക്രാമന്ത്യഥ രോദയന്തി യദ്രോദയന്തി തസ്മാത് രുദ്രാ ഇതി.

**മന്ത്രാർത്ഥം 4 —** "ആരാണ് രുദ്രന്മാർ?" എന്ന് . പുരുഷനിലുള്ള ഈ പത്തു പ്രാണങ്ങളും (ഇന്ദ്രിയങ്ങൾ) പതിനൊന്നാമത്തെ ആത്മാവും (മനസ്സ് ) ചേർന്നതാണ് . അവ എപ്പോൾ മർത്ത്യമായ ഈ ശരീരത്തിൽനിന്നും ഉൽക്രമിക്കുമോ അപ്പോൾ രോദനം ചെയ്യുന്നു. അവ രോദനം ചെയ്യുന്നു എന്ന കാരണത്താൽ രുദ്രന്മാരാണ് " എന്ന് .

**ഭാഷ്യ: 4 —** കതമേ രുദ്രാ ഇതി. ദശേമേ പുരുഷേ കർമ്മബുദ്ധീന്ദ്രിയാണി പ്രാണാഃ ആത്മാ മന ഏകാദശഃ, ഏകാദശാനാം പൂരണഃ. തേ ഏതേ പ്രാണാ യദാ അസ്മാച്ഛരീരാന്മർത്ത്യാത് പ്രാണിനാം കർമ്മഫലോപഭോഗക്ഷയേ ഉൽക്രാമന്തി, അഥ തദാ രോദയന്തി തത്സംബന്ധിനഃ. തത്തത്ര യസ്മാദ്രോദയന്തി

രുദ്രന്മാരാണെന്നതിന് ഈ പുരുഷനിലുള്ള കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളുമാകുന്ന ഈ പത്തു പ്രാണങ്ങളും. ആത്മാവ് അഥവാ മനസ്സാകുന്ന പതിനൊന്നാമത്തേതും ചേർന്ന് പതിനൊന്നാകുന്ന സംഖ്യ പൂർണ്ണമാകുന്നു. ഈ പ്രാണങ്ങൾ മർത്ത്യമായ ഈ ശരീരത്തിൽനിന്നും പ്രാണികളുടെ കർമ്മഫലമനുഭവിച്ചു തീർന്നശേഷം ഉൽക്രമിക്കുമ്പോൾ അവന്റെ ബന്ധുക്കൾ രോദ

തേ സംബന്ധിനസ്തസ്മാദ്രുദ്രാ ഇതി.

നം ചെയ്യുന്നു. ബന്ധുക്കൾ ഇങ്ങിനെ രോദനം ചെയ്യുന്നതിനാലിവ രുദ്രന്മാരാണ് .

**മന്ത്രഃ 5 —** കതമ ആദിത്യാ ഇതി ദ്വാദശാ വൈ മാസാഃ സംവത്സരസ്യൈത ആദിത്യാ ഏതേ ഹീദം സർവ്വ—മാദദാനാ യന്തി തേ യദിദം സർവ്വമാദദാനാ യന്തി ത—സ്മാദാദിത്യാ ഇതി.

**മന്ത്രാർത്ഥം 5 —** "ആദിത്യന്മാരാരാണ് ?" എന്ന് . "സംവത്സരത്തിൻെറ മാസങ്ങളാകുന്ന പന്ത്രണ്ടാണ് ആദിത്യന്മാർ. എന്തെന്നാൽ ഇവ എല്ലാത്തിൻേറയും ആദാനത്തെ (ഗ്രഹണത്തെ) ചെയ്തുകൊണ്ട് ചലിക്കുന്നു. അതിനാൽ ആദിത്യന്മാരാണ് " എന്ന് .

**ഭാഷ്യഃ 5 —** കതമ ആദിത്യാ ഇതി. ദ്വാദശാ വൈ മാസാഃ സംവത്സരസ്യ കാലസ്യാവയവാഃ പ്രസിദ്ധാഃ, ഏതേ ആദിത്യാഃ. കഥം? ഏതേ ഹി യസ്മാത് പുനഃ പുനഃ പരിവർത്ത—മാനാ ഃ പ്രാണിനാമായുംഷി കർമ്മ—ഫലം ചാദദാനാ ഗൃഹ്ണന്ത ഉപാദ—ദതോ യന്തി ഗച്ഛന്തി, തേ യദ്യ—സ്മാദേവമിദം സർവ്വമാദദാനാ യന്തി. തസ്മാദാദിത്യാ ഇതി.

"ആരാണാദിത്യന്മാർ?" എന്ന് "കാലമാകുന്ന സംവത്സരത്തിൻെറ അവയവങ്ങളായി പന്ത്രണ്ടുമാസങ്ങളുണ്ടെന്ന് പ്രസിദ്ധമാണ് . ഇവയാണാദിത്യന്മാർ. എങ്ങിനെ? ഇവതന്നെവീണ്ടും വീണ്ടും പരിവർത്തനം ചെയ്ത് പ്രാണികളുടെ ആയുസ്സുകളേയും കർമ്മഫലത്തേയും ആദാനം ചെയ്ത് , ഗ്രഹിച്ച് ഗമിക്കുന്നു. ഇങ്ങിനെ അവ ഇവയെല്ലാം ആദാനം ചെയ്ത് ഗമിക്കുന്നതിനാൽ ഇവ ആദിത്യന്മാരാകുന്നു" എന്ന് .

**മന്ത്രഃ 6 —** കതമ ഇന്ദ്രഃ കതമ പ്രജാപതിരിതി സ്തന — യിത്നുരേവേന്ദ്രോ യജ്ഞഃ പ്രജാപതിരിതി കതമഃ സ്തനയിത്നുരിത്യശനിരിതി കതമോ യജ്ഞ ഇതി പശവ ഇതി.

**മന്ത്രാർത്ഥം 6 —** "ഇന്ദ്രനാരാണ് ? പ്രജാപതി ആരാണ് ?" എന്ന് . "സ്തനയിത്നുതന്നെയാണ് ഇന്ദ്രൻ. യജ്ഞം പ്രജാപതിയുമാണ് " എന്ന് . "സ്തനയിത്നു എന്താണ് " എന്ന് . "അശനി" എന്ന് . "യജ്ഞമെന്താണ് " എന്ന് . "പശുക്കൾ" എന്ന് .

**ഭാഷ്യഃ 6 —** കതമ ഇന്ദ്രഃ കതമഃ പ്രജാപതിരിതി. സ്തനയിത്നുരേവേ—ന്ദ്രോ യജ്ഞഃ പ്രജാപതിരിതി. കതമഃ സ്തനയിത്നുരിത്യശനിരിതി. അശ—നിർവജ്രം വീര്യം ബലം, യത് —

"ഇന്ദ്രനാരാണ് പ്രജാപതിയാരാണ് " എന്ന് . "സ്തനയിത്നു തന്നെ ഇന്ദ്രൻ യജ്ഞം പ്രജാപതിയും" എന്ന് "സ്തനയിത്നു എന്താണ് ?" എന്ന് . "അശനിയാണ് " എന്ന് . അശനി എന്നാൽ വജ്രം

പ്രാണിനഃ പ്രമാപയതി സ ഇന്ദ്രഃ. ഇന്ദ്രസ്യ ഹി തത് കർമ്മ. കതമോ യജ്ഞ ഇതി പശവ ഇതി. യജ്ഞസ്യ ഹി സാധനാനി പശവഃ. യജ്ഞ—സ്യാ രൂപത്വാത് പശുസാധനാശ്ര—യത്വാച്ച പശവോ യജ്ഞ ഇത്യു—ച്യതേ.

വീര്യം അഥവാ ബലം ആണ്. പ്രാണികളെ എന്തുകൊണ്ട് ഹിംസിക്കുന്നുവോ അതാണ് ഇന്ദ്രൻ. അത് ഇന്ദ്രന്റെ തന്നെ കർമ്മമാണ്. യജ്ഞമെന്തെന്നതിന് പശുക്കളെന്നാണുത്തരം. പശുക്കൾ യജ്ഞസാധനങ്ങളാണല്ലോ. യജ്ഞത്തിന് സ്വരൂപമില്ലാത്തതിനാലും അത് പശുവാകുന്ന സാധനത്തെ ആശ്രയിച്ചിരിക്കുന്നതിനാലും പശുക്കൾ യജ്ഞമെന്ന് പറയപ്പെടുന്നു.

**മന്ത്രഃ 7 —** കതമേ ഷഡിത്യഗ്നിശ്ച പൃഥിവീ ച വാ—യുശ്ചാന്തരിക്ഷം ചാദിത്യശ്ച ദ്യൗശ്ചൈതേ ഷഡേതേ ഹീദം സർവ്വം ഷഡിതി.

**മന്ത്രാർത്ഥം 7 —** ആറു (ദേവന്മാർ) ഏതാണ് ? എന്ന്. "അഗ്നി, പൃഥിവി, വായു, അന്തരിക്ഷം, ആദിത്യൻ, ദ്യോവ് എന്നീ ആറാണ് (ദേവന്മാർ). ഇതെല്ലാം തന്നെയാണ് ആറ് ". എന്ന്.

**ഭാഷ്യഃ 7 —** കതമേ ഷഡിതി. ത ഏവാഗ്ന്യാദയോ വസുത്വേന പഠി—താശ്ചന്ദ്രമസം. നക്ഷത്രാണി ച വർജ്ജയിത്വാഷഡ് ഭവന്തി — ഷഡ് സംഖ്യാവിശിഷ്ടാഃ. ഏതേ ഹി യസ്മാത്ത്രയസ്ത്രിംശദാദി യദുക്തം ഇദം സർവ്വം, ഏത ഏവ ഷഡ് ഭവന്തി. സർവ്വോ ഹി വസ്വാദി—വിസ്തരഃ ഏതേഷ്വേവ ഷഡ്സ്വ—ന്തർഭവതീത്യർത്ഥഃ.

"ഏതെല്ലാമാണ് ആറ് " എന്ന് അവ വസുത്വം വഴി പഠിച്ചുകഴിഞ്ഞതും ചന്ദ്രനും നക്ഷത്രങ്ങളും ഒഴിച്ചുള്ളതുമായ അഗ്നി മുതലായതാണ് ആ ആറ് — ആറെന്ന സംഖ്യകൊണ്ട് വിശേഷിപ്പിക്കപ്പെട്ടവ. എന്തെന്നാൽ മുപ്പത്തിമൂന്ന് മുതലായി പറയപ്പെട്ട എല്ലാ ദേവന്മാരും ഈ ആറുതന്നെയാണ്. വസുക്കളെന്ന് വിസ്തരിക്കപ്പെട്ട ഇതെല്ലാം ആറിൽ അന്തർഭവിക്കുന്നു എന്നർത്ഥം.

**മന്ത്രഃ 8 —**കതമേ തേ ത്രയോ ദേവാ ഇതീമ ഏവ ത്രയോ ലോകാ ഏഷു ഹീമേ സർവ്വേ ദേവാ ഇതി. കതമൗ തൗ ദ്വൗ ദേവാവിത്യന്നം ചൈവ പ്രാണശ്ചേതി കതമോ ഽ ധ്യർദ്ധ ഇതി യോ ഽ യം പവത ഇതി.

**മന്ത്രാർത്ഥം 8 —** "ആ മൂന്നു ദേവന്മാരേതൊക്കെയാണ് " എന്ന്. "ഈ മൂന്നുലോകങ്ങൾ തന്നെ. ഇവയിലാണല്ലോ ദേവന്മാരും ഉള്ളത് " എന്ന്. "ആ രണ്ടു ദേവന്മാരേ—തൊക്കെയാണ് " എന്ന്. "അന്നവും പ്രാണനും" എന്ന്. "ഏതാണൊന്നര ദേവന്മാരെ" ന്ന് "ഈ വീശുന്നത് " എന്ന്.

**ഭാഷ്യം 8** കതമേ തേ ത്രയോ ദേവാ ഇതി. ഇമ ഏവ ത്രയോ ലോകാ ഇതി. പൃഥിവീമഗ്നിം ചൈകീകൃത്യ ഏകോ ദേവഃ, അന്തരിക്ഷം വായും ചൈകീകൃത്യ ദ്വിതീയഃ, ദിവമാദിത്യം ചൈകീകൃത്യ തൃതീയഃ. തേ ഏവ ത്രയോ ദേവാ ഇതി. ഏഷു ഹി യസ്മാത് ത്രിഷു ദേവേഷു സർവ്വേ ദേവാ അന്തർഭവന്തി, തേനൈത ഏവ ദേവാ സ്ത്രയ — ഇതി, ഏഷ നൈരുക്താനാം കേഷാഞ്ചിത് പക്ഷഃ കതമൗ തൗ ദ്വൗ ദേവാവിതി. അന്നം ചൈവ പ്രാണശ്ചൈതൗ ദ്വൗ ദേവൗ അനയോഃ സർവ്വേ— ഷാമുക്താനാമന്തർഭാവഃ. കതമോ ∫ ധ്യർധ ഇതി. യോ ∫ യം പവതേ വായുഃ

"ആ മൂന്നു ദേവന്മാരേതാണ് " എന്ന് . "ഈ മൂന്നു ലോകങ്ങൾ തന്നെ" എന്ന് . പൃഥിവിയും അഗ്നിയും ചേർന്ന് ഒരു ദേവനാണ് . അന്തരീക്ഷവും വായുവും ചേർന്നത് രണ്ടാമത്തെ ദേവനാണ് . ദ്യോവും ആദിത്യനും ചേർന്നത് മൂന്നാമത്തെ ദേവനാണ് . ഇവർ തന്നെയാണ് മൂന്നു ദേവന്മാർ" എന്ന് . ഈ മൂന്നു ദേവന്മാരിലും എല്ലാ ദേവന്മാരും അന്തർഭവിച്ചിരിക്കുന്നതിനാൽ ഇവർ തന്നെയാണ് മൂന്നുദേവന്മാർ. ഇതാണ് നിരുക്തമറിയുന്ന ചിലരുടെ പക്ഷം. "ആ രണ്ടു ദേവന്മാരാരാണ് " എന്ന് . "അന്നവും പ്രാണനുമാണ് രണ്ടു ദേവന്മാർ" ഇവയിൽ പറയപ്പെട്ടവരെല്ലാം അന്തർഭവിച്ചിരിക്കുന്നു. "ഏതാണ് ഒന്നര" എന്ന് . ഈ വീശുന്ന വായുവേതാണോ അത് .

**മന്ത്രഃ 9 —** തദാഹുർയദയമേക ഇവൈവ പവതേ ∫ ഥ കഥമധ്യർധ ഇതി യസ്മിന്നിദം സർവ്വമധ്യാർധ്നോത്തേ— നാധ്യർദ്ധ ഇതി കതമ ഏകോ ദേവ ഇതി പ്രാണ ഇതി സ ബ്രഹ്മ ത്യദിത്യാചക്ഷതേ

**മന്ത്രാർത്ഥം 9 —** അപ്പോൾ (ശാകല്യൻ) പറഞ്ഞു "ഈ വായു ഏകനായിത്തന്നെ വീശുന്നു. പിന്നെ അതെങ്ങിനെ ഒന്നരയായി?" എന്ന് . കാരണം ഇതാലാണ് എല്ലാം ഋദ്ധിയെ പ്രാപിക്കുന്നത് . അതിനാലിത് അധ്യർധമാ— യി". എന്ന് . ഏകദേവനാരാണ് ?" എന്ന് . "പ്രാണൻ" എന്ന് . "അത് ബ്രഹ്മമാണ് . ത്യത് എന്നും പറയ— പ്പെടുന്നു".

**ഭാഷ്യം 9 —** തത്ത്രാഹുശ്ചോദയന്തി — യദയം വായുരേക ഇവൈവ ഏക ഏവ പവതേ. അഥ കഥമധ്യർദ്ധ ഇതി? യദസ്മിന്നിദം സർവ്വമദ്ധ്യാ— ർധ്നോദസ്മിൻ വായൗ സതീദം സർവ്വമധ്യാർധ്നോദ് — അധി ഋദ്ധിം പ്രാപ്നോതി, തേനാധ്യർദ്ധ ഇതി.

അപ്പോൾ പ്രേരിപ്പിച്ചുകൊണ്ടു ചോദിക്കുന്നു — ഈ വായു ഒററക്കാണല്ലോ വീശുന്നത് . അപ്പോൾപ്പിന്നെ എങ്ങിനെ ഒന്നര (അധ്യർദ്ധം) യായി? കാരണം ഇതിൽ എല്ലാം ഋദ്ധിയെ പ്രാപിക്കുന്നു — ഈ വായുവുള്ളപ്പോൾ ഇതെല്ലാം ഋദ്ധിയെ പ്രാപിക്കുന്നു. വർദ്ധിച്ച ഋദ്ധി കൈവരിക്കുന്നതിനാൽ അധ്യർധമാണ് .

കതമ ഏകോ ദേവ ഇതി, പ്രാണ ഇതി, സ പ്രാണോ ബ്രഹ്മ — സർവ്വ ദേവാത്മ കത്വാന്മഹ-

ആരാണ് ഏകനായ ദേവൻ എന്ന് . പ്രാണൻ എന്ന് . ആ പ്രാണൻ ബ്രഹ്മമാണ് — സർവ്വദേവന്മാരുടേയും ആത്മാവായതിനാൽ മഹദ്ബ്രഹ്മമാണ് .

ദ്ബ്രഹ്മ, തേന സ ബ്രഹ്മ ത്യദി– ത്യാചക്ഷതേ—ത്യദിതി തദ്ബ്രഹ്മാ– ചക്ഷതേ പരോക്ഷാഭിധായകേന ശബ്ദേന.—

അതുകൊണ്ട് ആ ബ്രഹ്മത്തെ ത്യത്തെന്നു പറയുന്നു — പരോക്ഷമായ അഭിധാനമാകുന്ന ശബ്ദം വഴിയാണ് ആ ബ്രഹ്മത്തെതൃത്തെന്നു പറയുന്നത് .

ദേവാനമേതദേകത്വം നാ– നാത്വം ച. അനന്താനാം ദേവാനാം നിവിൽസംഖ്യാവിശിഷ്ടേഷ്വന്തർ– ഭാവഃ തേഷാമപി ത്രയസ്ത്രിംശ– ദാദിഷൂത്തരോത്തരേഷു യാവ– ദേകസ്മിൻ പ്രാണേ. പ്രാണസ്യൈ– വ ചൈകസ്യ സർവ്വോ / നന്ത– സംഖ്യാതോ വിസ്തരഃ. ഏവമേ– കശ്ചാനന്തശ്ച അവാന്തര സം– ഖ്യാവിശിഷ്ടശ്ച പ്രാണ ഏവ– തത്ര ച ദേവസ്യ ഏകസ്യ നാമ– രൂപകർമ്മഗുണശക്തിഭേദഃ അധി– കാരഭേദാത് .

ദേവന്മാർക്ക് ഏകത്വവും നാനാത്വവുമുണ്ട് . അന്തമില്ലാത്ത ദേവന്മാർക്ക് നിവിൽ സംഖ്യാവിശിഷ്ടങ്ങളിൽ അന്തർഭാവം ഭവിക്കുന്നു. അവർക്കു തന്നെ മുപ്പത്തിമൂന്നു മുതലായ ഉത്തരോത്തര ദേവന്മാരിലും ഒടുവിൽ പ്രാണനിലും അന്തർഭാവം ഭവിക്കുന്നു. ഏകമായ പ്രാണന്റെ തന്നെ വിസ്താരമാണ് അനേക സംഖ്യകളിൽ പറഞ്ഞത് . അങ്ങിനെ ഏകവും അനന്തവും അവാന്തരാസംഖ്യാവിശിഷ്ടവുമായത് പ്രാണൻ തന്നെ. ഒരേ ദേവന്റെ അധികാരഭേദമനുസരിച്ചുള്ള നാമരൂപകർമ്മ ഗുണശക്തിഭേദങ്ങളാണിതെല്ലാം.

ഇദാനീം തസ്യൈവ പ്രാണ– സ്യ ബ്രഹ്മണഃ പുനരഷ്ടധാ ഭേദഃ ഉപദിശ്യതേ

ഇപ്പോൾ അതേ പ്രാണനായ ബ്രഹ്മത്തിന്റെ എട്ടു വിധത്തിലുള്ള ഭേദം ഉപദേശിക്കപ്പെടുന്നു

**മന്ത്രഃ 10 —** പൃഥിവ്യേവ യസ്യായതനമഗ്നിർല്ലോകോ മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യാത്സർവ്വ — സ്യാത്മനഃ പരായണം സ വൈ വേദിതാ സ്യാത് . യാജ്ഞവൽക്യ വേദ വാ അഹം തം പുരുഷം സർവ്വ — സ്യാത്മനഃ പരായണം യമാത്ഥ യ ഏവായം ശരീരഃ പുരുഷഃ സ ഏഷ യദൈവ ശാകല്യ തസ്യ കാ ദേവ — തേത്യമൃതമിതി ഹോവാച.

**മന്ത്രാർത്ഥം 10 —** യാതൊന്നിന് പൃഥിവി തന്നെ ആയതനമാണോ അഗ്നിലോകമാണോ മനസ്സ് ജ്യോതിസ്സാണോ ആ പുരുഷനെ എല്ലാ ശരീരികൾക്കും പരായണമായി ആരറിയുന്നുവോ അവനാണറിയുന്നവൻ. അല്ലയോ യാജ്ഞവൽക്യ, (നീ ആ പുരുഷനെ അറിയാതെ പണ്ഡിതനാണെന്നഭിമാനിക്കുകയാണ് ) യാജ്ഞവൽക്യൻ, “എല്ലാ ശരീരികൾക്കും പരായണമായി നീ പറഞ്ഞ ആ പുരുഷനെ ഞാനറിയും. ശാരീരനായ ആ പുരുഷനേതാണോ അതു തന്നെയാണാ പുരുഷൻ. ശാകല്യ, ഇനിയും ചോദിച്ചോളൂ”. “അതിന്റെ ദേവതയേതാണ് ” എന്ന് . “അമൃതം” എന്ന് പറഞ്ഞു.

**ഭാഷ്യം 10** — പൃഥിവ്യേവ യസ്യ ദേ— വസ്യായതനമാശ്രയഃ അഗ്നിർലോ— കോ യസ്യ, ലോകയത്യനേനേതി ലോകഃ, പശ്യതീതി — അഗ്നിനാ പശ്യ തീത്യർത്ഥഃ. മനോജ്യോതിഃ മനസാ ജ്യോതിഷാ സങ്കൽപ്പവികൽപ്പാദി കാര്യം കരോതി യഃ, സോ ƒ യം മനോജ്യോതിഃ. പൃഥിവീശരീരോ ƒ ഗ്നി ദർശനോ മനസാ സങ്കൽപ്പയിതാ പൃഥിവ്യഭിമാനീ കാര്യകരണസംഘാ തവാൻ ദേവ ഇത്യർത്ഥഃ.

യ ഏവം വിശിഷ്ടം വൈ തം പുരുഷം വിദ്യാദ്വിജാനീയാത്സർ— വ്വസ്യാത്മനഃ ആധ്യാത്മികസ്യ കാ— ര്യകരണസംഘാതസ്യ ആത്മനഃ പരമയനം പര ആശ്രയസ്തം പരാ— യണം. മാതൃജേന ത്വങ്മാം— സരുധിരരൂപേണ ക്ഷേത്രസ്ഥാനീ— യേന ബീജസ്ഥാനീയസ്യ പിതൃജസ്യ അസ്ഥിമജ്ജാശുക്രരൂപസ്യ പര— മയനം, കരണാത്മനശ്ച, സ വൈ വേദിതാ സ്യാത് . യ ഏതദേവം വേത്തി സ വൈ വേദിതാ പണ്ഡിതഃ സ്യാദിത്യഭിപ്രായഃ. യാജ്ഞവൽക്യ ത്വം തമജാനന്നേവ പണ്ഡിതാഭി— മാനീത്യഭിപ്രായഃ.

യദി തദ്വിജ്ഞാനേ പാണ്ഡി— ത്യം ലഭ്യതേ, വേദ വാ അഹം തം പുരുഷം സർവ്വസ്യാത്മനഃ പരായ— ണം യമാത്ഥ യം കഥയസി തമഹം വേദ. തത്ര ശാകല്യസ്യ വചനം ദ്രഷ്ടവ്യം — യദി ത്വം വേത്ഥ തം പുരുഷം ബ്രൂഹി കിം വിശേഷണോ ƒ സൗ ? ശൃണു യദ്വിശേഷണഃ സഃ യ ഏവായം ശാരീരഃ പാർത്ഥിവാംശേ ശരീരേ ഭവഃ ശാരീരോ മാതൃജ— കോശത്രയരൂപ ഇത്യർത്ഥഃ . സ ഏഷ ദേവോ യസ്ത്വയാ പൃഷ്ടോ, ഹേ ശാകല്യ. കിം ത്വസ്തി തത്ര

യാതൊരു ദേവന് പൃഥിവി ആ യതനം അഥവാ ആശ്രയം ആണോ, അഗ്നിലോകമാണോ — ലോകനം ചെയ്യു ന്നതിനാൽ ലോകം, കാണുന്നതെന്നർ ത്ഥം, അഗ്നിയാൽ കാണുന്നു എന്നർത്ഥം — മനസ്സ് ജ്യോതിസ്സാണോ — മനസ്സാ കുന്ന ജ്യോതിസ്സിനാൽ സങ്കൽപ്പവികൽ പ്പാദി കാര്യം ചെയ്യുന്നതുകൊണ്ട് മനസ്സ് ജ്യോതിസ്സാണ് — അതായത് പൃഥിവീ ശരീരനായും അഗ്നിദർശനനായും മനസ്സു കൊണ്ട് സങ്കൽപ്പിക്കുന്നവനായും പൃഥി വ്യഭിമാനിയായും ശരീരേന്ദ്രിയസംഘാത രൂപനായുമിരിക്കുന്ന ദേവൻ എന്നർ ത്ഥം.

ഈ ലക്ഷണത്തോടുകൂടിയ പുരു ഷനെ എല്ലാ ആത്മാക്കൾക്കും — ആധ്യ ത്മികമായി കാര്യകരണ സംഘാതരൂപ ത്തോടുകൂടിയ ആത്മാക്കൾക്ക് പരമമായ അയനം ആശ്രയം ആണെന്നാരറിയുന്നു വോ അവനാണ് എല്ലാമറിയുന്നത് . മാതൃജമായി ക്ഷേത്രസ്ഥാനീയമായി രിക്കുന്ന ത്വക് മാംസരുധിര രൂപത്തോട് പിതൃജമായി ബീജസ്ഥാനീയമായിരിക്കു ന്ന അസ്ഥിമജ്ജാ ശുക്രരൂപം ചേർന്നു ണ്ടായ കരണാത്മാവിന്റെ പരമമായ ആ ശ്രയത്തെ ആരറിയുന്നുവോ അവനാണ റിയുന്നവൻ. ഇങ്ങിനെ അറിയുന്നവനാ ണ് വേദിതാവ് അഥവാ പണ്ഡിതൻ എന്നാണഭിപ്രായം. യാജ്ഞവൽക്യ, നീ അതറിയാതെ പണ്ഡിതനാണെന്നഭിമാനി ക്കുകയാണ് .

ആ വിജ്ഞാനംകൊണ്ട് പാണ്ഡി ത്യം കിട്ടുമെങ്കിൽ എല്ലാ ആത്മാക്കൾക്കും പരമാശ്രയമായി നീ പറഞ്ഞ ആ പുരു ഷനെ എനിക്കറിയാം. ഇവിടെ ശാകല്യ ന്റെ വാക്ക് മനസ്സിലാക്കേണ്ടിയിരിക്കു ന്നു — "നീയാ പുരുഷനെ അറിയുമെങ്കിൽ അവനെന്തു വിശേഷണത്തോടുകൂടിയ വനാണെന്നു പറയൂ." എന്ന് "എന്തു വിശേഷണത്തോടുകൂടിയതാണെന്ന് കേൾക്കൂ. അവൻ ശാരീരനാണ് . പൃഥി വ്യംശമായ ശരീരത്തിൽ ഭവിക്കുന്നവനാ ണ് ശാരീരൻ. മാതാവിൽനിന്നുണ്ടായ കോശത്രയരൂപനെന്നർത്ഥം. ഹേ ശാകല്യ, നീ ചോദിച്ച ആ ദേവൻ ഇതാ ണ് . ഇനി വിശേഷിച്ചു വല്ലതും പറയേ

വക്തവ്യം വിശേഷണാന്തരം, തദ്വദൈവ പൃച്ഛൈരവേത്യർത്ഥഃ, ഹേ ശാകല്യ.

സ ഏവം പ്രക്ഷോഭിതഃ അമർഷവശഗ ആഹ — തോത്രാർ—ദിത ഇവ ഗജഃ — തസ്യ ദേവസ്യ ശാരീരസ്യ കാ ദേവതാ, യസ്മാ—ന്നിഷ്പദ്യതേ യഃ സാ തസ്യ ദേവതേ ത്യസ്മിൻ പ്രകരണേ വിവക്ഷിതഃ? അമൃതമിതി ഹോവാച. അമൃതമിതി യോ ഭുക്തസ്യാന്നസ്യ രസോ മാതൃജസ്യ ലോഹിതസ്യ നിഷ്പ—ത്തിഹേതുഃ തസ്മാദ്ധ്യന്നരസാ—ല്ലോഹിതം നിഷ്പദ്യതേ സ്ത്രിയാം ശ്രിതം, തതശ്ച ലോഹിതമയം ശരീരം ബീജാശ്രയം. സമാനമന്യത് .

ണ്ടതായിട്ടുണ്ടെങ്കിൽ, അല്ലയോ ശാകല്യ, അതും ചോദിച്ചോളൂ.

ഇങ്ങിനെ ക്ഷോഭിതനായപ്പോൾ തോട്ടിയാൽ അർദ്ദിതനായ ആനയെപ്പോലെ കോപാവേശനായി അവൻ പറഞ്ഞു — ആ ശാരീരന് ഏതാണ് ദേവത? യാതൊന്നിൽ നിന്നാണോ നിഷ്പന്നമാകുന്നത് അതാണതിന്റെ ദേവതയെന്നാണ് ഈ പ്രകരണത്തിലെ വിവക്ഷ. "അമൃതം" എന്നവൻ പറഞ്ഞു. അമൃതമെന്നാൽ ഭുജിച്ച അന്നത്തിന്റെ രസമാണ് . മാതൃജമായ ലോഹിതത്തിന്റെ നിഷ്പത്തിക്കതാണ് കാരണം. ആ അന്നരസത്തിൽ സ്ത്രീകളെ ആശ്രയിച്ചുള്ള ലോഹിതമുണ്ടാവുന്നു. അതിൽ നിന്ന് ബീജാശ്രയവും ലോഹിതമയവുമായ ശരീരമുണ്ടാവുന്നു. ഇതുപോലെയാണ് മററുള്ളതും.

**മന്ത്രഃ 11 —** കാമ ഏവ യസ്യായതനം ഹൃദയം ലോകോ മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യാത്സർവ്വസ്യാത്മനഃ പരായണം സ വൈ വിദിതാ സ്യാത് . യാ—ജ്ഞവൽക്യ വേദ വാ അഹം തം പുരുഷം സർവ്വസ്യാ—ത്മനഃ പരായണം യമാത്ഥ യ ഏവായം കാമമയഃ പുരുഷഃ സ ഏഷ വദൈവ ശാകല്യ തസ്യ കാ ദേവതേതി സ്ത്രിയ ഇതി ഹോവാച.

**മന്ത്രാർത്ഥം 11 —** "യാതൊന്നിന് കാമം തന്നെ ആയതനമാണോ ഹൃദയം ലോകമാണോ മനസ്സ് ജ്യോതിസ്സാണോ ആ പുരുഷനെ സർവ്വ ആത്മാക്കൾക്കും പരായണമായി ആരറിയുന്നുവോ അവനാണറിയുന്നവൻ. യാജ്ഞവൽക്യ, (നീയാ പുരുഷനെ അറിയാതെ പണ്ഡിതനാണെന്നഭിമാനിക്കുകയാണ് )" "സർവ്വ ആത്മാക്കൾക്കും പരായണമായി നീ പറഞ്ഞ ആ പുരുഷനെ ഞാനറിയും. കാമമയനായ ഈ പുരുഷൻ യാതൊന്നോ അതു തന്നെയാണീ പുരുഷൻ. ശാകല്യ, ഇനിയും ചോദിച്ചോളൂ" "അതിന് ദേവത ഏതാണ് " എന്ന് . "സ്ത്രീകൾ" എന്നവൻ പറഞ്ഞു.

**ഭാഷ്യഃ 11 —** കാമ ഏവ യസ്യായതനം. സ്ത്രീവ്യതികരാഭിലാഷഃ കാമഃ കാമശരീര ഇത്യർത്ഥഃ ഹൃദയം

കാമം തന്നെ ആശ്രയമായത് സ്ത്രീ സംബന്ധകമായ അഭിലാഷമാണ് കാമം. കാമരൂപകമായ ശരീരമെന്നർത്ഥം.

ലോകോ ഹൃദയേന ബുദ്ധ്യാ പശ്യതി. യ ഏവായം കാമമയഃ പുരുഷോ | ധ്യാത്മമപി കാമമയ ഏവ. തസ്യ കാ ദേവതേതി സ്ത്രിയ ഇതി ഹോവാച. സ്ത്രീതോ ഹി കാമസ്യ ദീപ്തിർ—ജ്ജായതേ.

ഹൃദയമാണ് ലോകം. ഹൃദയത്താൽ, ബുദ്ധിയാൽ ആണ് കാണുന്നത് . അതാണ് കാമമയനായ പുരുഷൻ അധ്യാത്മമാണെങ്കിലും കാമമയൻ തന്നെയാണ് അതിൻെറ ദേവത ഏത് എന്നതിന് സ്ത്രീകൾ എന്നവൻ പറഞ്ഞു. സ്ത്രീകളിൽ നിന്നാണല്ലോ കാമത്തിന് ഉത്തേജനമുണ്ടാകുന്നത് .—

**മന്ത്രഃ 12 —** രൂപാണ്യേവ യസ്യായതനം ചക്ഷുർലോകോ മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യാത്സർവ്വ — സ്യാത്മനഃ പരായണം സ വൈ വേദിതാ സ്യാത് . യാജ്ഞവൽക്യ വേദ വാ അഹം തം പുരുഷം സർവ്വ — സ്യാത്മനഃ പരായണം യമാത്ഥ യ ഏവാസാവാദിത്യേ പുരുഷഃ സ ഏവ വദൈവ ശാകല്യ തസ്യ കാ ദേവതേതി സത്യമിതി ഹോവാച.

**മന്ത്രാർത്ഥം 12 —** "രൂപങ്ങൾ തന്നെ യാതൊന്നിനാശ്രയമാണോ ചക്ഷുസ്സ് ലോകമാണോ മനസ്സ് ജ്യോതിസ്സാണോ ആ പുരുഷനെ സർവ്വ ആത്മാക്കളുടെയും പരായണമായി ആരറിയുന്നുവോ അവനാണറിയുന്നവൻ. യാജ്ഞവൽക്യ, (നീയതിനെയറിയാതെ പണ്ഡിതനാണെന്നഭിമാനിക്കുകയാണ് )" "സർവ്വ ആത്മാക്കൾക്കും പരായണമായി നീ പറഞ്ഞ ആ പുരുഷനെ ഞാനറിയും. ആദിത്യനിലുള്ള ഈ പുരുഷൻ യാതൊന്നോ അതുതന്നെയാണത് . ശാകല്യ, ഇനിയും ചോദിച്ചോളൂ" "അതിനു ദേവതയേതാണ് " എന്ന് . "സത്യം" എന്നവൻ പറഞ്ഞു.

**ഭാഷ്യഃ 12 —** രൂപാണ്യേവ യസ്യായ—തനം. രൂപാണി ശുക്ലകൃഷ്ണാദീനി. യ ഏവാസാവാദിത്യേ പുരുഷഃ സർവ്വേഷാം ഹി രൂപാണാം വിശി—ഷ്ടം കാര്യമാദിത്യേ പുരുഷഃ തസ്യ കാ ദേവതേതി. സത്യമിതി ഹോ—വാച. സത്യമിതി ചക്ഷുരുച്യതേ. ചക്ഷുഷോ ഹ്യധ്യാത്മതഃ ആദി—ത്യസ്യാധിദൈവതസ്യ നിഷ്പത്തിഃ.

രൂപങ്ങൾ തന്നെ അതിനാശ്രയം. വെളുപ്പ് , കറുപ്പ് തുടങ്ങിയവായണ് രൂപങ്ങൾ. ആദിത്യനിലുള്ള ഈ പുരുഷൻ യാതൊന്നാണോ — എല്ലാ രൂപങ്ങൾക്കും വിശിഷ്ടമായ കാര്യം യാതൊന്നാണോ അതാദിത്യനിലുള്ള പുരുഷനാണ് . അതിൻെറ ദേവതയേതാണ് എന്ന് . "സത്യം" എന്നവൻ പറഞ്ഞു. സത്യമെന്നാൽ ചക്ഷുസ്സാണ് പറയപ്പെടുന്നത് . ചക്ഷുസ്സിൽ നിന്നാണ് അധ്യാത്മാവും അധിദൈവതവുമായ ആദിത്യൻെറ നിഷ്പത്തി.

**മന്ത്രഃ 13 —** ആകാശ ഏവ യസ്യായതനം ശ്രോത്രം ലോകോ മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യാത്സർവ്വസ്യാത്മനഃ പരായണം സ വൈ വേദിതാ

സ്യാത് . യാജ്ഞവൽക്യ, വേദ വാ അഹം തം പുരുഷം സർവ്വസ്യാത്മനഃ പരായണം യമാത്ഥ യ ഏവായം ശ്രൗത്രഃ പ്രാതിശ്രുത്ക്കഃ പുരുഷഃ സ ഏഷ വദൈവ ശാകല്യ തസ്യ കാ ദേവതേതി ദിശ ഇതി ഹോവാച.

**മന്ത്രാർത്ഥം 13 —** "ആകാശം തന്നെ യാതൊന്നിനാശ്രയമാണോ ശ്രോത്രം ലോകമാണോ മനസ്സു ജ്യോതിസ്സാണോ ആ പുരുഷനെ സർവ്വ ആത്മാക്കളുടേയും പരായണമായി ആരറിയുന്നുവോ അവനാണറിയുന്നത് . യാജ്ഞവൽക്യ, (നീ അതിനെ അറിയാതെ പണ്ഡിതനാണെന്നഭിമാനിക്കുകയാണ് )" "സർവ്വ ആത്മാക്കൾക്കും പരായണമായി നീ പറഞ്ഞ ആ പുരുഷനെ ഞാനറിയും. ശ്രോത്രസംബന്ധിയായ ഈ പ്രാതിശ്രുൽക്ക പുരുഷൻ യാതൊന്നോ അതുതന്നെയാണിത് . അല്ലയോ ശാകല്യ, ഇനിയും ചോദിച്ചോളൂ" "അതിന്റെ ദേവതയേതാണ് " "ദിക്കുകൾ" എന്നവൻ പറഞ്ഞു.

**ഭാഷ്യം 13 —** ആകാശ ഏവ യസ്യായതനം. യ ഏവായം ശ്രോത്രേ ഭവഃ ശ്രൗത്രഃ തത്രാപി പ്രതിശ്രവണ— വേലായാം വിശേഷതോ ഭവതീതി പ്രാതിശ്രുൽക്കസ്തസ്യ കാ ദേവ— തേതി. ദിശ ഇതി ഹോവാച. ദി— ഗ്ഭ്യോ ഹ്യസാവാധ്യാത്മികോ നി— ഷ്പദ്യതേ.

അതിന്റെ ആശ്രയം ആകാശം തന്നെ. ശ്രോത്രത്തിൽ ഭവിക്കുന്നത് ശ്രൗത്രം. അതിലും പ്രതിശ്രവണസമയത്ത് വിശേഷിച്ചും ഭവിക്കുന്നതിനാൽ പ്രാതിശ്രുൽക്കനാണ് . അതിന്റെ ദേവതയേതാണ് ? "ദിക്കുകൾ" എന്നവൻ പറഞ്ഞു. നിക്കുകളിൽ നിന്നാണ് ഈ അധ്യാത്മ പുരുഷൻ നിഷ്പന്നനാകുന്നത് .

**മന്ത്രഃ 14 —** തമ ഏവ യസ്യായതനം ഹൃദയം ലോകോ മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യാത്സർ— വ്വസ്യാത്മനഃ പരായണം സ വൈ വേദിതാ സ്യാത് . യാജ്ഞവൽക്യ വേദ വാ അഹം തം പുരുഷം സർവ്വ — സ്യാത്മനഃ പരായണം യമാത്ഥ യ ഏവായം ഛായാമയഃ പുരുഷഃ സ ഏഷ വദൈവ ശാകല്യ തസ്യ കാ ദേവ— തേതി മൃത്യുരിതി ഹോവാച.

**മന്ത്രാർത്ഥം 14 —** "തമസ്സുതന്നെ യാതൊന്നിനാശ്രയമാണോ ഹൃദയം ലോകമാണോ മനസ്സു ജ്യോതിസ്സാണോ ആ പുരുഷനെ സർവ്വ ആത്മാക്കളുടേയും പരായണമായി ആരറിയുന്നുവോ അവനാണറിയുന്നവൻ. യാജ്ഞവൽക്യ, (നീയതിനെ അറിയാതെ പണ്ഡിതനാണെന്നഭിമാനിക്കുകയാണ് )" "സർവ്വ ആത്മാക്കൾക്കും പരായണമായി നീ പറഞ്ഞ ആ പുരുഷനെ ഞാനറിയും. ഛായാമ

യനായ ഈ പുരുഷൻ യാതൊന്നോ അതുതന്നെ യാണത് . ശാകല്യ ഇനിയും ചോദിച്ചോളൂ" "അതിൻെറ ദേവതയേതാണ് " എന്ന് . "മൃത്യു" എന്നവൻ പറഞ്ഞു.

**ഭാഷ്യം 14** — തമ ഏവ യസ്യായതനം. തമ ഇതി ശാർവ്വരാദ്യന്ധകാരഃ പരിഗൃഹ്യതേ. അദ്ധ്യാത്മം ഛാ— യാമയോ [ജ്ഞാനമയഃ പുരുഷഃ. തസ്യ കാ ദേവതേതി. മൃത്യുരിതി ഹോവാച. മൃത്യുരധിദൈവതം തസ്യ നിഷ്പത്തികാരണം.

തമസ്സുതന്നെ അതിനാശ്രയം. തമസ്സെന്നാൽ രാത്രിയിലും മററുമുള്ള ഇരുട്ടാണ് ഗ്രഹിക്കപ്പെടേണ്ടത് . അധ്യാത്മമായത് ഛായാമയനും അജ്ഞാനമയനുമായ പുരുഷനാണ് . അതിനു ദേവതയേതാണ് . "മൃത്യു" എന്നവൻ പറഞ്ഞു. അധിദൈവമായ മൃത്യു തന്നെയാണ് അതിൻെറ നിഷ്പത്തിക്കു കാരണം.

**മന്ത്രഃ 15** — രൂപാണ്യേവ യസ്യായതനം ചക്ഷുർല്ലോകോ മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യാത്സർ— വ്വസ്യാത്മനഃ പരായണം സ വൈ വേദിതാ സ്യാത് . യാജ്ഞവൽക്യ വേദ വാ അഹം തം പുരുഷം സർവ്വ — സ്യാത്മനഃ പരായണം യമാത്ഥ യ ഏവായമാദർശേ പുരുഷഃ സ ഏഷ വദൈവ ശാകല്യ തസ്യ കാ ദേവ— തേത്യസുരിതി ഹോവാച.

**മന്ത്രാർത്ഥം15** — "രൂപം തന്നെ യാതൊന്നിനാശ്രയമാണോ ചക്ഷുസ്സ് ലോകമാണോ മനസ്സു ജ്യോതിസ്സാണോ ആ പുരുഷനെ സർവ്വാത്മാക്കളുടേയും പരായണമായി ആരറിയുന്നുവോ അവനാണറിയുന്നവൻ. യാജ്ഞവൽക്യ, (നീയതിനെയറിയാതെ പണ്ഡിതനാണെന്നഭിമാനിക്കുകയാണ് )" "സർവ്വാത്മാക്കൾക്കും പരായണമായി നീ പറയുന്ന ആ പുരുഷനെ ഞാനറിയും. കണ്ണാടിയിലുള്ള ഈ പുരുഷനേതാണോ അതാണത് . ശാകല്യ, ഇനിയും ചോദിച്ചോളൂ" "അതിൻെറ ദേവതയേതാണ് " "അസു" എന്നവൻ പറഞ്ഞു.

**ഭാഷ്യം 15** — രൂപാണ്യേവ യസ്യായ— തനം. പൂർവ്വം സാധാരണാനി രൂപാണ്യുക്താനി. ഇഹ തു പ്ര— കാശാനി വിശിഷ്ടാനി രൂപാണി ഗൃഹ്യന്തേ. രൂപായതനസ്യ ദേവസ്യ വിശേഷായതനം പ്രതിബിംബാ— ധാരമാദർശാദി. തസ്യ കാ ദേവതേതി അസുരിതി ഹോവാച. തസ്യ പ്രതിബിംബാഖ്യസ്യ പുരുഷസ്യ നി— ഷ്പത്തിരസോഃ പ്രാണാത് .

അതിനു രൂപങ്ങൾ തന്നെ ആശ്രയം. മുമ്പ് സാധാരണ രൂപങ്ങളെ പറഞ്ഞു. ഇപ്പോൾ പ്രകാശാത്മകങ്ങളായ വിശിഷ്ടരൂപങ്ങളെ ഗ്രഹിക്കണം. രൂപാശ്രയനായ ദേവന് വിശേഷാശ്രയമായിരിക്കുന്നത് പ്രതിബിംബത്തിനാധാരമായി ആദർശാദികളാണ് . അതിൻെറ ദേവതയേതാണ് ? "അസു" എന്നവൻ പറഞ്ഞു. പ്രതിബിംബമെന്നുപേരായ ആ പുരുഷൻെറ നിഷ്പത്തി അസുക്കളിൽ നിന്നാണ് , പ്രാണനിൽ നിന്നാണ് .

**മന്ത്രഃ 16 —** ആപ ഏവ യസ്യായതനം ഹൃദയം ലോകോ മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യാത്സർ—വ്വസ്യാത്മനഃ പരായണം സ വൈ വേദിതാ സ്യാത് . യാജ്ഞവൽക്യ വേദ വാ അഹം തം പുരുഷം സർവ്വ — സ്യാത്മനഃ പരായണം യമാത്ഥ യ ഏവായമപ്സു പുരുഷഃ സ ഏഷ വദൈവ ശാകല്യ തസ്യ കാ ദേവതേതി വരുണ ഇതി ഹോവാച.

**മന്ത്രാർത്ഥം 16 —** "ജലം തന്നെ യാതൊന്നിനാശ്രയമാ—ണോ ഹൃദയം ലോകമാണോ മനസ്സു ജ്യോതിസ്സാണോ ആ പുരുഷനെ സർവ്വ ആത്മാക്കളുടേയും പരായണമായി ആരറിയുന്നുവോ അവനാണറിയുന്നവൻ. യാജ്ഞ—വൽക്യ, (നീയതിനെ അറിയാതെ പണ്ഡിതനെന്നഭി — മാനിക്കുകയാണ് )" "സർവ്വ ആത്മാക്കൾക്കും പരാ—യണമായി നീ പറയുന്ന ആ പുരുഷനെ ഞാനറിയും. ജലത്തിലുള്ള പുരുഷൻ യാതൊന്നോ അതുതന്നെ — യാണത് . ശാകല്യ, ഇനിയും ചോദിച്ചോളൂ" "അതിൻെറ ദേവതയേതാണ് ?" "വരുണൻ" എന്നവൻ പറഞ്ഞു.

**ഭാഷ്യഃ 16 —** ആപ ഏവ യസ്യ ആയതനം. സാധാരണാഃ സർവ്വാ ആപ ആയതനം, വാപീ കൂപത—ഡാകാദ്യാശ്രയാസ്വപ്സു വിശേ—ഷാവസ്ഥാനം. തസ്യ കാ ദേവ—തേതി. വരുണ ഇതി. വരുണാത്സം—ഘാതകർത്രോ്യ / ധ്യാത്മമാപ ഏവ വാപാദ്യപാം നിഷ്പത്തികാരണം.

അതിന് ജലം തന്നെ ആശ്രയം. സാധാരണമായ എല്ലാ ജലങ്ങളും ആശ്ര യമാണ് . കുളം, കിണർ, തടാകം എന്നിവ യിലെ ജലത്തിലാണ് വിശേഷിച്ചും അവ സ്ഥാനം. അതിനേതാണ് ദേവത? വരു ണനാണ് . വരുണനിൽ നിന്നും സംഘാത ത്തെ ചെയ്യുന്ന അദ്ധ്യാത്മ ജലം തന്നെ യാണ് കുളം മുതലായവയി ലെ ജലത്തി ൻെറ നിഷ്പത്തിക്ക് കാരണം.

**മന്ത്രഃ 17 —** രേത ഏവ യസ്യായതനം ഹൃദയം ലോകോ മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യാത്സർ—വ്വസ്യാത്മനഃ പരായണം സ വൈ വേദിതാ സ്യാത് . യാജ്ഞവൽക്യ, വേദ വാ അഹം തം പുരുഷം സർവ്വ — സ്യാത്മനഃ പരായണം യമാത്ഥ യ ഏവായം പുത്രമയഃ പുരുഷഃ സ ഏഷ വദൈവ ശാകല്യ തസ്യ കാ ദേവതേതി പ്രജാപതിരിതി ഹോവാച.

**മന്ത്രാർത്ഥം 17 —** "രേതസ്സു തന്നെ യാതൊന്നിനാശ്രയ—മാണോ ഹൃദയം ലോകമാണോ മനസ്സു ജ്യോതിസ്സാണോ ആ പുരുഷനെ സർവ്വ ആത്മാക്കളുടേയും പരായണമായി ആരറിയുന്നുവോ അവനാണറിയുന്നവൻ. യാജ്ഞ—വൽക്യ, (നീയതിനെ അറിയാതെ പണ്ഡിതനെന്നഭിമാ—

നിക്കുകയാണ് )" "സർവ്വ ആത്മാക്കൾക്കും പരായണനായി നീ പറയുന്ന ആ പുരുഷനെ ഞാനറിയും. ഈ പുത്രമയനായ പുരുഷൻ ഏതാണോ അതാണത്. ശാകല്യ, ഇനിയും ചോദിച്ചോളൂ" "അതിൻെറ ദേവത ഏതാണ് ?" "പ്രജാപതി" എന്നവൻ പറഞ്ഞു.

**ഭാഷ്യം17** — രേത ഏവ യസ്യായതനം. യ ഏവായം പുത്രമയോ വിശേഷായതനം രേത ആയതനസ്യ, പുത്രമയ ഇതി ച അസ്ഥിമജ്ജാശുക്രാണി പിതുർജാതാനി. തസ്യ കാ ദേവതേതി? പ്രജാപതിരിതി ഹോവാച. പ്രജാപതിഃ പിതോച്യതേ. പിതൃതോ ഹി പുത്രസ്യോൽപ്പത്തിഃ.

രേതസ്സു തന്നെ അതിനാശ്രയം. പുത്രമയമായ വിശേഷായതനം യാതൊന്നോ അതിന് രേതസ്സാണാശ്രയം. പുത്രമയമെന്നതിന് അസ്ഥിമജ്ജാശുക്ലമെന്നിവ പിതാവിൽ നിന്നുണ്ടായതെന്നർത്ഥം. അതിൻെറ ദേവതയേതാണ് ? പ്രജാപതി എന്നവൻ പറഞ്ഞു. പ്രജാപതി പിതാവാണെന്നു പറയപ്പെടുന്നു. പിതാവിൽ നിന്നാണല്ലോ പുത്രൻെറ ഉൽപ്പത്തി.

അഷ്ടധാ ദേവലോകപുരുഷഭേദേന ത്രിധാ ത്രിധാ ആത്മാനം പ്രവിഭജ്യാവസ്ഥിത ഏകൈകോ ദേവഃ പ്രാണഭേദ ഏവോപാസനാർത്ഥം വ്യപദിഷ്ടഃ. അധുനാ ദിഗ് — വിഭാഗേന പഞ്ചധാ പ്രവിഭക്തസ്യ ആത്മന്യുപസംഹാരാർത്ഥമാഹ. തൂഷ്ണീംഭൂതം ശാകല്യം യാജ്ഞവൽക്യോ ഗ്രഹേണേവാവേശയന്നാഹ

ഓരോരോ ദേവതകളും ദേവൻ, ലോകം, പുരുഷൻ എന്നീ ഭേദങ്ങളോടെ മുമ്മൂന്നായി വിഭജിക്കപ്പെട്ട് എട്ടു വിധത്തിൽ സ്ഥിതിചെയ്യുന്നു. പ്രാണഭേദം മാത്രമാണ് ഉപാസനക്കായി വ്യപദേശിക്കപ്പെട്ടത്. ഇനി ദിഗ് വിഭാഗം വഴി അഞ്ചായി വിഭജിക്കപ്പെട്ടിരിക്കുന്ന ആ പ്രാണൻെറ ആത്മാവിലുള്ള ഉപസംഹാരത്തിനായി പറയുന്നു. മിണ്ടാതായ ശാകല്യനോട് ഗ്രഹാവിഷ്ടനെന്നപോലെ യാജ്ഞവൽക്യൻ പറഞ്ഞു.

**മന്ത്രഃ 18** —ശാകല്യേതി ഹോവാച യാജ്ഞവൽക്യസ്ത്വാം സ്വിദിമേ ബ്രാഹ്മണാ അംഗാരാപക്ഷയണമക്രതാ൩ ഇതി.

**മന്ത്രാർത്ഥം 18**— "ശാകല്യ" എന്നുവിളിച്ച് യാജ്ഞവൽക്യൻ പറഞ്ഞു. "ഈ ബ്രാഹ്മണർ തീർച്ചയായും നിന്നെ തീയിലിട്ട് ചുടാൻ തുടങ്ങുകയാണ് ". എന്ന് .

**ഭാഷ്യഃ 18** — ശാകല്യേതി ഹോവാച യാജ്ഞവൽക്യഃ ത്വാം സ്വിദിതി വിതർക്കേ ഇമേ നൂനം ബ്രാഹ്മണാഃ അംഗാരാവക്ഷയണം — അംഗാരാ അവക്ഷീയന്തേ യസ്മിൻ സംദംശാദൗ തദംഗാരാവക്ഷയണം — തന്നൂനം ത്വാമക്രത കൃതവന്തോ ബ്രാഹ്മണാഃ, ത്വം തു തന്ന ബുദ്ധ്യസേ ആത്മാനം മയാ ദഹ്യമാനമിത്യഭിപ്രായഃ.

ശാകല്യ എന്നിങ്ങിനെ യാജ്ഞവൽകൃൻ പറഞ്ഞു. നിന്നെ — സ്വിദ് എന്നത് വിതർക്കത്തിലാണ് — ഈ ബ്രാഹ്മണർ അംഗരാവക്ഷയണം — കുടിലും മററും തീയിലിടുന്നതുപോലെ തീയിലിടുന്നതാണ് അംഗരാവക്ഷയണം — ചെയ്യാൻ കാത്തിരിക്കുകയാണ് . എന്നാൽ ദഹിപ്പിക്കപ്പെടുന്ന നിന്നെ നീ അറിയുന്നില്ല എന്നാണഭിപ്രായം.

**മന്ത്രഃ 19 —** യാജ്ഞവൽക്യേതി ഹോവാച ശാകല്യോ യദിദം കുരുപഞ്ചാലാനാം ബ്രാഹ്മണാനത്യവാദീഃ കിം ബ്രഹ്മ വിദ്വാനിതി ദിശോ വേദ സദേവാഃ സപ്രതിഷ്ഠാ ഇതി യദ്ദിശോ വേത്ഥ സദേവാഃ സപ്രതിഷ്ഠാഃ.

**മന്ത്രാർത്ഥം 19 —** "യാജ്ഞവൽക്യ", എന്നിങ്ങിനെ ശാകല്യൻ പറഞ്ഞു. "നീ ഈ കുരുപാഞ്ചാലദേശത്തുള്ള ബ്രാഹ്മണരെ ആക്ഷേപിക്കുകയാണ് . നീ ബ്രഹ്മവേത്താവാണെന്ന് വിചാരിക്കുന്നുണ്ടോ?" എന്ന് . "ദേവന്മാരോടും പ്രതിഷ്ഠകളോടും കൂടിയ ദിക്കുകളെ ഞാനറിയും" എന്ന് . "ദേവന്മാരോടും പ്രതിഷ്ഠകളോടും കൂടിയ ദിക്കുകളെ നീയറിയുമെങ്കിൽ.."

**ഭാഷ്യഃ 19 —** യാജ്ഞവൽക്യേതി ഹോവാച ശാകല്യഃ. യദിദം കുരു— പഞ്ചാലാനാം ബ്രാഹ്മണാ— നത്യവാദീഃ, അത്യുക്തവാനസി, സ്വയം ഭീതാസ്ത്വാമംഗാരാവക്ഷ— യണം കൃതവന്ത ഇതി. കിം ബ്രഹ്മ വിദ്വാൻ സന്നേവമധിക്ഷിപസി ബ്രാഹ്മണാൻ. യാജ്ഞവൽക്യ ആഹ — ബ്രഹ്മവിജ്ഞാനം താവ— ദിദം മമ. കിം തത് ? ദിശോ വേദ, ദിഗ്വിഷയം വിജ്ഞാനം ജാനേ. തച്ച ന കേവലം ദിശ ഏവ, സദേവാ ദേവൈഃ സഹ ദിഗധിഷ്ഠാതൃഭിഃ കിംച സപ്രതിഷ്ഠാഃ പ്രതിഷ്ഠാ— ഭിർച സഹ ഇതര ആഹ. യദ്യദി ദിശോ വേത്ഥ സദേവാഃ, സപ്രതി— ഷ്ഠാ ഇതി. സഫലം യദി വിജ്ഞാനം ത്വയാ പ്രതിജ്ഞാതം.—

"യാജ്ഞവൽക്യ" എന്നിങ്ങിനെ ശാകല്യൻ പറഞ്ഞു. "നീയീ കുരുപാഞ്ചാലരായ ബ്രാഹ്മണരെ ആക്ഷേപിച്ചു തിരസ്കരിക്കുന്നു. അതാണ് സ്വയംഭീതരായി അവർ നിന്നെ ഒരു കൊടിലുപോലെ തീയിലിടുമെന്നു പറഞ്ഞത് . നീ ബ്രഹ്മവേത്തായിട്ടാണോ ബ്രാഹ്മണരെ ഇങ്ങിനെ അധിക്ഷേപിക്കുന്നത് " യാജ്ഞവൽക്യൻ പറഞ്ഞു "എന്റെ ബ്രഹ്മവിജ്ഞാനം ഇത്രമാത്രമാണ് ". അതെന്താണ് ? ദിക്കുകളെ അറിയും — ദിഗ്സംബന്ധിയായ വിജ്ഞാനമെനിക്കുണ്ട് . കേവലം ദിഗ് സംബന്ധിമാത്രമല്ല. ദിക്കിന്റെ അധിഷ്ഠാനമായ ദേവതകളോടും പ്രതിഷ്ഠയോടുംകൂടിയതാണ് . മററയാൾ പറഞ്ഞു. ദേവന്മാരോടും പ്രതിഷ്ഠയോടും കൂടിയ ദിക്കകളെപ്പററി നീയറിയുമെങ്കിൽ നിന്റെ വിജ്ഞാനത്തെക്കുറിച്ചുള്ള പ്രതിജ്ഞ സഫലമാണ് .—

**മന്ത്രഃ 20 —** കിംദേവതോ / സ്യാം പ്രാച്യാം ദിശ്യസീത്യാ— ദിത്യദേവത ഇതി സ ആദിത്യഃ കസ്മിൻ പ്രതിഷ്ഠിത ഇതി ചക്ഷുഷീതി കസ്മിന്നു ചക്ഷുഃ പ്രതിഷ്ഠിതമിതി രൂപേഷ്വിതി ചക്ഷുഷാ ഹി രൂപാണി പശ്യതി കസ്മിന്നു രൂപാണി പ്രതിഷ്ഠിതാനീതി ഹൃദയ ഇതി ഹോവാച ഹൃദയേന ഹി രൂപാണി ജാനാതി ഹൃദയേ ഹ്യേവ രൂ— പാണി പ്രതിഷ്ഠിതാനി ഭവന്തീത്യേവമേവൈതദ്യാജ്ഞ— വൽക്യ.

**മന്ത്ര 20 —** "ഈ കിഴക്കു ദിക്കിൽ നീ യേതു ദേവതയോടു

കൂടിയവനാണ് " എന്ന് . "ആദിത്യദേവതയോടു കൂടിയ വൻ" എന്ന് . "ആദിത്യൻ എന്തിൽ പ്രതിഷ്ഠിതമായിരിക്കു ന്നു" എന്ന് . "ചക്ഷുസ്സിൽ" എന്ന് . "ചക്ഷുസ്സ് ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നു" എന്ന് . "രൂപങ്ങളിൽ" എന്ന് . ചക്ഷുസ്സുകൊണ്ടാണല്ലോ രൂപങ്ങളെ കാണുന്നത് . "എന്തിൽ രൂപങ്ങൾ പ്രതിഷ്ഠിതങ്ങളായിരിക്കുന്നു" എന്ന് . "ഹൃദയത്തിൽ" എന്ന് . ഹൃദയം വഴിയാണല്ലോ രൂപങ്ങളെ അറിയുന്നത് . ഹൃദയത്തിൽത്തന്നെയാണ് രൂപങ്ങൾ പ്രതിഷ്ഠിതങ്ങളായി ഭവിക്കുന്നത് എന്ന് . "യാജ്ഞ വൽക്യ, അതു ശരിയാണ് ".

**ഭാഷ്യ: 20**— കിം ദേവതഃ കാ ദേവ— താസ്യ തവ ദിഗ്ഭൂതസ്യ. അസൗ ഹി യാജ്ഞവൽക്യോ ഹൃദയ— മാത്മാനം ദിക്ഷു പഞ്ചധാ വിഭക്തം ദിഗാത്മഭൂതം, തദ് ദ്വാരേണ സർ— വ്വം ജഗദാത്മത്വേനോപഗമ്യ, അ— ഹമസ്മി ദിഗാത്മേതി വ്യവസ്ഥി— തഃ. പൂർവ്വാഭിമുഖഃ — സ പ്രതി— ഷ്ഠാവചനാത് യഥാ യാജ്ഞ— വൽക്യസ്യ പ്രതിജ്ഞാ തഥൈവ പൃച്ഛതി കിം ദേവതസ്ത്വമസ്യാം ദിശ്യസീതി.

നീ ഏതുദേവതയോടുകൂടിയ വനാണ് , ദിഗ് രൂപത്തിൽ സ്ഥിതി ചെയ്യുന്ന നിൻെറ ദേവതയേതാണ് ? ആ യാജ്ഞവൽക്യൻ ദിക്കുകളിൽ അഞ്ചായി വിഭജിക്കപ്പെട്ട് ഹൃദയഗതമായിരിക്കുന്ന ആത്മാവിനെ ദിഗാത്മസ്വരൂപനാണെ ന്നറിഞ്ഞ് അതുവഴി ജഗത്തിനെയെല്ലാം ആത്മഭാവത്തിൽ കണ്ട് ഞാൻ ദിഗ് സ്വ രൂപനാണെന്ന നിലക്ക് വർത്തിക്കുക യാണ് . അദ്ദേഹം പൂർവ്വാഭിമുഖനായി പ്രതിഷ്ഠാസഹിതം ദിക്കുകളെ അറിയാ മെന്നു പറഞ്ഞ് അതനുസരിച്ച് ചോദി ക്കുന്നു — ഈ ദിക്കിൽ നീ ഏതു ദേവത യോടു കൂടിയവനാണ് എന്ന് .

സർവ്വത്ര ഹി വേദേ യാം യാം ദേവതാമുപാസ്തേ ഇഹൈവ തദ്ഭൂതസ്താം താം പ്രതിപദ്യത ഇതി. തഥാ ച വക്ഷ്യതി "ദേവോ ഭൂത്വാ ദേവാനപ്യേതി" (ബൃ. ഉ. 4. 1— 2) ഇതി. അസ്യാം പ്രാച്യാം കാ ദേവതാ ദിഗാത്മനസ്തവാധി— ഷ്ഠാത്രീ, കയാ ദേവതയാ ത്വം പ്രാ— ചീദിഗ് രൂപേണ സമ്പന്ന ഇത്യർത്ഥ.

വേദത്തിലുള്ള ഏതേതു ദേവ തയെ ഒരാളുപാസിക്കുന്നുവോ അതാതി നെ തദ്രൂപമായി ഇവിടെത്തന്നെ അയാൾ പ്രാപിക്കുന്നു. "ദേവനായി ദേവനിൽ ലയിക്കുന്നു" എന്നിനി പറയുന്നുമുണ്ട് . ദിഗ് രൂപനായ നിനക്ക് ഈ കിഴക്കു ദിക്കിൻെറ അധിഷ്ഠാനമായ ദേവതയേ താണ് ? ഏതുദേവതാരൂപത്തിലാണ് നീ കിഴക്കാകുന്ന രൂപത്തിൽ സമ്പന്നനാ യിരിക്കുന്നത് എന്നർത്ഥം.

ഇതര ആഹ — ആദിത്യദേവത ഇതി. പ്രാച്യാം ദിശി മമ ആദിത്യോ ദേവതാ സോ ഽ ഹമാദിത്യദേവതഃ. സദേവാ ഇത്യേതദുക്തം, സപ്രതി— ഷ്ഠാ ഇതി തു വക്തവ്യമിത്യാഹ — സ ആദിത്യഃ കസ്മിൻ പ്രതിഷ്ഠിത ഇതി. ചക്ഷുഷീതി. അധ്യാത്മത—

മററയാൾ പറഞ്ഞു — ആദിത്യ ദേവതയോടുകൂടിയവൻ എന്ന് . കിഴക്കു ദിക്കിൽ എൻെറ ദേവത ആദിത്യനാണ് . ആ ഞാൻ ആദിത്യ ദേവതയോടുകൂടിയ വനാണ് . സദേവമായതാണിത് എന്നു പറഞ്ഞു. സപ്രതിഷ്ഠമാണെന്നാകട്ടെ പറയണമെന്നുവച്ച് പറയുന്നു— ആ ആദിത്യൻ ഏതിൽ പ്രതിഷ്ഠിതമാണ്

ശ്ചക്ഷുഷ ആദിത്യോ നിഷ്പന്ന ഇതി ഹി മന്ത്രബ്രാഹ്മണവാദാഃ "ചക്ഷോഃ സൂര്യോ അജായത" (യജു. 31. 12) "ചക്ഷുഷ ആദിത്യഃ" (ഐ. ഉ. 1. 4) ഇത്യാദയഃ കാര്യം ഹി കാരണേ പ്രതിഷ്ഠിതം ഭവതി.

എന്ന് . ചക്ഷുസ്സിൽ എന്ന് . അധ്യാത്മമായി ആദിത്യൻ ചക്ഷുസ്സിൽ നിന്നാണുണ്ടായതെന്നു തന്നെ മന്ത്ര ബ്രാഹ്മണ വാദങ്ങളുണ്ടല്ലോ. "ചക്ഷുസ്സിൽ നിന്നും സൂര്യനുണ്ടായി" "ചക്ഷുസ്സിൽ നിന്നാണാദിത്യൻ" എന്നീ വാക്യങ്ങളുണ്ട് . കാര്യം കാരണത്തിൽ പ്രതിഷ്ഠിതമാണല്ലോ.

കസ്മിന്നു ചക്ഷുഃ പ്രതിഷ്ഠിതമിതി. രൂപേഷ്വിതി. രൂപഗ്രഹണായ ഹി രൂപാത്മകം ചക്ഷു രൂപേണ പ്രയുക്തം. യൈർഹി രൂപൈഃ പ്രയുക്തം തൈരാത്മഗ്രഹണായാരബ്ധം ചക്ഷുഃ തസ്മാത് സാദിത്യം ചക്ഷുഃ സഹപ്രാച്യാ ദിശാ സഹ തത് സ്ഥൈഃ സർവ്വൈ രൂപേഷു പ്രതിഷ്ഠിതം.

ചക്ഷുസ്സ് ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നു എന്ന് . രൂപങ്ങളിൽ എന്ന് . രൂപഗ്രഹണത്തിനുതന്നെയാണ് രൂപാത്മകമായ ചക്ഷുസ്സ് രൂപത്താൽ പ്രേരിതമാകുന്നത് യാതൊരു രൂപങ്ങളാൽ പ്രയുക്തമാണോ അവയാൽ ചക്ഷുസ്സ് ആത്മഗ്രഹണത്തിന് തുനിയുന്നു. അതിനാൽ ചക്ഷുസ്സ് ആദിത്യനോടു കൂടി കിഴക്കുദിക്കും അതിൽ സ്ഥിതിചെയ്യുന്ന എല്ലാ പദാർത്ഥങ്ങളുമടക്കം രൂപത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

ചക്ഷുഷാ സഹ പ്രാചീ ദിക് സർവ്വാ രൂപഭൂതാ താനി ച കസ്മിന്നു രൂപാണി പ്രതിഷ്ഠിതാനീതി. ഹൃദയ ഇതി ഹോവാച ഹൃദയാരബ്ധാനി രൂപാണി. രൂപാകാരേണ ഹി ഹൃദയം പരിണതം. യസ്മാത് ഹൃദയേന ഹി രൂപാണി സർവ്വോ ലോകോ ജാനാതി. ഹൃദയമിതി ബുദ്ധിമനസീ ഏകീകൃത്യ നിർദ്ദേശഃ. തസ്മാത് ഹൃദയേ ഹ്യേവ രൂപാണി പ്രതിഷ്ഠിതാനി. ഹൃദയേന ഹി സ്മരണം ഭവതി രൂപാണാം വാസനാത്മനാം . തസ്മാത് ഹൃദയേ രൂപാണി പ്രതിഷ്ഠിതാനീത്യർത്ഥഃ ഏവമേതൈതദ്യാജ്ഞവൽക്യ.

ചക്ഷുസ്സോടുകൂടിയ കിഴക്കുദിക്കെല്ലാം രൂപം മാത്രമാണ് . ആ രൂപങ്ങളേതിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഹൃദയത്തിൽ എന്നവൻ പറഞ്ഞു. രൂപങ്ങൾ ഹൃദയത്തിലാരംഭിക്കുന്നു. ഹൃദയം രൂപാകാരമായി പരിണമിക്കുകയാണ് . കാരണം ഹൃദയംകൊണ്ടുതന്നെയാണ് എല്ലാ ലോകങ്ങളും രൂപങ്ങളെ അറിയുന്നത് . ഹൃദയം എന്നിങ്ങിനെ ബുദ്ധിയെയും മനസ്സിനേയും കൂട്ടിച്ചേർത്തുപറഞ്ഞതാണ് . അതിനാൽ ഹൃദയത്തിൽത്തന്നെയാണ് രൂപങ്ങൾ പ്രതിഷ്ഠിതങ്ങളായിരിക്കുന്നത് . വാസനാത്മകങ്ങളായ രൂപങ്ങളുടെ സ്മരണം ഹൃദയംവഴി തന്നെ സംഭവിക്കുന്നു. അതിനാൽ ഹൃദയത്തിൽ രൂപങ്ങൾ പ്രതിഷ്ഠിതങ്ങളാണെന്നർത്ഥം. യാജ്ഞവൽക്യ, ഇതങ്ങിനെതന്നെയാണ് .

**മന്ത്രഃ 21 —** കിം ദേവതോ ƒ സ്യാം ദക്ഷിണായാം ദിശ്യസീതി യമദേവത ഇതി സ യമഃ കസ്മിൻ പ്രതിഷ്ഠിത ഇതി യജ്ഞ ഇതി കസ്മിന്നു യജ്ഞഃ പ്രതിഷ്ഠിത ഇതി ദക്ഷിണായാമിതി കസ്മിന്നു ദക്ഷിണാ പ്രതിഷ്ഠിതേതി ശ്രദ്ധായാമിതി യദാ ഹ്യേവ ശ്രദ്ധത്തേ ƒ ഥ ദക്ഷിണാം ദദാതി ശ്രദ്ധായാം ഹ്യേവ ദക്ഷിണാ പ്രതിഷ്ഠിതേതി കസ്മിന്നു ശ്രദ്ധാ പ്രതിഷ്ഠിതേതി ഹൃദയ ഇതി ഹോവാച

ഹൃദയേന ഹി ശ്രദ്ധാം ജാനാതി ഹൃദയേ ഹ്യേവ ശ്രദ്ധാ പ്രതിഷ്ഠിതാ ഭവതീത്യേവമേവൈതദ്യാജ്ഞവൽക്യ.

**മന്ത്രാർത്ഥം 21 —** "ഈ തെക്കുദിക്കിൽ നീയേതു ദേവതയോടുകൂടിയവനാണ് ?" എന്ന് . "യമദേവതയോടു കൂടിയവൻ" എന്ന് . "ആ യമൻ ഏതിൽ പ്രതിഷ്ഠിതനാണ് " എന്ന് . "യജ്ഞത്തിൽ" എന്ന് . "യജ്ഞം ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നു" എന്ന് . "ദക്ഷിണയിൽ" എന്ന് "ദക്ഷിണ ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നു" എന്ന് . "ശ്രദ്ധയിൽ" എന്ന് "എപ്പോളൊരാൾ ശ്രദ്ധിക്കുന്നുവോ അപ്പോഴാണ് ദക്ഷിണകൊടുക്കുന്നത് . ശ്രദ്ധയിൽത്തന്നെയാണ് ദക്ഷിണ പ്രതിഷ്ഠിതമായിരിക്കുന്നത് " എന്ന് "ശ്രദ്ധ ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നു" എന്ന് "ഹൃദയത്തിൽ" എന്ന് അവൻ പറഞ്ഞു. "ഹൃദയംവഴിയാണ് ശ്രദ്ധയെ അറിയുന്നത് . ഹൃദയത്തിൽത്തന്നെയാണ് ശ്രദ്ധ പ്രതിഷ്ഠിതമായിരിക്കുന്നത് " "യാജ്ഞവൽക്യ, ഇതങ്ങിനെ തന്നെയാണ് .

ഭാഷ്യഃ 21 — കിം ദേവതോ ∫ സ്യാം ദക്ഷിണായാം ദിശ്യസീതി പൂർവ്വവത് . ദക്ഷിണായാം ദിശി കാ ദേവതാ തവ. യമദേവത ഇതി. യമോ ദേവതാ മമ ദക്ഷിണാദിഗ്ഭൂതസ്യ. സ യമഃ കസ്മിൻ പ്രതിഷ്ഠിത ഇതി. യജ്ഞേ ഇതി. യജ്ഞേ കാരണേ പ്രതിഷ്ഠിതോ യമഃ സഹ ദിശാ. കഥം പുനർയജ്ഞസ്യ കാര്യം യമ ഇത്യുച്യതേ — ഋത്വിഗ് ഭിർന്നിഷ്പാദിതോ യജ്ഞോ ദക്ഷിണായാ യജമാനസ്തേഭ്യോ യജ്ഞം നിഷ്ക്രീയ തേന യജ്ഞേന ദക്ഷിണാം ദിശം സഹ യമേനാഭിജയതി. തേന യജ്ഞേ യമഃ കാര്യത്വാത് പ്രതിഷ്ഠിതഃ സഹ ദക്ഷിണയാ ദിശാ.

ദക്ഷിണദിക്കിൽ നീയേതു ദേവതയോടുകൂടിയവനാണ് എന്നെല്ലാം മുൻ പറഞ്ഞപോലെ.— ദക്ഷിണദിക്കിൽ നിനക്കേതു ദേവതയാണുള്ളത് എന്നർത്ഥം. യമദേവതയോടുകൂടിയവനാണ് . ദക്ഷിണദിക്കാകുന്ന രൂപത്തോടു കൂടിയ എനിക്ക് യമനാണ് ദേവത. ആ യമൻ ഏതിൽ പ്രതിഷ്ഠിതനാണ് ? എന്ന് . യജ്ഞത്തിൽ എന്ന് . ദിക്കോടുകൂടിയ കാരണമായ യജ്ഞത്തിൽ പ്രതിഷ്ഠിതനാണ് യമൻ യമനെങ്ങിനെ യജ്ഞത്തിന് കാര്യമാകുന്നു എന്നു പറയുന്നു — യജ്ഞം ഋത്വിക്കുകൾ വഴി ചെയ്യപ്പെടുന്നതാണ് . യജമാനൻ ദക്ഷിണയോടുകൂടി അവരുടെ സഹായത്താൽ യജ്ഞം ചെയ്ത് ആ യജ്ഞവഴി യമനോടു കൂടിയ ദക്ഷിണദേശത്തെ കീഴടക്കുന്നു. അതിനാൽ യജ്ഞത്തിൽ യമൻ കാര്യത്വം വഴി പ്രതിഷ്ഠിതനാണ് . ദക്ഷിണദിക്കോടുകൂടി എന്നർത്ഥം.

കസ്മിന്നു യജ്ഞഃ പ്രതിഷ്ഠിത ഇതി. ദക്ഷിണായാമിതി — ദക്ഷിണയാ സ നിഷ്ക്രീയതേ തേന ദക്ഷിണാകാര്യം യജ്ഞഃ . കസ്മിന്നു ദക്ഷിണാ പ്രതിഷ്ഠിതേതി. ശ്രദ്ധാ—

യജ്ഞം ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . ദക്ഷിണയിൽ എന്ന് — കാരണം ദക്ഷിണയോടുകൂടിയാണതു ചെയ്യപ്പെടുന്നത് . അതിനാൽ യജ്ഞം ദക്ഷിണയുടെ കാര്യമാണ് . ദക്ഷിണ ഏതിൽ

യാമിതി. ശ്രദ്ധാനാമ ദിത്സുത്വം ആ— സ്തികൃബുദ്ധിർഭക്തിസഹിതാ. കഥം തസ്യാം പ്രതിഷ്ഠിതാ ദക്ഷി— ണാ? യസ്മാദ്യദാ ഹ്യേവ ശ്രദ്ധത്തേ ƒ ഥ ദക്ഷിണാം ദദാതി, നാശ്രദ്ദധദ്— ക്ഷിണാം ( ദാതി. തസ്മാദ് ശ്രദ്ധാ— യാം ഹ്യേവ ദക്ഷിണാ പ്രതിഷ്ഠി— തേതി.

പ്രതിഷ്ഠിതമാണ് എന്ന് . ശ്രദ്ധ യിൽ എന്ന് . ശ്രദ്ധയെന്നാൽ ആസ്തികൃ ബുദ്ധിയോടും ഭക്തിയോടും കൂടിയ ദാനത്തിനുള്ള ഇച്ഛയാണ് . ദക്ഷിണ അതിലെങ്ങിനെ പ്രതിഷ്ഠിതമായിരിക്കു ന്നു? എങ്ങിനെയെന്നാൽ ശ്രദ്ധയുള്ള പ്പോഴേ ദക്ഷിണ കൊടുക്കുന്നുള്ള, ശ്രദ്ധ യില്ലാത്തപ്പോൾ ദക്ഷിണ കൊടുക്കുന്നില്ല. അതിനാൽ ശ്രദ്ധയിൽ തന്നെയാണ് ദക്ഷിണ പ്രതിഷ്ഠിതമായിരിക്കുന്നത് .

കസ്മിന്നു ശ്രദ്ധാ പ്രതിഷ്ഠി— തേതി. ഹൃദയ ഇതി ഹോവാച. ഹൃദയസ്യ ഹി വൃത്തിഃ ശ്രദ്ധാ യസ്മാത് ഹൃദയേന ഹി ശ്രദ്ധാം ജാനാതി. വൃത്തിശ്ച വൃത്തിമതി പ്രതിഷ്ഠിതാ ഭവതി. തസ്മാത് ഹൃദയേ ഹ്യേവ ശ്രദ്ധാ പ്രതി— ഷ്ഠിതാ ഭവതീതി. ഏവമേവൈത— ദ്യാജ്ഞവൽക്യ.

ഏതിലാണ് ശ്രദ്ധ പ്രതിഷ്ഠിത മായിരിക്കുന്നത് എന്ന് . ഹൃദയത്തിലെ ന്ന് അവൻ പറഞ്ഞു. ഹൃദയവൃത്തിയാ ണല്ലോ ശ്രദ്ധ. കാരണം ഹൃദയത്താൽ തന്നെയാണ് ശ്രദ്ധയെ അറിയുന്നത് വൃത്തി വൃത്തിമാനിലാണ് പ്രതിഷ്ഠിത മായിരിക്കുന്നത് . അതിനാൽ ശ്രദ്ധ ഹൃദ യത്തിൽത്തന്നെ പ്രതിഷ്ഠിതമായിരിക്കു ന്നു എന്ന് . യാജ്ഞവൽക്യ, അതങ്ങിനെ ത്തന്നെയാണ് .

**മന്ത്രഃ 22 —** കിം ദേവതോ ƒ സ്യാം പ്രതീച്യാം ദിശ്യസീതി വരുണദേവത ഇതി സ വരുണഃ കസ്മിൻ പ്രതിഷ്ഠിത ഇത്യപ്സ്വിതി കസ്മിന്ന്വാപഃ പ്രതിഷ്ഠിതാ ഇതി രേതസീതി കസ്മിന്നു രേതഃ പ്രതിഷ്ഠിതമിതി ഹൃദയ ഇതി തസ്മാദപി പ്രതിരൂപം ജാതമാഹുർഹൃദയാദിവ സൃപ്തോ ഹൃദയാദിവ നിർമ്മിത ഇതി ഹൃദയേ ഹ്യേവ രേതഃ പ്രതിഷ്ഠിതം ഭവതീത്യേവമേവൈതദ്യാ— ജ്ഞവൽക്യ.

**മന്ത്രാർത്ഥം 22—** "ഈ പടിഞ്ഞാറു ദിക്കിൽ നീയേതു ദേവതയോടുകൂടിയവനാണ് " എന്ന് . "വരുണ ദേവത യോടുകൂടിയവൻ" എന്ന് . "ആ വരുണൻ ഏതിൽ പ്രതി ഷ്ഠിതനാണ് " എന്ന് . "ജലത്തിൽ" എന്ന് . "ജലം ഏ തിൽ പ്രതിഷ്ഠിതമാണ് " എന്ന് . "വീര്യത്തിൽ" എന്ന് . "വീര്യം ഏതിൽ പ്രതിഷ്ഠിതമാണ് " എന്ന് . "ഹൃദയ ത്തിൽ" എന്ന് . അതാണ് പിതാവിനനുരൂപനായുണ്ടായ പുത്രനെക്കുറിച്ച് "ഇവൻ പിതാവിൻെറ ഹൃദയത്തിൽ നിന്ന് ഉത്ഭവിച്ചവനാണ് , പിതാവിൻെറ ഹൃദയത്താൽ ത്തന്നെ നിർമ്മിതനാണ് " എന്നെല്ലാം ആളുകൾ പറയു ന്നത് . കാരണം വീര്യം ഹൃദയത്തിൽത്തന്നെ സ്ഥിതമാ യതാണ് എന്ന് . "യാജ്ഞവൽക്യ, അതങ്ങിനെ തന്നെ

**ഭാഷ്യഃ 22 —** കിം ദേവതോ ഽ സ്യാം പ്രതീച്യാം ദിശ്യസീതി. തസ്യാം വരുണോ ഽ ധിദേവതാ മമ. സ വരുണഃ കസ്മിൻ പ്രതിഷ്ഠിത ഇതി. അപ്സ്വിതി. അപാം ഹി വരുണഃ കാര്യം. "ശ്രദ്ധാ വാ ആപഃ" "ശ്രദ്ധാതോ വരുണമസൃജത" ഇതി ശ്രുതേഃ. കസ്മിന്ന്വാപഃ പ്രതിഷ്ഠിതാ ഇതി. രേതസീതി. "രേതസോ ഹ്യാപഃ സൃഷ്ടാഃ " ഇതി ശ്രുതേഃ.

കസ്മിന്നു രേതഃ പ്രതിഷ്ഠിതമിതി. ഹൃദയ ഇതി. യസ്മാത് ഹൃദയസ്യ കാര്യം രേതഃ കാമോ ഹൃദയസ്യ വൃത്തിഃ കാമിനോ ഹി ഹൃദയാദ്രേതോ ഽ ധിസ്കംദതി. തസ്മാദപി പ്രതിരൂപമനുരൂപം പുത്രം ജാതമാഹുഃ ലൗകികാഃ. — അസ്യ പിതുർഹൃദയാദിവായം പുത്രഃ സൃപ്തോ വിനിഃസൃതഃ, ഹൃദയാദിവ നിർമ്മിതഃ യഥാ സുവർണ്ണേന നിർമ്മിതഃ കുണ്ഡലഃ. തസ്മാത് ഹൃദയേ ഹ്യേവ രേതഃ പ്രതിഷ്ഠിതം ഭവതീതി. ഏവമേവൈതദ്യാജ്ഞവൽക്യ.

ഈ പടിഞ്ഞാറു ദിക്കിൽ നീയേതു ദേവതയോടു കൂടിയവനാണ് എന്ന്. അതിൽ വരുണനാണെന്റെ അധിദേവത. ആ വരുണൻ ഏതിൽ പ്രതിഷ്ഠിതനാണ് എന്ന്. ജലത്തിൽ എന്ന്. വരുണൻ ജലത്തിന്റെ കാര്യമാണല്ലോ "ശ്രദ്ധ തന്നെയാണ് ജലം" "ശ്രദ്ധകൊണ്ട് വരുണനെ സൃഷ്ടിച്ചു" എന്നെല്ലാം ശ്രുതിയുണ്ട്. "ജലം ഏതിൽ പ്രതിഷ്ഠിതമാണ് " എന്ന്. "രേതസ്സിൽ" എന്ന്. രേതസ്സിൽ നിന്നാണല്ലോ ജലം സൃഷ്ടിക്കപ്പെട്ടത് " എന്നു ശ്രുതിയുണ്ട്.

രേതസ്സ് ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നു എന്ന്. ഹൃദയത്തിൽ എന്ന്. കാരണം രേതസ്സ് ഹൃദയത്തിന്റെ കാര്യമാണ്. കാമം ഹൃദയത്തിന്റെ വൃത്തിയാണ്. കാമിയുടെ ഹൃദയത്തിൽ നിന്നാണല്ലോ രേതസ്സ് സ്ഖലിക്കുന്നത്. അതിനാൽ പ്രതിരൂപമായി, അനുരൂപമായി പുത്രൻ ജനിച്ചു കണ്ടിട്ട് ലൗകികന്മാർ പറയുന്നു — ഈ പിതാവിന്റെ ഹൃദയത്തിൽനിന്നാണ് ഈ പുത്രനുണ്ടായത്. സുവർണ്ണംകൊണ്ട് കുണ്ഡലമെന്നപോലെ ഹൃദയംകൊണ്ടാണ് ഈ പുത്രനെ നിർമ്മിച്ചത് എന്ന്. അതിനാൽ ഹൃദയത്തിൽത്തന്നെയാണ് രേതസ്സ് പ്രതിഷ്ഠിതമായിരിക്കുന്നത് എന്ന്. യാജ്ഞവൽക്യ, അതങ്ങിനെത്തന്നെയാണ്

**മന്ത്രഃ 23 —** കിം ദേവതോ ഽ സ്യാമുദീച്യാം ദിശ്യസീതി സോമദേവത ഇതി സ സോമഃ കസ്മിൻ പ്രതിഷ്ഠിത ഇതി ദീക്ഷായാമിതി കസ്മിന്നു ദീക്ഷാ പ്രതിഷ്ഠിതേതി സത്യ ഇതി തസ്മാദപി ദീക്ഷിതമാഹുഃ സത്യം വദേതി സത്യേ ഹ്യേവ ദീക്ഷാ പ്രതിഷ്ഠിതേതി കസ്മിന്നു സത്യം പ്രതിഷ്ഠിതമിതി ഹൃദയ ഇതി ഹോവാച. ഹൃദയേന ഹി സത്യം ജാനാതി ഹൃദയേ ഹ്യേവ സത്യം പ്രതിഷ്ഠിതം ഭവതീത്യേവമേവൈതദ്യാജ്ഞവൽക്യ.

**മന്ത്രാർത്ഥം 23 —** "ഈ വടക്കുദിക്കിൽ നീയേതു ദേവതയോടുകൂടിയവനാണ് " എന്ന്. "സോമദേവതയോടു കൂടിയവൻ" എന്ന്. "ആ സോമനേതിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത് " എന്ന്. "ദീക്ഷയി"ലെന്ന്. "ദീക്ഷ ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നു" എന്ന്. "സത്യത്തി"

ലെന്ന് . അതാണ് ദീക്ഷിതനോട് സത്യം പറയണമെന്നു പറയുന്നത് . കാരണം സത്യത്തിലാണ് ദീക്ഷ പ്രതിഷ്ഠിതമായിരിക്കുന്നത് എന്ന് . "സത്യം ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നു" എന്ന് . "ഹൃദയത്തിൽ" എന്നവൻ പറഞ്ഞു. "കാരണം ഹൃദയം വഴിയാണ് സത്യത്തെ ഒരാളറിയുന്നത് . അതിനാൽ ഹൃദയത്തിലാണ് സത്യം പ്രതിഷ്ഠിതമായിരിക്കുന്നത് ". "യാജ്ഞവൽക്യ, അതങ്ങിനെതന്നെയാണ് ".

**ഭാഷ്യ: 23** — കിംദേവതോ ऽ സ്യാമുദീച്യാം ദിശ്യസീതി. സോമദേവത ഇതിസോമ ഇതി ലതാം സോമം ദൈവതാം ചൈകീകൃത്യ നിർദ്ദേശഃ. സ സോമ കസ്മിൻ പ്രതിഷ്ഠിത ഇതി. ദീക്ഷായാമിതി. ദീക്ഷിതോ ഹി യജമാനഃ സോമം ക്രീണാതി. ക്രീതേന സോമേനേഷ്ട്വാ ജ്ഞാനവാനുത്തരാം ദിശം പ്രതിപദ്യതേ സോമദേവാധിഷ്ഠിതാം സൗമ്യാം.

വടക്കുദിക്കിൽ നീയേതു ദേവതയോടുകൂടിയവനാണ് എന്ന് . സോമദേവതയോടുകൂടിയവൻ എന്ന് — സോമമെന്നത് സോമലതയേയും സോമദേവതയേയും ചേർത്ത് പറയുന്നതാണ് . ആ സോമൻ ഏതിൽ പ്രതിഷ്ഠിതനാണ് എന്ന് . ദീക്ഷയിൽ എന്ന് . ദീക്ഷിതനായ യജമാനനാണല്ലോ സോമത്തെ ഭക്ഷിക്കുന്നത് . ഭക്ഷിച്ച സോമത്തോടും ഇഷ്ടിയോടുംകൂടി ജ്ഞാനവാനായി സോമദേവതയാൽ അധിഷ്ഠിതമായതും സോമസംബന്ധിയുമായ വടക്കു ദിക്കിനെ പ്രാപിക്കുന്നു.

കസ്മിന്നു ദീക്ഷാ പ്രതിഷ്ഠിതേതി. സത്യ ഇതി. കഥം? യസ്മാത്സത്യേ ദീക്ഷാ പ്രതിഷ്ഠിതാ, തസ്മാദപി ദീക്ഷിതമാഹുഃ സത്യം വദേതി. കാരണഭ്രേഷേ കാര്യഭ്രേഷഃ മാ ഭൂദിതി. സത്യേ ഹ്യേവ ദീക്ഷാ പ്രതിഷ്ഠിതേതി. കസ്മിന്നു സത്യം പ്രതിഷ്ഠിതമിതി. ഹൃദയ ഇതി ഹോവാച. ഹൃദയേന ഹി സത്യം ജാനാതി. തസ്മാത് ഹൃദയേ ഹ്യേവ സത്യം പ്രതിഷ്ഠിതം ഭവതീതി. ഏവമേവൈതദ്യാജ്ഞവൽക്യ.

ദീക്ഷ ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നു എന്ന് . സത്യത്തിലെന്ന് . അതെങ്ങിനെ? സത്യത്തിൽ ദീക്ഷ പ്രതിഷ്ഠിതമായതുകൊണ്ടാണ് ദീക്ഷിതനോട് സത്യം പറയണം എന്നുപറയുന്നത് . എന്തെന്നാൽ കാരണനാശം വഴി കാര്യനാശമുണ്ടാവരുത് . ദീക്ഷ സത്യത്തിൽ ത്തന്നെ പ്രതിഷ്ഠിതമായിരിക്കുന്നു. സത്യം ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . ഹൃദയത്തിലെന്നവൻ പറഞ്ഞു. ഹൃദയംവഴിയാണല്ലോ സത്യത്തെ അറിയുന്നത് . അതിനാൽ ഹൃദയത്തിലാണ് സത്യം പ്രതിഷ്ഠിതമായിരിക്കുന്നത് . യാജ്ഞവൽക്യ, ഇതങ്ങിനെ തന്നെയാണ് .

**മന്ത്രഃ 24** — കിം ദേവതോ ऽ സ്യാം ധ്രുവായാം ദിശ്യ — സീത്യഗ്നിദേവത ഇതി സോ ऽ ഗ്നി കസ്മിൻ പ്രതിഷ്ഠിത ഇതി വാചീതി കസ്മിന്നു വാഗ് പ്രതിഷ്ഠിതേതി ഹൃദയ ഇതി കസ്മിന്നു ഹൃദയം പ്രതിഷ്ഠിതമിതി.

**മന്ത്രാർത്ഥം 24**— ഈ ധ്രുവദേശത്ത് നീ ഏതു ദേവത

യോടുകൂടിയവനാണ് എന്ന് . അഗ്നിദേവതയോടുകൂടിയ വൻ എന്ന് . ആ അഗ്നി ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നു എന്ന് . വാക്കിൽ എന്ന് . വാക്ക് ഏതിൽ പ്രതിഷ്ഠിത മാണ് എന്ന് . ഹൃദയത്തിൽ എന്ന് . ഹൃദയം ഏതിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത് എന്ന് .

**ഭാഷ്യഃ 24** — കിം ദേവതോ ऽ സ്യാം ധ്രുവായാം ദിശ്യസീതി. മേരോഃ സമന്തതോ വസതാമവ്യഭിചാരാ-ദൂർധ്വാ ദിഗ് ധ്രുവേത്യുച്യതേ. അഗ്നിദേവത ഇതി. ഊർധ്വായാം ഹി പ്രകാശഭൂയസ്ത്വം പ്രകാശ-ശ്ചാഗ്നിഃ. സോ ऽ ഗ്നിഃ കസ്മിൻ പ്രതിഷ്ഠിത ഇതി, വാചീതതി കസ്മിന്നു വാക് പ്രതിഷ്ഠിതേതി. ഹൃദയ ഇതി.

ഈ ധ്രുവദേശത്ത് നീയേതു ദേവതയോടുകൂടിയവനാണ് എന്ന് . മേരുവിനുചുററും വസിക്കുന്നവർക്ക് മുകൾ പ്രദേശം അവ്യഭിചാരിതമായതിനാൽ ധ്രുവമെന്നു പറയുന്നു. അഗ്നി ദേവതയോടുകൂടിയവനാണ് എന്ന് . ഊർദ്ധ്വദേശത്ത് പ്രകാശബാഹുല്യമുണ്ട് . അഗ്നിക്കും പ്രകാശമുണ്ട് . ആ അഗ്നി ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . വാക്കിൽ എന്ന് . വാക്ക് ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . ഹൃദയത്തിൽ എന്ന് .

തത്ര യാജ്ഞവൽക്യഃ സർ-വ്വാസു ദിക്ഷു വിപ്രസൃതേന ഹൃദ-യേന സർവ്വാ ദിശ ആത്മ- ത്വേനാ-ഭിസമ്പന്നഃ സദേവാഃ സ പ്രതിഷ്ഠാ ദിശ ആത്മഭൂതാഃ തസ്യ നാമരൂപ-കർമ്മാത്മ ഭൂതസ്യ യാജ്ഞവൽക്യ-സ്യ യദ്രൂപം തത് പ്രാച്യാ ദിശാ സഹ ഹൃദയഭൂതം യാജ്ഞവൽക്യ-സ്യ. യത്കേവലം കർമ്മ പുത്രോ-ൽപ്പാദനലക്ഷണം ച ജ്ഞാനസഹി-തം ച സഹ ഫലേനാധിഷ്ഠാത്രീ-ഭിശ്ച ദേവതാദിർദക്ഷിണാപ്രതീ-ച്യുദീച്യഃ കർമ്മഫലാത്മികാഃ ഹൃദയമേവ ആപന്നാസ്തസ്യ. ധ്രുവയാ ദിശാ സഹ നാമ സർവ്വം വാഗ്ദ്വാരേണ ഹൃദയമേവ ആപന്നം.

അവിടെ യാജ്ഞവൽക്യൻ ദിക്കുകളിലെല്ലാം വ്യാപിച്ചിരിക്കുന്ന ഹൃദയം വഴി ദിക്കുകളെയെല്ലാം ആത്മത്വം വഴി പ്രാപിച്ചിരുന്നു. നാമരൂപകർമ്മാത്മകനായ ആ യാജ്ഞവൽക്യന് ദേവതകളോടും പ്രതിഷ്ഠകളോടും കൂടിയ ദിക്കുകൾ ആത്മഭൂതങ്ങളായിത്തീർന്നിരുന്നു. യാതൊരു രൂപം ഉണ്ടായിരുന്നുവോ അത് കിഴക്കു ദിക്കോടുചേർന്ന് യാജ്ഞവൽക്യന്റെ ഹൃദയസ്വരൂപം തന്നെയായിത്തീർന്നിരുന്നു. അതുപോലെ കേവലകർമ്മം, പുത്രോൽപ്പാദന കർമ്മം, ജ്ഞാനസഹിതമായ കർമ്മം എന്നിവയെല്ലാം താന്താങ്ങളുടെ ഫലത്തോടും അധിഷ്ഠാനദേവതകളോടും കൂടി കർമ്മഫലമായ തെക്ക് , പടിഞ്ഞാറ് , വടക്ക് എന്നീ ദിക്കുകളോടു കൂടിച്ചേർന്ന് അവന്റെ ഹൃദയം തന്നെയായി പരിണമിച്ചിരുന്നു. ധ്രുവദേശത്തോടൊത്ത് നാമങ്ങളെല്ലാം വാക്കുവഴി ഹൃദയത്തെത്തന്നെ പ്രാപിച്ചിരുന്നു.

ഏതാവദ്ധീദം സർവ്വം, യദുത രൂപം വാ കർമ്മ വാ നാമ വേതി തത്സർവ്വം ഹൃദയമേവ. തത്സർവ്വാ-ത്മകം ഹൃദയം പൃച്ഛ്യതേ — കസ്മി-ന്നുഹൃദയം പ്രതിഷ്ഠിതമിതി.

നാമം, രൂപം, കർമ്മം എന്നിങ്ങിനെ എന്തെല്ലാമുണ്ടോ അതെല്ലാം ഇതുമാത്രമാണ് . അതെല്ലാം ഹൃദയംമാത്രമാണ് . ആ സർവ്വാത്മകമായ ഹൃദയത്തെക്കുറിച്ചു ചോദിക്കുന്നു — ഹൃദയം ഏതിൽ പ്രതിഷ്ഠിതമായിരിക്കുന്നു എന്ന് .

**മന്ത്രഃ 25 —** അഹല്ലികേതി ഹോവാച യാജ്ഞവൽക്യോ യത്രൈതദന്യത്രാസ്മന്മന്യാസൈ യദ്ധ്യേതദന്യത്രാ സ്മത്സ്യാച്ഛ്വാനോ വൈനദദ്യുർവയാംസി വൈനദ്വിമഥ്നീരന്നിതി.

**മന്ത്രാർത്ഥം 25 —** യാജ്ഞവൽക്യൻ അഹല്ലിക (പ്രേതം) എന്നു പറഞ്ഞു. "എപ്പോൾ നിയിതിനെ നമ്മളിൽ നിന്നും വേറെയായികരുതുന്നുവോ അപ്പോൾ ഇത് നമ്മളിൽ നിന്നും വേർപ്പെട്ടാൽ ഇതിനെ ശ്വാനൻ ഭക്ഷിക്കും അഥവാ പക്ഷികൾ കൊത്തി വേറെവേറെയാക്കും" എന്ന് .

**ഭാഷ്യഃ 25**—അഹല്ലികേതി ഹോവാച യാജ്ഞവൽക്യഃ, നാമാന്തരേണ സംബോധനം കൃതവാൻ. യത്ര യസ്മിൻ കാലേ ഏതത് ഹൃദയ—മാത്മാ / സ്യ ശരീരസ്യാന്യത്ര ക്വ—ചിദ്ദേശാന്തരേ, അസ്മദസ്മത്തോ, വർത്തത ഇതി മന്യാസൈ മന്യസേ. യദ്ധി യദി ഹ്യേതത് ഹൃദയമന്യ—ത്രാസ്മത്സ്യാത്ഭവേത് ശ്വാനോ വൈനച്ഛരീരം തദാ അദ്യുഃ, വ—യാംസി വാ പക്ഷിണോ വൈന—ദ്വിമഥ്നീരന്വിലോഡയേയുഃ വികർ—ഷേരന്നിതി. തസ്മാന്മയി ശരീരേ ഹൃദയം, പ്രതിഷ്ഠിതമിത്യർത്ഥഃ ശ—രീരസ്യാപി നാമരൂപകർമ്മാത്മക—ത്വാത് ഹൃദയേ പ്രതിഷ്ഠിതത്വം.

യാജ്ഞവൽക്യൻ "അഹല്ലിക" എന്നുപറഞ്ഞ് നാമാന്തരം വഴി സംബോധനചെയ്തു. (അഹല്ലിക : പ്രേതം) എപ്പോൾ ഈ ശരീരത്തിൽ നിന്നും വിട്ട് മറെറാരിടത്ത് ഈഹൃദയം വർത്തിക്കുന്നുവോ — നമ്മളിൽ നിന്നും വേറിട്ടിരിക്കുന്നതായി നീകരുതുന്നുവോ — അപ്പോളിശരീരത്തെ നായ്കൾ തിന്നുന്നു, അല്ലെങ്കിൽ പക്ഷികൾ ഇതിനെ വലിച്ചു കീറുന്നു. അതിനാൽഎന്റെ ശരീരത്തിൽ ഹൃദയം പ്രതിഷ്ഠിതമാണ് എന്നത്ഥം. ശരിരത്തിനും നാമരൂപ കർമ്മാത്മകത്വമുള്ളതിനാൽ ഹൃദയത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

ഹൃദയശരീരയോരേവ—മന്യോന്യ പ്രതിഷ്ഠോക്താ കാര്യ—കരണയോഃ. അതസ്ത്വാം പൃച്ഛാമി

കാര്യകരണങ്ങളായ ഹൃദയ ശരീരങ്ങൾക്ക് ഇപ്രകാരം അന്യോന്യം പ്രതിഷ്ഠ പറയപ്പെട്ടു. അതിനാൽ നിന്നോടു ചോദിക്കുകയാണ്

**മന്ത്രഃ 26 —** കസ്മിന്നു ത്വം ചാത്മാ ച പ്രതിഷ്ഠിതൗ സ്ഥ ഇതി പ്രാണ ഇതി കസ്മിന്നു പ്രാണഃ പ്രതിഷ്ഠിത ഇത്യപാന ഇതി കസ്മിന്ന്വപാനഃ പ്രതിഷ്ഠിത ഇതി വ്യാന ഇതി കസ്മിന്നു വ്യാനഃ പ്രതിഷ്ഠിത ഇത്യുദാന ഇതി കസ്മിന്നൂദാനഃ പ്രതിഷ്ഠിത ഇതി സമാന ഇതി ഏഷ നേതി നേത്യാത്മാ / ഗൃഹ്യോ ന ഹി ഗൃഹ്യതേ / ശീര്യോ ന ഹി ശീര്യതേ / സംഗോ ന ഹി സജ്ജതേ / സിതോ ന വ്യഥതേ ന രിഷ്യതി. ഏതാന്യഷ്ടാന്യായ—തനാന്യഷ്ടൗ ലോകാ അഷ്ടൗ ദേവാ അഷ്ടൗ പുരുഷാഃ സ യസ്താൻ പുരുഷാന്നിരുഹ്യ പ്രത്യുഹ്യാത്യക്രാമത്തം

ത്വൗപനിഷദം പുരുഷം പൃച്ഛാമി തം ചേന്മേ ന വിവക്ഷ്യസി മൂർദ്ധാ തേ വിപതിഷ്യതീതി. തം ഹ ന മേനേ ശാകല്യസ്തസ്യ ഹ മൂർദ്ധാ വിപാപാതാപി ഹാസ്യ അപരിമോഷിണോ ƒ സ്ഥീന്യപജഹ്രുരന്യന്മന്യമാനാഃ

**മന്ത്രാർത്ഥം 26 —** നീയും (ശരീരം) ആത്മാവും (ഹൃദയം) ഏതിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത് ? എന്ന് . പ്രാണനിൽ എന്ന് . പ്രാണൻ ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . അപാനനിൽ എന്ന് . അപാനൻ ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . വ്യാനനിൽ എന്ന് . വ്യാനൻ ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . ഉദാനനിൽ എന്ന് . ഉദാനൻ ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . സമാനനിൽ എന്ന് . യാതൊന്നിനെയാണോ നേതി നേതി എന്നിങ്ങിനെ പറഞ്ഞ് നിരൂപിച്ചിട്ടുള്ളത് ആ ആത്മാവ് അഗൃഹ്യനാണ് — ഗ്രഹിക്കപ്പെടാൻ കഴിയാത്തതാണ് . അശീര്യനാണ് — നാശത്തെ പ്രാപിക്കാത്തതാണ് . അസംഗനാണ് — സംസക്തനല്ലാത്തതാണ് . അസിതനാണ് — വ്യഥിതനോഹിംസിതനോ അല്ല. ഈ എട്ട് , ആയതനങ്ങളാണ് , എട്ടുലോകങ്ങളാണ് , എട്ടു ദേവന്മാരാണ് , എട്ടു പുരുഷന്മാരാണ് . ആർ ആ പുരുഷന്മാരെ നല്ലപോലെ അറിഞ്ഞ് അവരെ സ്വഹൃദയത്തിൽ ഒതുക്കി ഔപാധിക ധർമ്മങ്ങളെ അതിക്രമിക്കുന്നു, ആ ഉപനിഷത്പുരുഷനെക്കുറിച്ച് ഞാൻ ചോദിക്കുകയാണ് . നിനക്കതിനെപ്പററി എന്നോട് സ്പഷ്ടമായി പറയാൻ കഴിയുകയില്ലെങ്കിൽ നിൻെറ തല തെറിച്ചുവീഴും. എന്നാൽ ശാകല്യനതിനെ അറിഞ്ഞിരുന്നില്ല. അതിനാൽ അവൻെറ തല തെറിച്ചു വീണു. മാത്രമല്ല കള്ളന്മാർ മറെറന്തോ ആണെന്നു വിചാരിച്ച് അവൻെറ അസ്ഥികളെ മോഷ്ടിച്ചു കൊണ്ടുപോയി.

**ഭാഷ്യം 26 —** കസ്മിന്നു ത്വം ച ശരീരമാത്മാ ച തവ ഹൃദയം പ്രതിഷ്ഠിതൗ സ്ഥ ഇതി. പ്രാണ ഇതി. ദേഹാത്മാനൗ പ്രാണേ പ്രതിഷ്ഠിതൗ സ്യാതാം പ്രാണവൃത്തൗ കസ്മിന്നു പ്രാണഃ പ്രതിഷ്ഠിത ഇതി, അപാന ഇതി. സാപി പ്രാണവൃത്തിഃ, പ്രാഗേവ പ്രേയാദപാനവൃത്ത്യാ ചേന്ന നിഗൃഹ്യേത. കസ്മിന്ന്വപാനഃ പ്രതിഷ്ഠിത ഇതി. വ്യാന ഇതി. സാ ƒ പ്യാപാനവൃത്തിരധ ഏവ യായാത്

നീയാകുന്ന ശരീരവും നിൻെറ ആത്മാവാകുന്ന ഹൃദയവും ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . പ്രാണനിൽ എന്ന് . ദേഹവും ആത്മാവും പ്രാണനിൽ, പ്രാണവൃത്തിയിൽ പ്രതിഷ്ഠിതങ്ങളാണ് . പ്രാണൻ ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . അപാനനിൽ എന്ന് . ആ പ്രാണവൃത്തി അപാനവൃത്തിയാൽ നിയന്ത്രിതമായിരുന്നില്ലെങ്കിൽ അതു മുമ്പു തന്നെ പുറത്തു പോകുമായിരുന്നു. അപാനൻ ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . വ്യാനനിൽ എന്ന് . മദ്ധ്യവർത്തി

പ്രാണവൃത്തിശ്ച പ്രാഗേവ, മദ്ധ്യസ്ഥയാ ചേദ്വ്യാനവൃത്ത്യാ ന നിഗൃഹ്യേത. കസ്മിന്നു വ്യാനഃ പ്രതിഷ്ഠിത ഇതി. ഉദാന ഇതി. സർവ്വാസ്തിസ്രോ ऽ പി വൃത്തയ ഉദാനേ കീലസ്ഥാനീയേ ചേന്ന നിബദ്ധാ, വിഷ്വങ്ങേവേയുഃ. കസ്മിന്നുദാനഃ പ്രതിഷ്ഠിതേതി, സമാന ഇതി. സമാനപ്രതിഷ്ഠാ ഹ്യേതാഃ സർവ്വാ വൃത്തയഃ.

യായ വ്യാനനാൽ നിയന്ത്രിതമല്ലായിരുന്നെങ്കിൽ അപാനവൃത്തി കീഴ്പ്പോട്ടും പ്രാണവൃത്തിമേൽപ്പോട്ടും പോകുമായിരുന്നു. വ്യാനൻ ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . ഉദാനനിൽ എന്ന് . മേൽപ്പറഞ്ഞ മൂന്നു വൃത്തികളും കീലസ്ഥാനീയമായ ഉദാനനിൽ നിബദ്ധമായിരുന്നില്ലെങ്കിൽ അവ ഓരോ വഴിക്ക് പോകുമായിരുന്നു. ഉദാനൻ ഏതിൽ പ്രതിഷ്ഠിതമാണ് എന്ന് . സമാനനിൽ എന്ന് . ഈ വൃത്തികളെല്ലാം തന്നെ സമാനനിൽ പ്രതിഷ്ഠിതങ്ങളാണ് .

ഏതദുക്തം ഭവതി — ശരീര—ഹൃദയവായവോ ऽ ന്യോന്യപ്രതി—ഷ്ഠിതാഃ, സംഘാതേന നിയതാ വർത്തന്തേ വിജ്ഞാനമയാർത്ഥ—പ്രയുക്താ ഇതി. സർവ്വമേതദ്യേന നിയതം യസ്മിൻ പ്രതിഷ്ഠിതമാ—കാശാന്തമോതം ച പ്രോതം ച, തസ്യ നിരുപാധികസ്യ സാക്ഷാദപരോക്ഷാദ് ബ്രഹ്മണോ നിർദ്ദേശഃ കർ—ത്തവ്യ ഇത്യയമാരംഭഃ.

ഇങ്ങനെപറഞ്ഞിട്ട് — ശരീരഹൃദയ പ്രാണങ്ങൾ അന്യോന്യം പ്രതിഷ്ഠിതങ്ങളാണ് . സംഘാതരൂപത്തിൽ വിജ്ഞാനമയനുവേണ്ടി നിയതമായി വർത്തിക്കുകയാണ് . ഇതെല്ലാം ആരാൽ നിയന്ത്രിതമാണോ, യാതൊന്നിൽ പ്രതിഷ്ഠിതമാണോ ആകാശാന്തം ഓതപ്രോതമാണോ, ആ നിരുപാധികനായ സാക്ഷാദപരോക്ഷബ്രഹ്മത്തിന്റെ നിർദ്ദേശം ചെയ്യപ്പെടണം എന്നു കരുതി ഇത് ആരംഭിക്കുകയാണ് .

സ ഏഷഃ — സ യോ നേതി നേതീതി നിർദ്ദിഷ്ടോ മധുകാണ്ഡേ, ഏഷ സഃ. സോ ऽ യമാത്മാ ऽ ഗൃഹ്യോ ന ഗൃഹ്യഃ കഥം? യസ്മാത് സർവ്വകാര്യധർമ്മാതീതഃ, തസ്മാ—ദഗൃഹ്യഃ കുതഃ? യസ്മാന്ന ഹി ഗൃഹ്യതേ. യദ്ധി കരണഗോചരം വ്യാകൃതം വസ്തു. തദ് ഗ്രഹണഗോചരം. ഇദം തു തദ്വിപരീതമാത്മതത്വം.

അതാണിത് — മധുകാണ്ഡത്തിൽ യാതൊന്നാണോ നേതി നേതി എന്നിങ്ങിനെ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത് അതാണിത് . ആ ആത്മാവ് അഗൃഹ്യനാണ് . ഗൃഹ്യനല്ല. എങ്ങിനെ? കാരണം സർവ്വകാര്യങ്ങൾക്കും ധർമ്മങ്ങൾക്കും അതീതനാണ് . അതിനാൽ അഗൃഹ്യനാണ് . എന്തുകൊണ്ട് ? കാരണം ഒരിക്കലും ഗ്രഹിക്കപ്പെടുന്നതേയില്ല. ഇന്ദ്രിയ ഗോചരവും വ്യാകൃതവുമായ വസ്തു യാതൊന്നോ അത് ഗ്രഹണഗോചരമായതാണ് . ഇതാകട്ടെ അതിനുവിപരീതമായ ആത്മതത്വമാണ് .

തഥാ ऽ ശീര്യോ, യദ്ധി മൂർത്തം സംഹതം ശരീരാദി തച്ഛീര്യതേ. അയം തു തദ്വിപരീതോ ऽ തോ ന ഹി ശീര്യതേ. തഥാ ऽ സംഗോ, മൂർത്തോ മൂർത്താന്തരേണ സംബദ്ധ്യമാനഃ സജ്യതേ ऽ യം ച തദ്വിപരീതഃ അതോ ന ഹി സജ്യതേ. തഥാ ऽ സിതോ ऽ

അതുപോലെ നശിക്കാത്തതാണ് . യാതൊന്ന് മൂർത്തമാണോ സംഹതമാണോ ശരീരാദിയായ അത് നശിക്കുന്നു. ഇതാകട്ടെ അതിനു വിപരീതമാണ് . അതിനാൽ നശിക്കുന്നില്ല. അതുപോലെ അസംഗമാണ് . മൂർത്തം മൂർത്തത്തോടു ചേർന്ന് സജ്ജമാകുന്നു. ഇതാകട്ടെ അതിനു വിപരീതമാണ് . അതിനാൽ

ബദ്ധോ, യദ്ധി മൂർത്തം തദ്ബദ്ധ്യതേ. അയം തു തദ്വിപരീതത്വാദബദ്ധ—ത്വാന്ന വ്യഥതേ. അതോ ന രിഷ്യതി — ഗ്രഹണവിശരണസംബന്ധകാ—ര്യധർമ്മരഹിതത്വാന്ന രിഷ്യതി ന ഹിംസാമാപദ്യതേ ന വിനശ്യതീത്യ—ർത്ഥഃ.

സജ്ജമാകുന്നില്ല. അതുപോലെ ഇത് അസിതമാണ് , ബദ്ധമല്ലാത്തതാണ് . മൂർത്തമായത് ബന്ധിക്കപ്പെടുന്നു. ഇതാകട്ടെ അതിനു വിപരീതമാകയാലും ബദ്ധമല്ലാത്തതിനാലും ദുഃഖിക്കുന്നില്ല. അതുകൊണ്ട് ഹിംസിക്കപ്പെടുന്നില്ല. ഗ്രഹണം, വിശരണം, സംബന്ധം, കാര്യം, ധർമ്മം മുതലായവ ഇല്ലാത്തതിനാൽ ഹിംസിക്കപ്പെടുന്നില്ല, നശിക്കുന്നില്ല എന്നർത്ഥം.

ക്രമമതിക്രമ്യ ഔപനിഷദസ്യ പുരുഷസ്യാഖ്യായിതോ ƒ പസൃത്യ ശ്രുത്യാ സ്വേന രൂപേണ ത്വരയാ നിർദ്ദേശഃ കൃതഃ തതഃ പുനരാഖ്യാ—യികാമേവാശ്രിത്യാഹ — ഏതാനി യാന്യുക്താന്യഷ്ടാവായതനാനി "പൃഥിവ്യേവ യസ്യായതനം" ഇ—ത്യേവമാദീനി, അഷ്ടൗ ലോകാ അഗ്നിലോകാദയോ ƒ ഷ്ടൗ ദേവാ "അമൃതമിതി ഹോവാച" ഇത്യേവമാദയഃ, അഷ്ടൗ പുരുഷാഃ ശാരീരഃ പുരുഷ ഇത്യാദയഃ. സ യഃ കശ്ചി—ത്താൻ പുരുഷാൻ ശാരീരപ്രഭൃതീ—ന്നിരുഹ്യ നിശ്ചയേനോഹ്യ ഗമയി—ത്വാഷ്ടചതുഷ്കഭേദേന ലോക—സ്ഥിതിമുപപാദ്യ പുനഃ പ്രാചീദി—ഗാദിദ്വാരേണ പ്രത്യുഹ്യ ഉപ—സംഹൃത്യ സ്വാത്മനി ഹൃദയേ ƒ ത്യക്രാമദതിക്രാന്തവാനുപാധിധർമ്മം ഹൃദയാദ്യാത്മത്വം. സ്വേനൈവാ—ത്മനാ വ്യവസ്ഥിതോ യ ഔപനി—ഷദഃ പുരുഷോ ƒ ശനായാദി—വർജ്ജിതഃ ഉപനിഷത്സ്വേവ വി—ജ്ഞേയോ നാന്യത് പ്രമാണഗമ്യഃ, തം ത്വാ ത്വാം വിദ്യാഭിമാനിനം പു—രുഷം പൃച്ഛാമി. തം ചേദ്യദി മേ ന വിവക്ഷ്യസി വിസ്പഷ്ടം ന കഥ—യിഷ്യസി, മൂർദ്ധാ തേ വിപതിഷ്യ—സീത്യാഹ യാജ്ഞവൽക്യഃ.

ഉപനിഷത് പുരുഷന്റെ കഥയെ ശ്രുതിക്രമം തെററിച്ച് ഉപേക്ഷിച്ച് സ്വന്തം രൂപത്തിൽ ത്വരയോടുകൂടി നിർദ്ദേശിക്കുന്നു. പിന്നീട് ആഖ്യായികയെത്തന്നെ ആശ്രയിച്ച് പറയുന്നു "പൃഥിവ്യേവ യസ്യായതനം" എന്നുതുടങ്ങി എട്ടാശ്രയങ്ങളും അഗ്നിമുതലായ ലോകങ്ങൾ തുടങ്ങി എട്ടുലോകങ്ങളും "അമൃതമിതി ഹോവാച" മുതലായ എട്ടുദേവന്മാരും "ശാരീര പുരുഷൻ" മുതലായ എട്ടു പുരുഷന്മാരും പറയപ്പെട്ടുകഴിഞ്ഞു. ആർ ശരീരപ്രഭൃതികളായ പുരുഷന്മാരെ നിരൂഹനം ചെയ്തിട്ട് , നിശ്ചയത്തോടെ ഊഹനം ചെയ്തിട്ട് , അറിഞ്ഞിട്ട് ആയതനം, ലോകം, ദേവൻ, പുരുഷൻ എന്നിങ്ങിനെയുള്ള നാലുരൂപഭേദങ്ങളെ, ലോകസ്ഥിതിക്കനുസരിച്ച് , എട്ടായി വിഭാവനം ചെയ്ത് വീണ്ടം കിഴക്ക് ദിക്ക് മുതലായ വവഴി തന്നിൽ അഥവാ തന്റെ ഹൃദയത്തിൽ ഉപസംഹരിക്കുന്നുവോ അവൻ ഉപാധി ധർമ്മത്തോടുകൂടി ഹൃദയാദികളിലുള്ള ആത്മത്വചിന്തയെ അതിക്രമിക്കുന്നു. അതുപോലെ വിശപ്പ് മുതലായ ധർമ്മങ്ങളോടുകൂടാത്ത ഉപനിഷത്പുരുഷൻ സ്വന്തം രൂപത്തിൽ സ്ഥിതിചെയ്യുന്നു. ഉപനിഷത്തുവഴി മാത്രമേ അതിനെ അറിയാൻ കഴിയൂ. മററു പ്രമാണങ്ങളാൽ അറിയപ്പെടാവുന്നതല്ല. ആ പുരുഷനെപ്പററി വിദ്വാനാണെന്നഭിമാനിക്കുന്ന നിന്നോട് ഞാൻ ചോദിക്കുകയാണ് . അതിനെക്കുറിച്ച് നീയെനിക്ക് സ്പഷ്ടമായി പറഞ്ഞുതന്നില്ലെങ്കിൽ നിന്റെ തലതെറിച്ചു വീഴുമെന്ന് യാജ്ഞവൽക്യൻ പറഞ്ഞു.

തം ത്വൗപനിഷദം പുരുഷം ശാകല്യോ ന മേനേ ഹ ന വിജ്ഞാ

ആ ഉപനിഷത് പുരുഷനെ ശാകല്യൻ അറിഞ്ഞിരുന്നില്ല. ശരിയായി മനസ്സി

തവാൻ കില തസ്യ ഹ മൂർദ്ധാ വിപപാത വിപതിതഃ. സമാപ്താഖ്യായികാ. ശ്രുതേർവചനം തം ഹ നമേനേ ഇത്യാദി. കിം ചാപി ഹാസ്യ പരിമോഷിണസ്തസ്കരാ അസ്ഥീന്യപി സംസ്കാരാർത്ഥം ശിഷ്യൈർനീയമാനാനി ഗൃഹാൻ പ്രത്യപജഹ്രുഃ— അപഹൃതവന്തഃ. കിം നിമിത്തം, അന്യദ്ധനം നിയമാനം മന്യമാനാഃ.

ലാക്കിയിരുന്നില്ല. അവൻെറ തല തെറിച്ചുവീണു. ആഖ്യായിക സമാപിച്ചു. "തം ഹ ന മേനേ" മുതലായത് ശ്രുതിവചനമാണ് . മാത്രമല്ല സംസ്കരിക്കാനായി ശിഷ്യന്മാർ ഗൃഹത്തിലേക്ക് കൊണ്ടുപോയിരുന്ന അവൻെറ അസ്ഥികളെ മോഷ്ടാക്കൾ പിടിച്ചുപറിച്ചു. എന്തിനായിട്ട് പിടിച്ചു പറിച്ചു? മററന്തോ ധനം കൊണ്ടുപോവുകയാണെന്നു കരുതിയതുകൊണ്ട് .

പൂർവ്വവൃത്താ ഹ്യാഖ്യായികേഹ സൂചിതാ. അഷ്ടാധ്യായ്യാം കില ശാകല്യേന യാജ്ഞവൽക്യസ്യ സമാനാന്ത ഏവ കില സംവാദോ നിർവൃത്തഃ. തത്ര യാജ്ഞവൽക്യേന ശാപോ ദത്തഃ. പുരേ / തിഥ്യേ മരിഷ്യസി ന തേ / സ്ഥീനി ച ന ഗൃഹാൻ പ്രാപ്സ്യന്തീതി . സ ഹ തഥൈവ മമാര. തസ്യ ഹാപ്യന്യന്മന്യമാനാഃ പരിമോഷിണോ / സ്ഥീന്യപജഹ്രുഃ തസ്മാന്നോപവാദീ സ്യാദുത ഹ്യേവംവിത് പരോഭവതീതി. സൈഷാ ആഖ്യായികാ ആചാരാർത്ഥം സൂചിതാ വിദ്യാസ്തുതയേ ചേഹ.

ഇവിടെ സൂചിപ്പിച്ച ആഖ്യായിക മുമ്പു പറഞ്ഞ ഒരു വൃത്താന്തമാണ് . അഷ്ടാധ്യായിയിൽ ശാകല്യനുമായി യാജ്ഞവൽക്യന് സമാനാന്തമായി സംവാദം ഭവിച്ചുപോലും. (അഷ്ടാധ്യായി ബൃഹദാരണ്യകത്തിനുമുമ്പുള്ള കർമ്മവിഷയകമായ ഗ്രന്ഥമാണ് ) അതിൽ യാജ്ഞവൽക്യൻ ശാകല്യനെ ശപിച്ചിരുന്നു. നീ പുണ്യക്ഷേത്രമല്ലാത്തിടത്തുവച്ച് പുണ്യതിഥിയല്ലാത്ത സമയം മരിക്കും. നിൻെറ അസ്ഥികൾ വീട്ടിലെത്തുകയില്ല എന്ന് . അവനങ്ങിനെതന്നെ മരിച്ചു. അവൻെറ അസ്ഥികളെ മററന്തോ ആണെന്നു കരുതിചോരന്മാർ അപഹരിച്ചു. അതിനാൽ വാദത്തിനുവേണ്ടി വാദിക്കുന്നവനാവരുത് . ഇപ്രകാരമറിയുന്നവൻ ശ്രേഷ്ഠനായിത്തീരും. ഈ ആഖ്യായിക ആചാരത്തിനും വിദ്യാസ്തുതിക്കുമുള്ള സൂചനയാണ് .

യസ്യ നേതി നേതീത്യന്യപ്രതിഷേധദ്വാരേണ ബ്രഹ്മണോ നിർദ്ദേശഃ കൃതഃ തസ്യ വിധിമുഖേന കഥം നിർദ്ദേശഃ കർത്തവ്യ ഇതി പുനരാഖ്യായികാമേവാശ്രിത്യാഹ മൂലം ച ജഗതോ വക്തവ്യമിതി. ആഖ്യായികാസംബന്ധസ്ത്വബ്രഹ്മവിദോ ബ്രാഹ്മണാൻ ജിത്വാ ഗോധനം ഹർത്തവ്യമിതി. ന്യായം മത്വാഹ—

യാതൊരു ബ്രഹ്മത്തെക്കുറിച്ചാണോ നേതി നേതി എന്നിങ്ങിനെ മററു പദാർത്ഥങ്ങളെ തള്ളിപ്പറഞ്ഞത് അതിനെക്കുറിച്ച് വിധിമുഖത്തോടുകൂടി എങ്ങിനെ നിർദ്ദേശിക്കാമെന്നും അപ്രകാരം ഈ ഉദ്ദേശത്തോടെ ജഗത്തിൻെറ മൂലകാരണത്തെക്കുറിച്ച് എങ്ങിനെ പറയാമെന്നും കരുതി ആഖ്യായികയെ ആശ്രയിച്ച് വീണ്ടും പറയുന്നു. ആഖ്യായികാസംബന്ധമിതാണ് — ബ്രഹ്മജ്ഞരല്ലാത്ത ബ്രാഹ്മണരെ ജയിച്ച് ഗോധനം കൊണ്ടുപോകുന്നതാണ് ഉചിതം, ആ ന്യായത്തെ മനസ്സിലാക്കിപറയുന്നു —

**മന്ത്രഃ 27 —** അഥ ഹോവാച ബ്രാഹ്മണാ ഭഗവന്തോ യോ വഃ കാമയതേ സ മാ പൃച്ഛതു സർവ്വേ വാ മാ പൃച്ഛത യോ വഃ കാമയതേ തം വഃ പൃച്ഛാമി സർവ്വാൻ വാ വഃ പൃച്ഛാമീതി തേ ഹ ബ്രാഹ്മണാ ന ദധൃഷുഃ

**മന്ത്രാർത്ഥം 27 —** പിന്നെ അവൻ (യാജ്ഞവൽക്യൻ) പറഞ്ഞു "പൂജ്യരായ ബ്രാഹ്മണരേ, നിങ്ങളിലാർക്കെങ്കിലും മോഹമുണ്ടെങ്കിൽ അയാൾക്കെന്നോടു ചോദിക്കാം. അല്ലെങ്കിൽ എല്ലാവരും എന്നോടു ചോദിച്ചുകൊള്ളുവിൻ. നിങ്ങളിലാർക്കെങ്കിലും ആഗ്രഹമുണ്ടെങ്കിൽ ഞാനയാളോടു ചോദിക്കാം. അല്ലെങ്കിൽ നിങ്ങളോടെല്ലാവരോടും ചോദിക്കാം" എന്ന് . എന്നാൽ ആ ബ്രാഹ്മണരിൽ ആരുംതന്നെ ധൈര്യപ്പെട്ടില്ല.

ഭാഷ്യഃ 27 —അഥ ഹോവാച. അഥാ— നന്തരം തൂഷ്ണീം ഭൂതേഷു ബ്രാ— ഹ്മണേഷു ഹോവാച, ഹേ ബ്രാ— ഹ്മണാ ഭഗവന്ത ഇത്യേവം സംബോധ്യ. യോ വോ യുഷ്മാകം മദ്ധ്യേ കാമയതേ ഇച്ഛതി, യാ— ജ്ഞവൽക്യം പൃച്ഛാമീതി, സ മാ മാമാഗത്യ പൃച്ഛതു. സർവ്വേ വാ മാ പൃച്ഛത. സർവ്വേ വാ യൂയം മാ മാം പൃച്ഛത. യോ വഃ കാമയതേ യാജ്ഞവൽക്യേ, മാം പൃച്ഛതവിതി, തം വഃ പൃച്ഛാമി, സർവ്വാൻ വാ വോ യുഷ്മാനഹം പൃച്ഛാമി. തേ ഹ ബ്രാഹ്മണാ ന ദധൃഷുഃ, തേ ബ്രാഹ്മണാ ഏവമുക്താ അപി ന പ്രഗത്ഭാഃ സംവൃത്താഃ കിഞ്ചിദപി പ്രത്യുത്തരം വക്തും.

താൻ ഹൈതൈഃ ശ്ലോകൈഃ പപ്രച്ഛ —

അനന്തരമവൻ പറഞ്ഞു. അതിനുശേഷം ആ ബ്രാഹ്മണർ മിണ്ടാതായപ്പോൾ "അല്ലയോ പൂജ്യരായ ബ്രാഹ്മണരേ" എന്ന് സംബോധന ചെയ്ത് അവൻ പറഞ്ഞു. നിങ്ങളുടെ മദ്ധ്യത്തിൽ യാജ്ഞവൽക്യനോടു ചോദിക്കണമെന്ന് ആരാഗ്രഹിക്കുന്നുവോ അവനെന്നെ സമീപിച്ച് ചോദിക്കട്ടെ. എല്ലാവരും എന്നോടു ചോദിച്ചോട്ടെ. നിങ്ങളെല്ലാം എന്നോടു ചോദിക്കുവിൻ. യാജ്ഞവൽക്യൻ എന്നോടു ചോദിക്കട്ടെ എന്നാരെങ്കിലും ആഗ്രഹിക്കുന്നുണ്ടെങ്കിൽ ഞാനവനോടു ചോദിക്കാം. അല്ലെങ്കിൽ നിങ്ങളോടു മുഴുവൻ ചോദിക്കാം. ആ ബ്രാഹ്മണരാകട്ടെ ധൈര്യപ്പെട്ടില്ല — അങ്ങിനെ പറഞ്ഞെങ്കിലും ആ ബ്രാഹ്മണർ മറുപടി പറയാൻ തീരെ പ്രാപ്തരായില്ല.

അവരോടീ ശ്ലോകങ്ങൾ വഴി ചോദിച്ചു.

**ശ്ലോ 1 —** യഥാ വൃക്ഷോ വനസ്പതിസ്തഥൈവ പുരുഷോ ǀ മൃഷാ തസ്യ ലോമാനി പർണ്ണാനി ത്വഗ — സ്യോത്പാടികാ ബഹിഃ

**ശ്ലോകാർത്ഥം 1 —** വനസ്പതിവൃക്ഷം എപ്രകാരമാണോ അപ്രകാരം തന്നെയാണ് ഈ ജീവിച്ചിരിക്കുന്ന പുരുഷനും. വൃക്ഷത്തിന് ഇലകൾപോലെ പുരുഷന് രോമ

ങ്ങളുണ്ട് . പുരുഷന് ത്വക്കും വൃക്ഷത്തിന് ഉൽപ്പാടിക
യും ഉണ്ട് .

**ഭാഷ്യം —** തേഷു അപ്രഗത്ഭഭൂതേഷു ബ്രാഹ്മണേഷു താൻ ഹൈതൈർ— വക്ഷ്യമാണൈഃ ശ്ലോകൈഃ പപ്ര— ച്ഛ, പൃഷ്ടവാൻ. യഥാ ലോകേ വൃക്ഷോ വനസ്പതിഃ, വൃക്ഷസ്യ വിശേഷണം വനസ്പതിരിതി, തഥൈവ പുരുഷോ ƒ മൃഷാ. അമൃ— ഷാ സത്യമേതത് . തസ്യ ലോമാനി. തസ്യ പുരുഷസ്യ ലോമാനീതരസ്യ വനസ്പതേഃ പർണ്ണാനി. ത്വഗ— സ്യോൽപ്പാടികാ ബഹിസ്ത്വഗസ്യ പുരുഷസ്യ ഇതരസ്യോൽപ്പാടികാ വനസ്പതേഃ

ആ ബ്രാഹ്മണർക്ക് പറയാനി— ല്ലാതായപ്പോൾ പറയാൻ പോകുന്ന ശ്ലോകങ്ങൾവഴി അവരോടു ചോദിച്ചു. ലോകത്തിൽ വനസ്പതിയാകുന്ന വൃ ക്ഷം എങ്ങിനെയാണോ അങ്ങിനെ യാണ് പുരുഷനും. ഇതുസത്യമാണ് . വൃക്ഷത്തിൻെറ വിശേഷണമാണ് വന സ്പതി എന്നത് . ആ പുരുഷന് രോമ ങ്ങളുള്ളതുപോലെ വനസ്പതിയാകുന്ന മററതിന് ഇലകളുണ്ട് . ഇവന് ചർമ്മ മുള്ളതുപോലെ മറേറതിന് അതായത് വനസ്പതിക്ക് പുറംതൊളിയുണ്ട് .

**ശ്ലോ. 2 —** ത്വച ഏവാസ്യ രുധിരം
പ്രസ്യന്ദി ത്വച ഉത്പടഃ.
തസ്മാത്തദാതൃണ്ണാത്പ്രൈതി
രസോ വൃക്ഷാദിവാ ƒƒ ഹതാത് .

**ശ്ലോകാർത്ഥം 2 —** ഇവൻെറ ത്വക്കിൽ നിന്നുതന്നെ രക്തം ഒലിക്കുന്നു. വൃക്ഷത്തിൻെറ തൊലിയിൽനിന്നും രസം നിർഗ്ഗളിക്കുന്നു. അതുകൊണ്ട് ആഘാതമേററ വൃ ക്ഷത്തിൽനിന്നും രസം നിർഗ്ഗളിക്കുന്നതുപോലെ മുറി വേററപുരുഷ ചർമ്മത്തിൽനിന്നും രക്തമൊലിക്കുന്നു.

**ഭാഷ്യം —** ത്വച ഏവ സകാശാദസ്യ പുരുഷസ്യ രുധിരം പ്രസ്യന്ദി, വന— സ്പതേസ്ത്വച ഉത്പടഃ — ത്വച ഏവോത്സ്ഫുടതി യസ്മാത് . ഏവം സർവ്വം സമാനമേവ വനസ്പതേഃ പുരുഷസ്യ ച. തസ്മാദാതൃണ്ണാത് ഹിംസിതാത്പ്രൈതി തദ്രുധിരം നിർഗ്ഗച്ഛതി വൃക്ഷാദിവ ആഹ— താച്ഛിന്നാദ്രസഃ

ഈ പുരുഷൻെറ ത്വക്കിൻെറ സമീപത്തുനിന്നുതന്നെ രക്തമൊലി ക്കുന്നു വൃക്ഷത്തിൻെറ തൊലിയിൽ നിന്നും ഉത്പാടവും. ത്വക്കിൽനിന്നും പുറപ്പെടുന്നതാകയാൽ ഉത്പാടമാണ് . ഇപ്രകാരം പുരുഷനും വനസ്പതിക്കും എല്ലാം തുല്യമാണ് . അതിനാൽ ഛേദി ക്കപ്പെട്ട വൃക്ഷത്തിൽനിന്നും രസമെന്ന പോലെ മറിവുപ..റിയ ഇടത്തിൽ നിന്നും രക്തം പ്രസരിക്കുന്നു

**ശ്ലോ. 3 —** മാംസാന്യസ്യ ശകരാണി
കിനാടം സ്നാവ തത്സ്ഥിരം.
അസ്ഥീന്യന്തരതോ ദാരൂണി
മജ്ജാ മജ്ജോപമാ കൃതാ

**ശ്ലോകാർത്ഥം 3 —** പുരുഷന് ശരീരത്തിൽ മാംസമുണ്ട്. വൃക്ഷത്തിന് ശകരവും (തൊലിക്കടിയിലെ വസ്തു) പുരുഷന് സ്നായുവുണ്ട്. വൃക്ഷത്തിന് കിനാടമുണ്ട്. അത് സ്നായുപോലെ സ്ഥിരമായതാണ്. പുരുഷന് സ്നായുവിനുള്ളിൽ അസ്ഥിയുണ്ട്. വൃക്ഷത്തിന് കിനാടത്തിനകത്ത് കാഷ്ഠമുണ്ട്. മജ്ജയാകട്ടെ രണ്ടിലും മജ്ജപോലെ ഭവിക്കുന്നു.

**ഭാഷ്യം 3 —** ഏവം മാംസാന്യസ്യ പുരുഷസ്യ, വനസ്പതേസ്താനി ശകരാണി ശകലാനീത്യർത്ഥഃ കിനാടം വൃക്ഷസ്യ, കിനാടം നാമ ശകലേഭ്യോ ഽഭ്യന്തരം വൽക്കലരൂപം കാഷ്ഠസംലഗ്നം തത്സ്നാവ പുരുഷസ്യ. തത് സ്ഥിരം തച്ച കിനാടം സ്നാവവത് ദൃഢം ഹി തത്. അസ്ഥീനി പുരുഷസ്യ സ്നാവ്നോ ഽന്തരതോ ഽസ്ഥീനി ഭവന്തി. തഥാ കിനാടസ്യാഭ്യന്തരതോ ദാരൂണി കാഷ്ഠാനി. മജ്ജാ മജ്ജൈവ വനസ്പതേഃ പുരുഷസ്യ ച മജ്ജോപമാകൃതാ. മജ്ജായാ ഉപമാ മജ്ജോപമാ, നാന്യോ വിശേഷോ ഽസ്തീത്യർത്ഥഃ. യഥാ വനസ്പതേർമ്മജ്ജാ തഥാ പുരുഷസ്യ, യഥാ പുരുഷസ്യ തഥാ വനസ്പതേഃ.

ഇപ്രകാരം ഈ പുരുഷന് മാംസമുണ്ട്. വൃക്ഷത്തിന് ശകരങ്ങളുമുണ്ട്, ശകലങ്ങളെന്നർത്ഥം. വൃക്ഷത്തിന് കിനാടമുണ്ട്. കിനാടമെന്നാൽ ശകലത്തിനുള്ളിൽ വൽക്കലരൂപത്തിൽ കാഷ്ഠസംലഗ്നമായതാണ്. അത് പുരുഷൻെറ സ്നാവമാണ്. അത് സ്ഥിരമാണ് — ആകിനാടം സ്നാവം പോലെ ദൃഢമാണ്. പുരുഷന് അസ്ഥികളുണ്ട്. അസ്ഥികൾ സ്നാവത്തിനുള്ളിലാണ്. അതുപോലെ കിനാടത്തിനകത്ത് കാഷ്ഠങ്ങളുണ്ട്. പുരുഷൻെറ മജ്ജ വൃക്ഷത്തിൻെറ മജ്ജപോലെയാണ്. മജ്ജയോടുപമയുള്ളത് മജ്ജോപമ. മററു വിശേഷമൊന്നുമില്ല എന്നർത്ഥം. വൃക്ഷത്തിൻെറ മജ്ജയെങ്ങിനെയാണോ അതുപോലെയാണ് പുരുഷൻെറ മജ്ജ. പുരുഷൻേറതുപോലെ തന്നെ വൃക്ഷത്തിൻേറതും.

**ശ്ലോ. 4 —** യദ് വൃക്ഷോ വൃക് ണോ രോഹതി
മൂലാന്നവതരഃ പുനഃ
മർത്ത്യഃ സ്വിന്മൃത്യുനാ വൃക്ണഃ
കസ്മാന്മൂലാത് പ്രരോഹതി.

**ശ്ലോകാർത്ഥം 4 —** വൃക്ഷം മുറിച്ചാലതിൻെറ അടിയിൽ നിന്നും പുതുതായി വീണ്ടും മുളക്കുന്നു. ഇതുപോലെ മൃത്യു മനുഷ്യനെ മുറിച്ചാൽ ഏതു മൂലത്തിൽനിന്നാണ് വീണ്ടും മുളക്കുന്നത്.

**ഭാഷ്യം 4 —** യദ്യദി വൃക്ഷോ വൃക്ണച്ഛിന്നോ രോഹതി പുനഃ പുനഃ പ്രരോഹതി പ്രാദുർഭവതി മൂലാത് പുനർനവതരഃ പൂർവ്വസ്മാദഭിനവതരഃ. യദേതസ്മാദ്വിശേഷണാത് പ്രാഗ്വനസ്പതേഃ പു—

വൃക്ഷം മുറിക്കപ്പെട്ടാൽ മുമ്പിലത്തേക്കാൾ നല്ലപോലെ വീണ്ടും വീണ്ടും മുളക്കുന്നു. മുമ്പ് പുരുഷനും വൃക്ഷത്തിനും അവയുടെ വിശേഷണങ്ങളിലെല്ലാം സമാനതകണ്ടു. ഇതാകട്ടെ വനസ്പതിക്കുള്ള ഒരു വിശേഷതയായി കാ

രുഷസ്യ ച സർവ്വം സാമാന്യമവഗതം. അയം തു വനസ്പതൗ വിശേഷോ ദൃശ്യതേ യച്ഛിന്നസ്യ പ്രരോഹണം. ന തു പുരുഷേ മൃത്യുനാ വൃക്ണേ പുനഃ പ്രരോഹണം ദൃശ്യതേ. ഭവിതവ്യം ച കുതശ്ചിത് പ്രരോഹണേന. തസ്മാദ്വഃ പൃച്ഛാമി — മർത്ത്യോ മനുഷ്യഃ സ്വിന്മൃത്യുനാ വൃക്ണഃ കസ്മാന്മൂലാത് പ്രരോഹതി? മൃതസ്യ പുരുഷസ്യ കുതഃ പ്രരോഹണമിത്യർത്ഥഃ.

ണുന്നു — മുറിച്ചാൽ വീണ്ടും മുളക്കുക എന്നത്. പുരുഷന്മാർ മൃത്യുവിനാൽ മുറിച്ചുമാററപ്പെട്ടാൽ വീണ്ടും മുളക്കുന്നതു കാണാറില്ല. എന്നാൽ വീണ്ടും എവിടെ യെങ്കിലും മുളച്ചേപററൂ. അതിനാൽ ഞാൻ ചോദിക്കുന്നു — മർത്ത്യൻ അഥവാ മനുഷ്യൻ മൃത്യുവിനാൽ വീഴ്ത്തപ്പെട്ടാൽ ഏതുമൂലത്തിൽനിന്നാണ് പൊട്ടിമുളക്കുന്നത് ? മൃതനായ പുരുഷന് വീണ്ടും മുള എങ്ങിനെ ഉണ്ടാവുന്നു എന്നർത്ഥം.

**ശ്ലോ. 5 —** രേതസ ഇതി മാവോചത
ജീവതസ്തത് പ്രജായതേ
ധാനാരുഹ ഇവ വൈ
വൃക്ഷോ ! ഞ്ജസാ പ്രേത്യ സംഭവഃ

**ശ്ലോകാർത്ഥം 5 —** രേതസ്സിൽ നിന്നാണെന്നു പറയരുത്. രേതസ്സ് ജീവനുള്ള പുരുഷനിൽനിന്നേ ഉണ്ടാവുകയുള്ളു. വൃക്ഷവും ബീജത്തിൽ നിന്നാണുണ്ടാവുന്നത്. മുറിച്ചാലും അത് വീണ്ടും ഉണ്ടാവുന്നു.

**ഭാഷ്യഃ 5 —** യദി ചേദേവം വദഥ രേതസഃ പ്രരോഹതീതി, മാവോചത മൈവം വക്തുമർഹഥ. കസ്മാത് ? യസ്മാജ്ജീവതഃ പുരുഷാത്തദ്രേതഃ പ്രജായതേ ന മൃതാത്. അപി ച ധാനാരുഹഃ, ധാനാ ബീജം ബീജരുഹോ ! പി വൃക്ഷോ ഭവതി, ന കേവലം കാണ്ഡരുഹ ഏവ. ഇവശബ്ദോ ! നർത്ഥകഃ വൈ വൃക്ഷോ ! ഞ്ജസാ സാക്ഷാത് പ്രേത്യ മൃത്വാ സംഭവോ ധാനാതോ ! പി പ്രേത്യ സംഭവോ ഭവേദഞ്ജസാ പുനർവനസ്പതേഃ.

രേതസ്സിൽ നിന്നാണുണ്ടാവുന്നത് എന്നുപറയുന്നെങ്കിൽ അങ്ങിനെ പറയാൻ പററില്ല. എന്തുകൊണ്ട് ? കാരണം ജീവിച്ചിരിക്കുന്ന പുരുഷനിൽ നിന്നാണ് രേതസ്സുണ്ടാവുന്നത്. മരിച്ചവനിൽനിന്നല്ല. അതുപോലെ വൃക്ഷവും ധാനാരുഹമാണ്. ധാന എന്നാൽ ബീജം, ബീജത്തിൽ നിന്നുണ്ടാവുന്നതാണ് വൃക്ഷം, കാണ്ഡത്തിൽ നിന്നുണ്ടാവുന്നതു മാത്രമല്ല. "ഇവ"ക്ക് പ്രത്യേകിച്ചർത്ഥമല്ല. വൃക്ഷം മൃതമായിട്ടും വീണ്ടും ശരിക്കുണ്ടാവുന്നു എന്നത് പ്രസിദ്ധമാണ്. ബീജത്തിൽ നിന്നുണ്ടാവുന്നതാണെങ്കിലും വൃക്ഷം മുറിച്ചാൽ വീണ്ടും പെട്ടെന്നുണ്ടാവുന്നു.

**ശ്ലോ. 6 —** യത്സമൂലമാവഹേയുർ—
വൃക്ഷം ന പുനരാഭവേത്.
മർത്ത്യഃ സ്വിന്മൃത്യുനാ വൃക്ണാ
കസ്മാന്മൂലാത് പ്രരോഹതി.

**ശ്ലോകാർത്ഥം 6 —** വൃക്ഷത്തെവേരോടെ പറിച്ചുകളഞ്ഞാൽ അതുവീണ്ടും ഉണ്ടാവുകയില്ല. മർത്ത്യൻ മൃത്യുവിനാൽ വീഴ്ത്തപ്പെട്ടാൽ പിന്നെ ഏതു മൂലത്തിൽ നിന്നാണ് ഉണ്ടാകുന്നത് ?

**ഭാഷ്യ 6** — യദ്യദി സഹമൂലേന ധാനയാ വാ ആവൃഹേയുരുദ്യച്— ഛേയുഃ ഉൽപ്പാടയേയുർവൃക്ഷം ന പുനരാഭവേത് പുനരാഗത്യ ന ഭ— വേത് . തസ്മാദ്വഃ പൃച്ഛാമിസർ— വ്വസ്യൈവ ജഗതോ മൂലം മർത്ത്യഃ സ്വിന്മൃത്യുനാ വൃക്ണഃ കസ്മാ— ന്മൂലാത് പ്രരോഹതി.

വേരോടുകൂടിയോ ബീജത്തോടു കൂടിയോ വൃക്ഷത്തെ പിഴുതാൽ അത് പിന്നീടുണ്ടാവുകയില്ല. വീണ്ടും ഉള്ള തായി ഭവിക്കുകയില്ല. അതിനാൽ ഞാൻ എല്ലാ ജഗത്തിൻേറയും മൂലത്തെക്കുറിച്ച് ചോദിക്കുന്നു — മൃത്യുവിനാൽ പറിച്ചിട പ്പെട്ട മനുഷ്യൻ ഏതു മൂലത്തിൽ നിന്നാ ണ് ഉണ്ടാകുന്നത് എന്ന് .

**മന്ത്രഃ 28** — ജാത ഏവ ന ജായതേ കോ ന്വേനം ജന യേത് പുനഃ. വിജ്ഞാനമാനന്ദം ബ്രഹ്മ രാതിർദാതുഃ പരായണം തിഷ്ഠമാനസ്യ തദ്വിദ ഇതി.

**മന്ത്രാർത്ഥം 28** — ജാതനാകേണ്ടതാണ് എന്നാൽ ജനി ക്കുന്നില്ല. അപ്പോൾ മരണാനന്തരം ഇവനെ പിന്നെ ജനി പ്പിക്കുന്നതാരാണ് . ( ഈ ചോദ്യത്തിന് ബ്രാഹ്മണർക്ക് ഉത്തരമുണ്ടായില്ല . അതിനാൽ ശ്രുതി സ്വയം പറയുന്നു) ബ്രഹ്മം വിജ്ഞാനവും ആനന്ദവും ആണ് . ധനദാതാ വിൻെറ (കർമ്മം ചെയ്യുന്നവൻെറ) പരമമായ ഗതിയാണ് . ബ്രഹ്മനിഷ്ഠനും ബ്രഹ്മവേത്താവുമായവൻെറ പരമമായ ആശ്രയമാണ് എന്ന് .

**ഭാഷ്യഃ 28** — ജാത ഏവേതി മന്യധ്വം യദി, കിമത്ര പ്രഷ്ടവ്യമിതി. ജനി— ഷ്യമാണസ്യ ഹി സംഭവഃ പ്രഷ്ട— വ്യോ ന ജാതസ്യ. അയം തു ജാത ഏവാതോ ഽ സ്മിന്വിഷയേ പ്രശ്ന ഏവ നോപപദ്യത ഇതി ചേത് ന കിം തർഹി? മൃതഃ പുനരപി ജായത ഏവ അന്യഥാ ഽ കൃതാഭ്യാഗമകൃത— നാശ പ്രസംഗാത് . അതോ വഃ പൃച്ഛാമി കോന്വേനം മൃതം പുനർ— ജനയേത് ?

പുരുഷൻ ജാതനായിക്കഴിഞ്ഞു. ആ വിഷയത്തിലെന്തു ചോദ്യമാണ് എന്നുകരുതകയാണെങ്കിൽ — ജനിക്കാൻ പോകുന്നവൻെറ ഉണ്ടാവലാണ് ചോദ്യ വിഷയം ജനിച്ചവൻെറയല്ല. ഈ പുരു ഷൻ ജനിച്ചുകഴിഞ്ഞു. ഇവൻെറ ജന്മ ത്തെക്കുറിച്ചുള്ള ചോദ്യം ഉദിക്കുന്നില്ല — എന്നാണെങ്കിൽ അതുശരിയല്ല. അതെ ന്താണ് ? മരിച്ചവൻ വീണ്ടും ജനിക്കുക തന്നെ ചെയ്യും. അല്ലെങ്കിൽ ചെയ്യാത്ത തിൻെറ പ്രാപ്തിയും ചെയ്തതിൻെറ നാ ശവും എന്ന പ്രസംഗം വരും. അതിനാൽ നാം ചോദിക്കുന്നു — മരിച്ചവനെ ആരാ ണ് വീണ്ടും ജനിപ്പിക്കുന്നത് .?

തന്ന വിജജ്ഞുർ ബ്രാഹ്മ— ണാഃ യതോ മൃതഃ പുനഃ പ്രരോഹതി ജഗതോ മൂലം ന വിജ്ഞാതം ബ്രാഹ്മണൈഃ അതോ ബ്രാഹ്മി— ഷ്ഠത്വാത് ഹൃതാ ഗാവോ, യാ— ജ്ഞവൽക്യേന ജിതാ ബ്രാഹ്മ— ണാഃ സമാപ്താ ആഖ്യായികാ.

ബ്രാഹ്മണർ അത് അറിഞ്ഞില്ല — യാതൊന്നുകൊണ്ട് മരിച്ചവൻ വീണ്ടും ഉണ്ടാകുന്നുവോ ആ ജഗത്തിൻെറ മൂല ത്തെ ബ്രാഹ്മണർ അറിഞ്ഞില്ല. അതി നാൽ ബ്രഹ്മിഷ്ഠത്വം വഴി ഗോക്കൾ അപഹരിക്കപ്പെട്ടു. ബ്രാഹ്മണർ യാജ്ഞ വൽക്യനാൽ ജയിക്കപ്പെട്ടു. ആഖ്യായിക അവസാനിച്ചു.

യജ്ജഗതോ മൂലം യേന ച ശബ്ദേന സാക്ഷാദ്വ്യപദിശ്യതേ ബ്രഹ്മ, യദ്യാജ്ഞവൽക്യോ ബ്രാഹ്മണാൻ പൃഷ്ടവാൻ തത് സ്വേന രൂപേണ ശ്രുതിരസ്മഭ്യമാഹ — വിജ്ഞാനം വിജ്ഞപ്തിർ വിജ്ഞാനം, തച്ച ആനന്ദം ന വിഷയവിജ്ഞാനവത് ദുഃഖാനുവിദ്ധം, കിം തർഹി പ്രസന്നം ശിവമതുലമനായാസം നിത്യതൃപ്തമേകരസമിത്യർത്ഥഃ കിം തത് ബ്രഹ്മ ഉഭയവിശേഷണവദ്രാതീ രാതേഃ ഷഷ്ഠ്യർത്ഥേ പ്രഥമാ, ധനസ്യേത്യർത്ഥഃ. ധനസ്യ ദാതുഃ കർമ്മകൃതോ യജമാനസ്യ പരായണം പരാ ഗതിഃ കർമ്മഫലസ്യ പ്രദാതൃ. കിംച വ്യുത്ഥായൈഷണാഭ്യസ്തസ്മിന്നേവ ബ്രഹ്മണി തിഷ്ഠത്യകർമ്മകൃത് , തദ് ബ്രഹ്മ വേത്തീതി തദ്വിച്ച, തസ്യ തിഷ്ഠമാനസ്യ ച തദ്വിദോ ബ്രഹ്മവിദ ഇത്യർത്ഥഃ, പരായണമിതി.

ജഗത്തിൻെറ മൂലം ഏതാണോ, യാതൊരു ശബ്ദംകൊണ്ടാണോ ബ്രഹ്മം സാക്ഷാത്തായി വ്യപദേശിക്കപ്പെടുന്നത് , യാജ്ഞവൽക്യൻ ബ്രാഹ്മണരോടു ചോദിച്ചതേതാണോ അതിനെ ശ്രുതി സ്വന്തം രൂപത്തിൽ നമുക്ക് പറഞ്ഞുതരുന്നു — വിജ്ഞാനം, വിജ്ഞപ്തിയാണ് വിജ്ഞാനം, അതും (വിജ്ഞാനവും) ആനന്ദവും. വിഷയ വിജ്ഞാനം പോലെ ദുഃഖത്തോടു ചേർന്നതല്ല. പിന്നെ എങ്ങിനെയുള്ളതാണ് ? പ്രസന്നവും ശിവവും അതുലവും അനായാസവും നിത്യതൃപ്തവും ഏക രസവും ആയതെന്നർത്ഥം. അതെന്താണ് ? ബ്രഹ്മം. രണ്ടുവിശേഷങ്ങളോടു കൂടിയതാണത് . രാതിക്ക് (രാതേഃ എന്ന ഷഷ്ഠ്യർത്ഥത്തിൽ പ്രഥമയാണ് ) അതായത് ധനത്തിന് എന്നർത്ഥം. ധനം കൊടുക്കുന്ന കർമ്മകൃത്തായയജമാനന് പരായണം, പരമമായ ഗതി, ആണ് അത് . കർമ്മഫലത്തെ കൊടുക്കുന്നതാണ് . മാത്രമല്ല ഏഷണകളിൽനിന്നും വ്യുത്ഥാനം ചെയ്തിട്ടുള്ള അകർമ്മകൃത്ത് ആ ബ്രഹ്മത്തിൽത്തന്നെ സ്ഥിതി ചെയ്യുന്നു. അയാൾ ബ്രഹ്മവിത്താണ് , ബ്രഹ്മത്തെ അറിയുന്നവനാണ് . അങ്ങിനെയുള്ള ബ്രഹ്മനിഷ്ഠനും ബ്രഹ്മവേത്താവിനും പരായണമാണ് അത് .

അത്രേദം വിചാര്യതേ — ആനന്ദശബ്ദോ ലോകേ സുഖവാചീ പ്രസിദ്ധഃ. അത്ര ച ബ്രഹ്മണോ വിശേഷണത്വേന ആനന്ദശബ്ദഃ ശ്രൂയതേ — ആനന്ദം ബ്രഹ്മേതി. ശ്രുത്യന്തരേ ച — "ആനന്ദോ ബ്രഹ്മേതി വ്യജാനാത് " (തൈ. ഉ. 3. 6. 1) ആനന്ദം ബ്രഹ്മണോ വിദ്വാൻ" (തൈ. ഉ. 2. 4. 1) "യദേഷ ആകാശ ആനന്ദോ ന സ്യാത് " (തൈ. ഉ. 2. 8. 1) "യോ വൈ ഭൂമാ തത് സുഖം" (ഛാ. ഉ. 7. 23. 1) ഇതി ച. " ഏഷ പരമ ആനന്ദഃ" (ബൃ. ഉ. 4. 3. 33) ഇത്യേവമാദ്യാഃ. സംവേദ്യ ച സുഖേ ആനന്ദ ശബ്ദഃ പ്രസിദ്ധഃ; ബ്രഹ്മാനന്ദശ്ച യദി സംവേദ്യഃ സ്യാദ്യുക്താ ഏതേ ബ്രഹ്മണ്യാനന്ദശബ്ദാഃ.

ഇവിടെ ഇത് ചിന്തിക്കേണ്ടതുണ്ട് — ആനന്ദശബ്ദം ലോകത്തിൽ സുഖവാചിയാണെന്ന് പ്രസിദ്ധമാണ് . ഇവിടെയാകട്ടെ ബ്രഹ്മത്തിൻെറ വിശേഷണത്തിനായി ആനന്ദശബ്ദം പറഞ്ഞുകേൾക്കുന്നു — ആനന്ദമാണ് ബ്രഹ്മം എന്നിങ്ങിനെ. മററു ശ്രുതികളിലും "ആനന്ദോ ബ്രഹ്മേതി വ്യജാനാത് ", "ആനന്ദം ബ്രഹ്മണോ വിദ്വാൻ", "യദേഷ ആകാശ ആനന്ദോ സ്യാത് ", "യോ വൈ ഭൂമാ തത്സുഖം", "ഏഷ പരമ ആനന്ദഃ" എന്നെല്ലാം ഉണ്ട് . അറിയപ്പെടുന്ന സുഖത്തിൽ ആനന്ദശബ്ദം പ്രസിദ്ധമാണ് . ബ്രഹ്മാനന്ദവും അറിയപ്പെടുന്നതാണെങ്കിൽ ബ്രഹ്മത്തിൽ ആനന്ദ ശബ്ദങ്ങൾ പ്രയോഗിക്കുന്നത് യുക്തമാണ് .

നനു ച ശ്രുതിപ്രാമാണ്യാ—ത്സംവേദ്യാനന്ദരൂപമേവ ബ്രഹ്മ, കിം തത്ര വിചാര്യം

**പൂ. പ.** — ശ്രുതി പ്രമാണപ്രകാരം സംവേദ്യമാകുന്ന ആനന്ദം തന്നെയാണ് ബ്രഹ്മം. അതിലെന്തുചിന്തിക്കാനാണ് ?

ഇതി ന വിരുദ്ധശ്രുതിവാക്യ—ദർശനാത് —സത്യം, ആനന്ദശബ്—ദോ ബ്രഹ്മണി ശ്രൂയതേ. വി—ജ്ഞാനപ്രതിഷേധശ്ചൈകത്വേ. "യത്ര ത്വസ്യ സർവ്വമാത്മൈവാ—ഭൂത്തത് കേന കം പശ്യേത്തത് കേന കം വിജാനീയാത് " (ബൃ. ഉ. 4. 5. 15) "യത്ര നാന്യത് പശ്യതി, നാന്യ—ച്ഛൃണോതി നാന്യദ്വിജാനാതി സ ഭൂമാ" (ഛാ. ഉ. 7. 24. 1) "പ്രാജ്ഞേ—നാത്മനാ സമ്പരിഷ്വക്തോ ന ബാഹ്യം കിഞ്ചന വേദ" (ബൃ. ഉ. 4. 3. 21) ഇത്യാദി; വിരുദ്ധശ്രുതിവാക്യ—ദർശനാത്തേന കർത്തവ്യോ വിചാരഃ. തസ്മാത് യുക്തം വേദവാക്യാ—ർത്ഥനിർണ്ണയായ വിചാരയിതും.

**സിദ്ധാന്തി** — എന്നുപറയുന്നതു ശരിയല്ല. കാരണം ശ്രുതിവാക്യങ്ങൾ വിരുദ്ധങ്ങളായി കാണുന്നുണ്ട് — ആനന്ദശബ്ദം ബ്രഹ്മത്തിനു പറഞ്ഞുകേൾക്കുന്നു എന്നത് ശരിയാണ്. ഏകത്വത്തിൽ വിജ്ഞാനം പ്രതിഷേധിക്കപ്പെട്ടിട്ടുമുണ്ട് — "എപ്പോളിതെല്ലാമാത്മാവായിത്തീരുന്നുവോ അപ്പോൾ ആര് ആരേ കാണുന്നു; ആര് ആരേ അറിയുന്നു" "എവിടെ മറ്റൊന്നിനെ കാണുന്നില്ലയോ മറ്റൊന്നിനെ കേൾക്കുന്നില്ലയോ മറ്റൊന്നിനെ അറിയുന്നില്ലയോ അത് ഭൂമാവാണ് " "പ്രാജ്ഞനായ ആത്മാവിനാൽ ആലിംഗിതനായി പുറത്തുള്ള ഒന്നിനേയും അറിയാതാവുന്നു" മുതലായ ശ്രുതികളുണ്ട്. ശ്രുതിവാക്യങ്ങൾ ഭിന്നങ്ങളായി കാണുന്നതിനാൽ വിചാരം ചെയ്യേണ്ടതുണ്ട്. അതിനാൽ വേദവാക്യാർത്ഥത്തെ നിർണ്ണയിക്കാനായി വിചാരം ചെയ്യുന്നത് യുക്തം തന്നെ.

മോക്ഷവാദി വിപ്രതിപ—ത്തേശ്ച — സാംഖ്യാ വൈശേഷി—കാശ്ച മോക്ഷവാദിനോ നാസ്തി മോക്ഷേ സുഖം സംവേദ്യമിത്യേവം വിപ്രതിപന്നാഃ; അന്യേ നിരതിശയം സുഖം സ്വസംവേദ്യമിതി; കിം താവദ്യുക്തം?

മോക്ഷവാദികളിൽ മതഭേദവും കാണുന്നുണ്ട്. — സംഖ്യന്മാരും വൈശേഷികന്മാരുമായ മോക്ഷവാദികൾ മോക്ഷത്തിൽ സുഖം സംവേദ്യമല്ലെന്നിങ്ങിനെ ഭിന്നമതക്കാരാണ്. മററുചിലർ സ്വസംവേദ്യമായ നിരതിശയസുഖമുണ്ടെന്നും പറയുന്നു. ഇതിലേതാണ് യുക്തമായത് ?

ആനന്ദാദിശ്രവണാത് , "ജ—ക്ഷത് ക്രീഡൻ രമമാണഃ" "സ യദി പിതൃലോകകാമോ ഭവതി" (ഛാ. ഉ. 8. 12. 3) "യഃ സർവ്വജ്ഞഃ സർവ്വവിത് " (മു. ഉ. 1. 1. 9) "സർവ്വാൻ കാമാൻ സമശ്നുതേ" (തൈ ഉ. 2. 5. 1) ഇത്യാദിശ്രുതിഭ്യോ മോക്ഷേ സുഖം സംവേദ്യമിതി.

ആനന്ദാദികളുണ്ടെന്നു കേൾക്കുന്നതിനാലും "ഭക്ഷിച്ചും ക്രീഡിച്ചും രമിച്ചും" "അവൻ പിതൃലോകകാമിയാണെങ്കിൽ" (ഛാ. ഉ. 8. 2. 1) "അവൻ സർവ്വജ്ഞനാണ് സർവ്വവിത്താണ് " "എല്ലാ കാമങ്ങളേയും പ്രാപിക്കുന്നു" മുതലായ ശ്രുതികളിൽ നിന്നും മോക്ഷത്തിൽ സുഖം സംവേദ്യമാണെന്നുവരുന്നു.

നന്വേകത്വേ കാരകവിഭാഗാ—ഭാവാദ്വിജ്ഞാനാനുപപത്തിഃ.

**സിദ്ധാന്തി** — ഏകത്വത്തിൽ കാരകാദി തരംതിരിവില്ലാത്തതിനാൽ വിജ്ഞാന

ക്രിയായാൾചാനേക കാരകസാധ്യ— ത്വാദ്വിജ്ഞാനസ്യ ച ക്രിയാത്വാത് .

മുണ്ടാകാവുന്നതല്ലല്ലോ. കാരണം ക്രിയ അനേകം കാരകങ്ങളാൽ സാധിക്കപ്പെ ടേണ്ടതാണ് . വിജ്ഞാനം ക്രിയയാണ് .

നൈഷ ദോഷഃ. ശബ്ദ പ്രാ— മാണ്യാദ് ഭവേദ്വിജ്ഞാനമാനന്ദ വി— ഷയേ. "വിജ്ഞാനമാനന്ദം" ഇത്യാ— ദീനി ആനന്ദസ്വരൂപസ്യാസംവേദ്യ— ത്വേ ऽ നുപപന്നാനി വചനാനീത്യ— വോചാമ

**പൂ. പ** — ആ ദോഷമില്ല. ശബ്ദപ്രമാണ മനുസരിച്ച് ആനന്ദവിഷയത്തിൽ വി ജ്ഞാനമുണ്ട് . "വിജ്ഞാനമാനന്ദം" മുത ലായവ ആനന്ദസ്വരൂപത്തിന് അറിവി ല്ലായ്ക സംഭവിക്കുകയില്ലെന്ന് മുമ്പു പറ ഞ്ഞുവല്ലോ.

നനു വചനേനാപഗ്നേഃ ശൈത്യമുദകസ്യ ചൌഷ്ണ്യം ന ക്രിയതേ ഏവ, ജ്ഞാപകത്വാദ്വ— ചനാനാം. ന ച ദേശാന്തരേ ऽ ഗ്നിഃ ശീത ഇതി ശക്യതേ ജ്ഞാപയിതും. അഗമ്യേ വാ ദേശാന്തരേ ഉഷ്ണ— മുദകമിതി.

**സിദ്ധാന്തി** — പറഞ്ഞതുകൊണ്ടു മാത്രം തീയിനു തണുപ്പും ജലത്തിനു ചൂടും ഉണ്ടാ വുകയില്ലല്ലോ. വാചകം ജ്ഞാപകമായി രിക്കണം. ദേശാന്തരത്തിൽ അഗ്നി തണു ത്തതാണെന്ന് പറഞ്ഞുധരിപ്പിക്കാൻ വയ്യല്ലോ. അഗമ്യമായ മറ്റൊരു ദിക്കിൽ ജലത്തിന് ഉഷ്ണമാണെന്നും പറയാൻ വയ്യ.

ന. പ്രത്യഗാത്മന്യാനന്ദ വി— ജ്ഞാനദർശനാത് . ന "വിജ്ഞാ— നമാനന്ദം" ഇത്യേവമാദീനാം വച— നാനാം ശീതോ ऽ ഗ്നിരിത്യാദിവാ— ക്യവത് പ്രത്യക്ഷാദിവിരുദ്ധാർ— ത്ഥപ്രതിപാദകത്വം. അനുഭൂയതേ ത്വവിരുദ്ധാർത്ഥതാ. സുഖ്യഹമിതി സുഖാത്മകമാത്മാനം സ്വയമേവ വേദയതേ. തസ്മാത്സുതരാം പ്ര— ത്യക്ഷാ ऽ വിരുദ്ധാർത്ഥതാ. തസ്മാ— ദാനന്ദം ബ്രഹ്മ വിജ്ഞാനാത്മകം സത് സ്വയമേവ വേദയതേ. തഥാ ആനന്ദ പ്രതിപാദികാഃ ശ്രുതയഃ സ— മഞ്ജസാഃ സ്യുഃ "ജക്ഷത് ക്രീഡൻ രമമാണഃ" ഇത്യേവമാദ്യാഃ പൂർവ്വോ— ക്താഃ.

**പൂ. പ** — അതു ശരിയല്ല. പ്രത്യഗാ ത്മാവിൽ ആനന്ദത്തിന്റെ അറിവുകാണു ന്നുണ്ട് . "വിജ്ഞാനമാനന്ദം" മുതലായ വചനങ്ങളിൽ "തീ തണുത്തതാണ് " മുത ലായ വാക്യങ്ങളെപ്പോലെ പ്രത്യക്ഷാദി വിരുദ്ധാർത്ഥത്തിലുള്ള പ്രതിപാദനമില്ല. വിരുദ്ധമല്ലാത്ത അർത്ഥം അനുഭവമാണു താനും. "ഞാൻ സുഖിയാണ് " എന്നിങ്ങി നെ സുഖാത്മകനായ ആത്മാവിനെ സ്വയം അറിയുന്നു. അതിനാൽ പ്രത്യക്ഷ ത്തിന് വിരുദ്ധമല്ലാത്ത അർത്ഥം സ്പഷ്ട മാണ് . അതുകൊണ്ട് ആനന്ദമായ ബ്ര ഹ്മം വിജ്ഞാനാത്മകമായി സ്വയം അറി യപ്പെടുന്നു. അപ്പോൾ ആനന്ദപ്രതി പാദ കങ്ങളായ ശ്രുതികൾ സംഗതങ്ങളായി ത്തീരും. "ജക്ഷത് ക്രീഡൻരമമാണഃ" മുത ലായവയെല്ലാം മുമ്പുപറഞ്ഞു കഴിഞ്ഞ താണ് .

ന. കാര്യകരണാഭാവേ ऽ നുപപത്തേർവിജ്ഞാനസ്യ ശരീര— വിയോഗേ ഹി മോക്ഷ ആത്യന്തികഃ. ശരീരാഭാവേ ച കരണാനുപപത്തിഃ, ആശ്രയാഭാവാത് . തതശ്ച വി— ജ്ഞാനാനുപപത്തിഃ, അകാര്യകര— ണത്വാത് . ദേഹാദ്യഭാവേ ച

**സിദ്ധാന്തി** — അതു ശരിയല്ല. ശരീരേന്ദ്രി യങ്ങളില്ലാത്തപ്പോൾ വിജ്ഞാനമുണ്ടാ വാൻ വയ്യ. ശരീരവിയോഗത്തിലാണ് ആത്യന്തികമായ മോക്ഷം. ശരീരമില്ലെ ങ്കിൽ ഇന്ദ്രിയങ്ങളുണ്ടാവാൻ വയ്യ, കാര ണം ആശ്രയാഭാവംതന്നെ. അപ്പോൾ വിജ്ഞാനവും ഉണ്ടാവില്ല, കാരണം ശരീരേന്ദ്രിയങ്ങളില്ല. ദേഹാദികളില്ലാതി

വിജ്ഞാനോൽപ്പത്തൗ സർവ്വേഷാം കാര്യകരണോപാദാനാനർത്ഥക്യ-പ്രസംഗഃ.

രിക്കേ വിജ്ഞാനമുണ്ടാവുമെങ്കിൽ എല്ലാർക്കും ദേഹേന്ദ്രിയങ്ങൾ സ്വീകരിക്കണമെന്നത് അർത്ഥമില്ലാത്തതാവും.

ഏകത്വാവിരോധാച്ച പരം ചേദ് ബ്രഹ്മ ആനന്ദാത്മകമാത്മാനം നിത്യവിജ്ഞാനത്വാന്നിത്യമേവ വി-ജാനീയാത് . തന്ന. സംസാര്യപി സംസാരവിനിർമുക്തഃ സ്വാഭാവ്യം പ്രതിപദ്യതേ. ജലാശയ ഇവ ഉദ-കാഞ്ജലിഃ ക്ഷിപ്തോ ന പൃഥ-ക്ത്വേന വ്യവതിഷ്ഠതേ ആനന്ദാ-ത്മക ബ്രഹ്മവിജ്ഞാനായ, തദാ മുക്ത ആനന്ദാത്മകമാത്മാനം വേദ-യതേ ഇത്യേതദനർത്ഥകം വാക്യം.

ഏകത്വത്തിനു വിരോധം ഭവിക്കുന്നതിനാലും ഇതു ശരിയല്ല. ആനന്ദാത്മകനായ ആത്മാവിനെ നിത്യവിജ്ഞാനത്വം കാരണം പരമമായ ബ്രഹ്മം സദാ അറിഞ്ഞുകൊണ്ടാണിരിക്കുന്നതെന്ന് പറഞ്ഞാലത് ശരിയല്ല. സംസാരിപോലും സംസാരത്തെ വിട്ടാൽ സ്വഭാവത്തെ പ്രാപിക്കുന്നുണ്ട് . കൈക്കുമ്പിളിലെ ജലം ജലാശയത്തിലിട്ടാൽ വേറിട്ട് നിൽക്കുന്നില്ല. അതുപോലെ മുക്തൻ ആനന്ദാത്മകമായ ബ്രഹ്മവിജ്ഞാനത്തിനായി ആനന്ദാത്മകമായ ആത്മാവിനെ അറിയുന്നു എന്നുപറയുന്നത് അർത്ഥമല്ലാത്ത വാക്യമാണ് .

അഥ ബ്രഹ്മാനന്ദമന്യഃ സ-ന്മുക്തോ വേദയതേ പ്രത്യഗാ-ത്മാനം ച, അഹമസ്മ്യാനന്ദസ്വരൂപ ഇതി. തദൈകത്വവിരോധഃ, തഥാ ച സതി സർവ്വശ്രുതിവിരോധഃ, തൃതീയ ച കൽപ്പനാ ന ഉപപദ്യതേ.

ഇനി മുക്തൻ മറെറാരാളായി നിന്ന് ഞാൻ ആനന്ദസ്വരൂപനാണ് എന്നിങ്ങിനെ പ്രത്യഗാത്മാവാകുന്ന ബ്രഹ്മാനന്ദത്തെ അറിയുന്നു എന്നാണെങ്കിൽ ഏകത്വത്തിനുവിരോധവും അതുപോലെ എല്ലാ ശ്രുതികൾക്കും വിരോധവും സംഭവിക്കും. മൂന്നാമതൊരു കൽപ്പന ഉണ്ടാകാൻ വയ്യ.

കിം ചാന്യത് . ബ്രഹ്മണൾച നിരന്തരാത്മാനന്ദവിജ്ഞാനേ വി-ജ്ഞാനാവിജ്ഞാനകൽപ്പനാന-ർത്ഥക്യം. നിരന്തരം ചേദാത്മാനന്ദ-വിഷയം ബ്രഹ്മണോ വിജ്ഞാനം, തദേവ തസ്യ സ്വഭാവ ഇത്യാത്മാ-നന്ദം വിജാനാതീതി കൽപ്പനാനുപ-പന്നാ. അതദ്വിജ്ഞാന പ്രസംഗേ ഹി കൽപ്പനായാ അർത്ഥവത്വം, യഥാ ആത്മാനം പരം ച വേത്തീതി. ന ഹീഷ്വാദ്യാസക്തമനസോ നൈര-ന്തര്യേണേഷുജ്ഞാനാജ്ഞാനക-ൽപ്പനായാ അർത്ഥവത്വം.

മറെറാന്നുമുണ്ട് . ബ്രഹ്മത്തിന് ഇടതടവില്ലാത്ത ആത്മാനന്ദവിജ്ഞാനമുണ്ടെങ്കിൽ അറിയുക, അറിയാതിരിക്കുക എന്നീ കൽപ്പനകൾക്കർത്ഥമില്ലാതാവും. ബ്രഹ്മത്തിൻെറ ആത്മാനന്ദവിഷയകമായ വിജ്ഞാനത്തിന് മുറിവില്ലെങ്കിൽ അതുതന്നെയാണതിൻെറ സ്വഭാവം എന്നതിനാൽ ആത്മാനന്ദത്തെ അറിയുന്നു എന്ന കൽപ്പന അസംഗതമാവും. ഇങ്ങിനെയുള്ള ഒരു കൽപ്പന അതിൻെറ വിജ്ഞാനമില്ലാത്തപ്പോഴേ ഉണ്ടാവൂ. എങ്ങിനെയെന്നാൽ അത് തന്നേയും മറെറാന്നിനേയും അറിയുന്നു. യാതൊരാളുടെ ചിത്തം നിരന്തരമായി ബാണത്തിൽ ആസക്തമാണോ അവന് ബാണത്തിൽ ശ്രദ്ധകേന്ദ്രീകരിക്കുകയും കേന്ദ്രീകരിക്കാതിരിക്കുകയും എന്ന കൽപ്പന ഉണ്ടാവാൻ വയ്യ.

അഥ വിച്ഛിന്നമാത്മാനന്ദം വിജാനാതി — വിജ്ഞാനസ്യ ആത്മ— വിജ്ഞാനച്ഛിദ്രേ ऽ ന്യവിഷയത്വ— പ്രസംഗഃ. ആത്മനശ്ച വിക്രിയാ— വത്വം തതശ്ചാനിത്യത്വപ്രസംഗഃ. തസ്മാദവിജ്ഞാനമാനന്ദമിതി സ്വരൂ— പാന്വാഖ്യാനപരൈരേവ ശ്രുതിഃ നാ— ത്മാനന്ദസംവേദ്യത്വാർത്ഥാ.

ഇനി ആത്മാനന്ദം മുറിഞ്ഞുകൊണ്ടാണറിയുന്നതെങ്കിൽ വിജ്ഞാനത്തിന് , ആത്മജ്ഞാനത്തിന് മുറിവുവരുമ്പോൾ മററുവിഷയങ്ങളുണ്ടെന്നു വരും. ആത്മാവ് വികാരമുള്ളതാണെന്നും അതിനാലനിത്യമാണെന്നും വന്നുകൂടും. അതിനാൽ "വിജ്ഞാനമാനന്ദം" എന്നത് ആത്മാവിന്റെ സ്വരൂപത്തെ ശ്രുതികാണിക്കുന്നതാണ് . ആത്മാനന്ദത്തെ അറിയിക്കുന്നു എന്ന അർത്ഥമതിനില്ല.

ജക്ഷത് , ക്രീഡൻ ഇത്യാദി ശ്രുതി വിരോധോ ऽ സംവേദ്യത്വ ഇതി ചേത് .

**പൂ. പ** — ഭക്ഷിച്ചും ക്രീഡിച്ചും മുതലായ ശ്രുതിക്ക് വിരുദ്ധമാണ് അസംവേദ്യത്വം (അറിയായ്ക) എന്നാണെങ്കിലോ?

ന. സർവ്വാത്മൈകത്വേ യഥാ പ്രാപ്താനുവാദിത്വാത് . മുക്തസ്യ സർവ്വാത്മഭാവേ സതി യത്ര ക്വചി— ദ്യോഗിഷു ദേവേഷു വാ ജക്ഷ— ണാദി പ്രാപ്തം, തദ്യഥാപ്രാ— പ്തമേവാനൂദ്യതേ — തത്തസ്യൈവ സർവ്വാത്മഭാവാദിതി സർവ്വാത്മഭാ— വമോക്ഷസ്തുതയേ.

**സിദ്ധാന്തി** — അതില്ല. കാരണം സർവ്വാത്മൈകത്വമുണ്ടാവുമ്പോൾ യഥാ പ്രാപ്തമായ ഭക്ഷണാദികളുടേയും മററും അനുവാദം ഭവിക്കുന്നു. മുക്തന് സർവ്വാത്മപ്രാപ്തിയുണ്ടാവുമ്പോൾ, യോഗികളിലോ ദേവന്മാരിലോ ഭക്ഷണാദികളെത്തിച്ചേരുന്നതുപോലെ, അത് യഥാ പ്രാപ്തമാണെന്ന് പറയുന്നു. അതയാളുടെ സർവ്വാത്മഭാവം കൊണ്ടാണെന്ന് സർവ്വാത്മഭാവമാകുന്ന മോക്ഷത്തെ സ്തുതിക്കുകയാണ് .

യഥാ പ്രാപ്താനുവാദത്വേ ദുഃഖിത്വമപീതി ചേത് — യോഗ്യാ— ദിഷു യഥാ പ്രാപ്തജക്ഷണാ— ദിവത്സ്ഥാവരാദിഷു യഥാ പ്രാപ്ത ദുഃഖിത്വ മപീതി ചേത് ?

**പൂ. പ** — യഥാ പ്രാപ്തത്തെ അനുവദിക്കുമ്പോൾ ദുഃഖിത്വവുമുണ്ടെന്നാണെങ്കിലോ — യോഗി ആദികളിൽ യഥാ പ്രാപ്ത ഭക്ഷണാദികളെന്നപോലെ സ്ഥാവരാദികളിൽ യഥാപ്രാപ്തദുഃഖിത്വവും വരാമെന്നാണെങ്കിലോ?

ന. നാമരൂപകൃതകാര്യകര— ണോ പാധിസമ്പർക്കജനിതഭ്രാന്ത്യ— ധ്യാരോപിതത്വാത് , സുഖിത്വ— ദുഃഖിത്വാദി വിശേഷസ്യേതി പരിഹൃതമേതത്സർവ്വം. വിരുദ്ധ— ശ്രുതീനാം ച വിഷയമവോചാമ. തസ്മാത് "ഏഷോ ऽ സ്യ പരമ ആനന്ദഃ" (ബൃ. ഉ. 4. 3. 32) ഇതി— വത്സർവ്വാണ്യാനന്ദവാക്യാനി ദ്ര— ഷ്ടാവ്യാനി.

**സിദ്ധാന്തി** — അതുശരിയല്ല. കാരണം സുഖിത്വം, ദുഃഖിത്വം മുതലായ വിശേഷധർമ്മങ്ങൾ നാമരൂപജനിതമായ ദേഹേന്ദ്രിയരൂപത്തിലുള്ള ഉപാധി സമ്പർക്കത്തിൽ നിന്നുമുണ്ടായ ഭ്രാന്തിയാൽ ആരോപിതങ്ങളാണ് . ഇങ്ങിനെ ഇത്തരം ശങ്കകൾക്ക് മുമ്പുതന്നെ പരിഹാരം പറഞ്ഞുകഴിഞ്ഞു. അതിനാൽ "ഇതാണവന്റെ പരമമായ ആനന്ദം" എന്നനിലക്ക് എല്ലാ ആനന്ദവാക്യങ്ങളെയും കാണണം.

---

# ചതുർത്ഥോ ഽ ധ്യായഃ

## പ്രഥമഃ ബ്രാഹ്മണഃ

**ഉപോൽഘാതഃ**

"ജനകോ ഹ വൈദേഹ ആ— സാഞ്ചക്രേ". അസ്യ സംബന്ധഃ ശാ— രീ രാദ്യാനഷ്ടൗ പുരുഷാന്നിരുഹ്യ പ്രത്യുഹ്യ പുനർഹൃദയേ, ദിഗ് — ഭേദേന ച പുനഃ പഞ്ചധാ വ്യൂഹ്യ ഹൃദയേ പ്രത്യുഹ്യ ഹൃദയം ശരീരം ച പുനരന്യോന്യപ്രതിഷ്ഠം പ്രാ— ണാദിപഞ്ചവൃത്യാത്മകേ സാമാ— നാഖ്യേ ജഗദാത്മനി സൂത്രേ ഉപ— സംഹൃത്യ, ജഗദാത്മാനം ശരീരഹൃ— ദയസൂത്രാവസ്ഥമതിക്രാന്തവാന്യ ഔപനിഷദഃ പുരുഷോ നേതി നേ— തീതി വ്യപദിഷ്ടഃ , സ സാക്ഷാ — ച്ചോപാദാനകാരണസ്വരൂപേണ ച നിർദിഷ്ടഃ "വിജ്ഞാനമാനന്ദ" ഇതി. തസ്യൈവ വാഗാദിദേവതാദ്വാ— രേണ പുനരധിഗമഃ കർത്തവ്യ ഇ— ത്യധിഗമനോപായാന്തരാർത്ഥോ ഽ യമാരംഭോ ബ്രാഹ്മണദ്വയസ്യ. ആഖ്യായികാ ത്വാചാരപ്രദർശ— നാർത്ഥാ —

# നാലാമധ്യായം

## ഒന്നാം ബ്രാഹ്മണം

**ഉപോൽഘാതം**

"വിദേഹനായ ജനകൻ ആസന സ്ഥനായിരുന്നു" എന്ന ഇതിന് മററുള്ള വയുമായി സംബന്ധം — ശരീരാദി എട്ടു പുരുഷന്മാരെക്കുറിച്ചു നിരൂപിച്ചിട്ട് പി ന്നീട് ഹൃദയത്തിൽ ഉപസംഹരിച്ചു. വീ ണ്ടും ദിഗ്ഭേദം വഴി അഞ്ചായി നിരൂപിച്ച് ഹൃദയത്തിലുപസംഹരിച്ചു. അന്യോന്യം പ്രതിഷ്ഠിതങ്ങളായ ഹൃദയത്തേയും ശരീരത്തേയും പ്രാണാദിപഞ്ചവൃത്തിക ളോടുകൂടി സമാനാഖ്യമായ ജഗദാത്മക സൂത്രത്തിൽ ഉപസംഹരിച്ചു. എന്നിട്ട് നേതി നേതി എന്നിങ്ങിനെ പറയപ്പെട്ടിരി ക്കുന്ന ഉപനിഷത് പുരുഷൻ, ശരീരം, ഹൃദയം, സൂത്രം ഇവയിൽ സ്ഥിതി ചെയ്യുന്ന ജഗദാത്മാവിനെ അതിക്രമിച്ചു നിൽക്കുന്നു. അതാണ് സാക്ഷാത്തും ഉ പാദാനകാരണസ്വരൂപവുമായി നിർദ്ദേശി ക്കപ്പെട്ടിരിക്കുന്ന "വിജ്ഞാനമാനന്ദം" എന്നത് . വാഗാദിദേവതാരൂപത്തിൽ അതിനെക്കുറിച്ചു തന്നെ പറഞ്ഞറിയിക്ക ണമെന്നു കരുതി അതിനെ അറിയിക്കാനാ യി ഈ രണ്ടാം ബ്രാഹ്മണം തുടങ്ങുക യാണ് . ആഖ്യായിക ആചാര പ്രദർശന ത്തിനായിട്ടാണ് —

**മന്ത്രഃ 1** — ജനകോ ഹ വൈദേഹ ആസാഞ്ചക്രേ ഽ ഹ യാജ്ഞവൽക്യ ആവവ്രാജ. തം ഹോവാച യാജ്ഞ— വൽക്യ കിമർത്ഥമചാരീഃ പശൂനിച്ഛന്നണ്വന്താനിതി. ഉഭയമേവ സമ്രാഡിതി ഹോവാച.

**മന്ത്രാർത്ഥം 1** — വിദേഹനായ ജനകൻ ആസനസ്ഥനാ യിരുന്നു. അപ്പോൾ യാജ്ഞവൽക്യൻ വന്നു. ജനകൻ അദ്ദേഹത്തോട് "യാജ്ഞവൽക്യ, എന്തിനായിട്ടാണ് വന്ന ത് ? പശുക്കളെ ആഗ്രഹിച്ചോ അതോ സൂക്ഷ്മാന്ത (പ്രശ്ന ശ്രവണ)ത്തിനോ ?" എന്ന് . "സമ്രാട്ടേ, ഞാൻ രണ്ടിനുമായാണ് വന്നത് " എന്നു (യാജ്ഞവൽക്യൻ) പറഞ്ഞു.

**ഭാഷ്യം 1** — ജനകോ ഹ വൈദേഹ ആസാഞ്ചക്രേ, ആസനം കൃതവാൻ, ആസ്ഥായികാം ദത്തവാനിത്യർത്ഥഃ,

ജനകൻ എന്ന വൈദേഹൻ സിം ഹാസനസ്ഥനായിരുന്നു. രാജാവിനെ കാണാനാഗ്രഹിച്ചുവരുന്നവർക്ക് കാ

ദർശനകാമേഭ്യോ രാജ്ഞഃ. അഥ ഹ തസ്മിന്നവസരേ യാജ്ഞവൽക്യ ആവവ്രാജ ആഗതവാനാത്മനോ യോഗക്ഷേമാർത്ഥം, രാജ്ഞോ വാ വിവിദിഷാം ദൃഷ്ട്വാനുഗ്രഹാർത്ഥം. തമാഗതം യാജ്ഞവൽക്യം യഥാ—വത് പൂജാം കൃത്വോവാച ഹോ—ക്തവാൻ ജനകോ — ഹേ യാജ്ഞ—വൽക്യ കിമർത്ഥമാചാരീഃ ആഗതോ ƒ സി? കിം പശൂനിച്ഛൻ പുനരപി, ആഹോസ്വിദണ്വന്താൻ സൂക്ഷ്മാ—ന്താൻ സൂക്ഷ്മവസ്തു നിർണ്ണയാ—ന്താൻ പ്രശ്നാന്മത്തഃ ശ്രോതുമിച്—ഛന്നിതി.

ഞാൻവേണ്ടി ഇരിക്കുകയായിരുന്നു. അപ്പോൾ യാജ്ഞവൽക്യൻ തന്റെ യോഗക്ഷേമത്തിനായിട്ടോ അഥവാ രാജാവ് ജിജ്ഞാസുവാണെന്നറിഞ്ഞ് അനുഗ്രഹിക്കാനായിട്ടോ അവിടേക്കു വന്നു. അങ്ങിനെ വന്ന യാജ്ഞവൽക്യനെ വേണ്ട പോലെ പൂജിച്ച് ജനകൻ പറഞ്ഞു — അല്ലയോ യാജ്ഞവൽക്യ, അങ്ങെന്തിനായിട്ടാണ് വന്നത് ? പശുക്കളെ ഇച്ഛിച്ചാണോ ? അതോ എന്നിൽ നിന്നും അണുക്കൾവരെയുളള സൂക്ഷ്മമായതു വരെയുള്ള, സൂക്ഷ്മവസ്തുക്കളെ നിർണ്ണയിക്കുന്നതുവരെയുളള പ്രശ്നങ്ങളെക്കുറിച്ച് കോൾക്കാനാഗ്രഹിച്ചിട്ടാണോ എന്ന് .

ഉഭയമേവ പശൂൻ പ്രശ്നാം—ശ്ച ഹേ സമ്രാട് , സമ്രാഡിതി വാ—ജപേയയാജിനോ ലിംഗം. യശ്ച ആജ്ഞയാ രാജ്യം പ്രശാസ്തി സ സമ്രാട് തസ്യാമന്ത്രണം ഹേ സമ്രാ—ഡിതി. സമസ്തസ്യ വാ ഭാരതസ്യ വർഷസ്യ രാജാ.

അല്ലയോ സമ്രാട്ടേ, പശുക്കളെയും പ്രശ്നങ്ങളേയും രണ്ടും ഉദ്ദേശിച്ചു തന്നെയാണ് . സമ്രാട്ടെന്നത് വാജപേയയാഗം ചെയ്യുന്നവന്റെ അടയാളമാണ് . ആരാണോ ആജ്ഞപ്രകാരം രാജ്യത്തെ ശാസിക്കുന്നത് അവൻ സമ്രാട്ടാണ് . അവന്റെ സംബോധനയാണ് "സമ്രാട്ടേ" എന്ന് . ഭാരതവർഷത്തിന്റെ മുഴുവൻ രാജാവ് എന്നർത്ഥം.

**മന്ത്രഃ 2** — യത്തേ കശ്ചിദബ്രവീത്തച്ഛൃണവാമേത്യ ബ്രവീന്മേ ജിത്വാ ശൈലിനിർവാഗ്വൈ ബ്രഹ്മേതി യഥാ മാതൃമാൻപിതൃമാനാചാര്യവാൻ ബ്രൂയാത്തഥാ തച്—ഛൈലിനിരബ്രവീദ്വാഗ്വൈ ബ്രഹ്മേത്യവദതോ ഹി കിം സ്യാദിത്യബ്രവീത്തു തേ തസ്യായതനം പ്രതിഷ്ഠാം ന മേ ƒ ബ്രവീദിത്യേകപാദ്വാ ഏതത്സമ്രാഡിതി സ വൈ നോ ബ്രൂഹി യാജ്ഞവൽക്യ. വാഗേവായതനമാകാശഃ പ്രതിഷ്ഠാ പ്രജ്ഞേത്യേനദുപാസീത. കാ പ്രജ്ഞതാ യാജ്ഞവൽക്യ. വാഗേവ സമ്രാഡിതി ഹോവാച. വാചാ വൈ സമ്രാഡ് ബന്ധുഃ പ്രജ്ഞായത ഋഗ്വേദോ യജു—ർവ്വേദഃ സാമവേദോ ƒ ഥർവാംഗിരസ ഇതിഹാസഃ പു — രാണം വിദ്യാ ഉപനിഷദഃ ശ്ലോകാഃ സൂത്രാണ്യനുവ്യാ—ഖ്യാനാനി വ്യാഖ്യാനാനീഷ്ടം ഹുതമാശിതം പായിതമയം ച ലോകഃ പരശ്ച ലോകഃ സർവ്വാണി ച ഭൂതാനി വാ—ചൈവ സമ്രാട് പ്രജ്ഞായന്തേ വാഗ്വൈ സമ്രാട് പരമം ബ്രഹ്മ നൈനം വാഗ്ജഹാതി സർവ്വാണ്യേനം ഭൂതാ—ന്യഭിക്ഷരന്തി ദേവോ ഭൂത്വാ ദേവാനപ്യേതി യ ഏവം

വിദ്വാനേതദുപാസ്തേ. ഹ. ഹസ്തിഋഷഭം സഹസ്രം ദദാമീതി ഹോവാച ജനകോ വൈദേഹഃ. സ ഹോവാച യാജ്ഞവൽക്യഃ പിതാ മേ ʃ മന്യത നാനനുശിഷ്യ ഹരേതേതി.

**മന്ത്രാർത്ഥം 2** — (യാജ്ഞവൽക്യൻ) "അങ്ങയോട് ഏതാചാര്യൻ എന്തുപറഞ്ഞുവോ അതു ഞാൻ കേൾക്കട്ടെ" എന്ന് . "ശിലിനപുത്രൻ ജിത്വാനൻ എന്നോടു പറഞ്ഞിട്ടുണ്ട് വാക്കുതന്നെയാണ് ബ്രഹ്മമെന്ന് ". "എപ്രകാരമാണോ മാതൃമാൻ, പിതൃമാൻ, ആചാര്യവാൻ എന്നെല്ലാം പറയുന്നത് അപ്രകാരമാണ് ആശിലിനപുത്രൻ വാക്കു തന്നെ ബ്രഹ്മമെന്നു പറഞ്ഞത് . കാരണം പറയാത്തവനെന്തു ലാഭമാണ് കിട്ടുക? എന്നാലദ്ദേഹമതിൻെറ ആയതനത്തേയോ പ്രതിഷ്ഠയേയോ കുറിച്ച് പറഞ്ഞിട്ടുണ്ടോ" എന്ന് . "എന്നോടുപറഞ്ഞിട്ടില്ല" എന്ന് . "രാജൻ, ഇത് ഏകപാദത്തോടുകൂടിയ ബ്രഹ്മമാണ് " എന്ന് . "യാജ്ഞവൽക്യ, അങ്ങ് അതെനിക്കു പറഞ്ഞു തരൂ" എന്ന് . "വാക്കുതന്നെയാണതിൻെറ ആയതനം, ആകാശം പ്രതിഷ്ഠയും. പ്രജ്ഞ എന്നനിലയ്ക്ക് ഉപാസിക്കണം" "യാജ്ഞവൽക്യ, പ്രജ്ഞത എന്താണ് ?" "രാജൻ, വാക്കുതന്നെയാണ് പ്രജ്ഞത" എന്നിങ്ങിനെ യാജ്ഞവൽക്യൻ പറഞ്ഞു. "അല്ലോയ സമ്രാട്ടേ, വാക്കിനാൽ ബന്ധുക്കളെ അറിയുന്നു. അല്ലയോ സമ്രാട്ടേ, ഋഗ്വേദം, യജ്ജുർവ്വേദം, സാമവേദം, അഥർവ്വാംഗിരസവേദം, ഇതിഹാസം, പുരാണം, വിദ്യ, ഉപനിഷത്ത് , ശ്ലോകം, സൂത്രം, അനുവ്യാഖ്യാനം, വ്യാഖ്യാനം, ഇഷ്ടം, ഹുതം, അശിതം, പായിതം, ഇഹലോകം, പരലോകം, എല്ലാ ഭൂതങ്ങൾ, ഇതെല്ലാം വാക്കിനാലാണ് അറിയപ്പെടുന്നത് . അല്ലയോ സമ്രാട്ടേ, വാക്കുതന്നെ പരമമായ ബ്രഹ്മം. ഇപ്രകാരം ഉപാസന ചെയ്യുന്നവനെ വാക്ക് ഉപേക്ഷിക്കുകയില്ല. ഭൂതങ്ങളെല്ലാം അവന് ഉപഹാരങ്ങളർപ്പിക്കുന്നു. യാതൊരു വിദ്വാനാണോ ഇങ്ങിനെ ഇതിൻെറ ഉപാസനയെ ചെയ്യുന്നത് അവൻ ദേവനായി ദേവന്മാരെ പ്രാപിക്കുന്നു" വിദേഹനായ ജനകൻ പറഞ്ഞു "ഞാനങ്ങക്ക് ആനകളെപ്പോലുള്ള ആയിരം കാളകളെ (പശുക്കളെ) തരാം" യാജ്ഞവൽക്യൻ പറഞ്ഞു "എൻെറ അച്ഛൻ കരുതിയിരുന്നു അനുശാസനം ചെയ്യാതെ ധനം സ്വീകരിക്കരുതെന്ന് ."

**ഭാഷ്യ: 2** — കിന്തു യത്തേ തുഭ്യം കശ്ചിദ ബ്രവീദാചാര്യഃ അനേകാ— ചാര്യസേവീഹി ഭവാൻ, തച്ഛൃണ— വാമീതി. ഇതര ആഹ — അബ്രവീ— ദുക്തവാന്മേ മമാചാര്യോ, ജിത്വാ നാമതഃ ശിലിനസ്യാ— പത്യം ശൈ— ലിനിഃ, വാഗ്വൈ ബ്രഹ്മേതി, വാഗ്ദേവതാ ബ്രഹ്മേതി.

ആചാര്യനങ്ങയോടെന്തു പറഞ്ഞു? അങ്ങ് അനേകം ആചാര്യന്മാരെ സേവിക്കുന്ന ആളാണല്ലോ. അതു ഞാൻ കേൾക്കട്ടെ. മറെറയാൾ പറഞ്ഞു — ശിലിനൻെറ പുത്രനായ ജിത്വാനെന്ന പേരോടുകൂടിയ ശൈലിനി എന്നോടു പറഞ്ഞിട്ടുണ്ട് വാക്കുതന്നെയാണ് ബ്രഹ്മമെന്ന് , വാഗ്ദേവതയാണ് ബ്രഹ്മമെന്ന് .

ആഹേതരോ — യഥാ മാതൃ— മാൻ മാതാ യസ്യ വിദ്യതേ പുത്രസ്യ സമ്യഗനുശാസ്ത്രീ അനുശാസനകർ ത്രീ സ മാതൃമാൻ. അത ഊർദ്ധ്വം പിതാ യസ്യാനുശാസ്താ സ പി— തൃമാൻ. ഉപനയനാദൂർധ്വമാസമാ— വർത്തനാദാചാര്യോ യസ്യാനു— ശാസ്താ സ ആചാര്യവാൻ. ഏവം ശുദ്ധിത്രയഹേതുസംയുക്തഃ സ സാക്ഷാദാചാര്യഃ സ്വയം ന കദാ— ചിദപി പ്രാമാണ്യാദ് വ്യഭിചരതി. സ യഥാ ബ്രൂയാച്ഛിഷ്യായ തഥാസൗ ജിത്വാ ശൈലിനിരുക്തവാൻ വാ— ഗ്വൈ ബ്രഹ്മേതി. അവദതോ ഹി കിം സ്യാദിതി. ന ഹി മൂകസ്യേ— ഹാർത്ഥമമുത്രാർത്ഥം വാ കിഞ്ചന സ്യാത് . കിന്തു അബ്രവീദുക്തവാം— സ്തേ തുഭ്യം തസ്യ ബ്രഹ്മണ ആയതനം പ്രതിഷ്ഠാം ച. ആ യതനം നാമ ശരീരം. പ്രതിഷ്ഠാ ത്രിഷ്വപി കാലേഷു യ ആശ്രയഃ.

മറെറയാൾ പറഞ്ഞു — എപ്രകാരം മാതൃമാനും — പുത്രനെനല്ലപോലെ അനുശാസിക്കുന്ന മാതാവ് ആർക്കുണ്ടോ അവൻ മാതൃമാൻ — അതിനുശേഷം പിതൃമാനും — വേണ്ടപോലെ അനുശാസിക്കുന്ന പിതാവുള്ളവൻ പിതൃമാൻ — ആചാര്യവാനും — ഉപനയനാനന്തരം സമാവർത്തനംവരെ ആർക്ക് അനുശാസിക്കാൻ ആചാര്യനുണ്ടോ അവൻ ആചാര്യവാൻ — ആയി ശുദ്ധിത്രയഹേതുവോടുകൂടിയ അവനെ ശരിക്കുള്ള ആചാര്യൻ പ്രമാണത്തിൽനിന്ന് വിട്ട് അനുശാസിക്കുകയില്ല. അപ്രകാരമുള്ള ആചാര്യൻ ശിഷ്യനോടെങ്ങിനെ പറയുമോ അങ്ങിനെയാണ് ഈ ശൈലിനിയായജിത്വാവ് വാക്കുതന്നെ ബ്രഹ്മം എന്നുപറഞ്ഞത് പറയാത്തവനെന്തു ലാഭമാണ് ? മൂകന് ഇഹത്തിലും പരത്തിലും ഒരർത്ഥവും കിട്ടാനില്ല. എന്നാലദ്ദേഹം നിന്നോട് ആ ബ്രഹ്മത്തിൻെറ ആയതനത്തേയോ പ്രതിഷ്ഠയേയോ കുറിച്ച് പറഞ്ഞുവോ? ആയതനമെന്നാൽ ശരീരം. മൂന്നു കാലങ്ങളിലുമുള്ള ആശ്രയമാണ് പ്രതിഷ്ഠ.

ആഹേതരഃ — ന മേ ऽബ്രവീ— ദിതി.

മററയാൾ പറഞ്ഞു — "എന്നോടു പറഞ്ഞിട്ടില്ല" എന്ന് .

ഇതര ആഹ — യദ്യേവമേക— പാദ്വൈ ഏതത് . ഏകഃപാദോ യസ്യ ബ്രഹ്മണസ്തദിദം ഏകപാദ്ബ്രഹ്മ ത്രിഭിഃ പാദൈഃ ശൂന്യമുപാസ്യമാന— മപി ന ഫലായ ഭവതീത്യർത്ഥഃ

ഇതരൻ പറഞ്ഞു — അങ്ങിനെയാണെങ്കിൽ തീർച്ചയായും ഇത് ഏകപാദത്തോടുകൂടിയതാണ് . ഒരു പാദത്തോടുകൂടിയ ബ്രഹ്മം ഏകപാദമാണ് . മററുമൂന്നുപാദങ്ങൾ കൂടാതെയുള്ള ഇതിനെ ഉപാസിച്ചാലും ഫലം കിട്ടുകയില്ല എന്നർത്ഥം.

യദ്യേവം, സ ത്വം വിദ്വാൻ സന്നോ ऽസ്മഭ്യം ബ്രൂഹി ഹേ യാ— ജ്ഞവൽക്യേതി.

അങ്ങിനെയാണെങ്കിൽ ഹേ യാജ്ഞവൽക്യ അതറിയുന്ന അങ്ങ് എനിക്കതുപറഞ്ഞുതരൂ. എന്ന് .

സ ചാഹ — വാഗേവാ ∫ ∫ യതനം വാഗ്ദേവസ്യ ബ്രഹ്മണോ വാഗേവ കരണമായതനം ശരീരം, ആകാശോ ∫ വ്യാകൃതാഖ്യഃ പ്രതി— ഷ്ഠോൽപ്പത്തിസ്ഥിതിലയകാലേഷു, പ്രജ്ഞേത്യേനദുപാസീത. പ്രജ്ഞ — ഞ്ഞേതീയമുപനിഷദ്ബ്രഹ്മണഃ ച— തുർത്ഥഃ പാദഃ. പ്രജ്ഞേതി കൃ— ത്വൈനദ്ബ്രഹ്മോപാസീത.

അദ്ദേഹം പറഞ്ഞു, വാക്കുതന്നെ ആയതനം. വാഗ്ദേവനായ ബ്രഹ്മ ത്തിന് വാക്കുതന്നെ കരണം, ആയതനം അഥവാ ശരീരം. അവ്യാകൃതമെന്നുപേ രായ ആകാശം ഉൽപ്പത്തി, സ്ഥിതി, ലയം എന്നീകാലങ്ങളിലെല്ലാമുള്ള പ്രതിഷ്ഠ യാണ് . പ്രജ്ഞയെന്ന് അതിനെ ഉപാ സിച്ചാലും. പ്രജ്ഞയെന്നത് ഉപനിഷ ദ്ബ്രഹ്മത്തിന്റെ നാലാം പാദമാണ് . പ്രജ്ഞയാണെന്നു കരുതി ബ്രഹ്മത്തെ ഉപാസിച്ചാലും.

കാ പ്രജ്ഞതാ യാജ്ഞവൽ— ക്യ? കിം സ്വയമേവ പ്രജ്ഞാ, ഉത പ്രജ്ഞാനിമിത്തം? യഥാ ആയ— തനപ്രതിഷ്ഠേ ബ്രഹ്മണോ വ്യതി— രിക്തേ തദ്വത് കിം? ന. കഥം തർഹി?

യാജ്ഞവൽക്യ പ്രജ്ഞത എന്താ ണ് ? സ്വയം പ്രജ്ഞതന്നെയാണോ അ തോ പ്രജ്ഞാനിമിത്തമാണോ? എപ്രകാ രം ആയതനവും പ്രതിഷ്ഠയും വാഗ്രൂപ ബ്രഹ്മത്തിൽ നിന്നും ഭിന്നമാണോ അതു പോലെ പ്രജ്ഞതയും പ്രജ്ഞയിൽ നി ന്നും ഭിന്നമാണോ? അല്ല. പിന്നെ എങ്ങി നെയാണ് ?

വാഗേവ സമ്രാഡിതി ഹോ— വാച വാഗേവ പ്രജ്ഞേതി ഹോ— വാചോക്തവാൻ, ന വ്യതിരിക്താ പ്രജ്ഞേതി. കഥം പുനർവാഗേവ പ്രജ്ഞാ ഇത്യുച്യതേ — വാചാ വൈ സമ്രാഡ് ബന്ധുഃ പ്രജ്ഞാ— യതേ ∫ സ്മാകം ബന്ധുരിത്യുക്തേ പ്രജ്ഞായതേ ബന്ധുഃ. തഥർഗ്വേ— ദാദി — ഇഷ്ടം യാഗനിമിത്തം ധർമ്മ— ജാതം, ഹുതം ഹോമനിമിത്തം ച, ആശിതമന്നദാനനിമിത്തം, പായിതം പാനദാനനിമിത്തം, അയം ച ലോകഃ, ഇദം ച ജന്മ, പരശ്ച ലോകഃ, പ്രതി— പത്തവ്യം ച ജന്മ, സർവ്വാണി ഭൂതാനി വാചൈവ സമ്രാട് പ്രജ്ഞായന്തേ. അതോ വാഗ്വൈ സമ്രാട് പരമം ബ്രഹ്മ. നൈനം യഥോക്ത— ബ്രഹ്മവിദം വാഗ്ജഹാതി. സർ— വ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി ബ— ലിദാനാദിഭിഃ. ഇഹ ദേവോ ഭൂത്വാ പുനഃ ശരീരപാതോത്തരകാലം ദേവാനപ്യേതി — അപഗച്ഛതി യ ഏവം വിദ്വാനേതദുപാസ്തേ.

സമ്രാട്ടേ, വാക്കുതന്നെയാണ് എന്നദ്ദേഹം പറഞ്ഞു. വാക്കുതന്നെ പ്രജ്ഞ എന്നദ്ദേഹം പറഞ്ഞു. ഭിന്നമായ തല്ല പ്രജ്ഞ എന്ന് . എന്നാൽ വാക്ക് എങ്ങിനെ പ്രജ്ഞയാകുന്നു എന്നപറയു ന്നു. സമ്രാട്ടേ, വാക്കിനാലാണ് ബന്ധു അറിയപ്പെടുന്നത് . നമ്മുടെ ബന്ധുവാ ണ് എന്നു പറഞ്ഞാണ് ബന്ധുവിനെ അറിയുന്നത് . അതുപോലെ ഋഗ്വേദാദി കൾ,, ഇഷ്ടം — യാഗംമൂലം ധർമ്മത്തിൽ നിന്നുണ്ടായത് , ഹുതം — ഹോമനിമിത്ത മായത് , ആശിതം — അന്നദാനം മൂലമു ണ്ടായത് , പായിതം — പാനദാനം കൊ ണ്ടുണ്ടായത് , ഈ ലോകം, ഈ ജന്മം, പരലോകം — വരാൻ പോകുന്ന ജന്മം, സമസ്തഭൂതങ്ങൾ — സമ്രാട്ടേ, എല്ലാം തന്നെ വാക്കിനാൽ മാത്രം അറിയപ്പെടു ന്നു. അതിനാൽ സമ്രാട്ടേ, വാക്കുതന്നെ പരമമായ ബ്രഹ്മം. യഥോക്തമായ ബ്ര ഹ്മത്തെ അറിയുന്നവനെ വാക്ക് ഉപേ ക്ഷിക്കുകയില്ല. ബലിദാനാദികളാൽ എല്ലാ ഭൂതങ്ങളും അവനെ രക്ഷിക്കുന്നു. ഇവി ടെത്തന്നെ ദേവനായിത്തീർന്ന് ശരീര പാതസമയത്ത് ദേവന്മാരെ പ്രാപിക്കു ന്നു — ആർ ഇപ്രകാരം അറിഞ്ഞുപാസി ക്കുന്നുവോ അവൻ.

വിദ്യാനിഷ്ക്രിയാർത്ഥം ഹ—
സ്തിതുല്യ ഋഷഭോ ഹസ്തിഋഷഭോ
യസ്മിൻ ഗോസഹസ്രേ തദ്ധസ്തി—
ഋഷഭം സഹസ്രം ദദാമീതി ഹോ—
വാച ജനകോ വൈദേഹഃ

അപ്പോൾ വൈദേഹനായ ജന കൻ പറഞ്ഞു — ഈ വിദ്യക്ക് പകരമായി ഞാനങ്ങേക്ക് ആയിരം ഹസ്തിഋഷഭ ങ്ങളെ തരാം (ആനയെപ്പോലുള്ള കാളക ളെ ജനിപ്പിക്കാൻ കഴിയുന്ന ആയിരം പശു ക്കളെ തരാം).

സ ഹോവാച യാജ്ഞവൽ—
ക്യഃ — അനനുശിഷ്യ ശിഷ്യം കൃതാ—
ർത്ഥമകൃത്വാ ശിഷ്യാദ്ധനം ന ഹരേ—
തേതി മേ മമ പിതാ ഽ മന്യത. മമാ—
പ്യയമേവാഭിപ്രായഃ.

ആ യാജ്ഞവൽക്യൻ പറഞ്ഞു — ശിഷ്യനെ വേണ്ടപോലെ അനുശാസി ക്കാതെ, കൃതാർത്ഥനാക്കാതെ ശിഷ്യ നിൽനിന്നും ധനം വാങ്ങരുതെന്നാണ് എൻെറ അച്ഛൻെറ അഭിപ്രായം. എനി ക്കും അതുതന്നെയാണഭിപ്രായം.

**മന്ത്രഃ 3 —** യദേവ തേ കശ്ചിദബ്രവീത്തച്ഛൃണവാമേത്യ ബ്രവീന്മ ഉദംകഃ ശൗത്ബ്യായനഃ പ്രാണോ വൈ ബ്ര — ഹ്മേതി യഥാ മാതൃമാൻ പിതൃമാനാ ചാര്യവാൻ ബ്രൂയാ— ത്തഥാ തച്ഛൗൽബ്യായനോ ഽ ബ്രവീത് പ്രാണോ വൈ ബ്രഹ്മേത്യ പ്രാണതോ ഹി കിം സ്യാദിത്യബ്രവീത്തു തേ തസ്യായതനം പ്രതിഷ്ഠാം ന മേ ഽ ബ്രവീദിത്യേകപാദ്വാ ഏതത്സമ്രാഡിതി സ വൈ നോ ബ്രൂഹി യാജ്ഞവൽക്യ പ്രാണ ഏവായതനമാകാശഃ പ്രതിഷ്ഠാ പ്രിയമിത്യേ — നദുപാസീത കാ പ്രിയതാ യാജ്ഞവൽക്യ പ്രാണ ഏവ സമ്രാഡിതി ഹോവാച പ്രാണസ്യ വൈ സമ്രാട് കാ— മായായാജ്യം യാജയത്യപ്രതിഗൃഹ്യസ്യ പ്രതിഗൃഹ്ണാ— ത്യപി തത്ര വധാശംകം ഭവതി യാം ദിശമേതി പ്രാണ— സ്യൈവ സമ്രാട് കാമായ പ്രാണോ വൈ സമ്രാട് പരമം ബ്രഹ്മ നൈനം പ്രാണോ ജഹാതി സർവ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി ദേവോ ഭൂത്വാ ദേവാനപ്യേതി യ ഏവം വിദ്വാനേതദുപാസ്തേ ഹ സ്തിഋഷഭം സഹസ്രം ദദാമീതി ഹോവാച ജനകോ വൈദേഹഃ സ ഹോവാച യാജ്ഞവൽക്യഃ പിതാ മേ ഽ മന്യത നാനുശിഷ്യ ഹരേതേതി.

**മന്ത്രാർത്ഥം 3 —** നിന്നോടേതെങ്കിലും ആരെങ്കിലും പറഞ്ഞിട്ടുണ്ടെങ്കിൽ അതു ഞാൻ കേൾക്കട്ടെ എന്ന് . ശുൽബക പുത്രനായ ഉദങ്കൻ എന്നോട് പ്രാണൻ തന്നെ യാണ് ബ്രഹ്മമെന്നു പറഞ്ഞിട്ടുണ്ട് എന്ന് . എപ്രകാരം മാതൃമാൻ, പിതൃമാൻ, ആചാര്യവാൻ എന്നെല്ലാം പറയുന്നുവോ അതുപോലെ മാത്രമാണ് ശുൽബക പുത്രൻ പ്രാണൻ തന്നെ ബ്രഹ്മം എന്ന് പറഞ്ഞതും. പ്രാണനം ചെയ്യാത്തവന് എന്തു ലാഭമാണ് ? എന്നാ

ലവൻ അതിൻെറ ആയതനമെന്തെന്നോ പ്രതിഷ്ഠയെ ന്തെന്നോ പറഞ്ഞുവോ? അതെന്നോടു പറഞ്ഞിട്ടില്ല എന്ന് . സമ്രാട്ടേ, ഇത് ഏകപാദമായ ബ്രഹ്മമാണ് . യാജ്ഞവൽക്യ, എനിക്കതുപറഞ്ഞുതരൂ. പ്രാണൻ തന്നെയാണ് ആയതനം, ആകാശം, പ്രതിഷ്ഠയും. പ്രിയ മെന്ന നിലക്ക് ഇതിനെ ഉപാസിക്കൂ. യാജ്ഞവൽക്യ, പ്രിയത്വമെന്നാലെന്താണ് ? അല്ലയോ സമ്രാട്ടേ, പ്രാണൻ തന്നെയാണ് പ്രിയത്വം എന്ന് യാജ്ഞവൽക്യൻ പറ ഞ്ഞു. ഹേ സമ്രാട്ടേ, പ്രാണൻെറ ഇഷ്ടത്തിനു വേണ്ടിത്ത ന്നെയാണ് അയാജ്യനെക്കൂടി യജിപ്പിക്കുന്നത് . പ്രതിഗ്ര ഹംതരാൻ യോഗ്യനല്ലാത്തവനിൽനിന്നും പ്രതിഗ്രഹം വാങ്ങുന്നത് . ഏതു ദിക്കിൽ പോകുന്നുവോ അവിടെ വധാശങ്കയുണ്ടാവുന്നത് . സമ്രാട്ടേ ! ഇതെല്ലാം പ്രാണനു വേണ്ടിയാണ് . സമ്രാട്ടേ! പ്രാണൻ തന്നെ പരമമായ ബ്ര ഹ്മം. വിദ്വാനായ ഒരാൾ ഇതിനെ ഇതുപോലെ ഉപാ സിച്ചാൽ അവനെ പ്രാണൻ കൈവെടിയുകയില്ല. ഭൂത ങ്ങളെല്ലാം അവന് ഉപഹാരങ്ങളർപ്പിക്കുന്നു. അവൻ ദേവനായി ദേവന്മാരെപ്രാപിക്കുന്നു. "ഞാനങ്ങേക്ക് ആയിരം ഹസ്തിഋഷഭങ്ങളെ തരാ"മെന്ന് വൈദേഹ നായ ജനകൻ പറഞ്ഞു. ആയാജ്ഞവൽക്യൻ പറഞ്ഞു "ശിഷ്യനെ വേണ്ടപോലെ പഠിപ്പിക്കാതെ അവൻെറ ധനം സ്വീകരിക്കരുതെന്ന് അച്ഛൻ കരുതിയിരുന്നു" എന്ന് .

**ഭാഷ്യ: 3** യദേവ തേ കശ്ചിദബ്ര—വീത് . ഉദംകോ നാമതഃ ശുൽബ—സ്യാപത്യം ശൗൽബായനോ । ബ്ര—വീത് . പ്രാണോ വൈ ബ്രഹ്മേതി. പ്രാണോ വായുർദേവതാ പൂർവ്വ—വത് . പ്രാണ ഏവ ആയതനമാ—കാശഃ പ്രതിഷ്ഠാ. ഉപനിഷത് — പ്രിയമിത്യേനമുപാസീത.

നിന്നോടെന്തെങ്കിലും ആചാര്യൻ പറഞ്ഞിട്ടുണ്ടെങ്കിൽ. ഉദംകനെന്നുപേ രായ ശുൽബപുത്രൻ ശൗൽബായനൻ പറഞ്ഞിട്ടുണ്ട് പ്രാണൻ തന്നെ ബ്രഹ്മം എന്ന് . പ്രാണൻ വായുദേവതയാണ് . മറ്റെല്ലാം മുൻപിലത്തെപ്പോലെ. പ്രാ ണൻ തന്നെ ആയതനം. ആകാശം പ്രതി ഷ്ഠയും. ഉപനിഷത്ത് — പ്രിയമെന്ന നിലക്ക് ഇതിനെ ഉപാസിച്ചാലും.

കഥം പുനഃ പ്രിയത്വം? പ്രാ—ണസ്യ വൈ ഹേ സമ്രാട് കാമായ പ്രാണസ്യർത്ഥായായാജ്യം യാജ—യതി പതിതാദികമപി. അപ്രതിഗൃ—ഹ്യസ്യാപ്യുഗ്രാദേഃ പ്രതിഗൃഹ്—ണാത്യപി. തത്ര തസ്യാം ദിശി വധ നിമിത്തമാശങ്കം വധാശങ്കാ ഇത്യ—

പിന്നെ എങ്ങിനെയാണ് പ്രിയ ത്വം? ഹേ സമ്രാട്ടേ, പ്രാണൻെറതന്നെ ഇഷ്ടത്തിനാണ് , പ്രാണനുവേണ്ടിയാ ണ് പതിതനായ യാഗാർഹനല്ലാത്തവ നേയും യജിപ്പിക്കുന്നത് . പ്രതിഗ്രഹത്തി ന് യോഗ്യനല്ലാത്ത ഉഗ്രാദികളുടെ പ്ര തിഗ്രഹത്തേയും സ്വീകരിക്കുന്നത് .

കീർണ്ണാം ച തസ്യാം ദിശി വധാശങ്കാ. തച്ചൈതത്സർവ്വം പ്രാണസ്യ പ്രിയ— ത്വേ ഭവതി; പ്രാണസ്യൈവ സമ്രാട് കാമായ. തസ്മാത് പ്രാണോ വൈ സമ്രാട് പരമം ബ്രഹ്മ. നൈനം പ്രാണോ ജഹാതി. സമാനമന്യത് .

ലാണ് വധാശങ്കയുള്ളത് , പോകുന്നതും. ഇതെല്ലാം പ്രാണൻെറ പ്രിയത്തിനായിട്ടാണ് . സമ്രാട്ടേ, പ്രാണൻെറ തന്നെ ഇഷ്ടത്തിനായിട്ടാണ് . അതിനാൽ സമ്രാട്ടേ, പ്രാണൻ തന്നെ പരമമായ ബ്രഹ്മം. ഇവനെ പ്രാണൻ വെടിയുന്നില്ല. മററുള്ളതെല്ലാം മുൻപു പറഞ്ഞതുപോലെ.

**മന്ത്രം 4 —** യദേവ തേ കശ്ചിദ ബ്രവീത്തച്ഛൃണവാമേത്യ ബ്രവീന്മേ ബർകുർവാർഷ്ണശ്ചക്ഷുർവൈ ബ്രഹ്മേതി യഥാ മാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത്തഥാ തദ്ബാർഷ്ണോ ഽ ബ്രവീച്ചക്ഷുർവൈ ബ്രഹ്മേത്യപശ്യ— തോ ഹി കിം സ്യാദിത്യബ്രവീത്തു തേ തസ്യായതനം പ്രതിഷ്ഠാം ന മേ ഽ ബ്രവീദിത്യേകപാദ്വാ ഏതത്സമ്രാഡിതി സ വൈ നോ ബ്രൂഹി യാജ്ഞവൽക്യ ചക്ഷുരേവായ— തനമാകാശഃ പ്രതിഷ്ഠാ സത്യമിത്യേനമുപാസീത കാ സത്യതാ യാജ്ഞവൽക്യ ചക്ഷുരേവ സമ്രാഡിതി ഹോവാച ചക്ഷുഷാ വൈ സമ്രാട് പശ്യന്തമാ — ഹുരദ്രാക്ഷീരിതി സ ആഹാദ്രാക്ഷമിതി തത്സത്യം ഭവതി ചക്ഷുർവൈ സമ്രാട് പരമം ബ്രഹ്മ നൈനം ചക്ഷുർ— ജഹാതി സർവ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി ദേവോ ഭൂത്വാ ദേവാനപ്യേതി യ ഏവം വിദ്വാനേതദുപാസ്തേ ഹസ്തി ഋഷഭം സഹസ്രം ദദാമീതി ഹോവാച ജനകോ വൈ — ദേഹഃ സ ഹോവാച യാജ്ഞവൽക്യഃ പിതാ മേ ഽ മന്യത നാനനുശിഷ്യ ഹരേതേതി.

**മന്ത്രാർത്ഥം 4 —** നിന്നോടേതങ്കിലും ആചാര്യൻ എന്തെങ്കിലും പറഞ്ഞിട്ടുണ്ടെങ്കിൽ അതു ഞാൻ കേൾക്കട്ടെ. വൃഷ്ണൻെറ പുത്രനായ ബർക്കു എന്നോടുപറഞ്ഞിട്ടുണ്ട് ചക്ഷുസ്സാണ് ബ്രഹ്മമെന്ന് . മാതൃമാൻ, പിതൃമാൻ, ആചാര്യവാൻ എന്നെല്ലാം പറയുന്നതുപോലെ മാത്രമാണ് വാർഷ്ണൻ ചക്ഷുസ്സു തന്നെയാണ് ബ്രഹ്മമെന്നു പറഞ്ഞത് . കാണാൻ വയ്യാത്തവനെന്തു ലാഭമാണുണ്ടാകുന്നത് ? എന്നാലവൻ നിന്നോട് ഇതിൻെറ ആയതനവും പ്രതിഷ്ഠയും എന്താണെന്ന് പറഞ്ഞുവോ? എന്നോടു പറഞ്ഞിട്ടില്ല. അല്ലയോ സമ്രാട്ടേ, ഇത് ഏകപാദമായ ബ്രഹ്മമാകുന്നു. യാജ്ഞവൽക്യ, ഇതെനിക്ക് അങ്ങ് പറഞ്ഞുതരൂ. ചക്ഷുസ്സുതന്നെയാണായതനം. ആകാശം പ്രതിഷ്ഠയും. ഇതിനെ സത്യമെന്ന നിലക്ക് ഉപാസിച്ചാലും. ഹേ യാജ്ഞവൽക്യ സത്യത എന്നാലെന്താണ് ?

അല്ലയോ സമ്രാട്ടേ, ചക്ഷുസ്സുതന്നെയാണ് സത്യത എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. ഹേ സമ്രാട്ടേ, ചക്ഷുസ്സു കൊണ്ടു നോക്കുന്നവനോട് നീ എന്തുകാണുന്നു എന്നു ചോദിക്കുമ്പോൾ ഞാൻ കാണുന്നു എന്നവൻ പറയുന്നത് സത്യമായിത്തീരുന്നു. സമ്രാട്ടേ, ചക്ഷുസ്സുതന്നെയാണ് പരമമായ ബ്രഹ്മം. വിദ്വാനായ ആർ ഇതിനെ ഇങ്ങിനെ ഉപാസിക്കുന്നുവോ അവനെ ചക്ഷുസ്സുപേക്ഷിക്കുന്നില്ല. ഭൂതങ്ങളെല്ലാം അവന് ഉപഹാരങ്ങളർപ്പിക്കുന്നു. അവൻ ദേവനായിട്ട് ദേവന്മാരോടു ചേരുന്നു. ഞാനങ്ങേക്ക് ആയിരം ഹസ്തിഋഷഭങ്ങളെ തരാം എന്ന് വൈദേഹ നായ ജനകൻ പറഞ്ഞു. ആ യാജ്ഞവൽക്യൻ പറഞ്ഞു. ശിഷ്യന്മാരെ വേണ്ടപോലെ പഠിപ്പിക്കാതെ അവൻെറ ധനം സ്വീകരിക്കരുതെന്ന് എൻെറ അച്ഛൻ കരുതി യിരുന്നു" എന്ന് .

**ഭാഷ്യം 4** — യദേവ തേ കശ്ചിദ് ബർക്കുരിതി നാമതോ വൃഷ്ണ— സ്യാപത്യം വാർഷ്ണഃ ചക്ഷുർവൈ ബ്രഹ്മേതി. ആദിത്യോ ദേവതാ ചക്ഷുഷി. ഉപനിഷത് — സത്യം. യസ്മാച്ഛ്രോത്രേണ ശ്രുതമനൃത— മപി സ്യാന്നതു ചക്ഷുഷാദൃഷ്ടം. തസ്മാദ്വൈ സമ്രാട് പശ്യന്തമാ ഹുഃ — അദ്രാക്ഷീസ്ത്വം ഹസ്തിനമിതി. സ ചേദദ്രാക്ഷമി—ത്യാഹ തത്സത്യ മേവ ഭവതി. യസ്ത്വന്യോ ബ്രൂ— യാദഹമശ്രൗഷമിതി. തദ് വ്യഭിചര— തി. യത്തു ചക്ഷുഷാ ദൃഷ്ടം തദ— വ്യഭിചാരിത്വാത്സത്യമേവ ഭവതി.

നിന്നോടാരെങ്കിലും എന്തെങ്കിലും മുതലായ ചോദ്യത്തിന് ബർക്കുവെന്നു പേരായ വൃഷ്ണപുത്രൻ വാർഷ്ണൻ ചക്ഷുസ്സുതന്നെയാണ് ബ്രഹ്മം എന്നു പറഞ്ഞിട്ടുണ്ട് . ചക്ഷുസ്സിൽ ആദിത്യനാ ണ് ദേവത. ഉപനിഷത്ത് സത്യമാണ് . ചെവികൊണ്ടു കേട്ടത് ശരിയല്ലാതിരി ക്കാമെങ്കിലും കണ്ണുകൊണ്ടുകണ്ടതങ്ങി നെയല്ല. അതാണ് സമ്രാട്ടേ, കാണുന്നവ നോടു പറയുന്നത് — നീ ആനയെകണ്ടു വല്ലോ എന്ന് . അവനും കണ്ടു എന്നു പറയുന്നു. അതു സത്യമായി ഭവിക്കുന്നു. മററൊരാൾ പറയുന്നുവെന്നിരിക്കട്ടെ. ഞാൻ കേട്ടു എന്ന് . അതിൽ വ്യത്യാസം വരാം. കണ്ണുകൊണ്ടുകണ്ടത് മറിച്ചാ വാൻ വയ്യ. അതിനാൽ അത് സത്യം തന്നെയായി ഭവിക്കുന്നു.

**മന്ത്രം 5** — യദേവ തേ കശ്ചിദബ്രവീത്തച്ഛൃണവാ— മേത്യബ്രവീന്മേ ഗർദ്ദഭീ വിപീതോ ഭാരദ്വാജഃ ശ്രോത്രം വൈ ബ്രഹ്മേതി യഥാ മാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത്തഥാ തദ്ഭാരദ്വാജോ ऽ ബ്രവീച്ഛ്രോത്രം വൈ ബ്രഹ്മേത്യശൃണ്വതോ ഹി കിം സ്യാദിത്യബ്രവീത്തു തേ തസ്യായതനം പ്രതിഷ്ഠാം ന മേ ऽ ബ്രവീദിത്യേകപാദ്വാ ഏതത്സമ്രാഡിതി സ വൈ നോ ബ്രൂഹി യാജ്ഞവൽക്യ ശ്രോത്രമേവായതനമാകാശഃ പ്രതിഷ്ഠാ ऽ നന്ത ഇത്യേ— നദുപാസീത കാ ऽ നന്തതാ യാജ്ഞവൽക്യ ദിശ ഏവ

സമ്രാഡിതി ഹോവാച തസ്മാദ്വൈ സമ്രാഡപി യാം കാം ച ദിശം ഗച്ഛതി നൈവാസ്യാ അന്തം ഗച്ഛത്യന— ന്താ ഹി ദിശോ ദിശോ വൈ സമ്രാട് ശ്രോത്രം ശ്രോത്രം വൈ സമ്രാട് പരമം ബ്രഹ്മ നൈനം ശ്രോത്രം ജഹാതി സർവ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി ദേവോ ഭൂത്വാ ദേവാനപ്യേതി യ ഏവം വിദ്വാനേതദുപാസ്തേ ഹ— സ്തി ഋഷഭം സഹസ്രം ദദാമീതി ഹോവാച ജനകോ വൈദേഹഃ സ ഹോവാച യാജ്ഞവൽക്യഃ പിതാമേ ⌡ മന്യത നാനനുശിഷ്യ ഹരേതേതി.

**മന്ത്രാർത്ഥം 5**—നിന്നോടാരെങ്കിലും എന്തെങ്കിലും പറഞ്ഞിട്ടുണ്ടെങ്കിൽ അതു ഞാൻ കേൾക്കട്ടെ. ഭാരദ്വാജ ഗോത്രനായ ഗർദ്ദഭി എന്ന വിപീതൻ എന്നോട് ശ്രോത്രം തന്നെയാണ് ബ്രഹ്മം എന്നു പറഞ്ഞിട്ടുണ്ട് മാതൃമാൻ പിതൃമാൻ ആചാര്യവാനെന്നെല്ലാം പറയുന്നതുപോലെ മാത്രമാണ് ഭാരദ്വാജൻ ശ്രോത്രംതന്നെ ബ്രഹ്മം എന്നു പറഞ്ഞത് . കേൾക്കാൻ വയ്യാത്തവനെന്തു ലാഭമാണ് ? എന്നാലവൻ നിന്നോട് അതിൻെറ ആയതനവും പ്രതിഷ്ഠയും എന്താണെന്നു പറഞ്ഞുവോ ? അതെന്നോടു പറഞ്ഞിട്ടില്ല. ഹേ സമ്രാട്ടേ, ഇത് ഏകപാദമായ ബ്രഹ്മമാണ് . അല്ലയോ യാജ്ഞവൽക്യ, അതെനിക്കുഞ്ഞു പറഞ്ഞുതരൂ. ശ്രോത്രം തന്നെ ആയതനം. ആകാശം പ്രതിഷ്ഠയും. അനന്തം എന്ന നിലക്കതിനെ ഉപാസിച്ചാലും. യാജ്ഞവൽക്യ, എന്താണനന്തത? അല്ലയോ സമ്രാട്ടേ, ദിക്കുകൾ തന്നെയാണനന്തത എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. ഹേ സമ്രാട്ടേ, അതുകൊണ്ടുതന്നെയാണ് ഒരാളൊരു ദിക്കിലേക്കു പോയാൽ അവനതിൻെറ അററത്തെത്താത്തത് . കാരണം ദിക്കുകളനന്തമാണ് . അല്ലയോ സമ്രാട്ടേ, ദിക്കുകൾ തന്നെയാണ് ശ്രോത്രം. ശ്രോത്രം തന്നെ പരമമായ ബ്രഹ്മം. വിദ്വാനായ യാതൊരുവൻ ഇതിനെ ഇപ്രകാരമുപാസിക്കുന്നുവോ അവനെ ശ്രോത്രം വെടിയുകയില്ല. എല്ലാ ഭൂതങ്ങളും അവന് ഉപഹാരങ്ങളർപ്പിക്കുന്നു. അവൻ ദേവനായിത്തീർന്ന് ദേവന്മാരെ പ്രാപിക്കുന്നു. ഞാനങ്ങക്ക് ആയിരം ഹസ്തിഋഷഭങ്ങളെ തരാം എന്ന് വൈദേഹനായ ജനകൻ പറഞ്ഞു. ആയാജ്ഞവൽക്യൻ പറഞ്ഞു. ശിഷ്യനെ വേണ്ടപോലെ അനുശാസിക്കാതെ അവരുടെ ധനം സ്വീകരിക്കരുതെന്ന് എൻെറ അച്ഛൻ കരുതിയിരുന്നു എന്ന് .

**ഭാഷ്യഃ 5** — യദേവ തേ ഗർദ്ദഭീ വി–പീത ഇതി നാമതഃ ഭാരദ്വാജോ ഗോ–ത്രവതഃ ശ്രോത്രം വൈ ബ്രഹ്മേതി — ശ്രോത്രേ ദിഗ്ദേവതാ ഽനംത ഇ–ത്യേതദുപാസീത. കാനന്തതാ. ശ്രോത്രസ്യ? ദിശ ഏവ ശ്രോത്ര–സ്യാനന്ത്യം യസ്മാത്തസ്മാദ്വൈ സമ്രാട് പ്രാചീമുദീചീം വാ യാം കാഞ്ചിദപി ദിശം ഗച്ഛതി, നൈ–വാസ്യാ അന്തം ഗച്ഛതി കശ്ചിദപി. അതോ ഽനന്ത ഹി ദിശോ വൈ സമ്രാട് ശ്രോത്രം. തസ്മാദ്ദിഗാന–ന്ത്യമേവ ശ്രോത്രസ്യാനന്ത്യം.

"നിന്നോടാരെങ്കിലും" എന്നതിന് ഭാരദ്വാജഗോത്രത്തിൽപ്പെട്ട വിപീതനെന്നുപേരായ ഗർദ്ദഭി ശ്രോത്രമാണ് ബ്രഹ്മമെന്നു പറഞ്ഞിട്ടുണ്ട് — ശ്രോത്രത്തിൽ ദിക്കാണ് ദേവത. അനന്തമെന്ന നിലക്ക് അതിനെ ഉപാസിച്ചാലും. ശ്രോത്രത്തിനെന്താണനന്തത ? ദിക്കുകൾ തന്നെയാണ് ശ്രോത്രത്തിനാനന്ത്യം. അതുകൊണ്ടാണല്ലോ സമ്രാട്ടേ, കിഴക്ക് വടക്ക് എന്നിങ്ങിനെ ഏതെങ്കിലും ദിക്കിലേക്കു പോകുമ്പോൾ ഒരിക്കലും അതിൻെറ അററം എത്താത്തത് . അതിനാൽ ദിക്കുകൾ അനന്തങ്ങൾ തന്നെ. സമ്രാട്ടേ ! ദിക്കുകൾ തന്നെയാണ് ശ്രോത്രം. അതിനാൽ ദിക്കുകളുടെ അനന്തത തന്നെയാണ് ശ്രോത്രത്തിൻേറയും അനന്തത

**മന്ത്രഃ 6** — യദേവ തേ കശ്ചിദബ്രവീത്തച്ഛൃണവാ–മേത്യബ്രവീന്മേ സത്യകാമോ ജാബാലോ മനോ വൈ ബ്രഹ്മേതി യഥാ മാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത്തഥാ തജ്ജാബലോ ഽബ്രവീന്മനോ വൈ ബ്രഹ്മേത്യമനസോ ഹി കിംസ്യാദിത്യബ്രവീത്തു തേ തസ്യായതനം പ്രതിഷ്ഠാം ന മേ ഽബ്രവീദിത്യേകപാദ്വാ ഏതത്സമ്രാഡിതി സ വൈ നോ ബ്രൂഹി യാജ്ഞവൽക്യ മന ഏവായതനമാകാശഃ പ്രതിഷ്ഠാനന്ദ ഇത്യേന–ദുപാസീത കാനന്ദതാ യാജ്ഞവൽക്യ മന ഏവ സമ്രാഡിതി ഹോവാച മനസാ വൈ സമ്രാട് സ്ത്രിയ–മഭിഹാര്യതേ തസ്യാം പ്രതിരൂപഃ പുത്രോ ജായതേ സ ആനന്ദോ മനോ വൈ സമ്രാട് പരമം ബ്രഹ്മ നൈനം മനോ ജഹാതി സർവ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി ദേവോ ഭൂത്വാ ദേവാനപ്യേതി യ ഏവം വിദ്വാനേതദുപാസ്തേ ഹ സ്ത്രിഋഷഭം സഹസ്രം ദദാമീതി ഹോവാച ജനകോ വൈദേഹഃ സ ഹോവാച യാജ്ഞവൽക്യഃ പിതാ മേ ഽമന്യത നാനനുശിഷ്യ ഹരേതേതി.

**മന്ത്രാർത്ഥം 6** — നിന്നോടടേതെങ്കിലും ആചാര്യൻ എന്തെങ്കിലും പറഞ്ഞിട്ടുണ്ടെങ്കിൽ അതു ഞാൻ കേൾക്കട്ടെ. ജാബാലപുത്രനായ സത്യകാമൻ എന്നോടുപറഞ്ഞിട്ടുണ്ട് . മനസ്സുതന്നെയാണ് ബ്രഹ്മം എന്ന് . മാതൃമാൻ പിതൃമാൻ ആചാര്യവാനെന്നെല്ലാം പറയുന്നതുപോലെയാണ് ആ ജാബാലൻ മനസ്സുതന്നെയാണ് ബ്രഹ്മമെന്നു പറഞ്ഞത് . അമനസ്സായവനെന്തുനേടാനാണ് ? എന്നാലവൻ നിന്നോട് അതിൻെറ ആയതനവും പ്രതിഷ്ഠയും എന്താ

ണെന്ന് പറഞ്ഞുവോ? അതെന്നോടു പറഞ്ഞില്ല. അല്ല യോ സമ്രാട്ടേ ! ഇത് ഏകപാദമായ ബ്രഹ്മമാണ് . അല്ല യോ യാജ്ഞവൽക്യ ! അതെനിക്കങ്ങുപറഞ്ഞുതരൂ. മനസ്സുതന്നെയാണായതനം. ആകാശം പ്രതിഷ്ഠയും. ഇതിനെ ആനന്ദമെന്ന നിലക്ക് ഉപാസിച്ചാലും. യാജ്ഞ വൽക്യ! ആനന്ദത എന്നാലെന്താണ് ? ഹേ സമ്രാട്ടേ ! മനസ്സു തന്നെയാണാനന്ദത എന്ന് യാജ്ഞവൽക്യൻ പറ ഞ്ഞു. ഹേ സമ്രാട്ടേ ! മനസ്സുകൊണ്ടാണ് സ്ത്രീയെ കാമിക്കുന്നത് . അവളിൽനിന്നും അനുരൂപനായ പുത്രനു ണ്ടാവുന്നു. അവൻ ആനന്ദമാണ് . അതിനാൽ സമ്രാട്ടേ! മനസ്സുതന്നെയാണ് പരമമായ ബ്രഹ്മം. വിദ്വാനായ യാതൊരുവൻ ഇതിനെ ഇങ്ങിനെ ഉപാസിക്കുന്നുവോ അവനെ മനസ്സു വെടിയുന്നില്ല. എല്ലാ ഭൂതങ്ങളും അവന് ഉപഹാരങ്ങളർപ്പിക്കുന്നു. അവൻ ദേവനായിത്തീർന്ന് ദേവന്മാരോടു ചേരുന്നു. ഞാനങ്ങേക്ക് ആയിരം ഹസ്തി ഋഷഭങ്ങളെ തരാം എന്ന് വൈദേഹനായ ജനകൻ പറഞ്ഞു. ആ യാജ്ഞവൽക്യൻ പറഞ്ഞു. ശിഷ്യനെ വേണ്ടപോലെ പഠിപ്പിക്കാതെ അവൻെറ ധനം വാങ്ങ രുതെന്ന് എൻെറ അച്ഛൻ കരുതിയിരുന്നു എന്ന് .

**ഭാഷ്യഃ 6** — സത്യകാമ ഇതി നാമതോ ജബാലായാ അപത്യം ജാബാലഃ. ചന്ദ്രമാ മനസിദേവതാ. ആനന്ദ ഇത്യുപനിഷത്ത് . യസ്മാന്മന ഏവ ആനന്ദഃ, തസ്മാന്മനസാ വൈ സമ്രാട് സ്ത്രിയമഭികാമയമാനോ ƒ ഭിഹാര്യതേ പ്രാർത്ഥയത ഇത്യർത്ഥഃ. തസ്മാദ്യാം സ്ത്രിയമഭികാമയ— മാനോ ƒ ഭിഹാര്യതേ തസ്യാം പ്രതി— രൂപോ ƒ നു രൂപഃ പുത്രോ ജായതേ. സ ആനന്ദഹേതുഃ പുത്രഃ. സ യേന മനസാ നിർവർത്ത്യതേ തന്മന ആനന്ദഃ.

സത്യകാമനെന്നുപേരായി ജബാ ലയുടെ പുത്രനായിരുന്നു ജാബാലൻ. ചന്ദ്രനാണ് മനസ്സിൻെറ ദേവത. ആനന്ദ മാണ് ഉപനിഷത്ത് . മനസ്സ് ആനന്ദമായ തിനാലാണ് മനസ്സുകൊണ്ടുതന്നെ സ്ത്രീയെ കാമിക്കുന്നത് . പ്രാർത്ഥിക്കു ന്നതെന്നർത്ഥം. അതിനാൽ സ്ത്രീയെ അഭികാമിച്ചിട്ട് അവളിൽ നിന്നും അനു രൂപനായ പുത്രനുണ്ടാവുന്നു. ആ പുത്രൻ ആനന്ദത്തിന് കാരണമായി ഭവി ക്കുന്നു. മനസ്സുകൊണ്ടാണ് അത് നേടു ന്നത് എന്നതിനാൽ മനസ്സ് ആനന്ദമാണ് .

**മന്ത്രഃ 7** — യ ദേവതേ കശ്ചിദബ്രവീത്തച്ഛൃണ— വാമേത്യ ബ്രവീന്മേ വിദഗ്ധഃ ശാകല്യോ ഹൃദയം വൈ ബ്രഹ്മേതി യഥാ മാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത്തഥാ തച്ഛാകല്യോ ƒ ബ്രവീദ്ധൃദയം വൈ ബ്രഹ്മേത്യഹൃദയസ്യ ഹി കിം സ്യാദിത്യബ്രവീത്തു തേ തസ്യായതനം പ്രതിഷ്ഠാം ന മേ ƒ ബ്രവീദിത്യേകപാദ്വാ ഏതത്സമ്രാഡിതി സ വൈ തോ ബ്രൂഹി യാജ്ഞവൽക്യ

ഹൃദയമേവായതനമാകാശഃ പ്രതിഷ്ഠാ സ്ഥിതിരി— ത്യേനദുപാസീത കാ സ്ഥിതതാ യാജ്ഞവൽക്യ ഹൃദ— യമേവ സമ്രാഡിതി ഹോവാച ഹൃദയം വൈ സമ്രാട് സർവ്വേഷാം ഭൂതാനാമായതനം ഹൃദയം വൈ സമ്രാട് സർവ്വേഷാം ഭൂതാനാം പ്രതിഷ്ഠാ ഹൃദയേ ഹ്യേവ സമ്രാട് സർവ്വാണി ഭൂതാനി പ്രതിഷ്ഠിതാനി ഭവന്തി ഹൃദയം വൈ സമ്രാട് പരമം ബ്രഹ്മ നൈനം ഹൃദയം ജഹാതി സർവ്വാണ്യേനം ഭൂതാന്യഭിക്ഷരന്തി ദേവോ ഭൂത്വാ ദേവാനപ്യേതി യ ഏവം വിദ്വാനേതദുപാസ്തേ ഹസ്തിഋഷഭം സഹസ്രം ദദാമീതി ഹോവാച ജനകോ വൈദേഹഃ സ ഹോവാച യാജ്ഞവൽക്യഃ പിതാ മേ / മന്യത നാനനുശിഷ്യ ഹരേതേതി.

**മന്ത്രാർത്ഥം 7 —** നിന്നോടാരെങ്കിലും എന്തെങ്കിലും പറ ഞ്ഞിട്ടുണ്ടെങ്കിൽ അതു ഞാൻ കേൾക്കട്ടെ. എന്നോടു വിദഗ്ധനായ ശാകല്യൻ പറഞ്ഞിട്ടുണ്ട് ഹൃദയം തന്നെ യാണ് ബ്രഹ്മം എന്ന് . മാതൃമാൻ പിതൃമാൻ ആചാര്യ വാൻ എന്നെല്ലാം പറയുന്നതുപോലെയാണ് ശാകല്യൻ ഹൃദയം തന്നെയാണ് ബ്രഹ്മമെന്നുപറഞ്ഞത് . ഹൃദ യമില്ലാത്തവനെന്തുനേടാനാണ് . എന്നാലവൻ നിന്നോട് ഇതിന്റെ ആയതനവും പ്രതിഷ്ഠയും എന്താണെന്നു പറഞ്ഞുവോ? അതെന്നോടുപറഞ്ഞില്ല. സമ്രാട്ടേ, ഇത് ഏകപാദത്തോടുകൂടിയ ബ്രഹ്മമാണ് . യാജ്ഞവൽക്യ, അതെനിക്കങ്ങുപറഞ്ഞുതരൂ. ഹൃദയം തന്നെയാണായ തനം. ആകാശം പ്രതിഷ്ഠയും. ഇതിനെ സ്ഥിതി എന്ന രൂപത്തിൽ ഉപാസിച്ചാലും. യാജ്ഞവൽക്യ, സ്ഥിതത എന്നാലെന്താണ് ? അല്ലയോ സമ്രാട്ടേ ! ഹൃദയം തന്നെ യാണ് സ്ഥിതത എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. സമ്രാട്ടേ! ഹൃദയമാണെല്ലാ ഭൂതങ്ങൾക്കും ആയതനം. ഹൃദയമാണെല്ലാ ഭൂതങ്ങൾക്കും പ്രതിഷ്ഠ. ഹൃദയത്തി ലാണെല്ലാ ഭൂതങ്ങളും പ്രതിഷ്ഠിതങ്ങളായിരിക്കുന്നത് . ഹേ സമ്രാട്ടേ ! ഹൃദയം തന്നെയാണ് പരമമായ ബ്രഹ്മം. വിദ്വാനായ ആർ ഇതിനെ ഇങ്ങിനെ ഉപാസിക്കുന്നുവോ അവനെ ഹൃദയം വെടിയുന്നില്ല. ഭൂതങ്ങളെല്ലാം അവന് ഉപഹാരങ്ങളർപ്പിക്കുന്നു. അവൻ ദേവനായിത്തീർന്ന് ദേവന്മാരോടു ചേരുന്നു. വൈദേഹനായ ജനകൻ പറഞ്ഞു. ഞാനങ്ങക്ക് ആയിരം ഹസ്തിഋഷഭങ്ങളെ തരാം. ആ യാജ്ഞവൽക്യൻ പറഞ്ഞു. ശിഷ്യനെ നല്ല പോലെ പഠിപ്പിക്കാതെ അവന്റെ ധനം വാങ്ങരുതെന്ന് എന്റെ അച്ഛൻ കരുതിയിരുന്നു എന്ന് .

**ഭാഷ്യ: 7** — വിദഗ്ദ്ധഃ ശാകല്യോ ഹൃദയം വൈ ബ്രഹ്മേതി. ഹൃദയം വൈ സമ്രാട് സർവ്വേഷാം ഭൂതാ— നാമായതനം. നാമരൂപകർമ്മാത്മ— കാനി ഹി ഭൂതാനി ഹൃദയാശ്രയാ— ണീത്യവോചാമ, ശാകല്യ ബ്രാ— ഹ്മണേ ഹൃദയപ്രതിഷ്ഠാനി ചേതി. തസ്മാത് ഹൃദയേ ഹ്യേവ സമ്രാട് സർവ്വാണി ഭൂതാനി പ്രതിഷ്ഠിതാനി ഭവന്തി. തസ്മാത് ഹൃദയം സ്ഥി— തിരിത്യുപാസീത. ഹൃദയേ ച പ്ര ജാപതീർദേവതാ.

വിദഗ്ധനെന്ന ശാകല്യൻ ഹൃദയമാണ് ബ്രഹ്മം എന്നുപറഞ്ഞിട്ടുണ്ട്. ഹൃദയംതന്നെയാണ് സമ്രാട്ടേ എല്ലാ ഭൂതങ്ങൾക്കും ആയതനം. നാമരൂപകർമ്മാത്മകങ്ങളായ ഭൂതങ്ങളെല്ലാം ഹൃദയത്തെ ആശ്രയിച്ചിരിക്കുന്നു എന്നും അവ ഹൃദയത്തിൽ പ്രതിഷ്ഠിതങ്ങളാണെന്നും ശാകല്യബ്രാഹ്മണത്തിൽ നാം പറഞ്ഞതാണ്. അതിനാൽ സമ്രാട്ടേ! എല്ലാ ഭൂതങ്ങളും ഹൃദയത്തിൽത്തന്നെ പ്രതിഷ്ഠിതങ്ങളായി ഭവിക്കുന്നു. അതുകൊണ്ട് ഹൃദയത്തെ സ്ഥിതി എന്ന നിലയ്ക്ക് ഉപാസിച്ചാലും. ഹൃദയത്തിന് പ്രജാപതിയാണ് ദേവത.

---

## ദ്വിതീയഃ ബ്രാഹ്മണഃ രണ്ടാം ബ്രാഹ്മണം

**മന്ത്രഃ 1** — ജനകോ ഹ വൈദേഹഃ കൂർച്ചാദുപാവ— സർപ്പന്നുവാച നമസ്തേ ∫ സ്തു യാജ്ഞവൽക്യാനു മാ ശധീതി സ ഹോവാച യഥാ വൈ സമ്രാൺമഹാ— ന്തമധ്വാനമേഷ്യൻ രഥം വാ നാവം വാ സമാദദീ — തൈവമേവൈതാഭിരുപനിഷദ്ഭിഃ സമാഹിതാത്മാ ∫ സ്യേവം വൃന്ദാരക ആഢ്യഃ സന്നധീതവേദ ഉക്തോ— പനിഷത്ക ഇതോ വിമുച്യമാനഃ ക്വ ഗമിഷ്യസീതിനാഹം തദ്ഭഗവന്വേദ യത്ര ഗമിഷ്യാമീത്യഥ വൈ തേ ∫ ഹം തദ്വക്ഷ്യാമി യത്ര ഗമിഷ്യസീതി ബ്രവീതു ഭഗവാനിതി.

**മന്ത്രാർത്ഥം 1** — വിദേഹനായ ജനകൻ കൂർച്ചത്തിൽ നിന്നെഴുന്നേററ് അടുത്തുചെന്നു പറഞ്ഞു. "യാജ്ഞ വൽക്യ, അങ്ങക്കു നമസ്കാരം. എനിക്കുപദേശം തന്നാ ലും" എന്ന് ആ യാജ്ഞവൽക്യൻ പറഞ്ഞു "അല്ലയോ സമ്രാട്ടേ ! എപ്രകാരം മഹത്തായവഴിയെ അറിയുന്നവൻ രഥത്തിലോ തോണിയിലോ കയറി നേർവഴിക്കു പോകു ന്നുവോ അപ്രകാരം നീ ഈ ഉപനിഷത്തുകളോട് ചേർ ന്ന് പ്രാണാദി ബ്രഹ്മങ്ങളെ ഉപാസിച്ച് സമാഹിത ചിത്തനായിത്തീർന്നിരിക്കുന്നു. അങ്ങിനെ നീ പൂജ്യനും ശ്രീമാനും അധീതവേദനും ഉക്തോപനിഷൽക്കനും ആയി രിക്കുന്നു. ഇതെല്ലാമായിട്ട് ഈ ശരീരത്തെ ത്യജിച്ച നീ എങ്ങോട്ടുപോകും" എന്ന് . "ഭഗവാൻ! ഞാനെങ്ങോട്ടു പോകുമെന്നെനിക്കറിയില്ല" "നീ എവിടെ പോകുമെന്ന് ഞാനിപ്പോൾ പറഞ്ഞുതരാം" എന്ന് . "ഭഗവൻ! എനിക്കുപറഞ്ഞു തരൂ" എന്ന് .

ജനകോ ഹ വൈദേഹഃ. യസ്മാത്സവിശേഷണാനി സർ— വ്വാണി ബ്രഹ്മാണി ജാനാതി യാ— ജ്ഞവൽക്യഃ, തസ്മാദാചാര്യകത്വം ഹിത്വാ ജനകഃ കൂർച്ചാദാസനവി— ശേഷാദുത്ഥായ ഉപസമീപമപ— സർപ്പൻ പാദയോർന്നിപതന്നിത്യ— ർത്ഥഃ. ഉവാചോക്തവാൻ — നമ— സ്തേ തുഭ്യമസ്തു ഹേ യാജ്ഞ— വൽക്യ. അനു മാശാധ്യനുശാധിമാ— മിത്യർത്ഥഃ ഇതി ശബ്ദോ വാക്യ— പരിസമാപ്ത്യർത്ഥഃ.

വൈദേഹനായ ജനകൻ — യാ ജ്ഞവൽക്യൻ വിശേഷണങ്ങളോടു കൂടിയ എല്ലാ ബ്രഹ്മങ്ങളെയും അറിയു ന്നവനാണെന്ന് മനസ്സിലാക്കിയപ്പോൾ — ജനകൻ കൂർച്ചത്തിൽനിന്നും, ആസന വിശേഷത്തിൽനിന്നും എഴുന്നേററ് തൻെറ ആചാര്യഭാവത്തെ ഉപേക്ഷിച്ച് സമീപത്തുചെന്ന് പാദങ്ങളിൽ നമസ്ക രിച്ചു പറഞ്ഞു — ഹേ യാജ്ഞവൽക്യ ! അങ്ങക്കു നമസ്കാരം. എനിക്ക് ഉപ ദേശം തന്നാലും. എന്നെ ഉപദേശിച്ചാലും എന്നർത്ഥം. ഇതിശബ്ദം വാക്യം പരി സമാപ്തിയെ കുറിക്കുന്നു.

സ ഹോവാച യാജ്ഞവൽക്യഃ — **യഥാ വൈ ലോകേ ഹേ സമ്രാട് മഹാന്തം ദീർഘമധ്വാനമേഷ്യൻ രഥം വാ സ്ഥലേന ഗമിഷ്യൻ, നാവം വാ ജലേന ഗമിഷ്യൻ സമാ**ദദീത. ഏവമേവൈതാനി ബ്രഹ്മാണ്യേതാഭിഃ ഉപനിഷദ്ഭിര്യുക്താനി ഉപാസീനഃ സമാഹിതാത്മാ ഽ സി, അത്യന്തമേതാഭിരുപനിഷദ്ഭിഃ സംയുക്താത്മാ ഽ സി. ന കേവലമുപനിഷത്സമാഹിതഃ ഏവം വൃന്ദാരകഃ പൂജ്യശ്ചാഢ്യശ്ചേശ്വരോ ന ദരിദ്ര ഇത്യർത്ഥഃ. അധീതവേദോ ഽ ധീതാ വേദോ യേന സ ത്വമധീതവേദഃ ഉക്താശ്ചോപനിഷദ ആചാര്യൈസ്തുഭ്യം സ ത്വമുക്തോപനിഷത്കഃ

ആ യാജ്ഞവൽക്യൻ പറഞ്ഞു — "ഹേ സമ്രാട്ടേ ! ലോകത്തിലെ പ്രകാരം മഹത്തായ ദീർഘമായ മാർഗ്ഗത്തെ ഗമിക്കാനിച്ഛിച്ച് , കരയിൽക്കൂടെ പോകാൻ രഥത്തിലോ ജലത്തിൽ കൂടെ പോകാൻ തോണിയിലോ ചരിക്കുന്നു. അതുപോലെ, നീ ഈ ഉപനിഷത്തുക്കളോട് ചേർന്ന ഈ ബ്രഹ്മങ്ങളെ ഉപാസിച്ച് സമാഹിത ചിത്തനായിത്തീർന്നിരിക്കുന്നു, ഈ ഉപനിഷത്തുക്കളോടു ചേർന്ന് ഏററവും സംയുക്താത്മാവായിരിക്കുന്നു. ഉപനിഷത്സമാഹിതൻ മാത്രമല്ല, പൂജ്യനും ആഢ്യനും ഈശ്വരനുമായിരിക്കുന്നു. ദരിദ്രനല്ല എന്നർത്ഥം. നീ അധീതവേദനാണ് . ആരാണോ വേദങ്ങൾ പഠിച്ചിട്ടുള്ളത് ആ നീ അധീതവേദനാണ് . ഉക്തോപനിഷൽക്കനാണ് , നിനക്ക് ആചാര്യന്മാർ ഉപനിഷത്തുക്കളെ പറഞ്ഞുതന്നിട്ടുള്ളതിനാൽ നീ ഉക്തോപനിഷൽക്കനാണ് .

ഏവം സർവ്വവിഭൂതിസമ്പന്നോ ഽ പി സൻ ഭയമധ്യസ്ഥ ഏവ പരമാത്മജ്ഞാനേന വിനാ അകൃതാർത്ഥ ഏവ താവദിത്യർത്ഥഃ യാവത് പരം ബ്രഹ്മ ന വേത്സി. ഇതോ ഽ സ്മാദ്ദേഹാദ്വിമുച്യമാന ഏതാഭിർനൗരഥസ്ഥാനീയാഭിഃ സമാഹിതഃ ക്വ കസ്മിൻ ഗമിഷ്യസി, കിം വസ്തു പ്രാപ്സ്യസീതി.

ഇപ്രകാരം സർവ്വവിഭൂതികളോടും ചേർന്നവനാണെങ്കിലും നീ ഭയമധ്യത്തിൽത്തന്നെ വർത്തിക്കുന്നു. പരമാത്മജ്ഞാനമില്ലാത്തതിനാൽ അത്രയും അകൃതാർത്ഥനാണെന്നർത്ഥം. പരമമായ ബ്രഹ്മത്തെ അറിയാതിരിക്കുംവരെ അകൃതാർത്ഥനായിരിക്കും. ഈ ദേഹംവിട്ട് തോണി, രഥം എന്നിവയാൽ സമാഹിതനായി എവിടെപോകും? ഏതു സ്ഥാനത്തെയാണ് നീ പ്രാപിക്കാൻ പോകുന്നത് " എന്ന് .

നാഹം തദ്വസ്തു ഭഗവൻ പൂജാവൻ വേദ ജാനേ യത്ര ഗമിഷ്യാമീതി.

ഹേ ഭഗവൻ, പൂജാവൻ, ആ വസ്തു ഞാനറിയുകയില്ല. എവിടെ പോകുമെന്ന് അറിയുകയില്ല.

അഥ യദ്യേവം ന ജാനീഷേ യത്ര ഗതഃ കൃതാർത്ഥഃ സ്യാഃ; അഹം വൈ തേ തുഭ്യം തദ്വക്ഷ്യാമി യത്ര ഗമിഷ്യസീതി.

എവിടെപോയി കൃതാർത്ഥനാവുമെന്ന് അറിയില്ലെങ്കിൽ, നീ എവിടെ പോകുമെന്ന് ഞാൻ നിനക്ക് പറഞ്ഞു തരാം.

ബ്രവീതു ഭഗവാനിതി യദി പ്രസന്നോ മാം പ്രതി.

ഭഗവാനെന്നിൽ സന്തുഷ്ടനാണെങ്കിൽ അതുപറഞ്ഞുതരൂ.

ശൃണു.

കേട്ടാലും.

**മന്ത്രഃ 2** — ഇംധോ ഹ വൈ നാമൈഷ യോ ʃ യം ദക്ഷിണേ ʃ ക്ഷൻ പുരുഷസ്തം വാ ഏതമിംധം സന്തമിന്ദ്ര ഇത്യാചക്ഷതേ പരോക്ഷേണൈവ പരോക്ഷപ്രിയാ ഇവ ഹി ദേവാഃ പ്രത്യക്ഷദ്വിഷഃ.

**മന്ത്രാർത്ഥം 2** — വലത്തേകണ്ണിലുള്ള പുരുഷൻ യാതൊന്നോ അത് ഇന്ധൻ എന്ന പേരോടുകൂടിയവനാണ് . ആ ഇന്ധനെ ഇന്ധനായിരിക്കെ പരോക്ഷരൂപത്തിൽ ഇന്ദ്രനെന്നു പറയുന്നു. ദേവന്മാർ പരോക്ഷപ്രിയന്മാരാണല്ലോ. പ്രത്യക്ഷത്തെ ദ്വേഷിക്കുന്നവരാണ് .

**ഭാഷ്യഃ 2** – ഇന്ധോ ഹ വൈ നാമ. ഇന്ധ ഇത്യേവം നാമാ. യൾചക്ഷുർ—വൈ ബ്രഹ്മേതി പുരോക്തഃ ആദിത്യാന്തർഗ്ഗതഃ പുരുഷഃ സ ഏഷ, യോ ʃ യം ദക്ഷിണേ ʃ ക്ഷന്നക്ഷണി വിശേഷേണ വ്യവസ്ഥിതഃ സ ച സത്യനാമാ. തം വൈ ഏതം പുരു—ഷം ദീപ്തി ഗുണത്വാത് പ്രത്യക്ഷം നാമ ആസ്യേന്ധ ഇതി. തമിന്ധം സന്തമിന്ദ്ര ഇത്യാചക്ഷതേ പരോ—ക്ഷേണ. യസ്മാത് പരോക്ഷപ്രിയാ ഇവ ഹി ദേവാഃ പ്രത്യക്ഷദ്വിഷഃ പ്രത്യക്ഷനാമഗ്രഹണം ദ്വിഷന്തി. ഏഷ ത്വം വൈശ്വാനരമാത്മാനം സമ്പന്നോ ʃ സി.

ഇന്ധോഹ വൈ നാമ — ഇന്ധനെന്നു പേരായവൻ. ചക്ഷുസ്സു തന്നെ ബ്രഹ്മം എന്നിങ്ങിനെ ആദിത്യാന്തർ ഗതമായ യാതൊരു പുരുഷനെപ്പററി മുമ്പുപറഞ്ഞുവോ അതു വലതുകണ്ണിലിരിക്കുന്ന വിശേഷരൂപത്തിലുള്ള ഇതാണ് . അത് സത്യമെന്ന പേരോടു കൂടിയതാണ് . ആ ഈ പുരുഷനെ ദീപ്തിഗുണം കാരണം പ്രത്യക്ഷമായി ഇന്ധനെന്നു പറയുന്നു. ഇന്ധനായിരിക്കെത്തന്നെ പരോക്ഷമായി അവനെ ഇന്ദ്രനെന്നു വിളിക്കുന്നു. കാരണം ദേവന്മാർ പരോക്ഷപ്രിയന്മാരാണല്ലോ. പ്രത്യക്ഷത്തെ വെറുക്കുന്നവരാണ് , പ്രത്യക്ഷനാമത്തെ ഇഷ്ടപ്പെടാത്തവരാണ് . ആ നീ വൈശ്വാനരനായ ആത്മാവിനെ പ്രാപിച്ചിരിക്കുന്നു.

**മന്ത്രഃ 3** — അഥൈതദ്വാമേ ʃ ക്ഷണി പുരുഷരൂപമേഷാ ʃ സ്യ പത്നീ വിരാട് തയോരേഷ സംസ്താവോ യ ഏഷോ ʃ ന്തർഹൃദയ ആകാശോ ʃ ഥൈനയോരേതദന്നം യ ഏഷോ ʃ ന്തർഹൃദയ ലോഹിതപിണ്ഡോ ʃ ഥൈന—യോരേതത് പ്രാവരണം യദേതദംന്തർഹൃദയേ ജാലക—മിവാഥൈനയോരേഷാ സൃതിഃ സംചരണീ യൈഷാ ഹൃദയാദൂർധ്വാ നാഡ്യുച്ചരതി യഥാ കേശഃ സഹസ്രധാ ഭിന്ന ഏവമസ്യൈതാ ഹിതാ നാമ നാഡ്യോ ʃ ന്തർഹൃദയേ പ്രതിഷ്ഠിതാ ഭവന്ത്യേതാഭിർവാ ഏതദാസ്രവദാസ്രവതി തസ്മാദേഷ പ്രവിവിക്താഹാരതര ഇവൈവ ഭവത്യ—സ്മാച്ഛരീരാദാത്മനഃ.

**മന്ത്രാർത്ഥം 3** — അനന്തരം ഈ ഇടതുകണ്ണിൽ പുരുഷാകാരമായിരിക്കുന്നതു യാതൊന്നോ അത് ഇവൻെറ

(ഇന്ദ്രൻെറ) പത്നിയായ വിരാട്ടാണ് (അന്നം) ഇവർക്കു രണ്ടുകൂട്ടർക്കുമുള്ള സംസ്താവം (കൂടിച്ചേരാനുള്ള സ്ഥാനം) ഹൃദയാന്തർഗതമായ ആകാശമാണ് . അവർക്കു രണ്ടുപേർക്കും കൂടിയുള്ള അന്നം ഹൃദയത്തിനകത്തുള്ള ലോഹിതപിണ്ഡമാണ് . അവർക്കു രണ്ടുപേർക്കുംകൂടിയുള്ള പ്രാവരണം ഹൃദയാന്തർഗ്ഗതമായി ജാലകം പോലിരിക്കുന്നതാണ് . പിന്നെ ഇവർക്കുള്ള മാർഗ്ഗം — സഞ്ചരിക്കാനുള്ള ദ്വാരം — ഹൃദയത്തിൽ നിന്നും മേൽപ്പോട്ടുപോകുന്ന നാഡിയാണ് . പലേവഴിക്കും വിഭക്തമായിരിക്കുന്ന കേശങ്ങളെങ്ങിനേയോ അങ്ങിനെയാണ് ഈ ഹിതാഖ്യമായ നാഡികൾ ഹൃദയത്തി നുള്ളിൽ സ്ഥിതിചെയ്യുന്നത് . ഇവയിൽകൂടി പോകുന്ന ആ അന്നം (ശരീരത്തിൽ) വ്യാപിക്കുന്നു. ഇപ്രകാരമാണ് ഈ വൈശ്വാനരനിൽനിന്നും ഈ തൈജസൻ സൂഷ്മതരമായ ആഹാരത്തെ സ്വീകരിക്കുന്നത് .

**ഭാഷ്യം 3** അഥൈതദ്വാമേ ऽ ക്ഷണി പുരുഷ രൂപമേഷാസ്യ പത്നീ — യം ത്വം വൈശ്വാനരമാത്മാനം സമ്പന്നോ ऽ സി തസ്യാസ്യ ഇന്ദ്രസ്യ ഭോക്തുർഭോഗ്യൈഷാ പത്നീ വിരാഡന്നം ഭോഗ്യത്വാദേവ. തദേതദന്നം ചാത്താ ചൈകം മിഥുനം സ്വപ്നേ. കഥം? തയോരേഷ ഇന്ദ്രാണ്യാ ഇന്ദ്രസ്യ ചൈഷാ സംസ്താവഃ, സംഭൂയ യത്ര സംസ്തവം കുർവ്വാതേ അന്യോന്യം സ ഏഷ സംസ്താവഃ. കോ ऽ സൗ ? യ ഏഷോ ऽ ന്തർഹൃദയ ആകാശഃ, അന്തർഹൃദയേ ഹൃദയസ്യ മാംസപിണ്ഡസ്യ മദ്ധ്യേ.

പിന്നെ ഈ ഇടതുകണ്ണിൽ പുരുഷാകാരമായിരിക്കുന്നത് അവൻെറ പത്നിയാണ് . നീ യാതൊരുവൈശ്വാനരാത്മാവിനെ പ്രാപിച്ചിരിക്കുന്നുവോ അത് ഭോക്താവായ ആ ഇന്ദ്രൻെറ ഭോഗ്യയായ ഭാര്യയാണ് . അത് വിരാട്ടായ അന്നമാണ് . ആ ഈ അന്നവും അത്താവും സ്വപ്നത്തിൽ ഒരു മിഥുനമായിത്തീരുന്നു. എങ്ങിനെ? ആ ഇന്ദ്രാണിക്കും ഇന്ദ്രനും ഇത് സംസ്താവമാണ് . എവിടെ രണ്ടുപേരും കൂടിച്ചേർന്ന് അന്യോന്യം സംസ്തവത്തെ (പ്രശംസയെ) ചെയ്യുന്നുവോ അതാണ് സംസ്താവം. അതേതാണ് ? ഏതാണോ ഹൃദയാന്തർഗതമായ ആകാശം, ഹൃദയമാകുന്ന മാംസപിണ്ഡത്തിൻെറ മധ്യത്തിലുള്ള ആകാശം അതാണ് അത് .

അഥൈനയോരേതദ്വക്ഷ്യമാണമന്നം ഭോജ്യം സ്ഥിതിഹേതുഃ, കിം തത് ? യ ഏഷോ ऽ ന്തർഹൃദയേ ലോഹിതപിണ്ഡോ ലോഹിത ഏവ പിണ്ഡാകാരാപന്നോ ലോഹിതപിണ്ഡഃ **അന്നം** ജഗ്ധം ദ്വേധാ പരിണമതേ; **യത്** സ്ഥൂലം തദധോ ഗച്ഛതി; **യദന്യത്തത്** പുനരഗ്നിനാ **പച്യമാനം** ദ്വേധാപരിണമതേ — യോ **മധ്യമോ രസഃ** സ ലോഹിതാദിക്ര—

പിന്നെ ഇവർക്ക് പറയാൻപോകുന്ന അന്നം, ഭോജ്യംസ്ഥിതിക്കു കാരണമാണ് . അതെന്താണ് ? യാതൊന്നാണോ ഹൃദയത്തിലുള്ള **ലോഹിതപിണ്ഡം** — പിണ്ഡാകാരമായ **ലോഹിതം** തന്നെ ലോഹിതപിണ്ഡം — **അതാണ്** അത് . ഭക്ഷിച്ച **അന്നം രണ്ടുവിധം പരിണമി**ക്കുന്നു. അതിൽ **സ്ഥൂലഭാഗം കീഴ്**പോട്ടു പോകുന്നു. മറേറത് **അഗ്നിയാൽ** വീണ്ടും ദഹിപ്പിക്കപ്പെട്ട് രണ്ടുവിധമായി പരിണമിക്കുന്നു. മധ്യമമായരസം ലോഹിതാദി

മേണ **പാഞ്ചഭൗതി**കം പിണ്ഡം ശരീരമുപ**ചിനോതി. യോ**ऽണിഷ്ഠോ രസഃ സ **ഏഷ ലോഹിത പിണ്ഡ** ഇന്ദ്രസ്യ ലിംഗാത്മനോ **ഹൃദയേ** മിഥുനീഭൂതസ്യ, യം **തൈജസമാ**—ചക്ഷതേ. സ തയോരിന്ദ്രേന്ദ്രാ—ണ്യോർഹൃദയേ മിഥുനീഭൂതയോഃ സൂക്ഷ്മാസു നാഡീഷ്വനുപ്രവിഷ്ടഃ സ്ഥിതിഹേതുർഭവതി. തദേതദു—ച്യതേ — അഥൈനയോ രേതദന്ന—മിത്യാദി.

ക്രമത്തിൽ പാഞ്ചഭൗതി**കമായ പിണ്ഡ** ശരീരത്തെ പോഷിപ്പിക്കുന്നു. **സൂക്ഷ്മ**മായ രസം ഹൃദയത്തിൽ **മിഥുനീഭാവം** പൂണ്ടിരിക്കുന്ന ലിംഗാത്മാവായ ഇന്ദ്രന്റെ ലോഹിതപിണ്ഡമാണ്. **അതിനെ** തൈജസനെന്നു പറയുന്നു. അത് സൂക്ഷ്മനാഡികളിൽ അനുപ്രവേശിച്ച് ഹൃദയത്തിൽ മിഥുനഭാവത്തിലിരിക്കുന്ന ഇന്ദ്രന്റെയും ഇന്ദ്രാണിയുടേയും സ്ഥിതിക്കു കാരണമായിത്തീരുന്നു. അതുതന്നെയാണ് "അഥൈനയോരേ തദന്നം" എന്നിവ കൊണ്ട് പറയപ്പെട്ടിരിക്കുന്നത്.

കിഞ്ചാന്യത്. അഥൈന—യോരേതത് പ്രാവരണം. ഭുക്ത—വതോഃ സ്വപതോശ്ച പ്രാവരണം ഭവതി ലോകേ. തത്സാമാന്യം ഹി **കൽപ്പ**യതി ശ്രുതിഃ. കിം തദിഹ പ്രാവരണം? **യദേതദന്തർഹൃദ**യേ **ജാലകമിവ — അനേകനാഡീഛിദ്ര**—ബഹുലത്വാജ്**ജാലകമിവ.**

മറെറാന്നുമുണ്ട്. ഇത് ഇവർക്ക് പ്രാവരണമാണ്. ലോകത്തിൽ ഉണ്ണുന്നവനും ഉറങ്ങുന്നവനും പ്രാവരണമുണ്ട്. ശ്രുതി അതിന്റെ തുല്യതയെ കൽപ്പിക്കുകയാണ്. ഇവിടെ **ആ** പ്രാവരണം (ആച്ഛാദനം) എന്താ**ണ്?** ഹൃദയാന്തർഭാഗത്ത് ജാലകം **പോലിരിക്കു**ന്നതാണ്. അനേകം നാഡീഛി**ദ്രങ്ങളുടെ** ബാഹുല്യം കാരണം ജാലകം **പോലിരി**ക്കുന്നു.

**അഥൈനയോരേഷാ** സൃ—തിർമ്മാർഗ്ഗഃ സഞ്ചരതോ ऽ നയേതി സംചരണീ സ്വപ്നാജ്ജാഗരിത—ദേശാഗമനമാർഗ്ഗഃ. കാസാ സൃതിഃ? **യൈഷാ ഹൃദയാത്** ഹൃദയദേശാ—**ദൂർദ്ധ്വാഭിമുഖീ സതീ ഉച്ച**രതി നാഡീ. തസ്യാഃ പരിമാണമിദമുച്യതേ — യഥാ ലോകേ കേശഃ സഹസ്രധാ ഭിന്നോ ऽ ത്യംതസൂക്ഷ്മോ ഭവതി ഏവം സൂക്ഷ്മാ അസ്യ ദേഹസ്യ സംബന്ധിന്യോ ഹിതാ നാമ ഇ—ത്യേവം ഖ്യാതാ **നാഡ്യഃ.** താശ്ചാ—ന്തർഹൃദയേ മാംസ**പിണ്ഡ** പ്രതി—ഷ്ഠിതാ ഭവന്തി. **ഹൃദയാദ്വിപ്ര**—രൂഢാസ്താഃ സർവ്വത്ര കദംബ—കേസരവത്. ഏതാഭിർന്നാഡീ—ഭിരത്യന്തസൂക്ഷ്മാഭിരേതദന്നമാ—സ്രവദ് ഗച്ഛദാസ്രവതി ഗച്ഛതി.

പിന്നെ ഇവർക്ക് ഈ സൃതി അഥവാ മാർഗ്ഗം ഭവിക്കുന്നു. ഇതുവഴി സഞ്ചരിക്കുന്നതിനാൽ ഇതിനെ സഞ്ചരണി എന്നുപറയുന്നു. സ്വപ്നത്തിൽ നിന്നും ജാഗ്രദ്ദേശത്തിലേക്കുള്ള മാർഗ്ഗമെന്നർത്ഥം. ഏതാണീ മാർഗ്ഗം. ഹൃദയദേശത്തിൽ നിന്നും മേൽപ്പോട്ടു ഗമിക്കുന്നതായ നാഡിയാണത്. അതിന്റെ പരിമാണമെങ്ങിനെയെന്നു പറയുന്നു — ലോകത്തിൽ കേശം സഹസ്രധാഭിന്നമായി ഏററവും സൂക്ഷ്മമായിത്തീരുന്നതെങ്ങിനേയോ അങ്ങിനെ സൂക്ഷ്മമായിട്ടാണ് ഈ ദേഹത്തോടു ബന്ധപ്പെട്ടിരിക്കുന്ന ഹിത എന്നു പേരായ, ഹിത എന്നു പ്രസിദ്ധമായ നാഡികൾ. **അവ**യാകട്ടെ ഹൃദയത്തിലെ മാംസപിണ്ഡത്തിൽ പ്രതിഷ്ഠിതങ്ങളാണ്. കദംബ പുഷ്പത്തിന്റെ കേസരംപോലെ അവ ഹൃദയത്തിൽ നിന്ന് എല്ലായിടത്തേക്കും വ്യാപിക്കുന്നു. അത്യന്തം സൂക്ഷ്മമായ ഈ നാഡികളിൽക്കൂടി പോകുന്ന ഈ അന്നം ശരീരം മുഴുവനെത്തിച്ചേരുന്നു.

തദേതദ്ദേവതാ ശരീരമനേ—

ആ ഈ ദേവതാ ശരീരം കയറാ

നാന്നേന ദാമഭൂതേനോപചീയമാനം തിഷ്ഠതി. തസ്മാദ്യസ്മാത് — ഥൂലേനാന്നേനോപചിതഃ പിണ്ഡഃ, ഇദം തു ദേവതാശരീരം ലിംഗം സൂ— ക്ഷ്മേണാന്നേനോപചിതം തി— ഷ്ഠതി. പിണ്ഡോപചയകരമപ്യന്നം പ്രവിവിക്തമേവ മൂത്രപുരീ— ഷാദിസ്ഥൂലമപേക്ഷ്യ ലിംഗ— സ്ഥിതികരം ത്വന്നം തതോ ƒ പി സൂക്ഷ്മതരം അതഃ പ്രവിവിക്താ— ഹാരഃ പിണ്ഡഃ. തസ്മാത് പ്രവി— വിക്താഹാരാത് അപി പ്രവിവി— ക്താഹാരതര ഏഷ ലിംഗാത്മാ ഇവൈവ ഭവതി. അസ്മാച്ഛരീ— രാച്ഛരീരമേവ ശാരീരം തസ്മാ— ച്ഛാരീരാദാത്മനോ വൈശ്വാന— രാത്തൈജസഃ സൂക്ഷ്മന്നോപ— ചിതോ ഭവതി.

സ ഏഷ ഹൃദയഭൂതഃ തൈ— ജസഃസൂക്ഷ്മഭൂതേന പ്രാണേന വി— ധ്രിയമാണഃ പ്രാണ ഏവ ഭവതി.

യിത്തീർന്ന അന്നത്താൽ പുഷ്ടമാക്കപ്പെടുന്നു. അതിനാൽ സ്ഥൂലമായ അന്നത്താൽ ശരീരം പുഷ്ടമായിത്തീരുന്നു. ദേവതാശരീരമായ ഈ ലിംഗം സൂക്ഷ്മമായ അന്നത്താൽ പുഷ്ടമായിത്തീരുന്നു. മലമൂത്രാദിസ്ഥൂലഭാഗങ്ങളെ അപേക്ഷിച്ച് , ശരീരത്തെ പോഷിപ്പിക്കുന്നതായ അന്നം സൂക്ഷ്മമായതാണ് . ലിംഗ ശരീരത്തിന്റെ സ്ഥിതിക്ക് കാരണമായ അന്നമാകട്ടെ അതിലും സൂക്ഷ്മതരമാണ് . അതിനാൽ ശരീരം സൂക്ഷ്മാഹാരിയാണ് . സൂക്ഷ്മാഹാരിയായ ശരീരത്തേക്കാൾ സൂക്ഷ്മാഹാരിയാണ് ലിംഗാത്മാവ് . ഈ ശരീരത്തിൽനിന്നും — ശരീരം തന്നെ ശരീരം — അതായത് ഈ ശരീരാത്മാവായ വൈശ്വാനരനിൽ നിന്നും സൂക്ഷ്മമായ അന്നത്താൽതൈജസൻ പോഷിപ്പിക്കപ്പെടുന്നു.

ആ ഈ ഹൃദയഭൂതനായ തൈജസൻ സൂക്ഷ്മഭൂതമായ പ്രാണനാൽ ധരിക്കപ്പെട്ട് പ്രാണൻ തന്നെയായിത്തീരുന്നു.

**മന്ത്രഃ 4 —** തസ്യ പ്രാചീ ദിക് പ്രാഞ്ചഃ പ്രാണാ ദക്ഷിണാ ദിക് ദക്ഷിണേ പ്രാണാഃ പ്രതീചീ ദിക് പ്രത്യഞ്ചഃ പ്രാണാ ഉദീചീ ദിഗുദഞ്ചഃ പ്രാണാ ഊർധ്വാ ദിഗൂർധ്വാഃ പ്രാണാ അവാചീ ദിഗവാംചഃ പ്രാണാ സർവ്വാ ദിശഃ സർവ്വേ പ്രാണാഃ സ ഏഷ നേതി നേത്യാത്മാ ƒ ഗൃഹ്യോ ന ഹി ഗൃഹ്യതേ ƒ ശീര്യോ ന ഹി ശീര്യതേ ƒ സംഗോ നഹി സജ്ജതേ ƒ സിതോ ന വ്യഥതേ ന രിഷ്യത്യഭയം വൈ ജനക പ്രാപ്തോ ƒ സീതി ഹോവാച യാജ്ഞവൽക്യഃ സ ഹോവാച ജനകോ വൈദേഹോ ƒ ഭയം ത്വാ ഗച്ഛതാദ്യാജ്ഞവൽക്യ യോ നോ ഭഗവന്നഭയം വേദയസേ നമസ്തേ ƒ സ്ത്വിമേ വിദേഹാ അയമഹമസ്മി.

**മന്ത്രാർത്ഥം 4 —** "ആ വിദ്വാന് പൂർവ്വദിക്ക് പൂർവ്വ പ്രാണനാണ് , ദക്ഷിണദിക്ക് ദക്ഷിണ പ്രാണനാണ് , പശ്ചിമദിക്ക് പശ്ചിമ പ്രാണനാണ് , ഉത്തരദിക്ക് ഉത്തര പ്രാണനാണ് , ഊർധ്വദിക്ക് ഊർധ്വ പ്രാണനാണ് , താഴെയുള്ളദിക്ക് താഴെയുള്ള പ്രാണനാണ് , സർവ്വദിക്കുകളും സർവ്വ പ്രാണങ്ങളാണ് . "നേതി, നേതി" എന്നിങ്ങിനെ വർണ്ണിക്കപ്പെട്ടിട്ടുള്ള ആ ആത്മാവ് അഗൃഹ്യനാണ് ,

ഗ്രഹിക്കപ്പെടാൻ കഴിയാത്താതാണ് , അശീര്യനാണ് , നഷ്ട മാകാത്തതാണ് , അസംഗനാണ് , സംഗമില്ലാത്തതാണ് , അസിതനാണ് വ്യസനിക്കാത്തതാണ് , ക്ഷീണിക്കുന്നില്ല. അല്ലയോ ജനക, നീ തീർച്ചയായും അഭയത്തെ പ്രാപിച്ചു കഴിഞ്ഞു." എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. വൈദേഹ നായ ജനകൻ പറഞ്ഞു "അല്ലയോ യാജ്ഞവൽക്യ, ഞാനഭയത്തെ പ്രാപിച്ചുകഴിഞ്ഞു. അങ്ങെനിക്ക് അഭയ ത്തെ മനസ്സിലാക്കിത്തന്നു. അങ്ങക്ക് നമസ്കാരം. എൻെറ ഈ വിദേഹരാജ്യവും ഈ ഞാനും അങ്ങക്കധീനമാണ് ".

ഭാഷ്യം 4 — തസ്യാസ്യ വിദുഷഃ ക്രമേണ വൈശ്വാനരാത് തൈജസം പ്രാപ്തസ്യ ഹൃദയാത്മാനമാപന്നസ്യ ഹൃദയാത്മനശ്ച പ്രാണാത്മാനമാപന്നസ്യ പ്രാചീ ദിക് പ്രാഞ്ചഃ പ്രാഗ്ഗതാഃ പ്രാണാഃ. തഥാ ദക്ഷിണാ ദിഗ് ദക്ഷിണേ പ്രാണാഃ തഥാ പ്രതീചീ ദിക് പ്രത്യഞ്ചഃ പ്രാണാഃ. ഉദീചീ ദിഗുദംചഃ പ്രാണാഃ. ഊർധ്വാ ദിഗൂർധ്വാഃ പ്രാണാഃ. അവാചീ ദിഗവാംചഃ പ്രാണാഃ. സർവ്വാ ദിശഃ സർവ്വേ പ്രാണാഃ.

ക്രമേണ വൈശ്വാനരിൽനിന്നും തൈജസനിലേക്കും തൈജസിനിൽ നിന്നും ഹൃദയാത്മാവിലേക്കും അവിടെ നിന്നും പ്രാണാത്മാവിലേക്കും എത്തിച്ചേർന്ന വിദ്വാനായ അവന് പൂർവ്വദിക്ക് പൂർവ്വദിക്കിനെ പ്രാപിച്ച പ്രാണനാണ് . അതുപോലെ ദക്ഷിണദിക്ക് ദക്ഷിണ പ്രാണനാണ് . അതുപോലെ പശ്ചിമ ദിക്ക് പശ്ചിമപ്രാണനാണ് . ഉത്തര ദിക്ക് ഉത്തരപ്രാണനാണ് . ഊർധ്വദിക്ക് ഊർധ്വ പ്രാണനാണ് . താഴെയുള്ളദിക്ക് താഴെയുള്ള പ്രാണനാണ് . എല്ലാ ദിക്കുകളും എല്ലാ പ്രാണങ്ങളുമാണ്

ഏവം വിദ്വാൻ ക്രമേണ സർവ്വാത്മകം പ്രാണമാത്മത്വേ നോപഗതോ ഭവതി. തം സർവ്വാത്മാനം പ്രത്യഗാത്മന്യുപസംഹൃത്യ ദ്രഷ്ടുർഹി ദ്രഷ്ടൃഭാവം നേതി നേത്യാത്മാനം തുരീയം പ്രതിപദ്യതേ. യമേഷ വിദ്വാനനേന ക്രമേണ പ്രതിപദ്യതേ, സ ഏഷ നേതി നേത്യാത്മേത്യാദി ന രിഷ്യതീത്യന്തം വ്യാഖ്യാതമേതത് .

ഇപ്രകാരം വിദ്വാൻക്രമേണ സർവ്വാത്മകമായ പ്രാണനെ ആത്മഭാവത്തിൽ പ്രാപിക്കുന്നു. ആ സർവ്വാത്മാവിനെ പ്രത്യഗാത്മാവിലുപസംഹരിച്ച് ദ്രഷ്ടാവിൻെറ ദ്രഷ്ടൃഭാവത്തെ നേതി നേതി എന്നിങ്ങിനെ തുരീയാത്മാവിനെ പ്രാപിക്കുന്നു. ഈ ക്രമത്തിൽ വിദ്വാൻ ഏതേതിനെ പ്രാപിക്കുന്നുവോ അതാതിനെ നേതി നേതി എന്നു തള്ളി ആത്മാവിലെത്തിച്ചേരുന്നു. നേതിനേതി എന്നിങ്ങിനെ പ്രാപിച്ച ആത്മാവ് നശിക്കുന്നില്ല എന്ന് മുമ്പ് വ്യാഖ്യാനിച്ചതാണ് .

അഭയം വൈ ജന്മമരണാദിനിമിത്തഭയശൂന്യം ഹേ ജനക പ്രാപ്തോ / സി, ഇതി ഹൈവം കിലോവാചോക്തവാൻ യാജ്ഞവൽക്യഃ തദേതദുക്തം അഥ വൈ തേ / ഹം തദ്വക്ഷ്യാമി യത്ര ഗമിഷ്യസീതി.

ഹേ ജനക! തീർച്ചയായും നീ ജനനമരണാദികൊണ്ടുണ്ടാകുന്ന ഭയത്തെ നശിപ്പിക്കുന്നതായ അഭയത്തിൽ എത്തിക്കഴിഞ്ഞു. എന്നിങ്ങിനെ യാജ്ഞവൽക്യൻ പറഞ്ഞു. ഇനി ഞാൻ നിന്നോട് നീ എവിടേക്കു പോകുമെന്ന് പറഞ്ഞുതരാം എന്ന്

സ ഹോവാച ജനകോ വൈദേഹോ ∫ ഭയമേവ ത്വാ ത്വാമ—പിഗച്ഛതാത് ഗച്ഛതു യസ്ത്വം നോ ∫ സ്മാൻ ഹേ യാജ്ഞവൽക്യ ഭഗവൻ പൂജാവൻ അഭയം ബ്രഹ്മ വേദയസേ ജ്ഞാപയസി പ്രാപിത—വാനുപാധികൃതാജ്ഞാനവ്യവധാ—നാപനയനേന ഇത്യർത്ഥഃ. കിമന്യ—ദഹം വിദ്യാനിഷ്ക്രയാർത്ഥം പ്രയ—ച്ഛരാമി, സാക്ഷാദാത്മാനമേവ ദത്തവതേ? അതോ നമസ്തേ ∫ സ്ത്വിമേ വിദേഹാസ്തവ യഥേഷ്ടം ഭുജ്യന്താമയം ചാഹമസ്മി ദാസ—ഭാവേ സ്ഥിതഃ. യഥേഷ്ടം മാം രാജ്യം ച പ്രതിപദ്യസേ∫ത്യർത്ഥഃ.

ആ വൈദേഹനായ ജനകൻ പറഞ്ഞു " ഹേ ഭഗവൻ! പൂജ്യനായ യാജ്ഞവൽക്യ! അങ്ങെനിക്ക് അഭയ മായ ബ്രഹ്മത്തെ പ്രാപിക്കാൻ അതായ ത് ഉപാധികൃതമായ അജ്ഞാനത്തിൻെറ മറനീക്കി അഭയം പ്രാപിക്കാൻ എന്നെ സമർത്ഥനാക്കി, എന്നോടതുപറഞ്ഞു തന്നു. അങ്ങും അഭയത്തെ പ്രാപിച്ചു. സാക്ഷാൽ ആത്മാവിൻെറ തന്നെ ദാന ത്തെ ചെയ്ത അങ്ങക്ക് , ഈ വിദ്യക്ക് പ്രതിഫലമായി, മററെന്തുനൽകാനാണ് ? അതിനാലങ്ങക്കു നമസ്കാരം. ഈ വിദേഹരാജ്യം അങ്ങക്കുള്ളതാണ് . യഥേഷ്ടം അനുഭവിച്ചാലും. ഈ ഞാനും ദാസഭാവത്തിൽ വർത്തിക്കുന്നു. ഇഷ്ടം പോലെ എന്നെയും രാജ്യത്തേയും സ്വീക രിച്ചാലും എന്നർത്ഥം.

---

## തൃതീയഃ ബ്രാഹ്മണഃ

**ഉപക്രമഃ**

ജനകം ഹ വൈദേഹം യാജ്ഞവൽക്യോ ജഗാമേതസ്യാഭിസംബന്ധഃ. വിജ്ഞാനമയ ആത്മാ സാക്ഷാദപരോക്ഷാദ് ബ്രഹ്മ സർവ്വാന്തരഃ പര **ഏവ**. "നാന്യോ ऽ തോ ऽ സ്തി **ദ്രഷ്ടാ** നാന്യദതോ ऽ സ്തി ദ്രഷ്ടൃ" **ഇത്യാദി** ശ്രുതിഭ്യഃ സ ഏഷ ഇഹ പ്രവിഷ്ടോ വദനാദിലിംഗഃ അസ്തി വ്യതിരിക്ത ഇതി മധുകാണ്ഡേ ऽ ജാതശത്രുസംവാദേ പ്രാണാദികർത്തൃത്വഭോക്തൃത്വപ്രത്യാഖ്യാനേനാധിഗതോ ऽ പി സൻ പുനഃ പ്രാണനാദിലിംഗമുപന്യസ്യ ഔഷസ്തപ്രശ്നേ പ്രാണനാദിലിംഗോ യഃ സാമാന്യേനാധിഗതഃ 'പ്രാണേന പ്രാണിതി" ഇത്യാദിനാ, "ദൃഷ്ടേർ ദ്രഷ്ടാ" ഇത്യാദിനാ, അലുപ്തശക്തസ്വഭാവോ ऽ ധിഗതഃ.

തസ്യ **ച** പരോപാധിനിമിത്തഃ സംസാരഃ — **യഥാ രജ്ജൂഷരശു**ക്തികാഗഗനാദിഷു സർപ്പോദകരജത—മലിനത്വാദിപരാധ്യാരോപണനിമിത്തമേവ, ന സ്വതഃ തഥാ.

നിരുപാധികോ നിരുപാഖ്യോ നേതി നേതീതി വ്യപദേശഃ സാക്ഷാദപരോക്ഷാത്സർവ്വാന്തര ആത്മാ ബ്രഹ്മാക്ഷരമന്തര്യാമീ പ്രശാസ്താ ഔപനിഷദഃ പുരുഷോ വിജ്ഞാനമാനന്ദം ബ്രഹ്മേത്യധിഗതം. **തദേവ** പുനരിന്ധ**സംജ്ഞഃ** പ്രവിവി**ക്താഹാരഃ, തതോ ऽ ന്തർ**ഹൃദയേ **ലിംഗാത്മാ** പ്രവിവിക്താഹാരതരഃ. **തതഃ** പരേണ ജഗദാത്മാ പ്രാണോപാധിഃ. തതോ ऽ പി പ്രവിലാപ്യ

## മൂന്നാം ബ്രാഹ്മണം

"ജനകം ഹ വൈ യാജ്ഞവൽക്യോ ജഗാമ" എന്ന് തുടങ്ങുന്നതിനുള്ള **സംബന്ധം** ഇതാണ്. വിജ്ഞാനമയനായ **ആത്മാവ്** സാക്ഷാദപരോക്ഷമായി **സർവ്വാന്തര്യാമിയായ** പരബ്രഹ്മമാണ്. **"ഇതിൽ നിന്നന്യമായി** ഒരു ദ്രഷ്ടാവില്ല **ഇതിൽ നിന്നന്യമായി** ഒരു ദൃഷ്ടിയില്ല" മുതലായ ശ്രുതികളിൽ നിന്നിതറിയാം. ഈ ദേഹത്തിൽ പ്രവേശിച്ച് വദനാദി ലിംഗത്തോടുകൂടിയിരിക്കുന്ന വിജ്ഞാനാത്മാവ് ശരീരത്തിൽനിന്നും ഭിന്നനാണ് എന്ന് മധുകാണ്ഡത്തിൽ അജാതശത്രു സംവാദത്തിൽ പ്രാണാദികളുടെ കർത്തൃത്വഭോക്തൃത്വനിരസനം വഴി അറിയാൻ കഴിയും. വീണ്ടും ഔഷസ്ത പ്രശ്നത്തിൽ "പ്രാണൻ കൊണ്ട് പ്രാണിക്കുന്നു" മുതലായവാക്യം വഴി പ്രാണനാദിലിംഗത്തെ ഉപന്യസിച്ച് പ്രാണനാദി ലിംഗത്തെക്കുറിച്ച് സാമാന്യമായ അറിവ് നൽകപ്പെട്ടു. "ദൃഷ്ടിയുടെ ദ്രഷ്ടാവ് " മുതലായതുവഴി അലുപ്തശക്തി സ്വഭാവനേയും മനസ്സിലാക്കി.

**അന്യമായ** ഒരുപാധികാരണമാണ് അവനുസംസാരമുണ്ടായത്. എങ്ങനെയെന്നാൽ കയറ്, ഊഷരം, മുത്തുച്ചിപ്പി, ആകാശം മുതലായവയിൽ സർപ്പം, ജലം, വെള്ളി, മാലിന്യം എന്നിവ തോന്നുന്നത് അധ്യാരോപംകൊണ്ടു മാത്രമാണ്, സ്വതവേയുള്ളതല്ല. അതുപോലെയാണിത്.

ഇപ്രകാരം നിരുപാധികനും നിരുപാഖ്യനും നേതി നേതി എന്ന് വ്യപദിഷ്ടനും സാക്ഷാത്തും അപരോക്ഷവും സർവ്വാന്തരവുമായ ആത്മാവ് ബ്രഹ്മമാണ് അക്ഷരമാണ് അന്തര്യാമിയാണ് പ്രശാസ്താവും ഉപനിഷത് പുരുഷനുമാണ്. "വിജ്ഞാനമാനന്ദം" എന്നിങ്ങിനെ അറിയപ്പെട്ടതാണ്. അതു തന്നെ സൂക്ഷ്മാഹാരിയായ ഇന്ദ്രാഖ്യനായ വൈശ്വാനരൻ. പിന്നെ അതിനേക്കാൾ സൂക്ഷ്മാഹാരിയാണ് ഹൃദയാന്തർവർത്തിയായ ലിംഗാത്മാവ്. അതിലും സൂ

ജഗദാത്മാനമുപാധിഭൂതം രജ്വാദാ- വിവ സർപ്പാദികം വിദ്യയാ, "സ ഏഷ നേതി നേതി" ഇതി സാക്ഷാ- ത്സർവ്വാന്തരം ബ്രഹ്മാധിഗതം. ഏവ മഭയം പരിപ്രാപിതോ ജനകോ യാജ്ഞവൽക്യേനാഗമതഃ സം- ക്ഷേപതഃ.

ക്ഷ്മമാണ് പ്രാണോപാധിഗനായ ജഗ ദാത്മാവെന്ന് മനസ്സിലാക്കപ്പെട്ടു. വീണ്ടും രജ്വാദിയിൽ സർപ്പാദികളെന്നപോലെ ഉപാധിഭൂതമായ ജഗദാത്മാവിനേയും ജ്ഞാനം വഴി വിലയിപ്പിച്ച് "സ ഏഷ നേതി നേതി" എന്നിങ്ങിനെ സാക്ഷാത്തും സർവ്വാന്തരവും ആയി ബ്രഹ്മത്തിൽ എത്തിയതാണ്. ഇങ്ങിനെ സംക്ഷേപ മായി ശാസ്ത്രത്തിൽക്കൂടെ യാജ്ഞവൽ ക്യൻ ജനകനെ അഭയം പ്രാപിപ്പിച്ചു.

അത്ര ച ജാഗ്രത്സ്വപ്ന സു- ഷുപ്തതുരീയാണ്യുപന്യസ്താനി അന്യപ്രസംഗേന ഇന്ധഃ, പ്രവിവി- ക്താഹാരതരഃ, സർവ്വേ പ്രാണാഃ, സ ഏഷ നേതി നേതീതി. ഇദാനീം ജാഗ്രത്സ്വപ്നാദിദ്വാരേണൈവ മ- ഹതാ തർക്കേണ വിസ്തരതോ ƒ ധിഗമഃ കർത്തവ്യഃ. അഭയം പ്രാപ- യിതവ്യം. സദ്ഭാവശ്ചാത്മനോ വി- പ്രതിപത്യാശങ്കാനിരാകരണദ്വാരേണ വ്യതിരിക്തത്വം ശുദ്ധത്വം സ്വയം ജ്യോതിഷ്ട്വം അലുപ്തശക്തി സ്വരൂപത്വം നിരതിശയാനന്ദസ്വാ- ഭാവ്യം അദ്വൈതത്വം ചാധിഗന്തവ്യം ഇതീദമാരഭ്യതേ. ആഖ്യായികാ തു വിദ്യാസംപാദനഗ്രഹണവിധിപ്രകാ- ശനാർത്ഥാ. വിദ്യാസ്തുതയേ ച വിശേഷതഃ വരദാനാദി സൂചനാത്.

ഇവിടെ മററു പ്രസംഗംവഴി "ഇന്ധഃ" "പ്രവിവിക്താഹാരതരഃ", "സർവ്വേ പ്രാണാഃ", "സ ഏഷ നേതി നേതി" എന്നിവയിൽക്കൂടെ ജാഗ്രത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നിവ യെക്കുറിച്ച് ഉപന്യസിക്കപ്പെട്ടു. ഇനി ജാഗ്രത്സ്വപ്നങ്ങൾ വഴി തന്നെ മഹ ത്തർക്കത്തിൽക്കൂടെ അതിൻെറ സവി സ്തരമായ അറിവ് ഉണ്ടാകേണ്ടതുണ്ട്. അഭയം പ്രാപിപ്പിക്കേണ്ടതുണ്ട്. വിപരീ തജ്ഞാനാശങ്കാനിരാകരണം വഴി ആത്മാവിൻെറ അസ്തിത്വം, ദേഹാദി കളിൽനിന്നുള്ള അതിൻെറ ഭിന്നത്വം, ശുദ്ധ ത്വം, സ്വയം പ്രകാശകത്വം അലുപ്ത ശക്തിസ്വരൂപത്വം, നിരതിശയാനന്ദ സ്വ രൂപത്വം, അദ്വൈതത്വം എന്നിവയെപ്പ ററി ബോധമുണ്ടാക്കണ മെന്നു കരുതി ഇത് തുടങ്ങുകയാണ്. ആഖ്യായിക വി ദ്യയുടെ ദാനഗ്രഹണങ്ങൾക്കുള്ള വിധി യെ കാണിക്കാനാണ്. പ്രത്യേകിച്ചും വിദ്യയെ സ്തുതിക്കാനുമാണ്. വരദാ നാദികളും സൂചിതങ്ങളായിരിക്കുന്നു.

**മന്ത്രഃ 1** — ജനകം ഹ വൈദേഹം യാജ്ഞവൽക്യോ ജഗാമ സ മേനേ ന വദിഷ്യ ഇത്യഥ ഹ യജ്ജനകശ്ച വൈദേഹോ യാജ്ഞവൽക്യശ്ചാഗ്നിഹോത്രേ സമൂദാതേ തസ്മൈ ഹ യാജ്ഞവൽക്യോ വരം ദദൗ സ ഹ കാമപ്രശ്നമേവ വവ്രേ തം ഹാസ്മൈ ദദൗ തം ഹ സമ്രാഡേവ പൂർവ്വം പപ്രച്ഛ.

**മന്ത്രാർത്ഥം 1** — യാജ്ഞവൽക്യൻ വിദേഹരാജാവായ ജനകസമീപം ചെന്നു. "ഞാൻ ഉപദേശമൊന്നും കൊടു ക്കുന്നില്ല" എന്നാണദ്ദേഹം കരുതിയിരുന്നത്. എന്നാൽ ആദ്യം വിദേഹരാജാവായ ജനകനും യാജ്ഞവൽക്യനും

അഗ്നിഹോത്രവിഷയത്തിൽ പരസ്പരം സംവാദം ചെയ്തിരുന്നു. അപ്പോൾ യാജ്ഞവൽക്യൻ വരം കൊടുത്തിരുന്നു. ഇഷ്ടംപോലെ ചോദിക്കാനുള്ള വരമാണദ്ദേഹം വരിച്ചത് . അതദ്ദേഹത്തിനു കൊടുത്തു. സമ്രാട്ടു തന്നെ അങ്ങിനെ ആദ്യം ചോദ്യം ചോദിച്ചു.

**ഭാഷ്യം 1** — ജനകം ഹ വൈദേഹം യാജ്ഞവൽക്യോ ജഗാമ. സ ച ഗച്ഛന്നേവം മേനേ ചിന്തിതവാന്ന വദിഷ്യേ കിഞ്ചിദപി രാജ്ഞേ. ഗമനപ്രയോജനം തു യോഗക്ഷേമാർത്ഥം. ന വദിഷ്യ ഇത്യേവം സങ്കൽപ്പോ ſ പി യാജ്ഞവൽക്യോ യദ്യജ്ജനകഃ പൃഷ്ടവാംസ്തത്തത് പ്രതിപേദേ. തത്ര കോ ഹേതുഃ സംകൽപ്പിതസ്യാന്യഥാകരണേ — ഇത്യാ ഖ്യായികാമാച ഷ്ടേ.

യാജ്ഞവൽക്യൻ വിദേഹരാജനായ ജനക സമീപത്തിലേക്കു പോയി. പോകുമ്പോളദ്ദേഹം ഇങ്ങിനെ ചിന്തിച്ചു. "ഞാൻ രാജാവിനുപദേശമൊന്നും കൊടുക്കുന്നില്ല" യോഗക്ഷേമത്തിനായിട്ടാണ് പോയത് . ഉപദേശിക്കുന്നില്ലെന്ന് വിചാരിച്ചെങ്കിലും ജനകനെന്തെല്ലാം ചോദിച്ചുവോ അതിനെല്ലാം ഉത്തരം പറഞ്ഞു. സങ്കൽപ്പത്തിനു വിപരീതമായി പ്രവർത്തിക്കാൻ കാരണമെന്താണെന്ന് ആഖ്യായിക പറയുകയാണ് .

പൂർവ്വ ത്ര കില ജനകയാജ്ഞവൽക്യയോഃ സംവാദ ആസീദഗ്നിഹോത്രേ നിമിത്തേ. തത്ര ജനകസ്യാഗ്നിഹോത്രവിഷയം വിജ്ഞാനമുപലഭ്യ പരിതുഷ്ടോ യാജ്ഞവൽക്യസ്തസ്മൈ ജനകായ ഹ കില വരം ദദൗ. സ ച ജനകോ ഹ കാമ പ്രശ്നമേവ വരം വവ്രേ വൃതവാൻ. തം ച വരം ഹാസ്മൈ ദദൗ യാജ്ഞവൽക്യഃ. തേന വരപ്രസാദസാമർത്ഥ്യേനാവ്യാചിഖ്യാസുമപി യാജ്ഞവൽക്യം തൂഷ്ണീം സ്ഥിതമപി സമ്രാഡേവ ജനകഃ പൂർവ്വം പപ്രച്ഛ. തത്രൈതദവാനുക്തിർ ബ്രഹ്മവിദ്യായാഃ കർമ്മണാ വിരുദ്ധത്വാത് . വിദ്യായാശ്ച സ്വാതന്ത്ര്യാത് . സ്വതന്ത്രാ ഹി ബ്രഹ്മവിദ്യാ സഹകാരിസാധനാന്തര നിരപേക്ഷാ പുരുഷാർത്ഥസാധനേതി ച.

ഇതിനു മുമ്പൊരിക്കൽ ജനകനും യാജ്ഞവൽക്യനും തമ്മിൽ അഗ്നിഹോത്രസംബന്ധമായി സംവാദമുണ്ടായിട്ടുണ്ട് . അതിൽ ജനകന്റെ അഗ്നിഹോത്ര വിഷയകമായ അറിവുകണ്ട് സന്തുഷ്ടനായ യാജ്ഞവൽക്യൻ ജനകന് വരം കൊടുത്തിരുന്നു. അപ്പോളാ ജനകൻ ഇഷ്ടംപോലെ ചോദ്യം ചോദിക്കാനുള്ള വരമാണാവശ്യപ്പെട്ടത് . അത് യാജ്ഞവൽക്യൻ കൊടുക്കുകയും ചെയ്തു. ആ വരദാന സമാർത്ഥ്യത്താലാണ് ഒന്നും പറയാനാഗ്രഹിക്കാതെ മിണ്ടാതിരുന്ന യാജ്ഞവൽക്യനോട് ജനകൻ ആദ്യം ചോദിച്ചത് . കർമ്മത്തോട് വിരുദ്ധമായതിനാൽ അവിടെ (കർമ്മകാണ്ഡത്തിൽ) ബ്രഹ്മവിദ്യയെക്കുറിച്ച് പറയാതിരുന്നതാണ് . വിദ്യസ്വാതന്ത്രമായതാണ് . മററു സഹകാരിസാധനകളെ അപേക്ഷിക്കാത്തതും പുരുഷാർത്ഥസാധനവുമാണ് സ്വാതന്ത്രയായ ബ്രഹ്മവിദ്യ.

**മന്ത്രഃ 2 —** യാജ്ഞവൽക്യ കിംജ്യോതിരയം പുരുഷ ഇതി. ആദിത്യജ്യോതിഃ സമ്രാഡിതി ഹോവാചാദിത്യേ — നൈവായം ജ്യോതിഷാസ്തേ പല്യയതേ കർമ്മ കുരുതേ വിപല്യേതീത്യേവമേവൈതദ്യാജ്ഞവൽക്യ.

**മന്ത്രാർത്ഥം 2 —** യാജ്ഞവൽക്യ, ഈ പുരുഷൻ എന്തു ജ്യോതിസ്സോടുകൂടിയവനാണ് എന്ന് . സമ്രാട്ടേ, ആദിത്യജ്യോതിസ്സോടു കൂടിയവനാണ് എന്നദ്ദേഹം പറഞ്ഞു. ഈ ആദിത്യജ്യോതിസ്സുകൊണ്ടാണ് ഇരിക്കുന്നതും എല്ലായിടത്തും പോകുന്നതും കർമ്മം ചെയ്യുന്നതും തിരിച്ചുവരുന്നതും എന്ന് . യാജ്ഞവൽക്യ! ഇതങ്ങിനെതന്നെയാണ് .

**ഭാഷ്യം 2 —** ഹേ യാജ്ഞവൽക്യ ! ഇത്യേവം സംബോദ്ധ്യാഭിമുഖീകരണായ, കിംജ്യോതിരയം പുരുഷ ഇതി— കിമസ്യ പുരുഷസ്യ ജ്യോതിര്യേന ജ്യോതിഷാ വ്യവഹരതി സോ ഽ യം കിംജ്യോതിഃ ? അയം പ്രാകൃതഃ കാര്യകരണസംഘാതരൂപഃ ശിരഃ— പാണ്യാദിമാൻ പുരുഷഃ പൃച്ഛ്യതേ. കിമയം സ്വാവയവസംഘാതബാഹ്യേന ജ്യോതിരന്തരേണ വ്യവഹരതി, ആഹോസ്വിത്സ്വാവയവമദ്ധ്യപാതിനാ ജ്യോതിഷാ ജ്യോതിഷ്കാര്യമയം പുരുഷോ നിർവ്വർത്തയതി, ഇത്യേതദഭിപ്രേത്യ പൃച്ഛതി.

അന്യോന്യം നേരിടാനായി ഹേ യാജ്ഞവൽക്യ എന്നു വിളിച്ച് ഈ പുരുഷൻ ഏതു ജ്യോതിസ്സോടുകൂടിയവനാണ് എന്നു ചോദിച്ചു — ഈ പുരുഷൻ വ്യവഹാരം ചെയ്യുന്നതിനുള്ള ജ്യോതിസ്സേതാണ് ? ആ ജ്യോതിസ്സ് ഏതാണ് ? പ്രകൃതത്തിലുള്ള ഈ ശരീരേന്ദ്രിയ സംഘാത രൂപനും ശിരസ്സ് , പാണി മുതലായവയോടു കൂടിയവനുമായ പുരുഷനെക്കുറിച്ച് ചോദിക്കുകയാണ് . തൻെറ അവയവങ്ങൾക്ക് പുറത്തുള്ള മററന്തെങ്കിലും ജ്യോതിസ്സുകൊണ്ടാണോ ഇതു വിഹരിക്കുന്നത് ? അതോ സ്വന്തം അവയവസംഘാതത്തിലിരിക്കുന്ന ജ്യോതിസ്സിനാലാണോ ഈ പുരുഷൻ ജ്യോതിഷ്കാര്യത്തെ ചെയ്യുന്നത് എന്ന അഭിപ്രായത്തിൽ ചോദിക്കുകയാണ് .

കിം ചാതോ, യദി വ്യതിരിക്തേന യദി വാവ്യതിരിക്തേന ജ്യോതിഷാ ജ്യോതിഷ്കാര്യം നിർവ്വർത്തയതി? ശൃണു തത്ര കാരണം. യദി വ്യതിരിക്തേനൈവ ജ്യോതിഷാ ജ്യോതിഷ്കാര്യനിർവർത്തകത്വം അസ്യ സ്വഭാവോ നിർദ്ധാരിതോ ഭവതി, തതോ ഽ ദൃഷ്ടജ്യോതിഷ്കാര്യവിഷയേ ഽ പ്യനുമാസ്യാമഹേ വ്യതിരിക്തജ്യോതിർനിമിത്തമേവേദം കാര്യമിതി. അഥാവ്യതിരിക്തേനൈവ സ്വാത്മനാ ജ്യോതിഷാ വ്യ—

മാത്രമല്ല, വ്യതിരിക്തമോ അല്ലാത്തതോ ആയ ഏതു ജ്യോതിസ്സിനാലാണ് ജ്യോതിഷ്കാര്യം നിർവ്വഹിക്കപ്പെടുന്നത് ? ഈ ചോദ്യത്തിൻെറ കാരണം കേൾക്കൂ. വ്യതിരിക്തമായ ജ്യോതിസ്സിനാൽത്തന്നെയാണ് ജ്യോതിഷ്കാര്യം നിർവ്വഹിക്കപ്പെടുന്നതെങ്കിൽ അതതിൻെറ സ്വഭാവമാണെന്ന് നിശ്ചയിക്കാം. അപ്പോൾ ജ്യോതിഷ്കാര്യവിഷയം അദൃഷ്ടമായിരിക്കും. അതിനാൽ വ്യതിരിക്തമായ ജ്യോതിസ്സിനാലാണ് ഈ കാര്യമെന്നനുമാനിക്കാം. ഇനി വ്യതിരിക്തമല്ലാത്ത സ്വന്തം ആത്മ ജ്യോതിസ്സിനാലാണ് വ്യ

വഹരതി തതോ ƒ പ്രത്യക്ഷേ ƒ തി ജ്യോതിഷി ജ്യോതിഷ്കാര്യദർശനേ ƒ വ്യതിരിക്തമേവ ജ്യോതിരനുമേയം. അഥാനിയമ ഏവ, വ്യതിരിക്തമ—വ്യതിരിക്തം വാ ജ്യോതിഃ പുരു—ഷസ്യ വ്യവഹാരഹേതുഃ, തതോ ƒ നധ്യവസായ ഏവ ജ്യോതിർവിഷ—യേ, ഇത്യേവം മന്വാനഃ പൃച്ഛതി ജനകോ യാജ്ഞവൽക്യം കിംജ്യോ—തിരയം പുരുഷ ഇതി.

വഹരിക്കുന്നതെങ്കിൽ അപ്പോൾ ജ്യോതിസ്സ് പ്രത്യക്ഷമല്ലെങ്കിലും ജ്യോതിഷ്കാര്യ ദർശനത്തിൽ ജ്യോതിസ്സ് അഭിന്നം തന്നെയാണെന്ന് അനുമാനിക്കാം. പുരുഷന്റെ വ്യവഹാരകാരണമായ ജ്യോതിസ്സ് വ്യതിരിക്തമോ അവ്യതിരിക്തമോ ആകാമെന്നു കരുതിയാൽ ഈ വിഷയത്തിൽ ഒരു നിയമവുമില്ലെന്ന് വന്നുചേരും. അപ്പോൾ ജ്യോതിർവിഷയത്തിൽ അനിശ്ചിതത്വമുള്ളതായി ഭവിക്കും. ഇതുദ്ദേശിച്ചാണ് ജനകൻ യാജ്ഞവൽക്യനോട് ഈ പുരുഷൻ ഏതു ജ്യോതിസ്സോടുകൂടിയവനാണ് എന്നു ചോദിച്ചത്

നന്വേവമനുമാനകൗശലേ ജനകസ്യ കിം പ്രശ്നേന, സ്വയമേവ കസ്മാന്ന പ്രതിപദ്യത ഇതി.

**ശങ്ക** — ജനകൻ അനുമാനകൗശലമുള്ളവനാണല്ലോ. പിന്നെ എന്തിനാണ് ചോദിച്ചത് . സ്വയം എന്തുകൊണ്ട് അറിഞ്ഞില്ല എന്ന് .

സത്യമേതത് . തഥാപി ലിംഗലിംഗിസംബന്ധവിശേഷാണാം അത്യന്തസൗക്ഷ്മ്യാത് ദുരവബോ—ധ്യതാം മന്യതേ ബഹൂനാമപി പ—ണ്ഡിതാനാം കിമുത ഏകസ്യ. അത ഏവ ഹി ധർമ്മസൂക്ഷമനിർണ്ണയേ പരിഷദ്വ്യാപാര ഇഷ്യതേ. പുരു—ഷവിശേഷശ്ചാപേക്ഷ്യതേ — ദശാവരാ പരിഷത് ത്രയോവൈ—കൊ വേതി. തസ്മാദ്യദ്യപ്യനു—മാനകൗശലം രാജ്ഞഃ തഥാപി തു യുക്തോ യാജ്ഞവൽക്യഃ പ്രഷ്ടും, വിജ്ഞാനകൗശലതാരതമ്യോപ—പത്തേഃ പുരുഷാണാം.

**സമാധാനം** — അതു ശരിയാണ് . എങ്കിലും ലിംഗലിംഗിസംബന്ധമായ വിശേഷണങ്ങൾ അത്യന്തം സൂഷ്മമായതിനാൽ പലേ പണ്ഡിതന്മാർക്കുപോലും അറിയാൻ വിഷമമാണ് . അപ്പോൾ ഒരാളുടെ കാര്യം പറയണോ? അതിനാൽ ധർമ്മത്തിന്റെ സൂക്ഷ്മനിർണ്ണയത്തിന് കൂട്ടായ ശ്രമം വേണ്ടിവരും. വിശിഷ്ടപുരുഷന്മാരെ അപേക്ഷിക്കേണ്ടി വരുകയും ചെയ്യും — പത്തുപേർ ചേർന്ന കൂട്ടമാകാം. മൂന്നാകാം. ഒന്നുമാകാം. അതിനാൽ രാജാവിന് അനുമാനകൗശലമുണ്ടെങ്കിലും യാജ്ഞവൽക്യനോടു ചോദിച്ചത് യുക്തം തന്നെ. പുരുഷന്മാരുടെ വിജ്ഞാനകൗശലം താരതമ്യമായിരിക്കാൻ വഴിയുണ്ട് .

അഥവാ ശ്രുതിഃ സ്വയമേവാ—ഖ്യായികാവ്യാജേന അനുമാനമാർ—ഗ്ഗമുപന്യസ്യ അസ്മാൻ ബോധയതി പുരുഷമതിമനുസരന്തീ.

അല്ലെങ്കിൽ ശ്രുതി സ്വയം തന്നെ ആഖ്യായിക എന്ന വ്യാജത്താൽ അനുമാനമാർഗ്ഗത്തെ ഉപന്യസിച്ച് പുരുഷ സ്വഭാവമനുസരിച്ച് നമ്മെ മനസ്സിലാക്കുകയാവാം.

യാജ്ഞവൽക്യോ ƒ പി ജന—കാഭിപ്രായാഭിജ്ഞതയാ വ്യതി—രിക്തമാത്മജ്യോതിർബോധയിഷ്യൻ

ജനകന്റെ അഭിപ്രായമറിയുന്നതിനാൽ യാജ്ഞവൽക്യനും വ്യതിരിക്തമായ ആത്മജ്യോതിസ്സിനെ അറിയിക്കാനായി ജനകനോട് വ്യതിരിക്ത ജ്യോതി

**ജനകം വ്യതിരിക്തപ്രതിപാദകമേവ ലിംഗം പ്രതിപേദേ, യഥാ പ്രസിദ്ധ— മാദിത്യജ്യോതിഃ സമ്രാഡിതി ഹോ— വാച.**

**സ്സിൻെറ പ്രതിപാദകമായ അടയാളത്തെ പറഞ്ഞുകൊടുത്തു. എങ്ങിനെയെന്നാൽ — അല്ലയോ സമ്രാട്ടേ ! പുരുഷൻ പ്രസിദ്ധമായ ആദിത്യജ്യോതിസ്സാണ് എന്ന് .**

കഥം? ആദിത്യേനൈവ സ്വാ— വയവസംഘാതവ്യതിരിക്തേന ച— ക്ഷുഷോ ऽ നുഗ്രാഹകേണ ജ്യോ— തിഷായം പ്രാകൃതഃ പുരുഷ ആ— സ്തേ ഉപവിശതി പല്യയതേ പ— ര്യേതി ക്ഷേത്രമരണ്യം വാ തത്ര ഗത്വാ കർമ്മ കുരുതേ, വിപല്യേതി വിപര്യേതി ച യഥാഗതം. അത്യന്ത— വ്യതിരിക്തജ്യോതിഷ്ട്വപ്രസിദ്ധതാ പ്രദർശനാർത്ഥം അനേകവിശേ— ഷണം. ബാഹ്യാനേകജ്യോതിഃ പ്ര— ദർശനം ച ലിംഗസ്യാവ്യഭിചാരിത്വ— പ്രദർശനാർത്ഥം. ഏവമേവൈത— ദ്യാജ്ഞവൽക്യ.

**എങ്ങിനെ? ഈ പ്രകൃതത്തിലുള്ള പുരുഷൻ തൻെറ അവയവസംഘാതത്തിൽ നിന്നും ഭിന്നമായി നേത്രത്തിൻെറ അനുഗ്രഹകനായ ആദിത്യൻ വഴിയാണ് ഇരിക്കുന്നത് , വയലിലേക്കോ കാനനത്തിലേക്കോ പോകുന്നത് , അവിടെപോയി പണിചെയ്യുന്നത് . പിന്നെ പോയപോലെ തിരിച്ചുവരുന്നതും. പുരുഷൻെറ അത്യന്തവ്യതിറിക്തമായ ജ്യോതിസ്സിൻെറ പ്രസിദ്ധിയെ കാണിക്കാനാണ് പലേ വിശേഷണങ്ങൾ. ബാഹ്യങ്ങളായ അനേകം ജ്യോതിസ്സുകളുടെ പ്രദർശനലിംഗത്തിൻെറ മാററമില്ലായ്മയെ കാണിക്കാനുമാണ് യാജ്ഞവൽക്യ, അതങ്ങിനെ തന്നെയാണ് .**

**മന്ത്രഃ 3 —** അസ്തമിത ആദിത്യേ യാജ്ഞവൽക്യ കിം — ജ്യോതിരേവായം പുരുഷ ഇതി ചന്ദ്രമാ ഏവാസ്യ ജ്യോ— തിർഭവതീതി ചന്ദ്രമസൈവായം ജ്യോതിഷാസ്തേ പല്യ— യതേ കർമ്മ കുരുതേ വിപല്യേതീത്യേവമേവൈത— ദ്യാജ്ഞവൽക്യ.

**മന്ത്രാർത്ഥം 3 — "ഹേ യാജ്ഞവൽക്യ! ആദിത്യനസ്തമിക്കുമ്പോൾ ഈ പുരുഷൻ ഏതു ജ്യോതിസ്സോടുകൂടിയവനാണ് " എന്ന് . "ചന്ദ്രൻ തന്നെ അവന് ജ്യോതിസ്സായിത്തീരുന്നു" എന്ന് . "ചന്ദ്രനാകുന്ന ഈ ജ്യോതിസ്സിനാൽ തന്നെയാണ് ഇവൻ ഇരിക്കുന്നതും പോകുന്നതും കർമ്മം ചെയ്യുന്നതും മടങ്ങി വരുന്നതും". എന്ന് "യാജ്ഞവൽക്യ! ഇതങ്ങിനെ തന്നെയാണ് .**

**ഭാഷ്യം 3 —**തഥാ ऽ സ്തമിതേ ആദിത്യേ യാജ്ഞവൽക്യ കിംജ്യോതിരേവായം

**അതുപോലെ ആദിത്യനസ്തമിക്കുമ്പോൾ ഹേ യാജ്ഞവൽക്യ! ഈ**

**മന്ത്രഃ 4 —** അസ്തമിത ആദിത്യേ യാജ്ഞവൽക്യ ചന്ദ്ര– മസ്യസ്തമിതേ കിംജ്യോതിരേവായം പുരുഷ ഇത്യഗ്നി– രേവാസ്യ ജ്യോതിർഭവതീത്യഗ്നിനൈവായം ജ്യോതിഷാ– സ്തേ പല്യയതേ കർമ്മ കുരുതേ വിപല്യേതീത്യേവമേ– വൈതദ്യാജ്ഞവൽക്യ.

**മന്ത്രാർത്ഥം 4 —** "യാജ്ഞവൽക്യ! ആദിത്യനസ്തമിച്ച് ചന്ദ്രനും അസ്തമിച്ചിരിക്കേ ഈ പുരുഷൻ ഏതു ജ്യോതിസ്സോടുകൂടിയവനാണ് " എന്ന് "അഗ്നിതന്നെ ഇവന് ജ്യോതിസ്സായിത്തീരുന്നു" എന്ന് . "അഗ്നിവഴിയാണ് ഇവൻ ഇരിക്കുന്നതും പോകുന്നതും കർമ്മം ചെയ്യുന്നതും തിരിച്ചുവരുന്നതും" എന്ന് "യാജ്ഞവൽക്യ! ഇതങ്ങിനെ തന്നെയാണ് "

**ഭാഷ്യഃ 4 —** അസ്തമിതേ ആദിത്യേ ചന്ദ്രമസ്യസ്തമിതേ ‌ऽഗ്നിർജ്യോതിഃ.

ആദിത്യനസ്തമിക്കേ ചന്ദ്രനും അസ്തമിച്ചിരിക്കേ അഗ്നിയാണ് ജ്യോതിസ്സ് .

**മന്ത്രഃ 5 —** അസ്തമിത ആദിത്യേ യാജ്ഞവൽക്യ ചന്ദ്ര– മസ്യസ്തമിതേ ശാന്തേ ‌ऽഗ്നൗ കിംജ്യോതിരേവായം പു– രുഷ ഇതി വാഗേവാസ്യ ജ്യോതിർഭവതീതി വാചൈ– വായം ജ്യോതിഷാസ്തേ പല്യയതേ കർമ്മ കുരുതേ വിപല്യേതീതി തസ്മാദ്വൈ സമ്രാഡപി യത്ര സ്വഃ പാ– ണിർന്ന വിനിർജ്ഞായതേ ‌ऽഥ യത്ര വാഗുച്ചരത്യുപൈവ തത്ര ന്യേതീത്യേവമേവൈതദ്യാജ്ഞവൽക്യ.

**മന്ത്രാർത്ഥം 5 —** "യാജ്ഞവൽക്യ! ആദിത്യനസ്തമിക്കേ ചന്ദ്രനും അസ്തമിച്ചിരിക്കേ അഗ്നിയും കെട്ടടങ്ങിയിരിക്കേ ഈ പുരുഷൻ ഏതു ജ്യോതിസ്സോടുകൂടിയവനാണ് " എന്ന് . "വാക്കാണവന് ജ്യോതിസ്സായിരിക്കുന്നത് " എന്ന് . "ഈ വാക്കുവഴിയാണ് ഇരിക്കുകയും പോവുകയും കർമ്മം ചെയ്യുകയും മടങ്ങിവരുകയും ചെയ്യുന്നത് . അതുകൊണ്ടാണ് സമ്രാട്ടേ! അങ്ങയുടെ കൈകൾക്കുപോലും അറിയാൻ കഴിയാതിരിക്കേ അന്തരം വാക്ക് ഉച്ചരിക്കുന്നതും അടുത്തേക്കു നയിക്കുന്നതും". എന്ന് . "യാജ്ഞവൽക്യ അതങ്ങിനെ തന്നെയാണ് .

**ഭാഷ്യഃ 5 —** ശാന്തേ ‌ऽഗ്നൗ വാഗ്– ജ്യോതിഃ വാഗിതി ശബ്ദഃ പരിഗൃ– ഹ്യതേ. ശബ്ദേന വിഷയേണ ശ്രോത്രമിന്ദ്രിയം ദീപ്യതേ. ശ്രോ– ത്രേന്ദ്രിയേ സമ്പ്രദീപ്തേ മനസി

അഗ്നി കെട്ടടങ്ങുമ്പോൾ വാക്കാണ് ജ്യോതിസ്സ് . ഗ്രഹിക്കപ്പെടുന്ന ശബ്ദമാണ് വാക്ക് . ശബ്ദമാകുന്ന വിഷയത്താൽ ശ്രോത്രംദീപ്തമായിത്തീരുന്നു. ശ്രോത്രേന്ദ്രിയം പ്രദീപ്തമാവുമ്പോൾ

വിവേക ഉപജായതേ. തേന മനസാ ബാഹ്യാം ചേഷ്ടാം പ്രതിപദ്യതേ. "മനസാ ഹ്യേവ പശ്യതി മനസാ ശ്രൃണോതി" (ബൃ. ഉ. 1. 5. 3) ഇതി ബ്രാഹ്മണം.

മനസ്സിൽ വിവേകമുദിക്കുന്നു. ആ മനസ്സുകൊണ്ട് ബാഹ്യമായ ചേഷ്ടയെ പ്രാപിക്കുന്നു. "മനസ്സുകൊണ്ടുതന്നെ കാണുന്നു, മനസ്സുകൊണ്ട് കേൾക്കുന്നു" എന്ന് ബ്രാഹ്മണം പറയുന്നു.

കഥം പുനർവാക്ജ്യോതിരിതി, വാചോ ജ്യോതിഷ്ട്വമപ്രസിദ്ധമിത്യത ആഹ—തസ്മാദ്വൈ സമ്രാട് യസ്മാദ്വാചാ ജ്യോതിഷാനുഗൃഹീതോ ऽയം പുരുഷോ വ്യവഹരതി, തസ്മാത് പ്രസിദ്ധമേതദ്വാചോ ജ്യോതിഷ്ട്വം കഥം? അപി യത്ര യസ്മിൻ കാലേ പ്രാവൃഷി പ്രായേണ മേഘാന്ധകാരേ സർവ്വജ്യോതിഃ പ്രത്യസ്തമയേ സ്വോ ऽപി പാണിർഹസ്തോ ന വിസ്പഷ്ടം നിർജ്ഞായതേ, അഥ തസ്മിൻ കാലേ സർവ്വചേഷ്ടാനിരോധേ പ്രാപ്തേ ബാഹ്യജ്യോതിഷോ ऽഭാവാദ്യത്ര വാഗുച്ചരതി, ശ്വാവാ ഭഷതി ഗർദ്ദഭോ വാ രൗതി ഉപൈവ തത്ര ന്യേതി. തേന ശബ്ദേന ജ്യോതിഷാ ശ്രോത്രമനസോർനൈരന്തര്യം ഭവതി. തേന ജ്യോതിഷ്കാര്യത്വം വാക് പ്രതിപദ്യതേ. തേന വാചാ ജ്യോതിഷോപന്യേത്യേവ ഉപഗച്ഛത്യേവ തത്ര സന്നിഹിതോ ഭവതീത്യർത്ഥഃ. ത്യന്ന ച കർമ്മ കുരുതേ വിപല്യേതി.

വാക്കെങ്ങിനെ ജ്യോതിസ്സാകുമെന്നും വാക്കിന് ജ്യോതിഷ്മത്വം പ്രസിദ്ധമല്ലെന്നും വച്ച് പറയുന്നു — എങ്ങിനെയെന്നാൽ സമ്രാട്ടേ! വാക്കാകുന്ന ജ്യോതിസ്സിനാലനുഗൃഹീതനായിട്ട് പുരുഷൻ വ്യവഹരിക്കുന്നു. അതിനാൽ വാക്കിന്റെ ജ്യോതിഷ്മത്വം പ്രസിദ്ധമാണ് എങ്ങിനെ? വർഷകാലത്തുപോലും പ്രായേണ മേഘാന്ധകാരത്തിൽ എല്ലാ ജ്യോതിസ്സുകളും ഇല്ലാതായിരിക്കേ സ്വന്തം കൈപോലും സ്പഷ്ടമായി കാണാൻ വയ്യാതാവുമ്പോൾ എല്ലാ ചേഷ്ടകളും തടയപ്പെടുന്നു. അപ്പോൾ ബാഹ്യജ്യോതിസ്സുകളൊക്കെയില്ലാതാവുന്നതിനാൽ എവിടെ വാക്ക് ഉച്ചരിക്കുന്നുവോ, പട്ടി കുരക്കുകയും കഴുതകരയുകയും ചെയ്യുന്നുവോ, അവിടേക്ക് പുരുഷൻ ചെല്ലുന്നു. ആ ശബ്ദമാകുന്ന ജ്യോതിസ്സിനാൽ കാതും മനസ്സും തമ്മിൽ അന്തരമില്ലാതാകുന്നു. ഇങ്ങിനെയുള്ള ജ്യോതിഷ്കാര്യത്തെ വാക്ക് പ്രാപിക്കുന്നു. ആ വാഗ് ജ്യോതിസ്സിനാൽ അടുത്തുചെല്ലുന്നു. സന്നിഹിതനായിത്തീരുന്നു എന്നർത്ഥം. അവിടെ കർമ്മം ചെയ്യുകയും മടങ്ങിപ്പോരുകയും ചെയ്യുന്നു.

തത്ര വാഗ്ജ്യോതിഷോ ഗ്രഹണം ഗന്ധാദീനാമുപലക്ഷണാർത്ഥം. ഗന്ധാദിഭിരപി ഹി ഘ്രാണാദിഷ്വനുഗൃഹീതേഷു പ്രവൃത്തിനിവൃത്ത്യാദയോ ഭവന്തി. തേന തൈരപ്യനുഗ്രഹോ ഭവതി കാര്യകരണസംഘാതസ്യ. ഏവമേവൈതദ്യാജ്ഞവൽക്യ.

ഇവിടെ വാഗ് ജ്യോതിസ്സിന്റെ ഗ്രഹണം ഗന്ധാദികളേയും ഉൾക്കൊള്ളിച്ചുകൊണ്ടാണ്. ഗന്ധാദികളാൽ ഘ്രാണാദികൾ അനുഗ്രഹീതമാവുമ്പോൾ പ്രവൃത്തിയും നിവൃത്തിയും മററുമുണ്ടാവുന്നു. അതിനാൽ ശരീരേന്ദ്രിയ സംഘാതത്തിന്റെ അനുഗ്രഹം അവയാലും സംഭവിക്കുന്നു. യാജ്ഞവൽക്യ ഇതങ്ങിനെ തന്നെയാണ്.

**മന്ത്രഃ 6** — അസ്തമിത ആദിത്യേ യാജ്ഞവൽക്യ ചന്ദ്രമസ്യസ്തമിതേ ശാന്തേ ऽഗ്നൗ ശാന്തായാം വാചി കിം ജ്യോതിരേവായം പുരുഷ ഇത്യാത്മൈവാസ്യ ജ്യോതിർഭവതീത്യാത്മനൈവായം ജ്യോതിഷാസ്തേ പല്യയതേ കർമ്മ കുരുതേ വിപല്യേതി.

**മന്ത്രാർത്ഥം 6 —** "ആദിത്യനസ്തമിച്ചിരിക്കേ, യാജ്ഞവൽക്യ, ചന്ദ്രനും അസ്തമിച്ച് അഗ്നികെട്ടടങ്ങി വാക്കും ശമിക്കുമ്പോൾ ഈ പുരുഷൻ എന്തു ജ്യോതിസ്സോടുകൂടിയവനാണ് " എന്ന് . ആത്മാവുതന്നെയാണ് ഇവന് ജ്യോതിസ്സ് ആയി ഭവിക്കുന്നത് . ആത്മാവാകുന്ന ജ്യോതിസ്സിനാൽ തന്ന ഇവൻ ഇരിക്കുകയും പോവുകയും കർമ്മം ചെയ്യുകയും തിരിച്ചു വരികയും ചെയ്യുന്നു" എന്ന് .

**ഭാഷ്യം 6 —** ശാന്തായാം പുനർവാചി ഗന്ധാദിഷ്വപി ച ശാന്തേഷു ബാഹ്യേഷ്വനുഗ്രാഹകേഷു, സർവ്വപ്രവൃത്തിനിരോധഃ പ്രാപ്തോ ऽ സ്യ പുരുഷസ്യ. ഏതദുക്തം ഭവതി— ജാഗ്രദ്വിഷയേ ബഹിർമ്മുഖാനി കരണാനി ചക്ഷുരാദീന്യാദിത്യാദിജ്യോതിർഭിരനുഗൃഹ്യമാണാനി യദാ, തദാ സ്ഫുടതരഃ—സംവ്യവഹാരോ ऽ സ്യ പുരുഷസ്യ ഭവതീതി; ഏവം താവജ് ജാഗരിതേ സ്വാവയവ—സംഘാതവ്യതിരിക്തേനൈവ ജ്യോതിഷാ ജ്യോതിഷ്കാര്യസിദ്ധി—രസ്യ പുരുഷസ്യ ദൃഷ്ടിഃ; തസ്മാത്തേ വയം മന്യാമഹേ സർവ്വബാഹ്യജ്യോതിഃ പ്രത്യസ്തമയേ ऽ പി സ്വപ്നസുഷുപ്തികാലേ ജാഗരിതേ ച താദൃഗവസ്ഥായാം സ്വാവയവ—സംഘാതവ്യതിരിക്തേനൈവ ജ്യോതിഷാ ജ്യോതിഷ്കാര്യസി—ദ്ധിരസ്യേതി, ദൃശ്യതേ ച സ്വപ്നേ ജ്യോതിഷ്കാര്യസിദ്ധിഃ — ബന്ധു—സംഗമനവിയോഗദർശനം ദേശാ—ന്തരഗമനാദി ച; സുഷുപ്താ—ച്ചോത്ഥാനം — സുഖമഹമസ്വാപം ന കിഞ്ചിദവേദിഷമിതി; തസ്മാദ—സ്തി വ്യതിരിക്തം കിമപി ജ്യോതിഃ.

വാക്ക് ഉപശമിക്കുമ്പോൾ, അതുപോലെ ബാഹ്യാനുഗ്രഹകങ്ങളായ ഗന്ധാദികളും ശാന്തമാവുമ്പോൾ ഈ പുരുഷൻെറ എല്ലാ പ്രവൃത്തികളും തടയപ്പെടുന്നു. അതിൽ ഇങ്ങനെ പറയുന്നു — ജാഗ്രദ് വിഷയങ്ങളിൽ ബഹിർമുഖങ്ങളായ ചക്ഷുരാദി ഇന്ദ്രിയങ്ങൾ ആദിത്യാദി ജ്യോതിസ്സുകളാൽ അനുഗ്രഹീതങ്ങളായിരിക്കെ ഈ പുരുഷൻെറ വ്യവഹാരങ്ങളെല്ലാം ഏററവും സ്ഫുടമായിരിക്കുന്നു. ജാഗ്രത്തിൽ ഇങ്ങിനെ സ്വാവയവ സംഘാതവ്യതിരിക്തമായ ജ്യോതിസ്സിനാൽ തന്നെയാണ് ഈ പുരുഷൻെറ ജ്യോതിഷ്കാര്യസിദ്ധി കാണപ്പെടുന്നത് . അതിനാൽ നാം കരുതുന്നു — ബാഹ്യജ്യോതിസ്സുകളെല്ലാം അസ്തമിക്കുന്ന സ്വപ്നസുഷുപ്തികാലങ്ങളിലും ജാഗ്രത്തിൽപോലും സ്വാവയവസംഘാതവ്യതിരിക്തമായ ജ്യോതിസ്സിനാൽ തന്നെയാണ് ജ്യോതിഷ്കാര്യസിദ്ധിയുണ്ടാവുന്നത് . സ്വപ്നത്തിലും ജ്യോതിഷ്കാര്യസിദ്ധി കാണപ്പെടുന്നുണ്ട് — ബന്ധുക്കളോട് കൂടിച്ചേരലും വേർപാടും, ദേശാന്തരഗമനം എന്നിവ. സുഷുപ്തിയിൽ നിന്നുണരലും "ഞാൻ സുഖമായുറങ്ങി, ഒന്നുമറിഞ്ഞില്ല" എന്ന തോന്നലും. അതിനാൽ വ്യതിരിക്തമായ ഏതോ ഒരു ജ്യോതിസ്സ് തീർച്ചയായും ഉണ്ട് .

കിം പുനസ്തച്ഛാന്തായാം വാചി ജ്യോതിർഭവതി? ഇത്യുച്യതേ — ആത്മൈവാസ്യ ജ്യോതിർഭവതി ആത്മേതി കാര്യകരണസ്വാവയവ—സംഘാതവ്യതിരിക്തം കാര്യകര—ണാവഭാസകം ആദിത്യാദി ബാഹ്യ—ജ്യോതിർവത് സ്വയമന്യേനാനവ—

പിന്നെ വാക്കടങ്ങുമ്പോൾ എന്താണ് ജ്യോതിസ്സായി ഭവിക്കുന്നത് എന്നു പറയുന്നു. ആത്മാവുതന്നെ ഇവന് ജ്യോതിസ്സായിത്തീരുന്നു. ആത്മാവെന്നത് ദേഹേന്ദ്രിയ സ്വാവയവസംഘാതത്തിൽ നിന്നും ഭിന്നവും ദേഹേന്ദ്രിയങ്ങളെ പ്രകാശിപ്പിക്കുന്നതും ആദിത്യാദി ബാഹ്യജ്യോ

ഭാസ്യമാനമഭിധീയതേ ജ്യോതിഃ അന്തസ്ഥം ച തത് പാരിശേഷ്യാത് — കാര്യകരണവ്യതിരിക്തം തദിതി താവത്സിദ്ധം. യച്ച കാര്യകരണ— വ്യതിരിക്തം കാര്യകരണസംഘാ— താനുഗ്രാഹകം ച ജ്യോതിസ്തദ് ബാഹ്യൈശ്ചക്ഷുരാദികരണൈ— രുപലഭ്യമാനം ദൃഷ്ടം. ന തു തഥാ തച്ചക്ഷുരാദിഭിരുപലഭ്യതേ ആദി— ത്യാദിജ്യോതിഷ്ഷൂപരതേഷു. കാര്യം തു ജ്യോതിഷോ ദൃശ്യതേ യസ്മാത് തസ്മാദാത്മനൈവായം ജ്യോതിഷാ ആസ്തേ, പല്യയതേ, കർമ്മകുരുതേ, വിപല്യേതീതി. തസ്മാന്നൂനമന്തഃ— സ്ഥം ജ്യോതിരിത്യവഗമ്യതേ. കിംച ആദിത്യാദിജ്യോതിർവിലക്ഷണം ത— ദഭൗതികം ച. സ ഏവ ഹേതുര്യ— ച്ചക്ഷുരാദ്യഗ്രാഹ്യത്വം ആദിത്യാ— ദിവത് —

തിസ്സുകളെപ്പോലെ സ്വയം മറെറാന്നിനാൽ പ്രകാശിതമല്ലാത്തതുമായ ജ്യോതിസ്സാണെന്ന് പറയപ്പെടുന്നു. മറെറല്ലാററിനെയും തളളിശേഷിക്കുന്നതാകയാൽ അതു ഉളളിലുളളതാണ്. ശരീരേന്ദ്രിയവ്യതിരിക്തമാണെന്നും സിദ്ധമായി. യാതൊന്നാണോ ശരീരേന്ദ്രിയവ്യതിരിക്തവും ശരീരേന്ദ്രിയ സംഘാതാനുഗ്രഹകവുമായ ജ്യോതിസ്സ് അത് ബാഹ്യമായ ചക്ഷുരാദികരണങ്ങളാൽ ഉപലഭ്യമായി കാണുന്നു. ഇതാകട്ടെ ആദിത്യാദിജ്യോതിസ്സുകൾ ഉപരമിക്കുമ്പോഴും അപ്രകാരം ചക്ഷുരാദികളാൽ ഉപലഭ്യമാകുന്നില്ല. എന്നാൽ ജ്യോതിസ്സിൻെറ കാര്യം കാണപ്പെടുന്നതിനാൽ ആത്മജ്യോതിസ്സുവഴി തന്നെയാണ് ഇരിക്കുന്നതും പോകുന്നതും കർമ്മം ചെയ്യുന്നതും തിരിച്ചുവരുന്നതും. അതിനാൽ അത് ഉളളിലിരിക്കുന്ന ജ്യോതിസ്സാണെന്നു വരുന്നു. മാത്രമല്ല ആദിത്യാദി ജ്യോതിസ്സുകളിൽനിന്നും വിലക്ഷണവും ഭൗതികമല്ലാത്തതുമാണ് അത്. ആദിത്യാദികളെപ്പോലെ ചക്ഷുരാദികളാൽ ഗ്രഹിക്കപ്പെടാൻ വയ്യാത്തത് അതുകൊണ്ടാണ്.

ന. സമാനജാതീയേനൈ— വോപകാരദർശനാത്. യദാദി— ത്യാദിവിലക്ഷണ ജ്യോതിരാന്തരം സിദ്ധമിതി, ഏതദസത്. കസ്മാത് ? ഉപക്രിയമാണസമാനജാതീയേനൈവ ആദിത്യാദിജ്യോതിഷാ കാര്യകര— ണസംഘാതസ്യ ഭൗതികസ്യ ഭൗതി— കേനൈവോപകാരഃ ക്രിയമാണോ ദൃശ്യതേ. യഥാദൃഷ്ടം ചേദമനുമേ— യം. യദി നാമകാര്യകരണാദർത്ഥാ— ന്തരം തദുപകാരകമാദിത്യാദിവത് ജ്യോതിഃ, തഥാപി കാര്യകരണസം— ഘാതസമാന ജാതീയമേവാനുമേയം, കാര്യകരണസംഘാതോപകാരക— ത്വാദാദിത്യാദിജ്യോതിർവ്വത്. യത് പുനരന്തഃസ്ഥത്വാദപ്രത്യക്ഷത്വാച്ച വൈലക്ഷണ്യമുച്യതേ, തച്ചക്ഷു— രാദിജ്യോതിർഭിരനൈകാന്തികം. യതോ / പ്രത്യക്ഷാണ്യന്തഃ — സ്ഥാ— നി ച ചക്ഷുരാദിജ്യോതീംഷി ഭൗതി—

പൂ. പ. അതുശരിയല്ല. കാരണം സമാനജാതീയങ്ങളായ പദാർത്ഥങ്ങളെക്കൊണ്ടേ ഉപകാരം കാണുന്നുളളൂ. ആദിത്യാദി വിലക്ഷണമായി ആന്തരമായ ഒരു ജ്യോതിസ്സുണ്ടെന്ന് പറഞ്ഞാൽ അതു ശരിയല്ല. എന്തുകൊണ്ട് ? ഉപകാരപ്രദവും സമാനജാതീയവുമായ ഭൗതികങ്ങളായ ആദിത്യാദിജ്യോതിസ്സുകളാൽത്തന്നെയാണ് ഭൗതികമായ ശരീരേന്ദ്രിയസംഘാതത്തിന് ഉപകാരമുളളതായി കാണപ്പെടുന്നത്. കാണുന്നതനുസരിച്ചുവേണം അനുമാനിക്കാൻ. ഇനി ദേഹേന്ദ്രിയങ്ങൾക്കുപകരിക്കുന്ന ജ്യോതിസ്സ്, ആദിത്യാദികളെപ്പോലെ, അവയിൽനിന്നും വ്യത്യസ്തമാണെങ്കിൽപോലും, അത് ദേഹേന്ദ്രിയസംഘാതത്തിൻെറ സമാനജാതിയിൽപ്പെട്ടതാണെന്നനുമാനിക്കാം. കാരണം അതു ശരീരേന്ദ്രിയങ്ങൾക്ക് ആദിത്യാദി ജ്യോതിസ്സിനെപ്പോലെ ഉപകാരപ്രദമാണ്. മാത്രമല്ല അന്തസ്ഥവും പ്രത്യക്ഷവുമായതിനാൽ വൈലക്ഷണ്യം പറയുകയാണെങ്കിൽ അത് ചക്ഷുരാദി ജ്യോതിസ്സുകൾ

കാന്യേവ. തസ്മാത്തവ മനോരഥ—മാത്രം, വിലക്ഷണമാത്മജ്യോതിഃ സിദ്ധമിതി.

വഴിയുള്ള അനിശ്ചിതത്വത്താലാണ്. കാരണം അപ്രത്യക്ഷവും അന്തസ്ഥവുമാണെങ്കിലും ചക്ഷുരാദിജ്യോതിസ്സുകൾ ഭൗതികങ്ങൾതന്നെയാണ്. അതിനാൽ "ആത്മജ്യോതിസ്സ് വിലക്ഷണമാണെന്ന് സിദ്ധമായി" എന്നത് അങ്ങയുടെ മാനസികകല്പനമാത്രമാണ്.

കാര്യകരണസംഘാതഭാവ—ഭാവിത്വാച്ച സംഘാതധർമ്മത്വമനു—മീയതേ ജ്യോതിഷഃ. സാമാന്യതോ ദൃഷ്ടസ്യ ചാനുമാനസ്യ വ്യഭിചാരി—ത്വാദപ്രാമാണ്യം. സാമാന്യതോ ദൃ—ഷ്ടബലേന ഹി ഭാവാനാദിത്യാദി—വദ്വ്യതിരിക്തം ജ്യോതി; സാധയതി കാര്യകരണേഭ്യഃ. ന ച പ്രത്യക്ഷമ—നുമാനേ.. ബാധിതും ശക്യതേ. അ—യമേവ തു കാര്യകരണസംഘാതഃ പ്രത്യക്ഷം പശ്യതി, ശൃണോതി, മനുതേ, വിജാനാതി ച. യദി നാമ ജ്യോതിരന്തരമസ്യോപകാരകം സ്യാദാദിത്യാദിവത്, ന തത് ആത്മാ സ്യാത്, ജ്യോതിരന്തരമാദിത്യാദി—വദേവ. യ ഏവ തു പ്രത്യക്ഷം ദർശനാദിക്രിയാം കരോതി സ ഏവാത്മാ സ്യാത് കാര്യകരണസം—ഘാതോ, നാന്യഃ പ്രത്യക്ഷ വി—രോധേ ഽ നുമാനസ്യാ പ്രാമാണ്യാത്.

ദേഹേന്ദ്രിയസംഘാതത്തിന്റെ ഭാവഭാവിത്വത്താലും ജ്യോതിസ്സിന്റെ സംഘാതധർമ്മിത്വം അനുമാനിക്കപ്പെടാം. 'സാമാന്യതോ ദൃഷ്ടം' എന്ന അനുമാനം വ്യഭിചാരിയായതിനാലത് പ്രമാണമല്ല (അനുമാനം മൂന്നുവിധം. 1. പൂർവ്വവത്. 2. ശേഷവത്. 3. സാമാന്യതോദൃഷ്ടം). അങ്ങ് "സാമാന്യതോ ദൃഷ്ടം" എന്ന അനുമാനബലത്താലാണ് ആദിത്യാദികളെ ശരീരേന്ദ്രിയവ്യതിരിക്തമായ ജ്യോതിസ്സാണ് എന്നുപറഞ്ഞത്. പ്രത്യക്ഷത്തെ അനുമാനത്തിന് ബാധിക്കാൻ കഴിയില്ല. ഈ ദേഹേന്ദ്രിയസംഘാതം പ്രത്യക്ഷമായി കാണുന്നു, കേൾക്കുന്നു, മനനം ചെയ്യുന്നു, അറിയുകയും ചെയ്യുന്നു. ആദിത്യാദികളെപ്പോലെ ഇവക്കുപകാരം ചെയ്യുന്നത് മറ്റേതെങ്കിലും ജ്യോതിസ്സാണെങ്കിൽ അതാത്മാവാവാൻ വയ്യ. ആദിത്യാദികളെപ്പോലെതന്നെ മററുവല്ല ജ്യോതിസ്സുമാവണം. യാതൊന്നു പ്രത്യക്ഷമായി ദർശനാദിക്രിയകളെ ചെയ്യുന്നുവോ ആ ശരീരേന്ദ്രിയസംഘാതം തന്നെയാണാത്മാവ്, മററൊന്നല്ല. കാരണം പ്രത്യക്ഷ വിരോധത്തിൽ അനുമാനം പ്രമാണമല്ലാതാവും.

നന്വയമേവ ചേദ്ദർശനാദി—ക്രിയാകർത്താ ആത്മാ സംഘാതഃ, കഥമവികലസ്യൈവാസ്യ ദർശനാ—ദിക്രിയാകർത്തൃത്വം കദാചിദ്ഭവതി കദാചിന്നേതി?

**സിദ്ധാന്തി**— ഈ സംഘാതം തന്നെയാണ് ദർശനാദി ക്രിയകളെ ചെയ്യുന്ന ആത്മാവെങ്കിൽ ഇതിൽ വികാരമൊന്നുമില്ലാതെ ചിലപ്പോൾ ദർശനാദിക്രിയാകർത്തൃത്വമുള്ളതായും ചിലപ്പോളില്ലാത്തതായുമിരിക്കുന്നതെങ്ങിനെ?

നൈഷ ദോഷഃ, ദൃഷ്ടത്വാ—ത്. ന ഹി ദൃഷ്ടേ ഽ നുപപന്നം നാമ. ന ഹി ഖദ്യോതേ പ്രകാശാപ്രകാ—ശകത്വേന ദൃശ്യമാനേ കാരണാ—ന്തരമനുമേയം. അനുമേയത്വേ ച കേനചിത്സാമാന്യാത്സർവ്വം സർ—

പൂ. പ. — ഈ ദോഷമില്ല. കാരണം അത് കാണാവുന്നതാണ്. കണ്ടകാര്യത്തിൽ അങ്ങിനെയല്ലാതെയാവില്ല. മിന്നാമിനുങ്ങ് കാണപ്പെട്ടും കാണപ്പെടാതെയും മിന്നുന്നതിന് കാരണാന്തരം ഊഹിക്കേണ്ടതില്ല. ഏതെങ്കിലും സമാനതയു

വൃത്രാനുമേയം സ്യാത് . തച്ചാ— നിഷ്ടം. ന ച പദാർത്ഥസ്വഭാവോ നാസ്തി. ന ഹ്യഗ്നേരുഷ്ണസ്വാ— ഭാവ്യം അന്യനിമിത്തം, ഉദകസ്യ വാ ശൈത്യം. പ്രാണിധർമ്മാധർമ്മാദ്യ— പേക്ഷ്യമിതി ചേത് . ധർമ്മാധർമ്മാ— ദേർനിമിത്താന്തരാപേക്ഷസ്വഭാവ— പ്രസംഗഃ. അസ്ത്വിതി ചേന്ന. തദ— നവസ്ഥാപ്രസംഗഃ. സ ചാനിഷ്ടഃ

ണ്ടെന്നുവച്ച് അതിന്റെ വിഷയത്തിലും അനുമാനത്തെ ചെയ്താൽ എങ്ങും എ ല്ലാം അനുമാനിക്കേണ്ടിവരും. അതനിഷ്ട മാവും. കാരണം പദാർത്ഥത്തിന് ഒരു സ്വഭാവവും ഇല്ല എന്നു വരില്ല. അഗ്നിക്ക് ഉഷ്ണസ്വഭാവവും ജലത്തിന് തണുപ്പും മറെറാരുകാരണംകൊണ്ട് ഉണ്ടാകുന്നത ല്ല. സ്വഭാവം പ്രാണികളുടെ ധർമ്മാധർ മ്മങ്ങളെ ആശ്രയിച്ചാണെന്നാണെങ്കിൽ ധർമ്മാധർമ്മങ്ങൾക്ക് മറെറാന്നിനെ അ പേക്ഷിക്കുക എന്ന സ്വഭാവം ഉണ്ടെന്നു വരും. അങ്ങിനെയാവട്ടെ എന്നാണെങ്കില തു ശരിയല്ല. കാരണം അനവസ്ഥാദോ ഷം വരും. അത് അനിഷ്ടമാണല്ലോ.

ന. സ്വപ്നസ്മൃത്യോഃ ദൃ— ഷ്ടസ്യൈവ ദർശനാത് . യദുക്തം സ്വഭാവവാദിനാ ദേഹസ്യൈവ ദർ— ശനാദിക്രിയാ ന വ്യതിരിക്തസ്യേതി, തന്ന. യദി ഹി ദേഹസ്യൈവ ദർ— ശനാദിക്രിയാ സ്വപ്നേ ദൃഷ്ട— സ്യൈവ ദർശനം ന സ്യാത് . അന്ധഃ സ്വപ്നം പശ്യൻ ദൃഷ്ടപൂർവ്വമേവ പശ്യതി, ന ശാകദ്വീപാദിഗതമ— ദൃഷ്ടപൂർവ്വം. തതശ്ച ഏതത്സിദ്ധം ഭവതി — യഃ സ്വപ്നേ പശ്യതി ദൃ— ഷ്ടപൂർവ്വം വസ്തു, സ ഏവ പൂർവ്വം വിദ്യമാനേ ചക്ഷുഷ്യദ്രാക്ഷീന്ന ദേഹ ഇതി. ദേഹശ്ചേത് ദ്രഷ്ടാ സ യേനാദ്രാക്ഷീത്തസ്മിൻ ഉദ്ധൃതേ ചക്ഷുഷി സ്വപ്നേ തദേവ ദൃഷ്ട— പൂർവ്വം ന പശ്യേത് . അസ്തി ച ലോകേ പ്രസിദ്ധിഃ — പൂർവ്വം ദൃഷ്ടം മയാ ഹിമവതഃ ശൃംഗമദ്യാഹം സ്വ— പ്നേ ഽദ്രാക്ഷം ഇത്യുദ്ധൃതചക്ഷു— ഷാമന്ധാനാമപി. തസ്മാദനുദ്ധൃതേ ഽപി ചക്ഷുഷി യഃ സ്വപ്നദൃക് സ ഏവ ദ്രഷ്ടാ ന ദേഹ ഇത്യവഗമ്യതേ.

സിദ്ധാന്തി — അതുശരിയല്ല. കണ്ടതിന്റെ തന്നെ കാണലാണ് സ്വപ്നസ്മൃതി. സ്വ ഭാവവാദികൾ ദർശനക്രിയദേഹത്തി ന്റേതാണെന്നും മറെറാന്നിന്റേയല്ലെ ന്നും പറഞ്ഞാലതു ശരിയല്ല. ദേഹത്തി ന്റെ തന്നെയാണ് ദർശനാദിക്രിയ എ ങ്കിൽ സ്വപ്നത്തിൽ മുമ്പുകണ്ടതിനെത്ത ന്നെ കാണുകയില്ല. അന്ധൻ സ്വപ്നം കാണുമ്പോൾ പണ്ടുകണ്ടതിനെ മാത്ര മാണ് കാണുന്നത് . ശാകദ്വീപാദികളിലും മററുമുള്ള കാണാത്തവയെയല്ല. അതിനാ ലിത് സിദ്ധിക്കുന്നു — പണ്ടുകണ്ടവസ്തു സ്വപ്നത്തിൽ കാണുന്നതാരാണോ അ വൻതന്നെയാണ് അന്നുണ്ടായിരുന്ന ക ണ്ണുകൊണ്ട് അതിനെ കണ്ടത് ദേഹമല്ല. ദേഹമായിരുന്നു ദ്രഷ്ടാവെങ്കിൽ അതെ ന്തുകൊണ്ടാണോ കണ്ടത് ആ കണ്ണ് പ്ര വർത്തനരഹിതമായിരിക്കെ മുമ്പുകണ്ട അതിനെത്തന്നെ സ്വപ്നത്തിൽ കാണാൻ പററുമായിരുന്നില്ല. ലോകത്തിലിത് പ്ര സിദ്ധമാണുതാനും — പണ്ടു ഞാൻ കണ്ട ഹിമവൽ ശൃംഗം ഇന്നു ഞാൻ സ്വപ്ന ത്തിൽ കണ്ടു എന്നിങ്ങിനെ കണ്ണില്ലാത്ത അന്ധന്മാരും പറയാറുണ്ട് . അതിനാൽ കണ്ണുള്ള സ്വപ്നദൃക്കാരാണോ അവൻ തന്നെയാണ് ദ്രഷ്ടാവ് , ദേഹമല്ല എന്ന് വരുന്നു.

തഥാ സ്മൃതൗ ദ്രഷ്ടൃസ്മർ— ത്രോരേകത്വേ സതി യ ഏവ ദ്ര— ഷ്ടാ സ ഏവ സ്മർത്താ. യദാ ചൈവം തദാ നിമീലിതാക്ഷോ ഽപി

അതുപോലെയാണ് സ്മൃതിയി ലും. കാണുന്നവനും ഓർമ്മിക്കുന്നവനും ഒന്നായിരിക്കെ കാണുന്നവൻതന്നെയാ ണ് ഓർമ്മിക്കുന്നവനും. മുമ്പുകണ്ട രൂപ

സ്മരൻ ദൃഷ്ടപൂർവ്വം യദ്രൂപം തത് ദൃഷ്ടവദേവ പശ്യതീതി. തസ്മാ-ദുന്നിമീലിതം തന്ന ദ്രഷ്ടൃ. യസ്മി-ന്നിമീലിതേ ചക്ഷുഷി സ്മരദ്രൂപം പശ്യതി തദേവാനിമീലിതേ ऽപി ചക്ഷുഷി ദ്രഷ്ടൃ ആസീദിത്യവഗ-മ്യതേ

മൃതേ ച ദേഹേ ऽവികല-സൈ്യവ ച രൂപാദിദർശനാഭാവാത് ദേഹസൈ്യവ ദ്രഷ്ടൃത്വേ മൃതേ ऽപി ദർശനാദിക്രിയാ സ്യാത് . തസ്-മാദ്യദപായേ ദേഹേ ദർശനം ന ഭ-വതി, യദ്ഭാവേ ച ഭവതി, തദ്ദർശ-നാദിക്രിയാകർത്തൃ ന ദേഹ ഇത്യ-വഗമ്യതേ.

ചക്ഷുരാദീന്യേവ ദർശനാ-ദിക്രിയാകർത്തൃണീതി ചേന്ന, യദ-ഹമദ്രാക്ഷം തത് സ്പൃശാമീതി ഭി-ന്നകർത്തൃകത്വേ പ്രതിസന്ധാനാ-നുപപത്തേഃ. മനസ്തർഹീതി ചേന്ന, മനസോ ऽപി വിഷയത്വാത് . രൂപാ-ദിവത് ദ്രഷ്ടൃത്വാദ്യനുപപത്തിഃ. തസ്മാദന്തഃസ്ഥം വ്യതിരിക്ത-മാദിത്യാദിവദിതി സിദ്ധം.

യദുക്തം കാര്യകരണസം-ഘാതസമാനജാതീയമേവ ജ്യോ-തിരന്തരമനുമേയം, ആദിത്യാദിഭിഃ തത്സമാനജാതീയൈരേവ ഉപക്രി-യമാണത്വാദിതി. തദസത് . ഉപ-കാര്യോപകാരകഭാവസ്യാനിയമദ-ർശനാത് . കഥം? പാർത്ഥിവൈരി-ന്ധനൈഃ പാർത്ഥിവത്വസമാന-ജാതീയൈഃ തൃണോലപാദിഭിരഗ്നേഃ പ്രജ്വലനോപകാരഃ ക്രിയമാണോ ദൃശ്യതേ. ന ച താവതാ തത്സമാന-ജാതീയൈരേവാഗ്നേഃ പ്രജ്വലനോ-പകാരഃ സർവ്വത്രാനുമേയഃ സ്യാത് . ദയനോദകേനാപി പ്രജ്വലനോപ-കാരോ ഭിന്നജാതീയേന വൈദ്യുത-

ത്തെ കണ്ണടച്ചോർമ്മിച്ചാലും ഇപ്പോൾ കാണുന്നതുപോലെ തന്നെ അതിനെ കാണുന്നു. അതിനാൽ കണ്ണടച്ചിരിക്കുന്നവ നല്ല കാണുന്നവൻ. കണ്ണടച്ചിരിക്കുമ്പോഴും ഓർക്കുന്ന രൂപത്തെ കാണുന്നത് യാതൊന്നാണോ അതുതന്നെയാണ് കണ്ണുതുറന്നിരിക്കുമ്പോഴും കാണുന്നവൻ ആയിസ്ഥിതിചെയ്യുന്നത് എന്നുവരുന്നു.

ശരീരം മൃതമാകുമ്പോൾ അതിലൊരുവികാരവുമില്ലാത്തതിനാൽ രൂപദർശനമില്ല. ദേഹത്തിനുതന്നെയാണ് ദ്രഷ്ടൃത്വമെങ്കിൽ മൃതമായാലും ദർശനാദിക്രിയ ഉണ്ടാവേണ്ടതാണ് . എന്നാൽ ദേഹവിയോഗത്തിൽ ദർശനം ഭവിക്കുന്നില്ല. അതുള്ളപ്പോൾ അത് ഉണ്ടുതാനും. ദർശനാദികളാകുന്ന ആ ക്രിയ ചെയ്യുന്നത് ദേഹമല്ലെന്ന് സിദ്ധിക്കുന്നു.

ചക്ഷുസ്സ് മുതലായവയാണ് ദർശനാദിക്രിയകളെ ചെയ്യുന്നതെന്നാണെങ്കിൽ, അതു ശരിയല്ല. കാരണം "ഞാൻ കണ്ടതിനെ തൊടുന്നു" എന്ന അനുഭവം ഭിന്ന കർത്തൃകത്വത്തിൽ ഒരാൾക്കു തന്നെ ഉണ്ടാവാൻ വയ്യ. മനസ്സാണ് എന്നാണെങ്കിൽ അതുമല്ല. കാരണം മനസ്സും വിഷയമാണ് . രൂപാദികളെപോലെ അതും ദ്രഷ്ടാവാവാൻ വയ്യ. അതിനാൽ ആദിത്യാദികളെപ്പോലെ വ്യതൃസ്തമായതാണ് അന്തസ്ഥമായ ഇതെന്ന് സിദ്ധിക്കുന്നു.

ശരീരേന്ദ്രിയസംഘാതത്തിന്റെ സമാനജാതിയിൽപ്പെട്ടതാണ് ഉള്ളിലുള്ള ജ്യോതിസ്സെന്നും ആദിത്യാദികളെപ്പോലെ അതിന്റെ സമാനജാതിയിൽപ്പെട്ടതേ അതിനുപകാരപ്പെടൂ എന്നും പറഞ്ഞാലതു ശരിയല്ല. കാരണം ഉപകാര്യം, ഉപകാരകൻ എന്നീ ഭാവങ്ങൾക്ക് ഒരു നിയമവുമില്ലെന്നുകാണാം. എങ്ങിനെ? പൃഥിവീസംബന്ധമെന്നതിൽ സമാനജാതിയിൽപ്പെട്ട പാർത്ഥിവമായ പുല്ല് , ചുള്ളി തുടങ്ങിയ ഇന്ധനങ്ങളാൽ അഗ്നിക്ക് ജ്വലനത്തിന് ഉപകാരമുള്ളതായി കാണുന്നുണ്ട് . എന്നാലതുകൊണ്ട് അതിന്റെ സമാനജാതിയിൽപ്പെട്ടവയാൽ മാത്രമേ അഗ്നിക്ക് ജ്വലനോപകാരമുണ്ടാവൂ എന്ന് എപ്പോഴും അനുമാനിക്കാവുന്നതല്ല.

സ്യാഗ്നേഃ ജാഠരസ്യ ച ക്രിയമാണോ ദൃശ്യതേ. തസ്മാദുപകാര്യോപകാരകഭാവേ സമാനജാതീയാസമാനജാതീയനിയമേ നാസ്തി. കദാചിത്സമാനജാതീയാ മനുഷ്യാ മനുഷ്യൈരേവോപക്രിയന്തേ, കദാചിത് സ്ഥാവരപശ്വാദിഭിശ്ച ഭിന്നജാതീയൈഃ തസ്മാദഹേതുഃ കാര്യകരണസംഘാതസമാനജാതീയൈരേവ ആദിത്യാദിജ്യോതിർഭിരുപക്രിയമാണത്വാദിതി

കാരണം അതിൻെറ ഭിന്നജാതിയിൽപെട്ട ജലംകൊണ്ടുപോലും മിന്നലിൻെറ രൂപത്തിലുള്ള അഗ്നിക്ക് ജലദനോപകാരം സിദ്ധിക്കുന്നു. ജഠരാഗ്നിക്കും മറെറാന്നാണ് പ്രയോജകമായിരിക്കുന്നത് . അതിനാൽ ഉപകാര്യോപകാരകഭാവത്തിൽ സമാനം, സമാനമല്ലാത്തത് എന്നീ ജാതീയനിയമമൊന്നുമില്ല. ചിലപ്പോൾ മനുഷ്യർ സമാനജാതീയരായ മനുഷ്യർക്ക് ഉപകരിക്കുന്നു. ചിലപ്പോൾ സ്ഥാവരം, പശു മുതലായ ഭിന്നജാതികളും. അതിനാൽ ശരീരേന്ദ്രിയ സംഘാതത്തിൻെറ സമാനജാതിയിൽപെട്ട ആദിത്യാദിജ്യോതിസ്സുകളാൽ മാത്രമേ ഉപകാരമുണ്ടാവൂ എന്ന് കരുതാൻ കാരണമൊന്നുമില്ല.

യത് പുനരാത്ഥ ചക്ഷുരാദിഭിരാദിത്യാദിജ്യോതിർവ്വത് അദൃശ്യത്വാദിത്യയം ഹേതുർജ്യോതിരന്തരസ്യാന്തഃ സ്ഥത്വം വൈലക്ഷണ്യം ച ന സാധയതി, ചക്ഷുരാദിഭിരനൈകാന്തികത്വാദിതി, തദസത് . ചക്ഷുരാദികരണേഭ്യോ ऽ ന്യത്വേ സതീതി ഹേതോർവ്വിശേഷണത്വോപപത്തേഃ

ആദിത്യാദിജ്യോതിസ്സുകളെപ്പോലെ ചക്ഷുരാദിയാൽ കാണപ്പെടാവുന്നതല്ലാത്തതിനാൽ ഈ ജ്യോതിസ്സിന് അന്തഃസ്ഥത്വവും വൈലക്ഷണ്യവുമുണ്ടെന്നു കരുതാൻ വയ്യ, കാരണം ചക്ഷുരാദിയോട് അതിന് അനിശ്ചിതത്വമുണ്ടെന്ന് നീ പറഞ്ഞുവല്ലോ. അതുശരിയല്ല. "ചക്ഷുരാദീന്ദ്രിയങ്ങളിൽനിന്നും ഭിന്നമാണ് " എന്ന് മുമ്പുപറഞ്ഞ ഹേതുവിന് വിശേഷണം കൊടുത്തിട്ടുള്ളതിനാൽ അതു സംഭവിക്കാവുന്നതാണ് .

കാര്യകരണസംഘാതധർമ്മത്വം ജ്യോതിഷ ഇതി യദുക്തം, തന്ന, അനുമാനവിരോധാത് . ആദിത്യാദി ജ്യോതിർവത് കാര്യകരണസംഘാതാദർത്ഥാന്തരം ജ്യോതിരിതി ഹ്യനുമാനമുക്തം. തേന വിരുദ്ധ്യതേ ഇയം പ്രതിജ്ഞാ – കാര്യകരണസംഘാതധർമ്മത്വം ജ്യോതിഷ ഇതി. തത്ഭാവഭാവിത്വം ത്വസിദ്ധം, മൃതേ ദേഹേ ജ്യോതിഷോ ऽ ദർശനാത് .

കാര്യകരണസംഘാതധർമ്മത്വം ജ്യോതിസ്സിനാണ് എന്നുപറഞ്ഞത് ശരിയല്ല. കാരണം അതനുമാനത്തിന് വിരോധമാണ് . ആദിത്യാദി ജ്യോതിസ്സുകളെപ്പോലെ ശരീരേന്ദ്രിയസംഘാതത്തിൽ നിന്നും ഭിന്നമാണ് ഈ ജ്യോതിസ്സ് എന്ന അനുമാനമാണ് ശരി എന്നുപറഞ്ഞു. കാര്യകരണസംഘാതധർമ്മത്വം ജ്യോതിസ്സിനാണെന്ന് ഈ പറയുന്നത് അതിനുവിരുദ്ധമാണ് . ദേഹമുള്ളേടത്തോളം അതിൻെറ ധർമ്മത്തോടുകൂടിയ ചൈതന്യവും ഉണ്ടെന്നതിൻെറ വാദം ശരിയല്ല. കാരണം മൃതമായശരീരത്തിൽ ജ്യോതിസ്സുള്ളതായി കാണുന്നില്ല.

സാമാന്യതോ ദൃഷ്ടസ്യാനുമാനസ്യാപ്രാമാണ്യേ സതി പാനഭോജനാദിസർവ്വവ്യവഹാരലോ–

സാമാന്യമായി ദൃഷ്ടമായ അനുമാനത്തിന് പ്രാമാണ്യതയില്ലെന്നു കരുതിയാൽ പാനം, ഭോജനം മുതലായ എല്ലാ വ്യാപാരങ്ങൾക്കും ലോപം സംഭവിക്കും.

പപ്രസംഗഃ. സ ചാനിഷ്ടഃ. പാന— ഭോജനാദിഷു ഹി ക്ഷുത്പിപാസാ— ദിനിവൃത്തിമുപലബ്ധവതഃ ത— ത്സാമാന്യാത് പാനഭോജനാദ്യുപാദാനം ദൃശ്യമാനം ലോകേ ന പ്രാപ്നോതി. ദൃശ്യന്തേ ഹ്യുപലബ്ധമാനഭോജനാഃ സാമാന്യതഃ പുനഃ പാനഭോജനാ— ന്തരൈഃ ക്ഷുത്പിപാസാദിനിവൃ— ത്തിമനുമിന്വന്തഃ താദാർത്ഥ്യേന പ്രവർത്തമാനാഃ.

അതനിഷ്ടമാണ് . കാരണം അപ്പോൾ പാനഭോജനാദികൾ വഴി ക്ഷുത്പിപാസാനിവൃത്തി കാണുന്നവർക്ക് ആ സാമാന്യം കാരണമായി ലോകത്തിൽ കാണപ്പെടുന്ന പാനഭോജനാദികളുടെ ഉപാദാനത്തെ പ്രാപിക്കാൻ കഴിയാതെവരും. എന്നാൽ പാനഭോജനം ചെയ്യുന്നവർ വീണ്ടും പാനഭോജനങ്ങൾ ചെയ്യുന്നതു വഴി വിശപ്പും ദാഹവുമില്ലാതാക്കാമെന്നനുമാനിച്ച് അതിനായി പ്രവർത്തിക്കുന്നത് കാണുന്നുണ്ടല്ലോ.

യദുക്തമയമേവ തുദേഹോ ദർശനാദിക്രിയാകർത്തേതി, തത്— പ്രഥമമേവ പരിഹൃതം സ്വപ്ന— സ്മൃത്യോർദേഹാദർത്ഥാന്തര ഭൂതോ ദ്രഷ്ടേതി. അനേനൈവ ജ്യോതി— രന്തരസ്യ അനാത്മത്വമപി പ്രത്യു— ക്തം. യത്പുനഃ ഖദ്യോതാദേഃ കാ— ദാചിത്കം പ്രകാശാപ്രകാശകത്വം, തദസത് , പക്ഷാദ്യവയവസങ്കോ— ചവികാസനിമിത്തത്വാത് , പ്രകാ— ശാ പ്രകാശകത്വസ്യ. യത്പുനരു— ക്തം, ധർമ്മാധർമ്മയോരവശ്യം ഫ— ലദാതൃത്വം സ്വഭാവോ / ഭ്യുപ— ഗന്തവ്യ ഇതി. തദഭ്യുപഗമേ ഭവതഃ സിദ്ധാന്തഹാനാത് . ഏതേനാന— വസ്ഥാദോഷഃ പ്രത്യുക്തഃ. ത— സ്മാദസ്തി വ്യതിരിക്തം ചാന്തഃ— സ്ഥം ജ്യോതിരാത്മേതി.

ഈ ദേഹംതന്നെയാണ് ദർശനക്രിയാകർത്താവെന്ന് നീ പറഞ്ഞുവല്ലോ. അതിന് സ്വപ്നം, സ്മൃതി ഇവക്ക് ദേഹഭിന്നമായ മറെറാരാളാണ് ദ്രഷ്ടാവെന്ന് പറഞ്ഞ് മുമ്പുതന്നെ പരിഹാരം തന്നിട്ടുണ്ട് . അതുപോലെ ഇതുവഴി ഭിന്നമായ ആ ജ്യോതിസ്സ് അനാത്മാവാണെന്നവാദവും നിഷേധിക്കപ്പെട്ടു. അതുപോലെ മിന്നാമിനുങ്ങ് ചിലപ്പോൾ മിന്നിയും ചിലപ്പോൾ മിന്നാതേയും ഇരിക്കുന്നതായി പറഞ്ഞതും ശരിയല്ല. കാരണം ആ മിന്നലും മിന്നാതിരിക്കലും ചിറക് മുതലായ അവയവങ്ങളുടെ സങ്കോചവികാസങ്ങൾ മൂലമാണ് . പിന്നെ ഫലദാതൃത്വം ആവശ്യമാണെന്നും ഇതു ധർമ്മാധർമ്മങ്ങളുടെ സ്വഭാവമാണെന്ന് കരുതണമെന്നും പറഞ്ഞുവല്ലോ. അതു സ്വീകരിച്ചാൽ നിന്റെ സിദ്ധാന്തത്തിന് ഹാനി സംഭവിക്കും. ഇതുവഴി അനവസ്ഥാദോഷത്തിനും മറുപടിപറഞ്ഞുകഴിഞ്ഞു. അതിനാൽ സംഘാതത്തിൽനിന്നും ഭിന്നമായി അന്തഃസ്ഥമായ ഒരാത്മജ്യോതിസ്സുണ്ടെന്നുവരുന്നു.

---

യദ്യപി വ്യതിരിക്തത്വാദി സിദ്ധം, തഥാപി സമാനജാതീയാ— നുഗ്രാഹകത്വദർശനനിമിത്തഭ്രാ— ന്ത്യാ കരണാനാമേവാന്യതമോ വ്യ— തിരിക്തോ വാ ഇത്യവിവേകതഃ പൃച്ഛതി —

ആത്മാവ് ദേഹാദികളിൽനിന്നും വ്യത്യസ്തമാണെന്ന് സിദ്ധമായെങ്കിലും ആദിത്യാദിസമാനജാതീയപദാർത്ഥങ്ങൾക്കേ അനുഗ്രാഹകത്വമുള്ളതായി കാണുന്നുള്ളു എന്ന ഭ്രാന്തി കാരണം ആത്മാവ് ഇന്ദ്രിയങ്ങളിൽപെട്ട ഒന്നാണോ അതോ അവയിൽനിന്നും ഭിന്നമാണോ എന്നുതിരിച്ചറിയാൻ കഴിയാത്തതിനാൽ ജനകൻ ചോദിക്കുന്നു.

**മന്ത്രം 7 —** കതമ ആത്മേതി യോ ഽ യം വിജ്ഞാനമയഃ പ്രാണേഷു ഹൃദ്യന്തർജ്യോതിഃ പുരുഷഃ സ സമാനഃ സന്നുഭൗ ലോകാവനുസഞ്ചരതി ധ്യായതീവ ലേലായതീവ സഹി സ്വപ്നോ ഭൂത്വേമം ലോകമതിക്രാമതി മൃത്യോ രൂപാണി.

**മന്ത്രാർത്ഥം 7 —** ആത്മാവേതാണ് എന്ന്, യാതൊന്നാണോ പ്രാണങ്ങളിൽ ഹൃദയാന്തർഭാഗത്തുസ്ഥിതി ചെയ്യുന്ന വിജ്ഞാനമയൻ അത ജ്യോതിസ്വരൂപനായ ഈ പുരുഷനാണ് . അത് ബുദ്ധിവൃത്തിക്കുസമമായി ഈ ലോകത്തും പരലോകത്തും സഞ്ചരിക്കുന്നു. അത് ധ്യാനിക്കുന്നതുപോലെയും ചേഷ്ടിക്കുന്നതുപോലെയും ഇരിക്കുന്നു. അതുതന്നെ സ്വപ്നമായി ഈ ശരീരത്തെ അതിക്രമിക്കുന്നു. മൃത്യുവിൻെറ രൂപത്തെ അതിക്രമിക്കുന്നു.

**ഭാഷ്യം 7 —** കതമ ഇതി. ന്യായസൂക്ഷ്മതായാ ദുർവിജ്ഞേയത്വാദുപപദ്യതേ ഭ്രാന്തിഃ . അഥവാ ശരീരവ്യതിരിക്തേ സിദ്ധേ ഽ പി കാരണാനി സർവ്വാണി വിജ്ഞാനവന്തീവ, വിവേകതഃ ആത്മനോ ഽ നുപലബ്ധത്വാത് . അതോ ഽ ഹം പൃച്ഛാമി കതമ ആത്മേതി. കതമോ ഽ സൗ ദേഹേന്ദ്രിയപ്രാണമനഃ സു യസ്ത്വയോക്ത ആത്മാ. യേന ജ്യോതിഷാ ഽ ഽ സ്ത ഇത്യുക്തം.

ആരാണ് എന്ന് . സൂക്ഷ്മമായ യുക്തികളെ അറിയാനുള്ള വിഷമം കാരണം ഭ്രാന്തിയുണ്ടാവാം. അല്ലെങ്കിൽ ആത്മാവ് ശരീരത്തിൽനിന്നും ഭിന്നമാണെന്ന് സിദ്ധമായിട്ടും ഇന്ദ്രിയങ്ങൾ വിജ്ഞാനവത്തുക്കളാണെന്നു തന്നെ മനസ്സിലാക്കുന്നു. കാരണം ആത്മാവിനെ അവയിൽനിന്നും വ്യത്യസ്തമായി അറിയാൻ കഴിയുന്നില്ല. അതുകൊണ്ട് ഞാൻ ചോദിക്കുന്നു ആത്മാവേതാണ് എന്ന് . ഈ ദേഹേന്ദ്രിയ പ്രാണമനസ്സുകളിൽ ഏതാണ് അങ്ങുപറഞ്ഞ ആത്മാവ് . യാതൊന്നുകൊണ്ടാണ് പുരുഷൻ ജ്യോതിഷ്മാനായിരിക്കുന്നു എന്നുപറഞ്ഞത് .

അഥവാ യോ ഽ യമാത്മാ ത്വയാ ഽ ഭിപ്രേതോ വിജ്ഞാനമയഃ സർവ്വ ഇമേ പ്രാണാ വിജ്ഞാനമയാ ഇവ. ഏഷു പ്രാണേഷു കതമഃ? യഥാ സമുദിതേഷു ബ്രാഹ്മണേഷു സർവ്വ ഇമേ തേജസ്വിനഃ കതമ ഏഷു ഷഡങ്ഗവിദിതി.

അഥവാ ഏതൊരാത്മാവാണോ അങ്ങയാൽ വിജ്ഞാനമയനായി അഭിപ്രേതനായത് . ഈ പ്രാണങ്ങളെല്ലാം വിജ്ഞാനമയന്മാരെന്നപോലെയാണോ? ഈ പ്രാണങ്ങളിലതേതാണ് ? എങ്ങനെയെന്നാൽ ഇവിടെകൂടിയിരിക്കുന്ന ബ്രാഹ്മണരെല്ലാവരും തേജസ്വികളായിരിക്കേ അവരിലാരാണ് ആറുവേദാങ്ഗങ്ങളേയും അറിയുന്നവൻ എന്ന് .

പൂർവ്വസ്മിന്വ്യാഖ്യാനേ കതമ ആത്മേത്യേതാവദേവ പ്രശ്നവാക്യം, യോ ഽ സം വിജ്ഞാനമയ ഇതി പ്രതിവചനം. ദ്വിതീയേ തു വ്യാ–

മുമ്പുള്ള വ്യാഖ്യാനത്തിൽ ഏതാണാത്മാവ് എന്നതുമാത്രമാണ് പ്രശ്നവാചകം. ഏതാണോ വിജ്ഞാനമയൻ അത് എന്ന് ഉത്തരവും. രണ്ടാമത്തെ

ഖ്യാനേ പ്രാണേഷ്വിത്യേവമന്തം പ്രശ്നവാക്യം. അഥവാ സർവ്വമേവ പ്രശ്നവാക്യം — വിജ്ഞാനമയോ ഹൃദ്യന്തർജ്യോതിഃ പുരുഷഃ കതമ ഇത്യേതദന്തം. യോ ഽ യം വിജ്ഞാനമയ ഇത്യേതസ്യ ശബ്ദസ്യ നിർദ്ധാരിതാർത്ഥവിശേഷവിഷയത്വം, കതമ ആത്മേതീതിശബ്ദസ്യ പ്രശ്നവാക്യപരിസമാപ്ത്യർത്ഥത്വം — വ്യവഹിതസംബന്ധമന്തരേണ യുക്തമിതി കൃത്വാ, കതമ ആത്മേതീത്യേവമന്തമേവ പ്രശ്നവാക്യം, യോ ഽ യമിത്യാദി പരം സർവ്വമേവ പ്രതിവചനമിതി നിശ്ചീയതേ.

വ്യാഖ്യാനത്തിലേതു "പ്രാണങ്ങളിൽ" എന്നു കഴിയുന്നതുവരെ പ്രശ്നവാചകമാണ്. അഥവാ "വിജ്ഞാനമയോ ഹൃദ്യന്തർജ്യോതിഃ പുരുഷഃ കതമഃ" എന്നു കഴിയുന്നതുവരെ എല്ലാം പ്രശ്നവാചകമാണ്. എന്നാൽ "യോ ഽ യം വിജ്ഞാനമയഃ" എന്നതിന്റെ നിർദ്ധാരിതമായ അർത്ഥവിശേഷത്തോടുള്ള വിഷയത്വം "കതമ ആത്മേതി" എന്ന ശബ്ദത്തിലെ ഇതി പ്രശ്നവാക്യത്തിന്റെ പരിസമാപ്ത്യർത്ഥത്വം — ഇതു രണ്ടും വ്യവഹിതസംബന്ധമില്ലാതെ യുക്തമാണെന്നു കരുതി "കതമ ആത്മാ" എന്ന് കഴിയുന്നതുവരെ പ്രശ്നവാചകമാണെന്നും "യോ ഽ യം" മുതലായി പിന്നീടുള്ള വാക്യമെല്ലാം ഉത്തരമാണെന്നും നിശ്ചയിക്കപ്പെടുന്നു—

യോ ഽ യമിത്യാത്മനഃ പ്രത്യക്ഷത്വാന്നിർദ്ദേശഃ. വിജ്ഞാനമയോ വിജ്ഞാനപ്രായോ ബുദ്ധിവിജ്ഞാനോപാധിസമ്പർക്കാവിവേകാദ്വിജ്ഞാനമയ ഇത്യുച്യതേ. ബുദ്ധിവിജ്ഞാനസംപൃക്ത ഏവ ഹി യസ്മാദുപലഭ്യതേ, രാഹുരിവ ചന്ദ്രാദിസംപൃക്തഃ. ബുദ്ധിർഹി സർവ്വാർത്ഥകരണം തമസീവ പ്രദീപഃ പുരോവസ്ഥിതഃ. "മനസാ ഹ്യേവ പശ്യതി മനസാ ശൃണോതി" ഇതി ഹ്യുക്തം. ബുദ്ധിവിജ്ഞാനാലോകവിശിഷ്ടമേവ ഹി സർവ്വം വിഷയജാതമുപലഭ്യതേ, പുരോവസ്ഥിതപ്രദീപാലോകവിശിഷ്ടമിവ തമസി. ദ്വാരമാത്രാണി ത്വന്യാനി കരണാനി ബുദ്ധേഃ. തസ്മാത്തേനൈവ വിശിഷ്യതേ വിജ്ഞാനമയ ഇതി.

"യോ ഽ യം" എന്നതിനെ ആത്മാവിന്റെ പ്രത്യക്ഷനിർദ്ദേശമാണ്. വിജ്ഞാനമയൻ എന്നാൽ വിജ്ഞാനപ്രായൻ. ബുദ്ധിവിജ്ഞാനമാകുന്ന ഉപാധിസമ്പർക്കം കാരണം ഉണ്ടായ അവിവേകത്താലാണ് വിജ്ഞാനമയനെന്നു പറഞ്ഞത്. ചന്ദ്രാദികളുമായുള്ള സമ്പർക്കംകൊണ്ടു മാത്രം അറിയപ്പെടുന്ന രാഹുവിനെപ്പോലെ ഈ ബുദ്ധി ചേർന്ന വിജ്ഞാനത്തോടുള്ള സമ്പർക്കംകൊണ്ടു മാത്രമാണ് അറിയപ്പെടുന്നത്. ഇരുട്ടത്തുവച്ച വിളക്കുപോലെ ബുദ്ധിയാണ് എല്ലാ വ്യാപാരങ്ങളെയും കാണിക്കുന്ന ഇന്ദ്രിയം "മനസ്സുകൊണ്ടുതന്നെ കാണുന്നു മനസ്സുകൊണ്ടു കേൾക്കുന്നു" എന്നു പറഞ്ഞിട്ടുണ്ടല്ലോ. മുന്നിലിരിക്കുന്ന വിളക്കിന്റെ സഹായത്താൽ ഇരുട്ടിൽ എല്ലാം കാണുന്നതുപോലെ ബുദ്ധിവിജ്ഞാനം കാട്ടിത്തരുന്നതുമാത്രമാണ് എല്ലാ ദൃശ്യപദാർത്ഥങ്ങളും. മറ്റിന്ദ്രിയങ്ങളെല്ലാം ബുദ്ധിയുടെ ദ്വാരങ്ങൾ മാത്രമാണ്. അതിനാൽ ആത്മാവിനെ ബുദ്ധിവഴി മാത്രമാണ് വിജ്ഞാനമയനെന്നു വിശേഷിപ്പിക്കുന്നത്.

യേഷാം പരമാത്മവിജ്ഞപ്തിവികാര ഇതി വ്യാഖ്യാനം, തേഷാം "വിജ്ഞാനമയോ" "മനോമയ" ഇത്യാദൗ വിജ്ഞാനമയശബ്ദസ്യ അന്യാർത്ഥ ദർശനാദശ്രൗ—

ആരുടെ മതപ്രകാരം വിജ്ഞാനമയശബ്ദത്തിന്റെ വ്യാഖ്യാനം പരമാത്മാവിന്റെ വിജ്ഞപ്തിവികാരമാണോ അവർ പറയുന്ന ഈ അർത്ഥം, "വിജ്ഞാനമയൻ" "മനോമയൻ" എന്നെല്ലാമുള്ള

താർത്ഥതാഽവസീയതേ. സന്ദിഗ്ദ്ധശ്ച പദാർത്ഥോഽന്യത്ര നിശ്ചിത പ്രയോഗദർശനാന്നിർദ്ധാരയിതും ശക്യഃ. വാക്യശേഷാത്, നിശ്ചിതന്യായബലാദ്വാ. സധീരിതിചോത്തരത്ര പാഠാത്, ഹൃദ്യന്തഃ ഇതി വചനാദ്യുക്തം വിജ്ഞാനപ്രായത്വമേവ.

തൈത്തരീയത്തിലെ മറ്റൊരർത്ഥത്തോട് യോജിക്കാത്തതിനാൽ ശ്രുതിവിരുദ്ധമാണ്. എവിടെയെങ്കിലും ഏതെങ്കിലും പദത്തിന്റെ അർത്ഥത്തെക്കുറിച്ചു സംശയമുണ്ടായാൽ അത് മറ്റൊരിടത്തു നിശ്ചിതമായി പ്രയോഗിച്ചിട്ടുള്ള അർത്ഥത്തെ നോക്കിത്തീരുമാനിക്കപ്പെടണം. അല്ലെങ്കിൽ വാക്യശേഷത്താലോ നിശ്ചിതമായ ന്യായബലത്താലോ തീരുമാനിക്കണം. "സധീ" എന്ന ഉത്തരപാഠവും "ഹൃദ്യന്തഃ" എന്ന വചനവും ഉള്ളതിൽ നിന്നും വിജ്ഞാനപ്രായതതന്നെയാണ് യോജിക്കുക.

പ്രാണേഷ്വിതി വ്യതിരേക പ്രദർശനാർത്ഥാ സപ്തമീ. യഥാ വൃക്ഷേഷു പാഷാണാ ഇതി സാമീപ്യലക്ഷണാ. പ്രാണേഷു ഹി വ്യതിരേകാവ്യതിരേകതാ സംദിഹ്യത ആത്മനഃ പ്രാണേഷു പ്രാണേഭ്യോ വ്യതിരിക്ത ഇത്യർത്ഥഃ. യോ ഹി യേഷു ഭവതി സ തദ്വ്യതിരിക്തോ ഭവത്യേവ. യഥാ പാഷാണേഷു വൃക്ഷഃ.

പ്രാണങ്ങളിൽ എന്ന സപ്തമീപ്രയോഗം ഭിന്നതയെ കാണിക്കാനാണ്. എങ്ങിനെയെന്നാൽ വൃക്ഷങ്ങളിൽ പാഷാണം എന്ന സാമീപ്യലക്ഷണം പോലെയാണിത് (വൃക്ഷത്തിനടുത്ത് പാറയുണ്ട് എന്നപോലെയാണിത്) പ്രാണങ്ങളിൽ നിന്നും ആത്മാവ് ഭിന്നമോ അഭിന്നമോ എന്ന സംശയം തീർക്കാനാണ് പ്രാണങ്ങളിൽ എന്ന പ്രയോഗം. പ്രാണങ്ങളിൽനിന്നും ഭിന്നമാണെന്നർത്ഥം. ഒന്ന് മറ്റൊന്നിൽഭവിക്കുമ്പോൾ അത് മറ്റൊന്നിൽനിന്ന് ഭിന്നമാവണം. പാറകൾക്കിടയിൽ വൃക്ഷമെന്നപോലെ.

ഹൃദി തത്രൈതത്സ്യാത് പ്രാണേഷു പ്രാണജാതീയൈവ ബുദ്ധിഃ സ്യാദിത്യത ആഹ—ഹൃദ്യന്തരിതി. ഹൃച്ഛബ്ദേന പുണ്ഡരീകാകാരോ മാംസപിണ്ഡഃ താത്സ്ഥ്യാത് ബുദ്ധിർഹൃത്തസ്യാം ഹൃദി ബുദ്ധൗ. അന്തരിതി ബുദ്ധിവൃത്തിവ്യതിരേക പ്രദർശനാർത്ഥം. ജ്യോതിരവഭാസകാത്മകത്വാദാത്മാ ഉച്യതേ. തേന ഹ്യവഭാസകേന ആത്മനാ ജ്യോതിഷാ ആസ്തേ പല്യയതേ കർമ്മ കുരുതേ ചേതനാവാനിവ ഹ്യയം കാര്യകരണപിണ്ഡഃ — യഥാ ആദിത്യപ്രകാശസ്ഥോ ഘടഃ.

"ഹൃദയത്തിൽ" ഇതതിലാണ്. പ്രാണങ്ങളിൽ — പ്രാണജാതീയമായവയിൽ മാത്രമാണ് ബുദ്ധി എന്നതിനാൽ പറയുകയാണ് "ഹൃദയത്തിനുള്ളിൽ" എന്ന്. ഹൃച്ഛബ്ദം താമരയുടെ രൂപത്തിലുള്ളമാംസപിണ്ഡത്തെ കുറിക്കുന്നു. അതിൽവസിക്കുന്നതിനാൽ ബുദ്ധി ഹൃത്താണ്. ആ ഹൃത്തിൽ അതായത് ബുദ്ധിയിൽ വസിക്കുന്നു. ഉള്ളിലെന്നു പറഞ്ഞത് ബുദ്ധിവൃത്തിയിൽനിന്നും ഭിന്നമാണെന്നു കാണിക്കാനാണ്. പ്രകാശരൂപമായതിനാൽ ആത്മാവ് ജ്യോതിസ്സാണ് എന്നു പറയപ്പെടുന്നു. പ്രകാശിപ്പിക്കുന്ന ആ ജ്യോതിസ്സിനാൽത്തന്നെ ഇരിക്കുന്നു, പോകുന്നു, കർമ്മംചെയ്യുന്നു. ഈ ദേഹേന്ദ്രിയപിണ്ഡം ചേതനാവാനെപ്പോലിരിക്കുന്നു — ആദിത്യപ്രകാശത്തിൽ സ്ഥിതിചെയ്യുന്ന ഘടംപോലെ.

യഥാ വാ മരകതാദിർമണിഃ ക്ഷീരാദിദ്രവ്യേ പ്രക്ഷിപ്തഃ പരീക്ഷണായ ആത്മച്ഛായമേവ തത് — ക്ഷീരാദിദ്രവ്യം കരോതി, താദൃഗേതദാത്മജ്യോതിർബുദ്ധേരപി ഹൃദയാത്സൂക്ഷ്മത്വാത് ഹൃദ്യന്തസ്ഥമപി ഹൃദയാദികം കാര്യകരണസംഘാതം ചൈകീകൃത്യ ആത്മജ്യോതിശ്ഛായം കരോതി, പാരമ്പര്യേണ സൂക്ഷ്മസ്ഥൂലതാരതമാത്സർവ്വാന്തരതമത്വാത് .

എങ്ങിനെ പരീക്ഷിക്കാനായി പാല് മുതലായവയിലിട്ടമരതകാദിമണികൾ ആ പാല് മുതലായവയെ സ്വന്തം കാന്തിയോടുകൂടിയതാക്കി ചെയ്യുന്നുവോ അങ്ങിനെ ഈ ആത്മജ്യോതിസ്സ് ബുദ്ധിയെക്കാൾ അഥവാ ഹൃദയത്തേക്കാൾ സൂക്ഷ്മമായതുകാരണം ഹൃത്പിണ്ഡത്തിലിരുന്ന് ഹൃദയാദികളായശരീരേന്ദ്രിയ സംഘാതത്തെ ഒന്നിച്ചുചേർത്ത് ആത്മജ്യോതിസ്സിന്റെ പ്രതിച്ഛായയാക്കി ചെയ്യുന്നു പാരമ്പര്യപ്രകാരം സ്ഥൂലസൂക്ഷ്മതാരതമ്യം വഴി എല്ലാത്തിന്റെയും ഉള്ളിലിരിക്കുന്നതാണിത് .

ബുദ്ധിസ്താവത്സ്വച്ഛത്വാത് ആനന്തര്യാച്ച ആത്മചൈതന്യജ്യോതിഃ പ്രതിച്ഛായാ ഭവതി. തേന ഹി വിവേകിനാമപി തത്ര ആത്മാഭിമാനബുദ്ധിഃ പ്രഥമാ. തതോ ഽപ്യാനന്തര്യാന്മനസി ചൈതന്യാവഭാസതാ ബുദ്ധിസമ്പർക്കാത് . തത ഇന്ദ്രിയേഷു, മനഃ സംയോഗാത് . തതോ ഽനന്തരം ശരീരേ, ഇന്ദ്രിയസമ്പർക്കാത് . ഏവം പാരമ്പര്യേണ കൃത്സ്നം കാര്യകരണസംഘാതമാത്മാ ചൈതന്യസ്വരൂപജ്യോതിഷാ ഽവഭാസയതി. തേന ഹി സർവ്വസ്യ ലോകസ്യകാര്യകരണ സംഘാതേ തദ്വൃത്തിഷു ചാനിയതാത്മാഭിമാന ബുദ്ധിര്യഥാ വിവേകം ജായതേ.

ബുദ്ധി ആത്മാവിന്റെ സമീപവർത്തിയും സ്വച്ഛമായതുമാണ് . അതിനാലത് ആത്മചൈതന്യത്തിന്റെ പ്രതിച്ഛായയാണ് . അതുകൊണ്ടാണ് വിവേകികൾക്കുംകൂടി അതിൽ ആദ്യം ആത്മാഭിമാനബുദ്ധി ഉണ്ടാകുന്നത് . അതിനടുത്തുനിൽക്കുന്ന മനസ്സിൽ ബുദ്ധിയുടെ സമ്പർക്കത്താൽ ചൈതന്യാവഭാസത വന്നുചേരുന്നു. മനസ്സിന് ഇന്ദ്രിയങ്ങളോട് സമ്പർക്കമുള്ളതിനാൽ ഇന്ദ്രിയങ്ങളിലും ആത്മത്വബുദ്ധിവരുന്നു. അനന്തരം ഇന്ദ്രിയസമ്പർക്കത്താൽ ശരീരത്തിലും ഇതേബുദ്ധി ഉണ്ടാവുന്നു. ഇപ്രകാരം പരമ്പരയാ ശരീരേന്ദ്രിയ സംഘാതത്തിലെല്ലാം ചൈതന്യസ്വരൂപജ്യോതിസ്സ് ഭാസിക്കുന്നു. ഇതിനാൽത്തന്നെയാണ് , ലോകത്തിനുമുഴുവൻ ദേഹേന്ദ്രിയസംഘാതത്തിലും അതിന്റെ വൃത്തികളിലും സ്വന്തം വിവേകത്തിനനുസരിച്ച് ആത്മാഭിമാനബുദ്ധിയുണ്ടാകുന്നത് .

തഥാച ഭഗവതോക്തം ഗീതാസു — "യഥാ പ്രകാശയത്യേകഃ കൃത്സ്നം ലോകമിമം രവിഃ. ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം പ്രകാശയതി ഭാരത" (ഗീതാ 13 . 33) "യദാദിത്യഗതം തേജഃ" (15. 12) ഇത്യാദി ച. "നിത്യോ ഽ നിത്യാനാം ചേതനശ്ചേതനാനാം" (2. 2. 14) ഇതി ച കാഠകേ. "തമേവ ഭാന്തമനുഭാതി സർവ്വം തസ്യ ഭാസാ സർവ്വമിദം വിഭാതി" (ക. ഉ. 2. 2. 16) ഇതി ച. "യേന സൂര്യസ്തപതി

അതുപോലെ ഗീതയിൽ ഭഗവാനരുളിച്ചെയ്തിട്ടുണ്ട് "ഹേ ഭാരത, എപ്രകാരം ഒരേ സൂര്യൻ ഈ ജഗത്തുമുഴുവൻ പ്രകാശിപ്പിക്കുന്നുവോ അപ്രകാരം ക്ഷേത്രത്തെ മുഴുവൻ ക്ഷേത്രി പ്രകാശിപ്പിക്കുന്നു". "എപ്രകാരമാണോ ആദിത്യനിലുള്ള തേജസ്സ് എന്നിങ്ങിനെ. "യാതൊന്നാണോ അനിത്യങ്ങളിൽ നിത്യവും ചേതനങ്ങളിൽ ചേതനനുമായിരിക്കുന്നത് " എന്ന് കഠത്തിലുമുണ്ട് . "ഭാസിക്കുന്ന അതിനെത്തന്നെ എല്ലാം അനുഭാസിക്കുന്നു. അതിന്റെ ഭാസ്സുകൊണ്ട് ഇതെല്ലാം ഭാ

**തേജസേദ്ധഃ" ഇതി ച മന്ത്രവർണ്ണഃ തേനായം ഹൃദ്യന്തർജ്യോതിഃ**

**സിക്കുന്നു" എന്നും ഉണ്ട് . "യാതൊന്നിന്റെ തേജസ്സാൽ പ്രേരിതനായി സൂര്യൻ തപിക്കുന്നു" എന്നും മന്ത്രവർണ്ണമുണ്ട് . അതിനാൽ ഇത് ഹൃദ്യന്തർഗതമായ തേജസ്സാണ് .**

പുരുഷ — ആകാശവത്സർവ്വഗതത്വാത് പൂർണ്ണ ഇതി പുരുഷഃ. നിരതിശയം ചാസ്യ സ്വയംജ്യോതിഷ്ട്വം, സർവ്വാവഭാസകത്വാത്സ്വയമന്യാനവഭാസ്യത്വാച്ച. സ ഏഷ പുരുഷഃ സ്വയമേവ ജ്യോതിഃ സ്വഭാവോ യം ത്വം പൃച്ഛസി കതമ ആത്മേതി.

**പുരുഷൻ — ആകാശംപോലെ സർവ്വഗതമായി പൂർണ്ണമായിരിക്കുന്നതിനാൽ പുരുഷൻ. എല്ലാത്തിനേയും പ്രകാശിപ്പിക്കുന്നതിനാലും സ്വയം മറ്റൊന്നിനാലും പ്രകാശിതനാവാത്തതിനാലും ഇതിന്റെ സ്വയം പ്രകാശകത്വം നിരതിശയമാണ് . ഏതാണാത്മാവ് എന്ന് നീ ഏതിനെക്കുറിച്ചു ചോദിച്ചുവോ ആ ഈ പുരുഷൻ സ്വയം പ്രകാശസ്വഭാവത്തോടുകൂടിയവനാണ് .**

ബാഹ്യാനാം ജ്യോതിഷാം സർവ്വകരണാനുഗ്രാഹകാണാം പ്രത്യസ്തമയേ ऽ ന്തഃകരണദ്വാരേണ ഹൃദ്യന്തർജ്യോതിഃ പുരുഷ ആത്മാ ऽ നുഗ്രാഹകഃ കരണാനാമിത്യുക്തം. യദാപി ബാഹ്യകരണാനുഗ്രാഹകാണാം ആദിത്യാദിജ്യോതിഷാം ഭാവഃ, തദാപ്യാദിത്യാദിജ്യോതിഷാം പരാർത്ഥത്വാത് കാര്യകരണസംഘാതസ്യാ ചൈതന്യേ സ്വാർത്ഥാനുപപത്തേഃ സ്വാർത്ഥജ്യോതിഷ ആത്മനോ ऽ നുഗ്രഹാഭാവേ ऽ യം കാര്യകരണസംഘാതോ ന വ്യവഹാരായ കൽപ്പതേ. ആത്മജ്യോതിരനുഗ്രഹേണൈവ ഹി സർവ്വദാ സർവ്വഃ സംവ്യവഹാരഃ. "യദേതദ്ഹൃദയം മനൾചൈതത്സംജ്ഞാനം" (ഐ. ഉ. 3. 2) ഇത്യാദി ശ്രുത്യന്തരാത് . സാഭിമാനോ ഹി സർവ്വപ്രാണിസംവ്യവഹാരഃ. അഭിമാനഹേതും ച മരകതമണി ദൃഷ്ടാന്തേനാവോചാമ.

**സമസ്തേന്ദ്രിയങ്ങൾക്കും ഉപകാരത്തെ ചെയ്യുന്ന ബാഹ്യജ്യോതിസ്സുകള സ്തമിക്കുമ്പോൾ ഹൃദയത്തിലുള്ള അന്തർജ്യോതിസ്സാകുന്ന പുരുഷൻ, അതായത് ആത്മാവ് ഇന്ദ്രിയങ്ങളുടെ അനുഗ്രാഹകനാണെന്ന് പറഞ്ഞുകഴിഞ്ഞു. ബാഹ്യേന്ദ്രിയങ്ങളെ അനുഗ്രഹിക്കുന്ന ആദിത്യാദിജ്യോതിസ്സുകളുള്ളപ്പോഴും ആദിത്യാദിജ്യോതിസ്സുകൾ പരാർത്ഥങ്ങൾ മാത്രമാണ് . അതിനാൽ കാര്യകരണസംഘാതത്തിന്റെ അചേതനത്വംകാരണം അവയിൽ സ്വാർത്ഥഭാവമുണ്ടാവാൻ വയ്യ. സ്വാർത്ഥജ്യോതിസ്സായ ആത്മാവിന്റെ അനുഗ്രഹമില്ലാതെ ഈ ദേഹേന്ദ്രിയസംഘാതം വ്യവഹാരത്തിനുതകുകയില്ല. ആത്മജ്യോതിസ്സിന്റെ അനുഗ്രഹംകൊണ്ടുമാത്രമാണ് എല്ലാം എങ്ങും വ്യവഹരിക്കുന്നത് . "ഈ ഹൃദയമേതാണോ അതുതന്നെ മനസ്സ് . അതുതന്നെ സമൃഗ്ജ്ഞാനം" എന്നിങ്ങിനെ മറ്റൊരു ശ്രുതിയിലുണ്ട് . പ്രാണികളുടെ വ്യവഹാരം സാഭിമാനകം തന്നെയാണ് . അഭിമാനകാരണത്തെ മരകതമണിയുടെ ഉദാഹരണംവഴി മുമ്പ് പറഞ്ഞിട്ടുണ്ട് .**

യദ്യപ്യേവമേതത്തഥാപി ജാഗ്രദ്വിഷയേ സർവ്വകരണാ ഗോചരത്വാദാത്മജ്യോതിഷോ ബുദ്ധ്യാദിബാഹ്യാഭ്യന്തരകാര്യകരണവ്യ—

**ഇതിങ്ങിനെയാണെങ്കിലും സർവ്വേന്ദ്രിയങ്ങൾക്കും ഗോചരമല്ലാത്തതിനാൽ ആത്മജ്യോതിസ്സിന് ബുദ്ധ്യാദികളായ ബാഹ്യവും ആന്തരവുമായ ശരീരേന്ദ്രിയങ്ങളുടെ വ്യവഹാരങ്ങളിൽനി**

പ്രഹാരസന്നിപാതവ്യാകുലത്വാന്ന ശക്യതേ തജ്ജ്യോതിരാത്മാഖ്യം മുഞ്ജേഷീകാവന്നിഷ്കൃഷ്യ ദർശയിതുമിത്യതഃ സ്വപ്നേ ദിദർശയിഷുഃ പ്രക്രമതേ —

ന്നും ഉണ്ടാകുന്നതായ വ്യാകുലത്വം കാരണം, മുഞ്ജീകപ്പുല്ലിനെപ്പോലെ, ആത്മാഖ്യമായ ജ്യോതിസ്സിനെ നിഷ്കൃഷ്ടമായി കാണിക്കാൻ പററാത്തതിനാൽ സ്വപ്നം വഴി കാണിക്കാൻ ഇച്ഛിച്ച് തുടങ്ങുകയാണ് —

സ സമാനഃ സന്നുഭൗ ലോകാവനുസഞ്ചരതി. യഃ പുരുഷഃ സ്വയമേവ ജ്യോതിരാത്മാ സ സമാനഃ സദൃശഃ സൻ — കേന? പ്രകൃതത്വാത്സന്നിഹിതത്വാച്ച ഹൃദയേന. "ഹൃദി" ഇതി ച ഹൃച്ഛബ്ദവാച്യാ ബുദ്ധിഃ പ്രകൃതാ സന്നിഹിതാ ച. തസ്മാത്തയൈവ സാമാന്യം.

ആ പുരുഷൻ സമാനനായിരുന്ന് രണ്ടു ലോകങ്ങളിലും സഞ്ചരിക്കുന്നു. സ്വയം ജ്യോതിസ്സായ ആത്മാവാണ് ആ പുരുഷൻ. അവൻ സമാനൻ അഥവാ സദൃശനായിരിക്കുന്നു. ആരോട് ? പ്രകൃതത്വവും സന്നിഹിതത്വവും കാരണം ഹൃദയത്തോട് "ഹൃദി" എന്നതിനാൽ ഹൃച്ഛബ്ദവാച്യമായ ബുദ്ധിയാണ് പ്രകൃതം കൊണ്ടും സന്നിഹിതത്വം കൊണ്ടും പറയപ്പെട്ടിരിക്കുന്നത് . അതിനാലതിനോടാണ് സമാനത.

കിം പുനഃ സാമാന്യം? അശ്വമഹിഷവദ്വിവേകതോ ऽ നുപലബ്ധിഃ. അവഭാസ്യാ ബുദ്ധിഃ, അവഭാസകം തദാത്മജ്യോതിരാലോകവത് . അവഭാസ്യാവഭാസകയോഃ വിവേകതോ ऽ നുപലബ്ധിഃ പ്രസിദ്ധാ. വിശുദ്ധത്വാദ്ധ്യാലോകഃ— അവഭാസ്യേന സദൃശോ ഭവതി. യഥാ രക്തമവഭാസയൻ രക്തസദൃശോ രക്താകാരോ ഭവതി. യഥാ ഹരിതം നീലം ലോഹിതം ച അവഭാസയൻ ആലോകഃ തത്സമാനോ ഭവതി. തഥാ ബുദ്ധിമവഭാസയൻ ബുദ്ധിദ്വാരേണ കൃത്സ്നം ക്ഷേത്രമവഭാസയതി, ഇത്യുക്തം മരകതമണിനിദർശനേന. തേന സർവ്വേണ സമാനോ ബുദ്ധിസാമാന്യദ്വാരേണ.

എന്നാലെങ്ങിനെയാണീ സമാനത? കുതിരയും പോത്തും പോലെ വെവ്വേറെയല്ലാതിരിക്കൽ. ബുദ്ധിപ്രകാശ്യമാണ് ആത്മജ്യോതിസ്സ് പ്രകാശം പോലെ അതിൻെറ പ്രകാശകവുമാണ് . പ്രകാശ്യപ്രകാശകങ്ങൾ പ്രത്യേകം ഉപലബ്ധമല്ലെന്നത് പ്രസിദ്ധമാണ് . വിശുദ്ധത്വം കാരണം പ്രകാശം പ്രകാശ്യസദൃശ്യമായി ഭവിക്കുന്നു. ചുകപ്പിനെ പ്രകാശിപ്പിക്കുന്നവസ്തു രക്തസദൃശമായി രക്താകാരമായി തീരുന്നു. ഇതുപോലെ പച്ച, നീലം, ലോഹിതം എന്നിവയെ പ്രകാശിപ്പിക്കുമ്പോൾ പ്രകാശം അതുപോലെയായിത്തീരുന്നു. അതുപോലെ ബുദ്ധിയെ പ്രകാശിപ്പിക്കുമ്പോൾ അത് ബുദ്ധിവഴി ക്ഷേത്രത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നു. മരകതമണിയുടെ ഉദാഹരണംവഴി ഇത് പറഞ്ഞതാണ് . അതുകൊണ്ട് ബുദ്ധിയുടെ സമാനതവഴി അത് എല്ലാത്തിനോടും സമാനമായി ഭവിക്കുന്നു.

സർവ്വമയ ഇതി ചാത ഏവ വക്ഷ്യതി. തേനാസൗ കുതശ്ചിത് പ്രവിഭജ്യമുഞ്ജേഷികാവത്സ്വേന ജ്യോതീരൂപേണ ദർശയിതും ന ശക്യത ഇതി, സർവ്വവ്യാപാരം തത്രാധ്യാരോപ്യ നാമരൂപഗതം,

അതുകൊണ്ടുതന്നെയാണ് ശ്രുതി ഇതിനെ സർവ്വമയനെന്ന് പറയുന്നത് അതിനാൽ മുഞ്ജപ്പുല്ലിനെപ്പോലെ, ഒന്നുകൊണ്ടും വേറെയായി സ്വന്തം ജ്യോതിസ്വരൂപത്താൽ അതിനെ കാണിക്കാൻ കഴിയുകയില്ല. അതിൽ നാമരൂപഗതമായ

**ജ്യോതിർധർമ്മം ച നാമരൂപയോഃ, നാമരൂപേ ചാത്മജ്യോതിഷി, സർ— വ്വോ ലോകോ മോമുഹ്യതേ — അയമാത്മാ നായമാത്മാ, ഏവംധർ— മ്മാ നൈവംധർമ്മാ, കർത്താ / കർ— ത്താ, ശുദ്ധോ / ശുദ്ധോ, ബദ്ധോ മുക്തഃ, സ്ഥിരോ ഗത ആഗതഃ അസ്തി നാസ്തീത്യാദിവികൽപ്പൈഃ.**

എല്ലാ വ്യാപാരങ്ങളെയും — നാമരൂപങ്ങളിൽ ജ്യോതിർധർമ്മത്തെയും ആത്മജ്യോതിസ്സിൽ നാമരൂപങ്ങളെയും — അധ്യാരോപിച്ച് ലോകരെല്ലാം മോഹിക്കുന്നു — ഇതാത്മാവ് , ഇതനാത്മാവ് , ഇത് ധർമ്മം ഇതധർമ്മം, കർത്താവ് അകർത്താവ് , ശുദ്ധൻ അശുദ്ധൻ, ബദ്ധൻ മുക്തൻ, സ്ഥിതൻ ഗതൻ, ആഗതൻ, ഉണ്ട് ഇല്ല എന്നിങ്ങിനെയുളള വികൽപ്പങ്ങളിൽ പെട്ട് മോഹിക്കുന്നു.

അതഃ സമാനഃ സന്നുഭൗ ലോകൗ പ്രതിപന്നപ്രതിപത്തവ്യൗ ഇഹലോകപരലോകൗ ഉപാത്തദേ— ഹേന്ദ്രിയാദി സംഘാതത്യാഗാ— ന്യോപാദാനസന്താനപ്രബന്ധശ— ത— സന്നിപാതൈഃ അനുക്രമേണ സഞ്ചരതി. ധീസാദൃശ്യമേവ ഉഭയ— ലോകസഞ്ചരണഹേതുർന്ന സ്വത ഇതി.

അതുകൊണ്ട് സമമായി വർത്തിച്ച് പ്രാപ്തവും പ്രാപ്യവുമായ ഇഹപരലോകങ്ങൾ രണ്ടിലും വസിച്ച് പ്രാപ്തമായ ദേഹേന്ദ്രിയസംഘാതത്തെ വെടിയലും പ്രാപ്യമായതിനെ സ്വീകരിക്കലുമാകുന്ന പരമ്പരവഴി ഇത് നിരന്തരം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. ബുദ്ധിസാദൃശ്യമാണ് രണ്ടുലോകത്തിലും സഞ്ചരിക്കാൻ കാരണം. യഥാർത്ഥത്തിൽ സഞ്ചരിക്കുന്നില്ല.

**ഭ്രാന്തിരേവാത്മനഃ സംസരണ ഹേതു ഃ—**

**സംസാരത്തിന് ഭ്രാന്തിമാത്രമാണ് ഹേതു —**

തത്ര നാമരൂപോപാധി സാ— ദൃശ്യം ഭ്രാന്തിനിമിത്തം യത്തദേവ ഹേതുർന്ന സ്വത ഇത്യേതദുച്യതേ— യസ്മാത്സ സമാന ഃ സന്നുഭൗ ലോ— കാവനുക്രമേണ സഞ്ചരതി — തദേ— തത് പ്രത്യക്ഷമിത്യേതദ്ദർശയതി യതോ ധ്യായതീവ ധ്യാനവ്യാപാരം കരോതീവ, ധ്യാനവ്യാപാരം കരോ— തീവ, ചിന്തയതീവ, ധ്യാവവ്യാപാര— വതീം ബുദ്ധിം സ തത് സ്ഥേന ചി— ത്സ്വഭാവജ്യോതീരൂപേണാവഭാസ— യൻ തത്സദൃശസ്തത്സമാനഃ സൻ ധ്യായതീവ , ആലോകവദേവ. അ— തോ ഭവതി ചിന്തയതിതീ ഭ്രാന്തി— ർലോകസ്യ, ന തു പരമാർത്ഥതോ ധ്യായതി.

ഈ സഞ്ചാരത്തിന് ഭ്രാന്തി ജനിതമായ രൂപോപാധിയുടെ സാദൃശ്യമാണ് കാരണം. യഥാർത്ഥത്തിൽ സഞ്ചരിക്കുന്നില്ല എന്നുപറയുന്നു. അവൻ സമമായിരുന്നിട്ട് ക്രമേണ രണ്ടു ലോകത്തിലും സഞ്ചരിക്കുന്നു. ഇത് പ്രത്യക്ഷമാണെന്ന് ശ്രുതി കാണിക്കുകയാണ് . കാരണം ധ്യാനിക്കുന്നതുപോലെ, ധ്യാനവ്യാപാരത്തെ ചെയ്യുന്നതുപോലെ, ചിന്തിക്കുന്നതുപോലെ ഇരിക്കുന്നു. അതായത് ധ്യാനവ്യാപാരം ചെയ്യുന്ന ബുദ്ധിയെ അതിൽ സ്ഥിതിചെയ്ത് ചിത്സ്വഭാവജ്യോതീരൂപം വഴി പ്രകാശിപ്പിച്ച് അതിനുസദൃശനായി അതിന് സമാനനായി ധ്യാനിക്കുന്നതുപോലെ ഭവിക്കുന്നു. അപ്പോൾ ലോകത്തിന് ചിന്തിക്കുന്നു എന്ന ഭ്രമം ഉണ്ടാവുന്നു. എന്നാൽ യഥാർത്ഥത്തിൽ ധ്യാനിക്കുന്നില്ല.

തഥാ ലേലായതീവ അത്യർ— ത്ഥം ചലതീവ. തേഷ്വേവ കരണേഷു ബുദ്ധ്യാദിഷു വായുഷു ച ചലത്സു

അപ്രകാരം ചേഷ്ടിക്കുന്നതുപോലെ— ഏററവും ചലിക്കുന്നതുപോലെ. ആ ഇന്ദ്രിയങ്ങൾ അഥവാ ബുദ്ധ്യാദി

തദവഭാസകത്വാത്തത്സാദൃശ്യം തദിതി — **ലേലായതീ**വ. ന തു പരമാർത്ഥ— തഃ **ചല**നധർമ്മകം തദാത്മജ്യോതിഃ

**വായുക്കൾ ചലിക്കുമ്പോൾ അവയെ പ്രകാശിപ്പിക്കുന്നതായതിനാൽ അവക്കു സദൃശമായി തോന്നപ്പെടുന്നു — അതിനാൽ ചലിക്കുന്നതുപോലെ തോന്നപ്പെടുകയാണ്. യഥാർത്ഥത്തിൽ ആ ആത്മജ്യോതിസ്സ് ചലനധർമ്മത്തോടു കൂടിയതല്ല.**

കഥം പുനരേതദവഗമ്യതേ, തത്സമാനതാഭ്രാന്തിരേവോഭയലോകസംചരണാദിഹേതുർന്ന സ്വതഃ — ഇത്യസ്യാർത്ഥസ്യ പ്രദർശനായ ഹേതുരുപദിശ്യതേ — സ ആത്മാഹി യസ്മാത്സ്വപ്നോ ഭൂത്വാ സ യയാ ധിയാ സമാനഃ സാ ധീര്യദ്യത്ഭവതി തത്തദസാവപി ഭവതീവ. തസ്മാദ്യദാസൗ സ്വപ്നോ ഭവതി സ്വാപവൃത്തിം പ്രതിപദ്യതേ ധീഃ, തദാ സോ ƒ പി സ്വപ്ന വൃത്തിം പ്രതിപദ്യതേ. യദാ ധീർജ്ജിഃഗരിഷതി തദാ അസാവപി.

ബുദ്ധ്യാദികളുടെ സമാനഭ്രാന്തി മാത്രമാണ് ആത്മാവിൻെറ ഉഭയലോകങ്ങളിലുമുള്ള സഞ്ചാരകാരണം. അതു സ്വതേയുള്ളതല്ല, എന്നെങ്ങിനെ അറിയാം എന്നു കാണിക്കാനായി കാരണം മുന്നോട്ടുവക്കുന്നു — ആത്മാവുതന്നെ സ്വപ്നമായി (ഈ ലോകത്തെ അതിക്രമിക്കുന്നു.) അത് ബുദ്ധിയോടു സമാനമായി ഭവിക്കുന്നു. ബുദ്ധി എന്തെല്ലാമാകുന്നുവോ അതും അതെല്ലാമെന്നപോലെയായിത്തീരുന്നു. അതിനാൽ എപ്പോളത് സ്വപ്നമായിത്തീരുന്നു, ബുദ്ധി സ്വപ്നവൃത്തിയെ പ്രാപിക്കുന്നു, അപ്പോളീ ആത്മാവും സ്വപ്നവൃത്തിയെ പ്രാപിക്കുന്നു. എപ്പോൾ ബുദ്ധി ഉണരാനാഗ്രഹിക്കുന്നു അപ്പോളിതും ഉണരാനാഗ്രഹിക്കുന്നു.

അത ആഹ — സ്വപ്നോ ഭൂത്വാ സ്വപ്നവൃത്തിമവഭാസയൻ ധിയഃ സ്വാപവൃത്ത്യാകാരോ ഭൂത്വേമം ലോകം ജാഗരിതവ്യവഹാരലക്ഷണം കാര്യകരണസംഘാതാത്മകം ലൗകികശാസ്തീയ വ്യവഹാരാസ്പദം അതിക്രാമത്യതീത്യ ക്രാമതി, വിവിക്തേന സ്വേന ആത്മജ്യോതിഷാ സ്വപ്നാത്മികാം ധീവൃത്തിമവഭായസയന്നവതിഷ്ഠതേ യസ്മാത് — തസ്മാത്സ്വയംജ്യോതിഃ സ്വഭാവ ഏവാസൗ, വിശുദ്ധഃ, കർത്തൃ ക്രിയാകാരക ഫലശൂന്യഃ പരമാർത്ഥതോ, ധീസാദൃശ്യമേവ തു ഉഭയലോകസഞ്ചാരാദി സംവ്യവഹാരഭ്രാന്തിഹേതു.

അതുകൊണ്ട് ശ്രുതിപറയുന്നു — സ്വപ്നമായി, ബുദ്ധിയുടെ സ്വപ്നവൃത്തിയെ പ്രകാശിപ്പിച്ചുകൊണ്ട് അഥവാ സ്വപ്നവൃത്തിസ്വരൂപനായി ഈ ലോകത്തെ അതായത് ജാഗ്രത് വ്യവഹാരലക്ഷണവും ശരീരേന്ദ്രിയ സംഘാതരൂപവും ലൗകികവും ശാസ്ത്രീയവുമായ വ്യവഹാരങ്ങൾക്കാസ്പദവുമായ ഇതിനെ അതിക്രമിക്കുന്നു, മറികടക്കുന്നു. വിവക്തമായ സ്വന്തം ആത്മജ്യോതിസ്സിനാൽ ബുദ്ധിയുടെ സ്വപ്നാകാരവൃത്തിയെ പ്രകാശിപ്പിച്ച് സ്ഥിതിചെയ്യുന്നു. അതിനാലിത് സ്വയം ജ്യോതി സ്വരൂപൻ തന്നെയാണ്. വിശുദ്ധനായ അത് പരമാർത്ഥത്തിൽ കർത്തൃക്രിയാകാരക ഫലങ്ങളോടുകൂടാത്തതാണ്. ബുദ്ധിയോടുള്ള സാദൃശ്യം തന്നെയാണ് രണ്ടു ലോകങ്ങളിലുമുള്ള സഞ്ചാരവ്യവഹാര ഭ്രാന്തിക്ക് കാരണം.

മൃത്യോ രൂപാണി, മൃത്യുഃ കർമ്മാവിദ്യാദിർന്ന തസ്യാന്യദ്രൂപം

**മൃത്യുവിൻെറ രൂപങ്ങളെ — കർമ്മവും അവിദ്യയും തന്നെ മൃത്യു — ഇവയെ**

സ്വതഃ, കാര്യകരണാന്യേവാസ്യ രൂപാണി. അതസ്താനി മൃത്യോ രൂപാണ്യതിക്രാമതി ക്രിയാഫലാ— ശ്രയാണി.

വിട്ട് അതിന് സ്വന്തമായി മററുരൂപമില്ല. ദേഹേന്ദ്രിയങ്ങൾ തന്നെയാണ് അതിന്റെ രൂപങ്ങൾ. അതിനാൽ ക്രിയാഫലങ്ങളെ ആശ്രയിക്കുന്ന ആ മൃത്യുരൂപങ്ങളെ അത് അതിക്രമിക്കുന്നു.

നനു നാസ്ത്യേവ ധിയാ സമാനമന്യദ്ധിയോ ऽ വഭാസകമാ— ത്മജ്യോതിഃ, ധീവ്യതിരേകേണ പ്ര— ത്യക്ഷേണ വാ അനുമാനേന വാ ऽ നുപലംഭാത് . യഥാ ऽ ന്യാ തത് കാല ഏവ ദ്വിതീയാ ധീഃ. യത്തു അവ— ഭാസ്യാവഭാസകയോഃ അന്യത്വേ ऽ പി വിവേകാനുപലംഭാത്സാ— ദൃശ്യമിതി ഘടാദ്യാലോകയോഃ. തത്ര ഭവത്വന്യത്വേന ആലോകസ്യോ— പലംഭാത് ഘടാദേഃ. സംശ്ലിഷ്ടയോഃ സാദൃശ്യം ഭിന്നയോരേവ. ന ച തഥേഹ ഘടാദിരിവ ധിയോ ऽ വഭാ— സകം ജ്യോതിരന്തരം പ്രത്യക്ഷേണ വാ ऽ നുമാനേന വോപലഭാമഹേ. ധീരേവ ഹി ചിത്സ്വരൂപാവഭാസക— ത്വേന സ്വാകാരാ വിഷയാകാരാ ച. തസ്മാന്നാനുമാനതോ നാപി പ്രത്യക്ഷതോ ധിയോ ऽ വഭാസകം ജ്യോതിഃ ശക്യതേ പ്രതിപാദയിതും വ്യതിരിക്തം.

**പൂ. പ** — എന്നാൽ ബുദ്ധിക്കു സമമായി ബുദ്ധിയെ പ്രകാശിപ്പിക്കുന്ന മററൊരു ജ്യോതിസ്സില്ലതന്നെ. എന്തെന്നാൽ പ്രത്യക്ഷമായോ അനുമാനം വഴിയോ ബുദ്ധിയിൽ നിന്നും വേറെയായി അങ്ങിനെയൊന്നുണ്ടെന്ന് കാണാൻ കഴിയുകയില്ല. ഒരേ സമയത്തുതന്നെ രണ്ടാമതൊരുബുദ്ധി ഭവിക്കുന്നില്ല. അവഭാസ്യമായ ഘടാദികളും അവഭാസകമായ പ്രകാശവും ഭിന്നമായിരിക്കെത്തന്നെ തിരിച്ചറിയപ്പെടാൻ വയ്യാത്തതിനാൽ ഘടാദി പ്രകാശങ്ങൾ സദൃശങ്ങളാണെന്നു പറഞ്ഞാൽ വ്യത്യസ്തങ്ങളായ അവക്ക് ഒന്നിച്ചു ചേർന്നിരിക്കുന്നതിനാലാണ് സാദൃശ്യമെന്നു പറയേണ്ടിവരും. എന്നാലിവിടെ പ്രകാശകനായി ഉള്ളിലിരിക്കുന്ന ഒരു ജ്യോതിസ്സിനെ പ്രത്യക്ഷംവഴിയോ അനുമാനം വഴിയോ കാണാൻ പററില്ല. ബുദ്ധിതന്നെയാണ് ചിത്സ്വരൂപത്തെ പ്രകാശിപ്പിക്കുന്നതുവഴി സ്വന്തം രൂപത്തിലും വിഷയാകാരമായും പ്രകാശിക്കുന്നത് . അതിനാൽ അനുമാനം വഴിക്കോ പ്രത്യക്ഷം വഴിക്കോ ബുദ്ധിയെ പ്രകാശിപ്പിക്കുന്നതായി അതിൽനിന്നും ഭിന്നമായ ഒരു ജ്യോതിസ്സിനെക്കുറിച്ച് പ്രതിപാദിക്കാൻ കഴിയുകയില്ല.

യദപി ദൃഷ്ടാന്തരൂപമഭി— ഹിതം, അവഭാസ്യാവഭാസകയോ— ർഭിന്നയോരേവ ഘടാദ്യാലോക— യോഃ സംയുക്തയോഃ സാദൃശ്യമിതി, തത്രാഭ്യുപഗമമാത്രമസ്മാഭിരുക്തം. ന തത്ര ഘടാദ്യവഭാസ്യാവഭാസകൗ ഭിന്നൗ. പരമാർത്ഥതസ്തു ഘടാദി— രേവാവഭാസാത്മകഃ സാലോകഃ. അന്യോ ऽ ന്യോ ഹി ഘടാദിരുത്പദ്യ— തേ. വിജ്ഞാനമാത്രമേവ സാലോക ഘടാദിവിഷയാകാരമവഭാസതേ. യദൈവം, തദാ ന ബാഹ്യോ ദൃ— ഷ്ടാന്തോ ऽ സ്തി, വിജ്ഞാനലക്ഷ— ണമാത്രത്വാത്സർവ്വസ്യ.

ഭിന്നങ്ങളാണെങ്കിലും അന്യോന്യം ചേർന്നിരിക്കുന്ന അവഭാസ്യമായ ഘടാദികളും അവഭാസകമായ പ്രകാശവും ദൃഷ്ടാന്തരൂപത്തിൽ സദൃശങ്ങളാണെന്ന് ഞാൻ പറഞ്ഞെങ്കിൽ, അത് കാര്യമായിട്ടുപറഞ്ഞതല്ല. അവിടെ ഘടാദികളായ അവഭാസ്യവും അവഭാസകവും ഭിന്നങ്ങളല്ല. പരമാർത്ഥത്തിൽ സപ്രകാശമായ ഘടാദിതന്നെയാണ് അവഭാസാത്മകമായിരിക്കുന്നത് . ഘടാദികൾ അന്യോന്യം ഉൽപ്പാദിതങ്ങളാവുകയാണ് . കേവലം വിജ്ഞാനംതന്നെ സപ്രകാശകമായ ഘടാദിവിഷയരൂപത്തിൽ പ്രകാശിക്കുകയാണ് . എല്ലാത്തിനും വിജ്ഞാനം മാത്രമാണ് ലക്ഷണമായിഭവിക്കുന്നത് . അതി

നാൽ ബാഹ്യമായ ഒരു ദൃഷ്ടാന്തവും പറയാനില്ല.

**ശൂന്യവാദിമതാനുവാദഃ**

ഏവം തസ്യൈവ വിജ്ഞാനസ്യ ഗ്രാഹ്യഗ്രാഹകാകാരതാമലം പരികൽപ്യ, തസ്യൈവ പുനർവിശുദ്ധിം പരികൽപ്പയന്തി. തത് ഗ്രാഹ്യഗ്രാഹകവിനിർമ്മുക്തം വിജ്ഞാനം സ്വച്ഛീഭൂതം ക്ഷണികം വ്യവതിഷ്ഠത ഇതി കേചിത് . തസ്യാപി ശാന്തിം കേചിദിച്ഛന്തി. തദപി വിജ്ഞാനം സംവൃതംഗ്രാഹ്യഗ്രാഹകാംശവിനിർമ്മുക്തം ശൂന്യമേവ ഘടാദിബാഹ്യവസ്തുവദിത്യപരേ മാധ്യമികാ ആചക്ഷതേ

**ശൂന്യവാദിമതാനുവാദം**

**സിദ്ധാന്തി** — ഇപ്രകാരം ആ വിജ്ഞാനത്തിൻെറ തന്നെ ഗ്രാഹ്യഗ്രാഹകരൂപത്തിന് പൂർണ്ണത കൽപ്പിച്ച് വീണ്ടും അതിന് അത്യന്തം ശുദ്ധിയെ കൽപ്പിക്കുന്നു. ഗ്രാഹ്യഗ്രാഹകരൂപരഹിതമായ ആ വിജ്ഞാനം സ്വച്ഛവും ക്ഷണികവുമാണെന്ന് ചിലർ പറയുന്നു. ചില രതിന് ശാന്തിയെ ഇച്ഛിക്കുന്നു. അവിദ്യയാൽ ആച്ഛാദിതമായ ആ വിജ്ഞാനവും ഘടാദിബാഹ്യവസ്തുക്കളെപ്പോലെ ഗ്രാഹ്യഗ്രാഹകാംശത്തോടുകൂടാതെ ശൂന്യമാണെന്ന് മധ്യമപക്ഷക്കാരായ ബൗദ്ധന്മാർ പറയുന്നു.

**തന്നിരാസഃ** — സർവ്വാ ഏതാഃ കൽപ്പനാഃ ബുദ്ധിവിജ്ഞാനാവഭാസകസ്യ വ്യതിരിക്തസ്യാത്മജ്യോതിഷോപഹ്നവാദസ്യ ശ്രേയോമാർഗ്ഗസ്യ പ്രതിപക്ഷഭൂതാ വൈദികസ്യ. തത്ര യേഷാം ബാഹ്യോ ‌ऽർത്ഥോ ‌ऽസ്തി താൻ പ്രത്യുച്യതേ — ന താവത്സ്വാത്മാവഭാസകത്വം ഘടാദേഃ. തമസ്യവസ്ഥിതോ ഘടാദിഃ താവന്ന കദാചിദപി സ്വാത്മനാ ‌ऽവഭാസ്യതേ. പ്രദീപാദ്യാലോകസംയോഗേന തു നിയമേനൈവാവഭാസ്യമാനോ ദൃഷ്ടഃ സാലോകോ ഘട ഇതി. സംശ്ലിഷ്ടയോരപി ഘടാലോകയോഃ അന്യത്വമേവ പുനഃ പുനഃ സംശ്ലേഷേ വിശ്ലേഷേ ച വിശേഷ ദർശനാദ്രജ്ജു ഘടയോരിവ. അന്യത്വേ ച വ്യതിരിക്താവഭാസകത്വം. ന സ്വാത്മനൈവ സ്വാത്മാനമവഭാസയതി.

**അതിൻെറനിരാസം** — ഈ കൽപ്പനകളെല്ലാം വ്യതിരിക്തവും ബുദ്ധിസ്വരൂപമായ വിജ്ഞാനത്തെ പ്രകാശിപ്പിക്കുന്നതുമായ ആത്മജ്യോതിസ്സിനെ നിരസിക്കുന്നതാകയാൽ ശ്രേയോ മാർഗ്ഗമായ വൈദികമാർഗ്ഗത്തിനെതിരാണ് . ഇനി ആരുടെ പക്ഷത്താണോ ഘടാദിബാഹ്യ വസ്തുക്കൾക്ക് സത്തയുള്ളത് അവരോട് "ഘടാദികൾക്ക് സ്വയം പ്രകാശകത്വമില്ല. ഇരുട്ടത്ത് ഘടാദികൾ ഒരിക്കലും തങ്ങളുടെ രൂപത്തെ സ്വയം പ്രകാശിപ്പിക്കുന്നില്ല" എന്ന് മറുപടി പറയണം. പ്രദീപാദിപ്രകാശങ്ങളോടു ചേരുമ്പോൾ അവഭാസ്യമായ ഘടം പ്രകാശത്തോടൊത്ത് കാണപ്പെടുകയാണ് . ഘടവും പ്രകാശവും കൂടിച്ചേർന്നിരിക്കുന്നെങ്കിലും തീർച്ചയായും രണ്ടും രണ്ടാണ് . കയറും കുടവും പോലെ വീണ്ടും വീണ്ടും അവക്ക് കൂടിച്ചേരലും വേർപാടും ഉള്ളതായി കാണപ്പെടുന്നതിനാൽ അവ വ്യത്യസ്തങ്ങളാണ് . വ്യത്യസ്തങ്ങളാണെങ്കിൽ മറ്റൊരു പ്രകാശകൻ വേണ്ടിയിരിക്കുന്നു. തന്നെക്കൊണ്ടുതന്നെ സ്വയം പ്രകാശിപ്പിക്കാൻ കഴിയുകയില്ല.

**വിജ്ഞാനസ്യ സ്വയം പ്രകാശത്വേ പ്രദീപ ദൃഷ്ടാന്തോപന്യാസഃ—**

നനു പ്രദീപഃ സ്വാത്മാനമേ—

**വിജ്ഞാനത്തിൻെറ സ്വയം പ്രകാശത്വം കാണിക്കാൻ വിളക്കിൻെറ ഉദാഹരണം എടുത്തുകാട്ടുന്നു.**

**പൂ. പ.** വിളക്ക് തൻെറ രൂപത്തെ തന്നെ

വാവഭാസയൻ ദൃഷ്ട ഇതി. ന ഹി ഘടാദിവത് പ്രദീപദർശനായ പ്രകാശാന്തരമുപാദദതേ ലൗകികാഃ. തസ്മാത് പ്രദീപഃ സ്വാത്മാനം പ്രകാശയതി.

പ്രകാശിപ്പിക്കുന്നത് കാണാറുണ്ടല്ലോ. ഘടാദികളെപ്പോലെ വിളക്കിനെ കാണിക്കാൻ ലൗകികന്മാർ മറെറാരുവിളക്ക് എടുക്കാറില്ല. അതിനാൽ വിളക്ക് തൻെറ രൂപത്തെ പ്രകാശിപ്പിക്കുന്നുണ്ട്.

ന. അവഭാസ്യത്വാവിശേഷാത്. യദ്യപി പ്രദീപോഽന്യസ്യാവഭാസകഃ സ്വയമവഭാസാത്മകത്വാത്തഥാപി വ്യതിരിക്തചൈതന്യാവഭാസ്യത്വം ന വ്യഭിചരതി, ഘടാദിവദേവ. യദാ ചൈവം തദാ വ്യതിരിക്താവഭാസ്യത്വം താവദവശ്യംഭാവി

**സിദ്ധാന്തി** — അതുശരിയല്ല. കാരണം പ്രകാശ്യത്വത്തിൽ വിളക്കിന് ഘടാദികളോട് സാമ്യമുണ്ട്. സ്വയം പ്രകാശസ്വരൂപമായി മററുള്ളവയെ പ്രകാശിപ്പിക്കുമെങ്കിലും ഘടാദികളെപ്പോലെ അതും തന്നിൽനിന്നും ഭിന്നമായ മറെറാരു ചൈതന്യത്താൽ പ്രകാശിപ്പിക്കപ്പെടുന്നു. അപ്പോൾ മറെറാന്നിന് പ്രകാശ്യമായിത്തീരുക എന്നത് അനിവാര്യമാണ്.

നനു യഥാ ഘടശ്ചൈതന്യാവഭാസ്യത്വേഽപി വ്യതിരിക്തമാലോകാന്തരമപേക്ഷതേ, നത്വേവം പ്രദീപോഽന്യമാലോകാന്തരമപേക്ഷതേ. തസ്മാത് പ്രദീപോഽന്യാവഭാസ്യോഽപി സന്നാത്മാനം ഘടം ചാവഭാസയതി.

**പൂ. പ.** — എപ്രകാരം ചൈതന്യത്താൽ പ്രകാശിതമാവാൻ യോഗ്യമാണെങ്കിലും ഘടത്തിന് തന്നിൽനിന്നും ഭിന്നമായ ഒരു പ്രകാശത്തെ അപേക്ഷിക്കേണ്ടതുണ്ടോ അപ്രകാരം ദീപത്തിന് മറെറാരു പ്രകാശത്തെ അപേക്ഷിക്കേണ്ടതില്ല. അതിനാൽ വിളക്കിന് മറെറാന്നിനാൽ പ്രകാശിതമാവാൻ പററുമെങ്കിലും അത് അതിനേയും ഘടത്തേയും പ്രകാശിപ്പിക്കുന്നുണ്ട്.

ന. സ്വതഃ പരതോ വാ വിശേഷാഭാവാത്. യഥാ ചൈതന്യാവഭാസ്യത്വം ഘടസ്യ, തഥാ പ്രദീപസ്യാപി ചൈതന്യാവഭാസത്വമവശിഷ്ടം.

**സിദ്ധാന്തി** — അതു ശരിയല്ല. കാരണം സ്വമെന്നും പരമെന്നുമുള്ള വിശേഷം ഇതിലില്ല. എപ്രകാരം കുടം ചൈതന്യത്താൽ പ്രകാശിതമാകുന്നുവോ അപ്രകാരം വിളക്കും ചൈതന്യത്താൽ പ്രകാശിതമാവുന്നുണ്ട്. ഒരു വ്യത്യാസവുമില്ല.

യത്തൂച്യതെ, പ്രദീപ ആത്മാനം ഘടം ചാവഭാസയതീതി തദസത്. കസ്മാത്? യദാ ആത്മാനം നാവഭാസയതി, തദാ കീദൃശഃ സ്യാത്. ന ഹി തദാ പ്രദീപസ്യ സ്വതോ വാ പരതോ വാ വിശേഷഃ കശ്ചിദുപലഭ്യതേ. സ ഹ്യവഭാസ്യോ ഭവതി, യസ്യാവഭാസകസന്നിധൗ അസന്നിധൗ ച വിശേഷ ഉപലഭ്യതേ. ന ഹി പ്രദീപസ്യ സ്വാത്മസന്നിധിരസന്നിധിർ വാ ശക്യഃ കൽപ്പയിതും. അസതി ച കാദാചി—

വിളക്ക് തന്നെയും കുടത്തേയും പ്രകാശിപ്പിക്കുന്നു എന്നു പറഞ്ഞാലതു ശരിയല്ല. എന്തുകൊണ്ട്? വിളക്ക് എപ്പോൾ സ്വയം പ്രകാശിതമാവുന്നില്ലയോ അപ്പോളെന്താണ് സ്ഥിതി? അപ്പോൾ വിളക്കിന് തന്നിൽനിന്നോ മറെറാന്നിൽ നിന്നോ ഒരു വ്യത്യാസവുമില്ല. അപ്പോളത് പ്രകാശിപ്പിക്കേണ്ട വസ്തുവായി ഭവിക്കുന്നു. പ്രകാശകവസ്തുവിൻെറ സാന്നിദ്ധ്യത്തിലും അസാന്നിദ്ധ്യത്തിലും വ്യത്യസ്തതയുള്ളതായി കാണാൻ കഴിയും. എന്നാൽ തൻെറ സാന്നിദ്ധ്യവും അസാന്നിദ്ധ്യവും വിളക്കിന് കൽപ്പിക്കാൻ

ത് കേ വിശേഷേ ആത്മാനം പ്രദീപഃ
പ്രകാശയതീതി മൃഷൈഷവോച്യതേ.

കഴിയുകയില്ല. അതിനാൽ സാന്നിധ്യാ
സാന്നിധ്യങ്ങൾ കാരണമായുണ്ടാവുന്ന
അന്തരം ഇല്ലായ്കയാൽ വിളക്ക് സ്വയം
പ്രകാശിപ്പിക്കുന്നു എന്ന് പറയുന്നത്
അസത്യം തന്നെയാണ് .

ചൈതന്യഗ്രാഹ്യത്വം തു
ഘടാദിഭിരവിശിഷ്ടം പ്രദീപസ്യ.
തസ്മാദ്വിജ്ഞാനസ്യ ആത്മ—
ഗ്രാഹ്യഗ്രാഹകത്വേ ന പ്രദീപോ
ദൃഷ്ടാന്തഃ. ചൈതന്യഗ്രാഹ്യത്വം
ച വിജ്ഞാനസ്യ ബാഹ്യവിഷ—
യൈരവിശിഷ്ടം.

വിളക്ക് ചൈതന്യത്താൽ ഗ്രഹി
ക്കപ്പെടുന്നതിനാൽ ഘടാദികളുമായി അ
തിന് ഒരു വ്യത്യാസവുമില്ല. അതിനാൽ
വിജ്ഞാനത്തിന്റെ ആത്മഗ്രാഹ്യഗ്രാഹ
കത്വത്തിന് വിളക്ക് ഉദാഹരണമല്ല. വി
ജ്ഞാനത്തിന്റെ ചൈതന്യഗ്രാഹ്യത്വം
ബാഹ്യവിഷയങ്ങളിൽനിന്നും വ്യത്യ
സ്തമല്ല.

ചൈതന്യഗ്രാഹ്യത്വേ ച
വിജ്ഞാനസ്യ, കിം ഗ്രാഹ്യവിജ്—
ഞാനഗ്രാഹ്യതൈവ, കിം വാ
ഗ്രാഹകവിജ്ഞാനഗ്രാഹ്യതേതി,
തത്ര സന്ദിഹ്യമാനേ വസ്തുനി, യോ
ഽന്യത്ര ദൃഷ്ടോ ന്യായഃ സ കൽ—
പ്പയിതും യുക്തോ, ന തു ദൃഷ്ട—
വിപരീതഃ. തഥാ ച സതി യഥാ
വ്യതിരിക്തേനൈവ ഗ്രാഹകേണ
ബാഹ്യാനാം പ്രദീപാനാം ഗ്രാഹ്യ—
ത്വം ദൃഷ്ടം, തഥാ വിജ്ഞാനസ്യാപി
ചൈതന്യഗ്രാഹ്യത്വാത് പ്രകാശ—
കത്വേ സത്യപി പ്രദീപവദ് വ്യതി—
രിക്തചൈതന്യഗ്രാഹ്യത്വം യുക്തം
കൽപ്പയിതും, ന ത്വനന്യഗ്രാഹ്യത്വം
യശ്ചാന്യോ വിജ്ഞാനസ്യ ഗ്രഹീതാ
സ ആത്മാ ജ്യോതിരന്തരം വിജ്ഞാ—
നാത് .

വിജ്ഞാനത്തിന് ചൈതന്യഗ്രാ
ഹ്യത്വം ഉണ്ടെന്നിരിക്കേ എന്താണ് ഗ്രാ
ഹ്യമായ (വിഷയസംബന്ധിയായ വി
ജ്ഞാനത്തിന്റെ ഗ്രാഹ്യതയെന്നോ അഥ
വാ ഗ്രാഹകമായ (വിഷയിയെക്കുറിക്കു
ന്നതായ വിജ്ഞാനത്തിന്റെ ഗ്രാഹ്യത
യെന്നോ സംശയം വസ്തുവിലുദിക്കു
മ്പോൾ യാതൊരുന്യായമാണോ മററു
ദൃഷ്ടാന്തംവഴി കണ്ടിട്ടുള്ളത് അതിനെ
ത്തന്നെ ഇവിടെയും കൽപ്പിക്കണം, കണ്ട
തിന് വിരുദ്ധമായതിനെയല്ല. അപ്പോൾ
എപ്രകാരം തന്നിൽനിന്നു ഭിന്നമായി
ഗ്രാഹകൻവഴി ബാഹ്യമായ വിളക്ക് ഗ്ര
ഹിക്കപ്പെടുന്നത് കാണുന്നുവോ അപ്ര
കാരം വിജ്ഞാനത്തിനും, ചൈതന്യ
ഗ്രാഹ്യത്വമുള്ളതിനാൽ, പ്രകാശകത്വമു
ണ്ടെങ്കിലും, വിളക്കിനെപ്പോലെ അതും
തന്നിൽ നിന്നും ഭിന്നമായ പ്രകാശത്താൽ
പ്രകാശ്യമാവുമെന്ന് കൽപ്പിക്കേണ്ടിയി
രിക്കുന്നു. അനന്യഗ്രാഹ്യത്വം കൽപ്പിക്ക
പ്പെടാവുന്നതല്ല. എന്നാൽ വിജ്ഞാന
ത്തെ ഗ്രഹിക്കുന്നത് യാതൊന്നാണോ
അത് വിജ്ഞാനത്തിൽനിന്നും ഭിന്നമായ
ആത്മജ്യോതിസ്സാണ് .

തദാ ഽനവസ്ഥേതി ചേത് ,
ന. ഗ്രാഹ്യത്വമാത്രം ഹി തത്
ഗ്രാഹകസ്യ വസ്ത്വന്തരത്വേ ലിം—
ഗമുക്തം ന്യായതഃ ന ത്വേകാന്തതോ
ഗ്രാഹകത്വേ തദ് ഗ്രാഹകാന്തരാ—
സ്തിത്വേ വാ കദാചിദപി ലിംഗം

അപ്പോൾ അനവസ്ഥ വരുമെ
ന്നാണെങ്കിൽ, ഇല്ല. ഗ്രാഹ്യമാത്രമായ
തിന് അതിന്റെ ഗ്രാഹകനായ മററൊ
രുവസ്തുവിൽ കാരണമുണ്ടെന്ന് പറയു
ന്നത് ന്യായം തന്നെയാണ് . എന്നാൽ
ഏകമായി നിലകൊള്ളുന്ന ഗ്രാഹകത്വ
ത്തിൽ മററൊരു ഗ്രാഹകൻ ഉണ്ടെന്ന

സംഭവതി. തസ്മാന്ന തദനവസ്ഥാപ്രസംഗഃ

തിന് ഒരിക്കലും ഒരു തെളിവും ഉണ്ടാവാൻ വയ്യ. അതിനാൽ അനവസ്ഥ പ്രസ്താവം ഇല്ലതന്നെ.

വിജ്ഞാനസ്യ വ്യതിരിക്തഗ്രാഹകത്വേ കരണാന്തരാപേക്ഷായാമനവസ്ഥേതി ചേത് , ന. നിയമാഭാവാത് . നഹി സർവ്വത്രായം നിയമോ ഭവതി. യത്ര വസ്ത്വന്തരേണ ഗൃഹ്യതേ വസ്ത്വന്തരം, തത്ര ഗ്രാഹ്യഗ്രാഹകവ്യതിരിക്തം കരണാന്തരം സ്യാദിതി നൈകാന്തേന നിയന്തും ശക്യതേ, വൈചിത്ര്യദർശനാത് കഥം ? ഘടസ്താവത്സ്വാത്മവ്യതിരിക്തേനാത്മനാ ഗൃഹ്യതേ. തത്ര പ്രദീപാദിരാലോകോ ഗ്രാഹ്യഗ്രാഹകവ്യതിരിക്തം കരണം. ന ഹി പ്രദീപാദ്യാലോകോ ഘടാംശശ്ചക്ഷുരംശോ വാ. ഘടവച്ചക്ഷുർഗ്രാഹ്യത്വേഽപി പ്രദീപസ്യ ചക്ഷുഃ പ്രദീപവ്യതിരേകേണ ന ബാഹ്യമാലോകസ്ഥാനീയം കിംചിത് കരണാന്തരമപേക്ഷതേ. തസ്മാന്നൈവ നിയന്തും ശക്യതേ — യത്ര യത്ര വ്യതിരിക്തഗ്രാഹ്യത്വം തത്ര തത്ര കരണാന്തരം സ്യാദേവേതി തസ്മാദ്വിജ്ഞാനസ്യ വ്യതിരിക്തഗ്രാഹകഗ്രാഹ്യത്വേ ന കരണദ്വാരാനവസ്ഥാ, നാപി ഗ്രാഹകത്വദ്വാരാ കദാചിദപ്യുപപാദയിതും ശക്യതേ. തസ്മാത്സിദ്ധം വിജ്ഞാനവ്യതിരിക്തമാത്മ ജ്യോതിരന്തരമിതി.

വിജ്ഞാനത്തിന് വ്യത്യസ്തമായ വിഷയത്വമുണ്ടെന്നു പറഞ്ഞാൽ, മററൊരിന്ദ്രിയത്തെ അപേക്ഷിക്കേണ്ടതുകൊണ്ട് , അനവസ്ഥവരുമെന്നാണെങ്കിൽ ഇല്ല, കാരണം അങ്ങിനെനിയമമില്ല. ഈ നിയമം എല്ലായിടത്തും ഉണ്ടാവാറില്ല. എവിടെ ഒരു വസ്തുവിനെക്കൊണ്ട് മററൊരുവസ്തു ഗ്രഹിക്കപ്പെടുന്നുവോ അവിടെ വിഷയവിഷയികൾക്കും പുറമെ മററൊരിന്ദ്രിയംകൂടി വേണം എന്ന് അനിവാര്യമായ നിയമമൊന്നും ഇല്ലതന്നെ. കാരണം ഇതിൽ മാററം കാണാറുണ്ട് . എങ്ങിനെ? ഘടം അതിൽനിന്നും ഭിന്നമായ ആത്മാവിനാൽ ഗ്രഹിക്കപ്പെടാറുണ്ടല്ലോ. അതിൽ ദീപാദിപ്രകാശം ഗ്രാഹ്യഗ്രാഹകങ്ങളിൽനിന്നും വ്യത്യസ്തമായ കരണമാണ് . ദീപാദികളുടെ പ്രകാശം ഘടത്തിൻേറയോ കണ്ണിൻേറയോ ഭാഗമല്ല. ഘടത്തെപ്പോലെ വിളക്കിനും കണ്ണിൻെറ വിഷയത്വമുണ്ടെങ്കിലും, കണ്ണ് വിളക്കൊഴിച്ച് പ്രകാശസ്ഥാനീയമായി പുറമെ മററൊരിന്ദ്രിയത്തേയും അപേക്ഷിക്കുന്നില്ല. അതിനാൽ ഇപ്രകാരമൊരു നിയമം ഉണ്ടെന്ന് പറയാൻ കഴിയുകയില്ല — എവിടെയെല്ലാം വ്യത്യസ്തമായ ഗ്രാഹ്യത്വമുണ്ടോ അവിടെയെല്ലാം കാരണാന്തരമുണ്ടായേ കഴിയൂ എന്ന് . അതിനാൽ വിജ്ഞാനത്തിന് ഭിന്നമായ ഗ്രാഹകഗ്രാഹ്യത്വമുണ്ടെങ്കിലും കരണംവഴി അനവസ്ഥയുണ്ടാവാൻവയ്യ. ഗ്രാഹകത്വംവഴിയും അത് ഒരിക്കലും ഉണ്ടാകാവുന്നതല്ല. അതിനാൽ വിജ്ഞാനത്തിൽനിന്നും ഭിന്നമായ ആത്മജ്യോതിസ്സ് മററൊന്നാണ് എന്നുവരുന്നു.

നനു നാസ്ത്യേവ ബാഹ്യോഽർത്ഥോ ഘടാദിഃ പ്രദീപോ വാ വിജ്ഞാനവ്യതിരിക്തഃ. യദ്ധി യദ് വ്യതിരേകേണ നോപലഭ്യതേ തത്താവന്മാത്രം വസ്തു ദൃഷ്ടം. യഥാ സ്വപ്നവിജ്ഞാനഗ്രാഹ്യം ഘടപടാദിവസ്തു സ്വപ്നവിജ്ഞാ-

പൂ. പ. — വിജ്ഞാനവ്യതിരിക്തമായി ഘടാദിയോ വിളക്കോ ഒന്നും ബാഹ്യപദാർത്ഥമായി നിലകൊള്ളുന്നില്ലല്ലോ. യാതൊന്നിനോടുകൂടാതെ ഒന്നിനുനിലനിൽപ്പില്ലയോ അത് അതേവസ്തുവാണെന്ന് കാണാൻ കഴിയും. സ്വപ്നവിജ്ഞാനത്തിൽക്കൂടി ഗ്രഹിക്കപ്പെടുന്ന കുടം, വസ്ത്രം മുതലായവക്ക് സ്വപ്നവി

നവ്യതിരേകേണ അനുപലംഭാത്സ്വപ്നഘടപ്രദീപാദേഃ സ്വപ്നവിജ്ഞാനമാത്രതാ ∫ വഗമ്യതേ, തഥാ ജാഗരിതേ ∫ പി ഘടപ്രദീപാദേർജാഗ്രദ്വിജ്ഞാനവ്യതിരേകേണാനുപലംഭാജ്ജാഗ്രദ്വിജ്ഞാനമാത്രതൈവ യുക്താ ഭവിതും. തസ്മാന്നാസ്തി ബാഹ്യോ ∫ ർത്ഥോ ഘടപ്രദീപാദിഃ വിജ്ഞാനമാത്രമേവ തു സർവ്വം. തത്ര യദുക്തം — വിജ്ഞാനസ്യ വ്യതിരിക്താവഭാസ്യത്വാദ്വിജ്ഞാനവ്യതിരിക്തമസ്തി ജ്യോതിരന്തരം ഘടാദേരിവേതി, തന്മിഥ്യാ, സർവ്വസ്യ വിജ്ഞാനമാത്രത്വേ ദൃഷ്ടാന്താഭാവാത് .

ജ്ഞാനത്തിൽ നിന്നും ഭിന്നമായി നിലനിൽപ്പില്ലാത്തതിനാൽ സ്വപ്നത്തിൽ കാണുന്ന കുടം, വിളക്ക് മുതലായവ സ്വപ്നവിജ്ഞാനം മാത്രമാണ് എന്നുവരുന്നു. അതുപോലെതന്നെ ജാഗ്രത്തിലുള്ള കുടം, വിളക്ക് മുതലായവയ്ക്ക് ജാഗ്രദ്വിജ്ഞാനത്തിൽനിന്നും ഭിന്നമായി നിലനിൽപ്പില്ലാത്തതിനാൽ അവ ജാഗ്രദ്വിജ്ഞാനം മാത്രമാണ് എന്നതാണ് യുക്തിക്ക് ചേർന്നത് . അതിനാൽ കുടം, വിളക്ക് എന്നീ ബാഹ്യവസ്തുക്കളൊന്നും ഇല്ല. എല്ലാം വിജ്ഞാനം മാത്രമാണ് . അപ്പോൾ ഘടാദികളെപ്പോലെ വിജ്ഞാനവും അതിൽനിന്നും ഭിന്നമായ ഏതോ ഒന്നിനാൽ പ്രകാശിതമാണെന്നും അതുകൊണ്ട് അതിൽനിന്നും ഭിന്നമായ മറെറാരു ജ്യോതിസ്സുണ്ടെന്നും പറഞ്ഞത് ശരിയല്ല. അവയെല്ലാംവിജ്ഞാനമാത്രങ്ങളായിരിക്കെ അതിന് തെളിവില്ല.

ന. യാവത്താവദഭ്യുപഗമാത് — ന തു ബാഹ്യോ ∫ ർത്ഥോ ഭവതാ ഏകാന്തേ നൈവ നാഭ്യുപഗമ്യതേ.

**സിദ്ധാന്തി** — അതു ശരിയല്ല. എന്തെന്നാൽ ഏതുവരെ വേണമോ അതുവരെ നീ സ്വീകരിക്കുന്നു. ബാഹ്യാർത്ഥത്തെ നീ തീരെസ്വീകരിക്കുന്നില്ലെന്ന് വരുന്നില്ല.

നനു മയാ നാഭ്യുപഗമ്യത ഏവ.

**പൂ. പ** — ഞാൻ തീരെ സ്വീകരിക്കുന്നില്ലല്ലോ.

ന. വിജ്ഞാനം ഘടഃ പ്രദീപ ഇതി ച ശബ്ദാർത്ഥപൃഥക് ത്വാദ്യാവത്താവദപി ബാഹ്യമർത്ഥാന്തരമവശ്യമഭ്യുപഗന്തവ്യം. വിജ്ഞാനാദർത്ഥാന്തരം വസ്തു ന ചേദഭ്യുപഗമ്യതേ, വിജ്ഞാനം, ഘടഃ, പട ഇത്യേവമാദീനാം ശബ്ദാനാമേകാർത്ഥത്വേ പര്യായശബ്ദത്വം പ്രാപ്നോതി. തഥാ സാധനാനാം ഫലസ്യ ചൈകത്വേ, സാധ്യസാധനഭേദോപദേശശാസ്ത്രാനർത്ഥക്യ പ്രസംഗഃ. തത്കർത്തുരജ്ഞാന പ്രസംഗോ വാ.

**സിദ്ധാന്തി** — അതു ശരിയല്ല. എന്തെന്നാൽ വിജ്ഞാനം, കുടം, വിളക്ക് എന്നിവക്ക് വേറെ വേറെ ശബ്ദവും അർത്ഥവും ഉണ്ട് . ഏതുവരെ ഇതിങ്ങിനെയാണോ അതുവരെ നിനക്ക് ബാഹ്യമായ അർത്ഥാന്തരം സ്വീകരിച്ചേ പററൂ. ഇനി വിജ്ഞാനത്തിൽനിന്നും ഭിന്നമായി മറെറാരു പദാർത്ഥവുമില്ലെന്നു കരുതുകയാണെങ്കിൽ വിജ്ഞാനം, ഘടം, പടം എന്നിവക്കെല്ലാം ഒരേ അർത്ഥമാണെന്നു കരുതി ഇവയെല്ലാം പര്യായപദങ്ങളാണെന്ന് അംഗീകരിക്കേണ്ടിവരും. അതുപോലെ സാധനങ്ങൾക്കും ഫലത്തിനും ഏകത്വം വരുമ്പോൾ സാധ്യസാധനഭേദത്തെക്കുറിച്ച് ഉപദേശിക്കുന്ന ശാസ്ത്രം അനർത്ഥമാണെന്നോ അവയെ രചിച്ചവർ അജ്ഞന്മാരാണെന്നോ വരും.

കിഞ്ചാന്യത് . വിജ്ഞാനവ്യ—

മറെറാന്നുകൂടിയുണ്ട് . വാദിപ്രതി

തിരേകേണ വാദിപ്രതിവാദിവാദ— ദോഷാഭ്യുപഗമാത് . ന ഹ്യാത്മ— വിജ്ഞാനമാത്രമേവ വാദിപ്രതി— വാദിവാദസ്തദ്ദോഷാ വാ അഭ്യു— പഗമ്യതേ, നിരാകർത്തവ്യത്വാത് പ്രതിവാദ്യാദീനാം. ന ഹ്യാത്മീയം വിജ്ഞാനം നിരാകർത്തവ്യമഭ്യുപ— ഗമ്യതേ, സ്വയം വാ ആത്മാ കസ്യ— ചിത് . തഥാ ച സതി സർവ്വസംവ്യ— വഹാരലോപപ്രസംഗഃ.

വാദികളുടെ വാദവും ദോഷവും വിജ്ഞാനത്തിൽനിന്നും ഭിന്നമായി കണക്കാക്കപ്പെടുന്നു. വാദിപ്രതിവാദികളുടെ വാദമോ ദോഷമോ ആത്മവിജ്ഞാനം മാത്രമായി അംഗീകരിക്കപ്പെട്ടിട്ടില്ല. കാരണം പ്രതിവാദികൾക്ക് അവയെ നിരാകരിക്കേണ്ടതുണ്ട് . ആത്മീയവിജ്ഞാനം നിരാകരിക്കപ്പെടാവുന്നതല്ല. അവനവനോ ആത്മാവോ ആർക്കും നിരാകരിക്കപ്പെടാവുന്നതല്ല. അങ്ങനെയാണെങ്കിൽ എല്ലാ വ്യവഹാരങ്ങൾക്കും ലോപം സംഭവിക്കുമെന്ന് പറയേണ്ടിവരും.

ന ച പ്രതിവാദ്യാദയഃ സ്വാ— ത്മനൈവ ഗൃഹ്യന്ത ഇത്യഭ്യുപഗമഃ. വ്യതിരിക്തഗ്രാഹ്യാ ഹി തേ, ƒ ഭ്യു— പഗമ്യന്തേ. തസ്മാത്തദ്വത്സർവ്വ— മേവ വ്യതിരിക്തഗ്രാഹ്യം വസ്തു, ജാഗ്രദ്വിഷയത്വാത് , ജാഗ്രദ്വ— സ്തുപ്രതിപാദ്യാദിവദിതി സുലഭോ ദൃഷ്ടാന്തഃ. സന്തത്യന്തരവദ്വിജ്— ഞാനാന്തരവച്ചേതി. തസ്മാദ്വിജ്— ഞാനവാദിനാമപി ന ശക്യം വി— ജ്ഞാനവ്യതിരിക്തം ജ്യോതിരന്തരം നിരാകർത്തും.

പ്രതിവാദി മുതലായവർ സ്വന്തം ആത്മാവിനാലാണ് ഗ്രഹിക്കപ്പെടുന്നതെന്ന് അവർക്ക് സ്വീകാര്യമല്ല. വാദി മുതലായ വ്യതിരിക്തമായ ഒന്നിനാലാണ് ഗ്രഹിക്കപ്പെടുന്നത് എന്നാണവർ കരുതുന്നത് . അതുകൊണ്ട് ജാഗ്രത്തിന് വിഷയമായതിനാൽ എല്ലാ വസ്തുക്കളും തന്നിൽനിന്നും ഭിന്നനായ ഗ്രാഹകൻ വഴിയാണ് ഗ്രഹിക്കപ്പെടുന്നത് . ജാഗ്രത് കാലത്തുള്ള വസ്തു, പ്രതിവാദി മുതലായ ദൃഷ്ടാന്തങ്ങൾ ധാരാളമുണ്ട് . മാത്രമല്ല രണ്ടാമതൊരു സന്താനംപോലെ രണ്ടാമതൊരു വിജ്ഞാനവുമെന്നാണെങ്കിൽ അപ്പോഴും ആ വസ്തുക്കൾ തന്നിൽനിന്നും ഭിന്നനായ ഗ്രാഹകൻവഴി ഗ്രഹിക്കപ്പെടാൻ യോഗ്യമാണ് . അതിനാൽ വിജ്ഞാനവാദിക്കും വിജ്ഞാനവ്യതിരിക്തമായ മറെറാരു ജ്യോതിസ്സിനെ നിരാകരിക്കാൻ പററുകയില്ല.

സ്വപ്നേ വിജ്ഞാനവ്യതി— രേകാഭാവാദയുക്തമിതി ചേന്ന. അഭാവാദപി ഭാവസ്യ വസ്ത്വന്തര— ത്വോപപത്തേഃ — ഭവതൈവ താ— വത്സ്വപ്നേ ഘടാദിവിജ്ഞാനസ്യ ഭാവഭൂതത്വമഭ്യുപഗതം. തദഭ്യുപ— ഗമ്യ തദ്വ്യതിരേകേണ ഘടാദ്യഭാവ— മുച്യതേ വിജ്ഞാനവിഷയോ ഘ— ടാദിർയദ്യഭാവോ യദി വാ ഭാവഃ സ്യാദുഭയഥാപി ഘടാദിവിജ്ഞാന— സ്യ ഭാവഭൂതത്വം അഭ്യുപഗതമേവ. ന തു തന്നിവർത്തയിതും ശക്യതേ. തന്നിവർത്തകന്യായാഭാവാത്

സ്വപ്നത്തിൽ വിജ്ഞാനമൊഴിച്ച് മറെറാന്നുമില്ലെന്നു പറഞ്ഞാലതു ശരിയല്ല. കാരണം അഭാവത്തിൽനിന്നും ഭിന്നമായ ഭാവത്തിൻേറതായ മറെറാരുവസ്തു ഉണ്ടാകാവുന്നതാണ് — സ്വപ്നത്തിൽ ഘടാദിവിജ്ഞാനത്തിന് ഭാവഭൂതത്വമുണ്ടെന്ന് അങ്ങും സമ്മതിച്ചതാണ് . അങ്ങിനെ കരുതി അതിനുവ്യത്യസ്തമായി ഘടാദിയുടെ അഭാവം പറയപ്പെട്ടു. ആ വിജ്ഞാനവിഷയമായ ഘടാദികൾ വഴി — അതിൻെറ ഭാവമോ അഭാവമോ ആയിക്കൊള്ളട്ടെ — രണ്ടായാലും ഘടാദി വിജ്ഞാനത്തിൻെറ ഭാവഭൂതത്വം സ്വീകൃതമായി. അതിനെ നിരാകരിക്കാവു

ഏതേന സർവ്വസ്യ ശൂന്യതാ പ്ര–ത്യുക്താ. പ്രത്യഗാത്മഗ്രാഹ്യതാ ച ആത്മനോ ഽ ഹ മിതി മീമാംസകപക്ഷഃ പ്രത്യുക്തഃ

ന്നതല്ല. അതിനെനിരാകരിക്കത്തക്ക ഒരു യുക്തിയും ഇല്ല. അങ്ങിനെ എല്ലാത്തിന്റെയും ശൂന്യത നിരാകൃതമായി. ആത്മാവിന് ഞാനെന്നനിലക്ക് ആത്മാവിനെത്തന്നെ ഗ്രഹിക്കാൻ കഴിയുമെന്ന മീമാംസാപക്ഷം ഖണ്ഡിക്കപ്പെട്ടു.

യത്തൂക്തം സാലോകോ ഽ ന്യ–ശ്ചാന്യശ്ച ഘടോ ജായത ഇതി തദസത് . ക്ഷണാന്തരേ ഽ പി സ ഏവായം ഘട ഇതി പ്രത്യഭിജ്ഞാ–നാത് . സാദൃശ്യാത് പ്രത്യഭിജ്ഞാ–നം കൃത്തോത്ഥിതകേശനഖാദിഷ്വി–വേതി ചേന്ന. തത്രാപി ക്ഷണി–കത്വസ്യാസിദ്ധത്വാത് , ജാത്യേക–ത്വാച്ച.

പ്രകാശത്തോടുകൂടി വേറെ കുടമുണ്ടാവുന്നു എന്നുപറഞ്ഞാലതു ശരിയല്ല. എന്തെന്നാൽ അടുത്ത ക്ഷണത്തിലും ഇത് ആ കുടമാണ് എന്ന പ്രത്യഭിജ്ഞ ഭവിക്കുന്നു. മുറിച്ചുകളഞ്ഞ മുടിയും നഖവും വീണ്ടും വളരുന്നതിന് തുല്യമാണ് ഈ പ്രത്യഭിജ്ഞ എന്ന് പറഞ്ഞാലതു ശരിയല്ല. കാരണം ഇവിടേയും ക്ഷണികത്വം സിദ്ധമല്ല. മാത്രമല്ല നഖകേശങ്ങൾ ഒരു ജാതിയിൽപെടുന്നതുമാണ് .

കൃത്തേഷു പുനരുത്ഥിതേഷു ച കേശനഖാദിഷു കേശനഖത്വ–ജാതേരേകത്വാത് കേശനഖത്വപ്ര–ത്യയഃ തന്നിമിത്തോ ഽ ഭ്രാന്ത ഏവ. ന ഹി ദൃശ്യമാനലൂനോത്ഥിത–കേശനഖാദിഷു വ്യക്തിനിമിത്തഃ സ ഏവേതി പ്രത്യയോ ഭവതി. കസ്യചിദ്ദീർഘകാലവ്യവഹിതദൃഷ്ടേഷു ച തുല്യപരിമാണേഷു, തത്ക്കാലീന വാലാദിതുല്യാ ഇമേ കേശനഖാദ്യാ ഇതി പ്രത്യയോ ഭവതി, ന തു ത ഏവേതി. ഘടാദിഷു പുനഃ ഭവതി സ ഏവേതി പ്രത്യയഃ. തസ്മാന്ന സമോ ദൃഷ്ടാന്തഃ

മുറിച്ച് വീണ്ടും വളർന്ന കേശനഖാദികൾ കേശത്വവും നഖത്വവുമായ ഒരേ ജാതിയായതിനാൽ അവയിലുള്ള കേശത്വനഖത്വപ്രതീതി ഭ്രാന്തിയല്ല തന്നെ. മുറിച്ചതിനുശേഷം വളർന്നുവന്നതായി കാണപ്പെടുന്ന കേശനഖങ്ങളിൽ വ്യക്തിനിമിത്തമായ അതുതന്നെ എന്ന തോന്നൽ ഉണ്ടാകുന്നില്ല. വളരെകാലത്തിനുശേഷം ഒരാളിൽ അതേ മാററത്തോടുകൂടിയ കേശനഖാദികളെ കണ്ടാൽ ഈ കേശന ഖാദികൾ അന്നത്തെപ്പോലെ തന്നെ ആണെന്ന പ്രതീതിയുണ്ടാകാമെന്നല്ലാതെ ഇവ അവതന്നെയാണെന്നു തോന്നാറില്ല. ഘടാദികളിലാവട്ടെ അതുതന്നെയാണ് എന്ന തോന്നലാണുണ്ടാവുന്നത് . അതിനാൽ ദൃഷ്ടാന്തം തുല്യമല്ല.

പ്രത്യക്ഷേണ ഹി പ്രത്യഭി–ജ്ഞായമാനേ വസ്തുനി തദേവേതി, ന ചാന്യത്വമനുമാതും യുക്തം പ്ര–ത്യക്ഷവിരോധേ ലിംഗസ്യാഭാസ–ത്വോപപത്തേഃ. സാദൃശ്യപ്രത്യ–യാനുപപത്തേശ്ച, ജ്ഞാനസ്യ ക്ഷണികത്വാത് . ഏകസ്യ ഹി വ–സ്തുദർശിനോ വസ്ത്വന്തരദർശനേ സാദൃശ്യപ്രത്യയഃ സ്യാത് . ന തു വസ്തുദർശീ ഏകോ വസ്ത്വന്തര–ദർശനായ ക്ഷണാന്തരമവതിഷ്ഠതേ,

ഏതെങ്കിലും വസ്തുവിനെക്കുറിച്ച് "ഇതതാണ് " എന്ന പ്രത്യഭിജ്ഞയുണ്ടാവുകയാണെങ്കിൽ, അതു മററൊന്നാകാമെന്ന അനുമാനം യുക്തമല്ല. പ്രത്യക്ഷവിരോധം വരുന്നതിനാൽ ലിംഗത്തിന് ആഭാസത്വം വരും. ജ്ഞാനം ക്ഷണികമായതിനാൽ സാദൃശ്യം സംഭാവ്യമാണ് . ഒരു വസ്തു കാണുന്നവന് മററൊരുവസ്തുകണ്ടാൽ സാദൃശ്യമുണ്ടെന്ന പ്രതീതിവരാം. (നിന്റെ ക്ഷണികവാദമനുസരിച്ചുനോക്കുമ്പോൾ) ഒരു വസ്തുവിനെ കാണുന്നവൻ മററൊരു വസ്തു

വിജ്ഞാനസ്യ ക്ഷണികത്വാത് , സകൃത് വസ്തു ദർശനേനൈവ ക്ഷയോപപത്തേഃ. തേനേദം സദൃശമിതി ഹി സാദൃശ്യപ്രത്യയോ ഭവതി. തേനേതി ദൃഷ്ടസ്മരണം ഇദമിതി വർത്തമാനപ്രത്യയഃ. തേനേതി ദൃഷ്ടം സ്മൃത്വാ യാവദിദമിതി വർത്തമാനക്ഷണകാലമവതിഷ്ഠേത. തതഃ ക്ഷണികവാദഹാനിഃ. അഥ തേനേത്യേവോപക്ഷീണഃ സ്മാർത്തഃ പ്രത്യയഃ, ഇദമിതി ചാന്യ ഏവ വാർത്തമാനികഃ പ്രത്യയഃ ക്ഷീയതേ, തതഃ സാദൃശ്യ പ്രത്യയാനുപപത്തിഃ തേനേദം സദൃശമിതി അനേകദർശിന ഏകസ്യാഭാവത് .

വിനെ കാണാൻ അടുത്ത ക്ഷണത്തിൽ നിലനിൽക്കുന്നില്ല. കാരണം വിജ്ഞാനം ക്ഷണികമാകയാൽ ഒരിക്കൽ വസ്തു കാണുന്നതോടുകൂടിക്ഷയംസംഭവിക്കുന്നു. "ഇതതിനുതുല്യമാണ് " എന്നിങ്ങിനെയാണ് സാദൃശ്യ പ്രതീതിഭവിക്കുന്നത് . "അതിന് " എന്നത് മുമ്പുകണ്ടതിനെക്കുറിച്ചുള്ള സ്മരണയാണ് . "ഇത് " എന്നത് വർത്തമാന പ്രതീതിയുമാണ് . "അതിന് " എന്നിങ്ങിനെ കണ്ടതിനെ സ്മരിച്ച് "ഇത് " എന്ന് വർത്തമാനകാലംവരെ സ്മരണനിലനിന്നാൽ ക്ഷണികവാദം പൊലിഞ്ഞുപോകും. ഇനി "അതിന് " എന്ന സ്മൃതി പ്രത്യയം ഇല്ലാതായെന്നും "ഇത് " എന്നത് മററൊരു വർത്തമാന കാലപ്രത്യയമാണെന്നും അത് ക്ഷയിക്കുമെന്നും വന്നാൽ സാദൃശ്യപ്രത്യയം അസംഭാവ്യമാകും . അതിനാൽ ഇതിന് സദൃശമാണ് എന്നിങ്ങിനെ അനേകവസ്തുക്കളെ കാണുന്ന ഏകനായ ഒരാൾ ഉണ്ടാകാവുന്നതല്ല.

വ്യപദേശാനുപപത്തിശ്ച — ദ്രഷ്ടവ്യദർശനേനൈവോപക്ഷയാദ്വിജ്ഞാനസ്യ ഇദം പശ്യാമ്യദോഽദ്രാക്ഷമിതി വ്യപദേശാനുപപത്തിഃ, ദൃഷ്ടവതോ വ്യപദേശക്ഷണാനവസ്ഥാനാത് . അഥാവതിഷ്ഠേത ക്ഷണികവാദഹാനിഃ. അഥാദൃഷ്ടവതോ വ്യപദേശഃ സാദൃശ്യപ്രത്യയശ്ച, തദാനീം ജാത്യന്ധസ്യേവ രൂപവിശേഷവ്യപദേശഃ തത്സാദൃശ്യപ്രത്യയശ്ച സർവ്വമന്ധപരമ്പരേതി പ്രസജ്യേത സർവ്വജ്ഞശാസ്ത്രപ്രണയനാദി. ന ചൈതദിഷ്യതേ. അകൃതാഭ്യാഗമകൃതവിപ്രണാശദോഷൗ തു പ്രസിദ്ധതരൗ ക്ഷണവാദേ.

(വിജ്ഞാനം ക്ഷണികമാണെങ്കിൽ) ഒരു വ്യവഹാരത്തിനും സിദ്ധിയുണ്ടാവാൻ വയ്യ. കാരണം ദ്രഷ്ടവ്യദർശനം കൊണ്ടു തന്നെ വിജ്ഞാനത്തിന് ക്ഷയം ഭവിക്കും. "ഞാനിതുകാണുന്നു, ഞാനിതുകണ്ടു" എന്നിങ്ങിനെയുള്ള വ്യവഹാരങ്ങളൊന്നും ഉണ്ടാവാൻ വയ്യ. കാരണം ദ്രഷ്ടാവ് അതു പറയാനുള്ള സമയം വരെ സ്ഥിതിചെയ്യുന്നില്ല. സ്ഥിതിചെയ്താൽ ക്ഷണികവാദത്തിന് ഹാനിവരും . ഇനികാണാത്തവനാണ് പറയുന്നതെങ്കിൽ, അവനാണ് സാദൃശ്യപ്രത്യയമെങ്കിൽ അത് ജാത്യന്ധൻ രൂപവിശേഷത്തെക്കുറിച്ചു പറയുന്നതുപോലെയും അവന് സാദൃശ്യപ്രത്യയമുണ്ടാകുന്നതുപോലെയുമാകും. സർവ്വജ്ഞൻെറ ശാസ്ത്രവാദങ്ങളെല്ലാം അപ്പോൾ അന്ധപരമ്പരയായിത്തീരും. ഇത് ഇഷ്ടമല്ലല്ലോ. ചെയ്യാത്തതിൻെറ പ്രാപ്തിയും ചെയ്തതിൻെറ നാശവും ആകുന്ന രണ്ടു ദോഷങ്ങളും ക്ഷണികവാദത്തിൽ ഉണ്ടെന്ന് പ്രസിദ്ധമാണ് .

ദൃഷ്ടവ്യപദേശഹേതുഃ പൂർവ്വോത്തരസഹിത ഏക ഏവ ഹി

കണ്ടതിനെക്കുറിച്ചുള്ള അറിവിനു കാരണം പൂർവ്വോത്തരസംഭവങ്ങൾ ചേ

ശൃംഖലാവത് . പ്രത്യയോ ജായത ഇതി ചേത് , "തേനേദം സദൃശം" ഇതി ച. ന. വർത്തമാനാതീതയോഃ ഭിന്ന— കാലത്വാത് . തത്ര വർത്ത— മാന പ്രത്യയ ഏകഃ ശൃംഖലാവയ— വസ്ഥാനീയഃ അതീതൾച്ചാപരഃ, തൗ പ്രത്യയൗ ഭിന്നകാലൗ. തദുഭയ— പ്രത്യയവിഷയസ്പൃക് ചേത് ശൃംഖലാപ്രത്യയഃ തതഃ ക്ഷണ— ദ്വയവ്യാപിത്വാദേകസ്യ വിജ്ഞാന— സ്യ പുനഃ ക്ഷണവാദഹാനിഃ. മമത— വതാദിവിശേഷാനുപപത്തേൾച സർവ്വസംവ്യവഹാരലോപ പ്രസം— ഗഃ.

ൻ്റ് ഒരു ചങ്ങലപോലെ ഒറ്റ പ്രതീതിയു ണ്ടാവുന്നതാണ് . അപ്പോൾ "ഇതതുപോ ലെയാണ് " എന്ന പ്രതീതിയുണ്ടാവുമെ ന്നു പറഞ്ഞാലതു ശരിയല്ല. കാരണം ഭൂതവും വർത്തമാനവും രണ്ടുകാലങ്ങളെ കുറിക്കുന്നു. അതിൽ വർത്തമാനകാല പ്രതീതി ചങ്ങലയുടെ ഒരു കണ്ണിയാണ് , ഭൂതം മറ്റൊന്നും. ആ പ്രതീതികൾ വ്യ ത്യസ്തകാലങ്ങളെ കുറിക്കുന്നു. ആ രണ്ടുവിഷയങ്ങളേയും സ്പർശിക്കുന്ന താണ് ചങ്ങലയുടെ പ്രതീതി എങ്കിൽ വിജ്ഞാനം രണ്ടുക്ഷണത്തിലും വ്യാപി ച്ചിരിക്കുന്നു എന്നതിനാൽ ക്ഷണികവാദ ത്തിന് ഹാനി ഭവിക്കും. അതുപോലെ എൻ്റെ നിൻ്റെ മുതലായഭേദങ്ങളില്ലാതാ വുന്നതിനാൽ എല്ലാ വ്യവഹാരങ്ങൾക്കും ലോപം സംഭവിക്കുമെന്ന് പറയേണ്ടി വരും.

സർവ്വസ്യ ച സ്വസംവേ— ദ്യവിജ്ഞാനമാത്രത്വേ, വിജ്ഞാ— നസ്യ ച സ്വച്ഛാവബോധാവ— ഭാസമാത്രസ്വാഭാവ്യാഭ്യുപഗമാത് , തദ്ദർശിതൾചാന്യസ്യാഭാവേ, അനി— ത്യദുഃഖശൂന്യാനാത്മത്വാദ്യനേക— കൽപ്പനാനുപപത്തിഃ. ന ച ദാഡി— മാദേരിവ വിരുദ്ധാനേകാംശവത്വം വിജ്ഞാനസ്യ, സ്വച്ഛാവഭാസ— സ്വാഭാവ്യാദ്വിജ്ഞാനസ്യ. അനി— ത്യദുഃഖാദീനാം വിജ്ഞാനാംശത്വേ ച സതി അനുഭൂയമാനത്വാത് വ്യ— തിരിക്തവിഷയത്വപ്രസംഗഃ.

എല്ലാം സ്വസംവേദ്യവിജ്ഞാന മാത്രമായിക്കേ, വിജ്ഞാനത്തിന് സ്വ ച്ഛജ്ഞാനം സ്വാഭാവികമായി പ്രകാശ മാത്രമായിരിക്കുകയും അതിനെ കാണു ന്ന മറ്റൊന്നില്ലാതിരിക്കുകയും ചെയ്താ ൽ, അതിന് ദുഃഖത്വം, അനിത്യത്വം, ശൂന്യ ത്വം മുതലായപലേകൽപ്പനകളും ഉണ്ടാ കാവുന്നതല്ല. മാതളനാരങ്ങ മുതലായവ യെപ്പോലെ വിജ്ഞാനത്തിന് പലേ വി രുദ്ധാംശങ്ങളോടും ചേർച്ചയില്ല. കാരണം വിജ്ഞാനം സ്വാഭാവികമായും സ്വച്ഛ പ്രകാശമായതാണ് . അനിത്യത്വം, ദുഃഖം മുതലായവ വിജ്ഞാനാംശങ്ങളാണെന്നു കരുതിയാൽ അനുഭൂതി പ്രതീതികാരണം വ്യത്യസ്തമായ വിഷയത്വമുണ്ടെന്നു പറയേണ്ടിവരും.

അഥ അനിത്യദുഃഖാദ്യാ— ത്മൈകത്വമേവ വിജ്ഞാനസ്യ, തദാ തദ്വിയോഗാദ്വിശുദ്ധികൽപ്പനാനുപ— പത്തിഃ. സംയോഗിമലവിയോഗാദ്ധി വിശുദ്ധിർഭവതി, യഥാ ആദർശ പ്രഭൃതീനാം. ന തു സ്വാഭാവികേന ധർമ്മേണ കസ്യചിദ്വിയോഗോ ദൃ— ഷ്ടഃ. ന ഹ്യഗ്നേഃ സ്വാഭാവികേന പ്രകാശേന ഔഷ്ണ്യേന വാ വി— യോഗോ ദൃഷ്ടഃ യദപി പുഷ്പ—

അനിത്യദുഃഖാദികൾ വിജ്ഞാന രൂപത്തോടു ചേർന്ന് ഒന്നായിരിക്കുക യാണെങ്കിൽ അവയില്ലാതായാൽ വിശു ദ്ധിയുണ്ടാവുമെന്ന കൽപ്പന സംഭാവ്യമല്ല. എന്തെന്നാൽ വിശുദ്ധി എന്നത് ഒന്നിനോ ടു ചേർന്നുള്ള മാലിന്യത്തെ നീക്കുകയാ ണ് — കണ്ണാടിയിലും മററുമുള്ള ചളിനീക്കു ന്നതുപോലെ. എന്നാൽ ഒന്നിൻ്റെ സ്വ ഭാവമായ ധർമ്മം വിട്ടുമാറുന്നത് എവിടെ യും കാണുകയില്ല. അഗ്നിയുടെ സ്വഭാവ മായ പ്രകാശം, ഉഷ്ണം എന്നിവ അതി

ഗുണാനാം രക്തത്വാദീനാം ദ്രവ്യാ—ന്ത—രയോഗേന വിയോജനം ദൃശ്യ—തേ, തത്രാപി സംയോഗപൂർവ്വത്വ—മനുമീയതേ. ബീജഭാവനയാ പു—ഷ്പഫലാദീനാം ഗുണാന്തരോ—ത്പത്തി ദർശനാത് . അതോ വിജ്ഞാനസ്യ വിശുദ്ധികൽപ്പനാ—നുപപത്തിഃ.

നെ വിട്ടുമാറുകയില്ല. പുഷ്പ ഗുണങ്ങളായ ചുകപ്പ് മുതലായത് മററുദ്രവ്യങ്ങളുടെ ചേർച്ചയിൽ ഇല്ലാതാവുന്നത് കാണാറുണ്ടെങ്കിൽ അവിടേയും മുമ്പുവന്നു ചേർന്ന ഗുണമാണ് അതെന്ന് അനുമാനിക്കണം. കാരണം ബീജസംസ്കാരംവഴി പുഷ്പം, ഫലം എന്നിവയിൽ മററു ഗുണങ്ങൾ വന്നുചേരാറുണ്ട് . അതിനാൽ അനിത്യദുഃഖാദികൾ വിജ്ഞാനസ്വരൂപമാണെന്നനിഗമനം വിജ്ഞാനം വിശുദ്ധമാണെന്ന കൽപ്പനയെ ഇല്ലാതാക്കും.

വിഷയവിഷയ്യാഭാസത്വം ച യന്മലം പരികൽപ്പ്യതേ വിജ്ഞാന—സ്യ, തദപ്യന്യസംസർഗ്ഗാഭാവാ—ദനുപപന്നം. ന ഹ്യവിദ്യമാനേന വിദ്യമാനസ്യ സംസർഗ്ഗഃ സ്യാത് . അസതി ചാന്യസംസർഗ്ഗേ യോ ധ—ർമ്മോ യസ്യ ദൃഷ്ടഃ സ തത്സ്വഭാ—വത്വാന്ന തേന വിയോഗമർഹതി. യഥാ | ഗ്നേരൗഷ്ണ്യം സവിതുർവ്വാ പ്രഭാ. തസ്മാദനിത്യസംസർഗ്ഗേണ മലിനത്വം തദ്വിശുദ്ധിൾച വിജ്ഞാ—നസ്യേത്യീയം കൽപ്പനാ അന്ധപര—മ്പരൈവ പ്രമാണശൂന്യേത്യവ—ഗമ്യതേ.

വിഷയവിഷയീരൂപത്തിൽ പ്രകാശിക്കുന്നതാണ് വിജ്ഞാനത്തിന്റെ മാലിന്യം എന്നാണെങ്കിൽ അതു ശരിയല്ല. കാരണം അപ്പോൾ മറെറാന്നുമായി സംസർഗ്ഗമില്ലാത്തതിനാൽ മാലിന്യമുണ്ടാകുന്നില്ല. ഇല്ലാത്തതിനോട് ഉള്ളതിന് സംസർഗ്ഗമുണ്ടാകാവുന്നതല്ല. അന്യസംസർഗ്ഗമില്ലാതിരിക്കേ ഏതു ധർമ്മമാണോ കാണപ്പെടുന്നത് അത് അതിന്റെ സ്വഭാവമായതിനാൽ അതുമായി വേർപാട് സാധ്യമല്ല. അഗ്നിയുടെ ചൂടും സൂര്യന്റെ പ്രകാശവും അവയെ വിട്ടുമാറാത്തതുപോലെ. അതിനാൽ അനിത്യവസ്തുവുമായി സംസർഗ്ഗവും അതുവഴി മാലിന്യവും അതിൽനിന്നുള്ള വേർപാടും വിജ്ഞാനത്തിനുണ്ട് എന്ന കൽപ്പന ഒരന്ധ പരമ്പരമാത്രമാണ് . അതിനൊരു പ്രമാണവുമില്ല.

യദപി തസ്യ വിജ്ഞാനസ്യ നിർവ്വാണം പുരുഷാർത്ഥം കൽപ—യന്തി, തത്രാപി ഫലാശ്രയാനുപ—പത്തിഃ കണ്ടകവിദ്ധസ്യ ഹി ക—ണ്ടകവേധജനിത ദുഃഖനിവൃത്തിഃ ഫലം. നതു കണ്ടകവിദ്ധമരണേ തദ്ദുഃഖനിവൃത്തിഫലസ്യാശ്രായ ഉപപദ്യതേ. തദ്വത്സർവ്വനിർവ്വാണേ, അസതിച ഫലാശ്രയേ, പുരുഷാ—ർത്ഥകൽപനാ വ്യർത്ഥൈവ.യസ്യ ഹി പുരുഷശബ്ദവാച്യസ്യ സത്വ—സ്യ ആത്മനോ വിജ്ഞാനസ്യ ചാർത്ഥഃ പരികൽപ്യതേ, തസ്യ പുനഃ പുരുഷസ്യനിർവ്വാണേ കസ്യാ ർത്ഥഃ പുരുഷാർത്ഥ ഇതി സ്യാത് .

ആ വിജ്ഞാനത്തിന് നിർവ്വാണമാണ് പുരുഷാർത്ഥമെന്ന് കൽപ്പിക്കുന്നെങ്കിൽ അപ്പോഴും ഫലാശ്രയം വരാവുന്നതല്ല. മുള്ളുകുത്തിയവന് മുള്ളുകൊണ്ടുണ്ടായ ദുഃഖം ഇല്ലാതാവലാണല്ലോ ഫലം. മുള്ളുകൊണ്ടവൻ മരിച്ചാൽ അതിൽനിന്നുള്ള ദുഃഖനിവൃത്തിയെ ആശ്രയിക്കുന്നത് നിരർത്ഥകമാണ് . അതുപോലെ എല്ലാത്തിൽനിന്നും നിവൃത്തമായാൽ ഒരു ഫലാശ്രയവും ഇല്ലാതാകുന്നതിനാൽ പുരുഷാർത്ഥകൽപ്പനവ്യർത്ഥമാകും. എന്തെന്നാൽ പുരുഷാർത്ഥശബ്ദവാച്യനായ ജീവന് ആത്മാവെന്നും വിജ്ഞാനമെന്നും അർത്ഥം കൽപ്പിക്കപ്പെടുന്നു. ആ പുരുഷന് നിർവ്വാണം സംഭവിച്ചിരിക്കേ വീണ്ടും എന്തർത്ഥത്തിലാണ് പുരുഷാർത്ഥമെന്നു പറയപ്പെടുന്നത് .

യസ്യ പുനരസ്ത്യനേകാർത്ഥ ദർശീ വിജ്ഞാനവ്യതിരിക്ത ആത്മാ, തസ്യ ദൃഷ്ടസ്മരണ ദുഃഖസം- യോഗവിയോഗാദിസർവ്വമേവോ- പപന്നം, അന്യസംയോഗനിമിത്തം കാലുഷ്യം തദ്വിയോഗനിമിത്താ ച വിശുദ്ധിരിതി. ശൂന്യവാദപക്ഷസ്തു സർവ്വപ്രമാണവിപ്രതിഷിദ്ധ ഇതി തന്നിരാകരണായ ന ആദരഃ ക്രിയതേ.

ആരുടെ മതപ്രകാരം അനേകാർത്ഥങ്ങളെ ദർശിക്കുന്ന വിജ്ഞാനവ്യതിരിക്തനാണോ ആത്മാവ് അയാളുടെ സിദ്ധാന്തപ്രകാരം ദുഃഖത്തോടുള്ള സംയോഗം വിയോഗം എന്നിവയെല്ലാം സംഭാവ്യമാണ് . അന്യസംയോഗംനിമിത്തം കാലുഷ്യവും അതിൽനിന്നുള്ള വിയോഗം വിശുദ്ധിയുമാണ് . ശൂന്യവാദികളുടെ പക്ഷമാകട്ടെ എല്ലാ പ്രമാണങ്ങൾക്കും എതിരാണ് . അതിനാലതിനെ നിരസിക്കാൻ ഉദ്യമിക്കുന്നില്ല.

---

യഥൈവേ ഹൈകസ്മിൻ ദേഹേ സ്വപ്നോ ഭൂത്വാ മൃത്യോ രൂപാണി കാര്യകരണാന്യതിക്രമ്യ സ്വപ്നേ സ്വ ആത്മജ്യോതിഷ്യാ- സ്തേ, ഏവം —

എപ്രകാരം ഒരുദേഹത്തിൽ സ്വപ്നമായിത്തീർന്ന് ആത്മാവു് മൃത്യുരൂപത്തിലുള്ള ദേഹങ്ങളെഅതിക്രമിച്ച് സ്വന്തം ആത്മജ്യോതി : സ്വരൂപത്തോടുകൂടി സ്വപ്നത്തിൽ സ്ഥിതിചെയ്യുന്നുവോ അപ്രകാരം—

**മന്ത്രഃ 8 —** സ വാ അയം പുരുഷോ ജായമാനഃ ശരീര- മഭിസമ്പദ്യമാനഃ പാപ്മഭിഃ സംസൃജ്യതേ സ ഉത്ക്രാ- മന്മ്രിയമാണഃ പാപ്മനോ വിജഹാതി.

**മന്ത്രാർത്ഥം 8 —** ആ ഈ പുരുഷൻ ജനിക്കുമ്പോൾ ശരീരത്തെ ആത്മഭാവത്തിൽ പ്രാപിച്ചിട്ട് പാപത്തോട് (ദേഹേന്ദ്രിയങ്ങളോട് ) കൂടിച്ചേരുന്നു. അതുപോലെ മരണ സമയത്ത് ശരീരം വിട്ടുപോകുമ്പോൾ പാപത്തെ ത്യജിക്കുന്നു.

**ഭാഷ്യം 8 —** സ വൈ പ്രകൃതഃ പുരുഷോ ഽയം ജായമാനഃ — കഥം ജായമാനഃ ? ഇത്യുച്യതേ — ശരീരം ദേഹേന്ദ്രിയസംഘാതമഭിസമ്പദ്യമാനഃ, ശരീരേ ആത്മഭാവമാപദ്യമാന ഇത്യർത്ഥഃ, പാപ്മഭിഃ പാപ്മസമ- വായിഭിഃ ധർമ്മാധർമ്മാശ്രയൈഃ കാര്യകരണൈരിത്യർത്ഥഃ, സംസൃ- ജ്യതേ സംയുജ്യതേ. സ ഏവ ഉത്- ക്രാമച്ഛരീരാന്തരമൂർദ്ധ്വം ക്രാമൻ ഗച്ഛന്മ്രിയമാണ ഇത്യേതസ്യ വ്യാ- ഖ്യാനമുത് ക്രാമന്നിതി. താനേവ സംശ്ലിഷ്ടാൻ പാപ്മരൂപാൻ കാര്യ-

പ്രകൃതത്തിലുള്ള ഈ പുരുഷൻ ജനിക്കുമ്പോൾ — എങ്ങിനെ ജനിക്കുമ്പോൾ? എന്നുപറയുന്നു — ശരീരത്തെ, ദേഹേന്ദ്രിയസംഘാതത്തെ സമ്പാദിക്കുമ്പോൾ, ശരീരത്തിൽ ഞാനെന്നഭാവം കൈവരിക്കുമ്പോളെന്നർത്ഥം, പാപങ്ങളോട് , പാപങ്ങളുടെ സമവായികാരണമായ ധർമ്മാധർമ്മങ്ങൾക്കാശ്രയഭൂതമായ ദേഹേന്ദ്രിയങ്ങളോടെന്നർത്ഥം, നല്ലപോലെ കൂടിച്ചേരുന്നു. അതുതന്നെ മേൽപ്പോട്ടുയരുമ്പോൾ, മറെറാരു ശരീരപ്രാപ്തിക്കായി പോകുമ്പോൾ — ഉൽക്രാമൻ എന്നാൽ മരിക്കുമ്പോൾ — കൂടിച്ചേർന്നിരിക്കുന്നതായി ശരീരേന്ദ്രിയ ലക്ഷണത്തോടു

കരണലക്ഷണാൻ വിജഹാതി തൈർവിയുജ്യതേ താൻ പരിത്യജതി.

കൂടിയ പാപരൂപങ്ങളെ വെടിയുന്നു. അവയുമായി വേർപിരിയുന്നു. അവയെ ഉപേക്ഷിക്കുന്നു.

യഥാ ऽയം സ്വപ്നജാഗ്രദ് — വൃത്ത്യോർവർത്തമാനേ ഏവൈ — കസ്മിൻ ദേഹേ പാപ്മരൂപ കാര്യ — കരണോപാദാനപരിത്യാഗാഭ്യാമ — നവരതം സഞ്ചരതി ധിയാ സമാനഃ സൻ, തഥാ സോ ऽയം പുരുഷഃ ഉഭാവിഹലോകപരലോകൗ ജന്മ — മരണാഭ്യാം കാര്യകരണോപാദാന — പരിത്യാഗൗ അനവരതം പ്രതിപദ്യ — മാനഃ ആ സംസാരമോക്ഷാത് സ — ഞ്ചരതി. തസ്മാത്സിദ്ധമസ്യ ആത്മ — ജ്യോതിഷോ ऽന്യത്വം കാര്യകരണ — രൂപേഭ്യഃ പാപ്മഭ്യഃ, സംയോഗ — വിയോഗാഭ്യാം. ന ഹി തദ്ധർമ്മത്വേ സതി തൈരേവ സംയോഗോ വി — യോഗോ വാ യുക്തഃ .

എപ്രകാരം ഈ ജീവൻ ഒരേവർത്തമാനശരീരത്തിൽത്തന്നെ ബുദ്ധിയോടു തുല്യതകൈവരിച്ച് സ്വപ്നം, ജാഗ്രത്ത് എന്നീ രണ്ടു വൃത്തികളിലായി പാപരൂപമായദേഹേന്ദ്രിയങ്ങളെ സ്വീകരിക്കുകയും ത്യജിക്കുകയും ചെയ്ത് നിരന്തരം സഞ്ചരിച്ചുകൊണ്ടിരിക്കുന്നുവോ അപ്രകാരം ഈ പുരുഷൻ ജനനമരണങ്ങൾ വഴി ദേഹേന്ദ്രിയങ്ങളെ നിരന്തരം സ്വീകരിച്ചും വെടിഞ്ഞും ഇഹലോകം, പരലോകം ഈ രണ്ടിലും ഈ സംസാരത്തിൽനിന്നും മുക്തനാവുന്നതുവരെ സഞ്ചരിച്ചുകൊണ്ടേയിരിക്കുന്നു. അപ്പോൾ സംയോഗവിയോഗങ്ങളുണ്ടാവുന്നതിനാൽ ആത്മജ്യോതിസ്സിന് ശരീരേന്ദ്രിയരൂപമായ പാപങ്ങളോട് അന്യത്വമുണ്ടെന്നത് സിദ്ധമായി. അതിന്റെ ധർമ്മമല്ലാതിരിക്കെ അതിനോടു സംയോഗമോ വിയോഗമോ ഭവിക്കുന്നത് യുക്തംതന്നെ.

---

നനു ന സ്തോ ऽസ്യോഭൗ ലോകൗ യൗ ജന്മമരണാഭ്യാമനു — ക്രമേണ സഞ്ചരതി സ്വപ്നജാഗരി — തേ ഇവ. സ്വപ്നജാഗരിതേ തു പ്ര — ത്യക്ഷമവഗമ്യതേ ന ത്വിഹലോക — പരലോകൗ കേനചിത് പ്രമാണേന. തസ്മാദേതേ ഏവ സ്വപ്നജാഗരി — തേ ഇഹലോകപരലോകാവിതി. ഉച്യതേ —

എന്നാൽ സ്വപ്നവും ജാഗ്രത്തും പോലെ ഈ പുരുഷൻ ജനനമരണങ്ങൾ വഴി യാതൊരു ലോകങ്ങളിൽ സഞ്ചരിക്കുന്നു എന്ന് കരുതപ്പെടുന്നുവോ അങ്ങനെയുള്ള ലോകങ്ങൾ അവനില്ല. സ്വപ്നജാഗ്രത്തുക്കൾ പ്രത്യക്ഷമായി അറിയ — പ്പെടുന്നവയാണ് . എന്നാൽ ഇഹപരലോകങ്ങൾ ഒരു പ്രമാണം വഴിയും അറിയപ്പെടാവുന്നതല്ല. അതിനെ ഈ സ്വപ്നജാഗ്രത്തുക്കൾ തന്നെയാണ് ഇഹപരലോകങ്ങളെന്നു പറയുന്നു —

**മന്ത്രഃ 9 —** തസ്യ വാ ഏതസ്യ പുരുഷസ്യ ദ്വേ ഏവ സ്ഥാനേ ഭവത ഇദം ച പരലോകസ്ഥാനം ച സന്ധ്യം തൃതീയം സ്വപ്നസ്ഥാനം തസ്മിൻ സന്ധ്യേ സ്ഥാനേ തിഷ്ഠന്നേതേ ഉഭേ സ്ഥാനേ പശ്യതീദം ച പരലോക — സ്ഥാനം ച. അഥ യഥാക്രമോ ऽയം പരലോകസ്ഥാനേ ഭവതി തമാക്രമമാക്രമ്യോ ऽ ഭയാൻ പാപ്മന ആനന്ദാംശ്ച പശ്യതി സ യത്ര പ്രസ്വപിതസ്യ ലോകസ്യ സർവ്വാവതോ

മാത്രാമപാദായ സ്വയം വിഹത്യ സ്വയം നിർമ്മായസ്വേന ഭാസാ സ്വേന ജ്യോതിഷാ പ്രസ്വപിത്യത്രായം പുരുഷഃ സ്വയം ജ്യോതിർഭവതി.

**മന്ത്രാർത്ഥം 9 —** ആ ഈ പുരുഷന് രണ്ടുസ്ഥാനം തന്നെയാണുള്ളത് . ഈ ലോകവും പരലോകസ്ഥാനവും. മൂന്നാമത്തേതായ സ്വപ്നസ്ഥാനം സന്ധ്യസ്ഥാനമാണ് . ആ സന്ധ്യസ്ഥാനത്തിരുന്ന് ഈ ലോകത്തേയും പരലോകസ്ഥാനത്തേയും ഇതിനെ രണ്ടിനെയും കാണുന്നു. പരലോകസ്ഥാനത്തിനുവേണ്ടി ഏതുസാധനകളെക്കൊണ്ട് ഈ പുരുഷൻ സമ്പന്നനാണോ ആ സാധനകളെ ആശ്രയിച്ച് പാപത്തേയും ആനന്ദത്തേയും ഈ രണ്ടിനേയും കാണുന്നു. എപ്പോളിവൻ ഉറങ്ങുന്നുവോ അപ്പോൾ ലോകത്തിൻെറ സർവ്വാവാനായി മാത്രയെ സ്വീകരിച്ച് തന്നത്താൻ ഈ സ്ഥൂലശരീരത്തെ ഉപേക്ഷിച്ച് വാസനാശരീരത്തേയും വെടിഞ്ഞ് സ്വന്തം ഭാസ്സുകൊണ്ട് അഥവാ ജ്യോതിസ്വരൂപത്തോടുകൂടി ശയിക്കുന്നു. ഈ അവസ്ഥയിൽ ഈ പുരുഷൻ സ്വയം ജ്യോതിസ്വരൂപനായിത്തീരുന്നു.

**ഭാഷ്യം —** തസ്യൈതസ്യ പുരുഷസ്യ വൈ ദ്വേ ഏവ സ്ഥാനേ ഭവതഃ, ന തൃതീയം ചതുർത്ഥം വാ. കേ തേ? ഇദം ച യത് പ്രതിപന്നം വർത്തമാനം ജന്മ ശരീരേന്ദ്രിയ വിഷയവേദനാ–വിശിഷ്ടം സ്ഥാനം പ്രത്യക്ഷതോ ഽ നുഭൂയമാനം. പരലോക ഏവ സ്ഥാനം പരലോകസ്ഥാനം. തച്ച ശരീരാദിവിയോഗോത്തരകാലാനു–ഭാവ്യം.

ആ ഈ പുരുഷന് രണ്ടുസ്ഥാനങ്ങൾ മാത്രമാണ് ഉള്ളത് . മൂന്നാമതോ നാലാമതോ ഒന്നില്ല. അവ ഏതാണ് ? ഇപ്പോളുള്ളതായ ഈ വർത്തമാനജന്മം ഏതാണോ അതായത് ശരീരം, ഇന്ദ്രിയങ്ങൾ, വിഷയം, വേദന എന്നിവയോടു ചേർന്ന് പ്രത്യക്ഷത്തിൽ അനുഭവപ്പെടുന്ന സ്ഥാനം ഏതോ അത് . പരലോകമാകുന്ന സ്ഥാനം പരലോകസ്ഥാനം അതായത് ശരീരാദികളെ ഉപേക്ഷിച്ചതിനുശേഷം അനുഭവത്തിൽ വരുന്ന സ്ഥാനം.

നനു സ്വപ്നോ ഽ പി പര–ലോകഃ തഥാ ച സതി ദ്വേ ഏവേ–ത്യവധാരണമയുക്തം.

**പൂ. പ. —** സ്വപ്നവും പരലോകമാണല്ലോ. അപ്പോൾ രണ്ടേയുള്ളു എന്നു തീർച്ചപ്പെടുത്തുന്നത് ശരിയല്ല.

ന. കഥം തർഹി? സന്ധ്യം തത് . ഇഹലോകപരലോകയോര്യഃ സന്ധിസ്തസ്മിൻ ഭവം സന്ധ്യം യത്തൃതീയം തത്സ്വപ്നസ്ഥാനം. തേന സ്ഥാനദ്വിത്വാവധാരണം. നഹി ഗ്രാമയോഃ സന്ധിസ്താവേവ

**സിദ്ധാന്തി —** അങ്ങിനെയല്ല. പിന്നെ എങ്ങിനെയാണ് . അത് സന്ധ്യമാണ് . ഇഹലോകപരലോകങ്ങൾക്കിടക്ക് ഭവിക്കുന്നതിനാൽ അത് സന്ധ്യമാണ് . മൂന്നാമത്തേത് സ്വപ്നസ്ഥാനമാണ് . അതാണ് സ്ഥാനങ്ങൾ രണ്ടെന്ന് നിശ്ചയിക്കപ്പെ

ഗ്രാമാവപേക്ഷ്യ തൃതീയത്വപരി-ഗണനമർഹതി.

ട്ടത് . ഗ്രാമങ്ങൾക്കിടക്കുളള സന്ധി ആ ഗ്രാമങ്ങളെ അപേക്ഷിച്ച് മൂന്നാമതെന്ന പരിഗണന അർഹിക്കുന്നില്ല.

കഥം പുനസ്തസ്യ പരലോ-കസ്ഥാനസ്യാസ്തിത്വമവഗമ്യതേ? യദപേക്ഷ്യ സ്വപ്നസ്ഥാനം സ-ന്ധ്യം ഭവേത് ? യതസ്തസ്മിൻ സ-ന്ധ്യേ സ്വപ്നസ്ഥാനേ തിഷ്ഠൻ ഭവൻ വർത്തമാനഃ ഏതേ ഉഭേ സ്ഥാ-നേ പശ്യതി, കേ തേ ഉഭേ? ഇദം ച പരലോകസ്ഥാനം ച. തസ്മാത്സ് തഃ സ്വപ്നജാഗരിതവ്യതിരേകേണോഭൗ ലോകൗ, യൗ ധിയാ സമാനഃ സന്ന-നുസഞ്ചരതി ജന്മമരണസന്താന പ്ര-ബന്ധേന.

എങ്ങിനെയാണ് പിന്നെ പരലോകസ്ഥാനത്തിന് അസ്തിത്വമുണ്ടെന്നു വരുന്നത് ? എന്തിനെ അടിസ്ഥാനക്കിയാണ് സ്വപ്നസ്ഥാനം സന്ധ്യമാകുന്നത് ? യാതൊരു സന്ധ്യത്തിലിരുന്നാൽ അഥവാ വർത്തിച്ചാൽ പുരുഷൻ ഈ രണ്ടുസ്ഥാനങ്ങളേയും ദർശിക്കുന്നു, ആ രണ്ടേതാണ് ? ഇഹലോകവും പരലോകസ്ഥാനവും. അതിനാൽ സ്വപ്നജാഗ്രത്തുക്കളിൽനിന്നും വ്യത്യസ്തമായതാണ് ആ ലോകങ്ങൾ. അവയിലിരുന്ന് ബുദ്ധിയോടു ചേർന്ന് പുരുഷൻ ജന്മമരണപരമ്പരാ ക്രമത്തിൽ നിരന്തരം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

**സ്വപ്നസ്ഥപുരുഷസ്യ ഉഭയ-സ്ഥാനാവലോകന പ്രകാരഃ—**

**സ്വപ്നസ്ഥപുരുഷൻ രണ്ടുസ്ഥാനങ്ങളേയും കാണുന്നവിധം:—**

കഥം പുനഃ സ്വപ്നേ സ്ഥിതഃ സന്നുഭൗ ലോകൗ പശ്യതി, കിമാ-ശ്രയഃ, കേന വിധിനാ ഇത്യുച്യതേ — അഥ കഥം പശ്യതീതി ശൃണു. യഥാക്രമ ആക്രാമത്യനേനേതി ആക്രമഃ ആശ്രയോ ∫ വഷ്ടംഭ ഇ-ത്യർത്ഥഃ. യാദൃശ ആക്രമോ ∫ സ്യ സോ ∫ യം യഥാക്രമഃ. അയം പുരുഷഃ പരലോകസ്ഥാനേ പ്രതിപത്തവ്യേ നിമിത്തേ, യഥാക്രമോ ഭവതി യാദൃശേന പരലോകപ്രതിപത്തി സാധനേന വിദ്യാകർമ്മപൂർവ്വ പ്ര-ജ്ഞാലക്ഷണേന യുക്തോ ഭവതീ-ത്യർത്ഥഃ. തമാക്രമം പരലോക-സ്ഥാനായോന്മുഖീഭൂതം പ്രാപ്-താംകുരീഭാവമിവ തമാക്രമമാക്ര-മ്യാവഷ്ടഭ്യാശ്രിത ഉഭയാൻ പശ്യതി. ബഹുവചനം ധർമ്മാധർമ്മഫലാ-നേകത്വാത് ഉഭയാനുഭയപ്രകാരാ-നിത്യർത്ഥഃ.

പിന്നീടെങ്ങിനെയാണ് പുരുഷൻ സ്വപ്നത്തിലിരുന്ന് , എന്തിനെ ആശ്രയിച്ച് , ഏതുവിധിപ്രകാരം ആണ് രണ്ടു ലോകങ്ങളേയും കാണുന്നത് എന്നുപറയുന്നു — എങ്ങിനെ കാണുന്നു എന്നു കേൾക്കൂ. യഥാക്രമം ഇതിനാൽ ആക്രമിക്കപ്പെടുന്നതാണ് ആക്രമം, ആശ്രയം, ആധാരം എന്നർത്ഥം. ഈ ജീവന്റെ ആക്രമമെങ്ങിനെയാണോ അതനുസരിച്ച് യഥാക്രമമെന്നു പറഞ്ഞിരിക്കുന്നു. ഈ പുരുഷൻ തനിക്കു പ്രാപിക്കാൻ യോഗ്യമായ പരലോകസ്ഥാനരൂപത്തോടു കൂടിയ കാരണത്തിൽ എപ്രകാരം ആക്രമിക്കുന്നവനായിരിക്കുന്നു — അതായത് വിദ്യ, കർമ്മം, പൂർവ്വപ്രജ്ഞ എന്നീ ലക്ഷണങ്ങളോടുകൂടിയവനായിട്ടെന്നർത്ഥം — അപ്രകാരമുള്ള ആക്രമത്തെ, അങ്കുരഭാവത്തെ പ്രാപിച്ച ബീജംപോലെ പരലോകസ്ഥാനം പ്രതി ഉന്മുഖനായിട്ടുള്ള ആക്രമത്തെ, ആക്രമിച്ച് അതിന്റെ ആധാരമായിരുന്ന് രണ്ടുലോകങ്ങളേയും വീക്ഷിക്കുന്നു. "ഉഭയാൻ" എന്നതിലെ ബഹുവചനം ധർമ്മാധർമ്മങ്ങളുടെ ഫലത്തിന്റെ അനേകതകാരണമാണ് . ഉഭയാനെന്നതിന് രണ്ടു പ്രകാരമെന്നർത്ഥം.

കാംസ്താൻ ? പാപ്മനഃ പാ— പ ഫലാനി — ന തു പുനഃ സാക്ഷാ— ദേവ പാപ്മനാം ദർശനം സംഭവതി, തസ്മാത് പാപഫലാനി ദുഃഖാനീ— ത്യർത്ഥഃ— ആനന്ദാംശ്ച ധർമ്മഫ— ലാനി സുഖാനീത്യേതത് . താനുഭ— യാൻ പാപ്മനഃ ആനന്ദാംശ്ച പശ്യതി ജന്മാന്തരദൃഷ്ടവാസനാ— മയാൻ. യാനി ച പ്രതിപത്തവ്യ— ജന്മവിഷയാണി ക്ഷുദ്രധർമ്മാധർ— മ്മഫലാനി, ധർമ്മാധർമ്മ പ്രയുക്തേ ദേവതാനുഗ്രഹാദ്വാ പശ്യതി.

അവയേതാണ് ? പാപങ്ങൾ അഥ വാ പാപഫലങ്ങൾ. സാക്ഷാൽ പാപ ങ്ങളുടെ തന്നെ ദർശനം ഉണ്ടാവുന്നില്ല. അതിനാൽ പാപഫലങ്ങളാണ് ദുഃഖങ്ങ ൾ എന്നർത്ഥം. ആനന്ദങ്ങൾ അതായത് ധർമ്മഫലങ്ങളാണ് സുഖങ്ങൾ. അവര ണ്ടിനെയും, ജന്മാന്തരദൃഷ്ട വാസനാമയ ങ്ങളായ പാപങ്ങളേയും ആനന്ദങ്ങളേ യും കാണുന്നു. മാത്രമല്ല, വരാൻ പോ കുന്ന ജന്മഫലങ്ങളോടു ബന്ധപ്പെട്ട ധർ മ്മാധർമ്മങ്ങളുടെ ക്ഷുദ്രഫലമാണവ. ധർ മ്മാധർമ്മങ്ങളാൽ പ്രേരിതനായിട്ടു അല്ലെ ങ്കിൽ ദേവതാനുഗ്രഹത്താൽ അവയെ കാണാറാകുന്നു.

തത്കഥമവഗമ്യതേ പരലോ— കസ്ഥാനഭാവിതപാപ്മാനന്ദ— ദർശനം സ്വപ്നേ, ഇത്യുച്യതേ — യസ്മാദിഹ ജന്മന്യനുഭാവ്യമപി പശ്യതി, ബഹു ന ച സ്വപ്നോ നാ— മാപൂർവ്വം ദർശനം പൂർവ്വദൃഷ്ടസ്യ സ്മൃതിർഹി സ്വപ്നഃ പ്രായേണ. തേന സ്വപ്നജാഗരിത സ്ഥാനവ്യ— തിരേകേണ സ്തഃ ഉഭൌ ലോകൌ.

സ്വപ്നത്തിൽ പരലോകസ്ഥാന ത്തുണ്ടാവുന്ന സുഖദുഃഖങ്ങളുടെ ദർശന മാണ് ഭവിക്കുന്നത് എന്നെങ്ങിനെ പറ യാം എന്നുപറയുന്നു — എങ്ങിനെയെ ന്നാൽ ഈ ജന്മത്തനുഭവിക്കാത്തത് പല തും സപ്നത്തിൽക്കാണുന്നു. സ്വപ്നം അപൂർവ്വദർശനമല്ല. മുമ്പുകണ്ടതിന്റെ ഓർമ്മയാണ് പ്രായേണ സ്വപ്നം. അതി നാൽ രണ്ടുലോകങ്ങളും സ്വപ്ന ജാഗ്ര ത്സ്ഥാനങ്ങളിൽ നിന്നു വ്യത്യസ്തമാണ് .

യദാദിത്യാദിബാഹ്യജ്യോ— തിഷാമഭാവേ ഽയം കാര്യകരണ— സംഘാതഃ പുരുഷോ യേന വ്യതി— രിക്തേന ആത്മനാ ജ്യോതിഷാ വ്യവഹരതീത്യുക്തം — തദേവ നാ— സ്തി. യദാദിത്യാദിജ്യോതിഷാ— മഭാവഗമനം, യത്രേദം വിവിക്തം സ്വയംജ്യോതിരുപലഭ്യതേ. യേന സർവ്വദൈവായം കാര്യകരണ സം— ഘാതഃ സംസൃഷ്ട ഏവോപലഭ്യതേ. തസ്മാദസത്സമോ ഽ സന്നേവ വാ സ്വേന വിവിക്തസ്വഭാവേന ജ്യോ— തീരൂപേണാത്മേതി. അഥ കാച്ചി— ദ്വിവിക്തഃ സ്വേന ജ്യോതീരൂപേണ ഉപലഭ്യേത ബാഹ്യാധ്യാത്മികഭൂത— ഭൗതികസംസർഗ്ഗശൂന്യഃ, തതോ യഥോക്തം സർവ്വം ഭവിഷ്യതീത്യേ— തദർത്ഥമാഹ—

ആദിത്യാദി ബാഹ്യജ്യോതിസ്സു കളുടെ അഭാവത്തിൽ ഈ ശരീരേന്ദ്രിയ സംഘാതമായ പുരുഷൻ അതിൽനിന്നും വ്യത്യസ്തമായ യാതൊരാത്മജ്യോതി സ്സിനാലാണ് വ്യവഹരിക്കുന്നത് എന്ന് പറഞ്ഞുകഴിഞ്ഞു — ആദിത്യാദി ജ്യോ തിസ്സുകളുടെ അഭാവഗമനമായി എവിടെ വിവിക്തമായ ഈ സ്വയം ജ്യോതിസ്സ് ഉപലബ്ധമാകുന്നു അങ്ങിനെയൊരു സ്ഥാനം ഇല്ലതന്നെ. കാരണം ഈ ദേഹേ ന്ദ്രിയ സംഘാതം എപ്പോഴും ബാഹ്യ ജ്യോതി സ്സുകളാൽ സംശ്ലിഷ്ടമായിതന്നെ കാണപ്പെടുന്നു. അതിനാൽ സ്വന്തം വി വിക്തസ്വഭാവത്തോടുകൂടിയ ജ്യോതി സ്വരൂപത്തോട് ഈ ആത്മാവ് അസ ത്തോടുസമമായി അഥവാ അസത്തായി ത്തന്നെയിരിക്കുന്നു. ബാഹ്യവും ആധ്യാ ത്മികവും ഭൂതവും ഭൗതികവുമായ പദാർ ത്ഥങ്ങളുടെ ചേർച്ചയില്ലാതെ സ്വന്തമായ ജ്യോതിസ്വരൂപം എപ്പോഴെങ്കിലും ഉപ

ലബ്ധമാണെങ്കിൽ മേൽപ്പറഞ്ഞതെല്ലാം ഉണ്ടാകുമായിരുന്നു. അതിനാൽ ശ്രുതി പറയുന്നു—

സ യഃ പ്രകൃത ആത്മാ യത്ര യസ്മിൻ കാലേ പ്രസ്വപിതി പ്രക— ർഷേണ സ്വാപമനുഭവതി, തദാ കിമുപാദാനഃ കേന വിധിനാ സ്വപിതി സന്ധ്യം സ്ഥാനം പ്രതിപദ്യതേ? ഇ ത്യുച്യതേ — അസ്യ ദൃഷ്ടസ്യ ലോ— കസ്യ ജാഗരിതലക്ഷണസ്യ, സർ— വ്വാവതഃ സർവ്വമവതീതി സർവ്വാ— വാനയം ലോകഃ കാര്യകരണ— സംഘാതോ വിഷയവേദനാസം— യുക്തഃ. സർവ്വാവത്വമസ്യ വ്യാ— ഖ്യാതം അന്ന ത്രയ പ്രകരണേ "അ— ഥോ അയം വാ ആത്മാ" ഇത്യാദിനാ. സർവ്വാ വാ ഭൂതഭൗതികമാത്രാഃ അസ്യസംസർഗ്ഗകാരണഭൂതാ വിദ്യ— ന്ത ഇതി സർവ്വവാൻ, സർവ്വവാനേ— വ സർവ്വാവാൻ, തസ്യ സർവ്വാ— വതോ മാത്രാമേകദേശമവയവമു— പാദായാവച്ഛിദ്യ ആദായ ഗൃഹീ— ത്വാ ദൃഷ്ടജന്മവാസനാവാസിതഃ സന്നിത്യർത്ഥഃ. സ്വയമാത്മനൈവ വിഹത്യദേഹം പാതയിത്വാ നിഃ സംബോധമാപാദ്യ. ജാഗരിതേ ഹ്യാദിത്യാദീനാം ചക്ഷുരാദിഷ്വനു— ഗ്രഹോ ദേഹവ്യവഹാരാർത്ഥഃ. ദേഹവ്യവഹാരൽചാത്മനോ ധർ— മ്മാധർമ്മഫലോപഭോഗപ്രയുക്തഃ തദ്ധർമ്മാധർമ്മഫലോപഭോ— ഗോപരമണമസ്മിൻ ദേഹേ ആത്മ— കർമ്മോപരമകൃതമിത്യാത്മാ / സ്യ വിഹന്തേത്യുച്യതേ. സ്വയം നിർ— മ്മായ നിർമ്മാണം കൃത്വാ വാസനാ— മയം സ്വപ്നദേഹം മായാമയമിവ. നിർമ്മാണമപി തത്കർമ്മാപേക്ഷ— ത്വാത്സ്വയം കർത്തൃകമുച്യതേ — സ്വേന ആത്മീയേന ഭാസാ മാത്രോ— പാദാനലക്ഷണേന ഭാസാ ദീപ്ത്യാ പ്രകാശേന, സർവ്വവാസനാത്മകേന അന്തഃകരണവൃത്തി പ്രകാശേനേ—

പ്രകൃതത്തിലുള്ള ആത്മാവ് യാതൊന്നാണോ അതെപ്പോൾ ഉറങ്ങുന്നുവോ, നല്ലപോലെ ഉറക്കത്തെ അനുഭവിക്കുന്നുവോ, അപ്പോളത് എതുപാദാനത്താൽ അഥവാ വിധിയാലാണ് അങ്ങിനെ ഉറങ്ങുന്നത് അഥവാ സന്ധ്യാസ്ഥാനത്തെ പ്രാപിക്കുന്നത് ? എന്നുപറയുന്നു— ഇക്കാണുന്ന ജാഗ്രത് ലോകത്തിന്റെ പാലകനായി സ്ഥിതിചെയ്തിട്ടാണിങ്ങനെചെയ്യുന്നത് . യാതൊന്ന് എല്ലാത്തിന്റേയും അവനം ചെയ്യുന്നുവോ, പാലനം ചെയ്യുന്നുവോ അതാണ് സർവ്വാവാൻ. ഈ ലോകം വിഷയ വേദനാ സംയുക്തമായ ശരീരേന്ദ്രിയസംഘാതമാണ് . ഇതിന്റെയെല്ലാം അവത്വം അന്ന ത്രയ പ്രകരണത്തിൽ " അനന്തരം ഇതു തന്നെ ആത്മാവു് " മുതലായതുവഴി വ്യാഖ്യാതമായിട്ടുണ്ട് . എല്ലാഭൂതഭൗതികമാത്രകളും ഇതിന്റെ സംസർഗ്ഗത്തിന് കാരണ ഭൂതങ്ങളായി വർത്തിക്കുന്നതിനാലും ഇത് സർവ്വവാനാണ് . സർവ്വവാൻ തന്നെ സർവ്വാവാൻ ആ സർവ്വാവാന്റെ മാത്രയെ അല്ലെങ്കിലൊരവയ വഭാഗത്തെ ഉപദാനം ചെയ്തിട്ട് , ഗ്രഹിച്ചിട്ട് — അതായത് ദൃഷ്ടമായ ജന്മവാസനകളാൽ സമ്പന്നനായിട്ടെന്നർത്ഥം— ദേഹത്തെ ഉപേക്ഷിക്കുന്നു അഥവാ ബോധം വെടിയുന്നു. ജാഗ്രദവസ്ഥയിൽ ദേഹവ്യവഹാരത്തിന് ചക്ഷുസ്സ് മുതലായ ഇന്ദ്രിയങ്ങളിൽ ആദിത്യാദികളുടെ അനുഗ്രഹം ഭവിക്കുന്നു. ദേഹവ്യവഹാരമാവട്ടെ ആത്മാവിന്റെ ധർമ്മാധർമ്മ ഫലാവഭോഗത്താൽ പ്രയുക്തമായിരിക്കുന്നു. ആ ധർമ്മാധർമ്മഫലോപഭോഗത്തിൽ നിന്നുള്ള വിട്ടുനിൽക്കൽ ഈ ദേഹത്തിൽ ആത്മ കർമ്മോപരമം കൊണ്ട് ഉണ്ടാവുന്നതായതിനാൽ ആത്മാവിതിനെ ഹനിക്കുന്നതായിപറയപ്പെടുന്നു. അപ്രകാരം മായാമയം എന്നതുപോലെയുള്ള വാസനാമയമായ സ്വപ്നദേഹത്തെ സ്വയം നിർമ്മിച്ച് (കിടന്നുറങ്ങുന്നു) ദേഹത്തിന്റെ നിർമാണവും ആത്മാവിന്റെ കർമ്മാപേക്ഷ കൊണ്ടാണ് ഉണ്ടാകുന്നത് . അതിനാലി

തൃർത്ഥഃ. സാ ഹി തത്ര വിഷയഭൂതാ സർവ്വവാസനാമയീ പ്രകാശതേ. സാ തത്ര സ്വയം ഭാ ഉച്യതേ. തേന സ്വേന ഭാസാ വിഷയഭൂതേന സ്വേന ച ജ്യോതിഷാ തദ്വിഷയിണാ വി–വിക്ത രൂപേണ അലുപ്തദൃക്സ്വ–ഭാവേന തദ്ഭാരൂപം വാസനാത്മകം വിഷയീകുർവ്വൻ പ്രസ്വപിതി. യദേവം വർത്തനം. തത്പ്രസ്വപി–തീത്യുച്യതേ.

തിനെസ്വയം കർതൃകമെന്ന് പറയുന്നു. സ്വന്തം ആത്മീയഭാസ്സിനാൽ — മാത്രോപാദന ലക്ഷണത്തോടുകൂടിയ ഭാസ്സിനാൽ — പ്രകാശത്താൽ അഥവാ സർവ്വവാസനാത്മകമായ അന്തഃക്കരണ വൃത്തിരൂപത്തോടുകൂടിയ ദീപ്തിയാൽ അതു പ്രകാശിക്കുന്നു, ഈ സർവ്വവാസ നാമയിയായ വൃത്തിതന്നെയാണ് ഇവിടെ വിഷയഭൂതമായി പ്രകാശിക്കുന്നത് . അപ്പോഴിതിനെ സ്വയംഭാസ്സെന്നുപറയുന്നു. വിഷയീഭൂതമായ സ്വന്തംഭാസ്സുകൊണ്ടും അതിനെ വിഷയീകരിപ്പിക്കുന്നതും വിശുദ്ധസ്വരൂപത്തോടുകൂടിയതും ലോപമില്ലാത്ത സാക്ഷി സ്വരൂപത്തോടു കൂടിയതുമായ വാസനാത്മകമായ തൻെറ സ്വരൂപത്തെ വിഷയീകരിച്ചും അത് കിടന്നുറങ്ങുന്നു. അങ്ങിനെസ്ഥിതി ചെയ്യുന്നതിനെയാണ് പ്രസ്വപിതി എന്ന് പറയുന്നത് .

അത്രൈതസ്യാമവസ്ഥാ–യാമേതസ്മിൻ കാലേ ∫ യം പുരുഷ ആത്മാ സ്വയമേവ വിവിക്തജ്യോ–തിർഭവതി — ബാഹ്യാധ്യാത്മികഭൂത–ഭൗതികസംസർഗ്ഗരഹിതം ജ്യോതിർ–ഭവതി.

അപ്പോളീ അവസ്ഥയിൽ, ഈ കാലയളവിൽ, ഈ പുരുഷൻ അഥവാ ആത്മാവ് സ്വയമേവ വിശുദ്ധനായി ജ്യോതിഃസ്വരൂപനായിത്തീരുന്നു— അതായത് ബാഹ്യവും ആധ്യാത്മികവും ഭൂതവും ഭൗതികവുമായ സംസർഗ്ഗങ്ങളില്ലാത്ത ജ്യോതിസ്സായിത്തീരുന്നു.

നന്വസ്യ ലോകസ്യ മാത്രോ–പാദാനം കൃതം കഥം തസ്മിൻസ–ത്യത്രായം പുരുഷഃ സ്വയംജ്യോതി–ർഭവതീത്യുച്യതേ?

**പൂ. പ—** എന്നാൽ ഈ ലോകത്തിൻെറ ഉപാദാനം (ഗ്രഹണം) ചെയ്യുന്നുണ്ടല്ലോ. അതുശരിയാണെങ്കിൽ പിന്നീടെങ്ങനെയാണ് ഈ പുരുഷൻ സ്വയം ജ്യോതിസ്സാണെന്നു പറയുന്നത് .

നൈഷ ദോഷഃ വിഷയഭൂത–മേവ ഹി തത് . തേനൈവ ചാ–ത്രായം പുരുഷഃ സ്വയം ജ്യോതിർ–ദർശയിതും ശക്യഃ ന ത്വന്യഥാ ∫ സതി വിഷയേ കസ്മിംശ്ചിത്സുഷു–പ്തകാല ഇവ. യദാ പുനഃ സാ ഭാ വാസനാത്മികാ വിഷയഭൂതാ ഉപ–ലഭ്യമാനാ ഭവതി, തദാ അസിഃ കോശാദിവ നിഷ്കൃഷ്ടഃ സർവ്വ–സംസർഗ്ഗരഹിതം ചക്ഷുരാദികാ–ര്യകരണവ്യാവൃത്തസ്വരൂപമലു–പ്തദൃഗാത്മജ്യോതിഃ സ്വേന രൂപേണാവഭാസയത് ഗൃഹ്യതേ.

**സിദ്ധാന്തി—** ഈ ദോഷമില്ല. കാരണം അത് വിഷയഭൂതം തന്നെയാണ് . അതിനാലീപുരുഷൻ ഇവിടെ സ്വയം ജ്യോതിയായികാണപ്പെടാൻ ശക്യമാവുന്നു. വിഷയങ്ങളൊന്നുമില്ലാത്ത സുഷുപ്തികാലത്ത് ഇത് കാണപ്പെടുന്നില്ല. വാസനാത്മികയായി ആ ജ്യോതിസ്സ് എപ്പോൾ ഉപലബ്ധമാണോ അപ്പോൾ ഉറയിൽനിന്നൂരിയ വാളുപോലെ സർവ്വസംസർഗ്ഗരഹിതവും ചക്ഷുസ്സ് മുതലായ ശരീരേന്ദ്രിയങ്ങളോടുകൂടാതെയുള്ള ശുദ്ധസ്വരൂപത്തോടുകൂടിയതും ആയ ആ അലുപ്ത ജ്യോതിസ്സ് സ്വന്തം രൂപത്തിൽ പ്രകാശിക്കുന്നതായി ഗ്രഹിക്കപ്പെടുന്നു. അതിനാ

തേനാത്രായം പുരുഷഃ സ്വയം ജ്യോതിർഭവതീതി സിദ്ധം.

ൽ അപ്പോളീ പുരുഷൻ സ്വയം ജ്യോതിസ്സാവുന്നു എന്ന് സിദ്ധമായി.

---

നന്വത്ര കഥം പുരുഷഃ സ്വയം ജ്യോതിരേവ ജാഗരിത ഇവ ഗ്രാഹ്യഗ്രാഹകാദിലക്ഷണഃ സർവ്വോ വ്യവഹാരോ ദൃശ്യതേ, ചക്ഷുരാദ്യനുഗ്രാഹകാശ്ച ആദിത്യാദ്യാ ലോകാഃ തഥൈവ ദൃശ്യന്തേ യഥാ ജാഗരിതേ? തത്ര കഥം വിശേഷാവധാരണം ക്രിയതേ / ത്രായം പുരുഷഃ സ്വയം ജ്യോതിർഭവതീതി?

ശങ്കാ — എന്നാലീ അവസ്ഥയിൽ പുരുഷനെങ്ങിനെ സ്വയം ജ്യോതിസ്സാകും ? കാരണം ജാഗ്രത്തിലെപ്പോലെ ഈ സമയത്തും ഗ്രാഹ്യഗ്രാഹകാദിരൂപമായ എല്ലാ വ്യവഹാരങ്ങളും കാണപ്പെടുന്നുണ്ട് . അതുപ്പോലെ ചക്ഷുസ്സ് മുതലായ ഇന്ദ്രിയങ്ങളുടെ അനുഗ്രഹകമായ ആദിത്യാദി ലോകവും ജാഗ്രത്തിലെന്നപോലെ കാണപ്പെടുന്നു. എന്നിട്ടും "ഈ അവസ്ഥയിൽ പുരുഷൻ സ്വയം ജ്യോതിസ്സായിത്തീരുന്നു" എന്നിങ്ങനെ വിശേഷരൂപത്തിൽ നിശ്ചയിച്ചതെന്താണ് ?

ഉച്യതേ — വൈലക്ഷണ്യാത്സ്വപ്നദർശനസ്യ. ജാഗരിതേ ഇന്ദ്രിയബുദ്ധി മനആലോകാദിവ്യാപാര സങ്കീർണ്ണമാത്മജ്യോതിഃ. ഇഹ തു സ്വപ്നേ ഇന്ദ്രിയാഭാവാത് തദനുഗ്രാഹകാദിത്യാദ്യാലോകാഭാവാച്ച വിവിക്തം കേവലം ഭവതി തസ്മാദ്വിലക്ഷണം.

സമാധാനം— പറയാം—കാരണം സ്വപ്നദർശനത്തിന് വൈലക്ഷണ്യമുണ്ട് . ജാഗ്രത്തിൽ ആകട്ടെ ഇന്ദ്രിയങ്ങൾ ബുദ്ധി, മനസ്സ് , പ്രകാശം എന്നിവയുടെ വ്യാപാരങ്ങളാൽ ആത്മജ്യോതിസ്സ് സങ്കീർണ്ണമാണ് . അവിടെ സ്വപ്നത്തിൽ ഇന്ദ്രിയങ്ങളില്ലാത്തതിനാൽ അവയെ സഹായിക്കുന്ന ആദിത്യാദി പ്രകാശങ്ങളുടെ അഭാവത്തിൽ ഇത് ശുദ്ധമായി, കേവലമായി വർദ്ധിക്കുന്നു, അതിനാൽ വിലക്ഷണമാണ് .

നനു തഥൈവ വിഷയാ ഉപലഭ്യന്തേ സ്വപ്നേ / പി യഥാ ജാഗരിതേ. തത്ര കഥമിന്ദ്രിയാഭാവാത് വൈലക്ഷണ്യമുച്യത ഇതി

ശങ്ക— എന്നാൽ സ്വപ്നത്തിലും അതുപോലെതന്നെ വിഷയങ്ങൾ ജാഗ്രത്തിലേതുപോലെ ഉണ്ടാകുന്നുണ്ടല്ലോ. അപ്പോളെങ്ങിനെയാണ് ഇന്ദ്രിയാഭാവം കാരണം വൈലക്ഷണ്യമുണ്ടെന്നു പറയുന്നത് എന്ന് .

ശൃണു —

സമാധാനം കേട്ടാലും

**മന്ത്രഃ 10 —** ന തത്ര രഥാ ന രഥയോഗാ ന പന്ഥാനോ ഭവന്ത്യഥ രഥാൻരഥയോഗാൻപഥഃ സൃജതേ ന തത്രാനന്ദാ മുദഃ പ്രമുദോ ഭവന്ത്യഥാനന്ദാന്മുദഃ പ്രമുദഃ സൃജതേ ന തത്ര വേശാന്താഃ പുഷ്കരിണ്യഃ സ്രവന്ത്യോ ഭവന്ത്യഥ വേശാന്താൻ പുഷ്കരിണീഃ സ്രവന്തീഃ സൃജതേ സഹി കർത്താഃ.

**മന്ത്രാർത്ഥം 10 —** അവിടെ രഥമില്ല. രഥയോഗങ്ങളില്ല. വഴികളില്ല. എന്നാൽ രഥത്തെയും രഥയോഗങ്ങളെയും വഴികളേയും സൃഷ്ടിക്കുന്നു. അവിടെ ആനന്ദമില്ല. മോദമില്ല. പ്രമോദമില്ല. എന്നാൽ ആനന്ദത്തേയും മോദത്തേയും പ്രമോദത്തേയും സൃഷ്ടിക്കുന്നു. അവിടെ തളിരുകളില്ല. കുളങ്ങളില്ല. നദികളില്ല. എന്നാൽ തളിരുകളേയും കുളങ്ങളേയും നദികളേയും സൃഷ്ടിക്കുന്നു. അതുതന്നെയാണ് കർത്താവ് .

**ഭാഷ്യം 10** — ന തത്ര വിഷയാഃ സ്വപ്നേ രഥാദിലക്ഷണാഃ. തഥാ ന രഥയോഗാഃ. രഥേഷു യുജ്യന്തേ ഇതി രഥയോഗാ, അശ്വാദയഃ, തത്ര ന വിദ്യന്തേ ന ച പന്ഥാനോ രഥമാർഗ്ഗാ ഭവന്തി. അഥ രഥാൻ രഥയോഗാൻ പഥശ്ച സൃജതേ സ്വയം.

അവിടെ സ്വപ്നത്തിൽ രഥാദിലക്ഷണത്തോടുകൂടിയ വിഷയങ്ങളില്ല. അതുപോലെ രഥയോഗങ്ങളും ഇല്ല. രഥങ്ങളിൽ കെട്ടുന്നത് രഥയോഗം; അതായത് അശ്വാദികൾ അവിടെ ഇല്ല. വഴികൾ അതായത് രഥമാർഗ്ഗങ്ങൾ അവിടെ ഇല്ല. എന്നാൽ രഥങ്ങളെയും രഥയോഗങ്ങളെയും വഴികളേയും സ്വയം സൃഷ്ടിക്കുകയാണ് ചെയ്യുന്നത് .

കഥം പുനഃ സൃജതേ രഥാദിസാധനാനാം വൃക്ഷാദീനാമഭാവേ.

പൂ. പ. — രഥാദിസാധനങ്ങളായ വൃക്ഷാദികളുടെ അഭാവത്തിൽ പിന്നെ എങ്ങിനെയാണ് സൃഷ്ടിക്കുന്നത് .

ഉച്യതേ — നനൂക്തം "അസ്യ ലോകസ്യ സർവ്വാവതോ മാത്രാമപാദായ സ്വയം വിഹത്യ സ്വയം നിർമായ" ഇതി. അന്തഃകരണവൃത്തിരസ്യ ലോകസ്യ വാസനാ മാത്രാ താമപാദായ രഥാദിവാസനാരൂപാന്തഃകരണവൃത്തിഃ തദുപലബ്ധിനിമിത്തേന കർമ്മണാ ചോദ്യമാനാ ദൃശ്യത്വേന വ്യവതിഷ്ഠതേ. തദുച്യതേ —സ്വയം നിർമ്മായേതി. തദേവാഹ രഥാദീൻ സൃജത ഇതി.

പറയാം — "സർവ്വാവാനായ ഈ ലോകത്തിൻെറ മാത്രയെസ്വീകരിച്ച് സ്വയം സൃഷ്ടിച്ചും സ്വയം സംഹരിച്ചും" എന്ന് പറഞ്ഞതാണല്ലോ. അന്തഃ കരണവൃത്തി ഈ ലോകത്തിൻെറ വാസനാമാത്രമായതാണ് . അതിനെ സ്വീകരിച്ച് രഥാദികളുടെ വാസനാരൂപമായ അന്തഃകരണവൃത്തിയുടെ ഉപലബ്ധിമൂലമുള്ള കർമ്മത്താൽ പ്രചോദിതനായി ദൃശ്യരൂപത്തിൽ വർത്തിക്കുന്നു. അതിനെയാണ് "സ്വയം നിർമ്മായ" എന്നുപറഞ്ഞിരിക്കുന്നത് . അതിനെത്തന്നെയാണ് "രഥാദീൻ സൃജത" എന്നുംപറഞ്ഞത് .

നനു തത്ര കരണം വാ, കരണാനുഗ്രാഹകാണി വാ ആദിത്യാദിജ്യോതീംഷി, തദവഭാസ്യാ വാ രഥാദയോ വിഷയാ വിദ്യന്തേ. തദ്വാസനാമാത്രം തു കേവലം തദുപലബ്ധികർമ്മനിമിത്തചോദിതോത്ഭൂതാന്തഃ കരണവൃത്ത്യാശ്രയം

ആ സമയത്ത് ഇന്ദ്രിയങ്ങളോ ഇന്ദ്രിയസഹായികളായ ആദിത്യാദി ജ്യോതിസ്സുകളോ അവയാൽ പ്രകാശിതങ്ങളാകുന്ന രഥാദി വിഷയങ്ങളോ ഇല്ല. അവയെ ഉണ്ടാക്കുന്ന കർമ്മം യാതൊന്നോ ആ കർമ്മരൂപമായ കാരണത്താൽ പ്രേരിതമായ അന്തഃകരണത്തിലുണ്ടാകുന്ന വൃത്തിയെ ആശ്രയി[illegible] കേവലം വാ

ദൃശ്യതേ. തദ്യസ്യ ജ്യോതിഷോ ദൃശ്യതേ ∫ ലുപ്തദൃശസ്തദാത്മ— ജ്യോതിരത്ര കേവലമസിരിവ കോ— ശാദ്വിവിക്തം.

സനാമാത്രമായ വസ്തുവാണ് കാണ പ്പെടുന്നത് , അലുപ്തദൃക്കായ ആ ജ്യോ തിസ്സ് കാണപ്പെടുന്നത് ഉറയിൽ നിന്നൂ രിയവാളുപോലെ കേവലവും ശുദ്ധവു മായി വിളങ്ങിക്കൊണ്ടാണ് .

തഥാ ന തത്രാനന്ദാഃ സുഖ— വിശേഷാഃ, മുദോ ഹർഷാഃ പുത്രാ— ദിലാഭനിമിത്താഃ, പ്രമുദസ്ത ഏവ പ്രകർഷോപേതാഃ. അഥ ചാനന്ദാ— ദീൻ സൃജതേ. തഥാ ന തത്ര വേ— ശാന്താഃ പല്വലാഃ, പുഷ്കരിണ്യ— സ്തഡാഗാഃ, സ്രവന്ത്യോ നദ്യോ ഭവന്തി. അഥ വേശാന്താദീൻ സൃ— ജതേ വാസനാമാത്രരൂപാൻ യസ്— മാത്സ ഹി കർത്താ. തദ്വാസനാശ്ര— യചിത്തവൃത്ത്യുദ് ഭവനിമിത്തകർമ്മ— ഹേതുത്വേന ഇത്യവോചാമ തസ്യ കർത്തൃത്വം. ന തു സാക്ഷാദേവ തത്ര ക്രിയാ സംഭവതി, സാധനാ— ഭാവാത് .

അതുപോലെ അവിടെ ആനന്ദം അഥവാ സുഖവിശേഷമില്ല. പുത്രാദി ലാഭത്തിലുണ്ടാവുന്ന മോദമില്ല. വർദ്ധിച്ച മോദം തന്നെ പ്രമുദം. അനന്തരം ആനന്ദാ ദികളെ സൃഷ്ടിക്കുന്നു. അതുപോലെ അവിടെ വേശാന്തങ്ങൾ, തളിരുകൾ ഇല്ല. പുഷ്കരിണികൾ അഥവാ തടാകങ്ങളില്ല. ഒഴുകുന്ന നദികളില്ല. വാസനാമാത്രാകാ രമായ തളിരുകൾ തുടങ്ങിയവരെ സൃ ഷ്ടിക്കുകയായതിനാൽ അതുതന്നെയാ ണ് കർത്താവ് . ആ വാസനാശ്രയമായ ചിത്തവൃത്തിയിൽനിന്നുത്ഭവിച്ച കർമ്മം കാരണമാണ് കർത്തൃത്വം എന്നാണ് ഞാൻ പറഞ്ഞത് . സാധനങ്ങളില്ലാത്തതി നാൽ അവിടെ വാസ്തവത്തിൽ ക്രിയ സംഭവിക്കുന്നില്ല.

ന ഹി കാരകമന്തരേണ ക്രിയാ സംഭവതി. നച തത്ര ഹസ്തപാ— ദാദീനി ക്രിയാകാരകാണി സംഭവന്തി. യത്ര തു താനി വിദ്യന്തേ ജാഗരിതേ, തത്ര ആത്മജ്യോതിരവഭാസിതൈഃ കാര്യകരണൈ രഥാദി വാസനാ— ശ്രയാന്തഃ— കരണവൃത്ത്യുത്ഭവനി— മിത്തം കർമ്മ നിർവർത്ത്യതേ. തേ— നോച്യതേ സ ഹി കർത്തേതി.

കാരകനില്ലാതെ ക്രിയയുണ്ടാവി ല്ല. ക്രിയാകാരകങ്ങളായ കൈകാലുകൾ തുടങ്ങിയവ അവിടെയില്ല തന്നെ . അവ ഉളളതായ ജാഗ്രത്തിൽ ആത്മജ്യോതിസ്സി നാൽ പ്രകാശിതമായ ദേഹേന്ദ്രിയങ്ങൾ വഴി രഥാദികളുടെ വാസനാശ്രയമാ യിട്ടുളള അന്തഃകരണവൃത്തി ഉത്ഭവിക്കു ന്നതു കാരണം കർമ്മം നിവർത്തിക്കപ്പെ ടുകയാണ് . അതാണ് പറയുന്നത് അതു തന്നെ കർത്താവെന്ന് .

തദുക്തം — "ആത്മനൈവാ— യം ജ്യോതിഷാസ്തേ പല്യയതേ കർമ്മ കുരുതേ" ഇതി. തത്രാപി ന പരമാർത്ഥതഃ സ്വതഃ കർത്തൃത്വം ചൈതന്യജ്യോതിഷോ ∫ വഭാസ— കത്വവ്യതിരേകേണ. യച്ചൈത— ന്യാത്മജ്യോതിഷാ അന്തഃകരണദ്വാ— രേണാവഭാസയതി. കാര്യകരണാനി, തദവഭാസിതാനി കർമ്മസു വ്യാ— പ്രിയന്തേ കാര്യകരണാനി, തത്ര കർത്തൃത്വമുപചര്യതേ ആത്മനഃ യദുക്തം "ധ്യായതീവ ലേലായതീവ" ഇതി, തദേവാനൂദ്യതേ "സ ഹി

"ആത്മാവാകുന്ന ജ്യോതിസ്സിനാ ൽത്തന്നെയാണ് ഇരിക്കുന്നത് , പോകു ന്നത് , കർമ്മംചെയ്യുന്നത് " എന്ന് പറ ഞ്ഞതാണ് . അവിടെയും അവഭാസക നാകുന്നതൊഴിച്ചാൽ ഈ ചൈതന്യ ജ്യോതിസ്സിന് സ്വതഃസിദ്ധമായി കർത്തൃ ത്വമൊന്നുമില്ല. കാരണം ആത്മാവ് അ ന്തഃകരണംവഴി ചൈതന്യാത്മജ്യോതി സ്സിൽക്കൂടി ദേഹേന്ദ്രിയങ്ങളെ പ്രകാശി പ്പിക്കുകയും അങ്ങിനെ പ്രകാശിതമായ ദേഹേന്ദ്രിയങ്ങൾ കർമ്മത്തിൽ പ്രവൃത്തി ക്കുകയും ചെയ്യുന്നു. അതാണ് ആത്മാ വിന് അവയിൽ കർത്തൃത്വം ഉപചാര മായിപറഞ്ഞത് . "ധ്യാനിക്കുന്നതുപോ

കർത്താ" ഇതി ഇഹ ഹേത്വർത്ഥം.

ലെയും ചേഷ്ടിക്കുന്നതുപോലെയും " എന്ന് മുമ്പുപറഞ്ഞതുതന്നെ "അതുതന്നെ കർത്താവ് " എന്നിങ്ങിനെ ഇവിടേയും പറഞ്ഞതാണ് .

തദേതേ ശ്ലോകാ ഭവന്തി —

അതിലീശ്ലോകങ്ങളുണ്ട് —

**മന്ത്രഃ 11 —** സ്വപ്നേന ശാരീരമഭിപ്രഹത്യാസുപ്തഃ സുപ്താനഭിചാകശീതി. ശുക്രമാദായ പുനരൈതി സ്ഥാനം ഹിരണ്മയഃ പുരുഷ ഏകഹംസഃ

**മന്ത്രാർത്ഥം 11 —** ആത്മാവ് സ്വപ്നം വഴി ശരീരത്തെ നിശ്ചേഷ്ടമാക്കി സ്വയം ഉറങ്ങാതെ ഉറങ്ങുന്ന മററു പദാർത്ഥങ്ങളെ പ്രകാശിപ്പിക്കുന്നു. അശുദ്ധമായ ഇന്ദ്രിയ മാത്രാരൂപത്തെ സ്വീകരിച്ച് വീണ്ടും ജാഗ്രത് സ്ഥാനത്ത് വരുന്നു. ഹിരണ്മയനായ പുരുഷൻ ഏകനായി (രണ്ടു സ്ഥാനങ്ങളേയും) അറിയുന്നു.

**ഭാഷ്യഃ 11** തദേത ഏതസ്മിന്നുക്തേ ിർത്ഥ ഏതേ ശ്ലോകാ മന്ത്രാ ഭവന്തി.

പറയപ്പെട്ട ഈ അർത്ഥത്തിൽ ഈ ശ്ലോകങ്ങൾ അഥവാ മന്ത്രങ്ങൾ ഉണ്ട് .

സ്വപ്നേന സ്വപ്ന ഭാവേന ശാരീരം ശരീരമഭിപ്രഹത്യ നിശ്ചേ‌ഷ്ടമാപാദ്യാസുപ്തഃ സ്വയമലു‌പ്തദൃഗാദിശക്തിസ്വാഭാവ്യാത് സുപ്താൻ വാസനാകാരോദ് ഭൂ‌താനന്തഃകരണവൃത്ത്യാശ്രയാൻ ബാഹ്യാദ്ധ്യാത്മികാൻ സർവ്വാനേവ ഭാവാൻ സ്വേന രൂപേണ പ്രത്യ‌സ്തമിതാൻ സുപ്താൻ, അഭിചാ‌കശീതി, അലുപ്തയാ ആത്മദൃഷ്ട്യാ പശ്യത്യവഭാസയതീത്യർത്ഥഃ.

സ്വപ്നത്തിൽ, സ്വപ്നഭാവത്തിൽ ശാരീരത്തെ അതായത് ശരീരത്തെ നിശ്ചേഷ്ടമാക്കി സ്വയം അലുപ്തജ്ഞാനാദി ശക്തിസ്വരൂപനാകയാൽ അസുപ്തനായിരുന്ന് സുപ്തമായ അഥവാ വാസനാരൂപത്തിലുത്ഭവിച്ച അന്തഃകരണ വൃത്തിയെ ആശ്രയിച്ച് ബാഹ്യവും ആധ്യാത്മികവുമായ എല്ലാഭാവങ്ങളേയും സ്വന്തം രൂപത്തോട് പ്രത്യസ്തമിതങ്ങളാക്കി, സുപ്തങ്ങളാക്കി ചെയ്ത് പ്രകാശിക്കുന്നു. അലുപ്തമായ ആത്മദൃഷ്ടി കൊണ്ട് കാണുന്നു, അവഭാസിതമാക്കിത്തീർക്കുന്നു എന്നർത്ഥം.

ശുക്രം ശുദ്ധം ജ്യോതിഷ്മദി‌ന്ദ്രിയമാത്രാരൂപം ആദായ ഗൃഹീത്വാ പുനഃ കർമ്മണേ ജാഗരിതസ്ഥാന‌മൈത്യാഗച്ഛതി ഹിരണ്മയോ, ഹിരണ്മയ ഇവ ചൈതന്യജ്യോതിഃ സ്വഭാവഃ പുരുഷ ഏകഹംസഃ, ഏക ഏവ ഹന്തീത്യേകഹംസഃ ഏകോ ജാഗ്രത്സ്വപ്നേഹലോകപരലോ‌കാദീൻ ഗച്ഛതീത്യേകഹംസഃ.

ശുക്രമായി ശുദ്ധമായി, ജ്യോതിഷ്മത്തായ ഇന്ദ്രിയമാത്രാരൂപത്തെ സ്വീകരിച്ച് വീണ്ടും കർമ്മത്തിനായി ജാഗ്രത് സ്ഥാനത്തെത്തുന്നു. ആഹിരണ്മയമായ അഥവാ ഹിരണ്മയം പോലെ ചൈതന്യ സ്വഭാവനായ പുരുഷൻ ഏകഹംസനായി വസിക്കുന്നു. ഏകനായിത്തന്നെ ചലിക്കുന്നതിനാൽ ഏകഹംസൻ. ഏകനായി ജാഗ്രത് സ്വപ്നങ്ങളിലും ഇഹപരലോകങ്ങളിലും ഗമിക്കുന്നതിനാൽ ഏകഹംസനാണ് .

**മന്ത്രഃ 12 —** പ്രാണേന രക്ഷന്നവരം കുലായം ബഹി—ഷ്കുലായാദമൃതശ്ചരിത്വാ. സ ഈയതേ ƒ മൃതോ യത്ര കാമം ഹിരണ്മയഃ പുരുഷ ഏകഹംസഃ

**മന്ത്രാർത്ഥം 12 —** ഈ നികൃഷ്ടമായ ശരീരത്തിന് പ്രാണനാൽ രക്ഷചെയ്തിട്ട് അമൃതധർമ്മത്തോടുകൂടിയ അത് ശരീരത്തിനുപുറത്ത് സഞ്ചരിക്കുന്നു. അമൃതനും ഹിരണ്മയനും ഏകഹംസനുമായ ആ പുരുഷൻ അവിടെ ഇഷ്ടംപോലെ സഞ്ചരിക്കുന്നു.

**ഭാഷ്യഃ 12 —** തഥാ പ്രാണേന പഞ്ച—വൃത്തിനാ രക്ഷൻ പരിപാലയന്ന—ന്യഥാ മൃതഭാന്തിഃ സ്യാത് . അവരം നികൃഷ്ടമനേകാശുചിസംഘാത—ത്വാദത്യന്തബീഭത്സം കുലായം നീ—ഡം ശരീരം സ്വയം തു ബഹിസ്ത—സ്മാത് കുലായാച്ചരിത്വാ. യദ്യപി ശരീരസ്ഥ ഏവ സ്വപ്നം പശ്യതി തഥാപി തത്സംബന്ധാഭാവാത്ത—ത്സ് ഥ ഇവ ആകാശേ ബഹിർച—രിത്വാ ഇത്യുച്യതേ. അമൃതഃ സ്വയ—മമരണധർമ്മാ, ഈയതേ ഗച്ഛതി യത്ര കാമം, യത്ര യത്ര കാമോ വി—ഷയേഷു ഉത്ഭൂതവൃത്തിർഭവതി തം തം കാമം വാസനാരൂപേണോദ്ഭൂതം ഗച്ഛതി.

പഞ്ചവൃത്തികളോടുകൂടിയ പ്രാണനാൽ പരിപാലിതനായി — അല്ലെങ്കിൽ മരണമെന്ന ഭ്രാന്തിയുണ്ടാവും — അവരമായ അഥവാ നികൃഷ്ടമായ അതായത് അനേകം അശുദ്ധികൾ ചേർന്നതിനാൽ അത്യന്തം ബീഭത്സമായ ഈ കുലായത്തെ, നീഡത്തെ, ശരീരത്തെ രക്ഷിച്ചുകൊണ്ട് സ്വയം ആ ശരീരത്തിൽനിന്നും പുറത്ത് ചരിക്കുന്നു. ആ ശരീരത്തിലിരുന്നുകൊണ്ടുതന്നെയാണ് സ്വപ്നം കാണുന്നതെങ്കിലും അതിനോടു ബന്ധപ്പെടായ്കയാൽ അതിനുള്ളിലെ ആകാശം പോലെ പുറമെ ചരിക്കുന്നു എന്നുപറഞ്ഞതാണ് . അത് സ്വയം അമൃതമാണ് , മരണസ്വഭാവരഹിതമാണ് . അങ്ങിനെ അത് ഈയനം ചെയ്യുന്നു, ഗമിക്കുന്നു. എവിടെവിടെ വിഷയങ്ങളിൽ കാമം ഉത്ഭവിക്കുന്നുവോ, വാസനാരൂപത്തിലുൽഭവിച്ച അതാതുകാമങ്ങളെ അനുഗമിക്കുന്നു.

**മന്ത്രഃ 13 —** സ്വപ്നാന്ത ഉച്ചാവചനീയമാനോ രൂപാണി ദേവഃ കുരുതേ ബഹൂനി. ഉതേവ സ്ത്രീഭിഃ സഹ മോ—ദമാനോ ജക്ഷദുതേവാപി ഭയാനി പശ്യൻ.

**മന്ത്രാർത്ഥം 13 —** ആ ദേവൻ സ്വപ്നാവസ്ഥയിൽ ഉച്ചനീചഭാവങ്ങളെ പ്രാപിച്ച് പലേ രൂപങ്ങളേയും ഉണ്ടാക്കുന്നു. ഇപ്രകാരം സ്ത്രീകളോടുകൂടി ആനന്ദിച്ച് ചിരിച്ച് അതുപോലെ ഭയത്തെ ദർശിച്ച് വർത്തിക്കുന്നു.

**ഭാഷ്യഃ 13 —** കിംച സ്വപ്നാന്തേ സ്വപ്നസ്ഥാനേ ഉച്ചാവചമുച്ചം ദേ—വാദിഭാവം അവചം തിര്യഗാദി ഭാവം നികൃഷ്ടം തദുച്ചാവചമീയമാനോ

മാത്രമല്ല സ്വപ്നാന്തത്തിൽ, സ്വപ്നസ്ഥാനത്തിൽ ഉച്ചനീചങ്ങളായ — ദേവാദി ഉച്ചഭാവങ്ങളും തിര്യഗാദി നീചഭാവങ്ങളുമാണ് ഉച്ചനീചഭാവങ്ങൾ — ഭാവങ്ങളെ പ്രാപിച്ച് ആദേവൻ, ദ്യോതനാ

ഗമ്യമാനഃ പ്രാപ്നുവൻ രൂപാണി ദേവോ ദ്യോതനവാൻ കുരുതേ നിർവർത്തയതി വാസനാരൂപാണി ബഹൂന്യസംഖ്യേയാനി. ഉതാപി സ്ത്രീഭിഃ സഹ മോദമാന ഇവ ജ— ക്ഷദിവ ഹസന്നിവ വയസ്യൈഃ. ഉതേവാപി ഭയാനി ബിഭേത്യേഭ്യ ഇതി ഭയാനി സിംഹവ്യാഘ്രദീനി പശ്യ— ന്നിവ.

വാനായ പുരുഷൻ, വളരെവാസനാമയങ്ങളായ രൂപങ്ങളെ ഉണ്ടാക്കുന്നു. സ്ത്രീകളോടുകൂടി ആനന്ദിക്കുന്നതുപോലെയും കൂട്ടുകാരൊത്ത് ചിരിക്കുന്നതുപോലെയും കളിക്കുന്നതുപോലെയും പേടിക്കേണ്ടതായ സിംഹവ്യാഘ്രാദികളിൽനിന്നും ഭയപ്പെടുന്നതുപോലെയും കണ്ടുകൊണ്ടെന്നപോലെ വസിക്കുന്നു.

**മന്ത്രഃ 14 —** ആരാമമസ്യ പശ്യന്തി ന തം പശ്യതി കശ്ചനേതി. തം നായതം ബോധയേദിത്യാഹുഃ. ദുർഭിഷജ്യം ഹാസ്മൈ ഭവതി. യമേഷ ന പ്രതിപദ്യതേ. അഥോ ഖല്വാഹുർജാഗരിതദേശ ഏവാസ്യൈഷ ഇതി യാനി ഹ്യേവ ജാഗ്രത് പശ്യതി താനി സുപ്ത ഇത്യത്രായം പുരുഷഃ സ്വയം ജ്യോതിർഭവതി സോ ǀ ഹം ഭഗവതേ സഹസ്രം ദദാമ്യത ഊർദ്ധ്വം വിമോക്ഷായ ബ്രൂഹീതി.

**മന്ത്രാർത്ഥം 14 —** എല്ലാവരും അവൻെറ ആരാമത്തെത്തന്നെ കാണുന്നു. അവനെ ആരും കാണുന്നില്ല എന്ന് . ആ ഉറങ്ങുന്ന പുരുഷനെ പെട്ടെന്ന് ഉണർത്തരുത് എന്നുപറയുന്നു. ഏതിന്ദ്രിയദേശത്താണോ കിടന്നുറങ്ങുന്നത് അതിനെ പ്രാപിക്കാൻ കഴിയാത്തതിനാൽ ഇവൻെറ ശരീരം ചികിത്സിക്കപ്പെടാൻ വിഷമമുള്ളതായിത്തീരുന്നു. ഇതിൽനിന്നും ചിലർ പറയുന്നു. ഈ സ്വപ്നസ്ഥാനം ഇവൻെറ ജാഗ്രത് സ്ഥാനം തന്നെയാണെന്ന് . കാരണം ഏതുപദാർത്ഥങ്ങളെ ജാഗ്രത്തിൽ കണ്ടിട്ടുണ്ടോ അവയെ ഉറക്കത്തിലും കാണുന്നു. എന്തെന്നാൽ ഈ അവസ്ഥയിൽ ഈ പുരുഷൻ സ്വയം ജ്യോതിസ്സായിത്തീരുന്നു. ആ ഞാൻ പൂജ്യനായ അങ്ങക്ക് ആയിരം (മുദ്രകളെ) തരാം ഇനി മേൽപ്പോട്ട് എനിക്ക് മോക്ഷമാർഗ്ഗത്തെ ഉപദേശിച്ചാലും എന്ന് .

**ഭാഷ്യഃ 14** ആരാമമാരമണമാ—ക്രീ— ഡാമനേന നിർമ്മിതാം വാസനാരൂപാമസ്യാത്മനഃ പശ്യന്തി സർവ്വേ ജനാഃ. ഗ്രാമം നഗരം സ്ത്രിയമന്നാ— ദ്യമിത്യാദിവാസനാനിമിത്തം ആ— ക്രീഡനരൂപം. ന തം പശതി തം ന പശ്യതി കശ്ചന. കഷ്ടം ഭോ വർ— ത്ത തേ ǀ ത്യന്തവിവിക്തം ദൃഷ്ടി—

എല്ലാവരും അവൻെറ ആരാമത്തെ, ആരമണത്തെ അഥവാ ആക്രീഡത്തെ അതായത് ഈ ആത്മാവിൻെറ വാസനാരൂപമായി രചിക്കപ്പെട്ടവയെ കാണുന്നു— ഗ്രാമം, നഗരം, സ്ത്രീകൾ, അന്നാദ്യം മുതലായി വാസനാനിർമ്മിതമായ ക്രീഡാവസ്തുക്കളെ കാണുന്നു. അവനെ ആരും കാണുന്നില്ല. അഹോ കഷ്ടം! അത്യന്തം വ്യക്തമായി ദൃഷ്ടി ഗോ

ഗോചരാപന്നമപി അഹോ ഭാഗ്യ-ഹീനതാ ലോകസ്യ. യച്ചരക്യദർശ-നമപ്യാത്മാനം ന പശ്യതീതി ലോകം പ്രത്യനുക്രോശം ദർശയതി ശ്രുതിഃ. അത്യന്തവിവിക്തഃ സ്വയം ജ്യോ-തിരാത്മാ സ്വപ്നേ ഭവതീത്യ-ഭിപ്രായഃ.

ചരമായി അതുവസിക്കുന്നുണ്ടെങ്കിലും കാണുന്നില്ല. അഹോ! ലോകത്തിന്റെ നിർഭാഗ്യം. കാണാൻ കഴിയുന്നതാണെങ്കിലും ആത്മാവിനെ കാണുന്നില്ല എന്നിങ്ങിനെ ലോകത്തെക്കുറിച്ച് ശ്രുതി അനുകമ്പ പ്രകടിപ്പിക്കുന്നു. സ്വപ്നത്തിൽ സ്വയം ജ്യോതിസ്സായ ആത്മാവ് ഏററവും വിവിക്തമായി വർത്തിക്കുന്നു എന്നാണഭിപ്രായം.

തം നായതം ബോധയേദി-ത്യാഹുഃ. പ്രസിദ്ധിരപി ലോകേ വി-ദ്യതേ, സ്വപ്ന ആത്മജ്യോതിഷോ വ്യതിരിക്തത്വേ. കാസൗ? തമാ-ത്മാനം സുപ്തമായതം സഹസാ ഭൃശം സ ബോധയേദിത്യാഹുരേവം കഥയന്തി ചികിത്സകാദയോ ജനാ ലോകേ. നൂനം തേ പശ്യന്തി ജാഗ്ര-ദ്ദേഹാദിന്ദ്രിയദ്വാരതോ ƒ പസൃത്യ കേവലോ ബഹിർവർത്തത ഇതി, യത ആഹുസ്തം നായതം ബോധ-യേദിതി.

അവനെ പെട്ടെന്നുണർത്തരുതെന്നു പറയുന്നു. സ്വപ്നത്തിൽ ആത്മജ്യോതിസ്സിന് വ്യതിരിക്തത്വമുണ്ടെന്ന് ലോകത്തിൽ പ്രസിദ്ധമാണ് . അതെന്താണ് ? ആ ഉറങ്ങുന്ന ആത്മാവിനെ ആയതമായി, പെട്ടെന്ന് ഉണർത്തരുതെന്ന് ലോകത്തിൽ വൈദ്യന്മാർ പറയുന്നു. ആ ആത്മാവ് ജാഗ്രദ്ദേഹത്തിൽനിന്നും ഇന്ദ്രിയരൂപമായ ദ്വാരംവഴി പുറത്തുപോയി വിശുദ്ധരൂപത്തിൽ വർത്തിക്കുകയാണ് എന്നവർ മനസ്സിലാക്കുന്നു. അതുകൊണ്ടാണ് പെട്ടെന്ന് അവനെ ഉണർത്തരുതെന്ന് പറയുന്നത് .

തത്ര ച ദോഷം പശ്യന്തി — ഭൃശം ഹ്യസൗ ബോധ്യമാനസ്താനീ-ന്ദ്രിയദ്വാരാണി സഹസാ പ്രതി-ബോധ്യമാനോ ന പ്രതിപദ്യത ഇതി. തദേതദാഹ — ദുർഭിഷജ്യം ഹാസ്-മൈ ഭവതി യമേഷ ന പ്രതിപദ്യതേ. യമിന്ദ്രിയദ്വാരദേശം യസ്മാദ്ദേശാ-ച്ഛുക്രമാദായാപസൃതഃ തമി-ന്ദ്രിയദേശം — ഏഷ ആത്മാ പുനർ ന പ്രതിപദ്യതേ, കദാചിത് വ്യത്യാ-സേനേന്ദ്രിയമാത്രാഃ പ്രവേശയതി, തത ആന്ധ്യബാധിര്യാദിദോഷ പ്രാ-പ്തൗ ദുർഭിഷജ്യം ദുഃഖഭിഷക്കർ-മ്മതാ ഹാസ്മൈ ദേഹായ ഭവതി, ദുഃഖേന ചികിത്സനീയോ ƒ സൗ ദേ-ഹോ ഭവതീത്യർത്ഥഃ. തസ്മാത് പ്രസിദ്ധ്യാപി സ്വപ്നേ സ്വയംജ്യോ-തിഷ്ട്വമസ്യ ഗമ്യതേ.

ഇതിലീദേഷവും കാണുന്നു. പെട്ടെന്നുണർത്തിയാൽ പെട്ടെന്ന് ഇന്ദ്രിയദ്വാരങ്ങളെ പ്രാപിക്കാൻ കഴിയുന്നില്ല. അതാണ് പറഞ്ഞത് , ഏതിനെയാണോ പ്രാപിക്കാൻ കവിയാത്തത് അതിനെ ചികിസ്തിക്കാൻ വിഷമമാകുമെന്ന് . ഏതിന്ദ്രിയദ്വാരദേശത്തെ — ഏതുദേശത്തുനിന്നാണോ ഇന്ദ്രിയമാത്രയെ സ്വീകരിച്ചു പുറത്തുപോയത് ആ ഇന്ദ്രിയദേശത്തെ — പ്രാപിക്കാൻ ഈ ആത്മാവിന് കഴിയാതെ പോവുന്നു. അതാണ് ശ്രുതി പറയുന്നത് "ദുർഭിഷജ്യം ഹാസ്മൈ ഭവതി" എന്ന് . ചിലപ്പോൾ വ്യത്യാസത്തോടുകൂടി അത് ഇന്ദ്രിയമാത്രയെ പ്രവേശിക്കുന്നു. അപ്പോൾ അന്ധത, ബധിരത തുടങ്ങിയ ദോഷങ്ങളുണ്ടാവുന്നതിനാൽ ദേഹത്തിന് ചികിത്സിച്ചുമാററാൻ വിഷമമായ കാര്യങ്ങളുണ്ടാവുന്നു. ദേഹം വിഷമിച്ച് ചികിത്സിക്കപ്പെടേണ്ടതായിത്തീരുന്നു എന്നർത്ഥം. അതിനാൽ സ്വപ്നത്തിൽ ഇതിന് സ്വയം ജ്യോതിഷ്ട്വമുണ്ടെന്ന് വരുന്നു.

സ്വപ്നോ ഭൂത്വാ ऽ തിക്രാന്തോ മൃത്യോ രൂപാണീതി തസ്മാത്സ്വപ്നേ സ്വയം ജ്യോതിരാത്മാ. അഥോ അപി ഖല്വന്യ ആഹുഃ — ജാഗരിതദേശ ഏവാസ്യൈഷ യഃ സ്വപ്നഃ. ന സന്ധ്യം സ്ഥാനാന്തരം ഇഹലോക—പരലോകാഭ്യാം വ്യതിരിക്തം, കിം തർഹി? ഇഹലോക ഏവ ജാഗ—രിതദേശഃ.

സ്വപ്നമായി, ശരീരാദിമൃത്യുരൂപങ്ങളെ അതിക്രമിച്ചിരിക്കുന്നതിനാൽ സ്വപ്നത്തിൽ ആത്മാവ് സ്വയം ജ്യോതിസ്സാണ് . മററു ചിലർ പറയുന്നു — അവൻെറ ഈ സ്വപ്നം ജാഗ്രത് ദേശം തന്നെയാണെന്ന് . ഇഹലോകപരലോകങ്ങളിൽ നിന്നും വ്യത്യസ്തമായ മറെറാരു സന്ധ്യസ്ഥാനമല്ല. പിന്നെ എന്താണ് ? ജാഗ്രത് ദേശമെന്നത് ഇഹലോകം തന്നെയാണ് .

യദ്യേവം, കിഞ്ചാതഃ? ശൃണ്വതോ യദ്ഭവതി, യദാ ജാഗരിതദേശ ഏവായം സ്വപ്നഃ, തദായമാത്മാ കാര്യകരണേഭ്യോ ന വ്യാവൃത്തഃ തൈർമിശ്രീഭൂതഃ. അതോ ന സ്വയം ജ്യോതിരാത്മാ, ഇത്യതഃ, സ്വയം ജ്യോതിഷ്ട്വബാധനായ അന്യേ ആ—ഹുഃ — ജാഗരിതദേശ ഏവാസ്യൈഷ ഇതി. തത്ര ച ഹേതുമാചക്ഷതേ — ജാഗരിതദേശത്വേ യാനി ഹി യസ്മാദ്ധസ്ത്യാദീനി പദാർത്ഥ—ജാതാനി ജാഗ്രജ്ജാഗരിതദേശേ പശ്യതി ലൗകികഃ, താന്യേവ സു—പ്തോ ऽ പി പശ്യതീതി.

അങ്ങിനെയാണെങ്കിലെന്താണ് ? എന്താണെന്ന് കേൾക്കൂ — ഈ സ്വപ്നം ജാഗ്രത് ദേശം തന്നെയാണെങ്കിൽ ഈ ആത്മാവ് ശരീരേന്ദ്രിയങ്ങളിൽനിന്നും വിട്ടുപോകാതെ അവയിൽ കൂടിക്കുഴഞ്ഞ് വർത്തിക്കണമായിരുന്നു. അപ്പോൾ ആത്മാവ് സ്വയം ജ്യോതിസ്സാവുകയില്ല. അതിനാലതിൻെറ സ്വയം ജ്യോതിഷ്ട്വത്തിൻെറ ബാധക്കായി ചിലർ പറയുന്നു, സ്വപ്നം അതിൻെറ ജാഗ്രത് ദേശം തന്നെയാണ് എന്ന് . അതിന് കാരണം പറയുന്നു — ലൗകികന്മാർ ജാഗ്രത്തിൽ കണ്ട ആന തുടങ്ങിയ പദാർത്ഥങ്ങൾ തന്നെയാണ് സ്വപ്നത്തിൽ കാണുന്നതെന്ന് .

തദസത് , ഇന്ദ്രിയോപരമാത് . ഉപരതേഷു ഹീന്ദ്രിയേഷു സ്വ—പ്നാൻ പശ്യതി. തസ്മാന്നാന്യസ്യ ജ്യോതിഷസ്തത്ര സംഭവോ ऽ സ്തി. തദുക്തം "ന തത്ര രഥാ ന രഥ—യോഗാഃ" ഇത്യാദി. തസ്മാദത്രായം പുരുഷഃ സ്വയം ജ്യോതിർഭവത്യേവ.

അതുശരിയല്ല. കാരണം ഇന്ദ്രിയങ്ങൾ ഉപരമിക്കുന്നു. ഇന്ദ്രിയങ്ങൾ ഉപരമിച്ചാലേ സ്വപ്നം കാണുകയുള്ളു. അതിനാലിവിടെ മറെറാരു ജ്യോതിസ്സ് ഭവിക്കുന്നില്ല അതാണ് "അവിടെ രഥമില്ല, കുതിരകളില്ല" എന്നുപറഞ്ഞത് . അതിനാലിവിടെ ഈ പുരുഷൻ സ്വയം ജ്യോതിസ്സായിത്തന്നെ വർത്തിക്കുന്നു.

സ്വയം ജ്യോതിരാത്മാ അ—സ്തീതി സ്വപ്നദർശനേന പ്രദർശി—തം, അതിക്രാമതി മൃത്യോ രൂപാ—ണീതി ച. ക്രമേണ സഞ്ചരന്നിഹ—ലോകപരലോകാദീൻ ഇഹലോക—പരലോകാദിവ്യതിരിക്തഃ. തഥാ ജാഗ്രത്സ്വപ്നകുലായാഭ്യാം വ്യതി—രിക്തഃ, തത്ര ച ക്രമസഞ്ചാരാ—ന്നിത്യശ്ച – ഇത്യേതത് പ്രതിപാ—ദിതം യാജ്ഞവൽക്യേന. അതോ

സ്വയം ജ്യോതിസ്സായ ആത്മാവ് ഉണ്ട് എന്ന് സ്വപ്നം വഴി കാണിച്ചുകഴിഞ്ഞു. മൃത്യുരൂപങ്ങളെ അതിക്രമിക്കുന്നു എന്നും കാണിച്ചു. ഇഹലോകപരലോകങ്ങളിൽ ക്രമേണസഞ്ചരിക്കുന്നതിനാൽ ഇഹലോകപരലോകങ്ങളിൽ നിന്നും വ്യത്യസ്തനാണ് അത് . അതുപോലെ ജാഗ്രത് സ്വപ്നശരീരങ്ങളിൽനിന്നും വ്യത്യസ്തനാണ് അത് . കാരണം അവയിൽ ക്രമത്തിൽ സഞ്ചരിക്കുന്നതിനാൽ നിത്യനാണ് എന്ന് യാജ്ഞവൽക്യൻ

വിദ്യാനിഷ്ക്രിയാർത്ഥം സഹസ്രം ദദാമീത്യാഹ ജനകഃ. സോ ऽ ഹമേവം ബോധിതസ്ത്വയാ ഭഗവതേ തുഭ്യം സഹസ്രം ദദാമി. വിമോക്ഷശ്ച കാമപ്രശ്നോ മയാഭിപ്രേതഃ. തദുപയോഗ്യം താദാർത്ഥ്യാത്തദേകദേശ ഏവ. അതസ്ത്വാം നിയോക്ഷ്യാമി സമസ്തകാമപ്രശ്നനിർണ്ണയ ശ്രവണേന — വിമോക്ഷായാത ഊർദ്ധ്വം ബ്രൂഹീതി., യേന സംസാരാദ്വിപ്രമുച്യേയം, ത്വത് പ്രസാദാത് . വിമോക്ഷപദാർത്ഥൈകദേശനിർണ്ണയഹേതോഃ സഹസ്രദാനം.

പ്രതിപാദിച്ചിട്ടുണ്ട് . അതുകൊണ്ട് വിദ്യക്ക് പകരം ആയിരം മുദ്രകളെ തരാമെന്ന് ജനകൻ പറഞ്ഞു. ഇങ്ങിനെ അങ്ങയാൽ പ്രബോധിതനായ ഞാൻ ഭഗവാനായ അങ്ങക്ക് ആയിരം മുദ്രകളെതരാം. എനിക്കിനിമോക്ഷവിഷയകമായ പ്രശ്നം കേൾക്കണമെന്നുണ്ട് . ഈ ആത്മപ്രത്യയസംബന്ധിയായ ഉപദേശം മോക്ഷത്തിൽ, സമ്യഗ് ബോധത്തിൽ ഉപയോഗ്യമാണ് . അതിനാൽ കാമനിർണ്ണയങ്ങളെക്കുറിച്ചെല്ലാം ഞാനങ്ങയോടു ചോദിക്കുന്നു. മോക്ഷാർത്ഥം ഇനി മേൽപ്പോട്ട് പറഞ്ഞുതന്നാലും എന്ന് . അങ്ങിനെ അങ്ങയുടെ പ്രസാദത്താൽ സംസാരത്തിൽനിന്നും എന്നെന്നേക്കും മോക്ഷംകിട്ടും. മോക്ഷപദാർത്ഥത്തിൻെറ ഒരു ഭാഗം നിർണ്ണയിക്കാൻ സഹായകമായതിനാലാണ് സഹസ്രദാനം.

---

**ആത്മനഃ മൃത്യോരതിക്രാന്തിരാശങ്ക്യതേ —**

യത് പ്രസ്തുതം — "ആത്മനൈവായം ജ്യോതിഷാസ്തേ" ഇതി, തത് പ്രത്യക്ഷതഃ പ്രതിപാദിതം — "അത്രായം പുരുഷഃ സ്വയംജ്യോതിർഭവതി" സ്വപ്നേ. യത്തൂക്തം "സ്വപ്നോ ഭൂത്വേമം ലോകമതിക്രാമതി മൃത്യോ രൂപാണി" ഇതി, തത്രൈതദാശങ്ക്യതേ — മൃത്യോ രൂപാണ്യേവാതിക്രാമതി ന മൃത്യും. പ്രത്യക്ഷം ഹ്യേതത്സ്വപ്നേ കാര്യകരണവ്യാവൃത്തസ്യാപി മോദത്രാസാദിദർശനം. തസ്മാന്നൂനം നൈവായം മൃത്യുമതിക്രാമതി.

**ആത്മാവിന് മൃത്യുവിനെ കടക്കാൻ കഴിയുമോ എന്നുശങ്കിക്കുന്നു —**

"ആത്മാവായ ജ്യോതിസ്സിനാൽ ത്തന്നെയാണിത് പ്രകാശിതമായിരിക്കുന്നത് " എന്നു പറഞ്ഞത് പ്രത്യക്ഷമായി പ്രതിപാദിക്കപ്പെട്ടു. "സ്വപ്നത്തിൽ ഈ പുരുഷൻ സ്വയം ജ്യോതിസ്സായിഭവിക്കുന്നു" എന്നു പറഞ്ഞു. "സ്വപ്നമായിട്ട് ഈ ലോകത്തെ അതിക്രമിക്കുന്നു; മൃത്യുവിൻെറ രൂപങ്ങളേയും" എന്നതിൽ ഈ ശങ്കയുണ്ടാവാം — മൃത്യുവിൻെറ രൂപങ്ങളെമാത്രമാണ് , മൃത്യുവിനെയല്ല അതിക്രമിക്കുന്നത് എന്ന് . സ്വപ്നത്തിൽ ശരീരേന്ദ്രിയങ്ങളെ വിട്ട പുരുഷന് പ്രത്യക്ഷത്തിൽ സന്തോഷം, ഭയം മുതലായവ ഉണ്ട് . അതിനാൽ തീർച്ചയായും ഇത് മൃത്യുവിനെ അതിക്രമിക്കുന്നില്ല.

കർമ്മണോ ഹി മൃത്യോഃ കാര്യം മോദത്രാസാദി ദൃശ്യതേ. യദി ച മൃത്യുനാബദ്ധ ഏവായം സ്വഭാവതഃ, തതോ വിമോക്ഷോ നോപപദ്യതേ. ന ഹി സ്വഭാവാത് കശ്ചിദ്വിമുച്യതേ. അഥ സ്വഭാവോ ന ഭവതി മൃത്യുഃ, തതസ്ത—

ആനന്ദവും ഭയവും കർമ്മരൂപമായ മൃത്യുവിൻെറ തന്നെ കാര്യമായാണ് കാണപ്പെടുന്നത് . ഇത് സ്വാഭാവികമായും മൃത്യുവിനാൽ ബദ്ധനാണെങ്കിൽ അപ്പോൾ മോക്ഷമുണ്ടാകാവുന്നതല്ല. കാരണം ആർക്കും സ്വഭാവത്തിൽനിന്നും മോചനം കിട്ടാൻ വയ്യ. എന്നാൽ മൃത്യു സ്വഭാവമല്ലെങ്കിൽ അതിൽനിന്നും മോ

സ്മാന്മോക്ഷ ഉപപത്സ്യതേ. യഥാ— സൗ മൃത്യുരാത്മീയോ ധർമ്മോ ന ഭവതി തഥാ പ്രദർശനായ — അത ഊർദ്ധ്വം വിമോക്ഷായ ബ്രൂഹീ— ത്യേവം ജനകേന പര്യനുയുക്തോ യാജ്ഞവൽക്യഃ തദ്ദിദർശയിഷയാ പ്രവവൃതേ

ക്ഷം കിട്ടാവുന്നതാണ് . മൃത്യു ആത്മീയ മായ ധർമ്മമല്ല എന്ന് കാണിക്കാനായി — ഇതിനുമേൽ മോക്ഷത്തെക്കുറിച്ചു പറയൂ എന്നിങ്ങിനെ ജനകൻ ചോദിച്ചപ്പോൾ യാജ്ഞവൽക്യൻ അത് കാണിക്കാനി ച്ഛിച്ച് പ്രവർത്തിക്കാൻ തുടങ്ങുകയാ ണ് .

**മന്ത്രഃ 15 —** സ വാ ഏഷ ഏതസ്മിൻ സംപ്രസാദേ രത്വാ ചരിത്വാ ദൃഷ്ട്വൈവ പുണ്യം ച പാപം ച. പുനഃ പ്ര— തിന്യായം പ്രതിയോന്യാ ദ്രവതി സ്വപ്നായൈവ സ യത്തത്ര കിംചിത് പശ്യത്യനന്വാഗതസ്തേന ഭവത്യ— സംഗോ ഹ്യയം പുരുഷ ഇത്യേവമേവൈതദ്യാജ്ഞ — വൽക്യ സോ ഽ ഹം ഭഗവതേ സഹസ്രം ദദാമ്യത ഊ— ർദ്ധ്വം വിമോക്ഷായൈവ ബ്രൂഹീതി.

**മന്ത്രാർത്ഥം 15 —** ആ ഈ ആത്മാവ് ഈ സുഷുപ്തി യിലെത്തിയിട്ട് രമിച്ചും ചരിച്ചും പുണ്യപാപങ്ങളെ ദർശി ച്ചും (വസിക്കുന്നു). എങ്ങിനെ, എവിടെനിന്നും വന്നുവോ ആ സ്വപ്നസ്ഥാനത്തേക്കുതന്നെ വീണ്ടും മടങ്ങുന്നു. അവിടെ അവനെന്തെല്ലാം കണ്ടുവോ അവയോടു ബന്ധ പ്പെടാതെ വസിക്കുന്നു. കാരണം ഈ പുരുഷൻ അസംഗ നാണ് യാജ്ഞവൽക്യ ഇതങ്ങിനെതന്നെയാണ് . ഞാൻ ഭവാന് ആയിരം തരാം. ഇതിനുമേൽപ്പോട്ട് മോക്ഷത്തി നായി ഉപദേശിച്ചാലും എന്ന് .

**ഭാഷ്യഃ 15 —** സ വൈ പ്രകൃതഃ സ്വ— യംജ്യോതിഃ പുരുഷഃ, ഏഷയഃ സ്വ— പ്നേ പ്രദർശിതഃ, ഏതസ്മിൻ സം— പ്രസാദേ — സമ്യക്പ്രസീദത്യസ്മി— ന്നിതി സംപ്രസാദഃ. ജാഗരിതേ ദേ— ഹേന്ദ്രിയവ്യാപാരശതസന്നിപാതജം ഹിത്വാ കാലുഷ്യം തേഭ്യോ വിപ്ര— മുക്ത ഈഷത് പ്രസീദതി സ്വപ്നേ. ഇഹ തു സുഷുപ്തേ സമ്യക് പ്ര— സീദതി — ഇത്യതഃ സുഷുപ്തം സ— മ്പ്രസാദ ഉച്യതേ. "തീർണ്ണോ ഹി തദാ സർവ്വാൻ ശോകാൻ" ഇതി (4. 3. 22) "സലില ഏകോ ദ്രഷ്ടാ" (4. 3. 32) ഇതി ഹി വക്ഷ്യതി സുഷു— പ്തമാത്മാനം.

പ്രകൃതത്തിലുള്ള ആ പുരുഷൻ സ്വയം ജ്യോതിസ്സാണ് . സ്വപ്നത്തിലിത് പ്രദർശിക്കപ്പെട്ടു. എന്നാലീ സമ്പ്രസാദ നിൽ — സമ്യക്കായി ഇതിൽ പ്രസാദിക്കു ന്നതിനാൽ ഇത് സമ്പ്രസാദനാണ് . ജാ ഗ്രത്തിൽ ദേഹേന്ദ്രിയവ്യാപാരങ്ങൾ നൂറു കണക്കിനുള്ളതിൽ നിന്നുത്ഭവിക്കുന്ന കാ ലുഷ്യത്തെ വെടിഞ്ഞ് സ്വപ്നത്തിൽ അ വയിൽനിന്നും മോചനം കിട്ടുന്നതിനാൽ ആത്മാവ് കുറച്ചുപ്രസാദിക്കുന്നു. ഇവി ടെ സുഷുപ്തിയിൽ നല്ലപോലെ പ്രസാദി ക്കുന്നു — അതുകൊണ്ട് സുഷുപ്തനെ സമ്പ്രസാദനെന്നു പറയുന്നു. "അപ്പോൾ എല്ലാ ശോകങ്ങളേയും കടക്കുന്നു" എ ന്നും "ജലപ്പരപ്പുപോലെ ഒരേ ഒരു ദ്രഷ്ടാ വായി" എന്നും സുഷുപ്തിയിലുള്ള ആത്മാവിനെക്കുറിച്ച് ഇനിപറയും.

സ വാ ഏഷ ഏതസ്മിൻ സ‌മ്പ്രസാദേ ക്രമേണ സമ്പ്രസന്നഃ സൻ സുഷുപ്തേ സ്ഥിത്വാ. കഥം സമ്പ്രസന്നഃ? സ്വപ്നാത്സുഷുപ്തം പ്രവിവിക്ഷുഃ സ്വപ്നാവസ്ഥ ഏവ രത്വാ രതിമനുഭൂയ മിത്രബന്ധുജനദർശനാദിനാ ചരിത്വാ വിഹൃത്യാനേകധാ ചരണഫലം ശ്രമമുപലഭ്യേത്യർത്ഥഃ, ദൃഷ്ട്വൈവ ന കൃത്വേത്യർത്ഥഃ, പുണ്യം ച പുണ്യഫലം, പാപം ച പാപഫലം. ന തു പുണ്യപാപയോഃ സാക്ഷാത് ദ്ദർശനമസ്തീത്യവോചാമ. തസ്മാന്ന പുണ്യപാപാഭ്യാമനുബദ്ധഃ. യോ ഹി കരോതി പുണ്യപാപേ സ താഭ്യാമനുബദ്ധ്യതേ. ന ഹി ദർശനമാത്രേണ തദനുബദ്ധഃ സ്യാത് .

ആ ആത്മാവ് ഈ സുഷുപ്തിയിൽ സ്ഥിതിചെയ്ത് സമ്പ്രസാദനിലിരുന്ന് ക്രമേണ സമ്പ്രസന്നനായിത്തീരുന്നു. എങ്ങിനെ സമ്പ്രസന്നനാവുന്നു? സ്വപ്നത്തിൽനിന്നും സുഷുപ്തിയിലേക്ക് പ്രവേശിക്കാനിച്ഛിച്ച് സ്വപ്നാവസ്ഥയിലിരുന്നുതന്നെ ബന്ധുമിത്രജനദർശനാദിയായ രതിയെ അനുഭവിച്ച് പലേ വിധത്തിലും വിഹരിച്ച് ആ വിഹാര ജനിതമായ ശ്രമത്തിനടിമപ്പെടുന്നു, എന്നർത്ഥം. പുണ്യത്തെയും പുണ്യഫലത്തേയും പാപത്തേയും പാപഫലത്തേയും ദർശിക്കുക മാത്രമേ ചെയ്യുന്നുള്ളു. ശരിക്കും ചെയ്യുന്നില്ല എന്നർത്ഥം. പുണ്യപാപങ്ങളുടെ സാക്ഷാത് ദർശനം ഉണ്ടാകുന്നില്ല എന്നു ഞാൻ പറഞ്ഞുവല്ലോ. അതിനാൽ പുണ്യപാപങ്ങളാൽ ബദ്ധനാകുന്നുമില്ല. ആർ പുണ്യപാപങ്ങളെ ചെയ്യുന്നുവോ അവൻ അവയാൽ ബദ്ധനാവുന്നു. ദർശനമാത്രംകൊണ്ട് അവയാൽ ബന്ധിക്കപ്പെടുന്നില്ല.

തസ്മാത്സ്വപ്നോ ഭൂത്വാ മൃത്യുമതിക്രാമത്യേവ, ന മൃത്യുരൂപാണ്യേവ കേവലം. അതോ ന മൃത്യോരാത്മസ്വഭാവത്വാശങ്കാ. മൃത്യുൾച്ചേത്സ്വഭാവോ ऽ സ്യ സ്വപ്നേ ऽ പി കുര്യാത് . ന തു കരോതി. സ്വഭാവൾച്ചേത് ക്രിയാ സ്യാത് അനിർമോക്ഷതൈവ സ്യാത് . ന തു സ്വഭാവഃ സ്വപ്നേ ऽ ഭാവാത് . അതോ വിമോക്ഷോ ऽ സ്യോപപദ്യതേ മൃത്യോഃ പുണ്യപാപാഭ്യാം.

അതിനാൽ സ്വപ്നമായി കേവലം മൃത്യുരൂപങ്ങളെ മാത്രമല്ല, മൃത്യുവിനെത്തന്നെ കടക്കുന്നു. അതിനാൽ മൃത്യു ആത്മാവിന്റെ സ്വഭാവമാണെന്ന ശങ്ക വേണ്ട. മൃത്യു സ്വഭാവമായിരുന്നെങ്കിൽ സ്വപ്നത്തിലും (പുണ്യപാപങ്ങളെ) ചെയ്യുമായിരുന്നു. എന്നാൽ ചെയ്യുന്നില്ല. സ്വഭാവമാണെങ്കിൽ ക്രിയവേണം. അതിനെ ഒരിക്കലും ഉപേക്ഷിക്കാൻ പററുമായിരുന്നില്ല. സ്വപ്നത്തിൽ ക്രിയയില്ലാത്തതിനാൽ സ്വഭാവമല്ല. അതിനാൽ ഇതിന് പാപപുണ്യരൂപമായ മൃത്യുവിൽനിന്നും മോചനം സാദ്ധ്യമാണ് .

നനു ജാഗരിതേ ऽ സ്യ സ്വഭാവ ഏവ.

**ശങ്ക** — എന്നാൽ ജാഗ്രത്തിൽ ഇതിന്റെ സ്വഭാവം തന്നെയാണല്ലോ.

ന. ബുദ്ധ്യാദ്യുപാധികൃതം ഹി തത് . തച്ച പ്രതിപാദിതം സാദൃശ്യാത് "ധ്യായതീവ ലേലായതീവ" ഇതി തസ്മാദേകാന്തേനൈവ സ്വപ്നേ മൃത്യുരൂപാതിക്രമണാന്ന സ്വാഭാവികത്വാശങ്കാ അനിർമ്മോക്ഷതാ വാ.

**സമാധാനം** — അല്ല. അത് ബുദ്ധ്യാദ്യുപാധികളാൽ മാത്രം നിർമ്മിതമാണ് . അതുതന്നെ സാദൃശ്യത്താൽ "ധ്യാനിക്കുന്നതുപോലെയും ചലിക്കുന്നതുപോലെയും" എന്നിങ്ങിനെ പ്രതിപാദിക്കപ്പെട്ടിട്ടുണ്ട് . അതിനാൽ സ്വപ്നത്തിൽ നിയമേന മൃത്യുരൂപങ്ങളെ അതിക്രമിക്കുന്നതിനാൽ അതതിന്റെ സ്വഭാവമാണെന്നോ ആ

ത്മാവിന് മോക്ഷമില്ലെന്നോ ശങ്കിക്കേണ്ടതില്ല.

തത്ര ചരിത്വേതി ചരണഫലം ശ്രമമുപലഭ്യേത്യർത്ഥഃ. തതഃ സമ്പ്രസാദാനുഭവോത്തരകാലം പുനഃ പ്രതിന്യായം യഥാന്യായം യഥാഗതം, നിൾചിത ആയോ ന്യായഃ, അയനമായോ നിർഗ്ഗമനം, പുനഃ പൂർവ്വഗമനവൈപരീത്യേന യദാഗമനം സ പ്രതിന്യായഃ. യഥാഗതം പുനരാഗച്ഛതീത്യർത്ഥഃ. പ്രതിയോനി യഥാസ്ഥാനം. സ്വപ്നസ്ഥാനാദ്ധി സുഷുപ്തപ്രതിപന്നഃ സൻ യഥാ സ്ഥാനമേവ പുനരാഗച്ഛതി. പ്രതിയോനി ആദ്രവതി, സ്വപ്നായൈവ സ്വപ്നസ്ഥാനായൈവ.

അവിടെ ചരിത്വാ എന്നതിനർത്ഥം ഇതാണ് — വിഹരിച്ചതിന്റെ ഫലം നേടിയിട്ട് എന്ന്. അനന്തരം സമ്പ്രസാദത്തെ അനുഭവിച്ചശേഷം വീണ്ടും പ്രതിന്യായം — യഥാന്യായം അഥവാ യഥാഗതം — മുമ്പുഗമിച്ചതിനുവിപരീതമായ ആഗമനമാണ് പ്രതിന്യായം, പോയ വഴിതിരിച്ചുവരുക എന്നർത്ഥം. പ്രതിയോനിക്ക് യഥാസ്ഥാനമെന്നർത്ഥം. സ്വപ്നസ്ഥാനത്തുനിന്നാണ് സുഷുപ്തത്തെ പ്രാപിക്കുന്നത്. അതേ സ്ഥാനത്തേക്കുതന്നെ വീണ്ടും വരുന്നു. സ്വപ്നസ്ഥാനത്തേക്കുതന്നെ സുഷുപ്തിയിൽ നിന്നും തിരിച്ചു ചെല്ലുന്നു.

നനു സ്വപ്നേ ന കരോതി പുണ്യപാപേ തയോഃ ഫലമേവ പശ്യതീതി കഥമവഗമ്യതേ? യഥാ ജാഗരിതേ തഥാ കരോത്യേവ സ്വപ്നേ ഽപി തുല്യത്വാദ്ദർശനസ്യേതി, അത ആഹ — സ ആത്മാ യത്കിഞ്ചിത്തത്ര സ്വപ്നേ പശ്യതി പുണ്യപാപഫലം, അനന്വാഗതോ ഽനനുബദ്ധസ്തേന ദൃഷ്ടേന ഭവതി, നൈവാനുബദ്ധോ ഭവതി.

സ്വപ്നത്തിൽ പുണ്യപാപങ്ങളെ ചെയ്യുന്നില്ലെന്നും അവയുടെ ഫലങ്ങളെ ദർശിക്കുന്നേ ഉള്ളു എന്നും എങ്ങിനെ അറിയാം? ജാഗ്രത്തിലെന്നപോലെ സ്വപ്നത്തിലും ചെയ്യുന്നുണ്ട്. ദർശനം ഒരുപോലെയാണെന്ന ശങ്കക്ക് മറുപടിപറയുന്നു — ആ ആത്മാവ് സ്വപ്നത്തിൽ എന്തെങ്കിലും പുണ്യപാപങ്ങളുടെ ഫലം ദർശിക്കുന്നുണ്ടെങ്കിൽ ദർശിക്കപ്പെട്ട അവയാൽ അനന്വാഗതനായി അഥവാ ബന്ധിക്കപ്പെടാത്തവനായിത്തന്നെ ഇരിക്കുന്നു. അനുബദ്ധനാവുന്നില്ല.

യദി ഹി സ്വപ്നേ കൃതമേവ തേന സ്യാത്, തേനാനുബദ്ധ്യേത. സ്വപ്നാദുത്ഥിതോ ഽപി സമന്വാഗതഃ സ്യാത്. ന ച തല്ലോകേ സ്വപ്നകൃതകർമ്മണാ അന്വാഗതത്വ പ്രസിദ്ധിഃ ന ഹി സ്വപ്നകൃതേനാഗമാ ആഗസ്കാരിണമാത്മാനം മന്യതേ കൾചിത്. ന ച സ്വപ്നദൃശ ആഗഃ ശ്രുത്വാ ലോകസ്തം ഗർഹതി പരിഹരതി വാ. അതോ ഽനന്വാഗത ഏവ തേന ഭവതി.

ഒരുവൻ സ്വപ്നത്തിലാണെങ്കിലും എന്തെങ്കിലും ചെയ്താൽ അതുകൊണ്ട് ബദ്ധനാവണം. സ്വപ്നത്തിൽനിന്നെഴുന്നേററാലും അതിനോട് ശ്ലിഷ്ടനായിരിക്കണം. എന്നാൽ സ്വപ്നകൃതമായതിനാൽ സംശ്ലിഷ്ടനാവുന്നതിന്, ഈ ലോകത്തിൽ, പ്രസിദ്ധിയില്ല. സ്വപ്നകൃതമായ അപരാധത്താൽ ആരും സ്വയം അപരാധിയായികരുതാറില്ല. മാത്രമല്ല സ്വപ്നത്തിൽ കണ്ട അപരാധം കേട്ട് ആരും ഒരാളെ നിന്ദിക്കാറില്ല. അതിനു പരിഹാരവും ചെയ്യാറില്ല. അതിനാൽ ഒരാൾ അതുകൊണ്ട് ഒരു പററലുമില്ലാതെയാണ് ഇരിക്കുന്നത്.

തസ്മാത് സ്വപ്നേ കുർവ്വന്നിവോപലഭ്യതേ, ന തു ക്രിയാ ഽസ്തി പരമാർത്ഥതഃ. "ഉതേവ സ്ത്രീഭിഃ സഹ മോദമാനഃ" ഇതി ശ്ലോക ഉക്തഃ. ആഖ്യാതാരൾച സ്വപ്നസ്യ സഹ ഇവശബ്ദേനാചക്ഷതേ ഹസ്തിനോ ഽദ്യ ഘടീകൃത്വാ ധാവന്തീവ മയാ ദൃഷ്ടാ ഇതി. അതോ ന തസ്യ കർത്തൃത്വമിതി.

അതുകൊണ്ട് സ്വപ്നത്തിൽ പുരുഷൻ കേവലം ചെയ്യുന്നപോലെ കാണപ്പെടുകമാത്രമാണ് , വാസ്തവത്തിലവിടെ ക്രിയയില്ല. "സ്ത്രീകളോടുകൂടി മോദിക്കുന്നതുപോലെ കാണപ്പെടുന്നു" എന്ന് ശ്ലോകം പറഞ്ഞിട്ടുണ്ട് . സ്വപ്നത്തെ വർണ്ണിക്കുന്നവരും അതിനെ "പോലെ" എന്ന ശബ്ദത്തോടെയാണ് വർണ്ണിക്കുന്നത് . "ഞാനിന്ന് ആനകൾ കൂടിച്ചേർന്ന് ഓടുന്നതുപോലെ കണ്ടു" എന്നുപറയാറുണ്ടല്ലോ. അതിലവന് കർത്തൃത്വം ഇല്ല എന്നുവരുന്നു.

കഥം പുനരസ്യാകർത്തൃത്വമിതി. കാര്യകരണൈർമൂർത്തൈഃ സംശ്ലേഷോ മൂർത്തസ്യ, സ തു ക്രിയാഹേതുർദൃഷ്ടഃ. ന ഹ്യമൂർത്തഃ കൾചിത് ക്രിയാവാൻ ദൃശ്യതേ. അമൂർത്തൾചാത്മാ, അതോ ഽസംഗഃ. യസ്മാച്ചാസംഗോ ഽയം പുരുഷഃ സ്വപ്നദൃഷ്ടേന. അത ഏവ ന തസ്മാദനന്വാഗതഃ തേന ക്രിയാകർത്തൃത്വമസ്യ, കഥഞ്ചിദുപപദ്യതേ. കാര്യകരണസംശ്ലേഷേണ ഹി കർത്തൃത്വം സ്യാത്സ ച സംശ്ലേഷഃ സംഗോഽസ്യ നാസ്തി യതോ ഽസംഗോ ഹ്യയം പുരുഷഃ തസ്മാദമൃതഃ.

എങ്ങിനെയാണതിന് അകർത്തൃത്വമെന്നുപറയുന്നു. മൂർത്തമാണ് ശരീരേന്ദ്രിയങ്ങൾ. മൂർത്തമായതിനാണ് സംശ്ലേഷം. അതുമാത്രമേ ക്രിയക്ക് കാരണമായി കാണപ്പെടുന്നുള്ളു. അമൂർത്തമായത് ക്രിയചെയ്യുന്നതായി കാണാറില്ല. ആത്മാവ് അമൂർത്തമാണ് , അതിനാൽ അസംഗനാണ് . ഈ പുരുഷൻ അസംഗനായതിനാൽ സ്വപ്നത്തിൽ കണ്ട പുണ്യപാപങ്ങളോട് കൂടിച്ചേരുന്നില്ല. അതുകൊണ്ടുതന്നെ ഇവന് ക്രിയാകർത്തൃത്വം ഒട്ടും ഉണ്ടാകാൻ വയ്യ. ശരീരേന്ദ്രിയ സംയോഗത്തിലേ കർത്തൃത്വം ഭവിക്കുകയുള്ളു. ഈ പുരുഷന് ആ കൂടിച്ചേരലില്ല. കാരണം ഇതസംഗനാണ് . അസംഗനായതിനാൽ അമൃതനാണ് .

ഏവമേവൈതദ്യാജ്ഞവൽക്യഃ സോ ഽഹം ഭഗവതേ സഹസ്രം ദദാമി. അത ഊർദ്ധ്വം വിമോക്ഷായൈവ ബ്രൂഹി. മോക്ഷപദാർത്ഥൈകദേശസ്യ കർമ്മപ്രവിവേകസ്യ സമ്യക്ദർശിതത്വാത് . അത ഊർദ്ധ്വം വിമോക്ഷായൈവ ബ്രൂഹിതി.

യാജ്ഞവൽക്യ, ഇതങ്ങിനെ തന്നെയാണ് . ഞാനവിടുത്തേക്ക് ആയിരം മുദ്രകളെ തരാം. ഇതിനുമേൽ മോക്ഷത്തിനായി പറഞ്ഞാലും. മോക്ഷപദാർത്ഥത്തിന്റെ ഏകദേശത്തെക്കുറിച്ചുള്ള വിവേകം വേണ്ടപോലെ കാണിക്കപ്പെട്ടു. ഇനിമേൽ മോക്ഷത്തിനായിട്ടുതന്നെ പറഞ്ഞാലും.

---

തത്ര "അസംഗോ ഹ്യയം പുരുഷഃ" ഇത്യസംഗതാ കർത്തൃത്വേ ഹേതുരുക്തഃ ഉക്തം ച പൂർവ്വം — കർമ്മവശാത്സ ഈയതേ യത്ര കാമമിതി, കാമൾച സംഗഃ. അതോ ഽ

ശങ്ക — അതിൽ "അസംഗോ ഹ്യയം പുരുഷഃ " എന്നുപറഞ്ഞതുവഴി അസംഗതയാണ് അകർത്തൃത്വത്തിന് കാരണം എന്നുപറഞ്ഞു. കർമ്മവശാൽ ഇച്ഛയുള്ളടത്തേക്കു പോകുന്നു എന്ന് മുമ്പു വീണ്ടും പറഞ്ഞതാണ് . അതിനാൽ കാമ

സിദ്ധോ ഹേതുരുക്തഃ "അസംഗോ ഹ്യയം പുരുഷഃ" ഇതി.

മാണ് സംഗം. അതിനാൽ "ഈ പുരുഷൻ അസംഗനാണ് " എന്നത് അസിദ്ധ ഹേതുവാണെന്ന് പറയപ്പെട്ടു.

ന ത്വേതദസ്തി കഥം തർഹി അസംഗ ഏവേത്യേ തദുച്യതേ —

**സമാധാനം** — ഇതങ്ങിനെയല്ല. പിന്നെ എങ്ങിനെയാണ് അസംഗൻതന്നെ എന്നതിന് പറയുന്നു.

**മന്ത്രഃ 16 —** സ വാ ഏഷ ഏതസ്മിൻ സ്വപ്നേ രത്വാ ചരിത്വാ ദൃഷ്ട്വൈവ പുണ്യം ച പാപം ച പുനഃ പ്രതിന്യായം പ്രതിയോന്യാദ്രവതി ബുദ്ധാന്തായൈവ സ യത്തത്ര കിഞ്ചിത് പശ്യത്യനന്വാഗതസ്തേന ഭവത്യസംഗോ ഹ്യയം പുരുഷ ഇത്യേവമേവൈതദ്യാജ്ഞവൽക്യ സോ ഽഹം ഭഗവതേ സഹസ്രം ദദാമ്യത ഊർദ്ധ്വം വിമോക്ഷായൈവ ബ്രൂഹീതി.

**മന്ത്രാർത്ഥം 16 —** ആ ഈ ആത്മാവ് ഈ സ്വപ്നാവസ്ഥയിൽ രമിച്ചും വിഹരിച്ചും പുണ്യപാപങ്ങളെ കേവലം ദർശിച്ചും (വസിക്കുന്നു.) എങ്ങിനെ വന്നുവോ എവിടെ നിന്നും വന്നുവോ ആ ജാഗ്രത് സ്ഥാനത്തേക്കുതന്നെ മടങ്ങുന്നു. അവനവിടെ എന്തെങ്കിലും കാണുന്നുവെങ്കിൽ അവയോടു ബന്ധപ്പെടാതെ വസിക്കുന്നു. കാരണം ഈ പുരുഷൻ അസംഗനാണ് . യാജ്ഞവൽക്യ ഇതങ്ങിനെ തന്നെയാണ് . ഞാനവിടുത്തേക്ക് ആയിരം മുദ്രകളെ തരാം. അതിനാൽ മേൽപ്പോട്ട് മോക്ഷത്തിനായിട്ടുതന്നെ പറഞ്ഞാലും എന്ന് .

**ഭാഷ്യഃ 16** — സ വാ ഏഷ ഏതസ്മിൻ സ്വപ്നേ സ വാ ഏഷ പുരുഷഃ സമ്പ്രസാദാത് പ്രത്യാഗതഃ സ്വപ്നേ രത്വാ ചരിത്വാ യഥാകാമം ദൃഷ്ട്വൈവ പുണ്യം ച പാപം ച ഇതി സർവ്വം പൂർവ്വവത് . ബുദ്ധാന്തായൈവ ജാഗരിതസ്ഥാനായ. തസ്മാദസംഗ ഏവായം പുരുഷഃ. യദി സ്വപ്നേ സംഗവാൻ സ്യാത് കാമീ, തതഃ തത്സംഗജൈർദോഷൈഃ ബുദ്ധാന്തായ പ്രത്യാഗതോ ലിപ്യതേ.

"സ വാ ഏഷ" ആ ഈ പുരുഷൻ സുഷുപ്തിയിൽനിന്നും സ്വപ്നത്തിൽ തിരിച്ചെത്തി സ്വപ്നത്തിൽ രമിച്ചും യഥാകാമം വിഹരിച്ചും പുണ്യത്തേയും പാപത്തേയും കണ്ടും മതലായതെല്ലാം മുൻപിലത്തെപ്പോലെ. ബുദ്ധാന്തത്തിലേക്ക് അഥവാ ജാഗ്രത് സ്ഥാനത്തിലേക്കു തന്നെ (തിരിച്ചെത്തുന്നു) അതിനാലീ പുരുഷൻ അസംഗൻ തന്നെയാണ് . കാമിയായിട്ട് സ്വപ്നത്തിൽ സംഗിയായിരുന്നെങ്കിൽ ജാഗ്രത്തിലെത്തിയ ശേഷവും അവൻ ആ സംഗജമായ ദോഷത്താൽ ലിപ്തനാകുമായിരുന്നു.—

---

യഥാ ഽസൗ സ്വപ്നേ ഽസംഗത്വാത്സ്വപ്നസംഗജൈർദ്ദോ—

എപ്രകാരം സ്വപ്നത്തിൽ അസംഗനായതുകൊണ്ട് സ്വപ്നസംഗജമായ

ഷൈഃ ജാഗരിതേ പ്രത്യാഗതഃ ന ലിപ്യതേ. ഏവം ജാഗരിതസംഗ– ജൈരപി ദോഷൈർന്ന ലിപ്യത ഏവ ബുദ്ധാന്തേ. തദേതദുച്യതേ –

ദോഷങ്ങളാൽ ജാഗ്രത്തിൽ ലേപംസംഭവിക്കുന്നില്ലയോ അതുപോലെ ജാഗ്രത്തിലും ഇത് ജാഗ്രത്സംഗജമായ ദോഷങ്ങളാൽ ലിപ്തനാവുന്നില്ല എന്നുപറയുന്നു.

**മന്ത്രഃ 17 —** സ വാ ഏഷ ഏതസ്മിൻ ബുദ്ധാന്തേ രത്വാ ചരിത്വാ ദൃഷ്ട്വൈവ പുണ്യം ച പാപം ച പുനഃ പ്രതിന്യായം പ്രതിയോന്യാദ്രവതി സ്വപ്നാന്തായൈവ.

**മന്ത്രാർത്ഥം 1 —** ആ ഈ പുരുഷൻ ഈ ജാഗ്രത്തിൽ രമിച്ചും വിഹരിച്ചും പുണ്യത്തേയും പാപത്തേയും കേവലംദർശിച്ചും വസിക്കുന്നു. എങ്ങിനെവന്നുവോ എവിടെനിന്നുവന്നുവോ അതേ സ്വപ്നസ്ഥാനത്തേക്കു തന്നെ മടങ്ങുന്നു.

**ഭാഷ്യഃ 17** സ വാ ഏഷ ഏതസ്മിൻ ബുദ്ധാന്തേ ജാഗരിതേ രത്വാ ചരിത്വേത്യാദി പൂർവ്വവത് . സ യത്തത്ര ബുദ്ധാന്തേ കിഞ്ചിത് പശ്യത്യനന്വാഗതസ്തേന ഭവതി അസംഗോ ഹ്യയം പുരുഷ ഇതി. –

ആ ഈ പുരുഷൻ ഈ ബുദ്ധാന്തത്തിൽ അഥവാ ജാഗ്രത്തിൽ രമിച്ചും ചരിച്ചും മുതലായത് മുമ്പിലത്തേപ്പോലെ. അവൻ ജാഗ്രത്തിൽ കണ്ടതിനോടൊന്നും കൂടിച്ചേരാതിരിക്കുന്നു. ഈ പുരുഷൻ അസംഗൻതന്നെയാണ് എന്ന് .

നനു ദൃഷ്ട്വൈവേതി കഥമവധാര്യതേ? കരോതി ച തത്ര പുണ്യപാപേ. തത് ഫലം ച പശ്യതി.

**പൂ. പ. —** എന്നാൽ കാണുകമാത്രം ചെയ്ത് തിരിച്ചുവരുന്നു എന്നെങ്ങിനെ ധരിക്കാം? പുണ്യപാപങ്ങളെ ചെയ്യുന്നുണ്ട് . അവയുടെ ഫലം കാണുന്നുമുണ്ടല്ലോ.

ന കാരകാവഭാസകത്വേന കർത്തൃത്വോപപത്തേഃ. "ആത്മനൈവായം ജ്യോതിഷാ ആസ്തേ" ഇത്യാദിനാ ആത്മജ്യോതിഷാ വഭാസിതഃ കാര്യകരണസംഘാതോ വ്യവഹരതി. തേനാസ്യ കർത്തൃത്വമുപചര്യതേ, ന സ്വതഃ കർത്തൃത്വം. യഥാ ചോക്തം "ധ്യായതീവ ലേലായതീവ" ഇതി. ബുദ്ധ്യാദ്യുപാധികൃതമേവ ന സ്വതഃ. ഇഹ തു പരമാർത്ഥാപേക്ഷയോപാധിനിരപേക്ഷ ഉച്യതേ ദൃഷ്ട്വൈവ പുണ്യം ച പാപം ച ന കൃത്വേതി. തേന ന പൂർവ്വാപരവ്യാഘാതാശങ്കാ, യസ്മാന്നിരുപാധികഃ പരമാർത്ഥതോ ന കരോതി, ന ലിപ്യതേ ക്രിയാഫ–

**സമാധാനം —** ഇല്ല. കാരണം കാരകന്റെ അവഭാസകത്വം വഴിയാണ് ഇതിന് കർത്തൃത്വം ഭവിക്കുന്നത് . "ആത്മജ്യോതിസ്സുകാരണമാണ് ഈ പുരുഷൻ ഭവിക്കുന്നത് ." മുതലായതുവഴി നോക്കുമ്പോൾ ആത്മജ്യോതിസ്സിനാൽ പ്രകാശിതമായാണ് ശരീരേന്ദ്രിയസംഘാതം വ്യവഹരിക്കുന്നത് . അതിനാലിതിന്റെ കർത്തൃത്വം ഉപചാരമാണ് . ശരിക്കും കർത്തൃത്വമില്ല. അപ്രകാരം "ധ്യാനിക്കുന്നപോലെയും ചലിക്കുന്നപോലെയും" എന്നുംപറഞ്ഞിട്ടുണ്ട് . ബുദ്ധ്യാദി ഉപാധികളാൽ ചെയ്യപ്പെടുന്നതാണ് എല്ലാം സ്വതവേയുള്ളതല്ല. ഇവിടെയാകട്ടെ ഉപാധികളെവിട്ട് പരമാർത്ഥതയെ അപേക്ഷിച്ചാണ് പറയുന്നത് . "പുണ്യത്തേയും പാപത്തേയും കാണുകമാത്രം ചെയ്ത് ,

ലേന. തഥാ ച ഭഗവതോക്തം — "അനാദിത്വാന്നിർഗുണത്വാത് പരമാത്മായമവ്യയഃ. ശരീരസ്ഥോ ऽപി കൗന്തേയ ന കരോതി ന ലിപ്യതേ" (ഗീതാ 13. 31) ഇതി.

ശരിക്കും ചെയ്യാതെ" എന്നിങ്ങിനെ. അതിനാൽ പൂർവ്വാപരങ്ങൾക്ക് വിഘാതമുണ്ടെന്ന ശങ്കവേണ്ട. കാരണം നിരുപാധികനായ പുരുഷൻ പരമാർത്ഥത്തിൽ ചെയ്യുന്നില്ല, ക്രിയാഫലത്താൽ ലിപ്തനാകുന്നില്ല. അതുപോലെ ഭഗവാനും പറഞ്ഞിരിക്കുന്നു— "അനാദിയും നിർഗ്ഗുണനുമായതിനാൽ അവ്യയനായ ഈ പരമാത്മാവ് ശരീരസ്ഥനാണെങ്കിലും, ഹേ അർജ്ജുന! ഒന്നും ചെയ്യുന്നില്ല, ലിപ്തനാകുന്നുമില്ല" എന്ന്.

തഥാ സഹസ്രപ്രദാനം തു കാമപ്രവിവേകസ്യ ദർശിതത്വാത്. തഥാ "സ വാ ഏഷ ഏതസ്മിൻ സ്വപ്നേ" "സ വാ ഏഷ ഏതസ്മിൻ ബുദ്ധാന്തേ" ഇത്യേതാഭ്യാം കണ്ഡികാഭ്യാമസംഗതൈവ പ്രതിപാദിതാ; യസ്മാത് ബുദ്ധാന്തേ കൃതേന സ്വപ്നാന്തംഗതഃ സംപ്രസന്നോ ऽസംബദ്ധോ ഭവതി സ്തൈന്യാദികാര്യദർശനാത്. തസ്മാത് ത്രിഷ്വപി കാലേഷു സ്വതോ ऽസംഗ ഏവായം അതോ ऽമൃതഃ സ്ഥാനത്രയധർമ്മവിലക്ഷണഃ.

അപ്രകാരം സഹസ്രദാനമാകട്ടെ കാമവിവേകദർശനം മൂലമാണ്. അതുപോലെ "സ വാ ഏഷ ഏതസ്മിൻ സ്വപ്നേ" എന്നും "സ വാ ഏഷ ഏതസ്മിൻ ബുദ്ധാന്തേ" എന്നും മററുമുള്ള ഖണ്ഡികകൾ വഴി അസംഗതതന്നെയാണ് പ്രതിപാദിതമായിട്ടുള്ളത്. കാരണം സ്വപ്നാന്തത്തെ പ്രാപിച്ച് സമ്പ്രസന്നനാകുമ്പോൾ ഈ പുരുഷൻ ജാഗ്രത്തിൽ ചെയ്തതായ ചോരണാദികാര്യങ്ങളുടെ ദർശനങ്ങളിൽനിന്നും മുക്തനായി ഭവിക്കുന്നു. അതിനാലിവൻ മൂന്നവസ്ഥകളിലും സ്വതവേ അസംഗൻതന്നെ. അതിനാൽ മൂന്നു സ്ഥാനങ്ങളിലെ ധർമ്മങ്ങളിൽനിന്നും വിലക്ഷണനുമാണ്.

പ്രതിയോന്യാദ്രവതി സ്വപ്നാന്തായൈവ, സംപ്രസാദായേത്യർത്ഥഃ ദർശനവൃത്തേഃ സ്വപ്നസ്യ സ്വപ്നശബ്ദേനാഭിധാനദർശനാത് അന്തശബ്ദേന ച വിശേഷണോപപത്തേഃ. "ഏതസ്മാ അന്തായ ധാവതി" ഇതി ച സുഷുപ്തം ദർശയിഷ്യതി.

യഥാസ്ഥാനത്തുനിന്ന് സ്വപ്നാന്തത്തിലേക്ക്, സമ്പ്രസാദനിലേക്ക് എന്നർത്ഥം, തിരിച്ചുപോകുന്നു. സ്വപ്നദർശനവൃത്തിക്ക് സ്വപ്നശബ്ദംകൊണ്ട് പേരുകൊടുത്തതായി കാണുന്നു. അന്തശബ്ദം വഴി അതിന്റെ വിശേഷണത്തിന് ഉപപത്തി ഭവിക്കുന്നു. "ഇതിൽനിന്നും അന്തത്തിലേക്കോടുന്നു." എന്നതിലെ അന്തശബ്ദം വഴി ശ്രുതി സുഷുപ്തന്നെ കാണിച്ചുതരും.

യദി പുനരേവമുച്യതേ — "സ്വപ്നാന്തേ രത്വാ ചരിത്വാ" ഏതാവുഭാവന്താവനുസഞ്ചരതി സ്വപ്നാന്തം ച ബുദ്ധാന്തം ച" ഇതി ദർശനാത് സ്വപ്നാന്തായൈവ ഇത്യത്രാപി ദർശനവൃത്തിരേവ സ്വപ്ന ഉച്യത ഇതി, തഥാപി ന കി—

വീണ്ടും ഇങ്ങിനെ പറഞ്ഞിട്ട് — "സ്വപ്നാന്തേ രത്വാ ചരിത്വാ" എന്നും "ഏതാവുഭാവന്താവനുസഞ്ചരതി സ്വപ്നാന്തം ച ബുദ്ധാന്തം ച" എന്നും കാണിച്ചിരിക്കുന്നതിനാൽ "സ്വപ്നാന്തായൈവ" എന്ന പ്രയോഗത്തിൽ ദർശനവൃത്തിയെത്തന്നെ സ്വപ്നമായി പറഞ്ഞിരിക്കുകയാണെന്നു പറഞ്ഞാൽ തെററില്ല.

ഞ്ചിത് ദുഷ്യതി. അസംഗതാ ഹി സിഷാധയിഷിതാ സിധ്യത്യേവ. തസ്മാജ്ജാഗരിതേ ദൃഷ്ട്വൈവ പുണ്യം ച പാപം ച രത്വാ ചരിത്വാ ച സ്വപ്നാന്തമാഗതോ ന ജാഗരിതദോഷേണാനുഗതോ ഭവതി.

കാരണം അസംഗത സിദ്ധിക്കുകയാണ് വേണ്ടത് . അത് സിദ്ധിക്കുന്നുമുണ്ട് എന്തെന്നാൽ ജാഗ്രത്തിൽ പുണ്യത്തേയും പാപത്തേയും ദർശിക്കുകമാത്രം ചെയ്ത് രമിച്ചും വിഹരിച്ചും സ്വപ്നാന്തത്തിലെത്തുമ്പോൾ ജാഗ്രദ്ദോഷങ്ങളാൽ അനുഗതനാവുന്നില്ല.

---

ഏവമയം പുരുഷ ആത്മാ സ്വയം ജ്യോതിഃ കാര്യകരണവിലക്ഷണഃ തത്പ്രയോജകാഭ്യാം കാമകർമ്മഭ്യാം വിലക്ഷണോ യസ്മാദസംഗോ ഹ്യയം പുരുഷഃ, അസംഗത്വാദിത്യയമർത്ഥഃ. "സ വാ ഏഷ ഏതസ്മിൻ സമ്പ്രസാദേ" ഇത്യാദ്യാഭിസ്തിസൃഭിഃ കണ്ഡികാഭിഃ പ്രതിപാദിതഃ. തത്രാസംഗതൈവ ആത്മനഃ. കുതഃ? യസ്മാജ്ജാഗരിതാത്സ്വപ്നം, സ്വപ്നാച്ച സമ്പ്രസാദം, സമ്പ്രസാദാച്ച പുനഃ സ്വപ്നം, ക്രമേണ ബുദ്ധാന്തം ജാഗരിതം, ബുദ്ധാന്താച്ച പുനഃ സ്വപ്നാന്തം, ഇത്യേവമനുക്രമസഞ്ചാരേണ സ്ഥാനത്രയസ്യ വ്യതിരേകഃ സാധിതഃ പൂർവ്വമപ്യുപന്യസ്തോ ∫ യമർത്ഥഃ "സ്വപ്നോ ഭൂത്വേമം ലോകമതിക്രാമതി മൃത്യോ രൂപാണി" ഇതി. തം വിസ്തരേണ പ്രതിപാദ്യ കേവലം ദൃഷ്ടാന്തമാത്രമവശിഷ്ടം തദ്വക്ഷ്യാമീത്യാരഭ്യതേ—

ഇപ്രകാരം ഈ ആത്മാവാകുന്ന പുരുഷൻ സ്വയം ജ്യോതിസ്സും ശരീരേന്ദ്രിയവിലക്ഷണനും അവക്ക് പ്രയോജകങ്ങളായ കാമകർമ്മങ്ങളിൽനിന്നും വിലക്ഷണനുമാണ് . എന്തെന്നാലിതസംഗനാണ് . അസംഗത്വം കാരണം "സ വാ ഏഷ ഏതസ്മിൻ സമ്പ്രസാദേ" എന്നു തുടങ്ങി മൂന്നുമന്ത്രങ്ങൾ വഴി ഈ അർത്ഥത്തെ പ്രതിപാദിച്ചിരിക്കുന്നു. അങ്ങിനെ ആത്മാവിന്റെ അസംഗത്വം സിദ്ധമായി. എങ്ങിനെ? എങ്ങിനെയെന്നാൽ ജാഗ്രത്തിൽനിന്നും സ്വപ്നത്തിലേക്കും സ്വപ്നത്തിൽനിന്നും സുഷുപ്തിയിലേക്കും സുഷുപ്തിയിൽനിന്നും വീണ്ടും സ്വപ്നത്തിലേക്കും ക്രമേണ ബുദ്ധാന്തമായ ജാഗ്രത്തിലേക്കും ബുദ്ധാന്തത്തിൽനിന്നും വീണ്ടും സ്വപ്നാന്തത്തിലേക്കും, ഇങ്ങിനെ അനുക്രമം സഞ്ചരിച്ച് അവസ്ഥാത്രയത്തിൽനിന്നുള്ള വ്യത്യസ്തത സിദ്ധമായി. മുമ്പും ഈ അർത്ഥം പറഞ്ഞിട്ടുണ്ട് . "സ്വപ്നമായി ഈ ലോകത്തെ, മൃത്യുരൂപങ്ങളെ അതിക്രമിക്കുന്നു" എന്ന് അതിനെ വിസ്തരിച്ചു പ്രതിപാദിച്ച് ഇനി ദൃഷ്ടാന്തം മാത്രമേ അവശേഷിക്കുന്നുള്ളൂ എന്നുകരുതി അതുപറയാൻ വേണ്ടി തുടങ്ങുകയാണ് —

**മന്ത്രഃ 18 —** തദ്യഥാ മഹാമത്സ്യ ഉഭേ കൂലേ അനുസഞ്ചരതി പൂർവ്വം ചാപരം ചൈവമേവായം പുരുഷ ഏതാവുഭാവന്താവനുസഞ്ചരതി സ്വപ്നാന്തം ച ബുദ്ധാന്തം ച.

**മന്ത്രാർത്ഥം 18 —** അതെങ്ങിനെയെന്നാൽ ഒരു മഹാമത്സ്യം നദിയുടെ പൂർവ്വവും അപരവുമായ രണ്ടു തീരങ്ങളേയും തൊട്ട് ക്രമേണ സഞ്ചരിക്കുന്നതെങ്ങിനെയാണോ അങ്ങിനെ ഈ പുരുഷൻ സ്വപ്നസ്ഥാനവും ജാഗ്രത് സ്ഥാനവുമായ ഈ രണ്ടു സ്ഥാനങ്ങളിലും ക്രമേണ സഞ്ചരിക്കുന്നു.

ഭാഷ്യം 18— തത്തത്രൈതസ്മിന്യഥാപ്രദർശിതേ ഽ ർത്ഥേ ദൃഷ്ടാന്തോ ഽ യമുപാദീയതേ — യഥാ ലോകേ മഹാ മത്സ്യഃ മഹാംൾച്ചാസൗ മത്സ്യൾച നാദേയേന സ്രോതസാ ഽ ഹാര്യ ഇത്യർത്ഥഃ — സ്രോതൾച വിഷ്ടംഭയതി സ്വച്ഛന്ദചാരീ ഉഭേ കൂലേ നദ്യാഃ പൂർവ്വം ചാപരം ചാനുക്രമേണ സഞ്ചരതി. സഞ്ചരന്നപി കൂലദ്വയം തന്മദ്ധ്യവർത്തിനാ ഉദകസ്രോതോവേഗേന ന പരവശീക്രിയതേ. ഏവമേവായം പുരുഷ ഏതാവുഭൗ അന്തൗ അനുസഞ്ചരതി. കൗ തൗ? സ്വപ്നാന്തം ച ബുദ്ധാന്തം ച.

അതിന് അതായത് വേണ്ടപോലെ കാണിക്കപ്പെട്ട വിഷയത്തിന് ദൃഷ്ടാന്തം മുന്നോട്ടു വക്കുകയാണ് — ലോകത്തിൽ എപ്രകാരം ഒരു മഹാമത്സ്യം — ഇത് മഹത്തും മത്സ്യവുമാണ് — അതായത് നദിയുടെ ഒഴുക്കുകൊണ്ട് ഒലിച്ചുപോകാത്തതെന്നർത്ഥം — ഒഴുക്കിനെ തടുത്ത് സ്വച്ഛന്ദചാരിയായി നദിയുടെ പൂർവ്വാപരങ്ങളായ രണ്ടുതീരങ്ങളിലും ക്രമേണ സഞ്ചരിക്കുന്നുവോ — തീരങ്ങളിൽ സഞ്ചരിച്ചാലും അവക്കിടയിലുള്ള വെള്ളത്തിന്റെ ഒഴുക്കിനാൽ പരവശനാകാതെ എപ്രകാരം സഞ്ചരിക്കുന്നുവോ അപ്രകാരം തന്നെ ഈ പുരുഷനും ഈ രണ്ട് അന്തങ്ങളിലും മാറി മാറി സഞ്ചരിക്കുന്നു. അവയേതാണ് ? സ്വപ്നസ്ഥാനവും ജാഗ്രത് സ്ഥാനവും.

ദൃഷ്ടാന്തപ്രദർശനഫലം തു മൃത്യുരൂപഃ കാര്യകരണ സംഘാതഃ സഹ തത്പ്രയോജകാഭ്യാം കാമകർമ്മഭ്യാമനാത്മധർമ്മഃ, അയം ചാത്മാ ഏതസ്മാദ്വിലക്ഷണ ഇതി വിസ്തരതോ വ്യാഖ്യാതം.

ദൃഷ്ടാന്തപ്രദർശനത്തിന്റെ ഫലമാകട്ടെ — തനിക്കു പ്രയോജനപ്പെടുന്ന കാമകർമ്മങ്ങളോടുകൂടിയ മൃത്യുരൂപമായ ശരീരേന്ദ്രിയ സംഘാതം അനാത്മധർമ്മമാണ് . ഈ ആത്മാവാകട്ടെ ഇതിൽനിന്നും വിലക്ഷണമാണ് എന്ന് വിസ്തരിച്ച് വ്യാഖ്യാനിച്ചു കഴിഞ്ഞതാണ് .

---

അത്ര ച സ്ഥാനത്രയാനുസഞ്ചാരേണ സ്വയം ജ്യോതിഷ ആത്മനഃ കാര്യകരണസംഘാത വ്യതിരിക്തസ്യ കാമകർമ്മഭ്യാം വിവിക്തതോക്താ. സ്വതോ നായം സംസാരധർമ്മവാൻ, ഉപാധിനിമിത്തമേവ ത്വസ്യ സംസാരിത്വം അവിദ്യാധ്യാരോപിതം — ഇത്യേഷ സമുദായാർത്ഥ ഉക്തഃ.

അതിലാകട്ടെ സ്ഥാനത്രയങ്ങളിലും സഞ്ചരിക്കുന്നതുകൊണ്ട് ശരീരേന്ദ്രിയസംഘാതവ്യതിരിക്തനായി സ്വയം ജ്യോതിസ്സായിരിക്കുന്ന ആത്മാവിന് കാമകർമ്മങ്ങളിൽനിന്നുള്ള ഭിന്നതപറയപ്പെട്ടു. സ്വതവേ ഇത് സംസാരധർമ്മത്തോടുകൂടിയതല്ല. ഉപാധിമൂലമാണ് ഇതിന് സംസാരിത്വം. അത് അവിദ്യയാൽ അധ്യാരോപിതമാണ് — എന്നിങ്ങിനെ സമുദായത്തിന്റെ അർത്ഥം പറഞ്ഞതാണ് .

തത്ര ച ജാഗ്രത് സ്വപ്നസുഷുപ്തസ്ഥാനാനാം ത്രയാണാം വിപ്രകീർണ്ണരൂപ ഉക്തഃ, ന പുംജീകൃത്യൈകത്ര ദർശിതഃ. യസ്മാജ്ജാഗരിതേ സസംഗഃ സമൃത്യുഃ സകാര്യകരണസംഘാതഃ ഉപലക്ഷ്യതേ ഽ വിദ്യയാ. സ്വപ്നേ തു കാമസംയുക്തഃ മൃത്യുരൂപവിനിർമ്മുക്ത

ജാഗ്രത് സ്വപ്നസുഷുപ്തങ്ങളായ മൂന്നു സ്ഥാനങ്ങളുടെ ഒററക്കൊററക്കുള്ള രൂപങ്ങൾ പറയപ്പെട്ടു. എല്ലാം ചേർത്ത് ഒന്നായി കാണിക്കപ്പെട്ടില്ല. കാരണം ജാഗ്രത്തിൽ അവിദ്യയോടുകൂടിച്ചേർന്ന് മൃത്യുവിനോടും ശരീരേന്ദ്രിയസംഘാതത്തോടും ചേർന്നുള്ളതുമായ രൂപത്തെയാണ് കാണിച്ചത് സ്വപ്നത്തിലാകട്ടെ കാമത്തോടുകൂടി മൃത്യുരൂപമില്ലാത്ത അവസ്ഥ

ഉപലഭ്യതേ. സുഷുപ്തേ പുനഃ സം—പ്രസന്നോ ∫ സംഗോ ഭവതീത്യ—സംഗതോ ∫ പി ദൃശ്യതേ. ഏകവാ—ക്യതയാ രൂപസംഹ്രിയമാണം ഫലം നിത്യമുക്തബുദ്ധശുദ്ധസ്വഭാവതാ ∫ സ്യ നൈകത്ര പുംജീ കൃത്യ പ്രദർ—ശിതേതി തത് പ്രദർശനായ കണ്ഡി—കാരഭ്യതേ.

കാണിക്കപ്പെട്ടു. എന്നാൽ സുഷുപ്തിയിൽ സമ്പ്രസന്നനായി അസംഗനായിരിക്കുന്നതുകൊണ്ട് അസംഗതയേയും കാണിച്ചു. ഏകവാക്യത്താൽ ഉപസംഹരിക്കപ്പെടുന്നതായ ഫലം അതായത് ഇതിന്റെ നിത്യമുക്തബുദ്ധശുദ്ധസ്വഭാവം ഒരിടത്ത് ഒരുമിച്ച് കാണിക്കാൻ കഴിഞ്ഞിട്ടില്ല എന്നു കരുതി അതു കാണിക്കാനായി ഖണ്ഡിക തുടങ്ങുകയാണ് .

സുഷുപ്തേ ഹ്യേവംരൂപതാ ∫ സ്യ വക്ഷ്യമാണാ "തദ്വാ അ—സ്യൈതദതിച്ഛന്ദാ അപഹത—പാപ്മാ ∫ ഭയം രൂപം" ഇതി. യസ്മാ—ദേവം രൂപം വിലക്ഷണം സ്വഷുപ്തം പ്രവിവിക്ഷതി. തത്കഥം ഇത്യാഹ—ദൃഷ്ടാന്തേനാസ്യാർത്ഥസ്യ പ്രക—ടീഭാവോ ഭവതീതി തത്ര ദൃഷ്ടാന്ത ഉപാദീയതേ —

സുഷുപ്തിയിൽത്തന്നെയാണിതിന്റെ ഇപ്രകാരമുള്ള രൂപമെന്നത് . "അതാണിതിന്റെ അവിദ്യാരഹിതവും പാപരഹിതവും അഭയവുമായരൂപം" എന്നിങ്ങിനെ പറയും. കാരണം ഇതിൽ നിന്നും വിലക്ഷണമായ സുഷുപ്തസ്ഥാനത്തേക്ക് ആത്മാവ് പ്രവേശിക്കാനിച്ഛിക്കുകയാണ് . അതെങ്ങിനെ എന്നുപറയുന്നു — ദൃഷ്ടാന്തംകൊണ്ടുതന്നെ ഈ അർത്ഥം പ്രകടിപ്പിക്കാമെന്നു കരുതി അതിനുള്ള ദൃഷ്ടാന്തം മുന്നോട്ടുവക്കുന്നു —

**മന്ത്രഃ 19 —** തദ്യഥാസ്മിന്നാകാശേ ശ്യേനോ വാ സുപ—ർണ്ണോ വാ വിപരിപത്യ ശ്രാന്തഃ സംഹത്യ പക്ഷൗ സംലയായൈവ ധ്രിയത ഏവമേവായം പുരുഷ ഏതസ്മാ അന്തായ ധാവതി യത്ര സുപ്തോ ന കഞ്ചന കാമം കാ—മയതേ ന കഞ്ചന സ്വപ്നം പശ്യതി.

**മന്ത്രാർത്ഥം 19 —** ഈ ആകാശത്തിൽ ശ്യേനമോ സുപർണ്ണമോ (രണ്ടുതരം പരുന്തുകൾ) പറന്നുനടന്ന് എപ്രകാരം ശ്രാന്തരായി ചിറകുകൾ മടക്കി കൂട്ടിലേക്കുതന്നെ വരുന്നുവോ അപ്രകാരം ഈ പുരുഷൻ ഈ സ്ഥാനത്തേക്കുതന്നെ മടങ്ങിവരുന്നു. അവിടെ സുപ്തനായിട്ട് ഒരു കാമത്തേയും കാമിക്കുന്നില്ല. ഒരു സ്വപ്നത്തേയും കാണറുന്നില്ല.

**ഭാഷ്യം 19** — തദ്യഥാ — അസ്മിന്നാ—കാശേ ഭൗതികേ ശ്യേനോ വാ സുപർണ്ണോ വാ, സുപർണ്ണശബ്ദേന ക്ഷിപ്രഃ ശ്യേന ഉച്യതേ, യഥാ ആ—കാശേ ∫ സ്മിൻ വിഹൃത്യ വിപരി—പത്യ ശ്രാന്തോ നാനാപരിപതനല—ക്ഷണേന കർമ്മണാ പരിഖിന്നഃ, സംഹത്യ പക്ഷൗ സംഗമയ്യ

അതെങ്ങിനെയെന്നാൽ — ഈ ഭൗതികാകാശത്തിൽ ശ്യേനമോ സുപർണ്ണമോ — സുപർണ്ണശബ്ദം കൊണ്ട് വേഗമുള്ള പരുന്ത് പറയപ്പെടുന്നു — വിഹരിച്ച് ചുററിപ്പറന്ന് ശ്രാന്തനായി, വളരെയധികം പറന്നതുകാരണം ക്ലിഷ്ടനായി ചിറകുകളെ ചുരുക്കിപ്പിടിച്ച് സംലയത്തിലേക്ക് മടങ്ങിപ്പോകുന്നു. സംലയം കൂ

സംപ്രസാര്യ പക്ഷൗ, സമ്യഗ് ലീയതേ അസ്മിന്നിതി സംലയോ നീഡഃ, നീഡായൈവ ധ്രിയതേ സ്വാത്മനൈവ ധാര്യതേ സ്വയമേവ. യഥായം ദൃഷ്ടാന്തഃ, ഏവമേവായം പുരുഷഃ ഏതസ്മാ ഏതസ്മൈ അന്തായ ധാവതി. അന്തശബ്ദവാച്യസ്യ വിശേഷണം — യത്ര യസ്മിന്നന്തേ സുപ്തഃ ന കഞ്ചന കഞ്ചിദപി കാമം കാമയതേ. തഥാ ന കഞ്ചന സ്വപ്നം പശ്യതി.

ടാണ്. ഇതിൽ നല്ലപോലെലയിക്കുന്നതിനാൽ കൂടിനെ സംലയമെന്നു പറയുന്നു. അതുപോലെ ഈ പുരുഷൻ സ്വന്തം ആത്മാവിലേക്കുതന്നെ മടങ്ങുന്നു. — ഈ അവസ്ഥയിൽനിന്നും അന്തത്തിലേക്ക് ധാവനം ചെയ്യുന്നു. അന്തശബ്ദവാച്യവിശേഷണം — എവിടെ യാതൊരന്തത്തിൽവന്ന് സുപ്തനായി ഒരു കാമത്തേയും കാമിക്കുന്നില്ലയോ അതുപോലെ ഒരു സ്വപ്നത്തേയും കാണുന്നില്ലയോ ആ അന്തത്തിലേക്കു പോകുന്നു.

"ന കഞ്ചന കാമം" ഇതി സ്വപ്നബുദ്ധാന്തയോഃ അവിശേഷേണ സർവ്വഃ കാമഃ പ്രതിഷിദ്ധ്യതേ. "കംചന" ഇത്യവിശേഷിതാഭിധാനാത്. തഥാ "ന കഞ്ചന സ്വപ്നം" ഇതി — ജാഗരിതേ ‌| പി യദ്ദർശനം തദപി സ്വപ്നം മന്യതേ ശ്രുതിഃ അത ആഹ ന കഞ്ചന സ്വപ്നം പശ്യതീതി തഥാ ച ശ്രുത്യന്തരം "തസ്യ ത്രയ ആവസഥാസ്ത്രയഃ സ്വപ്നാഃ" (ഐ. ഉ. 1. 3. 12) ഇതി.

"കഞ്ചന" എന്ന വിശേഷണം പറഞ്ഞതുവഴി "ന കഞ്ചന കാമം" എന്നിങ്ങിനെ ജാഗ്രത്സ്വപ്നങ്ങളിലെ കാമനകളെല്ലാം വിശേഷം കൂടാതെ പ്രതിഷേധിക്കുന്നു. അതുപോലെ "ന കഞ്ചന സ്വപ്നം" എന്നും പറയുന്നുണ്ട്. ജാഗ്രത്തിലുള്ള ദർശനവും സ്വപ്നമാണെന്നാണ് ശ്രുതി കരുതുന്നത്. അതിനാൽ പറയുകയാണ് ഒരു സ്വപ്നവും കാണുന്നില്ല എന്ന്. "അവന്റെ മൂന്നവസ്ഥകളും മൂന്നു സ്വപ്നങ്ങളാണ്" എന്ന് മറ്റൊരു ശ്രുതിയിലും പറഞ്ഞിട്ടുണ്ട്.

യഥാ ദൃഷ്ടാന്തേ പക്ഷിണഃ പരിപതനജ ശ്രമാപനുത്തയേ സ്വനീഡോപസർപ്പണം, ഏവം ജാഗ്രത്സ്വപ്നയോഃ കാര്യകരണസംയോഗജ ക്രിയാഫലൈഃ സംയുജ്യമാനസ്യ പക്ഷിണഃ പരിപതനജ ഇവ, ശ്രമോ ഭവതി. തച്ഛ്രമാപനുത്തയേ സ്വാത്മനോ നീഡമായതനം സർവ്വസംസാരധർമ്മവിലക്ഷണം സർവ്വക്രിയാകാരകഫലായാസശൂന്യം സ്വമാത്മാനം പ്രവിശതി.

ഉദാഹരണത്തിൽ പക്ഷികൾ ചുററിപ്പറന്നുണ്ടാവുന്ന ക്ലേശമില്ലാതാക്കാൻ സ്വന്തം കൂട്ടിലേക്ക് പോകുന്നതെങ്ങിനെയോ അങ്ങിനെ ജാഗ്രത്സ്വപ്നങ്ങളിലെ ശരീരേന്ദ്രിയ സംയോഗജനിമിത്തമായ ക്രിയകളോടും ഫലങ്ങളോടും ചേർന്നു നിൽക്കുന്നവന്, പക്ഷികൾ, ചുററിപ്പറക്കുന്നതുകൊണ്ടെന്ന പോലെ, ക്ഷീണം സംഭവിക്കുന്നു. ആ ക്ഷീണം തീർക്കാൻ സ്വന്തം ആത്മാവിന്റെ ആശ്രയസ്ഥാനത്തെ — സർവ്വസംസാരധർമ്മവിലക്ഷണവും സർവ്വക്രിയാകാരകഫലായാസശൂന്യവും ആയ തന്റെ ആത്മാവിൽ പ്രവേശിക്കുന്നു എന്നർത്ഥം.

---

യദി അസ്യായം സ്വഭാവഃ, സർവ്വസംസാരധർമ്മശൂന്യതാ, പരോപാധിനിമിത്തം ചാസ്യ സംസാരധർമ്മിത്വം. യന്നിമിത്തം ചാസ്യ പരോപാധികൃതം സംസാരധർമ്മി—

ഈ സർവ്വസംസാരധർമ്മശൂന്യത അതിന്റെ സ്വഭാവമാണെങ്കിൽ മററുപാധികൾ കാരണമാണ് അതിന് സംസാരധർമ്മിത്വമെന്നുവരുന്നു. എന്തുകാരണം കൊണ്ടാണോ അതിന് മററുപാധികൃത

ത്വം, സാ ചാവിദ്യാ. തസ്യാ അവി— ദ്യായാഃ കിം സ്വാഭാവികത്വം? ആ— ഹോസ്വിത് കാമകർമ്മാദിവദാഗ— ന്തുകത്വം? യദി ചാഗന്തുകത്വം ത— തോ വിമോക്ഷ ഉപപദ്യതേ. ത— സ്യാൾചാഗന്തുകത്വേ കോപപത്തിഃ കഥം വാ നാത്മധർമ്മോ ऽ വിദ്യാ, ഇതി സർവ്വാനർത്ഥബീജഭൂതായാ അവിദ്യായാഃ സതത്വാവധാരണാർ— ത്ഥം പരാ കണ്ഡികാ ആരഭ്യതേ—

മായ സംസാരധർമ്മിത്വം അതവിദ്യയാ ണ് ആ അവിദ്യക്ക് സ്വാഭാവികത്വമു ണ്ടോ? അതോ കാമകർമ്മങ്ങളെപ്പോലെ ആഗന്തുകമാണോ? ആഗന്തുകത്വമാണെ ങ്കിൽ അതിൽനിന്നും മോക്ഷം ഉണ്ടാകാ വുന്നതാണ് . അതാഗന്തുകമാണെന്നതി ന് തെളിവെന്താണ് ? എങ്ങിനെയാണ് അവിദ്യ ആത്മധർമ്മമല്ലെന്നുവരുന്നത് ? ഇപ്രകാരം സർവ്വാനർത്ഥങ്ങൾക്കും ബീജ മായിരിക്കുന്ന അവിദ്യയുടെ സ്വരൂപനിർ ണ്ണയത്തിനായി അടുത്ത ഖണ്ഡിക തുടങ്ങു കയാണ് .

**മന്ത്രഃ 20 —** താ വാ അസ്യൈതാ ഹിതാ നാമ നാഡ്യോ യഥാ കേശഃ സഹസ്രധാ ഭിന്നസ്താവതാ ऽ ണിമ്നാ തിഷ്ഠന്തി. ശുക്ലസ്യ നീലസ്യ പിംഗളസ്യ ഹരിതസ്യ ലോഹിതസ്യ പൂർണ്ണാ അഥ യത്രൈനം ഘ്നന്തീവ ജിനന്തീവ ഹസ്തീവ വിച്ഛായയതി ഗർത്തമിവ പതതി യദേവ ജാഗ്രദ്ഭയം പശ്യതി തത്രാവിദ്യയാ മന്യതേ ऽ ഥ യത്ര ദേവ ഇവ രാജേവാഹമേവേദം സർവ്വോ ऽ സ്മീതി മന്യതേ സോ ऽ സ്യ പരമോ ലോകഃ.

**മന്ത്രാർത്ഥം 20 —** അവയാകട്ടെ അവൻെറ ഹിത എന്നു പേരായ ആ നാഡികളാണ് . എപ്രകാരം തലനാരിഴ ഭിന്നമായാൽ ഭവിക്കുമോ അപ്രകാരം സൂഷ്മമായിട്ടാണ് അവ വർത്തിക്കുന്നത് . അവ ശുക്ലം, നീലം, പീതം, ഹരി തം, ലോഹിതം എന്നീ രസങ്ങളാൽ പൂർണ്ണമാണ് . അന ന്തരം എവിടെയോ ഇവനെകൊല്ലുന്നതുപോലെയും വശത്താക്കുന്നതുപോലെയും ആന ഓടിക്കുന്നതുപോ ലെയും ഗർത്തത്തിൽ വീഴുന്നതുപോലെയും മററും ഭയം കാണാറുണ്ടോ അതുപോലെ ആ സമയത്ത് അവിദ്യകാര ണമായി (ഇതെല്ലാം) കാണുന്നു. അനന്തരം ദേവനെപ്പോ ലെയും രാജാവിനെപ്പോലെയും ഞാൻ തന്നെ എല്ലാമായി ഭവിക്കുന്നു എന്നും അപ്പോൾ തോന്നുന്നു. ഇത് അവൻെറ പരമമായലോകമാണ് .

**ഭാഷ്യഃ 20 —** താ വൈ അസ്യ ശിരഃ— പാണ്യാദിലക്ഷണസ്യ പുരുഷസ്യ, ഏതാ ഹിതാ നാമ നാഡ്യഃ, യഥാ കേശഃ സഹസ്രധാ ഭിന്നഃ താവതാ താവത്പരിമാണേന അണിമ്നാ അണിത്വേന തിഷ്ഠന്തി. താൾച ശുക്ലസ്യ രസസ്യ നീലസ്യ പിംഗളസ്യ

ഈ ശിരസ്സ് , പാണി എന്നീ ലക്ഷ ണത്തോടുകൂടിയ പുരുഷന് ഹിത എന്നു പേരായി ഈ നാഡികൾ ഭവിക്കുന്നു. അവ തലനാരിഴകൾ ആയിരക്കണക്കിന് കീറിയതുപോലെ സൂക്ഷ്മങ്ങളാണ് സൂ ഷ്മമായി പരിമാണം പൂണ്ടതാണ് . അവ ശുക്ലവും നീലവും പിംഗളവും, ഹരിത

ഹരിതസ്യ ലോഹിതസ്യ പൂർണ്ണാഃ ഏതൈഃ ശുക്ലത്വാദിഭി രസവിശേ— ഷൈഃ പൂർണ്ണാ ഇത്യർത്ഥഃ. ഏതേ ച രസാനാം വർണ്ണവിശേഷാ വാ— തപിത്തശ്ലേഷ്മണാം ഇതരേത— രസംയോഗ വൈഷമ്യവിശേഷാത് വിചിത്രാ ബഹവൾച ഭവന്തി

വും, ലോഹിതവും ആയ വർണ്ണങ്ങളാൽ പൂർണ്ണമാണ് . ശുക്ലാദിരസവിശേഷങ്ങ ളാൽ പൂർണ്ണമാണെന്നർത്ഥം. രസങ്ങളു ടെ ഈ വർണ്ണവിശേഷങ്ങൾ വാതപിത്ത കഫാദികളെ സംബന്ധിക്കുന്നവയാണ് . അവ അന്യോന്യം ചേർന്നുണ്ടാവുന്ന വൈഷമ്യവിശേഷത്താൽവിചിത്രങ്ങളും ഭിന്നങ്ങളുമായിരിക്കുന്നു.

താസ്വേവം വിധാസുനാഡീ— ഷു സൂക്ഷ്മാസു വാലാഗ്രസഹസ്ര— ഭേദപരിമാണാസു ശുക്ലാദിരസപൂ— ർണ്ണാസു സകല ദേഹവ്യാപിനീഷു സപ്തദശകം ലിംഗം വർത്തതേ. ത— ദാ ശ്രിതാഃ സർവ്വാ വാസനാ ഉച്ചാ— വചസംസാരധർമ്മാനുഭവജനിതാഃ. തല്ലിംഗം വാസനാശ്രയം സൂക്ഷ്മ— ത്വാത്സ്വച്ഛം സ്ഫടികമണികൽപ്പം നാഢീഗതരസോപാധിസംസർഗ്ഗ— വശാത് ധർമ്മാധർമ്മപ്രേരിതോദ് — ഭൂതവൃത്തിവിശേഷം സ്ത്രീരഥഹ— സ്ത്യാദ്യാകാരവിശേഷൈർവാസനാ— ഭിഃ പ്രത്യവഭാസതേ.

അപ്രകാരമിരിക്കുന്ന സൂഷ്മങ്ങ ളും തലമുടിയുടെ അഗ്രം ആയിരമായി ഭിന്നിച്ചവിധം പരിമാണം പൂണ്ടതും ശുക്ലാ ദിരസങ്ങളാൽ പൂർണ്ണവും ദേഹം മുഴു വൻ വ്യാപിച്ചിരിക്കുന്നതുമായ ആ നാഡി കളിൽ എഴുപതുലിംഗ ശരീരതത്വമുണ്ട് . അവയെ ആശ്രയിച്ചാണ് ഉച്ചനീചങ്ങളായ സംസാരധർമ്മാനുഭവജനിതമായവാസ നകളെല്ലാം സ്ഥിതിചെയ്യുന്നത് . വാസ നാശ്രയമായ ആ ലിംഗശരീരം സൂഷ്മമാ യതിനാൽ സ്വച്ഛവും സ്ഫടികമണിസ ദൃശവുമാണ് . അത് നാഡികളിലെ ര സോപാധിസംസർഗ്ഗത്താൽ ധർമ്മാധർമ്മ പ്രേരിതമായിട്ടുണ്ടാവുന്ന വൃത്തിവിശേ ഷത്താൽ അതായത് സ്ത്രീ, രഥം, ആന തുടങ്ങിയ ആകാരവിശേഷങ്ങളോടുകൂ ടിയ വാസനകളാൽ പ്രകാശിക്കുന്നു.

**അവിദ്യാ പ്രത്യയോത്ഭൂതദുഃഖാനുഭവ പ്രദർശനം**

**അവിദ്യാ പ്രത്യയത്തിൽനിന്നുണ്ടാകുന്ന ദുഃഖാനുഭവത്തെ പ്രദർശിപ്പിക്കുന്നു —**

അഥൈവം സതി യത്ര യ— സ്മിൻ കാലേ കേചന ശത്രവോ ƒ ന്യേ വാ തസ്കരാ മാമാഗത്യ ഘ്ന— ന്തീതി മൃഷൈവ വാസനാനിമിത്തഃ പ്രത്യയോ ƒ വിദ്യാഖ്യോ ജായതേ. തദേതദുച്യതേ — ഏനം സ്വപ്നദൃ— ശം ഘ്നന്തീവേതി. തഥാ ജിനന്തീവ വശീകുർവ്വന്തീവ. ന കേചന ഘ്നന്തി നാപി വശീകുർവ്വന്തി, കേവലം ത്വ— വിദ്യാവാസനോത്ഭവനിമിത്തം ഭ്രാ— ന്തിമാത്രം. തഥാ ഹസ്തീവൈനം വിച്ഛായയതി വിച്ഛാവയതി വി— ദ്രാവയതി ധാവയതീവേത്യർത്ഥഃ. ഗർത്തമിവ പതതി ഗർത്തം ജീർണ്ണ— കൂപാദികമിവ പതന്തമാത്മാനമുപ ലക്ഷയതി. താദൃശീ ഹ്യസ്യ മുഷാ

അതങ്ങിനെയിരിക്കെ അപ്പോൾ ചില ശത്രുക്കളോ മററുകള്ളന്മാരോ വ ന്ന് തന്നെ കൊല്ലുന്നു എന്നിങ്ങിനെ വാ സനകാരണം ഇല്ലാത്ത തോന്നൽ അവിദ്യ മൂലം ഉണ്ടാകുന്നു. അതിനെക്കുറിച്ചു പ റയുന്നു — ഈ സ്വപ്നദ്രഷ്ടാവിനെ കൊല്ലുന്നതുപോലെയും വശത്താക്കുന്ന തുപോലെയും തോന്നുന്നത് അവിദ്യാ വാസനയിൽ നിന്നുണ്ടാകുന്ന വെറും ഭ്രാ ന്തിമാത്രമാണ് . അതുപോലെ അവനെ ആന ഇട്ടോടിക്കുന്നതുപോലെയും ഗർ ത്തത്തിൽ പതിക്കുന്നതുപോലെയും — ഗർത്തമെന്നാൽ പൊട്ടക്കിണർ, അതിൽ വീഴുന്നതുപോലെയും — കാണപ്പെടുന്നു. അതുപോലെയാണവൻെറ മിഥ്യാവാസ നകൾ ഉത്ഭവിക്കുന്നത് . ദുഃഖസ്വരൂപ ത്തോടുകൂടിയ അവ ഏററവും നികൃഷ്ട

വാസനാ ഉത്ഭവതി അത്യന്തനികൃഷ്ടാ ധർമ്മോദ്ഭാസിതാന്തഃ കരണവൃത്ത്യാശ്രയാ, ദുഃഖരൂപത്വാത് .

ങ്ങളാണ് . അവ അധർമ്മത്താൽ പ്രകാശിതമായ അന്തഃകരണവൃത്തിക്കാശ്രയമാണ് . കാരണം അത് ദുഃഖരൂപത്തോടുകൂടിയതാണ് .

കിം ബഹുനാ, യദേവ ജാഗ്രദ്ഭയം പശ്യതി ഹസ്ത്യാദിലക്ഷണം, തദേവ ഭയരൂപമത്രാസ്മിൻ സ്വപ്നേ വിനൈവ ഹസ്ത്യാദിരൂപം ഭയമവിദ്യാവാസനയാ മൃഷൈവോദ്ഭൂതയാ മന്യതേ

എന്തിനധികം. ജാഗ്രത്തിൽ കണ്ടിട്ടുള്ള ആനയുടെയും മററും രൂപത്തോട് ബന്ധപ്പെട്ടിരിക്കുന്ന ഭയത്തെത്തന്നെ, ആന മുതലായവയുണ്ടാവാൻ വയ്യാത്ത സ്വപ്നത്തിലും, ജാഗ്രത്തിലെ അവിദ്യാവാസനയിൽനിന്നുത്ഭവിച്ച ഭയസ്വരൂപത്തോടുകൂടിയ അത് , ഉള്ളതല്ലെങ്കിലും, ഉള്ളതായി തോന്നുന്നു.

**വിദ്യാപ്രത്യയോദ്ഭൂത ദേവാത്മത്വ പ്രദർശനം —**

അഥ പുനര്യത്രാവിദ്യാ ऽ പകൃഷ്യമാണാ വിദ്യാ ചോത്കൃഷ്യമാണാ കിംവിഷയാ കിംലക്ഷണാ ച? ഇത്യുച്യതേ — അഥ പുനര്യത്ര യസ്മിൻ കാലേ ദേവ ഇവ സ്വയം ഭവതി, ദേവതാവിഷയാ വിദ്യാ യദോദ്ഭൂതാ ജാഗരിതകാലേ, തദോദ്ഭൂതയാ വാസനയാ ദേവമിവാത്മാനം മന്യതേ. സ്വപ്നേ ऽ പി തദുച്യതേ — ദേവ ഇവ രാജേവ രാജ്യസ്ഥോ ऽ ഭിഷിക്തഃ സ്വപ്നേ ऽ പി രാജാഹമിതി മന്യതേ രാജവാസനാവാസിതഃ.

**വിദ്യാപ്രത്യയത്തിൽനിന്നുണ്ടാകുന്ന ദേവാത്മത്വ പ്രദർശനം —**

അനന്തരം വീണ്ടും എപ്പോൾ അവിദ്യക്ക് അപകർഷവും വിദ്യക്ക് ഉത്ക്കർഷവും ഭവിക്കുന്നുവോ അപ്പോൾ അവക്ക് വിഷയമെന്താണ് , ലക്ഷണമെന്താണ് എന്നു പറയുന്നു — അനന്തരം വീണ്ടും എപ്പോൾ ദേവനെപ്പോലെ സ്വയം ഭവിക്കുന്നു, അത് ദേവതാവിഷയമായ വിദ്യ ജാഗ്രത് കാലത്തിൽ ഉണ്ടാവുന്ന വാസനയാൽത്തന്നെ ദേവനെന്നപോലെ കരുതുന്നതുകൊണ്ടാണ് ഉണ്ടാവുന്നത് . സ്വപ്നത്തിലും ദേവനെപ്പോലെ, രാജാവിനെപ്പോലെ എന്നെല്ലാം പറയാറുണ്ട് . രാജവാസനയിൽ വസിച്ച് രാജ്യസ്ഥനായി അഭിഷിക്തനായിട്ട് ഞാൻ രാജാവാണെന്ന് വിചാരിക്കുകയാണ് .

ഏവ മത്യന്ത പ്രക്ഷീയമാണാ ऽവിദ്യാ ഉദ്ഭൂതാ ച വിദ്യാ സർവ്വാത്മവിഷയാ യദാ, തദാ സപ്നേ ऽ പി തത്ഭാവഭാവിതഃ അഹമേവേദം സർവ്വോ ऽ സ്മീതി മന്യതേ. സ യഃ സർവ്വാത്മഭാവഃ സോ ऽ സ്യാത്മനഃ പരമോ ലോകഃ പരമ ആത്മഭാവഃ സ്വാഭാവികഃ.

അപ്രകാരം അവിദ്യ അത്യന്തം ക്ഷീണിച്ചിരിക്കെ സർവ്വാത്മവിഷയിയായ വിദ്യ ഉത്ഭവിക്കുകയും ചെയ്തിരിക്കേ സ്വപ്നത്തിലും ആ ഭാവത്താൽ ഭാവിച്ച് ഞാൻ തന്നെയാണിതെല്ലാം എന്ന് നിരൂപിക്കുന്നു. ആ സർവ്വാത്മഭാവം ഈ ആത്മാവിൻെറ പരമമായ ലോകമാണ് . സ്വാഭാവികമായ പരമാത്മാവാണ് .

**വിദ്യാവിദ്യയോർഭേദഃ —**

യത്തു സർവ്വാത്മഭാവാദർവ്വാഗ് വാലാഗ്രമാത്രമപ്യന്യത്വേന ദൃശ്യതേ നാഹമസ്മീതി, തദവസ്ഥാ അവിദ്യാ. തയാ അവിദ്യയാ യേ

**വിദ്യാവിദ്യകൾക്കുള്ള ഭേദം —**

സർവ്വാത്മഭാവത്തിൽ നിന്നിറങ്ങി വന്ന് തലനാരിഴയോളമെങ്കിലും 'ഞാനല്ല' എന്നിങ്ങിനെ അന്യത്വേന കാണുകയാണെങ്കിൽ ആ അവസ്ഥ അവിദ്യയാണ് .

പ്രത്യുപസ്ഥാപിതാ അനാത്മഭാവാ ലോകാഃ തേ ∫ പരമാഃ സ്ഥാവരാന്താഃ താൻ സംവ്യവഹാര വിഷയാൻ ലോകാനപേക്ഷ്യായം സർവ്വാത്മ-ഭാവഃ സമസ്തോ ∫ നന്തരോ ∫ ബാ-ഹ്യഃ സോ ∫ സ്യ പരമോ ലോകഃ ത-സ്മാദപകൃഷ്യമാണായാമവിദ്യായാം വിദ്യായാം ച കാഷ്ഠാം ഗതായാം സർവ്വാത്മഭാവോ മോക്ഷഃ യഥാ സ്വയം ജ്യോതിഷ്ട്വം സ്വപ്നേ പ്ര-ത്യക്ഷത ഉപലഭ്യതേ തദ്വദ്വിദ്യാഫ-ലമുപലഭ്യത ഇത്യർത്ഥഃ.

ആ അവിദ്യയാൽ സ്ഥാപിതമായ അനാത്മഭാവത്തോടുകൂടിയ സ്ഥാവരാന്തം വരെയുള്ള ലോകങ്ങൾ പരമമല്ല. ആ സംവ്യവഹാരവിഷയങ്ങളായ ലോകങ്ങളെ അപേക്ഷിച്ച് ഈ ലോകം സർവ്വാത്മഭാവമായതാണ് , സമസ്തമായതാണ് , അന്തരമില്ലാത്തതാണ് , അബാഹ്യമായതാണ് . അതവന്റെ പരമമായ ലോകമാണ് . അതിനാൽ അവിദ്യയുടെ അപകർഷവും വിദ്യയുടെ ഔന്നത്യവും ഉണ്ടാകുന്നതിനാൽ സർവ്വാത്മഭാവപ്രാപ്തി മോക്ഷമാണ് . സ്വപ്നത്തിൽസ്വയം ജ്യോതിസ്സാകുന്ന അവസ്ഥ പ്രത്യക്ഷമായുണ്ടാകുന്നതുപോലെ വിദ്യാഫലം ഉപലബ്ധമായിത്തീരുന്നു എന്നർത്ഥം.

തഥാ ∫ വിദ്യായാമപ്യുത്ക്കൃ-ഷ്യമാണായാം തിരോധീയമാനായാം ച വിദ്യായാമവിദ്യായാഃ ഫലം പ്രത്യക്ഷത ഏവോപലഭ്യതേ "അഥ യൈത്രനം ഘ്നന്തീവ ജിനന്തീവ" ഇതി. തേ ഏതേ വിദ്യാവിദ്യാകാര്യേ സർവ്വാത്മഭാവഃ പരിച്ഛിന്നാത്മ-ഭാവൾച. വിദ്യയാ ശുദ്ധയാ സർ-വ്വാത്മാ ഭവതി. അവിദ്യയാ ചാസ-ർവ്വോ ഭവതി. അന്യതഃ കുതൾചിത് പ്രവിഭക്തോ ഭവതി. യതഃ പ്ര-വിഭക്തോ ഭവതി തേന വിരുദ്ധ്യതേ. വിരുദ്ധത്വാത് ഹന്യതേ ജീയതേ വിച്ഛാദ്യതേ ച. സർവ്വവിഷയത്വേ ച ഭിന്നത്വാദേതൻ ഭവതി. സമസ്ത-സ്തു സൻ കുതോ ഭിദ്യതേ യേന വിരുധ്യേത, വിരോധാഭാവേ കേന ഹന്യതേ ജീയതേ വിച്ഛാദ്യതേ ച.

അപ്രകാരം അവിദ്യ ഉൽക്കർഷത്തെ പ്രാപിച്ച് വിദ്യതിരോധാനം ചെയ്യുമ്പോൾ അവിദ്യയുടെ ഫലം പ്രത്യക്ഷത്തിൽത്തന്നെ ഉപലബ്ധമാകുന്നു. "അനന്തരം ഇവനെ ഹനിക്കുന്നതുപോലെയും വശപ്പെടുത്തുന്നതുപോലെയും" എന്നിങ്ങനെ. ആ ഈ വിദ്യാവിദ്യാകാര്യങ്ങളിൽ സർവ്വാത്മഭാവവും പരിച്ഛിന്നാത്മഭാവവും ഭവിക്കുന്നു. ശുദ്ധമായ വിദ്യയാൽ സർവ്വാത്മാവായിത്തീരുന്നു. അവിദ്യയാൽ സർവ്വമല്ലാതായും തീരുന്നു. മററു വിധത്തിലായാൽ ചിലപ്പോൾ പ്രവിഭക്തനായിത്തീരുന്നു. അപ്പോൾ വിരോധം സംഭവിക്കും. വിരോധം മൂലം ഹനിക്കപ്പെടുകയും വശത്താക്കപ്പെടുകയും ഓടിക്കപ്പെടുകയും ചെയ്യുന്നു. വിഷയങ്ങളെല്ലാമുള്ളപ്പോൾ ഭിന്നതമൂലം ഇതുസംഭവിക്കുന്നു. സമസ്തനായിത്തീർന്നാൽ എന്തുഭേദമാണ് , എന്തുവിരോധമാണ് ? വിരോധമില്ലെങ്കിൽ ആരാൽ ഹനിക്കപ്പെടും? വശത്താക്കപ്പെടും? ഓടിക്കപ്പെടും?

അത ഇദമവിദ്യായാഃ സത-ത്വമുക്തം ഭവതി — സർവ്വാത്മാനം സന്തമസർവ്വാത്മത്വേന ഗ്രാഹയതി. ആത്മനോ ∫ ന്യദ്വസ്ത്വന്തരമവിദ്യ-മാനം പ്രത്യുപസ്ഥാപയതി. ആ-ത്മാനമസർവ്വമാപാദയതി. തതസ്-തദ്വിഷയഃ കാമോ ഭവതി യതോ ഭിദ്യതേ കാമതഃ ക്രിയാമുപാദത്തേ. തതഃ ഫലം — തദേതദുക്തം. വ-

അതിനാൽ അവിദ്യയുടെ സ്വഭാവമിതാണെന്ന് പറയപ്പെട്ടു. ഉള്ളതായ സർവ്വാത്മാവിനെ അത് അസർവ്വാത്മാവായി തോന്നിപ്പിക്കുന്നു. ആത്മാവിൽ നിന്നന്യമായി ഒന്നും ഇല്ലെന്നിരിക്കെ ഉണ്ട് എന്ന് അത് സ്ഥാപിക്കുന്നു. ആത്മാവിനെ സർവ്വമായതല്ലെന്ന് തോന്നിപ്പിക്കുന്നു. എപ്പോൾ ഭേദം ഉണ്ടാവുന്നുവോ അപ്പോൾ ആ വിഷയത്തെക്കുറിച്ച് കാമം

ക്ഷ്യ മാണം ച "യത്ര ഹി ദ്വൈതമിവ ഭവതി തദിതര ഇതരം പശ്യതി" ഇത്യാദി.

ഭവിക്കുന്നു. കാമമുണ്ടാവുമ്പോൾ ക്രിയയെ സ്വീകരിക്കുന്നു. അപ്പോൾ ഫലവും — ഇത് പറഞ്ഞുകഴിഞ്ഞതാണ് . "എവിടെ ദ്വൈതമെന്ന പോലെ ഭവിക്കുന്നു അവിടെ ഇതരൻ ഇതരത്തെകാണുന്നു" എന്നിങ്ങിനെ പറയാൻ പോകുന്നുമുണ്ട് .

ഇദമവിദ്യായാഃ സതത്വം സഹ കാര്യേണ പ്രദർശിതം; വിദ്യായാശ്ച കാര്യം സർവ്വാത്മഭാവഃ പ്രദർശിതഃ അവിദ്യായാ വിപര്യയേണ. സാ ചാവിദ്യാ നാത്മനഃ സ്വാഭാവികോ ധർമ്മഃ — യസ്മാത് വിദ്യായാമുത്— കൃഷ്യമാണായാം സ്വയമപചീയമാ— നാ സതീ കാഷ്ഠാം ഗതായാം വി— ദ്യായം പരിനിഷ്ഠിതേ സർവ്വാത്മ— ഭാവേ സർവ്വാത്മനാ നിവർത്തതേ, രജ്വാമിവ സർപ്പജ്ഞാനം രജ്ജുനി— ശ്ചയേ. തച്ചോക്തം "യത്ര ത്വസ്യ സർവ്വമാത്മൈവാഭൂത്തത്കേന കം പശ്യേത് " (ബൃ. ഉ. 4. 5. 15) ഇത്യാദി; തസ്മാന്നാത്മധർമ്മോ ऽ വിദ്യാ; ന ഹി സ്വാഭാവികസ്യോച്ഛിത്തിഃ ക— ദാചിദപ്യുപപദ്യതേ, സവിതുരിവൗ— ഷ്ണ്യപ്രകാശയോഃ. തസ്മാത് തസ്യാ മോക്ഷ ഉപപദ്യതേ.

ഇവിടെ അവിദ്യയുടെ സ്വരൂപം അതിന്റെ കാര്യത്തോടുകൂടി പ്രദർശിപ്പിച്ചുകഴിഞ്ഞു. വിദ്യയുടെ കാര്യമായ സർവ്വാത്മഭാവം പ്രദർശിപ്പിച്ചു. അത് അവിദ്യക്ക് വിപരീതമാണ് . ആ അവിദ്യയാകട്ടെ ആത്മാവിന്റെ സ്വാഭാവികമായ ധർമ്മമല്ല — എന്തെന്നാൽ വിദ്യ ഉത്കർഷം പ്രാപിക്കുമ്പോൾ അത് സ്വയം ക്ഷീണിച്ചുപോകുന്നു. വിദ്യപരമകാഷ്ഠയെ പ്രാപിച്ച് സർവ്വാത്മഭാവം പൂർണ്ണതയിലെത്തുമ്പോൾ, കയറാണെന്നറിയുമ്പോൾ കയറിലെ പാമ്പെന്ന തോന്നൽ പോലെ, അതിന് എല്ലാതരത്തിലും അവിദ്യയിൽനിന്നും നിവൃത്തിയുണ്ടാകുന്നു. ഇങ്ങിനെയും പറയപ്പെട്ടിട്ടുണ്ട് . "എപ്പോളിവന് എല്ലാം ആത്മാവായിത്തീരുന്നുവോ അപ്പോൾ ആർ ആരെ കാണും" എന്നിങ്ങിനെ. അതിനാൽ അവിദ്യ ആത്മാവിന്റെ ധർമ്മമല്ല. സ്വാഭാവികമായതിന് ഒരിക്കലും മുറിവുണ്ടാവാൻ വയ്യ. സൂര്യന് ഉഷ്ണവും പ്രകാശവും ഇല്ലാതാകാവുന്നതല്ല. അതിനാൽ അതിന്റെ മോക്ഷം സംഭാവ്യമാണ് .

ഇദാനീം യോ ऽ സൗ സർവ്വാ— ത്മഭാവോ മോക്ഷോ വിദ്യാഫലം ക്രിയാകാരകഫലശൂന്യം സ പ്രത്യ— ക്ഷതോ നിർദ്ദിശ്യതേ യത്രാവിദ്യാ— കാമകർമ്മാണി ന സന്തി. തദേതത് പ്രസ്തുതം — "യത്ര സുപ്തോ ന കഞ്ചന കാമം കാമയതേ ന കഞ്ചന സ്വപ്നം പശ്യതി" ഇതി.

ഇപ്പോൾ അവിദ്യാകാമകർമ്മങ്ങളില്ലാത്തതും ക്രിയാകാരകഫലശൂന്യവും വിദ്യാഫലവുമായ സർവ്വാത്മഭാവമാകുന്ന മോക്ഷത്തെ പ്രത്യക്ഷത്തിൽ നിർദ്ദേശിക്കാൻ പോവുകയാണ് . അതിനെ "എവിടെ സുപ്തനായി ഒരു കാമത്തേയും കാമിക്കുന്നില്ല, ഒരു സ്വപ്നവും കാണുന്നില്ല" എന്നിങ്ങിനെ പറഞ്ഞിട്ടുണ്ട് .

**മന്ത്രഃ 21 —** തദ്വാ അസ്യൈതദതിച്ഛന്ദാ അപഹത— പാപ്മാഭയം രൂപം. തദ്യഥാ പ്രിയയാ സ്ത്രിയാ, സംപരി— ഷ്വക്തോ ന ബാഹ്യം കിഞ്ചന വേദ നാന്തരമേവമേവായം പുരുഷഃ പ്രാജ്ഞേനാത്മനാ സംപരിഷ്വക്തോ ന ബാഹ്യം കിഞ്ചന വേദ നാന്തരം തദ്വാ അസ്യൈതദാ— പ്തകാമമാത്മകാമമകാമം രൂപം ശോകാന്തരം.

**മന്ത്രാർത്ഥം 21** — അതാകട്ടെ ഈ പുരുഷൻെറ കാമരഹിതവും പാപശൂന്യവും അഭയവുമായ രൂപമാണ് . അതെങ്ങിനെയെന്നാൽ പ്രിയപ്പെട്ട ഭാര്യയാൽ നല്ലപോലെ ആശ്ലിഷ്ടനായിരിക്കുന്നവൻ ബാഹ്യവും ആന്തരവുമായ ഒന്നിനേയും അറിയുന്നില്ല. അതുപോലെ ഈ പുരുഷൻ പ്രാജ്ഞനായ ആത്മാവിനാൽ സമാശ്ലിഷ്ടനായി ബാഹ്യവും ആന്തരവുമായ ഒന്നിനേയും അറിയുന്നില്ല. അത് ഇവൻെറ ആപ്തകാമവും ആത്മകാമവും അകാമവുമായ രൂപമാണ് .

**ഭാഷ്യം 21** — തദേതദ്വാ അസ്യ രൂപം, യഃ സർവ്വാത്മഭാവഃ സോ ऽ സ്യ പരമോലോകഃ ഇത്യുക്തഃ — തദതിച്ഛന്ദാ അതിച്ഛന്ദമിത്യർത്ഥഃ രൂപപരത്വാത് . ഛന്ദഃ കാമഃ അതിച്ഛന്ദോ യസ്മാദ്രൂപാത്തദതിച്ഛന്ദം രൂപം. അന്യോ ऽ സൗ സാന്തശ്ഛന്ദഃ — ശബ്ദോ ഗായത്ര്യാദിച്ഛന്ദോവാചീ. അയം തു കാമവചനോ ऽ തഃ സ്വരാന്ത ഏവ. തഥാപ്യതിച്ഛന്ദാ ഇതി പാഠഃ സ്വാധ്യായധർമ്മോ ദ്രഷ്ടവ്യഃ. അസ്തി ച ലോകേ കാമവചനപ്രയുക്തഃ ഛന്ദശബ്ദഃ, സ്വച്ഛന്ദഃ പരച്ഛന്ദ ഇത്യാദൗ. അതോ ऽ തിച്ഛന്ദമിത്യേവമുപനേയം കാമവർജ്ജിതമേതദ്രൂപമിത്യസ്മിന്നർത്ഥേ.

"അതിതിൻെറ പരമമായ ലോകമാണ് " എന്നിങ്ങിനെ പറയപ്പെട്ട സർവ്വാത്മഭാവമാണ് ഇതിൻെറ രൂപം. അത് അതിച്ഛന്ദമാണ് . അതിച്ഛന്ദശബ്ദം രൂപവിശേഷണമാണ് . ഛന്ദമെന്നാൽ കാമം. യാതൊരു രൂപത്തിൽനിന്നും അതിച്ഛന്ദമാണോ അത് അതിച്ഛന്ദരൂപം യാതൊന്നാണോ സാന്തമായ ഛന്ദഃ ശബ്ദം അതിൽനിന്നും ഭിന്നമാണ് . ഗായത്ര്യാദികൾ ഛന്ദോവാചകങ്ങളാണ് . ഇത് കാമവചനമായതിനാൽ സ്വരാന്തം തന്നെയാണ് . എങ്കിലും "അതിച്ഛന്ദാ" എന്നിങ്ങിനെ ദീർഘാന്തപാഠം സ്വാധ്യായധർമ്മമാണെന്നറിയണം. ലോകത്തിൽ കാമവചനപ്രയുക്തമാണ് ഛന്ദഃ ശബ്ദം. സ്വച്ഛന്ദം, പരച്ഛന്ദം എന്നിങ്ങിനെ. അതിനാൽ അതിച്ഛന്ദം എന്ന് തിരുത്തണം. ഈ അർത്ഥത്തിൽ ഈ രൂപം കാമവർജ്ജിതമാണ് എന്ന് .

തഥാ ऽ പഹതപാപ്മ. പാപ്മശബ്ദേന ധർമ്മാധർമ്മാവുച്യതേ. "പാപ്മഭിഃ സംസൃജ്യേത" (ബൃ. ഉ. 4. 3. 8) "പാപ്മനോ വിജഹാതി" (4. 3. 8) ഇത്യുക്തത്വാത് . അപഹതപാപ്മധർമ്മാധർമ്മവർജ്ജിതമിത്യേതത് .

അതുപോലെ അപഹതപാപ്മാവാണ് — പാപശബ്ദത്താൽ ധർമ്മാധർമ്മങ്ങൾ പറയപ്പെട്ടിരിക്കുന്നു. "പാപ്മഭിഃ സംസൃജ്യതേ" "പാപ്മനോ വിജഹാതി" എന്നെല്ലാം പറഞ്ഞിട്ടുണ്ട് . അപഹതപാപ്മമെന്നതിനർത്ഥം ധർമ്മാധർമ്മവിവർജ്ജിതമെന്നാണ് .

കിംച, അഭയം. ഭയം ഹി നാമാവിദ്യാകാര്യം. "അവിദ്യയാ ഭയം മന്യതേ" ഇതി ഹ്യുക്തം. തത്കാര്യദ്വാരേണ കാരണ പ്രതിഷേധോ ऽ യം. അഭയം രൂപമിത്യവിദ്യാവർജ്ജിതമിത്യേതത് . യദേതദ്വി—

അതുപോലെ അഭയമാണ് . ഭയം അവിദ്യാകാര്യമാണ് . "അവിദ്യയാൽ ഭയം തോന്നുന്നു." എന്നുപറഞ്ഞിട്ടുണ്ട് . അതിൻെറ കാര്യംവഴി കാരണം പ്രതിഷേധിക്കപ്പെട്ടിരിക്കുന്നു. അഭയമായരൂപമെന്നാൽ അവിദ്യാവർജ്ജിതമെന്നർത്ഥം. വിദ്യാഫലമായ സർവ്വാത്മഭാവം അതിച്

ദ്യാഫലം സർവ്വാത്മഭാവഃ, തദേത—ദതിച്ഛന്ദാപഹതപാപ്മാഭയം രൂപം സർവ്വസംസാരധർമ്മവർജ്ജി—തമതോ ƒ ഭയം രൂപമേതത് . ഇദം ച പൂർവ്വമേവോപന്യസ്തം അതീതാ—നന്തര ബ്രാഹ്മണ സമാപ്തൗ "അ—ഭയം വൈ ജനക പ്രാപ്തോ ƒ സി" ഇത്യാഗമതഃ. ഇഹ തു തർക്കതഃ പ്രപഞ്ചിതം ദർശിതാഗമാർത്ഥപ്ര—ത്യയദാർഢ്യായ.

ഛന്ദവും അപഹതപാപ്മവും അഭയവുമായ രൂപമാണ് . ഇത് സർവ്വസംസാര ധർമ്മ വർജ്ജിതമായതിനാൽ അഭയമായ രൂപമാണ് . ഇതിനുമുമ്പുള്ള ബ്രാഹ്മണത്തിന്റെ അവസാനത്തിൽ ഇത് മുമ്പുതന്നെ പറയപ്പെട്ടിട്ടുണ്ട് . "അഭയം വൈ ജനകപ്രാപ്തോ/സി" എന്ന ആഗമവാക്യത്തിൽക്കൂടെ. പറയപ്പെട്ട വേദാർത്ഥത്തിന്റെ ദാർഢ്യത്തിനായി ഇവിടെ സയുക്തികം പ്രതിപാദിച്ചതാണ് .

അയമാത്മാ സ്വയം ചൈത—ന്യജ്യോതിഃ സ്വഭാവഃ സർവ്വം സ്വേന ചൈതന്യജ്യോതിഷാ ƒ വഭാസയതി സ യത്ര കിഞ്ചിത് പശ്യതി, രമതേ, ചരതി, ജാനാതി ചേത്യുക്തം. സ്ഥി—തം ചൈതന്യായതോ നിത്യം സ്വ—രൂപം ചൈതന്യജ്യോതിഷ്ട്വമാത്മനഃ.

ഈ ആത്മാവ് സ്വയം ചൈതന്യജ്യോതിസ്വഭാവൻ തന്നെയാണ് . സ്വന്തം ചൈതന്യജ്യോതിസ്സിനാൽ എല്ലാത്തിനേയും പ്രകാശിപ്പിക്കുന്നു. "അവനെപ്പോൾ അൽപ്പം കാണുകയും രമിക്കുകയും ചരിക്കുകയും അറിയുകയും ചെയ്യുന്നു" എന്ന് പറഞ്ഞതാണ് . ആത്മാവിന്റെ നിത്യസ്വരൂപമാണ് ഈ ചൈതന്യജ്യോതിഷ്ട്വം. ഇത് യുക്തികൊണ്ടും സ്ഥാപിച്ചുകഴിഞ്ഞു.

സ യദ്യാത്മാ അത്രാവിനഷ്ടഃ സ്വേനൈവ രൂപേണ വർത്തതേ ക—സ്മാദയമഹമസ്മീത്യാത്മാനം വാ ബഹിർവാ ഇമാനി ഭൂതാനീതി, ജാ—ഗ്രത്സ്വപ്നയോരിവ ന ജാനാതീത്യ—ത്രോച്യതേ. ദൃഷ്ടാന്തേന ഹി പ്ര—ത്യക്ഷീഭവതി വിവക്ഷിതോ ƒ ർത്ഥ ഇത്യാഹ.

ആ ആത്മാവ് (സുഷുപ്തിയിൽ) നഷ്ടമാവാതെ സ്വന്തം രൂപത്തിൽത്തന്നെ വർത്തിക്കുകയാണെങ്കിൽ "ഇതു ഞാനാണ് "എന്നിങ്ങിനെ തന്നെയോ "ഇവ ഭൂതങ്ങളാണ് " എന്നിങ്ങിനെ ബാഹ്യത്തേയോ ജാഗ്രത്സ്വപ്നങ്ങളിലെന്ന പോലെ എന്തുകൊണ്ടെന്നറിയുന്നില്ല" എന്നതിനുത്തരം പറയുന്നു. ദൃഷ്ടാന്തം കൊണ്ടുതന്നെ വിവക്ഷിതാർത്ഥം പ്രത്യക്ഷീഭവിക്കുന്നു എന്ന് ശ്രുതി പറയുന്നു.

തത്രത്ര യഥാ ലോകേ പ്രിയ—യേഷ്ടയാ സ്ത്രിയാ സമ്പരിഷ്വക്തഃ സമ്യക് പരിഷ്വക്തഃ കാമയന്ത്യാ കാമുകഃ സന്ന ബാഹ്യമാത്മനഃ കി—ഞ്ചന കിഞ്ചിദപി വേദ മത്തോ ƒ ന്യ—ദ്വസ്ത്വസ്തി, ന ചാന്തരം, അയമഹ—സ്മി സുഖീ ദുഃഖീ വേതി. അപരി—ഷ്വക്തസ്തു തയാ പ്രവിഭക്തോ ജാനാതി സർവ്വമേവ ബാഹ്യമാഭ്യ—ന്തരം ച. പരിഷ്വംഗോത്തരകാലം ത്വേകത്വാപത്തേർന ജാനാതി. ഏ—വമേവ യഥാ ദൃഷ്ടാന്തോ ƒ യം പുരുഷഃ ക്ഷേത്രജ്ഞോ ഭൂതമാ—

ഇതിൽ ലോകത്തിലെപ്രകാരം ഇഷ്ടപ്പെട്ട സ്ത്രീയോടുകൂടി സമാശ്ലിഷ്ടനായി നല്ലപോലെ ആലിംഗിതനായി അവളുടെ കാമുകൻ ആയി തന്നിൽനിന്നും ബാഹ്യമായി ഒന്നും തന്നെ അറിയുന്നില്ലയോ — എന്നിൽ നിന്നന്യമായി മറ്റൊരു വസ്തു ഇല്ല, ഈ ഞാൻ തന്നെയാണ് സുഖിയും ദുഃഖിയും — എന്നറിയുന്നില്ലയോ അതുപോലെയാണിത് . അവളുമായി ആലിംഗിതനല്ലാതെ വേറിട്ടിരിക്കുമ്പോൾ അകത്തും പുറത്തുമുള്ളതെല്ലാം അറിയുന്നു. ആലിംഗനശേഷമുള്ള കാലത്ത് ഏകത്വത്തെ പ്രാപിക്കുന്നതിനാൽ ഒന്നും അറിയുന്നില്ല. അതുപോലെയാണീ

ത്രാസംസർഗ്ഗതഃ സൈന്ധവഖില്യവത് പ്രവിഭക്തഃ ജലാദൗ ചന്ദ്രാദി പ്രതിബിംബവത് കാര്യകരണ ഇഹ പ്രവിഷ്ടഃ സോ ഽ യം പുരുഷഃ പ്രാജ്ഞേന പരമാർത്ഥേന സ്വാഭാവികേന സ്വേനാത്മനാ പരേണ ജ്യോതിഷാ സമ്പരിഷ്വക്തഃ സമ്യക് പരിഷ്വക്തഃ ഏകീഭൂതോ നിരന്തരഃ സർവ്വാത്മാ ന ബാഹ്യം കിഞ്ചന വസ്ത്വന്തരം നാപ്യന്തരമാത്മനി അയമഹമസ്മി സുഖീ ദുഃഖീ വേതി വേദ.

ദൃഷ്ടാന്തം. ക്ഷേത്രജ്ഞനായ പുരുഷൻ ഭൂതമാത്രസംസർഗ്ഗംവഴി ഉപ്പിൻകട്ടപോലെ ഭിന്നിച്ച് , ജലാദികളിൽ ചന്ദ്രപ്രതിബിംബം പോലെ, ഈ ശരീരേന്ദ്രിയസംഘാതത്തിൽ പ്രവേശിച്ച് വസിക്കുന്നു. ആ ഈ പുരുഷൻ സുപ്തവും പരമാർത്ഥവും സ്വാഭാവികവുമായ തന്റെ ആത്മാവാകുന്ന പരമ ജ്യോതിസ്സിനാൽ നല്ലപോലെ ആലിംഗിതനായിരിക്കയാൽ ഏകീഭൂതനും നിരന്തരനും സർവ്വാത്മാവുമായി ത്തീർന്ന് ബാഹ്യവസ്തുക്കളെ ഒന്നും അറിയുന്നില്ല. അന്തരമായതിനേയും അതായത് ആത്മാവിനെക്കുറിച്ചും ഞാൻ സുഖിയാണ് ദുഃഖിയാണ് എന്നിങ്ങിനെ അറിയുന്നില്ല.

തത്ര ചൈതന്യജ്യോതിഃ സ്വഭാവത്വേ കസ്മാദിഹ ന ജാനാതീതി യദപ്രാക്ഷീഃ, തത്രായം ഹേതുർമയോക്ത ഏകത്വം, യഥാ സ്ത്രീപുംസയോഃ സംപരിഷ്വക്തയോഃ. തത്രാർത്ഥാന്നാനാത്വം വിശേഷവിജ്ഞാനഹേതുരിത്യുക്തം ഭവതി. നാനാത്വേ ച കാരണം — ആത്മനോ വസ്ത്വന്തരസ്യ പ്രത്യുപസ്ഥാപികാ ഽ വിദ്യേത്യുക്തം. തത്ര ചാവിദ്യായാ യദാ പ്രവിഭക്തോ ഭവതി, തദാ സർവ്വേണൈകത്വമേവാസ്യ ഭവതി. തതശ്ച ജ്ഞാനജ്ഞേയാദികാരകവിഭാഗേ ഽസതി, കുതോ വിശേഷവിജ്ഞാനപ്രാദുർഭാവഃ കാമോ വാ സംഭവതി സ്വാഭാവികേ സ്വരൂപസ്ഥ ആത്മജ്യോതിഷി?

അതിൽ ചൈതന്യജ്യോതിസ്വരൂപനായിട്ടും ഒന്നും അറിയാത്തതെന്താണ് എന്ന ചോദ്യത്തിന് , അതിന്റെ കാരണം, ഏകത്വമാണ് — സ്ത്രീ പുരുഷന്മാർ സമാലിംഗിതരായിരിക്കുമ്പോലുള്ള ഏകത്വമാണ് . നാനാത്വം വിശേഷവിജ്ഞാനം മൂലമാണ് എന്ന് പറഞ്ഞിട്ടുണ്ട് . നാനാത്വത്തിന്റെ കാരണം ആത്മാവിൽ നിന്നും ഭിന്നമായി മററു വസ്തു ഉണ്ടെന്ന് കാണിക്കുന്നതായ അവിദ്യയാണെന്ന് പറഞ്ഞു കഴിഞ്ഞു. എപ്പോളീ അവിദ്യയിൽനിന്നും മോചനം കിട്ടുമോ അപ്പോൾ എല്ലാത്തിനോടും ഏകത്വം ഭവിക്കുന്നു. അങ്ങനെയാണെങ്കിൽ ജ്ഞാനജ്ഞേയാദികാരകഭേദമില്ലാതിരിക്കേ സ്വാഭാവിക സ്വരൂപത്തിൽ സ്ഥിതിചെയ്യുന്ന ആത്മജ്യോതിസ്സിൽ വിശേഷവിജ്ഞാനജനിതമായ കാമം എങ്ങിനെ ഭവിക്കും?

യസ്മാദേവം സർവ്വൈകത്വമേവാസ്യ രൂപം അതസ്തദ്വാ അസ്യാത്മനഃ സ്വയംജ്യോതിഃ സ്വാഭാവസ്യൈതദ്രൂപമാപ്തകാമം. യസ്മാത്സമസ്തമേതത്തസ്മാദാപ്താഃ കാമാഃ അസ്മിൻ രൂപേ തദിദമാപ്തകാമം. യസ്യ ഹ്യന്യത്വേന പ്രവിഭക്തഃ കാമഃ തദനാപ്തകാമം ഭവതി. യഥാ ജാഗരിതാവസ്ഥായാം ദേവദത്താദിരൂപം. ന ത്വിദം തഥാ കുതശ്ചിത് പ്രവിഭജ്യതേ അതസ്തദാപ്തകാമം ഭവതി.

ഇപ്രകാരം എല്ലാത്തിനോടും ഏകീഭൂതമായതാണ് ഇതിന്റെ രൂപമെന്നതിനാൽ ആത്മാവിന്റെ ആ സ്വയം ജ്യോതിഃസ്വഭാവത്തോടുകൂടിയരൂപം ആപ്തകാമമാണ് . സമസ്തമായതിനാൽ, ഇതിൽകാമങ്ങളെല്ലാം ആപ്തമായിരിക്കുന്നതിനാൽ ഇത് ആപ്തകാമമാണ് . മറിച്ച് യാതൊന്നിൽ കാമങ്ങൾ വിഭക്തങ്ങളാണോ അത് അനാപ്തകാമമാണ് , ജാഗ്രദവസ്ഥയിൽ ദേവദത്താദി രൂപങ്ങളെന്നപോലെ, ഇത് ഒരിക്കലും അങ്ങിനെ വിഭക്തമായതല്ല. അതിനാൽ ആപ്തകാമമാണ് .

കിമന്യസ്മാദ്വസ്ത്വന്തരാന്ന പ്രവിഭജ്യതേ? ആഹോസ്വിദാത്മൈവ തദ്വസ്ത്വന്തരം? അത ആഹ നാന്യദസ്ത്യാത്മനഃ കഥം? യത ആത്മകാമം ആത്മൈവ കാമാ യസ്മിൻ രൂപേ / ന്യത്ര പ്രവിഭക്താ ഇവാന്യത്വേന കാമ്യമാനാ യഥാ ജാഗ്രത്സ്വപ്നയോഃ, തസ്യാത്മൈവ അന്യത്വപ്രത്യുപസ്ഥാപകഹേതോരവിദ്യായാ അഭാവാത് — ആത്മകാമം. അത ഏവാകാമമേതദ്രൂപം കാമ്യവിഷയാഭാവാത് . ശോകാന്തരം ശോകച്ഛിദ്രം ശോകശൂന്യമിത്യേതത് , ശോകമധ്യമിതി വാ, സർവ്വഥാപ്യശോകമേതദ്രൂപം ശോകവർജ്ജിതമിത്യർത്ഥഃ.

മറെറാരുവസ്ത്വന്തരത്തിൽ നിന്നും ഇതെന്തുകൊണ്ട് പ്രവിഭക്തമല്ല? അഥവാ ആത്മാവുതന്നെയല്ലേ ആ വസ്ത്വന്തരം? എന്നതിനെപ്പററിപറയുന്നു — ആത്മാവിൽ നിന്നന്യമായി മറെറാന്നില്ല. എങ്ങിനെ? കാരണം ഇത് ആത്മകാമമാണ് . യാതൊരു രൂപത്തിൽ ആത്മാവുതന്നെ കാമങ്ങളാണോ അതാത്മകാമമാണ് . മററിടത്ത് . അതായത് ജാഗ്രത്സ്വപ്നങ്ങളിൽ ഭിന്നമെന്നപോലെ അന്യത്വത്തിൽ കാമം ഭവിക്കുന്നു. അന്യത്വത്തെ ഉണ്ടാക്കുന്ന അവിദ്യയില്ലാത്തതിനാൽ സുപ്തന് ആത്മാവുതന്നെയാണ് കാമം. അതിനാലാരൂപം കാമ്യവിഷയാ ഭാവം നിമിത്തം അകാമം തന്നെയാണ് . പിന്നെ ശോകാന്തരമാണ് . ശോകരഹിതം, ശോകമധ്യം അതായത് ഈ രൂപം ഏതുനിലക്കും ശോകവർജ്ജിതമാണെന്നർത്ഥം.

---

പ്രകൃതഃ സ്വയം ജ്യോതിരാത്മാ / വിദ്യാകാമകർമ്മവിനിർമ്മുക്ത ഇത്യുക്തം. അസംഗത്വാദാത്മനഃ, ആഗന്തുകത്വാച്ച തേഷാം. തത്രൈവമാശങ്കാ ജായതേ. ചൈതന്യസ്വഭാവത്വേ സത്യപ്യേകീഭാവാന്ന ജാനാതി സ്ത്രീപുംസയോരിവ സംപരിഷ്വക്തയോരിത്യുക്തം. തത്ര പ്രാസംഗികമേതദുക്തം — കാമകർമ്മാദിവത്സ്വയം ജ്യോതിഷ്ട്വമപ്യസ്യാത്മനോ ന സ്വഭാവഃ, യസ്മാത്സംപ്രസാദേ നോപലഭ്യതേ, ഇത്യാശങ്കായാം പ്രാപ്തായാം തന്നിരാകരണായ സ്ത്രീപുംസയോഃ ദൃഷ്ടാന്തോപാദാനേന വിദ്യമാനസ്യൈവ സ്വയംജ്യോതിഷ്ട്വസ്യ സുഷുപ്തേ / ഗ്രഹണ മേകീഭാവഹേതോഃ ന തു കാമകർമ്മാദിവദാഗന്തുകം.

പ്രകൃതത്തിലുള്ള സ്വയം ജ്യോതിസ്സായ ആത്മാവ് അവിദ്യാ കാമകർമ്മങ്ങളിൽനിന്നും മുക്തമാണെന്നുപറഞ്ഞു. കാരണം അവ ആഗന്തുകങ്ങളാണ് , ആത്മാവ് അസംഗവുമാണ് . അപ്പോൾ ഈ സംശയം ഉണ്ടാവുന്നു. ചൈതന്യസ്വഭാവമുണ്ടായിട്ടും ഏകീഭാവം കാരണം സമാലിംഗിതരായ സ്ത്രീപുരുഷന്മാരെപ്പോലെ അറിയുന്നില്ല എന്നുപറഞ്ഞു. എന്നാലത് പ്രാസംഗികമായി പറഞ്ഞതാണ് . കാമകർമ്മാദികളെപ്പോലെ സ്വയം ജ്യോതിഷ്ട്വവും ഈ ആത്മാവിന്റെ സ്വഭാവമല്ല. കാരണം സുഷുപ്തിയിൽ അതില്ല. ഈ സംശയമുണ്ടാവുന്നതിനാൽ അതിനെ നിരാകരിക്കാനായി സ്ത്രീപുരുഷദൃഷ്ടാന്തം എടുത്തുകാണിച്ചതാണ് . ഏകീഭാവംമൂലമാണ് സുഷുപ്തിയിൽ ഉള്ളതായ സ്വയം ജ്യോതിഷ്ട്വത്തേയും ഗ്രഹിക്കാത്തത് . എന്നാലത് കാമകർമ്മാദികളെപ്പോലെ ആഗന്തുകമല്ല.

ഇത്യേതത് പ്രാസംഗികമഭിധായ യത്പ്രകൃതം തദേവാനു പ്രവർത്തയതി അത്ര ചൈതത് പ്രകൃതം — അവിദ്യാകാമകർമ്മവിനിർമ്മുക്തമേവ തദ്രൂപം, യത്സുഷുപ്തേ ആത്മനോ ഗൃഹ്യതേ പ്രത്യ-

ഇപ്രകാരം പ്രാസംഗികമായി സ്വയംജ്യോതിഷ്ട്വമായതിനെനിരൂപിച്ച് പ്രകൃതത്തിലുള്ളതിനെപ്പററി വിവരിക്കുന്നു. ഇവിടെ പ്രകൃതം ഇതാണ് . ആരൂപം അവിദ്യാകാമകർമ്മവിനിർമ്മുക്തം തന്നെയാണ് . കാരണം സുഷുപ്തിയിൽ

ക്ഷത ഇതി. തദേതദ്യഥാഭൂതമേ— വാഭിഹിതം — സർവ്വസംബന്ധാതീ— തമേതദ്രൂപമിതി. യസ്മാദത്രൈ— തസ്മിൻ സുഷുപ്തസ്ഥാനേ അതിച്ഛന്ദാപഹതപാപ്മാഭയ— മേതദ്രൂപം തസ്മാത് —

ആത്മാവിന്റെ ഈ രൂപം പ്രത്യക്ഷത്തിൽ ഗ്രഹിക്കപ്പെടുന്നു. അതിനാൽ സർവ്വസംബന്ധാതീതമാണ് ഈ രൂപം എന്നു പറഞ്ഞത് ശരിയാണ് . സുഷുപ്തിസ്ഥാനത്തുള്ള ഈ രൂപം അതിച്ഛന്ദവും അപഹതപാപ്മവും അഭയവുമാണ് . അതിനാൽ —

**മന്ത്രഃ 22 —** അത്ര പിതാ ſ പിതാ ഭവതി മാതാ ſ മാതാ ലോകാ അലോകാ ദേവാ അദേവാ വേദാ അവേദാഃ. അത്ര സ്തേനോ ſ സ്തേനോ ഭവതി ഭ്രൂണഹാ ſ ഭ്രൂണഹാ ചണ്ഡാലോ ſ ചണ്ഡാലഃ പൗക്കൽസോ ſ പൗക്കൽസഃ ശ്രമണോ ſ ശ്രമണസ്താപസോ ſ താപസോ ſ നന്വാഗതം പുണ്യേനാനന്വാഗതം പാപേന തീർണ്ണോ ഹിതദാ സർവ്വാഞ്ഛോകാൻ ഹൃദയസ്യ ഭവതി.

**മന്ത്രാർത്ഥം 22 —** അതിൽ (സുഷുപ്തിയിൽ) പിതാവ് പിതാവല്ലാതാകുന്നു. മാതാവ് മാതാവല്ലാതേയും ലോകം ലോകമല്ലാതേയും ദേവന്മാർ ദേവന്മാരല്ലാതേയും വേദങ്ങൾ വേദങ്ങളല്ലാതേയും ഭവിക്കുന്നു. അപ്പോൾ സ്തേനൻ സ്തേനനല്ലാതേയും ഭ്രൂണഹന്താവ് ഭ്രൂണഹന്താവല്ലാതേയും ചണ്ഡാലൻ ചണ്ഡാലനല്ലാതേയും പൗൽക്കസൻ പൗൽക്കസനല്ലാതേയും ശ്രമണൻ ശ്രമണനല്ലാതേയും താപസൻ താപസനല്ലാതേയും ഭവിക്കുന്നു. ആ സമയം ഈ പുരുഷൻ പുണ്യത്താൽ സ്പർശിക്കപ്പെടാതേയും പാപത്താൽ സ്പർശിക്കപ്പെടാതേയും ആയിത്തീരുന്നു. അപ്പോൾ ഹൃദയം എല്ലാ ശോകങ്ങളേയും തരണം ചെയ്യുന്നു.

**ഭാഷ്യഃ 22 —** അത്ര പിതാ ജനകഃ. തസ്യ ച ജനയിതൃത്വാദ്യത് പിതൃത്വം പുത്രം പ്രതി തത്കർമ്മനിമിത്തം, തേന ച കർമ്മണായമസംബദ്ധഃ അ— സ്മിൻ കാലേ. തസ്മാത് പിതാ പുത്രമസംബന്ധനിമിത്താത് കർമ്മ— ണോ വിനിർമ്മുക്തത്വാത് പിതാ— പ്യപിതാ ഭവതി. തഥാ പുത്രോ ſ പിതുരപുത്രോ ഭവതീതി സാമർ— ത്ഥ്യാത് ഗമ്യതേ. ഉഭയോർഹി സം— ബന്ധനിമിത്തം കർമ്മ തദയമതിക്രാ— ന്തോ വർത്തതേ. "അപഹതപാപ്— മാ" ഇതി ഹ്യുക്തം.

സുഷുപ്തിയിൽ പിതാവ് , ജനകൻ — ജനിപ്പിക്കുന്നതിനാൽ പുത്രനെ സംബന്ധിച്ചുള്ള പിതൃത്വം, കർമ്മകാരണമായി അതുവഴിയുള്ള ബന്ധം ഈ സമയത്ത് ഇല്ലാതാവുന്നു. അതിനാൽ പിതൃപുത്രബന്ധമില്ലാതെ ആ കർമ്മത്തിൽനിന്നും മുക്തനാകകൊണ്ട് പിതാവാണെങ്കിലും പിതാവല്ലാതായിത്തീരുന്നു. അതുപോലെ ഇതേ സാമർത്ഥ്യത്താൽ പിതാവിന് പുത്രനും പുത്രനല്ലാതായിത്തീരുന്നു. രണ്ടുകൂട്ടരും തമ്മിലുള്ള ബന്ധകാരണത്തെ അതിക്രമിച്ച് ഇത് വർത്തിക്കുന്നു. "അപഹതപാപ്മാ"വെന്ന് പറഞ്ഞിട്ടുമുണ്ടല്ലോ.

തഥാ മാതാമാതാ. ലോകാഃ കർമ്മണാ ജേതവ്യാ ജിതാശ്ച— തത്കർമ്മസംബന്ധാഭാവാത് ലോകാ അലോകാഃ. തഥാ ദേവാഃ കർമ്മാംഗഭൂതാഃ തത്കർമ്മസംബന്ധാത്യയാദ്ദേവാ അദേവാഃ. തഥാ വേദാഃ —സാധ്യസാധനസംബന്ധാഭിധായകാഃ മന്ത്രലക്ഷണാശ്ചാഭിധായകത്വേന കർമ്മാംഗഭൂതാ, അധീതാ അധ്യേതവ്യാശ്ചകർമ്മനിമിത്തമേവ സംബന്ധ്യതേ പുരുഷേണ തത്കർമ്മാതിക്രമേണാദേതസ്മിൻ കാലേ വേദാ അപ്യവേദാഃ സമ്പദ്യന്തേ.

അതുപോലെ മാതാവ് മാതാവല്ലാതാകുന്നു. കർമ്മത്താൽ നേടാനുള്ളതും നേടിയതുമായ ലോകങ്ങൾ — ആ കർമ്മത്തോടുബന്ധമില്ലാതാവുന്നതിനാൽ — ലോകങ്ങളല്ലാതാവുന്നു. അതുപോലെ കർമ്മാംഗഭൂതരായ ദേവന്മാർ, ആ കർമ്മത്തോടുബന്ധമില്ലായ്കയാൽ, ദേവന്മാരല്ലാതാവുന്നു. അതുപോലെ വേദങ്ങളും. സാധ്യസാധനബന്ധത്തെക്കുറിച്ചു വിവരിക്കുന്നതും അഭിധായകരൂപത്തിൽ കർമ്മാംഗഭൂതമായതും മന്ത്രാത്മകവും അധ്യയനം ചെയ്തതും ചെയ്യേണ്ടതുമായ വേദങ്ങൾ കർമ്മംമൂലമാണ് പുരുഷനോടു ബന്ധപ്പെടുന്നത് . ആ കർമ്മത്തെ അതിക്രമിക്കുന്നതിനാൽ ഈ സമയത്ത് വേദങ്ങളും വേദങ്ങളല്ലാതാവുന്നു.

ന കേവലം ശുഭകർമ്മസംബന്ധാതീതഃ, കിം തർഹി, അശുഭൈരപ്യത്യന്തഘോരൈഃ കർമ്മഭിഃ അസംബദ്ധ ഏവായം വർത്തത ഇത്യേതമർത്ഥമാഹ— അത്ര സ്തേനോ ബ്രാഹ്മണസുവർണ്ണഹർത്താ ഭ്രൂണഘ്നാ സഹ പാഠാദവഗമ്യതേ. സ തേന ഘോരേണ കർമ്മണൈതസ്മിൻ കാലേ വിനിർമ്മുക്തോ ഭവതി. യേനായം കർമ്മണാ മഹാപാതകീ സ്തേന ഉച്യതേ.

ശുഭകർമ്മങ്ങളോടുള്ള സംബന്ധത്തിൽ നിന്നുമാത്രമല്ല അതീതനായിരിക്കുന്നത് , പിന്നേയോ? അശുഭങ്ങളായി അത്യന്തം ഘോരങ്ങളായ കർമ്മങ്ങളോടും ബന്ധപ്പെടാതെയാണ് ഇവൻ വർത്തിക്കുന്നതെന്ന അർത്ഥത്തിൽ പറയുന്നു — ഇവിടെ സ്തേനൻ, ബ്രാഹ്മണരുടെ സുവർണ്ണം കട്ടവൻ — ഭ്രൂണഹന്താവിനോടൊപ്പം പറയപ്പെട്ടതിനാൽ ഇതറിയാം. അങ്ങിനെയുള്ള ഘോരകർമ്മത്തോട് ഈ സമയത്ത് ബന്ധപ്പെടാതെയാണിരിക്കുന്നത് . ഈ കർമ്മംമൂലം സ്തേനൻ മഹാപാതകിയാണെന്ന് പറയപ്പെടുന്നു.

തഥാ ഭ്രൂണഹാ ഽ ഭ്രൂണഹാ. തഥാ ചണ്ഡാലോ ന കേവലം പ്രത്യുത്പന്നേനൈവ കർമ്മണാ വിനിർമ്മുക്തഃ കിം തർഹി, സഹജേനാപ്യത്യന്തനികൃഷ്ടജാതി പ്രാപകേണാപി വിനിർമ്മുക്ത ഏവായം. ചണ്ഡാലോ നാമ ശൂദ്രേണ ബ്രാഹ്മണ്യാമുത്പന്നഃ, ചംഡാല ഏവ ചാണ്ഡാലാഃ. സ ജാതിനിമിത്തേന കർമ്മണാ ഽ സംബദ്ധത്വാദചംഡാലോ ഭവതി. പൗൽക്കസഃ, പുൽക്കസ ഏവ പൗൽക്കസഃ, ശൂദ്രേണൈവ ക്ഷത്രിയായാമുത്പന്നഃ. സോ ഽ പ്യപുൽക്കസോ ഭവതി.

അതുപോലെ ഭ്രൂണഹന്താവ് ഭ്രൂണഹന്താവല്ലാതാവുന്നു. അപ്രകാരം ചണ്ഡാലനും. വെറും ആഗന്തുകകർമ്മത്തിൽനിന്നു മാത്രമല്ല വിനിർമ്മുക്തനാകുന്നത് . പിന്നെയോ? അത്യന്തനികൃഷ്ട ജാതിയുടെ പ്രാപ്തിയെ ചെയ്യിക്കുന്ന അവന്റെ സഹജകർമ്മത്തിൽ നിന്നും ചണ്ഡാലൻ മുക്തനാവുന്നു. ചണ്ഡാലൻ ശൂദ്രന് ബ്രാഹ്മണ സ്ത്രീയിലുണ്ടാവുന്ന സന്തതിയാണ് . ചണ്ഡാലനെത്തന്നെ ചാണ്ഡാലനെന്നു പറയുന്നു. അവൻ ജാതിനിമിത്തമായ കർമ്മത്തോട് ബന്ധപ്പെടായ്കയാൽ ചണ്ഡാലനല്ലാതാവുന്നു. പുൽക്കസൻ, പുൽക്കസൻ തന്നെ പൗൽക്കസൻ ശൂദ്രന് ക്ഷത്രിയ സ്ത്രീയിലുണ്ടാവുന്ന സന്തതിയാണ് പൗൽക്കസൻ. അവനും പുൽക്കസനല്ലാതാവുന്നു.

തഥാ ആശ്രമലക്ഷണൈശ്ച കർമ്മഭിരസംബദ്ധോ ഭവതീത്യുച്യതേ. ശ്രമണഃ പരിവ്രാട് , യത്ക്കർമ്മനിമിത്തോ ഭവതി സ തേന വിനിർമ്മുക്തത്വാദശ്രമണഃ തഥാ താപസോ വാനപ്രസ്ഥോ | താപസഃ. സർവ്വേഷാം വർണ്ണാ ശ്രമാദീനാം ഉപ ലക്ഷണാർത്ഥമുഭയോർഗ്രഹണം.

അതുപോലെ ആശ്രമത്തെ കുറിക്കുന്ന കർമ്മങ്ങളാലും ബദ്ധനല്ലെന്നു പറയുന്നു. ശ്രമണൻ അഥവാ പരിവ്രാജകൻ ആയത് ഏതു കർമ്മത്താലാണോ ആ കർമ്മത്തിൽനിന്നും വിനിർമ്മുക്തനായതിനാൽ ശ്രമണനല്ലാതാകുന്നു. അതുപോലെ വാനപ്രസ്ഥനായ താപസൻ താപസനല്ലാതായിത്തീരുന്നു. എല്ലാ വർണ്ണാശ്രമങ്ങളുടേയും ഉപലക്ഷണത്തിനായിട്ടാണ് രണ്ടിനേയും പറഞ്ഞത് .

കിം ബഹുനാ? അനന്വാഗതം, നാന്വാഗതമനന്വാഗതം. അസംബദ്ധമിത്യേതത് പുണ്യേന ശാസ്ത്രവിഹിതേന കർമ്മണാ, തഥാ പാപേന വിഹിതാകരണപ്രതിഷിദ്ധക്രിയാലക്ഷണേന. രൂപപരത്വാന്നപുംസകലിംഗം. "അഭയം രൂപം" ഇതി ഹ്യനുവർത്തതേ.

എന്തിനധികം? അനന്വാഗതമാണ് — അന്വാഗതമല്ലാത്തത് അനന്വാഗതം. ബന്ധിക്കപ്പെടാത്തതെന്നർത്ഥം. ശാസ്ത്രവിഹിതമായ പുണ്യകർമ്മത്താലോ അതുപോലെ അവിഹിതകർമ്മമാകുന്ന പാപത്താലോ ബന്ധിക്കപ്പെടുന്നില്ല. രൂപപരത്വം കാരണം നപുംസകലിംഗം പ്രയോഗിച്ചിരിക്കുന്നു. "അഭയം രൂപം" എന്ന് അനുവർത്തിക്കുന്നുണ്ടല്ലോ.

കിം പുനരസംബദ്ധത്വേ കാരണമിതി തദ്ധേതുരുച്യതേ — തീർണ്ണോ |തിക്രാന്തോ ഹി യസ്മാദേവംരൂപസ്തദാ തസ്മിൻ കാലേ സർവ്വാഞ്ഛോകാൻ ശോകാഃ കാമാഃ, ഇഷ്ടവിഷയപ്രാർത്ഥനാ ഹി തദ്വിഷയവിയോഗേ ശോകത്വമാപദ്യതേ. ഇഷ്ടം ഹി വിഷയമപ്രാപ്തം വിയുക്തം ചോദ്ദിശ്യ ചിന്തയാനസ്തദ് ഗുണാൻ സന്തപ്യതേ പുരുഷോ | തഃ ശോകേ ാ രതിഃ കാമ ഇതി പര്യാ— യാഃ.

അപ്പോൾ ബദ്ധമല്ലാതിരിക്കാൻ കരണമെന്താണ് എന്നതിന് കാരണം പറയുന്നു — ആ സമയം ഈ രൂപത്തോടുകൂടി എല്ലാ ശോകങ്ങളേയും തരണം ചെയ്യുന്നു. ശോകമെന്നാൽ കാമം. ഇഷ്ടവിഷയപ്രാർത്ഥനതന്നെ അതിന്റെ വിയോഗത്തിൽ ശോകത്വത്തെ പ്രാപിക്കുന്നു. കിട്ടാത്തതോ കളയേണ്ടിവന്നതോ ആയ ഇഷ്ടവിഷയത്തെ ഉദ്ദേശിച്ച് അവയുടെ ഗുണചിന്തനത്തെ ചെയ്യുന്ന പുരുഷൻ സന്തപിക്കുന്നു. അതിനാൽ ശോകം, രതി, കാമം എന്നതെല്ലാം പര്യായങ്ങളാണ് .

യസ്മാത്സർവ്വകാമാതീതോ ഹ്യത്രായം ഭവതി "ന കഞ്ചന കാമം കാമയതേ" "അതിച്ഛന്ദാ" ഇതി ഹ്യുക്തം, തത്പ്രക്രിയാ പതിതോ | യം ശോകശബ്ദഃ കാമവചന ഏവ ഭവിതുമർഹതി. കാമശ്ച കർമ്മഹേതുഃ. വക്ഷ്യതി ഹി "സ യഥാകാമോ ഭവതി തത്ക്രതുർഭവതി യത്ക്രതുർഭവതി തത്കർമ്മ കുരുതേ" ഇതി. അതഃ സർവ്വകാമാതിതീർണ്ണത്വാദ്യുക്തമുക്തം "അനന്വാഗതം പുണ്യേന"ഇത്യാദി.

അപ്പോളിത് സർവ്വകാമങ്ങൾക്കും അതീതനായി വർത്തിക്കുന്നു. "ഒരു കാമത്തെയും കാമിക്കുന്നില്ല" എന്നും "അതിച്ഛന്ദമാണ് " എന്നും പറഞ്ഞിരിക്കുന്നു. അപ്രകാരമുള്ള ഈ ശോകശബ്ദം കാമവാചകമാകാൻ തന്നെയാണ് സാദ്ധ്യത. കാമം കർമ്മത്തിനു കാരണമാണ് . "അവനേതു കാമത്തോടുകൂടിയവനാണോ ആ നിശ്ചയത്തോടു കൂടിയിരിക്കുന്നു. ഏതു നിശ്ചയത്തോടുകൂടിയിരിക്കുന്നുവോ ആ കർമ്മത്തെ ചെയ്യുന്നു" എന്ന് പറയാൻ പോകുന്നുമുണ്ട് . അതിനാൽ എല്ലാ കാമങ്ങളേയും അതിക്രമിക്കകാരണം "പുണ്യത്താൽ ബദ്ധനല്ല" എന്നും മററും പറഞ്ഞത് ശരിയാണ് .

ഹൃദയസ്യ -- ഹൃദയമിതി പുണ്ഡരീകാകാരോ മാംസപിണ്ഡഃ, തത്സ്ഥമന്തഃ കരണം ബുദ്ധിഃ ഹൃദയമിത്യുച്യതേ.തത് സ്ഥ്യാന്മഞ്ചക്രോശനവത് . ഹൃദയസ്യ ബുദ്ധേർയേ ശോകാഃ, ബുദ്ധിസംശ്രയാ ഹി തേ. "കാമഃ സങ്കൽപ്പോ വിചികിത്സേത്യാദി സർവ്വം മന ഏവ" (1. 5. 3) ഇത്യുക്തത്വാത് . വക്ഷ്യതി ച "കാമായേ ∫ സ്യ ഹൃദി സ്ഥിതാഃ" (4. 4. 7) ഇതി.

ഹൃദയത്തിൻെറ — ഹൃദയമെന്നാൽ പുണ്ഡരീകാകൃതിയിലുള്ള മാംസപിണ്ഡമാണ് —ഉള്ളിലുള്ള അന്തഃകരണത്തെ — ബുദ്ധിയെ, അന്തഃകരണമെന്നു പറയുന്നു. അതിൽ സ്ഥിതിചെയ്യുന്നതിനാൽ മഞ്ചക്രോശമെന്നപോലെ ആ ബുദ്ധിയെ ഹൃദയമെന്നു പറയുകയാണ് . ഹൃദയത്തിൻെറ അഥവാ ബുദ്ധിയുടെ ശോകങ്ങൾ ബുദ്ധിയെത്തന്നെ ആശ്രയിച്ചിരിക്കുന്നു. "കാമം, സങ്കൽപ്പം, വിചികിത്സ എന്നിവയെല്ലാം മനസ്സുതന്നെ" എന്നു പറഞ്ഞിട്ടുണ്ട് . "കാമങ്ങളെല്ലാം ഇവൻെറ ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു" എന്നിനി പറയും.

ആത്മസംശ്രയഭ്രാന്ത്യപനോദായ ഹീദം വചനം, ഹൃദി ശ്രിതാ ഹൃദയസ്യ ശോകാ ഇതി ച. ഹൃദയകരണസംബന്ധാതീതൾച്ചായമസ്മിൻ കാലേ. "അതിക്രാമതി മൃത്യോ രൂപാണി" (4. 3. 7) ഇതി ഹ്യുക്തം. ഹൃദയകരണസംബന്ധാതീതത്വാത്തത്സംശ്രയകാമസംബന്ധാതീതോ ഭവതീതി യുക്തതരം വചനം.

"ഹൃദി ശ്രിതാഃ" "ഹൃദയസ്യ ശോകാഃ" എന്നീ വചനങ്ങൾ ശോകാദികൾക്ക് ആത്മാശ്രയമുണ്ടെന്ന ഭ്രാന്തി ഇല്ലാതാക്കാനാണ് . ഈകാലത്ത് ഇത് ഹൃദയകരണസംബന്ധത്തിന് അപ്പുറമാണെന്നു കാണിക്കാൻ "മൃത്യുവിൻെറ രൂപങ്ങളെ അതിക്രമിക്കുന്നു." എന്നിങ്ങിനെ പറഞ്ഞിട്ടുണ്ട് . ഹൃദയകരണസംബന്ധത്തിനപ്പുറമായതിനാൽ അതിനെ ആശ്രയിക്കുന്ന കാമസംബന്ധത്തിനും അപ്പുറമാണെന്ന വചനം അധികം യുക്തമാണ് .

**സവിശേഷാത്മവാദ നിരാകരണം**

യേ തു വാദിനോ ഹൃദി ശ്രിതാഃ കാമാ വാസനാൾച ഹൃദയസംബന്ധിനമാത്മാനമുപസൃപ്യോപശ്ലിഷ്യന്തി, ഹൃദയവിയോഗേ ∫ പി ച ആത്മന്യവതിഷ്ഠന്തേ പുടതൈലസ്ഥ ഇവ പുഷ്പാദിഗന്ധ ഇത്യാചക്ഷതേ. തേഷാം "കാമഃ സങ്കൽപ്പഃ" (1. 5. 3) "ഹൃദയേ ഹ്യേവ രൂപാണി" (3. 9. 20) "ഹൃദയസ്യ ശോകാഃ" ഇത്യാദീനാം വചനാനാമാനർത്ഥക്യമേവ.

**സവിശേഷാത്മവാദത്തെ തള്ളുന്നു.**

എന്നാൽ ചില അഭിപ്രായക്കാർ ഹൃദയസ്ഥമായ കാമവാസനകൾ ഹൃദയസംബന്ധിയായ ആത്മാവിനെ സ്പർശിച്ച് അതിനോടുകൂടിച്ചേരുന്നു എന്നും ഹൃദയവിയോഗത്തിലും, കൈക്കുമ്പിളിലെ പുഷ്പത്തിൻെറ ഗന്ധംപോലെ, ആത്മാവിൽ തുടർന്നും നിലനിൽക്കുന്നു എന്നുപറയുന്നവർക്ക് "കാമം സങ്കൽപ്പമാണ് " "ഹൃദയത്തിൽത്തന്നെയാണ് രൂപങ്ങൾ" "ഹൃദയത്തിൻെറയാണ് ശോകങ്ങൾ" മുതലായവചനങ്ങൾ വ്യർത്ഥങ്ങളായിത്തീരും.

ഹൃദയകരണോത്പാദത്വാ ചേന്ന. "ഹൃദിശ്രിതാ" ഇതി വിശേഷണാത് . ന ഹി ഹൃദയസ്യ കരണമാത്രത്വേ "ഹൃദി ശ്രിതാ" ഇതി വചനം സമഞ്ജസം. "ഹൃദയേ ഹ്യേവ രൂപാണി പ്രതിഷ്ഠിതാനി" ഇതി

കാമാദികൾ ഹൃദയേന്ദ്രിയങ്ങളിൽ ഉണ്ടാവുന്നു എന്നാണെങ്കിലതുശരിയല്ല. "ഹൃദി ശ്രിതാ" എന്ന വിശേഷണമുണ്ട് . ഹൃദയത്തിന് കരണമാത്രത്വമുള്ളപ്പോൾ "ഹൃദി ശ്രിതാ" എന്ന വചനം യോജിക്കുകയില്ല. "ഹൃദയത്തിൽത്തന്നെയാണ് രൂപ

ച. ആത്മവിശുദ്ധേശ്ച വിവക്ഷി— തത്വാത് ഹൃച്ഛ്രയണവചനം യഥാർത്ഥമേവ യുക്തം "ധ്യായതീവ ലേലായതീവ" ഇതി ച ശ്രുതേര— ന്യാർത്ഥാസംഭവാത് .

ങ്ങൾ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത് " എന്നും ചേരുകയില്ല. ആത്മാവ് വിശുദ്ധ മാണെന്നവിവക്ഷയുള്ളതിനാൽ ഹൃദ യാശ്രിതമെന്ന വചനം ശരിയാണെന്നത് യുക്തംതന്നെ. "ധ്യായതീവലേലായതീ വ" എന്ന ശ്രുതിവചനം ഇത് മറിച്ചാവാൻ വയ്യെന്ന് കാണിക്കുന്നു.

"കാമാ യേ ऽ സ്യ ഹൃദി ശ്രി— താഃ" ഇതി വിശേഷണാദാത്മാശ്രയാ അപി സന്തീതി ചേന്ന. അനാശ്രിതാ— പേക്ഷത്വാത് — നാത്ര ആശ്രയാ— ന്തരമപേക്ഷ്യ യേ ഹൃദീതി വിശേ— ഷണം, കിം തർഹി യേ ഹൃദ്യനാ— ശ്രിതാഃ കാമാസ്താനപേക്ഷ്യവി— ശേഷണം. യേ ത്വപ്രരൂഢാ ഭവിഷ്യാ ഭൂതാശ്ച പ്രതിപക്ഷതോ നിവൃ— ത്താഃ തേനൈവ ഹൃദി ശ്രിതാഃ. സംഭാവ്യന്തേ ച തേ. അതോ യു— ക്തം താനപേക്ഷ്യ വിശേഷണം — യേ പ്രരൂഢാ വർത്തമാനാ വിഷയേ തേ സർവ്വേ പ്രമുച്യന്ത ഇതി.

"കാമങ്ങൾ ഇവന്റെ ഹൃദയത്തെ ആശ്രയിച്ചിരിക്കുന്നു" എന്ന വിശേഷണ ത്താൽ അവ ആത്മാശ്രയങ്ങളാണെന്നാ ണെങ്കിൽ അതു ശരിയല്ല. കാരണം അ നാശ്രിതാപേക്ഷയുണ്ട് . "ഹൃദി" എന്ന വിശേഷണം കാമങ്ങൾക്ക് മററപേക്ഷ കളുടെ ആശ്രയമുണ്ടെന്നല്ല കാണിക്കു ന്നത് . പിന്നെയോ? മററുള്ളവയെ ആ ശ്രയിച്ചുള്ള ഹൃദയത്തിലെ കാമങ്ങളെ അപേക്ഷിച്ചാണ് വിശേഷണം. വരാൻ പോകുന്നവ ഹൃദയത്തിൽ കയറികൂടിയി ട്ടില്ലാത്തതിനാലും കഴിഞ്ഞവ പ്രതിപക്ഷ മായതിനാൽ നിവൃത്തമായതിനാലും അ വ ഹൃദയസ്ഥിതങ്ങളല്ല. അവയെ ഭാവി ക്കാവുന്നതിനാൽ അവയെ അപേക്ഷിച്ച് "യാതൊന്നാണോ ആരൂഢമായത് അഥ വാ വിഷയവർത്തിയായത് അതെല്ലാം മുക്തമായിത്തീരുന്നു" എന്ന വിശേഷണം ശരിയാണ് .

തഥാപി വിശേഷണാനർത്ഥ— ക്യമിതി ചേന്ന, തേഷു യത്നാധി— ക്യാദ്ധേയാർത്ഥത്വാത് . ഇതരഥാ അശ്രുതമനിഷ്ടം ച കൽപ്പിതം സ്യാ— ദാത്മാശ്രയത്വം കാമാനാം.

അങ്ങിനെയാണെങ്കിലും ഈ വി ശേഷണം നിരർത്ഥകമാണെന്നാണെങ്കി ൽ അല്ല. കാരണം അവയിൽ യത്നാധി ക്യം കാരണം ഹേയാർത്ഥത്വമുണ്ട് . ഈ വിശേഷണം കൊടുത്തിരുന്നില്ലെങ്കിൽ കാ മനകൾ ആത്മാശ്രിതങ്ങളാണെന്ന കൽ പ്പന വന്നുചേരും. അത് ശ്രുതിക്കു ചേർ ന്നതോ ഇഷ്ടമായതോ അല്ല.

ന "കഞ്ചന കാമം കാമയതേ" ഇതി പ്രാപ്തപ്രതിഷേധാദാത്മാ— ശ്രയത്വം കാമാനാം ശ്രുതമേവേതി ചേന്ന. സധീഃ സ്വപ്നോ ഭൂത്വാ" ഇതി പരനിമിത്തത്വാത് കാമാശ്രയ— പ്രാപ്തേഃ. അസംഗവചനാച്ച. ന ഹി കാമാശ്രയത്വേ ऽ സംഗവചനമു— പപദ്യതേ, സംഗശ്ച കാമ ഇത്യ— വോചാമ.

"ഒരു കാമത്തേയും കാമിക്കുന്നില്ല" എന്നു പറഞ്ഞിട്ടുണ്ട് . പ്രാപ്തവസ്തു വിനെക്കുറിച്ചേ പ്രതിഷേധിക്കാറുള്ളൂ. അതിനാൽ കാമങ്ങൾക്ക് ആത്മാശ്രയ ത്വം ശ്രുതി സമ്മതമാണെന്നാണെങ്കിൽ അല്ല. "ബുദ്ധിയോടുകൂടി സ്വപ്നമായിട്ട് " എന്ന വാക്യമനുസരിച്ച് ആത്മാവിന്റെ കാമാശ്രയപ്രാപ്തി മററുകാരണം കൊ ണ്ടാണ് . സംഗമില്ലെന്നും പറയുന്നുണ്ട് . കാമാശ്രയമുള്ളപ്പോൾ അസംഗവചനം യോജിക്കുകയില്ല. സംഗം തന്നെ കാമം എന്നുപറഞ്ഞുവല്ലോ.

"അത്മകാമഃ" ഇതി. ശ്രുതേ-രാത്മവിഷയോ / സ്യ കാമോ ഭവ-തീതി ചേന്ന, വ്യതിരിക്തകാമാഭാ-വാർത്ഥത്വാത്തസ്യാഃ. വൈശേഷി-കാദിതന്ത്രന്യായോപപന്നമാത്മനഃ കാമാദ്യാശ്രയത്വമിതി ചേന്ന. "ഹൃദിശ്രിതാഃ" ഇത്യാദിവിശേഷ-ശ്രുതിവിരോധാദനപേക്ഷ്യാസ്താ വൈശേഷികാദിതന്ത്രോപപത്തയഃ, ശ്രുതിവിരോധേ ന്യായാഭാസത്വോ-പഗമാത് .

"ആത്മകാമൻ" എന്ന് ശ്രുതിയുള്ളതിനാൽ ഇവൻെറ കാമം ആത്മവിഷയകമാണെന്നാണെങ്കിൽ അല്ല കാരണം ഈ ശ്രുതിക്ക് ആത്മഭിന്നമായ കാമത്തിൻെറ അഭാവാർത്ഥത്വമുണ്ട് . ആത്മാവിൻെറ കാമാശ്രയത്വം വൈശേഷികാദികൾ വഴി സിദ്ധമാണെന്നാണെങ്കിൽ അല്ല. കാരണം "ഹൃദി ശ്രിതാഃ" മുതലായ വിശേഷ ശ്രുതികളുമായി വൈരുദ്ധ്യമുണ്ടാവുന്നതിനാൽ ആ വൈശേഷികാദി ശാസ്ത്രങ്ങളുടെ ഉപപത്തി തള്ളപ്പെടേണ്ടതാണ് . കാരണം ശ്രുതി വിരുദ്ധമായതിനാൽ അവയുടെ ന്യായം ശരിയല്ലെന്നു കരുതണം.

സ്വയം ജ്യോതിഷ്ട്വബാധ-നാച്ച. കാമാദീനാം ച സ്വപ്നേ കേവലദൃശിമാത്ര വിഷയത്വാത്സ്വ-യംജ്യോതിഷ്ട്വം സിദ്ധം സ്ഥിതം ച ബാദ്ധ്യേത. ആത്മസമവായിത്വേ ദൃ-ശ്യത്വാനുപപത്തേഃ ചക്ഷുർഗ്ഗതി വിശേഷവത് . ദ്രഷ്ടുർഹി ദൃശ്യമർ-ത്ഥാന്തരഭൂതമിതി ദ്രഷ്ടുഃ സ്വയം-ജ്യോതിഷ്ട്വം സിദ്ധം. തദ്ബാധിതം സ്യാദ്യദി കാമാദ്യാശ്രയത്വം പരിക-ൽപ്യേത.

മാത്രമല്ല സ്വയം ജ്യോതിഷ്ട്വത്തെ ബാധിക്കുകയും ചെയ്യും. സ്വപ്നത്തിൽ കാമാദികൾ കേവലം ദൃക്കിൻെറ മാത്രം വിഷയമായതിനാൽ സ്വയം ജ്യോതിഷ്ട്വം സിദ്ധമാണെന്നതിന് ബാധവരികയും ചെയ്യും. അവക്കാത്മാവിനോട് സമവായിത്വം ഭവിച്ചാൽ അവ ആത്മാവിൻെറ ദൃശ്യമാകാൻ വയ്യ. നേത്രത്തിലെ കറുപ്പും വെളുപ്പും മററും നേത്രത്തിന് ദൃശ്യമല്ലല്ലോ. ദ്രഷ്ടാവിൻെറ ദൃശ്യം അവനിൽ നിന്നും ഭിന്നമായിരിക്കണം. അതിനാൽ ദ്രഷ്ടാവിന് സ്വയം പ്രകാശകത്വം സിദ്ധമായി. ആത്മാവിൽ കാമാദികൾക്ക് ആശ്രയത്വമുണ്ടെങ്കിൽ അതതിനെ ബാധിക്കും.

സർവ്വശാസ്ത്രാർത്ഥ വിപ്ര-തിഷേധാച്ച. പരസ്യൈകദേശകൽ-പ്പനയാം കാമാദ്യാശ്രയത്വേ ച സർ-വ്വശാസ്ത്രാർത്ഥജാതം കുപ്യേത. ഏതച്ച വിസ്തരേണ ചതുർത്ഥേ / വോചാമ. മഹതാ ഹി പ്രയത്നേന കാമാദ്യാശ്രയത്വകൽപ്പനാഃ പ്രതി-ഷേദ്ധവ്യാഃ ആത്മനാ, പരേണൈ-കത്വശാസ്ത്രാർത്ഥസിദ്ധയേ. തത്-കൽപ്പനായാം പുനഃ ക്രിയമാണായാം ശാസ്ത്രാർത്ഥ ഏവ ബാധിതഃ സ്യാ-ത് . യഥേച്ഛാദീനാമാത്മധർമ്മത്വം കൽപ്പയന്തോ വൈശേഷികാ നൈയ്യായികാൾച ഉപനിഷച്ഛാ-സ്ത്രാർത്ഥേന ന സംഗച്ഛന്തേ, ത-ഥേയമപി കൽപ്പനാ ഉപനിഷച്ഛാ-സ്ത്രാർത്ഥബാധനാന്നാദരണീയാ.

മാത്രമല്ല എല്ലാ ശാസ്ത്രാർത്ഥങ്ങൾക്കും വിരുദ്ധമാവുകയും ചെയ്യും. ജീവൻപരമാത്മാവിൻെറ ഒരു ഭാഗമാണെന്നും ആത്മാവ് കാമാദികൾക്കാശ്രയമാണെന്നും കൽപ്പിച്ചാൽ എല്ലാ ശാസ്ത്രാർത്ഥങ്ങളും കോപിക്കും. ഇത് വിസ്തരിച്ച് നാലാമധ്യായത്തിൽ പറഞ്ഞതാണ് . ആത്മാവിന് പരമാത്മാവുമായി ഐക്യമുണ്ടെന്ന് മനസ്സിലാക്കാൻ ഏററവും പ്രയത്നപ്പെട്ടും കാമാദികൾക്ക് ആത്മാവിൽ ആശ്രയത്വമുണ്ടെന്ന കൽപ്പനയെ എതിർക്കേണ്ടതാണ് . വീണ്ടും ഈ കൽപ്പനവച്ചുപുലർത്തിയാൽ ശാസ്ത്രാർത്ഥം തന്നെ ബാധിക്കപ്പെടും. കാരണം ഇച്ഛാദികൾക്ക് ആത്മധർമ്മത്വത്തെ കൽപ്പിക്കുന്ന വൈശേഷികന്മാരും നൈയ്യായികന്മാരും ഉപനിഷത് ശാസ്ത്രാർത്ഥവുമായി ചേരുന്നില്ല. അതിനാൽ ഉപനിഷത്

ശാസ്ത്രാർത്ഥത്തെ ബാധിക്കുന്നതിനാൽ ഈ കൽപ്പനയും ആദരിക്കപ്പെടേണ്ടതില്ല.

സ്ത്രീപുംസയോരിവ ഏകത്വാന്ന പശ്യതീത്യുക്തം, സ്വയം ജ്യോതിരിതി ച. സ്വയംജ്യോതിഷ്ട്വം നാമ ചൈതന്യാത്മസ്വഭാവതാ. യദി ഹി അഗ്ന്യുഷ്ണത്വാദിവച്ചൈതന്യാത്മസ്വഭാവ ആത്മാ സ കഥമേകത്വേ ƒപി ഹി സ്വഭാവം ജഹ്യാന്ന ജാനീയാത് ? അഥ ന ജഹാതി, കഥമിഹ സുഷുപ്തേ ന പശ്യതി? വിപ്രതിഷിദ്ധമേതത് — ചൈതന്യമാത്മസ്വഭവോ ന ജാനാതി ചേതി. ന വിപ്രതിഷിദ്ധം, ഉഭയമപ്യേതദ്യുപപദ്യത ഏവ. കഥം —

സ്ത്രീപുരുഷന്മാരെപ്പോലെ (സുഷുപ്തിയിൽ) ഏകത്വം കാരണം കാണുന്നില്ലെന്നു പറഞ്ഞു. സ്വയംജ്യോതിസ്സാണെന്നും പറഞ്ഞു. സ്വയം പ്രകാശകത്വമെന്നാൽ ചൈതന്യാത്മസ്വഭാവമാണ് . അഗ്നിയുടെ ഉഷ്ണത്വംപോലെ ആത്മാവ് ചൈതന്യാത്മസ്വഭാവനാണെങ്കിൽ അത് ഏകത്വത്തിലും എങ്ങനെ സ്വഭാവത്തെ ത്യജിക്കും? എങ്ങനെ അറിയാതിരിക്കും? സ്വഭാവത്തെ ത്യജിക്കുന്നില്ലെങ്കിൽ സുഷുപ്തിയിൽ എന്തുകൊണ്ട് കാണുന്നില്ല? ആത്മസ്വഭാവമാണ് ചൈതന്യമെന്നും എന്നാൽ അറിയുന്നില്ലെന്നും പറഞ്ഞാൽ അത് പരസ്പരവിരുദ്ധമാണ് . പരസ്പരവിരുദ്ധമല്ല. ഇതുരണ്ടും വരാവുന്നതുതന്നെയാണ് . എങ്ങിനെ?

**മന്ത്രഃ 23 —** യദ്വൈ തന്ന പശ്യതി പശ്യന്വൈ തന്ന പശ്യതി ന ഹി ദ്രഷ്ടുർദൃഷ്ടേർ വിപരിലോപോ വിദ്യതേ ƒവിനാശിത്വാത് . ന തു തദ് ദ്വിതീയമസ്തി തതോ ƒന്യദ്വിഭക്തം യത്പശ്യേത് .

**മന്ത്രാർത്ഥം 23 —** അതെന്തുകൊണ്ട് കാണുന്നില്ല എന്നാണെങ്കിൽ കണ്ടുകൊണ്ടുതന്നെ കാണാതിരിക്കുകയാണ് . ദ്രഷ്ടാവിൻെറ ദൃഷ്ടിക്ക് ഒരിക്കലും വിപരിലോപം സംഭവിക്കുന്നില്ല. കാരണം അത് നാശമില്ലാത്തതാണ് . അപ്പോൾ അതിൽനിന്നും ഭിന്നമായി രണ്ടാമതൊരു വസ്തുവിനെ കാണുകയില്ല.

**ഭാഷ്യഃ 23 —** യദ്വൈ സുഷുപ്തേ തന്ന പശ്യതി പശ്യന്വൈ തത്തത്ര പശ്യന്നേവ ന പശ്യതി യത്തത്ര സുഷുപ്തേ ന പശ്യതീതി ജാനീഷേ തന്ന തഥാ ഗൃഹ്ണീയാഃ. കസ്മാത് ? പശ്യന്വൈ ഭവതി തത്ര.

അവൻ സുഷുപ്തിയിൽ കാണുന്നില്ല എന്നത് തീർച്ചയായും കണ്ടുകൊണ്ടുതന്നെ കാണാതിരിക്കുന്നതാണ് . അപ്പോൾ സുഷുപ്തിയിൽ കാണുന്നില്ല എന്ന് നീ അതേപടി ധരിക്കരുത് . എന്തുകൊണ്ട് ? അപ്പോൾ കണ്ടുകൊണ്ടുതന്നെയാണിരിക്കുന്നത് .

നന്വേവം ന പശ്യതീതി സുഷുപ്തേ ജാനീമോ, യതോ ന ചക്ഷുർവാ മനോ വാ ദർശനേ കരണം വ്യാപൃതമസ്തി. വ്യാപൃതേഷു ഹി ദർശനശ്രവണാദിഷു പശ്യതീതി വ്യവഹാരോ ഭവതി ശ്രുണോതീതി

**ശങ്ക —** അവൻ സുഷുപ്തിയിൽ കാണുന്നില്ലെന്ന് ഞാൻ എന്തുകൊണ്ടാണറിയുന്നത് എന്നാണെങ്കിൽ കണ്ണോമനസ്സോ ദർശനവ്യാപാരത്തിൽ ഇന്ദ്രിയത്വേനവ്യാപരിക്കാത്തതിനാലാണ് . ദർശനശ്രവണാദികൾ വ്യാപരിച്ചാലേ കാണുന്നു എ

വാ. ന ച വ്യാപൃതാനി കരണാനി പശ്യാമഃ. തസ്മാന്ന പശ്യത്യേ—വായം.

ന്നോ കേൾക്കുന്നു എന്നോ ഉള്ളവ്യവഹാരം ഭവിക്കുകയുള്ളു. ഇന്ദ്രിയങ്ങൾ വ്യാപരിക്കുന്നതായി കാണുന്നില്ല. അതിനാലാണ് ഇവൻ കാണാത്തത് .

ന ഹി. കിം തർഹി? പശ്യന്നേവ ഭവതി. കഥം? ന ഹി യ—സ്മാദ്രഷ്ടുർദൃഷ്ടികർത്തുര്യാ ദൃ—ഷ്ടിസ്തസ്യ ദൃഷ്ടേർവിപരി—ലോപോ വിനാശഃ സ ന വിദ്യതേ. യഥാ ഽ ഗ്നേരൗഷ്ണ്യം യാവദഗ്നിഭാ—വി, തഥായം ചാത്മാ ദ്രഷ്ടാ ഽ വി—നാശീ, അതോ ഽ വിനാശിത്വാദാ—ത്മനോ ദൃഷ്ടിരപ്യവിനാശിനീ, യാ—വത് ദ്രഷ്ടൃഭാവിനീ ഹി സാ.

**സമാധാനം** — അതുശരിയല്ല. അതെന്താണ് ? കണ്ടുകൊണ്ടുതന്നെയാണരിക്കുന്നത് . അതെങ്ങിനെ? എങ്ങിനെയെന്നാൽ ദ്രഷ്ടാവ് , ദർശന ക്രിയാകർത്താവ് ഉണ്ടല്ലോ, അയാളുടെ ദൃഷ്ടിക്ക് ഒരിക്കലും വിപരിലോപം, നാശം സംഭവിക്കുന്നില്ല. അഗ്നിയുള്ളതുവരെ അതിൻെറ ഉഷ്ണവും ഉണ്ടായിരിക്കും. അതുപോലെ ദ്രഷ്ടാവായ ഈ ആത്മാവും അവിനാശിയാണ് . അവിനാശിത്വം കാരണം ആത്മാവിൻെറ ദൃഷ്ടിയും നാശമില്ലാത്തതാണ് . ദ്രഷ്ടാവുള്ളേടത്തോളം അതുമുണ്ട് .

നനു വിപ്രതിഷിദ്ധമിദമഭിധീ—യതേ ദ്രഷ്ടുഃ സാ ദൃഷ്ടിർന്ന വി—പരിലുപ്യത ഇതി ച. ദൃഷ്ടിശ്ച ദ്രഷ്ടാ ക്രിയതേ. ദൃഷ്ടികർത്തൃ—ത്വാദ്ധി ദ്രഷ്ടേത്യുച്യതേ. ക്രിയമാ—ണാ ച ദ്രഷ്ടാ ദൃഷ്ടിർന്ന വിപരി—ലുപ്യത ഇതി ചാശക്യം വക്തും. നനു ന വിപരിലുപ്യത ഇതി വച—നാദവിനാശിനീ സ്യാത് , ന. വച—നസ്യ ജ്ഞാപകത്വാത് . ന ഹി ന്യാ—യ പ്രാപ്തോ വിനാശഃ കൃതകസ്യ വചനശതേനാപി വാരയിതും ശക്യ—തേ. വചനസ്യ യഥാ പ്രാപ്താർത്ഥ—ജ്ഞാപകത്വാത് .

**ശങ്ക** — ദ്രഷ്ടാവിന് ഒരു ദൃഷ്ടിയുണ്ടെന്നും അതു നശിക്കാത്തതാണെന്നും പറയുന്നത് പരസ്പരവിരുദ്ധമാണ് . ദൃഷ്ടി ദ്രഷ്ടാവുവഴിമാത്രം ചെയ്യപ്പെടുന്നതാണ് . ദൃഷ്ടികർത്തൃത്വമുള്ളതിനാൽ മാത്രമാണ് ദ്രഷ്ടാവെന്നു പറയുന്നത് . ദ്രഷ്ടാവ് ചെയ്യുന്നുണ്ടെന്നും ദൃഷ്ടിക്കു നാശമില്ലെന്നും ഒരുമിച്ചുപറയാൻ വയ്യ. "ന വിപരിലുപ്യതേ" എന്നവചനം വഴി ഇതിനുനാശമില്ല എന്നാണെങ്കിൽ അതു ശരിയല്ല. കാരണം വചനത്തിന് ജ്ഞാപകത്വമുണ്ട് . ഉണ്ടായ വസ്തുവിന് നാശം ന്യായപ്രാപ്തമായതാണ് . അതില്ലാതാക്കാൻ നൂറുവചനങ്ങൾക്കും സാധ്യമല്ല. വചനം വസ്തുവിൻെറ യഥാപ്രാപ്തമായ അർത്ഥത്തെ അറിയിക്കുന്നുണ്ട് .

നൈഷ ദോഷഃ ആദിത്യാദി പ്രകാശകത്വവവത് . ദർശനോപ—പത്തേഃ. യഥാ ആദിത്യാദയോ നി—ത്യപ്രകാശസ്വഭാവാ ഏവ സന്തഃ സ്വാഭാവികേന നിത്യേനൈവ പ്ര—കാശേന പ്രകാശയന്തി. ന ഹ്യപ്ര—കാശാത്മനഃ സന്തഃ പ്രകാശം കുർ—വ്വന്തഃ പ്രകാശയന്തീത്യുച്യന്തേ. കിം തർഹി, സ്വഭാവേനൈവ നിത്യേന പ്രകാശേന. തഥാ ഽ യമപ്യാത്മാ

**സമാധാനം** — ഈ ദോഷമില്ല. കാരണം ആദിത്യാദി പ്രകാശക വസ്തുക്കളെപ്പോലെ ഇതിൻെറ ദർശനത്തിനും ഉപപത്തിയുണ്ട് . ആദിത്യാദികൾ നിത്യപ്രകാശസ്വഭാവന്മാരായിട്ട് സ്വാഭാവികവും നിത്യവുമായ പ്രകാശത്താൽത്തന്നെ പ്രകാശിക്കുന്നു. അപ്രകാശാത്മകന്മാരായി തന്നിൽനിന്നും ഭിന്നമായ പ്രകാശത്താൽ പ്രകാശിക്കുന്നതായി പറയാറില്ല. പിന്നെ എങ്ങിനെയാണ് ? നിത്യവും സ്വാഭാവികവുമായ പ്രകാശത്താൽ അതുപോലെ

അവിപരിലുപ്തസ്വഭാവയാ ദൃഷ്ട്യാ നിത്യയാ ദ്രഷ്ടേത്യുച്യതേ.

ഈ ആത്മാവും നശിക്കാത്തസ്വഭാവത്തോടുകൂടി നിത്യമായ ദൃഷ്ടിയാൽ ദ്രഷ്ടാവ് എന്ന് പറയപ്പെടുന്നു.

ഗൗണം തർഹി ദ്രഷ്ടൃത്വം.

**ശങ്ക** — അങ്ങനെയാണെങ്കിൽ ദ്രഷ്ടൃത്വം ഗുണസംബന്ധിയാകുമല്ലോ.

ന. ഏവമേവ മുഖ്യത്വോപപത്തേഃ. യദി ഹ്യന്യഥാ ऽ പ്യാത്മനോ ദ്രഷ്ടൃത്വം ദൃഷ്ടം, തദാ ऽ സ്യ ദ്രഷ്ടൃത്വസ്യ ഗൗണത്വം, ന ത്വാത്മനോ ऽ ന്യോ ദർശനപ്രകാരോ ऽ സ്തി. തദേവമേവ മുഖ്യം ദ്രഷ്ടൃത്വമുപപദ്യതേ നാന്യഥാ. യഥാ ആദിത്യാദീനാം പ്രകാശയിതൃത്വം നിത്യേനൈവ സ്വാഭാവികേനാക്രിയമാണേന പ്രകാശേന, തദേവ ച പ്രകാശയിതൃത്വം മുഖ്യം, പ്രകാശയിതൃത്വാന്തരാനുപപത്തേഃ. തസ്മാന്ന ദ്രഷ്ടുഃ ദൃഷ്ടിർവിപരിലുപ്യതേ ഇതി ന വിപ്രതിഷേധഗന്ധോ ऽ പ്യസ്തി.

**സമാധാനം** — അങ്ങനെയല്ല. ഇങ്ങിനെയായാലാണ് ഇതിന്റെ മുഖ്യത്വം സിദ്ധമാകുന്നത്. ആത്മാവിന്റെ ദ്രഷ്ടൃത്വം മററു പ്രകാരത്തിൽ സിദ്ധമായാൽ അതിന്റെ ദ്രഷ്ടൃത്വത്തിന് ഗൗണത്വമുണ്ടാകും. ആത്മാവിന് മറെറാരു ദർശനപ്രകാരമില്ല. അതിനാലാത്മാവിന്റെ മുഖ്യ ദ്രഷ്ടൃത്വം ഇങ്ങിനെ വേണം സിദ്ധിക്കാൻ, മറിച്ചല്ല — ആദിത്യാദികളുടെ പ്രകാശകത്വം നിത്യവും സ്വാഭാവികവുമായി ഉണ്ടാകുന്ന പ്രകാശത്താലാണ് സംഭവിക്കുന്നത്. അത് മുഖ്യവുമാണ്. അവക്ക് മറെറാരു പ്രകാശകൻ ഉണ്ടാവാൻ വഴിയില്ല. അതിനാൽ ദ്രഷ്ടാവിന്റെ ദൃഷ്ടിക്ക് നാശമില്ല എന്നതിൽ പ്രതിഷേധത്തിന്റെ ഗന്ധംപോലും ഉണ്ടാകാവുന്നതല്ല.

നനു അനിത്യക്രിയാകർത്തൃവിഷയ ഏവ തൃച് പ്രത്യയാന്തസ്യ ശബ്ദസ്യ പ്രയോഗോ ദൃഷ്ടോ, യഥാ ഛേത്താ ഭേത്താ ഗന്തേതി, തഥാ ദ്രഷ്ടേത്യത്രാപീ ചേത് ?

**ശങ്ക** — എന്നാൽ തൃച് പ്രത്യയാന്തമായ ശബ്ദത്തിന്റെ പ്രയോഗം അനിത്യക്രിയയുടെ കർത്താവിന്റെ വിഷയത്തിലാണ് കാണാറുള്ളത്. ഛേത്താവ്, ഭേത്താവ്, ഗന്താവ് എന്നപോലെ. ഇവിടെയും അങ്ങിനെയാണ് കാണപ്പെടുന്നതെങ്കിലോ?

ന. പ്രകാശയിതേതി ദൃഷ്ടത്വാത്.

**സമാധാനം** — അല്ല. (ആദിത്യാദികളിൽ) പ്രകാശയിതാവെന്ന് കാണുന്നതിനാൽ.

ഭവതു പ്രകാശകേഷ്വന്യഥാ ऽ സംഭവാന്ന ത്വാത്മനീതി ചേത് ?

**ശങ്ക** — പ്രകാശക വസ്തുക്കളിൽ മറിച്ച് സംഭവിക്കാവുന്നതല്ലെങ്കിൽ അങ്ങിനെയാവട്ടെ. ആത്മവിഷയത്തിലത് ശരിയല്ലെന്നാണെങ്കിലോ?

ന. ദൃഷ്ട്യവിപരിലോപശ്രുതേഃ.

**സമാധാനം** — അതുശരിയല്ല. ആത്മദൃഷ്ടിക്ക് ലോപമില്ലെന്ന് ശ്രുതിയുണ്ട്.

പശ്യാമി ന പശ്യാമീത്യനുഭവദർശനാന്നേതി ചേത് ?

**ശങ്ക** — ഞാൻ കാണുന്നു, കാണുന്നില്ല എന്നിങ്ങിനെ വിപരീതാനുഭവമുണ്ടാകുന്നതിനാൽ ആത്മദൃഷ്ടിനിത്യമല്ലെന്നാണെങ്കിലോ?

ന. കരണവ്യാപരവിശേഷാപേക്ഷത്വാത് . ഉദ്ധൃതചക്ഷുഷാം ച സ്വപ്നേ ആത്മദൃഷ്ടേഃ അവിപരിലോപദർശനാത് . തസ്മാദവിപരിലുപ്തസ്വഭാവ ഏവ ആത്മനോ ദൃഷ്ടിഃ. അതസ്തയാ ഽവിപരിലുപ്തയാ ദൃഷ്ട്യാ സ്വയം ജ്യോതിഃ സ്വഭാവയാ പശ്യന്നേവ ഭവതി സുഷുപ്തേ.

**സമാധാനം** — അതു ശരിയല്ല. ഈ അനുഭവം ചക്ഷുരിന്ദ്രിയത്തിൻെറ വിശേഷ വ്യാപാരത്തെ അപേക്ഷിച്ചുണ്ടാവുന്നതാണ് . മാത്രമല്ല കണ്ണുപൊട്ടനും സ്വപ്നത്തിൽ ആത്മദൃഷ്ടിനിത്യയായിരിക്കുന്നത് കാണുന്നുണ്ടല്ലോ. അതിനാൽ ആത്മദൃഷ്ടി നിത്യസ്വഭാവമായതാണ് . അതിനാൽ പുരുഷൻ സുഷുപ്തിയിൽ നിത്യവും സ്വയം ജ്യോതിഃ സ്വഭാവവുമായ ദൃഷ്ടിയാൽ കണ്ടുകൊണ്ടു തന്നെയാണിരിക്കുന്നത് .

കഥം തർഹി ന പശ്യതീതി.

**ശങ്ക** — പിന്നെ എങ്ങിനെയാണ് കാണുന്നില്ലെന്നു വരുന്നത് എന്ന് .

ഉച്യതേ — ന തു തദസ്തി. കിം തത് ? ദ്വിതീയം വിഷയഭൂതം. കിംവിശിഷ്ടം? തതോ ദ്രഷ്ടുരന്യദന്യത്വേന വിഭക്തം യത്പശ്യേദ്യദുപലഭേത. യദ്ധി തദ്വിശേഷദർശനകാരണമന്തഃ കരണം ചക്ഷു രൂപം ച, തദവിദ്യയാ ഽന്യത്വേന പ്രത്യുപസ്ഥാപിതമാസീത് . തദേതസ്മിൻ കാലേ ഏകീഭുതം, ആത്മനഃ പരേണ പരിഷ്വംഗാത് . ദ്രഷ്ടുർഹി പരിച്ഛിന്നസ്യ വിശേഷദർശനായ കരണമന്യത്വേന വ്യവതിഷ്ഠതേ. അയം തു സ്വേന സർവ്വാത്മനാ സംപരിഷ്വക്തഃ സ്വേന പരേണ പ്രാജ്ഞേനാത്മനാ പ്രിയയേവ പുരുഷഃ തേന ന പൃഥക്ത്വേന വ്യവസ്ഥിതാനി കരണാനി വിഷയാശ്ച. തദഭാവാദ്വിശേഷദർശനം നാസ്തി. കരണാദികൃതംഹി തന്നാത്മകൃതം. ആത്മകൃതമിവ പ്രത്യവഭാസതേ. തസ്മാത് തത്ക്കൃതേയം ഭ്രാന്തിരാത്മനോ ദൃഷ്ടിഃ പരിലുപ്യത ഇതി.

**സമാധാനം** — പറയാം. അതില്ല. അതേതാണ് ? വിഷയഭൂതമായി രണ്ടാമതൊന്നില്ല. ഏതുവിശേഷണത്തോടുകൂടിയത് ? ആ ദ്രഷ്ടാവിന് അന്യമായി — ദ്രഷ്ടാവിൽനിന്നും വിഭജിച്ച് മററൊന്നായി കാണപ്പെടുന്നത് , ഉപലബ്ധമാകുന്നത് . കാരണം ആ വിശേഷദർശനത്തിന് കാരണം ചക്ഷൂരൂപമായ അന്തഃകരണമായിരുന്നു. അതവിദ്യകാരണം അന്യത്വം വഴി ഉപസ്ഥിതമായിരുന്നു. ഈ സുഷുപ്തികാലത്ത് ആത്മാവ് പരമാത്മാവുമായി സമാംലിംഗിതനായതിനാൽ ഏകീഭൂതനായിത്തീരുന്നു. ഈ സമയത്ത് പ്രിയയോടുകൂടി പുരുഷൻ എന്നപോലെ ഇവൻ സ്വന്തം സർവ്വാത്മരൂപത്തിൽ തൻെറ പരമാത്മരൂപത്തിലുള്ള പ്രാജ്ഞനോട് ചേർന്ന് സമാലിംഗിതനായി വസിക്കുന്നു. അതിനാലീ സമയത്ത് ഇന്ദ്രിയങ്ങളും വിഷയങ്ങളും പ്രത്യേകം പ്രത്യേകമായി രൂപങ്ങളോടുകൂടി വർത്തിക്കുന്നില്ല. അതിൻെറ അഭാവത്താൽ വിശേഷദർശനവും ഉണ്ടാകുന്നില്ല. കാരണം വിശേഷദർശനം ഇന്ദ്രിയകൃതമാണ് , ആത്മകൃതമല്ല. ആത്മകൃതമെന്നപോലെ തോന്നുകമാത്രമാണ് . അതിനാൽ തത്ക്കൃതമായഭ്രാന്തിയാണ് ആത്മദൃഷ്ടിലോപിക്കുന്നു എന്നുള്ളത് .

**മന്ത്രഃ 24** — യദ്വൈ തന്ന ജിഘ്രതി ജിഘ്രന്വൈ തന്ന ജിഘ്രതി, ന ഹി ഘ്രാതുർഘ്രാതേർവിപരിലോപോ വിദ്യതേ ഽവിനാശിത്വാന്ന തു തദ് ദ്വീതീയമസ്തി തതോ ഽന്യദ്വിഭക്തം യജ്ജിഘ്രേത് .

**മന്ത്രഃ 25 —** യദ്വൈ തന്ന രസയതേ രസയന്വൈ തന്ന രസയതേ ന ഹി രസയിതൂ രസയതേർവിപരിലോപോ വിദ്യതേ ∫ വിനാശിത്വാന്ന തു തദ് ദ്വിതീയമസ്തി തതോ ∫ ന്യദ്വിഭക്തം യദ്രസയേത് .

**മന്ത്രഃ 26 —** യദ്വൈ തന്ന വദതി വദന്വൈ തന്ന വദതി ന ഹി വക്തുർവക്തേർവിപരിലോപോ വിദ്യതേ ∫ വിനാശിത്വാന്ന തു തദ് ദ്വിതീയമസ്തി തതോ ∫ ന്യ — ദ്വിഭക്തം യദ്വദേത് .

**മന്ത്രഃ 27 —** യദ്വൈ തന്ന ശൃണോതി ശൃണ്വന്വൈ തന്ന ശ്രൃണോതി ന ഹി ശ്രോതുഃ ശ്രുതേർ വിപരിലോപോ വിദ്യതേ ∫ വിനാശിത്വാന്ന തു തദ് ദ്വിതീയമസ്തി ത— തോ ∫ ന്യദ്വിഭക്തം യച്ഛ്രൃണുയാത് .

**മന്ത്രഃ 28 —** യദ്വൈ തന്ന മനുതേ മന്വാനോ വൈ തന്ന മനുതേ ന ഹി മന്തുർമ്മതേർവിപരിലോപോ വിദ്യതേ ∫ വിനാശിത്വാന്ന തു തദ് ദ്വിതീയമസ്തി തതോ ∫ ന്യദ്വിഭക്തം യന്മനവീത.

**മന്ത്രഃ 29—** യദ്വൈ തന്ന സ്പൃശതി സ്പൃശന്വൈ തന്ന സ്പൃശതി ന ഹി സ്പൃഷ്ടുഃ സ്പൃഷ്ടേർ വിപരിലോപോ വിദ്യതേ ∫ വിനാശിത്വാന്ന തു തദ് ദ്വിതീയമസ്തി തതോ ∫ ന്യദ്വിഭക്തം യത് സ്പൃശേത് .

**മന്ത്രഃ 30—** യദ്വൈ തന്ന വിജാനാതി വിജാനന്വൈ തന്ന വിജാനാതി ന ഹി വിജ്ഞാതുർ വിജ്ഞാതേർ വിപരി — ലോപോ വിദ്യതേ ∫ വിനാശിത്വാന്ന തു തദ് ദ്വിതീയ— മസ്തി തതോ ∫ ന്യദ്വിഭക്തം യദ്വിജാനീയാത് .

**മന്ത്രാർത്ഥം 24 —** അതെന്തുകൊണ്ട് ഘ്രാണിക്കുന്നില്ല എന്നാണെങ്കിൽ ഘ്രാണിച്ചുകൊണ്ടുതന്നെ ഘ്രാണിക്കാതിരിക്കുകയാണ് . ഘ്രാണിക്കുന്നവൻെറ ഘ്രാണശക്തിക്ക് ഒരിക്കലും വിപരിലോപം സംഭവിക്കുന്നില്ല. ഘ്രാണിക്കാനായി അപ്പോൾ അതിൽനിന്നും ഭിന്നമായി രണ്ടാമത് മറെറാന്നുമില്ല.

**മന്ത്രാർത്ഥം 25 —** അതെന്തുകൊണ്ട് സ്വദിക്കുന്നില്ല എന്നാണെങ്കിൽ സ്വദിച്ചുകൊണ്ടുതന്നെ സ്വദിക്കാതിരിക്കുകയാണ് . നാശമില്ലാത്തതിനാൽ സ്വദിക്കുന്നവൻെറ സ്വദിക്കാനുള്ള ശക്തിക്ക് ഒരിക്കലും വിപരിലോപം ഭവിക്കുന്നില്ല. സ്വദിക്കാനായി അപ്പോൾ അതിൽനിന്നും ഭിന്നമായി മറെറാന്നില്ല.

**മന്ത്രാർത്ഥം 26—** അതെന്തുകൊണ്ട് പറയുന്നില്ല എന്നാണെങ്കിൽ പറഞ്ഞുകൊണ്ടുതന്നെ പറയാതിരിക്കുകയാണ് . നാശമില്ലാത്തതിനാൽ പറയുന്നവൻെറ പറയാനുള്ള ശക്തിക്ക് ഒരിക്കലും വിപരിലോപം ഭവിക്കുന്നില്ല. പറയാനായി അപ്പോൾ അതിൽനിന്നും ഭിന്നമായി മററൊന്നില്ല.

**മന്ത്രാർത്ഥം 27 —** അതെന്തുകൊണ്ട് കേൾക്കുന്നില്ല എന്നാണെങ്കിൽ കേട്ടുകൊണ്ടുതന്നെ കേൾക്കാതിരിക്കുകയാണ് . നാശമില്ലാത്തതിനാൽ കേൾക്കുന്നവൻെറ ശ്രവണശക്തിക്ക് ഒരിക്കലും വിപരിലോപം സംഭവിക്കുന്നില്ല. കേൾക്കാനായി അപ്പോൾ അതിൽനിന്നും ഭിന്നമായി മററൊന്നില്ല.

**മന്ത്രാർത്ഥം 28 —** അതെന്തുകൊണ്ട് ചിന്തിക്കുന്നില്ല എന്നാണെങ്കിൽ ചിന്തിച്ചുകൊണ്ടുതന്നെ ചിന്തിക്കാതിരിക്കുകയാണ് . നാശമില്ലാത്തതിനാൽ ചിന്തിക്കുന്നവൻെറ ചിന്താശക്തിക്ക് ഒരിക്കലും വിപരിലോപം ഭവിക്കുന്നില്ല. ചിന്തിക്കാനായി അപ്പോൾ തിൽനിന്നും ഭിന്നമായി മററൊന്നില്ല.

**മന്ത്രാർത്ഥം 29 —** അതെന്തുകൊണ്ട് സ്പർശിക്കുന്നില്ല എന്നാണെങ്കിൽ സ്പർശിച്ചുകൊണ്ടുതന്നെ സ്പർശിക്കാതിരിക്കുകയാണ് . നാശമില്ലാത്തതിനാൽ സ്പർശിക്കുന്നവൻെറ സ്പർശനശക്തിക്ക് ഒരിക്കലും വിപരിലോപം ഭവിക്കുന്നില്ല. സ്പർശിക്കാനായി അപ്പോൾ അതിൽനിന്നും ഭിന്നമായി മററൊന്നില്ല.

**മന്ത്രാർത്ഥം 30 —** അതെന്തുകൊണ്ട് അറിയുന്നില്ല എന്നാണെങ്കിൽ അറിഞ്ഞുകൊണ്ടുതന്നെ അറിയാതിരിക്കുകയാണ് . നാശമില്ലാത്തതിനാൽ അറിയുന്നവൻെറ അറിയാനുള്ള ശക്തിക്ക് ഒരിക്കലും വിപരിലോപം ഭവിക്കുന്നില്ല. അറിയാനായിട്ട് അപ്പോൾ അതിൽനിന്നും ഭിന്നമായി മററൊന്നില്ല.

**ഭാഷ്യ: 24 — 30)** — സമാനമന്യത് , യദ്വൈ തന്ന ജിഘ്രതി. യദ്വൈ തന്ന രസയതേ. യദ്വൈ തന്ന വദതി. യദ്വൈ തന്ന ശൃണോതി. യദ്വൈ തന്ന മനുതേ. യദ്വൈ തന്ന സ്പൃ— ശതി. യദ്വൈ തന്ന വിജാനാതീതി. മനനവിജ്ഞാനയോഃ ദൃഷ്ട്യാദി സ— ഹകാരിത്വേ/പി സതി ചക്ഷുരാദി—

മററെല്ലാം അതുപോലെതന്നെ. അതു ഘ്രാണിക്കുന്നില്ല. അതുസ്വദിക്കുന്നില്ല. അതുപറയുന്നില്ല. അതുകേൾക്കുന്നില്ല. അതു ചിന്തിക്കുന്നില്ല. അതു സ്പർശിക്കുന്നില്ല. അതറിയുന്നില്ല. എന്നതെല്ലാം അതുപോലെ തന്നെ. മനനവിജ്ഞാനങ്ങൾക്ക് ദൃഷ്ടിമുതലായവയുടെ സഹകാരിത്വമുണ്ടെങ്കിലും ചക്ഷുരാദിയുടെ അപേക്ഷയില്ലാതെതന്നെ ഭൂതവർത്ത

നിരപേക്ഷോ ഭൂതഭവിഷ്യദ്വർത്ത-മാനവിഷയവ്യാപാരോ വിദ്യത ഇതി പൃഥക്ഗ്രഹണം.

മാനഭവിഷ്യദ്വിഷയവ്യാപാരമുള്ളതിനാൽ അവയെ വേറെ വേറെ ഗ്രഹിക്കുന്നു.

കിം പുനർദൃഷ്ട്യാദീനാം അ-ഗ്നേരൗഷ്ണ്യ പ്രകാശനജ്വലനാദി-വദ്ധർമ്മഭേദഃ, ആഹോസ്വിദഭിന്ന-സ്യൈവ ധർമ്മസ്യ പരോപാധിനി-മിത്തം ധർമ്മാന്യത്വമിതി?

**ശങ്ക** — അഗ്നിയുടെ ധർമ്മമായ ഉഷ്ണം, പ്രകാശം, ജ്വലനം മുതലായവയെപ്പോലെ ദൃഷ്ട്യാദിധർമ്മങ്ങൾക്ക് ഭേദമുണ്ടോ? അതോ ഒന്നിൽ നിന്നും വ്യത്യസ്തമല്ലാത്ത ഒരേ ധർമ്മത്തിന്റെ തന്നെ, മററുപാധികൾകാരണം, വിഭിന്നത തോന്നപ്പെടുകയാണോ?

അത്ര കേചിദ്വ്യാചക്ഷതേ — ആത്മവസ്തുനഃ സ്വത ഏവ ഏകത്വം നാനാത്വം ച. യഥാ ഗോർഗോദ്ര-വ്യതയൈകത്വം, സാസ്നാദീനാം ധർമ്മാണാം പരസ്പരതോ ഭേദഃ. യഥാ സ്ഥൂലേഷ്വേകത്വം നാനാത്വം ച, തഥാ നിരവയവേഷ്വമൂർത്തവ-സ്തുഷ്വേകത്വം നാനാത്വം ചാനു-മേയം. സർവ്വത്രാവ്യഭിചാരദർശ-നാദാത്മനോ ʃ പി തദ്വദേവ ദൃഷ്-ട്യാദീനാം പരസ്പരം നാനാത്വം, ആത്മനാ ചൈകത്വമിതി.

**സമാധാനം** — ഇതിൽ ചിലർ ഇങ്ങിനെ വ്യാഖ്യാനിക്കുന്നു. ആത്മവസ്തുവിന് സ്വതവേതന്നെ ഏകത്വവും നാനാത്വവും ഉണ്ട്. പശുവിന് പശു ദ്രവ്യതവഴി ഏകത്വമുണ്ട്. താട മുതലായ ധർമ്മങ്ങളാൽ പരസ്പരം ഭേദമുണ്ട്. സ്ഥൂലവസ്തുക്കളിൽ ഏകത്വവും നാനാത്വവുമുള്ളതുപോലെ നിരവയവമായ അമൂർത്തവസ്തുക്കളിലും ഏകത്വവും നാനാത്വവുമുണ്ടെന്ന് കരുതണം. ഈ നിയമം എവിടെയും തെററുന്നതായി കാണുന്നില്ല. അതിനാൽ ഈ ന്യായപ്രകാരം ആത്മാവിനും, ദൃഷ്ടിമുതലായതുവഴി പരസ്പരം നാനാത്വവും ആത്മദൃഷ്ടിവഴി ഏകത്വവുമുള്ളതായികരുതണം.

ന. അന്യപരത്വാത്. ന ഹി ദൃഷ്ട്യാദിധർമ്മഭേദപ്രദർശനപരമി-ദം വാക്യം യദ്വൈ തദിത്യാദി. കിം തർഹി, യദി ചൈതന്യാത്മജ്യോതിഃ, കഥം ന ജാനാതി സുഷുപ്തേ? നൂ-നമതോ ന ചൈതന്യാത്മജ്യോതിഃ ഇത്യേവമാശങ്കാപ്രാപ്തൗ, തന്നി-രാകരണായ ഏതദാരബ്ധം യദ്വൈ തദിത്യാദി. യദസ്യ ജാഗ്രത്സ്വപ്-നയോശ്ചക്ഷുരാദ്യനേകോപാ-ധിദ്വാരം ചൈതന്യാത്മജ്യോതിഃ സ്വാഭാവ്യം ഉപലക്ഷിതം ദൃഷ്ട്യാ-ദ്യഭിധേയവ്യവഹാരാപന്നം, സു-ഷുപ്തേ ഉപാധിഭേദവ്യാപാര നി-വൃത്താവനുത്ഭാസ്യമാനത്വാദനുപ-ലക്ഷ്യമാണസ്വഭാവമപ്യുപാധിഭേ-ദേന ഭിന്നമിവ യഥാ പ്രാപ്താനു-വാദേനൈവ വിദ്യമാനത്വമുച്യതേ.

അതുശരിയല്ല. കാരണം ഇതിനർത്ഥം വേറെയാണ്. "യദ്വൈ തത്" മുതലായവാക്യം ദൃഷ്ട്യാദികളുടെ ധർമ്മഭേദങ്ങളെ കാണിക്കാനുള്ളതല്ല. പിന്നെ എന്തിനാണ്? ചൈതന്യാത്മജ്യോതിസ്സാണെങ്കിൽ സുഷുപ്തിയിൽ എന്തുകൊണ്ടറിയുന്നില്ല. തീർച്ചയായും അതിനാൽ ചൈതന്യാത്മജ്യോതിസ്സല്ല, എന്നിങ്ങിനെ സംശയമുണ്ടാകുമ്പോൾ അതില്ലാതാക്കാനാണ് "യദ്വൈ തത്" മുതലായത് തുടങ്ങുന്നത്. ജാഗ്രത്സ്വപ്നാവസ്ഥകളിൽ ഇതിന്റെ ചൈതന്യാത്മജ്യോതിസ്വഭാവം ചക്ഷുരാദി ഉപാധികൾ വഴി ദൃഷ്ട്യാദി നാമധേയങ്ങളോടുകൂടിയ വ്യാപാരങ്ങളെ ഉണ്ടാക്കുന്നു. സുഷുപ്തിയിൽ ഉപാധിഭേദരൂപമായ വ്യാപാരങ്ങൾ നിവർത്തിക്കുന്നതിനാൽ ആ അഭിവ്യക്തി ഉണ്ടാവുന്നില്ല. അതിനാൽ അതിന്റെ സ്വഭാവവും ഉപലക്ഷിതമല്ല. എങ്കിലും ഉപാ

തത്ര ദൃഷ്ട്യാദിധർമ്മഭേദകൽപ്പനാ വിവക്ഷിതാർത്ഥാ | നഭിജ്ഞതയാ.

ധിഭേദത്താൽ ഭിന്നമെന്നപോലെ യഥാ പ്രാപ്തമായതിനെ അംഗീകരിച്ചുകൊണ്ടുതന്നെ ഉള്ളതാണെന്നു പറയുകയാണ് . അപ്പോൾ ദൃഷ്ട്യാദിധർമ്മഭേദകൽപ്പന ഉണ്ടാകുന്നത് വിവക്ഷിതാർത്ഥത്തെ അറിയാഞ്ഞിട്ടാണ് .

സൈന്ധവഘനവത് പ്രജ്ഞാനൈകരസഘനശ്രുതിവിരോധാച്ച "വിജ്ഞാനമാനന്ദം" (ബൃ. ഉ. 3. 9. 28) " സത്യം ജ്ഞാനം" (തൈ. ഉ. 2. 1. 1) "പ്രജ്ഞാനം ബ്രഹ്മ" (ഐ. ഉ. 3. 1. 3) ഇത്യാദി ശ്രുതിഭ്യശ്ച.

ഉപ്പിൻകട്ട പോലെ ആത്മാവ് പ്രജ്ഞാനൈകരസഘനമാണ് എന്ന ശ്രുതിക്കും വിരോധം സംഭവിക്കും. "വിജ്ഞാനവും ആനന്ദവുമാണ് " "സത്യവും ജ്ഞാനവുമാണ് " "പ്രജ്ഞാനമാണ് ബ്രഹ്മം" എന്നിങ്ങിനെ ശ്രുതികളുണ്ട് .

ശബ്ദ പ്രവൃത്തേശ്ച. ലൗകികീ ച ശബ്ദപ്രവൃത്തിശ്ചക്ഷുഷാ രൂപം വിജാനാതി, ശ്രോത്രേണ ശബ്ദം വിജാനാതി, രസേന അന്നസ്യ രസം വിജാനാതി, ഇതി ച സർവ്വത്രൈവ ച ദൃഷ്ട്യാദി ശബ്ദാഭിധേയാനാം വിജ്ഞാനശബ്ദവാച്യതാമേവ ദർശയതി. ശബ്ദപ്രവൃത്തിശ്ച പ്രമാണം.

ശബ്ദപ്രവൃത്തിവഴിയും അറിയാം. ലൗകികമായ ശബ്ദപ്രവൃത്തി കണ്ണുകൊണ്ട് രൂപത്തെ അറിയുന്നു; കാതുകൊണ്ട് ശബ്ദത്തെ അറിയുന്നു; നാവുകൊണ്ട് അന്നരസത്തെ അറിയുന്നു; എന്നിങ്ങിനെ ശബ്ദത്തിൻെറ ലൗകികവൃത്തി എങ്ങും ദൃഷ്ട്യാദി ശബ്ദങ്ങൾക്കഭിധേയമായ വിജ്ഞാനശബ്ദവാച്യങ്ങളെത്തന്നെ കാണിക്കുകയാണ് . ശബ്ദപ്രവൃത്തി പ്രമാണവുമാണ് .

ദൃഷ്ടാന്തോപപത്തേശ്ച. യഥാ ഹി ലോകേ സ്വച്ഛസ്വാഭാവ്യയുക്തഃ സ്ഫടികഃ തന്നിമിത്തമേവ കേവലം ഹരിതനീലലോഹിതാദ്യുപാധിഭേദ സംയോഗാത്തദാകാരത്വം ഭജതേ. ന ച സ്വച്ഛസ്വാഭാവ്യവ്യതിരേകേണ ഹരിതനീല — ലോഹിതാദിലക്ഷണാ ധർമ്മഭേദാഃ സ്ഫടികസ്യ കൽപ്പയിതും ശക്യന്തേ. തഥാ ചക്ഷുരാദ്യുപാധിഭേദസംയോഗാത് പ്രജ്ഞാനഘനസ്വഭാവസ്യൈവ ആത്മജ്യോതിഷോ ദൃഷ്ട്യാദിശക്തിഭേദ ഉപലക്ഷ്യതേ. പ്രജ്ഞാനഘനസ്യ സ്വച്ഛസ്വാഭാവ്യാത് സ്ഫടിക സ്വച്ഛസ്വാഭാവ്യവത് .

ഇതിനു ദൃഷ്ടാന്തവുമുണ്ട് . ലോകത്തിൽ സ്വച്ഛസ്വഭാവമായ സ്ഫടികം കേവലം പച്ച, നീല, ചുവപ്പ് എന്നീ ഉപാധിഭേദങ്ങളുടെ ചേർച്ചയാൽ അവയുടെ രൂപത്തെ സ്വീകരിക്കുന്നു. സ്വച്ഛസ്വഭാവത്തോടുകൂടാതെ പച്ച, നീല, ചുകപ്പ് എന്നീ രൂപധർമ്മഭേദങ്ങൾ സ്ഫടികത്തിന് കൽപ്പിക്കാൻ കഴിയുകയില്ല. അതുപോലെ ചക്ഷുരാദിഉപാധിഭേദങ്ങളോടുള്ള ചേർച്ചകൊണ്ട് പ്രജ്ഞാനഘനസ്വഭാവത്തോടുകൂടിയ ആത്മജ്യോതിസ്സിന് ദൃഷ്ട്യാദിശക്തിഭേദങ്ങൾ കാണപ്പെടുകയാണ് . സ്ഫടികത്തിൻെറ സ്വച്ഛസ്വഭാവംകൊണ്ടെന്നപോലെ പ്രജ്ഞാനഘനൻെറ സ്വച്ഛസ്വഭാവംകൊണ്ടാണ് ഇതും.

സ്വയംജ്യോതിഷ്ട്വാച്ച. യഥാ ച ആദിത്യജ്യോതിഃ അവഭാസ്യഭേദഃ സംയുജ്യമാനം ഹരിതനീലപീത—

സ്വയം ജ്യോതിസ്സായതിനാലും ആത്മഭേദംവരാൻ വയ്യ. സൂര്യപ്രകാശം പ്രകാശ്യവസ്തുഭേദങ്ങളോട് ചേരു

ലോഹിതാദിഭേദൈരവിഭാജ്യം തദാകാരാഭാസം ഭവതി, തഥാ ച കൃത്സ്നം ജഗദവഭാസയച്ചക്ഷുരാദീനി ച തദാകാരം ഭവതി. തഥാ ചോക്തം "ആത്മനൈവായം ജ്യോതിഷാസ്തേ" (4. 3. 6) ഇത്യാദി.

മ്പോൾ പച്ച, നീല, മഞ്ഞ, ചുമപ്പ് എന്നീ ഭേദങ്ങളാൽ വിഭക്തമാവാതെ അവയുടെ ആകാരരൂപത്തിൽ ഭാസിക്കുന്നു. അങ്ങിനെ ജഗത്തിലെല്ലാം, ചക്ഷുരാദിയെ പ്രകാശിപ്പിക്കുന്ന ചൈതന്യാത്മജ്യോതിസ്സ് തദാകാരമായി ഭവിക്കുന്നു. അതുപോലെ "ആത്മാവാകുന്ന ജ്യോതിസ്സിനാൽത്തന്നെ ഇത് ഭവിക്കുന്നു." എന്നുപറഞ്ഞിട്ടുണ്ട്.

ന ച നിരവയവേഷ്വനേകാത്മതാ ശക്യതേ കൽപ്പയിതും, ദൃഷ്ടാന്താഭാവാത്. യദപ്യാകാശസ്യ സർവ്വഗതത്വാദിധർമ്മഭേദഃ പരികൽപ്യതേ, പരമാണ്വാദീനാം ച ഗന്ധരസാദ്യനേകഗുണത്വം, തദപി നിരൂപ്യമാണം പരോപാധിനിമിത്തമേവ ഭവതി.

മാത്രമല്ല നിരവയവമായതിൽ അനേകാത്മകത കൽപ്പിക്കാൻ വയ്യ. കാരണം അതിനുദൃഷ്ടാന്തമില്ല. ആകാശത്തിന് സർവ്വഗതത്വം മുതലായ ധർമ്മഭേദവും പരമാണ്വാദികൾക്ക് ഗന്ധം, രസം എന്നീ അനേകഗുണങ്ങളും ഉള്ളതായി കരുതാമെന്നാണെങ്കിൽ അവ പരിഗണിക്കപ്പെടുന്ന മറ്റൊന്നിന്റെ ഉപാധികാരണം മാത്രമാണ് ഭവിക്കുന്നത്.

ആകാശസ്യ താവത് സർവ്വഗതത്വം നാമ ന സ്വതോ ധർമ്മോ ഽസ്തി. സർവ്വോപാധിസംശ്രയാദ്ധി സർവ്വത്ര സ്വേന രൂപേണ സത്വമപേക്ഷ്യ സർവ്വഗതത്വവ്യവഹാരഃ ന ത്വാകാശഃ ക്വചിത് ഗതോ വാഗതോ വാ സ്വതഃ. ഗമനം ഹി നാമ ദേശാന്തരസ്ഥസ്യ ദേശാന്തരേണ സംയോഗകാരണം. സാ ച ക്രിയാ നൈവാവിശേഷേ സംഭവതി. ഏവം ധർമ്മഭേദാ നൈവ സന്ത്യാകാശേ.

ആകാശത്തിനാണെങ്കിൽ സർവ്വഗതത്വമെന്ന ഒരു ധർമ്മം സ്വതവേ ഇല്ല. എല്ലാ ഉപാധികളേയും ആശ്രയിക്കുന്നതിനാൽ എങ്ങും സ്വന്തം രൂപത്തിൽ സത്വത്തെ അപേക്ഷിച്ച് സർവ്വഗതത്വവ്യവഹാരം ഭവിക്കുകയാണ്. സ്വതവേ ആകാശം എവിടേയും പോവുകയോ പോകാതിരിക്കുകയോ ചെയ്യുന്നില്ല. ദേശാന്തരത്തിലുള്ളവൻ മറ്റൊരുദേശത്തെ പ്രാപിക്കുന്നതിനാണ് ഗമനമെന്നു പറയുന്നത്. അവിശേഷമെന്ന വസ്തുവിൽ ആ ക്രിയസംഭവിക്കുകയില്ല. ഇപ്രകാരമുള്ള ധർമ്മഭേദങ്ങൾ ആകാശത്തിൽ ഇല്ല തന്നെ.

തഥാ പരമാണ്വാദാവപി. പരമാണുർന്നാമ പൃഥിവ്യാ ഗന്ധഘനായാഃ പരമസൂക്ഷ്മോ ഽവയവഃ ഗന്ധാത്മക ഏവ. ന തസ്യ പുനർഗന്ധവത്വം നാമ ശക്യതേ കൽപ്പയിതും. അഥ തസ്യൈവ രസാദിമത്വം സ്യാദിതി ചേന്ന. തത്രാപ്യബാദിസംസർഗ്ഗനിമിത്തത്വാത്. തസ്മാന്ന നിരവയവസ്യാനേകധർമ്മവത്വേ ദൃഷ്ടാന്തോഽസ്തി. ഏതേന ഗന്ധാദിശക്തി ഭേദാനാം പൃഥക്ചക്ഷുരൂ—

അപ്രകാരമാണ് പരമാണുമുതലായവയിലും. പരമാണു എന്നാൽ പൃഥിവിയുടെ ഗന്ധം, ഘനം മുതലായവക്കുള്ള പരമസൂക്ഷ്മവും ഗന്ധാത്മകവുമായ അവയവം തന്നെയാണ് അതിന് വീണ്ടും ഗന്ധവത്വം കൽപ്പിക്കാവുന്നതല്ല. അപ്പോളതിനുതന്നെയാണ് രസാദിവത്വമെന്നാണെങ്കിൽ അല്ല. കാരണം രസാദിവത്വം ജലാദിയുടെ സംസർഗ്ഗത്താലുണ്ടാവുന്നതാണ്. അതിനാൽ നിരവയവമായതിന് അനേക ധർമ്മങ്ങളുണ്ടെന്നതിന് ദൃഷ്ടാന്തമില്ല. ഇതുവഴി പരമാത്മാവിൽ

പാദിഭേദേന പരിണാമഭേദകൽപ്പനാ പരമാത്മനി പ്രത്യുക്താ.

ദൃഷ്ടി മുതലായ ശക്തിഭേദങ്ങൾക്ക് ചക്ഷുസ്സ് , രൂപം മുതലായ ഭേദംവഴി ഉണ്ടാവുന്ന പരിണാമകൽപ്പനക്ക് സമാധാനം പറഞ്ഞുകഴിഞ്ഞു.

---

ജാഗ്രത്സ്വപ്നയോരിവ യദ്വിജാനീയാത്തത് ദ്വിതീയം പ്രവിഭക്തമന്യത്വേന നാസ്തീത്യുക്തം. അതഃ സുഷുപ്തേ ന വിജാനാതി വിശേഷം.

ജാഗ്രത്സ്വപ്നങ്ങളിലെന്നപോലെ അറിയപ്പെടുന്നതിന് രണ്ടാമതായി ഭിന്നമായ മറെറാരു വസ്തുവും ഇല്ലെന്നു പറഞ്ഞു. അതാണ് സുഷുപ്തിയിൽ വിശേഷമൊന്നുമറിയാത്തത് .

നനു യദ്യസ്യായമേവ സ്വഭാവഃ കിന്നിമിത്തമസ്യ വിശേഷവിജ്ഞാനം സ്വഭാവപരിത്യാഗേന? അഥ വിശേഷവിജ്ഞാനമേവാസ്യ സ്വഭാവഃ, കസ്മാദേഷ വിശേഷം ന വിജാനാതീതി? ഉച്യതേ ശൃണു —

എന്നാലിത് അതിൻെറ സ്വഭാവമാണെങ്കിൽ എന്തുകൊണ്ടാണ് സ്വഭാവപരിത്യാഗംവഴി വിശേഷവിജ്ഞാനമുണ്ടാകുന്നത് ? ഇനി വിശേഷവിജ്ഞാനവും അതിൻെറ സ്വഭാവമാണെങ്കിൽ സുഷുപ്തിയിൽ വിശേഷത്തിൻെറ ജ്ഞാനം എന്തുകൊണ്ടുണ്ടാവുന്നില്ല? പറയാം. കേട്ടോളൂ —

**മന്ത്രഃ 31 —** യത്ര വാ അന്യദിവ സ്യാത്തത്രാന്യോ ƒന്യത് പശ്യേദന്യോ ƒന്യ ജ്ജിഘ്രേദന്യോ ƒന്യദ്രസയേദന്യോ ƒന്യദ്വദേദന്യോ ƒന്യച്ഛൃണുയാദന്യോ ƒന്യന്മനീതാന്യോ ƒന്യത് സ്പൃശേദന്യോ ƒന്യദ്വിജാനീയാത് .

**മന്ത്രാർത്ഥം 31 —** എവിടെ (ജാഗ്രത്സ്വപ്നങ്ങളിൽ) ആത്മാവിൽനിന്നും ഭിന്നമായി മറെറാന്നെന്നപോലെ ഭവിക്കുന്നുവോ അവിടെ മറെറാന്ന് മറെറാന്നിനെ കാണുന്നു മറെറാന്ന് മറെറാന്നിനെ ഘ്രാണിക്കുന്നു മറെറാന്ന് മറെറാന്നിനെ രസിക്കുന്നു മറെറാന്ന് മറെറാന്നിനെ വദിക്കുന്നു മറെറാന്ന് മറെറാന്നിനെ ശ്രവി ക്കുന്നു മറെറാന്ന് മറെറാന്നിനെ മനനം ചെയ്യുന്നു മറെറാന്ന് മറെറാന്നിനെ സ്പർശിക്കുന്നു മറെറാന്ന് മറെറാന്നിനെ തിരിച്ചറിയുന്നു.

**ഭാഷ്യഃ 31 —** യത്ര, യസ്മിൻ ജാഗരിതേ സ്വപ്നേ വാ അന്യദിവ ആത്മനോ വസ്ത്വന്തരമിവാവിദ്യയാ പ്രത്യുപസ്ഥാപിതം ഭവതി തത്ര തസ്മാദവിദ്യാപ്രത്യുപസ്ഥാപിതാദന്യഃ അന്യമിവ ആത്മാനം മന്യമാനഃ അസതി ആത്മനഃ പ്രവിഭക്തേ വസ്ത്വന്തരേ ƒ സതി ചാത്മനി തതഃ പ്രവിഭക്തേ, അന്യോ ƒ ന്യത് പ—

എപ്പോൾ, ഏതൊരു ജാഗ്രത്തിലോ സ്വപ്നത്തിലോ, അവിദ്യകാരണം ആത്മാവിൽനിന്നന്യമെന്നപോലെ മറെറാരുവസ്തു ഉളളതായി കണക്കാക്കുന്നുവോ അപ്പോൾ ആത്മാവിൽനിന്നും ഭിന്നമായി മറെറാരുവസ്തുവില്ലെങ്കിലും ആ അവിദ്യയാലുണ്ടാക്കപ്പെട്ട വസ്തുവിൽനിന്നും ഭിന്നമായി തന്നെ കരുതുകയും ചെയ്യുമ്പോൾ അന്യൻ അന്യത്തെ കാണുകയും അതായത് മറെറാന്ന് ഉപ

ശ്യേദുപലഭേത. തച്ച ദർശിതം സ്വ— പ്നേ പ്രത്യക്ഷതോ "ഘ്നന്തീവ ജി— നന്തീവ" ഇതി. തഥാ ऽ ന്യോ ऽ ന്യ— ജ്ജിഘ്രേദ്രസയേദ്വദേച്ഛർശൃണു— യാന്മനവീത സ്പൃശേദ്വിജാനീയാ— ദിതി.

ലബ്ധമാവുകയും ചെയ്യുന്നു. അത് സ്വ പ്നത്തിൽ പ്രത്യക്ഷമായി "കൊല്ലപ്പെ ടുന്നതുപോലെ, കീഴടക്കപ്പെടുന്നതുപോ ലെയും" എന്നിങ്ങിനെ കാണിക്കപ്പെട്ടു. അതുപോലെ അന്യൻ അന്യത്തെ ഘ്രാ ണിക്കുന്നു, രസിക്കുന്നു, പറയുന്നു, കേൾ ക്കുന്നു, മനനം ചെയ്യുന്നു, സ്പർശിക്കു ന്നു, അറിയുന്നു എന്നെല്ലാം ഭവിക്കുന്നു.

---

യത്ര പുനഃ സാ ऽ വിദ്യാ സു— ഷുപ്തേ വസ്ത്വന്തരം പ്രത്യുപ— സ്ഥാപികാ ശാന്താ, തേനാന്യത്വേന അവിദ്യാ പ്രവിഭക്തസ്യ വസ്തു— നോഽഭാവാത്തത് കേന കം പശ്യേ— ജ്ജിഘ്രേദ്വിജാനീയാദ്വാ? അതഃ —

പിന്നീട് എപ്പോൾ സുഷുപ്തിയി ൽ വസ്ത്വന്തരത്തെ പ്രകാശിപ്പിക്കുന്ന ആ അവിദ്യ അടങ്ങുമ്പോൾ, ആ കാ രണംകൊണ്ട് അവിദ്യമൂലമുണ്ടായ വ സ്തുവിൻെറ അഭാവത്തിൽ ആർ ആരെ കാണുന്നു, ഘ്രാണിക്കുന്നു, തിരിച്ചറിയു ന്നു? അതിനാൽ —

**മന്ത്രഃ 32 —** സലില ഏകോ ദ്രഷ്ടാ ऽ ദ്വൈതോ ഭവ— ത്യേഷ ബ്രഹ്മലോകഃ സമ്രാഡിതി ഹൈനമനുശശാസ യാജ്ഞവൽക്യ ഏഷാ ऽ സ്യ പരാമാ ഗതിരേഷാ ऽ സ്യ പരമാ സംപദേഷോ ऽ സ്യ പരമോ ലോക ഏഷോ ऽ സ്യ പരമ ആനന്ദ ഏതസ്യൈവാനന്ദസ്യാന്യാനി ഭൂതാനി മാത്രാമുപജീവന്തി.

**മന്ത്രാർത്ഥം 32 —** (സുഷുപ്തിയിൽ) സലിലം പോലെ ഏകവും അദ്വൈതവുമായ ദ്രഷ്ടാവുമാത്രം ഭവിക്കുന്നു. ഹേ സമ്രാട്ടേ! ഇത് ബ്രഹ്മലോകമാണ് എന്നിങ്ങിനെ യാജ്ഞവൽക്യൻ ജനകനുപദേശിച്ചു. ഇതവൻെറ പരമ മായ ഗതിയാണ് . ഇതവൻെറ പരമമായ സമ്പത്താണ് . ഇതവൻെറ പരമമായ ലോകമാണ് . ഇതവൻെറ പരമ മായ ആനന്ദമാണ് . ഈ ആനന്ദത്തിൻെറതന്നെ മാത്രയെ ആശ്രയിച്ചാണ്' മററുഭൂതങ്ങൾ ഉപജീവിക്കുന്നത് .

ഭാഷ്യഃ32 സ്വേനൈവ ഹി പ്രാജ്ഞ — ഞേനാത്മനാ സ്വയംജ്യോതിഃ സ്വ— ഭാവേന സമ്പരിഷ്വക്തഃ സമസ്തഃ സമ്പ്രസന്ന ആപ്തകാമഃ ആത്മകാമഃ സലിലവത്സ്വച്ഛീഭൂതഃ സലില ഇവ സലില ഏകോ ദ്വിതീയസ്യാഭാവാത് . അവിദ്യയാ ഹി ദ്വിതീയഃ പ്രവിഭജ്യ— തേ. സാ ച ശാന്താ ऽ ത്ര അത ഏകഃ. ദ്രഷ്ടാ ദൃഷ്ടേരവിപരിലുപ്തത്വാ—

താനാകുന്ന സ്വയം ജ്യോതിഃസ്വ ഭാവനും പ്രാജ്ഞനുമാകുന്ന ആത്മാവി നാൽ സമാലിംഗിതനായി സമസ്തനും സമ്പ്രസന്നനും ആപ്തകാമനും ആത്മകാ മനും സലിലംപോലെ സ്വച്ഛീഭൂതനു മായി മറെറാന്നില്ലാത്തതിനാൽ സലില ത്തിൽ സലിലംപോലെ ഒരേ ജലപ്പരപ്പായി വർത്തിച്ചു. അവിദ്യകൊണ്ടാണ് രണ്ടാ മതൊന്ന് വിഭക്തമായി വർത്തിക്കുന്ന ത് . അത് അപ്പോൾ ഇല്ലാതാവുന്നതി

ദാത്മജ്യോതിഃ സ്വഭാവായാഃ. അദ്വൈതോ ദ്രഷ്ടവ്യസ്യ ദ്വിതീയസ്യാഭാവാത് .

നാൽ ഏകനായി വർത്തിക്കുന്നു. ആത്മജ്യോതിഃസ്വരൂപത്തോടു കൂടിയ ദൃഷ്ടിക്ക് നാശമില്ലാത്തതിനാൽ അത് ദ്രഷ്ടാവാണ് . ദ്രഷ്ടവ്യമായി രണ്ടാമതൊന്നില്ലാത്തതിനാൽ അത് അദ്വൈതമാണ് .

ഏതദമൃതമഭയം. ഏഷ ബ്രഹ്മലോകോ ബ്രഹ്മൈവ ലോകോ ബ്രഹ്മലോകഃ. പര ഏവായമസ്മിൻ കാലേ വ്യാവൃത്തകാര്യകരണോപാധിഭേദഃ സ്വേ ആത്മജ്യോതിഷി ശാന്തസർവ്വസംബന്ധോ വർത്തതേ ഹേ സമ്രാട് . ഇതി ഹൈവം ഹൈനം ജനകമനുശശാസ അനുശിഷ്ടവാൻ യാജ്ഞവൽക്യ ഇതി ശ്രുതിവചനമേതത് .

ഇതമൃതമാണ് , അഭയമാണ് . ഇത് ബ്രഹ്മലോകമാണ് — ബ്രഹ്മമാകുന്ന ലോകം ബ്രഹ്മലോകം. ഹേ സമ്രാട്ടേ! ഈ സമയത്ത് (സുഷുപ്തിയിൽ) തന്റെ ദേഹേന്ദ്രിയോപാധിയെ വെടിഞ്ഞ് സർവ്വബന്ധവിമുക്തനായി പരമാത്മാവ് സ്വന്തം ആത്മജ്യോതിസ്സിൽ തന്നെ വർത്തിക്കുന്നു. ഇങ്ങിനെ യാജ്ഞവൽക്യൻ ജനകനെ ഉപദേശിച്ചിട്ടുണ്ടല്ലോ. ഇത് ശ്രുതിവചനമാണ് .

കഥം വാ ഽനുശശാസ? ഏഷാ ഽസ്യ വിജ്ഞാനമയസ്യ പരമാ ഗതിഃ. യാസ്ത്വന്യാഃ ദേഹഗ്രഹണലക്ഷണാഃ ബ്രഹ്മാദിസ്തംബപര്യന്താ അവിദ്യാകൽപ്പിതാ ഗതയോ ഽതോ ഽ പരമാ അവിദ്യാവിഷയത്വാത് . ഇയം തു ദേവത്വാദിഗതീനാം കർമ്മവിദ്യാസാധ്യാനാം പരമോത്തമാ യഃ സമസ്താത്മഭാവഃ, യത്ര നാന്യത് പശ്യതി, നാന്യച്ഛൃണോതി, നാന്യദ്വിജാനാതീതി.

എങ്ങിനെയാണുപദേശിച്ചത് ? ഇത് ഈ വിജ്ഞാനമയന്റെ പരമമായ ഗതിയാണ് . അവിദ്യാവിഷയമായതിനാൽ ദേഹസ്വീകരണ ലക്ഷണത്തോടു കൂടിയ ബ്രഹ്മാവുതൊട്ടു പുല്ലോളമുള്ളതെല്ലാം അവിദ്യാകൽപ്പിതങ്ങളായതിനാൽ ഇതിനേക്കാൾ ശ്രേഷ്ഠതകുറഞ്ഞതാണ് . ഈ സർവ്വാത്മഭാവമാകട്ടെ കർമ്മവിദ്യകൊണ്ട് സാധിക്കാവുന്ന ദേവത്വാദിഗതികളേക്കാൾ ശ്രേഷ്ഠമാണ് . ഇവിടെ അന്യത്തെ കാണുന്നില്ല, അന്യത്തെ കേൾക്കുന്നില്ല, അന്യത്തെ അറിയുന്നില്ല എന്നു പറഞ്ഞിരിക്കുന്നു.

ഏഷൈവ ച പരമാ സമ്പത് , സർവ്വാസാം സമ്പദാം വിഭൂതീനാം ഇയം പരമാ സ്വാഭാവികത്വാദസ്യാഃ. കൃതകാ ഹ്യന്യാഃ സമ്പദഃ. തഥൈഷോ ഽസ്യ പരമോ ലോകഃ. യേ ഽന്യേ കർമ്മഫലാശ്രയാ ലോകാസ്തേ ഽസ്മാദപരമാഃ. അയം തു ന കേചന കർമ്മണാ മീയതേ, സ്വാഭാവികത്വാത് . ഏഷോ ഽസ്യ പരമോ ലോകഃ.

ഇതുതന്നെ പരമമായ സമ്പത്ത് . സ്വാഭാവികമായതിനാൽ എല്ലാ സമ്പത്തിനേക്കാളും, വിഭൂതികളേക്കാളും ശ്രേഷ്ഠമായതാണ് ഇത് . മററു സമ്പത്തുക്കൾ കൃത്രിമങ്ങളാണ് . അതുപോലെ ഇതവന്റെ പരമമായ ലോകമാണ് . കർമ്മഫലത്തെ ആശ്രയിച്ചുള്ള മററുലോകങ്ങൾ ഇതിനേക്കാൾ താഴെയാണ് . ഇത് ഒരു കർമ്മത്താലും പ്രാപ്യമല്ല. കാരണം ഇത് സ്വാഭാവികമാണ് . ഇത് അവന്റെ പരമമായ ലോകമാണ് .

തഥൈഷോ ഽ സ്യപരമ ആനന്ദഃ. യാന്യന്യാനി വിഷയേന്ദ്രിയസംബന്ധജനിതാന്യാനന്ദജാതാനി താന്യപേക്ഷ്യ ഏഷോ ഽ സ്യ പരമ

അതുപോലെ ഇത് (സുഷുപ്തി) ഇതിന്റെ പരമമായ ആനന്ദമാണ് . വിഷയേന്ദ്രിയസംബന്ധംമൂലമുണ്ടാകുന്ന മററാനന്ദങ്ങളെ അപേക്ഷിച്ച് ഇത് പരമമായ

**ആനന്ദോ,** നിത്യത്വാത് . "യോ വൈ **ഭൂമാ തത്സുഖം**"(ഛാ. ഉ. 7. 23. 1) ഇതി ശ്രുത്യന്തരാത് . യത്രാന്യത്പശ്യ-ത്യന്യദ്വിജാനാതി തദൽപ്പം മർത്ത്യമ-മുഖ്യം സുഖം. ഇദം തു തദ്വിപരീതം. അത ഏവൈവെഷോ ऽ സ്യ പരമ ആ-നന്ദഃ.

ആനന്ദമാണ് കാരണം ഇത് നിത്യമാണ് . "യാതൊന്നാണോ ഭൂമാവ് അതാണ് സുഖം" എന്ന് മറ്റൊരു ശ്രുതിയിലുണ്ട് . എവിടെ അന്യത്തെ കാണുകയോ അന്യത്തെ തിരിച്ചറിയുകയോ ചെയ്യുന്നുവോ ആ സുഖം അൽപ്പമാണ് , നാശമുള്ളതാണ് , മുഖ്യമല്ലാത്തതാണ് .ഇതാകട്ടെ അതിനു വിപരീതമാണ് . അതുകൊണ്ടുതന്നെ ഇതവൻെറ പരമമായ ആനന്ദമാണ് .

ഏതസ്യൈവാനന്ദസ്യ മാ-ത്രാം കലാമവിദ്യാപ്രത്യുപസ്ഥാ-പിതാം വിഷയേന്ദ്രിയസംബന്ധകാ-ലവിഭാവ്യാമന്യാനി ഭൂതാന്യുപജീ-വന്തി. കാനി താനി? തത ഏവാന-ന്ദാദവിദ്യയാ പ്രവിഭജ്യമാനസ്വരൂ-പാണ്യന്യത്വേന താനി ബ്രഹ്മണഃ പരികൽപ്യമാനാന്യന്യാനി സന്ത്യു-പജീവന്തി ഭൂതാനി വിഷയേന്ദ്രിയ-സമ്പർക്കദ്വാരേണ വിഭാവ്യമാനാം.

അവിദ്യാകൽപ്പിതവും വിഷയേന്ദ്രിയ സംബന്ധംമൂലമുണ്ടാകുന്നതുമായ ആനന്ദം ഈ **ആനന്ദത്തിൻെറ**തന്നെ മാത്രയാണ് , **അംശമാണ്** . ഇതിനെ ആശ്രയിച്ചാണ് മററു **ജീവിക**ളെല്ലാം ഉപജീവിക്കുന്നത് . അവ ഏതാണ് ? ഈ ആനന്ദത്തിൽനിന്നും അവിദ്യയാൽ ഭിന്നരൂപത്തെ പ്രാപിച്ചവരും ബ്രഹ്മത്തിൽ നിന്നും തങ്ങൾ വ്യത്യസ്തരാണെന്നു കരുതുന്നവരുമായ അന്യജീവികളാരാണോ അവർ ആനന്ദത്തിൻെറ കൽപ്പിതമാത്രത്തെ ആശ്രയിച്ചുപജീവിക്കുകയാണ് .

---

യസ്യ പരമാനന്ദസ്യ മാത്രാ അവയവാ ബ്രഹ്മാദിഭിർമനുഷ്യ-പര്യന്തൈഃ ഭൂതൈരുപജീവന്തേ, തദാനന്ദമാത്രാദ്വാരേണ മാത്രിണം **പരമാനന്ദ**മധിജിഗമയിഷന്നാഹ, **സൈന്ധ**വലവണശകലൈരിവ ലവണ**ശൈലം.**

ആ പരമാനന്ദത്തിൻെറ മാത്ര അഥവാ അംശംകൊണ്ടാണ് ബ്രഹ്മാവുമുതൽ മനുഷ്യൻവരെയുള്ള ജീവികൾ ഉപജീവിക്കുന്നത് . ആ ആനന്ദാംശം വഴി അംശിയായ പരമാനന്ദത്തെ അനുഭവിപ്പിക്കണമെന്നുകരുതി പറയുന്നു — ഉപ്പിൻ കട്ടയുടെ ചെറിയ **അംശങ്ങൾ**വഴി ഉപ്പിൻ ശൈലത്തെ **അറിയുന്ന**തുപോലെയാണിത് .

**മന്ത്രഃ 33 —** സ യോ മനുഷ്യാണാം രാദ്ധഃ സമൃദ്ധോ ഭ-വ ത്യന്യേഷാമധിപതിഃ സർവ്വൈർമ്മാനുഷ്യകൈർഭോ-ഗൈഃ സമ്പന്നതമഃ സ മനുഷ്യാണാം പരമ ആനന്ദോ ऽ ഥ യേ ശതം മനുഷ്യാണാമാനന്ദാഃ സ ഏകഃ പിതൃണാം ജി-തലോകാനാമാനന്ദോ ऽ ഥ യേ ശതം പിതൃണാം ജിത-ലോകാനാമാനന്ദാഃ സ ഏകോ ഗന്ധർവ്വലോക ആനന്ദോ ऽ ഥ യേ ശതം ഗന്ധർവ്വലോക ആനന്ദാഃ സ ഏകഃ കർ-മ്മദേവാനാമാനന്ദോ യേ കർമ്മണാ ദേവത്വമഭിസംപ — ദ്യന്തേ ऽ ഥ യേ ശതം കർമ്മദേവാനാമാനന്ദാഃ സ ഏക ആജാനദേവാനാമനന്ദോ യശ്ച ശ്രോത്രിയോ ऽ വൃജിനോ ऽ **കാമഹതോ** ऽ ഥ യേ ശതമാജാനദേവാനാമാനന്ദാഃ സ **ഏകഃ** പ്രജാപതിലോക ആനന്ദോ യശ്ച ശ്രോത്രിയോ

ऽ വൃജിനോ ऽ **കാമഹതോ** ऽ ഥ യേ ശതം പ്രജാപതി ലോക ആനന്ദാഃ സ ഏകോ ബ്രഹ്മലോക ആനന്ദോ യശ്ച ശ്രോത്രിയോ ऽ വൃജിനോ ऽ കാമ ഹതോ ऽ ഥൈഷ ഏവ പരമ ആനന്ദ ഏഷ ബ്രഹ്മലോകഃ സമ്രാഡിതി ഹോവാച യാജ്ഞവൽക്യഃ സോ ऽ ഹം ഭഗവതേ സഹസ്രം ദദാമ്യത ഊർദ്ധ്വം വിമോക്ഷായൈവ ബ്രൂഹീത്യത്ര ഹ യാജ്ഞവൽക്യോ ബിഭയാഞ്ചകാര മേധാവീ രാജാ സർവ്വേഭ്യോ മാ ऽ ന്തേഭ്യ ഉദരൗത്സീദിതി.

**മന്ത്രാർത്ഥം 33 —** മനുഷ്യരിൽ ആർക്കാണോ **അംഗങ്ങ** ളെല്ലാം പൂർണ്ണമായിരിക്കുന്നത് ആരാണോ സമൃദ്ധനും മററുള്ളവർക്കധിപതിയുമായിരിക്കുന്നത് ആരാണോ മാ നുഷികമായ എല്ലാ ഭോഗസാമഗ്രികളും വഴി ഏററവും സമ്പന്നനായിരിക്കുന്നത് അങ്ങനെയുള്ളവനാണ് പരമ മായ ആനന്ദം. മനുഷ്യർക്കുള്ള ഈ ആനന്ദത്തിൻെറ നൂറി രട്ടി ആനന്ദം ജിതലോകന്മാരായ പിതൃക്കളുടെ ഒരു ആനന്ദ മാണ് . ജിതലോകന്മാരായ പിതൃക്കളുടെ നൂറ് ആനന്ദത്തി നു തുല്യമാണ് ഒരു ഗന്ധർവ്വലോകാനന്ദം. അപ്രകാരമു ള്ള നൂറു ഗന്ധർവ്വലോകാനന്ദങ്ങൾക്കു തുല്യമാണ് കർമ്മ ദേവന്മാരുടെ ഒരാനന്ദം. കർമ്മംവഴി ദേവത്വം സിദ്ധിച്ചവ രാണ് കർമ്മദേവന്മാർ. കർമ്മദേവന്മാരുടെ അപ്രകാര മുള്ള നൂറ് ആനന്ദത്തിനു തുല്യമാണ് അജാനദേവന്മാ രുടെ ഒരു ആനന്ദം. അത് നിഷ്പാപവും നിഷ്കാമവും ശ്രോത്രിയവുമായ ആനന്ദമാണ് . അജാനദേവന്മാരുടെ അപ്രകാരമുള്ള നൂറ് ആനന്ദങ്ങൾക്കു തുല്യമാണ് ഒരു പ്രജാപതിലോക ആനന്ദവും. അത് ശ്രോത്രിയവും പാ പരഹിതവും നിഷ്കാമവുമാണ് . അപ്രകാരമുള്ള നൂറ് പ്രജാപതി ലോകാനന്ദങ്ങൾക്ക് തുല്യമാണ് ഒരു ബ്ര ഹ്മലോകാനന്ദം. അത് ശ്രോത്രിയവും പാപരഹിതവും നിഷ്കാമവുമാണ് . അപ്രകാരമുള്ള ഇതുതന്നെയാണ് പരമമായ ആനന്ദം. സമ്രാട്ടേ! ഇതാണ് ബ്രഹ്മലോകം എന്ന് ആ യാജ്ഞവൽക്യൻ പറഞ്ഞു. ആ ഞാൻ അവി ടുത്തേക്കായി ആയിരം ഗോക്കളെ തരാം. ഇതിനപ്പുറം മോക്ഷത്തിനായിക്കൊണ്ട് പറഞ്ഞാലും എന്ന് ജനകൻ പറഞ്ഞു. അതുകേട്ട് യാജ്ഞവൽക്യൻ ബുദ്ധിമാനായ ഈ രാജാവ് എന്നിൽനിന്നും സകലവിജ്ഞാനവും നേടും എന്ന് ഭയപ്പെട്ടു.

**ഭാഷ്യം 33 —** സ യഃ കശ്ചിന്മനുഷ്യാ— യാതൊരാൾ മനുഷ്യർക്കിടയിൽ ണാം മദ്ധ്യേ രാദ്ധഃ സംസിദ്ധോ ऽ രാദ്ധനായി അതായത് സംസിദ്ധനായി

വികലഃ സമഗ്രാവയവ ഇത്യർത്ഥഃ, സമൃദ്ധ ഉപഭോഗോപകരണ സമ്പ- ന്നോ ഭവതി, കിഞ്ചാന്യേഷാം സമാ— നജാതീയാനാം അധിപതിഃ സ്വതന്ത്രഃ പതിർന്ന മാണ്ഡലികഃ. സർവ്വൈഃ സമസ്തൈഃ, മാനുഷ്യകൈരിതി ദി— വ്യഭോഗോപകരണനിവൃത്ത്യർത്ഥം, മനുഷ്യാണാമേവ യാനി ഭോഗോപ— കരണാനി തൈഃ സമ്പന്നാനാമപ്യ— തിശയേന സമ്പന്നഃ സമ്പന്നതമഃ സ മനുഷ്യാണാം പരമ ആനന്ദഃ.

വികലാംഗനല്ലാതെ പൂർണ്ണാവയവനായി എന്നർത്ഥം. ധാരാളം ഉപഭോഗവസ്തു ക്കളുള്ളവനായിരിക്കുന്നുവോ, മാത്രമല്ല തുല്യജാതിയിലുള്ള മററു സാധാരണക്കാ ർക്കധിപതിയായിരിക്കുന്നുവോ മാണ്ഡലി കനല്ലാതെ (ദേശാധിപതിമാത്രമല്ലാതെ) സ്വതന്ത്രനായപതിയായിരിക്കുന്നുവോ എല്ലാ മാനുഷികഭോഗങ്ങളാലും — മാനു ഷികമെന്നാൽ ദിവ്യഭോഗസാമഗ്രിയുടെ നിവൃത്തിയാണ് — മനുഷ്യർക്കു ചേർന്ന ഏതെല്ലാം ഭോഗസാമഗ്രികളുണ്ടോ അവ യാലെല്ലാം — സമ്പന്നനായിരിക്കുന്നതാ രാണോ, സമ്പന്നതമനായ അവനാണ് മനുഷ്യരുടെ പരമമായ ആനന്ദം.

തത്രാനന്ദാനന്ദിനോരഭേദ— നിർദ്ദേശാന്ന അർത്ഥാന്തരഭൂതത്വമി— ത്യേതത് . പരമാനന്ദസ്യൈവേയം വിഷയവിഷയ്യാകാരേണ മാത്രാ പ്രസൃതേതി ഹ്യുക്തം. "യത്ര വാ അന്യദിവസ്യാത് " ഇത്യാദിവാക്യേ ന. തസ്മാദ്യുക്തോ ഽയം "പരമ ആനന്ദഃ" ഇത്യഭേദനിർദ്ദേശഃ. യുധി— ഷ്ഠിരാദിതുല്യോ രാജാ ഽത്രോദാ— ഹരണം.

ഇവിടെ ആനന്ദവും ആനന്ദിയും തമ്മിൽ ഭേദമില്ലെന്നു നിർദ്ദേശിച്ചിരിക്കുന്ന തിനാൽ ആത്മാവും ആനന്ദവും ഒന്നു തന്നെ. വിഷയവിഷയീരൂപത്തിൻെറ മാ ത്ര പരമാനന്ദത്തിൽ മാത്രം പ്രസൃത മാണെന്നു പറഞ്ഞു. "എവിടെയാണോ മറെറാന്നുപോലെ വർത്തിക്കുന്നത് " എ ന്നതുവഴി ഇത് പറഞ്ഞുകഴിഞ്ഞു. അതി നാലിവിടെ "പരമമായ ആനന്ദം" എന്ന അഭേദമായ നിർദ്ദേശം ഉചിതം തന്നെ. യുധിഷ്ഠിരാദികളോടു തുല്യനായ രാ ജാവ് ഇതിനുദാഹരണമാണ് .

ദൃഷ്ടം മനുഷ്യാനന്ദമാദിം കൃത്വാ ശതഗുണോത്തരോത്തര— ക്രമേണ ഉന്നീയ പരമാനന്ദം യത്ര ഭേദോ നിവർത്തതേ തമധിഗമയതി. അത്രായമാനന്ദഃ ശതഗുണോത്ത— രോത്തരക്രമേണ വർദ്ധമാനോ യത്ര വൃദ്ധികാഷ്ഠാമനുഭവതി, യത്ര ഗ— ണിതഭേദോ നിവർത്തതേ, അന്യദർ— ശനശ്രവണമനനാഭാവാത് , തം പ— രമാനന്ദം വിവക്ഷന്നാഹ —

മനുഷ്യരുടെ ആനന്ദത്തിൽ തുട ങ്ങി ശതഗുണത്തിൽ മേൽപ്പോട്ടു മേൽ പ്പോട്ട് ക്രമേണ ഉയർത്തികാണിച്ച് എല്ലാ ഭേദങ്ങളും ഇല്ലാതാവുന്നിടത്ത് ശ്രുതി പരമാനന്ദത്തെ കാണിച്ചുതരുന്നതായി കാണാം. ഇവിടെ ഈ ആനന്ദത്തെ ശത ഗുണമായി ഉത്തരോത്തരം ക്രമേണ വർ ദ്ധിച്ച് എവിടെ വൃദ്ധിപരമകാഷ്ഠയെ പ്രാപിക്കുന്നുവോ എവിടെ കണക്കുകളു ടെ ഭേദം അവസാനിക്കുന്നുവോ — കാര ണം മററുദർശന ശ്രവണമനനങ്ങളില്ല — ആ പരമാനന്ദത്തെക്കുറിച്ച് പറയാനി ച്ഛിച്ച് പറയുകയാണ് —

അഥ യേ മനുഷ്യാണാമേവം പ്രകാരാഃ ശതമാനന്ദഭേദാഃ സ ഏകഃ പിതൄണാം. തേഷാം വിശേഷണം ജിതലോകാനാമിതി. ശ്രാദ്ധാദികർ— മ്മഭിഃ പിതൄംസ്തോഷയിത്വാ തേന

അനന്തരം മനുഷ്യർക്ക് ഇപ്രകാ രമുള്ള നൂറ് ആനന്ദഭേദങ്ങളുള്ളത് പിതൃ ക്കളുടെ ഒരാനന്ദമാണ് . അവരുടെ വിശേ ഷണമാണ് ജിതലോകന്മാരെന്നത് . ശ്രാ ദ്ധാദി കർമ്മങ്ങളാൽ പിതൃക്കളെ സന്തോ ഷിപ്പിച്ച് ആ കർമ്മത്താൽ ലോകങ്ങളെ

കർമ്മണാ ജിതോ ലോകോ യേഷാം തേ ജിതലോകാഃ പിതരഃ. തേഷാം പിതൄണാം ജിതലോകാനാം മനുഷ്യാനന്ദശതഗുണീകൃതപരിമാണ ഏക ആനന്ദോ ഭവതി.

സോ ऽ പി ശതഗുണീകൃതോ ഗന്ധർവ്വലോകേ ഏക ആനന്ദോ ഭവതി. സ ച ശതഗുണീകൃതഃ കർമ്മദേവാനാമേക ആനന്ദഃ. അഗ്നിഹോത്രാദിശ്രൗതകർമ്മണാ യേ ദേവത്വം പ്രാപ്നുവന്തി തേ കർമ്മദേവാഃ. തഥൈവ ആജാനദേവാനാമേക ആനന്ദഃ. ആജാനത ഏവ ഉൽപ്പത്തിത ഏവ യേ ദേവാസ്തേ ആജാനദേവാഃ. യശ്ച ശ്രോത്രിയോ ऽ ധീതവേദോ, അവൃജിനോ വൃജിനം പാപം, തദ്രഹിതോ യഥോക്തകാരീത്യർത്ഥഃ. അകാമഹതോ വീതതൃഷ്ണ ആജാനദേവേഭ്യോ ऽ ർവ്വാഗ്യാവന്തോ വിഷയാസ്തേഷു. തസ്യ ചൈവം ഭൂതസ്യ ആജാനദേവൈ. സമാന ആനന്ദ ഇത്യേതദന്വാകൃഷ്യതേ ച ശബ്ദാത് .

ജയിക്കുന്നവരാണ് പിതൃക്കൾ. ജിതലോകന്മാരായ ആ പിതൃക്കളുടെ ആനന്ദം മനുഷ്യന്റെ ആനന്ദം ശതഗുണമായി പരിമാണം പ്രാപിച്ചാൽ കിട്ടുന്ന ഒരു ആനന്ദമാണ് .

അതിലും നൂറിരട്ടിയായതാണ് ഗന്ധർവ്വലോകത്തിലെ ഒരാനന്ദം. അതും നൂറിരട്ടിച്ചതാണ് , കർമ്മദേവന്മാരുടെ ഒരാനന്ദം. അഗ്നിഹോത്രാദിശ്രൗതകർമ്മങ്ങളാൽ ദേവത്വം പ്രാപിക്കുന്നവരാണ് കർമ്മദേവന്മാർ. അതുപോലെതന്നെയാണ് ആജാനദേവന്മാരുടെ ഒരാനന്ദം. ജനിക്കുമ്പോൾത്തന്നെ ഉൽപ്പത്തിസമയത്തു തന്നെ ദേവന്മാരായവരാണ് ആജാനദേവന്മാർ. അവർ ശ്രോത്രിയരും അതായത് വേദം പഠിച്ചവരും വൃജിനം അഥവാ പാപം ഇല്ലാത്തവരുമാണ് . ശാസ്ത്രോക്തകർമ്മം ചെയ്യുന്നവരാണ് എന്നർത്ഥം. അകാമഹതൻ അതായത് തൃഷ്ണയില്ലാത്തവനാണ് . ആജാനദേവന്മാർ നിസ്സാരവിഷയങ്ങളിൽ ആഗ്രഹമില്ലാത്തവരാണ് . ഇപ്രകാരമുള്ള ആജാനദേവന്മാർക്ക് സമമായ ആനന്ദമാണ് ഇവർക്കുള്ളത് (സുപ്തന് ). ഈ അർത്ഥം യശ്ച എന്നതിലെ ച — ശബ്ദത്തിൽനിന്നും കിട്ടുന്നു.

തച്ഛതഗുണീകൃതപരിമാണഃ പ്രജാപതിലോകേ ഏക ആനന്ദോ വിരാട് ശരീരേ. തഥാ തദ്വിജ്ഞാനവാൻ ശ്രോത്രിയോ ऽ ധീതവേദശ്ചാവൃജിന ഇത്യാദി പൂർവ്വവത് . തച്ഛതഗുണീകൃത പരിമാണ ഏക ആനന്ദോ ബ്രഹ്മലോകേ ഹിരണ്യഗർഭാത്മനി. യശ്ചേത്യാദി പൂർവ്വവദേവ. അതഃ പരം ഗണിതനിവൃത്തിഃ ഏഷ പരമ ആനന്ദ ഇത്യുക്തഃ. യസ്യ ച പരമാനന്ദസ്യ ബ്രഹ്മലോകാദ്യാനന്ദാ മാത്രാഃ ഉദധേരിവ വിപ്രുഷഃ.

അത് നൂറായി പരിണമിച്ചതാണ് പ്രജാപതി ലോകത്തിൽ വിരാട് ശരീരത്തിലുള്ള ഒരാനന്ദം. അതുപോലെ അതറിയുന്നവൻ ശ്രോത്രിയൻ വേദം പഠിച്ചവൻ പാപമില്ലാത്തവൻ എന്നിവയെല്ലാം മുൻപിലത്തെപ്പോലെ. അതു നൂറുമടങ്ങായി പരിണമിച്ച ഒരാനന്ദമാണ് , ബ്രഹ്മലോകത്തിൽ ഹിരണ്യഗർഭനിലുള്ളത് . യശ്ച മുതലായത് പഴയതുപോലെ തന്നെ ഇതിനപ്പുറം കണക്ക് ഇല്ലാതാവുന്നു. ഇത് പരമമായ ആനന്ദമാണ് എന്നുപറഞ്ഞു. കടലിൽ കുമിളകളെന്നപോലെ ആ പരമാനന്ദത്തിലെ മാത്രകൾ മാത്രമാണ് ബ്രഹ്മലോകം മുതലായ ആനന്ദങ്ങൾ.

ഏവം ശതഗുണോത്തരോത്തരവൃദ്ധ്യുപേതാ ആനന്ദാഃ യത്രൈകതാം യാന്തി, യശ്ച ശ്രോ—

ഇപ്രകാരം നൂറുമടങ്ങ് ഉത്തരോത്തരം വൃദ്ധിയെ പ്രാപിച്ച ആനന്ദങ്ങൾ എവിടെ ഒന്നായിത്തീരുന്നു, എവിടെ വേദാദ്ധ്യയനംചെയ്തവർക്ക് പ്രത്യക്ഷമാ

ത്രിയപ്രത്യക്ഷോ ഽ ധൈഷ ഏവ സമ്പ്രസാദലക്ഷണഃ പരമ ആനന്ദഃ തത്ര ഹി നാന്യത് പശ്യതി നാന്യ-ച്ഛ്രൃണോതി. അതോ ഭൂമാ, ഭൂമ-ത്വാദമൃതഃ. ഇതരേ തദ്വിപരീതാഃ.

യിത്തീരുന്നു അതാണ് ഈ സുഷുപ്തിലക്ഷണമായ പരമാനന്ദം. അവിടെ മററൊന്നിനെ കാണുന്നില്ല. മററൊന്നിനെ കേൾക്കുന്നില്ല. അതിനാലിത് ഭൂമാവാണ് . ഭൂമത്വത്താൽ അമൃതമാണ് . മററുള്ളവ ഇതിന് വിപരീതങ്ങളാണ് .

അത്ര ച ശ്രോത്രിയത്വാവൃ-ജിനത്വേ തുല്യേ, അകാമഹതത്വകൃ-തോ വിശേഷഃ ആനന്ദശതഗുണ-വൃദ്ധിഹേതുഃ അത്രൈതാനി സാധ-നാനി ശ്രോത്രിയത്വാവൃജിനത്വാ കാമഹതത്വാനി തസ്യ തസ്യാന-ന്ദസ്യ പ്രപ്തൗ അർത്ഥാദഭിഹി-താനി. യഥാ കർമ്മാണ്യഗ്നിഹോ-ത്രാദീനി ദേവാനാം ദേവപ്രാപ്തൌ. തത്ര ച ശ്രോത്രിയത്വാവൃജിനത്വ-ലക്ഷണേ കർമ്മണീ അധര ഭൂമിഷ്വപി സമാനേ ഇതി ന ഉത്തരാനന്ദ പ്രാ-പ്തിസാധനേ അഭ്യുപേയേതേ. അ-കാമഹതത്വം തു വൈരാഗ്യതാരത-മ്യോപപത്തേഃ ഉത്തരോത്തരഭൂമ്യാ-നന്ദപ്രാപ്തി സാധനമിത്യവഗമ്യതേ. സ ഏഷ പരമ ആനന്ദോ വിതൃ ഷ്ണശ്രോത്രിയപ്രത്യക്ഷോ ഽ ധി-ഗതഃ. തഥാ ച വേദവ്യാസഃ-

ഇവിടെ ശ്രോത്രിയത്വവും പാപരാഹിത്യവും സമമായിരിക്കേ കാമരാഹിത്യം കൊണ്ടുണ്ടായ വിശേഷ ആനന്ദശതഗുണവർദ്ധനക്ക് കാരണമാണ് . അഗ്നിഹോത്രാദികർമ്മങ്ങൾ ദേവതകൾക്ക് എപ്രകാരം ദേവപ്രാപ്തി കാരണമാണോ അപ്രകാരം ഇവിടെ ശ്രോത്രിയത്വം, പാപരാഹിത്യം, തൃഷ്ണാരാഹിത്യം എന്നിവ അതാതാനന്ദങ്ങളുടെ പ്രാപ്തിക്ക് സാധനകളായി ഭവിക്കുന്നു എന്നത് അർത്ഥസഹിതം പറഞ്ഞുകഴിഞ്ഞു. അവയിൽ ശ്രോത്രിയത്വവും പാപരാഹിത്യവുമാകുന്ന കർമ്മങ്ങൾ താഴ്ന്ന ഭൂമികളിൽ തുല്യമാണ് . അതിനാലവരാൻ പോകുന്ന ആനന്ദപ്രാപ്തിക്ക് സാധനകളായി കരുതപ്പെടുന്നില്ല. എന്നാൽ തൃഷ്ണാരാഹിത്യം വൈരാഗ്യത്തിനു തുല്യമാകയാൽ ഉത്തരോത്തരങ്ങളായ ഭൂമികകളിലെ ആനന്ദത്തിന് കാരണമാണെന്ന് കരുതപ്പെടുന്നു. തൃഷ്ണാരഹിതരായ ആ അധീത വേദന്മാർക്ക് അനുഭവപ്പെടുന്നത് പരമമായ ആനന്ദമാണ് എന്നുവരുന്നു. വേദവ്യാസനും ഇങ്ങിനെ പറയുന്നു

"യച്ച കാമസുഖം ലോകേ യച്ച ദിവ്യം മഹത്സുഖം. തൃഷ്ണാക്ഷ-യസുഖസ്യൈതേ നാർഹതഃ ഷോ-ഡശീം കലാം." ഇതി.

"ലോകത്തിൽ കാമസുഖം യാതൊന്നോ ദിവ്യവും മഹത്തുമായസുഖം യാതൊന്നോ ഇതൊന്നും തൃഷ്ണാക്ഷയത്തിൽ നിന്നുണ്ടായ സുഖത്തിൻെറ പതിനാറുകലകളിൽ ഒന്നിനോടുപോലും കിടനിൽക്കില്ല" എന്ന് .

ഏഷ ബ്രഹ്മലോകോ ഹേ സമ്രാഡിതി, ഹോവാച യാജ്ഞ-വൽക്യഃ. സോ ഽ ഹമേവമനുശിഷ്ടോ ഭഗവതേ തുഭ്യം സഹസ്രം ദദാമി ഗവാം. അത ഊർദ്ധ്വം വിമോക്ഷാ-യൈവ ബ്രൂഹീതി വ്യാഖ്യതമേതത് .

"അല്ലയോ സമ്രാട്ടേ! ഇത് ബ്രഹ്മലോകമാണ് " എന്ന് ആ യാജ്ഞവൽക്യൻ പറഞ്ഞു. ഇപ്രകാരം ഉപദിഷ്ടനായ ഞാൻ അങ്ങക്ക് ആയിരം പശുക്കളെ തരാം. ഇതിനപ്പുറം മോക്ഷത്തിനായിട്ടുതന്നെ ഉപദേശിച്ചാലും" എന്നതെല്ലാം വ്യാഖ്യാനിച്ചുകഴിഞ്ഞു.

അത്ര ഹ വിമോക്ഷായേത്യ-സ്മിൻ വാക്യേ യാജ്ഞവൽക്യോ

ഇവിടെ മോക്ഷത്തിനായിക്കൊണ്ട് എന്ന വാക്യത്തിൽ യാജ്ഞവൽക്യൻ

ബിഭയാഞ്ചകാര ഭീതവാൻ. യാജ്ഞവൽക്യസ്യ ഭയകാരണമാഹ ശ്രുതിഃ. ന യാജ്ഞവൽക്യോ വക്തൃത്വസാമർത്ഥ്യാഭാവാദ് ഭീതവാനജ്ഞാനാദ്വാ. കിം തർഹി? മേധാവീ രാജാ സർവ്വേഭ്യോ മാമന്തേഭ്യഃ പ്രശ്നനിർണ്ണയാവസാനേഭ്യഃ ഉദരൗത്സീദാവൃണോദവരോധം കൃതവാനിത്യർത്ഥഃ. യദ്യന്മയാ നിർണ്ണീതം പ്രശ്നരൂപം വിമോക്ഷാർത്ഥം തത്തദേകദേശത്വേന ഏവ കാമ പ്രശ്നസ്യ ഗൃഹീത്വാ പുനഃ പുനർമ്മാം പര്യനുയുക്തം ഏവ, മേധാവിത്വാദിതി ഏതദ്ഭയകാരണം സർവ്വം മദീയം വിജ്ഞാനം കാമപ്രശ്നവ്യാജേനോപാദിത്സതീതി.

ഭയപ്പെട്ടു. ശ്രുതിയാജ്ഞവൽക്യന്റെ ഭയകാരണം പറയുന്നു. പറയാനുള്ള കഴിവ് ഇല്ലാത്തതുകൊണ്ടോ അജ്ഞാനം കൊണ്ടോ അല്ല യാജ്ഞവൽക്യൻ ഭയപ്പെട്ടത്. പിന്നെയോ? ബുദ്ധിമാനായ രാജാവ് പ്രശ്നനിർണ്ണയത്തിനായി എന്നിൽനിന്നും എല്ലാം വലിക്കും സകലതും മനസ്സിലാക്കും എന്നർത്ഥം. ഞാൻ മോക്ഷത്തിനായി ഏതേതു പ്രശ്നത്തെ നിർണ്ണയിച്ചുവോ അതെല്ലാം, ബുദ്ധിമാനായതിനാൽ ഇദ്ദേഹം കാമപ്രശ്നത്തിന്റെ ഏകദേശരൂപത്തിൽ ഗ്രഹിച്ച് വീണ്ടും ചോദിക്കുകയാണ്. അദ്ദേഹത്തിന്റെ ഭയകാരണമിതാണ് — കാമപ്രശ്നവ്യാജത്താൽ എന്റെ വിജ്ഞാനത്തെ മുഴുവൻ ഇദ്ദേഹം സ്വായത്തമാക്കാൻ ആഗ്രഹിക്കുകയാണ് എന്ന്.

---

**സംബന്ധഭാഷ്യഃ**

അത്ര വിജ്ഞാനമയഃ സ്വയംജ്യോതിരാത്മാ സ്വപ്നേ പ്രദർശിതഃ. സ്വപ്നാന്തബുദ്ധാന്തസഞ്ചാരേണ കാര്യകരണവ്യതിരിക്തതാ. കാമകർമ്മ പ്രവിവേകശ്ചാസംഗതയാ മഹാമത്സ്യദൃഷ്ടാന്തേന പ്രദർശിതഃ. പുനശ്ചാവിദ്യാകാര്യം സ്വപ്ന ഏവ ഘ്നന്തീവേത്യാദിനാ പ്രദർശിതം. അർത്ഥാദവിദ്യായാഃ സതത്വം നിർദ്ധാരിതം —അതദ്ധർമ്മാദ്ധ്യാരോപണരൂപത്വമനാത്മധർമ്മത്വം ച.

തഥാ വിദ്യായാശ്ച കാര്യം പ്രദർശിതം സർവ്വാത്മഭാവഃ സ്വപ്ന ഏവ പ്രത്യക്ഷതഃ "സർവ്വോ / സ്മീതി മന്യതേ സോ / സ്യ പരമോലോകഃ" ഇതി. തത്ര ച സർവ്വാത്മഭാവഃ സ്വഭാവോ / സ്യ ഏവമവിദ്യാകാമകർമ്മാദിസർവ്വസംസാരധർമ്മസംബന്ധാതീതം രൂപമസ്യ സാക്ഷാത്സു—

**സംബന്ധഭാഷ്യം**

ഇവിടെ സ്വപ്നത്തിൽ സ്വയംജ്യോതിസ്സും വിജ്ഞാനമയനുമായ ആത്മാവ് പ്രദർശിപ്പിക്കപ്പെട്ടു. സ്വപ്നത്തിലും ജാഗ്രത്തിലും മാറിമാറി സഞ്ചരിക്കുന്നതുവഴി ശരീരേന്ദ്രിയങ്ങളോടു ചേർച്ചയില്ലെന്നു കാണിച്ചു. മഹാമത്സ്യത്തിന്റെ ഉദാഹരണംവഴി കാമകർമ്മങ്ങളോടു ബന്ധമില്ലെന്നും അസംഗത്വവും കാണിച്ചു. വീണ്ടും അവിദ്യാകാര്യമാണ് സ്വപ്നം എന്ന് "കൊല്ലുന്നതുപോലെ" മുതലായ വാക്യങ്ങളാൽ കാണിച്ചുകഴിഞ്ഞു. അതായത് അവിദ്യയുടെ സത്ത ആത്മാവിൽ അനാത്മധർമ്മത്തെ ആരോപിക്കുകയും ആത്മാവിനെ അനാത്മാവായി തോന്നിക്കുകയും ആണെന്ന് ഉറപ്പിച്ചു.

അപ്രകാരം "ഞാനെല്ലാമാണെന്നു കരുതുന്നത് അവന്റെ പരമമായ ലോകമാണ്." എന്നുപറഞ്ഞ് സ്വപ്നത്തിലും പ്രത്യക്ഷമായി സർവ്വാത്മഭാവം വിദ്യയുടെ കാര്യമായി പ്രദർശിപ്പിച്ചു. അവിടെ സർവ്വാത്മഭാവം ഇതിന്റെ സ്വഭാവമാണ്. സുഷുപ്തിയിൽ അവിദ്യാകാമകർമ്മാദിസർവ്വസംസാരധർമ്മബന്ധങ്ങളിൽ നിന്നും അതീതമായി ഇതിന്റെ

ഷുപ്തേ ഗൃഹ്യതേ ഇത്യേതദ്വി- ജ്ഞാപിതം.

ശരിയായ രൂപം ഗ്രഹിക്കപ്പെടുന്നു എന്ന് പറഞ്ഞുകഴിഞ്ഞു.

**സ്വയം** ജ്യോതിരാത്മാ, ഏഷ **പരമ ആനന്ദഃ**. ഏഷ വിദ്യായാ വി- ഷയഃ സ ഏഷ പരമഃ സമ്പ്രസാദഃ സുഖസ്യ ച പരാ കാഷ്ഠാ ഇത്യേ- തദേവമന്തേന ഗ്രന്ഥേന വ്യാഖ്യാ- തം. തച്ചൈതത്സർവ്വം വിമോക്ഷ- പദാർത്ഥസ്യ ദൃഷ്ടാന്തഭൂതം ബ- ന്ധനസ്യ ച. തേ ചൈതേ മോക്ഷ- ബന്ധനേ സഹേതുകേ. സപ്രപഞ്ചേ നിർദ്ദിഷ്ടേ, വിദ്യാവിദ്യാകാര്യേ, ത- ത്സർവ്വം ദൃഷ്ടാന്തഭൂതമേവേതി, തദ്ദാർഷ്ടാന്തികസ്ഥാനീയേ മോ- ക്ഷ ബന്ധനേ സഹേതുകേ കാമപ്ര- ശ്നാർത്ഥഭൂതേ ത്വയാ വക്തവ്യേ ഇതി പുനഃ പര്യനുയുംക്തേ ജനകഃ — അത ഊർദ്ധ്വം വിമോക്ഷായൈവ ബ്രൂഹീതി.

ആത്മാവ് സ്വയം പ്രകാശകമാണ്. ഇത് പരമമായ ആനന്ദമാണ്. ഇത് വിദ്യയുടെ വിഷയമാണ്. ആ ഈ പരമമായ സുഷുപ്ത്യവസ്ഥ സുഖത്തിന്റെ പരമകാഷ്ഠയാണ്. ഇതെല്ലാം ഇതേവരെയുള്ള ഗ്രന്ഥംകൊണ്ട് വ്യാഖ്യാനിച്ചുകഴിഞ്ഞു. ആ ഇതെല്ലാം മോക്ഷപദാർത്ഥത്തിന്റെയും ബന്ധത്തിന്റെയും ഉദാഹരണങ്ങളാണ്. വിദ്യാവിദ്യകളുടെ കാര്യമായ മോക്ഷബന്ധനങ്ങൾ സഹേതുകമായി സപ്രപഞ്ചമായി നിരൂപിക്കപ്പെട്ടു. എന്നാലിതെല്ലാം ദൃഷ്ടാന്തഭൂതം മാത്രമാണ്. അതിനാൽ കാമപ്രശ്നത്തിന് വിഷയഭൂതമായിട്ടുള്ളതും അതുപോലെ അവയുടെ ദാർഷ്ടാന്തികസ്ഥാനത്തുള്ളതുമായ മോക്ഷബന്ധനങ്ങളെക്കുറിച്ച് ഉദാഹരണസഹിതം അങ്ങ് വർണ്ണിക്കണം അതിനായി ജനകൻ വീണ്ടും ചോദിക്കുന്നു — ഇതിനപ്പുറം മോക്ഷത്തിനായിക്കൊണ്ടു തന്നെ പറഞ്ഞാലും എന്ന്.

തത്ര **മഹാമത്സ്യവത്** സ്വപ്- നബുദ്ധാന്തൗ **അസംഗഃ** സഞ്ചര- ത്യേക ആത്മാ സ്വയംജ്യോതിരിത്യു- ക്തം. യഥാ ചാസൗ കാര്യകരണാനി മൃത്യുരൂപാണി പരിത്യജന്നുപാദദാന ശ്ച മഹാമത്സ്യവത്സ്വപ്നബുദ്ധാ- ന്താവനുസഞ്ചരതി, തഥാ ജായമാ- നോ മ്രിയമാണശ്ച തൈരേവ മൃ- ത്യുരൂപൈഃ സംയുജ്യതേ വിയുജ്യ- തേ ച. "ഉഭൗ ലോകാവനുസഞ്ചര- തി" ഇതി സഞ്ചരണം സ്വപ്നബു ദ്ധാന്താനുസഞ്ചാരസ്യ ദാർഷ്ടാന്തി- കത്വേന സൂചിതം. തദിഹ വിസ്ത- രേണ സനിമിത്തം സഞ്ചരണം വർ- ണ്ണയിതവ്യമിതി തദർത്ഥോ ƒ യമാരംഭഃ.

അവിടെ ഒരു മഹാമത്സ്യത്തെപ്പോലെ ജാഗ്രത്സ്വപ്നങ്ങളിൽ സ്വയം പ്രകാശകനായ ഒരേ ആത്മാവാണ് നിസ്സംഗനായി സഞ്ചരിക്കുന്നതെന്ന് പറഞ്ഞു. ഇത് മൃത്യുരൂപമായ ശരീരേന്ദ്രിയങ്ങളെ ത്യജിച്ചും സ്വീകരിച്ചും ഒരു മഹാമത്സ്യത്തെപ്പോലെ ക്രമേണ ജാഗ്രത്സ്വപ്നങ്ങളിൽ സഞ്ചരിക്കുന്നതുപോലെ തന്നെ ജനനമരണങ്ങളെ പ്രാപിച്ചുകൊണ്ട് മൃത്യുരൂപങ്ങളോടു ചേർന്നും വിട്ടും വർത്തിക്കുന്നു. "രണ്ടുലോകങ്ങളിലും ക്രമത്തിൽ സഞ്ചരിക്കുന്നു" എന്നു പറഞ്ഞതുവഴി സഞ്ചാരത്തെ സ്വപ്നജാഗ്രത്തുക്കളിലെ സഞ്ചാരത്തോട് ദൃഷ്ടാന്തരൂപത്തിൽ കാണിച്ചിരിക്കുകയാണ്. അതിനെ ഇവിടെ വിസ്തരിച്ച് കാരണ സഹിതം വർണ്ണിക്കണമെന്നുകരുതി അതിനു തുടങ്ങുകയാണ്.

തത്ര ച ബുദ്ധാന്താത് സ്വ- പ്നാന്തമയമാത്മാ ƒ നുപ്രവേശിതഃ. തസ്മാത്സമ്പ്രസാദസ്ഥാനം മോ- ക്ഷദൃഷ്ടാന്തഭൂതം. തതഃ പ്രച്യാവ്യ

അവിടെ ജാഗ്രത്തിൽനിന്നും സ്വപ്നാന്തത്തിലേക്ക് ഈ ആത്മാവ് അനുപ്രവേശം ചെയ്തു. അതിനാൽ സുഷുപ്തസ്ഥാനം മോക്ഷത്തിനു ദൃഷ്ടാന്തമായി ഭവിക്കുന്നു. അതിൽനിന്നും ച്യുതി

ബുദ്ധാന്തേ സംസാരവ്യവഹാരഃ പ്രദർശയിതവ്യ ഇതി തേനാസ്യ സംബന്ധഃ.

സംഭവിച്ച് ജാഗ്രത്തിൽ വരുമ്പോഴാണ് സംസാരവ്യവഹാരമെന്ന് കാണിക്കേണ്ട തുണ്ട് . ഇതാണ് ഇതിന് അതിനോടുള്ള ബന്ധം.

**മന്ത്രഃ 34 —** സ വാ ഏഷ ഏതസ്മിൻ സ്വപ്നാന്തേ രത്വാ ചരിത്വാ ദൃഷ്ട്വൈവ പുണ്യം ച പാപം ച പുനഃ പ്രതി ന്യായം പ്രതിയോന്യാദ്രവതി ബുദ്ധാന്തായൈവ.

**മന്ത്രാർത്ഥം 34 —** ആ ഈ പുരുഷൻ സ്വപ്നത്തിൽ രമിച്ചും വിഹരിച്ചും പുണ്യത്തേയും പാപത്തേയും ദർശിക്കുകമാത്രം ചെയ്തും വീണ്ടും വന്നവഴി ഉത്ഭവസ്ഥാനമായ ജാഗ്രത്തിലേക്കുതന്നെ മടങ്ങുന്നു.

**ഭാഷ്യം 34** സ വൈ ബുദ്ധാന്താത്സ്വപ്നാന്തക്രമേണ സമ്പ്രസന്ന ഏവ ഏതസ്മിൻ സമ്പ്രസാദേ സ്ഥിത്വാ, തതഃ പുനരീഷത്പ്രച്യുതഃ സ്വപ്നാന്തേ രത്വാ ചരിത്വേത്യാദി പൂർവ്വവത് ബുദ്ധാന്തായൈവ ആദ്രവതി.

അത് ജാഗ്രത്തിൽ നിന്നും സ്വപ്നംവഴി ക്രമേണ സമ്പ്രസന്നനായി ഈ സുഷുപ്തിസ്ഥാനത്തുവസിച്ച് അനന്തരം വീണ്ടും ച്യുതി സംഭവിച്ച് സ്വപ്നത്തിലെത്തി രമിച്ച് ചരിച്ച് മുതലായതെല്ലാം പഴയതുപോലെതന്നെ. വീണ്ടും ജാഗ്രത്തിലേക്കുതന്നെ കുതിക്കുന്നു.

---

ഇത ആരഭ്യാസ്യ സംസാരോ വർണ്ണ്യതേ. യഥായമാത്മാ സ്വപ്നാന്താത് ബുദ്ധാന്തമാഗതഃ, ഏവമയമസ്മാദ്ദേഹാദ്ദേഹാന്തരം പ്രതിപത്സ്യത ഇത്യാഹാത്ര ദൃഷ്ടാന്തം —

ഇതുമുതൽ ഇവൻെറ സംസാരത്തെ വർണ്ണിക്കുകയാണ് . എപ്രകാരം ഈ ആത്മാവ് ജാഗ്രത്തിലെത്തുന്നുവോ അപ്രകാരം ഇത് ഈ ദേഹത്തിൽനിന്നും ദേഹാന്തരത്തെ പ്രാപിക്കുമെന്ന് പറയുന്നു. ഇതിന് - ഉദാഹരണം —

**മന്ത്രഃ 35 —** തദ്യഥാ ∫നഃ സുസമാഹിതമുത്സർജ്ജദ്യായാദേവമേവായം ശരീര ആത്മാ പ്രാജ്ഞേനാത്മനാ ∫ ന്വാരൂഢ ഉത്സർജ്ജന്യാതി യത്രൈതദൂർദ്ധ്വോച്ഛ്വാസീ ഭവതി.

**മന്ത്രാർത്ഥം 35 —** ലോകത്തിലെങ്ങിനെ ധാരാളം ഭാരം കയററിയ വണ്ടി ശബ്ദത്തെയുണ്ടാക്കി ചലിക്കുന്നുവോ അങ്ങിനെ ഈ ദേഹിയായ ആത്മാവ് പ്രജ്ഞാനാത്മാവിനാലധിഷ്ഠിതനായി സബ്ദത്തെയുണ്ടാക്കി പോകുന്നു. അപ്പോൾ ഊർദ്ധ്വോച്ഛ്വാസിയായിത്തീരുന്നു.

**ഭാഷ്യം 35 —** തത്തത്ര യഥാ ലോകേ ∫നഃ ശകടം സുസമാഹിതം സുഷ്ഠു ഭൃശം വാ സമാഹിതം ഭാണ്ഡോപസ്കരണേന ഉലൂഖലമുസലശൂർപ്പപിഠരാദിനാ ∫ന്നാദ്യേന ച സമ്പന്നം

അവിടെ ലോകത്തിലെ പ്രകാരം സുസമാഹിതം അഥവാ നല്ലപോലെ നിറച്ച ഭാണ്ഡാദിഗൃഹോപകരണങ്ങളാൽ — ഉരൽ, ഉലക്ക, മുറം പിഠരം എന്നിവയാലും ആഹാരസാധനങ്ങളാലും നിറക്കപ്പെട്ട

സംഭാരേണ ആക്രാന്തമിത്യർത്ഥഃ, തഥാ ഭാരാക്രാന്തം സദുത്സർജ്ജച്ഛബ്ദം കുർവ്വദ്യഥാ യായാദ് ഗച്ഛേത് ശാകടികേനാധിഷ്ഠിതം സത് . ഏവമേവ യഥോക്തോ ദൃഷ്ടാന്തോ ऽയം ശാരീരഃ ശരീരേ ഭവഃ. കോ ऽസൗ? ആത്മാ ലിംഗോപാധിഃ. യഃ സ്വപ്നബുദ്ധാന്താവിവ ജന്മമരണാഭ്യാം പാപ്മസംസർഗ്ഗവിയോഗലക്ഷണാഭ്യാം ഇഹപരലോകാവനുസഞ്ചരതി. യസ്യോത്ക്രമണമനുപ്രാണാദ്യുത്ക്രമണം സ പ്രാജ്ഞേന പരേണ ആത്മനാ സ്വയംജ്യോതിഃ സ്വഭാവേന അന്വാരൂഢോ ऽധിഷ്ഠിതോ ऽവഭാസ്യമാനഃ. തഥാ ചോക്തം "ആത്മനൈവായം ജ്യോതിഷാസ്തേ പല്യയതേ" ഇതി, ഉത്സർജ്ജന്യാതി.

ഏററവും ഭാരം കയററിയതും വണ്ടിക്കാരൻ കയറിയിരിക്കുന്നതുമായ വണ്ടി ഏററവും ശബ്ദമുണ്ടാക്കി നീങ്ങുന്നതു പോലെയാണ് ഈ ദൃഷ്ടാന്തം. ഈ ശാരീരൻ, ശരീരത്തിൽ വസിക്കുന്നവൻ — അതാരാണ് ? ലിംഗദേഹോപാധിയോടുകൂടിയവനായ ആത്മാവാണ് അത് അത് ജാഗ്രത്സ്വപ്നങ്ങളിലെന്നപോലെ ദേഹേന്ദ്രിയരൂപമായ പാപത്തോട് സംയോഗവിയോഗങ്ങളെ പ്രാപിക്കുന്ന ജന്മമരണങ്ങൾ വഴി ക്രമപ്രകാരം ഈ ലോകത്തും പരലോകത്തും സഞ്ചരിക്കുന്നു. അതിൻെറ ഉത്ക്രമണത്തോടുകൂടി പ്രാണാദികളും ഉത്ക്രമിക്കുന്നു. അത് സ്വയംജ്യോതിഃസ്വരൂപനായ പ്രാജ്ഞനാൽ അഥവാ പരമാത്മാവിനാൽ അന്വാരൂഢനായി, അധിഷ്ഠിതനായി ശോഭിക്കുന്നു. "ആത്മജ്യോതിസ്സിനാൽത്തന്നെ ഇരിക്കുന്നു, ഗമിക്കുന്നു" എന്നു പറഞ്ഞിട്ടുള്ളതു പോലെ മേൽപ്പോട്ടു പോകുന്നു.

തത്ര ചൈതന്യാത്മജ്യോതിഷാ ഭാസ്യേ ലിംഗേ പ്രാണപ്രധാനേ ഗച്ഛതി, തദുപാധിരപ്യാത്മാ ഗച്ഛതീവ. തഥാ ശ്രുത്യന്തരം "കസ്മിൻന്വഹം" (പ്ര. ഉ. 3. 6) ഇത്യാദി "ധ്യായതീവ" (ബൃ. ഉ. 4. 3. 7) ഇതി ച. അത ഏവോക്തം പ്രാജ്ഞേനാത്മനാ ऽന്വാരൂഢ ഇതി. അന്യഥാ പ്രാജ്ഞേനൈകീഭൂതഃ ശകടവത്കഥമുത്സർജ്ജന്യാതി. തേന ലിംഗോപാധിരാത്മാ ഉത്സർജ്ജന്മർമ്മസു നികൃത്യമാനേഷു ദുഃഖവേദനയാ ആർത്തഃ ശബ്ദം കുർവ്വന്യാതി ഗച്ഛതി.

അപ്പോൾ ചൈതന്യാത്മ ജ്യോതിസ്സിനാൽ ഭാസ്യവും പ്രാണപ്രധാനവുമായ ലിംഗശരീരം ഗമിക്കുമ്പോൾ അതിൻെറ ഉപാധിയായ ആത്മാവും പോകുന്ന പോലെ തോന്നുകയാണ് . "മററൊന്നു പോകുമ്പോൾ ഞാൻ" എന്നും "ധ്യാനിക്കുന്നപോലെ" എന്നും ശ്രുതിയുണ്ട് . അതാണ് "പ്രാജ്ഞനായ ആത്മാവിനാൽ അന്വാരൂഢനായി" എന്നുപറഞ്ഞത് . അല്ലെങ്കിൽ പ്രാജ്ഞനോട് ഏകീഭൂതനായി ശകടം പോലെ ഇതെങ്ങിനെ ഗമിക്കുന്നു അതിനാൽ ലിംഗോപാധിയായ ആത്മാവ് മർമ്മസ്ഥാനങ്ങളെ ഭേദിച്ചുപോകുമ്പോൾ ദുഃഖത്താലും വേദനയാലും ആർത്തനായി ശബ്ദം ഉണ്ടാക്കിക്കൊണ്ട് പോകുന്നു.

തത്കസ്മിൻ കാല ഇതി ഉച്യതേ — യത്രൈതദ്ഭവതി. ഏതദിതി ക്രിയാവിശേഷണം. ഊർധ്വോച്ഛ്വാസീ, യത്ര ഊർദ്ധ്വോച്ഛ്വാസിതം അസ്യ ഭവതീത്യർത്ഥഃ. ദൃശ്യമാനസ്യാപ്യനുവദനം വൈരാഗ്യഹേതോഃ. ഈദൃശഃ കഷ്ടഃ ഖല്വയം സംസാരഃ, യേനോത്ക്രാ—

അതേതുകാലത്താണ് ഇങ്ങിനെ ഭവിക്കുന്നത് എന്നുപറയുന്നു — ഏതത് എന്നത് ക്രിയാവിശേഷണമാണ് . ഊർദ്ധ്വോച്ഛ്വാസി എന്നതിന് എപ്പോൾ ഊർദ്ധ്വോച്ഛ്വാസത്തോടു കൂടിയവനായിത്തീരുന്നു എന്നർത്ഥം. കാണുന്നവർക്കും കൂടി വൈരാഗ്യമുണ്ടാകണമെന്നു കരുതി പറയുകയാണ് . ഇപ്രകാരം കഷ്ടമായതുതന്നെ ഈ സംസാരം. ദേഹത്യാഗ

ന്തികാലേ മർമ്മസു ഉത്കൃത്യമാനേ- ഷു സ്മൃതിലോപോ ദുഃഖവേദനാ- ർത്തസ്യ പുരുഷാർത്ഥസാധനപ്ര- തിപത്തൗ ചാസാമർത്ഥ്യം പരവശീ- കൃതചിത്തസ്യ. തസ്മാദ്യാവദിയ- മവസ്ഥാ നാഗമിഷ്യതി, താവദേവ പുരുഷാർത്ഥസാധനകർത്തവ്യതാ- യാം അപ്രമത്തോ ഭവേദിത്യാഹ കാരുണ്യാത് ശ്രുതിഃ.

സമയത്ത് മർമ്മങ്ങൾ ഭേദിക്കുമ്പോൾ ദുഃഖത്താലും വേദനയാലും വ്യാകുലനായി സ്മൃതി നഷ്ടപ്പെടുന്നു. പരവശനായ അവന് പുരുഷാർത്ഥസാധനയെ പ്രാപിക്കാൻ സാമർത്ഥ്യമില്ലാതാവുന്നു. അതിനാൽ ആ അവസ്ഥ വരാതിരിക്കുന്നതേതുവരേയോ അതുവരെ പുരുഷാർത്ഥ സാധനാകർത്തവ്യതയിൽ അപ്രമത്തനായി ഭവിക്കണമെന്നു കരുതി കാരുണ്യത്തോടുകൂടി ശ്രുതി പറയുകയാണ് .

---

തദസ്യോർദ്ധ്വോച്ഛ്വാസി- ത്വം കസ്മിൻകാലേ കിന്നിമിത്തം ക- ഥം കിമർത്ഥം വാ സ്യാദിത്യേതദു- ച്യതേ —

ഇതിന്റെ ഊർദ്ധ്വോച്ഛ്വാസിത്വം ഏതുകാലത്ത് എന്തുകാരണത്താൽ എങ്ങിനെ എന്തിനുവേണ്ടി ഉണ്ടാവുന്നു എന്ന് പറയുന്നു —

**മന്ത്രഃ 36** — സ യത്രായമണിമാനം ന്യേതി ജരയാ വോപതപതാ വാ ऽണിമാനം നിഗച്ഛതി തദ്യഥാമ്രം വോദുംബരം വാ പിപ്പലം വാ ബന്ധനാത് പ്രമുച്യത ഏവമേവായം പുരുഷ ഏഭ്യോം ऽ ഗേഭ്യഃ സമ്പ്രമുച്യ പുനഃ പ്രതിന്യായം പ്രതിയോന്യാദ്രവതി പ്രാണായൈവ.

**മന്ത്രാർത്ഥം 36** — ആ ഈ ദേഹം എപ്പോൾ വല്ലാതെ ചടക്കുന്നു, വാർദ്ധക്യത്താലോ ജ്വരത്താലോ ചടക്കുന്നു, അപ്പോൾ മാങ്ങ, ഉദുംബരം, പിപ്പലം ഇവ ബന്ധനത്തിൽ നിന്നും മോചിച്ച് വീഴുന്നതെങ്ങിനെയോ അങ്ങിനെതന്നെ ഈ പുരുഷൻ ഈ അംഗങ്ങളിൽനിന്നും മോചിച്ച് വീണ്ടും ഏതുവഴി വന്നുവോ ആ വഴിതന്നെ എവിടുന്നു വന്നുവോ അവിടേക്കു തന്നെ പ്രാണനുവേണ്ടിതന്നെ പോകുന്നു.

**ഭാഷ്യഃ 36** — സോ ऽ യം പ്രാകൃതഃ ശിരഃ പാണ്യാദിമാൻ പിണ്ഡോ യത്ര യസ്മിൻ കാലേ ऽ യമണിമാനം, അ- ണോർഭാവമണിത്വം കാർശ്യമിത്യർ- ത്ഥഃ, ന്യേതി നിഗച്ഛതി. കിംനിമി- ത്തം? ജരയാ വാ സ്വയമേവ കാല- പക്വഫലവജ്ജീർണ്ണഃ കാർശ്യം ഗ- ച്ഛതി. ഉപതപതീത്യുപതപജ്വരാ- ദിരോഗഃ. തേനോപതപതാ വാ. ഉപതപ്യമാനോ ഹി രോഗേണ വി- ഷമാഗ്നിതയാ ऽ ന്നം ഭുക്തം ന ജര- യതി, തതോ ऽ ന്നരസേനാനുപചനീ- യമാനഃ പിണ്ഡഃ കാർശ്യമാപദ്യതേ.

പ്രകൃതത്തിലെ ആ ഈ പുരുഷൻ — തല, കൈ എന്നിപ്രകാരമുള്ള ഈ ശരീരം എപ്പോൾ അണിമയെ അണുഭാവത്തെ — കൃശതയെ എന്നർത്ഥം — പ്രാപിക്കുന്നു. എന്തുകാരണത്താൽ? ജരകൊണ്ട് സ്വയം തന്നെ കാലംകൊണ്ട് പഴുത്തു ജീർണ്ണിച്ച പഴംപോലെ ജീർണ്ണതയെ, കൃശതയെ പ്രാപിക്കുന്നു. ഉപതപിച്ച് — ജ്വരാദിരോഗമാണ് ഉപതാപം — രോഗത്താലുപതപിച്ച് അഥവാ ജഠാരാഗ്നിക്ക് വൈഷമ്യം സംഭവിച്ച് ഭുജിച്ച അന്നം ദഹിക്കാതായി അന്നരസത്താൽ പോഷിപ്പിക്കപ്പെടാതെ ഈ ശരീരം കൃശതയെ പ്രാപിക്കുന്നു. അതാണ് ജ്വരത്താലോ

തദുച്യതേ ഉപതപതാ വേതി. അ— ണിമാനം നിഗച്ഛതി.

യദാ അത്യന്തകാർശ്യം പ്രതി— പന്നോ ജരാദിനിമിത്തൈഃ, തദോർ— ദ്ധ്വോച്ഛ്വാസീ ഭവതി. യദോർ— ദ്ധ്വോച്ഛ്വാസീ, തദാ ഭൃശാഹിത— സംഭാരശകടവദുത്സർജ്ജന്യാതി. ജരാഭിഭവോ രോഗാദിപീഡനം കാ— ർശ്യാപത്തിശ്ച ശരീരവതോ ƒ വ— ശ്യം ഭാവിനഃ ഏതേ ƒ നർത്ഥാ ഇതി വൈരാഗ്യായേദമുച്യതേ.

യദാസാവുത്സർജ്ജൻ യാതി തദാ കഥം ശരീരം വിമുഞ്ചതീതി ദൃഷ്ടാന്ത ഉച്യതേ — തത്തത്ര യഥാ ആമ്രം വാ ഫലം, ഉദുംബരം വാ പിപ്പലം വാ ഫലം — വിഷമാനേക— ദൃഷ്ടാന്തോപാദാനം മരണസ്യാനി— യതനിമിത്തത്വഖ്യാപനാർത്ഥം. അ— നിയതാനി ഹി മരണസ്യ നിമിത്താ— ന്യസംഖ്യാതാനിച. ഏതദപി വൈരാഗ്യാർത്ഥമേവ. യസ്മാദയ— മനേകമരണനിമിത്തവാംസ്തസ്മാ— ത്സർവ്വദാ മൃത്യോരാസ്യേ വർത്തത ഇതി. ബന്ധനാത് —ബധ്യതേ യേ— ന വൃന്തേന സഹ സ ബന്ധനകാര— ണോ രസോ, യസ്മിന്വാ ബദ്ധ്യതേ ഇതി വൃന്തമേവോച്യതേ ബന്ധനം, തസ്മാദ്രസാത് വൃന്താദ്വാ ബന്ധ— നാത് പ്രമുച്യതേ വാതാദ്യനേക— നിമിത്തം. ഏവമേവായം പുരുഷോ ലിംഗാത്മാ ലിംഗോപാധിരേഭ്യോ ƒ ഗേഭ്യഃ ചക്ഷുരാദിദേഹാവയവേഭ്യഃ സമ്പ്രമുച്യ സമ്യക് നിർലേപേന പ്രമുച്യ. ന സുഷുപ്തഗമനകാല ഇവ പ്രാണേന രക്ഷൻ. കിം തർഹി സഹ വായുനോപസംഹൃത്യ. പുനഃ പ്രതിന്യായം പുനഃ ശബ്ദാത് പൂ— ർവ്വമപ്യയം ദേഹാദ്ദേഹാന്തരമസ— കൃദ്ഗതവാന്യഥാ സ്വപ്നബുദ്ധാ— ന്തൗ പുനഃ പുനർഗ്ഗച്ഛതി തഥാ, പുനഃ പ്രതിന്യായം പ്രതിഗമനം യ— ഥാഗതമിത്യർത്ഥഃ. പ്രതിയോനി

മററൊ കൃശതയെ പ്രാപിച്ചു എന്നുപറ ഞ്ഞത് .

എപ്പോൾ ജരാദിയാൽ അത്യന്തം കൃശതയെ പ്രാപിക്കുന്നുവോ അപ്പോൾ ഊർദ്ധ്വോച്ഛ്വാസിയായിത്തീരുന്നു. ഊർദ്ധ്വോച്ഛ്വാസിയാകുമ്പോൾ ഏററവും ഭാരംകയററിയ വണ്ടിപോലെ ശബ്ദിച്ച് ചലിക്കുന്നു. ശരീരികൾക്ക് ജരാക്രാന്തി, രോഗപീഡ എന്നിവ ഒഴിച്ചുകൂടാൻ വയ്യാത്ത അനർത്ഥങ്ങളാണ് . ഇങ്ങിനെ പറയുന്നത് വൈരാഗ്യത്തിനായിട്ടാണ് .

ഇത് ശബ്ദിച്ചുകൊണ്ടുപോകുമ്പോൾ എങ്ങിനെയാണ് ശരീരത്തെ വിടുന്നത് എന്നതിന് ദൃഷ്ടാന്തം പറയുന്നു — എപ്രകാരം ആമ്രഫലമോ ഉദുംബര ഫലമോ പിപ്പലഫലമോ വീഴുന്നതുപോലെ — വിഷമമായ അനേകം ദൃഷ്ടാന്തങ്ങൾ മരണത്തിൻെറ അനിയതത്വത്തെ കാണിക്കാനാണ് . മരണത്തിൻെറ കാരണങ്ങൾ അനേകവും അനിശ്ചിതവുമാണല്ലോ. ഇതും വൈരാഗ്യമുണ്ടാക്കാനായി പറഞ്ഞതാണ് . ഈ ശരീരം അനേകം മരണകാരണങ്ങളോടുകൂടിയതായതിനാൽ സദാ മൃത്യുമുഖത്തുതന്നെ വർത്തിക്കുന്നു എന്ന് . ബന്ധനത്തിൽനിന്നും — യാതൊരു വൃന്തത്താൽ ഫലം ബന്ധിക്കപ്പെടുന്നു അത് ബന്ധനകാരണമായ രസമാണ് . യാതൊന്നിൽ ബന്ധിക്കപ്പെടുന്നു എന്ന നിലക്ക് വൃന്തംതന്നെ ബന്ധനമായി പറയപ്പെട്ടു — ആ രസമോ വൃന്തമോ ആയ ബന്ധനത്തിൽനിന്നും കാററ് , വാതം തുടങ്ങിയ അനേക കാരണങ്ങളാൽ ഫലം താഴെ വീഴുന്നു. അതുപോലെ തന്നെ ലിംഗാത്മാവായ ഈ പുരുഷൻ — ലിംഗോപാധികനായ ജീവൻ ചക്ഷുരാദി ദേഹാവയവങ്ങളിൽനിന്ന് , സുഷുപ്തിയിൽ പ്രാണരക്ഷിതനെന്നപോലെയല്ലാതെ, തീരെ വിട്ടുപോകുന്നു. അത് എങ്ങിനെ? പ്രാണവായുവിനോടുകൂടി ഇന്ദ്രിയങ്ങളെ ഉപസംഹരിച്ച് വീണ്ടും — വീണ്ടുമെന്നാൽ എപ്രകാരം ജീവൻ വീണ്ടും വീണ്ടും ജാഗ്രത്സ്വപ്നങ്ങളിലേക്കു പോകുന്നുവോ അപ്രകാരമെന്നർത്ഥം — മുമ്പും അതിങ്ങിനെ ശരീരാന്തരത്തെ ഗമിച്ചിട്ടു

യോനിം യോനിം പ്രതി കർമ്മ ശ്രു—താദിവശാദദ്രവതി.

ണ്ട് . പ്രതിയോനിയെ ഓരോരോ യോനികളെ കർമ്മങ്ങൾക്കും അറിവിനുമനുസരിച്ച് പ്രാപിക്കുന്നു.

കിമർത്ഥം? പ്രാണായൈവ പ്രാണവ്യൂഹായൈവേത്യർത്ഥഃ. സപ്രാണ ഏവ ഗച്ഛതി, തതഃ പ്രാണായൈവേതി വിശേഷണമ—നർത്ഥകം. പ്രാണവ്യൂഹായ ഹി ഗമനം ദേഹാദ്ദേഹാന്തരം പ്രതി. തേന ഹാസ്യ കർമ്മഫലോപഭോ—ഗാർത്ഥസിദ്ധിഃ, ന പ്രാണസത്താ—മാത്രേണ. തസ്മാത്താദർത്ഥ്യാർത്ഥം യുക്തം വിശേഷണം പ്രാണവ്യൂ—ഹായേതി.

എന്തിന് ? പ്രാണനുവേണ്ടിത്തന്നെ അഥവാ പ്രാണവ്യൂഹത്തിനുവേണ്ടിത്തന്നെ എന്നർത്ഥം. പ്രാണനോടുകൂടിത്തന്നെയാണ് പോകുന്നത് . അതിനാൽ പ്രാണനുവേണ്ടിതന്നെ എന്ന വിശേഷണം ശരിയല്ല. ദേഹത്തിൽനിന്നും ദേഹാന്തരത്തിലേക്കുള്ള ഗമനം പ്രാണവ്യൂഹത്തിനായിട്ടുതന്നെയാണ് . അതുകൊണ്ടുതന്നെ അതിന്റെ കർമ്മഫലത്തിന്റെ ഉപഭോഗാർത്ഥം സിദ്ധിക്കുന്നു. പ്രാണന്റെ സത്താമാത്രത്താലല്ല. അതിനാൽ ഇത് ഭോഗത്തിന്റെ ഭാഗമാണ് . ഇത് സിദ്ധിക്കാൻ പ്രാണവ്യൂഹമെന്ന വിശേഷണമാണ് യുക്തം.

---

തത്രാസ്യേദം ശരീരം പരിത്യ—ജ്യ ഗച്ഛതോ നാന്യസ്യ ദേഹാന്ത—രസ്യോപാദാനേ സാമർത്ഥ്യമസ്തി, ദേഹേന്ദ്രിയവിയോഗാത് . ന ചാന്യേ ऽസ്യ ഭൃത്യസ്ഥാനീയ ഗൃഹമിവ രാ—ജ്ഞേ ശരീരാന്തരം കൃത്വാ പ്രത്യ—ക്ഷമാണാ വിദ്യന്തേ. അഥൈവം സതി കഥമസ്യ ശരീരാന്തരോപാദാ—നമിതി.

ശങ്ക — ദേഹേന്ദ്രിയങ്ങളില്ലാത്തതിനാൽ ഇതീ ശരീരത്തെ ഉപേക്ഷിച്ചുപോകുമ്പോൾ മറ്റൊരു ശരീരത്തെ പ്രാപിക്കാൻ ശക്തമല്ല. രാജാവിനായി ഗൃഹമുണ്ടാക്കി കാത്തിരിക്കുന്ന ഭൃത്യനെപ്പോലെ ഇതിനുവേണ്ടി മറ്റൊരു ദേഹമുണ്ടാക്കി പ്രതീക്ഷിച്ചിരിക്കാനുള്ള ഇന്ദ്രിയങ്ങൾ ഇല്ല. അങ്ങിനെയിരിക്കെ എങ്ങിനെയാണ് മറ്റൊരു ശരീരത്തെ സ്വീകരിക്കുന്നത് .

ഉച്യതേ — സർവ്വം ഹ്യസ്യ ജഗത്സ്വകർമ്മഫലോപഭോഗസാധ—നത്വായോപാത്തം, സ്വകർമ്മഫല—ഭോഗായ ചായം പ്രവൃത്തോ ദേ—ഹാദ്ദേഹാന്തരം പ്രതിപിത്സുഃ ത—സ്മാത്സർവ്വമേവ ജഗത്സ്വകർമ്മ—ണാ പ്രയുക്തം തത്കർമ്മഫലോ—പഭോഗയോഗ്യം സാധനം കൃത്വാ പ്രതീക്ഷത ഏവ. "കൃതം ലോകം പുരുഷോ ऽഭിജായതേ" ഇതി ശ്രു—തേഃ. യഥാ സ്വപ്നാജ്ജാഗരിതം പ്രതിപിത്സോഃ. തത്കഥം ഇതി ലോകപ്രസിദ്ധോ ദൃഷ്ടാന്ത ഉച്യതേ

സമാധാനം — ഈ ജഗത്തെല്ലാം സ്വന്തം കർമ്മഫലഭോഗമാകുന്ന സാധനാരൂപത്തിൽ ഇതിന് പ്രാപ്തമാണ് . സ്വകർമ്മഫലഭോഗത്തിനായിട്ടുതന്നെയാണ് ഇത് ഒരു ദേഹത്തിൽ നിന്നും മറ്റൊരു ദേഹത്തിലെത്താൻ ഇച്ഛിച്ച് പ്രവർത്തിക്കുന്നത് . അതിനാൽ സ്വകർമ്മ പ്രേരിതമായി ജഗത്തെല്ലാം അതിന്റെ കർമ്മഫലഭോഗത്തിന് യോഗ്യമായി സാധനാരൂപത്തിൽ പ്രതീക്ഷിച്ചിരിക്കുകയാണ് . "കൃതമായലോകത്തെ പുരുഷൻ പ്രാപിക്കുന്നു" എന്ന് ശ്രുതിയുണ്ട് . സ്വപ്നത്തിൽ നിന്നും ജാഗ്രത്തിലെത്താനാഗ്രഹിക്കുന്നതുപോലെയാണിത് . അതെങ്ങിനെ എന്നതിന് ലോകപ്രസിദ്ധമായ ഉദാഹരണം പറയുന്നു.

**മന്ത്രഃ 37 —** തദ്യഥാ രാജാനമായാന്തമുഗ്രാഃ പ്രത്യേനസഃ സൂതഗ്രാമണ്യോ | ന്നൈഃ പാനൈരാവസഥൈഃ പ്രതി— കൽപ്പന്തേ | യമായാത്യയമാഗച്ഛതീത്യേവം ഹൈവം വിദം സർവ്വാണി ഭൂതാനി പ്രതികൽപ്പന്ത ഇദം ബ്രഹ്മാ— യതീദമാഗച്ഛതീതി.

**മന്ത്രാർത്ഥം 37 —** എപ്രകാരം **രാജാവുവരുമ്പോൾ** ഉഗ്ര കർമ്മങ്ങളിലും പാപകർമ്മങ്ങളി**ലും നിയുക**തരായ സൂ തന്മാരും ഗ്രാമീണന്മാരും അന്നം, പാനം, വാസസ്ഥാനം എന്നിവ തയ്യാറാക്കി "ഇദ്ദേഹം എഴുന്നള്ളുന്നു, ഇതിലെ എഴുന്നള്ളുന്നു" എന്നുപറഞ്ഞ് പ്രതീക്ഷിച്ചിരിക്കുന്നുവോ അപ്രകാരം ഈ കർമ്മഫലഭോക്താവിനെ സർവ്വഭൂത ങ്ങളും "ഈ ബ്രഹ്മം വരുന്നു, വരുന്നു" എന്നുപറഞ്ഞ് പ്രതീക്ഷിച്ചിരിക്കുന്നു.

**ഭാഷ്യഃ 37** —തത്തത്ര യഥാ രാജാനം രാജ്യാഭിഷിക്തമായാന്തം സ്വരാ— ഷ്ട്രേ, ഉഗ്രാ ജാതിവിശേഷാഃ ക്രൂര— കർമ്മാണോ വാ പ്രത്യേനസഃ പ്ര— തിപ്രത്യേനസി പാപകർമ്മണി നി— യുക്താഃ പ്രത്യേനസഃ തസ്കരാദി ദണ്ഡനാദൗ നിയുക്താഃ സൂതാശ്ച ഗ്രാമണ്യശ്ച സൂതഗ്രാമണ്യഃ, സൂതാ വർണ്ണസങ്കരജാതി വിശേഷാ ഗ്രാമ— ണ്യോ ഗ്രാമനേതാരസ്തേ പൂർവ്വ— മേവ രാജ്ഞ ആഗമനം ബുദ്ധ്വാ, അന്നൈർ ഭോജ്യഭക്ഷണാദി പ്രകാ— രൈഃ, പാനൈർമ്മദിരാദിഭിഃ, അവ— സഥൈശ്ച പ്രാസാദാദിഭിഃ പ്രതി— കൽപ്പന്തേ നിഷ്പന്നൈരേവ പ്ര— തീക്ഷന്തേ "അയം രാജാ ആയാത്യ യമാഗച്ഛതി" ഇത്യേവം വദന്തഃ

അതിനുള്ള ദൃഷ്ടാന്തം — എപ്ര കാരം തന്റെ രാജ്യത്തിൽ രാജ്യാഭിഷി ക്തനായ രാജാവ് വരുമ്പോൾ ഉഗ്രന്മാർ — ഒരു ജാതിക്കാർ അഥവാ ക്രൂരകർമ്മം ചെയ്യുന്നവർ — പ്രത്യേനസന്മാർ — പാപ കർമ്മത്തിൽ നിയുക്തർ അതായത് കള്ള ന്മാർ മുതലായവരെ ശിക്ഷിക്കാൻ ചുമ തലപ്പെട്ടവർ — സൂതന്മാർ, ഗ്രാമാധിപതി കൾ — സൂതന്മാർ വർണ്ണസങ്കരമുള്ള ഒരുതരം ജാതിക്കാരാണ് —അവരും ഗ്രാമ നേതാക്കന്മാരും, ഇവരെല്ലാം രാജാവി ന്റെ വരവിനെപ്പററി മുമ്പുതന്നെ അറി ഞ്ഞ് അന്നങ്ങളും അതായത് പലഭോജ നപനാർത്ഥങ്ങളും പാനീയങ്ങളും അഥ വാ ലഹരിപദാർത്ഥങ്ങളും ആവാസസ് ഥാനങ്ങളും അഥവാ പ്രാസാദാദികളും ഒരുക്കി കാത്തിരിക്കുന്നു. "ഇതാരാജാവു വരുന്നു, അദ്ദേഹം വരുന്നു" എന്നുപറ ഞ്ഞ് ഉത്സുകരായി കാത്തിരിക്കുന്നു.

യഥായം ദൃഷ്ടാന്തഃ, ഏവം ഹൈവം വിദം കർമ്മഫലസ്യ വേ— ദിതാരം സംസാരിണമിത്യർത്ഥഃ. ക— ർമ്മഫലം ഹി പ്രസ്തുതം തദേവം ശബ്ദേന പരാമൃശ്യതേ. സർവ്വാണി ഭൂതാനി ശരീരകർത്തൃണി കരണാ— നുഗ്രഹീതൃണി ചാദിത്യാദീനി, തത്— കർമ്മ പ്രയുക്താനി കൃതൈരേവ കർമ്മഫലോപഭോഗസാധനൈഃ

ഈ ദൃഷ്ടാന്തംപോലെ തന്നെ ഇങ്ങിനെ അറിയുന്നവനെ — കർമ്മഫല ത്തെ അറിയുന്ന സംസാരിയെ എന്നർ ത്ഥം — പ്രസ്തുതമായ കർമ്മഫലത്തെ ത്തന്നെയാണ് ഏവംശബ്ദത്താൽ പരാ മർശിച്ചിട്ടുള്ളത് . ശരീരകർത്താക്കളായ ഭൂതങ്ങളും അതുപോലെ ഇന്ദ്രിയങ്ങളെ അനുഗ്രഹിക്കുന്ന സൂര്യാദി ദേവതകളും എല്ലാം സ്വന്തം കർമ്മത്താൽ പ്രേരിതരാ യി കർമ്മഫലഭോഗസാധനങ്ങളോടുകൂടി

പ്രതീക്ഷന്തേ. "ഇദം ബ്രഹ്മഭോ—ക്തൃ കർത്തൃ ചാസ്മാകമായാതി തഥേദമാഗച്ഛതീ" ത്യേവമേവ ച കൃത്വാ പ്രതീക്ഷന്ത ഇത്യർത്ഥഃ.

കാത്തിരിക്കുന്നു. "ഭോക്താവും കർത്താവുമായ ഈ ബ്രഹ്മം നമ്മുടെ അടുത്തേക്കുവരുന്നു,വരുന്നു"എന്നുപറഞ്ഞുകൊണ്ട് പ്രതീക്ഷിച്ചിരിക്കുന്നു എന്നർത്ഥം.

---

തമേവം ജിഗമിഷും കേ സഹ ഗച്ഛന്തി. യേ വാ ഗച്ഛന്തി തേ കിം തത്ക്രിയാപ്രണുന്നാ ആഹോ—സ്വിത്തത് കർമ്മവശാത്സ്വയമേവ ഗച്ഛന്തി പരലോക ശരീരകർത്തൃ—ണി ച ഭൂതാനീതി. അത്രോച്യതേ ദൃഷ്ടാന്തഃ —

ഇപ്രകാരം പോകാനൊരുങ്ങുന്ന ആ ജീവന്റെ കൂടെ ആരെല്ലാം പോകുന്നു. അതിന്റെ പരലോകശരീരത്തെയുണ്ടാക്കുന്ന ഭൂതങ്ങളും ഒരുമിച്ചുപോകുന്നു. അവർ അതിന്റെ വാഗാദിവ്യാപാരത്താൽ പ്രേരിതരായി അഥവാ അതിന്റെ കർമ്മത്തിനുവശഗരായി തന്നത്താൻ പോവുകയാവാമെന്നതിന് ദൃഷ്ടാന്തം പറയുന്നു —

**മന്ത്രഃ 38 —** തദ്യഥാ രാജാനം പ്രയിയാസന്തമുഗ്രാഃ പ്ര—ത്യേനസഃ സൂതഗ്രാമണ്യോ ഽഭിസമായന്ത്യേവമേവേ മ—മാത്മാനമന്തകാലേ സർവ്വേ പ്രാണാ അഭിസമായന്തി യ—ത്രൈതദൂർദ്ധ്വോച്ഛ്വാസീ ഭവതി.

**മന്ത്രാർത്ഥം 38 —** എപ്രകാരം പോകാനൊരുങ്ങുന്ന രാജാവിനെ **അഭിമുഖീകരിച്ച്** ഉഗ്രകർമ്മാക്കളും പാപകർമ്മത്തിൽ **നിയുക്തരും** സൂതന്മാരും ഗ്രാമാധിപന്മാരും പോകുന്നുവോ **അപ്രകാരം** ഇതെപ്പോൾ ഊർദ്ധ്വോച്ഛ്വാസിയാകുന്നുവോ ആ അവസാനകാലത്ത് എല്ലാ പ്രാണങ്ങളും ഈ ആത്മാവിനെ അഭിമുഖീകരിച്ച് ഇതിനോടൊപ്പം പോകുന്നു.

**ഭാഷ്യം 38 —** തദ്യഥാ രാജാനം പ്രയി—യാസന്തം പ്രകർഷേണ യാതുമിച്—ഛന്തം ഉഗ്രാഃ പ്രത്യേനസഃ സൂത—ഗ്രാമണ്യസ്തം യഥാ ഽഭിസമായ—ന്ത്യാഭിമുഖ്യേന സമായന്ത്യേകീഭാ—വേന തമഭിമുഖാ ആയന്ത്യാനാജ്—ഞപ്താ ഏവ രാജ്ഞാ കേവലം തജ്ജിഗമിഷാഭിജ്ഞാഃ, ഏവമേ—വേമമാത്മാനം ഭോക്താരമന്തകാലേ മരണ കാലേ സർവ്വേ പ്രാണാ വാ—ഗാദയോ ഽഭിസമായന്തി. തത്രൈത—ദൂർദ്ധ്വോച്ഛ്വാസീ ഭവതീതി വ്യാ—ഖ്യാതം.

എപ്രകാരം പോകാനാഗ്രഹിക്കുന്നു, പോകാൻ ഏററവും ആഗ്രഹിക്കുന്ന രാജാവിനെ അഭിമുഖീകരിച്ച് അദ്ദേഹം ഉഗ്രകർമ്മങ്ങൾക്കും പാപകർമ്മങ്ങൾക്കും നിയോഗിച്ചിട്ടുള്ള സൂതന്മാരും ഗ്രാമത്തലവന്മാരും അടുത്തു കൂടുന്നുവോ, രാജാവു പറയാതെതന്നെ അദ്ദേഹം പോവുന്നതറിഞ്ഞ് ഒരുങ്ങിനിൽക്കുന്നുവോ അപ്രകാരം അന്ത്യകാലത്ത് അഥവാ മരണ സമയത്ത് വാഗാദികളായ പ്രാണങ്ങളെല്ലാം ഭോക്താവായ ജീവനെ അഭിമുഖീകരിച്ച് ഒന്നിച്ചു ചേർന്നുനിൽക്കുന്നു. അവിടെ ഇത് ഊർദ്ധ്വോച്ഛ്വാസിയായി ഭവിക്കുന്നു എന്നത് വ്യാഖ്യാനിച്ചു കഴിഞ്ഞതാണ് .

---

## ചതുർത്ഥഃ ബ്രാഹ്മണഃ

സ യത്രായമാത്മാസംസാരോപവർണ്ണനം പ്രസ്തുതം. "തത്രായം പുരുഷ ഏഭ്യോ ऽ ംഗേഭ്യഃ സംപ്രമുച്യ" ഇത്യുക്തം. തത്സംപ്രമോക്ഷണം കസ്മിൻ കാലേ കഥം വേതി സവിസ്തരം സംസരണം വർണ്ണയിതവ്യമിത്യാരഭ്യതേ —

## നാലാം ബ്രാഹ്മണം

"സ യത്രായമാത്മാ" എന്നതിൽ സംസാരോപവർണ്ണനമാണ് പറയപ്പെട്ടത് . "അവിടെ ഈ ആത്മാവ് ഈ അംഗങ്ങളിൽനിന്നും നല്ലപോലെ മോചിച്ചു" എന്നും പറഞ്ഞിട്ടുണ്ട് . ആ മോചനം ഏതു കാലത്താണ് എങ്ങിനെയാണ് എന്നിങ്ങിനെ വിസ്തരിച്ച് സംസാരത്തെ വർണ്ണിക്കണമെന്നു കരുതി തുടങ്ങുകയാണ് —

**മന്ത്രഃ 1 —** സ യത്രായമാത്മാ ऽ ബല്യം ന്യേത്യ സംമോഹമിവ ന്യേത്യഥൈനമേതേ പ്രാണാ അഭിസമായന്തി. സ ഏതാസ്തേജോമാത്രാഃ സമഭ്യാദദാനോ ഹൃദയമേവാന്വവക്രാമതി സ യത്രൈഷ ചാക്ഷുഷഃ പുരുഷഃ പരാങ്പര്യാവർത്തതേ ऽ ഥാരൂപജ്ഞോ ഭവതി.

**മന്ത്രാർത്ഥം 1 —** ആ ഈ ആത്മാവിന് എപ്പോൾ ദൗർബ്ബല്യം സംഭവിക്കുന്നുവോ ബോധക്കേടുപോലെ ഉണ്ടാവുന്നുവോ അപ്പോളിതിനെ വാഗാദി പ്രാണങ്ങൾ അഭിമുഖീകരിച്ച് സ്ഥിതിചെയ്യുന്നു. അത് ഈ പ്രാണങ്ങളുടെ തേജോമാത്രകളെ നല്ലപോലെ ഗ്രഹിച്ച് ഹൃദയത്തിൽതന്നെ അനുക്രമിക്കുന്നു. എപ്പോളീ ചാക്ഷുഷ പുരുഷൻ എങ്ങും പരിവർത്തനം ചെയ്യുന്നു അപ്പോൾ രൂപങ്ങളെ അറിയാതാവുന്നു.

**ഭാഷ്യം 1 —** സോ ऽ യമാത്മാ പ്രസ്തുതോ യത്ര യസ്മിൻ കാലേ ऽ ബല്യമബലഭാവം നി ഏത്യ ഗത്വാ, യദ്ദേഹസ്യ ദൗർബ്ബല്യം തദാത്മന ഏവ ദൗർബ്ബല്യമിത്യുപചര്യതേ ऽ ബല്യം ന്യേത്യേതി. ന ഹ്യസൗ സ്വതോ ऽ മൂർത്തത്വാദബലഭാവം ഗച്ഛതി. തഥാ സംമോഹമിവ — സംമൂഢതാ സമ്മോഹോ വിവേകാഭാവഃ, സമ്മൂഢതാമിവ ന്യേതി നിഗച്ഛതി. ന ചാസ്യ സ്വതഃ സമ്മോഹോ ऽ സമ്മോഹോ വാ ऽ സ്തി നിത്യചൈതന്യജ്യോതിസ്സ്വഭാവത്വാത് . തേനേവശബ്ദഃ സമ്മോഹമിവ ന്യേതീതി. ഉത്ക്രാന്തികാലേ ഹി കരണോപസംഹാരനിമിത്തോ വ്യാകുലീഭാവഃ ആത്മന ഇവ ലക്ഷ്യതേ ലൗ—

പ്രസ്തുതനായ ആ ആത്മാവ് ഏതുകാലത്ത് ബലമില്ലാത്ത അവസ്ഥയെ പ്രാപിക്കുന്നുവോ — ദേഹത്തിന്റെ ദൗർബ്ബല്യം ആത്മാവിന്റെ തന്നെ ദൗർബ്ബല്യമായി ഉപചാരപൂർവ്വം പറഞ്ഞതാണ് — ദൗർബ്ബല്യത്തിലേക്ക് നയിക്കപ്പെടുന്നുവോ എന്നർത്ഥം. അമൂർത്തമാകയാൽ സ്വതവേ ഇത് ദൗർബ്ബല്യത്തെ പ്രാപിക്കുന്നില്ല. അപ്രകാരം സമ്മോഹമെന്നതുപോലെ അഥവാ വിവേകരാഹിത്യം പോലെ ആയിത്തീരുന്നതെപ്പോഴോ — സ്വതവേ ഇതിന് സമ്മോഹമോ സമ്മോഹരാഹിത്യമോ ഇല്ല. കാരണം അത് നിത്യചൈതന്യജ്യോതിസ്സ്വഭാവനാണ് . അതാണ് സമ്മോഹത്തെ പ്രാപിക്കുന്നതുപോലെ എന്നു പറഞ്ഞത് . മരണസമയത്ത് ഇന്ദ്രിയോപസംഹാരം കാരണം ആത്മാവിന് ലൗകികന്മാർ വ്യാകുലത്വമുള്ളതുപോലെ കാണുന്നു. അതുകൊണ്ടാ

കി കൈഃ തഥാ ച വക്താരോ ഭവന്തി സമ്മൂഢഃ സംമൂഢോ ഽ യമിതി.

ണ് വക്താക്കളായി പറയുന്നത് , ഇവൻ ന്ബോധമില്ലാത്തവനായിരിക്കുന്നു, ബോധമില്ലാത്തവനായിരിക്കുന്നു എന്ന് .

അഥവാ ഉഭയത്ര, ഇവ ശബ്ദപ്രയോഗോ യോജ്യഃ. അവേല്യമിവ ന്യേത്യ സമ്മോഹമിവ ന്യേത്യീതി. ഉഭയസ്യ പരോപാധിനിമിത്തത്വാവിശേഷാത് . സമാനകർത്തൃകനിർദ്ദേശാച്ച.

അല്ലെങ്കിൽ രണ്ടിടത്തും പോലെ എന്ന ശബ്ദം പ്രയോഗിച്ചത് യോജിക്കും. ബലമില്ലാത്തതുപോലെ ആയി സമ്മോഹമെന്നതുപോലെയായിത്തീർന്നു. കാരണം രണ്ടിനും പരോപാധി നിമിത്തത്വത്തിൽ വ്യത്യാസമില്ല; രണ്ടിനും കർത്താവും ഒന്നാണ് .

അഥാസ്മിൻ കാലേ ഏതേ പ്രാണാ വാഗാദയഃ ഏനമാത്മാനമഭിസമായന്തി. തദാസ്യ ശരീരസ്യാത്മനോം ഽ ഗേഭ്യഃ സംപ്രമോക്ഷണം. കഥം പുനഃ സംപ്രമോക്ഷണം, കേന വാ പ്രകാരേണ ആത്മാനമഭിസമായന്തി? ഇത്യുച്യതേ —

അനന്തരം ആ സമയത്ത് വാഗാദികളായ ഈ പ്രാണങ്ങൾ ഈ ആത്മാവിനെ അഭിമുഖീകരിച്ച് സ്ഥിതിചെയ്യുന്നു. അപ്പോളീ ദേഹത്തിന് തൻെറ അംഗങ്ങളിൽനിന്നും തീർത്തും മോചനം കിട്ടുന്നു. എങ്ങിനെയാണ് ആ സംപ്രമോക്ഷണം, എപ്രകാരമാണ് ഈ ആത്മാവിനെ അഭിമുഖീകരിക്കുന്നത് എന്നുപറയുന്നു —

സ ആത്മാ ഏതാസ്തേജോമാത്രാഃ, തേജസോ മാത്രാസ്തേജോമാത്രാസ്തേജോവയവാ രൂപാദി പ്രകാശകത്വാച്ചക്ഷുരാദീനി കരണാനീത്യർത്ഥഃ. താ ഏതാഃ സമഭ്യാദദാനഃ സമ്യങ് നിർല്ലേപേനാഭ്യാദദാന ആഭിമുഖ്യേന ആദദാനഃ സംഹരമാണഃ. തത്സ്വപ്നാപേക്ഷയാ വിശേഷണം സമിതി. ന തു സ്വപ്നേ നിർല്ലേപേന സമ്യഗാദാനം അസ്തി ത്വാദാനമാത്രം. "ഗൃഹീതാ വാഗ് ഗൃഹീതം ചക്ഷുഃ" (ബൃ. ഉ. 2.1.17) "അസ്യ ലോകസ്യ സർവ്വാവതോ മാത്രാമപാദായ" (4. 3. 19) "ശുക്രമാദായ" (4. 3. 11) ഇത്യാദി വാക്യേഭ്യഃ. ഹൃദയമേവ പുണ്ഡരീകാകാശമന്വവക്രാമത്യന്വാഗച്ഛതി ഹൃദയേ ഽ ഭിവ്യക്തവിജ്ഞാനോ ഭവതീത്യർത്ഥഃ, ബുദ്ധ്യാദി വിക്ഷേപോപസംഹാരേ സതി.

ആ ആത്മാവ് ഈ തേജോമാത്രകളെ — തേജസ്സിൻെറ മാത്രകൾ തേജോമാത്രകൾ, തേജസ്സ് അവയവങ്ങൾ രൂപാദികളെ പ്രകാശിപ്പിക്കുന്നതിനാൽ ചക്ഷുരാദി ഇന്ദ്രിയങ്ങളെന്നർത്ഥം. ആ ഇന്ദ്രിയങ്ങളെ നല്ലപോലെ അഭ്യാദാനം ചെയ്ത് അഥവാ അഭിമുഖമായി നിർല്ലേപമായി ആദാനം ചെയ്ത് അതായത് ഉപസംഹരിച്ചിട്ട് ഹൃദയത്തിൽ — പുണ്ഡരീകാകാശത്തിൽ — അനുക്രാന്തമായി, അന്വാഗതമായിത്തീരുന്നു. ബുദ്ധ്യാദികളുടെ വിക്ഷേപത്തെ ഉപസംഹരിച്ച് ഹൃദയത്തിൽത്തന്നെ അഭിവ്യക്തമാക്കപ്പെട്ട വിജ്ഞാനത്തോടുകൂടിയവനായി ഭവിക്കുന്നു. "സമഭ്യാദദാനഃ" എന്ന ക്രിയാപദത്തിൽ സം എന്ന വിശേഷണം സ്വപ്നാപേക്ഷിതമാണ് — കാരണം സ്വപ്നത്തിൽ നിർല്ലേപഭാവത്തിൽ ചക്ഷുരാദികൾ ഉപസംഹൃതമാകുന്നില്ല. വെറും ആദാനം മാത്രമേ ഉണ്ടാകുന്നുള്ളു. എങ്ങിനെയെന്നാൽ "വാക്ക് ഗൃഹീതമായി, ചക്ഷുസ്സ് ഗൃഹീതമായി" "ഈ സർവ്വാവാനായ ലോകത്തിൻെറ മാത്രയെ ഗ്രഹിച്ച് " "ശുക്രത്തെ ഗ്രഹിച്ച് " മുതലായ വാക്യങ്ങളാൽ ഇത് സിദ്ധമാണ് .

ന ഹി തസ്യ സ്വതശ്ചലനം

സ്വതവേ അതിനു ചലനമോ വി

വിക്ഷേപോപസംഹാരാദി വിക്രിയാ വാ, "ധ്യായതീവ ലേലായതീവ" ഇത്യുക്തത്വാത് . ബുദ്ധ്യാദ്യുപാധിദ്വാരൈവ ഹി സർവ്വവിക്രിയാ ƒ ധ്യാരോപ്യതേ തസ്മിൻ.

ക്ഷേപം, ഉപസംഹാരം തുടങ്ങിയ വിക്രിയകളോ ഇല്ല. "ധ്യാനിക്കുന്നപോലെയും ചലിക്കുന്നതുപോലെയും" എന്ന് പറഞ്ഞിട്ടുണ്ടല്ലോ. ബുദ്ധ്യാദി ഉപാധികൾ വഴിമാത്രമാണ് എല്ലാ വിക്രിയകളും അതിൽ അധ്യാരോപിതമായിരിക്കുന്നത് .

കദാ പുനസ്തസ്യ തേജോമാത്രാഭ്യാദാനം, ഇത്യുച്യതേ — സ യത്രൈഷ ചക്ഷുഷ് ഭവൾചാക്ഷുഷഃ പുരുഷ ആദിത്യാംശോ ഭോക്തുഃ കർമ്മണാ പ്രയുക്തോ യാവദ്ദേഹധാരണം താവച്ചാക്ഷുഷോ ƒ നുഗ്രഹം കുർവ്വന്വർത്തതേ, മരണകാലേ ത്വസ്യ ചക്ഷുരനുഗ്രഹം പരിത്യജ്യ്യതി, സ്വമാദിത്യാത്മാനം പ്രതിപദ്യതേ. തദേതദുക്തം "യത്രാസ്യ പുരുഷസ്യ മൃതസ്യാഗ്നിം വാഗപ്യേതി വാതം പ്രാണശ്ചക്ഷുരാദിത്യം" (3. 2. 13) ഇത്യാദി.

എപ്പോഴാണ് വീണ്ടും അതിൻെറ തേജോമാത്രകളുടെ ഉപസംഹാരം എന്നു പറയുന്നു — എപ്പോളീ ചക്ഷുസ്സിലിരിക്കുന്ന ആദിത്യാംശനായ ചാക്ഷുഷ പുരുഷൻ ഭോക്താവിൻെറ കർമ്മത്താൽ പ്രേരിതനായി ദേഹധാരണക്രിയയെ ചെയ്യുന്നതുവരെ അവൻെറ നേത്രങ്ങളെ അനുഗ്രഹിച്ചുകൊണ്ട് വർത്തിക്കുന്നു മരണസമയത്ത് ഇവൻെറ ചക്ഷുസ്സിനുള്ള ഉപകാരത്തെ ഉപേക്ഷിക്കുന്നു, സ്വന്തം ആദിത്യരൂപത്തെ പ്രാപിക്കുന്നു. അതാണ് "അപ്പോൾ മരിച്ച ഈ പുരുഷൻെറ വാക്ക അഗ്നിയേയും പ്രാണൻ വായുവിനേയും ചക്ഷുസ്സ് ആദിത്യനേയും പ്രാപിക്കുന്നു" എന്നുപറഞ്ഞത് .

പുനർദേഹഗ്രഹണകാലേ സംശ്രയിഷ്യന്തി. തഥാ സ്വപ്നസ്യതഃ പ്രബുദ്ധ്യതശ്ച. തദേതദാഹ ചാക്ഷുഷഃ പുരുഷോ യത്ര യസ്മിൻ കാലേ പരാങ് പര്യവർത്തതേ പരിസമന്താത് പരാങ് വ്യാവർത്തത ഇതി, അഥാ ത്രാസ്മിൻ കാലേ ƒ രൂപജ്ഞോ ഭവതി, മുമൂർഷൂ രൂപം ന ജാനാതി. തദാ അയമാത്മാ ചക്ഷുരാദിതേജോമാത്രാഃ സമഭ്യാദദാനോ ഭവതി സ്വപ്നകാല ഇവ.

വീണ്ടും ദേഹഗ്രഹണകാലത്ത് അവ ഇതിനെ സംശ്രയിക്കുന്നു. ഉറങ്ങുന്നവൻ ഉണരുമ്പോഴും അപ്രകാരം തന്നെ സംഭവിക്കുന്നു. അതാണ് പറഞ്ഞത് , ചാക്ഷുഷപുരുഷൻ ഏതുസമയത്ത് പരാങ്പര്യവർത്തനത്തെ ചെയ്യുന്നുവോ അതായത് എല്ലാ ദിക്കിൽനിന്നും തന്നിലേക്ക് വ്യാവർത്തനത്തെ ചെയ്യുന്നുവോ അപ്പോൾ പുരുഷൻ രൂപത്തെ അറിയാതാവുന്നു. മരിക്കാൻ കിടക്കുന്നവൻ രൂപത്തെ അറിയുന്നില്ല. സ്വപ്നകാലത്തിലെന്നപോലെ അപ്പോളീ ജീവൻ ചക്ഷുരാദി തേജോമാത്രകളെ സകലദിക്കുകളിൽനിന്നും തന്നിലേക്ക് ഉപസംഹരിക്കുന്നു.

**മന്ത്രഃ 2 —** ഏകീ ഭവതി ന പശ്യതീത്യാഹൂരേകീഭവതി ന ജിഘ്രതീത്യാഹൂരേകീഭവതി ന രസയത ഇത്യാഹൂരേകീ ഭവതി ന വദതീത്യാഹൂരേകീ ഭവതി ന ശൃണോതീത്യാഹൂരേകീഭവതി ന മനുത ഇത്യാഹൂരേകീഭവതി ന സ്പൃശതീത്യാഹൂരേകീ ഭവതി ന വിജാനാതീത്യാഹൂസ്തസ്യ ഹൈതസ്യ ഹൃദയസ്യാഗ്രം പ്രദ്യോതതേ തേന പ്രദ്യോതേനൈഷ ആത്മാ നിഷ്ക്രാമതി ചക്ഷുഷോ വാ മൂർദ്ധ്നോ വാ ƒ ന്യേഭ്യോ വാ ശരീരദേശേഭ്യസ്തമു—

ത്ക്രാമന്തം പ്രാണോ | നൂത്ക്രാമതി പ്രാണമനൂത്ക്രാമന്തം സർവ്വേ പ്രാണാ അനൂത്ക്രാമന്തി സവിജ്ഞാനോ ഭവതി സവിജ്ഞാനമേവാന്വവക്രാമതി. തം വിദ്യാകർമ്മണീ സമന്വാരഭേതേ പൂർവ്വപ്രജ്ഞാച.

**മന്ത്രാർത്ഥം 2 —** (ചക്ഷുരിന്ദ്രിയം ലിംഗാത്മാവുമായി) ഏകീഭവിക്കുന്നു. അപ്പോൾ കാണുന്നില്ലെന്നു പറയുന്നു. (ഘ്രാണേന്ദ്രിയം) ഏകീഭവിക്കുന്നു. അപ്പോൾ മണക്കുന്നില്ലെന്നു പറയുന്നു. (രസനേന്ദ്രിയം) ഏകീഭവിക്കുന്നു. അപ്പോൾ സ്വദിക്കുന്നില്ലെന്നു പറയുന്നു. (വാഗിന്ദ്രിയം) ഏകീഭവിക്കുന്നു. അപ്പോൾ മിണ്ടുന്നില്ലെന്നു പറയുന്നു. (ശ്രോത്രേന്ദ്രിയം) ഏകീഭവിക്കുന്നു. അപ്പോൾ കേൾക്കുന്നില്ലെന്നു പറയുന്നു. (മനസ്സ് ) ഏകീഭവിക്കുന്നു. അപ്പോൾ മനനം ചെയ്യുന്നില്ലെന്നു പറയുന്നു. (ത്വക്ക് ) ഏകീഭവിക്കുന്നു. അപ്പോൾ സ്പർശിക്കുന്നില്ലെന്നു പറയുന്നു. (ബുദ്ധി) ഏകീഭവിക്കുന്നു. അപ്പോളിവൻ തിരിച്ചറിയുന്നില്ലെന്നു പറയുന്നു. ആ ഇവൻെറ ഹൃദയത്തിൻെറ അഗ്രം (ബഹിർഗമനമാർഗ്ഗം) പ്രകാശപൂർണ്ണമായിത്തീരുന്നു. ആ പ്രകാശപൂർണ്ണമായ മാർഗ്ഗത്തിൽക്കൂടെ, ചക്ഷുസ്സുവഴിയോ മൂർദ്ധാവുവഴിയോ മററു വല്ലവഴിയോ ഈ ആത്മാവു പുറത്തുകടക്കുന്നു. പുറത്തുകടക്കുന്ന അതിനോടൊപ്പം പ്രാണനും പുറത്തുകടക്കുന്നു. പുറത്തുപോകുന്ന മുഖ്യ പ്രാണനെ മറെറല്ലാ ഇന്ദ്രിയങ്ങളും അനുഗമിക്കുന്നു. അപ്പോളീ ആത്മാവ് വിജ്ഞാനമയനായിരിക്കുന്നു. വിജ്ഞാനത്തോടുകൂടിയ പ്രദേശത്തേക്കു തന്നെ ഗമിക്കുകയും ചെയ്യുന്നു. അവനെ വിദ്യാകർമ്മങ്ങളും പൂർവ്വ പ്രജ്ഞയും അനുഗമിക്കുന്നു.

**ഭാഷ്യം 2 —** ഏകീഭവതി കരണജാതം സ്വേന ലിംഗാത്മനാ തദൈനം പാർശ്വസ്ഥാ ആഹുർന്ന പശ്യതീതി. തഥാ ഘ്രാണദേവതാനിവൃത്തൗ ഘ്രാണമേകീഭവതി ലിംഗാത്മനാ തദാ ന ജിഘ്രതീത്യാഹുഃ. സമാനമന്യത് . ജിഹ്വായാം സോമോ വരുണോ വാ ദേവതാ, തന്നിവൃത്ത്യപേക്ഷയാ ന രസയത ഇത്യാഹുഃ. തഥാ ന വദതി ന ശൃണോതി ന മനുതേ ന സ്പൃശതി ന വിജാനാതീത്യാഹുഃ. തദോപലക്ഷ്യതേ ദേവതാനിവൃത്തിഃ കരണാനാം ച ഹൃദയ ഏകീഭാവഃ.

ഇന്ദ്രിയവർഗ്ഗം തങ്ങളുടെ ലിംഗാത്മാവുമായി ഏകീഭവിക്കുന്നു. അപ്പോൾ അടുത്തു നിൽക്കുന്നവർ പറയുന്നു, ഇവൻ കാണുന്നില്ല എന്ന് . അതുപോലെ ഘ്രാണദേവത നിവർത്തിക്കുമ്പോൾ ഘ്രാണം ലിംഗാത്മാവുമായി ഏകീഭവിക്കുന്നു. അപ്പോൾ ഇവൻ മണക്കുന്നില്ല എന്നുപറയുന്നു. മററുള്ളതും അതുപോലെതന്നെ. ജിഹ്വക്ക് സോമനോ വരുണനോ ആണ് ദേവത. അതിൻെറ നിവൃത്തിയെ അപേക്ഷിച്ച് സ്വദിക്കുന്നില്ല എന്നുപറയുന്നു. അതുപോലെ പറയുന്നില്ല, കേൾക്കുന്നില്ല, മനനം ചെയ്യുന്നില്ല, സ്പർശിക്കുന്നില്ല, അറിയുന്നില്ല എന്നും

പറയുന്നു. ദേവതകൾ നിവൃത്തമാകുന്ന ആ സമയത്ത് ഇന്ദ്രിയങ്ങൾക്ക് ഹൃദയത്തിൽ ഏകീഭാവമുള്ളതായി കാണപ്പെടുന്നു.

തത്ര ഹൃദയ ഉപസംഹൃതേഷു കരണേഷു യോ ऽ ന്തർവ്യാപാരഃ സ കഥ്യതേ — തസ്യ ംഹതസ്യ പ്രകൃതസ്യ ഹൃദയസ്യ ഹൃദയച്ഛിദ്രസ്യേത്യേതത് . അഗ്രം നാഡീമുഖം നിർഗ്ഗമനദ്വാരം പ്രദ്യോതതേ സ്വപ്നകാല ഇവ. സ്വേന ഭാസാ തേജോമാത്രാദാനകൃതേന സ്വേനൈവ ജ്യോതിഷാ ആത്മനൈവ ച. തേനാത്മജ്യോതിഷാ പ്രദ്യോതേന ഹൃദയാഗ്രേണൈഷ ആത്മാ വിജ്ഞാനമയോ ലിംഗോപാധിർനിർഗ്ഗച്ഛതി നിഷ്ക്രാമതി. തഥാ ആഥർവ്വണേ "കസ്മിൻന്വഹമുത്ക്രാന്ത ഉത്ക്രാന്തോ ഭവിഷ്യാമി കസ്മിന്വാ പ്രതിഷ്ഠിതേ പ്രതിഷ്ഠാസ്യാമി" (പ്ര. ഉ. 6. 3) ഇതി "സ പ്രാണമസൃജത" (6. 4.) ഇതി.

അപ്പോൾ ഇന്ദ്രിയങ്ങൾ ഹൃദയത്തിൽ ഉപസംഹൃതങ്ങളാകുമ്പോൾ അന്തർവ്യാപാരനായ അവനെപ്പററി പറയുന്നു — പ്രകൃതത്തിലുള്ള ഈ ഹൃദയത്തിൻെറ, ഹൃദച്ഛിദ്രത്തിൻെറ അഗ്രം അഥവാ നാഡീമുഖം അതായത് നിർഗ്ഗമനമാർഗ്ഗം സ്വപ്നകാലത്തെന്നപോലെ പ്രകാശമാനമായിത്തീരുന്നു. ആത്മജ്യോതിസ്സിനാൽ വ്യാപ്തമാവുന്നു. അതുപോലെതന്നെ ഇപ്പോഴും തേജോമാത്രഗ്രഹണം മൂലം ആത്മജ്യോതിസ്സിനാലും സ്വന്തം ആത്മാവിനാലും ഭാസിക്കുന്നു. ആ ആത്മജ്യോതിസ്സിനാൽ പ്രകാശിതമായ ഹൃദയദ്വാരത്തിൽക്കൂടെ ലിംഗോപാധിഗതനായ ഈ വിജ്ഞാനാത്മാവ് പുറത്തുകടക്കുന്നു. ആഥർവ്വണത്തിലും "യാതൊന്ന് ഉത്ക്രമിക്കുമ്പോൾ ഞാനും ഉത്ക്രമിക്കുന്നു യാതൊന്ന് പ്രതിഷ്ഠിതമാവുമ്പോൾ ഞാനും പ്രതിഷ്ഠിതനാവുന്നു" എന്നും "അത് പ്രാണനെ സൃഷ്ടിച്ചു" എന്നും പറഞ്ഞിട്ടുണ്ട് .

തത്ര ച ആത്മചൈതന്യജ്യോതിഃ സർവ്വദാഭിവ്യക്തതരം. തദുപാധിദ്വാരാ ഹ്യാത്മനി ജന്മമരണഗമനാഗമനാദിസർവ്വക്രിയാലക്ഷണഃ സംവ്യവഹാരഃ തദാത്മകം ഹി ദ്വാദശവിധം കരണം ബുദ്ധ്യാദി, തത്സൂത്രം തജ്ജീവനം സോ ऽ ന്തരാത്മാ ജഗതസ്തസ്ഥുഷശ്ച. തേന പ്രദ്യോതേന ഹൃദയാഗ്രപ്രകാശേന നിഷ്ക്രമമാണഃ കേന മാർഗ്ഗേണ നിഷ്ക്രാമതി ഇതി ഉച്യതേ —

അവിടെയാണ് ആത്മചൈതന ജ്യോതിസ്സ് എപ്പോഴും കൂടുതൽ അഭിവ്യക്തമാകുന്നത് . അതിൻെറ ഉപാധിവഴിയാണ് ആത്മാവിൽ ജനനം, മരണം, ഗമനം, ആഗമനം മുതലായ എല്ലാ വിക്രിയാലക്ഷണത്തോടുകൂടിയ സംവ്യവഹാരം ഭവിക്കുന്നത് . ബുദ്ധ്യാദിപന്ത്രണ്ടുവിധം ഇന്ദ്രിയങ്ങളും തദ്രൂപമായതാണ് . അത് സൂത്രാത്മാവാണ് , ജീവനാണ് , സ്ഥാവരജംഗമാത്മകമായ ജഗത്തിൻെറ അന്തരാത്മാവുമാണ് . അതുകൊണ്ട് പ്രകാശിതമായ ഹൃദയാഗ്ര പ്രകാശത്താൽ പുറത്തുപോകുന്നത് ഏതുമാർഗ്ഗത്തിൽക്കൂടിയാണ് എന്നുപറയുന്നു—

ചക്ഷുഷ്ടോ വാ ആദിത്യലോക പ്രാപ്തിനിമിത്തം ജ്ഞാനം കർമ്മ വാ യദി സ്യാത് . മൂർദ്ധ്നോ വാ ബ്രഹ്മലോക പ്രാപ്തിനിമിത്തം ചേത് . അന്യേഭ്യോ വാ ശരീരദേ—

ആദിത്യലോക പ്രാപ്തിക്ക് കാരണമായ ജ്ഞാനമോ കർമ്മമോ ഉണ്ടെങ്കിൽ ചക്ഷുസ്സിൽക്കൂടിയായിരിക്കാം. ബ്രഹ്മലോകപ്രാപ്തിക്ക് കാരണമായതാണെങ്കിൽ മൂർദ്ധാവിൽക്കൂടെയായിരിക്കാം. മററു ശരീരഭാഗങ്ങൾ അഥവാ ശ

ശേഭ്യഃ ശരീരാവയവേഭ്യോ യഥാ— കർമ്മ യഥാശ്രുതം.

തം വിജ്ഞാനാത്മാനമുത്— ക്രാമന്തം പരലോകായ പ്രസ്ഥിതം പരലോകായ ഉത്ഭൂതാകൂതമിത്യർ— ത്ഥഃ. പ്രാണഃ സർവ്വാധികാരിസ്ഥാ— നീയോ രാജ്ഞ ഇവാനൂത്ക്രാമതി. തം ച പ്രാണമനൂത്ക്രാമന്തം വാ— ഗാദയഃ സർവ്വേ പ്രാണാ അനൂത്— ക്രാമന്തി, യഥാ പ്രധാനാന്വാചി— ഖ്യാസാ ഇയം, ന തു ക്രമേണ സാ— ർത്ഥവദ്ഗമനമിഹ വിവക്ഷിതം.

രീരാവയവങ്ങൾ വഴി കർമ്മജ്ഞാനങ്ങൾ ക്കനുസൃതമായി പോയെന്നും വരാം.

ആ വിജ്ഞാനാത്മാവ് ഉത്ക്രമി ക്കുമ്പോൾ, പരലോകത്തേക്ക് പുറപ്പെടു മ്പോൾ, പരലോകഗമനത്തിന് വെമ്പു മ്പോൾ സർവ്വാധികാരി സ്ഥാനത്തിരി ക്കുന്ന പ്രാണൻ രാജാവിനെ എന്നപോ ലെ അനുൽക്രമിക്കുന്നു. അനുത്ക്രമിക്കു ന്ന ആ പ്രാണനെ വാഗാദികളായ എല്ലാ ഇന്ദ്രിയങ്ങളും അനുത്ക്രമിക്കുന്നു. ആൾ ക്കൂട്ടത്തെപ്പോലെ വിജ്ഞാനാത്മാവും പ്രാണനും ഇന്ദ്രിയങ്ങളും ഒരുമിച്ചുകൂടി ക്രമേണ പോകുന്നു എന്നല്ല വിവക്ഷ. പ്രാധാന്യമനുസരിച്ചാണങ്ങിനെ പറഞ്ഞ ത് .

തദൈഷ ആത്മാ സവിജ്— ഞാനോ ഭവതി സ്വപ്ന ഇവ വി— ശേഷവിജ്ഞാനവാൻ ഭവതി കർ— മ്മവശാന്ന സ്വതന്ത്രഃ. സ്വാതന്ത്ര്യേ— ണ ഹി സവിജ്ഞാനത്വേ സർവ്വഃ കൃതകൃത്യഃ സ്യാത് . നൈഷ തു തല്ലഭ്യതേ. അത ഏവാഹ വ്യാസഃ "സദാ തത്ഭാവഭാവിതഃ" (ഗീതാ 8. 6) ഇതി. കർമ്മണാ തത്ഭാവ്യമാനേന അന്തഃ കരണവൃത്തി വിശേഷാശ്രി— തവാസനാത്മകവിശേഷവിജ്ഞാ— നേന സർവ്വോ ലോക ഏതസ്മിൻ കാലേ സവിജ്ഞാനോ ഭവതി. സ— വിജ്ഞാനമേവ ച ഗന്തവ്യം അന്വ— വക്രാമത്യനുഗച്ഛതി. വിശേഷ വിജ്ഞാനോത്ഭാസിതമേവേത്യ— ർത്ഥഃ.

അപ്പോളീ ആത്മാവ് വിജ്ഞാന ത്തോടുകൂടിയവനായിത്തീരുന്നു. സ്വപ് നത്തിലെന്നപോലെ വിശേഷവിജ്ഞാന ത്തോടുകൂടിയവനായിത്തീരുന്നു. കർമ്മ വശനാകയാൽ സ്വതന്ത്രനല്ല. സ്വാതന്ത്ര്യ ത്തോടുകൂടിയ വിജ്ഞാനത്വത്തിൽ എല്ലാ വരും കൃതകൃത്യരാവുന്നു. എന്നാലത് ലഭിക്കുന്നില്ല. അതുകൊണ്ടുതന്നെയാ ണ് വ്യാസൻ പറഞ്ഞത് "എപ്പോഴും ത ത്ഭാവഭാവിതനായി" എന്ന് . അതിനാലീ സമയത്ത് എല്ലാവരും കർമ്മജന്യമായ അന്തഃകരണത്തിന്റെ വൃത്തി വിശേഷ ത്തെ ആശ്രയിച്ചിരിക്കുന്ന വാസനാത്മ കമായ വിശേഷ വിജ്ഞാനത്താൽ വി ജ്ഞാനത്തോടുകൂടിയവരായിത്തീരുന്നു. ഇപ്രകാരം വിജ്ഞാനവാനായി, വിശേ ഷവിജ്ഞാനത്താൽ ഉത്ഭാസിതനായി ത നിക്കു പോകേണ്ട ഇടത്തേക്ക് അനുഗ മിക്കുന്നു.

തസ്മാത്തത്കാലേ സ്വാ— തന്ത്ര്യാർത്ഥം യോഗധർമ്മാനുസേ— വനം പരിസംഖ്യാനാഭ്യാസശ്ച വി— ശിഷ്ട പുണ്യോപചയശ്ച ശ്രദ്ധ— ധാനൈഃ പരലോകാർത്ഥിഭിരപ്രമ— ത്തൈഃ കർത്തവ്യ ഇതി. സർവ്വ— ശാസ്ത്രാണാം യത്നതോ വിധേയോ ർത്ഥോ ദുശ്ചരിതാച്ചോപരമണം. ന ഹി തത്കാലേ ശക്യതേ കിംചി— ത്സമ്പാദയിതും. കർമ്മണാ നീയമാ—

അതിനാൽ പരലോകേച്ഛർശു ക്കളും ശ്രദ്ധാലുക്കളുമായ പുരുഷന്മാർ ക്ക് സ്വാതന്ത്ര്യപ്രാപ്തിക്കായി അപ്രമ ത്തരായിരുന്ന് നിരന്തരം യോഗധർമ്മ സേ വനവും വിവേകാഭ്യാസവും വിശിഷ്ട മായ പുണ്യസമ്പാദനവും ചെയ്യേണ്ടതു ണ്ട് . പണിപ്പെട്ടും സർവ്വശാസ്ത്രങ്ങൾ ക്കും വിധേയനും ദുശ്ചരിതനിവൃത്തനും ആവേണ്ടിയിരിക്കുന്നു. ആ സമയത്ത് ഒന്നും സമ്പാദിക്കാൻ പററുകയില്ലല്ലോ. കാരണം കർമ്മത്താൽ നയിക്കപ്പെടുന്ന

നസ്യ സ്വാതന്ത്ര്യാഭാവാത് . "പു-ണ്യോ വൈ പുണ്യേന കർമ്മണാ ഭവതി പാപഃ പാപേന" (3. 12.13) ഇത്യുക്തം. ഏതസ്യ ഹ്യനർത്ഥ-സ്യോപശമോപായവിധാനായ സർവ്വശാഖോപനിഷദഃ പ്രവൃത്താഃ. ന ഹി തദ്വിഹിതോപായാനുസേ-വനം മുക്ത്വാ ആത്യന്തികോ സ്യാനർത്ഥസ്യോപശമോപായോ സ്തി. തസ്മാദത്രൈവോപനിഷ-ദ്വിഹിതോപായേ യത്നപരൈർഭ-വിതവ്യമിത്യേഷ പ്രകരണാർത്ഥഃ.

വന് സ്വാതന്ത്ര്യമില്ല. "തീർച്ചയായും പുണ്യം പുണ്യകർമ്മത്താലും പാപം പാപത്താലും ഭവിക്കുന്നു" എന്ന് പറഞ്ഞിട്ടുണ്ട് . ഈ അനർത്ഥമില്ലാതാക്കുന്നതായ വിധിയെ അനുഷ്ഠിക്കാനാണ് എല്ലാ ശാഖകളിലുംപെട്ട ഉപനിഷത്തുക്കൾ തുടങ്ങുന്നത് . വിധിക്കപ്പെട്ട ആ ഉപായങ്ങളെ ത്യജിച്ച് ഈ അനർത്ഥത്തിൽ നിന്നും ആത്യന്തികമായി വിട്ടുപോരാൻ മററു മാർഗ്ഗങ്ങളൊന്നുമില്ല. അതിനാൽ ഇവിടെ വച്ചുതന്നെ ഉപനിഷത്തുക്കളിൽ വിധിച്ചിട്ടുള്ള യത്നങ്ങളിൽ വ്യാപൃതനായിരിക്കണം എന്നാണ് ഈ പ്രകരണത്തിനർത്ഥം.

ശകടവത്സംഭൃതസംഭാരഃ ഉത്സർജ്ജന്യാതീത്യുക്തം, കിം പുനസ്തസ്യ പരലോകായ പ്രവൃ-ത്തസ്യ പഥ്യദനം ശാകടികസംഭാര-സ്ഥാനീയം, ഗത്വാ വാ പരലോകം യദ്ഭുംക്തേ? ശരീരാദ്യാരംഭകം ച യത്തത്കിമിതി ഉച്യതേ — തം പര-ലോകായ ഗച്ഛന്തമാത്മാനം വി-ദ്യാകർമ്മണീ, വിദ്യാ ച കർമ്മ ച വി-ദ്യാകർമ്മണീ വിദ്യാ സർവ്വപ്രകാരാ വിഹിതാ പ്രതിഷിദ്ധാ ച. തഥാ ക-ർമ്മ വിഹിതം പ്രതിഷിദ്ധം ച അവി-ഹിതമ പ്രതിഷിദ്ധം ച, സമന്വാര-ഭേതേ സമ്യഗന്വാരഭേതേ അന്വാല-ഭേതേ അനുഗച്ഛതഃ. പൂർവ്വപ്ര-ജ്ഞാ ച — പൂർവ്വാനുഭൂതവിഷയാ പ്രജ്ഞാ പൂർവ്വപ്രജ്ഞാ അതീതക-ർമ്മഫലാനുഭവവാസനേത്യർത്ഥഃ.

ഭാരം നിറച്ച വണ്ടിപോലെ ശബ്ദം പുറപ്പെടുവിച്ചുകൊണ്ട് പോകുന്നു എന്നുപറഞ്ഞു. അപ്പോൾ ആ പരലോകഗമനത്തിനു പുറപ്പെടുന്ന അവന് വഴിക്കെന്താണ് ഭക്ഷണമായിത്തീരുന്നത് ? പരലോകത്തെത്തിയാലെന്തുഭക്ഷിക്കും? ശരീരാരംഭത്തെക്കുറിക്കുന്ന ആ വസ്തുവെന്താണ് ? എന്നുപറയുന്നു — ആ പരലോകത്തേക്കുപോകുന്ന ആത്മാവിനെ വിദ്യാകർമ്മങ്ങൾ, വിദ്യയും കർമ്മവും ആണ് വിദ്യാകർമ്മങ്ങൾ, വിദ്യയെന്നത് എല്ലാവിധത്തിലുമുള്ള വിഹിതവും പ്രതിഷിദ്ധവും ആയ കാര്യങ്ങളാണ് . അതുപോലെ കർമ്മമെന്നാൽ വിഹിതവും പ്രതിഷിദ്ധവും അവിഹിതവും അപ്രതിഷിദ്ധവുമായ കാര്യങ്ങളാണ് — പ്രസ്തുത വിദ്യാകർമ്മങ്ങൾ അന്വാരംഭിക്കുന്നു, വഴിപോലെ അനുഗമിക്കുന്നു. പൂർവ്വപ്രജ്ഞയും അതായത് മുമ്പനുഭവിച്ചവിഷയത്തെക്കുറിച്ചുള്ള അറിവും — കഴിഞ്ഞുപോയ കർമ്മഫലാനുഭവങ്ങളുടെ വാസന എന്നർത്ഥം — അനുഗമിക്കുന്നു.

സാ ച വാസനാ പൂർവ്വകർ-മ്മാരംഭേ കർമ്മവിപാകേ ചാംഗം ഭ-വതി. തേനാസാവപ്യന്വാരഭതേ. ന ഹി തയാ വാസനയാ വിനാ കർമ്മ കർത്തും ഫലം ചോപഭോ-ക്തും ശക്യതേ. ന ഹ്യനഭ്യസ്തേ വിഷയേ കൗശലമിന്ദ്രിയാണാം ഭവതി. പൂർവ്വാനുഭവവാസനാ പ്ര-വൃത്താനാം ത്വിന്ദ്രിയാണാമിഹ അഭ്യാസമന്തരേണ കൗശലമുപപ-

ആ വാസന അപൂർവ്വകർമ്മത്തിന്റെ ആരംഭവും കർമ്മവിപാകത്തിന്റെ അംഗവുമാണ് . അതിനാൽ അതും കൂടെ പോവുന്നു. ആ വാസന കൂടാതെ കർമ്മം ചെയ്യാനോ ഫലമനുഭവിക്കാനോ സാധിക്കുകയില്ല. അഭ്യസിക്കാത്ത വിഷയത്തിൽ ഇന്ദ്രിയങ്ങൾക്ക് പ്രവർത്തനസാമർത്ഥ്യം ഭവിക്കുകയില്ല. പൂർവ്വാനുഭവവാസനയാൽ പ്രവർത്തിക്കുന്ന ഇന്ദ്രിയങ്ങൾക്ക് അഭ്യാസാന്തരം വഴി ഇവിടെ കുശലത ഉണ്ടാവുന്നതായി കാണാം. ചിലർക്ക്

ദൃതേ. ദൃശ്യതേ ച കേഷാഞ്ചിത് കാസുചിത്ക്രിയാസു ചിത്ര കർമ്മാ—ദിലക്ഷണാസു വിനൈവേഹാഭ്യാ—സേന ജന്മത ഏവ കൗശലം, കാ—സുചിദത്യന്തസൗകര്യയുക്താസ്വപി അകൗശലം കേഷാഞ്ചിത് . തഥാ വിഷയോപഭോഗേഷു സ്വഭാവത ഏവ കേഷാഞ്ചിത് കൗശലാകൗശ—ലേ ദൃശ്യതേ. തച്ചൈതത്സർവ്വം പൂ—ർവ്വപ്രജ്ഞോത്ഭാവാനുത്ഭവനിമി—ത്തം. തേന പൂർവ്വപ്രജ്ഞയാ വിനാ കർമ്മണി വാ ഫലോപഭോഗേ വാ ന കസ്യചിത് പ്രവൃത്തിരുപപദ്യതേ.

ചിത്രകല മുതലായ ചില കാര്യങ്ങളിൽ ഇവിടെ ഒരഭ്യാസമില്ലെങ്കിലും ജാത്യാത ന്നെ സാമർത്ഥ്യമുള്ളതായി കാണാറുണ്ട ല്ലോ. ചിലർക്ക് എല്ലാ സൗകര്യങ്ങളും ഒ ത്തിണങ്ങിയാലും ചിലതിൽ സാമർത്ഥ്യ മില്ലാതെയും കാണാറുണ്ട് . വിഷയോപ ഭോഗങ്ങളിൽ ചിലർക്ക് സ്വാഭാവികമായി ത്തന്നെ സാമർത്ഥ്യവും സാമർത്ഥ്യമില്ലാ യ്മയും കാണപ്പെടാറുണ്ട് . ഇതെല്ലാം ത ന്നെ പൂർവ്വപ്രജ്ഞയുടെ ഉണ്മയും ഇ ല്ലായ്മയും മൂലം ഉണ്ടാവുന്നതാണ് . അ തിനാൽ പൂർവ്വപ്രജ്ഞയെ കൂടാതെ ആർ ക്കും കർമ്മത്തിലോ ഫലത്തിലോ പ്രവർ ത്തിക്കാൻ കഴിയുകയില്ല.

തസ്മാദേതത് ത്രയം ശാക—ടികസംഭാരസ്ഥാനീയം പരലോക—പഥ്യദനം വിദ്യാകർമ്മപൂർവ്വപ്രജ്—ഞാഖ്യം. യസ്മാദ്വിദ്യാകർമ്മണീ പൂർവ്വപ്രജ്ഞാ ച ദേഹാന്തരപ്രതി—പത്ത്യുപഭോഗസാധനം, തസ്മാ—ദ്വിദ്യാകർമ്മാദി ശുഭമേവ സമാച—രേത് , യഥാ ഇഷ്ടദേഹസംയോ—ഗോപഭോഗൗ സ്യാതാമിതി പ്ര—കരണാർത്ഥഃ.

അതിനാൽ വണ്ടിക്കാരന്റെ സം ഭാരസ്ഥാനത്തുള്ളതും പരലോകയാത്ര ക്കാഹാരമായതും വിദ്യ, കർമ്മം, പൂർവ്വ പ്രജ്ഞ എന്ന പേരോടുകൂടിയ ഈ മൂന്നു വസ്തുക്കളാണ് . വിദ്യാകർമ്മങ്ങളും പൂ ർവ്വപ്രജ്ഞയും ദേഹാന്തരപ്രാപ്തിക്കും അതിന്റെ ഉപഭോഗത്തിനും ഉപകരണ മാകയാൽ നല്ല വിദ്യാകർമ്മങ്ങളെത്തന്നെ ആചരിക്കണം. ഇതുവഴി ഇഷ്ടപ്പെട്ട ദേ ഹത്തോടു ചേർച്ചയും അതിന്റെ ഉപ ഭോഗവും സാധിക്കുമെന്നാണ് പ്രകര ണത്തിനർത്ഥം.

---

ഏവം വിദ്യാദിസംഭാരസംഭൃ—തോ ദേഹാന്തരം പ്രതിപദ്യമാനഃ, മുക്ത്വാപൂർവ്വം ദേഹം പക്ഷീവ വൃ—ക്ഷാന്തരം ദേഹാന്തരം പ്രതിപദ്യതേ. അഥവാ ആതിവാഹികേന ശരീരാ—ന്തരേണ കർമ്മഫലജന്മദേശം നീയ—തേ.

ഇപ്രകാരം വിദ്യാദിസംഭാരങ്ങൾ സംഭരിച്ച് ദേഹാന്തരം പ്രാപിക്കാൻ പോ കുന്നവൻ, പക്ഷി മറെറാരു വൃക്ഷത്തെ യെന്നപോലെ, പൂർവ്വദേഹത്തെ വെടി ഞ്ഞ് ദേഹാന്തരത്തെ പ്രാപിക്കുന്നു. അ ല്ലെങ്കിൽ ആതിവാഹികമായ മറെറാരു ശരീരത്താൽ കർമ്മഫലമായുണ്ടാവുന്ന ജന്മദേശത്തേക്ക് (സ്വർഗ്ഗാദിലോകങ്ങളി ലേക്ക് ) നയിക്കപ്പെടുന്നു

കിഞ്ചാത്രസ്ഥസ്യൈവ സർ—വ്വഗതാനാം കരണാനാം വൃത്തിലാ—ഭോ ഭവതി? ആഹോസ്വിച്ഛരീര—സ്ഥസ്യ സങ്കുചിതാനി കരണാനി മൃതസ്യ ഭിന്നഘടപ്രദീപ പ്രകാശവ—ത്സർവ്വതോ വ്യാപ്യ പുനർദേഹാ—ന്തരാരംഭേ സങ്കോചമുപഗച്ഛന്തി? കിഞ്ച മനോമാത്രം വൈശേഷിക—

**ശങ്ക** — ഇവിടെയിരിക്കുമ്പോൾ മാത്രമാ ണോ അതിന് സർവ്വഗതമായ ഇന്ദ്രിയങ്ങ ളുടെ വൃത്തി പ്രാപ്തമാകുന്നത് ? ശരീര സ്ഥനായിരിക്കേ ജീവന് ഇന്ദ്രിയങ്ങൾ സങ്കുചിതങ്ങളാണോ? മരിച്ചുകഴിഞ്ഞാൽ പൊട്ടക്കുടത്തിലെ വിളക്കിന്റെ പ്രകാശം പോലെ എങ്ങും വ്യാപിച്ച് വീണ്ടും മ റെറാരു ദേഹമുണ്ടാവുമ്പോൾ സങ്കോച ത്തെ പ്രാപിക്കുകയാണോ? അല്ലെങ്കിൽ

സമയ ഇവ ദേഹാന്തരാരംഭേ ദേശം പ്രതിഗച്ഛതി, കിം വാ കൽപ്പനാന്തരമേവ വേദാന്തസമയ ഇതി?

വൈശേഷികമതംപോലെ മനസ്സുമാത്രമാണോ ദേഹാന്തരാരംഭത്തിൽ ആ ദേശത്തേക്കു പോകുന്നത് ? അതോ വേദാന്തമതം പോലെ ദേഹാന്തരപ്രാപ്തി കൽപ്പനാന്തരം മാത്രമാണോ?

ഉച്യതേ — "ത ഏതേ സർവ്വ ഏവ സമാഃ സർവ്വേ ऽ നന്താഃ" ഇതി ശ്രുതേഃ — സർവ്വാത്മകാനി താവത് കരണാനി, സർവ്വാത്മക പ്രാണ സംശ്രയാച്ച. തേഷാമാധ്യാത്മികാധിഭൗതികപരിച്ഛേദഃ പ്രാണികർമ്മജ്ഞാനഭാവനാനിമിത്തഃ. അതഃ തദ്വശാത്സ്വഭാവതഃ സർവ്വഗതാനാമനന്താനാമപി പ്രാണാനാം കർമ്മജ്ഞാനവാസനാനുരൂപേണൈവ ദേഹാന്തരാരംഭവശാത് പ്രാണാനാം വൃത്തിഃ സംകുചതി വികസതി ച. തഥാ ചോക്തം "സമഃ പ്ലുഷിണാ സമോ മശകേന സമോ നാഗേന സമ ഏഭിസ്ത്രിഭിഃ ലോകൈഃ സമോ ऽ നേന സർവ്വേണ" (ബൃ. ഉ. 1. 3. 22) ഇതി. തഥാ ചേദം വചനമനുകൂലം "സ യോ ഹൈതാനനന്താനുപാസ്തേ" ഇത്യാദി (ബൃ. ഉ. 1. 5. 16) "തം യഥാ യഥോപാസതേ" ഇതി ച.

സമാധാനം — പറയാം "ആ ഇതെല്ലാം തുല്യങ്ങളും അനന്തങ്ങളുമാണ് " എന്നു ശ്രുതിയുണ്ട് . സർവ്വാത്മകമായ പ്രാണനെ ആശ്രയിക്കുന്നതിനാൽ ഇന്ദ്രിയങ്ങളും സർവ്വാത്മകങ്ങൾ തന്നെയാണ് . അവയുടെ ആധ്യാത്മികം, ആധിഭൗതികം എന്നീ ഭേദങ്ങൾ പ്രാണികളുടെ ജ്ഞാനം, കർമ്മം, ഭാവന എന്നിവയാലാണ് ഉണ്ടാവുന്നത് . അതുകൊണ്ട് അവക്കധീനമാകയാൽ, സ്വതവേ സർവ്വഗതവും അനന്തവുമാണെങ്കിലും, ഭോക്താവായ പ്രാണന്റെ കർമ്മം, ജ്ഞാനം, വാസന എന്നിവക്കനുസൃതമായി, ദേഹാന്തരാരംഭത്തിന് അടിമപ്പെടുകകൊണ്ട് പ്രാണങ്ങൾക്ക് സങ്കോചമോ വികാസമോ സംഭവിക്കുന്നു. ഇങ്ങിനെ പറഞ്ഞിട്ടുമുണ്ട് . "ഈ പ്രാണൻ പ്ലുഷിണത്തോടു തുല്യമാണ് , മശകത്തോടു തുല്യമാണ് , ആനയോടു തുല്യമാണ് . ഈ മൂന്നുലോകങ്ങളോടും തുല്യമാണ് , ഇതിനോടെല്ലാം തുല്യമാണ് ." അതുപോലെ ഈ വാക്യവും അനുകൂലമാണ് . "ആർ ഈ അനന്തങ്ങളെ ഉപാസിക്കുന്നു" എന്നിവ. "അതിനെ എങ്ങിനെയെല്ലാം ഉപാസിക്കുന്നു" എന്നും ഉണ്ട് .

തത്ര വാസനാ പൂർവ്വ പ്രജ്ഞാഖ്യാ വിദ്യാകർമ്മതന്ത്രാ ജലൂകാവത്സന്തതൈവ സ്വപ്നകാല ഇവ കർമ്മകൃതം ദേഹാദ്ദേഹാന്തരമാരഭതേ ഹൃദയസ്ഥൈവ. പുനർദ്ദേഹാന്തരാരംഭേ ദേഹാന്തരം പൂർവ്വാശ്രയം വിമുഞ്ചതീത്യേതസ്മിന്നർത്ഥേ ദൃഷ്ടാന്ത ഉപാദീയതേ —

അതിൽ കർമ്മജ്ഞാനങ്ങൾക്കധീനമായി പൂർവ്വപ്രജ്ഞയെന്നു പേരായ വാസന അട്ടയെപ്പോലെ ആണ് . എങ്ങും ഉള്ളതാണെങ്കിലും ഹൃദയത്തിലിരുന്ന് , സ്വപ്നത്തിലെന്നപോലെ, ഒരു ദേഹത്തിൽ നിന്നും മറെറാരു ദേഹത്തെ സൃഷ്ടിക്കാനാരംഭിക്കുന്നു. വീണ്ടും ഒരു ദേഹാന്തരത്തിന് തുടക്കം കുറിക്കുമ്പോൾ മുമ്പാശ്രയിച്ചിരുന്നതിനെ ഉപേക്ഷിക്കുന്നു. ഈ അർത്ഥത്തിലുള്ള ഉദാഹരണം മുന്നോട്ടുവക്കുന്നു —

**മന്ത്രഃ 3 —** തദ്യഥാ തൃണജലായുകാ തൃണസ്യാന്തം ഗത്വാ ऽ ന്യമാക്രമമാക്രമ്യാത്മാനമുപസംഹരത്യേവമേവായമാത്മേദം ശരീരം നിഹത്യാവിദ്യാം ഗമയിത്വാന്യമാക്രമമാക്രമ്യാത്മാനമുപസംഹരതി.

**മന്ത്രാർത്ഥം 3**— അതെങ്ങിനെയെന്നാൽ എപ്രകാരം പുല്ലിൽ പററിപ്പിടിച്ചിരിക്കുന്ന അട്ട ഒരു പുല്ലിൻെറ അററത്തെത്തി മറെറാന്നിനെ പററിപ്പിടിക്കാൻ കഴിയുമ്പോൾ അതിനെ ആക്രമിച്ച് തൻെറ ദേഹത്തെ സങ്കോചിപ്പിക്കുന്നുവോ അപ്രകാരം തന്നെയാണ് ഈ ആത്മാവ് ഈ ശരീരത്തെ നിഹനിച്ചിട്ട് അവിദ്യയെ (അചേതനാവസ്ഥയെ) പ്രാപിച്ച് മറെറാരാക്രമണസ്ഥാനത്തെ ആക്രമിച്ച് ആത്മാവിനെ ഉപസംഹരിക്കുന്നത് .

**ഭാഷ്യം 3** — തത്ത്രത്ര ദേഹാന്തരസഞ്ചാര ഇദം നിദർശനം — യഥാ യേന പ്രകാരേണ തൃണജലായുകാ തൃണജലൂകാ തൃണസ്യാന്തമവസാനം ഗത്വാ പ്രാപ്യ അന്യം തൃണാന്തരമാക്രമം, ആക്രമ്യത ഇത്യാക്രമഃ, തമാക്രമമാക്രമ്യാശ്രിത്യ, ആത്മാനമാത്മനഃ പൂർവ്വാവയവമുപസംഹരത്യന്ത്യാവയവസ്ഥാനേ. ഏവമേവായമാത്മാ യഃ പ്രകൃതഃ സംസാരീദം ശരീരം പൂർവ്വോപാത്തം നിഹത്യ സ്വപ്നം പ്രതിപിത്സുരിവ പാതയിത്വാ അവിദ്യാം ഗമയിത്വാ അചേതനം കൃത്വാ സ്വാത്മോപസംഹാരേണ, അന്യമാക്രമം തൃണാന്തരമിവ തൃണജലൂകാ ശരീരാന്തരം ഗൃഹീത്വാ പ്രസാരിതയാ വാസനയാ ആത്മാനമുപസംഹരതി, തത്ര ആത്മഭാവമാരഭതേ. യഥാ സ്വപ്നേ ദേഹാന്തരമാരഭതേ സ്വപ്നദേഹാന്തരസ്ഥ ഏവ ശരീരാരംഭദേശ ആരഭ്യമാണേ ദേഹേ ജംഗമേ സ്ഥാവരേ വാ.

ആ ദേഹാന്തരസഞ്ചാരത്തിനുദാഹരണം ഇതാണ് — എപ്രകാരം പുല്ലിൽ പററിപ്പിടിച്ച അട്ട പുല്ലിൻെറ അററം അഥവാ അന്തത്തെ പ്രാപിച്ച് ആക്രമിക്കാനുള്ള മറെറാരു പുല്ലിനെ ആക്രമിച്ച് , ആശ്രയിച്ച് — ആക്രമമെന്നാൽ ആക്രമിക്കപ്പെടുന്നതെന്നർത്ഥം തൻെറ പൂർവ്വാവയവത്തെ അന്ത്യാവയവസ്ഥാനത്തുവച്ച് ഉപസംഹരിക്കുന്നു. അപ്രകാരം തന്നെ ഈ ആത്മാവ് , പ്രകൃതത്തിലുള്ള സംസാരി, മുമ്പു സമ്പാദിച്ച ശരീരത്തെ നിഹനിച്ച് , സ്വപ്നം കാണാനിച്ഛിക്കുന്നവൻ ഈ ശരീരത്തെ ഉപസംഹരിച്ച് നിശ്ചേഷ്ടമാക്കുന്നതുപോലെ, പുല്ലട്ട മറെറാരു പുല്ലിനെയെന്നപോലെ, ശരീരാന്തരത്തെ സ്വീകരിച്ച് പ്രസാരിതമായ വാസനയാൽ ആത്മാവിനെ ഉപസംഹരിക്കുന്നു. പുതിയ ശരീരത്തിൽ ആത്മഭാവം ആരംഭിക്കുന്നു. സ്വപ്നത്തിൽ സ്വപ്നസ്ഥൻ എപ്രകാരം ദേഹാന്തരത്തെ ആരംഭിക്കുന്നുവോ അതുപോലെ ജംഗമമോ സ്ഥാവരമോ ആയി തുടങ്ങാൻ പോകുന്ന ദേഹത്തിൽ ശരീരം ആരംഭിക്കുന്നു.—

തത്ര ച കർമ്മവശാത് കരണാനി ലബ്ധവൃത്തീനി സംഹന്യന്തേ. ബാഹ്യം ച കുശമൃത്തികാസ്ഥാനീയം ശരീരമാരഭ്യതേ. തത്ര ച കരണവ്യൂഹമപേക്ഷ്യ വാഗാദ്യനുഗ്രഹായാഗ്ന്യാദിദേവതാഃ സംശ്രയന്തേ ഏഷ ദേഹാന്തരാരംഭവിധിഃ.

അവിടെ കർമ്മവശാൽ ഇന്ദ്രിയങ്ങൾ ലബ്ധവൃത്തികളായി സംഹനിക്കപ്പെടുന്നു. പുല്ലിൻെറയും മണ്ണിൻെറയും സ്ഥാനത്തിരിക്കുന്ന ബാഹ്യശരീരം ആരംഭിക്കുന്നു. അനന്തരം ഇന്ദ്രിയവ്യൂഹങ്ങളുടെ അപേക്ഷയോടുകൂടി വാഗാദി ഇന്ദ്രിയങ്ങൾക്ക് ഉപകരിക്കാനായി അഗ്ന്യാദിദേവതകളെ ആശ്രയിക്കുന്നു. ഇതാണ് ദേഹാന്തരാരംഭത്തിൻെറ വിധി.

---

തത്ര ദേഹാന്തരാരംഭേ നിത്യോപാത്തമേവോപാദാന—

ആദേഹാന്തരാരംഭത്തിൽ ജീവൻ നിത്യോപാത്തമായ ഉപാദാനകാരണ

മുപമൃദ്യോപമൃദ്യ ദേഹാന്തരമാര— ഭൃതേ, ആഹോസ്വിദപൂർവ്വമേവ പുനഃ പുനരാദദത്തേ, ഇതി അത്രോ— ച്യതേ ദൃഷ്ടാന്തഃ —

ത്തെത്തന്നെ ഉപമർദ്ദനം ചെയ്തുചെയ്ത് ദേഹാന്തരത്തെ ആരംഭിക്കുന്നുവോ അതോ വീണ്ടും വീണ്ടും പുതിയതിനെ സ്വീകരിക്കുന്നുവോ? ഇതിനെക്കുറിച്ച് ദൃഷ്ടാന്തം പറയുന്നു —

**മന്ത്രഃ 4 —** തദ്യഥാ പേശസ്കാരീ പേശസോ മാത്രാമപാ— ദായാന്യന്നവതരം കല്യാണതരം രൂപം തനുത ഏവ— മേ വായമാത്മേദം ശരീരം നിഹത്യാവിദ്യാം ഗമയിത്വാന്യ— ന്നവതരം കല്യാണതരം രൂപം കരോതി പിത്ര്യം വാ ഗാ— ന്ധർവ്വം വാ ദൈവം വാ പ്രാജാപത്യം വാ ബ്രാഹ്മം വാന്യേഷാം വാ ഭൂതാനാം.

**മന്ത്രാർത്ഥം 4 —** എപ്രകാരം ഒരു തട്ടാൻ സ്വർണ്ണത്തിന്റെ ഒരു കഷ്ണമെടുത്ത് അതിൽനിന്നും ഭിന്നമായി ഭംഗിയുള്ള രൂപത്തെ ഉണ്ടാക്കുന്നുവോ അപ്രകാരം തന്നെ ഈ ആത്മാവ് ഈ ശരീരത്തെ നിഹനിച്ച് , നിശ്ചേഷ്ടമാക്കി ഇതിൽനിന്നും വ്യത്യസ്തമായി ഭംഗിയുള്ളതായ, പിതൃസംബന്ധിയോ ഗന്ധർവ്വസംബന്ധിയോ ദേവസംബന്ധിയോ പ്രജാപതി സംബന്ധിയോ ബ്രഹ്മസംബന്ധിയോ മററു ഭൂതസംബന്ധിയോ ആയ രൂപത്തെ ഉണ്ടാക്കുന്നു.

**ഭാഷ്യം 4 —** തത്രൈതസ്മിന്നർത്ഥേ— യഥാ പേശസ്കാരീ സുവർണ്ണകാരഃ, പേശഃ സുവർണ്ണം തത്കരോതീതി പേശസ്കരീ സുവർണ്ണകാരഃ, പേശസഃ സുവർണ്ണസ്യ മാത്രാമ— പാദായാപച്ഛിദ്യ ഗൃഹീത്വാ അ— ന്യത് പൂർവ്വസ്മാദ്രചനാവിശേ— ഷാന്നവതരമഭിനവതരം കല്യാ— ണാത് കല്യാണതരം രൂപം തനുതേ നിർമ്മിനോതി. ഏവമേവായമാ— ത്മേത്യാദി പൂർവ്വവത് .

നിത്യോപാത്താന്യേവ പൃഥി— വ്യാദീന്യാകാശാന്താനി പഞ്ചഭൂതാനി യാനി "ദ്വേ വാവ ബ്രഹ്മണോ രൂ— പേ" ഇതി ചതുർത്ഥേ വ്യാഖ്യാതാനി പേശസ്ഥാനീയാനി താന്യേവോ— പമൃദ്യോപമൃദ്യ, അന്യദന്യച്ച ദേ— ഹാന്തരം നവതരം കല്യാണതരം രൂപം സംസ്ഥാനവിശേഷം ദേഹാ— ന്തരമിത്യർത്ഥഃ കുരുതേ. പിത്ര്യം വാ പിതൃലോകോപഭോഗയോഗ്യ—

ആ ഈ അർത്ഥത്തിൽ — എപ്രകാരം ഒരു പേശസ്കാരി, തട്ടാൻ — പേശം സുവർണ്ണം അതുകൊണ്ടു പണിചെയ്യുന്നവൻ പേശസ്കാരി, തട്ടാൻ — സുവർണ്ണത്തിന്റെ ഒരു കഷ്ണം എടുത്ത് , മുറിച്ചെടുത്ത് , രചനാവിശേഷത്തോടുകൂടി മുമ്പുള്ളതിനേക്കാൾ ഭംഗിയായി, കൂടുതൽ മനോഹരമായിരിക്കുന്ന രൂപത്തെ ഉണ്ടാക്കുന്നുവോ നിർമ്മിക്കുന്നുവോ അതുപോലെയാണ് ഈ ആത്മാവ് എന്നുള്ളതെല്ലാം മുമ്പു പറഞ്ഞതുപോലെ.

നിത്യോപാത്തമായി സ്വർണ്ണസ്ഥാനത്തിരിക്കുന്നതായി പൃഥിവി മുതൽ ആകാശം വരെയുള്ള പഞ്ചഭൂതങ്ങളെ — അവയെക്കുറിച്ചാണ് "രണ്ടു മാത്രമാണ് ബ്രഹ്മത്തിന്റെ രൂപങ്ങൾ" എന്ന് നാലാമദ്ധ്യായത്തിൽ പറഞ്ഞത് — അവയെത്തന്നെ വീണ്ടും വീണ്ടും ഉപമർദ്ദനം ചെയ്ത് മററു ദേഹാന്തരങ്ങളെ അതായത് നവതരവും സുന്ദരവുമായ മറെറാരു ദേഹത്തെ നിർമ്മിക്കുന്നു എന്നർത്ഥം. അത് പിത്ര്യമോ — പിതൃലോകത്തിൽ ഉപ

മിത്യർത്ഥഃ. ഗാന്ധർവ്വം ഗന്ധർവ്വാണാമുപഭോഗയോഗ്യം, തഥാ ദേവാനാം ദൈവം, പ്രജാപതേഃ പ്രാജാപത്യം, ബ്രഹ്മണ ഇദം ബ്രാഹ്മം വാ. യഥാകർമ്മ യഥാ ശ്രുതം അന്യേഷാം വാ ഭൂതാനാം സംബന്ധി ശരീരാന്തരം കുരുതേ ഇത്യഭിസംബധ്യതേ.

ഭോഗത്തിനു പററിയത് എന്നർത്ഥം — ഗാന്ധർവ്വമോ, ഗന്ധർവ്വന്മാർക്കുപഭോഗത്തിനു പററിയത് — ദൈവമോ — ദേവന്മാർക്കുപഭോഗത്തിനുപററിയത് — പ്രാജാപത്യമോ—പ്രജാപതിക്കു പററിയത് —ബ്രാഹ്മമോ — ബ്രഹ്മാവിനു പററിയത് , കർമ്മജ്ഞാനങ്ങൾക്കനുസരിച്ച് മററു ഭൂതങ്ങളെ സംബന്ധിക്കുന്ന ശരീരാന്തരമോ നിർമ്മിക്കുന്നു എന്ന് ബന്ധിപ്പിക്കണം.

---

യേ ƒ സ്യ ബന്ധനസംജ്ഞകാഃ ഉപാധിഭൂതാഃ, യൈഃ സംയുക്തസ്തന്മയോ ƒ യമിതി വിഭാവ്യതേ, തേ പദാർത്ഥാഃ പുംജീകൃത്യൈഹൈകത്ര പ്രതിനിർദ്ദിശ്യന്തേ —

ഈ ആത്മാവിന് ബന്ധന സംജ്ഞകരായ ഉപാധി ഭൂതന്മാരാരെല്ലാമാണ് , ഏതിനോടെല്ലാം ചേർന്നാണ് അത് തന്മയനെന്ന് ഭാവിക്കുന്നത് , ആ പദാർത്ഥങ്ങളെ പുഞ്ജീകരിച്ച് (കൂട്ടിച്ചേർത്ത് ) ഇവിടെ ഒരിടത്ത് നിർദ്ദേശിക്കുന്നു —

**മന്ത്രഃ 5 —** സ വാ അയമാത്മാ ബ്രഹ്മ വിജ്ഞാനമയോ മനോമയഃ പ്രാണമയൾചക്ഷുർമ്മയഃ ശ്രോത്രമയഃ പൃഥിവീമയഃ ആപോമയോ വായുമയ ആകാശമയസ്തേജോമയോ ƒ തേജോമയഃ കാമമയോ ƒ കാമമയഃ ക്രോധമയോ ƒ ക്രോധമയോ ധർമ്മമയോ ƒ ധർമ്മമയഃ സർവ്വമയസ്തദ്യദേതദിദംമയോ ƒ ദോമയ ഇതി യഥാകാരീ യഥാചാരീ തഥാ ഭവതി സാധുകാരീ സാധുർഭവതി പാപകാരീ പാപോ ഭവതി പുണ്യഃ പുണ്യേന കർമ്മണാ ഭവതി പാപഃ പാപേന. അഥോ ഖല്വാഹുഃ കാമമയ ഏവായം പുരുഷ ഇതി സ യഥാകാമോ ഭവതി തത്ക്രതുർഭവതി യത്ക്രതുർഭവതി തത്കർമ്മ കുരുതേ യത്കർമ്മ കുരുതേ തദഭിസമ്പദ്യതേ.

**മന്ത്രാർത്ഥം 5 —** ആ ഈ ആത്മാവ് ബ്രഹ്മമാണ് . അത് വിജ്ഞാനമയനും മനോമയനും പ്രാണമയനും ചക്ഷുർമയനും ശ്രോത്രമയനും പൃഥിവീമയനും ജലമയനും വായുമയനും ആകാശമയനും തേജോമയനും അതേജോമയനും കാമമയനും അകാമമയനും ക്രോധമയനും അക്രോധമയനും ധർമ്മമയനും അധർമ്മമയനും സർവ്വമയനുമാണ് . ഇദംമയനും (പ്രത്യക്ഷമായത് ) അദം മയനും (പരോക്ഷമായത് ) ആയതെല്ലാം ഇതുതന്നെ. അതെപ്രകാരം ചെയ്യുന്നുവോ എപ്രകാരം ആചരിക്കുന്നുവോ അതുപോലെ തന്നെയായിത്തീരുന്നു. പുണ്യകർമ്മത്തെ ചെയ്യുന്നവൻ പുണ്യവാനായിത്തീരുന്നു. പാപകർമ്മത്തെ ചെയ്യുന്നവൻ പാപിയായിത്തീരുന്നു. പുണ്യം പുണ്യകർമ്മത്താലും പാ

പം പാപകർമ്മത്താലും സംഭവിക്കുന്നു. അതാണ് തീർത്തും പറഞ്ഞിരിക്കുന്നത് — ഈ പുരുഷൻ കാമമയൻ തന്നെ എന്ന്. അവൻ എപ്രകാരം കാമിക്കുന്നുവോ അപ്രകാരം നിൾചയം ഭവിക്കുന്നു. എപ്രകാരം നിൾചയം ഭവിക്കുന്നുവോ അപ്രകാരം കർമ്മം ചെയ്യുന്നു. എപ്രകാരം കർമ്മം ചെയ്യുന്നുവോ അപ്രകാരം ഫലപ്രാപ്തി കൈവരുന്നു.

**ഭാഷ്യം 5** —സ വാ അയം യ ഏവം സംസരത്യാത്മാ ബ്രഹ്മൈവ പര ഏവ, യോ ऽ ശനായാദ്യതീതഃ വിജ്ഞാനമയോ വിജ്ഞാനം ബുദ്ധിസ്തേനോപലക്ഷ്യമാണസ്തന്മയഃ "കതമ ആത്മേതി യോ ऽ യം വിജ്ഞാനമയഃ പ്രാണേഷു" (4. 3. 7) ഇതി ഹ്യുക്തം. വിജ്ഞാനമയോ വിജ്ഞാനപ്രായഃ യസ്മാത്തദ്ധർമ്മത്വമസ്യ വിഭാവ്യതേ "ധ്യായതീവ ലേലായതീവ" (4. 3. 7) ഇതി.

ആ ഇത് സംസരിക്കുന്ന ആത്മാവ്, ബ്രഹ്മം തന്നെയാണ്. പരൻ തന്നെയാണ്. വിശപ്പുമുതലായവക്കതീതനാണ്. വിജ്ഞാനമയനാണ്, വിജ്ഞാനമെന്നാൽ ബുദ്ധി അതിനാൽ കാണപ്പെടുന്നത് തന്മയൻ. "ആത്മാവേതാണ് പ്രാണങ്ങളിൽ വിജ്ഞാനമയനേതാണോ അത്" എന്നുപറഞ്ഞിട്ടുണ്ട്. വിജ്ഞാനമയനെന്നാൽ വിജ്ഞാന പ്രായനെന്നർത്ഥം. അതിനാലിത് അതിന്റെ ധർമ്മത്വം വിഭാവനം ചെയ്തിരിക്കുന്നു "ധ്യാനിക്കുന്നതുപോലെയും ചലിക്കുന്നതുപോലെയും" എന്നിങ്ങിനെ.

തഥാ മനോമയോ മനഃസന്നികർഷാന്മനോമയഃ. തഥാ പ്രാണമയഃ പ്രാണഃ പഞ്ചവൃത്തിസ്തന്മയഃ, യേന ചേതനശ്ചലതീവ ലക്ഷ്യതേ. തഥാ ചക്ഷുർമയോ രൂപദർശനകാലേ. ഏവം ശ്രോത്രമയഃ ശബ്ദശ്രവണകാലേ. ഏവം തസ്യ തസ്യേന്ദ്രിയസ്യ വ്യാപാരോത്ഭവേ തത്തന്മയോ ഭവതി.

അതുപോലെ മനസ്സാന്നിദ്ധ്യം മൂലം മനോമയനാണ്. അതുപോലെ പ്രാണമയനാണ്. പ്രാണൻ അഞ്ചു വൃത്തികളോടുകൂടിയവനാണ്. തന്മയനാണ്. അതുകൊണ്ടാണ് ചേതനമായത് ചലിക്കുന്നതുപോലെ കാണപ്പെടുന്നത്. രൂപം കാണുമ്പോൾ അപ്രകാരം ചക്ഷുർമ്മയനാണ്. ശബ്ദം കേൾക്കുന്ന സമയത്ത് അതുപോലെ ശ്രോത്രമയനാണ്. ഇപ്രകാരം അതാതിന്ദ്രിയവ്യാപാരകാലത്ത് തത്തന്മയങ്ങളായി ഭവിക്കുന്നു.

ഏവം ബുദ്ധി പ്രാണദ്വാരേണ ചക്ഷുരാദികരണമയഃ സൻ ശരീരാരംഭകപൃഥിവ്യാദിഭൂതമയോ ഭവതി. തത്ര പാർത്ഥിവശരീരാരംഭേ പൃഥിവീമയോ ഭവതി. തഥാ വരുണാദിലോകേഷു ആപ്യശരീരാരംഭേ ആപോമയോ ഭവതി. തഥാ വായവ്യശരീരാരംഭേ വായുമയോ ഭവതി. തഥാ ആകാശശരീരാരംഭേ ആകാശമയോ ഭവതി.

ഇപ്രകാരം ബുദ്ധി, പ്രാണൻ എന്നിവവഴി ചക്ഷുരാദി ഇന്ദ്രിയത്തോടുകൂടിയവനായിത്തീരുന്നു. പിന്നെ ശരീരാരംഭകങ്ങളായ പൃഥിവ്യാദിഭൂതങ്ങളോടുകൂടിയവനായിത്തീരുന്നു. പാർത്ഥിവശരീരാരംഭത്തിൽ പൃഥിവീമയനായിത്തീരുന്നു. അതുപോലെ വരുണാദിലോകങ്ങളിൽ ആപ്യ ശരീരാരംഭത്തിൽ ആപോമയനായിത്തീരുന്നു. അതുപോലെ വായവ്യശരീരാരംഭത്തിൽ വായുമയനായിത്തീരുന്നു. അപ്രകാരം ആകാശ ശരീരാരംഭത്തിൽ ആകാശമയനായിത്തീരുന്നു.

ഏവമേതാനി തൈജസാനി ദേവശരീരാണി തേഷ്വാരഭ്യമാണേഷു തന്മയസ്തേജോമയോ ഭവതി. അതോ വ്യതിരിക്താനി പശ്വാദിശരീരാണി നരകപ്രേതാദി ശരീരാണി ചാതേജോമയാനി. താന്യപേക്ഷ്യാഹ — അതേജോമയ ഇതി.

അതുപോലെ ഈ തൈജസങ്ങളായ ദേവശരീരങ്ങൾ അവയുടെ ആരംഭത്തിൽ തന്മയങ്ങളായി തേജോമയങ്ങളായിത്തീരുന്നു. അനന്തരം വ്യത്യസ്തങ്ങളായ പശു മുതലായ ശരീരങ്ങളും നരകത്തിലെ പ്രേതാദി ശരീരങ്ങളും അതേജോമയങ്ങളാണ് . അവയെ അപേക്ഷിച്ചാണ് അതേജോമയങ്ങളെന്നു പറഞ്ഞത് .

ഏവം കാര്യകരണസംഘാതമയഃ സന്നാത്മാ പ്രാപ്തവ്യം വസ്ത്വന്തരം പശ്യന്നിദം മയാ പ്രാപ്തമദോ മയാ പ്രാപ്തവ്യം ഇത്യേവം വിപരീതപ്രത്യയസ്തദഭിലാഷഃ കാമമയോ ഭവതി. തസ്മിൻ കാമേ ദോഷം പശ്യതഃ തദ്വിഷയാഭിലാഷപ്രശമേ ചിത്തം പ്രസന്നമകലുഷം ശാന്തം ഭവതി, തന്മയോ ∫ കാമമയഃ.

ഇപ്രകാരം ശരീരേന്ദ്രിയസംഘാതമയനായി ആത്മാവ് കിട്ടേണ്ടതായ വസ്ത്വന്തരത്തെ കണ്ട് ഇത് എനിക്കുകിട്ടി അതെനിക്ക് കിട്ടേണ്ടിയിരിക്കുന്നു എന്നിങ്ങിനെയുള്ള വിപരീതപ്രത്യയങ്ങളോടു കൂടിയവനായി അതെല്ലാം ആഗ്രഹിച്ച് കാമമയനായിത്തീരുന്നു. ആ കാമത്തിൽ ദോഷം കണ്ട് ആ വിഷയത്തിൽ അഭിലാഷമില്ലാതാവുമ്പോൾ ചിത്തം പ്രസന്നവും കലുഷരഹിതവും ശാന്തവും, തന്മയവും അകാമമയവും ആയിത്തീരുന്നു.

ഏവം തസ്മിന്വിഹതേ. കാമേ കേനചിത്സ കാമഃ ക്രോധത്വേന പരിണമതേ, തേന തന്മയോ ഭവൻ ക്രോധമയഃ സ ക്രോധഃ കേനചിദുപായേന നിവർത്തിതോ യദാ ഭവതി തദാ പ്രസന്നമനാകുലം ചിത്തം സദക്രോധ ഉച്യതേ, തേന തന്മയഃ. ഏവം കാമക്രോധാഭ്യാം അകാമക്രോധാഭ്യാം ച തന്മയോ ഭൂത്വാ, ധർമ്മമയോ ∫ ധർമ്മമയശ്ചഭവതി. ന ഹി കാമക്രോധാദിഭിർവിനാ ധർമ്മാദിപ്രവൃത്തിരുപപദ്യതേ. "യദ്യദ്ധി കുരുതേ കർമ്മ തത്തത് കാമസ്യ ചേഷ്ടിതം" ഇതി സ്മരണാത് .

അപ്രകാരം എന്തുകൊണ്ടെങ്കിലും ആ കാമത്തിന് പ്രതിബന്ധം ഭവിക്കുമ്പോൾ ആ കാമം ക്രോധമായി പരിണമിക്കുന്നു. അപ്പോൾ തന്മയനായി, ക്രോധമയനായിത്തീരുന്നു. ആ ക്രോധം ഏതെങ്കിലും ഉപായത്താൽ ഇല്ലാതായാൽ അപ്പോൾ ചിത്തം പ്രസന്നവും അനാകുലവുമാകുന്നു. അതിനെ അക്രോധമെന്നുപറയുന്നു. അങ്ങിനെ തന്മയനാകുന്നു. ഇപ്രകാരം കാമക്രോധങ്ങളാലും അകാമാക്രോധങ്ങളാലും തന്മയനായിട്ട് ധർമ്മമയനും അധർമ്മമയനുമായിത്തീരുന്നു. കാമക്രോധാദികളില്ലാതെ ധർമ്മാദി പ്രവൃത്തികളുണ്ടാവാൻ വയ്യ. "ഏതേതു കർമ്മത്തെ ചെയ്യുന്നുവോ അതെല്ലാം കാമത്തിന്റെ ചേഷ്ടയാണ്" എന്ന് സ്മൃതി പറയുന്നു.

ധർമ്മമയോ ∫ ധർമ്മമയശ്ച ഭൂത്വാ സർവ്വമയോ ഭവതി. സമസ്തം ധർമ്മാധർമ്മയോഃ കാര്യം യാവത് കിഞ്ചിദ്വ്യാകൃതം തത്സർവ്വം ധർമ്മാധർമ്മയോഃ ഫലം തത്പ്രതിപദ്യമാനസ്തന്മയോ ഭവതി. കിം ബഹുനാ, തദേതത്സിദ്ധമസ്യ യദയമിദംമയോ ഗൃഹ്യമാണവിഷയാ—

ധർമ്മമയവും അധർമ്മമയവുമായിട്ട് സർവ്വമയമായിത്തീരുന്നു. വ്യാകൃതനായിട്ടെന്തെങ്കിലുമുണ്ടെങ്കിൽ അതെല്ലാം ധർമ്മാധർമ്മങ്ങളുടെ കാര്യമാണ് . അതെല്ലാം ധർമ്മാധർമ്മങ്ങളുടെ ഫലമാണ് . അവയെ പ്രാപിച്ച് തന്മയനായി ഭവിക്കുന്നു. എന്തിനധികം? ഈ വിഷയത്തിൽ ഇത് സിദ്ധമാണ് — ഇത് ഇദംമയമാണ് , ഗ്ര

ദിമയഃ, തസ്മാദയമദോമയഃ. അദ ഇതി പരോക്ഷം കാര്യേണ ഗൃഹ്യമാണേന നിർദ്ദിശ്യതേ. അനന്താ ഹ്യന്തഃ കരണേ ഭാവനാവിശേഷാഃ. നൈവ തേ വിശേഷതോ നിർദ്ദേഷ്ടും ശക്യന്തേ. തസ്മിംസ്തസ്മിൻ ക്ഷണേ കാര്യതോ ǀ വഗമ്യന്തേ, ഇദമസ്യ ഹൃദിവർത്തതേ ǀ ദോ ǀ സ്യേതി. തേന ഗൃഹ്യമാണകാര്യേണ ഇദംമയതയാ നിർദ്ദിശ്യതേ പരോക്ഷോ ǀ ന്തസ്ഥോ വ്യവഹാരോ ǀ യമിദാനീമദോമയ ഇതി.

ഹിക്കപ്പെടാവുന്ന വിഷയാദിമയമാണ്. അതിനാൽ ഇത് അദോമയമാണ്. അദം എന്നാൽ ഗൃഹ്യമാണമായ കാര്യത്തിൽ നിന്നും വ്യത്യസ്തമായ പരോക്ഷ വസ്തുവാണ് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. അന്തഃകരണത്തിലെ ഭാവനാവിശേഷങ്ങൾ അനന്തങ്ങളാണല്ലോ. അവയെ വിശേഷരൂപത്തിൽ നിർദ്ദേശിക്കാൻ വയ്യ. അതാതു സമയത്ത് അവയുടെ കാര്യം കൊണ്ട് മനസ്സിലാക്കാമെന്നു മാത്രം, ഇത് ഇവൻെറ ഹൃദയത്തിലും അത് അവൻെറ ഹൃദയത്തിലും വർത്തിക്കുന്നു എന്നിങ്ങിനെ. ഗ്രഹിക്കപ്പെടാവുന്ന കാര്യം വഴി ഇദംമയരൂപത്തോടുകൂടി നിർദ്ദേശിച്ചിരിക്കുകയാണ്. അന്തഃകരണസ്ഥമായ പരോക്ഷവ്യവഹാരത്തോടുകൂടിയത് അദോമയമാണ് എന്ന്.

സംക്ഷേപസ്തു യഥാകർത്തും യഥാ വാ ചരിതും ശീലമസ്യ സോ ǀ യം യഥാകാരീ യഥാചാരീ സ തഥാ ഭവതി. കരണം നാമ നിയതാ ക്രിയാ വിധിപ്രതിഷേധാദിഗമ്യാ, ചരണം നാമാനിയമിതിവിശേഷഃ. സാധുകാരീ സാധുർഭവതീതി യഥാകാരീത്യസ്യ വിശേഷണം, പാപകാരീ പാപോ ഭവതീതി ച യഥാചാരീത്യസ്യ.

ചുരുക്കത്തിൽ ഏതുവിധവും ചെയ്യുന്നതോ ഏതുവിധവും ചരിക്കുന്നതോ ആയ ശീലമുള്ളവൻ യഥാകാരിയും അതുപോലെ യഥാചാരിയുമായി ഭവിക്കുന്നു. വിധിപ്രതിഷേധങ്ങളാലറിയപ്പെടുന്ന നിയതമായ ക്രിയയുടെ പേരാണ് കരണം. ചരണമെന്നത് അനിയതമായതാണ് എന്ന് വിശേഷം. സാധുകാരീ സാധുവായിത്തീരുന്നു. ഇത് യഥാകാരിക്കുള്ള വിശേഷണമാണ്. പാപകാരി പാപിയായിത്തീരുന്നു. ഇത് യഥാചാരിക്കുള്ള വിശേഷണവുമാണ്.

താച്ഛീല്യപ്രത്യയോപാദാനാത് അത്യന്തതാത്പര്യമൈവ തന്മയത്വം, ന തു തത്കർമ്മമാത്രേണേത്യാശങ്ക്യാഹ — പുണ്യഃ പുണ്യേന കർമ്മണാ ഭവതി പാപഃ പാപേനേതി. പുണ്യപാപകർമ്മമാത്രേണൈവ തന്മയതാ സ്യാന്നതു താച്ഛീല്യമപേക്ഷതേ. താച്ഛീല്യേ തു തന്മയത്വാതിശയ ഇത്യയം വിശേഷഃ.

യഥാകാരി മുതലായ പദങ്ങളിൽ താച്ഛീല്യ പ്രത്യയം സ്വീകരിച്ചിരിക്കുന്നതിനാൽ കർമ്മത്തിലുള്ള അത്യന്തം താൽപ്പര്യമാണ് തന്മയത, കേവലം കർമ്മമാത്രം കൊണ്ടായതിനാൽ തന്മയത ഉണ്ടാവുകയില്ല എന്ന് ശങ്കിച്ച് പറയുന്നു — പുണ്യം പുണ്യകർമ്മത്താലുണ്ടാവുന്നു, പാപം പാപത്താലും. പുണ്യപാപകർമ്മമാത്രം കൊണ്ടുതന്നെ തന്മയതയുണ്ടാവും. താച്ഛീല്യത്തെ അപേക്ഷിക്കേണ്ടതില്ല. താച്ഛീല്യമുണ്ടെങ്കിൽ തന്മയത കൂടുതലുണ്ടാകുമെന്നാണ് ഇതിനുള്ള വിശേഷം.

തത്ര കാമക്രോധാദിപൂർവ്വക പുണ്യാപുണ്യകാരിതാ സർവ്വമയത്വേ ഹേതുഃ, സംസാരസ്യ കാരണം,

ഇതിൽ കാമക്രോധാദികളെ തുടർന്നുള്ള പുണ്യാപുണ്യാചരണമാണ് സർവ്വമയത്വത്തിനും സംസാരത്തിനും ഒരു

ദേഹാദ് ദേഹാന്തരസഞ്ചാരസ്യ ച. ഏതത്പ്രയുക്തോ ഹ്യന്യദന്യദ്ദേഹാന്തരമുപാദത്തേ. തസ്മാത്പുണ്യാപുണ്യേ സംസാരസ്യ കാരണം. ഏതദ്വിഷയൗ ഹി വിധിപ്രതിഷേധൗ. അത്ര ശാസ്ത്രസ്യ സാഫല്യമിതി.

ദേഹത്തിൽനിന്നും മറെറാരു ദേഹത്തിലേക്കുളള പോക്കിനും കാരണം. ഇതിന്റെ പ്രേരണയാലാണ് ജീവൻ വേറെ വേറെ ദേഹങ്ങളെ സ്വീകരിക്കുന്നത് . അതിനാൽ പുണ്യാപുണ്യങ്ങളാണ് സംസാര കാരണം. ഇതിനെ സംബന്ധിക്കുന്ന വിഷയങ്ങളാണ് വിധിനിഷേധങ്ങൾ. ഇതിലാണ് ശാസ്ത്രത്തിന്റെ സാഫല്യം

അഥോ അപ്യന്യേ ബന്ധമോക്ഷാകുശലാഃ ഖല്വാഹുഃ — സത്യം കാമാദിപൂർവ്വകേ പുണ്യാപുണ്യേ ശരീരഗ്രഹണകാരണം; തഥാപി കാമപ്രയുക്തോ ഹി പുരുഷഃ പുണ്യാപുണ്യേ കർമ്മണീ ഉപചിനോതി. കാമപ്രഹാണേ തു കർമ്മ വിദ്യമാനമപി പുണ്യാപുണ്യോപചയകരം ന ഭവതി. ഉപചിതേ അപി പുണ്യാപുണ്യേ കർമ്മണീ കാമശൂന്യേ ഫലാരംഭകേ ന ഭവതഃ. തസ്മാത്, കാമ ഏവ സംസാരസ്യ മൂലം തഥാ ചോക്തമാഥർവ്വണേ "കാമാന്യഃ കാമയതേ മന്യമാനഃ സ കാമഭിർജായതേ തത്ര തത്ര" (മു. ഉ. 3. 2. 2.) ഇതി. തസ്മാത് കാമമയ ഏവായം പുരുഷോ യദന്യമയത്വം തദകാരണം വിദ്യമാനമപീത്യതോ ഽവധാരയതി കാമമയ ഏവേതി.

ഇതിനെപ്പററി ബന്ധമോക്ഷകുശലന്മാരായ മററു ചിലർ തീർത്തു പറയുന്നു — കാമാദികളെത്തുടർന്നുളള പുണ്യാപുണ്യങ്ങളാണ് ശരീര ഗ്രഹണകാരണം എന്നതുശരിയാണ് . എങ്കിലും കാമപ്രേരിതനായിട്ടാണ് പുരുഷൻ പുണ്യപാപങ്ങളെ ചെയ്യുന്നത് . കാമമില്ലെങ്കിൽ, കർമ്മമുണ്ടെങ്കിൽപോലും പുണ്യപാപങ്ങളുടെ വൃദ്ധി ഉണ്ടാകുന്നില്ല. കാമമില്ലാതെ ചെയ്യുന്ന പുണ്യാപുണ്യങ്ങൾ ഫലാരംഭകമായി ഭവിക്കുന്നില്ല. അതിനാൽ കാമം തന്നെയാണ് സംസാരത്തിന്റെ പേർ . അങ്ങിനെ അഥർവ്വണത്തിലും പറഞ്ഞിട്ടുണ്ട് — "കാമനകളെത്തന്നെ ചിന്തിക്കുന്നവൻ ആ കാമങ്ങൾ വഴി അവിടവിടെ ജനിക്കുന്നു" എന്ന് . അതിനാലീ പുരുഷൻ കാമമയൻ തന്നെയാണ് . ഇവന് അന്യമയത്വമുണ്ടെങ്കിലും അത് (സർവ്വമയത്വത്തിന് ) കാരണമല്ല. അതിനാൽ ശ്രുതി തീർച്ചപ്പെടുത്തുന്നു കാമമയൻ തന്നെയാണ് എന്ന് .

യസ്മാത്സ ച കാമമയഃ സന്യാദൃശേന കാമേന യഥാ കാമോ ഭവതി, തത്ക്രതുർഭവതി. സ കാമ ഇഷദഭിലാഷ മാത്രേണാഭിവ്യക്തോ യസ്മിന്വിഷയേ ഭവതി, സോഽവിഹന്യമാനഃ സ്ഫുടീഭവൻ ക്രതുത്വമാപദ്യതേ. ക്രതുർന്നാമാധ്യവസായോ നിശ്ചയോ യദനന്തരാ ക്രിയാ പ്രവർത്തതേ.

എന്തെന്നാലവൻ കാമമയനായി ഏതൊരു കാമത്താൽ യഥാ കാമനാവുന്നുവോ അങ്ങിനെ തത് ക്രതു (ആ നിശ്ചയത്തോടുകൂടിയവൻ) വായിത്തീരുന്നു. ആ കാമം കുറച്ചെങ്കിലും അഭിലാഷത്തോടുകൂടി യാതൊരു വിഷയത്തിൽ അഭിവ്യക്തമാകുന്നുവോ ആ വിഷയത്തിൽ അവൻ നിഹതനല്ലാതെ സ്ഫുടമായ നിശ്ചയരൂപത്തെ പ്രാപിക്കുന്നു. ക്രതു എന്നാൽ അധ്യവസായം അഥവാ നിശ്ചയമാണ് . അതിനുശേഷം ക്രിയസംഭവിക്കുന്നു.

യത്ക്രതുർഭവതി യാദൃക് കാമകാര്യേണ ക്രതുനാ യഥാരൂപഃ ക്രതുരസ്യ സോഽയം യത്ക്രതുർഭവതി, തത്കർമ്മ കുരുതേ, യദ്വി—

യാതൊരു നിശ്ചയത്തോടുകൂടിയവനായി ഭവിക്കുന്നുവോ, അതായത് കാമത്തിന്റെ കാര്യരൂപമായ യാതൊരു നിശ്ചയത്തോടുകൂടിയവനായിത്തീരുന്നുവോ, ഇപ്രകാരം ഏതു നിശ്ചയത്തോടു

ഷയഃ ക്രതുസ്തത് ഫലനിവൃത്തയേ യദ്യോഗ്യം കർമ്മ തത്കുരുതേ നി– വർത്തയതി, യത്കർമ്മ കുരുതേ തദഭിസമ്പദ്യതേ. തദീയം ഫലമഭി– സമ്പദ്യതേ തസ്മാത്സർവ്വമയത്വേ ƒ സ്യ സംസാരിത്വേ ച കാമ ഏവ ഹേതുരിതി.

ചേർന്നിരിക്കുന്നുവോ അപ്രകാരമുള്ള കർമ്മത്തെ ചെയ്യുന്നു. ഏതു വിഷയ ത്തിൽ ഇവന് നിശ്ചയമുണ്ടോ അതി ൻെറ ഫലസിദ്ധിക്കായി കർമ്മത്തെ ചെ യ്യുന്നു. അതിനാൽ സമ്പന്നനായിത്തീരു ന്നു, അതിൻെറ ഫലത്തെ ലഭിക്കുന്നു. അതിനാലിവിടെ സർവ്വമയത്വത്തിനും സംസാരിത്വത്തിനും കാമം തന്നെയാണ് കാരണം.

**മന്ത്രഃ 6 —** തദേഷ ശ്ലോകോ ഭവതി. തദേവ സക്തഃ സഹ കർമ്മണൈതി ലിംഗം മനോയത്ര നിഷക്തമസ്യ. പ്രാപ്യാന്തം കർമ്മണസ്തസ്യ യത്കിഞ്ചേഹ കരോത്യയം. തസ്മാല്ലോകാത് പുനരൈത്യസ്മൈ ലോകായ കർമ്മണ ഇതിനു കാമയമാനോ ƒ ഥാ കാമയമാനോ യോ ƒ കാമോ നിഷ്കാമ ആപ്തകാമ ആത്മകാമോ ന തസ്യ പ്രാണാ ഉത്ക്രാമന്തി ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി.

**മന്ത്രാർത്ഥം 6 —** അതിലീ മന്ത്രമുണ്ട് . ഇവൻെറ ലിംഗം അഥവാ മനസ്സ് യാതൊന്നിൽ അത്യന്തം ആസക്തമാ കുന്നുവോ അതിൻെറ ഫലത്തെ ഇച്ഛിച്ച് കർമ്മത്തോ ടുകൂടി അതിനെ പ്രാപിക്കുന്നു. ഈ ലോകത്തിലെന്തെ ങ്കിലും ചെയ്യുന്നുണ്ടെങ്കിൽ ആ കർമ്മഫലത്തെ പ്രാപിച്ച് മററു ലോകത്തിലെത്തി വീണ്ടും ഈ ലോകത്തിൽ കർമ്മം ചെയ്യാനായി തിരിച്ചു വരുന്നു. തീർച്ചയായും കാമിക്കുന്ന പുരുഷനാണ് ഇങ്ങിനെ ചെയ്യുന്നത് . ഇനി കാമിക്കാത്ത പുരുഷനുണ്ട് . ആരാണോ അകാമനും നിഷ്കാമനും ആപ്തകാമനും ആത്മകാമനുമായിരിക്കുന്നത് അവൻെറ പ്രാണൻ ഉത്ക്രമിക്കുന്നില്ല. അവൻ ബ്രഹ്മമായിത്ത ന്നെയിരുന്ന് ബ്രഹ്മത്തെ പ്രാപിക്കുന്നു.

**ഭാഷ്യം 6** തസ്മിന്നർത്ഥേ ഏഷ ശ്ലോ– കോ മന്ത്രോ ƒ പി ഭവതി. തദേ– വൈതി തദേവ ഗച്ഛതി, സക്ത ആസക്തസ്തത്രോത്ഭൂതാഭിലാഷഃ സന്നിത്യർത്ഥഃ, കഥമേതി? സഹ കർമ്മണാ യത്കർമ്മഫലാസക്തഃ സന്നകരോത് തേന കർമ്മണാ സ– ഹൈവ തദേതി തത് ഫലമേതി. കിം തത് ? ലിംഗം മനഃ മനഃപ്രധാന– ത്വാല്ലിംഗസ്യ മനോ ലിംഗമിത്യുചതേ.

ഇവിടെ ആ അർത്ഥത്തിൽ ഈ ശ്ലോകം, മന്ത്രം ഉണ്ട് . സക്തനായി, ആ സക്തനായി — ഒന്നിൽ അഭിലാഷമുണ്ടാ യി എന്നർത്ഥം — അതിനെത്തന്നെ പ്രാ പിക്കുന്നു. എങ്ങിനെ പ്രാപിക്കുന്നു? കർ മ്മത്തോടുകൂടി, കർമ്മഫലാസക്തനായി ചെയ്യുന്ന കർമ്മത്തോടുകൂടി അവൻ സ്വ ന്തം കർമ്മഫലത്തെ പ്രാപിക്കുന്നു. അ തെന്താണ് ? ലിംഗം അഥവാ മനസ്സ് . ലിംഗശരീരം മനഃപ്രധാനമായതിനാൽ അ തിന് മനസ്സ് അഥവാ ലിംഗം എന്ന് പറ യുന്നു.

**അഥവാ ലിംഗ്യതേ അവഗമ്യതേ ഽവഗച്ഛതി യേന തല്ലിംഗം തന്മനോ യത്ര യസ്മിന്നിഷക്തം നിശ്ചയേന സക്തമുത്ഭൂതാഭിലാഷസ്യ സംസാരിണഃ, തദഭിലാഷോ ഹി തത്കർമ്മ. കൃതവാൻ, തസ്മാത്തന്മനോ ഽഭിഷംഗവശാദേവാസ്യ തേന കർമ്മണാ തത്ഫലപ്രാപ്തിഃ. തേനൈതത്സിദ്ധം ഭവതി, കാമോ മൂലം സംസാരസ്യേതി. അതഃ ഉച്ഛിന്നകാമസ്യ വിദ്യമാനാന്യപി കർമ്മാണി ബ്രഹ്മവിദോ വന്ധ്യാപ്രസവാനി ഭവന്തി. "പര്യാപ്തകാമസ്യ കൃതാത്മനശ്ച ഇഹൈവ സർവ്വേ പ്രവിലീയന്തി കാമാഃ" (മു. ഉ. 3. 2. 2) ഇതി ശ്രുതേഃ.**

അല്ലെങ്കിൽ യാതൊന്നുകൊണ്ട് ലിംഗനം ചെയ്യുന്നുവോ, മനസ്സിലാക്കുന്നുവോ അത് ലിംഗം. ഈ സംസാരിയുടെ ആ മനസ്സ് യാതൊന്നിൽ നിഷക്തമായിരിക്കുന്നുവോ, നല്ലപോലെ സക്തമായിരിക്കുന്നുവോ അഭിലാഷമുള്ളതാണോ ആ അഭിലാഷത്തോടുകൂടിത്തന്നെ അവൻ കർമ്മം ചെയ്യുന്നു. അതുകൊണ്ടാണ് അഥവാ ആ ചിത്താസക്തികൊണ്ടാണ് ആ കാമകർമ്മത്തിന് ഫലം കിട്ടുന്നത് . അതിനാൽ കാമമാണ് സംസാരകാരണമെന്ന് സിദ്ധമാവുന്നു. അതിൽ കാമം ത്യജിച്ച ബ്രഹ്മവേത്താവിന് , കർമ്മങ്ങൾ ഉണ്ടെങ്കിലും, വന്ധ്യാപ്രസവം പോലെ ഇല്ലാത്തതായിത്തീരുന്നു. "ആപ്തകാമനും ശുദ്ധചിത്തനുമായ പുരുഷന്റെ കാമങ്ങളെല്ലാം ഇവിടെത്തന്നെ ലയിക്കുന്നു" എന്നു ശ്രുതിയുണ്ട് .

**കിഞ്ച പ്രാപ്യാന്തം കർമ്മണഃ. പ്രാപ്യ ഭുക്ത്വാ അന്തമവസാനം യാവത് കർമ്മണഃ പരിസമാപ്തിം കൃത്വേത്യർത്ഥഃ. കസ്യ കർമ്മണോ ഽന്തം പ്രാപ്യേത്യുച്യതേ തസ്യ യത്കിഞ്ച കർമ്മേഹാസ്മിൻ ലോകേ കരോതി നിർവ്വർത്തയതൃയം, തസ്യ കർമ്മണഃ ഫലം ഭുക്ത്വാ അന്തം പ്രാപ്യ തസ്മാല്ലോകാത് പുനരൈത്യാഗച്ഛത്യസ്മൈ ലോകായ കർമ്മണേ അയം ഹി ലോകഃ കർമ്മപ്രധാനഃ തേനാഹ—കർമ്മണ ഇതി** പുനഃ കർമ്മകരണായ പുനഃ കർമ്മ കൃത്വാ ഫലാസംഗവശാത് പുനരമും ലോകം യാതീത്യേവം. ഇതി നു ഏവം നു കാമയമാനഃ സംസരതി. യസ്മാത് കാമയമാന ഏവൈവം സംസരത്യഥ തസ്മാദകാമയമാ നോ ന ക്വചിത്സംസരതി.

മാത്രമല്ല കർമ്മത്തിന്റെ അന്തത്തെ പ്രാപിച്ച് — പ്രാപിക്കുക ഭുജിക്കുക, അന്തം അവസാനം, കർമ്മത്തിന്റെ ഫലപരിസമാപ്തിയെ ചെയ്തിട്ടെന്നർത്ഥം. ഏതു കർമ്മത്തിന്റെ അന്തം പ്രാപിച്ചിട്ട് എന്നുപറയുന്നു. ഈ ലോകത്തിൽ ഏതെങ്കിലും കർമ്മത്തെ ചെയ്തിട്ട് , നിർവ്വർത്തിച്ചിട്ട് ആ കർമ്മഫലത്തെ ഭുജിച്ച് അവസാനത്തെ പ്രാപിച്ച് ആ ലോകത്തിൽനിന്നും കർമ്മത്തിനായി വീണ്ടും ഈ ലോകത്തെത്തന്നെ പ്രാപിക്കുന്നു. ഈ ലോകം കർമ്മപ്രധാനമാണല്ലോ. അതുകൊണ്ട് പറയുന്നു — കർമ്മത്തിനായിട്ട് എന്ന് ,വീണ്ടും കർമ്മം ചെയ്യാനായിട്ട് വീണ്ടും കർമ്മം ചെയ്ത് ഫലാനുഭവത്തിനായി വീണ്ടും ഈ ലോകത്തേക്കു വരുന്നു എന്നിങ്ങിനെ. ഇപ്രകാരം കാമിച്ചു കൊണ്ട് സംസരിക്കുന്നു. കാമിച്ചുകൊണ്ടുതന്നെ സംസരിക്കുന്നതിനാൽ അകാമനായി ഒരിക്കലും തന്നെസംസരിക്കുന്നില്ല.

ഫലാസക്തസ്യ ഹി ഗതിരുക്താ. അകാമസ്യ ഹി കിയാനുപപത്തേഃ കാമയമാനോ മുച്യത ഏവ. കഥം പുനരകാമയമാനോ ഭവതി? യോ ഽകാമോ ഭവത്യസാവകാമയമാനഃ കഥമകാമതേത്യുച്യതേ — യോ

ഫലത്തിൽ ആസക്തനായവന്റെ ഗതി പറഞ്ഞുകഴിഞ്ഞു. അകാമന് ക്രിയയില്ലാത്തതിനാൽ കാമിക്കാത്തവൻ മോചിക്കപ്പെടുകതന്നെ ചെയ്യുന്നു. എങ്ങിനെയാണ് കാമിക്കാത്തവനാകുന്നത് ? യാതൊരുവൻ അകാമനാണോ അവൻ കാമിക്കാത്തവൻ. കാമിക്കാതിരിക്കുന്ന

നിഷ്കാമോ യസ്മാന്നിർഗ്ഗതാ കാമാഃ സോ ഽ യം നിഷ്കാമഃ കഥം കാമാ നിർഗ്ഗച്ഛന്തി? യ ആപ്തകാമോ ഭവത്യാപ്താഃ കാമാ യേന സ ആപ്തകാമഃ.

തെങ്ങനെ എന്നു പറയുന്നു — ആരാണോ നിഷ്കാമൻ, ആരിൽനിന്ന് കാമങ്ങൾ നിർഗ്ഗമിച്ചിരിക്കുന്നു അവനാണ് നിഷ്കാമൻ. കാമങ്ങൾ എങ്ങിനെ നിർഗ്ഗമിക്കുന്നു? ആപ്തകാമനാവുമ്പോൾ ആർക്ക് കാമങ്ങൾ ആപ്തമാണോ അവൻ ആപ്തകാമൻ.

കഥമാപ്യന്തേ കാമാഃ? ആത്മകാമത്വേന യസ്യാത്മൈവ നാന്യഃ കാമയിതവ്യോ വസ്ത്വന്തരഭൂതഃ പദാർത്ഥോ ഭവതി. ആത്മൈവാനന്തരോ ഽ ബാഹ്യഃ കൃത്സ്നഃ പ്രജ്ഞാനഘന ഏകരസോ നോർദ്ധ്വം ന തിര്യങ് നാധ ആത്മനോ ഽ ന്യത് കാമയിതവ്യം വസ്ത്വന്തരം. യസ്യ സർവ്വം ആത്മൈവാഭൂത് തത്കേന കം പശ്യേച്ഛൃണുയാന്മനവീത വിജാനീയാദ്വാ, ഏവം വിജാനൻ കം കാമയേത. ജ്ഞായമാനോ ഹ്യന്യത്വേന പദാർത്ഥഃ കാമയിതവ്യോ ഭവതി ന ചാസാവന്യോ ബ്രഹ്മവിദ ആപ്തകാമസ്യാസ്തി യ ഏവാത്മകാമതയാ ആപ്തകാമഃ സ നിഷ്കാമോ ഽ കാമോ ഽ കാമയമാനശ്ചേതി മുച്യതേ. ന ഹി യസ്യാത്മൈവ സർവ്വം ഭവതി, തസ്യാനാത്മാ കാമയിതവ്യോ ഽ സ്തി. അനാത്മാ ച അന്യഃ കാമയിതവ്യഃ സർവ്വം ചാത്മൈവാഭൂദിതി വിപ്രതിഷിദ്ധം. സർവ്വാത്മദർശിനഃ കാമയിതവ്യാഭാവാത് കർമ്മാനുപപത്തിഃ.

കാമങ്ങളെ എങ്ങിനെ പ്രാപിക്കുന്നു? ആത്മകാമത്വം കൊണ്ട്. ആർക്കു കാമിക്കാൻ വസ്ത്വന്തരഭൂതമായ മററു പദാർത്ഥങ്ങളില്ലാതെ, ആത്മാവൊഴികെ മറെറാന്നും കാമിക്കാനില്ലയോ അവൻ ആപ്തകാമൻ. ആത്മാവുതന്നെ അകത്തും പുറവുമില്ലാതെ എങ്ങും നിറഞ്ഞ് പ്രജ്ഞാനഘനനും ഏകനാവുമായിരിക്കുന്നു. മുകളിലും താഴെയും ചുററും അതൊഴികെ മറെറാരു വസ്തുവിനെ കാമിക്കേണ്ടതായിട്ടില്ല. ആർക്ക് എല്ലാം ആത്മാവുമാത്രമാണോ അവൻ എന്തുകൊണ്ട് എന്തിനെ കാണുന്നു, കേൾക്കുന്നു, മനനം ചെയ്യുന്നു, അറിയുന്നു? ഇപ്രകാരമറിയുന്നവൻ എന്തിനെ കാമിക്കാനാണ്? അന്യമായിട്ടുള്ള പദാർത്ഥത്തെ അറിയുന്നവനാണ് കാമം വെക്കുന്നത്. ബ്രഹ്മവിത്തായ ആപ്തകാമന് അന്യമായിട്ടൊന്നില്ല. ആത്മകാമത്വം കൊണ്ട് ആപ്തകാമനായ അവൻ നിഷ്കാമനും അകാമനും അകാമയമാനനുമായതിനാൽ മോക്ഷം പ്രാപിക്കുന്നു. ആർക്ക് എല്ലാം ആത്മാവായി വെക്കുന്നുവോ അവന് കാമിക്കാനായി അനാത്മാവ് ഇല്ലല്ലോ. അനാത്മാവായി കാമിക്കേണ്ടതായ അന്യവസ്തു ഉണ്ടെന്നും എല്ലാം ആത്മാവാകുന്നു എന്നും പറയുന്നത് പരസ്പരവിരുദ്ധമാണ്. സർവ്വാത്മദർശിക്ക് കാമിക്കാനില്ലാത്തതിനാൽ കർമ്മവും വെക്കുന്നില്ല.

യേ തു പ്രത്യവായപരിഹാരാർത്ഥം കർമ്മ കൽപ്പയന്തി ബ്രഹ്മവിദോ ഽ പി, തേഷാം നാത്മൈവ സർവ്വം ഭവതി. പ്രത്യവായസ്യ ജിഹാസിതവ്യസ്യ ആത്മനോ ഽ ന്യസ്യ അഭിപ്രേതത്വാത് . യേന ചാശനായാദ്യതീതോ നിത്യം പ്രത്യവായാസംബന്ധോ [illegible]ത ആത്മാ, തം വയം ബ്രഹ്മവിദം ബ്രൂമഃ നിത്യമേവ

ബ്രഹ്മവിത്തുക്കളാണെങ്കിലും പാപനിവൃത്തിക്കായിട്ടുള്ള കർമ്മത്തെ കല്പിക്കുന്നവരാണെങ്കിൽ അവർക്ക് എല്ലാം ആത്മാവായി വെക്കുന്നില്ല. കാരണം പാപത്തെ തനിക്ക് അന്യമായി ത്യജിക്കേണ്ടതായി അവർ കരുതുന്നു. [illegible] ആത്മാവിനെ വിശപ്പു മുതലായവകളിൽ [illegible]മായി പാപങ്ങളോടു ബന്ധപ്പെടാത്തതായിട്ടറിയുന്ന

അശനായാദ്യതീതമാത്മാനം പശ്യതി. യസ്മാച്ച ജിഹാസിതവ്യമന്യമുപാദേയം വാ യോ ന പശ്യതി, തസ്യ കർമ്മ ന ശക്യത ഏവ സംബന്ധും. യസ്ത്വബ്രഹ്മവിത്തസ്യ ഭവത്യേവ പ്രത്യവായ പരിഹാരാർത്ഥം കർമ്മേതി ന വിരോധഃ അതഃ കാമാഭാവദകാമയമാനോ ന ജായതേ, മുച്യത ഏവ.

ത് അവനെ നാം ബ്രഹ്മവിത്തെന്നു പറയുന്നു എന്നും അവൻ വിശപ്പു തുടങ്ങിയവക്കതീതമായ ആത്മാവിനെത്തന്നെ കാണുന്നു. അതുകൊണ്ട് ആത്മാവിൽ നിന്നന്യമായി തള്ളാനോ കൊള്ളാനോ ഒന്നുള്ളതായി അവൻ കാണുന്നില്ല. അവന് കർമ്മബന്ധമുണ്ടാവാനും വയ്യ. ബ്രഹ്മവേത്താവല്ലാത്തവന് പാപനിവൃത്തിക്കായി കർമ്മം ചെയ്യുന്നതിൽ തെററില്ല. അതിനാൽ കാമത്തിൻെറ അഭാവത്തിൽ ഒരു കാമി ഇല്ല. കാമിക്കാത്തവനും ഇല്ല. അപ്രകാരമുള്ളവൻ മുക്തനായിത്തന്നെ ഭവിക്കുന്നു.

തസ്യൈവമകാമയമാനസ്യ കർമ്മാഭാവേ ഗമനകാരണാഭാവാത് പ്രാണാ വാഗാദയഃ, നോത്ക്രാമന്തി, നോർദ്ധ്വം ക്രാമന്തി ദേഹാത് . സ ച വിദ്വാനാപ്തകാമഃ ആത്മകാമതയാ ഇഹൈവ ബ്രഹ്മഭൂതഃ. സർവ്വാത്മനോ ഹി ബ്രഹ്മണോ ദൃഷ്ടാന്തത്വേന പ്രദർശിതമേതദ്രൂപം — "തദ്വാ അസ്യൈതദാപ്തകാമമാത്മകാമമകാമം രൂപം" (ബൃ. ഉ. 4. 3. 21) ഇതി. തസ്യ ഹി ദാർഷ്ടാന്തികഭൂതോ / യമർത്ഥ ഉപസംഹ്രിയതേ / ഥാകാമയമാന ഇത്യാദിനാ.

ഇപ്രകാരം ആ അകാമൻെറ വാഗാദി പ്രാണങ്ങൾ, കർമ്മമില്ലാത്തതിനാൽ ഗമനകാരണമില്ലാത്തതുകൊണ്ട് , ദേഹത്തിൽനിന്നും ഉത്ക്രമിക്കുന്നില്ല, മേൽപ്പോട്ടുയരുന്നില്ല. വിദ്വാനായ ആ ആപ്തകാമൻ ആത്മകാമതമൂലം ഇവിടെതന്നെ ബ്രഹ്മഭൂതനായിത്തീരുന്നു. സർവ്വാത്മാവായ ബ്രഹ്മത്തിൻെറ തന്നെ രൂപത്തെ ദൃഷ്ടാന്തസഹിതം ഇങ്ങിനെ പ്രദർശിപ്പിച്ചിട്ടുണ്ട് "ആ ഇത് തീർച്ചയായും ഇവൻെറ ആപ്തകാമവും ആത്മകാമവും അകാമവുമായ രൂപമാണ് " എന്ന് . അതിൻെറ തന്നെ ദൃഷ്ടാന്തപൂർവ്വകമായ ഈ അർത്ഥം "അഥാകാമയമാന" എന്നിങ്ങിനെ ഉപസംഹരിച്ചിട്ടുണ്ട് .

സ കഥമേവം ഭൂതോ മുച്യതേ ഇത്യുച്യതേ — യോ ഹി സുഷുപ്താവസ്ഥമിവ നിർവ്വിശേഷമദ്വൈതമലുപ്തചിദ്രൂപജ്യോതിഃ സ്വഭാവമാത്മാനം പശ്യതി, തസ്യൈവാകാമയമാനസ്യ കർമ്മാഭാവേ ഗമനകാരണാഭാവാത് പ്രാണവാഗാദയോ നോത്ക്രാമന്തി. കിന്തു വിദ്വാൻ സ ഇഹൈവ ബ്രഹ്മ, യദ്യപി ദേഹവാനിവ ലക്ഷ്യതേ, സ ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി. യസ്മാന്ന ഹി തസ്യാബ്രഹ്മത്വപരിച്ഛേദഹേതവഃ കാമാഃ സന്തി. തസ്മാദിഹൈവ ബ്രഹ്മൈവ സൻ ബ്രഹ്മാപ്യേതി ന ശരീരപാതോത്തരകാലം.

ഇപ്രകാരമായാലവൻ എങ്ങിനെ മുക്തനാവുമെന്നു പറയുന്നു — സുഷുപ്താവസ്ഥയിലെന്നപോലെ ആർ നിർവ്വിശേഷവും അദ്വൈതവും ലോപമില്ലാത്ത ചിദ്രൂപജ്യോതിഃ സ്വഭാവവുമായ ആത്മാവിനെ കാണുന്നു, ആ കാമരഹിതനുതന്നെയാണ് കർമ്മാഭാവത്തിൽ ഗമനകാരണമില്ലാത്തതുകൊണ്ട് വാഗാദികളായ പ്രാണങ്ങൾ ഉത്ക്രമിക്കാതിരിക്കുന്നത് . കാരണം വിദ്വാനായ അവൻ ഇവിടെത്തന്നെ ബ്രഹ്മമായിത്തീരുന്നു. അവൻ ദേഹവാനെന്നപോലെ കാണപ്പെട്ടാലും ബ്രഹ്മമായി വർത്തിച്ച് ബ്രഹ്മത്തിൽ ലയിക്കുന്നു. ബ്രഹ്മത്വം കാരണം അവന് പരിച്ഛേദകാരണമായ കാമങ്ങളില്ല. അതിനാലിവിടെത്തന്നെ ബ്രഹ്മമായിത്തീർന്ന് ബ്രഹ്മത്തെ പ്രാപിക്കുന്നു, ശരീരപാതത്തിനുശേഷമല്ല.

**മോക്ഷസ്യ ഭാവാന്തര പ്രതിഷേധഃ —** ന ഹി വിദുഷോ മൃതസ്യ ഭാവാന്തരാപത്തിഃ ജീവതോ ऽ ന്യോ ഭാവോ, ദേഹാന്തരപ്രതിസന്ധാനാഭാവമാത്രേണൈവ തു ബ്രഹ്മാപ്യേതീത്യുച്യതേ. ഭാവാന്തരാപത്തൗ ഹി മോക്ഷസ്യ സർവ്വോപനിഷദ്വിവക്ഷിതോ ऽ ർത്ഥ ആത്മൈകത്വാഖ്യഃ സ ബാധിതോ ഭവേത്. കർമ്മഹേതുകശ്ച മോക്ഷഃ പ്രാപ്നോതി, ന ജ്ഞാനനിമിത്ത ഇതി. സ ചാനിഷ്ടഃ. അനിത്യത്വം ച മോക്ഷസ്യ പ്രാപ്നോതി. ന ഹി ക്രിയാനിർവൃത്തോ ऽ ർത്ഥോ നിത്യോ ദൃഷ്ടഃ. നിത്യശ്ച മോക്ഷോ ऽ ഭ്യുപഗമ്യതേ. "ഏഷ നിത്യോ മഹിമാ" (ബൃ. ഉ. 4. 4. 23) ഇതി മന്ത്രവർണ്ണാത്.

**മോക്ഷത്തിന് ഭാവാന്തരമില്ലെന്നു പറയുന്നു —** മൃതനായ വിദ്വാന് ഭാവാന്തര പ്രാപ്തിയുണ്ടാകുന്നില്ല. അതായത് ജീവിതാവസ്ഥയിൽനിന്ന് ഭിന്നമായി മറ്റൊരവസ്ഥ അവനുണ്ടാവുന്നില്ല. ദേഹാന്തരത്തോടുകൂടിച്ചേരാത്തതിനാൽ ത്തന്നെയാണ് അവൻ ബ്രഹ്മത്തെ പ്രാപിച്ചു എന്നു പറയുന്നത്. മോക്ഷം മറ്റൊരു ഭാവത്തെ പ്രാപിക്കലാണെന്ന് കരുതുകയാണെങ്കിൽ എല്ലാ ഉപനിഷത്തുകളിലും പ്രതിപാദിച്ചിട്ടുള്ള ആത്മൈക്യരൂപ സിദ്ധാന്തത്തെ അതു ബാധിക്കും. അതുപോലെ മോക്ഷം കർമ്മനിമിത്തമാണെന്നും ജ്ഞാനനിമിത്തമല്ലെന്നും വരും. അതിഷ്ടമല്ലല്ലോ. ഇതിനുംപുറമെ മോക്ഷം അനിത്യമാണെന്നും വന്നുകൂടും കാരണം കർമ്മത്തിൽ നിന്നുണ്ടായതൊന്നും നിത്യമായി കാണാറില്ല. മോക്ഷം നിത്യമാണ്. "ഈ മഹിമ നിത്യമാണ്" എന്ന മന്ത്രവർണ്ണത്തിൽ നിന്നും ഇതറിയാം.

ന ച സ്വാഭാവികാത്സ്വഭാവാദന്യന്നിത്യം കൽപ്പയിതും ശക്യം. സ്വാഭാവികശ്ചേദഗ്ന്യുഷ്ണവദാത്മനഃ സ്വഭാവഃ, സ ന ശക്യതേ പുരുഷവ്യാപാരാനുഭാവീതി വക്തും. ന ഹ്യഗ്നേരൗഷ്ണ്യം പ്രകാശോ വാഗ്നിവ്യാപാരാനന്തരാനുഭാവീ. അഗ്നിവ്യാപാരാനുഭാവീ സ്വാഭാവികശ്ചേതി വിപ്രതിഷിദ്ധം.

മാത്രമല്ല സ്വാഭാവിക സ്വരൂപത്തിൽനിന്നും ഭിന്നമായതൊന്നുംതന്നെ നിത്യമാണെന്ന് വിചാരിക്കാൻ വയ്യ. അഗ്നിയുടെ ഉഷ്ണത്വംപോലെ മോക്ഷം ആത്മാവിന്റെ സ്വരൂപമാണെങ്കിൽ അത് പുരുഷവ്യാപാരാനന്തരമുണ്ടായതാണെന്ന് പറയാൻ പററില്ല. അഗ്നിയുടെ ഉഷ്ണവും പ്രകാശവും അഗ്നിയുടെ വ്യാപാരത്തിനുശേഷം ഉണ്ടായതാണെന്ന് ഒരിക്കലും പറയാൻ വയ്യല്ലോ. അവ അഗ്നിയുടെ വ്യാപാരത്താലുണ്ടായതാണെന്നും അഗ്നിയുടെ സ്വഭാവമാണെന്നും പറയുന്നത് വൈരുദ്ധ്യാത്മകമാവും.

ജ്വലനവ്യാപാരാനുഭാവിത്വം ഉഷ്ണ പ്രകാശയോരിതി ചേന്ന അന്യോപലബ്ധിവ്യവധാനാപഗമാഭിവ്യക്ത്യപേക്ഷത്വാത്. ജ്വലനാദി പൂർവ്വകമഗ്നിഃ ഉഷ്ണപ്രകാശഗുണ ത്വാമഭിവ്യജ്യതേ തന്നാഗ്ന്യപേക്ഷയാ. കിം തർഹി? അന്യദൃഷ്ടേഃ അഗ്നേരൗഷ്ണ്യപ്രകാശൗ ധർമ്മൗ വ്യവഹിതൗ, കസ്യചിത് ദൃഷ്ട്യാ ത്വസംബധ്യമാനൗ, ജ്വലനാപേക്ഷയാ, വ്യവധാനാപഗമേ

അഗ്നിയുടെ ജ്വലനവൃത്തിക്കുശേഷമാണ് ഉഷ്ണവും പ്രകാശവുമുണ്ടാവുന്നതെന്നാണെങ്കിൽ അതുശരിയല്ല. കാരണം അത് മറെറാന്നിന്റെ ഉപലബ്ധിക്കുള്ള പ്രവൃത്തിയുടേയും നിവൃത്തിയുടേയും പ്രകടനത്തെ ആശ്രയിച്ചാണിരിക്കുന്നത്. ജ്വലനാദിക്കുമുമ്പുള്ള അഗ്നി ഉഷ്ണം, പ്രകാശം എന്നീ ഗുണങ്ങളോടുകൂടി പ്രകടമാവുന്നു എങ്കിൽ അത് അഗ്നിയെ ആശ്രയിച്ചല്ല. പിന്നെ എങ്ങിനെയാണ് ? അഗ്നിയുടെ ഉഷ്ണം, പ്രകാശം എന്നീധർമ്മങ്ങൾ മറെറാന്നിന്റെ ദൃഷ്ടി

ദൃഷ്ടേരഭിവ്യജ്യേതേ. തദപേക്ഷയാ ഭ്രാന്തിരുപജായതേ — ജ്വലനപൂർവ്വകാവേതൗ ഉഷ്ണപ്രകാശൗ ധർമ്മൗ ജാതാവിതി.

വഴി മറക്കപ്പെട്ടിരിക്കയാണ് . മറെറാരു ദൃഷ്ടിയോടും അത് ബന്ധപ്പെടുന്നില്ല. ജ്വലനാപേക്ഷവഴി പ്രവൃത്തിനിവൃത്തികൾ ദൃഷ്ടിക്ക് വിഷയീഭവിക്കുകയാണ് ചെയ്യുന്നത് . അതിനാൽ ഉഷ്ണത്വവും പ്രകാശവുമായ ധർമ്മങ്ങൾ ജ്വലനത്തിനു മുമ്പാണെന്ന ഭ്രാന്തിസംഭവിക്കുകയാണ് ചെയ്യുന്നത് .

യദ്യുഷ്ണപ്രകാശയോരപി സ്വാഭാവികത്വം നസ്യാത് . യഃ സ്വാഭാവികോഽഗ്നേർദ്ധർമ്മഃ തമുദാഹരിഷ്യാമഃ. ന ച സ്വാഭാവികോ ധർമ്മ ഏവ നാസ്തി പദാർത്ഥാനാമിതി ശക്യം വക്തും. ന ച നിഗഡഭംഗ ഇവാഭാവഭൂതോ മോക്ഷോ ബന്ധനനിവൃത്തിരുപപദ്യതേ, പരമാത്മൈകത്വാഭ്യുപഗമാത് "ഏകമേവാദ്വിതീയം" (ഛാ. ഉ. 6. 2.1) ഇതി ശ്രുതേഃ ന ചാന്യോ ബദ്ധോഽസ്തി, യസ്യ നിഗഡനിവൃത്തിവത് ബന്ധനനിവൃത്തിഃ മോക്ഷഃ സ്യാത് പരമാത്മവ്യതിരേകേണാന്യസ്യാഭാവം വിസ്തരേണാവാദിഷ്മ തസ്മാദവിദ്യാനിവൃത്തിമാത്രേ മോക്ഷവ്യവഹാര ഇതി ചാവോചാമ. യഥാ രജ്വാദൗ സർപ്പാദ്യജ്ഞാനനിവൃത്തൗ സർപ്പാദിനിവൃത്തിഃ.

ഉഷ്ണപ്രകാശങ്ങൾക്കും സ്വാഭാവികത്വം ഇല്ല എന്നാണെങ്കിൽ, അവ അഗ്നിയുടെ സ്വാഭാവികധർമ്മങ്ങളാണെന്ന് നാം ഉദാഹരിച്ചുകാണിക്കാം. പദാർത്ഥങ്ങൾക്ക് സ്വാഭാവികധർമ്മം ഇല്ലെന്നും പറയാൻ വയ്യ. ചങ്ങല പൊട്ടിക്കുന്നതു പോലെ മോക്ഷവും ബന്ധനിവൃത്തി രൂപമായ ഒരഭാവമാണെന്ന് പറഞ്ഞാൽ അതുശരിയല്ല. കാരണം "ഏകമാണ് , അദ്വിതീയവുമാണ് " എന്നിങ്ങിനെ പരമാത്മാവിന്റെ ഏകത്വം ശ്രുതി സ്വീകരിച്ചിട്ടുണ്ട് . പരമാത്മാവിൽ നിന്നന്യമായി മറെറാരു ബദ്ധനില്ല. ചങ്ങലപൊട്ടിക്കുന്നതുപോലുള്ള ബന്ധന നിവൃത്തിയാണ് മോക്ഷം എന്നു പറയാൻ വയ്യ. പരമാത്മാവിൽ നിന്നും വ്യത്യസ്തമായി മറെറാന്നില്ലെന്ന് സവിസ്തരം പറഞ്ഞതാണ് . അതിനാൽ അവിദ്യാനിവൃത്തികൊണ്ടുമാത്രം മോക്ഷവ്യവഹാരം ഭവിക്കുന്നു എന്നും പറഞ്ഞുകഴിഞ്ഞു. രജ്വാദിയിൽ സർപ്പാദി ഭ്രാന്തി ഇല്ലാതാവുമ്പോൾ സർപ്പാദിയും ഇല്ലാതാവുന്നു.

യേ ഽ പ്യാചക്ഷതേ മോക്ഷേ വിജ്ഞാനാന്തരമാനന്ദാന്തരം ചാഭിവ്യജ്യത ഇതി, തൈർവക്തവ്യോ ഽ ഭിവ്യക്തിശബ്ദാർത്ഥഃ. യദി താവല്ലൗകിക്യേവ ഉപലബ്ധിവിഷയവ്യാപ്തിരഭിവ്യക്തിശബ്ദാർത്ഥഃ, തതോ വക്തവ്യം — കിം വിദ്യമാനമഭിവ്യജ്യതേ ഽ വിദ്യമാനമിതിവാ വിദ്യമാനം ചേദ്യസ്യ മുക്തസ്യ തദഭിവ്യജ്യതേ തസ്യാത്മഭൂതമേവ തദിതി, ഉപലബ്ധിവ്യവധാനാനുപപത്തേഃ. നിത്യാഭിവ്യക്തത്വാന്മുക്തസ്യാഭിവ്യജ്യതേ ഇതി വിശേഷവചനമനർത്ഥകം.

മോക്ഷത്തിൽ വിജ്ഞാനാന്തരവും ആനന്ദാന്തരവും അഭിവ്യക്തമാവുന്നു എന്നുപറയുന്നവർ അഭിവ്യക്തിശബ്ദത്തിന്റെ അർത്ഥം പറയേണ്ടതാണ് . ലൗകികമായ ഉപലബ്ധി അതായത് വിഷയവ്യാപ്തി അഭിവ്യക്തിശബ്ദത്തിന്റെ അർത്ഥമാണെങ്കിൽ, അപ്പോൾ ഉള്ളതിന്റെയാണോ, ഇല്ലാത്തതിന്റെയാണോ അഭിവ്യക്തി എന്നുപറയണം. ഉള്ളതായ സുഖത്തിന് അഭിവ്യക്തിയാണെങ്കിൽ ഏതുമുക്തനാണ് ആ അഭിവ്യക്തിയുണ്ടാവുന്നത് . അതവന്റെതന്നെ ആത്മസ്വരൂപത്തിന്റെ അഭിവ്യക്തിയാണ് . നിത്യാഭിവ്യക്തമായതിനാൽ അതിന്റെ പ്രാപ്തിയിൽ ഒരു പ്രവൃത്തിയും

ഉണ്ടാകാൻ വയ്യ. ആ കാരണത്താൽ മുക്തന് അഭിവ്യക്തിയുണ്ടെന്ന വിശേഷവചനം അനർത്ഥകമാണ് .

അഥ കദാചിദേവാഭിവ്യജ്യതേ, ഉപലബ്ധിവ്യവധാനാദനാത്മഭൂതം തദിതി അന്യതോ ऽ ഭിവ്യക്തിപ്രസംഗഃ. തഥാ ചാഭിവ്യക്തിസാധനാപേക്ഷതാ. ഉപലബ്ധിസമാനാശ്രയത്വേ തു വ്യവധാനകൽപ്പനാനുപപത്തേഃ സർവ്വദാ ऽ ഭിവ്യക്തിഃ അനഭിവ്യക്തിർവ്വാ. ന ത്വന്തരാളകൽപ്പനായാം പ്രമാണമസ്തി. ന ച സമാനാശ്രയാണാമേകസ്യ ആത്മഭൂതാനാം ധർമ്മാണാം ഇതരേതരവിഷയവിഷയിത്വം സംഭവതി.

ഇനി ഈ അഭിവ്യക്തി ചിലപ്പോൾ മാത്രമുള്ളതാണെങ്കിൽ അതിന്റെ ഉണ്മയ്ക്ക് ചില നിയമങ്ങളുള്ളതിനാൽ അത് അനാത്മഭൂതമാവും. അപ്പോളതിനെ കാണിക്കാൻ മറെറാരഭിവ്യക്തിവേണ്ടിവരും. അഭിവ്യക്തിക്ക് മററുസാധനങ്ങളുടെ അപേക്ഷയും വേണ്ടിവരും. ഉപലബ്ധിസമാനാശ്രയമാണെന്നു കരുതിയാൽ പ്രവൃത്തികൽപ്പന ഉണ്ടാപ്പാൻ വയ്യ. അപ്പോൾ അഭിവ്യക്തിയോ അനഭിവ്യക്തിയോ സദാ മാറി മാറി ഉണ്ടാവണം. ഇവക്കിടക്കൊരു കൽപ്പനക്ക് പ്രമാണമില്ല. ഒന്നിനെ ആശ്രയിച്ച് , ഒന്നിൽ ആത്മഭൂതമായി വർത്തിക്കുന്ന ധർമ്മങ്ങൾക്ക് പരസ്പരം വിഷയവിഷയിത്വം സംഭവിക്കാവുന്നതല്ല.

**ആത്മനോ ബന്ധമോക്ഷവിചാരഃ** — വിജ്ഞാനസുഖയോശ്ച പ്രാഗഭിവ്യക്തേഃ സംസാരിത്വം, അഭിവ്യക്ത്യുത്തരകാലം ച മുക്തത്വം യസ്യ സോ ऽ ന്യഃ പരസ്മാന്നിത്യാഭിവ്യക്തജ്ഞാനസ്വരൂപാദത്യന്തവൈലക്ഷണ്യാത് ശൈത്യമിവൗഷ്ണ്യാത് .

പൂ. പ — **ആത്മാവിന്റെ ബന്ധമോക്ഷങ്ങളെക്കുറിച്ചുള്ള വിചാരം** — വിജ്ഞാനത്തിന്റെയും സുഖത്തിന്റെയും പ്രകടീഭാവത്തിനുമുമ്പ് സംസാരിത്വവും പ്രകടീഭാവത്തിനുശേഷം മോക്ഷവും എന്നുപറഞ്ഞാൽ അത് ഏററവും വിലക്ഷണമായതാണ് . നിത്യാഭിവ്യക്തമായ പരമാത്മജ്ഞാനസ്വരൂപത്തിൽനിന്നും മറേറത് , ഉഷ്ണത്തിൽനിന്നും ശൈത്യമെന്നപോലെ വിലക്ഷണമാണ് .

പരമാത്മഭേദകൽപ്പനായാം ച വൈദികഃ കൃതാന്തഃ പരിത്യക്തഃ സ്യാത് .

**സിദ്ധാന്തി** — പരമാത്മാവിൽനിന്നും ഭേദം കൽപ്പിച്ചാൽ വൈദികസിദ്ധാന്തത്തെ ഉപേക്ഷിക്കേണ്ടിവരും.

മോക്ഷസ്യൈദാനീമിവ നിർവ്വിശേഷത്വേ തദർത്ഥാധികയത്നാനുപപത്തിഃ ശാസ്ത്രവൈയർത്ഥ്യം ച പ്രാപ്നോതീതി ചേത് .

**പൂ. പ**— മോക്ഷത്തിന് ഇപ്പോഴത്തേതിൽനിന്നും വിശേഷമൊന്നുമില്ലെങ്കിൽ അതിനുവേണ്ടി ശ്രമിക്കേണ്ടതില്ലെന്നും ശാസ്ത്രം വ്യർത്ഥമാണെന്നും വരുമെന്നാണെങ്കിലോ?

ന. അവിദ്യാഭ്രമാപോഹത്വാത് . ന ഹി വസ്തുതോ മുക്താമുക്തത്വവിശേഷോ ऽ സ്തി, ആത്മനോ നിത്യൈകരൂപത്വാത് . കിന്തു തദ്വിഷയാ ऽ വിദ്യാപോഹ്യതേ ശാസ്ത്രോപദേശജനിതവിജ്ഞാ—

**സിദ്ധാന്തി** — അതു ശരിയല്ല. കാരണം അവിദ്യാരൂപമായ ഭ്രമം നശിക്കുന്നു. വാസ്തവത്തിൽ മുക്തനെന്നും ബദ്ധനെന്നുമുള്ള വിശേഷമില്ല. കാരണം ആത്മാവ് നിത്യവും ഏകരൂപവുമായതാണ് . എന്നാലതിനെക്കുറിച്ചുള്ള അവിദ്യ ശാസ്

നേന. പ്രാക്തദുപദേശപ്രാപ്തേഃ തദർത്ഥശ്ച പ്രയത്ന ഉപപദ്യത ഏവ.

ത്രോപദേശത്തിലൂടെയുണ്ടായ വിജ്ഞാനം വഴി ഇല്ലാതാവുന്നുണ്ട്. ഉപദേശ പ്രാപ്തിക്കുമുമ്പ് അതിനുവേണ്ടിയുള്ള പ്രയത്നം ആവശ്യം തന്നെയാണ്.

അവിദ്യാവതോ ഽ വിദ്യാനിവൃത്ത്യനിവൃത്തികൃതോ വിശേഷ ആത്മനഃ സ്യാദിതി ചേത് ?

പൂ. പ— അവിദ്യയുള്ളവൻെറ അവിദ്യാ നിവൃത്തിയും നിവൃത്തിയില്ലായ്മയും ആകുന്ന വിശേഷം ആത്മാവിൻേറതാണെന്നാണെങ്കിലോ?

ന. അവിദ്യാകൽപ്പനാവിഷയത്വാഭ്യുപഗമാത്, രജ്ജൂഷരശുക്തികാഗഗനാനാം സർപ്പോദകരജതമലിനത്വാദിവദദോഷ ഇത്യവോചാമ.

സിദ്ധാന്തി — അങ്ങിനെയല്ല. കാരണം ആത്മാവിൻെറ അവിദ്യാ കൽപ്പനയാകുന്ന വിഷയത്തെ ഊഹിക്കാൻ കഴിയും. കയറ്, മരുഭൂമി, മുത്തുച്ചിപ്പി, ആകാശം എന്നിവയിൽ സർപ്പം, ജലം, വെള്ളി, മാലിന്യം എന്നിവയുടെ ഭ്രാന്തികൊണ്ട് ദോഷം വരാത്തതുപോലെയാണ് ഇതെന്ന് പറഞ്ഞുവല്ലോ.

തിമിരാതിമിരദൃഷ്ടിവദവിദ്യാകർത്തൃത്വാകർത്തൃത്വകൃത ആത്മനോ വിശേഷഃ സ്യാദിതി ചേത് ?

പൂ. പ. — തിമിരമുള്ളതും ഇല്ലാത്തതുമായ ദൃഷ്ടിയിലൂടെ നോക്കുമ്പോൾ വ്യത്യാസമുള്ളതുപോലെ വിദ്യാവിദ്യകൾവഴിയുണ്ടാകുന്ന വിശേഷം ആത്മാവിനെ ബാധിക്കുമെന്നാണെങ്കിലോ?

ന. "ധ്യായതീവ ലേലായതീവ" ഇതി സ്വതോ ഽ വിദ്യാകർത്തൃത്വസ്യ പ്രതിഷിദ്ധത്വാത്. അനേകവ്യാപാരസന്നിപാതജനിതത്വാച്ച അവിദ്യാഭ്രമസ്യ. വിഷയത്വോപപത്തേശ്ച. യസ്യ ചാവിദ്യാഭ്രമോ ഘടാദിവദ്വിവിക്തോ ഗൃഹ്യതേ സ നാവിദ്യാഭ്രമവാൻ.

സിദ്ധാന്തി — ഇല്ല. "ധ്യാനിക്കുന്നതുപോലെയും ചലിക്കുന്നതുപോലെയും" എന്നിങ്ങിനെ സ്വതവേ അവിദ്യാകർത്തൃത്വമില്ലെന്ന് പറഞ്ഞിട്ടുണ്ട്. മാത്രമല്ല അവിദ്യാഭ്രമം അനേകവ്യാപാരങ്ങൾ കൂടിച്ചേർന്നുണ്ടാകുന്നതുമാണ്. ആത്മവിഷയത്തിലാണതുണ്ടാവുന്നത്. അവിദ്യാഭ്രമം ഘടാദികളെപ്പോലെ വ്യത്യസ്തമായി ആർക്ക് ഗ്രഹിക്കാൻ കഴിയുമോ അവൻ അവിദ്യാഭ്രമമുള്ളവനല്ല.

"അഹം ന ജാനേ മുഗ്ധോ ഽ സ്മി" ഇതി പ്രത്യയദർശനാദവിദ്യാഭ്രമവത്വമേവേതി ചേത് ?

പൂ. പ — "ഞാൻ അറിയുന്നില്ല, ഞാൻ മൂഢനാണ് " എന്ന പ്രതീതികാണപ്പെടുന്നതിനാൽ ആത്മാവിന് അവിദ്യാഭ്രമമുണ്ടെന്നാണെങ്കിലോ ?

ന. തസ്യാപി വിവേകശ്രവണാത്. ന ഹി യോ യസ്യ വിവേകേന ഗ്രഹിതാ സ തസ്മിൻ ഭ്രാന്ത ഇത്യുച്യതേ. തസ്യ ച വിവേകഗ്രഹണം, തസ്മിന്നേവ ച ഭ്രമ. ഇതി വിപ്രതിഷിദ്ധം. "ന ജാനേ മുഗ്ദ്ധോ ഽ സ്മീതി" ദൃശ്യത ഇതി ബ്രവീഷി,

സിദ്ധാന്തി — അതുശരിയല്ല. കാരണം അവൻ വേർതിരിച്ചറിയുന്നുണ്ട്. ഒരാൾ ഒന്നിനെ വിവേചിച്ചറിയുകയാണെങ്കിൽ അവന് അതിൽ ഭ്രാന്തിയുണ്ട് എന്നു പറയാൻ വയ്യ. ഒരുത്തന് ഒന്നിൽ വിവേകഗ്രഹണവും അതിൽത്തന്നെ ഭ്രാന്തിയും ഉണ്ട് എന്നുപറഞ്ഞാലത് പരസ്പര

തദ്ദർശനൾചാജ്ഞാനം മുഗ്ദ്ധ— രൂപതാ ദൃശ്യത ഇതി ച, തദ്ദർശനസ്യ വിഷയോ ഭവതി, കർമ്മതാമാപദ്യത ഇതി. തത് കഥം കർമ്മഭൂതം സത്— കർത്തൃസ്വരൂപദൃശി വിശേഷണ— മജ്ഞാന മുഗ്ദ്ധതേ സ്യാതാം? അഥ ദൃശിവിശേഷണത്വം തയോഃ, കഥം കർമ്മസ്യാതാം, ദൃശിനാ വ്യാപ്യേ— തേ? കർമ്മ ഹി കർത്തൃക്രിയയാ വ്യാപ്യമാനം ഭവതി. അന്യച്ച വ്യാപ്യമന്യദ്വ്യാപകം, ന തേനൈവ തദ്വ്യാപ്യതേ. വദ കഥമേവം. സതി അജ്ഞാനമുഗ്ദ്ധതേ ദൃശി വിശേ— ഷണേ സ്യാതാം? ന ചാജ്ഞാന— വിവേകദർശീ അജ്ഞാനമാത്മനഃ കർമ്മഭൂതമുപലഭമാന ഉപലബ്ധ്യ— കർമ്മത്വേന ഗൃഹ്ണാതി — ശരീരേ കാര്യരൂപാദിവത്തഥാ.

വിരുദ്ധമാണ് . "ഞാൻ അറിയുന്നില്ല, മൂഢ നാണ് " എന്ന അനുഭവമുണ്ടെന്ന് നീ പറയുന്നു. അത് കാണുന്നവൻെറ മൂഢ താരൂപത്തിലുള്ള അജ്ഞാനം ദർശിക്ക പ്പെടുന്നതാണ് എന്നും നീ പറയുന്നു. അപ്പോളത് അജ്ഞാനാദിദർശനങ്ങൾ ക്ക് വിഷയമാണ് , കർമ്മരൂപതയെ പ്രാ പിച്ചിരിക്കയാണ് എന്ന് വരുന്നു. കർമ്മ ഭൂതമായ ആ അജ്ഞാനവും മൂഢതയും കർത്തൃത്വസ്വരൂപമായ ദൃക്കിന് എങ്ങി നെ വിശേഷണമാവും? ഇനി ദൃക്കിന് വിശേഷണമാണെങ്കിൽത്തന്നെ അവ യെങ്ങിനെ അതിന് കർമ്മങ്ങളായിത്തീ രും? ദൃക്കിനാൽ വ്യാപ്തമാവും? കർമ്മം കർത്താവിൻെറ ക്രിയയാൽ വ്യാപ്തമാ യതാണ് . വ്യാപ്യം വ്യാപ്തത്തിൽനിന്നും ഭിന്നമായിരിക്കണം. രണ്ടും ഒന്നാവാൻ വയ്യതന്നെ. ഒന്നിനാൽ അതുതന്നെ വ്യാ പ്തമാകാവുന്നതല്ല. അപ്പോൾ അജ്ഞാ നവും മൂഢതയും ദൃക്കിൻെറ വിശേഷ ണങ്ങളാകുന്നത് എങ്ങിനെയെന്ന് പറ ഞ്ഞുതരൂ. അതുപോലെ

സുഖദുഃഖേച്ഛാപ്രയ— ത്നാദീൻ സർവ്വോ ലോകോ ഗൃ— ഹ്ണാതീതി ചേത് ?

പൂ. പ — സുഖം, ദുഃഖം, ഇച്ഛാ പ്രയത്നം തുടങ്ങിയവയെ എല്ലാ ലോകരും ഗ്രഹി ക്കുന്നു എന്നാണെങ്കിലോ?

തഥാപി ഗ്രഹീതുർലോകസ്യ വിവിക്തതൈവാഭ്യുപഗതാ സ്യാ— ത് . "ന ജാനേ ऽ ഹം ത്വദുക്തം മു— ഗ്ദ്ധ ഏവ" ഇതി ചേത് ഭവത്വജ്— ഞോ മുഗ്ദ്ധോ, യസ്ത്വേവംദർശീ തം ജ്ഞമമുഗ്ദ്ധം പ്രതിജാനീമഹേ— വയം. തഥാ വ്യാസേനോക്തം — "ഇച്ഛാദികൃത്സ്നം ക്ഷേത്രം ക്ഷേത്രീ പ്രകാശയതി" ഇതി. "സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം. വിനശ്യത്സ്വവിനശ്യ— ന്തം" ഇത്യാദി ശതശ ഉക്തം. ത— സ്മാന്നാത്മനഃ സ്വതോ ബദ്ധമു— ക്തജ്ഞാനാജ്ഞാനകൃതോ വി— ശേഷോ ऽ സ്തി. സർവ്വദാ സമൈ— കരസസ്വാഭാവ്യാഭ്യുപഗമാത് .

സിദ്ധാന്തി — അങ്ങിനെയാണെങ്കിലും ഗ്ര ഹിക്കുന്ന ലോകത്തിൻെറ പൃഥക്ത്വം ത ന്നെയാണ് സ്വീകാര്യമാകുന്നത് . "ഞാ നൊന്നുമറിയുന്നില്ല, മൂഢനാണ് " എന്നു പറഞ്ഞതിൽ, അപ്രകാരം കാണുന്നവൻ അജ്ഞനോ മൂഢനോ ആവട്ടെ. അങ്ങി നെ അറിയുന്നവനെ മൂഢനായിട്ടല്ല, ജ് ഞാനിയായിട്ടാണ് ഞാൻ കാണുന്നത് . അപ്രകാരം വ്യാസൻ പറഞ്ഞിട്ടുണ്ട് . "ഇച്ഛ തുടങ്ങിയ ക്ഷേത്രങ്ങളെ മുഴു വൻ ക്ഷേത്രി പ്രകാശിപ്പിക്കുന്നു" എന്നും "എല്ലാ ഭൂതങ്ങളിലും സമമായി വർത്തി ച്ച് ", അവ നശിക്കുമ്പോൾ നശിക്കാതിരി ക്കുന്ന പരമേശ്വരനെ" (ഗീത 13 . 27) എ ന്നും നൂറുകണക്കിന് പറയപ്പെട്ടിട്ടുണ്ട് . അതിനാൽ ആത്മാവിന് ബന്ധമോക്ഷ ങ്ങളാലോ ജ്ഞാനാജ്ഞാനങ്ങളാലോ കൃതമായ വിശേഷമൊന്നും തന്നെ ഇല്ല. അത് സർവ്വദാ സമവും ഏകരസവും ആ ണെന്ന് കരുതേണ്ടിയിരിക്കുന്നു.

യേ തു — അതോ ⌠ ന്യഥാ ആത്മവസ്തുപരികൽപ്യ ബന്ധമോക്ഷാദിശാസ്ത്രം ചാർത്ഥവാദമാപാദയന്തി തേ ഉത്സഹന്തേ ഖേ ⌠ പി ശാകുനം പദം ദ്രഷ്ടും, ഖം വാ മുഷ്ടിനാ ആക്രഷ്ടും, ചർമ്മവദ്വേഷ്ടിതും. വയം തു തത്കർത്തുമശക്താഃ. സർവ്വദാ സമൈകരസമദ്വൈതം അവിക്രിയമജമജരമമരമമൃതമഭയം ആത്മതത്വം ബ്രഹ്മൈവ സ്മഃ, ഇത്യേഷ സർവ്വവേദാന്തനിശ്ചിതോർത്ഥ ഇത്യേവം പ്രതിപദ്യാമഹേ. തസ്മാദ്ബ്രഹ്മാപ്യേതീത്യുപചാരമാത്രമേതത് വിപരീതഗ്രഹവദ്ദേഹസന്തതേർവിച്ഛേദമാത്രം വിജ്ഞാനഫലമപേക്ഷ്യ.

എന്നാൽ ആർ ആത്മതത്വത്തെ മററുവിധത്തിൽ കൽപ്പിച്ച് ബന്ധമോക്ഷാദിശാസ്ത്രത്തെ വെറും അർത്ഥവാദമായി കരുതുന്നുവോ അവർ ആകാശത്തെ പക്ഷികളുടെ പദമായി കാണാനും അഥവാ ആകാശത്തെ മുഷ്ടികൊണ്ട് ആക്രമിക്കാനും ചർമ്മംപോലെ മറക്കാനും ഉത്സാഹിക്കുന്നവരാണ് . നമുക്ക് അങ്ങിനെ ചെയ്യാൻ പററുകയില്ല. സർവ്വദാസമവും ഏകരസവും അദ്വൈതവും ക്രിയാരഹിതവും അജവും അമരവും അമൃതവും അഭയവും ആയ ആത്മതത്വം ബ്രഹ്മം തന്നെയാണ് എന്നാണ് എല്ലാ വേദാന്തങ്ങളിലുമുള്ള നിശ്ചിതമായ അർത്ഥം എന്ന് ഇങ്ങിനെ നാം അറിയുന്നു. അതിനാൽ വിപരീതഗ്രഹണത്തിൽ നിന്നുണ്ടായ ദേഹസന്തതിയുടെ വിച്ഛേദമാത്രമായ യാതൊരു വിജ്ഞാനഫലമുണ്ടോ അതിനെ അപേക്ഷിച്ച് "ബ്രഹ്മത്തെ പ്രാപിക്കുന്നു" എന്നുപറയുന്നത് വെറും ഉപചാരം മാത്രമാണ് .

---

സ്വപ്ന ബുദ്ധാന്തഗമനദൃഷ്ടാന്തസ്യ ദാർഷ്ടാന്തികഃ സംസാരോ വർണ്ണിതഃ. സംസാരഹേതുശ്ച വിദ്യാകർമ്മപൂർവ്വപ്രജ്ഞാ വർണ്ണിതാ. യൈശ്ചോപാധിഭൂതൈഃ കാര്യകരണലക്ഷണഭൂതൈഃ പരിവേഷ്ടിതഃ സംസാരിത്വമനുഭവതി താനി ച ഉക്താനി. തേഷാം സാക്ഷാത് പ്രയോജകൗ ധർമ്മാധർമ്മാവിതി പൂർവ്വപക്ഷം കൃത്വാ കാമ ഏവേത്യവധാരിതം. യഥാ ച ബ്രാഹ്മണേനായമർത്ഥോ ⌠ വധാരിതഃ, ഏവം മന്ത്രേണാപീതി ബന്ധം ബന്ധകാരണം ചോക്ത്വോപസംഹൃതം പ്രകരണം "ഇതി നു കാമയമാനഃ" ഇതി.

സ്വപ്നജാഗ്രത്തുകളിലെ ഗമനദൃഷ്ടാന്തത്തിന് ദൃഷ്ടാന്തമായ സംസാരം വർണ്ണിക്കപ്പെട്ടു. സംസാരത്തിനുകാരണമായ വിദ്യ, കർമ്മം, പൂർവ്വപ്രജ്ഞ എന്നിവയും വർണ്ണിക്കപ്പെട്ടു. ഏതെല്ലാം ഉപാധികളാൽ മൂടപ്പെട്ടാണോ സംസാരിത്വത്തെ ജീവൻ അനുഭവിക്കുന്നത് അവയേയും പറഞ്ഞുകഴിഞ്ഞു. അവക്ക് യഥാർത്ഥമായും പ്രേരകങ്ങളായിരിക്കുന്നത് ധർമ്മാധർമ്മങ്ങളാണോ എന്ന പൂർവ്വപക്ഷത്തെ ഉന്നയിച്ച് കാമം തന്നെയാണ് എന്നുതീർച്ചപ്പെടുത്തുകയും ചെയ്തു. ബ്രാഹ്മണത്താൽ എപ്രകാരമോ അപ്രകാരം തന്നെ മന്ത്രത്താലും ഈ അർത്ഥം തന്നെ തീരുമാനിക്കപ്പെടുകയും ചെയ്തു. ബന്ധത്തേയും ബന്ധകാരണത്തേയും കുറിച്ചു പറഞ്ഞ് " ഇപ്രകാരം കാമിക്കുന്നവനായിട്ട് " എന്നുകൂടി പറഞ്ഞ് പ്രകരണം ഉപസംഹരിക്കപ്പെട്ടു.

"അഥ കാമയമാനഃ" ഇത്യാരഭ്യ സുഷുപ്തദൃഷ്ടാന്തസ്യ ദാർഷ്ടാന്തികഭൂതഃ സർവ്വാത്മഭാവോ മോക്ഷ ഉക്തഃ. മോക്ഷകാരണം ച ആത്മകാമതയാ യദാപ്തകാമത്വമുക്തം, തച്ച സാമർത്ഥ്യാന്നാത്മ—

വീണ്ടും "അഥാത്മകാമയമാന" എന്നാരംഭിച്ച് സുഷുപ്തോദാഹരണത്തിന് ദാർഷ്ടാന്തികഭൂതമായി സർവ്വാത്മഭാവമായ മോക്ഷം പറയപ്പെട്ടു. മോക്ഷകാരണമാകട്ടെ ആത്മകാമത്വം വഴി ആപ്തകാമത്വമാണെന്ന് പറയപ്പെട്ടു. ആ സാമ

ജ്ഞാനമന്തരേണ ആത്മകാമതയാ ആപ്തകാമതാമിതി സാമർത്ഥ്യാത് ബ്രഹ്മവിദൈ്യവ മോക്ഷകാരണ-മിത്യുക്തം. അതോ യദ്യപി കാമോ മൂലമിത്യുക്തം, തഥാപി മോക്ഷ-കാരണ വിപര്യയേണ ബന്ധകാ-രണമവിദ്യേത്യേതദപ്യുക്തമേവ ഭവതി. അത്രാപി മോക്ഷോ മോ-ക്ഷസാധനം ച ബ്രാഹ്മണേനോ-ക്തം. തസൈ്യവ ദൃഢീകരണായ മന്ത്ര ഉദാഹ്രിയതേ ശ്ലോകശബ്ദ-വാച്യഃ —

ർത്ഥ്യം വഴി ആത്മജ്ഞാനം കൂടാതെ ആത്മകാമത്വം വഴി ആത്മകാമത്വം കിട്ടില്ലെന്നും സൂചിപ്പിച്ചു. ഈ സാമർത്ഥ്യം വഴി ബ്രഹ്മവിദ്യമാത്രമാണ് മോക്ഷകാരണമെന്ന് പറഞ്ഞു. അതിനാൽ കാമമാണ് മൂലമെന്നു പറഞ്ഞാലും മോക്ഷകാരണത്തിനു വിപരീതമായി ബന്ധകാരണം അവിദ്യയാണെന്ന് പറഞ്ഞുകഴിഞ്ഞു. അവിടെതന്നെ മോക്ഷവും മോക്ഷകാരണവും ബ്രാഹ്മണം പറഞ്ഞുകഴിഞ്ഞു. അതിൻെറതന്നെ ദൃഢീകരണത്തിനായി ശ്ലോകശബ്ദവാച്യമായ മന്ത്രം ഉദാഹരിക്കുന്നു —

**മന്ത്രഃ 7 —** തദേഷ ശ്ലോകോ ഭവതി. യദാ സർവ്വേ പ്ര-മുച്യന്തേ കാമാ യേ ഽസ്യ ഹൃദി ശ്രിതാഃ. അഥ മർത്ത്യോ ഽ മൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുത ഇതി. തദ്യഥാ ഽ ഹിനിർല്വയനീ വൽമീകേ മൃതാ പ്രത്യസ്താ ശയീതൈ-വമേവേദം ശരീരം ശേതേ ഽ ഥായമശരീരോ ഽ മൃതഃ പ്രാ-ണോ ബ്രഹ്മൈവ തേജ ഏവ സോ ഽ ഹം ഭഗവതേ സഹസ്രം ദദാമീതി ഹോവാച ജനകോ വൈദേഹഃ.

**മന്ത്രാർത്ഥം 7 —** ആ അർത്ഥത്തിലീ മന്ത്രമുണ്ട് — എപ്പോളിവൻെറ ഹൃദയത്തിൽ ആശ്രിതങ്ങളായ കാമനകളെല്ലാം നശിക്കുന്നുവോ അപ്പോൾ മരണധർമ്മിയായ ഇവൻ അമൃതനാവുന്നു. ഇവിടെ തന്നെ (ശരീരത്തിൽ) അവന് ബ്രഹ്മത്തെ പ്രാപിക്കാനാവുന്നു. അതിന് ദൃഷ്ടാന്തം എപ്രകാരം പാമ്പ് അതിൻെറ ഉറ ഊരിക്കളയുന്നുവോ അപ്രകാരം തന്നെ ശരീരവും വീണുപോകുന്നു. അശരീരനും അമൃതനുമായ ഈ പ്രാണനാകട്ടെ ബ്രഹ്മം തന്നെയായിത്തീരുന്നു, തേജസ്സുതന്നെയായിത്തീരുന്നു. അപ്പോൾ വിദേഹനായ ജനകൻ പറഞ്ഞു "ആ ഞാൻ അവിടുത്തേക്ക് ആയിരം പശുക്കളെ തരാം" എന്ന് .

**ഭാഷ്യഃ 7 —** തത്തസ്മിന്നേവാർത്ഥേ ഏഷ ശ്ലോകോ മന്ത്രോ ഭവതി. യദാ യസ്മിൻ കാലേ സർവ്വേ സമസ്താഃ കാമാസ്തൃഷ്ണാ പ്രഭേദാഃ പ്രമു-ച്യന്തേ. ആത്മകാമസ്യ ബ്രഹ്മവിദഃ സമൂലതോ വശീര്യന്തേ. യേ പ്രസി-ദ്ധാ ലോകേ ഇഹാമുത്രാർത്ഥാഃ പു-ത്രവിത്തലോകൈഷണാലക്ഷണാ

ഈ അർത്ഥത്തിൽത്തന്നെ ഈ ശ്ലോകം മന്ത്രം ഭവിക്കുന്നു. എപ്പോൾ, ഏതുസമയത്ത് എല്ലാ കാമനകളും (തൃഷ്ണാഭേദങ്ങളും) ആത്മകാമനായ ബ്രഹ്മത്തിനില്ലാതാവുന്നു — സമൂലം നഷ്ടമായിത്തീരുന്നു — ലോകത്തിൽ പ്രസിദ്ധമായ ഇഹാമുത്രഫലപ്രദങ്ങളായ പുത്രേഷണ, വിത്തേഷണ, ലോകേഷണ എ

അസ്യ പ്രസിദ്ധസ്യ പുരുഷസ്യ ഹൃദി ബുദ്ധൗ ശ്രിതാ ആശ്രിതാഃ. അഥ തദാ മർത്ത്യോ മരണധർമ്മാ സൻ കാമവിയോഗാത്സമൂലതോ ∫ മൃതോ ഭവതി.

ന്നിവ, പുരുഷൻെറ ഹൃദയത്തിൽ അഥവാ ബുദ്ധിയിൽ ആശ്രയിച്ചിരിക്കുന്ന ഈ കാമനകളെല്ലാം ക്ഷയിക്കുന്നു അപ്പോൾ ഈ മർത്ത്യൻ മരണധർമ്മിയായവൻ ആണെങ്കിലും കാമനകൾ സമൂലം നശിച്ച് അമൃതനായിത്തീരുന്നു.

അർത്ഥാദനാത്മവിഷയാഃ കാമാ അവിദ്യാലക്ഷണാ മൃത്യവഃ ഇത്യേതദുക്തം ഭവതി. അതോ മൃത്യുവിയോഗേ വിദ്വാൻ ജീവന്നേവാമൃതോ ഭവതി. അത്ര അസ്മിന്നേവ ശരീരേ വർത്തമാനോ ബ്രഹ്മസമശ്നുതേ, ബ്രഹ്മഭാവം മോക്ഷം പ്രതിപദ്യത ഇത്യർത്ഥഃ. അതോ മോക്ഷോ ന ദേശാന്തരഗമനാദ്യപേക്ഷതേ. തസ്മാദ്വിദുഷോ നോത്ക്രാമന്തി പ്രാണാഃ, യഥാവസ്ഥിതാ ഏവ. സ്വകാരണേ പുരുഷേ സമവനീയന്തേ. നാമമാത്രം ഹ്യവശിഷ്യത ഇത്യുക്തം.

അതായത് അനാത്മവിഷയകങ്ങളായ കാമനകൾ തന്നെയാണ് അവിദ്യാരൂപങ്ങളായ മൃത്യുക്കൾ എന്നുപറഞ്ഞു കഴിഞ്ഞു. അതിനാൽ മൃത്യുവിയോഗത്തിൽ വിദ്വാൻ ജീവിച്ചുകൊണ്ടുതന്നെ അമൃതനായിഭവിക്കുന്നു. ഈ ശരീരത്തിലിരുന്നുകൊണ്ടുതന്നെ ബ്രഹ്മത്തെ പ്രാപിക്കുന്നു. ബ്രഹ്മഭാവമായ മോക്ഷത്തെ പ്രാപിക്കുന്നു എന്നർത്ഥം. അതിനാൽ മോക്ഷം ദേശാന്തരഗമനത്തെ അപേക്ഷിക്കുന്നില്ല. അതുകൊണ്ട് വിദ്വാന്മാർക്ക് പ്രാണൻ ഉദ്ഗമിക്കുന്നില്ല. എപ്രകാരം സ്ഥിതിചെയ്തിരുന്നുവോ അപ്രകാരം തന്നെ സ്വന്തം കാരണ പുരുഷനിൽ സമ്പൂർണ്ണമായി വിലയിക്കുന്നു. നാമമാത്രമായി അവശേഷിക്കുന്നു എന്നുപറഞ്ഞു കഴിഞ്ഞു.

കഥം പുനഃ സമവനീതേഷു പ്രാണേഷു ദേഹേ ച സ്വകാരണേ പ്രലീനേ വിദ്വാന്മുക്തോ ∫ ത്രൈവ സർവ്വാത്മാ സൻ വർത്തമാനഃ പുനഃ പൂർവ്വവദ്ദേഹിത്വം സംസാരിത്വലക്ഷണം ന പ്രതിപദ്യത ഇതി. അത്രോച്യതേ — തത്തത്രായം ദൃഷ്ടാന്തോ, യഥാ ലോകേ ∫ ഹിഃ സർപ്പഃ തസ്യ നില്വയനീ നിർമ്മോകഃ സാ അഹിനിർല്വയനീ വൽമീകേ സർപ്പാശ്രയേ വൽമീകാദാവിത്യർത്ഥഃ. മൃതാ പ്രത്യസ്താ പ്രക്ഷിപ്താ ∫ നാത്മഭാവേന സർപ്പേണ പരിത്യക്താ ശയീത വർത്തേത — ഏവമേവ യഥായം ദൃഷ്ടാന്തഃ, ഇദം ശരീരം സർപ്പസ്ഥാനീയേന മുക്തേനാത്മഭാവേന പരിത്യക്തം മൃതമിവ ശേതേ.

എന്നാൽ പിന്നെ പ്രാണൻ നല്ലപോലെ വിലയിച്ചശേഷം, ദേഹവും സ്വകാരണത്തിൽ ലീനമായതിനുശേഷം വിദ്വാൻ എങ്ങിനെയാണ് മുക്തനായിട്ട് അതായത് ഇവിടെവച്ചുതന്നെ സർവ്വാത്മാവായി വർത്തിച്ചുകൊണ്ട് വീണ്ടും പണ്ടത്തെപ്പോലെ സംസാരിത്വലക്ഷണത്തോടുകൂടിയ ദേഹിത്വത്തെ സ്വീകരിക്കാതിരിക്കുന്നത് എന്നതിന് ഉദാഹരണം പറയുന്നു — അതിനിതാണ് ഉദാഹരണം — എപ്രകാരം ലോകത്തിൽ പാമ്പ് അതിൻെറ ഉറയെ സർപ്പാശ്രയമായ പുററിൽ ഉപേക്ഷിച്ച് , അത് താനല്ല എന്ന ഭാവത്തിൽ ഉപേക്ഷിച്ച് ശയിക്കുന്നുവോ, വർത്തിക്കുന്നുവോ അപ്രകാരം തന്നെയാണ് ഈ ദൃഷ്ടാന്തം. സർപ്പസ്ഥാനീയനായ മുക്തൻ ഈ ശരീരത്തെ താനല്ല എന്ന നിലക്ക് ഉപേക്ഷിച്ച് മരിച്ചതുപോലെ വസിക്കുകയാണ് .

അഥേതരഃ സർപ്പസ്ഥാനീയോ മുക്തഃ സർവ്വാത്മഭൂതഃ സർപ്പവത്തത്രൈവ വർത്തമാനഃ അപി

അനന്തരം സർപ്പസ്ഥാനീയനായ മുക്തൻ സർവ്വാത്മഭൂതനായി സർപ്പത്തെപ്പോലെ അവിടെത്തന്നെ വർത്തിച്ചാലും

അശരീരഏവ ന പൂർവ്വവത് പുനഃ സശരീരോ ഭവതി. കാമകർമ്മപ്രയുക്തശരീരാത്മഭാവേന ഹി പൂർവ്വം സശരീരോ മർത്ത്യശ്ച തദ്വിയോഗാദഥേദാനീമശരീരോ ∫ ത ഏവ **ചാമൃതഃ**. പ്രാണഃ പ്രാണിതീതി **പ്രാണഃ**. "പ്രാണസ്യ പ്രാണം" (4.4.18) ഇതി ഹി വക്ഷ്യമാണേ ശ്ലോകേ "പ്രാണബന്ധനം ഹി സോമ്യ മനഃ" (ഛാ. ഉ. 6. 8. 2) ഇതി ച ശ്രുത്യന്തരേ. പ്രകരണവാക്യസാമർത്ഥ്യാച്ച പര ഏവാത്മാത്ര പ്രാണശബ്ദവാച്യഃ **ബ്രഹ്മൈവ** പരമാത്മൈവ. കിം **പുനസ്തത്** ? തേജ ഏവ വിജ്ഞാനം **ജ്യോതിഃ** യേനാത്മജ്യോതിഷാ ജഗദവഭാസ്യമാനം പ്രജ്ഞാനേത്രം വിജ്ഞാനജ്യോതിഷ്മത്സദവിഭ്രംശത് വർത്തതേ.

അശരീരനായിത്തന്നെയാണിരിക്കുന്നത് . മുമ്പിലത്തെപ്പോലെ സശരീരനായിട്ടല്ല. മുമ്പ് സശരീരനും മർത്ത്യനുമായിരുന്നത് കാമകർമ്മങ്ങളാൽ പ്രേരിതനായി ശരീരാത്മഭാവം പൂണ്ടതിനാൽ മാത്രമാണ് . അതിനെ ഉപേക്ഷിച്ചതിനാൽ ഇപ്പോൾ അശരീരനായി. അതുകൊണ്ടുതന്നെ അമൃതനും. പ്രാണനം ചെയ്യുന്നതിനാൽ പ്രാണൻ. "പ്രാണന്റെ പ്രാണനെ" എന്നിങ്ങിനെ വരാൻ പോകുന്ന മന്ത്രത്തിലുണ്ട് . "സോമ്യ പ്രാണബന്ധനം തന്നെയാണ് മനസ്സ് " എന്ന് മറെറാരു ശ്രുതിയിലുണ്ട് . പ്രകരണത്തിലെ വാക്യസാമർത്ഥ്യമനുസരിച്ചും ഇവിടെ പ്രാണശബ്ദവാച്യനായിരിക്കുന്നത് പരനായ ആത്മാവുതന്നെയാണ് , ബ്രഹ്മം തന്നെയാണ് , പരമാത്മാവുതന്നെയാണ് . അപ്പോളതെന്താണ് ? തേജസ്സുതന്നെ. വിജ്ഞാനജ്യോതിസ്സുതന്നെ. ആ ആത്മജ്യോതിസ്സിനാൽ പ്രകാശിതനായിട്ട് ജഗത്ത് പ്രജ്ഞാനേത്രവും വിജ്ഞാനജ്യോതിർമ്മയവുമായിത്തീർന്ന് ച്യുതമാവാതെ വിശേഷരൂപത്തിൽ വർത്തിക്കുന്നു.

യഃ കാമപ്രശ്നോ വിമോക്ഷാർത്ഥോ യാജ്ഞവൽക്യേന വരോ ദത്തോ ജനകായ സഹേതുകോ ബന്ധമോക്ഷാർത്ഥലക്ഷണോ ദൃഷ്ടാന്തദാർഷ്ടാന്തികഭൂതഃ സ ഏവ നിർണ്ണീതഃ സവിസ്തരോ ജനക യാജ്ഞവൽക്യാഖ്യായികാരൂപധാരിണ്യാ ശ്രുത്യാ. സംസാരവിമോക്ഷോപായ ഉക്തഃ പ്രാണിഭ്യഃ ഇദാനീം ശ്രുതിഃ സ്വയമേവാഹ — വിദ്യാനിഷ്ക്രിയാർത്ഥം ജനകേനൈവമുക്തമിതി. കഥം? സോ ∫ ഹമേവം വിമോക്ഷിതസ്ത്വയാ ഭഗവതേ തുഭ്യം വിദ്യാനിഷ്ക്രിയാർത്ഥം സഹസ്രം ദദാമീതി ഹൈവം കിലോവാചോക്തവാൻ ജനകോ വൈദേഹഃ

യാജ്ഞവൽക്യൻ വിമോക്ഷാർത്ഥമായിട്ട് ജനകന് യാതൊരു വരത്തെ കാമപ്രശ്നരൂപത്തിൽ കൊടുത്തുവോ, സഹേതുകവും ബന്ധമോക്ഷാർത്ഥലക്ഷണവും ദൃഷ്ടാന്തദാർഷ്ടാന്തിക ഭൂതവുമായ അതുതന്നെയാണ് ജനകയാജ്ഞവൽക്യാഖ്യായികാരൂപം പൂണ്ട ശ്രുതി സവിസ്തരം നിർണ്ണയിച്ചിരിക്കുന്നത് . പ്രാണികൾക്ക് സംസാരവിമോക്ഷണത്തിനുള്ള ഉപായം പറയപ്പെട്ടു. ഇപ്പോൾ ശ്രുതി സ്വയം പറയുകയാണ് — വിദ്യക്കുപകരമായി ധനം കൊടുക്കാനായിക്കൊണ്ട് ജനകൻ ഇപ്രകാരം പറഞ്ഞു എന്ന് . എങ്ങിനെ? ആ ഞാൻ അങ്ങയാൽ ഇപ്രകാരം വിമോക്ഷിതനായി. അവിടുത്തേക്ക് വിദ്യക്ക് പകരം ധനദാനമെന്നനിലക്ക് ഞാൻ ആയിരം (പശുക്കളെ)തരാം. വിദേഹരാജാവായ ജനകൻ ഇങ്ങിനെ പറഞ്ഞു.

അത്ര കസ്മാത് **വിമോക്ഷ**പദാർത്ഥേ നിർണ്ണീതേ, **വിദേഹരാജ്യമാത്മാനമേവ**. ച ന **നിവേദയതി**, ഏകദേശോക്താവിവ സഹസ്രമേ

ഇവിടെ മോക്ഷസാധനം നിർണ്ണയിക്കപ്പെട്ടിട്ടും ജനകൻ എന്തുകൊണ്ട് വിദേഹരാജ്യത്തേയോ തന്നെത്തന്നെയോ നിവേദിച്ചില്ല? ഏകദേശം മാത്രം പ

വദദാതി? തത്ര കോऽഭിപ്രായ ഇതി?

റയപ്പെട്ടതുപോലെ വെറും ആയിരം പശുക്കളെ മാത്രം എന്തുകൊണ്ടു കൊടുക്കുന്നു? ഇതിലെന്താണ് ജനകൻെറ മതം?

അത്ര കേചിദ്വർണ്ണയന്തി — അദ്ധ്യാത്മവിദ്യാരസികോ ജനകഃ ശ്രുതമപ്യർത്ഥം പുനർമ്മന്ത്രൈഃ ശുശ്രൂഷതി, അതോ ന സർവ്വമേവ നിവേദയതി. ശ്രുത്വാऽഭിപ്രേതം യാജ്ഞവൽക്യാത് പുനരന്തേ നിവേദയിഷ്യാമീതി ഹി മന്യതേ. യദി ചാത്രൈവ സർവ്വം നിവേദയാമി, നിവൃത്താഭിലാഷോऽയം ശ്രവണാദിതി മത്വാ, ശ്ലോകാൻ ന വക്ഷ്യതീതി ച ഭയാത്സഹസ്രദാനം ശുശ്രൂഷാലിംഗജ്ഞാപനായേതി.

ഇതിൽ ചിലർ പറയുന്നു — ജനകൻ അദ്ധ്യാത്മവിദ്യാരസികനാണ്. അർത്ഥം കേട്ടിട്ടും വീണ്ടു വീണ്ടും കേൾക്കാൻ ആഗ്രഹിക്കുന്നു. അതാണ് എല്ലാം സമർപ്പിക്കാതിരിക്കുന്നത്. യാജ്ഞവൽക്യനിൽനിന്നും തനിക്കുവേണ്ടതെല്ലാം കേട്ടതിനുശേഷം ഒടുവിൽ വീണ്ടും സമർപ്പിക്കാം എന്ന് കരുതിയിട്ടുണ്ടാവാം. ഇപ്പോൾതന്നെ എല്ലാം സമർപ്പിച്ചാൽ ഇവന് കേൾക്കാനുള്ള ആഗ്രഹം തീർന്നു എന്നു കരുതി ശ്ലോകങ്ങളെ പറയുകയില്ല എന്ന ഭയം കാരണം സഹസ്രപശുദാനം ശുശ്രൂഷാലിംഗത്തെ സൂചിപ്പിക്കാനായിട്ടാണ്.

സർവ്വമപ്യേതദസത്, പുരുഷസ്യേവ പ്രമാണഭൂതായാഃ ശ്രുതേർവ്യാജാനുപപത്തേഃ. അർത്ഥശേഷോപപത്തേശ്ച. വിമോക്ഷപദാർത്ഥേ ഉക്തേऽപി ആത്മജ്ഞാനസാധനേ, ആത്മജ്ഞാനശേഷഭൂതഃ സർവ്വൈഷണാപരിത്യാഗഃ സന്യാസാഖ്യോ വക്തവ്യോऽർത്ഥശേഷോ വിദ്യതേ; തസ്മാത് ശ്ലോകമാത്രശുശ്രൂഷാകൽപ്പനാ അനൃജ്വീ. അഗതികാഹി. ഗതിഃ പുനരുക്താർത്ഥകൽപ്പനാ. സാ ചായുക്താ സത്യാം ഗതൗ ന ച തത് സ്തുതിമാത്രമിത്യവോചാമ.

ഇതെല്ലാം അസത്യമാണ്. സാധാരണക്കാർക്കെന്നപോലെ, പ്രമാണമായിരിക്കുന്ന ശ്രുതിക്ക് വ്യാജത്തിൻെറ കാര്യമില്ല. മാത്രമല്ല അർത്ഥം പറയാൻ ഇനിയും അവശേഷിക്കുന്നുമുണ്ട്. മോക്ഷസാധനയെക്കുറിച്ചു പറഞ്ഞു എങ്കിലും ആത്മജ്ഞാനസാധനയിൽ വിശേഷിച്ചും വേണ്ടതായ സർവ്വൈഷണാത്യാഗമായ സന്യാസത്തെക്കുറിച്ച് പറയേണ്ടതായി അവശേഷിക്കുന്നുമുണ്ട്. അതിനാൽ മന്ത്ര ശ്രവണം മാത്രമാണ് ആഗ്രഹമെന്ന് കൽപ്പിക്കുന്നത് ക്ലിഷ്ടമാണ് (ശരിയല്ല). പുനരുക്താർത്ഥ കൽപ്പനയാകട്ടെ അഗതികമായ ഗതിയാണ്. ഗതിയുള്ളപ്പോൾ ഈ കൽപ്പന യുക്തമല്ല. സന്യാസം മുതലായത് സ്തുതി മാത്രമല്ലെന്ന് നാം പറഞ്ഞതാണ്.

നനു — ഏവം സതി. "അത ഊർദ്ധ്വം വിമോക്ഷായൈവ" ഇതി വക്തവ്യം.

പൂ. പ — ഇതിങ്ങിനെയാണെങ്കിൽ "ഇതിനുശേഷം മോക്ഷത്തിനായിത്തന്നെ പറഞ്ഞാലും" എന്ന് പറയേണ്ടതുണ്ടോ?

നൈഷ ദോഷഃ ആത്മജ്ഞാനവദപ്രയോജകഃ സന്യാസഃ പക്ഷേ പ്രതിപത്തി കർമ്മവദിതി ഹി മന്യതേ; "സന്യാസേന തനും ത്യജേത്" ഇതി സ്മൃതേഃ. സാധനത്വപക്ഷേऽപി ന "അത ഊർദ്ധ്വം വിമോക്ഷായൈവ" ഇതി പ്രശ്നമർഹതി, മോക്ഷസാ—

സമാധാനം — ഈ ദോഷമില്ല. കാരണം ജനകനറിയാം ആത്മജ്ഞാനം പോലെ സന്യാസം മോക്ഷത്തിന് പ്രയോജകമായ സാധനമല്ലെന്ന്. പ്രതിപത്തി കർമ്മത്തെപ്പോലെ (ജ്ഞാനത്തിന് സാധനമായ കർമ്മത്തെപ്പോലെ) അതിൻെറ പാക്ഷികാനുഷ്ഠാനം ചെയ്യാൻ കഴിയും. "സന്യാസം വഴി ശരീരത്തെ ത്യജിച്ചാലും" എന്നും

ധാനഭൂതാത്മജ്ഞാനപരിപാകാ-ർത്ഥത്വാത് .

സ്മൃതിയുണ്ട് . അതിനെ (വിവിദിഷാ സന്യാസത്തെ) സാധനപക്ഷമാണെന്നു കരുതിയാൽ "ഇതിനുമേൽ മോക്ഷത്തിനായിക്കൊണ്ട് " എന്ന പ്രശ്നം ഉദിക്കുന്നില്ല. എന്തെന്നാൽ സന്യാസം മോക്ഷസാധനഭൂതമായ ആത്മജ്ഞാനത്തെ സഹായിക്കുക മാത്രമാണ് ചെയ്യുന്നത് .

**മന്ത്രഃ 8 —** തദേതേ ശ്ലോകാ ഭവന്തി. അണുഃ പന്ഥാ വിതതഃ പുരാണോ മാം സ്പൃഷ്ടോ / നുവിത്തോ മയൈവ. തേന ധീരാ അപിയന്തി ബ്രഹ്മവിദഃ സ്വർഗ്ഗം ലോകമിത ഉർദ്ധ്വം വിമുക്താഃ

**മന്ത്രാർത്ഥം 8 —** അതിലീ ശ്ലോകങ്ങളുണ്ട് . ഈ ജ്ഞാന മാർഗ്ഗം സൂക്ഷ്മമാണ് വിസ്തീർണ്ണമാണ് പുരാതനമാണ് . അത് എന്നെ സ്പർശിച്ചിരിക്കുന്നു. ഞാൻ അതിൻെറ ഫലസാധകമായ ജ്ഞാനത്തെ പ്രാപിച്ചുകഴിഞ്ഞു. ധീരരായ ബ്രഹ്മവേത്താക്കൾ, ഈ ലോകത്തിൽ, അതിൽ ചരിക്കുന്നു. ഇവിടുന്ന് മുക്തരായിത്തീർന്ന് സ്വർഗ്ഗലോകത്തെ (മോക്ഷത്തെ) പ്രാപിക്കുന്നു.

**ഭാഷ്യഃ 8 —** ആത്മകാമസ്യ ബ്രഹ്മ-വിദോ മോക്ഷ ഇത്യേതസ്മിന്നർത്ഥേ മന്ത്രബ്രാഹ്മണോക്തേ വിസ്തര-പ്രതിപാദകാ ഏതേ ശ്ലോകാ ഭവന്തി. അണുഃ സൂക്ഷ്മഃ പന്ഥാ ദുർവ്വിജ്ഞേയത്വാദ്വിതതോ വിസ്തീർണ്ണോ വിസ്പഷ്ടതരണഹേതുത്വാദ്വാ വിതരഃ ഇതി പാഠാന്തരാന്മോക്ഷ-സാധനോ ജ്ഞാനമാർഗ്ഗഃ പുരാണഃ ചിരന്തനോ നിത്യശ്രുതി പ്രകാശിത-ത്വാന്ന താർക്കികബുദ്ധിപ്രഭവകു-ദൃഷ്ടിമാർഗ്ഗവദർവ്വാക്കാലികോ, മാ സ്പൃഷ്ടോ മയാ ലബ്ധ ഇത്യർത്ഥഃ. യോ ഹി യേന ലഭ്യതേ, സതം സ്-പൃശതീവ സംബദ്ധ്യതേ. തേനായം ബ്രഹ്മവിദ്യാലക്ഷണോ മോക്ഷ-മാർഗ്ഗോ മയാ ലബ്ധത്വാത് "മാം സ്പൃഷ്ടഃ" ഇത്യുച്യതേ.

ആത്മകാമനായ ബ്രഹ്മവേത്താവിന് മോക്ഷം ലഭിക്കുന്നു എന്നുള്ള ഈ അർത്ഥത്തിൽ മന്ത്രബ്രാഹ്മണങ്ങൾ വഴി പറയപ്പെട്ടതായി വിസ്തരിച്ചു പ്രതിപാദിക്കുന്നതായ ഈ ശ്ലോകങ്ങളുണ്ട് . അറിയാൻ വിഷമമായതിനാൽ അതിലേക്കുള്ള വഴി സൂക്ഷ്മമായതാണ് . എന്നാൽ വിസ്തീർണ്ണമായതുമാണ് . "വിതരഃ" എന്ന് പാഠാന്തരമുള്ളതിനാൽ വിസ്പഷ്ടതരണത്തിന് കാരണമാണെന്നും പറയാം. ഈ ജ്ഞാനമാർഗ്ഗം മോക്ഷസാധനമാണ് . ശ്രുതി എന്നും പ്രകാശിപ്പിക്കുന്നതിനാൽ അത് പുരാതനമായതാണ് . താർക്കികബുദ്ധിയിൽ നിന്നുടലെടുത്ത കുദൃഷ്ടിപോലെ അർവ്വാചീനമായതല്ല. എന്നെ സ്പർശിച്ചതാണ് അതായത് എനിക്ക് ലബ്ധമായതാണ് എന്നർത്ഥം. യാതൊന്നു യാതൊന്നിനാൽ ലബ്ധമാണോ അത് അതിനെ സ്പർശിക്കുന്നതുപോലെ ബന്ധപ്പെട്ടിരിക്കുന്നു. അതിനാൽ ഈ ബ്രഹ്മവിദ്യാലക്ഷണത്തോടുകൂടിയ മോക്ഷമാർഗ്ഗം എനിക്ക് ലബ്ധമായതിനാൽ "മാംസ്പൃഷ്ടഃ" എന്നുപറയപ്പെടുന്നു.

ന കേവലം മയാ ലബ്ധഃ കിം-

എന്നാൽ ലബ്ധമായതുമാത്രമല്ല.

ത്വനുവിത്തോ മയൈവ. അനുവേദനം നാമ വിദ്യായാഃ പരിപാകാപേക്ഷയാ ഫലാവസാനതാനിഷ്ഠാപ്രാപ്തിഃ. ഭുജേരിവ തൃപ്ത്യവസാനതാ. പൂർവ്വം തു ജ്ഞാനപ്രാപ്തിസംബന്ധമാത്രമേവേതി വിശേഷഃ.

പിന്നേയോ? എന്നാൽ അനുവിത്തമായതുമാണ് . അനുവേദനമെന്നാൽ വിദ്യയുടെ പരിപാകതയെ അപേക്ഷിച്ചുള്ള ഫലാവസാനതയുടെ നിഷ്ഠയെ പ്രാപിക്കലാണ് . ഭോജനാവസാനത്തിലുണ്ടാവുന്ന തൃപ്തിപോലെയാണ് ഇത് . "മാം സ്പൃഷ്ടഃ" എന്ന പൂർവ്വവാക്യത്തിൽ കേവലം ജ്ഞാനപ്രാപ്തി സംബന്ധം മാത്രമേ പറയപ്പെട്ടുള്ളു. അതാണിവ തമ്മിൽ വ്യത്യാസം.

കിം അസാവേവ മന്ത്രദൃഗേകോ ബ്രഹ്മവിദ്യാഫലം പ്രാപ്തോ നാന്യഃ പ്രാപ്തവാൻ, യേന "അനുവിത്തോ മയൈവ" ഇത്യവധാരയതി?

ശങ്ക — ഒരു മന്ത്രദ്രഷ്ടാവുമാത്രം ബ്രഹ്മവിദ്യാഫലത്തെ പ്രാപിക്കുന്നു. മററുള്ളവർ പ്രാപിക്കുന്നില്ല. അതാണ് "ഞാൻ മാത്രം അനുവിത്തനായി" എന്ന് നിശ്ചയിക്കുന്നത് എന്നാണോ പറയുന്നത് ?

നൈഷ ദോഷഃ. അസ്യാഃ ഫലമാത്മസാക്ഷികമനുവിത്തമിതി ബ്രഹ്മവിദ്യായാഃ സ്തുതിപരത്വാത് . ഏവം ഹി കൃതാർത്ഥാത്മാഭിമാനകരം ആത്മപ്രത്യയസാക്ഷികം ആത്മജ്ഞാനം, കിമതഃ പരമന്യസ്യാദിതി ബ്രഹ്മവിദ്യാം സ്തൗതി. ന തു പുനരന്യോ ബ്രഹ്മവിത്തത് ഫലം ന പ്രാപ്നോതീതി "തദ്യോ യോ ദേവാനാം" (ബൃ. ഉ. 1. 4. 10) ഇതി സർവ്വാർത്ഥശ്രുതേഃ.

സിദ്ധാന്തി — ഈ ദോഷമില്ല. കാരണം " ഈ വിദ്യയുടെ അനുവിത്തമായ ഫലം ആത്മസാക്ഷികമാണ് " എന്നുപറഞ്ഞ് ബ്രഹ്മവിദ്യയെ സ്തുതിച്ചിരിക്കുന്നു. ഇപ്രകാരമുള്ള ആത്മജ്ഞാനം "ഞാൻ കൃതാർത്ഥനാണ് " എന്നിങ്ങിനെ ആത്മാഭിമാനപരവും സ്വാനുഭവസിദ്ധവുമാണ് . ഇതിൽപ്പരം മറെറന്തുണ്ട് എന്നിങ്ങിനെ ബ്രഹ്മവിദ്യയെ സ്തുതിക്കുകയാണ് . മറെറാരു ബ്രഹ്മവിത്തും ആ ഫലം പ്രാപിക്കുകയില്ല എന്നർത്ഥമില്ല. എന്തെന്നാൽ "ദേവതകളിൽ ആരാർ അതറിയുന്നു" എന്നിങ്ങിനെ എല്ലാവർക്കും കൃതാർത്ഥത വരും എന്ന് ശ്രുതി പറയുന്നുണ്ടല്ലോ.

തദേവാഹ — തേന ബ്രഹ്മവിദ്യാമാർഗ്ഗേണ ധീരാഃ പ്രജ്ഞാവന്തോ ∫ ന്യേ ∫ പി ബ്രഹ്മവിദ ഇത്യർത്ഥഃ. അപിയന്ത്യപിഗച്ഛന്തി, ബ്രഹ്മവിദ്യാഫലം മോക്ഷം സ്വർഗ്ഗം ലോകം; സ്വർഗ്ഗലോകശബ്ദഃ ത്രിവിഷ്ടപവാച്യപി സന്നിഹ പ്രകരണാത് മോക്ഷാഭിധായകഃ. ഇതഃ അസ്മാച്ഛരീരപാതാദൂർദ്ധ്വം ജീവന്ത ഏവ വിമുക്താഃ സന്തഃ.

അതുതന്നെ ശ്രുതി പറയുന്നു — ഈ ബ്രഹ്മവിദ്യാമാർഗ്ഗം വഴി ധീരൻ — ബുദ്ധിമാൻ അഥവാ മറെറാരു ബ്രഹ്മവേത്താവും ബ്രഹ്മവിദ്യാഫലമായ മോക്ഷത്തെ — സ്വർഗ്ഗലോകത്തെ പ്രാപിക്കുന്നു എന്ന് . സ്വർഗ്ഗലോകശബ്ദം ദേവലോകവാച്യമാണെങ്കിലും ഇവിടെ പ്രകരണത്തിൽ മോക്ഷത്തെപ്പററി പറയുന്ന ശബ്ദമാണ് . ഈ ശരീരപാതത്തിനുശേഷം ജീവിക്കുന്നുണ്ടെങ്കിലും മുക്തനായി (വിദേഹനായി) തീരുന്നു.

---

**മന്ത്രഃ 9 —** തസ്മിഞ്ഛുക്ലമുത നീലമാഹുഃ പിംഗളം ഹരിതം ലോഹിതം ച. ഏഷ പന്ഥാ ബ്രഹ്മണാ ഹാ—

നുവിത്തസ്തേനൈതി ബ്രഹ്മവിത്പുണ്യകൃത്തൈ–
ജസൾച.

**മന്ത്രാർത്ഥം 9 —** ആ മാർഗ്ഗത്തെക്കുറിച്ച് മതഭേദമുണ്ട് ചിലരതിൽ ശുക്ലവർണ്ണവും ചിലർ നീലവർണ്ണവും ചിലർ പിങ്ഗളവർണ്ണവും ചിലർ ഹരിതവർണ്ണവും ചിലർ ലോഹിതവർണ്ണവും ഉള്ളതായി പറയുന്നു. എന്നാൽ ഈ മാർഗ്ഗം സാക്ഷാൽ ബ്രഹ്മദ്വാരത്തിൻെറ അനുഭൂതിതന്നെയാണ് . ആ മാർഗ്ഗത്തിൽക്കൂടി പുണ്യവാനായി പരമാത്മ തേജഃസ്വരൂപനായിരിക്കുന്ന ബ്രഹ്മവേത്താവ് തന്നെ സഞ്ചരിക്കുന്നു.

**ഭാഷ്യം 9 —** തസ്മിൻ മോക്ഷസാധനമാർഗ്ഗേ വിപ്രതിപത്തിർമ്മുമുക്ഷൂണാം; കഥം? തസ്മിൻ ശുക്ലം ശുദ്ധം വിമലമാഹുഃ കേചിന്മുമുക്ഷവഃ, നീലമന്യേ, പിങ്ഗളമന്യേ, ഹരിതം ലോഹിതം ച യഥാദർശനം. നാഡ്യസ്ത്വേതാഃ സുഷുമ്നാദ്യാഃ ശ്ലേഷ്മാദിരസസമ്പൂർണ്ണാഃ. "ശുക്ലസ്യ നീലസ്യ പിങ്ഗളസ്യ" (4. 3. 20) ഇത്യാദ്യുക്തത്വാത് .

ആ മോക്ഷസാധനമാർഗ്ഗത്തിൽ മുമുക്ഷുക്കൾക്ക് അഭിപ്രായവ്യത്യാസമുണ്ട് . അതെങ്ങിനെ? അതിൽ ശുക്ലം അഥവാ ശുദ്ധം അതായത് നിർമ്മലവർണ്ണമുണ്ടെന്ന് ചില മുമുക്ഷുക്കൾ പറയുന്നു. മററുള്ളവർ നീലമാണെന്നും ചിലർ പിങ്ഗളമാണെന്നും ഹരിതമാണെന്നും ലോഹിതമാണെന്നും താന്താങ്ങളുടെ ദർശനപ്രകാരം പറയുന്നു. ഈ സുഷുമ്നാദി നാഡികളും ശ്ലേഷ്മാദി രസസമ്പൂർണ്ണങ്ങളായി "ശുക്ലത്തിൻെറയും നീലത്തിൻെറയും പിങ്ഗളത്തിൻെറയും" എന്നിങ്ങിനെ പറയപ്പെട്ടിരിക്കുന്നു.

ആദിത്യം വാ മോക്ഷമാർഗ്ഗമേവം വിധം മന്യന്തേ — "ഏഷ ശുക്ലഃ ഏഷ നീലഃ" (ഛാ. ഉ. 8. 6. 1) ഇത്യാദി ശ്രുത്യന്തരാത് . ദർശനമാർഗ്ഗസ്യ ച ശുക്ലാദിവർണ്ണാസംഭവാത് , സർവ്വഥാപി തു പ്രകൃതാത് ബ്രഹ്മവിദ്യാമാർഗ്ഗാദന്യ ഏതേ ശുക്ലാദയഃ

ആദിത്യനാകുന്ന മോക്ഷമാർഗ്ഗത്തെക്കുറിച്ചും ഇങ്ങിനെ കരുതുന്നു — "ഇത് ശുക്ലമാണ് , ഇതു നീലമാണ് " മുതലായി മററൊരു ശ്രുതിയിലുണ്ട് . ജ്ഞാനമാർഗ്ഗത്തിന് ശുക്ലാദിവർണ്ണം അസംഭാവ്യമാണ് . എല്ലാ പ്രകാരത്തിലും പ്രകൃതത്തിലുമുള്ള ബ്രഹ്മവിദ്യാമാർഗ്ഗം ഈ ശുക്ലാദിയിൽനിന്നും ഭിന്നമായതാണ് .

നനു ശുക്ലഃ ശുദ്ധോ ഽദ്വൈതമാർഗ്ഗഃ.

**പൂ. പ —** ശുക്ലം ശുദ്ധമായ അദ്വൈതമാർഗ്ഗമാണല്ലോ.

ന. നീലപീതാദിശബ്ദൈർവ്വർണ്ണവാചകൈഃ സഹ അനുദ്രവണാത് . യാൻ ശുക്ലാദീൻ യോഗിനോ മോക്ഷപഥാനാഹുഃ ന തേ മോക്ഷമാർഗ്ഗാഃ; സംസാരവിഷയാ ഏവ ഹി തേ. "ചക്ഷുഷ്ടോ വാ മൂർദ്ധ്നോ വാ ഽന്യേഭ്യോ വാ ശരീരദേശേഭ്യഃ" (ബൃ. ഉ. 4. 4. 2) ഇതി ശരീരദേശാ–

**സിദ്ധാന്തി —** അല്ല. കാരണം നീലം, പീതം മുതലായ ശബ്ദവർണ്ണങ്ങളോടുകൂടിയ വാചകങ്ങളാൽ ഉച്ചരിക്കപ്പെട്ടിരിക്കുന്നു. യാതൊരു ശുക്ലാദികളെ യോഗികൾ മോക്ഷപഥങ്ങളെ പറയുന്നുവോ അവ മോക്ഷമാർഗ്ഗങ്ങളല്ല. അവ സംസാരവിഷയങ്ങൾ തന്നെയാണ് . "ചക്ഷുസ്സു വഴിയോ മൂർദ്ധാവുവഴിയോ മററു ശരീരാവയവങ്ങൾ വഴിയോ" എന്നിങ്ങിനെ ശരീരഭാഗ

ന്നിസ്സരണസംബന്ധാത് ബ്രഹ്മാദി-ലോകപ്രാപകാ ഹി തേ. തസ്മാ-ദയമേവ മോക്ഷമാർഗ്ഗഃ — യ ആ-ത്മകാമത്വേന ആപ്തകാമതയാ സ-ർവ്വകാമക്ഷയേ ഗമനാനുപപത്തൌ പ്രദീപനിർവ്വാണവച്ചക്ഷുരാദീനാം കാര്യകരണാനാമത്രൈവ സമവനയ ഇത്യേഷ ജ്ഞാനമാർഗ്ഗഃ പന്ഥാ ബ്രഹ്മണാ പരമാത്മസ്വരൂപേ-ണൈവ ബ്രാഹ്മണേന ത്യക്തസ-ർവ്വൈഷണേനാനുവിത്തഃ. തേന ബ്രഹ്മവിദ്യാമാർഗ്ഗേണ ബ്രഹ്മ-വിദന്യോ ऽ പ്യേതി.

ങ്ങളിൽക്കൂടി നിഷ്ക്രമണസംബന്ധമുള്ള തിനാൽ അവരും ബ്രഹ്മലോകാദികളെ പ്രാപിക്കുന്നവരാണ് . അതിനാൽ ആത്മ കാമത്വം വഴി എല്ലാ കാമങ്ങളും ക്ഷയിക്കു ന്നതിനാൽ ഗമനാഗമനങ്ങൾ സംഭവിക്കാ വുന്നതല്ല. അതിനാൽ ദീപംകെട്ടടങ്ങു ന്നതുപോലെ ഇവിടെത്തന്നെ ചക്ഷുസ്സ് തുടങ്ങിയ ശരീരേന്ദ്രിയങ്ങൾക്ക് വിലയ നം സംഭവിക്കുന്നു. ഇതുതന്നെയാണ് ജ്ഞാനമാർഗ്ഗം. ഈ ജ്ഞാനമാർഗ്ഗം ബ്ര ഹ്മത്താൽ അതായത് എല്ലാ ഏഷണ കളേയും ത്യജിച്ച പരമാത്മസ്വരൂപനായ ബ്രാഹ്മണനാൽ മാത്രം അനുവിത്തമായ താണ് . ആ ബ്രഹ്മവിദ്യാമാർഗ്ഗത്തിൽ ക്കൂടി മററു ബ്രഹ്മവിത്തുക്കളും സഞ്ചരി ക്കുന്നു.

കീദൃശോ ബ്രഹ്മവിത്തേ-നൈതീത്യുച്യതേ — പൂർവ്വം പുണ്യ-കൃത് ഭൂത്വാ പുനസ്ത്യക്തപു-ത്രാദ്യേഷണഃ പരമാത്മതേജസ്യാ-ത്മാനം സംയോജ്യ തസ്മിന്നഭി-നിവൃത്തഃ തൈജസൾചാത്മഭൂതഃ ഇഹൈവേത്യർത്ഥഃ. ഈദൃശോ ബ്രഹ്മവിത് തേന മാർഗ്ഗേണൈതി.

എപ്രകാരമുള്ള ബ്രഹ്മിവത്താ ണ് അതിലൂടെ പോകുന്നതെന്നു പറയു ന്നു — ആദ്യം പുണ്യം ചെയ്തവനായിട്ട് പുത്രാദ്യേഷണകളെ ത്യജിച്ച് പരമാത്മ തേജസ്സിൽ ആത്മാവിനെ ചേർത്ത് അതി ൽ ഉപശാന്തനായവൻ അതായത് ഈ ശരീരത്തിൽ വച്ചുതന്നെ പരമാത്മജ്യോ തിസ്സിനാൽ സമ്പന്നനായി — ആത്മഭൂത നായിരിക്കുന്നതാരോ അങ്ങിനെയുള്ള ബ്രഹ്മവിത്താണ് ആ മാർഗ്ഗത്തിലൂടെ ചരിക്കുന്നത് .

ന പുനഃ പുണ്യാദിസമുച്ചയ-കാരിണോ ഗ്രഹണം, വിരോധാദി-ത്യവോചാമ. "അപുണ്യപുണ്യോ-പരമേയം പുനർഭവ നിർഭയാഃ. ശാ-ന്താഃ സന്യാസിനോ യാന്തി തസ്മൈ മോക്ഷാത്മനേ നമഃ" (മഹാ. ശാ. 47. 55) ഇതി ച സ്മൃതേഃ. "ത്യജധർമ്മ-മധർമ്മം ച" ഇത്യാദി പുണ്യാപുണ്യ ത്യാഗോപദേശാത് . "നിരാശിഷമ-നാരംഭം. നിർനമസ്കാരമസ്തുതിം. അക്ഷീണം ക്ഷീണകർമ്മാണം തം ദേവാ ബ്രാഹ്മണം വിദുഃ" "നൈ-താദൃശം ബ്രാഹ്മണസ്യാസ്തി-വിത്തം, യഥൈകതാ സമതാ സ-ത്യതാ ച. ശീലം സ്ഥിതിർദ്ദണ്ഡനി-ധാനമാർജ്ജവം തതസ്തതൾചോ-പരമഃ ക്രിയാഭ്യഃ" ഇത്യാദി സ്മൃ-തിഭ്യൾച.

പുണ്യകൃത്തെന്നതുകൊണ്ട് ഇ വിടെ പുണ്യാദി സമുച്ചയത്തെ ചെയ്യുന്ന വൻ എന്ന് ഗ്രഹിക്കരുത് . കാരണം ജ് ഞാനകർമ്മങ്ങൾ പരസ്പരവിരുദ്ധമാ ണെന്ന് ഞാൻ പറഞ്ഞതാണ് "പുണ്യ പാപങ്ങളിൽനിന്നും നിവർത്തിച്ചിട്ടുള്ള ആ ർക്കാണോ വീണ്ടും സംസാരത്തെപ്പററി ഭയമില്ലാത്തത് ശാന്തരും സന്യാസിമാരു മായ ആ മോക്ഷാത്മാക്കൾക്കായി നമ സ്കാരം" എന്ന് സ്മൃതിയുണ്ട് . "ധർമ്മ ത്തേയും അധർമ്മത്തേയും ത്യജിക്കൂ" എ ന്നിങ്ങിനെ പുണ്യപാപങ്ങളെ ത്യജിക്കാ നുള്ള ഉപദേശവുമുണ്ട് . "ആശയില്ലാത്ത വനും ഒന്നും ആരംഭിക്കാത്തവനും ആരേ യും നമസ്കരിക്കുകയോ സ്തുതിക്കുക യോ ചെയ്യാത്തവനും അക്ഷീണനും ക്ഷീ ണകർമ്മാവുമായതാരോ അവനെ ദേവ ന്മാർ ബ്രാഹ്മണനെന്നറിയുന്നു." "ഇങ്ങി നെയുള്ള ബ്രാഹ്മണന് വിത്തമില്ല. ഏക

തയും സമതയും സത്യതയും ശീലവും സ്ഥിതിയും അഹിംസയും സരളതയും ക്രിയകളിൽനിന്ന് ഉപരമവും ഭവിക്കുന്നു. ഇങ്ങിനെയുള്ള സ്മൃതികളുമുണ്ട് .

ഉപദേക്ഷ്യതി ച. ഇഹാപി തു — "ഏഷ നിത്യോ മഹിമാ ബ്രാഹ്മണസ്യ ന വർദ്ധതേ കർമ്മണാ നോ കനീയാൻ" (4. 4. 23) ഇതി കർമ്മ പ്രയോജനാഭാവേ ഹേതുമുക്ത്വാ "തസ്മാദേവം വിച്ഛാന്തോ ദാന്ത" ഇത്യാദിനാ സർവ്വക്രിയോപരമം. തസ്മാദ്യഥാവ്യാഖ്യാതമേവ പുണ്യകൃത്ത്വം.

ഇവിടേയും ഉപദേശിക്കാൻ പോകുന്നുണ്ട് — "ബ്രാഹ്മണന്റെ ഈ മഹിമ നിത്യമാണ് . കർമ്മത്താൽ കൂടുകയോ കുറയുകയോ ചെയ്യുന്നില്ല" എന്നിങ്ങിനെ കർമ്മപ്രയോജനമില്ലാത്തതിന് കാരണം പറഞ്ഞു. "അതിനാൽ ഇങ്ങിനെ അറിയുന്നവൻ ശാന്തനും ദാന്തനുമായിത്തീരുന്നു" എന്നിവയാൽ എല്ലാ ക്രിയകളിൽനിന്നും ഉപരമം പറയപ്പെട്ടു. അതിനാൽ "പുണ്യകൃത്തി"നർത്ഥം ഇവിടെ വ്യാഖ്യാനിച്ചതു പോലെതന്നെയാണ് .

അഥവാ യോ ബ്രഹ്മവിത്തേനൈതി സ പുണ്യകൃത്തൈജസശ്ചേതി ബ്രഹ്മവിത് സ്തുതിരേഷാ. പുണ്യകൃതി തൈജസേ ച യോഗിനി മഹാഭാഗ്യം പ്രസിദ്ധം ലോകേ, താഭ്യാമതോ ബ്രഹ്മവിത് സ്തൂയതേ പ്രഖ്യാതമഹാഭാഗ്യത്വാല്ലോകേ.

അഥവാ യാതൊരു ബ്രഹ്മവിത്താണോ ആ മാർഗ്ഗത്തിലൂടെ പോകുന്നത് അവൻ പുണ്യകൃത്തും തൈജസനുമാണ് എന്നിങ്ങിനെ ഇതു ബ്രഹ്മവിത്തിന്റെ സ്തുതിയാണ് . ബ്രഹ്മവിത്തും തൈജസനുമായ യോഗിയിൽ മഹാഭാഗ്യം ഉണ്ട് എന്നത് ലോകത്തിൽ പ്രസിദ്ധമാണ് . അതിനാൽ ലോകത്തിൽ പ്രഖ്യാതമഹാഭാഗ്യശാലിയാകയാൽ ഈ രണ്ടുവിശേഷണങ്ങളാലും ബ്രഹ്മവേത്താവിനെ സ്തുതിക്കുകയാണ് .

**മന്ത്രഃ 10 —** അന്ധം തമഃ പ്രവിശന്തി യേ ऽ വിദ്യാമുപാസതേ തതോ ഭൂയ ഇവ തേ തമോ യ ഉ വിദ്യായാം രതാഃ.

**മന്ത്രാർത്ഥം 10 —** ആർ അവിദ്യയെ (കർമ്മത്തെ) ഉപാസിക്കുന്നുവോ അവർ അന്ധമായ ഇരുട്ടിനെ പ്രാപിക്കുന്നു. ആർ വിദ്യയിൽ (കർമ്മകാണ്ഡത്തിലുള്ള ത്രയീവിദ്യയിൽ) രമിക്കുന്നുവോ അവർ അതിലും അധികമായ അന്ധകാരത്തെ പ്രവേശിക്കുന്നു.

**ഭാഷ്യം 10 —** അന്ധമദർശനാത്മകം തമഃ പ്രവിശന്തി പ്രതിപദ്യന്തേ. കേ? യേ ऽ വിദ്യാം വിദ്യാതോ ऽ ന്യാം സാധ്യസാധനലക്ഷണാമുപാസതേ കർമ്മാനുവർത്തന്ത ഇത്യർത്ഥഃ. തതഃ തസ്മാദപി ഭൂയ ഇവ ബഹുതരമിവ തമഃ പ്രവിശന്തി. കേ? യ ഉ വിദ്യായാം അവിദ്യാവസ്തുപ്രതിപാദി—

അന്ധമായ, കാണാൻ കഴിയാത്ത സംസാരത്തെ ഉണ്ടാക്കുന്ന ഇരുട്ടിൽ പ്രവേശിക്കുന്നു. ആർ? ആർ അവിദ്യയെ, സാധ്യസാധനാലക്ഷണത്തോടുകൂടിയ വിദ്യയിൽനിന്നന്യമായതിനെ അതായത് കർമ്മത്തെ ഉപാസിക്കുന്നുവോ അവർ — കർമ്മത്തെ അനുവർത്തിക്കുന്നവർ എന്നർത്ഥം. അനന്തരം അതിലും വലുതെന്ന പോലെയുള്ള തമസ്സിനെ പ്രാപിക്കുന്നു.

കായാം കർമ്മാർത്ഥായാം ത്രയ്യാ— മേവ വിദ്യായാം രതാ അഭിരതാഃ. വിധിപ്രതിഷേധപര ഏവ വേദോ നാന്യോ ƒ സ്തീതി ഉപനിഷദർത്ഥാ— നപേക്ഷിണ ഇത്യർത്ഥഃ.

ആർ? യാതൊരുവൻ വിദ്യയിൽ അതായത് അവിദ്യാവസ്തുപ്രതിപാദകങ്ങളും കർമ്മാർത്ഥങ്ങളുമായ ത്രയീവിദ്യയിൽ (മൂന്നു വേദങ്ങളിലെ വിദ്യയിൽ) മാത്രം രമിച്ചുകൊണ്ടിരിക്കുന്നുവോ അവർ വേദങ്ങൾ വിധി നിഷേധാത്മകങ്ങളാണ് . ഉപനിഷദർത്ഥത്തെ അപേക്ഷിക്കാതെ ഇതു മാത്രമേ ഉള്ളൂ എന്ന് കരുതുന്നവൻ എന്നർത്ഥം.

---

യദി തേ ƒ ദർശനലക്ഷണം തമഃ പ്രവിശന്തി, കോ ദോഷ ഇ— ത്യുച്യതേ —

അവർ അദർശനാത്മകമായ തമസ്സിൽ പ്രവേശിക്കുന്നതുകൊണ്ട് എന്താണ് ദോഷം എന്നുപറയുന്നു —

**മന്ത്രഃ 11 —** അനന്ദാ നാമതേ ലോകാ അന്ധേന തമസാ വൃതാഃ താംസ്തേ പ്രേത്യാഭിഗച്ഛന്തി അവിദ്വാംസോ ƒ ബുധോ ജനാഃ

**മന്ത്രാർത്ഥം 11 —** അനന്ദങ്ങളെന്നു പേരായ ആലോകങ്ങൾ അന്ധമായ തമസ്സിനാൽ വ്യാപ്തങ്ങളാണ് . അവിദ്വാന്മാരും അജ്ഞാനികളുമായ ജനങ്ങൾ മരിച്ചിട്ട് അവയെ പ്രാപിക്കുന്നു.

**ഭാഷ്യഃ 11 —** അനന്ദാ അനാനന്ദാ അ സുഖാ നാമതേ ലോകാഃ തേ— നാന്ധേനാദർശനലക്ഷണേന തമ— സാ ƒ വൃതാ വ്യാപ്താഃ തേ ത— സ്യാജ്ഞാനതമസോ ഗോചരാഃ. താംസ്തേ പ്രേത്യ ഭൂത്വാ ƒ ഭിഗച്ഛ— ന്ത്യഭിയാന്തി. കേ? യേ ƒ വിദ്വാംസഃ. കിം സാമാന്യേനാവിദ്വത്താമാത്രേണ? നേത്യുച്യതേ — അബുധഃ. ബുധേര— വഗമനാർത്ഥസ്യ ധാതോഃ ക്വിപ്ര— ത്യയാന്തസ്യ രൂപം. ആത്മാവഗമ— വർജ്ജിതാ ഇത്യർത്ഥഃ. ജനാഃ പ്രാ— കൃതാ ഏവ ജനനധർമ്മിണോ വേത്യേതത് .

അനന്ദങ്ങൾ, അനാനന്ദങ്ങൾ അഥവാ അസുഖങ്ങളെന്നു പേരായതാണ് ആ ലോകങ്ങൾ. അന്ധമായ, കാണാൻവയ്യാത്ത ലക്ഷണത്തോടുകൂടിയ ഇരുട്ടിനാൽ മൂടപ്പെട്ടവയാണവ — അവ അജ്ഞാനമാകുന്ന അന്ധകാരത്തിന് വിഷയമാണ് . മരിച്ചതിനുശേഷം അവർ അവയെ പ്രാപിക്കുന്നു. ആർ? യാതൊരുവരാണോ അവിദ്വാന്മാർ അവർ. സാമാന്യമായ അവിദ്വത്തം കൊണ്ടുമാത്രമോ? അല്ല എന്ന് പറയുന്നു — അബുധന്മാരാണ് പ്രാപിക്കുന്നത് . ഇത് അവഗമനാർത്ഥമായ "ബുധ" ധാതുവിന്റെ ക്വി പ്രത്യയാന്തരൂപമാണ് . ആത്മജ്ഞാനരഹിതന്മാർ എന്നർത്ഥം. പ്രാകൃതരായ ജനങ്ങൾ അഥവാ ജനനധർമ്മത്തോടു കൂടിയ ജനങ്ങൾതന്നെയാണ് ആ ലോകങ്ങളെ പ്രാപിക്കുന്നത് .

---

**മന്ത്രഃ 12 —** ആത്മാനം ചേദ്വിജാനീയാദയമസ്മീതി പൂരുഷഃ കിമിച്ഛൻ കസ്യ കാമായ ശരീരമനുസംജ്വരേത്

**മന്ത്രാർത്ഥം 12 —** ഒരു പുരുഷൻ ആത്മാവിനെ "ഇതു ഞാനാണ് " എന്നനിലക്കു വിശേഷിച്ചറിയാനിടയായാൽ പിന്നെ എന്താണ് ഇച്ഛിക്കേണ്ടതായിട്ടുള്ളത് ? എന്തുകാമത്തിനുവേണ്ടിയാണ് ശരീരത്തോടൊപ്പം സംതപ്തനായിത്തീരുന്നത് ?

**ഭാഷ്യം 12 —** ആത്മാനം സ്വം പരം സർവ്വപ്രാണിമനീഷിതജ്ഞം ഹൃത്സ്ഥമശനായാദിധർമ്മാതീതം ചേദ്യദി വിജാനീയാത്സഹസ്രേഷു കശ്ചിത് . ചേദിത്യാത്മവിദ്യായാ ദുർല്ലഭത്വം ദർശയതി. കഥം? അയം പര ആത്മാ സർവ്വപ്രാണിപ്രത്യയസാക്ഷീ യോ നേതി നേതീത്യാദ്യുക്തോ, യസ്മാന്നാന്യോ ꠰ സ്തി ദ്രഷ്ടാ ശ്രോതാ മന്താ വിജ്ഞാതാ സമഃ സർവ്വഭൂതസ്ഥോ നിത്യശുദ്ധബുദ്ധമുക്തസ്വഭാവോ ꠰ സ്മി ഭവാമീതി, പൂരുഷഃ പുരുഷഃ. സ കിമിച്ഛൻതത്സ്വരൂപവ്യതിരിക്തം അന്യദ്വസ്തു ഫലഭൂതം കിമിച്ഛൻ കസ്യ വാ ꠰ ന്യസ്യ ആത്മനോ വ്യതിരിക്തസ്യ കാമായ പ്രയോജനായ. ന ഹി തസ്യാത്മന ഏഷ്ടവ്യം ഫലം. ന ചാപ്യാത്മനോ ꠰ ന്യോ ꠰ സ്തി, യസ്യ കാമായേച്ഛതി, സർവ്വസ്യാത്മഭൂതത്വാത് . അതഃ കിമിച്ഛൻ കസ്യ കാമായ ശരീരമനുസംജ്വരേത് , ഭ്രംശേത് , ശരീരോപാധികൃതദുഃഖമനുദുഃഖീസ്യാത് . ശരീരതാപമനുതപ്യേത.

ആയിരം പേരിൽ ഒരാളെങ്കിലും ആത്മാവിനെ — തൻെറ പരമസ്വരൂപത്തെ — സർവ്വ പ്രാണികളുടേയും ബുദ്ധിവൃത്തിയെ അറിയുന്നതും ഹൃദയസ്ഥവും വിശപ്പുമുതലായധർമ്മങ്ങൾക്കതീതവും ആയ ആത്മാവിനെ വിശേഷരൂപത്തിൽ അറിയുന്നു എങ്കിൽ — "എങ്കിൽ" എന്നുപറഞ്ഞതുവഴി ശ്രുതി ആത്മവിദ്യയുടെ ദുർല്ലഭതയെ കാണിക്കുകയാണ് . എങ്ങിനെ അറിയണം? ഈ പരമാത്മാവ് എല്ലാ പ്രാണികളുടേയും പ്രത്യയ (ജ്ഞാന)സാക്ഷിയാണ് . അത് "നേതി നേതി" തുടങ്ങിയവാക്യങ്ങളാൽ പറയപ്പെടുന്നു. അതിൽനിന്നന്യമായി ഒരു ദ്രഷ്ടാവോ ശ്രോതാവോ മന്താവോ വിജ്ഞാതാവോ ഇല്ല. അത് സമനാണ് , സർവ്വഭൂതസ്ഥനാണ് , നിത്യശുദ്ധബുദ്ധമുക്തസ്വഭാവനാണ് . "അത് ഞാനാണ് " എന്ന നിലക്ക് ഏതു പുരുഷൻ അറിയുന്നുവോ അവന് എന്തിച്ഛിക്കാനാണ് — സ്വന്തം സ്വരൂപത്തിൽനിന്നും വ്യത്യസ്തമായി മറെറന്തു വസ്തുഭൂതമായതിനെക്കുറിച്ച് കാമിക്കാനാണ് ? ആത്മാവിൽനിന്നും ഭിന്നമായ മറെറന്തിൻെറ കാമത്തിനായിട്ടാണ് പ്രയോജനത്തിനായിട്ടാണ് അയാൾ പ്രവർത്തിക്കേണ്ടത് ? അതായത് ആ ആത്മാവിന് ആഗ്രഹിക്കത്തക്ക പ്രയോജനങ്ങളൊന്നുമില്ല. തന്നിൽ നിന്നും ഭിന്നമായിട്ടും ഒന്നുമില്ല. എന്നിട്ടു വേണ്ടേ അതിൻെറ പ്രയോജനത്തിനായി ആഗ്രഹിക്കാൻ. കാരണം എല്ലാത്തിനും ആത്മഭൂതമായിട്ടാണിരിക്കുന്നത് . അതിനാൽ എന്തിച്ഛിച്ചാണ് ശരീരത്തെ അനുസംജ്വരം ചെയ്യേണ്ടത് — ശരീരോപാധിദുഃഖത്തോടൊത്ത് ദുഃഖിക്കേണ്ടത് ?

അനാത്മദർശിനോ ഹി തദ്വ്യതിരിക്ത വസ്ത്വന്തരേപ്സാഃ. "മമേദം സ്യാത, പുത്രസ്യ ഇദം ഭാര്യായാ ഇദം" ഇത്യേവമീഹമാനഃ പുനഃ പുനർജ്ജനനമരണ പ്രബന്ധ—

അനാത്മദർശികൾക്കാണ് തന്നിൽ നിന്നും വ്യത്യസ്തമായ മറെറാരു വസ്തുവിൽ ആഗ്രഹമുണ്ടാവുന്നത് . "ഇതെൻെറ, ഇത് പുത്രൻെറ, ഇത് ഭാര്യയുടെ" എന്നിങ്ങിനെ ആഗ്രഹം വച്ച്

രൂഢഃ ശരീരരോഗമനു രുജ്യതേ. സർവ്വാത്മദർശിനസ്തു തദസംഭവഃ ഇത്യേതദാഹ.

പുലർത്തി വീണ്ടും വീണ്ടും ജനനമരണ പരമ്പരയിൽ വീണുഴന്ന് ശരീര രോഗത്തിനൊത്ത് ദുഃഖിക്കുന്നു. (രോഗിയായിത്തീരുന്നു) എന്നാൽ സർവ്വാത്മദർശിക്കു ഇപ്രകാരം സംഭവിക്കുന്നില്ല എന്ന് ഇവിടെ ശ്രുതി പറയുന്നു.

---

കിംച —

മാത്രമല്ല —

**മന്ത്രഃ 13 —** യസ്യാനുവിത്ത പ്രതിബുദ്ധ ആത്മാ ऽ സ്മിൻ സംദേഹ്യേ ഗഹനേ പ്രവിഷ്ടഃ സ വിശ്വകൃത്സ ഹി സർവ്വസ്യ കർത്താ തസ്യ ലോകഃ സ ഉ ലോക ഏവ.

**മന്ത്രാർത്ഥം 13 —** അനേകം സങ്കടങ്ങളാൽ പൂർണ്ണവും വിവേകജ്ഞാനങ്ങൾക്ക് വിരോധിയും വിഷമമായതുമായ ശരീരത്തിൽ പ്രവേശിച്ച ആത്മാവ് യാതൊരു ബ്രാഹ്മണന് പ്രാപ്തവും ജ്ഞാതവുമാണോ അവനാണ് വിശ്വകൃത്ത് (കൃതകൃത്യൻ). അവൻ എല്ലാത്തിന്റേയും കർത്താവാണ് . ലോകങ്ങളെല്ലാം അവന്റേതാണ് . അഥവാ അവൻതന്നെയാണ് എല്ലാ ലോകങ്ങളും.

**ഭാഷ്യം 13** — യസ്യ ബ്രാഹ്മണസ്യാനുവിത്തോ ऽ നുലബ്ധഃ പ്രതിബുദ്ധഃ സാക്ഷാൽക്കൃതഃ. കഥം? അഹമസ്മി പരം ബ്രഹ്മേത്യേവം പ്രത്യഗാത്മത്വേനാവഗതഃ ആത്മാസ്മിൻ സംദേഹ്യേ സംദേഹേ ऽ നേകാർത്ഥസങ്കടോപചയേ, ഗഹന വിഷമേ, അനേകശതസഹസ്രവിവേകവിജ്ഞാനപ്രതിപക്ഷേ വിഷമേ പ്രവിഷ്ടഃ. സ യസ്യ ബ്രാഹ്മസ്യാനുവിത്തഃ പ്രതിബോധേനേത്യർത്ഥഃ. സ വിശ്വകൃദ്വിശ്വസ്യ കർത്താ.

ഏതൊരു ബ്രാഹ്മണന് ആത്മാവ് അനുവിത്തമാണോ, അനുലബ്ധമാണോ, പ്രതിബുദ്ധം അഥവാ സാക്ഷാത്ക്കൃതമാണോ — എങ്ങിനെ? ഞാനാണ് ബ്രഹ്മം എന്നിങ്ങിനെ പ്രത്യഗാത്മത്വം വഴി അറിയപ്പെട്ടിരിക്കുന്നതാർക്കാണോ; ഈ സന്ദേഹ്യമായ അഥവാ അനേകാർത്ഥസങ്കടകരവും ഗഹനം അഥവാ വിഷമവും — അതായത് അനേക ശതസഹസ്രവിവേകവിജ്ഞാന പ്രതിപക്ഷകാരണമായ വിഷമസ്ഥാനത്തിൽ പ്രവേശിച്ചിരിക്കുന്ന യാതൊരാത്മാവാണോ, അതിനെ ഏതൊരു ബ്രാഹ്മണന് ജ്ഞാതമാണോ അഥവാ സാക്ഷാത്ക്കാരം വഴി ഉപലബ്ധമാണോ അവൻ വിശ്വകൃത്താണ് — വിശ്വത്തിന്റെ കർത്താവാണ് .

കഥം വിശ്വകൃത്ത്വം? തസ്യ കിം വിശ്വകൃദിതി നാമ ഇത്യാശങ്ക്യാഹ സ ഹി യസ്മാത് സർവ്വകർത്താ, ന നാമമാത്രം; ന കേവലം വിശ്വകൃത് പരപ്രയുക്തഃ സൻ, കിം തർഹി? തസ്യ ലോകഃ സർവ്വഃ, കിമന്യോ ലോകഃ, അന്യോ ऽ സൗ?

വിശ്വകൃത്ത്വം എങ്ങിനെയുള്ളതാണ് ? അവന് വിശ്വകൃത്തെന്നപേർ എങ്ങിനെയുണ്ടായി എന്ന് സംശയിച്ച് പറയുന്നു — കാരണം അവൻ തന്നെയാണ് എല്ലാത്തിന്റേയും കർത്താവ് അതവന് നാമം മാത്രമല്ല. അവൻ മററാരുടേയും പ്രേരണകൊണ്ട് വിശ്വകൃത്തായതല്ല. പിന്നെങ്ങിനെയാണ് ? ലോകംമുഴുവൻ

ഇത്യുച്യതേ — സ ഉ ലോക ഏവ; ലോകശബ്ദേന ആത്മാ ഉച്യതേ; തസ്യ സർവ്വ ആത്മാ, സ ച സർവ്വസ്യാത്മേത്യർത്ഥഃ.

അവൻെറയാണ്. വേറെ ലോകമുണ്ടോ? ഇവൻ വേറെയാണോ? എന്നുപറയുന്നു — അവൻ ലോകംതന്നെയാണ്. ലോകശബ്ദത്താൽ ആത്മാവാണ് പറയപ്പെടുന്നത്. അവന് എല്ലാം ആത്മാവാണ്. അവൻ എല്ലാത്തിൻേറയും ആത്മാവുമാണ് എന്നർത്ഥം.

യ ഏഷ ബ്രാഹ്മണേന പ്രത്യഗാത്മാ പ്രതിബുദ്ധതയാ ऽ നുവിത്ത ആത്മാ അനർത്ഥസങ്കടേ ഗഹനേ പ്രവിഷ്ടഃ സ ന സംസാരീ, കിന്തു പര ഏവ; യസ്മാദ്വിശ്വസ്യ കർത്താ സർവ്വസ്യ ആത്മാ തസ്യ ച സർവ്വ ആത്മാ. "ഏക ഏവാദ്വിതീയഃ പര ഏവാസ്മി" ഇത്യനുസന്ധാതവ്യ ഇതി ശ്ലോകാർത്ഥഃ.

ആത്മാവ് അനർത്ഥപൂർണ്ണവും ഗഹനവുമായ ശരീരത്തിൽ പ്രവേശിച്ച് വർത്തിക്കുന്നു — ഇപ്രകാരം ഈ പ്രത്യ ഗാത്മാവിനെ സാക്ഷാത്ക്കാരം വഴി ഉപലബ്ധമാക്കിയ ബ്രാഹ്മണൻ സംസാരിയായ ജീവനല്ല. നേരെമറിച്ച് പരൻതന്നെയാണ് അതുകൊണ്ട് വിശ്വത്തിൻെറ കർത്താവാണ്, സർവ്വത്തിൻേറയും ആത്മാവാണ്. അവന് എല്ലാം ആത്മാവാണ്. "ഏകനും അദ്വിതീയനു മായ പരമാത്മാവുതന്നെയാണ് ഞാൻ" എന്ന് അനുസന്ധാനം ചെയ്യണമെന്നാണ് മന്ത്രാർത്ഥം.

കിഞ്ച

മാത്രമല്ല

**മന്ത്രഃ 14** — ഈഹൈവ സന്തോ ऽ ഥ വിദ്മസ്തദ്വയം ന ചേദവേദിർമ്മഹതീ വിനഷ്ടിഃ യേ തദ്വിദുരമൃതാസ്തേ ഭവന്ത്യഥേതരേ ദുഃഖമേവാപിയന്തി

**മന്ത്രാർത്ഥം 14** — ഈ ശരീരത്തിലിരുന്നു കൊണ്ടു തന്നെ അതിനെ അറിയുന്നു എങ്കിൽ (അവർ കൃതാർത്ഥരായിത്തീരുന്നു). അതിനെ അറിഞ്ഞില്ലെങ്കിൽ വലിയ നഷ്ടം സംഭവിക്കുന്നു. ആരതിനെ അറിയുന്നുവോ അവർ അമൃതന്മാരായിത്തീരുന്നു. അനന്തരം മററുള്ളവർ ദുഃഖത്തെത്തന്നെ പ്രാപിക്കുന്നു.

**ഭാഷ്യഃ 14** — ഇഹൈവ അനേകാനർത്ഥസംകുലേ സന്തോ ഭവന്തഃ, അജ്ഞാനദീർഘനിദ്രാമോഹിതാഃ സന്തഃ, കഥംചിദിവ ബ്രഹ്മതത്വമാത്മത്വേനാഥ വിദ്മഃ വിജാനീമഃ, തദേതത് ബ്രഹ്മ പ്രകൃതം. അഹോ വയം കൃതാർത്ഥാ ഇത്യഭിപ്രായഃ യദേതദ്ബ്രഹ്മ വിജാനീമസ്തന്ന ചേദ്വിദിതവന്തോ വയം, വേദനം വേദോ, വേദോ ऽ സ്യാസ്തീ തി വേദീ വേദ്യേവ വേദിർന്ന വേദിര—

ഇവിടെത്തന്നെ അനേകം അനർത്ഥ സങ്കുലമായ ശരീരത്തിൽ വസിച്ചു കൊണ്ടു തന്നെ അതായത് അജ്ഞാനമാകുന്ന ദീർഘ നിദ്രയാൽ മോഹിതനായിത്തന്നെ എങ്ങിനെയോ ഞങ്ങൾ ആ ബ്രഹ്മതത്വത്തെ ആത്മത്വം വഴി അറിയുകയാണെങ്കിൽ അഹോ ! നാം കൃതാർത്ഥരായിത്തീരുന്നു. ഈ പറഞ്ഞതിന് അതാണ് അർത്ഥം എന്നാണഭിപ്രായം. ഞങ്ങളറിയുന്ന ഈ ബ്രഹ്മത്തെ എന്തു കാരണത്താലെങ്കിലും അറിയാതായാൽ (വേദ എന്നതിനർത്ഥം വേദനം. വേദം

വേദിഃ തതോ ƒ ഹമവേദിഃ സ്യാം, യദ്യവേദിഃ സ്യാം, കോ ദോഷഃ സ്യാത് ? മഹതീ അനന്തപരിണാമാ ജന്മമരണാദിലക്ഷണാ വിനഷ്ടിർ—വ്വിനാശനം. അഹോ വയമസ്മാന്മഹതോ വിനാശനാന്നിർമ്മുക്താഃ, യദദ്വയം ബ്രഹ്മ വിദിതവന്ത ഇത്യർത്ഥഃ.

(ജ്ഞാനം) ഉള്ളവൻ വേദി. വേദിയല്ലാത്തവൻ അവേദി) അവേദിയായിത്തീരുന്നു. അവേദിയായാൽ എന്താണ് ദോഷം? വലിയ അതായത് ജനനമരണാദി രൂപത്തോടും അനന്തപരിമാണത്തോടും കൂടിയ നഷ്ടമാണ് ഉണ്ടാവുന്നത് . അദ്വയമായ ബ്രഹ്മത്തെ ഞങ്ങൾക്കറിയാൻ കഴിഞ്ഞതു കാരണം വലിയ വിനാശത്തിൽ നിന്നും ഞങ്ങൾ നിഃശ്ശേഷം മുക്തന്മാരായിത്തീർന്നു എന്നർത്ഥം.

യഥാ ച വയം ബ്രഹ്മ വിദി—ത്വാ അസ്മാദ്വിനാശാദ്വിപ്രമുക്താഃ, ഏവം യേ തദ്വിദുഃ, അമൃതാസ്തേ ഭവന്തി; യേ പുനർന്നൈവം ബ്രഹ്മ വിദുഃ, തേ ഇതരേ ബ്രഹ്മവിദ്ഭ്യോ ƒ ന്യേ അബ്രഹ്മവിദ ഇത്യർത്ഥഃ, ദുഃഖമേവ ജന്മരണാദിലക്ഷണമേ—വാപിയന്തി പ്രതിപദ്യന്തേ ന കദാ—ചിദപ്യ വിദുഷാം തതോ വിനിവൃ—ത്തിരിത്യർത്ഥഃ ദുഃഖമേവ ഹി തേ ആത്മത്വേനോപഗച്ഛന്തി.

എപ്രകാരമാണോ നാം ബ്രഹ്മത്തെ അറിഞ്ഞ് ഈ വിനാശത്തിൽ നിന്നും വിമോചിതരാവുന്നത് അപ്രകാരം ആരാണോ അതിനെ അറിയുന്നത് അവർ അമൃതന്മാരായിത്തീരുന്നു. പിന്നെ ആർ ഇപ്രകാരം ബ്രഹ്മത്തെ അറിയുന്നില്ലയോ ആ അന്യർ — ബ്രഹ്മവിത്തുക്കളിൽ നിന്നും അന്യരായ അബ്രഹ്മവിത്തുക്കൾ എന്നർത്ഥം — ജനനമരണാദി ലക്ഷണമായ ദുഃഖത്തെത്തന്നെ പ്രാപിക്കുന്നു. അവിദ്വാന്മാർക്ക് ഒരിക്കലും അതിൽ നിന്നും മോചനം ലഭിക്കുന്നില്ല എന്നർത്ഥം. അവർ ദേഹാത്മഭാവത്വം വഴി ദുഃഖത്തെത്തന്നെ പ്രാപിക്കുന്നു.

**മന്ത്രഃ 15** — യദൈതമനുപശ്യത്യാത്മാനം ദേവമഞ്ജസാ
ഈശാനം ഭൂതഭവ്യസ്യ ന തതോ വിജുഗുപ്സതേ.

**മന്ത്രാർത്ഥം 15** — എപ്പോൾ ഭൂതഭവ്യങ്ങൾക്ക് ഈശനായിരിക്കുന്ന പ്രകാശപൂർണ്ണനായ അല്ലെങ്കിൽ, കർമ്മഫലദാതാവായ ആത്മാവിനെ മനുഷ്യൻ സാക്ഷാത്ക്കരിക്കുന്നുവോ അപ്പോൾ അവൻ ഇതിൽ നിന്നും രക്ഷ പ്രാപിക്കാനിച്ഛിക്കുന്നില്ല.

**ഭാഷ്യഃ 15** — യദാ പുനരേതമാത്മാ—നം കഥഞ്ചിത്പരമകാരുണികം ക—ഞ്ചിദാചാര്യം പ്രാപ്യ തതോ ലബ്ധ—പ്രസാദഃ സന്നനുപശ്ചാത് പശ്യതി സാക്ഷാത്കരോതി സ്വമാത്മാനം, ദേവം ദ്യോതനവന്തം ദാതാരം വാ സർവ്വപ്രാണികർമ്മഫലാനാം യ—ഥാകർമ്മാനുരൂപം, അഞ്ജസാ സാ—ക്ഷാത് , ഈശാനം സ്വാമിനം ഭൂത—ഭവ്യസ്യ കാലത്രയസ്യേതത് ന തതഃ

എപ്പോൾ മനുഷ്യൻ എങ്ങിനെയെങ്കിലും പരമകാരുണികനായ ഒരാചാര്യനെ സമീപിച്ച് അദ്ദേഹത്തിന്റെ പ്രസാദം ലഭിച്ചതിനുശേഷം ഈ ആത്മാവിനെ ദർശിക്കുന്നുവോ — അതായത് സ്വന്തം ആത്മാവിനെ സാക്ഷാൽക്കരിക്കുന്നുവോ — അതായത് ഈ ദേവനെ, ദ്യോതനവാൻ അഥവാ പ്രാണികളുടെ കർമ്മാനുസാരിയായ ഫലത്തെ കൊടുക്കുന്നവനും ഭൂതഭവിഷ്യത്തുക്കളാവുന്ന മൂന്നു കാലങ്ങളുടെയും ഈശനും ആയ സ്വന്തം

തസ്മാദീശാനാദ്ദേവാദാത്മാനം വി- ശേഷേണ ജുഗുപ്സതേ ഗോപയി- തുമിച്ഛതി.

ആത്മാവിനെ, സാക്ഷാൽക്കരിക്കുന്നുവോ അവന് പെട്ടെന്ന് സാക്ഷാത്തായ അറിവുണ്ടാവുന്നു. അപ്പോൾ ആ ഈ ശാനദേവനിൽ നിന്നും സ്വയം വിശേഷ രൂപത്തിൽ ഗോപനം ചെയ്യാൻ അയാൾ ഇച്ഛിക്കുന്നില്ല.

സർവ്വോ ഹി ലോകഃ ഈശ്വ- രാത് ഗുപ്തിമിച്ഛതി ഭേദദർശീ. അയം ത്വേകത്വദർശീ ന ബിഭേതി കുതൾച്ചന. അതോ ന തദാ വിജു- ഗുപ്സതേ. യദേശാനം ദേവമഞ്ജ- സാ ആത്മത്വേന പശ്യതി ന തദാ നിന്ദതി വാ കിഞ്ചിത് . സർവ്വമാ- ത്മാനം ഹി പശ്യതി. സ ഏവം പ- ശ്യൻ കമസൗ നിന്ദ്യാത് ?

ഭേദ ദർശികളായ എല്ലാവരും തന്നെ ഈശ്വരനിൽ നിന്നും സ്വരക്ഷ ആഗ്രഹിക്കുന്നു. ഈ ഏകത്വ ദർശിയാവട്ടെ ഒന്നിൽ നിന്നും ഭയപ്പെടുന്നില്ല. അതിനാൽ എപ്പോൾ ഈശനെ ആത്മത്വത്തോടുകൂടി കാണുന്നുവോ അപ്പോൾ സ്വരക്ഷക്കായി ആഗ്രഹിക്കുന്നില്ല. അല്ലെങ്കിൽ "ന വിജുഗുപ്സതേ" എന്നതിന് ആരേയും നിന്ദിക്കുന്നില്ല എന്നർത്ഥം. എല്ലാവരേയും ആത്മാവായിത്തന്നെ കാണുന്നു. അങ്ങിനെ കാണുന്നവൻ ആരെ നിന്ദിക്കാനാണ് ?

കിഞ്ച

മാത്രമല്ല

**മന്ത്രഃ 16** — യസ്മാദർവ്വാക്സംവത്സരോ ƒ ഹോഭിഃ പ- രിവർത്തതേ തദ്ദേവാ ജ്യോതിഷാം ജ്യോതിരായുർ- ഹോപാസതേ ƒ മൃതം.

**മന്ത്രാർത്ഥം 16** — യാതൊന്നിനു കീഴെയായി അഹോരാത്രങ്ങളോടുകൂടി സംവത്സരം ചുററിക്കൊണ്ടിരിക്കുന്നുവോ ആദിത്യാദികൾക്കും ജ്യോതിസ്സായ ആ അമൃതത്തെ ദേവന്മാർ ആയുസ്സെ"ന്ന നിലക്ക് ഉപാസിക്കുന്നു.

**ഭാഷ്യം16**—യസ്മാദീശാനാദർവ്വാ- ഗ്യസ്മാദന്യവിഷയ ഏവേത്യർത്ഥഃ. സംവത്സരഃ കാലാത്മാ സർവ്വസ്യ ജനിമതഃ പരിച്ഛേത്താ, യമപരി- ച്ഛിദ്യന്നർവ്വാഗേവ വർത്തതേ ƒ ഹോഭിഃ സ്വാവയവൈരഹോരാ- ത്രൈരിത്യർത്ഥഃ. തജ്ജ്യോതിഷാം ജ്യോതിരാദിത്യാദിദ്യോതിഷാമപ്യ- വഭാസകത്വാദായുരിത്യുപാസതേ ദേവാ, അമൃതം ജ്യോതിഃ— അതോ ƒ ന്യന്മ്രിയതേ, ന ഹി ജ്യോതിഃ.

യാതൊരു ഈശാനിൽ നിന്നും അർവ്വാക്കായി — യാതൊന്നിൽ നിന്നന്യവിഷയമായ സംവത്സരമാകുന്ന കാലാത്മാവ് ഉണ്ടോ അത് ജനിച്ചതായ എല്ലാററിനേയും പരിച്ഛേദിച്ചുകൊണ്ട് "അഹോഭിഃ" അതായത് തന്റെ അവയവമായ ദിനരാത്രങ്ങളെക്കൊണ്ട് അതിനു കീഴിലായിത്തന്നെ വർത്തിക്കുന്നു. ആദിത്യാദിജ്യോതിസ്സുകളേയും പ്രകാശിപ്പിക്കുന്നതായതിനാൽ ആ ജ്യോതിസ്സുകളുടേയും ജ്യോതിസ്സിനെ ദേവന്മാർ ആയുസ്സായി ഉപാസിക്കുന്നു. അത് അമൃതമായ ജ്യോതിസ്സാണ് .അതിൽ നിന്നന്യമായ ജ്യോതിസ്സുകളെല്ലാം നശിക്കുന്നു. ഇത് നശിക്കുന്നില്ല.

സർവ്വസ്യ ഹ്യേതജ്ജ്യോതി രായുഃ. ആയുർഗ്ഗുണേന യസ്മാദ്ദേവാഃ തജ്ജ്യോതിരുപാസതേ തസ്മാദായുഷ്മന്തസ്തേ തസ്മാദായുഷ്ക്രാമേണ ആയുർഗ്ഗുണേനോപാസ്യം ബ്രഹ്മത്യർത്ഥഃ.

ഈ ജ്യോതിസ്സ് എല്ലാത്തിന്റെയും ആയുസ്സാണ് . ആയുർഗ്ഗുണം കൊണ്ട് ദേവന്മാർ ആ ജ്യോതിസ്സിനെ ഉപാസിക്കുന്നു. അതിനാനാലവർ ആയുഷ്മാന്മാരാണ് . അതിനാൽ ആയുസ്സിനെ ഇച്ഛിക്കുന്നവരാൽ ആയുർഗ്ഗുണത്തോടുകൂടി ബ്രഹ്മം ഉപാസിക്കപ്പെടണം.

കിഞ്ച—

മാത്രമല്ല—

**മന്ത്രഃ 17** — അസമിൻ പഞ്ച പഞ്ച ജനാ ആകാശശ്ച പ്രതിഷ്ഠിതഃ തമേവ മന്യ ആത്മാനം വിദ്വാൻ ബ്രഹ്മാമൃതോ ∫ മൃതം

**മന്ത്രാർത്ഥം 17** — യാതൊന്നിൽ അഞ്ചു പഞ്ചജനങ്ങളും ആകാശവും പ്രതിഷ്ഠിതമാണോ ആ ആത്മാവിനെത്തന്നെ ഞാൻ ബ്രഹ്മമെന്നു കരുതുന്നു. ആ ബ്രഹ്മത്തെ അറിയുന്ന ഞാൻ അമൃതൻ തന്നെയാണ് .

**ഭാഷ്യം 17** — യസ്മിൻ യത്ര ബ്രഹ്മണി പഞ്ച പഞ്ചജനാഃ— ഗന്ധർവ്വാദയഃ പഞ്ചൈവ സംഖ്യാതാ ഗന്ധർവ്വാഃ പിതരോ ദേവാ അസുരാ രക്ഷാംസി — നിഷാദപഞ്ചമാ വാ വർണ്ണാഃ, ആകാശശ്ചാവ്യാകൃതാഖ്യോ യസ്മിൻ സൂത്രമോതം ച പ്രോതം ച, യസ്മിൻ പ്രതിഷ്ഠിതഃ. "ഏതസ്മിന്നു ഖല്വക്ഷരേ ഗാർഗ്ഗ്യാകാശഃ" (3.8.11) ഇത്യുക്തം. തമേവാത്മാനമമൃതം ബ്രഹ്മ മന്യേ ∫ ഹം ന ചാഹമാത്മാനം തതോ ∫ ന്യത്വേന ജാനേ. കിം തർഹി ? അമൃതോ∫ ഹം ബ്രഹ്മ വിദ്വാൻ സൻ; അജ്ഞാനമാത്രേണ തു മർത്ത്യോഹമാസം; തദപഗമാത് വിദ്വാനഹമമൃത ഏവ.

യാതൊരു ബ്രഹ്മത്തിൽ അഞ്ചു പഞ്ചജനങ്ങളും — അഞ്ചു സംഖ്യയോടുകൂടിയവരാണ് ഗന്ധർവ്വാദികൾ അതായത് ഗന്ധർവ്വന്മാർ, പിതൃക്കൾ, ദേവന്മാർ, അസുരന്മാർ, രക്ഷസ്സുകൾ എന്നിവർ — അല്ലെങ്കിൽ നിഷാദപഞ്ചമങ്ങളായ വർണ്ണങ്ങളാകാം — ഇവയും അവ്യാകൃതമെന്ന പേരോടുകൂടിയ ആകാശവും. അതിലാണ് സൂത്രം ഓതവും പ്രോതവുമായിരിക്കുന്നത് . എല്ലാം ഇതിൽ പ്രതിഷ്ഠിതമാണ് . "അല്ലയോ ഗാർഗ്ഗി, ഈ അക്ഷരത്തിലാണ് ആകാശം" എന്ന് പറഞ്ഞിട്ടുണ്ട് . ആ ആത്മാവിനെത്തന്നെ ഞാൻ ബ്രഹ്മമെന്നു കരുതുന്നു. അതിൽ നിന്നന്യമായി ആത്മാവിനെ ഞാൻ അറിയുന്നില്ല. അപ്പോൾ എന്താണ് ? ആ ബ്രഹ്മത്തെ അറിഞ്ഞ് ഞാൻ അമൃതനായിത്തീർന്നു. അജ്ഞാനം കൊണ്ടു മാത്രമാണ് ഞാൻ മർത്ത്യനായിരുന്നത് . അതിന്റെ നാശത്തിൽ വിദ്വാനായ ഞാൻ അമൃതൻ തന്നെയായി.

കിഞ്ച തേന ഹി ചൈതന്യാത്മജ്യോതിഷാ ∫ വഭാസ്യമാനഃ പ്രാണ ആത്മഭൂതേന പ്രാണിതി തേന പ്രാണസ്യാപി പ്രാണഃ സ

മാത്രമല്ല ആ ചൈതന്യാത്മ ജ്യോതിസ്സിനാൽ പ്രകാശതിനായ പ്രാണൻ ആത്മഭൂതനായതിനാലാണ് പ്രാണനം ചെയ്യുന്നത് . അതിനാലത് പ്രാണന്റെയും പ്രാണനാണ് .

**മന്ത്രഃ 18** — പ്രാണസ്യ പ്രാണമുത ചക്ഷുഷശ്ചക്ഷുരുത ശ്രോത്രസ്യ ശ്രോത്രം മനസോ യേ മനോ വിദുഃ. തേ നിചിക്യുർബ്രഹ്മ പുരാണമഗ്ര്യം.

**മന്ത്രാർത്ഥം 18** — അതിനെ ആർ പ്രാണൻെറ പ്രാണനായും ചക്ഷുസ്സിൻെറ ചക്ഷുസ്സായും ശ്രോത്രത്തിൻെറ ശ്രോത്രമായും മനസ്സിൻെറ മനസ്സായും അറിയുന്നുവോ അവർ പുരാണനും അഗ്ര്യനുമായ ബ്രഹ്മത്തെ അറിയുന്നു.

**ഭാഷ്യഃ 18** — തം പ്രാണസ്യ പ്രാണം. തഥാ ചക്ഷുഷോ ऽ പി ചക്ഷുരുത ശ്രോത്രസ്യാപി ശ്രോത്രം. ബ്രഹ്മ–ശക്ത്യധിഷ്ഠിതാനാം ഹി ചക്ഷുരാ–ദീനാം ദർശനാദി സാമർത്ഥ്യം. സ്വതഃ കാഷ്ഠലോഷ്ട സമാനി ഹി താനി ചൈതന്യാത്മജ്യോതിഃ ശൂന്യാനി. മനസോ ऽ പി മന ഇതി യേ വിദുശ്–ചക്ഷുരാദി വ്യാപാരാനുമിതാസ്തിത്വം പ്രത്യഗാത്മാനം, ന വിഷയഭൂതം യേ വിദുഃ തേ നിചിക്യുഃ, നിശ്ചയേന ജ്ഞാതവന്തോ ബ്രഹ്മ, പുരാണം ചിരന്തനം അഗ്ര്യമഗ്രേ ഭവം. "തദ്യ–ദാത്മവിദോ വിദുഃ" (മു.ഉ. 2.2.9) ഇതി ഹ്യാഥർവ്വണേ.

ആ പ്രാണനും പ്രാണനായതിനെ. അതുപോലെ ചക്ഷുസ്സിനും ചക്ഷുസ്സും ശ്രോത്രത്തിനും ശ്രോത്രവുമായതിനെ ആരറിയുന്നു — ബ്രഹ്മശക്തിയാലധിഷ്ഠിതമായതിനാലാണ് ചക്ഷുരാദികൾക്ക് ദർശനാദി സാമർത്ഥ്യമുണ്ടാകുന്നത് . ചൈതന്യാത്മ ജ്യോതിസ്സില്ലെങ്കിൽ അവ കാഷ്ഠം മൺകട്ട എന്നിവയെപ്പോലെയാണ് . അത് മനസ്സിനും മനസ്സാണ് . ഇപ്രകാരം ആരറിയുന്നുവോ അതായത് ചക്ഷുരാദികളുടെ വ്യാപാരം വഴി യാതൊരു പ്രത്യാഗാത്മാവിൻെറ അസ്തിത്വത്തെക്കുറിച്ചനുമാനിക്കുന്നുവോ, "അവ ഇന്ദ്രിയങ്ങൾക്ക് വിഷയഭൂതമല്ല" എന്നിങ്ങിനെ ആരറിയുന്നുവോ അവർ, പുരാണനും അഗ്ര്യനും (മുമ്പുള്ളത് ) ആയ അതിനെ അറിയുന്നു. "ആ യാതൊന്നിനെ ആത്മവിത്തുക്കൾ അറിയുന്നു" എന്ന് ആഥർവ്വണത്തിലുണ്ട് .

തദ്ബ്രഹ്മദർശനേ സാധന–മുച്യതേ

ആ ബ്രഹ്മദർശനത്തിനുള്ള സാധനം പറയപ്പെടുന്നു—

**മന്ത്രഃ 19** — മനസൈവാനുദ്രഷ്ടവ്യം നേഹ നാനാസ്തി കിഞ്ചന മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി.

**മന്ത്രാർത്ഥം 19** — ബ്രഹ്മത്തെ മനസ്സു കൊണ്ടു തന്നെ (ആചാര്യോപദേശാനന്തരം) കാണണം.ഇവിടെ ഒട്ടും പലതില്ല. ഇവിടെ പലത് എന്ന പോലെ ആർ കാണുന്നുവോ അവൻ മൃത്യുവിൽ നിന്നും മൃത്യുവിലേക്ക് ഗമിക്കുന്നു.

**ഭാഷ്യഃ19** — മനസൈവ പരമാർത്ഥ–ജ്ഞാനസംസ്കൃതേന ആചാര്യോ–പദേശപൂർവ്വകം ചാനു ദ്രഷ്ടവ്യം.

പരമാർത്ഥ ജ്ഞാനം കൊണ്ട് സംസ്കരിക്കപ്പെട്ട മനസ്സിനാൽ ആചാര്യോപദേശപൂർവ്വകമായി ദർശിക്കപ്പെടണം.

തത്ര ച ദർശനവിഷയേ ബ്രഹ്മണി നേഹ നാനാ അസ്തി, കിഞ്ചന കിഞ്ചിദപി. അസതി നാനാത്വേ, നാനാത്വമധ്യാരോപത്യവിദ്യയാ; സ മൃത്യോർമ്മരണാത് മൃത്യും മരണം ആപ്നോതി. കോഽസൗ ? യ ഇഹ നാനേവ പശ്യതി. അവിദ്യാധ്യാരോപണവ്യതിരേകേണ നാസ്തി പരമാർത്ഥതോ ദ്വൈതമിത്യർത്ഥഃ.

ബ്രഹ്മം ദർശിക്കപ്പെടുമ്പോൾ ഇവിടെ പിന്നെ ഒട്ടും തന്നെ നാനാത്വമില്ല. നാനാത്വമില്ലാതിരിക്കെ അവിദ്യയാൽ നാനാത്വം അധ്യാരോപിക്കപ്പെടുന്നതുകൊണ്ട് ഒരാൾ മൃത്യുവിൽ നിന്നും മൃത്യുവിലേക്ക് , മരണത്തിൽ നിന്നും മരണത്തിലേക്ക് ഗമിക്കുന്നു. അതാരാണ് ? ഇവിടെ പലതെന്നതുപോലെ കാണുന്നവൻ. അവിദ്യയാലുളള അധ്യാരോപണമൊഴിച്ച് വാസ്തവത്തിൽ ഇവിടെ ദ്വൈതമില്ല തന്നെ എന്നർത്ഥം.

യസ്മാദേവം തസ്മാത് —

ഇപ്രകാരമാകുന്നതുകൊണ്ട് —

**മന്ത്ര : 20** — ഏകധൈവാനുദ്രഷ്ടവ്യമേതദപ്രമയം ധ്രുവം വിരജഃ പര ആകാശാദജ ആത്മാ മഹാൻ ധ്രുവഃ

**മന്ത്രാർത്ഥം 20** — ഒന്നായിത്തന്നെ ഈ ബ്രഹ്മത്തെ ( ആചാര്യോപദേശാനന്തരം) കാണണം. ഇത് അപ്രമേയവും ധ്രുവവും നിർമ്മലവും ആകാശത്തേക്കാൾ സൂക്ഷ്മവും അജവും മഹത്തും അവിനാശിയുമായ ആത്മാവാണ് .

**ഭാഷ്യ: 20** — ഏകധൈവ ഏകേനൈവ പ്രകാരേണ വിജ്ഞാനഘനൈകരസ പ്രകാരേണ ആകാശവന്നിരന്തരേണാനുദ്രഷ്ടവ്യം; യസ്മാദേതത് ബ്രഹ്മ അപ്രമയമപ്രമേയം. സർവ്വൈകത്വാത് . അന്യേന ഹ്യന്യത് പ്രമീയതേ. ഇദം ത്വേകമേവ, അതോ ഽപ്രമേയം. ധ്രുവം നിത്യം കൂടമസ്ഥമവി ചാലീത്യർത്ഥഃ

ഒന്നായിത്തന്നെ ഒരു പ്രകാരത്തിൽത്തന്നെ അതായത് ആകാശം പോലെ നിരന്തരമായി വിജ്ഞാന ഘനൈകരസ പ്രകാരത്തോടുകൂടി അനുദർശനത്തെ ചെയ്യണം. എന്തെന്നാൽ ഈ ബ്രഹ്മം അപ്രമയം അഥവാ അപ്രമേയമാണ് . കാരണം അതിൽ സർവ്വത്തിനും ഏകത്വം ഭവിക്കുന്നു. മറെറാന്നിനെക്കൊണ്ട് മറെറാന്നറിയപ്പെടുന്നു. ഇത് ഏകം മാത്രമാണ് . അതിനാൽ അറിയപ്പെടാവുന്നതല്ല. ധ്രുവവും നിത്യവും അചലവുമായ കൂടസ്ഥ ചൈതന്യമാണ് എന്നർത്ഥം.

നനു വിരുദ്ധമിദമുച്യതേ, അപ്രമേയം ജ്ഞായത ഇതി ച. ജ്ഞായത ഇതി" പ്രമാണൈർമ്മീയത ഇത്യർത്ഥഃ, അപ്രമേയ ഇതിച തത്പ്രതിഷേധഃ.

ശങ്ക — ഒന്നിനൊന്ന് വിരുദ്ധമായിട്ടല്ലേ പറയുന്നത് — പ്രമേയമാണെന്നും അറിയുന്നു എന്നും. "അറിയുന്നു" എന്നതിന് പ്രമാണങ്ങൾ വഴി അറിയുന്നു എന്നാണർത്ഥം. അപ്രമേയമെന്നാൽ അതിന് വിരുദ്ധവും.

നൈഷ ദോഷഃ അന്യവസ്തുവദനാഗമപ്രമാണപ്രമേയത്വപ്രതിഷേധാർത്ഥത്വാത് ; യഥാഽന്യാനി വസ്തൂന്യാഗമനിരപേക്ഷൈഃ

സമാധാനം — ഈ ദോഷമില്ല. എന്തെന്നാൽ അപ്രമേയം എന്ന വിശേഷണം, മററു വസ്തുക്കളെപ്പോലെ അതിന് ആഗമവ്യതിരിക്തമായ പ്രമാണത്താൽ പ്രമ

പ്രമാണൈർ വിഷയീ ക്രിയന്തേ, ന തഥാ ഏദാത്മതത്വം പ്രമാണാന്ത–രേണ വിഷയീകർത്തും ശക്യതേ. സർവ്വസ്യാത്മത്വേ കേന കം പശ്യേത്, വിജാനീയാത് ഇതി പ്രമാതൃപ്രമാണാദിവ്യാപാരപ്രതിഷേ–ധേനൈവ ആഗമോ ƒ പി വിജ്ഞാപയതി, ന ത്വഭിധാനാഭിധേയല–ക്ഷണവാക്യധർമ്മാംഗീകരണേന. തസ്മാന്ന ആഗമേനാപി സ്വർഗ്ഗമേ–ർവ്വാദിവത്തത് പ്രതിപാദ്യതേ. പ്രതിപാദയിത്രാത്മഭൂതം ഹി തത്. പ്രതി പാദയിതുഃ പ്രതിപാദനസ്യ പ്രതിപാദ്യ വിഷയത്വാത്. ഭേദേ ഹി സതി തദ് ഭവതി.

ഉണ്ടാകുമെന്നതിനെ നിഷേധിക്കാനാണ്. മററു വസ്തുക്കൾ വേദാപേക്ഷയില്ലാത്ത പ്രമാണങ്ങളാൽ വിഷയീകരിക്കപ്പെടുന്നതുപോലെ ഈ ആത്മതത്വം മറെറാരു പ്രമാണത്താൽ വിഷയീകരിക്കാവുന്നതല്ല. എല്ലാത്തിനും ആത്മാവായിരിക്കെ ആർ ആരെ കാണാനാണ്, അറിയാനാണ് — ഇങ്ങിനെ പ്രമാതാവിനേയും പ്രമാണാദിവ്യാപാരങ്ങളേയും പ്രതിഷേധിച്ചു തന്നെ ശാസ്ത്രം അതിനെ ബോധിപ്പിക്കുന്നു. അഭിധാനാഭിധേയ ലക്ഷണമായ വാക്യധർമ്മത്തെ അംഗീകരിച്ചല്ല അങ്ങിനെ ചെയ്യുന്നത്. അതിനാൽ സ്വർഗ്ഗം, മേരു മുതലായവപ്പോലെയല്ല ശാസ്ത്രത്തിലും അത് പ്രിതിപാദിക്കപ്പെടുന്നത്. അത് പ്രതിപാദയിതാവിനോട് ആത്മഭൂതമായി വസിക്കുന്നു. പ്രതിപാദയിതാവിൻെറ പ്രതിപാദനത്തിന് പ്രതിപാദ്യ വിഷയം ഭേദദർശനത്തിൽ മാത്രമേ സംഭവിക്കുന്നുള്ളു.

ജ്ഞാനം ച തസ്മിൻ പരാ–ത്മഭാവനിവൃത്തിരേവ; ന തസ്മിൻ സാക്ഷാദാത്മഭാവഃ കർത്തവ്യഃ. വിദ്യമാനത്വാദാത്മഭാവസ്യ; നിത്യോഹ്യാത്മഭാവഃ സർവ്വസ്യ, അതദ്വി–ഷയ ഇവ പ്രത്യവഭാസതേ; തസ്–മാദതദ്വിഷയാഭാസ നിവൃത്തിവ്യ–തിരേകേണ ന തസ്മിന്നാത്മഭാവോ വിധീയതേ; അന്യാത്മഭാവനിവൃ–ത്തൗ, ആത്മഭാവഃ സ്വാത്മനി സ്വാ–ഭാവകോ യഃ സ കേവലോ ഭവതീതി —ആത്മാ ജ്ഞായത ഇത്യുച്യതേ; സ്വതശ്ചാപ്രമേയഃ പ്രമാണാ–ന്തരേണ ന വിഷയീക്രിയതേ ഇത്യു–ഭയമപ്യ വിരുദ്ധമേവ.

ജ്ഞാനമെന്നാൽ അനാത്മ വസ്തുക്കളിൽ ആത്മഭാവമില്ലാതാവുക തന്നെയാണ്. ബ്രഹ്മത്തിൽ സാക്ഷാത്തായ ആത്മഭാവത്തെ ചെയ്യേണ്ട കാര്യമില്ല. കാരണം ആത്മഭാവം അതിലുള്ളതാണ്. ബ്രഹ്മത്തോടുള്ള ആത്മഭാവം എല്ലാവർക്കും നിത്യമായതാണ്. ബ്രഹ്മമല്ലാത്തതുപോലെ അവ ഭാസിക്കുകയാണ്. അതിനാൽ ബ്രഹ്മവിഷയമല്ല എന്ന ആഭാസത്തിൽ നിന്നും നിവൃത്തിയുണ്ടാവാതെ അതിൽ ആത്മഭാവം വിധിക്കപ്പെടുന്നില്ല. അന്യാത്മഭാവം നിവൃത്തമാവുമ്പോൾ, സ്വാഭാവികമായി ആത്മാവിലുള്ള ആത്മഭാവം യാതൊന്നോ അത് കേവലമായി ഭവിക്കുന്നു. അതിനാൽ ആത്മാവ് അറിയപ്പെടുന്നു എന്ന് പറയുകയാണ്. സ്വതവേ അപ്രമേയമായ അത് മറെറാരു പ്രമാണത്താലും വിഷയീഭൂതമാകുന്നില്ല. അതിനാൽ രണ്ടിനും തമ്മിൽ വൈരുദ്ധ്യമില്ല തന്നെ.

വിരജോ വിഗതരജഃ, രജോ നാമ ധർമ്മാധർമ്മാദിമൂലം തദ്രഹിത ഇത്യേതത്. പരഃ, പരോ വ്യതിരി–ക്തഃ സൂക്ഷ്മോ വ്യാപീ വാ ആ–കാശാദപ്യവ്യാകൃതാഖ്യാത്. അജഃ

വിരജൻ രജസ്സില്ലാത്തവൻ രജസ്സെന്ന ധർമ്മാധർമ്മാദിമാലിന്യം അതില്ലാത്തതാണ് ഇതെന്നർത്ഥം. പരൻ — അവ്യാകൃതമായ ആകാശത്തേക്കാൾ പരം,— വ്യതിരിക്തം — സൂക്ഷ്മം അഥവാ

— ന ജായ തേ. ജന്മപ്രതിഷേധാ— ദുത്തരേ ƒ പി ഭാവവികാരാഃ പ്രതി— ഷിദ്ധാഃ, സർവ്വേഷാം ജന്മാദിത്വാത് . ആത്മാ, മഹാൻ പരിമാണതോ മഹത്തരഃ സർവ്വസ്മാത് ധ്രുവോ ƒ വിനാശീ.

വ്യാപിച്ചിരിക്കുന്നത് . അജൻ — ജനിക്കാത്തത് . ജന്മമില്ലെന്നു പറഞ്ഞതിൽ നിന്നും അതിനുശേഷമുള്ള വളർച്ച മുതലായ വികാരങ്ങളും പ്രതിഷേധിക്കപ്പെട്ടു. വികാരങ്ങളെല്ലാം ജന്മത്തോടെയാണ് തുടങ്ങുന്നത് . ആത്മാവ് — മഹാൻ അതായത് പരിമാണപ്രകാരം എല്ലാത്തിനേക്കാളും മഹത്തരമായത് . ധ്രുവനെന്നാൽ നാശമില്ലാത്തത് .

**മന്ത്രഃ 21** — തമേവധീരോ വിജ്ഞായ പ്രജ്ഞാം കർവ്വീത ബ്രാഹ്മണഃ നാനുധ്യായാദ് ബഹൂഞ്ഛബ്ദാൻ വാചോ വിഗ്ലാപനം ഹി തദിതി.

**മന്ത്രാർത്ഥം 21** — ധീരനായ ബ്രാഹ്ണൻ അതിനേയും അറിഞ്ഞ് അതിൽ പ്രജ്ഞ ഉറപ്പിക്കണം. വളരെ ശബ്ദങ്ങളുടെ നിരന്തര ചിന്ത (അനുധ്യാനം) ചെയ്യരുത് . അതാകട്ടെ വാക്കിന് ശ്രമകരമാ്ന് എന്ന് .

**ഭാഷ്യഃ 21** — തമീദൃശമാത്മാനമേവ, ധീരോ ധീമാൻ വിജ്ഞായോപദേ— ശതഃ ശാസ്ത്രതശ്ച, പ്രജ്ഞാം ശാസ്ത്രാചാര്യോപദിഷ്ട വിഷയാം ജിജ്ഞാസാപരിസമാപ്തികരീം, കുർവ്വീത ബ്രാഹ്മണഃ ഏവം പ്രജ്— ഞാകരണസാധനാനി സന്യാസശ— മദമോപരമതിതിക്ഷാസമാധാനാനി കുര്യാദിത്യർത്ഥഃ.

ധീരൻ അതായത് ബുദ്ധിമാൻ ആയ ബ്രാഹ്മണൻ അപ്രകാരമുള്ള ആത്മാവിനെ ആചാര്യോപദേശം വഴിയും ശാസ്ത്രത്തിൽ നിന്നും അറിഞ്ഞ് ആചാര്യനും ശാസ്ത്രവും ഉപദേശിച്ച വിധം എല്ലാ ജിജ്ഞാസകളേയും ശമിപ്പിക്കത്തക്കവണ്ണം പ്രജ്ഞയെ ചെയ്യണം. അപ്രകാരമുള്ള പ്രജ്ഞയെ ഉണ്ടാക്കുന്ന സാധനകളാണ് സന്യാസം, ശമം, ദമം, ഉപരമം, തിതിക്ഷ, സമാധാനം മുതലായവ. അവയെ ചെയ്യണമെന്നർത്ഥം.

നാനുധ്യാത് , നാനു ചിന്തയേത് , ബഹൂൻ പ്രഭൂതാൻ ശബ്ദാൻ; തത്ര ബഹുത്വ പ്രതിഷേധാത് കേ— വലാത്മൈകത്വപ്രതിപാദകാഃ സ്വ— ല്പാഃ ശബ്ദാ അനുജ്ഞായന്തേ. "ഓമിത്യേവം ധ്യായഥ ആത്മാനം" (മു.ഉ. 2.26) "അന്യാ വാചോ വിമു— ഞ്ചഥ" (മു.ഉ. 2.2.5) ഇതി ചാഥർവ്വണേ. വാചോ വിഗ്ലാപനം വിശേഷേണ ഗ്ലാനികരം ശ്രമകരം ഹി യസ്മാത് , തദ്ബഹുശബ്ദാഭിധ്യാനമിതി.

പലേതരം ശബ്ദങ്ങളെക്കുറിച്ച് അനുധ്യാനം, ചിന്ത ചെയ്യരുത് . ഇവിടെ ബഹുത്വത്തെ പ്രതിഷേധിച്ചതു വഴി കേവലമായ ആത്മാവിന്റെ ഏകത്വത്തെക്കുറിച്ചു പ്രതിപാദിക്കുന്നതായിരിക്കുന്ന കുറച്ചു മാത്രം ശബ്ദത്തെ അനുശീലിക്കണമെന്നാണ് സൂചന. "ആത്മാവിനെ ഓമെന്നിങ്ങിനെ ധ്യാനിച്ചാലും" "മററു വാക്കുകളെ ഉപേക്ഷിച്ചാലും" എന്നിങ്ങിനെ ആഥർവ്വണത്തിലുണ്ട് . വാക്കിന്റെ വിഗ്ലാപനമെന്നാൽ വിശേഷേണഗ്ലാനിയെ ചെയ്യുന്നത് അഥവാ ശ്രമകരമായത് . ആ ബഹുശബ്ദങ്ങളെക്കുറിച്ചുള്ള ചിന്തനമെന്നർത്ഥം.

**മന്ത്രഃ 22 —** സ വാ ഏഷ മഹാനജ ആത്മാ യോ ᑊ യം വിജ്ഞാനമയഃ പ്രാണേഷു യ ഏഷോ ᑊ ന്തർഹൃദയ ആകാശസ്തസ്മിഞ്ഛേതേ സർവ്വസ്യ വശീ സർവ്വസ്യേ–ശാനഃ സർവ്വസ്യാധിപതിഃ സ ന സാധുനാ കർമ്മണാ ഭൂയാന്നോ ഏവാസാധുനാ കനീയാനേഷ സർവ്വേശ്വര ഏഷ ഭൂതാധിപതിരേഷ ഭൂതപാല ഏഷ സേതുർവ്വിധരണ ഏഷാം ലോകാനാമസംഭേദായ തമേതം വേദാനുവച നേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന ദാനേന തപസാ ᑊ നാശകേനൈതമേവ വിദിത്വാ മുനിർഭവതി. ഏതമേവ പ്രവ്രാജിനോ ലോകമിച്ഛന്തഃ പവ്രജന്തി. ഏതദ്ധ്സ്മ വൈ തത്പൂർവ്വേ വിദ്വാംസഃ പ്രജാം ന കാമയന്തേ കിം പ്രജയാ കരിഷ്യാമോ യേഷാം നോ ᑊ യമാത്മാ ᑊ യം ലോക ഇതി തേ ഹ സ്മ പുത്രൈഷണാ–യാശ്ച വിത്തൈഷണായാശ്ച ലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി യാ ഹ്യേവ പു–ത്രൈഷണാ സാ വിത്തൈഷണാ യാ വിത്തൈഷണാ സാ ലോകൈഷണോഭേ ഹ്യേതേ ഏഷണേ ഏവ ഭവതഃ സഏഷ നേതി നേത്യാത്മാ ᑊ ഗൃഹ്യോ ന ഹി ഗൃഹ്യതേ ᑊ ശീര്യോ ന ഹി ശീര്യതേ ᑊ സംഗോ ന ഹി സജ്ജതേ ᑊ സിതോ ന വ്യഥതേ ന രിഷ്യത്യേതമു ഹൈവൈതേ ന തരത ഇത്യതഃ പാപമകരവമിത്യതഃ കല്യാണമകരമിത്യുഭേ ഉ ഹൈവൈഷ ഏതേ തരതി നൈനം കൃതാകൃതേ തപതഃ

**മന്ത്രാർത്ഥം 22 —** ആ ഈ മഹാനായ അജനായ ആത്മാവ് പ്രാണങ്ങളിൽ വിജ്ഞാനമയനായും ഹൃദയത്തിൽ ആകാ ശമായും അതിൽ ശയിക്കുന്നു. അത് എല്ലാത്തിനും വശി യും എല്ലാത്തിനും ഈശനും എല്ലാത്തിനും അധിപതിയു മാണ് . അത് ശുഭകർമ്മത്താൽ വർദ്ധിക്കുകയോ അശുഭക ർമ്മത്താൽ ചെറുതാവുകയോ ചെയ്യുന്നില്ല. അത് സർവ്വേ ശ്വരനാണ് ; ഭൂതങ്ങൾക്കധിപതിയാണ് ; ഭൂതങ്ങുടേ പാല കനുമാണ് . ഈ ലോകങ്ങളുടെ മര്യാദക്ക് ഭംഗമുണ്ടാ വരുന്നതെന്നു വച്ച് ആ ആവശ്യത്തിനായി ഇവയെ ധരി ക്കുന്ന സേതുവാണ് അത് . ആ ഈ ആത്മാവിനെ ബ്രാ ഹ്മണർ വേദവചനം വഴിയും സ്വാധ്യായം വഴിയും, യ ജ്ഞം വഴിയും ദാനം വഴിയും നിഷ്കാമമായ തപസ്സു വഴിയും അറിയാനാഗ്രഹിക്കുന്നു. ഇതിനെ അറിഞ്ഞുത ന്നെയാണ് മുനിയാകുന്നത് . ഈ ആത്മലോകത്തെ ഇ ച്ഛിച്ച് തന്നെ ത്യാഗിയായ പുരുഷൻ എല്ലാം ത്യജിച്ച്

നടക്കുന്നു. (സന്യാസിയായിത്തീരുന്നു) ഈ സന്യാസത്തിനുള്ള കാരണം ഇതാണ് —പണ്ടുള്ള വിദ്വാന്മാർ സന്താനത്തിനുനവേണ്ടി ഇച്ഛ വച്ചിരുന്നില്ല. (അവർ വിചാരിച്ചു) ഞങ്ങൾക്ക് പ്രജകളാലെന്തു നേടാനാണ് ? ഞങ്ങൾക്ക് ആത്മാവുതന്നെയാണ് ലോകം. ഇങ്ങിനെ ചിന്തിച്ച് അവർ പുത്രൈഷണയിൽ നിന്നും വിത്തൈഷണയിൽ നിന്നും ലോകൈഷണയിൽ നിന്നും വ്യുത്ഥാനം ചെയ്ത് വീണ്ടും ഭിക്ഷാചര്യയെ ചെയ്തിരുന്നു. പുത്രൈഷണ ഏതാണോ അതു തന്നെയാണ് വിത്തൈഷണ. വിത്തൈഷണ യാതൊന്നോ അതുതന്നെ ലോകൈഷണ. ഇവ രണ്ടും ഏഷണകൾ തന്നെയാണ് . "നേതി നേതി" എന്നിങ്ങിനെ നിർദ്ദിഷ്ടമായ ആ ഈ ആത്മാവ് അഗൃഹ്യനാണ് — ഗ്രഹിക്കപ്പെടാവുന്നതല്ല. അത് അശീര്യമാണ് — അതിന് നാശം സംഭവിക്കുന്നില്ല. അത് അസംഗമാണ് — അത് ഒന്നിനോടും ആസക്തമായതല്ല. ബന്ധമില്ലാത്തതാണ് . അതിനാൽ വ്യഥിതമാകുന്നില്ല. അതുപോലെ അത് അക്ഷയമാണ് . ഈ ആത്മജ്ഞന് ഈ രണ്ടും (പാപപുണ്യ സംബന്ധികളായ ശോകഹർഷങ്ങൾ രണ്ടും) സംഭവിക്കുന്നില്ല. അതിനാൽ ഇന്ന കാരണം കൊണ്ട് ഞാൻ പാപം ചെയ്തു എന്നോ ഇന്ന കാരണം കൊണ്ട് ഞാൻ പുണ്യം ചെയ്തു എന്നോ കരുതാതെ ഇവൻ ഇതിൽ രണ്ടിൽ നിന്നും പാരംഗതനായിത്തീരുന്നു. ഇവന് ചെയ്യപ്പെട്ടതും ചെയ്യപ്പെടാത്തതുമയ നിത്യകർമ്മങ്ങൾ (ഫലദാനവും പ്രത്യവായവും വഴി) താപത്തെ ചെയ്യുന്നില്ല.

സഹേതുകൗ ബന്ധമോക്ഷാവഭിഹിതൗ മന്ത്രബ്രാഹ്മണാഭ്യാം. ശ്ലോകൈശ്ച പുനർമോക്ഷസ്വരൂപം വിസ്തരേണ പ്രതിപാദിതം. എവമേതസ്മിന്നാത്മവിഷയേ സർവ്വോ വേദോ യഥോപയുക്തോ ഭവതി, തത്തഥാ വക്തവ്യമിതി തദർത്ഥേയം കണ്ഡികാ ആരഭ്യതേ. തച്ച യഥാ / സ്മിൻ പ്രപാഠകേ / ഭിഹിതം സപ്രയോജനമനൂദ്യാത്രൈവോപയോഗഃ കൃത്സ്നസ്യ വേദസ്യ കാമ്യരാശിവർജ്ജിതസ്യ ഇത്യേവമർത്ഥ ഉക്താർത്ഥാനുവാദഃ "സ വാ ഏഷഃ' ഇത്യാദിഃ.

മന്ത്ര ബ്രാഹ്മണങ്ങൾ വഴി ബന്ധമോക്ഷങ്ങൾ കാരണസഹിതം പറയപ്പെട്ടു. പിന്നീട് മന്ത്രം വഴി വിസ്തരിച്ച് മോക്ഷത്തിൻെറ സ്വരൂപം പ്രതിപാദിക്കപ്പെട്ടു. ഇങ്ങിനെ ഈ ആത്മവിഷയത്തിൽ എല്ലാ വേദങ്ങളും എപ്രകാരം ഉപയുക്തങ്ങളാണോ അപ്രകാരം തന്നെ അതിനെക്കുറിച്ച് പറയേണ്ടതുണ്ട് . അതിനാൽ ആ ആവശ്യത്തിനായി കാണ്ഡം തുടങ്ങുകയാണ് . ഈ പ്രപാഠകത്തിൽ ഫലസംയുക്തമായ ആത്മജ്ഞാനത്തെക്കുറിച്ച് എങ്ങിനെ നിരൂപണം ചെയ്തുവോ അതിനെ അങ്ങിനെ അനുവദിച്ചുകൊണ്ട് കാമ്യവേദരാശിയെ ഉപേക്ഷിച്ച് ശേഷിക്കുന്ന വേദത്തിൻെറയെല്ലാം ഉപയോഗം ഇതിൽ ഉണ്ട് . ഇത് കാണി

ക്കാനായി " സ വാ ഏഷഃ' എന്ന മന്ത്രം തുടങ്ങുന്നു.

ഭാഷ്യം 22— സ ഇത്യുക്തപരാമർശാർത്ഥഃ. കോ ഽ സാവുക്തഃ പരാമൃശ്യതേ, തം പ്രതിനിർദ്ദിശതി യ ഏഷ വിജ്ഞാനമയ ഇതി. അതീതാനന്തരവാക്യോക്തസംപ്രത്യയോ മാ ഭൂദിതി യ ഏഷഃ കതമ ഏഷഃ? ഇത്യുച്യതേ — വിജ്ഞാനമ യഃ പ്രാണേഷ്വിതി.

"സ" എന്നത് മുമ്പ് പറഞ്ഞതിനെക്കുറിച്ച് പരാമർശിക്കാനാണ് . പറഞ്ഞ ഏതിനെക്കുറിച്ചാണ് പരാമർശിക്കുന്നത് "യ ഏഷ വിജ്ഞാനമയ" എന്നു പറഞ്ഞ് ശ്രുതി അതിനെ പ്രതി നിർദ്ദേശിക്കുകയാണ് . പൂർവ്വോക്തമായ മന്ത്രത്തിന്റെ മുമ്പുള്ളവാക്യത്തിൽ പറഞ്ഞ ആത്മാവിനെ അറിഞ്ഞില്ലെന്നു കരുതി "യ ഏഷഃ" എന്നുപറഞ്ഞതാണ് . അതെങ്ങിനെയുള്ളതാണ് ? എന്നുപറയുന്നു— " പ്രാണങ്ങളിൽ വിജ്ഞാനമയൻ" എന്നിങ്ങനെ നിരൂപിക്കപ്പെട്ടു.

ഉക്തവാക്യോല്ലിംഗനം സംശയനിവൃത്ത്യർത്ഥം. ഉക്തം ഹി പൂർവ്വം ജനക പ്രശ്നാരംഭേ "കതമ ആത്മേതി യോ ഽ യം വിജ്ഞാനമയഃ പ്രാണേഷു" (4.3.7) ഇത്യാദി. ഏതദുക്തം ഭവതി — "യോ ഽ യം വിജ്ഞാനമയഃ പ്രാണേഷു" ഇത്യാദിനാ വാക്യേന പ്രതിപാദിതഃ സ്വയം ജ്യോതിരാത്മാ, സ ഏഷ കാമകർമ്മാവിദ്യാനാമനാത്മധർമ്മത്വപ്രതിപാദനദ്വാരേണ മോക്ഷിതഃ, പരമാത്മ ഭാവമാപാദിതഃ — പര ഏവായം താന്യ ഇതി. ഏഷ സ സാക്ഷാന്മഹാനജ ആത്മേത്യുക്തഃ. യോ ഽ യം വിജ്ഞാനമയഃ പ്രാണേഷ്വിതി യഥാ വ്യാഖ്യാതാർത്ഥ ഏവ.

ഉക്തവാക്യത്തെക്കുറിച്ചുള്ള പരാമർശം സംശയനിവൃത്തിക്കുവേണ്ടിയാണ് . മുമ്പ് ജനക പ്രശ്നാരംഭത്തിൽ "കതമ ആത്മേതി യോ ഽ യം വിജ്ഞാനമയഃ പ്രാണേഷു" എന്നിങ്ങനെ പറയപ്പെട്ടിട്ടുണ്ട് . ഇവിടെ പറഞ്ഞത് ഇതാണ് , " വിജ്ഞാനമയഃ പ്രാണേഷു" മുതലായ വാക്യം വഴിയായൊരു സ്വയം ജോതിസ്സായ ആത്മാവിന്റെ പ്രതിപാദനമാണോ ചെയ്തത് അത് ഈ ആത്മാവിന്റെ " കാമം, കർമ്മം, അവിദ്യ എന്നീ അനാത്മ ധർമ്മങ്ങളാണ് എന്നുപറഞ്ഞ് ആ ധർമ്മങ്ങളിൽ നിന്നും മുക്തമാക്കപ്പെട്ടു. "ഇത് പരൻ തന്നെയാണ് മറ്റൊന്നുമല്ല" എന്നുപറഞ്ഞ് അതിനെ പരമാത്മഭാവത്തെ പ്രാപിപ്പിച്ചു. അതിനെത്തന്നെയാണ് "മഹാനും അജനുമായ ആത്മാവു" എന്ന് വിശേഷിപ്പിച്ചത് . " യോ ഽ യം വിജ്ഞാനമയഃ പ്രാണേഷു" എന്നതിന്റെ അർത്ഥം മുമ്പു വ്യാഖ്യാനിച്ചതുപോലെ തന്നെയാണ് .

യ ഏഷോ ഽ ന്തർഹൃദയേ — ഹൃദയപുണ്ഡരീകമദ്ധ്യേ യ ഏഷ ആകാശേ ബുദ്ധിവിജ്ഞാനസംശ്രയഃ , തസ്മിന്നാകാശേ ബുദ്ധിവിജ്ഞാനസഹിതേ ശേതേ തിഷ്ഠതി; അഥവാ സമ്പ്രസാദകാലേ ഽ ന്തർഹൃദയേ യ ഏഷ ആകാശഃ പര ഏവാത്മാ നിരുപാധികോ വിജ്ഞാ—

ഹൃദയാന്തർഭാഗത്തുള്ള ഇത് — ഹൃദയപുണ്ഡരീകമദ്ധ്യത്തിൽ ബുദ്ധിവിജ്ഞാനങ്ങൾക്കാശ്രയമായ യാതൊരാകാശമുണ്ടോ ആ ആകാശത്തിൽ ബുദ്ധിവിജ്ഞാനങ്ങളോടു കൂടി ശയിക്കുന്നു — വസിക്കുന്നു. അഥവാ സുഷുപ്തികാലത്ത് ഹൃദയാന്തർഭാഗത്തുള്ള യാതൊരാകാശമുണ്ടോ അത് പരൻ തന്നെയായ ആത്മാവാണ് ,നിരുപാധികനാണ് , വിജ്

നമയസ്യ സ്വസ്വഭാവഃ, തസ്മിൻ സ്വസ്വഭാവേ പരമാത്മന്യാകാശാഖ്യേ ശേതേ. ചതുർത്ഥേ ഏതദ്വ്യാഖ്യാതം "ക്വൈഷ തദാ / ഭൂത് " ഇത്യസ്യ പ്രതിവചനത്വേന.

ജ്ഞാനമയൻെറ സ്വന്തം സ്വഭാവമാണ്. ആ സ്വന്തം സ്വഭാവത്തിൽ — പരമാത്മാവാകുന്ന ആകാശത്തിൽ — ശയിക്കുന്നു. ചതുർത്ഥത്തിൽ (ഉപനിഷത്തിലെ രണ്ടാമധ്യായത്തിൽ) "അപ്പോളിതെവിടെയായിരുന്നു ?" എന്ന പ്രശ്നത്തിൻെറ ഉത്തരത്തിൽ ഇതിനെ വ്യാഖ്യാനിച്ചിട്ടുണ്ട്.

സ ച സർവ്വസ്യ ബ്രഹ്മേന്ദ്രാദേർവ്വശീ, സർവ്വേ ഹ്യസ്യ വശേ വർത്തന്തേ. ഉക്തം ച "ഏതസ്യ വാ അക്ഷരസസ്യ പ്രശാസനേ" (3.8.9) ഇതി. ന കേവലം വശീ സർവ്വസ്യേശാനഃ ഈശിതാ ച ബ്രഹ്മേന്ദ്ര പ്രഭൃതീനാം. ഈശിതൃത്വം ച കദാചിജ്ജാതികൃതം, യഥാ രാജകുമാരസ്യ ബലവത്തരാനപി ഭൃത്യാൻ പ്രതി, തദ്വന്മാ ഭൂദിത്യാഹ — സർവ്വസ്യാധിപതിഃ അധിഷ്ഠായ പാലയിതാ സ്വതന്ത്ര ഇത്യർത്ഥഃ, ന രാജപുത്രവദമാത്യാദിഭൃത്യതന്ത്രഃ

അവനാകട്ടെ ബ്രഹ്മേന്ദ്രാദി സർവ്വർക്കും വശിയാണ് — എല്ലാവരും അവൻെറ വശത്തു വർത്തിക്കുന്നു. "ഏതസ്യ വാ അക്ഷരസ്യ പ്രശാനസേ" എന്ന് പറഞ്ഞതാണ്. വെറും വശി മാത്രമല്ല എല്ലാവരുടേയും ഈശനാണ് — ബ്രഹ്മേന്ദ്രാദികൾക്കുംകൂടി ഈശിതാവാണ്. ഈശിതൃത്വം ചിലപ്പോൾ ജാതികൃതമാണ് — രാജകുമാരന് ബലവാന്മാരായ ഭൃത്യന്മാരെക്കുറിച്ചുള്ള ഈശിതൃത്വം പോലെ. അങ്ങിനെ ആവരുതെന്നു കരുതി പറയുന്നു — എല്ലാത്തിനും അധിപതിയാണ്. എല്ലാത്തേയും അധിഷ്ടാവായി പാലനം ചെയ്യുന്നു, സ്വതന്ത്രനാണെന്നർത്ഥം. രാജപുത്രനെപ്പോലെ മന്ത്രി തുടങ്ങിയ ഭൃത്യന്മാർക്കധീനനല്ല.

ത്രയമപ്യേതദ്വശിത്വാദി ഹേതു ഹേതുമദ്രൂപം. യസ്മാത്സർവ്വാസ്യാധിപതിഃ തതോ / സൗ സർവ്വസ്യേശാനഃ. യോ ഹി യമധിഷ്ഠായ പാലയതി സതം പ്രതീഷ്ഠ ഏവേതി പ്രസിദ്ധം. യസ്മാച്ച സർവ്വസ്യേശാനഃ, തസ്മാത്സർവ്വസ്യ വശീതി.

വശിത്വം തുടങ്ങി മൂന്നു ഹേതു ഹേതുമദ്രൂപങ്ങളുണ്ട് (ഒന്നിൽ രണ്ടാമത്തൊരു ഹേതു എന്നർത്ഥം) എന്തെന്നാൽ ഇതെല്ലാററിനും അധിപതിയാണ്, അതിനാൽ ഇത് എല്ലാത്തിനും ഈശാനനാണ്. യാതൊന്ന് യാതൊന്നിൻെറ അധിഷ്ഠാനമായി പാലനം ചെയ്യുന്നുവോ അത് മററതിൻെറ ഈശാനനാണെന്ന് പ്രസിദ്ധമാണ്. എല്ലാത്തിൻെറയും ഈശനാകയാൽ എല്ലാത്തിൻെറയും വശിയാണ്.

കിഞ്ചാന്യത് സ ഏവം ഭൂതോ ഹൃദ്യന്തർജ്യോതിഃ പുരുഷഃ വിജ്ഞാനമയഃ ന സാധുനാ ശാസ്ത്രവിഹിതേന കർമ്മണാ ഭൂയാൻ ഭവതി, ന വർദ്ധതേ പൂർവ്വാവസ്ഥാതഃ കേനചിദ്ധർമ്മേണ. നോ ഏവ ശാസ്ത്രപ്രതിഷിദ്ധേനാസാധുനാ കർമ്മണാ കനീയാനല്പതരോ ഭവതി, പൂർവ്വാവസ്ഥാതോ ഹീയത ഇത്യർത്ഥ.

മറെറാന്നുമുണ്ട്. ഇപ്രകാരമിരിക്കുന്ന ഹൃദയാന്തർജ്യോതിസ്സും വിജ്ഞാനമയനും ആയ പരുഷൻ ശാസ്ത്രവിഹിതമായ നല്ല കർമ്മങ്ങളാൽ വലുതാവുന്നില്ല. ഒരു കർമ്മം കൊണ്ടും മുമ്പിലത്തേതിനെക്കാൾ വർദ്ധിക്കുന്നില്ല. അതുപോലെ ശാസ്ത്രപ്രതിഷിദ്ധമായ ചീത്തകർമ്മങ്ങളാൽ ചെറുതാവുന്നില്ല; അല്പതരമായിത്തീരുന്നില്ല. പൂർവ്വാവസ്ഥയിൽ നിന്നും ഹീനതയെ പ്രാപിക്കുന്നില്ല എന്നർത്ഥം.

കിഞ്ച സർവ്വോ ഹ്യധിഷ്ഠാ—നപാലനാദി കുർവ്വൻ പരാനുഗ്രഹ—പീഡാകൃതേന ധർമ്മാധർമ്മാഖ്യേന യുജ്യതേ. അസൈ്യവ തു കഥം തദഭാവ ഇതി ഉച്യതേ — യസ്മാദേഷ സർവ്വേശ്വരഃ സൻ കർമ്മണോ ∫ പീ—ശിതും ഭവത്യേവ ശീലമസ്യ, തസ്—മാന്ന കർമ്മണാ സംബദ്ധ്യതേ. കിഞ്ചൈഷ ഭൂതാധിപതിർബ്രഹ്മാ—ദിസ്തംബപര്യന്താനാം ഭൂതാനാം അധിപതിരിത്യുക്താർത്ഥം പദം.

ഇതിനും പുറമെ അധിഷ്ഠാനപാലനാദിയെ ചെയ്തുകൊണ്ട് ലോകരെല്ലാം അന്യന്മാർക്ക് അനുഗ്രഹ പീഡകളെ ചെയ്യുന്ന ധർമ്മാധർമ്മാഖ്യങ്ങളായ ഫലങ്ങളോട് ചേരുന്നു. ഇതിനു മാത്രം അതില്ലാത്തത് എങ്ങിനെ എന്നുപറയുന്നു — കാരണം ഇതെല്ലാത്തിന്റെയും ഈശ്വരനാണ് . അതുകൊണ്ട് കർമ്മത്തിന്റെ ശാസനയെ ചെയ്യുന്നതും ഇതിന്റെ സ്വഭാവമാണ് . അതിനാൽ ഇതിന് കർമ്മത്തോട് സംബന്ധമില്ല. മാത്രമല്ല ഇത് ഭൂതാധിപതിയാണ് — ബ്രഹ്മാവു മുതൽ പുൽക്കൊടി വരെയുള്ള ഭൂതങ്ങൾക്ക് അധിപതിയാണ് എന്നാണ് പറഞ്ഞതിനർത്ഥം.

ഏഷ ഭൂതാനാം തേഷാമേവ പാലയിതാ രക്ഷിതാ. ഏഷ സേതുഃ കിം വിശിഷ്ട ഇത്യാഹ — വിധര—ണഃ— വർണ്ണാശ്രമാദി വ്യവസ്ഥായാ വിധാരയിതാ, തദാഹ —ഏഷാം ഭൂ—രാദീനാം ബ്രഹ്മലോകാന്താനാം ലോകാനാമസം ഭേദായ അസംഭിന്ന മര്യാദായൈ. പരമേശ്വരേണ സേ—തുവദവിധാര്യമാണാ ലോകാഃ സം—ഭിന്ന മര്യാദാഃ സ്യുഃ, അതോ ലോ—കാനാമ സംഭേദായ സേതുഭൂതോ ∫ യം പരമേശ്വരഃ, യഃസ്വയം ജ്യോതി—രാത്മൈവ ഏവം വിത്സർവ്വസ്യ വശീ — ഇത്യാദി ബ്രഹ്മ വിദ്യായാഃ ഫലമേ തന്നിർദ്ദിഷ്ടം.

ഇത് ഭൂതങ്ങളുടെ പാലയിതാവാണ് , രക്ഷിതാവാണ് , ഇത് സേതുവാണ് , എന്തു വിശേഷത്തോടു കൂടിയതാണ് എന്നു പറയുന്നു — വിധരണമാണ് അതായത് വർണ്ണാശ്രമാദി വ്യവസ്ഥകളുടെ വിധാരണത്തെ ചെയ്യുന്നതാണ് . അതുതന്നെ ശ്രുതി പറയുന്നു — ഈ ഭൂമി മുതൽ ബ്രഹ്മലോകം വരെയുള്ള ലോകങ്ങളുടെയെല്ലാം അസംഭേദത്തിനായി മര്യാദയെ അതിലംഘിക്കാതിരിക്കാനായി നിലകൊള്ളുന്നു. പരമേശ്വരനാൽ സേതു പോലെ ധരിക്കപ്പെടുന്നില്ലെങ്കിൽ ലോകങ്ങൾ മര്യാദയെ ലംഘിച്ചവയായിത്തീരും. അതിനാൽ ലോകങ്ങളുടെ സംഭേദമില്ലാതിരിക്കാൻ ഈ പരമേശ്വരൻ സേതു ഭൂതനായി വർത്തിക്കുന്നു. ഇത് സ്വയം ജ്യോതിസ്സായ ആത്മാവു തന്നെയാണ് ആർ ഇങ്ങിനെ അറിയുന്നുവോ അവൻ എല്ലാവർക്കും വശിയായിത്തീരുന്നു — എന്നിങ്ങിനെ ബ്രഹ്മവിദ്യയുടെ ഈ ഫലം നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു.

"കിം ജ്യോതിരയം പുരുഷഃ" ഇത്യേവമാദിഷഷ്ഠ പ്രപാഠക വി—ഹിതായാമേതസ്യാം ബ്രഹ്മവിദ്യാ—യാമേവംഫലായാം കാമൈകൃക—ദേശവർജ്ജിതം കൃത്സനം കർമ്മ കാണ്ഡം താദർത്ഥ്യേന വിനിയുജ്യ—തേ. തത് കഥമിത്യുച്യതേ —

"ഈ പുരുഷൻ [illegible] സ്സോടു കൂടിയവനാണ് " [illegible] തുടങ്ങുന്ന [illegible] (ഒ ലാമധ്യായ[illegible] [illegible] ഫല [illegible] കാ[illegible] ണം [illegible] ൾ ഉ[illegible] ത്

ന്തമേതമേവം ഭൂതമൗപനിഷദം പു— രുഷം വേദാനുവചനേന മന്ത്രബ്രാ— ഹ്മണാദ്ധ്യായനേന നിത്യ സ്വാധ്യാ— യ ലക്ഷണേന വിവിദിഷന്തി വേ— ദിതുമിച്ഛന്തി. കേ? ബ്രാഹ്മണാഃ. ബ്രാഹ്മണാഗ്രഹണമുപലക്ഷണാ— ർത്ഥം. അവിശിഷ്ടോ ഹ്യധികാര— സ്ത്രയാണാം വർണ്ണാനാം. അഥവാ കർമ്മകാണ്ഡേന മന്ത്രബ്രാഹ്മണേന വേദാനുവചനേന വിവിദിഷന്തി. കഥം വിവിദിഷന്തീത്യുച്യതേ യജ്— ഞേനേത്യാദി.

എങ്ങിനെ? എന്നു പറയുന്നു — ഇപ്രകാര മിരിക്കുന്ന ആ ഈ ഉപനിഷത്പുരുഷ നെ വേദാനുവചനം വഴിയും മന്ത്രബ്രാഹ് മണങ്ങളുടെ അധ്യയനം വഴിയും നിത്യ സ്വാധ്യായ ലക്ഷണം വഴിയും അറിയാൻ ആഗ്രഹിക്കുന്നു. ആർ? ബ്രാഹ്മണർ, ബ്രാഹ്മണ ശബ്ദത്തിൻെറ ഗ്രഹണം ഉപ ലക്ഷണാർത്ഥമാണ് . മൂന്നു വർണ്ണങ്ങൾ ക്കും ഇതിൽ അധികാരം തുല്യമാണ് . അല്ലെങ്കിൽ കർമ്മകാണ്ഡത്തിൽപ്പെട്ട മന്ത്ര ബ്രാഹ്മണം വഴിയും വേദാനുവചനം വഴിയും അറിയാനാഗ്രഹിക്കുന്നു. എങ്ങി നെ അറിയാനാഗ്രഹിക്കുന്നു ? എന്നു പ റയുന്നു — "യജ്ഞേന" മുതലായവാക്യ ങ്ങൾ വഴി.

യേ പുനർമന്ത്രബ്രാഹ്മണ— ലക്ഷണേന വേദാനുവചനേന പ്ര— കാശ്യമാനം വിവിദിഷന്തീതി വ്യാ— ചക്ഷതേ, തേഷാം ആരണ്യകമാ— ത്രമേവ വേദാനുവചനം സ്യാത് . ന ഹി കർമ്മകാണ്ഡേന പര ആത്മാ പ്രകാശ്യതേ. "തം ത്വൗപനിഷദം" (3.9.26) ഇതി വിശേഷശ്രുതേഃ വേദാനുവചനേനേതി ച അവിശേ— ഷിതത്വാത്സമസ്തഗ്രഹീദം വച— നം, ന ച തദേകദേശോത്സർഗ്ഗോ യുക്തഃ

പിന്നെ ആരാണ് മന്ത്രബ്രാഹ്മ ണ ലക്ഷണത്തോടു കൂടിയ വേദാനു വ ചനത്താൽ പ്രകാശിപ്പിക്കപ്പെടുന്നതിനെ അറിയാനാഗ്രഹിക്കുന്നവർ — എന്നുപറ യുന്നു. അവരെസംബന്ധിച്ചിടത്തോളം ആരണ്യകം മാത്രമാണ് വേദാനുവചനം. കാരണം കർമ്മകാണ്ഡം വഴിയും പര മാത്മാവ് പ്രകാശിതമായിത്തീരുന്നില്ല. "ഉപനിഷത് സംബന്ധിയായ അതിനെ" എന്ന് വിശേഷ ശ്രുതിയുണ്ട് . എന്നാൽ "വേദാനുവചനേന" എന്ന പദവിശേ ഷണമില്ലാത്തതിനാൽ വേദത്തിൻെറയെ ല്ലാം ഗ്രഹണത്തെ ചെയ്യുന്നതാണ് . അതി ൻെറ ഒരു ഭാഗത്തെ വിട്ടുകളയുന്നത് ശരിയല്ല.

നനു ത്വത്പക്ഷേ ഽ പ്യുപനി— ഷദ് വർജ്ജ്യമിതി ഏകദേശത്വം സ്യാത് .

ശങ്ക — എന്നാൽ നിങ്ങളുടെ പക്ഷത്തിൽ "ഉപനിഷത്തിനെ ഉപേക്ഷിച്ചു" എന്നിങ്ങി നെ ഒരു ഭാഗത്തെ ഉപേക്ഷിക്കുകയാണ ല്ലോ ചെയ്യുന്നത് .

ന. ആദ്യവ്യാഖ്യാനേ ഽ വി— രോധാദസ്മത് പക്ഷേ നൈഷ ദോഷോ ഭവതി. യദാ വേദാനു— വചനശബ്ദേന നിത്യഃ സ്വാധ്യായോ വിധീയതേ, തദാ ഉപനിഷദപി ഗൃ— ഹീതൈവേതി, വേദാനുവചന— ശബ്ദാർത്ഥൈകദേശോ ന പരിത്യ— ക്തോ ഭവതി. യജ്ഞാദി സഹപാ— ഠാച്ച യജ്ഞാദീനി കർമ്മാണ്യേ വാ—

സമാധാനം — ആദ്യത്തെ വ്യാഖ്യാനത്തി ൽ വൈരുദ്ധ്യമില്ലാത്തതിനാൽ ഞങ്ങളു ടെ പക്ഷത്തിൽ ഈ ദോഷമില്ല. എപ്പോൾ വേദാനുവചനശബ്ദം വഴി നിത്യമായ സ്വാധ്യായം വിധിക്കപ്പെടുന്നുവോ അ പ്പോൾ ഉപനിഷത്തും ഗ്രഹിക്കപ്പെട്ടതു തന്നെയായിത്തീരുന്നു. ഇങ്ങിനെ വേദാ നുവചന ശബ്ദത്തിൻെറ അർത്ഥത്തിൽ ഒരു ഭാഗം ഉപേക്ഷിക്കപ്പെട്ടതായി ഭവി ക്കുന്നില്ല. യജ്ഞാദികളോടു കൂടി പഠി

നുക്രമിഷ്യൻ വേദാനുവചനശബ്ദം പ്രയുങ്ക്തേ. തസ്മാദ് കർമ്മൈവ വേദാനുവചനശബ്ദേനോച്യത ഇതി ഗമ്യതേ; കർമ്മ ഹി നിത്യസ്വാ—ധ്യായഃ

കേണ്ടതാകയാൽ ഇത് സിദ്ധമായി. ശ്രുതി യജ്ഞാദി കർമ്മങ്ങളെത്തന്നെ അനുക്രമിച്ച് വേദാനു വചനശബ്ദത്തെ പ്രയോഗിക്കുന്നു. അതിനാൽ വേദാനുവചനം ശബ്ദം വഴി കർമ്മവും പറയപ്പെട്ടതായി അറിയാൻ കഴിയും. കാരണം നിത്യസ്വാധ്യായം കർമ്മം തന്നെയാണ് .

കഥം പുനർന്നിത്യസ്വാധ്യായാദിഭിഃ കർമ്മഭിരാത്മാനം വിവിദി—ഷന്തി ? നൈവ ഹി താന്യാത്മാനം പ്രകാശയന്തി യഥോപനിഷദഃ

ശങ്ക — എന്നാൽ നിത്യസ്വാധ്യായാദി കർമ്മങ്ങളാൽ എങ്ങിനെ ആത്മാവിനെ അറിയണമെന്നാഗ്രഹിക്കാനാണ് ? ഉപനിഷത്തുക്കളെപ്പോലെ അവ ആത്മാവിനെ പ്രകാശിപ്പിക്കുന്നില്ല.

നൈഷ ദോഷഃ, കർമ്മണാം വിശുദ്ധിഹേതുത്വാത് , കർമ്മഭിഃ സംസ്കൃതാ ഹി വിശുദ്ധാത്മാനഃ ശക്നുവന്ത്യാത്മാനമുപനിഷത്പ്രകാശിതമപ്രതിബന്ധേന വേദിതും. ത—ഥാ ഹ്യാഥർവ്വണേ, "വിശുദ്ധസത്വ—സ്തതസ്തുതം പശ്യതേ നിഷ്കളം ധ്യായമാനഃ (മു.ഉ. 3.1.8) ഇതി. സ്മൃതിശ്ച "ജ്ഞാനമുത്പദ്യതേ പുംസാം ക്ഷയാത്പാപസ്യ കർമ്മ—ണഃ" ഇത്യാദിഃ.

സമാധാനം — ഈ ദോഷമില്ല. കർമ്മങ്ങൾക്ക് വിശുദ്ധിഹേതുത്വമുണ്ട് . കർമ്മങ്ങളാൽ സംസ്കൃതരായിട്ടുതന്നെയാണ് വിശുദ്ധാത്മാക്കൾക്ക് ഉപനിഷത്പ്രകാശിതമായ ആത്മാവിനെ പ്രതിബന്ധം കൂടാതെ അറിയാൻ കഴിയുന്നത് . അതു പോലെ അഥർവ്വ വേദ ത്തിലും അപ്പോൾ വിശുദ്ധചിത്തനായി പുരുഷൻ ധ്യാനം വഴി നിഷ്കളമായ ആത്മാവിനെ കാണുന്നു എന്നു പറഞ്ഞിട്ടുണ്ട് . സ്മൃതിയും "പാപകർമ്മങ്ങളുടെ ക്ഷയം കാരണം പുരുഷന്മാർക്ക് ജ്ഞാനമുണ്ടാവുന്നു" എന്നു പറയുന്നു.

കഥം പുനർന്നിത്യാതി കർ—മ്മാണി സംസ്കാരാർത്ഥാനീത്യ—വഗമ്യതേ ?

ശങ്ക — എന്നാൽ നിത്യകർമ്മങ്ങൾ സംസ്കാരാർത്ഥമായവയാണ് എന്നെങ്ങനെ അറിയാം.

"സ ഹ വാ ആത്മയാജീ യോ വേദേദം മേ / നേനാംഗം സംസ്—ക്രിയത ഇദം മേ / നേനാംഗമുപധീ—യതേ" ഇത്യാദിശ്രുതേഃ. സർവ്വേഷു ച സ്മൃതിശാസ്ത്രേഷു കർമ്മാണി സംസ്കാരാർത്ഥാന്യേവ ആചക്ഷ—തേ "അഷ്ടാചത്വാരിശത് സംസ്—കാരാഃ" ഇത്യാദിഷു. ഗീതാസു ച, "യജ്ഞോ ദാനം തപശ്ചൈവ പാവനാതി മനീഷിണാം" "സർവ്വേ / പ്യേതേ യജ്ഞവിദോ യജ്ഞക്ഷ—പിതകല്മഷാഃ" (4.30) ഇതി. യജ്—ഞേനേതി ദ്രവ്യയജ്ഞാ ജ്ഞാന്—യജ്ഞാശ്ച സംസ്കാരാർത്ഥാഃ.

സമാധാനം — " ഈ കർമ്മത്താൽ എന്റെ അംഗങ്ങൾ സംസ്കരിക്കപ്പെടുന്നു, ഈ കർമ്മത്താൽ എന്റെ അംഗങ്ങൾ യോഗ്യങ്ങളായിത്തീരുന്നു എന്നറിയുന്നവനാരോ അവനാണ് ആത്മയാജി" മുതലായി ശ്രുതിയുണ്ട് . "നാൽപ്പത്തെട്ടു സംസ്കാരങ്ങൾ" എന്നിങ്ങിനെ എല്ലാ സ്മൃതിശാസ്ത്രങ്ങളും കർമ്മങ്ങൾ സംസ്കാരാർത്ഥമാണെന്ന് പറയുന്നുണ്ട് . ഗീതയിലും "യജ്ഞവും ദാനവും തപസ്സും ബുദ്ധിമാന് പാവനങ്ങളാണ് " "യജ്ഞം വഴി ആരുടെ പാപം ശമിച്ചിരിക്കുന്നുവോ അവരെല്ലാം യജ്ഞ വേത്താക്കളാണ് " എന്നു പറഞ്ഞിട്ടുണ്ട് . "യജ്ഞേന" എന്നത് ദ്രവ്യയജ്ഞത്തേയും ജ്ഞാനയജ്ഞത്തേ

സംസ്കൃതസ്യ ച വിശുദ്ധസത്വസ്യ ജ്ഞാനോത്പത്തിരപ്രതിബന്ധേന ഭവിഷ്യതി. അതോ യജ്ഞേന വിവിദിഷന്തി.

യും കുറക്കുന്നു. ഇവ സംസ്കാരാർത്ഥമാണ് . സംസ്കൃതനും വിശുദ്ധചിത്തനുമായവന് പ്രതിബന്ധം കൂടാതെ ജ്ഞാനോൽപത്തിയുണ്ടാവുന്നു. അതിനാൽ യജ്ഞം വഴി അറിയാൻ ആഗ്രഹിക്കുന്നു.

ദാനേന — ദാനമപി പാപക്ഷയഹേതുത്വാദ്ധർമ്മവൃദ്ധിഹേതുത്വാച്ച. തപസാ — തപ ഇത്യവിശേഷേണ കൃച്ഛ്രചാന്ദ്രായണാദി പ്രാപ്തൗ വിശേഷണം —അനാശകേനേതി. കാമാനനശനമനാശകം, നതു ഭോജനനിവൃത്തിഃ. ഭോജനനിവൃത്തൗ മ്രിയത ഏവ നാത്മവേദനം.

ദാനം വഴിയും അറിയാനാഗ്രഹിക്കുന്നു. ദാനവും പാപക്ഷയത്തിനും ധർമ്മവൃദ്ധിക്കും കാരണമാണ് . തപസ്സുകൊണ്ട് അറിയാനാഗ്രഹിക്കുന്നു. തപസ്സെന്നാൽ സാമാന്യമായ കൃച്ഛ്രം, ചാന്ദ്രായണം എന്നിവയുടെ പ്രാപ്തിക്കുള്ള വിശേഷണമാണ് . അതിനാൽ "അനാശകേന" എന്നും പറഞ്ഞിരിക്കുന്നു. "അനാശക"മെന്നാൽ ഇഷ്ട വസ്തുക്കളെ ഭുജിക്കാതിരിക്കലാണ് , ഉണ്ണാതിരിക്കലല്ല. ഉണ്ണാതിരുന്നാൽ ആത്മ ജ്ഞാനമല്ല, മരണമാണ് സംഭവിക്കുക.

വേദാനുവചനയജ്ഞദാനതപഃ ശബ്ദേന സർവ്വമേവ നിത്യം കർമ്മോപലക്ഷ്യതേ. ഏവം കാമ്യവർജ്ജിതം നിത്യം കർമ്മജാതം സർവ്വമാത്മജ്ഞാനോത്പത്തിദ്വാരേണ മോക്ഷസാധനത്വം പ്രതിപദ്യതേ. ഏവം കർമ്മകാണ്ഡേനാസ്യ ഏകവാക്യതാവഗതിഃ.

വേദാനുവചനം, യജ്ഞം, ദാനം, തപസ്സ് എന്നീ ശബ്ദങ്ങൾ വഴി എല്ലാ നിത്യകർമ്മങ്ങളും ഉപലക്ഷിതമായിത്തീരുന്നു. ഇങ്ങിനെ കാമ്യകർമ്മരഹിതമായ എല്ലാ നിത്യകർമ്മവും ആത്മജ്ഞാനത്തെയുണ്ടാക്കുന്നതാകയാൽ മോക്ഷസാധനമായിത്തീരുന്നു. ഇപ്രകാരം കർമ്മകാണ്ഡത്തോട് ഈ ജ്ഞാനകാണ്ഡത്തിന് ഏകവാക്യത വന്നുചേരുന്നു.

ഏവം യഥോക്തേന ന്യായേന ഏതമേവാത്മാനം വിദിത്വാ യഥാപ്രകാശിതം മുനിർഭവതി, മനനാന്മുനിര്യോഗീ ഭവതീത്യർത്ഥഃ. ഏതമേവ വിദിത്വാ മുനിർഭവതി, നാന്യം.

ഇപ്രകാരം യഥോക്തമായ ന്യായം വഴി പ്രകാശിതമായപോലെയുള്ള ഈ ആത്മാവിനെ അറിഞ്ഞ് മുനിയായിത്തീരുന്നു — മനനം ചെയ്യുന്നതിനാൽ മുനി, യോഗിയായിത്തീരുന്നു എന്നർത്ഥം. മുനിയാവാൻ ഇതിനെത്തന്നെ അറിയണം, മറെറാന്നിനേയുമല്ല.

നന്വന്യവേദനേ ऽ പി മുനിത്വം സ്യാത് . കഥമവധാര്യതേ ഏതമേവേതി.

ശങ്ക — മററു വസ്തുക്കളെ അറിഞ്ഞിട്ടും മുനിയാകാമല്ലോ. അപ്പോൾ "ഇതിനെത്തന്നെ" എന്നെങ്ങിനെ ഉറപ്പിക്കാൻ കഴിയും ?

ബാഢം, അന്യവേദനേ ऽ പി മുനിർഭവേത് . കിം ത്വന്യവേദനേ ന മുനിരേവ സ്യാത് , കിം തർഹി ? കർമ്മ്യപി ഭവേത്സഃ . ഏതം ത്വൗപനിഷദം പുരുഷം വിദിത്വാ മുനി—

സമാധാനം — ശരിയാണ് . മറററിവുവച്ചും മുനിയാകാം. എന്നാൽ മറററിവുകൊണ്ട് മുനി മാത്രമല്ല ആകുന്നത് . പിന്നെ എന്താണ് ? അവൻ കർമ്മിയും ആകാം. എന്നാൽ ഈ ഔപനിഷത്പുരു

രേവ സ്യാന്ന തു കർമ്മീ. അതോ ƒ സാധാരണം മുനിത്വം വിവക്ഷിത മസ്യേത്യവധാരയതി —ഏതമേവേ— തി. ഏതസ്മിൻ ഹി വിദിതേ, കേന കം പശ്യേദിത്യേവം ക്രിയാ സംഭ— വാന്മനനമേവ സ്യാത് .

ഷനെ അറിഞ്ഞാൽ മുനി മാത്രമേ ആവു കയുള്ള. കർമ്മിയാവുകയില്ല. അതിനാൽ ഇതിൻെറ അസാധാരണമായ മുനിത്വ ത്തെക്കുറിച്ച് പറയണമെന്നു കരുതി ഉറ പ്പിച്ചതാണ് "ഇതിനെ മാത്രം" എന്നിങ്ങി നെ. ഇതിനെ അറിഞ്ഞാൽ "ആർ ആരെ കാണും" ? എന്ന ശ്രുതി വാക്യമനുസരി ച്ച് ക്രിയയില്ലാതാവുന്നതിനാൽ മനനം മാ ത്ര മേ ഉണ്ടാവുന്നുള്ളു.

കിംച ഏതമേവാത്മാനം സ്വം ലോകമിച്ഛന്തഃ പ്രാർത്ഥയന്തഃ പ്രവ്രാജിനഃ പ്രവ്രജനശീലാഃ പ്ര— വ്രജന്തി പ്രകർഷേണ വ്രജന്തി, സ— ർവ്വാണി കർമ്മാണി സന്യസ്യന്തീ— ത്യർത്ഥഃ.

മാത്രമല്ല ഈ ആത്മാവിനെത്ത ന്നെ അതായത് സ്വന്തം ലോകത്തെ ഇ ച്ഛിക്കുന്നവർ, പ്രാർത്ഥിക്കുന്നവർ പ്ര പ്രാജികളായി, പ്രവ്രജനശീലരായി പ്രവ്ര ജിക്കുന്നു, എല്ലാ കർമ്മങ്ങളേയും സന്യസി ക്കുന്നു എന്നർത്ഥം.

ഏതമേവ ലോകമിച്ഛന്തഃ ഇത്യവധാരണാന്ന ബാഹ്യലോക— ത്രയേപ്സൂനാം പാരിവ്രാജ്യേ ƒ ധി— കാരഃ ഇതി ഗമ്യതേ. ന ഹി ഗംഗാദ്വാരം പ്രതിപിത്സുഃ കാശീ— ദേശനിവാസീ പൂർവ്വാഭിമുഖഃ പ്രൈതി തസ്മാത് ബാഹ്യലോക— ത്രയാർഥിനാം പുത്രകർമ്മാപര— ബ്രഹ്മവിദ്യാഃ സാധനം. "പുത്രേ— ണായം ലോകോ ജയ്യോ നാന്യേന കർമ്മണാ" ഇത്യാദി ശ്രുതേഃ. അത— സ്തദർത്ഥഭിഃപുത്രാദി സാധനം പ്രത്യാഖ്യായ ന പാരിവ്രാജ്യം പ്ര— തിപത്തും യുക്തം. അതത്സാധ— നത്വാത് പാരിവ്രാജ്യസ്യ. തസ്മാ— ദേതമേവ ലോകമിച്ഛന്തഃ പ്രവ്ര— ജന്തീതി യുക്തമവധാരണം.

"ഈ ലോകത്തെ മാത്രമിച്ഛിക്കു ന്നവർ" എന്നുറപ്പിച്ചിരിക്കുന്തിനാൽ ബാ ഹ്യലോകത്രയത്തെ ആഗ്രഹിക്കുന്നവർ ക്ക് സന്യാസത്തിധികാരമില്ല എന്നുവരു ന്നു. ഗംഗാദ്വാരം (ഹരിദ്വാരം) പ്രാപി ക്കാനിച്ഛിക്കുന്ന കാശീദേശവാസി കിഴ ക്കോട്ട് പോകാറില്ല. അതിനാൽ ബാഹ്യ ലോകത്രയത്തെ ഇച്ഛിക്കുന്നവർക്ക് പുത്രകർമ്മപരമായ അപര ബ്രഹ്മവിദ്യ കളാണ് സാധനം. "പുത്രനാൽ ഈ ലോ കം ജയിക്കാം, മററു കർമ്മങ്ങളാലല്ല" എ ന്നിങ്ങിനെ ശ്രുതിയുണ്ട് . അതിനാൽ അതു വേണ്ടുന്നവർ പുത്രാദി സാധന കളെ വെടിഞ്ഞ് സന്യാസം സ്വീകരിക്കു ന്നത് ശരിയല്ല. കാരണം സന്യാസം അ തിനുള്ള സാധനയല്ല. അതിനാൽ ഈ ലോകത്തെക്കുറിച്ചാഗ്രഹിക്കുന്നവർ സ ന്യാസത്തെ സ്വീകരിക്കുന്നു എന്ന് നിർ ചയിക്കുന്നത് യുക്തം തന്നെ.

ആത്മലോകപ്രാപ്തിർഹി അവിദ്യാനിവൃത്തൗ സ്വാത്മന്യവ— സ്ഥാനമേവ. തസ്മാദാത്മാനം ചേ— ല്ലോകമിച്ഛതിയഃ, തസ്യ സർ— വ്വക്രിയോപരമ ഏവാത്മലോക— സാധനം മുഖ്യമന്തരംഗം യഥാ പു— ത്രാദിരേവ ബാഹ്യലോകത്രയസ്യ. പുത്രാദികർമ്മണ ആത്മലോകം പ്ര— തി അസാധനത്വാത് . അസംഭവനം

അവിദ്യാനിവൃത്തിയുണ്ടായി സ്വ ന്തം ആത്മാവിൽ സ്ഥിതി ചെയ്യുകയാണ് ആത്മലോകപ്രാപ്തി. അതിനാൽ ആത്മ ലോകമിച്ഛിക്കുന്നവനാരോ അവന് സർ വ്വക്രിയകളിൽ നിന്നും വിരമിക്കൽ തന്നെ യാണ് ആത്മലോക സാധനവും മുഖ്യ മായ അന്തരംഗ സാധനവും. ബാഹ്യ ലോകത്രയത്തിന് പുത്രാദികളാണ് സാ ധന. എന്നാൽ പുത്രാദി കർമ്മങ്ങൾ ആ ത്മലോകത്തിന് സാധനമല്ല. അതുപോ

ച വിരുദ്ധത്വമവോചാമ. തസ്മാ—ദാത്മാനം ലോകമിച്ഛന്തഃ പ്രവ്രജ—ന്ത്യേവ, സർവ്വക്രിയാഭ്യോ നിർവ്വ—ർത്തേരന്നേവേത്യർത്ഥഃ. യഥാ ച ബാഹ്യലോകത്രയാർത്ഥിനഃ പ്രതി നിയതാനി പുത്രാദീനി സാധനാനി വിഹിതാനി, ഏവമാത്മ ലോകാ—ർത്ഥിനഃ സർവ്വൈഷണാനിവൃത്തിഃ പാരിവ്രാജ്യം ബ്രഹ്മവിദോ വിധീ—യത ഏവ.

ലെ പുത്രാദി കർമ്മവും ആത്മലോകവും ഒരുമിച്ചുണ്ടാവാൻ വയ്യ. കാരണം അവ പരസ്പരവിരുദ്ധങ്ങളാണെന്ന് നാം പറഞ്ഞു കഴിഞ്ഞു. അതിനാൽ ആത്മലോകമിച്ഛിക്കുന്നവർ സന്യസിക്കണം — എല്ലാ ക്രിയകളിൽ നിന്നും നിവർത്തിക്കുക തന്നെ വേണമെന്നർത്ഥം. ബാഹ്യലോകത്രയാർത്ഥികൾക്ക് നിയതങ്ങളായ പുത്രാദിസാധനകൾ വിധിക്കപ്പെട്ടിരിക്കുന്നതുപോലെ ആത്മ ലോകാർത്ഥികൾക്ക് ബ്രഹ്മവിത്തുക്കൾ സർവ്വൈഷണാ നിവൃത്തിയോടുകൂടിയ സന്യാസം തന്നെ വിധിച്ചിരിക്കുന്നു.

കുതഃ പുനസ്തേ ആത്മലോ—കാർത്ഥിനഃ പ്രവ്രജന്ത്യേവേത്യു—ച്യതേ; തത്ര അർത്ഥവാദവാക്യ—രൂപേണ ഹേതും ദർശയതി — ഏതദ്ധ സ്മ വൈ തത് . തദേതത് പാരി വ്രാജ്യേ കാരണമുച്യതേ — ഹ സ്മ വൈ കില പൂർവ്വേ ƒ തിക്രാന്ത—കാലീനാ വിദ്വാംസഃ — ആത്മജ്ഞാഃ, പ്രജാം കർമ്മാപരബ്രഹ്മവിദ്യാം ച; പ്രജോപലക്ഷിതം ഹി ത്രയമേതദ് ബാഹ്യലോകത്രയ സാധനം നിർദ്ദി—ശ്യതേ, "പ്രജാം" ഇതി. പ്രജാം കിം? ന കാമയന്തേ പുത്രാദിലോക ത്ര—യ സാധനം ന അനുതിഷ്ഠന്തീത്യ—ർത്ഥഃ.

അപ്പോൾ ആ ആത്മലോകാർത്ഥികൾ സന്യസിക്കുക തന്നെ ചെയ്യുന്നു. എന്ന് എന്തുകൊണ്ടു പറയുന്നു. ഇവിടെ ശ്രുതി അർത്ഥവാദവാക്യരൂപത്തിൽ കാരണം കാണിക്കുന്നു. "ഏതദ്ധസ്മ വൈ തത്" ഇതു തന്നെയാണ് കാരണമായി പറഞ്ഞിരിക്കുന്നത് . ഇത് പ്രസിദ്ധമാണല്ലോ. മുമ്പുള്ള അതായത് അതീത കാലത്തുണ്ടായിരുന്ന വിദ്വാന്മാർ അഥവാ ആത്മജ്ഞന്മാർ പ്രജാകർമ്മത്തേയും അപര ബ്രഹ്മവിദ്യയേയും "പ്രജാം" എന്ന പദം കൊണ്ട് പ്രജോപലക്ഷിതമായ ഈ മൂന്നു ബാഹ്യലോക ത്രയ സാധനമാണ് നിർദ്ദേശിക്കപ്പെടുന്നത് (ഇഹലോകം, ദേവലോകം, പിതൃലോകം ഇവയാണ് ബാഹ്യലോകത്രയം). പ്രജയെക്കുറിച്ചെന്തു പറയുന്നു പുത്രാദി ലോകത്രയസാധനത്തെ കാമിക്കുന്നില്ല — അനുഷ്ഠിക്കുന്നില്ല എന്നർത്ഥം.

നന്വപരബ്രഹ്മദർശനമനു—തിഷ്ഠന്ത്യേവ, തദ്ബലാദ്ധി വ്യുത്ഥാനം ?

ശങ്ക — അപരബ്രഹ്മദർശനത്തെ അനുഷ്ഠിച്ചുകൊണ്ടു തന്നെ അതിന്റെ ബലത്തിൽ നിന്നും വ്യുത്ഥാനം ചെയ്യേണ്ടതാണല്ലോ.

ന. അപവാദാത് . ബ്രഹ്മതം പരാദാദ്യോ ƒ ന്യത്രാത്മനോ ബ്രഹ്മ വേദ" (2.4.6) "സർവ്വം തം പരാദാത് " (2.4.6) ഇത്യപരബ്രഹ്മദർശന—മപ്യപവദത്യേവ. അപരബ്രഹ്മ—ണോ ƒ പി സർവ്വമധ്യാന്തർഭാവാത് . "യത്ര നാന്യത്പശ്യതി" (ഛാ.ഉ. 7. 2 8) ഇതി ച. പൂർവ്വാപരബാഹ്യാന്തര—

സമാധാനം — അപവാദം സംഭവിക്കുമെന്നതിനാൽ അതു ശരിയല്ല. "ആർ ബ്രഹ്മത്തെ തന്നിൽ നിന്നന്യമായി കാണുന്നുവോ അവനെ ബ്രഹ്മം പുറം തള്ളും" "എല്ലാവരും അവനെ പുറംതള്ളും" എന്നിങ്ങിനെ അപര ബ്രഹ്മദർശനത്തിലും അപവാദമുണ്ട് . അപര ബ്രഹ്മത്തിനും എല്ലാത്തിന്റെയും അന്തർഭാവമുണ്ടല്ലോ..

ദർശന പ്രതിഷേധാച്ച "അപൂർവ്വമനപരമനന്തരമബാഹ്യം" (ബൃ.ഉ. 2.5.19) ഇതി. "തത് കേന കം പശ്യേദ്വിജാ നീയാത് " (2.4.14) ഇതി ച. തസ്മാന്ന ആത്മദർശനവ്യതിരേകേണാന്യത് വ്യുത്ഥാനകാരണമപേക്ഷയതേ.

"എവിടെ മറെറാന്നിനെ കാണുന്നില്ല" എന്നും ഉണ്ട് . ബ്രഹ്മത്തിൽ പൂർവ്വം, അപരം, ബാഹ്യം, അന്തരം എന്നിവയെ "അപൂർവ്വം, അനപരം, അനന്തരം, അബാഹ്യം" എന്നിങ്ങിനെ പ്രതിഷേധിച്ചിട്ടുണ്ട് ."അപ്പോൾ ആർ എന്തിനെ കാണും, അറിയും" എന്നും ഉണ്ട് ? അതിനാൽ ആത്മദർശനമല്ലാതെ വ്യുത്ഥാനത്തിന് മററു കാരണങ്ങളുടെയൊന്നും അപേക്ഷ ഭവിക്കുന്നില്ല.

കഃ പുനസ്തേഷാമഭിപ്രായ ? ഇത്യുച്യതേ — കിം പ്രയോജനം ഫലം സാധ്യം കരിഷ്യാമഃ പ്രജയാ സാധനേന; പ്രജാ ഹി ബാഹ്യ ലോകസാധനം നിർജ്ഞാതാ. സ ച ബാഹ്യലോകോ നാസ്ത്യസ്മാകമാത്മവ്യതിരിക്തഃ. സർവ്വം ഹ്യസ്മാകമാത്മഭൂതമേവ, സർവ്വസ്യ ച വയമാത്മഭൂതാഃ. ആത്മാ ച നഃ ആത്മത്വാദേവ ന കേനചിത്സാധനേനോത്പാദ്യ ആപ്യോ വികാര്യഃ സംസ്കാര്യോ വാ.

അപ്പോൾ എന്താണവരുടെ അഭിപ്രായം ? എന്നു പറയുന്നു — പ്രജക്കുള്ള സാധനകൊണ്ട് ഞങ്ങൾക്ക് എന്തു പ്രയോജനമാണ് , ഫലമാണ് കിട്ടാനുള്ളത് ? പ്രജകൾ ബാഹ്യലോക സാധനങ്ങളായാണറിയപ്പെടുന്നത് . ഞങ്ങൾക്ക് ആത്മവ്യതിരിക്തമായ ആ ബാഹ്യലോകം ഇല്ല. ഞങ്ങൾക്ക് എല്ലാം തന്നെ ആത്മഭൂതം മാത്രമാണ് . എല്ലാത്തിന്റെയും ആത്മഭൂതരുമാണ് ഞങ്ങൾ. ആത്മാവാകട്ടെ, ഞങ്ങൾക്ക് ആത്മത്വമൊഴികെ മറെറാരു സാധനയാലും ഉൽപാദിക്കപ്പെടാനോ പ്രാപിക്കപ്പെടാനോ വികാരപ്പെടുത്താനോ സംസ്കരിക്കാനോ കഴിയാത്തതാണ് .

യദപ്യാത്മയാജിനഃ സംസ്കാരാർത്ഥം കർമ്മേതി, തദപി കാര്യകരണാത്മ ദർശന വിഷയമേവ. ഇദം മേ ǀ നേതാംഗം സംസ്ക്രിയതേ ഇത്യംഗാംഗിത്വാദി ശ്രവണാത് . ന ഹി വിജ്ഞാനഘനൈകരസനൈരന്തര്യദർശിനഃ അംഗാംഗിസംസ്കാരോപധാനദർശനം സംഭവതി. തസ്മാന്ന കിഞ്ചിത് പ്രജാദി സാധനൈഃ കരിഷ്യാമഃ. അവിദുഷാം ഹി തത്പ്രജാദി സാധനൈഃ കർത്തവ്യം ഫലം. ന ഹി മൃഗതൃഷ്ണി കായാമുദകപാനായ തദുദകദർശീ പ്രവൃത്ത ഇതി തത്രോഷര മാത്രമുദകാഭാവം പശ്യതോ ǀ പി പ്രവൃത്തിർയുക്താ. ഏവമസ്മാകമപി പരമാർത്ഥാത്മലോകദർശിനാം പ്രജാദി സാധന സാധ്യേ മൃഗതൃഷ്ണികാദിസമേ ǀ

ആത്മയാജിക്ക് സംസ്കാരത്തിന് കർമ്മം വേണമെന്നാണെങ്കിൽ അപ്പോഴും ശരീരേന്ദ്രിയ വിഷയം തന്നെ വന്നുകൂടും. ഇതു വഴി എന്റെ അംഗം സംസ്കരിക്കപ്പെടുന്നു — ഇപ്രകാരം അംഗം അംഗി എന്നിങ്ങിനെയുള്ള വ്യത്യാസം പറയുന്നു. വിജ്ഞാന ഘനവും ഏകരസവും ഇടതടവില്ലാത്തതുമായ ദർശനമുള്ളവർക്ക് അംഗം അംഗി എന്നീ സംസ്കാരത്തെ അവലംബിച്ചുള്ള ദർശനം ഭവിക്കുന്നില്ല. അതിനാൽ പ്രജാദി സാധനകളെക്കൊണ്ട് ഞങ്ങൾക്കൊന്നും ചെയ്യാനില്ല. അവിദ്വാന്മാർക്കാണ് അപ്രകാരമുള്ള പ്രജാദി സാധനകളെ ചെയ്യേണ്ടതും ഫലം കിട്ടേണ്ടതും. മൃഗതൃഷ്ണികയിൽ ജലം കാണുന്നവൻ ജലപാനത്തിനായി അവിടെ പോകുന്നു എന്നുവച്ച് അതിനെ ഊഷരം മാത്രമാണെന്നും ജലമില്ലെന്നും അറിയുന്നവനും പ്രവൃത്തി ചെയ്യുന്നത് യുക്തമല്ലല്ലോ. അപ്രകാരം പരമാർത്ഥമായ ആ

വിദ്വദ്ദർശനവിഷയേ ന പ്രവൃത്തിർ-യുക്തേത്യഭിപ്രായഃ

ത്മലോകത്തെ ദർശിക്കുന്ന ഞങ്ങൾക്കും മൃഗതൃഷ്ണികാ സമമായ പ്രജാദി സാധനകളാൽ നേടിയെടുക്കേണ്ടതായി വിഷയങ്ങളിൽ പ്രവൃത്തി യുക്തമല്ല എന്നാണ് അഭിപ്രായം.

തദേതദുച്യതേ — യേഷാമ-സ്മാകം പരമാർത്ഥദർശിനാം നഃ അയമാത്മാ അശനായാദിവിനിർമ്മു-ക്തഃ സാധ്വാസാധുഭ്യാമവികാര്യോ/ യം ലോകഃ ഫലമഭിപ്രേതം. ന ചാ-സ്യാത്മനഃ സാധ്യസാധനാദി സർ-വ്വസംസാരധർമ്മവിനിർമ്മുക്തസ്യ സാധനം കിഞ്ചിദേഷിതവ്യം. സാ-ധ്യസ്യ ഹി സാധനാന്വേഷണാ ക്രി-യതേ. അസാധ്യസ്യ സാധനാന്വേ-ഷണായാം ഹി ജലബുദ്ധ്യാ സ്ഥല ഇവ തരണം കൃതം സ്യാത്. ഖേ വാ ശാകുനപദാന്വേഷണം. തസ്-മാദേതമാത്മാനം വിദിത്വാ പ്രവ്ര-ജേയുരേവ ബ്രാഹ്മണാഃ, ന കർ-മ്മാരഭേരന്നിത്യർത്ഥഃ; യസ്മാത് പൂർവ്വേ ബ്രാഹ്മണാ ഏവം വിദ്വാംസഃ പ്രജാമകാമയമാനാഃ

അതിനാലിവിടെ പറയുകയാണ് പരമാർത്ഥദർശികളായ ഞങ്ങൾക്ക് വിശപ്പ് മുതലായതില്ലാത്തതും ശുഭാ ശുഭകർമ്മങ്ങളാൽ കിട്ടാൻ കഴിയാത്തതും ആയ ആത്മലോകം അഭിപ്രേതമാണ്. സാധ്യസാധനാദികളാകുന്ന എല്ലാ സംസാരധർമ്മങ്ങൾക്കും അതീതമായ ഈ ആത്മാവിന് ഒരു സാധനയുടേയും അപേക്ഷയില്ല. സാധ്യത്തിനാണ് സാധനാന്വേഷണം വേണ്ടത്. അസാധ്യമായതിൻെറ സാധനാന്വേഷണം ജലബുദ്ധിയോടെ സ്ഥലത്തെ തരണം ചെയ്യുന്നതുപോലെയാണ്. അല്ലെങ്കിൽ ആകാശത്തിൽ പക്ഷികളുടെ കാൽപാട് അന്വേഷിക്കുന്നതുപോലെയാണ്. അതിനാൽ ബ്രാഹ്മണർ ഈ ആത്മാവിനെ അറിഞ്ഞിട്ട് സന്യസിക്കുക തന്നെ ചെയ്യുന്നു, കർമ്മം തുടങ്ങുകയില്ല എന്നർത്ഥം. അതിനാൽ പണ്ടത്തെ വിദ്വാന്മാരായ ബ്രാഹ്മണർ പ്രജക്കു വേണ്ടി ആഗ്രഹിച്ചിരുന്നില്ല.

ത ഏവം സാധ്യസാധന സം-വ്യവഹാരം നിന്ദന്തോ/ "വിദ്വദ്വിഷയോ/ യ" മിതി കൃത്വാ, കിം കൃതവന്തഃ ? ഇതി ഉച്യതേ — "തേ ഹ സ്മ കില പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച ലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി"ത്യാദി വ്യാഖ്യാതം.

അവർ ഇപ്രകാരം സാധ്യസാധന സംവ്യവഹാരത്തെ നിന്ദിച്ചുകൊണ്ട് "ഇതവിദ്വദ്വിഷയമാണ്" എന്നു കരുതി എന്തു ചെയ്തു. എന്നു പറയുന്നു — "അവർ തീർച്ചയായും പുത്രൈഷണയിൽ നിന്നും വിത്തൈഷണയിൽ നിന്നും ലോകൈഷണയിൽ നിന്നും വ്യുത്ഥാനം ചെയ്തിട്ട് അനന്തരം ഭിക്ഷാചര്യത്തെ ചരിക്കുന്നു" മുതലായതെല്ലാം വ്യാഖ്യാനിക്കപ്പെട്ടു.

തസ്മാദാത്മാനം ലോക-മിച്ഛന്തഃ പ്രവ്രജന്തി പ്രവ്രജേയുഃ — ഇത്യേഷ വിധിരർത്ഥവാദേന സംഗച്ഛതേ. ന ഹി സാർത്ഥ-വാദസ്യാസ്യ ലോകസ്തുത്യാഭിമു-ഖ്യമുപപദ്യതേ. പ്രവ്രജന്തീത്യ-സ്യാർത്ഥവാദരൂപോ ഹി "ഏത-ദ്ധസ്മ" ഇത്യാദിരുത്തരോ ഗ്രന്ഥഃ.

അതിനാൽ ആത്മാവാകുന്ന ലോകത്തെ ഇച്ഛിക്കുന്നവർ സന്യസിക്കുന്നു — സന്യാസിയായിത്തീരുന്നു — എന്ന ഈ വിധി അർത്ഥവാദത്തിൽ സംഗതമായി ഭവിക്കുന്നു. അർത്ഥവാദത്തോടു കൂടിയ വിധിവാക്യം ഈ ലോക ത്തിൻെറ സ്തുതിക്കായിട്ടാവാൻ വയ്യ. "പ്രവ്രജന്തി" എന്ന വിധി വചനത്തിന് അർത്ഥവാദരൂപമായ "ഏതദ്ധസ്മ" മുതലായ

അർത്ഥവാദശ്ചേത് , നാർത്ഥവാ–ദാന്തരമപേക്ഷേത. അപേക്ഷതേ തു "ഏതദ്ധസ്മ" ഇത്യാദ്യർത്ഥവാദം പ്രവ്രജന്തീത്യേതത് .

ഉത്തര (വരാൻ പോകുന്ന) ഗ്രന്ഥമുണ്ട് . "പ്രവ്രജന്തി" എന്നതും അർത്ഥവാദമാണെങ്കിൽ ഇതിന് മറെറാരർത്ഥവാദത്തെ അപേക്ഷിക്കാൻ കഴിയുകയില്ല. എന്നാൽ "പ്രവ്രജന്തി"എന്നതിന് "ഏതദ്ധസ്മ" മുതലായ അർത്ഥവാദത്തിൻെറ അപേക്ഷയുണ്ട് .

യസ്മാത് പൂർവ്വേ വിദ്വാംസഃ പ്രജാദികർമ്മഭ്യോ നിവൃത്താഃ പ്ര–വ്രജിതവന്ത ഏവ, തസ്മാദധുനാ–തനാ അപി പ്രവ്രജന്തി പ്രവ്രജേ–യുഃ, ഇത്യേവം സംബധ്യമാനം ന ലോക സ്തുത്യഭിമുഖം ഭവിതുമർഹതി. വിജ്ഞാനസമാനകർത്തൃക–ത്വോപദേശാദിത്യാദിനാ അവോ–ചാമ.

എന്തെന്നാൽ പ്രജാദി കർമ്മങ്ങളിൽ നിന്നും നിവൃത്തരായ മുമ്പുള്ള വിദ്വാന്മാർ സന്യസിച്ചവർ തന്നെയായിരുന്നു, അതിനാൽ അധുനാതനന്മാരും സന്യസിക്കുന്നു, സന്യസിക്കണം എന്നിങ്ങിനെ സംബന്ധത്തെക്കുറിക്കുന്ന വാക്യം ആത്മലോകത്തിൻെറ സ്തുതിക്കായിട്ടാവാൻ വയ്യ. കാരണം വിജ്ഞാനത്തിനും വ്യുത്ഥാനത്തിനും ഒരേ കർത്താവാണുള്ളത് . ഇങ്ങിനെയാണ് ശ്രുതിയുടെ ഉപദേശം, മുതലായതു വഴി നാം ഇത് പറഞ്ഞു കഴിഞ്ഞു.

വേദാനുവചനാദിസഹപാ–ഠാച്ച. യഥാ ആത്മവേദനസാധന–ത്വേന വിഹിതാനാം വേദാനുവച–നാദീനാം യഥാർത്ഥത്വമേവ, ന അ–ർത്ഥവാദത്വം, തഥാ തൈരേവ സ–ഹപഠിതസ്യ പാരിവ്രാജ്യസ്യ ആ–ത്മലോകപ്രാപ്തിസാധനത്വേനാ–ർത്ഥവാദത്വമയുക്തം.

വേദാനുവചനങ്ങളോടു കൂടിയാണിതിൻെറ പാഠമെന്നതിനാലും ഇത് സ്തുത്യർത്ഥമാവാൻ വയ്യ. എപ്രകാരം ആത്മജ്ഞാനസാധനത്വം വഴി വിഹിതങ്ങളായ വേദനാനുവചനങ്ങൾക്ക് യഥാർത്ഥത്വമുണ്ടാവുമോ, അർത്ഥവാദത്വമില്ലയോ, അതുപോലെ അവയോടൊപ്പം തന്നെ പഠിക്കുന്ന സന്യാസത്തിനും ആത്മലോകപ്രാപ്തി സാധനയുള്ളതിനാൽ അർത്ഥവാദമാണെന്നു പറയുന്നത് യുക്തമല്ല.

ഫലവിഭാഗോപദേശാച്ച "ഏതമേവാത്മാനം ലോകം വിദി–ത്വാ" ഇത്യന്യസ്മാത് ബാഹ്യാല്ലോകാദാത്മാനം ഫലാന്തരത്വേന പ്രവിഭജതി. യഥാ "പുത്രേണൈ–വായം ലോകോ ജയ്യോ നാന്യേന കർമ്മണാ, കർമ്മണാ പിതൃലോകഃ" (1.5.16) ഇതി.

ഫലവിഭാഗത്തെക്കുറിച്ചുപദേശിക്കുന്നതിനാലും ഇത് സ്തുത്യർത്ഥമല്ല. "ഈ ആത്മലോകത്തെത്തന്നെ അറിഞ്ഞിട്ട് " എന്നിങ്ങിനെ ആത്മ ലോകത്തെ മററു ലോകങ്ങളിൽ നിന്നും ഫലാന്തരത്വം വഴി വിഭജിക്കുന്നുണ്ട് . എങ്ങിനെയെന്നാൽ "പുത്രനാൽ തന്നെ ഈ ലോകം ജയിക്കപ്പെടുന്നു, മററു കർമ്മത്താലല്ല. കർമ്മം കൊണ്ട് പിതൃലോകം കിട്ടുന്നു" എന്ന് പറയുന്നുണ്ട് .

ന ച പ്രവ്രജന്തീത്യേതത് പ്രാപ്തവല്ലോകസ്തുതിപരം. പ്ര–ധാന വച്ചാർത്ഥവാദാപേക്ഷം, സ–

മാത്രമല്ല പ്രമാണാന്തരത്താൽ പ്രാപ്തമായ (വായു മുതലായ) വയെപ്പോലെ "പ്രവ്രജന്തി" എന്ന വാക്യം സ്തുതിപരം (അർത്ഥവാദം) ആവാൻ വയ്യ.

കൃത് ശ്രുതം സ്യാത് . തസ്മാത് ഭ്രാന്തിരേവൈഷാ ലോകസ്തുതിപരമിതി.

ഒരിക്കലെങ്കിലും ശ്രുതമായിട്ടുണ്ടെങ്കിൽ പ്രധാനം പോലെ ഇതിന് അർത്ഥവാദാപേക്ഷ ഉണ്ടാകുമായിരുന്നു. അതിനാൽ ആത്മലോക സ്തുതിപരമാണെന്ന ഈ പക്ഷം ഭ്രാന്തി തന്നെയാണ് .

(അർത്ഥവാദം മൂന്നു വിധമുണ്ട് . (1) ഗുണവാദം (2) അനുവാദം (3) ഭൂതാർത്ഥവാദം. ഇവയിൽ ഗുണവാദം അന്യപ്രമാണങ്ങൾക്ക് വിരോധം ഭവിക്കുന്നതാണ് . ഉദാ:— ആദിത്യൻ യൂപമാണ് . ഇവിടെ യൂപത്തെ — തൂണ് — ആദിത്യനാണെന്നു പറയുന്നു. അത് പ്രത്യക്ഷത്തിന് വിരുദ്ധമാണ് . മററു പ്രമാണത്തെ അനുവദിക്കുന്ന അർത്ഥവാദത്തെ അനുവാദമെന്നു പറയുന്നു. ഉദാ:— "അഗ്നി തണുപ്പിനെ ഇല്ലാതാക്കുന്നു." ഇത് പ്രത്യക്ഷത്തിന് ചേർന്നതാണ് . മററു പ്രമാണങ്ങൾക്ക് വിരുദ്ധമല്ലാത്തതും അവയെക്കൊണ്ടറിയാൻ വയ്യാത്തതുമായ കാര്യങ്ങൾ ഭൂതാർത്ഥവാദമാണ് . ഉദാ:— "ഇന്ദ്രൻ വൃത്രനു നേരെ വജ്രം എറിഞ്ഞ" മുതലായത് ഇതിന് ഉദാഹരണമാണ് .

ന ചാനുഷ്ഠേയേന പാരിവ്രാജ്യേന സ്തുതിരുപദ്യതേ. യദി പാരിവ്രാജ്യമനുഷ്ഠേയമപി സദന്യസ്തുത്യർത്ഥം സ്യാത് ദർശപൂർണ്ണമാ സാദീനാമപ്യനുഷ്ഠേ യാനാം സ്തുത്യർത്ഥതാ സ്യാത് . ന ചാന്യത്ര കർത്തവ്യതാ ഏതസ്മാദ്വിഷയാന്നിർജ്ഞാതാ യത ഇഹ സ്തുത്യർത്ഥോ ഭവേത് . യദി പുനഃ ക്വചിദ്വിധിഃ പരികൽപ്യേത പാരിവ്രാജ്യസ്യ, സ ഇഹൈവ മുഖ്യോ നാന്യത്ര സംഭവതി. യദപ്യനധികൃതവിഷയേ പാരിവ്രാജ്യം പരികൽപ്യതേ തത്ര വൃക്ഷാദ്യാരോഹണാദ്യപി പാരിവ്രാജ്യവത് കൽപ്യേത. കർത്തവ്യത്വേന അനിർജ്ഞാതത്വാവിശേഷാത് . തസ്മാത് സ്തുതിത്വഗന്ധോ / പ്യത്ര ന ശക്യഃ കൽപയിതും.

അനുഷ്ഠേയമായ സന്യാസത്തിനാലും സ്തുതി ഉണ്ടാവാൻ വയ്യ. അനുഷ്ഠേയമായ സന്യാസവും മറെറാന്നിന്റെ സ്തുതിക്കായിട്ടാണെങ്കിൽ ദർശപൂർണ്ണമാസാദി കർമ്മങ്ങളും സ്തുത്യർത്ഥമാണെന്നു വരും. ഈ വിഷയത്തിൽ നിന്നും വ്യത്യസ്തമായി മറെറാരിടത്ത് കർത്തവ്യത അറിയപ്പെടുന്നില്ലാത്തിനാൽ ഇവിടെ സ്തുത്യർത്ഥം ഭവിക്കുന്നു. ഇനി എവിടെയെങ്കിലും സന്യാസത്തിന് വിധി കൽപിക്കപ്പെട്ടിട്ടുണ്ടെങ്കിൽ അതിവിടെത്തന്നെയാണ് മുഖ്യമായി ഭവിക്കുന്നത് , മറെറാരിടത്തല്ല. അനധികൃതമായ വിഷയത്തിലും സന്യാസം കൽപിക്കപ്പെടുന്നു എങ്കിൽ അവിടെ സന്യാസം പോലെ മരം കയറൽ മുതലായതും കൽപിതമായിത്തീരുന്നു. കാരണം കർത്തവ്യതാരൂപത്തിൽ അറിയപ്പെടാത്തതിനാൽ രണ്ടും തുല്യമാണ് . അതിനാൽ സ്തുതിത്വത്തിന്റെ ഗന്ധം പോലും ഇതിന് കൽപിക്കാൻ കഴിയുകയില്ല.

യദ്യയമാത്മാ ലോക ഇഷ്യതേ, കിമർത്ഥം തത്പ്രാപ്തി സാധനത്വേന കർമ്മാണ്യേവ നാരഭേരൻ, കിം പാരിവ്രാജ്യേനേതി ?

ശങ്ക — ആത്മാവാകുന്ന ലോകത്തിന്റെ ഇച്ഛ ഉണ്ടാവുകയാണെങ്കിൽ അതിന്റെ പ്രാപ്തിസാധനക്കായി എന്തുകൊണ്ട് കർമ്മം തുടങ്ങുന്നില്ല ? പാരിവ്രാജ്യം കൊണ്ടെന്താണ് കാര്യം ?

അത്രോച്യതേ — അസ്യാത്മ—

സമാധാനം — ഇതിൽ എന്റെ അഭിപ്രായം

ലോകസ്യ കർമ്മഭിരസംബന്ധാത് . യമാത്മാനമിച്ഛന്തഃ പ്രവ്രജേയുഃ, സ ആത്മാ സാധനത്വേന ഫലത്വേന ഉത്പാദ്യത്വാദിപ്രകാരാണാമന്യതമത്വേനാപി കർമ്മഭിർന്ന സംബധ്യതേ. തസ്മാത് "സ ഏവ നേതി നേത്യാത്മാ / ഗൃഹ്യോ നഹി ഗൃഹ്യതേ" ഇത്യാദി ലക്ഷണഃ.

പറയാം. ഈ ആത്മാവാകുന്ന ലോകത്തിന് കർമ്മത്തോട് യാതൊരു സംബന്ധവുമില്ല. യാതൊരാത്മാവിനെ ഇച്ഛിച്ച് സന്യസിച്ചാലും, ആ ആത്മാവിന് സാധനത്വം, ഫലത്വം, ഉൽപാദിത്വം എന്നു തുടങ്ങിയുള്ള മററു യാതൊരു കർമ്മങ്ങളാലും സംബന്ധം ഭവിക്കുന്നില്ല. അതിനാൽ "നേതി നേതി" എന്നിങ്ങിനെ നിർദ്ദേശിക്കപ്പെടുന്ന ആത്മാവ് അഗൃഹ്യനാണ് , ഗ്രഹിക്കപ്പെടാവുന്നതല്ല എന്നിങ്ങിനെ ലക്ഷണം പറഞ്ഞിരിക്കുന്നു.

യസ്മാദേവം ലക്ഷണ ആത്മാകർമ്മഫലസാധനാസംബന്ധീ സർവ്വസംസാരധർമ്മവിലക്ഷണഃ അശനായാദ്യതീതഃ അസ്ഥൂലാദിധർമ്മവാൻ അജോ / ജരോ / മരോ / മൃതതോ / ഭയഃ സൈന്ധവഘനവദ്വിജ്ഞാനൈകരസസ്വഭാവഃസ്വയംജ്യോതിഃ ഏക ഏവാദ്വയഃ അപൂർവ്വോ / നപരോ / നന്തരോ / ബാഹ്യഃ ഇത്യേതദാഗമതസ്തർക്കതശ്ച സ്ഥാപിതം, വിശേഷതശ്ചേഹ ജനകയാജ്ഞവൽക്യ സംവാദേ / സ്മിൻ, തസ്മാദേവംലക്ഷണ ആത്മനി വിദിതആത്മത്വേന നൈവ കർമ്മാരംഭ ഉപപദ്യതേ. തസ്മാദാത്മാ നിർവ്വിശേഷഃ.

അതിനാൽ ഇപ്രകാരമുള്ള ലക്ഷണത്തോടു കൂടിയ ആത്മാവ് കർമ്മത്തിന്റെ ഫലത്തോടോ സാധനയോടോ ബന്ധപ്പെടാത്തവനും, സർവ്വ സംസാരധർമ്മങ്ങളോടും വിലക്ഷണനും, വിശപ്പ് മുതലായവക്കതീതനും അസ്ഥൂലം മുതലായ ധർമ്മത്തോടു കൂടിയവനും അജനും അജരനും അമരനും അമൃതനും അഭയനും ഉപ്പിൻ കട്ടപോലെ വിജ്ഞാനൈകരസ സ്വഭാവനും സ്വയം ജ്യോതിയും ഏകനും അദ്വയനും മുൻപോ പിൻപോ ഇല്ലാത്തവനും ഇടതൂർന്നവനും അബാഹ്യനുമാണ് — ഇപ്രകാരം ആഗമം വഴിയും യുക്തി വഴിയും നിശ്ചയിക്കപ്പെട്ടിട്ടുണ്ട്. വിശേഷിച്ചും ഇവിടെ ജനകയാജ്ഞവാൽക്യസംവാദത്തിൽ ഇത് നിരൂപിക്കപ്പെട്ടിട്ടുണ്ട്. അതിനാൽ ഈ ലക്ഷണത്തോടു കൂടിയ ആത്മാവിനെ ആത്മത്വം വഴി അറിഞ്ഞു കഴിഞ്ഞാൽ കർമ്മാരംഭത്തിന് പ്രസക്തിയില്ല. അതിനാൽ ആത്മാവ് നിർവ്വിശേഷനാണ് .

നഹി ചക്ഷുഷ്മാൻ പഥി പ്രവൃത്തോ / ഹനി കൂപേ കണ്ടകേ വാ പതതി. കൃത്സ്നസ്യ ച കർമ്മഫലസ്യ വിദ്യാഫലേ / ന്തർഭാവാത് . ന ചായത്ന പ്രാപ്യേ വസ്തുനി വിദ്വാൻ യത്നമാതിഷ്ഠതി. "അങ്കേ ചേന്മധു വിന്ദേത കിമർത്ഥം പർവ്വതം വ്രജേത് . ഇഷ്ടസ്യാർത്ഥസ്യ സംപ്രാപ്തൗ കോ വിദ്വാൻ യത്നമാചരേത് " "സർവ്വം കർമ്മാഖിലം പാർത്ഥജ്ഞാനേ പരിസമാപ്യതേ " ഇതി ഗീതാസു. (4.33) ഇഹാപി ചൈത—

കണ്ണുള്ള ഒരുത്തനും പകൽ നടന്നു കൊണ്ടിരിക്കെ പൊട്ടക്കിണററിലോ മുള്ളിലോ വീഴാറില്ല. എല്ലാ കർമ്മഫലത്തിനും വിദ്യാഫലത്തിൽ അന്തർഭാവം ഭവിക്കുന്നു. ക്ലേശിക്കാതെ കിട്ടാവുന്ന കാര്യത്തിൽ വിദ്വാൻ ക്ലേശിക്കാറില്ല. "അടുത്തു തന്നെ മധു ഉണ്ടെങ്കിൽ എന്തിനാണ് പർവ്വതത്തിലേക്ക് പോകുന്നത് . ഇഷ്ടമായ അർത്ഥം കൈവിരച്ചു കഴിഞ്ഞാൽ ബുദ്ധിമാനായ ആരാണ് പിന്നെ യത്നിക്കുക?" "എല്ലാ കർമ്മങ്ങളും അല്ലയോ അർജ്ജുന, ജ്ഞാനത്തിൽ പരിസമാപിക്കുന്നു" എന്ന് ഗീതയിലുണ്ട് . ഇവിടെ

ന്യൈസ്യെവ പരമാനന്ദസ്യ ബ്രഹ്മവിത് പ്രാപ്യസ്യാന്യാനി ഭൂതാനി മാത്രാമുപജീവന്തീത്യുക്തം. അതോ ബ്രഹ്മവിദാം ന കർമ്മരംഭഃ.

യും ബ്രഹ്മവേത്താവിന് പ്രാപിക്കാൻ യോഗ്യമായ ഈ പരമാനന്ദത്തിൻെറ അംശത്താലാണ് മററു ഭൂതങ്ങളെല്ലാം ഉപജീവിക്കുന്നതെന്നു പറഞ്ഞിട്ടുണ്ട് . അതിനാൽ ബ്രഹ്മവേത്താവിന് കർമ്മത്തിൻെറ ആരംഭം ഭവിക്കുന്നില്ല.

യസ്മാത്സർവൈഷണാവിനിവൃത്തഃ സ ഏഷ നേതി നേത്യാത്മാനമാത്മത്വേനോപഗമ്യ തദ്രൂപേണൈവ വർത്തതേ, തസ്മാദേ തമേവംവിദം നേതി നേത്യാത്മഭൂതം ഉഹൈവൈതേ വക്ഷ്യമാണേന തരതോ ന പ്രാപ്നതഃ, ഇതി യുക്തമേവേതി വാക്യശേഷഃ. കേ തേ ? ഇത്യുച്യതേ—അതോ ऽ സ്മാന്നിമിത്താച്ഛരീരധാരണാദിഹേതോഃ "പാപമപുണ്യം കർമ്മാകരവം കൃതവാനസ്മി, കഷ്ടം ഖലുമമവൃത്തം അനേന പാപേന കർമ്മണാഹം നരകം പ്രതിപത്സ്യേ", ഇതി യോ ऽ യം പശ്ചാത് പാപം കർമ്മ കൃതവതഃ പരിതാപഃ, സ ഏനം നേതി നേത്യാത്മഭൂതം ന തരതി.

എന്തെന്നാൽ എല്ലാ ഏഷണകളിൽ നിന്നും നിവർത്തിച്ച് അങ്ങിനെയുള്ളൻ "നേതി നേതി" എന്നിങ്ങിനെ ആത്മാവിനെ പ്രാപിച്ച് ആ രൂപത്തിൽത്തന്നെ വർത്തിക്കുന്നു. അതിനാൽ ഇപ്രകാരമറിയുന്നവനും "നേതി നേതി" എന്നിങ്ങിനെ ആത്മസ്വരൂപത്തെ പ്രാപിച്ചവനും ആയിട്ടുള്ളവനെ ഇനി പറയാൻ പോകുന്നവർ പ്രാപിക്കുന്നില്ല എന്നത് യുക്തം തന്നെ. "ഇതി" ശബ്ദത്തിന് "യുക്തമേവ" എന്ന് വാക്യശേഷം ഭവിക്കുന്നു. ആരാണ് അവർ ? എന്നു പറയുന്നു — അതിനാൽ ഈ കാരണത്താൽ, ശരീരധാരണാദികാരണത്താൽ ഞാൻ പാപത്തെ, അപുണ്യകർമ്മത്തെ ചെയ്തു. എൻെറ കഥ കഷ്ടം തന്നെ. ഈ പാപകർമ്മത്താൽ ഞാൻ നരകത്തിൽ പതിക്കും. " ഇപ്രകാരം പാപം ചെയ്തതിനുശേഷം ആർ പശ്ചാത്തപിക്കുന്നുവോ അവർ "നേതി നേതി" എന്നിങ്ങിനെയുള്ള ആത്മസ്വരൂപത്തെ പ്രാപിക്കുന്നില്ല.

തഥാ—അതഃ കല്യാണം ഫലവിഷയകാമാന്നിമിത്താത് യജ്ഞദാനാദിലക്ഷണം പുണ്യം ശോഭനം കർമ്മ കൃതവാനസ്മി. അതോ ऽ ഹമസ്യ ഫലം സുഖമുപഭോക്ഷ്യ ദേഹാന്തര ഇത്യേഷോ ऽ പി ഹർഷസ്തം ന തരതി. ഉഭേ ഉ ഹൈവൈഷ ബ്രഹ്മവിദേതേ കർമ്മണീ തരതി പുണ്യപാപലക്ഷണേ. ഏവം ബ്രഹ്മവിദഃ സന്ന്യാസിന ഉഭേ അപി കർമ്മണീ ക്ഷീയതേ—പൂർവ്വജന്മനി കൃതേ യേ തേ ഇഹജന്മനി കൃതേ യേ തേ ച. അപൂർവ്വേ ച നാരഭ്യേതേ.

അതുപോലെ — "അതിനാൽ ഈ ഫലവിഷയകമായ കാമം മൂലം യജ്ഞദാനാദിലക്ഷണവും പുണ്യവും ശോഭനവുമായ കർമ്മം ഞാൻ ചെയ്തിട്ടുണ്ട് . അതിനാൽ ദേഹാന്തരത്തിൽ ഞാൻ അതിൻെറ ഫലം ഭുജിക്കും" എന്നിങ്ങിനെയുള്ള ഹർഷവും അതിനെ തരണം ചെയ്യാൻ അനുവദിക്കുകയില്ല. ഈ ബ്രഹ്മവേത്താവ് പുണ്യപാപരൂപമായി രണ്ടു തരത്തിലുള്ള കർമ്മത്തേയും തരണം ചെയ്യുന്നു. അങ്ങിനെ ബ്രഹ്മവിത്തുക്കൾക്കും സന്ന്യാസികൾക്കും പൂർവ്വജന്മത്തിലെയും ഈ ജന്മത്തിലെയും കർമ്മങ്ങൾ ക്ഷയിക്കുന്നു, രണ്ടു തരം കർമ്മങ്ങളും ക്ഷയിക്കുന്നു. പുതിയ കർമ്മങ്ങളുടെ ആരംഭം ഭവിക്കുന്നുമില്ല.

കിഞ്ച നൈനം കൃതാകൃതേ,

മാത്രമല്ല ഇവനെകൃതാകൃതങ്ങൾ

കൃതം നിത്യാനുഷ്ഠാനമകൃതം ത— സ്യൈവാക്രിയാ, തേ അപി കൃതാ— കൃതേ, ഏനം ന തപതഃ. അനാത്മ— ജ്ഞം ഹി കൃതം ഫലദാനേനാകൃതം പ്രത്യവാ യോത്പാദനേന തപതഃ. അയം തു ബ്രഹ്മവിദാത്മവിദ്യാ— ഗ്നിനാ സർവ്വാണി കർമ്മാണി ഭസ്മീ— കരോതി. " യഥൈധാംസി സമിദ്ധോ ƒ ഗ്നിഃ" (ഗീതാ 4.37) ഇത്യാദിസ്മൃതേഃ. ശരീരാരംഭകയോസ്തു ഉപഭോഗേ— നൈവ ക്ഷയഃ. അതോ ബ്രഹ്മവി— ദകർമ്മസംബന്ധീ.

— കൃതമെന്നാ നിത്യാനുഷ്ഠാനവും അ കൃതമെന്നാൽ അതു ചെയ്യാതിരിക്കലു മാണ് — ആ കൃതാകൃതങ്ങളും ഇവനെ തപിപ്പിക്കുകയില്ല. അനാത്മജ്ഞനെയാ ണ് കൃതം ഫലദാനം വഴിയും ആകൃതം പ്രത്യവായം വഴിയും (അതിനു വിപരീതം ചെയ്തും) തപിപ്പിക്കുന്നത് . ഈ ബ്രഹ്മ വിത്താകട്ടെ ആത്മവിദ്യയാകുന്നു അഗ്നി യാൽ എല്ലാ കർമ്മങ്ങളേയും ഭസ്മീകരി ക്കുന്നു. "എപ്രകാരം വർദ്ധിച്ച അഗ്നി വി റകിനെ ഭസ്മീകരിക്കുന്നു" മുതലായ സ്മൃ തിയുണ്ട്. ശരീരാരംഭകങ്ങളായ കർമ്മ ങ്ങൾ ഉപഭോഗം കൊണ്ടു മാത്രമേ ക്ഷയി ക്കുന്നുള്ളു. അതിനാൽ ബ്രഹ്മവേത്താ വിന് കർമ്മത്തോടു സംബന്ധമില്ല.

**മന്ത്രഃ 23** — തദേതദൃചാ ƒ ഭ്യുക്തം. ഏഷ നിത്യോ മഹി— മാ ബ്രാഹ്മണസ്യ ന വർദ്ധതേ കർമ്മണാ നോ കനീയാൻ. തസ്യൈവം സ്യാത് പദവിത്തം വിദിത്വാ ന ലിപ്യതേ കർമ്മണാ പാപകേനേതി. തസ്മാദേവംവിച്ഛാന്തോ ദാന്ത ഉപരതസ്തിതിക്ഷുഃ സമാഹിതോ ഭൂത്വാത്മന്യേ വാത്മാനം പശ്യതി സർവ്വമാത്മാനം പശ്യതി നൈനം പാപ്മാ തരതി സർവ്വം പാപ്മാനം തരതി നൈനം പാ— പ്മാ തപതി സർവ്വം പാപ്മാനം തപതി വിപാപോ വി— രജോ ƒ വിചികിത്സോ ബ്രാഹ്മണോ ഭവത്യേഷ ബ്രഹ്മ— ലോകഃ സമ്രാഡേനം പ്രാപിതോ ƒ സീതി ഹോവാച യാജ്ഞ വൽക്യഃ സോ ƒ ഹം ഭഗവതേ വിദേഹാൻ ദദാമി മാം ചാപി സഹ ദാസ്യായേതി.

**മന്ത്രാർത്ഥം 23** — ആ ഇത് ഋക്ക് വഴി പറയപ്പെട്ടു ഈ ബ്രഹ്മവേത്താവിന്റെ മഹിമ നിത്യമാണ് . അത് കർമ്മം കൊണ്ട് കൂടുകയോ കുറയുകയോ ചെയ്യുന്നില്ല. ആ മഹി മയുടെ സ്വരൂപത്തെ അറിയുന്നവനായിത്തീരണം. അതി നെ അറിഞ്ഞാൽ പാപകർമ്മങ്ങൾ കൊണ്ടുള്ള പററലു ണ്ടാവില്ല. അതിനാലിപ്രകാരം അറിയുന്നവൻ ശാന്തനും ദാന്തനും ഉപരതനും തിതിക്ഷുവും സമാഹിതനും ആയി ആത്മാവിൽത്തന്നെ ആത്മാവിനെ ദർശിക്കുന്നു. എല്ലാം ആത്മാവായി ദർശിക്കുന്നു. അവനെ പാപംതീണ്ടുന്നില്ല. അവൻ എല്ലാപാപങ്ങളേയും തരണം ചെയ്യുന്നു. ഇവനെ പാപം തപിപ്പിക്കുന്നില്ല. ഇവൻ എല്ലാ പാപങ്ങളേയും തപിപ്പിക്കുന്നു. ഇവൻ നിഷ്പാപനും നിഷ്കാമനും നിഃസ്സംശയനുമായ ബ്രാഹ്മണനായിത്തിരുന്നു. അല്ല

യോ സമ്രാട്ടേ ! ഇത് ബ്രഹ്മലോകമാണ് . അങ്ങ് ഇതിനെ പ്രാപിച്ചു കഴിഞ്ഞു." എന്ന് യാജ്ഞവൽക്യൻ പറഞ്ഞു. (അപ്പോൾ ജനകൻ പറഞ്ഞു) "ആ ഞാൻ ഭഗവാനായിക്കൊണ്ട് വിദേഹരാജ്യത്തെ തരുന്നു. കൂടെ എന്നേയും അങ്ങയുടെ ദാസ്യത്തിനായി അവിടത്തേക്ക് സമർപ്പിക്കുന്നു" എന്ന് .

**ഭാഷ്യം 23**— തദേതദ്വാസ്തു ബ്രാഹ്മണേനാക്തം ഋചാ മന്ത്രേണാഭ്യുക്തം പ്രകാശിതം ഏഷ നേതി നേത്യാദിലക്ഷണോ നിത്യോ മഹിമാ. അന്യേ തു മഹിമാനഃ കർമ്മകൃതാ ഇത്യനിത്യാഃ. അയം തു തദ്വിലക്ഷണോ മഹിമാ സ്വാഭാവികത്വാന്നിത്യോ ബ്രഹ്മവിദോ ബ്രാഹ്മണസ്യ ത്യക്തസർവ്വൈഷണസ്യ.

ബ്രാഹ്മണനാൽ പറയപ്പെട്ട ആ ഇത് ഋക്കിനാൽ — മന്ത്രത്താൽ—പ്രകാശിതമായിരിക്കുന്നു. ഇത് "നേതി നേതി" തുടങ്ങിയലക്ഷണത്തോടുകൂടിയ നിത്യമായ മഹിമയാണ് . മററു മഹിമകൾ കർമ്മകൃതങ്ങളാകയാൽ അനിത്യങ്ങളാണ് . ഏഷണകളെല്ലാം ത്യജിച്ച ബ്രഹ്മവിത്തായ ബ്രഹ്മണൻെറ തദ്വിലക്ഷണമായ ഈ മഹിമയാകട്ടെ, സ്വാഭാവികത്വം മൂലം നിത്യമായതാണ് .

കുതോ ഽ സ്യ നിത്യത്വമിതി ഹേതുമാഹ—കർമ്മണാ ന വർദ്ധതേ ശുഭലക്ഷണേന കൃതേന ബുദ്ധി ലക്ഷണാം വിക്രിയാം ന പ്രാപ്നോതി. അശുഭേന കർമ്മണാ നോ കനീയാന്നാപ്യപക്ഷയലക്ഷണാം വിക്രിയാം പ്രാപ്നോതി. ഉപചയാപചയ ഹേതുഭൂതാ ഏവ ഹി സർവ്വാ വിക്രിയാ ഇത്യേതാഭ്യാം പ്രതിഷിദ്ധ്യന്തേ. അതോ ഽ വിക്രിയത്വാന്നിത്യ ഏഷ മഹിമാ. തസ്മാത്തസ്യൈവ മഹിമ്നഃ സ്യാദ് ഭവേത് പദവിത് —പദസ്യ വേത്താ, പദ്യതേ ഗമ്യതേ ജ്ഞായത ഇതി മഹിമ്നഃ സ്വരൂപമേവ പദം, തസ്യ പദസ്യ വേദിതാ.

ഇതിൻെറ നിത്യത്വമെന്താണെന്നതിന് കാരണം പറയുന്നു—ശുഭലക്ഷണത്തോടുകൂടിചെയ്തകർമ്മത്താൽ വർദ്ധിക്കുന്നില്ല—ബുദ്ധി രൂപമായ വികാരത്തെ പ്രാപിക്കുന്നില്ല. അശുഭകർമ്മത്താൽ ചെറുതാവുന്നില്ല— അപക്ഷയമാകുന്ന ലക്ഷണത്തോടുകൂടിയ വികാരത്തെ പ്രാപിക്കുന്നില്ല. വികാരങ്ങളെല്ലാം തന്നെ വൃദ്ധിക്ഷയങ്ങൾക്ക് കാരണമാണ് . അതിനാൽ ഈ രണ്ടു വികാരങ്ങളേയും പ്രതിഷേധിച്ചതുവഴി എല്ലാം പ്രതിഷേധിക്കപ്പെട്ടു. അതുകൊണ്ട് അവിക്രിയത്വം മൂലം ഈ മഹിമ നിത്യമാണ് . അതിനാൽ ഈ മഹിമയുടെ പദവിത്ത് അതായത് പദത്തിൻെറ വേത്താവ് ഗമിക്കുന്നു അഥവാ അറിയുന്നു. മഹിമയുടെ സ്വരൂപം തന്നെയാണ് പദം ആ പദത്തെ അറിയുന്നവനെന്നർത്ഥം അതാണ് പദവേത്താവ് .

കിം തത്പദവേദനേന സ്യാദിത്യുച്യതേ—തം വിദിത്വാ മഹിമാനം ന ലിപ്യതേ ന സംബധ്യതേ കർമ്മണാ പാപകേന ധർമ്മാധർമ്മലക്ഷണേന. ഉഭയമപി പാപകമേവ വിദുഷഃ.

ആ പദവേദനത്താൽ എന്തുണ്ടാകുന്നു എന്ന് പറയുന്നു— ആ മഹിമയെ അറിഞ്ഞിട്ട് പററലുണ്ടാകുന്നില്ല, ബന്ധം ഭവിക്കുന്നില്ല—ധർമ്മാധർമ്മലക്ഷണമായ പാപകർമ്മത്താൽ പററലുണ്ടാകുന്നില്ല. വിദ്വാന്മാർക്ക് രണ്ടും പാപം തന്നെയാണ് .

യസ്മാദേവമകർമ്മസം—

ഇപ്രകാരം കർമ്മസംബന്ധമില്ലാ

ബന്ധീ ഏഷ ബ്രാഹ്മണസ്യ മഹിമാ നേതി നേത്യാദിലക്ഷണഃ, തസ്മാദേവംവിത് ശാന്തോ ബാഹ്യേന്ദ്രിയവ്യാപരത ഉപശാന്തഃ, തഥാ ദാന്തോ ഽന്തഃകരണതൃഷ്ണാതോ നിവൃത്തഃ, ഉപരതഃ സർവ്വൈഷണാവിനിർമ്മുക്തഃ സന്യാസീ, തിതിക്ഷുർദ്വന്ദ്വസഹിഷ്ണുഃ സമാഹിതഃ ഇന്ദ്രിയാന്തഃകരണചലനരൂപാദ്വ്യാവൃത്ത്യ ഐകാഗ്ര്യ രൂപേണ സമാഹിതോ ഭൂത്വാ. ശദേതദുക്തം പുരസ്മാത് "ബാല്യം ച പാണ്ഡിത്യം ച നിർവ്വിദ്യ" ഇതി. ആത്മന്യേവ സ്വേ കാര്യകരണസംഘാതേ ആത്മാനം പ്രത്യക്ചേതയിതാരം പശ്യതി.

ത്ത ഈ ബ്രാഹ്മണന്റെ മഹിമ "നേതി നേതി" എന്ന ലക്ഷണത്തോടുകൂടിയതാകയാൽ ഇങ്ങിനെ അറിയുന്നവൻ ശാന്തനും—ബാഹ്യേന്ദ്രിയ വ്യാപാരങ്ങളില്ലാത്തവൻ— അതുപോലെ ദാന്തനും—അന്തഃകരണതൃഷ്ണയിൽ നിന്നും നിവൃത്തൻ—ഉപരതനും—എല്ലാ ഏഷണകളിൽ നിന്നും നിവൃത്തനായ സന്യാസി—തിതിക്ഷുവും—ദ്വന്ദ്വത്തെ സഹിക്കുന്നവൻ സമാഹിതനും ഇന്ദ്രിയാന്തഃകരണങ്ങളുടെ ചലനനിവൃത്തികളില്ലാത്തവൻ—ആയി ഏകാഗ്രരൂപത്തോടെ സമാഹിതനായി ഭവിക്കുന്നു. അതുകൊണ്ടാണ് മുമ്പു പറഞ്ഞത് " ബാല്യത്തേയും പാണ്ഡിത്യത്തേയും പൂർണ്ണമായി അറിഞ്ഞ് " "എന്ന് ശരീരേന്ദ്രിയസംഘാതമായ സ്വന്തം ദേഹത്തിൽത്തന്നെ പ്രത്യക്ചേതനയിതാവായിരിക്കുന്ന ആത്മാവിനെ ദർശിക്കുന്നു.

തത്ര കിം താവന്മാത്രം പരിച്ഛിന്നം ? നേത്യുച്യതേ—സർവ്വം സമസ്തമാത്മാനമേവ പശ്യതി, നാന്യദാത്മവ്യതിരിക്തം വാലാഗ്രമാത്രമപ്യസ്തീത്യേവം പശ്യതി. മനനാന്മുനിർഭവതി, ജാഗ്രത്സ്വപ്നസുഷുപ്താഖ്യം സ്ഥാനത്രയം ഹിത്വാ.

അപ്പോൾ ശരീരത്തിൽ അത്ര മാത്രം പരിച്ഛിന്നമായ ആത്മാവിനെയാണോ കാണുന്നത് ? അല്ല എന്നു പറയുന്നു— അവൻ എല്ലാം ആത്മാവായിത്തന്നെ കാണുന്നു. ആത്മവ്യതിരിക്തമായി മററൊന്നും തലമുടിയുടെ അഗ്രത്തോളം പോലും ഉള്ളതായി കാണുന്നില്ല. ജാഗ്രത്സ്വപ്നസുഷുപ്തികളെന്നു പേരായ സ്ഥാനത്രയത്തെ വിട്ട് മനനം ചെയ്യുന്നതിനാൽ മുനിയായിത്തീരുന്നു.

ഏവം പശ്യന്തം ബ്രാഹ്മണം നൈനം പാപ്മാ പുണ്യപാപലക്ഷണസ്തരതി, ന പ്രാപ്നോതി. അയം തു ബ്രഹ്മവിത്സർവം പാപ്മാനം തരത്യാത്മഭാവേനൈവ വ്യാപ്നോത്യതിക്രാമതി. നൈനം പാപ്മാ കൃതാകൃതലക്ഷണഃ തപതി ഇഷ്ടഫലപ്രത്യവായോത്പാദനാഭ്യാം സർവ്വം പാപ്മാനമയം തപതി ബ്രഹ്മവിത്സർവ്വാത്മദർശനവഹ്നിനാ ഭസ്മീകരോതി.

ഇങ്ങിനെ കാണുന്നബ്രാഹ്മണനെ പുണ്യാപുണ്യലക്ഷണത്തോടുകൂടിയ പാപം തരണം ചെയ്യുന്നില്ല, പ്രാപിക്കുന്നില്ല. ഈ ബ്രഹ്മവിത്താകട്ടെ സർവ്വപാപങ്ങളേയും തരണം ചെയ്യുന്നു. ആത്മഭാവത്താൽ തന്നെ വ്യാപിക്കുന്നു, അതിക്രമിക്കുന്നു. ഇവനെകൃതാകൃത ലക്ഷണത്തോടുകൂടിയപാപം തപിപ്പിക്കുന്നില്ല. ഇഷ്ടഫലപ്രദാനവും പ്രത്യവായത്തിന്റെ ഉൽപാദനവും വഴി താപത്തെ ഉണ്ടാക്കുന്നില്ല. ഈ ബ്രഹ്മവിത്ത് എല്ലാ പാപത്തേയും തപിപ്പിക്കുന്നു—അതായത് സർവ്വാത്മദർശനരൂപമായ അഗ്നിയാൽ ഭസ്മീകരിക്കുന്നു.

സ ഏഷ ഏവംവിദ്വിപാപോ വിഗതധർമ്മാധർമ്മോ, വിരജോ

അപ്രകാരമറിയുന്ന ആ ഇവൻ വിപാപനും—വിഗതധർമ്മാധമ്മൻ, വിര

വിഗതരജോ, രജഃ കാമോ വിഗതകോമഃ, അവിചികിത്സഃ ഛിന്നസംശ—യഃ, അഹമസ്മി സർവ്വാത്മാ പരം—ബ്രഹ്മേതി നിശ്ചിതമതിർ ബ്രാഹ്—മണോ ഭവതി.

ജനും—വിഗതരജൻ, രജസ്സ് കാമമാണ് ; കാമരഹിതനും അവിചികിത്സനും—ഛിന്നസംശയൻ ഞാനാണ് പരമാത്മാവായ പരബ്രഹ്മം എന്ന് നിശ്ചിതമായ മനസ്സോടുകൂടിയവനും ആയ ബ്രാഹ്മണനായിത്തീരുന്നു.

അയം ത്വേവം ഭൂതഃ ഏത—സ്യാമവസ്ഥായാം മുഖ്യോബ്രാ—ഹ്മണഃ പ്രാഗേതസ്മാത് ബ്രഹ്മ—സ്വരൂപാവസ്ഥാനാത് ഗൗണമസ്യ ബ്രാഹ്മണ്യം. ഏഷ ബ്രഹ്മലോ—കോ, ബ്രഹ്മൈവ ലോകോ ബ്ര—ഹ്മലോകോ മുഖ്യോ നിരൂപചരിതഃ സർവ്വാത്മ ഭാവലക്ഷണോ, ഹേ സമ്രാട്ട് . ഏനം ബ്രഹ്മലോകം പരിപ്രാപിതോ ƒസി അഭയം നേതി നേത്യാദിലക്ഷണമിതി ഹോവാച യാജ്ഞവൽക്യഃ

ഈ അവസ്ഥയിൽ ഇപ്രാകരം സ്ഥിതി ചെയ്യുന്ന ഈ ബ്രഹ്മവേത്താവാണ് ബ്രാഹ്മണമുഖ്യൻ, ഈ ബ്രഹ്മസ്വരൂപത്തിൽ സ്ഥിതനാകുന്നതിനു മുമ്പ് ഇവൻെറ ബ്രാഹ്മണ്യം ഗൗണമായിരുന്നു (മുഖ്യമല്ല). ഇതു ബ്രഹ്മലോകമാണ് , അതായത് ബ്രഹ്മം തന്നെയാകുന്നലോകം. ഹേ സാമ്രാട്ടേ ! മുഖ്യവും ഉപചാരരഹിതവും സർവ്വാത്മഭാവരൂപവുമായ ബ്രഹ്മലോകം ഇതാണ് . "നേതി നേതി" എന്ന ലക്ഷണത്തോടുകൂടിയതും അഭയവും ആയ ഈ ബ്രഹ്മലോകത്തെ നീ പ്രാപിച്ചുകഴിഞ്ഞു എന്നിങ്ങിനെ ആ യാജ്ഞവൽക്യൻ പറഞ്ഞു.

ഏവം ബ്രഹ്മഭൂതോ ജനകോ യാജ്ഞവൽക്യേന ബ്രഹ്മ ഭാവ—മാപാദിതഃ പ്രത്യാഹ — സോ ƒ ഹം ത്വയാ ബ്രഹ്മഭാവമാപാദിതഃ സൻ ഭഗവതേ തുഭ്യം വിദേഹാൻ ദേശാൻ മമ രാജ്യം സമസ്തം ദദാമി, മാം ച സഹ വിദേഹൈർദ്ദാസ്യായ ദാസ—കർമ്മണേ ദദാമീതി ച ശബ്ദാത്സം—ബധ്യതേ.

ഇപ്രകാരം യാജ്ഞവൽക്യനാൽ ബ്രഹ്മഭാവത്തെ പ്രാപിപ്പിക്കപ്പെട്ട് ബ്രഹ്മഭൂതനായിത്തീർന്നജനകൻ മറുപടി പറഞ്ഞു—ആ ഞാൻ അങ്ങയാൽ ബ്രഹ്മ ഭാവത്തെ പ്രാപിപ്പിക്കപ്പെട്ടവനായി; ഭഗവാനായിക്കൊണ്ട് ഞാൻ വിദേഹ രാജ്യത്തെ, എൻെറ രാജ്യത്തെമുഴുവൻ തരുന്നു. വിദേഹത്തോടൊപ്പം എന്നേയും ദാസ്യവൃത്തിക്കായി തരുന്നു എന്ന് ശബ്ദം വഴി സംബന്ധം ഭവിക്കുന്നു.

പരിസമാപിതാ ബ്രഹ്മ വിദ്യാ സഹ സന്യാസേന സാംഗാ സേതി കർത്തവ്യതാകാ. പരിസമാപ്തഃ പ—രമപുരുഷാർത്ഥഃ. ഏതാവത് പുരു—ഷേണ കർത്തവ്യം, ഏഷാ നിഷ്—ഠൈഷാ പരാഗതിഃ, ഏതന്നിഃശ്രേ—യസം ഏതത് പ്രാപ്യ കൃതകൃത്യോ ബ്രാഹ്മണോ ഭവത്യേതത്സർവ്വ—വേദാനുശാസനമിതി.

സന്യാസത്തോടുകൂടി അംഗത്തോടുകൂടി ഇതികർത്തവ്യതയോടുകൂടിയ ബ്രഹ്മവിദ്യ പരിസമാപിതമായി. പരമപുരുഷാർത്ഥവും പരിസമാപ്തമായിത്തീർന്നു. പുരുഷന് കർത്തവ്യമായിട്ടുള്ളത് ഇത്രമാത്രമാണ് . ഇതാണ് നിഷ്ഠ പരമമായഗതി ഇതാണ് , ഇതാണ് നിഃശേഷമായ നിഃശ്രേയസ്സ് . ബ്രാഹ്മണൻ ഇതിനെ പ്രാപിച്ച് കൃതകൃത്യനായിത്തീരുന്നു. ഇതാണ് സർവ്വവേദാന്തങ്ങളുടേയും ശാസനം എന്ന് .

---

യോ ƒ യം ജനകയാജ്ഞ

ഈ ജനകയാജ്ഞവൽക്യാഖ്യാ

വല്ക്യാഖ്യായികായാം വ്യാഖ്യാത ആത്മാ—

യികയിൽ ആഖ്യാതമായ ആത്മാവ് യാതൊന്നാണോ—

**മന്ത്രഃ 24** — സ വാ ഏഷ മഹാനജ ആത്മാ ʃ ന്നാദോ വസുദാനോ വിന്ദതേ വസു യ ഏവം വേദ.

**മന്ത്രാർത്ഥം 24** — ആ ഈ മഹത്തും അജനുമായ ആത്മാവ് അന്നത്തെ ഭക്ഷിക്കുന്നവനും കർമ്മഫലത്തെ കൊടുക്കുന്നവനുമാണ് . ആരിങ്ങിനെ അറിയുന്നുവോ അവന് എല്ലാ കർമ്മത്തിൻെറയും ഫലം കിട്ടുന്നു.

**ഭാഷ്യം 24** — സ വാ ഏഷ മഹാനജ ആത്മാ അന്നാദഃ സർവ്വഭൂതസ്ഥഃ സർവ്വാന്നാനാമത്താ, വസുദാനോ വസുധനം സർവ്വപ്രാണികർമ്മഫലം തസ്യ ദാതാ, പ്രാണിനാം യഥാകർമ്മഫലേന യോജയിതേത്യർത്ഥഃ. തമേതമജമന്നാദം വസുദാനമാത്മാനം അന്നാദവസുദാനഗുണാഭ്യാം യുക്തം യോ വേദ, സ സർവ്വഭൂതേഷ്വാത്മഭൂതോ ʃ ന്നമത്തി, വിന്ദതേ ച വസു സർവ്വം കർമ്മഫലജാതം ലഭതേ സർവ്വാത്മ ത്വാദേവ, യ ഏവം യഥോക്തം വേദ.

ആ ഈ മഹത്തും അജവുമായ ആത്മാവാകട്ടെ സർവ്വഭക്ഷകനും സർവ്വ ഭൂതങ്ങളിലും സ്ഥിതി ചെയ്ത് അന്നത്തെ മുഴുവൻ ഭക്ഷിക്കുന്നവൻ — വസുദാനനുമാണ് . വസു എന്നാൽ ധനം അതായത് എല്ലാ പ്രാണികളുടേയും കർമ്മഫലം, അതിനെ കൊടുക്കുന്നത് പ്രാണികളെ യഥാകർമ്മഫലത്തോടു യോജിപ്പിക്കുന്നത് എന്നർത്ഥം. ആ ഈ അന്നാദനും വസുദാനനും അജനും ആയ ആത്മാവിനെ അന്നാദവസുദാനങ്ങളോടു ചേർന്നതായി ആരറിയുന്നുവോ അവൻ സർവ്വഭൂതങ്ങൾക്കും ആത്മാവായി ഭവിക്കുന്നു. അന്നത്തെ ഭക്ഷിക്കുകയും വസുവിനെ പ്രാപിക്കുകയും ചെയ്യുന്നു. സർവ്വാത്മത്വത്താൽത്തന്നെ സർവ്വകർമ്മഫലങ്ങളും ലഭിക്കുന്നു. ആർ ഇങ്ങിനെ യഥോക്തമായതിനെ അറിയുന്നുവോ അയാൾക്ക് കർമ്മഫലമെല്ലാം ലഭിക്കുന്നു.

അഥവാ ദൃഷ്ടഫലാർത്ഥിഭിരപ്യേവംഗുണ ഉപാസ്യഃ തേനാന്നാദോ വസോഃ ച ലബ്ധാ, ദൃഷ്ടേനൈവ ഫലേന അന്നാത്തൃത്വേന ഗോ ʃ ശ്വാദിനാ ചാസ്യ യോഗോ ഭവതീത്യർത്ഥഃ.

അഥവാ ദൃഷ്ടഫലാർത്ഥികളാലും ഇപ്രകാരമുള്ള ഗുണങ്ങളോടു കൂടിയ ബ്രഹ്മം ഉപാസിക്കപ്പെടണം. അതുകൊണ്ട് അവർ അന്നാദരു ലബ്ധധനന്മാരുമായിത്തീരുന്നു. അതായത് പ്രത്യക്ഷമായ അന്നാത്തൃത്വവും പശുക്കൾ കുതിരകൾ എന്നിവയാൽ സമ്പന്നത്വവും കിട്ടുന്നു എന്നർത്ഥം.

ഇദാനീം സമസ്തസ്യൈവ ആരണ്യകസ്യ യോ ʃ ർത്ഥ ഉക്തഃ, സ സമുച്ചിത്യാസ്യാം കണ്ഡികായാം നിർദ്ദിശ്യതേ, ഏതാവാൻ സമസ്താരണ്യകാർത്ഥ ഇതി.

ഇപ്പോൾ ഈ സമസ്തമായ ആരണ്യകത്തിലും ഏതൊരു കാര്യം പറയപ്പെട്ടുവോ അതിനെ സംഗ്രഹിച്ച് ഈ ഖണ്ഡികയിൽ പറയുകയാണ് — എല്ലാ ആരണ്യകത്തിൻെറയും അർത്ഥം ഇത്രമാത്രമാണ് .

**മന്ത്രഃ 25** —സ വാ ഏഷ മഹാനജ ആത്മാ ऽജരോ ऽമരോ മൃതോ ऽ ഭയോ ബ്രഹ്മാഭയം വൈ ബ്രഹ്മാഭയം ഹി വൈ ബ്രഹ്മ ഭവതി യഏവം വേദ.

**മന്ത്രാർത്ഥം 25** — ആ ഈ മഹത്തും അജവുമായ ആത്മാവ് അജരവും അമരവും അമൃതവും അഭയവുമായ ബ്രഹ്മമാണ് . അഭയം തന്നെയാണ് ബ്രഹ്മം. ഇപ്രകാരം അറിയുന്നവൻ അഭയമായ ബ്രഹ്മം തന്നെയായി ത്തീരുന്നു.

**ഭാഷ്യഃ 25** — സ വാ ഏഷ മഹാനജ ആത്മാ അജരോ ന ജീര്യത ഇതി, ന വിപരിണമത ഇത്യർത്ഥഃ അമരോ, യസ്മാച്ചാജരഃ തസ്മാദമരോ, ന മ്രിയത ഇത്യമരഃ യോ ഹി ജായതേ ജീര്യതേ ച, സ വിനശ്യതി മ്രിയതേ വാ. അയം ത്വജത്വാദജരത്വാ—ച്ചാവിനാശീ യതോ ऽ ത ഏവാമൃതഃ യസ്മാജ്ജനിപ്രഭൃതിഭിഃ ത്രിഭിഃ ഭാവവികാരൈർവ്വർജ്ജിതഃ തസ്—മാദിതരൈരപി ഭാവവികാരൈ സ്ത്രിഭിഃ തത്കൃതൈശ്ച കാമ—കർമ്മമോഹാ ദിഭിഃ മൃത്യുരൂപൈർ വ്വർജ്ജിത ഇത്യേതത് .

ആ ഈ മഹത്തും അജവുമായ ആത്മാവ് അജരമാണ് , ജീർണ്ണിക്കുന്നില്ല, വിപരിണാമത്തെ പ്രാപിക്കുന്നില്ല എന്നർത്ഥം. അമരമാണ് , അജരമായതിനാൽ അമരമാണ് . മരിക്കാത്തത് അമരം. ഉണ്ടാവുകയും ജീർണ്ണിക്കുകയും ചെയ്യുന്നത് നശിക്കുന്നു അഥവാ മരിക്കുന്നു. ഇത് ജനിക്കാത്തതും ജീർണ്ണിക്കാത്തതുമായതിനാൽ നശിക്കാത്തതാണ് . അതിനാൽ ത്തന്നെ അമൃതവുമാണ് . ജനനം മുതലായ മൂന്നു വികാരങ്ങളില്ലാത്തതിനാൽ മററു മൂന്നു ഭാവവികാരങ്ങളില്ലാത്തതും അവയുണ്ടാക്കുന്ന കാമം, കർമ്മം, മോഹം എന്നീ മൃത്യുരൂപങ്ങളാൽ വർജ്ജിതമായതും ആണ് ഈ ആത്മാവ് .

അഭയോ ऽ ത ഏവ. യസ്മാ—ച്ചൈവം പൂർവ്വോക്തവിശേഷണഃ, തസ്മാത് ഭയവർജ്ജിതഃ. ഭയം ച ഹി നാമാവിദ്യാകാര്യം, തത്കാര്യ—പ്രതിഷേധേന ഭാവവികാരപ്രതിഷേധേന ചാവിദ്യായാഃ പ്രതിഷേധഃ സിദ്ധോ വേദിതവ്യഃ അഭയ ആത്മാ ഏവം ഗുണവിശിഷ്ടഃ കിമസൗ ? ബ്രഹ്മ പരിവൃഢം നിരതിശയം മ—ഹദിത്യർത്ഥഃ. അഭയം വൈ ബ്രഹ്മ. പ്രസിദ്ധമേതല്ലോകേ ऽ ഭയം ബ്രഹ്—മേതി. തസ്മാദ്യുക്തം ഏവംഗുണ—വിശിഷ്ട ആത്മാ ബ്രഹ്മേതി.

അതുകൊണ്ടു തന്നെയാണിത ഭയമാകുന്നത് . പൂർവ്വോക്ത വിശേഷണങ്ങളോടു കൂടിയതാകയാൽ ഭയവർജ്ജിതമാണ് . ഭയമാകട്ടെ അവിദ്യാകാര്യമാണ് . അവിദ്യാകാര്യവും ഭാവവികാരവും പ്രതിഷേധിക്കപ്പെട്ടതു വഴി അവിദ്യയുടെ പ്രതിഷേധം സിദ്ധമായി എന്നറിയേണ്ടതാണ് . ഇപ്രകാരമുള്ള ഗുണങ്ങളാൽ വിശേഷിപ്പിക്കപ്പെട്ട അഭയമായ ആത്മാവ് ഏതാണ് ? ബ്രഹ്മത്താൽ ചുററപ്പെട്ടതും നിരതിശയവും മഹത്തും ആണ് എന്നർത്ഥം. ബ്രഹ്മം അഭയം തന്നെയാണ് . ഇത് , അഭയമാണ് ബ്രഹ്മം എന്ന് ലോകത്തിൽ പ്രസിദ്ധമാണ് . അതിനാൽ ഈ ഗുണങ്ങളാൽ വിശിഷ്ടമായ ആത്മാവ് ബ്രഹ്മമാണ് എന്നതു യുക്തം തന്നെ.

യ ഏവം യഥോക്തമാത്മാ—നമഭയം ബ്രഹ്മ വേദ, സോ ऽ ഭയം

യാതൊരാൾ ഇപ്രകാരം യഥോക്തമായ ആത്മാവിനെ അഭയമായ

ഹി വൈ ബ്രഹ്മ ഭവതി. ഏഷ സർവ്വസ്യാ ഉപനിഷദഃ സംക്ഷിപ്തോ ऽ ർത്ഥ ഉക്തഃ. ഏതസ്യൈവാർത്ഥസ്യ സമ്യക് പ്രബോധായ ഉത്പത്തിസ്ഥിതിപ്രളയാദികല്പനാ ക്രിയാകാരഫലാധ്യാരോപണാ ച ആത്മനി കൃതാ തദപോഹേന ച നേതി നേതീത്യധ്യാരോപിതവിശേഷാപനയദ്വാരേണ പുനഃ തത്വമാവേദിതം.

ബ്രഹ്മമാണെന്നറിയുന്നുവോ അവൻ അഭയമായ ബ്രഹ്മം തന്നെയായിത്തീരുന്നു. ഇതാണ് എല്ലാ ഉപനിഷത്തുക്കളുടേയും സംക്ഷിപ്തമായി പറയപ്പെട്ടിട്ടുള്ള അർത്ഥം. ഇതേ അർത്ഥം നല്ല പോലെ ബോധിപ്പിക്കാൻ വേണ്ടിയാണ് ഉൽപത്തി, സ്ഥിതി, പ്രളയം എന്നീ കല്പനകളേയും ക്രിയാകാരക ഫലങ്ങളാകുന്ന അധ്യാരോപണത്തേയും ആത്മാവിൽ ചെയ്തിട്ടുള്ളത് . അതിനെ ഇല്ലാതാക്കാൻ അധ്യാരോപിത വിശേഷങ്ങളെ "നേതി നേതി" എന്നിങ്ങിനെ തള്ളിക്കൊണ്ട് വീണ്ടും തത്വം അറിയിക്കുന്നു.

യഥാ ഏകപ്രഭൃത്യാപരാർദ്ധസംഖ്യാസ്വരൂപപരിജ്ഞാനായ രേഖാധ്യാരോപണം കൃത്വൈകേയം രേഖാ ദശേയം ശതേയം സഹസ്രേയമിതി ഗ്രാഹയതി, അവഗമയതി സംഖ്യാസ്വരൂപം കേവലം, ന തു സംഖ്യായാ രേഖാത്മത്വമേവ. യഥാ ച അകാരാദീന്യക്ഷരാണി വിജിഗ്രാഹയിഷുഃ പത്രമഷീരേഖാദിസംയോഗോപായമാസ്ഥായ വർണ്ണാനാം സതത്വമാവേദയതി, ന പത്രമഷ്യാദ്യാത്മതാമക്ഷരാണാം ഗ്രാഹയതി, തഥാ ചേഹ ഉത്പത്ത്യാദ്യനേകോപായമാസ്ഥായൈകം ബ്രഹ്മതത്വമാവേദിതം. പുനഃ തത്കല്പിതോപായജനിതവിശേഷപരിശോധനാർത്ഥം നേതി നേതീതി തത്വോപസംഹാരഃ കൃതഃ, തദുപസംഹൃതം പുനഃ പരിശുദ്ധം കേവലമേവ സഫലം ജ്ഞാനം അന്തേ ऽ സ്യാം കണ്ഡികായാമിതി.

എപ്രകാരം ഒന്നു തുടങ്ങി പരാർദ്ധംവരെയുള്ള സംഖ്യകളുടെ സ്വരൂപജ്ഞാനമുണ്ടാക്കാൻ രേഖകളുടെ അധ്യാരോപണത്തെ ചെയ്ത് (അനേകം രേഖകളെ വരച്ച് ) ഈ രേഖ ഒന്നാണ് . ഇത് പത്താണ് , ഇത് നൂറാണ് , ഇതായിരമാണ് എന്നിങ്ങിനെ ഗ്രഹിപ്പിക്കുന്നു, സംഖ്യക്ക് രേഖാത്മത്വമില്ലെങ്കിലും കേവലമായ സംഖ്യാസ്വരൂപത്തെ മനസ്സിലാക്കിത്തരുന്നു. അതുപോലെ അകാരാദി അക്ഷരങ്ങളെ ഗ്രഹിക്കാനിച്ഛിക്കുന്നവൻ കടലാസ് (ഓല), മഷി, രേഖകൾ എന്നിവയുടെ സംയോഗമാകുന്നു ഉപായത്തെ ആശ്രയിച്ച് വർണ്ണങ്ങളുടെ സ്വരൂപത്തെ മനസ്സിലാക്കുന്നു. പത്രം, മഷി എന്നിവ അക്ഷരങ്ങളുടെ ആത്മതയെ ഗ്രഹിപ്പിക്കുന്നില്ല —അതുപോലെ ഇവിടേയും ഉൽപത്തി മുതലായ പലേ ഉപായങ്ങളേയും അവലംബിച്ച് ഏകമായ ബ്രഹ്മതത്വത്തെ മനസ്സിലാക്കിത്തരുന്നു. വീണ്ടും ആ കൽപിതമായ ഉപായത്തിൽ നിന്നുളവായ വിശേഷത്തെ തള്ളാനായി "നേതി നേതി" എന്നു പറഞ്ഞ് തത്വത്തിന്റെ ഉപസംഹാരത്തെ ചെയ്തിരിക്കുന്നു. വീണ്ടും ഒടുവിൽ ഉപസംഹൃതവും പരിശുദ്ധവുമായ ആ കേവലജ്ഞാനം തന്നെ അതിന്റെ ഫലത്തോടുകൂടി ഈ കാണ്ഡത്തിൽ പറയപ്പെട്ടിരിക്കുകയാണ് .

---

## പഞ്ചമഃ ബ്രാഹ്മണഃ

## യാജ്ഞവാല്ക്യമൈത്രേയീ സംവാദഃ

ആഗമപ്രധാനേന മധുകാണ്ഡേന ബ്രഹ്മതത്വം നിർദ്ധാരിതം . പുനസ്തസ്യൈവ ഉപപത്തി പ്രധാനേന യാജ്ഞവല്കീയേന കാണ്ഡേന പക്ഷപ്രതിപക്ഷ പരിഗ്രഹം കൃത്വാ വിഗൃഹ്യവാദേന വിചാരിതം. ശിഷ്യാചാര്യസംബന്ധേന ഷഷ്ഠേ പ്രൾനപ്രതിവചനന്യായേന സവിസ്തരം വിചാര്യോപസംഹൃതം. അഥേദാനീം നിഗമനസ്ഥാനീയം മൈത്രേയീ ബ്രാഹ്മണ മാരഭ്യതേ. അയം ച ന്യായോ വാക്യകോവിദൈഃ പരിഗൃഹീതോ — ഹേത്വപദേശാത് പ്രതിജ്ഞായാഃ പുനർവ്വചനം നിഗമനം" ഇതി.

അഥവാ ആഗമപ്രധാനേന മധുകാണ്ഡേന യദമൃതത്വസാധനം സസന്ന്യാസമാത്മജ്ഞാനമഭിഹിതം, തദേവ തർക്കേണാപ്യമൃതത്വസാധനം സസന്ന്യാസമാത്മജ്ഞാനമധിഗമ്യതേ. തർക്കപ്രധാനം ഹി യാജ്ഞവല്കീയം കാണ്ഡം. തസ്മാച്ഛാസ്ത്രതർക്കാഭ്യാം നിൾചിതമേതദ്യദേതദാത്മജ്ഞാനം സസന്ന്യാസമമൃതത്വസാധനമിതി. തസ്മാത് ശാസ്ത്ര ശ്രദ്ധാവദ്ഭിഃ അമൃതത്വപ്രതിപിത്സുഭിഃ ഏതത് പ്രതിപത്തവ്യമിതി. ആഗമോപപത്തിഭ്യാം ഹി നിൾചിതോ ऽർത്ഥഃ ശ്രദ്ധേയോ ഭവത്യവ്യഭിചാരാദിതി. അക്ഷരാണാം തു ചതുർത്ഥേ യഥാ വ്യാഖ്യാതോ ऽർത്ഥഃ, തഥാ പ്രതിപത്തവ്യോ ऽത്രാപി.യാന്യക്ഷരാണ്യവ്യാഖ്യാതാനി താനി വ്യാഖ്യാസ്യാമഃ.

## അഞ്ചാം ബ്രാഹ്മണം

## യാജ്ഞവല്ക്യമൈത്രയീ സംവാദം

ആഗമ പ്രധാനമായ മധുകാണ്ഡം വഴി ബ്രഹ്മതത്വം നിശ്ചയിക്കപ്പെട്ടു. വീണ്ടും യാജ്ഞവൽകീയവും യുക്തി പ്രധാനവുമായ കാണ്ഡം വഴി പക്ഷപ്രതിപക്ഷത്തെ സ്വീകരിച്ച് വിഗൃഹ്യവാദത്തിൽക്കൂടെ വിചാരിക്കപ്പെട്ടു. അനന്തരം ആറാം പ്രപാഠകത്തിൽ (നാലാമദ്ധ്യായം) ഗുരുശിഷ്യസംബന്ധം വഴി പ്രൾനോത്തരശൈലിയെ ആശ്രയിച്ച് സവിസ്തരം പ്രതിപാദിച്ച് ഉപസംഹരിക്കപ്പെട്ടിരിക്കുന്നു. അതിനുശേഷം ഇപ്പോൾ നിഗമനസ്ഥാനീയമായ മൈത്രേയീ ബ്രാഹ്മണം ആരംഭിക്കുകയാണ് . വാക്യ മർമ്മജ്ഞർ ഈ ന്യായം സ്വീകരിച്ചിട്ടുണ്ട് — "ഹേത്വപദേശം വഴി പ്രതിജ്ഞയുടെ പുനർവ്വചനം നിഗമനമാണ് " എന്ന്

അല്ലെങ്കിൽ ആഗമപ്രധാനമായ മധുകാണ്ഡം വഴി സന്ന്യാസസഹിതം യാതൊരാത്മജ്ഞാനമാണോ അമൃതത്വ സാധനമായി പറയപ്പെട്ടത് ആ സന്ന്യാസത്തോടു കൂടിയ ആത്മജ്ഞാനം തന്നെ തർക്കം വഴിയും അമൃതത്വസാധനമായി പറയപ്പെടുന്നു. യാജ്ഞവല്കീയകാണ്ഡം തർക്ക പ്രധാനം തന്നെയാണ് . അതിനാൽ യാതൊന്നാണോ സന്ന്യാസ സഹിതവും അമൃതത്വസാധനവുമായ ആത്മജ്ഞാനം അത് ശാസ്ത്രം വഴിയും തർക്കം വഴിയും നിൾചയിക്കപ്പെട്ടു. അതിനാൽ ശാസ്ത്രത്തിൽ ശ്രദ്ധയുള്ളവരും അമൃതത്വം പ്രാപിക്കാനാഗ്രഹിക്കുന്നവരും അതിനെ പ്രാപിക്കണം എന്ന് . ആഗമോപപത്തികൾ വഴി (ശാസ്ത്രവും യുക്തിയും) നിൾചിതമായ അർത്ഥം അവ്യഭിചാരിയാകയാൽ ശ്രദ്ധേയം തന്നെ. ഈ അക്ഷരങ്ങളുടെ അർത്ഥം നാലാം പ്രപാഠകത്തിൽ വ്യാഖ്യാനിച്ചതു പോലെ ഇവിടെയും അറിയേണ്ടതാണ് . അവിടെയാതൊരക്ഷത്തിന്റെ വ്യാഖ്യാനം ചെയ്യപ്പെട്ടിട്ടില്ലയോ അതിന്റെ വ്യാഖ്യാനം ഞാൻ ഇവിടെ ചെയ്യുന്നു.

**മന്ത്രഃ 1 —** അഥ ഹ യാജ്ഞവല്ക്യസ്യ ദ്വേ ഭാര്യേ ബഭൂവതുർമ്മൈത്രേയീ ച കാത്ത്യായനീ ച തയോർഹ മൈത്രേയീ ബ്രഹ്മവാദിനീ ബഭൂവ സ്ത്രീപ്രജ്ഞൈവ തർഹി കാത്ത്യായന്യഥ ഹ യാജ്ഞവൽക്യോഽന്യദ്വൃത്ത മുപാകരിഷ്യൻ.

**മന്ത്രാർത്ഥം 1 —** യാജ്ഞവൽക്യന് മൈത്രേയി എന്നും കാത്ത്യായനി എന്നും രണ്ടു ഭാര്യമാരുണ്ടായിരുന്നു എന്നത് പ്രസിദ്ധമാണ് . അവരിൽ മൈത്രേയി ബ്രഹ്മവാദിനിയായിരുന്നു. കാത്ത്യാനിയാകട്ടെ സ്ത്രീ ബുദ്ധിയോടു കൂടിയവളുമായിരുന്നു. അനന്തരം യാജ്ഞവൽക്യൻ മറെറാരു വൃത്തിയെ സ്വീകരിക്കാനിച്ഛിച്ച് പറഞ്ഞു.

**ഭാഷ്യഃ 1 —** അഥേതി ഹേതു പദേശാനന്തര്യപ്രദർശനാർത്ഥഃ. ഹേതുപ്രധാനാനി ഹി വാക്യാന്യതീതാനി. തദനന്തരമാഗമ പ്രധാനേന പ്രതിജ്ഞാതോ ഽർത്ഥോ നിഗമ്യതേ മൈത്രേയീ ബ്രാഹ്മണേന. ഹ ശബ്ദോ വൃത്താവദ്യോതകഃ

"അഥ" എന്നത് സിദ്ധാന്ത പ്രതിപാദകമായ പ്രകരണഹേതുവിൻെറ ഉപദേശത്തിനുള്ള വാദാരംഭം കുറിക്കാനാണ് . കഴിഞ്ഞ വാക്യങ്ങൾ ഹേതു പ്രധാനങ്ങളാണല്ലോ. അതിനുശേഷം ഇപ്പോൾ ആഗമപ്രധാനമായ മൈത്രേയീ ബ്രാഹ്മണം വഴി മുമ്പു പ്രതിജ്ഞ ചെയ്ത അർത്ഥത്തിൻെറ നിഗമനം ചെയ്യപ്പെടുകയാണ് . "ഹ" ശബ്ദം പൂർവ്വവൃത്തത്തെ സൂചിപ്പിക്കുന്നു.

യാജ്ഞവൽല്യസ്യ ഋഷേഃ കില ദ്വേ ഭാര്യേ പത്ന്യൗ ബഭൂവതുരാസ്താം, മൈത്രേയീ ച നാമത ഏകാ ഽ പരാ കാത്ത്യായനീ നാമതഃ തയോർഭാര്യയോർമ്മൈത്രേയീ ഹ കില ബ്രഹ്മവാദിനീ ബ്രഹ്മവദനശീലാ ബഭൂവ ആസീത് . സ്ത്രീപ്രജ്ഞാ, സ്ത്രീയാം യോചിതാ സാ സ്ത്രീപ്രജ്ഞാ,സൈവ യസ്യാഃ പ്രജ്ഞാ ഗൃഹപ്രയോജനാന്വേഷണാലക്ഷണാ സാ സ്ത്രീ പ്രജ്ഞൈവ തർഹി തസ്മിൻ കാലേ ആസീത് കാർത്ത്യായനീ. അഥൈവം സതി ഹ കില യാജ്ഞവൽക്യോ ഽ ന്യത് പൂർവ്വസ്മാത് ഗാർഹസ്ഥ്യലക്ഷണാത് വൃത്താത് പാരിവ്രാജ്യലക്ഷണം വൃത്തമുപാകരിഷ്യന്നുപചികീർഷുഃ സൻ.

യാജ്ഞവൽക്യനെന്ന ഋഷിക്ക് രണ്ടു ഭാര്യമാർ, പത്നികൾ ഉണ്ടായിരുന്നുവല്ലോ, ഒരുവളുടെ പേർ മൈത്രേയി എന്നും മററവളുടെ പേർ കാത്ത്യായനി എന്നും ആയിരുന്നു. ആ ഭാര്യമാരിൽ മൈത്രേയി ബ്രഹ്മവാദിനി — ബ്രഹ്മവദനശീലയായിരുന്നു. സ്ത്രീ പ്രജ്ഞയോടു കൂടിയവളായിരുന്നു ആ സമയത്ത് കാത്ത്യായനി. സ്ത്രീപ്രജ്ഞ—ഗൃഹപ്രയോജന കാര്യങ്ങളന്വേഷിക്കുന്ന ലക്ഷണത്തോടു കൂടിയ പ്രജ്ഞ ആർക്കുണ്ടോ അവൾ ആണ് സ്ത്രീ പ്രജ്ഞ. അങ്ങിനെയിരിക്കെ അപ്പോൾ യാജ്ഞവൽക്യൻ അതു വരെയുണ്ടായിരുന്ന ഗാർഹസ്ഥ്യ ലക്ഷണത്തോടു കൂടിയ വൃത്തിയെ വിട്ട് സന്യാസ ലക്ഷണത്തോടു കൂടിയ വൃത്തിയെ സ്വീകരിക്കാൻ ആഗ്രഹമുള്ളവനായിത്തീർന്നു.

**മന്ത്രഃ 2** — മൈത്രേയീതി ഹോവാച യാജ്ഞവൽക്യഃ പ്രവ്രജിഷ്യന്വാ അരേ ഽ ഹമസ്മാത്സ്ഥാനാദസ്മി ഹന്ത തേ ഽ നയാ കാത്ത്യായന്യാ ഽ ന്തം കരവാണീതി.

**മന്ത്രാർത്ഥം 2** — "അല്ലയോ മൈത്രേയീ!" എന്നിങ്ങിനെ ആ യാജ്ഞവൽക്യൻ പറഞ്ഞു. "ഞാൻ ഈ സ്ഥാനത്തിൽ (ഗാർഹസ്ഥ്യാശ്രമത്തിൽ) നിന്നും വിട്ട് സന്യസിക്കാനാഗ്രഹിക്കുന്നു. അതിനാൽ ഈ കാത്ത്യായനിയോടു കൂടിയ നിനക്ക് ഭാഗം തന്ന് ബന്ധം മുറിക്കാൻ ഞാൻ ആഗ്രഹിക്കുന്നു" എന്ന് .

**ഭാഷ്യം 2** ഹേ മൈത്രേയീതി ജ്യേഷ്ഠാംഭാര്യാമാമ ന്ത്രയാമാസ. ആമന്ത്യ ചോവാച ഹ — പ്രവ്രജിഷ്യൻ പാരിവ്രാജ്യം കരിഷ്യൻ വൈ അരേ മൈത്രേയി! അസ്മാത്സ്ഥാനാത് ഗാർഹസ്ഥ്യാദഹമസ്മി ഭവാമി. മൈത്രേയി! അനുജാനീഹി മാം. ഹന്തേച്ഛസി യദി, തേ ഽ നയാ കാത്ത്യായന്യാ ഽ ന്തം കരവാണീത്യാദി വ്യാഖ്യാതം.

അല്ലയോ മൈത്രേയി എന്നിങ്ങിനെ ജ്യേഷ്ഠഭാര്യയെ വിളിച്ചു. വിളിച്ചിട്ടു പറഞ്ഞു. ഹേ മൈത്രേയി! ഞാൻ സന്യസിക്കാൻ, സന്യാസത്തെ സ്വീകരിക്കാൻ ആഗ്രഹിച്ച് ഈ സ്ഥാനത്തുനിന്നും, ഗാർഹസ്ഥ്യസ്ഥാനത്തുനിന്നും, വിടാൻ പോകുന്നു. മൈത്രേയി! നീ അതിന് അനുവദിച്ചാലും. നീ ആഗ്രഹിക്കുന്നുവെങ്കിൽ ഈ കാത്ത്യായനിയോടൊപ്പം നിനക്ക് ഭാഗം തന്ന് ബന്ധം മുറിക്കാം മുതലായത് വ്യാഖ്യാനിക്കപ്പെട്ടു.

**മന്ത്രഃ 3** — സാ ഹോവച മൈത്രേയീ യന്നു മ ഇയം ഭഗോഃ സർവ്വാ പൃഥിവീ വിത്തേന പൂർണ്ണാ സ്യാത്സ്യാം ന്വഹം തേനാമൃതാ ഽ ഹോ നേതി നേതി ഹോവാച യാജ്ഞവൽക്യോ യഥൈവോപകരണവതാം ജീവിതം തഥൈവ തേ ജീവിതം സ്യാദമൃതത്വസ്യ തു നാശാസ്തി വിത്തേനേതി.

**മന്ത്രാർത്ഥം 3** — ആ മൈത്രേയി പറഞ്ഞു, "ഭഗവൻ! ഈ ധനസമ്പൂർണ്ണമായ ഭൂമി മുഴുവനും എൻേറതായാൽ അതുകൊണ്ട് ഞാൻ അമൃതയാകുമോ ? ഇല്ലയോ ?" എന്ന് . യാജ്ഞവാൽക്യൻ പറഞ്ഞു, "ഇല്ല" എന്ന് "ഭോഗസമ്പന്നരായവർക്ക് എങ്ങിനെ ജീവിക്കാൻ കഴിയുമോ അതുപോലെ മാത്രമായിരിക്കും നിൻെറ ജീവിതം. വിത്തം കൊണ്ട് അമൃതത്വം കിട്ടുമെന്ന് ആശിക്കേണ്ടതില്ല" എന്ന് .

**മന്ത്രഃ 4** — സാ ഹോവാച മൈത്രേയീ യേനാഹം നാമൃതാ സ്യാം കിമഹം തേന കുര്യാം യദേവ ഭഗവാൻ വേദ തദേവ മേ ബ്രൂഹീതി.

**മന്ത്രാർത്ഥം 4** — ആമൈത്രേയി പറഞ്ഞു "ഏതു കൊണ്ടു ഞാൻ അമൃതയാവില്ലയോ അതുകൊണ്ട് ഞാനെന്തു ചെയ്യാനാണ് ? അവിടുന്നറിയുന്നതെന്താണോ അതെനിക്ക് പറഞ്ഞു തരൂ" എന്ന് .

**ഭാഷ്യം 3,4** — സൈവമുക്തോവാച മൈത്രേയീ — സർവ്വേയം പൃഥിവീ വിത്തേന പൂർണ്ണാ സ്യാന്നു കിം സ്യാം, കിമഹം വിത്തസാധ്യേന കർമ്മണാ ऽ മൃതാ ആഹോ ന സ്യാമിതി. നേതി ഹോവാച യാജ്ഞവൽക്യ ഇത്യാദി സമാനമന്യത് .

ഇപ്രകാരം പറയപ്പെട്ട മൈത്രേയി പറഞ്ഞു "വിത്തം കൊണ്ടു നിറഞ്ഞ ഈ ഭൂമി മുഴുവൻ എനിക്കായാൽ അതുകൊണ്ട് വിത്തസാധ്യമായ കർമ്മങ്ങൾ ചെയ്ത് എനിക്കമൃതയാവാൻ പററുമോ ഇല്ലയോ " എന്ന് "ഇല്ല" എന്ന് യാജ്ഞവൽക്യൻ പറഞ്ഞു എന്നതെല്ലാം മുമ്പിലത്തെപ്പോലെ തന്നെ.

**മന്ത്രഃ 5** — സ ഹോവാച യാജ്ഞവൽക്യഃ പ്രിയാ വൈ ഖലു നോ ഭവതീ സതീ പ്രിയമവൃധദ്ധന്ത തർഹി ഭവത്യേതത് വ്യഖ്യാസ്യാമി തേ വ്യാചക്ഷാണസ്യ തു മേ നിദിധ്യാസസ്വേതി.

**മന്ത്രാർത്ഥം 5** — ആ യാജ്ഞവൽക്യൻ പറഞ്ഞു, "തീർച്ചയായും മുമ്പും നീ എനിക്ക് പ്രിയപ്പെട്ടവളായിരുന്നു. ഇപ്പോൾ നീ എനിക്ക് പ്രിയത്തെ വർദ്ധിപ്പിക്കുന്നു. അതുകൊണ്ട് അല്ലയോ സതീ! ഞാൻ സന്തോഷപൂർവ്വം നിനക്കിഷ്ടമായ ഇതിനെപ്പററി പറഞ്ഞു തരാം. ഞാൻ വ്യാഖ്യാനിക്കുന്ന വിഷയത്തെക്കുറിച്ച് നീ നിദിധ്യാസം ചെയ്താലും" എന്ന് .

**ഭാഷ്യം 5** — സ ഹോവാച പ്രിയൈവ പൂർവ്വം ഖലു നോ ऽ സ്മഭ്യം ഭവതീ, ഭവന്തീ സതീ, പ്രിയമേവാവൃധത് വർദ്ധിതവതീ നിർദ്ധാരിതവത്യസി. അതഃതുഷ്ടോ ऽ ഹം. ഹന്തേച്ഛസി ചേദമൃതത്വസാധനം ജ്ഞാതും, ഹേ ഭവതി, ഹേ തുഭ്യം തദമൃതത്വസാധനം വ്യാഖ്യാ സ്യാമി.

അദ്ദേഹം പറഞ്ഞു —തീർച്ചയായും മുമ്പുതന്നെ നീയെനിക്ക് പ്രിയയായിരുന്നു. ഇപ്പോഴും നീ എനിക്ക് പ്രിയത്തെ വർദ്ധിപ്പിക്കുന്നു, പ്രിയത്തെ വർദ്ധിപ്പിക്കുന്നവളാകുന്നു, ഉറപ്പിക്കുന്നവളാക്കുന്നു. അതിനാൽ ഞാൻ സന്തുഷ്ടനാണ് . നീ അമൃതത്വസാധനത്തെ അറിയാൻ ഇച്ഛിക്കുന്നുഎങ്കിൽ അല്ലയോ മൈത്രേയി! ഞാൻ നിനക്ക് ആ അമൃതത്വസാധനത്തെ വ്യാഖ്യാനിച്ചു തരാം

**മന്ത്രഃ 6** — സ ഹോവാച ന വാ അരേ പത്യുഃ കാമായ പതിഃ പ്രിയോ ഭവത്യാത്മനസ്തു കാമായ പതിഃ പ്രിയോ ഭവതി. ന വാ അരേ ജായായൈ കാമായ ജായാ പ്രിയാ ഭവത്യാത്മനസ്തു കാമായ ജായാ പ്രിയാ ഭവതി. ന വാ അരേ പുത്രാണാം കാമായ പുത്രാഃ പ്രിയാ ഭവന്ത്യാത്മനസ്തു കാമായ പുത്രാഃ പ്രിയാ ഭവന്തി. ന വാ അരേ

വിത്തസ്യ കാമായ വിത്തം പ്രിയം ഭവത്യാത്മനസ്തു കാമായ വിത്തം പ്രിയം ഭവതി ന വാ അരേ പശൂനാം കാമായ പശവഃ പ്രിയാ ഭവന്ത്യാത്മനസ്തു കാമായ പശവഃ പ്രിയാ ഭവന്തി. ന വാ അരേ ബ്രഹ്മണഃ കാമായ ബ്രഹ്മ പ്രിയം ഭവത്യാത്മനസ്തു കാമായ ബ്രഹ്മ പ്രിയം ഭവതി. ന വാ അരേ ക്ഷത്രസ്യ കാമായ ക്ഷത്രം പ്രിയം ഭവത്യാത്മനസ്തു കാമായ ക്ഷത്രം പ്രിയം ഭവതി. ന വാ അരേ ലോകാനാം കാമായ ലോകാഃ പ്രിയാ ഭവ–ന്ത്യാത്മനസ്തു കാമായ ലോകാഃ പ്രിയാ ഭവന്തി. ന വാ അരേ ദേവാനാം കാമായ ദേവാഃ പ്രിയാ ഭവന്ത്യാത്മ–നസ്തു കാമായ ദേവാഃ പ്രിയാ ഭവന്തി. ന വാ അരേ വേദാനാം കാമായ വേദാഃ പ്രിയാ ഭവന്ത്യാത്മനസ്തു കാമായ വേദാഃ പ്രിയാ ഭവന്തി. ന വാ അരേ ഭൂതാനാം കാമായ ഭൂതാനി പ്രിയാണി ഭവന്ത്യാത്മനസ്തു കാമായ ഭൂതാനി പ്രിയാണി ഭവന്തി. ന വാ അരേ സർവ്വസ്യ കാമായ സർവ്വം പ്രിയം ഭവത്യാത്മനസ്തു കാമായ സർവ്വം പ്രിയം ഭവതി. ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യോ മൈത്രേയ്യാത്മനി ഖല്വരേ ദൃഷ്ടേ ശ്രുതേ മതേ വിജ്ഞാത ഇദം സർവ്വം വിദിതം.

**മന്ത്രാർത്ഥം** 6 — അദ്ദേഹം പറഞ്ഞു "ഹേ മൈത്രേയീ! തീർച്ചയായും ഭർത്താവിൻെറ കാമത്തിനു വേണ്ടിയല്ല ഭർത്താവ് പ്രിയനായിരിക്കുന്നത് , സ്വന്തം കാമത്തിനായിട്ടാണ് ഭർത്താവ് പ്രിയനായിരിക്കുന്നത് . ഹേ മൈത്രേയീ ! തീർച്ചയായും ഭാര്യയുടെ കാമത്തിനു വേണ്ടിയല്ല ഭാര്യ പ്രിയയായിരിക്കുന്നത് , സ്വന്തം കാമത്തിനു വേണ്ടിയാണ് ഭാര്യ പ്രിയയായിരിക്കുന്നത് . ഹേ മൈത്രേയീ ! തീർച്ചയായും പുത്രന്മാരുടെ കാമത്തിനു വേണ്ടിയല്ല പുത്രന്മാർ പ്രിയന്മാരായിരിക്കുന്നത് സ്വന്തം കാമത്തിനു വേണ്ടിയാണ് പുത്രന്മാർ പ്രിയന്മാരായിരിക്കുന്നത് , ഹേ മൈത്രേയീ! വിത്തത്തിൻെറ കാമത്തിനുവേണ്ടിയല്ല വിത്തം പ്രിയമായിരിക്കുന്നത് , സ്വന്തം കാമത്തിനുവേണ്ടിയാണ് വിത്തം പ്രിയമായിരിക്കുന്നത് . ഹേ മൈത്രേയീ! പശുക്കളുടെ കാമത്തിനുവേണ്ടിയല്ല പശുക്കൾ പ്രിയപ്പെട്ടവയായിരിക്കുന്നത് , സ്വന്തം കാമത്തിനു വേണ്ടിയാണ് പശുക്കൾ പ്രിയപ്പെട്ടവയായിരിക്കുന്നത് ഹേ മൈത്രേയീ ! തീർച്ചയായും ബ്രാഹ്മണ്യത്തിൻെറ കാമത്തിനായിട്ടല്ല ബ്രാഹ്മണ്യം പ്രിയപ്പെട്ടതായിരിക്കുന്നത് , സ്വന്തം കാമത്തിനായിട്ടാണ് ബ്രാഹ്മണ്യം പ്രിയപ്പെട്ടതായിരിക്കു

ന്നത് . ഹേ മൈത്രേയീ ! ക്ഷത്രത്തിൻെറ കാമത്തിനായിട്ടല്ല ക്ഷത്രം പ്രിയപ്പെട്ടതായിരിക്കുന്നത് . സ്വന്തം കാമത്തിനായിട്ടാണ് ക്ഷത്രം പ്രിയപ്പെട്ടതായിരിക്കുന്നത് . ഹേ മൈത്രേയീ ! ലോകങ്ങളുടെ കാമത്തിനായിട്ടല്ല ലോകങ്ങൾ പ്രിയപ്പെട്ടവയായിരിക്കുന്നത് , സ്വന്തം കാമത്തിനായിട്ടാണ് ലോകങ്ങൾ പ്രിയങ്ങളായിരിക്കുന്നത് . ഹേ മൈത്രേയീ! തീർച്ചയായും ദേവന്മാരുടെ കാമത്തിനായിട്ടല്ല ദേവന്മാർ പ്രിയന്മാരായിരിക്കുന്നത് , സ്വന്തം കാമത്തിനായിട്ടാണ് ദേവന്മാർ പ്രിയന്മാരായിക്കുന്നത് . ഹേ മൈത്രേയീ ! തീർച്ചയായും വേദങ്ങളുടെ കാമത്തിനായിട്ടല്ല വേദങ്ങൾ പ്രിയങ്ങളായിരിക്കുന്നത് , സ്വന്തം കാമത്തിനായിട്ടാണ് വേദങ്ങൾ പ്രിയങ്ങളായിരിക്കുന്നത് . ഹേ മൈത്രേയീ! ഭൂതങ്ങളുടെ കാമത്തിനായിട്ടല്ല ഭൂതങ്ങൾ പ്രിയങ്ങളായിരിക്കുന്നത് , സ്വന്തം കാമത്തിനായിട്ടാണ് ഭൂതങ്ങൾ പ്രിയങ്ങളായിരിക്കുന്നത് . ഹേ മൈത്രേയീ ! തീർച്ചയായും സർവ്വത്തിൻെറയും കാമത്തിനായിട്ടല്ല സർവ്വവും പ്രിയങ്ങളായിരിക്കുന്നത് , സ്വന്തം കാമത്തിനായിട്ടാണ് സർവ്വവും പ്രിയങ്ങളായിരിക്കുന്നത് . അതു കൊണ്ട് അല്ലയോ മൈത്രയീ ! ആത്മാവു തന്നെ ദ്രഷ്ടവ്യവും ശ്രോതവ്യവും മന്തവ്യവും നിദിധ്യാസിതവ്യവുമായിരിക്കുന്നു. മൈത്രേയീ ! ആത്മാവ് ദൃഷ്ടവും ശ്രുതവും മതവും വിജ്ഞാതവുമാവുമ്പോൾ ഇതെല്ലാം അറിയപ്പെട്ടതായിത്തീരുന്നു.

**ഭാഷ്യം** — ആത്മ നിഖല്വരേ മൈത്രേയീ ദൃഷ്ടേ; കഥം ദൃഷ്ട ആത്മതി ? ഇത്യുച്യതേ — പൂർവ്വം ആചാര്യാഗമാഭ്യാം ശ്രുതേ, പുനസ്തർക്കേണോപപത്ത്യാ മതേ, വിചാരിതേ. ശ്രവണം ത്വാഗമ മാർഗ്ഗേണ, മതേ ഉപപത്യാ, പശ്ചാദ്വിജ്ഞാതേ ഏവമേതത് ന അന്യഥാ ഇതി നിർദ്ധാരിതേ; കിം ഭവതി ? ഇത്യുച്യതേ — ഇദം വിദിതം ഭവതി. ഇദം സർവ്വമിതിയദാത്മനോ ∫ ന്യത് , ആത്മവ്യതിരേകേണാഭാവാത് .

അല്ലയോ മൈത്രേയീ ! തീർച്ചയായും ആത്മാവ് ദർശിക്കപ്പെടുമ്പോൾ — ആത്മാവ് എങ്ങിനെ ദർശിക്കപ്പെടും ? എന്നു പറയുന്നു -- ആദ്യം ആചാര്യൻ വഴിയുംശാസ്ത്രം വഴിയും കേൾക്കുകയും വീണ്ടും തർക്കം വഴി യുക്തിപൂർവ്വകമായി മനനം അഥവാ വിചാരം ചെയ്യുകയും — ശ്രവണം ആഗമത്തിൽ നിന്നാവണം, മനനം യുക്തിപൂർവ്വകവുമാവണം — അനന്തരം അറിയുകയും — അതായത് "ഇതിങ്ങിനെത്തന്നെയാണ് , മറിച്ചല്ല" എന്ന ഉറപ്പുണ്ടാവുകയും — വേണം. അപ്പോൾ എന്തുണ്ടാവുന്നു ? എന്നു പറയുന്നു — ഇത് അറിയപ്പെടുന്നു. ഇതെല്ലാം, അതായത് ആത്മവ്യതിരിക്തമായി ഒന്നുമില്ലാത്തതിനാൽ ആത്മാവിൽ നിന്നന്യമായി തോന്നുന്നതെല്ലാം, അറിയപ്പെട്ടതായിത്തീരുന്നു.

**മന്ത്രഃ 7** — ബ്രഹ്മ തം പരാദാദ്യോ / ന്യത്രാത്മനോ ബ്രഹ്മ വേദ ക്ഷത്രം തം പരാദാദ്യോ / ന്യത്രാത്മനഃ ക്ഷത്രം വേദ ലോകാസ്തം പരാദുര്യോ / ന്യത്രാത്മനോ ലോകാന്വേദ ദേവാസ്തം പരാദുര്യോ / ന്യത്രാത്മനോ ദേവാന്വേദ വേദാസ്തം പരാദുര്യോ / ന്യത്രാത്മനോ വേദാൻ വേദ ഭൂതാനി തം പാരാദുര്യോ / ന്യത്രാത്മനോ ഭൂതാനി വേദ സർവ്വം തം പരാദാദ്യോ / ന്യത്രാത്മനഃ സർവ്വം വേദേദം ബ്രഹ്മേദം ക്ഷത്രമിമേ ലോകാ ഇമേ ദേവാ ഇമേ വേദാ ഇമാനി ഭൂതാനീദം സർവ്വം യദയമാത്മാ.

**മന്ത്രാർത്ഥം 7** — ആർ ആത്മാവിൽ നിന്നും ഭിന്നമായി ബ്രഹ്മത്തെ (ബ്രാഹ്മണജാതി) കാണുന്നുവോ ബ്രഹ്മം അവനെ പുറം തള്ളുന്നു. ആർ ആത്മാവിൽ നിന്നും ഭിന്നമായി ക്ഷത്രത്തെ (ക്ഷത്രിയജാതി) കാണുന്നുവോ ക്ഷത്രം അവനെ പുറംതള്ളുന്നു. ആർ ആത്മാവിൽ നിന്ന ന്യമായി ലോകങ്ങളെ കാണുന്നുവോ ലോകങ്ങളവനെ പുറം തള്ളുന്നു. ആർ ആത്മാവിൽ നിന്നന്യമയി ദേവ ന്മാരെ കാണുന്നുവോ ദേവന്മാർ അവനെ പുറം തള്ളുന്നു. ആർ ആത്മാവിൽ നിന്നന്യമായി വേദങ്ങളെ കാണുന്നു വോ വേദങ്ങൾ അവനെ പുറംതള്ളുന്നു. ആർ ഭൂതങ്ങളെ ആത്മാവിൽ നിന്നന്യമായി കാണുന്നുവോ ഭൂതങ്ങളവനെ പുറംതള്ളുന്നു. ആർ എല്ലാത്തിനേയും ആത്മാവിൽ നിന്നന്യമായി കാണുന്നുവോ അവനെ എല്ലാം പുറം തള്ളുന്നു. ഈ ബ്രഹ്മവും ഈ ക്ഷത്രവും ഈ ലോക ങ്ങളും ഈ ദേവന്മാരും ഈ വേദങ്ങളും ഈ ഭൂതങ്ങളും ഈ സർവ്വവും ഈ ആത്മാവു തന്നെയാണ് .

**മന്ത്രഃ 8** — സ യഥാ ദുന്ദഭേർഹന്യമാനസ്യ ന ബാ— ഹ്യാഞ്ഛബ്ദാഞ്ഛക്നുയാദ് ഗ്രഹണായ ദുന്ദുഭേസ്തു ഗ്രഹണേന ദുന്ദുഭ്യാഘാതസ്യ വാ ശബ്ദോ ഗൃഹീതഃ.

**മന്ത്രാർത്ഥം 8** — ആ ദൃഷ്ടാന്തമെങ്ങിനെയുള്ളതാണ് എന്നാണെങ്കിൽ, കൊട്ടപ്പെടുന്ന ദുന്ദുഭിയുടെ ശബ്ദം പുറ മേയുള്ള ശബ്ദത്തിൽ നിന്നും തിരിച്ചറിയാൻ കഴിയാ തിരിക്കേ, ദുന്ദുഭിയെ ഗ്രഹിച്ചാൽ ദുന്ദുഭി കൊട്ടുമ്പോളു ണ്ടാകുന്ന ശബ്ദവും ഗ്രഹിക്കാറാവുന്നു.

**മന്ത്രഃ 9** — സ യഥാ ശംഖസ്യ ധ്മായമാനസ്യ ന ബാഹ്യാ ഞ്ഛബ്ദാഞ്ഛക്നുയാദ് ഗ്രഹണായ ശംഖസ്യ തു ഗ്രഹ ണേന ശംഖധ്മസ്യ വാ ശബ്ദോ ഗൃഹീതഃ

**മന്ത്രാർത്ഥം 9** — ആ ദൃഷ്ടാന്തമെങ്ങിനെയെന്നാൽ ശംഖ് വിളിച്ചുകൊണ്ടിരിക്കെ ശംഖിൻെറ ശബ്ദം പുറമെയുള്ള ശബ്ദത്തിൽ നിന്നും തിരിച്ചറിയാതിരിക്കേ, ശംഖിനെ ഗ്രഹിച്ചാൽ ശംഖുവിളിയുടെ ശബ്ദവും ഗ്രഹിക്കാറാവുന്നു.

**മന്ത്രാർത്ഥം 10** — സ യഥാ വീണായൈ വാദ്യമാനായൈ ന ബാഹ്യാഞ്ഛരബ്ദാഞ്ഛക്നുയാദ് ഗ്രഹണായ വീ– ണായൈ തു ഗ്രഹണേന വീണാവാദസ്യ വാ ശബ്ദോ ഗൃഹീതഃ

**മന്ത്രാർത്ഥം 10** — ആ ദൃഷ്ടാന്തമെങ്ങിനെയാണെന്നാണെങ്കിൽ വായിച്ചു കൊണ്ടിരിക്കുന്ന വീണയുടെ ശബ്ദത്തെ പുറത്തുള്ള ശബ്ദങ്ങളിൽ നിന്നും തിരിച്ചറിയാൻ വയ്യാതിരിക്കെ വീണയെ അറിഞ്ഞാൽ വീണ വായിക്കുന്ന ശബ്ദവും ഗ്രഹിക്കാറാവുന്നു.

**ഭാഷ്യഃ 7,8,9,10** — തമയഥാർത്ഥ ദർ– ശിനം പരാദാത് പരാകുര്യാത് കൈവല്യാസംബന്ധിനം കുര്യാദയമ നാത്മസ്വരൂപേണ മാം പശ്യതീത്യ പരാധാദിതി ഭാവഃ

കൈവല്യത്തോടു ബന്ധമില്ലാതെ തെററായി കാണുന്നവനെ പുറം തള്ളുന്നു. അനാത്മസ്വരൂപത്തോടുകൂടി ഇവൻ എന്നെ കാണുന്നു എന്ന അപരാധത്താലാണ് ചെയ്യുന്നത് എന്നാണ് ഭാവം.

**മന്ത്രഃ 11** — സ യഥാർദ്രൈധാഗ്നേരഭ്യാഹിതസ്യ പൃഥഗ്ധൂമാ വിനിശ്ചരന്ത്യേവം വാ അരേ / സ്യ മഹതോ ഭൂതസ്യ നിശ്വസിതമേതദ്യദൃഗ്വേദോ യജുർവ്വേദഃ സാ– മവേദോ / ർവ്വാംഗിരസ ഇതിഹാസഃ പുരാണം വിദ്യാ ഉപനിഷദഃ ശ്ലോകാഃ സൂത്രാണ്യനുവ്യാഖ്യാനാനി വ്യാ– ഖ്യാനാനീഷ്ടം ഹുതമാശിതം പായിതമയം ച ലോകഃ പരശ്ച ലോകഃ സർവ്വാണി ച ഭൂതാന്യസ്യൈവൈതാനി സർവ്വാണി നിശ്വസിതാനി.

**മന്ത്രാർത്ഥം 11** — ആ ദൃഷ്ടാന്തം എങ്ങിനെയാണെന്നാണെങ്കിൽ നനഞ്ഞ വിറകിട്ടു കത്തിച്ച തീയിൽ നിന്നും പുക പ്രത്യേകിച്ചു പുറപ്പെടുന്നു. അപ്രകാരം ഈ മഹത്തായ ഭൂതത്തിൻെറ തന്നെ നിശ്വസിതമാണ് ഋഗ്വേദവും യജുർവ്വേദവും സാമവേദവും അഥർവ്വാങ്ഗിരസവും ഇതിഹാസവും പുരാണവും വിദ്യയും ഉപനിഷത്തുക്കളും ശ്ലോകങ്ങളും (മന്ത്രങ്ങൾ) സൂത്രങ്ങളും അനുവ്യാഖ്യാനങ്ങളും വ്യാഖ്യാനങ്ങളും ഇഷ്ടവും ഹുതവും അശനം ചെയ്യപ്പെട്ടതും പാനം ചെയ്യപ്പെട്ടതും ഇഹലോകവും പര

ലോകവും ഈ സർവ്വഭൂതങ്ങളും ഇതെല്ലാം ഇതിൻെറ നിശ്വസിതങ്ങളാണ് .

**മന്ത്രഃ 12** — സ യഥാ ,സർവ്വാസാമപാം സമുദ്ര ഏകായ- നമേവം സർവ്വേഷാം സ്പർശാനം ത്വഗേകായനമേവം സർവ്വേഷാം ഗന്ധാനാം നാസികേ ഏകായനമേവം സർ- വ്വേഷാം രസാനാം ജിഹ്വൈകായനമേവം സർവ്വേഷാം രൂപാണാം ചക്ഷുരേകായനമേവം സർവ്വേഷാം ശബ്ദാ- നാം ശ്രോത്രമേകായനമേവം സർവ്വേഷാം സങ്കൽപാനാം മന ഏകായനമേവം സർവ്വാസാം വിദ്യാനാം ഹൃദയ- മേകായനമേവ. സർവ്വേഷാം കർമ്മണാം ഹസ്താവേ- കായനമേവം സർവ്വേഷാമാനന്ദാനാമുപസ്ഥ ഏകായന- മേവം സർവ്വേഷാം വിസർഗ്ഗാണാം പായുരേകായനമേ- വം സർവ്വേഷാമധ്വനാം പാദാവേകായനമേവം സർ- വ്വേഷാം വേദാനാം വാഗേകായനം.

**മന്ത്രാർത്ഥം 12** — ആ ദൃഷ്ടാന്തം എങ്ങിനെയാണ് എന്നാണെങ്കിൽ എപ്രകാരം എല്ലാ അപ്പുകൾക്കും സമുദ്രം ഒരേ ആശ്രയമാണോ അതുപോലെ എല്ലാ സ്പർശങ്ങൾക്കും ത്വക്ക് ഏകായനമാണ് , അതുപോലെ എല്ലാ ഗന്ധങ്ങൾക്കും നാസികൾ ഏകായനമാണ് , അതുപോലെ എല്ലാ രസങ്ങൾക്കും ജിഹ്വ ഏകായനമാണ് , അതുപോലെ എല്ലാ രൂപങ്ങൾക്കും ചക്ഷുസ്സ് ഏകായനമാണ് , അതുപോലെ എല്ലാ ശബ്ദങ്ങൾക്കും ശ്രോത്രം ഏകായനമാണ് , അതുപോലെ എല്ലാ സങ്കൽപങ്ങൾക്കും മനസ്സ് ഏകായനമാണ് , അതുപോലെ എല്ലാ വിദ്യകൾക്കും ഹൃദയം ഏകായനമാണ് , അതുപോലെ എല്ലാ കർമ്മങ്ങൾക്കും കൈകൾ ഏകായനമാണ് , അതു പോലെ എല്ലാ ആനന്ദങ്ങൾക്കും ഉപസ്ഥം ഏകായനമാണ് , അതുപോലെ എല്ലാ വിസർജ്ജനങ്ങൾക്കും പായു ഏകായനമാണ് , അതു പോലെ എല്ലാ വഴികൾക്കും പാദ ങ്ങൾ ഏകായനമാണ് , അതുപോലെ എല്ലാ വേദങ്ങൾക്കും വാക്ക് ഏകായനമാണ് .

**ഭാഷ്യ: 11,12** — ചതുർത്ഥേ ശബ്ദനിഃ- ശ്വാസേനൈവ ലോകാദ്യർത്ഥ നി- ശ്വാസഃ സാമർത്ഥ്യാദുക്തോ ഭവതീതി പൃഥങ് നോക്തഃ. ഇഹ തു സർവ്വശാസ്ത്രാർത്ഥോപസം ഹാര ഇതി കൃത്വാ അർത്ഥപ്രാപ്- തോ / പ്യർത്ഥഃ സ്പഷ്ടീകർത്തവ്യ ഇതി പൃഥഗുച്യതേ.

ചതുർത്ഥപാഠകത്തിൽ (രണ്ടാമധ്യായത്തിൽ) ശബ്ദനിഃശ്വാസം വഴി തന്നെ ലോകാദി അർത്ഥനിശ്വാസങ്ങൾ സമർത്ഥമായി പറയപ്പെട്ടു എന്നു കരുതി അവയെ പ്രത്യേകം പറഞ്ഞില്ല. ഇവിടെയാകട്ടെ എല്ലാ ശാസ്ത്രങ്ങളേയും ഉപ സംഹരിക്കേണ്ടതുണ്ട് . അതിനാൽ അർത്ഥംകൊണ്ട് കിട്ടുന്നതാണെങ്കിലും അർ

ത്ഥം സ്പഷ്ടമാക്കപ്പെടണമെന്നു കരുതി വീണ്ടും പറയുകാണ് .

**മന്ത്രഃ 13** — സ യഥാ സൈന്ധവഘനോ ƒ നന്തരോ ƒ ബാഹ്യഃ കൃത്സ്നോ രസഘന ഏവൈവം വാ അരേ ƒ യമാത്മാ ƒ നന്തരോ ƒ ബാഹ്യഃ കൃത്സനഃ പ്രജ്ഞാനഘന ഏവൈതേഭ്യോ ഭൂതേഭ്യഃ സമുത്ഥായ താന്യേവാനു — വിനശ്യതി ന പ്രേത്യ സംജ്ഞാസ്തീത്യരേ ബ്രവീമീതി ഹോവാച യാജ്ഞവൽക്യഃ

**മന്ത്രാർത്ഥം 13** — അതിന്റെ ദൃഷ്ടാന്തമെങ്ങിനെയെന്നാണെങ്കിൽ — എപ്രകാരം ഉപ്പിൻ കട്ട അകവും പുറവും ഒരുപോലെ എങ്ങും രസഘനമായിരിക്കുന്നുവോ അപ്രകാരം തന്നെയാണ് അല്ലയോ മൈത്രേയി ! ഈ ആത്മാവും. ഇത് അകവും പുറവുമില്ലാതെ എങ്ങും പ്രജ്ഞാനഘനനായിത്തന്നെ ഈ ഭൂതങ്ങളിൽ നിന്നും സമുത്ഥാനം ചെയ്ത് അവയോടൊപ്പം നശിക്കുന്നു. ഇപ്രകാരം മരണാനന്തരം ഇതിന്റെ സംജ്ഞയില്ലാതാവുന്നു. ഹേ മൈത്രേയീ ! ഞാൻ ഇപ്രകാരം പറയുന്നു എന്നിങ്ങനെ യാജ്ഞവൽക്യൻ പറഞ്ഞു.

**ഭാഷ്യഃ 13** — സർവ്വകാര്യപ്രളയേ ƒ വിദ്യാനിമിത്തേ സൈന്ധവഘനവദനന്തരോ ƒബാഹ്യഃ കൃത്സ്നഃ പ്രജ്ഞാനഘന ഏക ആത്മാവതിഷ്ഠതേ. പൂർവ്വം തു ഭൂതമാത്രാസംസർഗ്ഗവിശേഷാല്ലബ്ധവിശേഷഃ വിജ്ഞാനഃ സൻ. തസ്മിൻ പ്രവിലാപിതേ വിദ്യയാ വിശേഷവിജ്ഞാനേ തന്നിമിത്തേ ച ഭൂതസംസർഗ്ഗേ ന പ്രേത്യ സംജ്ഞാസ്തീത്യേവം യാജ്ഞവൽക്യേനോക്താ.

അവിദ്യനിമിത്തമായ കാര്യങ്ങളെല്ലാം വിലയം പ്രാപിച്ചതിനുശേഷം ഉപ്പിൻ കട്ടപോലെ, ഉള്ളും പുറവുമില്ലാതെ പൂർണ്ണവും പ്രജ്ഞാനഘനവുമായ ആത്മാവുമാത്രം നിലനിൽക്കുന്നു. അതിനു മുമ്പ് അത് ഭൂതമാത്രകളുടെ സംസർഗ്ഗവിശേഷം കാരണം വിജ്ഞാനത്തോടു കൂടിയതായിരുന്നു. വീണ്ടും വിദ്യവഴി ആവിശേഷവിജ്ഞാനവും അതിൽ നിന്നുണ്ടാകുന്ന ഭൂതസംസർഗ്ഗവും വിലയിച്ചതിനു ശേഷം മരണാനന്തരം അതിന്റെ സംജ്ഞപോലും ഉണ്ടാവുന്നില്ല. ഇപ്രകാരം യാജ്ഞവൽക്യൻ മൈത്രേയിയോട് പറഞ്ഞു.

**മന്ത്രഃ 14** — സാ ഹോവാച മൈത്രേയ്യത്രൈവ മാ ഭഗവാന്മോഹാന്തമാപീപിപന്ന വാ അഹമിമം വിജാനാമീതി സ ഹോവാച ന വാ അരേ ƒഹം മോഹം ബ്രവീമ്യവിനാശീ വാ അരേ ƒ യമാത്മാ ƒ നുച്ഛിത്തിധർമ്മാ.

**മന്ത്രാർത്ഥം 14** — ആമൈത്രേയി പറഞ്ഞു, "ഇതിനാൽത്തന്നെ ഭഗവാൻ എന്നെ വിമോഹിപ്പിക്കുകയാണ് . ഞാനിതിനെ വിശേഷരൂപത്തിൽ അറിയുന്നില്ല" എന്ന് . അദ്ദേഹം പറഞ്ഞു, "അല്ലയോ മൈത്രേയീ, ഞാൻ നിന്നെ

വിമോഹിപ്പിക്കുകയല്ല ചെയ്യുന്നത് . ഈ ആത്മാവ് തീർച്ചയായും അവിനാശിയും അനുച്ഛിത്തി ധർമ്മത്തോടു കൂടിയതുമാണ് .

**ഭാഷ്യം 14** — സാ ഹോവാച — അത്രൈവ മാ ഭഗവാനേതസ്മി — ന്നേവ വസ്തുനി പ്രജ്ഞാനഘന ഏവ, ന പ്രേത്യ സംജ്ഞാസ്തീതി, മോഹാന്തം മോഹമധ്യം, ആപീപി— പത് ആപീപദദവഗമിതവാനസി, സമ്മോഹിതവാനസീത്യർത്ഥഃ. അ— തോ ന വാ അഹമിമമാത്മാനം ഉക്— തലക്ഷണം വിജാനാമി വിവേകത ഇതി.

ആ മൈത്രേയി പറഞ്ഞു, "ഇതിൽത്തന്നെ, ഈ വസ്തുവിൽത്തന്നെ പ്രജ്ഞാനഘനൻ തന്നെയാണ് എന്നും മരിച്ചിട്ട് അറിയുന്നില്ല എന്നും പറഞ്ഞ് ഭഗവാൻ എന്നെ മോഹാന്തത്തെ, മോഹമധ്യത്തെ പ്രാപിപ്പിച്ചിരിക്കുന്നു. "ആപീപദദ് " എന്നതിന് പ്രാപിപ്പിച്ചു വ്യാമോഹിപ്പിച്ചു എന്നർത്ഥം. അതിനാൽ പറയപ്പെട്ട ലക്ഷണത്തോടു കൂടിയ ആത്മാവിനെ ഞാൻ വേണ്ടപോലെ വേർതിരിച്ചറിയുന്നില്ല" എന്ന് .

സ ഹോവാച നാഹം മോഹം ബ്രവീമ്യവിനാശീ വാ അരേ ഽയമാത്മാ. യതോ വിനഷ്ടും ശീലമസ്യേതി വി— നാശീ ന വിനാശ്യവിനാശീ, വിനാ— ശശബ്ദേന വിക്രിയാ, അവിനാശീ— ത്യവിക്രിയ ആത്മേത്യർത്ഥഃ. അരേ മൈത്രേയ്യയമാത്മാ പ്രകൃതോ ഽ നുച്ഛിത്തിധർമ്മാ. ഉച്ഛിത്തിരുച്— ഛേദഃ, ഉച്ഛേദോ ഽന്തോ വിനാ— ശഃ, ഉച്ഛിത്തിധർമ്മോ ഽസ്യേത്യു— ച്ഛിത്തിധർമ്മാ, നോച്ഛിത്തി ധർ— മ്മാ ഽ നുച്ഛിത്തിധർമ്മാ. നാപി വിക്രിയാ ലക്ഷണോ നാപ്യുച്ഛേദ ലക്ഷണോ വിനാശോ ഽസ്യ വിദ്യതേ ഇത്യർത്ഥഃ.

അദ്ദേഹം പറഞ്ഞു, "ഞാൻ മോഹം പറയുകയല്ല. അല്ലയോ മൈത്രേയീ ഈ ആത്മാവ് അവിനാശിയാണ് . വിനാശമാകുന്ന ശീലം യാതൊന്നിനുണ്ടോ അത് വിനാശി. വിനാശിയല്ലാത്തത് അവിനാശി. വിനാശശബ്ദത്തിന് വിക്രിയ എന്നർത്ഥം. അവിനാശിയായതിനാൽ അവിക്രിയനാണ് ആത്മാവ് എന്നർത്ഥം. അല്ലയോ മൈത്രേയീ പ്രകൃതത്തിലുള്ള ഈ ആത്മാവ് അനുച്ഛിത്തിധർമ്മത്തോടു കൂടിയതാണ് . ഉച്ഛിത്തിയെന്നാൽ ഉച്ഛേദം. ഉച്ഛേദമെന്നാൽ അന്തം, വിനാശം. ഉച്ഛിത്തിധർമ്മം ഇതിനുള്ളതിനാൽ ഉച്ഛിത്തധർമ്മാവ് . ഉച്ഛിത്തിധർമ്മാവല്ലാത്ത് അനുച്ഛിത്തധർമ്മാവ് . വിക്രിയാലക്ഷണമോ ഉച്ഛേദലക്ഷണമോ ഉള്ളതായവിനാശം ഇതിനില്ല എന്നർത്ഥം.

ചതുർഥേഽപി പ്രപാഠകേ— ഷ്വേക ആത്മാ തുല്യോ നിർദ്ധാരിതഃ പരം ബ്രഹ്മഃ. ഉപായവിശേഷസ്തു തസ്യാധിഗമേ ഽ ന്യശ്ചാന്യശ്ച. ഉപേയസ്തു സ ഏവാത്മാ യശ്ച— തുർത്ഥേ "അഥാത ആദേശോ നേതി നേതി" ഇതി നിർദ്ദിഷ്ടഃ. സ ഏവ പഞ്ചമേ പ്രാണോപന്യാസേന ശാ— കല്യയാജ്ഞവൽക്യസംവാദേ നിർ— ദ്ധാരിതഃ. പുനഃ പഞ്ചമസമാപ്തൗ

നാലാം പ്രപാഠകത്തിൽ ആത്മാവ് പരബ്രഹ്മത്തോടു തുല്യമായി നിർച്ചയിക്കപ്പെട്ടു — എന്നാലിതിനെ അറിയാനുള്ള ഉപായ വിശേഷങ്ങൾ ഭിന്ന ഭിന്നങ്ങളാണ് . ഉപേയമാകട്ടെ നാലാം പ്രപാഠകത്തിൽ "നേതി നേതി എന്നിങ്ങിനെയാണ് ആ ആദേശം" എന്നിങ്ങിനെ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ആ ആത്മാവുമാണ് . അതു തന്നെ അഞ്ചാം പ്രപാഠകത്തിൽ പ്രാണോപന്യാസം വഴി ശാകല്യയാജ്ഞവൽക്യസംവാദത്തിൽ നിർദ്ധാരിതമായി.

പുനർജ്ജനകയാജ്ഞവൽക്യസം— വാദേ. പുനരിഹോപനിഷത്സമാ— പ്തൗ. ചതുർണ്ണാമപി പ്രപാഠകാ— നാം ഏതദാത്മനിഷ്ഠതാ, നാന്യഃ അന്തരാളേ കൾചിദപി വിവക്ഷിതോ ിർത്ഥഃ, ഇത്യേതത് പ്രദർശനായാ— ന്തേ ഉപസംഹാരഃ സ ഏഷ നേതി നേത്യാദിഃ.

വീണ്ടും അഞ്ചിന്റെ അവസാനത്തിലും, ജനകയാജ്ഞവൽക്യസംവാദത്തിലും. ഇവിടെ ഉപനിഷത്സമാപ്തിയിലും. ഈ നാലു പ്രപാഠകങ്ങളിലെയും താൽപര്യം ആത്മനിഷ്ഠത തന്നെയാണ് , ഇടക്ക് മറ്റൊരർത്ഥവും വിവക്ഷിക്കപ്പെട്ടിട്ടില്ല. ഇതു കാണിക്കാനാണ് ഒടുവിൽ "നേതി നേതി"എന്നിങ്ങനെ ഉപസംഹരിക്കുന്നത് .

യസ്മാത് പ്രകാരശതേനാ— പി നിരൂപ്യമാണേ തത്വേ നേതി നേ— ത്യാത്മൈവ നിഷ്ഠാ, നാന്യാ ഉപല— ഭ്യതേ തർക്കേണ വാ ആഗമേന വാ. തസ്മാദേതദേവാമൃതത്വസാധനം യദേതന്നേതി നേത്യാത്മ പരിജ്ഞാ— നം സർവ്വസന്യാസശ്ച ഇത്യേത— ർത്ഥമുപസംജിഹീർഷന്നാഹ—

തത്വത്തെ നൂറുവിധത്തിൽ നിരൂപണം ചെയ്താലും "നേതി നേതി" എന്ന നിലക്ക് നിരൂപണം ചെയ്തേ ആത്മാവിൽ നിഷ്ഠ കിട്ടുകയുള്ളൂ. യുക്തിയാലോ ആഗമത്താലോ മറ്റു പ്രകാരത്താലോ അതിനെ പ്രാപിക്കാൻ കഴിയുകയില്ല. അതിനാൽ "നേതി നേതി" എന്നിങ്ങിനെയുള്ള ആത്മപരിജ്ഞാനവും സർവ്വസന്യാസവും തന്നെയാണ് അമൃതത്വസാധനം — ഇങ്ങനെ ഈ അർത്ഥത്തെ ഉപസംഹരിക്കാനിച്ഛിച്ച് പറയുന്നു —

**മന്ത്രഃ 15** — യത്ര ഹി ദ്വൈതമിവ ഭവതി തദിതര ഇതരം പശ്യതി തദിതര ഇതരം ജിഘ്രതി. തദിതര ഇതരം രസയതേ തദിതര ഇതരമഭിവദതി തദിതര ഇതരം ശൃണോതി തദിതര ഇതരം മനുതേ തദിതര ഇതരം സ്പൃശതി തദിതര ഇതരം വിജാനാതി യത്ര ത്വസ്യ സ— ർവ്വമാത്മൈവാഭൂത്തത്കേന കം പശ്യേത്തത്കേന കം ജിഘ്രേത്തത്കേന കം രസയേത്തത്കേന കമഭിവദേ— ത്തകേന കം ശൃണുയാത്തത് കേന കം മന്വീത തത്കേന കം സ്പൃശേത്തത്കേന കം വിജാനീയാദ്യേനേദം സർവ്വം വിജാനാതി തം കേന വിജാനീയത്സ ഏഷ നേതി നേത്യാ— ത്മാ ിഗൃഹ്യോ ന ഹി ഗൃഹ്യതേ ിശീര്യോ ന ഹി ശീര്യതേ ിസംഗോ ന ഹി സജ്ജതേ ിസിതോ ന വ്യഥതേ ന രിഷ്യതി വിജ്ഞാതാരമരേ കേന വിജാനീയാദിത്യുക്— താനുശാസനാസി മൈത്രേയ്യേതാവദരേ ഖല്വമൃതത്വ— മിതിഹോക്ത്വാ യാജ്ഞവൽക്യോ വിജഹാര.

**മന്ത്രാർത്ഥം 15**— എവിടെ (അവിദ്യാവസ്ഥയിൽ) ദ്വൈതം ഉള്ളതുപോലെ തോന്നുന്നുവോ അപ്പോൾ അന്യൻ അന്യനെ കാണുന്നു, അപ്പോൾ അന്യൻ അന്യത്തെ മണക്കുന്നു, അപ്പോൾ അന്യൻ അന്യത്തെ സ്വദിക്കുന്നു, അപ്പോൾ അന്യൻ അന്യത്തെ അഭിവദിക്കുന്നു, അപ്പോൾ അന്യൻ അന്യത്തെ കേൾക്കുന്നു, അപ്പോൾ അന്യൻ അന്യത്തെ

മനനം ചെയ്യുന്നു. അപ്പോൾ അന്യൻ അന്യത്തെ സ്പർശിക്കുന്നു, അപ്പോൾ അന്യൻ അന്യത്തെ വിശേഷ രൂപത്തിൽ അറിയുന്നു. എന്നാൽ എപ്പോൾ ഇവനെ സംബന്ധിച്ചിടത്തോളം എല്ലാം ആത്മാവു തന്നെയായിത്തീരുന്നുവോ അപ്പോൾ ആർ ആരെ കാണാനാണ് ? ആർ എന്തിനെ മണക്കാനാണ് ? ആർ എന്തിനെ സ്വദിക്കാനാണ് ? ആർ എന്തിനെ അഭിവദിക്കാനാണ് ? ആർ എന്തിനെ കേൾക്കാനാണ് ? ആർ എന്തിനെ മനനം ചെയ്യാനാണ് ? ആർ എന്തിനെ സ്പർശിക്കാനാണ് ? ആർ എന്തിനെ അറിയാനാണ് ? ആർ ഇതിനെ മുഴുവൻ അറിയുന്നുവോ അവനെ എങ്ങിനെ അറിയാനാണ് ? "നേതി നേതി" എന്നിങ്ങിനെ നിർദ്ദിഷ്ടമായിരിക്കുന്ന ആ ഈ ആത്മാവ് അഗൃഹ്യമാണ് — അതിനെ ഗ്രഹിക്കാൻ വയ്യ; അശീര്യമാണ് — അത് നശിക്കുന്നില്ല; അസംഗമാണ് , അത് ആസക്തമാവുന്നില്ല; അസിതമാണ് — വ്യഥയെ ചെയ്യുന്നില്ല; ക്ഷീണിക്കുന്നില്ല. അല്ലയോ മൈത്രേയീ ! വിജ്ഞാതാവിനെ ആർക്ക് അറിയാൻ കഴിയും നീ ഇപ്രകാരം ഉപദിഷ്ടയായിരിക്കുന്നു. അല്ലയോ മൈത്രേയീ ! ഇത്ര മാത്രമാണ് അമൃതത്വസാധനം എന്ന് പറഞ്ഞ് യാജ്ഞവൽക്യൻ സന്യസിച്ചു.

**ഭാഷ്യം 15** — ഏതാവദേതാവന്മാത്രം യദേതന്നേതി നേതീത്യദ്വൈതാത്മ—ദർശനം, ഇദം ചാന്യ സഹകാരികാ—രണനിരപേക്ഷമേവാരേ മൈത്രേ—യ്യമൃതത്വസാധനം. യത്പൃഷ്ടവ—ത്യസി, "യദേവ ഭഗവാൻ വേദ ത—ദേവമേ ബ്രൂഹ്യമൃതത്വസാധന"—മിതി, തദേതാവദേവേതി വിജ്—ഞേയം ത്വയേതി ഹൈവം കിലാമൃ—തത്വസാധനമാത്മജ്ഞാനം പ്രിയാ—യൈ ഭാര്യായൈ ഉക്ത്വാ യാജ്ഞ—വൽക്യഃ കിം കൃതവാൻ ? യത് പൂർവ്വം പ്രതിജ്ഞാതം "പ്രവജി—ഷ്യന്നസ്മി" ഇതി. തച്ചകാര വിജ—ഹാര പ്രവ്രജിതവാനിത്യർത്ഥഃ .

അല്ലയോ മൈത്രേയീ! ഇത്ര മാത്രമാണ് , ഇതു മാത്രമാണ് അമൃതത്വ സാധനം. ഇത് "നേതി നേതി" എന്നുള്ള അദ്വൈതാത്മദർശനമാണ് . ഇതാകട്ടെ മററുസഹകാരികാരണത്തെയൊന്നും അപേക്ഷിക്കുന്നില്ല. ഏതിനെക്കുറിച്ച് "ഭഗവാൻ യാതൊന്നറിയുമോ ആ അമൃതത്വസാധനത്തെ എനിക്കു പറഞ്ഞു തന്നാലും" എന്നു നീ ചോദിച്ചുവോ അതിനുള്ള സമാധാനം ഇത്രമാത്രമാണ് . നിനക്കറിയേണ്ടുന്ന അമൃതത്വസാധനമായ ആത്മജ്ഞാനം ഇത്രമാത്രമാണ് " എന്ന് പ്രിയയായ ഭാര്യയോട് പറഞ്ഞിട്ട് യാജ്ഞവാൽക്യൻ എന്തുചെയ്തു ? "ഞാൻ സന്യസിക്കാൻ പോകുന്നു" എന്ന മുൻ പ്രതിജ്ഞ ഏതാണോ അതിനെ ചെയ്തു. വിജഹാര എന്തിന് സന്യസിച്ചു എന്നാണ് അർത്ഥം.

പരിസമാപ്താ ബ്രഹ്മവിദ്യാ സന്യാസപര്യവസാനാ. ഏതാവാ

സന്യാസത്തിൽ പര്യവസാനിക്കുന്നതായ ബ്രഹ്മവിദ്യ പരിസമാപിച്ചു.

നുപദേശഃ, ഏതദ്വേദോപനിഷത്, ഏതദനുശാസനം ഏഷാ പരമനിഷ്ഠാ, ഏഷ പുരുഷാർത്ഥകർത്തവ്യതാന്ത ഇതി.

ഇത്രമാത്രമാണ് ഉപദേശം, ഇതാണ് വേദാനുശാസനം, ഇതാണ് പരമമായ നിഷ്ഠ, ഇതാണ് പുരുഷാർത്ഥകർത്തവ്യതയുടെ അവസാനം എന്ന് .

## ശാസ്ത്രാർത്ഥപരാമർശോ മിഥോ വിരുദ്ധവചനോപന്യാസശ്ച

## ശാസ്ത്രാർത്ഥപരാമർശവും വിരുദ്ധവചനോപന്യാസവും

ഇദാനീം വിചാര്യതേ ശാസ്ത്രാർത്ഥവിവേകപ്രതിപത്തയേ. യത ആകുലാനി ഹി വാക്യാനി ദൃശ്യന്തേ "യാവജ്ജീവമഗ്നിഹോത്രം ജുഹുയാത് " "യാവജ്ജീവം ദർശപൂർണ്ണമാസാഭ്യാം യജേത" "കുർവ്വന്നേവേഹ കർമ്മാണി ജിജീവിഷേച്ഛതം സമാഃ" (ഈ. ഉ.2) "ഏതദ്വൈ ജരാമര്യം സത്രം യദഗ്നിഹോത്രം" (മഹാനാര 25.1) ഇത്യാദീനി ഐകാശ്രമ്യജ്ഞാപകാനി. അന്യാനി ച ആശ്രമാന്തരപ്രതിപാദകാനി വാക്യാനി — "വിദി ത്വാ വ്രതമായ പ്രവ്രജന്തി" "ബ്രഹ്മചര്യം സമാപ്യ ഗൃഹീ ഭവേത് ഗൃഹാദ്വനീ ഭൂത്വാ പ്രവ്രജേത് " (ജാബാ ലോപ. 4)"യദി വേതരഥാ ബ്രഹ്മചര്യാദേവ പ്രവ്രജേത് ഗൃഹാത് വാ വനാദ്വാ" (ജാബാലോപ. 4) ഇതി. "ദ്വാവേവ പന്ഥാനാവനുനിഷ്ക്രാന്തതരൗ ഭവതഃ ക്രിയാപഥശ്ചൈവ പുരസ്താത് സന്യാസശ്ച തയോഃ സന്യാസ ഏവാതിരേചയതി" ഇതി. ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ / മൃതത്വമാനശുഃ" (മഹാനാരാ 10.5) ഇത്യാദീനി.

ശാസ്ത്രാർത്ഥ വിവേക പ്രതിപത്തിക്കായി ഇപ്പോൾ വിചാരം ചെയ്യപ്പെടുന്നു. കാരണം പരസ്പര വിരുദ്ധങ്ങളായ വാക്യങ്ങളാണ് കാണപ്പെടുന്നത് . "ജീവിച്ചിരിക്കുംവരെ അഗ്നിഹോത്രം യജിക്കണം" "ജീവിച്ചിരിക്കുന്നതുവരെ ദർശപൂർണ്ണമാസം യജിക്കണം" "കർമ്മങ്ങളെ ചെയ്തുകൊണ്ടു തന്നെ ഇവിടെ നൂറുകൊല്ലം ജീവിക്കാനാഗ്രഹിക്കണം" "അഗ്നിഹോത്രമെന്ന സത്രം ജരാമരണങ്ങൾവരെ ചെയ്യണം" മുതലായവ ഒരു ആശ്രമത്തിൽപ്പെട്ടവരെ പറഞ്ഞു മനസ്സിലാക്കുന്നവയാണ് . മറ്റൊരു ആശ്രമത്തെക്കുറിച്ച് പ്രതിപാദിക്കുന്ന വാക്യങ്ങളുമുണ്ട് . "[illegible] ഗൃഹസ്ഥാശ്രമത്തിൽ നിന്നും [illegible] ചെയ്ത് സന്യസിക്കുന്നു" "ബ്രഹ്മചര്യം സമാപിച്ച് ഗൃഹസ്ഥനായിത്തീരണം, ഗൃഹത്തിൽ നിന്നും വനവാസിയായിത്തീർന്ന് സന്യസിക്കണം" "[illegible] ബ്രഹ്മചര്യത്തിൽ നിന്നു [illegible] ഗൃഹത്തിൽ നിന്നോ വനത്തിൽ [illegible] സന്യസിച്ചാലും" എന്നും "[illegible] മാത്രമാണ് ശ്രേയസ്സിനായി [illegible]ത് — ആദ്യം കർമ്മമാർഗ്ഗവും [illegible] സന്യാസവും. ഇവയിൽ [illegible] തന്നെയാണ് ശ്രേഷ്ഠമായിട്ടുള്ളത് ". "കർമ്മം കൊണ്ടോ പു[illegible] കൊണ്ടോ അല്ല, [illegible] മാണ് അമൃതത്വ പ്രാപ്തി[illegible]ത് " മുതലായവ [illegible].

തഥാ സ്മൃതയശ്ച "ബ്രഹ്മചര്യവാൻ പ്രവ്രജതി" "അവിശീർണ്ണബ്രഹ്മചര്യോ യമിച്ഛേത്തമാവസേത് " "തസ്യാശ്രമവികൽപമേകേ ബ്രുവതേ" തഥാ "വേദാനധീത്യ ബ്രഹ്മചര്യേണ പുത്ര—

അതുപോലെ [illegible]ണ്ട് . "ബ്രഹ്മചര്യ[illegible]ന്നു" "ആർക്ക് [illegible] മല്ലയോ അവൻ [illegible]മെങ്കിലും വസിക്കാം" "[illegible] വികൽപമുണ്ടെന്ന് [illegible]"

പൗത്രാനിച്ഛേത് പാവനാർത്ഥം പിതൃണാം. അഗ്നീനാധായ വിധിവച്ചേഷ്ടയജ്ഞോ വനം പ്രവിശ്യാ– ഥ മുനിർബ്ബുഭൂഷേത് ". "പ്രാജാപത്യാം നിരൂപ്യേഷ്ടിം സർവ്വവേദ– സദക്ഷിണാം. ആത്മന്യഗ്നീൻ സമാ– രോപ്യ ബ്രാഹ്മണഃ പ്രവ്രജേത് ഗൃഹാത് " ഇത്യാദ്യാഃ.

അതുപോലെ "ബ്രഹ്മചാരിയായി വേദങ്ങളെ പഠിച്ച് പിതൃക്കളുടെ പാവനതക്കായിട്ട് പുത്രപൗത്രന്മാരെ ആഗ്രഹിക്കണം. പിന്നെ വിധിപോലെ അഗ്ന്യാധാനം ചെയ്ത് . യജ്ഞാനുഷ്ഠാനം ചെയ്ത് പിന്നീട് വനത്തിൽ പോയി മുനിയവാനിച്ഛിക്കണം". "സർവ്വസ്വവും ദക്ഷിണയായി കൊടുക്കുന്ന പ്രാജാപത്യമാകുന്ന യജ്ഞത്തെ ചെയ്ത് ബ്രാഹ്മണൻ വീട് വിട്ട് ഇറങ്ങിപ്പോകണം" മുതലായ വാക്യങ്ങൾ ഉണ്ട് .

ഏവം വ്യുത്ഥാനവികൽപ ക്രമയഥേഷ്ടാശ്രമപ്രതിപത്തി– പ്രതിപാദകാനി ഹി ശ്രുതിസ്മൃതി– വാക്യാനി ശതശഃ ഉപലഭ്യന്തേ, ഇ– തരേതരവിരുദ്ധാനി. ആചാരശ്ച തദ്വിദാം; വിപ്രതിപത്തിശ്ച ശാസ്– ത്രാർത്ഥപ്രതിപത്തൄണാം ബഹുവി– ദാമപി. അതോ ന ശക്യതേ ശാസ്– ത്രാർത്ഥോ മന്ദബുദ്ധിഭിർവ്വിവേകേന പ്രതിപത്തും. പരിനിഷ്ഠിതശാസ്– ത്രന്യായബുദ്ധിഭിരേവ ഹ്യേഷാം വാക്യാനാം വിഷയവിഭാഗഃ ശക്യതേ വധാരയിതും. തസ്മാദേഷാം വി– ഷയവിഭാഗജ്ഞാപനായ യഥാ– ബുദ്ധിസമർത്ഥ്യം വിചാരിയിഷ്യാമഃ.

ഇപ്രകാരം വ്യുത്ഥാനത്തിന്റെ വികൽപം, ക്രമം, യഥേഷ്ടാശ്രമ പ്രവേശത്തെ പ്രതിപാദിക്കുന്ന കാര്യങ്ങൾ എന്നിനൂറുകണക്കിന് പരസ്പരവിരുദ്ധങ്ങളായി ശ്രുതിസ്മൃതികളിൽ കാണാൻ കഴിയും. ശ്രുതിസ്മൃതികളെ അറിയുന്നവരുടെ ആചാരങ്ങളും ഭിന്നങ്ങളാണ് . ശാസ്ത്രകോവിദന്മാർ പല വിധക്കാരാകയാൽ മതഭേദങ്ങളും കാണാൻ കഴിയും. അതിനാൽ മന്ദബുദ്ധികൾക്ക് ശാസ്ത്രത്തിന്റെ മർമ്മം വിവേകപൂർവ്വം അറിയാൻ പ്രയാസമാണ് . ശാസ്ത്രത്തിലും യുക്തിയിലും നിഷ്ണാതമായ ബുദ്ധിയോടു കൂടിയവർക്കു മാത്രമാണ് ഈ വാക്യങ്ങളുടെ വിഷയവിഭാഗങ്ങൾ നിർണ്ണയിക്കുവാൻ കഴിയുന്നത് . അതിനാൽ ഇവയുടെ വിഷയ വിഭാഗങ്ങളെ മനസ്സിലാക്കാനായി നാം നമ്മുടെ ബുദ്ധിക്കും സാമർത്ഥ്യത്തിനുമനുസരിച്ച് വിചാരം ചെയ്യുകയാണ് .

## പൂർവ്വപക്ഷോത്ഥാപനം

"യാവജ്ജീവ" ശ്രുത്യാദിവാ– ക്യാനാം അന്യാർത്ഥാസംഭവാത് ക്രിയാവസാന ഏവ വേദാർത്ഥഃ. "തം യജ്ഞപാത്രൈർദ്ദഹന്തി" ഇ– ത്യന്ത്യകർമ്മശ്രവണാത് ജരാമര്യ– ശ്രവണാച്ച. ലിംഗാച്ച "ഭസ്മാന്തം ശരീര"മിതി (ബൃ.ഉ. 5.15.1) ന ഹി പാരിവ്രാജ്യപക്ഷേ ഭസ്മാന്തതാ ശരീരസ്യ സ്യാത് . സ്മൃതിശ്ച "നി– ഷേകാദിശ്മശാനാന്തോ മന്ത്രൈര്യ– സ്യോദിതോ വിധിഃ. തസ്യ ശാസ്ത്രേ

## പൂർവ്വപക്ഷത്തെ എടുത്തിടുന്നു

പൂപ — "ജീവിച്ചിരിക്കുന്നിടത്തോളം കാലം (അഗ്നിഹോത്രം ചെയ്യ ണം) മുതലായ വാക്യങ്ങൾക്ക് മററർത്ഥമൊന്നുമുണ്ടാവാൻ വയ്യാത്തതിനാൽ വേദാർത്ഥം കർമ്മത്തിൽത്തന്നെ സമാപിക്കേണ്ടതാണ് , എന്നാണ് . "അഗ്നി ഹോത്രിയെ യജ്ഞപാത്രത്തോടെ ഭസ്മീകരിക്കുന്നു" എന്നിങ്ങിനെ ഒടുവിലത്തെ കർമ്മത്തെക്കുറിച്ച് പറഞ്ഞു കേൾക്കുന്നതിനാലും ജരാമരണ പര്യന്തം അഗ്നി ഹോത്രം വിധിച്ചിരിക്കുന്നതിനാലും അതുപോലെ "ശരീരം ഭസ്മാന്തം വരെ" എന്നിങ്ങിനെ ഗാർഹ

ऽ ധികാരോ ऽ സ്മിൻ ജ്ഞേയോ നാന്യസ്യ കസ്യ ചിത് " ഇതി; സമന്ത്രകം ഹി യത് കർമ്മ വേദേനേഹ വിധീയതേ തസ്യ ശ്മശാനാന്തതാം ദർശയതി സ്മൃതിഃ. അധികാരാഭാവ പ്രദർശനാച്ച അന്ത്യതമേവശ്രുത്യധികാരാഭാവോ ऽ കർമ്മിണോ ഗമ്യതേ. അഗ്ന്യുദ്വാസനാപവാദാച്ച "വീരഹാ വാ ഏഷ ദേവാനാം യോ ऽ ഗ്നിമുദ്വാസയേത് " ഇതി.

സ്ഥ്യസൂചകമായ ലിംഗം ഭവിക്കുന്നതിനാലും ഇതറിയാൻ കഴിയും. സന്യാസപക്ഷത്തിൽ ശരീരത്തിന് ശ്മശാന്തതയുണ്ടാവാൻ വയ്യ. ഇതിനും പുറമെ "ആർക്ക് ഗർഭാദധാനം തുടങ്ങി ശ്മശാനാന്തമായ എല്ലാ സംസ്കാരങ്ങളും മന്ത്രം വഴി വിധിക്കപ്പെട്ടിട്ടുണ്ടോ അവർക്കാണീ ശാസ്ത്രത്തിനധികാരമെന്നറിയണം, മററാർക്കുമല്ല" എന്ന് സ്മൃതിയുണ്ട്. മന്ത്രത്തോടു കൂടിയ കർമ്മം വേദത്താൽ വിധിക്കപ്പെട്ടിരിക്കുന്നത് യാതൊന്നോ അതിനെ ശ്മശാനാന്തം അതുള്ളതായി അതുപോലെ സ്മൃതി കാണിച്ചു തരികയാണ്. അധികാരത്തിന് അഭാവമുണ്ടെന്നു കാണിച്ചതു വഴി കർമ്മം ചെയ്യാത്തവർക്ക് ശ്രുതിക്കധികാരമില്ലെന്നു വരുന്നു. "ആർ അഗ്നിയെ ഉച്ഛേദിക്കുന്നുവോ അവർ ദേവന്മാരുടെ വീര്യത്തെ ഹനിക്കുന്നവരാണ് " എന്നിങ്ങിനെ അഗ്ന്യുച്ഛേദനത്തെ നിന്ദിച്ചിട്ടുമുണ്ട്.

## തത്രാക്ഷേപഃ

നനു വ്യുത്ഥാനാദി വിധാനാദ്വൈകൽപികം ക്രിയാവസാനത്വം വേദാർത്ഥസ്യ.

ന. അന്യാർത്ഥത്വാത് വ്യുത്ഥാനാദിശ്രുതീനാം. "യാവജ്ജീവമഗ്നിഹോത്രം ജുഹോതി" യാവജ്ജീവം ദർശപൂർണ്ണമാസാഭ്യാം യജേത" ഇത്യേവമാദീനാം ജീവനമാത്രനിമിത്തത്വാത് യദാ ന ശക്യതേ ऽ ന്യാർത്ഥതാ കൽപയിതും, തദാ വ്യുത്ഥാനാദിവാക്യാനാം കർമ്മാനധികൃതവിഷയത്വസംഭവാത്.

"കുർവ്വന്നേവേഹ കർമ്മാണി ജിജീവിഷേച്ഛതം സമാഃ" (ഈ.ഉ.2) ഇതി ച മന്ത്രവർണ്ണാത്. "ജരയാ വാ ഹ്യേവാസ്മാന്മുച്യതേ മൃത്യുനാ വാ" ഇതി ച ജരാമൃത്യുഭ്യാമന്യത്ര കർമ്മവിയോഗച്ഛിദ്രാസംഭവാത്

## അതിലുള്ള ആക്ഷേപം

**സിദ്ധാന്തി** — വ്യുത്ഥാനാദിയെ വിധിച്ചിട്ടുള്ളതിനാൽ വേദാർത്ഥത്തിന് ക്രിയയിൽ സമാപ്തി ഭവിക്കുന്നത് വികൽപമാണല്ലോ.

**പൂപ** — അതു ശരിയല്ല. കാരണം വ്യുത്ഥാനാദി ശ്രുതികൾക്ക് മററർത്ഥമാണുള്ളത്. "ജീവിക്കുന്ന കാലമത്രയും അഗ്നിഹോത്രം ഹോമിക്കുന്നു" "ജീവിക്കുന്ന കാലമത്രയും ദർശപൂർണ്ണമാസം യജിക്കണം" മുതലായ ശ്രുതികൾക്ക് ജീവനമാത്രനിമിത്തത്വം കാരണം എപ്പോൾ മററു വിധത്തിൽ കൽപിക്കാൻ സാധ്യമല്ലയോ അപ്പോൾ വ്യുത്ഥാനാദി വാക്യങ്ങൾ കർമ്മത്തിനധികാരമില്ലാത്തവർക്കുള്ള വിഷയത്തിലാണ് സംഭവിക്കുന്നതെന്നു വരുന്നു.

"ഇവിടെ കർമ്മം ചെയ്തു കൊണ്ടു തന്നെ നൂറുവർഷം ജീവിക്കാനിച്ഛിക്കണം" എന്നിങ്ങിനെ മന്ത്ര വർണ്ണവുമുണ്ട്. "ഇതിൽ നിന്നും വാർദ്ധക്യം വഴിയോ മരണം വഴിയോ മോചിക്കപ്പെടുന്നു" എന്നിങ്ങിനെ വാർദ്ധക്യ മരണ

കർമ്മിണാം ശ്മശാനാന്തത്വം ന വൈകൽപികം. കാണകുബ്ജാദ‌യോ ‌ി കർമ്മണ്യനധികൃതാ അനുഗ്രാഹ്യാ ഏവ ശ്രുത്യേതി വ്യുത്ഥാനാദ്യാശ്രമാന്തരവിധാനം നാനുപപന്നം.

ങ്ങളിൽ നിന്നല്ലാതെ മറെറങ്ങും കർമ്മ ത്യാഗവും അവകാശവും സംഭവിക്കാവു ന്നതല്ലാത്തതിനാൽ കർമ്മികൾക്ക് ശ്മശാ നാന്തത്വം വൈകൽപികമല്ല. കർമ്മങ്ങൾ ക്കധികാരികളല്ലാത്ത കാണകുബ്ജന്മാരും (ഒററക്കണ്ണന്മാരും കൂനന്മാരും) ശ്രുതിയു ടെ അനുഗ്രഹ പാത്രങ്ങളായതിനാൽ അവർക്ക് വ്യുത്ഥാനാദി അന്യ ആശ്രമങ്ങ ളെ വിധിക്കുന്നത് അയുക്തമല്ല.

പാരിവ്രാജ്യക്രമവിധാനസ്യ അനവകാശത്വമിതി ചേത് ?

**സിദ്ധാന്തി** — എന്നാൽ ബ്രഹ്മചര്യം മുതൽ സന്യാസം വരെയുള്ള ആശ്രമങ്ങളുടെ വിധി അവകാശരഹിതമാവുമല്ലോ? (അ തായത് ആ വിധിയെ പാലിക്കാനവസ രം കിട്ടാതെ വരുന്നതുകൊണ്ട് ശ്രുതിയി ൽ അവയുടെ വിധി നിരർത്ഥകമാകും എന്നർത്ഥം)

ന. വിശ്വജിത്സർവ്വമേധയോഃ യാവജ്ജീവവിധ്യപവാദത്വാത് . യാവജ്ജീവാഗ്നിഹോത്രാദിവിധേഃ വിശ്വജിത്സർവ്വമേധയോരേവാപവാദസ്തത്ര ച ക്രമപ്രതിപത്തിസംഭവോ "ബ്രഹ്മചര്യം സമാപ്യ ഗൃഹീ ഭവേത് ഗൃഹാദ്വനീ ഭൂത്വാ പ്രവ്രജേത് " ഇതി. വിരോധാനുപപത്തേഃ ന ഹ്യേവം വിഷയത്വേ പാരിവ്രാജ്യക്രമവിധാനവാക്യസ്യ കശ്ചിദ്വിരോധഃ ക്രമപ്രതിപത്തേഃ. അന്യവിഷയപരികൽപനായാം തു യാവജ്ജീവവിധാനശ്രുതിഃ സ്വവിഷയാത് സങ്കോചിതാ സ്യാത് . ക്രമപ്രതിപത്തേസ്തു വിശ്വജിത്സർവ്വമേധവിഷയത്വാന്ന കശ്ചിത് ബാധഃ

**പൂപ** —അതു ശരിയല്ല. എന്തെന്നാൽ വിശ്വജിത്ത് , സർവ്വമേധം എന്നീ യാഗ ങ്ങളിൽ ജീവിതാവസാനം വരെ എന്ന വിധി അപവാദ (ബാധക) മാണ് . അതി നാൽ വ്യർത്ഥമല്ല. ജീവിച്ചിരിക്കുന്നതുവ രെ എന്ന് അഗ്നിഹോത്രാദികൾക്കുള്ള വിധി വിശ്വജിത്ത് , സർവ്വമേധം എന്നീ യാഗങ്ങളിലും ബാധകമാണ് . (വിശ്വജി ത്തിലും സർവ്വമേധത്തിലും സർവ്വസ്വദാ നം ചെയ്യേണ്ടതുള്ളതിനാൽ അഗ്നിഹോ ത്രാദികൾക്കുള്ള സാധനസാമഗ്രികൾ കൈവശം വക്കാൻ വയ്യ അപ്പോൾ അ വയെ ചെയ്യാൻ വയ്യാതാവുന്നു. അതി നാൽ ഈ യാഗങ്ങൾക്കുശേഷം മററനു ഷ്ഠാനങ്ങൾക്കായി വേറെ ആശ്രമത്തെ സ്വീകരിക്കാൻ വിധിയുണ്ട് . ഇതാണി തിന്റെ താൽപര്യം) അതുകൊണ്ടവിടെ "ബ്രഹ്മചര്യം സമാപിച്ച് ഗൃഹസ്ഥനാ യിത്തീരണം, പിന്നീട് ഗൃഹം വിട്ടിറങ്ങി വാനപ്രസ്ഥനായി സന്യസിക്കണം" എ ന്നിങ്ങിനെ ഓരോ ആശ്രമങ്ങളേയും പ്രാ പിക്കാനുള്ള വിധി യിൽ പരസ്പരവൈ രുദ്ധ്യമില്ല. സന്യാസത്തിന്റെ ക്രമപ്രകാ രമുള്ള വിധിയെ ചെയ്യുന്ന ഈ വാക്യ ങ്ങൾക്ക് പരസ്പരം വൈരുദ്ധ്യമില്ല. മററു വിഷയത്തിന്റെ പരികൽപനയിൽ "ജീവിച്ചിരിക്കുന്നതുവരെ" എന്ന് വിധി ക്കുന്ന ശ്രുതി സ്വവിഷയത്തിൽ നിന്നും സങ്കോചിക്കുന്നു. ക്രമപ്രതിപത്തി വിഷ

യമാണ് വിശ്വജിത്തും സർവ്വമേധവും. അതിനാലവക്ക് ഒരു ബാധയും സംഭവി ക്കുന്നില്ല.

## പരമതനിരാകരണപൂർവ്വകം സ്വമതസ്ഥാപനം

ന. ആത്മജ്ഞാനസ്യാമൃതത്വഹേതുത്വാഭ്യുപഗമാത് . യത്താവത് , "ആത്മേത്യേവോപാസീത" ഇത്യാരഭ്യ "സ ഏഷ നേതി നേതി" ഏതദന്തേന ഗ്രന്ഥേന യദുപസംഹൃതമാത്മജ്ഞാനം, തദമൃതത്വ സാധനമിത്യഭ്യുപഗതം ഭവതാ.

തത്ര "ഏതാവദേവാമൃതത്വ സാധനം അന്യനിരപേക്ഷം" ഇത്യേതന്ന മൃഷ്യതേ.

തത്ര ഭവന്തം പൃച്ഛാമി കിമർത്ഥമാത്മജ്ഞാനം മർഷയതി ഭവാനിതി.

ശൃണു തത്ര കാരണം യഥാ സ്വർഗ്ഗകാമസ്യ സ്വർഗ്ഗപ്രാപ്ത്യുപായമജാനതോ ƒ ഗ്നിഹോത്രാദി സ്വർഗ്ഗപ്രാപ്തിസാധനം ജ്ഞാപയതി, തഥേഹാപ്യമൃതത്വപ്രതിപിത്സോഃ അമൃതത്വ പ്രാപ്ത്യുപായമജാനതോ "യദേവ ഭഗവാൻ വേദ തദേവ മേ ബ്രൂഹി" ഇത്യേവമാകാംക്ഷിതമമൃതത്വസാധനം" "ഏതാവദരേ" ഇത്യേവമദൗ വേദേന ജ്ഞാപ്യത ഇതി.

ഏവം തർഹി, യഥാ ജ്ഞാപിതമഗ്നിഹോത്രാദി സ്വർഗ്ഗ സാധനമഭ്യുപഗമ്യതേ, തഥേഹാപ്യാത്മജ്ഞാനം. യഥാ ജ്ഞാപ്യതേ

## അന്യമതനിരാകരണത്തോടൊപ്പം സ്വമതത്തെ സ്ഥാപിക്കുന്നു

**സിദ്ധാന്തി** — അതു പറയാൻ വയ്യ. കാരണം ആത്മജ്ഞാനം അമൃതത്വഹേതുവായി സ്വീകരിക്കപ്പെട്ടിട്ടുണ്ട് . "ആത്മാവെന്നു തന്നെ ഉപാസിച്ചാലും" എന്നു തുടങ്ങി "ആ ഇത് ഇതല്ല, ഇതല്ല" എന്നു വരെയുള്ള ഗ്രന്ഥം വഴി ഉപ സംഹരിക്കപ്പെട്ട ആത്മജ്ഞാനം ഈ അമൃതത്വത്തിൻെറ സാധനമാണ് . — ഇത് അങ്ങയും സ്വീകരിച്ചിട്ടുള്ളതാണല്ലോ.

**പൂപ** — അതിൽ "മററൊന്നിൻെറ അപേക്ഷയില്ലാത്ത അമൃതത്വസാധനം ഇത്രമാത്രമാണ് " എന്ന് പറഞ്ഞാൽ അതെനിക്ക് സഹിക്കാൻ പററുന്നില്ല.

**സിദ്ധാന്തി** — ഇതിൽ ഞാനങ്ങയോട് ചോദിക്കുന്നു, എന്തുകൊണ്ടാണങ്ങക്ക് ആത്മജ്ഞാനത്തെ മനസ്സിലാക്കാൻ വയ്യാത്തത് എന്ന് .

അതിൻെറ കാരണം കേട്ടാലും — സ്വർഗ്ഗേച്ഛുവായ ഒരാൾ സ്വർഗ്ഗ പ്രാപ്ത്യുപായമറിയാതിരിക്കുമ്പോൾ അയാൾക്ക് അഗ്നിഹോത്രാദിസ്വർഗ്ഗ പ്രാപ്തി സാധനത്തെ പറഞ്ഞുകൊടുക്കുന്നതെങ്ങിനേയോ അതുപോലെ ഇവിടേയും അമൃതത്വപ്രാപ്തിയെ ഇച്ഛിക്കുകയും അമൃതത്വ പ്രാപ്ത്യുപായമറിയാതിരിക്കുകയും ചെയ്യുന്ന ഒരുവന് "ഭഗവാനെന്തറിയുന്നുവോ അതെനിക്കു പറഞ്ഞു തരൂ" എന്നിങ്ങിനെ അമൃതത്വസാധനത്തെക്കുറിച്ചാകാംക്ഷയുണ്ടാവുമ്പോൾ "ഇത്രമാത്രമാണ് " എന്നിങ്ങിനെ അതിനെക്കുറിച്ചു വേദം പറഞ്ഞറിയിക്കുന്നു എന്ന് .

**സിദ്ധാന്തി** — അങ്ങിനെയാണെങ്കിൽ അറിയപ്പെട്ട അഗ്നിഹോത്രം മുതലായവ സ്വർഗ്ഗസാധനമാണ് എന്നെങ്ങിനെ മനസ്സിലാക്കുന്നുവോ, അങ്ങിനെതന്നെയാണ് ഇ

തഥാഭൂതമേവ അമൃതത്വസാധന- മാത്മജ്ഞാനം അഭ്യുപഗന്തും യു- ക്തം. തുല്യപ്രാമാണ്യാദുഭയത്ര.

വിടെ ആത്മജ്ഞാനവും. ഏപ്രകാരം (ശ്രുതിയിൽ നിന്നും) അറിയുന്നുവോ അ പ്രകാരമുള്ള അമൃതത്വ സാധനമായി ആ ത്മജ്ഞാനത്തെ കാണുന്നതാണ് യുക് തം. ശ്രുതിപ്രാമാണ്യം രണ്ടിടത്തും തുല്യ മാണ് .

യദ്യേവം കിം സ്യാത് ?

പൂ. പ — അങ്ങിനെ കരുതിയാൽ എന്തു ണ്ടാവും ?

സർവ്വകർമ്മഹേതൂപമർദ്ദക- ത്വാദാത്മജ്ഞാനസ്യ വിദ്യോത്ഭവേ കർമ്മനിവൃത്തിഃ സ്യാത് , ദാരാഗ്നി- സംബന്ധാനാം താവദഗ്നിഹോത്രാദി കർമ്മണാം ഭേദബുദ്ധിവിഷയ- സമ്പ്രദാനകാരകസാധ്യത്വം. അന്യ- ബുദ്ധിപരിച്ഛേദ്യാം ഹ്യഗ്ന്യാദിദേവ- താം സമ്പ്രദാനകാരകഭൂതാം അന്ത- രേണ ന ഹി തത്കർമ്മ നിർവ്വർത്ത്യ- തേ. യഥാ ഹി സമ്പ്രദാനകാരക- ബുദ്ധ്യാ സമ്പ്രദാനകാരകം കർമ്മ സാധനത്വേനോപദിശ്യതേ സേഹ വിദ്യയാ നിവർത്ത്യതേ "അന്യോ ƒ സാവന്യോ ƒ ഹമസ്മീതി ന സ വേദ" (ബൃ.ഉ. 1.4.10) "ദേവാസ്തം പരാ- ദുര്യോ ƒ ന്യത്രാത്മനോ ദേവാന്വേദ" (4.5.7) "മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി" (4.4.15) "ഏക ധൈവാനുദ്രഷ്ടവ്യം" (4.4.20) "സർവ്വമാത്മാനം പശ്യതി" (4.4.23) ഇത്യാദി ശ്രുതിഭ്യഃ.

സിദ്ധാന്തി — എല്ലാ കർമ്മകാരണങ്ങളേ യും ഇല്ലാതാക്കുന്നതിനാൽ ആത്മജ്ഞാ നമാകുന്ന വിദ്യയുടെ ഉത്ഭവത്തിൽ കർമ്മ നിവൃത്തി സംഭവിക്കുന്നു. ദാരങ്ങളോടും അഗ്നിയോടും ബന്ധപ്പെട്ടിരിക്കുന്ന അഗ്നി ഹോത്രാദികർമ്മങ്ങൾ ഭേദബുദ്ധിക്ക് വി ഷയവും സമ്പ്രദാന കാരകദ്വാരാ സാ ധ്യമായതുമാണ് അന്യബുദ്ധിയിൽ പരിച് ഛിന്നവും അതുപോലെ സമ്പ്രദാനകാര കഭൂതവുമായ അഗ്ന്യാദിദേവതകളെക്കൂ ടാതെ ആ കർമ്മം ചെയ്യാൻ വയ്യ. യാ തൊരു സമ്പ്രദാനകാരകമായ ബുദ്ധിയാ ൽ സമ്പ്രദാനകാരകമായ കർമ്മത്തിന്റെ സാധനാരൂപമായ ഉപദേശം ചെയ്യപ്പെടു ന്നവോ അത് ഇവിടെ ജ്ഞാനത്താൽ നിവൃത്തമായിത്തീരുന്നു. "ഇവൻ അന്യ നാണ് , ഞാൻ അന്യനാണ് എന്നു കരുതു ന്നവൻ അറിയുന്നില്ല" "ദേവന്മാരെ ആ ത്മാവിൽ നിന്നന്യരായി കാണുന്നവനെ ദേവന്മാർ പുറം തള്ളുന്നു" " ഇവിടെ പലതെന്ന് കാണുന്നവൻ മൃത്യുവിൽ നി ന്നും മൃത്യുവിലേക്ക് ഗമിക്കുന്നു" "ഒന്നാ യിട്ടു തന്നെ കാണണം" "എല്ലാം ആത്മാ വായിത്തന്നെ കാണുന്നു" മുതലായ ശ്രുതികളിൽ നിന്നും ഇതറിയാം.

ന ച ദേശകാലനിമിത്താദ്യ- പേക്ഷത്വം, വ്യവസ്ഥിതാത്മവസ്- തുവിഷയത്വാദാത്മജ്ഞാനസ്യ. ക്രിയായാസ്തു പുരുഷതന്ത്രത്വാത് സ്യാദ്ദേശകാലനിമിത്താദ്യപേക്ഷ- ത്വം. ജ്ഞാനം തു വസ്തു തന്ത്ര- ത്വാന്ന ദേശകാലനിമിത്താദ്യപേ- ക്ഷതേ. യഥാ ƒ ഗ്നിരുഷ്ണ ആകാ- ശോ ƒ മൂർത്ത ഇതി, തഥാ ആത്മ- വിജ്ഞാനമപി.

വ്യവസ്ഥിതമായ ആത്മവസ്തു വിഷയമായതിനാൽ ആത്മജ്ഞാനത്തി ന് ദേശം, കാലം, കാരണം എന്നിവയു ടെ അപേക്ഷയില്ല. ക്രിയകൾ പുരുഷ ത ന്ത്രങ്ങളാകയാൽ ദേശം, കാലം, കാരണം എന്നിവയുടെ അപേക്ഷയുണ്ട് . എന്നാ ൽ ജ്ഞാനം വസ്തുതന്ത്രമാകയാൽ ദേ ശം, കാലം, കാരണം എന്നിവയുടെ അപേ ക്ഷയില്ല. അഗ്നി ഉഷ്ണവും ആകാശം അമൂർത്തവുമായിരിക്കുന്നതുപോലെ ആ ത്മജ്ഞാനവും (നിരപേക്ഷമായതാണ് ).

നന്വേവം സതി പ്രമാണഭൂത—സ്യ കർമ്മവിധേർന്നിരോധഃ സ്യാത് . നച തുല്യപ്രമാണയോരിതരേതര നിരോധോ യുക്തഃ

**പൂപ — അങ്ങിനെയാണെങ്കിൽ പ്രമാണമായിരിക്കുന്ന കർമ്മവിധിക്ക് ബാധയേൽക്കുമല്ലോ. പ്രമാണങ്ങളെല്ലാം തുല്യപ്രധാനങ്ങളായിരിക്കെ ഒന്ന് മററൊന്നിനെ ബാധിക്കുന്നത് ശരിയല്ല.**

ന. സ്വാഭാവികഭേദബുദ്ധി—മാത്രനിരോധകത്വാത് . ന ഹി വി—ധ്യന്തരനിരോധകമാത്മജ്ഞാനം, സ്വാഭാവികഭേദബുദ്ധിമാത്രം നിരു—ണാദ്ധി.

**സിദ്ധാന്തി — അതു ശരിയല്ല. കാരണം ആത്മജ്ഞാനം സ്വാഭാവിക ഭേദബുദ്ധിയെ മാത്രമേ ബാധിക്കുന്നുള്ളു. അത് മററാത്മവിധികളെ ബാധിക്കുന്നില്ല. സ്വാഭാവികമായ ഭേദബുദ്ധിയേ മാത്രമേ ബാധിക്കുന്നുള്ളു.**

തഥാപി ഹേത്വപഹാരാത് കർമ്മാനുപപത്തേർവ്വിധി നിരോധ ഏവ സ്യാദിതി ചേത് ?

**പൂപ — എങ്കിലും ഹേതുവിൻെറ നിവൃത്തി വഴി കർമ്മങ്ങളുണ്ടാവുന്നത് അസംഭാവ്യമാകയാൽ വിധിക്കുതന്നെ നിരോധം ഭവിക്കും എന്നാണെങ്കിലോ ?**

ന. കാമപ്രിഷേധാത് കാമ്യ—പ്രവൃത്തിനിരോധവദദോഷാത് . യഥാ സ്വർഗ്ഗകാമോ യജേതേതി സ്വർഗ്ഗസാധനേ യാഗേ പ്രവൃത്ത—സ്യ കാമ പ്രതിഷേധവിധേഃ കാമോ വിഹതേ കാമ്യയാഗാനുഷ്ഠാന—പ്രവൃത്തിർന്നിരുദ്ധ്യതേ. ന ചൈ—താവതാ കാമ്യവിധിർന്നിരുദ്ധോ ഭവതി.

**സിദ്ധാന്തി — ഇല്ല, കാമപ്രതിഷേധം വഴി കാമപ്രവൃത്തിയില്ലാതാവുന്നതുപോലെ ഇതിലൊരു ദോഷവുമില്ല. "സ്വർഗ്ഗകാമൻ യാഗം ചെയ്യണം" എന്നതനുസരിച്ച് യാഗം ചെയ്യാൻ തുടങ്ങുന്ന ഒരാളുടെ കാമിതത്തിന് കാമ പ്രതിഷേധവിധിയനുസരിച്ച് ബാധയുണ്ടായാൽ അയാളുടെ സകാമമായ യാഗപ്രവൃത്തിക്കും തടസ്സം നേരിടും. എന്നാൽ ഇതുകൊണ്ടു മാത്രം കാമ്യവിധിക്ക് നിരോധം ഭവിക്കുന്നില്ല. (കാരണം കാമിതങ്ങളുണ്ടെങ്കിൽ അതിൽ പ്രവൃത്തിയും തുടരും).**

കാമ പ്രതിഷേധവിധിനാ കാമ്യവിധേഃ അനർത്ഥകത്വ ജ്ഞാ—നാത് പ്രവൃത്ത്യനുപപത്തേഃ നിരുദ്ധ ഏവ സ്യാദിതി ചേത് ?

**പൂപ — കാമ്യപ്രതിഷേധ വിധി വഴി കാമ്യവിധി അനർത്ഥകമാണെന്നറിയുന്നതിനാൽ പ്രവൃത്തിയുണ്ടാവാൻ വയ്യാതാവുന്നതുകൊണ്ട് അതിൻെറ നിരോധം ഭവിക്കുമെന്നാണെങ്കിലോ ?**

ഭവത്വേവം കർമ്മവിധി നി—രോധാ ऽ പി.

**സിദ്ധാന്തി — കർമ്മവിധി നിരോധമുണ്ടെങ്കിൽ അത് അങ്ങിനെ തന്നെ ഭവിക്കട്ടെ.**

യഥാ കാമപ്രതിഷേധേ കാമ്യവിധേഃ, ഏവം പ്രാമാണ്യാ—നുപപത്തിഃ, ഇതി ചേത് ? അനനു—ഷ്ഠേയത്വേ ऽ നുഷ്ഠാതുര ഭാവാത് അനുഷ്ഠാനവിധ്യാനർത്ഥക്യാത് അപ്രാമാണ്യമേവ കർമ്മ വിധീനാ—മിതി ചേത് ?

**പൂപ — കാമപ്രതിഷേധത്തിൽ കാമ്യവിധിക്കെന്നപോലെ ജ്ഞാനത്താൽ കർമ്മവിധിക്കും ബാധയേൽക്കുന്നതിനാൽ അതിന് പ്രമാണതയുണ്ടാവാൻ വയ്യെങ്കിലോ ? അനുഷ്ഠാ നയോഗ്യമല്ലാത്തതു മൂലം അനുഷ്ഠാതാവില്ലാതാകുന്നതിനാൽ അനുഷ്ഠാനവിധികൾ അനർത്ഥകങ്ങളായിത്തീരുന്നു. അപ്പോൾ കർമ്മവിധികൾക്ക് അപ്രമാണ്യം ഭവിക്കും എന്നാണെങ്കിലോ ?**

ന. പ്രാഗാത്മജ്ഞാനാത് പ്രവൃത്ത്യുപപത്തേഃ. സ്വാഭാവികസ്യ ക്രിയാകാരകഫലഭേദവിജ്ഞാനസ്യ പ്രാഗാത്മജ്ഞാനാത് കർമ്മഹേതുത്വമുപപദ്യത ഏവ. യഥാ കാമവിഷയേ ദോഷവിജ്ഞാനോത്പത്തേഃ പ്രാക്കാമ്യകർമ്മ പ്രവൃത്തി ഹേതുത്വം സ്യാദേവ സ്വർഗ്ഗാദീച്ഛായാഃ സ്വാഭാവിക്യാഃ തദ്വത് .

**സിദ്ധാന്തി** — അതു ശരിയല്ല. കാരണം ആത്മജ്ഞാനത്തിനു മുമ്പ് കർമ്മം ഉണ്ടാകാറുണ്ട് . ക്രിയ, കാരകൻ, ഫലം എന്നീ സ്വാഭാവികമായ ഭേദജ്ഞാനത്തിന് , ആത്മജ്ഞാനത്തിനു മുമ്പ് , കർമ്മം ഹേതുവാകുന്നുണ്ട് . എങ്ങിനെയെന്നാൽ കാമ്യവിഷയത്തിൽ ദോഷബുദ്ധിയുണ്ടാകുന്നതിനുമുമ്പ് സ്വാഭാവികങ്ങളായ സ്വർഗ്ഗാദി ഇച്ഛകൾ തന്നെയാണ് സകാമനായ ഒരുവന്റെ പ്രവൃത്തിക്ക് കാരണമായിരിക്കുന്നത് . അതുപോലെ തന്നെയാണ് ഇതും.

തഥാ സതി അനർത്ഥാർത്ഥോ വേദ ഇതി ചേത് .

**പൂ.പ:** — അങ്ങിനെയാണെങ്കിൽ വേദം അനർത്ഥകാരണമാവുമല്ലോ.

ന. അർത്ഥാനർത്ഥയോരഭിപ്രായതന്ത്രത്വാത് . മോക്ഷമേകം വർജ്ജയിത്വാ അന്യസ്യാവിദ്യാ വിഷയത്വാത് . പുരുഷാഭിപ്രായ തന്ത്രൌ ഹ്യർത്ഥാനർത്ഥൌ, മരണാദി കാമ്യേഷ്ടിദർശനാത് . തസ്മാത് യാവദാത്മജ്ഞാനവിധേരാഭിമുഖ്യം, താവദേവ കർമ്മവിധയഃ. തസ്മാന്ന ആത്മജ്ഞാനസഹഭാവിത്വം കർമ്മണാമിത്യതഃ സിദ്ധമാത്മജ്ഞാനമേവാമൃതത്വസാധനം, "ഏതാവദരേ ഖല്വമൃതത്വം" ഇതി, കർമ്മനിരപേക്ഷത്വാജ്ഞാനസ്യ. അതോ വിദുഷസ്താവത് പാരിവ്രാജ്യം സിദ്ധം, സമ്പ്രദാനാദികർമ്മകാരകജാത്യാദി ശൂന്യാവിക്രിയബ്രഹ്മാത്മദൃഢപ്രതിപത്തിമാത്രേണ വചനമന്തരേണാപി ഉക്ത ന്യായതഃ.

**സിദ്ധാന്തി** — കാരണം അർത്ഥാനർത്ഥങ്ങൾ അഭിപ്രായ തന്ത്രങ്ങളാണ് . മോക്ഷമൊന്നൊഴിച്ച് മറ്റെല്ലാം അവിദ്യാവിഷയങ്ങളാണ് . അർത്ഥാനർത്ഥങ്ങൾ പുരുഷാഭിപ്രായത്തിനധീനങ്ങളാണ് . കാരണം മരണാദികളുടെ ഇച്ഛക്കും യജ്ഞം വിധിച്ചതായി കാണാൻ കഴിയും (ഭാരതത്തിലെ മഹാ പ്രസ്ഥാനസന്ദർഭം) അതിനാൽ ആത്മജ്ഞാനവിധിയിൽ ആഭിമുഖ്യമുണ്ടാകും വരെ മാത്രമേ കർമ്മവിധികൾക്ക് സ്ഥാനമുള്ളു. അതിനാൽ കർമ്മങ്ങൾക്ക് ആത്മജ്ഞാനത്തോട് സഹവർത്തിത്വം ഇല്ലാത്തതുകൊണ്ട് ആത്മജ്ഞാനം തന്നെയാണ് അമൃതത്വസാധനം എന്ന് സിദ്ധമായി. "അല്ലയോ മൈത്രേയീ! ഇത്രമാത്രമാണ് അമൃതത്വം" എന്നിങ്ങിനെ ജ്ഞാനത്തിന് കർമ്മനിരപേക്ഷത്വം പറയപ്പെട്ടു. അതുകൊണ്ട് ഒരു പ്രമാണവചനവുമില്ലെങ്കിലും പറയപ്പെട്ട ന്യായപ്രകാരം, സമ്പ്രദാനാദി കർമ്മങ്ങൾക്ക് കാരകവും ജാത്യാദികളില്ലാത്തതും അവികാരവും ആയ ബ്രഹ്മത്തിൽ സുദൃഢമായ ആത്മഭാവത്തിന്റെ ബോധം കൊണ്ടു മാത്രം, വിദ്വാന് സന്യാസം സിദ്ധമായിത്തീരുന്നു.

തഥാ ച വ്യാഖ്യാതമേതത് — "യേഷാം നോ ƒ യമാത്മായം ലോകഃ" ഇതി ഹേതുവചനേന, പൂർവ്വേ വിദ്വാംസഃ പ്രജാമകാമയമാനാ വ്യുത്തിഷ്ഠന്തീതി പാരിവ്രാജ്യം വിദു—

അതുപോലെ "യാതൊരു ഞങ്ങൾക്ക് ഈ ലോകം ഈ ആത്മാവാണ് " എന്ന ഈ ഹേതുവാക്യം വഴി പണ്ടത്തെ വിദ്വാന്മാർ പ്രജാദികളിൽ ഇച്ഛവക്കാതെ വീടുവിട്ടു പോയിരുന്നു എന്നത്

ഷാ മാത്മലോകാവബോധാദേവ. തഥാ ച വിവിദിഷോരപി സിദ്ധം പാരിവ്രാജ്യം. "ഏതമേവാർമാനം ലോകമിച്ഛന്തഃ പ്രവ്രജന്തി" ഇതി വചനാത് . കർമ്മണാം ചാവിദ്വദ്വി— ഷയത്വമവോചാമ. അവിദ്യാ വിഷ— യേ ച ഉത്പത്ത്യാദവികാരസംസ്— കാരാർത്ഥാനി കർമ്മാണീത്യതഃ ആ— ത്മസംസ്കാരദ്വാരേണ ആത്മജ്— ഞാന സാധനത്വമപി കർമ്മണാമ— വോചാമ, യജ്ഞാദിഭിർവ്വിവിദിഷന്തി ഇതി.

വ്യാഖ്യാനിച്ചു കഴിഞ്ഞതാണ് . അതിനാൽ ആത്മജ്ഞാനത്തിൻെറ അറിവുകൊണ്ടു തന്നെ വിദ്വാന്മാർക്ക് സന്യാസം സിദ്ധമായിത്തീരുന്നു. അതുപോലെ "ഈ ആത്മലോകത്തെ തന്നെ ഇച്ഛിക്കുന്നവർ സന്യസിക്കുന്നു" എന്ന വചനം വഴി ജിജ്ഞാസുക്കൾക്കും സന്യാസം സിദ്ധമായി ഭവിക്കുന്നു. കർമ്മം അജ്ഞാനികൾക്കുള്ളതാണ് . ഇതും ഞാൻ പറഞ്ഞു കഴിഞ്ഞതാണ് . ഉൽപത്ത്യാദിവികാര സംസ്കാരങ്ങൾക്കു വേണ്ടിയുള്ള കർമ്മം അവിദ്യാ വിഷയത്തിലാണ് . അതിനാൽ "യജ്ഞാദികൾ വഴി ആത്മാവിനെ അറിയാനാഗ്രഹിക്കുന്നു" എന്നിങ്ങിനെ ചിത്ത സംസ്കാരം വഴി കർമ്മങ്ങൾക്ക് ആത്മജ്ഞാനസാധനത്വം ഉണ്ടാകാം എന്നും പറഞ്ഞതാണ് .

അത്ഥൈവം സതി അവിദ്വദ്വിഷയാണാമാശ്രമകർമ്മണാം ബലാ— ബലവിചാരണായാം, ആത്മജ്ഞാ— നോത്പാദനം പ്രതി യമപ്രധാനാ— നാം അമാനിത്വാദീനാം മാനസാനാം ച ധ്യാനജ്ഞാനവൈരാഗ്യാദീനാം സംനിപത്യോപകാരകത്വം. ഹിം— സാരാഗദ്വേഷാദിബാഹുല്യാത് ബ— ഹുക്ലിഷ്ടകർമ്മവിമിശ്രിതാ ഇതരേ, ഇത്യതഃ പാരിവ്രാജ്യം മുമുക്ഷൂണാം പ്രശംസന്തി — "ത്യാഗ ഏവ ഹി സർവ്വേഷാമുക്താനാമപി കർമ്മ— ണാം. വൈരാഗ്യം പുനരേതസ്യ മോക്ഷസ്യ പരമോ ऽ വധിഃ".

അങ്ങിനെയിരിക്കെ അവിദ്വത് വിഷയകമായ ആശ്രമകർമ്മങ്ങളുടെ ബലാബലചിന്ത ചെയ്യുന്ന സമയം അമാനിത്വം മുതലായി യമപ്രധാനവും ധ്യാനജ്ഞാന വൈരാഗ്യാദി മാനസികവും ആയ കർമ്മങ്ങൾ ആത്മജ്ഞാനത്തെ സംബന്ധിച്ചിടത്തോളം സന്നിപത്യോപകാരകം (ശരിക്കും ഉപകാരപ്പെടുന്നവ) ആണെന്നു വരുന്നു. മററു കർമ്മങ്ങൾ അതായത് ഹിംസ, രാഗദ്വേഷങ്ങൾ മുതലായവ അവയുടെ ബാഹുല്യം കാരണം വളരെ ക്ലിഷ്ടമാണ് . മററുള്ളവ രണ്ടും ചേർന്നതുമാണ് . അതിനാൽ സന്യാസം മുമുക്ഷുക്കളെ പ്രശംസിക്കുന്നു. "പറയപ്പെട്ട കർമ്മങ്ങളിലെല്ലാം വച്ച് ത്യാഗം തന്നെ മോക്ഷത്തിന് പരമമായ അവധി. പിന്നെ വൈരാഗ്യവും."

"കിം തേ ധനേന കിമു ബ— ന്ധുഭിസ്തേ കിം തേ ദാരൈർബ്രാ— ഹ്മണയോ മരിഷ്യസി. ആത്മാ— നമന്വിച്ഛ ഗുഹാം പ്രവിഷ്ടം പി— താമഹാസ്തേ ക്വ ഗതാഃ പിതാ ച".

"അല്ലയോ ബ്രാഹ്മണ ! നീ ഒരിക്കൽ മരിക്കുക തന്നെ ചെയ്യും. അപ്പോൾ നിനക്ക് ധനം കൊണ്ടോ ബന്ധുക്കളെക്കൊണ്ടോ ദാരങ്ങളെക്കൊണ്ടോ എന്തു പ്രയോജനമാണുള്ളത് ? ഹൃദയത്തിനുള്ളിൽ പ്രവേശിച്ചിരിക്കുന്ന ആത്മാവിനെ അന്വേഷിക്കൂ. നിൻെറ പിതാമഹന്മാരും പിതാവും എവിടെ പോയി ?"

ഏവം സാംഖ്യയോഗശാ— സ്ത്രേഷു ച സന്യാസോ ജ്ഞാനം പ്രതി പ്രത്യാസന്ന ഉച്യതേ. കാമ— പ്രവൃത്ത്യഭാവാച്ച. കാമ പ്രവൃത്തേ—

ഇപ്രകാരം സംഖ്യയോഗ ശാസ്ത്രങ്ങളിലും ജ്ഞാനത്തിൻെറ സമീപവർത്തിയായി സന്യാസത്തെ പറഞ്ഞിട്ടുണ്ട് . കാമ്യകർമ്മങ്ങളുടെ അഭാവം കാരണവും

ർഹി ജ്ഞാനപ്രതികൂലതാ സർവ്വ— ശാസ്ത്രേഷു പ്രസിദ്ധാ. തസ്മാ— ദ്വിരക്തസ്യ മുമുക്ഷോഃ വിനാപി ജ്ഞാനേന "ബ്രഹ്മചര്യാദേവ പ്രവ്രജേത് " ഇത്യാദ്യുപപന്നം.

അത് ജ്ഞാനത്തിൻെറ അന്തരംഗസാധനമാണ് . സകാമ പ്രവൃത്തി ജ്ഞാനത്തിന് പ്രതികൂലമാണ് . ഇത് എല്ലാ ശാസ്ത്രങ്ങളിലും പ്രസിദ്ധമാണ് . അതിനാൽ വിരക്തനായ മുമുക്ഷുവിന് ജ്ഞാനം കൂടാതെ തന്നെ "ബ്രഹ്മചര്യം വഴി സന്യസിച്ചാലും" എന്നത് യുക്തമായതാണ് .

നനു സാവകാശത്വാദനധി— കൃതവിഷയമേതദിത്യുക്തം, യാവ— ജ്ജീവശ്രുത്യുപരോധാത് .

പൂ.പ — (സാമഗ്രികളില്ലാതിരിക്കുമ്പോൾ) "ജീവാവസാനം വരെ അഗ്നിഹോത്രം ചെയ്യണം" എന്ന വിധി നടത്താൻ വയ്യാതാകുന്നതിനാൽ "ബ്രഹ്മചര്യം വഴി സന്യസിക്കണം" എന്ന ശ്രുതിവചനം അങ്ങിനെയുള്ളവർക്ക് സാർത്ഥകമാകുന്നു. അതിനാൽ സന്യാസം കർമ്മാധികാരമില്ലാത്തവർക്കാണ് വിധിച്ചിട്ടുള്ളത് .

നൈഷ ദോഷഃ. നിതരാം സാവകാശത്വാത് , യാവജ്ജീവ— ശ്രുതിനാം. അവിദ്വത് കാമികർത്ത— വ്യതാം ഹ്യവോചാമ സർവ്വകർമ്മ— ണാം. ന തു നിരപേക്ഷമേവ ജീവ— നനിമിത്തമേവ കർത്തവ്യം കർമ്മ. പ്രായേണ ഹി പുരുഷാഃ കാമ— ബഹുലാഃ കാമശ്ചാനേക വിഷയോ ഽനേക കർമ്മസാധനസാധ്യശ്ച. അനേകഫലസാധനാനി ച വൈദി— കാനി കർമ്മാണി ദാരാഗ്നിസംബന്ധ— പുരുഷകർത്തവ്യാനി, പുനഃ പുന— ശ്ചാനുഷ്ഠീയമാനാനി ബഹു ഫ— ലാനി കൃഷ്യാദിവത് വർഷശത— സമാപ്തീനി ച ഗാർഹസ്ഥ്യേ വാ ഽരണ്യേ വാ. അതസ്തദപേക്ഷയാ "യാവജ്ജീവ" ശ്രുതയഃ. "കുർവ്വ— ന്നേവേഹ കർമ്മാണി" ഇതി ച മന്ത്ര— വർണ്ണഃ. തസ്മിംശ്ച പക്ഷേ വിശ്വ— ജിത്സർവ്വമേധയോഃ കർമ്മപരിത്യാ— ഗഃ. യസ്മിംശ്ചപക്ഷേ യാവ— ജ്ജീവാനുഷ്ഠാനം തദാ ശ്മശാ— നാന്തത്വം ഭസ്മാന്തതാ ച ശരീരസ്യ.

സിദ്ധാന്തി — ഈ ദോഷമില്ല. കാരണം ജീവിച്ചിരിക്കും വരെ അഗ്നി ഹോത്രാദികളെ വിധിക്കാൻ ശ്രുതിക്ക് എല്ലാ അധികാരവുമുണ്ട് . സർവ്വ കർമ്മങ്ങളുടേയും കർത്തവ്യത അജ്ഞാനികളും സകാമന്മാരും ആയവർക്കാണെന്ന് പറഞ്ഞുവല്ലോ. ഒരിച്ഛയും കൂടാതെ കേവലം ജീവിക്കാൻ മാത്രമായി കർമ്മം ചെയ്യേണ്ടതില്ല. പ്രായേണപുരുഷന്മാർ വളരെ കാമനകളോടു കൂടിയവരാണ് . കാമ്യവിഷയങ്ങളും അനേകമാണ് , അനേകം കർമ്മങ്ങളാലും സാധനകളാലും നേടിടെയടുക്കേണ്ടതുമാണ് . വൈദിക കർമ്മങ്ങളും അനേകഫലങ്ങൾക്കു വേണ്ടിയുള്ള സാധനകളാണ് . അവ സ്ത്രീകളും അഗ്നികളും ചേർന്ന് നിർവ്വഹിക്കപ്പെടേണ്ടതും വീണ്ടും വീണ്ടും അനുഷ്ഠിക്കപ്പെടേണ്ടതും കൃഷ്യാദികളെപ്പോലെ ബഹുഫലപ്രദങ്ങളും ഗൃഹത്തിലായാലും വനത്തിലായാലും വർഷശതംകൊണ്ട് സമാപിക്കുന്നവയുമാണ് . അതിനാൽ അതിനെ അപേക്ഷിച്ചാണ് "യാവജ്ജീവം" മുതലായ ശ്രുതികൾ. "കുർവ്വന്നേവേഹകർമ്മാണി" എന്ന് മന്ത്രവർണ്ണവുമുണ്ട് . ആ പക്ഷത്തിലാണ് വിശ്വജിത്സർവ്വമേധ യാഗങ്ങൾക്ക് കർമ്മപരിത്യാഗം. ഏതു പക്ഷത്തിലാണോ ജീവിതാന്തം വരെ കർമ്മം വിധിച്ചിട്ടുള്ളത് അവിടെയാണ് ശരീരത്തിന് ശ്മശാനാന്തത്വവും ഭസ്മാന്തത്വവും ഭവിക്കുന്നത് .

ഇതരവർണ്ണാപേക്ഷയാ വാ യാവജ്ജീവശ്രുതിഃ. ന ഹി ക്ഷത്രിയവൈശ്യയോഃ പാരിവ്രാജ്യ പ്രതിപത്തിരസ്തി. തഥാ "മൈന്ത്രേര്യസ്യോദിതോ വിധിഃ" "ഐകാശ്രമ്യം ത്വാചാര്യാഃ" ഇത്യേവമാദീനാം ക്ഷത്രിയവൈശ്യപേക്ഷത്വം. തസ്മാത് പുരുഷസാമർത്ഥ്യം ജ്ഞാനവൈരാഗ്യകാമാദ്യപേക്ഷയാ വ്യുത്ഥാനവികൽപക്രമപാരിവ്രാജ്യപ്രതിപത്തിപ്രകാരാ ന വിരുധ്യതേ. അനധികൃതാനാം ച പൃഥഗ്വിധാനാത് പാരിവ്രാജ്യസ്യ "സ്നാതകോവാ । സ്നാതകോ വോത്സന്നാഗ്നിര നഗ്നികോ വാ" ഇത്യാദിനാ. തസ്മാത്സിദ്ധാന്യാശ്രമാന്തരാണ്യധികൃതാനാമേവ.

യാവജ്ജീവശ്രുതി മററു വർണ്ണങ്ങളെ അപേക്ഷിച്ചുമാകാം. ക്ഷത്രിയ വൈശ്യർക്ക് സന്യാസ പ്രാപ്തിയില്ല. "ആർക്കാണോ വിധി മന്ത്രം വഴി പറയപ്പെട്ടത് " "ആചാര്യന്മാർ ഇതിനെ ഏകാശ്രമിയെന്നു പറയുന്നു" എന്നിവ ക്ഷത്രിയ വൈശ്യരേ അപേക്ഷിച്ചാണ് . അതിനാൽ പുരുഷസാമർത്ഥ്യം ജ്ഞാനം, വൈരാഗ്യം, കാമന എന്നിവയെ അപേക്ഷിച്ച് വ്യുത്ഥാനത്തിനുള്ള വികൽപം, ക്രമസന്യാസഗ്രഹണ പ്രകാരങ്ങൾ എന്നിവക്ക് വൈരുദ്ധ്യം സംഭവിക്കുന്നില്ല. "സ്നാതകനോ അസ്നാതകനോ ആവട്ടെ, ഉത്സന്നാഗ്നിയോ അനഗ്നിയോ ആവട്ടെ" മുതലായവാക്യം വഴി അനധികാരികൾക്ക് സന്യാസത്തിന് പ്രത്യേകം വിധിയുണ്ട് . അതി നാൽ അന്യാശ്രമികൾക്കും അധികാരമുണ്ട് എന്ന് സിദ്ധമായി.

**ഷഷ്ഠഃ ബ്രാഹ്മണഃ** **ആറാം ബ്രാഹ്മണം**

**മന്ത്രഃ 1 —** അഥ വംശഃ പൗതിമാഷ്യോ ഗൗപവനാദ്ഗൗപവനഃ പൗതിമാഷ്യാത്പൗതിമാഷ്യോ ഗൗപവനാദ്ഗൗപവനഃ കൗശികാത് കൗശികഃ കൗണ്ഡിന്യാത്കൗണ്ഡിന്യഃ ശാണ്ഡില്യാച്ഛാണ്ഡില്യഃ കൗശികാച്ച ഗൗതമാച്ച ഗൗതമഃ.

**മന്ത്രഃ 2 —** ആഗ്നിവേശ്യാദാഗ്നിവേശ്യോ ഗാർഗ്ഗ്യാദ് ഗാർ—ഗ്ഗ്യോ ഗാർഗ്ഗ്യാദ്ഗാർഗ്ഗ്യോ ഗൗതമാദ് ഗൗതമഃ സൈത — വാത്സൈതവഃ പാരാശര്യായണാത് പരാശര്യായണോ ഗാർഗ്ഗ്യായണാദ്ഗാർഗ്ഗ്യായണ ഉദ്ദാലകായനാദുദ്ദാലകാ—യനോ ജാബാലയനാജ്ജാബാലയനോ മാധ്യന്ദിനായനാ—ന്മാധ്യന്ദിയാനയനഃ സൗകരായണാത്സൗകരായണഃ കാ—ഷായണാത്കാഷായണഃ സായകായനാത്സായകായനഃ കൗശികായനേഃ കൗശികായനിഃ

**മന്ത്രഃ 3 —** ഘൃതകൗശികാദ്ഘൃതകൗശികഃ പാരാ—ശര്യായണാത്പാരാശര്യായണഃ പാരാശര്യാത് പാരാ—ശര്യോ ജാതൂകർണ്യാജ്ജാതൂകർണ്യആസുരായണാച്ച യാസ്കാച്ചാസുരായണ സ്ത്രൈവണേസ്ത്രൈവണി രൗപജംഘനേ രൗപജംഘനിരാസുരേരാ സുരിഭാരദ്വാ—ജാദ്ഭാരദ്വാജ ആത്രേയാദാത്രേയോ മാംടേർമ്മാംടിർ—ഗ്ഗൗതമദ്ഗൗതമോ ഗൗതമാദ്ഗൗതമോ വാത്സ്യാദ്വാത്സ്യഃ ശാണ്ഡില്യാച്ഛാണ്ഡില്യഃ കൈശോര്യാത് കാപ്യാത് കൈശോര്യഃ കാപ്യഃ കുമാരഹാരിതാത്കുമാരഹാരിതോ ഗാലവാദ്ഗാലവോ വിദർഭീകൗണ്ഡിന്യാദ്വിദർഭീ കൗ—ണ്ഡിന്യഃ വത്സനപാതോ ബാഭ്രവാദ് വത്സനപാദ് ബാഭ്ര—വഃ പഥഃ സൗഭരാത്പന്ഥാഃ സൌഭരോ / യാസ്യാദാം ഗിരസാദയാസ്യ ആംഗിരസ ആഭൂതേസ്ത്വാഷ്ട്രാദാ ഭൂതിസ്ത്വാഷ്ട്രോ വിശ്വരൂപാത്വാഷ്ട്രാദ്വിശ്വരൂപസ്—ത്വാഷ്ട്രോ / ശ്വിഭ്യാമശ്വിനൗ ദധീച ആഥർവ്വണാദ്ദധ്യ ങ്ങാഥർവ്വണോ / ഥർവ്വണോ ദൈവാദഥർവ്വാ ദൈവോ മൃത്യോഃപ്രാധ്വംസനാന്മൃത്യുഃ പ്രാധ്വംസനഃ പ്രധ്വംസ—നാത് പ്രധ്വംസനഃ ഏകർഷേരേകർഷിവ്വിപ്രചിത്തേിർ—വ്വിപ്രചിത്തർവ്യഷ്ടേർവ്യഷ്ടിഃ സനാരോഃ സനാരുഃ സനാതനാത്സനാതനഃ സനഗാത്സനഗഃ പരമേഷ്ഠിനഃ പ—രമേഷ്ഠീ ബ്രഹ്മണോ ബ്രഹ്മ സ്വയഭൂഃ ബ്രഹ്മണേ നമഃ

**മന്ത്രാർത്ഥം 1** — ഇനി വംശം പറയപ്പെടുന്നു — പൗതി മാഷ്യൻഗൗപവനനിൽ നിന്നും, ഗൗപവനൻ പൗതിമാഷ്യനിൽ നിന്നും, പൗതിമാഷ്യൻ ഗൗപവനനിൽ നിന്നും, ഗൗപവനൻ കൗശികനിൽ നിന്നും, കൗശികൻ കൗണ്ഡിന്യനിൽ നിന്നും, കൗണ്ഡിന്യൻ ശാണ്ഡില്യനിൽ നിന്നും, ശാണ്ഡില്യൻ കൗശികനിൽ നിന്നും ഗൗതമനിൽ നിന്നും അതുപോലെ ഗൗതമൻ —

**മന്ത്രാർത്ഥം 2** — ആഗ്നിവേശ്യനിൽ നിന്നും, ആഗ്നിവേശ്യൻ ഗാർഗ്ഗ്യനിൽ നിന്നും, ഗാർഗ്ഗ്യൻ ഗാർഗ്ഗ്യനിൽ നിന്നും, ഗാർഗ്ഗ്യൻ ഗൗതമനിൽ നിന്നും, ഗൗതമൻ സൈതവസനിൽ നിന്നും, സൈതവസൻ പാരാശര്യണനിൽ നിന്നും, പാരാശര്യണൻ ഗാർഗ്ഗ്യായണനിൽ നിന്നും, ഗാർഗ്ഗ്യായണൻ ഉദ്ദാലകായനനിൽ നിന്നും, ഉദ്ദാലകാലയനൻ ജാബാലായനനിൽ നിന്നും, ജാബാലായനൻ മാധ്യന്ദിനായനനിൽ നിന്നും, മാധ്യന്ദിനാനയനൻ സൗകരായണനിൽ നിന്നും, സൗകരായണൻ കാഷായണനിൽ നിന്നും, കാഷായണൻ സായകയനനിൽ നിന്നും സായകായനൻ കൗശികായനനിൽ നിന്നും, കൗശികായനൻ കൗശികാ യനനിൽ നിന്നും, കൗശികായനൻ—

**മന്ത്രാർത്ഥം 3** — ധൃതകൗശികനിൽ നിന്നും, ധൃതകൗ—ശികൻ പാരാശര്യായണനിൽ നിന്നും, പാരാശര്യായണൻ പാരാശര്യനിൽ നിന്നും, പാരാശര്യൻ ജാതൂകർണ്ണ്യനിൽ നിന്നും, ജാതൂകർണ്ണ്യൻ ആസുരയാണനിൽ നിന്നും യാസ്കനിൽ നിന്നും, ആസുരായണൻ ത്രൈവണിയിൽനിന്നും ത്രൈവാണി ഔഷജന്ധനിയിൽ നിന്നും, ഔഷജന്ധനി ആസുരിയിൽനിന്നും, ആസുരി ഭാരദ്വാജനിൽ നിന്നും ഭാരദ്വജൻ ആത്രേയനിൽ നിന്നും, ആത്രേയൻ മാണ്ടിയിൽ നിന്നും, മാണ്ടിഗൗതമനിൽ നിന്നും, ഗൗതമൻ വാത്സ്യനിൽ നിന്നും, വാത്സ്യൻ ശാണ്ഡില്യനിൽ നിന്നും, ശാണ്ഡില്യൻ കൗശോര്യനായ കാപ്യനിൽ നിന്നും, കൗശോര്യനായ കാപ്യൻ കുമാരഹാരിതനിൽ നിന്നും, കുമാരഹാരിതൻ ഗാലവനിൽ നിന്നും, ഗാലവൻ വിദർഭീകൗണ്ഡിന്യനിൽ നിന്നും, വിദർഭീകൗണ്ഡിന്യൻ വത്സനപാദനനായ ബാഭ്രവസ്സിൽ നിന്നും, വത്സനപാദനനായ ബാഭ്രവസ്സ് പന്ഥാസൗഭരനിൽ നിന്നും, പന്ഥാസൗഭരൻ ആയാസ്യനായ ആംഗിരസ്സിൽ നിന്നും, ആയാസ്യനായ ആംഗിരസ്സ് ആഭൂതിത്വഷ്ടസ്സിൽ നിന്നും, ആഭൂതിത്വഷ്ടസ്സ് വിശ്വരൂപത്വഷ്ടിസ്സിൽ നിന്നും, വിശ്വ രൂപത്വഷ്ടസ്സ് അശ്വിനികളിൽ

നിന്നും, അശ്വിനികിൾ ദധ്യങ്ങാധർവ്വണനിൽ നിന്നും, ദധ്യ ങ്ങാധർവ്വണൻ അഥർവ്വാദൈവസ്സിൽ നിന്നും, അഥർവ്വാ ദൈവസ്സ് മൃത്യു പ്രാധ്വംസനനിൽ നിന്നും മൃത്യു പ്രാധ്വം സൻ പ്രധ്വംസനനിൽനിന്നും നിന്നും, പ്രധ്വംസനൻ ഏകർ ഷിയിൽ നിന്നും, ഏകർഷിവിപ്രചിത്തിയിൽ നിന്നും വിപ്ര ചിത്തി വ്യഷ്ടിയിൽ നിന്നും വ്യഷ്ടിസനാരുവിൽ നിന്നും, സനാരു സനാതനനിൽ നിന്നും, സനാതനൻ, സനഗനിൽ നിന്നും സനഗൻ പരമേഷ്ഠിയിൽ നിന്നും, പരമേഷ്ഠി ബ്ര ഹ്മ ത്തിൽ നിന്നും (ഈവിദ്യയെ പ്രാപിച്ചു). ബ്രഹ്മം സ്വ യം ഭൂവാണ് . ബ്രഹ്മത്തിനായക്കൊണ്ട് നമസ്കാരം.

**ഭാഷ്യം 1,2,3** — അഥാനന്തരം യാജ്ഞവൽകീയസ്യ കാണ്ഡസ്യ വംശ ആരഭ്യതേ, യഥാ മധുകാണ്ഡ— സ്യ വംശഃ. വ്യാഖ്യാനം തു പൂർവ്വ— വത് . ബ്രഹ്മ സ്വയം ഭൂ ബ്രഹ്മണേ നമ ഓമിതി.

ഇനി മധു കാണ്ഡത്തിന്റെ വംശം പറഞ്ഞതുപോലെ യാജ്ഞവൽകീയ കാ ണ്ഡത്തിന്റെ വംശം ആരംഭിക്കുകയാ ണ് . വ്യാഖ്യാനമാകട്ടെ മുൻപിലത്തേതു പോലതന്നെ. ബ്രഹ്മം സ്വയം ഭൂവാണ് ഓം ബ്രഹ്മത്തിനായിക്കൊണ്ട് നമസ് കാരം എന്ന് .

## പഞ്ചമഃ അദ്ധ്യായഃ

### പ്രഥമഃ ബ്രാഹ്മണഃ

പൂർണ്ണമദ ഇത്യാദി ഖിലകാണ്ഡമാരഭ്യതേ. അദ്ധ്യായ ചതുഷ്ടയേന "യദേവ സാക്ഷാദപരോക്ഷാദ് ബ്രഹ്മ, യ ആത്മാ സർവ്വാന്തരോ നിരുപാധികോ / ശനായാദ്യതീതോ" നേതി നേതീതി വ്യപദേശ്യോ നിർദ്ധാരിതോ, യദ്വിജ്ഞാനം കേവലമമൃതത്വസാധനം, അധുനാ തസ്യൈവാത്മനഃ സോപാധികസ്യ ശബ്ദാർത്ഥാദിവ്യവഹാരവിഷയാപന്നസ്യ പുരസ്താദനുക്താന്യു പാസനാനി കർമ്മഭിരവിരുദ്ധാനി പ്രകൃഷ്ടാഭ്യുദയസാധനാനി, ക്രമമുക്തി ഭാംജി ച. താനി വക്തവ്യാനീതി പരഃ സന്ദർഭഃ സർവ്വോപാസനശേഷത്വേനോങ്കാരോ ദമം ദാനം ദയാമിത്യേതാനി ച വിധിത്സിതാനി.

## അഞ്ചാമദ്ധ്യായം

### ഒന്നാം ബ്രാഹ്മണം

"പൂർണമദ" തുടങ്ങിയ ഖില കാണ്ഡം ആരംഭിക്കാൻ പോവുകയാണ് . യാതൊരുസാക്ഷാത്തായ അപരോക്ഷജ്ഞാനം ഉണ്ടോ അതായത് സർവ്വാന്തര്യാമിയും നിരുപാധികനും വിശപ്പ് തുടങ്ങിയവക്കതീതനും "നേതി നേതി" എന്നിങ്ങിനെ അറിയപ്പെടുന്നവനും ആയ ആത്മാവ് ഏതാണോ അത് നാലധ്യായങ്ങൾ വഴി നിർച്ചയിക്കപ്പെട്ടു. യാതൊരു വിജ്ഞാനമാണോ കേവലമായ അമൃതത്വസാധനം, ശബ്ദാർഥാ ദിവ്യവഹാരത്തിനായി വിഷയതത്വത്തെ പ്രാപിച്ചിരിക്കുന്നതായ ആ സോപാധിക ആത്മാവിൻെറ ഉപാസനകളെക്കുറിച്ച് ഇനി വർണ്ണിക്കുന്നു. മുമ്പു വർണ്ണിക്കപ്പെടാത്ത അവ കർമ്മങ്ങൾക്ക് വിരുദ്ധമല്ലാത്തും, പരമവും ഉത്തമവുമായ അഭ്യുദയത്തിന് സാധനഭൂതമായതും ക്രമമുക്തിയെ ഉണ്ടാക്കുന്നതും ആണ് . അതിനെ പറയാനാണ് ഇനിയുള്ള ഗ്രന്ഥം. എല്ലാ ഉപാസനകൾക്കും അംഗഭൂതമായ "ഓങ്കാരം" ദമം, ദാനം, ദയ എന്നിവയെ വിധിക്കാനിച്ഛിക്കുന്നു.

ഓം പൂർണ്ണമദഃ പൂർണ്ണമിദം
പൂർണ്ണാത് പൂർണ്ണമുദച്യതേ.
പൂർണ്ണസ്യ പൂർണ്ണമാദായ
പൂർണ്ണമേവാവശിഷ്യതേ

**മന്ത്രാർത്ഥം 1** — ഓം. അത് (ബ്രഹ്മം) പൂർണ്ണമാണ് . ഇത് (സോപാധികബ്രഹ്മം) പൂർണ്ണമാണ് . (കാര്യ ബ്രഹ്മമായ) പൂർണ്ണം (കാരണബ്രഹ്മമായ) പൂർണ്ണത്തിൽ നിന്നുണ്ടാകുന്നു. പൂർണ്ണത്തിൻെറ പൂർണ്ണത്തെ എടുത്തിട്ട് പൂർണ്ണം തന്നെ അവശേഷിക്കുന്നു.

ഭാഷ്യഃ — പൂർണ്ണമദഃ, പൂർണ്ണം ന കുൾചിദ്വ്യാവൃത്തം വ്യാപീത്യേതത് . നിഷ്ടാ ച കർത്തരി ദ്രഷ്ടവ്യാ. അദ ഇതി പരോക്ഷാഭിധായി സർവ്വനാമ തത്പരം ബ്രഹ്മേത്യർത്ഥഃ തത് സമ്പൂർണ്ണമാകാശവദ്വ്യാപി

"പൂർണ്ണമദ" പൂർണ്ണമെന്നാൽ ഒന്നിൽ നിന്നും വ്യാവൃത്തമായതല്ല. വ്യാപകമായതാണ് എന്നർത്ഥം. "നിഷ്ഠം"യാവട്ടെ കർത്താവിൽ കാണേ ണ്ടതാണ് . "അദഃ" എന്നത് പരോക്ഷാർത്ഥത്തിലുള്ള സർവ്വനാമമാണ് അതിന് പരമമായ

നിരന്തരം നിരുപാധികം ച. തദേ—വേദം സോപാധികം നാമരൂപസ്ഥം വ്യവഹാരാപന്നം പൂർണ്ണം സ്വേന രൂപേണ പരമാത്മനാ വ്യാപ്യേവ, നോപാധി പരിച്ഛിന്നേന വിശേ—ഷാത്മനാ.

ബ്രഹ്മം എന്നാണർത്ഥം. അത് സമ്പൂർണ്ണവും ആകാശംപോലെ വ്യാപ്തവും ഇടതടവില്ലാത്തതും ഉപാധികളില്ലാത്തതും ആണ് . അതു തന്നെയാണ് ഉപാധികളോടു കൂടിയതും നാമരൂപങ്ങളിൽ സ്ഥിതി ചെയ്യുന്നതും വ്യവഹാരത്തെ പ്രാപിച്ചതും പൂർണ്ണവും തന്റെ രൂപമായ പരമാത്മാവിനാൽ വ്യാപ്തമായതുപോലെയുള്ളതും ആയ ഇത് . ഉപാധിപരിച്ഛിന്നനായ വിശേഷരൂപത്തിൽ വ്യാപകമല്ല ഇത് .

തദിദം വിശേഷാപന്നം കാ—ര്യാത്മകം ബ്രഹ്മ പൂർണ്ണാത് കാര—ണാത്മനഃ ഉദച്യതേ ഉദിച്യതേ ഉദ്—ഗച്ഛതീത്യേതത് . യദ്യപി കാര്യാ—ത്മനോദ്രിച്യതേ തഥാപി യത്സ്വ—രൂപം പൂർണ്ണത്വം പരമാത്മഭാവം തന്ന ജഹാതി, പൂർണ്ണമേവോദ്രിച്യ—തേ. പൂർണ്ണസ്യ കാര്യാത്മനോ ബ്ര—ഹ്മണഃ പൂർ ണ്ണം പൂർണ്ണത്വം, ആദായ ഗൃഹിത്വാ ആത്മസ്വരൂപൈകര—സത്വം ആപാദ്യ വിദ്യയാ ‌ऽ വിദ്യാ—കൃതം ഭൂതമാത്രോപാധി സംസർഗ്ഗ—ജം, അന്യത്വാവഭാസം തിരസ്കൃത്യ, പൂർണ്ണമേവാനന്തരമബാഹ്യം പ്ര—ജ്ഞാനഘനൈകരസസ്വഭാവം കേ വലം ബ്രഹ്മാവശിഷ്യതേ.

ആ ഈ വിശേഷതയെ പ്രാപിച്ചിരിക്കുന്ന കാര്യാത്മകബ്രഹ്മം പൂർണ്ണമായ കാരണാത്മാവിൽ നിന്നും ഉദച്യനം ചെയ്യുന്നു അതായത് പുറത്തു വരുന്നു. ഇത് കാര്യരൂപത്തിലാണ് പ്രകടമാകുന്നതെങ്കിലും അതിന്റെ സ്വരൂപമായ പൂർണ്ണത്വത്തെ അല്ലെങ്കിൽ പരമാത്മഭാവത്തെ ഇത് ഉപേക്ഷിക്കുന്നില്ല. അതായത് പൂർണ്ണമായിത്തന്നെ ഉദ്ഗമിക്കുന്നു. പൂർണ്ണമായ കാര്യാത്മബ്രഹ്മത്തിൽ നിന്നും പൂർണ്ണത്തെ, പൂർണ്ണത്വത്തെ എടുത്ത് , ഗ്രഹിച്ച് , ആത്മസ്വരൂപമാകുന്ന ഏകരസത്തെ സ്വീകരിച്ച് , അവിദ്യാകൃതവും ഭൂതമാത്രമാകുന്ന ഉപാധിസംസർഗ്ഗത്തിൽ നിന്നുണ്ടായതും ആയ അന്യത്വാവഭാസത്തെ വിദ്യയാൽ നീക്കം ചെയ്യുക വഴി പൂർണ്ണം തന്നെയായതും അനന്തരവും അബാഹ്യവും പ്രജ്ഞാനഘനമാകുന്ന ഏകരസസ്വഭാവത്തോടുകൂടിയതും ആയ കേവലമായ ബ്രഹ്മം അവശേഷിക്കുന്നു.

യദുക്തം "ബ്രഹ്മ വാ ഇദമഗ്ര ആസീത്തദാത്മാനമേവാവേത്ത—സ്മാത്തത്സർവ്വമഭവത് " (1.4.10) ഇത്യേഷോ ‌ऽ സ്യ മന്ത്രസ്യാർത്ഥഃ. തത്ര ബ്രഹ്മേത്യസ്യാർത്ഥഃ പൂർണ്ണ—മദ ഇതി. ഇദം പൂർണ്ണമിതി ബ്രഹ്മ വാ ഇദമഗ്ര ആസീദിത്യസ്യാർത്ഥഃ തഥാ ച ശ്രുത്യന്തരം "യദേവേഹ തദമുത്ര യദമുത്ര തദന്വിഹ" ഇതി. (ക.ഉ. 2.1.10) അതോ ‌ऽ ദഃ ശബ്ദവാച്യം പൂർണ്ണം ബ്രഹ്മ തദേവേദം പൂർണ്ണം കാര്യസ്ഥം നാമ രൂപോപാധി സം—

"മുമ്പ് ഈ ബ്രഹ്മം മാത്രമേ ഉണ്ടായിരുന്നുള്ളു. അത് തന്നെത്തന്നെ അറിഞ്ഞു. അതിനാൽ അത് എല്ലാമായിത്തീർന്നു" എന്നിങ്ങിനെ യാതൊന്ന് പറയപ്പെട്ടിട്ടുണ്ടോ, ഈ മന്ത്രത്തിന്റെ അർത്ഥം ഇപ്രകാരമാണ് . ഇതിൽ "പൂർണ്ണമദ" എന്നതിനർത്ഥം ബ്രഹ്മമെന്നാണ് . "ഇദം പൂർണ്ണം" എന്നതിന് "ബ്രഹ്മ വാ ഇദമഗ്ര ആസിത് " എന്നാണ് അർത്ഥം. അപ്രകാരം "ഇവിടെ എന്തുണ്ടോ അത് പരലോകത്തുമുണ്ട് , അവിടെയെന്തുണ്ടോ അത് ഇവിടെയുമുണ്ട് " എന്ന് മറ്റൊരു ശ്രുതിയുണ്ട് . അതിനാൽ

യുക്തം അവിദ്യയോദ്രിക്തം. തസ്മാദേവ പരമാർത്ഥസ്വരൂപാദന്യദിവ പ്രത്യവഭാസമാനം. തദ്യദാത്മാനമേവ പരം പൂർണ്ണം ബ്രഹ്മ വിദിത്വാ "അഹമദഃ പൂർണ്ണം ബ്രഹ്മാസ്മീ" ത്യേവം പൂർണ്ണമാദായ തിരസ്കൃത്യ അപൂർണ്ണസ്വരൂപതാം അവിദ്യാകൃതാം നാമരൂപോപാധിസമ്പർക്കജാമേതയാ ബ്രഹ്മവിദ്യയാ പൂർണ്ണമേവ കേവലമവശിഷ്യതേ, തഥാ ചോക്തം "തസ്മാത്തത്സർവ്വമഭവത് " (1.4.10) ഇതി.

"അദഃ" ശബ്ദവാച്യനായ യാതൊരു പൂർണ്ണബ്രഹ്മമുണ്ടോ അതു തന്നെയാണ് "ഇദം പൂർണ്ണം" അതായത് കാര്യത്തിൽ സ്ഥിതി ചെയ്യുന്നതും നാമരൂപോപാധികളോടു കൂടിയതും അവിദ്യാ ജനിതവുമായ കാര്യബ്രഹ്മം അത് അതേപരമാർത്ഥസ്വരൂപത്തോടു കൂടിയ പരബ്രഹ്മത്തിൽ നിന്നന്യമായതു പോലെ കാണപ്പെടുകയാണ് . അതിനാൽ തന്നെത്തന്നെ പൂർണ്ണബ്രഹ്മമായറിഞ്ഞ് "ഞാനാണ് ആ പൂർണ്ണ ബ്രഹ്മം" എന്നിങ്ങിനെ പൂർണ്ണത്വത്തെ സ്വീകരിച്ച് അവിദ്യാകൃതവും നാമരൂപോപാധി സംസർഗ്ഗജനിതവുമായ അപൂർണ്ണ രൂപത്തെ ഈ ബ്രഹ്മവിദ്യ വഴി തിരസ്കരിച്ച് , പൂർണ്ണനും കേവലനുമായി വർത്തിക്കുന്നു. "തസ്മാത്തത്സർവ്വമ ഭവത് " എന്നതുവഴി പറഞ്ഞിട്ടുള്ളത് ഇതു തന്നെയാണ് .

യഃ സർവ്വോപനിഷദർത്ഥോ ബ്രഹ്മ സ ഏഷോ ഽനേന മന്ത്രേണാനൂദ്യതേ ഉത്തരസംബന്ധാർത്ഥം. ബ്രഹ്മവിദ്യാസാധനത്വേന ഹി വക്ഷ്യമാണാനി സാധനാനി ഓംകാരദമദാനദയാഖ്യാനി വിധിത്സിതാനി,ഖിലപ്രകരണസംബന്ധാത്സർവ്വോപാസനാംഗഭൂതാനി ച.

സർവ്വോപനിഷത്തുക്കളുടേയും അർത്ഥമായ ബ്രഹ്മം യാതൊന്നാണോ അതിന് വരാൻ പോകുന്ന ഗ്രന്ഥത്തോടുള്ള ബന്ധം കാണിക്കാനായി ഈ മന്ത്രം വഴി അനുവാദം കൊടുക്കുകയാണ് . അതുപോലെഖിലപ്രകരണ സംബന്ധം വഴി എല്ലാ ഉപാസനകൾക്കും അംഗഭൂതമായിരിക്കുന്നത് യാതൊന്നാണോ ആ "ഓംകാരം", ദമം ദാനം, ദയ എന്ന പേരുകളോടു കൂടി സാധനകളേക്കൂടി ബ്രഹ്മ വിദ്യക്ക് സാധനാ രൂപമായി ഇവിടെ വിധിക്കാനിച്ഛിക്കുകയാണ് .

## ദ്വൈതാദ്വൈതവാദിമത പ്രദർശനം

## ദ്വൈതാദ്വൈതവാദികളുടെ മതപ്രദർശനം

അത്രൈകേ വർണ്ണയന്തി— പൂർണ്ണാത് കാരണാത് പൂർണ്ണം കാര്യമുദ്രിച്യതേ. ഉദ്രിക്തം കാര്യം വർത്തമാനകാലേ ഽപി പൂർണ്ണേമവ പരമാർത്ഥവസ്തു ഭൂതം ദ്വൈതരൂപേണ.പുനഃ പ്രളയകാലേ പൂർണ്ണസ്യ കാര്യസ്യ പൂർണ്ണതാമാദായ ആത്മനി ധിത്വാ പൂർണ്ണമേവാവശിഷ്യതേ കാരണരൂപം. ഏവം ഉത്പത്തിസ്ഥിതി പ്രളയേഷു ത്രിഷ്വപി കാലേഷു കാര്യകാരണയോഃ

ഇതിൽ പൂർണ്ണമായ കാരണത്തിൽ നിന്നും പൂർണ്ണമായ കാര്യം ഉത്ഭവിക്കുന്നു എന്ന് ചിലർ പറയുന്നു. ഉദ്ഭൂതമായ കാര്യവസ്തു വർത്തമാനകാലത്തും പൂർണ്ണം തന്നെയാണ് . ദ്വൈതരൂപത്തിലിരിക്കുമ്പോഴും പരമാർത്ഥവസ്തു ഭൂതമായതാണ് . പിന്നീട് പ്രളയകാലത്ത് പൂർണ്ണായ കാര്യത്തിന്റെ പൂർണ്ണതയെ സ്വീകരിച്ച് ആത്മാവിൽ ആധാനം ചെയ്ത് കാരണരൂപമായ പൂർണ്ണമായിത്തന്നെ അവശേഷിക്കുന്നു. ഇപ്രകാരം ഉൽപത്തി, സ്ഥിതി, പ്രളയം എന്നീ മൂന്നു കാലങ്ങളിലും

പൂർണ്ണതാ ഏവ. സാ ചൈകൈവ പൂർണ്ണ താ കാര്യകാരണ യോഭേർ ദേന വ്യപദിശ്യതേ. ഏവം ച ദ്വൈ-താദ്വൈതാത്മകമേകം ബ്രഹ്മ.

കാര്യകാരണങ്ങൾക്ക് പൂർണ്ണത തന്നെ യാണ് ഉള്ളത്. ആ ഒരേ പൂർണ്ണത തന്നെയാണ് കാര്യകാരണങ്ങളാകുന്ന ഭേദങ്ങൾകൊണ്ട് വ്യാപദേശിക്കപ്പെട്ടി രിക്കുന്നത്. അതുപോലെ തന്നെ ഏക മായ ബ്രഹ്മം ദ്വൈതാ ദ്വൈതരൂപ മാണ്.

യഥാ കില സമുദ്രോ ജല-തരംഗഫേനബുദ്ബുദാദ്യാത്മക — ഏവ, യഥാ ച ജലം സത്യം തദു-ദ്ഭവാശ്ച തരംഗഫേനബുദ്ബു ദാദയഃ സമുദ്രാത്മഭൂതാ ഏവ ആ-വിർഭാവതിരോഭാവധർമ്മിണഃ പര-മാർത്ഥസത്യാ ഏവ. ഏവം സർ-വ്വമിദം ദ്വൈതം പരമാർത്ഥസത്യ-മേവ ജലതരംഗാദിസ്ഥാനീയം, സ-മുദ്രജലസ്ഥാനീയം തു പരം ബ്രഹ്മ.

ഏതുപ്രകാരം സമുദ്രം ജലം, തരം ഗം, ഫേനം, ബുദ്ബുദം എന്നീ രൂപത്തോ ടുകൂടിയതു തന്നെയാണോ, അതിൽ ഏ പ്രകാരം ജലം സത്യമാണോ അപ്രകാരം അതിൽ നിന്നുണ്ടാകുന്ന തരംഗ ഫേനബു ദ്ബുദാദികളും സമുദ്ര സ്വരൂപവും ആവി ർഭാവതിരോഭാവങ്ങളോടുകൂടിയതാ ണെങ്കിലും പരമാർത്ഥ സത്യം തന്നെയാ ണ്. ഇപ്രകാരം ജലതരംഗാദി സ്ഥാ നീയവും ദ്വൈതവുമായ ഇതെല്ലാം സത്യം തന്നെയാണ്. സമുദ്രജലസ്ഥാനീ യമാകട്ടെ പരബ്രഹ്മവുമാണ്.

ഏവംച കില ദ്വൈതസ്യ സ-ത്യത്വേ കർമ്മകാണ്ഡസ്യ പ്രാമാണ്യം, യദാപുനർദ്വൈതം ദ്വൈതമിവാ-വിദ്യാകൃതം മൃഗതൃഷ്ണികാവദ-നൃതം, അദ്വൈതമേവ പരമാർത്ഥ-തഃ, തദാകില കർമ്മകാണ്ഡം വിഷ-യാഭാവാദപ്രമാണം ഭവതി. തഥാ ച വിരോധ ഏവ സ്യാത്. വേദൈക-ദേശഭൂതോപനിഷത്പ്രമാണം, പര-മാർത്ഥാദ്വൈതവസ്തുപ്രതിപാദ-കത്വാത്. അപ്രമാണം കർമ്മകാ ണ്ഡം അസദ് ദ്വൈത വിഷയത്വാ-ത്. തദ്വിരോധപരിജിഹീർഷയാ ശ്രുത്യൈതദുക്തം കാര്യകാരണ-യോഃ സത്യത്വം സമുദ്രവത് പൂ-ർണ്ണമദ ഇത്യാദിനേതി.

അതായത് ദ്വൈതം സത്യമാകു മ്പോഴാണ് കർമ്മകാണ്ഡം പ്രമാണമാകു ന്നത്. എപ്പോൾ ദ്വൈതം അവിദ്യാകൃ തവും മൃഗതൃഷ്ണികപോലെ അനൃത വും, അദ്വൈതം തന്നെ പരമാർത്ഥവു മായിത്തീരുന്നുവോ അപ്പോൾ, വിഷയ ത്തിന്റെ അഭാവം കാരണം, കർമ്മ കാണ്ഡം പ്രമാണമല്ലാതായിത്തീരുന്നു. അതുപോലെ പരസ്പരവൈരുദ്ധ്യവും ഭവിക്കും — എങ്ങിനെയെന്നാൽ വേദ ത്തിലെ ഒരു ഭാഗത്ത് മാത്രമുള്ള ഉപനി ഷത്ത്, പരമാർത്ഥാദ്വൈതപ്രതിപാദക മാകയാൽ പ്രമാണമാണ് എന്നും കർമ്മ കാണ്ഡം, അസത്തായ ദ്വൈതം വിഷയ മാകയാൽ പ്രമാണമല്ല എന്നും വന്നു കൂടും. ഈവിരോധത്തെ പരിഹരിക്കാ നിച്ഛിച്ച് "പൂർണ്ണമദഃ" മുതലായമന്ത്ര ങ്ങൾ വഴി, സമുദ്രം പോലെ കാര്യകാരണ ങ്ങൾക്ക് രണ്ടിനും സത്യത്വം ഉണ്ട് എന്ന് പറയുകയാണ് ശ്രുതി.

തദസത്. വിശിഷ്ട വിഷ-യാപവാദ വികൽപയോരസംഭാ-വാത്. ന ഹീയം സുവിവക്ഷിതാ കൽപനാ. കസ്മാത് ? യഥാ ക്രി-യാവിഷയേ ഉത്സർഗ്ഗപ്രാപ്ത-

അത് ശരിയല്ല. കാരണം നിർവ്വി ശേഷ ബ്രഹ്മത്തിൽ വിശിഷ്ട വിഷയ ത്തിന് അപവാദവും വികൽപവും സംഭ വിക്കാവുന്നതല്ല. ഈ കൽപന യുക്തി ക്ക് ചേർന്നതല്ല. എന്തുകൊണ്ട് ? എപ്ര

സ്യൈകദേശേ ऽ പവാദഃ ക്രിയതേ. യഥാ "അഹിംസൻ സർവ്വഭൂതാന്യ- ന്യത്ര തീർത്ഥേഭ്യഃ" (ഛാ. ഉ. 8.15.1) ഇതി ഹിംസാ സർവ്വഭൂതവിഷയാ ഉത്സർഗ്ഗേണ നിവാരിതാ തീർത്ഥേ വിശിഷ്ടവിഷയേ ജ്യോതിഷ്ടോ- മാദാവനുജ്ഞായതേ. ന ച തഥാ വസ്തുവിഷയേ ഇഹാദ്വൈതം ബ്രഹ്മോത്സർഗ്ഗേണ പ്രതിപാദ്യ- പുനസ്തദേകദേശേ ऽ പവദിതും ശക്യതേ. ബ്രഹ്മണോ ऽദ്വൈത- ത്വാദേവൈകദേശാനുപപത്തേഃ.

കാരം സാമാന്യമായുള്ള ക്രിയാ വിഷയത്തിൽ ചിലേടത്ത് അപവാദം ചെയ്യപ്പെടുന്നുണ്ട് . എങ്ങിനെയെന്നാൽ "തീർത്ഥങ്ങളിൽ (യജ്ഞാദികളിൽ) ഒഴിച്ച് എല്ലായിടത്തും അഹിംസ ആചരിക്കണം" എന്നിങ്ങിനെ സർവ്വഭൂതങ്ങളുടെയും ഹിംസ സാമാന്യമായി നിരോധിക്കപ്പെട്ടിട്ടുണ്ടെങ്കിലും ജ്യോതിഷ്ടോമാദി പ്രത്യേക വിഷയങ്ങളിൽ അതിന് വിധിയുണ്ട് . അതുപോലെ വസ്തുവിഷയത്തിൽ സാമാന്യമായി ഇവിടെ അദ്വൈത ബ്രഹ്മത്തെ പ്രതിപാദിച്ചിട്ട് വീണ്ടും ഒരിടത്ത് ബ്രഹ്മത്തിന്റെ അപവാദം (ബാധ) ചെയ്യപ്പെടാവുന്നതല്ല. കാരണം അദ്വൈതമായതിനാൽ ബ്രഹ്മത്തിന് ഏകദേശത്വം ഉണ്ടാവാൻ വയ്യ.

തഥാ വികൽപാനുപപത്തേ- ശ്ച. യഥാ "അതിരാത്രേ ഷോഡ- ശിനം ഗൃഹ്ണാതി" "നാതിരാത്രേ ഷോഡശിനം ഗൃഹ്ണാതി" ഇതി ഗ്രഹണാഗ്രഹണയോഃ പുരുഷാധീ- നത്വാദ്വികൽപോ ഭവതി. ന ത്വിഹ തഥാ വസ്തുവിഷയേ ദ്വൈതം വാ സ്യാദദ്വൈതം വേതി വികൽപഃ സംഭവത്യപുരുഷതന്ത്രത്വാദാത്മ- വസ്തുനഃ വിരോധാച്ച ദ്വൈതാ- ദ്വൈതത്വയോരേകസ്യ. തസ്മാന്ന സുവിവിക്ഷിതേയം കൽപനാ.

വികൽപം അസംഭാവ്യമാകയാലും ഈ കൽപന ശരിയല്ല. എങ്ങിനെയെന്നാൽ "അതിരാത്ര യാഗത്തിൽ ഷോഡശിയെ ഗ്രഹിക്കണം" "അതിരാത്രത്തിൽ ഷോഡശിയെ ഗ്രഹിക്കരുത് " എന്നിങ്ങിനെ ഗ്രഹണാഗ്രഹണങ്ങൾ പുരുഷന് അധീനമായതിനാൽ വികൽപം വരാം. ഇവിടെയാകട്ടെ, ആത്മവസ്തു പുരുഷതന്ത്രമല്ലാത്തതിനാൽ വസ്തുവിഷയത്തിൽ "അത് ദ്വൈതമോ അദ്വൈതമോ ആകാം" എന്നിങ്ങിനെ വികൽപം ഭവിക്കുന്നതല്ല. ഒരേ വസ്തു ദ്വൈതവും അദ്വൈതവും ആവുക എന്നത് പരസ്പരവിരുദ്ധവുമാണ് . അതിനാൽ ഈ കൽപന യുക്തി യുക്തമല്ല.

ശ്രുതിന്യായവിരോധാച്ച. സൈന്ധവഘനവത് പ്രജ്ഞാ- നൈകരസഘനം നിരന്തരം പൂർവ്വാ- പരബാഹ്യാഭ്യന്തരഭേദവിവർജ്- ജിതം സബാഹ്യാഭ്യന്തരമജം "നേതി നേതി" "അസ്ഥൂലമനണ്വഹ്രസ്വ- മജമമരമഭയമമൃതം" ഇത്യേവമാദ്യാഃ ശ്രുതയോ നിശ്ചിതാർത്ഥാഃ സംശയ വിപര്യാസാശങ്കാരഹിതാഃ സർവ്വാഃ സമുദ്രേ പ്രക്ഷിപ്താഃ സ്യുരകിഞ്ചി- ത്കരത്വാത് .

ശ്രുതിക്കും യുക്തിക്കും നിരക്കാത്തതായതിനാലും ഇത് ശരിയല്ല. ഉപ്പിൻകട്ടപോലെ പ്രജ്ഞാനൈകരസഘനവും അന്തരമില്ലാത്തതും പൂർവ്വാപരമെന്നോ ബാഹ്യാഭ്യന്തരമെന്നോ ഉള്ള ഭേദമില്ലാത്തതും ഉള്ളിലും പുറത്തും നിറഞ്ഞതും അജവും "നേതി, നേതി", "അസ്ഥൂലമണ്വഹ്രസ്വമജമമരമഭയമമൃതം" എന്നിങ്ങിനെ ശ്രുതികൾ നിശ്ചിതാർത്ഥമായും നിസ്സംശയമായും നിശ്ശങ്കമായും എല്ലാം സമുദ്രത്തിൽ പ്രക്ഷിപ്തമാക്കിയിരിക്കുന്നു. ഇതിനു വിരുദ്ധമായി ഒന്നും ചെയ്യാൻ പററുകയില്ല.

തഥാ ന്യായവിരോധോ / പി സാവയവസ്യാനേകാത്മകസ്യ ക്രിയാവതോ നിത്യത്വാനുപപത്തേഃ. നിത്യത്വം ചാത്മനഃ സ്മൃത്യാദി ദർശനാദനുമീയതേ. തദ്വിരോധശ്ച പ്രാപ്നോത്യനിത്യത്വേ. ഭവേത് കല്പനാനർത്ഥക്യം ച. സ്ഫുടമേവ ചാസ്മിൻ പക്ഷേ കർമ്മകാണ്ഡാനർത്ഥക്യം. അകൃതാഭ്യാഗമകൃതവിപ്രണാശപ്രസംഗാത് .

അതുപോലെ യുക്തി വിരോധവും ഭവിക്കും. കാരണം അവയവങ്ങളുള്ളവനും അനേകരൂപാത്മകനും ക്രിയാവാനുമായത് നിത്യമാവാൻ വയ്യ. ആത്മാവിന്റെ നിത്യത്വമാകട്ടെ സ്മൃതി മുതലായ ദർശനങ്ങളിൽ നിന്നനുമാനിക്കാം. അനിത്യമായാൽ ഇതിന് വിരോധം ഭവിക്കും, ഭവാന്റെ കൽപന അനർത്ഥകമാവുകയും ചെയ്യും. ഈ പക്ഷത്തിൽ കർമ്മകാണ്ഡത്തിന്റെ വ്യർത്ഥതയും സ്പഷ്ടമാണ് . കാരണം (ആത്മാവ് അനിത്യമായാൽ) അകൃതം വന്നുചേരുകയും കൃതം നശിക്കുകയും ചെയ്യും.

നനു ബ്രഹ്മണോ ദ്വൈതാദ്വൈതാത്മകത്വേ സമുദ്രാദി ദൃഷ്ടാന്താ വിദ്യന്തേ, കഥമുച്യതേ ഭവേതൈകസ്യ ദ്വൈതാദ്വൈതത്വം വിരുദ്ധമിതി?

പൂപ — എന്നാൽ ബ്രഹ്മത്തിന്റെ ദ്വൈതാദ്വൈതഭാവങ്ങൾക്ക് സമുദ്രാദിദൃഷ്ടാന്തമുണ്ട് . എങ്കിലും അങ്ങ് പറയുന്നു ഏകമായതിന് ദ്വൈതാദ്വൈതകൽപന വിരുദ്ധമായതാണ് എന്ന് .

ന. അന്യവിഷയത്വാത് . നിത്യനിരവയവവസ്തുവിഷയം ഹി വിരുദ്ധത്വമവോചാമ ദ്വൈതാദ്വൈതത്വസ്യ, ന കാര്യവിഷയേ സാവയവേ. തസ്മാച്ഛ്രുതിസ്മൃതിന്യായവിരോധാദനുപപന്നേയം കൽപനാ. അസ്യാഃ കൽപനായാ വരമുപനിഷത്പരിത്യാഗ ഏവ.

വേറെ കാര്യത്തെക്കുറിച്ചായതിനാൽ അത് ശരിയല്ല. നിത്യവും നിരവയവുമായ വസ്തുവിന്റെ കാര്യത്തിലാണ് ദ്വൈതാദ്വൈതങ്ങൾക്ക് വിരോധമുണ്ടെന്ന് പറഞ്ഞത് . അതിനാൽ ശ്രുതി, സ്മൃതി, യുക്തി എന്നിവക്ക് വിരുദ്ധമാണ് ഈ കൽപന. അതിനാലത് ശരിയല്ല. ഈ കൽപനയെ സ്വീകരിച്ചാൽ ഉപനിഷത്തിനെ ഉപേക്ഷിക്കേണ്ടതായി വരും.

അധ്യേയത്വാച്ച ന ശാസ്ത്രാർത്ഥേയം കൽപനാ. ന ഹി ജനനമരണാദ്യനർത്ഥശതസഹസ്രഭേദസമാകുലം സമുദ്രവനാദിവത് സാവയവമനേകരസം ബ്രഹ്മ ധ്യേയത്വേന വിജ്ഞേയത്വേന വാ ശ്രുത്യോപദിശ്യതേ.

സാവയവബ്രഹ്മം ധ്യേയമായി ഉപദേശിക്കാത്തിനാലും ഈ കൽപന ശാസ്ത്രാർത്ഥമായതല്ല. ജനനം മരണം മുതലായി നൂറും ആയിരവും അനർത്ഥങ്ങൾ ചേർന്നതും, സമുദ്രം, വനം മുതലായവയെപ്പോലെ സാവയവവും അനേകരസസംകുലവും ആയ ബ്രഹ്മം ധ്യാനിക്കപ്പെടേണ്ടതായോ അറിയപ്പെടേണ്ടതായോ ശ്രുതി ഉപദേശിക്കുന്നില്ല.

പ്രജ്ഞാനഘനതാം ച ഉപദിശതി. "ഏകധൈ വാനുദ്രഷ്ടവ്യം" (ബൃ.ഉ. 4.4.20) ഇതി ച. അനേകധാ ദർശനാപവാദാച്ച "മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി" (4.4.19) ഇതി. യച്ച ശ്രുത്യാ നിന്ദിതം തന്ന കർത്തവ്യം. യച്ച ന

പ്രജ്ഞാനഘനതയേയും ഉപദേശിക്കുന്നുണ്ട് —"ഒന്നായി മാത്രം കാണപ്പെടണം" എന്നിങ്ങിനെ. "പലതായി ദർശിക്കുന്നതിനെ നിന്ദിച്ചിട്ടുമുണ്ട് ". "ആരിതിനെ പലതായി കാണുന്നുവോ അവൻ മൃത്യുവിൽ നിന്നും മൃത്യുവിലേക്ക് ഗമിക്കുന്നു" എന്നും ഉണ്ട് . ശ്രുതി നിന്ദിച്ചിട്ടുള്ളതിനെ ചെയ്യരുത് . എന്ത് ചെയ്യപ്പെ

ക്രിയതേ ന സ ശാസ്ത്രാർത്ഥഃ ബ്രഹ്മണോ / നേകരസത്വമനേകധാത്വം ച ദ്വൈതരൂപം നിന്ദിതത്വാന്ന ദ്രഷ്ടവ്യം. അതോ ന ശാസ്ത്രാർത്ഥഃ. യത്വേകരസത്വം ബ്രഹ്മണഃ തദ്രഷ്ടവ്യത്വാത് പ്രശസ്തം പ്രശസ്തത്വാച്ച ശാസ്ത്രാർത്ഥോ ഭവിതുമർഹതി.

ടുന്നില്ലയോ അത് ശാസ്ത്രാർത്ഥമാവാൻ തരമില്ല. ബ്രഹ്മത്തിൽ അനേകരസത്വവും അനേകധാത്വവും ഉള്ള ദ്വൈതരൂപം കാണരുത് , കാരണം അത് നിന്ദ്യമാണ് . അതിനാൽ അത് ശാസ്ത്രാർത്ഥമായതല്ല. ബ്രഹ്മത്തിന് ഏകരസത്വമാന്നുള്ളതെന്ന് യാതൊന്നോ അത് ദ്രഷ്ടവ്യമായതിനാൽ പ്രശസ്തവും പ്രശസ്തമാകയാൽ ശാസ്ത്രാർത്ഥമാകാൻ യോഗ്യവുമാണ്

യത്തൂക്തം വേദൈകദേശസ്യാപ്രാമാണ്യം കർമ്മവിഷയേ ദ്വൈതാഭാവാദദ്വൈതേ ച പ്രമാണ്യമിതി. തന്ന. യഥാപ്രാപ്തോപദേശാർത്ഥത്വാത് , ന ഹി ദ്വൈതമദ്വൈതം വാ വസ്തു ജാതമാത്രമേവ പുരുഷം ജ്ഞാപയിത്വാ പശ്ചാത്കർമ്മ വാ ബ്രഹ്മവിദ്യാം വോപദിശതി ശാസ്ത്രം.

ദ്വൈതാഭാവം കാരണം വേദത്തിൽ കർമ്മവിഷയകമായ ഒരു ഭാഗം അപ്രമാണമാകുമെന്നും അദ്വൈത വിഷയമായത് . പ്രമാണമാകുമെന്നും പറഞ്ഞാലത് ശരിയല്ല. എന്തെന്നാൽ ശാസ്ത്രം യഥാർത്ഥവസ്തുവിന്റെ ഉപദേശത്തെ ചെയ്യുന്നതിനാണ് . ജാതമാത്രനായ പുരുഷന് ദ്വൈതമോ അദ്വൈതമോ ആയ വസ്തുവിനെ പഠിപ്പിച്ചിട്ട് പിന്നീട് കർമ്മത്തേയോ ബ്രഹ്മവിദ്യയേയോ ഉപദേശിക്കുകയല്ല ശാസ്ത്രം ചെയ്യുന്നത് .

ന ചോപദേശാർഹം ദ്വൈതം, ജാതമാത്രപ്രാണിബുദ്ധിഗമ്യത്വാത് . ന ച ദ്വൈതസ്യാനൃതത്വബുദ്ധിഃ പ്രഥമമേവ കസ്യചിത് സ്യാത് . യേന ദ്വൈതസ്യ സത്യത്വമുപദിശ്യ പശ്ചാദാത്മനഃ പ്രാമാണ്യം പ്രതിപാദയേച്ഛാസ്ത്രം. നാപി പാഷണ്ഡിഭിരപി പ്രസ്ഥാപിതാഃ ശാസ്ത്രസ്യ പ്രാമാണ്യം ന ഗൃഹ്ണീയുഃ.

ദ്വൈതം ഉപദേശിക്കപ്പെടാൻ യോഗ്യമായതല്ല, കാരണം പ്രാണികൾക്ക് ജനിച്ച മുതൽ അത് ബോദ്ധ്യമായതാണ് . ദ്വൈതം സത്യമല്ലെന്ന ബുദ്ധി ആർക്കും ഉണ്ടാകാറില്ല. അതിനാൽ ദ്വൈതത്തിന്റെ സത്യത്വം ഉപദേശിച്ച് വീണ്ടും ആത്മാവിന്റെ പ്രാമാണ്യം പ്രതിപാദിക്കേണ്ട കാര്യം ശാസ്ത്രത്തിനില്ല. പാഷണ്ഡന്മാരാലും ശാസ്ത്രാർത്ഥം സ്ഥാപിക്കപ്പെടേണ്ടതില്ല. പ്രാമാണ്യം ഗ്രഹിക്കപ്പെടേണ്ടതുമില്ല.

തസ്മാദ്യഥാപ്രാപ്തമേവ ദ്വൈതമവിദ്യാകൃതം സ്വാഭാവികമുപാദായ സ്വാഭാവിക്യൈവാവിദ്യയാ യുക്തായ രാഗദ്വേഷാദിദോഷവതേ യഥാഭിമതപുരുഷാർത്ഥസാധനം കർമ്മ ഉപദിശത്യഗ്രേ. പശ്ചാത് പ്രസിദ്ധക്രിയാകാരകഫലസ്വരൂപദോഷദർശനവതേ തദ്വിപരീതൗദാസീന്യസ്വരൂപാവസ്ഥാനഫലാർത്ഥിനേ തദുപായഭൂതാമാത്മൈകത്വദർശനാത്മികാം ബ്ര-

അതുകൊണ്ട് സ്വതഃസിദ്ധവും യഥാപ്രാപ്തവും അവിദ്യാകൃതവും സ്വാഭാവികവുമായ ദ്വൈതത്തെ ഗ്രഹിച്ച് സ്വാഭാവികമായ അവിദ്യയോട് ചേർന്നവനും രാഗദ്വേഷാദി ദോഷങ്ങളുള്ളവനും ആയ പുരുഷന് അവനിഷ്ടമായിട്ടുള്ള പുരുഷാർത്ഥസാധനമായ കർമ്മത്തെ ആദ്യം ഉപദേശിക്കുന്നു. പിന്നീട് പ്രസിദ്ധമായ ക്രിയാകാരക ഫലസ്വരൂപമായ കർമ്മത്തിൽ ദോഷം ദർശിക്കുന്നവനും അതിനു വിപരീതമായി ഉദാസീന സ്വരൂപസ്ഥിതിയാകുന്ന ഫലത്തെ ഇച്

ഹ്മവിദ്യാമുപദിശതി. അദ്യൈവം സതി തദൗദാസീന്യസ്വരൂപാവസ്ഥാനേ ഫലേ പ്രാപ്തേ ശാസ്ത്രസ്യ പ്രാമാണ്യം പ്രത്യർത്ഥിത്വം നിവർത്തതേ. തദഭാവാത് ശാസ്ത്രസ്യാപി ശാസ്ത്രത്വം തം പ്രതി നിവർത്തത ഏവ.

ഷിക്കുന്നവനും ആയ (പുരുഷന് ) അതിനുള്ള ഉപായമായിരിക്കുന്നതും ആത്മൈകത്വദർശനരൂപവും ആയ ബ്രഹ്മവിദ്യയെ ഉപദേശിക്കുന്നു. അങ്ങിനെയിരിക്കുമ്പോൾ, ഉദാസീന സ്വരൂപാവസ്ഥാനമാകുന്ന ഫലം പ്രാപ്തമാവുമ്പോൾ ശാസ്ത്രത്തിന്റെ പ്രാമാണ്യത്തെക്കുറിച്ചുള്ള അർത്ഥിത്വം നിവൃത്തമാവുന്നു. അതില്ലെങ്കിൽ ശാസ്ത്രത്തിന്റെ ശാസ്ത്രത്വം പോലും അവനെ സംബന്ധിച്ചിടത്തോളം ഇല്ലാതായിത്തീരുന്നു.

തഥാ പ്രതിപുരുഷം പരിസമാപ്തം ശാസ്ത്രമിതി ന ശാസ്ത്രവിരോധഗന്ധോഽപ്യസ്തി. അദ്വൈതജ്ഞാനാവസാനത്വാത് ശാസ്ത്രശിഷ്യശാസനാദിദ്വൈതഭേദസ്യ അന്യതമാവസ്ഥാനേ ഹി വിരോധഃ സ്യാദവസ്ഥിതസ്യ. ഇതരേ തരാപേക്ഷത്വാത്തു ശാസ്ത്ര ശിഷ്യ ശാസനാനാം നാന്യതമോഽപ്യവതിഷ്ഠതേ. സർവ്വസമാപ്തൗ തുകസ്യ വിരോധ ആശങ്കയേതോ ദ്വൈതെ കേവലേ ശിവേ സിദ്ധേ. നാപ്യ വിരോധതാ, അത ഏവ.

അപ്രകാരം ഓരോ പുരുഷനെ സംബന്ധിച്ചും ശാസ്ത്രത്തിന്റെ പ്രയോജനം പരിസമാപ്തമാവുന്നതിനാൽ ശാസ്ത്രവിരോധത്തിന്റെ ഗന്ധം പോലുമില്ല. ശാസ്ത്രം, ശിഷ്യൻ, ശാസനം തുടങ്ങിയ ദ്വൈതഭേദങ്ങൾ അദ്വൈത ജ്ഞാനത്തോടെ അവസാനിക്കുന്നു. അന്യമായി എന്തെങ്കിലുമുള്ളപ്പോഴാണ് ഉള്ളതിന് വിരോധം ഭവിക്കുന്നത് . ശാസ്ത്രശിഷ്യശാസനങ്ങൾ അന്യോന്യാപേക്ഷയോടെ വർത്തിക്കുന്നതിനാൽ അവയിൽ ഒന്നും തന്നെ നിലനിൽക്കുന്നില്ല. എല്ലാത്തിന്റെയും സമാപ്തിയിൽ കേവലവും ശിവവുമായ അദ്വൈതം സിദ്ധമാവുമ്പോൾ എന്തിന്റെ വിരോധമാണ് ശങ്കിക്കപ്പെടാൻ കഴിയുക ? അതുകൊണ്ടുതന്നെ അവിരോധതയും ഇല്ല.

അഥാപ്യഭ്യുപഗമ്യബ്രൂമഃ — ദ്വൈതാദ്വൈതാത്മകത്വേഽപി ശാസ്ത്രവിരോധസ്യ തുല്യാത്വാത് . യദാപി സമുദ്രാദിവത് ദ്വൈതാദ്വൈതാത്മകമേകം ബ്രഹ്മാഭ്യുപഗച്ഛാമോ, നാന്യദ്വസ്ത്വന്തരം, തദാപി ഭവദുക്താച്ഛാസ്ത്രവിരോധാന്ന മുച്യാമഹേ. കഥം ? ഏകം ഹി പരം ബ്രഹ്മ ദ്വൈതാദ്വൈതാത്മകം, തച്ഛോകമോഹാദ്യതീതത്വാദുപദേശം ന കാംക്ഷതി. ന ചോപദേഷ്ടാഽന്യോ ബ്രഹ്മണഃ. ദ്വൈതാദ്വൈതരൂപസ്യ ബ്രഹ്മണഃ ഏകസ്യൈവാഭ്യുപഗമാത് .

അതായത് ബ്രഹ്മം ദ്വൈതാദ്വൈതാത്മകമാണെന്നു വന്നാലും ശാസ്ത്രവിരുദ്ധത്വം തുല്യമാണെന്ന് നാം പറയുന്നു. എപ്പോൾ ബ്രഹ്മം സമുദ്രാദികളെപ്പോലെ, ദ്വൈതാദ്വൈതാത്മകവും ഏകവും ആണ് , അതല്ലാതെ മറ്റൊരു വസ്തുവല്ല എന്നു കരുതുകയാണെങ്കിൽ അപ്പോഴും നീ പറഞ്ഞ ശാസ്ത്രവിരോധം ഇല്ലാതാവുന്നില്ല. അതെങ്ങിനെ ? ദ്വൈതാദ്വൈതാത്മകമായ ഒരേ ഒരു പരബ്രഹ്മം മാത്രമേ ഉള്ളു. അത് ശോകമോഹങ്ങൾക്കതീതമാകയാൽ ഉപദേശമൊന്നും ആഗ്രഹിക്കുന്നില്ല. മാത്രമല്ല, ഉപദേശിക്കുന്നവനും ബ്രഹ്മത്തിൽ നിന്നന്യനല്ല. കാരണം ദ്വൈതാദ്വൈതരൂപവും ഏകവുമാണ് ബ്രഹ്മം എന്ന് അംഗീകരിച്ചു കഴിഞ്ഞതാണ് .

അഥ ദ്വൈതവിഷയസ്യാ– നേകത്വാദന്യോന്യോപദേശോ, ന ബ്രഹ്മവിഷയ ഉപദേശഃ, ഇതി ചേത് ? തദാ ദ്വൈതാദ്വൈതാത്മ– കമേവ ബ്രഹ്മനാന്യദസ്തീതി വി– രുധ്യതേ. യസ്മിൻ ദ്വൈതവിഷയേ ƒ ന്യോന്യോപദേശഃ സോന്യോ ദ്വൈതം ചാന്യദേവേതി സമുദ്രദൃ– ഷ്ടാന്തോ വിരുദ്ധഃ. ന ഹി സമു– ദ്രോദകൈകത്വവദ്വിജ്ഞാനൈക– ത്വേ ബ്രഹ്മണോനൃത്ര ഉപദേശ– ഗ്രഹണാദികൽപനാ സംഭവതി. ന ഹി ഹസ്താദിദ്വൈതാദ്വൈതാ– ത്മകേ ദേവദത്തേ വാക്കർണ്ണയോഃ ദേവദത്തൈക ദേശഭൂതയോഃ വാഗുപദേഷ്ട്രീ കർണ്ണഃ കേവല ഉപദേശസ്യ ഗ്രഹീതാ, ദേവദത്ത– സ്തു നോപദേഷ്ടാ നാപ്യുപദേ– ശസ്യ ഗ്രഹീതേതി കൽപയിതും ശക്യതേ. സമുദ്രൈകോദകാത്മത്വ– വദേകവിജ്ഞാനവത്വാദ്ദേവദത്ത– സ്യ. തസ്മാത് ശ്രുതിന്യായവിരോ– ധശ്ചാഭിപ്രേതാർത്ഥാ സിദ്ധിശ്ച ഏവം കൽപനായാം സ്യാത് . ത– സ്മാത് യഥാവ്യാഖ്യാത ഏവാസ്– മാഭിഃ "പൂർണ്ണമദഃ" ഇത്യസ്യ മന്ത്ര– സ്യാർത്ഥഃ.

ദ്വൈതവിഷയങ്ങൾ അനേകങ്ങ ളാകയാൽ പരസ്പരോപദേശം ഭവി ക്കാം. അത് ബ്രഹ്മവിഷയമായ ഉപദേ ശമാവണമെന്നില്ല, എന്നാണെങ്കിലോ ? അപ്പോൾ ദ്വൈതാദ്വൈതരൂപമായ ഒരേ ഒരു ബ്രഹ്മമേ ഉള്ളു. മറ്റൊന്നും തന്നെ ഇല്ല എന്നത് വൈരുദ്ധ്യാത്മകമാണ് . യാതൊരു ദ്വൈത വിഷയത്തിൽ പരസ് പരോപദേശം ഭവിക്കുന്നുവോ അത് അന്യവും ദ്വൈതം മറ്റൊന്നും ആക യാൽ സമുദ്ര ദൃഷ്ടാന്തം വൈരുദ്ധ്യമു ള്ളതാണ് . മാത്രമല്ല സമുദ്രജലത്തിനുള്ള ഏകത്വം പോലെയാണ് വിജ്ഞാനത്തി നുള്ള ഏകത്വമെങ്കിൽ ബ്രഹ്മത്തിൽ നി ന്നും ഭിന്നമായി ഉപദേശം, ഗ്രഹണം മുത ലായ കൽപനകൾ ഉണ്ടാകാൻ വയ്യ. ഹ സ്തം, പാദം, തുടങ്ങിയവയോടുകൂടിയ ദ്വൈതാ ദ്വൈതാത്മകനായ ദേവദത്ത നിൽ ദേവദത്തന്റെ ഭാഗങ്ങളായിരിക്കു ന്ന വാക്ക് , കർണ്ണം എന്നിവയിൽ വാക്ക് ഉപദേശിക്കുകയും കർണ്ണം കേവലം ഉപ ദേശം സ്വീകരിക്കുകയും ചെയ്യുന്നു എ ന്നും ദേവദത്തൻ ഉപദേശിക്കുന്നവനോ ഉപദേശം സ്വീകരിക്കുന്നവനോ അല്ല എന്നും മററുമുള്ള കൽപന നിലനിൽക്കു കയില്ല. കാരണം സമുദ്രം ഒരേ ഒരു ജല ത്തോടു കൂടിയതും ദേവദത്തൻ ഒരേ ഒരു വിജ്ഞാനത്തോടു കൂടിയവനുമാ ണ് . അതിനാൽ ഇങ്ങിനെയുള്ള കൽപന ശ്രുതിക്കും യുക്തിക്കും നിരക്കാത്തതും ഇഷ്ടാർത്ഥ സിദ്ധി ഇല്ലാത്തതും ആണ് . അതിനാൽ ഞാൻ വ്യാഖ്യാനിച്ചതു പോ ലെതന്നെയാണ് "പൂർണ്ണമദഃ" എന്ന ഈ മന്ത്രത്തിനർത്ഥം..

**മന്ത്രഃ 1 —** ഓം ഖം ബ്രഹ്മ ഖം പുരാണം വായുരം ഖമിതി ഹ സ്മാഹ കൗരവ്യായണീപുത്രോ വേദോ ƒ യം ബ്രാഹ്മണാ വിദുർവ്വേദൈനേന യദ്വേദിതവ്യം.

**മന്ത്രാർത്ഥം 1** ആകാശബ്രഹ്മം ഓങ്കാരമാണ് ആകാശം സനാതനമാണ് . "യാതൊന്നിൽ വായുവർത്തിക്കുന്നു ആ ആകാശമാണ് ഖം ആയത് " എന്ന് കൗരവ്യായണീ പുത്രൻ പറഞ്ഞിട്ടുണ്ട് . ഈ ഓകാരം വേദമാണ് , എന്ന് ബ്രാഹ്മണർ അറിയുന്നു. കാരണം ജ്ഞാതവ്യമായതെ ന്തോ അതിനെ ഇതിനാലറിയുന്നു.

**ഭാഷ്യഃ 1** — ഓം ഖം ബ്രഹ്മേതി മന്ത്രഃ അയം ചാന്യത്രാവിനിയുക്ത ഇഹ ബ്രാഹ്മണേന ധ്യാനകർമ്മണി വിനിയുജ്യതേ. അത്ര ച ബ്രഹ്മേതി വിശേഷ്യാഭിധാനം, ഖമിതി വിശേഷണം. വിശേഷണ വിശേഷ്യയോശ്ച സാമാനാധികരണ്യേന നിർദ്ദേശോ നീലോൽപലവത് ഖം ബ്രഹ്മേതി. ബ്രഹ്മശ്ബദോ ബൃഹദ്വസ്തുമാത്രാസ്പദോ / വിശേഷിതോ / തോ വിശേഷ്യതേ ഖം ബ്രഹ്മേതി.

"ഓം ഖം ബ്രഹ്മ" ഇത് മന്ത്രമാണ് . ഇതിന് മററൊരിടത്തും ഉപയോഗമില്ല. ഇവിടെ ബ്രാഹ്മണം ഇതിന് ധ്യാന കർമ്മത്തിൽ വിനിയോഗത്തെ ചെയ്യുകയാണ് . ഇതിലും "ബ്രഹ്മം" എന്നത് വിശേഷനാമമാണ് . "ഖം" എന്നത് വിശേഷണവുമാണ് . നീലോൽപലം എന്നു പറയുന്നതുപോലെയാണ് "ഖം ബ്രഹ്മ" എന്നത് . വിശേഷണ വിശേഷ്യങ്ങൾക്ക് സാമാനാധികരണരൂപം വഴി ഇങ്ങിനെ നിർദ്ദേശം ചെയ്യപ്പെട്ടിരിക്കുന്നു. ഒരു വിശേഷവുമില്ലാത്ത ബ്രഹ്മശബ്ദം ബൃഹത്തായ വസ്തു മാത്രത്തിനാസ്പദമാണ് . അതുകൊണ്ടാണ് "ഖം ബ്രഹ്മ" എന്നിങ്ങിനെ വിശേഷിപ്പിച്ചിട്ടുള്ളത് .

യത്തത് ഖം ബ്രഹ്മ തദോംശബ്ദവാച്യം ഓംശബ്ദസ്വരൂപമേവ വാ. ഉഭയഥാപി സാമാനാധികരണ്യമവിരുദ്ധം. ഇഹ ച ബ്രഹ്മോപാസനസാധനത്വാർത്ഥമോംശബ്ദഃ പ്രയുക്തഃ. തഥാ ച ശ്രുത്യന്തരാത് — "ഏതദാലംബനം ശ്രേഷ്ഠമേതദാലംബനം പരം" (ക.ഉ. 1.2.17) "ഓമിത്യാത്മാനം യുഞ്ജീത" (മഹാനാരാ 24.1) "ഓമിത്യേതേനൈവാക്ഷരേണ പരം പുരുഷമിധ്യായീത" ( പ്ര.ഉ. 5.5) "ഓമിത്യേവം ധ്യായഥ ആത്മാനം" (മു. ഉ. 2.2.6) ഇത്യാദേഃ.

"ഖം ബ്രഹമ" എന്നത് യാതൊന്നോ അത് ഓം ശബ്ദവാച്യമാണ് അഥവാ ഓം ശബ്ദസ്വരൂപം തന്നെയാണ് . രണ്ടു നിലക്കായാലും സാമാനാധി കരണ്യം വിരുദ്ധമല്ല. ഇവിടെയാകട്ടെ ബ്രഹ്മോപാസനയുടെ സാധനക്കായിട്ട് ഓം ശബ്ദം പ്രയോഗിക്കപ്പെട്ടിരിക്കുകയാണ് . അതുപോലെ മററു ശ്രുതികളിലും "ഇത് ശ്രേഷ്ഠമായ ആലംബനമാണ് , ഇത് പരമമായ ആലംബനമാണ് " " ഓമെന്നിങ്ങിനെ ആത്മാവിനെ ചിത്തത്തിൽ യോജിപ്പിച്ചാലും "ഓമെന്നിങ്ങിനെ ഈ അക്ഷര ത്താൽത്തന്നെ പരം പുരുഷൻ ധ്യാനിക്കപ്പെടണം" "ആത്മാവിനെ ഓമെന്നിങ്ങിനെ ധ്യാനിച്ചാലും" മുതലായ വാക്യങ്ങൾ ഉണ്ട് .

അന്യാർത്ഥസംഭവാച്ചോപദേശസ്യ. യഥാന്യത്ര "ഓമിതി ശംസത്യോമിത്യുദ്ഗായതി" (ഛാ.ഉ. 1.1.9) ഇത്യേവമാദൗ സ്വാധ്യാരംഭാപവർഗ്ഗയോശ്ച ഓങ്കാരപ്രയോഗോ വിനിയോഗാദവഗമ്യതേ, ന ച തഥാർത്ഥാന്തരമിഹാവഗമ്യതേ. തസ്മാത് ധ്യാനസാധനത്വേനൈവ ഇഹ ഓംകാരശബ്ദസ്യ ഉപദേശഃ

മാത്രമല്ല മററൊരർത്ഥത്തിലാകാൻ വയ്യാത്തതിനാലും ഇത് ഉപാസനക്കാകാനേ തരമുള്ളു. എപ്രകാരം മററൊരിടത്ത് "ഓമെന്ന് ശംസിക്കുന്നു ഓമെന്ന് ഉദ്ഗാനം ചെയ്യുന്നു" എന്നു തുടങ്ങിയവയിൽ വിനിയോഗം ഭവിക്കുന്നതുകൊണ്ട് സ്വാധ്യായാരംഭത്തിലും അവസാനത്തിലും ഓങ്കാര പ്രയോഗം വിദിതമായിരിക്കുന്നു. അങ്ങിനെ മററൊരർത്ഥമൊന്നും ഇതിന് അറിയപ്പെടുന്നില്ല. അതിനാലിവിടെ ധ്യാനത്തിലുള്ള സാധനാരൂപമായിത്തന്നെയാണ് ഓങ്കാരം ഉപദേശിക്കപ്പെട്ടിട്ടുള്ളത് .

യദ്യപി ബ്രഹ്മാത്മാദിശബ്ദാ ബ്രഹ്മണോ വാചകാഃ, തഥാപി ശ്രുതിപ്രാമാണ്യാദ് ബ്രഹ്മണോ നേദിഷ്ഠമഭിധാനമോംകാരഃ അത ഏവ ബ്രഹ്മപ്രതിപത്താവിദം പരം സാധനം. തച്ച ദ്വിപ്രകാരേണ, പ്ര— തീകത്വേനാഭിധാനത്വേന ച. പ്രതീ— കത്വേന — യഥാ വിഷ്ണ്വാദിപ്രതിമാ ऽ ഭേദേന, ഏവമോങ്കാരോ ബ്രഹ്— മേതി പ്രതിപത്തവ്യഃ. തഥാ ഹി ഓംകാരാലംബനസ്യ ബ്രഹ്മ പ്രസീ— ദതി "ഏതദാലംബനം ശ്രേഷ്ഠമേ— തദാലംബനം പരം ഏതദാലംബനം ജ്ഞാത്വാ ബ്രഹ്മലോകേ മഹീയ— തേ" ഇതി (ക.ഉ. 1.2.17) ശ്രുതേഃ.

"ബ്രഹ്മം" "ആത്മാവ് " മുതലായ ശബ്ദങ്ങൾ ബ്രഹ്മവാചകങ്ങളാണെ ങ്കിലും ശ്രുതി പ്രമാണമനുസരിച്ച് ബ്രഹ്മ ത്തിനേററവും അടുത്തു നിൽക്കുന്ന നാമം ഓങ്കാരമാണ് . അതിനാൽ ഇതു തന്നെ യാണ് ബ്രഹ്മപ്രാപ്തിക്ക് പരമമായ സാധനം. ആ സാധനം രണ്ടു പ്രകാര ത്തിലുണ്ട് — പ്രതീകരൂപത്തിലും. നാമ രൂപത്തിലും പ്രതീകരൂപം വഴി — അതാ യത് വിഷ്ണു ആദി പ്രതിമകളിൽ വിഷ് ണു ആദികളുമായി അഭേദരൂപത്തിൽ ചിന്തിക്കുന്നതുപോലെ ഇവിടേയും "ഓം കാരം തന്നെ ബ്രഹ്മം" എന്നിങ്ങിനെ ചി ന്തിക്കണം. അതുപോലെ ഓങ്കാരം ബ്ര ഹ്മത്തിലാംബനമാകയാൽ ബ്രഹ്മം പ്ര സാദിക്കുന്നു. "ഇത് ശ്രേഷ്ഠമായ ആലം ബനമാണ് , പരമമായ ആലംബനമാണ് , ഈ ആലംബനത്തെ അറിഞ്ഞ് ഉപാസ കൻ ബ്രഹ്മലോകത്തിൽ പൂജിതനായി ത്തീരുന്നു" എന്ന് ശ്രുതിയുണ്ട് .

തത്ര ഖമിതി ഭൗതികേ ഖേ പ്രതീതിർമ്മാ ഭൂദിത്യാഹ — ഖം പു— രാണം ചിരന്തനം ഖം പരമാത്മാ— കാശമിത്യർത്ഥഃ. യത്ത്പരമാത്മാ— കാശം പുരാണം ഖം തച്ചക്ഷുരാദ്യ— വിഷയത്വാന്നിരാലംബനമശക്യം ഗ്രഹീതുമിതി. ശ്രദ്ധാഭക്തിഭ്യാം ഭാ— വവിശേഷേണ ചോംകാരേ ആ— വേശയതി. യഥാ വിഷ്ണ്വംഗാങ്കി— തായാം ശിലാദിപ്രതിമായാം വിഷ്— ണും ലോക ഏവം.

അവിടെ ആകാശമെന്നാൽ ഭൗതി കാകാശമെന്ന പ്രതീതിയുണ്ടാകരുതെ ന്നു കരുതി പറയുന്നു — ആകാശം പു രാണമായതാണ് . സനാതനമായ ആകാ ശം പരമാത്മാവാകുന്ന ആകാശമാണെ ന്നർത്ഥം. പരമാത്മാവാകുന്ന ആ ആകാ ശം പുരാണവും ചക്ഷുരാദികൾക്ക് വി ഷയമല്ലാത്തതുമാകയാൽ നിരാലംബന മായതാണ് — ഗ്രഹിക്കാൻ വയ്യാത്താണ് എന്നതിനാൽ ശ്രദ്ധാഭക്തികളാകുന്നഭാ വ വിശേഷങ്ങളോടു കൂടി ഓങ്കാരത്തിൽ ആവേശിപ്പിച്ചിരിക്കുന്നു വിഷ്ണുവിന്റെ അംഗങ്ങളാൽ അങ്കിതമായ ശിലാദി പ്രതി മയിൽ ലോകം വിഷ്ണുവിനെ എന്നപോ ലെയാണ് ഇത് .

വായുരം ഖം, വായുരസ്മിൻ വിദ്യത ഇതി വായുരം, ഖം ഖമാത്രം ഖമിത്യുച്യതേ ന പുരാണം ഖമി— ത്യേവമാഹ സ്മ. കോ ऽ സൗ ? കൗരവ്യായണീപുത്രഃ. വായുരേ ഹി ഖേ മുഖ്യഃ ഖശബ്ദവ്യവഹാരഃ. തസ്മാന്മുഖ്യേ സപ്രത്യയോ യുക്ത ഇതി മന്യതേ.

"വായുരം ഖം", വായു ഇതിൽ ഉ ണ്ട് എന്നതുകൊണ്ട് വായുരം. ഖം എന്നാൽ, ആകാശമാത്രത്തെയാണ് ഖ മെന്ന് പറയുന്നത് , സനാതനമായ ആ കാശത്തെയല്ല എന്ന് പറഞ്ഞു കഴിഞ്ഞു. ആരാണ് പറഞ്ഞത് ? കൗരവ്യായണീ പുത്രൻ. ഖ ശബ്ദത്തിന്റെ മുഖ്യവ്യവ ഹാരം വായുരമാകുന്ന ആകാശത്തിലാ ണ് . അതിനാൽ, ഗൗണമുഖ്യന്യായപ്ര കാരം, ഇതിന്റെ മുഖ്യ അർത്ഥത്തിലും

സപ്രത്യയം മുഖ്യമാണ് എന്നത് യുക്തം തന്നെ.

തത്ര യദി പുരാണം ഖം, ബ്രഹ്മ നിരുപാധികസ്വരൂപം, യദി വാ വായുരം ഖം സോപാധികം ബ്രഹ്മ, സർവ്വഥാപ്യോംകാരഃ പ്രതീകത്വേനൈവ പ്രതിമാവത്സാധനത്വം പ്രതിപദ്യതേ. "ഏതദ്വൈ സത്യകാമ പരം ചാപരം ബ്രഹ്മ യദോങ്കാരഃ" ഇതി ശ്രുത്യന്തരാത് . കേവലം ഖശബ്ദാർത്ഥേ വിപ്രതിപത്തിഃ.

അതിൽ "ഖം" എന്ന പദം സനാതനവും ആകാശരൂപവും നിരുപാധികവും ആയ ബ്രഹ്മമാണെങ്കിൽ, വായുരമാകുന്ന ആകാശം സോപാധികബ്രഹ്മവുമാണെങ്കിൽ എല്ലാ പ്രകാരത്തിലും പ്രതിമയിലെന്നപോലെ, പ്രതീക രൂപത്തിൽ മാത്രമേ ഓങ്കാരത്തിന് സാധനത സിദ്ധിക്കുകയുള്ളു. "അല്ലയോ സത്യകാമ! ഈ ഓങ്കാരം പരവും അപരവുമായ ബ്രഹ്മമാണ് " എന്ന് മററൊരു ശ്രുതിയിലുണ്ട് . കേവലം ഖശബ്ദത്തിൻെറ അർത്ഥത്തിൽ അഭിപ്രായവ്യത്യാസം ഉണ്ട് .

വേദോ ऽ യമോങ്കാരോ വേദ വിജാനാത്യനേന യദ്വേദിതവ്യം. തസ്മാദ്വേദ ഓംകാരോ വാചകോ ऽ ഭിധാനം. തേനാഭിധാനേന യദ്വേദിതവ്യം ബ്രഹ്മ പ്രകാശ്യമാനമഭിധീയമാനം വേദ, സാധകോ വിജാനാത്യുപലഭതേ. തസ്മാദ്വേദോ ऽ യമിതി ബ്രാഹ്മണാ വിദുഃ തസ്മാദ്ബ്രാഹ്മണാനാമഭിധാനത്വേന സാധനത്വമഭിപ്രേതമോങ്കാരസ്യ.

ഈ ഓങ്കാരം വേദമാണ് . വേദിതവ്യമായതിനെ ഇതു കൊണ്ടറിയുന്നു എന്നതിനാൽ ആണ് വേദമായത് . അതിനാൽ ഓംകാരം വേദവാചകമാണ് , നാമമാണ് . ആ നാമത്താൽ വേദിതവ്യം അഥവാ പ്രകാശിതം അഥവാ അഭിധീയം ആയത് ബ്രഹ്മമാണ് . അതിനെക്കൊണ്ട് സാധകൻ ബ്രഹ്മത്തെ അറിയുന്നു — ഉപലബ്ധമാക്കുന്നു. അതിനാൽ ഇത് വേദമാണ് എന്ന് ബ്രാഹ്മണർ അറിയുന്നു. അതിനാൽ ബ്രാഹ്മണർക്ക് ഓങ്കാരഭിധാന രൂപത്തിൽ ബ്രഹ്മസാക്ഷാൽക്കാരത്തിന് ഇത് സാധനമാണെന്ന് അറിയാൻ കഴിയുന്നു.

അഥവാ വേദോ ऽ യമിത്യാദ്യർത്ഥവാദഃ കഥമോങ്കാരോ ബ്രഹ്മണഃ പ്രതീകത്വേന വിഹിതഃ? ഓം ഖം ബ്രഹ്മേതി സാമാനാധികരണ്യാത്തസ്യ സ്തുതിരിദാനീം വേദത്വേന. സർവ്വോ ഹ്യയം വേദ ഓംകാര ഏവ. ഏതത്പ്രഭവ ഏതദാത്മകഃ സർവ്വഃ ഋഗ്യജുഃ സാമാദി ഭേദഭിന്ന ഏഷ ഓംകാരഃ "തദ്യഥാ ശങ്കുനാ സർവ്വാണി പർണ്ണാനി" (ഛാ. ഉ. 2.23.3) ഇത്യാദി ശ്രുത്യന്തരാത് .

അല്ലെങ്കിൽ "വേദോ ऽ യം മുതലായത് അർത്ഥവാദമാകാം. എങ്ങിനെയാണ് ഓങ്കാരം ബ്രഹ്മത്തിൻെറ പ്രതീകരൂപമായിരിക്കുന്നത് ? "ഓം ഖം ബ്രഹ്മ" എന്നിങ്ങിനെ അവക്ക് സാമാനാധികരണ്യമുള്ളതിനാൽ ഇപ്പോൾ വേദരൂപത്തിൽ അതിനെ സ്തുതിക്കുകയാണ് . ഈ വേദമെല്ലാം തന്നെ ഓങ്കാരമാണ് . ഇതു വഴി പ്രകടമാക്കപ്പെട്ടതും ഇതിൻെറ സ്വരൂപഭൂതമായതും ഋക്ക് , യജസ്സ് , സാമം എന്നീ ഭേങ്ങളാൽ ഭിന്നമായതുമായ ഈ ശ്രുതി സമുദായം മുഴുവനും ഓങ്കാരമാണ് . "അതെങ്ങിനെയാണെന്നാണങ്കിൽ ഇലയിലെ നാഡികൾ ഇല മുഴുവനും വ്യാപിച്ചിരിക്കുന്നതു പോലെ" എന്ന് മററൊരു ശ്രുയിയിലുള്ളപോലെ.

ഇതൾച്ചായം വേദ ഓംകാ—
രോ യദ്വേതിതവ്യം തത്സർവ്വം വേ—
ദിതവ്യമോങ്കാരേണൈവ വേദേ—
നാനേന. അതോ ∫ യമോംകാരോ
വേദഃ. ഇതരസ്യാപി വേദസ്യ വേ—
ദത്വം അത ഏവ. തസ്മാദ്വിശിഷ്ടോ
∫ യമോംകാരഃ സാധനത്വേന പ്രതി
പത്തവ്യ ഇതി.

ഇതുകൊണ്ടും ഈ വേദം ഓംകാരമാണ് . കാരണം അറിയപ്പെടേണ്ടതായിട്ടെന്തുണ്ടോ അതെല്ലാം തന്നെ ഈ ഓങ്കാരരൂപമായവേദത്താൽ അറിയപ്പെടുന്നു. അതിനാൽ ഈ ഓംകാരം വേദമാണ് . മററു വേദങ്ങൾക്കും വേദത്വമുണ്ടാകുന്നത് ഇതുകൊണ്ടു തന്നെയാണ് . അതിൽ നിന്നും വിശിഷ്ടമായ ഈ ഓങ്കാരത്തെ സാധനാരൂപം വഴി അറിയണം എന്ന് .

അഥവാ വേദഃ സഃ കോ ∫
സൗ ? യം ബ്രാഹ്മണാ വിദുരോം—
കാരം. ബ്രാഹ്മണാനാം ഹ്യസൗ
പ്രണവോദ്ഗീഥാദിവികൽപൈർ—
വ്വിജ്ഞേയഃ തസ്മിൻ ഹി പ്രയു
ജ്യമാനേ സാധനത്വേന സർവ്വോ
വേദഃ പ്രയുക്തോ ഭവതീതി.

അല്ലെങ്കിൽ വേദം അതാണ് . അതേതാണ് ? ബ്രാഹ്മണർ ഏതിനെ ഓംകാരമെന്നറിയുന്നു (അത് ) ബ്രാഹ്മണർ ഇതിനെ പ്രണവം, ഉദ്ഗീഥം മുതലായ വികൽപങ്ങളാൽ അറിയേണ്ടതാണ് . സാധനത്വം വഴി അതിനെ പ്രയോഗിക്കുമ്പോൾ മാത്രമേ വേദങ്ങളെല്ലാം പ്രയോഗിക്കപ്പെട്ടതായി ഭവിക്കുന്നുള്ളു എന്ന് .

## ദ്വിതീയഃ ബ്രാഹ്മണഃ

## രണ്ടാം ബ്രാഹ്മണം

അധുനാ ദമാദിസാധനത്രയ വിധാനാർത്ഥോ / യമാരംഭഃ

ഇപ്പോൾ ദമം തുടങ്ങിയ മൂന്നു സാധനകളെ വിധിക്കാനായിട്ട് ആരംഭിക്കുന്നു.

**മന്ത്രഃ 1** — ത്രയാഃ പ്രാജാപത്യാഃ പ്രജാപതൗ പിതരി ബ്രഹ്മചര്യമൂഷുർദ്ദേവാഃ അസുരാ ഉഷിത്വാ ബ്രഹ്മചര്യം ദേവാ ഊചുർബ്രവീതുനോ ഭവാനിതി തേഭ്യോ ഹൈ— തദക്ഷരമുവാച ദ ഇതി വ്യജ്ഞാസിഷ്ടാ ഇതി വ്യ— ജ്ഞാസിഷ്മേതി ഹോചുർദ്ദാമ്യതേതി ന ആത്ഥേ— ത്യോമിതി ഹോവാച വ്യജ്ഞാസിഷ്ടേതി.

**മന്ത്രാർത്ഥം 1** — ദേവന്മാരും മനുഷ്യരും അസുരന്മാരുമാകുന്ന പ്രജാപിതയുടെ മൂന്നു പുത്രന്മാർ പിതാവായ പ്രജാപതിയുടെ അടുത്ത ബ്രഹ്മചര്യത്തോടെ വസിച്ചു. ബ്രഹ്മചര്യത്തോടെ വസിച്ചിട്ട് ദേവന്മാർ പറഞ്ഞു, "അവിടുന്ന് ഞങ്ങളെ ഉപദേശിച്ചാലും" എന്ന് . അവരോട് പ്രജാപതി "ദ" എന്ന അക്ഷരത്തെ പറഞ്ഞു. എന്നിട്ട് ചോദിച്ചു "മനസ്സിലായോ" എന്ന് . അവർ പറഞ്ഞു, "മനസ്സിലായി. അവിടുന്ന് ഞങ്ങളോട് ദമത്തെ ചെയ്യാനാണ് പറഞ്ഞത് . അപ്പോൾ പ്രജാപതി പറഞ്ഞു, "ശരിയാണ് നിങ്ങൾ മനസ്സിലാക്കിയിരിക്കുന്നു" എന്ന് .

**ഭാഷ്യഃ 1** — ത്രയാസ്ത്രിസംഖ്യാകാഃ പ്രാജാപത്യാഃ പ്രജാപ തേരപത്യാനി പ്രാജാപത്യാഃ, തേ കിം ? പ്രജാപതൗ പിതരി ബ്രഹ്മചര്യം ശിഷ്യത്വവൃ— ത്തേർബ്രഹ്മചര്യസ്യ പ്രാധാന്യാ— ച്ഛരിഷ്യാഃ സന്തോ ബ്രഹ്മചര്യ മൂഷുരുഷിതവന്ത ഇത്യർത്ഥഃ. കേ തേ ? വിശേഷതോ ദേവാ മനുഷ്യാ അസുരാൾച. തേ ചോഷിത്വാ ബ്ര— ഹ്മചര്യം കിമകുർവ്വന്നിത്യുച്യതേ — തേഷാം ദേവാ ഊചുഃ പിതരം പ്രജാപതിം. കിമിതി? ബ്രവീതു ക— ഥയതു നോ /സ്മഭ്യം യദനുശാസനം ഭവാനിതി.

മൂന്നാണ് , മൂന്നു സംഖ്യകളോടു കൂടിയവരാണ് പ്രാജാപത്യന്മാർ, പ്രജാപതിയുടെ പുത്രന്മാരാണ് പ്രാജാപത്യന്മാർ. അവരെന്തു ചെയ്തു? പിതാവായ പ്രജാപതിയുടെ അടുക്കൽ ബ്രഹ്മചര്യത്തോടെ വസിച്ചു. ശിഷ്യത്വവൃത്തിയിൽ ബ്രഹ്മചര്യത്തിനുള്ള പ്രാധാന്യം മനസ്സിലാക്കി ശിഷ്യന്മാരായി ബ്രഹ്മചര്യം ചരിച്ചുകൊണ്ട് വസിച്ചു. അവരാരൊക്കെയായിരുന്നു ? ദേവന്മാരും മനുഷ്യരും അസുരന്മാരും. അവർ ബ്രഹ്മചര്യ ത്തോടെ വസിച്ചിട്ട് എന്തു ചെയ്തു? എന്നുപറയുന്നു അവരിൽ വച്ച് ദേവന്മാർ പിതാവായ പ്രജാപതിയോട് പറഞ്ഞു. എന്ത് പറഞ്ഞു ? അരുളിച്ചെയ്താലും. ഞങ്ങളോട് അവിടുത്തേക്ക് എന്താണ് അനുശാസിക്കാനുള്ളത് എങ്കിൽ അതിനെ ഭവാൻ അരുളി ചെയ്താലും എന്ന് .

തേഭ്യഃ ഏവമർത്ഥിഭ്യോ— ഹൈതദക്ഷരം വർണ്ണമാത്രമുവാച ദ ഇതി. ഉക്ത്വാ ച താൻ പപ്രച്ഛ

ഇപ്രകാരം അഭ്യർത്ഥിക്കുന്ന അവരോട് പ്രജാപതി ഈ അക്ഷരം അഥവാ വർണ്ണം പറഞ്ഞു — "ദ" എന്ന് അവരോ

പിതാ കിം വ്യജ്ഞാസിഷ്ടാ ഇതി മയോപദേശാർത്ഥമഭിഹിതസ്യാ—ക്ഷരസ്യാർത്ഥം വിജ്ഞാതവന്തഃ ആഹോസ്വിന്ന ? ഇതി.

ടങ്ങിനെ പറഞ്ഞ് "മനസ്സിലായോ" എന്ന് പിതാവ് ചോദിച്ചു. അതായത് ഞാൻ ഉച്ചരിച്ച അക്ഷരത്തിന്റെ അർത്ഥം മനസ്സിലായോ അതോ ഇല്ലയോ എന്ന് .

ദേവാ ഊചുർവ്യജ്ഞാസി—ഷ്മേതി, വിജ്ഞാതവന്തോ വയം. യദ്യേവമുച്യതാം കിം മയോക്ത—മിതി. ദേവാ ഊചുർദ്ദാമ്യത അദാന്താ യൂയം സ്വഭാവതോ / തോ ദാന്താ ഭവതേതി നോ / സ്മാനാത്ഥ കഥ—യസി. ഇതര ആഹ ഓമിതി സ—മ്യഗ് വ്യജ്ഞാസിഷ്ടേതി.

ദേവന്മാർ പറഞ്ഞു — മനസ്സിലായി എന്ന് . ഞങ്ങൾ അറിഞ്ഞു "അങ്ങിനെയാണെങ്കിൽ ഞാൻ എന്താണ് പറഞ്ഞതെന്ന് പറയുവിൻ" എന്നു പറഞ്ഞപ്പോൾ ദേവന്മാർ പറഞ്ഞു "ദമനം ചെയ്താലും, സ്വഭാവാൽ നിങ്ങൾ ദാന്തന്മാരല്ല. അതിനാൽ ദാന്തന്മാർ (ഇന്ദ്രിയനിഗ്രഹം ചെയ്തവർ) ആയാലും എന്നാണ് ഞങ്ങളോട് പറഞ്ഞത് ". പ്രജാപതി പറഞ്ഞു "ശരിയാണ് . നിങ്ങൾ വേണ്ടപോലെ മനസ്സിലാക്കിയിരിക്കുന്നു."

**മന്ത്രഃ 2** — അഥ ഹൈനം മനുഷ്യാ ഊചുർബ്രവീതു നോ ഭവാനിതി തേഭ്യോ ഹൈതദേവാക്ഷരമുവാച ദ ഇതി വ്യജ്ഞാനിഷ്ടാ ഇതി വ്യജ്ഞാസിഷ്മേതി ഹോചുർ—ദത്തേതി ന ആത്ഥേത്യോമിതി ഹോവാച വ്യജ്ഞാസി—ഷ്ടേതി.

**മന്ത്രാർത്ഥം 2** — അനന്തരം പ്രജാപതിയോട് മനുഷ്യർ പറഞ്ഞു, "അവിടുന്ന് ഞങ്ങൾക്കുപദേശിച്ചാലും" എന്ന് . അവരോടും പ്രജാപതി "ദ" എന്ന ഈ അക്ഷരത്തെത്തന്നെ പറഞ്ഞു. എന്നിട്ട് ചോദിച്ചു, "മനസ്സിലായോ ?" എന്ന് . മനുഷ്യർ പറഞ്ഞു, "മനസ്സിലായി. അവിടുന്ന് ഞങ്ങളോട് ദാനം ചെയ്യാനാണ് അരുളിച്ചെയ്തത് ". അപ്പോൾ പ്രജാപതി പറഞ്ഞു, "ശരിയാണ് . നിങ്ങൾ മനസ്സിലാക്കിയിരിക്കുന്നു" എന്ന് .

**ഭാഷ്യഃ2** — സമാനമന്യത് സ്വഭാവതോ ലുബ്ധാ യൂയമതോ യഥാ—ശക്തി സംവിഭജത ദത്തേതി നോ / സ്മാനാത്ഥ. കിമന്യത് ബ്രൂയാ ന്നോ ഹിതമിതി മനുഷ്യാഃ

മറ്റെല്ലാം മുൻപിലത്തെപ്പോലെ നിങ്ങൾ സ്വാഭാവികമായും പിശുക്കന്മാരാണ് . അതിനാൽ യഥാശക്തി വിഭജിച്ച് കൊടുത്താലും എന്ന് അവിടുന്ന് ഞങ്ങളോടരുളിചെയ്തു. ഇതിലധികം എന്തു ഹിതമാണ് ഞങ്ങളോട് പറയാനുള്ളത് ? എന്ന് മനുഷ്യർ പറഞ്ഞു.

**മന്ത്രഃ 3** — അഥ ഹൈനമസുരാ ഊചുർബ്രവീതു നോ ഭവാനിതി തേഭ്യോ ഹൈതദേവാക്ഷരമുവാച ദ ഇതി വ്യജ്ഞാസിഷ്ട ഇതി വ്യജ്ഞാസിഷ്മേതി ഹോ—ചുർദ്ദയധ്വമിതി ന ആത്ഥേത്യോമിതി ഹോവാച വിജ്—ഞാസിഷ്ടേതി തദേതദൈവൈഷാ ദൈവീ വാഗനു — വദതി സ്തനയിത്നുർദ്ദ ദ ദ ഇതി ദാമ്യത ദത്ത ദയധ്വമിതി തദേതത്ത്രയം ശിക്ഷേദ്ദമം ദാനം ദയാമിതി.

**മന്ത്രാർത്ഥം 3** പിന്നെ പ്രജാപതിയോട് അസുരന്മാർ പറഞ്ഞു, "അവിടുന്ന് ഞങ്ങൾക്കുപദേശിച്ചാലും" എന്ന്. അവരോടും പ്രജാപതി "ദ" എന്ന അക്ഷരം തന്നെ പറഞ്ഞു. എന്നിട്ടു ചോദിച്ചു, "മനസ്സിലായോ" എന്ന്. അസുരന്മാർ പറഞ്ഞു, "മനസ്സിലായി. അവിടുന്ന് ഞങ്ങളോട് ദയ ചെയ്യാനാണ് പറഞ്ഞത് " എന്ന്. അപ്പോൾ പ്രജാപതി പറഞ്ഞു, "ശരിയാണ്. നിങ്ങൾ മനസ്സിലാക്കിയിരിക്കുന്നു" എന്ന്. ആ ഈ പ്രജാപതിയുടെ അനുശാസനമാകുന്ന മേഘഗർജ്ജന രൂപത്തിലുള്ള ദൈവികവാക്ക് ഇന്നും ദദദ എന്നിങ്ങിനെ അനുവാദത്തെ ചെയ്യുന്നു, അതായത് നമ്മൾ ദാന്തന്മാരാവണം, ദാനം ചെയ്യണം, ദയയെ ചെയ്യണം ഈ മൂന്നും പഠിപ്പിക്കുന്നു.

**ഭാഷ്യം 3** — അസുരാ ദയധ്വമിതി. ക്രൂരാ യൂയം ഹിംസാദിപരാ, അതോ ദയധ്വം പ്രാണിഷുദയാം കുരുതേതി. തദേതത് പ്രജാപതേരനുശാസനം അദ്യാപ്യനുവർത്തത ഏവ. യഃ പൂർവ്വം പ്രജാപതിർദ്ദേ വാദീനനുശശാസ സോ ̕ ദ്യാപ്യനു ശാസ്ത്യേവ ദൈവ്യാ സ്തനയിത്നു ലക്ഷണയാ വാചാ. കഥമേഷാ ശ്രൂയതേ ദൈവീ വാക് ? കാസൗ സ്തനയിത്നുഃ? ദ ദ ദ ഇതി. ദാമ്യത ദത്ത ദയധ്വമിത്യേഷാം വാക്യാനാമുപലക്ഷണായ ത്രിർദ്ദകാര ഉച്ചാര്യതേ ̕ നുകൃതിഃ. ന തു സ്തനയിത്നുശബ്ദസ്ത്രിരേവ സംഖ്യാനിയമസ്യ ലോകേ ̕ പ്രസിദ്ധത്വാത്.

അതുപോലെ അസുരന്മാർ ദയ ചെയ്യണം എന്ന്. ക്രൂരന്മാരായ നിങ്ങൾ ഹിംസാദിയിൽ തൽപരന്മാരാണ്. അതുകൊണ്ടാണ് പ്രാണികളിൽ ദയയെ ചെയ്താലും എന്ന് മനസ്സിലാക്കിയത്. പ്രജാപതിയുടെ ആ അനുശാസനം ഇപ്പോഴും അനുവർത്തിച്ചു കൊണ്ടേയിരിക്കുന്നു. പണ്ട് പ്രജാപതിദേവാദികൾക്ക് അനുശാസനം കൊടുത്തത് ഇന്നും അനുശാസിച്ചു കൊണ്ടിരിക്കുന്നു. ദൈവികമായ ഇടിവെട്ടലാകുന്ന ലക്ഷണത്തോടുകൂടിയ വാക്കിനാൽ, ദൈവീകമായ ആ വാക്ക് എങ്ങിനെ കേൾക്കപ്പെടുന്നു ? ഈ ഇടിവെട്ട് ഏതാണ് ? ദദദ എന്നിങ്ങിനെ, ദമത്തെ ചെയ്യൂ. ദാനം ചെയ്യൂ. ദയ ചെയ്യൂ എന്നീ വാക്യങ്ങളുടെ ഉപലക്ഷണത്തിനായി ദകാരം മൂന്നു തവണ അനുകരണമായി ഉച്ചരിക്കപ്പെടുന്നു. എന്നാൽ ഇടിവെട്ടിന്റെ ശബ്ദം മൂന്നു തവണമാത്രമാണ് എന്ന് സംഖ്യാനിയമമൊന്നുമുള്ളതായി ലോകത്തിൽ പ്രസിദ്ധിയില്ല.

യസ്മാദദ്യാപി പ്രജാപതിർദ്ദാമ്യത ദത്ത ദയധ്വമിത്യനുശാസ്ത്യേവ, തസ്മാത് കാരണാദേതത്ത്രയം. കിം തത്ത്രയം ? ഇത്യുച്യതേ ദമം ദാനം ദയാമിതി ശിക്ഷേദുപാദദ്യാത് പ്രജാപതേഃ അനുശാസനമസ്മാഭിഃ കർത്തവ്യമിത്യേവം മതിം കുര്യാത്. തഥാ ച സ്മൃതിഃ —

എന്തെന്നാൽ ഇന്നും പ്രജാപതി, "ദമനം ചെയ്യൂ ദാനം ചെയ്യൂ, ദയ ചെയ്യൂ" എന്നിങ്ങിനെ അനുശാസിക്കുന്നുണ്ട്. അതിനാൽ ഈ മൂന്നിനേയും — ആ മൂന്നേതാണെന്നു പറയുന്നു — ദമം, ദാനം, ദയ ഈ മൂന്നിനേയും പഠിച്ചാലും. പ്രജാപതിയുടെ അനുശാസനം നാം ചെയ്യണം എന്നിങ്ങിനെ ബുദ്ധിയിലുറക്കണം. അതുപോലെ സ്മൃതിയും — "കാമം, ക്രോധം,

"ത്രിവിധം നരകസ്യേദം ദ്വാരം നാശനമാത്മനഃ. കാമഃ ക്രോധ—സ്തഥാ ലോഭഃ തസ്മാദേതത്ത്രയം ത്യജേത് " ഇതി. അസ്യ ഹി വിധേഃ ശേഷഃ പൂർവ്വഃ.

ലോഭം ഇതു മൂന്നും നരകത്തിലേക്കുള്ള ദ്വാരങ്ങളാണ് . ആത്മനാശകങ്ങളാണ് . അതിനാലീമൂന്നും വർജ്ജിക്കണം" എന്ന് പറയുന്നു. ഈ വിധിയുടെ പൂർവ്വ ഗ്രന്ഥമാണ് ശേഷിക്കുന്നത് .

തഥാപി ദേവാദീനുദ്ദിശ്യ കിമർത്ഥം ദകാരത്രയമുച്ചരിതവാൻ പ്രജാപതിഃ പൃഥഗനുശാസനാർ—ത്ഥിഭ്യഃ. തേ വാ കഥം വിവേകേന പ്രതിപന്നാഃ പ്രജാപതേർമ്മനോ—ഗതം സമാനേനൈവ ദകാരവർണ്ണ—മാത്രേണേതി പരാഭിപ്രായജ്ഞാ വികല്പയന്തി.

എങ്കിലും പ്രത്യേകം പ്രത്യേകം അനുശാസനത്തെ ആഗ്രഹിച്ച ദേവാദികളെ ഉദ്ദേശിച്ച് എന്തിനുവേണ്ടിയാണ് പ്രജാപതി മൂന്നു തവണ ദകാരം ഉച്ചരിച്ചത് . വിവേകത്തോടുകൂടിവരായിട്ടും അവർ പ്രജാപതിയുടെ മനോഗതത്തെ ഒരേ ദകാരാക്ഷരമാത്രം കൊണ്ട് എങ്ങിനെ ഭിന്നരൂപത്തിൽ മനസ്സിലാക്കി ? ഈ കാര്യത്തിൽ പരാഭിപ്രായജ്ഞന്മാർക്കിടയിൽ വികൽപം ഭവിക്കുന്നു.

അത്രൈക ആഹുഃ — അദാന്തത്വാദാനത്വാദയാലുത്വൈഃ അപരാ—ധിത്വമാത്മനോ മന്യമാനാഃ ശങ്കിതാ ഏവ പ്രജാപതാവൂഷഃ കിം നോ വക്ഷ്യതീതി തേഷാം ച ദകാര—ശ്രവണമാത്രാദേവാത്മാശങ്കാവശേന തദർത്ഥപ്രതിപത്തിരഭൂത് . ലോകേ ƒ പി ഹി പ്രസിദ്ധം പുത്രാഃ ശിഷ്യാൾചാനുശാസ്യാഃ സന്തോ ദോഷാന്നിവർത്തയിതവ്യാ ഇതി. അതോ യുക്തം പ്രജാപതേഃ ദകാ—രമാത്രോച്ചാരണം. ദമാദിത്രയേ ച ദകാരാന്വയാദാത്മനോ ദോഷാനു—രൂപ്യേണ ദേവാദീനാം വിവേകേന പ്രതിപത്തും ചേതി. ഫലം ത്വേത—ദാത്മദോഷജ്ഞാനേ സതി ദോഷാന്നിവർത്തയിതും ശക്യതേ ƒ ല്പേനാപ്യുപദേശേന, യഥാ ദേവാദയോ ദകാരമാത്രേണേതി.

ഇതിൽ ചിലർ പറഞ്ഞിരിക്കുന്നു ദാന്തത്വവും ദാനത്വവും ദയാലുത്വവും ഇല്ലാതിരുന്നതിനാൽ തങ്ങൾ അപരാധികളാണെന്നു കരുതിയിരുന്ന അവരിങ്ങിനെ വിചാരിച്ചിരുന്നു. "നമ്മളോട ദ്ദേഹം എന്തു പറയുമെന്ന് കാണാമല്ലോ" എന്ന് . അപ്പോൾ അവർക്ക് ദകാരം ശ്രവിച്ചമാത്രയിൽത്തന്നെ, പ്രജാപതിയുടെ അടുത്ത് ബ്രഹ്മചര്യത്തോടെ വസിച്ചിരുന്ന അവർക്ക് ആ അർത്ഥത്തിൻെറ പ്രതിപത്തിയുണ്ടായി. ലോകത്തിലിത് പ്രസിദ്ധമാണ് — പുത്രന്മാരും ശിഷ്യന്മാരും അനുശാസിതരായി ദോഷത്തിൽ നിന്നും നിവൃത്തരായിത്തീരണം എന്ന് . അതിനാൽ പ്രജാപതി ദകാരം മാത്രം ഉച്ചരിച്ചത് ഉചിതമായി. ദമാദി മൂന്നിൻെറയും അന്വയം തങ്ങളുടെ ദോഷത്തിനനുസരിച്ച് പ്രത്യേകം പ്രത്യേകം മനസ്സിലാക്കുവാൻ ദേവാദികൾക്ക് കഴിഞ്ഞു. എന്നതും ശരിയാണ് . ഇതിൻെറ ഫലം, തങ്ങളുടെ ദോഷത്തെക്കുറിച്ച് ബോധവാന്മാരാകുമ്പോൾ അൽപമായുള്ള ഉപദേശം വഴിയും, ദകാരമാത്രം കൊണ്ട് ദേവന്മാർക്കെന്നപോലെ, ദോഷത്തിൽ നിന്നും നിവർത്തിക്കാൻ കഴിയും എന്നാണ് .

നന്വേതത് ത്രയാണാം ദേ—വാദീനാമനുശാസനം ദേവാദിഭിര—പ്യേകൈകമേവോപാദേയം, അദ്യ—ത്വേ ƒ പി ന തു ത്രയം മനുഷ്യൈഃ ശിക്ഷിതവ്യമിതി ?

പൂ.പ — ദേവാദികളാകുന്ന മൂന്നു കൂട്ടർക്കും ഈ ഉപദേശം പ്രത്യേകം പ്രത്യേകമാണ് കൊടുക്കപ്പെട്ടത് . പിന്നെ ഇപ്പോഴാകട്ടെ മനുഷ്യർക്ക് മൂന്നും പഠിക്കണമെന്നില്ലെന്നാണെങ്കിലോ ?

അത്രോച്യതേ — പൂർവ്വൈർ— ദ്ദേവാദിഭിർവ്വിശിഷ്ടൈഃ അനുഷ്—ഠിതമേതത്ത്രയം തസ്മാന്മനു—ഷ്യൈരേവ ശിക്ഷിതവ്യമിതി.

സിദ്ധാന്തി — അതിനിങ്ങിനെ പറയാറുണ്ട് — പണ്ടത്തെ വിശിഷ്ടരായ ദേവാദികളാൽ ഈ മൂന്നും അനുഷ്ഠിക്കപ്പെട്ടിരുന്നു. അതിനാൽ മനുഷ്യരും പഠിക്കേണ്ടതാണ് എന്ന് .

തത്ര ദയാലുത്വസ്യാനനുഷ്—ഠേയത്വം സ്യാത് , കഥം ? അസു—രൈരപ്രശസ്തൈരനുഷ്ഠിതത്വാ—ദിതി ചേത് ?

ശങ്ക — അതിൽ ദയാലുത്വം അനുഷ്ഠിക്കാൻ വയ്യാത്തതായി. എങ്ങിനെ ? അപ്രശസ്തരായ അസുരന്മാർ അനുഷ്ഠിച്ചതു കാരണം.

ന. തുല്യത്വാത് ത്രയാണാം അതോ ऽ ന്യഃ അത്രാഭിപ്രായഃ പ്ര—ജാപതേഃ പുത്രാ ദേവാദയസ്ത്രയഃ. പുത്രേഭ്യശ്ച ഹിതമേവ പിത്രോപ—ദേഷ്ടവ്യം; പ്രജാപതിശ്ച ഹിത—ജ്ഞോ നാന്യഥോപദിശതി. ത—സ്മാത് പുത്രാനുശാസനം പ്രജാ—പതേഃ പരമമേതദ്ധിതം. അതോ മനുഷ്യൈരേവൈതത് ത്രയം ശി—ക്ഷിതവ്യമിതി.

സമാധാനം — മൂന്നും സമാനമാകയാൽ ഇതു ശരിയല്ല. അതിനാലിവിടെ മറ്റൊരഭിപ്രായവുമുണ്ട് ദേവാദികൾ മൂന്നും പ്രജാപതിയുടെ പുത്രന്മാരാണ് . പിതാവ് പുത്രന്മാർക്ക് ഹിതമേ ഉപദേശിക്കാവൂ. പ്രജാപതി ഹിതജ്ഞനാണ് . അതിനാലവർക്ക് അഹിതം ഉപദേശിക്കുകയില്ല. അതിനാൽ പ്രജാപതിയുടെ ഈ പുത്രാനുശാസനം ഏററവും ഹിതമായിട്ടുള്ളതാണ് . അതുകൊണ്ട് മനുഷ്യർക്കും ഈ മൂന്നും പഠിക്കേണ്ടതു തന്നെയാണ് എന്ന് .

അഥവാ ന ദേവാ അസുരാ വാന്യേ കേചന വിദ്യന്തേ മനുഷ്യേ—ഭ്യഃ. മനുഷ്യാണാമേവാദാന്താ യേ ऽ ന്യൈരുത്തമൈർഗ്ഗുണൈഃ സമ്പ—ന്നാസ്തേ ദേവാഃ. ലോഭ പ്രധാനാ മനുഷ്യാഃ. തഥാ ഹിംസാപരാഃ ക്രൂരാ അസുരാഃ തേ ഏവ മനുഷ്യാ അദാ—ന്തത്വാദി ദോഷത്രയമപേക്ഷ്യ ദേ—വാദി ശബ്ദഭാജോ ഭവന്തി, ഇത—രാംശ്ച ഗുണാൻ സത്വരജസ്ത—മാംസ്യപേക്ഷ്യ. അതോ മനുഷ്യൈ—രേവ ശിക്ഷിതവ്യമേതത്ത്രയമിതി. തദപേക്ഷയൈവ പ്രജാപതിനോ—പദിഷ്ടത്വാത് . തഥാ ഹി മനുഷ്യാ അദാന്താ ലുബ്ധാഃ ക്രൂരാശ്ച ദൃ—ശ്യന്തേ. തഥാ ച സ്മൃതിഃ—

അല്ലെങ്കിൽ മനുഷ്യരിൽ നിന്നും ഭിന്നരായി ഇവിടെ ദേവന്മാരോ അസുരന്മാരോ ഇല്ല. മനുഷ്യരിൽതന്നെ ആർ ദാന്തന്മാരല്ലയോ, എന്നാൽ മററു ഉത്തമഗുണങ്ങളുള്ളവരാണോ അവരെയാണ് ദേവന്മാരെന്നു പറയുന്നത് . ലോഭം പ്രധാനമായുള്ളവരാണ് മനുഷ്യർ. അതുപോലെ ഹിംസാപരായണന്മാരും ക്രൂരന്മാരുമായവരെ അസുരന്മാരെന്നും പറയുന്നു. ആ മനുഷ്യർ തന്നെ അദാന്തത്വാദി മൂന്നു ദോഷങ്ങളെ അനുസരിച്ചും സത്വരജസ്തമോ ഗുണങ്ങളെ അനുസരിച്ചും ദേവാദിനാമങ്ങൾക്ക് അർഹരായിത്തീരുന്നു. അതിനാൽ ഈ മൂന്നു സാധനകളും മനുഷ്യർക്ക് പഠിക്കാനുള്ളവ തന്നെയാണ് എന്ന് . അവരെ ഉദ്ദേശിച്ചു തന്നെയാണ് പ്രജാപതി ഇതുപദേശിച്ചിട്ടുള്ളത് . അപ്രകാരം തന്നെ മനുഷ്യർ, ജിതേന്ദ്രിയന്മാരായും ലുബ്ധന്മാരായും ക്രൂരന്മാരായും കാണപ്പെടാറുണ്ട് . സ്മൃതിയും ഇങ്ങിനെ പറയുന്നു —

"കാമഃ ക്രോധസ്തഥാ ലോ—ഭസ്തസ്മാദേതത്ത്രയം ത്യജേത് " (ഗീതാ 16. 21) ഇതി.

അതിനാൽ കാമം, ക്രോധം, ലോഭം എന്ന ഈ മൂന്നിനേയും ത്യജിക്കണം, എന്ന് .

## തൃതീയഃ ബ്രാഹ്മണഃ

ദമാദിസാധനത്രയം സർവ്വോപാസനശേഷം വിഹിതം, ദാന്തോ ʃ ലുബ്ധോ ദയാലുഃ സൻ സർവ്വോപാസനേഷ്വധിക്രിയതേ. തത്ര നിരുപാധികസ്യ ബ്രഹ്മണോ ദർശനമതിക്രാന്തം അഥാധുനാ സോപാധികസ്യ തസ്യൈവാഭ്യുദയഫലാനി വക്തവ്യാനീത്യേവമർത്ഥോ ʃ യമാരംഭഃ—

## മൂന്നാം ബ്രാഹ്മണം

എല്ലാ ഉപാസനകൾക്കും അംഗഭൂതമായ മൂന്നുദമാദി സാധനകളെ വിധിച്ചു. ദാന്തനും ലുബ്ധില്ലാത്തവനും ദയാലുവുമായിട്ട് ഒരുവൻ എല്ലാ ഉപാസനകൾക്കും അധികാരിയായിത്തീരുന്നു. അവിടെ നിരുപാധികമായ ബ്രഹ്മത്തിൻെറ ജ്ഞാനത്തെപ്പററി നിരൂപിച്ചു കഴിഞ്ഞു. ഇനി സോപാധിക ബ്രഹ്മത്തിൻെറ അഭ്യുദയമാകുന്ന ഫലത്തോടുകൂടി ഉപാസനയെക്കുറിച്ചു പറയേണ്ടതുള്ളതിനാൽ അതിനായി തുടങ്ങുകയാണ്.

**മന്ത്രഃ 1 —** ഏഷ പ്രജാപതിര്യദ് ഹൃദയമേതത് ബ്രഹ്മൈതത്സർവ്വം തദേതത്ത്ര്യക്ഷരം ഹൃദയമിതി ഹൃ ഇത്യേകമക്ഷരമഭിഹരന്ത്യസ്മൈ സ്വാശ്ചാന്യേ ച യ ഏവം വേദ ദ ഇത്യേകമക്ഷരം ദദത്യസ്മൈ സ്വാശ്ചാന്യേ ച യ ഏവം വേദ യമിത്യേകമക്ഷരമേതി സ്വർഗ്ഗം ലോകം യ ഏവം വേദ.

**മന്ത്രാർത്ഥം 1 —** ഹൃദയമെന്നതു യാതോന്നോ അത് പ്രജാപതിയാണ് . ഇത് ബ്രഹ്മമാണ് , ഇത് എല്ലാമാണ് . ഈ ഹൃദയമെന്നത് മൂന്നക്ഷരത്തോടു കൂടിയ നാമമാണ് . "ഹൃ" എന്നത് ഒരക്ഷരമാണ് . ഇതാരറിയുന്നുവോ അവനായിക്കൊണ്ട് സ്വജനങ്ങളും അന്യജനങ്ങളും ബലിയർപ്പിക്കുന്നു. "ദ" എന്നത് ഒരക്ഷരമാണ് . ആരിങ്ങിനെ അറിയുന്നുവോ അവനായിക്കൊണ്ട് സ്വജനങ്ങളും അന്യജനങ്ങളും ദാനം ചെയ്യുന്നു. "യം" എന്നത് ഒരക്ഷരമാണ് . ആരിതറിയുന്നുവോ അവൻ സ്വർഗ്ഗലോകം പൂകുന്നു.

**ഭാഷ്യഃ 1 —** ഏഷ പ്രജാപതിര്യത് ഹൃദയം പ്രജാപതിരനുശാസ്തീത്യനന്തരമേവാഭിഹിതം. കഃ പുനരസാവനുശാസ്താ പ്രജാപതിരിതി. ഉച്യതേ ഏഷ പ്രജാപതിഃ കോ ʃ സൗ ? യത് ഹൃദയം ഹൃദയമിതി ഹൃദയസ്ഥാ ബുദ്ധിരുച്യതേ. യസ്മിൻ ശാകല്യ ബ്രാഹ്മണാന്തേ നാമരൂപകർമ്മണാമുപസംഹാര ഉക്തോ ദിഗ്വിഭാഗ ദ്വാരേണ, തദേതത്സർവ്വഭൂത പ്രതിഷ്ഠം സർവ്വഭൂ—

യാതൊന്നോണോ ഹൃദയം അത് പ്രജാപതിയാണ് . പ്രജാപതി അനുശാസിക്കുന്നു എന്ന് ഇപ്പോൾ തന്നെ പറഞ്ഞു കഴിഞ്ഞതാണ് . അനുശാസിക്കുന്ന ഈ പ്രജാപതി ആരാണ് ? എന്നു പറയുന്നു — ഈ പ്രജാപതി. അതാരാണ് ? യാതൊന്നാണോ ഹൃദയം എന്ന് പറയപ്പെടുന്നത് അത് ഹൃദയസ്ഥമായ ബുദ്ധിയാണ് . യാതൊരു ശാകല്യബ്രാഹ്മണത്തിൻെറ അന്ത്യത്തിൽ ദിഗ്വിഭാഗം വഴി നാമരൂപകർമ്മങ്ങളുടെ ഉപസംഹാരം പറയപ്പെട്ടുവോ ആ ഇത് സർവ്വഭൂതങ്ങളിലും

താത്മഭൂതം ഹൃദയം പ്രജാപതിഃ പ്രജാനാം സ്രഷ്ടാ. ഏതത് ബ്രഹ്മ ബൃഹത്വാത്സർവ്വാത്മത്വാച്ച ബ്രഹ്മ ഏതത്സർവ്വം. ഉക്തം പഞ്ചമാധ്യായേ ഹൃദയസ്യ സർവ്വത്വം. തത്സർവ്വം യസ്മാത്തസ്മാദുപാസ്യം ഹൃദയം ബ്രഹ്മ.

പ്രതിഷ്ഠിതവും സർവ്വഭൂതാത്മഭൂതവും ആയ ഹൃദയമാണ് , പ്രജകളുടെ സ്രഷ്ടാവായ പ്രജാപതിയാണ് . ഇത് ബ്രഹ്മമാണ് — ബൃഹത്വത്താലും സർവ്വാത്മത്വത്താലും ബ്രഹ്മമാണ് . ഇത് എല്ലാമാണ് . അഞ്ചാമധ്യായത്തിൽ ഹൃദയത്തിന് സർവ്വത്വം പറയപ്പെട്ടു. എന്തുകൊണ്ട് അത് സർവ്വമാണോ അതുകൊണ്ട് ബ്രഹ്മമാകുന്ന ഹൃദയം ഉപാസ്യമായതാണ് .

തത്ര ഹൃദയനാമാക്ഷര—വിഷയമേവ താവദുപാസനമുച്യ—തേ. തദേതത് ഹൃദയമിതി നാമ ത്ര്യക്ഷരം, ത്രീണ്യക്ഷരാണ്യസ്യേതി ത്ര്യക്ഷരം. കാനി പുനസ്താനി ത്രീ—ണ്യക്ഷരാണ്യുച്യന്തേ. ഹൃ ഇത്യേ—കമക്ഷരം. അഭിഹരന്തി ഹൃതേരാ—ഹൃതി കർമ്മണോ ഹൃ ഇത്യേതദ്രു—പമിതി യോ വേദ, യസ്മാത് ഹൃദ—യായ ബ്രഹ്മണേ സ്വാശ്ചേന്ദ്രിയാ—ണ്യന്യേ ച വിഷയാഃ ശബ്ദാദയഃ സ്വം സ്വം കാര്യമഭിഹരന്തി, ഹൃദയം ച ഭോക്ത്രർത്ഥമഭിഹരതി. അതോ ഹൃദയനാമ്നോ ഹൃ ഇത്യേതദ—ക്ഷരമിതി യോ വേദ, അസ്മൈ വിദുഷേ ऽഭിഹരന്തി സ്വാശ്ച ജ്ഞാതയോ ऽന്യേ ചാസംബദ്ധാഃ ബലിമിതി വാക്യശേഷഃ വിജ്ഞാ—നാനുരൂപ്യേണൈതത് ഫലം.

അതിൽ ഹൃദയമെന്നു പേരായ അക്ഷരവിഷയം മാത്രമാണ് ഉപാസനയായി പറയപ്പെടുന്നത് , ആ ഇത് ഹൃദയമെന്നു പേരായത്ര്യക്ഷരമാണ് . ഇതിന് മൂന്നക്ഷരങ്ങളുള്ളതിനാൽ ഇത് ത്ര്യക്ഷരം. ഏതാണ് ആ മൂന്നക്ഷരങ്ങളെന്നു പറയുന്നു. ഹൃ എന്നത് ഒരക്ഷരമാണ് . അഭിഹരന്തി — ആഹരണം യാതൊന്നിന് കർമ്മമാണോ ആ "ഹൃ" ധാതുവിന്റെ ഹൃ" ഈ രൂപമാണ് . ആർ ഇങ്ങിനെ അറിയുന്നുവോ അവന് (ഹൃദയരൂപമായ ബ്രഹ്മത്തിനായിക്കൊണ്ട് ) സ്വന്തം ഇന്ദ്രിയങ്ങളും ശബ്ദാദികളായ മററു വിഷയങ്ങളും താന്താങ്ങളുടെ കാര്യത്തെ സ്വീകരിക്കുന്നു, ഹൃദയവും ഭോക്താവിനു വേണ്ടി അവയെ സ്വീകരിക്കുന്നു. അതിനാൽ ഹൃദയമെന്നു പേരായിട്ടുള്ളതിന്റെ "ഹൃ" എന്ന അക്ഷരമാണ് ഇത് എന്ന് ആരറിയുന്നുവോ ആ വിദ്വാനായിക്കൊണ്ട് തന്റെ ജ്ഞാതികളും ബന്ധമില്ലാത്ത അന്യന്മാരും ബലിയെ കൊടുക്കുന്നു. "ബലിം" എന്നത് വാക്യശേഷമാണ് . വിജ്ഞാന (ഉപാസന) ത്തിന് അനുരൂപമാണ് ഈ ഫലം.

തഥാ "ദ" ഇത്യേതദപ്യേക—മക്ഷരം ഏതദപി ദാനാർത്ഥസ്യ ദ—ദാതേർദ്ദ ഇത്യേതദ്രൂപം ഹൃദയ—നാമാക്ഷരത്വേന നിബദ്ധം. അത്രാപി ഹൃദയായ ബ്രഹ്മണേ സ്വാശ്ച കരണാന്യന്യേ ച വിഷയാഃ സ്വം സ്വം വീര്യം ദദാതി, ഹൃദയം ച ഭോക്ത്രേ ദദാതി സ്വം വീര്യം, അ—തോ ദകാര ഇത്യേവം യോ വേദ, അസ്മൈ ദദാതി സ്വാശ്ചാന്യേ ച.

അതുപോലെ "ദ" എന്നതും ഒരക്ഷരമാണ് . ഇതും ദാനാർത്ഥത്തിലുള്ള "ദാ" ധാതുവിന്റെ "ദ" എന്ന ഈ രൂപവും ഹൃദയനാമാക്ഷരത്തോട് നിബദ്ധമായിരിക്കുന്നു. ഇവിടെയും ഹൃദയരൂപമായ ബ്രഹ്മത്തിനായിക്കൊണ്ട് സ്വന്തം കരങ്ങളും അന്യങ്ങളായ വിഷയങ്ങളും സ്വന്തം സ്വന്തം വീര്യത്തെ കൊടുക്കുന്നു. ഹദയമാകട്ടെ ഭോക്താവിന് തന്റെ വീര്യം കൊടുക്കുന്നു. അതിനാൽ ദകാരത്തെ ഇപ്രകാരം ആരറിയുന്നുവോ അവ

തഥാ യമിത്യേതദവ്യേകമ—ക്ഷരം. ഇണോ ഗത്യർത്ഥസ്യ യമി—ത്യേത ദ്രൂപമസ്മിൻ നാമ്നി നിബദ്ധ—മിതി യോ വേദ, സ സ്വർഗ്ഗം ലോക—മേതി. ഏവം നാമാക്ഷരാദപീദൃശം വിശിഷ്ടം ഫലം പ്രാപ്നോതി കിമു വക്തവ്യം ഹൃദയസ്വരൂപോപാസ—നാദിതി ഹൃദയസ്തുതയേ നാമാ—ക്ഷരോപന്യാസഃ.

ന് സ്വജനങ്ങളും അന്യന്മാരും കൊടുക്കുന്നു.

അതുപോലെ "യം" എന്നതും ഒരക്ഷരമാണ് . ഗത്യർത്ഥകമായ "ഇണ് " ധാതുവിന്റെ യം എന്ന രൂപം ഈ നാമത്തോട് നിബദ്ധമാണ് എന്ന് ആറരിയുന്നുവോ അവൻ സ്വർഗ്ഗലോകം പൂകുന്നു. ഇങ്ങിനെ നാമാക്ഷരം വഴി ഒരാൾ ഇത്രയും വിശിഷ്ടഫലം പ്രാപിക്കുമ്പോൾ ഹൃദയ സ്വരൂപമായ ബ്രഹ്മത്തിന്റെ ഉപാസന വഴി എത്ര ഫലം കിട്ടുമെന്ന് പറയാനുണ്ടോ? എന്നിങ്ങിനെ ഹൃദയസ്തുതിക്കായി നാമാക്ഷരോപാസന പറയപ്പെട്ടിരിക്കുന്നു.

## ചതുർത്ഥഃ ബ്രാഹ്മണഃ

തസ്യൈവ ഹൃദയാഖ്യസ്യ ബ്രഹ്മണഃ സത്യമിത്യുപാസനം വിധിത്സന്നാഹ—

## നാലാം ബ്രാഹ്മണം

ആ ഹൃദയാഖ്യമായ ബ്രഹ്മത്തിൻെറ തന്നെ സത്യമെന്ന നിലക്കുള്ള ഉപാസനയെ വിധിക്കാനിച്ഛിച്ച് പറയുന്നു—

**മന്ത്രഃ 1** — തദ്വൈ തദേതദേവ തദാസ സത്യമേവ സ യോ ഹൈതം മഹദ്യക്ഷം പ്രഥമജം വേദ സത്യം ബ്രഹ്മേതി ജയതീമാംല്ലോകാൻ ജിത ഇന്വസാവസദ്യ ഏവമേതന്മഹദ്യക്ഷം പ്രഥമജം വേദ സത്യം ബ്രഹ്മേതി സത്യം ഹ്യേവ ബ്രഹ്മ.

**മന്ത്രാർത്ഥം 1** — അതു തന്നെയാണ് , ആ ഹൃദയ ബ്രഹ്മം തന്നെയാണ് സത്യം തന്നെയായിട്ടുള്ളത് . ആർ ഈ മഹത്തും യക്ഷനും (പൂജ്യൻ) പ്രഥമജനും (ആദ്യമുണ്ടായത് ) ആയ ഇതിനെ "ഇത് സത്യമായ ബ്രഹ്മമാണ് " എന്നറിയുന്നുവോ അവൻ ഈ ലോകങ്ങളെ ജയിക്കുന്നു. (ശത്രു) അവന് അധീനനായിത്തീരുന്നു — അസത്തായി (അഭാവഭൂതനായിത്തീരുന്നു. ആർ ഈ മഹത്തും യക്ഷനും പ്രഥമജനുമായതിനെ "സത്യം ബ്രഹ്മ" എന്ന നിലക്കറിയുന്നുവോ അവന് (മുൻപറഞ്ഞ ഫലം കിട്ടുന്നു) കാരണം തീർച്ചയായും ബ്രഹ്മം സത്യമാണ് .

**ഭാഷ്യം 1** — തത് തദിതി ഹൃദയം ബ്രഹ്മ പരാമൃഷ്ടം. വൈ ഇതി സ്മരണാർത്ഥം. തദ്യത് ഹൃദയം ബ്രഹ്മ സ്മര്യത ഇത്യേക സ്തച്ഛബ്ദഃ. തദേതദുച്യതേ പ്രകാരാന്തരേണേതി ദ്വിതീയസ്തച്ഛബ്ദഃ കിം പുനഃ തത് പ്രകാരാന്തരം? ? ഏതദേവ തദിത്യേതച്ഛബ്ദേന സംബന്ധ്യതേ തൃതീയസ്തച്ഛബ്ദഃ. ഏതദിതി വക്ഷ്യമാണം ബുദ്ധൗ സന്നിധീകൃത്യാഹ. ആസ ബഭൂവ. കിം പുനരേതദേവാസ ? യദുക്തം ഹൃദയം ബ്രഹ്മേതി തദിതി തൃതീയസ്തച്ഛബ്ദോ വിനിയുക്തഃ.

തത് തത് എന്നിങ്ങിനെ ഹൃദയ ബ്രഹ്മത്തെ പരമാർശിച്ചിരിക്കുന്നു. വൈ എന്നത് സ്മരണക്കാണ് . തത് എന്നത് യാതൊന്നോ അതിനാൽ ഹൃദയമാകുന്ന ബ്രഹ്മം സ്മരിക്കപ്പെടുന്നതിനാണ് ആദ്യത്തെ തച്ഛബ്ദം. പ്രകാരാന്തരത്തിൽ അതിനെത്തന്നെ വർണ്ണിക്കാൻ രണ്ടാമത്തെ തച്ഛബ്ദം പ്രയോഗിച്ചിരിക്കുന്നു. എന്നാൽ ഈ പ്രകാരാന്തരമെന്താണ് ? ഇതു തന്നെ തത് എന്നിങ്ങിനെ മൂന്നാമത്തെ തച്ഛബ്ദം ഏതച്ഛബ്ദമായി ബന്ധിപ്പിച്ചിരിക്കുന്നു. വീണ്ടും "ഏതത് " എന്ന ശബ്ദം വഴി ശ്രുതി പറയപ്പെട്ട കാര്യം ബുദ്ധിയിൽ വച്ച് പറയുന്നു — "ആസ" ഉണ്ടായി എന്ന് എന്താണ് ഇങ്ങിനെ ഉണ്ടായിരുന്നത് ? ഹൃദയ ബ്രഹ്മം എന്ന് പറയുന്ന അതു തന്നെ. ഇതു പറയാനാണ് മൂന്നാമത്തെ തച്ഛബ്ദം പ്രയോഗിച്ചിരിക്കുന്നത് .

**കിം** തദിതി വിശേഷതോ **നിർദ്ദിശതി** — സത്യമേവ. സച്ച ത്യച്ച **മൂർത്തം** ചാമൂർത്തം ച സത്യം ബ്രഹ്മപഞ്ചഭൂതാത്മകമിത്യേതത് . സ യഃ കശ്ചിത് സത്യാത്മാനമേതം മഹന്മഹത്വാ ദ്യക്ഷം **പൂജ്യം** പ്രഥമജം പ്രഥമജാതം സർവ്വസ്മാത് സം— സാരിണ ഏതദേവാഗ്രേ ജാതം ബ്ര— ഹ്മ, അതഃ പ്രഥമജം, വേദ വിജാ— നാതി സത്യം ബ്രഹ്മേതി. തസ്യേദം ഫലമുച്യതേ.

അതെന്താണെന്നതിനേക്കുറിച്ച് ശ്രുതി വിശേഷരൂപത്തിൽ നിർദ്ദേശിക്കു ന്നു — സത്യം തന്നെ. സത്തും ത്യത്തും, മൂർത്തവും അമൂർത്തവും സത്യമായ ബ്ര ഹ്മമാണ് . അതായത് പഞ്ചഭൂതാത്മക മാണ് . സത്യാത്മാവായ അത് മഹാനായ തിനാൽ മഹത്തും യക്ഷനും (പൂജ്യൻ) പ്രഥമജനും (എല്ലാ സംസാരികൾക്കും മു മ്പുണ്ടായത് — ആദ്യമുണ്ടായത് ) ആണ് മുമ്പുണ്ടായിരുന്നത് ഈ ബ്രഹ്മം തന്നെ യാണ് . അതിനാലിത് പ്രഥമജനാണ് — ആ ഇതിനെ സത്യമാകുന്ന ബ്രഹ്മമാ ണെന്നറിയുന്നവന് ഈ ഫലം കിട്ടുമെ ന്നു പറയുന്നു.

യഥാ സത്യേന ബ്രഹ്മണേമേ ലോകാ ആത്മസാത്കൃതാ ജിതാഃ ഏവം സത്യാത്മാനം ബ്രഹ്മ മഹ— ദ്യക്ഷം പ്രഥമജം വേദ, സ ജയ തീ— മാൻ ലോകാൻ. **കിഞ്ച ജിതോ** വശീ— കൃതഃ ഇനവിത്ഥം, **യഥാ** ബ്രാഹ്മണാ ∫ സൗ **ശത്രുരിതി വാക്യ** ശേഷഃ. അസച്ചാസദ്**ഭവേദസൗ** ശത്രുർ— **ജ്ജിതോ ഭവേദിത്യർത്ഥഃ.**

എപ്രകാരം സത്യബ്രഹ്മം വഴി ഈ ലോകം ആത്മസാത്കരിക്കുന്നു വോ, ജയിക്കപ്പെടുന്നുവോ അപ്രകാരം ആർ സത്യാത്മാവും പ്രഥമജനും മഹ ത്തും പൂജ്യനുമായ ബ്രഹ്മത്തെ അറിയു ന്നുവോ അവൻ ഈ ലോകങ്ങളെ ജയി ക്കുന്നു. അതുപോലെ അവന് ബ്രഹ്മ ത്താലെന്നപോലെ ഈ ശത്രു ജിതനായി ത്തീരുന്നു, വശീഭൂതനാക്കപ്പെടുന്നു. മൂല ത്തിൽ "അസൗ" "ശത്രു" എന്നത് വാക്യ ശേഷം. അസത്തായി അഥവാ ഈ ശ ത്രു ഇല്ലാത്തവനായി — പരാജിതനായി — തീരുന്നു.

കസ്യൈതത്ഫലമിതി പുന— ർന്നിഗമയതി — യ ഏവമേതന്മഹദ്യ— ക്ഷം പ്രഥമജം വേദ സത്യം ബ്രഹ്— മേതി, അതോ വിദ്യാനുരൂപം ഫലം യുക്തം, സത്യം ഹ്യേവ യസ്മാത് ബ്രഹ്മ.

ആർക്കാണീഫലമെന്ന് വീണ്ടും ശ്രുതി നിഗമനം ചെയ്യുകയാണ് — ആർ ഇപ്രകാരമുള്ള മഹത്തും പ്രഥമജനും പൂജ്യനുമായ ഇതിനെ സത്യ ബ്രഹ്മ മാണെന്നറിയുന്നുവോ അവന് . ഫലം വിധ്യക്കനുരൂപമാണെന്നത് യുക്തം തന്നെ. അതുകൊണ്ട് ബ്രഹ്മം സത്യം തന്നെയാണ് .

## പഞ്ചമഃ ബ്രാഹ്മണഃ

സത്യസ്യ ബ്രഹ്മണഃ സ്തു- ത്യർത്ഥമിദമാഹ. മഹദ്യക്ഷം പ്രഥ- മജമിത്യുക്തം, തത്കഥം പ്രഥമജത്വം ഇത്യുച്യതേ—

## അഞ്ചാം ബ്രാഹ്മണം

സത്യബ്രഹ്മത്തെ സ്തുതിക്കാനായി മഹത്ത് , പൂജ്യം, പ്രഥമജം എന്നിങ്ങിനെ പറഞ്ഞു. ആ പ്രഥമജത്വം എങ്ങിനെയാണ് എന്ന് പറയുകയാണ്

**മന്ത്രഃ 1** — ആപ **ഏ**വേദമഗ്ര ആസുസ്താ ആപഃ സത്യമസൃജന്ത സത്യം ബ്രഹ്മ ബ്രഹ്മ പ്രജാപതിം പ്രജാപതിർദ്ദേവാംസ്തേ ദേവാഃ സത്യമേവോപാസതേ തദേതത്ത്ര്യക്ഷരം സത്യമിതി സ ഇത്യേകമക്ഷരം തീ- ത്യേകമക്ഷരം യമിത്യേകമക്ഷരം പ്രഥമോത്തമേ അക്ഷരേ സത്യം മദ്ധ്യതോ ഽ നൃതം തദേതദനൃതമുഭയതഃ സത്യേന പരിഗൃഹീതം സത്യഭൂയമേവ ഭവതി നൈവം വിദ്വാം സമനൃതം ഹിനസ്തി.

**മന്ത്രാർത്ഥം 1** — ഇത് (വ്യാകൃതമായ ജഗത്ത് ) ആദ്യം ജലം മാത്രമായിരുന്നു. ആ ജലം സത്യത്തെ സൃഷ്ടിച്ചു. സത്യം ബ്രഹ്മമാണ് . ബ്രഹ്മം പ്രജാപതിയേയും (വിരാട്ട് ) പ്രജാപതി ദേവന്മാരേയും സൃഷ്ടിച്ചു. ആ ദേവന്മാർ സത്യത്തെത്തന്നെ ഉപാസിക്കുന്നു. ആ ഈ സത്യം ത്ര്യക്ഷര (മൂന്നക്ഷരമുള്ളത് ) മാണ് . "സ" എന്നത് ഒരക്ഷരമാണ് . "തീ" എന്നത് ഒരക്ഷരമാണ് . "യം" എന്നത് ഒരക്ഷരമാണ് . ഇതിൽ ആദ്യവും അന്ത്യവുമായ അക്ഷരങ്ങൾ സത്യമായതാണ് . മദ്ധ്യത്തിലുള്ളത് അനൃതമാണ് . ആ ഈ അനൃതമായത് രണ്ടു ഭാഗത്തു നിന്നും സത്യത്താൽ പരിഗൃഹീതമായിരിക്കുന്നു. അതിനാൽ ഈ സത്യം ബഹുലമായതാണ് . ഇപ്രകാരം അറിയുന്നവനെ അനൃതം ഹനിക്കുന്നില്ല.

**ഭാഷ്യം 1** — ആപ ഏവേദമഗ്ര ആസുഃ. ആപ ഇതി കർമ്മ സമവായിന്യോ ഽ ഗ്നിഹോത്രാദ്യാ ഹുതയഃ. അഗ്നി- ഹോത്രാദ്യാഹുതേഃ ദ്രവാത്മക- ത്വാദപ്ത്വം താശ്ച ആപഃ. അഗ്നി- ഹോത്രാദി കർമ്മാപവർഗ്ഗോത്തര- കാലം കേനചിദദൃഷ്ടേന സൂക്ഷ്- മേണാത്മനാ കർമ്മസമവായിത്വമ പരിത്യജന്ത്യഃ ഇതരഭൂതസഹിതാ ഏവ ന കേവലാഃ. കർമ്മ സമവായി- ത്വാത്തു പ്രാധാന്യമപാമിതി.

ആദ്യം ഇത് ജലം മാത്രമായിരുന്നു. ജലമെന്നത് കർമ്മസമവായിയായ അഗ്നിഹോത്രാദി ആഹുതികളാണ് . അഗ്നിഹോത്രാദി ആഹുതികൾ ദ്രവാത്മകമായതിനാൽ ജലത്വം ഭവിക്കുന്നു. അഗ്നിഹോത്രകർമ്മത്തിന്റെ അവസാനത്തിൽ ഈ ജലം ഏതോ അദൃഷ്ടമായ സൂക്ഷ്മരൂപത്തിൽ സ്വന്തം കർമ്മ ബന്ധത്തെ ഉപേക്ഷിക്കാതെ മററു ഭൂതങ്ങളോടൊപ്പം വർത്തിക്കുന്നു. കേവലമായിട്ടല്ല വർത്തിക്കുന്നത് . കർമ്മബന്ധത്തോടുകൂടി വർത്തിക്കുന്നതിനാൽ പ്രാധാന്യം ജലത്തിനാണ് .

സർവ്വാണ്യേവ ഭൂതാനി പ്രാ— ഗുത്പത്തേരവ്യാകൃതാവസ്ഥാനി കർത്തൃസഹിതാനി നിർദ്ദിശ്യന്തേ ആപ ഇതി., താ ആപോ ബീജഭൂതാ ജഗതോ ऽ വ്യാകൃതാത്മനാ ऽ വ— സ്ഥിതാഃ താ ഏവേദം സർവ്വം നാമ— രൂപവികൃതം ജഗദഗ്ര ആസുർ— ന്നാന്യത് കിഞ്ചിദ്വികാരജാതമാ സീത് . താഃ പുനരാപഃ സത്യമസൃ— ജന്ത. തസ്മാത്സത്യം ബ്രഹ്മ പ്രഥ— മജം. തദേതദ്ധിരണ്യഗർഭസ്യ സൂ— ത്രാത്മനോ ജന്മ, യദവ്യാകൃതസ്യ ജഗതോ വ്യാകരണം. തത്സത്യം ബ്രഹ്മ കുതഃ ? മഹത്വാത് . കഥം മഹത്വം ? ഇത്യാഹ — യസ്മാത്സർ— വ്വസ്യ സ്രഷ്ടൃ കഥം ? യത്സത്യം ബ്രഹ്മ, തത് പ്രജാപതിം പ്രജാനാം പതിം വിരാജം സൂര്യാദികരണമ— സൃജതേത്യനുഷംഗഃ. പ്രജാപതിഃ ദേവാൻ സ വിരാട് പ്രജാപതിർ— ദ്ദേവാ നസൃജത. യസ്മാത്സർവ്വ— മേവം ക്രമേണ സത്യാദ് ബ്രഹ്മ— ണോ ജാതം, തസ്മാന്മഹത്സത്യം ബ്രഹ്മ.

എല്ലാ ഭൂതങ്ങളും ഉൽപത്തിക്കു മുമ്പ് അവ്യാകൃതാവസ്ഥയിലുള്ളതും കർത്താവോടു കൂടിയതും ജലം എന്ന പേരോടുകൂടിയതുമായിരുന്നു. ജഗത്തി ന്റെ ബീജരൂപമായ ആ ജലം അവ്യാകൃ തരൂപത്തിൽ വർത്തിച്ചു. നാമ രൂപങ്ങ ളായി വികാരം പ്രാപിച്ച ഈ ജഗത്ത് ആദ്യം അതു മാത്രമായിരുന്നു. അതിൽ നിന്നും ഭിന്നമായി വികാരജാതമായ ഒരു വസ്തുവും ഉണ്ടായിരുന്നില്ല. പിന്നീട് ആ ജലം സത്യത്തെ സൃഷ്ടിച്ചു. അതി നാൽ സത്യബ്രഹ്മം പ്രഥമജമാണ് . അ തു തന്നെയാണ് ഈ സൂത്രാത്മവായ ഹിരണ്യഗർഭന്റെ ജന്മം. അവ്യാകൃത മായ ജഗത്തിന്റെ പ്രകടീകരണമാണ് അത് . അത് സത്യബ്രഹ്മമാണ് . എന്തു കൊണ്ട് ? മഹത്വം കാരണം. എന്തു മഹ ത്വമാണുള്ളത് ? എന്നു പറയുന്നു — കാര ണം എല്ലാത്തിന്റെയും സ്രഷ്ടാവാണ് . എങ്ങിനെ? സത്യബ്രഹ്മം യാതൊന്നാ ണോ അത് പ്രജാപതിയെ, പ്രജകളുടെ പതിയെ, സൂര്യാദികൾ ആർക്കിന്ദ്രിയങ്ങ ളാണോ അവിരാട്ടിനെ സൃഷ്ടിച്ചു എന്ന് സംബന്ധം പ്രജാപതി ദേവന്മാരെ സൃ ഷ്ടിച്ചു. എല്ലാം ഇപ്രകാരം ക്രമേണ സ ത്യബ്രഹ്മത്തിൽ നിന്ന് ഉണ്ടായതിനാൽ സത്യബ്രഹ്മം മഹത്താണ് .

കഥം പുനര്യക്ഷം ? ഇത്യു ച്യേത — ത ഏവം സ്രഷ്ടാ ദേവാഃ പിതരമപി വിരാജമതീത്യ തദേവ സത്യം ബ്രഹ്മോപാസത. അത ഏതത് പ്രഥമജം മഹദ്യക്ഷം. ത— സ്മാത്സർവ്വാത്മനോപാസ്യം തത് . തസ്യാപി സത്യസ്യ ബ്രഹ്മണോ നാമ സത്യമിതി.

എന്നാലെങ്ങിനെയക്ഷമാണ് ? എ ന്നു പറയുന്നു — അപ്രകാരം സൃഷ്ടിക്ക പ്പെട്ട ദേവന്മാർ പിതാവായ വിരാട്ടിനെ വിട്ടിട്ടും ആ സത്യബ്രഹ്മത്തെത്തന്നെ ഉപാസിക്കുന്നു. അതിനാലിത് പ്രഥമജ വും മഹത്തും പൂജ്യവുമാണ് . അതിനാൽ അത് എല്ലാ പ്രകാരത്തിലും ഉപാസ്യമായ താണ് . ആ സത്യബ്രഹ്മത്തിന്റെ പേ രാണ് സത്യം എന്നത് .

തദേതത് ത്ര്യക്ഷരം. കാനി താന്യക്ഷരാണി ? ഇത്യാഹ — സ ഇത്യേകമക്ഷരം. തീത്യേകമക്ഷരം. തീതി ഈകാരാനുബന്ധോ നിർദ്ദേ— ശാർത്ഥഃ. യമിത്യേകമക്ഷരം. തത്ര തേഷാം പ്രഥമോത്തമേ അക്ഷരേ സകാരയകാരൗ സത്യം. മൃത്യുരൂ— പഭാവത് . മധ്യതോ മധ്യേ ऽ നൃതം.

ആ ഇത് ത്ര്യക്ഷരമാണ് . ഏതാ ണ് ഈ അക്ഷരങ്ങൾ ? എന്നുപറയുന്നു — സ എന്നത് ഒരക്ഷരം. തീ എന്നത് ഒ രക്ഷരം — തീ എന്നതിൽ ഈ കാരാനു ബന്ധം സ്പഷ്ടോച്ചാരണാർത്ഥമാണ് . "യം" എന്നത് ഒരക്ഷരമാണ് . അവയിൽ ആദ്യത്തേയും അവസാനത്തേയും അ ക്ഷരങ്ങളായ "സ" കാരം "യ" കാരങ്ങൾ, മൃത്യുവില്ലാത്തതിനാൽ, സത്യമാണ് . മ

അനൃതം ഹി മൃത്യുഃ. മൃത്യു അനൃ— തയോഃ തകാരസാമാന്യാത് .

ഢ്യത്തിലുള്ളത് അനൃതമാണ് . മൃത്യു അനൃതം തന്നെയാണ് . മൃത്യുവിലും അ നൃതത്തിലും "ത" കാരം സാമാന്യമായു ണ്ട് .

തദേതദനൃതം തകാരാക്ഷരം മൃത്യുരൂപമുഭയതഃ സത്യേന സകാ— രയകാരലക്ഷണേന പരിഗൃഹീതം വ്യാപ്തം അന്തർഭാവിതം സത്യരൂ— പാഭ്യാം. അതോ / കിഞ്ചിത്ക്കരം തത്സത്യഭൂയമേവ സത്യബാഹുല്യ മേവ ഭവതി. ഏവം സത്യബാഹുല്യം സർവ്വസ്യ മൃത്യോരനൃതസ്യാ കി— ഞ്ചിത്കരത്വം ച യോ വിദ്വാംസ്ത— മേവം വിദ്വാംസമനൃതം കദാചത്— പ്രമാദോക്തം ന ഹിനസ്തി.

ആ ഈ അനൃതവും മൃത്യുരൂപ വുമായ "ത" കാരാക്ഷരം "സ" കാര "യ" കാരരൂപങ്ങളാകുന്ന സത്യത്താൽ പരി ഗൃഹീതമായിരിക്കുന്നു — വ്യാപ്ത മായിരിക്കുന്നു, സത്യരൂപങ്ങളുടെ അന്തർ ഭാഗത്ത് സ്ഥിതിചെയ്യുന്നു. അതിനാല ത് അകിഞ്ചിൽക്കരമാണ് , സത്യം തന്നെ അധികം അഥവാ കൂടുതൽ ആയിരിക്കു ന്നതാണ് . ഇപ്രകാരം ആർ സമ്പൂർണ്ണ മായ അക്ഷരത്തെ സത്യബഹുലമായും മൃത്യുവാകുന്ന അനൃതത്തെ അകിഞ്ചി ത്കരമായും അറിയുന്നുവോ അങ്ങിനെ അറിയുന്നവനെ പ്രമാദമായി പറയപ്പെ ടുന്ന ഒരനൃതവും ഹനിക്കുന്നില്ല.

അസ്യാധുനാ സത്യസ്യ ബ്ര— ഹ്മണഃ സംസ്ഥാനവിശേഷ ഉപാ— സനമുച്യതേ

ഇപ്പോൾ ഈ സത്യബ്രഹ്മത്തി ന്റെ സ്ഥാനവിശേഷത്തിലുള്ള ഉപാസ നം പറയപ്പെടുന്നു.

**മന്ത്രഃ 2**— തദ്യത്തത്സത്യമസൗ സ ആദിത്യോ സ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷോ യശ്ചായം ദക്ഷിണേ / ക്ഷൻ പുരുഷസ്താവേതാവന്യോന്യസ്മിൻ പ്രതിഷ്ഠി— തൌ രശ്മിഭിരേഷോ / സ്മിൻ പ്രതിഷ്ഠിതഃ പ്രാണൈര— യമമുഷ്മിൻ സ യദോത്ക്രമിഷ്യൻ ഭവതി ശുദ്ധമേ വൈ— തന്മണ്ഡലം പശ്യതി നൈനമേതേ രശ്മയഃ പ്രത്യായന്തി.

**മന്ത്രാർത്ഥം 2** — സത്യമെന്നത് യാതൊന്നോണോ അത് ഈ ആദിത്യനാണ് ഈ ആദിത്യമണ്ഡലത്തിലുള്ള പുരുഷൻ ആരാണോ, ദക്ഷിണാക്ഷിയിലുള്ള പുരുഷൻ ആരാണോ ആ രണ്ടു പുരുഷന്മാരും അന്യോന്യം തങ്ങളിൽ തങ്ങളിൽ പ്രതിഷ്ഠിതരായിരിക്കുന്നു. ആ ആദിത്യൻ രശ്മികൾ വഴി ചാക്ഷുഷപുരുഷനിൽ പ്രതിഷ്ഠിതനാണ് . ചാക്ഷുഷപുരുഷൻ പ്രാണങ്ങൾ വഴി അതിൽ പ്രതി ഷ്ഠിതനാണ് . എപ്പോൾ ഇത് (ചാക്ഷുഷ പുരുഷൻ) ഉൽക്രമിക്കാൻ തുടങ്ങുന്നുവോ അപ്പോൾ അത് ഈ മണ്ഡലത്തെ ശുദ്ധമായിത്തന്നെ കാണുന്നു. വീണ്ടും ഈ രശ്മികൾ ഇവന്റെ അടുത്ത് വരുന്നില്ല.

**ഭാഷ്യഃ 2** —തദ്യത് കിം തത് ? സത്യം ബ്രഹ്മ പ്രഥമജം കിം ? അസൗ സഃ. കോ ഽ സൗ ? ആദിത്യഃ. കഃ പുനരസാവാദിത്യഃ ? യ ഏഷ ക ഏഷ, യ ഏതസ്മിന്നാദിത്യമണ്ഡലേ പുരുഷോ ഽ ഭിമാനീ സോ ഽ സൗ സത്യം ബ്രഹ്മ. യശ്ചായമധ്യാത്മം യോ ഽ യം ദക്ഷിണേ ഽ ക്ഷന്നക്ഷണി പുരുഷഃ ച ശബ്ദാത് സ ച സത്യം ബ്രഹ്മേതി സംബന്ധഃ

അതേതാണോ — എന്താണ് അത് ? സത്യവും പ്രഥമജവുമായ ബ്രഹ്മമേതാണ് ? അതിതാണ് അതേതാണ് ? ആദിത്യനാണ് . എന്നാൽ ഈ ആദിത്യനേതാണ് ? ഏതാണോ ഇത് ? അതാരാണ് ? യാതൊന്നാണോ ഈ ആദിത്യമണ്ഡലത്തിൽ പുരുഷാഭിമാനിയായിരിക്കുന്നത് ആ സത്യബ്രഹ്മമാണ് . അധ്യാത്മമായി ദക്ഷിണാക്ഷിയിലുള്ളതായിരിക്കുന്ന പുരുഷനാരാണോ അത് . ച ശബ്ദം വഴി അതും സത്യബ്രഹ്മമാണ് എന്ന് സംബന്ധം ഭവിക്കുന്നു.

താവേതാവാദിത്യാക്ഷിസ്ഥൗ പുരുഷാവേകസ്യ സത്യസ്യ ബ്രഹ്മണഃ സംസ്ഥാനവിശേഷൗ യസ്മാത്തസ്മാദന്യോന്യസ്മിന്നിതരേതരസ്മിൻ ആദിത്യശ്ചാക്ഷുഷേ ചാക്ഷുഷശ്ചാദിത്യേ പ്രതിഷ്ഠിതൗ. അധ്യാത്മാധിദൈവതയോഃ അന്യോന്യോപകാര്യോപകാരകത്വാത് .

ആ ഈ ആദിത്യനും അക്ഷിപുരുഷനും ഒരേ സത്യബ്രഹ്മത്തിന്റെ ആകാരവിശേഷങ്ങളാണ് . അതിനാൽ അന്യോന്യം തങ്ങളിൽ ഒന്നിൽ മററൊന്നെന്നനിലക്ക് പ്രതിഷ്ഠിതരാണ് — ആദിത്യൻ ചാക്ഷുഷനിലും ചാക്ഷുഷൻ ആദിത്യനിലുമെന്നർത്ഥം. അധ്യാത്മവും അധിദൈവവും അന്യോന്യം ഉപകാര്യവും ഉപകാരകവുമായിത്തീരുന്നു.

കഥം പ്രതിഷ്ഠിതാവിത്യുച്യതേ — രശ്മിഭിഃ പ്രകാശേനാനുഗ്രഹം കർവ്വന്നേഷ ആദിത്യോ ഽ സ്മിംശ്ചാക്ഷുഷേ ഽ ധ്യാത്മേ പ്രതിഷ്ഠിതഃ. അയം ച ചാക്ഷുഷഃ പ്രാണൈരാദിത്യമനുഗൃഹ്ണന്നമുഷ്മിന്നാദിത്യേ ഽ ധിദൈവേ പ്രതിഷ്ഠിതഃ

എങ്ങിനെ പ്രതിഷ്ഠിതരായിരിക്കുന്നു ? എന്നു പറയുന്നു — രശ്മികൾ വഴി, പ്രകാശം വഴി അനുഗ്രഹത്തെ ചെയ്തുകൊണ്ട് ഈ ആദിത്യൻ അധ്യാത്മത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഈ ചാക്ഷുഷൻ പ്രാണങ്ങൾ വഴി ആദിത്യനെ അനുഗ്രഹിച്ച് ഈ അധിദൈവമായ ആദിത്യനിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

സോ ഽ സ്മിഞ്ഛരീരേ വിജ്ഞാനമയോ ഭോക്താ യദാ യസ്മിൻ കാലേ ഉത്ക്രാമയിഷ്യൻ ഭവതി, തദാസൗ ചക്ഷുഷ ആദിത്യപുരുഷോ രശ്മീനുപസംഹൃത്യ കേവലേനൗദാസിന്യേന രൂപേണ വ്യവതിഷ്ഠതേ. തദായം വിജ്ഞാനമയഃ പശ്യതി ശുദ്ധമേവ കേവലം വിരശ്മി ഏതന്മണ്ഡലം ചന്ദ്രമണ്ഡലമിവ. തദേതദരിഷ്ടദർശനം പ്രാസംഗികം പ്രദർശ്യതേ. കഥം നാമ പുരുഷഃ കരണീയേ യത്നവാൻ സ്യാദിതി.

ഈ ശരീരത്തിൽ വിജ്ഞാനമയനായ ഈ ഭോക്താവ് (ജീവൻ) എപ്പോൾ, ഏതുകാലത്ത് ഉൽക്രമിക്കാനിച്ഛരിക്കുന്നുവോ അപ്പോൾ ഈ ചാക്ഷുഷനായ ആദിത്യപുരുഷൻ രശ്മികളെ ഉപസംഹരിച്ച് തന്റെ കേവലവും ഉദാസീനവുമായ രൂപത്തിൽ വർത്തിക്കുന്നു. അപ്പോൾ ഈ വിജ്ഞാനമയൻ ഈ ആദിത്യമണ്ഡലത്തെ ചന്ദ്രമണ്ഡലം പോലെ ശുദ്ധമായി, കേവലമായി, രശ്മികളോടു കൂടാത്തതായി കാണുന്നു. ഇവിടെ പ്രാസംഗികമായി ഈ അരിഷ്ട ദർശനം കാണിക്കപ്പെട്ടിരിക്കുകയാണ് . അതു വഴി പുരുഷൻ എങ്ങിനെയെങ്കിലും തന്റെ കർത്തവ്യത്തിൽ മുഴുകട്ടെ എന്നു കരുതിയാണിത്

നൈനം ചാക്ഷുഷം പുരുഷ—
മുരരീകൃത്യ തം പ്രത്യനുഗ്രഹാ—
യൈതേ രശ്മയഃ സ്വാമികർത്ത—
വ്യവശാത് പൂർവ്വമാഗച്ഛന്തോ ƒ
പി പുനസ്തത്ക്കർമ്മക്ഷയമനുരു—
ദ്ധ്യമാനാ ഇവ നോപയന്തി ന പ്ര—
ത്യാഗച്ഛന്ത്യേനം. അതോ ƒ വഗ—
മ്യതേ പരസ്പരോപകാര്യോപ—
കാരകഭാവാത് സത്യസ്യൈവൈ—
കസ്യാത്മനഃ അംശൗ ഏതാവിതി.

ആ ചാക്ഷുഷ പുരുഷനെ സ്വീകരിച്ചിട്ട് അവനെ അനുഗ്രഹിക്കാനായി ഈ രശ്മികൾ, മുമ്പ് സ്വാമിയുടെ കർത്തവ്യവശഗരായിരുന്നിട്ട്, ഇപ്പോൾ അവന്റെ കർമ്മക്ഷയത്തിനുശേഷം. അവിരുദ്ധങ്ങളായതുപോലെ, അവനു സമീപം വരുന്നില്ല — തിരിച്ചു വരുന്നില്ല. അതിനാൽ ഇവ ഒരേ സത്യത്തിന്റെ തന്നെ ആത്മാംശങ്ങളാണെന്നും പരസ്പരം ഉപകാര്യോപകാര രൂപത്തിൽ വർത്തിക്കുകയാണെന്നും മനസ്സിലാക്കു വാൻ കഴിയും.

തത്ര യോ ƒ സൗ കഃ ?

അപ്പോൾ ഇതേതാണ് ?

**മന്ത്രഃ 3** — യ ഏഷ ഏതസ്മിന്മണ്ഡലേ പുരുഷസ്തസ്യ ഭൂരിതി ശിര ഏകം ശിര ഏകമേതദക്ഷരം ഭുവ ഇതി ബാഹൂ ദ്വൗ ബാഹൂ ദ്വേ ഏതേ അക്ഷരേ സ്വരിതി പ്ര—തിഷ്ഠാ ദ്വേ പ്രതിഷ്ഠേ ദ്വേ ഏതേ **അക്ഷരേ** തസ്യോപനിഷദഹരിതി ഹന്തി പാപ്മാനം **ജഹാതി** ച യ ഏവം വേദ.

**മന്ത്രാർത്ഥം 3** — ഈ മണ്ഡലത്തിൽ ഈ യാതൊരു പുരുഷനുണ്ടോ അവന് "ഭൂഃ" എന്ന ഇത് ശിരസ്സാണ്. ശിരസ്സ് ഒന്നാണ്. ഈ അക്ഷരവും ഒന്നാണ്. "ഭുവഃ എന്നതു ഭുജങ്ങളാണ്. ഭുജങ്ങൾ രണ്ടാണ്. ഈ അക്ഷരങ്ങളും രണ്ടാണ്. "സ്വ" എന്നത് പ്രതിഷ്ഠയാണ്. (കാലുകൾ) പ്രതിഷ്ഠകൾ രണ്ടാണ്. ഈ അക്ഷരങ്ങളും രണ്ടാണ്. "അഹ" എന്നത് അതിന്റെ ഉപനിഷത്താണ്. ആരിപ്രകാരമറിയുന്നുവോ അവൻ പാപത്തെ ഹനിക്കുന്നു. അതിനെ ത്യജിക്കുകയും ചെയ്യുന്നു.

**ഭാഷ്യഃ 3** — യ ഏഷ. ഏതസ്മിൻ മണ്ഡലേ പുരുഷഃ സത്യനാമാ തസ്യ വ്യാഹൃതയോ ƒ വയവാഃ. കഥം? ഭൂരിതി യേയം വ്യാഹൃതിഃ, സാ തസ്യ ശിരഃ പ്രാഥമ്യാത്. തത്ര സാമാന്യം സ്വയമാഹ ശ്രുതിഃ ഏകമേക സം—ഖ്യായുക്തം ശിര തഥൈതദക്ഷ—രമേകം ഭൂരിതി. ഭുവ ഇതി ബാഹൂ ദ്വിത്വ സാമാന്യാത് ദ്വൗ ബാഹൂ ദ്വേ ഏതേ അക്ഷരേ, തഥാ സ്വരിതി പ്രതിഷ്ഠാ ദ്വേ പ്രതിഷ്ഠേ ദ്വേ ഏതേ അക്ഷരേ, പ്രതിഷ്ഠേ പാദൗ പ്രതി—തിഷ്ഠത്യാഭ്യാമിതി.

ഈ മണ്ഡലത്തിൽ സത്യമെന്നു പേരായ യാതൊരു പുരുഷനുണ്ടോ അവന് വ്യാഹൃതികൾ അവയവങ്ങളാണ്. എങ്ങിനെ ? "ഭൂ" എന്നു പേരായ ഈ വ്യാഹൃതി ഒന്നാമത്തേതായതിനാൽ, അതിന്റെ ശിരസ്സാണ്, ശ്രുതി അതിന്റെ തുല്യത്വം ഇവിടെ സ്വയം പറയുകയാണ്. ശിരസ്സ് ഏകമാണ്, ഒരു സംഖ്യ മാത്രമുള്ളതാണ്. അതുപോലെ "ഭൂ" എന്നതും ഒരു അക്ഷരമാണ് എന്ന്. "ഭുവ" എന്നത് ഭുജങ്ങളാണ്. ഭുജങ്ങൾ രണ്ടാണ്. ഈ അക്ഷരങ്ങളും രണ്ടാണ് അതുപോലെ "സ്വഃ" എന്നത് പ്രതിഷ്ഠയാണ്. പ്രതിഷ്ഠകൾ രണ്ടുണ്ട്. ഈ അക്ഷരങ്ങളും രണ്ടാണ്. ഈ പ്രതിഷ്ഠകളെ (കാലുകളെ) ക്കൊണ്ടും പുരുഷന് പ്രതിഷ്ഠിതനായിരിക്കുന്നു. ഇവകൊ

ണ് പ്രതിഷ്ഠിതങ്ങളാകയാൽ പ്രതിഷ്ഠകൾ പാദങ്ങളാണ് എന്ന് .

തസ്യാസ്യ വ്യാഹൃത്യവയവസ്യ സത്യസ്യ ബ്രഹ്മണ ഉപനിഷദ്രഹസ്യമഭിധാനം. യേനാഭിധാനേനാഭിധീയമാനം തദ്ബ്രഹ്മ അഭിമുഖീഭവതി ലോകവത് കാസൗ? ഇത്യാഹ — അഹരിതി. അഹരിതി ചൈതദ്രൂപം ഹന്തേർജ്ജഹാതേശ്ചേതി യോ വേദ, സ ഹന്തി ജഹാതി ച പാപ്മാനം യ ഏവം വേദ.

ആ ഈ വ്യാഹൃതി രൂപമാകുന്ന അവയവത്തോടുകൂടിയ സത്യബ്രഹ്മത്തിൻെറ രഹസ്യമായ പേരാണ് ഉപനിഷത്ത് . ആ പേരുകൊണ്ടു വിളിച്ചാൽ ആ ബ്രഹ്മം ലോകമെന്ന പോലെ അഭിമുഖമായി ഭവിക്കുന്നു. അതേതാണ് ? എന്നു പറയുന്നു — "അഹ" എന്നാണ് . "അഹഃ" എന്നത് "ഹന് " എന്നും "ഹ" എന്നുമുള്ള ധാതുക്കളുടെ രൂപമാണ് . ("ഹന് " എന്നത് ഹിംസയിലും ഗതിയിലും "ഹ" എന്നത് ത്യാഗാർത്ഥത്തിലും പ്രയോഗിക്കുന്നു) ആരിങ്ങിനെ അറിയുന്നുവോ അവൻ പാപത്തെ നശിപ്പിക്കുകയും ത്യജിക്കുകയും ചെയ്യുന്നു.

ഏവം — ഇപ്രകാരം

**മന്ത്രഃ 4** — യോ ऽ യം ദക്ഷിണേ ऽ ക്ഷൻ പുരുഷസ്തസ്യ ഭൂരിതി ശിര ഏകം ശിര ഏകമേതദക്ഷരം ഭുവ ഇതി ബാഹൂ ദ്വൗ ബാഹൂദ്വേ ഏതേ അക്ഷരേ സ്വരിതി പ്രതിഷ്ഠാ ദ്വേ പ്രതിഷ്ഠേ ദ്വേ ഏതേ അക്ഷരേ തസ്യോപനിഷദഹമിതി ഹന്തി പാപ്മാനം ജഹാതി ച യ ഏവം വേദ.

**മന്ത്രാർത്ഥം 4** — ഈ ദക്ഷിണാക്ഷിയിലെ പുരുഷനാരാണോ അവന് "ഭൂ" എന്നത് ശിരസ്സാണ് . ശിരസ്സ് ഒന്ന് ആണ് . ഈ അക്ഷരവും ഒന്ന് ആണ് . "ഭുവ" എന്നത് ഭുജങ്ങളാണ് . ഭുജങ്ങൾ രണ്ടാണ് . ഈ അക്ഷരങ്ങളും രണ്ടാണ് . "സ്വഃ" എന്നത് പ്രതിഷ്ഠയാണ് . പ്രതിഷ്ഠ (കാലുകൾ) രണ്ടാണ് . ഈ അക്ഷര ങ്ങളും (സ + വ) രണ്ടാണ് .അഹം എന്നത് അതിൻെറ ഉപനിഷത്ത് (ഗൂഢനാമം) ആണ് . ആരിങ്ങിനെ അറിയു ന്നുവോ അവൻ പാപത്തെ ഹനിക്കുകയും ത്യജിക്കുകയും ചെയ്യുന്നു.

**ഭാഷ്യഃ 4** — യോ ऽ യം ദക്ഷിണേ ऽ ക്ഷൻ പുരുഷസ്തസ്യ ഭൂരിതി ശിര ഇത്യാദി സർവ്വം സമാനം. തസ്യോപനിഷദഹമിതി. പ്രത്യഗാത്മഭൂതത്വാത് . പൂർവ്വവത് ഹന്തേർജ്ജഹാതേശ്ചേതി.

ആർ ഈ ദക്ഷിണാക്ഷിയിലെ പുരുഷനായിരിക്കുന്നു അവന് "ഭൂഃ" എന്നതാണ് ശിരസ്സ് . എന്നെല്ലാം മുൻപിലത്തെപ്പോലെ തന്നെ. അതിൻെറ ഉപനിഷത്ത് "അഹം" എന്നാണ് . കാരണം അത് പ്രത്യാഗാത്മഭൂതമായതാണ് . ഹനിക്കുന്നു, ത്യജിക്കുന്നു എന്നതെല്ലാം മുൻപിലത്തെപ്പോലെ

## ഷഷ്ഠഃ ബ്രാഹ്മണഃ

ഉപാധിനാമനേകത്വാത് അനേകവിശേഷണത്വാച്ച തസൈ്യവ പ്രകൃതസ്യ ബ്രഹ്മണോ മന ഉപാധിവിശിഷ്ടസ്യ ഉപാസനം വിധിത്സന്നാഹ

## ആറാം ബ്രാഹ്മണം

ഉപാധികൾ അനേകമായതിനാലും വിശേഷണങ്ങളും അനേകമായതിനാലും പ്രകൃതത്തിലുള്ള മനോപാധി വിശിഷ്ടമായ ആ ബ്രഹ്മത്തിൻെറ തന്നെ ഉപാസനയെ വിധിക്കാനിച്ഛിച്ച് പറയുന്നു.

**മന്ത്രഃ 1** — മനോമയോ ऽ യം പുരുഷോ ഭാഃ സത്യസ്തസ്മിന്നന്തർഹൃദയേ യഥാ വ്രീഹിർവ്വാ യവോ വാ സ ഏഷ സർവ്വസ്യേശാനഃ സർവ്വസ്യാധിപതിഃ സർവ്വമിദം പ്രശാസ്തി യദിദം കിംച.

**മന്ത്രാർത്ഥം 1** — പ്രകാശം യാതൊന്നിൻെറ സത്യം (സ്വരൂപം) ആണോ അപ്രകാരമുള്ള ഈ പുരുഷൻ മനോമയനാണ് . അത് ആ അന്തർഹൃദയത്തിൽ ഗോതമ്പ മണി, യവമണി മുതലായവയെപ്പോലെ (ചെറുതായി) പരിമാണം പൂണ്ട് വർത്തിക്കുന്നു. ആ ഇത് എല്ലാത്തിൻെറയും ഈശനും എല്ലാത്തിൻെറയും അധിപതിയും അതുപോലെ ഇവിടെ എന്തെല്ലാമുണ്ടോ അതിൻെറയെല്ലാം പ്രശാസകനുമാണ് .

**ഭാഷ്യം 1** — മനോമയോ മനഃ പ്രായോ മനസ്യുപലഭ്യമാനത്വാത് . മനസാ ചോപലഭത ഇതി മനോമയോ ऽ യം പുരുഷോ ഭാഃ സത്യോ ഭാ ഏവ സത്യം സദ്ഭാവഃ സ്വരൂപം യസ്യ സോ ऽ യം ഭാഃ സത്യോഭാസ്വരഇത്യേതത് . മനസഃ യർവ്വാർത്ഥാവഭാസകത്വാന്മനോമയത്വാച്ചാസ്യ ഭാസ്വരത്വം.

മനോമയൻ അഥവാ മനഃപ്രായൻ എന്നു പറയുന്നത് മനസ്സിൽ ഉപലഭ്യമാനനാകയാലാണ് . മനസ്സുകൊണ്ട് ഉപലഭ്യമാനനാണ് ഈ പുരുഷനെന്നതിനാൽ മനോമയനാണ് . ഭാഃസത്യനാണ് . ഭാസ്സു തന്നെ സത്യം അഥവാ സദ്ഭാവം അല്ലെങ്കിൽ സ്വരൂപം ആർക്കാണോ അവൻ ഭാഃസത്യൻ, അതായത് ഭാസ്വരൻ, സർവ്വാർത്ഥങ്ങളേയും പ്രകാശിപ്പിക്കാനുള്ള മനസ്സിൻെറ കഴിവു കാരണവും മനോമയത്വം കാരണവുമാണ് . ഇതിന് ഭാസ്വരത്വം.

തസ്മിന്നന്തർഹൃദയേ ഹൃദയസ്യാന്തസ്മിന്നിത്യേതത് . യഥാ വ്രീഹിർവായവോ വാ പരിമാണതഃ ഏവം പരിമാണഃ തസ്മിന്നന്തർഹൃദയേ യോഗിഭിർദൃശ്യത ഇത്യർത്ഥ. സ ഏഷ സർവ്വസ്യേശാനഃ സർവ്വസ്യ സ്വഭേദജാതസ്യേശാനഃ സ്വാമീ. സ്വാമിത്വേ ऽ പി സതി കൾചിദമാത്യാദിതന്ത്രോ ऽ യം തു ന

ആ അന്തർ ഹൃദയത്തിൽ, ഹൃദയാന്തർഭാഗത്ത് , ഗോതമ്പ് , യവം മുതലായവ എത്ര ചെറുതാണോ അത്ര പരിമാണത്തെ പൂണ്ട ഇത് ഹൃദയാകാശത്തിൽ യോഗിമാരാൽ കാണപ്പെടുന്നു എന്നർത്ഥം. ആ ഇത് എല്ലാത്തിൻെറയും ഈശനാണ് . എല്ലാത്തിൻെറയും — സ്വന്തം സമുദായ ഭേദത്തിൻെറ മുഴുവൻ ഈശനാണ് . സ്വാമിയാണ് . സ്വാമിയായാൽ അമാത്യാദികൾക്കധീനനായിരിക്കും.

തഥാ. കിം തർഹ്യധിപതിരധിഷ്ഠായ പാലയിതാ.

എന്നാൽ ഇവിടെ അങ്ങിനെയല്ല. പിന്നെ എങ്ങിനെയാണ് ? ഇത് അധിപതിയാണ് — അധിഷ്ഠാതാവാണ് , പാലയിതാവാണ് .

സർവ്വമിദം പ്രശാസ്തി യദിദം കിഞ്ച യത്കിഞ്ചിത്സർവ്വം ജഗത്ത— ത്സർവ്വം പ്രശാസ്തി. ഏവം മനോ മയസ്യോപാസനാത് തഥാരൂപാപ— ത്തിരേവ ഫലം. "തം യഥാ യഥോ— പാസതേ തദേവ ഭവതി" ഇതി ബ്രാഹ്മണം.

ഇതിനെ മുഴുവൻ പ്രശംസിക്കുന്നു — ഇവിടെ എന്തുണ്ടോ അതിനെ മുഴുവൻ, ജഗത്തിനെ മുഴുവൻ പ്രശാസിക്കുന്നു. ഇപ്രകാരം മനോമയൻെറ ഉപാസനം വഴി അതുപോലെ ആയിത്തീരലാണ് ഫലം. "അതിനെ ഏതേതു വിധത്തിൽ ഉപാസിക്കുന്നുവോ അതു തന്നെയായിത്തീരുന്നു" എന്ന് ബ്രാഹ്മണം ഉണ്ട് .

## സപ്തമഃ ബ്രാഹ്മണഃ

തദൈവോപാസനാന്തരം സത്യസ്യ ബ്രാഹ്മണോ വിശിഷ്ട-ഫലമാരഭ്യതേ.

## ഏഴാം ബ്രാഹ്മണം

ഇപ്രകാരം സത്യബ്രഹ്മത്തിൻെറ വിശിഷ്ടഫലത്തോടുകൂടിയ മററൊരു ഉപാസന ആരംഭിക്കുന്നു.

**മന്ത്രഃ 1** — വിദ്യുത് ബ്രഹ്മേത്യാഹുർവ്വിദാനാദ്വിദ്യു-ദ്വിദ്യത്യേനം പാപ്മനോ യ ഏവം വേദ വിദ്യുത്ബ്ര-ഹ്മേതി വിദ്യുദ്ധ്യേവ ബ്രഹ്മ.

**മന്ത്രാർത്ഥം 1** — വിദ്യുത്ത് ബ്രഹ്മമാണ് എന്നു പറയുന്നു. വിദാനം (ഖണ്ഡനം അഥവാ വിനാശം) ചെയ്യുന്നതിനാൽ വിദ്യുത്തായതാണ് . ആർ "വിദ്യുത്തുതന്നെയാണ് ബ്രഹ്മം" എന്നറിയുന്നുവോ അവൻ ഈ ആത്മാവിനുള്ളപ്രതികൂലമായ പാപങ്ങളെ നശിപ്പിക്കുന്നു. കാരണം വിദ്യുത്തു തന്നെയാണ് ബ്രഹ്മം.

**ഭാഷ്യഃ 1** — വിദ്യുത് ബ്രഹ്മേത്യാ-ഹുഃ. വിദ്യുതോ ബ്രഹ്മണോ നിർ-വ്വചനമുച്യതേ —വിദാനാദവഖ-ണ്ഡനാത് തമസോ മേഘാന്ധകാരം വിദാര്യ ഹ്യവഭാസതേ | തോ വിദ്യുത് . ഏവം ഗുണം വിദ്യുത് ബ്രഹ്മേതി യോ വേദ, അസൗ വി-ദ്യത്യവഖണ്ഡയതി വിനാശയതി പാപ്മനഃ, ഏനമാത്മാനം പ്രതി പ്ര-തികൂലഭൂതാഃ പാപ്മാനോ യേ താൻ സർവ്വാൻ പാപ്മാനോ | വ ഖണ്ഡ-യതീത്യർത്ഥഃ. യ ഏവം വേദ വി-ദ്യുത് ബ്രഹ്മേതി തസ്യാനുരൂപം ഫലം, വിദ്യുദ്ധി തസ്മാത് ബ്രഹ്മ.

വിദ്യുത്ത് ബ്രഹ്മമാണെന്ന് പറയുന്നു. വിദ്യത്താകുന്ന ബ്രഹ്മത്തിൻെറ നിർവ്വചനം പറയുന്നു — തമസ്സിൻെറ വിദാനം, അവഖണ്ഡനം കാരണം (മേഘാന്ധകാരത്തെ ഇല്ലാതാക്കി പ്രകാശിക്കുന്നതിനാൽ) ഇത് വിദ്യുത്താണ് . ഇപ്രകാരമുള്ള ഗുണങ്ങളോടു കൂടിയവിദ്യുത്ത് ബ്രഹ്മമാണെന്നറിയുന്നവൻ പാപത്തെ "വിദ്യതി" ഖണ്ഡിക്കുന്നു. അഥവാ നശിപ്പിക്കുന്നു. അതായത് ഈ ആത്മാവിന് പ്രതികൂലങ്ങളായ പാപങ്ങളേതെല്ലാമാണോ അവയെ മുഴുവൻ ഇവൻ നശിപ്പി ക്കുന്നു. "വിദ്യുത്ത് ബ്രഹ്മമാണ് " എന്നിങ്ങിനെ ആരറിയുന്നുവോ അവന് അതിനനുരൂപ മായഫലം കിട്ടുന്നു. അതിനാൽ വിദ്യത്തു തന്നെയാണ് ബ്രഹ്മം.

## അഷ്ടമഃ ബ്രാഹ്മണഃ

## എട്ടാം ബ്രാഹ്മണം

പുനരുപാസനാന്തരം ത— സ്യൈവ ബ്രഹ്മണോ വാഗ്വൈ— ബ്രഹ്മേതി

വീണ്ടും ആ സത്യബ്രഹ്മത്തിൻെറ തന്നെ "വാഗ്വൈ ബ്രഹ്മ" എന്ന മററൊരു ഉപാസന തുടങ്ങുകയാണ് .

**മന്ത്രഃ 1** — വാചം ധേനുമുപാസീത തസ്യാശ്ചാത്വാരഃ സ്തനാഃ സ്വാഹാകാരോ വഷട് കാരോ ഹന്തകാരഃ സ്വധാകാരസ്തസ്യൈ ദ്വൗ സ്തനൗ ദേവാ ഉപജീവന്തി സ്വാഹാകാരം ച വഷട്കാരം ച ഹന്തകാരം മനുഷ്യാഃ സ്വാധാകാരം പിതരസ്തസ്യാഃ പ്രാണ ഋഷഭോ മനോ വത്സഃ

**മന്ത്രാർത്ഥം 1** — വാക്കാകുന്ന ധേനുവിൻെറ ഉപാസനയെ ചെയ്താലും അതിന് നാലുസ്തനങ്ങളുണ്ട് — സ്വാഹാകാരം, വഷട്കാരം, ഹന്തകാരം, സ്വധാകാരം, അതിൻെറ രണ്ടു സ്തനങ്ങൾ സ്വാഹാകാരവും വഷട് കാരവും, അവയെ ദേവന്മാർ ഉപജീവിക്കുന്നു. ഹന്താകാരത്തെ മനുഷ്യർ ഉപജീവിക്കുന്നു. സ്വധാകാരത്തെ പിതൃക്കളും ഉപജീവിക്കുന്നു. ആ ധേനുവിൻെറ പ്രാണൻ വൃഷഭമാണ് . മനസ്സ് വത്സനും.

**ഭാഷ്യഃ 1** — വാഗിതി ശബ്ദസ്ത്രയീ. താം വാചം ധേനും ധേനുരിവ ധേനുഃ, യഥാ ധേനുശ്ചതുർഭിഃ സ്തനൈഃ സ്തന്യം പയഃ ക്ഷരതി വത്സായ ഏവം വാഗ്ധേനുഃ വക്ഷ്യമാണൈഃ സ്തനൈഃ പയ ഇവാന്നം ക്ഷരതി ദേവാദിഭ്യഃ കേ പുനസ്തേ സ്തനാ? കേ വാ തേ യേഭ്യഃ ക്ഷരതി ?

വാക്കെന്നെത് ശബ്ദമാണ് — ത്രയീവിദ്യയാണ് (മൂന്നു വേദങ്ങൾ) ധേനുവിന് സമമായ യാതൊരു ധേനുവുണ്ടോ അതിൻെറ ഉപാസനയെ ചെയ്താലും. എപ്രകാരം ധേനു തൻെറ വത്സനായിട്ട് നാലു സ്തനങ്ങളെ ചുരത്തുന്നുവോ, പാൽ ചുരത്തുന്നുവോ അപ്രകാരം വാഗ് ധേനു പറയാൻ പോകുന്ന സ്തനങ്ങൾ വഴി ദേവന്മാർക്ക് പാലിനു തുല്യമായ അന്നത്തെ പ്രകടമാക്കുന്നു. (ചുരത്തുന്നു) ഏതാണാ സ്തനങ്ങൾ ? ആർക്കു വേണ്ടിയാണ് ചുരത്തുന്നത് ? അവ ഏതാണ് ?

തസ്യാ ഏതസ്യാ വാചോ ധേന്വാഃ ദ്വൗ സ്തനൗ ദേവാ ഉപ—ജീവന്തി, വത്സസ്ഥാനീയാഃ. കൗ തൗ ? സ്വാഹാകാരം ച വഷട്കാരം ച. ആഭ്യാം ഹി ഹവിർദ്ദീയതേ ദേവേഭ്യഃ ഹന്തകാരം മനുഷ്യാഃ. ഹന്തേതി മനുഷ്യേഭ്യോ [illegible]ന്നം പ്രയച്ഛന്തി. സ്വധാകാരം പിതരഃ സ്വധാകാരേണ ഹി പിതൃഭ്യഃ സ്വധാം പ്രയച്ഛന്തി.

ആ ഈ വാക്കാകുന്ന ധേനുവിൻെറ രണ്ടു സ്തനങ്ങളെ വത്സസ്ഥാനീയരായ ദേവന്മാർ ഉപജീവിക്കുന്നു. ആ സ്തനങ്ങളേതാണ് ? സ്വാഹാകാരവും വഷട്കാരവും. ഇവയിൽക്കൂടെയാണ് ദേവന്മാർക്ക് ഹവിസ്സർപ്പിക്കുന്നത് . ഹന്തകാരത്തെ മനുഷ്യർ ഉപജീവിക്കുന്നു. "ഹന്ത" എന്നു പറഞ്ഞാണ് മനുഷ്യർക്ക് അന്നം കൊടുക്കുന്നത് . സ്വധാകാരം വഴി പിതൃക്കൾക്ക് സ്വധ (ബലി) യർപ്പിക്കുന്നു.

തസ്യാ ധേന്വാ വാചഃ പ്രാണ ഋഷഭഃ പ്രാണേന ഹി വാക് പ്ര— സൂയതേ. മനോ വത്സഃ മനസാ ഹി പ്രസ്രാവ്യതേ. മനസാ ഹ്യാ ലോ— ചിതേ വിഷയേ വാക് പ്രവർത്ത— തേ. തസ്മാന്മനോ വത്സസ്ഥാനീ യം. ഏവം വാക്ധേനൂപാസകഃ താ— ദ്ഭാവ്യമേവ പ്രതിപദ്യതേ.

ആ വാക്കാകുന്ന ധേനുവിന് പ്രാണനാണ് ഋഷഭം. പ്രാണൻ വഴിയാണ് വാക്ക് പ്രസവിക്കുന്നത് . മനസ്സ് പശുക്കുട്ടിയാണ് . മനസ്സാണല്ലോ പ്രസവിക്കപ്പെടുന്നത് . മനസ്സുകൊണ്ടു ആലോചിക്കപ്പെടുന്ന വിഷയത്തിലാണ് വാക്കു പ്രവർത്തിക്കുന്നത് . അതിനാൽ മനസ്സ് പശുക്കുട്ടിയുടെ സ്ഥാനത്തിരിക്കുന്നു. ഇപ്രകാരം വാഗ്ധേനുവിനെ ഉപാസിക്കുന്നവൻ ആഭാവത്തെത്തന്നെ പ്രാപിക്കുന്നു.

## നവമഃ ബ്രാഹ്മണഃ ഒമ്പതാം ബ്രാഹ്മണം

**മന്ത്രഃ 1 —** അയമഗ്നിർവ്വൈശ്വാനരോ യോ ऽ യമന്തഃ പുരുഷേ യേനേദമന്നം പച്യതേ യദിദമദ്യതേ ത— സ്യൈഷ ഘോഷോ ഭവതി യമേതത്കർണ്ണാവപിധായ ശൃണോതി സ യദോത്ക്രമിഷ്യൻ ഭവതി നൈനം ഘോ— ഷം ശൃണോതി.

**മന്ത്രാർത്ഥം 1 —** പുരുഷൻെറ ഉള്ളിലിരിക്കുന്ന ഇത് വൈശ്വാനരനാകുന്ന അഗ്നിയാണ് . ഭക്ഷിക്കപ്പെടുന്ന അന്നം അവനുവേണ്ടി പചിക്കപ്പെടുന്നു. അവന് ഈ ഘോഷം ഭവിക്കുന്നു. ചെവി പൊത്തിയാലും അതിനെ പുരുഷൻ കേൾക്കുന്നു. എപ്പോൾ ഈ പുരുഷൻ ഉത് ക്രമിക്കാൻ തുടങ്ങുന്നുവോ അപ്പോൾ ഈ ഘോഷത്തെ കേൾക്കാതാവുന്നു.

**ഭാഷ്യം 1** അയമഗ്നിർവ്വൈശ്വാനരഃ പൂർവ്വവദുപാസനാന്തരം, "അയമഗ്നിർവൈശ്വാനരഃ" കോ ऽ യമഗ്നിഃ ? ഇത്യാഹയോ ऽ യമന്തഃ പുരുഷേ കിം ശരീരാരംഭകഃ ? നേത്യുച്യതേ — യേനാഗ്നിനാ വൈശ്വനരാഖ്യേനേ— ദമന്നം പച്യതേ. കിം തദന്നം ? യ— ദിദമദ്യതേ ഭുജ്യതേ ऽ ന്നം പ്രജാഭിഃ ജാഠരോ ऽ ഗ്നിരിത്യർത്ഥഃ

ഈ അഗ്നിവൈശ്വാനരനാണ് — "അയമഗ്നിർവ്വൈശ്വാനരഃ" എന്നത് മുമ്പിലത്തേപ്പോലെ മററൊരുപാസനയാണ് . ആ അഗ്നിയേതാണ് ? എന്നു പറയുന്നു — ഈ പുരുഷൻെറ ഉള്ളിലുള്ളത് . ശരീരാരംഭകമായതാണോ അല്ല എന്നു പറയുന്നു. അതിനാലാണ് — വൈശ്വാനരാഖ്യമായ ആ അഗ്നിയാലാണ് — ഈ അന്നം പചിക്കപ്പെടുന്നത് . ആ അന്നം ഏതാണ് ? മനുഷ്യർ അദിക്കുന്ന ഭുജിക്കുന്ന അന്നമാണ് അത് . ജാഠരാഗ്നിയാണ് അത് എന്നർത്ഥം.

തസ്യ സാക്ഷാദുപലക്ഷണാർത്ഥ മിദമാഹ—തസ്യാഗ്നേഃ അന്നം പചതോ ജാഠരസ്യൈഷ ഘോഷോ ഭവതി. കോ ऽ സൗ ? യം ഘോഷം ഏതദിതി ക്രിയാവിശേ— ഷണം കർണാവപിധായ അംഗുലി— ഭ്യാമപിധാനം കൃത്വാ ശ്രണോതി. തം പ്രജാപതി മുപാസീത. വൈശ്വാന— രമഗ്നിം. അത്രാപി താദ്ഭാവ്യം ഫലം. തത്ര പ്രാസംഗികം ഇദമരിഷ്ടല— ക്ഷണമുച്യതേ — സോ ऽ ത്ര ശരീരേ ഭോക്താ യദോത്ക്രമിഷ്യൻ ഭവതി, നൈനം ഘോഷം ശൃണോതി.

അതിൻെറ ശരിക്കുള്ള ഉപലക്ഷണത്തിനായി ഇത് പറയുന്നു — അന്നത്തെ പചിക്കുന്ന ആ ജാഠരാഗ്നിയുടേതായ ഈ ഘോഷം ഭവിക്കുന്നു. അതേതാണ് ? യാതൊരു ഘോഷത്തെ (ഏതത് എന്നത് ക്രിയാവിശേഷണമാണ് ) വിരലുകളെക്കൊണ്ട് ചെവി അടച്ചു പിടിച്ചാലും കേൾക്കാമോ അത് ആ പ്രജാപതിയാകുന്ന വൈശ്വാനരാഗ്നിയെ ഉപാസിച്ചാലും. ഇവിടേയും തദ്ഭാവമാണ് ഫലം. പ്രാസംഗികമായി ഇവിടെ ഈ അരിഷ്ട ലക്ഷണത്തെ പറയുന്നു — ഈ ശരീരത്തിൽ ഭോക്താവായിരിക്കുന്ന അവൻ ഇതിൽ നിന്നും ഉത്ക്രമിക്കാൻ തുടങ്ങുമ്പോൾ ഈ ഘോഷത്തെ കേൾക്കാതാവുന്നു.

## ദശമഃ ബ്രാഹ്മണഃ

## പത്താം ബ്രാഹ്മണം

സർവ്വേഷാമസ്മിൻ പ്രകരണേ ഉപാസനാനാം ഗതിരിയം ഫലം ചോച്യതേ —

ഈ പ്രകരണത്തിൽ പറയപ്പെട്ട എല്ലാ ഉപാസനകളുടേയും ഗതി രൂപമായ ഈ ഫലം പറയപ്പെടുകയാണ്

**മന്ത്രഃ 1** — യദാ വൈ പുരുഷോ / സ്മാല്ലോകാത് പ്രൈതി സ വായുമാഗച്ഛതി തസ്മൈ സ തത്ര വിജിഹീതേ യഥാ രഥ ചക്രസ്യ ഖം തേന സ ഊർദ്ധ്വം ആക്രമതേ സ ആദിത്യമാഗച്ഛതി തസ്മൈ സ തത്ര വിജിഹീതേ യഥാ ലംബരസ്യ ഖം തേന സ ഊർദ്ധ്വ ആക്രമതേ സ ചന്ദ്രമസമാഗച്ഛതി തസ്മൈ സ തത്ര വിജിഹീതേ യഥാ ദുന്ദുഭേഃ ഖം, തേന സ ഊർദ്ധ്വ ആക്രമതേ സ ലോകമാഗച്ഛത്യശോകമഹിതം തസ്മിൻ വസതി ശാശ്വതീഃ സമാഃ

**മന്ത്രാർത്ഥം 1** — എപ്പോൾ ഈ പുരുഷൻ ഈ ലോകത്തു നിന്നും മരിച്ചു പോകുന്നുവോ അപ്പോൾ ഇവൻ വായുവിനെ പ്രാപിക്കുന്നു. അവിടെ ആ വായു അവനായിക്കൊണ്ട് ഛിദ്രിക്കുന്നു — മാർഗ്ഗത്തെ കൊടുക്കുന്നു, എങ്ങിനെയെന്നാൽ രഥ ചക്രത്തിന് ഛിദ്രം ഭവിക്കുന്നതു പോലെയാണ് ഇത് . അതിലൂടെ അവൻ മേൽപോട്ടുയരുന്നു. പിന്നീടവൻ സൂര്യലോകത്തെത്തുന്നു അവിടെ സൂര്യൻ അവനായിക്കൊണ്ടു അതുപോലെ ഛിദ്രിച്ച് മാർഗ്ഗത്തെ പ്രദാനം ചെയ്യുന്നു. ഇത് ലംബരത്തിലുള്ള (പാട്ടിനുള്ള ഒരു തരം ഉപകരണം) ഛിദ്രം പോലെയാണ് . അതിലൂടെ അവൻ മേൽപോട്ടു ഉയരുന്നു. എന്നിട്ട് അവൻ ചന്ദ്രലോകത്തെത്തുന്നു. അവിടെ ചന്ദ്രനും അവനായി ഛിദ്രരൂപമായ മാർഗ്ഗത്തെ കൊടുക്കുന്നു. അത് ദുന്ദുഭിയുടെ ഛിദ്രം പോലെയാണ് . അതു വഴി അവൻ വീണ്ടും മേൽപോട്ടുയരുന്നു. പിന്നീടവൻ അശോകവും (മാനസികദുഖമില്ലാത്ത് ) അഹിമവും (ശാരീരികദുഖമില്ലാത്തത് ) ആയലോകത്തിലെത്തുന്നു. അവിടെ സദാ അവസാനമില്ലാത്ത വർഷങ്ങൾ അഥവാ അനേക കൽപങ്ങളോളം — നിവസിക്കുന്നു.

**ഭാഷ്യഃ 1** — യദാ വൈ പുരുഷോ വിദ്വാനസ്മാല്ലോകാത് പ്രൈതി ശരീരം പരിത്യജതി, സ തദാ വായു— മാഗച്ഛതി, അന്തരിക്ഷേ തിര്യ—

എപ്പോൾ വിദ്വാനായ പുരുഷൻ ഈ ലോകത്തു നിന്നും മരിച്ചു പോകുന്നു, ശരീരത്യാഗം ചെയ്യുന്നു. അപ്പോൾ അവൻ വായുവിനെ പ്രാപിക്കുന്നു. ആകാശത്തിൽ തിര്യഗ്ഭൂതമായിരിക്കുന്ന വായു

ഗ്ഭൂത് വായുഃ സതിമിതോ ƒ ഭേ—ദ്യസ്തിഷ്ഠതി. സ വായുസ്തത്ര സ്വാത്മനി തസ്മൈ സംപ്രാപ്തായ വിജിഹീതേ സ്വാത്മവയവാൻ വിഗ—മയതി ഛിദ്രീകരോത്യാത്മാനമിത്യർ—ത്ഥഃ. കിം പരിമാണം ച്ഛിദ്രം ഇത്യു—ച്യതേ — യഥാ രഥചക്രസ്യ ഖം ച്ഛിദ്രം പ്രസിദ്ധപരിമാണം.

തേന ഛിദ്രേണ സ വിദ്വാ—നൂർദ്ധ്വ ആക്രമതേ ഊർദ്ധ്വഃ സൻ ഗച്ഛതി സ ആദിത്യമാഗച്ഛതി. ആദിത്യോ ബ്രഹ്മലോകം ജിഗമി—ഷോർമ്മാർഗ്ഗനിരോധം കൃത്വാ സ്ഥിതഃ. സോ ƒ പ്യേവംവിദേ ഉ—പാസകായ ദ്വാരം പ്രയച്ഛതി. തസ്മൈ സ തത്ര വിജിഹീതേ. യഥാ ലംബരസ്യ ഖം വാദിത്രവിശേഷസ്യ ച്ഛിദ്രപരിമാണം. തേന സ ഊർദ്ധ്വം ആക്രമതേ, സ ചന്ദ്രമസ—മാഗച്ഛതി.

സോ ƒ പി തസ്മൈ തത്ര വിജിഹീതേ, യഥാ ദുന്ദുഭേഃ ഖം പ്രസിദ്ധം തേന സ ഊർദ്ധ്വ ആക്രമതേ, സ ലോകം പ്രജാപതിലോക മാഗച്ഛതി. കിം വിശിഷ്ടം? അ—ശോകം മാനസേന ദുഃഖേന വിവ—ർജ്ജിതമിത്യേതത് . അഹിമം ഹിമ—വർജ്ജിതം ശാരീരദുഃഖർജ്ജിതമി—ത്യർത്ഥഃ. തം പ്രാപ്യ തസ്മിൻ വ—സതി ശാസ്വതീർന്നിത്യാഃ സമാഃ സംവത്സരാനിത്യർത്ഥഃ ബ്രഹ്മണോ ബഹൂൻ കൽപാൻ വസതീത്യേത് .

ഘനീഭൂതമായി അഭേദരൂപത്തിൽ വർത്തിക്കുന്നു. ആ വായു തന്നെ സമീപിച്ച ഉപാസകനായിട്ട് സ്വന്തം ശരീരത്തെ വിച്ഛേദിക്കുന്നു. "വിജി ഹീതേ" എന്നതിന് വിഗമനം ചെയ്യുന്നു ഛിദ്രീകരിക്കുന്നു എന്നാണർത്ഥം. എത്ര കണ്ടു വലുതാണ് ഛിദ്രം ? എന്നു പറയുന്നു — രഥചക്രത്തിൻെറ ഛിദ്രം പോലെ അത്രയും പ്രസിദ്ധമായി പരിമാണത്തെ പ്രാപിച്ചതാണ് .

ആ ദ്വാരം വഴി വിദ്വാനായ അവൻ മുകളിലേക്ക് ഉത്ക്രമിക്കുന്നു. പിന്നീട് ആദിത്യനെ സമീപിക്കുന്നു. ആദിത്യൻ ബ്രഹ്മലോകം പൂകാനാഗ്രഹിക്കുന്നവർക്ക് മാർഗ്ഗനിരോധം ചെയ്ത് വർത്തിക്കുന്നു. ഇപ്രകാരമറിയുന്ന ഉപാസകനായി ആദിത്യനും ദ്വാരത്തെ കൊടുക്കുന്നു. അവിടെ അത് അവനായിക്കൊണ്ട് തൻെറ ആത്മാവിനെ ഛിദ്രീകരിക്കുന്നു. ലംബരമെന്നു പേരായ വാദ്യവിശേഷത്തിൻെറ ദ്വാരത്തോളം പരിമാണം പൂണ്ടതാണ് ഈ ദ്വാരം. അതു വഴി മുകളിലേക്കുയർന്ന് അവൻ ചന്ദ്രനിലെത്തുന്നു.

അതും അവനായിക്കൊണ്ട് അവിടെ ഛിദ്രീകരിക്കുന്നു. പ്രസിദ്ധമായ ദുന്ദുഭിയുടെ ഛിദ്രം പോലെ ഛിദ്രീകരിക്കുന്നു. അതു വഴി അവൻ മേൽപ്പോട്ടുയരുന്നു. അവൻ പ്രജാപതി ലോകത്തെത്തുന്നു. എന്തു വിശേഷമാണതിന് ? അശോകമായതാണ് — മാനസികമായ ദുഃഖമില്ലാത്തതെന്നർത്ഥം. അഹിമമായതാണ് — ഹിമമില്ലാത്തത് അതായത് ശാരീരികമായ ദുഃഖമില്ലാത്തതെന്നർത്ഥം. അതിനെ പ്രാപിച്ച് അവിടെ വസിക്കുന്നു. ശാശ്വതമായ നിത്യമായ സംവത്സരങ്ങൾ അവിടെ വസിക്കുന്ന എന്നർത്ഥം. ബ്രഹ്മാവിൻെറ അനേകം കൽപങ്ങൾ അവിടെ വസിക്കുന്നു എന്ന് താൽപര്യം.

## ഏകാദശഃ ബ്രാഹ്മണഃ | പതിനൊന്നാം ബ്രാഹ്മണം

**മന്ത്രഃ 1** — ഏതദ്വൈ പരമം തപോ യദ്വ്യാഹിതസ്തപ്യതേ പരമം ഹൈവ ലോകം ജയതി യ ഏവം വേദൈതദ് വൈ പരമം തപോ യം പ്രേതമരണ്യം ഹരന്തി പരമം ഹൈവ ലോകം ജയതി യ ഏവം വേദൈതദ്വൈ പരമം തപോ യം പ്രേതമഗ്നാവഭ്യാദധതി പരമം ഹൈവ ലോകം ജയതി യ ഏവം വേദ.

**മന്ത്രാർത്ഥം 1** — വ്യാഹിതനായ (വ്യാധിയാൽ പീഢിതനായ) പുരുഷൻെറ താപം യാതൊന്നാണോ അത് തീർച്ചയായും പരമമായ തപസ്സാണ് . ആർ ഇപ്രകാരം അറിയുന്നുവോ അവൻ തീർച്ചയായും പരമമായ ലോകത്തെ ജയിക്കുന്നു. മരിച്ച പുരുഷനെ വനത്തിലേക്കെടുക്കുന്നത് തീർച്ചയായും പരമമായ തപസ്സാണ് . മരിക്കാൻ പോകുന്നവൻ ഇതറിയുന്നു എങ്കിൽ അവൻ പരമമായ ലോകത്തെ ജയിക്കുന്നു. മരിച്ച മനുഷ്യനെ എല്ലാവിധത്തിലും അഗ്നിയിൽ വെക്കുന്നത് പരമമായ തപസ്സാണ് . ആർ ഇപ്രകാരം അറിയുന്നുവോ അവൻ തീർച്ചയായും പരമമായ ലോകത്തെ ജയിക്കുന്നു.

**ഭാഷ്യഃ 1** — ഏതദ്വൈ പരമം തപഃ കിം തത് ? യദ്വ്യാഹിതോ വ്യാധിതോ ജ്വരാദിപരിഗൃഹീതഃ സൻ യത്തപ്യതേ തദേതത് പരമം തപ ഇത്യേവം ചിന്തയേത് . ദുഃഖസാമാന്യാത് . തസ്യൈവം ചിന്തയതോ വിദുഷഃ കർമ്മക്ഷയഹേതുസ്തദേവ തപോ ഭവത്യനിന്ദതോ ∫ വിഷീദതഃ സ ഏവ ച തേന വിജ്ഞാനതപസാ ദഗ്ദ്ധകില്ബിഷഃ പരമം ഹൈവ ലോകം ജയതി യ ഏവം വേദ.

ഇതു തന്നെയാണ് പരമമായ തപസ്സ് . അതേതാണ് ? ആരാണോ വ്യാഹിതനായ, വ്യാധിതനായി ജ്വരാദികൾ പിടിപെട്ട് തപിക്കുന്നത് അത് പരമമായ തപസ്സാണ് എന്ന് ആർ ചിന്തിക്കുന്നു, (കാരണം രണ്ടിലും ദുഃഖം സമമാണ് ) അങ്ങിനെ ചിന്തിക്കുന്ന വിദ്വാനായവന് ആ തപസ്സുതന്നെ കർമ്മക്ഷയ ഹേതുവായിത്തീരുന്നു. സ്വാഭാവികമായുണ്ടാവുന്ന രോഗാദികളെ അവൻ നിന്ദിക്കുന്നില്ല. ഇപ്രകാരമറിയുന്നവൻ ആ വിജ്ഞാന രൂപമായ തപസ്സുവഴി പാപങ്ങളെ ദഹിപ്പിച്ച് പരമമായ ലോകത്തെ കീഴടക്കുന്നു.

തഥാ മുമൂർഷുരാദാവേവ കൽപയതി. കിം. ഏതദ്വൈ പരമം തപോ യം പ്രേതം മാം ഗ്രാമാദരണ്യം ഹരന്തി ഋത്വിജോ ∫ ന്ത്യകർമ്മണേ, തത് ഗ്രാമാദരണ്യഗമനസാമാന്യാത് പരമം മമ തത്തപോ ഭവിഷ്യതി. ഗ്രാമാദരണ്യഗമനം പരമം തപ ഇതി

ഇപ്രകാരം മരണോന്മുഖനായ മനുഷ്യൻ ആദ്യമേ ഇങ്ങിനെ ചിന്തിക്കുന്നു. എങ്ങിനെ ? മരിച്ച എന്നെ ഋത്വിക്കുകൾ ഗ്രാമത്തിൽ നിന്നും അരണ്യത്തിലേക്ക് അന്ത്യകർമ്മത്തിനായി കൊണ്ടു പോകുന്നത് യാതൊന്നാണോ, ഗ്രാമത്തിൽ നിന്നും അരണ്യത്തിലേക്കുള്ള പോക്കിൽ തുല്യതയുള്ളതിനാൽ, അത് എൻെറ

ഹി പ്രസിദ്ധം. പരമം ഹൈവ ലോകം ജയതി യ ഏവം വേദ.

പരമമായ തപസ്സാണ് . ഗ്രാമത്തിൽ നിന്നും അരണ്യത്തിലേക്കുള്ള പോക്ക് പരമമായ തപസ്സാണ് എന്ന് പ്രസിദ്ധമാണല്ലോ. ഇപ്രകാരം അറിയുന്നവൻ തീർച്ചയായും പരമമായ ലോകത്തെ ജയിക്കുന്നു.

തദ്വൈതദ്വൈ പരമം തപോ യം പ്രേതമഗ്നാവഭ്യാദധതി. അഗ്നി– പ്രവേശസാമാന്യാത് . പരമം ഹൈവ ലോകം ജയതി യ ഏവം വേദ.

അതുപോലെ മരിച്ചവനെ അഗ്നിയിൽ വക്കുന്നത് പരമമായ തപസ്സാണ് . കാരണം അഗ്നിപ്രവേശത്തിൽ തുല്യതയുണ്ട് . ആർ ഇങ്ങിനെ അറിയുന്നുവോ അവൻ പരമമായ ലോകത്തെ ജയിക്കുക തന്നെ ചെയ്യുന്നു.

## ദ്വാദശ ബ്രാഹ്മണഃ | പന്ത്രണ്ടാം ബ്രാഹ്മണം

അന്നം ബ്രഹ്മേതി തദ്വൈത—
ദുപാസനാന്തരം വിധിത്സന്നാഹ—

അന്നം ബ്രഹ്മമാണ് . വീണ്ടും ഈ മറെറാരു ഉപാസനയെ വിധിക്കാനിച്ഛിച്ച് പറയുന്നു

**മന്ത്രഃ 1** — അന്നം ബ്രഹ്മേത്യേക ആഹുസ്തന്ന തഥാ പൂയതി വാ അന്നമൃതേ പ്രാണാത്പ്രാണോ ബ്രഹ്മേത്യേക ആഹുസ്തന്ന തഥാ ശുഷ്യതി വൈ പ്രാണ ഋതേ ന്നാദേതേ ഹ ത്വേവ ദേവതേ ഏകധാഭൂയം ഭൂത്വാ പരമതാം ഗച്ഛതസ്തദ്ധ സ്മാഹ പ്രാതൃദഃ പിതരം കിം സ്വിദേവൈവം വിദുഷേ സാധു കുര്യാം കിമേ— വാസ്മാ അസാധു കുര്യാമിതി സ ഹ സ്മാഹ പാണിനാ മാ പ്രാതൃദകസ്ത്വേനയോരേകധാഭൂയം ഭൂത്വാ പരമതാം ഗച്ഛതീതി തസ്മാ ഉ ഹൈതദുവാച വീത്യന്നം വൈ വ്യന്നേ ഹീമാനി സർവ്വാണി ഭൂതാനി വിഷ്ടാനി രമിതി പ്രാണോ വൈ രം പ്രാണേ ഹീമാനി സർവ്വാണി ഭൂതാനി രമന്തേ സർവ്വാണി ഹ വാ അസ്മിൻ ഭൂതാനി വിശന്തി സർവ്വാണി ഭൂതാനി രമ േ ന്ത യ ഏവം വേദ.

**മന്ത്രാർത്ഥം 1** — ചിലർ അന്നം ബ്രഹ്മമാണ് എന്നു പറയുന്നു. എന്നാലിത് ശരിയല്ല കാരണം പ്രാണനോടു കൂടാതെയുള്ള അന്നം ചീഞ്ഞളിയുന്നു. ചിലർ പറയുന്നു പ്രാണൻ ബ്രഹ്മമാണെന്ന് . എന്നാലിത് ശരിയല്ല. അന്നമില്ലെങ്കിൽ പ്രാണൻ ശോഷിക്കുന്നു. എന്നാൽ ഈ രണ്ടു ദേവതകളും ഒന്നായിത്തീർന്ന് പരമഭാവത്തെ പ്രാപിക്കുന്നു. ഇപ്രകാരം നിശ്ചയിച്ച് പ്രാതൃദനെന്ന ഋഷി തൻെറ പിതാവിനോട് പറഞ്ഞിട്ടുണ്ട് . "ഇപ്രകാരമറിയുന്നവന് ഞാൻ എന്തു ശുഭമാണ് ചെയ്യേണ്ടത് , അഥവാ അശുഭമാണ് ചെയ്യേണ്ടത് ?" (കൃതകൃത്യനായതിനാൽ അവന് ശുഭാശുഭങ്ങളില്ലെന്നർത്ഥം) പിതാവ് കൈകൊണ്ട് തടുത്തിട്ട് പറഞ്ഞു, "പ്രാതൃദ! അങ്ങിനെ പറയരുത് . ഈ രണ്ടിൻെറയും ഐകരൂപ്യത്തെ പ്രാപിച്ചിട്ട് പരമതയെ പ്രാപിക്കാൻ ആർക്ക് കഴിയും?" അതിനാൽ പിതാവ് അവനോട് "വി" എന്നു പറഞ്ഞു. "വി" എന്നത് അന്നമാണ് " "വി" രൂപമായ അന്നത്തിൽ ത്തന്നെയാണ് ഈ ഭൂതങ്ങളെല്ലാം പ്രതിഷ്ഠിതമായിരിക്കുന്നത് . "രം" എന്നത് പ്രാണനാണ് . "രം" എന്നതിൽ അതായത് പ്രാണനിലാണ് എല്ലാ ഭൂതങ്ങളും രമിക്കുന്നത് . ആർ ഇങ്ങിനെ അറിയുന്നുവോ അവനിൽ ഈ ഭൂതങ്ങളെല്ലാം പ്രതിഷ്ഠിതമായിരിക്കുന്നു. ഈ ഭൂതങ്ങളെല്ലാം അവനിൽ രമിക്കുകയും ചെയ്യുന്നു.

**ഭാഷ്യ ::1** — അന്നം ബ്രഹ്മ, അന്ന‌മദ്യതേ യത്തദ്ബ്രഹ്മേത്യേക ആചാര്യാ ആഹുഃ, തന്ന തഥാ ഗ്രഹീതവ്യമന്നം ബ്രഹ്മേതി. അന്യേ ചാഹുഃ പ്രാണോ ബ്രഹ്മേതി, തച്ച തഥാ ന ഗ്രഹീതവം.

അന്നം ബ്രഹ്മമാണ് , യാതൊരു അന്നം — അശിക്കപ്പെടുന്നുവോ അത് ബ്രഹ്മമാണ് , എന്ന് ചില ആചാര്യന്മാർ പറയുന്നു. അതിനെ അങ്ങിനെ ഗ്രഹിക്കരുത് — അന്നം ബ്രഹ്മമാണ് എന്നിങ്ങിനെ. മററു ചിലർ പറയുന്നു. പ്രാണൻ ബ്രഹ്മമാണ് എന്ന് . അതും അങ്ങിനെ ഗ്രഹിക്കരുത് .

കിമർത്ഥം പുനരന്നം ബ്രഹ്മേതി ന ഗ്രാഹ്യം ? യസ്മാത് പൂയതി ക്ലിദ്യതേ പൂതിഭാവ മാപദ്യതേ ഋതേ പ്രാണാത്തത്കഥം ബ്രഹ്മ ഭവിതുമർഹതി ? ബ്രഹ്മ ഹി നാമ തദ്യദവിനാശി.

പിന്നെ എന്തുകൊണ്ടാണ് അന്നം ബ്രഹ്മമാണ് എന്ന് ഗ്രഹിക്കാൻ പാടില്ലാത്തത് ? കാരണം പ്രാണനില്ലെങ്കിൽ അത് ചീഞ്ഞുപോകുന്നു.അതെങ്ങിനെ ബ്രഹ്മമാകാൻ അർഹമായിത്തീരും ? ബ്രഹ്മമെന്നു പറയുന്നത് നാശമില്ലാത്തതാണ് .

അസ്തു തർഹി പ്രാണോ ബ്രഹ്മ. നൈവം യസ്മാച്ഛരൂഷ്യതി വൈപ്രാണഃ ശോഷമുപൈതി ഋതേ | ന്നാത് . അത്താഹി പ്രാണഃ അതോ | ന്നേനാദ്യേന വിനാ ന ശക്നോത്യാത്മാനം ധാരയിതും. തസ്മാച്ഛരൂഷ്യതി വൈ പ്രാണ ഋതേ | ന്നാത് . അത ഏകൈകസ്യ ബ്രഹ്മതാ നോപപദ്യതേ യസ്മാത്തസ്മാദേതേ ഹ ത്വേവാന്നപ്രാണദേവതേ ഏകധാഭൂയമേകധാഭാവം ഭൂത്വാ ഗത്വാ പരമതാം പരമത്വം ഗച്ഛതോ ബ്രഹ്മത്വം പ്രാപ്നുതഃ.

അങ്ങിനെയാണെങ്കിൽ പ്രാണൻ ബ്രഹ്മമാണ് എന്നാണെങ്കിൽ അതു ശരിയല്ല. എന്തെന്നാൽ അന്നമില്ലെങ്കിൽ പ്രാണൻ ശോഷിക്കുന്നു, ശുഷ്യത്വം പ്രാപിക്കുന്നു. അത്താവു തന്നെയാണ് പ്രാണൻ. അതിനാൽ അശിക്കപ്പെടുന്ന അന്നത്തെക്കൂടാതെ ശരീരത്തെ ധരിക്കാൻ കഴിയുകയില്ല. അതുകൊണ്ട് അന്നമില്ലെങ്കിൽ പ്രാണൻ ശോഷിക്കുക തന്നെ ചെയ്യുന്നു. അതിനാൽ ഇവക്ക് ഒററക്കൊററക്ക് ബ്രഹ്മത്വമുണ്ടാകാൻ വയ്യ. അതിനാൽ ഈ അന്നപ്രാണങ്ങളാകുന്ന ദേവതകൾ ഒന്നായിത്തീർന്ന് ഏകത്വത്തെ കൈവരിച്ച് പരമതയെ അഥവാ പരമത്വത്തിലെത്തി ബ്രഹ്മത്വത്തെ പ്രാപിക്കുന്നു.

തദേതദേവമധ്യവസ്യ ഹ സ്മാഹ — സ്മ പ്രാതൃദോ നാമ പിതരമാത്മനഃ കിംസ്വിത് സ്വിദിതി വിതർക്കേ, യഥാ മയാ ബ്രഹ്മ പരികൽപിതമേവം വിദുഷേ കിംസ്വിത്സാധു കുര്യാം സാധു ശോഭനം പൂജാം കാം തസ്മൈ പൂജാം കുര്യാമിത്യഭിപ്രായഃ കിമേ വാസ്മൈ വിദുഷേ |സാധു കുര്യാം, കൃതകൃത്യോ |സാവിത്യാഭിപ്രായഃ. അന്നപ്രാണൗ സഹഭൂതൗ ബ്രഹ്മേതി വിദ്വാന്നാസാവസാധുകരണേന ഖണ്ഡിതോ ഭവതി. നാപി സാധുകരണേന മഹീകൃതഃ.

ഇങ്ങിനെ നിശ്ചയിച്ച് പ്രാതൃദനെന്നു പേരായ ഋഷി തന്റെ പിതാവിനോടു പറഞ്ഞു — "കിംസ്വിത് " സ്വിത് എന്നത് സംശയത്തെ സൂചിപ്പിക്കുന്നു. ഞാൻ ബ്രഹ്മത്തെക്കുറിച്ചെങ്ങിനെ അറിയുന്നുവോ അങ്ങിനെ തന്നെ അതിനെ അറിയുന്നവന് ഞാനെന്തു ശുഭമാണ് ചെയ്യേണ്ടത് . മന്ത്രത്തിലെ "സാധു" ശബ്ദം ശുഭം അഥവാ പൂജ എന്ന അർത്ഥത്തിലാണ് . ആ വിദ്വാനായവന് ഞാനെന്തു പൂജയെ ചെയ്യാനാണ് . അവനെന്തു അശുഭം ചെയ്യാനാണ് ? അവൻ കൃതകൃത്യനാണെന്നർത്ഥം. അന്നപ്രാണങ്ങൾ ചേർന്ന് ബ്രഹ്മമാകുന്നു എന്നറിയുന്നവൻ വിദ്വാനായവൻ അശുഭത്താ

തമേവം വാദിനം സ പിതാ ഹ സ്മാഹ പാണിനാ ഹസ്തേന നിവാരയൻ മാ പ്രാതൃദ മൈവം വോചഃ. കസ്ത്വേനയോരന്നപ്രാണയോരേകധാഭൂയം ഭൂത്വാ പരമതാം കസ്തു ഗച്ഛതി ? ന കശ്ചിദപി വിദ്വാനനേന ബ്രഹ്മദർശനേന പരമതാം ഗച്ഛതി. തസ്മാന്നൈവം വക്തുമർഹസി കൃതകൃത്യോ ƒ സാവിതി.

യദ്യേവം ബ്രവീതു ഭവാൻ കഥം പരമതാം ഗച്ഛതീതി. തസ്മാ ഉ ഹൈതദ്വക്ഷ്യമാണം വച ഉവാച. കിം തത് ? വീതി. കിം തദ്വീതി. ഉച്യതേ — അന്നം വൈ വി. അന്നേ ഹിയസ്മാദിമാനി സർവ്വാണി ഭൂതാനി വിഷ്ടാന്യാശ്രിതാനി. അതോ ƒ ന്നം വീത്യുച്യതേ.

കിഞ്ച "ര" മിതി — രമിതി ചോക്തവാൻ പിതാ. കിം പുനസ്തത്രം ? പ്രാണോ വൈ രം. കുത ഇത്യാഹ. പ്രാണേ ഹി യസ്മാദ് ബലാശ്രയേ സതി സർവ്വാണി ഭൂതാനി രമന്തേ അതോ രം പ്രാണഃ സർവ്വഭൂതാശ്രയഗുണമന്നം സർവ്വഭൂതരതിഗുണശ്ച പ്രാണഃ ന ഹി കശ്ചിദനായതനോ നിരാശ്രയോ രമതേ, നാപി സത്യപ്യായതനേ ƒ പ്രാണേ ദുർബ്ബലോ രമതേ യദാ ത്വായതനവാൻ പ്രാണീ ബലവാംശ്ച തദാ കൃതാർത്ഥമാത്മാനം മന്യമാനോ രമതേ ലോകഃ "യുവാ സ്യാത്സാധുയുവാ ƒ ധ്യായകഃ" ഇത്യാദി ശ്രുതേഃ (തൈ.ഉ. 2.8.1).

ഇദാനീമേവം വിദഃ ഫലമാഹ — സർവ്വാണി ഹ വാ അസ്മിൻ ഭൂതാനി വിശന്ത്യന്നഗുണജ്ഞാനാത് സർവ്വാണി ഭൂതാനി രമന്തേ പ്രാണ ഗുണജ്ഞാനാത് യ ഏവം വേദ.

ൽ ഖണ്ഡിതനാവുന്നില്ല. ശുഭം ചെയ്യുന്നതുകൊണ്ട് മഹാനാവുന്നുമില്ല.

ഇങ്ങിനെ പറയുന്ന പുത്രനോട് കൈകൊണ്ട് തടുത്തിട്ട് ആ പിതാവ് പറഞ്ഞു, "പ്രാതൃദ ! ഇതു ശരിയല്ല. ഇങ്ങിനെ പറയരുത് . ഈ അന്നവും പ്രാണനും ചേർന്ന് ഒന്നായി എന്നതു കൊണ്ടു ആരാണ് പരമതയെ പ്രാപിക്കുന്നത് ? ഈ ബ്രഹ്മദർശനം വഴി വിദ്വാനായ ഒരുവനും പരമഭാവത്തെ പ്രാപിക്കുന്നില്ല. അതിനാൽ അവൻ കൃതകൃത്യനാണ് എന്ന് പറയാൻ നിനക്ക് അർഹതയില്ല.

അങ്ങിനെയാണെങ്കിൽ എങ്ങിനെയാണ് പരമതയെ പ്രാപിക്കുക എന്ന് അവിടുന്ന് പറയൂ. അപ്പോളവനോട് വക്ഷ്യമാണമായ ഈ വാക്കിനെ പറഞ്ഞു. അതെന്താണ് ?" "വി" എന്ന് . "വി" എന്നാലെന്താണ് ? അന്നം തന്നെയാണ് "വി" കാരണം അന്നത്തിലാണ് ഈ ഭൂതങ്ങളെല്ലാം വിഷ്ടങ്ങളായി, ആശ്രിതങ്ങളായി ഇരിക്കുന്നത് . അതിനാൽ അന്നത്തെ "വി" എന്നു പറയുന്നു.

മാത്രമല്ല "രം" എന്നും "രം" എന്നാണ് പിതാവു പറഞ്ഞത് . എന്നാൽ എന്താണ് ആ "രം" ? പ്രാണൻ തന്നെ "രം" . എന്തുകൊണ്ട് ? എന്നു പറയുന്നു. പ്രാണൻ ബലാശ്രയത്തോടെയിരിക്കുമ്പോൾ എല്ലാ ഭൂതങ്ങളും രമിക്കുന്നു. അതിനാൽ "രം" പ്രാണനാണ് . അന്നം സർവ്വ ഭൂതങ്ങൾക്കും ആശ്രയമായതും പ്രാണൻ സർവ്വഭൂതങ്ങളുടെയും രതിയാകുന്ന ഗുണത്തോടു കൂടിയതും ആണ് . നിരാശ്രയനായി ആരും തന്നെ രമിക്കുന്നില്ല. ആശ്രയമുണ്ടെങ്കിലും അപ്രാണനായ ദുർബ്ബലൻ രമിക്കുന്നില്ല. ലോകം ആശ്രയവാനും പ്രാണവാനും ബലവാനും ആയിരിക്കുന്നതെപ്പോഴാണോ അപ്പോൾ സ്വയം കൃതാർത്ഥനെന്നു കരുതി രമിക്കുന്നു. "യുവാവാകൂ; നല്ലപോലെ യുവാവായി അധ്യായകനായി ഭവിക്കൂ" മുതലായ ശ്രുതികളുണ്ട് .

ഇപ്രകാരമറിയുന്നവനുള്ള ഫലം പറയുന്നു — ആർ ഇങ്ങിനെ അറിയുന്നുവോ അവനിൽ അന്നഗുണജ്ഞാനം നിമിത്തം എല്ലാ ഭൂതങ്ങളും പ്രവേശിക്കുന്നു, പ്രാണഗുണജ്ഞാനം നിമിത്തം എല്ലാ ഭൂതങ്ങളും രമിക്കുന്നു.

## ത്രയോദശഃ ബ്രാഹ്മണഃ പതിമൂന്നാം ബ്രാഹ്മണം

**മന്ത്രഃ 1 —** ഉക്ഥം പ്രാണോ വാ ഉക്ഥം പ്രാണോ ഹീദം സർവ്വമുത്ഥാപയദ്യുദ്ധാസ്മാദുക്ഥവിദ്വീരസ്തിഷ്ഠത്യു- ക്ഥസ്യ സായുജ്യം സലോകതാം ജയതി യ ഏവം വേദ.

**മന്ത്രാർത്ഥം 1** "ഉക്ഥം " എന്നിങ്ങിനെ പ്രാണനെ ഉപാസിച്ചാലും. പ്രാണൻ തന്നെ ഉക്ഥം. എന്തെന്നാൽ പ്രാണൻ തന്നെ ഇതിനെയെല്ലാം ഉത്ഥാപാനം ചെയ്യുന്നു. ഈ ഉപാസകന് ഉക്ഥവേത്താവായ പുത്രനുണ്ടാകുന്നു. ആരിങ്ങിനെ ഉപാസിക്കുന്നുവോ അവൻ സായൂജ്യ ത്തേയേയും സലോകതയേയും കൈവരിക്കുന്നു.

**ഭാഷ്യഃ 1 —** ഉക്ഥം തഥോപാസനാന്തരം. ഉക്ഥം ശസ്ത്രം. തദ്ധി പ്രധാനം മഹാവ്രതേ ക്രതൗ. കിം പുനസ്തദുക്ഥം ? പ്രാണോ വാ ഉക്ഥം. പ്രാണശ്ച പ്രധാന ഇന്ദ്രിയാണാമുക്ഥം ച ശസ്ത്രാണാമത ഉക്ഥമിത്യുപാസീത.

ഉക്ഥമെന്നത് അപ്രകാരം മററൊരുപാസനയാണ് . ഉക്ഥം ശസ്ത്രമാണ് . അതു തന്നെയാണ് മഹാവ്രതയജ്ഞത്തിൽ പ്രധാനമായത് . എന്നാൽ ആ ഉക്ഥമെന്താണ് ? പ്രാണൻ തന്നെ ഉക്ഥം, പ്രാണനാകട്ടെ ഇന്ദ്രിയങ്ങളിൽ പ്രധാനവും ഉക്ഥം ശസ്ത്രങ്ങളിൽ പ്രധാനവുമാണ് . അതിനാൽ ഉക്ഥമെന്ന് ഉപാസിച്ചാലും.

കഥം പ്രാണ ഉക്ഥം ഇത്യാഹ — പ്രാണോ ഹി യസ്മാദിദം സർവ്വമുത്ഥാപയതി. ഉത്ഥാപനാദുക്ഥം പ്രാണഃ ന ഹ്യപ്രാണഃ കശ്ചിദുത്തിഷ്ഠതി.

പ്രാണനെങ്ങിനെയാണ് ഉക്ഥമാകുന്നത് ? എന്നു പറയുന്നു — പ്രാണനിൽ നിന്നാണിതെല്ലാമുത്ഥാനം ചെയ്യുന്നത് . ഉത്ഥാപനം ചെയ്യുന്നതിനാൽ പ്രാണൻ ഉക്ഥമാണ് . അപ്രാണനായ ആരും തന്നെ ഉത്ഥാനം ചെയ്യുന്നില്ല.

തതുദപാസനഫലമാഹ — ഉദ്ധാസ്മാദേവംവിദഃ ഉക്ഥവിത് പ്രാണവിദ്വീരഃ പുത്ര ഉത്തിഷ്ഠതി ഹ ദൃഷ്ടമേതത്ഫലം, അദൃഷ്ടം തു ഉക്ഥസ്യ സായുജ്യം സലോകതാം ജയതി യഏവം വേദ.

ആ ഉപാസനയുടെ ഫലം പറയുന്നു — ഇപ്രകാരംമുപാസിക്കുന്നവനിൽ നിന്നും ഉക്ഥവിത്തും പ്രാണവിത്തുമായ വീരപുത്രൻ ഉത്ഭവിക്കുന്നു. ഇതിതിന്റെ ദൃഷ്ടഫലമാണ് . ഇങ്ങിനെ അറിയുന്നവൻ സായൂജ്യത്തേയും സലോകതയേയും നേടുന്നു എന്നതാണ് അദൃഷ്ടഫലം.

**മന്ത്രഃ 2 —** യജുഃ പ്രാണോ വൈ യജുഃ പ്രാണേ ഹീമാനി സർവ്വാണി ഭൂതാനി യുജ്യന്തേ യുജ്യന്തേ ഹാസ്മൈ സർവ്വാണി ഭൂതാനി ശ്രൈഷ്ഠ്യായ യജുഷഃ സായൂജ്യം സലോകതാം ജയതി യ ഏവം വേദ.

**മന്ത്രാർത്ഥം 2 —** "യജുഃ" എന്നിങ്ങിനെ പ്രാണനെ ഉപാസിച്ചാലും. പ്രാണൻ തന്നെ യജുസ്സ് . കാരണം പ്രാണ

നിൽത്തന്നെയാണ് ഈ ഭൂതങ്ങളെല്ലാം യോജിച്ചിരിക്കുന്നത് . ഇതിൻെറ ശ്രേഷ്ഠത കാരണം എല്ലാ ഭൂതങ്ങളും ഇതിൽ സംയുജ്യമായിരിക്കുന്നു. ആരിതിങ്ങിനെ ഉപാസിക്കുന്നുവോ ആ യജുസ്സിന് (പ്രാണന് ) സായുജ്യവും സാലോകതയും കൈവരുന്നു.

**ഭാഷ്യം 2** — യജുരിതി ചോപാസീത പ്രാണം. പ്രാണോ വൈ യജുഃ. കഥം യജുഃ പ്രാണഃ ? പ്രാണേ ഹി യസ്മാത്സർവ്വാണി ഭൂതാനി യുജ്യന്തേ. ന ഹ്യസതി പ്രാണേ കേനചിത് കസ്യചിദ്യോ ഗസാമർത്ഥ്യം. അതോ യുനക്തീതി പ്രാണോ യജുഃ.

യജുസ്സ് എന്നും പ്രാണനെ ഉപാസിച്ചാലും. പ്രാണൻ തന്നെയാണ് യജുസ്സ് . എങ്ങിനെയാണ് പ്രാണൻ യജുസ്സാകുന്നത് ? കാരണം പ്രാണനിൽ തന്നെയാണ് എല്ലാ ഭൂതങ്ങളും യോജിക്കപ്പെടുന്നത് . പ്രാണനില്ലെങ്കിൽ ഒന്നിനും യോഗസാമർത്ഥ്യമുണ്ടാവുകയില്ല. അതിനാൽ യോജിപ്പിക്കുന്നു എന്നതുകൊണ്ട് പ്രാണൻ യജുസ്സാണ് .

ഏവംവിദഃ ഫലമാഹ **യുജ്യന്തേ** ഉദ്യച്ഛന്തേ ഇത്യർത്ഥഃ. **ഹാസ്മൈ** ഏവം വിദേ സർവ്വാണി ഭൂതാനി ശ്രൈഷ്ഠ്യം ശ്രേഷ്ഠഭാവഃ തസ്മൈ ശ്രൈഷ്ഠ്യായ ശ്രേഷ്ഠഭാവായ അയം നഃ ശ്രേഷ്ഠോ ഭവേദിതി യജുഷഃ പ്രാണസ്യ സായുജ്യമിത്യാദി സർവ്വം സമാനം

ഇപ്രകാരമറിയുന്നവനുള്ള ഫലം പറയുന്നു—ഇപ്രകാരം ഉപാസന ചെയ്യുന്നവൻെറ ശ്രൈഷ്ഠ്യം — ശ്രേഷ്ഠഭാവം ആണ് ശ്രൈഷ്ഠ്യം — ആ ശ്രൈഷ്ഠ്യത്തിനായിക്കൊണ്ട് — ഇവൻ ഞങ്ങളെക്കാൾ ശ്രേഷ്ഠനാവട്ടെ എന്നു കരുതി എല്ലാ ഭൂതങ്ങളും ഉദ്യമിക്കുന്നു. യജുസ്സാകുന്ന പ്രാണൻെറ സായൂജ്യം എന്നുള്ളതെല്ലാം മുമ്പു പറഞ്ഞതുപോലെ.

**മന്ത്രഃ 3** — സാമ പ്രാണോ വൈ സാമ പ്രാണേ ഹീമാനി സർവ്വാണി ഭൂതാനി സമ്യംചി സമ്യംചി ഹാസ്മൈ **സർവ്വാണി ഭൂ**താനി ശ്രൈഷ്ഠായ കൽപന്തേ സാമ്നഃ **സായുജ്യം സ**ലോകതാം ജയതി യ വേം വേദ.

**മന്ത്രാർത്ഥം 3** — "സാമ"മെന്ന നിൽക്ക് പ്രാണനെ ഉപാസിച്ചാലും. പ്രാണൻ തന്നെ സാമം. കാരണം പ്രാണനിൽ തന്നെയാണ് എല്ലാ ഭൂതങ്ങളും സംഗമിക്കുന്നത് . എല്ലാ ഭൂതങ്ങളും അവനായിക്കൊണ്ട് സംഗമിക്കുന്നു. അവൻെറ ശ്രേഷ്ഠതക്കായിട്ട് സമർത്ഥങ്ങളായിത്തീരുകയും ചെയ്യുന്നു. അരിങ്ങിനെ ഉപാസിക്കുന്നുവോ അവന് സായുജ്യവും സലോകതയും കൈവരുന്നു.

**ഭാഷ്യം 3** — സാമേതി ചോപാസീത പ്രാണം. പ്രാണോ വൈ സാമ. കഥം പ്രാണഃ **സാമ?** പ്രാണേ ഹി **യസ്മാത്സർവ്വാണി ഭൂ**താനി സമ്യംചി **സംഗച്ഛന്തേ, സംഗ**മനാത്സാമ്യാപത്തിഹേതുത്വാത്സാമ പ്രാണഃ

പ്രാണനെ സാമമെന്നും ഉപാസിച്ചാലും. പ്രാണൻ തന്നെ സാമം. പ്രാണൻ എങ്ങിനെയാണ് സാമമാകുന്നത് ? പ്രാണനിൽത്തന്നെ എല്ലാ ഭൂതങ്ങളും നല്ല പോലെ പ്രാപിച്ചിരിക്കുന്നതുകൊണ്ട് . സാഗമനം കാരണം, സാമ്യാപത്തി കാരണം പ്രാണൻ **സാമമാണ്** . എല്ലാ ഭൂത

സമ്യം ചി സംഗച്ഛന്തേ ഹാസ്മൈ സർവ്വാണി ഭൂതാനി. ന കേവലം സംഗച്ഛന്ത ഏവ, ശ്രേഷ്ഠഭാവായ ചാസ്മൈ കൽപന്തേ സമർത്ഥ്യന്തേ. സാമ്നഃ സായുജ്യമിത്യാദി പൂർവ്വവത് .

ങ്ങളും ഇതിനോട് സംഗമിക്കുന്നു. വെറും സംഗമനം മാത്രമല്ല ചെയ്യുന്നത് . ശ്രേഷ്ഠഭാവത്തിനായി ഇതിൽ കൽപിക്കപ്പെട്ടിരിക്കുന്നു. സാമത്തിൻെറ സായുജ്യം എന്നിവ മുൻപറഞ്ഞപോലെ.

**മന്ത്രഃ 4** — ക്ഷത്രം പ്രാണോ വൈ ക്ഷത്രം പ്രാണോ ഹി വൈ ക്ഷത്രം ത്രായതേ ഹൈനം പ്രാണഃ ക്ഷണിതോഃ പ്ര ക്ഷത്രമത്രമാപ്നോതി ക്ഷത്രസ്യ സായുജ്യം സലോകതാം ജയതി യ വേം വേദ.

**മന്ത്രാർത്ഥം 4** — "ക്ഷത്ര" മെന്ന നിൽക്ക് പ്രാണനെ ഉപാസിച്ചാലും. പ്രാണൻ തന്നെ ക്ഷത്രം. പ്രാണൻ തന്നെയാണ് ക്ഷത്രം എന്നത് പ്രസിദ്ധമാണ് . പ്രാണൻ ഈ ദേഹത്തെ ശസ്ത്രാദികളിൽ നിന്നുണ്ടാകുന്നു ക്ഷതങ്ങളിൽ നിന്നും മററും രക്ഷിക്കുന്നു. മറെറാന്നുകൊണ്ടും രക്ഷ കിട്ടാതിരിക്കുമ്പോൾ ക്ഷത്രത്തെ (പ്രാണനെ) പ്രാപിക്കുന്നു. ആരിപ്രകാരം ഉപാസിക്കുന്നുവോ അവൻ ക്ഷത്രത്തിൻെറ (പ്രാണൻെറ) സായുജ്യത്തേയും സലോകതയേയും കൈവരിക്കുന്നു.

**ഭാഷ്യം 4** — തം പ്രാണം ക്ഷത്രമിത്യുപാസീത. പ്രാണോ വൈ ക്ഷത്രം പ്രസിദ്ധമേതത് പ്രാണോ ഹി വൈ ക്ഷത്രം. കഥം പ്രസിദ്ധതാ ? ഇത്യാഹത്രായതേ പായത്യേനം പിണ്ഡം ദേഹം പ്രാണഃ ക്ഷണിതോഃ ശസ്ത്രാദിഹിംസിതാത് പുനർമ്മാംസേനാപൂരയതി യസ്മാത്ത സ്മാത് ക്ഷതത്രാണാത് പ്രസിദ്ധം ക്ഷത്രത്വം പ്രാണസ്യ.

ആ പ്രാണനെ ക്ഷത്രമെന്ന് ഉപാസിച്ചാലും. പ്രാണൻ തന്നെ ക്ഷത്രം. പ്രാണൻ ക്ഷത്രം തന്നെയാണ് എന്നത് പ്രസിദ്ധമാണ് . എങ്ങിനെയാണ് പ്രസിദ്ധി ? എന്നു പറയുന്നു — ഈ പിണ്ഡത്തെ അഥവാ ദേഹത്തെ ശസ്ത്രാദികളാലുണ്ടായ ക്ഷതങ്ങളിൽ നിന്നും വീണ്ടും മാംസത്താൽ പൂരിപ്പിച്ച് രക്ഷിക്കുന്നതിനാൽ — അങ്ങിനെയുള്ള ക്ഷതത്രാണം കാരണം — പ്രാണൻെറ ക്ഷത്രത്വം പ്രസിദ്ധമാണ് .

വിദ്വത് ഫലമാഹ—പ്രക്ഷത്രമത്രം ന ത്രയതേ [ ത്യേന കേനചിദിത്യത്രം ക്ഷത്ത്രം പ്രാണസ്തമത്രം ക്ഷത്രം പ്രാണം പ്രാപ്നോതീത്യർത്ഥഃ ശാഖാന്തരേ വാ പാഠാത് ക്ഷത്രമാത്രം പ്രാപ്നോതി, പ്രാണോ ഭവതി ത്യർത്ഥഃ ക്ഷത്രസ്യ സായുജ്യം സലോകതാം ജയതി യ ഏവം വേദ.

വിദ്വാനുള്ള ഫലത്തെ പറയുന്നു — "പ്രാക്ഷത്രമത്രം" മറെറാന്നിൽ നിന്ന് രക്ഷകിട്ടാത്തപ്രാണൻ അത്രം — ക്ഷത്രം ആണ് . (അത്രം = ത്രാണഹീനം) ആ അത്രം ക്ഷത്രരൂപമായ പ്രാണനെ പ്രാപിക്കുന്നു. ശാഖാന്തരത്തിൽ (മാധ്യന്ദിനീ ശാഖയിൽ) പാഠാന്തരുമുണ്ട് , ക്ഷത്രമത്രം എന്നതിനു പകരം ക്ഷത്രമാത്രം എന്ന് . ക്ഷത്രമാത്രത്തെ പ്രാപിക്കുന്നു അതായത് പ്രാണനായത്തീരുന്നു എന്നർത്ഥം. ഇപ്രകാരം അറിയുന്നവന് ക്ഷത്രത്തിൻെറ സായുജ്യവും സലോകതയും കൈവരുന്നു.

## ചതുർദ്ദശഃ ബ്രാഹ്മണഃ

ബ്രഹ്മണോ ഹൃദയാദ്യനേ—കോപാധി വിശിഷ്ടസ്യ ഉപാസന—മുക്തം. അഥേദാനീം ഗായ്ത്രുപാ—ധിവിശിഷ്ടസ്യോപാസനം വക്ത—വ്യമിത്യാരഭ്യതേ. സർവ്വച്ഛന്ദസാം ഹി ഗായത്രീച്ഛന്ദഃ പ്രധാനഭൂതം. തത് പ്രയോക് തൃ ഗയ ത്രാണാത് ഗായത്രീതി വക്ഷ്യതി. നാ ചാന്യേ ഷാം ഛന്ദസാം പ്രയോക്തൃപ്രാണ ത്രാണസാമർത്ഥ്യം. പ്രാണാത്മ ഭൂതാ ച സാ. സർവ്വച്ഛന്ദസാം ചാത്മാ പ്രാണഃ പ്രാണശ്ച ക്ഷതത്രാണാത് ക്ഷത്രമിത്യുക്തം. പ്രാണശ്ച ഗായത്രീ. തസ്മാത് തദുപാസനമേവ വിധിത്സ്യതേ.

ദ്വിജോത്തമജന്മ ഹേതുത്വാച്ച. "ഗായത്ര്യാ ബ്രാഹ്മണമസൃജത ത്രിഷ്ടുഭാ രാജന്യം ജഗത്യാ വൈ—ശ്യം" ഇതി ദ്വിജോത്തമസ്യ ദ്വിതീയം ജന്മ ഗായത്രീനിമിത്തം തസ്മാത് പ്രധാനാ ഗായത്രീ. "ബ്രാഹ്മണാ വ്യുത്ഥായ" "ബ്രാഹ്മണാ അഭി വദന്തി", "സ ബ്രാഹ്മണോ വിപാ പോ വിരജോ / വിചികിത്സോ ബ്രാഹ്മണോ ഭവതി" ഇത്യുത്തമ—പുരുഷാർത്ഥസംബന്ധം ബ്രാഹ്മ—ണസ്യ ദർശയതി . തച്ച ബ്രാഹ്മ—ണത്വം ഗായത്രീജന്മമൂലം, അതോ വക്തവ്യം ഗായത്ര്യാഃ സതത്വം. ഗായത്ര്യാ ഹി യഃ സൃഷ്ടോ ദ്വി—ജോത്തമോ നിരംകുശ ഏവോത്ത—മപുരുഷാർത്ഥസാധനേ / ധിക്രിയ—തേ. അതസ്തന്മൂലഃ പരമപുരുഷാ—ർത്ഥസംബന്ധഃ. തസ്മാത്തദുപാ—സനവിധാനായാഹ

## പതിനാലാം ബ്രാഹ്മണം

ഹൃദയാദി അനേകോപാധി വിശിഷ്ടമായ ബ്രഹ്മത്തിൻെറ ഉപാസന പറയപ്പെട്ടു. ഇനിയിപ്പോൾ വിശിഷ്ടോപാധിയായ ഗായത്രിയുടെ ഉപാസനം പറയേണ്ടതുണ്ടെന്നു കരുതി ആരംഭിക്കുകയാണ് . എല്ലാ ഛന്ദസ്സുകളിലും വച്ച് പ്രധാനം ഗായത്രീച്ഛന്ദസ്സാണ് . അതിൻെറ പ്രയോക്താവിനെ രക്ഷിക്കുന്നതിനാലാണ് അതിനെ ഗായത്രിയെന്നു പറയുന്നത് . മററു ഛന്ദസ്സുകളൊന്നും പ്രയോക്താവിൻെറ പ്രാണരക്ഷക്കു സമർത്ഥങ്ങളല്ല. ഇത് പ്രാണസ്വരൂപ ഭൂതമായതാണ് . പ്രാണൻ എല്ലാ ഛന്ദസ്സുകളുടേയും ആത്മാവാണ് . ക്ഷതങ്ങളിൽ നിന്നും ത്രാണം ചെയ്യുന്നതിനാൽ പ്രാണൻ ക്ഷത്രമാണ് എന്ന് പറഞ്ഞു കഴിഞ്ഞു. പ്രാണൻ ഗായത്രിയാണ് . അതിനാൽ അതിൻെറ ഉപാസനയെത്തന്നെ വിധിക്കുകയാണ് .

ദ്വിജോത്തമന്മാരുടെ ജന്മകാരണമാകയാലും അതിനെ വിധിക്കേണ്ടിയിരിക്കുന്നു. "ഗായത്രിയാൽ ബ്രാഹ്മണനെ സൃഷ്ടിച്ചു. ത്രിഷ്ടുപ്പുകൊണ്ട് രാജാവിനേയും ജഗത്തുകൊണ്ടു വൈശ്യനേയും" എന്നിങ്ങിനെ ദ്വിജോത്തമൻെറ രണ്ടാം ജന്മത്തിനു കാരണം ഗായത്രിയാണ് . അതിനാൽ ഗായത്രി പ്രധാനമായതാണ് . "ബ്രാഹ്മണർ വ്യുത്ഥാനം ചെയ്ത് " "ബ്രാഹ്മണർ അഭിവാദ്യം ചെയ്യുന്നു" പാപരഹിതനും നിർദ്ദോഷനും നിശ്ശങ്കനുമായ ബ്രാഹ്മണനാണ് ബ്രാഹ്മണനായി ഭവിക്കുന്നത് " എന്നീ ശ്രുതികൾ ബ്രാഹ്മണന് ഉത്തമ പുഷാർത്ഥത്തോടുള്ള സംബന്ധം കാണിക്കുന്നു. ആ ബ്രാഹ്മണത്വം ഗായത്രികാരണമാണ് . അതിനാൽ ഗായത്രിയുടെ തത്വം പറയേണ്ടതുണ്ട് . ഗായ ത്രിയാൽ സൃഷ്ടിക്കപ്പെട്ട നിരങ്കുശനായ ദ്വിജോത്തമൻ തന്നെയാണ് പുരുഷാർത്ഥസാധനക്ക് അധികാരി. അതിനാൽ ഗായത്രി മൂലമാണ് പരമ പുരുഷാർത്ഥ സംബന്ധം ഭവിക്കുന്നത് . അതിനാൽ അതിൻെറ ഉപാസനയെ വിധിക്കാനായിട്ട് പറയുന്നു.

**മന്ത്രഃ 1** — ഭൂമിരന്തരിക്ഷം ദ്യൗരിത്യഷ്ടാവക്ഷരാണ്യ ഷ്ടാക്ഷരം ഹവാ ഏകം ഗായത്ര്യൈ പദമേതദു ഹൈ വാസ്യം ഏതത്സ യാവദേഷു ത്രിഷു ലോകേഷു താവദ്ധ ജയതി യോ ∫ സ്യാ ഏതദേവം പദം വേദ.

**മന്ത്രാർത്ഥം 1** — ഭൂമി, അന്തരീക്ഷം ദ്യോവ് ഇവ എട്ടക്ഷര ങ്ങളാണ് . എട്ടക്ഷരങ്ങളോടു കൂടിയതാണ് ഗായത്രിയുടെ ഒരു പാദം ഭൂമി മുതലായതു തന്നെയാണ് ഗായത്രിയുടെ ഒരു പാദം. ഇപ്രകാരം ഇതിന്റെ ഈ പദത്തെ ആരറി യുന്നുവോ അവൻ ഈ മൂന്നു ലോകത്തിലും ജയിക്കേ ണ്ടതായിട്ടെന്തുണ്ടോ അതെല്ലാം ജയിക്കുന്നു.

**ഭാഷ്യഃ 1** — ഭൂമിരന്തരിക്ഷം ദ്യൗരിതി ഏതാന്യഷ്ടാവക്ഷരാണി, അഷ്ടാ— ക്ഷരമഷ്ടാവക്ഷരാണി യസ്യ തദി— ദമഷ്ടാക്ഷരം; ഹ വൈ പ്രസിദ്ധാ— വദ്യോതകൗ. ഏകം പ്രഥമം ഗായ— ത്ര്യൈ ഗായത്ര്യാഃ പദം യകാരേ— ണൈവാഷ്ടത്വപൂരണം. ഏതദു ഹൈ വൈതദേവാസ്യാ ഗായത്ര്യാഃ പദം പാദഃ പ്രഥമോ ഭൂമ്യാദിലക്ഷ— ണസ്ത്രൈലോക്യാത്മാ, അഷ്ടാ— ക്ഷരത്വസാമാന്യാത് . ഏവമേതത് ത്രൈലോക്യാത്മകം ഗായത്ര്യാഃ പ്ര— ഥമം പദം യോ വേദ തസ്യൈതത് ഫലം — സ വിദ്വാൻ യാവത് കിഞ്ചി ദേഷു ത്രിഷു ലോകേഷു ജേതവ്യം താവത്സർവ്വം ഹ ജയതി യോ ∫ സ്യാ ഏതദേവം പദം വേദ.

ഭൂമി, അന്തരീക്ഷം ദ്യോവ് എന്നിവ എട്ടക്ഷരങ്ങളാണ് . അഷ്ടാക്ഷരമാണ് — എട്ടക്ഷരങ്ങൾ ഇതിനുള്ളതിനാൽ ഇത് അഷ്ടാക്ഷരമാണ് ."ഹ" "വൈ" എന്നിവ പ്രസിദ്ധിയെ ദ്യോതിപ്പിക്കുന്നു. ഏകം ഒന്നാമത്തേത് . ഗായ ത്ര്യൈ എന്നതിന് ഗായത്രിയുടെ പ്രഥമ പദം എന്നു സാരം. "ദ്യൗഃ" എന്നതിലെ യകാരത്തോടുകൂടി എട്ടക്ഷരം പൂർത്തിയാകുന്നു. ഇതു തന്നെയാണ് ഭൂമ്യാ ദിലക്ഷണത്തോടു കൂടിയ ത്രൈലോക്യ രൂപമായ ഗായത്രിയുടെ ഈ പ്രഥമപാദം. എട്ടക്ഷരം ഇവക്കു രണ്ടിനും തുല്യമാണ് . ഇപ്രകാരം ത്രൈലോക്യാത്മകമായ ഈ ഒന്നാം പാദത്തെ ആരറിയുന്നുവോ അവന് ഇതാണ് ഫലം — ആ വിദ്വാനായവൻ ഈ മൂന്നു ലോകത്തിലും ജയിക്കത്തക്കതായി എന്തെല്ലാമുണ്ടോ അതിനെ മുഴുവൻ ജയിക്കുന്നു. ആർ ഇതിനെ ഇപ്രകാരം അറിയുന്നുവോ അവൻ അതിനെ മുഴുവൻ ജയിക്കുന്നു.

തഥാ— അതുപോലെ

**മന്ത്രഃ2** — ഋചോ യജൂംഷി സാമാനീത്യഷ്ടാവക്ഷരാണ്യ— ഷ്ടാക്ഷരം ഹ വാ ഏകം ഗായത്ര്യൈ പദമേതദു ഹൈവാസ്യാ ഏതത്സ യാവതീയം ത്രയീവിദ്യാ താവദ്ധ ജയതി യോ ∫ സ്യാ ഏതദേവ പദം വേദ.

**മന്ത്രാർത്ഥം 2** — "ഋചഃ യജൂംഷി സാമാനി" (ഋക്കുകൾ, യജുസ്സുകൾ, സാമങ്ങൾ) ഇവ എട്ടക്ഷരങ്ങളാണ് . ഗായത്രിയുടെ ഒരു പാദത്തിനും (രണ്ടാം പാദം) എട്ടക്ഷര മാണുള്ളത് . ഇതുതന്നെയാണ് ഗായത്രിയുടെ രണ്ടാം

പാദം. ആർ ഇപകാരം ഇതിൻെറ ഈ പാദങ്ങളെ അറിയുന്നുവോ ത്രയീവിദ്യയുടെ ഫലത്തെ കൈവരിക്കുന്നു.

ഭാഷ്യഃ 2 — ഋചോ യജൂംഷി സാമാനീതി ത്രയീവിദ്യാനാമക്ഷരാണ്യേതാന്യപി അഷ്ടാവേവ. തദൈവാഷ്ടാക്ഷരം ഹ വാ ഏകം ഗായത്ര്യൈ പദം ദ്വീതിയമേതദു ഹൈവാസ്യാ ഏതദൃഗ്യജുഃ സാമലക്ഷണം അഷ്ടാക്ഷരത്വസാമാന്യാദേവ. സ യാവതീയം ത്രയീ വിദ്വാ ത്രയ്യാ വിദ്യയാ യാവത്ഫലജാതമാപ്യതേ താവദ്ധ ജയതി യോ ऽ സ്യാ ഏതത് ഗായത്ര്യാഃ ത്രൈവിദ്യലക്ഷണം പദം വേദ.

"ഋചഃ യജൂംഷി സാമാനി" എന്നിവ ത്രയീ വിദ്യയുടെ അക്ഷരങ്ങളാണ് . ഇവയും എട്ടാണ് അപ്രകാരം തന്നെ ഗായത്രിയുടെ ഒരു പാദവും (രണ്ടാം പാദം) എട്ടക്ഷരങ്ങളോടുകൂടിയതാണ് . അഷ്ടാക്ഷരതയിൽ സമാനതയുള്ളതിനാൽ ഇത് ഗായത്രിയുടെ ഋഗ്യജുഃ സാമരൂപമായ രണ്ടാം പാദമാണ് . ആർ ഈ ഗായത്രിയുടെ ഈ ത്രയീവിദ്യാ രൂപത്തെ അറിയുന്നുവോ അവൻ ഈ ത്രയീവിദ്യ എത്രയുണ്ടോ (അതിന് എത്ര മാത്രം ഫലമുണ്ടോ) അതിനെ പ്രാപിക്കുന്നു.

തഥാ—

അതുപോലെ

**മന്ത്രഃ 3** — പ്രാണോ ऽ പാനോ വ്യാന ഇത്യഷ്ടാവക്ഷരാണ്യഷ്ടാക്ഷരം ഹ വാ ഏകം ഗായത്ര്യൈ പദമേതദു ഹൈവാസ്യാ ഏതത്സ യാവദിദം പ്രാണി താവദ്ധ ജയതി യോ ऽ സ്യ ഏതദേവം പദം വേദാഥാസ്യാ ഏതദേവ തുരീയം ദർശതം പദം പരോരജായ ഏഷ തപതി യദ്വൈ ചതുർത്ഥം തത്തുരീയം ദർശതം പദമിതി ദദൃശ ഇവ ഹ്യേഷ പരോരജാ ഇതി സർവ്വമു ഹ്യേവൈഷ രജ ഉപര്യുപരി തപത്യേവം ഹൈവ ശ്രിയാ യശസാ തപതി യോ ऽ സ്യാ ഏതദേവം പദം വേദ.

**മന്ത്രാർത്ഥം 3** "പ്രാണൻ അപാനൻ വ്യാനൻ" ഇവ എട്ടക്ഷരങ്ങളാണ് . ഗായത്രിയുടെ ഒരു പാദത്തിനും (മൂന്നാം പാദം) എട്ടക്ഷരങ്ങളാണുള്ളത് . ഈ പ്രാണാദികളും ഈ ഗായത്രിയുടെ തൃതീയപാദമാണ് . ആർ ഗായത്രിയുടെ ഈ പാദത്തെ ഇങ്ങിനെ അറിയുന്നുവോ അവൻ പ്രാണി സമുദായം എത്രയുണ്ടോ അതെല്ലാം ജയിക്കുന്നു. ഈ പ്രകാശിച്ചുകൊണ്ടിരിക്കുന്നത് യാതൊന്നോ അതാണ് ഇതിൻെറ തുരീയം, ദർശനം അതുപോലെ പരോരജമായിരിക്കുന്ന പദം. നാലാമത്തെ പദമേതാണോ അതാണ് തുരീയമെന്നു പറയപ്പെടുന്നത് . "ദർശതം പദം" എന്നത് അതിൻെറ അർത്ഥമാണ് . എന്തെന്നാൽ ഇത് കാണപ്പെടുന്നതുപോലിരിക്കുന്നു. "പരോരജാഃ" എന്നത് ഇതിൻെറ അർത്ഥമാണ് . എന്തെന്നാൽ ഇതെല്ലാ രജസ്സുകൾക്കും അല്ലെങ്കിൽ ലോകങ്ങൾക്കും ഉപര്യുപരി സ്ഥിതി ചെയ്ത് പ്രകാശിക്കുന്നു. ആർ ഗായത്രിയുടെ

ഈ ചുതുർത്ഥപാദത്തെ ഇപ്രകാരമറിയുന്നുവോ അവൻ ഇപ്രകാരമുളള ശോഭയാലും കീർത്തിയാലും പ്രകാശിതനായിത്തീരുന്നു.

**ഭാഷ്യ: 3** — പ്രാണോ ऽ പാനോ വ്യാന ഏതാന്യപി പ്രാണാദ്യഭിധാനാക്ഷരാണ്യഷ്ടൌ . തച്ച ഗായത്ര്യാസ്തൃതീയം പദം, യാവദിദം പ്രാണിജാതം താവദ്ധ ജയതി യോ ऽ സ്യ ഏതദേവം ഗായത്ര്യാസ്തൃതീയം പദം വേദ.

പ്രാണൻ, അപാനൻ, വ്യാനൻ ഇവയും അതായത് പ്രാണാദികളുടെ അഭിധാനാക്ഷരങ്ങളും എട്ടാണ് . അതാകട്ടെ ഗായത്രിയുടെ മൂന്നാം പാദമാണ് . ഗായത്രിയുടെ മൂന്നം പാദത്തെ ഇപ്രകാരമറിയുന്നവൻ പ്രാണിസമൂഹമെത്രയുണ്ടോ അതു മുഴുവൻ ജയിക്കുന്നു.

അഥാനന്തരം ഗായത്ര്യാ സ്ത്രിപാദായാഃ ശബ്ദാത്മികായസ്തുരീയം പദമുച്യതേ ऽ ഭിധേയഭൂതം, അസ്യാഃ പ്രകൃതായാ ഗായത്ര്യാ ഏതദേവ വക്ഷ്യമാണം തുരീയം ദർശതം പദം പരോരജാ യ ഏഷ തപതി,തുരീയമിത്യാദിവാക്യപദാർത്ഥം സ്വയമേവ വ്യാചഷ്ടേ ശ്രുതിഃ.

അനന്തരം ശബ്ദാത്മികയും ത്രിപാദയുമായ ആ ഗായത്രിക്ക് അഭിധേയഭൂതമായ നാലാം പാദം പറയപ്പെടുന്നു. തപിച്ചുകൊണ്ടിരിക്കുന്ന അതു തന്നെ പ്രകൃതത്തിലുളള ഗായത്രിയുടെ പറയാൻ പോകുന്ന തുരീയവും ദർശനവും പരോരജവു യ പാദം. "തുരീയം" മുതലായ വാക്യത്തിന്റെ പദത്തിന്റെ അർത്ഥത്തിന് ശ്രുതി സ്വയം വ്യാഖ്യാനം നൽകുന്നു.

യദ്വൈ ചതുർത്ഥം പ്രസിദ്ധം ലോകേ താദിദം തുരീയശബ്ദേനാഭിധീയതേ. ദർശതം പദമിത്യസ്യ കോ ऽ ർത്ഥഃ ഇത്യുച്യതേ — ദദൃശ ഇവ ദൃശ്യത ഇവ ഹ്യേഷ മണ്ഡലാന്തർഗ്ഗതഃ പുരുഷഃ. അതോ ദർശനം പദമുച്യതേ. പരോരജാ ഇത്യസ്യ പദസ്യ കോ ऽ ർത്ഥഃ ? ഇത്യുച്യതേ —സർവ്വം സമസ്തമുഹ്യേവൈഷ മണ്ഡലസ്ഥഃ പുരുഷോരജോ രജോജാതം സമസ്തം ലോകമിത്യർത്ഥഃ ഉപര്യുപര്യാധിപത്യഭാവേന സർവ്വം ലോകം രജോജാതം തപതി. ഉപര്യുപരീതീ വീപ്സാ സർവ്വലോകാധിപത്യഖ്യാപനാർത്ഥാ.

യാതൊന്നാണോ നാലാമത്തേതായി ലോകത്തിൽ പ്രസിദ്ധമായത് അത് ഈ തുരീയ ശബ്ദം കൊണ്ട് പറയപ്പെടുന്നു. "ദർശതം പദം" എന്നതിനെന്താണ് അർത്ഥം ? എന്ന് പറയുന്നു — ഈ മണ്ഡലാന്തർഗ്ഗതനായ പുരുഷൻ കാണപ്പെടുന്നതുപോലെ ഇരിക്കുന്നു. അതുകൊണ്ട് ദർശതം പദം എന്നു പറയുന്നു. "പരോരജാ" എന്ന ഈ പദത്തിനെന്താണ് അർത്ഥം ? എന്നു പറയുന്നു — ഈ മണ്ഡലസ്ഥനായ പുരുഷൻ തന്നെ സർവ്വവും, സമസ്തവും (രജസ്സ് എന്നാൽ രജസ്സിൽ നിന്നുണ്ടായ സമസ്തലോകവും ഉപര്യുപരി ആധിപത്യസ്വഭാവത്തോടുകൂടി രജോജാതമായ സമസ്തലോകത്തേയും തപിപ്പിക്കുന്നു — പ്രകാശിപ്പിക്കുന്നു. ഉപര്യുപരി എന്ന ദ്വിരുക്തി എല്ലാ ലോകങ്ങളിലുമുളള ആധിപത്യത്തെ കാണിക്കാനാണ് .

നനു സർവ്വശബ്ദേനൈവ സിദ്ധത്വാത് വീപ്സാനർത്ഥികാ.

**ശങ്ക** — സർവ്വശബ്ദം കൊണ്ടു തന്നെ ഇതു സിദ്ധിക്കുന്നതിനാൽ ദ്വിരുക്തി വ്യർത്ഥമല്ലേ ?

നൈഷ ദോഷഃ. യേഷാമുപരിഷ്ടാത്സവിതാ ദൃശ്യതേ തദ്വി—

ഈ ദോഷമില്ല. ആർക്കെല്ലാം മുകളിൽ സൂര്യൻ കാണപ്പെടുന്നുവോ

ഷയ ഏവ സർവ്വ ശബ്ദഃ സ്യാദി— ത്യാശങ്കാ നിവൃത്യർത്ഥാ വീപ്സാ. "യേ ചാമുഷ്മാത് പരാഞ്ചോ ലോ— കോസ്തേഷാം ചേഷ്ടേ ദേവകാ— മാനം ച" (ഛാ.ഉ. 1.6.8) ഇതി ശ്രുത്യ— ന്തരാത് . തസ്മാത്സർവ്വാവരോധാ— ർത്ഥാ വീപസാ.

അവരെ സംബന്ധിച്ചാകാം സർവ്വ ശബ്ദമെന്ന ആശങ്കയെ ദൂരികിക്കാൻ വേണ്ടിയാണ് ദ്വിരുക്തി. "യാതൊരു ലോകങ്ങളാണോ ഇതിൽ നിന്നും ബാഹ്യ മായിട്ടുള്ളത് അവയുടെ ചേഷ്ടകൾ ദേവകാമന്മാർക്കാണ് " എന്ന് മററൊരു ശ്രുതിയിലുണ്ട് . അതിനാൽ ദ്വിരുക്തി സർവ്വഅവരോധത്തിനാണ്

യഥാസൗ സവിതാ സർവ്വാധി പത്യലക്ഷണയാ ശ്രിയാ യശസാ ച ഖ്യാതാ തപത്യേവം ഹൈവ ശ്രിയാ യശസാ ച തപതി യോ ʃ സ്യാ ഏത ദേവം തുരീയം ദർശതം പദം വേദ.

ഈ ആദിത്യൻ എപ്രകാരം സർ വ്വാധിപത്യമാകുന്ന ലക്ഷണത്തോടുകൂടി യ ശ്രീയാലും യസസ്സാലും ഖ്യാതനായി പ്രകാശിക്കുന്നുവോ അപ്രകാരം തന്നെ ഇതിൻെറ തുരീയവും ദർശതവുമായ പാ ദത്തെ അറിയുന്നവൻ ശ്രേയസ്സാലും ശ്രീ യാലും പ്രകാശിതനായിത്തീരുന്നു.

**മന്ത്രഃ 4** —സൈഷാ ഗായത്ര്യേ തസ്മിൻ തുരീയേ ദർശതേ പദേ പരോരജസി പ്രതിഷ്ഠിതാ തദ്വൈ തത്സത്യേ പ്രതിഷ്ഠിതം ചക്ഷുർവ്വൈ സത്യം ചക്ഷുർഹി വൈ സത്യം തസ്മാദ്യദിദാനീം ദ്വൗ വിവദമാനാവേയാ താ— മഹമദർശമഹമശ്രൗഷമിതി യ ഏവം ബ്രൂയാദഹമദർശ മിതി തസ്മാ ഏവ ശ്രദ്ധ്യാമ തദ്വൈ തത്സത്യം ബലേ പ്രതിഷ്ഠിതം പ്രാണോ വൈ ബലം തത്പ്രാണേ പ്ര— തിഷ്ഠിതം തസ്മാദാഹുർബ്ബലം സത്യാദോഗീയ ഇത്യേ— വമേഷാ ഗായത്ര്യാധ്യാത്മം പ്രതിഷ്ഠിതാ സാ ഹൈഷാ ഗയാംസ്തത്രേ പ്രാണാ വൈ ഗായാസ്തത് പ്രാണാം— സ്തത്രേതദ്യദ്ഗയാംസ്തത്രേ തസ്മാദ് ഗായത്രീ നാമ സ യാമേവാമൂം സാവിത്രീമന്വാഹൈഹൈഷെവ സാ സയസ്മാ അന്വാഹ തസ്യ പ്രാണാംസ്ത്രായതേ.

**മന്ത്രാർത്ഥം 4** — ആ ഈ ഗായത്രി ഈ നാലാമത്തെ ദർശതവും പരോരജവുമായ പാദത്തിൽ പ്രതിഷ്ഠിത മാണ് . ആ പാദം സത്യത്തിൽ പ്രതിഷ്ഠിതമാണ് . ചക്ഷു സ്സ് സത്യമാണ് , ചക്ഷുസ്സ് സത്യം തന്നെയാണ് — ഇത് പ്രസിദ്ധമാണ് . അതുകൊണ്ട് രണ്ടു പേർ "ഞാൻ കണ്ട താണ് " "ഞാൻ കേട്ടതാണ് " എന്നിങ്ങിനെ വാദിക്കു ന്നതുകണ്ടാൽ നാം അവരിൽ "ഞാൻ കണ്ടതാണ് " എന്ന് ആർ പറയുന്നുവോ അവനെ വിശ്വസിക്കുന്നു. അവൻ തുരീയപാദത്തിനാശ്രയഭൂതമായ സത്യമാകുന്ന ബലത്തിൽ പ്രതിഷ്ഠിതനാണ് . പ്രാണൻ തന്നെ ബലം. അവൻ സത്യമാകുന്ന പ്രാണനിൽ പ്രതിഷ്ഠിതനാണ് . ഇതു തന്നെയാണ് സത്യത്തെ അപേക്ഷിച്ച് ഈ ബലം

ഓജസ്വിയാണെന്നു പറയുന്നത് . ഇപ്രകാരം ഈ ഗായത്രി, ഗാതാവിനെ ത്രാണം ചെയ്തിരുന്നു. അതു കൊണ്ടാണതിന് ഗായത്രി എന്ന പേരുണ്ടായത് . ആചാര്യൻ എട്ടു വയസ്സായ വടുവിന് ഉപനയന സമയത്ത് കൊടുത്ത സാവിത്രീ മന്ത്രത്തിൻെറ ഉപദേശം ഇതു തന്നെയാണ് . അദ്ദേഹം ഏതെല്ലാം വടുക്കൾക്ക് ഈ ഉപദേശത്തെ കൊടുക്കുന്നുവോ അവരുടെയെല്ലാം പ്രാണനെ ഇതു രക്ഷിക്കുന്നു.

**ഭാഷ്യം 4** — സൈഷാ ത്രിപദോക്താ യാ ത്രൈലോക്യത്രൈവിദ്യപ്രാണലക്ഷണാ ഗായത്രീ ഏതസ്മിൻ ചതുർത്ഥേ തുരീയേ ദർശതേ പദേ പരോരജസി പ്രതിഷ്ഠിതാ. മൂർത്താമൂർത്തരസത്വാദാദിത്യസ്യ. രസാപായേ ഹി വസ്തു നീരസമപ്രതിഷ്ഠിതം ഭവതി. യഥാ കാഷ്ഠാദി ദഗ്ധസാരം തദ്വത് . തഥാ മൂർത്താമൂർത്താത്മകം ജഗത് ത്രിപദാ ഗായത്ര്യാദിത്യേ പ്രതിഷ്ഠിതാ തദ്രസത്വാത് സഹ ത്രിഭിഃ പാദൈഃ

പറയപ്പെട്ട മൂന്നു പാദങ്ങളോടു കൂടിയതും ത്രൈലോക്യവും ത്രൈവിദ്യവും പ്രാണാത്മകവുമായ ആ ഈ ഗായത്രി ചതുർത്ഥവും തുരീയവും ദർശതവും പരോരജവുമായ പാദത്തിൽ പ്രതിഷ്ഠിതമാണ് . (മൂർത്താമൂർത്തമായ ഈ ഗായത്രി ചതുർത്ഥപാദനായ ആദിത്യനിൽ പ്രതിഷ്ഠിതമാണ് ) കാരണം ആദിത്യൻ മൂർത്താമൂർത്തമാണ് . രസമില്ലെങ്കിൽ വസ്തുനീരസവും അപ്രതിഷ്ഠിതവുമാകും. സാരം ദഗ്ധമായ മരക്കഷണങ്ങളെപ്പോലെ. അതുപോലെ മൂർത്താമൂർത്തവും ജഗദ്രൂപവും ത്രിപാദവുമായ ഗായത്രി മൂന്നു പാദങ്ങളോടും കൂടി ആദിത്യനിൽ പ്രതിഷ്ഠിതമാണ് , കാരണം ആദിത്യൻ ജഗത്തിൻെറ സാരമാണ് .

തദ്വൈ തുരീയം പദം സത്യേ പ്രതിഷ്ഠിതം കിം പുനസ്തത്സത്യമിത്യുച്യതേ —ചക്ഷുർവൈ സത്യം. കഥം ചക്ഷുഃ സത്യം ? ഇത്യാഹ — പ്രസിദ്ധമേതച്ചക്ഷുർഹി വൈ സത്യം. കഥം പ്രസിദ്ധതാ ? ഇത്യാഹ — തസ്മാത് — യദ്യദിദാനീമേവ ദ്വൗ വിവദമാനൗ വിരുദ്ധം വദമാനാവേയാതാമാഗച്ഛേയാതാ മഹമദർശം ദൃഷ്ടവാനസ്മീത്യന്യ ആഹാഹമശ്രൗഷം ത്വയാ ദൃഷ്ടം ന തഥാ തദ്വസ്ത്വിതി. തയോര്യ ഏവം ബ്രൂയാദഹമദ്രാക്ഷമിതി, തസ്മാ ഏവ ശ്രദ്ദധ്യാമ. ന പുനര്യോ ബ്രൂയാദഹമശ്രൗഷമിതി. ശ്രോതുർമ്മൃഷാ ശ്രവണമപി സംഭവതി. ന തു ചക്ഷുഷോ മൃഷാ ദർശനം. തസ്മാന്നാശ്രൗഷമിത്യുക്തവതേ

ആ തുരീയപദമാകട്ടെ സത്യത്തിൽ പ്രതിഷ്ഠിതമാണ് . അപ്പോൾ ആ സത്യമേതാണ് എന്നുപറയുന്നു — ചക്ഷുസ്സു തന്നെ സത്യം . ചക്ഷുസ്സ് എങ്ങിനെയാണ് സത്യമാകുന്നത് ? എന്നുപറയുന്നു — ചക്ഷുസ്സു തന്നെ സത്യം എന്നത് പ്രസിദ്ധമാണ് . എങ്ങിനെയാണ് പ്രസിദ്ധി? എന്നു പറയുന്നു — അതുകൊണ്ട് — ഇപ്പോൾ പരസ്പര വിരുദ്ധമായി പറയുന്ന രണ്ടുപേരുണ്ടെന്നിരിക്കട്ടെ. അതിൽ ഒരാൾ "ഞാൻ കണ്ടതാണ് " എന്നും അപരൻ "ഞാൻ കേട്ടറിഞ്ഞതാണ് . നീ കണ്ടതായ വസ്തു അപ്രകാരമുള്ളതല്ല" എന്നും പറയുകയാണെങ്കിൽ അവരിൽ "ഞാൻ കണ്ടതാണ് " എന്നു പറയുന്ന ആളെ നാം വിശ്വസിക്കുന്നു. "ഞാൻ കേട്ടറിഞ്ഞതാണ് " എന്നു പറയുന്നവനെയല്ല. കേട്ടത് ശരിയല്ല എന്ന് വരാവുന്നതാണ് . എന്നാൽ കണ്ണിൽ കണ്ടത് ശരിയല്ലാതിരിക്കുകയില്ല. അതിനാൽ "ഞാൻ

ശ്രദ്ധ്യാമ. തസ്മാത്സത്യപ്രതിപത്തി ഹേതുത്വാത്സത്യം ചക്ഷുഃ തസ്മിൻ സത്യേ ചക്ഷുഷി സഹ ത്രിഭിരിതരൈഃ പാദൈസ്തുരീയം പദം പ്രതിഷ്ഠിതമിത്യർത്ഥഃ ഉക്തം ച "സ ആദിത്യഃ കസ്മിൻ പ്രതിഷ്ഠിത ഇതി ചക്ഷുഷീ" തി (3.9.20).

കേട്ടറിഞ്ഞതാണ് " എന്ന് പറഞ്ഞവനെ നാം വിശ്വസിക്കുന്നില്ല. അതിനാൽ സത്യജ്ഞാനത്തിന് കാരണമാകകൊണ്ട് ചക്ഷുസ്സ് സത്യമായതാണ്. ആ സത്യസ്വരൂപമായ ചക്ഷുസ്സിൽ മററു മൂന്നുപാദങ്ങളോടും കൂടി തുരീയപദം പ്രതിഷ്ഠിതമായിരിക്കുന്നു എന്നർത്ഥം. "ആ ആദിത്യൻ എന്തിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത് ? ചക്ഷുസ്സിൽ" എന്ന് ശ്രുതിയുണ്ട്.

തദ്വൈ തുരീയപദാശ്രയം സത്യം ബലേ പ്രതിഷ്ഠിതം. കിം പുനസ്തദ്ബലം ഇത്യാഹ പ്രാണോ വൈ ബലം. തസ്മിൻ പ്രാണേ ബലേ പ്രതിഷ്ഠിതം സത്യം. തഥാ ചോക്തം "സൂത്രേ തദോതം ച പ്രോതം ച" ഇതി. യസ്മാദ്ബലേ സത്യം പ്രതിഷ്ഠിതം, തസ്മാദാഹുർബ്ബലം സത്യാദോഗീയഃ ഓജീയ ഓജസ്തരമിത്യർത്ഥഃ. ലോകേ ſപി യസ്മിൻ ഹി യദാ ശ്രിതം ഭവതി തസ്മാദാശ്രിതാദാശ്രയസ്യ ബലവത്തരത്വം പ്രസിദ്ധം. ന ഹി ദുർബ്ബലം ബലവതഃ ക്വചിദാശ്രയഭൂതം ദൃഷ്ടം.

തുരീയപദത്തെ ആശ്രയിച്ചിരിക്കുന്ന ആ സത്യമാകട്ടെ ബലത്തിൽ പ്രതിഷ്ഠിതമാണ്. എന്നാലാബലമേതാണ് ? എന്നു പറയുന്നു — പ്രാണൻ തന്നെ ബലം, ആ പ്രാണനാകുന്ന ബലത്തിലാണ് സത്യം പ്രതിഷ്ഠിതമായിരിക്കുന്നത്. അതുപോലെ "പ്രാണനാകുന്ന സൂത്രത്തിൽ ഇത് ഓതവും പ്രോതവുമായിരിക്കുന്നു" എന്നു പറഞ്ഞിട്ടുണ്ട്. ബലത്തിൽ സത്യം പ്രതിഷ്ഠിതമാകയാൽ പറയുന്നു — ബലം സത്യത്തെക്കാൾ ഓഗീയമാണ്, ഓജീയമാണ്, ഓജസ്തരമായതാണ് എന്നർത്ഥം. ഒന്നിൽ മറെറാന്ന് ആശ്രിതമാവുമ്പോൾ ആശ്രിതത്തേക്കാൾ ആശ്രയം ബലമേറിയതാണെന്ന് ലോകത്തിലും പ്രസിദ്ധമാണല്ലോ. ദുർബ്ബലമായത് ബലമുളളതിനാശ്രയമായി ഒരിക്കലും കാണാറില്ലല്ലോ.

ഏവമുക്തന്യായേന ഉ ഏഷാ ഗായത്ര്യധ്യാത്മമധ്യാത്മേ പ്രാണേ പ്രതിഷ്ഠിതാ. സൈഷാ ഗായത്രീ പ്രാണഃ അതോ ഗായത്ര്യാം ജഗത് പ്രതിഷ്ഠിതം. യസ്മിൻ പ്രാണേ സർവ്വേ ദേവാ ഏകം ഭവതി. സർവ്വേ വേദാഃ കർമ്മാണി ഫലം ച. സൈവം ഗായത്രീ പ്രാണരൂപാ സതീ ജഗത ആത്മാ.

ഇപ്രകാരം പറയപ്പെട്ട ന്യായമനുസരിച്ച് ഗായത്രി അധ്യാത്മമായ (ശരീരസ്ഥമായ) പ്രാണനിൽ പ്രതിഷ്ഠിതമാണ്. ആ ഈ ഗായത്രി പ്രാണനാണ്. അതിനാൽ ജഗത്ത് ഗായത്രിയിൽ പ്രതിഷ്ഠിതമാണ്. ഏതു പ്രാണനിൽ എല്ലാ ദേവന്മാരും ഒന്നായിത്തീരുന്നുവോ, ഏതു വേദങ്ങളും കർമ്മങ്ങളും ഫലവും ഏതിൽ ഒന്നായിത്തീരുന്നുവോ ആ ഗായത്രി, പ്രാണരൂപമായ ജഗത്തിൻെറ ആത്മാവായി ഭവിക്കുന്നു.

സാ ഹൈഷാ ഗയാംസ്തത്രേ ത്രാതവതീ. കേ പുനർഗ്ഗയാഃ ? പ്രാണാ വാഗാദയോ വൈ ഗയാഃ, ശബ്ദകരണാത്. താംസ്തത്രേ സൈഷാ ഗായത്രീ. തത്ത്രത്ര യദ്യ

ആ ഈ ഗായത്രി ഗയങ്ങളെത്രാണം ചെയ്യുന്നു. ഗയങ്ങൾ ഏതാണ് ? വാഗാദികളായ പ്രാണങ്ങൾ തന്നെ ഗയങ്ങൾ. കാരണം അവ ശബ്ദിക്കുന്നു. ഈ ഗായത്രി അവയെ ത്രാണം ചെയ്തു. ഇപ്രകാരം ഗയങ്ങളെ ത്രാണം ചെയ്യുന്ന

സ്മാത് ഗയാംസ്തത്രേ തസ്മാത് ഗായത്രീ നാമ. ഗയത്രാണാദ് ഗായത്രീതി പ്രഥിതാ.

തിനാൽ ഗായത്രിയെന്ന പേരുണ്ടായി. ഗയങ്ങളുടെ ത്രാണത്താൽ ഗായത്രിയെന്ന പേരുണ്ടായി. ഗയങ്ങളുടെ ത്രാണത്താൽ ഗായത്രിയെന്ന പ്രസിദ്ധിയുണ്ടായി.

സ ആചാര്യ ഉപനീയമാ— ണവകമഷ്ടവർഷം യാമേവാ മും ഗായത്രീം സാവിത്രീം സവിതൃ ദേ— വതാകാമന്വാഹ പച്ഛോ ऽർദ്ധർ— ച്ചശഃ സമസ്താം ച, ഏഷൈവ സാ സാക്ഷാത് പ്രാണോ ജഗതഃ ആ— ത്മാ മാണവകായ സമർപ്പിതാ ഇ— ഹേദാനീം വ്യാഖ്യാതാ, നാന്യാ, സ ആചാര്യോ യസ്മൈ മാണവകാ— യാന്വാഹാനുവക്തി, തസ്യ മാണ— വകസ്യ ഗയാൻ പ്രാണാം സ്ത്രായതേ നരകാദിപതനാത് .

ആ ആചാര്യൻ എട്ടുവയസ്സായ വടുവിനെ ഉപനയിച്ചിട്ട് അവന് സവിതൃദേവതയോടു ബന്ധപ്പെട്ട (സാവിത്രീ മന്ത്രമായ) ഗായത്രിയെ ഓരോ പദമായും പിന്നെ പാതി ഋക്കുകളായും പിന്നീട് പൂർണ്ണമായും ഉപദേശിക്കുന്നു. ആ സാക്ഷാൽ പ്രാണൻ, ജഗത്തിന്റെ ആത്മാവായ ഗായത്രി വടുവിന് സമർപ്പിക്കുന്നു. അതിന്റെ വ്യാഖ്യാനമാണ് ഇപ്പോൾ ചെയ്തത് , മറ്റൊന്നുമല്ല. ആ ചാര്യൻ യാതൊരു വടുവിനായി ഇത് ഉപദേശിക്കുന്നുവോ ആ വടുവിന്റെ ഗയങ്ങളെ അഥവാ പ്രാണങ്ങളെ നരകാദിയിൽ പതിക്കുന്നതിൽ നിന്നും ആ ഗായത്രി രക്ഷിക്കുന്നു.

**മന്ത്രഃ5** — താം ഹൈതാമേകേ സാവിത്രീ മനുഷ്ടു — ഭമന്വാഹുർവ്വാഗനുഷ്ടുബേതദ്വാചമനുബ്രൂമ ഇതി ന തഥാ കുര്യാദ്ഗായത്രീമേവ സാവിത്രീമനു ബ്രൂയാദ്യദി ഹ വാ അപ്യേവംവിദ് ബഹ്വിവ പ്രതിഗൃഹ്ണാതി ന ഹൈവ തദ്ഗായത്ര്യാ ഏകംച ന പദം പ്രതി.

**മന്ത്രാർത്ഥം 5** — ചില ശാഖക്കാർ ആ ഈ അനുഷ്ടുപ്ച്ഛന്ദസ്സോടു കൂടിയ സാവിത്രീ മന്ത്രത്തെ ഉപയോഗിക്കുന്നു. (ഗായത്രീച്ഛന്ദസ്സോടു കൂടിയ സാവിത്രീ മന്ത്രത്തെ ഉപദേശിക്കാതെ അനുഷ്ടപ്ച്ഛന്ദസ്സോടു കൂടിയ സാവിത്രീ മന്ത്രത്തെ ഉപദേശിക്കുന്നു) അവർ പറയുന്നത് വാക്ക് അനുഷ്ടുപ്പാണെന്നാണ് . അതിനാൽ നാം വാക്കിന്റെയും ഉപദേശത്തെ ചെയ്യുന്നു. പക്ഷെ അങ്ങിനെയല്ല ചെയ്യേണ്ടത് . ഗായത്രീച്ഛന്ദസ്സോടുകൂടിയ സാവിത്രീ മന്ത്രത്തെ ഉപദേശിക്കണം. ഇങ്ങിനെ അറിയുന്നവർ അധികം പ്രതിഗ്രഹത്തെ ചെയ്താലും അത് ഗായത്രിയുടെ ഒരു പാദത്തോടു പോലും കിട നിൽക്കുകയില്ല.

**ഭാഷ്യഃ** — 5 താമേതാം സാവിത്രീം ഹൈകേ ശാഖിനോ ऽനുഷ്ടുഭമനു— ഷ്ടുപ്പ്രഭവാമനുഷ്ടുച്ഛന്ദസ്കാം അന്വാഹുരുപനീതായ. തദഭിപ്രായമാഹ — വാഗനുഷ്ടുപ് . വാക്ച

ചില ശാഖക്കാർ ഉപനയിച്ച വടുവിന് അനുഷ്ടുപ്പ് , അനുഷ്ടപ്പ് പ്രഭവം അഥവാ അനുഷ്ടുപ്പ്ച്ഛന്ദസ്സോടുകൂടിയ സാവിത്രീ മന്ത്രം ഉപദേശിക്കുന്നു. അതിനെക്കുറിച്ച് ശ്രുതിയും അഭിപ്രായം പറയുന്നു — വാക്കാണ് അനുഷ്ടുപ്പ് .

ശരീരേ സരസ്വതീ താമേവ ഹി വാചം സരസ്വതീം മാണവകായാനുബ്രൂമ ഇത്യേതദ്വദന്തഃ

വാക്ക് ശരീരത്തിൽ സരസ്വതിയാണ്. ആ വാക്കാകുന്ന സരസ്വതിയെ വടുവിന് ഞങ്ങൾ ഉപദേശിക്കുന്നു എന്ന് പറഞ്ഞ് അവർ അതിനെ ഉപദേശിക്കുന്നു.

ന തഥാ കുര്യാന്ന തഥാ വിദ്യാദ്യത്ത ആഹുർമ്മൃഷൈവ തത് കിം തർഹി ? ഗായത്രീമേവ സാവിത്രീമനുബ്രൂയാത്. കസ്മാത് ? യസ്മാത് പ്രാണാ ഗായത്രീത്യുക്തം. പ്രാണ ഉക്തേ വാക് ച സരസ്വതീ ചാന്യേ പ്രാണാഃ സർവ്വം മാണവകായ സമർപ്പിതം.

അങ്ങിനെ ചെയ്യരുത്, അങ്ങിനെ മനസ്സിലാക്കരുത്. അവർ പറയുന്നത് മിഥ്യ തന്നെയാണ്. പിന്നെ എന്തു വേണം? ഗായത്രീച്ഛന്ദസ്സോടുകൂടിയ സാവിത്രീ മന്ത്രം ഉപദേശിക്കണം. എന്തുകൊണ്ട് ? എന്തെന്നാൽ ഗായത്രി പ്രാണനാണ് എന്ന് പറഞ്ഞു കഴിഞ്ഞതാണ്. പ്രാണൻെറ ഉപദേശത്തെ അറിയുമ്പോൾ വാക്കാകുന്ന സരസ്വതിയും മററെല്ലാ പ്രാണങ്ങളും വടുവിന് സമർപ്പിതങ്ങളായിത്തീരുന്നു

കിംചേദം പ്രാസംഗികമുക്ത്വാ ഗായത്രീവിദം സ്തൗതി — യദി ഹ വൈ അപ്യേവംവിദ് ബഹുിവ, ന ഹി തസ്യ സർവ്വാത്മനോ ബഹുനാമാസ്തി കിഞ്ചിത്സർവ്വാത്മകത്വാദ്വിദുഷഃ പ്രതിഗൃഹ്ണാതി, ന ഹൈവ തതപ്രതിഗ്രഹജാതം ഗായത്ര്യാ ഏകം ച നൈകമപി പദം പ്രതി പര്യാപ്തം.

ഗായത്രീച്ഛന്ദസ്സോടു കൂടിയ സാവിത്രീ മന്ത്രത്തിൻെറ കാര്യത്തിൽ പ്രാസംഗികമായി ഈ കാര്യം പറഞ്ഞ് ഗായത്രീവേത്താവിനെ സ്തുതിക്കുന്നു — ഇപ്രകാരമറിയുന്നവൻ കൂടുതൽ പ്രതിഗ്രഹത്തെ ചെയ്താലും — വിദ്വാന് സർവ്വാത്മകത്വം കാരണം, സർവ്വാത്മാവായ അവന് അധികം എന്നൊന്നില്ല — ആ പ്രതിഗ്രഹങ്ങളൊന്നും തന്നെ ഗായത്രിയുടെ ഒരു പാദത്തെപ്പോലും കിടപിടിക്കാൻ പര്യാപ്തമല്ല.

**മന്ത്രഃ 6** — സ യ ഇമാംസ്ത്രീൻ ലോകാൻ പൂർണ്ണാൻ പ്രതിഗൃഹ്ണീയാത്സോ | സ്യാ ഏതത് പ്രഥമം പദമാപ്നുയാദഥ യാവതീയം ത്രയീവിദ്യാ യസ്താവത് പ്രതിഗ്രഹ്ണീയാത്സോ | സ്യാ ഏതദ്ദ്വിതീയം പദമാപ്നുയാദഥ യാവദിദം പ്രാണി യസ്താവത് പ്രതിഗൃഹ്ണീയാത്സോ | സ്യം ഏതദ്തൃതീയം പദമാപ്നുയാദഥാസ്യാ ഏതദേവ തുരീയം ദർശതം പദം പരോരജായ ഏഷ തപതി നൈവ കേനചനാപ്യം കുത ഉ ഏതാവത് പ്രതിഗൃഹ്ണീയാത്.

**മന്ത്രാർത്ഥം 6** — യാതൊന്നാണോ ഈ മൂന്നു പൂർണ്ണ ലോകങ്ങളുടേയും പ്രതിഗ്രഹത്തെ ചെയ്യുന്നത് അതിൻെറ ആ പ്രതിഗ്രഹം ഈ ഗായത്രിയുടെ ഈ ഒന്നാം പാദത്തെ വ്യാപിച്ചിരിക്കുന്നു. ഈ ത്രയീവിദ്യയെത്രയുണ്ടോ, അതിന് യാതൊന്നാണോ പ്രതിഗ്രഹത്തെ ചെയ്യുന്നത് ആ പ്രതിഗ്രഹം ഇതിൻെറ ഈ ദ്വിതീയം

പാദത്തെ വ്യാപിച്ചിരിക്കുന്നു. ഈ പ്രാണികളെത്രയുണ്ടോ അവക്ക് യാതൊന്നാണോ പ്രതിഗ്രഹത്തെ ചെയ്യുന്നത് ആ പ്രതിഗ്രഹം ഇതിൻെറ തൃതീയപാദത്തോളം വ്യാപിച്ചിരിക്കുന്നു. ഇതു തന്നെയാണ് ഇതിൻെറ തുരീയവും ദർശതവും പരോരജവുമായ പദം. തപിക്കുന്നതായ ഇത് യാതൊന്നാണോ അത് ഒന്നിനാലും പ്രാപിക്കപ്പെടാവുന്നതല്ല. കാരണം ഇത്രയും പ്രതിഗ്രഹം ആർക്ക് ചെയ്യാൻ കഴിയും ?

**ഭാഷ്യം 6** — സ യ ഇമാം സ്ത്രീൻ സയോ ഗായത്രീവിദിമാൻ ഭുരാദീം സ്ത്രീൻ ഗോഅശ്വാദിധനപൂർണ്ണാം— ല്ലോകാൻ പ്രതിഗൃഹ്ണീയാത് സ പ്രതിഗ്രഹോ ഽസ്യാ ഗായത്ര്യാ ഏ— തത് പ്രഥമം പദം യദ്വാഖ്യാതം ആപ്നുയാത് പ്രഥമപദവിജ്ഞാ— നഫലം, തേന ഭുക്തം സ്യാന്നത്വധികദോഷോത്പാദകഃ സ പ്രതി ഗ്രഹഃ

"ഈ മൂന്നിനേയും ഏതൊരുവൻ" — യാതൊരു ഗായത്ര്യുപാസകൻ പശു, കുതിര മുതലായധനത്താൽ പൂർണ്ണമായ ഭൂമി മുതലായ ലോകങ്ങളെ പ്രതിഗ്രഹമായി സ്വീകരിക്കുന്നുവോ ആ പ്രതി ഗ്രഹം ഈ ഗായത്രിയുടെ വ്യാഖ്യാതമായ ഒന്നാം പാദത്തെ വ്യാപിച്ച് വർത്തിക്കുന്നു. അതായത് അതു വഴി കേവലം ഒന്നാം പാദത്തിൻെറ വിജ്ഞാനഫല ഭോഗമുണ്ടാവുന്നു. ആ പ്രതിഗ്രഹം ഇതിൽ കൂടുതൽ ദോഷത്തെ ഉണ്ടാക്കുന്നില്ല.

അഥ പുനര്യവതീയം ത്രയീവിദ്യാ യസ്താവത് പ്രതിഗൃഹ്ണീയാത് സോ ഽസ്യാ ഏതത് ദ്വിതീയം പദം ആപ്നുയാത് . ദ്വിതീയപദവിജ്ഞാനഫലം തേന ഭുക്തം സ്യാ— ത് തഥാ യാവദിദം പ്രാണീ, യസ്— താവത് പ്രതിഗൃഹ്ണീയാത്സോ ഽ സ്യാ ഏതത്തൃതീയം പദമാപ്നുയാത് . തേന തൃതീയപദവിജ്ഞാന— ഫലം ഭുക്തം സ്യാത് .

അനന്തരം ഈ ത്രയീവിദ്യ എത്രയുണ്ടോ, എത്രയും പ്രതിഗ്രഹം ചെയ്യുന്നുവോ അതിൻെറ ആ പ്രതിഗ്രഹം ഈ ഗായത്രിയുടെ ദ്വിതീയപാദത്തെ വ്യാപിച്ചിരിക്കുന്നു. അതു വഴി ദ്വിതീയ പാദവിജ്ഞാനത്താലുള്ള ഫലത്തേയും ഭുജിക്കുന്നു. അതുപോലെ ഈ പ്രാണികളെത്രയുണ്ടോ, എത്രയും പ്രതിഗ്രഹം ചെയ്യുന്നുവോ ആ പ്രതിഗ്രഹം ഇതിൻെറ മൂന്നാം പാദത്തെ വ്യാപിക്കുന്നു. അതു വഴി തൃതീയപാദ വിജ്ഞാനത്താലുള്ള ഫലത്തെ ഭുജിക്കുന്നു.

കൽപയിത്വേദമുച്യതേ. പാദത്രയസമമപി യദി കൾചിത് പ്രതിഗൃഹ്ണീയാത് തത്പദത്രയ വിജ്ഞാനഫലസ്യൈവ ക്ഷയ— കാരണം, ന ത്വന്യസ്യ ദോഷസ്യ കർത്തൃത്വേ ക്ഷമം, ന ചൈവ ദാതാ പ്രതിഗൃഹീതാ വാ ഗായത്രീ വിജ്— ഞാനസ്തുതയേ കൽപ്യതേ. ദാതാ പ്രതിഗ്രഹീതാ ച യദ്യപ്യേവം സം— ഭാവ്യതേ, ന അസൗ പ്രതി ഗ്രഹോ ഽ പരാധക്ഷമഃ കസ്മാത് ? യതോ ഽ

ഇങ്ങിനെ കൽപിച്ച് പറയുന്നു ഒരാൾ ഗായത്രിയുടെ പാദത്രയത്തിനു തുല്യമായിട്ടെങ്കിലും പ്രതിഗ്രഹത്തെ ചെയ്യുകയാണെങ്കിൽ അത് പാദത്രയ വിജ്ഞാനം കൊണ്ടുള്ള ഫലത്തിൻെറ ക്ഷയകാരണമായിത്തീരും, മറെറാരു ദോഷവും ചെയ്യാൻ സമർത്ഥമാവുകയില്ല. ദാതാവോ പ്രതിഗ്രഹീതാവോ ഗായത്രീ വിജ്ഞാന സ്തുതിക്ക് കൽപിക്കപ്പെടുന്നു എന്നത് ശരിയല്ല. ദാതാവും പ്രതിഗ്രഹീതാവും അങ്ങിനെ ചെയ്യുകയാണെങ്കിലും, ഈ പ്രതിഗ്രഹം അപരാധ ക്ഷമമല്ല. എന്തു

ഭൃധികമപി പുരുഷാർത്ഥ വിജ്ഞാ—
നമവിശിഷ്ടമേവ ചതുർത്ഥപാദ—
വിഷയം ഗായത്ര്യാഃ തർദ്ദ ശയതി—

കൊണ്ട് ? കാരണം ഇതിലുമധികം പുരു
ഷാർത്ഥവിജ്ഞാനം അവശേഷിക്കുന്ന
താണ് ഗായത്രിയുടെ ചതുർത്ഥപാദവി
ഷയം. അതിനെ ശ്രുതി കാണിച്ചു തരുന്നു.

അഥാസ്യാ ഏതദേവ തുരീയം ദർശതം പദം പരോരജായ ഏഷ തപതി. യദ്വൈതന്നൈവ കേന—ചന കേനചിദപി പ്രതിഗ്രഹേണാ—പ്യം നൈവ പ്രാപ്യമിത്യർത്ഥഃ. യഥാ പൂർവ്വോക്താനി ത്രീണി പദാനി. ഏതാന്യപി നൈവാപ്യാനി കേന ചിത് . കൽപയിത്വൈവമുക്തം, പരമാർത്ഥതഃ കുത ഉ ഏതാവത് പ്രതിഗൃഹ്ണീയാത് ത്രൈലോ—ക്യാദിസമം. തസ്മാത് ഗായത്രീ ഏവംപ്രകാരോപാസ്യേത്യർത്ഥ.

ഇനി, തപിച്ചു കൊണ്ടിരിക്കുന്ന തേതാണോ അതു തന്നെയാണ് ഇതിന്റെ തുരീയവും ദർശതവും പരോരജവുമായ പാദം. ആ ഇതാകട്ടെ, ആരുടേയും പ്രതിഗ്രഹത്താൽ ആപ്യമല്ല, പ്രാപ്യമല്ല തന്നെ എന്നർത്ഥം, മുമ്പു പറഞ്ഞ മൂന്നു പദങ്ങളെപ്പോലെ ഇവയും ആരാലും പ്രാപ്യങ്ങളല്ല. ചില കല്പനകൾ ചെയ്ത് പറയുകമാത്രമാണ് . യഥാർത്ഥത്തിൽ ത്രൈലോക്യത്തിനു തുല്യമായ ഇത്രയും പ്രതിഗ്രഹത്തെ എവിടെ നിന്നും ചെയ്യാൻ കഴിയും. അതുകൊണ്ട് ഇപ്രകാരമുള്ള ഗായത്രി ഉപാസിക്കപ്പെടണം എന്നർത്ഥം.

**മന്ത്രഃ 7** — തസ്യാ ഉപസ്ഥാനം യാഗത്ര്യസ്യേകപദീ ദ്വിപദീ ത്രിപദീ ചതുഷ്പദ്യപദസി ന ഹി പദ്യസേ നമ—സ്തേ തുരീയായ ദർശതായ പദായ പരോരജസേ / നാവദോ മാ പ്രാപദിതി യം ദ്വിഷ്യാദസാവസ്മൈ കാ മോ മാ സമൃദ്ധീതി വാ ന ഹൈവാസ്മൈ സകാമഃ സമൃധ്യതേ യസ്മാ ഏവമുപതിഷ്ഠതേ / ഹമദഃ പ്രാപമിതി വാ.

**മന്ത്രാർത്ഥം 7** — ആ ഗായത്രിയുടെ ഉപസ്ഥാനം — അല്ലയോ ഗായത്രീ ! നീ (ത്രൈലോക്യരൂപമായ പ്രഥമ പാദത്താൽ) ഏകപദിയാണ് . (മൂന്നു വേദങ്ങളാകുന്ന രൂപത്തോടു കൂടിയ ദ്വിതീയപാദത്താൽ ) ദ്വിപദിയാണ് . പ്രാണാപാനവ്യാനരൂപമായ മൂന്നാം പാദത്താൽ ത്രിപദിയാണ് . (തുരീയ പാദത്താൽ) ചതുഷ്പദിയാണ് . (ഇതിനുപരിയായി നിരുപാധികമായ രൂപം വഴി) അപദവുമാണ് . കാരണം നീ അറിയുന്നില്ല. അതുകൊണ്ട് വ്യവഹാരങ്ങൾക്കു വിഷയമല്ലാത്തും, ലോകങ്ങൾക്കെല്ലാമുപരിയായ വിളങ്ങുന്നതും ദർശനീയവുമായ നിന്റെ തുരീയ പദത്തിനായിക്കൊണ്ട് നമസ്കാരം. പാപരൂപിയായ ഈ ശത്രു ഇക്കാര്യത്തിൽ സഫലതയെ പ്രാപിക്കാതിരിക്കട്ടെ. ഇപ്രകാരം വിദ്വാനായ ഇവൻ യാതൊരാളെക്കുറിച്ച് ദ്വേഷിക്കുന്നുവോ "അവന്റെ കാമന പൂർണ്ണമാകാതിരിക്കട്ടെ" എന്നു പറഞ്ഞ് ഉപസ്ഥാനം

ചെയ്യണം. ആർക്കു വേണ്ടി ഇങ്ങിനെ ഉപസ്ഥാനം ചെയ്തുവോ അവൻെറ കാമിതങ്ങൾ പൂർണ്ണമാവുകയില്ല. അല്ലെങ്കിൽ "ഞാൻ ഈ കാമിതത്തെ കൈവരിക്കും" എന്നാഗ്രഹിച്ച് ഉപസ്ഥാനം ചെയ്യണം.

**ഭാഷ്യ: 7** — തസ്യാ ഉപസ്ഥാനം തസ്യാ ഗായത്ര്യാ ഉപസ്ഥാനമുപേത്യ സ്ഥാനം നമസ്കരണമനേന മന്ത്രേണ. കോ ऽ സൗ മന്ത്രഃ ? ഇത്യാഹ — ഹേ ഗായത്ര്യസി ഭവസി ത്രൈലോക്യപാദേനൈകപദീ. ത്രയീ വിദ്യാരൂപേണ ദ്വിതീയേന ദ്വിപദീ പ്രാണാദീനാ തൃതീയേന ത്രിപദ്യസി. ചതുർത്ഥേന തുരീയേണ ചതുഷ്പദ്യസി. ഏവം ചതുർഭിഃ പാദൈരുപാസകൈഃ പദ്യസേ ജ്ഞായസേ.

ആ ഗായത്രിയുടെ ഉപസ്ഥാനം അടുത്തു ചെന്നുള്ള സ്ഥാനം അഥവാ നമസ്കാരം ഈ മന്ത്രം കൊണ്ടു വേണം ചെയ്യാൻ. ആ മന്ത്രം ഏതാണ് ? എന്നു പറയുന്നു — അല്ലയോ ഗായത്രീ ! നീ ത്രൈലോക്യമാകുന്ന ഒരു പാദത്താൽ ഏകപദയാണ് . ത്രയീ വിദ്യാരൂപമാകുന്ന രണ്ടാമത്തേതിനാൽ ദ്വിപദയാണ് . പ്രാണാദികളാകുന്ന മൂന്നാമത്തേതിനാൽ ത്രിപദയാണ് തുരീയമാകുന്ന നാലാമത്തേതിനാൽ ചതുഷ്പദയാണ് . ഇങ്ങിനെ നാലു പാദങ്ങളാൽ ഉപാസകർ നിന്നെ അറിയുന്നു.

അതഃ പരം പരേണ നിരുപാധികേന സ്വേനാത്മനാ ऽ പദസി. അവിദ്യമാനം പദം യസ്യാസ്തവ യേന പദ്യസേ സാ ത്വമപദസി യസ്മാന്നഹി പദ്യസേ, നേതി നേത്യാത്മത്വാത് . അതോ ऽ വ്യവഹാരവിഷയായ നമസ്തേ തുരീയായ ദർശതായ പദായ പരോരജസേ.

ഇതിനുശേഷം തൻെറ സർവ്വോത്തമവും നിരുപാധികവുമായ സ്വരൂപത്താൽ നീ അപദ് (പാദരഹിതം) ആണ് നിൻെറ ഇല്ലാത്തതായ ആ പദം വഴി നീ അറിയപ്പെടുന്നതിനാൽ നീ കാലില്ലാത്തതാണ് "നേതി നേതി" സ്വരൂപമായിനാൽ നീ അറിയപ്പെടുന്നില്ല. അതിനാൽ വ്യവാഹരവിഷയമല്ലാത്ത നിൻെറ തുരീയവും ദർശതവും പരോരജവുമായ പദത്തനായിക്കൊണ്ട് നമസ്കാരം.

അസൗ ശത്രുഃ പാപ്മാ ത്വത്പ്രാപ്തി വിഘ്നകരോ ऽ ദസ്തദാത്മനഃ കാര്യം യത്ത്വത് പ്രാപ്തിവിഘ്നകർത്തൃത്വം മാ പ്രാപൻ മൈവ പ്രാപ്നോതു.

ഈ പാപമാകുന്ന ശത്രു നിന്നെ പ്രാപിക്കുന്നതിൽ വിഘ്നകാരിയാണ് . അത് നിൻെറ പ്രാപ്തിക്കു വിഘ്നം ചെയ്യുന്നകാര്യത്തിൽ സമർത്ഥമാകാതിരിക്കട്ടെ. ഇവിടെ "ഇതി" ശബ്ദം മന്ത്ര സമാപ്തിയെ കുറിക്കുന്നു.

യം ദ്വിഷ്യാദ്യം പ്രതി ദ്വേഷം കുര്യാത് സ്വയം വിദ്വാംസ്തം പ്രത്യനേനോപസ്ഥാനം. അസൗ ശത്രുരമുകനാമേതി നാമ ഗൃഹ്ണീയാദസ്മൈ യജ്ഞദത്തായാഭിപ്രേതഃ കാമോ മാ സമൃദ്ധി സമൃദ്ധിം മാ പ്രാപ്നോതിവിതി വോപതിഷ്ഠതേ. ന ഹൈവാസ്മൈ ദേവദത്തായ സ കാമഃ സമൃധ്യതേ. കസ്മൈ ? യസ്മാ

ആരെ ദ്വേഷിക്കുന്നുവോ, ആരെ പ്രതി ദ്വേഷത്തെ ചെയ്യുന്നുവോ അവനെക്കുറിച്ച് വിദ്വാനായവന് ഈ ഉപസ്ഥാനം ഭവിക്കുന്നു. "ഈ അമുകനെന്നു പേരായ ശത്രു — ഇവിടെ ഇങ്ങിനെയുള്ള നാമം ഇരിക്കട്ടെ. അതായത് ഈ യജ്ഞദത്തന് ഈ അഭിപ്രേതമായ കാമം ഇല്ലാതിരിക്കട്ടെ. സമൃദ്ധിയെ പ്രാപിക്കാതിരിക്കട്ടെ എന്നിങ്ങിനെ ഉപസ്ഥാനം ചെയ്യുന്നു. ഇതു വഴി ദേവദ

ഏവമുപതിഷ്ഠതേ അഹമദോ ദേവദത്താഭിപ്രേതം പ്രാപമിതി വോപതിഷ്ഠതേ. അസാവദോ മാ പ്രപദിഇത്യാദി ത്രയാണാം മന്ത്ര–പദാനാം യഥാകാമം വികൽപഃ.

ത്തന് കാമം പൂർണ്ണമാകാതെ ഭവിക്കുന്നു. എന്തുകൊണ്ട് ? ഇപ്രകാരം ഉപസ്ഥാനം ചെയ്യുന്നതുകൊണ്ട് ആ ദേവദത്താഭിപ്രേതമായതിനെ ഞാൻ പ്രാപിക്കട്ടെ എന്ന് ഉപസ്ഥാനം ചെയ്യുന്നു. "അസൗ " "അദഃ" "മാപ്രാപത് " ഈ മൂന്നു മന്ത്രപദങ്ങൾക്കും ഇച്ഛാനുസൃതം വികൽപം വരാവുന്നതാണ് .

ഗായത്ര്യാ മുഖവിധാനാ–യാർത്ഥ വാദ ഉച്യതേ

ഗായത്രിയുടെ മുഖവിധാനത്തിനായി അർത്ഥവാദം പറയപ്പെടുന്നു

**മന്ത്രഃ 8** — ഏതദ്ധ വൈ തജ്ജനകോ വൈദേഹോ ബുഡിലമാശ്വതരാശ്വി ഉവാച യന്നു ഹോ തദ്ഗായത്രീവിദബ്രൂഥാ അഥ കഥം ഹസ്തിഭൂതോ വഹസീതി മുഖം ഹ്യസ്യാഃ സമ്രാൺന വിദാംചകാരേതി ഹോവാച തസ്യാ അഗ്നിരേവ മുഖം യദി ഹ വാ അപി ബഹ്വിവാ–ഗ്നാവഭ്യാദധതി സർവ്വമേവ തത്സംദഹത്യേവം ഹൈ–വൈവം വിദ്യദ്യപി ബഹ്വിവ പാപം കുരുതേ സർവ്വമേവ തത്സംപ്സായ ശുദ്ധഃ പൂതോ ſ ജരോ ſ മൃതഃ സംഭവതി.

**മന്ത്രാർത്ഥം 8** — ആ വിദേഹനായ ജനകൻ ബുഡിലനെന്ന ആശ്വതരാശ്വിയോട് പറഞ്ഞു, "നീ ഗായത്രീവേത്താവാണെന്ന് പറഞ്ഞുവല്ലോ. എന്നാൽ പിന്നെ (പ്രതിഗ്രഹ ദോഷം കാരണം) ആനയായിത്തീർന്നിട്ട് എന്തിന് ഭാരം ചുമക്കുന്നു ?" ഇതിന് അവൻ പറഞ്ഞു, "അല്ലയോ സാമ്രാട്ടേ ! ഞാനിതിൻെറ മുഖം പോലും അറിഞ്ഞിരുന്നില്ല" എന്ന് .അപ്പോൾ ജനകൻ പറഞ്ഞു, "അഗ്നി തന്നെ ഇതിൻെറ മുഖം. അഗ്നിയിൽ ധാരാളം വിറകിട്ടാൽ അത് അതിനെ മുഴുവൻ കത്തിച്ചു കളയുന്നു. ഇപ്രകാരം ഇങ്ങിനെ അറിയുന്നവൻ വളരെ പാപം ചെയ്തു കൊണ്ടിരുന്നാലും അതിനെയെല്ലാം ഭക്ഷിച്ച് ശുദ്ധനും പവിത്രനും അജരനും അമൃതനുമായിത്തീരുന്നു.

**ഭാഷ്യഃ 8** — ഏതദ്ധ കില വൈ സ്മര്യതേ. തത്ത്രത ഗായത്രീവി–ജ്ഞാനവിഷയേ. ജനകോ വൈ–ദേഹോ ബുഡിലോ നാമതോ ſ ശ്വതരാശ്വസ്യാപത്യം ആശ്വതരാ–ശ്വിസ്തം കിലോക്തവാൻ. യന്നു ഇതി വിതർക്കേ. ഹോ അഹോ ഇത്യേതത് തദ്യത്വം ഗായത്രീവിദ–ബ്രൂഥാ ഗായ ത്രീവിദസ്മീതി, യദ–

"ഏതദ്ധ വൈ" എന്നത് വിഷയത്തെപ്പററി സ്മരിക്കാനാണ് . ആ ഗായത്രീവിജ്ഞാനവിഷയത്തിൽ വിദേഹനായ ജനകൻ ബുഡിലനെന്നു പേരായ അശ്വതരാശ്വപുത്രൻ അശ്വത രാശ്വിയോട് പറഞ്ഞുപോൽ. "യന്നു" എന്നത് വിതർക്കത്തെ സൂചിപ്പിക്കുന്നു. "ഹോ" എന്നതിന് അഹോ എന്നർത്ഥം. നീ ഗായത്രിയെ അറിഞ്ഞു എന്നു പറഞ്ഞു — അതായത് നീ "ഞാൻ ഗായത്രീവേ

ബ്രൂഥാഃ കിമിദം തസ്യ വചസോ / നനുരൂപം ? അഥ കഥം യദി ഗാ— യത്രീവിദ് പ്രതിഗ്രഹദോഷേണ ഹസ്തീഭൂതോ വഹ സീതി ?

സ പ്രത്യാഹ രാജ്ഞാസ്മാ— രിതോ മുഖം ഗായത്ര്യാ ഹി യ— സ്മാദസ്യാ ഹേ സമ്രാണ്ന വിദം— ചകാര ന വിജ്ഞാതവാനസ്മീതി, ഹോവാച. ന ഏകാംഗ വികലത്വാ— ദ് ഗായത്രീവിജ്ഞാനം മമാഫലം ജാതം.

ശൃണു തർഹി. തസ്യാ ഗായത്ര്യാ അഗ്നിരേവ മുഖം. യദി ഹ വാ അപി ബഹ്വിവേന്ധനം അ— ഗ്നാവഭ്യാദധതി ലൌകികാഃ സർ— വ്വമേവ തത്സംദഹത്യേവേന്ധന— മഗ്നിഃ ഏവം ഹൈവൈവം വിദ്— ഗായത്ര്യാ അഗ്നിർമ്മുഖമിത്യേവം വേത്തീത്യേവം വിത് സ്യാത്സ്വയം ഗായത്ര്യാത്മാ / ഗ്നിമുഖഃ സൻ യദ്യ— പി ബഹ്വിവ പാപം കുരുതേ പ്രതി— ഗ്രഹാദിദോഷം, തത്സർവ്വം പാപ— ജാതം സംപസായ ഭക്ഷയിത്വാ ശുദ്ധോ / ഗ്നിവത് പൂതശ്ച തസ്— മാത് പ്രതിഗ്രഹദോഷാത് ഗായ— ത്ര്യാത്മാ അജ രോ / മൃതശ്ച സംഭവതി.

ത്താവാണ് " എന്ന് പറഞ്ഞിട്ടുണ്ട്. നീ പറഞ്ഞതിന് അനുരൂപമല്ലാതിരിക്കുന്ന തെന്താണ് ? നീ ഗായത്രീവേത്താവാണെ ങ്കിൽ പ്രതിഗ്രഹദോഷം കാരണം ആന യായി എന്തുകൊണ്ട് ഭാരം ചമുക്കുന്നു.

രാജാവ് ഓർമ്മിപ്പിച്ചപ്പോൾ അ വൻ മറുപടി പറഞ്ഞു "അല്ലയോ സമ്രാ ട്ടേ! ഞാൻ ഗായത്രിയുടെ മുഖത്തെ അറി ഞ്ഞിരുന്നില്ല" എന്ന് അവൻ പറഞ്ഞു. "ഒ രംഗത്തെക്കൂടാതെയുള്ള അറിവായതി നാൽ എന്റെ ഗായത്രീ വിജ്ഞാനം നി ഷ്ഫലമായിത്തീർന്നിരിക്കുന്നു.

(ജനകൻ പറഞ്ഞു) അങ്ങിനെയാ ണെങ്കിൽ (കേട്ടോളൂ) അഗ്നിതന്നെ ഗാ യത്രിയുടെ മുഖം. ലോകർ അഗ്നിയിൽ ധാരാളം വിറകിടുകയാണെങ്കിൽ ആ അഗ്നി ആ വിറകിനെ മുഴുവൻ ദഹിപ്പി ക്കുന്നു. അതുപോലെ ഇപ്രകാരമറിയു ന്നവനാരാണോ അതായത് ഗായത്രി യുടെ മുഖമാണ് അഗ്നി എന്നറിയുന്ന വനാരാണോ അവൻ സ്വയം അഗ്നിയാ കുന്ന മുഖത്തോടുകൂടിയവനായി ഗായ ത്ര്യാത്മാവായിത്തീരുന്നു. അവൻ പ്രതി ഗ്രഹാദിദോഷത്തോടു കൂടിയ വളരെ പാപങ്ങളെ ചെയ്താലും ആ പാപങ്ങളെ യെല്ലാം "സംപ്സായ" —ഭക്ഷിച്ച് ആ ഗായത്ര്യാത്മാവ് അഗ്നിയെപ്പോലെ പരി ശുദ്ധനും പൂതനുമായി ആ പ്രതിഗ്രഹ ദോഷത്തിൽ നിന്നും പവിത്രനായിത്തീർ ന്ന് അജരനും അമൃതനുമായിത്തീരുന്നു.

## പഞ്ചദശഃ ബ്രാഹ്മണഃ

യോ ജ്ഞാനകർമ്മ സമുച്ചയ—കാരീ സോ ഽന്തകാലേ ആദിത്യം പ്രാർത്ഥയതി. അസ്തി ച പ്രസം—ഗോ, ഗായത്ര്യാസ്തുരീയഃ പാദോ ഹി സഃ തദുപസ്ഥാനം പ്രകൃതം, അതഃ സ ഏവ പ്രാർത്ഥ്യതേ—

## പതിനഞ്ചാം ബ്രാഹ്മണം

ജ്ഞാനകർമ്മങ്ങളെ സമുച്ചയിപ്പിക്കുന്നവനാരോ അവൻ കാലാവസാനത്തിൽ ആദിത്യനെ പ്രാർത്ഥിക്കുന്നു. ഇവിടെ ആദിത്യന്റെ പ്രസംഗം വേിക്കുന്നു. കാരണം ഇത് ഗായത്രിയുടെ ചതുർത്ഥപാദമാണ്. അതിന്റെ ഉപസ്ഥാനത്തെക്കുറിച്ചുള്ള പ്രകരണമാണ്. അതിനാൽ അതിനെത്തന്നെ പ്രാർത്ഥിക്കുന്നു.

**മന്ത്രഃ 1** — ഹിരണ്മയേന പാത്രേണ സത്യസ്യാപിഹിതം മുഖം. തത്ത്വം പൂഷന്നപാവൃണു സത്യധർമ്മമായ ദൃ—ഷ്ടയേ. പൂഷന്നേകർഷേ യമ സൂര്യ പ്രാജാപത്യ വ്യൂഹ രശ്മീൻ. സമൂഹ തേജോ യത്തേ രൂപം കല്യാണ—തമം തത്തേ പശ്യാമി. യോ ഽസാവസൗ പുരുഷഃ. സോ ഽഹമസ്മി. വായുരനിലമമൃതമഥേദം ഭസ്മാന്തം ശരീരം. ഓം ക്രതോ സ്മര കൃതം സ്മര ക്രതോ സ്മര കൃതം സ്മര. അഗ്നേനയ സുപഥാ രായേ അസ്മാന്വിശ്വാനി ദേവ വയുനാനി വിദ്വാൻ. യുയോധ്യസ്മജ്ജു ഹുരാണ—മേനോ ഭൂയിഷ്ഠാം തേ നമ ഉക്തിം വിധേമ.

**മന്ത്രാർത്ഥം 1** — സ്വർണ്ണമയമായ പാത്രത്താൽ സത്യത്തിന്റെ മുഖം മൂടപ്പെട്ടിരിക്കുന്നു. അല്ലയോ പൂഷാവേ! അവിടുന്നിതിനെ സത്യധർമ്മാവായ എനിക്ക് കാണാനായിക്കൊണ്ട് തുറന്നു തന്നാലും. അല്ലയോ പൂഷാവേ! ഒററക്കു സഞ്ചരിക്കുന്നവനേ! യമ! സൂര്യ! പ്രജാപതീ പുത്ര! അവിടുത്തെ രശ്മികളെ വിഭജിച്ചാലും. തേജസ്സിനെ ഒന്നാക്കിച്ചെയ്താലും. ഏററവും മംഗളകരമായ അവിടുത്തെ രൂപത്തെ ഞാൻ കാണുമാറാകട്ടെ. അങ്ങയിൽ കാണപ്പെടുന്ന ഈ പുരുഷൻ യാതൊന്നോ അത് ഞാനാണ്. എന്നിലുള്ള പ്രാണവായു നിത്യമായിരിക്കുന്ന ബാഹ്യവായുവിൽ ലയിക്കട്ടെ. ഈ ശരീരം ഭസ്മമായിത്തീരട്ടെ. ഓംകാരമായിരിക്കുന്ന യജ്ഞസ്വരൂപ! സ്മരിച്ചാലും, ഞാൻ ചെയ്ത നല്ല കാര്യങ്ങളെയെല്ലാം സ്മരിച്ചാലും. യജ്ഞസ്വരൂപ! സ്മരിച്ചാലും. ഞാൻ ചെയ്തനല്ല കാര്യങ്ങളെ അല്ലയോ അഗ്നേ! കർമ്മഫല പ്രാപ്തിക്കായിക്കൊണ്ട് അവിടുന്ന് ഞങ്ങളെ നല്ല മാർഗ്ഗത്തിൽക്കൂടി നയിച്ചാലും. അല്ലയോ ദേവ! അവിടുന്ന് എല്ലാ പ്രാണികളുടേയും എല്ലാ പ്രജ്ഞാനങ്ങളേയും അറിയുന്നു. ഞങ്ങളുടെ കഠിനങ്ങളായ പാപങ്ങളെയെല്ലാം

ഞങ്ങളിൽ നിന്നും ദൂരീകരിച്ചാലും. വീണ്ടും വീണ്ടും ഞങ്ങൾ അവിടുത്തേക്ക് നമസ്കാര വചനത്തെ ചെയ്യുന്നു.

**ഭാഷ്യം 1** — ഹിരണ്മയേന ജ്യോതിർമ്മയേന പാത്രേണ യഥാ പാത്രേണേഷ്ടം വസ്ത്വപിധീയതേ, ഏവമിദം സത്യാഖ്യം ബ്രഹ്മ ജ്യോതിർമ്മയേന മണ്ഡലേനാപിഹിതമിവ അസമാഹിതചേതസാമദൃശ്യത്വാ— ത് . തദുച്യതേ സത്യസ്യാപിഹിതം മുഖം മുഖ്യം സ്വരൂപം, തദപിധാനം പാത്രമപിധാനമിവ ദർശനപ്രതി— ബന്ധകാരണം തത്ത്വം ഹേ പൂ— ഷൻ ! ജഗതഃ പോഷണാത് പൂഷാ സവിതാ ſ പാവൃണ്വപാവൃതം കു— രു ദർശനപ്രതിബന്ധകാരണമപ— നയേത്യർത്ഥഃ. സത്യധർമ്മായ സ— ത്യം. ധർമ്മോ ſ സ്യ മമ സോ ſ ഹം സത്യധർമ്മാ തസ്മൈ ത്വദാത്മ— ഭൂതായേത്യർത്ഥഃ. ദൃഷ്ടയേ ദർശ— നായ.

സ്വർണ്ണമയമായ പ്രകാശ പൂർണ്ണമായ പാത്രം കൊണ്ട് , ഇഷ്ട വസതുവിനെ പാത്രം കൊണ്ട് മൂടി വക്കുന്നതുപോലെ; ഈ സത്യമെന്നു പേരായ ബ്രഹ്മം,അസമാഹിതചിത്തന്മാർക്ക് അദൃശ്യമാകയാൽ, പ്രകാശപൂർണ്ണമായ മണ്ഡലത്താൽ മൂടിയിരിക്കുന്നതുപോലെ സ്ഥിതി ചെയ്യുന്നു. അതിനെക്കുറിച്ച് പറയുന്നു — സത്യത്തിന്റെ മുഖം മുഖ്യമായ സ്വരൂപം മൂടപ്പെട്ടിരിക്കുന്നു. ദർശനത്തിനുള്ള പ്രതിബന്ധം കാരണം പാത്രം കൊണ്ടു മൂടിയതുപോലെ അതു മൂടപ്പെട്ടിരിക്കുന്നു. അല്ലയോ പൂഷാ വേ ! (ജഗദ്രക്ഷണം കാരണമാണ് പൂഷാ വായത് ) സവിതാവേ ! അവിടുന്നതിനെ തുറന്നു കാണിച്ചാലും. ദർശനത്തിനു പ്രതിബന്ധമായ കാരണത്തെ ഇല്ലാതാക്കിയാലും എന്നർത്ഥം. സത്യധർമ്മാവായ എനിക്കായിക്കൊണ്ട് — സത്യം ഈ എനിക്ക് ധർമ്മാവാണ് . അങ്ങിനെയുള്ള ഞാൻ സത്യധർമ്മാവാണ് , അവിടുത്തെ ആത്മഭൂതനാണ് ഞാൻ എന്നർത്ഥം — ആ എനിക്ക് കാണാനായിക്കൊണ്ട് (ദർശനപ്രതിബന്ധകാരണം ഇല്ലാതാക്കിയാലും)

പൂഷന്നിത്യാദീനി നാമാ ന്യാ— മന്ത്രണാർത്ഥാനി. സവിതുഃ ഏ— കർഷേ, ഏകശ്ചാസാവൃഷിശ്ച ഏകർഷിദർശനാദൃഷിഃ. സ ഹി സർവ്വസ്യ ജഗത ആത്മാ ചക്ഷുശ്ച സൻ സർവ്വം പശ്യതി. ഏകോ വാ ഗച്ഛരതീത്യേകർഷിഃ "സൂര്യ ഏകാകീ ചരതി" ഇതി മന്ത്രവർണ്ണാത് . യമ, സർവ്വം ഹി ജഗതഃ സംയമനം ത്വത്ക്കൃതം. സൂര്യ, സുഷ്ഠു ഈരയതേ രസാൻ രശ്മീൻ പ്രാണാൻ ധിയോ വാ ജഗത ഇതി. പ്രാജാപത്യ പ്രജാപതേരീശ്വരസ്യാപത്യം ഹിരണ്യഗർഭസ്യവാ ഹേ പ്രാജാപത്യ. വ്യൂഹ വിഗമയ രശ്മീൻ. സമൂഹ സംക്ഷിപ ആത്മനസ്തേജോ യേ—

പൂഷൻ ! മുതലായ നാമങ്ങൾ സവിതാവിനെ അമന്ത്രണം ചെയ്യാനാണ് . ഏകർഷേ ! എന്നാൽ ഏകനും ഋഷിയുമായുള്ളവൻ ഏകർഷി ദർശനത്തെ ചെയ്യുന്നതിനാൽ ഋഷിയാണ് . അത് ലോകങ്ങളുടെ മുഴുവൻ ആത്മാവും ചക്ഷുസ്സുമായിരുന്ന് എല്ലാത്തിനേയും ദർശിക്കുന്നു. അത് ഏകനായിത്തന്നെ ചരിക്കുന്നതിനാൽ ഏകർഷിയാണ് . "സൂര്യൻ ഏകാകിയായി ചരിക്കുന്നു" എന്ന് മന്ത്രവർണ്ണമുണ്ട് . യമ ! ജഗത്തിന്റെ മുഴുവൻ സംയമനം നീയാണ് ചെയ്യുന്നത് എന്നർത്ഥം. സൂര്യ ! ജഗത്തിന്റെ രസം, രശ്മി, പ്രാണൻ, ബുദ്ധി എന്നിവയെ സുഷ്ഠുവായി, നല്ല പോലെ പ്രേരിപ്പിക്കുന്നതിനാൽ സൂര്യനാണ് . പ്രാജാപത്യ ! പ്രജാപതിയുടെ ഈശ്വരന്റെ അഥവാ ഹിരണ്യഗർഭന്റെ പുത്രനാകയാൽ പ്രാജാപത്യനാ

നാഹം ശക്നുയാം ദ്രഷ്ടും. തേജസാ ഹ്യപഹതദൃഷ്ടിർന്ന ശക്നുയാം ത്വത്സ്വരൂപമഞ്ജസാ ദ്രഷ്ടും, വിദ്യോതന ഇവ രൂപാണാമത ഉപസംഹര തേജഃ

ണ് . രശ്മികളെ വ്യൂഹനം ചെയ്താലും — നിവർത്തിപ്പിച്ചാലും. അവിടുത്തെ തേജസ്സിനെ സമൂഹമാക്കി, ഒന്നാക്കിച്ചെയ്താലും; അങ്ങിനെ ഞാൻ സത്യബ്രഹ്മത്തെ കാണുമാറാവട്ടെ. മിന്നലിനുള്ളിലെ രൂപം പോലെ തേജസ്സുകൊണ്ട് കണ്ണുകാണാതായ എനിക്ക് അവിടുത്ത സ്വരൂപം പെട്ടെന്ന് കാണാൻ കഴിയുന്നില്ല. അതിനാൽ തേജസ്സിനെ ഉപസംഹരിച്ചാലും.

യത്തേ തവ രൂപം സർവ്വകല്യാണാനാമതിശയേന കല്യാണം കല്യാണതമം തത്തേ പശ്യാമി. പശ്യാമോ വയം വചന വ്യത്യയേന. യോ ഽ സൗ ദൂർഭുവഃ സ്വർവ്യാഹൃത്യവയവഃ പുരുഷഃ പുരുഷാകൃതിത്വാത് പുരുഷഃ സോ ഽ ഹമസ്മി ഭവാമി. അഹരഹമിതി ചോപനിഷദ ഉക്തത്വാദാദിത്യചാക്ഷുഷയോഃ തദേവേദം പരാമൃശ്യതേ. സോ ഽ ഹമസ്മ്യമൃതമിതി സംബന്ധഃ

യാതൊരു നിന്റെ രൂപമാണോ കല്യാണങ്ങൾക്കെല്ലാം തന്നെ അതിശയമാകും വണ്ണം കല്യാണമായത് , കല്യാണതമമായത് അതിനെ ഞാൻ കാണുന്നു. "പശ്യാമോ വയം" എന്നിങ്ങിനെ വചന വ്യത്യാസം വഴി ബഹുവചനമാക്കി. "ഞങ്ങൾ കാണുന്നു" എന്നർത്ഥത്തെ കാണണം. "ഭൂർഭുവഃ സ്വഃ" എന്നീ വ്യാഹൃതി രുപത്തിലുള്ള അവയവത്തോടു കൂടിയ പുരുഷൻ ആരാണോ അത് ഞാനാണ് . പുരുഷാകാരനായതിനാൽ പുരുഷൻ. ആദിത്യനും ചാക്ഷുഷപുരുഷനും "അഹഃ" എന്നും "അഹം" എന്നും ഉപനിഷത്തുക്കൾ പറഞ്ഞിട്ടുള്ളതിനാൽ ഇവിടെ അവയെ പരാമർശിക്കുകയാണ് . അതായത് "ആ ഞാൻ അമൃതനാണ് " എന്നിങ്ങിനെയാണിതിന്റെ സംബന്ധം.

മമാമൃതസ്യ സത്യസ്യ ശരീരപാതേ ശരീരസ്ഥോ യഃ പ്രാണോ വായുഃ സോ ഽ നിലം ബാഹ്യം വായുമേവ പ്രതിഗച്ഛതു. തഥാന്യാ ദേവതാഃ സ്വാം സ്വാം പ്രകൃതിം ഗച്ഛന്തു. അഥേദമപി ഭസ്മാന്തം സത് പൃഥിവീം യാതു ശരീരം.

അമൃതസ്വരൂപവും സത്യവുമായ എന്റെ ശരീരസ്ഥമായ പ്രാണവായു യാതൊന്നാണോ അത് ശരീരപാത സമയത്ത് അനിലനിൽ അതായത് ബാഹ്യവായുവിൽത്തന്നെ വിലയിക്കട്ടെ. അതുപോലെ മററു ദേവതകൾ സ്വന്തം സ്വന്തം പ്രകൃതിയെ പ്രാപിക്കട്ടെ. അനന്തരം ഈ ശരീരവും ഭസ്മശേഷമായി പൃഥിവിയെ പ്രാപിക്കട്ടെ.

അഥേദാനീമാത്മനഃ സങ്കൽപഭൂതാം മനസി വ്യവസ്ഥിതാം മഗ്നിദേവതാം പ്രാർത്ഥയതേ — ഓം ക്രതോ — ഓമിതി ക്രതോ ഇതി ച സംബോധനാർത്ഥാവേവ, ഓംകാരപ്രതീകത്വാദോം മനോമയത്വാച്ഛ്ക്രതുഃ, ഹേ ഓം ഹേ ക്രതോ സ്മര സ്മർത്തവ്യം, അന്തകാലേ ഹി ത്വത്സ്മരണവശാദിഷ്ടാ ഗതിഃ

അനന്തരമിപ്പോൾ മനസ്സിൽ സങ്കൽപിച്ചിരിക്കുന്ന, മനസ്സിൽ സ്ഥിതി ചെയ്യുന്ന അഗ്നിദേവതയോടും പ്രാർത്ഥിക്കുന്നു — "ഓം ക്രതോ." ഓമെന്നും ക്രതോ എന്നും സംബോധനക്കുവേണ്ടി തന്നെയാണ് . ഓകാര പ്രതീകമാണ് അഗ്നി എന്നതിനാൽ ഓം എന്നും മനോമയമാണ് എന്നതിനാൽ ക്രതു എന്നും പറയുന്നു. ഹേ ഓം ഹേ ക്രതോ സ്മരിച്ചാലും, ഓർമ്മിച്ചാലും. അന്ത്യകാലത്തു

പ്രാപ്യതേ, അതഃ പ്രാർത്ഥ്യതേ യന്മയാ കൃതം തത്സ്മര. പുനരു–ക്തിരാദരാദർത്ഥാ.

അങ്ങയുടെ സ്മരണകാരണം ഇഷ്ടപ്പെട്ട ഗതിയെ പ്രാപിക്കുന്നു. അതിനാൽ പ്രാർത്ഥിക്കുകയാണ് ഞാൻ ചെയ്തതൊക്കെ സ്മരിച്ചാലും എന്ന് പുനരുക്ത ആദരത്തെ കാണിക്കാനാണ് .

കിഞ്ച ഹേ അഗ്നേ ! നയ പ്രാപയസുപഥാ ശോഭനേന മാർ–ഗ്ഗേണരായേ ധനായ കർമ്മഫല–പ്രാപ്തയേ ഇത്യർത്ഥഃ. ന ദക്ഷി–ണേന കൃഷ്ണേന പുനരാവൃത്തി യുക്തേന. കിം തർഹി ? ശുക്ലേ–നൈവ സുപഥാ അസ്മാൻ. വി–ശ്വാനി സർവ്വാണി ഹേ ദേവ വയുനാനി പ്രജ്ഞാനാനി സർവ്വ–പ്രാണിനാം വിദ്വാൻ. കിഞ്ച യു–യോധ്യപനയ വിയോജയാസ്മദ–സ്മത്തോ ജുഹുരാണം കുടിലമേനഃ പാപം പാപജാതം സർവ്വം. തേന പാപേന വിയുക്താ വയമേഷ്യാമ — ഉത്തരേണ പഥാ ത്വത് പ്രസാദാത് .

മാത്രമല്ല അഗ്നേ ! കർമ്മഫല പ്രാപ്തിക്കായി നല്ല മാർഗ്ഗത്തിൽക്കൂടി നയിച്ചാലും. കൃഷ്ണപക്ഷത്തിലെ പുനരാവൃത്തിയോടുകൂടിയ ദക്ഷിണമാർഗ്ഗത്തിലൂടെയല്ല. പിന്നെ ഏതാണ് ? ശുക്ല പക്ഷത്തിലെ ശുഭമാർഗ്ഗത്തിലൂടെ ഞങ്ങളെ നയിക്കൂ. അവിടുന്ന് എല്ലാ പ്രാണികളുടേയും എല്ലാ പ്രജ്ഞകളേയും അറിയുന്നു. മാത്രമല്ല ഞങ്ങളിൽ നിന്ന് കുടിലങ്ങളായ എല്ലാ പാപജാതങ്ങളേയും നീക്കം ചെയ്താലും. അങ്ങയുടെ പ്രസാദത്താൽ ഞങ്ങൾ ആ പാപങ്ങളില്ലാതായി ഉത്തരായണ മാർഗ്ഗത്തിൽ ചരിക്കട്ടെ.

കിന്തു വയം തുഭ്യം പരിചര്യാം കർത്തും ന ശക്നുമോ ഭൂയിഷ്ഠാം ബഹുതമാം തേ തുഭ്യം നമ ഉക്തിം നമസ്കാരവചനം വിധേമ. നമ–സ്കാരോക്ത്യാ പരിചരേമേത്യർ–ത്ഥഃ അന്യത് കർത്തുമശക്താഃ സന്ത ഇതി.

എന്നാൽ ഞങ്ങൾ അങ്ങയുടെ പരിചര്യയെ ചെയ്യാൻ ശക്തരല്ല. വീണ്ടും വീണ്ടും അങ്ങക്കായി നമസ്കാരം എന്ന വാക്യത്തെ ചെയ്യാം. നമസ്കാരം എന്നു പറഞ്ഞ് പരിചരിക്കാമെന്നർത്ഥം. മറെറാന്നും ചെയ്യാൻ ശക്തരല്ലാതായി എന്ന് .

## ഷഷ്ഠഃ അദ്ധ്യായഃ

### പ്രഥമഃ ബ്രാഹ്മണഃ

ഓം പ്രാണോ ഗായത്രീത്യു— ക്തം. കസ്മാത് പുനഃ കാരണാത് പ്രാണഭാവോ ഗായത്ര്യാ ന പുനർ— വ്വാഗാദിഭാവ ഇതി. യസ്മാത് ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച പ്രാണോ, ന വാഗാദയോ ജ്യൈഷ്ഠ്യശ്രൈ ഷ്ഠ്യഭാജഃ കഥം ജ്യേഷ്ഠത്വം ശ്രേഷ്ഠ ത്വം ച പ്രാണസ്യേതി തന്നിർദ്ദിധാ— രയിഷയേദമാരഭ്യതേ.

അഥവോക്ഥയജുഃസാമ— ക്ഷത്രാദിഭാവൈഃ പ്രാണസ്യൈ— വോപാസനമഭിഹിതം സത്സ്വ— പ്യന്യേഷു ച ക്ഷുരാദിഷു തത്ര ഹേതുമാത്രമിഹ ആനന്തര്യേണ സംബന്ധ്യതേ. ന പുനഃ പൂർവ്വശേ— ഷതാ. വിവക്ഷിതം തു ഖിലത്വാദ സ്യ കാണ്ഡസ്യ പൂർവ്വത്ര യദനുക്തം വിശിഷ്ടഫലം പ്രാണവിഷയമു— പാസനം തദ്വക്തവ്യമിതി.

## ആറാമദ്ധ്യായം

### ഒന്നാം ബ്രാഹ്മണം

ഓം പ്രാണനാണ് ഗായത്രി എന്ന് പറഞ്ഞു കഴിഞ്ഞു. എന്നാൽ ഗായത്രിക്ക് പ്രാണഭാവമുണ്ട്. വാഗാദി ഭാവമില്ല എന്നുവരുന്നത് എന്തു കാരണം കൊ ണ്ടാണ് കാരണം പ്രാണൻ ജ്യേഷ്ഠവും ശ്രേഷ്ഠവുമാണ് , വാഗാദികൾ ജ്യേഷ്ഠ ഭാക്കോ ശ്രേഷ്ഠഭാക്കോ അല്ല. എങ്ങിനെ യാണ് പ്രാണന് ജ്യേഷ്ഠത്വവും ശ്രേ ഷ്ഠത്വവും എന്ന് നിശ്ചയിക്കാനായിട്ട് ഇത് ആരംഭിക്കുകയാണ് .

അല്ലെങ്കിൽ ഉക്ഥം, യജുസ്സ് , സാ മം, ക്ഷത്രം തുടങ്ങിയ ഭാവങ്ങൾ വഴി ച ക്ഷുരാദി മററിന്ദ്രിയങ്ങളുണ്ടായിരിക്കെ ത്തന്നെ പ്രാണോപാസന പറയപ്പെട്ടു. ഇവിടെ അതിന്റെ ഹേതുമാത്രമാണു ള്ളത് . ആനന്തര്യം മൂലം അതിനോട് ബ ന്ധപ്പെടുന്നു. ഇത് പൂർവ്വഗ്രന്ഥത്തിന്റെ ശേഷമല്ല. ഇതിന്റെ വിവക്ഷിതമായ വി ഷയം പ്രാണോപാസനതന്നെയാണ് . ഈ കാണ്ഡം അതിന്റെ ഖിലസ്വരൂപമാ യതിനാൽ പൂർവ്വഗ്രന്ഥത്തിൽ പറയാത്ത തും വിശിഷ്ടഫലത്തോടു കൂടിയതുമായ ഉപാസന ഇവിടെ പറയേണ്ടതുണ്ട് .

**മന്ത്രഃ 1** — ഓം യോ ഹ വൈ ജ്യേഷ്ഠം ച ശ്രേഷ്ഠം ച വേദ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച സ്വാനാം ഭവതി പ്രാണോ വൈ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച സ്വാനാം ഭവത്യപി ച യേഷാം ബുഭൂഷതി ച യ ഏവം വേദ.

**മന്ത്രാർത്ഥം 1** — ഓം ആർ ജ്യേഷ്ഠവും ശ്രേഷ്ഠവു മായതിനെ അറിയുന്നുവോ അവൻ ജ്ഞാതാക്കളിൽ ജ്യേഷ്ഠനും ശ്രേഷ്ഠനുമായിത്തീരുന്നു. പ്രാണൻ തന്നെ ജ്യേഷ്ഠവും ശ്രേഷ്ഠവുമായത് . ആർ ഇപ്രകാരം ഉപാസി ക്കുന്നുവോ അവൻ സ്വന്തം ജ്ഞാതിജനങ്ങളിലും താനാ ഗ്രഹിക്കുന്ന മററുള്ളവരിലും വച്ച് ജ്യേഷ്ഠനും ശ്രേഷ്ഠനു മായിത്തീരുന്നു.

**ഭാഷ്യഃ 1** — യഃ കശ്ചിദ്ധ വാ ഇത്യവ ധാരണാർത്ഥൗ. യോ ജ്യേഷ്ഠ— ശ്രേഷ്ഠഗുണം വക്ഷ്യമാണം യോ

യാതൊരാൾ — ഇവിടെ ഹ എ ന്നും വൈ എന്നും നിശ്ചയാർത്ഥത്തി ലാണ് — പറയാൻ പോകുന്ന ജ്യേഷ്ഠ

വേദാസൗ ഭവത്യേവ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച. ഏവം ഫലേന പ്രലോഭിതഃ സൻ പ്രശ്നായ അഭിമുഖീഭൂതഃ, തസ്മൈ ചാഹ — പ്രാണോ വൈ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച.

ശ്രേഷ്ഠ ഗുണങ്ങളോടുകൂടിയ പ്രാണനെ അറിയുന്നുവോ അവൻ ജ്യേഷ്ഠനും ശ്രേഷ്ഠനുമായിത്തീരുക തന്നെ ചെയ്യുന്നു. ഇപ്രകാരം ഫലത്താൽ പ്രലോഭിതനായി, സാധകൻ പ്രശ്നത്തെ അഭിമുഖീകരിക്കുമ്പോൾ ശ്രുതി പറയുകയാണ് — "പ്രാണൻ തന്നെ ജ്യേഷ്ഠവും ശ്രേഷ്ഠവുമായത് ."

കഥം പുനരവഗമ്യതേ പ്രാണോ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ചേതി യസ്മാന്നിഷേകകാല ഏവ ശുക്രശോണിതസംബന്ധഃ പ്രാണാദികലാപസ്യാ വിശിഷ്ടഃ. തഥാപി നാപ്രാണം ശുക്രം വിരോഹതീതി പ്രഥമോ വൃത്തിലാഭഃ പ്രാണസ്യ ചക്ഷുരാദിഭ്യഃ അതോ ജ്യേഷ്ഠോ വയസാ പ്രാണഃ നിഷേകകാലാദാരഭ്യ ഗർഭം പുഷ്യതി പ്രാണഃ പ്രാണേ ഹി ലബ്ധവൃത്തൗ പശ്ചാച്ചക്ഷുരാദീനാം വൃത്തിലാഭഃ. അതോ യുക്തം പ്രാണസ്യ ജ്യേഷ്ഠത്വം ചക്ഷുരാദിഷു.

പ്രാണൻ ജ്യേഷ്ഠവും ശ്രേഷ്ഠവുമാണെന്ന് പിന്നെ എങ്ങിനെ അറിയാം ? എന്തെന്നാൽ ഗർഭാധാനസമയത്തു തന്നെ പ്രാണാദി സമൂഹത്തിന് ശുക്ല ശോണിതങ്ങളോട് സംബന്ധമുണ്ട് . എങ്കിലും അപ്രാണനായ ശുക്ലത്തിൽ ശരീരത്തിന്റെ അങ്കുരം ഭവിക്കുകയില്ല. അതിനാൽ ചക്ഷുരാദി ഇന്ദ്രിയങ്ങളെ അപേക്ഷിച്ച് ഒന്നാമത്തെ വൃത്തിലാഭം പ്രാണനാണ് . അതിനാൽ വയസ്സുകൊണ്ട് പ്രാണൻ ജ്യേഷ്ഠനാണ് . ഗർഭാധാനസമയത്തു തന്നെ പ്രാണൻ ഗർഭത്തെ പോഷിപ്പിക്കുന്നു. പ്രാണ വൃത്തിയുണ്ടായതിനുശേഷമേ ചക്ഷുരാദികൾക്ക് വൃത്തിലാഭമുണ്ടാകുന്നുള്ളു. അതിനാൽ ചക്ഷുരാദികൾക്ക് പ്രാണനേക്കാൾ ജ്യേഷ്ഠത്വമുണ്ടെന്നത് യുക്തം തന്നെ.

ഭവതി തു കശ്ചിത് കുലേ ജ്യേഷ്ഠഃ, ഗുണഹീനത്വാത്തു ന ശ്രേഷ്ഠഃ മധ്യമഃ കനിഷ്ഠോ വാ ഗുണാഢ്യത്വാദ് ഭവേത് ശ്രേഷ്ഠോ ന ജ്യേഷ്ഠഃ ന തു തഥേഹേത്യാഹ — പ്രാണ ഏവ തു ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച" കഥം പുനഃ ശ്രൈഷ്ഠ്യമവഗമ്യതേ പ്രാണസ്യ ? തദിഹ സംവാദേന ദർശയിഷ്യാമ.

കുലത്തിൽ ഒരാൾ ജ്യേഷ്ഠനാകാം. എന്നാൽ ഗുണഹീനനാകയാൽ അയാൾ ശ്രേഷ്ഠനാവില്ല. ഇടക്കുള്ളവനോ ചെറിയവനോ ഗുണാഢ്യത്വമൂലം ജ്യേഷ്ഠനല്ലെങ്കിലും ശ്രേഷ്ഠനാവാം. ഇവിടെ അതുപോലെയല്ല എന്നതിനാൽ പറയുന്നു — "പ്രാണൻ തന്നെയാണ് ജ്യേഷ്ഠനും ശ്രേഷ്ഠനും" എങ്ങിനെയാണ് പ്രാണന്റെ ശ്രേഷ്ഠത്വം അറിയുന്നത് . അത് ഇവിടെ സംവാദം വഴി കാണിച്ചുതരാം.

സർവ്വഥാപി തു പ്രാണം ജ്യേഷ്ഠശ്രേഷ്ഠഗുണം യോ വേദോപാസ്തേ, സസ്വാനാം ജ്ഞാതീനാം ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച ഭവതി. ജ്യേഷ്ഠശ്രേഷ്ഠഗുണോപാസന സമാർത്ഥ്യാത് . സ്വവ്യതിരേകേണാ പി ച യേഷാം മധ്യേ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച ഭവിഷ്യാ—

ജ്യേഷ്ഠശ്രേഷ്ഠ ഗുണങ്ങളോടുകൂടിയ പ്രാണനെ എല്ലാ വിധത്തിലും അറിഞ്ഞ് ആർ ഉപാസിക്കുന്നുവോ, അവൻ സ്വന്തം ജ്ഞാതികളുടെ ജ്യേഷ്ഠനും ശ്രേഷ്ഠനുമായിത്തീരുന്നു. ജ്യേഷ്ഠശ്രേഷ്ഠഗുണോപാസനയുടെ ശക്തിയാലാണ് ഇത് സാധിക്കുന്നത് . സ്വന്തമല്ലാത്തവരുടെ ഇടക്കും ജ്യേഷ്ഠനും ശ്രേഷ്ടനുമായി ഭവിക്കും എന്നാഗ്രഹിച്ചാൽ അവ

മീതി ബുഭൂഷതി ഭവിതുമിച്ഛതി, തേഷാമപി ജ്യേഷ്ഠശ്രേഷ്ഠപ്രാ— ണദർശീ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച ഭവതി.

ർക്കിടയിലും, ജ്യേഷ്ഠവും ശ്രേഷ്ഠവു മായി പ്രാണനെ ദർശിക്കുന്നവൻ, ജ്യേഷ്ഠനും ശ്രേഷ്ഠനുമായി ഭവിക്കുന്നു.

നനു വയോനിമിത്തം ജ്യേ— ഷ്ഠത്വം തദിച്ഛാതഃ കഥം ഭവതി ? ഇത്യുച്യതേ നൈഷ ദോഷഃ പ്രാ— ണവത് വൃത്തിലാഭസ്യൈവ ജ്യേ— ഷ്ഠത്വസ്യ വിവക്ഷിതത്വാത് .

വയസ്സുകാരണമാണല്ലോ ജ്യേഷ്ഠത്വം. അത് ഇച്ഛകൊണ്ട് എങ്ങിനെയാണ് ഭവിക്കുക ? എന്നു പറയുന്നു. ഈ ദോഷമില്ല. പ്രാണനെപ്പോലെ വൃത്തിലാഭം തന്നെയാണ് ജ്യേഷ്ഠത്വവും എന്ന് പറഞ്ഞുകഴിഞ്ഞു.

**മന്ത്രഃ 2** — യോ ഹ വൈ വസിഷ്ഠാം വേദ വസിഷ്ഠഃ സ്വാനാം ഭവതി വാഗ്വൈ വസിഷ്ഠാ വസിഷ്ഠഃ സ്വാനാം ഭവത്യപി ച യേഷാം ബുഭൂഷതി യ ഏവം വേദ.

**മന്ത്രാർത്ഥം 2** — ആർ വസിഷ്ഠയെ അറിയുന്നുവോ അവൻ സ്വജനങ്ങൾക്കിടയിൽ വസിഷ്ഠനായിത്തീരുന്നു. വാക്കു തന്നെ വസിഷ്ഠാ ആരിങ്ങിനെ ഉപാസിക്കുന്നുവോ അവൻ സ്വജനങ്ങളിലും വേണമെങ്കിൽ മററുള്ളവരിലും വസിഷ്ഠനായിത്തീരുന്നു.

**ഭാഷ്യഃ 2** — യോ ഹവൈ വസിഷ്ഠാം വേദ വസിഷ്ഠഃ സ്വാനാം ഭവതി. തദ്ദർശനാനുരൂപ്യേണ ഫലം. യോ— ഷാം ച ജ്ഞാതിവ്യതിരേകേണ വസിഷ്ഠോ ഭവിതുമിച്ഛതി തേ— ഷാം ച വസിഷ്ഠോ ഭവതി. ഉച്യതാം തർഹി കാസൗ വിസിഷ്ഠേതി ? വാഗ്വൈ വസിഷ്ഠാ. വാസയത്യ— തിശയേന വസ്തേ വേതി വസി— ഷ്ഠാ. വാഗ്മിനോ ഹി ധനവന്തോ വസന്ത്യതിശയേന.

ആർ വസിഷ്ഠയെ അറിയുന്നുവോ അവൻ സ്വജനങ്ങളിൽ വസിഷ്ഠനായിത്തീരുന്നു. അവന് ഉപാസനക്കനുസരിച്ച് ഫലം കിട്ടുന്നു. ജ്ഞാതികളിൽ നിന്നും ഭിന്നരായ യാതൊരുവരിൽ വസിഷ്ഠനാകാൻ ആഗ്രഹമുണ്ടെങ്കിൽ അവരിലും അവൻ വസിഷ്ഠനായിത്തീരുന്നു. എന്നാൽ ആ വസിഷ്ഠ എന്താണ് എന്ന് പറഞ്ഞാലും. വാക്കു തന്നെ വസിഷ്ഠ. അതിശയരൂപത്തിൽ വസിപ്പിക്കുന്നു അഥവാ വസിക്കുന്നു എന്നതുകൊണ്ട് വസിഷ്ഠ. വാഗ്മികളാണല്ലോ ധനവാന്മാരും അതിശയമായി വസിക്കുന്നവരും.

ആച്ഛാദനാർത്ഥസ്യ വാ വസേർവ്വസിഷ്ഠാ. അഭിഭവന്തി ഹി വാചാ വാഗ്മിനോ / ന്യാൻ തേന വസിഷ്ഠഗുണവത് പരിജ്ഞാനാ— ദ്വസിഷ്ഠഗുണോ ഭവതീതി ദർശ— നാനുരൂപം ഫലം.

അഥവാ ആച്ഛാദനാർത്ഥകമായ "വസ് " ധാതുവിൽ നിന്നും "വസിഷ്ഠ" ശബ്ദമുണ്ടായതാവാം. വാഗ്മികൾ വാക്സാമർത്ഥ്യത്താൽ മററുള്ളവരെ തോൽപിക്കുന്നു. അതിനാൽ വസിഷ്ഠ ഗുണത്തിൻെറ പരിജ്ഞാനം മൂലം വസിഷ്ഠഗുണവാനായിത്തീരുന്നു എന്നിങ്ങിനെ ഈ ദർശനത്തിനനുരൂപമായ ഫലം കിട്ടുന്നു.

**മന്ത്രഃ 3** — യോ ഹ വൈ പ്രതിഷ്ഠാം വേദ പ്രതിതിഷ്ഠതി സമേ പ്രതിതിഷ്ഠതി ദുർഗ്ഗേ ചക്ഷുർവൈ പ്രതിഷ്ഠാ ചക്ഷുഷാ ഹി സമേ ച ദുർഗ്ഗേ ച പ്രതിതിഷ്ഠതി പ്രതിതിഷ്ഠതി സമേ പ്രതിതിഷ്ഠതി ദുർഗ്ഗേ യ ഏവം വേദ.

**മന്ത്രാർത്ഥം 3** — ആർ പ്രതിഷ്ഠയെ അറിയുന്നുവോ അവൻ ദേശകാലങ്ങൾ സമങ്ങളായിരിക്കുമ്പോൾ പ്രതിഷ്ഠിതനായിരിക്കുന്നു. ദുർഗ്ഗമമായ ദേശ കാല ങ്ങളിലും പ്രതിഷ്ഠിതനായിരിക്കുന്നു. ചക്ഷുസ്സാണ് പ്രതിഷ്ഠ. ചക്ഷുസ്സ് വഴിയാണ് സമവും ദുർഗ്ഗമവുമായ ദേശകാല ങ്ങളിൽ പ്രതിഷ്ഠിതനായി ഭവിക്കുന്നത് . ആരിങ്ങിനെ അറിയുന്നുവോ അവൻ സമവും ദുർഗ്ഗമവുമായ ഇടങ്ങളിൽ പ്രതിഷ്ഠിതനായി ഭവിക്കുന്നു.

**ഭാഷ്യഃ 3** —യോ ഹ വൈ പ്രതിഷ്ഠാം വേദ പ്രതിതിഷ്ഠത്യനയേതി പ്രതിഷ്ഠാ താം പ്രതിഷ്ഠാം ഗുണവതീം യോ വേദ തസ്യൈതത് ഫലം. പ്രതിതിഷ്ഠതി സമേ ദേശേ കാലേ ച തഥാ ദുർഗ്ഗേ വിഷമേ ച ദുർഗ്ഗമനേ ച ദേശേ ദുർഭിക്ഷാദൗ വാ കാലേ വിഷമേ. യദ്യേവമുച്യതാം കാസൗ പ്രതിഷ്ഠാ ? ചക്ഷുർവൈ പ്രതിഷ്ഠാ ? കഥം ച ചക്ഷുഷഃ പ്രതിഷ്ഠാത്വമിത്യാഹചക്ഷുഷാ ഹി സമേ ച ദുർഗ്ഗേ ച ദൃഷ്ട്വാ പ്രതിതിഷ്ഠതി. അതോ / നുരൂപം ഫലം പ്രതിതിഷ്ഠതി സമേ പ്രതിതിഷ്ഠതി ദുർഗ്ഗേ യ ഏവം വേദ ഇതി.

ആർ പ്രതിഷ്ഠയേ അറിയുന്നുവോ — ഇതിനാൽ പ്രതിഷ്ഠിതനാകുന്നതിനാൽ ഇതു പ്രതിഷ്ഠ —പ്രതിഷ്ഠയെ അഥവാ പ്രതിഷ്ഠാഗുണത്തോടു കൂടിയതിനെ (ചക്ഷുസ്സിനെ) അറിയുന്നുവോ അവന് സമമായ ദേശത്തും കാലത്തും പ്രതിഷ്ഠിതനാവുന്നു എന്ന ഫലം ഭവിക്കുന്നു. അതുപോലെ ദുർഗ്ഗം അല്ലെങ്കിൽ വിഷമം അഥവാ ദുർഗ്ഗമാമായ ദേശത്തും ദുർഭിക്ഷാദികളാൽ വിഷമം പിടിച്ച കാലത്തും അവൻ പ്രതിഷ്ഠിതനായിരിക്കുന്നു. അങ്ങിനെയാണെങ്കിൽ ആ പ്രതിഷ്ഠ ഏതാണ് ? എന്നു പറഞ്ഞാലും. ചക്ഷുസ്സു തന്നെ പ്രതിഷ്ഠ, ചക്ഷുസ്സിനെങ്ങിനെയാണ് പ്രതിഷ്ഠാത്വം ? എന്നു പറയുന്നു — ചക്ഷുസ്സുകൊണ്ട് കണ്ടിട്ടു തന്നെയാണ് സമത്തിലും ദുർഗ്ഗത്തിലും പ്രതിഷ്ഠിതനാവുന്നത് . അതിനാൽ ഇങ്ങിനെ അറിയുന്നവന് സമത്തിലും ദുർഗ്ഗത്തിലും പ്രതിഷ്ഠിതനാവുക എന്ന അനുരൂപഫലം ലഭിക്കുന്നു.

**മന്ത്രഃ 4** — യോ ഹ വൈ സമ്പദം വേദ സം ഹാസ്മൈ പദ്യതേ യം കാമം കാമയതേ ശ്രോത്രം വൈ സംപച്ഛ്രോത്രേ ഹീമേ സർവ്വേ വേദാ. അഭിസംപന്നാഃ സം ഹാസ്മൈ പദ്യതേ യം കാമം കാമയതേ യ ഏവം വേദ.

**മന്ത്രാർത്ഥം 4** — ആർ സമ്പത്തിനെ അറിയുന്നുവോ അവൻ ഏതു ഭോഗത്തെ ഇച്ഛിക്കുന്നുവോ അതിനെ

നല്ലപോലെ പ്രാപിക്കുന്നു. ശ്രോത്രം തന്നെ സമ്പത്ത് . ശ്രോത്രത്തിൽത്തന്നെ ഈ വേദങ്ങളെല്ലാം നല്ലപോലെ അഭിസമ്പന്നങ്ങളായിരിക്കുന്നു. ആരിങ്ങിനെ ഉപാസിക്കുന്നുവോ അവൻ എന്തു ഭോഗത്തെ ഇച്ഛിക്കുന്നുവോ അതിനെ വേണ്ടപോലെ പ്രാപിക്കുന്നു.

**ഭാഷ്യ: 4** — യോ ഹ വൈ സമ്പദം വേദ സമ്പദ്ഗുണയുക്തം യോ വേദ തസ്മൈ്യതത് ഫലം — അസ്മൈ വിദുഷേ സമ്പദ്യതേ. ഹ കിം ? യം കാമം കാമയതേ സ കാമഃ കിം പുനഃ സംപത്ഗുണകം ? ശ്രോത്രം വൈ സമ്പത് . കഥം പുനഃ ശ്രോത്രസ്യ സമ്പത് ഗുണത്വമിതി. ഉച്യതേ— ശ്രോത്രേ സതി ഹി യ്സമാത്സർവ്വേ വേദാ അഭിസമ്പന്നാഃ ശ്രോത്രേന്ദ്രി— യവതോ / ധ്യേയത്വാത് . വേദവി— ഹിതകർമ്മായത്താൾച കാമാഃ. തസ്മാത് ശ്രോത്രം സമ്പത് അതോ വിജ്ഞാ നാനുരൂപം ഫലം. സം ഹാസ്മൈ പദ്യതേ യം കാമം കാ— മയതേ യ ഏവം വേദ.

ആർ സമ്പത്തിനെ അറിയുന്നുവോ അതായത് സമ്പദ്ഗുണത്തോടു കൂടിയതിനെ അറിയുന്നുവോ വിദ്വാനായ അവന് ഈ ഫലം കിട്ടുന്നു. അതെന്താണ് ? ഏതു കാമത്തെ കാമിക്കുന്നുവോ ആ കാമം. സമ്പത്ഗുണത്തോടു കൂടിയതെന്താണ് ? ശ്രോത്രം തന്നെ സമ്പത്ത് എന്നാലെങ്ങിനെയാണ് സമ്പത്ഗുണത്വം ? എന്ന് പറയുന്നു — ശ്രോത്രമുള്ളപ്പോൾ മാത്രമേ വേദങ്ങളെല്ലാം എല്ലാ പ്രകാരത്തിലും നിഷ്പന്നമായി വെിക്കുന്നുള്ളു. ശ്രോത്രേന്ദ്രിയമുള്ള വനേ അധ്യയനംചെയ്യാൻ പററൂ. കാമങ്ങൾ വേദവിഹിതകർമ്മങ്ങൾക്കധീനമാണ് . അതിനാൽ ശ്രോത്രം സമ്പത്താണ് . അതിനാൽ വിജ്ഞാന രൂപമായ ഫലം കിട്ടുന്നു. ആർ ഇങ്ങിനെ അറിയുന്നുവോ അവന് എന്തു കാമത്തെ ഇച്ഛിക്കുന്നുവോ അത് കിട്ടുന്നു.

**മന്ത്രഃ 5** —യോ ഹ വാ ആയതനം വേദായതനം സ്വാനാം ഭവത്യായതനം ജനാനാം മനോ വാ ആയതനമായതനം സ്വാനാം ഭവത്യായതനം ജനാനാം യ ഏവം വേദ.

**മന്ത്രാർത്ഥം 5** — ആർ ആയതനത്തെ അറിയുന്നുവോ അവൻ സ്വജനങ്ങൾക്ക് ആയതനമായിത്തീരുന്നു. അതുപോലെ മററുള്ളവർക്കും ആയതനമായിത്തീരുന്നു. മനസ്സു തന്നെ ആയതനം. ആരിപ്രകാരം ഉപാസിക്കുന്നുവോ അവൻ സ്വജനങ്ങൾക്ക് ആയതനമായിത്തീരുന്നു.

ഭാഷ്യ 5 — യോ ഹ വാ ആയതനം വേദ. ആയതനമാശ്രയഃ തദ്യോ വേദ ആയതനം സ്വാനാം ഭവത്യാ— യതനം ജനാനാമന്യേഷാമപി. കിം പുനസ്ത ദായതനമിതി. ഉച്യതേ — മനോ വാ ആയതനമാശ്രയ ഇന്ദ്രിയാണാം വിഷയാണാം ച. മന ആശ്രിതാ ഹി വിഷയാ ആത്മനോ ഭോഗ്യത്വം പ്രതിപദ്യന്തേ. മനഃ—

ആർ ആയതനത്തെ അറിയുന്നുവോ — ആയതനമെന്നാൽ ആശ്രയം — അതിനെ ആരറിയുന്നുവോ അവൻ സ്വജനങ്ങൾക്കാശ്രയമായിത്തീരുന്നു. അതുപോലെ മററുള്ളവർക്കും ആശ്രയമായിത്തീരുന്നു. എന്നാൽ ആ ആയതനമെന്താണ് ? എന്നു പറയുന്നു — മനസ്സു തന്നെ ഇന്ദ്രിയങ്ങൾക്കും വിഷയങ്ങൾക്കും ആയതനം — ആശ്രയം. മനസ്സിനെ ആശ്രയിച്ചുള്ള വിഷയങ്ങളാണല്ലോ ആത്മാ

സങ്കൽപവശാനി ചേന്ദ്രിയാണി പ്രവർത്തന്തേ നിവർത്തന്തേ ച. അതോ മന ആയതന മിന്ദ്രിയാണാം. അതോ ദർശനാനുരൂപ്യേണ ഫലം ആയതനം സ്വാനാം ഭവത്യായതനം ജനാനാം ച യ ഏവം വേദ.

വിന് ഭോഗങ്ങളായി വേിക്കുന്നത് . മനഃസങ്കൽപത്തെ ആശ്രയിച്ചാണ് ഇന്ദ്രിയങ്ങൾ പ്രവർത്തിക്കുന്നതും നിവർത്തിക്കുന്നതും അതിനാൽ മനസ്സ് ഇന്ദ്രിയങ്ങൾക്ക് ആയതനമാണ് . അതിനാൽ ദർശനത്തിനനുസരിച്ചാണ് ഫലം. ആരിങ്ങിനെ അറിയുന്നുവോ അവൻ സ്വജനങ്ങൾക്ക് ആശ്രയമായിത്തീരുന്നു. മററുള്ളവർക്കും ആശ്രയമായിത്തീരുന്നു.

**മന്ത്രഃ 6** — യോ ഹ വൈ പ്രജാതിം വേദ പ്രജായതേ ഹ പ്രജയാ പശുഭീ രേതോ വൈ പ്രജാതിഃ പ്രജായതേ ഹ പ്രജയാ പശുഭിര്യ ഏവം വേദ.

**മന്ത്രാർത്ഥം 6** — ആർ പ്രജാപതിയെ അറിയുന്നുവോ അവൻ പ്രജകളും പശുക്കളും വഴി പ്രജായനം ചെയ്യുന്നു (വൃദ്ധിയെ പ്രാപിക്കുന്നു). രേതസ്സു തന്നെ പ്രജാതി. ആരിങ്ങിനെ അറിയുന്നുവോ അവൻ പ്രജകളാലും പശുക്കളാലും പ്രജായനം ചെയ്യുന്നു.

**ഭാഷ്യഃ 6** — യോ ഹ വൈ പ്രജാതിം വേദ പ്രജായതേ ഹ പ്രജയാ പശുഭിശ്ച സമ്പന്നോ ഭവതി. രേതോ വൈ പ്രജാതിഃ. രേതസാ പ്രജനനേന്ദ്രിയമുപലക്ഷ്യതേ. തദ്ധി ജ്ഞാനാനുരൂപം ഫലം പ്രജായതേ ഹ പ്രജയാ പശുഭിഃ യ ഏവം വേദ.

ആർ പ്രജാതിയെ അറിയുന്നുവോ അവൻപ്രജായനം ചെയ്യുന്നു — പ്രജകളാലും പശുക്കളാലും സമ്പന്നനായിത്തീരുന്നു. രേതസ്സു തന്നെ പ്രജാതി. രേതസ്സിനാലാണ് ജനനേന്ദ്രിയം ഉപലക്ഷിതമായിത്തീരുന്നത് . അതിന് ജ്ഞാനാനുരൂപമായ ഫലം തന്നെയാണുള്ളത് . ഇപ്രകാരം അറിയുന്നവൻ പ്രജകളാലും പശുക്കളാലും സമ്പന്നനായിത്തീരുന്നു.

**മന്ത്രഃ 7** — തേ ഹേമേ പ്രാണാ അഹം ശ്രേയസേ വിവദമാനാ ബ്രഹ്മ ജഗ്മുസ്തദ്ധോചുഃ കോ നോ വസിഷ്ഠ ഇതി തദ്ധോവാച യസ്മിന്വ ഉത്ക്രാന്ത ഇദം ശരീരം പാപീയോ മന്യതേ സ വോ വസിഷ്ഠ ഇതി.

**മന്ത്രാർത്ഥം 7** — ആ പ്രാണങ്ങൾ "ഞാനാണ് ശ്രേഷ്ഠൻ, ഞാനാണ് ശ്രേഷ്ഠൻ" എന്നിങ്ങിനെ വാദിച്ച് ബ്രഹ്മാവിന്റെ അടുത്തു ചെന്നു. അവരദ്ദേഹത്തോടു പറഞ്ഞു, "ഞങ്ങളിൽ ആരാണ് വസിഷ്ഠൻ ?" എന്ന് . അദ്ദേഹം പറഞ്ഞു, "നിങ്ങളിൽ ആരുടെ ഉൽക്രമണം കൊണ്ട് ഈ ശരീരം സ്വയം പാപിയാണെന്ന് കരുതുമോ അതു തന്നെ നിങ്ങളിൽ വച്ച് വസിഷ്ഠൻ" എന്ന് .

**ഭാഷ്യഃ 7** — തേ ഹേമേ പ്രാണാ വാഗാദയോ ഽഹം ശ്രേയസേ ഽഹം

വാഗാദികളായ ആ ഈ പ്രാണാദികൾ. "ഞാനാണ് ശ്രേഷ്ഠൻ, ഞാനാ

ദ്ശ്രേയാനിത്യേതസ്മൈ പ്രയോജ— നായ വിവദമാനാ വിരുദ്ധം വദമാനാ ബ്രഹ്മ ജഗ്മു ബ്രഹ്മ ഗതവന്തോ, ബ്രഹ്മശബ്ദവാച്യം പ്രജാപതിം. ഗത്വാ ച തദ്ബ്രഹ്മ ഹോചുരുക്ത— വന്തഃ — കോ നോ ഽ സ്മാകം മധ്യേ വസിഷ്ഠഃ, കോ ഽ സ്മാകം മധ്യേ വസതി ച വാസയതി ച ?

ൺ ശ്രേഷ്ഠൻ" എന്ന ഈ പ്രയോജനാർത്ഥം വാദിച്ചുകൊണ്ട് — വിരുദ്ധമായി പറഞ്ഞുകൊണ്ട് — ബ്രഹ്മാവിനെ സമീപിച്ചു ബ്രഹ്മാവിന്റെ അടുത്തു പോയി. ബ്രഹ്മശബ്ദവാച്യനായ പ്രജാപതിയെ സമീപിച്ചു ആ ബ്രഹ്മാവിനോടു പറഞ്ഞു — "ഞങ്ങൾക്കിടയിൽ ആരാണ് വസിഷ്ഠൻ, ഞങ്ങളിൽ ആരാണ് വസിക്കുകയും വസിപ്പിക്കുകയും ചെയ്യുന്നത് .

തദ്ബ്രഹ്മ തൈഃ പൃഷ്ടം സദ്ധോവാചോക്ത വദ്യസ്മിൻ വോ യുഷ്മാകം മദ്ധ്യ ഉത്ക്രാന്തേ നിർഗ്ഗ— തേ ശരീരാദിദം ശരീരം പൂർവ്വസ്മാ— ദതിശേയേന പാപീയഃ പാപതരം മന്യതേ ലോകഃ ശരീരം ഹി നാമ അനേകാശുചിസംഘാതത്വാജ്ജീവ തോ ഽ പി പാപമേവ, തതോ ഽ പി കഷ്ടതരം യസ്മിന്നുത്ക്രാന്തേ ഭവതി. വൈരാഗ്യാർത്ഥമിദമുച്യതേ പാപീയ ഇതി. സ വോ യുഷ്മാകം മദ്ധ്യേ വസിഷ്ഠോ ഭവിഷ്യതി. ജാ— നന്നപി വസിഷ്ഠം പ്രജാപതിർന്നോ വചായം വസിഷ്ഠ ഇതി ഇതരേ ഷാമപ്രിയപരിഹാരായ.

അവർ ചോദിച്ചപ്പോൾ ബ്രഹ്മാവു പറഞ്ഞു "നിങ്ങളിൽ ആർ ഉത്ക്രമിച്ചാൽ, ശരീരത്തിൽ നിന്നും നിർഗ്ഗമിച്ചാൽ ലോകർ ഈ ശരീരത്തെ മുമ്പത്തേക്കാളധികം പാപീയമായി, അധികം പാപമുള്ളതായി കരുതുന്നുവോ (ജീവിച്ചിരിക്കുമ്പോൾത്തന്നെ ശരീരം പലേ അശുചിത്വങ്ങൾ ചേർന്നതാകയാൽ പാപം തന്നെയാണ് . യാതൊന്നു നിർഗ്ഗമിച്ചാൽ അതിലുമധികം കഷ്ടമായിത്തീരുന്നു. ഇത് പറഞ്ഞത് — പാപീയമെന്ന് പറ ഞ്ഞത് വൈരാഗ്യാർത്ഥമാണ് ) അവനാണ് നിങ്ങളുടെ ഇടയിൽ വസിഷ്ഠനായി ഭവിക്കുന്നത് . പ്രജാപതിക്ക് ആരാണ് വസിഷ്ഠനെന്ന് അറിയാമായിരുന്നു എങ്കിലും "ഇവനാണ് വസിഷ്ഠൻ" എന്ന് പ്രജാപതി പറഞ്ഞില്ല. മററുള്ളവർക്ക് അപ്രിയമുണ്ടാവരുത് എന്നു കരുതിയാണ് അങ്ങിനെ ചെയ്തത് .

ത ഏവമുക്താ ബ്രഹ്മണാ പ്രാണോ ആത്മനോ വീര്യപരീക്ഷ ണായ ക്രമേണോച്ചക്രമുഃ. തത്ര—

ബ്രഹ്മാവിനാൽ ഇപ്രകാരം പറയപ്പെട്ട പ്രാണങ്ങൾ (ഇന്ദ്രിയങ്ങൾ) തങ്ങളുടെ വീര്യത്തെ പരീക്ഷിക്കാനായി ക്രമത്തിൽ നിർഗ്ഗമിച്ചു. അതിൽ—

**മന്ത്രഃ 8** — വാഗ്ഘോച്ചക്രാമ സാ സംവത്സരം പ്രോ— ഷ്യാഗത്യോവാച കഥമശകത മദൃതേ ജീവിതുമിതി തേ ഹോചുര്യഥാ ഽ കലാ അവദന്തോ വാചാ പ്രാണന്തഃ പ്രാണേന പശ്യന്തശ്ചക്ഷുഷാ ശൃണ്വന്തഃ ശ്രോത്രേണ വിദ്വാംസോ മനസാ പ്രജായമാനാ രൈതസൈവമജീ— വിഷ്മേതി പ്രവിവേശ ഹ വാക് .

**മന്ത്രാർത്ഥം 8** — (ആദ്യമായി) വാക്ക് ഉൽക്രമിച്ചു. അത് ഒരു വർഷം വിട്ടു നിന്നശേഷം തിരിച്ചുവന്നു പറഞ്ഞു, "എന്നെ കൂടാതെ നിങ്ങൾക്കെങ്ങിനെ ജീവിക്കാൻ കഴിഞ്ഞു?" എന്ന് . അവർ പറഞ്ഞു, "എപ്രകാരം മൂകൻ

ഒന്നും സംസാരിക്കാതെ തന്നെ പ്രാണനെക്കൊണ്ട് പ്രാണനത്തെ ചെയ്യുന്നുവോ , കണ്ണുകൊണ്ട് കാണുന്നുവോ, ചെവികൊണ്ട് കേൾക്കുന്നുവോ, മനസ്സുകൊണ്ടറിയുന്നുവോ, രേതസ്സു കൊണ്ട് പ്രജോൽപത്തിയെ ചെയ്യുന്നുവോ അപ്രകാരം ഞങ്ങൾ ജീവിച്ചു". എന്ന് . ഇതു കേട്ട് വാക്ക് ശരീരത്തിൽ പ്രവേശിച്ചു.

**ഭാഷ്യം 8** — വാഗേവ പ്രഥമം ഹാസ്മാച്ഛരീരാദുച്ചക്രാമോത്ക്രാന്തവതീ. സാ ചോത്ക്രമ്യ സംവത്സരം പ്രോഷ്യ പ്രോഷ്യതാ ഭൂത്വാ പുനരാഗത്യോവാച — കഥമശകത ശക്തവന്തോ യൂയം മദൃതേ മാം വിനാ ജീവിതുമിതി.

ആദ്യം വാക്കു തന്നെ ഈ ശരീരത്തിൽ നിന്നും ഉത്ക്രമണം ചെയ്തു, നിർഗ്ഗമിച്ചു, അത് ഉത്ക്രമിച്ചു ഒരു സംവത്സരം വിട്ടു താമസിച്ച് വീണ്ടും മടങ്ങി വന്ന് പറഞ്ഞു — എന്നെക്കൂടാതെ, ഞാനില്ലാതെ ജീവിക്കാൻ നിങ്ങൾക്കെങ്ങിനെ കഴിഞ്ഞു — നിങ്ങളെങ്ങിനെ ശക്തന്മാരായി ? എന്ന് .

ത ഏവമുക്താ ഊചുര്യഥാ ലോകേ / കലാ മൂകാ അവദന്തോ വാചാ പ്രാണന്തഃ പ്രാണനവ്യാപാരം കുർവ്വന്തഃ പ്രാണേന, പശ്യന്തോ ദർശനവ്യാപാരം ചക്ഷുഷാ കുർവ്വന്തഃ, തഥാ ശൃണ്വന്തഃ ശ്രോത്രേണ, വിദ്വാംസോ മനസാ കാര്യാ കാര്യാദിവിഷയം, പ്രജായമാനാ രേതസാ പുത്രാനുത്പാദയന്തഃ, ഏവമിജീവിഷ്മ വയം. ഇത്യേവം പ്രാണൈർദത്തോത്തരാ വാഗാത്മനോ / സ്മിന്നവസിഷ്ഠത്വം ബുദ്ധ്വാ പ്രവിവേശ ഹ വാക് .

അപ്രകാരം പറയപ്പെട്ട അവർ പറഞ്ഞു — ലോകത്തിൽ അകലന്മാർ — മൂകന്മാർ എപ്രകാരമാണോ വാക്കു കൊണ്ട് ഒന്നും പറയാതെ തന്നെ പ്രാണനം ചെയ്തും (പ്രാണനെക്കൊണ്ട് പ്രാണനിക്രിയയെ ചെയ്തും) കണ്ടും (കണ്ണു കൊണ്ട് ദർശനവ്യാപരത്തെ ചെയ്തും) അതുപോലെ ചെവികൊണ്ടു കേട്ടും, കാര്യാകാര്യവിഷയങ്ങളെ മനസ്സുകൊണ്ട് ചിന്തിച്ചും, രേതസ്സുകൊണ്ട് പ്രജകളെ ഉണ്ടാക്കിയും (പുത്രോൽപാദനം ചെയ്തും) പോന്നത് അപ്രകാരം തന്നെ ഞങ്ങൾ ജീവിച്ചു പ്രാണന്മാർ ഇങ്ങിനെ ഉത്തരം കൊടുത്തപ്പോൾ വാക്ക് താൻ വസിഷ്ഠനല്ല എന്ന് മനസ്സിലാക്കി ശരീരത്തിൽ പ്രവേശിച്ചു.

**മന്ത്രഃ 9** — ചക്ഷുർഹോച്ചക്രാമ തത്സംവത്സരം പ്രോഷ്യാഗത്യോവാച, കഥമശകത മദൃതേ ജീവിതുമിതി തേ ഹോചുര്യഥാ / ന്ധാ അപശ്യന്തശ്ചക്ഷുഷാ പ്രാണന്തഃ പ്രാണേന വദന്തോ വാചാ ശൃണ്വന്തഃ ശ്രോത്രേണ വിദ്വാംസോ മനസാ പ്രജായമാനാ രേതസൈവമജീവിഷ്മേതി പ്രവിവേശ ഹ ചക്ഷുഃ.

**മന്ത്രാർത്ഥം 9** — ചക്ഷുസ്സ് ഉത്ക്രമിച്ചു. അത് ഒരു വർഷം മാറിതാമസിച്ച് തിരിച്ചു വന്നിട്ടു പറഞ്ഞു, "നിങ്ങൾക്കെന്നെക്കൂടാതെ എങ്ങിനെ ജീവിക്കാൻ കഴിഞ്ഞു ? " എന്ന് . അവർ പറഞ്ഞു, "എപ്രകാരം അന്ധന്മാർ കണ്ണു

കൊണ്ട് കാണാതെ തന്നെ പ്രാണനെക്കൊണ്ട് പ്രാണനം ചെയ്തും വാക്കുകൊണ്ട് പറഞ്ഞും ചെവി കൊണ്ട് കേട്ടും മനസ്സുകൊണ്ടറിഞ്ഞും രേതസ്സുകൊണ്ട് പ്രജോൽപത്തിചെയ്തും ജീവിക്കുന്നുവോ അപ്രകാരം ഞങ്ങൾ ജീവിച്ചു" എന്ന് അതു കേട്ട് ചക്ഷുസ്സ് ശരീരത്തിൽ പ്രവേശിച്ചു.

**മന്ത്രഃ 10** — ശ്രോത്രം ഹോച്ചക്രാമ തത്സംവത്സരം പ്രോഷ്യാഗത്യോവാച കഥമശകത മദൃതേ ജീവിതുമിതി തേ ഹോചുര്യഥാ ബധിരാ അശൃണ്വന്തഃ ശ്രോത്രേണ പ്രാണന്തഃ പ്രാണേന വദന്തോ വാചാ പശ്യന്തശ്ചക്ഷുഷാ വിദ്വാംസോ മനസാ പ്രജായമാനാ രേതസൈവമ ജീവിഷ്മേതി പ്രവിവേശ ഹ ശ്രോത്രം.

**മന്ത്രാർത്ഥം 10** — ശ്രോത്രം ഉത്ക്രമിച്ചു. അത് ഒരു വർഷം മാറിത്താമസിച്ച് തിരിച്ചു വന്ന് പറഞ്ഞു , "നിങ്ങൾക്ക് എന്നെക്കൂടാതെ എങ്ങിനെ ജീവിക്കാൻ കഴിഞ്ഞു ?" എന്ന് . അവർ പറഞ്ഞു, "എപ്രകാരം ബധിരന്മാർ ചെവികൊണ്ടു കേൾക്കാതെ തന്നെ പ്രാണനെക്കൊണ്ട് പ്രാണനം ചെയ്തും വാക്കു കൊണ്ട് പറഞ്ഞും കണ്ണുകൊണ്ട് കണ്ടും മനസ്സുകൊണ്ട് അറിഞ്ഞും രേതസ്സുകൊണ്ടു പ്രജോൽപത്തി ചെയ്തും ജീവിക്കുന്നുവോ അപ്രകാരം ഞങ്ങൾ ജീവിച്ചു" എന്ന് . ഇതു കേട്ട് ശ്രോത്രം ശരീരത്തിൽ പ്രവേശിച്ചു.

**മന്ത്രഃ 11** — മനോ ഹോച്ചക്രാമ തത്സംവത്സരം പ്രോഷ്യാഗത്യോവാച കഥമശകത മദൃതേ ജീവിതുമിതി തേ ഹോചുര്യഥാ മുഗ്ദ്ധാ അവിദ്വാംസോ മനസാ പ്രാണന്തഃ പ്രാണേന വദന്തോ വാചാ പശ്യന്തശ്ചക്ഷുഷാ ശൃണ്വന്തഃ ശ്രോത്രേണ പ്രജായമാനാ രേതസൈവമജീവിഷ്മേതി പ്രവിവേശ ഹ മനഃ

**മന്ത്രാർത്ഥം 11** — മനസ്സ് ഉത്ക്രമിച്ചു. അത് ഒരു വർഷം മാറിതാമസിച്ച് തിരിച്ചു വന്ന് പറഞ്ഞു, "നിങ്ങൾക്കെന്നെക്കൂടാതെ എങ്ങിനെ ജീവിക്കാൻ കഴിഞ്ഞു ?" എന്ന് . അവർ പറഞ്ഞു, "എപ്രകാരം മുഗദ്ധനായവൻ മനസ്സുകൊണ്ടറിയാതെ തന്നെ പ്രാണനെക്കൊണ്ട് പ്രാണനം ചെയ്തും വാക്കുകൊണ്ട് പറഞ്ഞും കണ്ണുകൊണ്ട് കണ്ടും ചെവികൊണ്ട് കേട്ടും രേതസ്സുകൊണ്ട് പ്രജോൽപത്തി ചെയ്തും ജീവിക്കുന്നുവോ അപ്രകാരം ഞങ്ങൾ ജീവിച്ചു" എന്ന് . ഇതുകേട്ട് മനസ്സ് ശരീരത്തിൽ പ്രവേശിച്ചു.

**മന്ത്രഃ 12 —** രേതോ ഹോച്ചക്രാമ തത്സംവത്സരം പ്രോഷ്യാ ഗത്യോവാച കഥമശകത മദൃതേ ജീവിതുമിതി തേ ഹോചുര്യഥാ ക്ലീബാ അപ്രജായമാനാ രേതസാ പ്രാണന്തഃ പ്രാണേന വദന്തോ വാചാ പശ്യന്തശ്ചക്ഷുഷാ ശൃണ്വന്തഃ ശ്രോത്രേണ വിദ്വാംസോ മനസൈവമ ജീവി— ഷ്മേതി പ്രവിവേശ ഹ രേതഃ

**മന്ത്രാർത്ഥം 12 —** രേതസ്സ് ഉത്ക്രമിച്ചു. അത് ഒരു വർഷം മാറിതാമസിച്ച് തിരിച്ചു വന്ന് പറഞ്ഞു, "നിങ്ങൾ ക്കെന്നെക്കൂടാതെ എങ്ങിനെ ജീവിക്കാൻ കഴിഞ്ഞു" എന്ന് . അവർ പറഞ്ഞു, "എപ്രകാരം ഷണ്ഡൻ രേതസ്സു കൊണ്ട് പ്രജകളെ ഉത്പാദിപ്പിക്കാതെ തന്നെ പ്രാണനെ ക്കൊണ്ട് പ്രാണനം ചെയ്തും വാക്കുകൊണ്ട് പറഞ്ഞും കണ്ണു കൊണ്ട് കണ്ടും ചെവികൊണ്ട് കേട്ടും മനസ്സു കൊണ്ടറിഞ്ഞും ജീവിക്കുന്നുവോ അപ്രകാരം ഞങ്ങൾ ജീവിച്ചു" എന്ന് . ഇതു കേട്ട് രേതസ്സ് ശരീരത്തിൽ പ്രവേശിച്ചു.

**ഭാഷ്യം 9—12 —** തഥാ ചക്ഷുർഹോച്ച— ക്രാമേത്യാദി പൂർവ്വവത് . ശ്രോത്രം മനഃ പ്രജാതിരിതി.

അതുപോലെ ചക്ഷുസ്സ് ഉത്ക്രമിച്ചു തുടങ്ങിയെതല്ലാം മുമ്പു പറഞ്ഞ പോലെ. ശ്രോത്രം, മനസ്സ് , രേതസ്സ് എന്നതെല്ലാം ഉൽക്രമിച്ചു എന്നർത്ഥം.

**മന്ത്രഃ 13 —** അഥ പ്രാണ ഹ ഉത്ക്രമിഷ്യൻ യഥാ മഹാസുഹയഃ സൈന്ധവഃ പഡ്വീശശംകൂൻ സംവൃഹേ— ദേവം ഹൈവേമാൻ പ്രാണാൻ സംവവർഹ തേ ഹോ— ചുർമ്മാ ഭഗവ ഉത്ക്രമീർന്ന വൈ ശക്ഷ്യാമസ്ത്വദൃതേ ജീവിതുമിതി തസ്യോ മേ ബലിം കുരുതേതി തഥേതി.

**മന്ത്രാർത്ഥം 13 —** അനന്തരം പ്രാണൻ ഉത്ക്രമിക്കാൻ തുടങ്ങി. അപ്പോൾ സൈന്ധവദേശത്തുള്ള ഒരു വിശേഷ പ്പെട്ട കുതിര എപ്രകാരം കെട്ടിയിരിക്കുന്ന കുററിയിൽ നിന്നും കാൽ വലിച്ചെടുക്കുന്നുവോ അപ്രകാരം അത് ഈ പ്രാണങ്ങളെ (ഇന്ദ്രിയങ്ങളെ) മുഴുവൻ സ്വസ്ഥാന ങ്ങളിൽ നിന്ന് വലിച്ചെടുക്കാൻ തുടങ്ങി. അപ്പോൾ അവർ പറഞ്ഞു, "ഭഗവൻ ! അവിടുന്ന് ഉത്ക്രമിക്കരുതേ. അവിടു ത്തെ കൂടാതെ ഞങ്ങൾക്ക് ജീവിക്കാൻ കഴിയുകയില്ല" എന്ന് പ്രാണൻ പറഞ്ഞു, "ശരി . അങ്ങിനെയാണെങ്കിൽ എനിക്ക് ബലിയെ കൽപിച്ചാലും" എന്ന് . "അങ്ങിനെ യാവട്ടെ" എന്ന് അവർ പറഞ്ഞു.

**ഭാഷ്യഃ 13** — അഥ ഹ പ്രാണ ഉത്ക്രമിഷ്യ ഉത്ക്രമണം കരിഷ്യൻ തദാനീമേവ സ്വസ്ഥാനാത് പ്രചലിതാ വാഗാദയഃ. കിമിവ ? ഇത്യാഹ. യഥാ ലോകേ മഹാംൾചാസൗ സുഹയശ്ച മഹാസുഹയഃ ശോഭനോ ഹയോ ലക്ഷണോപേതോ മഹാൻ പരിമാണതഃ സിന്ധുദേശേ ഭവഃ സൈന്ധവോ ! ഭിജനതഃ പഡ്വീശ—ശംകൂൻ പാദബന്ധനശംകൂൻ പഡ്വീ—ശാൾച തേ ശംകവൾച താൻ സം—വൃഹേദുദ്യച്ഛേദദ്യുഗപദുത്ഖനേ—ദശ്വാരോഹേ ആരൂഢേ പരീക്ഷ—ണായ. ഏവം ഹൈവേമാൻ വാ—ഗാദീൻ പ്രാണാൻ സംവ വർഹ ഉദ്യ—തവാൻ സ്വസ്ഥാനാത് ഭ്രംശിത—വാൻ.

അനന്തരം പ്രാണൻ ഉത്ഗമിക്കാൻ ആഗ്രഹിച്ചപ്പോൾ തന്നെ വാക്ക് മുതലായവ സ്വസ്ഥാനങ്ങളിൽ നിന്നും നല്ലപോലെ ഇളകി വശായി. എങ്ങിനെ ? എന്നു പറയുന്നു — എപ്രകാരം ലോകത്തിൽ മഹത്തായ ഈ സുഹയം, മഹാസുഹയം ലക്ഷണത്തോടുകൂടി ശോഭനമായി മഹത്തായി പരിമാണം പൂണ്ട സിന്ധുദേശത്തുണ്ടായതായ കുതിര — പരീക്ഷണത്തിനായി കുതിരക്കാരൻ പുറത്തു കയറുമ്പോൾത്തന്നെ പഡ്വീശവും ശങ്കുവുമായതിനെ — കാൽ കെട്ടിയിരിക്കുന്നു കുററിയെ — പറിച്ചെടുക്കുന്നുവോ അപ്രകാരം ഈ വാഗാദി ഇന്ദ്രിയങ്ങളെ അത് സംവർഹണം ചെയ്തു. വലിച്ചെടുത്തു — സ്വസ്ഥാനങ്ങളിൽ നിന്നും ഇളക്കാൻ തുടങ്ങി. സ്വസ്ഥാനങ്ങളിൽ നിന്നും ഭ്രംശം വരുത്താൻ തുടങ്ങി.

തേ വാഗാദയോ ഹോചുർ—ഹേ ഭഗവോ ഭഗവൻ മോത്ക്രമീഃ യസ്മാന്ന വൈ ശക്ഷ്യാമസ്ത്വദൃ—തേ ത്വാം വിനാ ജീവിതുമിതി. യദ്യേവം മമ ശ്രേഷ്ഠതാ വിജ്ഞാതാ ഭവദ്ഭിഃ, അഹമത്ര ശ്രേഷ്ഠസ്തസ്യ ഉ മേ മമ ബലിം കരം കുരുത പ്രയച്ഛതേതി.

ആ വാഗാദികൾ പറഞ്ഞു, "ഹേ ഭഗവൻ ! ഉത്ക്രമിക്കരുതേ കാരണം അങ്ങയെക്കൂടാതെ ഞങ്ങൾക്ക് ജീവിക്കാൻ കഴിയുകയില്ല" എന്ന് . "അങ്ങിനെയാണെങ്കിൽ എന്റെ ശ്രേഷ്ഠത നിങ്ങൾക്ക് മനസ്സിലായല്ലോ. ഇവിടെ ഞാൻ തന്നെയാണ് ശ്രേഷ്ഠൻ. ആ എനിക്കായി കൊണ്ട് ബലിയെ, കരത്തെ ചെയ്താലും, തന്നാലും" എന്ന് .

അയം ച പ്രാണസംവാദഃ കൽപിതോ വിദുഷഃ ശ്രേഷ്ഠപരീ—ക്ഷണപ്രകാരോപദേശഃ. അനേന ഹി പ്രകാരേണ വിദ്വാൻ കോ നു ഖല്വത്ര ശ്രേഷ്ഠ ഇതി പരീക്ഷണം കരോതി. സ ഏഷ പരീക്ഷണപ്ര—കാരഃ സംവാദഭൂതഃ കഥ്യതേ. ന ഹ്യന്യഥാ സംഹത്യകാരിണാം സ—താം ഏഷാം അഞ്ജസൈവ സം—വത്സരമാത്രമേവ ഏകൈകസ്യ നി—ർഗ്ഗമനാദ്യുപപദ്യതേ. തസ്മാദ്വി—ദ്വാനേവാനേന പ്രകാരേണ വിചാ—രയതി വാഗാദീനാം പ്രധാനബുഭു—ത്സു രുപാസനായ ബലിം പ്രാർ—ത്ഥിതാഃ സന്തഃ പ്രാണാസ്തഥേതി പ്രതിജ്ഞാതവന്തഃ

ഈ പ്രാണസംവാദം വിദ്വാന് ശ്രേഷ്ഠത്വ പരീക്ഷണത്തിനുള്ള ഉപദേശത്തിനായി കൽപിതമായിരിക്കുന്നു. "ഇവിടെ ശ്രേഷ്ഠൻ ആരാണ് ?" എന്നിങ്ങിനെ വിദ്വാന്മാർ പരീക്ഷിക്കുന്നത് ഈ പ്രകാരത്തിലാണ് . അപ്രകാരമുള്ള ഈ പരീക്ഷണസമ്പ്രദായം ചോദ്യോത്തര രൂപത്തിൽ പറയപ്പെട്ടിരിക്കുന്നു. അല്ലാതെ ഇവയെല്ലാം ചേർന്ന് കാര്യകർത്താക്കാളായ വാഗാദികൾ ഓരോന്നായി ഓരോ വർഷവും വിട്ടുനിൽക്കുക മുതലായതൊന്നും സംഭവിക്കാവുന്നതല്ല. അതിനാൽ വാഗാദികളിൽ പ്രധാനി ആരാണ് എന്നറിയാനാഗ്രഹിക്കുന്ന ഉപാസകൻ തന്നെയാണ് ഉപാസനക്കായി ഇപ്രകാരം വിചാരം ചെയ്യുന്നത് . "ബലിവേണം" എന്നാവശ്യപ്പെട്ടപ്പോൾ ഇന്ദ്രിയങ്ങൾ "അങ്ങിനെയാവട്ടെ" എന്ന് പ്രതിജ്ഞ ചെയ്തു.

**മന്ത്രഃ 14** — സാ ഹ വാഗുവാച യദ്വാ അഹം വസിഷ്ഠാ—സ്മി ത്വം തദ്വസിഷ്ഠോ ി സീതി യദ്വാ അഹം പ്രതിഷ്ഠാ—സ്മി ത്വം തത്പ്രതിഷ്ഠോ ി സീതി ചക്ഷുര്യദ്വാ അഹം സമ്പദസ്മി ത്വം തത്സംപദസീതി ശ്രോത്രം യദ്വാ അഹ—മായ തനമസ്മി ത്വം തദായതനമസീതി മനോ യദ്വാ അഹം പ്രജാതിരസ്മി ത്വം തത്പ്രാജാതിരസീതി രേത—സ്തസ്യോ മേ കിമന്നം കിം വാസ ഇതി യദിദം കിംചാ—ശ്വഭ്യ ആകൃമിഭ്യ ആ കീടപതംഗേഭ്യസ്തത്തേ ി ന്നമാപോ വാസ ഇതി ന ഹ വാ അസ്യാനന്നം ജഗ്ധം ഭവതി നാനന്നം പ്രതിഗൃഹീതം യ ഏവമേതദനസ്യാന്നം വേദ തദ്വിദ്വാംസഃ ശ്രോത്രിയാ അശിഷ്യന്ത ആചാമന്ത്യശിത്വാ ി ചാമന്ത്യേതമേവ തദനമനഗ്നം കുർവ്വന്തോ മന്യന്തേ.

**മന്ത്രാർത്ഥം 14** — ആ വാഗിന്ദ്രിയം പറഞ്ഞു, "ഞാൻ എപ്രകാരം വസിഷ്ഠനാണോ അപ്രകാരം നീയും വസിഷ്ഠനാണ് " എന്ന്. "ഞാൻ എപ്രകാരം പ്രതിഷ്ഠയാണോ അപ്രകാരം നീയും പ്രതിഷ്ഠയാണ് " എന്ന് ചക്ഷുസ്സ് പറഞ്ഞു. "ഞാൻ എപ്രകാരം സമ്പത്താണോ അപ്രകാരം നീയും സമ്പത്താണ് " എന്ന് ശ്രോത്രം പറഞ്ഞു. ഞാൻ എപ്രകാരം ആയതനമാണോ അപ്രകാരം നീയും ആയതനമാണ് " എന്ന് മനസ്സു പറഞ്ഞു "ഞാനെപ്രകാരം പ്രജാതിയാണോ അപ്രകാരം നീയും പ്രജാതിയാണ് " എന്ന് രേതസ്സു പറഞ്ഞു. പ്രാണൻ പറഞ്ഞു, "ഈ ഗുണങ്ങളോടു ചേർന്ന എനിക്ക് അന്നമെന്താണ് ? വസ്ത്രമെന്താണ് ?" (വാഗാദികൾ പറഞ്ഞു) "പട്ടികളും കൃമികളും കീടങ്ങളും പതങ്ഗങ്ങളും വരെ ഇവിടെ എന്തെല്ലാമുണ്ടോ അതെല്ലാം നിനക്ക് അന്നമാണ്. ജലം നിനക്ക് വസ്ത്രവുമാണ്. ആർ ഇപ്രകാരം പ്രാണന്റെ അന്നത്തെ അറിയുന്നുവോ അവന് അഭക്ഷ്യമായിട്ടൊരു ഭക്ഷ്യവുമില്ല. അഭക്ഷ്യത്തിന്റെ പ്രതിഗ്രഹവുമില്ല. ഇങ്ങിനെ അറിയുന്ന ശ്രോത്രിയൻ ഭക്ഷണത്തിനു മുമ്പ് ആ ചമിക്കുന്നു. ഭക്ഷണത്തിനുശേഷവും ആചമിക്കുന്നു. ഇതിനെ അങ്ങിനെ ചെയ്യുന്നവൻ പ്രാണനെ അനഗ്നമാക്കി ചെയ്യുന്നതായി കരുതുന്നു.

**ഭാഷ്യഃ 14** — സാ ഹാ വാക്പ്രഥമം ബലിദാനായ പ്രവൃത്താ ഹ കിലോ—വാചോക്തവതീ — യദ്വാ അഹം വസിഷ്ഠാ ി സ്മി യന്മമ വസിഷ്ഠത്വം തത്തവൈവ. തേന വസിഷ്ഠം—

ആ വാക്ക് ആദ്യമായി ബലിദാനത്തിനായി തുടങ്ങിയിട്ട് പറഞ്ഞു "ഞാൻ എപ്രകാരം വസിഷ്ഠനാണോ, എനിക്കുള്ള വസിഷ്ഠത്വം യാതൊന്നാണോ അത് നിന്റേതാണ്. ആ വസിഷ്ഠഗുണം കാരണം നീ വസിഷ്ഠനാണ് " എന്ന് "ഞാൻ

ഗുണേന ത്വം തദ്വാസിഷ്ഠോ ഽ സീതി. യദ്വാ അഹം പ്രതിഷ്ഠാ ഽ സ്മി ത്വം തത്പ്രതിഷ്ഠോ ഽ സി, യാ മമ പ്രതിഷ്ഠാ സാ ത്വമസീതി ചക്ഷുഃ. സമാനമന്യത് . സംപദായതനപ്രജാതിത്വഗുണാൻ ക്രമേണ സമർപ്പിതവന്തഃ.

എപ്രകാരം പ്രതിഷ്ഠയാണോ, ആ പ്രതിഷ്ഠ നീയാണ് . എന്റെ പ്രതിഷ്ഠ യാതൊന്നാണോ അത് നീയാണ് " എന്ന് ചക്ഷുസ്സ് പറഞ്ഞു. മററുളളതെല്ലാം ഇതുപോലെ തന്നെ സംപത്ത് , ആയതനം പ്രജാതിത്വം എന്നീ ഗുണങ്ങളെല്ലാം ക്രമപ്രകാരം സമർപ്പിച്ചു.

യദ്യേവം സാധു ബലിം ദത്തവന്തോ ഭവന്തോ ബ്രൂത തസ്യ ഉ മ ഏവം ഗുണവിശിഷ്ടസ്യ കിമന്നം കിം വാസ ഇത. ആഹുരിതരേ — യദിദം ലോകേ കിംച കിംചിദന്നം നാമാപ്യാ ശ്വഭ്യ ആകൃമിഭ്യഃ. ആകീടപതംഗേഭ്യഃ യച്ച ശ്വാന്നം കൃമ്യന്നം കീടപതാംഗാന്നം ച തേന സഹ സർവ്വമേവ യത് കിഞ്ചിത് പ്രാണിഭിരദ്യമാനമന്നം തത്സർവ്വം തവാന്നം സർവ്വം പ്രാണസ്യ അന്നമിതി ദൃഷ്ടിരത്ര വിധീയതേ.

(പ്രാണൻ പറഞ്ഞു) "അങ്ങിനെ നിങ്ങളെനിക്കു വേണ്ടപോലെ ബലിയെ തരുന്നു എങ്കിൽ, ഏവം ഗുണങ്ങളാൽ വിശിഷ്ടനായ എനിക്ക് ഉളളതായ ബലി (അന്നം) ഏതാണ് എന്നും വസ്ത്രം ഏതാണ് എന്നും പറയുവിൻ" എന്ന് മററവർ പറഞ്ഞു. "ലോകത്തിൽ പട്ടി, കൃമി, കീടം, പതംഗം, മുതലായി എന്തെല്ലാമന്നമുണ്ടോ അതായത് പട്ടികളുടെ അന്നം കീടങ്ങളുടെ അന്നം, കൃമികൾക്കുളള അന്നം പതങ്ങൾക്കുളള അന്നം എന്നിങ്ങിനെ പ്രാണികൾ ഭക്ഷിക്കുന്നതായി എന്തെല്ലാം അന്നമുണ്ടോ അതെല്ലാം നിനക്ക് അന്നമാണ് . "എല്ലാം പ്രാണന്ന് അന്നമാണ് " എന്ന ദൃഷ്ടിയാണ് ഇവിടെ വിധിച്ചിട്ടുളളത് .

കേചിത്തു സർവ്വഭക്ഷണേ ദോഷാഭാവം വദന്തി പ്രാണാന്നവിദഃ തദസത് ശാസ്ത്രാന്തരേണ പ്രതിഷിദ്ധത്വാത് . തേനാസ്യ വികൽപ ഇതി ചേത് . ന അവിധായകത്വാത് . ന ഹ വാ അസ്യാനന്നം ജഗ്ദ്ധം ഭവതീതി സർവ്വം പ്രാണസ്യാന്നമിത്യേതസ്യ വിജ്ഞാനസ്യ വിഹിതസ്യ സ്തുത്യർത്ഥം ഏതത് . തേനൈകവാക്യതാപത്തേഃ ന തു ശാസ്ത്രാന്തരവിഹിതസ്യ ബാധനേ സാമർത്ഥ്യം, അന്യപരത്വാദസ്യ. പ്രാണമാത്രസ്യ സർവ്വമന്നമിത്യേതദ്ദർശനമിഹ വിധിത്സിതം, നതു സർവ്വം ഭക്ഷയേദിതി.

പ്രാണാന്നത്തെ അറിയുന്ന ചിലരാവട്ടെ എല്ലാം ഭക്ഷിക്കുന്നതിൽ ദോഷമില്ലെന്നു പറയുന്നു. അത് ശരിയല്ല, കാരണം മററു ശാസ്ത്രങ്ങൾ ഇതിനെ പ്രതിഷേധിച്ചിട്ടുണ്ട് . അവയിലിത് വികൽപമായി കരുതിയിരിക്കയാണെങ്കിലോ? അല്ല കാരണം അത് വിധിയല്ല. ഇതുവഴി അഭക്ഷ്യമായതിനെ ഭക്ഷിക്കരുത് എന്നു കരുതി "എല്ലാം പ്രാണന്ന് അന്നമാണ് " എന്നിങ്ങിനെ വിധിക്കപ്പെട്ടിരിക്കുന്നത് വിജ്ഞാനത്തെ സ്തുതിക്കാൻ വേണ്ടിയാണ് . ഇതിനോടു മറേറതിന് ഏകവാക്യത ഭവിക്കുന്നു ശാസ്ത്രാന്തരം വഴി വിധിക്കപ്പെട്ടതിനെ ബാധിക്കാൻ ഇതിന് കഴിയുകയില്ല. കാരണം ഇത് അന്യപരമാണ് . അന്നം മുഴുവൻ പ്രാണന്നു മാത്രമുളളതാണ് എന്നു വിധിക്കുകയാണ് , എന്തും ഭക്ഷിക്കാം എന്നു പറയുകല്ല ഇവിടെ ഉദ്ദേശം.

യത്തു സർവ്വഭക്ഷണേ ദോഷാഭാവജ്ഞാനം തന്മിഥ്യൈവ, പ്രമാണാഭാവാത് വിദുഷഃ പ്രാണ—

സർവ്വഭക്ഷണത്തിൽ ദോഷ ഭാവത്തിന്റെ ജ്ഞാനമുണ്ടെന്നത് പ്രമാണമില്ലാത്തതിനാൽ ശരിയല്ല. വിദ്വാനായാൽ

ത്വാത്സർവ്വാന്നോപപത്തേഃ സാമർത്ഥ്യാദദോഷ ഏവേതി ചേത് . ന. അശേഷാന്നത്വാനുപപത്തേഃ സത്യം യദ്യപി വിദ്വാൻ പ്രാണോ, യേന കാര്യകരണസംഘാതേന വിശിഷ്ടസ്യ വിദ്വത്താ തേന കാര്യകരണസംഘാതേന കൃമികീടദേവാദ്യശേഷാന്നഭക്ഷണം നോപപദ്യതേ. തേന തത്രാശേഷാന്നഭക്ഷണേ ദോഷാഭാവജ്ഞാപനമനർത്ഥകം. അപ്രാപ്തത്വാദശേഷാന്നഭക്ഷണദോഷസ്യ.

പ്രാണോപാസകന് എന്തു ഭക്ഷണമാകുന്നതിൽ ദോഷമില്ല എന്നു പറഞ്ഞാൽ അത് ശരിയല്ല. കാരണം എല്ലാം അവന് ഭക്ഷണമാവുക എന്നത് സംഭാവ്യമല്ല. വിദ്വാൻ പ്രാണൻ തന്നെയാണ് എന്നത് സത്യമാണെങ്കിലും, ദേഹേന്ദ്രിയ സംഘാത രൂപവിശിഷ്ടനായ പുരുഷന്റെ വിദ്വത്തം സ്വീകരിക്കപ്പെട്ടാലും, ആ ദേഹേന്ദ്രിയ സംഘാതം വഴി കൃമികീടദേവാദികളാകുന്ന എല്ലാ ഭക്ഷണവും ആവാമെന്നത് ശരിയല്ല. അതിനാൽ എല്ലാ അന്നവും ഭക്ഷിക്കുന്നതിൽ ദോഷമില്ല എന്നു പറയുന്നത് അനർത്ഥകമാണ് കാരണം എല്ലാം ഭക്ഷണമാവുക എന്ന ദോഷം പ്രാപിക്കാവുന്നതല്ല.

നനു പ്രാണഃ സൻ ഭക്ഷയത്യേവ. കൃമികീടാദ്യന്നമപി. ബാഢം; കിന്തു ന തദ്വിഷയഃ പ്രതിഷേധോ ऽസ്തി. തസ്മാത് ദൈവരക്തം കിംശുകം തത്ര ദോഷാഭാവഃ അതസ്തദ്രൂപേണ ദോഷാഭാവജ്ഞാപനമർത്ഥകം. അപ്രാപ്തത്വാദശേഷാന്നഭക്ഷണദോഷസ്യ. യേന തു കാര്യകരണസംഘാതസംബന്ധേന പ്രതിഷേധഃ ക്രിയതേ തത്സംബന്ധേന ത്വിഹ നൈവ പ്രതിപ്രസവോ ऽസ്തി തസ്മാത്തത് പ്രതിഷേധാതിക്രമേ ദോഷ ഏവസ്യാദന്യവിഷയത്വാത് "ന ഹ വൈ" ഇത്യാദേഃ.

പ്രാണനായിരുന്ന് കൃമികീടാദികളുടെ അന്നത്തേയും ഭക്ഷിക്കുന്നുണ്ടല്ലോ. ശരിയാണ് . എന്നാൽ പ്രാണന്റെ വിഷയത്തിൽ അതില്ലെന്നു പറയുന്നില്ല. അതിനാൽ പിലാശിന്റെ പുഷ്പം ദൈവകാരണംകൊണ്ട് ചുവപ്പായി എന്നതിലൊരു ദോഷവുമില്ല. ആ കാരണം കൊണ്ട് ആ രൂപത്തിന് ദോഷമില്ലെന്ന അറിവ് അർത്ഥമില്ലാത്തതാണ് . കാരണം എല്ലാം ഭക്ഷിക്കുക എന്ന ദോഷം അപ്രാപ്യമാണ് . യാതൊരു കാര്യകരണ സംബന്ധം കൊണ്ടാണോ പ്രതിഷേധിക്കുന്നത് അതിന്റെ സംബന്ധം നിലനിൽക്കുന്നതിനാൽ ഇവിടെ ആ പ്രതിഷേധത്തിന്റെ പ്രതിപ്രസവവും ഉണ്ടാകാവുന്നതല്ല. (നിഷേധത്തെ ബാധിച്ച് വിധിയുടെ അനുമോദനത്തെ ചെയ്യുന്നതിനെ പ്രതിപ്രസവമെന്ന പറയുന്നു) അതിനാൽ ആ പ്രതിഷേധത്തിന്റെ അതിക്രമിക്കലിൽ ദോഷമാണ് ഉണ്ടാവുക. കാരണം "നഹ വൈ" എന്നീ വരാൻ പോകുന്ന വാക്യങ്ങൾക്ക് വിഷയം മറെറാന്നാണ് .

ന ച ബ്രാഹ്മണാദിശരീരസ്യ സർവ്വാന്നത്വദർശനമിഹ വിധീയതേ കിന്തു പ്രാണമാത്രസ്യൈവ. യഥാ ച സാമാന്യേന സർവ്വാന്നസ്യ പ്രാണസ്യ കിഞ്ചിദന്നജാതം കസ്യചിജ്ജീവനഹേതുഃ, യഥാ വിഷം വിഷജസ്യ ക്രിമേഃ, തദേവാന്യസ്വ

മാത്രമല്ല ഇവിടെ ബ്രാഹ്മണാദി ശരീരങ്ങൾക്ക് സർവ്വാന്നത്വദൃഷ്ടിയെ വിധിച്ചിട്ടുമില്ല.എന്നാൽ പ്രാണനു മാത്രമേ അത് ഉള്ളു. സാമാന്യമായി എല്ലാം അന്നമായ പ്രാണന് ഏത് അന്നവും ഏതിനെങ്കിലും ജീവനഹേതുവായിത്തീരുന്നു. എന്നാൽ വിഷത്തിൽ നിന്നുണ്ടാകുന്നു ചിലതിന് വിഷം ജീവനകാരണമാവു

പ്രാണാന്നമപി സത് ദൃഷ്ടമേവ ദോഷമുത്പാദയതി മരണാദി ലക്ഷണം. തഥാ സർവ്വാന്നസ്യാപി പ്രാണസ്യ പ്രതിഷിദ്ധാന്നഭക്ഷണേ ബ്രാഹ്മണത്വാദിദേഹസംബന്ധോദ്ദോഷ ഏവ സ്യാത് . തസ്മാന്മിഥ്യാജ്ഞാനമേവ അഭക്ഷ്യഭക്ഷണേ ദോഷാഭാവജ്ഞാനം.

മ്പോൾ അതു തന്നെ, പ്രാണാന്നമാണെങ്കിലും, മററു ചിലതിന് മരണാദി ലക്ഷണത്തോടു കൂടിയ ദോഷമായിത്തീരുന്നത് കാണാറുണ്ടല്ലോ. ഇപ്രകാരം എല്ലാ അന്നത്തേയും ഭക്ഷിക്കുന്ന പ്രാണനും ബ്രാഹ്മണാദിദേഹ സംബന്ധമുണ്ടാകുമ്പോൾ പ്രതിഷിദ്ധമായ അന്നം ഭക്ഷിക്കുക മൂലം ദോഷം തന്നെ ഭവിക്കുന്നു എന്നതിനാൽ അഭക്ഷ്യഭക്ഷണത്തിൽ ദോഷമില്ല എന്ന ധാരണ മിഥ്യാജ്ഞാനം തന്നെയാണ്

ആപോ വാസ ഇതി. ആപോ ഭക്ഷ്യമാണാ വാസസ്ഥാനീയാസ്തവ. അത്ര ച പ്രാണസ്യാപോ വാസ ഇത്യേതദ്ദർശനം വിധീയതേ. ന തു വാസഃ കാര്യേ ആപോ വിനിയോക്തും ശക്യാഃ തസ്മാദ്യഥാപ്രാപ്തേ ∫ ബ്ഭക്ഷണേ ദർശനമാത്രം കർത്തവ്യം.

ജലം വസ്ത്രമാണെന്നു പറയുന്നു. ഭക്ഷിക്കപ്പെടുന്ന ജലം നിന്റെ വസ്ത്രസ്ഥാനത്തുള്ളതാണ് . ഇവിടെ ജലം പ്രാണന്റെ വസ്ത്രമാണ് . ഈ ദൃഷ്ടിയെ വിധിക്കുന്ന മന്ത്രദർശനമുണ്ട് . എന്നാൽ വസ്ത്രത്തിന്റെ കാര്യത്തിൽ ജലം ഉപയോഗിക്കപ്പെടാവുന്നതല്ല. അതിനാൽ യഥാപ്രാപ്തമായ ജലഭക്ഷണത്തിൽ ഈ ദൃഷ്ടിയെ ചെയ്യുക മാത്രമേ വേണ്ടതുള്ളു.

ന ഹാ വാ അസ്യ സർവ്വം പ്രാണസ്യാന്നമിത്യേവംവിദഃ അന്നമനദനീയം ജഗ്ദ്ധം ഭുക്തം ന ഭവതി ഹ. യദ്യപ്യനേനാനദനീയം ഭുക്തമദനീയമേവ ഭുക്തം സ്യാന്ന തു തത്ക്കൃതദോഷേണ ലിപ്യതേ, ഇത്യേതദ്വിദ്യാസ്തുതിരിത്യവോചാമ. തഥാ നാനന്നം പ്രതിഗൃഹീതം യദ്യപ്യപ്രതിഗ്രാഹ്യം ഹസ്ത്യാദിപ്രതി ഗൃഹീതം സ്യാത്തദപ്യന്നമേവ പ്രതി ഗ്രാഹ്യം പ്രതിഗ്രഹീതം സ്യാത് , തത്രാപ്യപ്രതിഗ്രാഹ്യ പ്രതിഗ്രഹ ദോഷേണ നലിപ്യത ഇതി സ്തുത്യർത്ഥമേവ.

ഇപ്രകാരമറിയുന്നവൻ അതായത് പ്രാണന് എല്ലാം അന്നമാണ് എന്നിപ്രകാരമറിയുന്ന വിദ്വാൻ അഭക്ഷ്യമായി ഒന്നും ഭക്ഷിക്കുന്നില്ല തന്നെ അവൻ അഭക്ഷ്യമായതെന്തെങ്കിലും ഭക്ഷിച്ചാൽ തന്നെ അത് ഭക്ഷ്യമായതായിത്തീരുന്നു, അതുകൊണ്ടുള്ള ദോഷം അവനെ ബാധിക്കുന്നുമില്ല. ഇപ്രകാരം ഇത് വിദ്യാസ്തുതിയാണ് എന്ന് ഞാൻ പറഞ്ഞു കഴിഞ്ഞു. അതിനാൽ അഭക്ഷ്യമായതിന്റെ ഗ്രഹണം പോലും ഭവിക്കുന്നില്ല. ഭക്ഷിക്കാൻ വയ്യാത്തതും ആന മുതലായവക്ക് ഭക്ഷണമായതുമായ ആ അന്നവും പ്രതിഗ്രാഹ്യമായിത്തീരുന്നു. അവിടേയും അസ്വീകാര്യമായത് സ്വീകരിച്ചതു വഴി ലിപ്തനാകുന്നില്ല എന്നത് സ്തുത്യർത്ഥം തന്നെയാണ് .

യ ഏവമേതദനസ്യ പ്രാണസ്യാന്നം വേദ. ഫലം തു പ്രാണാത്മഭാവ ഏവ. ന ത്വേതത് ഫലാഭിപ്രായേണ കിം തർഹി സ്തുത്യഭിപ്രായേണേതി നന്വേതദേവ ഫലം കസ്മാന്ന ഭവതി ? ന, പ്രാണാത്മ ദർശിനഃ പ്രാണാത്മ ഭാവ ഏവ ഫലം.

ആരിപ്രകാരം ഈ "അന്ന"ത്തെ അതായത് പ്രാണന്റെ അന്നത്തെ അറിയുന്നുവോ അവന് പ്രാണാത്മഭാവ രൂപമായ ഫലം തന്നെ കിട്ടുന്നു. ഇത് ഫലാഭിപ്രായമായിട്ടല്ല പറയുന്നത് . പിന്നെ എന്താണ് ? സ്തുത്യഭിപ്രായമായിട്ടാണ് . എന്നാലിതു തന്നെ എന്തുകൊണ്ടിതിന്റെ

തത്ര ച പ്രാണാത്മഭൂതസ്യ സർ—വ്വാത്മനോ ſ നദനീയമപ്യാദ്യമേവ. തഥാ ſ പ്രതിഗ്രാഹ്യമപി പ്രതിഗ്രാ—ഹ്യമവേത യഥാ പ്രാപ്തമേവോ-—പാദായ വിദ്യാസ്തൂയതേ. അതോ നൈവ ഫലവിധിസരൂപതാ വാ—ക്യസ്യ.

ഫലമായിക്കൂടാ ? അതാവാൻ വയ്യ. പ്രാണാത്മദർശിക്ക് പ്രാണാത്മഭാവം തന്നെയാണ് ഫലം. അപ്പോൾ പ്രാണാത്മഭാവത്തെ പ്രാപിച്ച സർവ്വാത്മാവിന് അഭക്ഷ്യമായതും ഭക്ഷ്യമാണ് . അസ്വീകാര്യമായതും സ്വീകാര്യമാണ് . ഇപ്രകാരം യഥാപ്രാപ്തമായ സ്തുതിയെ സ്വീകരിച്ച് ഈ ഉപാസനയെ സ്തുതിക്കുകയാണ് . അതിനാൽ ഈ വാക്യത്തിന് ഫലത്തിന്റെ രൂപം ഇല്ല.

യസ്മാദാദാപോ വാസഃ പ്രാണസ്യ തസ്മാദ്വിദ്വാംസോ ബ്രാഹ്മ—ണാഃ ശ്രോത്രിയാ അധീതവേദാ അശിഷ്യന്തോ ഭോക്ഷ്യമാണാ ആ—ചിമന്ത്യപഃ അശിത്വാ ſſ ചാമന്തി ഭു—ക്ത്വാ ചോത്തരകാലമപോ ഭക്ഷ—യന്തി. തത്ര തേഷാമാചാമതാം കോ ſ ഭിപ്രായ ഇത്യാഹ — ഏതമേവാനം പ്രാണമനഗ്നം കുർവ്വന്തോ മന്യന്തേ . അസ്തി ചൈതദ്യോ യസ്മൈ വാ—സോ ദദാതി സ തമനഗ്നം കരോമീതി ഹി മന്യതേ. പ്രാണസ്യ ചാപോ വാസ ഇതി ഹ്യുക്തം, യദപഃ പിബാമി തത് പ്രാണസ്യ വാസോ ദദാമീതി വിജ്ഞാനം കർത്തവ്യമി—ത്യേവമർത്ഥമേതത് .

ജലം പ്രാണന് വാസസ്സായതിനാൽ ശ്രോത്രിയന്മാർ — വേദാധ്യയനം ചെയ്ത വിദ്വാന്മാരായ ബ്രാഹ്മണർ — എപ്പോൾ അശനം അഥവാഭോജനം ചെയ്യാൻ തുടങ്ങുന്നുവോ അതിനു മുമ്പായി ജലം കൊണ്ട് ആചമിക്കുന്നു. അശനാന്തരവും ആചമിക്കുന്നു, ഭോജനാ നന്തരവും ജലം കഴിക്കുന്നു. അപ്പോൾ ആ ആചമിക്കുന്നവരുടെ വിചാരമെന്താണ് ? എന്നു പറയുന്നു — "ഈ പ്രാണനെ ഞങ്ങൾ നഗ്നനല്ലാതാക്കുന്നു" എന്നാണവർ വിചാരിക്കുന്നത് ആരെങ്കിലും ആർക്കെങ്കിലും വസ്ത്രം കൊടുക്കുമ്പോൾ "ഞാൻ ഇവന്റെ നഗ്നതയെ മറക്കുകയാണ് " എന്ന് ചിന്തിക്കുമല്ലോ. പ്രാണന് ജലം വസ്ത്രമാണ് എന്ന് പറഞ്ഞു കഴിഞ്ഞു. ഞാൻ കുടിക്കുന്ന ജലം യാതൊന്നാണോ അത് പ്രാംനനുള്ള വസ്ത്രം കൊടുക്കലാണ് എന്നറിയണം എന്നാണ് ഇതിന് അർത്ഥം.

നനു ഭോക്ഷ്യമാണോ ഭു—ക്തവാംശ്ച പ്രയതോ ഭവിഷ്യാ—മീത്യാചാമതി. തത്ര ച പ്രാണസ്യാ—നഗ്നത്യാകരണാർത്ഥേ ച ദ്വികാ—ര്യതാ ſſ ചമനസ്യ സ്യാത് . ന ച കാര്യദ്വയം ആചമനസൈ്യകസ്യ യുക്തം. യദി പ്രായത്യാർത്ഥം, നാ-—നഗ്നതാർത്ഥം; അഥാനഗ്നതാർത്ഥം ന പ്രായത്യാർത്ഥം യസ്മാദേവം ത—സ്മാത് ദ്വിതീയമാചമനാന്തരം പ്രാ—ണസ്യാനഗ്നതാകരണായ ഭവതു.

ശങ്ക എന്നാൽ ഭക്ഷണം കഴിക്കുന്നവനും ഭക്ഷിച്ചവനും ആചമനം കഴിക്കുന്നതു വഴി താൻ പവിത്രനാവുന്നു എന്നാണല്ലോ കരുതുന്നത് . ആ സമയം പ്രാണന്റെ നഗ്നതയില്ലാതാക്കലാണ് ഉദ്ദേശമെങ്കിൽ ആചമനത്തിന് രണ്ടുദ്ദേശമുണ്ടായിരിക്കണം. എന്നാൽ ആചമനത്തിന് രണ്ടുദ്ദേശമുണ്ട് എന്ന് കരുതുന്നത് യുക്തമല്ല. അത് ശുദ്ധിക്കാണ് എങ്കിൽ നഗ്നത ഇല്ലാതാക്കാനാകാൻ വയ്യ. നഗ്നത മറയ്ക്കാനാണ് എങ്കിൽ ശുദ്ധിക്കാവാനും വയ്യ. അങ്ങിനെയിരിക്കെ രണ്ടാമത്തേതായ മറെറാരാചമനം പ്രാണന്റെ നഗ്നത മറയ്ക്കാനായിക്കൊണ്ടായിക്കൊള്ളട്ടെ.

ന. ക്രിയാദ്വിത്വോപപത്തേഃ ദ്വേ ഹ്യേതേ ക്രിയേ. ഭോക്ഷ്യമാണസ്യ ഭുക്തവതശ്ച യദാചമനം സ്മൃതിവിഹിതം തത്പ്രായത്യാർത്ഥം ഭവതി. ക്രിയാമാത്രമേവ. ന തു തത്ര പ്രായത്യം ദർശനാദ്യപേക്ഷതേ. തത്ര ച ആചമനാംഗഭൂതാസ്വപ്സു വാസോവിജ്ഞാനം പ്രാണസ്യ ഇതി കർത്തവ്യതയാ ചോദ്യതേ , ന തു തസ്മിൻ ക്രിയമാണേ ആചമനസ്യ പ്രായത്യാർത്ഥതാ ബാധ്യതേ, ക്രിയാന്തരത്വാദാചമനസ്യ. തസ്മാത് ഭോക്ഷ്യമാണസ്യ ഭുക്തവത ശ്ച യദാചമനം, തത്ര ആപോ വാസഃ പ്രാണസ്യേതി ദർശനമാത്രം വിധീയതേ. അപ്രാപ്തത്വാദന്യതഃ

സമാധാനം — അതു ശരിയല്ല. എന്തെന്നാൽ രണ്ടുക്രിയകളുണ്ടാകാമെന്നത് യുക്തമാണ് . ഇത് രണ്ടു ക്രിയകൾ തന്നെയാണ് . ഭക്ഷിക്കുന്നവനും ഭക്ഷിച്ചു കഴിഞ്ഞവനും ആചമിക്കുന്നത് സ്മൃതി വിധിക്കനുസൃതമാണ് . ക്രിയാമാത്രവും ശുദ്ധിക്ക് ചേർന്നതുമാണ് . അതിൽ ശുദ്ധിക്കായുള്ള ദൃഷ്ടിയുടെ അപേക്ഷയില്ല. അവിടെ ആചമനത്തിന് അംഗഭൂതമായ ജലത്തിൽ പ്രാണന്റെ വസ്ത്രം, വിജ്ഞാനത്തെക്കുറിച്ചുള്ള ഇതികർത്തവ്യതാരൂപമായ വിധിയാണ് ചെയ്യപ്പെട്ടിരിക്കുന്നത് . അതു ചെയ്യുമ്പോൾ ആചമനം ശുദ്ധിക്കു വേണ്ടിയാണെന്ന നിഗമനം ബാധിക്കപ്പെടും എന്നത് ശരിയല്ല. എന്തെന്നാൽ ആചമനം മററൊരു ക്രിയ തന്നെയാണ് . അതിനാൽ ഭക്ഷിക്കുന്നവനും ഭക്ഷിച്ചവനും യാതൊരാചമനമുണ്ടോ അത് ജലം പ്രാണനുള്ള വസ്ത്രമാണ് എന്ന ദർശനത്തെയാണ് വിധിക്കുന്നത് . കാരണം മററു പ്രമാണങ്ങൾ ഉന്നയിക്കാവുന്നതല്ല.

## ദ്വിതീയഃ ബ്രാഹ്മണഃ

### പ്രകരണസംബന്ധഃ—

ശ്വേതകേതുർഹ വാ ആരുണേയ ഇത്യസ്യ സംബന്ധഃ ഖിലാധികാരോ / യം തത്ര യദനുക്തം തദുച്യതേ. സപ്തമാധ്യായാന്തേ ജ്ഞാനകർമ്മസമുച്ചായകാരിണാ അഗ്നേർമ്മാർഗ്ഗയാചനം കൃതം "അഗ്നേ നയ സുപഥാ" ഇതി. തത്രാനേകേഷാം പഥാം സദ്ഭാവോ മന്ത്രേണ സാമർത്ഥ്യാത് പ്രദർശിതഃ സുപഥേതി വിശേഷണാത് . പന്ഥാനശ്ച കൃതവിപാകപ്രതിപത്തിമാർഗ്ഗാഃ. വക്ഷ്യതി ച "യത്കൃത്വാ" ഇത്യാദി.

തത്ര ച കതി കർമ്മവിപാകപ്രതിപത്തിമാർഗ്ഗാ ഇതി സർവ്വസംസാരഗത്യുപസംഹാരർത്ഥോ / യ മാരംഭഃ — ഏതാവതീ ഹി സംസാരഗതിഃ. ഏതാവാൻ കർമ്മണോ വിപാകഃ സ്വാഭാവികസ്യ ശാസ്ത്രീയസ്യ ച സവിജ്ഞാനസ്യേതി. യദ്യപി "ദ്വയാ ഹ പ്രാജാപത്യാഃ" ഇത്യത്ര സ്വാഭാവികഃ പാപ്മാ സൂചിതഃ ന ച തസ്യ ഇദം കാര്യമിതി വിപാകഃ പ്രദർശിതഃ ശാസ്ത്രീയസ്യ ഏവ തു വിപാകഃ പ്രദർശിതഃ, ത്ര്യന്നാത്മപ്രതിപത്ത്യന്തേന. ബ്രഹ്മവിദ്യാരംഭേ തദ്വൈരാഗ്യസ്യ വിവക്ഷിതത്വാത് . തത്രാപി കേവലേന കർമ്മണാ പിതൃലോകോ, വിദ്യയാ വിദ്യാസംയുക്തേന ച കർമ്മണാ ദേവലോക ഇത്യുക്തം. തത്ര കേന മാർഗ്ഗേണ പിതൃലോകം പ്രതിപദ്യതേ, കേന വാ ദേവലോകമിതി നോക്തം തച്ചേഹ ഖിലപ്രകരണേ / ശേഷതോ വക്തവ്യമിത്യത

## രണ്ടാം ബ്രാഹ്മണം

### പ്രകരണ സംബന്ധം

"ശ്വേത കേതുർഹ വാ ആരുണേയ" എന്നു തുടങ്ങുന്ന ഈ ബ്രാഹ്മണത്തിന്റെ സംബന്ധം ഇതാണ് — ഇത് "ഖില പ്രകരണ"മാണ് . മുമ്പു പറയാത്തത് ഇവിടെ പറയുകയാണ് . ഏഴാമത്തെ (ഉപനിഷത്തിൽ അഞ്ചാമത്തെ) അധ്യായത്തിന്റെ ഒടുവിൽ ജ്ഞാനകർമ്മസമുച്ചയകാരിയായ പുരുഷൻ വഴി "അഗ്നേ നയ സുപഥാ" മുതലായ മന്ത്രങ്ങളിൽ ക്കൂടി ദേവയാനമാർഗ്ഗത്തിനായിട്ടുള്ള യാചനയെ ചെയ്തിട്ടുണ്ട് . അവിടെ മന്ത്രസാമർത്ഥ്യം വഴി അനേകംമാർഗ്ഗങ്ങളുണ്ടെന്ന് കാണിച്ചു. കാരണം അതിൽ "സുപഥാ" എന്ന വിശേഷണമുണ്ട് . കർമ്മഫലങ്ങളുടെ ഉപഭോഗത്തിനായി ചെയ്യപ്പെട്ട മാർഗ്ഗങ്ങളോടു കൂടിയ പന്ഥാക്കളുമുണ്ട് . "യത്കൃത്വാ" മുതലായി ഇനി പറയാൻ പോകുന്നുമുണ്ട് .

അവിടെ കർമ്മഫലഭോഗങ്ങൾക്ക് എത്രമാർഗ്ഗങ്ങളുണ്ട് ? ഇതു പറഞ്ഞ് എല്ലാ സംസാരഗതികളേയും ഉപസംഹരിക്കാനായി ഈ ഗ്രന്ഥം ആരംഭിക്കുന്നു. സംസാരഗതി ഇത്രമാത്രമാണ് . അതുപോലെ സ്വാഭാവികവും വിജ്ഞാന സഹിതവുമായ ശാസ്ത്രീയകർമ്മത്തിന്റെ പരിണാമവും ഇതാണ് . എങ്കിലും "ദ്വയാ ഹ പ്രാജാപത്യാഃ" എന്നുള്ള വാക്യങ്ങൾ വഴി സ്വാഭാവികങ്ങളായ പാപങ്ങൾ പറയപ്പെട്ടു. എന്നാൽ "അതിന്റെ കാര്യം ഇതാണ് " എന്നിങ്ങിനെ ഫലം പ്രദർശിക്കപ്പെട്ടില്ല. ത്ര്യന്ന രൂപത്വത്തിന്റെ പ്രാപ്തിവരെ മന്ത്രം വഴി കേവലം ശാസ്ത്രീയകർമ്മത്തിന്റെ ഫലം മാത്രമേ കാണിക്കപ്പെട്ടിട്ടുള്ളു. കാരണം ബ്രഹ്മവിദ്യയുടെ ആരംഭത്തിൽ ആ ഫലങ്ങളിൽ വൈരാഗ്യം ഉണ്ടാക്കേണ്ടതുണ്ട് . അവിടേയും കേവലകർമ്മം കൊണ്ട് പിതൃലോകവും, വിദ്യ (ഉപാസന) വഴിയും ഉപാസനാസഹിതമായ കർമ്മം വഴിയും ദേവലോകവും കിട്ടുന്നു എന്ന് പറഞ്ഞിട്ടുണ്ട് അവിടെ ഏതു മാർഗ്ഗത്തിൽക്കൂടി പിതൃലോകവും ഏതുവഴി ദേവലോക

**ആരഭ്യതേ. അന്തേ ച സർവ്വോ- പസംഹാരഃ ശാസ്ത്രസ്യേഷ്ടഃ.**

വും പ്രാപിക്കുന്നു എന്ന് പറഞ്ഞിട്ടില്ല. അത് ഇവിടെ ഈ ഖിലപ്രകരണത്തിൽ പൂർണ്ണമായും പറയേണ്ടതുണ്ട് എന്നു കരുതി അതിനായി ആരംഭിക്കുകയാണ്. അവസാനം എല്ലാം ഉപസംഹരിക്കുക എന്നത് ശാസ്ത്രത്തിന് ഇഷ്ടമായ സംഗതിയാണ്.

അപി ച ഏതാവദമൃതമിത്യുക്തം ന കർമ്മണോ ഽമൃതത്വാശാ- സ്തീതി ച. തത്ര ഹേതുർന്നോക്തഃ, തദർത്ഥശ്ചായമാരംഭഃ. യസ്മാദിയം കർമ്മണോ ഗതിഃ ന നിത്യേ ഽമൃതത്വേ വ്യാപാരോ ഽസ്തി, തസ്മാത് ഏതാവദേവാമൃതത്വസാധനമിതി സാമർത്ഥ്യാദ്ധേതുത്വം സംപദ്യതേ.

മാത്രമല്ല "അമൃതത്വം ഇത്ര മാത്രമാണ്" എന്നും "കർമ്മം വഴി അമൃതത്വത്തിനാശിക്കേണ്ടതില്ല" എന്നും പറഞ്ഞു കഴിഞ്ഞതാണ്. എന്നാലതിൻെറ കാരണം പറഞ്ഞില്ല. അതിനായിട്ട് ഇതു തുടങ്ങുന്നു. ഇത് കർമ്മത്തിൻെറ ഗതിയാകയാലും നിത്യമായ അമൃതത്വത്തിൽ ഇതിന് വ്യാപാരമില്ലാത്തതിനാലും ഇത്രമാത്രമാണ് അമൃതത്വസാധനം എന്ന വചനം വഴി അതിൻെറ ഹേതുത്വം സിദ്ധമാകുന്നു. (ജ്ഞാനരഹിതമായ ഉപായങ്ങളെല്ലാം സംസാരകാരണമാണ്. ഈ നിയമമനുസരിച്ച് "ജ്ഞാനം മാത്രമാണ് മോക്ഷത്തിനുള്ള ഉപായം" എന്നത് സിദ്ധിക്കുന്നു.)

അപി ചോക്തമഗ്നിഹോത്രേ — ന ത്വേവൈതയോസ്ത്വമുത്ക്രാ- ന്തിം ന ഗതിം ന പ്രതിഷ്ഠാം ന തൃപ്തിം ന പുനരാവൃത്തിം ന ലോകം പ്രത്യുത്ഥായിനം വേത്ഥേതി. തത്ര പ്രതിവചനേ "തേ വാ ഏതേ ആഹുതീ ഹുതേ ഉത്ക്രാമതഃ" ഇത്യാദിനാ ആഹുതേഃ കാര്യമുക്തം. തച്ചൈതത് കർത്തുഃ ആഹുതി- ലക്ഷണസ്യ കർമ്മണഃ ഫലം. ന ഹി കർത്താരമനാശ്രിത്യ ആഹുതില- ക്ഷണസ്യ കർമ്മണഃ സ്വാതന്ത്ര്യേ- ണോത്ക്രാന്ത്യാദികാര്യാരംഭഃ ഉപ- പദ്യതേ. കർത്ത്രർത്ഥത്വാത് കർ- മ്മണഃ കാര്യാരംഭസ്യ, സാധനാശ്ര- യത്വാച്ച **കർമ്മണഃ**

അഗ്നിഹോത്ര പ്രകരണത്തിൽ പറഞ്ഞിട്ടുമുണ്ട് — നീ സായം കാലത്തും പ്രാതഃകാലത്തുമുള്ളതായ ഈ അഗ്നിഹോത്രത്തിൻെറ രണ്ടാഹുതികളുടേയും ഉൽക്രാന്തിയെ അറിയുന്നില്ല. ഗതിയെ അറിയുന്നില്ല, പ്രതിഷ്ഠയേ അറിയുന്നില്ല, പുനരാവൃത്തിയെ അറിയുന്നില്ല, ലോകത്തേയും ഉത്ഥാനം ചെയ്യുന്ന യജമാനനേയും അറിയുന്നില്ല. അവിടെ മറുപടിയിൽ "അവരാകട്ടെ ഈ രണ്ടാഹൂതികളെ ഹോമിച്ച് ഉൽക്രമിക്കുന്നു" മുതലായ വാക്യം വഴി ആഹുതിയുടെ കാര്യം പറഞ്ഞു. അതും കർത്താവിനുള്ള ആഹുതിലക്ഷണത്തോടുകൂടിയ ഫലമാണ്. കർത്താവിനെ ആശ്രയിക്കാതെ ആഹുതി രൂപമായ കർമ്മത്തിന് സ്വതന്ത്രമായി ഉത്ക്രാന്തി മുതലായവയുടെ കാര്യാരംഭം സംഭാവ്യമല്ല. കാരണം കർമ്മത്തിൻെറ കാര്യാരംഭം കർത്താവിനുവേണ്ടിയാണ്. അതുപോലെ കർമ്മം സാധനങ്ങൾക്കധീനവുമാണ്.

തത്രാഗ്നിഹോത്രസ്തുത്യർ- ത്ഥത്വാദഗ്നിഹോത്രസ്യൈവ കാ-

അവിടെ അത് (ജനകയാജ്ഞവൽക്യസംവാദം) സ്തുതിക്കായിട്ടായ

ര്യമിത്യുക്തം ഷട്പ്രകാരമപി. ഇഹ തു തദേവ കർത്തുഃ ഫലമിത്യു പദിശ്യതേ ഷ്ട്പ്രകാരമപി, കർമ്മ ഫലവിജ്ഞാനസ്യ വിവക്ഷിതത്വാ– ത് . തദ്ദ്വാരേണ ച പഞ്ചാഗ്നി– ദർശനം ഇഹോത്തരമാർഗ്ഗ പ്രതി– പത്തിസാധനം വിധിത്സിതം. ഏവം അശേഷസംസാരഗത്യുപസംഹാരഃ കർമ്മകാണ്ഡസ്യൈഷാ നിഷ്ഠേ– ത്യേതത് ദ്വയം ദിദർശിയിഷുരാ– ഖ്യായികാം പ്രണയതി.

തിനാൽ ഈ ആറു വിധം അഗ്നിഹോത്ര ത്തിൻെറ കാര്യം തന്നെ പറയപ്പെട്ടു. ഇ വിടെ ആറു പ്രകാരത്തിലാണെങ്കിലും അതുതന്നെ കർത്താവിൻെറ ഫലമായി ഉപദേശിക്കപ്പെട്ടിരിക്കുന്നു. കർമ്മഫല വിജ്ഞാനമാണ് പറയപ്പെട്ടിരിക്കുന്നത് , അതു വഴി ഇവിടെ ഉത്തരമാർഗ്ഗ പ്രാപ് ത്യുപായമായ പഞ്ചാഗ്നി വിദ്യയെ വി ധിക്കാനാണ് ആഗ്രഹിക്കുന്നത് . അങ്ങി നെ ഇത് സംസാരത്തിൻെറ മുഴുവൻ ഗ തിയുടെ ഉപസംഹാരമാണ് . ഇതു കർമ്മ കാണ്ഡത്തിൻെറ നിഷ്ഠയാകയാൽ ഈ രണ്ടു കാര്യങ്ങളേയും കാണിക്കാനായി ശ്രുതി ഒരു കഥയെ വിരചിക്കുകയാണ് —

**മന്ത്രഃ 1** — ശ്വേതകേതുർഹ വാ ആരുണേയഃ പഞ്ചാലാനാം പരിഷദമാജഗാമ സ ആജഗാമ ജൈവലിം പ്രവാഹണം പരിചാരയമാണം തമുദീക്ഷ്യാഭ്യുവാദ കുമാരാ ഇതി സ ഭോ ഇതി പ്രതിശുശ്രാവാനുശിഷ്ടോ ഽ ന്വസി പിത്രേ– ത്യോമിതി ഹോവാച.

**മന്ത്രാർത്ഥം 1** — ആരുണിയുടെ പുത്രനായ ശ്വേതകേതു പഞ്ചാലന്മാരുടെ സഭയിൽ ചെന്നത് പ്രസിദ്ധമാണല്ലോ. അവൻ ജീവലൻെറ പുത്രനായ പ്രവാഹണൻെറ സമീപ ത്തു ചെന്നു. സേവകന്മാർ അദ്ദേഹത്തെ പരിചരിച്ചു കൊണ്ടിരുന്നു. അവനെ കണ്ട് പ്രവാഹണൻ പറഞ്ഞു "അല്ലയോ കുമാര! " എന്ന് . അയാൾ "ഭോഃ" എന്ന് (ഉ ത്തരം പറഞ്ഞു) (പ്രവാഹണൻ) "നിൻെറ അച്ഛൻ നിന്നെ പഠിപ്പിച്ചിട്ടുണ്ടോ?" എന്ന് . അപ്പോൾ ശ്വേത കേതു "ഉവ്വ് " എന്ന് ഉത്തരം പറഞ്ഞു.

**ഭാഷ്യഃ 1** — ശ്വേതകേതുർന്നാമതോ ഽ രുണസ്യാപത്യമാരുണിഃ തസ്യാ– പത്യമാരുണേയഃ. ഹ ശബ്ദഃ ഐതി ഹ്യാർത്ഥഃ. വൈ നിശ്ചയാർത്ഥഃ. പിത്രാ ഽ നുശിഷ്ടഃ സൻ ആത്മനോ യശഃ പ്രഥനായ പഞ്ചാലാനാം പരി– ഷദമാജഗാമ പംചാലാഃ പ്രസിദ്ധാഃ തേഷാം പരിഷദമാഗത്യ ജിത്വാ രാജ്ഞോ ഽപി പരിഷദം ജ്യേഷ്യ മീതി ഗർവേണ സ ആ ജഗാമ. ജീവ– ലസ്യാപത്യം ജൈവലിം പഞ്ചാല– രാജം പ്രവാഹണനാമാനം സ്വഭൃ–

ശ്വേതകേതു എന്നു പേരായ ആ രുണേയൻ ഉണ്ടായിരുന്നു. അരുണൻെറ പുത്രനാണ് ആരുണി; അവൻെറ പുത്രൻ ആരുണേയൻ. "ഹ" ശബ്ദം ഐതിഹ്യ സൂചകമാണ് . "വൈ" ശബ്ദം നിശ്ചയാ ർത്ഥവും. അച്ഛൻ വിദ്യാഭ്യാസം ചെയ്യി പ്പിച്ചതിനുശേഷം സ്വന്തം യശസ്സ് വർദ്ധി പ്പിക്കാൻ വേണ്ടി അവൻ പാഞ്ചാലന്മാരു ടെ സദസ്സിലേക്ക് ചെന്നു. പാഞ്ചാലന്മാ ർ (വിദ്വത്തത്തിന് ) പ്രസിദ്ധരാണ് . "അ വരുടെ സഭയിലെത്തി വിജയിയായി രാ ജാവിൻെറ സഭയിലുള്ളവരേയും ഞാൻ ജയിക്കുന്നുണ്ട് " എന്ന ഗർവ്വോടുകൂടിയാ

ത്യൈഃ പരിചാരയമാണമാത്മനഃ പരിചരണം കാരയന്തമിത്യേതത് .

ണ് അവൻ വന്നത് . ജീവലപുത്രനാകയാൽ ജൈ വലിയാകുന്ന പാഞ്ചാലരാജാവിനെ, സ്വഭൃത്യന്മാരാൽ പരിചരിക്കപ്പെട്ടിരുന്ന — പരിചരണം ചെയ്തുകൊണ്ട് വസിച്ചിരുന്ന പ്രവാഹണനെന്നു പേരായ പാഞ്ചാലരാജാവിനെ (പ്രാപിച്ചു) എന്നർത്ഥം.

സ രാജാ പൂർവ്വമേവ തസ്യ വിദ്യാഭിമാനഗർവ്വം ശ്രുത്വാ വിനേ— തവ്യോ / യമിതി മത്വാ തമുദ്വീ— ക്ഷ്യാത്പ്രേക്ഷ്യ ആഗതമാത്രമേവ അധ്യുപാദാദ്യുക്തവാൻ കുമാരാ ഇതി സംബോധ്യ. ഭർത്സനാർത്ഥാ പ്ലുതിഃ. ഏവമുക്തഃ സ പ്രതിശു— ശ്രാവ "ഭോ " ഇതി. ഭോ ഇത്യ പ്ര— തിരൂപ മപി ക്ഷത്രിയം പ്രത്യുക്ത— വാൻ ക്രുദ്ധഃ സൻ. അനുശിഷ്ടോ / നുശാസിതോ / സി ഭവസി കിം പിത്രാ ഇത്യുവാച രാജാപ്രത്യാഹേതരഃ ഓം ഇതി. ബാഢമനുശിഷ്ടോ / സ്മി പൃച്ഛ യദി സംശയസ്തേ.

ആ രാജാവ് മുമ്പു തന്നെ വിദ്വത്തെക്കുറിച്ചുള്ള അവന്റെ ഗർവ്വത്തെപ്പറ്റി കേട്ടിട്ടുണ്ടായിരുന്നതിനാൽ ഇവന്റെ ഗർവ്വ് ശമിപ്പിക്കണമെന്നു കരുതി വന്ന ഉടൻ തന്നെ അവനെ നോക്കി അഭിസംബോധന ചെയ്ത് പറഞ്ഞു "ഹേ കുമാര " എന്ന് . ലുപ്തി (3) ആക്ഷേപാർത്ഥത്തിലാണ് . ഇങ്ങിനെ പറഞ്ഞപ്പോൾ അവൻ മറുപടി പറഞ്ഞു "ഭോ" എന്ന് . ക്ഷത്രിയനോടിങ്ങിനെ പറയുന്നത് അനുചിതമാണെങ്കിലും അവൻ ക്രുദ്ധനായിട്ട് ഇങ്ങിനെ പറഞ്ഞതാണ് . "പിതാവ് നിന്നെ വേണ്ടപോലെ പഠിപ്പിച്ചിട്ടുണ്ടോ ?" എന്ന് രാജാവ് ചോദിച്ചു. അപരൻ മറുപടി പറഞ്ഞു "ഉവ്വ് " എന്ന് "ശരിക്കും അച്ഛനെന്നെ പഠിപ്പിച്ചിട്ടുണ്ട് . അങ്ങക്ക് സംശയമുണ്ടെങ്കിൽ ചോദിച്ചോളു" എന്ന് .

യദ്യേവം —

അങ്ങിനെയാണെങ്കിൽ —

**മന്ത്രഃ 2** — വേത്ഥ യഥേമാഃ പ്രജാഃ പ്രയത്യോ വിപ്രതിപദ്യന്താ ഇതി നേതി ഹോവാച വേത്ഥോ യഥേമം ലോകം പുനരാപദ്യന്താ ഇതി നേതി ഹൈവോവാച വേത്ഥോ യഥാസൗ ലോക ഏവം ബഹുഭിഃ പുനഃ പുനഃ പ്രയദ്ഭിർന്ന സംപൂര്യതാ ഇതി നേതി ഹൈ വോ വോച വേത്ഥോ യതിഥ്യാമാഹുത്യാം ഹുതായാമാപഃ പുരുഷ വാചോ ഭൂത്വാ സമുത്ഥായ വദന്തീ ഇതി നേതി ഹൈ— വോവാച മേത്ഥോ ദേവയാനസ്യ വാ പഥഃ പ്രതിപദം പിതൃയാണസ്യ വാ യത്കൃത്വാ ദേവയാനം വാ പന്ഥാനം പ്രതിപദ്യന്തേ പിതൃയാണം വാപി ഹി ന ഋഷേർവ്വചഃ ശ്രുതം ദ്വേ സൃതീ അശൃണവം പിതൃണാമഹം ദേവാ — നാമുത മർത്ത്യാനാം താഭ്യാമിദം വിശ്വമേജത്സമേതി യ— ദന്തരാ പിതരം മാതരം ചേതി നാഹമത ഏകഞ്ചന വേദേതി ഹോവാച.

**മന്ത്രാർത്ഥം 2** — "എപ്രകാരമാണ് മരണാനന്തരം ഈ പ്രജകൾ വിഭിന്നമാർഗ്ഗങ്ങളിലൂടെ പോകുന്നത് എന്ന് നിനക്കറിയാമോ ?" എന്ന് ചോദിച്ചു. "ഇല്ല" എന്നയാൾ പറഞ്ഞു. "എപ്രകാരമാണവർ വീണ്ടും ഈ ലോകത്തിലേക്ക് വരുന്നതെന്ന് നിനക്കറിയാമോ ?" എന്ന്. "ഇല്ല" എന്നയാൾ പറഞ്ഞു. "ഇപ്രകാരം വീണ്ടും വീണ്ടും പലരും മരിച്ചവിടെ ചെന്നിട്ടും ആ ലോകം എന്തുകൊണ്ട് നിറയുന്നില്ല എന്ന് നിനക്കറിയാമോ ?" എന്ന് . "ഇല്ല" എന്നയാൾ പറഞ്ഞു. എത്രതവണ ആഹുതിയെ ഹോമിച്ചതിനുശേഷമാണ് ജലം പുരുഷശബ്ദവാച്യത്തോടുകൂടിയതായിത്തീർന്ന് എഴുന്നേററ് പറയാൻ തുടങ്ങുന്നതെന്ന് നിനക്കറിയാമോ ? " എന്ന് . "ഇല്ല" എന്നയാൾ പറഞ്ഞു. "നിനക്ക് ദേവയാനമാർഗ്ഗത്തിനുള്ള കർമ്മരൂപമായ സാധനകളേയും പിതൃയാനമാർഗ്ഗത്തിനുള്ള കർമ്മരൂപമായ സാധനകളേയും കുറിച്ച് അറിയാമോ ? അവയെ ചെയ്താണ് മനുഷ്യർ ദേവയാനമാർഗ്ഗത്തേയും പിതൃയാനമാർഗ്ഗത്തേയും പ്രാപിക്കുന്നത് . ഞാൻ ഈ ഋഷിവചനം കേട്ടിട്ടുണ്ട് — ഞാൻ പിതൃക്കളുടേയും ദേവന്മാരുടേയുമായ ഈ രണ്ടു തരം മാർഗ്ഗങ്ങളെക്കുറിച്ച് കേട്ടിട്ടുണ്ട് . ഈ രണ്ടു മാർഗ്ഗങ്ങളേയും അറിയുന്നവൻ ഇവിടെ നന്നായി ചരിക്കുന്നു. ഇവ രണ്ടും മനുഷ്യരോട് ബന്ധം പുലർത്തുന്നവയാണ് . ഈ മാർഗ്ഗം പിതാവിനും മാതാവിനും ഇടക്കാണ് " ഇത് കേട്ട് ശ്വേതകേതു "ഞാൻ ഇവയിൽ ഒന്നിനെക്കുറിച്ചും അറിയുന്നില്ല" എന്നിങ്ങിനെ മറുപടി പറഞ്ഞു.

**ഭാഷ്യം 2**—വേത്ഥ വിജാനാസി കിം യഥാ യേന പ്രകാരേണേമാഃ പ്രജാഃ പ്രസിദ്ധാഃ പ്രയത്യോ മ്രിയമാണാ വിപ്രതിപദ്യന്താ ഇതി വിപ്രതിപദ്യന്തേ. വിചാരണാർത്ഥാ പ്ലുതിഃ . സമാനേന മാർഗ്ഗേണ ഗച്ഛന്തീനാം മാർഗ്ഗദ്വൈവിധ്യം യത്ര ഭവതി തത്ര കാശ്ചിത് പ്രജാ അന്യേന മാർഗ്ഗേണ ഗച്ഛന്തി കാശ്ചിദന്യേനേതി വിപ്രതിപത്തിഃ. യഥാ താഃ പ്രജാ വിപ്രതിപദ്യന്തേ തത് കിം വേത്ഥേത്യർത്ഥഃ. നേതി ഹോവാചേതരഃ.

"എപ്രകാരമാണ് പ്രസിദ്ധന്മാരായ പ്രജകൾ മരിച്ച ശേഷം വിപ്രതി പന്നന്മാരായിത്തീരുന്നത് എന്ന് നിനക്കറിയാമോ ?" ഇവിടെ വിപ്രതിപദ്യന്താ എന്നതിലെപ്ലുതി ചോദ്യത്തിനായിട്ടാണ് . "ഒരേ വഴിയിൽക്കൂടി ഗമിച്ചിട്ട് മനുഷ്യർക്ക് രണ്ടു വഴികൾ എവിടെ വച്ച് സ്വീകരിക്കേണ്ടി വരുന്നു. അവിടെയെത്തുമ്പോൾ ചില ആളുകൾ മററൊരുമാർഗ്ഗത്തിൽക്കൂടി പോകുന്നു. രണ്ടാമത്തെക്കൂട്ടർ രണ്ടാമതൊരു മാർഗ്ഗം സ്വീകരിക്കുന്നു. ഇപ്രകാരം ഈ മനുഷ്യർക്ക് ഭിന്നഗതികൾ വന്നുചേരുന്നു. എങ്ങിനെയാണ് മനുഷ്യർക്ക് വിഭിന്നഗതികൾ വന്നുചേരുന്നതെന്ന് നിനക്കറിയാമോ ?" ശ്വേതകേതു "ഇല്ല" എന്ന് ഉത്തരം പറഞ്ഞു.

തർഹി വേർത്ഥ ഉ യഥേമം ലോ കം പുനരാപദ്യന്താ ഇതി പുന—രാപദ്യന്തേ യഥാ പുനരാഗച്ഛ—ന്തീമം ലോകം ? നേതി ഹൈവോ—വാച സ്വേതകേതുഃ. വേത്ഥ ഉ യ—ഥാസൗ ലോകഏവം പ്രസിദ്ധേന ന്യായേന പുനഃ പുനരസകൃത് പ്രയദ്ഭിഃ മ്രിയമാണൈര്യഥാ യേന—പ്രകാരേണ ന സമ്പൂര്യതാ ഇതി ന സമ്പൂര്യതേ / സൗ ലോകസ്തത് കിം വേത്ഥ. നേതി ഹൈവോവാച.

"എങ്കിൽ മനുഷ്യർ വീണ്ടും ഈ ലോകത്തിലേക്ക് വരുന്നതെങ്ങിനെയാണ് , ഈ ലോകത്തെ പ്രാപിക്കുന്നതെങ്ങിനെയാണ് എന്ന് നിനക്കറിയാമോ?" ശ്വേതകേതു "ഇല്ല" എന്ന് മറുപടി പറഞ്ഞു. "എന്നാൽ ഇപ്രകാരം — പ്രസിദ്ധമായ ന്യായം വഴി — മനുഷ്യർ വീണ്ടും വീണ്ടും മരിച്ചിട്ടും എന്തുകൊണ്ട് നിറഞ്ഞു പോകുന്നില്ല എന്ന് നിനക്കറിയാമോ അതായത് ആ ലോകം നിറഞ്ഞു കവിയാത്തതെന്താണ് ? ഇത് നിനക്കറിയാമോ ?" ഈ കാര്യത്തിലും ശ്വേതുകേതു "ഇല്ല" എന്നു മറുപടി പറഞ്ഞു.

വേത്ഥോ യതിഥ്യാം യത്സം—ഖ്യാകായാമാഹുത്യാമാഹുതൗ ഹുതാ യാമാപഃ പുരുഷവാചഃ പു—രുഷസ്യ യാ വാക്സൈവ യാസാം വാക്താ പുരുഷവാചോ ഭൂത്വാ പുരുഷശബ്ദവാച്യാ വാ ഭൂത്വാ. യദാ പുരുഷാകാരപരിണതാസ്തദാ പുരുഷവാചോ ഭവന്തി സമുത്ഥാ—യ സമ്യഗുത്ഥായോദ്ഭൂതാഃ സത്യോ വദന്തി ഇതി ? നേതി ഹൈ വോവാച.

"യതിഥ്യാം" അതായത് എത്ര സംഖ്യ ആഹുതി ചെയ്തിട്ട് , ആഹുകതിയെ ഹോമിച്ചിട്ട് ആണ് ജലം, പുരുഷവാക്ക് — പുരുഷൻെറ വാക്കേതാണോ അതു തന്നെ ആരുടെ വാക്കാണോ ഈ വിധം പുരുഷ വാക്കായിത്തീർന്ന് അഥവാ പുരുഷ ശബ്ദവാച്യനായിത്തീർന്ന് — എപ്പോളത് പുരുഷാകാരമായി പരിണമിക്കുമോ അപ്പോളത് പുരുഷ വാക്കായിത്തീരുന്നു — എന്നിട്ട് നല്ല പോലെ ഉത്ഥാനം ചെയ്തിട്ട് പറയുന്നു. അതെന്താണെന്ന് നിനക്കറിയാമോ ? "ഇല്ല" എന്നു തന്നെ അവൻ പറഞ്ഞു.

യദ്യേവം വേത്ഥ ഉ ദേവയാ—നസ്യ പഥോ മാർഗ്ഗസ്യ പ്രതിപദം പ്രതിപദ്യതേ യേന സാ പ്രതിപത് , താം പിതൃപദം പിതൃയാണസ്യ വാ പ്രതിപദം പ്രതിപച്ഛബ്ദവാച്യ മർത്ഥ മാഹ—യത് കർമ്മ കൃത്വാ യഥാവിശിഷ്ടം കർമ്മ കൃത്വേത്യ—ർത്ഥഃ. ദേവയാനം വാ പന്ഥാനം മാർഗ്ഗം പ്രതിപദ്യന്തേ, പിതൃയാണം വാ യത് കർമ്മ കൃത്വാ പ്രതിപദ്യ—ച്യതേ, താം പ്രതിപദം കിം വേത്ഥ, ദേവലോക പിതൃലോക പ്രതിപ—ത്തിസാധനം കിം വേത്ഥേത്യർത്ഥഃ.

അങ്ങിനെയാണെങ്കിൽ ദേവയാന മാർഗ്ഗത്തിൻെറ പ്രതിപദത്തെ — യാതൊന്നിനാൽ പുരുഷൻ പ്രതിപന്നനാകുന്നുവോ (ഗമിക്കുന്നുവോ) അത് പ്രതിപദം — ആ പ്രതിപദത്തേയോ അതുപോലെ പിതൃയാനത്തിൻെറ പ്രതിപദത്തേയോ നിനക്കറിയാമോ? പ്രതിപദ ശബ്ദത്തിൻെറ അർത്ഥത്തെ ശ്രുതി പറയുന്നു — യാതൊരു കർമ്മം ചെയ്ത് , യഥാവിശിഷ്ടമായ കർമ്മത്തെ ചെയ്ത് ദേവയാനമാർഗ്ഗത്തേയോ പിതൃയാന മാർഗ്ഗത്തേയോ പ്രാപിക്കുന്നുവോ അതിനെ പ്രതിപദമെന്നു പറയുന്നു. ആ പ്രതിപദത്തെ നിനക്കറിയാമോ ? അതായത് നിനക്ക് ദേവലോകത്തേക്കോ പിതൃലോകത്തേക്കോ പോകാനുള്ള സാധനെയെക്കുറിച്ചറിയാമോ എന്നർത്ഥം.

അപ്യത്രാസ്യർത്ഥസ്യ പ്ര—കാശ കമൃഷേഃ മന്ത്രസ്യ വചോ വാ—

ഈ അർത്ഥത്തിൻെറ പ്രകാശം ഋഷിയുടെ അഥവാ മന്ത്രത്തിൻെറ വാക്യ

ക്യം ന ശ്രുതമസ്തി. മന്ത്രോ/പ്യസ്യ അർത്ഥസ്യ പ്രകാശകോ വിദ്യത ഇത്യർത്ഥഃ. കോ/സൗ മന്ത്ര ? ഇതി ഉച്യതേ—ദ്വേ സൃതീ ദ്വൗ മാർഗ്ഗാവ— ശൃണവം ശ്രുതവാനസ്മി തയോ— രേകാ പിതൄണാം പ്രാപികാ പിതൃ— ലോക സംബദ്ധാ തയാ സൃത്യാ പിതൃലോകം പ്രാപനോതീത്യർത്ഥഃ. അഹമശൃണവമിതി വ്യവഹിതേന സംബന്ധഃ. ദേവാനാമു താപി ദേ— വാനാം സംബന്ധിന്യന്യാ ദേവാൻ പ്രാപയതി സാ. കേ പുനരുഭാഭ്യാം സൃതിഭ്യാം പിതൄൻ ദേവാംൾച ഗച്ഛന്തീതി ഉച്യതേ— ഉതാപി മർത്ത്യാനാം മനുഷ്യാണാം സംബ— ന്ധിന്യൗ. മനുഷ്യാ ഏവ ഹി സൃതി— ഭ്യാം ഗച്ഛന്തീത്യർത്ഥഃ. താഭ്യാം സൃതി ഭ്യാമിദം വിശ്വം സമസ്തമേ— ജത് ഗച്ഛത്സമേതി സംഗച്ഛതേ.

മായിട്ടും ഞാൻ കേട്ടിട്ടുണ്ട്. ഈ അർത്ഥത്തെ പ്രകാശിപ്പിക്കുന്നതായ മന്ത്രവും ഉണ്ട് എന്നർത്ഥം. ആ മന്ത്രം ഏതാണ് ? എന്നു പറയുന്നു—രണ്ടു മാർഗ്ഗങ്ങളെക്കുറിച്ച് ഞാൻ കേട്ടിട്ടുണ്ട്. ഇതിലൊന്ന് പിതൃക്കളെ പ്രാപിപ്പിക്കുന്നതാണ് —പിതൃലോക സംബന്ധിയാണ്. ആ മാർഗ്ഗത്തിൽക്കൂടി ഒരുവൻ പിതൃലോകത്തെ പ്രാപിക്കുന്നു എന്നർത്ഥം മൂലത്തിലെ "അഹമശൃണവം" എന്നത് വ്യവഹിത പദങ്ങളോട് ബന്ധപ്പെട്ടിരിക്കുന്നു. രണ്ടാമത്തെ മാർഗ്ഗം ദേവന്മാരെ പ്രാപിക്കാനുള്ളതാണ് — ദേവസംബന്ധിയാണ് എന്നാൽ ആരാണ് ഈ മാർഗ്ഗങ്ങളിൽ ക്കൂടി പിതൃക്കളേയും ദേവന്മാരെയും പ്രാപിക്കുന്നത് ? എന്നു പറയുന്നു — ഈ രണ്ടു മാർഗ്ഗങ്ങളും മർത്ത്യരോട് അഥവാ മനുഷ്യരോട് ബന്ധപ്പെട്ടവയാണ്. ഈ മാർഗ്ഗങ്ങളിൽക്കൂടി മനുഷ്യർ മാത്രമാണ് പോകുന്നതെന്നർത്ഥം. ഈ ജഗത്ത് മുഴുവനും ആ മാർഗ്ഗങ്ങളിൽക്കൂടി പോകുന്നു. സമ്യക്കാകും വണ്ണം ഗമിക്കുന്നു.

തേ ച ദ്വേ സൃതീ യദന്തരാ യയോരന്തരാ യദന്തരാ, പിതരം മാതരം ച മാതാപിത്രോരന്തരാ മദ്ധ്യ ഇത്യർത്ഥഃ കൗ തൗ മാതാപി തരൗ? ദ്യാ വാപൃഥിവ്യാവണ്ഡകപാലേ. ഇയം വൈമാതാ/സൗപിതാജ ഇതി ഹി വ്യാഖ്യാതം ബ്രാഹ്മണേന. അണ്ഡകപാലയോർമ്മധ്യേ സംസാര വിഷയേ ഏവൈതേ സൃതീ നാത്യ— ന്തികാമൃതത്വഗമനായ. ഇതര ആഹ—നാഹമതോ/സ്മാത് പ്രശ്ന സമുദായാദേകം ച നൈകമപി പ്ര ശ്നം ന വേദ ഇതി ഹോവാച ശ്വേത കേതുഃ.

ആ രണ്ടു മാർഗ്ഗങ്ങൾ "യദന്തരാ" യാതൊന്നിൻെറ ഇടയിലാണോ അത് യദന്തരാ " — യാതൊന്നിന് മധ്യവർത്തികളായിരിക്കുന്നമാതാപിതാക്കളെ (നിനക്കറിയാമോ ?) മാതാപിതാക്കളുടെ മദ്ധ്യത്തിൽ എന്നർത്ഥം. ആ മാതാപിതാക്കൾ ആരാണ് ? ദ്യോവും പൃഥിവിയുമാകുന്ന അണ്ഡകപാലങ്ങൾ "ഈ പൃഥിവി തന്നെ മാതാവ്. ആദ്യോവു തന്നെ പിതാവ് " എന്നിങ്ങിനെ ബ്രാഹ്മണം വഴി വ്യാഖ്യാതമായിട്ടുണ്ട്. ബ്രഹ്മാണ്ഡകപാലങ്ങൾക്കിടയിലുള്ള രണ്ടു മാർഗ്ഗങ്ങളും സംസാരവിഷയങ്ങളാണ്, ആത്യന്തികമായ അമൃതത്വ പ്രാപ്തി സാധനങ്ങളല്ല". മററയാൾ പറഞ്ഞു "ഈ ചോദ്യങ്ങളിലൊന്നും തന്നെ ഞാൻ അറിയുന്നില്ല എനിക്കൊന്നും അറിയുകയില്ല" എന്ന് ശ്വേകേതു പറഞ്ഞു.

**മന്ത്രഃ 3** — അഥൈനം വസത്യോപമന്ത്രയാഞ്ചക്രേ / നാദൃത്യ വസതിം കുമാരഃ പ്രദുദ്രാവ സ ആജഗാമ പിതരം തം ഹോവാചേതി വാവ കില നോ ഭവാൻ പുരാനുശിഷ്ടാനവോച ഇതി കഥം സുമേധ ഇതി പഞ്ച

മാപ്രശ്നാൻ രാജന്യബന്ധുരപ്രാക്ഷീത്തതോ നൈക—ഞ്ചന വേദേതി കതമേ ത ഇതീമ ഇതി ഹ പ്രതീകാ—ന്യുദാജഹാര.

**മന്ത്രാർത്ഥം 3** — അനന്തരം രാജാവ് ശ്വേതകേതുവിനോട് താമസിക്കാൻ അഭ്യർത്ഥിച്ചു. താമസിക്കാൻ കൂട്ടാക്കാതെ ആ കുമാരൻ ഓടിപ്പോയി. അവൻ പിതാവിൻെറ സമീപത്തു ചെല്ലുകയും അദ്ദേഹത്തോടു പറയുകയും ചെയ്തു. "അങ്ങിതെന്നോടു പറഞ്ഞിരുന്നില്ലേ എന്നെ എല്ലാ വിഷയവും പഠിപ്പിച്ചിരുന്നു" എന്ന് . (പിതാവ് ) "അല്ലയോ എല്ലാം ധരിക്കുന്നവനേ ! ഇപ്പോൾ എന്തുണ്ടായി ?" (പുത്രൻ) ഒരു ക്ഷത്രിയബന്ധു എന്നോട് അഞ്ചു ചോദ്യങ്ങൾ ചോദിച്ചു. അവയിലൊന്നും എനിക്കറിയില്ലായിരുന്നു" എന്ന് . "അവ ഏതെല്ലാമായിരുന്നു" എന്ന് "അവ ഇവയെല്ലാമായിരുന്നു" എന്നു പറഞ്ഞ് അവൻ ആ പ്രശ്നങ്ങളുടെ പ്രതീകത്തെ പറഞ്ഞു.

**ഭാഷ്യം 3** — അഥാനന്തരമപനീയ വിദ്യാഭിമാനഗർവ്വമേനം പ്രകൃതം ശ്വേതകേതും വസത്യാ വസതി പ്രയോജനേനോപമന്ത്രയാഞ്ചക്രേ. ഇഹ വസന്തു ഭവന്തഃ പാദ്യമർഘ്യം ചാനീയതാം ഇത്യുപാമന്ത്രണം കൃതവാൻ രാജാ. അനാദൃത്യ താം വസതിം കുമാരഃ ശ്വേതകേതുഃ പ്രദുദ്രാവ പ്രതിഗതവാൻ പിതരം പ്രതി സ ചാജഗാമ പിതരമാഗത്യ ചോവാച തം കഥമിതി, വാവ കി—ലൈവം കില നോ ഽസ്മാൻ ഭവാൻ പുരാ സമാവർത്തനകാലേ ഽനുശി—ഷ്ടാൻ സർവ്വാഭിർവ്വിദ്യാഭിഃ അവോ—ചോ ഽ വോചദിതി.

അനന്തരം വിദ്യാഭിമാനഗർവ്വത്തെ ഇല്ലാതാക്കി ഇവനെ, പ്രകൃതത്തിലുള്ള ശ്വേതകേതുവിനെ അവിടെ താമസിക്കാനായി, താമസിച്ചതുകൊണ്ടുള്ള പ്രയോജനം മനസ്സിലാക്കാനായി പറഞ്ഞു. "ഭവാൻ ഇവിടെ വസിച്ചാലും, പാദ്യവും അർഘ്യവും കൊണ്ടു വരൂ" എന്ന് സവിനയം ക്ഷണിച്ചു. കുമാരനായ ശ്വേതകേതു ആ ക്ഷണത്തെ ആദരിക്കാതെ അച്ഛൻെറ അടുത്തേക്ക് വേഗത്തിൽ പോയി. പിതാവിൻെറ സമീപത്തു ചെന്ന് അവൻ പറഞ്ഞു, "ഇതെന്താണ് ഇങ്ങിനെ ? അങ്ങ് പണ്ട് , സമാവർത്തന സമയത്ത് പറഞ്ഞിരുന്നുവല്ലോ നീ എല്ലാ വിദ്യകളും അഭ്യസിച്ചു കഴിഞ്ഞു, നിനക്ക് എല്ലാം പറഞ്ഞു തന്നു കഴിഞ്ഞു എന്ന് "

സോപാലംഭം പുത്രസ്യവചഃ ശ്രുത്വാഹ പിതാ — കഥം കേന പ്ര—കാരേണ തവ ദുഃഖമുപജാതം ഹേ സുമേധഃ ശോഭനാ മേധാ യസ്യേതി സുമേധാഃ ശ്രുണു മമ യഥാ വൃത്തം പഞ്ച പഞ്ചസംഖ്യാകാൻ പ്രശ്നാൻ മാ മാം രാജന്യബന്ധൂ രാജന്യാ ബന്ധവോ യസ്യേതി. പരിഭവ—വചനമേതത് രാജന്യബന്ധുരിതി. അപ്രാക്ഷീത് പൃഷ്ടവാം സ്തത—

പുത്രൻെറ ഉപാലംഭത്തോടു കൂടിയ വാക്കുകളെ കേട്ടിട്ട് "അല്ലയോ സുമേധസ്സേ,, നിനക്ക് ഏതുവിധമാണ് ദുഃഖമുണ്ടായത് " എന്ന് പിതാവു ചോദിച്ചു. ശോഭനമായ മേധയോടുകൂടിയവൻ സുമേധസ്സ് . ഉണ്ടായതുപോലെ ഞാൻ പറയുന്നത് കേട്ടോളു. അഞ്ചു ചോദ്യങ്ങളെ ആ രാജന്യബന്ധു എന്നോടു ചോദിച്ചു. രാജാക്കന്മാർ ബന്ധുക്കളായവൻ രാജന്യബന്ധു. രാജന്യബന്ധുവെന്ന് പറഞ്ഞത് പരിഭവ വാക്കാണ് . അതിൽ ഒന്നു

സ്മാന്നൈകഞ്ചനൈകമപി ന വേദ ന വിജ്ഞാതവാനസ്മി. കതമേ തേ രാജ്ഞാ പൃഷ്ടാഃ പ്രശ്നാ ഇതി പിത്രോക്തഃ പുത്ര ഇമേ ത നതി ഹ പ്രതീകാനി മുഖാനി പ്രശ്നാനാമു— ദാജഹാരോദാഹൃതവാൻ.

പോലും എനിക്കറിയാമായിരുന്നില്ല, ഞാന റിഞ്ഞിരുന്നില്ല. "നിന്നോട് രാജാവ് ചോദിച്ച ചോദ്യങ്ങളേതെല്ലാമാണ് " എന്നു പിതാവു ചോദിച്ചപ്പോൾ പുത്രൻ "അവ ഇവയാണ് " എന്നിങ്ങിനെ പ്രശ്നങ്ങളുടെ പ്രതീകങ്ങളുടെ മുഖങ്ങളെ, സാരങ്ങ ഉദാഹരിച്ചു.

**മന്ത്രഃ 4 —** സ ഹോവാച തഥാ നസ്ത്വം താത ജാനീഥാ യഥാ യദഹം കിഞ്ച വേദ സർവമഹം തത്തുഭ്യമവോചം പ്രേഹി തു തത്ര പ്രതീയ ബ്രഹ്മചര്യം വത്സ്യാവ ഇതി ഭവാനേവ ഗച്ഛത്വിതി സ ആജഗാമ ഗൗതമോ യത്ര പ്രവാഹണസ്യ ജൈവലേരാസ തസ്മാ ആസനമാഹൃ— ത്യോദകമാഹാരയാഞ്ചകാരാഥ ഹാസ്മാ അർഘ്യം ചകാരാഥ തം ഹോവാച വരം ഭഗവതേ ഗൗതമായ ദദ്മ ഇതി.

**മന്ത്രാർത്ഥം 4 —** ആ പിതാവു പറഞ്ഞു , "ഹേ പുത്ര ! എനിക്കെന്തെല്ലാം അറിയാമോ അതു മുഴുവൻ നിനക്ക് ഞാൻ പറഞ്ഞുതന്നു. അതെല്ലാം നീ മനസ്സിലാക്കി ഇപ്പോൾ നമുക്കു രണ്ടു പേർക്കും അവിടെപോയി ബ്രഹ്മ ചര്യത്തോടു കൂടി അദ്ദേഹത്തിൻെറ അടുത്ത് താമസിക്കാം" എന്ന് . (പുത്രൻ) "അങ്ങു തന്നെ പോയാലും" എന്ന് . അപ്പോൾ ആ ഗൗതമൻ, ജൈവലനായ പ്രവാഹണൻ എവിടെയായിരുന്നുവോ അവിടേക്ക് ചെന്നു. രാജാവ് അദ്ദേഹത്തിനായി ഇരിക്കാനുള്ള പീഠം വരുത്തിച്ച് ഉദകത്തെയും വരുത്തി. പിന്നീട് അർഘ്യം കൊടുത്തു. അനന്തരം അദ്ദേഹത്തോടു പറഞ്ഞു "ഭഗവാനായ ഗൗതമനായിക്കൊണ്ട് ഞാൻ വരം തരുന്നുണ്ട് " എന്ന് .

**ഭാഷ്യഃ 4 —** സ ഹോവാച പിതാ പുത്രം ക്രുദ്ധമുപശയമയൻ — തഥാ തേന പ്രകാരേണ നോ ഽ സ്മാം സ്ത്വം ഹേ താത വത്സ ജാനീഥാ ഗൃഹ്ണീഥാ, യഥാ യദഹം കിഞ്ച വിജ്ഞാനജാതം വേദ സർവ്വം തത്തുഭ്യമവോചമിത്യേവ ജാനീഥാഃ കോ ഽ ന്യോ മമ പ്രിയതരോ ഽ സ്തി ത്വത്തോ, യദർത്ഥം രക്ഷിഷ്യേ ? അഹമപ്യേതന്ന ജാനാമി യദ്രാജ്ഞാ പൃഷ്ടം. തസ്മാത് പ്രേഹ്യാഗച്ഛ തത്ര പ്രതീത്യ ഗത്വാ രാജ്ഞി ബ്ര—

ക്രുദ്ധനായ പുത്രനെ സമാധാനിപ്പിക്കാനായി ആ പിതാവു പറഞ്ഞു – "ഹേ പുത്ര ! വത്സ! എനിക്ക് എന്തെല്ലാം അറിയാമായിരുന്നുവോ അതു മുഴുവൻ ഞാൻ നിനക്ക് പറഞ്ഞു തന്നിരുന്നു എന്ന് നിനക്കറിയാമല്ലോ. നിനക്കറിവുള്ളതാണല്ലോ ഇത് നിന്നേക്കാൾ പ്രിയപ്പെട്ടവനോ രക്ഷിക്കപ്പെടേണ്ടവനോ ആയി എനിക്കാരാണ് ഉള്ളത് ? രാജാവ് ചോദിച്ചത് യാതൊന്നാണോ അതിനെപ്പററി എനിക്കും അറിയുകയില്ല. അതിനാൽ നമുക്ക് രണ്ടു പേർക്കും അവിടെ ചെന്ന് വിദ്യക്കായിക്കൊണ്ട് ബ്രഹ്മചര്യത്തോ

ഹ്മചര്യം വത്സ്യാവോ വിദ്യാർത്ഥ—മിതി. സ ആഹ — ഭവാന്േവ ഗച്—ഛതാിതി, നാഹം തസ്യ മുഖം നിരീ—ക്ഷിതു മുത്സ ഹേ.

ടുകൂടി രാജസമീപം വസിക്കാം. അതിന് അവൻ പറഞ്ഞു, "അങ്ങു തന്നെ പോയാലും" എന്ന്. "എനിക്ക് അദ്ദേഹത്തിൻെറ മുഖം കാണുവാൻ ഉത്സാഹം തോന്നുന്നില്ല.".

സ ആജഗാമ ഗൗതമോ ഗോത്രതോ ഗൗതമ ആരുണിര്യത്ര പ്രവാഹണസ്യ ജൈവലേരാസ ആസനമാസ്ഥായികാ. ഷഷ്ഠീദ്വയം പ്രഥമാസ്ഥാനേ. തസ്മൈ ഗൗത—മായ ആഗതായ ആസനമനുരൂപ—മാഹൃത്യോദകം ഭൃത്യൈരാഹാര—യാഞ്ചകാര. അഥ ഹാസ്മാ അർഘ്യം പുരോധസാ കൃതവാന്മന്ത്രവന്മധു—പർക്കം ച. കൃത്വാ ചൈവം പൂജാം തം ഹോവാച വരം ഭഗവതേ ഗൗ—തമായ തുഭ്യം ദദ്മ ഇതി ഗോഅശ്വാ—ദിലക്ഷണം.

ആ ഗൗതമനാകുന്ന ഗോത്ര പ്രകാരം ഗൗതമനാകുന്ന, ആരുണി പ്രവാഹണനാകുന്ന ജൈവലൻെറ ആസനം അഥവാ ആസ്ഥാനം എവിടെയാണോ അവിടേക്കു ചെന്നു. രണ്ടു ഷഷ്ഠികളും പ്രഥമയുടെ സ്ഥാനത്താണ് വന്നുചേർന്ന ആ ഗൗതമനായിക്കൊണ്ട് അനുരൂപമായ പീഠവും ജലവും ഭൃത്യരെക്കൊണ്ട് വരുത്തിച്ചു. പുരോഹിതൻ വഴി അർഘ്യവും മധുപർക്കവും മന്ത്രപൂർവ്വകമായി ചെയ്യിപ്പിച്ചു. ഇപ്രകാരം പൂജയെ ചെയ്തിട്ട് അദ്ദേഹം ഗൗതമനോട് പറഞ്ഞു, "ഞാൻ ഭഗവാനായ ഗൗതമനായിക്കൊണ്ട് പശു, കുതിര മുതലായ വിഷയങ്ങളിൽ വരം തരുന്നുണ്ട്.

**മന്ത്രഃ 5** — സ ഹോവാച പ്രതിജ്ഞാതോ മ ഏഷ വരോ യാം തു കുമാരസ്യാന്തേ വാചമഭാഷഥാസ്താം മേ ബ്രൂഹീതി.

**മന്ത്രാർത്ഥം 5** — അദ്ദേഹം പറഞ്ഞു, "കുമാരൻെറ അടുത്ത് പറഞ്ഞതായ വാക്കുകൾ യാതൊന്നാണോ അതു പറയുകയാണ് പ്രതിജ്ഞ തന്ന എനിക്കായികൊണ്ട് അങ്ങ് തരേണ്ടതായ വരം.

**ഭാഷ്യഃ 5** — സ ഹോവാച ഗൗതമഃ പ്രതിജ്ഞാതോ മേ മമൈഷ വരസ്ത്വയാ ſ സ്യാം പ്രതിജ്ഞാ—യാം ദൃഢീകർവ്വാത്മാനം. യം തു വാചം കുമാരസ്യ മമ പുത്രസ്യാന്തേ സമീപേ വാചമഭാഷഥാഃ പ്രശ്ന—രൂപാം താമേവ മേ ബ്രൂഹി. സ ഏഷ നോ വര ഇതി.

ആ ഗൗതമൻ പറഞ്ഞു — "അങ്ങ് എനിക്ക് ഈവരം തരാമെന്ന് പ്രതിജ്ഞ ചെയ്തതാണ്. കുമാരാനായ എൻെറ പുത്രൻെറ സമീപത്തിൽ അങ്ങ് ചോദ്യരൂപത്തിൽ ചില കാര്യങ്ങൾ പറഞ്ഞിരുന്നുവല്ലോ. അതു തന്നെ അങ്ങ് എന്നോട് പറഞ്ഞാലും. അതാണെനിക്കു വേണ്ട വരം. അങ്ങയുടെ പ്രതിജ്ഞയിൽ സ്ഥിരചിത്തനായിരുന്നാലും" എന്ന്.

**മന്ത്രഃ 6** — സ ഹോവാച ദൈവേഷു വൈ ഗൗതമ തദ്വരേഷു മാനുഷാണാം ബ്രൂഹീതി.

**മന്ത്രാർത്ഥം 6** — അദ്ദേഹം പറഞ്ഞു "ഹേ, ഗൗതമ! ആ വരങ്ങൾ ദൈവികങ്ങളാണ്. അങ്ങ് മനുഷ്യർക്കുള്ള വരങ്ങളിലെന്തെങ്കിലും ചോദിക്കൂ.

**ഭാഷ്യ: 6** — സ ഹോവാച രാജാ ദൈവേഷു വരേഷു തദ്വൈ ഗൗതമ യത്ത്വം പ്രാർത്ഥയസേ . മാനുഷാണാമന്യതമം പ്രാർത്ഥയ വരം.

ആ രാജാവു പറഞ്ഞു "നീ പ്രാർത്ഥിക്കുന്ന ആ വരങ്ങൾ തീർച്ചയായും ദൈവികങ്ങളയാവയാണ് . അല്ലയോ ഗൗതമ ! നീ മനുഷ്യർക്കുള്ളതായ മററു വല്ല വരവും പ്രാർത്ഥിക്കൂ ".

**മന്ത്രഃ 7** — സ ഹോവാച വിജ്ഞായതേ ഹാസ്തി ഹിരണ്യസ്യാപാത്തം ഗോഅശ്വാനാം ദാസീനാം പ്രവാരാണാം പരിദാനസ്യ മാ നോ ഭവാൻ ബഹോരനന്തസ്യാപര്യം തസ്യാഭ്യപദാന്യോ ഭൂദിതി സ വൈ ഗൗതമ തീർത്ഥേനേച്ഛാസാ ഇത്യുപൈമ്യഹം ഭവന്തമിതി വാചാ ഹ സ്മൈവ പൂർവ്വം ഉപയന്തി സ ഹോപായനകീർത്യോവാസ.

**മന്ത്രാർത്ഥം 7** — ആ ഗൗതമൻ പറഞ്ഞു, "അങ്ങക്കറിയാമല്ലോ, ഇതെല്ലാം എനിക്ക് ഉള്ളതാണ് . സുവർണ്ണ പ്രാപ്തിപോലെ പശുക്കൾ, കുതിരകൾ, ദാസിമാർ, പരിവാരങ്ങൾ, പരിധാനം എന്നിവയുടെയെല്ലാം പ്രാപ്തി എനിക്കുണ്ട് . അങ്ങ് മഹത്തും ഒടുങ്ങാത്തതും നിസ്സീമവുമായ ധനത്തിൻെറ ദാതാവായിട്ടും എനിക്ക് ഒന്നും തന്നില്ല എന്നത് വരാതിരിക്കട്ടെ". (രാജാവ് ) "അല്ലയോ ഗൗതമ ! എങ്കിൽ അങ്ങ് അവയെ ശാസ്ത്രോക്ത വിധികൾ വഴി പ്രാപിക്കാനിച്ഛിച്ചാലും" എന്ന് (ഗൗതമൻ) "ശരി ഞാനങ്ങയെ ശിഷ്യഭാവത്തിൽ പ്രാപിക്കാം. മുമ്പ് ബ്രാഹ്മണർ ക്ഷത്രിയരെ വാക്കുകൊണ്ടു മാത്രമാണ് സേവിച്ചിരുന്നത് . "ഇപ്രകാരം ഉപായന വാക്കുകൾ പറഞ്ഞുകൊണ്ട് തന്നെ ഗൗതമൻ അവിടെ വസിക്കാൻ തുടങ്ങി (ശുശ്രൂഷാദികൾ ചെയ്തു കൊണ്ടല്ല എന്നർത്ഥം)

**ഭാഷ്യ: 7** — സ ഹോവാച ഗൗതമോ ഭവതാപി വിജ്ഞായതേ ഹ മമാസ്തി സഃ ന തേന പ്രാർത്ഥിതേന കൃത്യം മമ യം ത്വം ദിത്സസി മാനുഷം വരം. യസ്മാന്മമാപ്യസ്തി ഹിരണ്യസ്യ പ്രഭൂതസ്യാപാത്തം പ്രാപ്തം, ഗോഅശ്വാനാമപാത്തമസ്തീതി സർവ്വത്രാനുഷംഗഃദാസീനാം പ്രവരാണാം പരിവാരാണാം പരിധാനസ്യ ച. ന ച യന്മമ വിദ്യമാനം തത്ത്വത്തഃ പ്രാർത്ഥനീയം ത്വയാ വാ ദേയം. പ്രതിജ്ഞാതശ്ച വരസ്ത്വയാ. ത്വമേവ ജാനീഷേ

ആ ഗൗതമൻ പറഞ്ഞു, "അങ്ങക്കു തന്നെ അറിയാമല്ലോ അതെനിക്കുള്ളതാണെന്ന് . അങ്ങ് മാനുഷികമായ വരങ്ങൾ തരാമെന്ന് പറഞ്ഞുവല്ലോ. അവയെ ആവശ്യപ്പെട്ടതുകൊണ്ടെനിക്ക് ഒരു പ്രയോജനവുമില്ല. കാരണം എനിക്ക് ധാരാളം സുവർണ്ണമുണ്ട് . അതുപോലെ ഗോക്കളും അശ്വങ്ങളുമുണ്ട് . ഇപ്രകാരം "അപാത്തം അസ്തി" എന്ന ക്രിയാപദത്തിന് എല്ലാത്തിനോടും സംബന്ധമുള്ളതായി കരുതണം. ദാസികൾ, പരിവാരങ്ങൾ, വസ്ത്രങ്ങൾ (പരിധാനം) എന്നിവയെല്ലാം എനിക്കും പ്രാപ്തമാണ് . എനിക്ക് എന്തില്ലയോ അതാണ് ഞാന

യദത്ര യുക്തം പ്രതിജ്ഞാ രക്ഷ- ണീയാ തവേതി.

ങ്ങയോടു ചോദിക്കുന്നത് . അത് അങ്ങ് തരിക തന്നെ വേണം. അങ്ങ് വരം തരാമെന്ന് സത്യം ചെയ്തതാണ് . ഇപ്പോളിവിടെ യുക്തമായതെന്താണെന്നങ്ങക്കറിയാമല്ലോ. അങ്ങയുടെ പ്രതിജ്ഞയെ പാലിക്കുക തന്നെയാണ് വേണ്ടത് " എന്ന് .

മമ പുനരയമഭിപ്രായോ മാ ഭൂന്നോ ഽ സ്മാനഭി, അസ്മാനേവ കേവലാൻ പ്രതി ഭവാൻ സർവ്വത്ര വദാന്യോ ഭൂത്വാ ഽ വദാന്യോ മാ ഭൂത് കദര്യോ മാ ഭൂദിത്യർത്ഥഃ ബഹോഃ പ്രഭൂതസ്യ അനന്തസ്യാ- നന്തഫലസ്യേത്യേതത് . അപര്യ- ന്തസ്യ അപരിസമാപ്തി കസ്യ പു- ത്രപൗത്രാദിഗാമികസ്യ ഇത്യേതത് . ഈശ്വരസ്യ വിത്തസ്യ മാം പ്രത്യേ- വ കേവലമദാതാ മാ ഭൂത് ഭവാൻ. ന ചാന്യത്രാദേയമസ്തി ഭവതഃ

എന്റെ അഭിപ്രായം ഇതാണ് . അങ്ങ് സർവ്വത്രദാതാവായിരിക്കെ എന്നെസ്സംബന്ധിച്ചു മാത്രം ദാതാവല്ലാതിരിക്കരുത് . അങ്ങു കൃപണനായിത്തീരരുതെന്നർത്ഥം. "ബഹോഃ" എന്നതിന് പ്രഭൂതമായതിന് , അവസാനമില്ലാത്തതിന് , അവസാനമില്ലാത്ത ഫലത്തെ പ്രദാനം ചെയ്യുന്നതിന് എന്നർത്ഥം. പുത്രപൗത്രാദികൾക്കും കൂടി ഒടുങ്ങാത്ത സമ്പത്തിനെ പ്രദാനം ചെയ്യുന്നവനായ അങ്ങ് എന്നെ സംബന്ധിച്ചിടത്തോളം മാത്രം ദാതാവല്ലാതെ വരരുത് , അന്യന്മാർക്ക് കൊടുക്കാൻ വയ്യാത്തതായി ഒന്നും തന്നെ അങ്ങക്കില്ല.

ഏവമുക്ത ആഹ സ ത്വം വൈ ഹേ ഗൗതമ തീർത്ഥേന ന്യാ- യേന ശാസ്ത്രവിഹിതേന വിദ്യാം മത്ത ഇച്ഛാസൗ ഇച്ഛാവാപ്തും. ഇത്യുക്തോ ഗൗതമ ആഹ ഉപൈ- മ്യുപഗച്ഛാമി ശിഷ്യത്വേനാഹം ഭവന്തമിതി. വാചാ ഹ സ്മൈവ കില പൂർവ്വേ ബ്രാഹ്മണാഃ ക്ഷത്രി- യാന്വിദ്യാർത്ഥിനഃ സന്തോ വൈശ്യാ ന്വാ ക്ഷത്രിയാ വാ വൈശ്യാനാ- പദ്യുപയന്തി, ശിഷ്യവൃത്ത്യാ ഹ്യു- പഗച്ഛന്തി, നോപായനശുശ്രൂ- ഷാദിഭിഃ. അതഃ സ ഗൗതമോ ഹോപായനകീർത്ത്യോപഗമനകീ- ർത്തനമാത്രേണൈവ ഉവാസോ- ഷിതവാന്നോപായനം ചകാര.

ഇപ്രകാരം പറഞ്ഞപ്പോൾ രാജാവ് പറഞ്ഞു — ഹേ ഗൗതമ ! ആ അങ്ങ് "തീർത്ഥേന" അതായത് ശാസ്ത്ര വിഹിതമായ ന്യായപ്രകാരം എന്നിൽ നിന്നും വിദ്യാഗ്രഹണത്തിന് ആഗ്രഹിച്ചാലും. ഇപ്രകാരം പറയപ്പെട്ട ഗൗതമൻ പറഞ്ഞു — ഞാൻ അങ്ങയെ ശിഷ്യനെന്ന നിലക്ക് പ്രാപിക്കുന്നു എന്ന് . വിദ്യാ പ്രാപ്തിക്കിച്ഛിച്ചിരുന്ന പണ്ടത്തെ ബ്രാഹ്മണർ ക്ഷത്രിയരേയും വൈശ്യരേയും സമീപിക്കുമ്പോഴും ക്ഷത്രിയർ വൈശ്യരെ സമീപിക്കുമ്പോഴും കേവലം വാക്കുകൊണ്ട് മാത്രമല്ലാതെ ഉപായനം, ശുശ്രൂഷ എന്നിവകൊണ്ട് ഉപചരിക്കാ റില്ല. അതിനാൽ ആ ഗൗതമൻ "ഉപായന കീർത്തി വഴി" — ഉപസക്തിയെ പറഞ്ഞു കൊണ്ടു മാത്രം — അവിടെ വസിച്ചു. ശരിയായ സേവ മുതലായതു വഴി ഉപസദനത്തെ — ഗുരുവിനെ ശിഷ്യഭാവത്തിൽ സമീപിക്കുന്നതിനെ — ചെയ്തില്ല.

ഏവം ഗൗതമേനാപദന്തരേ ഉക്തേ—

ഗൗതമൻ ഇപ്രകാരം ആ പദന്തരത്തെ പറഞ്ഞപ്പോൾ —(വിദ്യയെ സ്വയം അറിയാത്തതിനാൽ ഏതെങ്കിലും താഴ്ന്ന ജാതിക്കാരനെ ശിഷ്യഭാവത്തിൽ സ്വീകരിക്കുന്നതാണ് അപദന്തരം)

**മന്ത്രഃ 8** — സ ഹോവാച തഥാ നസ്ത്വം ഗൗതമ മാ ऽ പരാധാസ്തവ ച പിതാമഹാ യഥേയം വിദ്യേതഃ പൂർവ്വം ന കസ്മിംശ്ചന ബ്രാഹ്മണ ഉവാസ താം ത്വഹം തുഭ്യം വക്ഷ്യാമി കോ ഹി ത്വൈവം ബ്രുവന്തമർഹതി പ്രത്യാ– ഖ്യാതുമിതി.

**മന്ത്രാർത്ഥം 8** — ആ **രാജാവു പറഞ്ഞു,** "അല്ലയോ **ഗൗതമ!** എപ്രകാരം അങ്ങ**യുടെ പിതാ**മഹന്മാർ എൻെറ **പൂർവ്വികന്മാ**രെ അപരാധിക**ളാണെന്ന്** കരുതിയില്ലയോ അപ്രകാരം അങ്ങും എനിക്കപരാധമുള്ളതായി കരുതാതി രിക്കണം. ഇതിന് മുമ്പ് ഈ വിദ്യ ഒരു ബ്രാഹ്മണനിലും ഇരുന്നിട്ടില്ല. അതിനെ ഞാനങ്ങേക്ക് പറഞ്ഞു **തരാം.** ഇങ്ങിനെ വിനയാന്വിതനായി പറയുന്ന **അങ്ങയോട്** (വിദ്യാദാനത്തിൽ) നിഷേധപൂർവ്വകം വർത്തിക്കാ**നാർക്കു** കഴിയും ?"എന്ന് .

**ഭാഷ്യഃ 8** — സ ഹോവാച രാജാ പീഡിതം മത്വാ ക്ഷാമയംസ്തഥാ നോ ऽ സ്മാൻ പ്രതി മാ ऽ പരാധാ അപരാധം മാ കാർഷീഃ. അസ്മദീ– യോ ऽ പരാധോ ന ഗ്രഹീതവ്യ ഇത്യർ**ത്ഥഃ.** തവ ച പിതാമഹാ അസ്**മത്പിതാ**മഹേഷു യഥാ ऽ **പരാധം ന ജഗൃ**ഹുഃ, തഥാ പിതാ– മഹാ**നാം വൃത്ത**മസ്മാസ്വപി ഭവ– താ രക്ഷണീയമിത്യർരത്ഥഃ. യഥേയം വിദ്യാ ത്വയാ പ്രാർത്ഥിതാ ഇതസ്– ത്വത്സം പ്രദാനാത് **പൂർവ്വം** പ്രാങ്തു കസ്മിന്നപി ബ്രാഹ്മണേ ഉവാ– സോഷിതവതീ, തഥാ ത്വമപി ജാ– നീഷേ, സർവ്വദാ ക്ഷത്രിയപരമ്പര– യേയം വിദ്യാ ആഗതാ. സാ സ്ഥിതിർമ്മയാ ऽ പി രക്ഷണീയാ യദി ശക്യത ഇത്യുക്തം "ദേവേഷു ഗൗതമ തദ്വരേഷു മാനുഷാണാം ബ്രൂഹി" ഇതി. ന പുനസ്തവാദേ– യോ വര **ഇതീതഃ പരം** ന ശക്യതേ രക്ഷിതും **താമപി വിദ്യാ**മഹം തുഭ്യം വക്ഷ്യാമി. **കോ ഹ്യന്യോ** ऽ പി ഹി **യസ്മാദേവം ബ്രുവന്തം** ത്വാമഹർതി പ്രത്യാഖ്യാതും ന വക്ഷ്യാമീതി. **അഹം** പുനഃ കഥം ന വക്ഷ്യേ തുഭ്യ– മിതി.

അദ്ദേഹം പീഡിതനാണ് എന്നറി ഞ്ഞിട്ട് ക്ഷമിപ്പിക്കാനായി ആ രാജാവ് പറഞ്ഞു — "എന്നെ അപരാധിയാക്കരു ത് , അപരാധിയായി കരുതരുത് . അങ്ങ യുടെ പിതാമഹന്മാർ എൻെറ പൂർവ്വിക ന്മാരെ **അപരാ**ധികളായി കരുതിയിരുന്നി ല്ല. **അതുപോ**ലെ അങ്ങയുടെ പിതാമഹ ന്മാരുടെ **വൃത്തി**യെ എന്നിലും അങ്ങ് ര ക്ഷിക്കേണ്ടതായിട്ടുണ്ട് എന്നർത്ഥം. അ ങ്ങ് യാചിക്കുന്നതായ ഈ വിദ്യ ഇപ്പോൾ അങ്ങക്ക് തരുന്ന**തിന് മുമ്പ്** ഒരു ബ്രാ ഹ്മണനിലും സ്**ഥിതി ചെയ്**തിട്ടില്ല. അ ങ്ങക്കു തന്നെ അറി**യാമല്ലോ,** ഈ വിദ്യ ക്ഷത്രിയ പരമ്പരകൾ **വഴി**യായിട്ടു മാത്ര മേ വന്നിട്ടുള്ളൂ. കഴിയുമെങ്കിൽ ആ അവ സ്ഥയെ ഞാൻ രക്ഷിക്കേണ്ടതുമാണ് . അതുകൊണ്ടാണ് ഞാൻ ഇങ്ങിനെ പറ ഞ്ഞത് . "അല്ലയോ ഗൗതമ ! ഈ വരം ദൈവങ്ങളെ സംബന്ധിക്കുന്ന വരമാണ് . അങ്ങ് മാനുഷമായ വല്ല വരങ്ങളും പറ യൂ" എന്ന് . എന്നാൽ ഈ വരം അങ്ങ ക്കദേയമല്ലാത്തതിനാൽ ഇനി മുതൽ ഇതിനെ രക്ഷിക്കാൻ സാധ്യമല്ല. ആ വിദ്യയേ ഞാനങ്ങക്ക് പറഞ്ഞു തരാം. ഇപ്രകാരം പറയുന്നവനായ അങ്ങയോടു "ഞാൻ പറയുകയില്ല" എന്ന് മറുപടി പറയാൻ അന്യമായിട്ടുള്ള ആർക്കു തന്നെ കഴിയും ? ഞാനാകട്ടെ എങ്ങിനെ അങ്ങ യോട് പറയാതിരിക്കും ?" എന്ന് .

അസോ വൈ ലോകോ ſ ഗ്നിർഗ്ഗൗതമേത്യാദി. ചതുർത്ഥഃ പ്രശ്നഃ പ്രാഥമ്യേന നിർണ്ണീയതേ. ക്രമഭംഗസ്തേ്വതന്നിർണ്ണയായത്തത്വാദിതര പ്രശ്ന നിർണ്ണയസ്യ.

"അസോ വൈ ലോകേ ſ ഗ്നിർ ഗൗതമ" മുതലായതു വഴി നാലാമത്തെ പ്രശ്നം ആദ്യം നിർണ്ണയിക്കപ്പെടുകയാണ് . ഈ പ്രശ്നത്തിന്റെ നിർണ്ണയത്തിന്നധീനമായതാണ് മററു പ്രശ്നങ്ങളുടെ നിർണ്ണയമെന്നതിനാലാണ് ക്രമഭംഗം വന്നിട്ടുള്ളത് .

**മന്ത്രഃ 9 —** അസോ വൈ ലോകോ ſ ഗ്നിർഗ്ഗൗതമ തസ്യാദിത്യ ഏവ സമിദ്രശ്മയോ ധൂമോ ſ ഹരർച്ചിർദ്ദിശോം ſ ഗാരാ അവാന്തരദിശോ വിസ്ഫുലിംഗാഃ തസ്മിന്നസ്മിന്നേ ഗ്നൗ ദേവാഃ ശ്രദ്ധാം ജുഹ്വതി തസ്യാ ആഹുത്യൈ സോമോ രാജാ സംഭവതി.

**മന്ത്രാർത്ഥം 9 —** അല്ലയോ ഗൗതമ ! ഈ ലോകം തന്നെയാണ് അഗ്നി. ആദിത്യൻ തന്നെ അതിന് വിറക് , കിരണങ്ങൾ ധമൂമാണ് . പകൽജ്വാലയാണ് . ദിക്കുകൾ തീക്കട്ടകളാണ് . അവാന്തരദിക്കുകൾ വിസ്ഫുലിംഗങ്ങൾ (തീപ്പൊരികൾ) ആണ് . ആ ഈ അഗ്നിയിൽ ദേവന്മാർ ശ്രദ്ധയെ ഹോമിക്കുന്നു. ആ ആഹുതിയിൽ നിന്നും സോമ രാജാവ് ഉൽഭവിക്കുന്നു.

**ഭാഷ്യഃ 9 —** അസൗ ദ്യൗർല്ലോകോ ſ ഗ്നിർഹേ ഗൗതമ. ദ്യുലോകേ ſ ഗ്നിദൃഷ്ടിരനഗ്നൗ വിധീയതേ യഥാ യോഷിത്പുരുഷയോഃ തസ്യ ദ്യുലോകാഗ്നേരാദിത്യ ഏവ സമിത്സമിന്ധനാത് . ആദിത്യേന ഹി സമിധ്യതേ ſ സൗ ലോകഃ

അല്ലയോ ഗൗതമ ! ഈദ്യു ലോകം അഗ്നിയാകുന്നു. സ്ത്രീ പുരുഷന്മാർക്കെന്നപോലെ അഗ്നിയല്ലെങ്കിലും ദ്യുലോകത്തിൽ അഗ്നിദൃഷ്ടി വിധിക്കപ്പെട്ടിരിക്കുകയാണ് . നല്ല പോലെ സമിന്ധനം ചെയ്കയാൽ (പ്രകാശിക്കുന്നതിനാൽ) ആ ദ്യുലോകാഗ്നിക്ക് ആദിത്യൻ സമിത്താണ് (വിറകാണ് ). ആദിത്യനാണല്ലോ ആ ലോകത്തെ നല്ലപോലെ പ്രകാശിപ്പിക്കുന്നത് .

രശ്മയോ ധൂമഃ സമിധ ഉത്ഥാനസാമാന്യാത് ആദിത്യാദ്ധി രശ്മയോ നിർഗ്ഗതാഃ. സമിധശ്ച ധൂമോ ലോകേ ഉത്തിഷ്ഠതി. അഹരർച്ചിഃ പ്രകാശസാമാന്യാത് . ദിശോം ſ ഗാരാ ഉപശമസാമാന്യാത് . അവാന്തരദിശോ വിസ്ഫുലിംഗാ വിസ്ഫുലിംഗവദ്വിക്ഷേപാത് .

സമിത്തിൽ നിന്നും പുറപ്പെടുന്നു എന്ന തുല്യതകാരണം രശ്മികൾ ധൂമമാണ് . ആദിത്യനിൽ നിന്നാണല്ലോ രശ്മികൾ പുറപ്പെടുന്നത് . ലോകത്തിൽ ധൂമം വിറകിൽ നിന്ന് പുറപ്പെടുന്നു. പ്രകാശം സാമാന്യമാകയാൽ പകൽ ജ്വാലയാണ് . ഉപശമം തുല്യമാകയാൽ ദിക്കുകൾ തീക്കട്ടകളാണ് . തീപ്പൊരികൾപോലെ വിക്ഷേപിതമാകയാൽ അവാന്തരദിക്കുകൾ തീപ്പൊരികളാണ് .

തസ്മിന്നേതസ്മിന്നേവം—ഗുണവിശിഷ്ടേ ദ്യുലോകാഗ്നൗ ദേവാ ഇന്ദ്രാദയഃ ശ്രദ്ധാം ജുഹ്വ—ത്യാഹുതിസ്ഥാനീയാം പ്രക്ഷിപന്തി. തസ്യാ ആഹുത്യാ ആഹുതേഃ സോമോ രാജാ പിതൄണാം ബ്രാഹ്—മണാനം ച സംഭവതി.

ഇതിൽ ഇപ്രകാരമുള്ള വിശിഷ്ട ഗുണങ്ങളോടു കൂടിയ ദ്യുലോകമാകുന്ന അഗ്നിയിൽ, ഇന്ദ്രാദി ദേവന്മാർ ശ്രദ്ധയെ ഹോമിക്കുന്നു —ആഹുതിദ്രവ്യസ്ഥാനീയമായ ശ്രദ്ധയെ നിക്ഷേപിക്കുന്നു. ആ ആഹുതിയിൽനിനും പിതൃക്കളുടേയും ബ്രാഹ്മണരുടേയും രാജാവായ സോമൻ ഉത്ഭവിക്കുന്നു.

തത്ര കേ ദേവാഃ ? കഥം ജുഹ്വതി ? കിം വാ ശ്രദ്ധാഖ്യം ഹവി—രിത്യത്ര ഉക്തമസ്മാഭിഃ സംബന്ധേ. "നത്വേവൈനയോസ്ത്വമുത്ക്രാ—ന്തിം" ഇത്യാദിപദാർത്ഥഷഡ്ക നിർണ്ണയാർത്ഥം അഗ്നിഹോത്രേ ഉക്തം. "തേ വാ ഏതേ അഗ്നിഹോത്രാഹൂതീ ഹുതേ സത്യാവുത്ക്രാമതഃ". "തേ അന്തരിക്ഷമാവിശതഃ" "തേ അന്തരിക്ഷമാഹവനീയം കർവ്വാതേ വായും സമിധം മരീ—ചീരേവ ശുക്രാമാഹുതിം." "തേ അന്തരിക്ഷം തർപ്പയതഃ" "തേ തത ഉത്ക്രാ മതഃ "തേ ദിവമാവിശതഃ" "തേ ദിവമാഹവനീയം കുർവ്വാതേ ആദിത്യം സമിധം" ഇത്യേവമാദ്യുക്തം.

അവിടെ ദേവന്മാരാരാണ് ? എങ്ങിനെ ഹോമിക്കുന്നു ? ശ്രദ്ധയെന്നു പേരായ ഹവിസ്സേതാണ് ? എന്നതിനെ ക്കുറിച്ചെല്ലാം ചിന്തിക്കേണ്ടതുണ്ട് . (ഇന്ദ്രാദിദേവന്മാർക്ക് കർമ്മത്തിനധികാരമില്ല; സ്വർഗ്ഗത്തിൽ ഹവനം ചെയ്യാനും കഴിയുകയില്ല; ശ്രദ്ധ ഒരു ദ്രവ്യവുമല്ല). അതിനാൽ നാം ഈ ബ്രാഹ്മണത്തിന്റെ സംബന്ധഭാഷ്യത്തിൽ, "നീ ഈ കാലത്തും വൈകുന്നേരവുമുള്ള രണ്ടു അഗ്നിഹോത്രങ്ങളുടേയും ആഹുതിയേയോ ഉൽക്രാന്തിയേയോ അറിയുന്നില്ല" എന്നിങ്ങിനെ അഗ്നിഹോത്ര പ്രകരണത്തിൽ ആറുപദാർത്ഥങ്ങളുടെ നിർണ്ണയത്തിനുള്ള കാര്യം പറഞ്ഞിട്ടുണ്ട് . "ആ ഇവയാകട്ടെ അഗ്നിഹോത്രാഹുതി ഹോമിക്കപ്പെടുമ്പോൾ മേൽപോട്ടുയരുന്നു" "അവ അന്തരീക്ഷത്തിൽ പ്രവേശിക്കുന്നു". "അവ അന്തരീക്ഷത്തെത്തന്നെ ആഹവനീയാഗ്നിയും വായുവിനെ ചമതയും കിരണങ്ങളെ ശുക്ലാഹുതിയം ആക്കുന്നു" "അവ അന്തരീക്ഷത്തെ തൃപ്തമാക്കുന്നു". "അവ അവിടുന്നും മുകളിലേക്ക് ഗമിക്കുന്നു". "അവ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നു" "അവ സ്വർഗ്ഗത്തെ ആഹവനീയവും ആദിത്യനെ സമിത്തുമാക്കുന്നു". ഇങ്ങിനെയെല്ലാം അവിടെ പറഞ്ഞതാണ് .

തത്രാഗ്നിഹോത്രാഹുതീ സ—സാധേന ഏവോത്ക്രാമതഃ. യഥേഹയൈഃ സാധനൈർവ്വിശിഷ്ടേ യേ ജ്ഞായേതേ ആഹവനീ യാഗ്നി സമിദ്ധൂമാംഗാരവിസ്ഫൂലിംഗാ—ഹുതി ദ്രവ്യൈഃ തേ തഥൈവോ—ത്ക്രാമതോ അസ്മാല്ലോകാദമും ലോകം. തത്രാഗ്നിരഗ്നിത്വേന സമി—ത്സമിത്ത്വേന ധൂമോ ധൂമത്വേന: അം—ഗാരാ അംഗാരത്വേന വിസ്ഫു—

അപ്പോൾ (യജമാനൻ മരിക്കുമ്പോൾ) അഗ്നിഹോത്രത്തിലെ ആഹുതികൾ സാധനങ്ങളോടൊപ്പം തന്നെ ഉൽക്രമിക്കുന്നു. ഈ ലോകത്തിൽ എപ്രകാരം ആഹവനീയാഗ്നി, ചമത, ധൂമം, കനൽകട്ട, തീപ്പൊരികൾ എന്നിങ്ങിനെ എന്തെല്ലാം സാമഗ്രികളോടു കൂടിയിരിക്കുന്നുവോ അപ്രകാരം തന്നെ അവരീലോകത്തിൽ നിന്നും ആ ലോകത്തിലേക്കുയരുന്നു. അവിടെ അഗ്നി അഗ്നി ഭാവത്തോടും സമിത്ത് സമിദ് ഭാവത്തോടും ധൂമം

ലിംഗാ വിസ്ഫുലിംഗത്വേന ദ്രവ്യ- മപി പയ ആദ്യാഹുതിദ്രവ്യത്വേ- നൈവ സർഗ്ഗാദാവവ്യാകൃതാവ- സ്ഥായാമപി പരേണ സൂക്ഷ്മേ- ണാത്മനാ വ്യവതിഷ്ഠതേ.

ധൂമഭാവത്തോടും അംഗാരം അംഗാരഭാവത്തോടും വിസ്ഫുലിംഗങ്ങൾ വിസ്ഫുലിംഗ ഭാവത്തോടും ആഹുതിദ്രവ്യ പാലു മുതലായ ആഹുതി ദ്രവ്യഭാവത്തോടും തന്നെ സർഗ്ഗാദിയിൽ അവ്യക്താവസ്ഥയിൽപ്പോലും സ്വന്തം പരമ സൂക്ഷ്മ രൂപത്തിൽ വർത്തിക്കുന്നു. (ഇതിനർത്ഥമിതാണ് —പ്രളയത്തിൽ ഇതെല്ലാം അവയുടെ ശക്തി സ്വരൂപത്തിൽ വർത്തിക്കുന്നു. വീണ്ടും സൃഷ്ടി ആരംഭിക്കുമ്പോൾ അവ അഗ്നിഹോത്രാ ഹുതിയിൽ നിന്നുണ്ടായ അപൂർവ്വ ഫലത്തോടുകൂടി വ്യക്തമായ ജഗദ്രൂപത്തിൽ പരിണമിക്കുന്നു).

തദ്വിദ്യമാനമേവ സസാധന- മഗ്നിഹോത്രലക്ഷണം കർമ്മ അപൂ- ർവ്വേണാത്മനാ വ്യവസ്ഥിതം സ- ത്തത് പുനവ്യാകരണകാലേ ത- ഥൈവ അന്തരിക്ഷാദീനാമാഹവ- നീയാദ്യഗ്ന്യാദി ഭാവം കുർവ്വദ്വി- പരിണമതേ. തഥൈവേദാനീമപ്യ- ഗ്നിഹോത്രാഖ്യം കർമ്മ.

സാധനസഹിതമായ ആ അഗ്നിഹോത്ര രൂപത്തിലുള്ള കർമ്മം അപൂർവ്വരൂപത്തിൽ വ്യവസ്ഥിതമായിരുന്നു കൊണ്ടു തന്നെ ജഗത്തിന്റെ അഭിവ്യക്ത്തി സമയത്ത് വീണ്ടും അതേ പ്രകാരം അന്തരീക്ഷാദികൾക്ക് ആഹവനീയാദിയായ അഗ്നിഭാവത്തെ ചെയ്തു കൊണ്ട് മറിച്ചു പരിണമിക്കുന്നു. അപ്രകാരം തന്നെ ഇപ്പോഴും അഗ്നി ഹോത്രമെന്ന കർമ്മം ജഗത്തിന്റെ ആരംഭകാരണമായിരിക്കുന്നു) .

ഏവം അഗ്നിഹോത്രാഹുത്യ- പൂർവ്വവിപരിണാമത്മകം ജഗത്സർ- വ്വമിത്യാഹുത്യോരേവ സ്തുത്യ- ർത്ഥത്വേന ഉത്ക്രാന്ത്യാദ്യാഃ ലോകം പ്രത്യുത്ഥായിതാന്താഃ ഷഡ് പദാർ- ത്ഥാഃ കർമ്മപ്രകരണേ / ധസ്താ- ന്നിർണ്ണീതാഃ.

ഇങ്ങിനെ ഈ ജഗത്തെല്ലാം അഗ്നിഹോത്രാഹുതിക്കുശേഷമുള്ള പരിണാമമാണ് . അതിനാൽ ആഹുതികളുടെ തന്നെ സ്തുതിക്കായിട്ടാണ് ഉൽക്രാന്തി മുതൽ യജമാനന്റെ വീണ്ടുമുള്ള പരലോകഗമനത്തിനായുള്ള ഉത്ഥാനം വരെയുള്ള ആറുപദാർത്ഥങ്ങൾ നിർണ്ണയിക്കപ്പെട്ടിരിക്കുന്നത് .

ഇഹ തു കർത്തുഃ കർമ്മ- വിപാകവിവക്ഷായാം ദ്യുലോകാ- ഗ്ന്യാദ്യാരഭ്യ പഞ്ചാഗ്നിദർശനം ഉ- ത്തരമാർഗ്ഗപ്രതിപത്തിസാധനം വി- ശിഷ്ട കർമ്മഫലോപഭോഗായ വി- ധിത്സിതമിതി ദ്യുലോകാഗ്ന്യാ- ദിദർശനം പ്രസ്തൂയതേ. തത്ര യേ ആദ്ധ്യാത്മികാഃ പ്രാണാ ഇഹാ- ഗ്നിഹോത്രസ്യ ഹോ താരഃ ത ഏവ ആധിദൈവികത്വേന പരിണതാഃ സന്തഃ ഇന്ദ്രാദയോ ഭവന്തി. ത ഏവ തത്ര ഹോതാരോ ദ്യുലോകാഗ്നൗ

ഇവിടെ (ഈ ബ്രാഹ്മണത്തിൽ) ആകട്ടെ കർത്താവിന്റെ കർമ്മഫലത്തെക്കുറിച്ച് നിരൂപിക്കാനാഗ്രഹിക്കുന്നതിനാൽ ദ്യുലോകാഗ്ന്യാദികൊണ്ടു തുടങ്ങി വിശിഷ്ട കർമ്മഫലത്തിന്റെ ഉപഭോഗത്തിനായിട്ട് ഉത്തരമാർഗ്ഗ പ്രാപ്ത്യുപായമായ പഞ്ചാഗ്നി വിദ്യയെ വിധിക്കാൻ തുനിയുകയാണ് . അങ്ങിനെ ദ്യുലോകാഗ്നിദർശനത്തെ സ്തുതിക്കുന്നു. അതിനാലിവിടെ അഗ്നിഹോത്രത്തിന്റെ ഹോതാവായ അധ്യാതമിക പ്രാണൻ തന്നെ ആധിദൈവിക രൂപത്തിൽ പരിണമിച്ച് ഇന്ദ്രാദികളായിത്തീരുന്നു. അവർ തന്നെ

തേ ചേഹാഗ്നിഹോത്രസ്യ ഫലഭോ– ഗായാഗ്നിഹോത്രം ഹുതവന്തഃ. ത ഏവ ഫലപരിണാമകാലേ ऽ പി തത്ഫലഭോക്തൃത്വാത്തത്ര തത്ര ഹോതൃത്വം പ്രതിപദ്യന്തേ, തഥാ തഥാ വിപരിണമമാനാ ദേവ– ശബ്ദവാച്യാഃ സന്തഃ

യാണ് അവിടെ ദ്യുലോകാഗ്നിയിൽ ഹോതാക്കളായിരിക്കുന്നത് . അവർ ഇവിടെ അഗ്നിഹോത്രത്തിൻെറ ഫലം അനുഭവിക്കാനായി അഗ്നിഹോത്രം ചെയ്തവരാണ് . ഫല പരിണാമ സമയത്തും അവർ തന്നെ ആ ഫലത്തിൻെറ ഭോക്താക്കളാകുന്നതിനാൽ അതാതു സ്ഥാനങ്ങളിൽ അതാതു രൂപങ്ങളിൽ പരിണമിച്ച് ദേവ ശബ്ദവാച്യന്മാരായി ഹോതൃത്വത്തെ പ്രാപിക്കുന്നു.

അത്ര ച യത്പയോദ്രവ്യ– മഗ്നിഹോത്രകർമ്മാശ്രയഭൂതമിഹാ– ഹവനീയേ പ്രക്ഷിപ്തമഗ്നിനാ ഭക്ഷിതമദൃഷ്ടേന സൂക്ഷ്മേണ രൂ– പേണ വിപരിണതം സഹ കർത്രാ യജമാനേനാമും ലോകം ധൂമാദി– ക്രമേണാന്തരിക്ഷമന്തരിക്ഷാദ് ദ്യു– ലോകമാവിശതി. തഃ സൂക്ഷ്മാ ആപ ആഹുതികാര്യഭൂതാ അഗ്നിഹോത്ര– സമവയിന്യഃ കർത്തൃസഹിതാഃ ശ്രദ്ധാശബ്ദവാച്യാഃ സോമലോകേ കർത്തുഃ ശരീരാന്തരാരംഭായ ദ്യു– ലോകം പ്രവിശന്ത്യോ ഹൂയന്ത ഇ– ത്യുച്യന്തേ. താസ്തത്രദ്യുലോകം പ്രവിശ്യ സോമമണ്ഡലേ കർത്തുഃ ശരീരമാരഭന്തേ. തദേതദുച്യതേ ദേവാഃ ശ്രദ്ധാം ജുഹ്വതി തസ്യാ ആഹുത്യൈ സോമോ രാജാ സംഭ– വതീതി. "ശ്രദ്ധാ വാ ആപഃ" ഇതി ശ്രുതേ.

ഈ ലോകത്തിൽ അഗ്നിഹോത്ര കർമ്മത്തിനാശ്രയമായ പയസ്സാകുന്ന ദ്രവ്യം ആഹവനീയാഗ്നിയിൽ നിക്ഷേപിക്കപ്പെടുമ്പോൾ അതിനെ അഗ്നി ഭക്ഷിച്ച് അദൃഷ്ടമായ സൂക്ഷ്മ രൂപത്തിൽ പരിണമിക്കുന്നു. അത് പിന്നീട് കർത്താവായ യജമാനനോടു കൂടി ധൂമാദി ക്രമത്തിൽ അന്തരിക്ഷത്തേയും അന്തരീക്ഷം വഴി സ്വർഗ്ഗലോകത്തേയും പ്രാപിക്കുന്നു. ആഹുതിയുടെ കാര്യവും ശ്രദ്ധാശബ്ദവാച്യവും അഗ്നി ഹോത്രസംബന്ധിയുമായ ആ സൂക്ഷ്മ ജലം സോമലോകത്തിൽ കർത്താവിന് മറെറാരു ശരീരാംഭത്തിനായി സ്വർഗ്ഗലോകത്തു കടന്ന് "ഹോമിക്കപ്പെടുന്നു" എന്ന് പറയുകയാണ് . അതവിടെ സ്വർഗ്ഗലോകത്തിൽ പ്രവേശിച്ച് സോമ മണ്ഡലത്തിൽ കർത്താവിന് ശരീരാന്തരാ രംഭം കുറിക്കുന്നു. അതാണ് "ദേവന്മാർ ശ്രദ്ധയെ ഹോമിക്കുന്നു. അവരുടെ ഹോമത്തിൽ നിന്നും സോമനാകുന്ന രാജാവുണ്ടാകുന്നു" എന്നു പറയുന്നത് . "ശ്രദ്ധ തന്നെയാണ് ജലം" എന്ന് ശ്രുതിയുണ്ട് .

"വേത്ഥ യതിത്ഥ്യാമാഹു– ത്യാഹുതായാമാപഃ പുരുഷവാചോ ഭൂത്വാ സമുത്ഥായ വദന്തീ"തി പ്രശ്നഃ. തസ്യ ച നിർണ്ണയവിഷയേ "അസൗ വൈ ലോകോ ऽ ഗ്നിഃ" ഇതി പ്രസ്തുതം. തസ്മാദാപഃ കർമ്മ– സമവായിന്യഃ കർത്തുഃ ശരീരാരം– ഭികാഃ ശ്രദ്ധാശബ്ദാവാച്യാ ഇതി നിശ്ചീയതേ. ഭൂയസ്ത്വാദാപഃ പുരുഷവാച ഇതി വ്യപദേശോ ന ത്വിതരാണി ഭൂതാനി ന സന്തീതി.

"നിനക്കറിയാമോ എത്ര തവണ ആഹുതിയെ ഹോമിച്ച ശേഷമാണ് ജലം പുരുഷശബ്ദവാച്യനായി എഴുന്നേററ് സംസാരിക്കുന്നത് " എന്ന ചോദ്യമുണ്ട് അതിൻെറ നിർണ്ണയിത്തിനായിട്ടാണ് "ഈ സ്വർഗ്ഗലോകം തന്നെ അഗ്നി" എന്ന് പറഞ്ഞിട്ടുള്ളത് . അതിനാൽ കർത്താവിൻെറ ശരീരാരംഭത്തെ ചെയ്യുന്ന കർമ്മ സംബന്ധിയായ ജലം ശ്രദ്ധാശബ്ദ വാച്യമാണെന്ന് നിശ്ചയിക്കാം. മററു ഭൂതങ്ങളെ അപേക്ഷിച്ച് ജലത്തിന് ശ്രേഷ്ഠത്വമുള്ളതിനാൽ "ആപഃ പുരുഷവാചഃ" എന്ന് വ്യപദേശമുണ്ട് . അന്യഭൂതങ്ങളില്ല എന്നല്ല ഇതിനർത്ഥം.

കർമ്മപ്രയുക്തശ്ച ശരീരാരംഭഃ കർമ്മ ച അപ്സമവായി. തതശ്ചാപാം പ്രാധാന്യം ശരീരകർത്തൃത്വേ. തേന ചാപഃ പുരുഷവാച ഇതി വ്യപദേശഃ കർമ്മകൃതോ ഹി ജന്മാരംഭഃ സർവ്വത്ര. തത്ര യദ്യപ്യഗ്നിഹോത്രാഹുതിസ്തുതിദ്വാരേണ ഉത്ക്രാന്ത്യാദയഃ പ്രസ്തുതാഃ ഷഡ്പദാർത്ഥാ അഗ്നിഹോത്രേ തഥാപി വൈദികാനി സർവ്വാണ്യേവ കർമ്മാണ്യഗ്നിഹോത്രപ്രഭൃതീനി ലക്ഷ്യന്തേ. ദാരാഗ്നിസംബന്ധം ഹി പാങ്ക്തം കർമ്മ പ്രസ്തുത്യോക്തം — "കർമ്മണാ പിതൃലോകഃ" (1.5.16) ഇതി. വക്ഷ്യതി ച — "അഥ യേ യജ്ഞേന ദാനേന തപസാ ലോകാൻ ജയന്തി" (6.2.16) ഇതി.

ശരീരാരംഭം കർമ്മത്താൽ പ്രയുക്തമാണ് . കർമ്മം ജലത്തോടു ബന്ധപ്പെട്ടതുമാണ് . അതാണ് ശരീര രചനയിൽ ജലത്തിന് ആധിക്യമുള്ളത് . "ആപഃ പുരുഷവാചഃ" എന്ന വ്യപദേശം അതിനാലാണ് . കർമ്മകൃത്തിനു തന്നെയാണ് എല്ലായിടത്തും ജന്മാരംഭം. അവിടെ അഗ്നിഹോത്രാഹുതികളുടെ സ്തുതി വഴി ഉത്ക്രാന്തി മുതലായ ആറു പദാർത്ഥങ്ങൾ സ്തുതിക്കപ്പെട്ടിട്ടുണ്ടെങ്കിലും അതു വഴി അഗ്നിഹോത്രാദി വൈദിക കർമ്മങ്ങളെല്ലാം ഉപലക്ഷിതമാക്കപ്പെട്ടിരിക്കുന്നു. സ്ത്രീയോടും അഗ്നിയോടും ബന്ധപ്പെട്ടിട്ടുള്ള പാങ്ക്ത കർമ്മത്തെ സ്തുതിച്ച് പറഞ്ഞിരിക്കുന്നു — "കർമ്മത്താൽ പിതൃലോകം പ്രാപിക്കുന്നു" എന്ന് . "അനന്തരം യാതൊരുത്തർ യജ്ഞത്താലും തപസ്സാലും ദാനത്താലും ലോകത്തെ ജയിക്കുന്നു" എന്നിനി പറയുകയും ചെയ്യും.

**മന്ത്രഃ 10 — പർജ്ജന്യോ** വാ അഗ്നിർഗ്ഗൗതമ തസ്യ സംവത്സര ഏവ സമിദഭ്രാണി ധൂമോ വിദ്യുദർച്ചിരശനിരംഗാരാ ഹ്രാദുനയോ വിസ്ഫുലിംഗാസ്തസ്മിന്നേതസ്മിന്നഗ്നൗ ദേവാഃ സോമം രാജാനം ജുഹ്വതി തസ്യാ ആഹുത്യൈ വൃഷ്ടിഃ സംഭവതി.

**മന്ത്രാർത്ഥം 10** — അല്ലയോ ഗൗതമ ! പർജ്ജന്യം തന്നെയാണ് അഗ്നി. സംവത്സരം തന്നെ അതിന് ചമത. അഭ്രം ധൂമമാണ് . മിന്നൽ ജ്വാലയാമ് . അശനി (ഇന്ദ്രന്റെ വജ്രായുധം ) തീക്കട്ടയാണ് . മേഘഗർജ്ജനം തീപ്പൊരികളാണ് . ആ ഈ അഗ്നിയിൽ ദേവന്മാർ സോമരാജാവിനെ ഹോമിക്കുന്നു. ആ ഹോമത്തിൽ നിന്നും മഴയുണ്ടാവുന്നു.

**ഭാഷ്യഃ 10** — പർജ്ജന്യോ വാ അഗ്നിർഗ്ഗൗതമ ദ്വിതീയ ആഹുത്യാധാര ആഹുത്യോരാവൃത്തി ക്രമേണ. പർജ്ജന്യോ നാമ വൃഷ്ട്യുപകരണാഭിമാനീ ദേവതാത്മാ. തസ്യാ സംവത്സര ഏവ സമിത് . സംവത്സരേണ ഹി ശരദാദിഭിർഗ്രീഷ്മാന്തൈഃ സ്വാവയവൈഃ വിപരിവർത്തമാനേന പർജ്ജന്യോ ഽഗ്നിർദ്ദീപ്യതേ.

അല്ലയോ ഗൗതമ ! പർജ്ജന്യം തന്നെയാണ് അഗ്നി. ആഹുതികളുടെ ആവൃത്തി ക്രമമനുസരിച്ച് രണ്ടാമത്തെ ആഹുതിക്കാധാരമാതാണ് അത് . വൃഷ്ടിയുടെ സാമഗ്രിയെന്നഭിമാനക്കുന്ന ദേവതയെ പർജ്ജന്യമെന്നു പറയുന്നു. അതിന് സംവത്സരമാണ് ചമത. ശരത്തിൽ തുടങ്ങി ഗ്രീഷ്മത്തിലവസാനിക്കുന്ന തന്റെ അംഗങ്ങൾ വഴി ഭിന്ന രൂപത്തിൽ പരിണമിച്ചിരിക്കുന്ന സംവത്സരം വഴി തന്നെയാണ് മേഘ രൂപത്തിലുള്ള അഗ്നി പ്രകാശിക്കുന്നത് .

അഭ്രാണി ധൂമഃ ധൂമപ്രഭവത്വാത് ധൂമവദുപലക്ഷ്യത്വാദ്വാ. വിദ്യുദർച്ചിഃ പ്രകാശസാമാന്യാത് . അശനിരംഗാരാഃ ഉപശാന്തകാഠിന്യസാമാന്യാഭ്യാം. ഹ്രാദുനയോ ഹ്ലാദുനയഃ സ്തനയിത്നുശബ്ദാ വിസ്ഫുലിംഗാഃ വിക്ഷേപാനേകത്വസാമാന്യാത് .

അഭ്രങ്ങൾ ധൂമമാണ് . ധൂമത്തിൽ നിന്നുണ്ടാകുന്നതിനാലോ ധൂമം പോലെ കാണപ്പെടുന്നതിനാലോ ആണിത് . മിന്നൽ ജ്വാലയാണ് . കാരണം പ്രകാശം രണ്ടിനും തുല്യമാണ് . ഉപശാന്തിയും കാഠിന്യവും സമാനമാകയാൽ അശനി തീക്കട്ടയാണ് . ഹ്രാദുനങ്ങൾ, ഹ്ലാദുനങ്ങൾ അതായത് ഇടിവെട്ടിന്റെ ശബ്ദങ്ങൾ തീപ്പൊരികളാണ് കാരണം വിക്ഷേപത്വവും അനേകത്വവും രണ്ടിനും സമാനമാണ് .

തസ്മിന്നേതസ്മിന്നിത്യാ ഹുത്യാധികരണനിർദ്ദേശഃ. ദേവാ ഇതി ത ഏവ ഹോതാരഃ സോമം രാജാനം ജുഹ്വതി. യോ ऽ സൗ ദ്യുലോകാഗ്നൗ ശ്രദ്ധായാം ഹുതായാമഭിനിർവൃത്തഃ സോമഃ സ ദ്വിതീയേ പർജ്ജന്യാഗ്നൗ ഹൂയതേ. തസ്യാശ്ച സോമാഹുതേർവൃഷ്ടിഃ സംഭവതി.

"ആ ഈ അഗ്നിയിൽ " എന്നു പറഞ്ഞ് ആഹുതിയുടെ അധികരണത്തെ നിർദ്ദേശിച്ചിരിക്കുകയാണ് . ദേവന്മാരെന്ന ആഹോതാക്കൾ തന്നെ സോമ രാജാവിനെ ഹോമിക്കുന്നു. അവർ ആദ്യുലോകാഗ്നിയിൽ ശ്രദ്ധയുടെ ഹോമത്തെ ചെയ്യുമ്പോൾ സോമൻ ഉണ്ടാവുന്നു. അതിനെത്തന്നെ ഈ ദ്വിതീയമായ പർജ്ജന്യാഗ്നയിൽ ഹോമിക്കുന്നു. ആ സോമാഹുതിയിൽ നിന്നും മഴയുണ്ടാവുന്നു.

**മന്ത്രഃ 11** — അയം വൈ ലോകോ ऽ ഗ്നിർഗ്ഗൗതമ തസ്യ പൃഥിവ്യേവ സമിദഗ്നിർധൂമോ രാത്രിരർച്ചിശ്ചന്ദ്രമാ അംഗരാ നക്ഷത്രാണി വിസ്ഫുലിംഗാസ്ത സ്മിന്നേതസ്മിന്നഗ്നൗ ദേവാ വൃഷ്ടിം ജുഹ്വതി തസ്യാ ആഹുത്യാ അന്നം സംഭവതി.

**മന്ത്രാർത്ഥം 11** — അല്ലയോ ഗൗതമ ! ഈ ലോകം തന്നെയാണ് അഗ്നി. ഇതിന് പൃഥിവി തന്നെ ചമത. അഗ്നിധൂമമാണ് . രാത്രിജ്വാലയാണ് . ചന്ദ്രൻ തീക്കട്ടയാണ് . നക്ഷത്രങ്ങൾ തീപ്പൊരികളും. ആ ഈ അഗ്നിയിൽ ദേവന്മാർ വൃഷ്ടിയെ ഹോമിക്കുന്നു. ആ ഹോമത്തിൽ നിന്നും അന്നം ഉത്ഭവിക്കുന്നു.

**ഭാഷ്യം 11**— അയം വൈ ലോകോ ऽ ഗ്നിർഗ്ഗൗതമ. അയം ലോക ഇതി പ്രാണി ജന്മോപഭോഗാശ്രയഃ ക്രിയാകാരകഫലവിശിഷ്ടഃ സ തൃതീയോ ऽ ഗ്നിഃ തസ്യാഗ്നേഃ പൃഥിവ്യേവ സമിത് . പൃഥിവ്യാ ഹ്യയം ലോകോ ऽ നേക പ്രാണ്യുപഭോഗസമ്പന്നയാ സമിധ്യതേ.

ഹേ ഗൗതമ! തീർച്ചയായും ഈ ലോകം അഗ്നിയാണ് . ഈ ലോകമെന്നാൽ, പ്രാണികൾക്ക് ജന്മത്തിനും ഉപഭോഗത്തിനും ആശ്രയവും ക്രിയാകാരകഫലങ്ങളാൽ വിശിഷ്ടവും ആയത് , അതാണ് തൃതീയാഗ്നി. ആ അഗ്നിക്ക് പൃഥിവി തന്നെ ചമത. പ്രാണി കൾക്കുള്ള അനേകം ഉപഭോഗങ്ങളാൽ സമ്പന്നമായ ഈ പൃഥിവിയിൽ തന്നെയാണ് ഇതു ദീപ്തമായിരിക്കുന്നത് .

അഗ്നിർധൂമഃ, പൃഥിവ്യാശ്രയോത്ഥാനസാമാന്യാത് . പാർത്ഥിവം ഹീന്ധനദ്രവ്യമാശ്രിത്യാഗ്നിരുത്തിഷ്ഠതി, യഥാ സമിദാശ്രയേണ ധൂമഃ

പൃഥിവിയെ ആശ്രയിച്ച് ഉയർന്നു പൊങ്ങുന്നു എന്ന സമാനതയുള്ളതിനാൽ അഗ്നിധൂമമാണ് . പൃഥിവീസംബന്ധിയായ വിറകിനെ ആശ്രയിച്ചാണ് അഗ്നി, ചമതയെ ആശ്രയിച്ച് വിറകെന്ന പോലെ, മേൽപോട്ടുയരുന്നത് .

രാത്രിരർച്ചിഃ, സമിത്സംബന്ധപ്രഭവസാമാന്യാത് അഗ്നേഃ സമിത്സംബന്ധേന ഹ്യർച്ചിഃ സംഭവതി. തഥാ പൃഥിവീസമിത്സംബന്ധേന ശർവ്വരീ. പൃഥിവീഛായാം ഹി ശാർവ്വരം തമ ആചക്ഷതേ.

ചമതയോട് ബന്ധപ്പെട്ട ഉത്ഭവം സമാനമായുള്ളതിനാൽ രാത്രിജ്വാലയാണ് . അഗ്നിക്ക് ചമതയോടുള്ള ബന്ധം കൊണ്ടാണല്ലോ ജ്വാലയുണ്ടാവുന്നത് . അപ്രകാരം പൃഥിവിയാകുന്ന ചമതയോടുള്ള ബന്ധം മൂലം രാത്രിയുണ്ടാകുന്നു. രാത്രിയുടെ ഇരുട്ടിനെ പൃഥിവിയുടെ ഛായയെന്ന് പറയുന്നു.

ചന്ദ്രമാ അംഗാരാഃ, തത്പ്രഭവത്വസാമാന്യാത് . അർച്ചിഷോ ഹ്യംഗാരാഃ പ്രഭവന്തി തഥാ രാത്രൗ ചന്ദ്രമാഃ ഉപശാന്തത്വസാമാന്യാദ്വാ. നക്ഷത്രാണി വിസ്ഫുലിംഗാഃ, വിസ്ഫുലിംഗവദ്വിക്ഷേപസമാന്യാത് .

ചന്ദ്രൻ തീക്കട്ടയാണ് , കാരണം ജ്വാലയിൽ നിന്നുള്ള ഉത്ഭവം ഇവക്ക് സമാനമായുണ്ട് . ജ്വായലിൽ നിന്നാണ് തീക്കട്ടകളുണ്ടാവുന്നത് . അതുപോലെ രാത്രിയിലാണ് ചന്ദ്രനുണ്ടാവുന്നത് . അല്ലെങ്കിൽ ഉപശമത്തിൽ സമാനതയുള്ളതിനാലാണ് ചന്ദ്രൻ തീക്കട്ടയാകുന്നത് . തീപ്പൊരികൾ പോലെ വിക്ഷേപിക്കപ്പെട്ടിരിക്കുന്നു എന്ന സമാനതയുള്ളതിനാൽ നക്ഷത്രങ്ങൾ തീപ്പൊരികളാണ് .

തസ്മിന്നേതസ്മിന്നിത്യാദി പൂർവ്വത് . വൃഷ്ടിം ജുഹ്വതി തസ്യാ ആഹുതേരന്നം സംഭവതി. വൃഷ്ടിപ്രഭവത്വസ്യ പ്രസിദ്ധത്വാത് വ്രീഹിയവാദേരന്നസ്യ.

"തസ്മിന്നേതസ്മിൻ" എന്നീ വാക്യങ്ങൾക്ക് മുൻപു പറഞ്ഞ അർത്ഥം തന്നെ. ഇവിടെ മഴയെയാണ് ഹോമിക്കുന്നത് . ആ ഹോമത്തിൽ നിന്നും അന്നം ഉണ്ടാവുന്നു. മഴയിൽ നിന്നാണ് വ്രീഹി, യവം തുടങ്ങിയ അന്നമുണ്ടാവുന്നത് എന്ന് പ്രസിദ്ധമാണ് .

**മന്ത്രഃ 12** — പുരുഷോ വാ അഗ്നിർഗ്ഗൗതമ തസ്യ വ്യാത്തമേവ സമിത് പ്രാണോ ധൂമോ വാഗർച്ചിശ്ചക്ഷുരംഗാരാഃ ശ്രോത്രം വിസ്ഫുലിംഗാസ്തസ്മിന്നേതസ്മിന്നഗ്നൗ ദേവാ അന്നം ജുഹ്വതി തസ്യാ ആഹുത്യൈ രേതഃ സംഭവതി.

**മന്ത്രാർത്ഥം 12** — ഹേ ഗൗതമ ! പുരുഷൻ തന്നെയാണ് അഗ്നി. അവൻെറ തുറന്ന മുഖമാണ് ചമത. പ്രാണൻ ധൂമമാണ് . വാക്ക് ജ്വാലയാണ് . നേത്രം തീക്കട്ടയാണ് . ശ്രോത്രം തീപ്പൊരികളാണ് . ആ ഈ അഗ്നിയിൽ ദേവന്മാർ അന്നത്തെ ഹോമിക്കുന്നു. ആ ഹോമത്തിൽനിന്നും വീര്യം ഉത്ഭവിക്കുന്നു.

**ഭാഷ്യ: 12** — പുരുഷോ വാ അഗ്നിർ ഗ്ഗൗതമ പ്രസിദ്ധഃ ശിരഃ പാണ്യാ— ദിമാൻ പുരുഷശ്ചതുർത്ഥോ ꠰ ഗ്നിഃ തസ്യ വ്യാത്തം വിവൃതം മുഖം സമിത്. വിവൃതേന ഹി മുഖേന ദീപ്യതേ പുരുഷോ വചനസ്വാ— ധ്യായാദൗ. യഥാ സമിധാ꠰ ഗ്നിഃ പ്രാണോ ധൂമസ്തദുത്ഥാനസാ— മാന്യാത്. മുഖാദ്ധി പ്രാണ ഉത്തി— ഷ്ഠതി.

ഹേ ഗൗതമ ! പുരുഷനാണ് അഗ്നി തല, കൈകൾ എന്നിവയോടു കൂടി പ്രസിദ്ധനായിരിക്കുന്ന പുരുഷൻ നാലാമത്തെ അഗ്നിയാണ്. അവന്റെ വ്യാത്തമായ — തുറന്നിരിക്കുന്ന—മുഖമാണ് ചമത. വിവൃതമായ മുഖത്താലാണല്ലോ (പ്രായയാൽ) വചനം, സ്വാധ്യായം എന്നിവ വഴി പുരുഷൻ ശോഭിക്കുന്നത്. ഉത്ഥാനം (പൊങ്ങൽ) സമാനമാകയാൽ പ്രാണൻ ധൂമമാണ് .മുഖത്തിൽ നിന്നാണല്ലോ പ്രാണൻ ഉത്ഥാനം ചെയ്യുന്നത്.

വാക് ശബ്ദോ꠰ ർച്ചിഃ വ്യഞ്ജകത്വസാമാന്യാത്. അർച്ചിശ്ച വ്യഞ്ജകം. തഥാ വാക്ശബ്ദോ꠰ ഭിധേയവ്യഞ്ജകഃ. ചക്ഷുരംഗാരാ ഉപശമനസാമാന്യാത്, പ്രകാശാ— ശ്രയത്വാച്ച വാ. ശ്രോത്രം വിസ്ഫു— ലിംഗാ വിക്ഷേപ സാമാന്യാത്. തസ്മിന്നന്നം ജുഹ്വതി.

വ്യഞ്ജകത്വം തുല്യമായതിനാൽ വാക്ക് അഥവാ ശബ്ദം അർച്ചിസ്സാണ് അർച്ചിസ്സ് വസ്തുക്കളെ പ്രകാശിപ്പിക്കുമല്ലോ. അതുപോലെ വാക്ക് അഥവാ ശബ്ദം വാച്യത്തെ പ്രകാശിപ്പിക്കുന്നതാണ്. ഉപശമം തുല്യമാകയാലോ പ്രകാശത്തെ ആശ്രയിച്ചിരിക്കുന്നതിനാലോ ചക്ഷുസ്സ് കനൽക്കട്ടയാണ്. വിക്ഷേപം സമാനമാകയാൽ ശ്രോത്രം തീപ്പൊരികളാണ്. അതിൽ അന്നത്തെ ഹോമിക്കുന്നു.

നനു നൈവ ദേവാ അന്നമിഹ ജുഹ്വതോ ദൃശ്യതേ ?

ശങ്ക—എന്നാൽ ദേവന്മാർ ഇതിൽ അന്നത്തെ ഹോമിക്കുന്നത് കാണുന്നില്ലല്ലോ.

നൈഷ ദോഷഃ പ്രാണാനാം ദേവതോപപത്തേഃ അധിദൈവമിന്ദ്രാദയോ ദേവാഃ ത ഏവാധ്യാത്മം പ്രാണാഃ തേ ചാന്നസ്യ പുരുഷേ പ്രക്ഷേപ്താരഃ

സമാധാനം—ഈ ദോഷമില്ല. എന്തെന്നാൽ പ്രാണനെ ദേവനായി കൽപിക്കാൻ കഴിയും. അധിദൈവമായ ഇന്ദ്രാദി ദേവന്മാർ തന്നെയാണ് അധ്യാത്മമായ പ്രാണങ്ങൾ. പുരുഷനിൽ അന്നത്തെ പ്രക്ഷേപിക്കുന്നവർ അവരാണ്.

തസ്യാ ആഹുതേ രേതഃ സംഭവതി. അന്നപരിമാണോ ഹി രേതഃ

ആ ഹോമത്തിൽ നിന്നും രേതസ്സ് ഉത്ഭവിക്കുന്നു. കാരണം രേതസ്സ് അന്നത്തിന്റെ തന്നെ പരിണാമമാണ്.

**മന്ത്രഃ 13** — യോഷാ വാ അഗ്നിർഗ്ഗൗതമ തസ്യാ ഉപസ്ഥ ഏവ സമില്ലോമാനി ധൂമോ യോനിരർച്ചിര്യദന്തഃ കരോതി തേ꠰ ങ്ഗാരാ അഭിനന്ദാ വിസ്ഫുലിംഗാസ്തസ്മിന്നേ— തസ്മി ന്നഗ്നൗ ദേവാ രേതോ ജുഹ്വതി തസ്യാ ആഹു— ത്യൈ പുരുഷഃ സംഭവതി സ ജീവതി യാവജ്ജീവത്യഥ യദാ മ്രിയതേ.

**മന്ത്രാർത്ഥം 13** — ഹേ ഗൗതമ ! സ്ത്രീ തന്നെയാണ് അഗ്നി. അവളുടെ ഉപസ്ഥം തന്നെ ചമത. രോമം ധൂമമാണ്. യോനി ജ്വാലയാണ്. ഉള്ളിൽ വച്ചു ചെയ്യുന്നത്

(സംയോഗം) തീക്കട്ടയാണ് .അതിൽ നിന്നുള്ള ആനന്ദ ലേശം തീപ്പൊരികളാണ് . ആ ഈ അഗ്നിയിൽ ദേവന്മാർ രേതസ്സിനെ ഹോമിക്കുന്നു. ആ ഹോമത്തിൽ നിന്നും പുരുഷൻ ഉത്ഭവിക്കുന്നു. അവൻ ജീവിച്ചിരിക്കുന്നു. കർമ്മശേഷമുള്ളതു വരെ അവൻ ജീവിച്ചിരിക്കുന്നു. അനന്തരം മരിക്കുന്നു.

യോഷാ വാ അഗ്നിർഗ്ഗൗ തമ. യോഷേതി സ്ത്രീ പഞ്ചമോ ഹോമാധികരണോ ൃ ഗ്നിഃ. തസ്യാ ഉപസ്ഥ ഏവ സമിത് തേന ഹി സാ സമിധ്യതേ. ലോമാനി ധൂമസ്തദുത്ഥാനസാമാന്യാത് .യോനിരർച്ചിഃ വർണ്ണസാമാന്യാത് യദന്തഃ കരോതി തേ ൃ ഗ്ഗാരാഃ അന്തഃകരണം മൈഥുനവ്യാപാരസ്തേം ൃ ഗാരാ വീര്യോപശമഹേതുത്വസാമാന്യാത് . വീര്യാദ്യുപശമകാരണം മൈഥുനം. തഥാ അംഗാരഭാവഃ അഗ്നേരുപശമകാരണം. അഭിനന്ദാഃ സുഖലവാഃ ക്ഷുദ്രത്വസാമാന്യാദ്വിസ്ഫുലിംഗാഃ തസ്മിൻ രേതോ ജുഹ്വതി, തസ്യാ ആഹുതേഃ പുരുഷഃ സംഭവതി.

അല്ലയോ ഗൗതമ ! സ്ത്രീ തന്നെയാണ് അഗ്നി. സ്ത്രീയെന്നാൽ അഞ്ചാമത്തെ ഹോമാധികരണമായ അഗ്നിയാണ് . അവളുടെ ഉപസ്ഥം തന്നെ ചമത, അതുകൊണ്ടാണല്ലോ അവൾ ദീപ്തമായിത്തീരുന്നത് . മേൽപോട്ടുയരൽ സമാനമാകയാൽ രോമങ്ങൾ ധൂമമാണ് . നിറത്തിൽ തുല്യതയുള്ളതിനാൽ യോനി ജ്വാലയാണ് . യാതൊന്നാണോ അകത്തു വച്ചു ചെയ്യുന്നത് അവ തീക്കട്ടകളാണ് . വീര്യത്തെ ഉപശമിപ്പിക്കുന്നതിനുള്ള ഹേതുത്വം സമാനമാകയാൽ അകത്തു വച്ചു ചെയ്യുന്ന മൈഥുനവൃത്തി തീക്കട്ടയാണ് . വീര്യാദികളെ ശമിപ്പിക്കുന്നതിനു കാരണമാണ് മൈഥുനം. അതുപോലെ അംഗാരഭാവം അഗ്നിയുടെ ഉപശമത്തിനു കാരണമാണ് . ക്ഷുദ്രത്വം തുല്യമാകയാൽ അഭിനന്ദനങ്ങൾ അഥവാ സുഖലേശങ്ങൾ തീപ്പൊരികളാണ് . അതിൽ രേതസ്സിനെ ഹോമിക്കുന്നു. ആ ഹോമത്തിൽ നിന്നും പുരുഷനുണ്ടാവുന്നു.

ഏവം ദ്യുപർജ്ജന്യായം ലോക പുരുയോഷാഗ്നിഷു ക്രമേണ ഹൂയമാനാഃ ശ്രദ്ധാസോമവൃഷ്ട്യന്നരേതോഭാവേന സ്ഥൂലതാരതമ്യക്രമമാപദ്യമാനാഃ ശ്രദ്ധാശബ്ദവാച്യാ ആപഃ പുരുഷശബ്ദമാരഭന്തേ. യഃ പ്രശ്നശ്ചതുർത്ഥോ "വേത്ഥ യതിഥ്യാമാഹുത്യാംഹുതായാമാപഃ പുരുഷവാചോ ഭൂത്വാ സമുത്ഥായ വദന്തി" ഇതി, സ ഏഷ നിർണ്ണീതഃ പഞ്ചമ്യാമാഹൂതൗ യോഷാഗ്നൗ ഹുതായാം രേതോഭൂതാ ആപഃ പുരുഷവാചോ ഭവന്തീതി. സ പുരുഷ ഏവംക്രമേണ ജാതോ ജീവതി. കിയന്തം കാലമിതി. ഉച്യതേ — യാവജ്ജീവതി യാവദ—

ഇപ്രകാരം സ്വർഗ്ഗം, പർജ്ജന്യം, ഈലോകം, പുരുഷൻ, സ്ത്രീ എന്നീ അഞ്ചഗ്നികളിൽ ക്രമപ്രകാരം ഹോമിക്കപ്പെടുന്ന ശ്രദ്ധ, ചന്ദ്രൻ, വൃഷ്ടി, അന്നം, രേതസ്സ് മുതലായ രൂപങ്ങളിൽ സ്ഥൂലവും താരതമ്യക്രമത്തെ പ്രാപിച്ചതുമായ ശ്രദ്ധാശബ്ദവാച്യമായ ജലം പുരുഷശരീരത്തിന് തുടക്കം കുറിക്കുന്നു. "എത്രവട്ടം ഹോമിച്ചതിനുശേഷമാണ് ജലം പുരുഷ ശബ്ദവാച്യനായെഴുന്നേററ് സംസാരിക്കുന്നതെന്ന് നിനക്കറിയാമോ ?" എന്നത് നാലാമത്തെ ചോദ്യമായിരുന്നു. സ്ത്രീയാകുന്ന അഗ്നിയിൽ അഞ്ചാമത്തെ ആഹുതിയെ ഹോമിച്ചതിനുശേഷം രേതോരൂപമായ ജലം പുരുഷശബ്ദവാച്യനായിത്തീരുന്നു എന്ന് നിർണ്ണയിക്കപ്പെട്ടു കഴിഞ്ഞു. ആ പുരുഷൻ ഈ

സ്മിഞ്ഛരീരേ സ്ഥിതിനിമിത്തം കർമ്മ വിദ്യതേ താവദിത്യർത്ഥഃ. അഥ തത്ക്ഷയേ യദാ യസ്മിൻ കാലേ മ്രിയതേ.

ക്രമത്തിൽ ജനിച്ച് ജീവിക്കുന്നു. എത്ര കാലം ? എന്നു പറയുന്നു — എത്രകാലം ജീവിക്കുന്നുവോ അതായത് ഇതിന്റെ സ്ഥിതിക്ക് കാരണമായ കർമ്മം ഏതു വരെ നില നിൽക്കുന്നുവോ അത്രകാലം ജീവിച്ചിരിക്കുന്നു എന്നാണ് ഈ പറഞ്ഞതിനർത്ഥം. എപ്പോൾ, ഏതു സമയത്ത് അത് ക്ഷയിക്കുന്നുവോ അപ്പോൾ മരിക്കുന്നു.

**മന്ത്രഃ 14** — അഥൈനമഗ്നയേ ഹരന്തി തസ്യാഗ്നിരേവാ— ഗ്നിർഭവതി സമിത്സമിദ്ധൂമോ ധൂമോ ഽ ർച്ചിരംഗാരാ അംഗാരാ വിസ്ഫുലിംഗാ വിസ്ഫുലിംഗാസ്തസ്മിന്നേ— തസ്മിന്നഗ്നൗ ദേവാഃ പുരുഷം ജുഹ്വതി തസ്യാ ആഹു— ത്യൈ പുരുഷോ ഭാസ്വരവർണ്ണഃ സംഭവതി.

**മന്ത്രാർത്ഥം 14** — അനന്തരം ഇവനെ അഗ്നിയുടെ സമീപത്ത് കൊണ്ടു പോകുന്നു. അവന് അഗ്നി തന്നെ അഗ്നിയായിത്തീരുന്നു. വിറക് ചമതയാകുന്നു. പുക പുകയാകുന്നു. ജ്വാല ജ്വാലയാകുന്നു. തീക്കട്ട തീക്കട്ട യാകുന്നു. തീപ്പൊരികൾ തീപ്പൊരികളുമായിത്തീരുന്നു. ആ ഈ അഗ്നിയിൽ ദേവന്മാർ പുരുഷനെ ഹോമിക്കുന്നു. ആ ഹോമം വഴി പുരുഷൻ ഏററവും ദീപ്തിമാനായിത്തീരുന്നു.

(ഇത് ആദ്യത്തെ ചോദ്യത്തിനുള്ള ഉത്തരമാണ് .)

**ഭാഷ്യഃ 14**— അഥ തമൈനം മൃതമഗ്നയേ ഽ ഗ്ന്യർത്ഥമേവാന്ത്യാ— ഹുത്യൈ ഹരന്തി ഋത്വിജഃ തസ്യ ആഹുതിഭൂതസ്യ പ്രസിദ്ധോ ഽ ഗ്നി— രേവ ഹോമാധി കരണം, ന പരി— കൽപ്യോഗ്നിഃ പ്രസിദ്ധൈവ സമി— ത്സമിത് ധൂമോ ധൂമോ ഽർച്ചിരർച്ചി— രംഗാരാ അംഗാരാ, വിസ്ഫുലിംഗാ വിസ്ഫുലിംഗാഃ. യഥാ പ്രസിദ്ധമേവ സർവ്വമിത്യർത്ഥഃ.

അനന്തരം അപ്പോൾ ഈ മരിച്ച മനുഷ്യനെ അഗ്നിക്കായി — അഗ്ന്യർത്ഥം ആഹുതിക്കായി ഋത്വിക്കുകൾ കൊണ്ടു പോകുന്നു. ഹോമഭൂതമായ ആ പുരുഷ ശരീരത്തിന് പ്രസിദ്ധമായ അഗ്നി തന്നെ ഹോമാധികരണമായിത്തീരുന്നു. കൽപിതമായ അഗ്നിയല്ല. പ്രസിദ്ധമായ വിറകു തന്നെ ചമതയും പ്രസിദ്ധമായ ധൂമം തന്നെ ധൂമവും ജ്വാല ജ്വാലയും തീക്കട്ട തീക്കട്ടയും തീപ്പൊരികൾ തീപ്പൊരികളുമായിത്തീരുന്നു. എല്ലാം പ്രസിദ്ധമായവ തന്നെ എന്നർത്ഥം.

തസ്മിൻ പുരുഷമന്ത്യാഹുതിം ജുഹ്വതി, തസ്യാ ആഹുത്യാ ആ— ഹുതേഃ പുരുഷോ ഭാസ്വരവർണ്ണോ ഽ തിശയദീപ്തിമാന്നിഷേ— കാദിഭിഃ അന്ത്യാഹുത്യന്തൈഃ കർമ്മഭിഃ സം— സ്കൃതത്വാത്സംഭവതി നിഷ്പദ്യതേ.

അതിൽ അന്ത്യാഹുതിയായ പുരുഷനെ ഹോമിക്കുന്നു; ആ ആഹുതി വഴി പുരുഷൻ ഭാസുരവർണ്ണൻ — അത്യന്തം ദീപ്തിമാൻ — ആയിത്തീരുന്നു. ഗർഭാധാനം മുതൽ അവസാനത്തെ ഇഷ്ടി വരെയുള്ള എല്ലാ കർമ്മങ്ങളും വഴി സംസ്കരിക്കപ്പെടുകയാൽ അവൻ അത്യന്തം ദീപ്തിമാനായിത്തീരുന്നു.

ഇദാനീം പ്രഥമപ്രശ്നനിരാകരണാർത്ഥമാഹ

ഇനിയിപ്പോൾ ആദ്യത്തെ പ്രശ്നത്തെ നിരാകരിക്കാനായി പറയുന്നു.

**മന്ത്രഃ 15** — തേ യ ഏവമേതദ്വിദുര്യേ ചാമീ അരണ്യേ ശ്രദ്ധാം സത്യമുപാസതേ തേ ഽർച്ചിരഭിസംഭവന്ത്യർച്ചിഷോ ഽഹരഹ്ന ആപൂര്യമാണപക്ഷമാപൂര്യമാണ പക്ഷാദ്യാൻ ഷണ്മാസാനുദങ്ങാദിത്യ ഏതി മാസേഭ്യോ ദേവലോകം ദേവലോകാദാദിത്യമാദിത്യാദ്വൈദ്യുതം താന്വൈദ്യുതാൻ പുരുഷോ മാനസ ഏത്യ ബ്രഹ്മലോകാൻ ഗമയതി തേ തേഷു ബ്രഹ്മലോകേഷു പരാഃ പരാവതോ വസന്തി തേഷാം ന പുനരാവൃത്തിഃ

**മന്ത്രാർത്ഥം 15** — ഇപ്രകാരം (പഞ്ചവിദ്യാഗ്നിയെ) അറിയുന്നവരാരാണോ അവർ വനത്തിൽ ശ്രദ്ധയോടുകൂടി സത്യത്തെ (ഹിരണ്യഗർഭനെ) ഉപാസിക്കുന്നുവെങ്കിൽ അങ്ങിനെയുള്ളവൻ അർച്ചിസ്സെന്നഭിമാനിക്കുന്ന ദേവതയെ പ്രാപിച്ച് അർച്ചിരഭിമാനയായ ദേവത വഴി ദിവസാഭിമാനിയായ ദേവതയേയും ദിവസാഭിമാനിയായ ദേവതവഴി ശുക്ലപക്ഷാഭിമാനിയായ ദേവതയേയും ശുക്ലപക്ഷാഭിമാനി യായ ദേവത വഴി സൂര്യൻ ആറുമാസം വടക്കോട്ടു ഗമിക്കുന്ന ഉത്തരായണത്തിൻെറ ആറു മാസങ്ങളുടെ ദേവതയേയും (പ്രാപിക്കുന്നു). ഷണ്മാസാഭിമാനിയായ ദേവത വഴി ദേവലോകത്തേയും ദേവലോകം വഴി ആദിത്യനേയും അദിത്യൻ വഴി വിദ്യുത്സംബന്ധിയായ ദേവതയേയും പ്രാപിക്കുന്നു. ആ വിദ്യുത്ദേവതയുടെ സമീപം ഒരു മാനസപുരുഷൻ വന്ന് ഇവരെ ബ്രഹ്മലോകത്തേക്ക് നയിക്കുന്നു. അവർ ബ്രഹ്മലോകത്ത് അനന്തമായ വർഷങ്ങൾ നിവസിക്കുന്നു. അവർക്ക് പുനാരവൃത്തിയില്ല.

**ഭാഷ്യഃ 15** — ഇദാനീം പ്രഥമനിരാകരണാർത്ഥമാഹ — തേ. കേ ? യ ഏവം യഥോക്തം പഞ്ചാഗ്നിദർശനമേതദ്വിദുഃ. ഏവംശബ്ദാദഗ്നിസമിദ്ധൂമാർച്ചിരംഗാരവിസ്ഫുലിംഗശ്രദ്ധാദിവിശിഷ്ടാഃ പഞ്ച അഗ്നയോ നിർദ്ദിഷ്ടാഃ, താനേവമേതാൻ പഞ്ചാഗ്നീന്വിദുരിത്യർത്ഥഃ.

ഇനിയിപ്പോൾ ആദ്യത്തെ ചോദ്യത്തെ നിരാകരിക്കാനായി പറയുന്നു — അവർ, ആർ ? അരിപ്രകാരം ഈ പഞ്ചാഗ്നി വിദ്യയെ അറിയുന്നുവോ അവർ, ഏവമെന്ന ശബ്ദം വഴി അഗ്നി, ചമത, ധൂമം, ജ്വാല, തീക്കട്ട, തീപ്പൊരി, ശ്രദ്ധ മുതലായവയാൽ വിശിഷ്ടങ്ങളായ പഞ്ചാഗ്നികളാണ് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത് . ഇപ്രകാരം പഞ്ചാഗ്നിയെ അറിയുന്നവർ എന്നർത്ഥം.

നനു അഗ്നിഹോത്രാഹുതി ദർശനവിഷയമേവ ഏതദ്ദർശനം.

**ശങ്ക**— എന്നാലീദർശനം അഗ്നി ഹോത്രാഹുതികളുടെ ദർശന വിഷയം തന്നെ

തത്ര ഹ്യുക്തം അനുത്ക്രാന്ത്യാദി-പദാർത്ഥഷഡ്ക്കനിർണ്ണയേ " ദിവ-മേവാഹവനീയം കുർവ്വാതേ" ഇ-ത്യാദി, ഇഹാപ്യമുഷ്യ ലോകസ്യാ-ഗ്നിത്വമാദിത്യസ്യ ച സമിത്ത്വമിത്യാദി ബഹു സാമ്യം. തസ്മാത്തച്ഛേഷ-മേവൈവതദ്ദർശനമിതി.

യാണ് . അവിടെ ഉൽക്രാന്തി മുതലായ ആറു പദാർത്ഥങ്ങളുടെ നിർണ്ണയം ചെയ്യു മ്പോൾ "ദ്യുലോകത്തെ തന്നെ ആഹവ നീയമാക്കിച്ചെയ്തിരിക്കുന്നു. " എന്നിങ്ങി നെ പറഞ്ഞിട്ടുണ്ട് . ഇവിടേയും ആദ്യു ലോകത്തിൻെറ അഗ്നിത്വം, ആദിത്യൻെറ സമിത്ത്വം മുതലായവക്ക് അതിനോട് ഏറെക്കുറെ സാമ്യമുണ്ട് . അതിനാൽ ഈ വിദ്യ ആ അഗ്നിഹോത്രാദി ദർശനാ നന്തരം വേണ്ടതാണ് . ("ഏവം" ശബ്ദം പ്രകൃതത്തിലുള്ള പഞ്ചാഗ്നികളുടെ ത ന്നെ പരാമർശത്തെയാണ് ചെയ്യുന്നത് . ഇതു സ്പഷ്ടമാക്കാനാണ് പൂർവ്വപ ക്ഷം ഉന്നയിച്ചത് ).

ന, യതിഥ്യാമിത പ്രശ്ന-പ്രതിവചനപരിഗ്രഹാത് . യതിഥ്യാ-മിത്യസ്യ പ്രശ്നസ്യ പ്രതിവചനസ്യ യാവദേവ പരിഗ്രഹസ്താവ-ദേവൈവംശബ്ദേന പരാമ്രഷ്ടും യുക്തം. അന്യഥാ പ്രശ്നാനർത്ഥ-ക്യാന്നിർജ്ഞാതത്ത്വാച്ച സംഖ്യാ-യാ അഗ്നയ ഏവ വക്തവ്യാഃ.

സമാധാനം—അല്ല കാരണം ഇത് ("ഏവം ശബ്ദം") വഴി "യതിഥ്യാം" എന്നുള്ള ചോ ദ്യവും ഉത്തരവും ഗ്രഹിക്കപ്പെട്ടിരിക്കു ന്നു. "യതിഥ്യാം" എന്ന പ്രശ്നവും അതി ൻെറ ഉത്തരവും എത്ര കണ്ട് ഗ്രഹിച്ചു വോ അത്ര കണ്ട് "ഏവം" ശബ്ദം വഴിയു ള്ള പരമാർശം ഉചിതമാണ് . അല്ലെങ്കിലീ പ്രശ്നം വ്യർത്ഥമാകും. അഗ്നിഹോത്ര സംബന്ധപദാർത്ഥങ്ങളുടെ സംഖ്യകളും നല്ലപോലെ അറിയപ്പെട്ടതാകയാൽ അ ഗ്നികളുടെ നിർദ്ദേശം ചെയ്യുന്നത് ഉചി തമാണ് .

അഥ നിർജ്ഞാതമപ്യ-നൂദ്യതേ.

ശങ്ക—നിർജ്ഞാതമായ കാര്യവും അനു വദിക്കപ്പെട്ടിരിക്കുകയാണ് .

യഥാ പ്രാപ്തസ്യൈവാനു-വദനം യുക്തം ന ത്വസൗ ലോകോഽ ഗ്നിരിതി.

സമാധാനം — യഥാപ്രാപ്തമായതിനെ അനുവദിക്കുകയാണ് യുക്തം. ആ ലോ കം അഗ്നിയാണ് എന്ന് അനുവദിക്കുന്ന തല്ല. (ആ ലോകം — സ്വർഗ്ഗ ലോകം — അഗ്നിയല്ലാത്തിനാൽ അഗ്നി സ്വരൂപമാ ണെന്ന അനുവാദം ശരിയല്ല. ഇവിടെ അഗ്നിദൃഷ്ടി വിവക്ഷിക്കപ്പെട്ടിരിക്കുക യാണ് ).

അഥോപലക്ഷണാർത്ഥഃ

ശങ്ക—പിന്നെ ഉപലക്ഷണാർത്ഥമാണോ?

തഥാപ്യാദ്യേനാന്ത്യേന ചോപ ലക്ഷണം യുക്തം.

സമാധാനം — എങ്കിൽ ആദ്യവും അന്ത്യ വും ഉപലക്ഷണം യുക്തം തന്നെ (അഞ്ചു പര്യായങ്ങൾ — പഞ്ചാഗ്നികൾ വർണ്ണി ക്കപ്പെടേണ്ട ആവശ്യമില്ലായിരുന്നു).

ശ്രുത്യന്തരാച്ച — സമാനേ ഹി പ്രകരണേ ഛാന്ദോഗ്യശ്രുതൗ

മറെറാരു ശ്രുതിയിൽ നിന്നും ഇത റിയാം. ഛാന്ദോഗ്യശ്രുതിയിൽ സമാന

"പഞ്ചാഗ്നീൻ വേദ" ഇതി പഞ്ച സംഖ്യായ ഏവോപാദനാദനഗ്നി–ഹോത്രശേഷം ഏതത്പഞ്ചാഗ്നി–ദർശനം. യത്ത്വഗ്നി സമിദാദിസാമാ–ന്യം തദഗ്നിഹോത്രസ്തുത്യർ–ത്ഥമിതിവോചാമ. തസ്മാന്ന ഉത്ക്രാന്ത്യാദിപദാർത്ഥഷ്ടക്കപരി–ജ്ഞാനാദർച്ചിരാദിപ്രതിപത്തിഃ ഏ–വമിതി പ്രകൃതോപാദാനേന അർ–ച്ചിരാദി പ്രതിപത്തി വിധാനാത് .

മായ പ്രകരണത്തിൽ "പഞ്ചാഗ്നീൻ വേദ" എന്നിങ്ങിനെ അഞ്ചു സംഖ്യകൾ തന്നെ ഗ്രഹിക്കപ്പെട്ടിരിക്കയാൽ ഈ പഞ്ചാഗ്നി ദർശനം അഗ്നിഹോത്രാനന്തരമാകാൻ വഴിയില്ല. അഗ്നി, സമിത്ത് മുതലായ യാതൊരു രൂപസാമ്യമുണ്ടോ അത് അഗ്നി ഹോത്രത്തിന്റെ സ്തുതിക്കായിട്ടാണെന്ന് നാം പറഞ്ഞതാണ് ., അതിനാൽ ഉൽക്രാന്ത്യാദി ആറു പദാർത്ഥങ്ങളുടെ ജ്ഞാനം വഴി അർച്ചിരാദി മാർഗ്ഗത്തെ പ്രാപിക്കാവുന്നതല്ല. എന്തെന്നാൽ ഇവിടെ "ഏവം" എന്ന ശബ്ദം വഴി പ്രകൃതത്തെ മനസ്സിലാക്കി അർച്ചിരാദി മാർഗ്ഗത്തെ പ്രാപിക്കണം എന്നാണ് വിധി.

കേ പുനസ്തേ യ ഏവം വിദുർഗൃഹസ്ഥാ ഏവ. നനു തേഷാം യജ്ഞാദിസാധനേന ധൂ–മാദി പ്രാപ്തിർവിഹിതാ. ന. അനേവംവിദാമപി ഗൃഹസ്ഥാനാം യജ്ഞാദിസാധനോപപത്തേഃ. ഭി–ക്ഷുവാനപ്രസ്ഥയോശ്ച അരണ്യ–സംബന്ധേന ഗ്രഹണാത് . ഗൃഹ–സ്ഥകർമ്മസംബന്ധത്വാച്ച പഞ്ചാഗ്നിദർശനസ്യ. അതോ നാപി ബ്ര–ഹ്മചാരിണ ഏവം വിദുരിതി ഗൃ–ഹ്യന്തേ. തേഷാം തൂത്തരേ പഥി പ്രവേശഃ സ്മൃതി പ്രാമാണ്യാത് — "അഷ്ടാശീതി സഹസ്രാണാമൃഷീ–ണാമൂർദ്ധ്വരേതസാം ഉത്തരേണാ–ര്യമ്ണഃ പന്ഥാസ്തേ ഽ മൃതത്വം ഹി ഭേജിരേ" ഇതി.

പിന്നെ ഇപ്രകാരമറിയുന്നവരാരാണ് ? ഗൃഹസ്ഥന്മാർ തന്നെ. (ശങ്ക) എന്നാലവർക്ക് യാഗാദിസാധനകൾ വഴി ധൂമാദി മാർഗ്ഗപ്രാപ്തി വിധിച്ചിട്ടുണ്ട് . (ഉത്തരം) ഇല്ല. കാരണം ഇപ്രകാരമറിയാത്ത ഗൃഹസ്ഥന്മാർക്കും യാഗാദി സാധനകൾ സാധ്യമാണ് . അതുപോലെ സന്യാസിക്കും വാനപ്രസ്ഥനും അരണ്യ സംബന്ധം ആണ് ഉള്ളത് . ഗൃഹസ്ഥ കർമ്മബദ്ധനുള്ളതാണ് പഞ്ചാഗ്നി ദർശനം. അതിനാൽ ബ്രഹ്മചാരികൾ ഇപ്രകാരമറിയുന്നില്ല എന്ന് ഗ്രഹിക്കരുത് . അവർക്കും ഉത്തരമാർഗ്ഗത്തിൽ പ്രവേശമുണ്ടെന്നതിന് സ്മൃതി പ്രമാണമായുണ്ട് — "എൺപത്തെണ്ണായിരം ഊർദ്ധ്വരേതസ്സുക്കളായ (നൈഷ്ഠിക ബ്രഹ്മചാരികളായ) ഋഷികളുടെ മാർഗ്ഗം സൂര്യന്റേതായ ഉത്തരായണമാണ് . അവർ അമൃതത്വത്തെത്തന്നെ ഭജിക്കുന്നു" എന്ന് .

തസ്മാദ്യേ ഗൃഹസ്ഥാ ഏവം അഗ്നിജോ ഽ ഹമഗ്ന്യപത്യമിത്യേവം ക്രമേണാഗ്നിഭ്യോ ജാതോ ഽ ഗ്നിരൂപ ഇത്യേവം യേ വിദുസ്തേ ച, യേ ചാമീ അരണ്യേ വാനപ്രസ്ഥാഃ പരിവ്രാജകാശ്ചാരണ്യനിത്യാഃ ശ്ര–ദ്ധാം ശ്രദ്ധായുക്താഃ സന്തഃ സത്യം ബ്രഹ്മ ഹിരണ്യഗർഭാത്മാ നമുപാ–സതേ ന പുനഃ ശ്രദ്ധാം ചോ പാ–സതേ തേ സർവ്വേ ഽ ർച്ചിരഭി–സംഭവന്തി.

അതിനാൽ യാതൊരു ഗൃഹസ്ഥന്മാർ ഇപ്രകാരം ഞാൻ അഗ്നിജനാണ് — അഗ്നിയുടെ പുത്രനാണ് എന്ന് അതായത് ഇങ്ങിനെ ക്രമപ്രകാരം അഗ്നകളിൽ നിന്നുത്ഭവിച്ച അഗ്നി രൂപമാണ് എന്ന് അറിയുന്നുവോ അവരും യാതൊരുവർ വനത്തിൽ — നിരന്തരം വനത്തിൽ വസിക്കുന്ന വാനപ്രസ്ഥന്മാരും സന്യാസിമാരും "ശ്രദ്ധയെ" —ശ്രദ്ധായുക്തരായി സത്യത്തെ — ബ്രഹ്മത്തെ —അഥവാ ഹിരണ്യഗർഭനെ ഉപാസിക്കുന്നുവോ അവരും എല്ലാം അർച്ചിരാദി മാർഗ്ഗത്തെ പ്രാപിക്കുന്നു. ("ശ്രദ്ധാം" എന്ന ശബ്ദം വഴി

ശ്രദ്ധയെ മാത്രം ഉപാസിക്കുന്നു എന്നല്ല അർത്ഥം).

യാവത് ഗൃഹസ്ഥാഃ പഞ്ചാഗ്നിവിദ്യാം സത്യം വാ ബ്രഹ്മ ന വിദുഃ താവച്ഛ്രദ്ധാദ്യാഹുതിക്രമേണ പഞ്ചമ്യാമാഹുതൗ ഹുതായാം തതോ യോഷാഗ്നേർജ്ജാതാഃ പുനർല്ലോകം പ്രത്യുത്ഥായിനോ ഽഗ്നിഹോത്രാദികർമ്മാനുഷ്ഠാതാരോ ഭവന്തി. തേന കർമ്മണാ ധൂമാദി ക്രമേണ പുനഃ പിതൃലോകം പുനഃ പർജ്ജന്യാദിക്രമേണേമമാവർത്തന്തേ. തതഃ പുനർയോഷാഗ്നേഃ ജാതാഃ പുനഃ കർമ്മകൃത്വാ ഇത്യേവമേവ ഘടീയന്ത്രവദ് ഗത്യാഗതിഭ്യാം പുനഃ പുനരാവർത്തന്തേ.

ഗൃഹസ്ഥന്മാർ ഏതുവരെ പഞ്ചാഗ്നി വിദ്യയേയോ സത്യത്തേയോ ബ്രഹ്മത്തേയോ അറിയുന്നില്ലയോ അതുവരെ ശ്രദ്ധാദി ആഹുതികളുടെ ക്രമത്തിൽ അഞ്ചാമത്തേ ആഹുതിയിൽ ഹോമിക്കപ്പെട്ടുമ്പോൾ അതു വഴി സ്ത്രീരൂപമായ അഗ്നിയിൽ നിന്നുത്ഭവിച്ച് വീണ്ടും ലോകത്തിൽ പിറന്ന് അഗ്നി ഹോത്രാദികർമ്മങ്ങളിൽ മുഴുകുന്നു. ആ കർമ്മം വഴി ധൂമാദികളിൽക്കൂടി വീണ്ടും പിതൃലോകത്തും വീണ്ടും പർജ്ജന്യാദിക്രമത്തിൽ ഈ ലോകത്തും എത്തുന്നു. വീണ്ടും പിന്നീട് സ്ത്രീരൂപമായ അഗ്നിയിൽ ജനിച്ച് വീണ്ടും കർമ്മം ചെയ്യുന്നു. (പിതൃലോകത്തെത്തുന്നു) ഇങ്ങിനെ ഘടീയന്ത്രം പോലെ പോക്കുവരവുകൾ വീണ്ടും വീണ്ടും ആവർത്തിക്കുന്നു.

യദാ ത്വേവം വിദുഃ തതോ ഘടീയന്ത്രഭ്രമണാദ്വിനിർമ്മുക്താഃ സന്തോ ഽർച്ചിഃ അഭിസംഭവന്തി. അർച്ചിരപി നാഗ്നിജ്വാലാമാത്രം കിം തർഹ്യർച്ചിരഭിമാനിനീ അർച്ചിഃ ശബ്ദവാച്യാ ദേവതോത്തരമാർഗ്ഗലക്ഷണാ വ്യവസ്ഥിതൈവ. താമഭിസംഭവന്തി. ന ഹി പരിവ്രാജകാനാമഗ്ന്യർച്ചിഷൈവ സാക്ഷാത്സംബന്ധോ ഽസ്തി. തേന ദേവതൈവ പരഗൃഹ്യതേ ഽർച്ചിഃ ശബ്ദവാച്യാ.

എപ്പോൾ ഇപ്രകാരം അറിയുന്നുവോ അപ്പോൾ ഘടീയന്തരം പോലുള്ള ഈ ഭ്രമണത്തിൽ നിന്നും മുക്തരായി അർച്ചിസ്സിനെ പ്രാപിക്കുന്നു. അർച്ചിസ്സെന്നാൽ വെറും അഗ്നിജ്വാലയല്ല. പിന്നെ എന്താണ് ? അർച്ചിരഭിമാനിയായി അർച്ചിഃശബ്ദവാച്യയായി ഉത്തരമാർഗ്ഗലക്ഷണത്തോടു കൂടിയ ദേവതയാണ് പറയപ്പെട്ടിരിക്കുന്നത് . അതിനെപ്രാപിക്കുന്നു. പരിവ്രാജകന്മാർക്ക് അഗ്നിജ്വാലയായിരിക്ക് സംബന്ധമൊന്നുമില്ല. അതിനാലിവിടെ അർച്ചിഃ ശബ്ദവാച്യയായ ദേവത തന്നെയാണ് ഗ്രഹിക്കപ്പെടേണ്ടത് .

അതോഹർദ്ദേവതാം. മരണകാലനിയമാനുപപത്തേഃ അഹഃ ശബ്ദോ ഽപി ദേവതൈവ. ആയുഷഃ ക്ഷയേ ഹി മരണം. ന ഹ്യേവംവിദാ ഽഹന്യേവ മർത്തവ്യമിത്യതഃ മരണകാലോ നിയന്തും ശക്യതേ ന ച രാത്രൗ പ്രേതാഃ സന്തോ ഽഹഃ പ്രതീക്ഷന്തേ, "സ യാവത് ക്ഷിപ്യേന്മനസ്താവദാദിത്യം ഗച്ഛതി" (ഛാ. ഉ 8.6.5) ഇതി ശ്രുത്യന്തരാത് .

അനന്തരം ദിവസാഭിമാനിയായ ദേവതയെ പ്രാപിക്കുന്നു. മരണകാലത്തിന് നിയമമൊന്നുമില്ലാത്തതിനാൽ "അഹ"ഃ ശബ്ദം വഴി അതിന്റെ ദേവതയെയാണ് സൂചിപ്പിച്ചിരിക്കുന്നത് . (പകലിനെയല്ല) ആയുസ്സു ക്ഷയിക്കുമ്പോഴാണല്ലോ മരിക്കുന്നത് . ഈ പഞ്ചാഗ്നിയെ അറിയുന്നവൻ പകൽ തന്നെ മരിക്കണം എന്നതുകൊണ്ട് മരണ കാലം നിശ്ചയിക്കാൻ കഴിയുകയില്ല. രാത്രി മരിക്കുന്നവർ പകലിനെ കാത്തിരിക്കാറുമില്ല. "മനസ്സു കൊണ്ടെത്രവേഗം ചെല്ലാമോ അത്ര വേഗത്തിൽ ആദിത്യനെ പ്രാപിക്കുന്നു" എന്ന് മറ്റൊരു ശ്രുതിയുണ്ട് .

അഹ്ന ആപൂര്യമാണപക്ഷ-മഹർദ്ദേവതായാ | തിവാഹിതാ ആപൂര്യമാണപക്ഷദേവതാം പ്രതിപദ്യന്തേ, ശുക്ലപക്ഷദേവതാ-മിത്യേതത്. ആപൂര്യമാണപക്ഷാ-ദ്യാൻ ഷണ്മാസാനുദങ്ങുത്തരാം ദിശമാദിത്യഃ സവിതൈതി, താൻ മസാൻ പ്രതിപദ്യന്തേ ശുക്ലപക്ഷ-ദേവതയാ | തിവാഹിതാഃ സന്തഃ. മാസാനിതി ബഹുവചനാത്സംഘ-ചാരിണ്യഃ ഷഡുത്തരായണ ദേവ-താഃ.

"അഹ്ന ആപൂര്യമാണപക്ഷം" പകലാകുന്ന ദേവതയാൽ മേൽപോട്ടാനായിക്കപ്പെട്ടശേഷം അവർ ആപൂര്യമാണപക്ഷദേവതയെ അതായത് ശുക്ല പക്ഷ ദേവതയെ പ്രാപിക്കുന്നു. ശുക്ല പക്ഷദേവതയാൽ നയിക്കപ്പെട്ട് ആറു മാസം സൂര്യൻ വടക്കോട്ട് സഞ്ചരിക്കുന്ന കാലമായ ആ മാസങ്ങളെ ശുക്ലപക്ഷം വിട്ട് പ്രാപിക്കുന്നു. മാസങ്ങൾ എന്ന ബഹുവചനം വഴി ആറ് ഉത്തരായണ ദേവതകൾ സംഘമായി ചരിക്കുന്നവരാണെന്ന് വന്നു കൂടുന്നു.

തേഭ്യോ മാസേഭ്യഃ ഷണ്മാ-സദേവതാഭിരതിവാഹിതാ ദേവ-ലോകാഭിമാനിനീം ദേവതാം പ്രതി-പദ്യന്തേ. ദേവലോകാദാദിത്യം ആദിത്യാദ്വൈദ്യുതം വിദ്യുദഭിമാ-നിനീം ദേവതാം പ്രതിപദ്യന്തേ. വിദ്യുദ്ദേവതാം പ്രാപ്താൻ ബ്രഹ്മ ലോകവാസീ പുരുഷോ ബ്രഹ്മണാ മനസാ സൃഷ്ടോ മാനസഃ കൾചി-ദേത്യാഗത്യ ബ്രഹ്മ ലോകാൻ ഗമയതി.

ആ മാസങ്ങളാൽ അതായത് ഷണ്മാസദേവതകളാൽ മേൽപോട്ടാനയിക്കപ്പെട്ട ദേവലോകാഭിമാനിയായ ദേവതയെ പ്രാപിക്കുന്നു. ദേവ ലോകത്തു നിന്ന് ആദിത്യനെയും ആദിത്യനിൽ നിന്നും വിദ്യുത്തിനെയും — വിദ്യുത്തെന്നഭിമാനിക്കുന്ന ദേവതയെയും പ്രാപിക്കുന്നു. വിദ്യുദ്ദേവതയെ പ്രാപിച്ച അവരെ ബ്രഹ്മലോകവാസിയായ പുരുഷൻ — ബ്രഹ്മാവു മനസ്സുകൊണ്ടു സൃഷ്ടിച്ച മാനസനായ ഒരുവൻ വന്ന് ബ്രഹ്മലോകങ്ങളിലേക്ക് കൂട്ടിക്കൊണ്ടു പോകുന്നു.

ബ്രഹ്മലോകാനിതി അധ-രോത്തരഭൂമിഭേദേന ഭിന്നാ ഇതി ഗമ്യതേ. ബഹുവചനപ്രയോഗാത് ഉപാസന താരതമ്യോപപത്തേൾച തേ തേന പുരുഷേണ ഗമിതാഃ സന്തഃ തേഷു ബ്രഹ്മലോകേഷു പരാഃ പ്രകൃഷ്ടാഃ സന്തഃ സ്വയം പരാവതഃ പ്രകൃഷ്ടാഃ സമാഃ സംവത്സരാന-നേകാൻ വസന്തി. ബ്രഹ്മണോ | നേകാൻ കൽപാൻ വസന്തീത്യർത്ഥഃ. തേഷാം ബ്രഹ്മലോകം ഗതാനാം നാസ്തി പുനരാവൃത്തിരസ്മിൻ സംസാരേ ന പുനരാഗമനം "ഇഹ" ഇതി ശാഖാന്തരപാഠാത്.

ബ്രഹ്മലോകാൻ" എന്ന ബഹുവചന പ്രയോഗം വഴി താഴെയും മീതെയുമായി ഭൂമി ഭേദമനുസരിച്ച് വ്യത്യാസമുണ്ടെന്നു വരുന്നു. ഉപാസനയുടെ താരതമ്യ മനുസരിച്ചും ഭേദം വരാവുന്നതാണ്. അവർ ആ പുരുഷനാൽ നയിക്കപ്പെട്ട് ആ ബ്രഹ്മലോകങ്ങളിൽ സ്വയം "പരാഃ" അതായത് പ്രകൃഷ്ടരായിട്ട് "പരാവതഃ" അതായത് പ്രകൃഷ്ടം സംവത്സരങ്ങൾ — അനേകം വർഷങ്ങൾ വസിക്കുന്നു. ബ്രഹ്മാവിന്റെ അനേകം കൽപങ്ങൾ വരെ വസിക്കുന്നു എന്നർത്ഥം. ബ്രഹ്മലോകത്തെ പ്രാപിച്ച അവർക്കു പുനാരവൃത്തിയില്ല. ഈ സംസാരത്തിലേക്ക് തിരിച്ചു വരവില്ല എന്നർത്ഥം. കാരണം "ഇഹ ന പുനരാവൃത്തിഃ" എന്ന് മറ്റൊരു ശാഖാപാഠമുണ്ട്.

ഇഹേത്യാകൃതിമാത്രഗ്രഹ-ണമിതി ചേത് "ശ്വോഭൂതേ പൗർണ്ണമാസീ" ഇതി യദ്വത്.

പൂർവ്വപക്ഷം — "ഇഹ" എന്ന പദം വഴി ആകൃതിയെ മാത്രമല്ല ഗ്രഹിക്കുന്നുള്ളു. അതായത് ഈ സംസാ

രത്തെ മാത്രമല്ല എല്ലാ കൽപങ്ങളിലേയും സംസാരത്തെ ഗ്രഹിക്കുന്നുണ്ട് . " പ്രാതഃ കാലത്ത് പൗർണ്ണമാസയാഗം ചെയ്യണം" എന്നതുകൊണ്ട് എല്ലാ പ്രാതഃ കാലങ്ങളും ഉൾപ്പെടുന്ന പോലെയാണിത് .

ന. ഇഹേതിവിശേഷണാനർത്ഥക്യാത് യദി ഹി നാവർത്തന്ത. ഏവ ഇഹഗ്രഹണം അനർത്ഥകമേവ സ്യാത് "ശ്വോഭൂതേ പൗർണ്ണമാസീ" ഇത്യത്ര പൗർണ്ണ മാസ്യാഃ ശ്വോഭൂതത്വം അനുക്തം ന ജ്ഞായത ഇതി യുക്തം വിശേഷയിതും ന ഹി തത്ര ശ്വആകൃതിഃ ശബ്ദാർത്ഥോ വിദ്യത ഇതി ശ്വശബ്ദോ നിരർത്ഥക ഏവ പ്രയുജ്യതേ. യത്ര തു വിശേഷണശബ്ദേ പ്രയുക്തേ ʃ നിഷ്യമാണേ വിശേഷണഫലം ചേന്ന ഗമ്യതേ, തത്ര യുക്തോ നിരർത്ഥകത്വോനോത്രസഷ്ടും വിശേഷണശബ്ദഃ ന തു സത്യാം വിശേഷണഫലാവഗതൗ. തസ്മാത് അസ്മാത് കൽപാദൂർദ്ധ്വം ആവൃത്തിർഗ്ഗമ്യതേ.

സമാധാനം — അല്ല. അങ്ങിനെയാണെങ്കിൽ "ഇഹ" എന്ന വിശേഷണം അനർത്ഥകമാവും. പുനരാവൃത്തിയില്ലെങ്കിൽ "ഇഹ" (ഈ കല്പത്തിലെ സംസാരത്തിൽ) എന്നതനർത്ഥകമാവും. "പ്രാതഃകാലത്ത് പൗർണ്ണമാസയാഗം ചെയ്യണം" എന്നിങ്ങിനെ പൗർണ്ണമാസത്തിന് പ്രാതഃ കാലത്വം പറയപ്പെടാതിരുന്നാൽ അതിന്റെ ജ്ഞാനം ഉണ്ടാകുമായിരുന്നില്ല. അതിനാലാ വിശേഷണം യുക്തം തന്നെ. അവിടെയും "ശ്വ" എന്നതിന്റെ അർത്ഥം സാമാന്യമായിട്ടല്ലായിരുന്നെങ്കിൽ "ശ്വ" ശബ്ദപ്രയോഗം നിരർത്ഥകം തന്നെയാവും. വിശേഷണ ശബ്ദം പ്രയോഗിക്കുമ്പോൾ ഉദ്ദേശി ക്കപ്പെട്ട വിശേഷണഫലം ലഭ്യമല്ലെങ്കിൽ അവിടെ പ്രയോഗം വ്യർത്ഥമായതിനാൽ അതിനെ ഉപേക്ഷിക്കുകയാണ് ഉചിതം. വിശേഷണം കൊണ്ട് ഫലമുണ്ടെങ്കിൽ അതിനെ ഉപേക്ഷിക്കേണ്ടതില്ല. അതിനാൽ ("ഈ സംസാരത്തിൽ" എന്ന വിശേഷണമുള്ളതിനാൽ) ഈ കല്പത്തിനുശേഷം അവർക്കു പുനരാവൃത്തിയുണ്ടാകാമെന്നു വരുന്നു.

**മന്ത്രഃ 16** — അഥ യേ യജ്ഞേന ദാനേന തപസാ ലോകാൻ ജയന്തി തേ ധൂമമഭിസംഭവന്തി ധൂമാദ്രാത്രിം രാത്രേരപക്ഷീയമാണപക്ഷമപക്ഷീയമാണപക്ഷാദ്യാൻ ഷണ്മാസാന്ദക്ഷിണാദിത്യ ഏതി മാസേഭ്യഃ പിതൃലോകം പിതൃലോകാച്ചന്ദ്രം തേ ചന്ദ്രം പ്രാപ്യാന്നം ഭവന്തി താംസ്തത്ര ദേവാ യഥാ സോമം രാജാനമാപ്യായ സ്വാപക്ഷീയസ്വേത്യേവമേനാംസ്തത്ര ഭക്ഷയന്തി തേഷാം യദാ തത്പര്യവൈത്യഥേമമേവാകാശമഭി നിഷ്പദ്യന്ത ആകാശാദ്വായും വായോർവൃഷ്ടിം വൃഷ്ടേഃ പൃഥിവീം തേ പൃഥിവീം പ്രാപ്യാന്നം ഭവന്തി തേ പുനഃ പുരുഷാഗ്നൗ ഹൂയന്തേ തതോ യോഷാഗ്നൗ ജായന്തേ ലോകാൻ പ്രത്യുത്ഥായിനസ്ത ഏവമേവാനുപരിവർത്തന്തേ ʃ ഥ യ ഏതൗ പന്ഥാനൗ ന വിദുസ്തേ കീടാഃ പതങ്ഗാ യദിദം ദന്തശൂകം.

**മന്ത്രാർത്ഥം 16** — അനന്തരം ആരെല്ലാം യാഗം കൊണ്ടും ദാനം കൊണ്ടും തപസ്സു കൊണ്ടും ലോകങ്ങളെ ജയിച്ചിട്ടുണ്ടോ അവരെല്ലാം ധൂമത്തെ (ധൂമാഭിമാനയായ ദേവതയെ) പ്രാപിക്കുന്നു. ധൂമത്തിൽ നിന്നും രാത്രിയേയും രാത്രിയിൽ നിന്നും അപക്ഷീയമാണപക്ഷ (കറുത്ത പക്ഷം)ത്തേയും അപക്ഷീയമാണ പക്ഷത്തിൽ നിന്നും യാതൊരു ഷണ്മാസങ്ങളിൽ സൂര്യൻ ദക്ഷിണദേശത്തേക്ക് സഞ്ചരിക്കുന്നുവോ അ മാസങ്ങളിൽ നിന്നും പിതൃലോകത്തേയും പിതൃലോകത്തിൽ നിന്നും ചന്ദ്രനേയും പ്രാപിക്കുന്നു. ചന്ദ്രനിലെത്തി അവർ അന്നമായിത്തീരുന്നു. അവിടെ എപ്രകാരം ഋത്വിക്കുകൾ ചന്ദ്രനെന്ന രാജാവിനെ "ആപായസ്വ അപക്ഷീയസ്വ" എന്നു പറഞ്ഞ് ചമസത്തിൽ നിറച്ച് പാനം ചെയ്യുന്നുവോ അപ്രകാരം ഇവരെ ദേവന്മാർ ഭക്ഷിക്കുന്നു. എപ്പോളവരുടെ കർമ്മം ക്ഷയിക്കുന്നുവോ അപ്പോളവർ ഈ ആകാശത്തെ പ്രാപിക്കുന്നു. ആകാശത്തിൽ നിന്നും വായുവിനേയും വായുവിൽ നിന്നും മഴയേയും മഴയിൽ നിന്നും ഭൂമിയേയും പ്രാപിക്കുന്നു. പൃഥിവിയിലെത്തിയശേഷം അവർ അന്നമായിത്തീരുന്നു. പിന്നീടവർ പുരുഷാഗ്നയിൽ ഹോമിക്കപ്പെടുന്നു. അതിൽ നിന്നും ലോകത്തിൽ ഉയിർത്തെഴുന്നേൽക്കാനായി സ്ത്രീരൂപമായ അഗ്നിയിൽ ജനിക്കുന്നു. അവരിങ്ങിനെ വീണ്ടും വീണ്ടും പരിവർത്തനം ചെയ്തുകൊണ്ടേയിരിക്കുന്നു. എന്നാലീമാർഗ്ഗങ്ങളെ അറിയാത്തവർ കീടങ്ങളും പതങ്ഗങ്ങളും മശകങ്ങളുമായിത്തീരുന്നു.

**ഭാഷ്യഃ 16** — അഥ പുനർയേ നൈവംവിദുഃ ഉൽക്രാന്ത്യാദ്യഗ്നിഹോത്രസംബന്ധപദാർത്ഥഷട്കസ്യൈവ വേ—ദിതാരഃ കേവലകർമ്മിണോ യജ്—ഞേനാഗ്നിഹോത്രാദിനാ ദാനേന ബഹിർവ്വേദി ഭിക്ഷമാണേഷു ദ്ര—വ്യസംവിഭാഗലക്ഷണേന, തപസാ ബഹിർവ്വേദ്യേവ ദീക്ഷാദിവ്യതിരി—ക്തേന കൃച്ഛ്രചാന്ദ്രാണാദിനാ ലോകാൻ ജയന്തി. ലോകാനിതി ബ—ഹുവചനാത്തത്രാ പി ഫലതാരത—മ്യമഭിപ്രേതം. തേ ധൂമമഭിസംഭവന്തി, ഉത്തരമാർഗ്ഗ ഇവേഹാപി ദേവതാ ഏവ ധൂമാദി ശബ്ദവാച്യാഃ ധൂമ—ദേവതാം പ്രതിപദ്യന്ത ഇത്യർത്ഥഃ

പിന്നെ ആരിതറിയുന്നില്ലയോ അവർ ഉൽക്രന്ത്യാദി ആറ് അഗ്നി ഹോത്ര സംബന്ധപദാർത്ഥങ്ങളെ അറിയുന്ന കേവല കർമ്മികൾ മാത്രമാണ് . അപ്രകാരം അഗ്നിഹോത്രാദി യാഗങ്ങളേയും വേദിക്ക് പുറത്ത് ഭിക്ഷയാചിക്കുന്നവർക്ക് ദ്ര വ്യസംബന്ധിയായ ദാനത്തേയും വേദിക്കു പുറത്തു വച്ചു തന്നെ ദീക്ഷാദികളിൽ നിന്നും ഭിന്നമായ കൃച്ഛ്ശ്രം, ചാന്ദ്രായണം ആദിയായ തപസ്സിനേയും ചെയ്യുന്നതുകൊണ്ട് ലോകങ്ങളെ ജയിക്കുന്നു. ലോകങ്ങൾ എന്ന ബഹുവചനം വഴി അവിടേയും ഫലം താരതമ്യമാണെന്നു വരുന്നു. അവർ ധൂമമാർഗ്ഗത്തെ പ്രാപിക്കുന്നു. ഉത്തരമാർഗ്ഗത്തിലെന്ന പോലെ ഇവിടേയും ധൂമാദി ശബ്ദ വാച്യ

ആതിവാ ഹികത്വം ച ദേവതാനാം തദ്വദേവ.

യായിട്ടുള്ളത് ദേവത തന്നെ. ധൂമദേവതയെ പ്രാപിക്കുന്നു എന്നർത്ഥം. ആ ദേവതകളുടെ ആതി വാഹികത്വവും (മേൽപോട്ടു നയിക്കാനുള്ള കഴിവ്) മററതു പോലെത്തന്നെയാണ് .

ധൂമാദ്രാത്രിം രാത്രിദേവതാം തതോ ƒപക്ഷീയമാണപക്ഷം അപക്ഷീയമാണപക്ഷദേവതാം, തതോ യാൻ ഷണ്മാസാൻ ദക്ഷിണാം ദിശമാദിത്യ ഏതി താന്മാസദേവതാവിശേഷാൻ പ്രതിപദ്യന്തേ. മാസേഭ്യഃ പിതൃലോകം പിതൃലോകാച്ചന്ദ്രം. തേ ചന്ദ്രം പ്രാപ്യാന്നം ഭവന്തി. താംസ്തത്രാന്നഭൂതാൻ യഥാ സോമം രാജാനമിഹ യജ്ഞേ ഋത്വിജ ആപ്യായസ്വാപക്ഷീയസ്വേതി, ഭക്ഷയന്ത്യേവമേനാംശ്ചന്ദ്രം പ്രാപ്താൻ കർമ്മിണോ സ്വാമിനോ ഭക്ഷന്ത്യുപഭുഞ്ജതേ ദേവാഃ.

ധൂമത്തിൽ നിന്ന് രാത്രിയേ — രാത്രി ദേവതയേയും അവിടെ നിന്ന് കറുത്ത പക്ഷത്തേ — കറുത്ത പക്ഷത്തിന്റെ ദേവതയെ—യും അനന്തരം ആദിത്യൻ തെക്കോട്ടു പോകുന്ന ആഷണ്മാസങ്ങളേ — ആ മാസ ദേവതകളേ—യും പ്രാപിക്കുന്നു. മാസങ്ങളിൽ നിന്നും പിതൃലോകത്തേയും പിതൃ ലോകത്തുനിന്നും ചന്ദ്രനേയും പ്രാപിക്കുന്നു. അവർ ചന്ദ്രനെ പ്രാപിച്ച് അന്നമായിത്തീരുന്നു. അവിടെ അന്നഭൂതരായവരെ, ഇവിടെ ഋത്വിക്കുകൾ "ആപ്യായസ്വ, അപക്ഷീയസ്വ" എന്നു പറഞ്ഞ് സോമരാജാവിനെ എപ്രകാരം ഭക്ഷിക്കുന്നുവോ അപ്രകാരം അതായത് ഭൃത്യരെക്കൊണ്ട് യജമാനൻ എങ്ങിനെ തങ്ങളെ സേവിപ്പിക്കുന്നുവോ അങ്ങിനെ ദേവന്മാർ ഭുജിക്കുന്നു അഥവാ അവരുടെ ഉപഭോഗത്തെ ചെയ്യുന്നു.

"ആപ്യായസ്വാപക്ഷീയസ്വേ' തി ന മന്ത്രഃ, കിം തർഹി? ആപ്യായ്യ ആപ്യായ ചമസസ്ഥം, ഭക്ഷണേനാപക്ഷയം ച കൃത്വാ, പുനഃ പുനർഭക്ഷയന്തീത്യർത്ഥഃ ഏവം ദേവാ അപി സോമലോകേ ലബ്ധശരീരാൻ കർമ്മിണഃ ഉപകരണഭൂതാൻ പുനഃ പുനഃ വിശ്രാമയന്തഃ കർമ്മാനുരൂപം ഫലം പ്രയച്ഛന്തഃ തദ്ധിതേഷാമാപ്യായനം സോമസ്യാപ്യായനമിവോപഭുഞ്ജത ഉപകരണ ഭൂതാൻ ദേവാഃ

ആപ്യായസ്വ അപക്ഷീയസ്വ" എന്നത് ഒരു മന്ത്രമല്ല. പിന്നെ എന്താണ് ? സോമത്തെ ചമസത്തിൽ നിറച്ചു നിറച്ച് ഭക്ഷിക്കുന്നതു വഴി അതിന് അപക്ഷയത്തെ ചെയ്ത് വീണ്ടും വീണ്ടും ഭക്ഷിക്കുന്നു എന്നാണർത്ഥം. ഇപ്രകാരം ദേവന്മാരും, ചന്ദ്രലോകത്തിൽ ശരീരത്തെ പ്രാപിച്ചവരും ഉപകരണഭൂതരുമായ കർമ്മികളെ വീണ്ടും വീണ്ടും വിശ്രമത്തെ കൊടുത്തുകൊണ്ട് കർമ്മാനുരൂപമായ ഫലത്തെ കൊടുത്തുകൊണ്ട് (ഇരിക്കുന്നു) ആ ദേവന്മാർ സോമത്തെ നിറക്കുന്നതു പോലെ (ഫലത്തെ) നിറച്ചുകൊണ്ട് തങ്ങൾക്കുപകരണഭൂതരായ പ്രസ്തുത കർമ്മഠന്മാരെ ഉപയോഗിക്കുന്നു.

തേഷാം കർമ്മിണാം യദാ യസ്മിൻ കാലേ യദ്യജ്ഞദാനാദി ലക്ഷണം സോമലോകപ്രാപകം കർമ്മ പര്യവൈതി പരിഗച്ഛതി പരിക്ഷീയത ഇത്യർത്ഥഃ അത തദേമമേവ പ്രസിദ്ധമാകാശമഭിനിഷ്പദ്യന്തേ. യാസ്താഃ ശ്രദ്ധാശബ്ദവാച്യാഃ

ആ കർമ്മികൾക്ക് എപ്പോൾ — ഏതു സമയത്ത് — യജ്ഞദാനാദിലക്ഷണവും ചന്ദ്രലോകത്തെ പ്രാപിപ്പിക്കുന്നതുമായ കർമ്മം ക്ഷയിക്കുന്നുവോ എന്നർത്ഥം — അപ്പോൾ പ്രസിദ്ധമായ ഈ ആകാശത്തെത്തന്നെ പ്രാപിക്കുന്നു. ആ ദ്യുലോകാഗ്നിയാൽ ഹുതമായ ശ്രദ്ധാ

ദ്യുലോകാഗ്നൗ ഹുതാ ആപഃ സോമാകാരപരിണതാ, യാഭിഃ സോമലോകേ കർമ്മിണാമുപഭോഗായ ശരീരമാരബ്ധമമ്മയം, താഃ കർമ്മക്ഷയാദ്ധിമപിണ്ഡ ഇവ ആതപസമ്പർക്കാത് പ്രവിലീയന്തേ. പ്രവിലീനാഃ സൂക്ഷ്മാ ആകാശഭൂതാ ഇവ ഭവന്തി. തദിദമുച്യതേ "ഇയമേവാകാശമഭിനിഷ്പദ്യന്തേ" ഇതി.

വാച്യമായ ജലം സമാകാരമായി പരിണമിക്കുന്നു. അതു വഴിയാണ് കർമ്മികൾക്ക് ചന്ദ്രലോകത്തിൽ ജലമയമായ ശരീരത്തിന് തുടക്കം കുറിക്കുന്നത് . കർമ്മങ്ങൾ ക്ഷയിക്കുമ്പോൾ ആ ജലം, മഞ്ഞുകട്ട ചൂടു തട്ടുമ്പോൾ എന്നപോലെ, വിലയിച്ചു പോകുന്നു. വിലയിച്ചശേഷം ആകാശ ഭൂതങ്ങളെന്ന പോലെ സൂക്ഷ്മങ്ങളായിത്തീരുന്നു. "ഈ ആകാശത്തെത്തന്നെ പ്രാപിക്കുന്നു" എന്നു പറഞ്ഞത് അതിനെയാണ് .

തേ പുനരപി കർമ്മിണഃ തച്ഛരീരാഃ സന്തഃ പുരോവാതാദിനാ ഇതശ്ചാമുതശ്ച നീയന്തേ ഽന്തരീക്ഷഗാഃ തദാഹ — ആകാശാദ്വായുമിതി. വായോർവൃഷ്ടിം പ്രതിപദ്യന്തേ. തദുക്തം — പർജ്ജന്യാഗ്നൗ സോമം രാജാനം ജുഹ്വതീതി. തതോ വൃഷ്ടിഭൂതാ ഇമാം പൃഥിവീം പതന്തി. തേ പൃഥിവീം പ്രാപ്യ വ്രീഹിയവാദ്യന്നം ഭവന്തി. തദുക്തം അസ്മിംല്ലോകേ ഽഗ്നൗ വൃഷ്ടിം ജുഹ്വതി, ത സ്യാ ആഹുത്യാ അന്നം സംഭവതീതി.

വീണ്ടും ആ കർമ്മികൾ ആകാശശരീരന്മാരായി പുരോവാതാദിയാൽ അങ്ങുമിങ്ങും നയിക്കപ്പെടുന്നു. അന്തരീക്ഷഗന്മാരായിത്തീരുന്നു . അതിനാൽ പറയുന്നു — ആകാശത്തിൽ നിന്നും വായുവിനെ പ്രാപിക്കുന്നു എന്ന് . വായു വഴി മഴയെ പ്രാപിക്കുന്നു — അതാണ് പറഞ്ഞത് — പർജ്ജന്യാഗ്നിയിൽ സോമരാജാവിനെ ഹോമിക്കുന്നു എന്ന് . അനന്തരം മഴയായിത്തീർന്ന് ഈ ഭൂമിയിൽ പതിക്കുന്നു. അവർ ഭൂമിയിലെത്തി വ്രീഹി, യവം മുതലായ അന്നമായിത്തീരുന്നു. അതാണ് പറഞ്ഞത് —ഈ ലോകമാകുന്ന അഗ്നിയിൽ വൃഷ്ടിയെ ഹോമിക്കുന്നു, ആ ഹോമത്തിൽ നിന്നും അന്നമുണ്ടാവുന്നു എന്ന് .

തേ പുനഃ പുരുഷാഗ്നൗ ഹൂയന്തേ ഽന്നഭൂതാ രേതസ്സിചി. തതോ രേതോഭൂതാ യോഷാഗ്നൗ ഹൂയന്തേ, തതോ ജായന്തേ ലോകം പ്രത്യുത്ഥായിനമസ്തേ ലോകം പ്രത്യു ത്തിഷ്ഠന്തേ അഗ്നിഹോത്രാദി കർമ്മാനുതിഷ്ഠന്തി. തതോ ധൂമാദിനാ പുനഃ പുനസ്സോമലോകം പുനരിമം ലോകമിതി. ത ഏവം കർമ്മിണോ ഽനുപരിവർത്തന്തേ ഘടീയന്ത്രവച്ചക്രീഭൂതാ ബംഭ്രമതീർത്ഥഃ. ഉത്തരമാർഗ്ഗായ സദ്യോമുക്തയേ വാ യാവദ്ബ്രഹ്മ ന വിദുഃ "ഇതി നു കാമയമാനഃ സംസരതി" ഇത്യുക്തം.

അനന്തരം അന്നമായിത്തീർന്ന് വീര്യാധാനം ചെയ്യാൻ അവർ പുരുഷാഗ്നിയിൽ ഹോമിക്കപ്പെടുന്നു. അനന്തരം രേതസ്സായി സ്ത്രീയാകുന്ന അഗ്നിയിൽ ഹോമിക്കപ്പെടുന്നു. ലോകത്തിൽ പ്രത്യുത്ഥാനം ചെയ്തു കൊണ്ട് അവർ ജനിക്കുന്നു. അഗ്നിഹോത്രാദി കർമ്മങ്ങളെ അനുഷ്ഠിക്കുന്നു. അനന്തരം ധൂമാദികൾ വഴി വീണ്ടും വീണ്ടും സോമലോകവും വീണ്ടും ഈ ലോകവും പ്രാപിച്ചു കൊണ്ടേയിരിക്കുന്നു. ഇപ്രകാരം ആ കർമ്മഠന്മാർ ഘടീ യന്ത്രംപോലെ ചക്രാകാരമായി ചുററിക്കൊണ്ടേയിരിക്കുന്നു എന്നർത്ഥം. അവർ ബ്രഹ്മത്തെ അറിയാതിരിക്കുന്നതുവരെ ഉത്തരമാർഗ്ഗത്തിനായിക്കൊണ്ടോ സദ്യോമുക്തിക്കായി കൊണ്ടോ ഇപ്രകാരം ചുററിക്കൊണ്ടിരിക്കുന്നു. "കാമം വച്ചു പുലർത്തി ഇപ്രകാരം സംസരിക്കുന്നു". എന്ന് പറഞ്ഞിട്ടുണ്ട് .

അഥ പുനര്യ ഉത്തരം ദക്ഷിണം ചൈതൗ പന്ഥാനൗ വിദുഃ ഉത്തരസ്യ ദക്ഷിണസ്യ വാ പഥഃ പ്രതിപത്തയേ ജ്ഞാനം കർമ്മ വാ നാനുതിഷ്ഠന്തീത്യർത്ഥഃ, തേ കിം ഭവന്തി ? ഇതിച്യതേ — തേ കീടാഃ പതങ്ഗാഃ യദിദം യച്ചേദം ദന്ദശൂകം ദംശമശകമിത്യേതത്ഭവന്തി. ഏവം ഹീയം സംസാരഗതിഃ കഷ്ടാ അസ്യാം നിമഗ്നസ്യ പുനരുദ്ധാര ഏവ ദുർല്ലഭഃ. തഥാ ച ശ്രുത്യന്തരം — "താനീമാനി ക്ഷുദ്രാണ്യസകൃദാവർത്തിനീഭൂതാനി ഭവന്തി ജായസ്വ മ്രിയസ്വ" (ഛാ. ഉ. 5.10.8) ഇതി.

അനന്തരം ഈ ഉത്തരദക്ഷിണ മാർഗ്ഗങ്ങളെ ആർ അറിയുന്നില്ലയോ — ഉത്തരദക്ഷിണമാർഗ്ഗ പ്രാപ്തിക്കുള്ള ജ്ഞാന കർമ്മങ്ങളെ ആർ അനുഷ്ഠിക്കുന്നില്ലയോ എന്നർത്ഥം — അവർ എന്തായിത്തീരുന്നു ? എന്നു പറയുന്നു — അവർ കീടങ്ങളും പതങ്ഗങ്ങളും യാതൊന്നാണോ ദന്ദശൂകങ്ങൾ അതായത് ദംശങ്ങളും മശകങ്ങളും ആയിത്തീരുന്നു. അങ്ങിനെയുള്ള ഈ സംസാരഗതി കഷ്ടം തന്നെയാണ് . ഇതിൽ മുങ്ങിയവർക്കു വീണ്ടും കയറിപ്പററുക വിഷമം തന്നെ. അതുപോലെ തന്നെ മററൊരു ശ്രുതിയിൽ "ആ ഇവർ ക്ഷുദ്രങ്ങളും വീണ്ടും വീണ്ടും ആവർത്തിക്കുന്നവയും ആയ ജീവന്മാരായിത്തീരുന്നു — ജനിക്കുകയും മരിക്കുകയും സദാ ചെയ്തു കൊണ്ടേയിരിക്കുന്നു" എന്നു പറയുന്നു.

തസ്മാത്സർവ്വോത്സാഹേന യഥാ ശക്തിസ്വാഭാവികകർമ്മജ്ഞാനഹാനേന ദക്ഷിണോത്തര മാർഗ്ഗപ്രതിപത്തിസാധനം ശാസ്ത്രീയം കർമ്മജ്ഞാനം വാ അനുതിഷ്ഠേദിതി വാക്യാർത്ഥഃ. തഥാ ചോക്തം — "അതോ വൈ ഖലു ദുർന്നിഷ്പ്ര ാപതരം" (ഛാ.ഉ. 5.10.6) "തസ്മാജ്ജു ഗുപ്സേത" (ഛ.ഉ. 5.10.8) ഇതി ശ്രുത്യന്തരാന്മോക്ഷായ പ്രയതേതേത്യർത്ഥഃ. അത്രാപ്യുത്തരമാർഗ്ഗപ്രതി പത്തിസാധന ഏവ മഹാൻ യത്നഃ കർത്തവ്യ ഇതി ഗമ്യതേ. ഏവമേവാനുപരിവർത്തന്ത ഇത്യുക്ത ത്വാത് .

അതിനാൽ സർവ്വഥാ ഉത്സാഹത്തോടുകൂടിസ്വാഭാവിക കർമ്മജ്ഞാനങ്ങളെ ഇല്ലാതാക്കിക്കൊണ്ട് ദക്ഷിണോത്തരമാർഗ്ഗ പ്രാപ്തി സാധനമായ ശാസ്ത്രീയ കർമ്മത്തേയോ ജ്ഞാനത്തേയോ യഥാശക്തി അനുഷ്ഠിക്കണമെന്നാണ് വാക്യാർത്ഥം. ഇങ്ങിനെ പറഞ്ഞിട്ടുമുണ്ട് —അതുകൊണ്ട് (ഈ വ്രീഹി മുതലായവയായിത്തീരുന്നത് ) ഏററവും കഷ്ടമായതാണ് " "അതിനാലിതിൽ നിന്നും രക്ഷപ്പെട്ടാലും" എന്ന് മററൊരു ശ്രുതിയിൽ മോക്ഷത്തിന് പ്രയത്നിക്കണം. എന്ന അർത്ഥത്തിൽ പറഞ്ഞിട്ടുണ്ട് . ഇവിടേയും ഉത്തരമാർഗ്ഗപ്രാപ്തിക്കാണ് ഏററവും യത്നിക്കേണ്ടതെന്ന് പറഞ്ഞിട്ടുണ്ട് . മറിച്ചായാൽ ഇപ്രകാരം പരിവർത്തനം ചെയ്തുകൊണ്ടിരിക്കുമെന്നും പറയുന്നുണ്ട് .

ഏവം പ്രശ്നഃ സർവ്വേ നിർണ്ണീതാഃ. "അസൗ വൈ ലോക" ഇത്യാരഭ്യ, "പുരുഷഃ സംഭവതി" ഇതി ചതുർത്ഥഃ പ്രശ്നോ "യതിഥ്യാമാഹുത്യാം" ഇത്യാദിഃ പ്രാഥമ്യേന. പഞ്ചമസ്തു ദ്വിതീയത്വേന ദേവായനസ്യ വാ പഥഃ പ്രതിപദം പിതൃയാണസ്യ വേതി ദക്ഷിണോത്തര മാർഗ്ഗ പ്രതിപത്തിസാധനകഥനേന.

ഇപ്രകാരം സർവ്വപ്രശ്നങ്ങളും നിർണ്ണയിക്കപ്പെട്ടു. "അസൗവൈ ലോകഃ എന്നു തുടങ്ങി "പുരുഷഃ സംഭവതി" എന്നതുകൊണ്ട് "യതിഥ്യാമാഹുത്യാം" എന്ന ചതുർത്ഥ പ്രശ്നത്തിനു മുമ്പ് ഉത്തരം പറഞ്ഞു കഴിഞ്ഞു. "ദേവയാന പ്രാപ്തിക്കും അതുപോലെ പിതൃയാന പ്രാപ്തിക്കുമുള്ള ഉപായം എന്താണെന്ന അഞ്ചാം പ്രശ്നത്തിന് ദക്ഷിണോത്തര മാർഗ്ഗ പ്രാപ്തിക്കുള്ള ഉപായത്തെ പറഞ്ഞ്

തേനൈവച പ്രഥമോ ऽ പി അഗ്നേ-രാരഭ്യ കേചിദർച്ചിഃ പ്രതിപദ്യന്തേ കേചിത് ധമൂമിതി വിപ്രതിപത്തിഃ പുനരാവൃത്തിശ്ച ദ്വിതീയഃ പ്രശ്നഃ ആകാശാദിക്രമേണ ഇമം ലോക-മാഗച്ഛന്തീതി. തേനൈവാസൗ ലോകോ ന സമ്പൂര്യതേ കീടപത-ങ്ഗാദി പ്രതിപത്തേശ്ച കേഷാ-ഞ്ചിദിതി,, തൃതീയോ ऽ പി പ്രശ്നോ നിർണ്ണീതഃ.

രണ്ടാമത്തെ ഉത്തരം വഴി നിർണ്ണയം ചെയ്തു. അതുകൊണ്ടു തന്നെ, അഗ്നിയിൽ നിന്നും തുടങ്ങി ചിലർ അർച്ചിരാദി മാർഗ്ഗത്തേയും ചിലർ ധൂമാദി മാർഗ്ഗത്തേയും പ്രാപിക്കുന്നു എന്നിങ്ങിനെ പ്രഥമ പ്രശ്നത്തിനുത്തരം കിട്ടുന്നു. അങ്ങിനെ അവർ ഭിന്നമാർഗ്ഗത്തിൽ ചരിക്കുന്നു. പുനരാവൃത്തി രണ്ടാം പ്രശ്നമാണ് . അതിനുത്തരം "ആകാശാദി ക്രമത്തിൽ ഇവിടെ ലോകത്തിൽ വരുന്നു" എന്നാണ് . ചിലർ കീട പതങ്ഗങ്ങളായി ജനിക്കുന്നു. അതിനാലീ ലോകം നിറയുന്നില്ല. ഇങ്ങിനെ മൂന്നാം പ്രശ്നത്തിനും ഉത്തരം പറഞ്ഞു കഴിഞ്ഞു.

---

## തൃതീയഃ ബ്രാഹ്മണഃ

സ യഃ കാമയേത ജ്ഞാന- കർമ്മണോർഗ്ഗതിരുക്താ. തത്ര ജ്ഞാനം സ്വതന്ത്രം, കർമ്മതു ദേവ- മാനുഷവിത്തദ്വയായത്തം. തേന കർമ്മാർത്ഥം വിത്തമുപാർജ്ജനീയം, തച്ചാപ്രത്യവായകാരിണോപായേ- നേതി തദർത്ഥം മന്ഥാഖ്യം കർമ്മാ- രഭ്യതേ മഹത്വപ്രാപ്തയേ. മഹത്വേ ച സത്യർത്ഥസിദ്ധിം ഹി വിത്തം ത- ദുച്യതേ.

## മൂന്നാം ബ്രാഹ്മണം

"അവൻ കാമിക്കട്ടെ" — ജ്ഞാന കർമ്മങ്ങളുടെ ഗതി പറയപ്പെട്ടു. ഇതിൽ ജ്ഞാനം സ്വതന്ത്രമാണ് . എന്നാൽ കർ മ്മം ദൈവികവും മാനുഷവുമാണ് . ര ണ്ടും വിത്തത്തിനധീനമാണ് . അതിനാൽ കർമ്മത്തിനായി വിത്തം സമ്പാദിക്കേണ്ട തുണ്ട് .അത് പ്രത്യവായത്തെ കൂടാതെ വേണം സമ്പാദിക്കാൻ എന്നതുകൊണ്ട് അതിനായി മന്ഥാഖ്യമായ കർമ്മം തുടങ്ങു ന്നു. ഇത് മഹത്വപ്രാപ്തിക്കായിട്ടാണ് . മഹത്വം കൈ വന്നാൽ സ്വാഭാവികമാ യും വിത്തം കൈ വരും. അതിനാൽ പറയുന്നു.—

**മന്ത്രഃ 1** — സയഃ കാമയേത മഹത്പ്രാപ്നുയാമിത്യുദഗയന ആപൂര്യമാണപക്ഷസ്യ പുണ്യാഹേ ദ്വാദശാഹമുപ- സദ്പ്രതീ ഭുത്വൌദുംബരേ കംസേ ചമസേ വാ സർവ്വൗ- ഷധം ഫലാനീതി സംഭൃത്യ പരിസമുഹ്യ പരിലിപ്യാഗ്നി- മുപസമാധായ പരിസ്ഥീര്യാ ऽऽ വൃതാജ്യം സംസ്കൃത്യ പുംസാ നക്ഷത്രേണ മന്ഥം സംനീയ ജുഹോതി. യാവ- ന്തോ ദേവാസ്ത്വയി ജാതവേദംസ്തിര്യഞ്ചോ ഘ്നന്തി പുരുഷസ്യ കാമാൻ. തേഭ്യോ ऽഹം ഭാഗധേയം ജുഹോമി തേ മാ തൃപ്താഃ സർവ്വൈഃ കാമൈസ്തർപ്പയന്തു സ്വാ- ഹാ. യാ തിരശ്ചീ നിപദ്യതേ ऽ ഹം വിധരണീ ഇതി താം ത്വാ ഘൃതസ്യ ധാരയാ യജേ സംരാധനീമഹം സ്വാഹാ.

**മന്ത്രാർത്ഥം 1** — തനിക്ക് മഹത്വം പ്രാപിക്കണമെന്നാ ഗ്രഹിക്കുന്നവൻ ഉത്തരായണകാലത്ത് വെളുത്ത പക്ഷ ത്തിൽ നല്ലദിവസം നോക്കി പന്ത്രണ്ടു ദിവസം ഉപസദ്വ്ര തിയായി അത്തിമരം കൊണ്ടുണ്ടാക്കിയ കംസത്തിലോ (കപ്പു പോലുള്ള ഒരു തരം പാനപാത്രം) ചമസത്തിലോ (മററൊരു തരം പാത്രം) സർവ്വ ഔഷധികളും ഫലങ്ങളും അതുപോലുള്ള മററു സാമഗ്രികളും സംഭരിച്ചു പരിസമൂഹ നവും പരിലേപനവും ചെയ്ത് അഗ്നിയെ സ്ഥാപിക്കുന്നു. പിന്നീട് തീയിൻെറ നാലു ഭാഗത്തും ദർഭ വിരിച്ചു ഗൃഹ്യസൂത്രോക്ത വിധിപ്രകാരം നെയ്യിനെ സംസ്കരിച്ച് പുല്ലിംഗനക്ഷത്രം കൊണ്ട് മന്ഥത്തെ മദ്ധ്യത്തിൽ വച്ച് ഹോമിക്കുന്നു. (മധ്യത്തിനെന്നതിന് തൻേറയും തീയി ൻെറയും ഇടക്ക് എന്നർത്ഥം) ("യാവന്തോ") മുതലായ ഒന്നാം മന്ത്രത്തിനർത്ഥം) — അല്ലയോ ജാതവേദ ! നിനക്കു

വശപ്പെട്ട എത്ര ദേവതകൾ വക്രമനസ്സുകളായി പുരുഷൻെറ കാമനകളെ വിഘ്നപ്പെടുത്തുന്നുവോ അവരെ ഉദ്ദേശിച്ച് ഈ ആജ്യഭാഗം ഞാനഗ്നിയിലർപ്പിക്കുന്നു. അവർ തൃപ്തിപ്പെട്ട് എൻെറ കാമനകളെയെല്ലാം പൂരിപ്പിക്കട്ടെ—സ്വാഹാ. ("യാ തിരശ്ചീ" മുതലായ രണ്ടാം മന്ത്രത്തിൻെറ അർത്ഥം) ഞാൻ എല്ലാവരുടേയും മൃത്യുവിനെ ധരിക്കുന്നവനാണ് . ഇപ്രകാരം അറിഞ്ഞ് കുടിലമാനസനായ ഏതെങ്കിലും ദേവത അവിടുത്തെ ആശ്രയിച്ച് കഴിയുന്നുണ്ടെങ്കിൽ സർവ്വസാധനകളുടേയും പൂർത്തീകരണത്തെ ചെയ്യുന്ന ആ ദേവതക്ക് ഞാൻ ആജ്യധാരയെക്കൊണ്ട് യജിക്കുന്നു — സ്വാഹ.

**ഭാഷ്യ: 1** —സ യഃ കാമയേത സ യോ വിത്താർത്ഥീ. കർമ്മണ്യധികൃതോ യഃ കാമയേത. കിം? മഹന്മഹത്വം പ്രാപ്നുയാം മഹാൻ സ്യാമിതീത്യർത്ഥഃ

തത്ര മന്ഥകർമ്മണോ വിധിത്സിതസ്യ കാലോ ƒ ഭിധീയതേ — ഉദഗയനേ ആദിത്യസ്യ, തത്ര സർവ്വത്ര പ്രാപ്താവാപൂര്യമാണപക്ഷസ്യ ശുക്ലപക്ഷസ്യ തത്രാപി സർവ്വത്ര പ്രാപ്തോ പുണ്യാഹേ ƒ നുകൂല ആത്മനഃ കർമ്മസിദ്ധികര ഇത്യർത്ഥഃ. ദ്വാദശാഹം യസ്മിൻ പുണ്യേ ƒ നുകൂലേ കർമ്മ ചികീർഷതി തതഃ പ്രാക്പുണ്യാഹമേവാരഭ്യ ദ്വാദശാഹമുപസദ്വ്രതീ. ഉപസത്സു വ്രതം,ഉപസദഃ പ്രസിദ്ധാ ജ്യോതിഷ്ടോമേ. തത്ര ച സ്തനോപചയാദ്വാരേണ പയോഭക്ഷണം തത്‌വ്രതം. അത്ര ച തത്കർമ്മാനുപസംഹാരാത് കേവലമിതി കർത്തവ്യതാശൂന്യം പയോഭക്ഷണ മാത്രമുപ ദീയതേ.

നനൂപസഭോ വ്രതമിതി യദാ വിഗ്രഹസ്തദാ സർവ്വമിതികർത്ത—

അവൻ കാമിക്കട്ടെ — അതായത് വിത്താർത്ഥിയും കർമ്മത്തിനധികാരിയുമായവൻ കാമിക്കട്ടെ.എന്തിനെ ? മഹത്തിനെ — മഹത്വത്തെ പ്രാപിക്കട്ടെ അതായത് ഞാൻ മഹാനായിത്തീരട്ടെ എന്ന് കാമിക്കട്ടെ എന്നർത്ഥം.

ഇനി കർമ്മം വിധിക്കാനിച്ഛിച്ച് അതിനുള്ള കാലം പറയുന്നു — ആദിത്യൻെറ ഉദഗയനമാണത് . അവിടെ ആപൂര്യമാണപക്ഷത്തിൻെറ അഥവാ വെളുത്തപക്ഷത്തിൻെറ പ്രാപ്തിയുണ്ടാവുമ്പോൾ "പുണ്യാഹത്തിൽ" അതായത് ശുഭമായ കർമ്മസിദ്ധിക്കുതകുന്ന സമയത്ത് തുടങ്ങണം എന്നർത്ഥം. "ദ്വാദശാഹം" — യാതൊരു പുണ്യദിവസത്തിൽ അഥവാ അനുകൂലമായ സമയത്തിൽ കർമ്മം ചെയ്യാനാഗ്രഹിക്കുന്നു വോ അതിനു മുമ്പ് പുണ്യദിവസത്തിൽ തുടങ്ങി പന്ത്രണ്ടു ദിവസം "ഉപ സദ്വ്രതി" യായിരിക്കണം. യാതൊരു വ്രതമാണോ ഉപസദങ്ങളിൽ ചെയ്യപ്പെടുന്നത് (ജ്യോതിഷ്ടോമയാഗത്തിൽ "ഉപസദ് " എന്നു പേരായ ഇഷ്ടികൾ പ്രസിദ്ധണാണ് ) ആ വ്രതത്തോടു കൂടി അതിൽ സ്തനങ്ങളുടെ ഉപചയാപചയങ്ങൾ വഴി പാല് ഭക്ഷിക്കുന്നതാണ് ആ വ്രതം. ഇവിടെയാകട്ടെ ആ കർമ്മം ചെയ്തു തീർക്കാറില്ലാത്തതിനാൽ കേവലം ഇതികർത്തവ്യതയൊന്നുമില്ലാതെ പാലുമാത്രം ഭക്ഷിച്ചു കഴിയുന്നു.

ശങ്ക—"ഉപസദ് വ്രതി" എന്ന സമസ്ത പദത്തിന് "ഉസദ്രൂപം തന്നെ വ്രതം"

വൃതാരൂപം ഗ്രാഹ്യം ഭവതി തത് കസ്മാന്ന പരിഗൃഹ്യത ഇതി ?

എന്നു വിഗ്രഹിച്ചാൽ എല്ലാ ഇതി കർത്ത വ്യതാ രൂപകർമ്മങ്ങളും ഗ്രഹിക്കപ്പെട ണം അതിനാലതെന്തുകൊണ്ട് ഗ്രഹിക്ക പ്പെടുന്നില്ല ?

ഉച്യതേ -- സ്മാർത്തത്വാത് കർമ്മണഃ സ്മാർത്തം ഹീദം മന്ഥ കർമ്മ.

സമാധാനം—പറയാം. കർമ്മത്തിന് സ്മാർ ത്തത്വമുള്ളതാണ് കാരണം. ഈ മന്ഥ കർമ്മം സ്മാർത്തമാണല്ലോ.

നനുശ്രുതിവിഹിതം സത്കഥം സ്മാർത്തം ഭവിതുമർഹതി ?

ശങ്ക—ശ്രുതിവിഹിതമായിരിക്കെ എ ങ്ങിനെ സ്മാർത്തമാകാൻ പററും ?

സ്മൃത്യനുവാദിനീ ഹി ശ്രുതിരിയം. ശ്രൗതത്വേ ഹി പ്രകൃതി—വികാരഭാവസ്തതശ്ച പ്രാകൃത—ധർമ്മഗ്രാഹിത്വം വികാരകർമ്മണോ ന ത്വിഹ ശ്രൗതത്വം. അത ഏവ ചാവസഥ്യഗ്നാവേതത് കർമ്മ വിധീയതേ. സർവ്വാ ചാവൃത് സ്മാർത്തൈവേതി.

സമാധാനം—ഇവിടെ ശ്രുതി സ്മൃതിയെ അംഗീകരിക്കുകയാണ് . ഇത് ശ്രൗതമാണെങ്കിൽ (ജ്യോതിഷ്ടോമത്തോടൊപ്പം) ഇതിന് പ്രകൃതി വികാര ഭാവസംബന്ധം ഭവിക്കും. വികാരരൂപമമായ കർമ്മത്തിന്റെ പ്രാകൃതധർമ്മ ഗ്രഹണവും വേണ്ടി വരും. ഇത് ശ്രൗത കർമ്മമല്ല. അതിനാൽ ഈ കർമ്മത്തിനുള്ള വിധി ആവസഥ്യാഗ്നിയിൽത്തന്നെയാണ് . അതിനാൽ ഇതിലെ എല്ലാ ആവൃതവും സ്മാർത്തം തന്നെയാണ് എന്ന് .

ഉപസദ്വ്രതീ ഭൂത്വാ പയോ—വ്രതീ സന്നിത്യർത്ഥഃ. ഔദുംബര ഉദുബരവൃക്ഷമയേ കംസേ ചമസേ വാ തയൈര്യേവ വിശേഷണം കം—സാകാരേ ചമസാകാരേ വൗദുംബര ഏവ. ആകാരേ തു വികൽപോ നൗദുംബരത്വേ. അത്ര സർവ്വൗഷധം സർവ്വാസാമോഷധീനാം സമൂഹം യഥാസംഭവം. യഥാശക്തി ച സർവ്വാ ഓഷധീഃ സമാഹൃത്യ. തത്ര ഗ്രാമ്യാണാം തു ദശ നിയമേന ഗ്രാഹ്യാ വ്രീഹയവാദ്യാ വക്ഷ്യ—മാണാഃ. അധികഗ്രഹണേ തു ന ദോഷഃ ഗ്രാമ്യാണാം ഫലാനി ച യഥാ സംഭവം യഥാശകതി ച. ഇതിശബ്ദഃ സമസ്തസംഭാരോപചയ പ്രദർശ—നാർത്ഥഃ. അന്യദപി യത് സംഭര—ണീയം തത്സർവ്വം സംഭൃത്യേത്യർത്ഥഃ. ക്രമസ്തത്ര ഗൃഹ്യോക്തോ ദ്ര—ഷ്ടവ്യഃ

ഉപസദ് വ്രതിയായിട്ടെന്നതിന് പയോവ്രതിയായട്ടെന്നർത്ഥം. ഔദുംബര കംസത്തിലോ (അത്തിമരം കൊണ്ടുണ്ടാക്കിയ ഒരു തരം പാത്രം) ചമസത്തിലോ (മറെറാരു തരം പാത്രം) കംസാകാരമോ ചമസാകാരമോ ആയ ഔദുംബര പാത്രത്തിൽത്തന്നെ (ഇവിടെ വികൽപം ആകാരത്തിനാണ് , അത്തിക്കല്ല) സർവ്വ ഔഷധികളുടേയും കൂട്ടത്തെ, യഥാ സംഭവം യഥാശക്തി എല്ലാ ഔഷധങ്ങളേയും, കൊണ്ടു വന്ന് അതോടൊപ്പം ഗ്രാമ്യങ്ങളായ വ്രീഹി, യവം തുടങ്ങിയ പത്ത് ഔഷധങ്ങളേയും കൂട്ടിച്ചേർക്കണം. അധികം ഉള്ളതുകൊണ്ട് ദോഷമില്ല. ഗ്രാമ്യ ഫലങ്ങളേയും യഥാ സംഭവമായി യഥാ ശക്തി ഇവയുമായിച്ചേർ ക്കണം. "ഇതി" ശബ്ദം എല്ലാ സാമഗ്രികളുടേയും സംഗ്രഹണത്തെ കാണിക്കാനാണ് . അതായത് ഇനിയും വല്ലതും സംഭരിക്കാവുന്നതായുണ്ടെങ്കിൽ അവയേയും സംഭരിച്ചിട്ടെന്നർത്ഥം. ഇതിന്റെ ക്രമം ഗൃഹസൂത്രങ്ങളിൽ പറഞ്ഞിട്ടുള്ളതായി കാണേണ്ടതാണ് .

പരിസമൂഹനപരിലേപനേ ഭൂമിസംസ്കാരഃ. **അഗ്നിമുപസമാ—ധായേതി വാചനാദാവസഥ്യേ |ഗ്നാവിതി ഗമ്യതേ.** ഏകവചനാദു—പസമാധാനശ്രവണാച്ച. വിദ്യമാന—സൈ്യവഉപസമാധാനം. പരിസ്തീര്യദർഭാൻ. ആവൃതാ സ്മാർത്ത—ത്വാത് കർമ്മണഃ സ്ഥാലീപാകാ—വൃത് പരിഗൃഹ്യതേ തയാ ആജ്യം സംസ്കൃത്യ. പുംസാ നക്ഷത്രേണ പുംനാമ്നാ നക്ഷത്രേണ പുണ്യാ—ഹസംയുക്തേന മന്ഥം സർവ്വൗഷ—ധഫലവിഷ്ടം തത്രൗദുംബരേ ചമസേ ദധനി മധുനി ഘൃതേ ച ഉപസിച്യ ഏകയോപമന്ഥന്യോപ—സംമഥ്യ സംനീയ മധ്യേ സംസ്ഥാപ്യ, ഔദുംബരേണ സ്രുവേണ ആവാ—പസ്ഥാന ആജ്യസ്യ ജുഹോത്യേ—തൈഃ മന്ത്രൈഃ "യാവന്തോ ദേവാ" ഇത്യാദ്യൈഃ.

പരിസമൂഹപരിലേപനങ്ങൾ (വൃത്തിയാക്കലും പുരട്ടലും) ഭൂമി സംസ്കാരമാണ് . അനന്തരം അഗ്നിയെ ഉപസമാധാനം ചെയ്ത് (തീയിട്ട് ) ഇതിൽ നിന്നും, ഏകവചനം കാരണവും ഉപസമാധാനം എന്ന വാക്കുകാരണവും, ഗൃഹത്തിലുള്ള അഗ്നിയെക്കുറിച്ചാണ് പറയുന്നതെന്ന് വരുന്നു. ഉള്ളതീയ്യിനെ മാത്രമാണല്ലോ ഇടാൻ കഴിയുക. ദർഭ വിരിച്ച് , "ആവൃതാ" — വിധി പോലെ — ഈ കർമ്മം സ്മാർത്തമാണ് . അതിനാലിവിടെ സ്ഥാലീപാകരൂപത്തിലുള്ള വിധി ഗ്രഹിക്കപ്പെടണം — അതു വഴി നെയ്യിനെ ശുദ്ധീകരിച്ച് , "പുംസാ നക്ഷത്രേണ" — പുല്ലിംഗനാമത്തോടു കൂടിയ നക്ഷത്രത്തിൽ, നല്ലദിവസത്തിൽ എല്ലാ ഔഷധങ്ങളും ഫലങ്ങളും ചതച്ചുണ്ടാക്കിയ പിണ്ഡത്തെ അത്തിനിർമ്മിതമായ ചമസത്തിൽ വച്ച് തൈര് , തേൻ, നെയ്യ് എന്നിവ ഒഴിച്ച് ഒരു കടകോൽ കൊണ്ട് കടഞ്ഞിട്ട് മന്ഥത്തെ തനിക്കും തീയ്യിനും ഇടക്കായി വെക്കണം. വീണ്ടും അത്തിക്കൊണ്ടുള്ള സ്രുവത്താൽ "യാവ ന്തോദേവാഃ" മുതലായ മന്ത്രങ്ങൾ വഴി ആവാപസ്ഥാനത്തിൽ നെയ്യുകൊണ്ട് ഹോമിക്കണം.

**മന്ത്രഃ 2** ജ്യേഷ്ഠായ സ്വാഹാ ശ്രേഷ്ഠായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി പ്രാണായ സ്വാഹാ വസിഷ്ഠായൈ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്ര—വമവനയതി വാചേ സ്വാഹാ പ്രതിഷ്ഠായൈ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി ചക്ഷുഷേ സ്വാ—ഹാ സംപദേ സ്വാഹേത്യേഗ്നൗ ഹുത്വാ മന്ഥേ സംസ്രവ—മവനയതി ശ്രോത്രായ സ്വാഹാ || യതനായ സ്വാഹേ—ത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി മനസേ സ്വാഹാ പ്രജാത്യൈ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവ മവനയതി രേതസേ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി.

**മന്ത്രാർത്ഥം 2** — "ജ്യേഷ്ഠായ സ്വാഹാ, ശ്രേഷ്ഠായ സ്വാഹാ" എന്നു പറഞ്ഞു അഗ്നിയിൽ ഹോമിച്ചു സ്രുവത്തിൽ ബാക്കിയുള്ള നെയ്യ് (സംസ്രവം —സ്രുവത്തിലുള്ളത് ) മന്ഥത്തിൽ വീഴ്ത്തുന്നു. "പ്രാണായ സ്വാഹാ വസിഷ്ഠായ സ്വാഹാ" എന്നുപറഞ്ഞ് തിയ്യിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "വാചേ സ്വാഹാ പ്രതിഷ്ഠായൈ

സ്വാഹാ" എന്നിങ്ങിനെ ത്തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "ചക്ഷുഷേ സ്വാഹാ സമ്പദേ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. ശ്രോത്രായ സ്വാ ഹാ ആയ തനായ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സം സ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "മനസേ സ്വാഹാ പ്രജാ ത്യൈ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സം സ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "രേതസേ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു.

**മന്ത്രഃ 3** — അഗ്നയേ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി സോമായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി ഭൂഃ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമയനയതി ഭുവഃ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി സ്വഃ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി ഭൂർഭുവഃ സ്വഃ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി ബ്രഹ്മണേ സ്വാ–ഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമ വനയതി ക്ഷത്രായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി ഭൂ–തായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി ഭവിഷ്യതേ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമ–വനയതി വിശ്വായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സം–സ്രവമവനയതി സർവ്വായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി പ്രജാപതയേ സ്വഹേത്യഗ്നൗ ഹുത്വാ മന്ഥേ സംസ്രവമവനയതി.

**മന്ത്രാർത്ഥം 3** — "അഗ്നയേ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം (സ്രുവത്തിലുള്ളത് ) മന്ഥ ത്തിൽ വീഴ്തത്തുന്നു. "സോമായ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "ഭൂഃ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "ഭുവഃ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "സ്വഃ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "ഭൂർഭുവഃ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "ബ്രഹ്മണേ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "ക്ഷത്രായ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ

വീഴ്ത്തുന്നു. "ഭൂതായ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "ഭവിഷ്യ—തേ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "വിശ്വായ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ വീഴ്ത്തുന്നു. "സർവ്വായ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ നിക്ഷേപിക്കുന്നു."പ്രജാപതയേ സ്വാഹാ" എന്നിങ്ങിനെ തീയിൽ ഹോമിച്ച് സംസ്രവം മന്ഥത്തിൽ നിക്ഷേപിക്കുന്നു.

**ഭാഷ്യഃ 2—3** —ജ്യേഷ്ഠായ സ്വാഹാ ശ്രേഷ്ഠായ സ്വാഹേ ത്യാരഭ്യ ദ്വേദ്വേ ആഹുതീ ഹുത്വാ മന്ഥേ സംസ്രവ—മവനയതി. സ്രുവാവലേപന മാജ്യം മന്ഥേ സംസ്രാവയതി. ഏതസ്മാ—ദേവ ജ്യേഷ്ഠായ ശ്രേഷ്ഠായേത്യാ—ദിപ്രാണലിംഗാജ്യേഷ്ഠശ്രേഷ്ഠാ—ദിപ്രാണവിദ ഏവാസ്മിൻ കർമ്മ—ണ്യധികാരഃ. രേതസ ഇത്യാരഭ്യ ഏകൈകാമാഹുതിം ഹുത്വാ മന്ഥേ സംസ്രവമവനയതി അപരയോപ—മന്ഥന്യാ പുനർമ്മഥ്നാതി.

"ജ്യേഷ്ഠായ സ്വാഹാ ശ്രേഷ്ഠായസ്വാഹാ" എന്നു തുടങ്ങി ഈ രണ്ട് ആഹുതികളെ ഹോമിച്ച് മന്ഥത്തിൽ സംസ്രവത്തെ വീഴ്ത്തുന്നു. സംസ്രവമെന്നാൽ സ്രുവത്തിൽ (നെയ്യ് ഹോമിക്കാനുള്ള ഒരു ഉപകരണം) പററിപ്പിടിച്ചിരിക്കുന്ന നെയ്യാണ് . അതിനെ മന്ഥത്തിൽ നിക്ഷേപിക്കുന്നു. "ജ്യേഷ്ഠായ ശ്രേഷ്ഠായ" മുതലായ ഈ പ്രാണ ലിംഗത്തിൽ നിന്നും ജ്യേഷ്ഠ ശ്രേഷ്ഠാദി പ്രാണവിത്തുക്കൾക്കു തന്നെയാണ് ഈ കർമ്മത്തിനധികാരം. "രേതസ" എന്നു തുടങ്ങി ഓരോ ആഹുതിയേയും ഹോമിച്ച് മന്ഥത്തിൽ സംസ്രവത്തെ നിക്ഷേപിക്കുന്നു. മററൊരു കടകോൽ കൊണ്ട് അതിനെ മന്ഥനം ചെയ്യുന്നു.

**മന്ത്രഃ 4**—അഥൈനമഭിമൃശതി ഭ്രമദസി ജ്വലദസി പൂർണ്ണ—മസി പ്രസ്തബ്ധമസ്യേകസഭമസി ഹിംകൃതമസി ഹിം ക്രിയമാണമസ്യുദ്ഗീഥമസ്യുദ് ഗീയമാനമസി ശ്രാവിതമ സി പ്രത്യാശ്രാവിതമസ്യാർദ്രേ സംദീപ്തമസി വിഭുരസി പ്രഭുരസ്യന്നമസി ജ്യോതിരസി നിധനമസി സംവർഗ്ഗോ ꣳ സീതി.

**മന്ത്രാർത്ഥം 4** — അനന്തരമതിനെ തൊടുന്നു (മന്ഥത്തെ) എന്നിട്ട് ഭ്രമദസി മുതലായ മന്ത്രങ്ങൾ ചൊല്ലുന്നു (മന്ഥ ദ്രവ്യത്തിന്റെ അധിഷ്ടാതൃദേവത പ്രാണനാണ് . അത് സർവ്വാത്മകമാണെന്ന നിലക്കാണ് പ്രാണരൂപത്തിൽ ദേഹത്തിലെല്ലാം ഭ്രമദസി—ഭ്രമണം ചെയ്യുന്നു എന്നും മററും പറയുന്നത് ) (അഗ്നിരൂപനായി) നീ ജ്വലിക്കുന്നു. നീ പൂർണ്ണനാണ് . നിഷ്കമ്പനാണ് . (ഈ ജഗദ്രൂപത്തിലുള്ള) ഒരേ ഒരു സഭയാണ് . (യജ്ഞാംരഭത്തിൽ) പ്രസ്തോതാവു വഴി ഹിംകൃതമായത് നീയാണ് . ഹിംക്രിയമാണ

വും നീ തന്നെ. നീ ഉദ്ഗീഥമാണ് . ഉദ്ഗീയമാനവും നീ തന്നെ. ശ്രാവിതമായത് നീയാണ് . പ്രത്യാശ്രാ വിതവും നീ തന്നെ. ആർദ്രത്തിലുള്ള (മേഘം) സംദീപ്ത നീയാണ് . നീ വിഭുവാണ് . പ്രഭുവാണ് . അന്നമാണ് . ജ്യോതിസ്സാണ് .നിധനമാണ് . സംവർഗ്ഗമാണ് .

അഥൈനം അഭിമൃശതി ഭ്രമ—ദസീത്യനേന മന്ത്രേണ

അനന്തരം "ഭ്രമദസി" മുതലായ മന്ത്രത്തോടുകൂടി ഇതിനെ തൊടുന്നു.

**മന്ത്രഃ 5** — അഥൈനമുദ്യച്ഛരത്യാമം സ്യാമം ഹി തേ മഹി സഹി രാജേശാനോ ∫ ധിപതിഃ സമാം രാജേശാനോ ∫ ധിപതിം കരോതിിതി.

**മന്ത്രാർത്ഥം 5** — അനന്തരം "ആമംസി, ആമംഹി" മുതലായ മന്ത്രങ്ങളോടു കൂടി ഇതിനെ മുകളിലേക്ക് എടുത്ത പൊക്കുന്നു. "നീ എല്ലാം അറിയുന്നു" "നിന്റെ മഹിമാവിനെയെല്ലാം ഞാനറിയുന്നു" ആ പ്രാണൻ രാജാവാണ് , ഈശാനനും അധിപതിയുമാണ് . അതെന്റെ രാജാവും ഈശാനനും അധിപതിയും ആയിരിക്കട്ടെ.

**ഭാഷ്യഃ 5** അഥൈനമുദ്യച്ഛരതി സഹ പാത്രേണ ഹസ്തേ ഗൃഹ്ണാത്യാമം സ്യാമം ഹി തേ മഹീത്യനേന

അനന്തരം "ആമംസ്യാമം ഹിതേ മഹി" എന്നീ മന്ത്രങ്ങളോടു കൂടി അതിനെ പാത്രത്തോടു കൂടി കയ്യിലെടുത്ത് പൊക്കുന്നു.

**മന്ത്രഃ 6** അഥൈനമാചാമതി തത്സവിതുർവ്വരേണ്യം മധു വാതാ ഋതായതേ മധു ക്ഷരന്തി സിന്ധവഃ. മാധ്വീർന്നഃ സന്ത്വോഷധീഃ ഭൂഃ സ്വാഹാ. ഭർഗ്ഗോ ദേവസ്യ ധീമഹി. മധു നക്തമുതോഷസോ മധുമത്പാർത്ഥിവം രജഃ മധു ദ്യൗരസ്തു നഃ പിതാ ഭുവഃ സ്വാഹാ ധിയോ യോ നഃ പ്രചോദയാത് . മധുമാന്നോ വനസ്പതിർമ്മധുമാങ് അസ്തു സൂര്യഃ മാധ്വീർഗ്ഗാവോ ഭവന്തു നഃ സ്വഃ സ്വാ—ഹേതി. സർവ്വാം ച സാവിത്രീമന്വാഹ സർവ്വാംശ്ച മ—ധുമതീരഹമേവേദം സർവ്വം ഭൂയാസം ഭൂർഭുവഃ സ്വഃ സ്വാഹേത്യന്തത ആചമ്യപാണീ പ്രക്ഷാള്യ ജഘനേനാ—ഗ്നിം പ്രാക്ശിരാഃ സംവിശതി പ്രാതരാദിത്യമുപതിഷ്ഠതേ ദിശാമേകപുണ്ഡരീകമസ്യഹം മനുഷ്യാണാമേകപുണ്ഡ—രീകം ഭൂയാസമിതി യഥേതമേത്യ ജഘനേനാഗ്നിമാസീനോ വംശം ജപതി.

**മന്ത്രാർത്ഥം 6** — അനന്തരം ഇതിനെ ആചമിക്കുന്നു. സൂര്യന്റെ ആ ശ്രേഷ്ഠമായ പ്രദത്തെ ഞാൻ ധ്യാനി

ക്കുന്നു) കാററ് മനോഹരമായി വീശുന്നു. നദികൾ മധുരസത്തോടെ ഒഴുകുന്നു. ഞങ്ങൾക്കുള്ള ഓഷധികൾ മധുരമുള്ളതാകട്ടെ. "ഭൂഃ സ്വാഹാ " (എന്നു ജപിച്ച് മന്ഥത്തിലുള്ള പദാർത്ഥം ഭക്ഷിക്കു). ഞങ്ങൾ സൂര്യദേവൻെറ തേജസ്സിനെ ധ്യാനിക്കുന്നു. രാത്രിയും പകലും സുഖകരമാവട്ടെ. പൃഥവിയിലെ ധൂളികൾ അസുഖപ്രദങ്ങളല്ലാതിരിക്കട്ടെ. പിതാവായ ദ്യുലോകം ഞങ്ങൾക്ക് സുഖകരമായിത്തീരട്ടെ. "ഭുവഃ സ്വാഹാ" (എന്നു ജപിച്ച് മന്ഥത്തിലുള്ള പദാർത്ഥത്തിൻെറ രണ്ടാം ഭാഗം ഭക്ഷിക്കുക). യാതൊരു സൂര്യൻ ഞങ്ങളുടെ ബുദ്ധിയെ പ്രചോദിപ്പിക്കട്ടെ. ഞങ്ങൾക്ക് വനസ്പദി മധുരമുള്ളതാകട്ടെ. സൂര്യൻ ഞങ്ങൾക്ക് മധുമാനാകട്ടെ. കിരണങ്ങൾ അഥവാ ദിക്കുകൾ ഞങ്ങൾക്ക് സുഖപ്രദങ്ങളാവട്ടെ. "സ്വഃ സ്വാഹാ" (എന്നു ജപിച്ച് മന്ഥത്തിലെ മൂന്നാം ഭാഗം ഭക്ഷിക്കുക). ഇതിനു ശേഷം ഗായത്രീ മന്ത്രം മുഴുവനും "മധുവാതാ ഋതായതേ" മുതലായ മധുമതിയായ ഋക്കുകൾ മുഴുവനും "അഹമേവേദം സർവ്വം ഭൂയാസം" (ഇതെല്ലാം ഞാൻ തന്നെയാവട്ടെ) എന്നതും ചൊല്ലി "ഭുർഭുവഃ സ്വാഹാ" എന്നു ജപിച്ച് ഒടുവിൽ മന്ഥത്തിൽ ശേഷിച്ചത് മുഴുവൻ ഭക്ഷിച്ച് കൈകൾ കഴുകി തീയിൻെറ പടിഞ്ഞാറുവശം കിഴക്കോട്ടു തിരിഞ്ഞിരിക്കുന്നു. പ്രാതഃ കാലത്ത് "നീ ദിക്കുകളുടെ ഒരു പുണ്ഡരീകമാണ് , ഞാൻ മനുഷ്യരിൽ ഒരു പുണ്ഡരീകമാവട്ടെ" എന്ന മന്ത്രം ജപിച്ച് ആദിത്യന് ഉപസ്ഥാനം (നമസ്കാരം) ചെയ്യുന്നു. വീണ്ടും ഏതു വഴി പോയോ അതിലേ തിരിച്ചുവന്ന് തീയിൻെറ പടിഞ്ഞാറുവശം ഇരുന്ന് വംശത്തെ ജപിക്കുന്നു.

**ഭാഷ്യഃ 6** — അഥൈനമാചാമതി ഭക്ഷയതി ഗായത്ര്യാഃ പ്രഥമ പാദേന മധുമത്യൈകയാ വ്യാഹൃത്യാ ച പ്രഥമയാ പ്രഥമഗ്രാസമാചമയതി. തഥാ ഗായത്രീദ്വിതീയ പാദേന മ- ധുമത്യാ ദ്വിതീയയാ ദ്വിതീയയാ ച വ്യാഹൃത്യാ ദ്വിതീയം ഗ്രാസം. തഥാ തൃതീയേന ഗായത്രീപാദേന തൃതീ- യയാ മധു മത്യാ തൃതീയയാ ച വ്യാ- ഹൃത്യാ തൃതീയം ഗ്രാസം. സർവ്വാം സാവിത്രീം സർവ്വാൾച മധുമതീരു- ക്ത്വാ ∫ഹമേവേദം സർവ്വം ഭൂയാ- സമിതി ചാന്തേ ഭുർഭുവഃ സ്വഃ സ്വാ- ഹേതി സമസ്തം ഭക്ഷയതി.

അനന്തരം ഇതിനെ ആചമിക്കുന്നു. ഗായത്രിയുടെ ഒന്നാം പാദവും ഒരു മധുമതീ ഋക്കും ഒരു വ്യാഹൃതിയും ചൊല്ലി ഒന്നാമത്തെ ഗ്രാസത്തെ (മന്ഥത്തിൽ നിന്നെടുത്തതിനെ) ഭക്ഷിക്കുന്നു. അതുപോലെ ഗായത്രിയുടെ ദ്വിതീയപാദവും രണ്ടാമത്തെ മധു മതീ ഋക്കും രണ്ടാമത്തെ വ്യാഹൃതിയും ചൊല്ലി രണ്ടാമത്തെ ഗ്രാസത്തെ ഭക്ഷിക്കുന്നു. അതുപോലെ മൂന്നാമത്തെ ഗായത്രീപാദവും മൂന്നാമത്തെ മധുമതീഋക്കും മൂന്നാമത്തെ വ്യാഹൃതിയും ചൊല്ലി മൂന്നാമത്തെ ഗ്രാസം ഭക്ഷിക്കുന്നു. എല്ലാ ഗായത്രിയും എല്ലാ മധുമതീഋക്കുകളും "ഇതെല്ലാം ഞാൻ തന്നെയായിത്തീരട്ടെ",എന്നും പറഞ്ഞ് ഒടുവിൽ "ഭുർഭാവഃ

സ്വഃ സ്വാഹാ" എന്നു പറഞ്ഞ് ബാക്കി എല്ലാം ഭക്ഷിക്കുന്നു.

യഥാ ചതുർഭിർഗ്രാസൈഃ തത്ദ്രവ്യം സർവ്വം പരിസമാപ്യതേ, തഥാ പൂർവമേവ നിരൂപയേത് . യത്പാത്രാവലിപ്തം തത്പാത്രം സർവ്വം നിർണ്ണിജ്യ തൂഷ്ണീം പിബേത് . പാണീ പ്രക്ഷാള്യാപ ആചമ്യ ജഘനേനാഗ്നിം പശ്ചാദഗ്നേഃ പ്രാക്ശിരാഃ സംവിശതി. പ്രാതഃ സന്ധ്യാമുപാസ്യ ആദിത്യമുപതിഷ്ഠതേ ദിശാമേകപുണ്ഡരീകമിത്യനേന മന്ത്രേണ. യഥേതം യഥാ ഗതമേത്യാഗത്യ ജഘനേനാഗ്നിമാസീനോ വംശം ജപതി.

എപ്രകാരം നാലാമത്തെ ഗ്രാസം വഴി ദ്രവ്യം മുഴവുൻ കഴിച്ചു തീർക്കുമോ അപ്രകാരം മുമ്പുതന്നെ ഭാഗിച്ചു വെക്കണം. പാത്രത്തിൽ പററിപ്പിടിച്ചിരുന്നത് യാതൊന്നോ അത് മുഴുവൻ പാത്രം കഴുകി മിണ്ടാതെ കുടിക്കണം. കൈ രണ്ടും കഴുകി ജലം ആചമിച്ച് തീയിന്റെ പടിഞ്ഞാറുഭാഗത്തു കിഴക്കോട്ടു തിരിഞ്ഞിരിക്കുന്നു. പ്രാതഃ സന്ധ്യയെ ഉപാസിച്ച് "ദിശാമേകപുണ്ഡരീകമസി" എന്ന മന്ത്രം വഴി ആദിത്യന്റെ ഉപസ്ഥാനം ചെയ്യുന്നു. പിന്നീട് ഏതു വഴിയാണോ പോയത് അതേ വഴി തിരിച്ചു വന്ന് തീയിന്റെ പടിഞ്ഞാറു ഭാഗത്തിരുന്ന് വംശത്തെ ജപിക്കുന്നു.

**മന്ത്രഃ 7** — തം ഹൈതമുദ്ദാലക ആരുണിർവ്വാജസനേയായ യാജ്ഞവൽക്യായാന്തേവാസിന ഉക്ത്വോവാചാപി യ ഏനം ശുഷ്കേ സ്ഥാണൗ നിഷിഞ്ചേജ്ജായേരഞ്ഛാഖാഃ പ്രരോഹേയുഃ പലാശാനീതി.

**മന്ത്രാർത്ഥം 7** — ആ ഈ മന്ത്രത്തെ ഉദ്ദാലകനായ ആരുണി തന്റെ അന്തേവാസിയും വാജസനേയനുമായ യാജ്ഞവാൽക്യന് ഉപദേശിച്ചിട്ട് പറഞ്ഞു "ആരെങ്കിലും ഈ മന്ഥത്തെ ഉണങ്ങിയ മരത്തടിയിൽ വച്ചാൽ അതിൽ നിന്നും ശാഖകൾ മുളക്കും, തളിരുകളുണ്ടാവും" എന്ന് .

**മന്ത്രഃ 8** — ഏതമു ഹൈവ വാജസനേയോ യാജ്ഞവൽക്യോ മധുകായ പൈംഗ്യായാന്തേവാസിന ഉക്ത്വാ ഉവാചാപി യ ഏനം ശുഷ്കേ സ്ഥാണൗ നിഷ്ഞ്ചേജ്ജായേരഞ്ഛാഖാഃ പ്രരോഹേയുഃ പലാശാനീതി.

**മന്ത്രാർത്ഥം 8** — ആ ഈ മന്ത്രത്തെ വാജസനേയനായ യാജ്ഞവാൽക്യൻ തന്റെ അന്തേവാസിയായ മധുകനെന്ന പൈംഗ്യന് ഉപദേശിച്ചിട്ട് പറഞ്ഞു, "ആരെങ്കിലും ഇതിനെ ഉണങ്ങിയ മരത്തടിയിൽ വച്ചാൽ അതിൽ നിന്നും ശാഖകൾ മുളക്കും, തളിരുകളുണ്ടാവും" എന്ന് .

**മന്ത്രഃ 9** — ഏതമു ഹൈവ മധുകഃ പൈംഗ്യശ്ചൂലായ ഭാഗവിത്തയേ [illegible]ന്തേവാസിന ഉക്ത്വാ ഉവാചാപി യ ഏനം ശുഷ്കേസ്ഥാണൗ നിഷിഞ്ചേജ്ജായേരഞ്ഛാഖാഃ പ്രരോഹേയുഃ പലാശാനീതി.

**മന്ത്രാർത്ഥം 9** — ആ ഈ മന്ത്രത്തെ മധുകനായ പൈംഗ്യൻ അന്തേവാസിയും ചൂലനുമായ ഭാഗവിത്തന് ഉപദേശിച്ചിട്ട് പറഞ്ഞു, " ആരെങ്കിലും ഇതിനെ ഉണങ്ങിയ മരത്തടിയിൽ വച്ചാൽ അതിൽനിന്നും ശാഖകൾ മുളക്കും, തളിരുകൾ ഉണ്ടാവും" എന്ന് .

**മന്ത്രഃ 10** — ഏതമു ഹൈവ ചൂലോ ഭാഗവത്തിർജ്ജാ — നകായ ആയസ്ഥൂണായായാന്തേവാസിന ഉക്ത്വോവാ— ചാപി യ ഏനം ശുഷ്കേ സ്ഥാണൗ നിഷിഞ്ചേജ്ജാ— യേ. ഞ്ഛരാഖാഃ പ്രാരോഹേയുഃ പലാശാനീതി.

**മന്ത്രാർത്ഥം 10** — ആ ഇതിനെ ചൂലനായ ഭാഗവിത്തി അന്തേവാസിയും ജാനകനുമായ ആസ്ഥൂണനായി ഉപദേശിച്ചിട്ട് പറഞ്ഞു, "ആരെങ്കിലും ഇതിനെ ഉണങ്ങിയ മരത്തടിയിൽ വച്ചാൽ ഇതിൽ നിന്നും ശാഖകൾ മുളക്കും, തളിരുകളുണ്ടാകും" എന്ന്

**മന്ത്രഃ 11** — ഏതമു ഹൈവ ജാനകിരായസ്ഥൂണഃ സത്യ— കാമായ ജാബാലാ യാന്തേ വാസിന ഉക്ത്വോവോവാ— ചാപി യ ഏനം ശുഷ്കേ സ്ഥാണൗ നിഷിഞ്ചേജ്ജാ യേരഞ്ഛാഖാഃ പ്രരോഹേയുഃ പലാശാനീതി.

**മന്ത്രാർത്ഥം 11** — ആ ഇതിനെ ജാനകിയായ ആയസ്ഥൂണൻ അന്തേവാസിയും സത്യകാമനുമായ ജാബാലന് ഉപദേശിച്ചിട്ടു പറഞ്ഞു "ആരെങ്കിലുമിതിനെ ഉണങ്ങിയ മരത്തടിയിൽ വച്ചാൽ അതിൽ നിന്നും ശാഖകൾ മുളക്കും, തളിരുകളുണ്ടാകം" എന്ന് .

**മന്ത്രഃ 12** — ഏതമു ഹൈവ സത്യകാമോ ജാബാലോ ऽ ന്തേവാസിഭ്യ ഉക്ത്വോവാചാപി യ ഏനം ശുഷ്കേ സ്ഥാണൗ നീഷിഞ്ചേജ്ജായേരഞ്ഛാഖാഃ പ്രരോഹേയുഃ പലാശാനീതി തമേതം നാപുത്രായ വാനന്തേവാസിനേ വാ ബ്രൂയാത് .

**മന്ത്രാർത്ഥം 12** — ആ ഇതിനെ സത്യകാമനെന്ന ജാബാലൻ അന്തേവാസികളോടുപദേശിച്ചിട്ട് പറഞ്ഞു, "ആരെങ്കിലും ഇതിനെ ഉണങ്ങിയ മരത്തടിയിൽ വച്ചാൽ ഇതിൽ നിന്നും ശാഖകൾ മുളക്കും, തളിരുകളുണ്ടാകും" എന്ന് . ആ ഇതിനെ പുത്രനോ അന്തേവാസിക്കോ (ശിഷ്യനോ) അല്ലാതെ പറഞ്ഞുകൊടുക്കരുത് .

**ഭാഷ്യ: 7—12** തം ഹൈതമുദ്ദാലക ഇത്യാദി സത്യകാമോ ജാബാലോ ऽ "തം ഹൈതമുദ്ദാലകഃ" എന്നു തുടങ്ങി "സത്യകാമോ ജാബാലോ ऽ

ന്തേവാസിഭ്യ ഉക്ത്വോവാച അപി യ ഏനം ശുഷ്കേ സ്ഥാണൗ നി– ഷിഞ്ചേജ്ജായേരന്നേവാസ്മിഞ്– ഛാഖാഃ പ്രരോഹേയുഃ പലാശാ– നീത്യേവമന്തമേനം മന്ഥമുദ്ദാലകാത് പ്രഭൃത്യേകൈകാചാര്യക്രമാഗതം സത്യകാമ ആചാര്യോ ബഹുഭ്യോ ∫ ന്തേവാസിഭ്യ ഉക്ത്വോവാച. കിമ– ന്യദുവാചേത്യുച്യതേ —അപിയ ഏനം ശുഷ്കേ സ്ഥാണൗ ഗത– പ്രാണേ ∫ പ്യേനം മന്ഥം ഭക്ഷണായ സംസ്കൃതം നിഷിഞ്ചേത് പ്രക്ഷി– പേജ്ജായേരന്നേവാസ്മിൻ സ്ഥാ– ണൗ ശാഖാ അവയവാ വൃക്ഷസ്യ, പ്രരോഹേയുശ്ച പലാശാനി പർണ്ണാനി, യഥാ ജീവതഃ സ്ഥാണോഃ. കിമുതാനേന കർമ്മണാ കാമഃ സി– ധ്യേദിതി. ധ്രുവഫലമിദം കർമ്മേതി കർമ്മ സ്തുത്യർത്ഥമേതത് .

ന്തേവാസിഭ്യ ഉക്ത്വോവാചാപി യ ഏനം ശുഷ്കേ സ്ഥാണൗ നിഷിഞ്ചേജ്ജായേര ന്നേവാസ്മിഞ്ഛാഖാഃ പ്രരോഹേയുഃ പലാശാനി" എന്ന് അവസാനിക്കുന്നിടം വരെ ഈ മന്ഥത്തെ ഉദ്ദാലകൻ തുടങ്ങി ഓരോരോ ആചാര്യന്മാർ വഴി ക്രമേണ സത്യകാമനെന്ന ആചാര്യൻ പല ശിഷ്യ ന്മാർക്കും ഉപദേശിച്ചിട്ടു പറഞ്ഞു. മററെ ന്തു പറഞ്ഞു എന്നു പറയുന്നു — ആരെ ങ്കിലും ഇതിനെ ഉണങ്ങിയ, ജീവനററ മര ത്തിൻെറ തടിയിൽ വച്ചാൽ — ഭക്ഷണ ത്തിനായി ശുദ്ധീകരിക്കപ്പെട്ട ഈ മന്ഥ ത്തെ സ്ഥാപിച്ചാൽ — ശാഖകൾ അതായ ത് വൃക്ഷാവയവങ്ങൾ അതിൽ പൊട്ടി മുളക്കും. അതുപോലെ ജീവനുള്ളമരത്ത ടിയിലെന്നവണ്ണം തളിരുകളും ഉണ്ടാവും. അപ്പോൾ ഈ കർമ്മം വഴി ഇഷ്ടഫലം കിട്ടാതിരിക്കുമോ ? ഈ കർമ്മം തീർച്ചയാ യും ഫലത്തെ തരുന്നതാണ് എന്നു പറ ഞ്ഞത് കർമ്മത്തെ സ്തുതിക്കാനായിട്ടാ ണ് .

വിദ്യാധിഗമേ ഷട്തീർത്ഥാനി. തേഷാം ഇഹ സപ്രാണദർശനസ്യ മന്ഥവിജ്ഞാനസ്യാധിഗമേ ദ്വേഏവ തീർത്ഥേ അനുജ്ഞായേതേ പുത്ര– ശ്ചാന്തേവാസീ ച.

വിദ്യാപ്രാപ്തിക്കു ആറു തീർത്ഥ ങ്ങൾ (അധികാരികൾ) ഉണ്ട് . (അവർ ശിഷ്യൻ, വേദാധ്യായിയായ ശ്രോത്രിയ ൻ, ധാരണാശക്തിയുള്ള പുരുഷൻ, ധന ത്തെ കൊടുക്കുന്നവൻ, പ്രിയ പുത്രൻ, ഒരു വിദ്യ പഠിച്ചു കഴിഞ്ഞു മററൊന്നു പഠിക്കാനിച്ഛിക്കുന്നവൻ എന്നിവരാ ണ് ) അവരിൽ ഈ പ്രാണ ദർശനത്തോ ടു കൂടിയ മന്ഥവിജ്ഞാന പ്രാപ്തിക്കുള്ള അനുജ്ഞ പുത്രൻ, ശിഷ്യൻ എന്നീ രണ്ടു തീർത്ഥങ്ങൾക്കു ഉള്ളതാണ് .

**മന്ത്രഃ 13** — ചതുരൗദുംബരോ ഭവത്യൗദുബരഃ ധ്രുവ ഔദുംബരശ്ചമസ ഔദുംബരഇധ്മ ഊദുംബര്യാ ഉപമ– ന്ഥന്യൗ ദശ ഗ്രാമ്യാണി ധാന്യാനി ഭവന്തി വ്രീഹിയവാ സ്തി ലമാഷാ അണുപ്രിയംഗവോ ഗോധൂമാശ്ച മസൂരാശ്ച ഖല്വാശ്ച ഖലകുലാശ്ച താൻ പിഷ്ടാൻ ദധനി മധുനി ഘൃത ഉപസിഞ്ചത്യാജ്യസ്യ ജുഹോതി.

**മന്ത്രാർത്ഥം 13** — ഈ മന്ഥ കാർമ്മത്തിന് നാലു ഔദും ബരങ്ങൾ വേണം. സ്രുവം ഔദുബരം (അത്തി കൊണ്ടു ണ്ടാക്കിയത് ) ആണ് . ചമസം ഔദുംബരമാണ് . ഇധ്മം ഔദുംബരമാണ് . ഉപമന്ഥനികൾ ഔദുംബരമാണ് . ഗ്രാ മ്യങ്ങളായ ധാന്യങ്ങൾ പത്താണ് . നെല്ല് , യവം, എളള് ,

തൈര് , തേൻ, നെയ്യ് **എന്നിവയോ**ടു ചേർത്ത് നെയ്യോടുകൂടി ഹോമിക്കുന്നു.

**ഭാഷ്യഃ 13** — ചതുരൗദുംബരോ ഭവതീതി വ്യാഖ്യാതം . ദശ ഗ്രാമ്യാണി ധാന്യാനി ഭവന്തി, ഗ്രാമ്യാണാം തു ധാന്യാനാം ദശ നിയമേന ഗ്രാഹ്യാ ഇത്യവോചാമ. കേ ത ഇതി നിർദ്ദിശ്യന്തേ — വ്രീഹിയവാഃ, തിലമാഷാ, അണുപ്രിയംഗവോ [ ണവശ്ച അണുശബ്ദവാച്യാഃ കവചിദ്ദേശേ പ്രിയംഗവഃ പ്രസിദ്ധാഃ കംഗുശബ്ദേന. ഖല്വാ നിഷ്പാവാ വല്ല ശബ്ദ വാച്യാ ലോകേ ഖലകുലാഃ കുലദ്ധ്യത്ഥാഃ ഏതദ്വ്യതിരേകേണ യഥാശക്തി സർവ്വൗഷധയോ ഗ്രാഹ്യാഃ ഫലാനി ചേത്യവോചാമ. അയാജ്ഞികാനി വർജ്ജയിത്വാ.

ഔദുംബരങ്ങൾ നാലാണെന്ന് ശ്രുതി പറയുന്നു. ഗ്രാമ്യങ്ങളായ ധാന്യങ്ങൾ പത്താണ് . ഗ്രാമ്യങ്ങളായ ധാന്യങ്ങൾ പത്തെണ്ണം എടുക്കണമെന്ന് പറഞ്ഞുവല്ലോ. അവ ഏതൊക്കെയാണ് എന്ന് നിർദ്ദേശിക്കുന്നു — നെല്ല് , യവം, എളള് , മുതിര, അണു, പ്രിയ എന്നിവ അണുശബ്ദവാച്യങ്ങളാണ് . ചില ദേശങ്ങളിൽ പ്രിയങ്ഗു കങ്ഗു ശബ്ദത്താൽ പ്രസിദ്ധമാണ് . ഖല്വം അഥവാ നിഷ്പാവം ലോകത്തിൽ വല്ല ശബ്ദത്താൽ പറയപ്പെടുന്നു. ഇവയെ കൂടാതെ യജ്ഞത്തിനുപയോഗിച്ചു കൂടാത്തതായതൊഴിച്ചുളള എല്ലാ ഓഷധികളേയും യഥാ ശക്തി ഫലങ്ങളേയും എടുക്കണം എന്ന് ഞാൻ പറഞ്ഞു കഴിഞ്ഞതാണ് .

## ചതുർത്ഥഃ ബ്രാഹ്മണഃ നാലാംബ്രാഹ്മണം

("മൂന്നാം ബ്രാഹ്മണം "ശ്രീമന്ഥ ബ്രാഹ്മണമാണ് . ധനാഗമമാർഗ്ഗമാണ് അതിലെ പ്രതിപാദ്യം. നാലാം ബ്രാഹ്മണം "പുത്രമന്ഥ" ബ്രാഹ്മണമാണ് . സൽപുത്രോൽപത്തിക്കുള്ള കർമ്മങ്ങളെ വിവിരിക്കുകയാണ് ഇതിൽ ചെയ്യുന്നത് ).

യാദൃഗ്ജന്മ യഥോത്പാദിതോ യൈർവാ ഗുണൈർവ്വിശിഷ്ടഃ പുത്ര ആത്മനഃ പിതുശ്ച ലോക്യോ ഭവേതീതി, തത്സമ്പാദനായ ബ്രാഹ്മണമാരഭ്യതേ. പ്രാണദർശിനഃ ശ്രീമന്ഥം കർമ്മ കൃതവതഃ പുത്രമന്ഥേ ऽധികാരഃ യദാ പുത്രമന്ഥം ചികീർഷതി തദാ ശ്രീമന്ഥം കൃത്വാർത്തുകാലം പത്ന്യാ പ്രതീക്ഷത ഇത്യേതദ്രേത സ ഓഷധ്യാദിരസതമത്വസ്തുത്യാ വഗമ്യതേ

യാതൊരു ജന്മത്തോടു കൂടിയവനും എപ്രകാരം ഉൽപാദിതനും ഏതെല്ലാം ഗുണങ്ങളോടു കൂടിയവനുമായ പുത്രനാണ് തനിക്കും പിതാവിനും ലോക്യനായി ഭവിക്കുന്നത് ,സമ്പാദനത്തിനായി നാലാം ബ്രാഹ്മണം തുടങ്ങുകയാണ് . പ്രാണദർശിയായ ശ്രീമന്ഥത്തെ ചെയ്തവനാണ് പുത്രമന്ഥത്തിനധികാരി. പുത്രമന്ഥം ചെയ്യാനാഗ്രഹിക്കുമ്പോൾ ശ്രീമന്ഥം ചെയ്ത് പത്നിയുടെ ഋതുകാലം പ്രതീക്ഷിച്ചിരിക്കണം എന്നത് ഈ രേതസ്സിന്റെ ഓഷധ്യാദിരസതമത്വ സ്തുതിയിൽ നിന്നും അറിയാം—

**മന്ത്രഃ 1** —ഏഷാം വൈ ഭൂതാനാം പൃഥിവീ രസഃ പൃഥിവ്യാ ആപോ ऽപാമോഷധയ ഓഷധീനാം പുഷ്പാണി പുഷ്പാനാം ഫലാനി ഫലാനാം പുരുഷഃ പുരുഷസ്യ രേതഃ

**മന്ത്രാർത്ഥം 1** — ഈ ഭൂതങ്ങൾക്ക് പൃഥിവി തന്നെയാണ് രസം. പൃഥിവിക്ക് ജലവും ജലത്തിന് ഓഷധികളും ഓഷധികൾക്ക് പുഷ്പങ്ങളും പുഷ്പങ്ങൾക്ക് ഫലങ്ങളും ഫലങ്ങൾക്ക് പുരുഷനും പുരുഷന് രേതസ്സും (രസമാകുന്നു).

**ഭാഷ്യഃ 1** —ഏഷാം വൈ ചരാചരാണാം ഭൂതാനാം പൃഥിവീ രസഃ സാരഭൂതഃ, സർവ്വഭൂതാനാം മധ്വിതി ഹ്യുക്തം. പൃഥിവ്യാ ആപോ രസഃ അപ്സു ഹി പൃഥിവ്യോതാ ച പ്രോതാ ച. അപാമോഷധയോ രസഃ കാര്യത്വാദ്രസത്വമോഷധ്യാദീനാം. ഓഷധീനാം പുഷ്പാണി പുഷ്പാണാം ഫലാനി; ഫലാനാം പുരുഷഃ, പുരുഷസ്യ രേതഃ "സർവ്വേഭ്യോ ऽങ്ഗേഭ്യസ്തേജസ്സംഭൂതം" (ഐ.ഉ. 2.1.1) ഇതി ശ്രുത്യന്തരാത്

ഈ ചരാചരങ്ങളായ ഭൂതാത്മാക്കൾക്ക് തീർച്ചയായും ഭൂമിയാണ് രസം സാരഭൂതമായത് . എല്ലാ ഭൂതങ്ങൾക്കും മധുവാണ് എന്ന് പറഞ്ഞു കഴിഞ്ഞതാണ് . ഭൂമിക്ക് ജലമാണ് രസം. ജലത്തിലാണ് ഭൂമി ഓതവും പ്രോതവുമായിരിക്കുന്നത് . ജലത്തിന് ഓഷധികളാണ് രസം. ഓഷധ്യാദികൾക്ക് ജലത്തിന്റെ കാര്യത്വമുള്ളതിനാലാണ് രസത്വം. ഓഷധികൾക്ക് പുഷ്പങ്ങളും പുഷ്പങ്ങൾക്ക് ഫലങ്ങളും ഫലങ്ങൾക്ക് പുരുഷനും പുരുഷന് രേതസ്സും സാര ഭൂതങ്ങ

ളാണ്. "എല്ലാ അംഗങ്ങളിൽ നിന്നും രേതസ്സു ഉണ്ടായി" എന്ന് മററൊ രു ശ്രുതിയുണ്ട്.

യ ഏവം സർവ്വഭൂതാനാം സാരതമമേതദ്രേതോ ∫ തഃ കാ നു ഖല്വസ്യ യോഗ്യാ പ്രതിഷ്ഠേതി —

ഇപ്രകാരം എല്ലാ ഭൂതങ്ങൾക്കും ഈ രേതസ്സ് സാരതമമായതാണെങ്കിൽ ഇതിന് പ്രതിഷ്ഠ ഏതാവാം.

**മന്ത്രഃ 2** — സ ഹ പ്രജാപതിരീക്ഷാം ചക്രേ ഹന്താസ്മൈ പ്രതിഷ്ഠാംകൽപയാനീതി സ സ്ത്രിയം സസൃജേ താം സൃഷ്ട്വാ ∫ ധ ഉപാസ്ത തസ്മാത്സ്രിയമധ ഉപാസീത സ ഏതം പ്രാഞ്ചം ഗ്രാവാണമാത്മന ഏവ സമുദപാരയ—ത്തേനൈനാമഭ്യസൃജത്.

**മന്ത്രാർത്ഥം 2** — ആ പ്രജാപതി ചിന്തിച്ചു. ഇതിന്റെ പ്രതിഷ്ഠക്ക് ഞാൻ എന്താണ് ഉണ്ടാക്കേണ്ടത് ? എന്ന്. അദ്ദേഹം സ്ത്രീയെ സൃഷ്ടിച്ചു അവളുടെ അധോഭാഗത്തെ ഉപാസിച്ചു. (മൈഥുന കർമ്മത്തെ വിധിച്ചു എന്നർത്ഥം). അതിനാൽ സ്ത്രീയുടെ അധോഭാഗത്തെ സേവിച്ചാലും. അദ്ദേഹം ഈ ഉൽക്കൃഷ്ടഗതിശീലത്തോടു കൂടിയ പ്രസ്തരഖണ്ഡസദൃശമായ ശിശ്നേന്ദ്രിയത്തെ (സൃഷ്ടിച്ചു). അതിനെ (സ്ത്രീയുടെ യോനിക്കു നേരെ ചെല്ലാൻ ∫ പ്രേരിപ്പിച്ചു. അതു വഴി സ്ത്രീയുടെ സംസർഗ്ഗത്തെ ചെയ്തു.

**ഭാഷ്യഃ 2** — സ ഹ സ്രഷ്ടാ പ്രജാപ—തിരീക്ഷാം ചക്രേ. ഈക്ഷാം കൃത്വാ സ സ്ത്രിയം സസൃജേ. താം ച സൃഷ്ടാ ∫ ധ ഉപാസ്ത മൈഥുനാ—ഖ്യം കർമ്മാധ ഉപാസനം നാമ കൃ—തവാൻ, തസ്മാത് സ്ത്രിയമധ ഉപാസീത. ശ്രേഷ്ഠാനുശ്രയണാ ഹി പ്രജാഃ

ആ സ്രഷ്ടാവായ പ്രജാപതി വിചാരിച്ചു ഈക്ഷിച്ചിട്ട് അദ്ദേഹം സ്ത്രീയെ സൃഷ്ടിച്ചു. അവളെ സൃഷ്ടിച്ചിട്ട് അധോഭാഗത്തെ ഉപാസിച്ചു. മൈഥുനമെന്നു പേരായ കർമ്മമാകുന്ന അധോഭാഗ ഉപാസനയെ ചെയ്തു. അതിനാൽ സ്ത്രീകളുടെ അധോഭാഗത്തെ ഉപാസിച്ചാലും. ശ്രേഷ്ഠന്മാരെ അനുകരിക്കുന്നവരാണ് മനുഷ്യർ.

അത്ര വാജസനേയസാമാന്യക്ലുപ്തിമാഹ സ ഏതം പ്രാംചം പ്രാകൃഷ്ടഗതിയുക്തമാത്മനോ ഗ്രാവാണം സോമാഭിഷവോപല—സ്ഥാനീയം കാഠിന്യ സാമാന്യാത് പ്രജനനേന്ദ്രിയം ഉദപാരയദൂത് — പൂരിതവാൻ സ്ത്രീവ്യഞ്ജനം പ്ര—തി തേനൈനാം സ്ത്രിയമഭ്യസൃ—ജദഭിസംസർഗ്ഗം കൃതവാൻ.

ഇവിടെ (മൈഥുനകർമ്മത്തിന്) വാജസനേയയജ്ഞത്തോടുള്ള സമാനത കൽപിക്കപ്പെടുന്നു — ആ പ്രജാപതി പ്രകൃഷ്ട ഗതിയോടു കൂടി തന്റെ ഗ്രാവാണത്തെ — സോമരസമെടുക്കാനുള്ള ഉപലം (കരിങ്കല്ല്) പോലുള്ള തന്റെ ജനനേന്ദ്രിയത്തെ, രണ്ടിനും കാഠിന്യം സമാനമാണ് (മൈഥുനസമയത്ത് കഠോരമാകുന്നുണ്ടല്ലോ) ഉൽപ്പൂരിതമാക്കിച്ചെയ്തു. അതായത് സ്ത്രീയോനിക്കു നേരെ പ്രേരിപ്പിച്ചു. ആ ജനനേന്ദ്രിയം വഴി സ്ത്രീയോടു സംസർഗ്ഗം ചെയ്തു.

**മന്ത്രഃ 3** — തസ്യാ വേദിരുപസ്ഥോ ലോമാനി ബഹി– ശ്ചർമ്മാധിഷവണേ സമിദ്ധോ മദ്ധ്യതസ്തൗ മുഷ്കൗ സ യാവാൻ ഹ വൈ വാജപേയേന യജമാനസ്യ ലോകോ ഭവതി താവാനസ്യ ലോകോ ഭവതി യ ഏവം വിദ്വാനധോപഹാസം ചരത്യാസാം സ്ത്രീണാം സുകൃതം വൃംക്തേ ſഥ യ ഇദമവിദ്വാനധോപഹാസം ചരത്യാസ്യ സ്ത്രിയഃ സുകൃതം വൃംജതേ.

**മന്ത്രാർത്ഥം 3** — അവളുടെ ഉപസ്ഥമാണ് വേദി. പുറമേ യുള്ള രോമങ്ങൾ ദർഭപ്പുല്ലുകളാണ് . യോനിയുടെ മധ്യ ഭാഗം ജ്വലിക്കുന്ന തീയാണ് . പാർശ്വങ്ങളിലുള്ള കാഠിന്യ മേറിയ മാസഖണ്ഡങ്ങൾ യതൊന്നോ അവമുഷ്കങ്ങ ളാണ് . ആ രണ്ടു മുഷ്കങ്ങൾ തന്നെയാണ് അധിഷവണ മെന്ന പേരിൽ പ്രസിദ്ധവും ചർമ്മമയവുമായ സോമ ഫലകം. വാജപേയ യജ്ഞം ചെയ്യുന്ന പുരുഷന് എത്ര പുണ്യലോകങ്ങൾ ലഭിക്കുമോ അത്രതന്നെ ഇതിനാലും പ്രാപിക്കാവുന്നതാണ് . ആർ ഇപ്രകാരം അറിഞ്ഞ് മൈഥുനം ചെയ്യുന്നുവോ അവൻ സ്ത്രീയുടെ പുണ്യത്തെ തടഞ്ഞ് സ്വായത്തമാക്കുന്നു. എന്നാൽ ആർ ഇതിനെ അറിയാതെ മൈഥുനം ചെയ്യുന്നുവോ അവന്റെ പുണ്യ ത്തെ സ്ത്രീകൾ സ്വായത്തമാക്കുന്നു.

**ഭാഷ്യം 3** — തസ്യാ വേദിരിത്യാദി സർവ്വം സാമാന്യം പ്രസിദ്ധം. സമിദ്ധോ ſ ഗ്നിർമ്മധ്യതഃ സ്ത്രീ– വ്യഞ്ജനസ്യ. തൗ മുഷ്കാവധി– ഷവണഫലകേ ഇതി വ്യവഹിതേന സംബധ്യതേ. വാജപേയയാജിനോ യാവാംല്ലോകഃ പ്രസിദ്ധസ്താവാൻ വിദുഷോ മൈഥുനകർമ്മണോ ലോകഃ ഫലമിതി സ്തൂയതേ. തസ്മാത് ബീഭത്സാ നോ കാര്യേതി.

"തസ്യാ വേദി" തുടങ്ങിയതെല്ലാം സാമാന്യംപ്രസിദ്ധമാണ് . സ്ത്രീയോനി യുടെ മധ്യഭാഗം ജ്വലിച്ചുകൊണ്ടിരിക്കുന്ന തീയാണ് . ആ മുഷ്കങ്ങൾ "അധിഷ വണമെന്നു പ്രസിദ്ധമായ സോമഫലക ങ്ങളാണ് എന്ന് വ്യവഹിതത്തോട് സം ബന്ധിച്ചിരിക്കുന്നു. വാജപേയ യാഗം ചെയ്യുന്നവൻ ഏതെല്ലാം ലോകങ്ങൾ പ്രാ പിക്കുമോ അതെല്ലാം ഇപ്രകാരമറിഞ്ഞ് മൈഥുനം ചെയ്യുന്നവനും ഫലമായി കിട്ടു ന്നു എന്ന് മൈഥുനത്തെ സ്തുതിക്കുക യാണ് . അതിനാലിതിൽ ലജ്ജിക്കേണ്ട കാര്യമില്ല എന്നർത്ഥം.

യ ഏവം വിദ്വാനധോപഹാ– സം ചരത്യാസാം സ്ത്രീണാം സു– കൃതം വൃങ്തേ ആവർജ്ജയതി. അഥ പുനര്യോ വാജപേയസംപ– ത്തിം ന ജാനാത്യവിദ്വാൻ രേതസോ രസതമത്വം ചാധോപഹാസം ചരതി. ആ ſ സ്യ സ്ത്രിയഃ സുകൃതമാവൃം– ജതേ ſ വിദുഷഃ

ഇപ്രകാരമറിയുന്ന യാതൊരുവ ൻ മൈഥുന കർമ്മത്തെ ചെയ്യുന്നുവോ അവൻ ഈ സ്ത്രീകളുടെ സുകൃതത്തെ തടഞ്ഞ് സ്വീകരിക്കുന്നു. അനന്തരം യാ തൊരുവൻ, വാജ പേയ സമ്പത്തിയെ അറിയാത്തവനായി രേതസ്സിനെ രസ തമരൂപത്തിൽ അനുഭവിക്കുന്നില്ലയോ അവൻ മൈഥുനം ചെയ്താൽ ആ അജ്

ജ്ഞാനിയായ പുരുഷനെ സ്ത്രീകൾ തന്നെ തടഞ്ഞ് അവൻെറ പുണ്യത്തെ സ്വീകരിക്കുന്നു.

**മന്ത്രഃ 4** — ഏതദ്ധ സ്മ വൈ തദ്വിദ്വാനുദ്ദാലക ആരുണിരാഹൈതദ്ധ സ്മ വൈ തദ്വിദ്വാന്നാകോ മൗദ്ഗല്യ ആഹൈതദ്ധ സ്മ വൈ തദ്വിദ്വാൻ കുമാരഹാരിത ആഹ ബഹവോ മര്യാ ബ്രാഹ്മണായനാ നിരിന്ദ്രയാ വിസുകൃതോ / സ്മാല്ലോകാത് പ്രയന്തി യ ഇദമവിദ്വാംസോ / ധോപഹാസവം ചരന്തീതി ബഹു വാ ഇദം സുപ്തസ്യ വാ ജാഗ്രതോ വാ രേതഃ സ്കന്ദതി.

**മന്ത്രാർത്ഥം 4** — തീർച്ചയായും ഈ മൈഥുനകർമ്മത്തെ (വാജപേയ സമ്പന്നതയെ)ക്കുറിച്ചറിയുന്ന അരുണ പുത്രനായ ഉദ്ദാലകൻ പറഞ്ഞിട്ടുണ്ടല്ലോ. ഇതിനെക്കുറിച്ചറിയുന്ന മുദ്രപുത്രനായനാകൻ പറഞ്ഞിട്ടുണ്ട് . അതുപോലെ വിദ്വാനായ കുമാരഹാരിതമുനിയും ഇതിനെക്കുറിച്ച് പറഞ്ഞിട്ടുണ്ട് . "മരണധർമ്മത്തോടു കൂടിയവരും നാമം കൊണ്ടു മാത്രം ബ്രാഹ്മണരും ആയി അനേകം പേരുണ്ട് . അവർ നിരിന്ദ്രിയന്മാരാണ് , സുകൃതമില്ലാത്തവരാണ് , മൈഥുന വിജ്ഞാനത്തെക്കുറിച്ചറിയാതെ തന്നെ അവൾ മൈഥുനകർമ്മത്തിൽ ആക്തിപൂർവ്വകം പ്രവർത്തിച്ചുകൊണ്ടേയിരിക്കുന്നു. അവർ പരലോകത്തിൽനിന്നും ഭ്രഷ്ടരായി പോകുന്നു. പത്നിക്ക് ഋതുകാലം വരുന്നതിനു മുമ്പ് ഈ പ്രാണോപാസകൻെറ രേതസ്സ് കൂടുതലോ കുറച്ചോ ഉറങ്ങുമ്പോഴോ ഉണർന്നിരിക്കുമ്പോഴോ നിപതിച്ചു പോവുകയാണെങ്കിൽ (അവൻ നിമ്നാങ്കിത പ്രായശ്ചിത്തം ചെയ്യണം).

**ഭാഷ്യഃ 4** ഏതദ്ധ സ്മ വൈ തദ്വിദ്വാനുദ്ദാലക ആരുണിരാഹാധോപഹാസാഖ്യം മൈഥുനകർമ്മവാജപേയസമ്പന്നം വിദ്വാനിത്യർത്ഥഃ. തഥാ നാകോ മൗദ്ഗല്യഃ കുമാരഹാരിതശ്ച. കിം ത ആഹുഃ? ഇത്യുച്യതേ — ബഹവോ മര്യാ മരണധർമ്മിണോ മനുഷ്യാ ബ്രാഹ്മണാ അയനം യേഷാംതേ ബ്രാഹ്മണായനാ ബ്രഹ്മബന്ധവോ ജാതിമത്രോപജീവിന ഇത്യേതത് നിരിന്ദ്രിയാ വിശ്ലേഷ്ടേന്ദ്രിയാ, വിസുകൃതോ വിഗതസുകൃതകർമ്മാണഃ, അവിദ്വാംസോ മൈ—

ആരുണിയെ ഉദ്ദാലകൻ തീർച്ചയായും ഇതിനെ മുൻപറഞ്ഞ വിധം അറിഞ്ഞിട്ടുണ്ട് . അതായത് "അധോപഹാസ"മെന്ന മൈഥുനകർമ്മം വാജപേയത്താൽ സമ്പന്നമായതാണെന്നറിഞ്ഞിട്ടുണ്ട് . അപ്രകാരം തന്നെ അറിഞ്ഞ മുദ്ഗലപുത്രനായ നാകനും കുമാരഹാരിതനും എന്തുപറഞ്ഞു? എന്നുപറയുന്നു — ധാരാളം മരണധർമ്മികളായ മനുഷ്യരുണ്ട് . ബ്രാഹ്മണർ അയനമായി ആർക്കുണ്ടോ അവർ ബ്രാഹ്മണനായന്മാർ — ബ്രാഹ്മണർ ബന്ധുക്കളായവർ — ജാതികൊണ്ടു മാത്രം ഉപജീവിക്കുന്നവർ എന്നർത്ഥം. അവർ നിരിന്ദ്രിയന്മാരായി — വിശ്ലിഷ്ടമായ

ഥുനകർമ്മാസക്താ ഇത്യർത്ഥഃ. തേ കിമസ്മാല്ലോകാത് പ്രയാന്തി പര— ലോകാത് പരിഭ്രഷ്ടാ ഇതി. മൈ— ഥുനകർമ്മണോ ऽ ത്യന്തപാപഹേ— തുത്വം ദർശയതി — ന ഇദമവിദ്വാം— സോ ऽ ധോപഹാസം ചരന്തീതി.

ഇന്ദ്രിയങ്ങളോടു കൂടിയവരായി, സുകൃതഹീനരായി സുകൃത കർമ്മം നശിച്ചവരായി അവിദ്വാന്മാരായി മൈഥുനകർമ്മത്തിൽ ആസക്തരായിത്തീരുന്നു എന്നർത്ഥം. അവർക്കെന്തു സംഭവിക്കുന്നു ? അവരീലോകത്തു നിന്നും മരിച്ചശേഷം പരലോകത്തുനിന്നും ഭ്രഷ്ടരായിത്തീരുന്നു. മൈഥുന കർമ്മത്തിൻെറ അത്യന്ത പാപകരണം കാണിച്ചു തരികയാണ്. ഇതിനെ അറിയാതെ മൈഥുനം ചെയ്യുന്നവർക്കിങ്ങിനെ സംഭവിക്കുന്നു.

ശ്രീമന്ഥം കൃത്വാ പത്ന്യാ ഋതുകാലം ബ്രഹ്മചര്യേണ പ്രതീ— ക്ഷതേ യദീദം രേതഃ സ്കന്ദതി ബഹുവാൽപ്പം വാ സുപ്തസ്യ വാ ജാഗ്രതോ വാ രാഗപ്രാബല്യാത് .

ശ്രീമന്ഥത്തെ ചെയ്തശേഷം പത്നിയുടെ ഋതുകാലത്തെ ബ്രഹ്മചര്യത്തോടെ കാത്തിരിക്കുന്നു. ഈ രേതസ്സ് അധികമോ കുറച്ചോ ഉറങ്ങുമ്പോഴോ ഉണർന്നിരിക്കുമ്പോഴോ രാഗ പ്രാബല്യം മൂലം സ്ഖലിക്കുകയാണെങ്കിൽ

---

**മന്ത്രഃ 5** — തദഭി മൃശേദനു വാ മന്ത്രയേത യന്മേ ऽ ദ്യ രേതഃ പൃഥിവീമസ്കാൻത്സീദ്യദോഷധീരപ്യസരദ്യദപഃ. ഇദമഹം തദ്രേത ആദദേ പുനർമ്മാമൈത്വിന്ദ്രിയം പുനസ്തേജഃ പുനർഭഗഃ പുനരഗ്നിർധിഷ്ണ്യാ യഥാസ്ഥാനം കൽപന്താമിത്യനാമികാങ്ഗുഷ്ഠാഭ്യാമാദായാന്തരേണ സ്തനൗ വാ ഭ്രുവൗ വാ നിമൃജ്യാത് .

**മന്ത്രാർത്ഥം 5** — ആ രേതസ്സിനെ കയ്യിലെടുത്ത് അഭിമന്ത്രിക്കണം. "ഇപ്പോൾ എൻെറ ഈ രേതസ്സ് സ്ഖലിച്ച് ഭൂമിയിൽ പതിച്ചു. മുമ്പ് ഓഷധികളിൽ നിപതിച്ചിരിക്കാം. അതുപോലെ ജലത്തിൽ നിപതിച്ചിരിക്കാം. ആ ഈ രേതസ്സിനെ ഞാനെടുക്കുന്നു" ഇപ്രകാരം പറഞ്ഞ് അനാമികയാലും അംഗുഷ്ഠത്താലും അതിനെ ഗ്രഹിച്ച് രണ്ടും സ്തനങ്ങളുടെ ഇടക്കോ ഭ്രൂ മധ്യത്തിലോ പുരട്ടുക. പുരട്ടുമ്പോൾ ഇങ്ങിനെ പറയണം— "(സ്ഖലിച്ചുപോയ രേതോരൂപമായ) എൻെറ ഇന്ദ്രിയം വീണ്ടും എന്നിലേക്ക് തിരിച്ചുവരട്ടെ. എനിക്ക് വീണ്ടും തേജസ്സും വീണ്ടും സൗഭാഗ്യവും കൈവരട്ടെ. അഗ്നിയുടെ സ്ഥാനമായ ആരേതസ്സിനെ ആദേവന്മാർ വീണ്ടും എൻെറ ശരീരത്തിൽ യഥാസ്ഥാനത്ത് സ്ഥാപിക്കട്ടെ"

**ഭാഷ്യഃ 5** — തദഭിമൃശേദനുമന്ത്രയേത വാ ऽ നുജപേദിത്യർത്ഥഃ. യദാ ऽ ഭിമൃശതി തദാ ऽ നാമികാം ഗുഷ്ഠാഭ്യാം

അതിൻെറ സ്പർശവും അതുപോലെ അനുമന്ത്രണവും അതായതു അനുജപവും ചെയ്യണമെന്നർത്ഥം.

തദ്രേത ആദദത്തേ "ആദദേ" ഇത്യേവമന്തേന മന്ത്രേണ. പുനർമ്മാമിത്യേതേന നിമൃജ്യാദന്തരേണ മധ്യേ ഭ്രുവൗ ഭ്രുവോർവ്വാ, സ്തനൗ സ്തനയോർവ്വാ.

സ്പർശിക്കുമ്പോൾ അനാമികകൊണ്ടും അംഗുഷ്ഠംകൊണ്ടും ആ രേതസ്സിനെ എടുക്കണം. "ആദദേ" എന്നു വരയുള്ള മന്ത്രം ചൊല്ലി എടുക്കണം. വീണ്ടും "പുനർമ്മാം ......നിമൃജ്യാത് " എന്നതുവരെ മന്ത്രം ചൊല്ലി ആരേതസ്സിനെ ഭ്രൂമധ്യത്തിലോ സ്തനങ്ങളുടെ മധ്യത്തിലോ സ്ഥാപിക്കണം.

---

**മന്ത്രഃ 6** — അഥ യദ്യു ദക ആത്മാനംപശ്യത്തേദഭിമന്ത്രയേത മയിതേജ ഇന്ദ്രിയം യശോ ദ്രവിണം സുകൃതമിതി ശ്രീർഹ വാ ഏഷാ സ്ത്രീണാം യന്മലോദ്വാസാ സ്തസ്മാന്മലോദ്വാസസം യശസ്വിനീമഭിക്രമ്യോപമന്ത്രയേത.

**മന്ത്രാർത്ഥം 6** — അനന്തരം ഉദകത്തിൽ രേതസ്സ് വീണതായി കാണുകയാണെങ്കിൽ അപ്പോൾ ഇങ്ങിനെ ജപിക്കണം "ദേവന്മാർ എന്നിൽ തേജസ്സിനേയും രേതസ്സിനേയും യശസ്സിനേയും ധനത്തേയും സുകൃതത്തേയും പ്രതിഷ്ഠിക്കട്ടെ". (അനന്തരം പത്നിയെ സ്തുതിച്ചു കൊണ്ട് ) "എന്റെ ഈ പത്നി ലോകത്തിലെ എല്ലാ സ്ത്രീകളിലും വച്ച് ശ്രീമതിയാണ് . ഇവളുടെ വസ്ത്രത്തിൽ രജസ്വലാപനചിഹ്നം സ്പഷ്ടമായിക്കാണുന്നുണ്ട് . അനന്തരം യശസ്വിനിയും രജസ്വലയുമായ പത്നിയെ സമീപിച്ച് ജപിക്കണം

**ഭാഷ്യഃ 6** — അഥ യദി കദാചിദുദക ആത്മാനമാത്മച്ഛായാം പശ്യേത്തത്രാഭിമന്ത്രയേതാനേന മന്ത്രേണമയി തേജ ഇതി.

ഏതെങ്കിലും കാരണം കൊണ്ട് രേതസ്സ് ജലത്തിൽ സ്ഖലിച്ചാൽ തന്നെ തന്റെ ഛായയെ നോക്കികൊണ്ട് "മയി തേജഃ മുതലായ മന്ത്രങ്ങളാൽ അഭിമന്ത്രണം ചെയ്യണം.

ശ്രീർഹ വാ ഏഷാ പത്നീ സത്രീണാം മദ്ധ്യേ യദ്യസ്മാന്മലോദ്വാസാ ഉദ്ഗതമലവദ്വാസാസ്തസ്മാത്താം മലോദ്വാസസം യശസ്വിനീം ശ്രീമതിം അഭിക്രമ്യാഭിഗത്യ ഉപമന്ത്രയേതേദമദ്യാവാഭ്യാം കാര്യം പുത്രോത്പാദാനമിതി, ത്രിരാത്രാന്തേ ആപ്ലുതാം.

"ഈ പത്നി എല്ലാ സ്ത്രീകളിലും വച്ച് ശ്രീ തന്നെയാണ് . കാരണം ഇവൾ മലോദ്വാസയാണ് . രജസ്വലയായിതനാൽ ഇവളുടെ വസ്ത്രത്തിൽ രജസ്സിന്റെ ചിഹ്നം സ്പഷ്ടമായി കാണുന്നു. അതിനാൽ രജസ്വലയും യശസ്വിനിയും ശ്രീമതിയുമായ ഈ പത്നിയെ സമീപിച്ച് മൂന്നു രാത്രികൾക്ക് ശേഷം കുളിച്ച് ശുദ്ധിവരുത്തിയ ഇവളോട് പറയണം — "ഇന്ന് നമുക്ക് യാതൊന്നിനാൽ പുത്രനുണ്ടാവുമോ ആ പ്രവൃത്തിയെ ചെയ്യണം" എന്ന് .

---

**മന്ത്രഃ 7** — സാ ചേദസ്മൈ ന ദദ്യാത് കാമമേനാമവക്രീ— ണിയാത്സാ ചേദസ്മൈ നൈവ ദദ്യാത് കാമമേനാം യഷ്ട്യാ വാ പാണിനാ വോപഹത്യാതിക്രാമേദിന്ദ്രിയേ— ണ തേ യശസാ യശ ആദദ ഇത്യയശാ ഏവ ഭവതി.

**മന്ത്രാർത്ഥം 7** — അവൾ അവന് മൈഥുനാനുമതി നൽകി യില്ലെങ്കിൽ അവനവൾക്ക് ഇച്ഛക്കൊത്ത (വസ്ത്ര ഭൂഷണങ്ങൾ) തെല്ലാം നൽകി തൻെറ പ്രേമം കാണിക്കണം. എന്നിട്ടും അവൾ അവസരം തന്നില്ലെങ്കിൽ ഇഷ്ടംപോലെ കൈകൊണ്ടോ വടികൊണ്ടോ അടിച്ച് ബലപ്രയോഗം വഴി സമാഗമിക്കണം. എന്നിട്ടും കാര്യം നടന്നില്ലെങ്കിൽ "ഞാൻ നിന്നെ ശപിച്ച് വന്ധ്യയാക്കും" എന്നു പറയണം. അവളുടെ സമീപം ചെന്ന് "ഞാനെൻറ യശോരൂപമായ ഇന്ദ്രിയം വഴി നിൻെറ യശസ്സിനെ നിർമ്മാർജ്ജനം ചെയ്യു ന്നുണ്ട് ." എന്നു ശപിച്ചാൽ അവൾ വന്ധ്യയോ ദുർഭഗ യോ ആയിത്തീരുക തന്നെ ചെയ്യും.

**ഭാഷ്യ 7** — സാ ചേദസ്മൈ ന ദ— ദ്യാന്മൈഥുനം കർത്തും കാമമേനാ— മവക്രീണീയാദാഭരണാദിനാ ജ്ഞാ— പയേത് .

അവൾ അവനെ മൈഥുനത്തിന നുവദിച്ചില്ലെങ്കിൽ ആഭരണാദികൾ നൽ കി അവളോടുളള പ്രേമത്തെ പ്രകടമാക്ക ണം.

തഥാപി സാ നൈവ ദദ്യാത് കാമമേനാം യഷ്ട്യാ വാ പാണിനാ— വോപഹത്യാതിക്രാമേന്മൈഥുനായ.

എന്നിട്ടും അവൾ സമ്മതിച്ചില്ലെ ങ്കിൽ തനിക്കിഷ്ടംപോലെ വടി കൊ ണ്ടോ കൈകൊണ്ടോ പീഡിപ്പിച്ച് മൈഥു നത്തിനായി പ്രയത്നിക്കണം.

ശപ്സ്യാമി ത്വാം ദുർഭഗാം കരിഷ്യാമീതി പ്രഖ്യാപ്യതാമനേന മന്ത്രേണ ഉപഗച്ഛേത് — "ഇന്ദ്രി— യേണ തേയശസാ യശ ആദേദ" ഇതി. സാ തസ്മാത്തദഭിശാപാത് വന്ധ്യാ ദുർഭഗേതി ഖ്യാതാ / യശാ ഏവ ഭവതി.

(എന്നിട്ടും ശരിയായില്ലെങ്കിൽ) "ഞാൻ നിന്നെ ശപിക്കും, ദുർഭഗയാക്കും" എന്നും പറഞ്ഞ് , "ഞാനെൻറ യശോ രൂപമായ ഇന്ദ്രിയം വഴി നിൻെറ യശസ്സി നെ നിർമാർജ്ജനം ചെയ്യും" എന്ന മന്ത്രം ജപിച്ച് അടുത്തു ചെല്ലുക. ആ ശാപം കൊണ്ട് അവൾ ദുർഭഗയും വന്ധ്യയു മാണ് എന്ന അപഖ്യാതി നേടും.

**മന്ത്രഃ 8** — സാ ചേദസ്മൈ ദദ്യാദിന്ദ്രിയേണ തേ യശസാ യശ ആദധാമീതി യശസ്വിനാവേവ ഭവതഃ

**മന്ത്രാർത്ഥം 8** — ആ പതി ആ ഭർത്താവിനായ അവസരം കൊടുത്തു എങ്കിൽ അവളെ ആശീർവ്വദിച്ചു പറയണം, "ഞാനെൻറ യശോരൂപമായ ഇന്ദ്രിയം വഴി നിന്നിൽ യശസ്സിനെത്തന്നെ സ്ഥാപിക്കുന്നു" എന്ന് . ആ ദമ്പ തികൾ യശസ്വികളായിത്തന്നെ ഭവിക്കുന്നു.

**ഭാഷ്യ : 8** — സാ ചേദസ്മൈ ദദ്യാദനുഗുണൈവ സ്യാദ്ഭർത്തുഃ, തദാനേന മന്ത്രേണോപഗച്ഛേത് "ഇന്ദ്രിയേണ തേ യശസാ യശ ആദധാമി" ഇതി. തദാ യശസ്വിനാവേവ ഉഭൗ അപി ഭവതഃ.

**അവൾ അവന് മൈഥുനത്തിനവസരം കൊടുക്കുയാണെങ്കിൽ — പതിക്കനുകൂലയാവുകയാണെങ്കിൽ — ഈ മന്ത്രം ചെല്ലി അവളെ സമീപിക്കണം "ഞാൻ യശോരൂമായ ഇന്ദ്രിയം വഴി നിന്നിൽ യശസ്സിനെ സ്ഥാപിക്കുന്നു". അപ്പോൾ അവർ രണ്ടു പേരും യശസ്വികളായിത്തീരുന്നു.**

**മന്ത്രഃ 9** — സ യാമിച്ഛേത് കാമയേത മേതി തസ്യാമർത്ഥം നിഷ്ഠായ മുഖേന മുഖം സംധായോപസ്ഥമസ്യാ അഭിമൃശ്യ ജപേദങ്ഗാദങ്ഗാത് സംഭവസി ഹൃദയാദധിജായസേ. സ ത്വമങ്ഗകഷായോ ऽ സി ദിഗ്ധവിദ്ധമിവ മാദയേയാമമൂം മയീതി.

**മന്ത്രാർത്ഥം 9** — അയാൾ യാതൊരുവളെ "ഇവളെന്നെ കാമിക്കട്ടെ" എന്നാഗ്രഹിക്കുന്നുവോ അവളുടെ യോനിയിൽ തന്റെ ജനനേന്ദ്രിയത്തെ സ്ഥാപിച്ച് തന്റെ മുഖത്തെ അവളുടെ മുഖത്തോടു ചേർത്ത് ഉപഭോഗസ്ഥാനത്തു തൊട്ട് ഈ മന്ത്രം ജപിക്കണം — "അല്ലയോ രേതസ്സേ ! നീ എന്റെ ഓരോ അംഗങ്ങളിൽ നിന്നും ഉണ്ടാവുന്നു. വിശേഷിച്ചും ഹൃദത്തിൽ നിന്നും നാഡീദ്വാരം വഴി നീ പ്രാദുർഭവിക്കുന്നു. നീ എന്റെ അംഗങ്ങളുടെ രസമാണ് . വിഷലിപ്തമായ അമ്പിനാൽ തുളക്കപ്പെട്ട മാൻ മൂർച്ഛിക്കുന്നതുപോലെ നീ എന്റെ ഈ പത്നിയെ എന്നെ പ്രതി ഉന്മത്തയാക്കിയാലും" എന്ന് .

**ഭാഷ്യ : 9** — സ യാം സ്വഭാര്യാമിച്ഛേദിയം മാം കാമയേതേതി തസ്യാമർത്ഥം പ്രജനനേന്ദ്രിയം നിഷ്ഠായ നിക്ഷിപ്യ മുഖേന മുഖം സന്ധായ ഉപസ്ഥമസ്യാ അഭിമൃശ്യ ജപേദിമം മന്ത്രമംഗാദംഗാദിതി.

**ആർ സ്വന്തം ഭാര്യയെക്കുറിച്ച് ഇവളെന്ന കാമിക്കണമെന്നാഗ്രഹിക്കുന്നുവോ അവളുടെ യോനിയിൽ തന്റെ ജനനേന്ദ്രിയത്തെ സ്ഥാപിച്ച് അവളുടെ മുഖത്തോട് തന്റെ മുഖം ചേർത്ത് അവളുടെ ഉപസ്ഥത്തെ തൊട്ടു കൊണ്ട് "അങ്ഗാദങ്ഗാദ് " എന്ന ഈ മന്ത്രത്തെ ജപിക്കണം.**

---

**മന്ത്രഃ 10 — അഥ യാമിച്ഛേന്ന ഗർഭം ദധീതേതി തസ്യാമർത്ഥം നിഷ്ഠായ മുഖേന മുഖം സന്ധായാഭിപ്രാണ്യാപന്യാദിന്ദ്രിയേണ തേ രേതസാ രേത ആദദ ഇത്യരേതാ ഏവ ഭവതി.**

**മന്ത്രാർത്ഥം 10 — അനന്തരം യാതൊരുവളെ പ്രതി ഗർഭം ധരിക്കരുതെന്നിച്ഛിക്കുന്നുവോ അവളുടെ യോനിയിൽ തന്റെ ജനനേന്ദ്രിയത്തെ സ്ഥാപിച്ച് മുഖം മുഖത്തോടു**

ചേർത്ത് അഭപ്രാണനകർമ്മത്തെ ചെയ്ത് അപാനന ക്രിയയെ ചെയ്തു പറയണം, "ഇന്ദ്രിയരൂപമായ രേതസ്സു വഴി ഞാൻ നിൻെറ രേതസ്സിനെ ഗ്രഹിക്കുകയാണ് . നീ ഗർഭിണിയാവാതിരിക്കട്ടെ" എന്ന് . (പുരുഷൻ തൻെറ ശിശ്നേന്ദ്രിയം വഴി സ്ത്രീയുടെ യോനിയിലേക്ക് വായുവിനെ കയററുന്ന ക്രിയക്ക് "അഭിപ്രാണന"മെന്നും ശിശ്നേന്ദ്രിയത്തെ പുറത്തെക്കെടുക്കുമ്പോൾ വായുവിനെ പുറത്തേക്കു തളളുന്ന ക്രിയെയ "അപാനന"മെന്നും പറയുന്നു)

**ഭാഷ്യ : 10** — അഥ യാമിച്ഛേരന്ന ഗർഭം ദധീത ന ധാരയേദ്ഗർഭിണി മാ ഭൂദിതി തസ്യാമർത്ഥമിതി പൂ—ർവ്വവത് . അഭിപ്രാണ്യാഭിപ്രാണനം പ്രഥമം കൃത്വാ പശ്ചാദപാന്യാദി—ന്ദ്രിയേണ തേ രേതസാ രേത ആദദ ഇത്യനേന മന്ത്രേണ. അരേതാ ഏവ ഭവതി ന ഗർഭിണീ ഭവതീത്യർത്ഥഃ.

പിന്നെ ആരെക്കുറിച്ച് ഇവൾ ഗർഭം ധരിക്കരുത് ഗർഭിണയാവരുത് എന്നു കരുതുന്നുവോ അവളെക്കുറിച്ചു എന്നെല്ലാം മുൻപറഞ്ഞപോലെ. ആദ്യം ലിംഗത്തെ അകത്തേക്കു തളളി പിന്നീടു പുറത്തേക്കെടുക്കണം. "ഇന്ദ്രിയേണ രേതസാ രേത ആദദേ" എന്ന ഈ മന്ത്രം വഴി അവൾ ആ രേതസ്സു തന്നെയായി ഭവിക്കുന്നു. ഗർഭിണിയാവുന്നില്ല എന്നർത്ഥം.

**മന്ത്രഃ 11** — അഥ യാമിച്ഛേദ്ദധീതേതി തസ്യാമർത്ഥം നിഷ്ഠായ മുഖേന മുഖം സന്ധായാപാന്യാദി പ്രാണ്യാ—ത് ഇന്ദ്രിയേണ രേതസാ രേത ആദധാമീതി ഗർഭിണ്യേവ ഭവതി.

**മന്ത്രാർത്ഥം 11** — അനന്തരം ആരെ പ്രതി ഇവൾ ഗർഭം ധരിക്കണമെന്നിച്ഛിക്കുന്നുവോ അവളുടെ യോനിയിൽ തൻെറ ജനനേന്ദ്രിയത്തെ സ്ഥാപിച്ച് മുഖത്തെ മുഖത്തോടു ചേർത്ത് ആദ്യം ആപനനക്രിയയേയും പിന്നീട് അഭിപ്രാണനക്രിയയേയും ചെയ്യണം. എന്നിട്ട് "ഞാൻ ഇന്ദ്രിയ രൂപമായ തേജസ്സിനെക്കൊണ്ട് നിൻെറ രേതസ്സിൻെറ ആധാനത്തെ ചെയ്യുന്നു" എന്നുപറയണം ഇതു വഴി അവൾ ഗർഭിണി തന്നെയായിത്തീരുന്നു. (ഇവിടെ സ്ത്രീയുടെ രേതസ്സോടു കൂടിയ വായുവിനെ ആദ്യം വലിച്ചെടുക്കുന്നു. അതായത് ആദ്യം ആപനനവും പിന്നീട് അഭിപ്രാണനവും ചെയ്യുന്നു).

**ഭാഷ്യ : 11** — അഥ യാമിച്ഛേദ്ദധീത ഗർഭമിതി തസ്യാമർത്ഥമിത്യാദി പൂർവ്വവത് . പൂർവ്വവിപര്യയേണാ—പാന്യാദിപ്രാണ്യാദീന്ദ്രിയേണ രേത

അനന്തരം ആരെ പ്രതി ഇവൾ ഗർഭിണിയാവണമെന്നിച്ഛിക്കുന്നുവോ അവളെക്കുറിച്ച് എന്നെല്ലാം മുൻപറഞ്ഞ പോലെ മുൻപറഞ്ഞതിന് വിപരീതമായി അപാന്യാദി പ്രാണ്യങ്ങളെ ചെയ്ത് "ഇന്ദ്രി

രേതസാ രേത ആദധാമീതി. ഗർ— ഭിണ്യേവ ഭവതി.

യേണ രേതസാ രേത ആദധാമി" എന്ന മന്ത്രം ജപിച്ചാൽ തീർച്ചയായും ഗർഭിണി തന്നെയാകുന്നു.

**മന്ത്രഃ 12** — അഥ യസ്യം ജായായൈ ജാരഃ സ്യാത്തം ചേദ്വിഷ്യാദാമപാത്രേ / ഗ്നിമുപസമാധായ പ്രതിലോമം ശരബർഹിസ്തീർത്വാ തസ്മിന്നേതാഃ ശരഭൃഷ്ടീഃ പ്രതിലോമാഃ സർപ്പിഷാ / ക്താ ജുഹയാന്മമ സമിദ്ധേ / ഹൗഷീഃ പ്രാണാപാനൗ ത ആദദേ / സാവിതി മമ സമി— ദ്ധേ / ഹൗഷീഃ പുത്രപശൂംസ്ത ആദദേ / സാവിതി മമ സമിദ്ധേ / പൗഷീരിഷ്ടാ സുകൃതേ ആദദേ / സാവിതി മമ സമിദ്ധേ / ഹൗഷീരാശാപരാകാശൗ ത ആദദേ / സാവിതി സ വാ ഏഷ നിരിന്ദ്രിയോ വിസുകൃതോ / സ്— മാല്ലോകാത് പ്രൈതി യാമേവംവിദ് ബ്രാഹ്ണഃ ശപതി തസ്മാദേവം വിച്ഛ്രോത്രിയസ്യ ദാരേണ നോപഹാ— സമിച്ഛേദുത ഹ്യേവംവിത് പരോ ഭവതി.

**മന്ത്രാർത്ഥം 12** — അനന്തരം യാതൊരുവൻെറ പത്നിക്ക് ജാരനുണ്ടോ അവൻ ആ ജാരനോട് ദ്വേഷഭാവം വച്ചു പുലർത്തി അവനെ ദണ്ഡിക്കണമെന്നാഗ്രഹിക്കുകയാണെങ്കിൽ അവൻ ഉണങ്ങാത്തമൺപാത്രത്തിൽ തീയിട്ട് വിപരീതക്രമത്തിൽ ആററു വഞ്ചിപ്പുല്ലുകൾ അതിൽ പരിസ്തരിച്ച് വെണ്ണയിലോ നെയ്യിലോ മുക്കി അതിൻെറ അററം വിപരീതമായി വച്ച് നാലു പ്രാവശ്യം അതിനെ തീയിൽ ഹോമിക്കണം. "മമ സമിദ്ധേ / ഹൗഷീഃ പ്രാണാ— പാനൗ ത ആദദേ" എന്ന മന്ത്രംചൊല്ലി ആദ്യത്തെ ആഹുതി ചെയ്തശേഷം "അസൗ മമ ശ്ത്രുഃ" എന്നിങ്ങിനെ പറഞ്ഞ് ശത്രുവിൻെറ പേരുച്ചരിക്കണം. മുന്നേപ്പോലെ "മമ സമിദ്ധേ / ഹൗഷീഃ പുത്രപശൂംസ്ത ആദദേ" എന്ന മന്ത്രംകൊണ്ട് രണ്ടാമത്തെ ആഹുതിയെ ചെയ്യണം. ഒടുവിൽ "അസൗ" എന്നിങ്ങിനെ ശത്രുവിൻെറ, പേരുച്ചരിക്കണം. "മമ സമിദ്ധേ / ഹൗഷീരിഷ്ടാ സുകൃതേ ത ആദദേ " എന്നുച്ചരിച്ച് മൂന്നാമത്തെ ആഹുതി ചെയ്തു ശത്രുവിൻെറ പേർ പറയണം. "മമ സമിദ്ധേ / ഹൗഷീ — രാശാപരാകാശൗ ത ആദദേ" എന്നു പറഞ്ഞ് നാലാമതും ഹോമിച്ച് ശത്രുവിൻെറ പേർ പറയണം. ഇപ്രകാരം വിദ്വാനായവൻ ആരെ ശപിക്കുന്നുവോ അവൻ ഇന്ദ്രിയ രഹിതനും പുണ്യഹീനനുമായി മരിക്കുന്നു. അതിനാൽ പരസ്ത്രീ ഗമനത്തിൻെറ ഈ ഭയങ്കര പരിണാമത്തെ അറിയുന്നവൻ ഒരു ശ്രോത്രിയൻെറ പത്നിയോടു കൂടി ച്ചേരാൻ ഇച്ഛിക്കുകയില്ല. കാരണം വിദ്വാനായ അവൻ അവന് ശത്രുവായിത്തീരും.

**ഭാഷ്യ : 12** — അഥ പുനര്യസ്യ ജാ— യാരെയെ ജാര ഉപപതിഃ സ്യാത്തം ചേദ് ദ്വിഷ്യാദഭിചരിഷ്യാമ്യേനമിതി മന്യേത തസ്യേദം കർമ്മ. ആമപാ— ത്രേ ∫ ഗ്നിമുപസമാധായ സർവ്വം പ്രതിലോമം കുര്യാത്തസ്മിന്നഗ്നാ— വേതാഃ ശരഭൃഷ്ടീഃ ശരഷീകാഃ പ്ര— തിലോമാഃ സർപ്പിഷാ അക്താഃ ഘൃതാഭ്യക്താ ജുഹുയാന്മമ സമിദ്ധേ ∫ ഹൗഷീരിത്യാദ്യാ ആഹുതീരന്തേ സർവ്വാസാ മസാവിതി നാമഗ്രഹണം പ്രത്യേകം.

അനന്തരം ആരുടെ പത്നിക്ക് ജാരൻ അഥവാ ഉപപതിയുണ്ടോ ആ ജാരനോട് ദ്വേഷമുണ്ടെങ്കിൽ അവന് ആഭിചാരം ചെയ്യാൻ നിശ്ചിയിച്ചാൽ അതിന് ഈ കർമ്മം ചെയ്യണം. മണ്ണു കൊണ്ടുള്ള പച്ചക്കലത്തിൽ തീയിട്ട് എല്ലാ ക്രിയകളും വിപരീതമായി ചെയ്യണം. ആ തീയിൽ ഈദർഭപ്പുല്ലുകൾ പ്രതിലോമമായി പരിസ്തരിച്ച് വെണ്ണയിൽ അഥവാ നെയ്യിൽ മുക്കി അവയെ ഹോമിക്കണം. "മമ സമിദ്ധേ ∫ ഹൗഷീഃ" എന്നിങ്ങിനെ നാലാഹുതികളെ ചെയ്ത് എല്ലാററിനും ഒടുവിലായി പ്രത്യേകമായി "അസൗ" എന്നിങ്ങിനെ ശത്രുവിൻെറ പേർ ഉച്ചരിക്കണം.

സ ഏഷ ഏവംവിദ്യം ബ്രാ— ഹ്മണഃ ശപതി സ വിസുകൃതോ വിഗതപുണ്യകർമ്മാ പ്രൈതി. ത— സ്മാദേവം വിച്ഛ്രോത്രിയസ്യ ദാരേണ നോപഹാസമിച്ഛേന്നർ— മ്മാപി ന കുര്യാത് കിമുതാധോപ— ഹാസം ഹി യസ്മാദേവംവിദപി താവത് പരോ ഭവതി ശത്രുർഭവതി ഇത്യർത്ഥഃ

ഇപ്രകാരമറിയുന്ന ആ ഈ ബ്രാഹ്മണൻ ആരെ ശപിക്കുന്നുവോ അവൻ വിഗത പുണ്യനായി മരിച്ചു പോകുന്നു. അതിനാൽ പരസ്ത്രീഗമനം കൊണ്ടുള്ള ഈ ഭയങ്കരമായ പരിണാമത്തെ അറിയുന്നവൻ ശ്രോത്രിയനായ വിദ്വാൻെറ പത്നിയോടുള്ള ഉപഹാസത്തേയോ നർമ്മഭാഷണത്തേയോ ഇച്ഛിക്കരുത് . പിന്നെ മൈഥുനത്തിൻെറ കാര്യം പറയാനില്ലല്ലോ. ഇപ്രകാരമുള്ള ആഭിചാരത്തെ അറിയുന്നവൻ പോലും അവൻെറ പരനായി, ശത്രുവായിത്തീരുന്നു.

**മന്ത്രഃ 13** — അഥ യസ്യ ജായമാർത്തവം വിന്ദേത്ത്ര്യഹം കംസേന പിബേദഹതവാസാ നൈനാം വൃഷങ്ങളോ ന വൃഷള്യുപഹന്യാത് ത്രിരാത്രാന്ത ആപ്ലുത്യ വ്രീഹീന— വഘാതയേത് .

**മന്ത്രാർത്ഥം 13**— അനന്തരം ആരുടെ പത്നി ആർത്തവത്തെ പ്രാപിക്കുന്നുവോ അവൾ മൂന്നു ദിവസം കംസപാത്രം കൊണ്ട് പാനം ചെയ്യണം. അഹതവാസയായിരിക്കണം. അവളെ ശൂദ്രനോ ശൂദ്രസ്ത്രീയോ തൊടരുത് . മൂന്നു ദിവസം കഴിഞ്ഞ് കുളിച്ചതിനുശേഷം നെല്ല് കുത്തണം.

**ഭാഷ്യ : 13** — അഥ യസ്യ ജായാ— മാർത്തവം വിന്ദേദൃതുഭാവം പ്രാ— പ്നുയാദിത്യേവമാദിഗ്രന്ഥഃ "ശ്രീർഹ വാ ഏഷാ സ്ത്രീണാം" ഇത്യതഃ പൂർവ്വം ദ്രഷ്ടവ്യഃ സാമർത്ഥ്യാത് . ത്ര്യഹം കംസേന പിബേദഹതവാ— സാശ്ച സ്യാത് . നൈനാം സ്നാ—

അനന്തരം ആരുടെ പത്നിക്ക് ആർത്തവം ഭവിക്കുന്നുവോ, ഋതുഭാവം പ്രാപിക്കുന്നവോ മുതലായ ഗ്രന്ഥത്തെ "ശ്രീർഹ വാ ഏഷാ സ്ത്രീണാ" എന്ന മന്ത്രഫലത്തടോുകൂടി മനസ്സിലാക്കണം, കാരണം അതാണ് ശരിയായിട്ടുള്ളത് . മൂന്നു ദിവസം അവൾ കംസപാത്രം കൊണ്ടു പാനം ചെയ്യണം. അഹതവാസയാ

**താമസ്നാതാം ച വൃഷളോ വൃഷളീ വാ നോപഹന്യോപസ്പൃ— ശേത് .**

**യിരിക്കണം. കുളിച്ചോ കുളിക്കാതേയോ ഉള്ള ഇവളെ ശൂദ്രനോ ശൂദ്രസ്ത്രീയോ സ്പർശിക്കരുത് .**

ത്രിരാത്രാന്തേ ത്രിരാത്രവ്ര— തസമാപ്തൗ ആപ്ലുത്യ അഹത വാസാഃ സ്യാദിതി വ്യവഹിതേന സംബന്ധഃ. താമാപ്ലുതാം വ്രീഹീന— വഘാതയേത് വ്രീഹ്യവഘാതായ താമേവ വിനിയുജ്യാത് .

**മൂന്നു രാത്രികൾക്കുശേഷം, മൂന്നു രാത്രികളിലെ വ്രതസമാപ്തിക്കുശേഷം കുളിച്ച് അഹതവാസയായിരിക്കണം എന്നത് വ്യവഹിതത്തോട് സംബന്ധപ്പെട്ടിരിക്കുന്നു. സ്നാനാന്തരം അവൾ നെല്ലു കുത്തണം. നെല്ലു കുത്താനവളെ നിയോഗിക്കണം.**

---

**മന്ത്രഃ 14** —സ യ ഇച്ഛേത് പുത്രോ മേ ശുക്ലോ ജായേത വേദമനുബ്രുവിത സർവ്വമായുരിയാദിതി ക്ഷീരൗദനം പാ— ചയിത്വാസർപ്പിഷ്മന്തമശ്നീയാതാമീശ്വരൗ ജനയിതവൈ.

**മന്ത്രാർത്ഥം 14** — യാതൊരുവൻ എനിക്ക് വെളുത്ത പുത്രൻ ജനിക്കണം അവൻ വേദം പഠിച്ചിരിക്കണം നൂറു വർഷം മുഴുവൻ ജീവിച്ചിരിക്കണം, എന്നാഗ്രഹിക്കുന്നുവോ അവൻ പാൽചോറുണ്ടാക്കിച്ച് അതിൽ വെണ്ണ ചേർത്ത് രണ്ടു പേരുമായി കഴിക്കണം. ഇതുവഴി (അങ്ങിനെയുള്ള പുത്രന്റെ) ഉൽപാദനത്തിന് അവർ സമർത്ഥരായിത്തീരുന്നു.

**ഭാഷ്യ ഃ 14**— സ യ ഇച്ഛേത് . പു— ത്രോ മേ ശുക്ലോ വർണ്ണതോ ജാ— യേത വേദമേകമനുബ്രവീത സർ— വ്വമായുരിയാദ്വർഷശതം ക്ഷീരൗദ— നംപാചയിത്വാ സർപ്പിഷ്മന്തമശ്നീ— യാതാമീശ്വരൗജനയിതവൈ.

**യാതൊരുവൻ"എന്റെ പുത്രൻ വെളുത്ത നിറത്തോടു കൂടിയവനായി ജനിക്കണം. ഒരു വേദം പഠിക്കണം. നൂറു വർഷം പൂർണ്ണായുസ്സായിരിക്കണം" എന്ന് ഇച്ഛിക്കുന്നുവോ അവൻ പാൽച്ചോറുണ്ടാക്കിച്ച് വെണ്ണയും കൂട്ടി രണ്ടു പേരും കൂടി കഴിക്കണം. ഇതു വഴി അവർ അപ്രകാരമുള്ള പുത്രോൽപദാനത്തിന് യോഗ്യരായിത്തീരുന്നു.**

---

**മന്ത്രഃ 15** — അഥ യ ഇച്ഛേത് പുത്രോ മേ കപിലഃ പിംഗളോ ജായതേ ദ്വൗ വേദാവനുബ്രുവീത സർവ്വ— മായുരിയാദിതി ദധ്യോദനം പാചയിത്വാ സർപ്പിഷ്മ — ന്തമശ്നീയാതാമീശ്വരൗ ജനയിതവൈ.

**മന്ത്രാർത്ഥം 15** — അനന്തരം ആർ തന്റെ പുത്രൻ കപില വർണ്ണനോ പിങ്ഗളവർണ്ണനോ ആകണമെന്നും രണ്ടു വേദങ്ങൾ അധ്യയനം ചെയ്യണമെന്നും നൂറുവർഷം പൂർണ്ണായുസ്സായിരിക്കണമെന്നും ആഗ്രഹിക്കുന്നുവോ അവൻ ദധ്യന്നമുണ്ടാക്കിച്ച് വെണ്ണകൂട്ടി രണ്ടുപേരുമായി കഴിക്കണം. ഇതു വഴി (അപ്രകാരമുള്ള പുത്രന്റെ) ഉൽപാദനത്തിന് അവർ സമർത്ഥമരായിത്തീരുന്നു.

**ഭാഷ്യ ꞉ 15** — ദധ്യോദനം ദധ്നാ ചരും പാചയിത്വാ ദ്വിവേദം ചേദി— ച്ഛതി പുത്രം തദൈവമശനനിയമഃ.

ദ്വിവേദിയായ പുത്രനെ ഇച്ഛി ക്കുന്നുവെങ്കിൽ തയിർച്ചോർ തൈരു കൊണ്ടുണ്ടാക്കിയ ചോറ് ഉണ്ടാക്കി അപ്പോൾ തന്നെ ഭക്ഷിക്കണം എന്നാണ് നിയമം.

---

**മന്ത്രഃ 16** — അഥ യ ഇച്ഛേത് പുത്രോ മേ ശ്യാമോ ലോഹിതാക്ഷോ ജായേത ത്രീൻവേദാനനുബ്രവീത സർ— വ്വമായുരിയാദിത്യുദൗദനം പാചയിത്വാ സർപ്പിഷ്മത്തമ— ശ്നീയാതാമീശ്വരൗ ജനയിതവൈ.

**മന്ത്രാർത്ഥം 16** — അനന്തരം ആർ തൻെറ പുത്രൻ ശ്യാമ വർണ്ണമനും ലോഹിതാക്ഷനും ആകണമെന്നും മൂന്നു വേദങ്ങളെ പഠിക്കമമെന്നും പൂർണ്ണായുസ്സാവണമെന്നും ആഗ്രഹിക്കുന്നുവോ അവൻ ജലത്തിൽ ചോറുണ്ടാക്കിച്ച് വെണ്ണ ചേർത്ത് രണ്ടു പേരുമായി ഭക്ഷിക്കണം. ഇതു വഴി അവർ അപ്രകാരമുള്ള പുത്രൻെറ ഉൽപാദനത്തിന് ശക്തരായിത്തീരുന്നു.

**ഭാഷ്യ ꞉ 16** — കേവലമേവ സ്വാഭാ— വികമോദനം ഉദഗ്രഹണമന്യപ്ര— സംഗനിവൃത്യർത്ഥം.

കേവലം സ്വാഭാവികമായ ചോറു തന്നെ ഉണ്ണണം. "ഉദ" ശബ്ദ പ്രയോഗം പാലു തുടങ്ങിയ അന്യവസ്തുക്കളുടെ നിവൃത്തിക്കാണ് .

**മന്ത്രഃ 17** — അഥ യ ഇച്ഛേദ്ദുഹിതാ മേ പണ്ഡിതാ ജായേത സർവ്വമായുരിയാദിതി തിലൗദനം പാചയിത്വാ സർപ്പിഷ്മന്തമശ്നീയാതാമീശ്വരൗ ജനയിതവൈ.

**മന്ത്രാർത്ഥം 17** — അനന്തരം ആർ തൻെറ പുത്രി വിദുഷിയും പൂർണ്ണായുസ്സോടു കൂടിയവളുമാവണമെന്നി ച്ഛിക്കുന്നുവോ അവൻ എള്ളു ചോറുണ്ടാക്കിച്ച് വെണ്ണ ചേർത്ത് രണ്ടു പേരുമായി ഭക്ഷിക്കണം. ഇതു വഴി പറയപ്പെട്ട യോഗ്യതയോടു കൂടിയ കന്യകക്ക് ജന്മം നൽ കാൻ അവർ സമർത്ഥരായിത്തീരുന്നു.

**ഭാഷ്യ ꞉ 17**— ദുർഹിതുഃ പാണ്ഡിത്യം ഗൃഹതന്ത്രവിഷയമേവ, വേദേ ഽ നധികാരാത് . തിലൗദനം കൃശരം.

വേദാധികാരമില്ലാത്തതിനാൽ പു ത്രിയുടെ പാണ്ഡിത്യം ഗൃഹതന്ത്ര വിഷ യത്തിൽ മാത്രമാണ് . തിലൗ ദനമെന്നാൽ എള്ളും ചോറും ചേർന്ന ഉരുള എന്നർത്ഥം.

**മന്ത്രഃ 18** — അഥ യ ഇച്ഛേത് പുത്രോ മേ പണ്ഡിതോ വിഗീതഃ സമിതിംഗിമഃ ശുശ്രൂഷിതാം വാചം ഭാഷിതാ ജായേത സർവ്വാൻ വേദാനനുബ്രൂവിത സർവ്വമായു— രിയാദിതി മാംസൗദനം പാചിയിത്വാ സർപ്പിഷ്മന്ത— മശ്നിയാതാമീശ്വരൗ ജനയിതവാ ഔക്ഷേണ വാർഷ— ഭേണ വാ.

**മന്ത്രാർത്ഥം 18** — അനന്തരം ആർ തനിക്ക് പണ്ഡിതനും പ്രഖ്യാതനും പ്രഗത്ഭനും ശ്രവണസുഖപ്രദമായ വാക്കിനെ സംസാരിക്കുന്നവും എല്ലാ വേദങ്ങളും പഠിച്ചവനും പൂർണ്ണായുസ്സും ആയ പുത്രൻ വേണമെന്നാഗ്രഹിക്കുന്നുവോ അവൻമാംസം ചേർത്ത് ചോറുണ്ടാക്കി വച്ച് വെണ്ണയും ചേർത്ത് രണ്ടുപേരുമായി ഭക്ഷിക്കണം. ഇതു വഴി പറയപ്പെട്ട യോഗ്യതയോടു കൂടിയ പുത്രന് ജന്മ കൊടുക്കാൻ അവർ സമർത്ഥരാവുന്നു. അക്ഷം അഥവാ വൃഷഭം എന്നു പേരായ. ഓഷധിയോടു ചേർത്ത് കഴിക്കണം.

**ഭാഷ്യ : 18** — വിവിധം ഗീതോ വിഗീതഃ പ്രഖ്യാത ഇത്യർത്ഥഃ. സമിതിംഗമഃ സഭാംഗച്ഛതീതി പ്രഗത്ഭ ഇത്യർത്ഥഃ. പാണ്ഡിത്യസ്യ പൃഥഗ്ഗ്രഹണാത് . ശുശ്രൂഷിതാം ശ്രോതുമിഷ്ടാം രമണീയാം വാചം ഭാഷിതാ സംസ്കൃതായാ അർത്ഥവത്യാ വാചോ ഭാഷിതേത്യർത്ഥഃ.

പലേ ഗീതങ്ങളോടു കൂടിയവൻ വിഗീതൻ, പ്രഖ്യാതൻ എന്നർത്ഥം. സമിതിംഗമനെന്നാൽ വിദ്വത്സഭയിൽ പോകുന്നതിനാൽ പ്രഗത്ഭൻ നിർഭയൻ എന്നർത്ഥം, കാരണം പാണ്ഡിത്യം വെവ്വേറെ അവൻ ഗ്രഹിച്ചിട്ടുണ്ട് . ശുശ്രൂഷിതാ എന്നാൽ കേൾക്കാൻ സുഖമുള്ള രമണീയമായ വാക്കിനെ പറയുന്നവൻ അതായത് സംസ്കാരമുള്ളതും അർത്ഥമുള്ളഥുമായ വാക്കുകളെ പറയുന്നവൻ എന്നർത്ഥം.

മാംസമിശ്രമോദനം മാംസൗദനം. തന്മാംസനിയമാർത്ഥമാഹ—ഔക്ഷേണ വാ മാംസേന. ഉക്ഷാ സേചനസമർത്ഥഃ പുംഗവസ്തദീയം മാംസം. ഋഷഭസ്തതോ ഽ പ്യധികവയാഃ തദീയമാർഷഭം മാംസം.

മാംസത്തോടു കൂടിയ ചോറാണ് മാംസൗദനം. ആ മാംസത്തിന്റെ നിയമത്തിനായി പറയുന്നു. ഉക്ഷസംബന്ധിയായ മാസം ചേർത്തതാവണം. ഉക്ഷമെന്നാൽ ഗർഭാധാനസംബന്ധിയായ പുംഗവം (ഒരു തരംകാള) അതിന്റെ മാസം. അതിനേക്കാൾ വയസ്സുകൂടിയതാണ് ഋഷഭം. അതിന്റെ മാംസമാണ് ആർഷഭമാസം.

"ഋഷഭ" മെന്നാൽ കാളയെന്നും ഒരു തരം ഓഷധിയെന്നും അർത്ഥമുണ്ട് . "ഉക്ഷാ" എന്നതിനെ അഷ്ടവർഗ്ഗാന്തർഗ്ഗതമായ ഋഷഭോഷധിയുടെ പര്യായമായും ചിലർ പറഞ്ഞിട്ടുണ്ട് .

**മന്ത്രഃ 19** — അഥാഭിപ്രാതരേവ സ്ഥാലീപാകാവൃതാജ്യം ചേഷ്ടിത്വാ സ്ഥാലീപാകസ്യോപഘാതം ജുഹോത്യഗ്നയേ സ്വാഹാ ഽ നുമതയേ സ്വാഹാ ദേവായ സവിത്രേ സത്യപ്രസവായ സ്വാഹേതി ഹുത്വോദ്ധൃത്യ പ്രാൾനാതി പ്രാശ്യേതരസ്യാഃ പ്രയച്ഛതി പ്രക്ഷാള്യ പാണീ ഉദപാത്രം പൂരയിത്വാ തേനൈനാം ത്രിരഭ്യുക്ഷത്യുത്തിഷ്ഠാതോ വിശ്വാസോ ഽ ന്യാമിച്ഛ പ്രപൂർവ്യാം സംജായാം പത്യാ സഹേതി.

**മന്ത്രാർത്ഥം 19** — അനന്തരം നാലാം ദിവസം പ്രാതഃ കാലത്ത് തന്നെ പത്നിയോടു കൂടി പൊടിച്ച അരിയെടുത്ത് സ്ഥാലീപാകവിധിക്കനുസരിച്ച് നെയ്യിനെ സംസ്കരിച്ച് ചരുവിനെ വേവിച്ചടുത്ത് അതും സംസ്കരിച്ച് സ്ഥാലീപാകത്തിനുള്ള നിവേദ്യത്തിൽ നിന്നും കുറേശെ എടുത്ത് പ്രധാന ആഹുതികളെ ചെയ്യണം., "അഗ്നയേ സ്വാഹാ, അനുമതയേ സ്വാഹാ, ദേവായ സവിത്രേ തസ്യ പ്രസവായ സ്വാഹാ" എന്നിപ്രകാരം ആഹുതി ചെയ്ത് "സ്വിഷ്ടകൃത് " ഹോമത്തെ ചെയ്ത് സ്ഥാലിയിലുള്ള ചരുവിനെ ഒരു പാത്രത്തിലാക്കി അതിൽ നെയ്യു ചേർത്ത് അതിനെ ആദ്യം ഭർത്താവു ഭക്ഷിക്കണം. ഭക്ഷിച്ചശേഷം ആ ഉച്ഛിഷ്ടത്തെ തൻെറ പത്നിക്കായി കൊടുക്കുന്നു. അതിനുശേഷം കൈകഴുകി ശുദ്ധിവരുത്തി ആചമിച്ച് ജലപാത്രത്തെ നിറച്ച് ആ ജലം കൊണ്ട് "ഉത്തിഷ്ഠാതോ വിശ്വാവസോ ʃ ന്യാമിച്ഛ പ്രപൂർവ്യാം സംജായാം പത്യാ സഹ" എന്നു ചൊല്ലി തൻെറ പത്നിയെ മൂന്നു തവണ അഭിഷേചിക്കണം.

**ഭാഷ്യ : 19** — അഥാഭി പ്രാതരേവ കാലേ ʃ വഘാതനിവൃത്താംസ്തണ്ഡുലാനാദായ സ്ഥാലീപാകാവൃതാ സ്ഥാലീപാകവിധിനാ ആജ്യം ചേഷ്ടിത്വാ ആജ്യസംസ്കാരം കൃത്വാ ചരും ശ്രപയിത്വാ സ്ഥാലീപാകസ്യാഹുതീർജ്ജുഹോതി, ഉപഘാതമുപഹത്യോപഹത്യാഗ്നയേ സ്വാഹേത്യാദ്യാഃ. ഗാർഹ്യഃ സർവ്വോ വിധിർദ്രഷ്ടവ്യോ ʃ ത്ര.

അനന്തരം പ്രാതഃ കാലത്തു തന്നെ നെല്ലു കുത്തി ഉണ്ടാക്കിയ അരിയെടുത്ത് സ്ഥാലീപാക വിധി പ്രകാരം നെയ്യിനെ സംസ്കരിച്ച് ചരുവിനെ (പായസം) വേവിച്ചെടുത്ത് സ്ഥാലീപാക ഹോമം ചെയ്യണം. സ്ഥാലീപാകത്തിനുള്ള അന്നത്തിൽ നിന്നും കുറേശകുറേശ എടുത്ത് "അഗ്നയേ സ്വാഹാ" മുതലായ മന്ത്രങ്ങൾകൊണ്ട് മൂന്നു പ്രാവശ്യം ഹോമിക്കണം. ഇവിടെ സകലവിധികളും അവനവൻെറ ഗൃഹ സൂത്രത്തിനനുസരിച്ച് മനസ്സിലാക്കണം.

ഹുത്വോദ്ധൃത്യ ചരുശേഷം പ്രാശ്നാതി. സ്വയം പ്രാശ്യേതരസ്യാഃ പത്ന്യൈ പ്രയച്ഛത്യുച്ഛിഷ്ടം. പ്രക്ഷാല്യ പാണീ ആചമ്യോദപാത്രം പൂരയിത്വാ തേനോദകേനൈനാം ത്രിരഭ്യുക്ഷത്യനേന മന്ത്രേണ ഉത്തിഷ്ഠാത ഇതി, സകൃന്മന്ത്രോച്ചാരണം.

ഹോമിച്ചതിനുശേഷം ബാക്കിയുള്ള പായസത്തെ പ്രാശിക്കണം. ഭർത്താവ് സ്വയം പ്രാശിച്ച് ഉച്ഛിഷ്ടത്തെ പത്നിക്കായിട്ട് കൊടുക്കണം. അതിനു ശേഷം കൈ രണ്ടും കഴുകി ആചമിച്ച് ജലപാത്രം നിറച്ച് ആ ജലം കൊണ്ട് "ഉത്തിഷ്ഠാത" എന്ന മന്ത്രം ജപിച്ചു പത്നിയെ മൂന്നു പ്രാവശ്യം അഭിഷേചിക്കണം. മന്ത്രം ഒരിക്കൽ ചൊല്ലിയാൽ മതി.

---

**മന്ത്രഃ 20** — അഥൈനാമഭിപദ്യതേ/ മോ ʃ ഹമസ്മി സാ ത്വം ത്വമസ്യമോഹം സാമാഹമസ്മി ഋക് ത്വം ദ്യൗരഹം

പൃഥിവീത്വം താവേഹി സംരഭാവഹൈ സഹ രേതോ ദധാവഹൈ പുംസേ പുത്രായ വിത്തായ ഇതി.

**മന്ത്രാർത്ഥം 20** — അനന്തരം ആർത്താവ് ഭാര്യയെ തൻെറ ഇഷ്ടാനുസരണം പാൽപ്പായസം മുതലായവ ഭക്ഷിപ്പിച്ച് ശയനസമയത്ത് **"അമോ ƒഹമസ്മി"** മുതലായ മന്ത്രം ഉരുവിട്ട് അവളെ ആലിംഗനം ചെയ്യണം., (മന്ത്രം) "ദേവീ ! ഞാൻ പ്രാണനാണ് , നീ വാക്കാണ് . നീ വാക്കാണ് , ഞാൻപ്രാണനാണ് ,ഞാൻ സമാമാണ് , നീ ഋക്കാണ് ഞാനാകാശമാണ് , നീ പൃഥിവിയാണ് . അതിനാൽ വന്നാലും ദമ്പതികളായ നമുക്ക് ആലിംഗനം ചെയ്യാം. നമുക്കൊരുമിച്ച് രേതസ്സിനെ ധരിക്കാം. അതു വഴി നമുക്ക് പുരുഷത്വത്തോടു കൂടിയ പുത്രനെ ലഭിക്കട്ടെ."

**ഭാഷ്യ : 20**— അഥൈനാമഭിമന്ത്ര്യ ക്ഷീരൗദനാദി യഥാപത്യകാമം ഭുക്ത്വേതി ക്രമോ ദ്രഷ്ടവ്യഃ. സം— വേശനകാലേ ƒമോ ƒ ഹമസ്മീത്യാ— ദിമന്ത്രേണാഭിപദ്യതേ.

**അനന്തരം ഇവളോട് അഭി മന്ത്രണം ചെയ്ത് എപ്രകാരമുളള സന്തതിയെ ഇച്ഛിക്കുന്നുവോ അതിനനുസരിച്ചുളള പാൽച്ചോറ് മുതലായ ഭോജനത്തെ ക്രമമനുസരിച്ച് മനസ്സിലാക്കി ഭക്ഷിച്ചതിനുശേഷം അവളോടൊത്ത് ശയിക്കണം. ശയന സമയത്ത് "അമോ ƒഹമസ്മി" മുതലായ മന്ത്രത്തോടുകൂടി പത്നിയെ ആലിംഗനം ചെയ്യണം.**

---

**മന്ത്രഃ 21** —അഥാസ്യാ ഊരൂ വിഹാപയതി **ജിഹീഥാം** ദ്യാവാപൃഥിവീ ഇതി തസ്യാമർത്ഥം നിഷ്ഠായ **മുഖേന** മുഖം സന്ധായ ത്രിരേനാമനുലോമാമനുമാർഷ്ടി വിഷ്— ണുര്യോനിം കൽപയതു ത്വഷ്ടാ രൂപാണി പിംശതു. ആസിഞ്ചതു പ്രജാപതിർദ്ധാതാ ഗർഭം ദധാതു തേ. ഗർഭം ധേഹി സിനീവാലി ഗർഭം ധേഹി പൃഥുഷ്ടുകേ. ഗർഭം തേ അശ്വിനൗ ദേവാവാധത്താം പുഷ്കരസ്രജൗ.

**മന്ത്രാർത്ഥം 21** — അനന്തരം "വിജിഹീതം ദ്യാവാപൃഥിവീ" (അല്ലയോ ഊരുസ്വരൂപങ്ങളായ പൃഥിവ്യാകാശങ്ങളെ ! നിങ്ങൾ വേർപെട്ടിരിക്കുവിൻ ) എന്ന മന്ത്രം ചൊല്ലി പത്നിയുടെ ഊരുദ്വയത്തെ ഒന്നു മറെറാന്നിൽ നിന്നും വേർപെടുത്തണം. അനന്തരം പത്നിയുടെ യോനിയിൽ തൻെറ ജനേന്ദ്രിയത്തെ സ്ഥാപിച്ച് മുഖത്തോടു മുഖം ചേർത്ത് അനുലോമക്രമത്തിൽ അവളുടെ ദേഹം മുഴുവനും (കേശാദിപാദാന്തം) മൂന്നു പ്രാവശ്യം തലോടണം. (തടവുമ്പോൾ വിഷ്ണുര്യോനിം കൽപയതു" മുതലായ മന്ത്രം ഉരുവിടണം. അതിൻെറ അർത്ഥം ഇതാണ് ) —

പ്രിയേ ! സർവ്വവ്യാപിയായ വിഷ്ണുഭഗവാൻ നിന്റെ യോനിയെ പുത്രോൽപത്തിക്ക് സമർത്ഥമാക്കിത്തീർക്കട്ടെ. സൂര്യഭഗവാൻ നിനക്കു ജനിക്കാൻ പോകുന്ന കുട്ടിയുടെ അംഗങ്ങൾ പരിപുഷ്ടങ്ങളും ദർശനീയങ്ങളുമാക്കട്ടെ. വിരാട് പുരുഷനായ ഭഗവാൻ പ്രജാപതി എന്നിൽ നിന്നും അഭിന്നനായിസ്ഥിതി ചെയ്ത് നിന്നിൽ ഗർഭത്തെ ഉണ്ടാക്കട്ടെ. ഭഗവാനായ ധാതാവ് നിന്നിൽ നിന്നഭിന്നനായി സ്ഥിതി ചെയ്ത് നിന്നിൽ ഗർഭത്തെ ധരിക്കുകയും പോഷിപ്പിക്കുകയും ചെയ്യട്ടെ. സിനീവാലി (ചന്ദ്രന്റെ ഒരു കല മാത്രം ശേഷിക്കുന്ന അമാവാസി) നീയാണ് പൃഥംഷ്ടുകേ. നീ ഗർഭത്തെ ധരിച്ചാലും. താമര മാലധരിച്ച അശ്വനീദേവകൾ നിന്റെ ഗർഭാധാനം ചെയ്യട്ടെ.

**ഭാഷ്യ : 21**— അഥാസ്യാ ഊരൂ വിഹാപയതി "വിജിഹീഥാം ദ്യാവാപൃഥീവീ" ഇത്യനേന. തസ്യാമർത്ഥമിത്യാദി പൂർവ്വവത് . ത്രിരേനാം ശിരഃപ്രഭൃത്യാനുലോമാമനുമാർഷ്ടി വിഷ്ണുര്യോനിമിത്യാദി പ്രതിമന്ത്രം.

അനന്തരം "വിജിഹീതാംദ്യാ വാപൃഥിവീ" എന്ന ഈ മന്ത്രം കൊണ്ട് പത്നിയുടെ തുടകളെ അകത്തുക. "തസ്യാമർത്ഥം" മുതലായ മന്ത്രങ്ങൾക്കർത്ഥം മുൻപു പറഞ്ഞപോലെ തന്നെ. "വിഷ്ണുര്യോനിം" മുതലായ മന്ത്രങ്ങളെ ചൊല്ലി പത്നിയുടെ ശിരസ്സു മുതൽ പാദം വരെ അനുലോമമായി മൂന്നു പ്രാവശ്യം തലോടണം.

**മന്ത്രഃ 22** — ഹിരണ്മയീ അരണീ യാഭ്യം നിർമ്മന്ഥതാമശ്വിനൗ. തം തേ ഗർഭം ഹവാമഹേ ദശമേ മാസി സൂതയേ. യഥാഗ്നിഗർഭാ പൃഥിവീ യഥാ ദ്യൗരിന്ദ്രേണ ഗർഭിണീ. വായുർദ്ദിശാം യഥാ ഗർഭം ഏവം ഗർഭം ദധാമി തേ । സാവിതി.

**മന്ത്രാർത്ഥം 22** — പ്രാചീനകാലത്ത് ഹിരണ്മയമായ രണ്ട് അരണികൾ ഉണ്ടായിരുന്നു. അശ്വിനീദേവകൾ അവ കൊണ്ട് മന്ഥനം ചെയ്ത് ഉണ്ടായ അമൃതരൂപമായ ആ ഗർഭത്തെ ഞാൻ നിന്റെ വയററിൽ സ്ഥാപിക്കുന്നു. പത്താം മാസത്തിൽ നീ പ്രസവികക്ട്ടെ. എപ്രകാരം പൃഥിവി അഗ്നിയാകുന്ന ഗർഭത്തോടു കൂടിയതാണോ, എപ്രകാരം ദ്യോവ് ഇന്ദ്രനാൽ ഗർഭിണിയാണോ, എപ്രകാരം ദിക്കുകൾക്ക് വായു ഗർഭമാണോ അപ്രകാരം ഞാൻ നിന്നിൽ പുത്രരൂപമായ ഗർഭത്തെ സ്ഥാപിക്കുന്നു.

**ഭാഷ്യ : 22** — അന്തേ നാമ ഗൃഹ്ണാത്യസാവിതി തസ്യാഃ.

"അസൗ" എന്നു പറഞ്ഞതു കൊണ്ട് ഒടുവിൽ പത്നിയുടെ പേർ പറയണമെന്നാണ് സൂചന.

**മന്ത്രഃ 23 —** സോഷ്യന്തീ മദ്ഭിരഭ്യുക്ഷതി. യഥാ വായുഃ പുഷ്കരിണീം സമിംഗയതി സർവ്വതഃ ഏവാ തേ ഗർഭ ഏജതു സഹാവേതു ജരായുണാ. ഇന്ദ്രസ്യായം വ്രജഃ കൃതഃ സാർഗ്ഗലഃ സപരിശ്രയഃ തമിന്ദ്ര നിർജ്ജഹി ഗർഭേണ സാവരാംസഹേതി.

**മന്ത്രാർത്ഥം 23 —** പ്രസവസമയത്ത് പ്രസവിക്കുന്ന സ്ത്രീയെ "യയാ വായുഃ" തുടങ്ങിയ മന്ത്രം ജപിച്ച് ജലം കൊണ്ട് തളിക്കണം. (മന്ത്രാർത്ഥം) എപ്രകാരം വായു പുഷ്കരിണിയെ എല്ലാ ഭാഗത്തു നിന്നും ചലിപ്പിക്കുന്നുവോ അപ്രകാരം നിന്റെ ഗർഭം അതിന്റെ സ്ഥാനത്തു നിന്നും ചലിക്കുകയും ജരായുവിനോടൊപ്പം പുറത്തു വരുകയും ചെയ്യട്ടെ. " ഇന്ദ്രൻ (പ്രസൂതി വായുവിനായി) ഈ യോനീരൂപമായ മാർഗ്ഗത്തെ നിർമ്മിച്ചിരിക്കുകയാണ് . ഈ ഗർഭം (അർഗ്ഗളത്തെ) (ജരായുവിനെ) ആശ്രയിച്ചാണിരിക്കുന്നത് . അല്ലയോ ഇന്ദ്ര ! ഗർഭത്തോടുകൂടിയ ജരായുവിനെ പുറത്തേക്ക് നിർഗ്ഗമിപ്പിച്ചാലും".

**ഭാഷ്യ ഃ 23—** സോഷ്യന്തീമദ്ഭിരഭ്യു—ക്ഷതി പ്രസവകാലേ സുഖപ്രസ—വനാർത്ഥമനേന മന്ത്രേണ. "യഥാ വായുഃ പുഷ്കരിണീം സമിംഗയതി സർവ്വതഃ. ഏവാ തേ ഗർഭ ഏജതു" ഇതി.

പ്രസവിക്കുന്ന സ്ത്രീയെ പ്രസവ സമയത്ത് സുഖപ്രസവത്തിനായി ഈ മന്ത്രം ജപിച്ചു ജലം കൊണ്ട് തളിക്കണം. "യഥാ വായുഃ പുഷ്കരിണീം സമിംഗയതി സർവ്വതഃ ഏവാ തേ ഗർഭ ഏജതു" എന്ന് .

---

**മന്ത്രഃ 24 —** ജാതേ | ഗ്നിമുപസമാധായാംക ആധായ കംസ പൃഷദാജ്യം സംനീയ പൃഷദാജ്യസ്യോപഘാതം ജു — ഹോത്യസ്മിൻ സഹസ്രം പുഷ്യാ സമേധാമാനഃ സ്വേ ഗൃഹേ. അസ്യോപസന്ദ്യാം മാച്ഛൈത്സീത് പ്രജയാ ച പശുഭിൾച സ്വാഹാ. മയി പ്രാണാം സ്ത്വയി മനസാ ജുഹോമി സ്വാഹാ. യത്കർമ്മണാ | ത്യരീരിചം യദ്വാ ന്യൂനമിഹാകരം. അഗ്നിഷ്ടത്സ്വിഷ്ടകൃദ്വിദ്വാൻ സ്വിഷ്ടം സുഹുതം കരോതു നഃ സ്വാഹേതി.

**മന്ത്രാർത്ഥം 24 —** പുത്രൻ ജനിച്ചശേഷം പിതാവ് അവനെ മടിയിൽ വച്ച് തീയിട്ട് കംസത്തിൽ തയിർ ചേർത്ത നെയ്യെടുത്ത് അതിൽ നിന്നും അലാൽപമായി "അസ്മിൻ സഹസ്രം" മുതലായ മന്ത്രങ്ങളുച്ചരിച്ച് തീയിൽ ഹോമിക്കണം. (മന്ത്രാർത്ഥം) — എന്റെ ഈ ഗൃഹത്തിൽ പുത്രരൂപത്തിൽ വൃദ്ധിയെ പ്രാപിച്ച ഞാൻ ആയിരം മനുഷ്യരുടെ പോഷണത്തെ ചെയ്യുന്നുണ്ട് . എന്റെ ഈ പുത്രന്റെ സന്തതികളിൽ പ്രജകളോടും പശുക്കളോടും

കൂടിയ സമ്പത്ത് ഒരിക്കലും നശിക്കാതിരിക്കട്ടെ. സ്വാഹാ. എന്നിലുള്ള പ്രാണങ്ങളെ ഞാൻ മനസ്സുകൊണ്ട് നിന്നിൽ ഹോമിക്കുന്നു. സ്വാഹാ. ഞാൻ പ്രധാന കർമ്മം ചെയ്യുന്നതോടൊപ്പം അധികമായോ കുറവായോ കർമ്മം ചെയ്യുകയാണെങ്കിൽ എൻെറ ആ കർമ്മത്തെ അവിദ്വാനായ അഗ്നിദേവൻ സ്വിഷ്ടകൃത്തായി (അഭീഷ്ടസാധകനായി) സ്വിഷ്ടവും സുഹുതവും (ന്യൂനാധികദോഷം ഇല്ലാതെ) ആക്കിചെയ്താലും — സ്വാഹാ.

**ഭാഷ്യ : 24 —** അഥ ജാതകർമ്മ. ജാതേ ഽ ഗ്നിമുപസമാധായാംകേ ആധായ പുത്രം, കംസേ പൃഷദാജ്യം സംനീയ സംയോജ്യ ദധി ഘൃതേ, പൃഷദാജ്യസ്യോപഘാതം ജു— ഹോതി അസ്മിൻ സഹസ്രം ഇത്യ— ദ്യാവാപസ്ഥാനേ.

അനന്തരം ജാതകർമ്മം; പുത്രൻ ജനിച്ചാൽ തീയിട്ട് , പുത്രനെ മടിയിൽ വച്ച് കംസത്തിൽ തയിർ ചേർത്ത നെയ്യെടുത്ത് , തയിരും നെയ്യും ചേർത്ത് , അൽപ്പാപ്പമായെടുത്ത് , "അസ്മിൻ സഹസ്രം" തുടങ്ങിയ മന്ത്രം ജപിച്ച് അഗ്നിയുടെ ആവാപ സ്ഥാനത്ത് ഹോമിക്കണം.

---

**മന്ത്രഃ 25 —** അഥാസ്യ ദക്ഷിണം കർണ്ണമഭിനിധായ വാ— ഗ്വാഗിതി ത്രിരഥ ദധി മധു ഘൃതം സംനീയാനന്തർഹിതേന ജാതരൂപേണ പ്രാശ്നാതി. ഭൂസ്തേ ദധാമി ഭുവസ്തേ ദധാമി സ്വസ്തേ ദധാമി ഭൂർഭുവഃ സ്വഃ സർവ്വം ത്വയി ദധാമീതി.

**മന്ത്രാർത്ഥം 25 —** അനന്തരം പുത്രൻെറ വലതു ചെവി തൻെറ മുഖത്തോടടുപ്പിച്ച് "വാക് , വാക് , വാക് " എന്നിങ്ങിനെ മൂന്നു പ്രാവശ്യം ജപിക്കണം (മൂന്നു പ്രാവശ്യം പറയുന്നത് വാഗ്രൂപമായ ത്രയീവിദ്യ നിൻെറ ബുദ്ധിയിൽ പ്രവേശിക്കട്ടെ എന്ന അർത്ഥത്തിലാണ് ) അതിനു ശേഷം തൈര്, നെയ്യ് , തേൻ എന്നിവ ചേർത്ത് അതിനെ മറെറാന്നിനോടും ചേർക്കാതെ സ്വർണ്ണ മോതിരം കൊണ്ട് പ്രാശിപ്പിക്കണം. (അതിനുള്ള മന്ത്രങ്ങൾ) "ഭൂസ്തേ ദധാമി" "ഭുവസ്തേ ദധാമി" "സ്വസ്തേ ദധാമി" "ഭൂർഭുവഃ സ്വഃ സർവ്വം ത്വയി ദധാമി" എന്ന് (മന്ത്രാർത്ഥം) — ഞാൻ നിന്നിൽ ഭൂലോകത്തെ സ്ഥാപിക്കുന്നു. ഞാൻ നിന്നിൽ ഭുവർല്ലോകത്തെ സ്ഥാപക്കുന്നു, ഞാൻ നിന്നിൽ സ്വർല്ലോകത്തെ സ്ഥാപിക്കുന്നു. ഞാൻ നിന്നിൽ ഭൂലോകം, ഭുവർല്ലോകം , സ്വർല്ലോകം എന്നിവയെ മുഴുവൻ സ്ഥാപിക്കുന്നു.

**ഭാഷ്യ : 25—** അഥാസ്യ ദക്ഷിണം കർണ്ണമഭിനിധായ സ്വം മുഖം വാഗ് വാഗിതി ത്രിർജ്ജപേത് . അഥ ദധി മധു ഘൃതം സംനീയ അനന്തർഹി—

അനന്തരം പുത്രൻെറ വലതു ചെവി തൻെറ മുഖത്തോടു ചേർത്തു പിടിച്ച് "വാക് , വാക് എന്നിങ്ങിനെ മൂന്നു പ്രാവശ്യം ജപിക്കണം. പിന്നീട് കംസത്തിൽ

തേനാവ്യവഹിതേന ജാതരൂപേണ ഹിരണ്യേന പ്രാശയത്യേതൈ- ർമ്മന്ത്രൈഃ പ്രത്യേകം.

തയിർ, തേൻ, നെയ്യ് എന്നിവയെടുത്ത് മറ്റൊന്നും ചേർക്കാതെ സ്വർണ്ണമോതിരംകൊണ്ട് പ്രാശിപ്പിക്കണം. ഈ മന്ത്രങ്ങൾ പ്രത്യേകം ജപിക്കുകയും വേണം.

**മന്ത്രഃ 26** — അഥാസ്യ നാമ കരോതി വേദോ ऽ സീതി തദസ്യ തദ്ഗുഹ്യമേവ നാമ ഭവതി.

**മന്ത്രാർത്ഥം 26** — അനന്തരം പേരിടുന്നു. "നീ വേദമാകുന്നു" എന്ന് . അതിനാൽ വേദം ഇവൻെറ ഗുപ്തനാമമായി ഭവിക്കുന്നു.

**ഭാഷ്യ ‡ 26** — അഥ അസ്യ നാമധേയം കരോതി, വേദോ ऽ സീതി. തദസ്യ തദ്ഗുഹ്യം നാമ ഭവതി വേദ ഇതി.

അനന്തരം ഇവന് പേരിടുന്നു "നീ വേദമാണ് " എന്നിങ്ങിനെ. അപ്പോൾ അവൻെറ രഹസ്യമായ പേര് വേദ എന്നായിത്തീരുന്നു.

**മന്ത്ര ‡27** — അഥൈനം മാത്രേ പ്രദായ സ്തനം പ്രയച്ഛതി യസ്തേ സ്തനഃ ശശയോ യോ മയോഭൂര്യോ രത്നധാ വസുവിദ്യഃ സുദത്രഃ യേന വിശ്വാ പുഷ്യസി വാര്യാണി സരസ്വതി തമിഹ ധാതവേ കരിതി.

**മന്ത്രാർത്ഥം 27** — അനന്തരം അവനെ അമ്മക്കു കൊടുത്ത് "യസ്തേ സ്തനഃ" മുതലായ മന്ത്രം ജപിച്ച് സ്തനപാനം ചെയ്യിക്കണം. (മന്ത്രാർത്ഥം) ഹേ സരസ്വതി ! നിൻെറ സ്തനം പാലൊടുങ്ങാത്ത അക്ഷയഭണ്ഡാരവും പോഷണത്തിന് ആധാരവുമാണ് ; രത്നധാരിയാണ് , വസുവിത്താണ് , ഉദാരമായ ദാതാവാണ് . ഇതുകൊണ്ടു നീ സർവ്വ പദാർത്ഥങ്ങളെയും പോഷിപ്പിക്കുന്നു. ഇത് പുത്രൻെറ ജീവധാരണത്തിനായി ആ സ്തനത്തെ എൻെറ പത്നീ ശരീരത്തിൽ പ്രവേശിപ്പിച്ച് ആ ബാലൻെറ മുഖത്തിൽ വെച്ചു കൊടുത്താലും.

**ഭാഷ്യ ‡ 27** — അഥൈനം മാത്രേ പ്രദായ സ്വാങ്കസ്ഥം സ്തനം പ്രയച്ഛതി യസ്തേ സ്തന ഇത്യാദി- മന്ത്രേണ.

അനന്തരം തൻെറ അങ്കത്തിലിരിക്കുന്ന പുത്രനെ അമ്മക്ക് കൊടുത്ത് "യസ്തേ സ്തനഃ" തുടങ്ങിയ മന്ത്രം ചൊല്ലി അവളുടെ സ്തനം പുത്രന് കൊടുക്കണം.

---

**മന്ത്രഃ 28** — അഥാസ്യ മാതരമഭിമന്ത്രയതേ. ഇളാസി മൈത്രാവരുണീ വീരേ വീരമജീജനത് . സാ ത്വം വീര — വതീ ഭവ യാ ऽ സ്മാൻ വീരവതോ ऽ കരദിതി. തം വാ ഏതമാഹുരതിപിതാ ബതാഭൂരതിപിതാമഹോ ബതാഭൂഃ

പരമാം ബത കാഷ്ഠാം പ്രാപച്ഛ്രിയാ യശസാ ബ്രഹ്മവർച്ചസേന യ ഏവംവിദോ ബ്രാഹ്മണസ്യ പുത്രോ ജായത ഇതി.

**മന്ത്രാർത്ഥം 28** — അനന്തരം "ഇളാസി" മുതലായ മന്ത്രങ്ങൾകൊണ്ട് അമ്മയെ അഭിമന്ത്രണം ചെയ്യണം. (മന്ത്രാർത്ഥം) ഹേ ദേവീ! നീ സ്തുതിക്കപ്പെടേണ്ട മൈത്രാവരുണി (അരുന്ധതി) തന്നെയാണ് . വീരേ! നീ വീരപുത്രന് ജന്മം നൽകി എന്നെ വീരവാനാക്കി. അതിനാൽ നീ വീരവതിയാണ് . ഉണ്ണിയെ നോക്കി മററുള്ളവർ പറയും. "നീ ശരിക്കും നിൻെറ പിതാവിൽ നിന്നുണ്ടായി അദ്ദേഹത്തേയും പിന്നിലാക്കുന്നവനായി ഭവിക്കുന്നു. നീ തീർച്ചയായും നിൻെറ പിതാമഹനേക്കാൾ ശ്രേഷ്ഠനാണ് . ശ്രീ, കീർത്തി അതുപോലെ ബ്രഹ്മതേജസ്സ് എന്നിവയാൽ നീ ഔന്നത്യത്തിൻെറ പരമസീമയെ പ്രാപിച്ചു കഴിഞ്ഞു. ഇപ്രകാരം വിശിഷ്ടജ്ഞാനസമ്പന്നനായ പുത്രൻ യാതൊരു ബ്രാഹ്മണന് ജനിക്കുന്നുവോ അവനും ഇതുപോലെ സ്തുത്യർഹനായിത്തീരുന്നു" എന്ന് .

**ഭാഷ്യ : 28**— അഥാസ്യ മാതരമഭിമന്ത്രയത ഇളാ ∫ സീത്യനേന. തം വാ ഏതമാഹുരിതി — അനേന വിധിനാ ജാതഃ പുത്രഃ പിതരം പിതാമഹം ചാതിശേതേ ഇതി ശ്രിയാ യശസാ ബ്രഹ്മവർച്ചസേന പരമാം നിഷ്ഠാം പ്രാപദിത്യേവം സ്തുത്യോ ഭവേതീത്യർത്ഥഃ. യസ്യ ചൈവം വിദോ ബ്രാഹ്മണസ്യ പുത്രോ ജായതേ, സ ചൈവം സ്തുത്യോ ഭവേതീത്യധ്യാഹാര്യം.

അനന്തരം "ഇളാസി" തുടങ്ങിയ മന്ത്രം ജപിച്ചു കൊണ്ട് ബാലൻെറ അമ്മയെ അഭിമന്ത്രണം ചെയ്ണം. "തം വാ ഏതമാഹുഃ" എന്ന വാക്യം വഴി പറയപ്പെട്ട ശാസ്ത്രീയ വിധിപ്രകാരം ജനിച്ചവനായ പുത്രൻ തൻെറ അച്ഛനേയും മുത്തച്ഛനേയും കൂടി അതിശയിക്കും വണ്ണം ഉള്ള മഹത്വത്തോടു കൂടിയവനായിത്തീരുന്നു. "ശ്രീ, കീർത്തി, ബ്രഹ്മവർച്ചസ്സ് എന്നിവയാൽ നീ ഔന്നത്യത്തിൻെറ പരമകാഷ്ഠയെ പ്രാപിച്ചിരിക്കുന്നു" എന്നു പറഞ്ഞ് ആളുകൾ അവനെ സ്തുതിക്കുന്നു. യാതൊരു ബ്രാഹ്മണന് ഇപ്രകാരം വിജ്ഞാനസമ്പന്നനായ പുത്രനുണ്ടാകുന്നുവോ ആ പിതാവും ആ പുത്രൻ വഴി സ്തുത്യനായിത്തീരുന്നു.

---

**പഞ്ചമഃ ബ്രാഹ്മണഃ** **അഞ്ചാം ബ്രാഹ്മണം**

**മന്ത്രഃ 1** — അഥ വംശഃ പൗതിമാഷീപുത്രഃ കാത്യായനീപുത്രാത് കാത്യായനീപുത്രോ ഗൗതമീപുത്രാത് ഗൗതമീപുത്രോ ഭാരദ്വാജീപുത്രാത് ഭാരദ്വാജീപുത്രഃ പാരാശരീപുത്രാത് പാരാശരീപുത്ര ഔപസ്വസ്തീപുത്രാദൗപസ്വസ്തീപുതഃ പാരാശരീപുത്രാത് പാരാശരീപുത്രഃ കാത്യാനീപുത്രാത് കാത്യാനീപുത്രഃ കൗശികീപുത്രാത് കൗശികീ പുത്രഃ ആലംബീപുത്രാച്ച വൈയാഘ്രപദീപുത്രാച്ച വൈയാ ഘ്രപദീ പുത്രകാണ്വീപുത്രാച്ച കാപീപുത്രാച്ച കാപീപുത്രഃ

**മന്ത്രഃ 2** — ആത്രേയീപുത്രാദാത്രേയീപുത്രോ ഗൗതമീപുത്രാദ് ഗൗതമീപുത്രോ ഭാരദ്വാജീപുത്രാദ് ഭാരദ്വാജീപുത്രഃ പാരാശരീപുത്രാത് പാരാശരീ പുത്രോ വാത്സീപുത്രാദ്വാത്സീപുത്രഃ പാരാശരീപുത്രാത് പാരാശരീ — പുത്രോ വാർക്കാരുണീപുത്രാദ്വാർക്കാരുണീപുത്രോ— വാർക്കാരുണീപുത്രദ്വാർക്കാരുണീപുത്ര ആർത്തഭാഗീ — പുത്രാദാർത്തഭാഗീപുത്രഃ ശൗംഗീപുത്രാച്ഛൗംഗീപുത്രഃ സാംകൃതീപുത്രാത്സാംകൃതീപുത്ര ആലംബായനീപുത്രാദാലംബായനീപുത്ര ആലംബീപുത്രാദാലംബീപുത്രോ ജായന്തീപുത്രാജ്ജായന്തീപുത്രോ. മാണ്ഡൂകായനീപുത്രാന്മാണ്ഡൂകായനീപുത്രോ മാണ്ഡൂകീപുത്രാന്മാണ്ഡൂകീ പുത്രഃ ശാണ്ഡലീപുത്രാച്ഛാണ്ഡലീപുത്രോ രാഥിതരീ — പുത്രാദ്രാഥീതരീപുത്രോ ഭാലൂകിപുത്രാദ് ഭാലൂകിപുത്രഃ ക്രൗഞ്ചികീപുത്രാഭ്യാം ക്രൗഞ്ചികീപുത്രൗ വൈദഭൃതീ പുത്രാദ്വൈദഭൃതീപുത്രഃ കാർശകേയീപുത്രാത് കാർശകേയീപുത്രഃ പ്രാചീനയോഗീപുത്രാത് പ്രാചീനയോഗീപുത്രഃ സാഞ്ജീവീപുത്രാത് സാഞ്ജീവീ പുത്രഃ പ്രാൾനീപുത്രാത് ആസുരിവാസിനഃ പ്രാൾനീപുത്ര ആസുരായണാദാസുരായണഃ ആസുരേരാസുരിഃ.

**മന്ത്രഃ 3** — യാജ്ഞവൽക്യാദ്യാജ്ഞവൽക്യ ഉദ്ദാലകാദുദ്ദാലകോ ⌡ രുണാദരുണ ഉപവേശേരുപവേശിഃ കുശ്നേഃ കുശ്നിർവ്വാജശ്രവസോ വാജശ്രവാ ജിഹ്വാവതോ ബാധ്യോഗാജ്ജിഹ്വാവാൻ ബാധ്യോഗോ ⌡ സിതാദ്വാർഷഗണാദസിതോവാർഷഗണോ ഹരിതാത് കശ്യപാദ്ധരിതഃ കശ്യപഃ ശിൽപാത്കശ്യപാച്ഛിൽപഃ കശ്യപഃ കശ്യപോ നൈധ്രുവേഃ കശ്യപോ നൈധ്രുവിഃ വാചോ വാഗംഭിണ്യാ അംഭിണ്യാദിത്യാദാദിത്യാനീമാനി ശുക്ലാനി യുജൂംഷി വാജസനേയേന യാജ്ഞവൽക്യേനാഖ്യായന്തേ.

**മന്ത്രഃ 4** — സമാനമാ സാഞ്ജീവിപുത്രാത്സാഞ്ജീവീപു—ത്രോ മാണ്ഡൂകായനേർമ്മാണ്ഡൂകായ നിർമ്മാണ്ഡവ്യാ—ന്മാണ്ഡവ്യഃ കൗത്സാത് കൗത്സോ മാഹിത്ഥേർമ്മാഹി — ത്ഥിർവ്വാമക ക്ഷായണാദ്വാമകക്ഷായണഃ ശാണ്ഡില്യാ—ച്ഛാണ്ഡില്യോ വാത്സ്യാദ്വാത്സ്യഃ കുശ്രേഃ കുശ്രിര്യജ്ഞ—വചസോ രാജസ്തംബായനാദ്യജ്ഞാവചാ രാജസ്തം—ബായനസ്തുരാത് കാവഷേയാത്തുരഃ കാവഷേയഃ പ്രജാപതേഃ പ്രജാപതിർബ്രഹ്മണോ ബ്രഹ്മ സ്വയംഭൂ ബ്രഹ്മണേ നമഃ.

**മന്ത്രാർത്ഥം 1** — ഇനി വംശത്തെ വർണ്ണിക്കുന്നു — പൗതിമാഷീപുത്രൻ കാത്യായനീപുത്രനിൽ നിന്നും, കാത്യായനീ പുത്രൻ ഗൗതമീ പുത്രനിൽ നിന്നും, ഗൗതമീ പുത്രൻ ഭാരദ്വാജീപുത്രനിൽ നിന്നും, ഭാരദ്വാജീപുത്രൻ പാരാശരീ പുത്രനിൽ നിന്നും, പാരാശരീപുത്രൻ ഔപസ്വസ്തീ പുത്രനിൽ നിന്നും, ഔപസ്വസ്തീപുത്രൻ പാരാശരീ പുത്രനിൽ നിന്നും, പാരാശരീപുത്രൻ കാത്യായനീ പുത്രനിൽ നിന്നും, കാത്യായനീ പുത്രൻ കൗശികീ പുത്രനിൽ നിന്നും, കൗശികീ പുത്രൻ ആലംബീപുത്രനിൽ നിന്നും, വൈയാ ഘ്രപദീ പുത്രനിൽ നിന്നും, വൈയാഘ്രപദീപുത്രൻ കാണ്വീ പുത്രനിൽ നിന്നും, അതുപോലെ കാപീ പുത്രനിൽ നിന്നും, കാപീ പുത്രൻ

**മന്ത്രാർത്ഥം 2** — ആത്രേയീ പുത്രനിൽ നിന്നും, ആത്രേയീ പുത്രൻ ഗൗതമീ പുത്രനിൽ നിന്നും, ഗൗതമീ പുത്രൻ ഭാരദ്വാജീ പുത്രനിൽ നിന്നും, ഭാരദ്വാജീ പുത്രൻ പാരാശ്വരീ പുത്രനിൽ നിന്നും, പാരാശ്വരീ പുത്രൻ വാത്സീ പുത്രനിൽ നിന്നും, വാത്സീ പുത്രൻ പാരാശരീ പുത്രനിൽ നിന്നും, പാരശരീപുത്രൻ വാർക്കാരുണീപുത്രനിൽ നിന്നും, വാർക്കാരുണീ പുത്രൻ ആർത്തഭാഗീപുത്രനിൽ നിന്നും ആർത്തഭാഗീ പുത്രൻ ശൗംഗീ പുത്രനിൽ നിന്നും, ശൗംഗീ പുത്രൻ സാംകൃതീ പുത്രനിൽ നിന്നും സാംകൃതീ പുത്രൻ ആലംബായനീ പുത്രനിൽ നിന്നും, ആലംബായനീ പുത്രൻ ആലംബീപുത്രനിൽ നിന്നും ആലംബീ പുത്രൻ ജായന്തീ പുത്രനിൽ നിന്നും. ജായന്തീ പുത്രൻ മാണ്ഡൂകായനീ പുത്രനിൽ നിന്നും, മാണ്ഡൂകായനീ പുത്രിൻ മാണ്ഡൂകീ പുത്രനിൽ നിന്നും, മാണ്ഡൂകീ പുത്രൻ ശാണ്ഡലീ പുത്രനിൽ നിന്നും ശാണ്ഡലീ പുത്രൻ രാഥീതരീ പുത്രനിൽ നിന്നും, രാഥീതരീപുത്രൻ ഭാലുകീ പുത്രനിൽ നിന്നും ഭാലുകീ പുത്രൻ രണ്ടു ക്രൗഞ്ചികീ പുത്രന്മാരിൽ നിന്നും

രണ്ടു ക്രൗഞ്ചികീ പുത്രന്മാർ വൈദഭൃതീ പുത്രനിൽ നിന്നും, ദൈവദഭൃതീ പുത്രൻ കാർശകേയീ പുത്രനിൽ നിന്നും കാർശകേയീ പുത്രൻ പ്രാചീനയോഗീ പുത്രനിൽ നിന്നും, പ്രചീനയോഗീ പുത്രൻ സാജ്ഞീവീപുത്രനിൽ നിന്നും, സാഞ്ജീവീപുത്രൻ ആസുരവാസിയായ പ്രാശ്നീ പുത്രനിൽന ിന്നും, പ്രാശ്നീപുത്രൻ ആസുരായണനിൽ നിന്നും, ആസുരായണൻ ആസുരിയിൽ നിന്നും ആസുരി

**മന്ത്രാർത്ഥം 3** യാജ്ഞവൽല്യനിൽ നിന്നും യാജ്ഞ വൽക്യൻ ഉദ്ദാലകനിൽ നിന്നും, ഉദ്ദാലകൻ അരുണനിൽ നിന്നും, അരുണൻ ഉപവേശിയിൽ നിന്നും ഉപവേശി കുശ്രിയിൽ നിന്നും, കുശ്രിവാജ ശ്രവസ്സിൽ നിന്നും, 'വാജ ശ്രവസ്സ് വിഹ്വാവാനായ ബാധ്യോഗനിൽ നിന്നും, വിഹ്വാ വാനായ ബാധ്യോഗൻ അസിതനായ വാർഷഗണനിൽ നിന്നും, അസിതനായ വാർഷഗണൻ ഹരിതകശ്യപനിൽ നിന്നും, ഹരിത കശ്യപൻ ശിൽപകശ്യപനിൽ നിന്നും, ശിൽപകശ്യപൻ കശ്യപനൈധ്രുവിയിൽ നിന്നും, കശ്യപ നൈധ്രുവി വാക്കിൽ നിന്നും, വാക്ക് അംഭിണിയിൽ നിന്നും, അംഭിണി ആദിത്യനിൽ നിന്നും; ആദിത്യനിൽ നി ന്നും പ്രാപ്തമായ ശുക്ലയജുഃ ശ്രുതികൾ വാജസനേയ നായ യാജ്ഞ വൽക്യൻ വഴി പ്രസിദ്ധമായി ആഖ്യാത ങ്ങളായി.

**മന്ത്രാർത്ഥം 4** — സാഞ്ജീവി പുത്രൻ വരെ ഇത് ഒരേ വംശ മാണ് . സാജ്ഞീവീ പുത്രൻ മാണ്ഡൂകായനിയിൽ നിന്നും മാണ്ഡൂ കായനി മാണ്ഡവ്യനിൽ നിന്നും, മാണ്ഡവ്യൻ കൗത്സ്യനിൽ നിന്നും, കൗത്സ്യൻ മാഹിത്ഥിയിൽ നിന്നും, മാഹിത്ഥി വാമകക്ഷായണനിൽ നിന്നും, വാമകക്ഷാ യണൻ ശാണ്ഡില്യനിൽ നിന്നും, ശാണ്ഡില്യൻ വാത്സ്യനിൽ ന ിന്നും, വാത്സ്യൻ കുശ്രിയിൽ നിന്നും, കുശ്രി യജ്ഞവ ചസ്സായ രാജസ്തംബായനിൽനിന്നും യജ്ഞവചസ്സായ രാജസ്തംബായനൻ തുരനായ കാവഷേയനനിൽനിന്നും തുരനായ കാവഷേയനൻ പ്രജാപതിയിൽ നിന്നും പ്രജാ പതി ബ്രഹ്മത്തിൽ നിന്നും പഠിച്ചു. ബ്രഹ്മം സ്വയം ഭൂവാണ് . ബ്രഹ്മത്തിനായക്കൊണ്ട് നമസ്കാരം.

**ഭാഷ്യ : 1— 4—** അഥേദാനീം സമ— സ്തപ്രവചനവംശഃ സ്ത്രീപ്രാധാ— ന്യാത് . ഗുണവാൻ പുത്രോ ഭവ— തീതി പ്രസ്തുതം. അതഃ സ്ത്രീവി— ശേഷണേനൈവ പുത്രവിശേ—

അനന്തരം ഇപ്പോൾ സമസ്തമായ വംശം സ്ത്രീ പ്രധാനമനുസരിച്ച് പറയ പ്പെടുന്നു. സ്ത്രീയുടെ പ്രധാനമനുസരി ച്ചാണ് ഗുണവാനായ പുത്രനുണ്ടാവുന്ന തെന്നതിനാലാണിങ്ങിനെ പ്രസ്താവിക്ക

ഷണാദാചാര്യപരമ്പരാ കീർത്ത്യതേ. താനീമാനി ശുക്ലാനീത്യവ്യാമിശ്രാണി ബ്രാഹ്മണേന. അഥവാ യാനീമാനി യജൂംഷി താനി ശുക്ലാനി ശുദ്ധാനീത്യേതത് .

പ്പെട്ടത് . അതിനാൽ സ്ത്രീവിശേഷണം വഴി ആചാര്യ പരമ്പര കീർത്തിക്കപ്പെട്ടിരിക്കുന്നു. ഈ യജുഃ ശ്രുതികൾ ശുക്ലങ്ങളാകയാൽ ബ്രാഹ്മണത്താൽ മിശ്രിതങ്ങളല്ല. (ഇത് അപൗരുഷേയമാണെന്നർത്ഥം). അഥവാ ആ ഈ യജുഃശ്രുതികൾ ശുദ്ധങ്ങളാണ് എന്നർത്ഥം.

പ്രജാപതിമാരഭ്യ യാവത്— പൗതിമാഷീപുത്രസ്താവദധോ— മുഖോ നിയതാചാര്യപൂർവ്വക്രമോ വംശഃ സമാനമാ സാംജീവിപുത്രാത് . ബ്രഹ്മണഃ പ്രവചനാഖ്യസ്യ. ത— ച്ചൈതദ്ബ്രഹ്മ പ്രജാപതി പ്രബ— ന്ധപരമ്പരയാ // ഗത്യ അസ്മാ— സ്വനേകധാ വിപ്രസൃതമനാദ്യനന്തം സ്വയംഭൂ ബ്രഹ്മ നിത്യം. തസ്മൈ ബ്രഹ്മണേ നമഃ നമസ്തദനുവർത്തിഭ്യോ ഗുരുഭ്യഃ.

പ്രജാപതിയിൽ തുടങ്ങി പൗതിമാഷീ പുത്രൻ വരെ കീഴ്പോട്ട് ആചാര്യ പരമ്പരയനുസരിച്ച് നിയതമായിരിക്കുന്ന ഈ വംശത്തിൽ സാഞ്ജീവി പുത്രൻ വരെയുള്ള എല്ലാ ആചാര്യന്മാരും സമാനരാണ് . (വാജസനേയ ശാഖക്കാരാണ് ) ബ്രഹ്മത്തിൻെറയെന്നാൽ പ്രവചനാഖ്യമായ ബ്രഹ്മത്തൻെറയെന്നർത്ഥം. ഈ ബ്രഹ്മം പ്രജാപതി പ്രബന്ധ പരമ്പ വഴി വന്ന് നമ്മളിലെല്ലാം അനേകം പ്രകാരത്തിൽ പരന്നിരിക്കുന്നു. ആ അനാദിയും അനന്തവും സ്വയംഭൂവുമായ ബ്രഹ്മം നിത്യമാണ് . ആ ബ്രഹ്മത്തിനായിക്കൊണ്ട് നമസ്കാരം. അതിനെ അനുവർത്തിക്കുന്ന ഗുരുക്കന്മാർക്കും നമസ്കാരം.

ബൃഹദാരണകോപനിഷദ്ഭാഷ്യം സമ്പൂർണ്ണം.

ബൃഹദാരണകോപനിഷത്തിൻെറ ഭാഷ്യം കഴിഞ്ഞു.

---

ഓം പൂർണ്ണമദഃ പൂർണ്ണമിദം
പൂർണ്ണാത് പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ
പൂർണ്ണമേവാവശിഷ്യതേ

ഓം ശാന്തിഃ ! ശാന്തിഃ !! ശാന്തിഃ !!!

| ക്ര.സംഖ്യ | മന്ത്രാനുക്രമണിക | അദ്ധ്യായം | ബ്രാഹ്മണം | മന്ത്രം |
|---|---|---|---|---|
| | **മന്ത്ര പ്രതീകങ്ങൾ** | | | |
| 1. | അഗ്നയേസ്വാഹേത്യഗ്നൗഹുത്വാ | 6 | 3 | 3 |
| 2. | അത്ര പിതാപിതാ ഭവതി | 4 | 3 | 22 |
| 3. | അഥ കർമ്മണാമാത്മേത്യേതദേഷാം | 1 | 6 | 3 |
| 4. | അഥ ചക്ഷുരത്യവഹത്തദ്യദാ | 1 | 3 | 14 |
| 5. | അഥ ത്രയോ വാവലോകാ | 1 | 5 | 16 |
| 6. | അഥ പ്രാണമത്യവഹത്സ യദാ | 1 | 3 | 13 |
| 7. | അഥ മനോ ʃ ത്യവഹത്തദ്യദാ | 1 | 3 | 16 |
| 8. | അഥയ ഇച്ഛേത് പുത്രോമേ കപിലഃ | 6 | 4 | 15 |
| 9. | അഥയ ഇച്ഛേത് പുത്രോമേ പണ്ഡിതോ | 6 | 4 | 13 |
| 10. | അഥയ ഇച്ഛേത് പുത്രോമേ ശ്യാമോ | 6 | 4 | 16 |
| 11. | അഥയ ഇച്ഛേദ്ദുഹിതാമേ പണ്ഡിതാ | 6 | 4 | 17 |
| 12. | അഥ യദാ സുഷുപ്തോ ഭവതി | 2 | 1 | 19 |
| 13. | അഥ യദ്ദ്യുദക ആത്മാനം | 6 | 4 | 3 |
| 14. | അഥ യസ്യ ജായാമാർത്തവം | 6 | 4 | 13 |
| 15. | അഥ യസ്യ ജായാറെയെ | 6 | 4 | 12 |
| 16. | അഥയാമിച്ഛേദ്ദധീതേതി | 6 | 4 | 11 |
| 17. | അഥയാമിച്ഛേന്ന ഗർഭദധീതേതി | 6 | 4 | 10 |
| 18. | അഥയേ യജ്ഞേന ദാനേന | 6 | 2 | 16 |
| 19. | അഥ രൂപാണാം ചക്ഷും | 1 | 6 | 2 |
| 20. | അഥ വംശഃ പൗതിമാഷീം | 6 | 5 | 1 |
| 21. | അഥ വംശഃ പൗതിമാഷ്യോ | 2 | 6 | 1 |
| 22. | അഥ വംശഃ പൗതിമാഷ്യോ | 4 | 6 | 1 |
| 23. | അഥ ശ്രോത്രമത്യവഹത്തദ്യദാ | 1 | 3 | 15 |
| 24. | അഥച ചക്ഷുരൂചുഃ | 1 | 3 | 4 |
| 25. | അഥഹ പ്രാണം ഉത്ക്രാമീം | 6 | 1 | 11 |
| 26. | അഥഹ പ്രാണ മൂചുസ്ത്വം നഃ | 1 | 3 | 3 |
| 27. | അഥഹ മന ഊചുഃ | 1 | 3 | 6 |
| 28. | അഥഹ യാജ്ഞവൽക്യസ്യ ദ്വേ | 4 | 5 | 1 |
| 29. | അഥഹ വാചക്തവ്യുവാച | 3 | 8 | 1 |
| 30. | അഥഹ ശ്രോത്രമൂചുഃ | 1 | 3 | 5 |
| 31. | അഥഹേമമാസന്യം പ്രാണം | 1 | 3 | 7 |
| 32. | അഥഹൈനമസുരാ ഊചും | 5 | 2 | 3 |
| 33. | അഥഹൈനമുദ്ദാലക ആം | 3 | 7 | 1 |
| 34. | അഥഹൈനമുഷസ്തശ്ചാകാം | 3 | 4 | 1 |
| 35. | അഥഹൈനം കോഹലഃ കൗം | 3 | 5 | 1 |
| 36. | അഥഹൈനം ഗാർഗ്ഗീ വാചം | 3 | 6 | 1 |

| മ.സംഖ്യ | മന്ത്രാനുക്രമണിക | അദ്ധ്യായം | ബ്രാഹ്മണം | മന്ത്രം |
|---|---|---|---|---|
| 37. | അഥൈനം ജാരൽക്കാരവ | 3 | 2 | 1 |
| 38. | അഥൈനം ദുജ്യുർലാഹ്യാം | 3 | 3 | 1 |
| 39. | അഥൈനം മനുഷ്യാ ഊചും | 5 | 2 | 2 |
| 40. | അഥൈനം വിദഗ്ധഃ ശാം | 3 | 9 | 1 |
| 41. | അഥഹോവാച ബ്രാഹ്മണാ | 3 | 9 | 27 |
| 42. | അഥാതഃ പവമാനാനാമേം | 1 | 3 | 28 |
| 34. | അഥാതഃ സമ്പ്രത്തിർയ്യതാ | 1 | 5 | 17 |
| 44. | അഥാതോ വ്രതമീമാംസാ | 1 | 5 | 21 |
| 45. | അഥാത്മനേ ഽ ന്നാദ്യമാഗാം | 1 | 3 | 17 |
| 46. | അഥാദി ദൈവതം ജ്വലിഷ്യാം | 1 | 5 | 22 |
| 47. | അഥാദ്ധ്യാത്മമിദമേവ മൂർത്തം | 2 | 3 | 4 |
| 48. | അഥാഭി പ്രാതരേവസ്ഥാലീം | 6 | 4 | 19 |
| 49. | അഥാമൂർത്തം പ്രാണശ്ചയശ്ചാം | 2 | 3 | 5 |
| 50. | അഥാമൂർത്തം വായുശ്ചാന്തരിക്ഷം | 2 | 3 | 3 |
| 51. | അഥാസ്യ ദക്ഷിണം കർണമം | 6 | 4 | 25 |
| 52. | അഥാസ്യ നാമകരോതി | 6 | 4 | 26 |
| 53. | അഥാസ്യ മാതരമഭിമം | 6 | 4 | 28 |
| 54. | അഥാസ്യാ ഊരൂവിഹായം | 6 | 4 | 21 |
| 55. | അഥേത്യഭ്യമന്ഥസ്യമുഖാച്ച | 1 | 4 | 6 |
| 56. | അഥൈതദ്വാമേ ഽ ക്ഷണി | 4 | 2 | 3 |
| 57. | അഥൈതസ്യ പ്രാണസ്യാപഃ | 1 | 5 | 13 |
| 58. | അഥൈതസ്യ മനസോദ്യൗഃ | 1 | 5 | 12 |
| 59. | അഥൈതമഗ്നയേ | 6 | 2 | 14 |
| 60. | അഥൈനമഭിമൃശതി | 6 | 3 | 4 |
| 61. | അഥൈനമാചാമതി | 6 | 3 | 6 |
| 62. | അഥൈനമുദ്യച്ഛത്യാമം | 6 | 3 | 5 |
| 63. | അഥൈനം മാത്രേ പ്രദായ | 6 | 4 | 27 |
| 64. | അഥൈനം വസത്യോപമന്ത്രയാം | 6 | 2 | 3 |
| 65. | അഥൈന മഭിപദ്യതേ | 6 | 4 | 20 |
| 66. | അഥൈഷശ്ലോകോഭവതി | 1 | 5 | 23 |
| 67. | അഥോഅയം വാ ആത്മാ | 1 | 4 | 16 |
| 68. | അദ്ഭ്യശ്ചൈനം ചന്ദ്രമസശ്ച | 1 | 5 | 20 |
| 69. | ആനന്ദാനാമ തേലോകാ | 4 | 4 | 11 |
| 70. | അന്ധം തമഃ പ്രവിശന്തി | 4 | 4 | 10 |
| 71. | അന്നം ബ്രഹ്മേത്യേക ആഹും | 5 | 12 | 1 |

| ക്ര.സംഖ്യ | മന്ത്രാനുക്രമണിക | അദ്ധ്യായം | ബ്രാഹ്മണം | മന്ത്രം |
|---|---|---|---|---|
| 72. | അയമഗ്നിഃ സർവ്വേഷാം ഭൂതാനാം | 2 | 5 | 3 |
| 73. | അയമഗ്നിർവ്വൈശ്വാനരോ | 5 | 9 | 1 |
| 74. | അയമാകാശഃ സർവ്വേഷാം | 2 | 5 | 10 |
| 75. | അയമാത്മാ സർവ്വേഷാം ഭൂതാനാം | 2 | 5 | 14 |
| 76. | അയമാദിത്യഃസർവ്വേഷാം | 2 | 5 | 5 |
| 77. | അയം ചന്ദ്രഃ സർവ്വേഷാം | 2 | 5 | 7 |
| 78. | അയം ധർമ്മഃ സർവ്വേഷാം | 2 | 5 | 11 |
| 79. | അയം വായുഃ സർവ്വേഷാം | 2 | 5 | 4 |
| 80. | അയം വൈ ലോകോ ഽഗ്നിർഗ്ഗൗതമ | 6 | 2 | 11 |
| 81. | അയം സ്തനയിത്നുഃ സർവ്വേഷാം | 2 | 5 | 9 |
| 82. | അസൗ വൈ ലോകോ ഽഗ്നിർഗ്ഗൗതമ | 6 | 2 | 9 |
| 83. | അസ്തമിത ആദിത്യേ യാജ്ഞവൽക്യ കിം ജ്യോതിഃ | 4 | 3 | 3 |
| 84. | അസ്തമിത ആദിത്യേ ചന്ദ്രമസ്യസ്തമിതേ കിം ജ്യോതിഃ | 4 | 3 | 4 |
| 85. | അസ്തമിത ആദിത്യേ ശാന്തേ ഽഗ്നൗ | 4 | 3 | 5 |
| 86. | അസ്തമിത ആദിത്യേ ശാന്തായാം വാചി | 4 | 3 | 6 |
| 87. | അഹർവ്വാ അശ്വം പുരസ്താത് | 1 | 1 | 2 |
| 88. | അഹല്ലികേതി ഹോവാച | 3 | 9 | 25 |
| 89. | ആകാശ ഏക യസ്യായാം | 3 | 9 | 13 |
| 90. | അഗ്നിവേശ്യാദഗ്നിവേശ്യഃ | 2 | 6 | 2 |
| 91. | അഗ്നിവേശ്യാദഗ്നിവേശ്യാ | 4 | 6 | 2 |
| 92. | ആത്മാനം ചേദ് വിജാനീയാദ് | 4 | 4 | 12 |
| 93. | ആത്മൈവേദ മഗ്ര ആസീത് പു | 1 | 4 | 1 |
| 94. | ആത്മൈവേദമഗ്ര ആസീദേക | 1 | 4 | 17 |
| 95. | ആത്രേയീപുത്രാ ദാത്രേയീപുത്രോ | 6 | 5 | 2 |
| 96. | ആപ ഏവ യസ്യായതനം | 3 | 9 | 15 |
| 97. | ആപ ഏവേദമഗ്ര ആസും | 5 | 5 | 1 |
| 98. | ആപോവാം അർക്കസ്തദ്യദപാം | 1 | 2 | 2 |
| 99. | ആരാമമസ്യ പശ്യന്തി | 4 | 3 | 14 |
| 100. | ഇദം മാനുഷം സർവ്വേഷാം | 2 | 5 | 13 |
| 101. | ഇദം വൈ തൻ മധു . . . പശ്യന്നവോ—ചത് അഥർവ്വം | 2 | 5 | 17 |
| 102. | ഇദം വൈ തൻ മധു . . . പശ്യന്നവോ—ചത് തവം | 2 | 5 | 13 |

